# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീ നീലകണ്ഠ തീർത്ഥപാദസ്വാമി

## ചരിത്രസമുച്ചയം



ശ്രീ തീർത്ഥപാദാശ്രമം, വാഴൂർ

**Sree Neelakanda Theerthapadaswami Charithrasamuchayam**
*(Biography)*

First Edition: 1920 *(First Part)*
1965 *(Second Part)*

Second Edition: April 2012

No. of copies: 1000

Published by:
Theerthapadasram, Theerthapadapuram P. O.
Vazhoor, Kottayam - 686 515

Printed at Alois Graphics, Kottayam-1. Tel: 2569847

Price ` 500.00

ശ്രീ ചട്ടമ്പിസ്വാമിസ്മാരകഗ്രന്ഥമാല; നമ്പർ 1

**ഓം**

# ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം

(BIOGRAPHY)

മ. രാ. രാ. "സാഹിത്യപഞ്ചാനനൻ"
പി. കെ. നാരായണപിള്ള ബി. ഏ. ബി. എൽ.
അവർകളുടെ അത്യുജ്ജ്വലമായപ്രസ്താവനയോടുകൂടിയത്

*ഗ്രന്ഥകാരന്മാർ*
പരമാനന്ദനാഥാപരനാമകൻ
**പന്നിശ്ശേരിൽ നാണുപിള്ള**

*ചിദ്രസാഭരണാപരാഖ്യൻ*
ശ്രീ വർദ്ധനത്ത്
**എൻ. കൃഷ്ണപിള്ള ബി. എ.**

*രക്ഷാധികാരി*
മകയിരം തിരുനാൾ
ബ്രഹ്മശ്രീ
**തച്ചുടയതമ്പുരാൻ തിരുമനസ്സുകൊണ്ട്**
തി. ഹൈക്കോടതി വക്കീൽ
ശ്രീമാൻ
**സി. എൻ. കേശവപിള്ള മുതൽപേരാൽ**
പ്രസാധിതം

# കൂടൽമാണിക്യദേവസ്തുതി

"മംഗല്യേസംഗമേശാഭിധമിദമുദിയാദ്-
 വൈഷ്ണവംധാമയസ്മി-
ന്നോതപ്രോതപ്രകാരേണഹിനിഖിലജഗത്-
 തന്തവൊഭാന്തിനിത്യം;
യദ്വ്യാമോഹാന്ധിതാത്മപ്രഗമനിഗമമാർ
 ഗ്ഗോന്മിഷദ്രത്നദീപ-
ത്വോനോക്തം സംയതാന്തഃകരണസരണികൈഃ
 കേവലാവാസഭൂതൈഃ".

(സംക-ക-ലതിക)

ശ്രീഃ

ദേവപ്രതിനിധിയായ

തച്ചുടയതമ്പുരാൻ തിരുമനസ്സിലെ

## പ്രശസ്തിഃ

"വിശ്വാശാസ്യമഹാമഹിമ്ന്യധിഗതേ-
 നൌദ്ധത്യപൂർണ്ണാകൃതി-
ർവ്യക്തഃ 'സംഗമവിഷ്ടരാ'ദിവബഹിർ
 ദ്ദേവൊ മനുഷ്യോപധിഃ;
സാമാന്യാനവഗാഹ്യ'തീർത്ഥ'ശുഭസം-
 സർഗ്ഗാതിപൂതാശയഃ
ശ്രീമ'ത്തച്ചുടയാദിരാജഋഷി'രാ-
 *f* ലോകാദ്വിജേജീയതാം"

# പ്രസ്താവന

ജയതി യതിനുതഃ ശ്രീനീലകണ്ഠഃ സ്വമൂർദ്ധോ-
ല്ലസിതശിശുകലേശസ്വച്ഛപാദപ്രസാദഃ
ത്രിഗുണപടലഹീനസ്സ്വീകൃതാഷ്ടാംഗയോഗ-
ശ്ചിതമൃതരസസാരം സുഷ്ഠുസാസ്വാദ്യതേ യഃ.

ഈ പ്രബന്ധത്തിൽ വർണ്ണിതനായ മഹാനുഭാവനെക്കുറിച്ച് ഇതു വായിച്ചുതീർന്നതോടുകൂടിപ്പെരുകിയ വികാരപൂരത്തിനെ മേൽപ്രകാരം ശ്ലോകരൂപമായ ഒരു പരീവാഹംകൊണ്ടു ക്രമപ്പെടുത്തി ഉപക്രമിക്കേണ്ടിയിരിക്കുന്നു. ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളുടെ അഭിമുഖദർശനം ഇതേവരെ എനിക്കു ലഭിച്ചിട്ടില്ല. കരുണാശീതളസ്വാന്തനും എന്നെക്കുറിച്ചു സവിശേഷം വത്സലനും യോഗവേദാന്തകുഞ്ജകുഞ്ജരനും ആയ കുഞ്ഞൻ ചട്ടമ്പിസ്വാമികൾ, ശിഷ്യരത്നമായ കഥാനായകനെപ്പറ്റി ഒന്നുരണ്ടുതവണ സംഭാഷണമധ്യേ എന്നോടു സംസാരിച്ചിട്ടുള്ളതായി ഇപ്പോളോർക്കുന്നു. കൂടാതെ, പ്രസ്തുതസ്വാമികൾ സ്വകൃതികളായ സ്വാരാജ്യസർവ്വസ്വപ്രഭൃതികൾ സദയം എനിക്ക് അയച്ചുതരികയും അവ വായിച്ചുനോക്കിയതിൽ സമഷ്ടിയായി തോന്നിയ ആശയം ഞാൻ അദ്ദേഹത്തെ അറിയിക്കുകയും ചെയ്തിട്ടുണ്ട്. ഞങ്ങളുടെ പരിചയപദവി ഇവിടെ അവസാനിക്കുന്നു.

ഇങ്ങനെ ഇരിക്കെ ഈ ഗ്രന്ഥത്തിന്റെ രചയിതാക്കളും ഞാനുമായി കഴിഞ്ഞ കൊല്ലം എഴുത്തുകുത്തുകൾ തുടങ്ങി. ഗ്രീഷ്മവേള സംബന്ധിച്ചു കച്ചേരി ഒഴിവിന് ഇവർ രണ്ടാളും ഈ പ്രബന്ധഭാണ്ഡവുമായി ജന്മദേശത്ത് എന്റെ ഗൃഹത്തിൽവന്ന് എന്നെ വളഞ്ഞു. അപക്രമം അസാദ്ധ്യമായിരുന്നു. ഈ ഗ്രന്ഥം മുഴുവനും ഞാനൊരുപരിവൃത്തിയെങ്കിലും വായിച്ചു നോക്കുകയും അനന്തരം അഭിപ്രായപ്രകാശനപൂർവ്വം ഒരു അവതരണിക എഴുതിക്കൊടുക്കയും ചെയ്തേതീരൂ എന്നവർ ആവശ്യപ്പെട്ടു. എനിക്കു വളരെ പരുങ്ങൽ തോന്നി. ലോകവ്യവഹാരംതന്നെ ഒരു മഹാനാടകം; കോടതിവ്യവഹാരം അതിലൊരന്തർന്നാടകം. ടി. അന്തർന്നാടകവിഷയമായി അവശ്യം വേണ്ടിവന്ന നിഷ്ഠയാൽ പ്രിയതരമായ സാഹിത്യാസ്വാദനത്തെക്കൂടി അധരീകരിച്ചിരിക്കുന്ന ഞാൻ അതിവർണ്ണാശ്രമനായി ജീവന്മുക്തനായിരിക്കുന്ന ഒരപരിചിതപ്രായന്റെ ജീവചരിത്രം പരിശോധിക്കണമെന്നു കേട്ടപ്പോൾ ഗ്രന്ഥകാരന്മാരുടെ ഔചിത്യവൈചിത്ര്യം വളരെ പ്രകാശിച്ചുവെങ്കിലും ആതിഥ്യമര്യാദകളെ അതിവർത്തിക്കുന്നതിനോ ഇവരുടെ പിടിയിൽനിന്നു രക്ഷപ്പെടുവാൻ മറ്റുപായങ്ങൾ ആലോചിക്കുന്നതിനോ തരമില്ലാതിരുന്നതുകൊണ്ട്

എല്ലാത്തിനും "തഥൈവാസ്തു" എന്നു ഭാവിക്കേണ്ടിവന്നു. തർക്കഢക്കാ ധ്വനികളും സൂത്രശംഖഘോഷങ്ങളും കാഷായവൈജയന്തികളും മറ്റു സാമഗ്രികളും ചേർത്ത് ഒരു വേദാന്തിസൈന്യം സ്ഥാപിക്കുന്നപക്ഷം അതിൽ സേനാജഘന്യസ്ഥാനംകൂടി എനിക്കു കിട്ടുമെന്നു തോന്നുന്നില്ല. ശാസ്ത്രം കൊണ്ടു നോക്കുന്നപക്ഷം എനിക്ക് അസാരം പ്രതിപത്തിയുള്ള വ്യാകരണം ഇവിടെ മിക്കവാറും അജാഗളസ്തനം തന്നെ. വെറും വൈയാകരണന്മാർക്കു സാക്ഷാൽ ശങ്കരാചാര്യസ്വാമികൾ "നഹി നഹി രക്ഷതി ഡുകൃഞ് കരണേ" എന്നു സ്പഷ്ടമായി നോട്ടീസുകൊടുത്തിട്ടുണ്ടല്ലോ. ഇതിനെല്ലാം പുറമെ, ഈ ഗ്രന്ഥം വായിക്കുന്നതിനു വേണ്ട സമയവും സൗകര്യവും എങ്ങനെ സമ്പാദിക്കേണ്ടൂ എന്ന കുണ്ഠിതവും കുറെ ഉണ്ടായി. ആകപ്പാടെ ഈ പ്രബന്ധം വാങ്ങി കുറേനാൾ വേറുതെ വെച്ചുകൊണ്ടിരുന്നാൽ "ക്രിയാ കേവലമുത്തരം" അഥവാ "അക്രിയാ കേവലം ഉത്തരം" എന്നുകണ്ടു യുക്തിപടുക്കളായ ഗ്രന്ഥകാരന്മാർ ഗ്രന്ഥം തിരിച്ചുകിട്ടിയാൽ മാത്രംമതി എന്നുപറഞ്ഞു ഞെരുക്കുമ്പോൾ യഥാസ്ഥിതിയിൽ മടക്കി ഏല്പിച്ചു മംഗളമായി ഈ ഏർപ്പാടു തീർക്കാമെന്നു ഞാൻ പ്രതീക്ഷിച്ചിരുന്നു. പക്ഷെ പ്രതീക്ഷകൾ ഒന്നും ലക്ഷ്യത്തിൽ പതിക്കയും ഫലിക്കയും ചെയ്തില്ല. ഗ്രന്ഥം ഞാൻ കയ്യേറ്റ് കുറേ കഴിഞ്ഞപ്പോൾ തുടങ്ങി അതിന്റെ പ്രണേതാക്കൾ പ്രണയമസൃണങ്ങളായ ലേഖനപരമ്പരകളെക്കൊണ്ടു ഹാർദ്ദമായ മർദ്ദം ചുമത്തി അവരുടെ അഭിലാഷത്തിന് എന്നെ വശംവദനാക്കി. ക്രമേണ വർദ്ധമാനമായ സന്തോഷത്തോടുകൂടി ഇതു മുഴുവൻ വായിച്ചുനോക്കി. എനിക്കു കഥാനായകനെപ്പറ്റി അസാധാരണമായ ആദരവും സാന്ദ്രമായ സന്തോഷവും ഹൃദയത്തിൽ ഉദിച്ചതുകൊണ്ട് ആവക വികാരങ്ങളെ ഗുളികയാക്കി മംഗളാചരണം കലർത്തി നിർമ്മിച്ചതാകുന്നു ആദ്യമുപനിബന്ധനം ചെയ്ത ശ്ലോകം.

സ്വാമികളെപ്പറ്റി എനിക്കുള്ള അറിവു മിക്കവാറും ഈ ഗ്രന്ഥത്തിൽ സമ്പാദിതമാകയാൽ പ്രസ്തുത വികാരങ്ങളുടെ ഉൽഗമം ഭദ്രമായ ആധാരത്തിനെ ആശ്രയിച്ചാണോ എന്നൊരു ചോദ്യത്തിനിവിടെ അവകാശമുണ്ട്. ഗുരുവിന്റെ ചരിതം രചിച്ചിരിക്കുന്നതു ശിഷ്യന്മാരാണ്, ഗുരുശിഷ്യബന്ധം, വിശിഷ്യ, ഭാരതീയരുടെ ഇടയ്ക്ക്, പിതാപുത്രന്മാരുടെ ബന്ധത്തേക്കാൾ ഒരുപക്ഷെ തുലോം അടുപ്പമുള്ളതാണ്. അവരുടെ ബന്ധദാർഢ്യംകൊണ്ടു ഗുരുശിഷ്യന്മാർ തമ്മിൽ വ്യവഹാരത്തിന് അവകാശമില്ലെന്നു സ്മൃതിവ്യാഖ്യാതാക്കൾ പറയുന്നു.

> "സ്മൃത്യാചാരവ്യപേതേന
> മാർഗ്ഗേണാധർഷിതഃ പരൈഃ"

എന്നു തുടങ്ങുന്ന യാജ്ഞവൽക്ക്യശ്ലോകവ്യാഖ്യാനം നോക്കുക. ഗുരുനിന്ദ ശിഷ്യൻ ചെയ്തുകൂടാത്തതാകുന്നു. ആ നിലയിൽ ഈ കൃതിയിൽ പ്രതിപാദിതന്റെ ദോഷഭാഗം വല്ലതുമുണ്ടെങ്കിൽ അതിനെക്കുറിച്ചു പ്രബന്ധകാരന്മാർ കേവലം വാചംയമന്മാരായല്ലാതിരിക്കുമോ എന്നാണ് ഉത്ഥാവ്യമായ ശങ്ക. ഈ ശങ്കയെ നിരസിക്കുന്നതിനു മുമ്പായി പ്രസ്തുത ശിഷ്യന്മാരുടെ നിലയെക്കൂടി പരിശോധിക്കേണ്ടിയിരിക്കുന്നു. സ്വാമികളെപ്പറ്റി ചരിത്രകാരന്മാരായ ശിഷ്യന്മാരുടെ ഭക്തി സർവ്വോപരി സ്പഷ്ടമാകുന്നുണ്ട്. ഇതിലെ

ഒരോ വരിയും ശിഷ്യഭക്തി നിര്യാസരസംകൊണ്ടു സാർദ്രമായിരിക്കുന്നു. ആധിക്യംകൊണ്ട് അതു ചിലടത്ത് അശാന്തമായി ചമഞ്ഞു കർക്കശമായ കശാപ്രയോഗത്തിനുകൂടി ശിഷ്യന്മാർ സന്നദ്ധരായി നിൽക്കുന്നതുപോലെ തോന്നുന്നു. കാരാടൻ എന്നും ബ്രഹ്മാനന്ദൻ എന്നും സംജ്ഞിതനായ ഒരു പ്രതിയോഗിയോഗിയോട് ഇവർ കയർത്തിരിക്കുന്ന ഭാഗം ഇതിനൊരു നല്ല ദൃഷ്ടാന്തമാണ്. കാരാടന്റെ നാഡികൾ തളരത്തക്കവണ്ണം വാദഖണ്ഡനം കഴിച്ചതും ഇനിയും കഴിക്കാൻ നിശ്ചയിച്ചിരിക്കുന്നതും ഒന്നുകൊണ്ടും മതി യാകാതെ 'കാരാട' നാമധേയംപോലും ഗുണമല്ലെന്നു കാണിക്കുവാൻ നാണു വാശാന്റെ വക 'വെള്ളാടന'ല്ലെന്നുള്ള വിപരീതവർണ്ണനംകൂടി ഇവർ ഉദ്ധരി ച്ചിരിക്കുന്നു. നാണുവാശാന്റെ ഗുരുനിർണ്ണയത്തിൽ കുമാരനാശാനു വന്നു പോയതായി പറയുന്ന ദുരഭിമാനത്തെക്കുറിച്ച് ഇവർ മുറുമുറുക്കുന്നതു വേറെ ഒരു ദൃഷ്ടാന്തം. എന്നുവേണ്ട, സ്വാമികളുടെ പുസ്തകങ്ങൾ അച്ചടിക്കാൻ കൂടുകില്ലെന്നു പറഞ്ഞ അച്ചുകൂടക്കാർ, സ്വാമികൃതികൾ അഭിപ്രായത്തിന് അയച്ചുകൊടുത്തിട്ടു മൗനം ദീക്ഷിച്ചിരുന്നിട്ടുള്ളവർ, ഇങ്ങനെയുള്ളവരുടെ നേരെകൂടി ഈ ശിഷ്യോഗ്രേസരന്മാർ ഉഗ്രം പശ്യന്മാരായി കാണപ്പെടുന്നു.

ഇണയെപ്പിടിക്കുവാൻ കൂട്ടിൽ കാട്ടാളൻ കൈകടത്തിയാൽ പരമശാന്ത യായ കപോതികൂടി ആക്രമിക്കുന്ന കൈക്കിട്ടു കൊത്തുന്നതിൽ പ്രദർശിപ്പി ക്കുന്ന ലളിതശൗര്യംപോലെ ഗുരുവിനെക്കുറിച്ച് അനാദരച്ഛായപോലും അസ ഹിഷ്ണുക്കളായ ഈ ശിഷ്യരെ ബാധിച്ച ഭക്തികോപക്രമം ഒരു സങ്കരജാതി വികാരമാകുന്നു.

ഇപ്രകാരം കനത്ത ഗുരുപക്ഷപാതം നൈസർഗ്ഗികമായ ഗുണപക്ഷപാതം കൊണ്ടല്ലാതെ ഉണ്ടാകുന്നതല്ല. ഗുണത്തേക്കാൾ ദോഷം ഗുരുവിൽ കലർന്നി രുന്നു എങ്കിൽ ഇവരെ ഇത്ര കലശലായി ഗുരുവിലേക്ക് ആകർഷിക്കുന്നത് എന്തെന്നു മനസ്സിലാകുന്നില്ല. സാമാന്യം വിദ്യാസമ്പന്നന്മാരായ ഈ ഗ്രന്ഥ കാരന്മാർക്ക് അന്യദേശീയനായ ഒരാളിന്റെ ദോഷങ്ങളെ നിഗൂഹനം ചെയ്യു ന്നതിനാൽ എന്തു സാധിക്കേണ്ടതായുണ്ട്? പിന്നെയും, ഈ പ്രബന്ധത്തിൽ പ്രകാശിക്കുന്ന നായകഗുണപ്രചുരിമ വിചാരിക്കുമ്പോൾ അതിനോട് ഏകാ ധിഷ്ഠാനമായി ദോഷത്തിനു സ്ഥിതി അലഭ്യമാകുന്നു. സതതസാഹചര്യം കൊണ്ടു ഗുരുവിനെപ്പറ്റി ശിഷ്യനുണ്ടാകുന്ന സൂക്ഷ്മജ്ഞാനം അന്യനുണ്ടാ കുന്നതല്ല. ആകയാൽ ഈ ഗ്രന്ഥനിർമ്മിതിക്കധികാരികൾ സർവ്വഥാ പ്രസ്തുത ന്മാർ തന്നെയെന്നും അവരാൽ പ്രതിപാദിതമായ സംഗതികൾ ഭദ്രമായി ഗണനീയങ്ങളാണെന്നു സിദ്ധിക്കുന്നു.

അടിസ്ഥാനമാക്ഷേപരഹിതമെന്നു പരീക്ഷയിൽ സ്പഷ്ടമായിരിക്കെ അതിൽ പ്രതിഷ്ഠിതനായ നായകനെക്കുറിച്ചു നമ്മുടെ ദൃഷ്ടി പ്രസരിപ്പി ക്കേണ്ടിയിരിക്കുന്നു. ഇത് ഒരു ജീവന്മുക്തന്റെ ജീവഭാഗചരിത്രമാണെന്നു ഗ്രന്ഥകാരന്മാർ പ്രസ്താവിക്കയും അഭിമാനിക്കയും ചെയ്യുന്നു. എന്നാൽ ഇതുകൊണ്ടുള്ള പ്രയോജനം എന്ത് എന്നൊരു ശങ്ക ഇവിടെ അങ്കുരിച്ചേ യ്ക്കാവുന്നതാണ്. സംസാരത്തിൽനിന്നു നിവർത്തിച്ചിരിക്കുന്ന സച്ചിദാന ന്ദാനുഭൂതിമാത്രപരായണന്മാരെക്കൊണ്ടു കേവലം ലൗകികന്മാർക്കെന്തു കാര്യം എന്നാണ് വിചാരിക്കേണ്ടിവരുന്നത്. സംസാരരൂപമായ സങ്കുലയു

ദ്ധത്തിൽനിന്ന് ഒരാൾ പിൻവലിഞ്ഞാൽ അത്രയ്ക്കു മറ്റുള്ളവർക്ക് ആശ്വാസ മുണ്ടല്ലോ എന്നു ജ്ഞാനികളെക്കുറിച്ചു ശ്ലാഘിക്കുന്നതായാൽ അവിടെ ആത്മ ഹത്യചെയ്യുന്നവനും അവകാശിയാണെന്നു വരും. അങ്ങനെ ഒരു കോണമാ ശ്രയിച്ചല്ല നിരൂപണം കരണീയമായിരിക്കുന്നത്. ആസ്തംബമനുഷ്യപര്യന്ത മുള്ള സൃഷ്ടിമണ്ഡലം നമുക്ക് അനുഭവഗോചരമാകുന്നു. സൃഷ്ടിമാലയിൽ മനുഷ്യൻ നടുനായകംതന്നെ. ശൈശവയൗവനവാർദ്ധക്യാദി ദശാവിശേഷ ങ്ങളും ജാഗ്രൽസ്വപ്നസുഷുപ്തിരൂപമായ അവസ്ഥാത്രയവും ആഹാരവിഹാ രാദ്യാശ്രയവും മറ്റും സാധാരണസ്ഥിതിയിൽ മനുഷ്യന് അവർജ്ജ്യമായും കാണുന്നു. ഈ ക്ഷണത്തിലെ സ്ഥിതി ഉത്തരക്ഷണത്തിൽ ഭിന്നമാകുന്നു. പലവിധത്തിലുള്ള സന്താപങ്ങളും മനുഷ്യരെ ബാധിക്കുന്നു. "ഏതസ്മാൽ കിമിഹേന്ദ്രജാലമപരം" എന്നു മനുഷ്യശരീരോല്പത്തിയും സ്ഥിതികളും പ്രവൃ ത്തികളും കണ്ട് ഒരു ആചാര്യൻ ഉൽഘോഷിക്കുന്നു. ഇതരസൃഷ്ടികളെ അപേക്ഷിച്ചു മനുഷ്യർക്കുള്ള മാഹാത്മ്യം സുവ്യക്തമാകയാൽ കേവലം ജന്തു ധർമ്മങ്ങളെ അതിവർത്തിച്ചുള്ള പ്രവൃത്തികൾ മനുഷ്യർക്കുണ്ടായിരിക്കേ ണ്ടതാകുന്നു. അങ്ങനെ നോക്കുമ്പോൾ ഈ പ്രപഞ്ചത്തെയും അതിൽ മനു ഷ്യരുടെ ബന്ധത്തെയും താപബാധകൾ ഒരുകാലത്തും ഉണ്ടാകാതിരിക്കു ന്നതിനുവേണ്ട ഉപായസമ്പാദനത്തെയും മറ്റുംപറ്റി നാം ആലോചിക്കേണ്ട തായി വരുന്നു. പാരമാർത്ഥികമായ ജ്ഞാനം ഇതിന് അവശ്യം വേണ്ടതാ കുന്നു. തത്വജ്ഞാനശാഖകൾ എല്ലാം ഇതിന്റെ സിദ്ധിയെ ലക്ഷ്യമാക്കി പ്രവർത്തിക്കുന്നു.

"ദുഃഖത്രയാഭിഘാതാ-
ജ്ജിജ്ഞാസാ തദപഘാതകേ ഹേതൌ"

എന്ന സാംഖ്യാകാരികാശ്ലോകം നോക്കുക. വാതപിത്തകഫങ്ങളുടെ വൈഷ മ്യംകൊണ്ടു കായികമായും കാമക്രോധമോഹഭയവിഷാദാദിവികാരംകൊണ്ടു മാനസികമായും നേരിടുന്ന ആധ്യാത്മികതാപങ്ങളും മനുഷ്യമൃഗപക്ഷിസർപ്പാ ദിമൂലമുണ്ടാകുന്ന ആധിഭൗതികതാപങ്ങളും യക്ഷരാക്ഷസഗ്രഹാദിനിമിത്ത മായ ആധിദൈവതതാപങ്ങളും മനുഷ്യരെ പീഡിപ്പിക്കുന്ന സ്ഥിതിയ്ക്ക് അവ യുടെ നിവൃത്തിഹേതു അറിയാനുള്ള ഇച്ഛ അവശ്യം വേണ്ടതായിരിക്കുന്നു. വാസ്തവജ്ഞാനമാർഗ്ഗേണ ദുഃഖശമനവും ശാശ്വതാനന്ദവും പ്രാപിക്കുന്ന കൗശലം ലഭിക്കുവാൻ ഉപദേശിക്കുന്ന ശാസ്ത്രമാകുന്നു വേദാന്തം. "പ്രജ്ഞാ നേത്രോ ലോകഃ, പ്രജ്ഞാപ്രതിഷ്ഠാ; പ്രജ്ഞാനം ബ്രഹ്മ" എന്ന് ഐതരേയോ പനിഷത്തും "ആത്മാവാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോമന്തവ്യോ നിദിദ്ധ്യാ സിതവ്യഃ" എന്നു ബൃഹദാരണ്യകോപനിഷത്തും "സഖല്വേവം വർത്തയൻ യാവദായുഷം ബ്രഹ്മലോകമഭിസമ്പദ്യതെ; നച പുനരാവർത്തതെ നച പുന രാവർത്തതെ" എന്നു ഛാന്ദോഗ്യോപനിഷത്തും പറയുന്നതു സവിശേഷം ശ്രദ്ധാർഹമാകുന്നു. വേദാന്തം വിശദീകരിക്കുന്ന പദവി പരമാനന്ദമയമായ സന്നിവേശത്തിലേക്കു നമ്മെ നയിക്കുന്നു. ആ സ്ഥാനം പലർക്കും ദുഷ്പ്രാ പമായി തോന്നുമായിരിക്കും; എന്നിരുന്നാലും പ്രപഞ്ചപഞ്ജരത്തിൽ മനു ഷ്യന്റെ സ്ഥിതിക്കു ചുരുങ്ങിയപക്ഷം ഒരു വ്യാഖ്യാനമെങ്കിലും വേദാന്ത ത്തിൽനിന്നു സന്ധാനംചെയ്യാമെന്നുള്ള അഭിമാനം ഒരിക്കലും അസ്ഥാന ത്തിലാകയില്ല.

ഭാരതവർഷത്തിൽ വേദാന്തത്തിനുള്ള മഹിമ അവർണ്ണനീയമാകുന്നു. ഷാജഹാൻചക്രവർത്തിയുടെ പുത്രനും ജഗന്നാഥപണ്ഡിതർക്കു പ്രിയങ്കരനും ആയിരുന്ന 'ദാരാശാഹ' രാജകുമാരൻ ഏതാനും ഉപനിഷത്തുകളെ പെർഷ്യൻഭാഷയിലേക്കു ഭാഷപ്പെടുത്തുകയും "ആൻക്വീറ്റൽ ഡൂപ്പറാൺ" എന്ന ഫ്രഞ്ചുപണ്ഡിതൻ അതു ലത്തീൻ ഭാഷയിലാക്കയും ചെയ്ത വഴിയാണത്രെ യൂറോപ്പു ഭൂഖണ്ഡത്തിൽ വേദാന്തത്തിന് ആദ്യമായി പ്രവേശം ലഭിച്ചത്. 'ഷോപ്പൺഹാർ' എന്ന പ്രസിദ്ധ ജർമ്മൻ തത്ത്വജ്ഞാനിയുടെ ആശയം മിക്കവാറും മേൽപ്പടി ലത്തീൻ തർജ്ജമയാകുന്ന മൂശയിൽ വാർത്തിട്ടുള്ളതായി കാണുന്നു. അതിനുശേഷം ഇദാനീന്തനനായ പാൾഡ്യൂസൻ പര്യന്തം വേദാന്തശ്ലാഘികളായി വളരെ പാശ്ചാത്യപണ്ഡിതന്മാരുണ്ടായിട്ടുണ്ടെന്നുള്ള സംഗതിയും പ്രസ്താവയോഗ്യമാകുന്നു.

ഇപ്രകാരം സാർവ്വലൗകിക പ്രശസ്തിപാത്രമായ ദേവാന്തത്തിലും അതിലേക്ക് അധിരോഹണത്തിനു വളരെ ഉപയോഗമുള്ള യോഗത്തിലും ഗാഢമായ പാണ്ഡിത്യവും സ്വാനുഭൂതിയും സമ്പാദിച്ചിരിക്കുന്നതായി പറയുന്ന പ്രസ്തുത സ്വാമികളെക്കുറിച്ച് ആർക്കുതന്നെ ആദരവുണ്ടാകയില്ല? ഇവിടെ വിപ്രതിപത്തി വല്ലവർക്കുമുണ്ടെങ്കിൽ വിസ്മയത്തിനവകാശമില്ല. ജഗദ്ഗുരു ശ്രീശങ്കരാചാര്യർ സ്വജനക്ലിശിതനായി വിദേശഗമനം ചെയ്തതും കരികാല ചോളന്റെ അവതാളങ്ങൾ ഭയന്നു രാമാനുജാചാര്യൻ പലായനം ചെയ്തതും തത്വചിന്തയെന്ന പന്ഥാവിലും ശാന്തത ലോകർ സമ്മതിക്കയില്ലെന്നുള്ളതിനുള്ള അനേകം ഉദാഹരണങ്ങളിൽ ഉൾപ്പെട്ടതാകുന്നു. അതുകൊണ്ട് ആ ഭാഗം ഗൗനിക്കത്തക്കതല്ല. ഇങ്ങനെയുള്ള മഹാന്മാരുടെ സ്ഥിതി മുഴുവനും മറ്റുള്ളവർക്കു കരസ്ഥമാകുമെന്നുള്ള മോഹമല്ല ഇവിടെ പ്രശംസയ്ക്കു ഹേതു. ചുരുങ്ങിയപക്ഷം ലോകരുടെ ചര്യാമര്യാദകളെ ക്രമപ്പെടുത്തുന്നതിനും അഭിവൃദ്ധമാക്കുന്നതിനും സന്മാർഗ്ഗനിഷ്ഠയെ സ്ഥേഷ്ഠമാക്കുന്നതിനും മഹാനുഭാവന്മാരുടെ സന്നിധാനശക്തി പ്രയോജനകരമാണല്ലോ. പൂർണ്ണചന്ദ്രന്റെ അന്തരാത്മാവിലുള്ള അനുഭവരസമെങ്ങനെയെല്ലാമെന്നു നമുക്കു നിശ്ചയമില്ല. പക്ഷെ, പ്രസന്നമായ ജ്യോൽസ്നാപ്രസരം ലോകത്തെ എങ്ങനെ അഭിസ്പർശിക്കുന്നു എന്നു നിർണ്ണയിക്കുവാൻ തീരെ പ്രയാസവുമില്ല. ജ്ഞാനികളുടെ കാര്യവും ഏതാണ്ടൊക്കെ ഇങ്ങനെയാകുന്നു.

മേൽപറഞ്ഞതിൽനിന്നു, നീലകണ്ഠതീർത്ഥപാദർ ലോകരംഗം വെടിഞ്ഞു വേദാന്തസുരംഗവഴി മോക്ഷഭംഗിമാത്രം നോക്കി രസിച്ചിരിക്കയാണെന്ന് അർത്ഥമാകയില്ലല്ലോ. സംസ്കൃതഭാഷയിൽ അഗാധമായ വിജ്ഞാനവും വ്യാകരണാദി ശാസ്ത്രങ്ങളിൽ ദൃഢമായ വൈദുഷ്യവും സാഹിത്യവിഷയത്തിൽ സമൃദ്ധമായ വാസനയും അദ്ദേഹത്തിൽ വികസിച്ചു കാണുന്നു. ഇതിലേക്കു യൂറോപ്പ്, അമേരിക്ക മുതലായ പാശ്ചാത്യദേശങ്ങളിലും ഭാരതവർഷത്തിലുമുള്ള അനേകവിദ്വന്മണികൾ അദ്ദേഹത്തിന്റെ സംസ്കൃതകൃതികൾ വായിച്ചുനോക്കിയിട്ട് അയച്ചുകൊടുത്തിട്ടുള്ള പ്രശംസാപത്രങ്ങളേക്കാൾ വിശദമായ തെളിവ് ആരും ആവശ്യപ്പെടുമെന്നു തോന്നുന്നില്ല. ഉദരംഭരിത്വപരമായ മുദ്രയാണ് വിദ്യാഭ്യാസത്തിന്റെ മുഖ്യമായ ഭൂഷണമെന്നുള്ള തത്വം ഘോഷിക്കപ്പെടുന്ന ഇക്കാലത്തു കേവലം മനോബുദ്ധി വികാസമാത്രഫല

ങ്ങളായ വിദ്യാവിഷയങ്ങളിൽ ജനങ്ങൾ അലസന്മാരായിക്കാനേ തരമുള്ളൂ. നവീനസിദ്ധാന്തങ്ങൾ കൂലങ്കഷമായി വ്യാപിച്ചു തുടങ്ങിയതോടുകൂടി ഹിന്ദുക്കളുടെ ഇടയിൽ പൂർവ്വരീതിയിലുണ്ടായിരുന്ന വിദ്യായത്നം വളരെ ലോപിച്ചുപോയിരിക്കുന്നു. ഉദരനിരപേക്ഷമായ വിദ്യാശാഖകൾ പരക്കെ ആസ്വാദ്യമായല്ല കാണുന്നത്. അഥവാ അങ്ങനെയുള്ള വിഷയങ്ങളിൽ വല്ലവരും പ്രവേശിക്കുന്നതായാൽ അവർ പ്രായേണ പുറമേ ഗിൽട്ടിട്ടു മോടി തേടുവാനല്ലാതെ മാംസളമായ വൈദുഷ്യം സമ്പാദിക്കുവാൻ ശ്രമംചെയ്യുന്നതായിപ്പറയുവാനില്ല. ഈ സ്ഥിതിയിൽ ശ്രേഷ്ഠമായ ശാസ്ത്രനിഷ്ഠയും സാഹിത്യനൈപുണ്യവും സമ്പാദിച്ചിട്ടുള്ള നമ്മുടെ സ്വാമികൾ സവിശേഷം പ്രശംസാപാത്രമാകുന്നു.

സ്വാമികളുടെ സംസ്കൃതകൃതികളെയും മറ്റും പറ്റി എന്റെ അഭിപ്രായം ഒന്നുരണ്ടു ദിക്കിൽ ഉദ്ധരിച്ചിട്ടുള്ളതായി കണ്ടു. ആ അഭിപ്രായം ഈ കൃതി വായിച്ചുനോക്കിയശേഷം യാഥാർത്ഥ്യത്തെ വളരെ കൃശമായി മാത്രമെ പ്രകാശിപ്പിച്ചിട്ടുള്ളു എന്നു തോന്നി. ആദ്യമാദ്യമുള്ള കൃതികളിലെ പ്രയോഗ കാഠിന്യജന്യമായ വൈഷമ്യം പിന്നീടുള്ള കൃതികളിൽ ക്രമേണ കുറഞ്ഞ്, അവ ലാളിത്യനൃത്യരംഗങ്ങളായി പരിണമിച്ചിരിക്കുന്നു എന്നു ഗ്രന്ഥകാരന്മാർ പറയുന്നു. ഇവിടെ ഉത്തരകൃതികളെപ്പറ്റി പ്രശംസ സ്പഷ്ടമായിരിക്കുന്നതു പോലെ പൂർവ്വകൃതികളിൽ അസാരം പാകപ്പിഴയുണ്ടെന്നുള്ള ധ്വനി അസ്പഷ്ടമായി സ്ഫുടിക്കുന്നു. ടി. പ്രാരംഭകൃതികളെപ്പറ്റി അതുകൊണ്ട് ഒന്നുരണ്ടു വാക്കു പറയേണ്ടതായിട്ടുണ്ട്. ആദ്യഗർഭവിഷയകമായ പ്രസവവേദന അത്രതന്നെ ഊർജ്ജിതമായി പിന്നീടുള്ള ഗർഭമോചനം സംബന്ധിച്ചു സ്ത്രീജനങ്ങൾക്കുണ്ടാകുന്നുണ്ടെന്നു തോന്നുന്നില്ല. അതുപോലെ കവിതയിലും ആദ്യകൃതികളുടെ നിർമ്മിതി കുറെ ശ്രമാവഹമായിരിക്കാം. പക്ഷേ പൂർവ്വാപരക്രമമനുസരിച്ചുള്ള ശ്രമതാരതമ്യം വളരെ സാരമുള്ളതല്ല. പ്രസ്തുത സംഗതിയിൽ കൃതികളുടെ ആന്തരികമായ സ്വഭാവംതന്നെ പ്രബലമായ കാരണമെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. കവിതാസ്വാദനത്തെ രണ്ടുമൂന്നു ഘട്ടങ്ങളായി വിഭജിക്കാവുന്നതാകുന്നു. പ്രഥമഘട്ടത്തിൽ കവിവാക്യങ്ങളുടെ അർത്ഥത്തെ ഗ്രഹിക്കേണ്ടിയിരിക്കുന്നു. ഇതു ബുദ്ധികൊണ്ടു നിവർത്തിക്കേണ്ടതും അവനവന്റെ അറിവിനെ അപേക്ഷിച്ച് അർത്ഥസിദ്ധി സുകരമെന്നോ ദുഷ്ക്കരമെന്നോ തോന്നുന്നതും ആകുന്നു. അർത്ഥഗ്രഹണവിഷയകമായ ബുദ്ധിവ്യാപാരംതന്നെ ചിലപ്പോൾ രസകരമായി തോന്നും. "ശ്വേതോ ഗച്ഛതി" എന്ന വാക്യത്തിൽ ശ്വേതൻ (വെള്ളക്കാരൻ) പോകുന്നു എന്നും "ശ്വാ ഇതഃ ഗച്ഛതി" (പട്ടി ഇവിടുന്നു പോകുന്നു) എന്നും രണ്ടർത്ഥം അടങ്ങിയിരിക്കുന്നു എന്നു നാം കണ്ടുപിടിക്കുമ്പോൾ ഒരു രസം നമുക്കു തോന്നുന്നത് ഇതിനുദാഹരണം. കവിവാക്യപിണ്ഡത്തിന്റെ സത്തായ അർത്ഥം ബുദ്ധിയാൽ ഗൃഹീതമായ ശേഷം ഹൃദയത്തെ അഭിമുഖീകരിച്ചു ചലിക്കയും ഹൃദയത്തെ സ്പർശിക്കയും ചെയ്യുന്നു. ഇതു ദ്വിതീയഘട്ടം. തന്നിമിത്തം ജനിക്കുന്നതു വികാരമാകുന്നു. ആ വികാരമാകട്ടെ രസരൂപമായി അന്തരാത്മാവിന്റെ അനുഭവത്തിനു പാത്രമാകുന്നു. ഇതു തൃതീയഘട്ടം. തൃതീയഘട്ടംവരെ ചെന്നുപറ്റണമെന്നുണ്ടെങ്കിൽ കവിവാക്യത്തിൽ സംഭരിച്ചിരിക്കുന്ന അർത്ഥത്തിന് അത്ര മാത്രം ഉൽകർഷമുണ്ടായിരിക്കണമെന്നും ഇതിനാൽ വന്നുകൂടുന്നു. തൈലകുണ്ഡത്തിൽ 'പെറ്ററോൾ' ക്ഷയിക്കുമ്പോൾ മോട്ടോർ വണ്ടിയുടെ ചലനം

ശമിച്ചു വഴിമേൽ ഇരുന്നുപോകുന്നതുപോലെ കവിവാക്യവും അർത്ഥക്ഷയത്തോടും കൂടി പ്രസ്തുതഘട്ടപരമ്പരയിൽ വല്ലേടവും ചെന്നുചേർന്നു കലാശിച്ചുപോകുന്നതാകുന്നു. അർത്ഥഗ്രഹണത്തിൽ അതായതു പ്രഥമഘട്ടത്തിൽ ഉള്ള ലഘുവായ രസത്തോടുകൂടി ചില വാക്യങ്ങൾ അസ്തംഗതമാകുന്നതും ഉണ്ട്. 'ശ്വേതോ ഗച്ഛതി' എന്ന വാക്യത്തിൽ ഹൃദയത്തെ സ്പർശിക്കുവാൻ വേണ്ട അർത്ഥത്തിന്റെ ഒരുകണികപോലുമില്ല. അർത്ഥത്തിന്റെ ഗൗരവം പ്രായേണ പ്രതിപാദ്യവിഷയത്തെ അനുസരിച്ചു നില്ക്കുന്നു. വികാരസ്ഫുരണമുണ്ടാക്കുവാൻ പര്യാപ്തമല്ലാത്തവിഷയം വെച്ചുകൊണ്ട് രസം ജനിപ്പിക്കുവാൻ ശ്രമംചെയ്യുന്നതു മടലുവാളും പാളപ്പരിശയുംകൊണ്ടു യുദ്ധത്തിനു പുറപ്പെടുന്നതുപോലെ പരിഹാസകരമാവാനേ തരമുള്ളൂ. വിഷയകാഠിന്യമനുസരിച്ചു ചിലപ്പോൾ വർണ്ണനയ്ക്കു കാഠിന്യം വന്നുവെന്നും വരാം. എല്ലാ ലോഹങ്ങളും ഒരേ ഡിഗ്രിയിൽ ഉള്ള ഊഷ്മാവുകൊണ്ട് ഉരുക്കുന്നതിനു സാധിക്കയില്ലല്ലോ. അങ്ങനെവരുമ്പോൾ അർത്ഥഗ്രഹണക്ലേശംകൊണ്ടു നിർത്തിക്കളയാമെന്നു വെയ്ക്കുന്നതു ബുദ്ധിമാന്ദ്യലക്ഷണമാകുന്നു.

മേൽപറഞ്ഞ സംഗതികൾ വിസ്മരിക്കാതെ നോക്കുമ്പോൾ സ്വാമികളുടെ കൃതികൾ അർത്ഥഗ്രഹണഘട്ടത്തിൽത്തന്നെ അല്പരസം സ്ഫുരിപ്പിച്ചു വിലയം ഗമിക്കുന്നവ എന്നു പറയാവുന്നതല്ല. എന്നാൽ ഗ്രന്ഥകാരന്മാർ പറയുന്നതുപോലെ അവയുടെ താല്പര്യം ഗ്രഹിക്കുന്നതിൽ സ്വല്പം ശ്രമമുണ്ടെന്നു പറയത്തക്കതുമാകുന്നു. അതിനുള്ള പ്രധാന ഹേതു വിഷയങ്ങളുടെ ഗാംഭീര്യം തന്നെയായിരിക്കണം. കഠിനങ്ങളായ വിഷയങ്ങൾ മനോധർമ്മമൂഷയിൽവെച്ചു വൈദുഷ്യമയമായ ഊഷ്മാതിശയത്താൽ ദ്രവീകരിക്കയും അവ പദ്യരൂപങ്ങളായി ഘനീഭവിച്ചപ്പോൾ ഉരുക്കുവാൻ പ്രയോഗിച്ച വൈദുഷ്യത്തിന്റെ സാരംകൂടി ചേർന്നു കട്ടിപിടിച്ചു പരിണമിക്കയും ചെയ്തതുപോലെ തോന്നുന്നു. അതുകൊണ്ട് അവയിൽ ലീനമായിരിക്കുന്ന രസപ്രസരം ത്യാജ്യമെന്നുവെച്ചു തള്ളിക്കളയാവുന്നതല്ല. പല ശ്ലോകങ്ങളിലും വളരെ ഭാവങ്ങളും പ്രതിബിംബങ്ങളും സമ്മിശ്രണം ചെയ്തു വൈചിത്ര്യസമൃദ്ധി വരുത്തിയിരിക്കുന്നു.

> "ഹൃദന്തഃ പൂർവ്വാദ്രിം തിലകയതു ചിദ്ഭാനുരുദയൻ
> സ ഭർഗ്ഗാഖ്യം തേജോ വിദിതമിഹ യസ്മിൻ ഭഗവതി
> യദംശുസ്രക്സമൃഗ്ഘ്യദയദരജം ധൂനയതി ത-
> ത്തമസ്തസ്മാന്നിത്യം നിരുപമകൃപം തം പ്രണുവതി"

എന്ന ശ്ലോകം നോക്കുക. ചൈതന്യത്തിന്റെ പ്രസരം അജ്ഞാനത്തെ ഉന്മൂലനം ചെയ്യുന്നു എന്ന് ആകെക്കൂടി അർത്ഥം. അതിന്റെ വർണ്ണനയിൽ ചൈതന്യം പരമശിവൻതന്നെ എന്നുള്ള ഭാവനയാ തുടങ്ങി, ശിവനും സൂര്യനും തമ്മിൽ രൂപകം ചെയ്ത്, സൂര്യോദയത്തിനുവേണ്ട പൂർവ്വാചലം അന്ധകാരനിരാസം മുതലായതു കലർത്തി ഇടയ്ക്കു ഗായത്രീച്ഛായ ഉൾപ്പെടുത്തി ഔജ്ജ്വലം ജനിപ്പിച്ചിരിക്കുന്നു. പോകുന്നപോക്കിൽ വ്യാകരണത്തിന്റെ ദുർഘടകോടികളിൽ വായനക്കാരെ ഒന്നുരണ്ടു മുട്ടിക്കാതെ വിടുകയുമില്ല. പ്രയോഗങ്ങളുടെ സാധുത്വാസാധുത്വവിചാരം അത്ര സുകരമല്ല.

1 "ജഗൽസോതഃപുത്രീയതി കരുണയാ" എന്നു ശ്രീകണ്ഠാമൃതലഹരിയിലും

2 .... "വിഭൂപദമിതോ വർത്തിതും മാരസോതഃ" എന്നു യോഗാമൃതതരംഗിണിയിലും പ്രയോഗങ്ങളും മാരസോതഃ എന്നതിനു മാരജനക എന്നാണ് അർത്ഥമെന്നും "ഷു-പ്രസവൈശ്വര്യയോഃ" എന്നു ധാതുവിൽ തൃച്പ്രത്യയത്താൽ സോതൃശബ്ദം സിദ്ധമെന്നും ഒരു ടിപ്പണിയും കാണുന്നു. തൃജന്തം ചേർത്തു സമാസിച്ചതു 'തൃജകാഭ്യാം കർത്തരി' എന്നതിനു വിരുദ്ധമല്ലേ എന്നൊരു സംശയം ആദ്യമേ ജനിക്കും. എന്നാൽ ഷഷ്ഠീസമാസനിഷേധങ്ങൾ പ്രായികങ്ങളാണെന്നു ലഘുപാണിനീയപ്രഭൃതിമതവും 'ത്രിഭൂവനവിധാതുഃ' എന്നും മറ്റുമുള്ള പ്രയോഗങ്ങളും അതിനുശേഷഷഷ്ഠീദ്വാരാ കൈയടാദികളുടെ വ്യാഖ്യാനവും സമാധാനമുള്ളതുകൊണ്ട് അസാധുത്വമാരോപിക്കുവാൻ തരമില്ല. പിന്നെ ഒരു ശങ്കകൂടി ഇവിടെതന്നെ ഉണ്ടാകാം. 'ഷു-പ്രസവൈശ്വര്യയോഃ' എന്നിടത്തു പ്രസവം എന്നാൽ അനുജ്ഞാദി എന്നർത്ഥമാകുന്നു; അല്ലാതെ ഗർഭമോചനമെന്നല്ല. പക്ഷെ ജഗൽസോതഃ, മാരസോതഃ ഇത്യാദിയിൽ ഉൽപാദനാർത്ഥത്തിലാണ് 'ഷു' ധാതു പ്രയുക്തമായിരിക്കുന്നത് എന്നു സ്പഷ്ടമാകുന്നു. പക്ഷെ, "യാ പീഡാ ശ്രവസാപി സൌതി മഹതീമൌത്സുക്യദുഃഖാസികാം" എന്നു 'ഷു' ധാതുവിനെ ഉൽപാദനാർത്ഥത്തിൽ പ്രയോഗിച്ചിട്ടുള്ളതായി കവിവാക്യം കാണുന്നുണ്ട്. ധാതുകാവ്യവ്യാഖ്യാനം നോക്കുക. ഇങ്ങനെ ശബ്ദശാസ്ത്രത്തിന്റെ ഇടവഴികളിൽ കടന്നുകൂടുന്നതു സ്വാമികൾക്ക് ഒരു കൗതുകം കൂടിയല്ലയോ എന്നു സംശയിക്കത്തക്കവിധം മേൽ കാണിച്ചതരത്തിലുള്ള പ്രയോഗങ്ങളുടെ പ്രാചുര്യം വ്യാപിച്ചുകാണുന്നു. ഇടുക്കുവഴിയേ സഞ്ചരിച്ചു ചിലപ്പോൾ മാർഗ്ഗഭ്രമം പറ്റിയതുപോലെയും തോന്നിപ്പോകും. ശ്രീഹരിനവകത്തിൽ, "സ്വർഗ്ഗംഗാഖർവ്വഗർവ്വംകഷം" എന്നൊരു പ്രയോഗം കാണുന്നു. "സർവ്വകൂലാഭ്രകരീഷേഷു കഷഃ" എന്ന സൂത്രത്താൽ സർവ്വം കഷം അഭ്രം കഷം ഇത്യാദിയുടെ സിദ്ധിക്കു വകയുണ്ട്. ഗർവ്വശബ്ദയോഗത്തിൽ കഷ്ധാതുവിനു 'ഖച്ചോ' 'ഖശ്ശോ' ചേർത്തു ഗർവ്വം കഷം എന്നും രൂപം ചമച്ചിരിക്കുന്നു. 'ദിവാവിഭാനിശേ' തി സൂത്രത്താൽ 'ട' പ്രത്യയയോഗത്തിൽ ലിപികരശബ്ദം സ്പഷ്ടമേ സിദ്ധിക്കുന്നു. 'ലലാടം തപലിപി - കരാർണ്ണക്രീതം' എന്നു ശ്രീകണ്ഠാമൃതലഹരിയിലെ ലിപിംകരശബ്ദമോ? 'ലിപിം കരോക്ഷരചണോക്ഷരചഞ്ചുശ്ച ലേഖകേ' എന്ന് അമരകോശത്തിന്റെ ചില പാഠങ്ങൾ ഇല്ലെന്നില്ല. പക്ഷെ, ക്ഷീരസ്വാമി 'ലിപികരോക്ഷരചണഃ' എന്നു പഠിക്കയും 'ദിവാവിഭേ'തി സൂത്രം ഉദ്ധരിച്ചു 'ട' പ്രത്യയാന്തമെന്നു വ്യുൽപദിക്കയും ചെയ്യുന്നു. ഇതിനൊക്കെ സമാധാനം 'കൃത്യല്യുടോർബ്ബഹൂലം' എന്ന സൂത്രത്തെ യോഗവിഭാഗം ചെയ്തു ചിലർ കൃൽ പ്രത്യയങ്ങൾക്കു പൊതുവിൽ ബാഹുലകത്വമുണ്ടെന്നു ചെയ്യുന്ന വ്യാഖ്യാനമാണെങ്കിൽ സ്വാമികൾ ശബ്ദശാസ്ത്രവിഷയമായി പ്രദർശിപ്പിച്ചിട്ടുള്ള സ്വാതന്ത്ര്യം ചില്ലറയല്ലെന്നു മാത്രമേ ഞാൻ പറയുന്നുള്ളൂ. അഥവാ 'ഇച്ഛാമാത്രം പ്രഭോഃസൃഷ്ടിഃ' എന്ന തത്വം ശബ്ദശാസ്ത്രത്തിലും സ്വാമികൾ ആദരിക്കുന്നതായി തോന്നുന്നു.

ഈ കൃതികളിൽ പൊതുവിൽ മുഴങ്ങുന്ന പാണ്ഡിത്യഡിണ്ഡിമധ്വനി സാഹിത്യതാണ്ഡവത്തിന്റെ ആഡംബരത്തിന് അനുഗുണമായിരിക്കുന്നു. മൃദുലമായ ലാസ്യരസം മാത്രം കാംക്ഷിക്കുന്നവർ ഇവയിലേക്കു കടക്കേണ്ട കാര്യമില്ല.

'മയാ കൃതാ ഹന്ത മനീഷിശേമുഷീ-
പ്രചോദനേ കാചന കർക്കശാ കശാ'

എന്നു സംഗതിവശാൽ എനിക്കു പറയേണ്ടിവന്നതുപോലെ സ്വകൃതികളെ ക്കുറിച്ചു സ്വാമികൾ പറഞ്ഞാൽ ഒരപാകവുമില്ല. ശബ്ദങ്ങളുടെയും അർത്ഥ ത്തിന്റെയും ഗാംഭീര്യം പ്രധാനലക്ഷ്യം; സൗഗമ്യം, ശ്രവണസൗഖ്യം മുതലാ യവയിൽ ഔദാസീന്യം; പാമരപ്രീതിയെക്കുറിച്ചു വൈമുഖ്യം ഇങ്ങനെ പല ഭാവങ്ങളും ഈ കൃതികളിൽ വ്യാപിച്ചിട്ടുള്ളതായി കാണാം. കവിത, കവി യുടെ ആനന്ദാനുഭവത്തിനെ പുരസ്ക്കരിച്ചു നിർമ്മിച്ചിട്ടുള്ളതായും പല ദൃഷ്ടാ ന്തങ്ങൾ ലോകത്തിൽ കാണ്മാനുണ്ട്. പ്രസ്തുതകൃതികൾ മിക്കവാറും ആ വർഗ്ഗത്തിൽപ്പെടുന്നവയാണ്. യശഃപ്രാർത്ഥനയില്ലാതെ മേൽപ്രകാരം കവനം ചെയ്തിട്ടുള്ളവരുടെ കൃതികളുമായി സ്വാമികളുടെ കൃതികൾക്കുള്ള സാദൃശ്യം നോക്കുക.

"ഭൂയാൽ സസ്ഫൂർജ്ജഥുസ്മാരകകരധൃതസൽ
പാഞ്ചജന്യോത്ഥപഞ്ചാ-
സ്യാരാവോൽപിഷ്ടപുഷ്ടാരരുഹൃദയമദോ-
ദഗ്രദന്താവളോജഃ"

എന്ന ശ്രീഹരിനവകശ്ലോകം, ശ്രീശങ്കരാചാര്യരചിതവിഷ്ണുപാദാദികേശ സ്തോത്രത്തിലെ

"പായാന്നഃ പാഞ്ചജന്യഃ സസകുലദിതിജ-
ത്രാസനൈഃ പൂരയൻ സൈ്വ-
ർന്നിദ്ധ്വാനൈർന്നീരദൌഘദ്ധ്വനിപരിഭവദൈ-
രംബരം കംബുരാജഃ"

എന്ന ശ്ലോകഭാഗത്തെ അനുസ്മരിപ്പിക്കുന്നു. ഉദാഹരണങ്ങളെ കൂട്ടിയോ മറ്റുവിധേനയോ ഇതിൽ കൂടുതലായി ഈ ഭാഗത്തെ നീട്ടണമെന്നു വിചാരി ക്കുന്നില്ല.

ആചാരപദ്ധതി, ദേവാർച്ചാപദ്ധതി, ബ്രഹ്മാഞ്ജലി, പ്രഭൃതികളാകുന്നു, സ്വാമികളുടെ അനന്തരകൃതികൾ. ഇവയുടെ രചനയിൽനിന്നു വെറും സാഹി ത്യകൃത്യത്തിലുള്ള രസനിവൃത്തിയുടെയും സാമുദായികസരണിയിലുള്ള അഭിരുചിയുടെയും സൂചന സുഗ്രഹമാകുന്നു. സമുദായ ചക്രനാഭിപോലെ നിന്നു വളരെക്കാലം അനുകൂല-പ്രതികൂലശക്തികളെ സമീകരിച്ച്, സ്വസമു ദായാഭ്യുദയത്തിനു നിരന്തരം ശ്രമം ചെയ്തുപോന്നിരുന്ന ഒരു മഹാനുഭാ വൻ ആയിരുന്നു ശ്രീമാൻ; സി. കൃഷ്ണപിള്ള അവർകൾ. യാതൊരുവന്റെ നാമധേയം ഇന്നും സമുദായസ്നേഹികളുടെ നയനപുടങ്ങളിൽ നനവു ജനി പ്പിക്കത്തക്കവണ്ണം ആദരാവേശമന്ത്രമായിത്തന്നെ ഇരിക്കുന്നു. സുഗൃഹീത നാമാവായ ആ മഹാത്മാവിന്റെ വ്യക്തമായ പ്രശംസയ്ക്കു സാമുദായിക വിഷയമായി സ്വാമികൾ പാത്രീഭവിച്ചിട്ടുണ്ടെന്നു പറഞ്ഞാൽ പ്രസ്തുതസര ണിയിൽ സ്വാമികളുടെ പ്രവൃത്തി എത്ര സാരവത്തരമെന്നു പിന്നെ പ്രസ്താ വിക്കേണ്ടതില്ലല്ലോ. നായർ സമുദായശ്രേയോമാർഗ്ഗങ്ങൾ പറഞ്ഞു കൊടു ക്കുന്നവരുടെ സംഖ്യ കൂടിയും കേട്ടുനടക്കുന്നവരുടേതു കുറഞ്ഞുമാണ് കണ്ടി ട്ടുള്ളത്. ക്ഷേത്രഗണിതത്തിലെ ഒരു പ്രമേയത്തെപ്പറ്റി എന്നതുപോലെ അത്ര വ്യക്തമായി സമുദായകാര്യങ്ങളിൽ ഒരു സംഗതി ശരിയെന്നോ തെറ്റെന്നോ സ്ഥാപിക്കുവാൻ പ്രയാസമുണ്ട്. അതുകൊണ്ട്, ആർക്കും മറ്റാരുടെയും അഭി പ്രായങ്ങളെ നിരസിക്കാം; യാതൊന്നും ഗ്രഹിക്കാതെ വാദപ്രതിവാദങ്ങൾ

നടത്താം; ലുണ്ടാകനും ജല്പാകനും സമുദായനേതാവെന്നു നടിക്കാം ഇങ്ങനെ പല സൗകര്യങ്ങളും ഉണ്ട്. 'തത്വം വിചാരിക്കിലീശ്വരന്റെ കളി' എന്നല്ലാതെ എന്തു പറയേണ്ടു! ഇങ്ങനെ അവ്യാകൃതസ്വരൂപമായ ഒരു വിഷയത്തിൽ ഗാഢമായ ആലോചനചെയ്തു മൂലതത്വങ്ങൾ ഭദ്രമാക്കി പരിഷ്ക്കരണസരണികളെ നിർദ്ദേശിച്ചു സ്വാമികൾ രചിച്ചിരിക്കുന്ന പുസ്തകങ്ങൾ പാശ്ചാത്യ 'വാർണ്ണീ ഷി'നെ കുറിച്ചുമാത്രം സ്പൃഹയാലുതാലുക്കളായി നടക്കുന്നവർ എത്ര 'ഹീഹീ'കരിച്ചാലും ഗണ്യതയേയും ആദരവിനെയും അർഹിക്കുന്നു എന്നു നിസ്സംശയം പറയേണ്ടിയിരിക്കുന്നു. സാമുദായികമായി നമ്മുടെ ഇടയിലുള്ള വിപ്ലവത്തിന്റെ കഠോരത എത്രതന്നെ ആയിരുന്നാലും നായന്മാർ ഹിന്ദുക്കളാണെന്നുള്ള സംഗതി ആരും ധിക്കരിക്കുന്നതായി അറിയുന്നില്ല. ആ തത്വത്തെ അധിഷ്ഠാനമായിട്ട് അംഗീകരിച്ചുകൊണ്ടാണ് സ്വാമികൾ പരിഷ്കാര പ്രവർത്തനം തുടങ്ങിക്കാണുന്നത്. മതനിഷ്ഠയും തദ്വാരാ സന്മാർഗ്ഗനിഷ്ഠയും വേണ്ടതാണെന്നുള്ളതിനു തർക്കമില്ലല്ലോ. ഇതരസമുദായങ്ങളും നമ്മുടെ സമുദായവും തമ്മിൽ ചില ഘട്ടനങ്ങൾ ഇല്ലെന്നുപറഞ്ഞാൽ ശരിയാകയില്ല. അതിനുള്ള ഹേതു സമുദായങ്ങൾ തമ്മിൽ മുമ്പു വിചാരിച്ചുപോന്നിരുന്ന അധരോത്തരഭാവത്തിൽ നേരിടുന്ന ഭേദഗതികൾ ആണെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. അഭിവൃദ്ധിമാർഗ്ഗത്തിൽ ചരിക്കുന്ന സമുദായങ്ങളുടെ ഗതിയിലുള്ള ശീഘ്രതയും മന്ദതയും അഥവാ ഒരു സമുദായത്തിന്റെ നിശ്ചലത്വവും മറ്റുള്ളവയുടെ ചരിഷ്ണുത്വവും നിമിത്തം പരസ്പരഘട്ടനം നേരിടാതെ തരമില്ല. ഓരോ സമുദായവും പ്രാപിക്കുന്ന സ്ഥാനത്തിന് അനുരൂപമായും അവിടുന്നുൽഗതിക്ക് അവശ്യമായുമുള്ള ആചാരപരിഷ്കാരങ്ങൾ അവർജ്ജ്യങ്ങളായി വരുന്നതാകുന്നു. അതും കഴിയുന്നത്ര ഹിന്ദുമതം അവലംബിച്ചു നിർവ്വഹിക്കേണമെന്നു സ്വാമികൾക്കുള്ള താൽപര്യം സ്ഥാനത്തിൽ തന്നെ.

ഇങ്ങനെ വിവിധമുഖമായി നോക്കുമ്പോൾ ലോകരംഗത്തിന് ഉപരിസ്ഥിതനെങ്കിലും ടി രംഗത്തിൽ അവതരിച്ചാൽ ജംഗമമായ ഗ്രന്ഥശാല എന്നോ സ്ഥാവരനായ സമുദായ സാരഥി എന്നോ വർണ്ണിക്കപ്പെടാവുന്ന ഇദ്ദേഹം 'മലയാളത്തിലെ മാനുഷനൊരുവൻ' ആണല്ലോ എന്നുള്ളതാണ് നീരന്ധ്രമായ സന്തോഷത്തിനു കാരണം. വൈദുഷ്യകൃഷ്യാശ്രയവും പ്രചുരമായ ദേശാടനവും പണ്ഡിതമൈത്രിയുംകൊണ്ടു ഗ്രാമീണസഹജമായ ഹ്രസ്വദൃഷ്ടിതയെ പരിഹരിച്ചു, ബുദ്ധിവികാസ സിദ്ധമായ വിമലിമയെ സമുദായത്തിൽ പ്രസരിപ്പിക്കുന്ന ഏതാദൃശന്മാരായ നായന്മാർ അക്ഷയ്യമായ അഭിമാനത്തിനും ആനന്ദരസത്തിനും കാരണമെന്നാകുന്നു അസ്മദീയമതം. അന്തർല്ലീനമായ ഔത്സുക്യം പ്രസ്തുത പ്രബന്ധം വായിച്ചപ്പോൾ എന്റെ വാചംയമവ്രതത്തെ ഭഞ്ജിക്കുവാൻ എത്രമാത്രം പ്രബലീഭവിച്ചിട്ടുണ്ടെന്നു നിർണ്ണയിക്കുവാൻ ഞാനശക്തനാകുന്നു. ക്ഷീണപുണ്യമെന്നു ചിലപ്പോൾ തോന്നിപ്പോകുന്ന നമ്മുടെ സമുദായത്തിൽ അവശേഷിച്ചിട്ടുള്ള പുണ്യകണികകൾ ഉൽകൃഷ്ടരായ സമുദായാംഗങ്ങളുടെ ആവിർഭാവരൂപത്തിൽ പ്രകാശിക്കുവാൻ ജഗദീശ്വരൻ പ്രസാദിക്കട്ടെ.

ഈ പ്രബന്ധത്തെപ്പറ്റിയും കുറെ പറയേണ്ടതായിട്ടുണ്ട്. ഇതിൽ സ്വാമികളുടെ ജനനത്തിന്റെ അരുണോദയം മുതൽ ഏതാവൽപര്യന്തമുള്ള സംഗതികൾ വിവരിക്കപ്പെട്ടിട്ടുണ്ട്. മാതൃകയായി ഗ്രന്ഥകാരന്മാർ സ്വീകരിച്ചിരിക്കു

ന്നതു ജാൺസൺ എന്ന ആംഗലസാഹിത്യമല്ലന്റെ ജീവചരിത്രമാണ്. മാതൃകാകൃതിയുടെ നിർമ്മാതാവു ജാൺസന്റെ പ്രിയസഹചരനും സേവാപരനും ശ്ലാഘാകരനും ആയിരുന്ന 'ബാസ്വൽ' എന്നയാളാകുന്നു. ബാസ്വലിനേയും ടിയാന്റെ കൃതിയിലെ നായകനെയുംപ്പറ്റി മെക്കാളി മുതൽപേർക്കു കുറെ ആക്ഷേപമാണെങ്കിലും അഗാധബുദ്ധിയും സാഹിത്യസാരപാരദൃശ്വാവുമായിരുന്ന 'കാർലൈൽ' ചെയ്തിട്ടുള്ള അഭിനന്ദനം പൊതുവിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ഡാക്ടർ ജാൺസൺ എന്ന പ്രസിദ്ധപുരുഷന്റെ ഊർജ്ജസ്വലമായ വാഗ്മിത്വം, സജ്ജമായ പ്രജ്ഞോന്മേഷം, അചഞ്ചലമായ ബോധശക്തി എന്നിവയെപ്പോലെതന്നെ അദ്ദേഹത്തിന്റെ സ്വഭാവവൈചിത്ര്യങ്ങൾ, ഇഷ്ടാനിഷ്ടമൂർച്ഛകൾ മുതലായവയെപ്പറ്റി ശരിയായ പ്രതീതി ഉണ്ടാകുവാൻ വേണ്ട സാമഗ്രികളെ സംഭരിച്ചു രചിച്ചിട്ടുള്ളതാകയാൽ ബാസ്വലിന്റെ കൃതി ജീവചൈതന്യസ്ഫുരണമുള്ള പ്രതിമപോലെ അത്ര തന്മയവും ജീവചരിത്രങ്ങളിൽ ഉത്തമവും ആണെന്ന് അർവ്വാചീന നിരൂപകന്മാർക്കു പലർക്കും അഭിപ്രായമുള്ളതുമാകുന്നു. വാദപ്രതിവാദകോലാഹലത്തിൽ ജാൺസന്റെ ഘർഘരസ്വരം കേൾക്കുന്നതുപോലെയും അദ്ദേഹത്തിന്റെ പ്രതിഭാമയമായ മിന്നൽപിണറിന്റെ പ്രഭാവിലാസത്തിൽ കണ്ണു മഞ്ചുന്നതുപോലെയും എതിരാളികൾ വാക്യവജ്രാഹതന്മാരായി ചൂർണ്ണീകരിക്കപ്പെടുന്നതുപോലെയും മേൽപറഞ്ഞ കൃതി വായിക്കുമ്പോൾ പലപ്പോഴും എനിക്കു തോന്നാറുണ്ട്. അങ്ങനെയുള്ള ഒരു കൃതിയുടെ ഗതിയെ അനുസരിക്കാമെന്നല്ലാതെ അതിനോടു മത്സരിക്കാമെന്ന് ആർക്കും മോഹം ജനിക്കയില്ലല്ലോ. വാക്യരചനയിൽ ശബ്ദഗാംഭീര്യ പ്രതിപത്തി, സാഹിത്യവിഷയത്തിൽ സതതകൗതുകം, മൃതഭാഷയിൽ ഗാഢപാണ്ഡിത്യമിത്യാദി അപൂർവ്വം ചില കാര്യങ്ങളിൽ സ്വാമികളും സാമുവൽ ജാൺസണും തമ്മിൽ ചില സാദൃശ്യമുണ്ടെങ്കിലും ആന്തരികമായി അവരുടെ പ്രകൃതികൾക്ക് അസാമാന്യമായ ഭിന്നതയുള്ളതാകുന്നു. അതും നിരൂപ്യമാണമായ പ്രബന്ധത്തിലെ രസരീതികളെ സ്പർശിക്കാതിരിക്കയില്ലല്ലോ. അങ്ങനെയെല്ലാം ഇരുന്നാലും സ്വാമികളെപ്പറ്റി പൂർണ്ണപ്രതീതി ജനിപ്പിക്കുവാൻ ഗ്രന്ഥകാരന്മാർ സർവ്വാത്മനാ ശ്രമിക്കയും ശ്രമത്തിന്റെ ഫലം പൊതുവിൽ സന്തോഷകരമായി പരിണമിക്കയും ചെയ്തിട്ടുണ്ട്. ലോകവ്യവഹാരമണ്ഡലംവിട്ടു ശാസ്ത്രമയമായ ഒരു നവീനമണ്ഡലത്തിൽ പ്രവേശിച്ചിരുന്നതായി ഈ കൃതി വായിച്ചുതീരുന്നതുവരെ എനിക്കു തോന്നിയിരുന്നു. ഗുരുവിനെ അനുസരിച്ചു ശിഷ്യന്മാരും പല സംഗതികളിലും ഒരു ശാസ്ത്രച്ഛായ വ്യാപിപ്പിച്ചിരിക്കുന്നതായി കാണാം. ഉദാഹരണമായി സ്വാമികൾക്ക് ഒരിക്കൽ രോഗബാധ നേരിട്ടപ്പോൾ ചികിത്സിപ്പിച്ചതു സാധൂകരിക്കത്തക്കതോ അല്ലയോ എന്നു ശാസ്ത്രദൃഷ്ട്യാ നിരൂപണം ചെയ്തിരിക്കുന്ന ഘട്ടം നോക്കുക. സുഖക്കേടുവന്നാൽ ചികിത്സിക്കണമെന്നുള്ളതിനു ശാസ്ത്രവിചാരം സാധാരണ ആരെങ്കിലും ചെയ്യാറുണ്ടോ? പക്ഷെ വിദ്വാനും വേദാന്തിയുമായ നായകന്റെ നടപടികൾ ശാസ്ത്രലബ്ധമായ പ്രകാശത്തിൽതന്നെ പരിശോധിക്കേണ്ടതെന്നുള്ള ഔത്സുക്യം മേൽകാണിച്ച മാതിരി ദിക്കുകളിലും ഗ്രന്ഥകാരന്മാരെ ആവേശിച്ചിരിക്കുന്നു. വേദാന്തം, സാഹിത്യം, യോഗം, തന്ത്രം, മന്ത്രം, ജ്യോതിഷം, ഭാഷാശാസ്ത്രം, സമുദായശാസ്ത്രം, ചരിത്രം, മതം, സ്വപ്നം, ശകുനം, ഭൂതപിശാചാദിസത്താവിചാരം മുതലായി പലപല വിഷയങ്ങളിൽ സ്വാമികൾക്കുള്ള അഭിപ്രായങ്ങൾ ഈ കൃതിയിൽ വ്യാകീർണ്ണങ്ങളായി കിടക്കുന്നവ പണ്ഡിതോചിതമായ മാന്യ

തയെ അർഹിക്കുന്നവയും അവയെ തേടിപ്പിടിച്ചു സംഘടിപ്പിച്ചതിൽ ഗ്രന്ഥ കാരന്മാർ പ്രദർശിപ്പിച്ചിരിക്കുന്ന ഉത്സാഹം സ്തുത്യർഹവും ആകുന്നു. ഉദ്ദണ്ഡശാസ്ത്രികളെയും കുഞ്ചൻനമ്പ്യാരെയുംപ്പറ്റി എനിക്കു തോന്നിയി രിക്കുന്ന ചില അഭിപ്രായങ്ങൾ സ്വാമികൾക്കും ഉള്ളതായി കാണുന്നതു വിസ്മ യകരമായിരിക്കുന്നു. അപൂർവ്വം ചില ദിക്കിൽ സ്വാമികളുടെ അഭിപ്രായവു മായി വിയോജിക്കേണ്ടതായിരിക്കുന്നതും പ്രസ്താവയോഗ്യമാകുന്നു. ഒരു ദാഹരണം പറയാം. രാഘവീയം എന്ന കാവ്യം കുഞ്ചൻനമ്പ്യാരുടെ കൃതി യാണെന്നു സ്വാമികൾ അഭിപ്രായപ്പെടുന്നു. ഒരു കാലത്തു ഞാനും ഇങ്ങനെ ധരിച്ചിരുന്നുവെങ്കിലും കുഞ്ചൻനമ്പ്യാരെ അധികരിച്ചു ഞാൻ എഴുതിയിട്ടുള്ള പുസ്തകത്തിന്റെ അന്തിമപതിപ്പിൽ ആ അഭിപ്രായം പിൻവലിക്കേണ്ടിവന്നു. കുഞ്ചൻനമ്പ്യാരുടെ ഗുരുനാഥന്മാർ ഓണമ്പള്ളിനായിക്കരും നന്ദികാട്ടു കുറു പ്പുമായിരുന്നു എന്നു സുന്ദോപസുന്ദോപാഖ്യാനം മുതലായ തുള്ളൽക്കഥ കൾ വ്യക്തമാക്കുന്നു. "ശ്രീനാരായണഭട്ടപാദഗുരുപാദാനാം പ്രസാദോദയാൽ' എന്നു രാഘവീയത്തിൽ കാണുന്ന സ്ഥിതിക്ക് അതിന്റെ കർത്താവു നാരായ ണഭട്ടതിരിയുടെ ഒരു ശിഷ്യനെന്നും സ്പഷ്ടമാകുന്നു. ആകയാൽ രാഘവീ യത്തിന്റെ കർത്തൃത്വം കുഞ്ചൻനമ്പ്യാരിൽ സമർപ്പിക്കാമെന്നു തോന്നുന്നില്ല. സ്വാമികളുടെ അഭിപ്രായഭേദത്തെ കണ്ടിട്ടു ഞാൻ ഒന്നും പറയാതെ ഇരു ന്നാൽ 'വാദതടസ്സ'മുണ്ടെന്നു വല്ലവരും പറയുമെന്നുള്ള ഭീതിയേക്കാൾ മേൽ ഉദ്ധരിച്ച ഭാഗം സ്വാമികൾ കണ്ടിരിക്കുമോ എന്നുള്ള സംശയവും കണ്ടിട്ടി ല്ലെങ്കിൽ ആ ഭാഗം കൂടി വെച്ചുകൊണ്ടു സ്വാമികളുടെ അഭിപ്രായത്തെപ്പറ്റി പുനർവിചാരണ ചെയ്യണമെന്നുള്ള താല്പര്യവുംകൊണ്ട് ഇത്രയും പ്രസ്താ വിച്ചാണ്. ആകപ്പാടെ സ്വാമികളുടെ അഭിപ്രായങ്ങളുടെ ഭദ്രത സമ്മതിക്ക ത്തക്കതെന്നു പറയുന്നതിനു ഞാൻ മടിക്കുന്നില്ല.

പ്രകൃതകൃതിയുടെ നിർമ്മിതിക്കുമുമ്പു സംക്ഷിപ്തരീതിയിൽ സ്വാമിക ളുടെ ചരിത്രഭാഗം മറ്റു രണ്ടു ശിഷ്യന്മാർ ചേർന്നു സംസ്കൃതപദ്യപ്രബന്ധ മായി രചിച്ചിട്ടുണ്ട്. അതിലെ പദ്യങ്ങൾ പ്രായേണ അക്ലിഷ്ടകോമളങ്ങളാ യിരിക്കുന്നു. പക്ഷെ അതിൽനിന്നു സിദ്ധിക്കുന്നതിനേക്കാൾ വ്യക്തമായ സ്വരൂപജ്ഞാനം സ്വാമികളെപ്പറ്റി ഇതിൽനിന്നുണ്ടാകുമെന്നുള്ളതിനു തർക്ക മില്ല. വാക്യങ്ങളിലെ അലങ്കാരപൂരംകൊണ്ടു വിവക്ഷിതത്തിൽ ശ്രദ്ധാക്ഷയം ജനിപ്പിക്കാതെയും എന്നാൽ ഭാഷാഗൗരവം പരിപാലിച്ചും ഈ പ്രബന്ധം രചിച്ചിട്ടുള്ളതായി കാണുന്നു. അർത്ഥം തൊട്ടുതേച്ചും വാചകങ്ങൾ ഏച്ചു വെച്ചും ഇടയ്ക്കിടയ്ക്കു ചില ഗീർവ്വാണശബ്ദങ്ങൾ തിരുകിക്കേറ്റിയും നിർമ്മിച്ചു പാഠ്യപുസ്തകക്കമ്മിറ്റി മുഖേന ഡെപ്യൂട്ടി ഡയറക്ടറുടെ പ്രസാ ദത്തിനുവേണ്ടി നിവേദിക്കുന്ന ഒരുതരം പ്രബന്ധങ്ങളിലെ സമ്പ്രദായങ്ങൾ ഒന്നും ഇതിൽ കടന്നുകൂടിയിട്ടില്ലെന്നു കാണുന്നതിൽ ഞാൻ സന്തോഷി ക്കുന്നു. ശബ്ദപ്രയോഗ വിഷയകമായ കലുഷതയോ തന്നിമിത്തം അർത്ഥത്തിനു തിരോഹിതത്വമോ ഇതിൽ നേരിട്ടിട്ടുള്ളതായി ഓർക്കുന്നില്ല. വർണ്ണ്യവിഷയപ്രതീതിയെ പ്രാധാന്യേന ലക്ഷ്യമാക്കി വാക്യങ്ങൾ ഉപയോ ഗിച്ചിരിക്കുന്ന ഇതിലെ രീതിയിൽ ആക്ഷേപത്തിന് അവകാശമില്ല.

നമ്മുടെ ഇടയിൽ ഉണ്ടായിരുന്ന എത്രയോ മഹാന്മാരുടെ ജീവചരിതവി ശേഷങ്ങൾ കാലകല്ലോലമാലകളിൽ അടിപെട്ടു കലങ്ങിപ്പോയിരിക്കുന്നു! ഒടുവിൽ ആവക ചരിതങ്ങളുടെ ശകലങ്ങൾ തേടിപ്പിടിക്കുന്നതിൽ ചരിത്ര

തല്പരന്മാർ പ്രദർശിപ്പിക്കുന്ന ഉൽകണ്ഠയും സാഹസവും നേരിട്ടിട്ടുള്ള നഷ്ടങ്ങളുടെ ഗൗരവത്തെ തെളിയിക്കുന്നു. അങ്ങനെയുള്ള പശ്ചാത്താപങ്ങളുടെ നിവാരണത്തിന് ഈ ഗ്രന്ഥകാരന്മാർ ചെയ്തിട്ടുള്ളതുപോലെ ചരമഗതിക്കു മുമ്പായി മഹാജനങ്ങളുടെ ചരിതനിധികളായ കൃതികൾ നിർമ്മിച്ചു വെയ്ക്കുന്നതു വളരെ പ്രയോജനകരമായിരിക്കും. മഹാന്മാരുടെ ജീവിതവിശേഷജ്ഞാനം സമുദായങ്ങളുടെയും പൊതുവിൽ മാനുഷ്യകത്തിന്റെയും ഉൽകർഷസിദ്ധിക്കുള്ള മൂലമന്ത്രമാണല്ലോ.

ആകപ്പാടെ നോക്കുമ്പോൾ ഈ ഗ്രന്ഥകാരന്മാരുടെ ശ്രമത്തെപ്പറ്റി അഭിനന്ദിക്കുന്നതിനു തീരെ സംശയിക്കേണ്ടതായിട്ടില്ല. ഉദയത്തിനുമുമ്പുതന്നെ അരുണോദയപ്രകാശമുണ്ടാകാറുള്ളതുപോലെ ഈ കൃതിയുടെ പ്രസിദ്ധീകരണംകൊണ്ടുദിക്കുന്ന ഗുരുനാഥപ്രസാദം ഇപ്പോൾതന്നെ ഗുരുകടാക്ഷാനുഗ്രഹരൂപമായി ഇതിൽ നിഴലിച്ചു കാണുന്നുണ്ട്. അതിൽപരമെന്തു ജന്മസാഫല്യമാണ് കൃതജ്ഞനായ ഒരു ശിഷ്യനു സിദ്ധിക്കുവാനുള്ളത്? വക്തവ്യമായി മറ്റുവല്ലതുമുണ്ടെങ്കിൽ അത്, ഈ പ്രബന്ധം ഉദാരമതികളായ മഹാജനങ്ങളുടെ നിരന്തരമോദത്തിനു പാത്രമായി പ്രചുരപ്രചാരമായി പരിലസിക്കുവാൻ ചരാചരാചാര്യനായ പരമശിവൻ പ്രസാദിക്കണമേ എന്നൊരു പ്രാർത്ഥന മാത്രമാകുന്നു. ആ പ്രാർത്ഥനാപുരസ്സരം ശുഭം ഭവിക്കട്ടെ എന്ന് ആശംസിച്ചുകൊണ്ടു ഉപസംഹരിക്കുന്നു.

കോട്ടയം
1-5-95

(ഒപ്പ്)
പി. കെ. നാരായണപിള്ള

# രണ്ടാം പതിപ്പിന്റെ പ്രസ്താവന

'ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം' എന്ന പേരിൽ പ്രസിദ്ധീകൃതമായ ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികളുടെ ജീവചരിത്രം ശ്രീ തീർത്ഥപാദാശ്രമത്തിൽനിന്ന് പുനഃപ്രസിദ്ധീകരിക്കുകയാണ്. ഈ മഹത്തായ ജീവചരിത്രം രണ്ടു ഭാഗങ്ങളായാണ് ആദ്യം പുറത്തിറക്കിയത്. ആയിരത്തിലധികം പുറങ്ങളുള്ള ഒന്നാംഭാഗം 1920-ലും രണ്ടാംഭാഗം 1965-ലും ആണ് പ്രസിദ്ധീകരിച്ചത്.

ഇപ്പോൾ ഈ രണ്ടു ഭാഗങ്ങളും ചേർത്ത് ഒറ്റ പുസ്തകമായാണ് പുറത്തിറക്കുന്നത്. ശ്രീ തീർത്ഥപാദാശ്രമത്തിന്റെ ശതാബ്ദി ആഘോഷത്തോടനുബന്ധിച്ചും ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി സമാധിയിൽ, ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ കരകമലങ്ങളാൽ പ്രതിഷ്ഠിതമായ ശിവക്ഷേത്രത്തിന്റെ 90-ാം പ്രതിഷ്ഠാവാർഷികത്തോടനുബന്ധിച്ചുമാണ് 2-ാം പതിപ്പ് ഇപ്പോൾ പ്രകാശിതമാകുന്നത്.

ഈ മഹത്ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണം സാധിച്ചുകാണാൻ ആത്മാർത്ഥമായി ആഗ്രഹിക്കുകയും സാമ്പത്തികസഹായം നൽകുകയും ചെയ്ത: ഗോപിനാഥൻ പിള്ള, ഡോ. രാമചന്ദ്രൻ നായർ, ഭാസ്കരകുമാർ (തിരുവല്ലസ്വാമി എന്ന അപരനാമത്തിൽ അറിയപ്പെട്ടിരുന്ന നിഷ്കളങ്കാനന്ദ സ്വാമിയുടെ ഓർമ്മയ്ക്കായി), സോമരാജൻ നായർ, സരസ്വതി പ്രഭാകരൻ (അന്തരിച്ച ശ്രീ. പ്രഭാകരൻ നായരുടെ ഓർമ്മയ്ക്കായി), ആർ. ബി. രാജൻ, വടക്കേപ്പാട്ട് ബാലൻ നായർ, ഉണ്ണിക്കൃഷ്ണൻ പിള്ള, ശ്രീരേഖാ സുബ്രഹ്മണ്യൻ, കെ. ഗോപിനാഥൻ നായർ, കെ. രവീന്ദ്രൻ നായർ, ബാലകൃഷ്ണൻ നായർ, നാരായണി ഭരതൻ (അന്തരിച്ച ശ്രീ. പി. ഭരതൻ പിള്ളയുടെ ഓർമ്മയ്ക്കായി) എല്ലാപേരോടും ഞങ്ങൾക്കുള്ള പരമപ്രേമനിർഭരമായ കൃതജ്ഞത ഗുരുസ്മരണയോടെ ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥത്തിന്റെ അച്ചടിസംബന്ധമായ എല്ലാ ജോലികളും ഭംഗിയായി ചെയ്തുതന്ന കോട്ടയം അലോയ്സ് ഗ്രാഫിക്സിനോട് പ്രസാധകർക്കുള്ള കൃതജ്ഞതയും ശുഭാശംസകളും രേഖപ്പെടുത്തുന്നു.

ശ്രീ തീർത്ഥപാദീയ ഗ്രന്ഥാവലിയിലെ പൂർവ്വ ഗ്രന്ഥങ്ങളെന്നപോലെ ഈ ജീവചരിത്രഗ്രന്ഥവും സജ്ജനങ്ങൾ സഹർഷം സ്വീകരിക്കുമെന്ന് വിശ്വസിച്ചുകൊണ്ട് സജ്ജനസമക്ഷം പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്ന്

പ്രസാധകർ
ഒപ്പ്

ശ്രീ തീർത്ഥപാദാശ്രമം
തീർത്ഥപാദപുരം പി. ഒ.
കോട്ടയം
12-04-2012

# അവതാരിക

വിശ്വവിഖ്യാതനും മഹാനുഭാവനുമായ പണ്ഡിതാത്യാശ്രമി ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി അവർകളെ സംബന്ധിച്ച ഈ 'ചരിത്രസമുച്ചയ' ത്തിന്റെ അവതാരികാസ്ഥാനം ആ പുണ്യാത്മാവിന്റെ വിശ്രുതനാമധേയം തന്നെ ആവഹിക്കുമെന്നു ഞങ്ങൾ ഉദ്ദർശിക്കുന്നു. ഈ ഗ്രന്ഥനിർമ്മിതിതന്നെ മിതംപചവചസ്സുകളായ മാദൃശന്മാരെ സംബന്ധിച്ചേടത്തോളം ഏതാണ്ടൊരു സാഹസകൃത്യമായിരിക്കെ, ഈ മഹാന്റെ ജീവചരിത്രമാകയാൽ ദ്വിധാ 'മഹാനിബന്ധ'മായിരിക്കുന്ന ഇതിനെ സജ്ജനസമക്ഷം എങ്ങനെ അവതരിപ്പിക്കണമെന്ന വിഷയത്തിൽ ഞങ്ങൾക്ക് അത്യധികമായ പരുങ്ങലുകൾ ഉണ്ടാകുന്നു.

പ്രകൃതഗ്രന്ഥത്തിന്റ ആവിർഭാവാദികളും, അത് ഇംഗ്ലീഷിൽ എഴുതിയാൽ കൊള്ളാമെന്നിരുന്ന ഞങ്ങളുടെ ആദ്യത്തെ ആഗ്രഹവും മറ്റനേക സംഗതികളും ഇതിന്റെ പാരായണക്കാർക്ക് ഇതിൽ അവിടവിടെനിന്നു ഗ്രഹിക്കാമെന്നിരുന്നാലും, അവയെ ആകപ്പാടെ സംഗ്രഹിച്ചു ധരിപ്പിക്കാനാണ് ഞങ്ങൾ ഇവിടെ ഉദ്യമിക്കുന്നത്. ഈ ഗ്രന്ഥത്തിലെ ഡയറി ഭാഗങ്ങളുടെ രചയിതാവു ബാസ്വൽ എഴുതിയ ജാൺസന്റെ നിസ്സർഗ്ഗമധുരമായ ജീവചരിത്രം വായിച്ചു തീർന്നതും സ്വാമികളുമായി പരിചയപ്പെട്ടതും ഏകദേശം ഏകകാലത്തായിരുന്നു. ബാസ്വൽ ജീവചരിത്രകാരന്മാരിൽ അദ്വിതീയനാണെന്ന് അയാൾ അറിഞ്ഞിരുന്നു എങ്കിലും, ജാൺസനേക്കാൾ ശതഗുണഗുണസംപത്തിയോടുകൂടിയ ഒരു കഥാനായകന്റെ ലാഭവും, അദ്ദേഹത്തിൽ അയാൾക്കു തോന്നിയ അകൃത്രിമബഹുമതിയുമാണ്. ചുരുക്കിപ്പറഞ്ഞാൽ, അയാളെ ചരിത്രനിർമ്മാണ വിഷയത്തിൽ പ്രേരിപ്പിച്ചത്. ഏകാന്തരംഗനായ പരമാനന്ദനാഥ (ഡയറിഭാഗത്തിനുമുമ്പുള്ള ജീവചരിത്രനിർമ്മാതാവി)നോട് അയാളുടെ ആഗ്രഹാതിശയത്തെപ്പറഞ്ഞു കേൾപ്പിച്ചപ്പോൾ, ഈ വിചാരം ശ്ലാഘ്യതമമാണെന്നും, കൃച്ഛ്രസാദ്ധ്യമെങ്കിലും താനും കഴിയുന്നത്ര സഹായിക്കാമെന്നും നിർദ്ദേശിച്ച് അതിനെ ദൃഢപ്പെടുത്തി. ഇത്രയുംകൂടി ആയപ്പോൾ, അയാൾക്ക്, തന്റെ ഇംഗിതോപലബ്ധി വിദൂരവർത്തിയായിത്തോന്നായ്കയാൽ അതിയായ സന്തോഷമുണ്ടാകയും, അന്നുമുതൽ പ്രസ്തുത ചരിത്രസമുച്ചയനിഗുംഫനത്തിനു വേണ്ടുന്ന കരുക്കൾ സമ്പാദിപ്പാൻ തുടങ്ങുകയും ചെയ്തു.

അതിന്റെ ഫലമായി ഗ്രന്ഥരചനയ്ക്കുവേണ്ട പ്രമേയ സാമഗ്രികൾ കുറെയൊക്കെ കിട്ടി. മഹാത്മാവായ നായകന്റെ ബാല്യം മുതല്ക്കുള്ള സ്നേഹിതന്മാരും മറ്റും അദ്യാവധി ജീവിച്ചിരിക്കകൊണ്ട് അദ്ദേഹത്തിനെ സംബന്ധിച്ച ബാല്യവൃത്താന്തസംഗ്രഹങ്ങളും മറ്റും ഞങ്ങൾക്കു നിഷ്പ്രയാസം ലഭിപ്പാ

നിടയായി. അനന്തരം നായകനു പല മഹാന്മാരയച്ചിട്ടുള്ള എഴുത്തുകളും അവർക്ക് അദ്ദേഹം അയച്ചവയിൽ വളരെ കുറച്ചു ഭാഗവും കിട്ടിയതുകൂടാതെ, പല സന്ദർഭങ്ങളിൽ ഞങ്ങളും വേറെ ചില മാന്യന്മാരും അദ്ദേഹവുമായി നടത്തിയിട്ടുള്ള സംഭാഷണങ്ങളും - അവയും അധികമില്ല - ഞങ്ങൾ കുറിച്ചെടുത്തു. ഇതിലൊക്കെയും ഏറ്റവും ഉപകരിച്ചത് അദ്ദേഹത്തിന്റെ മൂന്നു-നാലുവർഷത്തെ 'ഡയറി'കളാണ്. ഇതിനു ഞങ്ങൾക്ക് ആ തിരുമേനിയോടുള്ള കൃതജ്ഞത അളവറ്റതായിരിക്കുന്നു. വാസ്തവം പറഞ്ഞാൽ, വിവിധ ജ്ഞാനങ്ങളുടെ ഒരു രത്നസംപുടമായ ഈ ഡയറികൾ സാനുവാദം എങ്ങനെയെങ്കിലും പുറത്താക്കണമെന്നുള്ളതാണ് ഗ്രന്ഥരചനയെ സംബന്ധിച്ച പല കാരണങ്ങളിൽ പ്രമുഖ്യമായത്.

എന്നാൽ, ഞങ്ങൾക്കു ചില തകരാറുകളും, തന്നിമിത്തം കുണ്ഠിതവും ഉണ്ടായിട്ടുണ്ട്. സ്വാമികളുടെ ഒരു ജീവചരിത്രം പരിഷ്കൃതരീതിയിൽ എഴുതണമെന്നേ ഞങ്ങൾക്കാദ്യമായി വിചാരമുണ്ടായിരുന്നുള്ളൂ. എന്നു വേണം എന്നുള്ള കാര്യം ചിന്തയ്ക്കുപോലും അക്കാലത്തു വിഷയീഭവിച്ചിരുന്നില്ല. സ്വാമികളുടെ ജീവചരിത്രം എഴുതുക എന്നതു കൂടിയേ തീരൂ; അതു പെട്ടെന്നുതന്നെ വേണം; ഇങ്ങനെ പല മഹാന്മാരും ആശയാവിഷ്ക്കരണം ചെയ്തതു കൂടാതെ ഇവരുടെ ഈ ആഗ്രഹം ഒരു വൻതിരമാലയുടെ ഊക്കോടെ ഞങ്ങളെ ഒരു ശാസനപോലെ അസഹ്യപ്പെടുത്തി, ഒടുവിൽ ഞങ്ങൾ അതിനടിപ്പെടുകയും ചെയ്തു. ഇതെല്ലാം മിക്കവാറും അധികം കാലവ്യത്യാസത്തോടുകൂടാതെ ഉണ്ടായതിനാൽ ഗ്രന്ഥരചന വളരെ തിടുക്കത്തിൽ നിർവ്വഹിക്കാനാണ് ഇടയായത്. ഇതൊരു ഭാരമേറിയ കാര്യമാണെന്നും, ഒരു വലിയ നിബന്ധം ക്ലിപ്തസമയത്തിനുള്ളിൽ ചെയ്തു തീർക്കുന്നതിനു വലിയ വിദ്വാന്മാർക്കുപോലും സാധിക്കയില്ലെന്നും പല സമാധാനങ്ങൾ പറഞ്ഞിട്ടും പ്രേരകന്മാരുടെ നെഞ്ചിന് ഒരലിവും ഉണ്ടായില്ല. അതുകൊണ്ട്, 'വല്ലവിധവും' ഇതെഴുതിത്തീർക്കണമെന്നും, കഴിയുന്നത്ര ഞങ്ങളുടെ ആദ്യരൂപണം തെറ്റിക്കരുതെന്നും ഞങ്ങൾ ഉറച്ചു.

ഇത്ര ദ്രുതഗതിയിലായതുകൊണ്ടു ഞങ്ങളുടെ ദൃഷ്ടിയിൽതന്നെ ഗ്രന്ഥത്തിനു ചില ന്യൂനതകൾ പറ്റിയിട്ടുണ്ടെന്നു കണ്ടു. ഒന്നാമതായി വിഷയസാമഗ്രികൾ മുഴുവൻ കിട്ടിവന്നില്ല, എന്നല്ല, കിട്ടിയതുതന്നെ മുഴുവൻ ചേർക്കാനും ഒത്തിട്ടില്ല. സ്വാമികളുടെ പല വിദേശീയമിത്രങ്ങൾക്ക് അദ്ദേഹം അയച്ച കത്തുകളും, അവരുടെ മറുപടികളും ഏറിയഭാഗവും അലബ്ധമായി. ഇതിൽ കുറ്റക്കാർ മിക്കവാറും ഞങ്ങൾതന്നെ. ഗ്രന്ഥനിർമ്മാണോപക്രമകാലം അവ്യവക്ലിപ്തമായിരുന്നതിനാൽ അവ ശേഖരിക്കുന്നതിനുള്ള ശുഷ്കാന്തി മന്ദഗതിയിലിരുന്നതേയുള്ളൂ. സ്വാതന്ത്ര്യംപോലെ ഇക്കാര്യങ്ങൾ സ്വാമികളോടു ചോദിച്ചറിവാൻ സന്ദർഭം കിട്ടാതിരുന്നതിനാലും, കിട്ടിയാലും അദ്ദേഹം ഈ വിഷയത്തിൽ അത്ര തല്പരനല്ലാതിരുന്നതുകൊണ്ടും ഞങ്ങളുടെ ഉദ്ദേശ്യസിദ്ധിയ്ക്കു വിഘ്ലാതം നേരിട്ടു. രണ്ടാമത്, ഈ സദ്യഃപ്രണയനം രചനയിലും ചില വൈകല്യങ്ങൾ വരുത്തിക്കൂട്ടിയിട്ടുണ്ട്. അത്, ആവർത്തനരൂപത്തിൽ ഗ്രന്ഥകായത്തിൽ അവിടെവിടെ കാണാം. പല ആവർത്തനങ്ങൾ ഞങ്ങളുടെ അറിവിൽപെട്ടിട്ടും പിന്നീടു മാറ്റാൻ വയ്യാത്തവിധം പ്രകൃതാന്തരിതമായി കണ്ടതുകൊണ്ട് ആ മട്ടിൽത്തന്നെ വിടാനേ സാധിച്ചിട്ടുള്ളൂ. ഞങ്ങൾ

രണ്ടുപേരും ഗ്രന്ഥത്തിന്റെ രണ്ടു ഭാഗങ്ങൾ എഴുതിയതിനാൽ, വേഗത്തിൽ സമാപ്തമാക്കണമെന്ന വിചാരം ഉണ്ടായിരുന്നതുകൊണ്ട്, ഓരോരുത്തർ ഓരോ വിഷയത്തെപ്പറ്റി എന്തെല്ലാം പറഞ്ഞിട്ടുണ്ടെന്ന് അപ്പോൾ പരിശോധിക്കാൻ ഇടവന്നിട്ടില്ല. രണ്ടാളും ഒരേ വിഷയത്തെത്തന്നെ പ്രതിപാദിക്കുന്നതാകയാൽ ഇപ്രകാരമുള്ള പുനർഗ്രന്ഥങ്ങൾ യാദൃച്ഛികമായി സംഭവിക്കാവുന്നതുമാണല്ലോ. എന്നാൽ ഇക്കാരണത്താൽതന്നെ ഞങ്ങൾക്കു പൂർവാപരവിരുദ്ധങ്ങളായ അഭിപ്രായങ്ങൾ ഒരു സംഗതിയിലും വന്നുകാണുകയില്ല എന്നാണ് ഞങ്ങളുടെ പൂർണ്ണമായ ബോധം. ഇനി ഒടുവിൽ പറയാൻ തുടങ്ങുന്നത്, ഗ്രന്ഥം സമഗ്രമായി പരിശോധിച്ച് ആകപ്പാടെ ഒന്നു മോടിപിടിപ്പിക്കുന്നതിനുപോലും ഈ അനവധാനനിർമ്മിതി അവസരം അനുവദിച്ചിട്ടില്ല എന്നുള്ളതാണ്. പക്ഷെ, ഇവിടെ സമാധാനത്തിനു പല സംഗതികളും പ്രത്യക്ഷപ്പെടുന്നു. ഒന്നാമതായി മാന്യവായനക്കാരുടെ വിപുലവും ദയാപൂർണ്ണവുമായ മനസ്സും, ദുഷ്കരമെങ്കിലും ഞങ്ങളുടെ ശ്രേഷ്ഠമായുള്ള ഉദ്യമവും, നായകന്റെ അന്യാദൃശമായ മഹിമാവും ഞങ്ങൾക്കു നിസ്സീമമായ നിർവൃതിയെ പ്രദാനം ചെയ്യുമല്ലോ.

ഞങ്ങളുടെ ഗ്രന്ഥരചനയ്ക്കുള്ള മാതൃക മിക്കവാറും ബാസ്വൽ സ്വീകരിച്ചതുതന്നെ. ആ രീതിയിൽ വിജയംനേടുക എന്നതു വളരെ പ്രയാസമുള്ള ഒരു കാര്യമാണ്. ബാസ്വലിനുശേഷം പല ജീവചരിത്രങ്ങളും അതേ മട്ടിൽ തന്നെ രചിച്ചിട്ടുണ്ട്. ഇവയുടെ കർത്താക്കൾ യഥാർത്ഥവിദ്വാന്മാരും ഗ്രന്ഥകാരന്മാരും ആയിരുന്നിട്ടും ബാസ്വലിന്റെ ചരിത്രത്തിനുള്ള ഗുണം ഇവരിൽ വളരെ കുറച്ചുപേർക്കെ കിട്ടിയിട്ടുള്ളൂ: പ്രസിദ്ധനായ കാൽലൈൽ ഒരു ജീവചരിത്രകാരനു വേണ്ടതായ പ്രധാന ഗുണങ്ങൾ ഏതെല്ലാമാണെന്നും, അവ ബാസ്വലിൽ ധാരാളം കാണുന്നുണ്ടെന്നും, ബാസ്വൽ ഈ വിഷയത്തിൽ പ്രഥമസ്ഥാനികനാണെന്നും മറ്റും അറിഞ്ഞിരുന്നു. എന്നാൽ അദ്ദേഹംതന്നെ 'സ്റ്റെർലിംഗ്' എന്ന മഹാന്റെ ജീവചരിത്രം എഴുതിയപ്പോൾ നായകനേക്കാൾ ലേഖകനെയാണ് പ്രത്യക്ഷമാക്കിച്ചെയ്തിട്ടുള്ളത് എന്ന സംഗതി പ്രസ്താവയോഗ്യമാണ്. ഗ്രന്ഥകർത്താക്കളുടെ സ്വഭാവാദികളും മറ്റും കഴിയുന്നത്ര ഒതുക്കം ചെയ്യണമെന്നു നിയന്ത്രിച്ചാലും ചിലപ്പോൾ അവർ അറിയാതെ അവ പരസ്യമായിപ്പോകുമെന്നതു നമുക്ക് അറിവുള്ള ഒരു പരമാർത്ഥമത്രേ. ബാസ്വലും, സർവാൾട്ടർ സ്കാട്ടിന്റെ ജീവചരിത്രം എഴുതിയ ലോക്ക്ഹാർട്ടും മാത്രം ഇതിലെന്നല്ല, ഈ രീതിയിലുള്ള ജീവചരിത്രരചനാവിഷയത്തിൽ സർവ്വഥാ സ്തുത്യർഹന്മാരായിരിക്കുന്നു. ഇത്ര വിഷമസാധ്യമായ സമ്പ്രദായം സ്വീകരിച്ചു സാമർത്ഥ്യം പ്രകടിപ്പിച്ചുകൊള്ളാമെന്നു ഞങ്ങൾക്കു മുമ്പു തന്നെ വിചാരമുണ്ടായിരുന്നില്ല. എന്നാലും ഞങ്ങൾക്കുണ്ടായ ആഗ്രഹം സ്ഥാനത്തിൽ തന്നെ എന്ന വസ്തുത, അധൈര്യജനകങ്ങളായ പല കാര്യങ്ങളെയും ദൂരോത്സാരണം ചെയ്തതുകൂടാതെ അടിയ്ക്കടി ഉത്സാഹം വർദ്ധിപ്പിച്ചുകൊണ്ടും ഇരുന്നു. അതിന്റെ ഫലമായിട്ടാണല്ലോ പ്രസ്തുത ഗ്രന്ഥം ആവിർഭവിച്ചതും.

ബാസ്വലിനെ പിന്തുടർന്നു എന്നു പറഞ്ഞതു താഴെ കാണുന്ന രീതികളിലാകുന്നു. ഞങ്ങളുടെ ഒന്നാമത്തെ വിചാരം നായകൻ തന്നെ കഴിയുന്നത്ര വായനക്കാർക്കു പ്രത്യക്ഷമാകട്ടെ എന്നാണ്. അതുകൊണ്ട്, സ്വാമികളുടെ

എഴുത്തുകൾ, ഡയറികൾ, ഉപന്യാസങ്ങൾ, നിരൂപണങ്ങൾ, സംഭാഷണങ്ങൾ ഇവയെ വേണ്ടുന്ന സ്ഥലങ്ങളിലെല്ലാം നിർബാധമായി അവതരിപ്പിച്ചിരിക്കുന്നു. ഈ ഉദ്ദേശം സഫലമാക്കുന്നതിനു ഞങ്ങൾ ചില കരുതലുകൾ ചെയ്യാതിരുന്നിട്ടില്ല. രചയിതാക്കൾ അനാവശ്യമായി പ്രത്യക്ഷപ്പെട്ടുകൂടാ എന്നു ഞങ്ങൾ കഴിയുന്നത്ര നിഷ്കർഷിച്ചിട്ടുണ്ട്. അസ്ഥാനങ്ങളിലുള്ള നിരൂപണങ്ങളും മറ്റും ഒഴിച്ചുവയ്ക്കണമെന്നു തന്നെയുമല്ല, കഴിയുന്നതും നിരൂപണങ്ങൾ ചുരുക്കണമെന്നും, അവ മാന്യവായനക്കാരുടെ ദൃഷ്ടിയിൽ പതിയത്തക്കവണ്ണം വെളിപ്പെടുത്തുകയേ ആകാവൂ എന്നും നിരൂപണങ്ങളോ മറ്റോ ചെയ്യുമ്പോൾ ഒന്നുരണ്ടു സംഗതികൾ മാത്രം പറഞ്ഞ് അവിടെനിന്നും പിന്മാറിക്കളയണമെന്നും ഉറച്ച് ഞങ്ങൾ അപ്രകാരം ചെയ്തിരിക്കയാണ്. അപൂർവ്വം ചില സ്ഥലങ്ങളിൽ നിരൂപണത്തിനു വിസ്തൃതി ഏറിയിട്ടുണ്ടെങ്കിൽ അതു നായകനെയോ അവശ്യപ്രതിപാദ്യങ്ങളായ വിഷയങ്ങളെയോ ഏതെങ്കിലും ഒരുതരത്തിൽ വ്യക്തീഭവിപ്പിക്കുന്നതായിരിക്കും. വേണ്ടുന്നിടത്തെല്ലാം തുടർച്ചയെ കാണിപ്പാൻ ചില വാചകങ്ങൾ എഴുതിച്ചേർത്തിട്ടുമുണ്ട്. രണ്ടാമതായി, ജീവചരിത്രസാമഗ്രികൾ കഴിയുന്നത്ര ശരിയായും വാസ്തവത്തെ തീരെ മറയ്ക്കാതെയും ഇരിക്കണമെന്നും ഞങ്ങൾക്കു ബലമായ വിചാരമുണ്ടായിരുന്നു. ഈ ആശ ഫലിപ്പിക്കുന്നതിൽ ഞങ്ങൾ കുറെ അധികം ക്ലേശം അനുഭവിയ്ക്കാതിരുന്നിട്ടുമില്ല. സ്വാമികളും അദ്ദേഹത്തിന്റെ പല സ്നേഹിതന്മാരും വൃദ്ധാനുജീവികളും ഇപ്പോൾ ജീവിച്ചിരിക്കുന്നതുകൊണ്ട് ഞങ്ങൾക്ക് ഇക്കാര്യത്തിൽ ക്രമത്തിലധികം നിഷ്കർഷിക്കേണ്ടതായി വന്നുവെന്നതും പ്രസ്താവാനുഗുണമാണ്. ഇതുകൊണ്ടുണ്ടായ ലാഭം, ഞങ്ങൾക്കു കഴിവുള്ളിടത്തോളം യഥാർത്ഥരൂപം മറയ്ക്കാതെ രണ്ടുവശവും നോക്കി സ്വാമികളെ മാന്യന്മാരുടെ മുമ്പിൽ അവതരിപ്പിപ്പാൻ കഴിഞ്ഞുവെന്നുള്ളതാണ്. ഞങ്ങൾ വേറൊരു പ്രകാരത്തിൽ ബാസ്വലിനെ പിൻതുടർന്നത് അദ്ദേഹം അംഗീകരിച്ചിട്ടുള്ളതും ഏറ്റവും ശ്ലാഘാവഹവുമായ കാലക്രമാനുരോധേനയുള്ള വിഷയപ്രതിപാദന സമ്പ്രദായത്തിലാണ്. കഴിയുന്നതും അതാതു കാലത്തു നടന്ന സംഗതികൾ തത്തല്ക്കാനുകൂലം പ്രതിപാദിക്കപ്പെടണമെന്നു ഞങ്ങൾ വളരെ ദൃഷ്ടി വച്ചിട്ടുള്ളതായി മാന്യന്മാർക്ക് അനായാസേന ഗ്രഹിക്കാം.

ഇനി, ഞങ്ങൾ ഈ ഉദ്യമത്തിൽ എത്രകണ്ടു വിജയികളായി എന്നു പറഞ്ഞുകൊള്ളുന്നു. സ്വാമികളുടെ ജീവചരിത്രം, അദ്ദേഹത്തിന്റെ ജനനംമുതൽ ഇന്ന് അദ്ദേഹം പ്രാപിച്ചിരിക്കുന്ന അന്യദുർല്ലഭമായ പദവിയിൽ എത്തുന്നതുവരെ ബഹുജനങ്ങളെ ഗ്രഹിപ്പിപ്പാൻ ഞങ്ങൾക്ക് ഒരുവിധം സാധിച്ചുവെന്നു തോന്നുന്നു. ഇതിൽ ചില പ്രധാനഭാഗങ്ങൾ പറയുന്നതായാൽ, അദ്ദേഹത്തിന്റെ ആവിർഭാവം ബാല്യവിദ്യാഭ്യാസം, അദ്ദേഹത്തിൽ പരിതസ്ഥിതങ്ങളുടെയും ഗുരുജനങ്ങളുടെയും പ്രേരണശക്തി എത്രമാത്രം കാണുന്നുവെന്നുള്ളത്, വിദ്യാഭ്യാസകാലത്തു സകലവിധമായ ഐഹികസുഖങ്ങളെ ത്യജിച്ചു പരമപദപ്രാപ്തി ശ്രേഷ്ഠമെന്നുകണ്ടത്, ബ്രഹ്മശ്രീ പരമഭട്ടാര (ചട്ടമ്പി) സ്വാമികളെ ആചാര്യനായി വരിച്ചത്, ഹഠയോഗപരിശീലനം, ജീവന്മുക്തിലാഭം, ദേശപര്യടനം, ശിഷ്യോപദേശം, കവനനിർമ്മിതി ഇവയെ സംബന്ധിച്ചു മഹാന്മാരുടെ അനുമോദനം, മഹിമാനുവർണ്ണനം, ബഹുവിധ

സംഭാഷണങ്ങൾ ഇവയെല്ലാമാണ്. ഇവയോടുകൂടി ഞങ്ങൾ നടത്തിയിട്ടുള്ള അദ്ദേഹത്തിന്റെ മാനസികപ്രഭാവപഠനം ഇടകലർന്നിരിക്കുന്നു. ഈ ഒടുവിൽ പറഞ്ഞ വിഷയത്തിൽ ഞങ്ങൾ എത്രമാത്രം വിജയം നേടിയിട്ടുണ്ടെന്നു തീർച്ചപ്പെടുത്തേണ്ട ഭാരം മാന്യമഹാശയന്മാർക്കാണ്. ഇതിനെല്ലാം പുറമെ നായകന്റെ മാഹാത്മ്യംകൊണ്ടുതന്നെ ഈ ഗ്രന്ഥം പലവിധമായ ജ്ഞാനവിജ്ഞാനങ്ങളുടെ ഒരു സങ്കേതസ്ഥാനമെന്നു സധൈര്യം പറയാം. വേദാന്തം, യോഗം മുതലായ ലോകോത്തരവിഷയങ്ങളിലുള്ള രഹസ്യഭാഗങ്ങളെ സംബന്ധിച്ചും, സാമുദായികം തുടങ്ങിയ ലൗകികകാര്യങ്ങളെക്കുറിച്ചും ഈ മഹാനുഭാവധൗരേയന്റെ യഥാർത്ഥാഭിപ്രായങ്ങൾ നമുക്കു ഗ്രഹിപ്പാനിടയാകുന്നതിൽ കൂടുതലായി എന്തൊരു ശ്രേഷ്ഠധനമാണ് ജനത ഇച്ഛിക്കുന്നത്?

ഞങ്ങൾ വേറെ ഒരു പ്രകാരത്തിലും ചാരിതാർത്ഥ്യമടയുന്നുണ്ട്. ഈ ഗ്രന്ഥസമ്പ്രദായം മലയാളഭാഷയിൽ ഇദംപ്രഥമമാണെന്നാകുന്നു ഞങ്ങളുടെ ബലമായ ധാരണ. മലയാളഭാഷാപോഷണതല്പരന്മാർ ഈ വിഷയത്തിൽ ഞങ്ങളിൽ പക്ഷപാതികൾ തന്നെ ആയിരിക്കും എന്നു ഞങ്ങൾ അഭിമാനിക്കുന്നു. ഇതു ബാസ്വൽ എഴുതിയ ചരിത്രം കഴിയുന്നത്ര അടിസ്ഥാനമാക്കി എഴുതിയതാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. സിഡ്നീലി എന്ന വിഖ്യാതനായ ആംഗലനിരൂപകൻ നിർദ്ദേശിക്കുന്ന ബയാഗ്രഹി (ചരിത്രസമുച്ചയ) ലക്ഷണങ്ങൾ ഒട്ടു മുക്കാലും ഇതിൽ കൊണ്ടുവന്നിട്ടുണ്ടെന്നു ഞങ്ങൾക്കു തോന്നുന്നു. പക്ഷെ, ഒരു ന്യൂനത അപരിഹാര്യമായിരക്കുന്നത് അങ്ങനെ തന്നെ ആകല്പം ഇരിക്കട്ടെ എന്നേ ഞങ്ങൾ വിചാരിക്കുന്നുള്ളൂ. സകല ലക്ഷണസമ്പന്നമായ ഗ്രന്ഥങ്ങൾ ലോകത്തു വളരെ ചുരുക്കമായിട്ടേ കാണാൻ കഴിയൂ. ജീവചരിത്രം എഴുതുന്നത് 'നായക'ന്റെ കാലശേഷം വേണമെന്നാണ് സിഡ്നീലിയുടെ അഭിപ്രായം. അതിനുമുമ്പിൽ ഞങ്ങൾ പ്രസ്തുതഗ്രന്ഥം എഴുതിയതിൽ വന്നുപോയിട്ടുള്ള ലക്ഷണവൈഗുണ്യത്തെയും, "ഗച്ഛതഃസ്ഖലനം" ന്യായേന സംഭവിക്കാവുന്ന സ്ഖാലിത്യങ്ങളെയും ഹൃദയാലുജനാഗ്രണികൾ സദയം ക്ഷമിക്കണമെന്നു വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥത്തിൽ സന്ദർഭാനുഗുണം പല മഹാന്മാരുടെ എഴുത്തുകളും, മാസികകളിൽനിന്നും മറ്റും ലേഖനങ്ങളും എടുത്തു ചേർക്കേണ്ടിവന്നിട്ടുണ്ട്. അവ പ്രസിദ്ധംചെയ്യുന്ന വിഷയത്തിൽ ഞങ്ങൾ ഉടമസ്ഥന്മാരോടു പരസ്യമായി അനുവാദം അഭ്യർത്ഥിച്ചുകൊള്ളുന്നു. സ്വാമികൾ, ഈ ജീവചരിത്രനിബന്ധനത്തിനു ഞങ്ങൾക്ക് അനുമതി അരുളിയതിലേക്ക് അദ്ദേഹത്തിനു ഞങ്ങൾ ഹാർദ്ദമായി പ്രണാമങ്ങൾ സമർപ്പിക്കുന്നു. കൂടാതെ ഇതിൽ ഏതെങ്കിലും ഘട്ടങ്ങളെ ആസ്പദമാക്കി ഞങ്ങൾ അദ്ദേഹത്തെക്കുറിച്ചു ചെയ്തിട്ടുള്ള നിരൂപണങ്ങൾ അസ്ഥാനവിന്ന്യസ്തങ്ങളായി കാണുന്നപക്ഷം ആയതിന് ആ പുണ്യഭൂമാവിനോടും, അദ്ദേഹത്തിന്റെ ആത്മമിത്രങ്ങളോടും ഞങ്ങൾക്കു ക്ഷമായാചനമേ ഗതിയുള്ളൂ.

ഞങ്ങളെ ഈ ഗ്രന്ഥനിർമ്മിതിക്കു പലവിധത്തിൽ സഹായിച്ച മാന്യന്മാർക്കും ഇതിന്റെ മുദ്രാപണകാര്യത്തിൽ യഥാവകാശം പങ്കുകൊണ്ട മഹാശയന്മാർക്കും വന്ദനം പറഞ്ഞുകൊള്ളുന്നു. വിശിഷ്യാ, നിരൂപണകാർമ്മ

ണനും ശ്രുതസമ്പന്നനും വിശ്രുതകീർത്തിമാനും ആയ മ. രാ. രാ. പി. കെ. നാരായണപിള്ള ബി. എ., ബി. എൽ. അവർകൾ ഞങ്ങളുടെ അപേക്ഷയെ സ്വീകരിച്ചു വിലയേറിയ സമയം വ്യയംചെയ്ത് അത്യുജ്ജ്വലവും ഗംഭീരമനോഹരവും സർവ്വമർമ്മസ്പർശിയും ആയ പ്രസ്താവന എഴുതി തന്നതിന് അദ്ദേഹത്തോടു ഞങ്ങൾ ആജീവനാന്തം ഋണബദ്ധരായിരിക്കുന്നു എന്നു പുനരുക്തദിശാ നിവേദിച്ചുകൊള്ളുന്നു. കൂടാതെ, ഇതിന്റെ രക്ഷാധികാരം അനുഗ്രഹപൂർവ്വം കൈയേറ്റ ബ്രഹ്മശ്രീ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ പേരിൽ ഞങ്ങൾക്കു ഹാർദ്ദമായുള്ള ബഹുമാനാദരങ്ങളെ ഇവിടെ രേഖപ്പെടുത്തുന്നു.

എന്നു ഗ്രന്ഥകാരന്മാർ

# പരമയോഗത്തിന്റെ സർവസാരം

## സുരേഷ് മാധവ്

ആത്മബോധി സ്ഥലത്തിൽ പരിമിതപ്പെട്ടവനല്ലെന്നും, ലംബമായിത്തീരേണ്ട ഈ ജീവിതത്തിനുള്ളിൽ കുരുങ്ങിക്കിടക്കുന്ന കാലമാണെന്നും ചിന്തകൻ അറിഞ്ഞുതുടങ്ങുമ്പോൾ സ്ഥലസ്വത്വമനസ് ഉടയുകയും ബോധം, സാക്ഷിയായി രൂപാന്തരപ്പെടുകയും ചെയ്യുന്നു. അകവും പുറവും അപ്രത്യക്ഷമാകുന്ന സച്ചിദാനന്ദദർശനമാണത്. അങ്ങനെയാണ് ദർശനാനുഭൂതിയിൽ നീന്തിത്തുടിക്കുന്ന ജ്ഞാനഹംസം എന്ന അലങ്കാര കല്പനയുണ്ടാകുന്നത്. തിരശ്ചീനമായ സഞ്ചാരങ്ങളെല്ലാം ജീവിതത്തെ ലംബമാനമാക്കാൻവേണ്ടിയാണ്, നിലനിൽക്കാൻ വേണ്ടിയാണ്. ശരീരം, മായികവിഭ്രമമാണെങ്കിലും ബോധം പ്രപഞ്ചപരമാവസ്ഥയിലേയ്ക്ക് സംലയിക്കുമ്പോൾ വ്യഷ്ടി, സമഷ്ടിയായി മാറുകയാണ്. ശരീരത്തിൽ പെട്ടുപോയ കാലമാണ് ഞാനെന്ന് തിരിച്ചറിയുമ്പോൾ, ജ്ഞാനി അനാദിയും അനന്തവുമായിത്തീരുന്നു. പിന്നെ, ആ കണ്ണുകളിൽ സഞ്ചാരങ്ങളില്ല. ചിന്തകളിൽ ആധിവ്യാധികളില്ല. ശരീരം, കർമവിധികളുടെ നിയോഗത്താൽ ചലിക്കുന്നുണ്ടെങ്കിലും ആന്തരികാനുഭവത്തിൽ ജ്ഞാനി കാലം തന്നെയായി മാറുന്നു. 'ഞാൻ' എന്ന അഹംബോധത്തിൽനിന്ന് അനന്തകാലമായും കാലത്തിൽനിന്ന് പ്രപഞ്ചസത്തയായും മാറുന്ന അവബോധിയ്ക്ക് ശരീരത്തിന്റെ നിലനിൽപ് അനിവാര്യതയാകുന്നില്ല. "ഞങ്ങൾക്ക് ദേഹത്തെ നിലനിർത്തേണ്ട ആവശ്യമില്ല. അത് പോകുന്നത് തന്നെയാണ് മെച്ചം" എന്ന് നീലകണ്ഠതീർത്ഥപാദർ പറഞ്ഞത് അതുകൊണ്ടാണ്. "ശരീരവും തൂക്കിക്കൊണ്ട് നടക്കേണ്ടുന്ന, ഭാരത്തെക്കുറിച്ചും" വിദേഹമുക്തിയുടെ മെച്ചത്തെക്കുറിച്ചും സ്വാമികൾ എപ്പോഴും സരസമായി സംസാരിച്ചിരുന്നു. "സർവതന്ത്രസ്വതന്ത്രനായ ഒരു പരമഹംസൻ" എന്നാണ് നീലകണ്ഠസ്വാമിയെ മഹാകവി ഉള്ളൂർ വിശേഷിപ്പിച്ചത്. ശരീരത്തിലിരിക്കുമ്പോൾ തന്നെ പ്രകൃതിഭാവങ്ങളിൽനിന്ന് സ്വതന്ത്രമായ ഒരു ജീവിതത്തിന് ജീവചരിത്രമില്ലെന്ന് സ്വാമികൾക്ക് അറിയാമായിരുന്നു. അതുകൊണ്ടുതന്നെ ജീവചരിത്രരചന എന്ന ശിഷ്യന്മാരുടെ ആശയത്തെ സ്വാമികൾ ഉദാസീനതയോടെയാണ് കണ്ടത്. ജീവിതം, സൂക്ഷ്മാർഥത്തിൽ അസംബന്ധവും ഫലിതവുമായതുകൊണ്ട് അതെഴുതിവെച്ചാൽ എഴുതിയവനും എഴുതപ്പെടുന്നവനും വിദൂഷകനും ഭ്രാന്തനുമായി പേര് വിളിക്കപ്പെടുമെന്ന് സ്വാമി മനസ്സിലാക്കിയിരുന്നു. അത് ശിഷ്യന്മാരോട് തുറന്നുപറയുകയും ചെയ്തു. "ഞാൻ വിശേഷിച്ചെന്നോടൊന്നും പറയാനില്ലല്ലോ" എന്ന ചട്ടമ്പിസ്വാമിയുടെ സർവ

സാരവചനം, നീലകണ്ഠസ്വാമിയും സർവപ്രമാണമായി ഉൾക്കൊണ്ടിരുന്നു. അതുകൊണ്ട് അതിശയവത്ക്കരിക്കപ്പെട്ട ജീവിതാഖ്യാനങ്ങൾ, ചിന്തിക്കുന്ന വർക്ക് മുന്നിൽ രസഭാഷണമായിത്തീരുമെന്നും നീലകണ്ഠർ അറിഞ്ഞിരുന്നു. ജീവചരിത്രരചനയിലെ അതിഭാഷണത്തെക്കുറിച്ച് പറയുമ്പോൾ പാശ്ചാത്യ ജീവചരിത്രനിരൂപകനായ ജോൺസനെയും പൗരസ്ത്യ ജീവാഖ്യാനകാര നായ ബിൽഹണനെയും സ്വാമി പ്രതിക്കൂട്ടിലാക്കുന്നുണ്ട്. ആത്മബോധിയുടെ വ്യവഹാരങ്ങളെക്കുറിച്ചും ബോധരഹസ്യത്തെക്കുറിച്ചും അറിയാത്തവർ ശരീ രാനുഭവം മാത്രമായി ആത്മസഞ്ചാരങ്ങളെ കാണുന്നു. പ്രാരബ്ധം എന്നത് കയ്യെടുത്തശേഷം തിരിച്ചുകറങ്ങുന്ന ചക്രം, പമ്പരം മുതലായതിന്റെ വേഗംപോലെയുള്ള കർമവേഗമാണെന്ന് സ്വാമി, ജ്ഞാനബോധമുള്ള ശിഷ്യ ന്മാർക്ക് പറഞ്ഞുകൊടുത്തിരുന്നു. ഒരു ആത്മാശ്രമിയുടെ ജീവിതമെഴുമ്പോൾ അനുഭൂതിയെ നിയന്ത്രിക്കുന്ന ആശയങ്ങളാണ് വാക്കുകളിൽ ജീവിക്കേണ്ടത്. അതിന് ആശയങ്ങളിൽ തപസ്സിരിക്കുന്ന ശിഷ്യാഗ്രണികൾ മുന്നിൽ നിൽക്കണം. പന്നിശ്ശേരി നാണുപിള്ളയും ശ്രീവർദ്ധനത്ത് കൃഷ്ണപിള്ളയും ചേർന്നെഴുതിയ 'നീലകണ്ഠതീർത്ഥപാദസ്വാമിയുടെ ജീവചരിത്രം, ദാർശ നിക ജീവിതാഖ്യാനമായിത്തീരുന്നത് അങ്ങനെയാണ്. മായികതയിൽ നില നിൽക്കുന്ന ഒരു ശരീരം, സൂക്ഷ്മബോധത്തിന്റെ പ്രയോഗമാധ്യമമായി മാറു ന്നതും അത് ഉറങ്ങിക്കിടന്ന ഒരു സമൂഹത്തെ ഉണർത്തിയെടുക്കുന്നതും ഇവിടെ നമ്മൾ കാണുന്നു. അങ്ങനെ ഒരു വ്യക്തിയുടെ ബാഹ്യവ്യവഹാര ങ്ങളുടെ കുറിപ്പടിക്കൂട്ടല്ല ജീവചരിത്രമെന്നും, അത് സമഗ്രമായ ബോധാനു ഭവത്തിന്റെ ദർശനവ്യാഖ്യാനമാണെന്നും നമുക്ക് മനസ്സിലാവുകയാണ്. മല യാളത്തിലെ ആദ്യത്തെ ദാർശനികജീവചരിത്രം എന്ന നിലയിൽ നീലകണ്ഠ സ്വാമിയുടെ ജീവചരിത്രസമുച്ചയചരിത്രത്തിൽ പ്രവേശിക്കുന്നത് അങ്ങനെ യാണ്.

മലയാളത്തിലെ ലക്ഷണമൊത്ത ഒന്നാമത്തെ ജീവചരിത്രഗ്രന്ഥമായി നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയത്തെ വിശേഷിപ്പിച്ചത് ആധു നിക മലയാളസാഹിത്യത്തിന്റെ പിതാവായ ശൂരനാട് കുഞ്ഞൻപിള്ളയാണ്. കാലം, സംസ്കൃതത്തിൽനിന്ന് പരിഷ്കൃതത്തിലേക്കു മാറുന്നത് കാണാ നുള്ള സൂക്ഷ്മലോചനം പന്നിശ്ശേരിക്കും ശ്രീവർദ്ധനത്ത് കൃഷ്ണപിള്ളയ്ക്കു മുണ്ടായിരുന്നു. പൗരസ്ത്യ ജ്ഞാനപാരമ്പര്യത്തിന്റെ ഘനഗരിമയെ ആദരി ക്കുമ്പോഴും മഹാകാവ്യരസമാതൃകകളിൽ വീണുപോകാതെ, ആധുനികജ്ഞാ നവഴിയുടെ സങ്കല്പനങ്ങളാണ് അവർ ജീവചരിത്രരചനയിൽ സ്വീകരിച്ചത്.

ബാസ്വൽ എഴുതിയ ജോൺസന്റെ ജീവചരിത്രത്തെ മാതൃകയാക്കി പന്നിശ്ശേരി എഴുതിത്തുടങ്ങിയ നീലകണ്ഠസ്വാമി ചരിത്രം, മലയാളത്തിലെ ജീവചരിത്രരചനയിൽ ആധുനികതയുടെ വരവറിയിച്ച വ്യാഖ്യാനം കൂടിയാ യിരുന്നു. നീലകണ്ഠതീർത്ഥപാദരുടെ ചിന്തകൾ വേദാന്തത്തിലും യോഗ ത്തിലും മാത്രമല്ല, ചരിത്രത്തിലും സാഹിത്യത്തിലും മന്ത്രതന്ത്രങ്ങളിലും ഭാഷാശാസ്ത്രത്തിലും സാങ്കേതികജ്ഞാനത്തിലും ചിരജ്ഞാനം തേടിയി രുന്നു. ഒന്നിളക്കി വിട്ടാൽ സിദ്ധാന്തം തെറ്റുന്ന ചിന്തയല്ലായിരുന്നു സ്വാമി യുടേത്. വീൺവാക്കുകളുടെ പ്രകടനം സ്വാമിഭാഷയിൽ ഇല്ലായിരുന്നു. സംസ്കൃതത്തിന്റെ ലോഹജാലികയിൽ വലിയ ആശയങ്ങൾ ഒളിപ്പിച്ചു

വെയ്ക്കുകയും, പഴയതിനെ പുതിയ അർഥങ്ങളിലേയ്ക്ക് ആനയിക്കുകയും ചെയ്യുന്ന ഗുപ്തഗോചരവിദ്യ, സ്വാമിയുടെ പരമബോധത്തിൽ ഉണ്ടായിരുന്നു – പ്രാമാണികയുക്തിയാണ് സ്വാമിയുടെ നിരീക്ഷണങ്ങളുടെ ബലം. സത്യ സംവാദങ്ങളുടെ സന്ദർഭങ്ങളിൽ കമ്പോടുകമ്പ് പ്രമാണങ്ങൾ അവതരിപ്പി ക്കുന്ന രീതി, ഭാരതീയ തർക്കമീമാംസയിൽനിന്ന് സ്വാമി സ്വീകരിച്ചതാണ്. എന്നാൽ ഖചിത പ്രചണ്ഡമായ സംസ്കൃതശൈലിയെ അസ്ഥിപോലെ അംഗീകരിക്കുമ്പോഴും പുതിയ പുതിയ കൗതുകങ്ങളിലേയ്ക്ക് സ്വയം ജനി ക്കുന്ന മനോഭാവം സ്വാമിക്കുണ്ടായിരുന്നു. പുതിയ ലോകം ഉത്ഭവപ്പെടുന്ന തിന്റെ അറിവുകൾ ഉദിക്കുന്നതു പുസ്തകങ്ങളിൽനിന്നാണ്. ചിന്തകളിലൂടെ മാറുന്ന ശാസ്ത്രത്തെയറിയാൻ വായനയിലൂടെയുള്ള തീർഥാടനം അനി വാര്യമാണെന്ന് സ്വാമിക്കറിയാമായിരുന്നു. യഥാർത്ഥ മനുഷ്യരുമായുള്ള സ്നേഹസംവാദം എന്ന നിലയിലാണ് സ്വാമികൾ പുസ്തകങ്ങളെ കണ്ടത്. മനുഷ്യർ വലുതാകുന്നതും ആത്മതയിൽ തെളിയുന്നതും പഴകുന്തോറും പുതിയതായിക്കൊണ്ടിരിക്കുന്ന അറിവുകളിലൂടെയാണ് എന്ന തിരിച്ചറിവി ലാണ് സ്വാമി ഗ്രന്ഥാലയങ്ങളെ വഴിയമ്പലങ്ങളാക്കിയത്. ഈ പുസ്തക സ്നേഹം കൊണ്ടാണ് ബുദ്ധിശാലികൾ സ്വാമിയെ "നടക്കുന്ന ഗ്രന്ഥശാല" എന്ന് വിശേഷിപ്പിച്ചത്.

ഗ്രന്ഥങ്ങളെ ഭൂതകാലത്തിന്റെ വർത്തമാനസംവാദമായും സത്യത്തിന്റെ ചിഹ്നവ്യവസ്ഥയായും സ്വാമി കണ്ടു. വാക്കുകളെ ദുർവ്യയം ചെയ്യാതെ, പ്രമാണരീതി ശാസ്ത്രത്തിന്റെ ധർമരൂപങ്ങൾ എന്ന നിലയിലാണ് സ്വാമി ഉപയോഗിച്ചത്. തെളിവെടുപ്പിന്റെ സന്ദർഭങ്ങളിൽ പാരമ്പര്യബോധവും ആധു നികയുക്തിയും നീലകണ്ഠസ്വാമി തരാതരം ഉപയോഗിച്ചു. 'സ്വപ്ന'ത്തെ വ്യാഖ്യാനിക്കുമ്പോൾ നവീന മനഃശാസ്ത്രത്തിനൊപ്പം 'ശിവഗീത'യിലെ പരാമർശങ്ങൾ പ്രമാണമാക്കുന്നു. സ്വപ്നസങ്കല്പത്തിന്റെ ഗൗരവം വിശദീ കരിക്കുവാൻ 'ബ്രഹ്മസൂത്ര'ത്തിലെ സ്വപ്നവ്യാഖ്യാനങ്ങൾ കൊണ്ടുവരുന്നു. 'സംയമ'ത്തെക്കുറിച്ച് പറയുമ്പോൾ സുരേശ്വരാചാര്യരുടെ യുക്തിയും ഉപ നിഷദ്വാദവും അവതരിപ്പിക്കുന്നു. സമാധിയെക്കുറിച്ചുള്ള സംശയങ്ങൾക്ക് തീർപ്പു കൽപ്പിക്കേണ്ടിവരുമ്പോൾ സൂതസംഹിതയും കൗഷീതകി ഉപനി ഷത്തും ഹാജരാക്കുന്നു. ഇങ്ങനെ ജ്ഞാനസമുത്ഥാനം എന്ന നിലയിൽ പരമ്പരാഗതതത്ത്വസമുച്ചയങ്ങളെ ചരിത്രബോധത്തിന്റെ സാരപ്പൊരുളുക ളാക്കി സ്വാമി അവതരിപ്പിച്ചിരുന്നു. എന്നാൽ മുൻവിധിയോടെയുള്ള തർക്ക ങ്ങളിൽ സ്വാമി മൗനംപാലിച്ചു. വിവേകാനന്ദസ്വാമികളുടെ ശിഷ്യനായ ആത്മാ നന്ദസ്വാമികൾ, തർക്കത്തിന്റെ രസം പുറത്തെടുത്തപ്പോൾ നീലകണ്ഠസ്വാമി മിണ്ടാതിരിക്കുകയാണ് ചെയ്തത്. ഒഴിഞ്ഞ പാത്രങ്ങളാണല്ലോ ശബ്ദമുണ്ടാ ക്കുന്നത് എന്ന് പല അവസരങ്ങളിലും സ്വാമി ചിന്തിച്ചിട്ടുണ്ടാവും.

ഭൗതികവ്യവഹാരം എന്ന നിലയിൽ അറിവിന് വിഭിന്നധർമ്മങ്ങളുണ്ട്. ദൃഷ്ടിഭേദമാണ് സൃഷ്ടിരഹസ്യമെന്ന് തിരിച്ചറിയുന്നവർ വിജ്ഞാനത്തിന്റെ കാലാനുഗതമായ മാതൃകകളെയാണ് പിൻതുടരുന്നത്. ജ്ഞാനത്തിന്റെ പരസ്യ മായ വിതരണം കാലഘട്ടത്തെ പ്രശ്നസന്ധികളിലാക്കുമെന്നും ജ്ഞാന ത്തിന്റെ ആദേശം സൂക്ഷ്മജാഗ്രതയുടെ നിർവ്വഹണമാണെന്നും വെളിവ് കിട്ടുന്നവർ അറിവിനെ സൂത്രങ്ങളിലാക്കുകയും പൊതുസമൂഹത്തിന്റെ ബുദ്ധി

ഭേദങ്ങൾക്കനുസരിച്ച് സ്ഥൂലവ്യാഖ്യാനങ്ങൾ അവതരിപ്പിക്കുകയും ചെയ്യുന്നു.

അപ്പോൾ, ഗുണകർമത്തിന്റെ അധികാരഭേദമനുസരിച്ച് പരമസത്തയിലേയ്ക്ക് വിഭിന്നമാർഗങ്ങൾ ഉണ്ടാവുകയാണ്. മോക്ഷത്തിനുള്ള നിരവധി മാർഗങ്ങളിൽ ഒരുവഴി സ്വീകരിക്കുന്നതിന് വിരോധമുണ്ടോ എന്ന പന്നിശ്ശേരിയുടെ ചോദ്യത്തിന് നീലകണ്ഠസ്വാമി മറുപടി പറയുന്നത് ഭാവിചരിത്രത്തിന്റെ സൂക്ഷ്മശ്രദ്ധയിൽനിന്നുകൊണ്ടാണ്. “സ്വീകരിക്കുന്നതിലും തെറ്റുപറ്റാൻ ധാരാളം എളുപ്പമുണ്ട്. ഗ്രന്ഥങ്ങളിൽ ഓരോ മാർഗങ്ങളുടെ സ്ഥൂലസ്വഭാവം മാത്രമേ വിവരിക്കുന്നുള്ളൂ.സൂക്ഷ്മമറിയേണ്ടത്, ഗുരുപദേശംകൊണ്ടാണ്. അത് ഋഷിപരമ്പരകളിൽ ഗ്രന്ഥാന്തരപ്പെട്ടിട്ടില്ല. അത്ര പരിഷ്കാരം വർദ്ധിക്കുമ്പോൾ അതും ഗ്രന്ഥവരികളിൽ ഉൾപ്പെട്ടു വെളിപ്പെട്ടേക്കും” സ്വാമിയുടെ ഈ മറുപടിയിൽ കാലത്തിന്റെ ദുഷിപ്പ് മാത്രമല്ല, അറിവിന്റെ ഗൂഢമൂല്യനിരാസത്തെക്കുറിച്ചുള്ള സൂചനകൾ കൂടിയുണ്ട്. ഗ്രന്ഥങ്ങളിലൂടെ ആശയപരമായ ആത്മീയ ആഗോളീകരണം സാധ്യമാകുമെന്ന് സ്വാമി കണക്കുകൂട്ടിയിരുന്നു. പ്രൊഫ. ഇ. ഹുൾടഷ്, ഡോ. ജെ. ജെ. മേയർ തുടങ്ങിയ വിദേശപണ്ഡിതന്മാരുമായി സ്വാമി നടത്തിയ കത്തിടപാടുകൾ മതാതീതവും ദേശാതീതവുമായ ആത്മീയസംവേദനത്തിന്റെ മികച്ച ഉദാഹരണങ്ങളാണ്. ഓട്ടോഹാൻ ഷെവിറ്റ്സിനെപ്പോലുള്ള പ്രമുഖ പ്രസാധകരുമായും സ്വാമി ബന്ധപ്പെട്ടിരുന്നു. മതം, സംസ്കാരം, പാരമ്പര്യം, അനുഷ്ഠാനം എന്നിവ നിർവ്വഹിക്കുന്ന സാംസ്കാരിക ധാർമികതയെക്കുറിച്ച് സ്വാമി ബോധവാനായിരുന്നു. ലോകമെമ്പാടും ഇത്തരം മൂല്യങ്ങളെച്ചൊല്ലി നടക്കുന്ന ചർച്ചകളിലേയ്ക്ക് സ്വാമി കാത് കൂർപ്പിച്ചിരുന്നു. സനാതന മതസമന്വയത്തെക്കുറിച്ചാണ് സ്വാമി, തന്റെ സഞ്ചാരങ്ങൾക്കിടയിലെ ചർച്ചകളിൽ പലപ്പോഴും പറഞ്ഞത്.

യഥാർത്ഥ ഹിന്ദുമതം നീലകണ്ഠസ്വാമിയെപ്പോലുള്ളവരിലാണ് സ്ഥിതിചെയ്യുന്നതെന്ന് മുസ്ലീം തിയോസഫിസ്റ്റായ ഖാൻസാഹിബ് പറഞ്ഞത്, സ്വാമിദർശനത്തിന്റെ തെളിമ തിരിച്ചറിഞ്ഞുകൊണ്ടാണ്. ജ്ഞാനം നിരന്തരവിചാരത്തിന്റെ ഫലമഹിമയാണ്. “ജ്ഞാനത്തിന് വെറും വിശ്വാസമല്ല പ്രധാനഹേതു, വിചാരമാണ്. നിർണ്ണയിച്ച തത്ത്വത്തിൽ സംശയമരുത്താനും” എന്ന വാക്കുറപ്പ് സംശയരഹിതമായ വിചാരശക്തിയിലേയ്ക്കാണ് കൈചൂണ്ടുന്നത്. ഈ വിചാരമഹിമയാണ് നീലകണ്ഠരുടെ ഗ്രന്ഥങ്ങളെ വിളക്കിനിർത്തുന്നത്.

സന്ദർഭത്തിന്റെ യുക്തിയായിരുന്നു സ്വാമിയ്ക്ക് ഭാഷ. വേദാന്തത്തിന്റെയും ചരിത്രത്തിന്റെയും ഐതിഹാസികമഹിമ സംസ്കൃതത്തിൽ സുഭദ്രമാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. പാണ്ഡിത്യത്തിന്റെ കിരീടാവകാശം പോലെയാണ് സംസ്കൃതത്തിന്റെ പ്രഭുത്വസിദ്ധിയെന്ന് സ്വാമി സങ്കല്പിച്ചിരുന്നു. ‘മാർത്താണ്ഡവർമ്മ’ എന്ന ചരിത്രാഖ്യായികയുടെ അവതരണത്തിനുവേണ്ടി സ്വാമി എഴുതിക്കൊടുത്ത ആമുഖത്തിൽ ദേവഭാഷകൊണ്ടുള്ള സന്നാഹകല്പനകൾ പടപ്പുറപ്പാട് പോലെ വരുന്നത് കാണാം. “പ്രതിഭാ വിഭാവിതകഷപാഷാണ ഘർഷണസമുജ്ജ്വല വിമലാക്ഷരമണിമാലഭാരികളായും, കാശഛടാപ്രതിഭടായിതയശഃ പടാഛാദിതദിഗന്തസന്തതികളായും ഹൃദ്യാനവദ്യാവിദ്യാവിദ്യോതി തദ്യോവിതാദികളായും നൃത്തഗീതാതോദ്യാദി പരപാരംഗതന്മാരായും പരിശീലിതപരിഷദ് ഗോഷ്ടീകലാകലാപന്മാരായും വിളങ്ങുന്ന

മാന്യ മഹാമഹിമാനുഭാവന്മാരെ... എന്നു തുടങ്ങുന്ന അഭിസംബോധന പുതിയ വായനക്കാരെ ഞെട്ടിച്ചേക്കാം. ശിഷ്യന്മാർക്ക് പേരുകൾ നൽകുമ്പോഴും ആത്മീയതയുടെ ഉയരത്തിൽ നിൽക്കുന്ന സൂത്രഭാഷയാണ് സ്വാമി ഉപയോഗിച്ചത്. ചിദ്ഘനാമൃതൻ, പരമാനന്ദനാഥൻ, ചിദ്രസാഭരണൻ, പരമജ്യോതിപ്രകാശൻ, ശുദ്ധാനന്ദാമൃതൻ, പരമവിശുദ്ധബോധൻ എന്നിങ്ങനെയാണ് സ്വാമി ശിഷ്യന്മാരെ വിളിച്ചത്. മലയാളത്തിലെ തലയെടുപ്പുള്ള സാഹിത്യകാരനായ സി. വി. രാമൻപിള്ളയെ 'കേരളഭട്ടബാണനെ'ന്നാണ് സ്വാമി വിളിച്ചത്. ഉള്ളൂരിനെ 'കേരളകവികേസരി'യെന്ന് വിളിച്ച് ബഹുമാനിച്ചു. അഴകത്ത് പത്മനാഭക്കുറുപ്പിന് 'കേരളകവിതിലകൻ' എന്ന ബിരുദമാണ് നൽകിയത്. സ്വാമിയുടെ കാഴ്ചപ്പാടിൽ വള്ളത്തോൾ 'കേരള ടാഗോർ' ആയി. പന്നിശ്ശേരി നാണുപിള്ളയെ പരമാനന്ദനാഥനെന്നും ശ്രീവർദ്ധനത്ത് കൃഷ്ണപിള്ളയെ ചിദ്രസാഭരണൻ എന്നും വിളിച്ചു. സി. വി. രാമൻപിള്ളയാണ് മലയാളത്തിലെ ഒന്നാമത്തെ ആഖ്യായികാകാരൻ എന്ന് സ്വാമി അഭിപ്രായപ്പെട്ടത് 1917-ലാണ്. സാഹിത്യനിർമിതിയെക്കുറിച്ചുള്ള ശാസ്ത്രീയമായ അവബോധം ഈ നിരീക്ഷണത്തിലുണ്ട്. ഉത്തരാധുനിക നോവൽപഠനങ്ങളിൽ പോലും സിവിയ്ക്ക് കിട്ടുന്ന മുന്നാക്കം സ്വാമിയുടെ നിരീക്ഷണം ഇപ്പോഴും പ്രതിധ്വനിച്ചുകൊണ്ടിരിക്കുന്നതിന് തെളിവാണ്. തമിഴും മലയാളവും സംസ്കൃതവും കൃത്യമായ പാത്രസംവിധാനങ്ങളിൽ അവതരിപ്പിച്ച സിവിയുടെ മനസ്, വിഭിന്നവിജ്ഞാനീയങ്ങളിൽ സഞ്ചരിച്ചിരുന്ന സ്വാമിയുടെ മനസ് സ്വാംശീകരിച്ചെടുത്തിരുന്നു. സംസ്കൃതത്തിന്റെ ഘനിമയും പച്ചമലയാളത്തിന്റെ മൃദുലതകളും രസികതയോടെയാണ് നീലകണ്ഠതീർത്ഥപാദർ ആസ്വദിച്ചത്. വിചാരാനുഭവങ്ങളെ വിലയിരുത്താതെ, വികാരഭാവനകളിൽ അലസമായി ഒഴുകുന്ന സാഹിത്യതന്ത്രങ്ങളെ സ്വാമി വിമർശിച്ചു. അത് പരഘാതപ്രയോഗമായിരുന്നില്ല, വാതപിത്തങ്ങളെ തലോടിയില്ലാതാക്കുന്ന മർമചികിത്സയായിരുന്നു. വായനക്കാരെ, നാൽക്കാലിയായി കണ്ടു മാടിവിളിക്കുന്ന പൈങ്കിളിസാഹിത്യത്തെ 'പുല്ലിട്ടു വിളിക്കുന്ന രീതി' എന്നാണ് സ്വാമി വിശേഷിപ്പിച്ചത്. സ്നേഹപ്രവാഹകാലുഷ്യം' എന്ന രസാഖ്യായികയെക്കുറിച്ചെഴുതിയ നിരൂപണത്തിലാണ് ഈ പദപ്രയോഗമുള്ളത്. പൈങ്കിളിസാഹിത്യത്തിന് ഇത്രത്തോളം കൊളോക്വൽ ആയ മറ്റൊരു നിർവചനം ഇന്നും അത്യന്താധുനികനിരൂപകർപോലും ഉണ്ടാക്കിയിട്ടില്ല. കടുകട്ടി സംസ്കൃതത്തിന്റെ പേരിൽ വിമർശം നേരിട്ട നീലകണ്ഠസ്വാമിയിൽനിന്നാണ് ഇങ്ങനെയൊരു പച്ചമലയാളം പുറപ്പെട്ടതെന്നും നാമറിയണം.

ആധുനികതയുടെ സംസ്കാരചിഹ്നങ്ങൾക്കനുസൃതമായി പൗരാണികതയെ പുതുക്കി അവതരിപ്പിക്കുക എന്ന ആശയം സ്വാമി കൊണ്ടുവന്നു. കേരളീയ നായർസമാജം സെക്രട്ടറിയായിരുന്ന സി. കൃഷ്ണപിള്ള, മതം പഠിപ്പിക്കുന്നതിനായി നിർദ്ദേശങ്ങൾ ആരാഞ്ഞത് സ്വാമിയോടായിരുന്നു. സാമുദായികാചാരങ്ങൾക്ക് ക്രമനിയമം ഉപദേശിച്ചുകൊണ്ടെഴുതിയ 'ആചാരപദ്ധതി' എന്ന ഗ്രന്ഥം പിൽക്കാലത്ത് ഒരു ജീവിതവ്യവസ്ഥയുടെ ആധാരപ്രമാണമായിത്തീർന്നത് ചരിത്രത്തിൽ നാം കാണുന്നു. കൊങ്കിണി ബ്രാഹ്മണർക്കുവേണ്ടി എഴുതിയ 'പുനർവിവാഹം' എന്ന പ്രബന്ധം സാംസ്കാരിക ബ്രാഹ്മണസമൂഹത്തിലെ അനാചാരങ്ങളെ താർക്കികശക്തിയോടെ

വിമർശിക്കുന്ന ഒന്നായിട്ടാണ് വിലയിരുത്തപ്പെട്ടത്. ശേഷഗിരിപ്രഭുവിന്റെ അധ്യക്ഷതയിൽ കൂടിയ യോഗത്തിൽ വായിക്കപ്പെട്ട ആ പ്രബന്ധം ശുദ്ധീകരണം എന്ന നിലയിൽ പിൽക്കാലത്ത് ശ്രദ്ധ നേടുകയുണ്ടായി. സാംസ്കാരികബോധനത്തിൽ സ്വാമിയുടെ നിലപാട് എത്രത്തോളം കണിശമായിരുന്നുവെന്ന് പ്രമുഖരുമായുള്ള കത്തിടപാടുകൾ തെളിവ് നൽകുന്നു. സംസ്കാരം, പഴമയുടെ വേരുകളിൽനിന്ന് മാത്രമല്ല നവീനതത്ത്വവിജ്ഞാപനങ്ങളിൽനിന്നും നീരും നേരും സ്വീകരിക്കുന്നുണ്ടെന്ന് അദ്ദേഹം അറിഞ്ഞിരുന്നു. വൈദികവിദ്യാലയം, പുസ്തകപ്രചാരണം, സഞ്ചാരപ്രചാരണം തുടങ്ങിയ ആധുനിക ജ്ഞാനവിതരണമാർഗ്ഗങ്ങളാണ് സംസ്കാരവികാസത്തിന് സ്വാമി നിർദ്ദേശിച്ചത്. ആരാധനാവിശ്വാസങ്ങൾ കാലങ്ങളായി സൂക്ഷിക്കുന്ന മനസ്സുകളിൽ ശാസ്ത്രപരിണാമത്തിന്റെ വേഗത കടന്നുചെല്ലണമെന്നില്ല. മലയാളിയുടെ വിശ്വാസപദ്ധതി ജ്ഞാനാനുഭവത്തേക്കാൾ വിശാലവും ഗഹനവുമാണ്. ഭാവിലോകം സ്വപ്നം കാണുന്ന സ്നേഹജീവിതം, വിശ്വാസത്തിലാണ് തളിർത്തുണരുക. കൂട്ടായ്മകളിൽ പ്രകടമാകുന്ന ഭക്തിയ്ക്ക് ഘനം തെളിയാൻ ധ്യാനപ്രാർത്ഥനകൾക്കൊപ്പം ഇഷ്ടദൈവത്തിന്റെ പടംവെച്ച് ആരാധിക്കണമെന്ന് നീലകണ്ഠസ്വാമി പറഞ്ഞപ്പോൾ, ഭാവിലോകത്തിന്റെ ദൂരക്കാഴ്ച ആ മനസ്സിൽ ഉണ്ടായിരുന്നു. പടംവെച്ചുള്ള ആരാധന, പൊതുസമൂഹത്തിന്റെ മാനസികചികിത്സയുടെ ഭാഗം കൂടിയായിരുന്നു.

മന്നത്ത് പത്മനാഭനും അയ്യങ്കാളിയും സാമുദായിക വിഷയങ്ങളിൽ നീലകണ്ഠസ്വാമിയുമായി കത്തിടപാടുകൾ നടത്തിയിരുന്നു. പരമഹംസതീർത്ഥപാദസ്വാമികളുമായുള്ള കണ്ടുമുട്ടലുകളും കത്തിടപാടുകളും നിരാലംബമായ ഒരു സമൂഹത്തിനുവേണ്ടിയുള്ള ഇടപെടലുകളായിരുന്നു. പരമഗുരുവായ ചട്ടമ്പിസ്വാമികളുടെ കരുത്തുറ്റ കൈകളായി അവർ എപ്പോഴും നിലകൊണ്ടിരുന്നു. ശ്രീനാരായണഗുരുവിന്റെ സൂക്ഷ്മനിലപാടുകളിൽ സ്വാമിയ്ക്ക് മതിപ്പുണ്ടായിരുന്നു. അവർ രണ്ടുപേരും സനാതനരൂപമായ ഒരു സംഘടനയ്ക്കുവേണ്ടി ഒരുമിച്ച് സംസാരിച്ചവരാണ്. 1907-ൽ ദാർശനികസംവാദങ്ങൾക്കും സംവേദനത്തിനും വേണ്ടി നീലകണ്ഠസ്വാമികൾ 'അദ്വൈതസഭ' സ്ഥാപിച്ചു. പ്രായോഗികവേദാന്തത്തിന്റെ ശിലാസ്ഥാപനം എന്ന നിലയിലാണ് ആ ജ്ഞാനസഭ, അഭിനന്ദനങ്ങൾ പിടിച്ചുപറ്റിയത്. ചട്ടമ്പിസ്വാമിയുടെ സാന്നിദ്ധ്യവും ശ്രീനാരായണഗുരുവിന്റെ ചിന്തകളും അയ്യങ്കാളിയുടെ വിമോചനവിപ്ലവങ്ങളും 'അദ്വൈതസഭ' യിലെ സംവാദങ്ങൾക്ക് ചൂര് നൽകിയിരുന്നു. ചരിത്രത്തിന്റെ ജ്ഞാനമഹിമയിൽ ജീവിക്കുകയും പ്രബോധനങ്ങളിൽ മനസ്സിരുത്തികൊണ്ട് ഭാവി നിർമ്മിക്കുകയും ചെയ്യുന്ന ആത്മാശ്രമികളുടെ കൂട്ടായ്മ നീലകണ്ഠതീർത്ഥപാദർ സ്വപ്നം കണ്ടിരുന്നു. ചരിത്രത്തിന്റെ ഭാവിയിലേയ്ക്കുള്ള നഗ്നസ്നാപനം, നശിച്ചുനീറുന്ന ഒരു സമൂഹത്തിന് അനിവാര്യമായിവരുമെന്നും അദ്ദേഹം ഉൾകണ്ടിരുന്നു. അതുകൊണ്ട് ചരിത്രാന്വേഷണങ്ങളെ അദ്ദേഹം അതിഗൗരവത്തോടെയാണ് സ്നേഹിച്ചത്. എഴുത്തച്ഛനും മുമ്പ് മലയാളത്തെ 'പാട്ടായി' മാറ്റിയ നിരണംകവികളുടെ ആശയലോകത്തെ 1913-ൽ തന്നെ സ്വാമി കണ്ടെത്തിയിരുന്നു. "അറുന്നൂറ് കൊല്ലത്തോളം പഴക്കമുള്ള നിരണത്ത് മാധവപ്പണിക്കരെന്ന മലയക്ഷത്രിയ നായകപ്രഭുവിന്റെ ഗീതോപനിഷദ്ശങ്കരഭാഷ്യാദികൾ പാട്ടായിരുന്നു എന്നു

വരുന്നത് ഇവർ പണ്ടേയ്ക്കുപണ്ടേ ജ്ഞാനവിജ്ഞാനസമ്പന്നരായിരുന്നു വെന്നതിന് നല്ല തെളിവാണ്" എന്ന നിരീക്ഷണത്തിലൂടെ കേരളീയത യുടെയും മലയാളഭാഷയുടെയും പിറവിരഹസ്യങ്ങളെ സ്വാമി കൂട്ടിക്കെട്ടു ന്നത് കൗതുകകരമാണ്. ശീലിച്ച് സിദ്ധമായിത്തീർന്ന ഭാവനാനുഭവമാണ് ഒഴുക്കായി പാട്ടായിത്തീരുന്നത്. പാട്ട്, സിദ്ധിയും ഗദ്യം, സാധനയുമാണ്. ജന്മസിദ്ധിയുടെ സംസ്കാരം എന്ന നിലയിൽ മാത്രമല്ല സ്വാമി നിരണം കവിതകളെ വിലയിരുത്തിയത്. ചരിത്രത്തിന്റെയും ഭാഷയുടെയും ജനിതക ങ്ങളിലേയ്ക്കുള്ള സൂക്ഷ്മദർശിനി എന്ന സത്യഗൗരവവും സ്വാമി നിരണം പാട്ടുകൾക്ക് നൽകുന്നു. രാജയോഗദർശനത്തെ നിഷേധിച്ച ഏ. ആർ. രാജ രാജവർമ്മ മനുഷ്യനെ ദേഹസംഘാതമായി മാത്രം വിഷയീകരിക്കുകയാ ണെന്നാണ് സ്വാമി വിമർശിച്ചത്. യോഗശാസ്ത്രത്തെ സ്വത്വംപോലെ കൊണ്ടു നടന്ന സ്വാമി ഭാഷയിലെയും ആശയത്തിലെയും പൊരുത്തക്കേടുകൾ സൂക്ഷ്മമായി കണ്ടറിഞ്ഞുവെന്ന് സാഹിത്യനിരൂപണങ്ങൾ അടയാളപ്പെടു ത്തുന്നു. 'കേരളപാണിനീയ'ത്തിലെ ചില വശക്കേടുകൾക്ക് നേരെ വിരൽ ചൂണ്ടിയതും ശ്രദ്ധേയമാണ്. നിരണംകവികളുടെ ജന്മസ്ഥലമായ തിരുവല്ല യിലെ കണ്ണശ്ശൻ പറമ്പ്, സർക്കാർ ഏറ്റെടുത്ത് സ്മാരകമാക്കണമെന്ന് നൂറു വർഷംമുമ്പുതന്നെ നീലകണ്ഠസ്വാമികൾ പറഞ്ഞിരുന്നു. ചരിത്രം, തനിമ യുടെ ചാലകമാണെന്ന് അറിയുന്നവർ ചരിത്രം എങ്ങനെ രൂപപ്പെടുത്തണ മെന്നും അറിയുന്നവരാണ്.

കാലത്തെക്കുറിച്ചും മനസ്സിനെക്കുറിച്ചും മോക്ഷത്തെക്കുറിച്ചുമുള്ള സ്വാമി യുടെ ദർശനങ്ങൾ ചിന്തയുടെ സ്വർണ്ണത്തിൽ ഉരച്ച് തെളിച്ചവയായിരുന്നു. മനസ്സിന്റെ ഗൂഢവ്യാപ്തിയെക്കുറിച്ചുള്ള സംശയങ്ങൾ പലരിൽനിന്നായി പല പ്പോഴും സ്വാമിയുടെ മുന്നിലെത്തിയിരുന്നു. മനസ്സ് എന്താണ്? എന്നതായി രുന്നു ബ്രഹ്മാദ്വയപ്രകാശന്റെ ചോദ്യം. "ഇത് എനിക്ക് വേണം എന്നുവെ യ്ക്കുമ്പോൾ മനസ്സ് ഉണ്ടാകുന്നു" എന്നായിരുന്നു ഉത്തരം. ഇച്ഛയ്ക്ക് മുമ്പ് മനസ്സ് ബ്രഹ്മാകാരമാണ്. 'മനനി' എന്ന ശക്തിയെ കൈക്കൊള്ളുന്ന കാല ത്താണ് 'മനസ്' എന്ന പേരുത്ഭവിക്കുന്നത്. 'ഇദം' എന്നും 'അഹം' എന്നും രണ്ട് വൃത്തിയുള്ളതിൽ ഇദം എന്നത് (ആദ്യത്തേത്) ബന്ധാകാരമാകുന്നു. ഇത് എന്ന സാമാന്യജ്ഞാനാനന്തരമാണ് വിശേഷജ്ഞാനോദയമുണ്ടാകു ന്നത്. അതുകൊണ്ട്, ആഗ്രഹമുണ്ടായാൽ മുമ്പുള്ളതോ ഉണ്ടാകാൻ പോകു ന്നതോ ആയ ആനന്ദത്തിന്റെ സ്ഫൂർത്തിയ്ക്ക് (പ്രകാശത്തിന്) കുറവ് പറ്റും. നീലകണ്ഠസ്വാമിയുടെ ഈ വിശദീകരണത്തിൽ മനസ്സിന്റെ രഹസ്യം ഉൾച്ചേർന്നിരിക്കുന്നു. ആത്മീയചിന്തകരിൽ പൊതുവെ ഉണ്ടാകുന്ന വലിയ സംശയങ്ങൾ നീലകണ്ഠരുടെ ശിഷ്യന്മാർക്കും ഉണ്ടായിരുന്നു. 'ഞാൻ' എന്ന പദം ഉണർത്തിവിട്ട സന്ദേഹങ്ങൾ പല ഗുരുക്കന്മാരിലും ചെന്നുമുട്ടിയിട്ടുണ്ട്. 'ഞാൻ' എന്ന പദം ആത്മജ്ഞാനികൾ ഉപയോഗിക്കാറില്ല എന്ന സന്ദേഹം നീലകണ്ഠസ്വാമിയുടെ മുന്നിലുമെത്തിയിട്ടുണ്ട്. ബ്രഹ്മാനുഭവത്തിൽ 'അഹം' വിട്ടുപോകുന്നവർ വീണ്ടുമെന്തിന് 'ഞാൻ' ഉപയോഗിക്കുന്നു? ശ്രീനാരായണ ഗുരുദേവൻ 'ഞാൻ' എന്നതിന് പകരം 'നാം' എന്ന് പ്രപഞ്ചാന്തർഗതമായ പദം സ്വയം സാക്ഷ്യമായി ഉപയോഗിച്ചപ്പോൾ 'നാം' പ്രയോഗം നിശിത മായി വിമർശിക്കപ്പെട്ടു. യോഗമറിഞ്ഞവന്റെ ഉപയോഗരീതിയാണ് അതെന്ന്

ചില പണ്ഡിതമൂഢന്മാർ മനസ്സിലാക്കിയില്ല. 'ഞാൻ' എന്ന ഉത്തമപുരുഷ പദം ചട്ടമ്പിസ്വാമിയുടെയും നീലകണ്ഠസ്വാമിയുടെയും സംഭാഷണങ്ങളിൽ നേരിട്ടുതന്നെ പ്രത്യക്ഷപ്പെട്ടിരുന്നു. ആത്മാശ്രമികളുടെ 'ഞാൻ' പ്രയോഗത്തെ താർക്കികനായ പന്നിശ്ശേരി സ്വാഭാവികമായും സംശയിച്ചു. പന്നിശ്ശേരിയുടെ സംശയം, അതിസാന്ദ്രമായ ഒരു യുക്തിവെളിച്ചത്തിൽ പെട്ടെന്ന് തന്നെ ദുരീകരിക്കപ്പെട്ടു. "പക്ഷാന്തരം കൂടാതെ വൈഖരീരൂപത്തിൽപെട്ടതെല്ലാം പറയാമെങ്കിൽ 'ഞാൻ' എന്നതിനെന്തു പിഴ?" നീലകണ്ഠസ്വാമി തന്റെ ജ്ഞാനലാഭത്തിൽനിന്നുകൊണ്ട് ചോദ്യകർത്താവിന് നൽകുന്ന വിശദീകരണം, പ്രപഞ്ചത്തെ മുഴുവൻ 'ഞാനായി' കാണുന്ന പരമബോധിയുടെ ആനന്ദജ്ഞാനകീർത്തനമാണ്. അദ്വൈതദർശനത്തെ ഒരു യുക്തിയുടെ നക്ഷത്രം കൊണ്ട് ലളിതമായി വെളിച്ചപ്പെടുത്തുകയായിരുന്നു എന്നു പറയാം.

സ്വാമിയുടെ ഡയറിക്കുറിപ്പുകളിൽ ഉണ്ടായിരുന്ന ദാർശനിക പദപ്രശ്നങ്ങൾ ആധുനിക രചനാമാതൃകയിൽ തെളിച്ചെടുത്ത് രൂപപ്പെടുത്തിയ ബൃഹദാഖ്യാനമാണ് 'നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം' എന്ന് സ്വയം അറിയുന്നത് നല്ലതാണ്. സ്വയം അറിയിക്കുന്നത് നല്ലതല്ല എന്ന അറിവിന്റെ തിരയിളക്കമാണ് പുസ്തകത്തിന് പ്രജ്ഞ നൽകുന്നത്. വിഭിന്ന വിജ്ഞാനരൂപങ്ങളുടെ ബോധപ്രകൃതിയാണ് സ്വാമിയായി നമുക്ക് മുന്നിലിരുന്നത്. ഡാർവിന്റെ ഇവല്യൂഷൻ തിയറിയെക്കുറിച്ചുള്ള ഒരു കുനുഷ്ട്ചോദ്യത്തിന് സ്വാമി ഇങ്ങനെ മറുപടി പറഞ്ഞു– "ഗതി മുന്നോട്ടുതന്നെ എന്നത് സാമാന്യനിയമമാണ്. എന്നാൽ വഴിയ്ക്ക് തടസ്സമുണ്ടാകുമ്പോൾ പതനം സംഭവിക്കുന്നു." ചട്ടമ്പിസ്വാമിയും നീലകണ്ഠതീർത്ഥപാദരും തീർത്ഥപാദപരമഹംസരും തുറന്നിട്ട ജ്ഞാനസമ്പ്രദായം, കാലത്തിന്റെ ഇരുട്ടിൽപെടാതെ മന്ദമായി മുന്നോട്ട് നീങ്ങുന്നത് അതിപ്പോഴും സത്യത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നതുകൊണ്ടാണ്. ആ സത്യപ്രതിഷ്ഠയുടെ പ്രകാശത്തിലൂടെ ഗതി മുന്നോട്ടുതന്നെയാണെന്ന് ഈ വലിയ പുസ്തകം പറഞ്ഞുതരുന്നു. ജ്ഞാനമില്ലാത്ത ഉത്സാഹം, ഓടിമറയുന്ന കുതിരയാണ്. ജ്ഞാനഭരിതമായ ഉത്സാഹത്തിൽ പരമാനന്ദനാഥനും ചിദ്രസാഭരണനും കൂടിയെഴുതിയ ഈ പ്രകാശസമുച്ചയം, ബുദ്ധിശാലികളിൽനിന്ന് ഒരിക്കലും ഓടിമറയാത്ത അശ്വബോധമാണ്. നമ്മുടെ ജ്ഞാനജീവിതത്തെ, സംശയമില്ലാത്ത അർത്ഥങ്ങൾകൊണ്ട് ഈ പുസ്തത്താളുകൾ പ്രഫുല്ലമാക്കുന്നു. യോഗംകൊണ്ട് ശരീരത്തെയും വിജ്ഞാനംകൊണ്ട് മനസ്സിനേയും ജ്ഞാനംകൊണ്ട് ബോധത്തേയും ചികിത്സിച്ച നീലകണ്ഠതീർത്ഥപാദർ ഇപ്പോൾ നമുക്ക് മുന്നിലുണ്ട്. ഈ കൊടും ഉത്തരാധുനികതയുടെ കാലഘട്ടത്തിലും ആ വാക്കുകൾ നമുക്ക് ശരണമാവുകയാണ്. അപനിർണ്ണയിക്കപ്പെട്ട വ്യാജപാഠങ്ങളെ യഥാർത്ഥ ചരിത്രവേരുകൾ വിചാരണ ചെയ്യുമെന്ന് ഈ പുസ്തകം തുറക്കുമ്പോൾ നാമറിയുന്നു.

# ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി

# ചരിത്രസമുച്ചയം

ശ്രീഗുരുചരണം ശരണം

"ദാതാ ദദാതു വിദ്യാനാം ഭഗവാംസ്തുരഗാനനഃ;
സദാ മേനുഗ്രഹം തീർത്ഥസ്വാമിചര്യാസമുച്ചയെ."

ശ്രീശങ്കരഭഗവൽപാദാചാര്യരുടെ അവതാരഭൂമിയായ 'കാലടി'യ്ക്ക് ഉദ്ദേശം 16 നാഴിക തെക്കുകിഴക്കു സ്ഥിതിചെയ്യുന്ന ഒരു ഭൂഖണ്ഡമാകുന്നു മൂവാറ്റുപുഴ. "ഇലവീഴാപ്പൂഞ്ചിറ" എന്ന പ്രസിദ്ധ പുണ്യസരസ്സിന്റെ സമ്പർക്കത്താൽ പരിപാവനമായ തൊടുപുഴയാറിന്റെ പതനസ്ഥാനം ഇവിടെക്കൂടി ഒഴുകുന്ന 'ഫുല്ലാ' നദിയാകുന്നു. പ്രസ്തുത നദി തുടങ്ങി മൂന്നു നദികളുടെ സംയോഗസ്ഥാനമായ ഈ പ്രദേശത്തിന് 'ത്രിവേണി'യോടുള്ള സാദൃശ്യം പുണ്യപുരുഷജനിക്ക് ഈ സ്ഥലം അർഹമെന്നു സൂചിപ്പിക്കുന്നു. ഇവിടെ 'ശ്രീമധുരേശൻ' എന്ന വിഷ്ണുക്ഷേത്രത്തിനു സമീപം 'മാരവാടി' എന്ന ഗ്രാമത്തിൽ ക്രിസ്ത്വബ്ദം 1871-നു കൊല്ലവർഷം 1047 ഇടവം 13-ാം തീയതി വൈശാഖകൃഷ്ണപക്ഷദ്വിതീയയും തൃക്കേട്ടയും ഭൃഗുവാരവും (വെള്ളിയാഴ്ച) ചേർന്ന ദിവസം - രാവിലെ എട്ടുമണിക്കുശേഷം പ്രസ്തുതകഥാനായകനായ ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ തിരുവവതാരം ചെയ്തു. പ്രസൂതിസമയത്തുള്ള ഗ്രഹസ്ഥിതികൾ നിഷ്കർഷിച്ച് ശുഭാശുഭനിർണ്ണയം ചെയ്യുന്നതിൽ വിദഗ്ദ്ധനായ ദൈവജ്ഞൻ ഒരു ശിശുവിന്റെ ജനനവേളയിൽ സന്നിഹിതനായിരിക്കണമെന്ന ദേശീയനിയമമനുസരിച്ച് അവിടെയുണ്ടായിരുന്ന വിദഗ്ദ്ധജ്യോതിഷി, ബാലനു ദീർഘായുർയോഗമില്ല എന്ന് പറകയാൽ ജാതകമെഴുതിക്കുന്നതിൽ തല്ക്കാലം ആർക്കും ഔത്സുക്യമുണ്ടായില്ല. തന്നിമിത്തം കാലംകുറെ ചെന്ന ശേഷം - പിതാവും, തത്സമയമുണ്ടായിരുന്ന ജ്യോതിഷികനും മരിച്ചതിൽ പിന്നെ - ആയിരുന്നു ജാതകം എഴുതിക്കാൻ ഉദ്യമിച്ചത്. അപ്പോൾ, അന്നുണ്ടായിരുന്ന ദൃക്സാക്ഷികളോ കൃത്യമായ രേഖകളോ ഇല്ലാതിരുന്നതിനാൽ 'ലഗ്ന'വും മറ്റും സംശയപ്രായമായി. ലഗ്നം മിഥുനമെന്നു ചിലരും കർക്കടകമാണെന്നു മറ്റു ചിലരും പക്ഷാന്തരങ്ങൾ പുറപ്പെടുവിച്ചു. കവിത്വഗുരുത്വങ്ങളുടെ സൽഭാവവും കർമ്മശക്തിയുടെ ബലിഷ്ഠതയും ഇദ്ദേഹത്തിൽ കാൺകകൊണ്ട് ലഗ്നം കർക്കടകമാവാനേ ഇടയുള്ളൂവെന്ന് ഒരു കൂട്ടർ, സകാരണം, സ്വാഭിപ്രായം സ്ഥിരീകരിച്ചു. ഒരു കുട്ടിയുടെ ജനനാവസരം, അതായതു ലഗ്നം, അപ്പോൾ നിർണ്ണയിക്കാനിടയാകാതെ പോയി എന്നു വന്നാലും പ്രായപൂർത്തിക്കുശേഷം ജ്ഞാനകർമ്മാദിപരീക്ഷണംകൊണ്ട്, മാസദിവസാദി സ്ഥൂലജ്ഞാനമുള്ള പക്ഷം, ഗ്രഹസ്ഥിതി ഒരുവിധം അനുമിക്കാവുന്നതാണ്. ഈ അഭിപ്രായത്തിനു ജ്യോതിഃശാസ്ത്രം പ്രതികൂലിക്കുന്നതായി അനുഭവത്തിൽ കാണുന്നില്ല. ആ സ്ഥിതിയ്ക്ക് ഇതിലെ

കഥാപുരുഷനെ സംബന്ധിച്ചു കാലാന്തരത്തിൽ ലഗ്നാദി നിശ്ചയിച്ചതും ശാസ്ത്രദൃഷ്ട്യാ ഘടിക്കുന്നതുതന്നെ. അപ്രകാരം അനുമാനത്തെ അവലംബിച്ചു ഗണിച്ച ജാതകംകൊണ്ടു കർക്കടത്തിൽ ബൃഹസ്പതി ഉച്ചസ്ഥനായും, മേടത്തിൽ ബുധശുക്രന്മാരും ധനുവിൽ ശനിയും ഇടവത്തിൽ കുജരാഹുക്കളും വൃശ്ചികത്തിൽ ശിഖിയും ചന്ദ്രനും മിഥുനത്തിൽ ഗുളികനും സ്ഥിതിചെയ്തിരുന്നതായി കാണുന്നു. സ്വാമികളെ പ്രസവിച്ചതു സമൃദ്ധവും ഗുണർദ്ധവും പ്രസിദ്ധവുമായ മാതൃഭവനത്തിൽ വെച്ചായിരുന്നു.

ദിഗ്വാസികൾ ആസകലം 'പട' പേടിച്ചു നാടുവിട്ടോടിയ ഒരവസരത്തിൽ സമീപത്തുള്ള കോട്ടയിൽ സജ്ജീകൃതമായിരുന്ന പീരങ്കിക്കു തീകൊളുത്തി വെടിവെച്ചു ശത്രുക്കളെ ഓടിച്ചവകയ്ക്ക് ഈ കുടുംബത്തിലെ ഒരംഗത്തിന് ഇനാമായി കിട്ടിയ ഭൂസ്വത്ത് ഇപ്പോഴും സ്വാമികളുടെ ഭവനക്കാർ അനുഭവിച്ചുപോരുന്നുണ്ട്. ഇതുകൂടാതെ ശത്രുക്കളുടെ വെടിയുണ്ട മുതലായതു തടുക്കാൻ 'ഉണ്ടതട്ടി' എന്ന ഉപാസ്യദേവത ഈ കുടുംബക്കാർക്കു സ്വാധീനത്തിലുണ്ടായിരുന്നതായി കേൾവിയുണ്ട്. ഈ കുടുംബത്തോടു ചാർച്ചയുള്ള പല കുടുംബക്കാരും ആയുധാഭ്യാസത്തിൽ അദ്വിതീയന്മാരായിരുന്നു. സ്വാമികളുടെ മാതാമഹന്റെ വംശക്കാർ ദേശാധിപത്യമുള്ള പ്രഭുക്കളായിരുന്നു. ചങ്ങനാശേരിക്കു സമീപമായിരുന്നു അവരുടെ അധിവാസസ്ഥാനം. സ്വാമികളുടെ പിതൃഗൃഹം പാഴൂർക്ക് രണ്ടുമൂന്നു നാഴിക സമീപമാണ്. അത്യുന്നതങ്ങളായ പർവ്വതപംക്തികളാൽ പരീതമായ ഈ പ്രദേശം, കാശ്മീരസാനുസ്ഥലിപോലെ, ദ്രഷ്ടാക്കളുടെ ഹൃദയത്തെ ആവർജ്ജനം ചെയ്യുമാറു നിസർഗ്ഗരമണീയമായിരുന്നു. പിതൃഗേഹവാസത്താൽ ബാല്യദശ നയിച്ചിരുന്ന നമ്മുടെ കഥാപുരുഷനു പ്രശാന്തങ്ങളായ ഈ പരിതസ്ഥിതങ്ങളുടെ ശശ്വദർശനം ഭാവിജീവിതഗതിയുടെ ബീജാവാപമായി പരിണമിച്ചിരുന്നുവെന്ന് അദ്ദേഹത്തിന്റെ ഇപ്പോഴത്തെ അവസ്ഥ നമ്മെ ബോധ്യപ്പെടുത്തുന്നു. പിതാവിന്റെ വംശവും സർവ്വസമൃദ്ധിയോടു കൂടിയതാണ്. സ്വാമികളുടെ പിതാവ് ഒരു ഗൃഹസ്ഥാശ്രമിയുടെ സ്ഥിതിയ്ക്ക് അനുരൂപമായ സർവ്വഗുണങ്ങളും തികഞ്ഞ ഒരു ശ്ലാഘ്യപുരുഷനായിരുന്നു. വിദ്യാഭ്യാസസംബന്ധമായി നോക്കുന്നതായാൽ കാലോചിതമായ ജ്ഞാനം സിദ്ധിച്ചിരുന്നതുകൊണ്ട് അക്കാലത്തുള്ളവരിൽ ഒട്ടും പിന്നോക്കമല്ലെന്നു തന്നെ പറയാം. ജ്യോതിഷത്തിലും മർമ്മവിദ്യയിലും ഒരുവിധം പാണ്ഡിത്യം സമ്പാദിച്ചിരുന്നു. അദ്ദേഹത്തിന്റെ അറിവും ആചരണവും തമ്മിൽ സാദൃശ്യപ്പെടുത്തുന്നപക്ഷം ആചരണം ശതഗുണം ഉൽക്കർഷത്തോടുകൂടിയതെന്നു പറയുന്നതിൽ സംശയിക്കാനില്ല. ദുർമ്മതികളുടെ സാന്നിദ്ധ്യത്തെ ദൂരോത്സാരണം ചെയ്യുന്ന ഗൗരവവും 'ഘന'വും സദാ അദ്ദേഹത്തിൽ തിളങ്ങിക്കൊണ്ടിരുന്നതിനാൽ സാധാരണക്കാർക്കു പ്രഥമദൃഷ്ടിയിൽ ക്രൂരനെന്നു തോന്നിപ്പോകാനിടയുണ്ട്. എന്നാൽ ഏതുവിധ ചിത്തവൃത്തികളെയും നിഗൂഹനം ചെയ്യത്തക്ക ശാന്തതയും വിചാരനിപുണതയും അദ്ദേഹത്തിനുണ്ടായിരുന്നു. ഒരു തത്ത്വജ്ഞാനിക്കുപോലും ജീവദ്ദശയിലുണ്ടാകാവുന്ന ഏതുതരം കഷ്ടപ്രാരാബ്ധങ്ങളിലും ധൈര്യം ജനിപ്പിക്കത്തക്ക നയോപദേശം ചെയ്യുന്നതിൽ അദ്ദേഹം അദ്വിതീയനായിരുന്നു.

"ലാളനേ ബഹവോ ദോഷാസ്താഡനേ ബഹവോ ഗുണാഃ;
തസ്മാൽ പുത്രം ച ശിഷ്യം ച താഡയേന്ന തു ലാളയേൽ"

ഈ പ്രമാണത്തിൽ അദ്ദേഹം വളരെ നിഷ്കർഷിച്ചിരുന്നുവെന്നുള്ളത്, 'കാരണഗുണാഃ കാര്യഗുണാനാരഭന്തേ' എന്നു താർക്കികന്മാർ പറയുംപോലെ; പിതൃസരൂപന്മാരായ മൂന്നു പുത്രന്മാരെപ്പോലും ലാളിക്കാഞ്ഞതിൽനിന്നു വെളിവാകുന്നു. ഇങ്ങനെയുള്ള പിതാവിനെക്കുറിച്ചു പുത്രന്മാർക്കുണ്ടായിരുന്ന ഭയം, അപ്രത്യക്ഷത്തിൽപോലും, മാതാവിനു ബാല

പരിചരണത്തിൽ അവരിൽനിന്ന് ഉണ്ടാകാവുന്ന ഉപദ്രവത്തെ അങ്കുരാവസ്ഥയിൽ തന്നെ സമ്മാർജ്ജിച്ചിരുന്നു. അദ്ദേഹം പ്രാംശൂകായനായിരുന്നുവെങ്കിലും അംഗസൗഷ്ഠവത്തിന് അതൊരുവിധത്തിലും ഹാനികരമായിരുന്നില്ല. അന്യർ ജന്തുഹിംസ ചെയ്യുന്നതു നോക്കിനിന്നാൽപോലും അദ്ദേഹം പുത്രാദികളെ ശാസിച്ചുപോന്നു. ഇതിൽനിന്ന് അദ്ദേ ഹത്തിന്റെ ഭൂതദയയും സദാചാരമർമ്മജ്ഞതയും അപാരമെന്ന് ഊഹിക്കാം. ഇദ്ദേഹം യൗവനത്തിൽതന്നെ ഒരു പരമാർത്ഥ ഈശ്വരഭക്തനായിത്തീർന്നിരുന്നു. അദ്ദേഹത്തിനു ണ്ടായിരുന്ന ഗുണങ്ങളിൽ ഏറിയകൂറും തത്പിതാവിൽനിന്നും സിദ്ധിച്ചിട്ടുള്ളതാണ്. ആ മഹാത്മാവു ജ്യോതിഷം, മർമ്മവിദ്യ ഇതുകളിൽ നിപുണനും ദ്രവ്യാർജ്ജനത്തിൽ ബഹുസമർത്ഥനുമായിരുന്നു.

സ്വാമികളുടെ പ്രഥമാഗ്രജൻ അതിബുദ്ധിമാനായിരുന്നു. ബുദ്ധിവൈഭവത്തെ ജ്യേഷ്ഠാ നുജന്മാർ അന്യോന്യം പ്രശംസിച്ചു പറഞ്ഞിട്ടുണ്ട്. കണക്കു സംബന്ധമായി ജ്യേഷ്ഠനു ബുദ്ധിസാമർത്ഥ്യം അത്യധികമായിരുന്നു. മറ്റ് എല്ലാ വിഷയത്തിലും സ്വാമികളുടെ ബുദ്ധി തന്നെ കടന്നുനിന്നിരുന്നു. തനിക്കു കുറവുള്ളത് ആരിൽ അധികമായി കാണുന്നോ അവ രെക്കുറിച്ചു ബഹുമതി തോന്നുക ലോകസാധാരണമാണല്ലോ. അതുകൊണ്ടായിരിക്കാം ഇവർ അന്യോന്യം സ്തുതിച്ചുപോന്നിരുന്നത്. ജ്യേഷ്ഠൻ ആകൃതിയിൽ പിതൃമുഖനാ യിരുന്നിട്ടും പ്രകൃതിയിൽ ഗൗരവം കുറവായിരുന്നു. തന്നിമിത്തം അന്യഹിതത്തെ അനു സരിക്കുന്ന സ്വഭാവം വിധേയമായി കരുതിപ്പോന്നു. ഇദ്ദേഹത്തിനു പിതാവിങ്കൽനിന്നു വിദ്യാഭ്യാസകാലത്ത് അതിയായ ശിക്ഷ ഏറ്റിട്ടുണ്ട്. ഇദ്ദേഹത്തിന്റെ പേർ പത്മനാഭൻ എന്നായിരുന്നു. റവന്യൂവകുപ്പിൽ (ചെറുതരം) ഒരു മാന്യ ഉദ്യോഗം വഹിച്ച് ഒരേ സ്ഥലത്ത് 25 വർഷത്തോളം ഇരുന്ന കഥയോർത്താൽ ലോകാനുവർത്തനത്തിൽ ഇദ്ദേഹത്തിന്റെ പാടവം ഗ്രഹിക്കാം. യോഗചര്യയിൽ ഇദ്ദേഹം സ്വാമികളെ സർവാത്മനാ സഹായിച്ചിട്ടു ണ്ട്. ചെറുപ്പംമുതൽ ഈശ്വരഭക്തനായിരുന്ന ഇദ്ദേഹം ഒടുവിൽ നിർഗുണബ്രഹ്മനിഷ്ഠ നായിതീർന്നു. 1912-ൽ ശ്വാസരോഗത്താൽ ഈ മഹാൻ ചരമഗതിയെ പ്രാപിച്ചു.

സ്വാമികളുടെ രണ്ടാമത്തെ ജ്യേഷ്ഠസഹോദരൻ നാരായണനാമകനാണ്. ഇദ്ദേഹം ശുദ്ധഹൃദയനും അനുജനിൽ അത്യന്തവാത്സല്യമുള്ള ആളും തദനുസരണയിൽ തല്പ രനും ആകുന്നു. 'കല്യാണി' എന്ന് അന്വർത്ഥനാമികയായ പുണ്യവതിയാകുന്നു സ്വാമിക ളുടെ മാതാവ്. ഇപ്പോൾ 73 വയസ്സുള്ള ആ മഹതി മുൻപറഞ്ഞ ജ്യേഷ്ഠസഹോദരന്റെ സംരക്ഷണയിലിരിക്കുന്നു. ആ സ്വാദ്ധ്വീമണിക്കു സ്ത്രീസന്താനങ്ങളായി നാലുപേരുണ്ടാ യിരുന്നു; എന്നാൽ അതിൽ ചിലർ ഇടയ്ക്കു ചരമഗതിയെ പ്രാപിച്ചിട്ടുണ്ട്. ഇനി പാപ്പി, കാർത്യായനി നാമികകളായി രണ്ടുസോദരികളും എല്ലാവർക്കും സന്താനങ്ങളും ഉണ്ട്. സ്വാമികളുടെ മാതാവിനു പറയത്തക്ക വിദ്യാഭ്യാസമൊന്നും സിദ്ധിച്ചിട്ടില്ലെങ്കിലും സ്ത്രീകൾക്കുണ്ടായിരിക്കേണ്ട ഇതരഗുണങ്ങളുടെ വിളനിലമാണ് ഈ മാന്യയെന്നു നിസ്സം ശയം അഭിപ്രായപ്പെടാം. മൂന്നാമത്തെ പുത്രനായ സ്വാമികൾ ബാല്യത്തിൽ അതിനിർബ ന്ധബുദ്ധിയായിരുന്നിട്ടും ആ സ്ത്രീരത്നം ഒരിക്കലും കോപത്തിനു വശംവദയായിട്ടില്ല. ഏഴെട്ടു സന്താനങ്ങളെ വളർത്തിവന്ന ഒരവസരത്തിലും വടിയെടുത്ത് ഓങ്ങുകപോലും ചെയ്തിട്ടില്ലാത്തതിൽനിന്നും ആ മഹാമനസ്വിനിയുടെ ക്ഷമാശീലത്തിന്റെയും പുത്രവാ ത്സല്യത്തിന്റെയും ആധിക്യം അനുമിക്കാവുന്നതാണ്. സ്വാമികളുടെ അക്ഷരോപദേഷ്ടാവു മാതുലന്മാരിൽ പ്രായം ചെന്ന പരമസാധുഹൃദയനായ പരമേശ്വരനാമാവായിരുന്നു. പുത്ര ന്മാരിൽ കനിഷ്ഠനും പിതൃനാമകനും ആയ സ്വാമികൾ മറ്റുള്ള സംസ്കാരങ്ങളും സാമാ ന്യവിദ്യാഭ്യാസവും പിതാവിങ്കൽനിന്നും സമ്പാദിച്ചു. ശിഷ്യഗണത്തെ കഠിനമായി ശിക്ഷി ക്കുമെന്നു പേരുപിടിച്ചിരുന്നുവെങ്കിലും അമ്പത്തൊന്നും കൂട്ടക്ഷരങ്ങളും പഠിച്ചുകഴിഞ്ഞാൽ

തടസ്ഥം വിട്ടു കൂട്ടി വായിക്കാറാക്കുമാറ് ശിക്ഷാവൈദഗ്ദ്ധ്യമുള്ള ആളായിരുന്നു സ്വാമികളുട പിതാവ്. അധ്യാപനവിഷയത്തിൽ അതികഠോരനായിരുന്ന പിതാവിൽനിന്ന് ഒരടി പോലും നമ്മുടെ നായകനായ പുത്രനു കിട്ടിയിട്ടില്ല എന്നുള്ളത് അദ്ദേഹത്തിന്റെ ബുദ്ധി സാമർത്ഥ്യത്തെയും അനുസരണത്തെയും തെളിയിക്കുന്നു. സ്കൂളിൽ ചേർന്നശേഷം ഒരു ഉപാധ്യായൻ എല്ലാ കുട്ടികളെയും ശിക്ഷിച്ച കൂട്ടത്തിൽ ഒരാളെമാത്രം ശിക്ഷിക്കാതിരുന്നാൽ തന്നിൽ പക്ഷപാതശങ്കയ്ക്ക് അവസരമുണ്ടായേക്കാമെന്നുവെച്ചു നമ്മുടെ നായകനെ ഒന്നടിച്ചുവെന്നു വരുത്തിയിട്ടുണ്ട്. ഇങ്ങനെ ചെയ്തതു വാധ്യാരിൽ വരാവുന്ന 'പഴി' പോക്കാൻ മാത്രമായിരുന്നുവെന്നു സഹപാഠികൾ പറയുമായിരുന്നു. സ്വാമികളിൽ ഇപ്പോൾ കാണുന്ന ദൃഢതരമായ മനഃസാന്നിദ്ധ്യത്തിന്റെ ബീജം കുട്ടിക്കളി മാറിയിട്ടില്ലാത്ത കാലത്തും സ്ഫുരിച്ചിരുന്നുവെന്നുള്ളതിനു ദൃഷ്ടാന്തമായി ഏകദേശം എട്ടുകാണുന്ന ഈ അവസരത്തിൽ നടന്ന ഒരു സംഭവം ഇവിടെ ഉദ്ധരിക്കാം. സ്വാമികളുടെ ഇളയമ്മയുടെ മകനായി ശങ്കരൻ എന്നുപേരുള്ള ഒരു ജ്യേഷ്ഠനുണ്ട്. അദ്ദേഹം ആരെയും അനുസരിക്കാത്ത സ്വഭാവക്കാരനാണ്. സ്വാമികളും അദ്ദേഹവും രാമലക്ഷ്മണന്മാരെപ്പോലെ ഒന്നുചേർന്നു നടന്നുവന്നു. ഒരിക്കൽ ഇവർ ഒരുമിച്ചു കളിച്ചുകൊണ്ടിരിക്കുമ്പോൾ സ്വാമികളുടെ കയ്യിലുണ്ടായിരുന്ന അമ്പും വില്ലും അദ്ദേഹം പിടിച്ചുപറിച്ചു പുരപ്പുറത്തെറിഞ്ഞു കളഞ്ഞു. അതു തനിക്ക് ഒരു പോരായ്മയാണെന്നു കരുതി സ്വാമികൾ അദ്ദേഹത്തെ കാലുകൊണ്ടു കെട്ടി കഴുത്തിലും ഉടലിലുമായി കൈകോർത്തു പൂട്ടിട്ടു; പിടിവിടുർത്താൻ വഹിയാതെ പ്രതിരോധി തന്റെ വിശാലനേത്രം തുറിച്ചുകാട്ടുന്നതു കണ്ടു മാന്യപ്രഭുവായ മാതാമഹൻ തുടങ്ങിയവർ വന്നു വില്ലുംഅമ്പും എടുപ്പിച്ചുകൊടുത്തു പിടി വിടുവിച്ചു. ഇതിൽനിന്നും സ്വാമികളുടെ പരാഭവാസഹിഷ്ണുത വെളിവാകുന്നു. വേറൊരവസരത്തിൽ സ്വാമികൾ മുൻപറഞ്ഞ ജ്യേഷ്ഠനുമായി ദേശപാഠശാലയിൽനിന്നും സ്വഭവനത്തിലേക്കു പോകുമ്പോൾ അദ്ദേഹം സ്വാമികളുടെ കുടയ്ക്ക് ഒരു കല്ലെടുത്തെറിഞ്ഞു. അപ്പോൾ സ്വാമികളും ഒരു കല്ലെടുത്ത് അദ്ദേഹത്തിന്റെ കുടയ്ക്കെറിഞ്ഞു. ക്രമേണ വലിയ കല്ലുകളെറിഞ്ഞ് ഒടുവിൽ കളി കാര്യമായി കലാശിച്ചു. സ്വാമികൾ തന്റെ കുട ദൂരത്തെറിഞ്ഞിട്ട് ജ്യേഷ്ഠന്റെ കുടപിടിച്ചെടുത്തു തല്ലിപ്പൊളിച്ച് കളഞ്ഞു; എങ്കിലും ഉടൻതന്നെ രണ്ടുപേരും, യാതൊരു വൈമനസ്യവും കൂടാതെ, യോജിച്ചു ഗൃഹത്തിലേക്കു പോന്നു. ഈ ശണ്ഠ കണ്ടുനിന്നിരുന്ന സ്വാമിയുടെ അടുത്ത ജ്യേഷ്ഠൻ സ്നേഹഭംഗഭയത്താൽ രണ്ടു സഹോദരന്മാരിലും ശാന്തദൃഷ്ടിയായി വർത്തിച്ചതേ ഉള്ളൂ. മേൽപ്രസ്താവിച്ച പ്രകാരം കലഹത്തിന്റെ അവ്യവഹിതോത്തരക്ഷണത്തിൽ രഞ്ജിച്ച ആ സംഭവം സ്വാമികളുടെ ശുദ്ധമനസ്കത മുതലായ ഗുണങ്ങളെ തെളിയിക്കുന്നു.

സകലരെയും ബലമായി സർവ്വഥാ നിയന്ത്രിക്കുന്ന ധീരനായ പിതാവുപോലും സ്വാമികളെ ഇഷ്ടംപോലെ പ്രവർത്തിക്കുന്നതിന് അനുവദിച്ചിരുന്നു. തന്റെ മനസ്സിനിണങ്ങാത്ത പ്രവൃത്തി ആരെങ്കിലും ചെയ്താൽ അത്, താൻ നിർബന്ധമായിട്ടും സ്വീകരിക്കയില്ലെന്നുള്ളതിലേക്ക് ഈ കാലത്തു പിതൃഗൃഹത്തിൽവെച്ചു നടന്ന ഒരു സംഗതി ദൃഷ്ടാന്തമാകുന്നു. സ്വാമികളുടെ പിതാവു ഗൃഹത്തിലില്ലാതിരുന്ന അവസരത്തിൽ പിതാവിന്റെ മൂത്ത സഹോദരിയും ഭരണനിപുണയും ആയ ഒരു ധന്യ, സമ്മതംകൂടാതെ സ്വാമികളുടെ തലയിൽ എണ്ണതേപ്പിച്ചു. അതു ബലാൽക്കാരവും വിരുദ്ധവും ആയിരിക്കയാൽ തലകുത്തിനിന്നു നിലത്തുതേച്ച് എണ്ണ അശേഷം കളഞ്ഞു വേണ്ട കുസൃതികളും കാണിച്ചു. ഇത്തരം പ്രവൃത്തികൾകൊണ്ടു വലിയ 'സിദ്ധാന്തക്കാര'നെന്ന് എല്ലാവരും വിളിച്ചുപോന്നു. ഈ കഥകൊണ്ടു സ്വാമികൾക്കു പരതന്ത്രസ്വഭാവം ബാല്യം മുതൽക്കേ ഇല്ലെന്നും ആരുടെയും ബലാൽക്കാരം സഹിക്കയില്ലെന്നും നിശ്ചയിക്കാം.

എന്നാൽ, പ്രഥമപുത്രനെപ്പോലെ ബുദ്ധിയോ സൽകാര്യനിഷ്ഠയോ സ്വാമിക്കു പോരെന്ന്, ജഡഭരതദേവന്റെ പിതാവിനെന്നവണ്ണം സ്വാമികളുടെ അച്ഛനും അഭിപ്രായമുണ്ടായിരുന്നു. ആ വിചാരം ഭേദപ്പെടാൻ ഇടയാകുന്നതിനു മുമ്പു പിതാവു 'ജഡ'ബന്ധം വെടിഞ്ഞുവെങ്കിലും, തന്റെ അതേ കനിഷ്ഠപുത്രന്റെ ലോകോത്തരവിദ്യാതപസ്സ്വാധ്യായബ്രഹ്മനിഷ്ഠാദിപുണ്യത്തിന്റെ അതിഥിയായി ഊർദ്ധ്വലോകങ്ങളിലിരുന്നു കണ്ട് ആനന്ദിക്കുന്നുവെന്നു നിശ്ചയംതന്നെ. "ഷഷ്ടിം കുലാന്യതീതാനി ഷഷ്ടിമാഗാമികാനി ച; കുലാന്യുദ്ധരതേപ്രാജ്ഞഃ", "താരിതാഃ പിതരസ്തേന ഇതിവേദാനുശാസനം" എന്നും മറ്റും ശ്രുതി ഘോഷിക്കുന്നുണ്ടല്ലോ. കാലാന്തരത്തിൽ സ്വാമികൾ ഏതിലും പിതാവിൽ അധികനായിതീർന്നതുനോക്കുമ്പോൾ 'കാരണഗുണപൂർവ്വകഃകാര്യഗുണോദൃഷ്ടഃ' എന്ന നൈയായിക 'സമയ'ത്തെ കടന്ന് 'കാര്യംനിദാനാദ്ധിഗുണാനധീതെ' എന്ന ശ്രീഹർഷസമ്മതിയെ തുടരുന്നതായി കാണുന്നു. മലയാളഭാഷയും കുറെ 'പ്രശ്ന'സമ്പ്രദായവും പിതാവിൽനിന്നു ഗ്രഹിച്ചശേഷം സ്വാമികൾ ഒരു പ്രൈവറ്റു സ്കൂളിൽചേർന്നു 'കോട്ടയം ഫസ്റ്റ്ബുക്ക്' എന്ന ഇംഗ്ലീഷുപാഠപുസ്തകം പഠിച്ചു. ഇക്കാലത്ത് – അതായത് ഏകദേശം പത്തുവയസ്സുള്ളപ്പോൾ – നടന്ന ഒരു ചെറിയ സംഭവം ഇവിടെ ഉദാഹരിക്കുന്നു. സ്വാമികൾ ആയിടെ ഒരിക്കൽ ബന്ധുജനങ്ങളൊരുമിച്ചു തൃപ്പൂണിത്തുറ ഉത്സവം കാണാൻപോയി. അപ്പോൾ അവിടെയുള്ള ഒരു വീട്ടിൽ യദൃച്ഛയാ കയറാനിടയായി. വീട്ടുകാർ അതിഥികളായി ചെന്നവർക്ക് ഇരിക്കാൻ കൊടുത്ത പായ് അത്ര വൃത്തിയുള്ളതായിരുന്നില്ല. പായുടെ അശുചിത്വത്തെ നിമിത്തമാക്കി സ്വാമികൾ വെറും തറയിൽ ഇരുന്നുകളഞ്ഞു. ഈ സംഗതി ഇന്നും പിതൃകുടുംബക്കാർ പറയാറുള്ളതായി കേൾവിയുണ്ട്. സ്വാമികൾ ബാല്യത്തിൽപോലും പരപ്രീതിക്കുവേണ്ടി സ്വചിത്തവൃത്തിക്കു വിരോധമായ കൃത്രിമാചരണത്തിൽ തല്പരനായിരുന്നില്ലെന്നും ശുചിത്വത്തിൽ ദൃഢനിഷ്ഠനായിരുന്നുവെന്നും ഇതുകൊണ്ടു തീർച്ചയാക്കാം.

മുൻ പ്രസ്താവിച്ച പ്രൈവറ്റു സ്കൂളിലെ ഉപാധ്യായന്റെ ദുർമൃതിക്കുശേഷം വരദയ്യൻ എന്നൊരാളുടെ അടുക്കൽ Madras First Book, Second Book, Moral class Book എന്നിവ പഠിച്ചു. ഈ കാലത്തു സ്വാമികൾക്ക് ഏകദേശം 13 വയസ്സു പ്രായംവരും. മാതാമഹന്റെ വംശജനായ ഒരു ഉണ്ണിയും മുൻപറഞ്ഞ മാതൃഷ്വസേയനും മാത്രമേ സ്വാമികൾക്ക് അന്നു സഖാക്കളായുണ്ടായിരുന്നുള്ളൂ. ആ അവസരത്തിൽ നടന്ന ഒരു കഥ ഇവിടെ ചേർക്കുന്നു. ഇതിൽനിന്നും ഭയപ്പെട്ടു കീഴടങ്ങുന്ന ശീലം ബാല്യകാലത്തും സ്വാമികൾക്കില്ലായിരുന്നുവെന്നുള്ളതും മറ്റും മനസ്സിലാക്കാം. സ്വാമികളുടെ മാതാവിന്റെ പിതൃവ്യൻ ('പൊകലമുത്തച്ചൻ' എന്നു പറയുന്ന മാന്യൻ) വള്ളംകളിക്കുപയോഗമുള്ള ഒരു നമ്പ് അദ്ദേഹത്തിനു സമ്മാനമായി കൊടുത്തിരുന്നു. അതു ജ്യേഷ്ഠസഹോദരൻ വാങ്ങിക്കൊണ്ടു നദിയ്ക്ക് അക്കരെ കാരണവർ നടത്തിയിരുന്ന ദേവ 'പ്രതിഷ്ഠാകലശം' തൊഴാൻ പോയി. മടങ്ങിവന്നാറെ നമ്പു കൊടുത്തില്ല. തന്നിമിത്തം ഗൃഹപര്യന്തഭൂവിൽ അന്നു വെള്ളപ്പൊക്കമുണ്ടായിരുന്നിട്ടും തനിക്കും മാതൃഷ്വസേയനും വള്ളംകളിക്കു തരപ്പെട്ടില്ല. അതുകൊണ്ടും പറഞ്ഞ വാക്കനുസരിച്ച് കണിശമായി തിരികെ കൊടുക്കായ്കയാലും അടുത്ത കുറി ജ്യേഷ്ഠസഹോദരൻ നമ്പ് ആവശ്യപ്പെട്ടതിൽ കൊടുത്തില്ല. അതിനാൽ കോപിച്ചു പ്രായവും ദേഹബലവും ഏറുന്ന ജ്യേഷ്ഠൻ കൈകൊണ്ടും വടികൊണ്ടും സ്വാമികളെ ഒട്ടുവളരെ പ്രഹരിച്ചു. എന്നിട്ടും നമ്പു കൊടുക്കയോ അതുവെച്ചിരുന്ന സ്ഥലംപോലും പറകയോ ചെയ്തില്ല. ഒടുവിൽ ജ്യേഷ്ഠൻ ഇച്ഛാഭംഗത്തോടു മടങ്ങുകയാണുണ്ടായത്. മാതാവിലും കവിഞ്ഞു സ്വാമികളെ സ്നേഹിക്കുന്ന പുണ്യവതി നാരായണി എന്ന വലിയമ്മ ഈ സംഗതിക്കു ജ്യേഷ്ഠനെ ശകാരിച്ചു. സ്വാമികളിൽ ഇപ്പോൾ കാണുന്ന സ്ഥൈര്യം,

ധൈര്യം, അഭേദ്യമായ വാശി ഇവ ചെറുപ്പത്തിലും ഉണ്ടായിരുന്നുവെന്നു കാണുന്നു. ഉദ്ദേശം ഈ കാലത്തുണ്ടായ മറ്റു സംഭവംകൂടി ഇവിടെ പറഞ്ഞുകൊള്ളുന്നു. ഒരിക്കൽ ഒരു നീചനുമായി ആറ്റിൽ ചാടി നീന്തിക്കുളിച്ചു പോരുംവഴി കളിയായി ഒരു കല്ലെടുത്തു സ്വാമികൾ എറിഞ്ഞതു വഴിപോക്കനായ ഒരു മൂന്നാമനു കൊള്ളാനിടയായി. നീചസാഹചര്യത്താൽ അദ്ദേഹത്തെയും താദൃശനെന്നുറച്ച് ഏതോ കടുതായി സംസാരിച്ചു. വിവരം, മാന്യനായ മാതുലൻ അറിഞ്ഞ ഉടൻ അവരെ വരുത്തി ശിക്ഷയിലേർപ്പെടുത്താൻ ഭാവിച്ചപ്പോൾ അറിയാതെ പിഴചെയ്തുപോയതിനു മാപ്പു തരണമെന്നു കാല്ക്കൽ വീണ് അപേക്ഷിക്കയാൽ വെറുതെ വിട്ടു. ഇതിനെല്ലാം ഹേതു ആ നീചന്റെ – ഗണകന്റെ – സംസർഗ്ഗമാണെന്നു കണ്ടു സ്വാമികൾ അന്നു മുതൽ ആ വിധമുള്ള കൂട്ടുകെട്ട് അശേഷമുപേക്ഷിച്ചു. ഒരു സംഗതിയിൽ ദോഷഫലം കണ്ടാൽ ഉടൻ ആ വിഷയത്തിൽ നിർവേദം അടയുന്ന ശീലം ചെറുതിലെ സ്വായത്തമായിരുന്നുവെന്ന് ഇതിൽനിന്നു വെളിവാകുന്നു. കൂടാതെ, ഒന്നു ചിരപരിചിതമെങ്കിലും അതിനെ പെട്ടെന്നു സംത്യജിക്കുന്നതിനുവേണ്ട മനഃശക്തിയും സിദ്ധിച്ചിരുന്നുവെന്നു കാണുന്നു.

ഏകദേശം 14 വയസ്സുപ്രായമായപ്പോൾ സ്വാമികൾ ഭാഷാകവിത രചിച്ചു തുടങ്ങി. മൗസലപർവം ശ്ലോകരൂപമായിട്ടും, പല മാന്യന്മാർ കൂടിയിരുന്ന ഒരു കാര്യാലോചനസംഘത്തിൽവെച്ച് 'ഫുല്ലാബ്ജത്തിനു കുറവോ'യെന്ന് അഭിനയസമ്പ്രദായത്തിൽ ശാകുന്തള ശ്ലോകം അബദ്ധമായി മൂളിയതുകൊണ്ട് 'ഫുല്ലാബ്ജം' എന്ന മുദ്രാനാമം സമ്പാദിച്ച ഒരു ദുഷ്ടന്റെ ജനോപദ്രവത്തെ വിഷയീകരിച്ച് ഒരു വഞ്ചിപ്പാട്ടും എഴുതിയത് ആ കാലത്തായിരുന്നു. ഇതുകൂടാതെ ദേവസ്തുതിപരമായ പല ശ്ലോകങ്ങളും അകാരാദി കീർത്തനങ്ങളും എഴുതിയിട്ടുണ്ട്. ഇവയൊന്നും അച്ചടിക്കാനിടയായിട്ടില്ലെങ്കിലും യാദൃച്ഛികമായി ചിലതു കിട്ടിയത് ഇവിടെ ചേർക്കുന്നു:- 'ആരു നീയൊഴിഞ്ഞെന്നെ രക്ഷിക്കുവാനാരുമറ്റിനിക്കിന്നൊരുബന്ധുവായ്; നാരദനത! വാഞ്ഛയെനൽകണം നീരജേക്ഷണാ നിത്യം നമോസ്തുതെ' ഇങ്ങനെയാണ് കീർത്തനങ്ങളുടെ പോക്ക്. "നീലക്കാർവർണ്ണനുണ്ണീ നിരുപമഗുണമുള്ളോരു കൈവല്യമുർത്തേ! ചാലേമൽസങ്കടംതീർത്തലിവിനൊടു ഭവാൻ തന്നുടേ പാദമൂലേ; കാലേചേർത്തീടുവാനായ് നലമൊടുകരുണാവാരിധേ പത്മനാഭാ! പാലുണ്ണുംകാലകാലാർച്ചിത! ഹരിഭഗവൻ മാനസേ തോന്നണംതേ." ഈ കവിതാശകലങ്ങൾ കവിയുടെ, ലേഖനകാലത്തെ, പ്രായസ്ഥിതി നോക്കുമ്പോൾ അഭിനന്ദനീയങ്ങൾ തന്നെ. ആത്മീയകാര്യത്തിൽ ഇപ്പോൾ നിപുണനായി തീർന്നിരിക്കുന്ന സ്വാമികൾക്കു ചെറുപ്പംമുതൽ ഈശ്വരവിഷയമായ പ്രവൃത്തികളിൽ അഭിരുചിയുണ്ടായിരുന്നുവെന്ന് ഇതുകൊണ്ടു തീർച്ചപ്പെടുത്താം.

ഈ കാലത്തുതന്നെ സ്വാമികൾ, ഇപ്പോൾ ഹൈസ്കൂൾ ആയിരിക്കുന്ന തൃപ്പൂണിത്തുറ ഇംഗ്ലീഷ് സ്കൂളിൽ ചേർന്നു പഠിക്കാൻ തുടങ്ങി. അന്ന് അവിടുത്തെ മൂന്നാംക്ലാസ്സിൽ വാദ്ധ്യാന്മാരായിരുന്നത് അയ്യപ്പമേനോൻ, രാമയ്യൻ എന്നിവരായിരുന്നു. സ്വഭവനത്തിൽനിന്ന് ഈ സ്ഥലം മൂന്നുനാലു കാതം വഴി ദൂരത്തായിരുന്നതിനാൽ സ്കൂളിനടുത്തുതന്നെ ഒരു വീട്ടിൽ താമസിച്ചു പഠിച്ചുവന്നു. അക്കാലത്ത് – 1886 – നവംബർ സംബന്ധിച്ച് – ഗോവസൂരിപ്രയോഗം ചെയ്യിച്ച ഉടൻ സ്വാമികൾക്കു വസൂരിരോഗം പിടിപ്പെട്ടു. അന്നു സ്ഥലം ക്ഷേത്രത്തിൽ കോലാഹലമായി ഉത്സവം നടക്കയായിരുന്നു. അതുകൊണ്ടു രോഗാരംഭത്തിലെ ജ്വരാദിബാധകൾ ഗണ്യമാക്കിയില്ല. പിന്നീട് 'പിടക' രൂപപരിണാമമടഞ്ഞശേഷമാണ് രോഗസ്ഥിതി മനസ്സിലായത്. സ്വാമികൾ താമസിച്ചിരുന്ന വീട്ടുകാർ പ്രസ്തുതസംഗതി അവരുടെ നിത്യസഹവാസികളായ ബന്ധുക്കളെയോ മറ്റാരെയെങ്കിലുമോ അറിയിക്കാതെ എല്ലാവരും – ആബാലവൃദ്ധം – ഒരുമിച്ച്, സ്വാമികളെ ആ വീട്ടിൽതന്നെ കിടത്തി

ആത്മപുത്രനിർവിശേഷം വേണ്ടതു ചെയ്തു രക്ഷിച്ചു. ഇഷ്ട, ബന്ധു, മിത്ര, ഭൃത്യാദികൾ അഹമഹമികയാ കണ്ണും കൈയും എന്നപോലെ നിരന്തരം ശുശ്രൂഷിച്ചിരുന്നതുകൊണ്ടു രോഗശയ്യ കുസുമാസ്തൃതമെന്നപോലെ വിചാരിക്കത്തക്കതായി തീർന്നു. ഈ മാതിരി രോഗബാധയിൽ ഇത്ര സുഖമാംവണ്ണം സമയം നയിക്കുന്നതിനു മറ്റാർക്കുംതന്നെ സാധിച്ചിട്ടുണ്ടോ എന്നു സംശയമാണ്. അവരുടെ ആ സഹായത്തിനു താൻ ഇന്നും കടപ്പെട്ടിരിക്കുന്നുവെന്നു സ്വാമികൾ പലപ്പോഴും പറയാറുണ്ട്. തന്നെ സംബന്ധിച്ചവരൊഴികെ ആരെങ്കിലും ഒരു നിസ്സാരസഹായംപോലും ചെയ്താൽ ആയതു മേരു തുല്യമായി ഗണിക്കുന്ന ഒരു വിശിഷ്ടസ്വഭാവം സ്വാമികൾക്കുണ്ട്. അതുകൊണ്ട് ഒരു നിവൃത്തിയുണ്ടെങ്കിൽ പരസഹായം സ്വീകരിക്കാതെ കഴിക്കും. വസൂരിരോഗം ഭേദപ്പെട്ടശേഷം അവിടെത്തന്നെ താമസിച്ചു പഠിച്ചുവരുമ്പോൾ സ്വാമികളുടെ പിതാവിനു പ്രമേഹം സംബന്ധിച്ച രോഗം കലശലായി. പത്ഥ്യാഹാരവിഹാരശീലനായിരുന്നതുകൊണ്ടു പത്തുവർഷമായി ഒരു സ്വസ്ഥന്റെ നിലയിൽ കഴിച്ചുവരികയായിരുന്നു. ആയവസരത്തിൽ സ്വാമികൾ പിതാവിനുപചാരമായി ചെയ്ത കൃത്യവിശേഷങ്ങളെ വിവരിക്കുന്നതുകൊണ്ടു സ്വാമികളുടെ ചില വിശിഷ്ടഗുണങ്ങൾ മനസ്സിലാക്കാം. പിതാവു സ്വസ്ഥന്റെ നില അവലംബിച്ചു നയിച്ചുപോന്ന മേൽപറഞ്ഞ ഏതാനും കാലങ്ങൾക്കുള്ളിൽ അദ്ദേഹത്തിന്റെ മധ്യമപുത്രൻ, ഭാഗിനേയൻ, ഭൃത്യർ മുതലായവരോടു ശുശ്രൂഷാവിഷയത്തിൽ പലപ്പോഴും മുഷിഞ്ഞിട്ടുണ്ട്. ഈ അവസരത്തിൽ സ്വാമികൾ അവിടെയുണ്ടായിരിക്കുമ്പോഴെല്ലാം, സകലതും പിതാവിനു തൃപ്തിയാംവണ്ണം അനുഷ്ഠിച്ചിരുന്നു. സ്വാമികളെ അദ്ദേഹം ഒരിക്കലും കുറ്റപ്പെടുത്തിയിട്ടില്ല. പല സന്ദർഭങ്ങളിലും കേശവൻ എന്ന പിതൃഭാഗിനേയന്റെ ഭാഗവതവായനയിലെ അബദ്ധോച്ചാരണം കേട്ടുംമറ്റും, മറ്റുള്ളവർ ആ മഹാനെ ഭയന്ന് അടക്കുന്ന 'ചിരി' പൊട്ടിപ്പുറപ്പെട്ടു പോയിട്ടുള്ളതിനു പിതാവ് അവരെ കഠിനമായി ശാസിച്ചുപറകയും ചിലപ്പോൾ 'ഗളഹസ്തം' കൂടി ഉപയോഗിക്കയും ഉണ്ടായിട്ടുണ്ടത്രെ. സ്വാമികളുടെപേരിൽ ഒരു കേസ്സും ഉണ്ടായിട്ടില്ല. വികാരങ്ങളെ അടക്കാൻ ശക്തിയുണ്ടെന്നുള്ളതാണ് ആ തരം അപരാധം സ്വാമിക്കുണ്ടാകാതെ പോയതിനുള്ള കാരണം എന്നു പറയേണ്ടതില്ലല്ലോ. ശുശ്രൂഷകന്മാർ കാര്യാന്തരനിയുക്തന്മാരായിരിക്കുമ്പോൾ കഷായം മുതലായതിനുള്ള മരുന്നുകൾ തൂക്കി ശരിപ്പെടുത്തി പാകം ചെയ്യുന്നവരെ ഏല്പിക്കുക, ഊണുകഴിഞ്ഞാലുടൻ കൈയ്ക്കു വെള്ളം ഒഴിച്ചു കൊടുക്കുക, മുറുക്കാൻ കൊടുക്കുക എന്നിത്യാദി കൃത്യങ്ങൾ യഥാകാലം പിതാവിന്റെ ഹിതമനുസരിച്ചു നടത്തിപ്പോന്നതു സ്വാമികളായിരുന്നു. പിതാവിനോടൊരുമിച്ച് ഊണിനിരുന്നാലും ഈ കാര്യങ്ങൾ കണിശമായി സ്വാമികൾ നിർവഹിച്ചുപോരും. പിതൃഹിതാനുവർത്തനത്തിൽ അന്യർക്കു തെറ്റുപറ്റിയിരുന്നിട്ടും സ്വാമികൾക്ക് അതു സംഭവിക്കാതിരുന്നതിനെക്കുറിച്ചു ബന്ധുക്കൾ ഇന്നും ശ്ലാഘിച്ചു പറഞ്ഞുവരുന്നു. ഇതുകൊണ്ടു സ്വാമികളുടെ കർത്തവ്യബോധം, കൃത്യനിഷ്ഠ, പിതൃഭക്തി മുതലായ ഗുണങ്ങൾ സീമാതിലംഘികൾ തന്നെയെന്നു കാണാവുന്നതാണ്. അനിവാര്യമായ നിയതിശക്തിയാൽ ഏകദേശം മേൽപറഞ്ഞ ആണ്ടവസാനത്തിൽ അദ്ദേഹം ദേഹബന്ധം വെടിഞ്ഞു. അനന്തരം ലോകകാര്യനിപുണനായ ഇളയ മാതുലനാണ് സ്വാമികളുടെ രക്ഷകസ്ഥാനം വഹിച്ചത്. വേലായുധൻ എന്ന പേരുകൊണ്ടു പ്രസിദ്ധനായും മാധവനാമകനായുമിരുന്ന ഇദ്ദേഹത്തിനു സ്വാമികളെ അത്യധികം ഇഷ്ടമായിരുന്നു. പാഠശാല ദൂരെ ആയിരുന്നതുകൊണ്ട്, ഒഴിവുള്ള അവസരങ്ങളിൽ അങ്ങോട്ടുമിങ്ങോട്ടുമുള്ള ഗതാഗതസൗകര്യം പ്രമാണിച്ച്, കുതിരവണ്ടി മുതലായതും വാങ്ങി കൊടുത്തിരുന്നു. അവധിയെടുത്തുചെന്നു പിതാവിന്റെ ഉദകപിണ്ഡാദികൾ സഹോദരരോടൊരുമിച്ചു നിർവിഘ്നം നിർവ്വഹിച്ചശേഷം വീണ്ടും സ്വാമികൾ പഠനത്തിൽ ഏർപ്പെട്ടു. ഈയ

വസരത്തിൽ അവിടുത്തെ താമസസ്ഥലത്തു വച്ചുനടന്ന ഒരു ചെറിയ സംഭവത്തെ, സ്വാമികളുടെ സ്വഭാവദാർഢ്യനിദർശനത്തിനായി ഉദാഹരിച്ചുകൊള്ളുന്നു. സ്വാമികൾ താമസിച്ചിരുന്ന വീട്ടിലെ പ്രധാനിയോട് അദ്ദേഹം ഒരിക്കൽ എന്തോ ചോദിച്ചു. കുടുംബാംഗങ്ങളോടോ മറ്റോ കോപിച്ചു സംസാരിച്ചുകൊണ്ടുനിന്ന ആ മനുഷ്യൻ അതേസ്വരത്തിൽ 'ഞാനറിഞ്ഞില്ല' എന്ന് ഉത്തരം പറഞ്ഞു. ഇതു പരമാർത്ഥത്തിനു വിരുദ്ധവും ക്രോധരസ സ്പൃഷ്ടവും ആയിരുന്നു. തന്നിമിത്തം നാലുമാസംവരെ അയാളോട് ഒരു വാക്കുപോലും സംസാരിക്കാതെ ഒരേ മുറിയിൽ താമസിച്ചു കഴിച്ചുകൂട്ടി. പിന്നീട് അവിടംവിട്ട് എറണാകുളത്തു താമസമായിട്ടും, രണ്ടുമാസം കഴിഞ്ഞ്, സ്വാമിയുടെ മാതുലന്റെ നിർദ്ദേശപ്രകാരം തൃപ്പൂണിത്തുറ ചെല്ലാനായി മുൻപറഞ്ഞ ആൾ ചെന്നു പറയുംവരെ അയാളോടു മിണ്ടുകയുണ്ടായിട്ടില്ല. സ്ഥിതിക്കനുരൂപമായല്ലാതെ അന്യർ തന്നോടു പെരുമാറുന്നതു സ്വാമികൾക്കു രസിക്കയില്ലെന്നു കാണുന്നതുകൊണ്ട് ആത്മാഭിമാനം വേണ്ടപോലെ സൂക്ഷിച്ചിരുന്നുവെന്ന് ഇതിൽനിന്നും ഊഹിക്കാം. അന്യസംസ്ഥാനത്തിൽ പരഗൃഹത്തിൽ വാസം ചെയ്തിരുന്നിട്ടും ആ പ്രായത്തിൽപോലും ടിയാൾക്കു കീഴ്‌വഴങ്ങി നിന്നുകളയാമെന്നു വിചാരിക്കാതിരുന്നതുകൊണ്ട് സ്വതന്ത്രസ്വഭാവവും വെളിപ്പെടുന്നുണ്ടല്ലോ. ഈ കാലത്തു ചിലരുടെ താല്പര്യപ്രകാരം തൃപ്പൂണിത്തുറയുള്ള ഒരു ബാലകനെ ആദ്യമായി സ്വാമികൾ അക്ഷരാരംഭം ചെയ്യിച്ചുവെന്നും അയാൾ ഇപ്പോൾ അവിടെ ഹൈസ്കൂളിൽ ഒരു അദ്ധ്യാപകനായിരിക്കുന്നുവെന്നും കൂടി പ്രസ്താവിച്ചുകൊള്ളാം.

ഇംഗ്ലീഷുപഠനകാലത്തു സ്കൂളിനടുത്തു താമസിച്ചിരുന്ന ഒരു താർക്കികാചാര്യരുടെ സ്നേഹം സ്വാമികൾ സമ്പാദിച്ചു. ഇദ്ദേഹവുമായുണ്ടായ സംസർഗ്ഗത്തെപ്പറ്റിയും മറ്റും 'ശ്രീ നീലകണ്ഠതീർത്ഥസ്വാമിചര്യ'യിൽ താഴെ കാണുംപ്രകാരം വർണ്ണിച്ചിട്ടുണ്ട്.

"അത്രാന്തരെ ശമനിധേഃ ശഠകോപനാമാചാര്യസ്യ താർക്കികമണേർദ്രവിഡോത്ഭവസ്യ; സംസർഗ്ഗതഃ സദുപദേശശതൈഃ പ്രപഞ്ച നിസ്സാരതാദ്യവഗമശ്ച ബഭുവ തസ്യ." സ്വാമികൾ ഈയിടയ്ക്കു രൂപമാലയും ഒരു ഉപാദ്ധ്യായനോടു സ്കൂൾ രീതിയിൽ കുറെ സംസ്കൃതവും പഠിച്ചു. ഭാവിയിൽ അതിവിപുലപരിണാമിയാകാൻ പോകുന്ന സ്വാമികളുടെ ബുദ്ധിക്ക് ഈ അല്പപഠനം ഒട്ടുംതന്നെ സൗഹിത്യപ്രദമായിരുന്നില്ല. എങ്കിലും തല്ക്കാലം ഏർപ്പെട്ടിരുന്ന ഇംഗ്ലീഷുപഠിത്തത്തിൽതന്നെ ദൃഢശ്രമം ചെയ്തുപോന്നു. ഈ കാലത്തു സ്വാമികളുടെ ഉപാദ്ധ്യായൻ, കൺസർവേറ്റർ ആയിരുന്ന വേലവിട്ട പി. എസ്. നാരായണയ്യർ അവർകളായിരുന്നു. പതനോന്മുഖമായിരുന്ന ടി സ്കൂൾ ഇദ്ദേഹത്തിന്റെ ഭരണത്തിൽ അഭിവൃദ്ധിയെ പ്രാപിച്ചു. ഇദ്ദേഹവും ഇതരഗുരുക്കന്മാരെപ്പോലെ സ്വാമികളെ അധികം ഇഷ്ടപ്പെട്ടു. സ്വഭാവം ആർക്കും കീഴടങ്ങാത്തതാണെങ്കിലും ഗുരുജനങ്ങളിൽ നിസ്സീമമായ ഭക്തിബഹുമാനങ്ങളോടുകൂടിയിരുന്നതിനാൽ ദേശികന്മാർ ഒന്നുപോലെ ഇദ്ദേഹത്തിനു വശംവദരായി തീർന്നു. അതുനിമിത്തം മുൻപറഞ്ഞ ഉപാദ്ധ്യായൻ, മാസാവസാനക്കണക്കുകൾ എഴുതി തീർക്കുക, താണക്ലാസുകളിൽ ചിലപ്പോൾ പാഠമെടുക്കുക മുതലായ ജോലികളിൽ സ്വാമികളെ നിയോഗിക്കാറുണ്ടായിരുന്നു. സകലജനഹൃദയംഗമമാംവണ്ണം സംസാരിക്കയും പ്രവൃത്തികളിൽ കണിശത്തെ സൂക്ഷിക്കയും ചെയ്തിരുന്ന ഒരു പരമഗുണവാനാണ് പി. എസ്സ്. നാരായണയ്യരവർകൾ. ഹൃദയാർജ്ജവം, ശാന്തത, ലോകാനുരഞ്ജനം, കൃത്യനിഷ്ഠ, ഏതു ധർമ്മസങ്കടത്തിൽപോലും പരാധീനനാകാതെ സ്വാഭിപ്രായം തുറന്നുപറക മുതലായ ശ്ലാഘ്യഗുണങ്ങൾ ഈ ഉപാദ്ധ്യായനിൽനിന്നാണ് സ്വാമികൾ അഭ്യസിച്ചത്. 'മുഖംനോക്കാതെ' അന്യാഭിപ്രായം ഖണ്ഡിച്ചു പറയുന്നതു ലൗകികത്തിനുപോരെന്നു പിതാവും ജ്യേഷ്ഠനും പല സന്ദർഭങ്ങളിലും സ്വാമികളോടു പറഞ്ഞിരുന്നിട്ടും ആ വിഷയത്തിൽ അഭ്യാസസിദ്ധി വന്നിട്ടില്ല. ആർജ്ജവം അനുസരി

ക്കയെന്നതും മുഖം നോക്കുകയെന്നതും ജ്ഞാനാജ്ഞാനങ്ങൾപോലെ ഏകാധികരണ മാകാൻ തരമില്ലാത്തതിനാൽ ഈ സംഗതിയിൽ ശക്തിക്കുറവ് ആരോപിപ്പാനില്ലല്ലോ. പഠിക്കുന്ന അവസരത്തിൽ ഒരിക്കലും പാഠം തയ്യാറാക്കാതെ സ്വാമികൾ സ്കൂളിൽ ചെല്ലുക പതിവില്ല. ഇതെല്ലാം കണ്ട് അദ്ദേഹത്തിനു ക്ലാസ്സിൽ, 'മോണിറ്റർ' എന്ന സ്ഥാനം വാദ്ധ്യാർ നല്കിയിരുന്നു. എന്നാൽ ഒരു ദിവസം വാസഭവനത്തിൽ നടന്ന ചില മാന്ത്രികകാര്യം സംബന്ധിച്ച് അസൗകര്യം നേരിടുകയാൽ പാഠം പഠിക്കാതെ ക്ലാസ്സിൽ ചെല്ലുന്നതിനിട യായി. അദ്ദേഹത്തെപ്പോലെ പഠനപടുക്കളായ മറ്റു കുട്ടികളും യദൃച്ഛയാ ആ ദിവസം പഠിക്കാതെയാണ് ചെന്നിരുന്നത്. സ്വാമികൾപോലും പഠിക്കാതെ ചെന്നിരിക്കുന്നതുകണ്ട് അന്ന് അദ്ധ്യാപകൻ പാഠം എടുത്തതേയില്ല. ഇങ്ങനെ അദ്ധ്യേതാക്കൾക്ക് ഒരു മാതൃകാ പുരുഷനായി തീർന്നിരുന്ന ഇദ്ദേഹം ആ സ്കൂളിലെ അപ്പർഫോർത്തു ക്ലാസ്സിൽനിന്നു മിഡിൽ സ്കൂൾ പരീക്ഷയിൽ വിജയിയായി തീർന്നശേഷം എറണാകുളം ഹൈസ്കൂളി ലേക്ക്, വിടുതൽ സർട്ടിഫിക്കേറ്റുവാങ്ങി പുറപ്പെടാനൊരുങ്ങി. ഈ അവസരത്തിൽ പ്രധാ നാദ്ധ്യാപകനായ മിസ്റ്റർ നാരായണയ്യർ മദ്രാസിൽ പോയിരിക്കയായിരുന്നു. അവിടെ നിന്നും പാസ്സായിപോകുന്നവർക്കെല്ലാം നല്ല സർട്ടിഫിക്കേറ്റു കൊടുക്കണമെന്ന് അദ്ദേഹം എഴുതി അയച്ചിരുന്നു. ആ കൂട്ടത്തിൽ സ്വാമികളെ ഊന്നി – "Especially to.................. whom I like more than a brother"– പ്രത്യേകിച്ചും ............ ഞാൻ ഒരു സഹോദരനേക്കാൾ അധികം സ്നേഹിക്കുന്ന....." എന്നു വിവരം കാണിച്ചു പാഠശാലാദ്ധ്യക്ഷനായിരുന്ന കോവി ലകം (കൊട്ടാരം) അദ്ധ്യാപകന് ഒരെഴുത്തുകൂടി അയച്ചിരുന്നു. ആ മാന്യമഹാശയൻ ഈ എഴുത്തിനെ ആസ്പദമാക്കി സ്വാമികളെ സംബന്ധിച്ച് "His conduct is very satisfactory" ഇദ്ദേഹത്തിന്റെ ആചരണം ഏറ്റവും തൃപ്തികരമായിട്ടുള്ളതാണ് എന്ന് എറണാകുളം പ്രധാനാദ്ധ്യാപകന് എഴുതി അയച്ചിരുന്നു. ഇതുകണ്ട് അദ്ദേഹം സ്വാമികളുടെ സ്വഭാവഗു ണത്തെ ഒട്ടേറെ ശ്ലാഘിച്ചുപറഞ്ഞു. സ്വാമികൾ അന്നുമുതൽ എറണാകുളം ഹൈസ്കൂ ളിൽ പഠിക്കാൻ തുടങ്ങി. അധികം താമസിയാതെ മിഡിൽസ്കൂൾ പരീക്ഷയുടെ സർട്ടി ഫിക്കേറ്റും കിട്ടി.

ഈ കാലത്തുതന്നെ ജ്യേഷ്ഠസഹോദരനോടു കുറെ വിഷചികിത്സയും വിഷഹര മായ മന്ത്രപ്രയോഗാദികളും ഗ്രഹിച്ചതു കൂടാതെ മന്ത്രങ്ങൾ അക്ഷരലക്ഷം ജപിച്ചു സിദ്ധി വരുത്തുകയും ചെയ്തു. അനന്തരം 'ദീർഘന്മന'യ്ക്കലെ മാന്ത്രികനായ ഒരു നമ്പൂതിരി യിൽനിന്നും പൂർവ്വോക്തവിഷയങ്ങളിൽ അസാമാന്യവൈദഗ്ദ്ധ്യം സമ്പാദിച്ചു പ്രയോഗ ത്താൽ ദൃഷ്ടാന്തപ്പെടുത്തി ജനസമ്മതി നേടിയിരുന്നു. സ്വാമികളുടെ ഈ ഘട്ടത്തിലെ ദിനചര്യ ഒരു പ്രത്യേകരീതിയിലുള്ളതായിരുന്നു. വെളുപ്പിനു മൂന്നുമണിക്കു എഴുന്നേറ്റു കുളി മുതലായതും ദേവദർശനവും കഴിച്ചു മടങ്ങിവന്നു ക്ലാസ്സിലേക്കു വേണ്ട പാഠങ്ങൾ തയ്യാർ ചെയ്യും. പഠനസമയമൊഴിച്ചു ബാക്കിസമയം മുഴുവൻ ജപാദികൾക്കു വിനിയോ ഗിച്ചുപോന്നു. ഇഷ്ടമേറുന്ന പന്തുകളിയിലല്ലാതെ മറ്റു വിനോദങ്ങളിലൊന്നിലുംതന്നെ സ്വാമികൾ ഏർപ്പെട്ടിരുന്നില്ല. ഈ കാലംവരെ മൂന്നുംനാലും തവണ ഊണുകഴിച്ചു ശീലിച്ചു വന്നിരുന്നതു ക്രമേണ ചുരുക്കി രണ്ടുതവണയാക്കി. എന്നിട്ടും പ്രായത്തിനടുത്ത ദേഹ പുഷ്ടിക്കു ന്യൂനത സംഭവിച്ചിട്ടില്ലായിരുന്നു. ഏകാദശി തുടങ്ങിയ പുണ്യദിനങ്ങളിൽ ഉപവാസമനുഷ്ഠിക്കകൊണ്ട് അടുത്ത ദിവസം സ്കൂളിൽവെച്ചു ദാഹമുണ്ടാകാറുണ്ടെങ്കിലും കുളിക്കാതെ ജലപാനംപോലും ചെയ്തിരുന്നില്ല. ഇങ്ങനെ പഠിക്കുന്ന കാലത്തുകൂടി സ്വാമികളുടെ മതനിഷ്ഠ അതിതീവ്രമായി കാണപ്പെട്ടു. സ്വാമികളുടെ ഏവംവിധമായ നിഷ്ഠ കണ്ടു ഗുരുവും സഹാദ്ധ്യായികളും "സന്യസിച്ചു കാശിക്കുപോകണം" എന്നു കളിയായി പറയാറുണ്ടായിരുന്നു. ഇങ്ങനെ ഇരിക്കെ ഇടയ്ക്കു സ്വഭവനത്തിൽ ചെന്നി

രുന്ന ഒരവസരത്തിൽ നടന്ന സംഭവം ഇവിടെ ചേർക്കാം. മാതുലേയന്റെ വിസോദര്യനായ ഒരാൾ സ്വാമികളുടെ ഭവനത്തിൽ ചെന്നിരുന്നു. സ്വാമികൾക്കു ടിയാനോട് എന്തോ തക്കതായ നീരസം തോന്നിയിരുന്ന അവസരമാണത്. ആ മനുഷ്യനെ കണ്ടപ്പോൾ സ്വാമികളുടെ നീരസം കുറെക്കൂടി വർദ്ധിച്ചു. പ്രായക്കുറവു മുതലായതുകൊണ്ട്, കുടുംബകാര്യത്തിൽ, താൻ അസ്വതന്ത്രനെങ്കിലും അതൊന്നും വകവയ്ക്കാതെ ഒരു ഭൃത്യൻ മുഖേന ടിയുടെ ഭവനപ്രവേശത്തെ സ്വാമികൾ വിരോധിച്ചു. അതിനെതിരായി എന്തെങ്കിലും പറയണമല്ലോ എന്ന ദുരഭിമാനത്താൽ സ്വാമികളെ സംബന്ധിച്ച് അതേ അർത്ഥത്തിൽ അയാളും ഒന്നു പറഞ്ഞതായി അറിവുകിട്ടി. സ്വാമികളുടെ ഈ നിർബന്ധോക്തി കുടുംബത്തിലെ കാരണവർപോലും ഭേദപ്പെടുത്താൻ സന്നദ്ധനാകയില്ലെന്നുള്ളതു പക്ഷാന്തരമറ്റതാകയാൽ അതു ബലമുള്ളതും അപരന്റേതു നടക്കാത്തതും തന്നെയെന്ന് അയാൾക്കുപോലും അറിവുള്ളതാണ്. സ്വാമികൾ പറഞ്ഞതു ചില ദിവസങ്ങൾക്കുള്ളിൽ ആസകലം വിസ്മരിച്ച് അദ്ദേഹം അവിടെ വന്നുകൊണ്ടിരുന്നു. എന്നിട്ടും ഈ കഴിഞ്ഞ 25 വർഷത്തിനിടയിൽ സ്വാമികൾ ആ മനുഷ്യന്റെ വീട്ടിൽ കടക്കുകപോലും ചെയ്തിട്ടില്ല. ഇതിൽനിന്നും സ്വാമികളുടെ ദൃഢനിശ്ചയവും സ്ഥൈര്യവും സ്പഷ്ടീഭവിക്കുന്നു.

മുമ്പു സ്വാമികളുടെ ഹൃദയദരിയിൽ അങ്കുരിച്ചിരുന്ന വിഷ്ണുഭക്തി ഈ കാലത്തു പൂർവാധികം വൃദ്ധിയെ പ്രാപിച്ചുവന്നു. വിഷ്ണുഭക്തന്മാരിൽ അതിയായ ബഹുമതിയും തോന്നിത്തുടങ്ങി. ഈ നിലയിൽ മാടക്ഷമാവരന്റെയും മഹാമഹോപാദ്ധ്യായഗോദവർമ്മ പ്രഭൃതികളുടെയും ഗുരുവും വിദഗ്ദ്ധനൈയായികനുമായ മേൽപ്രസ്താവിച്ച ആചാര്യരോടുള്ള സാഹചര്യം വീണ്ടും ആവർത്തിക്കാനിടയായി. സ്വാമികൾ ഒരു തുളസിക്കാഷ്ഠം സ്വർണ്ണംകെട്ടി കണ്ഠത്തിൽ ധരിച്ചിരുന്നതു വിദ്ധ്യനുഗുണമല്ലെന്നും മറ്റും പലരും പറഞ്ഞു പഴിച്ച വിവരം ആചാര്യനോടു പറഞ്ഞതിൽ അങ്ങനെ ധരിക്കുന്നതുകൊണ്ടു വിരോധമില്ലെന്നും വാദമുള്ളവർ അവിടെ ചെന്നാൽ അതിനെ പരിഹരിക്കാമെന്നും അദ്ദേഹം ഉറപ്പുകൊടുത്തു. പിന്നീടു സ്വാമികളിൽ തിങ്ങിത്തിളങ്ങുന്ന ഭക്ത്യാദിഗുണങ്ങൾ കണ്ട് സന്തുഷ്ടചിത്തനായിട്ട് മോക്ഷോപദേശം ചെയ്യാമെന്നു മഹാമഹോപാദ്ധ്യായനായ ആ ആചാര്യൻ സ്വയമേവ ഭരമേറ്റു. എന്നാൽ അദ്ദേഹം രാമാനുജമതാവലംബിയാകയാൽ അദ്ദേഹത്തോട് ഉപദേശം വാങ്ങി ദ്വൈതിയാവാൻ സ്വാമികൾക്കിടയാകാഞ്ഞതു ശ്രീശങ്കരാനുഗ്രഹമെന്നേ പറഞ്ഞുകൂടൂ. അതിനാൽ ഭാരതീയർക്കു പൊതുവായും മലയാളികൾക്കു വിശേഷവിധിയായും സമ്പ്രദായനിലയിൽ തുറന്നിരിക്കുന്ന ശാംകരാദ്വൈതമതത്തിൽനിന്നു തെറ്റാൻ സംഗതിയായില്ല. ആ കാലത്തു സ്വാമികളുടെ ചിത്തവൃത്തി ഒരു സ്മാർത്തന്റേതെന്നപോലെ ഇരുന്നതിനാൽ, വിഷ്ണുഭക്തി പ്രരൂഢമായിരുന്നെങ്കിലും, മൂർത്തിഭേദകല്പനയിൽ അത്യഭിനിവേശമോ ശിവനിന്ദയോ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. സ്വാമികളുടെ ഈ മനോനിഷ്ഠയെ, “മൽഭക്തഃ ശംകരദ്വേഷീ മദ്വേഷീ ശംകരപ്രിയഃ; താവുഭൌ നരകം യാതൌ യാവച്ചന്ദ്രദിവാകരൌ” ഇത്യാദി ഉപദേശങ്ങളാൽ ഗീർവാണഭാഷാരസികനായ എം. എ. മേനവനവർകൾ ഒന്നുകൂടി ബലപ്പെടുത്തി. ചില മാന്യന്മാരുടെ ബോധനയാൽ ഈ നിലയിൽനിന്ന്, കാര്യസിദ്ധ്യർത്ഥമായി ആരംഭിച്ച ദേവ്യുപാസന തുടങ്ങിയ കാമ്മ്യകർമ്മങ്ങൾ സ്വാമിയുടെ ഹൃദയത്തെ ആകർഷിച്ചു. ഇതു ഹേതുവായി ‘ത്രിപുര’, ‘ശ്രീവിദ്യ’, ‘വാഗ്ഭവം’ തുടങ്ങി സകലൈശ്വര്യപ്രദമായിരിക്കുന്ന മന്ത്രവിശേഷങ്ങൾ ബ്രഹ്മശ്രീ ജി. ഭട്ടങ്കൽനിന്നും ജ്യേഷ്ഠസോദരൻ വഴിയായി ഗ്രഹിക്കയും ലോകാനുരഞ്ജനയ്ക്കു ചില മന്ത്രങ്ങൾ ജപഹോമതർപ്പണാദി ക്രമത്തിൽ സിദ്ധിവരുത്തുകയും ചെയ്തിരുന്നു. കൂടാതെ, ജ്യേഷ്ഠനോടുചേർന്ന് ‘മന്ത്രസാരം’, ‘പ്രയോഗസാരം’ ‘യന്ത്രസാരം’ ശങ്കരഭഗവൽകൃതമായ ‘പ്രപഞ്ചസാരം’, ‘വിഷനാരായണീയം’ മുതലായ അനേകം

ഗ്രന്ഥങ്ങൾ എഴുതി സംഗ്രഹിച്ചു. സഗുണേശ്വരസേവ, മന്ത്രോപാസന എന്നിവകൊണ്ടു പലതും സാധിച്ചിരുന്ന ഈ അവസരത്തിൽ വാങ്മാത്രത്താൽ ചില ദൃഷ്ടാന്തം സ്വാമികൾ പരബോദ്ധ്യമാക്കിയിട്ടുണ്ടെന്നു കാണിപ്പാൻ ഒരു ചെറിയ സംഭവം ഇവിടെ ഉദ്ധരിക്കാം. സ്വാമികൾക്ക് അന്യദേശീയനായ ഒരു സ്നേഹിതൻ ഉണ്ടായിരുന്നു. അദ്ദേഹം സ്വാമികൾക്കുവേണ്ടി എന്തും പ്രവർത്തിക്കാൻ സന്നദ്ധനായിരിക്കുമെന്നു വിചാരിച്ചിരുന്നു. അങ്ങനെയിരിക്കെ അയാളോടു സ്വാമികൾ ഒരു നിസ്സാരസംഗതി ആവശ്യപ്പെട്ടു. എന്നാൽ ടിയാൻ മനഃപൂർവം അതിൽ പ്രതിബന്ധം ആരോപിക്കയാണ് ചെയ്തത്. വിശ്വസിച്ചിരിക്കെ ഈവിധം കാണിച്ചതു സ്വാമികൾക്ക് ഒട്ടും സഹിച്ചില്ല. പിന്നീട് ഒരവസരത്തിൽ അയാളെ കണ്ടപ്പോൾ, തന്നോട് അപരാധം ആചരിച്ചത് അനുസ്മരിക്കുമാറ് ഒരംഗത്തിന് – കാലിന് – വൈരൂപ്യം വന്നുപോകട്ടെ എന്നു നമ്മുടെ 'നായകൻ' പറഞ്ഞു. പെട്ടെന്ന് അങ്ങനെ പറഞ്ഞുപോയി എങ്കിലും ആത്മസമനായ ആ സ്നേഹിതനു വരുന്ന അനർത്ഥം തനിക്കെന്നപോലെ വിചാരമുണ്ടായിരുന്നതിനാൽ, അത് ഉപദ്രവകരമാകാത്തവിധമേ ഫലിക്കാവൂ എന്നുകൂടി ഉടനടി ഭാവനചെയ്തിരുന്നു. അധികം താമസിയാതെ അയാളുടെ ഒരു കാലിനു കുറച്ചു നീരിറങ്ങി. അതു വൃദ്ധിക്ഷയങ്ങൾ കൂടാതെ ഇപ്പോഴും പൂർവ്വസ്ഥിതിയിൽതന്നെ ഇരിക്കുന്നു. കഥാനായകന്റെ ഈ പ്രവൃത്തി കഠോരചിത്തതയെ സൂചിപ്പിക്കുന്നു എന്നു ചിലർ വ്യാഖ്യാനിച്ചേക്കാം; എന്നാൽ ഇതു ലളിതസ്വാന്തതയുടെ ലക്ഷണമാണെന്നാകുന്നു വിചാരിക്കേണ്ടത്. കൃപാപൂർണ്ണഹൃദയന്മാരായ നാരദൻ, ഗാധിജൻ മുമ്പായവർ ഈവിധ കർമ്മങ്ങൾ ചെയ്തിട്ടുള്ളതായി കാണുന്നത് ഇതിനനുകൂലമാണ്. വാഗ്‌രൂപമായി പ്രവഹിക്കത്തക്ക മനഃശക്തി അവിടേക്ക് ആ അപക്വദശയിൽപോലും സിദ്ധിച്ചിരുന്നുവെന്നു മേൽപറഞ്ഞ ചെറിയ കഥയിൽനിന്നും നിർണ്ണയിക്കാം. ഇതു മന്ത്രാനുഷ്ഠാനപ്രഭാവജന്യമാണെന്നു പറയേണ്ടതില്ലല്ലോ. പ്രഭൂതമായി ശക്തി സിദ്ധിച്ചിട്ടില്ലാത്തവരും വീണ്ടും തപശ്ശക്തി വർദ്ധിപ്പിക്കാൻ കഴിയാത്തവരും ഇങ്ങനെ വല്ലതും ചെയ്താൽ ദുഗ്ദ്ധയായ (കറന്ന) പശുവെന്നപോലെ ശ്ലാഘാവസ്ഥയെ വിട്ടുപോകുന്നു.

"യസ്ത്വേവം കൃച്ഛ്രതശ്ചീർണ്ണം തപോ നിശ്രേയസം മഹൽ;
കാമായാല്പീയസേ യുംജ്യാൽ ബാലിശഃ കോ പരസ്തതഃ."

എന്നു ശ്രീഭാഗവതത്തിൽ തപഃക്ഷയകരമായ കൃത്യത്തെ ആക്ഷേപിച്ചിരിക്കുന്നു.

മുമ്പു പറഞ്ഞപ്രകാരം, അല്പഫലകാംക്ഷമൂലം അന്നു സ്വാമികൾ അനുഷ്ഠിച്ച ജപതപങ്ങൾ ഭാവിയിൽ സർവ്വത്യാഗരൂപമായ ബ്രഹ്മപ്രാപ്തിക്ക് ഉപയുക്തമായെന്ന് അനന്തരസംഭവങ്ങൾകൊണ്ടു കാണുന്നു. ഇത് ഇദ്ദേഹത്തിന്റെ ഭാഗ്യാതിശയം കൊണ്ടെന്നല്ലാതെ മറ്റൊന്നും പറവാൻ കാണുന്നില്ല. "ലോഭാദ്വരാടികാനാം വിക്രേതും തക്രമവിരതമടന്ത്യാ; ലബ്ധോ ഗോപകിശോര്യാ മധ്യൈരത്ഥ്യം മഹേന്ദ്രനീലമണിഃ" (ദാരിദ്ര്യംകൊണ്ടു വലഞ്ഞു നാലഞ്ചു 'കവടി' തെണ്ടി മോരു വില്ക്കാൻ ഇറങ്ങിയ ഒരു ഗോപിയ്ക്കു വഴിമധ്യെ അവിചാരിതമായി ഇന്ദ്രനീലരത്നം ലഭിച്ചു) എന്നുള്ളതുപോലെയാണ് കാമ്മ്യകർമ്മം ഇദ്ദേഹത്തെ നൈർഷ്കർമ്മഭാവത്തിലേക്കു വഴികാട്ടിയത്. ആർദ്രകാഷ്ഠങ്ങൾ നിക്ഷേപിച്ചാൽ മന്ദാഗ്നി ഉടൻതന്നെ കെട്ടുപോകുമെങ്കിലും, സമിദ്ധാഗ്നിയാണെന്നുവരികിൽ അതിനെ പെട്ടെന്നുണക്കി ഭസ്മീകരിക്കുന്നുണ്ടല്ലോ. ഇതുപോലെ പൂർവ്വജന്മസംഭൃതമായ അപരിമിതസാത്വികകർമാഗ്നിയിൽ ഇദാനീംതനങ്ങളായ അല്പകാമ്യജപാദികൾ ശുദ്ധീകരിക്കപ്പെട്ടുവെന്നു പറഞ്ഞാൽ മേൽപ്രസ്താവിച്ച സംഗതിക്ക് ഉപപത്തിയുണ്ട്.

കാമ്യോപാസന മോക്ഷവിരോധിയെങ്കിലും ആവിധമന്ത്രാനുഷ്ഠാനത്തിലുള്ള വൈചക്ഷണ്യംകൊണ്ടു പുറപ്പെട്ടുപോയവരെ ആകർഷിച്ചു തിരികെ വരുത്തുക, ഒരുവശം പടർന്നു

പോകുന്ന വള്ളി ധ്യാനബലത്താൽ മറുവശം വീഴ്ത്തുക മുതലായ പരോപകാരകരവും അത്ഭുതജനകവും ആയുള്ള കർമ്മങ്ങൾ പലതും സ്വാമികൾ അക്കാലത്തു സാധിച്ചിട്ടുണ്ട്. സ്വാമികൾ ഇംഗ്ലീഷുപഠനം പിന്നെയും തുടർന്നുകൊണ്ടിരുന്നു. മെസേഴ്സ് ചെറിയാൻ, അനന്തകൃഷ്ണയ്യർ ബി. എ., എം. എസ്. മേനോൻ ബി. എ. എന്നിവരായിരുന്നു അന്നത്തെ അദ്ധ്യാപകന്മാർ. ഇംഗ്ലീഷ്, ചരിത്രം, ഭൂമിശാസ്ത്രം ഈ വിഷയങ്ങളിൽ അനിതരസാധാരണമായ അഭിരുചിയുണ്ടായിരുന്നു. ബീജഗണിതം മുതലായ മറ്റുവിഷയങ്ങളിൽ ആസക്തിയില്ലാതിരുന്നതുകൊണ്ടു ക്ലാസ്സിൽ കഴിച്ചുകൂട്ടുന്നതിനും പരീക്ഷയിൽ ജയിക്കുന്നതിനും മാത്രം പഠിച്ചിരുന്നുവെന്നല്ലാതെ അതുകളിൽ കൂടുതൽ മനസ്സു പതിഞ്ഞിരുന്നില്ല. ഇപ്പോൾ ബി. എ. തുടങ്ങിയ ഉയർന്ന പരീക്ഷകളിൽ വിജയം പ്രാപിച്ചിരിക്കുന്ന രവിവർമ്മൻ, വെങ്കടരാമയ്യർ മുതലായവർ സ്വാമികളുടെ സഹപാഠികളായിരുന്നു. പഠിച്ചുകൊണ്ടിരിക്കുമ്പോഴും പിന്നീട് ഇടയ്ക്കിടയ്ക്കും, മുമ്പു പറഞ്ഞ വൈഷ്ണവാചാര്യരെ ചെന്നു കണ്ടു വ്യാകരണമിതാക്ഷര, ന്യായബോധിനി, ന്യായമണ്ഡനം, തർക്കപ്രകാശം ഇവ പഠിച്ചും അദ്ദേഹം ചെയ്യുന്ന സദുപദേശങ്ങൾ കേട്ടും, ഓരോ സംശയങ്ങൾ തീർത്തും വന്നിരുന്നു. സംസ്കൃതസാഹിത്യസംബന്ധമായി പലതും അദ്ദേഹത്തോടു ചോദിച്ചറിഞ്ഞിട്ടുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ പ്രത്യേക ഉപദേശങ്ങളിൽനിന്നും വിഷ്ണുഭക്തി മോക്ഷോപയോഗിയാണെന്നുള്ള ഭാഗം മാത്രമേ സ്വാമികൾ സ്വീകരിച്ചിരുന്നുള്ളൂ. ജീവേശ്വരപാർത്ഥക്യം, പരമാത്മാവിൽ വാസുദേവ, സംകർഷണ, 'പ്രദ്യുമ്നാ, നിരുദ്ധ' ഭേദമാരോപിച്ചുള്ള പാഞ്ചരാത്രീയ ചതുർവ്യൂഹരൂപമായ അംശകല്പന, ചിത് – ജീവൻ –, അചിത് – പ്രപഞ്ചം –, ഈശ്വരൻ ഈ വിധം പദാർത്ഥത്രയസങ്കല്പം, വിഷ്ണുലോകം – വൈകുണ്ഠം തന്നെ നിത്യസുഖസ്ഥാനം –, എന്നിങ്ങനെ. രാമാനുജമതാനുസാരിയായ ഉപദേശങ്ങൾ അംഗീകരിക്കണമെന്നു സ്വാമികൾ വിചാരിച്ചിരുന്നില്ല. ആ വക അഭിപ്രായങ്ങളിൽ പ്രതിപത്തി ഉണ്ടാകാഞ്ഞതു ഭാഗവതം, ചിന്താരത്നം, അധ്യാത്മരാമായണം, ദശപ്രകരണം മുതലായവ വായിച്ചു വിദേഹമുക്തി സ്വരൂപം ഗ്രഹിച്ചിരുന്നതുകൊണ്ടായിരുന്നു. ആയിടയ്ക്കു പിതാമഹന്റെ വംശപരമ്പരയിൽ ജനിച്ച ഒരു ജ്യൌതിഷികനോടുകൂടി സ്വാമികൾ, പരമഭട്ടാരസ്വാമികൾ –ശ്രീ ചട്ടമ്പിസ്വാമികൾ – എന്ന സർവതന്ത്രാവാരപാരീണനും വിദിത വേദ്യനുമായ യോഗീന്ദ്രനെ ദർശിക്കാൻ പോയിരുന്നു. അപ്പോൾ ആ പ്രസിദ്ധ ജ്യോതിഷി ചിത്സ്വരൂപശബ്ദവിവരണം അരുൾ ചെയ്യണമെന്നപേക്ഷിച്ചതനുസരിച്ച് അദ്ദേഹം സപ്രമാണയുക്ത്യവഷ്ടംഭം രണ്ടുമണിക്കൂർ സമയംകൊണ്ട് അതിനെ സവിസ്തരം പ്രതിപാദിച്ചു. ഉപപാദനം വിദ്വാന്മാർക്കുപോലും ഏകവാരശ്രവണംകൊണ്ടു ഹൃദയത്തിൽ സംഗ്രഹിക്കാൻ പാടില്ലാത്തവിധം അത്ര ഗഹനമായിരുന്നുവെങ്കിലും ആചാര്യരുടെ വൈഷ്ണവസമ്പ്രദായോപദേശം ഉപാദേയമല്ലെന്നു നിശ്ചയിക്കാൻ തക്ക സംഗതികൾ സ്വാമികൾ അതിൽനിന്നും മനസ്സിലാക്കി. വളരെ നാളായിട്ട് 'ശ്രോത്രപീയൂഷഗണ്ഡൂഷ'മായി തീർന്നിട്ടുള്ള അദ്ദേഹത്തിന്റെ മഹിമാനുഭാവാദികളിൽ വിശ്വാസവും ആ ഋഷീശ്വരനിൽ അതിരറ്റ ഭക്തിയും സ്വാമികൾക്ക് അന്നുമുതൽ തോന്നിത്തുടങ്ങി. ഇങ്ങനെ ക്രമേണ മനോഗതി മുഴുവൻ പാരത്രികകാര്യങ്ങളിൽ ബലപ്പെട്ട് ഇരുപതു വയസ്സിനിടയ്ക്കു സ്വാമികൾ ആംഗലഭാഷാഭ്യസനത്തിൽനിന്നും പിന്മാറി. ഈ പ്രവൃത്തി മാതുലനും മറ്റും തൃപ്തികരമായിരുന്നില്ല. പഠിത്തം വിട്ടതിൽ പിന്നെ ഒരു വർഷത്തോളം ജപം, ഗ്രന്ഥകാലക്ഷേപം, വ്രതം ഇവകൊണ്ടു കഴിച്ചുകൂട്ടി. പിന്നീടു കുറെ നാൾ, ആദ്യം പഠിച്ചിരുന്ന സ്കൂളിൽ ഒരു അദ്ധ്യാപകനായിരുന്നിട്ടുണ്ട്. സ്വാമികൾ കാലോചിതമായ അഥവാ ഉപജീവനോപയുക്തമായ ഇംഗ്ലീഷുപഠനത്തിൽ വൈമുഖ്യം കാണിച്ചത് ഒരുമാതിരി മൌഢ്യമെന്ന് ഏതാനും ചില ഇദാനീന്തനവിദ്വാന്മാർ വ്യാഖ്യാനിച്ചേക്കാം. താദൃശപഠനംകൊണ്ടു സിദ്ധമാകുന്നതിലും ലക്ഷോപലക്ഷപരിമാണം മഹിമയേറിയ പദവി

– ഭോഗഭോഗ്യപ്രപഞ്ചാതീതമായ നിരതിശയാനന്ദം – കരസ്ഥമാകുന്ന പന്ഥാവിനെയാണ് അദ്ദേഹം സമാശ്രയച്ചതെന്നു ലോകാതീതപൂതചരിതന്മാരും അതിലോകോത്തരസത്തർക ചാതുരീധുരീണന്മാരും നിഷ്കർഷിക്കുന്നതുകൊണ്ടും മറ്റും മനസ്സിലാകുമ്പോൾ മേൽപ റഞ്ഞ കൂട്ടരുടെ അന്യഥാശങ്ക ശകലിച്ചുപോകുമെന്നു മാത്രമേ ഞാൻ ഈ അവസര ത്തിൽ പറയാൻ ഭാവിക്കുന്നുള്ളൂ.

സ്വാമികൾ പൂർവോക്തരീത്യാ ഗ്രന്ഥപരിശീലനാദികൾകൊണ്ടു കാലം നയിച്ചുപോ ന്നിരുന്ന അവസരത്തിൽ 'സുന്ദോപസുന്ദം' ഭാഷാനാടകമുണ്ടാക്കി. അതും അച്ചടിപ്പിക്കാൻ ഇടയായില്ല. അതിനെ അസൽപെടുത്തിയശേഷം നക്കൽ സൂക്ഷിക്കായ്കകൊണ്ടും അസൽപ്രതി സ്വാമികളുടെ ഒരു നാടകപ്രിയനായ ബന്ധു വാങ്ങിക്കൊണ്ടുപോയതിൽ തിരികെ കിട്ടായ്കകൊണ്ടും അതിൽനിന്നും അംശംപോലും ഇവിടെ ഉദ്ധരിപ്പാൻ സംഗ തിയായില്ലല്ലോ എന്ന് പരിതപിക്കുന്നു. "പുസ്തകം, വനിതാ, വിത്തം പരഹസ്തഗതം ഗതം", ഗ്രന്ഥമാർക്കും കൊടുക്കൊല്ലാ ദേവേന്ദ്രൻ വന്നിരക്കിലും; കൊടുത്താലതുകിട്ടി ല്ലങ്ങവിടെത്താനിരുന്നുപോം' എന്നും മറ്റുമുള്ള ആ ഭാണകവചനം യഥാ തഥം തന്നെ യല്ലോ. ഇങ്ങനെ ഒരു കൃതി നഷ്ടപ്പെട്ടുപോയതുകൊണ്ട് അനന്തരകാലങ്ങളിൽ സ്വാമി കൾ ഉണ്ടാക്കിയിട്ടുള്ള ഗ്രന്ഥപരമ്പരയിൽ മുക്കാലെമുണ്ടാണിബ്ഭാഗത്തിനും രണ്ടുംമൂന്നും പ്രതികൾ എഴുതിസൂക്ഷിക്ക പതിവുണ്ടെന്നുള്ളതു ഞങ്ങൾക്കും അനുഭവത്തിൽപെട്ട സംഗതിയാണ്. മേൽപ്രസ്താവിച്ച സന്ദർഭങ്ങളിൽ മിക്കപ്പോഴും പരമഗുരുസ്വാമിതിരു വടിയുടെ ദർശനം സിദ്ധിക്കുമാറ് സ്വാമികളുടെ ഭാഗ്യതാരോദയം ഇടം കൊടുത്തിരുന്നു. അങ്ങനെയിരിക്കെ സ്വാമികളുടെ അദൃഷ്ടശ്ലാഘ്യജീവിതം, ജപോപവാസാദിദൃഢനിഷ്ഠ, പ്രാതഃസ്നാനാദിനിയമം, ശുചിവ്രതം മുതലായതുകൊണ്ട് 'കഷായപാകം' ഗ്രഹിച്ചു മുൻപ റഞ്ഞ മഹാത്മാവ് അദ്ദേഹത്തിന് ഒരു ദിവ്യോപദേശം കൊടുക്കാമെന്ന്, അന്തര്യാമിപ്രേ രണയാലെന്നപോലെ, സ്വയമേവ വാഗ്ദാനംചെയ്തു. "കാലേ തതഃ സകല നൈഗമപാ രദൃശ്വാ ബാലാഭിധഃ സഭഗവാൻ കരുണാപയോധിഃ; മേഘോ ഹി ചാതകശിശോരിവ തസ്യ ജന്മബന്ധാഭിതാപശമനായ ബഭൂവ ദൈവാൽ' ഇങ്ങനെ, മേൽപറഞ്ഞ അർത്ഥത്തെ 'ചര്യ'യിൽ പ്രതിപാദിച്ചിരിക്കുന്നു. ഉപദേശദാനാദാനങ്ങൾ പെട്ടെന്നു നടക്കാതെ എന്തോ കാരണവശാൽ കുറെമാസങ്ങൾകൂടി കഴിയാനിടയായി. അനന്തരം സ്വാമികൾക്കും ജ്യേഷ്ഠനും യോഗാഭ്യാസക്രമങ്ങളെ അദ്ദേഹം ഉപദേശിച്ചു. കർമ്മം പരിപക്വമാകാഞ്ഞിട്ടോ ഔദാസീന്യംകൊണ്ടോ എന്തോ ഉപദിഷ്ടമായ അഭ്യാസകാര്യത്തിൽ (സ്വാമിയുടെ മൂത്ത) ജ്യേഷ്ഠനു കുറെ അമാന്തം വന്നുപോയി. അദ്ദേഹത്തിന് ആ കിടപ്പിൽനിന്നും കയറ്റം കിട്ടിയില്ല. സ്വാമികൾ നാലഞ്ചുമാസത്തെ അനവരതദൃഢ പരിശ്രമംകൊണ്ടു ഗുരുനിർദ്ദേശം സാധിച്ചു. ആ കാലത്തു സ്വാമിതിരുവടി 'ചൂർണ്ണി' നദീപരിസരത്തിൽ ആലുവായ് എന്ന പുണ്യസ്ഥലത്തു വാസം ചൊയ്തരുളുകയായിരുന്നതിനാൽ അവിടെയെത്തി പ്രണതി പുരസ്സരം വിവരമുണർത്തിച്ചു. ഉപദേശിച്ചിടത്തോളം ഭാഗം ശരിയായി സാധിച്ചതിനു ശേഷം ചെന്നാൽ അവശിഷ്ടം വേണ്ടതുപദേശിക്കാമെന്നരുളിയിരുന്ന സ്വാമിതിരുവടി അനന്തരാരംഭമഹിമയോർത്തോ ശിഷ്യപരീക്ഷണത്തിലുള്ള ആർഷസിദ്ധാന്തമനുസ്മ രിച്ചോ എന്നറിഞ്ഞില്ല അല്പം ഒരു വൈമുഖ്യമവലംബിച്ച്, ശേഷപൂരണത്തിനായി, അവി ടുത്തെ മറ്റൊരു ശിഷ്യനെ സമാശ്രയിക്കണമെന്നരുൾ ചെയ്തതുകേട്ടപ്പോൾ സ്വാമികൾക്കു വളരെ ഇച്ഛാഭംഗമുണ്ടായി എങ്കിലും ആ വിചാരംതന്നെ ശിഷ്യലക്ഷണ വിരുദ്ധമാണെ ന്നോർത്ത് അപ്രകാരം സമ്മതിച്ച് അന്നവിടെ താമസിച്ചു. പിറ്റേന്നുഷസ്സിനു സ്നാനാനു ഷ്ഠാനാദികൾ കഴിച്ചു നിർദ്ദിഷ്ടസ്ഥലത്തേക്കു പോകുന്നതിനായി ഒരുങ്ങി യാത്രയറി യിച്ചപ്പോൾ കരുണാപുരസ്സരം വേണ്ട ഉപദേശം നൽകിയനുഗ്രഹിച്ചു. സ്വാമികൾ അതും

ക്ലിപ്തകാലത്തിനുള്ളിൽ പരിശീലനം ചെയ്തു. പ്രസ്തുതാഭ്യാസരീതി ഗുരുമുഖൈക ലഭ്യമാകകൊണ്ടും വിവരിക്കുന്നത് അനർഹമാകയാലും അതിനൊരുമ്പെടുന്നില്ല; എങ്കിലും, 'സൌഷുമ്നാമൃതാസ്വാദനം', യോഗകുഞ്ചികാഭ്യസനം, പ്രാണാപാനന്മാരുടെ ഏകീകരണത്തിനുപയുക്തമായതും സംസ്കൃതശാസ്ത്രഗ്രന്ഥങ്ങളിൽപ്പോലും ഉൾപ്പെടാതെ ദാക്ഷിണാത്യ (ദ്രാവിഡ) ഋഷിപരംപരാപ്രാപ്തവുമായ പ്രാണരോധനം മുതലായതായിരുന്നു അതിലെ പ്രധാന അംശങ്ങളെന്നു സംക്ഷേപത്തിൽ പറഞ്ഞുകൊള്ളുന്നു. മറ്റൊരാളുടെ അടുക്കൽ പോകാനായി സ്വാമിതിരുവടി നിർദ്ദേശിച്ചസമയം സ്വാമികൾക്ക് ഇച്ഛാഭംഗമുണ്ടായതായി പറഞ്ഞതിനുള്ള കാരണം, ആ മാന്യന്റെ നില പലതുകൊണ്ടും സ്വാമികളുടേതിനെ കടാക്ഷിക്കാൻകൂടി പര്യാപ്തമായിരുന്നില്ലെന്നുള്ളതാണത്രെ. ടിയാരുടെ അദ്യതനാവസ്ഥ തന്നെയും, മാദൃശശിഷ്യന്മാർക്കുപോലും ഒരംശത്തിലും ആകർഷകമായിരിക്കുന്നില്ലാത്തതുകൊണ്ടു 'സ്വാമികൾക്ക്' അന്നുണ്ടായ വിചാരത്തിനു സ്ഥാനപ്പിഴയില്ല.

അഭ്യാസത്തിന്റെ പ്രാരംഭദശയിൽ, നല്ല വിഷവൈദ്യനായിരുന്ന വലിയജ്യേഷ്ഠനെ വിയന്തരൻ എന്ന ഉഗ്രവിഷമുള്ള പാമ്പു കടിച്ചു ജീവിതസന്ദേഹമായതിനുശേഷം മന്ത്രം ജപിച്ചു നെല്ല് വറത്തുകുത്തി കഞ്ഞിവെച്ചുകൊടുക്കുന്ന ഒരു പ്രയോഗംകൊണ്ട് സ്വാമികൾതന്നെ വിഷശമനം വരുത്തേണ്ടിവന്നു. ഈമാതിരി പ്രയോഗം പലതരത്തിൽ പലമന്ത്രാവൃത്തിയിലുണ്ട്. ഏതായാലും ഇത് ഒരു കഠിനക്രിയതന്നെയെന്നാണ് പൊതുവിൽ അഭിപ്രായം. കുടുംബാംഗങ്ങളിൽ ഗാരുഡികന്മാരായുള്ളവർ പല പണികൾ നോക്കിയിട്ടും യാതൊരു ഫലവും കാണാതിരുന്നതിലാണ് സ്വാമികൾ ഇങ്ങനെ ചെയ്യാനിടയായത്. അങ്ങനെ ചെയ്തതിൽ, കടിച്ചപാമ്പ് പിറ്റേദിവസം അതേ സ്ഥലത്തു ചത്തു കിടക്കുന്നതായി പല മാന്യന്മാരും പറഞ്ഞറിഞ്ഞു. വിഷമിറക്കുന്നതിലുണ്ടായ കായക്ലേശവും, യോഗവിധി വിരുദ്ധമായ് വന്ന രാത്രി ജാഗരണവും, ഈദൃശകൃത്യങ്ങളിൽനിന്ന്, പാക്ഷികമായെങ്കിലും ഉണ്ടാകുന്ന ജന്തുദ്രോഹവും ഓർത്ത്, "അനന്തയജ്ഞസംഭൂതഫലാദപി പരം വിദുഃ; വിഷാഭിഭൂതസംത്രസ്തപ്രാണത്രാണഫലം ബുധാഃ" എന്നും മറ്റും പ്രമാണമുണ്ടെങ്കിലും, മേലാൽ ഈ ജോലി കഴികയില്ലെന്നു സ്വാമികൾ തീരുമാനിച്ചു. പിന്നീട്, അദ്യാവധി ആ നിഷ്ഠ പാലിച്ചുതന്നെ ഇരിക്കുന്നു. എന്നാൽ ഇതിനിടയ്ക്കുണ്ടായ ഒരു സംഭവം സ്വാമികളുടെ മന്ത്രസിദ്ധിശക്തിയെ വെളിവാക്കുന്നതിനായി ഇവിടെ ഉദ്ധരിക്കാം: – കടത്തനാട്ടുകാരൻ ഒരു മാന്ത്രികനാശാൻ, സർപ്പദംശമുണ്ടായതു നിമിത്തം കാലു പഴുത്തു വശംകെട്ടു പല വിഷഹാരികളെ തിരഞ്ഞ് അലയുമ്പോൾ കോഴിക്കോട്ടുകാർ ചിലർ പറഞ്ഞു സ്വാമികളുടെ മാഹാത്മ്യം അറിവാനിടയായി. ഉടനെ അയാൾ മൂവാറ്റുപുഴയിൽച്ചെന്നു സ്വാമിയെക്കണ്ടു വിവരം ധരിപ്പിച്ചു കുറെ വെള്ളം ജപിച്ചു കൊടുക്കണമെന്നാവശ്യപ്പെട്ടു. സ്വാമികൾ അപ്പോൾ, സാധാരണക്കാർക്കു വശമില്ലാത്ത ലിപിയിലുള്ള ഒരു ഗ്രന്ഥം പറഞ്ഞുകൊടുത്തു പകർത്തിച്ചുകൊണ്ടിരിക്കയായിരുന്നു. 'മന്ത്രതന്ത്രങ്ങൾ ഈയിടെ നിറുത്തിവെച്ചിരിക്കയാണ്' എന്നുപറഞ്ഞു സ്വാമികൾ അതിൽനിന്നും ഒഴിഞ്ഞു. എന്നിട്ടും അയാൾ നിർബന്ധമായി അടുത്തുകൂടി വെള്ളമൊഴിക്കാറാകുമ്പോൾ പറയണമെന്നു യാചിച്ചുകൊണ്ട് ഒരേ നിലയിൽനിന്നു. 'സിദ്ധാന്തി വഴക്കറിയില്ല' എന്നു പറയുംപോലെ അയാൾ മന്ത്രാവൃത്തി ക്രമത്തിൽ വീണ്ടുംവീണ്ടും പ്രാർത്ഥിച്ചപ്പോൾ 'അത്ര നിർബന്ധമാണെങ്കിൽ വെള്ളം ഒഴിച്ചുകൊള്ളണം' എന്നു സ്വാമികൾ കല്പിച്ചു. അയാൾ അപ്രകാരം ചെയ്തിട്ട് അവിടെനിന്നും പോയി. മൂന്നാംദിവസം തിരിച്ചുവന്നു വ്രണം ഉണങ്ങിയതായി പറഞ്ഞു സ്വാമികളെ വന്ദിച്ചു സ്വന്തനാട്ടിലേക്കു പോകയും ചെയ്തു. ഇവിടെ വ്രണാരോപണത്തിനു കാരണം ശങ്കിക്കുന്നവർ 'കാരണനാശേ കാര്യനാശഃ' എന്നുള്ള നയം മനസ്സിലാക്കിക്കൊള്ളട്ടെ. സ്വാമികളുടെ അപാരമായ മനഃശക്തി, മന്ത്ര

സിദ്ധി, ഭൂതദയ ഇവയ്ക്ക് ഈ കഥ ഒരുത്തമ ദൃഷ്ടാന്തമാകുന്നു. ഇനി സ്വാമികളുടെ യോഗവൃത്തിയെ തുടരുന്നു. പരാപേക്ഷകൂടാതെ യോഗചര്യയിൽ കൂടുതൽ സൗകര്യം സമ്പാദിക്കുന്നതിന് ഏതെങ്കിലും ഒരു ശമ്പളം ലഭിച്ചാൽ എളുപ്പമുണ്ടെന്നു പരമഗുരുപാദരുടെ അരുൾകൂടി ഉണ്ടാവുകയാൽ സ്വാമി, ഇതിനിടയ്ക്ക്, സർക്കാർ ജോലിക്കായി ഉറ്റുശ്രമിച്ചു. അതിലേക്കു തിരുവനന്തപുരത്തു പോയി കുറെനാൾ താമസിക്കേണ്ടിവന്നു. യത്നം സഫലമായെന്നു വന്നപ്പോൾ ഏതോ കാരണവശാൽ അതു ത്യജിക്കയാണ് ചെയ്തത്. തൃപ്പൂണിത്തുറ രാജധാനിയിൽ ഒരു 'പണി' കൊടുക്കാമെന്നു പറഞ്ഞിരുന്നതും കാരണങ്ങളാൽ ഉപേക്ഷിച്ചുകളഞ്ഞു. പരാധീനത മാർഗ്ഗലംഘിയാകയാൽ, ഇതെല്ലാം സ്വാമികളുടെ പൂർവ്വപുണ്യമൂലകംതന്നെ. ഞാൻ ഇങ്ങനെ പറഞ്ഞതു നിർമ്മൂലമല്ലെന്നു കാണിപ്പാൻ ഒരു കഥ ഉദാഹരിക്കാം. അടുത്ത കാലത്തു ഭൂഖണ്ഡാന്തരങ്ങളിൽപോലും പ്രഥിതനായിരുന്ന ഒരു പ്രൊഫസർ എഫ്. എ. പരീക്ഷയിൽ ജയിച്ച ഉടൻ ഷൾശാസ്ത്ര പാരംഗതനും ബ്രഹ്മവിദ്വരനുമായിരുന്ന 'സുന്ദരസ്വാമി'കളുടെ അന്തേവാസിയായി കൂടി; എന്നുതന്നെയല്ല വിവിദിഷാസന്ന്യാസം കൈക്കൊൾകയും ചെയ്തു. അങ്ങനെയിരിക്കെ ആ വിദ്യാർത്ഥിയുടെ പ്രിയപിതാവു സ്വാമിയുടെ അടുക്കൽചെന്നു സങ്കടപ്പെടുകയാൽ ടി വിദ്യാർത്ഥിയെ മടക്കി അയച്ചുകൊടുത്തു. പിന്നീട് ആ വിദ്വാൻ ബി. എ., എം. എ. എന്നീ പരീക്ഷകളിൽ അതിപ്രശസ്തമാംവണ്ണം വിജയം സമ്പാദിച്ചു. ക്രമേണ വിദ്യാഭ്യാസവകുപ്പിലെ അധ്യക്ഷസ്ഥാനവും, സമ്പാദ്യമായി അനേകലക്ഷം ഉറുപ്പികയും കരസ്ഥമായി. ആംഗലഭാഷയിലെന്നപോലെ ദ്രാവിഡഭാഷകളിലും സംസ്കൃതത്തിലും അളവറ്റ പാണ്ഡിത്യവും സമ്പാദിച്ചു. അതിനതിനു ദ്രവ്യാശയും വർദ്ധിച്ചു വെറും ലൗകികനായി തീർന്നു സജ്ജനങ്ങളെ കാണുമ്പോൾ മാത്രം "കദാ നിലിമ്പനിർസരീനികുഞ്ജകോടരേ വസൻ വിമുക്തദുർമ്മതിഃസദാ ശിരസ്ഥമഞ്ജലിം വഹൻ; വിമുക്തലോലലോചനാ ലലാമഫാലലഗ്നകം ശിവേതി മന്ത്രമുച്ചരൻ കദാ സുഖീ ഭവാമ്യഹം" എന്നു ദശവക്ത്രൻ പറഞ്ഞതുപോലെ പറഞ്ഞു കാലംകഴിച്ചുകൂട്ടിയെന്നു പ്രസ്താവിച്ചാൽ കഴിഞ്ഞല്ലോ.

മേൽവിവരിച്ച കാലത്തിനിടയ്ക്കു സ്വാമികൾ ശരീരശുദ്ധികരമായ ധൌതി, ജലബസ്തി, നൌലി മുതലായ പഞ്ചകർമ്മങ്ങൾ പരിശീലിച്ചു. സുഷുമ്നാന്തസ്ഥിതനായ ചന്ദ്രങ്കൽനിന്നും അനർഗ്ഗളം ഗളിക്കുന്ന അമൃതം സദാ ആസ്വദിക്കത്തക്കവിധം ഖേചരിമുദ്രാബന്ധത്തിൽ ദാർഢ്യം സമ്പാദിച്ചു. കുംഭകാന്തമായ ബഹുവിധ പ്രാണായാമക്രിയകൊണ്ടു പ്രാണജയം വരുത്തി. ഇത്രയുമായപ്പോൾ ചിത്തവൃത്തി പാടെ ലൌകികം വിട്ടു യോഗചര്യയിൽ തന്നെ നിലീനമായിബ്ഭവിച്ചു. അന്നു തിരുവനന്തപുരത്തുനിന്നു കുറെദൂരെ ഒരിടത്തു വാസം ചെയ്തിരുന്ന യോഗിയായ ഒരു ആത്മജ്ഞാനിയെ കാണ്മാൻ ഇട വന്നു. അദ്ദേഹം നമ്മുടെ പരമഭട്ടാരയോഗീന്ദ്രന്റെ ഒരു ആശ്രിതനായിരുന്നു. ആ മഹാന്റെ നിർദ്ദേശമനുസരിച്ചു കട്ടുപ്പലവണാദികളെ തീരെ ഉപേക്ഷിച്ച് ആഹാരരീതിയെ ഒന്നു നവീകരിച്ചു. സഞ്ചാരം കഴിഞ്ഞു സ്വാമികൾ പറവൂർ ചെന്നു ഗുരുപാദദർശനം ചെയ്ത അവസരത്തിൽ പെട്ടെന്ന് ആഹാരനിയമനം ചെയ്തതിനെ സംബന്ധിച്ച് അദ്ദേഹം ശാസിച്ചു. ഈ മഹാന്മാർക്ക് അഭിപ്രായവ്യത്യാസമുണ്ടായിട്ടല്ല ഇങ്ങനെ സംഭവിച്ചത്. കട്ടുപ്പലവണാദികൾ യോഗചര്യയ്ക്കു തീരെ പറ്റിയതല്ലെന്നുള്ള പക്ഷത്തിന്മേൽ ഒരു മഹാൻ അതിനെ ഉപേക്ഷിക്കണമെന്നു പറഞ്ഞു. ദേഹയാത്രയ്ക്കു പ്രതിബന്ധമാകത്തക്കവിധം, ചിരപരിചിതമായ കട്ടുമ്ലാദികളെക്കൂടി ത്യജിച്ച്, പത്ഥ്യമാചരിച്ചാൽ "വൃദ്ധിമിഷ്ടവതോ മൂലമപി നഷ്ടം" എന്നപോലെ പരിണമിച്ചേക്കുമെന്നു ഗുരുപാദർ വിചാരിച്ചു. ഇങ്ങനെയാണ് വാസ്തവം. പിന്നീട് ഗുരുപാദാജ്ഞാനുസാരം കട്ടുമ്ലരസാഹാരം ക്രമപ്പെടുത്തി വന്നു മൂന്നുമാസക്കാലംകൊണ്ടു പഴയരീതി നിശ്ശേഷം മാറ്റി. അപ്പോൾ സ്വാമികൾക്ക് ഇരുപ

ത്തിയൊന്നാമത്തെ വയസ്സിന്റെ പ്രാരംഭദശയായിരുന്നു. അന്നുമുതൽ പരിപ്പും നെയ്യും, പാലുംകൂട്ടി ഒരുനേരം മാത്രം ഊണ് കഴിച്ചുതുടങ്ങി. ഈ രീതി 12 വർഷക്കാലം ആച രിച്ചു.

യോഗമാത്രാഭ്യാസം പരമപുരുഷാർത്ഥസിദ്ധിയ്ക്കു പര്യാപ്തമാകയില്ലെന്നും ജ്ഞാന മാണ് മുക്തിക്കു കാരണമെന്നും അതിനു വേദാന്തശ്രവണംകൂടി ശീലിക്കണമെന്നും ഇന്നയിന്ന ഗ്രന്ഥം ആദ്യമായി നോക്കണമെന്നും ഗുരുതിരുവടി നിർദ്ദേശിക്കയാൽ സ്വാമി കൾ തമിഴ്ഭാഷയിലുള്ള വാസിഷ്ഠം, നിഷ്ഠാനുഭൂതി, നവനീതസാരം മുതലായവ പഠി ക്കാൻ ആരംഭിച്ചു. 'ബ്രഹ്മാനന്ദമതം' പ്രചരിച്ചുവരുന്ന ഇക്കാലത്തു 'യോഗാഭ്യാസംകൊണ്ടു മാത്രം മുക്തി സിദ്ധിക്കയില്ല; ജ്ഞാനമാർഗ്ഗത്തിന്റെ കരാവലംബം കൂടി ഉണ്ടായിരിക്കണം' ഈവിധമുള്ള അഭിപ്രായങ്ങൾ കേട്ടാൽ ചിലർക്കു രസമാകയില്ല. സന്ദർഭവശാൽ അതു പറയാതെയും കഴികയില്ല. ഈ സ്ഥിതിയ്ക്ക് ഇതിനെക്കുറിച്ചു രണ്ടു വാക്കെങ്കിലും സമാ ധാനം പറയാതെ ഇവിടെ കടന്നുപോയാൽ സ്വാമികളുടെ അഭ്യാസത്തിലും ഫലത്തിലും ഒക്കെ അവ്യുല്പന്നമതികൾക്കു വിപ്രതിപത്തിയുണ്ടാകാനിടയുണ്ട്. അതിന്റെ നിവൃത്തി ക്കായി യോഗജ്ഞാനശബ്ദങ്ങളെ സമ്പ്രദായരീത്യാ വിവരിക്കുന്ന പ്രബലപ്രമാണാംശ ങ്ങളെ ഇവിടെ കാണിക്കുന്നു: - "ന സാംഖ്യജ്ഞാനേന വേദനിരപേക്ഷേണ യോഗ മാർഗ്ഗേണ വാ നിശ്രേയസമധിഗമ്യത ഇതി." കാപിലജ്ഞാനവും വൈദികജ്ഞാനമനു സരിക്കാത്ത യോഗമാർഗ്ഗങ്ങളും-ഹഠയോഗലംബികായോഗലയയോഗമന്ത്രയോഗരാജയോ ഗക്രിയകൾ-മോക്ഷത്തിനുതകുന്നതല്ല; ഇങ്ങനെ ശങ്കരഭഗവൽപാദാചാര്യർ സിദ്ധാന്തി ച്ചിരിക്കുന്നു. അപ്പോൾ ജ്ഞാനസംയുക്തമല്ലാത്ത യോഗാഭ്യാസം നിരർത്ഥമെന്നു സിദ്ധി ക്കുന്നുണ്ട്. ആ സ്ഥിതിക്കു 'ബ്രഹ്മാനന്ദമതം' കുമതം എന്നല്ലാതെ എന്തു പറയേണ്ടു! അങ്ങനെയായാൽ 'മോക്ഷപ്രദീപാ'ദികളിൽ യോഗംകൊണ്ടുമാത്രം മുക്തിയുണ്ടെന്നു സ്ഥാപിക്കുന്ന തരം പ്രമാണങ്ങൾ ഉദാഹരിക്കുന്നതോ എന്നു ശങ്കയുണ്ടായേക്കാം. "യത്തു ദർശനമുക്തം തല്ക്കാരണം സാംഖ്യയോഗാഭിപന്നമിതി വൈദികമേവ തത്ര ജ്ഞാനം ധ്യാനം ച സാംഖ്യായോഗശബ്ദാഭ്യാമഭിലപ്യതെ". ശാസ്ത്രങ്ങളിൽ എങ്ങാനും യോഗം മോക്ഷത്തിനു കാരണമെന്നു പറഞ്ഞുകണ്ടാൽ ആ യോഗശബ്ദത്തിനു വൈദികരീതിയെ അവലംബിച്ചുള്ള ധ്യാനമെന്ന് അർത്ഥകല്പനം ചെയ്യേണ്ടതാണ്. ഇങ്ങനെ ആചാര്യസ്വാ മികൾ സമാധാനം ചെയ്തിരിക്കകൊണ്ട് ആ സന്ദേഹവും നിവൃത്തിയാകുന്നല്ലോ. ഈ ഭാഗത്തെപ്പറ്റി ഇതിലധികം അറിയണമെന്നാഗ്രഹിക്കുന്നവർ പ്രാചീനമലയാളാദി മഹാ നിബന്ധങ്ങളുടെ കർത്താവായ പരമഗുരുപാദർ എഴുതിയിട്ടുള്ള 'മോക്ഷപ്രദീപനിരൂപണം' പുറത്തിറങ്ങുന്നതുവരെ ക്ഷമിക്കണമെന്നു മാത്രമേ തല്ക്കാലം പറവാൻ നിവൃത്തിയുള്ളൂ.

സ്വാമികൾ തമിഴിലുള്ള വേദാന്തഗ്രന്ഥങ്ങൾ പഠിക്കാൻ തുടങ്ങിയെന്നു മേൽപ്രസ്താ വിച്ചല്ലോ. എന്നാൽ ആ ഭാഷയിലുള്ള അരോചകം അദ്ദേഹത്തെ അതിൽനിന്നും അധികം താമസിയാതെ ഒട്ടകറ്റി. അതിനുശേഷം സംസ്കൃതഭാഷയിലുള്ള വേദാന്തഗ്രന്ഥങ്ങൾ വായിക്കുന്നതിലേക്ക് ആ ഭാഷാസംബന്ധമായ വ്യുല്പത്തിക്കുറവു പരിഹരിക്കാൻ തുടങ്ങി. സന്തോഷപൂർവ്വം കൈക്കൊള്ളുകയോ അഭിനന്ദിക്കുകയോ ചെയ്യുന്ന ഏതു കാര്യത്തിലും ക്ലേശലേശം തോന്നാതെ സർവഥാ ഉറ്റുശ്രമിക്കുന്ന സ്വഭാവം സ്വാമികളിൽ ഏതാവൽപര്യന്തം നിന്നുപോരുന്ന ഒന്നാണ്. 'വൃത്തി' കുണ്ഠിതയാകാത്തിടത്തോളംകാലം സമുദ്രജലസേകംപോലും ദുസ്സംപാദമായി തോന്നുകയില്ലെന്നാണ് അവിടുത്തെ പക്ഷം. 'കർണ്ണാമൃത'കാരൻ തൽഗ്രന്ഥനിർമ്മിതിക്കു മുൻ അടുത്ത അവസരത്തിൽ ശവശരീരത്തെ ആധാരമാക്കിക്കൊണ്ടു നദിയെ തരണം ചെയ്തതും മറ്റും ഇഷ്ടവസ്തുപര്യന്തം നീണ്ടു തടിച്ചുകിടന്ന വൃത്തിയുടെ അകുണ്ഠശക്തികൊണ്ടാണല്ലോ. വേദാന്തികളിൽ സാധാ

രണ കണ്ടുവരാറുള്ള ഉദാസീനത-അതായതു മടി-ഇദ്ദേഹത്തെ ഒട്ടും ബാധിച്ചിട്ടില്ല. എന്നാൽ, സ്വാമികൾക്ക് ഉദാസീനത ഒരു സംഗതിയിലും ഇല്ലയോ എന്ന് ഒരാൾ ചോദിച്ചതിന്-, മുന്തിരിങ്ങയോ ഈന്തൽപഴമോ തിന്നുന്ന അവസരത്തിൽ അതിന്റെ അരി തുപ്പിക്കളയുന്നതിലും പഴത്തിന്റെ തോടുരിച്ചു തിന്നുമ്പോൾ അതിനകത്തെ നാരുകളയുന്നതിലും ബാല്യത്തിൽ മടിയുണ്ടായിരുന്നെന്നും വല്ല ഒരു സംഖ്യയും വീതിക്കയോ മറ്റോ ചെയ്യേണ്ടിവന്നാൽ അല്പന്മാരെ ആശ്രയിക്കേണ്ടിവന്നാലും അതു സ്വയം നിർണ്ണയിക്കുന്നതിൽ ആ മടി സ്ഥാനം പിടിച്ചിട്ടുണ്ടെന്നും ഉത്തരം പറഞ്ഞതായി കേട്ടിട്ടുണ്ട്. ഇത് അത്രമേൽ പരപ്രത്യക്ഷമായ സംഗതിയല്ലല്ലോ. കൂടാതെ, കാര്യശരീരത്തിൽ ഇതിനു സംഘടനവുമില്ല. ആകയാൽ മേൽ സൂചിപ്പിച്ച വിധമുള്ള സ്വഭാവദൃഢത യോഗജ്ഞാനാഭ്യാസങ്ങളിൽ അടിയ്ക്കടി ഉൽക്കർഷത്തെ പ്രദാനം ചെയ്തുകൊണ്ടിരുന്നു. ഈ അവസരത്തിൽ സംഭവിച്ച ഒരു സംഗതി സ്വാമികളുടെ തിതിക്ഷാദിഗുണത്തെ പ്രകാശിപ്പിക്കുന്നതിന് ഉപയുക്തമാകയാൽ ഇവിടെ വിവരിക്കുന്നു: - ഒരിക്കൽ സ്വാമികൾ ഒരു വഴിയാത്ര ചെയ്കയായിരുന്നു. അപ്പോൾ ഒരു പാന്ഥൻ ചോവൻസ്വാമികളുടെ ഊരുംപേരും ചോദിച്ചതിന് ഇഷ്ടമായ മറുപടി കിട്ടായ്കയാൽ ആ മൂർഖൻ സ്വാമികളെ കുറെ ശകാരിച്ചു. ടിയാനോട് അതിനുശേഷം ചോദിക്കാൻ തക്കയാളുകൾ ആ സ്ഥലത്തു സ്വാമികൾക്കു സ്വാധീനത്തിലുണ്ടായിരുന്നിട്ടുകൂടി ഒരക്ഷരംപോലും മറുപടി പറയാതെ സ്വാമികൾ പോകുകയാണ് ചെയ്തത്. സ്വാമികൾ, അക്കാലത്ത് ബാഹ്യാലംബനത്തെ അത്യാവശ്യത്തോളമേ കൈക്കൊണ്ടിരുന്നുള്ളൂ. അവിടം കഴിഞ്ഞാൽ മനസ്സിനെ ഉടൻ നിരാലംബമാക്കി വച്ചുകൊള്ളുകയാണ് പതിവ്. ഇക്കാരണത്താൽ വാഗ്വ്യാപാരം സ്വാമികൾക്ക് അന്നു കുറവായിരുന്നുവെന്നു പല മാന്യന്മാരും ബിരുദധാരികളും പറഞ്ഞുകേട്ടിട്ടുണ്ട്. അതുകൊണ്ട് ആ മന്ദനോട് ആദ്യം ഉത്തരം പറഞ്ഞില്ലെന്നല്ലാതെ ഔദ്ധത്യംകൊണ്ടു മറ്റുമല്ല മൗനമവലംബിച്ചതെന്ന് അന്നുമിന്നും സാധുമനുഷ്യരോടുള്ള അവിടുത്തെ പെരുമാറ്റംകൊണ്ടറിയാം. 'യഥാ വിപണഗാ ലോകാ വിഹരന്തോപ്യസൽസമാഃ' എന്നപോലെയായിരുന്നു സ്വാമികളുടെ അപ്പോഴത്തെ ചിത്തവൃത്തി. ഒരിക്കലും ശകാരവാക്കുകൾ - അതിലും വിശേഷിച്ച് ഒരു താണജാതിക്കാരന്റെ നിന്ദാവചസുകൾ കേട്ടു പരിചയിച്ചിട്ടാല്ലാതിരിക്കെ പെട്ടെന്നുണ്ടായ ഈ സംഭവത്തെക്കുറിച്ച് സൗകര്യമുണ്ടായിരുന്നിട്ടും, കോപിക്കാതിരുന്നതുനോക്കുമ്പോൾ ദുരതിക്രമമായ സ്വഭാവത്തെ ശരിക്കു ജയിച്ചിരുന്നതായി ഉന്നയിക്കാൻ വഴിയുണ്ട്.

ഇപ്പോൾ, സ്വാമികളുടെ സകലവിധ ശ്രേയോഭിവൃദ്ധിക്കും നിദാനഭൂതനായിരുന്നരുളുന്ന പൂജ്യപാദപരമസൽഗുരുമഹാരാജനെ സംബന്ധിച്ച്, ചരിത്രാംഗമായി കുറഞ്ഞൊന്നു പരിചിന്തനം ചെയ്യേണ്ട ഘട്ടത്തിൽ നാം എത്തിയല്ലോ. തീർത്ഥപാദസമ്പ്രദായപ്രവർത്തകനും 'ശ്രീവിദ്യാധിരാജതീർത്ഥപാദപരമഭട്ടാരസ്വാമികൾ' എന്ന പരിശുദ്ധ നാമത്താൽ സുപ്രസിദ്ധനുമായ ഈ മഹാത്മാവു തിരുവനന്തപുരരാജധാനിയിൽനിന്നു മൂന്നുനാഴികയോളമകലമുള്ള ഒരു ഗ്രാമത്തിൽ ഏ. ഡി. 1852 ചിങ്ങമാസത്തിൽ ഭരണിനക്ഷത്ര ദിവസം ധനുലഗ്നസമയം ഭൂലോകജാതനയായി. ഇദ്ദേഹത്തിന്റെ മൂലകുടുംബം നെയ്യാറ്റുങ്കരെ ആയിരുന്നു. അവിടെ ഇപ്പോഴും ഇദ്ദേഹത്തിന്റെ ദായാദന്മാരിൽ ചിലരുണ്ട്. സുപ്രസിദ്ധപണ്ഡിതശിഖാമണിയും അതിവർണ്ണാശ്രമിയുമായിരുന്ന ഹരിഹരശാസ്ത്രികളുടെ ശിഷ്യനായി ഒരാൾ ഈ കുടുംബത്തിലുണ്ടായിരുന്നു. ആ മഹാൻ സന്ധ്യാസമയത്ത് ഒരിക്കൽ ബ്രഹ്മനിഷ്ഠനായിരിക്കവെ പരമപദമടഞ്ഞതായി കേൾവിയുണ്ട്. തന്റെ ചരമം ഈവിധമായിരിക്കുമെന്ന് അദ്ദേഹം വളരെ മുമ്പുതന്നെ ഭാര്യയോടു പറഞ്ഞിരുന്നു. ഗാർഹസ്ഥ്യമവലംബിച്ചിരിക്കുന്നവർക്കു ബ്രഹ്മപദം ദൂരത്താണെന്നു വല്ലവരും ശങ്കിക്കുന്നതായാൽ പ്രാചീ

നന്മാരായ ജനകൻ, അശ്വപതി, കേകയൻ മുതലായവരെയും ആധുനികന്മാരായ ഖണ്ഡനകാരാചാര്യൻ, വാചസ്പതിമിശ്രൻ തുടങ്ങിവരെയും മുൻനിർത്തി നോക്കേണ്ടതാണ്. ഗൃഹസ്ഥാശ്രമിയായിരുന്നെങ്കിലും, ബ്രഹ്മനിഷ്ഠന്റെ നിലയിൽ, കുഴി തുരന്നു ഭസ്മമിട്ടാണ് ഇദ്ദേഹത്തിന്റെ ദിവ്യവിഗ്രഹം സ്ഥാപിച്ചത്. പരമഗുരുപാദരുടെ ദായാദനായി നാരായണമൗനി എന്ന മറ്റൊരു മഹാനുണ്ടായിരുന്നു. അദ്ദേഹം അജഗരവൃത്തിയെ അവലംബിച്ച് ജീവിതം നയിച്ചുപോന്നു. തിരുവനന്തപുരത്തു പത്മതീർത്ഥക്കരയിലിരുന്ന അവധൂതാശ്രമിയോട് അദ്ദേഹത്തിനു വളരെ സാദൃശ്യമുണ്ടായിരുന്നുവെന്നാണ് കേൾവി. അദ്ദേഹത്തിന്റെ വൃത്തികളെ സൂക്ഷിക്കുന്നപക്ഷം, ജനനം ഏതോ കർമ്മശേഷഭുക്തിക്കുമാത്രമെന്ന് ആർക്കും തോന്നിപ്പോകും. മേൽപറഞ്ഞവർ രണ്ടുപേരും കൂടാതെ പരമഭട്ടാരസ്വാമികൾക്ക്, ലോകോത്തരവിദ്വാനായ ഒരു മാതുലനുണ്ടായിരുന്നു. ശ്രീഭോജദേവപ്രതിമനായിരുന്ന സ്വാതിതിരുനാൾ മഹാരാജാവിൽനിന്നും അദ്ദേഹത്തിനു ലഭിച്ചിരുന്ന വിദ്വത്സംഭാവന-വർഷാശനം-അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിനു മതിയായ തെളിവാകുന്നു. ആ മഹാൻ, ശ്രീശങ്കരാചാര്യപ്രണീതമായ 'സൗന്ദര്യലഹരി'യിലെ "മുഖം ബിന്ദും കൃത്വാ" എന്ന ശ്ലോകത്തെ എൺപത്തൊന്നുവിധം വിവരിച്ച് ഒരു ശാസ്ത്രിയെ കേൾപ്പിച്ചതിൽ ശാസ്ത്രികൾ വാങ്മനോദാസ്യമടഞ്ഞുപോയി. അദ്ദേഹം ആ കാലത്ത് 'ഉമ്മണിനായനാചാര്യ'നെന്നു പ്രസിദ്ധി നേടിയിരുന്നു. ആജന്മബ്രഹ്മചാരിയും ഒരു വലിയ വേദാന്തിയും ആയിരുന്നു അദ്ദേഹം. ഇങ്ങനെയുള്ള മഹാപുരുഷന്മാരാൽ അലംകൃതമായിരുന്ന ഒരു കുടുംബത്തിലാണ് പരമഗുരുസ്വാമിതിരുവടി അവതരിച്ചത്. മാതാവിന്റെ പേരു 'തിരുനങ്കേയി' എന്നും പിതാവിന്റെ പേര് 'അനന്തശർമ്മൻ' എന്നും ആയിരന്നു. പിതൃസന്നിധിയിൽനിന്നും വടിവീശ്വരത്തു താമസിച്ചും പരമഗുരുപാദർ പ്രാഥമികവിദ്യാഭ്യാസം ചെയ്തുപോന്നു. കല്ലടക്കുറിശ്ശിയിലും മറ്റും താമസിച്ചു തമിഴ് 'ഇലക്കണം', ഉയർന്നതരം സംസ്കൃതശാസ്ത്രങ്ങൾ ഇവ അഭ്യസിച്ചു. 'സുബ്ബാജടാപാഠി' എന്ന പ്രസിദ്ധവിദ്വാനും മറ്റുമായിരുന്നു പരദേശങ്ങളിൽ അദ്ദേഹത്തിന്റെ ഗുരുക്കന്മാർ. ശാസ്ത്രപാഠം കഴിഞ്ഞതിനുശേഷം ഒരു ദ്രാവിഡഗുരുവിനോടുകൂടി താമസിച്ചു യോഗാഭ്യാസക്രമങ്ങൾ മനസ്സിലാക്കാൻ തുടങ്ങി. അന്ന്, യദൃച്ഛയാ ആഗതനായ ഒരു അവധൂതൻ പുറകെ കൂടിയ പലരെയും ക്രമേണ അകറ്റിവിട്ടു പരമഗുരുപാദരുമായി കുറെദൂരം നടന്നിട്ട് ഒരു വിജനപ്രദേശത്തിരുന്ന് അവിടെവച്ചു സ്വാമി തിരുവടിക്കു ജ്ഞാനോപദേശം (മഹാവാക്യാനുസാരമായി) ചെയ്ത് 'കരാമലകം' പോലെ ആത്മസാക്ഷാൽകാരം നൽകി അനുഗ്രഹിച്ചു. പിന്നെ ആ അവധൂതഗുരുവിനെ ഇതുവരെ കണ്ടിട്ടില്ലത്രെ. ഈ സംഭവങ്ങളെല്ലാം വടിവീശ്വരത്തുവച്ചാണ് നടന്നിട്ടുള്ളത്. പരദേശത്തുനിന്നും മടങ്ങിയശേഷം പരമഗുരുപാദർ പല ദിക്കിലും സഞ്ചരിച്ചിരുന്ന കൂട്ടത്തിൽ നെടുമങ്ങാട്ടും വാമനപുരത്തും കുറെക്കാലം താമസിച്ചിരുന്നു. അവിടെ പല സ്നേഹിതന്മാരും ആശ്രിതന്മാരും അദ്ദേഹത്തിനുണ്ടായി. ഉപാധ്യായരാമകൃഷ്ണശാസ്ത്രികളുടെ അച്ഛൻ മുതലായവർ ഇതിൽ ഒരു പ്രധാനസ്ഥാനത്തെ അർഹിക്കുന്നു. അക്കാലങ്ങളിൽ അനേകവിധ കഷ്ടപ്രാരബ്ധങ്ങളും നേരിട്ടിരുന്നു. നെടുമങ്ങാട്ടുവച്ച് അഗ്നിബാധയിൽപെട്ട് അദ്ദേഹത്തിന്റെ കയ്യിലുണ്ടായിരുന്ന വളരെ ഗ്രന്ഥങ്ങൾ നശിച്ചുപോയി. ഏതാനും അപൂർവ്വഗ്രന്ഥങ്ങൾ പെട്ടിയിലാക്കി ആരോ നിക്ഷേപിച്ചിരുന്നതു മറ്റൊരിടത്തുനിന്നു ലഭിക്കയും ചെയ്തു. അനന്തരസഞ്ചാരമധ്യേ വേറൊരു സ്ഥലത്തുനിന്ന് 'മലയാള'ത്തിന്റെ പൂർവ്വചരിത്രസംബന്ധമായ 'വട്ടെഴുത്തു'ഗ്രന്ഥങ്ങൾ കിട്ടാനിടയായി. ഇവയിൽനിന്നു ചില ഭാഗങ്ങൾ 'പ്രാചീനമലയാളം' ഒന്നാം പുസ്തകത്തിൽ ഉദ്ധരിച്ചിട്ടുണ്ട്. കുറെ പ്രായംചെന്നപ്പോൾ ഇദ്ദേഹത്തിന്റെ പിതാവും, ഏകദേശം ഇരുപത്തഞ്ചാമത്തെ വയസ്സിൽ സ്വഗൃഹത്തിൽവച്ചു മാതാവും ദേഹബന്ധം വെടിഞ്ഞു. പിതാ

വിന്റെ മരണശേഷം വിസോദര്യനായ ജ്യേഷ്ഠനായിരുന്നു പരമഗുരുതിരുവടിയുടെ മാതാവിനെ രക്ഷിച്ചുപോന്നത്. സഞ്ചാരകാലത്തായിരുന്നു മാതാവിനു സുഖക്കേടാരംഭിച്ചതെങ്കിലും മരിക്കുന്നതിനുമുമ്പെ പരമഗുരുപാദർ സ്വഗൃഹത്തിലെത്തി. മരണാനന്തരം മാതൃസംസ്കാരാദികൾ കഴിച്ച് ഭവനംവിട്ടതിൽ പിന്നീട് ഇതുവരെ അദ്ദേഹം സ്വഗൃഹപ്രവേശം ചെയ്തിട്ടില്ല.

"യേനകേനചിദാഛന്നോ യേനകേനചിദാശിതഃ;
യത്ര ക്വചന ശായീ സ്യാൽ തം ദേവാ ബ്രാഹ്മണം വിദുഃ"

കിട്ടിയതു തിന്നുക, കിട്ടിയത് ഉടുക്കുക, എവിടെയെങ്കിലും കിടക്കുക, ഈ വൃത്തികളോടുകൂടിയവൻ 'ബ്രാഹ്മണൻ'-ബ്രഹ്മജ്ഞാനി-ആകുന്നു. ഈ പ്രമാണപ്പടി സർവലക്ഷണസമ്പന്നനായി "യസ്യ വർണ്ണാശ്രമാചാരോ ഗളിതഃ സ്വാത്മനിഷ്ഠയാ; സ, വർണ്ണാനാശ്രമാൻ സർവാനതീത്യ സ്വാത്മനി സ്ഥിതഃ" എന്നപ്രകാരം അതിവർണ്ണാശ്രമിയായി പരമഗുരുപാദർ സർവത്ര സഞ്ചരിക്കുന്നു. അവിടുത്തെ സഹോദരസ്ഥാനം അലങ്കരിക്കുന്നതായി ഒരു ഇളയ സന്താനവല്ലിയല്ലാതെ മറ്റാരുംതന്നെയില്ല. അതു ശാഖോപശാഖം വിജയിക്കുന്നു. ബാല്യത്തിലെ നിവൃത്തിമാർഗ്ഗനിരതനായിരുന്നതുകൊണ്ടു പരമഗുരുപാദർ വിവാഹം ചെയ്തിട്ടില്ല. തിരുജ്ഞാനസംബന്ധസ്വാമി, 'തിരുനാവുക്കരശർ' എന്ന അപ്പർസ്വാമി, ഗോവിന്ദസ്വാമി, ശ്രീമന്മധുസൂദനസരസ്വതി മുതലായ പൂർവവേദാന്തികൾ ഏതെങ്കിലും ഒരു സഗുണേശ്വരനിൽ പ്രത്യേകനിഷ്ഠയുള്ളവരായി കണ്ടിരുന്നതുപോലെ ഇദ്ദേഹത്തിനു സുബ്രഹ്മണ്യൻ ഇഷ്ടദൈവതമാണ്. തന്നിമിത്തം ഇദ്ദേഹത്തിനെ 'ഷണ്മുഖദാസർ' എന്നുകൂടി പറഞ്ഞുവരുന്നു. 'ബാലഭട്ടനാഥർ', 'ബാലാഹ്വൻ' എന്നു തുടങ്ങിയ പല നാമങ്ങളും ഈ മഹാത്മാവിനെ സംബന്ധിക്കുന്നതാണ്; എങ്കിലും "യത്സ്വാമിനോ ഭുവലയപ്രസിദ്ധം വിഭാതി 'ചട്ടമ്പി'വരാഭിധാനം" എന്ന് ഇദ്ദേഹത്തെക്കുറിച്ച് എഴുതിയിട്ടുള്ള സംസ്കൃതചരിത്രത്തിൽ പറയുംപോലെ 'ചട്ടമ്പിസ്വാമികൾ' എന്ന പേരിലാണ് ഇദ്ദേഹത്തിന് അതിയായ പ്രസിദ്ധി. യോഗത്തിലും വേദാന്താദിശാസ്ത്രങ്ങളിലും മറ്റും ഇദ്ദേഹത്തിനു പല ശിഷ്യന്മാരും ഉണ്ടായിട്ടുണ്ട്. പ്രധാന ശിഷ്യന്മാരിൽ നമ്മുടെ കഥാനായകനായ സ്വാമികൾ ദ്വിതീയസ്ഥാനത്തെ അർഹിക്കുന്നു. കാലവ്യത്യാസംകൊണ്ടു ദ്വിതീയനെന്നേ പറഞ്ഞുകൂടുവെങ്കിലും കാര്യനിലകൊണ്ട് അദ്വിതീയനെന്നു ഗണിക്കേണ്ടിയിരിക്കുന്നു. പരമഗുരുപാദരുടെ ഒന്നാമത്തെ ശിഷ്യൻ ബ്രഹ്മവിദ്വരനായ 'ശ്രീനാരായണഗുരുക്കൾ' - നാണുഗുരുവവർകൾ - ആകുന്നു. ഇദ്ദേഹം ബാല്യത്തിലേ സന്യാസയോഗം സ്വീകരിച്ച ഒരു ശ്ലാഘ്യപുരുഷനാണ്. പിതാവിന്റെ നിർബന്ധത്താൽ വിവാഹം ചെയ്തിരുന്നുവെങ്കിലും അന്നുതന്നെ അതെല്ലാം ഉപേക്ഷിച്ചിട്ട് അങ്ങുംമിങ്ങും സഞ്ചരിച്ച് 28-ാമത്തെ വയസ്സുമുതൽ പരമഗുരുപാദരെ ആശ്രയിച്ച് വേദാന്തയോഗങ്ങൾ അഭ്യസിക്കാൻ തുടങ്ങി. സ്വാനുഭൂതിപര്യന്തം വൈരാഗ്യം, ഉപരതി മുതലായ ഗുണങ്ങളിൽ ദൃഢവ്രതനായിരുന്നു. 'ത്രയോപ്യത്യന്തപക്വാശ്ചേന്മഹതസ്തപസഃഫലം' എന്നു പറഞ്ഞതുപോലെ ജ്ഞാനവൈരാഗ്യോപരതികൾ മൂന്നും തുല്യയോഗക്ഷേമത്തോട സമാശ്രയിക്കകൊണ്ട് ഇദ്ദേഹം പരമഭാഗ്യവാൻ തന്നെ. ഇദ്ദേഹത്തിന് അനേകലക്ഷം ജനങ്ങൾ സ്വാധീനത്തിലുള്ളതു ലൗകികഭാഗ്യാതിശയം. വിദ്വാനും ഒരു നല്ല കവിയുമായ ഇദ്ദേഹം ഗുരുവിനേക്കാൾ വലിയ പ്രായഭേദമുള്ള ഒരാളല്ല.

ഈ ഘട്ടത്തിൽ നാണുഗുരു അവർകളുടെ കാരണഗുരുവിഷയമധികരിച്ചു രണ്ടുവാക്കു പറയാതെ വിഷയാന്തരപ്രവേശത്തിനു നിർവാഹമില്ലാതെയിരിക്കുന്നു. നാണുഗുരു അവർകളുടെ യോഗജ്ഞാനോപദേഷ്ടാവു പരമഗുരുപാദർ തന്നയെന്നുള്ളതിൽ യാതൊരു

വിസംവാദവും ഇല്ലാതിരിക്കെ 91-ലോ മറ്റോ മിതവാദിയിൽ പകർത്തിയിരുന്ന ആ മഹാന്റെ ജീവചരിത്രം ചിലർക്ക് അല്പം ശങ്കയെ അങ്കുരിപ്പിച്ചു. അതിന്റെ നിവാരണത്തിലേക്കു ഞാൻ, 91-ധനുവിലെ 9-ാം ലക്കം ധർമ്മപോഷിണിയിൽ അടിയിൽ വിവരിക്കുന്ന ലേഖനം പ്രസിദ്ധം ചെയ്തിരുന്നു.

## "ഒരു വിപ്രതിപത്തി"

നമ്മുടെ പരിചയത്തിൽ പെട്ടിട്ടുള്ള മിക്ക സംഗതികളും നാം മറ്റൊരാളിൽനിന്ന്, അയാളോടുള്ള നമ്മുടെ അടുത്ത സഹവാസംകൊണ്ട്, ഗ്രഹിച്ചിട്ടുള്ളതാണല്ലോ. ആദ്യം നാം സംസാരിക്കാൻ വശമാക്കിയതുതന്നെ നമ്മുടെ മാതാപിതാക്കന്മാരിൽനിന്നോ ശൈശവാവസ്ഥയിൽ നമ്മോട് അടുത്ത് പെരുമാറിക്കൊണ്ടിരുന്ന മറ്റു വല്ലവരിൽനിന്നോ ആണെന്നുള്ളതു പ്രത്യക്ഷസിദ്ധംതന്നെ. ഇതുപോലതന്നെ എല്ലാ ലൗകികവിദ്യകളും നാം അഭ്യസിക്കുന്നതും അവ പരിചയിച്ച മറ്റൊരാളിൽ-ഗുരുവിൽ-നിന്നാണെന്നു കാണാം. ഈ സംഗതിയിൽ ആർക്കും വിസംവാദമുണ്ടായിരിക്കയില്ലെന്നുള്ളതു തീർച്ചതന്നെ.

എന്നാൽ പ്രകൃതിയുടെ കെട്ടുപാടിൽ നിന്നൊഴിഞ്ഞു നിരുപാധികസച്ചിൽസുഖവസ്ത്വവസ്ഥിതി, അതായതു മോക്ഷം പ്രാപിക്കുന്നതിനുമുമ്പു പറഞ്ഞപോലെ ഒരു ഗുരുവിന്റെ ആവശ്യം ഒഴിച്ചുകൂടാത്തതാണോ എന്നുള്ള സംഗതിയിൽ പല അഭിപ്രായഭേദങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. അഭിപ്രായഭേദമുണ്ടെന്നു പറഞ്ഞതു ശാസ്ത്രങ്ങൾക്കല്ല; ശാസ്ത്രിമാർക്കാണെന്നുള്ള സംഗതി ഈ അവസരത്തിൽ ഒന്നെടുത്തു പറഞ്ഞേതീരൂ. ചിലർ പറയുന്നത് ഈ വിഷയത്തിൽ ഗുരുവിന്റെ ആവശ്യമേ ഇല്ലെന്നാണ്. തനിക്ക് അന്യമായി ഒന്നുമില്ലാത്തതുകൊണ്ടു താൻ തന്നെ ഗുരുവെന്നു മേൽപറഞ്ഞ അഭിപ്രായത്തെ ഒന്നു മിനുസപ്പെടുത്തി ചിലർ പ്രസ്താവിക്കുന്നു. അങ്ങനെ പറവാൻ പാടില്ല; സകലചരാചരഗുരുവായ പരമശിവനാണ് ഗുരു; അല്ലാതെ വേറെ ഗുരുവുണ്ടോ? എന്ന് ഒരു കൂട്ടർ മുൻപറഞ്ഞവരെ ഖണ്ഡിക്കുന്നു. അദൃശ്യനായ ഒരു ഈശ്വരനെ ഗുരുവായി സ്വീകരിച്ചാൽ പോരാ; പ്രത്യക്ഷസിദ്ധങ്ങളായ ഗ്രന്ഥങ്ങൾക്ക്, കുറെക്കൂടി തെളിവായി പറഞ്ഞാൽ വേദങ്ങൾക്കാണ് ഗുരുസ്ഥാനം കൊടുക്കേണ്ടതെന്നു മറ്റു ചിലർ വാശിപിടിക്കുന്നു. അങ്ങനെ വരാൻ ന്യായമില്ല; ഗ്രന്ഥം ഗുരുവാകയില്ല; അനുഭൂതിയുള്ള ഒരാളിൽനിന്നല്ലാതെ മറ്റൊരാൾക്ക് അനുഭവമുണ്ടാകയില്ല; എന്നു പറഞ്ഞു കുറെപേർ ആ ഭാരം ഗ്രന്ഥങ്ങളുടെമേൽ നിന്നിറക്കി ഒരാളുടെ തലയിലാക്കുന്നു. ആ അഭിപ്രായം ശരിതന്നെ. എന്നാൽ ആവശ്യം പ്രമാണിച്ചു ഗുരുവിനെ ത്യജിക്കുന്നതിൽ ദൂഷ്യമൊന്നുമില്ലെന്ന് ഒരു കക്ഷി അഭിപ്രായപ്പെടുന്നു. അതു പാടില്ല; കാര്യസിദ്ധിക്കുശേഷം മുൻപറഞ്ഞതുപോലെ വല്ല സംഗതിവശാലും ഗുരുവിനെ ഉപേക്ഷിക്കേണ്ടിവന്നാൽ അങ്ങനെ ചെയ്യുന്നതുകൊണ്ടു പിശകില്ലെന്നും, അല്ലാതെ എന്നും ഒരാളെ ഗുരുവിന്റെ നിലയിൽ വെച്ചുകൊള്ളണം എന്നൊരു നിയമമില്ലെന്നും മറ്റും പൂർവാഭിപ്രായത്തിൽ ഒരു തിരുത്തുകൂടി ചേർത്തു ചിലർ ഗുരുത്വത്തിനു കാലാവധി വാദം പുറപ്പെടുവിക്കുന്നു. എന്നുവേണ്ട, ഗുരുവിഷയമായി ഇങ്ങനെ പറഞ്ഞാൽ ഒടുങ്ങാതവണ്ണം, അടിയ്ക്കടി, സന്ദേഹങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഈ കാലത്താണ് നമുക്ക് ഒരു സംഗതി അറിയേണ്ടതായി വന്നത്. ആകപ്പാടെ ഇതിന്റെ അടിസ്ഥാനക്കല്ലുതന്നെ ഇളകിക്കിടക്കുന്ന സ്ഥിതിയ്ക്ക് ഇതിൽ പ്രവേശിച്ചിട്ടേ ആവശ്യമില്ലെന്നു വച്ച് വെറുതെ ഇരിക്കരുതോ, എന്നാണെങ്കിൽ അതുപാടില്ല. നമുക്കുള്ള സന്ദേഹവും വിളിച്ചു പറക തന്നെ. ഒന്നുകിൽ അതിനൊരു സമാധാനംകിട്ടും. ഇല്ലെങ്കിൽ അതുംകൂടി മുൻപറഞ്ഞ കൂട്ടത്തിൽ കിടന്നുകൊള്ളട്ടെ. സംശയമുള്ള ദിക്കിൽ

പ്രവർത്തിച്ചു നോക്കണമെന്നാണല്ലോ പഴവന്മാർ പറയുന്നത്. അതുകൊണ്ടു പ്രകൃത ത്തിലേക്കു തിരിയുകതന്നെ.

ഈഴവസമുദായത്തിന്റെ എല്ലാ വിധത്തിലുള്ള അഭ്യുന്നതികൾക്കും കാരണഭൂതനായ ശ്രീലശ്രീ നാരായണഗുരു അവർകളുടെ കാരണഗുരുവിഷയത്തിലാണ് എനിക്കു സന്ദേഹം നേരിട്ടിരിക്കുന്നത്. രേഖാമൂലമായ ചില തെളിവുകൾകൊണ്ടും ചില മഹാത്മാക്കളുടെ സന്നിധാനത്തിൽനിന്നു കിട്ടിയിട്ടുള്ള വാചാതെളിവുകൾകൊണ്ടും ഈ സംഗതിയിൽ എനിക്കുണ്ടായിരുന്ന ദൃഢനിശ്ചയം ഈയിടെ 'മിതവാദി'യിൽ പ്രസിദ്ധംചെയ്തിരുന്ന നാണുഗുരുവിന്റെ ജീവചരിത്രം വായിച്ചതോടുകൂടി സംശയപ്രായമായി. അതാണ് ഇപ്ര കാരം എഴുതുന്നതിന് എന്നെ തള്ളിവിട്ടത്. ഇനി എനിക്കു കിട്ടിയ തെളിവുകൾ എന്തെ ല്ലാമായിരുന്നുവെന്നും അതുകൊണ്ടു തീർച്ചപ്പെടുത്തിയത് എന്തായിരുന്നുവെന്നും തെളി യിക്കാം. 'മിതവാദി'യിൽ ഇപ്പോൾ കണ്ട രീതിയിൽ അല്ലെങ്കിലും, ഇതിനുമുമ്പും ഇദ്ദേ ഹത്തിന്റെ ജീവചരിത്രസംക്ഷേപം ഒന്നുരണ്ടു പേർ എഴുതിയതു ഞാൻ വായിച്ചിട്ടുണ്ട്. അതിൽ ഒന്നാണ് 'ശ്രീനാരായണപരമഹംസചരിതം' വഞ്ചിപ്പാട്ട്. ഇതിന്റെ കർത്താവു 'വാഴവിളമറ്റത്തു'ജി. നാണു എന്നൊരു ഈഴവനാണ്. ഈ കൃതി, പരവൂർ വി. കേശവനാ ശാൻ അവർകൾ, മൂലൂർ എസ്. പത്മനാഭപ്പണിക്കർ അവർകൾ, എൻ. കുമാരൻ അവർകൾ ബി. എ., മുതലായ വിദ്വാന്മാരും ഈഴവപ്രധാനികളും ആയ മാന്യന്മാരുടെ സർട്ടിഫി ക്കേറ്റു സഹിതം അച്ചടിച്ചു പ്രസിദ്ധം ചെയ്തതാണ്. നാണുഗുരു അവർകളെ യോഗം അഭ്യസിപ്പിച്ച ഗുരു 'ഷണ്മുഖദാസർ' എന്നാണ് ഇതിൽ പറയുന്നത്. ആ ഭാഗം താഴെ ചേർക്കുന്നു: – "ഷണ്മുഖപാദംഭജിച്ചനന്തപുരത്തമർന്നൊരു ഷണ്മുഖദാസാഹ്വയനാം യോഗിയെക്കണ്ടു; സ്വാഗതോക്തികളും ചൊല്ലിയാഗമജ്ഞനോടുചേർന്നു യോഗവിദ്യാ ഭ്യാസവും ചെയ്തമർന്നദ്ദേഹം." കൂടാതെ, കിഴക്കെ കല്ലട ശീവേലിക്കര എ. സി. കുഞ്ഞു രാമൻ വൈദ്യനവർകളാൽ എഴുതപ്പെട്ടതും മെസേഴ്സ് കെ. സി. കേശവപിള്ള, കെ. സി. കുഞ്ഞൻവൈദ്യൻ, വി. ഏ. വേലുപ്പണിക്കൻ, തോട്ടക്കാരൻ എൻ. ഗോവിന്ദൻ വൈദ്യൻ, സി. മാധവനാശാൻ ഇവരുടെ സർട്ടിഫിക്കേറ്റു സഹിതം പ്രസിദ്ധീകരിക്കപ്പെട്ടതുമായ "ശ്രീനാരായണഗുരുസ്വാമിചരിതം" താരാട്ടിലും 'ഷണ്മുഖദാസർ' എന്ന മഹാത്മാവിനെ തന്നെ യോഗമഭ്യസിപ്പിച്ച ഗുരുവായി വിവരിച്ചിരിക്കുന്നു. "ഷണ്മുഖദാസനെന്നുള്ള മഹാ നിർമ്മലനാം യോഗി ഏകൻ, ചെമ്മെയനന്തപുരത്ത് സർവസമ്മതനായന്നമർന്നാൻ. യോഗ തന്ത്രത്തിൽ സമർത്ഥനായ യോഗിയാമദ്ദേഹത്തോട്, ലോകഗുരുസ്വാമി അക്കാലത്തു യോഗാഭ്യാസാദി പഠിച്ചു", ഇങ്ങനെ പറഞ്ഞു കാണുന്നു. ഇതുംപോരെങ്കിൽ നാണുഗുരു അവർകൾ എഴുതിയിട്ടുള്ള 'നവമഞ്ജരി' എന്ന ഖണ്ഡപദ്യകൃതിയുടെ പ്രാരംഭത്തിൽ "ശിശുനാമഗുരോരാജ്ഞാം കരോമി ശിരസാ വഹൻ; നവമഞ്ജരികാംശുദ്ധീകർത്തുമ ഹന്തി കോവിദാഃ" എന്നു ചെയ്തിട്ടുള്ള മംഗളാചരണം സ്വഗുരുവന്ദനരൂപമായിട്ടാണ് ഗണിക്കേണ്ടത്. അതിൽ 'ശിശുനാമ' എന്നതു 'കുഞ്ഞൻ' (... ചട്ടമ്പി) എന്ന പേരിനെ സൂചിപ്പിക്കുന്നതിന് ഉപയോഗിച്ചിട്ടുള്ളതാണ്. ഷണ്മുഖദാസർ, ശിശുനാമ, ബാലാഹ്വൻ, പരമഭട്ടാരസ്വാമികൾ എന്നിങ്ങനെയുള്ള പല നാമങ്ങളും പ്രാചീനമലയാളാദി ഗ്രന്ഥങ്ങ ളുടെ കർത്താവായ കുഞ്ഞൻ... ചട്ടമ്പി സ്വാമികളെ സംബന്ധിച്ചതാണെന്നു ക്രിസ്തുമത ച്ഛേദനം തുടങ്ങിയുള്ള ഗ്രന്ഥങ്ങൾ തെളിയിക്കും. അപ്പോൾ മുൻപറഞ്ഞ രണ്ടു കൃതിക ളിൽ കാണുന്ന ഷണ്മുഖദാസരും നാണുഗുരു അവർകളുടെ കൃതിയിലെ ശിശുനാമാവും കുഞ്ഞൻ... ചട്ടമ്പിസ്വാമികൾതന്നെ എന്നു തീർച്ചയായി. ഇപ്രകാരമുള്ള തെളിവുകളും ഊഹങ്ങളുംകൊണ്ടു ഗുരു, ചട്ടമ്പിസ്വാമികൾ തന്നെയെന്നാണ് ഞാൻ തീർച്ചയാക്കിയത്. അങ്ങനെയിരിക്കുമ്പോഴാണ് മിതവാദിയിൽ മുൻപറഞ്ഞ ജീവചരിത്രം കണ്ടത്. അതിലും

ചട്ടമ്പിസ്വാമികളെ തീരെ ഉപേക്ഷിച്ചിട്ടില്ല; എന്നാൽ ഗുരുസ്ഥാനത്തുനിന്നും ഡിപ്രമോഷൻ ചെയ്ത് നാണുഗുരു അവർകളുടെ ഒരു പരിചയക്കാരനാക്കിയെന്നേയുള്ളൂ. ജീവചരിത്രത്തിലെ പ്രതിപാദനം ഇങ്ങനെയാണ്. "..... ഇക്കാലത്തു സ്വാമി പ്രാചീനമലയാളം മുതലായ ഗ്രന്ഥങ്ങളുടെ കർത്താവായ കുഞ്ഞൻ.... ചട്ടമ്പി എന്ന മഹാനുമായി പരിചയപ്പെടുകയും ആ വഴി തിരുവനന്തപുരത്തു തയ്ക്കാട്ട് അയ്യാവെന്ന സുബ്രഹ്മണ്യഭക്തനും യോഗിയുമായ ഗുരുവിന്റെ അടുക്കൽനിന്നും യോഗാഭ്യാസസംബന്ധമായ ഉപദേശം കൈക്കൊൾകയും ചെയ്തു." ഇതുകൊണ്ടു യോഗം അഭ്യസിപ്പിച്ച ഗുരു അയ്യാവാണെന്നുവരുന്നു. ഈ ഒരു ലേഖനം ഇങ്ങനെ കണ്ടതുകൊണ്ടു മുമ്പു പല രേഖകളാൽ ഉറപ്പിച്ചുവച്ചിരുന്ന അഭിപ്രായത്തെ ചുവടെ പറിച്ച് എറിയാറായിട്ടില്ല. എങ്കിലും ഒരാളെ സംബന്ധിച്ചെഴുതുന്ന ജീവചരിത്രങ്ങളിൽ ഓരോന്നിലും ഓരോവിധം വ്യത്യസ്താഭിപ്രായങ്ങൾ കാണുന്നതായാൽ കാലാന്തരത്തിൽ വായനക്കാർക്ക് അവ നിരുപയോഗങ്ങളായി തീരുമെന്നുള്ളതിനാൽ ഇതിന്റെ നിശ്ചിതാഭിപ്രായം അറിയേണ്ടതുതന്നെ. നാണുഗുരു അവർകൾ ഇതു സംബന്ധമായി യാതൊരു സ്വാഭിപ്രായപ്രകടനവും ചെയ്തിട്ടുള്ളപ്രകാരം അറിവില്ല. അതുകൊണ്ട് അദ്ദേഹം തന്നെ ഈ അഭിപ്രായഭേദങ്ങളെ പരിഹരിക്കാൻ ശ്രമിക്കുന്നതു യുക്തമായിരിക്കുമെന്നു തോന്നുന്നു. അധികകാലതാമസം കൂടാതെ, മുമ്പുപറഞ്ഞ രണ്ടുപേരിൽ ആരാണ് തന്റെ യഥാർത്ഥഗുരുവെന്നു സ്ഥാപിച്ച് നാണുഗുരു അവർകൾ ഒരു ലേഖനമോ മറ്റോ പ്രസിദ്ധം ചെയ്തുകാണാൻ ആഗ്രഹിക്കുന്നു. അങ്ങനെ ചെയ്യാതിരിക്കുന്നപക്ഷം മിതവാദിയിൽ കണ്ടതിനെ വകവയ്ക്കാതെ കൂടുതൽ തെളിവുള്ള ഭാഗത്തെ ആശ്രയിച്ച് ഗുരു ചട്ടമ്പിസ്വാമികൾ തന്നെ എന്നു ഞാൻ തീർച്ചയാക്കുന്നതാണ്.

(പരമാനന്ദനാഥ:)

ഇതിനു യാതൊരു മറുപടിയും കാണാഞ്ഞ് വാസ്തവത്തിൽ ഇച്ഛാഭംഗത്തോടുകൂടി 92 വൃശ്ചികം 17-ാംതീയതിയിലെ ഒന്നാം ലക്കം മലയാളിയിൽ 'ഒരിച്ഛാഭംഗം' എന്നൊരു ലേഖനം ഞാൻ പ്രസിദ്ധം ചെയ്തിരുന്നു. ഈ കുറി മുമ്പിലത്തെപ്പോലെ വെറുതെ ആയില്ല. ഏറെ താമസിയാതെ 'ഒരു സ്വാമിഭക്തൻ' എന്നു പേരുവച്ച് ആരോ മറുപടി എഴുതിക്കണ്ടു. അതിൽ പരമഗുരുപാദർ നാണുഗുരു അവർകളുടെ ഒരു ഗുരുതന്നെയെന്നു ലേഖകൻ പൂർണ്ണമായി സമ്മതിച്ചിരുന്നു. ഈ ലേഖനപ്രതിലേഖനങ്ങൾ എല്ലാം ശങ്കാകുലന്മാരുടെ സമാധാനത്തിനായി എഴുതി എന്നല്ലാതെ മറ്റാർക്കും ഈ സംഗതിയിൽ ഭ്രമമില്ല. നാണുഗുരു അവർകളുടെ യോഗജ്ഞാനോപദേഷ്ടാവ് ചട്ടമ്പിസ്വാമികൾതന്നെയെന്ന് ഗുരുശിഷ്യന്മാർ രണ്ടുപേരും നേരെ പറഞ്ഞും അല്ലാതെയും കാലാന്തരത്തിൽ ദൃഢതരമായ ഉറപ്പുവന്നിട്ടുണ്ട്. യഥാർത്ഥം ഈവിധമിരിക്കെ അതിനെ മാറ്റിമറിക്കാൻ ശ്രമിക്കുന്ന ഏതാ'ശാനും' ഒടുവിൽ അടവു പിണങ്ങാനിടവരുമെന്നല്ലാതെ സത്യത്തിനു യാതൊരു കാലത്തും ഹാനി സംഭവിക്കുന്നതല്ല.

രണ്ടാമത്തെ ശിഷ്യൻ പ്രകൃത കഥാനായകനാണെന്നു പറഞ്ഞല്ലോ. തൃതീയശിഷ്യൻ തീർത്ഥപാദപരമഹംസസ്വാമികളാണ്. ഇദ്ദേഹത്തിനെ തിരുവിതാംകൂറിലെന്നല്ല കൊച്ചിയിലുമുള്ള മിക്ക ആളുകളും അറിഞ്ഞിരിക്കാൻ ഇടയുണ്ട്. ഇദ്ദേഹം 17-ാം വയസ്സിൽ സന്യാസാശ്രമം സ്വീകരിച്ച ഒരു ഭുവനഭൂഷണമാകുന്നു. ഇപ്പോൾ 30-നു മേൽ പ്രായം വരും. ഈ യുവസന്യാസി ഒരു വാഗ്മിയായ ഹിന്ദുമതപ്രാസംഗികനും വിദ്വല്ക്കവിയും ഉത്സാഹം മൂർത്തീകരിച്ച ശാന്തഹൃദയനുമാണ്. പരമഗുരുപാദരുടെ ബാഹ്യാത്മാവെന്നു ജനങ്ങൾ വിചാരിച്ചു പോരുന്ന 'പത്മനാഭദേശികൻ' ഒരു ഉറ്റ പ്രധാനശിഷ്യനാകുന്നു. ശങ്കരാചാര്യസ്വാമികൾക്കു 'തോടകൻ' എന്നപോലെ ഗുരുശുശ്രൂഷകൊണ്ട് ഇദ്ദേഹം മറ്റെ

ല്ലാവരിലും ഗുരുപ്രീതിക്കു പാത്രമായി തീർന്നിരിക്കുന്നു. രാമൻപിള്ളയെന്ന ഒരു പ്രിയ ശിഷ്യനെക്കൂടി ഈ അവസരത്തിൽ സ്മരിക്കേണ്ടിയിരിക്കുന്നു. ഇദ്ദേഹം ഒരുയർന്ന നില യിലുള്ള ഉദ്യോഗംകൊണ്ടു പ്രസിദ്ധനും നല്ല വേദാന്തിയുമാണെന്നുമാത്രം തല്ക്കാലം പറഞ്ഞുകൊള്ളുന്നു. തിരുവനന്തപുരം രാജകീയകോളജിൽ സംസ്കൃതാധ്യാപകവരനായ കെ. പരമേശ്വരൻപിള്ള എം. എ. അവർകൾ പരമഗുരുപാദരുടെ പ്രിയശിഷ്യരത്നമാണ്. ഇദ്ദേഹം ഗംഭീരാശയനും ആംഗലസംസ്കൃതഭാഷാപണ്ഡിതനും ഗുണജ്ഞമൗലിയു മാകുന്നു. സുബ്ബരായശാസ്ത്രി എന്ന മജിസ്ട്രേറ്റും പ്രധാന ശിഷ്യവർഗ്ഗത്തിലുൾപ്പെട്ട ആളാണ്. സാധുജനസപര്യാപരനും സജ്ജനാഗ്രണിയും ശ്രീകണ്ഠേശ്വരംഭ ജനമഠാധി പതിയും ആയ 'ശിവരാമബ്രഹ്മനിഷ്ഠ'നും പരമഗുരുപാദരുടെ ഒരു മുഖ്യശിഷ്യൻ തന്നെ. ഗുരുവിന് ഇദ്ദേഹത്തിനെക്കുറിച്ച് അന്യസാധാരണമല്ലാത്ത കരുണയുള്ളതായി അറിയാം. കൊറ്റിനാട്ടു മിസ്റ്റർ കെ. നാരായണപിള്ളയും ശിഷ്യഗണത്തിലുൾപ്പെടും.

ഭുവനപാവനചരണനായ ഈ മഹാത്മാവിന്റെ ശിഷ്യസമൂഹത്തിൽനിന്നും 'സ്ഥാലീ പുളാക'ന്യായേന ചിലരെ ഉദ്ധരിച്ചുകാണിച്ചു. ശേഷം, വിസ്തരശങ്കയാൽ വിടേണ്ടിവന്നു. ഇനി പരമഗുരുപാദർ രചിച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽ ചിലതു സാരസംക്ഷേപസമേതം വിവ രിക്കുന്നു. (1) 'വേദാധികാരനിരൂപണം' ഇതിൽ നാനാജാതികൾക്കും വേദപഠനത്തിന ധികാരമുണ്ടെന്നു ബഹുയുക്തിപ്രമാണങ്ങൾ ഉദാഹരിച്ചു സ്ഥാപിച്ചിരിക്കുന്നു. (2) 'പുനർജ ന്മനിരൂപണം' ഈ ഗ്രന്ഥരത്നത്തിൽ, പാശ്ചാത്യപണ്ഡിതന്മാർ, നാസ്തികന്മാർ മുത ലായവരുടെ പ്രൗഢയുക്തിവാദങ്ങളെ ഖണ്ഡിച്ചു പുനർജനിയുണ്ടെന്നു സാധിച്ചിരി ക്കുന്നു. (3) 'ചിദാകാശലയം' ഇതു ശുദ്ധ വേദാന്തത്തെ ഏതു പാമരനും അറിയത്തക്ക വിധം പ്രതിപാദിക്കുന്നു. ഇപ്രകാരം അനേകഗ്രന്ഥങ്ങൾ നവീനയുക്തികളെ ഘടിപ്പിച്ചു രചിച്ചിട്ടുണ്ട്. എന്നാൽ ഒരു സംഗതിയിലും നിർബ്ബന്ധബുദ്ധി ഇല്ലാത്തതുകൊണ്ട് അച്ചടി ക്കാൻ ഇടയാകാതെ ചിലതു കയ്യെഴുത്തു പുസ്തകമായും ചിലതു നിക്ഷിപ്തസ്ഥാനാപ സ്മൃതിയിൽ വിലയിച്ചും ഇരിക്കുന്നു എന്നു പറയാതെ നിവൃത്തിയില്ല. പരമഗുരുസ്വാമി കൾ ഉത്തരതിരുവിതാംകൂറിൽ അധിവസിച്ചിരുന്ന സംഗതിയെയും ആ കാലത്തു നിർമ്മിച്ച ചില ഗ്രന്ഥങ്ങളെയും സംബന്ധിച്ചാകുന്നു മേലിൽ പ്രസ്താവിക്കാൻ തുനിയുന്നത്. ഇദ്ദേഹം ഏറ്റുമാനൂർ ക്ഷേത്രത്തിനു സമീപവും വൈക്കത്തും മൂവാറ്റുപുഴയും ആലുവാ യിലും വളരെക്കാലം താമസിച്ചിരുന്നു. കല്പചര്യാദികാലങ്ങളിലെപ്പോലെ അപ്പോഴും ഒരു ജ്യേഷ്ഠനായ പി. ഡബ്ല്യൂ. ഡി. ഓവർസീയർ മിസ്റ്റർ കേശവപിള്ളയുടെ സഹായ മാണ് സർവ്വഥാ ഉണ്ടായിരുന്നത്. എറണാകുളത്തു പാർത്തിരുന്നപ്പോൾ ദിവാൻ സെക്രട്ടറി രാമയ്യരവർകളും പോലീസ് സൂപ്രണ്ട് ചന്തുലാല അവർകളും ഇദ്ദേഹത്തിനെ പരിശുശ്രൂ ഷിച്ചിരുന്നു. 1892-മാണ്ടിടയ്ക്ക് രോഗാതുരനായി കല്ലൂർ നാട്ടാശുപത്രിയിൽ കിടക്കുക യായിരുന്നു. അന്നു മുൻപറഞ്ഞ ആളുകളും വിശേഷിച്ച് പത്മനാഭദേശികൻ എന്ന ശിഷ്യനും വേണ്ട സഹായങ്ങൾ ചെയ്തു. ഗദപീഡ നിശ്ശേഷം നീങ്ങിയതിൽ പിന്നീട് ഗ്രന്ഥങ്ങൾ ചെയ്യാൻ തുടങ്ങി. ആദ്യമായി രചിച്ചതു 'സർവമതസാമരസ്യം' എന്ന നിബന്ധരത്ന മാണ്.

> "യദ്ഗൊവിലാസോ ബഹിരന്തരാന്ധ്യം
> വിമഥ്യ ചിദ്വ്യോ മധുരം ദധാതി;
> ചതുർവചൊവൃത്തിമഹാർഘമീഡ്യം
> നുമസ്തമാചാര്യസുധാനിധാനം."

ഈ പദ്യമാകുന്നു മേൽപറഞ്ഞ ഗ്രന്ഥത്തിലെ മംഗലാചരണം. സകലന്യായഗ്രന്ഥങ്ങ ളുടെയും സൂചി-രഹസ്യപ്രതിപാദകം - ആയിട്ടു 'തർക്കരഹസ്യരത്നം' എന്നൊരു ഗ്രന്ഥം

വിവരണസഹിതം നിർമ്മിച്ചിരുന്നു. അനന്തരം 'ബ്രഹ്മതത്വനിർഭാസഃ' എന്ന നാമത്തിൽ ഒരു വേദാന്തഗ്രന്ഥം എഴുതി. അതിലെ മംഗളാചരണം:-

"വിനുമോ വ്യഷ്ടിപദാർത്ഥേഷ്വക്ച്ഛായേവ മുകുരഖണ്ഡേഷു;
അജഹന്നിജസത്താം സംപ്രവിഷ്ടമിവ വസ്തു ബിംബഭൂതം സത്" എന്നാണ്. ടി ഗ്രന്ഥത്തിൽ ഉൾപ്പെട്ട വേറൊരു പദ്യംകൂടി ഇവിടെ ഉദ്ധരിക്കുന്നു:-

"മനഃപ്രവ്യഥിതം ബുദ്ധിശ്ചപലേത്യാദികേ പദേ;
സ്വാന്യജ്ഞേയത്വാവഗതേർന്ന ജ്ഞാതൃ മന ആദികം".

പരമഗുരുപാദകൃത 'സ്തവരത്നഹാരാവലി'യിൽ നിന്നും ഒരു ശ്ലോകമുദാഹരിക്കുന്നു:-

"പരാനുരക്തിർയദി നാമ കസ്യചി-
ച്ഛിവാങ്കകേളീകുതുകേ മഹസ്യുദൈത്;
നവേ വയസ്യക്ഷയപുണ്യസംപദാം
ഖനിഃസഏവേതി വചഃസമഞ്ജസം".

വേറൊരു കൃതിയായ 'പരമശിവസ്തവ'ത്തിൽനിന്ന് ഒരു ശ്ലോകം:- "ആധാരചക്രപരിഘട്ടനതോ ഭുജംഗീക്ഷോഭാൽ കപാലകുഹരേ രസനാനിവേശാൽ; നിർവ്യൂഢചാന്ദ്രസുധയാശുധിതേ മദംഗേക്വത്യാശുചിത്വമതിരത്രഭവാംസ്തു സാക്ഷീ"

ഒരു പദ്യം, ഇദ്ദേഹത്തിന്റെ കൃതിയായ "അദ്വൈതപഞ്ജര"ത്തിൽനിന്നുകൂടി ഉദ്ധരിക്കുന്നു:-

"ഏവംച ഘടാദ്ഭിന്നഃ പടഇതി ഭാതിർന്ന സാധയതി ഭേദം;
ഘടപടതദ്ഭേദാനാം സദഭേദേനൈകതാ സിദ്ധേഃ".

ഈ ഉദാഹരണങ്ങൾ എല്ലാം പരമഗുരുപാദരുടെ അനന്യസാധാരണമായ കവനവൈചക്ഷണ്യത്തെയും അഗാധബോധത്തെയും പ്രസ്ഫുരിപ്പിക്കുന്നു. ഈവക കൃതികൾ കൂടാതെ, 'ആദിമനുഷ്യരുടെ വാസസ്ഥലം ആചാരം, വ്യാകരണങ്ങളുടെ ഉത്ഭവം, സംസ്കൃത തമിൾ വ്യാകരണങ്ങളുടെ താരതമ്യം' മുതലായി ഗൗരവമേറിയ വിഷയങ്ങൾ അടങ്ങിയ പ്രബന്ധപ്രകാണ്ഡങ്ങൾ, 'ക്രിസ്തുമതച്ഛേദനം', 'പ്രാചീനമലയാളം' ഇത്യാദി ഖണ്ഡനമണ്ഡനാത്മകമായ ഗ്രന്ഥങ്ങൾ ഇവയും ഇദ്ദേഹം നിർമ്മിച്ചിട്ടുണ്ട്. ഈ ഒടുവിൽ പ്രസ്താവിച്ച കൃതികൾ അടുത്തകാലത്തു മിക്കപേർക്കും അക്ഷിപരിചിതങ്ങളായി തീർന്നിരിക്കുമെന്നു വിശ്വസിക്കുന്നു.

കേരളത്തിന്റെയും അധിവാസികളായ ചില വർഗ്ഗക്കാരുടെയും യഥാർത്ഥപൂർവ്വചരിത്രത്തെ വിഷയീകരിച്ചു രചിച്ചിട്ടുള്ള ഗ്രന്ഥാവലിയുടെ പ്രഥമസഞ്ചികയാകുന്നു "പ്രാചീനമലയാളം ഒന്നാംപുസ്തകം". ഇതിൽ, കേരളത്തിന്റെ ഉടമസ്ഥാവകാശവും അഗ്ര്യകുലജാതത്വവും മറ്റും തങ്ങൾക്ക് അട്ടിപ്പേറാണെന്നു വാദിക്കുന്ന നമ്പൂതിരിബ്രാഹ്മണരുടെ അഭിപ്രായങ്ങളും അവയ്ക്കടിസ്ഥാനമായി അവർ കൊണ്ടുവരുന്ന പ്രമാണങ്ങളും എല്ലാം കൃത്രിമമാണെന്നു സയുക്തിപ്രമാണവിന്യാസം ലളിതരീതിയിൽ ഉപന്യസിച്ചിട്ടുണ്ട്; മലയാളത്തിലെ പൂർവ്വനിവാസികളും ഭൂസ്വത്തുക്കളുടെ അവകാശികളും നായന്മാരായിരുന്നെന്നും അവർ ആഭിജാത്യം, വിദ്യ, ധനം, ബാഹുബലം ഇവകൊണ്ട് ആര്യന്മാരെ അതിശയിക്കുന്ന ഒരു വർഗ്ഗക്കാരാണെന്നും വിവിധരേഖകൾമൂലം തെളിയിച്ചിരിക്കുന്നു. ശൂദ്രന്റെ വേദാധികാരിതയെ സംബന്ധിച്ച നിരൂപിക്കുന്ന ഘട്ടത്തിൽ, ശങ്കരാചാര്യസ്വാമികൾ ചെയ്തിട്ടുള്ള അന്യോന്യവിരുദ്ധപ്രതിപാദനത്തെ ഭാഷ്യത്തിൽനിന്നും ഉദ്ധരിച്ച്

യുക്തിപൂർവ്വം ഖണ്ഡിച്ചെഴുതിയിരിക്കുന്നത് വായിച്ചാൽ-'മന്നിൽധീശക്തിയെത്രണ്ടുയരുമെതുവരെയ്ക്കേറുമായുക്തി മുറ്റും" - എന്ന് എം. എ. ബിരുദധാരിയായ ഒരു മഹാൻ ഇദ്ദേഹത്തെക്കുറിച്ചു സ്തുതിച്ചു പറഞ്ഞത് അത്യുക്തിയല്ലെന്നു ബോധ്യപ്പെടും. ഈ ഗ്രന്ഥത്തിന്റെ രണ്ടാംഭാഗം ഈയിടെ പ്രസിദ്ധപ്പെടുത്തുമെന്നറിയുന്നു. ഇങ്ങനെ ആറുഭാഗങ്ങൾ വരെ എഴുതി തീർന്നിരിപ്പുണ്ട്.

'ക്രിസ്തുമതച്ഛേദനം', ഇതിലെ പ്രതിപാദ്യവിഷയം പേരുകൊണ്ടുതന്നെ ഊഹ്യമാണ്. ഇതുവായിച്ചാൽ ക്രിസ്തുമതത്തിന്റെ നിസ്സാരത നല്ലതുപോലെ അറിയാറാവും. ഉപദേശികളും പ്രസംഗവും ദിക്കെങ്ങും വ്യാപിച്ചു സാധുക്കളായ പുലയർ മുതലായ വർഗ്ഗക്കാരെ വ്യാമോഹിപ്പിച്ചു മതപരിവർത്തനത്തിൽ ഉത്സുകരാക്കി തീർക്കുന്ന ഈ കാലത്ത് ഈദൃശഗ്രന്ഥങ്ങളുടെ ആവിർഭാവം ഉപകാരപ്രദമാകുമെന്നു പറയേണ്ടതില്ലല്ലോ. ഇതിലെ യുക്തികൾക്കു കടുപ്പം കൂടുമെങ്കിലും അതു ഭാഷാരീതിയിൽ ഒട്ടും അഭിവ്യാപിച്ചിട്ടില്ല. ഈ പുസ്തകം വീണ്ടും തിരുവനന്തപുരത്തച്ചടിച്ചതായറിയുന്നു. പരമഗുരുപാദരുടെ, ഭാഷാകവനനിദർശനാർത്ഥം, രണ്ടുമൂന്നു പദ്യങ്ങൾ ഉദാഹരിക്കുന്നു:-

"ലോലക്കണ്ണാം സുമത്തിൻചെറുമുനയണുവോ-
    ളം ചുളിച്ചൊന്നുനോക്കും-
കാലത്തെല്ലാപ്രപഞ്ചങ്ങളുമരനൊടിയിൽ
    തോന്നി നിന്നങ്ങുമായും;
കൂലം വിട്ടോരുശക്തിക്കുടയവളെവളെൻ
    ചിത്തരംഗത്തിലാടും
ബാലപ്പെൺകല്പകപ്പൂംകൊടി തവ മനമാം
    ദാരുവിൽ ചുറ്റിടട്ടേ||".

എല്ലാറ്റിന്നുമതീതമെങ്കിലുമെതാണെല്ലാറ്റിനും സൂക്ഷ്മമ-
ങ്ങെല്ലാബ്ഭക്തജനാശയത്തിലുമമർന്നീടാത്തതല്ലാത്തതും;
ചൊല്ലല്ലാത്തൊരു ചൊല്ലിനാലെതിനെയാണെല്ലാമഹാന്മാരു
മത്യുല്ലാസത്തൊടു കണ്ടിടുന്നതതുതാൻ കല്യാണമെല്ലാം തരും.||

"മേലേമേലേ പയോധൌ തിരനിരയതുപോൽ
    ഗദ്യപദ്യങ്ങളോർക്കും-
കാലേകാലേ ഭവിപ്പാൻ ജഗമതിലൊളിവായ്
    ചിന്നിടും തേൻകുഴമ്പേ!
ബാലേ! ലോലേ! മനോജ്ഞേ! പരിമൃദുലതനോ!
    യോഗിമാർനിത്യമുണ്ണും-
പാലേ! ലീലേ! വസിക്കെൻ മനസി സുകൃതസ-
    ന്താനവല്ലീസുചില്ലീ".

ഈ പദ്യങ്ങളുടെ ആസ്വാദ്യത സഹൃദയന്മാർ അറിയുമല്ലോ.

ഈ അടുത്ത കാലത്തെഴുതി പൂർണ്ണമാക്കി വച്ചിരിക്കുന്ന "മോക്ഷപ്രദീപഖണ്ഡന"ത്തിൽ കുറെ ഭാഗം ഇവിടെ ചേർക്കുന്നു:- "....കർത്താവു കാരണത്താൽ ഗുണവിഭാഗം ചെയ്തുവെന്നല്ലാതെ ഇല്ലാത്ത വസ്തുവിനെ ഉണ്ടാക്കുക എന്നതു സാദ്ധ്യമല്ല. മണ്ണുകൊണ്ടുണ്ടാക്കിയ ഘടം പിന്നെയും മണ്ണായി തീർന്നാൽ കുടം അസത്താകാതെ ഇരിക്കയില്ലെന്നുള്ളതു പറ്റുന്നതല്ല. കുടംപോലെ തോന്നിയ ആകൃതിമാത്രം ഇല്ലാതെ

പോയി എന്നല്ലാതെ കുടമെന്നൊരു വസ്തു ഉണ്ടായിരുന്നിട്ട് ഇല്ലാതായിപ്പോയതല്ല. ആക യാൽ ഇല്ലാത്തതില്ലാത്തതുതന്നെ; ഉള്ളത് ഉള്ളതുതന്നെ; പൂർവപക്ഷം:- ഇല്ലാത്തതു ണ്ടാകയില്ല എന്നതു സത്യം തന്നെ; എങ്കിലും കാര്യമായ ഘടം ഉണ്ടാകുന്നതിനുമുമ്പു കാരണവടിവായിരുന്നു കാര്യപ്പെടുന്ന സമയം വെളിപ്പെട്ടു എന്നാണെങ്കിൽ?- സിദ്ധാന്തം:- കാര്യപ്പെടുമ്പോഴും മണ്ണല്ലാതെ കുടമെന്ന ശബ്ദത്തിന് അർത്ഥമില്ലാത്തതിനാലും കാര ണമായ മണ്ണിൽ ഘടമില്ലാത്തതിനാലും ഘടമെന്നൊരു വസ്തു ഇല്ലെന്നുതന്നെ നിസ്സം ശയം പറയത്തക്കതാണല്ലോ. കുടമെന്നതുണ്ടെങ്കിലല്ലേ കാരണത്തിങ്കലിരിക്കുന്നതായി ട്ടെങ്കിലും പറയാവൂ. കുടമെന്നൊരു വസ്തു വെളിയിലുള്ളതായി എപ്പോഴെങ്കിലും കണ്ടി രുന്നുവെങ്കിൽ കാണാത്ത സമയം അതു കാരണമായ മണ്ണിൽ അടങ്ങിയിരിക്കുമെന്നനു മാനിക്കാമായിരുന്നു. അപ്രകാരം അല്പവും ഇല്ലാത്തതിനാൽ ഘടം ഇല്ലെന്നു തന്നെ പറയണം. ഇതിനാൽ, കുടമാകട്ടെ മണ്ണിൽ അടങ്ങിയിരുന്നുമില്ല, വെളിപ്പെട്ടുമില്ല. ഇനി, രണ്ടുവസ്തുക്കൾ ഒരിടത്തിരിക്കയെന്നത് ഒക്കുന്നതല്ല. ഒന്നു മറ്റൊന്നിന്റെ മേലോ കീഴോ പക്കത്തിലോ ഇരിക്കണം. മണ്ണും കുടവും ഉണ്ടായിരുന്നുവെങ്കിൽ കുടം മണ്ണിന്റെ എവിടെ ഇരിക്കുന്നു? എവിടെയെങ്കിലും ഉണ്ടായിരുന്നു എങ്കിൽ മണ്ണിൽനിന്നും വേറിട്ടിരിക്കേണ്ട താണ്; അങ്ങനെ ഇല്ല. ഇനി, ഒന്നിൽ മറ്റൊന്നിരിക്കുന്നതായി കണ്ടാൽ അവയിൽ ഒന്നു സത്യവും മറ്റൊന്നു വെറും ഭ്രാന്തിയുമായിരിക്കാനേയിടയുള്ളൂ. ഉദാഹരണം:- രജ്ജുവിൽ സർപ്പവും കാനലിൽ ജലവുംപോലെ മണ്ണിൽ കുടം വെറും തോന്നലല്ലാതെ അർത്ഥമു ള്ളതല്ല. പൂർവ്വ:- മണ്ണിൽ കംബുഗ്രീവാദിഗുണങ്ങൾ ഉണ്ടല്ലോ. സിദ്ധാ:- ഏതൊരു പദാർത്ഥത്തെ നോക്കിയാലും ഒന്നിന്റെ കൂട്ടം, പലതിന്റെ കൂട്ടം എന്ന രണ്ടു വകയിൽ ഉൾപ്പെടുന്നതല്ലാതെ എങ്ങും ഒരു വസ്തുവുമില്ല. ഘടം ഒന്നിന്റെ കൂട്ടാണ്. മണ്ണിന്റെ സമൂഹമല്ലാതെ ഒരുകാലത്തും ഘടമെന്നൊന്നില്ല. ആ മണ്ണും ഒന്നിന്റെ സമൂഹമായ അണു വിനെ കൂടാതെ ഉണ്ടാകയില്ല. പലതിന്റെ കൂട്ടും ഇപ്രകാരം തന്നെ. ഓരോ പദാർത്ഥ ത്തെയും ഇപ്രകാരം പരിശോധിക്കുന്നതായാൽ അസത്തായിട്ടു പരിണമിക്കും. ലോകം ഇപ്രകാരമുള്ള നോട്ടത്താൽ അസത്താണെന്നു സ്പഷ്ടമാകും. ഒന്ന്, പലത് ഇവയുടെ കൂട്ടമാകട്ടെ കാരണമായി കൂടിനിന്നിട്ട് വെവ്വേറെ ആയി തോന്നുന്ന അവസരത്തിൽ കാര്യ മെന്നു പറയും. മുമ്പ് അണുവിനെ പൂർവ്വപക്ഷപ്പെടുത്തിപ്പറഞ്ഞതു നോക്കുക.

ഒരു വസ്തു ഉണ്ടാകണമെങ്കിൽ അതു മുമ്പില്ലാതെ ഇരിക്കണം. എന്നുവച്ചാൽ മുമ്പി ല്ലാതിരുന്നിട്ടു പിന്നീടുണ്ടാകണം; അതായത്, മുമ്പില്ലാതെ ഇരുന്നിട്ടേ ഉണ്ടാകയുള്ളൂ. ഇല്ലാതിരുന്നു എന്നുള്ളതു ഭൂതകാലത്തിൽ, ഉണ്ടായത് എന്നതു വർത്തമാനകാലത്തിൽ; ഭൂതകാലവും വർത്തമാനകാലവും ഒന്നാകയില്ല. അങ്ങനെ ആകുമ്പോൾ അഭാവമായുള്ള കാലവും ഭാവമുള്ള കാലവും വേറെതന്നെ. ഒരു കാലത്തുതന്നെ അഭാവഭാവങ്ങൾ ആക യെന്നുള്ളതു ഘടിക്കയില്ല. ഘടോല്പത്തിയുള്ളതുതന്നെ എങ്കിൽ ഉണ്ടായിരുന്ന ഘടം ഉല്പത്തി ആയോ അതോ ഇല്ലാതിരുന്ന ഘടം ഉല്പത്തിയായോ? ഉണ്ടായിരുന്ന ഘടം ഉല്പത്തിയായി എന്നാണെങ്കിൽ ഉണ്ടായിരുന്നതു പിന്നെയും ഉണ്ടാകാൻ ഇടയില്ല; അത് അസംഗതമാണ്. ഇല്ലാതിരുന്ന (അസത്തായിരുന്ന) ഘടം ഉണ്ടായി എന്നാണെങ്കിൽ ഇല്ലാ യ്മയും ഉല്പത്തിയും വേറെവേറെ കാലത്തോടു കൂടിയതാകയാൽ (ഭൂതമെന്നും വർത്ത മാനമെന്നുമുള്ള കാലത്തോടുകൂടിയതാകയാൽ) അതുരണ്ടും ഒന്നിലിരിക്കയില്ല. (ഒരേ ക്ഷണത്തിൽ ഇരിക്കയില്ലെന്നർത്ഥം). അതുകൊണ്ടു ഘടം ഉല്പന്നമാവാനേ അവകാശ മില്ല. ഇനി, ഒരു വസ്തു നശിക്കണമെങ്കിൽ അതിന്റെ സ്ഥിതി ഒരു ക്ഷണത്തിലും, നാശം മറ്റൊരു ക്ഷണത്തിലും ആയിരിക്കണം. സ്ഥിതിയും നാശവും ഒരേ ക്ഷണത്തിൽ ഇരിക്ക യില്ല. നശിക്കുമ്പോൾ സ്ഥിതി ചെയ്തതു നശിച്ചോ അതോ ഇല്ലാതിരുന്നതു നശിച്ചോ?

എന്ന ചോദ്യത്തിനു സ്ഥിതി ചെയ്തതുതന്നെ നശിച്ചു എന്നുത്തരം പറയേണ്ടിവരും. സ്ഥിതിയും നാശവും ഒരേ ക്ഷണത്തിൽ ഇരിക്കായ്കകൊണ്ട് സ്ഥിതി ചെയ്ത പദാർത്ഥം നശിപ്പാൻ തരമില്ല. എന്തെന്നാൽ, ഒരു ക്ഷണത്തിൽ സ്ഥിതിചെയ്യുന്ന (ഇരിക്കുന്ന) പദാർത്ഥം മറ്റൊരു ക്ഷണത്തിൽ എങ്ങനെ നശിക്കും. കാശിയിൽ സ്ഥിതി ചെയ്യുന്ന കുടം തിരുവനന്തപുരത്തു വച്ചെങ്ങിനെ നശിക്കും? അതുകൊണ്ടു ഘടത്തിന്റെ നാശത്തിനേ അവകാശമില്ല.

ഇതിനേക്കാൾ ഗഹനവും പ്രൗഢമനോഹരവുമായ ഭാഗങ്ങൾ മോക്ഷപ്രദീപഖണ്ഡനത്തിലടങ്ങിയിരിക്കുന്നു. തിരുവനന്തപുരത്തുവച്ച് ഒരിക്കൽ പത്തുനാല്പതു വശത്തോളം വായിച്ചപ്പോൾ എനിക്കനുഭവപ്പെട്ടിട്ടുള്ള വസ്തുതയാണത്. 'ഒന്നിന്റെ കൂട്ടം', ഇത്യാദി മലയാളപദങ്ങൾകൊണ്ട്, കഠിനമായ സാങ്കേതികശബ്ദങ്ങളെ സുഗ്രഹങ്ങളാക്കുന്ന സമ്പ്രദായം ആ മഹാത്മാവിന്റെ വിചാരധാരയിൽ നിന്നല്ലാതെ വേറെ ലഭിക്കാൻ പ്രയാസം. ഈ ദിവ്യഗ്രന്ഥം അചിരേണ അച്ചടിക്കാൻ സംഗതിയായെങ്കിൽ സംസ്കൃതഗ്രന്ഥങ്ങളിൽമാത്രം അടങ്ങിയിരിക്കുന്ന അനവധി ഗൂഢതത്വങ്ങൾ ഏവർക്കും ഗ്രഹിക്കുന്നതിനും ചില ക്ഷുദ്രമതങ്ങൾ കാറ്റിലെപ്പഞ്ഞിപോലെ കാശി കടക്കുന്നതിനും ഇടയായേനെ. പ്രസ്തുത പുസ്തകം എഴുതാനാരംഭിച്ചപ്പോൾ ബ്രഹ്മാനന്ദന്റെ ചില ശിഷ്യപ്രധാനികൾ ഒരു യോഗംകൂടി ആലോചിച്ച് സംഘാധ്യക്ഷൻ മുതൽ പേരെക്കൊണ്ടു പരമഗുരുപാദങ്ങൾക്ക് ഒരു എഴുത്തയപ്പിച്ചിരുന്നത് ഇവിടെ ചേർത്തുകൊള്ളുന്നു:-

കടുത്തുരുത്തി<br>26-01-90

ഓം

ബ്രഹ്മശ്രീ കുഞ്ഞൻ...... ചട്ടമ്പിസ്വാമി അവർകൾക്ക്,

ഞങ്ങൾ ഏതാനും പേർ ചേർന്ന് ഇന്നേദിവസം ഇവിടെവച്ച് ഒരു യോഗംകൂടിയതിൽ താഴെ വിവരിക്കുംപ്രകാരം ഒരു അപേക്ഷാപത്രം അവിടത്തേക്കയയ്ക്കണമെന്നു സംഘം ഐകകണ്ഠ്യേന സമ്മതിച്ചിരിക്കുന്നു.

സ്വസമുദായത്തിന്റെ അഭ്യുദയത്തിൽ അത്യാകാംക്ഷയോടുകൂടി അവിടുന്ന് അനേകം കൊല്ലങ്ങളായി പലവിധമായ പരിശ്രമങ്ങൾ ചെയ്തുവരുന്നതിനെ ഞങ്ങൾ അറിഞ്ഞ് അഭിനന്ദിക്കുകയും അവിടുത്തെ ശ്രമഫലമായി എഴുതിത്തീർന്നിട്ടുള്ള സമുദായചരിത്ര വിവരണ പ്രധാനമായ "പ്രാചീനമലയാളം" എന്ന ഗ്രന്ഥപരമ്പരയുടെ ഒന്നാമത്തെ വാല്യത്തെ ഞങ്ങൾ അത്യന്തം ആഹ്ലാദത്തോടും അഭിമാനത്തോടുംകൂടി അംഗീകരിക്കയും ഏതാദൃശപരിശ്രമങ്ങളിൽ അസ്മാദൃശന്മാർക്ക് അവിടുത്തോടുള്ള കൃതജ്ഞതയെ സവിനയം അറിയിക്കയും ചെയ്യുന്നു.

ഈ അവസരം ഇതിൽ കൂടുതലായ ഏതാനും കാര്യങ്ങൾ അവിടുത്തെ ദയവായ പര്യാലോചനയ്ക്കു വിഷയീഭവിപ്പിക്കുന്നതിനുകൂടി ഉപയോഗപ്പെടുത്തണമെന്നുള്ള ഞങ്ങളുടെ താല്പര്യം അവിടുത്തെ ഉൽകൃഷ്ടാവസ്ഥയെയും ഞങ്ങളുടെ എളിമയെയും ആലോചിക്കുമ്പോൾ ഏതാണ്ട് അന്തസ്സാരവിഹീനമാണെന്നു പക്ഷെ ആദ്യമായി തോന്നിയേക്കാമെന്നു ഞങ്ങളും വിശ്വസിക്കുന്നുവെങ്കിലും അവിടുത്തെപ്പോലെയുള്ള മഹാമനസ്കന്മാരുടെ മുമ്പാകെ കൊണ്ടുവരുന്നതു കേവലം സാഹസികമായി തീരുകയില്ലെന്നുള്ള വിചാരത്താൽ മാത്രം ഞങ്ങളുടെ എളിമത്വത്തെ താഴെ വിവരിക്കുന്നവിധം പ്രകാശിപ്പിച്ചുകൊള്ളുന്നു.

നായർസമുദായത്തിനു നാഥനില്ല; ഐകമത്യമില്ല; പരമാർത്ഥമായ ഒരു മതവിശ്വാസമില്ല. അഭിപ്രായങ്ങൾ വർദ്ധിക്കത്തക്കവണ്ണം വിദ്യാഭ്യാസവും സ്വാതന്ത്ര്യവും ധൈര്യവും വർദ്ധിച്ചിരിക്കുന്നുവെങ്കിലും ഐകമത്യത്തോടുകൂടി പ്രവർത്തിക്കത്തവണ്ണം അഭിപ്രായത്തെ നിയന്ത്രണം ചെയ്യത്തക്ക നിയന്ത്രണശക്തിയില്ല. സമുദായത്തെ പരിഷ്ക്കരിക്കുവാനും യോജിപ്പിക്കുവാനും എല്ലാപേരും ശ്രദ്ധയുള്ളവരായുമിരിക്കുന്നു. എങ്കിലും മേൽവിവരിച്ച കാരണങ്ങളാൽ സമുദായപരിഷ്കാരം മുമ്പോട്ടു നീങ്ങുന്നില്ല. ഏതെങ്കിലും മതവിശ്വാസത്തിന്റെ സ്ഥിരതയോടുകൂടിയല്ലാതെ ഒരു സമുദായവും അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ളതായി കാണുന്നില്ല. സമുദായക്കെട്ടോ, സമുദായഭരണമോ സമുദായാഭിവൃദ്ധിക്കുതകത്തക്കവണ്ണം മതാധ്യക്ഷമോ മറ്റ് ഏതെങ്കിലും വിധമായ മതസ്ഥാപനമോ നായർസമുദായത്തെ സംബന്ധിച്ചിടത്തോളം ഉണ്ടായിരിക്കുന്നില്ല. ഈ സ്ഥിതിയിൽ സമുദായത്തിന് ഒരുവിധവും അഭിവൃദ്ധിയുണ്ടാവാൻ മാർഗ്ഗമില്ല. ഗവൺമെന്റ് കഴിയുന്നിടത്തോളം നായർസമുദായപരിഷ്കാരത്തോട് അനുകൂലിക്കുന്നുവെങ്കിലും സമുദായത്തിനു പരിഷ്കാരമുണ്ടാകുന്നില്ല. ഈ സ്ഥിതിയിൽ സമുദായം അലഞ്ഞ് ഒരവലംബവും കാണാതെ ഉഴലുന്നു. കേരളീയ നായർസമാജത്തിന്റെ പ്രയത്നവും വേണ്ടുവണ്ണം ഫലപ്പെടുന്നില്ല. സമുദായനേതൃത്വത്തിനു മതിയായ സ്ഥിരതയില്ലാത്തതു സമുദായത്തെ ആസകലാൽകൂടി അടക്കി ഭരിപ്പാൻ ശക്തനായ ഒരേ ഒരു നാഥനില്ലാത്തതു നിമിത്തമാണെന്നുള്ളതിൽ സംശയത്തിനു വഴിയില്ല. ഈ സ്ഥിതിയ്ക്ക് ആത്മീകവും ലൗകികവുമായ ഭരണനിർവ്വഹണത്തിനായി ഒരു നേതൃത്വസഭ ഉണ്ടായിരിക്കത്തക്ക വ്യവസ്ഥയുണ്ടാകുന്നതിനു നായർസമുദായത്തിലുള്ള പ്രധാനികൾ സിദ്ധാന്തം കൂടാതെ യത്നിച്ചാൽ സാധിക്കാമെന്നു തോന്നുന്നു. അവിടുന്ന്, സദാനന്ദസ്വാമി, തീർത്ഥപാദപരമഹംസസ്വാമി, ആലത്തൂർ സിദ്ധാശ്രമവാസി ബ്രഹ്മാനന്ദസ്വാമി സർ. സി. ശങ്കരൻനായർ അവർകൾ, ഡോ. ടി. എം. നായർ അവർകൾ, സി. കൃഷ്ണപിള്ള അവർകൾ, സി. വി. രാമൻപിള്ള ബി. എ. അവർകൾ, ടി. സി. കൃഷ്ണമേനോൻ...... അവർകൾ, കെ. നാരായണമേനോൻ അവർകൾ ഇത്രയുംപേർ ചേർന്ന് അഭിപ്രായവ്യത്യാസങ്ങളെ കഴിയുന്നത്ര നിയന്ത്രണം ചെയ്തു സർവ്വസമ്മതമായ ഒരു അഭിപ്രായമുണ്ടാക്കാൻ കഴിയുമെങ്കിൽ നിശ്ചയമായും നായർസമുദായപരിഷ്കാരം ആ മിനിട്ടുമുതൽ സാധിച്ചുകഴിഞ്ഞുവെന്നു നിർവിശങ്കം ഉറപ്പിക്കാം. സമുദായത്തിലെ തലയാളികളായ മേൽപറയപ്പെട്ട മഹാന്മാർ ഐകമത്യത്തോടുകൂടി ഇരിക്കുന്നില്ലെങ്കിൽ വിദ്യാഭ്യാസവിഹീനന്മാരായ പാവപ്പെട്ട നായന്മാർ പരിഷ്കരിക്കപ്പെടുകയില്ലെന്നല്ല അവർ ഏറെ താമസമെന്യേ ലോകത്തിൽനിന്നു ബഹിഷ്കരിക്കപ്പെടുകയും ചെയ്യും. അതുകൊണ്ടു പ്രാപ്തികൊണ്ടും, പ്രായംകൊണ്ടും സമ്മതികൊണ്ടും യോഗ്യനായ അവിടുന്നു വേണ്ട തക്ക പരിശ്രമം ചെയ്വാറകണമെന്ന് ആദ്യമായി അപേക്ഷിച്ചുകൊള്ളുന്നു.

ക്രിസ്തുമതച്ഛേദനം എഴുതിയ അവിടുത്തെ മർമ്മസ്പൃക്കായ തൂലിക ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ മോക്ഷപ്രദീപത്തിന്റെ ചില ഭാഗങ്ങളുടെ ഖണ്ഡനയ്ക്കായി അവിടുത്തെ ചില സ്നേഹിതന്മാരുടെയോ, ശിഷ്യന്മാരുടെയോ അപേക്ഷയെയോ നിർബന്ധത്തെയോ അനുസരിച്ച് ചലിച്ചുതുടങ്ങിയിരിക്കുന്നതായി സൂക്ഷ്മമായി കേൾക്കുന്നതിൽ ഞങ്ങൾ വാസ്തവമായി വ്യസനിക്കുന്നു. മോക്ഷപ്രദീപത്തിന്റെ പ്രചാരം അതു കുറയ്ക്കുമെന്നോ അവിടുത്തെ ഖണ്ഡന ബ്രഹ്മാനന്ദസ്വാമിയുടെ അഭിപ്രായത്തെ പിളർക്കത്തക്കവണ്ണം ശക്തിമത്തായിരിക്കയില്ലെന്നുള്ളതോ അല്ല ഞങ്ങൾക്കുള്ള വ്യസനകാരണം. പരമാർത്ഥമായി ലോകത്തിന്റെയും വിശിഷ്യ സ്വസമുദായത്തിന്റെയും അഭ്യുന്നതിയ്ക്ക് അശ്രാന്തപരിശ്രമം ചെയ്തുപോരുന്ന ഭിന്നാഭിപ്രായക്കാരെങ്കിലും ഒരേ സമുദായത്തിൽപ്പെട്ട രണ്ട് ആത്മീക നേതൃത്വസ്ഥാനങ്ങൾ തമ്മിൽ സഹനശക്തിയില്ലായ്മയെ

പ്രകടിപ്പിക്കുന്നവിധം കശപിശയായി കുറെക്കാലമെങ്കിലും കഴിഞ്ഞുകൂടേണ്ടിവരുമല്ലോ എന്നുള്ളതുകൊണ്ടാണ് ഞങ്ങൾ വ്യസനിക്കുന്നത്. വിവേകാനന്ദസ്വാമി കർമ്മയോഗ ത്തെയും, ജ്ഞാനയോഗത്തെയും, ഭക്തിയോഗത്തെയും, രാജയോഗത്തെയും കുറിച്ചു വർണ്ണിക്കത്തക്ക സമാധാനബുദ്ധിയുള്ളവനായിരുന്നു. ആ വർണ്ണനകൾ നാട്ടിൽ ഓരോ പുസ്തകങ്ങളായി പ്രചരിക്കുന്നതുകൊണ്ടു വൈഷമ്യമില്ലെങ്കിൽ ബ്രഹ്മാനന്ദസ്വാമിയുടെ മോക്ഷപ്രദീപംകൊണ്ടു വൈഷമ്യമുണ്ടാകാൻ ഇടയില്ല. വിശിഷ്യ നായർസമുദായത്തെ സംബന്ധിച്ചു നോക്കിയാൽ അവർക്കു സ്ഥിരമായ ഒരു യോഗവും ഒരു ചിന്തനവും ഇല്ല. വിവേകാനന്ദസ്വാമിയെപ്പോലെതന്നെ അവിടുന്നു കർമ്മയോഗിയും ജ്ഞാനയോഗിയും ഭക്തിയോഗിയും, രാജയോഗിയും ആണെന്നു ജനങ്ങൾ വിശ്വസിക്കുന്നു. അവിടുത്തേ ക്കില്ലാത്ത ഒരു യോഗവും ഇല്ല. അവിടുന്ന് എല്ലാവിധത്തിലും അനുഭവസ്ഥനുമാണ്. അവി ടുത്തെ ശ്രമങ്ങൾക്കൊന്നിനും മോക്ഷപ്രദീപമാകട്ടെ അതിന്റെ കർത്താവാകട്ടെ എതി രായി നിൽക്കുന്നില്ല. ഈ സ്ഥിതിയ്ക്ക് അവിടുന്ന് മോക്ഷപ്രദീപത്തെ എതിർക്കുന്നതിന് എന്ത് ന്യായയുക്തതയാണുള്ളത്. നാണുഗുരുസ്വാമിയുടെ ക്ഷേത്രസ്ഥാപനങ്ങൾക്കു ചില തടസ്സങ്ങൾ ഉണ്ടാക്കുന്നതിനൊരുമ്പെട്ടിരിക്കുന്ന ചില ഈഴവർക്ക് മോക്ഷപ്രദീപം ഒരു സഹായമായി ഭവിച്ചിരിക്കാം. അതിനിടയ്ക്ക് അവിടുന്നെന്തിനു ചാടിവീഴുന്നു? നാണു ഗുരുസ്വാമിതന്നെ നേരിടട്ടെ; വാദിക്കട്ടെ ജയിക്കട്ടെ; അഥവാ തോൽക്കട്ടെ. നാണുഗുരു സ്വാമി അവിടുത്തെ ആശ്രിതനോ ശിഷ്യനോ സഹപാഠിയോ ആയിരിക്കാം. ആയിരി ക്കട്ടെ. അവിടുത്തോടു വല്ല സംശയം ചോദിച്ചാൽ പറഞ്ഞു കൊടുക്കണം. അല്ലാതെ നാണുഗുരുസ്വാമിയെ അവിടുന്നു മാറ്റിനിർത്തിയിട്ട് അവിടുന്നു നേരിടണമോ – അതാവ ശ്യമില്ല. സ്വസമുദായത്തിൽ ഒരു ഭിന്നകക്ഷി അവിടുത്തേക്കുണ്ടാകുവാൻ തക്കവണ്ണം അവി ടുന്നു പ്രവർത്തിക്കാതിരിക്കണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു. ആലോചനയും ചുമ തലയുമില്ലാത്ത ശിഷ്യരോ സ്നേഹിതന്മാരോ അപേക്ഷിക്കയോ നിർബന്ധിക്കയോ ചെയ്യു ന്നത് അവിടുന്ന് ഗൗനിപ്പാൻ പാടില്ലാത്തതാണ്. പ്രാചീനമലയാളം അവിടുത്തേക്ക് ഒരു വലിയ എതിരാളിയെ ഉണ്ടാക്കിയിരിക്കുന്ന ഈ സന്ദർഭത്തിൽ അതിനെ അനുകൂലി ക്കയും കൊണ്ടാടുകയും ചെയ്യുന്ന നായർസമുദായത്തിൽതന്നെ സ്വകാര്യവൈര ത്താൽപോലും എതിരാളിയോടനുകൂലിക്കുന്ന ഒരു കൂട്ടുകെട്ടുണ്ടാക്കുന്നതു സമുദായാ ഭിവൃദ്ധിയെ ഹാനി ചെയ്യുന്നതാകുന്നു. അതിനാൽ അവിടുന്നു മോക്ഷപ്രദീപത്തോടു നേരിട്ടെതിർക്കുന്ന വിഷയത്തിൽ പരിശ്രമിക്കയില്ലെന്നു ഞങ്ങൾ ഉറപ്പായി വിശ്വസി ക്കുന്നു. കൂടാതെ, അവിടുന്നും ബ്രഹ്മാനന്ദസ്വാമി, സദാനന്ദസ്വാമി മുതൽപേരുമായി ഒന്നു കൂടിയാലോചന നടത്തി നിവർത്തിയുള്ളപക്ഷം ഏകോപിച്ചു പ്രവർത്തിച്ചാൽ മറ്റുള്ളവ രുടെ സഹായിമില്ലെങ്കിൽതന്നെയും നായന്മാരുടെ ഇടയിൽ ഒരാത്മീയസമുദായക്കെട്ടു ണ്ടാകുന്നതാണ്. മലയാളികളിൽ തലയാളികളായ സർ. സി. ശങ്കരൻനായർ മുതൽപേരോ ടുകൂടി പ്രവർത്തിക്കയാണെങ്കിൽ ഒരുകൊല്ലംകൊണ്ട് ഏത് അഭിപ്രായവും സമുദായ ത്തിൽ പ്രചരിപ്പിക്കയും അതനുസരിപ്പിക്കയും പ്രവർത്തിപ്പിക്കയും ചെയ്‌വാൻ കഴിയു മെന്നുള്ളതിൽ സംശയലേശമില്ല. ഇതിലേക്ക് അവിടുന്നു മനഃപൂർവ്വം യത്നിക്കുമെ ന്നുള്ളപക്ഷം അവിടുത്തെ സ്വന്ത സമുദായത്തിൽപെട്ട അനേകലക്ഷം ജനങ്ങൾ അവ രുടെ അനാഥസ്ഥിതിയിൽനിന്നും ഭേദപ്പെട്ടു സനാഥരായി തീർന്നുകണ്ട് ആനന്ദിപ്പാൻ അവിടുത്തേക്കു കഴിയുമെന്നുള്ളതും നിസ്സംശയമായി അറിയിച്ചുകൊള്ളുന്നു.

ഈ കാര്യത്തിൽ ദേഹംകൊണ്ടും കഴിവുപോലെ പണംകൊണ്ടും പ്രവർത്തിപ്പാൻ ഞങ്ങൾ സന്നദ്ധരായിരിക്കുന്നു. എല്ലാ വിവരത്തിനും അവിടുത്തെ അഭിപ്രായത്തിനും വിശിഷ്യ അവിടുത്തെ ശരീരാരോഗ്യാദി വർത്തമാനങ്ങൾക്കും മറുപടിക്കപേക്ഷിച്ച് ഒരു സ്റ്റാമ്പും ഇതിൽ അടക്കം ചെയ്തിരിക്കുന്നു.

എന്ന് അവിടുത്തെ ദീർഘായുരാരോഗ്യാദി അഭിവൃദ്ധിക്കുവേണ്ടി നിരന്തരം ഈശ്വരനെ പ്രാർത്ഥിക്കുന്ന പ്രിയ ശിഷ്യയോഗത്തിന്റെ ആജ്ഞപ്രകാരം

യോഗാദ്ധ്യക്ഷൻ തെക്കേടത്തു രാമൻപിള്ള (ഒപ്പ്)
സെക്രട്ടറി സി. പത്മനാഭമേനോൻ (ഒപ്പ്)
ഉപസെക്രട്ടറി ആർ. രാമൻപിള്ള (ഒപ്പ്)

ഈ എഴുത്ത് 90 ചിങ്ങം 28-ാംതീയതി രജിസ്റ്റർ ചെയ്തയച്ചിട്ടുള്ളതാണ്. സമുദായോന്നമനത്തിനു പരിശ്രമിക്കുന്ന മഹാത്മാക്കളിൽനിന്നു ഭിന്നസ്വരം പുറപ്പെട്ടാലുണ്ടാകാവുന്ന ശ്രുതിശല്യം 'അവ്യുല്പന്നപദവാക്യസംശ്ലിഷ്ട'മായ ഈ എഴുത്തുകൊണ്ടു ലക്ഷീകരിക്കയാണോ എന്നു തോന്നിപ്പോകും. ഇത് ആമൂലാഗ്രം ഒന്നു വായിച്ചപ്പോൾ 'അപശബ്ദകലവറ' എന്നു മിസ്റ്റർ രാമകൃഷ്ണപിള്ള ഒരിക്കൽ എഴുതിയിരുന്നത് എനിക്ക് ഓർമ്മവന്നു. ഭിക്ഷക്കാരന്റെ യാച്ഞാരൂപമായ ദീനപ്രലപനത്തിൽ ശബ്ദാർത്ഥസാംഗത്യപരീക്ഷണം അനർഹമായിരിക്കുംപോലെ, മോക്ഷപ്രദീപം ഖണ്ഡിക്കരുതെ! എന്നു താണുവീണപേക്ഷിക്കുന്ന ഈ എഴുത്തിനെക്കുറിച്ച് അത്ര പരികലനം ചെയ്യേണ്ട ആവശ്യമില്ല. വിവേകാനന്ദസ്വാമികൾക്ക് 'കർമ്മ-ഭക്തി-രാജ-ജ്ഞാനയോഗങ്ങളെ' വർണ്ണിക്കത്തക്ക സമാധാനബുദ്ധി ഉണ്ടായിരുന്നുവെന്നു പറഞ്ഞു കാണുന്നതിൽനിന്ന് ഇവരുടെ ഗുരുവായ സ്വാമികാരാടന് ആവിധപരിപക്വത സിദ്ധിച്ചിട്ടില്ലെന്ന് ഇവർ സമ്മതിക്കുന്നതായിവരുന്നു. ഇതിനു പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമിതൃപ്പാദങ്ങൾ കൊടുത്തമറുപടി:-

തിരുവനന്തപുരം

ശ്രീ.

"സ്വജനപരിപൂർണ്ണകുശലശ്രീയുടെ നടനരംഗമായി പ്രകാശിക്കുന്ന ആ സദസ്സിനും അധ്യക്ഷസ്ഥാനം വഹിച്ചിരിക്കുന്ന അവിടേക്കും വന്ദനം.

സദയം അയച്ചുതന്ന എഴുത്തും കാർഡും കിട്ടി. വളരെ സന്തോഷമായി. എങ്കിലും മറുപടി അയയ്ക്കാൻ വളരെ താമസിച്ചുപോയല്ലോ. അതു വലുതായ തെറ്റല്ലയോ. എന്നാൽ അതിലേക്കു മുൻകൂട്ടി മാപ്പിന് അപേക്ഷിക്കയും താമസിക്കാനുണ്ടായ കാരണത്തെ രണ്ടാമതായി ബോധിപ്പിക്കയും ചെയ്തുകൊള്ളുന്നു.

87-ാമാണ്ട് പറവൂരിൽവച്ച്, കൃഷ്ണവൈദ്യനെന്നൊരാൾ ഒരു 'മോക്ഷപ്രദീപ' പുസ്തകം കൊണ്ടുവന്നു എങ്കിലും എനിക്ക് അത് വായിക്കാൻ സംഗതിയായില്ല. പിന്നെയും ചിലർ ഈ പുസ്തകത്തെപ്പറ്റി പലപ്പോഴും പറഞ്ഞിട്ടുണ്ടായിരുന്നു. ആ സമയങ്ങളിലും കൈവശം പുസ്തകമില്ലാതിരുന്നതിനാൽ വായിക്കാനിടയായില്ല.

പിന്നെ 89-ാമാണ്ടിൽ എന്റെ സ്നേഹിതനായ ഒരാൾ (നായർ) ഒരെഴുത്തും മോക്ഷപ്രദീപപുസ്തകവുംകൂടി എന്റെപേർക്ക് അയച്ചുതരികയുണ്ടായി. "ഈ പുസ്തകത്തെക്കുറിച്ചു തോന്നുന്ന അഭിപ്രായത്തെ കഴിയുന്നതും വിസ്താരമായിട്ട് എഴുതി അയച്ചു തരണമേ"യെന്ന് അദ്ദേഹവും വേറെ അനേകപേരും ചേർന്നു പിന്നെയുംപിന്നെയും എഴുതി അയച്ചു നിർബന്ധിച്ചുകൊണ്ടിരുന്നു. എന്നിട്ടു പുസ്തകം മുഴുവനും ഒരാവൃത്തി ഞാൻ വായിച്ചുനോക്കി. എന്നാൽ ഏതാനും കാലങ്ങൾക്കിപ്പുറം പുസ്തകവായനയിലെനിക്കുണ്ടായിരുന്ന മഹാമടി മോക്ഷപ്രദീപവായന സമയത്തെങ്ങും എന്നെ ലവലേശം ബാധിച്ചിരുന്നില്ല. താഴെകാണിക്കുംപ്രകാരം ഞാൻ അവർക്ക് അഭിപ്രായമെഴുതി അയച്ചു.

"മലയാളത്തിൽ ഇപ്രകാരം ഒരു പുസ്തകം ഉണ്ടായിട്ടുള്ളതായി അറിയുന്നില്ല. യാഗാദികർമ്മങ്ങൾ, ഹിംസ ജാതിഭേദം എന്നിവകളെ സംബന്ധിച്ച് എന്റെ മനസ്സിൽ ചെറിയ ദീപംപോലെയിരിക്കുന്ന ഒരുമാതിരി അഭിപ്രായം ഈ പുസ്തകത്തിൽ കല്പാന്തചണ്ഡകിരണനെന്നപോലെ കാണപ്പെടുന്നു. അഹിംസയെന്നതിന്റെ അങ്ങേ അറ്റത്തെ (അവസാനത്തെ) നില (പരിപൂർണ്ണാവസ്ഥ)യെ തന്നെയാണ് മോക്ഷമെന്നു പറയുന്നത്. അതിനാൽ അതിന്നിപ്പുറമുള്ള അഹിംസാഭാഗം മോക്ഷസാധനമാകുന്നു. അപ്പോൾ മോക്ഷസാധനങ്ങളെന്നു പറയപ്പെടുന്ന മറ്റുള്ളവയെല്ലാം ഈ അംഹിസയിൽ അന്തർഭവിച്ചുപോയിരിക്കുന്നു. ഇപ്രകാരമുള്ള അഹിംസയെ വ്യവസ്ഥാപിച്ചിരിക്കകൊണ്ടു മോക്ഷപ്രദീപമെന്നനാമം ഈ പുസ്തകത്തിനു യഥാർത്ഥത്തിൽ ചേർന്നതായിത്തന്നെ ഇരിക്കുന്നു. തന്നിമിത്തം യോഗജ്ഞാനസംബന്ധമായി ഇതിൽ സിദ്ധാന്തിച്ചിരിക്കുന്ന ക്രമത്തെക്കുറിച്ചു പ്രത്യേകം എടുത്തുപറഞ്ഞിട്ടാവശ്യമുണ്ടെന്നു തോന്നുന്നില്ല." ഇപ്രകാരമാകുന്നു എഴുതി അയച്ചത്.

എന്നാൽ യോഗജ്ഞാനങ്ങളെ സംബന്ധിച്ച് ഗ്രന്ഥകർത്താവിനുള്ളതായി കാണിച്ചിരിക്കുന്ന 'സിദ്ധാന്ത' ത്തോട് എനിക്ക് അല്പം അഭിപ്രായഭേദമുണ്ട്. അതിനെ തുറന്നു പറയുന്നതായാൽ ഹിരണ്യകശിപുവിനെ നൃസിംഹമെന്നപോലെ പ്രതികൂലാഭിപ്രായങ്ങളെയെല്ലാം വലിച്ചു കീറിക്കൊണ്ടിരിക്കുന്ന ആ മൂർത്തിയുടെ എതിരെ വല്ല മാർഗ്ഗമായും ചെന്നുചേർന്നേച്ചെങ്കിലോ എന്നു ഭയന്ന് ഒളിച്ചുവയ്ക്കുകയും അതുകൂടാതെ കഴിക്കാമെന്നു കരുതുകയും ചെയ്തുകൊണ്ടാണെ മേൽപ്രകാരം എഴുതി അയച്ചത്. എന്നിട്ടും അതുകൊണ്ടു തൃപ്തിപ്പെടാതെ ഞാനൊളിച്ചുവച്ച ഭാഗങ്ങളെത്തന്നെ പിടിച്ചുകൊണ്ടു പിന്നെ യും അവർ നിർബന്ധിച്ചു ചോദിച്ചുതുടങ്ങി. എന്തെങ്കിലും അല്പം വല്ലതും പറഞ്ഞ് ഇവരുടെ ഉപദ്രവത്തെ മാറ്റണമെന്നു തീർച്ചയാക്കിക്കൊണ്ടു പുസ്തകത്തെ ഒന്നുകൂടി വായിച്ചുനോക്കി. അപ്പോൾ,

"ഈശ്വരനാലും മഹാന്മാരാലും പറയപ്പെട്ടതാണെന്നു ഗ്രന്ഥത്തിൽ കണ്ടതുകൊണ്ടു ഭ്രമിച്ചു വിശ്വസിക്കേണ്ട യുക്തിയില്ലെന്നുകണ്ടാൽ ആരോ ഒരുവൻ പറഞ്ഞതാണെന്നു തീർച്ചപ്പെടുത്തി തള്ളിക്കളയണം. ഈശ്വരനും മഹാന്മാരും അയുക്തമായി പറകയില്ലെന്നാണ് ബുദ്ധിമാന്മാർ തീർച്ചപ്പെടുത്തേണ്ടത്. ഒരു കുട്ടി പറഞ്ഞാലും യുക്തിയുക്തമായ വചനത്തെ സ്വീകരിക്കണം. ബ്രഹ്മാവു പറഞ്ഞാലും യുക്തിയില്ലാത്ത വാക്കിനെ തൃണം പോലെ നിരാകരിക്കണം" എന്നിങ്ങനെ പ്രമാണസഹിതം ഉപദേശിച്ചിരിക്കുന്നതിനേയും യോഗജ്ഞാനങ്ങളെപ്പറ്റി പലർക്കും അഭിപ്രായഭേദമുണ്ടാകുമാറും എഴുതിയിരിക്കുന്നതിനെയും കണ്ടു. "തീക്കട്ടയിൽ ഉറുമ്പു ചെല്ലുകയില്ല" എന്നപോലെ ..... ആ മഹാനിൽ അജ്ഞത്വമടുക്കുകയില്ല. അതുകൊണ്ട് അറിയാതെ എഴുതിപ്പോയെന്നു വരുന്നതല്ല. അതിനാൽ ശരിയെന്നു വിചാരിച്ച് എഴുതിയതായിട്ടിരിക്കാനുമിടയില്ല.

ചില സമയം ഗുരുനാഥന്മാർ ഏതെങ്കിലും ഒരു വിഷയത്തെക്കുറിച്ച്, കുട്ടികൾക്കു ശരിയായ അറിവിനെ ഉണ്ടാക്കുന്നതിനു പറഞ്ഞുകൊടുക്കുമ്പോൾ പിൽക്കാലത്ത് അവർക്കതിൽ ഒരുവിധത്തിലും സന്ദേഹവിപരീതങ്ങൾ ജനിക്കാതിരിക്കാൻവേണ്ടി പരീക്ഷയ്ക്കായിട്ട് ആ വിഷയത്തെ വാസ്തവത്തിൽനിന്നും അല്പം ഭേദപ്പെടുത്തിപ്പറകയും കുട്ടികൾ അവയെ സ്വയംപരിശോധിച്ചു തിരുത്തി ശരിയാക്കി ബോധിപ്പിക്കയും ചെയ്യുന്ന സമ്പ്രദായംപോലെ അദ്ദേഹം ഇതിൽ പ്രയോഗിച്ചതായിരിക്കണമെന്നും ആ സ്ഥിതിയ്ക്ക് എന്റെ അഭിപ്രായത്തെ വെളിപ്പെടുത്തിയാൽ അദ്ദേഹത്തിന്റെ സന്നിധിയിൽ ചെന്നെത്തുന്നപക്ഷം ആ സന്നിധിയിൽനിന്നും തന്നെ ശരിയായ നിശ്ചയവും പ്രീതിയും........... സമ്പാദിച്ചുകൊ

ള്ളാമെന്നും ഒരു നിശ്ചയം എനിക്കുണ്ടായി. അതുകൊണ്ടാണ് എന്റെ അഭിപ്രായത്തെ ഒരുവിധം എഴുതി അയച്ചത്. അയച്ചു രണ്ടുമാസം കഴിഞ്ഞതിനുശേഷമാണ് എഴുത്തുകിട്ടിയത്. അതിനുമുമ്പു കിട്ടിയിരുന്നുവെങ്കിൽ നിശ്ചയമായും ഞാൻ അതിനെ അയയ്ക്കുകയില്ലായിരുന്നു. ഞാൻ എഴുതി അയച്ചതിനെ അച്ചടിപ്പിക്കേണ്ട എന്ന് അവിടുത്തെ എഴുത്തുകിട്ടിയ പിറ്റേന്നുതന്നെ ഞാൻ അവർക്ക് എഴുതി അയച്ചു. പ്രസിദ്ധപ്പെടുത്തുമെന്നവരും പാടില്ലെന്നു ഞാനും അനേകതവണ നിർബന്ധമായെഴുതി അയയ്ക്കുകയും പറകയും ഉണ്ടായി. എന്റെ പഴയസ്നേഹിതനായി ഒരാൾ ഒഴികെ മറ്റെല്ലാപേരും വേണ്ടെങ്കിൽവേണ്ട, എന്നു സമ്മതിച്ചിട്ടുണ്ട്. അച്ചടിപ്പാൻ ഇതേവരെ കൊടുത്തിട്ടില്ല. ഈ തർക്കം നിമിത്തവും തീർച്ചകിട്ടിയിട്ട് എഴുതാമെന്നു വിചാരിച്ചും മറുപടിക്കു താമസിച്ചുപോയതാണ്. ഇനി എനിക്ക് ആ പഴയ സ്നേഹിതനോടു മല്ലടിക്കാൻ പ്രയാസമാണ്. അനുസരിക്കാതെ ഒരുപക്ഷെ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്കയും സ്വാമി.........കാണാനിടവരികയും ചെയ്യുന്നുവെങ്കിൽ എന്നെ (ഞാനെഴുതിയതിനെ) അർജ്ജുനനെ കിരാതമൂർത്തിയെന്നപോലെ അദ്ദേഹം അമുഖ്യാംഗമായ കാലുകൊണ്ട് (വളരെ ചെറുതായ ഒരു വാക്ചക്രം കൊണ്ട്) കോരിയെടുത്ത് എറിഞ്ഞുകളയുമെന്നുള്ളതിനു സംശയമില്ല............ ഞാൻ എഴുതിയിട്ട് അതു മോക്ഷപ്രദീപത്തെ തീണ്ടുകപോലും ചെയ്യുന്നതിനോ നമ്മുടെ സഭയുടെ ഉദ്ദേശ്യങ്ങൾക്കു വിഘ്നം നേരിടുന്നതിനോ, കാലതാമസത്തിനോ ഇടവരുത്തത്തക്കഹേതുവായി ഭവിക്കയില്ല.

പ്രാചീനമലയാളം രണ്ടാംഭാഗം ഈ വൃശ്ചികമാസത്തിൽ പുറപ്പെടുമെന്നു പ്രസാധകൻ പറയുന്നുണ്ട്. ടി ഒന്നാം ഭാഗത്തെപ്പറ്റി 'ശങ്കരാചാര്യ'നിൽ ഒരു താർക്കികൻ പറഞ്ഞിട്ടുള്ളതിനെക്കണ്ടു. പുസ്തകം വെളിപ്പെടുന്ന 10-ാംദിവസം മുതൽക്കുതന്നെ തൽഖണ്ഡനാദികളും തുടങ്ങുമെന്നു കരുതിയിരുന്നു. ഇതെല്ലാം താമസിച്ചുപോയി എന്നേയുള്ളൂ. ഞാനെഴുതുന്ന പുസ്തകങ്ങളെക്കുറിച്ച് ആരെങ്കിലുമെന്തെങ്കിലും പറഞ്ഞാൽ അതിൽ അസഭ്യമായി വല്ലതുമുണ്ടായിരുന്നാൽ അതിലേക്കു വന്ദനം പറഞ്ഞുകൊള്ളുകയും സഭ്യങ്ങളായുള്ളവയെ നമസ്കാരപൂർവ്വം സ്വീകരിച്ചുകൊള്ളുകയും മാത്രമേ ചെയ്കയുള്ളൂ എന്നുള്ള നിശ്ചയത്തെയും നശിച്ചു നാമാവശേഷമായിപ്പോയതും ശരിയായി ഉത്സാഹിച്ചു പ്രവർത്തിക്കുന്നപക്ഷം പൂർവ്വസ്ഥിതിയിൽ വരുന്നതിനു പാടില്ലാത്തതുമായ ഒരു വർഗത്തെ സംബന്ധിച്ചല്ലല്ലോ ഞാനെഴുതിയത് എന്നൊരു സമാധാനത്തെയും ഞാൻ മുൻകൂട്ടി സൂക്ഷിച്ചുവെച്ചിട്ടുണ്ട്.

1. ഞാനും, മുമ്പു യോഗജ്ഞാനവിഷയങ്ങളിൽ എന്റെ ശിഷ്യനായിരുന്നതുകൊണ്ട്, നാണുഗുരുസ്വാമി എന്ന ആളും, ഈഴവരിൽ ചിലരും തങ്ങളിൽ പഴയ പരിചയക്കാരാണ്.

2. അവർ സ്വജനക്ഷേമാർത്ഥം ക്ഷേത്രപ്രതിഷ്ഠ മുതലായവ നടത്തുന്നതായി കേൾവിയുണ്ട്.

3. ടി ആളിനു മതവാദത്തിനിറങ്ങേണമെന്നു തോന്നുന്ന കാലത്ത് അതിലേക്കായിട്ടു മറ്റൊരുത്തരുടെ സഹായമോ ഉപദേശമോ വേണ്ടതായി വരുമെന്നു തോന്നുന്നില്ല. ഇത്രമാത്രമല്ലാതെ എഴുത്തിൽ പറഞ്ഞിട്ടുള്ള പ്രകാരമൊന്നും........... അവരെപ്പറ്റി അറികയോ നിരൂപിക്കയോ ചെയ്തിട്ടില്ല, ചെയ്യുന്നുമില്ല.

ആദ്യംപറഞ്ഞ മൂന്നുസംഗതികളൊഴിച്ച് എന്നെയും ടി ആളിനെയും ഈഴവരെയും ചേർത്തു പറയപ്പെട്ടവയും അവിടെനിന്നും ലേഖനമാർഗ്ഗം എന്നിലാരോപിക്കപ്പെട്ടവയും ആയ ശേഷം സംഗതികളെല്ലാം - അളവറ്റ സ്നേഹമുള്ളവരും മഹാന്മാരും സ്വജനങ്ങളു

മായ നിങ്ങളിൽനിന്നും വന്നവയാകകൊണ്ട്, ഗുരുപിതൃമാതൃസഹോദരപുത്രാദികളിൽനിന്നു വിസർജ്ജിക്കപ്പെട്ടു ശരീരത്തിൽ വീണുപുരണ്ട മലജലാദികളോടു തുല്യങ്ങൾ തന്നെയാണ്. വിവേകാനന്ദസ്വാമിയും ഞാനും തമ്മിൽ ഗരുഡനും കൊതുകും തമ്മിലുള്ള ഭേദംപോലെ മാത്രമെ ഭേദമുള്ളോ എന്നു ഞാൻ സംശയിക്കുന്നു.

സ്വജനക്ഷേമത്തിനു പ്രയത്നിക്കുന്ന നിങ്ങളെല്ലാപേരും സർവോല്കർഷേണ ജയം പ്രാപിച്ചുകൊണ്ടിരിക്കുമാറ് ഈശ്വരൻ കൃപചെയ്യട്ടെ. ഈ അങ്ങേയറ്റമായി കിടക്കുന്ന ഞാനെന്താ ചെയ്യേണ്ടത്. വല്ലതും കഴിയുമെങ്കിൽ തയ്യാറാണ്.

എന്ന് ചട്ടമ്പി

ഈ എഴുത്തിനെപ്പറ്റി രണ്ടുവാക്കു പറയേണ്ടിയിരിക്കുന്നു. "മന്നിൽ ധീശക്തിയെത്രണ്ടുയരുമെതുവരെക്കേറുമായുക്തിമുറ്റും ധന്യം വിജ്ഞാനവും ജ്ഞാനവുമിഹ മനുജന്നെത്രമാത്രം വരുത്താം; എന്നാലും താഴ്മ കൊള്ളാമെതുവരെയിതുകൾക്കൊത്ത ദൃഷ്ടാന്തം...." എന്നിങ്ങനെ ഒരു വിശ്രുതപണ്ഡിതൻ പരമഗുരുപാദങ്ങളുടെ യഥാർത്ഥ പ്രകൃതി വർണ്ണിച്ചിരിക്കുന്നതിൽ താഴ്മയുടെ കാര്യത്തിനീ എഴുത്തു പ്രത്യക്ഷരം 'ഒത്ത ദൃഷ്ടാന്ത'മാകുന്നു. സാധാരണക്കാർക്കിതു കണ്ടാൽ 'സ്വാമികാരാട'ന്നെ പരമഗുരുപാദർ ഭയപ്പെടുന്നെന്നോ കീഴ്‌വഴങ്ങുന്നെന്നോ ഒക്കെ തോന്നിയേക്കാം. എന്നാൽ സ്വാഹംകാരശമനരൂപമായി സപ്രശ്രയം പ്രസംഗിക്കുകയോ എഴുതുകയോ പ്രവർത്തിക്കുകയോ ചെയ്യുന്നതിനു മഹാമനസ്കന്മാർക്കേ സാധിക്കൂ എന്നറിയുമ്പോൾ മുൻപറഞ്ഞ പ്രതീതി അസ്തംഗതമായിപ്പോകും. "മന്ദഃ കവിയശഃപ്രാർത്ഥീ ഗമിഷ്യാമ്യപഹാസ്യതാം" എന്നു സരസ്വതിയുടെ പുരുഷാവതാരമായ കാളിദാസരും, "(ഭാഷ്യാബ്ധിഃ ക്വാതിഗംഭീരഃ) ക്വാഹം മന്ദമതിഃ" എന്നു ശബ്ദാംബുധി പാരീണനായ കൈയടോപാധ്യായനും, "അജ്ഞാനിനാമാദ്യനായുള്ളോരുഞാൻ" എന്നും മറ്റും ഗന്ധർവാംശഭൂതനും ബ്രഹ്മവിദ്യാപാരംഗതനുമായ എഴുത്തച്ഛനും പറഞ്ഞിരിക്കുന്നത് അവരുടെ അശക്തിദ്യോതകമെന്നു വരുന്നതാണോ? ഒരിക്കലുമല്ല. അഭിജ്ഞസാധാരണമായ ഈ അഹന്താപരിത്യാഗനയം പരമഗുരുപാദരിൽ സർവോല്കർഷേണ വർത്തിക്കുന്നു എന്നുള്ളത് അസ്മാദൃശന്മാർക്കനുഭവമാണ്. അതുകൊണ്ട് ഈ എഴുത്തിന്റെ പ്രകൃതിഭേദം സ്വാമിസന്നിധിയിലെ മഹാനുഭാവുത്വത്തിന് മാറ്റു കൂട്ടുകയല്ലാതെ കുറയ്ക്കുകയില്ല നിശ്ചയം. ഇനി ഒരു നിരൂപകന്റെ നിലയ്ക്കു പരിശോധിക്കുന്നപക്ഷം ഈ ലേഖനത്തിലെ ഓരോ വാചകങ്ങളും മർമ്മഭേദകമായ വ്യാജസ്തുതിരൂപമെന്നല്ലാതെ യഥാർത്ഥ പ്രതിപാദകമെന്നൂഹിക്കുന്നതു പ്രകൃതവിരുദ്ധമാകുന്നു. 'മൂത്രപുരീഷാദിപാതദൃഷ്ടാന്തം' ദാഷ്ടാന്തികത്തിന്റെ അവജ്ഞാഹേതുതയെ അഭിവ്യഞ്ജിപ്പിക്കുന്നതു സൂക്ഷ്മദൃക്കുകൾ അറിയുമല്ലോ. എല്ലാംകൊണ്ടും ഈ എഴുത്തു 'തൊഴുത കൈ ചെവിട്ടിലടിക്കുംപോലെ' അർത്ഥവത്തായിരിക്കുന്നു.

സാഹിത്യസംബന്ധമായി സമുപാർജ്ജിച്ചിട്ടുള്ള അഗാധജ്ഞാനംപോലെ സംഗീതത്തിലും പരമഗുരുപാദർവൈദുഷ്യം സമ്പാദിച്ചിട്ടുണ്ട്. ഏതു കഠിനഹൃദയത്തെയും ദ്രവിപ്പിക്കുമാറ് സരസമായി ഗാനം ചെയ്‌വാനും സംഗീതോപകരണങ്ങൾ-മൃദംഗം തുടങ്ങിയവ -പ്രയോഗിപ്പാനും ഇദ്ദേഹത്തിനു വശമാണ്.

"വാഗ്ദേവീസ്തനയുഗശീധുസിന്ധുപാനാ-
ന്മത്തേവാപി ച പരമസ്യദേശികസ്യ;
ധീവൃത്തീ രമത ഇദംതയാ വിമുക്താ
സ്വാഭിന്നാമലപരസംവിദാത്മനൈവ."

എന്ന പദ്യംകൊണ്ട് "സദ്ഗുരു സർവ്വസ്വ"ത്തിൽ മേൽപറഞ്ഞ സംഗതി സൂചിപ്പിച്ചിരിക്കുന്നു. ഇദ്ദേഹത്തിന്റെ വിദ്വത്ത്വത്തെ അറിഞ്ഞു പല മഹാശയന്മാരും അഭിനന്ദിച്ചു പറഞ്ഞിട്ടുണ്ട്. അതിനൊരുദാഹരണം പറയാം. ഒരിക്കൽ ഇദ്ദേഹം എറണാകുളത്ത് താമസിച്ചിരുന്നപ്പോൾ വിശ്വവിശ്രുതനായ ശ്രീവിവേകാനന്ദസ്വാമികളെ കാണുന്നതിനു സംഗതിയായി. സ്വാമികൾ കുളംബിലേക്കു പോകുംവഴി എറണാകുളത്തു വിശ്രമിച്ച അവസരത്തിലായിരുന്നു പരമഗുരുപാദർ ചെന്നുകണ്ടത്. പരമഗുരുപാദരോടുകൂടി ശ്രീമന്മിത്രവും സർവ്വശാസ്ത്രകുശലനും പ്രാസംഗികനുമായിരുന്ന പത്മനാഭാചാരിയുമുണ്ടായിരുന്നു. ആചാരിക്ക് ഇംഗ്ലീഷുഭാഷ പരിചിതമായിരുന്നതിനാൽ ആ ഭാഷയിൽ സംസാരിച്ചു. പരമഗുരുപാദർ ഗീർവാണവാണിയിലായിരുന്നു സ്വാമികളോടു സംഭാഷണംചെയ്തത്. ഇവർ രണ്ടുപേരും തത്വവിചാരത്തിലും

യോഗനിഷ്ഠയിലും സമകക്ഷന്മാരാകയാൽ സംസാരം ശങ്കാസമാധാനരൂപമായിരുന്നില്ല. 'സമകക്ഷ'ന്മാർ എന്നു കേൾക്കുമ്പോൾ ആംഗലഭാഷാവിചക്ഷണന്മാരിൽ ചിലർക്ക് അത്രശ്രവണസുഭഗമായിരിക്കയില്ല.. എന്നാൽ, വിചാരക്ഷമമല്ലെന്നോ പ്രതിപാദിപ്പാൻ പ്രയാസമെന്നോ വല്ല ഭാഗങ്ങളെക്കുറിച്ചും വിവേകാനന്ദസ്വാമികൾ പറഞ്ഞുവിട്ടിട്ടുണ്ടെങ്കിൽ, പരമഗുരുസ്വാമികളുടെ മുഖകമലത്തിൽനിന്നു നിർഗളിക്കുന്ന മധൂളീമസൃണമായ വാഗ്വിലാസം അവയെ വിശദീകരിച്ചിട്ടുണ്ടെന്നറിയുമ്പോൾ ആർക്കും അസ്വാരസ്യത്തിനു വകയില്ല. സംഭാഷണംകഴിഞ്ഞു പിരിഞ്ഞപ്പോൾ, ദാക്ഷിണാത്യന്മാരിൽ ഈവിധം ഒരു മഹാത്മാവിനെ കണ്ടിട്ടില്ലെന്നും, മലയാളികളെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന തെറ്റിദ്ധാരണ നിശ്ശേഷം നശിച്ചിരിക്കുന്നുവെന്നും ശ്രീമദ്വിവേകാനന്ദസ്വാമികൾ അഭിപ്രായപ്രകടനം ചെയ്തതായി അറിയുന്നു. അടുത്ത ദിവസം സ്വാമികളുടെ താല്പര്യപ്രകാരം പരമഗുരുപാദർ തനിച്ചുചെന്ന് അദ്ദേഹത്തെ ദർശിക്കയുണ്ടായി. ഈ സന്ദർഭങ്ങളിലെല്ലാം പരമഗുരുപാദർ പ്രദർശിപ്പിച്ചതിൽ കൂടുതൽ വണക്കവും മര്യാദയും സ്വാമികൾ അവലംബിച്ചിരുന്നു എന്നുള്ളത് സെക്രട്ടറി മിസ്റ്റർ രാമയ്യൻ മുതൽപേർക്കു പ്രത്യക്ഷമായിരുന്നു. ഇതുകൊണ്ടും സമന്മാർ എന്നു പറഞ്ഞതിൽ വിശങ്കയ്ക്കവകാശമില്ലല്ലോ.

പരമഗുരുസ്വാമികൾ പ്രസംഗംനടത്തുക പതിവില്ല. എന്നാൽ ഒരിക്കൽ പറവൂർവെച്ചു പല വലിയ ഉദ്യോഗസ്ഥന്മാരുടെ നിർബന്ധം നിമിത്തം, എം. എ. ബിരുദധാരിയും വിദ്വന്മണിയുമായ ഒരു 'തിയോസഫ്' മതപ്രാസംഗികൻ ചെയ്ത തമിഴിലുള്ള പ്രസംഗത്തെ അതിന്റെ ഭാഷ്യമോ എന്നുതോന്നുമാറ് വിസ്തരിച്ചു കേൾപ്പിക്കേണ്ടിവന്നു. പ്രതിപാദനം പകുതി ആയപ്പോൾ 'തിയോസഫിസ്റ്റ്' മിസ്റ്റർ അയ്യർ സ്വാമിക്കഭിമുഖമായി തിരിഞ്ഞിരുന്ന് ഏതാനും ദുർഗ്രഹഭാഗങ്ങളെ സവിസ്തരം കേൾക്കണമെന്ന അഭിനിവേശത്താൽ "അവിടം കൊഞ്ചംകൂടി വിരിത്തു" എന്നിങ്ങനെ മുറയ്ക്കപേക്ഷിച്ചു തുടങ്ങിയതും പ്രസ്താവയോഗ്യമാണ്. ചോദിക്കുന്ന ഏതു ചോദ്യങ്ങളെയും പറഞ്ഞു മനസ്സിലാക്കാൻ ഇദ്ദേഹത്തിനുള്ള സാമർത്ഥ്യം അന്യദുർലഭമാകുന്നു. "പ്രപഞ്ചതത്വപ്രതിപാദകാർത്ഥസമർത്ഥകം സഞ്ചിതധർമ്മസാരം; യതീശ്വരസ്യസ്വയമേവ വക്ത്രാദുദഞ്ചതിപ്രശ്രയിയസ്യവാക്യം" ഇത്യാദി പദ്യങ്ങൾകൊണ്ടു മേൽപറഞ്ഞ അർത്ഥത്തെ 'ബാലാഹ്വസ്വാമി ചരണാഭരണ'കാരൻ വർണ്ണിച്ചിരിക്കുന്നു. വാദവിഷയത്തിൽ ഇത്ര കുശാഗ്രീയസ്വാന്തത ആർക്കും ലഭിച്ചിട്ടില്ലെന്നു തന്നെ പറയാം. മദ്രാസ് മുതലായ പബ്ലിക്സ്ഥലങ്ങളിൽ പോയി നോട്ടീസുകൊടുത്തു നാനാമതക്കാരോടും വാദംനടത്തി വിരുതു നേടിയിട്ടുള്ള മുൻപറഞ്ഞ പത്മനാഭാചാരി ഒരിക്കൽ ഇദ്ദേഹത്തോടു പരമതമർദ്ദനം അയുക്തമെന്നു പൂർവപക്ഷം ചെയ്തതിനെ തുടർന്ന് ഒരുദിവസം മുഴുവൻ വാദം നടക്കുകയും ഒടുവിൽ ശ്രീമാൻ ആചാരി തോറ്റു പരപക്ഷം സമ്മതിക്കേണ്ടിവരികയും ചെയ്തു. ഈ സംഗതി, വാദവിഷയത്തിൽ

ഇദ്ദേഹത്തിനുള്ള ചാതുര്യത്തെ വിശദീകരിക്കുന്നു. അന്നുമുതല്ക്കായിരുന്നു പത്മനാഭാചാരി അവർകൾ സ്വാമികളുടെ സ്നേഹിതനായിത്തീർന്നത്. ഈ ആചാരിയാർ 'പണ്ഡിതകേസരി' പദമണ്ഡിതനായിരുന്ന ശ്രീനിവാസദീക്ഷിതരോടും മറ്റും വാദം നടത്തിയിട്ടുള്ള മാന്യനാണെന്നുള്ളതും വിസ്മരിക്കത്തക്കതല്ല.

പരമഗുരുപാദർക്ക് അനവധി സിദ്ധികളുള്ളതായി ചില നാസ്തികന്മാർപോലും അനുഭവം മുൻനിർത്തി സമ്മതിച്ചിട്ടുണ്ട്. ഇക്കാലത്തു സിദ്ധികൾ സർവസാധാരണമായിക്കാണാതെ ഗ്രന്ഥത്തിനുള്ളിൽ മാത്രം സ്ഥലം പിടിച്ചിരിക്കകൊണ്ട് ഇതിൽ ആളുകൾക്ക് അവിശ്വാസം തോന്നാൻ വകയുണ്ട്. 'മെസ്മെറിസം'കൊണ്ടു ചില അത്ഭുതകാര്യങ്ങൾ സാധിക്കുന്ന സ്ഥിതിക്ക് ഒരു അഷ്ടാംഗയോഗി ചില സിദ്ധികൾ കരസ്ഥമാക്കി എന്നു വരുന്നതു ഘടിക്കാതിരിക്കാൻ ന്യായമില്ലല്ലോ. ഈ മഹാപുരുഷനെക്കുറിച്ചു ജി. രാമൻ മേനോൻ അവർകൾ എം. എ. മുതലായ മഹാന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളതു താഴെ വിവരിക്കുന്നു. ആയതു പരമഗുരുപാദരുടെ ചരിത്രമധികരിച്ചു കവിദീപൻ രചിച്ചിട്ടുള്ള സംസ്കൃത പദ്യകാവ്യത്തിന്റെ ആംഗ്ലഭാഷാമുഖവുരയിൽ ചേർത്തിരിക്കുന്നതാണ്. ഇംഗ്ലീഷിൽനിന്നു തർജ്ജിമ:- "........മനീഷി തിലകന്മാരായ അനേകം ആളുകൾക്ക് ആത്മസാക്ഷാല്ക്കാരവിഷയത്തിൽ ഇദ്ദേഹം ഹേതുഭൂതനായി തീർന്നിട്ടുണ്ട്. ഇദ്ദേഹത്തിന്റെ പാണ്ഡിത്യം, കുശാഗ്രതീക്ഷ്ണമായ പ്രതിഭാവിലാസം, യുക്തിസംയുക്തമായ പ്രതിപാദനചാതുരി, പ്രശാന്തകരുണാർദ്രഹൃദയം ഇവ ഇദ്ദേഹത്തോടടുത്തു പെരുമാറാൻ സൗകര്യം സിദ്ധിച്ചിട്ടുള്ളവർക്കെല്ലാം നല്ലപോലെ അനുഭവപ്പെട്ടിരിക്കും. സ്വരാജ്യവാസികളിൽ ഗണനീയന്മാരായ പലരേയും ഉൽകൃഷ്ടനിലയിൽ എത്തിച്ചിട്ടുള്ള ആളാകയാൽ ഇദ്ദേഹം അഭിവന്ദിക്കപ്പെടേണ്ട ഒരു ഋഷീശ്വരനാണെന്നു ഞാൻ വിചാരിക്കുന്നു. ദ്രാവിഡഭാഷകളിലും സംസ്കൃതത്തിലും ഇദ്ദേഹത്തിനുള്ള പാണ്ഡിത്യം സുപ്രസിദ്ധവും ആയതു വിശ്രുതന്മാരായ അനേകം മഹാന്മാർക്ക് ഉപയുക്തമായി തീർന്നിരിക്കുന്നതും ആകുന്നു. സ്തിമിതഗംഭീരമായ വിചിന്തനം, അഭിപ്രായങ്ങൾക്കുള്ള സുസ്ഥിരത ഇവയാകുന്നു അനിതരസാധാരണത്വേന സ്വാമികളിൽ തിളങ്ങുന്ന വിശിഷ്ടചിഹ്നങ്ങൾ. ഇദ്ദേഹത്തിന്റെ ആചരണം -നടത്ത-വളരെ വിനയത്തോടുകൂടിയതും മാനനീയമാകുന്നു...."

ടി ചരിത്രത്തിന്റെ 'ഭൂമിക'യിൽ, കുംഭകോണവിദ്വാനും വൈയാകരണപണ്ഡിതകേസരിയും ആയ വി. കൃഷ്ണശാസ്ത്രികൾ (കോർട്ടു പണ്ഡിതരായിരുന്ന എലത്തൂർ രാമസ്വാമിശാസ്ത്രികളുടെ ഭാഗിനേയപുത്രൻ) ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു:-

"ഇഹഖലു ബാലാഹ്വസ്വാമിചരണാഭരണം നാമ 'രസികജനമനോരഞ്ജനസരളരീതി' സർഗ്ഗത്രയാത്മകം കിംചന ചരിതതി-, ചോദ്ഘുഷ്യ ബന്ധനം, നിബദ്ധമനേനാകവിനാ. അത്രച കഥാനായകത്വേനാഭിഷിക്തഃ സാരസ്വതാംഭോധി കുംഭീകുമാരഇതി മഹാനുഭാവധൗരേയ ഇതിബ്രഹ്മവിദ്വര ഇതിചോദ്ഘുഷ്യാഖിലാഗമ പാരാവാരപാരദൃശ്വഭിഃ പ്രസന്നഗംഭീരാശയൈർയ്യോഗാരൂഢൈശ്ച സർവത്ര നിചം ധന്യമാനോ മനീഷാമഹാനിധിരിത്യുക്തേപൃതക്തിശങ്കാസ്തന്ദിതഹൃദയതാ മാ കിംചിദപിഭൂദ്വിദിതവേദ്യാനാം ശൂർപ്പന്യായാനുസാരിണാം മാന്യമഹാശയാനാം. സർവദർശനാനാം സമരസതാം അഹിംസായാഃ പരമധർമ്മതാംചസയുക്ത്യവഷ്ടംഭം സ്ഥൂണാ നിഖനന്യായേന വ്യവസ്ഥാപയിതും ജരദുരുക്തിമതാന്യുട്ടങ്കിതും ച പ്രവൃത്താഹൈഹയ ബാഹാവിധൃതവിമുക്തരേവാപ്രവാഹനിരർഗ്ഗളഗഭീരമനോഹരാ ഗീരിദമീയാഗീഷ്പതേരപി.നശംകത ഇതി, ഏതദുപന്യാസവിരചനാന്യവലോകിതവതാം വിശദതമമേവ ഭവേത്. ഏതെ താവദാധുനികാ ഇത്യേതാവതാ ബഹിഃ സ്വരൂപസാക്ഷാല്ക്കാരമാത്രേണ.ന തിരസ്കാരർഹതാമാവാഹേയുർഗുണോ

ത്താരാണാം സാരാന്വേഷിണാമിതി വിനിശ്ചിനുമഃ. ഏതൈഃ സംകലിതാ നിബന്ധാ ലോകോത്തരാ. അമൂല്യാശ്ച..."

അർത്ഥം–

'... രസികജനങ്ങളുടെ മനസ്സിനെ ആനന്ദിപ്പിക്കുമാറ് സരളരീതിയിൽ മൂന്നു സർഗ്ഗമായി "ബാലാഹ്വസ്വാമിചരണാഭരണം" എന്ന ചരിത്രഗ്രന്ഥം ഈ കവിയാൽ നിർമ്മിക്കപ്പെട്ടിരിക്കുന്നു. ഇതിൽ കഥാനായകനായി അലങ്കരിക്കുന്ന ആൾ സാരസ്വത (വിദ്യ) സമുദ്രത്തിനു കുംഭസംഭവൻ ആണെന്നും മഹാനുഭാവധൗരേയൻ ആണെന്നും ബ്രഹ്മവിദ്വരൻ ആണെന്നും പ്രശംസിച്ചുകൊണ്ടു സകലശാസ്ത്രപാരംഗതന്മാരായ പ്രസന്ന ഗംഭീരാശയന്മാരാലും ബ്രഹ്മസാക്ഷാൽകാരസമ്പന്നന്മാരാലും പ്രത്യേകം സൂക്ഷിക്കപ്പെട്ടിരിക്കുന്ന ഒരു 'മനീഷാന്തരം' ആകുന്നു എന്നു പറഞ്ഞാൽ അതിശയോക്തിയാണെന്നുള്ള ഒരു ശങ്ക ഗുണഗ്രാഹികളായ മാന്യന്മാർക്കുണ്ടാകയില്ല. സർവശാസ്ത്രങ്ങൾക്കും ബ്രഹ്മത്തിൽതന്നെ പരമമായ താല്പര്യമെന്നും 'അഹിംസ' പരമധർമ്മമാണെന്നും യുക്തിപൂർവ്വം സ്ഥാപിക്കുന്നതിനും ജീർണ്ണപ്രായങ്ങളായ മതങ്ങളെ ഖണ്ഡിക്കുന്നതിനും പുറപ്പെടുന്ന ഇദ്ദേഹത്തിന്റെ, രേവാപ്രവാഹംപോലെ ഗംഭീരമായിരിക്കുന്ന വാക്ക് (വചഃപ്രസരം) ഗീഷ്പതിയെപ്പോലും ഭയപ്പെടുകയില്ലെന്ന് ഇദ്ദേഹത്തിന്റെ കൃതികൾ നോക്കുന്നവർക്കു സ്പഷ്ടമായി അറിയാം. ഇദ്ദേഹം നവീനനാണെന്നുള്ള ഒരു ബാഹ്യദൃഷ്ടികൊണ്ടു മാന്യന്മാർക്ക് അവജ്ഞ (തിരസ്കാരബുദ്ധി)യുണ്ടാകയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഇദ്ദേഹത്തിന്റെ കൃതികൾ ലോകോത്തരങ്ങളും വിലതീരാത്തവയുമാണ്...". ഇദ്ദേഹത്തെ സംബന്ധിച്ചു ചിലർ എഴുതി സമർപ്പിച്ചിട്ടുള്ള ഏതാനും പ്രശസ്തിപദ്യങ്ങൾകൂടി ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു:– ശ്രീയുതസച്ചിദാനന്ദബ്രഹ്മേന്ദ്രന്റെ ഒരു പദ്യം:– "ആദർശാന്തഃപ്രതീതപ്രതികൃതിസദൃശം വിശ്വമാത്മന്യജസ്രം, പശ്യന്തഃ പാവയന്തഃ പദകമലരജോരാജിഭിർഭൂതധാത്രീം; ആത്മാരാമാ ജയന്തി പ്രബലസകലവിദ്യാവിലാസൈകശാലാ ബാലാഹ്വാരാധ്യപാദപ്രവരപരമഭട്ടാരകസ്വാമിപാദാഃ".

പരേതനായ മുടിയിച്ചേഴുത്തു പി. കിട്ടുപിള്ളയെന്ന കവിമണിയുടെ ഒരു പദ്യം:–

"യദ്ഗൊജാലപ്രചാരാദ്ഗഗനസുമഗതിം യാതി ലോകാന്ധ്യമുഗ്രം, സോയം സൂര്യാദ്യതോദ്യൽപ്രചുരതരമഹാതേജസാ രാജമാനഃ;ബ്രഹ്മാനന്ദൈകധാരാസുമമസൃണഹൃദയാംഭോജസൗഗന്ധ്യസാന്ദ്രോ, ജീയാദ്ഭട്ടാരകാദ്യാഹ്വയപരമഗുരുഃശ്രീലസദ്ബാലസംജ്ഞഃ".

കെ. ജി. നാണുവാശാൻ (നാരായണദേശികൻ) എഴുതിയ ശ്ലോകം–

"ശ്രീമച്ഛംകരദേശികാഖ്യവരസൂരേസ്തംഗതേ പ്രാന്തരാജ്യൈാത്ഭൂതാന്യമതാന്ധകാരനികരാക്രാന്തം ത്വിദം ഭാരതം; 'പ്രാചീനോ' പരിവർത്തമാന 'മലയാളാ'ദ്യംശുഭിർദ്ദ്യോതയൻമധ്യാഹ്നാർക്കാഇവാമ്പഹം പരമഗുരുർവർത്തി വിദ്യാധിരാൾ–(ട്)

ചിദ്രസാഭരണൻ നിർമ്മിച്ച ഒരു പദ്യം:–

"ഖേദം സംസാരമോർത്തിട്ടധികതരമുഴന്നീടുമിമ്മർത്ത്യലോകേ, മോദം സദ്യോമൃതാസ്വാദനവഴിയരുളിത്തത്വബോധം വരുത്തി; സാനന്ദം ലാലസിക്കും പരമഗുരുവരൻ സ്വാമിഭട്ടാരകാഖ്യൻ വാഴട്ടാകല്പകാലം വിബുധജനസമാരാധയാരാധ്യപാദൻ."

ശ്രീ ഗുരുദത്തമായ 'പരമാനന്ദനാഥൻ' എന്നപേരിൽ ഞാൻ എഴുതിയ പദ്യം:–

"വിജ്ഞാന, ജ്ഞാന, വിദ്യാ, മരുദുപയമനിർദ്ധൂതരുകല്ക ജാതോപ്യജ്ഞാനദ്ധ്വാന്തവിദ്ധ്വംസനനിയതമതിഃ സ്വാശ്രിതാനാം നിതാന്തം; പ്രജ്ഞാവൈശാഖകൃഷ്ടാഖിലവച

നകലാ പ്രോല്ലസൽകണ്ഠതീർത്ഥാദ്യാജ്ഞാകൃദ്ഭിർമ്മദ്ഭിർവൃതഇഹ പരഭട്ടാരനാമാഭ്യു ദേതി.''

ശ്രീമൽപണ്ഡിതശിവപ്രസാദവിദ്യാഭാരതി ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു:-

"ജീയാദ്വിദ്യാധിരാജോപധിമഹിമലസത്തീർത്ഥപാദാ വക്ലിപ്തശ്രീമദ് ഭട്ടാരകസ്വാമ്യ ഭിധപരഗുരുർദ്ധന്യവാദാമ്വവായഃ;യല്പാദാരണ്യുപജ്ഞം ഖലു ഭവതി നൃണാം ശോധി തത്വം തദർത്ഥജ്ഞാനം ദേഹാദിസപ്താവയകഭവകരാജ്ഞാനവിദ്ധ്വംസദക്ഷം."

കനകതാരാഖ്യോദിതശ്രീമൽപഞ്ചകത്തിൽനിന്ന് ഒരു ശ്ലോകം:-

"മംഗലം ദിശതു 'തീർത്ഥപാദവർത്മാരുണോ' ഖിലകലാവിലാസഭൂഃ"

"സ്കന്ദദാസ ഇതിവിശ്രുതഃ സ 'പാണിംധയാ' പരവരാഹ്വയോമുനിഃ"

ഇങ്ങനെ അനേകം പഞ്ചകങ്ങളും, ഷഡ്രത്നങ്ങളും മറ്റും സ്തുതിപരമായി ഉണ്ട്. അവ യിൽ ഏതാനുമംശം മേൽപ്രസ്താവിച്ചു എന്നേയുള്ളൂ. ഈ ശ്ലോകങ്ങളിൽ "ബാലാഹ്വാ രാധ്യപാദൻ'', ''ആര്യഗുരുസ്വാമി'', ''ഷണ്മുഖദാസർ'' എന്നിങ്ങനെ വിവിധനാമ ങ്ങൾകൊണ്ടു വിശേഷിച്ചിരിക്കുന്നതു പരമഗുരുപാദരെ ആകുന്നു എന്നു മനസ്സിലാകു മല്ലോ. എന്നാൽ ഇവയിൽ എല്ലാറ്റിലും സുപ്രസിദ്ധനാമം 'ചട്ടമ്പിസ്വാമികൾ' എന്നുള്ള താണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ.

ഇദ്ദേഹത്തിന്റെ മഹിമാനുവർണ്ണനം ടി ചരിത്രത്തിൽനിന്നും ഇതിൽ കൂടുതൽ ഗ്രഹി ക്കാൻ കഴിയുന്നതാണ്. എന്നാൽ ആ ഗ്രന്ഥത്തിൽ ഉൾപ്പെട്ടിട്ടില്ലാത്ത ഒരു സംഗതി ഇവിടെ എടുത്തു പറയേണ്ടതുണ്ട്. 1089-ൽ പരമഗുരുപാദരുടെ ഷഷ്ടിപൂർത്തി പ്രമാണിച്ചു തൽസ്മാരകമായി തിരുവല്ല എഴുമറ്റൂർ എന്ന സ്ഥലത്ത് "തീർത്ഥപാദപരമഹംസർ" എന്ന ശിഷ്യന്റെ ശ്രമത്തിൽ "പരമഭട്ടാരാശ്രമം' എന്ന പേരിൽ ഒരു യോഗമഠം സ്ഥാപിച്ചിരിക്കുന്നു. ഈ സ്ഥാപനത്തിന്റെ പ്രധാനഭാഗഭാക്ക്-മൂലഭുതൻ-എഴുമറ്റൂർ വടക്കെ കോയിക്കൽ തമ്പു രാനാകുന്നു. ഇദ്ദേഹം മേൽപറഞ്ഞ പരമഹംസസ്വാമിയുടെ ശിഷ്യരത്നവും ഗുണഗ്രാ ഹിയുമാണ്. ശിഷ്യപ്രശിഷ്യന്മാർ ഒരുമിച്ചു പരമഗുരുപാദർ ആശ്രമത്തെ അലങ്കരിച്ച് കുറേ നാൾ ഇരുന്നശേഷം ജനതാനുഗ്രഹാർത്ഥം തിരുവനന്തപുരം മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ച് "പ്രാരബ്ധായ സമർപ്പിതം സ്വവപുഃ" എന്നപോലെ പ്രാരബ്ധം അറുതിവരു ത്തുന്നു. ഷഷ്ഠിപൂർത്തിമഹത്തെ സംബന്ധിച്ചു സ്ഥലാന്തരത്തിൽ വിവരിക്കേണ്ടിവരു മെന്നുള്ളതിനാൽ ഇവിടെ ആ ഭാഗം ചുരുക്കുന്നു. "ഷഷ്ടിപൂർത്തിപ്രശസ്തി" എന്നപേ രിൽ അന്നടിച്ചു പ്രസിദ്ധംചെയ്ത പുസ്കത്തിലെ ഏതാനും ശ്ലോകങ്ങൾ ഇവിടെ ഉദ്ധരി ക്കാതിരിക്കുന്നതു യുക്തമല്ലെന്നുകണ്ട് അതുമാത്രം ചെയ്തുകൊള്ളുന്നു. കഥാനായക നായ തിരുവടികൾ രചിച്ച പദ്യപ്രകാണ്ഡങ്ങൾതന്നെ ആദ്യമായി ഉദ്ധരിക്കുന്നു:-

"സമദർശനസാമരസ്യമാ വിമലാത്മീയരസജ്ഞയൊന്നിനാൽ
ശ്രമമെന്നിയുരച്ചിടുന്നസംയമവദ്ദേശികരാഡ്ജയിക്കണെ."

"ആനന്ദം മൂർത്തമോ എന്നൊരുമതിയുളവാം മട്ടുഭൂവിൽപ്പിറന്നാവാനംപോൽ പറ്റുകൂ ടാതമരുമൊരുമഹാൻ തന്റെ വാഗ്രൂപമാദ്ധ്വീ; പാനംചെയ്കിൽകെടുംതൃഷ്ണകൾനൃമധുപ! തൽസ്വാമിചട്ടമ്പിപൂർവാഖ്യാനം വിദ്യാധിരാജാഭിധയൊടുഘടിതംതീർത്ഥപാദംശ്രയിക്ക"

"അജ്ഞാനംനീക്കി നൽകേവലനില കരയേറ്റീടുവാൻ തക്കവൃത്തീദ്ധജ്ഞാനാപ്തിക്കു നല്ലോരരണിവടിവുതേടുന്ന ഭട്ടാരനായി; പ്രജ്ഞാസന്മാനദണ്ഡഭ്രമണവിധിവശാൽ വേദ വേദാംഗവേദാന്താജ്ഞാഭൂവായ് ലസിക്കും ഗുരുവിനറുപതാം വത്സരം പൂർത്തിയായി."

ബ്രഹ്മശ്രീ സി. എസ്. സുബ്രഹ്മണ്യൻപോറ്റി എം. എ. ഇങ്ങനെ വർണ്ണിക്കുന്നു:-

“മന്നിൽധീശക്തിയെത്രണ്ടുയരുമെതുവരെക്കേറുമായുക്തിമുറ്റും ധന്യം വിജ്ഞാനവും ജ്ഞാനവുമിഹ മനുജന്നെത്രമാത്രം വരുത്താം; എന്നാലും താഴ്മകൊള്ളാമെതുവരെയി തുകൾക്കൊത്തദൃഷ്ടാന്തമാമീ കുഞ്ഞൻചട്ടമ്പിയോഗീശ്വരനനവധിന്നാൾ വാഴ്ക നന്മയ്ക്കുലോകേ.”

എം. രാമശർമ്മ എന്ന മഹാൻ ഇങ്ങനെ എഴുതിയിരിക്കുന്നു:-

“ദുർവിജ്ഞാനചണ്ഡാന്തസൽപ്രതിഭടീഭാവാനുകാരം കഥാകാരം ബന്ധമയാംബുരാശു തരണേ പൂർണ്ണപ്ലവം ഭാവുകം; കായേനാപിഗിരാ ഹൃദാ പരമഭട്ടാരാങ്കവിദ്യാധിരാജശ്രീ സംഗതപൂജ്യപാദമിഹ ബാലാഖ്യം ഭജേ സ്വാമിനം.”

നാണുപിള്ള, മരുതുക്കുളങ്ങര എന്നുവെച്ചു ഞാനെഴുതിയ പദ്യങ്ങൾ:- “മുഖ്യാദ്വൈതമയൂഖജാലമതിനാലക്രൈസ്തവാദ്യങ്ങളാമിക്കാലത്തെ മതാന്ധകാരനിരയെപ്പാടേ തുരത്തിദ്രുതം; ഭട്ടാരഹ്വയഭാനുമാനിഹനഭോമധ്യത്തിലെത്തീട്ടിതാ പ്രദ്യോതിപ്പതു കാൺക! മധ്യദിനകൃത്യത്തേ നടത്തീടുക.”

‘‘പിട്ടേറിടും ദ്വിജവിരട്ടായ മായയിലകപ്പെട്ടുഹാ പലവിധം, നട്ടംതിരിഞ്ഞുഴ റുമ‘ന്നാക’രെപ്പരമഭട്ടാരദേശികവരൻ; “പ്രാചീനപൂർവ്വമലയാളാഖ്യതത്ത്വമസി” തത്വോപദേശമതിനാൽ നീചോഹമെന്നമതിപോക്കി സ്വരൂപമതിലാക്കിജ്ജയിപ്പൂ സുകൃതീ.”

ചിദ്രസാഭരണന്റെ പദ്യം:-

“കാർമേഘത്തിൻ നിറത്തെക്കവരുമൊളിയെഴും കണ്ണനാമുണ്ണിയോമൽത്താർവേണിത്തയ്യലാളാം ജനനിയുടെ നറുംപാൽ കുടിച്ചീടുമപ്പോൾ; കൂറാളും കണ്ണിലേറും തരളതയതുകൊണ്ടിന്നു വിദ്യാധിരാജശ്രീമദ്ഭട്ടാരനാകും ഗുരുവരനരുളീടേണമായുസ്സുദീർഘം.”

പരേതനായ മുടിയിച്ചേഴത്തു കിട്ടുപിള്ളയുടെ ഒരു ശ്ലോകം:-

“അത്യർത്ഥം കേരളപ്രാക്ചരിതനഗരിതൻ രമ്യഭാഗങ്ങളാകും സ്തുത്യസ്ഥാനങ്ങൾമൂടിപ്പടരുമൊരുപടൽക്കൂട്ടമൊന്നിട്ടിടാതെ; ശ്രുത്യന്തം കണ്ടെഴും തൻ നിശിതധിഷണയാം വാളിന്നാൽ വെട്ടിനീക്കി സ്തു ത്യശ്രീമാൻ വിളങ്ങുന്നിതുസകലജഗന്മംഗളാഭംഗുരാത്മാ.”

പരമഗുരുസ്വാമികളുടെ സ്വഭാവഗുണം അവർണ്ണ്യമെന്നു പറയാനേ നിവൃത്തിയുള്ളൂ. ഗൗതമബുദ്ധനെപ്പോലും അതിശയിക്കുന്ന ഭൂതദയ, ശീലഗുണങ്ങളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നു. സർപ്പം, വ്യാഘ്രം മുതലായ ഹിംസ്രജന്തുക്കൾ സ്വതഃസിദ്ധമായ ക്രൂരത വിട്ട് ഇദ്ദേഹത്തിന്റെ ഈ സ്വഭാവമഹിമയ്ക്കടിപ്പെട്ട് അടുത്തുചെന്നു ശാന്തമായി നില്ക്കാറുണ്ട്. “കാരുണ്യാൽ കലയതി ചാസുരേശകീടം ഹൃദ്യന്തവിമലമതിഃ സ ആത്മതുല്യം” എന്ന ശ്ലോകാർദ്ധം അദ്ദേഹത്തിന്റെ കരുണാപൂർണ്ണഹൃദയതെ ഉച്ചൈർഘോഷിക്കുന്നു. സത്യധർമ്മാദി സകലത്തിനും ഇദ്ദേഹം വിളനിലമെന്നുതന്നെ പറയാം. ലൗകികസുഖങ്ങളെ തുച്ഛീകരിക്കുന്നു എന്ന് ഇദ്ദേഹത്തിന്റെ വസ്ത്രധാരണാദികാര്യങ്ങൾകൊണ്ട് ആർക്കും അറിയാം. ‘ഉദാസീനത’ വിധേയമായിക്കരുതിക്കാണുന്നതും നിസ്സംഗതയെ (പറ്റുപാടില്ലായ്കയെ) ദ്യോതിപ്പിക്കുന്നു. സംസാരം കർണ്ണങ്ങൾക്കു പീയൂഷത്ധരികതന്നെ എന്നാണ് അനുഭവസ്ഥനായ എന്റെ അഭിപ്രായം. സാരഫലിതമിശ്രിതമായ ആ തിരുവായ്മൊഴി ഏത് അരസികനെയാണ് അത്ഭുതപരതന്ത്രനാക്കാത്തത്? ഉയർന്നതരം തത്വങ്ങളെ നേരംപോക്കിൽ കലർത്തി പറയാൻ ഇദ്ദേഹത്തിനുള്ള സാമർത്ഥ്യം ഒന്നു വേറെ

തന്നെയാണ്. ഈ രീതി ചിരകാലസാഹചര്യംകൊണ്ടു പ്രഥമാന്തേവാസി - നാണുഗുരു അവർകൾ - പകർത്തിയെടുത്തിട്ടുണ്ട്. തത്വങ്ങളെ സംബന്ധിച്ചു കടന്നുപറവാൻ തുടങ്ങിയാൽ ചിലപ്പോൾ അപരോക്ഷം പരോക്ഷമായി പരിണമിക്കുമോ എന്നു തോന്നിപ്പോകും. ആകപ്പാടെ ഇദ്ദേഹം ഒരതിമാനുഷൻ തന്നെയെന്നു പറയുന്നതിൽ ഒട്ടും സംശയിച്ചിട്ടാവശ്യമില്ല. പരമഗുരുപാദരുടെ ആത്മാനുഭൂതിദാർഢ്യത്തെപ്പറ്റി 'കവിദീപൻ' ഇങ്ങനെ പറയുന്നു:- "യത്സംവിൽസകലജഗന്നിദാനഭൂതാ ഭൂതാനാം ഹൃദി പരമാർത്ഥതോ നിലീനാ; സാക്ഷാൽ പശ്യതിഹി തദാത്മനാ സമസ്തം സായൂജ്യം ഭുവിച ഭജന്നയം സദാസ്തെ".........."അഭ്രാന്തർഗ്ഗുണിതമഹാന്ധകാരതുല്യം ചിദ്വ്യോമ്ന്യുദ്ഗ്രഥിതമിദം പ്രപഞ്ചഭാനം; വിസ്മൃത്യാമലപരചിൽസ്വരൂപസത്താ മാത്രോസൗ ജയതിതരാം സദേഹമുക്തഃ." ഈ കേവലസ്ഥിതി അനുഭവത്തിൽ വരുത്തിയിരുന്നരുളുന്ന യോഗീന്ദ്രനെക്കുറിച്ചു ക്ഷണികഗുണകർണ്ണികാവർണ്ണനം ആവശ്യകമെന്നു തോന്നുന്നില്ല. അതുകൊണ്ട് ഈ ഉപചരിത്രരൂപമായ ഉപപാദനം ഇവിടെ ഉപസംഹരിച്ചുകൊള്ളുന്നു.

ഇനി, നായകനായ ശ്രീനീലകണ്ഠതീർത്ഥസ്വാമികളുടെ യോഗവേദാന്താദി പഠനസംഗതി തുടർന്നു കഥ ആരംഭിക്കുന്നു. സ്വാമികൾ സംസ്കൃതഭാഷാവ്യുല്പത്തിയിലുള്ള ന്യൂനത പരിഹരിക്കുന്നതിലേക്കു പരിശ്രമം തുടങ്ങിയിരുന്നതായി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. സിദ്ധരൂപം മുതലായ ആദിപാഠങ്ങളും മറ്റും ബാല്യത്തിൽതന്നെ ദൃഢപ്പെടുത്തി വച്ചിരുന്നതിനാൽ ആ കാലത്ത് ഉപരിഗ്രന്ഥങ്ങൾ വായിക്കുന്നതിനു സ്വാമികൾക്കു പ്രാപ്തിയുണ്ടായിരുന്നു. തന്നിമിത്തം ഒരു പ്രത്യേകഗുരുവിനെ സ്വീകരിക്കാതെ തന്നെ 'ലഘുത്രയി', കിരാതാർജ്ജുനീയം, മാഘം, ചമ്പൂഭാരതം, അനർഘരാഘവം, ശാകുന്തളം, ചന്ദ്രാലോകം, കുവലയാനന്ദം, ശ്രുതബോധം, അമരം, മേദിനി, നാനാർത്ഥരത്നമാല, ഭഗവൽഗീത, ഹഠയോഗപ്രദീപിക എന്നീ ഗ്രന്ഥങ്ങൾ ഒന്നൊന്നരവർഷംകൊണ്ടു പലരിൽനിന്നും പഠിച്ചു. "സംക്ഷിപ്തസാരമഥ നൈഷധമഭ്രദൂതം നാരായണാർച്ചകഗുരോർമ്മുഖതഃപപാഠ" എന്നു ചര്യയിൽ കാണുന്നതുകൊണ്ടു ശ്രീമൽഗുരുവായ 'നാരായണാർച്ചക'നെ (നാരായണശർമ്മാവിനെ) ആ കൂട്ടത്തിൽ പ്രത്യേകം അനുസ്മരിക്കേണ്ടിയിരിക്കുന്നു. അനന്തരം, ഉത്തരയിൻഡ്യയിൽപോയി രാമാനുജവൈഷ്ണവന്മാരോടു ചേർന്ന് ഉപനയനയപൂർവ്വം സർവശാസ്ത്രങ്ങളും പഠിച്ചു തിരിച്ചുവന്ന "ശ്രീനിവാസാചാര്യർ' എന്നു പ്രസിദ്ധനായ കൃഷ്ണപണ്ഡിതരെ ഗുരുവായി സ്വീകരിച്ച് അദ്ദേഹത്തോട് 'ഭട്ടികാവ്യം', 'പദാർത്ഥദീപിക', 'സംഗ്രഹം', 'സിദ്ധാന്തകൗമുദി', 'കാവ്യപ്രകാശം' ഇവ പഠിക്കാൻ തുടങ്ങി. ഈ സംഗതി 'ചര്യ'യിൽ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു:- "രാമാനുജീയനയദീക്ഷിതപണ്ഡിതേന്ദ്രാച്ഛ്രീകൃഷ്ണമാനവഗുരോർദ്വിജതാം പ്രപന്നാൽ; കാശ്യാം സുരേശ്വരകൃതിം ഭഗവദ്ഗിരസ്താസ്താഃ കാവ്യനാട്യവിധിസദ്രചനാശ്ച സോധ്യൈൽ." കൗമുദീയോടുകൂടി 'ശബ്ദരത്ന' പര്യന്തമുള്ള വ്യാഖ്യാനപരമ്പരയും 'ന്യായമുക്താവലി'യും 'വേദാന്തമുക്താവലി'യും പഠിച്ചുതീർത്തു. അതിനുശേഷം പഞ്ചദശിയും ശ്രീസുരേശ്വരാചാര്യരുടെ നൈഷ്കർമ്മ്യസിദ്ധിയും ഗംഗാധരേന്ദ്രസരസ്വതിയുടെ സ്വാരാജ്യസിദ്ധിയും മധുസൂദനസരസ്വതിയുടെ അദ്വൈതസിദ്ധിയും വിദ്യാരണ്യരുടെ സർവദർശനസംഗ്രഹവും മേൽപറഞ്ഞ കൃഷ്ണപണ്ഡിതഗുരുവിനോട് അഭ്യസിച്ചു. അനന്തരം സാംഖ്യകൗമുദി, പാതഞ്ജല, സൂത്രവൃത്തികൾ, ഭാട്ടചിന്താമണി ഇവ പഠിച്ചു.

ഈ കൃഷ്ണപണ്ഡിതഗുരുവിനോടു പഠിച്ചിരുന്ന കാലത്ത് അദ്ദേഹവുമായി ചെന്നു ചില പ്രൈവറ്റു ഗ്രന്ഥശാലകളിൽനിന്ന് അനേകഗ്രന്ഥങ്ങൾ സമ്പാദിക്കയും ക്ലിപ്തസമയത്തേക്കു നോക്കാൻ ചിലതു വാങ്ങുകയും ചെയ്തിരുന്നു. ഈ ഗ്രന്ഥശാലകളിൽ ഒന്നിന്റെ ഉടമസ്ഥന്റെ കുടുംബം മുമ്പു ചേരമാൻ പെരുമാളോട് ഒരുവിധം സംബന്ധപ്പെട്ടതായി

രുന്നു. അവിടെനിന്നും ശിവതത്വസുധാനിധി, ഭാവപ്രകാശം, (കൗമുദിയുടേത്) "ശ്രീമദീശാനദേവശിവഗുരുദേവപദ്ധതി" - (യോഗം തന്ത്രം വാസ്തുവിദ്യാ മുതലായവയെപ്പറ്റി പറയുന്ന ഒരു മഹാനിബന്ധം) 'പദവാക്യപാരിജാതം' കൃഷ്ണഭട്ടന്റെ കാശികാവൃത്തി എന്നിങ്ങനെ അനവധി അപൂർവ്വഗ്രന്ഥങ്ങൾ കൊണ്ടു പോന്നു വായിച്ചിട്ടുണ്ട്. ഗ്രന്ഥം വാങ്ങിയവരിൽ അനേകം പ്രബലന്മാർ തിരികെ കൊടുക്കായ്കയാൽ അവർക്കു വളരെ കളിപ്പുപറ്റിയിട്ടുണ്ടെന്നു സ്വാമികളോടു പറഞ്ഞു. എങ്കിലും സ്വാമികൾ ആവശ്യപ്പെടുന്ന ഗ്രന്ഥങ്ങൾ കൊടുക്കുന്നതിൽ അവർക്കൊട്ടും തന്നെ അവിശ്വാസം തോന്നിയില്ല. ആ കാലത്തു വേറൊരു ഗ്രന്ഥശാലയിൽനിന്നു സ്വാമികളുടെ ഭഗിനീപതിയായ കേശവവൈദികനോടുചേർന്ന് അനേകം ഗ്രന്ഥങ്ങൾ പരിശോധിക്കയും പകർത്തിയെടുക്കയും ചെയ്തിരുന്നു. പുസ്തകശാലകളിൽ പോയി ഗ്രന്ഥങ്ങൾ പരിശോധിച്ചതിനെയും മറ്റും കുറിച്ചു ചര്യയിൽ ഇങ്ങനെ പറഞ്ഞു കാണുന്നു:- "ദാസാര്യകം വലശിശുദ്വിജമുഖ്യമിത്രവർഗ്ഗാദ ഥൈകഗുരുകാച്യുത തത്വനിഷ്ഠാൽ; ഗ്രന്ഥാൻ സുദുർല്ലഭതരാൻ സ സമേത്യ ദൂരാൽ കൃച്ഛ്റം ഗുരൂനനുസരൻ പദമാപ തേഷു." ഇതിൽ, ദാസനാശാൻ, കുറുപ്പൻ കൈമൾ, കൊച്ചുനമ്പൂരി മുതലായ സഖാക്കളുടെ ഗ്രന്ഥശാലകളിൽനിന്നും സ്വാമികളുടെ സതീർത്ഥ്യനും പരേതനുമായ അച്യുതൻവൈദ്യൻ എന്ന ബ്രഹ്മനിഷ്ഠന്റെ പക്കൽനിന്നും ഗ്രന്ഥങ്ങൾ ലഭിച്ചിട്ടുള്ളതായ് പ്രത്യേകം സൂചിപ്പിച്ചിരിക്കുന്നു. കുറെ കഴിഞ്ഞു സ്വാമികൾ കുംഭകോണം കൃഷ്ണശാസ്ത്രികളുടെ അടുക്കൽ പഠിക്കാൻ തുടങ്ങി. ഗദാധര ഭട്ടാചാര്യരുടെ 'സാമാന്യനിരുക്തി', 'സിദ്ധാന്തലക്ഷണ' ത്തിന്റെ കൃഷ്ണഭട്ടീയവ്യാഖ്യാനം 'ശക്തിവാദം', 'ഭൂഷണം' 'ഹരികാരിക' മുതലായ പ്രൗഢഗ്രന്ഥങ്ങൾ അദ്ദേഹത്തിൽനിന്നും ഗ്രഹിച്ചു. പരപക്ഷോന്മർദ്ദനത്തിനു മാത്രം ഉതകുന്ന ശുഷ്കവാദഗ്രന്ഥങ്ങളെക്കാൾ സ്വരൂപസാക്ഷാൽകാരത്തിനുപയുക്തമായ പഞ്ചദശി മുതലായ പ്രകരണഗ്രന്ഥങ്ങളെ സ്വാമി അധികമായി ഇഷ്ടപ്പെടുന്നുണ്ട്. ഈ അഭിപ്രായം നിർമ്മൂലമല്ലെന്നു കാണണമെങ്കിൽ വെറും പണ്ഡിതന്മാരുടെ അടുക്കലേക്ക് അതിനെ ഒന്നു നടത്തിനോക്കിയാൽ മതിയാകും. സ്വാമികൾക്ക് ആ കാലത്ത് ഏകദേശം 24 വയസ്സു പ്രായമുണ്ടായിരുന്നു. ഈ അവസരത്തിന് കുറെ മുമ്പാണ് വേദാന്തവിഷയമായി ഒരു ഭാഷാഗ്രന്ഥം എഴുതിയത്. അതിലെ മംഗളാചരണമായിരുന്നു സ്വാമികൾ ആദ്യമായി നിർമ്മിച്ച സംസ്കൃതശ്ലോകം. ഈ പദ്യം അതിന്റെ അസൽപ്രതിയിൽ മാത്രമേ ചേർത്തിരുന്നുള്ളൂ. അതു പരമഗുരുപാദരുടെ സംഗ്രഹത്തിൽ എവിടെയോ അകപ്പെട്ടു കാണാതെ പോയതിനാൽ പ്രസിദ്ധീകരിച്ചിരിക്കുന്ന ബുക്കിൽ അതു ചേർക്കാൻ ഇടകൂടിയില്ല. ആ ശ്ലോകം ഗുരുവന്ദനാത്മകവും ഇന്നത്തെ ശ്ലോകങ്ങളോടു ശരിനില്ക്കത്തക്കതുമായിരുന്നു എന്നു പറഞ്ഞു കേട്ടിട്ടുണ്ട്. നഷ്ടമായതിനെപ്പറ്റി എന്തിനു പറയുന്നു. പ്രസ്തുതഗ്രന്ഥത്തിന്റെ പേർ 'വേദാന്തമണവിളക്ക്' എന്നത്രെ. ഇതിൽ സൃഷ്ടിക്രമം തുടങ്ങി മോക്ഷനിരൂപണപര്യന്തം പ്രക്രിയാനുരോധേന സർവവും വിവരിച്ചിരിക്കുന്നു. വിചാരസാഗരം, വാസിഷ്ഠം, മനനം മുതലായ പ്രകരണഗ്രന്ഥങ്ങളെയും ബൃഹദാരണ്യകം, കഠവല്ലി മുതലായ ഉപനിഷത്തുകളെയും അടിസ്ഥാനമാക്കിയാകുന്നു പ്രകൃതഗ്രന്ഥം രചിച്ചിട്ടുള്ളത്. രചനാഭംഗിയെക്കുറിച്ചുള്ള ചർച്ചയിൽ-, "പറയുന്നതിൽ നല്ല വാസനയില്ലെങ്കിലും കുറവുവരാ ശുദ്ധജ്ഞാനമാകയാലിതിൽ" എന്നുള്ള ഗ്രന്ഥകർത്താവിന്റെ അഭിപ്രായത്തോടെ ഞാൻ പൂർണ്ണമായി യോജിക്കുന്നില്ല. എന്തെന്നാൽ സംസ്കൃതപ്രയോഗങ്ങളുടെ സാംകര്യംകൊണ്ടും മറ്റും, ഗ്രന്ഥകർത്താവിന്റെ ഹൃദയത്തിൽ തല്ക്കാലം വിലയിച്ചുകിടക്കുന്നു എങ്കിലും ഭാവിയിൽ അതിശക്തിയോടെ ബഹിർഗ്ഗമിക്കാൻ തയ്യാറായിരിക്കുന്ന, വാസനാവൈപുല്യത്തെ ഈ കൃതി സൂചിപ്പിക്കുന്നുവെന്നുള്ളതുകൊണ്ടു തന്നെ. കിളിപ്പാട്ടിന്റെ രീതി പരിശോധിച്ചാലും ഒരു പഴക്കം

ചെല്ലാത്ത കവിയുടേതെന്നു ഖണ്ഡിച്ചുപറവാൻ നിരൂപകന്മാർ പരുങ്ങും. ആകപ്പാടെ ഈ ഗ്രന്ഥം സംസ്കൃതജ്ഞാനമില്ലാത്ത വേദാന്തജിജ്ഞാസുക്കൾക്കു പരമോപകാരപ്രദമെന്നു നിസ്സംശയം അഭിപ്രായപ്പെടാം. പ്രസ്തുത ഗ്രന്ഥനിർമ്മാണാനന്തരം സ്വാമികൾ 'ശിവപഞ്ചാക്ഷരസ്തോത്ര'വും 'ദക്ഷിണാമൂർത്തിഭുജംഗ'വും ഉണ്ടാക്കി. ഈ കൃതികൾ പരമഭട്ടാരസ്വാമികളെ കാണിച്ചപ്പോൾ വിശ്രമാവസരങ്ങളിൽ കുറേശ്ശെ കവനം ചെയ്യണം എന്നരുൾ ചെയ്തു. കാര്യാന്തരപാരതന്ത്ര്യത്താൽ കവിതയെഴുത്തു ദുഷ്ക്കരമെന്നു സ്വാമികൾ അപ്പോൾ അറിയിച്ചു. സൗകര്യവും സുഖവും അനുസരിച്ചെങ്കിലും കവിത ചെയ്തേ തീരൂ എന്നു പരമഗുരുപാദർ നിർബന്ധപൂർവ്വം കല്പിച്ചതിനു പുറമെ എഴുതുന്ന കൃതികളുടെ ഒടുവിൽ പേരു പദ്യരൂപമായി ചേർത്തിരിക്കണമെന്നും ആജ്ഞാപിച്ചു. സ്വാമികൾക്ക് അന്യാദൃശമായ വാസനയുണ്ടെന്നു കണ്ടാണ് പരമഭട്ടാരസ്വാമികൾ ഇങ്ങനെ അരുൾ ചെയ്തത്. ഗുരുകല്പന സർവഥാ ശിരസാവഹിക്കുന്ന സ്വാമികൾ അന്നുമുതൽ അഭ്യാസാനന്തരം ശേഷിക്കുന്ന രാത്രിസമയം കവനത്തിലേക്കു വിനിയോഗിച്ചുതുടങ്ങി. കുറെക്കാലംകൊണ്ട് ഒട്ടുവളരെ ശ്ലോകങ്ങൾ നിർമ്മിച്ചു കൂട്ടിച്ചേർത്ത് അച്ചടിച്ചു പുസ്തകങ്ങളാക്കി ലോകമാകെയുള്ള വിദ്വാന്മാർക്കും വിദ്വത്സംഘങ്ങൾക്കും പാരിതോഷികമായി വിതരണം ചെയ്തിരിക്കയാൽ ആവക പദ്യങ്ങൾ വായനക്കാരിൽ ഏതാനും പേർക്കെങ്കിലും സുപരിചിതങ്ങളായിരിക്കും. അതുകൊണ്ടു കവനങ്ങളെക്കുറിച്ചു നിരൂപിക്കുന്ന ഘട്ടങ്ങളിൽ നിദർശനത്തിനായി അപൂർവ്വം പദ്യങ്ങളെ മാത്രമേ ഉദാഹരിക്കുന്നുള്ളൂ. മേൽപ്രസ്താവിച്ച ഗ്രന്ഥങ്ങളിൽ 'ശിവപഞ്ചാക്ഷരസ്തോത്രം' പലവിധത്തിലും പ്രാധാന്യമുള്ള ഒരു കവനവിശേഷമാകുന്നു. ഇതു കവിതാദ്വാരപ്രവേശനകാലത്തു രചിച്ചിട്ടുള്ളതാണെങ്കിലും ഭക്തിജ്ഞാനപ്രദാനക്ഷമമായി കാൺകകൊണ്ട് വിശേഷതഃ പ്രാധാന്യമർഹിക്കുന്നു. ഇതിൽ, ആശയശുദ്ധിയും വിഷയഗൗരവവും പൂർവാധികം പ്രകാശിച്ചു കാണുന്നു. ഉദാഹരണത്തിനായി ഒരു പദ്യം ഇവിടെ എടുത്തുചേർക്കുന്നു. –"ഓംകാരാക്ഷരമധ്യവർത്തി ജഗതാമാദ്യംമഹഃ സന്തതം തേനാപൂര്യഹൃദാ ചലേന തു ചിദാകാശോർദ്ധ്വഗാം വാരുണീം; ഹൃത്വാ പ്ലാവ്യസദാശിവം ശിവകരം സേവേ പുനർജ്ജന്മനേ ജ്ഞാത്വാ സങ്കടമാദിദേവ! ജഗതോ ഭാനം പരം വാരയ' ഈ ശ്ലോകത്തിൽ അടക്കിയിട്ടുള്ള യോഗ വേദാന്തവിഷയങ്ങൾ എത്ര മാഹാത്മ്യമേറിയവയെന്നു പറയേണ്ടതില്ലല്ലോ. ഈവിധ പ്രസാദഗുണമുള്ള പദ്യങ്ങൾക്കൊണ്ടു കൃതി പൂർണ്ണമായിരിക്കുന്നു. ഈ സ്തോത്രങ്ങൾ സ്വാമികളുടെ കൃതിയായ 'ആത്മാമൃതം' എന്ന ഗ്രന്ഥത്തിലും സ്തവരത്നഹാരത്തിലും ഉൾപ്പെടുത്തി അടിച്ചിരിക്കയാൽ ഇതിന്റെ കവനഗുണാദികളെക്കുറിച്ചഭിനന്ദിക്കുന്ന അന്യാഭിപ്രായങ്ങളെ പ്രത്യേകം എടുത്തു കാട്ടാൻ നിവൃത്തിയില്ലാതെ ഇരിക്കുന്നു. ഇനിമേൽ 'ആത്മാമൃത'ത്തെക്കുറിച്ചു നിരൂപിക്കുന്നിടത്ത് ആ വക അമൂല്യാഭിപ്രായങ്ങൾ ഉദ്ധരിക്കുന്നതാണ്. അടുത്തു ചിന്തിക്കേണ്ടതു 'ദക്ഷിണാമുർത്തീഭുജംഗ'ത്തെ സംബന്ധിച്ചാണ്. ഇതുവരെ ഉണ്ടായിട്ടുള്ള ഭുജംഗങ്ങളിൽ തത്വാർത്ഥപ്രതിപാദനം മുതലായ ഗുണങ്ങളാൽ ഇതിന്റെ സ്ഥാനം ഒന്നു വേറെതന്നെയാണ്. പ്രയോഗഭംഗി, വ്യുല്പത്തിദാർഢ്യം മുതലായവ ഇതിൽ മുമ്പത്തേതിൽ ഇരട്ടിക്കുന്നുണ്ട്. – "മഹിമ്നിസ്ഥിതഃ ശേമുഷീ ദക്ഷിണോക്താ സദാ യസ്യ സാഭീക്ഷണേ തത്തു വക്ത്രം; മുദാ ദക്ഷിണാസ്യേതി യോ ഗീത കീർത്തിർഭജേഹം തമഃപാരമാദ്യം ഗുരും തം" ഇത്യാദി പദ്യങ്ങൾ ഉദാഹരണങ്ങളാകുന്നു. പ്രസ്തുതഭുജംഗം സ്വാമികളുടെ കൃതിയായ 'സങ്കല്പകല്പലതിക' എന്ന ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

ഇങ്ങനെയുള്ള കവനം, ശാസ്ത്രപാഠം മുതലായതു ചെയ്തിരുന്ന ഈ കാലത്തു സ്വാമികൾ 5 മണിക്കൂറിലധികം ഉറങ്ങാറില്ലായിരുന്നു. പലപ്പോഴും അതിൽ കുറഞ്ഞു

പോകുക ആയിരുന്നു പതിവ്. "നാത്യശ്നതസ്തു യോഗോസ്തി നചൈകാന്തമനശ്നതഃ; നചാതിസ്വപ്നശീലസ്യ ജാഗ്രതോനൈവചാർജ്ജുന!" ഇങ്ങനെ ഭഗവാൻ, യോഗാഭ്യാസ കാലത്ത്, അപത്ഥ്യാചരണം നിഷേധിക്കുന്നു എങ്കിലും ജാഗരണം, ഗ്രന്ഥപഠനം ഇവ നിമിത്തം ഉണ്ടായ വിധ്യതിക്രമം സ്വാമികൾ വകവച്ചില്ല. ഓരോരോ പുതിയ ഗ്രന്ഥങ്ങൾ മുറയ്ക്കു പഠിക്കേണ്ടിയിരുന്നതിനാൽ ആയിടയ്ക്കു വിശ്രമക്ഷണങ്ങൾ ഒട്ടുംതന്നെ ലഭിച്ചിട്ടില്ലെന്നു പറയാം. ആ രീതിയിൽ സ്വാമികൾ രാപകൽ മുഷിഞ്ഞും തുടങ്ങിയ കാര്യങ്ങൾ സാധിക്കാൻ ശ്രമം തുടർന്നു. ഒരു സംഗതിക്കു തുനിഞ്ഞാൽ കായക്ലേശം ഗണിക്കാതെ അശ്രാന്തപരിശ്രമം ചെയ്യുക എന്നതു സ്വാമികളിൽ ഇന്നും നിലനിന്നുപോരുന്ന ഒരു വിശിഷ്ടഗുണമാകുന്നു. 'ഖേചരി' എന്ന യോഗമുദ്ര വശമായതുമുതൽ ഒരു കൊല്ലം വരെ ദിവസം അഞ്ചു തവണവീതവും അനന്തരം മൂന്നു തവണവീതവും മനോലയത്തിനു നിർഗ്ഗുണധ്യാനം ചെയ്തുവന്നു. ഈ അവസരത്തിലെല്ലാം ഖേചരി ബന്ധിച്ചായിരുന്നു ധ്യാനനിഷ്ഠ ചെയ്തുപോന്നത്. "വർഷപ്രമാണമപിചാഗമയുക്തിബാധ്യേസ്മിൻ മാനസേ ജഗതിദോഷധിയാ സചേതാഃ; ആവർത്തയൻ സ പരിചിദ്ഗതപഞ്ചകാലധ്യാനം തദൈവ മനസസ്തനുതാം ച ലേഭേ." ഇപ്രകാരം മേൽപറഞ്ഞ സംഗതി, "ശ്രീനീലകണ്ഠതീർത്ഥ സ്വാമിചര്യാമൃതം' എന്ന സംസ്കൃതലഘുകാവ്യത്തിൽ വർണ്ണിച്ചിരിക്കുന്നു. സ്വരൂപഭാവനയിൽനിന്നു നിവർത്തിപ്പിച്ചാൽ ശാസ്ത്രപഠനത്തിൽ; അതിൽ നിന്നു വിടുർത്തിയാൽ ധ്യാനത്തിൽ; ഇങ്ങനെ ഇതരവിഷയങ്ങളോടിടപെടാൻ വിടാതെ മനസ്സിനെ മൂന്നുവർഷക്കാലം സ്വാമികൾ സംയമം ചെയ്തു നിറുത്തി. ആ കാലത്തു സ്വാമികൾക്കുണ്ടായിരുന്ന നിർവൃതി അവർണ്ണ്യമായിരുന്നു. അപ്പോൾ ഒരു ആരുരുക്ഷുവിന്റെ നിലയിലെ എത്തിയിരുന്നുള്ളു എങ്കിലും ഹൃദയപ്പറ്റ് (ബാഹ്യാലംബനം) അറ്റിരിക്കയാൽ ഒരു 'ബ്രഹ്മവിദ്വരീയാ'ന്റെ സ്ഥിതിക്ക് ഏതാണ്ടു സമാനനായിരുന്നു. ഇങ്ങനെ പറഞ്ഞത് സുഖതാരതമ്യത്തെ മാത്രം കണക്കാക്കിയാണ്. ഈ പക്ഷം സർവശാസ്ത്രകർത്താക്കൾക്കും സമ്മതമുള്ളതാണു താനും. കേവലധ്യാനത്താൽ സിദ്ധിക്കുന്ന വൃത്തിക്ഷയരൂപമായ സുഖം ശാശ്വതസുഖമല്ല. നിത്യസുഖം ജ്ഞാനംകൊണ്ടു മാത്രമേ ലഭിച്ചുകൂടൂ; എങ്കിലും കേവലമനോലയം ലഭിച്ചിട്ടുള്ളവർക്ക്, പരമഗുരുപാദർ നേരംപോക്കായി പറയുംപോലെ 'ഒരരമോക്ഷം' ഉണ്ടെന്നു പറയാം. അവർ പാപകൃത്യനിവൃത്തന്മാരാകയാലും മറ്റും സാധാരണന്മാരേക്കാൾ വളരെ മാഹാത്മ്യമേറിയവരും മനോബലമുള്ളവരുമായിരിക്കും. സ്വാമികളുടെ ഈ കാലത്തെ അഭ്യാസപരിപൂർത്തി താഴെ വിവരിക്കുന്ന ഒരു ചെറിയ സംഭവത്തിൽനിന്നും ഊഹിക്കാം.

"സ്വാമികൾ ആ കാലത്തൊരിക്കൽ സഹപാഠിയായിരുന്ന ഒരു വക്കീലിന്റെ വസതിയിൽ പോയിരുന്നു. വക്കീലുമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ സ്വാമികളുടെ മാതുലന്റെ ഇഷ്ടനായ ഒരു 'പട്ടർ' അവിടെ ചെന്നു. അദ്ദേഹം സ്വാമികളെ കണ്ടപ്പോൾ ഇങ്ങനെ പറഞ്ഞു:- "യോഗം ഉറച്ചുവരുമ്പോൾ ഇങ്ങനെ ഒന്നും പോരാ; ഫലമൂലങ്ങൾപോലും ഭക്ഷിക്കാതെ ആകണം; കാട്ടിൽ പോകണം; മനുഷ്യരെ കാണരുത്" ഈ വാക്കുകൾക്കു സമാധാനമായി വക്കീൽ ഏതോ പറഞ്ഞു എന്നല്ലാതെ നേരംപോക്കെന്നു വിചാരിച്ചു സ്വാമികൾ ഒന്നും പറഞ്ഞില്ല. സ്വാമികൾ യാത്രപറഞ്ഞിറങ്ങിയതോടുകൂടി പട്ടരുംവീട്ടിലേക്കു തിരിച്ചു. പോകുംവഴി അവിചാരിതമായി ഒരു കുണ്ടിൽ വീണു പട്ടരുടെ കയ്യൊടിയാൻ ഇടയായി. സ്വാമികളെ ഉദ്ദേശിച്ചു കുറേക്ഷണങ്ങൾ മുമ്പെ ഏതോ അസംബന്ധപ്രലപനങ്ങൾ ചെയ്തതിന്റെ ഫലമായിട്ടായിരിക്കുമോ ഇങ്ങനെ പറ്റിയതെന്ന് അദ്ദേഹം ശങ്കിച്ചു. ഈ വിവരം രണ്ടുപേരുടെയും ഇഷ്ടനായ ഒരു മാന്യനോടു പട്ടർ പറഞ്ഞു. അദ്ദേഹം പട്ടരെ സമാധാനപ്പെടുത്തി വിവരം സ്വാമികളെ അറിയിച്ചു. സർവസമഭാവന സിദ്ധിച്ചവർ പ്രത്യേകം ഒന്നും സങ്കല്പിച്ചില്ലെങ്കിലും അവർക്കു വിരോധമായി വിചാരി

ക്കയോ പറകയോ പ്രവർത്തിക്കയോ ചെയ്താൽ ഫലം സ്വാനർത്ഥരൂപമായി പരിണമിക്കുമെന്നുള്ളതിനു ജഡഭരതാദികളുടെ കഥ ഉദാഹരണമാണല്ലോ. ആ സ്ഥിതിക്കു മേൽപറഞ്ഞ സംഭവം സ്വാമികളുടെ സമസ്തൈകത്വഭാവനാദാർഢ്യത്തെ സൂചിപ്പിക്കുന്നു എന്നു പറയേണ്ടതില്ലല്ലോ.

"തച്ചിന്തനം തൽകഥനമന്യോന്യം തത്പ്രബോധനം; ഏതദേകപരത്വം ച" എന്നുള്ള ജ്ഞാനാഭ്യാസക്രമമനുസരിച്ചു സ്വാമികൾ നൈരന്തര്യേണ പ്രവർത്തിച്ചുവരവെ കരുണാപയോധിയും അജ്ഞാനദ്ധ്വാന്തവിദ്ധ്വംസഭാസ്കരനും ആയ ബ്രഹ്മശ്രീ പരമഭട്ടാരസ്വാമി തിരുവടികളുടെ പരിപൂർണ്ണാനുഗ്രഹബലത്താൽ 'തത് പദോ'പദേശവും, 'അഹംബ്രഹ്മ' പ്രത്യുദയവും, അജ്ഞാനം നിവർത്തിച്ചശേഷം 'തപ്തലോഹപീതാംബു'ന്യായേന സ്വതോ വൃത്തിജ്ഞാനവിലയവും എല്ലാം ഏകകാലത്തിൽ സിദ്ധിച്ചിട്ട് അദ്ദേഹം ജീവന്മുക്തപദാരൂഢനായ ഒരു പൂർണ്ണയോഗിയായിത്തീർന്നു. ഇതെല്ലാം അഭ്യാസകാലമായ മേൽപറഞ്ഞ മൂന്നുവർഷത്തിനുള്ളിലായിരുന്നു സംഭവിച്ചത്.

ആത്മസാമ്രാജ്യഭരണത്തിനുള്ള തന്ത്രങ്ങളിൽ യാതൊരു ഗ്രന്ഥവും, സൂതസംഹിതയിലെ 'യജ്ഞവൈഭവഖണ്ഡം'പോലെ സ്വാമികൾക്കുപകാരപ്രദമായി തീർന്നിട്ടില്ല. ഈ ഗ്രന്ഥത്തിൽ ഗുരുനിർവിശേഷമായ ഭക്തിസ്നേഹാദരങ്ങൾ അദ്ദേഹത്തിന് ഇന്നുമുണ്ട്. 'തസ്യാത്മവിൽകുലമണേർഗുരുവന്മതാ സദ്ഗ്രന്ഥേഷഹം പദദൃഢപ്രതിപത്തികൃത്യേ; സാ സംഹിതാ ജയതി സൂതമുഖോത്ഥിതേ 'ദം മിത്ഥ്യാത്വബോധ' ഇവ വാല്മീകിമോക്ഷകാണ്ഡഃ" എന്ന പദ്യംകൊണ്ട് ഈ സംഗതി പ്രസ്താവിച്ചിരിക്കുന്നു. പരമപദപ്രാപിക്കുശേഷവും സ്വാമികൾ ശാസ്ത്രപഠനത്തിൽ ഉത്സുകനായിരുന്നു. വേദാന്തശാസ്ത്രത്തിൽ പ്രവേശം ലഭിക്കാനായിരുന്നു ആദ്യം മറ്റ് ശാസ്ത്രങ്ങൾ അഭ്യസിക്കാൻ പുറപ്പെട്ടത്. എന്നാൽ പ്രാരബ്ധപ്രേരണമൂലം, "അജ്ഞാതഭാഗങ്ങൾ ശാസ്ത്രങ്ങളിൽ ഉണ്ടായിരിക്കാൻ പാടില്ല" എന്നൊരു ചിത്തവൃത്തി കാലാന്തരത്തിൽ ഉദയം പ്രാപിച്ചു. അതിനടിപ്പെട്ടു ശാസ്ത്രഗർത്തങ്ങളിൽ വല്ലാതെ ഉഴന്നു വഴിതെറ്റാനിടയാകാതെ ഈ കാലത്തിനു മുമ്പുതന്നെ സ്വരൂപാവസ്ഥിതിനില ലഭിച്ചതു ഗുരുകടാക്ഷമഹിമാവെന്നേ പറഞ്ഞുകൂടൂ. ശാസ്ത്രപാഠത്തിനുപുറമെ, ആരോഗ്യത്തിനുതകുന്ന കല്പസേവനംകൂടി സ്വാമികൾ ശീലിച്ചുതുടങ്ങി. "രുദ്രയാമിള' തന്ത്രത്തിൽ വിവരിച്ചിട്ടുള്ള കുടങ്ങൽ, തമിഴാമ, കൂവളം മുതലായ പഞ്ചകല്പങ്ങളും ബല, അതിബല, വേപ്പിൻതൊലി, കളായദളം, കാരസ്കരം എന്നിവയും സേവിച്ചു. കാഞ്ഞിരക്കാ തന്നോളംനീളം സ്ഥലത്തു വിലങ്ങത്തിൽ സ്ഥാപിച്ച്, ധൂപദീപാരാധന കഴിച്ച് ഗോമൂത്രം, കാടി, ഇളംനീർ ഇവയിൽ ശുദ്ധിയാക്കി തൊലികളഞ്ഞു നാലിടങ്ങഴി പാലിൽ പാകം ചെയ്തെടുത്ത് ഒരു കായ് ആദ്യം 120 ഭാഗമാക്കിയും പിന്നീട് അറുപതായി അംശിച്ചും, ക്രമേണ ഒരു കായ് മുഴുക്കെയും ഇങ്ങനെ അനേകയോഗം ആയിടെ സേവിച്ചിരുന്നു. 'പഞ്ചകായം' പാലിൽ പചിച്ചു ദേഹമാകെ തേച്ചിട്ടായിരുന്നു സ്വാമികൾ ആ കാലത്തു കുളിച്ചുപോന്നത്. 'ഖേചരി' സാധിക്കുന്നതിനു ജിഹ്വയുടെ മൂലസിര 'ജ്വരഹന്ത്രി'ലതകൊണ്ടു ഛേദിക്കുന്നത് അയുക്തമാകയാൽ ഉത്തമപക്ഷമായ 'സിന്ധുസ്നായി'യുടെ ക്ഷാരംകൊണ്ടുതന്നെ മാർജ്ജിച്ചുകളഞ്ഞിരുന്നു. യോഗചന്ദ്രികാകാരനും മറ്റും ഇവിടെ വ്രീഹിദലം ഉപയോഗിക്കാൻ പറഞ്ഞത് എത്ര അബദ്ധമായ സംഗതിയാണെന്ന് ഇതുകൊണ്ടു മനസ്സിലായി എന്നു വിശ്വസിക്കുന്നു. കർമ്മപാശനിർമ്മോകമായ ജ്ഞാനാപ്തിക്കുശേഷം പ്രാരബ്ധവേഗത്താൽ സ്വാമികൾ ഈ വിധം ശാസ്ത്രപാഠാദി കാര്യങ്ങളിൽ വ്യാപൃതനായിരുന്നു എന്നു കേൾക്കുമ്പോൾ, ഒരാരൂഢന് ഇപ്രകാരം കർമ്മപാരതന്ത്ര്യം ഉണ്ടാകാമോ? ഉണ്ടെങ്കിൽ ആ ആൾ ജ്ഞാനിയെന്നു വരുന്നതാണോ? ഇത്യാദി സന്ദേഹങ്ങൾ സാധാരണക്കാർക്കുണ്ടാകുന്നതു ലോകരീതിയാണ്. എന്നാൽ ജ്ഞാനിയുടെ വ്യവഹാരനിയമത്തെ സംബന്ധിച്ച് ഒട്ടുവളരെ സംഗതികൾ

സ്ഥലാന്തരത്തിൽ വരുമെന്നുള്ളതിനാൽ സംശയാലുക്കൾക്ക് അവ പ്രബോധകമാകുമെന്നുകരുതി ഇപ്പോൾ ആ സംരംഭത്തിൽനിന്നു വിരമിക്കുന്നു.

സ്വാമികൾ അനേകജന്മസുകൃതലബ്ധമായ മനുഷ്യജന്മം ഈവിധം സാർത്ഥമാക്കി ഇരുന്നരുളുന്ന കാലത്തു 'സദാശ്രയൻ' എന്ന യോഗനാമത്താൽ ചര്യാദിഗ്രന്ഥങ്ങളിൽ സുഗൃഹീതനാമകനായിരിക്കുന്ന ഒരാൾ അദ്ദേഹത്തിന്റെ ശിഷ്യപദം സ്വീകരിച്ചു. സ്വാമികളുടെ ആദ്യശിഷ്യൻ ഈ മഹാത്മാവാണ്. ഇദ്ദേഹം പ്രജ്ഞാശക്തികൊണ്ടോ വൈദുഷ്യംകൊണ്ടോ സ്തുത്യർഹനായിരുന്നില്ല. പ്രായംകൊണ്ട്, സ്വാമികളെക്കാൾ പത്തുവയസ്സുകൂടിയ ആളാണ്. ഇദ്ദേഹം ആദ്യം ഗാർഹസ്ഥ്യം സ്വീകരിച്ചിരുന്ന്, ദാരങ്ങളുടെ ദേഹവിയോഗത്തോടുകൂടി നിവൃത്തിമാർഗ്ഗപരനുമായിത്തീർന്നു. ഒടുവിൽ, ഭാഷാനിബദ്ധങ്ങളായ വേദാന്തഗ്രന്ഥങ്ങൾ പാരായണം ചെയ്യുക, ഗുരൂപദിഷ്ടമായ ധ്യാനം, യാമം പ്രതി ശീലിക്കുക എന്നീ കൃത്യങ്ങളൊഴിച്ച് മറ്റെല്ലാം ഉപേക്ഷിച്ച് ഒരു സന്യാസിയായിത്തീർന്നു. അതിനുശേഷം നാലുവർഷക്കാലംകൊണ്ടു ദൃഢജ്ഞാനിയായ ഒരു ജീവന്മുക്തന്റെ നിലയിൽ എത്തി. മഹാവിദ്വാന്മാർക്കും പടുധിഷണന്മാർക്കുംകൂടി ദുഷ്പ്രാപമായ പരമപദം ഈ സാധുമനുഷ്യനും സുലഭമായതു പൂർവ്വവാസനയാലും ദൃഢപ്രയത്നത്താൽ മനസ്സിനെ ഇതരവിഷയങ്ങളിൽ വിടാതെ ഏകാഗ്രമാക്കി നിറുത്തുകകൊണ്ടും മാത്രമാകുന്നു. ഇദ്ദേഹം കാഴ്ചയിൽ അതിതേജസ്വിയും സമുഖനും പരമശാന്തനും ഗുരുനാമശ്രവണമാത്രയിൽ ആ സ്ഥലത്തു സാഷ്ടാംഗം നമസ്കരിക്കുന്ന ഭക്താഗ്രണിയുമാകുന്നു.

ഏകദേശം ഈ കാലത്തു സ്വാമികൾ 'അദ്വൈതപാരിജാതം' എന്നൊരു സംസ്കൃതപദ്യഗ്രന്ഥം രചിക്കയുണ്ടായി. അദ്വൈതപരങ്ങളായ മുക്തികോപനിഷത്ത്, അന്നപൂർണ്ണോപനിഷത്ത്, വരാഹോപനിഷത്ത്, സുബാലോപനിഷത്ത്, ആത്മോപനിഷത്ത്, മാണ്ഡൂക്യോപനിഷത്ത്, പരമഹംസപരിവ്രാജകോപനിഷത്ത്, അഥർവശിരയുപനിഷത്ത്, സ്കന്ദോപനിഷത്ത് മുതലായ ശ്രുതികളിലേയും ദേവിഗീത, ഗുരുഗീത, ബ്രഹ്മഗീത, ബ്രഹ്മസൂത്രം, ശാരീരകഭാഷ്യം, ബൃഹദ്വാർത്തികം, ഗൗഡപാദീയകാരിക ഈ വക പ്രകരണഗ്രന്ഥങ്ങളിലേയും വചനപ്രതീകങ്ങളും, ഭേദധിക്കാരം, ന്യായസുധ, ചിൽസുഖി ഇത്യാദി പ്രൗഢഗ്രന്ഥങ്ങളിലെ യുക്തിസിദ്ധാന്തങ്ങളും മറ്റനേക പ്രമാണങ്ങളും സമുദ്ധരിച്ചു നിർമ്മിച്ച ഒരുത്തമ ഗ്രന്ഥമാണിത്. പ്രമാണാംശക്രോഡീകരണം പൂജ്യപാദപരമഭട്ടാരഗുരുവിന്റെ പ്രത്യേകാജ്ഞയനുസരിച്ചു ചെയ്തിട്ടുള്ളതാണ്. ഇതിലെ ശ്ലോകങ്ങൾ സിദ്ധാന്തസമ്പൂർണ്ണവും ഹൃദ്യസരളരീതി അവലംബിച്ചിരിക്കകൊണ്ടു സുഗ്രഹങ്ങളുമാകുന്നു. ഉദാഹരണത്തിനായി ചില പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കുന്നു.– "അധ്യാസതോ ജന്മജരാദിദുഃഖം തദ്ബുദ്ധിരന്യത്ര സ ഭാഷ്യമൂലാത്; സ, വാസനാവേശവശാന്നരാണാം തസ്മാദ്വിനാശായ യതേത തസ്യ"– "ആത്മായമേകോ ഭവിതു മർഹത്യാകാശവത്സ്വയം; യന്നൈവം ന തദേവം സ്യാദിത്യാദാവപിയുക്തിതഃ."

പ്രസ്തുതഗ്രന്ഥത്തിന്റെ രചനാവൈചിത്ര്യാദിയെക്കുറിച്ചനുമോദിച്ചു ഭാവനഗരാധീശ്വരമഹാരാജനിൽനിന്നും ലഭിച്ച വർഷാശനാദി ബഹുമാനവിശിഷ്ടനും വേദവേദാംഗവേദാന്തമീമാംസാദി സകല വാങ്മയപാരാവാരപാരംഗതനുമായ 'നിർഭയരാമരണച്ഛോഡുജാനിജീയാജ്ഞിക (ദീക്ഷിത)ർ' അവർകൾ ഇങ്ങനെ പറയുന്നു:– *"അദ്വൈതപാരിജാതേതു രാദ്ധാന്തോ ദ്വൈതസംമതഃ..."

---

*"അദ്വൈതപാരിജാതത്തിൽ ചൊല്ലുമദ്വൈതനിർണ്ണയം"

പരിഭാഷക, പരമാനന്ദനാഥ.

'ബാഡ്‌ലീയൻ' ലൈബ്രറിയിലെ സബ് ലൈബ്രറിയൻ മിസ്റ്റർ 'കോറൊലി'യുടെ ഇംഗ്ലീഷെഴുത്തിന്റെ ഭാഷാന്തരം: "സർവ്വകലാശാലാവായനശാലയ്ക്കു താങ്കൾ, താഴെപ്പറയുന്ന പുസ്തകം വളരെ ദയയോടുകൂടി അയച്ചുതന്നതിന് എന്റെ ഹൃദയപൂർവ്വമായ വന്ദനങ്ങൾ സ്വീകരിപ്പാൻ താഴ്മയായി അപേക്ഷിച്ചുകൊള്ളുന്നു." ഇപ്രകാരം മാന്യസമ്മതി ലഭിച്ച ഈ പുസ്തകം വിശ്വപ്രഥിത 'നിർണ്ണയസാഗര' മുദ്രാലയത്തിൽ അച്ചടിച്ചു തീരാറായപ്പോൾ ഇതോടുകൂടി ചേർക്കുന്നതിനു 'ഹരിഷഡ്രത്നം' എന്ന പദ്യസംചയം സ്വാമികൾ അയച്ചുകൊടുത്തു. അതിനു, "അദ്വൈതപാരിജാതം ഒരു നല്ല കൃതിയാണെന്നും അതിനോട് ഇപ്പോൾ അയച്ചിട്ടുള്ള പദ്യങ്ങൾ ചേർക്കുന്നതല്ലെന്നും" അവർ മറുപടി അയച്ചു. എന്നാൽ അതിലെ അസാധാരണ വ്യാകരണപ്രയോഗങ്ങൾക്കും അപൂർവ്വകോശവചനങ്ങൾക്കും ഒരു വിവരണം സ്വാമികൾ അയച്ചുകൊടുത്തപ്പോൾ ആ ലഘു ടിപ്പണിസമേതം പൂർവോക്തപദ്യങ്ങളെ അവർ അച്ചടിച്ചുചേർത്തു പുസ്തകം തീർത്തു. ശ്ലോകങ്ങളിലുള്ള ദുർഗ്രഹഭാഗങ്ങളെ ആദ്യം വിശേഷദൃഷ്ട്യാ പര്യാലോചിക്കാഞ്ഞതിനാലായിരിക്കണം ആ വിദഗ്ദ്ധന്മാർ മുമ്പു നിരാകരിച്ചെഴുതി അയച്ചത്. സ്വാമികളുടെ കൃതികളിൽ ദേവനാഗരാക്ഷരാംകിതമായി ഒന്നാമതു പുറപ്പെട്ട പുസ്തകം ഇതാകുന്നു. ഈ അദ്വൈതപാരിജാതം ഉണ്ടാക്കി നാലഞ്ചുമാസം കഴിഞ്ഞ് ഒരു ശാസ്ത്രിയെക്കൊണ്ടു നാഗരലിപിയിൽ പകർത്തിച്ച് ഗുരുപാദരെ കാണിച്ചു ശരിപ്പെടുത്തിയ ഉടൻ സ്വാമികളുടെ പൂർവ്വസഹപാഠിയായ ആർ. എസ്. വാര്യരാണ് കയ്യേറ്റ് അച്ചടിപ്പിച്ചത്. ഈ ഗ്രന്ഥത്തിനു വൈയാകരണപണ്ഡിതശിരോമണിയായ ഹരിഹരാത്മജകൃഷ്ണശാസ്ത്രികൾ ഒരു സംസ്കൃത വ്യാഖ്യാനം എഴുതിവരുന്നുണ്ടത്രെ. മേൽപ്രസ്താവിച്ച 'ഹരിഷഡ്രത്ന'ത്തിലെ ഒരു ശ്ലോകം താഴെ ഉദ്ധരിക്കുന്നു:-

'ബ്രഹ്മഋഷിമുഖ്യപരിണൂതപദവാർജ്ജം ഹൃന്മകുരമേവഗമിതം കുരു മദീയം; ചന്ദിരകലോദകപരിപ്ലുതമഹംത്വാമിന്ദിവരലോചന! തഥാ സതി കരോമി."

'അദ്വൈതപാരിജാതം' ഉണ്ടാക്കിക്കഴിഞ്ഞപ്പോൾ, കാലാന്തരത്തിൽ ഗ്രന്ഥകർത്തൃവിഷയമായി ശങ്കകൾ അങ്കുരിക്കയും അതുവഴി തൽപ്രണേതൃത്വം വല്ല ഔത്തരാഹപണ്ഡിതന്റെയും മേൽ ആവാഹിക്കയും ചെയ്യാനിടയാകാതിരിക്കുന്നതിലേക്കു ദേശാധിഷ്ഠിതദേവന്റെ തിരുനാമാങ്കമായി ഒരു ശ്ലോകംകൂടി ഗ്രന്ഥാവസാനഘട്ടത്തിൽ ചേർക്കണമെന്നു പരമാരാധ്യപാദർ അരുൾചെയ്കയാൽ ഈ ചരിത്രത്തിന്റെ പ്രാരംഭത്തിൽ പ്രസ്താവിച്ചിട്ടുള്ള 'ശ്രീമധുരേശ'നെക്കുറിച്ചു താഴെക്കാണുംപ്രകാരമുള്ള ഒരു പദ്യം ആ കൃതിയുടെ അവസാനത്തിൽ ചേർത്തു. ശ്ലോകം:- "ശ്രീമദനന്താധിഷ്ഠിതകേരളഭാഗേ ത്രിവേണികാഖ്യേംശേ; മാരാട്യുദിതേ ദേശെ ശ്രീമധുരേശോജനാർദ്ദനോ ജയതി." ഈ പദ്യമെഴുതിയകാലത്തു ടി ക്ഷേത്രം മുഴുവൻ ജീർണ്ണപ്പെട്ടും ദേവൻ അംഗവികലനായി പ്രായശഃപ്രായോപവേശം അനുഷ്ഠിച്ചും കിടക്കയായിരുന്നു. ഇതിലെ 'ജയതി' ശബ്ദശക്തിയാലെന്നപോലെ ക്ഷേത്രം സർക്കാരിൽനിന്നും പണികഴിപ്പിക്കയും ഒരു പുതിയ ചതുർബാഹുവിഗ്രഹം സ്വാമികളുടെ പ്രിയമാതുലൻ സ്വന്ത ചിലവിന്മേൽ പണിയിച്ച് പുലിയന്നൂർ തന്ത്രിയെക്കൊണ്ടു 'നവീകരണം' ചെയ്തു കലശമാടിക്കയും ചെയ്തു എന്ന സംഗതി പ്രത്യേകം ശ്രദ്ധേയമാകുന്നു.

അദ്വൈതപാരിജാതനിർമ്മിതി കാലത്തുതന്നെ പരമഗുരുപാദരുടെ പ്രത്യേക കല്പനയാൽ 'ഭാഷാര്യാശതക'വും ഉണ്ടാക്കി. ഇതു തീർന്നയുടൻ റഡ്ഡ്യാർ വാങ്ങി അടിച്ചു പ്രസിദ്ധംചെയ്തു. 'അഗ്ര്യ'സ്ഥാനം പാരിജാതത്തിനാണെങ്കിലും മുദ്രാങ്കനഭാഗ്യം ആദ്യമായി ലഭിച്ചത് 'ആര്യ'ക്കാണ്. ഈ ശ്ലോകങ്ങൾ പിന്നീട്, സ്വാമികളുടെ 'അദ്വൈതസ്ത

ബകം' എന്ന സംചികയിൽ ചേർത്തു പ്രസിദ്ധം ചെയ്തിരിക്കുന്നതായി കാണുന്നു. യോഗ ജ്ഞാനപരങ്ങളായ തത്വങ്ങളും അഭ്യാസസമ്പ്രദായങ്ങളും ടി ശതകത്തിൽ സംക്ഷേപിച്ച് വിവരിച്ചിട്ടുണ്ട്. കവനരീതി പരിശോധിച്ചാൽ പ്രശംസാർഹമായ പദ്യങ്ങൾ അന്തർഭവി ച്ചിട്ടുണ്ടെങ്കിലും ആകപ്പാടെ നോക്കുമ്പോൾ സംസ്കൃതപ്രയോഗ പ്രചുരിമയാൽ ഒരു 'വെംകലപാക'ത്തെ അവലംബിച്ചിരിക്കുന്നതായി കാണാം. പ്രാചീനകവനസമ്പ്രദായത്തെ അനുകരിക്കുന്ന ഭാഷാശാകുന്തളാദികൾ സ്തുത്യർഹമെന്നു വരുന്നതാണെങ്കിൽ ഈ കൃതിയെക്കുറിച്ചും അഭിനന്ദിക്കാതെ ഗത്യന്തരമില്ല. ദ്വിതീയാക്ഷരപ്രാസാദിശബ്ദഭംഗിയും അർത്ഥഗാംഭീര്യവും ദ്യോതിക്കുന്നുണ്ടെന്നുള്ളതിന് "ചിൽപ്പരമാണുവതാകും തല്പര മാത്മാവിലിജ്ജഗൽപ്പൊടികൾ; ഉല്പത്ത്യാദികൾകൊള്ളുന്നല്പേതരശക്തിയാം കൊടുങ്കാറ്റാൽ" ഇത്യാദി പദ്യങ്ങൾ ദൃഷ്ടാന്തങ്ങളാകുന്നു. മായാസംബന്ധത്താൽ, പര ബ്രഹ്മമാകുന്ന അധിഷ്ഠാനത്തിൽ അധ്യസ്തമായ ജഗൽസൃഷ്ട്യാദിശുഷ്കവേദാന്തവി ഷയങ്ങൾ ഒരു ചെറിയ പദ്യത്തിൽ സംഗ്രഹിച്ച് അലങ്കാരരസത്താൽ പരിപുഷ്ടമാക്കി ക്ലേശലേശംകൂടാതെ കവി ഉപപാദിച്ചിരിക്കുന്നത് സഹൃദയന്മാർക്കു രസാവഹമാകാതി രിക്കയില്ല. "തന്നുടെ സന്നിധിമാത്രാലിന്നിത്തോന്നുംപ്രപഞ്ചസന്താനം; അഘടനഘട നാചതുരാ കുടിലാസൂതെ വിയത്തതോന്യങ്ങൾ... "ഊർവോർമ്മുകളിൽ പാദൗവ്യത്യസ്തം ചേർത്തിരുന്നു പത്മത്തിൽ; ഇഡയാപൂരിതമാക്കുക നാഡ്യാ ബാഹ്യത്തിലുള്ള വായുവിനെ."

ഇത്യാദിശ്ലോകങ്ങൾ സംസ്കൃതപ്രയോഗബഹുലമായ കവനരീതിക്കുദാഹരണമാകുന്നു. ഈ നയം ഇപ്പോൾ കവിസാർവഭൗമന്മാരായിത്തീർന്നിരിക്കുന്ന ഭൂരിപക്ഷം വിദ്വത്കവി കളും കവനാദ്ധ്വാവിലേക്കുള്ള പ്രഥമപദവിന്യാസത്തിൽ സ്വീകരിച്ചിരിക്കുന്നതാണ്. ആ സ്ഥിതിക്ക് നമ്മുടെ നായകൻ സംസ്കൃതസാഹിത്യസാഗരതരണം ചെയ്വാൻ ബദ്ധോ ദ്യമനായിരുന്നപ്പോൾ രചിച്ച ഒരു ഗ്രന്ഥത്തിൽ ഈദൃശപ്രയോഗങ്ങൾ കാണുന്നതിൽ അത്ഭുതപ്പെടാനില്ല. കവനനിർമ്മിതി, ഗ്രന്ഥപഠനം, കായക്ലേശകരമായ യോഗമുദ്രാഭ്യാസം മുതലായതിലുള്ള തീവ്രയത്നത്താൽ ഈ കാലത്ത്-27-ാം വയസ്സിന്റെ ആരംഭഘട്ടത്തിൽ - സ്വാമികളെ ഒരുമാതിരി പിത്തരോഗം ബാധിച്ചു.'ഋണാനി ത്രീണ്യപാകൃത്യ മനോ മോക്ഷെ നിവേശയേത്; അനപാകൃത്യ മോക്ഷം തു സേവമാനോ വ്രജേദധഃ" എന്നു സ്മരിച്ചിരിക്കയാൽ, ഗൃഹസ്ഥാശ്രമം അവലംബിച്ചിരുന്നു. യാഗം, പുത്രോല്പാദനം എന്നിവയാൽ പിതൃദേവകടങ്ങൾ തീർക്കാതെ മോക്ഷത്തിനു ശ്രമിക്കുന്നവൻ അധഃപതി ച്ചുപോകുമെന്നു കാണുന്നു. "രാജ്ഞാ കൃഷിഫലം യദ്വൽകരാർത്ഥം പ്രതിപൽസ്യതേ; സർവ്വഭാവസ്തഥാ ദേവൈര്യാഗഭൂഗ്ഭിർന്നിവാര്യതേ" രാജാവു കരത്തിനു വിളവു ജപ്തി ചെയ്തെടുക്കുംപോലെ യാഗഭൂക്കുകളായ ദേവന്മാർ ഋണിയുടെ (ദേവകടം വീടാത്ത വന്റെ) ബ്രഹ്മാത്മഭാവത്തെ (ഐക്യബോധത്തെ) തടസ്ഥപ്പെടുത്തുന്നു, എന്നു വാർത്തി കത്തിലും പറഞ്ഞിട്ടുണ്ട്. ഇതിനെ എല്ലാം ആസ്പദമാക്കി അകാലത്തു നിവൃത്തിമാർഗ്ഗ നിഷ്ഠനായതുനിമിത്തമാണിദ്ദേഹത്തിന് ഈ രോഗാവേശമുണ്ടായതെന്നും മറ്റും പ്രാകൃത ജനങ്ങൾ പഴിക്കുന്നതിനു കാലമാകുംമുമ്പുതന്നെ ഗദപീഡ അദ്ദേഹത്തെ വിട്ടൊഴിഞ്ഞു. രോഗാക്രാന്തനായിരുന്ന കാലത്തും സ്വാമികൾ കവിത എഴുതുന്നതിലും മറ്റും ഉദാസീ നത കാണിച്ചിരുന്നില്ലെന്നുള്ളതിന് ആ അവസരത്തിൽ ഉണ്ടാക്കിയ 'യോഗരഹസ്യകൗ മുദി' - യോഗമഞ്ജരി-ഉത്തമസാക്ഷ്യംവഹിക്കുന്നു. യോഗാഭ്യാസക്രമങ്ങളാകുന്നു പ്രസ്തുത ഗ്രന്ഥത്തിലെ മുഖ്യപ്രതിപാദ്യവിഷയം. ഇതിൽ സിദ്ധാദ്യാസനങ്ങൾ, പല വിധപവനാഭ്യാസമുറകൾ, 'ജാലന്ധരം' തുടങ്ങിയ ബന്ധങ്ങൾ, ഖേചരി, ശാംഭവി മുത ലായ മുദ്രകൾ എന്നിത്യാദി അനവധി നിഗൂഢവിഷയങ്ങൾ വിവരിച്ചിരിക്കുന്നു. വിഷയ

മഹിമയാൽ പ്രൗഢമെങ്കിലും ലളിതപദ വിന്യാസംകൊണ്ടും ഋജുരീതികൊണ്ടും ഇതിലെ പദ്യങ്ങൾ സുഗ്രഹങ്ങൾ എന്നുതന്നെ പറയാം. എന്നാൽ അനധികാരികൾക്കു ദുഷ്പ്രവേശമെന്നു തോന്നുന്നതു കൃതിനിഷ്ഠമായ ദോഷംകൊണ്ടല്ലല്ലോ. ഈ നിബന്ധരത്നം, രോഗബാധിതനായിരുന്ന കാലത്തെഴുതിയതാണെങ്കിലും തജ്ജന്യമായ ആലസ്യാദികൊണ്ടു സംഭവിക്കാവുന്ന അശക്തി ഇതിൽ ഒരിടത്തും സ്പർശിച്ചിട്ടില്ല. യോഗവിഷയങ്ങളെ പ്രതിപാദിക്കുന്ന ശ്രുതിശാസ്ത്രാഭിപ്രായങ്ങളോടു യോജിച്ചല്ല സ്വാമികൾ ഈ കൃതി നിർമ്മിച്ചിരിക്കുന്നത്; അഗസ്ത്യോക്തമായുള്ള ശ്രീസദ്ഗുരൂപദേശസമ്പ്രദായത്തിലും സ്വാഭ്യാസക്രമമനുസരിച്ചും എഴുതിയിരിക്കുന്നതായിട്ടാണ് അറിവ്. തന്നിമിത്തം ഇതു ലേശവും ആപല്ക്കരമല്ലാത്തതും സുകരവുമായ പ്രായോഗികരീതിക്ക് ഒരുത്തമാദർശമാണെന്നുകൂടി ഈ അവസരത്തിൽ എടുത്തുപറയേണ്ടിയിരിക്കുന്നു. പരിശുദ്ധവിജ്ഞാനവിഭവന്മാരായ ഋഷീശ്വരന്മാരുടെ അന്തരംഗസമ്പുടത്തിൽ ഗോപായിതമായിരിക്കുന്ന രഹസ്യതത്വങ്ങൾപോലും, പരോപകാരവ്രതം നിമിത്തം, സ്വാമികൾ പരസ്യമാക്കിയിരിക്കുന്നതിൽനിന്നും "ഇതു ഗുരൂപദേശം, അത് അതിഗൂഢം, ഇതു വെളിയിൽ പറഞ്ഞുകൂടാത്തത്" എന്നിങ്ങനെ പറഞ്ഞു മുറുക്കിപ്പിടിക്കുന്ന സങ്കുചിതമതികളുടെ വർഗ്ഗത്തിൽ പെടാത്ത വിശാലഹൃദയനും ദയാലുവുമാകുന്നു അദ്ദേഹമെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. "സിന്ധുസ്നായീ ഗതലവണതസ്താലുമൂലം ദിനാദൗഘ്ലൃഷ്ടാ ജിഹ്വോദ്മനവിധിനാചാലനം ചൈവ ദോഹം; കൃത്വാമാസം സ്പൃശതി സുഖവൃത്യൈവ സാ നാസികാഗ്രം യത്തന്മൂലസ്ഥിതലഘുസിരാകർത്തനം തേന കുര്യാത്" ജിഹ്വാമന്തർദൃശമഥ ബഹിർഭ്രൂയുഗാന്തേനിബദ്ധ്നൻ നീരൂപം യഃ സ്മരതി ഭഗദ്രൂപമത്രൈകചിത്തഃ; ഉന്മന്യസ്മിൻ ക്ഷണ ഉദയമീയാൽ സ്വയം രാജയോഗാകാംക്ഷീ ചൈതാം കലയതുതരാം ശീഘ്രസിദ്ധ്യാ ഇയം യത്"|| ഖേചരിസിദ്ധിക്കുവേണ്ടി ചെയ്യേണ്ട സിരാഛേദനമാർഗ്ഗത്തെയും രാജയോഗാംഗമായ ഭ്രൂധ്യാനവിധിയേയും സരസമായി ഉപന്യസിച്ചിരിക്കുന്ന ഈദൃശപദ്യങ്ങൾ കൃതിയുടെ ഗുണോല്കർഷത്തിനുദാഹരണങ്ങളാകുന്നു. ഈ കൃതി 40 പദ്യങ്ങൾകൊണ്ട് അവസാനിക്കുന്നു. സ്വാമികളുടെ കൃതിയായ 'യോഗാമൃതതരംഗിണി'യുടെ ഒരംശമായിട്ടാണിപ്പോൾ ഇതു ചേർത്തിരിക്കുന്നത്. ഇതിനു സർവഥാ യോജിക്കുന്ന ഒരു വിശേഷടിപ്പണി സ്വാമികൾതന്നെ എഴുതിച്ചേർത്ത് ഒരു പ്രത്യേക പുസ്തകമാക്കിയിട്ടുമുണ്ട്. അതിന്റെ ഒരു പ്രതി പരദേശത്ത് ഒരു പ്രസാധകന് അയച്ചുകൊടുത്തിട്ടുള്ളതായി അറിയുന്നു. ഈ പുസ്തകം എഴുതിത്തീർന്ന ഉടൻ തന്റെ കൃതിയെക്കുറിച്ചു വിദ്വാന്മാരുടെ അഭിപ്രായം എന്തായിരിക്കുമെന്നറിയുന്നതിൽ സ്വാമികൾ ഉൽകണ്ഠിതനായി. "ആപരിതോഷാദ്വിദുഷാം ന സാധു മന്യേ പ്രയോഗവിജ്ഞാനം" എന്നു മഹാകവി കാളിദാസൻ പറഞ്ഞരീതിയനുസരിച്ചായിരിക്കാം ഇദ്ദേഹത്തിന് ഈ വിധം തോന്നിയത്. ശ്രീശങ്കരാചാര്യസ്വാമികൾ തന്റെ ശാരീരകഭാഷ്യം കുമാരിലഭട്ടനേയും ശ്രീഹർഷൻ സ്വകൃതിയായ നൈഷധത്തെ കാശ്മീരകപണ്ഡിതകേസരികളെയും കാണിച്ചതായി പ്രസിദ്ധിയുണ്ട്. "മഹാനുഭാവധൗരേയശിവരാമാഖ്യവർണ്ണിനഃ; ഏതദ്ഗ്രന്ഥസ്യ കർത്താരോ ലേഖകാഃ കേവലം വയം" എന്നു മഹാത്മാവായ ഗൗഡബ്രഹ്മാനന്ദൻ പറഞ്ഞതിന്റെ താല്പര്യവും ഇതുതന്നെയാണല്ലോ. കേരളീയവിദ്വാന്മാരും ഈ നയം അനുഹാര്യമെന്നു കരുതുന്നു. ഇതെല്ലാംകൊണ്ടും, ഗതാനുഗതികത്വേന സ്വാമികളിൽ ഇങ്ങനെ ഒരു വ്യത്യുദയമുണ്ടായത് അസ്ഥാനത്തിലല്ലെന്നു വരുന്നു. അതു നില്ക്കട്ടെ; നിശ്ചയമനുസരിച്ചു കേരളകവിമാലാമധ്യമണിയായിരുന്ന കേരളവർമ്മ സി. എസ്. ഐ. വലിയകോയിത്തമ്പുരാനു കൃതി അഭിപ്രായത്തിനായി അയച്ചുകൊടുത്തു. അദ്ദേഹം പുസ്തകം വായിച്ചു നോക്കിയിട്ടു താഴെ കാണിക്കുന്ന മറുപടി എഴുതി അയച്ചു.

തിരുവനന്തപുരം

ശ്രീ.

"എഴുത്തും 'യോഗരഹസ്യകൗമുദി'യും കിട്ടി. കൃതി നോക്കിയതിൽ പ്രൗഢയായിരിക്കുന്നു. ഇപ്പോൾ ലൗകികങ്ങളായ കാര്യാന്തരങ്ങളിൽ വ്യഗ്രതനിമിത്തം ഗഹനമായ ഈ വിഷയത്തെ മനസ്സിരുത്തി നോക്കി ഗുണദോഷവിവേചനം ചെയ്യുന്നതിനുള്ള സൗകര്യം കുറവായിരിക്കുന്നതിൽ കൃതി തിരിച്ചയച്ചിരിക്കുന്നു".

കേരളവർമ്മ (ഒപ്പ്)

ഈ അഭിപ്രായം സംക്ഷേപരൂപമാണെങ്കിലും വളരെ വിലയുള്ളതെന്നു പറയാതെ കഴികയില്ല. അഷ്ടാവധാനപരീക്ഷാവിജയിയായ ഇദ്ദേഹത്തിനു മറ്റു സംഗതികളുടെ കൂട്ടത്തിൽ ഈ ഗ്രന്ഥം പരിശോധിച്ചഭിപ്രായം പറയുന്നതു ദുശ്ശകമെന്നു സൂചിപ്പിച്ചു കാണുന്നതിൽനിന്നും ഈ ഗ്രന്ഥത്തിന്റെ ഗൗരവം അനുമിക്കാവുന്നതാണ്. ഈ നിലയ്ക്ക് മിതംപചവചസ്സായ ഞാൻ ഇതിനെക്കുറിച്ച് ഏതോ ഒക്കെ ജല്പിച്ചതെങ്ങനെ കലാശിക്കുന്നോ എന്തോ?

സ്വാമികൾക്ക് ഏകദേശം 28 വയസ്സുവരുന്ന ഈ കാലത്തുമുമ്പു സ്വവ്യുല്പത്തിയെമാത്രം ആശ്രയിച്ചു വായിച്ചിട്ടുള്ളതും അല്ലാത്തതുമായ ചില ഗ്രന്ഥങ്ങൾ ഗുരുമുഖത്തുനിന്നും പഠിക്കാൻ തുടങ്ങി. മുൻപറഞ്ഞ കൃഷ്ണപണ്ഡിതഗുരുവിനോടു 'പാതഞ്ജലഭാഷ്യ'വും 'ശാരീരകഭാഷ്യ'വും അഭ്യസിച്ചു. വിശ്രമാവസരങ്ങളിൽ ദശോപനിഷദ്ഭാഷ്യങ്ങളും പഠിച്ചുവന്നു. ഇതുകൂടാതെ കാവ്യങ്ങളിൽ, 'രാഘവീയം' (രാമപാണിവാദൻ എന്നു പേരായ കുഞ്ചൻനമ്പ്യാർ ഉണ്ടാക്കിയത്) 'ഹരവിജയം', 'രാവണാർജ്ജുനീയം', നാടകങ്ങളിൽ 'പ്രസന്നരാഘവം, മഹാനാടകം, ബാലരാമായണം, വീരചരിതം', 'വേണീസംവരണം', 'കർപ്പൂരമഞ്ജരി' അലങ്കാരത്തിൽ, 'പ്രതാപരുദ്രയശോഭൂഷണം', 'സരസ്വതീകണ്ഠാഭരണം', 'ധ്വന്യാലോകം', 'കാവ്യദർപ്പണം', 'അലങ്കാരകൗസ്തുഭം' ഇവയും വായിച്ചു. മീമാംസയിൽ, 'ശാബരഭാഷ്യം', 'വാർത്തികം' ഇവ പഠിച്ചു. വ്യാകരണഗ്രന്ഥങ്ങളിൽ 'പദമഞ്ജരി', 'മജ്ജൂഷ', ന്യായഗ്രന്ഥങ്ങളിൽ, 'ന്യായഭാഷ്യം', 'ന്യായമഞ്ജരി' എന്നിവ വായിക്കയും 'ദീധിതി'യുടെ ശേഷം ഭാഗങ്ങൾ ഉപസ്ഥിതി വരുത്തുകയും ചെയ്തു. വേദാന്തത്തിൽ ദശോപനിഷത്തൊഴിച്ചുള്ള ഉപനിഷത്തുകൾ, "ഭാമതി, കല്പതരൂ', 'പഞ്ചപാദിക, വിവരണം, തത്വദീപനം' (അഖണ്ഡാനന്ദമുനിപ്രണീതം), ശങ്കരഭാഷ്യത്തിന്റെ 'ബ്രഹ്മവിദ്യാഭരണം' എന്ന ബൃഹദ്വാഖ്യാനം, ബൃഹദ്യോഗവാസിഷ്ഠം, ഗുരുജ്ഞാനവാസിഷ്ഠം (തത്വസാരായണം-ഇതു ദക്ഷിണാമൂർത്തി ബ്രഹ്മാവിനുപദേശിച്ചതായിട്ടാണിരിക്കുന്നത്), ഈശ്വരഗീത, 'അദ്വൈതബ്രഹ്മസിദ്ധി', ' ഗൗഡബ്രഹ്മാനന്ദീയം' (ഇതുരണ്ടും സ്വാമികൾക്ക് അത്യധികം പ്രിയമുള്ള ഗ്രന്ഥങ്ങളാണ്) സംക്ഷേപശാരീരകം, ഭേദധിക്കാരം, അദ്വൈതസിദ്ധാന്തവിദ്യോതനം, സിദ്ധാന്തരത്നാകരന്യായസുധ എന്നിവ 'പരമഭട്ടാര-വിദ്യാധിരാജ' ഗുരുപാദരിൽനിന്നും ഗ്രഹിച്ചു മുഖസ്ഥമാക്കി. കോശങ്ങളിൽ 'വൈജയന്തി, വിശ്വപ്രകാശം', ഭോജദേവന്റെ 'ശബ്ദവ്യൂഹതരംഗിണി', ഹാരാവലി, ഹൈമം, ത്രികാണ്ഡശേഷം, രാമാശ്രമി ഇവ ഉരുവിട്ടുറപ്പിച്ചു. പ്രാകൃതത്തിൽ, 'കാത്യായനസൂത്രവൃത്തി, ഭാരതമഞ്ജരി, ഗാഥാസപ്തശതി' ഇവ പഠിച്ചു. ഇങ്ങനെ നവീനഗ്രന്ഥങ്ങളിൽ ചിലതു പഠിച്ചും ചിലതു വായിച്ചുതള്ളിയും അധ്യയനവിഷയത്തിൽ ശ്രമിച്ചുകൊണ്ടിരിക്കെ സ്വാമികളുടെ 30-ാമത്തെ വയസ്സിൽ ഗുരുവായ കൃഷ്ണപണ്ഡിതർ ജഡദേഹം വെടിഞ്ഞു. അതിൽ പിന്നീട് 'അനിർവചനീയസർവസ്വം'-(ഖണ്ഡനഖണ്ഡഖാദ്യം) 'തത്വപ്രദീപിക' എന്നിവ 'ആര്യ

ഗുരുസ്വാമി'യെന്ന വിശ്വവിഖ്യാതപണ്ഡിതനെ ഗുരുവായി വരിച്ച് അദ്ദേഹത്തിങ്കൽനിന്നും പഠിച്ചു. ഈ അവസരത്തിൽ പലപ്പോഴായി കുറെനാൾ ഗുണ്ടൂർ, ചിദംബരം മുതലായ സ്ഥലങ്ങളിൽ പോയി താമസിച്ചു 'ശബ്ദകൗസ്തുഭം, രസഗംഗാധരം, 'കൃഷ്ണഭട്ടീയം' (ആഖ്യാതവാദടിപ്പണി) മുതലായവ കുറെ അഭ്യസിച്ചിരുന്നു. ചിദംബരത്തു വൈയാകരണകേസരിയായ പാർവതീനാഥദീക്ഷിതർ, താർക്കികശിരോമണിയായ ധൂർജ്ജടിദീക്ഷിതർ, ദണ്ഡപാണിസ്വാമി, ബ്രഹ്മാനന്ദപരമഹംസർ ഇവർ സ്വാമികളുടെ ഇഷ്ടന്മാരായിരുന്നു.

വേദവേദാംഗേതിഹാസപുരാണാന്തം നാനാമുഖങ്ങളുള്ള ശാസ്ത്രജലധിതരണത്തിൽ പല വിദ്വന്മണികളും സ്വാമികളെ സഹായിച്ചിട്ടുണ്ട്. അവരിൽ, സർവവിദ്യകൾക്കും സദ്ഗുണങ്ങൾക്കും ഇരിപ്പിടമായ ബ്രഹ്മശ്രീ കൃഷ്ണശാസ്ത്രികൾ എന്ന മഹാൻ പ്രഥമസ്ഥാനികനാണ്. ഇദ്ദേഹത്തെ സംബന്ധിച്ചു ചര്യയിൽ ഇപ്രകാരം പറയുന്നു: "ശ്രീമൽഫണീന്ദ്രമുഖഭാഷ്യസുധാംബുരാശിപാരംഗതഃ സുഗുണിനാം പ്രഥമം ഗണേയഃ; വിദ്യാസു തസ്യ വിദധേ സ ച തത്ര തത്ര സാഹായകം ഹരിഹരാത്മജകൃഷ്ണശാസ്ത്രീ." 'ബഹുഭ്യഃ ശ്രോതവ്യം ബഹുധാ' എന്ന നീതിയനുസരിച്ചു സ്വാമികൾ ഓരോരുത്തരുടെ സഹായത്തിൽ ഓരോന്നു പഠിച്ച് ഒടുവിൽ ഒരു ചതുഃശാസ്ത്രപണ്ഡിതനായിത്തീർന്നു. ഈ കാലത്തും ഇതിനുശേഷവും പരമഗുരുപാദരുടെ ആജ്ഞാനുസാരം സ്വാമികൾ ഓരോരുത്തരെ വേദാന്തമഭ്യസിപ്പിച്ചുകൊണ്ടിരുന്നു. അപ്പോൾ ശിഷ്യവാത്സല്യം പ്രമാണിച്ചു സ്വാമികൾ എഴുതിക്കൊടുത്തിരുന്ന 'ഗുരുഭക്തി' മുതലായി രണ്ടുപന്യാസങ്ങൾ 'സദാനന്ദവിലാസ'ത്തിൽ ആയിടയ്ക്കു പ്രസിദ്ധം ചെയ്തിരുന്നു.

ആ കാലത്തു വളരെ പുണ്യശാലികൾ സ്വാമികളുടെ ശിഷ്യസ്ഥാനം സ്വീകരിക്കയുണ്ടായി. ഇപ്പോൾ ഉള്ള ശിഷ്യരിൽ എല്ലാംകൊണ്ടും ഒരു പ്രധാനിയും സ്വാമികൾക്കു കണ്മണിപോലെ പ്രിയപ്പെട്ട ആളുമായ 'പണ്ഡിതശിവപ്രസാദവിദ്യാഭാരതി' അന്നുണ്ടായ ഒരു ശിഷ്യനാണ്. ഇദ്ദേഹത്തിന്റെ മഹിമാതിരേകത്തെ സ്വാമികളുടെ 'ചര്യ'യിൽ ശ്രീമാൻ നാരായണകവിദീപൻ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു: "ബാഹ്യാന്തരോൽക്കലിതനിസ്തുലലേഖയോഗ്യഭവ്യാംബുധിർഭൂവി ഗുണാപണ ഏവ സാക്ഷാത്; വിദ്യാപരോ വിജയതേ സ ശിവ പ്രസാദഃ ശ്രീമാൻ സമൂർത്തഇവ ദേശികദൃക്പ്രസാദഃ" ഇതിൽ പ്രത്യക്ഷരം അടങ്ങിയിരിക്കുന്ന സർവവും അദ്ദേഹത്തിൽ അന്നും ഇന്നും ഒരുപോലെ നിലനിൽക്കുന്നതായി അനുഭവമുള്ളതാണ്. ഈ മഹാൻ പല കൃതികളും നിർമ്മിച്ചിട്ടുണ്ട്. 'തീർത്ഥസ്വാമിചര്യ'യുടെ ഉത്തരഭാഗം ഇദ്ദേഹത്തിന്റെ കവനമാണ്. ഇതിലെ ഒരു പദ്യം കവനചാതുര്യനിഷ്കർഷാർത്ഥം ഇവിടെ ഉദ്ധരിക്കുന്നു: "യത്സംവിദേകപ്രവണസ്യ കാമഃ കാമായ ഭൂയോപിച കല്പതേ ന; കാമാക്ഷി! താമാത്മതയൈവ യോഗക്ഷേമായ നിത്യം ഹൃദി കുർമ്മഹേ ത്വാം." സ്വാമികളുടെ ദിക്സഞ്ചാരവേളയിൽ 'ശ്രീകാമപീഠം' എന്ന 'കാഞ്ചീ'ക്ഷേത്രത്തിൽ എഴുന്നരുളി ദേവിയെ സ്തുതിക്കുന്ന ഘട്ടത്തിൽ ഉള്ളതാണ് ടി ശ്ലോകം. ആത്മവിത്തിന്റെ പ്രാർത്ഥന കാമനാവമൃഷ്ടമായിരിക്കയില്ല; എന്നാൽ അതു യോഗക്ഷേമദമായ 'അഹംഗ്രഹ'ഭാവനയായിട്ടേ പരിണമിക്കൂ; എന്നുള്ള പരമതത്വത്തെ ഗർഭീകരിക്കുന്ന പൂർവോക്തപദ്യത്താൽ സർവസംഗപരിത്യാഗിയായിരിക്കുന്ന നമ്മുടെ നായകനെക്കൊണ്ടു ദേവിസ്തുതി ചെയ്യിച്ചിരിക്കുന്നത് എത്ര അവസരോചിതവും യുക്തിയുക്തവുമായിരിക്കുന്നു. ഈദൃശമനോധർമ്മം നിസർഗ്ഗവാസനാനുസ്യൂതമായ ബുദ്ധിയിലേ ഉദയം പ്രാപിക്കയുള്ളൂ. പരമഗുരുപാദരെ സംബന്ധിച്ച ഉപചരിത്രഘട്ടത്തിൽ ഇദ്ദേഹത്തിന്റെ ഒരു സംസ്കൃതശ്ലോകം ഉദ്ധരിച്ചിട്ടുള്ളതു മാന്യവായനക്കാർ വിസ്മരിച്ചിരിക്കയില്ലെന്നു വിശ്വസിക്കുന്നു. ഇനി ഇദ്ദേഹത്തിന്റെ മണിപ്രവാളകവനരീതിക്കുദാഹരണ

മായി രണ്ടുപദ്യങ്ങൾ ഇവിടെ ചേർക്കുന്നു: "ഊടുപാവുകൾ ചരക്കിലിരിക്കും പാടുക ല്പിതസമസ്ത ജഗത്തും; കേടുപാടറുമൊരീശ്വരനിൽക്കോർത്തീടു നില്പിതവനിങ്ങു തുണയ്ക്ക." "തുംഗശ്രീദിവിജനദിപ്രവാഹമൊപ്പം ത്വംഗത്താം ബഹുതരവൃത്തിയുള്ളടക്കി; 'ശൃംഗഗ്രാഹിക' വഴി വസ്തുകാട്ടി, നീ ഹൃദ്രംഗത്തമ്പൊടു കുടികൊൾക ഹേ! മഹേശ!" ഈ പദ്യങ്ങൾ സ്വാമികളാൽ സമ്പാദിതമായ 'ബ്രഹ്മാഞ്ജലി' 1-ഉം, 2-ഉം ഭാഗങ്ങളിൽ ഉൾപ്പെട്ടതാണ്. ഈ ശ്ലോകങ്ങളുടെ ശബ്ദാർത്ഥചമൽകൃതി ഹൃദയാവർജ്ജകമെന്ന് ആരും സമ്മതിക്കും. പാണ്ഡിത്യം, കവനനൈപുണ്യം ഇത്യാദിഗുണങ്ങൾ നോക്കുമ്പോൾ ശ്രീമാൻ ശിവപ്രസാദവിദ്യാഭാരതി എല്ലാംകൊണ്ടും സ്വാമികൾക്കിണങ്ങിയ ഒരു ശിഷ്യ നാണെന്നു നിശ്ചയമായും പറയാം.

സ്വാമികൾ എഴുതിയിട്ടുള്ള കൃതികൾ വാങ്മനഃ സമർപ്പണപൂർവം ദ്രവ്യം വ്യയംചെയ്ത് അച്ചടിപ്പിക്കുക, സ്വാശ്രിതജനദ്വാരാശുശ്രൂഷകൾ സ്വാമികൾക്കു ചെയ്യിക്കുക മുതലായ സംഗതികളിൽ സദാജാഗരൂകയായിരുന്ന സച്ഛാത്രമണി 'ചിദ്വിലാസിനി'-ചിന്മഞ്ജരി- എന്ന മഹതിയെക്കുറിച്ചു കുറഞ്ഞോന്നീ അവസരത്തിൽ പറയേണ്ടിയിരിക്കുന്നു. ഇവ രുടെ സ്വഭാവഗുണം, പാണ്ഡിത്യം ഇവ അവർണ്ണനീയമാണ്. മഹാത്മപൂജയിൽ ഇവർക്കുള്ള അത്യാസക്തിയൊന്നാണിവരെ സ്വാമി പൂജാവിഷയത്തിൽ പ്രേരിപ്പിച്ചത്. ഐഹികസുഖങ്ങളെ തുച്ഛബുദ്ധ്യാ ത്യജിച്ചു നിരന്തരഭക്തിയോടുകൂടി ഈശ്വരകാര്യനി രതയായിട്ടുതന്നെ ഇവരുടെ ജീവിതയാത്രാനിർവഹണം സമ്പന്നമായിരിക്കുന്നു. "ജന്മാ ദിരസ്യ യത ഓഃ പരമേശിതുഃ സ്യാദ്ബ്രഹ്മാദയോപിച യദംഘ്രിരജോ വിശുദ്ധാഃ; ശ്രീരാ ജതേ യദുരസീഹ ശിവാനി നിത്യം നോ ദന്തളീശപുരവാസി ഹരിഃ സ ദദ്യാദ്." ഇവരുടെ ഈ പദ്യം ഭക്തിപ്രചുരിമയെ കാണിക്കുന്നതുകൂടാതെ ആദ്യബ്രഹ്മസൂത്രത്തിന്റെ പ്രതീ കഗ്രഹണത്താൽ ചമൽക്കാരത്തെ വ്യഞ്ജിപ്പിക്കുന്നു. "അമൃതജളൂകാ മുഖ്യം ധൃത്വാവി തുമാതുരാൻ ഭുവം യാതഃ; ആരോഗ്യം മമ ദിശ്യാദ്ധന്വന്തരരൂപതോട്ടുവാദേവഃ." ഈ ശ്ലോകം മലയാറ്റൂർ സമീപമുള്ള 'തോട്ടുവാത്തേവരെ'കൊണ്ട് അവർ ഏതോ രോഗമോചനം പ്രമാ ണിച്ചുണ്ടാക്കിയ പഞ്ചകത്തിലടങ്ങിയതാണ്. "സുഖം വൃണീതേ ജനതാ തഥാപി 'പ്രിയം ശിരഃ ശ്രുത്യു'ദിതാം പ്രതിഷ്ഠാം; പുച്ഛം ന ജാനാതി കുതോ വിമുക്തിർജ്ഞാനം വിനാ നസ്രജി സർപ്പശാന്തിഃ" ഈ വക പദ്യങ്ങളുടെ അർത്ഥപുഷ്ടിയും ശബ്ദസുഖവും മറ്റും സംസ്കൃതഭാഷയിൽ ഇവർക്കുള്ള കവനവൈദഗ്ദ്ധ്യത്തെ സാക്ഷാൽക്കരിക്കുന്നു.

സ്വാമികൾ 'ശുഭേഛ' എന്ന 'പ്രഥമഭൂമിക'യിൽ എത്തിയവരെ പടിപടിയായി പരപദ ത്തിലേക്കു നയിക്കുന്നതിനു വേദാന്തശ്രവണാദി ചെയ്യിച്ചുപോന്നു. ആ കാലത്ത് ഓരോ രുത്തരുടെ രുചിഭേദംപോലെ തത്തദ്ദേവന്മാരെ സ്തുതിവചഃസ്തോമങ്ങൾകൊണ്ടാരാ ധിക്കുന്നതിൽ ഉപയുക്തമായ ഒരു സ്തോത്രഗ്രന്ഥം നിർമ്മിച്ചിരുന്നു. അതിന്റെപേര് 'സ്തവ രത്നഹാര'മെന്നാണ്. വിഷയവിഭാഗമുറയ്ക്ക് ഇതിലുള്ള പദ്യങ്ങളുടെ ഗുണദോഷനിരൂ പണം സംക്ഷേപമായി ചെയ്തുകൊള്ളുന്നു. ഇവിടെ ഒന്നാമതായി പറയേണ്ടഭാഗം 'ഗുഹാ ഷ്ടക'മാണ്. ഇതു സുബ്രഹ്മണ്യപരമായ സ്തോത്രമാണെന്നു പേരുകൊണ്ടു കിട്ടുന്നു ണ്ടല്ലോ. ആകപ്പാടെ ഇതു വിശിഷ്ടാർത്ഥദ്യോതകമെന്നുതന്നെ പറയാം. എന്നാൽ ശയ്യാദിഗുണം, രചനാഭംഗി മുതലായവ നോക്കുമ്പോൾ 'അദ്വൈതപാരിജാതാദി' ഇത രകൃതികളോടു തുല്യപംക്തിപ്രവേശമർഹിക്കുന്നുണ്ടോ എന്നു സംശയമാണ്. ഒരു സ്തോത്രഗ്രന്ഥമായിരിക്കുന്നസ്ഥിതിക്കു സാധാരണക്കാർക്കൂടി അർത്ഥമറിഞ്ഞു ദേവ സ്തുതി ചെയ്തുകൊള്ളട്ടെ എന്നു സ്വാമികൾ ദയാദൃഷ്ടിയവലംബിക്കകൊണ്ടായിരിക്കാം ഈ വിധം കാണുന്നത്. "ശിവാഭ്യാം യത്തേജഃ പ്രതിഫലിതമാസീജ്ജഗതിയൽക്കാരാം

ശുവ്രാതാഢ്യാ പ്രകൃതിരചലാ സംസൃതിമയീ; വിനായദ്വായ്യഗ്നീ കരണവികലാവിന്ദ്രപി ഹിതം മഹസ്തന്മെ ഭൂയാച്ഛരവണഭവം ശക്തിപതനേ". സംസ്കൃതഭാഷയിൽ സാമാന്യ ജ്ഞാനം സിദ്ധിച്ചിട്ടുള്ളവർക്ക് ഇതിൽ നിന്നേതാണ്ടൊരുഭാവം മനസ്സിലാക്കാൻ കഴിയു മല്ലോ. രണ്ടാമതായി കാണുന്നതു 'വാഗീശ്വര്യഷ്ടകം' ആകുന്നു. ഇത് ആർഷസ്തോത്ര സമ്പ്രദായത്തിൽ എഴുതിയിരിക്കുന്നതും ഭക്തിപ്രദാനക്ഷമവുമാകുന്നു. സാധാരണ ആർഷ രീതിക്കു കല്പനാദിഗുണം ആവേക്ഷിക്കാറില്ലാത്തതിനാൽ ഇതും ആ മാതൃകയെ അനു കരിച്ചുകാണുന്നു. 'ഗണേശാഷ്ടക'മാകുന്നു മൂന്നാമത്തെ സ്തോത്രഭാഗം. 'അനുഷ്ടുപ്പ്' വൃത്തത്തിലാണെങ്കിലും ഇതിലെ ശ്ലോകങ്ങൾ ഭംഗിയുള്ളവതന്നെ. മന്ത്രസംബന്ധമായ കാര്യങ്ങൾ ഇതിലും അടങ്ങിയിരിക്കുന്നു. നാലാമതു വിഷ്ണുപരമായ 'ദ്വാദശാക്ഷര സ്തോത്ര'മാണ് കാണുന്നത്. ഇതും ആർഷരീതിയവലംബിച്ചു രചിച്ചിട്ടുള്ളതാണ്. കവന ത്തിൽ, അവ്യുല്പന്നമതികൾക്കിണങ്ങുമാറ്, സർവത്ര മൃദുസരണി സ്വീകരിച്ചിരിക്കുന്നു. ഇനി നിരൂപിക്കേണ്ടത് അഞ്ചാമത്തെ അംശമായ 'ശ്രീരാമഷഡക്ഷരസ്തോത്ര'ത്തെക്കു റിച്ചാണ്. ഇതും ആർഷരീതിയിൽ മന്ത്രാക്ഷരങ്ങളടക്കി രചിച്ചിരിക്കുന്ന ഒരു ലഘുകവന മാകുന്നു. 'നൃസിംഹപദഞ്ജലി' എന്ന പിന്നത്തെ പംക്തിയും ആർഷനയത്തെ അനുക രിച്ചിരിക്കുന്നു. തന്നിമിത്തം പറയത്തക്ക കവിതാഗുണം ഇല്ല. 'ആരാധ്യപാദ പഞ്ചക'മാകുന്നു പിന്നത്തേത്. പരമഗുരുപാദരെ ഉദ്ദേശിച്ചെഴുതിയിട്ടുള്ള പദ്യങ്ങളാകുന്നു ഇതിൽ അടങ്ങിയിരിക്കുന്നത്. ഇതൊരു പ്രൗഢകൃതിയെന്ന് ഏതു സഹൃദയനും സമ്മ തിക്കും അന്തിമാംശമായ സ്തവാവലി 'പഞ്ചരത്നമാലിക'യാകുന്നു. ഇതിലെ ശ്ലോക ങ്ങൾ ഭക്ത്യുല്ലേഖങ്ങളാണ്. ശബ്ദാർത്ഥചമൽകൃതി ഇതിൽ അധികമില്ലെന്നുതന്നെ പറയാം. എങ്കിലും ഇതിലെ "മഹിതകുണ്ഡലഗണ്ഡയുഗശ്രിയം വിധൃതകാർമ്മുകമ ച്യുതവിഗ്രഹം; ഫണിഫണാർപ്പിതപാദസരോരുഹം ഹയമുഖോംപദലക്ഷ്യമഹം ഭജേ" ഇത്യാദി പദ്യങ്ങൾ ഒരു പരമാർത്ഥഭക്തന്റെ ഹൃദയത്തിനു കുളുർമ്മ നൽകത്തക്കവിധം മാധുര്യമുള്ളവയായി കാണപ്പെടുന്നു. വളരെ വിശിഷ്ടസ്തുതികൾ വിരചിച്ചശേഷം നിർമ്മിച്ച ഈദൃശകൃതികളിൽ ഔജ്ജ്വല്യം കുറഞ്ഞുകാണുന്നതു ഭക്തിപ്രധാനതയാലെ ന്നല്ലാതെ അശക്തികൊണ്ടെന്ന്, സ്വാമികളുടെ അന്യകൃതികൾ വായിച്ചിട്ടുള്ളവർ അല്ല കേട്ടിട്ടുള്ളവർപോലും, പറവാൻ ധൈര്യപ്പെടുകയില്ല. ബ്രഹ്മശ്രീ രാമകൃഷ്ണദേവന്റെ ഒരു ശിഷ്യപ്രധാനിയായിരുന്ന രാമകൃഷ്ണാനന്ദസ്വാമി ഈ കൃതി വായിച്ചതിൽ പിന്നീടു സ്വാമികളെ കണ്ടപ്പോൾ പ്രൗഢകൃതികളെക്കാൾ ഭക്തിക്ക് ഈമാതിരി കൃതികളാണ് നല്ല തെന്നു പറകയുണ്ടായി. ഒരുപക്ഷത്തിൽ ഈ അഭിപ്രായം സ്വീകാര്യമെങ്കിലും വിദഗ്ദ്ധ സമ്മതമാകുമോ എന്തോ? 'സ്തവരത്നഹാരം' സ്വാമികളുടെ ഇഷ്ടനായ ഒരു ശാസ്ത്രി കളുടെ ഉത്സാഹത്തിൽ മദ്രാസുകാരൻ എസ്. എസ്. ചെട്ടി അവർകൾ ബി. എ. അവകാ ശംവാങ്ങി ദ്രാവിഡഗ്രന്ഥലിപിയിൽ അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തിരുന്നു. ഇതിനോടു ചേർത്തച്ചടിച്ച 'അച്യുതാനന്ദലഹരി', പ്രസ്തുത പുസ്തകത്തിന്റെ പേരിൽ ആർക്കെങ്കി ലും അനാസ്വാദ്യത തോന്നിയിരുന്നെങ്കിൽ അതിനെ നിശ്ശേഷം പരിഹരിക്കത്തക്കവിധം അത്ര പ്രൗഢമനോഹരമായിരിക്കുന്നു; എങ്കിലും ഇതു സ്വാമികൾ എഴുതിയിട്ടുള്ള 'ശ്രീക ണ്ഠാമൃതലഹരി'യെക്കാൾ സുബോധമായതുതന്നെ എന്നുപറയാം. അപൂർവവ്യാകരണ പ്രയോഗങ്ങൾ ചിലയിടത്തു കാണുന്നുണ്ടെങ്കിലും ശ്ലോകങ്ങൾ ചിത്താർദ്രതാജനകമാ ണെന്നുള്ളതിൽ സംശയമില്ല. വ്യുല്പത്ത്യാധായകമായ കൃതിയാകകൊണ്ടു കിഞ്ചിജ്ഞ ന്മാർക്കു കുറെ ദുർഗ്രഹമായി തോന്നിയേക്കാം; എന്നിരുന്നാലും കവനം മെച്ചമെന്നു പറ യുന്നതിൽ ആരും മടിക്കയില്ലതന്നെ. ഇതും ഭഗവൽസ്തോത്രരീതിയെ അനുകരിക്കുന്ന ഒരു കൃതിയാണ്. 'ഹരേഃ കാരുണ്യാം ഭഃസ്രുതമപി പിബംശ്ചിദ്വിധുകലാമൃതാൽസ്വാദീയോ

നഹ്യഭിഭവതി കോവാ ജനിമൃതിം; നതസ്യേത്യാദിശ്രുത്യുദിതസരണിം ചൈവസുതരാം വിധുഃ സോയം മാവ്യാദ്ധ്യുദയ മുകുരേ ബിംബിതതനുഃ." ഈ ശ്ലോകം, കൃതിയുടെ ഗുണ ധോരണിയെയും പൂർവസ്ഥിതിയിൽനിന്നു സ്വാമികൾക്കു സിദ്ധമായിട്ടുള്ള കവന വൈദ ഗ്ദ്ധ്യാതിശയത്തേയും സ്പഷ്ടമാക്കിച്ചെയ്യുന്നു. ഈ ഖണ്ഡകൃതി ഇപ്പോൾ 'സങ്കല്പ കല്പലതിക' എന്ന നാഗരലിപിമുദ്രിതപുസ്തകത്തിൽ ടിപ്പണിസഹിതം ചേർത്തിരിക്കുന്നു.

സ്വാമികൾ കുറെ കാലംകഴിഞ്ഞു മറ്റൊരുഗ്രന്ഥം ഉണ്ടാക്കി കാശിയിൽ അച്ചടിപ്പിച്ചു. പല അച്ചുകൂട്ടക്കാരും സമയമില്ലെന്നു പറഞ്ഞതിനാൽ അതേറ്റ് അച്ചടിച്ചവർക്കു മതി യായ പ്രതിഫലം കൊടുത്തതുകൂടാതെ 150 പ്രതികൾ സമ്മാനമായും കൊടുത്തു. ഈ പുസ്തകത്തിൽ ദക്ഷിണാമൂർത്തിയെ സംബന്ധിച്ച 'സൗഭാഗ്യലഹരി' 'ചിത്സുധാര്യാശ തകം' - (അദ്വൈതകലാര്യാശതകം) - 'വിഷ്ണുനവരത്നസ്തുതി', 'ഹരിഭക്തിമരന്ദം' ഇവ ഉൾപ്പെട്ടിരുന്നു. ഇതിൽ 'സൗഭാഗ്യലഹരി' അഥവാ 'സൗമനസ്യാമൃതലഹരി' ഇപ്പോൾ 'ശ്രീകണ്ഠാമൃതലഹരി' എന്ന നാമത്തിൽ ടിപ്പണിസഹിതം പ്രത്യേകമൊരു പുസ്തക മായി അച്ചടിച്ചിരിക്കുന്നു. ഈ പുതിയ പതിപ്പിൽ 'കണ്ഠാമൃതാർണ്ണവ'ത്തിൽ ഉൾപ്പെടു ത്തിയിരിക്കുന്ന 'പ്രശ്നോത്തരമഞ്ജരി'യും വിശേഷാൽ 'പരമഭട്ടാരസ്വാമിപഞ്ചക'വുംകൂടി ചേർത്തിട്ടുണ്ട്. 'ശ്രീകണ്ഠനെ' ശ്രീപരമേശ്വരനെ...യും, ഗ്രന്ഥപ്രണേതാവായ ശ്രീനീലക ണ്ഠതീർത്ഥസ്വാമികളെയും ഇതിന്റെ നാമത്താൽ, സൂചിപ്പിച്ചിരിക്കുന്നു. ഈ പ്രൗഢഗ്ര ന്ഥത്തെ കൂലംകഷമായി പരിശോധിച്ച് ഒരഭിപ്രായം പറവാൻ എന്നാൽ സാധ്യമല്ല. എന്നാൽ എന്തെങ്കിലും രണ്ടുവാക്കു പറയാതെ വിടുന്നതു ഗ്രന്ഥകാരനയത്തിനും പ്രകൃതത്തിനും ഒത്തതല്ലാതാനും. ഇങ്ങനെ വിരുദ്ധകോടികളിൽപെട്ടു പരുങ്ങുന്നതിനിടയിൽ ചിലത്, അസ്പഷ്ടശബ്ദങ്ങൾ പുറപ്പെടുവിക്കുന്നതു പണ്ഡിതന്മാർ ക്ഷമിക്കണമെന്നപേക്ഷ. ഇതൊരു സ്തോത്രഗ്രന്ഥമാണെങ്കിലും ശ്ലോകങ്ങൾ എല്ലാം അദ്വൈതസിദ്ധാന്തസമ്പൂർണ്ണ ങ്ങളായിരിക്കുന്നു. ശബ്ദാർത്ഥഗാംഭീര്യവും പ്രൗഢിയും ഇതിൽ സർവത്ര പ്രസരിക്കു ന്നുണ്ട്. അവിടവിടെ ശോഭിക്കുന്ന അലങ്കാരപ്രയോഗങ്ങളും കല്പനാവൈചിത്ര്യങ്ങളും ഇതിന്റെ 'കാവ്യത്വ'ത്തെ വെളിവാക്കുന്നുണ്ട്. കാഠിന്യം കൂടുതലുള്ളതാകയാൽ വസ്തു സത്തൈകതാനതയ്ക്കുപകരിക്കുന്നിടത്തോളം പെട്ടെന്നു ചിത്താർദ്രതയ്ക്കുതകാൻ പ്രയാസം. ഭാഷാസംബന്ധമായും ശാസ്ത്രീയമായും നല്ല വ്യുല്പത്തി സമ്പാദിച്ചി ട്ടുള്ളവർപോലും ഈ ഗ്രന്ഥം വായിച്ച് ഒരു ഭാവം ഗ്രഹിപ്പാൻ പണിപ്പെട്ടിട്ടുള്ളതായി ഞങ്ങൾക്കറിയാം. 'ശേഖര'വും 'വ്യുല്പത്തിവാദ'വും മറ്റും നല്ലപോലെ പഠിച്ചിട്ടുള്ള ഒരു രാജാവു ശ്രീമതി മംഗളാനന്ദദേവിയുടെ മഠത്തിൽ ചെന്നിരുന്നപ്പോൾ അവർ ഈ ഗ്രന്ഥം അദ്ദേഹത്തിന്റെ കയ്യിൽ കൊടുത്ത് അർത്ഥം പറയണമെന്നാവശ്യപ്പെട്ടതിൽ വളരെ ഞെരു ങ്ങിയാൽ ഒരർത്ഥം പറയാം എന്ന് ആ സൗഭാഗ്യവതിയെ ധരിപ്പിച്ചതല്ലാതെ ഒരു ശ്ലോകംപോലും വിവരിക്കയുണ്ടായില്ലെന്നുമറിയുന്നു. ഇതിന്റെ ദുരവഗാഹത വിചാരി ക്കുമ്പോൾ "ഗ്രന്ഥഗ്രന്ഥിരിഹ ക്വചിൽ ക്വചിദപിന്യാസി പ്രയത്നാന്മയാ പ്രാജ്ഞമ്മന്യ മനാ ഹഠേന പഠിതീ മാസ്മിൻ ഖലഃ ഖേലതു" എന്നു നൈഷധകർത്താവു പറഞ്ഞിട്ടു ള്ളതുപോലെ ഇതിലും കിഞ്ചിജ്ഞന്മാരെ ഉദ്ദേശിച്ചൊരു പ്രതിഷേധപദ്യം ഘടിപ്പിക്കേ ണ്ടതായിരുന്നുവെന്നു തോന്നിപ്പോകുന്നു. 'വദാന്യം യാതോന്യം കമലഭവനാദ്യേകവസ തേരനാപ്യേഷ്ടം ദക്ഷാസ്യത ഇതി ഭവേച്ചേൽ കിമപരം; തദാനന്ദേന്ദൂന്നം കുവലപതി കാന്തം മമ മനോ വിധത്താമദ്വൈതശ്രുതിശതവചോമൃഷ്ടചരണ..." "സുധാ സിന്ധുശ്രീ മോഷണബിരുദശുംഭൽപുരഹരസ്മിതശ്വൈത്യം ശൈത്യേനച ഹൃദി വിവർത്തം ഭവതു മേ; പരപ്രേമാവാസേ സതി ഹി വിപരീവൃത്യത ഇദം ജഗൽ സർവം രജ്ജൌ ഭുജഗവ ദഹോയദ്ഭഗവതി" ഇത്യാദി ദൃഷ്ടാന്തശ്ലോകങ്ങൾകൊണ്ട്, എന്റെ അഭിപ്രായത്തിലട

ങ്ങിയ സംഗതി, ബോധിക്കാവുന്നതാണ്. ഈ കൃതി വായിച്ചിട്ട് അപഹൃതചിത്തവൃത്തികളായി ചില പണ്ഡിതന്മാർ എഴുതി അയച്ചിട്ടുള്ള അഭിപ്രായങ്ങൾ താഴെ ചേർത്തുകൊള്ളുന്നു. ബി. എ. വിദ്യാർത്ഥിയും ഈ ചരിത്രത്തിലെ ഡയറിഭാഗത്തിന്റെ കർത്താവും സ്വാമികളുടെ ഒരു ശിഷ്യപ്രധാനിയും ആയ ശ്രീമാൻ 'ചിദ്രസാഭരണൻ' പുതിയ പതിപ്പിനെഴുതിയ ഇംഗ്ലീഷുമുഖവുരയിൽ, പണ്ഡിതന്മാരുടെ അഭിപ്രായത്തെ ആശ്രയിച്ചല്ലാതെ ഈ കൃതിയുടെ ഗുണദോഷനിരൂപണം ചെയ്വാൻ തനിക്കു കഴിവില്ലെന്ന്, പറഞ്ഞിരിക്കുന്നതു പ്രത്യേകം പ്രസ്താവയോഗ്യമാണ്.

സൂര്യപുര (സൂററ്റ്) വാസിയായ ജ്യോതിഷി കൃഷ്ണശങ്കരശാസ്ത്രികൾ ഇപ്രകാരം അഭിപ്രായപ്പെട്ടിരിക്കുന്നു: *"സംസാരേ കലികലുഷാന്വിതേ ലസാനാം ലോകാനാം ഹിതവഹമസ്തി കിം വിചിന്ത്യ; ശ്രീമദ്ഭീ രുചിരതരാ വിനിർമ്മിതേയം 'ശ്രീകണ്ഠാമൃതലഹരീ' 'പ്രഹർഷിണീഹ'| ശ്രീകണ്ഠാമൃതലഹരീ ബ്രഹ്മാനന്ദപ്രദായിനീ നൂനം; സുവർണ്ണമുക്താഖചിതാ സിതഗളയതി ഗുംഫിതാ ജീയാത്' || ഇതിൽ, അലസന്മാർക്കു ഉപയുക്തമെന്ന് അഭിപ്രായപ്പെട്ടുകാണുന്നത് അവ്യുല്പന്നന്മാരെ ഉദ്ദേശിച്ചായിരിക്കാൻ ഇടയില്ല.

ഈശ്വരകാര്യത്തിൽ വിമുഖന്മാരായ പാണ്ഡിത്യമാത്രതൃപ്തന്മാരെ സംബന്ധിച്ചാണിങ്ങനെ പറഞ്ഞിരിക്കുന്നത്. വ്യുല്പാദകമായ ഈ കൃതി താദൃശരുടെ ഹൃദയത്തെ സമാകർഷിച്ച് ഈശ്വരപരമാക്കുമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. രചന നിസ്സാരമെന്നുകണ്ടാൽ വിഷയം എത്രകണ്ടു മേത്തരമായിരുന്നാലും സാഹിത്യരസികന്മാർ അതിനെ ഗണ്യമാക്കുകയും സ്വീകരിക്കയുമില്ലെന്നുള്ളത് അനുഭവമാണല്ലോ.

'കേരളകാളിദാസ'നിൽനിന്നും 'കേരളപണ്ഡിതൻ' എന്ന വിരുതുപേർ ലഭിച്ച വിശ്രുതവിദ്വാൻ ഈ കൃതി വായിച്ചിട്ട് ഇങ്ങനെ എഴുതിയിരുന്നു. സംസ്കൃതഭാഷയിൽ പ്രസന്നഗംഭീരസരണിയെ സമാശ്രയിച്ച് അഭിജ്ഞജനഹൃദയോല്ലാസനമാംവണ്ണം എഴുതിയിരുന്ന ലേഖനം ഭാഷാന്തരസഹിതം ഇവിടെ ചേർക്കുന്നു:

"Light leadeth life"
(ഓം തത് സത്)

എൻ. കെ. കേരളപണ്ഡിതൻ
കണ്ണംകോട്ട്

പാരിപ്പള്ളി
നാവായിക്കുളം

സുഹൃദഃ! സ്വാമിപാദാഃ!!

പണ്ഡിതതല്ലജാനാം ശ്രീമതാം സാഹൃദയ്യായ നമോവാകം ബ്രവീമി. ഭവാദൃക്ഷാണാം ചേതൊ നിസ്സംഗം കല്പതേ പരോപകൃതയേ മഹത്യൈ. നിധീയതേ മേ ഹൃദി ശ്രീമതാം യഥാർത്ഥജീവിതാദർശഃ. ദർശനസംപദമനുഭവിതു കാമോയം തത്രഭവതാം.

---

*'എന്തൊന്നിക്കലിമലമാർന്നിടുന്ന ലോകേ മന്ദന്മാർക്കുതകുവതെന്നു ചിന്തചെയ്ത്; ശ്രീമാനങ്ങതിരുചിരം രചിച്ചതാകും 'ശ്രീകണ്ഠാമൃതലഹരീ' **'പ്രഹർഷിണീഹ'.**

"സുവർണ്ണമുക്താമണി ചേർത്തിഹ നീലഗ്രീവയതി രചിച്ചുള്ള;
കണ്ഠാമൃതലഹരി ദൃഢം ബ്രഹ്മാനന്ദദമതൊ ജയിക്കട്ടെ!"

പരിഭാഷകൻ, പരമാനന്ദനാഥൻ

ശ്രീമന്തോ ന ലോചനപരിചിതാ അപി യഥാവച്ഛ്രുതിപരിചിതാ ഏവ. ശക്തേഃ പരാഭി ധായാഃ പ്രാണിനാം ചേതാംസി മിഥോ യോജയിതും മഹതീവർത്തതേ കൗശലീതി പര മുദ്ഘുഷ്യതേ മാനസികതത്വശാസ്ത്രൈഃ. പ്രത്യാശാമിമാ മാസേദുഷോ മേ ബലവതീ സ്യാൽ പരമാനന്ദലഹരീ. ആസ്താം താവത്."ശ്രീകണ്ഠാമൃതലഹരീ" നാമികാ സുകവി താ, അധിഗതാ അനുവാചിതാശിരഃകമ്പേനാഭിനന്ദിതാ മനസി നിഹിതാ ച. സന്തുഷ്യാ മിതമാം. ഏതാദൃശീ കവിതാ ശ്രീഹർഷാദിനാമപ്യുപലഭ്യതേ ദുഷ്കരാ. ദീർഘദീർഘൈ രപി പദജാതൈർല്ലളിതലളിതൈഃ പരിമണ്ഡിതാ ഖലു തത്ര തത്ര സംലക്ഷ്യതേ ശ്രീക ണ്ഠാമൃതലഹരീതി മഹതാ കണ്ഠേന വക്തും ശക്യതേ. തഥാപി, കർക്കശൈരതീവാപ്ര യുക്തൈഃ ശബ്ദകദംബൈഃ കോശാഡംബരഡംബരാലംബിതൈത്യർത്ഥം ജനയത്യു ദ്വേഗം ഹൃദയാലൂനാമിതി നിർവിവാദോയമംശഃ

ശ്രീഹർഷമാഘമംഖണാദീനപേക്ഷ്യ കാളിദാസഃ പ്രതിഭാവാൻ നിഗമാന്തചാരീ കർക്ക ശപദജടിലകാവ്യനിർമ്മാണേ പരമചതുരോപി, ആധുനികാനാം പ്രാചീനാനാം ച പണ്ഡിതകവീനാം നിരൂപകാണാം നിരൂപകംമന്യാനാം പാർത്ഥക്യേന ഹൃദയരംഗേ നരീ നരീതീതി സുവിദിതം ഖലു ശ്രീമതാം. ഇദാനീന്തനാനാം നവീനകവിതാപ്രസ്ഥാനമനു സരതാം മഹാകവീനാം ശേമുഷീശോഷണവിധാനചണം കാവ്യം പ്രാചീനാനാമഭിമത മേവ; തഥാപി കാലേസ്മിൻ ബലവൽപരിണതേ കവിഷു നവഭൂമികാമാപന്നേഷു സഹൃ ദയേഷു നവകുസുമിതാമുദ്യാനപാളീം ഗവേഷയത്സു പ്രകൃതിരമ്യാം ശരന്നദി പ്രാപ്നുവ ദ്ഭ്യഃ പ്രവാഹസംക്ഷോഭക്ഷുഭിതാ വർഷാനദീവ കാവ്യരസികേഭ്യോ ന രോചേത ഇതി നിശ്ചേതവ്യോയം പ്രഘട്ടകഃ.

സർവഥാ 'കാവ്യേഷു മാഘഃ കവിഃ കാളിദാസഃ' ഇതി സർവസർവികയാ പ്രഥതേ കിംവദന്തീ. അഭിപ്രായമമുകം കൂലംകഷം വിചിന്തയതാം മനസി കാളിദാസഃ കീദൃശ ഇതീദമനുഭവൈകവേദ്യമേവ. മാഘസ്യ കാവ്യത്വം കാളിദാസസ്യ കവിത്വം ച സ്ഥിരീ കൃതം മഹദ്ഭിരനുഭവരസികൈഃ. ഇദമേകമേവകൃത്യം കാവ്യശൈലീം തന്നിർമ്മാണപടീ യസ്താം ച ബോധയത്യവിരളമനസഃ

ഏതാവതാ മേ വചനക്രമേണ വിദ്വന്മൂർദ്ധന്യാനാം തത്ര ഭവതാം മനസി ലേശ തോപി വൈരസ്യം നാധാതവ്യമിതി പ്രാർത്ഥയേസ്മി പ്രണയീ. സൗഹാർദ്ദാതിരേകേണ ശ്രീമതാം വിശ്വാസേന ച ഏതാവദുച്യതേ; കിമധികേന.

'ശ്രീകണ്ഠാമൃതലഹരീ' മനോഹരാശയപരീതാ ഭഗവതഃ ശ്രീശങ്കരാചാര്യപാദാനനു സ്മാരയതി ശ്ലാഘ്യതമം ച വർത്തതേ; തഥാപി കാർക്കശ്യ നികുംബിതേയമിത്യയമേക ഏവ ദോഷഃ സമുദ്ഘാട്യതെ മയകാ. അഥവാ 'ഏകോഹി ദോഷോ ഗുണസന്നിപാതേ നിമജ്ജതീന്ദോഃ കിരണേഷ്വിവാങ്കഃ' ഇതി പരിഭാഷായിതേന പദ്യേന പരിഹർത്തവ്യ ഏവ പൂർവോക്തദോഷഃ ഇതി ശ്രമതാം വിസ്രംഭണീയഃ

എൻ. കെ. കേരളപണ്ഡിതഃ. (ഒപ്പ്)

*"ജ്ഞാനം ജീവിതം നയിക്കുന്നു"*

*മഹാമനസ്കനു പൂജ്യപാദനുമായ സ്വാമികളേ!*

*പണ്ഡിതോത്തംസമായ അവിടുത്തെ സൗഹാർദ്ദത്തിനു നമസ്കാരം. അവിടുത്തെ പ്പോലുള്ളവരുടെ മനസ്സു ഫലാഭിസന്ധിരഹിതമാംവണ്ണം മേത്തരം പരോപകാരത്തിനു പര്യാപ്തമായിത്തീരുന്നു. അവിടുത്തെ യഥാർത്ഥജീവിതമാതൃകയെ എന്റെ മനസ്സിൽ സംഗ്രഹിച്ചുകൊള്ളുന്നു. ആരാധ്യനായ അവിടുത്തെ ദർശനസംപത്തി ഉണ്ടാകണമെന്നു*

*ഞാൻ വളരെ ആശിക്കുന്നു. അവിടുന്നുമായി കണ്ടു പരിചയമില്ലെങ്കിലും അവിടുത്തെക്കുറിച്ചു വേണ്ടപോലെ ശ്രവണപരിചയം വന്നിട്ടുണ്ട്. പ്രാണികളുടെ മനോവൃത്തിയെ പരസ്പരം സംഘടിപ്പിക്കുന്നതിൽ പരാശക്തിക്കു വലിയ സാമർത്ഥ്യമുള്ളതായി മാനസികതത്വശാസ്ത്രം ഉൽഘോഷിക്കുന്നുണ്ടല്ലോ. ഈ ആഗ്രഹപരിപൂരണത്തിൽനിന്ന് എനിക്കു നിയതമായ പരമാനന്ദരസപ്രവാഹമുണ്ടാകുന്നതാണ്. അതിരിക്കട്ടെ.*

*'ശ്രീകണ്ഠാമൃതലഹരി' എന്ന കൃതി കിട്ടിയതു നല്ലപോലെ വായിച്ചു ശിരഃകമ്പപൂർവം (തലകുലുക്കി) അഭിനന്ദിച്ചു മനസ്സിൽ ധരിച്ചു തൻമൂലം ഞാൻ അത്യന്തം സന്തുഷ്ടിയുള്ളവനായിത്തീർന്നിരിക്കുന്നു. ഈ മാതിരി കവിതാ ശ്രീഹർഷാദികൾക്കുപോലും ദുഷ്കരമായി കാണുന്നു. 'ശ്രീകണ്ഠാമൃതലഹരി', ദീർഘദീർഘങ്ങളാകിലും ലളിതലളിതങ്ങളായ പദപംക്തികൊണ്ട്, നോക്കുന്നിടത്തെല്ലാം, പരിഭൂഷിതമായിത്തന്നെ ഇരിക്കുന്നു എന്നു ധീരസ്വരത്തിൽ പറയാൻ തയ്യാറാണ്; എന്നുവരികിലും കർക്കശങ്ങളും, അധികവും പ്രയോഗപദവിയിൽ വരാതെ കോശവിസ്താരാവലംബികളും ആയ പദങ്ങളുടെ പ്രാചുര്യം നിമിത്തം സുകുമാരമതികൾക്കിത് അത്യധികം ഉദ്വേഗമുണ്ടാക്കുമെന്ന ഒരു ഭാഗം വാദമറ്റതാണ്. ശ്രീഹർഷ, മാഘ, മംഖണാദികളെ അപേക്ഷിച്ച് അഭിനവോന്മേഷപ്രജ്ഞാശാലിയും നിഗമാന്തസഞ്ചാരിയുമായ കാളിദാസൻ കർക്കശപദജടിലമായുള്ള കാവ്യം നിർമ്മിക്കുന്നതിൽ അവശനാണെങ്കിലും അദ്യതനന്മാരും പൂർവ്വന്മാരുമായ പണ്ഡിതകവികളുടെയും നിരൂപകന്മാരുടെയും നിരൂപകമാനികളുടെയും ഹൃദയരംഗത്തിൽ പ്രത്യേകം നടനം ചെയ്യുന്നുവെന്ന് അവിടേയ്ക്കു നല്ലതുപോലെ അറിയാവുന്നതാണല്ലോ. ഇക്കാലത്തെ നവീനപ്രസ്ഥാനാനുസാരികളായ മഹാകവികൾക്കു തലച്ചോറിനു ചൂടുണ്ടാക്കുന്ന തരം പൂർവന്മാരുടെ കാവ്യം ഇഷ്ടം തന്നെ; എങ്കിലും കവികൾ പുതിയ സമ്പ്രദായമവലംബിച്ചും വിദ്വാന്മാർ പുഷ്പവാടീതടാകമാരാഞ്ഞും ആകപ്പാടെ കാലം പകർന്നിരിക്കെ പ്രകൃതിരമണീയയായ ശരന്നദി തേടുന്നവർക്ക് ഒഴുക്കുക്കുത്തുകൊണ്ടു കലങ്ങിമറിഞ്ഞുവരുന്ന വർഷഋതുവിലെ നദിയെന്നപോലെ ഈ സന്ദർഭം കാവ്യരസികന്മാർക്കു രുചിക്കയില്ലെന്നു തീർച്ചയാക്കാം. എല്ലാംകൊണ്ടും 'കാവ്യത്തിൽ മാഘം കവികാളിദാസൻ' എന്ന ജനപ്രവാദം സർവസുലഭമായി പരന്നിരിക്കുന്നു. ഈ അഭിപ്രായം ഗാഢമാംവണ്ണമാലോചിക്കുന്നവർക്കു കാളിദാസന്റെ മഹത്ത്വം അനുഭവംകൊണ്ടുമാത്രം അറിയാവുന്നതാണ്. മാഘത്തിനു കാവ്യലക്ഷണസംപത്തിയും കാളിദാസനു കവിലക്ഷണപൂർത്തിയും മഹാശയന്മാരായ അനുഭവരസികന്മാർ സ്ഥിരപ്പെടുത്തിയിരിക്കുന്നു. ഈ ഒരു സംഗതി തന്നെ കാവ്യശൈലിയും അതിന്റെ നിർമ്മാണചാതുരിയും മഹാശയന്മാർക്കു ബോധപ്പെടുത്തുന്നു. ഇത്രത്തോളമൊക്കെപ്പറഞ്ഞതുകൊണ്ടു വിദ്വൽശിരോമണിയും പൂജ്യപാദനുമായ അവിടുത്തെ മനസ്സിൽ അല്പമെങ്കിലും വിരസത ഉണ്ടാകരുതെന്നു ഞാൻ താഴ്മയോടെ അപേക്ഷിക്കുന്നു. സൗഹാർദ്ദം നിമിത്തവും അവിടുത്തെ പേരിലുള്ള വിശ്വാസം കൊണ്ടും ഇത്രമാത്രമേ പറയുന്നുള്ളൂ. അതു മതിയല്ലോ.*

*'ശ്രീകണ്ഠാമൃതലഹരി' മനോഹരങ്ങളായ ആശയങ്ങളോടുകൂടിയതായും ഭഗവാൻ ശ്രീശങ്കരാചാര്യ തിരുവടിയെ ഓർമ്മിപ്പിക്കുന്നതായും ശ്ലാഘ്യതമമായുമിരിക്കുന്നുണ്ട്; എന്നുവരികിലും വളരെ കഠിനമാണെന്നുള്ള ഒരു ദോഷം മാത്രം ഞാൻ പ്രകടിപ്പിക്കുന്നു. പിന്നെ, "ഗുണാവലിക്കുള്ളറുമേകദോഷമേണാങ്കപങ്കം കുളിർ ദീപ്തിയിൽപ്പോൽ" എന്ന അസാധാരണ ന്യായപ്രായമായിത്തീർന്നിരിക്കുന്ന ശ്ലോകതാല്പര്യംകൊണ്ടു മുൻപറഞ്ഞ ദോഷം പരിഹരിക്കത്തക്കതും തന്നെയാണ്.*

*അവിടുത്തെ വിശ്വാസപാത്രം*
*എൻ. കെ. കേരളപണ്ഡിതൻ.*

'കണ്ഠാമൃതലഹരീ' കാഠിന്യമേറുന്ന കൃതിയാണെന്ന് ഞാൻ മുൻപു പറഞ്ഞതിനെ ഈ എഴുത്ത് അർത്ഥവൽക്കരിക്കുന്നു. വ്യാകരണാദിശാസ്ത്രപാരീണനായ മിസ്റ്റർ പണ്ഡി തൻപോലും ഈ കൃതി കടുപ്പമെന്നഭിപ്രായപ്പെടുന്ന സ്ഥിതിക്കു മറ്റുള്ളവരുടെ കഥയെന്ത്! എന്നാൽ പണ്ഡിതർക്ക് ഇതിൽ ഒരു പിശകു പറ്റിയിട്ടുണ്ട്. പുസ്തകം പ്രസിദ്ധീകരണ മായിക്കണ്ടതുകൊണ്ട് ഇതു സ്വാമികളുടെ ഇദാനീന്തനകൃതിയാണെന്ന് ഒന്നു തെറ്റിദ്ധരി ച്ചുപോയി. ഈ തെറ്റിദ്ധാരണ, സ്വാമികളുടെ ലളിതമനോഹരങ്ങളായ നവ്യകവനങ്ങൾ കാണുമ്പോൾ മാറിപ്പോകാനുള്ളതേയുള്ളൂ. ആ വക ഒരു പദ്യം വായിച്ചാൽ രചന വളരെ കാലാനുസൃതമായിരിക്കുന്നു എന്നു സമ്മതിക്കും. ഇത് എത്രയോ മുമ്പുണ്ടാക്കിയിട്ടുള്ള താണെന്ന് ഈ ചരിത്രഘട്ടംകൊണ്ടു കാണാവുന്നതാണ്.

കാശിയിൽ അച്ചടിപ്പിച്ചുവെന്നു പറഞ്ഞ പുസ്തകത്തിലെ അടുത്തഭാഗം 'ചിൽസു ധാര്യാശതക'മാണ്. ഇതിന് 'അദ്വൈതകലാര്യാശതക'മെന്നും പേരുള്ളതായി മുൻപു പറ ഞ്ഞല്ലോ. ഇതു രണ്ടാമതു 'സ്വാരാജ്യസർവസ്വം' എന്ന പുസ്തകത്തിൽ ഉൾപ്പെടുത്തി ലഘു ടിപ്പണി സഹിതം അടിച്ചുകാണുന്നു. ഇതിലെ പദ്യങ്ങൾ സുബോധലളിതസരണി അവലംബിച്ചു രചിച്ചിട്ടുള്ളവയും ഹൃദ്യങ്ങളുമാണ്. അമ്പതു പദ്യങ്ങൾകൊണ്ടു വൈരാ ഗ്യാദി സാധനങ്ങളും, മുപ്പതുകൊണ്ടു യഥാർത്ഥ 'സാംഖ്യ'നിർവചനം തുടങ്ങി ബ്രഹ്മ ധ്യാനസമാധിഭേദവിധികളും, ശിഷ്ടം ശ്ലോകങ്ങളാൽ വിവിധമതോന്മർദ്ദനസമ്പ്രദായവും ഇതിൽ വ്യക്തമാക്കപ്പെട്ടിരിക്കുന്നു. സ്വാമികളുടെ കവനരീതി ക്രമേണ സരളമായി വരുന്നു എന്നുള്ളതിന് ഈ കൃതി ഒരുത്തമനിദർശനമാണ്. "സംഖ്യായതേത്ര സംഖ്യാ സമ്യ ഗ്ജ്ഞാനം ഭവേച്ച സാത്രേത്യൺ; സാംഖ്യം സാക്ഷാജ്ജ്ഞാനം തസ്മാച്ഛ്രുത്യുദ്ഭ്രമാന്ന കപിലോക്തം..." ''പരമാണാവണു കാന്തരയോഗഃ സർവാംശതോഥവൈകാംശാൽ; കിം ന പരസ്പരമനയോഃ പ്രഥമേ പക്ഷേ ഭവത്യഹോ ലീനം." മതാന്തരനിരാസാദി പ്രൗഢ വിഷയങ്ങൾ പ്രതിപാദ്യമായിരുന്നിട്ടും പദ്യങ്ങൾക്കു കാഠിന്യമോ ശൈലിക്കുഴപ്പമോ സംഭ വിച്ചു കാണുന്നില്ലെന്നു പൂർവോക്തശ്ലോകങ്ങൾകൊണ്ടു മനസ്സിലാകുമല്ലോ. 'വിഷ്ണു നവരത്നസ്തുതി' അഥവാ 'ശ്രീഹരിനവകം' എന്ന സ്തോത്രത്തെക്കുറിച്ചാണിനി നിരൂ പിക്കേണ്ടത്. ഈ ഭാഗവും ഇപ്പോൾ 'സ്വാരാജ്യസർവസ്വ'ത്തിൽ ചേർത്തിരിക്കുന്നു. ഈ കൃതി ഉപമാരൂപകാദ്യലംകൃതിവിശിഷ്ടവും ശബ്ദാർത്ഥപുഷ്ടവും പ്രൗഢമനോഹരവുമാ കുന്നു. അതികഠിനമാകയാൽ വിഷമപദങ്ങൾക്കു ടിപ്പണികൂടി ചേർത്തിട്ടുണ്ട്. "ഭേദജ്ഞാ നോദകസ്രൂസ്നപനവിധികൃതേരാനുപൂർവ്യുന്ന ഉച്ചൈഃ സച്ഛാസ്രാസാലോകഹാലോദ്വഹന മസൃണിതേ ദ്വന്ദവേദ്യന്തരസ്ഥേ; ഹൃൽക്ഷേത്രേ തൽപ്രലക്ഷ്യം വപ ബഹുകൃപയേശാങ്ഗ! ഭാവല്കമിത്യംസംവിൽ സസ്യം ഭവാർണ്ണോനിധി ഹതി ബഡവാഗ്നേജ! വിഷ്ണോ! നമസ്തേ" ഇതുപോലെ വ്യുല്പാദകങ്ങളും ഭാവഗഹനങ്ങളുമായ പദ്യങ്ങൾകൊണ്ടു കൃതി ആമൂലാഗ്ര പ്രൗഢതമമായിരിക്കുന്നു. അടുത്ത അംശമായ 'ശ്രീഹരിഭക്തിമരന്ദം' എന്ന ഖണ്ഡകൃതിയും ഇപ്പോൾ 'സ്വാരാജ്യസർവസ്വാ'ന്തർഭൂതമാക്കി രണ്ടാമതു പ്രസിദ്ധീക രിച്ചിരിക്കുന്നു. ഇതു സ്വാമികളുടെ ക്രമായത്തമായ കവനകുശലതയെ ദൃഷ്ടാന്തീകരി ക്കുന്നു. കൂടാതെ, അപൂർവവ്യാകരണപ്രയോഗം, വ്യുല്പാദകപദകദംബം, സമാസഭൂയ സ്ത്വം, അർത്ഥഗാംഭീര്യം മുതലായതുകൊണ്ട് ഇതു സ്വാമികളുടെ പാണ്ഡിത്യമുദ്രായി തമായ കൃതിതല്ലജമെന്നു തന്നെ പറയാം. ഈ കൃതി വായിച്ചുകേട്ട ഒരു മഹാവിദ്വാനായ അയ്യംകാർശാസ്ത്രി മറ്റൊരു പണ്ഡിതരത്നത്തോട് 'ഒൻറും വിളങ്കല്ലൈ' എന്നു പറ ഞ്ഞതായി കേട്ടിട്ടുണ്ട്. ഇതു മുമ്പു പറഞ്ഞ കണ്ഠാമൃതലഹരിയുടെ സജാതീയകൃ തിയെന്നോ അതിൽ കൂടുതലായ ഒന്നെന്നോ പറഞ്ഞാൽ ഏറെ തെറ്റുകയില്ല. ഒരു ടിപ്പണി സ്വാമികൾ എഴുതി ചേർത്തിട്ടുള്ളത് ഇല്ലായിരുന്നുയെങ്കിൽ പണ്ഡിതന്മാർപ്പോലും

ഇതിലെ പദ്യങ്ങളുടെ ഭാവഗ്രഹണത്തിൽ പരുങ്ങിപ്പോകുമായിരുന്നു. ഇതിൽനിന്ന് ഒരു പദ്യം ഇവിടെ എടുത്തു ചേർക്കുന്നു:- "ഹേ! ദേവേശ! നഖംപചോഷ്മളദരാബാധാതിദാവാനലാ യന്മാംത്വൽപദപങ്കജോദരമരന്ദേന്ദിന്ദിരം ബാധതേ; തദ്വിഷ്ണോ! ഭഗവാൻ! ക്രിയാസമഭിഹാരാഭ്യസ്തസംവിത്തിമദ്ധ്യന്നാഡിംധമ! മാവ ബന്ധുപദവീം സംധായ കാരുണ്യതഃ" ഇങ്ങനെ വലിയ കടുപ്പമില്ലാത്ത ചില ശ്ലോകങ്ങളും അപൂർവ്വം ഇല്ലാതില്ല. മേൽപ്രസ്താവിച്ച ഭാഗങ്ങൾക്കൂടാതെ 'സ്വാരാജ്യസർവസ്വം' എന്ന ഗ്രന്ഥത്തിൽ 'അഷ്ടാക്ഷരസ്തോത്രം', 'ആത്മാദർശം' ഇങ്ങനെ രണ്ടുഭാഗങ്ങൾ വിശേഷാൽ ചേർത്തിട്ടുണ്ട്. ആ ഗ്രന്ഥത്തിലുൾപ്പെട്ട മിക്ക ഭാഗങ്ങളും നിരൂപണത്തിനു വിഷയമാക്കിയ സ്ഥിതിക്ക് ഈ രണ്ടംശങ്ങളെ സംബന്ധിച്ചുകൂടി ഈ സന്ദർഭത്തിൽത്തന്നെ രണ്ടുവാക്കു പറയുന്നതു യുക്തമെന്നു വിചാരിക്കുന്നു. 'അഷ്ടാക്ഷരസ്തോത്രം' ഇത് അഷ്ടാക്ഷര (മന്ത്ര) ബീജമുദ്രിതവും 'പദാഷ്ടക'രീതിയിൽ ലളിതമനോഹരവുമായ ഒരു കൃതിയാകുന്നു. 'ആത്മാദർശം'- ഒരു സുഗ്രഹമായ വേദാന്തരഹസ്യപ്രകരണമാണിത്. ഇതിലെ ശ്ലോകങ്ങൾ ലാളിത്യമുള്ളതും സിദ്ധാന്തസങ്കലിതവുമാകുന്നു. ഉദാഹരണത്തിനു ചില ശ്ലോകങ്ങൾ താഴെ ഉദ്ധരിക്കുന്നു:- "യദ്ദൃങ്മകരന്ദകണാഃ സ്വാരാജ്യശ്രേയകസംവിധാനചണാഃ; അർഭാഹ്വശ്രീചരണാഃ സന്തു തഇഹ ശാന്തയേ കൃപാഭരണാഃ" ഇതു പരമഭട്ടാരഗുരുസ്തുതിരൂപമായ മംഗലാചരണപദ്യമാകുന്നു. "വിദ്യാരണ്യൈവാർത്തികസാരേപ്യയമേവ വർണ്ണിതോർത്ഥോസ്തി; വിദ്ധ്യർഹോ ന ബുധശ്ചേൽ ക്ലിശ്യൻ വിധിമർഹതീത്യബുദ്ധഇവ" ഇതു ഗ്രന്ഥാന്തർഗ്ഗതമായ മറ്റൊരു പദ്യമാകുന്നു. സ്വാരാജ്യസർവസ്വത്തെ സംബന്ധിച്ചു പണ്ഡിതകേസരിയായ മുൻപറഞ്ഞ നിർഭയരാമാജിദീക്ഷിതർ ഇപ്രകാരം പറഞ്ഞിരിക്കുന്നു: *"സ്വാരാജ്യസർവസ്വാന്തേസ്തി രഹസ്യം സർവശാസ്ത്രഗം." വേദാന്തമീമാംസാദിസമസ്തശാസ്ത്രങ്ങളും കണ്ഠസ്ഥമാക്കിയിരിക്കുന്ന ഉത്തരദേശീയനായ ഒരു വിദ്വന്മണി ഈവിധം അഭിപ്രായപ്പെടണമെങ്കിൽ ഗ്രന്ഥം എത്രമാത്രം സിദ്ധാന്തതലസ്പർശിയും ഗുണഗർഭവുമായിരിക്കണമെന്നു പറയേണ്ടല്ലോ. ദുർഗ്രഹവിഭാഗങ്ങൾക്കു സ്വാമികൾ എഴുതിച്ചേർത്ത ടിപ്പണിയോടുകൂടി ഈ ഗ്രന്ഥം ആദ്യമായി അച്ചടിപ്പിച്ചതു സ്വാമികളുടെ പ്രിയശിഷ്യനായ ബ്രഹ്മശ്രീ രാമൻനമ്പൂതിരി ആയിരുന്നു. ഇദ്ദേഹം 15 വയസ്സുമുതൽ വേദാന്തയോഗമാർഗ്ഗങ്ങളിൽ പ്രതിപത്തിയോടുകൂടിയ ദൃഢബ്രഹ്മചാരിയും സജ്ജനാഗ്രേസരനും ആയിവന്നു ക്രമേണ ബ്രഹ്മനിഷ്ടനായിത്തീർന്നിരിക്കുന്നു. ഇപ്പോൾ ഇദ്ദേഹത്തിനു 29 വയസ്സു പ്രായം വരും. സകലസൗഭാഗ്യവും തികഞ്ഞ ഒരു പ്രഭുവായിരുന്നിട്ടും, "Live in the world, but be not of it...'' ലോകത്തിൽ തന്നെ ജീവിക്കുക, എന്നാൽ അതിൽ മുഴുകിപ്പോകരുത്, എന്നുള്ള തത്വത്തെ അന്വർത്ഥമാക്കി പരമശാന്തതയോടെ ജീവിതം നയിക്കുന്നു. ഇതിനിടയിൽ സ്വാമികൾ 'അദ്വൈതസ്തബക'മെന്ന ഭാഷാഗ്രന്ഥം കൂടി നിർമ്മിച്ചു. ഇതിലെ പ്രമേയം വേദാന്തവും യോഗവുമാണ്. ഇതിൽ, "രാമഗീത, ഹസ്താമലകം, രാമഹൃദയം, ആത്മപഞ്ചകം" ഇവയുടെ ഭാഷാന്തരവും 'ആനന്ദമന്ദാരം, ഹരികീർത്തനം, കൈവല്യകന്ദളി' എന്നീ സ്വതന്ത്രരചനയും കൂടാതെ സ്വാമികൾ കുറെ മുമ്പുണ്ടാക്കിയതായി മേൽപ്രസ്താവിച്ച 'വേദാന്താര്യാശതക'വും ഉൾപ്പെട്ടിരിക്കുന്നു. ഗ്രന്ഥബഹിർഭൂതമായി ആരാധ്യപാദപഞ്ചകം' എന്ന പരമഗുരുസ്തവരൂപസംസ്കൃതപദ്യങ്ങൾകൂടി ഇതിൽ കാണുന്നുണ്ട്. ഇവയിൽ 'രാമഗീത' ശ്രീരാമൻ, ഉത്തരകാണ്ഡത്തിൽ ലക്ഷ്മണനുപദേശിക്കുന്നതാണ്. ഇതിൽ വേദാന്തതത്വങ്ങൾ സംക്ഷേപമായി വിവരിച്ചിരിക്കുന്നു. മൂലകാരന്റെ ആശയത്തെ അല്പമെങ്കിലും വിടാതെ ഭംഗിയായി തർജ്ജിമ

*"സ്വാരാജ്യസർവസ്വമതിൽ സർവശാസ്ത്രരഹസ്യവും"

പരിഭാഷകൻ, പരമാനന്ദനാഥൻ.

ചെയ്തിരിക്കുന്നു എന്നുതന്നെ പറയാം. 'ഹസ്താമലകം' ഭാഷാവിവർത്തവും പ്രാശസ്ത്യത്തെ അർഹിക്കുന്നതു തന്നെ. ഒടുവിൽ തന്റെ ശിഷ്യനായിത്തീർന്ന 'ഹസ്താമലകൻ' എന്ന ബ്രഹ്മവിദ്വരിഷ്ഠനോടു ശങ്കരാചാര്യസ്വാമികൾ–, നീ ആര്, നിന്റെ പേരെന്ത്? ഇത്യാദി ചോദ്യങ്ങൾ ചെയ്തതിന് അതുവരെ മൗനവ്രതത്തോടിരുന്ന ആ മഹാത്മാവു പറഞ്ഞ വേദാന്തതത്വരൂപമായ മറുപടിയാണ് ഇതിലെ വിഷയം. അടുത്ത ഭാഗം 'ആനന്ദമന്ദാര'മാണ്. വേദാന്തയോഗവിഷയപ്രതിപാദകമായ അമ്പതു പദ്യങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു. ആകപ്പാടെ നോക്കുമ്പോൾ രചനയ്ക്ക് അഭംഗി പറയേണ്ടതായുണ്ടെന്നു തോന്നുന്നില്ല. സംസ്കൃതപ്രയോഗങ്ങൾ അപൂർവ്വം ചിലടത്തു വന്നുപോയിട്ടുള്ളതു കാലസ്ഥിത്യനുരൂപമെന്നു സമാധാനപ്പെടാം. 'ഹരികീർത്തനം' ഇതിലെ ഒട്ടുമുക്കാലും പദ്യങ്ങൾ ഹരിനാമകീർത്തനരീതിക്കു രചിച്ചിട്ടുള്ളതാണ്. കീർത്തനം എന്നു കേൾക്കുന്നതുകൊണ്ട് "അങ്ങനെ ഇരിക്കുന്നവനേ!, ഇങ്ങനെ ജനിച്ചവനേ!, അവനെക്കൊന്നവനേ!" എന്നൊക്കെപ്പറഞ്ഞു പര്യവസാനിക്കുന്ന വെറും സ്തോത്രമെന്നു വിചാരിക്കരുത്. ശ്ലോകങ്ങൾ എല്ലാം യോഗവേദാന്തവിഷയസമ്പൂർണ്ണങ്ങളാണ്. ശ്രീരാമൻ വായുപുത്രനുപദേശിച്ചതായിപ്പറയുന്ന 'രാമഹൃദയ'ത്തിന്റെ ഭാഷാന്തരവും സ്തുത്യഹർമായിത്തന്നെ ഇരിക്കുന്നു. ഇതിലെയും വിഷയം വേദാന്തമാണ്. 'ആത്മപഞ്ചകം' തർജ്ജിമയും ഹൃദയാകർഷകം തന്നെ. ഇതിൽ ആത്മസ്വരൂപം വ്യാവർത്തതടസ്ഥാദിലക്ഷണങ്ങളാൽ വിവരിച്ചിട്ട് അഹംഗ്രഹോപസനാരൂപമായ ആത്മാനുസന്ധാനത്തിൽ പര്യവസാനിപ്പിച്ചിരിക്കുന്നു. 'കൈവല്യകന്ദളി' ഇതു പേരുപോലെ തന്നെ മാധുര്യമേറുന്ന ഒരു സംസ്കൃതഖണ്ഡകൃതിയാണ്. ലളിതവ്യാഖ്യാനം ഓരോ പദ്യത്തിന്റെയും അടിയിൽ മലയാളഭാഷയിൽ എഴുതി ചേർത്തിട്ടുണ്ട്. ഈ വിവരണം സ്വാമികൾ തന്നെ തമിഴിലെഴുതി വെച്ചിരുന്നതിൽനിന്നും മലയാളത്തിലാക്കിയതാണെന്നറിയുന്നു. വേദാന്താര്യാശതകത്തിനെക്കുറിച്ചു മുമ്പു നിരൂപിച്ചു കഴിഞ്ഞിരിക്കുന്നു. സംസ്കൃതപ്രയോഗങ്ങൾ അവിടവിടെയുള്ളതുകൊണ്ട് ഈ കാലത്തെ ഭാഷാകൃതികളോടു സാദൃശ്യപ്പെടുത്താൻ നിവൃത്തിയില്ലെങ്കിലും 'അദ്വൈതസ്തബകം' പ്രമേയമഹിമാദിസംഗതികളിൽ ഒരു മാന്യസ്ഥാനത്തെ അലങ്കരിക്കുന്ന ഗ്രന്ഥം തന്നെയാണ്.

മംഗലാപുരം ഗവൺമെന്റ് കോളേജ് പ്രൊഫസറായ മിസ്റ്റർ എം. ശേഷഗിരിപ്രഭു എം. എ., എൽ. ടി., സ്വാമികളുടെ കൃതികൾ വായിച്ചിട്ട് എഴുതി അയച്ചിരുന്ന ഒരെഴുത്തിൽ ഈ കൃതിയെക്കുറിച്ചു പ്രത്യേകം പറഞ്ഞിട്ടുള്ളതുകൊണ്ട് ആ ലേഖനം ഇവിടെ ഉദ്ധരിക്കുന്നു:

(ഇംഗ്ലീഷിൽനിന്നും ഭാഷാന്തരം)

മംഗലാപുരം

ബഹുമാന്യനായ മിത്രമേ!

അവിടുത്തെ കൃതികൾ കരുണയോടുകൂടി സംഭാവന ചെയ്തതിന് ആത്മമനസ്സുകളെക്കൊണ്ടു ഞാൻ താങ്കളെ വന്ദിച്ചുകൊള്ളുന്നു. സംസ്കൃതസ്തോത്രങ്ങളേക്കാൾ താങ്കളുടെ 'അദ്വൈതസ്തബക'ത്തെ ഞാൻ അധികം ഇഷ്ടപ്പെടുന്നു. അത് എനിക്കു സംസ്കൃതത്തോടുള്ള പ്രതിപത്തിക്കുറവുകൊണ്ടല്ല; പിന്നെയോ, മലയാളഭാഷയെ ഞാൻ അധികമായി സ്നേഹിക്കുന്നതുകൊണ്ടാണ്. ശ്രീരാമഗീത മുതലായവ ഭാഷാശ്ലോകങ്ങളാക്കിയതുകൊണ്ട് കേരളമൊട്ടുക്ക് താങ്കൾക്കു കടപ്പെട്ടിരിക്കുന്നു. ഇതിലും കൂടുതൽ പ്രകാശം വേണ്ടതായുണ്ട്. സർവാനുഗ്രഹസമ്പൂർണ്ണമായ വേദാന്തത്തിന്റെ കഠിനഭാഗങ്ങളെ

താങ്കളുടെ കവനങ്ങൾകൊണ്ടു പൊതുജനങ്ങൾക്കുപയോഗപ്രദമാക്കി തീർക്കണമെന്നു ഞാൻ താഴ്മയായി അപേക്ഷിച്ചുകൊള്ളുന്നു.

എം. ശേഷഗിരിപ്രഭു
Prof., Govt. College

ഒരു യഥാർത്ഥഭാഷാപണ്ഡിതൻ ഈവിധം അനുമോദിച്ചും വീണ്ടും കവനം ചെയ്യ ണമെന്നു ശുപാർശചെയ്തും എഴുതിക്കാണുന്നതിൽനിന്നു സ്വാമികളുടെ വാസനാതി ശയം, വിഷയജ്ഞാനം ഇവ ഊഹ്യമാണല്ലോ.

സ്വാമികൾ ഇതിനുശേഷം എഴുതി പ്രസിദ്ധപ്പെടുത്തിയ പുസ്തകം 'യോഗാമൃതത രംഗിണി'യാകുന്നു. ഇതിലെ പ്രധാനഭാഗം 'യോഗരഹസ്യകൗമുദി'യാണ്. ഇതുമുമ്പുതന്നെ ഉണ്ടാക്കി പ്രത്യേക പുസ്തകമാക്കിയിട്ടുള്ളതാകുന്നു. എന്നു വായനക്കാർ ഓർക്കുമല്ലോ. ശേഷം ഭാഗങ്ങൾ 1904 ഒടുവിൽ പൂരിപ്പിച്ച ഉടൻ ബോംബെയിൽ അയച്ച് അച്ചടിപ്പിച്ചു. ഈ ഗ്രന്ഥത്തിൽ ഭക്തി, യോഗം, ജ്ഞാനം ഇവ ഉപപാദിച്ചിരിക്കുന്നു എന്ന് ഇതിന്റെ നാമാർത്ഥകലനകൊണ്ടുതന്നെ സാമാന്യമായി നിരൂപിക്കാം. വിശേഷേണയുള്ള വിഭാഗ സങ്കഥ ആവശ്യമെന്നു വിചാരിക്കുന്നപക്ഷം മുൻപറഞ്ഞ 'യോഗരഹസ്യകൗമുദി' കൂടാതെ 'ഹരിഭജനാമൃതം' 'വിധുനവസുധാഝരീ', 'ശ്രീഹരിപഞ്ചകം', 'വിധുസ്തവമധുദ്രവം', 'സ്വാത്മസുധാകരം', 'അമൃതലത'- അഥവാ 'കൈവല്യകന്ദളി', 'കാളീപഞ്ചകം', 'ഘണ്ടാ കർണ്ണാപഞ്ചകം', 'ആരാധ്യപാദസപ്തകം' ഇങ്ങനെ ഒമ്പതുഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. പ്രൗഢവിഷയഗുംഫനത്താൽ പ്രജ്വലത്തുകളായ ഇതിലെ പദ്യങ്ങളെ സമഗ്രമായി പരി ശോധിച്ച് ഒരഭിപ്രായമെഴുതാൻ എന്റെ മന്ദമതി പര്യാപ്തമാകയില്ല. എന്നാൽ ഗുണൈക ലുബ്ധന്മാരായ മനീഷിതിലകന്മാർ ഇവന്റെ തുച്ഛോക്തിയെ അപഹസിക്കയില്ലെന്നുള്ള ദൃഢവിശ്വാസം ഈ വിഷയത്തിൽ എന്നെ കരാവലംബം ചെയ്കയാൽ കുറഞ്ഞൊന്നു വിചിന്തനം ചെയ്തുകൊള്ളുന്നു. 'ഹരിഭജനാമൃതം'- ഇതു ഭക്തിരസപ്രധാനമായ ഒരു സ്തോത്രരത്നമാകുന്നു. 'ഭക്തിസംവർദ്ധനം' എന്ന പ്രാചീനകൃതിയോട് ഇതിനേതാണ്ടു സാദൃശ്യമുള്ളതായിതോന്നുന്നു. എന്നാൽ അതിനേക്കാൾ വേദാന്തസിദ്ധാന്തസ്പർശി യാണെന്നു പറയാതെ നിവൃത്തിയില്ല. അപൂർവ്വവ്യാകരണപ്രയോഗബാഹുല്യത്താലും വിവിധ കോശാന്തരിതപദനിരയാലും ഈ കൃതി പണ്ഡിതന്മാർക്കുപോലും ദുരവഗാഹ മായിത്തീർന്നിരിക്കുന്നു. "സാക്ഷാദ്ദ്രഷ്ടാ ത്വമിതി സകലസ്യാപി സാക്ഷീതി വിത്തഃ സത്യേവം സജ്ജനഗണിമിഹേഡ്ഭോ! കൃഥാ മാ വൃഥാജ!; മാമുദ്ധർത്തും പ്രതിനവസു ധാഹ്ലാദി നേത്രഞ്ചലേന ത്വം ജന്മാന്ധോര്യസ കരുണയാ ത്വാം പ്രപദ്യേ തദേകം." ഇങ്ങനെ വിഷമപദശ്ലിഷ്ടമായ പദ്യങ്ങളും, "ചിത്താംഭോജേ മമ ചിരമടാട്യാം കുരുഷ്വാച്യുത! ത്വം കാ ഹാനിസ്തൽ കഠിനമിതി കിം ഗോപികാനാം വ നാസ്യ; യോഗാഭ്യാസാദപിതു മസൃണം പശ്യപശ്യാത്മയോനേ! നത്വാഷ്ടാംഗൈഃ പൃണതി തതയം മാ വിളംബസ്വ, ലേശം" ഇത്യാദി രസികജനമനോരഞ്ജകമായ ശ്ലോകങ്ങളും ഉദാഹരണങ്ങളാകുന്നു. 'വിധുനവ സുധാഝരി', ഇതു രീതിമുതലയാതുകൊണ്ടു ഹരിഭജനാമൃതത്തോടു സാദൃശ്യമുള്ളതാണ്. ഭക്തിരസപ്രധാനത, ഒഴുക്ക് എന്നീ ഗുണങ്ങൾ ഇതിൽ നിസ്സീമമായി പ്രകാശിക്കുന്നു. വ്യുല്പത്ത്യാധായകമാകയാൽ ശബ്ദശാസ്ത്രപാണ്ഡിത്യമില്ലാത്തവർക്ക് ഈ സ്തോത്രം ക്ലേശലമായിത്തോന്നിയേക്കാം; എങ്കിലും ഇതിലെ ശ്ലോകങ്ങൾ ശ്രവണപുടങ്ങളിൽ പതി യുന്നമാത്രയിൽ ആർക്കും ആനന്ദസ്ഫൂർത്തി നൽകത്തക്ക സ്ഫുടരസപ്രതീതിയോടു കൂടിയവയാണെന്നുള്ളതു പ്രസ്താവാർഹമാകുന്നു. ഉദാഹരണം: "ആപീയാച്യുത! തവ കീർത്തനാനി സാക്ഷാദൈകാത്മ്യപ്രസവിസമാധിവാരിസുന്തി; അസ്യാന്തഃകരണസമാഖ്യ

ചാതകോമേ നോ മാംക്ഷേദ്വിക്ഷയ വിഷാംബ്വതോ വ മാജ." "ഭിദ്യോദ്ധ്യപ്രതിനിധി മയ്യനന്ത! ഭൂയാൽക്കാരുണ്യം നിഗമശിരോരസപ്രതിഷ്ഠ; ഭക്താന്തഃകരണ ചകോരിചഞ്ചു കോട്യാം ഭദ്രശ്രീമസൃണരസീയതീശ! ഭോയത്." കാംക്ഷാർത്ഥത്തിൽ 'മാക്ഷി' ധാതുവിന്റെ പ്രയോഗവും, 'ഭക്താന്തഃകരണ...', 'ഭദ്രശ്രീ...' ഇത്യാദിഘട്ടങ്ങളിലെ വ്യാകരണാപേക്ഷയും മറ്റും ഒഴിച്ചാൽ ഈ ശ്ലോകങ്ങൾ എത്ര സുഗ്രഹങ്ങളും ഹൃദ്യങ്ങളുമായിരിക്കുന്നുവെന്നു പറയുവാൻ പ്രയാസം. സ്വാമികളുടെ ഈദൃശകവനങ്ങളിലെ ദുർവിജ്ഞേയങ്ങളായ പ്രൗഢവ്യാകരണപ്രയോഗങ്ങളെ നിരീക്ഷിച്ചിട്ടായിരിക്കാം പന്തളത്തു കോവിലകത്തു ശ്രീമദ്വിദ്വന്മണി കുഞ്ഞുരാമവർമ്മതമ്പുരാനവർകൾ – *"തത്തദ്വ്യാകരണപ്രയോഗപരമപ്രൗഢിപ്രകാശോദയാൽ കിഞ്ചിജ് ജ്ഞൈർമ്മനസാപി ദുർഗ്രഹതരാ സൈഷാ കൃതിസ്തെ യതഃ" എന്നു പറഞ്ഞിരിക്കുന്നത്. 'ശ്രീഹരിപഞ്ചകം', ഇതിന്റെ ആകപ്പാടെയുള്ള പോക്കും മേൽപറഞ്ഞവയോടു തുല്യനിലയിൽതന്നെ ഗണിക്കേണ്ടിയിരിക്കുന്നു. 'വിധുസ്തവമധുദ്രവം', ഇതു മൂന്നംശമായിട്ടുള്ള ഹരിസ്തോത്രമാകുന്നു. ഭക്തിരസം വേണ്ടപോലെ ഇതിൽ കളിയാടുന്നുണ്ട്. മറ്റുള്ളവയെ അപേക്ഷിച്ച് ഇതിനു കാഠിന്യം കുറവാണെങ്കിലും ഒടുവിലത്തെ ഭാഗം ശങ്കരാചാര്യസ്വാമികളുടെ അംബാഷ്ടകത്തിന്റെ രീതിയിൽ പ്രാസപ്രചുരമാകയാൽ അല്പം അർത്ഥക്ലേശം തോന്നിക്കും. "നന്ദാത്മജം കുപിതവൃന്ദാരകേന്ദ്രമദകന്ദാനുരൂപഘനകം വന്ദാമഹേ രുചിതവൃന്ദാവനേ ശിശുകവൃന്ദാസുഹിണ്ഡിതതനും; വന്ദാരുമൗനിജനമന്ദാരകം സ്ഫുടിതകുന്ദാനുഗസ്മിതസുധാചന്ദായിതം നിഹതസുന്ദാത്മജം പരമമന്ദാദരം പരഗുരും."

ആദ്യഭാഗത്തിൽനിന്ന്..., "ഹരിചരണസരോജചഞ്ചരീകാന്തരനിബിരീസതമോ വിധൂയപായാഃ; പ്രചികടയിഷുരേഷസംസ്തവീതി സ്വഭൂവമിഹോദിതഭക്തിമിത്യജൈനം" ഈ ശ്ലോകങ്ങൾ സാരള്യാദിക്കുദാഹരണമാകുന്നു. 'സ്വാത്മസുധാകരം' എന്ന വേദാന്തപ്രകരണഭാഗത്തെക്കുറിച്ചാണിനി നിരൂപിക്കേണ്ടത്. ഇതു സുബോധവും ലളിതപദസംശ്ലിഷ്ടവുമാണ്. ഇത്രമാത്രമേ ഇതിനെക്കുറിച്ചു പറയേണ്ടതുള്ളൂ. ശേഷം അനുമിച്ചുകൊള്ളുവാനായി അതിലെ മംഗലാചരണശ്ലോകത്തെ ഉദാഹരിക്കുന്നു: "സ്ഥാസ്നുചരിഷ്ണുപദാർത്ഥാവേശാദർശം നിജാനുഭവഗമ്യം; സച്ചിത്സുഖസ്വരൂപം ശിശുസംജ്ഞമഹം സ്മരാമി കിമപിമഹഃ." 'കൈവല്യകന്ദളി' അഥവാ 'അമൃതലത', ഇതും സുഗ്രഹരീതിയിലുള്ള ഒരു വേദാന്തകൃതിയാകുന്നു. ഇതിൽ ഭാഷ്യസിദ്ധാന്താനുഗുണ്യേന 'അധ്യാസ'വും മറ്റും സ്പഷ്ടമായി ലഘുഭാഷയിൽ വർണ്ണിച്ചിട്ടുണ്ട്. 'കാളീപഞ്ചകം', ഇതുകുറെ പ്രൗഢവും ഭദ്രോല്പത്തിയുടെ അർത്ഥത്തെ സംഗ്രഹിച്ചെഴുതിയിട്ടുള്ളതുമാകുന്നു. 'ഘണ്ടാകർണ്ണപഞ്ചകം', ലളിതമനോഹരമായ ഒരു രചനയാണിതെന്നു നിശ്ചയമായും പറയാം. 'ആരാധ്യപാദസപ്തകം', പരമഭട്ടാരഗുരുപാദങ്ങളെ ഉദ്ദേശിച്ച് ശിഷ്യാഗ്രണിയായ സ്വാമികൾ രചിച്ചിട്ടുള്ള ശ്ലോകങ്ങളാണിത്. മിക്ക കൃതികളിലും ഇങ്ങനെ സ്വഗുരുവിനെക്കുറിച്ച് എന്തെങ്കിലും എഴുതിക്കാണുന്നതിൽനിന്നും ഇദ്ദേഹത്തിന്റെ ഗുരുഭക്തി അന്യാദൃശമെന്നു നിർണ്ണയിക്കാം. ഇതിന്റെ രണ്ടാമത്തെ പതിപ്പിൽ ആരാധ്യപാദസപ്തകം കഴികെ സ്വാമികളുടെ പ്രിയശിഷ്യനായ ശിവപ്രസാദൻ രചിച്ച 'ഗണേശപഞ്ചക'വും കൂടി ഘടിപ്പിച്ചിരിക്കുന്നതായി കാണുന്നു. യോഗാമൃതതരംഗിണിയിലെ മേൽവിവരിച്ച മിക്ക ഭാഗങ്ങൾക്കും സ്വാമികൾ ലഘു ടിപ്പണിയെഴുതി ചേർത്തിട്ടുണ്ട്. ഇതു സാമാന്യന്മാർക്കു ശരിയായി അർത്ഥ

*"ഓരോ വ്യാകരണപ്രയോഗപരമപ്രൗഢിപ്രകാശത്തിനാ–
ലല്പജ്ഞർക്കു മനസ്സിലോർപ്പതിനു കൂടൊക്കാത്തതാണിക്കൃതി"

പ. ഭാ. പരമാനന്ദനാഥൻ

പ്രതീതിയുണ്ടാകത്തക്കവണ്ണം വിസ്തൃതമായിട്ടില്ല; എന്നാൽ പണ്ഡിതന്മാർക്കുണ്ടാകാവുന്ന സന്ദേഹങ്ങളെ ഇതു നിവൃത്തിയാക്കുകയും ചെയ്യും. 'യോഗാമൃതതരംഗിണി' ലോകത്തിലുള്ള ഗണനീയന്മാരായ ഭൂരിപക്ഷം വിദ്വാന്മാർക്കും ശ്രോത്രനേത്രപരിചിതയായിത്തീർന്നിട്ടുണ്ട്. അവരിൽ ചിലർ പ്രസ്തുതകൃതിയുടെ അസാമാന്യമാധുരിയെ വേണ്ടുംവണ്ണം ആസ്വദിച്ചിട്ടു ഹൃദയത്തിൽ തിങ്ങിവിങ്ങുന്ന ആനന്ദാതിശയത്തെ പദ്യഗദ്യമിഷേണ ഗ്രന്ഥകർത്താവിനെ ഗ്രഹിപ്പിച്ചിട്ടുണ്ട്. അവയിൽ ഏതാനും ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

മുൻപു പല ഘട്ടത്തിലും പ്രസ്താവിക്കനിമിത്തം വായനക്കാർക്കു സുപരിചിതനായിതീർന്നിട്ടുള്ള പണ്ഡിതരത്നമായ നിർഭയരാമജിദീക്ഷിതർ ഇതിനെക്കുറിച്ചു പറയുന്നത്: *"തത്രയാമൃതതരംഗിണീ സ്ഥിരാ സംവിധാനകലയാ ധുരംധരാ..." എന്നാണ്. ജർമ്മനിയിലുള്ള 'കീലനഗരി' സർവകലാശാലയിലെ സംസ്കൃതാധ്യാപകൻ പ്രൊഫസർ 'ഡ്യൂസൻപാൾ' ഇതിനെ അനുമോദിച്ചയച്ച ശ്ലോകം താഴെ ചേർക്കുന്നു:

ഓം.

**"യാം ഭവാൻ പ്രേഷയാമാസ യോഗാമൃതതരംഗിണീം;
സ്വാദിഷ്ഠമമൃതം തസ്യാഃ സുർഖേനാപീയതേ മയാ."

കീലനഗരി ദേവസേനൻ
പ്രൊഫ. ഡ്യൂസൻ

ബംഗാളത്തുനിന്നും വിമലപ്രസാദസിദ്ധാന്തസരസ്വതി എന്ന പണ്ഡിതശ്രേഷ്ഠൻ ഈ ഗ്രന്ഥത്തെക്കുറിച്ചനുമോദിച്ചെഴുതിയ ഇംഗ്ലീഷു കത്തിന്റെ ഭാഷാന്തരം:

"പ്രിയസഖ!

അവിടുന്നു നൂതനമായി പ്രസിദ്ധം ചെയ്ത 'യോഗാമൃതതരംഗിണി' ദയാപുരസ്സരം സംഭാവന ചെയ്തതിനു വന്ദനം പറഞ്ഞുകൊള്ളുന്നു. ഉൽകൃഷ്ടമായ കവിത ചെയ്വാൻ അവിടേയ്ക്കുള്ള പാടവം ഈ കൃതി വിളിച്ചുപറയുന്നുണ്ട്".

പുരി. ബംഗാൾ
അവിടുത്തെ വിശ്വസ്തമിത്രം
വിമലപ്രസാദസിദ്ധാന്തസരസ്വതി (ഒപ്പ്)

'ഹിൽടിപ്പറാ' രാജസഭയിൽ ആസ്ഥാനപണ്ഡിതനായിരുന്ന 'പണ്ഡിത' വൈകുണ്ഠനാഥ 'വേദാന്തവാചസ്പതി'യുടെ അഭിപ്രായം താഴെ ചേർക്കുന്നു: (ഇംഗ്ലീഷിൽനിന്നു തർജ്ജിമ).

റെയിപ്പൂർ, ബാങ്കുറ.

---

*"ആയതില' മൃതതരംഗിണി' യോഗക്ഷേമംകൊടുത്തിടും സ്ഥിരയാം;....."
**"അവിടുന്നിങ്ങയച്ചോരു യോഗാമൃതതരംഗിണീ;
വായിച്ചു സുഖമായ്സ്വാദേറീടും തത്സുധയുണ്ടു ഞാൻ"

പ. ഭാ. പരമാനന്ദനാഥൻ

നീലകണ്ഠതീർത്ഥസ്വാമി അവർകൾക്ക്

പ്രിയസുഹൃത്തേ!

സംഭാവനയായി അവിടുന്നയച്ചുതന്ന യോഗാമൃതതരംഗിണി ഞാൻ അത്യധികം സന്തോഷത്തോടെ സ്വീകരിച്ചിരിക്കുന്നു. പുസ്തകത്തിൽ അടങ്ങിയിരിക്കുന്ന ശ്ലോകങ്ങൾ – വാസ്തവത്തിൽ ഒരു മഹാനും നല്ലവിദ്വാനുമായ പണ്ഡിതന്റെ കൃതിതന്നെയാണ്. സംസ്കൃതഭാഷാതല്പരന്മാർക്ക് അതിൽനിന്നു സ്തുത്യർഹങ്ങളായി അനേകസംഗതി കൾ ഗ്രഹിക്കാനുണ്ട്. എന്റെ ലഘുവായനശാലയ്ക്കു നിധിയാകത്തക്കവണ്ണം ആ പുസ്തകം എനിക്കു വിലയേറിയതാണ്. ഈ സംഭാവനയ്ക്കായി വന്ദനം പറഞ്ഞുകൊണ്ട്,

അവിടുത്തെ വിശ്വാസപാത്രം,
വൈകുണ്ഠനാഥവേദാന്തവാചസ്പതി.

'ഷിക്കാഗോ' സർവകലാശാലയിൽ സംസ്കൃതപ്രൊഫസർ ഡോക്ടർ ജെ. ജെ. മേയർ സ്വാമികളുടെ മറ്റു പുസ്തകങ്ങളെക്കുറിച്ചു പറയുന്ന കൂട്ടത്തിൽ യോഗാമൃതതരംഗിണിയെ സംബന്ധിച്ചിങ്ങനെ എഴുതിയിരിക്കുന്നു: "... വിശിഷ്യയോഗാമൃതരംഗിണിയെ ഞാൻ ഏറ്റവും വിലവെച്ചിരിക്കുന്നു. അതിലെ വിഷയം എനിക്കു ഗാഢമായ ആഹ്ലാദം തരുന്നു..."

'ഇൻഡ്യാ ആഫീസ്' ഗ്രന്ഥശാലാധ്യക്ഷൻ മിസ്റ്റർ എഫ്. ഡബ്ല്യൂ. തോമാസ് എഴുതിയി രുന്ന ഇംഗ്ലീഷ് എഴുത്തിന്റെ തർജ്ജമ:

ഇൻഡ്യാ ആഫീസ് ലൈബ്രറി
ലണ്ടൻ, എസ്. ഡബ്ല്യൂ.

"ഗ്രന്ഥകർത്താവായ ശ്രീനീലകണ്ഠതീർത്ഥരവർകളാൽ ദയാപുരസ്സരം പാരിതോഷി കമായി അയച്ചുതരപ്പെട്ട 'യോഗാമൃതതരംഗിണി' മിസ്റ്റർ എസ്. ഡബ്ല്യൂ. തോമാസ് താഴ്മ യോടെ കൈപ്പറ്റിയിരിക്കുന്നു".

ആക്സ്ഫോർഡ് സർവകലാശാലവക 'ബാഡ്ലീയൻ' ഗ്രന്ഥശാലയിൽനിന്നും കിട്ടിയ ഒരെഴുത്തിന്റെ തർജ്ജമ: "പ്രിയസുഹൃത്തേ! അവിടുന്നുണ്ടാക്കിയതും കരുണാപുരസ്സരം യൂണിവേഴ്സിറ്റി ഗ്രന്ഥശാലവകയ്ക്കു സംഭാവന ചെയ്തതുമായ താഴെപ്പറയുന്ന പുസ്ത കത്തെക്കുറിച്ചു ഹൃദയപൂർവമായി എനിക്കുള്ള വന്ദനങ്ങളെ നിവേദനം ചെയ്തുകൊ ള്ളുന്നു."

എത്രയും വിശ്വാസത്തോടെ,

പണ്ഡിതകൃഷ്ണശാസ്ത്രികളാൽ
സംശോധിക്കപ്പെട്ട യോഗാമൃതതരംഗിണി.

ഇ. ഡബ്ല്യൂ. ബി. നിക്കോളസ്,
ഗ്രന്ഥശാലാധ്യക്ഷൻ

ഇപ്രകാരം സർവകലാപ്രഭവസ്ഥാനമായ ഭാരതമഹാസാമ്രാജ്യത്തിലെ വിദ്വൽപ്രകാ ണ്ഡന്മാരും, പല വിദ്യകളെയും പ്രായോഗികരീത്യാ പ്രചരിപ്പിച്ച് അഭിവൃദ്ധി നേടിവ രുന്ന ഇംഗ്ലണ്ട്, ഐക്യനാട്, ജർമ്മനി ഈ രാജ്യങ്ങളിലെ പണ്ഡിതശ്രേഷ്ഠന്മാരും ഐക കണ്ഠ്യേന പ്രസ്തുതഗ്രന്ഥത്തെ സശിരഃകമ്പം ശ്ലാഘിച്ചിരിക്കുന്ന സ്ഥിതിക്ക് ഇതിന്റെ പ്രാശസ്ത്യത്തെക്കുറിച്ചു വിശേഷാൽ ഒന്നും പറയേണ്ടതില്ലല്ലോ.

ഇതിനിടയ്ക്കു സ്വാമികൾ 'ഹഠയോഗപ്രദീപിക' കിളിപ്പാട്ടിന്റെ രീതിയിൽ തർജ്ജമ ചെയ്തിരുന്നു. ഇതിൽ, യോഗമഠലക്ഷണം, പത്ഥ്യാപത്ഥ്യവിധി, യമാദ്യഷ്ടാംഗവിവരണം, ധൗതി ബസ്തി ത്രാടകം മുതലായ ദേഹശോധനമാർഗ്ഗങ്ങൾ, മൂലബന്ധാദികൾ, മുദ്ര കൾ, കൃച്ഛ്രസാദ്ധ്യങ്ങളായ വജ്രോലി തുടങ്ങിയ അഭ്യാസങ്ങൾ ഇങ്ങനെ അനവധി യോഗ ക്രിയകളെ സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു. ചിലടത്തു സംസ്കൃതപ്രയോഗങ്ങൾ കാണുന്നുണ്ടെങ്കിലും പൂർവരീതിയെ അപേക്ഷിച്ചു രചനയ്ക്കു ലാളിത്യം കൂടും. യോഗ സമ്പ്രദായങ്ങളെ സാകല്യേന വിവരിക്കുന്ന പ്രസ്തുത പുസ്തകം മലയാളസാഹിത്യ ത്തിന് ഒരു പുതിയ സ്വത്താണെന്നു പറയേണ്ടിയിരിക്കുന്നു. 'സ്വാരാജ്യസിദ്ധി' എന്ന പ്രസിദ്ധ വേദാന്തഗ്രന്ഥത്തിൽ ഉപപത്തിപൂർവ്വം ഉപദേശരൂപമായി സംഘടിപ്പിച്ചിരിക്കുന്ന 'തത്ത്വമസി' മഹാവാക്യനവകം സ്വാമികൾ ഭാഷാപദ്യങ്ങളാക്കി ഇതിന്റെ ഒടുവിൽ ചേർത്തിരിക്കുന്നു. ഇതുകൂടാതെ 'ശിവപഞ്ചകം' പ്രൗഢസംസ്കൃതകൃതികൂടി ഇതിൽ സംഘടിപ്പിച്ചിട്ടുണ്ട്. ഈ പഞ്ചകം മറ്റു ചില പുസ്തകങ്ങളിലും ചേർത്തു കാണും. ഹഠ യോഗപ്രദീപിക ഗോവിന്ദബ്രഹ്മാനുഭൂതി എന്ന ശിഷ്യാഗ്രണിയായിരുന്നു അച്ചടിപ്പിച്ചത്.

അനന്തരം 1906-ൽ സ്വാമികൾ വ്യാസഭഗവാൻ നിർമ്മിച്ച ഉത്തരമീമാംസാസൂത്രങ്ങളെ - ബ്രഹ്മസൂത്രങ്ങളെ - വിവരിച്ച് 'ആര്യാ'വൃത്തത്തിൽ ഭാഷാപദ്യങ്ങളാക്കി എഴുതി. ഈ ഗ്രന്ഥത്തിന്റെ പേര് 'കണ്ഠാമൃതം' എന്നാണ്; എങ്കിലും "ശാരീരകബ്രഹ്മമീമാംസാഭാഷാ വാർത്തികം"എന്നു ഗ്രന്ഥഗതമായ വിഷയത്തെ ഗർഭീകരിക്കുന്ന ഒരു നാമാന്തരംകൂടി ഇതിനുണ്ട്. മലയാളത്തിൽ ഈവിധം ഒരു പ്രസ്ഥാനം ഇതിനുമുമ്പും പിമ്പും ഉണ്ടായിട്ടി ല്ലാത്തതിനാൽ ഇതു കൈരളീമഹേളയ്ക്ക് ഇന്നും ഒരു പുതിയ ഭൂഷണമെന്നനിലയിൽ ശോഭിക്കുന്നു. ഇത് ഒരു ശിഷ്യമണിയാണത്രെ അച്ചടിപ്പിച്ചത്. ഇതിലെ വിഷയം പരപ ക്ഷഖണ്ഡനപൂർവ്വം സ്വപക്ഷസ്ഥാപനപരമായ അദ്വൈതസിദ്ധാന്തമാണെന്നു പറയാതെ തന്നെ മിക്കപേർക്കും അറിയാവുന്നതാണല്ലോ. സൂത്രഗ്രഥിതമായ അർത്ഥത്തെ ശങ്കര ഭാഷ്യം, സുരേശ്വരവൃത്തി ഇതുകൾകൊണ്ട് പുഷ്ടിപ്പെടുത്തി സുഗ്രഹരീതിയിൽ ഇതു പ്രതിപാദിക്കുന്നു. വിഷയഗൗരവംകൊണ്ടു രചനയിൽ വല്ല കാർക്കശ്യവും വന്നു പോയിട്ടുണ്ടെങ്കിൽ അതൊഴിച്ച് രീതിക്ക് അധികമഭംഗി പറവാനില്ല. സാധാരണന്മാർക്കു സന്ദേഹം നേരിട്ടേക്കാമെന്നു തോന്നുന്ന ഭാഗങ്ങൾക്കു സ്വാമിസന്നിധിയിൽനിന്നും വിവ രണം എഴുതിച്ചേർത്തിട്ടുണ്ട്. ഇത്രമാത്രമേ ഇതിനെക്കുറിച്ചു വിവരിക്കേണ്ടതായുള്ളൂ. 'ആത്മാമൃതം' എന്ന പേരിൽ ഇപ്പോൾ പ്രസിദ്ധമായിതീർന്നിട്ടുള്ള ഒരു ചെറിയ പുസ്തകം പൂർത്തിയാക്കുന്ന വിഷയത്തിലായിരുന്നു സ്വാമികളുടെ സാഹിത്യപരിശ്രമബുദ്ധി അടു ത്തു പ്രവർത്തിച്ചത്. ഇതിൽ ഉൾപ്പെടുത്തിക്കാണുന്ന 'പഞ്ചാക്ഷരസ്തോത്ര'വും 'ഗണേ ശാഷ്ടക'വും മുമ്പൊരിക്കൽ അടിച്ചിട്ടുള്ളതായി പറഞ്ഞല്ലോ. ആ സ്ഥിതിക്കിത് അതെ സംബന്ധിച്ചിടത്തോളം രണ്ടാംപതിപ്പാണ്. ഈ രണ്ടും കൂടാതെ, നവഗ്രഹസ്തോത്രം', 'കാത്യായന്യഷ്ടകം', 'വിഷമൃത്യുഞ്ജയം' ഇങ്ങനെ മൂന്നു പുതിയ കവനങ്ങൾകൂടി സ്വാമി കൾ നിർമ്മിച്ചുചേർത്തിട്ടുണ്ട്. ഇതിൽ പ്രത്യേക നിരൂപണത്തിനു വിഷയീഭവിക്കുന്നതു നവ്യാംശങ്ങൾ മാത്രമാണ്. 'നവഗ്രഹസ്തോത്രം' സൂര്യാദി നവഗ്രഹങ്ങളെ സംബന്ധിച്ച ഒരു സ്തുതി വിശേഷമാകുന്നു. അനുപ്രാസം, അർത്ഥപ്പിടിപ്പ്, ലാളിത്യം ഇവയുള്ളതു കൊണ്ട് ഈ കൃതിക്ക് ഒരു മാന്യസ്ഥാനം നൽകേണ്ടിയിരിക്കുന്നു. 'സ്വാദ്യാം വിദ്യാം വിദ ദ്യാത്ത്രിഭുവനനയനോജ്ജീവിജീവാതുരാദ്യഃ ഖദ്യോതാനാം സചാദ്യഃ പ്രശമിതദുരിതപ്ര ക്രമഃ പ്രാഗ്രവിന്നഃ; യഃസേതുർല്ലോകയാത്രാവിധിഷുസമുദിതസ്രയ്യധിഷ്ഠാതൃദേവോന്ത ര്യാമിബ്രാഹ്മണോക്തഃ സകലജനഹിതാനല്പകല്പദ്രുമാഭഃ." ഈ ശ്ലോകത്തിലെ വിഷ യഗൗരവവും ശബ്ദഭംഗിയും എത്രമാത്രം ഹൃദയാകർഷകമായിരിക്കുന്നു! "ശ്രീകാത്യാ

യനൃഷ്ടക"വും മേൽപ്പറഞ്ഞ രീതികളെ ആശ്രയിച്ചു രചിച്ചിട്ടുള്ള ഒരു പാദാദികേശാന്ത സ്തവമാണ്. "കാത്യായനി! പ്രണവകല്പകവല്ലി! രംഭാസ്തംഭാപഹാസി ഭവതാദ്ഭഗവ ദൂരുയുഗ്മം; ക്ഷേമായ സംമദഭരപ്രസവിത്രി!കല്യകല്യാണസന്തതിവിഭാവിനി! നഃ സമന്താൽ" ഇത്യാദി പദ്യങ്ങൾ ഉദാഹരണങ്ങളാകുന്നു. 'വിഷമൃത്യുംജയം', ഇതിൽ വിഷ ഹരമായ മന്ത്രങ്ങളും പ്രയോഗവിശേഷങ്ങളും ഭംഗിയായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഈ ഭാഗം പരോപകാരശ്രദ്ധമൂലം രചിച്ചതെന്നല്ലാതെ സഹൃദയാഹ്ലാദനത്തെ ഉദ്ദേശി ച്ചെന്നു പറഞ്ഞുകൂടുന്നതല്ല; എങ്കിലും "ധ്യാനേനൈഷവിഷാർത്തോ ഭവതി സുവാർത്തോ ഭവേന്ന സന്ദേഹഃ" ഇത്യാദി ശുഷ്കശസ്ത്രവിഷയപ്രതിപാദകങ്ങളായ പദ്യങ്ങളിൽപ്പോലും സാഹിത്യമാധുരി സ്ഫുരിപ്പിച്ചിരിക്കുന്നു എന്നു പറയാതെ നിവൃത്തിയുമില്ല. ഈ ഗ്രന്ഥം അച്ചടിപ്പിച്ചതു കവിദീപൻ തുടങ്ങിയ ശിഷ്യന്മാരാണെന്ന് അതിൽനിന്നും മനസ്സിലാകുന്നു.

'കണ്ഠാമൃതാർണ്ണവം' എന്ന ഗ്രന്ഥം സ്വാമികൾ പിന്നീടെഴുതിത്തീർത്തു. 'അദ്വൈത പാരിജാത'വും 'ഹരിഷഡ്രത്ന'വും ഇതിൽ രണ്ടാംപതിപ്പായി ചേർത്തിരിക്കുന്നു. ഇപ്പോൾ 'ശ്രീകണ്ഠാമൃതലഹരി'യിൽ ഉൾപ്പെടുത്തി വീണ്ടും പ്രസിദ്ധം ചെയ്തിരിക്കുന്നു എന്നു മുമ്പുപറഞ്ഞ 'പ്രശ്നോത്തരമഞ്ജരി'യും 'ശിവാമൃത'വും മാത്രമേ അന്നു പുതിയതായി നിർമ്മിച്ചുള്ളൂ. ഇതിൽ, 'പ്രശ്നോത്തരമഞ്ജരി', ചോദ്യോത്തരരീതിയിൽ വേദാന്തവിഷ യത്തെ വിവരിക്കുന്ന പദ്യസമുച്ചയമാകുന്നു. ഈ കൃതി അതിസരളരീതിയിൽ ആര്യാവൃ ത്തത്തെ സംശ്രയിച്ചെഴുതിയിട്ടുള്ളതാണ്. സുഗമത വിചാരിക്കുമ്പോൾ ഇതിനെ ഒരു മനോജ്ഞരചനയെന്നു പറയാതിരിക്കാൻ അന്തഃകരണം അനുവദിക്കുന്നില്ല. "കാ മുക്തിർന്നിരുപാധികസച്ചിത്സുഖവസ്ത്വവസ്ഥിതിർന്നാന്യാ; സംസ്സൃതിരിതി കാചേത്യോ ന്മുഖതാ കഥമസ്തമേതുസാ യമതഃ" ഇത്യാദി അവ്യാപ്ത്യതിവ്യാപ്ത്യസംഭവദോഷശൂ ന്യമായ പദ്യങ്ങൾ ഉദാഹാര്യങ്ങളാണ്.

'ശിവാമൃതം' ഒരു ദേവീസ്തോത്രമാണെന്നു പേരുകൊണ്ടുതന്നെ മനസ്സിലാക്കാം. ഇതിലെ ആദ്യഭാഗം നാനാവിധ ശാസ്ത്രയുക്തിസമ്പുടിതമായി ജഗദംബയോടുള്ള ഒരു പരിദേവനമാകുന്നു. ഒടുവിൽ പാദാദികേശാന്തവർണ്ണനമാണിതിലും സ്വീകരിച്ചിരിക്കുന്നത്. ഈ കൃതി ലളിതരീതിയിലും സുബോധമാതൃകയിലും ഉള്ള ഹൃദ്യപദ്യജാതത്താൽ അലം കൃതമായിരിക്കുന്നു എന്ന് ഏതു ഹൃദയാലുവും നിഷ്പക്ഷമായി സമ്മതിക്കും. ഉദാഹര ണാർത്ഥം ചില പദ്യങ്ങൾ ഇവിടെ ഉദ്ധരിക്കുന്നു: "ജനനി! നവിധയാനയാസ്തി ദോഷോ വിനിഗമനാവിരഹാൽ കൃപാമൃതാബ്ധേ!; സ ന ഖലു ഭവതീം ജഹാതു യാതു പ്രിയജ നനീം സമലോകകാമദോഗ്ദ്ധ്രി!." "ശിവയുവതി! വിവർത്തവാദപക്ഷേ സകലമുമേ! തവ മംഗലാംഗമേവ; സ്ഥിത ഇതി കഥമേഷ ദോഷഭൂമിസ്ത്വയിബത കണ്ഠഗദ്ധുഃ സുഖാമൃ താബ്ധൗ"|| "നനു കഥമപി ചൈകജീവവാദേ സമമുപപന്നതരം തദാ ന കൃത്യം; തവ ഭജനവിധൗ ച കല്പശാഖിപ്രതിഭടദൃഗ്വലിതേ! പ്രസീദ തസ്മാത്"||... "അഭിലഷിതപദ പ്രദാതൃചിന്താ മണിരിവ താവകമൂർദ്ധഗോമണിർന്നഃ; വിഭവതു സകലർദ്ധയേ ഗൃഹീതാ ന്തരനയനാമൃതവർത്തികേനുവേലം." ഈ ശ്ലോകങ്ങളുടെ സാരളാദികൾ ആലോചിക്കുക! സ്വാമികളുടെ പഴയ കവിതാകാഠിന്യമെല്ലാം പോയി ഇപ്പോൾ പ്രസാദമാധുര്യാദിഗുണ ങ്ങൾ സർവത്ര പ്രസരിക്കുന്നുണ്ടെന്നുള്ളതിന് ഈ കൃതി ദൃഷ്ടാന്തമാണ്. ഇതുകൊണ്ട്, സ്വാമികൾ കാവ്യരചനാവിഷയത്തിൽ ഉത്തരോത്തരം അഭിവൃദ്ധി നേടിവരുന്നതായി ഊഹിക്കേണ്ടിയിരിക്കുന്നു. ഇതിനെ സംബന്ധിച്ചുള്ള ചില മാന്യന്മാരുടെ അഭിപ്രായ ങ്ങളും മറ്റും താഴെ ചേർക്കുന്നു:

കാശിയിലെ ഡിസ്ട്രിക്റ്റ് ഓഫീസർ സി. എ. സി. സ്ട്രേറ്റ്ഫീൽഡ് ഐ. സി. എസ്.

സുഹൃത്തേ!

"ഗവൺമെന്റ് അച്ചുകൂട്ടത്തിലെ ആവശ്യത്തിനായി, 'ശ്രീകണ്ഠാമൃതാർണ്ണവം' എന്ന പുസ്തകത്തിന്റെ ഒരു പ്രതി മടങ്ങുന്ന തപാൽവഴി സദയം അയച്ചു തരണമെന്നു ഞാൻ താഴ്മയോടെ അപേക്ഷിച്ചുകൊള്ളുന്നു..." വിനീതനായ വിധേയൻ

സി. എ. സി. സ്ട്രേറ്റ്ഫീൽഡ്
ഐ. സി. എസ്.

കളക്ടറായ ഈ മാന്യവരന്റെ ഒരു അനുമോദനക്കത്തുകൂടി പകർത്തുന്നു: (ഇംഗ്ലീഷിൽനിന്ന്)

സുഹൃത്തേ!

"ഇന്നത്തെ തപാൽവഴി വന്ന ശ്രീകണ്ഠാമൃതാർണ്ണവം" എന്ന പുസ്തകം ഒരുപ്രതി എനിക്കു കിട്ടിയെന്നു താഴ്മയായി അറിയിച്ചുകൊള്ളുന്നു. കൂടാതെ, ലണ്ടൻ 'ഇൻഡ്യാ ആപ്പീസ്' ഗ്രന്ഥശാലയിലേക്കു കൊടുക്കേണ്ടതിന് ഈ ബുക്കിന്റെ ഒരുപ്രതികൂടി അയച്ചുതരണമെന്നു വീണ്ടും വിനയപുരസ്സരം അപേക്ഷിക്കുന്നു. ഈ സംഗതി അടിയന്തിരമായി കരുതുമെന്നു വിശ്വസിക്കുന്നു." എന്നു താങ്കളുടെ വിനീതനായ വിധേയൻ

സ്ട്രേറ്റ്ഫീൽഡ് (ഒപ്പ്)
ഐ. സി. എസ്.

വിശ്വവിശ്രുതവും സാർവമാന്യവുമായ ഇൻഡ്യാ ആഫീസിലെ ലൈബ്രറി വകയ്ക്ക് ഒരു പുസ്തകം വേണമെന്ന് ഈ വിദ്വന്മാന്യൻ ശുപാർശചെയ്തു കാണുന്നതു ഗ്രന്ഥമാഹാത്മ്യത്തിന്റെ സർവോൽകൃഷ്ടത്വത്തെ സ്പഷ്ടമാക്കുന്നു. ഈ പുസ്തകത്തെപ്പറ്റി അനുമോദിച്ചു പല മഹാന്മാരും അയച്ചിട്ടുള്ള സാക്ഷിപത്രങ്ങൾ ഇനിയും അനേകമുണ്ട്; എന്നാൽ അവ മറ്റു ഗ്രന്ഥങ്ങളെക്കൂടി സംവേഷ്ടിച്ചാകയാൽ അപ്രകൃതശങ്കകൊണ്ട് ഇവിടെ ചേർക്കാതെ വിടുന്നു.

ഇങ്ങനെ കാവ്യനിർമ്മിതി, ശിഷ്യോപദേശം മുതലായി പരോപകാരപ്രദങ്ങളായ കൃത്യങ്ങളിൽ ഉത്സുകനായിരിക്കുന്നകാലത്തു സ്വാമികൾക്കു ദേശസഞ്ചാരം ചെയ്യുന്നതിൽ അഭിരുചിയുണ്ടായി. ചെറിയപ്രായത്തിൽ ഭാഗവതാദിഗ്രന്ഥങ്ങൾ വായിച്ചുതുടങ്ങിയ കാലംമുതൽ സ്വാമികളുടെ മനസ്സിൽ ഈ ആശ അല്പാല്പം കടന്നുകൂടിയിരുന്നു. പുണ്യലാഭം, ചരിത്രവിഷയജ്ഞാനം ഇവകളായിരുന്നു അന്നു യാത്രയുടെ പ്രയോജനമായി കരുതിയിരുന്നത്. 'നാത്മലാഭാത് പരമസ്തി' എന്നുള്ള വസ്തുത അനുഭവത്തിൽപെട്ടിരിക്കകൊണ്ടു പുണ്യസമ്പാദനേച്ഛ ഈ അവസരത്തിൽ സ്വാമികളെ വിട്ടൊഴിഞ്ഞിരുന്നു എങ്കിലും ചരിത്രസംബന്ധമായ വിഷയങ്ങളും സ്ഥലങ്ങളും ജീവദൃശയിൽ വിശിഷ്യ ഇഷ്ടപ്പെടുന്നതാകയാൽ ദ്വിതീയപ്രയോജനമായി വിചാരിച്ചിരിക്കുന്നതു പ്രഥമസ്ഥാനാരോഹണം ചെയ്തു സ്വാമികളെ യാത്രയ്ക്കു ബദ്ധോദ്യമനാക്കി തീർത്തു. ആദ്യകാലത്ത് ഈവിധമുള്ള കായക്ലേശദമായ ആശയ്ക്ക് അടിപ്പെട്ടിരുന്നുവെങ്കിൽ മഹാപ്രവാഹത്തിൽ പതിച്ച ശഷ്പഖണ്ഡംപോലെ അലഞ്ഞുതിരിഞ്ഞു സംസാരസിന്ധുവിന്റെ കരകാണാതെ കുഴങ്ങിപ്പോയേനെ. എന്നാൽ അസ്വാതന്ത്ര്യത്താലോ വിദ്യാർജ്ജനകാലം വൃഥാ കളയരുതെന്നുള്ള

അന്തര്യാമിപ്രേരണയാലോ എന്തോ അന്ന് ഈവിധവിചാരം തഴക്കാതെ-ദൃഢരൂഢമാകാതെ-പോയി. ഇതിനെല്ലാം പുറമെ, സ്വാമികൾ സർവവിഭവസമ്പൂർണ്ണമായ ഒരു മാന്യകുടുംബത്തിലെ അംഗമാകയാൽ സുഖഭംഗഭയം നിമിത്തവും യാത്രയ്ക്കു മടിച്ചിരിക്കാം. സുഖികൾക്ക് ഒരു സാമാന്യനെപ്പോലെ ക്ലേശസഹനത്തിൽ ശക്തി കാണില്ലല്ലോ. ഈ നിയമത്തിനു വല്ലയിടത്തും വ്യത്യസ്തം കാണുന്നുണ്ടെങ്കിൽ അതു ചിരപരിചയസിദ്ധമെന്നേ വിചാരിക്കാൻ ന്യായമുള്ളൂ. അതിരിക്കട്ടെ, സ്വാമികൾ മുമ്പു ചിലരെ വേദാന്തശ്രവണം ചെയ്യിച്ചിരുന്നു എന്നു പറഞ്ഞതു വായനക്കാർ ഓർക്കുന്നുണ്ടായിരിക്കുമല്ലോ. ആ കാലത്തു താമസിച്ചിരുന്ന മഠത്തിന്റെ അധിപതിയോടു പരമഗുരുപാദങ്ങൾ സ്വാമികളെക്കുറിച്ച്..., "അമ്മ വളർത്തിയ മകനാണ്"- (അതായത് അഹിതമെന്നുള്ളതറിയാതെ ലാളനമനുഭവിച്ചു കുട്ടിക്കാലം നയിച്ചുപോന്ന ആൾ ആകുന്നു) എന്ന് അരുൾ ചെയ്തതായി അറിവുണ്ട്. ഇതിൽനിന്നു സ്വാമികളുടെ ചെറുപ്പത്തിലെ സുഖാനുഭോഗസ്ഥിതി വെളിവാകുന്നല്ലോ. അതുനിമിത്തം അന്നു ക്ലേശഭൂയിഷ്ടമായ ദേശസഞ്ചാരത്തിൽ സ്വാമികൾക്കു വൈമുഖ്യമുണ്ടാകാൻ വഴിയുണ്ട്. എന്നാൽ, ഈ അവസരത്തിൽ പഠിപ്പ്, അഭ്യാസം, പരമസിദ്ധി ഇവയെല്ലാം തൃപ്തികരമാംവണ്ണം ലഭിച്ചിരിക്കകൊണ്ടു യാത്രയിൽ ദേഹപാതം സംഭവിച്ചുപോയാലും തരക്കേടില്ലാത്ത നിലയിൽ സ്വാമികൾ എത്തിക്കഴിഞ്ഞിരിക്കുന്നു. ഇക്കാരണത്താലാണ് അപരിപക്വാവസ്ഥയിൽ ഉത്ഭവിച്ചു ലീനപ്രായമായിക്കിടന്നിരുന്ന ആശ ഇപ്പോൾ പുനരുത്ഥാനം ചെയ്തതെന്നു തോന്നുന്നു. ഏതായാലും സ്വതന്ത്രാവസ്ഥയെ പ്രാപിച്ചവരുടെ ദിക്സംചരണം തദിതരന്മാരുടേതെന്നപോലെ നിഷ്പ്രയോജനമായി ഭവിക്കയില്ലതന്നെ. പവിത്രങ്ങളായ പാദപാംസുക്കളുടെ സ്പർശത്താൽ ഇവർ സഞ്ചരിക്കുന്ന ദേശം പരിശുദ്ധമാകുന്നു; ദർശനപ്രദാനാദികൊണ്ടു സത്തുക്കൾ നിർദ്ധൂതപാപന്മാരായിത്തീരുന്നു; ഉദബിന്ദു സ്വീകരണത്താൽ ശുക്തികക്കെന്നപോലെ ഇവരുടെ ഉപദേശഗ്രഹണം മൂലം വിരാഗികൾക്കു പരമസിദ്ധിയാകുന്ന മുക്താഫലം കരസ്ഥമാകുന്നു; ഏതാദൃശന്മാരുടെ അഗാധശാസ്ത്രവിജ്ഞാനം സന്ദിഗ്ദ്ധമതികളുടെ വിപ്രതിപത്തിവ്രാതത്തെ ഉച്ഛേദിക്കുന്നു; എന്നുവേണ്ട നാനാപ്രകാരേണ, മഹാത്മാക്കളുടെ ദേശപര്യടനം, ലോകത്തിനു നന്മയെച്ചെയ്യുന്നുണ്ട്. ആ സ്ഥിതിക്ക് സ്വാമികളുടെ ഈ നിശ്ചയം ലോകാനുഗ്രഹമായി പരിണമിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഇദ്ദേഹത്തിന്റെ ദേശസംചാരരൂപമനോവൃത്തി ഉത്തരാഭിമുഖമായിട്ടായിരുന്നു പ്രവഹിച്ചത്. അതിനെത്തുടർന്ന് സുപ്രസിദ്ധ 'അഡയാർ ഗ്രന്ഥശാല' സന്ദർശിക്കുന്നതിനായി പുറപ്പെട്ടു. ഇതിലേക്കു പരമഗുരുപാദരുടെ 'അരുൾ' കാലേതന്നെ സിദ്ധമായിട്ടുണ്ടായിരുന്നു. ഈ കാലത്തു സ്വാമികൾക്കു 34 വയസ്സു പ്രായമാണ്. ഏകാകിയായി പുറപ്പെട്ടതുകണ്ടു വേദാന്തശിഷ്യാഗ്രണിയായ ഒരു ധനഗുണശാലി, ഒരുമിച്ച് ആളയയ്ക്കാമെന്നറിയിച്ചു. എന്നാൽ ആയതിനെ തീരെ നിരസിച്ചെന്നു മാത്രമല്ല, സദാ ഉപയോഗിച്ചുപോരുന്ന പാദത്രാണവും (മെതിയടിയും) കുറെപ്പുസ്തങ്ങളുമൊഴിച്ചു കുടപോലും എടുക്കാതെ സ്വാമികൾ യാത്ര തിരിക്കയാണ് ചെയ്തത്. സാധാരണ ഇപ്പോൾ ഉള്ള ചില സന്യാസികളെപ്പോലെ പടിക്കുപുറത്തിറങ്ങണമെങ്കിൽ പരിവാരമുണ്ടായിരിക്കണമെന്നു നിർബന്ധം സ്വാമികൾക്കില്ല. സ്വാർത്ഥപ്രതിപത്തിയെ ആസ്പദമാക്കി പരോപദ്രവം ചെയ്യുന്നതിൽ മടിമൂലമൊ, 'ഏകശ്ചരേന്മഹീമേതാം' എന്ന 'ആശ്രമ'നിയമത്തെ അനുസരിച്ചോ എന്തുകൊണ്ടോ സ്വാമികൾ സഞ്ചാരത്തിൽ സഹചരന്മാരെ സമ്പാദിക്കാൻ നിർബന്ധമുള്ള ആളായിരന്നില്ല. അതുനില്ക്കട്ടെ - ഈ യാത്രവരെ മുമ്പു തുടങ്ങിയ കട്ടുമ്ലലവണരഹിതമായ ക്ഷീരാന്നഭോജനം, മുടക്കമോ കാലവ്യത്യയമോ വരാതെ സ്വാമികൾ അനുവർത്തിച്ചിരുന്നു. എന്നാൽ യാത്രയിൽ വിശ്രമസ്ഥലങ്ങളിൽനിന്നുപോലും ഭക്ഷണം കഴിക്കാതെ പാലും പഴവും മാത്രം കൊണ്ട് ഉപജീവിച്ചുപോന്നു. ഈ രീതിയിൽ മദ്രാസിൽ ചെന്നുചേർന്നു. അനന്തരം

ടൗണിൽനിന്നും അഞ്ചാറുമൈൽ ദൂരെയുള്ള 'അഡയാർഗ്രന്ഥശാല'യ്ക്കു തിരിച്ചു. അവിടെ തിയോസഫിക്കൽ സൊസൈറ്റി' വക ഗ്രന്ഥശാല മുതലായ വലിയവലിയ സ്ഥാപനങ്ങൾകണ്ടു. ആ വക കെട്ടിടങ്ങൾ നിൽക്കുന്ന സ്ഥലം വളരെ ചതുരശ്രമൈൽ കാണും. താമസിക്കുന്ന സ്ഥലങ്ങൾ എല്ലാം 'ബാഹ്യവൃത്തി'ക്കുതകുന്നവിധം ദീർഘവിസ്താരമുള്ളതായിരിക്കണമെന്നു ബാല്യംമുതൽ സ്വാമികൾക്കു വലിയ പിടിയുണ്ട്. സ്വാമികളുടെ ഈ അഭിപ്രായത്തിനു സർവഥാ അനുകൂലിക്കുന്നതായിരുന്നു 'അഡയാർ' എന്ന പ്രദേശം. ഈ സ്ഥലം സ്നാനം തുടങ്ങിയുള്ള സകല സംഗതികൾക്കും ഒരു നാട്ടിൻപുറംപോലെ സൗകര്യമുള്ളതായിരുന്നു. കുളിക്കുന്നതിനു രണ്ടു വലിയ കുളങ്ങളും അതിഥികൾക്കു താമസിക്കാൻ ബ്രാഹ്മണമഠവും ആതിത്ഥ്യകർമ്മം വേണ്ടപോലെ നിവർത്തിക്കുന്നതിനു ശമ്പളക്കാരും ഉണ്ടായിരുന്നതുകൊണ്ടു പലവിധത്തിലും ആ സ്ഥലം സുഖകരമെന്നു സ്വാമികൾക്കുതോന്നി. അതുകൊണ്ട് അവിടെ കുറെദിവസം താമസിച്ചു. അന്നത്തെ 'ലൈബ്രേറിയൻ' ആയിരുന്ന 'ആലംപള്ളി കൃഷ്ണശാസ്ത്രികൾ' മലയാളികളോടു വളരെ പ്രതിപത്തിയുള്ള ആളായിരുന്നു. കാഞ്ചിപുരത്തുകാരായ അയ്യംകാരന്മാരായിരുന്നു അക്കാലത്തു ഗ്രന്ഥശാലയിലെ ഇതരപണ്ഡിതന്മാർ. ഇവരും സൽസ്വഭാവനിഷ്ഠന്മാരായിരുന്നതിനാൽ സ്വാമികളോടു വളരെ സന്തോഷമായി പെരുമാറിവന്നു. ആ ഗ്രന്ഥശാലയിൽനിന്നും താളിയോല മുതലായതിൽ എഴുതിയിട്ടുള്ള അനേകം അപൂർവഗ്രന്ഥങ്ങൾ സൗകര്യംപോലെ വായിച്ചു സംതൃപ്തിവരുത്തിയശേഷം സമുദ്രക്കരയിൽ സ്ഥാപിച്ചിട്ടുള്ള 'രാമകൃഷ്ണാശ്രമം' സന്ദർശിക്കുന്നതിനായി സ്വാമികൾ പോയി. കുറച്ചു പകലുള്ളപ്പോൾ അവിടെ ചെന്നുചേർന്നു. രാമകൃഷ്ണദേവന്റെ ശിഷ്യനായ സ്വാമിരാമകൃഷ്ണാനന്ദൻ, വിവേകാനന്ദസ്വാമികളുടെ ശിഷ്യൻ ആത്മാനന്ദൻ മുതലായ ചിലർ മാത്രമേ അപ്പോൾ മഠത്തിൽ ഉണ്ടായിരുന്നുള്ളൂ. സ്വാമികൾ ഒരു അപരിചിതന്റെ മര്യാദയവലംബിച്ചു വെളിക്കുനിന്നുകൊണ്ട് ആഗമനകാര്യം രാമകൃഷ്ണാനന്ദസ്വാമികളെ അറിയിച്ചു. അദ്ദേഹം, ആൾ അറിഞ്ഞിട്ടാകട്ടെ എന്നു വിചാരിച്ചായിരിക്കാം, അതിഥിയെ അകത്തേക്കുക്ഷണിക്കാതെ പുറത്തുവന്നു സംസാരിച്ചത്. സ്വാമിജി സ്വഭാഷയായ ബംഗാളിയിലായിരുന്നു സംഭാഷണം ആരംഭിച്ചത്. അന്നു സ്വാമികൾക്ക് ആ ഭാഷ സ്വാധീനമല്ലാതിരുന്നതിനാൽ മറുപടി പറയാതെ കുറെനിന്നു. അതുകണ്ടു സംഗതി മനസ്സിലാക്കി, "നിങ്ങൾക്ക് ഇംഗ്ലീഷറിയാമോ?" എന്നു സ്വാമിജി ഇംഗ്ലീഷിൽ ചോദിച്ചു. "എനിക്ക് ആ ഭാഷ കുറെ വശമുണ്ട്" എന്നു സ്വാമികൾ മറുപടിപറഞ്ഞു. അപ്പോൾ "എനിക്കും അല്പമാത്രമേ അറിയൂ" എന്ന് അദ്ദേഹവും പറഞ്ഞു. അതിനുശേഷം ദേശം മുതലായതിനെക്കുറിച്ചു ചോദിച്ചതിനു സ്വാമികൾ 'കാലടി'ക്കു സമീപമാണെന്നു സമാധാനം ചെയ്തു. അതുകേട്ട് 'Near Kaladi!' എന്ന് ആശ്ചര്യഭരിതനായി സ്വാമിജി എടുത്തു ചോദിക്കുകയും തമ്മിൽ വലിയ മൈത്രീഭാവം നടിക്കയും ചെയ്തു. 'കാലടി' പുളകോദ്ഗമകാരി ആയതെന്തെന്നു ആചാര്യസ്വാമിയെ അറിയുന്ന മലയാളികളോടു പറഞ്ഞറിയിക്കേണ്ടതില്ലെന്നു വിശ്വസിക്കുന്നു. അനന്തരം രാമകൃഷ്ണാനന്ദസ്വാമി അകത്തേക്കു പോയി. സ്വാമികൾ ആ അവസരത്തിൽ ആത്മാനന്ദനുമായി സംസാരിച്ചുകൊണ്ടിരുന്നു. സംഭാഷണമധ്യേ "രാമകൃഷ്ണാനന്ദസ്വാമിക്കു യോഗാഭ്യാസമുണ്ടോ?" എന്നു സ്വാമികൾ ചോദിച്ചു. അതിനു "അദ്ദേഹം ഏതുനിലയിൽ എത്തീട്ടുണ്ടെന്നറിയുന്നതിനാണോ ഇങ്ങനെ ചോദിക്കുന്നത്", എന്ന് ആത്മാനന്ദൻ തിരിച്ചു ചോദ്യമിട്ടു. ഇതുകേട്ടപ്പോൾ താൻ പ്രസംഗവശാൽ ചോദിച്ചതിനെ ഇദ്ദേഹം തെറ്റിദ്ധരിച്ചിരിക്കുന്നു എന്നു സ്വാമികൾക്കു തോന്നുകയാൽ അതിനെ നീക്കം ചെയ്വാനായി തന്റെ ആശയത്തെ കുറെക്കൂടി വിശദീകരിച്ചിട്ടു സ്വാമികൾ ഇങ്ങനെ മറുപടി പറഞ്ഞു: "അതല്ല, അദ്ദേഹം യോഗംകൂടി പരിശീലിച്ചിട്ടുണ്ടോ അതൊ ബ്രഹ്മവിചാരം മാത്രം ചെയ്തുപോരുന്ന ആളോ? ഇത്രമാത്രമേ ഞാൻ അറിവാൻ ആഗ്രഹിക്കു

ന്നുള്ളൂ." എന്നിട്ടും ആത്മാനന്ദൻ തന്റെ വക്രോക്തി പന്ഥാവിൽനിന്നും വ്യതിചലിക്കാതെ 'ബ്രഹ്മവിചാരം യോഗമല്ലെ?' എന്നു വീണ്ടും 'പ്രതികടം' തന്നെ പറഞ്ഞു. അപ്പോൾ, ചോദ്യത്തിനു തക്കതല്ലാത്ത 'ഛല' ജാതിയിലുള്ള സമാധാനമാണിദ്ദേഹം തുടരുന്നതെന്നു മനസ്സിലാക്കി സ്വാമികൾ വാങ്മൗനം ദീക്ഷിച്ചുകളഞ്ഞു. ഇത്രയും ആയപ്പോഴേക്കു രാമ കൃഷ്ണാനന്ദസ്വാമി മടങ്ങിവന്നു. ആ സമയം കടൽക്കരയിൽക്കൂടി വളരെ സ്വർണ്ണാഭര ണങ്ങളണിഞ്ഞു ചിലർ പോകുന്നതുകണ്ടിട്ട് അവരുടെ ദിക്കിൽ - ബങ്കാളത്തിൽ-ആയി രുന്നെങ്കിൽ അവരെ 'തൂക്കി'യെടുത്തുകൊണ്ടുപോയിക്കളയുമായിരുന്നു 'Will carry off' എന്നു സ്വാമിജി മറ്റു ചിലരോടായിപ്പറകയുണ്ടായി. കുംഭകോണത്തുകാർ വഞ്ചകന്മാ രാണെന്നും അവരെയും മലയാളികളെയും ബങ്കാളത്തുള്ളവർക്കു ശങ്കയാണെന്നും ഇദ്ദേഹം പിന്നീടു പ്രസ്താവിച്ചു. പിന്നീട് ആ കഥകൾ വിട്ടിട്ടു നമ്മുടെ സ്വാമികൾ കൊടുത്ത 'അദ്വൈതപാരിജാത'വും സൗഭാഗ്യലഹരി'യും അദ്ദേഹം വായിച്ചുനോക്കാൻ തുടങ്ങി. കൃതി കഠിനമാകയാൽ വായിക്കുന്നവരുടെ ഹൃദയത്തിനു പെട്ടെന്നൊരാർദ്രതയുണ്ടാ വാൻ നിവൃത്തിയില്ലെന്ന് ഇടയ്ക്ക് അഭിപ്രായപ്പെട്ടു. ഇങ്ങനെ ഗ്രന്ഥം വായിച്ചും ഇട യ്ക്കിടെ ഓരോന്നു പറഞ്ഞും ഇരിക്കുമ്പോൾ ദിക്സഞ്ചാരത്തിനായി പുറപ്പെട്ട് അവിടെ എത്തി വിശ്രമിക്കുന്ന മറ്റു രണ്ടു ബംഗാളികൾ ആ സ്ഥലത്തെത്തി. സ്വാമിജി, ആഗതന്മാ രേയും സ്വാമികളേയും തമ്മിൽ, അത്യാവശ്യം വേണ്ട അറിവുകൊടുത്ത്, പരിചയപ്പെ ടുത്തി. അതിൽ ഒരാൾ ബങ്കാളിലുള്ള ഒരു ആംഗലമഹാപാഠശാലയിലെ സംസ്കൃതപ ണ്ഡിതരായിരുന്നു. അദ്ദേഹം ഇപ്പോൾ 'സിദ്ധാന്തസരസ്വതി' എന്ന സന്യാസനാമം അവ ലംബിച്ചിരിക്കുന്ന ബിമലപ്രസാദരവർകളാണ്. ഇദ്ദേഹം ബങ്കാളത്തിലെ മതാചാര്യനായ ശ്രീകൃഷ്ണചൈതന്യദേവൻ സ്ഥാപിച്ചിട്ടുള്ള വൈഷ്ണവമതം സ്വീകരിച്ച ആളാകുന്നു. ഇതരൻ അദ്വൈതമതസ്ഥനായ 'രാജേന്ദ്രനാഥഘോഷ്' ആയിരുന്നു. ഇദ്ദേഹവും നല്ല സംസ്കൃതപണ്ഡിതനാണ്. ഇവർ രണ്ടുപേരും സ്വാമികളുടെ കൃതികൾ വായിച്ചുനോക്കി, എല്ലാവരുംചേർന്നു സംസാരിച്ചുകൊണ്ട് രാത്രി 9 മണിവരെ ഇരുന്നശേഷം ഓരോരു ത്തർ അവരവരുടെ മുറികളിലേക്കു തിരിച്ചു. അപ്പോൾ, "നിങ്ങൾ എവിടെയാണ് ഇന്നു താമസിക്കാൻ നിശ്ചയിച്ചത്?" എന്ന് രാമകൃഷ്ണാനന്ദർ ചോദിച്ചു. "ഇവിടെ എനിക്കു സ്വാതന്ത്ര്യമുള്ള സ്ഥലങ്ങൾ ഇല്ലാത്തതുകൊണ്ട് ഇന്നിവിടെയെങ്ങാനുംതന്നെ കഴിക്കാ മെന്നു വിചാരിക്കുന്നു," എന്നു സ്വാമികൾ മറുപടിപറഞ്ഞു. അതിന്, 'ഇവിടെ സ്ഥലമില്ല' എന്നായിരുന്നു അദ്ദേഹത്തിന്റെ സമാധാനം. ശയനോപകരണങ്ങൾ ഇല്ലാഞ്ഞായിരിക്കും ഇപ്രകാരം പറയുന്നത് എന്നു വിചാരിച്ച്, 'ഈ തറ ധാരാളം മതിയാകും' എന്നു സ്വാമി കൾ പറഞ്ഞു. വീണ്ടും..., 'ഇവിടെ സ്ഥലമില്ല' എന്നു സ്വാമിജി പറഞ്ഞതുകേട്ടപ്പോൾ മാത്രമേ സ്ഥലമനുവദിക്കയില്ലെന്നാണഭിപ്രായമെന്നു സ്വാമികൾ ധരിച്ചുള്ളൂ. കാര്യം ആക പ്പാടെ കുഴപ്പത്തിൽ കലാശിച്ചു എന്നു കണ്ടപ്പോൾ സ്വാമികളുടെ ഹൃദയത്തിൽ അനന്ത രകരണീയത്തെ സംബന്ധിച്ച വിചാരധാരകൾ വ്യാപരിക്കാൻ തുടങ്ങി. ഇനിയെന്താചെ യ്ക, റോഡിലോ മറ്റൊ വെറുംനിലത്തു കിടക്കാമെന്നുവച്ചാൽ മദ്രാസിലായിരിക്കുന്ന സ്ഥിതിക്കു പോലീസുകാരോ മുൻസിപ്പാലിറ്റി ഉദ്യോഗസ്ഥന്മാരോ കണ്ടാൽ അതു ശിക്ഷാർഹമായിത്തീരും; വിദേശീയർക്കു താമസത്തിനുള്ള പൊതുസ്ഥലം - സത്രം - എവിടെയാണെന്നു മുൻകൂട്ടി അന്വേഷിക്കാത്തതുകൊണ്ട് അവിടെ ചെന്നെത്തുന്നതിനും നിവൃത്തിയില്ല; അപ്പോൾ ഇറങ്ങിത്തിരക്കാൻ സ്ഥലപരിചയക്കേടു പ്രതിബന്ധമായും തീർന്നിരിക്കുന്നു. ഏവംവിധങ്ങളായ ചിന്താതന്ത്രികളുടെ വിഷമാഘട്ടനയ്ക്കിടയിൽ, "കുംഭ കോണത്തുകാരും മലയാളികളും ശങ്കിതന്മാരാണെ"ന്നു കുറച്ചുമുമ്പു രാമകൃഷ്ണാനന്ദ സ്വാമി പറഞ്ഞ സംഗതി സ്മൃതിപഥത്തിൽ എത്തി. ശയനം വിരോധിച്ചതിന്റെ കാരണം അപ്പോൾ സ്പഷ്ടമായി; വിചാരങ്ങൾ ക്രമേണ കുറഞ്ഞു. അപരിചിതൻ, വിശേഷിച്ചു

രാത്രിസമയം, അതിലും ഒരു ടൗൺ, ഈ കാരണങ്ങളാൽ ഹൃദയത്തിൽ പദമൂന്നിയ ഇതികർത്തവ്യതാവ്യാമോഹം പാടേനീങ്ങി; ധീരോദാത്തത ആവേശിച്ചു. ഇത്രയുമായപ്പോൾ അധികൃതന്മാരുടെ അനുവാദംകൂടാതെ താൻ ആ സ്ഥലത്തു താമസിക്കുന്നത് അവിഹിതമെന്നു തോന്നുകയാൽ സ്വാമികൾ അവിടെനിന്നു പുറത്തിറങ്ങാൻ തുടങ്ങി. അപ്പോൾ വിവേകാനന്ദസ്വാമികളുടെ വേറൊരു ശിഷ്യൻ ആരുടെയും പ്രേരണകൂടാതെ തന്നെ സ്വാമികളെ കൂട്ടിക്കൊണ്ടു പോയി അടുത്തുള്ള ഒരു സത്രത്തിലാക്കി; കിടക്കാൻ ഒരു പുല്ലുപായും ഭക്ഷിക്കാൻ കുറെ പഴങ്ങളും കൊണ്ടുചെന്നുകൊടുത്തു. സ്നേഹിതനല്ലാത്ത ഒരാളെ ഈ നിലയിൽ സഹായിക്കാൻ തുനിയത്തക്കവണ്ണം മനോഗുണം ഇദ്ദേഹത്തിൽ കാൺകകൊണ്ട് ഒരു ശാന്തനും പരോപകാരതല്പരനും ആണെന്നൂഹിക്കേണ്ടിയിരിക്കുന്നു. ഈ സ്വാമിജിയുടെ പേർ ഇവിടെ പ്രസ്താവിക്കാൻ സൗകര്യപ്പെടാത്തതിൽ വ്യസനിക്കുന്നു. സ്വാമികൾ കിടന്നിരുന്ന സത്രത്തിൽ രണ്ടു ഗോസായി (ഗോസ്വാമി) ബ്രാഹ്മണർകൂടിയുണ്ടായിരുന്നു. അവരിൽ ഒരാൾ വൃദ്ധനും വേദാന്തശ്രദ്ധാലുവും ആയിരുന്നു. എല്ലാംകൊണ്ടും അവിടെ ചെല്ലാനിടയായതു നന്നായി എന്നു സ്വാമികൾക്കു തോന്നി. അവർ, സർവപ്രകാരേണ, സ്വാമികൾക്കുപചാരാദികൾ ചെയ്തു. ആ രാത്രി അവരുമായി പലതും സംസാരിച്ചു രസിച്ചശേഷം സ്വാമികൾ നിദ്രയെ പ്രാപിച്ചു. രാവിലെ എഴുന്നേറ്റപ്പോൾ ബാഹ്യാർത്ഥത്തിനും സ്നാനത്തിനുമുള്ള സ്ഥലങ്ങൾ കാട്ടിക്കൊടുത്തും ആവശ്യമായ ജലപാത്രാദികൾ നൽകിയും അവർ സ്വാമികളെ സഹായിച്ചു. അനന്തരം സ്വാമികൾ ചില പുസ്തകവ്യാപാരസ്ഥലങ്ങളെ സന്ദർശിക്കുകയും ആവശ്യമുള്ള ബുക്കുകൾ വാങ്ങുകയും ചെയ്തു. ആ കൂട്ടത്തിൽ സ്വകൃതിയായ 'സ്തവരത്നഹാരം' എന്ന ഗ്രന്ഥാക്ഷരാങ്കിതപുസ്തകവും ഉൾപ്പെട്ടിരുന്നു. വീണ്ടും സ്വാമികൾ രാമകൃഷ്ണാനന്ദരെ കണ്ടപ്പോൾ അതിൽ ഒരു പ്രതി അദ്ദേഹത്തിനു പാരിതോഷികമായി കൊടുത്തു. രചന വളരെ ലഘുഭാഷയിലുള്ളതായിരുന്നതിനാൽ ആ ഗ്രന്ഥം സ്വാമിജിക്കു രുചിച്ചു. വായിച്ചശേഷം അദ്ദേഹം പറഞ്ഞ അഭിപ്രായമാണ് മുമ്പു ഗ്രന്ഥനിരൂപണാവസരത്തിൽ പ്രസ്താവിച്ചത്. സ്വാമികൾ മൂന്നുദിവസം ആ സ്ഥലങ്ങളിൽ ചുറ്റി സഞ്ചരിച്ചുകൊണ്ടിരുന്നു. ഈ അവസരത്തിൽ രാമകൃഷ്ണമഠത്തിൽതന്നെ താമസം അനുവദിക്കത്തക്ക നിലയിൽ സ്വാമിജി സ്നേഹിതനായി തീർന്നിരുന്നു; എങ്കിലും പഴയസ്ഥലംകൊണ്ടുതന്നെ സ്വാമികൾ ആ ആവശ്യം നിർവഹിച്ചുപോരികയാണുണ്ടായത്. സ്വാമികൾ പിന്നീടു മേൽപറഞ്ഞ ബംഗാളികൾ  ഒരുമിച്ചു 'ചെങ്കൽപേട്ട'വഴി കാഞ്ചീപുരത്തേക്കു തിരിച്ചു. ഇവർക്കു പല സ്ഥലങ്ങളും ദർശിക്കേണ്ടിയിരുന്നതിനാൽ 'കാലടി'വരെ സ്വാമികളെ അനുഗമിച്ചു തിരികെപ്പോകാമെന്നുദ്ദേശിച്ചാണ് അവർ യാത്ര ആരംഭിച്ചത്. ഇവർക്കു ദ്രാവിഡഭാഷകൾ വശമല്ലാതിരുന്നതിനാൽ തമിഴുദേശത്തു സ്വാമികൾ ദ്വിഭാഷിയുടെ നിലയിൽ ഇവരെ സഹായിച്ചിരുന്നു. സഞ്ചാരമദ്ധ്യെ ഒരുദിവസം സ്വാമികളുടെ കൃതിയായ 'അദ്വൈതകലാര്യശതകം' ഒരു അയ്യരുടെ അപേക്ഷപ്രകാരം ശ്രീമാൻ ബിമലപ്രസാദൻ വായിച്ച് അർത്ഥം പറഞ്ഞു കേൾപ്പിക്കയുണ്ടായി. അതിലെ കഠിനഭാഗങ്ങളെയും സ്വാമികൾ കേൾപ്പിച്ച 'ഉദ്ദണ്ഡശാസ്ത്രി'കളുടെ ചില പദ്യങ്ങളെയും ഓർത്തു പണ്ഡിതനായ ബിമലപ്രസാദൻ ഇപ്രകാരം പറഞ്ഞു: "ദാക്ഷിണാത്യന്മാരുടെ കവനരീതി ഒന്നു പ്രത്യേകമാണ്." ഈ അഭിപ്രായം ഏറെ തെറ്റുന്നതല്ലെന്നു തോന്നുന്നു.

ഇങ്ങനെ യാത്ര ചെയ്യുന്ന അവസരത്തിൽ ഒരിക്കൽ സ്വാമികളും മറ്റു പലരും ചേർന്നിരിക്കുമ്പോൾ ഒരു മഹമ്മദൻ സഞ്ചാരിവന്ന് ഇരിപ്പാൻ സ്ഥലം ആവശ്യപ്പെട്ടു. സ്വാമികൾ കുറെ മാറിയിരുന്ന് അയാൾക്കിടം ഉണ്ടാക്കിക്കൊടുത്തു. ഇങ്ങനെ ചെയ്തതിൽ അസഹിഷ്ണുവായി, ദിവാൻ പേഷ്കാരായിരുന്ന മിസ്റ്റർ ടി. രാജരാമരായരുടെ ഒരു ചാർച്ച

ക്കാരൻ മഹമ്മദന്റെ സ്പർശത്തെ ഭയന്നു ഭാണ്ഡക്കെട്ടുമെടുത്തുകൊണ്ട് എഴുന്നേറ്റു നിന്നു പരുങ്ങിത്തുടങ്ങി. അതുകണ്ടു ഒരു ചെട്ടിയാരോടായിട്ട് ആ മഹമ്മദൻ ഇപ്രകാരം പറഞ്ഞു: "ജാതിവിഭാഗം ശുചിത്വത്തെ ആശ്രയിച്ചാണ് ഋഷിമാർ ഏർപ്പെടുത്തിയിട്ടുള്ളത്. ബ്രാഹ്മണർക്കു ത്രികാലസ്നാനമേയുള്ളൂ; ഞങ്ങൾക്ക് പഞ്ചകാലസ്നാനം വിധിച്ചിരിക്കുന്നു; പക്ഷെ 'അറേബ്യ'യിൽ ജലദൗർല്ലഭ്യത്താൽ മുങ്ങിക്കുളി സാധിക്കാത്തതുകൊണ്ടു വെള്ളംകോരിയെടുത്തും മറ്റുമാണെന്നേ ഭേദമുള്ളൂ. ശൗചാചാരാദികൾ ഇല്ലാത്തവരെയാണ് പരിവർജ്ജിക്കേണ്ടത്. ഗുണത്തേയും മറ്റും അപേക്ഷിച്ചാണ് വർണ്ണവിഭാഗമെന്നു ഭഗവാൻ തന്നെ പറയുന്നു." ഇതുകേട്ടു സ്വാമികൾ അയാളോടു "നിങ്ങൾ ഒരു തിയോസഫിസ്റ്റാണോ?" എന്ന് ഇംഗ്ലീഷിൽ ചോദിച്ചു. തിയോസഫിസ്റ്റല്ലാത്ത ഒരു ഇസ്ലാം മതക്കാരൻ ഇങ്ങനെയുള്ള തത്വങ്ങൾ അറിഞ്ഞിരിക്കയില്ലെന്നും ആ പക്ഷക്കാരനാണെങ്കിൽ ഇംഗ്ലീഷ് പഠിച്ചിരിക്കുമെന്നും ഊഹിച്ചുകൊണ്ടാണ് സ്വാമികൾ ഇങ്ങനെ ചോദിച്ചത്. 'അതെ' എന്നുണ്ടായ ആ മാന്യന്റെ മറുപടി സ്വാമികളുടെ അനുമാനത്തെ സ്ഥിരീകരിച്ചു. പിന്നീട് ഇംഗ്ലീഷിലും തമിഴിലുമായി സ്വാമികൾ ആ ആളോടു സംഭാഷണം ചെയ്തു. ആ കൂട്ടത്തിൽ തിയോസഫിമതാവലംബികളിൽ ഒരു പ്രധാനിയും സ്വാമികളുടെ സ്നേഹിതനുമായ 'ഹനുമന്തറാവു എം. എ., ബി. എൽ. അവർകളെ പരിചയമുണ്ടോ' എന്നു സ്വാമികൾ ചോദിച്ചു. "ഉണ്ട്; എന്നുമാത്രമല്ല ഞങ്ങൾ രണ്ടാൾക്കും മദ്രാസിൽ ഒരേ ബ്രാഞ്ചിൽ ഉദ്യോഗവുമുണ്ടായിരുന്നു" എന്നു ടി മിസ്റ്റർ ഖാൻ പറഞ്ഞ മറുപടി കേട്ടപ്പോൾ, മുൻപു തിയോസഫിസ്റ്റാണെന്നു കേട്ട മാത്രയിൽ സ്വാമികൾക്കുണ്ടായ സന്തോഷം ദ്വിഗുണീഭവിച്ചു. പിന്നീടു ടിയാനുമായി പലതും പറഞ്ഞുകൊണ്ടിരുന്നു. സ്വാമികൾ വേദാന്തശ്ലോകങ്ങൾ ഉദാഹരിക്കുന്ന ഘട്ടങ്ങളിൽ അതിന്റെ ഏകദേശാർത്ഥമടങ്ങിയ വാക്യഖണ്ഡങ്ങൾ പാഴ്സിഭാഷയിൽ ആ വിദ്വാനും സമുദ്ധരിച്ച് അർത്ഥവിവരണം ചെയ്തു കേൾപ്പിക്കും. ആ മഹമ്മദൻ ഒരുവിധം സംസ്കൃതഭാഷാജ്ഞാനം സിദ്ധിച്ചിട്ടുള്ള ആളായിരുന്നു. സ്വമതം അറിയാത്ത ഒരാളെ-രായരെ-എത്രമാത്രം അപകൃഷ്ടനിലയിലാക്കി സംസാരിച്ചോ അതിൽ ഇരട്ടി സ്വാമികളെ പ്രശംസിച്ചു മുൻപറഞ്ഞ ചെട്ടിയാരോടു മിസ്റ്റർ ഖാൻ പറകയുണ്ടായി. മഹമ്മദീയന്റെ ഒടുവിലത്തെ അഭിപ്രായം ഏതാണ്ടിങ്ങനെ ആയിരുന്നു: "യഥാർത്ഥഹിന്ദുമതം ഈ സ്വാമികളെപ്പോലെയുള്ള മഹാത്മാക്കളിലാണ് സ്ഥിതിചെയ്യുന്നത്; രായരുടെ കൂട്ടാളികൾ ഇദ്ദേഹത്തെക്കണ്ടു പഠിക്കേണ്ടതാണ്". ഇപ്രകാരമുള്ള കഥാകലാപം കൊണ്ട് അന്നത്തെ രാത്രി 'ശിവരാത്രി'യായി കഴിഞ്ഞുകൂടി. ഈ കഥനം ആലംകാരിക രീത്യാ കണക്കു കൂട്ടത്തക്കതല്ല. ആ ദിവസം യഥാർത്ഥത്തിൽ ശിവരാത്രിയും ആയിരുന്നു. അടുത്ത ദിവസം രാവിലെ സ്വാമികളും ആ മഹമ്മദീയനും തമ്മിൽ പിരിഞ്ഞു. പിന്നെയും യാത്രചെയ്തു സ്വാമികൾ ഉദ്ദിഷ്ടസ്ഥലമായ 'കാഞ്ചീപുര'ത്തു ചെന്നുചേർന്നു. കാഞ്ചീപുരം തന്നെ 'വിഷ്ണുകാഞ്ചി', 'ശിവകാഞ്ചി' എന്നു രണ്ടായി പറഞ്ഞുവരുന്നു. വിഷ്ണുകാഞ്ചിയിലാണ് 'ശ്രീവരദരാജക്ഷേത്രം' സ്ഥിതിചെയ്യുന്നത്. ഇതിനു 'ഹസ്തിഗിരി' എന്നൊരു നാമാന്തരംകൂടിയുണ്ട്. ഈ ക്ഷേത്രം ഒരു വിപുലശിലാകൂടത്തിന്റെ ഉപരിഭാഗത്താണ്. ഈ സ്ഥലത്തുള്ള 'കമ്പ' എന്ന പുണ്യതീർത്ഥത്തിന്റെ കരയ്ക്കുവച്ചാകുന്നു 'വിശിഷ്ടാദ്വൈത' പ്രവർത്തകനായ 'ശ്രീരാമാനുജാചാര്യൻ' സന്ന്യസിച്ചതെന്നു കൂടെയുണ്ടായിരുന്ന ബംഗാളിസഖാവു സ്വാമികളെ ധരിപ്പിച്ചു. ഈ സ്ഥലത്തു വളരെ നൈയായികപണ്ഡിതന്മാരുണ്ട്. ദ്വൈതവിശിഷ്ടാദ്വൈതമതാവലംബികളിൽ ഭൂരിപക്ഷക്കാരും തർക്കശാസ്ത്രാഭ്യസനവ്യസനികളായി കാണപ്പെടുന്നത് അവരുടെ മതരക്ഷാവിധാനതല്പരതകൊണ്ടോ എന്നു സംശയിക്കുന്നു. വിഷ്ണുകാഞ്ചിയിലുള്ളവർ മിക്കതും വൈഷ്ണവമതക്കാരായ അയ്യംകാരന്മാരണത്രെ. ഈ പണ്ഡിതന്മാർ സ്വാമികളുടെ സ്നേഹിതന്മാരായിത്തീർന്നു; എന്നാൽ സ്വമതവിരോധികളിൽ എങ്ങനെ മനപ്പറ്റുണ്ടായി

എന്നു വിചാരിക്കേണ്ട; സ്വാമികൾ ബാല്യംമുതൽ, സഗുണമൂർത്തികളിൽ വിഷ്ണുവിനെ ഇഷ്ടപ്പെട്ടിരുന്നതു നിമിത്തം 'വിഷ്ണുഭക്തന്മാർ' എന്ന അംശത്തിൽ മാത്രം ഇവരോടു പ്രത്യേക സന്തോഷം ഉണ്ടായതാണ്. അല്ലാതെ, പരമാർത്ഥവസ്തുസ്ഥിതിയെ പറയുന്ന ശാംകരാദ്വൈതസിദ്ധാന്തത്തെ എതിർക്കുന്ന കൂട്ടരെന്നങ്ങോട്ടും, സാക്ഷാൽ ശ്രീവൈകുണ്ഠത്തിനും അവിടെ സ്ഥിതിചെയ്യുന്ന നിത്യസിദ്ധമംഗലമൂർത്തിയായ ദേവനുംകൂടി നാശം ഉണ്ടെന്നു സ്ഥാപിക്കുന്ന കക്ഷികൾ എന്നിങ്ങോട്ടും സാധാരണ വെറുപ്പിരിക്കെ മതവിഷയമായി സ്വരച്ചേർച്ചയുണ്ടാവാൻ ന്യായം കാണുന്നില്ല. പക്ഷെ ഇതു സാർവജ്ഞനീനമെന്നു വരുന്നതല്ലായിരിക്കാം. എങ്കിലും പരമതഖണ്ഡനപരന്മാരെ ഉദ്ദേശിച്ചു പൂർവോക്തപക്ഷം സ്ഥിരപ്പെടുത്തുന്നതിൽ അസാംഗത്യം ഇല്ലതന്നെ. 'ശ്രീവിദ്യാരണ്യസ്വാമികൾ' മുതലായ മഹാത്മക്കളോടു തുല്യനായി, ഈ അടുത്തകാലത്തു സമാധിയടഞ്ഞ 'ശ്രീനൃസിംഹഭാരതിസ്വാമി' എന്ന ശങ്കരാചാര്യർപോലും സമ്മതിച്ച മാന്യനായി, 'നിജാനന്ദവിലാസം' സ്വാനുഭവരസമഞ്ജരി' എന്നിവയുടെ കർത്താവായി അതിവർണ്ണാശ്രമിയായി സഞ്ചരിച്ചുകൊണ്ടിരുന്ന് ഒരു മുപ്പത്തിയഞ്ചുകൊല്ലത്തിനു മുമ്പു സമാധിയടഞ്ഞ 'ശ്രീസുന്ദരസ്വാമികൾ' ശ്രീരംഗത്തുവച്ച് അയ്യംകാരന്മാരെ വാദത്തിൽ തോല്പിച്ചപ്പോൾ അവർ അദ്ദേഹത്തെ അടിക്കകൂടിചെയ്തു എന്നുള്ള കിംവദന്തി ചില വൈഷ്ണവരുടെ മൂഢമതപ്രതിപത്തിക്കു ദൃഷ്ടാന്തമാണ്. എന്നാൽ ഈ അവിപകന്മാരെപ്പോലെ അദ്വൈതവാദികൾക്കു മർക്കടമുഷ്ടിയുള്ളതായി അറിവില്ല. ഈ കാരണത്തിനു പുറമെ, സ്വാമികൾ സർവസമഭാവം സാക്ഷാൽകരിച്ചിരിക്കകൊണ്ട് ഒന്നിനെയും അപകൃഷ്ടനിലയിൽ കരുതുകയില്ലതാനും. അപ്പോൾ, ഇവരോടും മൈത്രീഭാവത്തിനല്ലാതെ വിദ്വേഷബുദ്ധിക്ക് അവസരം ലഭിക്കയില്ലല്ലോ. അതെങ്ങിനെയും ഇരിക്കട്ടെ, സ്വാമികളിൽനിന്നും നമുക്കു കാഞ്ചീപുരത്തെ സംബന്ധിച്ച് എന്തു പഠിക്കാമെന്നാരായ്ക തന്നെ. വിഷ്ണുകാഞ്ചിയെക്കുറിച്ചു പറഞ്ഞല്ലോ. ശിവകാഞ്ചിയിലാണ് 'ഏകാംബരേശ്വരൻ' എന്ന ശിവന്റെ ക്ഷേത്രം. ഇതു ദക്ഷിണാപഥത്തിലേക്ക് ഏറ്റവും പുരാതനമായ ഒരു ക്ഷേത്രമാണ്. പഞ്ചമഹാലിംഗങ്ങളിൽ ആദ്യത്തേതായ 'പൃഥിവീലിംഗം' ഇവിടെയാണെന്നാകുന്നു ഒരുപക്ഷം. 'ശ്രീകാമാക്ഷി'യമ്മയുടെ കോവിലും അതിനോട് ഏകദേശം സമീപിച്ചുതന്നെ. ഈ ക്ഷേത്രത്തിനകത്ത് അമ്മയുടെ മുമ്പിലായിട്ടാകുന്നു 'ശ്രീകാമപീഠം' സ്ഥിതിചെയ്യുന്നത്. ഈ രണ്ടിന്റെയും പ്രതിഷ്ഠ അതിഗുപ്തമായ സ്ഥലത്താണ്. മറ്റുള്ള ക്ഷേത്രങ്ങളിലെപ്പോലെ പുറത്തുനിന്നു 'ദർശനം ചെയ്വാൻ' കഴിവില്ലെന്നു മാത്രമല്ല ചുറ്റമ്പലത്തിനകത്തു കടന്നാൽകൂടി 'നമ്പ്യാന്റെ' (പൂജാരിയുടെ) സഹായംകൂടാതെ അതു സാധിക്കയില്ല. പൂജ കഴിഞ്ഞു നടയടച്ചുപോയിരുന്നാലും ദർശനാർത്ഥികളുടെ ആവശ്യത്തിലേക്കായി ഇടയ്ക്കിടതുറക്കാൻ വിരോധമില്ല. എന്നാൽ അങ്ങനെയുള്ള സന്ദർഭങ്ങളിലൊക്കെ പ്രത്യേകം പൂജ വേണമെന്നാണത്രെ അവിടത്തെ നിയമം. ചുറ്റിനകത്തായി 'ഭഗവൽപാദാചാര്യരെ പ്രതിഷ്ഠിച്ചിട്ടുണ്ട്. സ്വാമികളോടൊരുമിച്ചുണ്ടായിരുന്ന ശ്രീമാൻഘോഷ് അതിന്റെ ഫോട്ടോ എടുത്തതായി പറയപ്പെട്ടിരിക്കുന്നു. സുപ്രസിദ്ധവിദ്വന്മണിയായ ഉദ്ദണ്ഡശാസ്ത്രികളുടെ ദേശം കാഞ്ചീപുരത്തു പാലാർനദീതീരത്താണ്. ശാസ്ത്രികളെക്കുറിച്ചു നമ്മുടെ സ്വാമികൾക്കു വളരെ സ്നേഹബഹുമാനങ്ങൾ ഉള്ളതിനാൽ കാഞ്ചീപുരത്തെ സംബന്ധിച്ചും താദൃശചിത്തവൃത്തി ഉദിച്ചിരുന്നു. ശ്രീകാമാക്ഷിയുടെ മാഹാത്മ്യം ശാസ്ത്രികൾ തന്റെ കൃതിയായ കോകിലസന്ദേശത്തിലും മറ്റും പ്രസ്താവിച്ചിട്ടുള്ളതു വാസ്തവമെന്നു സ്വാമികൾക്കനുഭവപ്പെട്ടു. 'പഞ്ചശതി'യുടെ കർത്താവായ 'മൂകൻ' കാമാക്ഷീവരപ്രസാദത്താൽ മഹാകവിയായിത്തീർന്നു എന്ന ഐതിഹ്യം സുപ്രസിദ്ധമാണല്ലോ. "പ്രകൃത്യാ മൂകാനാമപിച കവിതാകാരണതയാ യദാദത്തേ വാണീ മുഖകമലതാംബൂലരസതാം" എന്ന്

ആചാര്യസ്വാമികളും ഈ ഭാഗത്തെ താങ്ങിപ്പറഞ്ഞിട്ടുണ്ട്. എല്ലാംകൊണ്ടും കാഞ്ചീപുരം ഒരു പുണ്യഭൂമിയെന്നു ഗണിക്കേണ്ടിയിരിക്കുന്നു. ചെങ്കൽപേട്ടയിൽനിന്ന് ഒമ്പതുമൈൽ അകലെയുള്ള 'പക്ഷിതീർത്ഥം' എന്ന പാവനഭൂമിയും ഇതുപോലെ ഒരു സ്ഥലമാണ്. കാഞ്ചീപുരത്തു കാമാക്ഷീദർശനാദികൾ എല്ലാം കഴിഞ്ഞു സ്വാമികൾ കുംഭകോണത്തേക്കു യാത്ര തിരിച്ചു. കുംഭകോണം ഒരു വിദ്വൽസങ്കേതമാണല്ലോ. അവിടെച്ചെന്നു മുൻപറഞ്ഞ കൃഷ്ണശാസ്ത്രി മുതലായ പണ്ഡിതപ്രവരന്മാരോടുകൂടി കുറെദിവസം വിശ്രമിച്ചു. ആ കാലത്ത് അവിടുത്തെ നദിയിൽ ജലമില്ലാതിരുന്നതിനാൽ മണൽപ്പുറം കുഴിച്ചു വെള്ളമെടുത്തു കുളി മുതലായതു നിർവഹിച്ചിരുന്നു. ആ സ്ഥലത്ത് ഒരു അദ്വൈതമഠമുണ്ട്. അന്നത്തെ മഠാധിപതി, ശങ്കരാചാര്യദത്തമായ 'അദ്വൈതകേസരി' എന്ന ബിരുദനാമത്താൽ പ്രഥിതനായ ഗണപതിശാസ്ത്രികളായിരുന്നു. അദ്ദേഹവും സ്വാമികളും വലിയ സഖാക്കളായി തീർന്നു. ആ ദിക്കിലെ താമസകാലത്തും സ്വാമികൾ പതിവുപോലെ പ്രതിദിനം രാവിലെ ഉമിക്കരികൊണ്ടു ദന്തശോധനചെയ്തു സ്നാനം ചെയ്ക വഴക്കമായിരുന്നു. എന്നാൽ അനുയായികളായ ബംഗാളിസഖാക്കൾ, ചിലപ്പോൾ വ്രതദിവസങ്ങളിൽ ചെയ്‌വാൻ സ്മൃതിപറയുംപോലെ, പല്ലുതേപ്പ് ഉപായത്തിൽ കഴിക്കുമെന്നല്ല, നിർബന്ധമാക്കാറില്ല. എന്നാൽ സ്വാമികൾ ഇതിൽ അതിനിഷ്കർഷപ്രദർശിപ്പിക്കുന്നതുകണ്ടു ശാസ്ത്രികൾ ഒരുദിവസം ഇപ്രകാരംപറഞ്ഞു:- "സ്വാമിജി പല്ലുതേക്കുന്നതിൽ പ്രത്യേകനിഷ്ഠയുള്ള ആളായികാണപ്പെടുന്നു". ഇതുകേട്ടു സ്വാമികൾ, "ഞങ്ങളുടെ ദിക്കിൽ ഇതു വളരെ നിർബന്ധപൂർവ്വം ആചരിച്ചുവരുന്നു" എന്നുത്തരം പറഞ്ഞു. കേരളം ഒഴിച്ച് ഇതരസ്ഥലങ്ങളിൽ ദന്തധാവനം അത്ര ശ്രദ്ധേയമായികരുതാറില്ല. അതുകൊണ്ടാണ് അവർ സ്വാമികളുടെ പ്രവൃത്തിയിൽ അത്ഭുതപ്പെട്ടത്. എന്നാൽ ശാരീരശാസ്ത്രം ഈ വിഷയത്തിൽ പ്രതിദേശം ഭിന്നമാവാൻ ന്യായമുണ്ടെന്നുതോന്നുന്നില്ല. "പ്രാതർ, ഭുക്ത്വാച..." രാവിലെയും ഭക്ഷണംകഴിയുമ്പോൾ ഒക്കെയും ദന്തശോധനചെയ്യേണ്ടതാണെന്നു ശാസ്ത്രംവിധിക്കുന്നസ്ഥിതിക്കു ദിവസം ഒരു പ്രാവശ്യമെങ്കിലും ഈ കൃത്യം ചെയ്യാതിരിക്കുന്നതു എത്ര ആരോഗ്യഹാനികരവും അശുചിപ്രദവും ആണെന്നു പറയേണ്ടതില്ലല്ലോ. ചിലനാട്ടുകാർ അഴുക്കുപറ്റാതിരിക്കുന്നതിനു പല്ലിൽ ചായമിടുന്നതായി കേട്ടിട്ടുണ്ട്. അതു ഒരുവിധത്തിലും ഉദ്ദേശസിദ്ധിക്കു മതിയാകുമെന്നു തോന്നുന്നില്ല. ബംഗാളിൽ ഈ രീതി നടപ്പുള്ളതായി അറിയാം. അതുകൊണ്ടായിരിക്കാം സ്വാമികളുടെ സ്നേഹിതന്മാർ ഈ വിഷയത്തിൽ ഔദാസീന്യം അവലംബിച്ചത്.

സ്വാമികൾ കുംഭകോണത്തു കുറെദിവസം താമസിച്ചിട്ടു ശ്രീരംഗംവഴി രാമേശ്വരത്തേക്കു പുറപ്പെട്ടു. അവിടെ എത്തി രാമനാഥപുരം രാജാവിന്റെ സത്രത്തിൽ രണ്ടുദിവസം പാർത്തു. അനന്തരം മധുരയ്ക്കുതിരിച്ചു. മധുരയിൽവച്ച് ഒരുമിച്ചുണ്ടായിരുന്ന വംഗദേശസുഹൃത്തുക്കളെ വിട്ടുപിരിഞ്ഞു. ഈ വേർപാട് അവർക്കു മർമ്മവേധകമായി തോന്നിയെങ്കിലും കാര്യാന്തരപാരതന്ത്ര്യത്താൽ മറ്റുവഴി പോകേണ്ടിയിരുന്നു. സ്വാമികൾക്കു മധുരയിൽ അനേകസ്നേഹിതന്മാർ ഉണ്ടായിരുന്നതുകൊണ്ട് അവരുടെ വസതികളിലും 'സുന്ദരേശ്വര'ന്റേയും 'മീനാക്ഷി'യമ്മയുടെയും ക്ഷേത്രങ്ങളിലും കുറെദിവസം താമസിച്ചു. അവിടങ്ങളിൽ അധിവസിച്ചിരുന്നകാലത്തു സ്നാനവും മറ്റും ചെയ്തിരുന്നത് 'വെയ്ഗി' നദിയിലായിരുന്നു. അവിടെ നവപരിചിതനായ ഒരു അയ്യംകാർമുഖാന്തരം സ്വാമികളുടെ ചില കൃതികൾ സ്ഥലം സബ്ജഡ്ജിയായിരുന്ന സ്വാമിനാഥയ്യർ ബി. എ. ബി. എൽ. അവർകൾ മുതലായവർക്കു സംഭാവനചെയ്തു. അവ വായിച്ചു രസാസ്വാദനനിർവൃതിയടഞ്ഞശേഷം അദ്ദേഹം സ്വാമികളെ തിരക്കി. അപ്പോഴേക്കു സ്വാമികൾ ആ സ്ഥലം വിട്ടിരുന്നു. ആ സംഗതി ജഡ്ജി അവർകൾ അറിഞ്ഞു കാണാൻ ഇടയായില്ലല്ലോ എന്നു പരിതപിച്ചു.

പിന്നീടൊരുദിവസം സ്വാമികളുടെയും അദ്ദേഹത്തിന്റെയും സുഹൃത്തായ ഒരു ഹൈക്കോടതി വക്കീലിനോട് അദ്ദേഹം..., "ആ പുസ്തകങ്ങൾ സമ്മാനിച്ചയാൾ സാമാന്യനല്ല; അദ്ദേഹത്തെ ഒന്നു കണ്ടാൽ കൊള്ളാമായിരുന്നു" എന്നു പറഞ്ഞതായി അറിയുന്നു. സ്വാമികൾ മധുരയിൽനിന്നു കൊല്ലംവഴി ഇടപ്പിള്ളിയിലെത്തി. 'ചിദ്വിലാസിനി'യുടെ മഠത്തിൽ കുറെ താമസിച്ചു. പിന്നീട് ശിവപ്രസാദവിദ്യാഭാരതിയോടൊരുമിച്ചും കുറച്ചുദിവസം പാർത്തു. ആയിടയ്ക്കു ശേഷയ്യൻ എന്നൊരാൾ സ്വാമികളുടെ ശിഷ്യസ്ഥാനം സ്വീകരിച്ചിരുന്നു. ഇദ്ദേഹം ഒടുവിൽ ഒരു വലിയ വേദാന്തിയായിത്തീർന്നു. അനന്തരം ഹൈക്കോർട്ട് ജഡ്ജിയായിരുന്ന ശങ്കരമേനോൻ ബി. എ., ബി. എൽ. അവർകളുടെ മാതൃഷ്വസേയൻ മിസ്റ്റർ നാരായണമേനോൻ, ഡപ്യൂട്ടി തഹസീൽദാരായിരുന്ന കെ. പി. നാരായണപിള്ള എന്നിവരും കേശവപ്രകാശൻ മുതൽപേരും ശിഷ്യപ്പെട്ടിരുന്നു. പിന്നീടു മിസ്റ്റർ കുഞ്ഞുകൃഷ്ണമേനോൻ ശ്രീമാൻ പത്മനാഭപ്പണിക്കർ എന്ന മാന്യന്മാർ ശിഷ്യരായിത്തീർന്നു.

ഈ കാലത്തു മദ്ധ്യതിരുവിതാംകൂർക്കാരനായ പരമേശ്വരോപധ്യായൻ എന്ന ആൾ ദിക്സഞ്ചാരംചെയ്തു മടങ്ങുംവഴി സ്വാമികൾ ഇരുന്നരുളുന്ന സ്ഥലത്തുവന്ന് അദ്ദേഹത്തെക്കാണാൻ സംഗതിയായി. ഇദ്ദേഹം ബ്രഹ്മവിദ്വര്യനായ ശ്രീനാരായണഗുരു അവർകളുടെ ഒരു സഹപാഠിയാണെന്നറിഞ്ഞപ്പോൾ സ്വാമികൾ ഇദ്ദേഹത്തെ സ്നേഹപൂർവ്വം സ്വീകരിക്കുകയും രണ്ടുമൂന്നുദിവസം ഒരുമിച്ചു താമസിപ്പിക്കയും ചില ഒത്താശകൾ ചെയ്തു കൊടുക്കയും ചെയ്തു. യാത്രാവസാനത്തിൽ ഇദ്ദേഹം സ്വദേശത്തു ചെന്നുചേർന്നശേഷം മാന്യസ്നേഹിതന്മാരോടു സ്വാമിദർശനത്തെക്കുറിച്ചു പറഞ്ഞു. സ്വാമികളുടെ മഹിമാതിരേകശ്രവണത്താലും, ഏതോ ചില ശിഷ്യമണികൾ സമ്മാനിച്ചതും ആ മാന്യൻ കൊണ്ടുചെന്നതുമായ സ്വാമികളുടെ ഛായാപടത്തിന്റെ ദർശനത്താലും, ആകൃഷ്ടചിത്തന്മാരായ ചില പുണ്യാത്മാക്കൾ സ്വാമികളെ ക്ഷണിച്ചു കൂട്ടിക്കൊണ്ടുചെല്ലുന്നതിന് ആ മാന്യനെത്തന്നെ നിയോഗിച്ചു. അതനുസരിച്ച്, മറ്റു ചില മാന്യന്മാർ മുഖാന്തിരം ആ വിഷയത്തിൽ സ്വാമികളുടെ അന്തരംഗാവസ്ഥ എന്തായിരിക്കുമെന്നറിഞ്ഞു ടി ഉപാദ്ധ്യായൻ വീണ്ടും സ്വാമിസന്നിധിയിൽ എത്തി വിവരമറിയിച്ചു. അപ്പോൾ, "സ്വാമിതിരുവടി പത്തുപന്ത്രണ്ടു നാഴിക അകലെ ഒരിടത്താണ് അധിവസിച്ചരുളുന്നത്; അവിടെച്ചെന്ന് അനുവാദം വാങ്ങിയശേഷമേ പുറപ്പെടാൻ നിവൃത്തിയുള്ളൂ" എന്നു സ്വാമികൾ പറഞ്ഞു. പിന്നീടു യാത്ര തിരിച്ച് ആ സ്ഥലത്തെത്തി തിരുവരുൾവാങ്ങി ഉപാധ്യായനോടൊന്നിച്ചു സ്വാമികൾ നിശ്ചിതസ്ഥലത്തു വന്നുചേർന്നു. അവിടെയും സ്വാമികൾക്കു ശിഷ്യസമ്പത്തുണ്ടായി. ആദ്യമായി ശിഷ്യപ്പെട്ടതു ധനഗുണനിധിയായ ഗോവിന്ദസ്ഥാനേശ്വരൻ എന്ന ആളായിരുന്നു. ഇദ്ദേഹം കായവാങ് മനസ്സുകൾകൊണ്ടു സ്വാമികളെ ആരാധിച്ച് അനുഗ്രഹം അടഞ്ഞിട്ടുള്ള ഒരു മഹാനാകുന്നു. സ്വാമികളെക്കുറിച്ചെഴുതിയിട്ടുള്ള സംസ്കൃതചര്യയിൽ-ചരിത്രത്തിൽ-തൽകർത്താവായ കവിദീപൻ ഇദ്ദേഹത്തെ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു:-

"സ്വീകൃത്യാദൗ ഗൃഹസ്ഥാശ്രമവിധിമതുല-
 സ്വപ്രതാപൈർജ്ജനാനാം
രക്ഷാം കാലേ വിധായഹ്യധിധരണി യശ-
 ശ്ചന്ദ്രികാം സംവിതത്യ;
സാധൂനാമർത്ഥിനാം ചേതസി വിപുലതരാം
 തൃപ്തിമുല്പാദ്യ സംഗ-
ത്യാഗാൽ സമ്പ്രാപ്തസൗഖ്യഃ സകലവിഭവസൗ-
 ഭാഗ്യലക്ഷ്മീസമേതഃ ||

സ്ഫായച്ഛ്രേയസ്കരശ്രീചരണയുഗളപാ-
ഥോജസേവാസപര്യ-
സാതത്യാതിപ്രസന്നാന്തരഗുരുവരകാ-
രുണ്യപീയൂഷപാത്രം;
ഉന്മീലദ്ബ്രഹ്മനിഷ്ഠോ നിഗമശിഖരവി-
ദ്ധീരചൂഡാമണിർഗ്ഗോ-
വിന്ദസ്ഥാനേശ്വരഃ പ്രോല്ലസതി വരഗുണൊ-
ബ്രഹ്മപൂർവാനുഭൂതിഃ" ||

ഈ പദ്യങ്ങളിൽ പറയുന്ന സംഗതികൾ അക്ഷരംപ്രതി അന്വർത്ഥമാണെന്ന് അസ്മാദൃക്കുകൾക്കറിവുള്ളതാണ്. ആരെക്കുറിച്ചെങ്കിലും കവികൾ പ്രശംസിച്ചുകണ്ടാൽ പ്രശസ്തിവാക്കിൽ അധികാംശവും കവിമനോധർമ്മം അല്ലെങ്കിൽ കവനപാടവപ്രകടനം എന്നു ഗണിച്ചു ഭാഗത്യാഗനയമനുഷ്ഠിച്ചു തള്ളി ശേഷം മാത്രമേ സത്യമായി വകവയ്ക്കാറുള്ളൂ. "കിം ന ജല്പന്തി കവയഃ" എന്നുള്ള സാമാന്യപ്രമാണവചനത്തെ ആധാരമാക്കിയെടുക്കുമ്പോൾ സാധാരണ അങ്ങനെ ചെയ്യാവുന്നതും ചെയ്യേണ്ടതുമാണെന്നു സമ്മതിക്കാം. എന്നാൽ പ്രകൃത 'ഗുരുശിഷ്യന്മാരെ' സംബന്ധിച്ച് ആരെങ്കിലും സ്തുതിച്ചിട്ടുണ്ടെങ്കിൽ അതിനെ ഈ സാമാന്യനിയമം ബാധിക്കയില്ലെന്നല്ല അവരുടെ ഗുണധോരണിയെ അപേക്ഷിച്ചു പ്രശംസാവചനം അപുഷ്ടാർത്ഥമായി കലാശിക്കയേ ഉള്ളുതാനും. വാസ്തവം ഇപ്രകാരം ഇരിക്കകൊണ്ടു പൂർവോക്തപദ്യങ്ങൾ ഗോവിന്ദസ്ഥാനേശ്വരന്റെ യഥാർത്ഥഗുണത്തെ ദ്യോതിപ്പിക്കുന്നവകളാണെന്നു സിദ്ധിച്ചല്ലോ. ഇദ്ദേഹം സ്വാമികളുടെ മുഖത്തുനിന്നുതന്നെ അന്യദുർലഭമാംവണ്ണം ഭഗവദ്ഗീത, പഞ്ചദശി, വിചാരസാഗരം തുടങ്ങിയ വേദാന്തഗ്രന്ഥങ്ങൾ പഠിച്ചു. ഇദ്ദേഹത്തിന്റെ ദീക്ഷാനാമം 'ബ്രഹ്മാനുഭൂതി' എന്നാണെന്നു ശ്ലോകംകൊണ്ടു മനസ്സിലായിക്കഴിഞ്ഞല്ലോ. ഇദ്ദേഹം സ്വാമികൾ നിർമ്മിച്ചിട്ടുള്ള അനേകഗ്രന്ഥങ്ങളുടെ പ്രസാധകൻ എന്ന നിലയിൽ പ്രസിദ്ധനാണ്. ഇവിടെ ഒരു സംഗതികൂടി കൃതജ്ഞതാസൂചകമായിപ്പറഞ്ഞിട്ട് ഈ പ്രകൃതം അതിലംഘിക്കേണ്ടിയിരിക്കുന്നു. സ്വാമികളെ ഉത്തരതിരുവിതാംകൂറിൽനിന്നും ഇങ്ങോട്ടാനയിച്ചത് ഈ പുണ്യപുരുഷനാണെന്നുള്ളതിനാൽ അനന്തരം തൃപ്പാദസാന്നിധ്യംകൊണ്ട് അനുഗ്രഹീതരായ മാദൃശന്മാർ ബ്രഹ്മാനുഭൂതിയ്ക്കെന്നും കടപ്പെട്ട നിലയിൽ ഇരിക്കുന്നവരും അദ്ദേഹത്തോട് അതിലോകകൃതജ്ഞത പ്രദർശിപ്പിക്കേണ്ടവരും ആകുന്നു.

സ്വാമികൾ ഗോവിന്ദസ്ഥാനേശ്വനാൽ അഭിപൂജിതനായി നിവസിച്ചരുളുമ്പോൾ പരദേശസഞ്ചരണവേളയിൽ ദർശിച്ച ക്ഷേത്രങ്ങളുടെ നാമമാഹാത്മ്യാദികളെ പ്രതിബിംബരൂപേണ പരഹൃദയങ്ങളിൽ പകർത്തണമെന്നുദ്ദേശിച്ചു രചിച്ച 'ദിവ്യക്ഷേത്രാദർശം' തുടങ്ങിയ വിശിഷ്ടഭാഗങ്ങൾ കലർത്തി ഒരു ഗ്രന്ഥം നിർമ്മിച്ചു. ഇതിന്റെ നാമം 'സംകല്പകല്പലതിക' എന്നാണ്. പ്രസ്തുത കാവ്യം സ്വാമികളുടെ ക്രമാഗതമായ പ്രയോഗപ്രാവീണ്യത്തിന്, ശബ്ദാർത്ഥനിഷ്ഠാസൗഷ്ഠത്തിന് ഒരുത്തമദൃഷ്ടാന്തമാണ്. ഈ വസ്തുത വായനക്കാർക്ക് ഏതാണ്ടു മനസ്സിലാക്കാൻ വേണ്ടി ഇതിലെ ഓരോ ഭാഗങ്ങളെയും ഉദാഹരണസഹിതം വിമർശിക്കാം. സ്വാമികളുടെ 'സ്തവരത്നഹാര'ത്തിൽ അടങ്ങിയിരിക്കയാൽ മുൻപു നിരൂപണത്തിനു വിഷയീഭവിച്ച 'അച്യുതാനന്ദലഹരി' ഇതിൽ രണ്ടാം പതിപ്പായി ചേർത്തിരിക്കുന്നു. ഈ സംഗതി മേൽ പ്രസ്താവിച്ചതു വായനക്കാർ സ്മരിക്കുന്നുണ്ടായിരിക്കുമല്ലോ. ഇതുകൂടാതെ എട്ടു ഖണ്ഡകൃതികൾ ഈ ഗ്രന്ഥത്തിൽ ഉൾപ്പെട്ടിരിക്കുന്നു. അതിൽ ആദ്യത്തെ ഭാഗം മേൽപറഞ്ഞ 'ദിവ്യക്ഷേത്രാദർശമാണ്. ഇതിന്റെ ഗുണത്തെക്കുറിച്ചുള്ള ചർച്ചയ്ക്കു മുമ്പു ഈ കൃതി നിർമ്മിക്കാനുണ്ടായ കാരണം ഇവിടെ പറഞ്ഞുകൊള്ളുന്നു.

സ്വാമികൾ മേൽപറഞ്ഞ ശിഷ്യാഗ്രണിയുടെ മഠത്തിൽ ഇരുന്നരുളുമ്പോൾ ഒരിക്കൽ അവിടെയുള്ള 'പടയനിവട്ടത്ത്' ക്ഷേത്രത്തിലെ ദേവിയെ ആധാരമാക്കി ഒരു ശ്ലോകമുണ്ടാക്കി ഗോപുരത്തിന്മേൽ രേഖപ്പെടുത്തുകയുണ്ടായി. ഇതുകണ്ട്, എങ്ങനെയോ ഒരുവല്ലാത്ത കീർത്തിനേടിയിട്ടുള്ള ഇലിപ്പക്കുളങ്ങരക്കാരിൽ, ചിലർ അസൂയാകഷായിതന്മാരായി ശ്ലോകം പകർത്തിയെടുത്തു 'പന്തളത്തു' വിദ്വദ്രാജശിഖാമണികളെ കാണിച്ചു. രചയിതാവിനെ തരംതാഴ്ത്തുന്നതിലേക്കായിരുന്നു അവർ ഇങ്ങനെ ചെയ്തതെങ്കിലും 'അന്യഥാ ചിന്തിതംകാര്യം ദൈവമന്യത്ര ചിന്തയേൽ" എന്നു പറഞ്ഞപോലെ അവരുടെ ഉദ്ദേശത്തിനു വിപരീതമായി സ്വാമികൾക്കു മേന്മയാണ് സിദ്ധിച്ചതെന്നുള്ള തത്വം വ്യാഖ്യാനാപേക്ഷകൂടാതെ നമുക്കു മനസ്സിലാകുന്നല്ലോ. ഈ സംഗതി പരമഗുരുപാദങ്ങൾ അറിവാനിടയായപ്പോൾ, ദർശിച്ചിട്ടുള്ള എല്ലാ ദിവ്യക്ഷേത്രങ്ങളെ സംബന്ധിച്ചും ശ്ലോകം ചമയ്ക്കണമെന്നും സ്തുതിരൂപമാണെങ്കിലും പദ്യങ്ങൾ വേദാന്താർത്ഥപരത്വംകൊണ്ടു ലോകോത്തരമായിരിക്കണമെന്നും ആജ്ഞാപിച്ചു. ഇതിന്റെ ഫലമായിട്ടാണ് ബുധജനമനോരഞ്ജകമായ 'ദിവ്യക്ഷേത്രാദർശം' ഉണ്ടായത്. ഇതിലെ പദ്യജാതങ്ങൾ അർത്ഥപുഷ്ടി, ശൈലിഗുണം, അനുപ്രാസം മുതലായ ഗുണങ്ങൾ കൊണ്ട് അതിമനോജ്ഞങ്ങളും ആസ്വാദ്യ (രസഭരിത)ങ്ങളുമാണ്. ഓരോ ശ്ലോകങ്ങളും സഗുണവർണ്ണനയിൽ പ്രാരംഭിച്ചു നിർഗ്ഗുണപര്യവസായിയായി മനോമോഹനങ്ങളായിരിക്കുന്നു. ഇതിന്റെ രസികത്വം വാചാമഗോചരമാകയാൽ ഇതു വായിച്ചെങ്കിൽ മാത്രമേ പൂർണ്ണമായി ഗ്രഹിക്കാൻ കഴിയൂ. ഇതിന്റെ രചനാപ്രണാളി പരിശോധിച്ചതിൽ, "ലോകോത്തരമായിരിക്കണം" എന്ന പരമഗുരുപാദങ്ങളുടെ നിർദേശം ശിഷ്യാഗ്ര്യൻ ഇതിൽ വേണ്ടപോലെ ഫലിപ്പിച്ചിട്ടുണ്ടെന്നു കാണുന്നു. ദർശിച്ചിട്ടുള്ളതിൽ മിക്ക ക്ഷേത്രങ്ങളെയും കുറിച്ചു ശ്ലോകങ്ങൾ ഉണ്ടാക്കി എന്നു കണ്ടപ്പോൾ 'ഓച്ചിറ'യെക്കുറിച്ച് ഒരു പദ്യമുണ്ടാക്കി ചേർക്കാൻ പരമഗുരുതിരുവടി അരുളി. അതിനു മറുപടിയായി സ്വാമികൾ, "അവിടെ വർണ്ണനീയങ്ങളായ സംഗതികൾ ഒന്നുമില്ലല്ലോ" എന്നുണർത്തിച്ചു. അപ്പോൾ പരമഗുരുപാദർ, "എന്നാൽ ഒന്നുമില്ലെന്ന് എഴുതിയേക്കണം" എന്നാണ് കല്പിച്ചത്. ഈ വാക്കിൽ വലിയ അർത്ഥമുണ്ടെന്നു സ്വാമികൾ മനസ്സിലാക്കി രചിച്ച പദ്യം ഇതാണ്:

"ചിത്തം നിത്യം നരീനർത്വഖിലജഗധിഷ്ഠാനകാഷ്ഠൈകനിഷ്ഠേ സച്ചിൽസൗഖ്യൈകരസ്യേപരികലിതചിദാകാശവിസ്ഫൂർത്തിമാത്രേ; സർവാത്മന്യോച്ചിറാഖ്യേദ്വയപരഭണിതം ശ്രൗതമുദ്യോതയദ്യദ്ഭാതീവാസ്മിൻ പരേ ദൈവത ഇഹ നിരുപാഖ്യാകൃതി ബ്രഹ്മരൂപേ."

ഓച്ചിറയെ സംബന്ധിച്ചിടത്തോളം ഈ ശ്ലോകം എത്ര യഥാർത്ഥമായിരിക്കുന്നു എന്നും, 'ഒന്നുമില്ലെന്നെഴുതിയേക്കണം' എന്നു പറഞ്ഞത് എത്രമാത്രം സരസമായി സാധിച്ചിരിക്കുന്നു എന്നും അഭിജ്ഞന്മാർ അറിയുമല്ലോ. "ആന്ധ്യം രുന്ധ്യാന്മദീയാന്തരനയനസമുന്മീലകീലപ്രകാരപ്രഖ്യാതം വൃത്തി സംവിദ്ഭിദുരസമുദിതാദ്വൈതവിദ്യാപ്രതിഷ്ഠഃ; ഇഛാജ്ഞാനക്രിയാവാംശ്ചിതിവിയദടനോ മാമകാന്തഃ സുഷുമ്നാദ്വാരോപാന്തസ്ഥചന്ദ്രാമൃതരസഭരസംതർപ്പിതഃ ശ്രീനടേശഃ" ഈ പദ്യം ചിദംബരേശ്വരനെ വർണ്ണിക്കുന്നതാണ്. ഇതിലെ അദ്വൈതയോഗപരമായ അർത്ഥപ്പിടിപ്പും ശബ്ദഭംഗിയും എത്ര ഹൃദയാകർഷകമായിരിക്കുന്നു എന്നു പറവാൻ പ്രയാസം. മുമ്പു പ്രസ്താവിച്ചിട്ടുള്ള ശബ്ദാഗമപാരദ്രഷ്ടൃപണ്ഡിതനായ പാർവതിനാഥദീക്ഷിതർ ന്യായശാസ്ത്രാദിവിചക്ഷണനായ ധൂർജ്ജടിദീക്ഷിതർ മുതലയാവർ, ഈ ശ്ലോകം കേട്ടിട്ട് ഇതു പാണ്ഡിത്യാനുഭൂതികളുടെ പ്രവാഹം (പുറപ്പാട്) ആണെന്നു പറഞ്ഞതായി അറിയുന്നു. കാശിയാത്ര ഈ സന്ദർഭത്തിനുശേഷമാണുണ്ടായതെങ്കിലും ശ്രീഗുരുപാദർ അരുളുകയാൽ 'വിശ്വനാഥ'നെക്കു

റിച്ചുംകൂടി ശ്ലോകമുണ്ടാക്കിച്ചേർത്തതാണ്. 'ലക്ഷ്മീകടാക്ഷമാല' ആകുന്നു അടുത്ത കവനഭാഗം. ഇതും ഒരു സ്തോത്രംതന്നെയെങ്കിലും ഉപമാരൂപകാദ്യലങ്കാരങ്ങൾ, ശബ്ദാർത്ഥ ശ്ലിഷ്ടത, പ്രസാദം മുതലായ ഗുണങ്ങൾ തികഞ്ഞ ഒരൊന്നാന്തരം കവിതയാണ്. ഇതിനെ ശങ്കരഭഗവത്പാദീയ 'കനകസ്തവ'ത്തോടുപമിച്ചാൽ ഏറെ തെറ്റുകയില്ല. "ഭൂതൈ്യഭൂയാദപാംഗാസിതകുവകലികാ മാലികാ സാനിശം നഃ ശ്യാമാകാമാർത്തിനിർവാപണനിപുണമഹഃ സോദരായാ രമായാഃ; യാവിഷ്ണോർന്നാഭികൂപോപരി പരിവിലസദ്രോമരേഖോപജാതാകൂടസ്ഥാസ്നുസൗഖ്യപ്രകടനലിപിസംഭാവിതാ ഭാവിതാനൈഃ" ഇത്യാദി പദ്യങ്ങൾ ദൃഷ്ടാന്തങ്ങളാണ്. ഇനിയത്തേതു "ഭുവേനേശ്വര്യഷ്ടക"മാകുന്നു. ഇതും ഒരു മനോജ്ഞകൃതി തന്നെ. മിക്ക പദ്യങ്ങളും പാദാദികേശാന്തവർണ്ണനപരമായി എഴുതിയിട്ടുള്ളതാണ്. ഉദാഹരണം: "മണിരത്നപൂർണ്ണചഷകോപലോല്പലോദ്ധൃതിശോഭിഹസ്തയുഗളം തനോതു ശം; ദുരദൃഷ്ടശേഷകഷശാണമീപ്സിതപ്രദമംബ! വക്ത്രമനുസംദധാമിതേ." "ശ്രീസൂര്യാഷ്ടകം' നാലാമതായി ചേർത്തിരിക്കുന്നു. ഇതും ഒരു രസപുഷ്ടിയുള്ള രചനയെന്ന് ഇതിലെ, പ്രഭവതു സമസമ്പദൃദ്ധയേ നഃ സകലവിയച്ചരമൗളിരംശുമാലീ; അദിതിസുതമധുത്വതോ യഉക്തഃ ശ്രുതിശിഖരേഷുരസാത്മകഃ സ ഏവ" ഈ മാതിരി പദ്യങ്ങൾ നമ്മെ പ്രതിബോധിപ്പിക്കുന്നു. 'ശങ്കരാർഭോദയം' എന്ന ഭാഗമാണ് അടുത്തു നിരൂപിക്കേണ്ടത്. ഇത് അർത്ഥഗാംഭീര്യവും ചമല്ക്കാരവുമുള്ള ഒരു രചനയാണ്. സുബ്രഹ്മണ്യപരങ്ങളായ പദ്യങ്ങൾ ഈ മാതിരി അധികമില്ലെന്നുതന്നെ പറയാം. "കല്യാണം വിദധാതു സംമദഭരോൽക്ഷിപ്താത്മകോ മന്മനഃശാണോല്ലീർഢമണിഃ ശ്രിയഃപതിരിവാസ്ഥാസ്യൻ ഗൃഹേഹർന്നിശം; ഭിന്ദന്നാസുരസംപദം നിജജനേ വാത്സല്യതോ നീലകണ്ഠോരസ്യഃ സുതപാസ്ത്രിഭദ്രഗദിതഃ ശ്രീമാൻ കുമാരോ മമ" എന്നതു നോക്കുക. 'അച്യുതാനന്ദലഹരി'യാണ് മുറയനുസരിച്ചു നിരൂപിക്കേണ്ടത്; അതുമുമ്പു കഴിഞ്ഞിരിക്കകൊണ്ട് അടുത്ത 'ശ്രീനീലകണ്ഠപഞ്ചക'ത്തെക്കുറിച്ചു പറഞ്ഞുകൊള്ളുന്നു. 'ഭട്ടനാരായണ'കവിയുടെ കേൾവികേട്ട ശ്ലോകങ്ങൾപോലെ ഓജസ്സും തേജസ്സും ഏറുന്ന കൃതിയാണിത്. ശിവപരമാകയാൽ ഇതിന്റെ ഗുംഭം ആകപ്പാടെ വളരെ യോജ്യമായിരിക്കുന്നു. ഈ ശ്ലോകങ്ങൾ മലയാളലിപിയിൽ ഹഠയോഗപ്രദീപികയുടെ ഒടുവിൽ ചേർത്തിരിക്കുന്നതായി മുമ്പു പ്രസ്താവിച്ചല്ലോ. കൂടാതെ ഗ്രന്ഥാക്ഷരത്തിലും നാഗരത്തിലുമായി രണ്ടുമൂന്നു തവണ ഇതടിച്ചിട്ടുണ്ട്. ഇതിലെ എല്ലാ ശ്ലോകങ്ങളുടെയും ചതുർത്ഥപാദാവസാനം ഒരുപോലെ സാധിച്ചിരിക്കുന്നു. "സുരാസുരകരാഗ്രചംക്രമിതമന്ഥശൈലോച്ചലൽസുധോദധിതരംഗസംമിതപ്ത ഇഹ ശംഭുർഗ്ഗതിഃ; സുധാകലശബാഹ ഉല്ലസിതമുദ്രയോത്സാരിതപ്രമോഹ ഇദമാവചോതിഗ ഉദീതഭർഗ്ഗച്ഛടഃ." ഇത്യാദി പദ്യങ്ങൾ ഉദാഹരണയോഗ്യങ്ങളാകുന്നു. ശേഷിച്ച രണ്ടുഭാഗങ്ങളിൽ ആദ്യത്തേതു 'ദക്ഷിണാമൂർത്തിഭുജംഗ'മാണ്. ഇതിനെപ്പറ്റി മുമ്പു നിരൂപിച്ചിട്ടുണ്ടല്ലോ. ഒടുവിലത്തെ കല്പലതാഖണ്ഡം 'അംബാകൃപാംബുവാഹ'മാകുന്നു. ഇതിന്റെ ലാളിത്യമാധുര്യാദി പര്യാലോചിച്ചാൽ ഇതു കല്പലതാഖണ്ഡംപോലെതന്നെ സുമനോരംഗരിംഗണയോഗ്യമെന്ന് ആരും സമ്മതിക്കും. പ്രസാദഗുണം ഇതിൽ സർവത്ര പ്രസരിക്കുന്നുണ്ട്. സ്വാമികളുടെ കവനരീതി കഠിനമെന്നഭിപ്രായപ്പെട്ടിരുന്നവർ പലരും ഇതു വായിച്ചിട്ടു വേണ്ട സാരള്യംവന്നുപോയതായി സമ്മതിച്ചിട്ടുള്ളത് ഈ സന്ദർഭത്തിൽ വക്തവ്യമാണ്. ദേവിസ്തുതിയാകുന്നു ഇതിലെ പ്രമേയം. ആദ്യം കഠിനമായിരുന്നാലും ധാരാളം കവനവിഷയത്തിൽ പ്രവർത്തിച്ചാൽ ഒടുവിൽ ലളിതരീതി വശമാക്കാമെന്നു സ്വാമികളുടെ ഈ കൃതി നമ്മെ പഠിപ്പിക്കുന്നു. ഉദാഹരണത്തിനു രണ്ടുപദ്യങ്ങൾ കൂടി ഇവിടെ ഉദ്ധരിച്ചുകൊണ്ടു സങ്കല്പകല്പലതികയുടെ രചനാസൗഷ്ഠവത്തെ ശ്ലാഘിച്ചു പല പണ്ഡിതകേസരികൾ എഴുതിയിട്ടുള്ള സമ്മതിപത്രങ്ങളെ പിന്നീടു രേഖപ്പെടുത്താമെന്നുദ്ദേശിക്കുന്നു. "ഭുവനേശി! സമഷ്ടിവിഗ്രഹാ

ത്വമസീത്യംബ! കരസ്ഥദീപവത്; സകലം യദി വേത്സിമാമകം രുദിതം ശ്രോത്രപദം ന യാതി കിം?" "അയിദേവി! ഫലപ്രദാതൃതാ യദി ധർമ്മസ്യ വിധീയതേ തദാ; ഭവിതാത്ര നിരംകുശം ജരദ്വിധമീമാംസകപക്ഷസംശ്രയഃ" ഇങ്ങനെയുള്ള മൃദുഭാഗങ്ങൾക്കു സാമാന്യമായിട്ടും വിഷമപദങ്ങൾക്കും മറ്റും വിസ്തരിച്ചും മേൽവിവരിച്ച എല്ലാ അംശങ്ങൾക്കും വിവരണം സ്വാമികൾതന്നെ എഴുതിയിരിക്കുന്നു.

വേദവേദാംഗവേത്താവായ മുൻപറഞ്ഞ നിർഭയരാമജിദീക്ഷിതർ ഈ ഗ്രന്ഥം കണ്ട് ഇങ്ങനെ അഭിപ്രായപ്പെട്ടിരിക്കുന്നു:

*"ലബ്ധവാംസ്ത്വദിഹ പുസ്തകദ്വയം
യത്ര കല്പലതികാ യഥാർത്ഥതാം;
സ്വാം വ്യനക്തി നിപുണം നിരീക്ഷിതാ
നീലകണ്ഠയതിരാജരക്ഷിതാ."

ഭാവനഗരത്തിലെ നവീനആംഗലപാഠശാല പ്രധാനാധ്യാപകൻ ഛഗണലാൽ ടി ദ്വിവേദി അവർകൾ, അടിയിൽ വിവരിക്കുന്ന രണ്ടുപദ്യങ്ങൾകൊണ്ടു തന്റെ അഭിപ്രായം വിശദീകരിച്ചിരിക്കുന്നു:

**"സംകല്പകല്പലതികാ മധുസമമിഷ്ടാ മുദാ മയാ ദൃഷ്ടാ; ശ്രീനീലകണ്ഠതീർത്ഥഃ കർത്താസ്യാഃ കോ ന ജാനേഹം ||

മന്യേബുധജനതുഷ്ട്യൈ കവിതാവനിതാസുഭാഗ്യരക്ഷായൈ;
ശ്രീനീലകണ്ഠരൂപം ധൃത്വായാതാത്ര ശാരദൈവ കില"

വിശ്വവിഖ്യാത 'ലൂസക്' കമ്പനിയാരുടെ "പൗരസ്ത്യസഞ്ചികയും ഗ്രന്ഥനിരൂപണവും" എന്ന ത്രൈമാസികയിൽ പ്രസ്തുത ഗ്രന്ഥത്തെക്കുറിച്ചെഴുതിയിരുന്നതിന്റെ തർജ്ജിമ:-

"നീലകണ്ഠതീർത്ഥരെന്ന ഇദാനീന്തന ഭക്തൻ രചിച്ച അനേക ദേവതാപരങ്ങളായ വേദാന്തസ്തോത്രങ്ങളടങ്ങിയ... 'സങ്കല്പകല്പലതിക' എന്നൊരു ചെറിയ ഗ്രന്ഥം ഞങ്ങൾക്കു കിട്ടി. അതിൽ, 'ദിവ്യക്ഷേത്രാദർശം', 'സൂര്യാഷ്ടകം', 'ശങ്കരാർഭോദയം', 'അച്യുതാനന്ദലഹരി', 'നീലകണ്ഠപഞ്ചകം', 'ദക്ഷിണാമൂർത്തിഭുജംഗം', 'അംബാകൃപാംബുവാഹം' മുതലായ സ്തോത്രങ്ങൾ അടങ്ങിയിരിക്കുന്നു. ഇവ പാണ്ഡിത്യപൂർണ്ണതയും ചമൽക്കാരരീതിയും ചേർന്ന സംസ്കൃതശ്ലോകങ്ങളിൽ രചിക്കപ്പെട്ടിട്ടുള്ളവയും ഇത്തരം സാഹിത്യത്തിന്റെ ഉത്തമമാതൃകകളും ആകുന്നു." ഈ നിരൂപണംകൊണ്ടു ഗ്രന്ഥമാഹാത്മ്യം ഏവർക്കും ഊഹിക്കാമല്ലോ. 'ഭക്തൻ' എന്നു സ്വാമികളെ നാമകരണം ചെയ്തിരിക്കു

---

*"രണ്ടുപുസ്തകമെനിക്കയച്ചതിൽ കണ്ഠതീർത്ഥയതിരാജഗുപ്തയായ്;
കണ്ട കല്പലതികാഖ്യ തന്റെ പേർ വേണ്ടപോലെ സഫലീകരിപ്പതാം".

** 1. "അമൃതംപോൽ നിഭൃതം രുചിതേടും സങ്കല്പകല്പലതിക മുദാ;
വായിച്ചേൻ തൽക്കർത്താവാരോ ശ്രീനീലകണ്ഠതീർത്ഥരിത്"

2. "സൽക്കാവ്യതന്വിയുടെ സൗഭഗരക്ഷ, വിദ്വ-
ന്മുത്തെന്നിവയ്ക്കിഹ സരസ്വതിദേവി താനേ;
ശ്രീനീലകണ്ഠവടിവായവതാരമാർന്നി-
തെന്നാണുതന്നെ മനതാരിലെനിക്കുറപ്പ്"

(ഈ രണ്ടു പദ്യം ഒരു ശിഷ്യപ്രധാനന്റെ വിലാസത്തിൽ വന്നതാണ്.)

പ. ഭാ. പരമാനന്ദനാഥൻ

ന്നത് ഒരുതരം ഇംഗ്ലീഷ്നിരൂപണം അനുസരിച്ചാകുമ്പോൾ യോജ്യമായിരിക്കുന്നു. ആത്മ കാര്യനിരതന്മാർ എന്നുകണ്ടാൽ ജ്ഞാനിയായാലും, യോഗിയായാലും, ആരായാലും ശരി അവർ – ഇംഗ്ലീഷ് നിരൂപകന്മാർ, അഭേദേന, 'ഭക്തൻ' എന്ന് ഒരു സാമാന്യനിശ്ചയം ചെയ്യും. അതുകൊണ്ടാണ് അവരുടെ കണക്കുംപടി ഭക്തൻ എന്ന നാമം ശരിയെന്നു ഞാൻ പറഞ്ഞത്. 'കല്പലതിക' അച്ചടിപ്പിച്ചതു ഗോവിന്ദബ്രഹ്മാനുഭൂതി എന്ന പ്രിയ ശിഷ്യനാണ്. ഇത് ആദ്യം അച്ചടിക്കാനേറ്റ് 'അച്ചാര' വും വാങ്ങിയ രംഗവാണീവിലാസ യന്ത്രശാല ഉടമസ്ഥൻ മിസ്റ്റർ ടി. കെ. ബാലസുബ്രഹ്മണ്യം ബി. എ. പണമോ കയ്യെ ഴുത്തുപുസ്തകമോ ഒന്നും മടക്കിക്കൊടുക്കാതെ വഞ്ചനചെയ്കയാൽ പിന്നീട്, കീർത്തി പ്പെട്ട നിർണ്ണയസാഗരത്തിൽ അയച്ച് അടിപ്പിക്കുകയാണ് ചെയ്തത്. ഈ മഹാൻ സ്വാമി കളോടുപദേശം വാങ്ങിയശേഷം അടുത്തു ശിഷ്യനായതു മുമ്പു പറഞ്ഞ പരമേശ്വരോ പാധ്യായനായിരുന്നു. ഇദ്ദേഹം ഒരു സംസ്കൃതാധ്യാപകനും ജ്യോതിഷിയുമാണ്. പിന്നീടു ശിഷ്യസ്ഥാനം സ്വീകരിച്ചതു നാരായണനാഥോപാധ്യായൻ ആകുന്നു. ഈ ആൾ ഒരു സാധുഹൃദയനും ഗുരുവിനെക്കുറിച്ചും മറ്റും പരമഭക്തിയുള്ള ആളുമായിരുന്നു. ഈ ആളുടെ സാധുത്വത്തിന് ഒന്നു രണ്ടുദാഹരണം ഡയറിഭാഗത്തിൽ നമുക്കു കാണാം. 'മാധവമൗനി' എന്ന ആൾ ആയിടെതന്നെ സ്വാമികളോടുപദേശം വാങ്ങിയിരുന്നു. ഇദ്ദേഹം സ്വാമിക ളുടെ ഹൃദയമറിഞ്ഞു പെരുമാറുന്ന ആളാകയാൽ 'ഹൃദയപ്രിയൻ' എന്ന ശ്രേഷ്ഠനാമ ത്തിനുകൂടി അർഹനായി എന്നു പറയേണ്ടിയിരിക്കുന്നു. ഈ ആളിനെക്കുറിച്ചു 'ചര്യ'യിൽ പ്രത്യേകം വർണ്ണിച്ചിട്ടുണ്ട്. (ഈ ഗുണഗ്രാഹിയുടെ പൂർവനാമം മോഴൂർ മാധവൻപിള്ള എന്നാണ്). (പൂവടി) 'നാരായണനാഥൻ' എന്ന യുവാവും ആ കാലത്തു ശിഷ്യപദാരോ ഹണം ചെയ്തിരുന്നു. ഈ ആൾ സ്വാമിപരിചര്യാപരനും ഗുണവാനും ഒരു നല്ല വേദാ ന്തിയുമാണത്രെ. പല പ്രകാരേണ ഇദ്ദേഹം സ്വാമികൾക്കുവേണ്ടി കായക്ലേശമനുഭവിച്ചി ട്ടുള്ളതിനാൽ പ്രത്യേക കരുണയ്ക്കു പാത്രീഭവിച്ചിരിക്കുന്നു എന്നു വിചാരിക്കണം. ആയി ടയ്ക്കുതന്നെ സ്വാമികൾക്കു കേശവശാസ്ത്രികൾ എന്നൊരു മാന്യശിഷ്യൻ ഉണ്ടായി. അതിനുശേഷം ശിഷ്യസ്ഥാനം സ്വീകരിച്ച കോഴിക്കോട്ടുകാരൻ രാമാചാര്യൻ എന്ന ആൾ ദേശസഞ്ചാരം ചെയ്തു ജീവിതശേഷം നയിക്കുന്നു. സ്വാമികളുടെ കൃതികൾ കണ്ടും മാഹാത്മ്യം ശ്രവിച്ചും ഭക്തിബഹുമാനവശംവദയായിത്തീർന്ന ഒരു മാന്യ, ശ്രീപാദദർശ നത്തിനിടയാക്കിക്കൊടുത്താൽ കൊള്ളാമെന്ന്, അവിടുത്തെ ഒരു ആരാധകന്റെ നില യിൽ അടുപ്പമുള്ള, അവരുടെ ഒരുറ്റ ബന്ധുവിനോടപേക്ഷിച്ചതിൽ സ്വാമികളെ അങ്ങോട്ടു ക്ഷണിക്കുന്ന കാര്യം അസാധ്യമാകയാൽ വന്നുകാണുന്നതുതന്നെ യുക്തമെന്ന് അയാൾ എഴുതി അയച്ചു. അതിന് അവർ താഴെ കാണുംപ്രകാരം ഒരു മറുപടി കൊടുത്തു:– "പരാ ധീനയായോരിനിക്കത്ര ദൂരംവരാനുള്ള സൗകര്യവും ബോധ്യമല്ലോ; പരാനന്ദനാം യോഗി യെക്കാണുവാനായ് വരാമങ്ങു താതാജ്ഞ കിട്ടുന്നനേരം." ഇതിനുശേഷം അവർ സ്വാമി ദർശനത്തിനായി വന്നു ബന്ധുഭവനത്തിൽ താമസിച്ചുകൊണ്ടു ദർശനമപേക്ഷിച്ചു. അപ്പോൾ സ്വാമികൾ എവിടെയോ ഒട്ടു ദൂരസ്ഥലത്തു പോയിരിക്കയായിരുന്നു. ഉടൻതന്നെ അവരുടെ ബന്ധു പരമഗുരുപാദരുടെ അടുക്കൽചെന്നു വിവരം ധരിപ്പിച്ച് ഒരു അരുൾപത്രം വാങ്ങി സ്വാമികൾക്കയച്ചു. അതനുസരിച്ചു സ്വാമികൾ വന്ന് അവർക്കു ദർശനാദികൾ നൽകി. ഇവർ നിജാനന്ദൻ എന്ന സന്യാസിയുടെ ശിഷ്യാഗ്ര്യയും ഗുണവതിയുമാണ്. ശ്രീമതി 'ലക്ഷ്മിയോഗിനി' എന്നു കാലാന്തരത്തിൽ പുകൾപെറ്റ പ്രസ്തുത മാന്യ ഈ സംഘത്തിൽ ഇപ്പോൾ ഒരു സച്ഛാത്രമണിയായി ഗണിക്കപ്പെട്ടിരിക്കുന്നു. സംസ്കൃത ഭാഷാജ്ഞാനവും വേദാന്തവിഷയവ്യുല്പത്തിയും ഇവർക്കു സിദ്ധിച്ചിട്ടുണ്ട്. ഈ മഹ തിക്ക് അനേകം ശിഷ്യരുള്ളതായി അറിയാം. അനന്തരം, 'ശ്രീകൃഷ്ണദേശികൻ' എന്ന വിദ്വന്മണി സ്വാമികളെ ഗുരുവായിവരിച്ചു. ഇദ്ദേഹത്തിന്റെ പല കൃതികളും പ്രസിദ്ധം

ചെയ്തിട്ടുണ്ട്. ഇദ്ദേഹം ഇംഗ്ലീഷുഭാഷയിൽ അതിനിപുണനാണ്. റാന്നിയിൽവച്ചു പല ആളുകളും സ്വാമികളുടെ ശിഷ്യരായി തീർന്നിട്ടുണ്ടെങ്കിലും അവരിൽ എല്ലാംകൊണ്ടും മുഖ്യൻ 'സച്ചിദാനന്ദബ്രഹ്മേന്ദ്രൻ' എന്ന ദീക്ഷാനാമം ലഭിച്ച വൈദ്യോപാഹ്വ 'നാരായണകവിദീപൻ' ആണ്. ഇദ്ദേഹത്തെക്കുറിച്ചാണ് ഇതിൽ പലസ്ഥലത്തും 'കവിദീപൻ' എന്നു മാത്രം പറഞ്ഞിട്ടുള്ളത്. ഇദ്ദേഹം സദ്ഗുണഖനിയാണെന്നുതന്നെ പറയണം. പരമശാന്തനും കുശാഗ്രീയസ്വാന്തനും സർവജനപ്രിയനുമായ ഇദ്ദേഹത്തെപ്പറ്റി ചര്യയുടെ ഉത്തരഭാഗ കർത്താവ് – "ശ്രീശിവപ്രസാദവിദ്യാഭാരതി" – ഇങ്ങനെ പറഞ്ഞിരിക്കുന്നു: ശ്രീപാദശിഷ്യ ഹൃദയാലുജനാഗ്രഗണ്യനാരായണാഖ്യകവിദീപസമുദ്ധൃതായാഃ..." എല്ലാംകൊണ്ടും ഇദ്ദേഹം സ്വാമികൾക്കു പ്രത്യേകവാത്സല്യമുള്ള ഒരാളാണെന്നു പറയേണ്ടിയിരിക്കുന്നു. ഇങ്ങനെ വിശേഷിച്ചു പറയുന്നതെല്ലാം വക്താക്കളെ സംബന്ധിക്കുന്നതല്ലാതെ നിർലേപാത്മസ്വരൂപനായ സ്വാമികളെ സ്പർശിക്കപോലും ചെയ്കയില്ലെന്നു പ്രത്യേകം ഓർക്കേണ്ടതാണ്. ചര്യയുടെ മുഖവിന്യാസത്തിൽ, "Though worldly credit or no credit mat may to such Advaities be all the same", "ലോകം ആസകലം കൊണ്ടാടട്ടെ, അല്ലെങ്കിൽ എല്ലാവരും വെറുക്കട്ടെ; ഇതുരണ്ടും ഈ തരത്തിലുള്ള അദ്വൈതികളെ സംബന്ധിച്ചിടത്തോളം തുല്യംതന്നെ" എന്നു മിസ്റ്റർ ശങ്കരപ്പിള്ള ബി. എ. പറഞ്ഞതുപോലെ ആണല്ലോ വാസ്തവം. എങ്കിലും വ്യവഹാരനിയമം ജ്ഞാനിക്കും ഇതരന്മാർക്കും ഏകദേശം ഒരുപോലെ ഇരിക്കുമെന്നുള്ളതിനാൽ വസ്തുക്കളുടെ ഉച്ചനീചത്വമനുസരിച്ച് അവകളെപ്പറ്റി അഭിപ്രായഭേദവുമുണ്ടാകാൻ വഴിയുണ്ട്. വ്യാസവസിഷ്ഠാദികളുടെ പ്രവൃത്തികളും "വീതസ്പൃഹാണാമപി മുക്തിഭാജാം ഭവന്തി ഭവ്യേഷു ഹി പക്ഷപാതാഃ" എന്ന അഭിജ്ഞവചനവും ഇതിനു ദൃഢമായപ്രതിഷ്ഠയെ കൊടുക്കുന്നുതാനും. അങ്ങനെ ആകുമ്പോൾ നീതിനിഷ്ഠനും സൽസ്വഭാവിയുമായ കവിദീപനെക്കുറിച്ചു കൂടുതൽ കരുണയ്ക്ക് സ്വാമികളുടെ ഹൃദയം ഇടം അനുവദിക്കുന്നു എന്നുവന്നാൽ തന്നെയും അതു നിർദ്ദോഷവും സംഭാവ്യവുമെന്നു നമുക്കു സമാധാനപ്പെടാൻ വഴിയുണ്ട്. 'കവിദീപൻ' എന്ന ബിരുദം ഇദ്ദേഹത്തിനു സർവഥായോജിക്കുന്നു എന്ന വാസ്തവം ഇദ്ദേഹത്തിന്റെ സംസ്കൃതമലയാളകവനങ്ങൾ വായിച്ചിട്ടുള്ള നിർമ്മത്സരമതികൾക്ക് അറിയാം. ലൗകികപ്രാരബ്ധങ്ങളിൽ മുഴുകുന്നതിനുമുമ്പ് ഈ മാന്യൻ പത്രപംക്തികളിലും മാസികകളിലും തന്റെ അന്യാദൃശമായ കവനധാടിയെ പ്രത്യക്ഷപ്പെടുത്തി കേരളീയകവികളുടെ ഇടയിൽ ഒരു നല്ല പേരു സമ്പാദിച്ചിരുന്നു. 'സദ്ഗുരുസർവസ്വം' – 'ബാലാഹ്വസ്വാമിചരണാഭരണം' – എന്നു മുമ്പു പലയിടത്തും പറഞ്ഞിട്ടുള്ള സംസ്കൃതലഘുകാവ്യം ഇദ്ദേഹത്തിന്റെ കൃതിയാണെന്നു വായനക്കാർ അറിയുമല്ലോ. ഈ കാവ്യത്തിൽ, പരമഗുരുപാദരുടെ ജനനം, വിദ്യാഭ്യാസം, യോഗപരിശീലനം മുതലായ വിഷയങ്ങളടങ്ങിയ ആദ്യാംശം; ജീവന്മുക്തിപദപ്രാപ്തി, ഗ്രന്ഥനിർമ്മിതി, വിശ്രമസ്ഥാനങ്ങൾ ഇത്യാദി വർണ്ണിക്കുന്ന മദ്ധ്യഭാഗം; ശിഷ്യവർഗ്ഗത്തെയും മാഹാത്മ്യത്തെയും വിവരിക്കുന്ന അന്തിമഖണ്ഡം ഇങ്ങനെ മൂന്നുസർഗ്ഗങ്ങൾ അടങ്ങിയിരിക്കുന്നു. ഇതിലെ പദ്യങ്ങൾ സംസ്കൃതഭാഷാജ്ഞാനമില്ലാത്തവർക്കുപോലും, കേട്ടാൽ ഉടൻ, അർത്ഥപ്രതീതിയുണ്ടായതായി ഭ്രമം ജനിപ്പിക്കത്തക്കവിധം സുഗ്രഹലളിതരീതിയിൽ പ്രാസാദിഗുണങ്ങൾ ഇണക്കിരചിച്ചിട്ടുള്ളതാകുന്നു. കവിയുടെ പേരുപറയാതെ ഇത് ഒരു സഹൃദയനെ വായിച്ചുകേൾപ്പിച്ചിട്ട് ആരുടെ കവനരീതിയോടു സാദൃശ്യംതോന്നുന്നു എന്നു ചോദിച്ചാൽ, ഇതിൽ സർവത്ര വ്യാപിച്ചിരിക്കുന്ന ഒഴുക്കു, പഴക്കം, പ്രസാദം മുതലായ ഗുണങ്ങൾ നിശ്ചയമായും അയാളുടെ ഹൃദന്തത്തെ കാളിദാസശബ്ദവ്യത്യുന്മുഖമാക്കിത്തീർക്കാതെ ഇരിക്കയില്ല. ഇതിലെ ഏതാനും പദ്യങ്ങൾ സ്ഥലാന്തരങ്ങളിൽ ഉദാഹരിച്ചിട്ടുണ്ടെങ്കിലും അവസരാനുഗുണം ഒരു പദ്യം എങ്കിലും ഇവിടെ ഉദ്ധരിക്കാതിരിക്കാൻ എന്റെ മനസ്സനുവദിക്കുന്നില്ല.

"അവ്യാദവ്യാജമോദോദയലസദനുക-
    മ്പാനുസംപാതപൂത-
സ്ഥേയക്ഷേമപ്രവാഹാവഹമഹിതകടാ-
    ക്ഷാളിരാചാര്യമൗലേഃ;
അസ്മാൻ ബാലാഭിധർഷേരവമഥിതസമി
    ന്ധാനസന്താപചിന്താ-
ബന്ധാധായ്യന്തരംഗാന്തരവിഷയവിഷാ-
    വേഗമോഹപ്രരോഹ."

ഈ ശ്ലോകംകൊണ്ട് എന്റെ മുൻ അഭിപ്രായം അത്യുക്തി കോടിയിലന്തർഭവിച്ചിട്ടില്ലെന്നു വായനക്കാർ അനുമിക്കുമല്ലോ. ഈ ഗ്രന്ഥം വിദ്വരകൃഷ്ണശാസ്ത്രി അവർകളുടെ പ്രൗഢഭൂമികയാലും മിസ്റ്റർ ജി. രാമൻമേനോൻ എം. എ. യുടെ സരസമായ ആംഗലഭാഷാവതാരികകൊണ്ടും അലംകൃതമായിരിക്കുന്നു. ഈ പുസ്തകത്തെ അഭിനന്ദിച്ചു മുൻപറഞ്ഞ വിമലപ്രസാദസിദ്ധാന്തസരസ്വതി എന്ന വംഗദേശപണ്ഡിതൻ ഇങ്ങനെ എഴുതിയിരിക്കുന്നു: (ഇംഗ്ലീഷിൽനിന്നും ഭാഷാന്തരം).

പ്രിയപ്പെട്ട സുഹൃത്തേ,

അവിടുന്നു വളരെ ദയയോടുകൂടി അയച്ച എഴുത്തും 'സദ്ഗുരുസർവസ്വ'വും എനിക്കു കിട്ടി. സകരുണംചെയ്ത ഈ സംഭാവനയ്ക്കു ഞാൻ അനവധി വന്ദനം പറഞ്ഞുകൊള്ളുന്നു. ഗ്രന്ഥം ഒരു ഉത്തമകൃതിതന്നെ. 'ഹിതവാദി'മാനേജരോട് അങ്ങേയ്ക്കു ശബ്ദകല്പദ്രുമം അയയ്ക്കുന്നതിൽ എന്തുവൈമുഖ്യമാണുള്ളതെന്നു ഞാൻ എഴുതി ചോദിച്ചു. മറുപടി കിട്ടിയാൽ ഉടൻ വിവരമവിടെ അറിയിക്കാം. മുമ്പു സംസ്കൃതത്തിലിരുന്ന ശബ്ദകല്പദ്രുമത്തിന്റെ ഒരു പുതിയ പതിപ്പാണ് ഹിതവാദിയിലെ പ്രസിദ്ധീകരണം. ബംഗാളിയക്ഷരത്തിലാണെന്നല്ലാതെ ബംഗാളിഭാഷയിൽ അല്ലതന്നെ. അങ്ങേയ്ക്കു സൗഖ്യംതന്നെ എന്നു ഞാൻ വിശ്വസിക്കുന്നു.

അവിടുത്തെ വിശ്വാസപാത്രം
ബിമലപ്രസാദസിദ്ധാന്തസരസ്വതി.

ഈ എഴുത്ത് സ്വാമികളുടെപേർക്കു വന്നിട്ടുള്ളതാണ്. 'ശബ്ദകല്പദ്രുമം' ഒരു അകാരാദിബൃഹൽകോശമാണെന്നു മിക്കപേരുമറിയുന്നതാണല്ലോ. അതു സ്വാമികൾക്കു വാങ്ങേണ്ടിയിരുന്നതിനാൽ ആ സംഗതിയെപ്പറ്റി എഴുത്തുകുത്തുകൾ ചെയ്തിട്ടുള്ളതായിതോന്നുന്നു. കൃതിയെക്കുറിച്ച് അധികമൊന്നും പറയാത്തതു ഉല്പന്നസൗഹൃദന്മാരുടെ കത്തിടപാടുരീതിയെ തുടർന്നായിരിക്കാം.

'ഇൻഡ്യാ ആപ്പീസ് ലൈബ്രറി'ക്കു പ്രസ്തുത പുസ്തകം സംഭാവന ചെയ്തതിൽ അവിടെനിന്നും അയച്ച അനുമോദനപത്രം: "പണ്ഡിതസ്വാമി എൻ. തീർത്ഥരവർകളെ ഇൻഡ്യാ ആപ്പീസ് ലൈബ്രേറിയൻ തന്റെ പ്രേമാദരങ്ങൾ അറിയിച്ചുകൊള്ളുകയും യോഗ്യതാനുസാരം വായനശാലയിൽ സ്വീകരിക്കപ്പെട്ട താഴെപ്പറയുന്ന ഗ്രന്ഥം സംഭാവനചെയ്തതിനു വളരെ വന്ദനം പറഞ്ഞുകൊള്ളുകയും ചെയ്യുന്നു.

വൈദ്യോപാഹ്വനാരായണകവിദീപ
വിരചിതം സദ്ഗുരുസർവസ്വം

കൂടാതെ, മിസ്റ്റർ എഫ്. ഡബ്ല്യൂ. തോമാസ്, തന്റെ മേൽവിലാസത്തിൽ അയച്ചതും താൻ താമസിയാതെ വായിക്കാൻ നിശ്ചയിച്ചിരിക്കുന്നതുമായ ടി ഗ്രന്ഥത്തിന് തന്റെ സ്വന്തം നന്ദിവാർത്തകൾ ഇവിടെ പ്രദർശിപ്പിച്ചുകൊള്ളട്ടെ".

ഈ എഴുത്തുകൾകൊണ്ട് 'സദ്ഗുരുസർവസ്വം' സ്വാമികൾതന്നെ ഇവർക്കയച്ചിട്ടുള്ളതായി കാണുന്നു. ഇതിൽനിന്നും സ്വഗുരുവിന്റെ യശശ്ചന്ദ്രിക സർവത്രപ്രചരിപ്പിക്കുന്നതിൽ അദ്ദേഹത്തിന് അത്യൗത്സുക്യമുള്ളതായി നമുക്കു മനസ്സിലാക്കാം. ഇതു ഗുരുഭക്തിയുടെ ഒരു പ്രകാരാന്തരപ്രവാഹം എന്നേ ഊഹിച്ചുകൂടൂ.

മണിപ്രവാളപദ്യനിർമ്മിതിയിലും ശ്രീമാൻ കവിദീപൻ ഒട്ടും പിന്നോക്കമല്ലെന്നു കാട്ടാൻ ചില ശ്ലോകങ്ങൾ ഉദ്ധരിക്കുന്നു. പരമഗുരുപാദരുടെ ഷഷ്ടിപൂർത്തിയിൽനിന്ന്: "ഉറ്റിട്ടുള്ളിൽ മറഞ്ഞുണർന്നുവിടിരും പ്രാണപ്രണാളിക്കകം പറ്റില്ലാതെയെഴിഞ്ഞുയർന്ന ഭുജഗീസംചാലനത്താൽ സദാ; ഇറ്റിദ്ധാരയിൽ വീണിടുന്നസുധയാൽ മിന്നും സ്വതേജസ്സിലുൾപ്പറ്റി ബ്രഹ്മസുഖാണ്ണർവത്തിൽ മുഴുകിപ്പാർക്കുന്നു മൽസ്വാമിയും." 'ബ്രഹ്മാംജലി' രണ്ടാംഭാഗത്തിൽനിന്ന്: "മുന്നംജഡാർദ്ധജഡമൂശകളിൽ പ കർന്നു വന്നത്ര ധന്യതമമാം നരജന്മമാർന്നേൻ; എന്നാലതോ സഫലമായ്‌വരുവാൻ ഭവാനെയെന്നും സുധാകരകലാധര! ഞാൻ തൊഴുന്നേൻ."

കവിദീപനുശേഷം 'പുരുഷമാല'- പെരുമാൾപിള്ള - എന്നുകൂടി പേരുള്ള 'ശുദ്ധാനന്ദാമൃതൻ' സ്വാമികളുടെ ശിഷ്യനായിത്തീർന്നു. ഇദ്ദേഹം അസ്വച്ഛഗുണവാനും വേദാന്തശാസ്ത്രനിഷ്ഠനും ഗുരുസേവയിൽ അത്യാസക്തനുമാകുന്നു. പിന്നെയുണ്ടായ ശിഷ്യൻ 'സത്യപ്രകാശൻ'ആണ്. ഇദ്ദേഹം സംസ്കൃതഭാഷാഭിജ്ഞനായ ഒരു കവിയായിരിക്കുന്നതിനുപുറമെ ഭക്തി, ധീരത ഇതുകൾക്ക് ഏകസ്ഥാനവുമാകുന്നു. സത്യപ്രകാശന്റെ പൂർവനാമം 'ആര്യദേശികൻ' എന്നായിരുന്നു. ഇംഗ്ലീഷ് സംസ്കൃതം ഈ ഭാഷകളിൽ സാമാന്യപരിചയം സിദ്ധിച്ചിട്ടുള്ള സൽഗുണവാനും സാധുശീലനുമായ 'കൃഷ്ണപാഠകൻ' ആകാലത്തു ശിഷ്യപ്പെട്ടിരുന്നു. ഇങ്ങനെ പലർക്കും ഉപദേശംനൽകി പോരുമ്പോൾ, സ്വമാതാവിന് ഏതാവാൽപര്യന്തം ഒരു പരമോപദേശം സിദ്ധിച്ചിട്ടില്ലല്ലോ എന്നു സ്വാമികൾക്കു തോന്നി. ആ കാര്യം ആരെക്കൊണ്ടു നിർവഹിക്കേണ്ടു എന്ന ആലോചനയായി. അനേകയോഗ്യന്മാർക്കുപദേശിക്കുന്നതിനു സ്വാമികൾ ശക്തനായിരിക്കെ ഈ സംഗതിയിൽ പരാപേക്ഷ ചെയ്യേണ്ടിവന്നതെന്തെന്നു ഒരു ശങ്ക ആർക്കും തോന്നാം. അതുശരിതന്നെ; എന്നാൽ സ്വപുത്രനെ വിശിഷ്ടനായ ഒരുപദേഷ്ടാവിന്റെ നിലയിൽ കരുതാനാകട്ടെ, സ്വീകരിക്കാനാവട്ടെ തക്കചിത്തപരിപാകം സാധാരണ അബലകൾക്കുണ്ടായിരിക്കയില്ല. എന്തൊക്കെ ആയാലും മകനാണല്ലോ എന്നൊരു നിസ്സാരതാബുദ്ധി അവർക്കും തോന്നിയേക്കാം. അപ്പോൾ ഉപദേശസ്വീകരണത്തിലും ആചരണത്തിലുമൊക്കെ അശ്രദ്ധ വരാൻ മാർഗ്ഗമുണ്ട്. ഇക്കാരണത്താലാണ് സ്വാമികൾ പ്രസ്തുതകാര്യത്തിൽ പരാധീനവൃത്തി വിധേയമെന്നു നിശ്ചയിച്ചത്. പുത്രനാകയാൽ ഉപദേശിക്കാൻ പോരെന്നുകണ്ടു ഭഗവാനെ പരിവർജ്ജിച്ചിട്ടു വസുദേവൻ മഹർഷികളോടു ജ്ഞാനോപദേശം യാചിച്ച കഥ സുപ്രസിദ്ധമാണല്ലോ.

"നാതിചിത്രമിദം വിപ്രാ വസുദേവാ ബുഭുത്സയാ; കൃഷ്ണം മത്വാർഭകംയന്നഃ പൃഛതി ശ്രേയആത്മനഃ || സന്നികർഷോത്രമർത്ത്യാനാമനാദരണകാരണം; ഗാംഗം ഹിത്വായഥാന്യാംഭസ്തത്രത്യോ യാതി ശുദ്ധയേ" എന്നു ശ്രീനാരദൻ പറഞ്ഞതു നോക്കുക. ആ സ്ഥിതിക്ക് ഇപ്പോഴുള്ള ആളുകളുടെ കഥ ചോദിക്കാനുണ്ടോ? പഴയ ആളുകൾക്കു 'ജാതിബ്രാഹ്മണ്യ'ത്തിലും മറ്റും വലിയ വിശ്വാസമാണെന്നു സ്വാമികൾ മനസ്സിലാക്കി. ആ വക

ക്കാരെ ആരെയെങ്കിലുംകൊണ്ടു കൊടുപ്പിക്കുന്നതുത്തമപക്ഷമായി കരുതി. ഉടൻതന്നെ സ്വദേശത്തേക്കുപോയി തനിക്കു പരിചിതനായ 'തുപ്പർ' എന്നു പേരായ ഒരു വൈദികനെ ഉത്തമോപദേശക്രമം സ്വാമികൾ പഠിപ്പിച്ച് അദ്ദേഹത്തെക്കൊണ്ടു മാതാവിനുപദേശിപ്പിച്ചു. ഈ 'ശിരോവേഷ്ട പ്രാണായമ' സമ്പ്രദായം സ്വീകരിക്കേണ്ടിവന്നതു പഴയ ആളുകളുടെ മനോഗതിക്കൊത്തു പ്രവൃത്തിക്കേണ്ടതായിവരിക നിമിത്തമാണ്. സ്വാമികളുടെ വലിയ ജ്യേഷ്ഠൻ എത്ര ആളോടുപദേശം വാങ്ങിയാലും തൃപ്തിവരാത്ത ആളായിരുന്നു. "തുല്യമില്ലാത്ത ഉപദേശം കിട്ടണം" എന്നാണ് അദ്ദേഹം എന്നും പറയാറുള്ളത്. അതുകൊണ്ടു പരമഗുരുപാദരുടെ ഉപദേശമുണ്ടായിരുന്നിട്ടും അലംഭാവരഹിതനായി സ്വാമികളോടു ബ്രഹ്മധ്യാനക്രമം ഗ്രഹിച്ചു. അദ്ദേഹം അതിനു പാത്രമായിരുന്നതിനാൽ അപ്രകാരം ഉപദേശിക്കണമെന്നു സ്വാമികൾക്കും അഭിപ്രായമുണ്ടായിരുന്നു. "അഥവാ യോഗിനാമേവകുലേ ഭവതി ധീമതാം" എന്നു ഭഗവാൻ പറഞ്ഞതിൽ കാര്യമുണ്ടല്ലോ.

ഈ സന്ദർഭത്തിൽ മൂവാറ്റുപുഴെവച്ചു സ്വാമികൾക്ക് ഒരു മാന്യവരന്റെ എഴുത്തുകിട്ടി. അതു താഴെ ഉദ്ധരിക്കുന്നു:

1905 ജൂലൈ 8

പ്രിയസഖ!

അങ്ങെ കൃതിയായ രണ്ടുപുസ്തകം വളരെ ദയയോടുകൂടി എനിക്കയച്ചുതന്നതിലേക്ക് എന്റെ ഉദ്യൽപ്രണാമങ്ങൾ സ്വീകരിപ്പാൻ അപേക്ഷിച്ചുകൊള്ളുന്നു. .............അങ്ങ് അടുത്തകാലത്തു ഞങ്ങളുടെ കാശിയിൽ വരികയും ഞങ്ങളുടെ സംസ്കൃതപാഠശാലയും ലൈബ്രറിയും സന്ദർശിക്കുകയും ചെയ്യുന്നുവെങ്കിൽ അങ്ങയെ ഇവിടെയെല്ലാം കൊണ്ടു നടന്നുകാണിക്കുന്നതിൽ ഞാൻ ബദ്ധോദ്യമനായിരിക്കുന്നതാണ്. എല്ലാവിധശ്രേയഃ പ്രാർത്ഥനയോടും ഞാൻ വിരമിക്കുന്നു.

ആർതർവെനിസ്. ആക്സ്ഫോർഡ് എം. എ.<br>
ഗവൺമെന്റു സംസ്കൃതമഹാപാഠശാല<br>
അദ്ധ്യക്ഷൻ. കാശി

അങ്ങയുടെ ഏറ്റവും വിശ്വസ്ഥൻ<br>
എ. വെനിസ് (ഒപ്പ്)

വിവിധ 'വിദ്യവിചാരവാചസ്പതി'യായ ഈ ധ്വരസ്വാമികളുടെ കൃതികൾ വായിച്ചമാത്രയിൽ ഒരാപ്തമിത്രത്തിന്റെ നില അവലംബിച്ചുകാണുന്നത് "വിദ്വാനേവ വിജാനാതി വിദ്വജ്ജനപരിശ്രമം" എന്ന അഭിജ്ഞവചനത്തെ അന്വർത്ഥമാക്കുന്നു. 'ഞങ്ങളുടെ കാശി' എന്ന് ഒരു ദ്വീപാന്തരസ്ഥനു തോന്നിയ അഭിമാനം തന്നാട്ടുകാരേയും ഭാരതീയരേയും വിലജ്ജിപ്പിക്കുന്നില്ലയോ എന്നു സംശയിക്കുന്നു.

മേൽവിവരിച്ച എഴുത്തു കിട്ടിയ ഉടൻ സ്വാമികൾ ഒരു പ്രതിപത്രം അയച്ചതായി അറിവുണ്ട്. അനന്തരം സ്വാമികൾ അവിടെനിന്നും മടങ്ങിപ്പോന്നു. അധികം താമസിയാതെ, ശിഷ്യനായ പരമേശ്വരോപാദ്ധ്യായനോടുകൂടി കന്യാകുമാരി മുതലായ സ്ഥലങ്ങൾ സന്ദർശിക്കാൻ പുറപ്പെട്ടു. ആ യാത്രയിൽ ശുചീന്ദ്രത്തിനു സമീപമുള്ള മരുത്വാന്മല കാണാനായി അവിടെ ചെന്നുചേർന്നു. ഉപരിഭാഗത്തു കയറിനോക്കിയതിൽ ഇതരഗിരിശൃംഗങ്ങളെ അപേക്ഷിച്ചു വിസ്മയനീയങ്ങളായ കാഴ്ചകളാൽ നേത്രേന്ദ്രിയത്തിനു സർവപ്രകാരേണ സന്തുഷ്ടി നല്കുന്നതായി കാണപ്പെട്ടു. ആ മനോഹരശൈലകൂടം മൂന്നു ശൃംഗ

ങ്ങളോടുകൂടിയതാണെങ്കിലും അതിൽ ഒരു ശിഖരം മാത്രമേ ഗുഹാക്ഷേത്രസംവലിത മായിരുന്നുള്ളൂ. ഈ വാസ്തവം മുൻകൂട്ടി അറിവില്ലായിരുന്നതുകൊണ്ടു ഗുഹാസ്ഥാനം കണ്ടെത്തുന്നതിന് അതിന്റെ ത്രികൂടങ്ങളിലും പ്രത്യേകം കയറിനോക്കേണ്ടിവന്നു. ഒടുവിൽ ഗുഹ കണ്ടെത്തിയപ്പോൾ അതിന്റെ അന്തർഭാഗത്തിലെ വിശേഷങ്ങൾ ഗ്രഹിക്കുന്നതിൽ ഉൽക്കണ്ഠ തോന്നിത്തുടങ്ങി. ഉള്ളിൽ കടക്കുന്നതിനുപാദ്ധ്യായനു ധൈര്യമില്ലെന്നു കണ്ട പ്പോൾ സ്വാമികൾ മുമ്പിൽ പ്രവേശിക്കാൻ തീർച്ചയാക്കി. പൂർവകാലങ്ങളിൽ അഭ്യാസ ദാർഢ്യംസിദ്ധിച്ച പല മഹാന്മാരും ഇവിടെ നിർബാധമായി നിദിദ്ധ്യാസനത്തിനുപയോ ഗിച്ചുപോന്നിരുന്നു എന്ന് ഐതിഹ്യമുണ്ട്. ഇപ്പോഴും ചിലർ വന്നിരിക്കാറുണ്ടെന്നു ജന ങ്ങൾ പറഞ്ഞു കേൾക്കുന്നു. എന്നാൽ അന്നു സ്വാമികൾ കയറിനോക്കിയപ്പോൾ ആ സ്ഥലം നിർജ്ജനമായിരുന്നു. ഇപ്രകാരം ഓരോ വിശേഷസ്ഥലങ്ങൾ കണ്ടു കന്യാകുമാ രിയിൽ പോയി മടങ്ങിവരുംവഴി, പ്രസിദ്ധനും മഹാനുഭാവനുമായിരുന്ന 'ആച്ചിസ്വാമി'യുടെ ഒരു ശിഷ്യൻ വന്നുകൂടി. 'ശിവാനന്ദൻ' എന്നായിരുന്നു ഇദ്ദേഹത്തിന്റെ പേര്. തമിഴ്ഭാഷ യിലാണ് വായിച്ചിട്ടുള്ളതെങ്കിലും ഇദ്ദേഹത്തിനു വേദാന്തശാസ്ത്രങ്ങളിൽ നല്ല ഉപസ്ഥിതി ഉണ്ടായിരുന്നു. ഇദ്ദേഹം സ്വാമികളോടുകൂടി ശുചീന്ദ്രത്ത് ഒരുദിവസം താമസിച്ചു പിരി ഞ്ഞുപോയി. സ്വാമികൾ അവിടെനിന്നും തിരുവനന്തപുരം വഴി വന്നു വർക്കല, ആര്യ ങ്കാവ്, കുറ്റാലം മുതലായ സ്ഥലങ്ങൾകൂടി സന്ദർശിച്ചു ഓച്ചിറയ്ക്കു സമീപമുള്ള ഒരു സ്ഥലത്തെത്തി വിശ്രമിച്ചു. ഒരുമിച്ചുണ്ടായിരുന്ന ഉപാധ്യായനെ ഇടയ്ക്കുവച്ചുതന്നെ പിരി ച്ചയച്ചു. 'ഓച്ചിറ' ശ്രീചിദംബരരഹസ്യംപോലെ ഒരു വിശേഷസ്ഥലമാണ്. പ്രത്യേകദേവ പ്രതിഷ്ഠയൊന്നുമില്ലെങ്കിലും, പണ്ടൊരു മൂഢഭക്തന്റെ ഏകാഗ്രചിത്തതയിൽ കനിവു തോന്നുകമൂലമോ എന്തോ ആ സർവവ്യാപകശക്തിയിൽനിന്നും ഒരു വ്യക്തി പ്രത്യക്ഷ പ്പെട്ട് ആ സാധുമനുഷ്യനെ അനുഗ്രഹിച്ചതിവിടെവച്ചാകയാൽ ഈ സ്ഥലത്തിനു മാഹാത്മ്യം ഏറും. നാസ്തികന്മാർക്ക് ഇതൊരു കെട്ടുകഥപോലെ ഹാസ്യമായി തോന്നി യേക്കാം. എന്നാൽ ശ്രദ്ധയുള്ളവരെ ഉദ്ദേശിച്ചു മാത്രം ഹൃദയം തുറന്ന് ഇങ്ങനെ പറ ഞ്ഞെന്നേ ഗണിക്കേണ്ടൂ. അപ്പോൾ, പ്രശ്നപ്രതിവചനക്ലേശഭാരം ദൂരോത്സാരിതമാകു മല്ലോ. ആ പ്രസംഗം നില്ക്കട്ടെ; ഓച്ചിറയ്ക്കടുത്തുള്ള താമസത്തിലും ചിലർ സ്വാമി കളെ ആരാധിച്ച് ഉപദേശം സ്വീകരിച്ചിരുന്നു. വീരപുരുഷനും പ്രഭുവുമായ 'മരുതനാ രായണനാഥൻ' ആയിടയ്ക്കാണ് ശിഷ്യനായത്. 'ഭക്തൻ' എന്നു പരമഗുരുപാദങ്ങൾ നാമ കരണം ചെയ്ത് 'വാസുഭദ്രൻ' ('ചര്യ'യിൽ ദേവഭക്തൻ) ശിഷ്യനായതും ആ സ്ഥലത്തെ താമസത്തിനിടയിലാണ്. ഈ ആൾ പരമസാധുവും സ്വാമികളോട് വളരെ വിശ്വാസമായി അടുത്തുപെരുമാറിപ്പോരുന്ന ഒരു ഭക്തശിരോമണിയുമാകുന്നു. സ്വാമികൾക്കുവേണ്ടി മറ്റാരും ഇത്രത്തോളം കഷ്ടപ്പാടുകൾ അനുഭവിച്ചിട്ടുണ്ടെന്നു പറഞ്ഞുകൂടാ. പത്തും നൂറും നാഴികദൂരം ഏകനായി നടന്നും, ഇപ്പോൾ സ്വാമികളെ പരിശുശ്രൂഷിച്ചും രാപ്പകൽ ബുദ്ധി മുട്ടുണ്ടെന്നു ഞങ്ങൾക്ക് നല്ല ബോധ്യമാണ്. "രണ്ടുപേർ ഒരുമിച്ചുനടന്നാൽ സാധാരണ ക്കാരൻ ക്ഷീണിച്ചുനിൽക്കുമെന്നും, ജ്ഞാനി നടന്നേ അവസാനിക്കൂ എന്നു കണ്ടു നടത്ത തുടരുമെന്നും വിദ്യാരണ്യസ്വാമികൾ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെയാണ് സ്വാമികളുടെ നിശ്ചയം. ഇതിനൊത്തു സ്വാമികളെ അനുഗമിക്കുക സാധാരണക്കാർക്കു പ്രയാസം. വാസു ഭദ്രനോളം ഈ വക സംഗതികളിൽ സഹനശക്തിയുള്ള ശിഷ്യന്മാർ ഉണ്ടോ എന്നു സംശ യമില്ല, ഇല്ലതന്നെ. ഈ സാഹസങ്ങൾ എല്ലാം വാസുഭദ്രൻ സ്വമനസ്സാലെ ആചരിക്കുന്നു വെന്നല്ലാതെ സ്വാമികൾ നിഷ്കരുണം നിർബന്ധിച്ചിട്ടെന്നു തെറ്റിദ്ധരിക്കരുത്. സ്വാമിക ളുടെ ഗത്യാദിമാത്ര ഒന്നു കടന്നതാകയാൽ സൗകര്യംകണ്ടു രണ്ടുമൂന്നു പ്രാവശ്യം അനു യായിയെ മാറുന്നതു അസാധാരണമല്ല. എങ്കിലും, വാസുഭദ്രൻ 'ഗുരുശുശ്രൂഷയാ വിദ്യ'

എന്ന പ്രമാണത്തിൽ ദൃഢവിശ്വാസംകൊണ്ട് അനുഗമനം മഹാർത്ഥലാഭമായിത്തന്നെയാണ് കരുതുന്നത്. ഇതുനിമിത്തം ഈ 'ഭക്തൻ' സ്വാമികളുടെ പ്രീതിക്കു മുഖ്യപാത്രമായിത്തീർന്നിരിക്കാൻ ഇടയുണ്ട്. ടിയുടെ ദീക്ഷാനാമം നിത്യബോധഘനൻ എന്നാണ്.* പിന്നെ 'നാരായണൻ ഉണ്ണിത്താൻ' എന്നൊരു പരമശുദ്ധൻ ശിഷ്യനായി. ഈ മാന്യൻ ഗുരുഭക്തിയിൽ അദ്വിതീയനാണ്. സ്വാമികളെയും വിശിഷ്യ പരമഗുരുപാദരെയും അന്യാദൃശമായി ശുശ്രൂഷിക്കാൻ ഇദ്ദേഹത്തിനു ഭാഗ്യമുണ്ടായിട്ടുണ്ട്. സ്ഥിരചിത്തനും സംസ്കൃതജ്ഞനുമായ കെ. വേലുപിള്ള എന്നൊരാൾകൂടി ഈകാലത്തുപദേശം വാങ്ങിയിരുന്നു. ഇദ്ദേഹം വളരെ ഹൃദയഗുണമുള്ള ആളും സ്വാമിപാദാരാധനയിൽ ദൃഢവ്രതനും അസാമാന്യമായി ശ്രീമദനുഗ്രഹത്തിനു പാത്രീഭവിച്ചിരിക്കുന്ന ധന്യനുമാണ്. 'ജ്യോതിഃപ്രകാശൻ' എന്നു ഡയറിയിൽ നിർദ്ദേശിച്ചിട്ടുള്ളത് ഇദ്ദേഹത്തെക്കുറിച്ചാണ്. 'വേലായുധപഥക'നും ഈ കാലത്തുണ്ടായ ശിഷ്യനാണ്. 'ശക്തിധര'നാമവാനായ 'സത്യപ്രജ്ഞാനൻ' ഉപദേശം കൈക്കൊണ്ടതും ഈ അവസരത്തിൽ തന്നെ. ഈ ആൾ നല്ല ശാസ്ത്രദൃഷ്ടിയും ഗുണവാനുമായ പ്രിയശിഷ്യനാണ്. അനന്തരം 'നാരായണൻനാകൻ' എന്നൊരാൾ ശിഷ്യനായി. ഈ ആൾ സ്വാമിപൂജാപരനാകയാൽ ശിഷ്യമണിയെന്നു പറയേണ്ടിയിരിക്കുന്നു.

സ്വാമികൾ തിരിയെ ശിഷ്യാഗ്രണിയായ ഗോവിന്ദസ്ഥാനേശ്വരന്റെ മഠത്തിലേക്ക് എഴുന്നരുളി. അപ്പോൾ, കന്യാകുമാരിയാത്രയിൽ സ്വാമികളെ പരിചരിച്ചുകൂട്ടിക്കൊണ്ടുപോയിരുന്ന പരമേശ്വരോപാധ്യയൻ എന്ന ശിഷ്യൻ സ്വഭവനത്തിൽ പാടെ സംക്രമിച്ച വിഷൂചികാരോഗത്താൽ പീഡിതനായി എങ്കിലും ഒടുവിൽ അതു സുഖമായി. പിന്നീടദ്ദേഹം അധികകാലം ജീവിച്ചിരുന്നില്ല. എന്നാൽ ആ മഹാന്റെ ദേഹവിയോഗം വളരെ വിശേഷമായിരുന്നു. ഭസ്മധാരണംചെയുതമാലയുമിട്ട് ഒരുദിവസം ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ ആ ഇരുപ്പിൽതന്നെ ക്ലേശലേശംകൂടാതെ ഭൗതികപിണ്ഡത്തെ ഉപേക്ഷിച്ചു. ചൈതന്യം വിട്ടിട്ടും ജഡം പതിക്കാതെ ഇരുന്നതിനെയും അന്യസാധാരണമല്ലാത്ത ഈ മരണത്തെയും കുറിച്ചു ജനങ്ങൾ ഒട്ടുവളരെ പ്രശംസിക്കയുണ്ടായി. 'അനായാസേന മരണം' എന്നുള്ളതിനെ ലൗകികന്മാർപോലും വലുതായി ഗണിക്കുകയും ആശിക്കുകയും ചെയ്യുന്ന സ്ഥിതിക്ക് ഈ ആൾക്ക് ആ പദവി ലഭ്യമായതു സദ്ഗുരുകടാക്ഷമഹിമയെന്നേ പറഞ്ഞുകൂടൂ. സ്വാമികളുടെ ശിഷ്യന്മാരിൽ അധികം ആളുകളും, "വൃദ്ധാഃശിഷ്യാ ഗുരുർയുവാ" എന്നു പറഞ്ഞപോലെ, അദ്ദേഹത്തെക്കാൾ പ്രായം ചെന്നവരായിരുന്നതിനാൽ ഇങ്ങനെ വളരെപ്പേർ അന്തരിച്ചുപോയിട്ടുണ്ട്.

സ്വാമികൾ കന്യാകുമാരിയാത്ര കഴിഞ്ഞു തിരിയെ എത്തിയിട്ടു മാസം നാലഞ്ചു കഴിഞ്ഞിരിക്കുന്നു. ശ്രദ്ധാലുക്കളായ പുണ്യാത്മക്കളെ ജനനമരണരൂപവൈതരണിയിൽനിന്നുദ്ധരിക്കുന്ന വിഷയത്തിൽ ദൈനക്ഷണങ്ങളെ അദ്ദേഹം വിനിയോഗിക്കുന്നു. ഗ്രന്ഥനിർമ്മിതി മുതലായ സാഹിത്യപരിശ്രമങ്ങളിൽ പോലും വളരെ അപൂർവമായിട്ടേ ഏർപ്പെടുന്നുള്ളൂ. ഇങ്ങനെ ഇരിക്കെ, സുപ്രസിദ്ധമായ 'മഹാമാഘം' (മാമാങ്കം) കൊണ്ടാടിവരുന്ന 'തിരുനാവാ' വരെ ഒരു യാത്രചെയ്താൽ കൊള്ളാമെന്നു തോന്നുകയാൽ അതിലേയ്ക്കൊരുമ്പെട്ടു. യാത്ര ഇക്കുറിയും തനിച്ചാണുണ്ടായത്. നേരെ തിരുനാവായിൽ എത്തി അവിടെനിന്നും കോഴിക്കോട്ടേയ്ക്കു പോയി. വിദ്വന്മണികളായ ഉദ്ദണ്ഡശാസ്ത്രികൾ, കാക്കശ്ശേരി ഭട്ടതിരി ഇവർ തമ്മിൽ ശാസ്ത്രവാദം നടത്തിയ 'തളി' എന്ന ക്ഷേത്രവും

*ഒരു ഹഠാല്ക്കാരവും ദുരുക്തിയും ക്ഷമിച്ചിട്ടും അന്യതോക്തിക്കൊരാളെ പ്രേരിച്ചതിനാൽ ഇയാൾ മേൽ സൂക്ഷിക്കാനർഹനാണ്.

മറ്റു സ്ഥലങ്ങളും സന്ദർശിച്ചു. നമ്പൂതിരിമാരുടെ നിക്ഷേപസ്വത്തായ 'തന്ത്രസമുച്ചയം' എന്ന ഗ്രന്ഥം അവിടെ ഒരിടത്തുനിന്നു കിട്ടി വായിച്ചു. അതിൽ 'കല്യബ്ദേഷ്വതിയത്സു 'നന്ദനയനേഷ്വംഭോധി' സംഖ്യേഷു' എന്നു തദ്ഗ്രന്ഥനിർമ്മാണകാലം പറഞ്ഞിരിക്കുന്നതിൽനിന്നു 'സമുച്ചയ'കാരനായ ചേന്നാസ്സ് നമ്പൂതിരിപ്പാട്ടിലെ സഹജീവികളായ മേല്പറഞ്ഞ മഹാന്മാരുടെ ജീവിതകാലം കലിവർഷം 4529, അതായതു കൊല്ലം 602-നോടടുത്താണെന്നു സ്വാമികൾ മനസ്സിലാക്കി. ശാസ്ത്രികളുടെ പേർ 'ഇരുഗപ്പൻ' എന്നായിരുന്നു. 'ഉദ്ദണ്ഡൻ' എന്ന വിരുതുപേർ..., 'ഉദ്ദണ്ഡഃ പരദണ്ഡഭൈരവ! ഭവദ്യാത്രാസു ജൈത്രശ്രിയോ ഹേതുഃ കേതുരതീത്യ സൂര്യസരണിം ഗച്ഛന്നിവാര്യസ്ത്വയാ; നോചേത്തല്പടസംപുടോദരലസച്ഛാർദൂലമുദ്രാദ്രവൽസാരംഗം ശശിബിംബമേഷ്യതിതുലാം ത്വൽ പ്രേയസീനാം മുഖൈഃ" എന്ന ശ്ലോകം രാജസദസ്സിൽവച്ചു ചൊല്ലിയപ്പോൾ വിദ്വാൻ മാനവിക്രമസാമൂതിരിയാൽ നൽകപ്പെട്ടതാണ്. *"ണാമഹേ അം വിമഹാരാ ഏണ കഅം", എന്ന 'മല്ലികാമാരുത' പ്രസ്താവന ഇതിനെ സാധൂകരിക്കുന്നു. ഈ നിലയിൽ, "പ്രക്രീഡൽക്കാർത്തവീര്യാർജ്ജുനഭുജവിധൃതോന്മുക്തസോമോദ് ഭവാംഭഃ സംഭാരാഭോഗഡംഭപ്രശമനപടുവാഗഗുംഭഗംഭീരിമശ്രീഃ; തുണ്ഡീരക്ഷോണിഖണ്ഡാദിഹ തവ വിഷയേ ഹിണ്ഡദുദ്ദണ്ഡസൂരിഃ സോയം തേ വിക്രമക്ഷ്മാവര! കിമു ന ഗതഃശ്രോത്രിയഃ ശ്രോത്രദേശം" ഈ ശ്ലോകത്തിനു സാംഗത്യം കാണുന്നില്ല. അതിരിക്കട്ടെ, ശാസ്ത്രികൾ 'മല്ലികാമാരുതം' എന്ന നാടകം ('പ്രകരണം') നിർമ്മിച്ചതിനു പകരമായി ഭട്ടതിരി ഉണ്ടാക്കിയ 'വസുമതീവിക്രമം' നാടകം സ്വാമികൾ വായിച്ചു. ഈ ഗ്രന്ഥം ഇതുവരെ പ്രസിദ്ധം ചെയ്തിട്ടില്ലാത്തതുകൊണ്ട്, 'ഉദ്ദണ്ഡകേസരി'യോടു 12 വയസ്സിൽ വാദിച്ചു ജയിച്ച ആ ദിവ്യപുരുഷന്റെ കവിതാമാധുരി അധികം പേർക്കും ആസ്വദിക്കാൻ കഴിഞ്ഞിട്ടില്ല. എന്നാൽ സ്വാമികൾ മൂലം അതിന്റെ ഛായ നമുക്കു ഗ്രഹിക്കാൻ ഭാഗ്യം സിദ്ധിച്ചിരിക്കുന്നു. ടി നാടകത്തിലെ നാന്ദിശ്ലോകം:

"ഭദ്രാണി ദൃഢയന്തു വഃ ശരശിഖാജാഗ്രന്മധൂളീഝരീ പാനൗത്സുക്യ പുരഃ പ്രധാവിത ഗുണപ്രത്യാജിഹീർഷാകുലാഃ; മുഷ്ട്യുല്പീഡിതകാർമ്മുകസ്രുതസുധാസ്വിന്നാംഗുളീപല്ലവാ വിശ്വാനന്ദവിധായിനോ രതിപതേവിക്രാന്തികോലാഹലാഃ". ശ്ലോകത്തിന്റെ ഗുണത്തെക്കുറിച്ചു പരിചിന്തനം ചെയ്വാനുള്ള അധികാരം സഹൃദയലോകത്തിനെന്നു വിടുന്നു. ഭട്ടതിരി ഈ വിധം അതിമാനുഷശക്തി കാട്ടിയതു 'ത്രിപുര' എന്ന ദിവ്യമന്ത്രത്തിന്റെ പ്രഭാവത്താലായിരുന്നത്രെ. സ്വാമികൾ കോഴിക്കോട്ടു താമസിച്ചു സുഹൃത്തുക്കളായ വിദ്വാന്മാരോടു ചേർന്നു ഗ്രന്ഥപാരായണാദിയാൽ ഓരോ തത്വങ്ങൾ ഗ്രഹിച്ചും ഗ്രഹിപ്പിച്ചുംവരവെ, അവിടെയുള്ള ചില ശിഷ്യന്മാരോടുകൂടി, 17 വർഷക്കാലമായി വായിൽ വല്ലതും വീഴുന്നെങ്കിൽ അതുമാത്രം ഇറക്കിക്കൊണ്ട് ഒരേ കിടപ്പിൽ അതിനടുത്ത സ്ഥലത്തു കിടന്നിരുന്ന, ഒരു മഹാനെ കാണാൻ പോയി. അവിടെ ചെന്നപ്പോൾ, കേട്ടതിൽ ഇരട്ടി അത്ഭുതം തോന്നത്തക്ക ഒരു കാഴ്ചയാണുണ്ടായത്. വെറും നിലത്തു ദണ്ഡപ്രായം ഒരാൾ കിടക്കുന്നു; ശ്വാസോച്ഛ്വാസമൊഴിച്ചു മറ്റു യാതൊരു വിധമായ ചേഷ്ടകളും അദ്ദേഹത്തിൽ കാണ്മാനില്ല. പ്രാണസ്പന്ദനംകൂടി ഇല്ലായിരുന്നുവെങ്കിൽ നിശ്ചേഷ്ടകാഷ്ഠതുല്യം എന്നല്ല മിക്കവാറും അതുതന്നെയെന്നു പറയാം. കൈകൊണ്ടൊരു വസ്തു തൊടുവാൻപോലും നിവൃത്തിയില്ലാത്തവിധം വളർന്നു നീണ്ടുനില്ക്കുന്ന നഖങ്ങൾ അപ്പോഴത്തെ അവസ്ഥാവലംബത്തിന്റെ കാലദൈർഘ്യത്തെ സൂചിപ്പിക്കുന്നു. കേശരോമങ്ങളും ഈ സൂചനയെ ബലപ്പെടുത്തുമാറ് തുല്യയോഗക്ഷേമങ്ങളായി കാണപ്പെടുന്നു.

*'നാമധേയമപി മഹാരാജേനകൃതം' പ്രാകൃതഭാഗത്തിന്റെ ഛായ.

കണ്ണുതുറന്നു പരിതസ്ഥിതങ്ങളെയോ, സ്ഥിതന്മാരേയോ നോക്കുന്ന രീതിയും അപ്പോൾ സ്വീകരിച്ചിരുന്നില്ല. എഴുന്നേറ്റിരുന്നും സംസാരിച്ചും കണ്ടിട്ടുണ്ടെന്ന് ആ ദിഗ്വാസികൾ ആരും തന്നെ പറഞ്ഞു കേട്ടില്ല. ഇങ്ങനെയുള്ള കാഴ്ചയും കേൾവിയുംകൊണ്ടു വിസ്മയഭരിതരായ ഒരു ജനസംഹതിയാൽ ആ മഹാൻ സർവദാ പരീതനായിരുന്നു. ഇതെല്ലാം കണ്ടു, "പരപ്രയുക്തേന ചിരം പ്രയത്നേനാവബോധനം" എന്നവിധം സമാധിപ്രധാനന്മാരായ 'വരിഷ്ഠ'ന്മാരുടെ പല കഥകളും സ്വാമികൾ സോദാഹരണം അവിടെക്കൂടിയിരുന്നവരെ ഗ്രഹിപ്പിച്ചു. ഇവിടെ ഒരു സംഗതികൂടി എനിക്കു പറയേണ്ടതുണ്ട്. എന്തെന്നാൽ, ഇങ്ങനെയുള്ളവരിൽ മാത്രമേ മൂഢന്മാർക്കു യഥാർത്ഥസന്ന്യാസിയെന്ന ബുദ്ധി ഉദിച്ചു കാണുന്നുള്ളൂ. ആഹാരം, വസ്ത്രധാരണം ഇവയിൽ ലൗകികരോടു തുല്യവൃത്തരായി കാണപ്പെട്ടാൽ ബ്രഹ്മവിന്മൂർദ്ധന്യനായാലും ശരി അദ്ദേഹത്തെ അല്പജ്ഞന്മാർ സന്ന്യാസിയല്ലെന്നു തീർച്ചപ്പെടുത്തി പരിഹസിക്കാൻ തുടങ്ങുകയായി. ഇവർ ക്കൊപ്പം ആഹാരം കഴിക്കുന്നതുകൊണ്ടു മഹാന്മാർ ആക്ഷേപാർഹന്മാരെന്ന് ഇക്കൂട്ടർ തീർപ്പെഴുതുന്ന പക്ഷം ഇവരെപ്പോലെ ശ്വസിക്കുക, ഇവരെപ്പോലെ പാഞ്ചഭൗതികദേഹം സ്വീകരിച്ചിരിക്കുക മുതലായ സമാനധർമ്മങ്ങളാൽ അജഗരവൃത്തികളായ വരിഷ്ഠാദികളും ഗർഹണീയരെന്നു വരും. അതിവർക്കു പക്ഷമാകുമോ? വേദവേദാംഗാദികൾ തീറുവാങ്ങിയതുപോലെ അതുകളിൽ ജന്മാവകാശബാദ്ധ്യതയുണ്ടെന്നു ഭാവിച്ചു ഞെളിയുന്നവരും, സദാ ഭക്ഷണപ്രിയന്മാരാകയാൽ ശ്വാസകോശങ്ങളിൽപോലും മാംസപേശികൾ നിറഞ്ഞതു നിമിത്തം വീർപ്പുമുട്ടി ഇടംവലം തിരിയാൻ നിവൃത്തിയില്ലാതെ ജഡശരീരം വലിച്ചിഴച്ചുകൊണ്ടു നടക്കുന്നവരുമായ ചില 'തന്തുലക്ഷ്യ'ന്മാർ കൂടി, ജീവിക്കാൻ മാത്രം ഭക്ഷിക്കുന്ന ബ്രഹ്മജ്ഞാനികളെ, ആഹാരമുള്ളതുനിമിത്തം സന്ന്യാസലക്ഷണസമ്പത്തിയില്ലെന്നും മറ്റും ആക്ഷേപിക്കുന്നതായി കേട്ടിട്ടുണ്ട്. ഈ വിധം ജല്പിക്കുന്നതിൽനിന്നും വക്താക്കളുടെ കിംചിജ്ഞത്വം വെളിവാകുന്നു എന്നല്ലാതെ എന്താണ് വരാൻ പോകുന്നത്? "ഗഹനാ കർമ്മണോ ഗതിഃ" കർമ്മത്തിന്റെ പോക്ക് ഇന്നവിധമെന്നു നിശ്ചയിക്കാൻ നിവൃത്തിയില്ല; എന്നാണല്ലോ ഭഗവദ്വചനം. ആ സ്ഥിതിക്കു പ്രാരബ്ധത്തിന്റെ പ്രേരണപോലെ ചിലർ ആഹാരാദി ഉപേക്ഷിച്ചിരിക്കാൻ ശക്തരാകുന്നു; ചിലർക്കതു സാധിക്കുന്നില്ല; എന്നല്ലാതെ ഇതുകൊണ്ട് ഒരു കൂട്ടർ സ്തുത്യരോ ഇതരർ അവമാന്യരോ ആകുന്നതെങ്ങനെ? പരമാർത്ഥജ്ഞാനം അഭ്യവഹാരത്തേയോ ഉപവാസത്തേയോ ആശ്രയിക്കുന്നില്ല. ഗൃഹത്തേയോ വനത്തേയോ സംബന്ധിക്കുന്നില്ല. അതു സർവദാ സർവത്തിലും സത്താമാത്രേണ സ്ഥിതി ചെയ്യുന്ന സ്വയംപ്രകാശസ്വരൂപമാകുന്നു. ഇപ്രകാരമാണ് പരമാർത്ഥവസ്തുസ്ഥിതി. എന്നാൽ ഈ കാണുന്ന കളികളെല്ലാം കർമ്മയന്ത്രത്തിന്റെ ചക്രഭ്രമണമാകുന്നു. ആകയാൽ 17 വർഷംകൊണ്ടൊരിടത്തു കിടക്കുന്നു എന്നു മുമ്പുപറഞ്ഞ മഹാനെ, "എഴീറ്റുപോയി വല്ലതും കഴിക്കണം." "ശരീരമാദ്യം ഖലു ധർമ്മസാധനം" എന്നല്ലെ പ്രമാണം, ഈ രീതിയിൽ ഗുണദോഷിക്കാനോ ഭക്ഷണംകഴിക്കുന്ന സന്യാസിയോട് 'ഊണുണ്ടെങ്കിൽ താൻ സന്യാസിയല്ല, എന്നു പറഞ്ഞു വക്കാണത്തിനു വട്ടം കൂട്ടാനോ നമുക്കാവശ്യമില്ലെന്നാണ് എന്റെ പക്ഷം. "നഹി ഭവതി യന്ന ഭാവ്യം ഭവതി ച ഭാവ്യം വിനാപിയത്നേന" എന്നുള്ളതിനാൽ അവശ്യംഭാവി അനുഭവിച്ചേ തീരൂ; തീർച്ചതന്നെ. അങ്ങനെ ആകുമ്പോൾ മേല്പറഞ്ഞ സന്യാസി കിടന്നു കഷ്ടപ്പെടുന്നല്ലോ എന്നാർക്കെങ്കിലും ദയാമയദൃഷ്ടിയുണ്ടാകുന്നെങ്കിൽ അതിനും അവകാശമില്ല. അതു നില്ക്കട്ടെ. അദ്ദേഹം കിടക്കുന്നിടത്തു വേറെ ചില സന്യാസികളും ഇരിപ്പുണ്ടായിരുന്നു. അതിലൊരാൾ സ്വാമികൾ വാദത്തിനു ചെന്നിരിക്കയാണെന്നു തെറ്റിദ്ധരിച്ചുകൊണ്ടു ഭൂരേണുഗണനയ്ക്കെന്നു തോന്നുമാറു തലതാഴ്ത്തി ഇരുന്നുകളഞ്ഞു. സ്വാമികൾ വിദ്യാമദം

തീണ്ടിയിട്ടില്ലാത്ത ഒരു വിശാലഹൃദയനാണെന്ന് ആ വിദ്വാൻ അപ്പോൾ അറിഞ്ഞിരുന്നില്ല. സ്വാമികൾ അവിടംവിട്ടു പോന്നശേഷം അടുത്ത ദിവസം സ്വാമികളുടെ ഒരു ശിഷ്യൻ തനിച്ചവിടെ ചെല്ലാനിടയായി. അപ്പോൾ സംഗതികളെല്ലാം ആ സന്യാസി മനസ്സിലാക്കി; തനിക്കുണ്ടായ മിത്ഥ്യാബോധത്തെ സംബന്ധിച്ചു സന്യാസി പശ്ചാത്തപിച്ച് ആ മനുഷ്യനോടു വളരെ ഒക്കെപ്പറഞ്ഞയച്ചു. അയാൾ തിരികെവന്ന് ഈ സംഗതി അറിയിക്കുമ്പോൾ, സ്വാമികൾ വിദ്വന്മാന്യനായി ഇപ്പോൾ സാമൂതിരി രാജാവായിരിക്കുന്ന 'കവിരാജ്' മാനവിക്രമ ഏട്ടൻ രാജാവവർകളുമായി സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. സ്വാമികൾ ഉണ്ടാക്കിയിട്ടുള്ള പുസ്തകങ്ങൾ അദ്ദേഹത്തിനും അദ്ദേഹത്തിന്റെ കൃതികൾ സ്വാമികൾക്കും അന്യോന്യം സംഭാവനചെയ്തു. കോവിലകം വക ഗ്രന്ഥശാലയിൽ ചില ഗ്രന്ഥങ്ങൾ നോക്കാൻ പോകണമെന്നു സ്വാമികൾ ആവശ്യപ്പെട്ടതനുസരിച്ചു ടി. കവിരാജൻ അനന്തിരവന്റെ പേർക്ക് ഒരെഴുത്തു കൊടുത്തു. അതുകൊണ്ടുചെന്നു കൊടുത്തതു സ്വാമികളുടെ ശിഷ്യനായ അവിടത്തുകാരനൊരാൾ ആയിരുന്നു. കത്തു വാങ്ങി നോക്കിയ ഉടൻ അതിന്റെ ആപാതാവലോകനംകൊണ്ട് ആശ്ചര്യഭരിതനായി ഇങ്ങനെ ഉറക്കെ വായിച്ചു. "ഈ വരുന്ന ആൾ നല്ല യോഗ്യനാണ്; സംസാരിക്കുമ്പോൾ മനസ്സിലാകും; പറയുന്ന ഗ്രന്ഥങ്ങൾ കാണിച്ചുകൊടുക്കണം." അനന്തരം, "വിദ്വദവതംസമായ ആ കവിരാജൻ, അദ്ദേഹം ആരെക്കുറിച്ചും ഇങ്ങനെ പറകയില്ല; ഇതിൽനിന്നും ആളിന്റെ യോഗ്യത എനിക്കു മനസ്സിലായി" എന്ന് ആ രാജകുമാരൻ പറഞ്ഞു. സ്വാമികൾ ചെന്നപ്പോൾ ഹൃദയപൂർവം ബഹുമാനിച്ചിരുത്തി അദ്ദേഹം ആവശ്യപ്പെട്ട പുസ്തകങ്ങൾ കൊടുത്തു. ചില ഗ്രന്ഥങ്ങൾ വായിച്ചിട്ടു സ്വാമികൾ അവിടെനിന്നും പോയി. പിന്നീട് ഇഷ്ടമിത്രമായ 'കേരളവിദ്യാശാലാ' (College) സംസ്കൃതപണ്ഡിതൻ നാരായണശാസ്ത്രികളെക്കണ്ടു കുശലം പറഞ്ഞു. അദ്ദേഹം അന്നു 'മാർക്കണ്ഡചരിതം' എന്ന സംസ്കൃതപദ്യഗ്രന്ഥം എഴുതിക്കൊണ്ടിരിക്കയായിരുന്നു. തീർന്നിടത്തോളംഭാഗം സ്വാമികളെ കേൾപ്പിച്ചു. നാരായണീയംപോലെ ഭക്തിരസപരിപൂർണ്ണമായ ഒരു കാവ്യമായിരിക്കുന്നു എന്നു സ്വാമികൾ അഭിപ്രായപ്പെട്ടു. അവിടെനിന്നു പോരുംവഴി, സ്വാമികളുടെ ആശ്രമത്തിൽ മുമ്പു ചെന്നിട്ടുള്ള ആളും ആപ്തമിത്രവുമായ ശിവാനന്ദസ്വാമിയെക്കാണുന്നതിനിടയായി. ഇദ്ദേഹം 'ഋഷീകേശ'ത്തു പാർത്തു വ്യാകരണവും വേദാന്തവും മറ്റും പഠിച്ച വിദ്വാനായ ഒരു സന്ന്യാസിവര്യനാണ്. സ്വാമികൾ അദ്ദേഹവുമായി സംസാരിച്ചു പിരിഞ്ഞശേഷം മറ്റെങ്ങും അധികം താമസിക്കാതെ പരമഗുരുപാദങ്ങൾ അധിവസിക്കുന്നിടത്തു വന്നു പ്രണാമപരംപരയാലാരാധിച്ച് അദ്ദേഹത്തോടൊന്നിച്ചു താമസിച്ചു.

ഈ കാലത്തു സ്വാമികളുടെ ഇഷ്ടനും കൊച്ചി ചീഫ് കോടതി വക്കീലുമായിരുന്ന ഒരു മാന്യനോടുകൂടി 'സ്വാമിആനന്ദജി' എന്ന ബംഗാളിസന്യാസി അവിടെ ചെന്നിരുന്നു. അദ്ദേഹത്തിന് ഇംഗ്ലീഷുഭാഷയിൽ നല്ല പാണ്ഡിത്യവും സംസ്കൃതത്തിൽ സാമാന്യജ്ഞാനവും ഉണ്ടായിരുന്നു. അദ്ദേഹവുമായി സ്വാമികൾ പല വിഷയത്തെക്കുറിച്ചും സംസാരിച്ചു എങ്കിലും വിശേഷാൽ മലയാളത്തിലെ ആചാരങ്ങളെപ്പറ്റി അധികം പറഞ്ഞു. ഇടയ്ക്കിടയ്ക്കു ശാസ്ത്രീയവിഷയങ്ങളെ സംബന്ധിച്ച് അദ്ദേഹം ചെയ്ത പ്രശ്നങ്ങൾക്ക്, സ്വാമികൾ സംസ്കൃതമവലംബിച്ച്, വിസ്തൃതമായ വിവരണം നൽകിയതായി അറിവുണ്ട്. രേഖകൾ കിട്ടിയിട്ടില്ലാത്തതുകൊണ്ടു സംഭാഷണം പകർത്താൻ സൗകര്യമില്ലാതെ തീർന്നു. ഒരുദിവസം ഒരുമിച്ചു താമസിച്ചശേഷം അദ്ദേഹം, അകവൂർ മനയ്ക്കലേക്കും അവിടുന്നു ഭഗവല്പാദാചാര്യസ്വാമികളുടെ ജനനസ്ഥലമായ കാലടിയിലേക്കുമായി, പോയി. സ്വാമികൾ ആ പുണ്യഭൂമി സന്ദർശിച്ചിരുന്നതുകൊണ്ടു അപ്പോൾ കൂടിപ്പുറപ്പെട്ടില്ല. ആദി

ജഗൽഗുരുവിന്റെ ജനനസ്ഥലം കുംഭകോണമാണെന്നും മറ്റും ചില പണ്ഡിതന്മാർക്കഭിപ്രായഭേദമുണ്ട്. എന്നാൽ ഇനിയും ആ കൂട്ടർ നിർല്ലജ്ജം ഈ വിധം പറയാനിടയാകാതിരിക്കത്തക്കവണ്ണം ഈയിടെ സമാധിയായ ശൃംഗേരി "ശ്രീസച്ചിദാനന്ദശിവാഭിനവനൃസിംഹഭാരതിസ്വാമി" എന്ന ശങ്കരാചാര്യർ "ശ്രീചന്ദ്രമൗളീശ്വരശാരദാ"ദി പ്രതിഷ്ഠാപനങ്ങൾകൊണ്ട് 'കാലടി' തന്നെ ജന്മഭൂമിയെന്നു വ്യവസ്ഥാപിച്ചു കഴിഞ്ഞിരിക്കുന്നു. ആചാര്യസ്വാമികളുടെ വേർപാടോടുകൂടി പ്രധാനസ്ഥലം മിക്കതും നശിച്ചുകിടക്കയായിരുന്നു. ലോകഗുരു തന്റെ മഹത്വമേറിയ തൃക്കൈകൾകൊണ്ടുതന്നെ അരണി (നാരുംകമ്പ്) കടഞ്ഞ് അഗ്നിയുണ്ടാക്കി സ്വമാതാവിനെ സംസ്കരിച്ച സ്ഥലമാണ് അവിടെ പ്രാധാന്യത്തെ അർഹിക്കുന്നത്. അദ്ദേഹം ഏകാകിയായിരുന്നതുകൊണ്ട് അമ്മയെ സംസ്കരിച്ചതു 'മന'യുടെ നടുമുറ്റത്തായിരുന്നു. അന്ന് ആ ഇല്ലത്തിന്റെ പേർ 'കൈപ്പിള്ളി' എന്നായിരുന്നത്രെ. ഇപ്പോൾ ആ സ്ഥലത്തിന്റെ മഹിമയ്ക്കു തക്ക യോഗ്യതകൾ മേല്പറഞ്ഞ സ്ഥാപനാദികൾ നിമിത്തം ഉണ്ടായിരിക്കുന്നു എന്നു കാണാം.

മുമ്പു പലയിടത്തും പ്രസ്താവിച്ചിട്ടുള്ള ബിമലപ്രസാദസിദ്ധാന്തസരസ്വതി എന്ന സ്നേഹിതൻ ഈ സന്ദർഭത്തിൽ സ്വാമികൾക്കയച്ച ഒരെഴുത്തു താഴെ ചേർക്കുന്നു:

ശ്രീമായാപുരം ക്ഷേത്രം
ബംഗാൾ
01-12-1905

പ്രിയസുഹൃത്തേ!

കുറെ അധികംനാളായി അവിടുന്നൊരെഴുത്തു കിട്ടിയിട്ട്. അങ്ങു സൗഖ്യമാർന്നിരിക്കുന്നു എന്നു ഞാൻ വിശ്വസിക്കുന്നു. അങ്ങേയ്ക്ക് മാദ്ധ്വബ്രാഹ്മണരേയും പരിചയം കാണുമെന്നു ഞാൻ വിചാരിക്കുന്നു. ആ വംശത്തെപ്പറ്റി ചരിത്രസംബന്ധമായി ചിലത് എനിക്കറിയേണ്ടതുണ്ട്. മാധ്വവൈഷ്ണവന്മാരുടെ നടപടി വിവരങ്ങളെയോ ചരിത്രത്തേയോ പറ്റി സംസ്കൃതത്തിലോ ഇംഗ്ലീഷിലോ വല്ല പുസ്തകവുമുണ്ടോ എന്നറിയിച്ചു തന്നാൽ കൊള്ളാമായിരുന്നു. മംഗലാപുരം ഉഡുപ്പിലാണ് മാദ്ധ്വവൈഷ്ണവസന്യാസികളുടെ പ്രധാനസങ്കേതമെന്നു ഞാൻ കേട്ടിട്ടുണ്ട്. ആ മഠത്തിലെ പണ്ടുമുതൽ ഇന്നുവരെയുള്ള സന്യാസിമാരുടെ ഒരു ലിസ്റ്റും ആ ഇനക്കാരുടെ സകല മഠങ്ങളുടെയും ഒരു ചരിത്രവും എനിക്കു ലഭിച്ചാൽ കൊള്ളാമെന്നാശയുണ്ട്. ഈ സംഗതിയിൽ വേണ്ട അറിവുതരുന്നപക്ഷം ഞാൻ എന്നും അങ്ങേയ്ക്കു കടപ്പെട്ടിരിക്കും.

എന്നു വിശ്വസ്തനായ
ബിമലപ്രസാദസിദ്ധാന്തസരസ്വതി

ഈ പണ്ഡിതൻ ആംഗലസംസ്കൃതഭാഷകളിലുള്ള ചരിത്രവിഷയം, സ്വാമികളോട്, അറിവാനാവശ്യപ്പെട്ടിരിക്കുന്നതിൽനിന്നും സ്വാമികളുടെ ഈദൃശവിഷയങ്ങളിലെ അഗാധജ്ഞാനം ഇഷ്ടനായ ഇദ്ദേഹം അറിഞ്ഞിട്ടുണ്ടെന്നുവരുന്നു. മതിയായ തെളിവുസഹിതം അദ്ദേഹത്തിന് ഒരുവിധം തൃപ്തികരമാംവണ്ണം ഈ വിഷയത്തെക്കുറിച്ചു സ്വാമികൾ എഴുതി അയച്ചിരുന്നു. അതിനെ അനുമോദിച്ച് അധികം താമസിക്കാതെ അയച്ച ടിയുടെ വേറൊരു കത്ത്:

ശ്രീമായാപുരം ക്ഷേത്രം
ബംഗാൾ 14 ഏപ്രിൽ 1906

പ്രിയസഖ!

ശ്രീ 'ആനന്ദതീർത്ഥ'രെപ്പറ്റി അങ്ങു വളരെ ദയയോടെ ചില സംഗതികൾ സംഗ്രഹിച്ചു. കഴിഞ്ഞ ഫെബ്രുവരി 15-ാംതീയതി എനിക്കയച്ച സവിശേഷലേഖനം ഞാൻ കൈപ്പറ്റിയിരിക്കുന്നുയെന്നു താഴ്മയായി അറിയിച്ചുകൊള്ളുന്നു. അങ്ങയുടെ ഇനിയുണ്ടാകുന്ന യാത്രയിൽ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ജാതിയെയും സംബന്ധിച്ച് കുറെക്കൂടി അറിവുസമ്പാദിച്ച് എനിക്കയച്ചുതന്നാൽ ഞാൻ അതിസന്തുഷ്ടനായിഭവിക്കും. അങ്ങു സുഖമായിരിക്കുന്നു എന്നു ഞാൻ വിശ്വസിക്കുന്നു.

അങ്ങയുടെ പരമാർത്ഥസ്നേഹിതൻ
ബിമലപ്രസാദസിദ്ധാന്തസരസ്വതി

ഇതിലെ ആശാവേശത്തെയും സ്വാമികൾ പിന്നീടൊരു മറുപടികൊണ്ടു പൂരിപ്പിച്ചിരുന്നു. എന്നാൽ അവയൊന്നും കിട്ടായ്കയാൽ ഇവിടെ ചേർക്കാൻ നിവൃത്തിയില്ലാതെ വന്നു. സംസ്കൃതത്തിലും ഇംഗ്ലീഷിലും അതിയായ പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ള വിദേശീയ വിദ്വാന്മാർ ഈ തരം സന്ദേഹങ്ങൾ പരിഹരിക്കയെന്നല്ല പലതും സ്വാമികളിൽനിന്നു ഗ്രഹിച്ചുപോരുന്നു. എന്നാൽ തന്നാട്ടുകാരിൽ അധികം പേർ ഈ വിദ്വൽപ്രസൂനത്തിന്റെ പരിമളം വേണ്ടപോലെ അനുഭവിക്കുന്നോ എന്നു സംശയമുണ്ട്.

സ്വാമികൾ പലതവണ ചിദംബരം എന്ന പുണ്യസ്ഥലത്തെ സന്ദർശിച്ചിട്ടുണ്ടെന്ന് അതീതകഥാഭാഗങ്ങൾകൊണ്ടു മനസ്സിലാകുന്നല്ലോ. ഈ കാലത്തും അതുപോലെ അവിടം വരെ ഒരു ചെറിയ യാത്രചെയ്തിരുന്നു. അപ്പോഴാണ് സ്വാമികൾ 'ആകാശലിംഗം' എന്നും 'ചിദംബരരഹസ്യം' എന്നും മറ്റുംപറയുന്ന പ്രധാനസ്ഥലം ദർശിച്ചത്. സാധാരണ യാത്രക്കാർ മുതലായവർ 'നടരാജ'നെ ദർശിച്ചുപോരികയാണ് പതിവ്. ചിദംബരരഹസ്യം ദർശിക്കണമെങ്കിൽ ശ്രീകോവിലിനുള്ളിൽ പ്രവേശിക്കണം. ഇതു ദീക്ഷിതന്മാരുടെ പ്രത്യേകാനുകൂല്യം കൂടാതെ സാധ്യമല്ല. ഭാരതഖണ്ഡത്തിലെ സകല ക്ഷേത്രങ്ങൾക്കുള്ളിലും ജഗൽഗുരു എന്ന നിലയിൽ, പല്ലക്കിലിരുന്നു നിർബാധം സഞ്ചരിക്കാവുന്ന ശൃംഗേരിമഠാധിപതിക്ക് അവിടെ പ്രവേശം കൊടുത്തില്ലത്രെ. അവർ പൂജിച്ചു തീർത്ഥം, പ്രസാദം മുതലായതു കൊടുക്കുന്നതല്ലാതെ ശൃംഗേരിസ്വാമികൾ പൂജചെയ്വാനൊ അദ്ദേഹത്തിന്റെ കയ്യിൽനിന്നു തീർത്ഥാദികൾ സ്വീകരിപ്പാനോ ദീക്ഷിതന്മാർക്കു സമ്മതിയില്ലെന്നുള്ളതാണ് അദ്ദേഹത്തെ അവർ തടയാനുണ്ടായ കാരണം. മറ്റു ക്ഷേത്രങ്ങളിലെന്നപോലെ ഒരേ അർച്ചകൻ ഇടവിടാതെ അനേകദിവസം പൂജ നടത്തുകയെന്നതു ചിദംബരത്ത് ഒരിക്കലും പതിവില്ല.

*"... യഥാവിധി വിധായൈവം കർമ്മാദൗ ശുദ്ധവിഗ്രഹഃ; ആത്മനശ്ചൈതന്യകലാം ന്യസ്യാർച്ചാസ്വാരഭേൽ ക്രിയാഃ ||... കൃത്വൈവം ദ്വാദശ ദിനാന്യർച്ചകഃ സ്യാന്മൃതപ്രഭഃ; തതഃ ക്ഷേത്രവിരോധം പ്രാക്കൃത്വാ കുര്യാദ്ബഹിശ്ചതം..." ഈ പ്രമാണപ്രകാരം നോക്കുമ്പോൾ, 12 ദിവസം വിധിപ്പടിപൂജിക്കുന്നവൻ ഹതപ്രഭനായിത്തീരുകയാൽ ക്ഷേത്രവി

*ഈ പ്രമാണം പരമഗുരുപാദരുടെ സംഗ്രഹത്തിൽനിന്ന് കിട്ടിയതാണ്.

രോധം ചെയ്തു പുറത്താക്കപ്പെടാനർഹനാകുന്നു എന്നു കാണാം. ഈ സ്ഥിതിക്കു ചിദംബരത്തെ അർച്ചനയ്ക്കു ദിവസംപ്രതി ദീക്ഷിതന്മാർ മാറുന്ന നടപടി ശാസ്ത്രാനുഗുണമാണല്ലോ. സ്വാമികളെ ചിദംബരരഹസ്യം ദർശിപ്പിച്ചതു മുമ്പു പറഞ്ഞിട്ടുള്ള ശാബ്ദികധുരന്ധരൻ പാർവതിനാഥദീക്ഷിതരായിരുന്നു. തിരിയെ മടങ്ങുമ്പോൾ തഞ്ചാവൂർ താമസിച്ച് 'സരസ്വതിമാൽ' ഗ്രന്ഥശാലയും പിന്നീട് 'കൂടൽമാണിക്യം' എന്ന ദിവ്യക്ഷേത്രത്തെയും ദർശിച്ചു. ഏതാവല്പര്യന്തം സാർവമാന്യമായി സുപ്രസിദ്ധമായിരിക്കുന്ന ടി സ്ഥാനത്തിന്റെ അധിപതിയായ 'തച്ചുടയ (കൈമൾ)തമ്പുരാനേ'യും സ്വാമികൾ ചെന്നു കണ്ടു. ഇദ്ദേഹം അനേകസഹസ്രാബ്ദങ്ങൾക്കുമുമ്പു മുതൽ മലയാളത്തിൽ 'ബ്രഹ്മക്ഷത്രപതി' എന്ന നിലയിൽ വാണിരുന്ന മാന്യസ്ഥാനത്തേക്ക് അവരോധിച്ച സന്യാസിയാണ്. ശൃംഗേരിമഠത്തിൽ സ്ഥാനാരോഹണം ചെയ്യിക്കുന്നതിനു മൈസൂർ മഹാരാജാവിനുള്ള പ്രത്യേക അധികാരംപോലെ ടി സ്ഥാനത്ത് ഒരാളെ പ്രതിഷ്ഠിക്കുന്നതിനു കുലശേഖരപ്പെരുമാൾക്ക് – തിരുവിതാംകൂർ മഹാരാജാവിന് – അധികാരമുണ്ട്. ഇതിനെ സംബന്ധിച്ച് തിരുവിതാംകൂറും കൊച്ചിയുമായുണ്ടായ വ്യവഹാരം ബ്രിട്ടീഷിൽനിന്നും തിരുവിതാംകൂറിന് ഗുണമായി മുമ്പൊരിക്കൽ തീർച്ചചെയ്തിരുന്നു. ഇപ്പോൾ ആവർത്തിച്ചതിൽ പുനരാവൃത്തിയില്ലാത്തവിധം ഉണ്ടായ ഫലവും അറിയാമല്ലോ. സ്ഥാനാധിപതിയായി തിരുവിതാംകൂറിൽനിന്നും ഒരു 'നായരെ'യാണ് വാഴിക്കുക പതിവ്; എങ്കിലും സകല സംസ്കാരങ്ങളും കഴിച്ചു പംക്തിപാവനൻ ആക്കിയ ശേഷമേ സ്ഥാനാരോഹണം ചെയ്യിക്ക പതിവുള്ളൂ. ഇങ്ങനെ ആ സ്ഥാനത്തിൽ അഭിഷേകം ചെയ്തു കഴിഞ്ഞാൽ ചില പ്രത്യേക ബ്രാഹ്മണരും ഒരു രാജപ്രതിനിധിയും ചേർന്ന് ഇദ്ദേഹത്തെ പല്ലക്കിൽ എടുക്കണമെന്നും ഒരു നിയമമുണ്ട്. പരശുരാമന്റെ 'മുക്കുവബ്രാഹ്മണർ' മധ്യ ഇൻഡ്യയിൽ വച്ചു വളഭിപ്രഭുവായ മയൂരവർമ്മരാജാവിന്റെ പല്ലക്കു ചുമന്ന കഥ ഇവിടെ ഓർമ്മയിൽ വരുന്നു. മേൽ പ്രസ്താവിച്ച സ്ഥാനംപോലെ ഇത്ര മാന്യമായതും മഹത്വമേറിയതുമായ സ്ഥാനം മലയാളത്തിൽ ഒരുകാലത്തുമില്ലായിരുന്നു എന്നുതന്നെ പറയാം. സ്കാന്ദത്തിൽപോലും തച്ചുടതമ്പുരാനെക്കുറിച്ചു വർണ്ണിച്ചിട്ടുള്ളതായിക്കാണുന്നു. ഇപ്രകാരം സ്ഥാനമഹിമയും പ്രഭാവവുമുള്ള ഇദ്ദേഹത്തിനു സ്വാമികൾ ചില പുസ്തകങ്ങൾ സമ്മാനിച്ചു. വളരെ നേരം പല കാര്യങ്ങളെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു. രണ്ടുദിവസം താമസിക്കണമെന്ന് അദ്ദേഹം നിർബന്ധിച്ചു എങ്കിലും സംഗതിവശാൽ യാത്ര പറഞ്ഞു പുറപ്പെട്ടു. നേരെ "തിരുവഞ്ചക്കുള"ത്തേക്കു പോന്നു. ഈ സ്ഥലം ചേരമാൻപ്പെരുമാളുടെ വാഴ്ചസ്ഥാനവും കുലശേഖരപ്പെരുമാളുടെ ജന്മഭൂമിയുമാണ്. അതിനാൽ ഇവിടം ചരിത്രപ്രസിദ്ധമാണെന്നു പറയേണ്ടതില്ലല്ലോ. "സുന്ദരമൂർത്തിനായനാർ" എന്ന ദ്രാവിഡപരമാചാര്യൻ ഇവിടെ, അദ്ദേഹത്തിന്റെ ശിഷ്യനായ പെരുമാളോടുകൂടി വളരെനാൾ പാർത്തിട്ടുണ്ടെന്നും മറ്റുമുള്ള സ്ഥലചരിത്രസംബന്ധമായ പല സംഗതികളും സ്വാമികൾ അവിടുത്തെ ആവാസംകൊണ്ടു മനസ്സിലാക്കി. ഏതാനും ദിവസം കഴിഞ്ഞ് അവിടെനിന്നും പോന്നു പരമഗുരുപാദരോടൊന്നിച്ചു മുമ്പോൽ താമസിച്ചു. ഇപ്രകാരം പരമഗുരുപാദരോടൊന്നിച്ചു വിശ്രമിച്ചരുളുന്ന അവസരത്തിൽ ..., "ഗേഹമേവോപശാന്തസ്യ വിജനം ദൂരകാനനം; അശാന്തസ്യാപ്യരണ്യാനി വിജനാ സജനാപുരീ" എന്ന വാസിഷ്ഠമഹാരാമായണപ്രകാരം ബ്രഹ്മവിത്തിനു വീടുംകാടും സമംതന്നെയെങ്കിലും 'ജീവന്മുക്തിസുഖം' ലോകവ്യാപാരലോപത്തെ ആശ്രയിച്ചുണ്ടാകുന്നതാകയാൽ "അദ്വൈതം സമനുപ്രാപ്യ ചോരവദ്ദൂരതോ വസേത്", "കാരാഗാരവിനിർമ്മുക്തചോരവദൂരതോ വസേൽ" എന്നും മറ്റുമുള്ള പ്രമാണാനുരോധേന വിദൂരദേശസഞ്ചാരം തന്നെ നല്ലതെന്നുറച്ചു മടങ്ങിവരവു കരുതാതെ യാത്ര ചെയ്വാൻ അനുമതി ലഭിക്കണമെന്നു സ്വാമികൾ പലതവണ അപേക്ഷിച്ചിരുന്നു. അപ്പോൾ

ഒക്കെ പരമഗുരുപാദർ അതിനെ നിഷേധിക്കയാണ് ചെയ്തത്. എന്നാൽ ഒടുവിലത്തെ പ്രാവശ്യം ഇങ്ങനെ അരുൾ ചെയ്തു. "നമ്മെക്കൊണ്ടിവിടെ വല്ലവർക്കും ഉണ്ടാകാനിരിക്കുന്ന ഉപകാരങ്ങൾ കെടുത്തിക്കളയരുത്; തന്നെയുമല്ല അങ്ങനെയുള്ള യാത്ര എന്റെ ദേഹപാതാനന്തരമാണ് യുക്തമെന്നും തോന്നുന്നു; അതല്ല ഇനിയും നിർബന്ധമാണെങ്കിൽ പൊയ്ക്കൊള്ളണം; എന്റെ മനസ്സാലെ അനുവദിക്കയില്ല." ഇങ്ങനെ തീർച്ച കല്പിച്ചശേഷം, അതു സ്വാമികൾക്കു സങ്കടകരമായിരിക്കുമെന്നു കരുതി, ഒരെഴുത്തെഴുതി സതീർത്ഥ്യനായ പത്മനാഭദേശികൻ മുഖേന സ്വാമികൾക്കു കൊടുത്തു. അതിലെ വാചകം ഇങ്ങനെയായിരുന്നു: "പ്രസ്ഥാനത്തിനു ഞാൻ തടസ്ഥക്കാരനല്ല. പോകണമെന്നു നിശ്ചയിക്കുന്നപക്ഷം ചരിത്രസംഗ്രഹത്തിനുള്ള സകല വിവരങ്ങളും ഈ ആളെ ഏല്പിച്ചിട്ടു വേണം യാത്ര. അഹമേവത്വം, ത്വമേവാഹം ഭേദലേശമില്ല." ഈ എഴുത്തു കണ്ടപ്പോൾ ഹർഷാശ്രുമിഷേണ സ്വാമികളുടെ ദേശസഞ്ചരണാശ ബഹിർഗ്ഗമിച്ചു. അനന്തരം പരമഗുരുപാദരുടെ ഹിതമറിഞ്ഞ് അദ്ദേഹത്തോടൊരുമിച്ചു ഗോവിന്ദബ്രഹ്മാനുഭൂതിയുടെ ദേവാലയത്തിൽ അധിവസിക്കുമ്പോൾ 'വാസ്തുബലി'ക്കു ഹിംസ പാടില്ലെന്നുള്ള വിഷയത്തെ 'അധികരിച്ച്' സ്വാമികൾ ഒരു തച്ചുശാസ്ത്രജ്ഞനെതിരായി അയച്ചുകൊടുത്തിരുന്ന ഒരു ദീർഘലേഖനത്തിലെ പ്രധാനാംശം താഴെ ചേർക്കുന്നു.

"... ഞങ്ങൾക്കും ഒരു പുതിയ കെട്ടിടമുള്ളതുകൊണ്ടുപരമസിദ്ധാന്തം ബലിവിഷയകമായി വന്നിരിക്കുന്നതു നിവൃത്തിയാക്കി തരുന്നതിലേക്കു സ്വന്തവൃത്തി നിലനില്ക്കുമാറാകട്ടെ! 'ശിവഭട്ടാര'പ്രോക്തമായ 'വാസ്തുഹൃദയ'ത്തിൽ, വിപ്രതിപത്തി നിരാകരണപൂർവകം, സ്ഥാപിതമായ കൂഷ്മാണ്ഡാദി ബലികരണം പോരെന്നും ആ സ്ഥാനത്തു "ഗഡ്ഡലികാപ്രവാഹന്യായേന" പൃഥഗ്ജനങ്ങളാൽ അവിച്ഛേദാനുഷ്ഠിതബലിതന്നെ വേണമെന്നും നിങ്ങൾ ശഠിക്കുന്നതിന്റെ താല്പര്യമെന്ത്? ശാസ്ത്രംകൊണ്ടോ, നടപ്പുകൊണ്ടോ, ശാസ്ത്രാചാരോഭയപക്ഷപാതിത്വംകൊണ്ടോ? ശാസ്ത്രംനിമിത്തമെങ്കിൽ അതേത്? ഉത്സർഗ്ഗരൂപമോ, അപവാദരൂപമോ? തദുഭയവിലക്ഷണമോ? ആദ്യത്തേതെങ്കിൽ ഇതരത്തിന് എന്തു ഗതി? അതല്ല, രണ്ടാമത്തേതെങ്കിൽ 'ഘട്ടകുടീപ്രഭാത'ന്യായത്തെ അനുസരിച്ചു പരപക്ഷപന്ഥാവിനെ സമാശ്രയിക്കയാൽ ഒന്നും പറയേണ്ടതില്ല. ഒടുവിലത്തേത് അസംഭാവ്യദോഷദൂഷിതമാണ്. നിങ്ങൾക്കുള്ള പ്രമാണം ശ്രുതിയോ, സ്മൃതിയോ? അവ അന്യോന്യവിരുദ്ധമായിക്കണ്ടാൽ ഏതിനെ സ്വീകരിക്കും? എല്ലാം ഒരുപോലെ ഗ്രാഹ്യമോ? അതല്ല ഏകദേശാംശം സ്വീകാര്യമെന്നുംശേഷം ത്യാജ്യമെന്നുമാണോ അഭിപ്രായം? ആദ്യപക്ഷത്തിൽ, അന്യോന്യവിരുദ്ധപ്രമാണങ്ങളെ ഒന്നായി ഗ്രഹിക്കകൊണ്ട് ആചരണത്തിനു നിവൃത്തിയില്ലെന്നാകും. ചരമപക്ഷം ഉപാദേയമെങ്കിൽ 'അർദ്ധജരതീ' ന്യായാപാതദോഷം വന്നുവശാവും. പ്രബലപ്രമാണസാധിതഭാഗം കൈക്കൊള്ളുമെന്നു പറഞ്ഞാൽ പ്രാമാണ്യം എങ്ങനെയാണ് കല്പിക്കപ്പെടുന്നതെന്നു ചോദ്യം. യുക്ത്യനുഭവങ്ങളാലോ, വക്തൃപ്രാമാണ്യ സാപേക്ഷമായോ? ഈ രണ്ടുവിധത്തിലും കൂടിയാണെങ്കിൽ എതൃകക്ഷിയും താദൃശയോഗ്യതയുള്ള പ്രമാണം സ്വപക്ഷസ്ഥാപനത്തിൽ ആധാരമാക്കുന്നപക്ഷം അതിനെന്തു പരിഹാരം? അതു സ്വയം കണ്ടറിഞ്ഞതല്ലാത്തതിനാൽ സദോഷമെങ്കിൽ നിങ്ങളുടേത് ആരെഴുതിയതെന്നുള്ളതിൽ ദൃക്സാക്ഷിയുണ്ടോ? കപടശാസ്ത്രോൽഭ്രാന്തയായ ധിഷണ അതോട് അധികം പരിചയിച്ചവർക്കല്ലെ പകരുക. ഇനിയും, കണ്ടറിയാത്ത സ്വർഗ്ഗം, മോക്ഷം, ഈശ്വരൻ, അദൃഷ്ടം, രാജാക്കൾ ഇവയൊക്കെ എങ്ങനെ വിശ്വസിക്കും? ഇവയൊന്നും കാണാത്തതിനാൽ സത്യമായിക്കരുതുന്നില്ലെന്നു പറയുന്നു എങ്കിൽ അസത്യഭാഷിത്വദോഷമുണ്ട്. (യഥേച്ഛാചാരം) തോന്ന്യാസം പ്രവർത്തിക്കായ്കയാൽ താങ്കൾക്കി

തിൽ അസ്തിത്വബുദ്ധിയുണ്ടെന്നനുമിക്കേണ്ടിയിരിക്കുന്നു. പ്രാണിബലി വിശേഷപ്പെട്ടതെന്നു വരുന്നപക്ഷം ഉത്തമജന്മമുടയവരെ (ബ്രഹ്മഗോഗണത്തെ) ബലികൊടുക്കുവാൻ എന്തുകൊണ്ടു വിധിക്കുന്നില്ല? സ്വയം നാസ്തികനായിരുന്നു നിയമിക്കുകയാണെങ്കിൽ ക്ഷേമാകാംക്ഷികൾ എന്തിനതുകൈക്കൊള്ളണം? പ്രമാണമാത്രത്വം സ്വീകാരകാരണമെങ്കിൽ നമ്പ്യാതിമാമങ്കകൾക്കു പാതിവ്രത്യമരുതെന്നും ബ്രാഹ്മണരാൽ പ്രവേശിക്കപ്പെടുവാൻ തക്കവരാണിവരെന്നും പറയുന്ന കേരളമാഹാത്മ്യം മൂലഗ്രന്ഥം എന്തുകൊണ്ടു കൈക്കൊള്ളുന്നില്ല? ഇഷ്ടസിദ്ധ്യഭാവത്താലെങ്കിൽ ന്യായസ്ഥനല്ലെന്നാകയില്ലേ? അപ്പോൾ താങ്കൾ പറയുന്നതെങ്ങനെ ഗ്രാഹ്യമാകും? നിങ്ങൾക്കീപാതിവ്രത്യാദിവിഷയത്തിൽ എന്തുപ്രമാണമുണ്ട്? "യുക്തിയുക്തം വചോഗ്രാഹ്യം നതുപൂരുഷഗൗരവാൽ" എന്ന പഴംചൊൽപ്രകാരം വല്ലവരും എടുക്കുന്നതായാൽ അനവധികാലം മംഗലമായി നിവസിക്കേണ്ട സ്ഥലത്തു ജീവിഹിംസയും മറ്റും യുക്തമോ? ബലി, സ്ഥാനക്കാരൻ കൊടുക്കയാണോ? അങ്ങും തൽസ്ഥാനിയായി കൊടുക്കുമോ? കൊടുപ്പിക്കയാണെങ്കിൽ ആ നിർദ്ദേശം വിധായകമോ? അനുവാദകമോ? കഴുത്തിലേതു വൈതരണിപ്പാലത്തിനുള്ളതോ? തൂങ്ങുവാനുള്ളതോ? സാക്ഷാൽ ബ്രഹ്മസൂത്രമൊ? അതിന്റെ ലക്ഷണമാണോ ഇത്? ഇതു ഹിംസാവിധായകമോ? കാവ്യാദികളിൽ അലങ്കാരമെന്നപോലെ ശാസ്ത്രങ്ങളിൽ അർത്ഥവാദമെന്നൊന്നുള്ളതു ഗ്രഹിച്ചിട്ടുണ്ടോ? "പ്രാശസ്ത്യനിന്ദാന്യതരലക്ഷണം വിധിശേഷഭൂതം വാക്യമർത്ഥവാദഃ" എന്നാണല്ലോ ലക്ഷണം. അതുകൊണ്ടു ശാസ്ത്രം ആചാര്യോപദേശത്തെ അപേക്ഷിക്കും. അല്ലാതെ പോയാൽ "അന്ധേനൈവ നീയമാനാ യഥാന്ധാഃ" എന്ന ശ്രുതിയും 'അന്ധഗോലാംഗൂല' ന്യായവും പോലെ ആകും.

ഇനി നടപ്പുകൊണ്ടാണെങ്കിൽ ചില ദേശത്തേതൊ, സർവത്രപ്രചലിതമായതോ? ആ നടപ്പ് എങ്ങും നടക്കുന്നതായി ഒന്നു വരുമോ? ആദ്യത്തേതാണെങ്കിൽ 'കാമരൂപ' ദേശീയന്മാരായ ബ്രാഹ്മണർ ആമിഷാശികളാകുന്നു. നിങ്ങൾ അതു ചെയ്യാത്തതെന്ത്? നിങ്ങളുടെ ദേശത്തു സ്വജനങ്ങൾക്കുള്ളതേ ഗ്രാഹ്യമാവൂ എങ്കിൽ അനേകസ്ഥലത്ത് ആചാരഹീനത കാണുന്നുണ്ട്. നിങ്ങളുമാനിലയിലാണോ? പരിചയക്കുറവിനാൽ ചോദിക്കയാകുന്നു. ഞങ്ങളുടെ വിശ്വാസം താങ്കളെക്കുറിച്ചു ശരിയായിത്തന്നെയെങ്കിലും നികൃഷ്ടവൃത്തിയിലേക്കു ദയനീയന്മാരുടെ ചിത്തവൃത്തിയെ ആവർജ്ജിപ്പിക്കയാൽ താങ്കളിൽ സന്ദേഹം ജനിച്ചതാണ്. 'കംവാ' എന്നു തുടങ്ങിയ "മനുജോർത്ഥം ലഭേത നിപാതയൻ നഷ്ടദൃശംഹി ഗർത്തേ" എന്ന് ഋഷഭദേവൻ പറഞ്ഞതറിഞ്ഞാൽ അജ്ഞരെ കുഴിയിൽ തള്ളാൻ പറഞ്ഞുകൊടുക്കുമോ? കഷ്ടംതന്നെ! പംക്തിഭോജനമുള്ള വടക്കൻനമ്പ്യാതിരിമാർ – നായകശ്രാദ്ധം അഭിമുഖമായിരുന്നുണ്ണുന്നു. ഇതിനു പരശുരാമന്റെ വിധിയുമുണ്ടത്രെ. നടപ്പും പ്രമാണവും ഒത്തിരുന്നിട്ടും ഇതു നിങ്ങൾ ചെയ്യുന്നോ? അപ്പോൾ, നടപ്പും പ്രമാണവും അടിസ്ഥാനമാക്കിയല്ല നിങ്ങളുടെ ഒരു പ്രവൃത്തിയും എന്നു സിദ്ധമായി. മനസ്സുള്ളതൊക്കെ ചെയ്കയെന്നേയുള്ളൂ. ഇങ്ങനെയുള്ളവർ പറയുന്നതനുഷ്ഠിക്കാമോ? ആചാര്യലക്ഷണമെന്താണ്? ഗൗണാചാര്യനെങ്കിലുമല്ലാതെ വിധികർത്താവാകുമോ? ആകാമോ? ആചിനോതിച ശാസ്ത്രാർത്ഥമാചാരേ സ്ഥാപയത്യപി; സ്വയമാചരതേ യസ്മാദാചാര്യസ്തേന ചോച്യതേ'' എന്നാണ് ആചാര്യലക്ഷണം പറയുന്നത്. ഉഭയപക്ഷപാതിത്വം ഇതുകൊണ്ട് നിരാകൃതമായല്ലോ. പിന്നെ ശിഷ്യവാത്സല്യാദികം യൽകിഞ്ചിന്നിമിത്തീകൃത്യ പ്രലപിതമാകുന്നതു ശ്രദ്ധേയമോ? പഠിച്ചിട്ടുള്ള ആൾ എന്നു വിചാരിക്കുന്ന അങ്ങും ശാസ്ത്രാർത്ഥവാദാദികളേയും ശാസ്ത്രസിദ്ധാന്തഹൃദയത്തേയും ഗ്രഹിക്കാതെ മൂഢരിൽനിന്നും അന്യൂനാതിരിക്തം പറയുന്നതാണോ യുക്തവും ലക്ഷണവും. മനസ്സാക്ഷിയുള്ള ആളെന്നുവരികിൽ നിഷ്പക്ഷപാതമായതിനെ സയുക്തിപ്രമാണം

ഖണ്ഡിച്ചെഴുതി അയച്ചുതരികയോ അചികിത്സ്യമർക്കടമുഷ്ടിവിട്ടു വിശാലഹൃദയരുച്യമായത് അംഗീകരിക്കയോ ചെയ്യുമെന്നു വിശ്വസിക്കുന്നു. മറുപടി അയക്കാതെയും മറ്റും ഇനിയും സാധുക്കളെ ദുഷ്കൃത്യത്തിൽ അഭിമുഖപ്പെടുത്തുകയില്ലെന്നും കരുതുന്നു. മറുപടി അയക്കാത്തപക്ഷം പലായനഭ്രമോല്പാദകവുമാകും. എന്നാലും കൃത്യനിരോധം അവശ്യമാദരണീയമെന്ന് അർത്ഥാൽ ലബ്ധമാകുന്നു. മറുപടി എങ്ങനെയെങ്കിലും ഒന്നു തരുവാൻ അപേക്ഷിക്കുന്നു."

ഇത് ഒരെഴുത്തെന്നുപറയാൻ പാടില്ലാത്തവിധം വിപുലവും വിഷയഗ്രന്ഥിലവുമായിരിക്കുന്നു. ഹിംസാകർമ്മത്തിൽ ആരെയോ പ്രേരിപ്പിച്ച ഒരു 'ന്യൂന' ജാതിബ്രാഹ്മണന്റെ ദുർഗ്ഗർവ്വത്തെ മൂലച്ഛേദനം ചെയ്തു താദൃശദുരുപദേശകാര്യത്തിൽനിന്നും അയാളെ നിവൃത്തനാക്കുന്നതിന് ഈ ലേഖനം പ്രാദുർഭവിച്ചതാണെന്നു തോന്നുന്നു. പരമധാർമ്മികനായ അശോകരാജർഷിയെപ്പോലെ ജന്തുഹിംസയെ സ്വാമികളും അതിയായി വെറുക്കുന്നുണ്ടെന്ന് ഇതു സാക്ഷീകരിക്കുന്നു. കൂടാതെ, "ചിത്സുഖമുനി" മുതലായ ന്യായസിദ്ധാന്തപ്രക്രിയാകാരന്മാരുടെ രീതിയെ അതിശയിക്കുമാറ് ഒരു ചെറിയ വിഷയത്തിൽ അനന്തമുഖങ്ങളായ പൂർവപക്ഷങ്ങൾ പുറപ്പെടുവിച്ചിരിക്കകൊണ്ടു സ്വാമികളുടെ പ്രതിഭാശക്തിയും തർക്കശാസ്ത്രവൈദുഷ്യവും പ്രത്യക്ഷമാകുന്നു. വാസ്തുവിദ്യ മുതലായ അന്യശാസ്ത്രങ്ങളിലുള്ള അഗാധബോധവും ഇതിൽ സൂചിപ്പിച്ചിട്ടുണ്ട്. "തൂങ്ങുവാനുള്ളതോ? ബ്രാഹ്മണഗോഗണത്തെ" ഇത്യാദിഘട്ടങ്ങളിൽ സ്ഫുരിക്കുന്ന അർത്ഥചമൽകൃതി വിവരണക്ഷമമല്ലെന്നേ പറഞ്ഞുകൂടൂ. ഇങ്ങനെ ഖണ്ഡനമണ്ഡനരൂപമായ 'നിവേദന'കൾകൊണ്ട് അല്പപ്രജ്ഞന്മാരുടെ പണ്ഡിതംമന്യമാനത ദൂരീകരിച്ച് അവരെ സന്മാർഗ്ഗനിഷ്ഠരാക്കേണ്ടത്, കടമയില്ലാത്തവരെങ്കിലും, സ്വാമികളെപ്പോലെയുള്ള അതീതന്മാരുടെ കടമയാണ്.

ഈ എഴുത്തു ഏകദേശം 82-ാമാണ്ടിലാണെഴുതിയതെന്നറിയുന്നു. ഇതിനു മറുപടി മൗനമായിരുന്നു എന്നുകൂടി ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഈ കാലത്ത് കൊല്ലംകോടു ഹൈസ്കൂൾ മലയാളപണ്ഡിതരും അനേക സദ്ഗ്രന്ഥനിർമ്മാതാവുമായ മിസ്റ്റർ പി. ഗോപാലൻനായർ സ്വാമികൾക്കയച്ചിരുന്ന ഒരെഴുത്തു:

കൊല്ലംകോട്
02-04-1907

"സ്വസ്തി നഃ സൌഹാർദ്ദായ"

സദയം അയച്ച പത്രത്തെ ശിരസാ സ്വീകരിക്കുന്നു. ഭവാദൃശന്മാരായ പരമഭക്തന്മാരുടെ ആശീർവാദം അപ്രമേയപദപ്രദമല്ലയോ. ബ്രഹ്മശ്രീ ചട്ടമ്പിസ്വാമി അവർകളെ കേട്ടറിയും. അദ്ദേഹത്തിന്റെ പാദമൂലങ്ങളിലേക്ക് ഈ കത്തിനെ അയയ്ക്കണമെന്നുള്ള നിങ്ങളുടെ ആജ്ഞ അനുഗ്രഹംതന്നെ... നിസ്തരംഗാനന്ദാബ്ധിമഗ്നന്മാരായി, അതിവർണ്ണാശ്രമികളായി, അസംഭാവനാവിപരീതഭാവനാദി ദോഷലേശാസ്പൃഷ്ടന്മാരായി, അസഹ്യമായ സംസാരത്തിൽ ദഗ്ദ്ധപടന്യായേന പ്രാരബ്ധാനുസൃതം വസിക്കുന്ന മഹാന്മാരായ നിങ്ങൾക്കു മറ്റൊരു മഹാനുഭാവന്റെ ജാതിധർമ്മാദി ഭേദങ്ങളെപ്പറ്റി അറിയുവാനുള്ള ഔത്സുക്യത്തിന് ഇദാനീന്തനകാരണമെന്തെന്നറിവാൻ ആഗ്രഹിക്കുന്നതിൽ ദോഷമില്ലെന്നഭിപ്രായമുണ്ടെങ്കിൽ അറിയിച്ചാൽ കൊള്ളാം. അദ്ദേഹം കേവലം നായരല്ല. ബ്രാഹ്മണർ ഒരുമിച്ചിരുന്നു ഭക്ഷിക്കും. ക്ഷത്രിയാവാന്തരഭേദത്തിൽ ഉൾപ്പെടും. ശ്രാദ്ധാദികാര്യങ്ങൾക്കു ബ്രാഹ്മണർതന്നെ. ഇളയതിനു യാതൊരു കയ്യും അവിടെയില്ല. അത്യുത്തമനായകന്മാർക്കും

അംഗീകരിക്കാം എന്നാണ് എന്റെ അറിവ്. ഇതുതന്നെയാണ് വൃദ്ധസമ്മതവും. ഇതിൽ അധികരിച്ച അറിവ് എനിക്കില്ല.... അവശ്യമനുഭോക്തവ്യമായ പ്രാരബ്ധത്തെക്കുറിച്ചു പണ്ഡിതന്മാർ പരിതപിക്കുന്ന പതിവില്ലായ്കയാൽ അങ്ങയുടെ വാക്യത്തെ ഞാൻ ഉപചാരമായിട്ടല്ലയോ ഗ്രഹിക്കേണ്ടത്. അധ്യാസത്തിങ്കൽ സത്യത്വബുദ്ധി അങ്ങേയ്ക്കുണ്ടെന്നുള്ള വിശ്വാസം എനിക്കില്ല. അതിനാൽ ലൗകികത്തെ ബാഹ്യമായി അങ്ങുന്നും അംഗീകരിക്കുന്നുണ്ട്. ആയതു നിർദ്ദോഷം തന്നെയെന്നേ ഞാൻ ഗ്രഹിക്കുന്നുള്ളൂ. ശേഷം പ്രതിപത്രദർശനാന്തരം

എന്ന് ഭവദ്വിധേയൻ പി. ഗോപാലൻ

സ്വാമികളുടെ മഹിമാനുഭാവത്തെ ഇദ്ദേഹം എത്രമാത്രം അറിഞ്ഞിരിക്കുന്നു എന്ന് ഈ എഴുത്തു സ്പഷ്ടമാക്കുന്നു. ഇതിൽ ജാത്യാദി സംബന്ധമായി വിവരിച്ചിരിക്കുന്നതു കൊല്ലംകോട്ടരാജാ വാസുദേവരാജാ എന്ന മഹാനുഭാവനെക്കുറിച്ചാണെന്നറിയുന്നു. ഈ വിഷയം വിശദമായറിയണമെന്നു സ്വാമികൾ ഒരെഴുത്തയച്ചിരുന്നതിന്റെ മറുപടിയാണ് പ്രസ്തുത ലേഖനം. 'അങ്ങുന്നെ'ന്നും 'അങ്ങെ'ന്നും 'നിങ്ങളെ'ന്നും ഒരു മാന്യനെ ഒരേ എഴുത്തിൽ ഭിന്നപദങ്ങൾകൊണ്ടു നിർദ്ദേശിച്ചു കാണുന്നത് അവരുടെ ദേശമര്യാദയനുസരിച്ചായിരിക്കാം. ഇവിടെയാണെങ്കിൽ, ഈ വിപരീതാർത്ഥദ്യോതകമായ പദങ്ങളാൽ ഒരു വ്യക്തിയെ അലങ്കരിക്കുന്നതു ലേഖകപ്രദമെന്നു വന്നുകൂടും.

മേൽ കാണിച്ച എഴുത്തിനു സ്വാമികൾ മറുപടി അയച്ചിരുന്നു. അതു കിട്ടിയശേഷം മിസ്റ്റർ ഗോപാലൻനായർ ഇങ്ങനെ എഴുതിയിരുന്നു:-

കൊല്ലംകോട്
17-04-1907

ശ്രീ.

സ്വസ്തിനഃ സൗഹാർദ്ദായ

അവിടെനിന്നയച്ച കത്തുകണ്ടു സന്തോഷിക്കുന്നു. നിങ്ങളെപ്പോലുള്ള മഹാന്മാരുടെ ഉപദേശത്തെ കേൾപ്പാൻ ഞാൻ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നവനാകുന്നു.... ശാസ്ത്രാഭിജ്ഞനാണെന്നുള്ള അഹങ്കാരം എന്റെ ഹൃദയത്തിൽ കടക്കുവാൻ ഒന്നുംകൊണ്ടും തരമില്ല. പക്ഷെ ഞാൻ അയച്ച കത്തുകൊണ്ട് ആവിധം ധരിപ്പാൻ ഇടവന്നിട്ടുണ്ടെങ്കിൽ ആയതു ക്ഷന്തവ്യമെന്നും പ്രാർത്ഥിക്കുന്നു. ലോകോപകാരാർത്ഥം പുസ്തകനിർമ്മാണത്തിനായി ആ മഹാനുഭാവൻ ശ്രമിക്കുന്നു എങ്കിൽ ഞാനും അതിന്മേൽ നിർവ്യാജമായി സന്തോഷിക്കുന്നു.... ഒരാളുടെ ജാത്യാദിധർമ്മങ്ങളെ അറിവാനുണ്ടായ ആഗ്രഹത്തിനു ഹേതു എന്തെന്നുമാത്രം ഞാൻ ചോദിച്ചതല്ലാതെ അമാർഗ്ഗമായ ചിന്തയൊന്നും എനിക്കുണ്ടായിട്ടില്ല..... ഗ്രന്ഥനിർമ്മാണാവശ്യമാണ് എന്നുമാത്രമുള്ള ഉത്തരം എനിക്കു തൃപ്തികരമായിരിക്കുന്നു. ജീവന്മുക്തന്മാർ ലോകോപാകരത്തിനായി ഓരോ ഗ്രന്ഥങ്ങളെ എഴുതിയിട്ടില്ലായിരുന്നു എങ്കിൽ ഈ നമ്മളുടെ അവസ്ഥ എന്തായിരിക്കുമായിരുന്നു. ഇങ്ങനെയുള്ള സദ്വിഷയങ്ങളിൽ ശ്രമിക്കുന്നതു ലോകാനുഗ്രഹമത്രെ. ഞാൻ മുമ്പയച്ച കത്തിനാൽ നിങ്ങൾക്കാർക്കെങ്കിലും വൈമനസ്യം സംഭവിച്ചിട്ടുണ്ടെങ്കിൽ ആയതു തീർന്നതായി അറിവാൻ ആഗ്രഹിക്കുന്നു....

എന്നു വിധേയൻ ഗോപാലൻ.

സ്വാമികൾ അങ്ങോട്ടയച്ച എഴുത്തിന്റെ താല്പര്യം മനസ്സിലാക്കാതെ ഈ മനുഷ്യൻ ഏതോ ഒക്കെ എഴുതിയിരുന്നതിനെ സംബന്ധിച്ചു തിരിയെ സമാധാനപേക്ഷ ചെയ്യുന്ന ഒരു മറുപടിയാണിത്. തന്നിമിത്തം ഇതുവളരെ ദീർഘിച്ചു കാൺകകൊണ്ട് അധികം ഭാഗം ചേർക്കാതെ വിടേണ്ടിവന്നു. ഉപേക്ഷിച്ച അംശം മിക്കതും സാമോക്തിരൂപമായ ഒരേ അർത്ഥത്തെ കുറിക്കുന്നതാണ്. ഈ എഴുത്തിനും സ്വാമികൾ മറുപടി അയച്ചിരുന്നു. അതിന്റെ സാരാംശം, "നിങ്ങൾക്കാർക്കെങ്കിലും വൈമനസ്യം സംഭവിച്ചിട്ടുണ്ടെങ്കിൽ" എന്നാരോപിച്ച ശങ്കാപങ്കത്തെ ക്ഷാളനം ചെയ്താൽ മാത്രം മതിയെന്നായിരുന്നു.

ശിഷ്യജനങ്ങളുടെ അദ്വൈതശാസ്ത്രവ്യുല്പത്തി യെ ഉദ്ദേശിച്ച് ആ ആണ്ടിൽ - 82-ൽ സ്വാമികൾ ഒരു അദ്വൈതസഭ സ്ഥാപിച്ചു. പ്രതിമാസമുള്ള ഞായറാഴ്ചകളിൽ സമാജാംഗങ്ങളായ ശിഷ്യന്മാർ സ്വാമികൾ അധിവസിച്ചരുളുന്ന, ഗോവിന്ദസ്ഥാനേശ്വരന്റെ മഠത്തിൽ ഹാജരാകണമെന്നും ഓരോരുത്തരും നിശ്ചിതപാഠം സഭയിൽ പ്രസംഗരൂപേണ പറയണമെന്നും മറ്റുമായിരുന്നു ഈ യോഗത്തിലെ പ്രധാനനിബന്ധനങ്ങൾ. മിക്കവാറും ഇതിന്റെ അധ്യക്ഷസ്ഥാനം സ്വാമികൾക്കുതന്നെ ആയിരിക്കും. ചില സമയം ആ സ്ഥാനം പരമഗുരുപാദരും വഹിച്ചിരുന്നു. വേദാന്തവിഷയത്തെക്കുറിച്ച് ഒരാൾ പ്രതിപാദിച്ചുകഴിഞ്ഞാൽ ശേഷമുള്ളവർക്ക് അതിലുണ്ടാകുന്ന സന്ദേഹങ്ങൾ ചോദിക്കുന്നതിനും അവസരം അനുവദിച്ചിരുന്നു. ഇങ്ങനെ ആർക്കെങ്കിലും ഉണ്ടാകുന്ന സംശയം കഴിയുന്നതും ഇതരന്മാർ ഉച്ഛേദിക്കണമെന്നായിരുന്നു നിയമം. ശിഷ്യവർഗ്ഗത്തിൽ ആരെക്കൊണ്ടും ശക്യമല്ലെന്നു കണ്ടാൽ സ്വാമികൾ ആ ഭാഗം ബഹുപ്രമാണയുക്തിപൂർവ്വം സവിസ്തരം ഉപപാദിച്ചു കേൾപ്പിക്കും. ഇതിൽ ശ്രോതാക്കളായിരിപ്പാൻ ഏവർക്കും അനുമതി നൽകിയിരുന്നു എന്നുള്ളതു വിസ്മരിക്കത്തക്കതല്ല. ചില സന്ദർഭങ്ങളിൽ സിദ്ധാന്തവ്യവസ്ഥാപനത്തിനു പുറമെ, സഭാംഗങ്ങൾ അതിൽ കഴിയുന്നത്ര സാധകബാധക യുക്തികൾ പ്രദർശിപ്പിക്കുന്നതിനും വകയുണ്ടാക്കാറുണ്ട്. ഇങ്ങനെയുള്ള കാര്യങ്ങൾ കഴിഞ്ഞാൽ പിന്നീടു സ്വാമികൾ, അടുത്ത യോഗത്തിൽ പറവാൻ മുറയനുസരിച്ച് ഒരാൾക്കു വിഷയനിർണ്ണയം ചെയ്തുകൊടുത്തിട്ടു ശാന്തിപാഠം ചൊല്ലി യോഗമവസാനിപ്പിക്കും. ഈ രീതിയിൽ മുടക്കംകൂടാതെ സഭ ഒരാണ്ടുനടന്നു. അപ്പോഴേക്ക് അതിൽ അംഗങ്ങളായി ചേരാൻ ഭാഗ്യം സിദ്ധിച്ചിരുന്ന ശിഷ്യന്മാർക്ക് അവശ്യവിജ്ഞേയങ്ങളായ സിദ്ധാന്തഭാഗങ്ങൾ ഉപസ്ഥിതിപ്പെട്ടു. അനന്തരം എല്ലാ ഞായറാഴ്ചയും കൂടുന്നതു സുകരമല്ലെന്നുകണ്ടു സഭ മാസത്തിൽ ഒരിക്കൽ ആക്കി. 83-ാമാണ്ടു മുഴുക്കെ ഈ വിധത്തിൽ ഓരോ മാസികയോഗങ്ങളും ഭംഗിയായിക്കഴിഞ്ഞുകൂടി. 84 ആദ്യം സ്വാമികൾ ദിനചര്യയും മറ്റും ഒരു പ്രത്യേകരീതിയിൽ നവീകരിക്കാൻ തുടങ്ങിയതോടുകൂടി സമാജത്തിനും ശൈഥില്യം സംഭവിച്ചു. വളരെക്കാലംകൊണ്ടു ശീലിച്ചിരുന്ന ഫലമൂലാഹാരത്തെ പെട്ടെന്നുപേക്ഷിച്ചു കുറെ പാലോ കാപ്പിയോ കുടിച്ചുപജീവിക്കാൻ പരിശീലിച്ചുതുടങ്ങി. ഏതാനും മാസങ്ങളാൽ സ്വല്പം വെള്ളംകൊണ്ടു മാത്രം ജീവിക്കാൻ തക്ക സാമർത്ഥ്യം സ്വാമികൾ സമ്പാദിച്ചു. കല്പസേവ, ഖേചരിസിദ്ധി ഇവകൊണ്ടു ക്ഷുദ്ബാധയെ നിശ്ശേഷം ജയിച്ചിട്ടുള്ള ഒരു യോഗി ഇപ്രകാരം ആഹാരനിയമനം ചെയ്യുന്നത് അത്ഭുതമോ അസാധാരണമോ അല്ല. എങ്കിലും ഇതിന്റെ ഉദ്ദേശം എന്തായിരിക്കുമെന്ന് അന്തേവാസികൾക്കു വികല്പമുണ്ടായതല്ലാതെ ഒരു നിശ്ചയവും വന്നില്ല.

ഈ അവസരത്തിൽ സുഹൃത്തായ 'കവിതിലകൻ' അഴകത്ത് ഇ. പത്മനാഭക്കുറുപ്പവർകൾക്കു സ്വാമികൾ ഒരെഴുത്തുസഹിതം കുറെ പുസ്തകങ്ങൾ സംഭാവനചെയ്തിരുന്നു. ഏറെ താമസിയാതെ അദ്ദേഹം അതിനയച്ച മറുപടി ഇവിടെ ചേർക്കുന്നു:-

ചവറ.
1084-12-1

"ശ്രീഗുരുഭ്യോ നമഃ"

മാന്യമഹാശയാഃ!

ഭവദ്ഭിഃ പ്രേഷിതം പുസ്തകഷൾക്കമുപലബ്ധം, ഭവദനുഗ്രഹപിശുനം ഹസ്തലിഖിതം ച തന്മയാ സവിനയമന്വവാചി സാരശ്ചാധാരി. 'തത്ര ഭവദ്ഭിഃ' പത്രികായാം സൂചിതം പുസ്തകദ്വയം മഹദ്ഭ്യോ നിർമ്മലാനന്ദസ്വാമിഭ്യഃ പ്രേഷയിഷ്യേ വിനാ മൂല്യം. അപിച-, തദേവ പുസ്തകയുഗ്മമിതോ ഭവല്പദയോരപി സമർപ്പിതും സമീഹയാ പ്രേഷയേ. ഭവദ്ഭിരിദമംഗീകാര്യമനുഗ്രാഹ്യശ്ചാഹം."

പത്മനാഭക്കുറുപ്പ് (ഒപ്പ്)

അർത്ഥം - "അവിടുന്ന് അയച്ചുതന്ന ആറു പുസ്തകങ്ങളും അവിടുത്തെ അനുഗ്രഹ സൂചകമായ എഴുത്തും കിട്ടി. അതു ഞാൻ വിനയത്തോടുകൂടി വായിക്കയും സാരം ഗ്രഹിക്കയും ചെയ്തു. അവിടുന്ന് എഴുത്തിൽ നിർദ്ദേശിച്ചിട്ടുള്ള പുസ്തകം രണ്ടും മഹാനായിരിക്കുന്ന നിർമ്മലാനന്ദസ്വാമികൾക്കു വെറുതെ അയച്ചുകൊള്ളാം. പുറമെ, ആ പുസ്തകങ്ങളിൽ രണ്ടുപ്രതി അവിടുത്തെ പാദങ്ങളിലും സമർപ്പിച്ചാൽ കൊള്ളാമെന്നുള്ള അത്യാശനിമിത്തം ഇതാ അയയ്ക്കുന്നു. അവിടുന്നിതു സ്വീകരിച്ച് എന്നെ അനുഗ്രഹിപ്പാറാകണം."

കേരളഭാഷയിൽ ഒന്നാമതായി 'മഹാകാവ്യം' രചിച്ചു മറ്റുള്ളവർക്കു മാർഗ്ഗദർശിയായ ഈ 'കവിതിലകൻ', മേൽ കാണിച്ച എഴുത്തിൽ സ്വാമികളോടു പ്രദർശിപ്പിച്ചിരിക്കുന്ന വിനയാദരങ്ങൾ ഇതരവിദ്വൽപ്രകാണ്ഡങ്ങൾക്കും ഒരു മാതൃകാരൂപമെന്ന് എനിക്കു തോന്നുന്നു. ഇദ്ദേഹത്തെപ്പോലെയുള്ള പണ്ഡിതന്മാർക്കുമാത്രമേ സ്വാമികളുടെ യോഗ്യത ഏതാണ്ടറിഞ്ഞു പൂജിക്കുന്നതിനു സാധിക്കൂ.

സ്വാമികൾ, ഈ എഴുത്തും ടി 'കവിതിലക'നാൽ സമർപ്പിക്കപ്പെട്ട "രാമചന്ദ്രവിലാസാ'ദി പുസ്തകങ്ങളും സ്വീകരിക്കയും യഥാവസരം വായിക്കയും ചെയ്തശേഷം പുസ്തകനിരൂപണപരമായ ഒരു ദീർഘലേഖനം അയച്ചു. ആ എഴുത്തു കണ്ടുകിട്ടായ്കയാൽ അതിൽ ചേർത്തിരുന്ന ശ്ലോകം മാത്രം ഇവിടെ ഉദ്ധരിക്കുന്നു:-

"രാമചന്ദ്രവിലാസാഖ്യ 'കലാപഃ' കുലയാവധി;
പദ്മനാഭയശോഗാം സമുദ്വമൻ സുഖമേധതാം."

എഴുത്തിവിടെ ചേർക്കാൻ ഇടയായില്ലെങ്കിലും നമുക്കു വലിയ ഇച്ഛാഭംഗം കൂടാതെ കഴിക്കുന്നതിന് ഇതിൽ വകയുണ്ട്. എന്തെന്നാൽ ആ മഹാകാവ്യത്തിന്റെ ഗുണപൗഷ്കല്യം ഈ ശ്ലോകാദർശത്തിൽ നിഴലിച്ചുകാണുന്നു. ഈ പദ്യം ശ്ലേഷമാണെന്നു വിദഗ്ദ്ധലോകം ഗ്രഹിക്കുമല്ലോ. ചന്ദ്രാർത്ഥത്തിനുപുറമെ 'അർശ ആദ്യച് പ്രത്യയ' വിധിപ്രകാരം 'കലാപ' ശബ്ദത്തിനു മയൂരമെന്നർത്ഥകല്പനം ചെയ്തിരിക്കുന്നത് എത്ര ശബ്ദശാസ്ത്രപ്രക്രിയാനുഗുണമായിരിക്കുന്നു. ചന്ദ്രപക്ഷത്തിൽ 'രശ്മി'യെന്നും മയൂരനിഷ്ഠമായി 'ഗീത'മെന്നും അർത്ഥം ദ്യോതിപ്പിക്കുന്ന 'ഗാം' എന്ന പദവും, ഭൂമി ആകെ എന്നും പ്രളയാന്തമെന്നും ഭാവത്തെ വ്യഞ്ജിപ്പിക്കുന്ന 'കുലയാവധി' പ്രയോഗവും, സ്വാമികളുടെ വശ്യവാക്ത്വം വെളിവാക്കുന്നു. "ദർപ്പണേ പണമാത്രേപി ദന്തീ പ്രതിഫലേദ്യഥാ" എന്ന

ഉപമാനത്തെ ദൃഷ്ടാന്തീകരിക്കുമാറ് ഈ ചെറിയ പദ്യം കാവ്യമാഹാത്മ്യത്തെ ഗർഭീകരിച്ചിരിക്കുന്നു.

ഈയിടയ്ക്കു സ്വാമികൾ പല അവസരങ്ങളിലും കൊച്ചി ചീഫ് കോടതിവക്കീലും വേദാന്തനിഷ്ഠനുമായ പി. ഗോപാലമേനോൻ അവർകൾ ബി. എ. യുടെ മഠത്തിൽ വിശ്രമിച്ചിട്ടുണ്ട്. ഈ മഹാൻ ഒട്ടധികം മതഗ്രന്ഥങ്ങൾ വായിക്കയും പലവിധ പ്രശ്നങ്ങൾ ചെയ്തു സ്വാമികളിൽനിന്ന് അനവധി ഗൂഢതത്വങ്ങൾ മനസ്സിലാക്കുകയും ചെയ്തിരുന്നു. ഒരു ചോദ്യത്തിനു യുക്തിയും പ്രമാണവും സംഘടിപ്പിച്ചു സമാധാനം നൽകിയാൽ തല്ക്കാലം തൃപ്തിപ്പെടുകയും വീണ്ടും ആ ചോദ്യം അഴിച്ചു മറ്റൊരു മാതൃകയിൽ ചോദിച്ചു പരിഹാരം ശ്രവിക്കയും ചെയ്യുന്ന ആളായിരുന്നു ഇദ്ദേഹം. എന്നാൽ, ചുരുക്കം ചില തത്വങ്ങളെ സ്വാമികൾ മുഖമായി ഗ്രഹിക്കാനിടകൂടിയിട്ടുള്ള ചീഫ് കോടതിവക്കീൽ ചേന്നമംഗലം കൃഷ്ണമേനോൻ അവർകൾ ബി. എ., ഒരു ശങ്കയ്ക്കുള്ള സമാധാനം മുക്കാലും കേട്ടുകഴിഞ്ഞാൽ അവശിഷ്ടമംശം സ്വയമുന്നയിച്ചു സന്തുഷ്ടനായിരുന്നത്രെ. എറണാകുളത്തു സഞ്ചാരങ്ങളിൽ, അവിടെ ചീഫ് ജഡ്ജിയായിരുന്ന മിസ്റ്റർ കേളു ഏറാടിയുടെ ഭവനത്തിൽ, അദ്ദേഹത്തിന്റെ താല്പര്യമനുസരിച്ച്, സ്വാമികൾ ചെല്ലുകയും പല തത്വങ്ങളും ആ മഹാനു മനസ്സിലാക്കി കൊടുക്കുകയും ചെയ്തിരുന്നു.

ഇങ്ങനെയിരിക്കുമ്പോൾ, ആപ്തമിത്രമായ മിസ്റ്റർ തമ്പാന്നൂർ പത്മനാഭപിള്ള ബി. എ. യുടെ ഒരെഴത്തു സ്വാമികൾക്കു കിട്ടി. “വടക്കോട്ടെങ്ങാനും ഈയിടെ യാത്ര നിശ്ചയിക്കുന്നപക്ഷം എന്നെക്കൂടി അറിയിക്കാൻ ദയവുണ്ടാകണം” ഇങ്ങനെ ആ എഴുത്തിൽ ഒരപേക്ഷയുണ്ടായിരുന്നു. “തീർത്ഥാനി തോയരൂപാണി ദേവാൻ പാഷാണമൃണ്മയാൻ; യോഗിനോ നപ്രപദ്യന്തേ ആത്മധ്യാനപരായണാഃ” എന്ന ഭഗവദ്വാക്യവും, “ബ്രഹ്മവിചാരക്ഷമനായ ഒരാൾ ആ മാർഗ്ഗം തുടരാതെ തീർത്ഥശ്രദ്ധാലുവായി തീർന്നാൽ കയ്യിലിരിക്കുന്ന കബളം ഭക്ഷിക്കാതെ അതുപേക്ഷിച്ചു കൈ നക്കുന്ന മൂഢന്റെ കൂട്ടുകാരൻ തന്നെ” എന്ന ശാസ്ത്രതത്വവും ഗ്രഹിക്കാതെ ഓരോരുത്തർ സ്വാമികളുമായി സംസാരിക്കുമ്പോൾ എവിടെയെല്ലാം പോയിട്ടുണ്ടെന്നു സാധാരണ ചോദിക്കും. “അങ്ങനെ പറയത്തക്കപോലെ ഒന്നും യാത്രചെയ്തിട്ടില്ലെന്നു” ചോദ്യകർത്താക്കളുടെ ഉദ്ദേശ്യത്തിനു പര്യാപ്തമാകാത്തവിധം പരുങ്ങി, സമാധാനം പറയേണ്ടിവന്നു. അവരുടെ ബഹിർമ്മുഖദൃഷ്ടിക്കു തോന്നുന്ന ഈ ന്യൂനത പരിഹരിക്കണമെന്നു സ്വാമികളുടെ ഇഷ്ടനായ ഒരു നമ്പൂരി (ബ്രാഹ്മണാഢ്യൻ) ഒരിക്കൽ പറകയാൽ ഉത്തരദേശാഭിമുഖമായി ഒരു ദീർഘയാത്ര ചെയ്വാനുള്ള പ്രത്യാശ ഹൃദയാന്തർഭാഗത്തു പദമൂന്നി വന്നുകൊണ്ടിരുന്നു. ആഹാരാദികളിൽ ഏർപ്പെടുത്തപ്പെട്ട രീതിഭേദവും മറ്റും ഇതിന്റെ ലാഞ്ഛനങ്ങളായിരുന്നു. ഇപ്രകാരം സ്വാമികൾ യാത്രയ്ക്കായി ഓരോന്ന് ഒരുക്കൂട്ടിവരവെ ആണ് മിസ്റ്റർ പത്മനാഭപിള്ളയുടെ മേൽപറഞ്ഞ എഴുത്തുകിട്ടിയത്. ആകപ്പാടെ “കാകതാലീയ” യോഗേന എല്ലാം ഒത്തുവരികയാൽ ഇതുതന്നെ വടക്കൻ യാത്രയ്ക്കവസരം എന്നു നിശ്ചയിച്ചു പരമഗുരുപാദരുടെ അനുമതി വാങ്ങി, കായംകുളത്തു വന്നുചേരുന്നതിനു മിസ്റ്റർ പിള്ളയെ മറുപടിമൂലം അറിയിച്ചിട്ട്, സ്വാമികൾ പുറപ്പെട്ടു. അനന്തരം എഴുത്തനുസരിച്ചു സങ്കേതസ്ഥലത്തെത്തിയിരുന്ന മിസ്റ്റർ പിള്ളയോടുകൂടിച്ചേർന്നു സ്വാമികൾ ആലപ്പുഴയ്ക്കു തിരിച്ചു. അവിടെയെത്തി, പൂർവ്വസുഹൃത്തും മഹാമാന്ത്രികനുമായ ബ്രഹ്മശ്രീ ടി. നാരായണൻ നമ്പൂതിരിയേയും ഗുരുകല്പനായി ഗണിക്കപ്പെട്ടിരിക്കുന്ന, തർക്കവേദാന്തനിഷ്ണാതനും വൈയാകരണപണ്ഡിതമൂർദ്ധന്യനുമായ വി. കൃഷ്ണശാസ്ത്രികളെയും കണ്ട് അന്ന് ആ സ്ഥലത്തുതന്നെ താമസിച്ചു. അവരുമായി പല സംഭാഷണങ്ങളും യഥായോഗ്യം നടത്തിയശേഷം അടുത്തദിവസം അവിടെനിന്നുപുറപ്പെട്ട് എറണാകുളത്തു ചെന്നുചേർന്നു.

യാത്രയിൽ അല്പാംബുമയാഹാരനായിരുന്നിട്ടും, മുൻപു പറഞ്ഞവിധം ശീലിച്ചിരുന്നതുകൊണ്ട് ആവക ക്ലേശം ബാധിച്ചില്ല; എന്നുതന്നെയുമല്ല ആറോ എട്ടോ നാഴിക നടക്കുന്നതിനുകൂടി സ്വതെ തന്നെയും കല്പാദിസേവകൊണ്ടും ബലിഷ്ഠമായ അദ്ദേഹത്തിന്റെ ശരീരം ശക്തമായുമിരുന്നു. എറണാകുളത്തു ചെന്നദിവസം അവിടുത്തെ കാളേജ്മലയാള പണ്ഡിതരായ ഗോവിന്ദൻ എളയടം എന്ന യോഗനിഷ്ഠനായ സ്നേഹിതനോടുകൂടി, കഴിഞ്ഞുപോയ ശങ്കുണ്ണിമേനോൻ ദിവാൻജിയുടെ ഒരു മേടയിൽ താമസിച്ചു. ഈ മുൻഷി ഒരു പ്രകൃഷ്ടഗുണവാനും സല്ക്കവിയുമാണെന്നറിയുന്നു. യോഗസംബന്ധമായ ആസനാദി അഭ്യാസമുറകളെ ഇദ്ദേഹം പലപ്പോഴും സ്വാമികളെ കാണിക്കയും പറഞ്ഞു കേൾപ്പിക്കയും ചെയ്ത് അബദ്ധഭാഗം തിരുത്തിയിരുന്നു. എന്നാൽ അന്ന് ആവകയൊന്നും ഉണ്ടായില്ല; സാഹിത്യവിഷയമായിട്ടായിരുന്നു ആ കുറി സംഭാഷണമുണ്ടായത്. അടുത്ത ദിവസം സ്കൂളിൽ പഠിപ്പിക്കേണ്ട ചില അലങ്കാരങ്ങളെ സംബന്ധിച്ച് അഭിപ്രായഭേദമുണ്ടായിരുന്നതുകൊണ്ട് ആ ഭാഗം സ്വാമികളോടു ചോദിച്ച് അദ്ദേഹം ഉറപ്പുവരുത്തി. ഇങ്ങനെ പലതുകൊണ്ടും ആ രാത്രി നയിച്ചശേഷം രാവിലെ സ്നാനുഷ്ഠാനാദികൾകഴിച്ചു ബങ്കളൂരിനെ ലക്ഷ്യമാക്കി പുറപ്പെട്ടു. ആ സ്ഥലത്തെത്തിയ ഉടൻ ഒരു വിപ്രസദനം വാടകയ്ക്കു വാങ്ങി താമസിച്ചു. അപരിചിതമായുള്ളിടമാണെങ്കിൽ ചരിത്രസംബന്ധമായും മറ്റും അറിയേണ്ട സംഗതികൾ അന്വേഷിച്ച് ഗ്രഹിക്കുന്നതുവരെ അവിടെ പാർക്കുമെന്നല്ലാതെ ഒരു ദിവസവും വൃഥാ ഒരിടത്തു താമസിക്കയില്ല. ഇതായിരുന്നു യാത്രയിൽ സാർവത്രികമായ നിയമം. ബാംഗ്ലൂർ ഒരു പരിചിതദേശം അല്ലായിരുന്നതുകൊണ്ട് അവിടെ കുറെ താമസിക്കേണ്ടിവന്നു. അതിനിടയിൽ അവിടുത്തെ പ്രധാന കോളേജും മറ്റും സന്ദർശിക്കയും ഒന്നുരണ്ടു പ്രൊഫസറന്മാരെ പരിചയപ്പെടുകയും ചെയ്തു. അവിടെയുള്ള കാഴ്ചബംഗ്ലാവിൽപോയി പല പുതിയ ഗ്രന്ഥങ്ങളും സ്വാമികൾ വായിച്ചു. പോരുംവഴി ഒരു ഉദ്യാനത്തിൽ രണ്ടു വിശേഷമനുഷ്യക്കുരങ്ങുകൾ കിടക്കുന്നതുകണ്ടു. അനന്തരം അവിടെവന്നു താമസിച്ചിരുന്ന പൂർണ്ണപ്രജ്ഞാചാര്യനെന്ന ഒരു മാദ്ധ്വമതസ്ഥനെ കാണുകയും, സംസ്കൃതത്തിൽ വളരെ സംഭാഷണം ചെയ്തശേഷം വിദ്വാനെന്നുകണ്ടു സ്വകൃതികളെ സ്വാമികൾ അദ്ദേഹത്തിനു സമ്മാനിക്കയും ചെയ്തു. പ്രായാധിക്യത്താൽ ദന്തനിര പാടേ കൊഴിഞ്ഞുപോയിരുന്നിട്ടും മഹാഗർവിഷ്ഠനായിരുന്നു. മദ്ധ്വമതാവലംബിയെങ്കിലും അദ്ദേഹം ശാംകരവേദാന്തവും പഠിപ്പിച്ചിരുന്നു. വിശിഷ്യ തർക്കശാസ്ത്രത്തിൽ അതിനിപുണനായും കാണപ്പെട്ടു. ആ പരിജർജ്ജരാവസ്ഥയിലും ഗദാധരിവിവൃതി കണ്ഠാഭരണമായി ശോഭിച്ചിരുന്നു. സ്വാമികളും മിസ്റ്റർ പിള്ളയുംകൂടി ആ പട്ടണത്തിൽ ചുറ്റി സഞ്ചരിക്കുമ്പോൾ രസജ്ഞനും വേദാന്തശ്രദ്ധാലുവുമായ ഒരു പോലീസുദ്യോഗസ്ഥനെ കാണാനിടയായി. അയാളോടു സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ സമീപസ്ഥലത്ത് ഒരു വാദകോലാഹലംകേട്ട് എല്ലാവരുംകൂടി അവിടത്തേയ്ക്കുപോയി. ഒരു അയ്യങ്കാരും, രഘുനാഥരായരെന്ന പ്രതിയോഗിയും തമ്മിലായിരുന്നു തർക്കം. വാദരീതികേട്ടതിൽനിന്നും രായർ അദ്വൈതമതപക്ഷപാതിയെന്നും ഇതരൻ വീരവൈഷ്ണവനെന്നും സ്വാമികൾ മനസ്സിലാക്കി. റാവ്ജി ഒരു ഭീമാഗാത്രനും ഗംഭീരസ്വരത്തിൽ ഗർജ്ജിക്കശീലമുള്ളവനുമായിരുന്നു. അയ്യങ്കാർ അദ്വൈതത്തെ ദുഷിച്ചുകൊണ്ടു സ്വമതപാരമ്യം ഒരു ചെട്ടിപ്പിള്ളയെപ്പറഞ്ഞു കേൾപ്പിച്ചതായിരുന്നു വാദഹേതു. അയ്യങ്കാരുടെ പ്രതിപാദനം ഏകദേശം ഇങ്ങനെ ആയിരുന്നു അത്രെ:- “സനാതനൻ (നാശമില്ലാത്ത) ജീവാത്മാവു ഭഗവാന്റെ അംശഭൂതനാണെന്നു ശ്രീഭഗവാൻ പറഞ്ഞിരിക്കകൊണ്ട് അദ്വൈതികൾ പറയുന്ന ഏകത്വം ശരിയല്ല; ആത്മാവ് “സജാതീയ, വിജാതീയ, സ്വഗതഭേദരഹിത”നെന്നുള്ള അദ്വൈതാഭിപ്രായം അസാധുവാകുന്നു; നിത്യവൈകുണ്ഠത്തിനു നാശമുണ്ടെന്നുപറയു

ന്നതു സർവ്വാബദ്ധമാണ്." ഇപ്രകാരം അദ്വൈതപക്ഷത്തെ ആക്ഷേപിച്ചിട്ട് "പരമാത്മാ വാകുന്ന വാസുദേവൻ സംകർഷണനാകുന്ന ജീവനായും പ്രദ്യുമ്നനായ മനസ്സായും അനി രുദ്ധരൂപഅഹങ്കാരമായും ചതുർവ്യൂഹനായിരിക്കയാണെന്നും, ഭഗവാൻ വാസുദേവനെ ("സർവധർമ്മാൻപരിത്യജ്യ") ശരണമടയുക, പൂജിക്ക, അദ്ദേഹത്തിന്റെ ദിവ്യനാമത്തെ ജപിക്കുക, യോഗവഴി ആരാധിക്കുക മുതലായ കർമ്മങ്ങൾ ചെയ്ത് ക്ലേശം (രാഗദ്വേ ഷാദി) അറ്റു ഭഗവാനെ പ്രാപിക്കുന്നുവെന്നും, അദ്വൈതികൾ പറയുംപോലെ ജീവസ്വരൂ പംകെട്ട് ഈശ്വരനാകുന്നതല്ല മുക്തിസ്വരൂപമെന്നും" വൈഷ്ണവൻ ഘോഷിച്ചു. ഇതെല്ലാം നാരദപഞ്ചരാത്രത്തിൽ പറഞ്ഞിട്ടുണ്ടെന്ന് ഒടുക്കം തന്റെ പക്ഷത്തെ പ്രമാണാനുഗ്രഹീ തമാക്കുകയും ചെയ്തു. കർണ്ണകഠിനമായ ഈ ഉപപാദനം കേട്ടമാത്രയിൽ കളഭത്തെ ക്കണ്ട കണ്ഠീരവൻ കണക്ക് രായർ ഒന്നുജൃംഭിച്ചുവശായി. അനന്തരം ഘനാരവംപോലെ ഉച്ചസ്വരത്തിൽ തർക്കകർക്കശമായ അദ്വൈതസിദ്ധാന്തങ്ങളെ വക്ത്രരന്ധ്രത്താൽ ഇപ്ര കാരം ഉദ്വമിപ്പിക്കാൻ തുടങ്ങി. "ജീവൻ പരമാത്മാവിന്റെ അംശമെന്നും മറ്റും പ്രക്രിയാനു രോധേന മന്ദാധികാരികളായ ശ്രോതാക്കളുടെ ബുദ്ധിസമാധാനാർത്ഥം പറഞ്ഞുവെന്ന ല്ലാതെ പരമാർത്ഥത്തിൽ അങ്ങനെ ശ്രുതിക്കഭിപ്രായമില്ല. അംശാംശികല്പനം നിമിത്തം ആത്മാവു വികാരിയായി നാശമുള്ളവനെന്നു വന്നുകൂടും. അതു 'അവികാര്യോയമുച്യതേ' എന്ന ശ്രുതിക്കു വിരുദ്ധമാണ്. ഭേദത്രയശൂന്യമെന്നു ബഹുപ്രമാണം ഘോഷിക്കയാൽ സജാതീയാദിധർമ്മം ആത്മാവിൽ ആരോപിച്ചുകൂടാ. 'ഉല്പത്ത്യസംഭവാത്" എന്ന സൂത്രംകൊണ്ടു പരമാത്മാവിൽനിന്നു ജീവന്റെ ഉൽപത്തി ഖണ്ഡിക്കപ്പെട്ടിരിക്കുന്നു. യജ്ഞദത്തങ്കൽനിന്നു മഴു മുതലായ സാധനങ്ങൾ ഉണ്ടായിക്കാണാത്തതിനാൽ ഉല്പ ത്തിക്കു യോഗ്യതയില്ല. ജീവത്വം അനാദ്യവിദ്യാസംബന്ധത്താൽമാത്രം തോന്നുന്നതാണ്. ജ്ഞാനംകൊണ്ടു വിദ്യനശിച്ചാൽ പൂർവ്വരൂപം പ്രാപിക്കുന്നു എന്നു പറയുന്നതല്ലാതെ ജീവസ്വരൂപം കെട്ടല്ല മുക്തനാകുന്നത്. ജീവത്വം കെട്ടു മുക്തനാകുന്നു എന്ന പക്ഷം ദോഷദുഷ്ടമല്ല." ഇങ്ങനെ അദ്വൈതപക്ഷമണ്ഡനം ചെയ്തിട്ടു പരപക്ഷ വ്യാമർദ്ദന ത്തിനായി രായർ ഇങ്ങനെ ചോദിച്ചു: "നിങ്ങളുടെ മതത്തിൽ അഭേദം എന്നു പറയു ന്നതു 'അവിനാഭാവസംബന്ധം' (അഗ്നിധൂമങ്ങൾപോലെ) പിരിഞ്ഞിരിക്കായ്ക ആണെന്നും, ഭേദം പരമാർത്ഥമാകുന്നു എന്നും പറഞ്ഞിരിക്കുന്നല്ലോ. എന്നാൽ ഭേദാഭേ ദങ്ങൾ ഒരേസമയം ഒരു വസ്തുവിൽ എങ്ങനെ സ്ഥിതിചെയ്യുമെന്നു പറയൂ?" ഈ ചോദ്യ ത്തിന് അയ്യങ്കാർ ഒന്നും മിണ്ടിയതേ ഇല്ല. ഉടനെ, സമാധിസുഷുപ്തികളിൽ അഭേദം വിളങ്ങുകയാൽ അഭേദമാണ് പരമാർത്ഥമെന്നു രായർ സ്വപക്ഷം സാധിച്ചുകൊണ്ടു വീണ്ടു മിങ്ങനെ ചോദ്യമിട്ടു ഖണ്ഡിച്ചു. "സർവത്തിനും ഏതു രൂപത്തിൽ ഭേദം സിദ്ധിക്കുന്നോ ആ രൂപത്തിൽ തന്നയാണോ അഭേദവും സിദ്ധിക്കുന്നത്? അതായത് ഭേദാഭേദങ്ങൾ ഒരേരൂപത്തിൽ സിദ്ധിക്കുന്നോ? അതൊ അഭേദം മറ്റൊരുരൂപത്തിൽ സിദ്ധിക്കുന്നോ? ആദ്യപക്ഷം സ്വീകരിച്ചാൽ ഭേദവും അഭേദവും ചേർന്ന ഭേദാഭേദം സിദ്ധമാകയില്ല; ഏക ത്വമേ കിട്ടൂ. രണ്ടാമത്തെ വികല്പപ്രകാരം ഒരേ വസ്തുവിൽ രണ്ടുംകൂടി ഘടിക്കുന്നി ല്ലെന്നു വരുന്നു. അതു സിദ്ധാന്തഹാനിയാണ്. ഇങ്ങനെ അവിനാഭാവവാദം ദുഷ്കര മെന്നു തീർച്ചയായി. ഈ സ്ഥിതിക്കു ദധീചിമുതലായ ഋഷികളിൽനിന്നു ശാപമേറ്റ വൈഷ്ണവന്മാരുടെ മതം അസംഗത"മെന്നു രായർ ഒടുവിൽ സ്ഥാപിച്ചു. പ്രമാണസ ഹിതം യുക്തിയുക്തമായി ഉച്ചകണ്ഠത്തിൽ ഇങ്ങനെ അയ്യങ്കാരുടെമതം ഖണ്ഡിച്ചപ്പോൾ ടിയാർ വിറച്ചുമിണ്ടാതിരുന്നു. എങ്കിലും രാത്രി മുഴുവൻ അയാൾ ആരുംകേൾക്കാതെ മുൻപറഞ്ഞ ചെട്ടിയോട് ഏതോ ഒക്കെ പുലമ്പിക്കൊണ്ടിരുന്നു. സ്വാമികളും സഖാവും ഇതെല്ലാം കണ്ടുംകേട്ടും വളരെ ആനന്ദിച്ചു. 'പ്രതിവാദി ഭയങ്കരൻ' എന്നു പേരുകേട്ട ചിലരെ ഓർമ്മിപ്പിക്കയാൽ രായരെ സ്വാമികൾ അധികമിഷ്ടപ്പെട്ടു.

അടുത്തദിവസം രണ്ടുപേരുംകൂടി അവിടെനിന്നു തിരിച്ചു 'ഹരിഹരം' എന്ന് ഉത്തര ദേശങ്ങളിൽ വിളികൊണ്ടതും 'ശങ്കരനാരായണ'ന്മാർ ഏകവിഗ്രഹമൊരായി വിളങ്ങുന്ന തുമായ ദിവ്യക്ഷേത്രത്തെ സന്ദർശിച്ചു. ഇത് 'തുംഗഭദ്ര'യുടെ തീരത്താണ്. അവിടെ യാത്ര യിൽ വന്നിരുന്ന 'ധാരവാഡ്' - Dhar- war - ദേശസമീപവാസിയായ ശ്രീമാൻ വിരൂപാ ക്ഷശാസ്ത്രിയെ സ്വാമികൾ കണ്ടു. അദ്ദേഹവുമായി ഗീർവാണഭാഷയിൽ കുറെ സംസാ രിക്കയും സ്വകൃതികളിൽ ചിലതു സംഭാവനചെയ്കയും ചെയ്തു. അദ്ദേഹം സൽസ്വഭാ വസമ്പന്നനും പെരുമാറ്റത്തിൽ നല്ല മര്യാദയുള്ള ആളും, കാഴ്ചയിൽ നല്ല ധനികനുമാ ണെന്നു സ്വാമികൾക്കു തോന്നി. മുൻപു പറഞ്ഞ പൂർണ്ണപ്രജ്ഞനെപ്പോലെ ഇദ്ദേഹത്തിനും ഇംഗ്ലീഷുവശമില്ലായിരുന്നു. അവിടെനിന്നു വടക്കോട്ടുള്ള യാത്രയിൽ ശാസ്ത്രികൾകൂടി ഇവരെ അനുഗമിച്ചിരുന്നു. വഴിമദ്ധ്യെവച്ച് ഏതോ ഘനമുള്ള ഒരു സാധനം വീണ് മിസ്റ്റർ പിള്ളയുടെ നഖത്തിനുടവുപറ്റുകയാൽ അദ്ദേഹം ബോധരഹിതനായി വീണുപോയി. മരണം സംഭവിച്ചേക്കുമോ എന്നു സ്വാമികൾ സംശയിച്ചു. ഉടൻതന്നെ വെള്ളംകൊണ്ടു വന്നു മുഖത്തു തളിക്കുകയും വീശുകയും മറ്റും ചെയ്തപ്പോൾ മിസ്റ്റർ പിള്ളയ്ക്കു ബോധ മുണ്ടായി. ഈ സംഗതിയിൽ ശാസ്ത്രികളും ഭാഗഭാക്കായിനിന്നു സ്വാമികളെ സഹാ യിച്ചു. സാധാരണക്കാരുടെ വിചാരംപോലെ ആണെങ്കിൽ ഒരു യോഗി എന്ന മുക്തനില മറന്നു ബന്ധുഭൃത്യരീതിയിൽ ഒരാളെ പരിചരിക്കുന്നതിനു സ്വാമികൾ അർഹനല്ലെന്നു വന്നേക്കാം. എങ്കിലും അദ്ദേഹം പല ഉപചാരങ്ങളും ചെയ്തിരിക്കുന്നതു വിചാരിക്കു മ്പോൾ അദ്ദേഹത്തിന്റെ മനോഗുണം, ജീവികാരുണ്യം ഇതുകളെക്കുറിച്ചത്ഭുതപ്പെടേണ്ടി യിരിക്കുന്നു. എന്നാൽ അചിരോത്തരകാലം ഈ യാത്രയിൽവച്ചുതന്നെ സ്വാമികൾക്കു സുഖമില്ലാതെ ആയപ്പോൾ മിസ്റ്റർ പിള്ള നേരെ വിപരീതമായ ഒരു നയമാണ് പ്രയോഗി ച്ചതെന്നു കുറെ ചെല്ലുമ്പോൾ മനസ്സിലാകും. ആവിധം ചെയ്തതുകൊണ്ടു സ്വാമികൾക്കു മിസ്റ്റർ പിള്ളയോടു യാതൊരു സ്നേഹക്കുറവും തോന്നിയില്ലെന്നു സംഗതികളാൽ തെളി യുന്നുണ്ട്. പുറമെ, സ്വാമികൾക്ക് ഒരു കൂട്ടുകാരൻ വേണമെന്നോ, അഥവാ ഉണ്ടായിരു ന്നാൽ അയാളിൽനിന്നു വല്ല ഹായങ്ങളും ലഭിക്കാൻ മാർഗ്ഗമുണ്ടെന്നോ, ഉണ്ടാകണമെന്നോ അന്നും ഇന്നും വിചാരമില്ല. "പ്രാരബ്ധസ്യ ഫലേ ഹ്യേതേ ഭോഗോ ജ്ഞാനം ച കർമ്മണാം", "സർവത്ര പഞ്ചഭൂതാനി ഷഷ്ഠം കിഞ്ചിന്ന വിദ്യതേ" എന്നു തുടങ്ങിയ പ്രമാണവും അതിനനുഗുണമായ ആത്മയാഥാത്മ്യവും സ്വായത്തമാണല്ലോ. ആദ്യമായി മദ്രാസിലേക്കു പോകാൻ ഒരുമ്പെട്ടപ്പോൾ ഒരു ശിഷ്യപ്രധാനി, കൂടി ആളയയ്ക്കാമെന്നു പറഞ്ഞതിൽ സ്വാമികൾ നിക്ഷേധിച്ചിതായി മുമ്പു പറഞ്ഞിട്ടുള്ളതും ഇവിടെ ഉദാഹരി ക്കാം. ആ സ്ഥിതിക്കു ദേശസഞ്ചാരവും സുപരിചിതമായിത്തീർന്നിരിക്കുന്ന ഈ കാലത്തു താദൃശവിചാരങ്ങൾക്കു സ്ഥാനമെവിടെ?

മിസ്റ്റർ പിള്ളയുടെ സുഖക്കേടു ശമിച്ച ഉടനെ പിന്നെയും യാത്ര തുടർന്ന് ഇപ്പോൾ 'ബൽഗാം' എന്നു വിളിച്ചുവരുന്ന പഴയ കർണ്ണാടകരാജസ്ഥാനത്തു ചെന്നുചേർന്നു. അവി ടെവച്ച് 'മിറാജ്' ദേശക്കാരരായ 'ചിൽപാവന' ബ്രാഹ്മണരിൽ ചിലരെക്കണ്ടു. മിറാജിൽ ഇക്കൂട്ടർ ധാരാളമുണ്ടെന്നും പരശുരാമൻ ഈ വർഗ്ഗക്കാരെ 'സൃഷ്ടിച്ചത്' മിറാജിൽ വച്ചാ യിരുന്നു എന്നും അവരിൽനിന്നും സ്വാമികൾ മനസ്സിലാക്കി. ദാനം ചെയ്ത ഭൂമിയിൽ നിവസിക്കാൻ പാടില്ലെന്നു വിശ്വാമിത്രപ്രഭൃതിമഹർഷിമാർ പറകയാൽ പരശുരാമൻ പുതു തായി വാസഭൂമിയുണ്ടാക്കുകയും തന്നെ വഞ്ചിച്ച മഹർഷികൾക്കെതിരായി അവിടെ വച്ചു മുക്കുവന്മാരെ ബ്രാഹ്മണരാക്കുകയും മറ്റും ചെയ്തതായി സ്വാമികൾ മുമ്പ് 'സഹ്യാ ദ്രിഖണ്ഡം' എന്ന ഗ്രന്ഥത്തിൽ വായിച്ചിരുന്നതുകൊണ്ട് ഇവരുടെ വാക്കു കേട്ടമാത്ര യിൽ കാര്യമെല്ലാം വ്യക്തമായി. കേരളം (മലയാളം) അല്ല പരശുരാമൻ സൃഷ്ടിച്ച ഭൂഭാ

ഗമെന്നും, ബ്രാഹ്മണരെ നവീനമായി കല്പിച്ചതവിടെ അല്ലെന്നും, അതിനു തുലോം വടക്കാണ് ഭാർഗ്ഗവക്ഷേത്രമെന്നും സ്വാമികളും മറ്റുചില മഹാന്മാരും വാദിച്ചിരുന്ന സംഗതിയാണ് ഇവരുടെ വാക്കുകൊണ്ട് ഒന്നുകൂടി സ്പഷ്ടമായത്.

"അബ്രാഹ്മണ്യേ തദാ ദേശേ കൈവർത്താൻ പ്രേക്ഷ്യ ഭാർഗ്ഗവഃ; ഛിത്വാ സ ബഡിശം കണ്ഠേ യജ്ഞസൂത്രമകല്പയത്. ബ്രാഹ്മണ്യം ച തതോ ദത്വാ....." എന്നാണ് 'സഹ്യാദ്രിഖണ്ഡ'ത്തിൽ പറയുന്നത്. 'ചൂണ്ടൽ കണ്ടിച്ചുകളഞ്ഞു ചരടു പൂണൂലാക്കി ഇടുവിച്ചു തദ്ദേശവാസികളായ മുക്കുവരെ ബ്രാഹ്മണരാക്കി' ഇങ്ങനെയാകുന്നു ടി പദ്യത്തിന്റെ സാരം. 'ത്രിശങ്കുസ്വർഗ്ഗം' നിർമ്മിച്ച വിശ്വാമിത്രനെതിരായി അദ്ദേഹത്തെപ്പോലെ വീരപുരുഷനായ ശ്രീഭാർഗ്ഗവൻ ഇതും ഇതിനപ്പുറവും ചെയ്യുമെന്ന് അനുമിക്കുന്നതിൽ യാതൊരു തെറ്റും വരാനില്ലല്ലോ. ബ്രഹ്മജ്ഞാനം നിമിത്തം സിദ്ധിക്കുന്ന ബ്രാഹ്മണ്യം മറ്റൊരാളിനു കൃത്രിമമായി സൃഷ്ടിക്കാനും അതന്യജാതീയരിൽ സംക്രമിപ്പിച്ചു ബ്രാഹ്മണരാക്കാനും സാദ്ധ്യമല്ല. എന്നാൽ കർമ്മോത്ഭാവിതബ്രാഹ്മണ്യം ദാനംചെയ്യാനും സ്വീകരിപ്പാനും ആ മാർഗ്ഗത്തിൽ ബ്രാഹ്മണനാകാനും കഴിവുള്ളതാണ്. ഏതുജാതിക്കും കർമ്മംകൊണ്ടു ബ്രാഹ്മണനാകുന്നതിൽ വിരോധമില്ലെന്നു പൂർവഋഷിമാർക്കഭിപ്രായമുണ്ടായിരുന്നതായി ഭാർഗ്ഗവന്റെ ഈ കൃത്യംകൊണ്ടുനിശ്ചയിക്കാം. ഇതുപോലെതന്നെ വേദത്തിലെ 'കക്ഷീവാൻ', 'കവഷൻ' മുതലായവരുടെ ബ്രാഹ്മണത്വവും മറ്റും ഇതിനു തെളിവാണ്.

സ്വാമികളുടെ കൂട്ടുകാരനായിരുന്ന മിസ്റ്റർ പിള്ളയോട്, ബൽഗാം, പൂനാ ഈ സ്ഥലങ്ങളിലുള്ള ബ്രാഹ്മണഭോജനശാലകളിൽവച്ച് "പൂണൂലില്ലാത്തതെന്ത്, ബ്രാഹ്മണനല്ലേ?" എന്നു ദ്വിജന്മാർ ചോദിച്ചിരുന്നു. അപ്പോൾ 'അല്ല, നായരാണ്' എന്നു മിസ്റ്റർ പിള്ള മറുപടി പറഞ്ഞു. [നായന്മാർ മലയാളത്തിലെ ആദിമക്ഷത്രിയരും (പരദേശക്ഷത്രിയർവന്നു രാജപട്ടം കയ്യേൽക്കുന്നതിനുമുമ്പിലത്തെ) രാജാക്കളും ആയിരുന്നുവെന്നറിയുന്ന അനേകർക്കു നായന്മാരെ ബഹുമാനമാണല്ലോ] ഉടനെ മിസ്റ്റർ പിള്ളയെ ബ്രാഹ്മണരുടെ പന്തിയിൽതന്നെ ഇരുത്തി ഊണുകഴിപ്പിക്കയും, പാത്രമെടുക്കുന്ന മലയാളസമ്പ്രദായം ആചരിക്കാൻ സമ്മതിക്കാതെ എഴുന്നേൽപ്പിക്കയും ചെയ്തു എന്നു കേൾക്കുന്നത് ഇവിടെയുള്ളവർക്ക് അത്ഭുതമായി തോന്നാം. തിരുവിതാംകൂറിൽ പന്തിഭോജനമില്ലാത്ത എളേതന്മാർ ചെന്നാൽ ചിറയ്ക്കൽ ചെറുകുന്നിൽക്ഷേത്രത്തിലും മറ്റും ബ്രാഹ്മണസപര്യകളിൽ ഒരുമിച്ചിരുന്നു ഭക്ഷിക്കാം. ഇതെല്ലാം സ്വാമികൾ യാത്രയിൽ കണ്ടറിഞ്ഞിട്ടുള്ള വസ്തുതകളാണ്.

സ്വാമികൾ പൂനാവിൽചെന്നശേഷം അനേകവിദ്വാന്മാരെ കാണുകയുണ്ടായി. അതിൽ വൃദ്ധനായ ഒരു ഗോവിന്ദശാസ്ത്രി, "പരമഹംസസ്യന ക്ഷൗരം, അസ്തി ചേദയനക്ഷൗരം" എന്ന ശ്രുതിയിലെ വികല്പപക്ഷത്തോടു യോജിക്കുമാറു കേശമീശകൾ വളർത്തിയും ആകണ്ഠാംഘ്രി മറയ്ക്കുന്ന നിലയങ്കി (ഗൗൺ) ധരിച്ചും ഇരിക്കുന്ന സ്വാമികളുടെ വിഗ്രഹം കണ്ട് ഏതോ തെറ്റായ ധാരണയാൽ അദ്ദേഹത്തെ ആദ്യം അനാദരിച്ചുവെങ്കിലും സ്വാമികളോടുകൂടിയുണ്ടായിരുന്ന ആ നാട്ടുകാരിലൊരു മാന്യൻ പറഞ്ഞുമനസ്സിലാക്കിയപ്പോൾ സൽക്കരിച്ചിരുത്തി പലതും സംസാരിച്ചു. ശാസ്ത്രികൾ ആ സമയം 10 വയസ്സു പ്രായമുള്ള തന്റെ പൗത്രനെ സിദ്ധാന്ത കൗമുദിയിൽ 'സ്ത്രീപ്രത്യയ'ഭാഗം പഠിപ്പിച്ചുകൊണ്ടിരിക്കയായിരുന്നു. അതെ സംബന്ധിച്ചും മറ്റും കുറച്ചു സംഭാഷണം ചെയ്കയും സ്വന്തം കൃതികളിൽ ചിലത് അദ്ദേഹത്തിനു കൊടുക്കയും ചെയ്തതിൽ ശാസ്ത്രികൾ വളരെ സന്തുഷ്ടനായി പിന്നീടു കുറെദൂരം അനുയാത്രയായി സ്വാമികളോടൊരുമിച്ചു നടന്നിട്ട് അദ്ദേഹം മടങ്ങി. അനന്തരം സ്വാമികൾ 'ആനന്ദാശ്രമം' എന്ന

'ദിവ്യഗ്രന്ഥപ്രകാശനകാര്യാലയം' സന്ദർശിക്കയും ചില പുസ്തകങ്ങൾ വാങ്ങുകയും ചെയ്തു. പിന്നെ അവിടെയുള്ള 'വിഷ്ണുശാസ്ത്രിപഡേകർ' എന്ന 'പണ്ഡിത'നെക്കണ്ടു സംസാരിച്ചു. അദ്ദേഹം ഒരു സൽസ്വഭാവിയും വിനീതനും സ്വാമികളുടെ കൃതികൾ കണ്ടിരുന്നതുമൂലം പരിചിതനുമായിരുന്നു. മഹാമഹോപാദ്ധ്യായ പണ്ഡിത 'ബാലശാസ്ത്രി'യുടെ പൗത്രനായ 'ദത്താത്രേയആഗാശെ' എന്ന വ്യാകരണവേദാന്തശാസ്ത്രിയെ ഇദ്ദേഹം സ്വാമികൾക്കു പരിചയമാക്കികൊടുത്തു. പൂനാവിൽ താമസിച്ചിരുന്നപ്പോൾ 'മുട്ടാ' നദിയിലായിരുന്നു സ്നാനം ചെയ്തിരുന്നത്. പൂനാവിലെ വിശ്രുതമായ 'മുൻസിപ്പൽമാർക്കറ്റ് കാണേണ്ട ഒരു കാഴ്ചയാണെന്നു സ്വാമികൾ പലപ്പോഴും പറയാറുണ്ട്. അനേകസഹസ്രം ജനങ്ങൾക്കു സാമാനം നിരത്തുവാൻ പര്യാപ്തമായ ഒരുവലിയ അഷ്ടാസ്രമന്ദിരവും എട്ടു ദിക്കിലേക്കും അസാമാന്യദൂരത്തിൽ നീണ്ടുനില്ക്കുന്ന മുകപ്പുകളും എല്ലാം നയനാനന്ദകരമെന്നു സമഷ്ടിയായി പറഞ്ഞുതീർക്കാമെന്നല്ലാതെ വൈചിത്ര്യങ്ങൾ ദുർഭണങ്ങളാകയാൽ ഇദംതയാ നിർദ്ദേശം ചെയ്തു കൂടുന്നതല്ല. ആ ദിക്കിൽ പശുവിൻപാലിനേക്കാൾ സുലഭം എരുമപ്പാലാണ്. 'ഹിതമത്യഗ്ന്യനിദ്രേഭ്യോ ഗരീയോ മാഹിഷം ഹിമം' എന്ന വൈദ്യസമ്മതി അനുസരിച്ചും ശരീരക്കൂറു പിത്തപ്രകൃതിയാകയാലും സ്വാമികൾ എരുമപ്പാൽ ഉപയോഗിച്ചിരുന്നു. അവിടത്തെ താമസത്തിനിടയിൽ ഒരുദിവസം സ്വാമികൾ പ്രസിദ്ധവിദ്വാനായ ഡോക്ടർ 'ഭണ്ഡർക്കാ"രുടെ ബംഗ്ലാവിൽ പോയിരുന്നു. പരിഷ്കൃതലോകസമ്പ്രദായപ്രകാരം പേർകുറിച്ചു കാർഡ് കൊടുത്ത് ഒരാളെ അയച്ചിട്ടു സ്വാമികളും മിസ്റ്റർ പിള്ളയും വെളിയിൽനിന്നു. അപ്പോൾ 'ഭണ്ഡർക്കാ'രുടെ അടുത്ത ദായാദനായ ഒരു മഹാമാന്യൻ അവിടെവന്നു സ്വാമികളോട് ആഗമനപ്രയോജനത്തെക്കുറിച്ചു ചോദിച്ചു. ചോദ്യം അവരുടെ ദേശഭാഷയിലായിരുന്നതിനാൽ സ്വാമികൾക്കും കൂട്ടുകാരനും കാര്യം വിശദമായില്ല. ഈ വസ്തുത അദ്ദേഹം മനസ്സിലാക്കിയിട്ടെന്നപോലെ, "എന്നെക്കൊണ്ടെന്തു സാധിക്കണം?" എന്ന അർത്ഥത്തിൽ "കിമപേക്ഷിതം മയാ" എന്നു സംസ്കൃതത്തിൽ ചോദിച്ചു. കാണേണ്ട ആളിന്റെ മകനായ മിസ്റ്റർ എസ്. ആർ. ഭണ്ഡർക്കാർ എം. എ. ആണ് ചോദ്യകർത്താവെന്നു നിശ്ചയിച്ചുകൊണ്ട് നിങ്ങളുടെ താതപാദരെ കാണാൻ വന്നതാണ്" എന്നു സംസ്കൃതമവലംബിച്ചുതന്നെ സ്വാമികൾ സമാധാനം പറഞ്ഞു. 'ആഗമ്യതേ', 'വരുന്നു' എന്നു പറഞ്ഞിട്ട് ഉടനെ അദ്ദേഹം അകത്തേക്കു പോയി. ഏതെല്ലാംതരം വിരുതുകൾ നേടിയിരുന്നാലും ഉത്തരദേശക്കാർ, ഇവിടെ, ആദ്യഘട്ടങ്ങളിലെങ്ങും അവരവരുടെ മാതൃഭാഷയെ ഗളഹസ്തം ചെയ്കയല്ല ചെയ്തതെന്നു നമ്മുടെ നാട്ടുകാർ പ്രത്യേകം ഓർക്കുമല്ലോ.

പിന്നീടു വൃദ്ധഭണ്ഡർക്കാർ എം. എ., പി. എച്ച്. ഡി. അവർകളെ കണ്ടു. സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ എന്തെല്ലാം പഠിച്ചിട്ടുണ്ടെന്ന് ആ മാന്യൻ സ്വാമികളോടു ചോദിച്ചു. ഈ ചോദ്യം സ്വാമികളുടെ മര്യാദാലോകനത്തിനിണങ്ങിയതല്ലായ്കയാലും ഇങ്ങനെ ചോദിച്ചത് അദ്ദേഹത്തിന്റെ വിദ്യാമദം (Pedantry) കൊണ്ടെന്നു ശങ്കിക്കയാലും ചിലതെല്ലാം പഠിച്ചിട്ടുണ്ടെന്നുമാത്രം ഉത്തരം പറഞ്ഞു. സ്വാമികൾ സംഭാഷണത്തിൽ ഇംഗ്ലീഷ് അധികമായും സംസ്കൃതം കുറവായും ഉപയോഗിക്കുന്നതെന്തെന്ന് അവർ സംശയിച്ചതല്ല, ചോദിക്കകൂടി ചെയ്തു. ഇതിന് "ഇംഗ്ലീഷ് പരിചയമുള്ളവരെന്നു കണ്ടാൽ, മാതൃഭാഷ ഭിന്നിച്ചിരിക്കുകിൽ അവരോട് ആംഗലവാണിയിൽതന്നെ സംസാരിക്കുന്നതിനാണ് കൗതുകം" എന്നു സ്വാമികൾ മറുപടി പറഞ്ഞു. തനിക്കു സംസ്കൃതത്തിലാണ് നല്ല പാണ്ഡിത്യമെന്നും ഇംഗ്ലീഷിൽ അതിൽ വളരെ കുറച്ചേ സിദ്ധിച്ചിട്ടുള്ളൂയെന്നും സ്വാമികൾക്കു പൂർണ്ണബോധമുണ്ട്. എന്നാൽ സംസാരത്തിനു സന്ധി മുതലായ പ്രതിബന്ധം ഇല്ലായ്കയാലും ഒഴുക്ക്, പറഞ്ഞുള്ള പഴക്കം, മുതലായതിനാലും ഇംഗ്ലീഷാണ് സുഖ

കരം എന്നു സ്വാമികൾക്ക് ഒരഭിപ്രായമുള്ളതാകുന്നു. പക്ഷേ, ഇംഗ്ലീഷിൽ പറയാൻ ദുശ്ശകമായി തോന്നുന്ന ഗംഭീരവിഷയങ്ങളെ പ്രതിപാദിക്കേണ്ടിവരുമ്പോൾ സംസ്കൃതത്തെ തന്നെ സ്വാമികൾ സമാശ്രയിക്ക പതിവാണ്. ഈ രീതി പ്രൊഫസർ ഭണ്ഡർക്കാരോടുള്ള സംഭാഷണത്തിലും സ്വാമികൾ സ്വീകരിച്ചിരുന്നു. സ്വാമികളുടെ കൃതികൾ അദ്ദേഹത്തിനു പാരിതോഷികമായി പ്രദാനം ചെയ്തപ്പോൾ അതിൽ ചിലതു മുമ്പുതന്നെ കിട്ടിയിട്ടുണ്ടെന്നു പറഞ്ഞു ഭണ്ഡർക്കാർ അതെടുത്തു സ്വാമികളെ കാണിച്ചു. അദ്ദേഹത്തിന്റെ ലൈബ്രറിയിൽ അടുക്കിയിരിക്കുന്ന പുസ്തകങ്ങൾക്കു കയ്യും കണക്കുമില്ല. താദൃശനായ ഒരു വിദ്വാന് ഇതൊട്ടും അധികമായിപ്പോയി എന്നു വരുന്നതല്ലല്ലോ. സംഭാഷണമധ്യേ ഒരു നായർ പണ്ഡിതാചാര്യനെക്കുറിച്ചു മിസ്റ്റർ പിള്ള പറഞ്ഞപ്പോൾ നായന്മാർ ക്ഷത്രിയരെന്നുള്ള തത്വം ഭണ്ഡർക്കാർ അറിഞ്ഞിട്ടില്ലെന്നും അവരെ ഒരു താണതരക്കാരായിട്ടാണ് തന്റെ ഗ്രന്ഥവരിയിൽ ഉൾപ്പെടുത്തിയിരിക്കുന്നതെന്നും അദ്ദേഹം പറഞ്ഞറിവാനിടയായി. മനുഷ്യന്റെ ജ്ഞാനം പരിമിതമാകയാൽ എത്ര പഠിച്ചവർക്കും അറിയാത്ത വിഷയം പരിശേഷിക്കുമെന്നു തീർച്ചയാണല്ലോ. അതുകൊണ്ടു തെറ്റിദ്ധാരണ ഭണ്ഡർക്കാരുടെ പേരിലുള്ള കുറ്റമെന്നു കരുതാൻ പാടില്ല. ജാതിഭേദം വാസ്തവമെന്നു വിചാരിക്കുന്നവരുടെ പക്ഷപ്രകാരമായാൽ തന്നെയും, നായന്മാർ എങ്ങനെയുള്ളവരാണെന്നും 'പരമാർത്ഥ'ത്തിൽ ഈവിധ ജാതിക്കെട്ടിന് എത്രമാത്രം വിലയുണ്ടെന്നും മറ്റും സ്വാമികൾ 'സമുദായപരിഷ്കാരിണി'യിൽ എഴുതിയിരുന്ന ലേഖനങ്ങൾകൊണ്ടു വെളിവാകും. ടി ഉപന്യാസങ്ങൾ പ്രസിദ്ധം ചെയ്തിരുന്ന സമുദായപരിഷ്കാരിണിയുടെ പത്രാധിപക്കുറിപ്പിൽ..., സ്വാമികളുടെ ലേഖനങ്ങൾ സകലരും വായിച്ചിരിക്കേണ്ടതാണെന്നും അദ്ദേഹം മെട്രിക്കുലേഷൻ ക്ലാസിൽ വായിച്ചുകൊണ്ടിരുന്നപ്പോൾ വേദാന്തശ്രദ്ധനിമിത്തം പഠിത്തം മതിയാക്കി ഗ്രന്ഥപരിശീലനം ചെയ്തിരിക്കയാണെന്നും "ന സഭാം പ്രവിശേൽ പ്രാജ്ഞഃ" എന്ന നിഷ്ഠ കൈക്കൊണ്ട് ഇന്നും ആ നിലയിൽതന്നെ വർത്തിക്കയാണെന്നും, മിസ്റ്റർ സി. കൃഷ്ണപിള്ള ബി. എ. എഴുതിയിരുന്നു. ഈ മാന്യവരൻ ലേഖനങ്ങൾ സന്തോഷപൂർവ്വം പ്രസിദ്ധീകരിച്ചതിനുപുറമെ അതിനെപ്പറ്റി പ്രത്യേകം നിർദ്ദേശിച്ചതുകൊണ്ട് അവയുടെ മഹത്വം ഊഹിക്കാമല്ലോ. പ്രകൃതലേഖനങ്ങൾ കുറെമുമ്പ് എഴുതിയതാകയാൽ അതുകൾ അന്വേഷണത്തിൽ കിട്ടിയില്ല; എങ്കിലും അതിലെ മർമ്മഭാഗങ്ങളും മിക്ക ആശയങ്ങളും ആചാരപദ്ധതിയുടെ 'പ്രാസ്താവിക'ത്തിൽ സ്വാമികൾ കൊണ്ടുവന്നിട്ടുണ്ടെന്നു സമാധാനപ്പെടുന്നു.

സ്വാമികൾ ഭണ്ഡാരകരപണ്ഡിതനെ കണ്ടതിൽപിന്നെ അധികം പൂനാവിൽ പാർത്തില്ല. അവിടെനിന്നുണ്ടായ പ്രയാണം മോഹമയി - ബോംബെ - പട്ടണത്തിലേക്കായിരുന്നു. അധിക കാലവിളംബം കൂടാതെ സ്വാമികളും സഖാവും ബോംബെയിൽ എത്തി 'രാമവാഡി' എന്ന ക്ഷേത്രസങ്കേതത്തിൽ താമസമായി. ആയിടയ്ക്കു പണ്ഡിത ജ്യേഷ്ഠരാമമുകുന്ദജിയെക്കണ്ടു യാത്രയിൽ സന്ദർശിക്കേണ്ട പ്രധാന സ്ഥലങ്ങളും മറ്റു കാര്യങ്ങളും ചോദിച്ചറിഞ്ഞു. സംഭാഷണം സംസ്കൃതത്തിലായിരുന്നു എങ്കിലും, ഇടയിൽ 'വണ്ടിക്കാരനെ അന്വേഷിച്ചുതന്നാൽ കൊള്ളാം' എന്നു പറഞ്ഞ അവസരത്തിൽ, 'എക്കവാല' എന്ന ആ ദിക്കിൽ ഉപയോഗിക്കാറുള്ള പദം സ്വാമികൾ ഉപയോഗിച്ചു. ഇതു കേട്ട്, "അങ്ങെ ദിക്കിൽ വണ്ടിക്കാരൻ എന്ന് ഇങ്ങനെയാണോ പറയാറുള്ളതെ"ന്നു മുകുന്ദജി ചോദിക്കയും "നൈവം; ശകടപാല ഇത്യാഖ്യായതേ", (അങ്ങനെയല്ല. ശകടപാലൻ എന്നു പറയുന്നു) ഇങ്ങനെ സ്വാമികൾ മറുപടി പറകയും ചെയ്തു. ഈ സ്ഥലത്തു സ്വദേശികളായി അധികം പണ്ഡിതന്മാർ ഇല്ല; എങ്കിലും അന്യദിക്കിൽനിന്നും വിദ്വന്മണികൾ അവിടെവന്നു താമസിക്കുന്നുണ്ടായിരുന്നു. മിസ്റ്റർ ശങ്കരശാസ്ത്രിപദെ, വിദ്വദ്വ

ര്യപണ്ഡിതനടരാമശർമ്മ മുതലായവരായിരുന്നു വന്നു താമസിച്ചിരുന്നവർ. ഈ മഹാന്മാരെയും സ്വാമികൾ കണ്ടു പരിചയപ്പെട്ടു. 'ക്രൊഫോർഡ്മാർക്കറ്റ്' (വാണിഭസ്ഥാനം) സ്വാമികൾ സന്ദർശിച്ചു. സർവവിഭവൈകാശ്രയമായ ഇതിനോടു രത്നസാനുവോ, നന്ദനോദ്യാനമോ സദൃശീഭവിക്കുമെന്നു സ്വാമികൾക്കു തോന്നിയില്ല. പിന്നീടു സുപ്രസിദ്ധമായ 'ഹാർബൻ' മുതലായതുപോയി കണ്ടു. 'വിക്ടോറിയ ടെറിമിനെസ്' എന്ന ബോംബെ റെയിൽവേസ്റ്റേഷൻ 'മോഹമായി' രാജധാനിക്കു രത്നചൂഡമായിരിക്കുന്നു എന്ന് അവിടുത്തെ അലോകസാധാരണമായ ശില്പവൈചിത്ര്യംകൊണ്ടു സ്വാമികൾ നിശ്ചയിച്ചു. അനന്തരം  പല പുസ്തകശാലകളും മറ്റും ചുറ്റി സഞ്ചരിച്ചു കണ്ടു. മുൻപറഞ്ഞ രാമവാഡിക്ഷേത്രത്തിൽ ഇരിക്കുമ്പോൾ, ദർശനത്തിനായി വന്ന ഒരാൾ സ്വാമികളുടെ ഭിക്ഷുവേഷം കണ്ട് അര അണ അദ്ദേഹത്തിനു ദാനംചെയ്‌വാൻ വേണ്ടി വേറൊരാളെ ഏല്പിച്ചു. സ്വാമികൾ അതു സ്വീകരിക്കായ്കയാൽ മൂന്നാമൻ വിഷമിച്ചു. സാധാരണ ഭിക്ഷുവേഷധാരികളെപ്പോലെ ദാനം വാങ്ങുക സ്വാമികൾക്കു ശീലമില്ല. അങ്ങനെ കൈതഴമ്പിച്ചവരുടെ കൂട്ടത്തിൽ ദാനകർത്താവുൾപ്പെടുത്തിയതിൽ സ്വാമികൾക്കുത്തരവാദവുമില്ല. 'കൃച്ഛ്രതശ്ചീർണ്ണ"മായ തപസ്സു വൃഥാ ചെലവഴിക്കാൻ ഇവിടെ എന്തു ബന്ധം? "അർച്ചിതഃ പൂജിതോ വിപ്രോ ദുഗ്ദ്ധാ ഗൗരിവ സീദതി" ഈ പ്രമാണപ്രകാരം ദാനമാനങ്ങൾ ഒരുവനെ നിസ്സാരനാക്കുന്നു. ആവശ്യമുണ്ടായാൽ തന്നെയും 'നാനുശിഷ്യഹരേത' എന്ന ശ്രുതി പ്രതിബുദ്ധയായിരിക്കെ ഒരു വിദ്വൽസന്യാസി അശിഷ്യന്റെ പക്കൽനിന്ന് ഇങ്ങനെ വല്ലതും സ്വീകരിക്കുമെന്നു തോന്നുന്നില്ല. ഇക്കാരണങ്ങളാൽ സ്വാമികൾ നിരാകരിച്ചു എന്നല്ലാതെ അനാദരത്താലെന്നൊ അഭിമാനക്ഷയശങ്കയാലെന്നോ ആരും വിചാരിച്ചുപോകരുത്. പിന്നെ, 'സ്വഭാവോദുരതിക്രമഃ' എന്നുള്ള പ്രമാണപ്രകാരം, ഒരു സമ്പൽസമൃദ്ധ കുടുംബത്തിലെ അംഗമായ ഇദ്ദേഹത്തിനു യാചനപ്രസക്തിയോ ഭിക്ഷാസ്വീകാരാസക്തിയോ ഉണ്ടാകാൻ വകയില്ലെന്നു ബാഹ്യദൃഷ്ട്യാ നോക്കുന്നതായാലും തെളിയും. "കിം ജീർണ്ണം തൃണമത്തി മാനമഹതാമഗ്രേസരഃ കേസരീ" എന്നതും വിസ്മരിക്കത്തക്കതല്ല.

ഏറെ താമസിയാതെ തന്നെ "ഡൽഹി എക്സ്പ്രസ്" എന്ന പ്രസിദ്ധ 'ട്രെയിൻ' (ആവിവണ്ടി) മാർഗ്ഗമായി സ്വാമികളും മിസ്റ്റർ പിള്ളയും അവിടെനിന്നും 'നാസികാപഞ്ചവടിക്കു'പോയി. ആ വണ്ടിവഴിയുള്ള സഞ്ചാരം, പരോക്ഷമായ സ്വർഗ്ഗസുഖസംവേദനം അപരോക്ഷാനുഭവത്തിൽ പെട്ടാലെന്നപോലെ സ്വാമികളെയും സഖാവിനെയും അതിമാത്രം ആനന്ദിപ്പിച്ചു. നാസികാക്ഷേത്രത്തിൽ ചെന്നാറെ സഹൃദയനായ ഗണേശശാസ്ത്രികളോടുകൂടിയായിരുന്നു സ്വാമികളുടെ താമസം. ഇദ്ദേഹം അവിടെ ഗോദാവരീതീരത്തുള്ള 'രേണുകാസംസ്കൃതപാഠശാല'യിലെ ഒരധ്യാപകനാണ്. പട്ടണത്തിനു കുറെ അകലെ നദിയുടെ മറുകരയിൽ അതികേമമായ ശങ്കരാചാര്യമഠം സ്ഥാപിച്ചിരിക്കുന്നു. അവിടെ  പോയി അനേക സന്യാസിമാരെ കണ്ടു. അവർ പ്രാണായാമം മുതലായ യോഗക്രിയകളും വേദാന്തശ്രവണവും ചെയ്യുന്നതിൽ ഉദ്യുക്തന്മാരായി കാണപ്പെട്ടു. അവരിൽ ചിലർക്കു സ്വാമികളുടെ കൃതികൾ അയച്ചുകൊടുത്തിരുന്നതുകൊണ്ട് അപ്പോൾ കുറെ പേർക്കേ പുതുതായി സമ്മാനിക്കേണ്ടിവന്നുള്ളൂ. ശങ്കരാചാര്യമഠത്തിൽനിന്നും അതിനടുത്തുള്ള 'സീതാഗുംഫ' എന്നു പറയുന്നതും ഖരവധസമയത്തു സീതാദേവി ഇരുന്നതുമായ ഗുഹാഗൃഹം സന്ദർശിക്കാനായി പോയി. ഇതു നിഗൂഢമായി ദേശാന്തരം പ്രാപിക്കുന്നതിനുതകാത്തവിധം 'നിലവറ'മട്ടിൽ ഉണ്ടാക്കപ്പെട്ട തുരങ്കമായിരുന്നു. തറനിരപ്പിൽനിന്നു കീഴ്പ്പെട്ടിറങ്ങുന്നതിനു പടികൾ കെട്ടിയിട്ടുണ്ടായിരുന്നു. സ്വാമികൾ ഇതിനുള്ളിൽ പ്രവേശിച്ചു; വേണ്ടിടത്തോളം വായുസഞ്ചാരമില്ലാതിരുന്നതിനാലും മറ്റും അതിൽ

കുറെനേരം ഇരിക്കാൻ നിവൃത്തിയില്ലാതെ ഉടൻ കയറിപ്പോന്നു. ഇതിൽ അനേകം സിദ്ധ താപസന്മാർ ഇരിപ്പുള്ളതായി, ദേശാടനംചെയ്തു പുണ്യമാർജ്ജിച്ചു എന്നു ഞെളിയുന്ന വൃഥാകഥാനുഷക്തന്മാർ - വെറും വെടിക്കാർ - സ്വാമികളോടു പലപ്പോഴും പറഞ്ഞിട്ടു ണ്ടായിരുന്നു. അതെല്ലാം 'നാസീദസ്തി...' തന്നെയെന്നു പറയേണ്ടതില്ലല്ലോ. പ്രസ്തുത ഗുഹാസ്ഥാനത്തുനിന്ന് ഏകദേശം 14 മൈൽ ദൂരെയാണ് ശൂർപ്പണഖയുടെ നാസാഛേ ദംചെയ്ത സ്ഥലം. സ്വാമികളും മിസ്റ്റർ പിള്ളയുംകൂടി അവിടെയും പോയിരുന്നു. ആ സ്ഥലം കാഴ്ചയിൽ മനോഹരമായും സ്നാനാദികൾക്കു ബഹു സൗകര്യമുള്ളതായും കാണപ്പെട്ടു. മറ്റു സ്ഥലങ്ങളേക്കാൾ നാസികാപഞ്ചവടി താമസത്തിന് അതിരമ്യസ്ഥാന മാണെന്നാകുന്നു സ്വാമികളുടെ അഭിപ്രായം. മധ്യഭാഗത്തുകൂടി പ്രവഹിക്കുന്ന നദിയുടെ ഒരു കര അതീവവിശാലമായ വിജനപ്രദേശമായും, ഇതരതീരം ഉന്നതസൗധാദികൊണ്ടു നിറഞ്ഞ ജനബാഹുല്യത്തോടുകൂടിയ പട്ടണമായും, ഈ രണ്ടു സ്ഥലങ്ങളം പാലത്താൽ സംയോജിപ്പിക്കപ്പെട്ടും ശോഭിക്കുന്ന ഈ നഗരി ശുദ്ധപ്രകൃതിവിധാനത്തിന്റെയും കൃത്രിമ പ്രയോഗവിശേഷങ്ങളുടെയും ഏകാദർശമാണെന്നു നിസ്തർക്കം പറയാം. ഇവിടെ ഭഗ വാൻ ശ്രീരാമൻ വളരെനാൾ നിവസിച്ചതു സുഖഭൂയിഷ്ഠമായ ഭൂപ്രദേശമാകയാലായിരി ക്കുമെന്നു തോന്നിപ്പോകും. മഹർഷിമാർ തപസ്സുചെയ്തിരുന്ന തപോവനം ഈ സ്ഥല ത്തുനിന്നും എട്ടുപത്തു നാഴിക അകലെയാണ്. സ്വാമികൾ പഞ്ചവടിയിൽ താമസിച്ചിരു ന്നപ്പോൾ കൂടെക്കൂടെ മേൽപറഞ്ഞ രേണുകാപാഠശാലയിൽ പോകുമായിരുന്നു. അപ്പോൾ ഒക്കെയും അവിടുത്തെ ശാസ്ത്രികൾ അദ്ധ്യേതാക്കളോടു പാഠം സ്വാമിയെ കേൾപ്പി പ്പാൻ ആജ്ഞാപിച്ചുവന്നു. അദ്ധ്യേതാക്കൾ അപ്രകാരം അനുഷ്ഠിക്കയും സ്വാമികൾ അവർക്കുവേണ്ടതു പറഞ്ഞുകൊടുക്കയും ചെയ്യും. എന്നാൽ അവരുടെ ഉച്ചാരണരീതി ഈ ദിക്കിലെപ്പോലല്ലാതിരുന്നതിനാൽ മിക്കതും സ്വാമികളുടെ ശബ്ദപാണ്ഡിത്യംകൊണ്ട് ഊഹിച്ചെടുക്കേണ്ടിവന്നിരുന്നു. ആ പാഠശാല സ്ഥാപിച്ചിരിക്കുന്ന സ്ഥലമുടമസ്ഥൻ മുത ലായി ചിലർ സിദ്ധാന്തകൗമുദി വ്യാഖ്യാനാദികൾ പഠിച്ചുവന്നു. അവിടെനിന്നും ഉജ്ജ യിനി, ഗ്വാളിയാർ ഈ പ്രദേശങ്ങൾവഴി സ്വാമികളും സഖാവും യാത്ര ആരംഭിച്ചു. ഈ അവസരത്തിൽ ഉജ്ജയനിദേശവാസിയായ സോമനാഥശർമ്മ എന്ന സംസ്കൃതപണ്ഡി തനെ കാണുകയും അദ്ദേഹത്തിനു സ്വാമികൾ ചില പുസ്തകങ്ങൾ കൊടുക്കയും ചെയ്തു. അനന്തരം പ്രസിദ്ധമായ ഗ്വാളിയർകോട്ട മുതലായതു സന്ദർശിച്ചു. ഇത്രമാത്രമല്ലാതെ ഈ സ്ഥലങ്ങളിലെ സഞ്ചാരത്തിൽ പറയത്തക്ക വിശേഷങ്ങൾ ഒന്നും ഉണ്ടായിട്ടില്ല. പിന്നീട് ആഗ്രായിൽ ചെന്നുചേർന്നു. അവിടെ യമുനാതീരത്തായിരുന്നു താമസം. ഭൂലോ കവിശ്രുതമായ 'താജ്മഹൽ' മുതലായ സ്ഥാപനങ്ങളുടെ ലോകോത്തരശില്പചാതുര്യത്തെ സ്വാമികളും സഖാവും സപ്രശംസം കണ്ടാനന്ദിച്ചു. താജ്മഹൽ മുതലായ ശവകുടീര ങ്ങൾ സന്ദർശിക്കുന്നത് ആശ്രമിയായ ഒരു സന്യാസിക്ക് അനുരൂപമല്ലായിരിക്കും. എന്നാലും, അത്യാശ്രമിയായ ഒരു വേദാന്തിക്ക്, വിധികൈങ്കാര്യമോ, ഇവ പാടില്ലെന്നു നിഷേധമോ, ഇല്ലാത്ത സ്ഥിതിക്കും ഉണ്ടാകാൻ പാടില്ലാത്ത നിലയ്ക്കും സ്വാമികൾ ഇവ കാണുന്നത് അയുക്തമായിഭവിക്കയില്ല.

ആഗ്രയിൽനിന്നു Muttra - വടമഥുര - എന്ന പുണ്യസ്ഥലത്തേക്കു പോകയായിരുന്നു. "ഏവം വിദിത്വാ പരമാത്മരൂപം ന ലപ്യതേ കർമ്മണാ പാപകേന", (ഇങ്ങനെ പരമാത്മ സാക്ഷാൽക്കാരം സിദ്ധിച്ചവനു പാപപ്പറ്റില്ല) "ഏവം വിദി പാപകർമ്മ ന ശ്ലിഷ്യതേ", (ഇപ്രകാരം പരതത്വമുണർന്നവനെ പാപം സ്പർശിക്കയില്ല) ഈ ശ്രുതികളും, "തദധി ഗമ ഉത്തരപൂർവാഘയോരശ്ലേഷവിനാശൗ തദ്വ്യപദേശാത്", (ബ്രഹ്മസാക്ഷാല്ക്കാരമു ണ്ടാകുമ്പോൾ ഭാവിദുരിതം പറ്റാതെ പോകയും, സഞ്ചിതദുരിതസംഹതി നശിച്ചുപോ

കയും ചെയ്യും) 'ഇതരസ്യാപ്യേവമസംശ്ലേഷഃ പാതേത്തു", (ജ്ഞാനസമ്പത്തുകാലത്ത് - ജ്ഞാനോദയസമയത്ത് - പുണ്യകർമ്മഫലവും ഇല്ലാതെപോകുന്നു - സ്പർശിക്കുന്നില്ല) ഇത്തരം വൈയാസികസൂത്രങ്ങളും ആധാരമാക്കി വിചിന്തനം ചെയ്യുമ്പോൾ ശവക്കോട്ടയും പുണ്യസ്ഥലിയും ദർശിക്കുന്നതുകൊണ്ട് ഏതാദൃശജീവന്മുക്തന്മാരിൽ സംസ്കാരാന്തരമുണ്ടാകുന്നില്ലെന്നു കാണാം. ആഗ്രമുതൽ തന്നെ 'ഗംഗാദ്വാര'ത്തിലേക്കു പോകുന്ന യാത്രക്കാർ ഇവരെ പിൻതുടർന്നു. മഥുരയിൽ ചെന്നശേഷം ശ്രീകൃഷ്ണഭഗവാന്റെ സൂതികാഗൃഹം - (പ്രസവസ്ഥലം)..., പ്രസവാനന്തരം ദേവകീദേവി സ്നാനം ചെയ്ത 'പോത്രാകുണ്ഡം' എന്ന വലിയ കുളം, കംസവധം നടത്തിയ സ്ഥലം മുതലായി കീർത്തിപ്പെട്ട സ്ഥലങ്ങൾ സന്ദർശിച്ചു. സൂതികാഗൃഹമെന്നു പറഞ്ഞതു ദേവകിയുടെ കാരാഗാരമാണെന്ന് ഓർമ്മിക്കുമല്ലോ. മറ്റുസ്ഥലങ്ങളെ അപേക്ഷിച്ചു യാത്രക്കാർക്ക് താമസത്തിനു മുറിയും പൂമുഖവുമായുള്ള അനേകശാലകൾ ഇവിടെ വരിവരിയായി കെട്ടിയിരിക്കുന്നു. ഇങ്ങനെ വേണ്ടസൗകര്യമുണ്ടെങ്കിലും കുരങ്ങന്മാരുടെ കയ്യിൽനിന്നു സാമാനം സൂക്ഷിക്കാനുള്ള പ്രയാസം ചില്ലറയല്ല. ഈ പ്രദേശത്തുനിന്നും അധികം അകലെയല്ല ധ്രുവൻ തപസ്സുചെയ്തിരുന്ന 'മധുവനം'. ശത്രുഘ്നൻ 'മധു' എന്ന അസുരനെ ഈ വനത്തിൽവച്ചാണത്രെ നിഗ്രഹിച്ചത്. വടമഥുരയിൽ പാർത്തിരുന്നപ്പോൾ സ്വാമികൾ 'യമുന'യിൽ 'ധ്രുവഘട്ട്'എന്ന കടവിലായിരുന്നു സ്നാനം ചെയ്തിരുന്നത്. ധ്രുവഘട്ടത്തിൽ തർപ്പണം, ശ്രാദ്ധം ഇവ ചെയ്യുന്നതു പ്രധാനമാണെന്നു ഹിന്ദുക്കൾ വിശ്വസിച്ചുവരുന്നു. സ്വാമികളുടെ സ്നേഹിതൻ തീർത്ഥശ്രാദ്ധവിധിയനുഷ്ഠിക്കാമെന്ന് ഒരുവിധം നിശ്ചയിച്ചു. 'പ്രഭി' എന്ന ശബ്ദത്തിന്റെ സാധുത്വത്തെക്കുറിച്ചു വിസംവാദം പുറപ്പെടുവിച്ച ഒരു ക്രിമിനൽവക്കീലിനോട് അതു പീനൽകോഡിലും മറ്റും കാണുകയില്ലെന്ന് ഒരു സരസനായ ലേഖകൻ പറഞ്ഞതുപോലെ പാരലൗകികകൃത്യം, ആത്മോപക്രിയ ഇവയുടെ അണുസംഘടനയെപ്പറ്റി സയൻസുശാസ്ത്രത്തിൽ യാതൊന്നും പ്രസ്താവിച്ചിട്ടില്ലാത്തതുകൊണ്ടാണ് 'ഒരുവിധം' നിശ്ചയിക്കാനിടയായത്. ശ്രാദ്ധം നടത്തിക്കുന്ന ഉപാദ്ധ്യായൻ (തദ്ദേശഭാഷയിൽ 'പണ്ട') പ്രതിഫലപ്രദാനത്തിൽ നിർബന്ധമില്ലെന്നു മുഖവുരകൊണ്ടു സൂചിപ്പിച്ചു. എന്നാൽ പിണ്ഡം വയ്പ്പുകഴിഞ്ഞു സമർപ്പണത്തിനു പൂവും നീരും കയ്യിലെടുത്തപ്പോൾ 'പണ്ട'യുടെ ഭാവം പകർന്നു. ഇത് അത്യാർത്തിയാലാണെന്നു പറയേണ്ടല്ലോ. സങ്കല്പം ചൊല്ലിക്കൊടുത്തപ്പോൾ "സകലപിതൃപ്രീത്യർത്ഥം ബ്രാഹ്മണഭോജനത്തിനു പത്തുരൂപാ" എന്നു പണ്ട കൂട്ടിത്തട്ടി കൊടുത്തു. നമ്മുടെ മിസ്റ്റർ പിള്ള എട്ടണയിലും പിടിച്ചു. പണ്ടാവിന്റെ അപ്പോഴത്തെ വീരഭദ്രപരാക്രമം കാണേണ്ടതാണ്. പിന്നീടു പറഞ്ഞുപറഞ്ഞ് അഞ്ചുരൂപാ കിട്ടണമെന്നു പണ്ട ശഠിച്ചുതുടങ്ങി. മിസ്റ്റർ പിള്ള അതിനോടടുക്കുന്നില്ലെന്നു കണ്ടപ്പോൾ പണ്ട കോപാക്രാന്തനായി വിറച്ചുതുടങ്ങി. അതിനുശേഷം 24 രൂപാ കിട്ടണമെന്നു പണ്ട വാദിച്ചു. അതിലും മിസ്റ്റർ പിള്ള വഴിപ്പെടാഞ്ഞു ഒടുവിൽ ശാപവചസ്സുകൾ കോരിച്ചൊരിഞ്ഞുതുടങ്ങി. ഈ കലികാലത്ത്; വിശേഷിച്ചു ബി. എ. പാസായിരുന്ന ഒരു ഭാഗ്യവാനിൽ, ശാപം ഫലിക്കയില്ലെന്നു വിചാരിക്കാൻ തക്ക മനോബലം ആ പാവപ്പെട്ട പണ്ടയ്ക്കില്ലാതെപോയി. പിന്നെ വച്ച പിണ്ഡമെടുത്തു കയ്യിലിട്ടുകൊടുത്തു. ഒടുക്കം ഒരുരൂപ ആയി ഒതുങ്ങി രാജിപ്പെട്ടു. ഈ കഥകൾ എല്ലാം തിരിയെവന്നപ്പോൾ ഒരു പണ്ഡിതനായ വിപ്രനോടു പറഞ്ഞുകേൾപ്പിച്ചതിൽ ഇങ്ങനെയുള്ളവരെക്കൊണ്ട് ഒരു കർമ്മവും ചെയ്യിക്കരുതെന്ന് അദ്ദേഹം ഉപദേശിച്ചതായി അറിയുന്നു. പരദേശത്തെ ഉപാധ്യായന്മാരുടെ ഈദൃശവൃത്തികൾ നോക്കുമ്പോൾ മലയാളം സ്വർഗ്ഗംതന്നെ എന്നു പറയണം. ഇവിടുത്തെ പൂരുഹോത്രർക്ക് ദാനം, പ്രതിഗ്രഹം ഇവയിൽ അലംഭാവം ഉണ്ടാകാറില്ല; എങ്കിലും നേരിട്ടുകൈമലർത്തി അവർ യാചിക്ക

പതിവില്ല. ദ്രവിഡദേശങ്ങളിലെ ഉപാധ്യായന്മാർ ഭിക്ഷക്കാരെപ്പോലെ, "ആകല്ലെ, ഇന്നും കൊടുംകൾ" എന്ന് എരക്കുന്നവരാണ്. ഉത്തരഇൻഡ്യയിലെ പുരോഹിതന്മാരുടെ കഥ ഇതുപോലെ അല്ലെന്ന് ഇതുകൊണ്ടും ഇനിപറയുന്ന ചിലതുകൊണ്ടും വ്യക്തമാകും.

മുൻപറഞ്ഞതുപോലെ വല്ലവിധത്തിലും ശ്രാദ്ധം മുതലായതു കഴിച്ചുകൂട്ടിയിട്ടു മിസ്റ്റർ പിള്ളയും സ്വാമികളുംകൂടി അവിടെനിന്നും അഞ്ചാറുനാഴികദൂരെയുള്ള 'വൃന്ദാവന'ത്തിലേക്കു പുറപ്പെട്ടു. വഴിയിൽ, പറയത്തക്ക വിശേഷമൊന്നും ഉണ്ടായില്ല. വൃന്ദാവനത്തിൽ എത്തി ഒരു ക്ഷേത്രത്തിൽ താമസിച്ചു. കുളി മുതലായതു യമുനയിൽ 'കേശിഘട്ട'ത്തിൽ ആയിരുന്നു. കാളീയമർദ്ദനത്തിനു ഭഗവാൻ കയറിച്ചാടിയ പുരാണപ്രസിദ്ധമായ കടമ്പുവൃക്ഷം സന്ദർശിച്ചു. ഇപ്പോൾ യമുനയുടെ വലിയ പ്രവാഹം കുറെ അകലെക്കൂടിയാണ്. ഭഗവാൻ സഞ്ചരിച്ചിരുന്ന യമുനാകൂലഭാഗങ്ങളിൽ സ്വാമികളും കൂട്ടുകാരനും കുറെ നടന്നു മനോനയനാനന്ദമനുഭവിച്ചു. 'രാധാകുഞ്ജം' എന്ന സ്ഥലം 10-12 നാഴികയകലെയാണെന്നറിഞ്ഞപ്പോൾ അത്യുല്കടമായ വെയിൽകൊണ്ടു ക്ഷീണിച്ചിരുന്നതിനാൽ പോകുന്നതിന് സ്വാമികൾ ഒരുവണ്ടി അന്വേഷിച്ചു. ഇതുകണ്ട് ഏകദേശം 12 വയസ്സുവരുന്ന സുമുഖനായ ഒരു ബാലൻ ഇങ്ങനെ ചോദിച്ചു: "ഭഗവാന്റെ ആ തൃപ്പാദംവച്ചുനടന്ന ഇവിടെയാണോ നിങ്ങൾ വണ്ടി കയറി യാത്രചെയ്വാൻ പോകുന്നത്." ഈ ചോദ്യം കേട്ടമാത്രയിൽ സ്വാമികളുടെ നേത്രങ്ങൾ ആനന്ദാശ്രുപൂരിതങ്ങളായി. ആ സംഗതി, ഓർക്കുമ്പോൾ ഇന്നും രോമാഞ്ചം ഉണ്ടാക്കുന്നതായി സ്വാമികൾ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. സ്വാമികൾ ഒരു പൂർണ്ണാദ്വൈതിയാണെങ്കിലും ചില ശുഷ്കവേദാന്തികളെപ്പോലെ കഠിനമനസ്കനല്ലെന്നും പുരാതനപുണ്യപുരുഷന്മാരിൽ ഭക്തിവിശ്വാസോപസ്കൃതമായ ആസ്തികബുദ്ധിയുള്ള ഒരു മാതൃകാപുരുഷനാണെന്നും ഇതിൽ നിന്നൂഹിക്കേണ്ടിയിരിക്കുന്നു. കാൽനടയായി വൃന്ദാവനത്തിൽ പോയിട്ടു മടങ്ങിവന്നശേഷമാണ് സ്വാമികൾ അമ്പാടിയിൽ - ഗോകുലത്തിൽ - പോയത്. ഗോകുലം മഥുരയിൽനിന്നും നാലുനാഴിക ദൂരെ യമുനാതീരത്തുള്ള ഒരു പ്രദേശമാണ്. "യമളാർജ്ജുന" ഭഞ്ജനസ്ഥലവും, ഭഗവാൻ കുട്ടിയായിരിക്കുമ്പോൾ കിടന്ന മണിയറയും, ഭഗവാന്റെ തൊട്ടിലും, കട്ടിലും മറ്റുമാകുന്നു ഇവിടെ പ്രധാനങ്ങളും പ്രസിദ്ധങ്ങളും. കാഴ്ചകാർ തൊട്ടിപിടിച്ചാട്ടുന്ന പതിവുണ്ട്. അതിനു തരംപോലെ ഒന്നും രണ്ടുംരൂപാ അവിടെയുള്ളവർ വസൂലാക്കും. രൂപാ കൊടുത്തില്ലെങ്കിൽ അവരെ കാണിക്കപോലും ചെയ്യാതെ മറ ഇട്ടുകളയും. ഒരു വേദാന്തനിഷ്ഠന് ഈവക കൃത്യങ്ങൾകൊണ്ട് ഒരു പുണ്യവും ലഭിക്കേണ്ടതായിട്ടില്ലെന്നു മനസ്സിലാക്കി കഴിഞ്ഞല്ലോ. ആത്മധ്യാനംപോലും നിത്യസ്നാനാദിപോലെ പഴേപടി ചെയ്യുന്നു എന്നല്ലാതെ അതുകൂടി ചെയ്യണമെന്നു നിർബന്ധം ഇല്ലാത്ത വേദാന്തയോഗിക്കു ജലരൂപതീർത്ഥത്തിലും ശിലമൃദ്രൂപദേവന്മാരിലും ഒന്നും കാണുകയില്ലെന്നുള്ളതിലേക്ക് ഉത്തരഗീത തുടങ്ങിയ പ്രബലപ്രമാണങ്ങളും അനുഭവവും ആധാരമാക്കാമെന്ന് ഇനിയും പറയേണ്ടതില്ലല്ലോ. തീർത്ഥാദികളെക്കാൾ ആത്മജ്ഞാനികൾ ശുദ്ധീകരണത്തിൽ പടുക്കളാണെന്ന്, "നഹ്യമ്മയാനിതീർത്ഥാനി ന ദേവാ മൃഛിലാമയാ; തേ പുനന്ത്യുരുകാലേന ദർശനാദേവ സാധവഃ" ഇത്യാദി പ്രമാണങ്ങൾ പറയുന്നു. ഇങ്ങനെ ഒക്കെ ഇരുന്നിട്ടും മുക്താത്മാവായ സ്വാമികൾകൂടി, "ചികീർഷുല്ലോകസംഗ്രഹം", "വിദ്വാൻയുക്തഃ സമാചരൻ" ഈ നയമനുസരിച്ചു തൊട്ടിയാട്ടൽ മുതലായതിൽ പങ്കുകൊണ്ടു. ചിലടത്ത് ഇത്തരം കാര്യത്തിൽ സ്വാമികളും പണം കൊടുക്കേണ്ടിവന്നു. മറ്റു ചില സ്ഥലങ്ങളിലെ പണ്ടകൾ സ്വാമിയെപ്പോലുള്ള നിവൃത്തിനിഷ്ഠന്മാരോടു പണം പിടുങ്ങിയിരുന്നില്ല. കൊന്നുപറിച്ച് ഉപജീവിക്കുന്ന മറവന്മാർപോലും സന്യാസികളെ ഉപദ്രവിക്കാതെ വിടും. സ്വാമികളെ

സംബന്ധിച്ചു രചിച്ച സംസ്കൃതചര്യയിൽ ഗോകുലത്തെക്കുറിച്ചു കവി, ശിവപ്രസാദവിദ്യാഭാരതി ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു:- "മുഖജൃംഭണകൈതവാച്ചതുർദ്ദശലോകാനപി യത്ര സ സ്വയം; ഭഗവാൻ നിജമാതൃവിഭ്രമക്ഷതയേ സ്തന്യപിബസ്ത്വദീദൃശത്."

ഗോകുലദർശാനാനന്തരം സ്വാമികൾ വീണ്ടും മധുരയിൽ വന്നു താമസിച്ചു. ആ അവസരത്തിൽ ഒരുപാധ്യായനോടു സ്വാമികൾ ഇങ്ങനെ ചോദിച്ചു:- "നിങ്ങൾ ഏതുമതമവലംബിച്ചിരിക്കുന്നവരാണ്." ഉപാധ്യായൻ: "ഞങ്ങൾക്കു പ്രത്യേകമതമൊന്നുമില്ല." സ്വാമി: "ബംഗാൾ ഒട്ടുക്ക്, യഥേഷ്ടം അന്യമതമവലംബിച്ചവരെ ഒഴിച്ച്, എല്ലാ വംശക്കാരും ശാംകരമതക്കാരാണെന്നത്രെ ദേശമര്യാദ. നിങ്ങളുടെ ദേശസമ്പ്രദായമെങ്ങനെ?" ഉപാധ്യായ: "ഞങ്ങൾക്കങ്ങനെ ഒന്നുമില്ല." സ്വാമി "രാമാനുജമതം അംഗീകരിക്കുന്നുണ്ടോ? ഉപാധ്യായ: "ഞങ്ങളുടെ മതം ശ്രീകൃഷ്ണഭഗവാന്റെ മതംതന്നെ, അല്ലാതെ രാമാനുജമതവും മറ്റും ഒന്നുമല്ല." സ്വാമി: "ശങ്കരാചാര്യമതം ശ്രീകൃഷ്ണഭഗവാന്റെ മതമല്ലെ?" ഉപാധ്യായ: "ഞങ്ങൾ ബാഹ്യാഭ്യന്തരമറിയാത്തവിധം ഭഗവാൻ ശ്രീകൃഷ്ണനിൽ സമർപ്പിതചിത്തന്മാരായി ജീവിക്കുന്നു; അത്രമാത്രം." ഈ സ്ഥലങ്ങളിലൊന്നും വലിയ പണ്ഡിതന്മാരുള്ളതായി അന്വേഷണംകൊണ്ടു കണ്ടില്ലെന്നറിയുന്നു. പിന്നീട് 'കുബ്ജാദേവി'യുടെ ഭവനം, "മധുരായാം ച കേശവം" എന്നപ്രകാരം പ്രസിദ്ധമായ കേശവക്ഷേത്രം ഇവ സന്ദർശിച്ചു. ഈ മാതിരി പ്രസിദ്ധക്ഷേത്രങ്ങൾപോലും തെന്നിൻഡ്യയിലെ സാമാന്യം നല്ല ഒരു ക്ഷേത്രത്തിന്റെ വിളക്കുമാടത്തിനോളം പോരുന്നതല്ല. എന്നാൽ ഉത്തരഇൻഡ്യയിൽ സ്ഥലമഹത്വമാണ് പ്രധാനമെന്ന് ഓർക്കുമല്ലോ.

അനന്തരം ഭാരതത്തിൽ ഇന്ദ്രപ്രസ്ഥം എന്നു പ്രസിദ്ധിപെറ്റ ഡൽഹിക്കുപോയി. അവിടെ എത്തിയശേഷം രാജധാനി മുതലായ പ്രധാനസ്ഥലങ്ങളും ടൗണിൽനിന്നും രണ്ടരനാഴിക അകലെ സ്ഥിതിചെയ്യുന്നതും "പുരാണഗല്ലി" (പഴയകോട്ട) എന്നു ദേശഭാഷയിൽ പറയുന്നതുമായ പാണ്ഡവന്മാരുടെ കോട്ടനിന്ന സ്ഥലവും ചില ജീർണ്ണാവശേഷങ്ങളും ചെന്നുകണ്ടു. ശിലാലിഖന ഏർപ്പാട് തുടങ്ങുന്നതിനുമുമ്പ് ഉന്നതനിലയിൽ ഇരുന്നു ക്ഷയം പ്രാപിച്ച സ്ഥലമാകയാലായിരിക്കാം അവിടെ അതൊന്നും കണ്ടില്ല. മഹമ്മദീയാക്രമണത്തിനുശേഷമുണ്ടായതായി വിചാരിക്കപ്പെടുന്ന ചില ലക്ഷ്യങ്ങൾ ഉള്ളതായി അറിവുണ്ട്. ടൗണിൽനിന്ന് കുറെ ദൂരെയായി, സുപ്രസിദ്ധവും പത്തുനാഴിക അകലെവരെ കാണാൻ സൗകര്യം കൊടുക്കുന്നതും, ഉള്ളിൽകൂടി കയറാൻ മാർഗ്ഗമുള്ളതുംമായി വളരെ ഉയർന്ന ഒരു വിശിഷ്ടസ്തംഭം നിൽപുണ്ട്. ഇതു കൃതയുഗാലംകാരഭൂതനായിരുന്ന 'പൃഥു' ചക്രവർത്തി കെട്ടിച്ചതാണെന്ന് ഒരു ജനശ്രുതിയുണ്ട്. മൂക്കറുത്തു ശകുനം മുടക്കിയവന്റെ, അല്ലെങ്കിൽ, താൻ വ്യാഘ്രത്തിനാഹാരമായിത്തീർന്നു നരമാംസരുചി പിടിപ്പിച്ചിട്ട് അതിനെക്കൊണ്ടു ശത്രുവിനു എടുപ്പിക്കാമെന്നു വിചാരിച്ച മൂഢന്റെ, പ്രതിപുരുഷനെന്നു പറയേണ്ടവിധം മഹമ്മദ്ഗോരിയുടെ ദംഷ്ട്രക്കിരയായ 'പൃഥിവ്', അല്ലെങ്കിൽ 'പൃത്ഥി' രാജാവിനാൽകെട്ടിക്കപ്പെട്ടതായിരുന്നു ആ സ്തംഭം. സ്വാമികളും മിസ്റ്റർ പിള്ളയും ഡൽഹിയിൽ താമസിച്ചിരുന്നത് ഒരു പ്രധാനിയുടെ മൂന്നുനില മേടയിലായിരുന്നു. അവിടുത്തെ താമസം വാടകയിന്മേലാണ്. അവിടെനിന്നും അഞ്ചാറു കാതംവഴിയകലെ തെൻസ്വാർ - സ്ഥാനേശ്വരം - എന്ന സ്ഥലത്തിനടുത്തുള്ള വിനശനം - കുരുക്ഷേത്രം - കാണുന്നതിനായി സ്വാമികളും കൂട്ടുകാരനുംകൂടി തിരിച്ചു. ഈ സ്ഥലം ഡൽഹിയിൽനിന്നും വടക്കുപടിഞ്ഞാറാണ് സ്ഥിതിചെയ്യുന്നത്. ഹസ്തിനാപുരത്തിൽനിന്ന് ഉത്തരപശ്ചിമഭാഗത്തെന്നു രാജാരാധാകാന്തദേവബഹദൂർ പറയുന്നു. അദ്ദേഹത്തിന്റെ പക്ഷത്തിൽ ഹസ്തിനപുരവും ഡൽഹിതന്നെ. 'ഹസ്തിനാപുര'ശബ്ദവിവരണത്തിൽ, ഇത് 'പരീക്ഷിത്ഗഡ്' എന്നും

'ദില്ലി' എന്നും കീർത്തിപ്പെട്ടതായി പറഞ്ഞിരിക്കുന്നു. ഹസ്തിനഗരി, അല്ലെങ്കിൽ, ഗജസാഹ്വയം നദിയിൽ മുങ്ങിപ്പോയശേഷമാണ്, "കൗശാംബ്യാം സ്ഥാപയിഷ്യതി" എന്നു ഭാഗവതത്തിൽ പറയുംപ്രകാരം, ശതാനീകന്റെ പ്രപൗത്രനായ ത്രിചക്ഷുസ്സെന്ന കുരുവംശപാലൻ രാജാഗ്രാരം കൗശാംബിയിലേക്ക് (Modern Kandj) മാറ്റിയത്. ഡൽഹി എങ്ങും താണുപോയതുമില്ല. ഇങ്ങനെയാകുമ്പോൾ മേൽപ്രസ്താവിച്ച മഹാന്റെ അഭിപ്രായം എങ്ങനെ ശരിപ്പെടുമെന്നറിഞ്ഞില്ല. അതെന്തുമാകട്ടെ, നമുക്കു കുരുക്ഷേത്രത്തിലേക്കു തന്നെ പോകാം. ആ സ്ഥലത്തു മണ്ണും കാട്ടുകമ്പും ചേർത്തു നിർമ്മിച്ച ഭവനങ്ങളല്ലാതെ സ്വാമികൾക്കു കാണാൻ കഴിഞ്ഞില്ല. ദേശവാസികൾ പ്രായേണ ദരിദ്രന്മാരായി കാണപ്പെട്ടു. ശ്രീപരശുരാമൻ ക്ഷത്രവധംകഴിഞ്ഞു പിതൃതർപ്പണാദി ചെയ്തതും, ദുരോധ്യനൻ ശസ്ത്രക്ഷതവ്യഥാശമനത്തിനെന്ന ഭാവത്തിൽ മുങ്ങിയൊളിച്ചുകിടന്നതും ആയ "ദ്വൈപായനഹ്രദം" എന്ന ദിവ്യസരസ്സിലായിരുന്നു സ്വാമികൾ സ്നാനം ചെയ്തത്. അവിടെനിന്നും 'ഭാരതയുദ്ധ'ഭൂമി കാണാൻപോയി. സ്വാമികളുടെ, "സമന്തപഞ്ചക"പ്രവേശഘട്ടത്തിൽ ഭാരതസമരാംകണത്തെ ലോകോത്തരമായി ചര്യയിൽ ശിവപ്രസാദൻ എന്ന ശിഷ്യാഗ്രണി വർണ്ണിച്ചിട്ടുള്ളതിങ്ങനെയാണ്:-

"ശ്രുതിമസ്തകദുഗ്ദ്ധസാഗരം സുവിമത്ഥ്യാർജ്ജുനവക്ത്രപങ്കജേ;
കൃപയാഹഹയത്രയോഗരാഡതിഗീതാമൃതമക്ഷിവൽ സ്വയം."

ഇപ്രകാരം ഭഗവാൻ ഗീതോപദേശം ചെയ്ത സ്ഥലമാകകൊണ്ടു കുരുക്ഷേത്രത്തിലെ പൊടിപോലും പാപികളെ നിർദ്ധൂതകല്മഷന്മാരാക്കുമെന്നു ഹിന്ദുമതഗ്രന്ഥങ്ങൾ ഘോഷിക്കുന്നു. "പാംസവോപി കുരുക്ഷേത്രേ വായുനാ സമുദീരിതാഃ; അപി ദുഷ്കൃതകർമ്മാണം നയന്തി പരമാം ഗതിം" മുതലായതു നോക്കുക. ഇങ്ങനെയുള്ള 'ധർമ്മക്ഷേത്ര' ദർശനം ചെയ്‌വാനായി സ്വാമികൾ നടന്നതിൽ മുൾച്ചെടികളും കുറ്റിക്കാടുകളും നിമിത്തം അധികദൂരം സഞ്ചരിക്കാൻ പ്രയാസമെന്നുതോന്നി.

ദുര്യോധനവധം നടത്തപ്പെട്ട സരസ്വതിനദീതീരത്തേക്ക് അവിടെനിന്നും 14 മൈൽദൂരം വരും. ഇവിടവും കുരുക്ഷേത്രത്തിലുൾപ്പെട്ടതുതന്നെ. ശ്രീമദ്ദ്വാരകയിൽനിന്നു ഭഗവാൻ യാദവന്മാരോടുകൂടി ഒരു 'പുണ്യകാലം' സംബന്ധിച്ചുമേല്പറഞ്ഞ സമന്തപഞ്ചകതീർത്ഥത്തിൽ സ്നാനത്തിനായി വന്നിട്ടുണ്ടെന്നു പുരാണപ്രസിദ്ധമാണ്. പണ്ഡിതനായിട്ടു ഗണേശശാസ്ത്രി എന്നൊരാളെ മാത്രമേ ആ സ്ഥലങ്ങളിൽ സ്വാമികൾ കണ്ടിരുന്നുള്ളൂ. ഇദ്ദേഹം പടുവൃദ്ധനാണെങ്കിലും വ്യാകരണഗ്രന്ഥങ്ങൾ ഉരുവിട്ടുകൊണ്ടുതന്നെ ഇരിക്കുന്നു. ജരാതുരനായ ഒരാൾ കാഞ്ചീപുരത്തുവച്ച് 'ഡുകൃഞ് - കരണേ' എന്നുരുക്കഴിച്ചുകൊണ്ടിരിക്കുന്നതുകണ്ടു ശ്രീഭഗവല്പാദാചാര്യൻ -, സമ്പ്രാപ്തേ സന്നിഹിതേ കാലേ നഹിനഹി രക്ഷതി ഡുകൃഞ് കരണേ; ഭജഗോവിന്ദം ഭജഗോവിന്ദം ഗോവിന്ദം ഭജ മൂഢമതേ!" എന്നു പറഞ്ഞ കഥ ഇദ്ദേഹം ധരിച്ചിട്ടില്ലെന്നു തോന്നുന്നു. വിസ്മൃതിസാഗരത്തിൽനിന്നു 'ശബ്ദരത്നം' ഉന്നയിക്കണമെന്നുറച്ചോ, "ഏകഃ ശബ്ദഃ സമ്യക്പ്രയുക്തശ്ച" ഇത്യാദിവൈയാകരണപക്ഷമനുസരിച്ച് ഇതുതന്നെ മോക്ഷസാധനമെന്നു കല്പിച്ചോ ഇങ്ങനെ ചെയ്തു എന്നും വരാം. രണ്ടാമത്തെ പക്ഷത്തിൽ ശബ്ദാഗമാവധാരണാദി'ജന്യമാണ് മോക്ഷമെന്നുവരുന്നുണ്ട്. അപ്പോൾ, "ജന്യത്വേ സതി നാശഃ", ഉണ്ടാകുന്ന'താണെങ്കിൽ നശിക്കും എന്നൊരനർത്ഥം. ഏതായാലും, ശബ്ദകൗസ്തുഭത്തിൽ കുറെ ഭാഗം അദ്ദേഹം സ്വാമികളോട് ചോദിച്ചു മനസ്സിലാക്കി എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. സ്വാമികൾ ഇദ്ദേഹത്തിന്റെ ഗൃഹത്തോടു ചേർത്തുകെട്ടിയിട്ടുള്ള ഒരു മേടയിലാണ് താമസിച്ചിരുന്നത്. അതുകൊണ്ടദ്ദേഹത്തിന് ഇതിനെല്ലാം സൗകര്യം കിട്ടി. എന്നാൽ

ആ 'കാലൻചെല്ലാമൂല'യിൽ; ആ വാർദ്ധക്യത്തിൽ; സ്വാമികളെ കണ്ടുകിട്ടിയിട്ടും "സതാം സംഗോഹി ഭേഷജം", "മഹൽസേവാം ദ്വാരാമാഹുവിമുക്തെഃ" ഇത്യാദിയൊന്നും അദ്ദേഹം ഓർത്തില്ലല്ലോ എന്ന് എനിക്കു തോന്നുന്നു.

പിന്നീടു Dehradone-ന് അടുത്തുള്ള പ്രസിദ്ധതീർത്ഥസ്ഥലമായ ഹരിദ്വാരത്തിലേക്കു പോയി. അവിടെ ചെന്നാറെ "ബ്രഹ്മകുണ്ഡം" എന്ന 'ഘട്ടിൽ' ഗംഗയിലാണ് സ്നാനാദികം നടത്തി പോന്നത്. ഈ സ്ഥലത്തുനിന്നാണ് തീർത്ഥം കുടങ്ങളിലാക്കി കൊണ്ടുപോകുക പതിവ്. അതിന് ഇത്രയും പ്രധാനമായ സ്ഥലം വേറെ ഇല്ല. അമ്മ ജീവിച്ചിരിക്കകൊണ്ടും മറ്റുള്ളവർക്ക് അതിൽ ഭക്തിവിശ്വാസങ്ങൾ വർദ്ധിപ്പിക്കാനായും സ്വാമികളും കുറേ ഒരു കുടത്തിൽ എടുത്തു. സ്വാമികൾ മുമ്പായ ജീവന്മുക്തവിദ്വാന്മാർ ക്ഷേത്രദർശനം ചെയ്യുന്നില്ലെന്നു കണ്ടു ചില മന്ദാത്മാക്കൾ 'നാം' അങ്ങനെ ദേവദർശനം ചെയ്തുപോയാൽ വേദാന്തികളല്ലെന്നു വന്നേച്ചെങ്കിലോ എന്നു ശങ്കിക്കുന്നതിനെപ്പറ്റി ഇവിടെ എന്തു പറയട്ടെ. മേല്പറഞ്ഞ സ്ഥലത്തിനു സമീപമാണ് ദത്താത്രേയമഹർഷിയുടെ പുണ്യാശ്രമം ഇരുന്നതായി പറയുന്ന 'കുശാവർത്ത'ഘട്ടം. ഇവിടം പിതൃതർപ്പാണാദികൾക്ക് ഏറ്റവും പ്രധാനമാണ്. ആളൊന്നിന്, തർപ്പണംവകയ്ക്കു 24 രൂപായും ശ്രാദ്ധം ഊട്ടുന്നതിന് 5 രൂപായും 'പണ്ടാക്ക'ൾക്കു കൊടുക്കണം. ഇവിടെയുള്ള പണ്ടാക്കൾ ഗുളികയില്ലാത്ത മോഹനപ്രയോഗത്തിൽ ആരെയും അടിപ്പെടുത്തത്തക്ക സാമർത്ഥ്യമുള്ളവരാണ്. ഈ സ്ഥലത്തുനിന്നും രണ്ടുനാഴിക അകലെ 'കനഖലം' എന്നൊരു സ്ഥലമുണ്ട്. ഇതുമിക്കവാറും ഒരു വിജനമാണ്. ഇവിടെയായിരുന്നു ദക്ഷപ്രജാപതിയുടെ യാഗശാലയും യാഗകുണ്ഡവും മറ്റും ഇരുന്നത്. യാഗകുണ്ഡം മതിൽകെട്ടി അഗ്നികുണ്ഡമായിത്തന്നെ ഇന്നും ഇട്ടിരിക്കുന്നു. വിദേശികളായ താമസക്കാർക്കിവിടം സുഖവാസസ്ഥലമായിത്തോന്നും. എന്നാൽ ബ്രഹ്മഘട്ടത്തെ വിട്ട് ഈ പ്രദേശത്തു താമസിക്കുന്നതു തീർത്ഥോപവാസത്തിനനുരൂപമല്ലെന്നാണ് വച്ചിരിക്കുന്നത്. ഇവിടെനിന്നും ഒരുനാഴിക ദൂരെയാണ് 'സതീദേവി' യോഗാഗ്നിയിൽ ദഹിച്ച സ്ഥലം. ഇവിടം ശുദ്ധമേ ശൂന്യസ്ഥലമായിക്കാണപ്പെടുന്നു. ഈ സ്ഥലത്തുനിന്നുമാണ് 'ബദാര്യാശ്രമ'ത്തിലേക്കു പോകുന്നത്. സ്വാമികൾ പോയിരുന്ന കാലത്ത്, ചില കാരണങ്ങളാൽ, ബദരിയാശ്രമത്തിലേക്കു യാത്രക്കാരെ വിട്ടിരുന്നില്ല. അതുകൊണ്ട് ആ വഴിക്കുപോകാതെ സ്വാമികളും മിസ്റ്റർ പിള്ളയുംകൂടി 'ലക്നൗ' വിലേക്കു പുറപ്പെട്ടു. ഇതിന്റെ പൂർവനാമം ലക്ഷ്മണപുരം എന്നത്രെ. ഈ പട്ടണം അയോദ്ധ്യാ രാജധാനിക്കുള്ള മാർഗ്ഗമദ്ധ്യത്തിലാണ്. മിസ്റ്റർ പിള്ളയുടെ ആവശ്യത്തിലേക്കായി വളരെ ശ്രമംചെയ്തന്വേഷിപ്പിച്ചതിലും ഹിന്ദുഹോട്ടൽ കണ്ടുകിട്ടിയില്ല. പട്ടണം ആകമാനം ചുറ്റി സഞ്ചരിച്ചുനോക്കിയതിൽ മദ്രാസിന്റെ ഒരു ഛായ സ്വാമികളുടെ മനോമുകുരത്തിൽ നിഴലിച്ചു. സ്ഥലസൗകര്യം കുറവായിരുന്നതിനാൽ ഗോമതീനദിതീരം സംബന്ധിച്ചുതാമസിക്കയും സ്നാനാദ്യാവശ്യങ്ങൾക്ക് ആ പുണ്യസരിജ്ജലംതന്നെ ഉപയോഗിക്കയും ചെയ്തുവന്നു. അവിടെയുള്ള 'കണ്ണിങ്ഗ്' കോളജിലെ വിദ്യാർത്ഥികളിൽ വളരെപേരെ സ്വാമികളും സഖാവും പരിചയപ്പെട്ടു. ടി കോളജിൽ സംസ്കൃതാധ്യാപകനായിരുന്ന ശ്രീമാൻ രാമകൃഷ്ണശാസ്ത്രികളെക്കണ്ടു പലതും സംസാരിക്കയും ചില പുസ്തകങ്ങൾ സമ്മാനിക്കയും ചെയ്തു. പിന്നീട് ആ സ്ഥലംവിട്ടു ക്രമേണ അയോദ്ധ്യയിൽ ചെന്നുചേർന്നു. അവിടെ ടൗണിൽനിന്നു കുറെ അകലെയുള്ള ഒരിടത്തുവച്ച് ഒരു പണ്ടചതിച്ചു പണം തട്ടാൻ നോക്കി. രാത്രിയിൽ സ്വാമികളെയും മിസ്റ്റർ പിള്ളയേയും ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോയി താമസിപ്പിക്കയും കർമ്മങ്ങൾ ചെയ്വാൻ ഇച്ഛയില്ലെന്നു പറഞ്ഞതിൽ വേണ്ടെന്നും, താമസിക്കുന്നതിനു വീട്ടുവാടകപോലും ആവശ്യപ്പെടുകില്ലെന്നും പണ്ടാ കരാറു ചെയ്കയും ചെയ്തു. സ്വാമികൾ ഇതെല്ലാം വിശ്വസിച്ചു പണ്ടയോടൊ

ന്നിച്ചു പാർത്തു ഒടുവിൽ പിരിയാൻകാലത്തു പണം വേണമെന്നും മറ്റും പറഞ്ഞു വഴക്കായി. എങ്കിലും അയാളുടെ മിരട്ടിൽ ഉൾപ്പെട്ടു പണം കൊടുക്കാതെ കഴിച്ചുകൂട്ടി. ടൗണിൽ ചെന്നാറെ പണ്ടകളുടെ കപടസല്ക്കാരാദരങ്ങൾ വിഷസമ്പൃക്തങ്ങളെന്നു കരുതി മറ്റു സ്ഥലങ്ങളിലായി കഴിക്കയാണ് ചെയ്തത്. ഈ പുരാതനപുണ്യനഗരിയെപ്പറ്റി സ്വാമികളുടെ വിവരണം ഇങ്ങനെയാണ്. പട്ടണത്തിൽനിന്നും മുക്കാൽ മൈൽ അകലെയുള്ള ഒരു പ്രദേശത്തായിരുന്നു ശ്രീരാമന്റെ ജനനസ്ഥലം. ഇവിടെ ഇപ്പോൾ സാമാന്യം ഒരു വിജനമായിത്തീർന്നിരിക്കുന്നു. ശ്രീരാമന്റെ അവതാരമണിയറയിരുന്ന സ്ഥലത്ത് 'നവാബു പള്ളി കെട്ടുകയാൽ ദേവമന്ദിരം പള്ളിക്കു വലത്തുവശം മാറ്റിയിരിക്കയാണെന്ന് അവിടുത്തുകാർ സ്വാമികളോടു പറഞ്ഞു സ്വാമികളും കൂട്ടുകാരനും സരയൂനദിയിൽ സ്നാനംകഴിച്ചു മണല്പരപ്പിലിരുന്നാണ് അനുഷ്ഠാനം ചെയ്ക പതിവ്. ഈ നദിയിൽകൂടി ഗംഗയുടെ സമാരാധനയ്ക്കോ എന്ന് തോന്നുമാറ് പുഷ്പങ്ങളും മാലകളും ഒഴുകിപ്പോകുന്നതു കാണാം. ശ്രാദ്ധാദികർമ്മങ്ങൾക്കെല്ലാം ഇതിലെ മണൽതിട്ടതന്നെ സർവപ്രധാനമായ സ്ഥാനം. അയോധ്യയിൽ ശ്രീഹനുമൽക്ഷേത്രംതന്നെയാണു മുഖ്യം. അവിടെ ഭഗവൽസദനത്തിലേക്കാൾ അധികം ആളുകൾ കൂടാറുണ്ട്. സ്വാമികളും സഖാവും ഒരുദിവസം ക്ഷേത്രദർശനത്തിനായി പോയിരുന്നപ്പോൾ ദേശാചാരപ്രകാരം ഹനുമാർക്ക് നിവേദിക്കുന്നതിനു വാങ്ങിക്കൊണ്ടുപോയ ഉപഹാരം (പലഹാരം) മുതലായതിനെ ഒരു മർക്കടവീരൻ മിസ്റ്റർ പിള്ളയുടെ അരയിൽ കുതിച്ചുകയറിയിരുന്നു പിടിച്ചെടുത്ത് അറിയാതെ കടന്നുകളഞ്ഞു. സ്വാമികൾ വിപ്രകൃതനായ ഇഷ്ടമിത്രത്തെ സഹായിപ്പാനായി ആ വാനരത്താന്റെ നേരെ കയ്യോങ്ങിയപ്പോൾ, രാക്ഷസേശ്വരന്റെ നേരെ ആഞ്ജനേയനെന്നപോലെ ആ മർക്കടം ഇടത്തുകയ്യുമോങ്ങി സ്വാമികളോടടുത്തത്രെ. അന്യസ്ഥലങ്ങളിലുള്ളവർക്ക് ഇതെല്ലാം അദൃഷ്ടപൂർവ്വമോ അശ്രുതചരമോ ആയി തോന്നുമെങ്കിലും അവിടെ ഇതു സാധാരണംതന്നെ. വാനരജാതിക്കു ശ്രീരാമദേവന്റെ രാജ്യത്ത് അനുവദിക്കപ്പെട്ടിരുന്ന സ്വാതന്ത്ര്യത്തിന്റെ അവശിഷ്ടലക്ഷ്യങ്ങളായിരിക്കുമോ ഇതെന്ന് ഒരു ഝടിതിപ്രതിഭാനത്തിനുവകയുണ്ട്. ഹനുമൽക്ഷേത്രത്തിൽ വേദപുരാണാദികൾ പാരായണം ചെയ്യുന്ന കൂട്ടുകാർ അനവധിയുണ്ട്. അതിൽ കൂടുതൽ ഭാഗവും കാമ്യജപ്യപരന്മാരാണ്. ഈ സ്ഥലം നദീതീരത്തും രാമമന്ദിരം മുതലായതു ടൗണിലുമാണ്. മറ്റനേകം പുണ്യസ്ഥലങ്ങളിൽ സ്ഥാപിച്ചിരിക്കുമ്പോലെ നാട്ടുകോട്ടച്ചെട്ടിയാരുടെ ധർമ്മസത്രം - (ഹിന്ദുസ്ഥാനിയിൽ) ഛത്രം - ഇവിടെയും കാണപ്പെടുന്നു. നാട്ടുകോട്ടയാന്മാർ ധർമ്മത്തെ ഉദ്ദേശിച്ചാണ് ഇതെല്ലാം നടത്തുന്നതെങ്കിലും അധർമ്മിഷ്ഠന്മാരും വഞ്ചുകരുമായ ഈ സത്രങ്ങളിലെ പ്രധാനികളെന്നു വച്ചിരിക്കുന്ന വിപ്രന്മാർ - ഡാണ്ടിക്കാർ തുടങ്ങിയവർ - എല്ലാംതന്നെ വിറ്റു മുതലാക്കുകയാൽ യാത്രക്കാർക്കു സുഖസൗകര്യം ഇവ കുറവാണ്. അതിലെ കാര്യസ്ഥന്മാർ പകൽ പള്ളിയുറക്കമായാൽ സത്രവും ആ വകയ്ക്ക് ആ നിലയവലംബിക്കണമെന്നാണ് ചട്ടം. ഒരു ഭിക്ഷുപോലും ഉറക്കെ തുമ്മിപ്പോയാൽ അതു ഗൗരവമേറിയ കുറ്റമെന്നു ഗണിച്ചിരുന്നു. ഒരു പ്രധാനസ്ഥലത്തുള്ള സത്രത്തിൽ ചെന്നു സുഖക്കേടായാൽ കുറെ ചൂടുവെള്ളം കുടിക്കാൻ കിട്ടണമെന്ന് ഒരു ബ്രഹ്മവിത്താവശ്യപ്പെട്ടതിൽ ആ പരമഹംസനു പൂണുനൂലില്ലായ്കകാരണം വെള്ളം കൊടുക്കയില്ലെന്നു പറയുന്നതു സ്വാമികൾ ചെവികൊണ്ടു കേട്ട സംഗതിയാണ്. എന്നാൽ രാമനാഥപുരം രാജാവിന്റെ സത്രത്തിൽവച്ചു വെറുംവെള്ളം ചോദിച്ചപ്പോൾ ഒരു മഹാനു ചൂടുപാൽ കൊടുക്കുന്നതും സ്വാമികൾകണ്ടു. ഈ ഭേദഗതികൾക്കെല്ലാം കാരണം ലോകസ്വഭാവത്തിന്റെ അനിയതരൂപത്വംതന്നെയെന്നു സ്വാമികൾ നിശ്ചയിച്ചു.

അയോധ്യയിൽനിന്നു സ്വാമികൾ സഖാവോടൊരുമിച്ചു "പ്രയാഗ"യ്ക്കു പോയി. ഈ ദേശം 'അലഹബാദി'ൽ ആകുന്നു എങ്കിലും ടൗണിൽനിന്നു നാലഞ്ചു നാഴിക അകലെ

യാണത്രെ പുണ്യസ്ഥലം. അതുനിമിത്തം പട്ടണത്തിൽ താമസിക്കണമെങ്കിൽ അങ്ങോട്ടുമിങ്ങോട്ടുമായി എട്ടുപത്തു നാഴിക നടക്കാതെ നിവൃത്തയില്ല. ഈ സ്ഥലത്തെ സംബന്ധിച്ചു താഴെ കാണിക്കുന്ന സംഗതികൾ നാം ഗ്രഹിക്കുന്നു;– യമുന ചേരുന്ന സ്ഥലത്തിനു മുകളിൽനിന്നാണ് ഗംഗാതീർത്ഥം യാത്രക്കാർ സംഗ്രഹിക്കുന്നത്. ഇവിടെ – പ്രയാഗയിൽ – തലമുണ്ഡനം ചെയ്തു ലോമപങ്ക്തിത തീർത്ഥത്തിലിടുകയും സ്നാനം ചെയ്കയും ശ്രാദ്ധാദിക്രിയകൾ നടത്തുകയും പ്രധാനമാണ്. ഭർത്താവുള്ള ബ്രാഹ്മണസ്ത്രീയ്ക്കും, ഗൃഹസ്ഥനും എന്നുവേണ്ട ആർക്കും ഇവിടെവച്ച് തല മുഴുവൻ മുണ്ഡനം ചെയ്യാമെന്നു വിശേഷവിധിയുണ്ട്. നദിയുടെ തീരം സംബന്ധിച്ചു വലിയ കരിങ്കൽകോട്ട കെട്ടിയിരിക്കുന്നു. ഇതിനുള്ളിൽ കരിങ്കല്ലുകൊണ്ടുതന്നെ കെട്ടപ്പെട്ട നിലവറയിലാണ് "അക്ഷയവടം" നില്ക്കുന്നത്. വെയിലും മഴയും തീരെ ഏല്ക്കാത്ത സ്ഥലത്തു യാതൊരു ഭേദവും കൂടാതെ എന്നും ഒരേനിലയിൽ ഈ പേരാൽവൃക്ഷം നില്ക്കുന്നു. ഇതിന്റെ ചുവട്ടിൽ വച്ചു നടത്തുന്ന ശ്രാദ്ധാദികൾ വളരെ ഫലം ചെയ്യുന്നതാണ്. ഈ അക്ഷയവടം സംബന്ധിച്ചുള്ള പല കഥകളും അനുഭവങ്ങളും നിമിത്തം അതിനെ ബന്തൊബസ്തിൽ നിറുത്തുന്നതിനായി 'അക്ബർ' ചക്രവർത്തി കെട്ടിച്ചതായിരുന്നു കരിങ്കൽകോട്ടയും മറ്റും. ഈ കോട്ട ആഗ്രാ മുതലായ സ്ഥലങ്ങളിലെ കോട്ടകൾപോലെ യുദ്ധകാര്യത്തിനൊത്തതല്ലെങ്കിലും വലുപ്പം, വിസ്താരം മുതലായതുകൊണ്ട് അവകളോടു കിടപിടിക്കുന്നതാണ്. കോട്ടവാതുക്കൽ ഇപ്പോൾ തോക്കെടുത്ത യൂറോപ്യൻപട്ടാളക്കാർ കാവൽ നില്ക്കുന്നുണ്ട്. ഒരാൾ അതിനകത്തു പ്രവേശിക്കുമ്പോഴും മടങ്ങി പുറത്തുപോകുമ്പോഴും ശിപായിമാർകൂടിയുണ്ടായിരിക്കും. യൂറോപ്യൻ ഗാട്ടുള്ളതുകൊണ്ടു ശിപായികൾക്കും പണ്ടാക്കൾക്കും യാത്രക്കാരോടു പണം പിടുങ്ങാൻ ഈ സ്ഥലത്തു കുറെ ഞെരുക്കമുണ്ട്. ഈ ബലമായ കാവൽ അക്ഷയവടത്തെ സംബന്ധിച്ചുള്ള അഴിമതികൾ തടുക്കാൻ മാത്രമാണെങ്കിലും അതു യാത്രക്കാർക്കും ഒട്ടേറെ ഉപകാരപ്രദമായിത്തീരുന്നു. അക്ഷയവടത്തെ സംബന്ധിച്ചുള്ള അത്ഭുതകഥകളിൽ അക്ബർചക്രവർത്തിക്കും വിശ്വാസം ഉണ്ടായിരുന്നതായി കേൾക്കുന്നു. ഈ കേൾവിയെ കോട്ടയും, വടത്തിന്റെ സുഗുപ്തമായ സ്ഥലത്തുള്ള രക്ഷണവും, ഏതാണ്ടു തെളിയിക്കാതിരിക്കുന്നില്ല. മഹാനായ 'അക്ബർ'ചക്രവർത്തിയെ സംബന്ധിച്ച ഒരു കഥ ഇവിടെ ഉദ്ധരിക്കാം:– അക്ബർ, പൂർവം 'മുചുകുന്ദദേശികൻ' എന്നൊരാളായിരുന്നു. അദ്ദേഹവും ചില ശിഷ്യന്മാരും ചേർന്നു 'പ്രയാഗമരണം' നിശ്ചയിച്ചു. ദേശികൻ ചക്രവർത്തി പദകാംക്ഷയോടും ശിഷ്യന്മാർ അദ്ദേഹത്തിന്റെ മന്ത്രിപദാഭിലാഷത്തോടുംകൂടിയാണ് അക്ഷയവടശാഖയിൽ തൂങ്ങിമരിച്ചത്. (ത്രിവേണീസംഗമത്തിങ്കലാണ് മരിച്ചതെന്നും പക്ഷമുണ്ട്. ഈ കോട്ടയും ഗാട്ടുമൊന്നും അതിനെ തടയാൻ ഒരിക്കലും മതിയാകാത്തതുകൊണ്ട് ആദ്യത്തെ പക്ഷത്തിനാണ് യോഗ്യത). മരണാനന്തരക്ഷണത്തിൽ, ആത്മഹത്യ നരകഹേതുവെന്നു കാണിക്കാനോ എന്നു തോന്നുമാറു കുംഭീപാകദുഃഖമനുഭവിച്ചശേഷം, ദേശികൻ ചക്രവർത്തിപുത്രനായും ശിഷ്യന്മാർ അടുത്ത പടിക്കാരായും വളർന്നവന്നു. ശിഷ്യന്മാർക്കു വർത്തമാനകാലസ്ഥിതികൂടി ഭാവിയിൽ ഓർമ്മയുണ്ടാകണമെന്ന് അവർ സങ്കല്പിച്ചിരുന്നു. കൂടാതെ, അക്കാലത്തെ വൃത്താന്തവും സങ്കല്പവുമെല്ലാം ശിഷ്യന്മാർ രേഖപ്പെടുത്തി ഒരു മിത്രത്തിന്റെ പക്കൽ ഏല്പിച്ചിട്ടുമുണ്ടായിരുന്നു. അവർക്കു പ്രായമായശേഷം ഈ വിവരങ്ങളെല്ലാം അക്ബറെ ധരിപ്പിക്കയും അദ്ദേഹത്തിന് അതിൽ പൂർണ്ണവിശ്വാസം കാണായ്കയാൽ അവർ അക്ബറോടുകൂടിച്ചെന്ന് ആ വിവരപ്പത്രിക വാങ്ങി അദ്ദേഹത്തെ കാട്ടി, അതു സൂക്ഷിച്ചിരുന്നവരെ വിസ്തരിച്ചു തെളിയിക്കയും ചെയ്തു. ആ മഹാൻ 'അർദ്ധസുപ്തപ്രബുദ്ധൻ' അല്ലെങ്കിൽ ജാഗ്രത്തിൽ സ്വപ്നമനുഭവിക്കുന്ന ആളുടെ നിലയെ അപ്പോൾ അവലംബിച്ചിരുന്നു. അക്ബർക്ക് ഇങ്ങനെ ഒരു കുറവു സയൂത്ഥ്യന്മാരുടെ ഇടയിൽ സംഭവിച്ചത് അക്ഷയവട

ത്തിന്റെ പക്ഷപാതദോഷംകൊണ്ടെന്നു ശങ്കിച്ച് അദ്ദേഹം ചക്രവർത്തി ആയ ഉടൻ അതിനെ നിർബന്ധബന്ധനത്തിലാക്കി. അതങ്ങനെ നില്ക്കട്ടെ.

തീർത്ഥസ്ഥലത്തു പണ്ടകൾ കാട്ടിക്കൂട്ടുന്ന അക്രമപ്രവൃത്തികൾക്കു കയ്യും കണക്കുമില്ല. തീർത്ഥമെടുത്തുകൊടുക്കാമെന്നുപറഞ്ഞു പാത്രവും വാങ്ങിക്കൊണ്ടുപോയി വേറെ സ്ഥലത്തുനിന്നും വെള്ളം മുക്കിക്കൊണ്ടുവരുന്നതു തീർത്ഥാർത്ഥി ആയ യാത്രക്കാരൻ കണ്ടപ്രകാരം അയാൾതന്നെ സ്വാമികളോടു പറഞ്ഞിരുന്നു. ആ മനുഷ്യൻ സ്വാമികളുടെ നാട്ടുകാരനും വൃദ്ധസ്നേഹിതന്മാരിൽ ഒരാളുമാണ്. സ്വാമികൾ അവിടെ താമസിക്കുമ്പോൾ ഒരുദിവസം രണ്ടു സ്ത്രീകൾ ശ്രാദ്ധാദികർമ്മങ്ങൾ കഴിക്കാൻ ആ സ്ഥലത്തു ചെന്നുചേർന്നു. പണ്ടാകൾ അവരെ ആകർഷിച്ചു കർമ്മങ്ങൾ നടത്തിക്കാൻ തുടങ്ങി. ഒടുവിൽ അവർ ദക്ഷിണചെയ്തു പിരിയാൻ ഭാവിച്ചപ്പോൾ കരാറുചെയ്തിട്ടില്ലാത്ത തുക അവരോടാവശ്യപ്പെടുകയും കൂടുതൽ പണത്തിനു നിവൃത്തിയില്ലാതെ ആ ദരിദ്രകൾ പുരോഹിതന്മാരുടെ പാദം പിടിച്ചു വിട്ടയ്ക്കണമെന്നപേക്ഷിച്ചതിൽ ധിക്കരിക്കയും ഉടനെ അവർ യാത്രയ്ക്കാരംഭിച്ചതു കണ്ടു ബലാൽ പിടിച്ചുനിർത്തുകയും ആ അബലകൾ വാവിട്ടു നിലവിളിക്കുകയും മറ്റും ചെയ്തതു സ്വാമികൾ കണ്ട സംഗതിയാണ്. ഇവർ 'ഗംഗാപുത്രന്മാ'രാണെന്നഭിമാനിക്കമാത്രമല്ല വിളിച്ചെഴുന്നെള്ളിക്കകൂടി ചെയ്യുന്നു. ആയതു തങ്ങൾ പുണ്യപൂരാവതാരമാണെന്നു തെളിയിക്കുന്നതിലേക്കു കണ്ട കാര്യമത്രെ. എന്നാലിതു വെറും അർത്ഥശൂന്യമായ ഒരു കല്പനമാണെന്നു തോന്നുന്നില്ല. "മാതൃജം ചാസ്യ ഹൃദയം" എന്ന പ്രമാണപ്രകാരം, ശിശുവിന്റെ ഹൃദയം മാതാവുപക്കൽനിന്നും രൂപപ്പെടുന്നതാണ്. അപ്പോൾ ഗംഗാപുത്രൻ എന്നാൽ 'ജളഹൃദയൻ' എന്നല്ലെ ശരിയായ അർത്ഥം. ഇത് ഈ പണ്ടകൾക്ക് എത്ര യോജിപ്പായിരിക്കുന്നു. മേൽപ്രസ്താവിച്ച ദയനീയമായ കൃത്യംകണ്ടപ്പോൾ "ഇവരോടു മല്ലിട്ട് ഈ സ്ത്രീകളെ രക്ഷിക്കാൻ നമുക്കു സൗകര്യമില്ലല്ലോ. കഷ്ടം! എന്താണ് വേണ്ടത്?" എന്നു 'നിസ്സംഗവ്യവഹാര'നായ സ്വാമികൾക്കുപോലും തോന്നിപ്പോയി. തീർത്ഥസേവാവ്യാജേന സഞ്ചാരം ചെയ്തിവിടെ വന്നിരുന്ന ഒരു പരമഹംസരെ സ്വാമികൾ കണ്ടു. ഇദ്ദേഹം ഒരു ചതുശ്ശാസ്ത്രപണ്ഡിതനായിരുന്നു. ഗംഭീരവിഷയങ്ങളെപ്പറ്റിയുള്ള പ്രശ്നപ്രതിവചനങ്ങൾ ഒന്നും ഉണ്ടായില്ല. എന്നാൽ 'നൗലി' ചെയ്യുന്ന സമ്പ്രദായവും 'ഉഡ്യാനബന്ധ'ക്രമവും അദ്ദേഹം സ്വാമികളിൽനിന്നു മനസ്സിലാക്കി. ഇദ്ദേഹത്തിന്റെപേർ ആനന്ദസരസ്വതി എന്നായിരുന്നു. ഒടുവിൽ സ്വാമികളും സഖാവും യാത്രയ്ക്കു ഭാവിച്ചപ്പോൾ അവരെ താമസിപ്പിച്ചിരുന്ന പണ്ടയെ കാണ്മാനില്ല. അതിലുള്ള കൃത്രിമമെന്തെന്നു രണ്ടുപേർക്കും ധരിക്കാൻ കഴിഞ്ഞില്ല. താമസിപ്പിച്ചതിനും തീർത്ഥസ്ഥലങ്ങളിൽ ഒരുമിച്ചുചെന്നതിനും മറ്റുമായി സ്വാമികളും കൂട്ടുകാരനും രണ്ടുരൂപാവീതം കൊടുത്തിട്ടായിരുന്നു പോകാൻ ഒരുങ്ങിയത്. ഉടനെ ഒരു പുതിയ ആൾവന്ന് അവരെ വിടുകില്ലെന്നായി. താമസത്തിനും മറ്റും തുകപറഞ്ഞൊതുക്കി അവിടെ ആക്കിയ ആളെ അന്വേഷിച്ചതിൽ പൊടിപോലും കാണുന്നില്ല. "അയാൾക്കിവിടെ കാര്യമേ ഇല്ല. ഈ വീട്ടിലെ കാര്യസ്ഥൻ ഞാനാണ്" എന്നും പറഞ്ഞു യാത്ര നിരോധിച്ച മനുഷ്യൻ മാത്രം മുമ്പിൽ നില്പുണ്ട്. മുമ്പു സ്ത്രീകളെ ഉപദ്രവിക്കുന്നതു കണ്ടപ്പോൾ ഇവരോടുണ്ടായ നീരസം നിമിത്തം താമസവും കഷ്ടനഷ്ടങ്ങളും സംഭവിച്ചാലും സമ്മതിച്ചതിൽ കൂടുതൽ ഒരു കാശുപോലും കൊടുക്കയില്ലെന്നു സ്വാമികളും മിസ്റ്റർ പിള്ളയും നിശ്ചയിച്ചു. വിടുകില്ലെങ്കിൽ നീതിപരിപാലനാധികൃതന്മാരെ അന്വേഷിക്കാമെന്നായപ്പോൾ സ്വാമികളോടു പിച്ചലാട്ടം പറ്റുകില്ലെന്നുകണ്ടു കൊടുത്തതു വാങ്ങിക്കൊണ്ട് അയാൾ മിണ്ടാതെ പോയി. ഇങ്ങനെയുള്ള ബകവൃത്തികളായ പുരോഹിതന്മാരുടെ വലയിൽപെടുന്ന തീർത്ഥവാസികൾക്കു തങ്ങൾചെയ്യുന്ന തീർത്ഥശ്രാദ്ധാദികളുടെ ഫലം അക്ഷയമാ

കുന്നതെങ്ങിനെ? കർമ്മപരിണാമം ആർക്കും നിശ്ചയിച്ചുകൂടെന്നു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതുപകാരം തന്നെ. തീർത്ഥയാത്രക്കാർ ആടുകളെന്നും പുരോഹിതന്മാർ വൃകങ്ങളെന്നും പറയുന്നപക്ഷം ഏതാണ്ടു സാദൃശ്യം കാണും.

"ഒരുവിധം പറയുംമുതലാവതിൽ
പിരിയുമസ്സമയം പിടികൂടിടും;
പെരികെദുർഗ്ഘടമീഹതപണ്ടമാർ
ദ്വിരസനപ്പെരുമാക്കൾ നിരക്കുവാൻ."

എന്ന് ഒരു മാന്യൻ പറഞ്ഞതെത്രയോ യഥാർത്ഥം. പണ്ടകളുടെ അക്രമപ്രവൃത്തികൾ സ്വാമികളുടെ ഉള്ളിൽ മേൽപറഞ്ഞതരം വിചാരങ്ങൾ ഉണ്ടാക്കിത്തീർത്തു. പുരോഹിതന്മാരുടെ മുമ്പിൽ മുട്ടുകുത്തേണ്ട ആവശ്യമില്ലാത്ത അതീതനായ സ്വാമികൾക്കിങ്ങനെയൊക്കെ തോന്നിയ സ്ഥിതിക്ക് ഇവരുടെ കയ്യിൽപെടുന്ന സാധുക്കൾക്കെന്തു കഷ്ടനഷ്ടങ്ങൾ നേരിടുമെന്നൂഹിക്കാൻ പോലും കഴിവില്ല. പുണ്യസ്ഥലങ്ങൾ ഈ ദുഷ്ടപ്പരിഷകളാലാക്രാന്തമായിരിക്കുന്നതാലോചിക്കുമ്പോൾ "ഖരത്നമനുപദ്രവം" എന്നു പറഞ്ഞ പ്രകാരം വിശിഷ്ടപദാർത്ഥങ്ങൾ അന്യബാധ്യമായേയിരിക്കൂ എന്നു സിദ്ധിക്കുന്നു.

സ്വാമികൾ മിസ്റ്റർ പിള്ളയോടുകൂടി അവിടെനിന്നും "തീർത്ഥരാജിയായ 'കാശി'യ്ക്കു തിരിച്ചു. ആ പരമപാവനസ്ഥലത്തെത്തിയ ഉടൻ നാട്ടുക്കോട്ടയാന്റെ സത്രാധികാരികൾ, പുരോഹിതവൃത്തികൊണ്ടുപജീവിക്കുന്ന ഒരു മലയാളക്കരക്കാരനോടുകൂടി ഇവരെ താമസിപ്പിച്ചു. മലയാളത്തു ജനിച്ചുവളർന്ന ആളാകയാൽ അയാൾ അസഹ്യപ്പെടുത്താതെ പത്തിരുപതു ദിവസം സുഖമായി പാർക്കാനനുവദിച്ചു. അവിടുത്തെ താമസക്കാലത്തു സ്നാനം പ്രായശഃ "കേദാരഘട്ട"ത്തിലായിരുന്നു. കേദാരനാഥന്റെ വിഗ്രഹം സ്വയംഭൂലിംഗമാണ്. അവിടെജനങ്ങളുടെ തിരക്ക് അത്രയധികമില്ല. അതുകൊണ്ടാണ് അവിടം സ്നാനുഷ്ഠാനാധികൾക്കായി ഉപയോഗിച്ചുപോന്നത്. പകൽസമയം സൗകര്യംപോലെ ചുറ്റിസ്സഞ്ചരിച്ചു പല സ്ഥലങ്ങളും സന്ദർശിക്കും. ഇങ്ങനെ നാലഞ്ചുദിവസങ്ങൾ ചെന്നതിൽ പിന്നീടു "മണികർണ്ണിക" എന്ന പ്രസിദ്ധഘട്ടത്തിലും 'ചക്രതീർത്ഥ'ത്തിലും സ്നാനം ചെയ്തു തീർത്ഥമെടുത്തു വിശ്വനാഥനഭിഷേകം, അർച്ചനം മുതലായവ സാധാരണക്കാരെപ്പോലെ സ്വാമികളും ആചരിച്ചു. അനന്തരം "വിശാലാക്ഷി" എന്ന പ്രസിദ്ധ ദേവീസദനം സന്ദർശിച്ചു. ഇവിടെ കാമ്യാർത്ഥികൾ അനേകംപേർ ചേർന്നു പല ഗ്രന്ഥങ്ങളും പാരായണം ചെയ്യുന്ന മംഗലദ്ധ്വനി സമീപപ്രദേശങ്ങളിലെങ്ങും മുഴങ്ങിക്കൊണ്ടിരുന്നു. പിന്നീടൊരു ദിവസം, കുറെ അകലെ പ്രതിഷ്ഠിച്ചിരിക്കുന്ന കാലഭൈരവക്ഷേത്രത്തിൽ പോയി. അവിടെ, യമദണ്ഡേല്ക്കാതിരിക്കാനെന്നും പറഞ്ഞു പണ്ടകൾ പീലിക്കെട്ടുകൊണ്ടു യാത്രക്കാരുടെ പുറത്തടിക്കുക 'കറുത്ത ചരടു' കയ്യിൽ കെട്ടിയ്ക്ക ഇവ പതിവുണ്ട്. സ്വാമികളുടെ നിത്യമുക്താത്മസ്വരൂപനില ഈ വകയെല്ലാറ്റിനെയും അതിവർത്തിച്ചുള്ളതാകയാൽ ഏതാദൃശഗോഷ്ഠികൾ അദ്ദേഹം ആദരിച്ചില്ല. ഗോകുലത്തിൽ 'തൊട്ടി' ആട്ടിയതുപോലെയല്ല ഇത്. അതിനെ എങ്ങനെയെല്ലാം വ്യാഖ്യാനിക്കാം! ഒരുത്തമപിതാവിനുള്ള കരുണാദ്രഹൃദയം ഈ കാലഭൈരവകിങ്കരന്മാർക്കു യാത്രക്കാരിലുണ്ടെന്നുതോന്നും. അതുള്ളതും തന്നെ. പക്ഷെ, ഇവരുടെ ഹൃദയം കരുണമാംവണ്ണം–കഷ്ടമാമ്മാറ്–, (ധനതൃഷ്ണകൊണ്ട്) ദ്രവീഭവിച്ചിരിക്കയാണെന്ന് അർത്ഥത്തിൽ ഭേദമുണ്ട്. സമ്മതപ്രകാരം സ്വാമികളുടെ പുറം അതിനായി വിനിയോഗിക്കയില്ലെന്നായപ്പോൾ സൂത്രത്തിൽ ആ കൃത്യം നടത്തി പണത്തിനവകാശപ്പെടാമെന്നുണ്ടായ അവരുടെ ഉദ്യമത്തെ അദ്ദേഹം, 'തൊടരുത്' എന്ന പ്രഭുവചസ്സിനാൽ പ്രതിരോധിച്ചു. മിസ്റ്റർ പിള്ളയ്ക്കു

സൂത്രബന്ധാദിപരേഛാ പ്രാരബ്ധമായിരുന്നു. ഇവിടുത്തെ ചടങ്ങുകളെ ആദരിക്കുന്ന വർ സ്വദേശത്തെത്തിയാലുടൻ 'കാലഭൈരവപ്രീതി' എന്ന ക്രിയ നടത്താൻ നിർബന്ധി തരാണ്.

ഇപ്രകാരം ഓരോ സ്ഥലങ്ങൾ സഞ്ചരിച്ചുകാണുന്ന കൂട്ടത്തിൽ ഒരിക്കൽ 'ചൗഖംബ' സംസ്കൃതശാലയിൽ പോയിരുന്നു. അവിടെനിന്നു 'ന്യായമകരന്ദം' മുതലായ ചില വേദാന്തപുസ്തകങ്ങളും, വ്യാകരണസംബന്ധമായ ചില മഹാനിബന്ധങ്ങളുടെ പുതിയ പതിപ്പുകളും മറ്റും സ്വാമികൾ വാങ്ങി. ഇതിൽ (കൃഷ്ണഭട്ടന്റെ) 'സ്ഫോടചന്ദ്രിക'യടക്കം 'കൗസ്തുഭം', 'പദമഞ്ജരി' മുതലായതുൾപ്പെട്ടിരുന്നു. പിന്നീട് 'ചാന്ദനീചൗക'യിലെ ഒന്നു രണ്ടു പുസ്തകശാലകൾ സന്ദർശിച്ചു. 'മുക്തിപുരി' എന്നു പ്രസിദ്ധമായ ശ്രീമദ്വാരാണസി ആദികാലം മുതൽ അനവധി യോഗികളും, പരമഹംസസന്യാസികളും, അവധൂതന്മാരും, ബ്രഹ്മവിദ്വരിഷ്ഠന്മാരും അധിവസിച്ചുവന്ന സ്ഥലമാണ്. 'ഗണപതിസ്വാമി', 'ഭാസ്കരാനന്ദസ്വാമി' മുതലായ അവധൂതന്മാർ ആ ഗണത്തിൽ വിഖ്യാതന്മാരാണ്. സ്വാമികൾ ഇത്തവണത്തെ സഞ്ചാരത്തിനിടയിൽ, പറയത്തക്കനിലയിലുള്ള എത്ര പരമാർത്ഥഭിക്ഷുക്കളെ കണ്ടുവെന്നു നമുക്കറിവുണ്ടല്ലോ. കാശിയിലെ ഇപ്പോഴത്തെ സ്ഥിതിയും ഏകദേശം ഇതു പോലെതന്നെ. സ്വാമികളെ കാണുന്ന അവസരങ്ങളിൽ ഈ പുണ്യപുരിയിലെ പല സന്യാസിമാരും, മുൻപു പറഞ്ഞിട്ടുള്ള നമ്മുടെ കോഴിക്കോടൻ സ്വാമിയാരുടെ നിഷ്ഠയെ തന്നെ കൈക്കൊണ്ടിരുന്നു. ഇങ്ങനെ ചെയ്യുന്നത് അവരുടെ ചിത്തപാകമെന്നല്ലാതെ പറയാനില്ല. സ്വാമികൾ ഇന്നുവരെ ആരോടുംതന്നെ കടന്നൊരു ചോദ്യം ചോദിച്ചിട്ടുള്ളതായി അറിവില്ല. സംസ്കൃതം ഭിക്ഷാഹാരികളുടെ ഒരു പൊതുഭാഷയാകകൊണ്ട് അതു വശമുണ്ടോ എന്നു ചോദിച്ചതിൽ 'ഉണ്ട്-ഉവ്വ്' എന്നുത്തരം പറഞ്ഞവർ എവിടെയും കുറവായിരുന്നു. ഇതുകൊണ്ട് എല്ലാ സന്യാസികളും സംസ്കൃതം പഠിച്ചിരിക്കുമെന്നോ ഇരിക്കണമെന്നോ അർത്ഥമാക്കിയതായി വിചാരിക്കരുത്. "അവിജ്ഞാതേ പരേ തത്വേ ശാസ്ത്രാധീതിസ്തു നിഷ്ഫലാ; വിജ്ഞാതേപി പരേ തത്വേ ശാസ്ത്രാധീതിസ്തു നിഷ്ഫലാ" ഇങ്ങനെയാണ് ആചാര്യസ്വാമി പറഞ്ഞിട്ടുള്ളത്. "സന്യസ്യശ്രവണം കുര്യാത്" എന്നാണുവിധി. അപ്പോൾ സന്യാസിയാണെങ്കിൽ 'വിവിദിഷു' അല്ലെങ്കിൽ 'വിദ്വാൻ'; രണ്ടിലൊന്നായിരിക്കണം. ബ്രഹ്മസാക്ഷാൽകാരവിഷയത്തിൽ ഒരുവനും സ്വതന്ത്രനല്ല. അതുകൊണ്ടു 'വിദ്വാൻ' - വിദ്വത്സന്യാസി (ജ്ഞാനി) -ആയില്ലെന്നുവരികിലും പരിശേഷിച്ച 'വിവിദിഷു'- വിവിദിഷാസന്യാസി (ശ്രവണാഭ്യാസി) എന്നു കിട്ടുന്നു. ആ കണക്കുംപടി സ്വാമികളുടെ ഊഹം ന്യായമാണല്ലോ. മേൽപ്രസ്താവിച്ചതിൽ മഠാധിപതികളെ ഉൾപ്പെടുത്തിയിട്ടില്ല.

താമസസ്ഥലത്തുനിന്നും 'ശ്രീവിശ്വനാഥ'ക്ഷേത്രം കുറെ ദൂരത്താകയാൽ ഇടയ്ക്കിടയ്ക്കേ സ്വാമികൾ അവിടെ പോകാറുള്ളൂ. ഒരു ദിവസം ആ സ്ഥലത്തേക്കുണ്ടായ സഞ്ചാരത്തിൽ വിശ്വനാഥക്ഷേത്രപ്രാന്തഭൂമിയിൽവെച്ചു സ്വാമികൾ ഒരു 'ദണ്ഡി'യെക്കണ്ടു. ഇദ്ദേഹം, മേൽപറഞ്ഞ സാധുസന്യാസികളുടെ എല്ലാ കുറവുകൾക്കും ഉത്തരവാദം ചെയ്യത്തക്ക മഹാനായിരുന്നു. മീമാംസാദ്വയചക്രവർത്തിയും ശബ്ദശാസ്ത്രപരപാരംഗതനുമായി വർത്തിക്കുന്ന ഈ മഹാത്മാവ് ഐക്യസാക്ഷാൽക്കാരത്തിലും അങ്ങനെതന്നെ. 'വിമതപഞ്ചാനനം' എന്ന നാമധേയത്തിൽ ഇദ്ദേഹം ഒരു നിബന്ധരത്നം നിർമ്മിച്ചുവരികയായിരുന്നു. സ്വാമികൾ അദ്ദേഹത്തോടു സംഭാഷണം ചെയ്തു കുറെ സമയം ചെലവഴിച്ചു. സാധാരണക്കാരുടെ അസംസ്കൃതാന്തഃകരണംപോലും സ്നേഹത്താൽ സമരസപ്പെടുന്ന കാര്യം ആർക്കും പുതുമയല്ലല്ലോ. ആ സ്ഥിതിക്കു രണ്ടു ജീവന്മുക്തന്മാരുടെ ഹൃദയം ഐക്യാവബോധത്താൽ ഏകരസപ്പെട്ടു എന്നു വരുന്നതിൽ ആശ്ചര്യത്തിനു

വകയില്ല. രചനാവസ്ഥയിലിരുന്ന അദ്ദേഹത്തിന്റെ പുസ്തകത്തിൽ ഒന്നുരണ്ടുഘട്ടങ്ങൾ സ്വാമികളെ അദ്ദേഹം വായിച്ചു കേൾപ്പിച്ചു. ആ നിബന്ധം ശ്രീവിദ്യാരണ്യസ്വാമികളുടെ 'വിവരണപ്രമേയസംഗ്രഹ'ത്തോടു പോരടിക്കത്തക്കതെന്നു സ്വാമികൾക്കഭിപ്രായമുണ്ടായി. ഇത് ആ മഹാത്മാവിന്റെ അപേക്ഷാനുഗുണമായി പുറപ്പെട്ടതാണെന്നറിയുമ്പോൾ അദ്ദേഹത്തിനു സ്വാമികളെപ്പറ്റിയുള്ള ബഹുമാനാദരങ്ങൾ ഊഹിക്കാമല്ലോ. ഒടുവിൽ സ്വാമികൾ യോഗാമൃതതരംഗിണി, കണ്ഠാമൃതാർണ്ണവം മുതലായ കൃതികൾ അദ്ദേഹത്തിനു സമ്മാനിച്ചു. ഇദ്ദേഹത്തിന്റെ പേർ 'ശങ്കരബ്രഹ്മാനന്ദൻ' എന്നായിരുന്നു.

ശ്രീകാശിയിലെ താമസകാലത്തും സ്വാമികൾ പതിവുപോലെ ആസനം ബന്ധിച്ചു വായുപൂരണം ചെയ്തു ദേഹശുദ്ധിവരുത്തി കാലിന്റെ പിൻഭാഗംകൊണ്ടു മൂലാധാരം നിരോധിച്ചു കുണ്ഡലിശക്തിയെ ഉണർത്തി ഖേചരി മുദ്രയാൽ സുഷുമ്നാന്തർഗ്ഗതമായ 'അമൃതം' പാനം ചെയ്തിരുന്നു എന്നു ചര്യയിലെ, "അഥ പാർഷ്ണിവശേന മൂലപങ്കജമാകൃഷ്യ ച ശക്തിമുൽക്ഷിപൻ; അഹമാത്മതയാ പരാവരേ സ സുഷുമ്നാമൃതപഃ ക്വചിൽസ്ഥിതഃ" എന്ന ശ്ലോകംകൊണ്ടു മനസ്സിലാകുന്നു.

അവിടെവെച്ചും ചില ജിജ്ഞാസുക്കൾക്കു സ്വാമികൾ വേദാന്തസംബന്ധമായ സന്ദേഹങ്ങൾ നിവൃത്തിച്ചു കൊടുത്തിരുന്നു. ഒരിക്കൽ ഒരു ശ്രദ്ധാലു സ്വാമികളോട് ഇങ്ങനെ ചോദിച്ചു. ജിജ്ഞാസു:- "സർവജ്ഞത്വാദികൾ സിദ്ധിക്കാതെ തത്ത്വമസിമഹാവാക്യബോധംകൊണ്ടു മുക്തി എങ്ങനെ ലഭിക്കും? സ്വാമി:- 'അജ്ഞാനമൂലകമായ- ആത്മവിഭ്രാന്തിക്കാധാരമായ- ഹൃദയഗ്രന്ഥി തത്ത്വമസി മഹാവാക്യോപദേശത്താൽ ഭഗ്നമാകുമ്പോൾ മുക്തി നിശ്ചയമായും കിട്ടും. ബ്രഹ്മാത്മസാക്ഷാൽകാരരൂപവിദ്യകൊണ്ട്-, "ത്വമസ്യാദി വാക്യോത്ഥസമ്യഗ്ധീജന്മമാത്രതഃ; അവിദ്യാ സഹകാര്യേണനാസീദസ്തി ഭവിഷ്യതി" എന്നു വാർത്തികാചാര്യൻ പറഞ്ഞപ്രകാരം- (അല്പജ്ഞത്വ, ദുഃഖിത്വാദികാര്യങ്ങളോടു കൂടി) അവിദ്യ നിശ്ശേഷം നശിക്കുമ്പോൾ-, മായാസംബന്ധമോ മായാകാര്യമായ സർവജ്ഞത്വാദികളോ ഉണ്ടാകാൻ കാരണമില്ലാത്തതിനാൽ അത് അസംഭാവിതം." ജിജ്ഞാസു:- "വിദേഹമുക്തിയിൽ ജീവനു മായാപ്രതിബിംബിതനായ ഈശ്വരനോടാണല്ലോ ഐക്യം പറഞ്ഞുകാണുന്നത്. ആ അവസ്ഥയിൽ പരമാത്മാവിനോട് ഐക്യം സിദ്ധിക്കുമെന്നു ഭാഷ്യത്തിൽ വിവരിച്ചിരിക്കുന്നു. എങ്കിലും അഭിപ്രായമങ്ങിനെയല്ലെന്നും മറ്റും വിചാരസാഗരത്തിൽ പ്രസ്താവിച്ചിരിക്കുന്നതിന്റെ താല്പര്യമെന്താണ് എന്നരുൾച്ചെയ്യണം". സ്വാമി:- "മുക്ത്യാവസ്ഥയിൽ പരമാത്മാവിനോട് അഭിന്നനായി വർത്തിക്കുന്നു എന്നാണു ഭഗവാൻ ഭാഷ്യകാരൻ പറഞ്ഞിട്ടുള്ളത്. അദ്ദേഹത്തിന്റെ വാസ്തവാഭിപ്രായവും അങ്ങനെതന്നെയെന്നു വേറെ പല പ്രമാണങ്ങളിൽനിന്നും ഊഹിക്കാം. "അവിഭാഗേന ദൃഷ്ടത്വാത്" എന്നുള്ള സൂത്രത്തിന്റെ ഭാഷ്യത്തിൽ "യഥോദകം ശുദ്ധേ ശുദ്ധമാസിക്തം താദൃഗേവ ഭവതി" എന്നു കാഠകശ്രുതി ദൃഷ്ടാന്തമായി സ്വീകരിച്ചിരിക്കകൊണ്ടു ഭാഷ്യകാരമതം ഒരിക്കലും വിപര്യയപരിണാമിയാകയില്ല. ആ സ്ഥിതിക്കു വിചാരസാഗരക്കാരൻ പറയുന്നതു ഭാഷ്യാഭിപ്രായമല്ലെന്നും സ്വകപോലകല്പിതമെന്നും നിശ്ചയിക്കാം. ഇതനുഭവത്തിനു യോജിക്കുന്നില്ല. മുക്ത്യവസ്ഥയിൽ സത്യസങ്കല്പത്വാദി ഉണ്ടെന്നു ജൈമിനി പറയുന്നു. എന്നാൽ 'ഔഡുഗോലോമി' ആചാര്യൻ അതിനെ തീരെ നിഷേധിക്കുന്നു. ജൈമിനിയുടെ മതം പൂർവ്വപക്ഷവും ഔഡുലോമിപക്ഷം സിദ്ധാന്തവുമാകുന്നു. ഈ സംഗതി (ശ്രീസുരേശ്വരപ്രണീതമെന്ന് അഭിജ്ഞന്മാർ പറയുന്ന) 'സൂത്രവൃത്തി'കൊണ്ടു സുസ്ഥാപിതമായിട്ടുമുണ്ട്. താഴെ പറയുംപ്രകാരമാണ് 'ഭാമതീ'കാരനായ ആചാര്യവാചസ്പതിമിത്രൻ ആ ഭാഗത്തെക്കുറിച്ച് പ്രതിപാദിക്കുന്നത് "തദേതദതി ശൗണ്ഡീരമൗഡുലോമേർന്ന മൃഷ്യതേ; ബാദരായണ ആചാര്യോ മൃഷ്യന്നപി ഹി തന്മതം", ഔഡിലോമി

യുടെ പക്ഷം സമ്മതിക്കുന്നു എങ്കിലും അഹങ്കാരത്തിളപ്പു സഹിക്കാതെ ബാദരായണാചാര്യൻ ഇങ്ങനെ പറയുന്നു– 'ഉപാധിയറ്റ ശുദ്ധപാരമാർത്ഥികചൈതന്യമാത്രസ്വരൂപമാണ് മുക്തിയിൽ വിളങ്ങുന്നതെന്ന് ഔഡുലോമി പറയുന്നതു ശരിതന്നെ എന്നിരുന്നാലും ശ്രുതിപ്രമാണസിദ്ധങ്ങളായ സത്യസങ്കല്പത്വാദികൾ (ഇതരജീവന്മാരുടെ) വ്യവഹാരത്തെ ആശ്രയിച്ച് ഉള്ളതുതന്നെ.' ഇപ്രകാരം വിശദീകരിച്ചു സ്വാമികൾ അരുളിച്ചെയ്തപ്പോൾ പ്രഷ്ടാവിന്റെ സന്ദേഹമെല്ലാം തീർന്നു നമസ്കരിച്ചു വിടവാങ്ങിപ്പോകയും ചെയ്തു. മുൻപ്രസ്താവിച്ച മഹാനെ കൂടാതെ കാശിയിൽ രണ്ടുമൂന്നു വിദ്വൽ സന്യാസിമാരെയും പണ്ഡിതാഗ്രണികളേയും സ്വാമികൾ പരിചയപ്പെട്ടു.

"അങ്ങു ഞങ്ങളുടെ കാശിയെയും കോളജിനെയും സന്ദർശിക്കാനായി ഇവിടെവന്നു ചേരുന്നപക്ഷം ഞാൻ അങ്ങെ ഈ സ്ഥലമെങ്ങും കൊണ്ടുനടന്നു കാണിക്കാൻ സന്നദ്ധനാണ്" എന്ന് ഇവിടുത്തെ ഗവൺമെന്റ് സംസ്കൃതമഹാപാഠശാലാദ്ധ്യക്ഷൻ (Principal) മിസ്റ്റർ ആർതർ വെനിസ് എം. എ. സ്വാമികൾക്കെഴുതിയിരുന്ന വിവരം വായനക്കാർ ഓർക്കുന്നുണ്ടല്ലോ. അതനുസരിച്ച് ആ വിദ്വദ്രത്നത്തെയും കോളജിലെ മറ്റു പണ്ഡിതന്മാരെയും കാണാൻ കന്റേൺമെന്റിൽ പോകണമെന്നുദ്ദേശിച്ചിരക്കെ കടുതായ ഒരു ജ്വരം സ്വാമികളെ ബാധിച്ചു. മേൽപറഞ്ഞ സ്ഥലം കാശീപട്ടണത്തിൽനിന്നു മൂന്നു നാഴിക ദൂരെ ആയിരുന്നതിനാൽ ആ സ്ഥിതിയിൽ പോകാൻ നിവൃത്തിയില്ലാതെ സ്വാമികൾ കുഴങ്ങി. ജ്വരം ഉണ്ടായിരുന്നപ്പോൾ ക്ഷീണംനിമിത്തം ഗംഗയിൽനിന്നും ശീതളതോയം പാനം ചെയ്കയാൽ അത് ഒന്നുകൂടി മൂർഛിച്ചു. അനന്തരം ഒരു ബങ്കാളി ഡോക്ടരെ വരുത്തി ചികിത്സിപ്പിച്ചു. സാധാരണ ജനങ്ങളുടെയും വലിയവരെന്നു ഭാവിക്കുന്ന ചിലരുടെയും അഭിപ്രായത്തിൽ നിവൃത്തിമാർഗ്ഗനിരതന്മാർക്കും–വേദാന്തികൾക്കും സന്യാസിമാർക്കും മറ്റും– ദീനം പിടിപെട്ടാൽ ചികിത്സിച്ചു മാറ്റാൻ പാടില്ല; അല്ലാതെ അങ്ങനെ ചെയ്താൽ പുനർജ്ജനിക്കേണ്ടിവരും; ബില്വമംഗലത്തുസ്വാമിയാരോ മറ്റോ ഇങ്ങനെ വയറ്റുവേദന ചികിത്സ ചെയ്തു മാറ്റിയതിൽ പല ജന്മം വേണ്ടിവരുമെന്ന് അദ്ദേഹത്തോടു ഭഗവാൻ അരുൾ ചെയ്തത് അവർ കേട്ടതുപോലെ പറഞ്ഞു ഫലിപ്പിക്കുന്നു. ഈ പറച്ചിൽ മൂഢത കൊണ്ടെന്നേ വിചാരിച്ചുകൂടൂ. ചികിത്സ, ക്ഷുത്തിന്റെ നിവൃത്തിക്കു ഭക്ഷണം പോലെയും ദാഹശമനത്തിനു ജലപാനംപോലെയുമേ ആകുന്നുള്ളൂ. ചികിത്സകൊണ്ടു പുനർജ്ജനിക്കുന്ന പക്ഷം വെള്ളം കുടിച്ചാലും അങ്ങനെ സംഭവിക്കണം. പ്രാരബ്ധം അനുഭവിച്ചല്ലാതെ തുലയുകയില്ല; അതുകൊണ്ടാണ് പ്രയത്നം സ്വീകാര്യമല്ലെന്നു പറയുന്നത്; എങ്കിൽ അവശ്യംഭാവിയായ രോഗം ചികിത്സിച്ചാലും ശമിക്കയില്ലല്ലോ. 'ശാസ്ത്രീയം' എന്നും 'അശാസ്ത്രീയം' എന്നും പൗരുഷം രണ്ടുതരത്തിലുണ്ട്. അതിൽ ശാസ്ത്രീയപ്രയത്നം ഒഴിക്കത്തക്കതല്ല. അതും പരിത്യാജ്യമെന്നുപറഞ്ഞാൽ ചികിത്സാശാസ്ത്രം തുടങ്ങി മോക്ഷശാസ്ത്രപര്യന്തമുള്ള സകലതും ഉപേക്ഷണീയങ്ങളായി പോകും. അപ്പോൾ പുരോഭാഗികളുടെ അവശ്യംഭാവിബലത്തെ പ്രതിഷ്ഠാപിക്കാനുള്ള പ്രമാണവും ഹേയകോടിയിൽ പെട്ടുപോകും. ആ സ്ഥിതിക്കു സർവവും നിരർത്ഥവും നിഷ്പ്രയോജനവുമായി പരിണമിക്കും. ഇതുകൊണ്ടാണ്, ചിലപ്പോൾ പ്രാരബ്ധബലത്താൽ നിഷ്ഫലപ്രായമായേക്കാമെങ്കിലും പ്രയത്നം കർത്തവ്യമെന്നു വിദ്യാരണ്യപ്രഭൃതികൾ വിധിച്ചിരിക്കുന്നത്. ഇതിനു വേറെയും യുക്തിയുണ്ട്. ഏതാണ് അവശ്യം ഭാവി, ഏതാണ് പരിഹാര്യം എന്നു പ്രയത്നാനന്തരമേ നിശ്ചയിച്ചുകൂടൂ. ആ സ്ഥിതിക്കും എല്ലാറ്റിലും ഒരുപോലെ പ്രയത്നം കാര്യമെന്നുവരുന്നു. മൂഢന്മാർ വല്ലതും പറയുമെന്നു ഭയന്നു കൃത്യത്തെ ഉപേക്ഷിക്കുന്നതു ശാസ്ത്രത്തിനും അഭിജ്ഞാഭിപ്രായത്തിനും പറ്റുന്നതല്ല. "നഹ്യജീർണ്ണഭയാൽ ഭോജനപരിത്യാഗഃ",– അജീർണ്ണത്തെ ഭയന്നു ഭക്ഷണം വേണ്ടെന്നു വയ്ക്കാറില്ല; "ഭിക്ഷുഭിയാ

സ്ഥാല്യനധിശ്രയണം", -ഭിക്ഷക്കാർ വന്നേക്കുമെന്നോർത്തു പാകകർമ്മം ഉപേക്ഷിക്കുന്നില്ല; ''യൂകാഭിയാ കന്ഥാത്യാഗഃ'',- മൂട്ടയെ പേടിച്ചു പൊതപ്പുപേക്ഷിക്കയില്ല; ഇങ്ങനെയാണ് ഒരു പരമാചാര്യൻ പറഞ്ഞിരിക്കുന്നത്. അതിനാൽ ചെയ്യേണ്ടതു യഥാവിധി ചെയ്കതന്നെ വേണം. അതിൽ പരാപവാദം കണക്കാക്കാനില്ല.

"വിദ്യതേ ന ഖലു കശ്ചിദുപായഃ
സർവ്വലോകപരിതോഷകരോ യ;"

എന്നിരിക്കെ എല്ലാവരുടെയും ഹിതത്തെ മുൻനിർത്തി ഒന്നു പ്രവർത്തിക്കയെന്നതു സുകരമല്ല. "ദോഷേഷു പ്രതിവിധാതവ്യം" (ദോഷകോപമുണ്ടായാൽ പ്രതിക്രിയ ചെയ്യണം) എന്നു ശ്രീമദാനന്ദബോധഭട്ടാരകാചാര്യൻ ന്യായമകരന്ദത്തിൽ പറഞ്ഞിരിക്കുന്നു. അതിൽ സന്യാസിയെ ഒഴിച്ചു വിട്ടിട്ടില്ല. ഇങ്ങനെ ചികിത്സ ശാസ്ത്രാനുഭവങ്ങൾക്കു യോജിക്കുന്നതായി വരുന്നതുകൊണ്ടാണ് മൂഢോപജ്ഞമായ നയത്തെ നിരസിച്ചു സ്വാമികൾ ചികിത്സിപ്പിക്കാൻ നിശ്ചയിച്ചത്. ബ്രഹ്മസാക്ഷാൽകാരരൂപമായ ജീവന്മുക്തി വസ്തുസ്ഥിതിയാകയാൽ വ്രതംപോലെ ഒരിക്കലും അതിനു ഭംഗം വന്നുപോകയില്ല. "ആദാവവിദ്യയാ ക്ലുപ്തൈ സ്വകാര്യൈർജ്യംഭമാണയാ; യുദ്ധ്വാബോധോ ജയൽ സോദ്യ സുദൃഢോ ബാദ്ധ്യതാം കഥം" ഇത്യാദി പ്രമാണങ്ങൾ നോക്കുന്നതായാൽ കുകല്പനങ്ങൾ നാരായവേരടക്കം പോകുന്നുവെന്നതും പ്രസ്താവർഹമാണ്. മേൽപറഞ്ഞ ഡോക്ടറുടെ ചികിത്സകൊണ്ടു പ്രാരംഭഘട്ടത്തിൽ വലിയ ഫലമൊന്നും ഉണ്ടായില്ലെന്നല്ല കുറെക്കൂടി കലശലാകയാണു ചെയ്തത്. സ്വാമികൾ ആ അവസരത്തിൽ – ('സമാധിമഥകാര്യാണി മാ കരോതു കരോതു വാ; ഹൃദയേനാസ്തസർവേഹോമുക്ത ഏവോർത്തമാശയഃ' എന്ന പ്രകാരം ജ്ഞാനദൃഷ്ടിക്കു വ്യവഹാരവും സമാധിയും തമ്മിൽ ഭേദമില്ലെങ്കിലും) മൂന്നു ദിവസത്തോളം ചിത്തവൃത്തിയിൽ യാതൊന്നിനും ഇടം കൊടുക്കാതെ സദാ മനസ്സിനെ നിരാലംബാവസ്ഥയിൽ നിറുത്തിക്കൊണ്ടിരുന്നു, അതിയായ രോഗപീഡയിൽ– ജീവിത സന്ദേഹം നേരിട്ടേയ്ക്കുമെന്ന അവസരത്തിൽ – മനസ്സിനെ നിയന്ത്രണം ചെയ്വാൻ സാധിക്കുമോ എന്നു ശങ്കിക്കേണ്ട. ആ സമയത്തു കളത്രപുത്രാദി ഇതരവിഷയങ്ങളിൽ മനസ്സിനു വ്യാപരിക്കാൻ കഴിയുമെങ്കിൽ എന്തുകൊണ്ടു വേറൊന്നിൽ പറ്റിനിൽക്കാൻ പാടില്ല? ധാരാളം കഴിയും. ധനദാരാദി ബാഹ്യവിഷയത്തിൽ മനസ്സിനെ അപ്പോൾ തള്ളിവിടുന്നതു നമ്മുടെ വഴക്കം അല്ലെങ്കിൽ പരിചയമാണ്. അതുപോലെ പൂർവ്വോക്ത വിഷയത്തിലും അഭ്യാസദാർഢ്യമുണ്ടെങ്കിൽ ഏതവസരത്തിലും അതു നിഷ്പ്രയാസം ചെയ്വാൻ സാധിക്കും. സ്വാമികളുടെ നൈരന്തര്യാഭ്യാസസിദ്ധിയാണ് ആ അവസരത്തിൽ അങ്ങനെ പ്രവർത്തിക്കാൻ ശക്തനാക്കിയത്. 'കുല്യാപ്രണയന' ന്യായേനബുദ്ധിവൃത്തിയുടെ ബാഹ്യപ്രാവണ്യം തടഞ്ഞ് അന്തർമ്മുഖമാക്കി നയിച്ചാൽ അതു വൃത്തിസ്വഭാവം വിട്ടു ബ്രഹ്മാകാരമെന്നു പരീക്ഷിച്ചാലറിയാവുന്നതാണ്. രസതന്ത്രത്താൽ തൈജസാദി ഭൗതികശക്തി വിപര്യയപരിണാമിയാകുന്നതു നോക്കുക.

കുറെക്കൂടി കഴിഞ്ഞപ്പോഴേക്കു ശരീരപാതത്തിനു നല്ല അവസരം എന്നുപോലും തോന്നത്തക്കനിലയിൽ ദീനം മൂർഛിച്ചു. പിന്നീടു "കാരണനാശേകാർയ്യസ്യാപി നാശഃ" എന്നു പറഞ്ഞ കൂട്ടത്തിൽ രോഗോല്പാദകാരബ്ധം ക്ഷയിക്കവെ സ്വല്പദിവസങ്ങൾകൊണ്ടു. സ്വാമികളുടെ ദീനം ക്രമേണ കുറയാൻ തുടങ്ങി. സുഖക്കേട് ഒരുവിധം ഭേദപ്പെട്ടതിന്റെ ശേഷം അവിടെനിന്നു കല്ക്കട്ടാക്കു തിരിച്ചു. അപരോക്ഷാത്മവിത്ത് ആയിരക്കകൊണ്ടും, അതല്ല, ചെയ്യാമെന്നുറയ്ക്കുന്നപക്ഷം തന്നെ ശ്രീമൽജനനി സജീവയായിരിക്കയാലും ഗയാശ്രാദ്ധാദികർമ്മങ്ങൾ അനുഷ്ഠിക്കാതെയാണ് മടങ്ങിയത്. കല്ക്കട്ടായിൽ

ചെന്ന് അവിടെയുള്ള പ്രധാനസ്ഥലങ്ങളും മറ്റും സന്ദർശിച്ചു. നേരെ പരിചയമുള്ളവരും, കത്തിടപാടുമൂലം ഉല്പന്നസൗഹൃദന്മാരായ, പണ്ഡിതകുലപതിജീവാനന്ദവിദ്യാസാഗര -മഹാമഹോപാധ്യായപണ്ഡിതഹരപ്രസാദശാസ്ത്രി എം. എ.- ശ്രീമാൻ എ. ബി. വിദ്യാഭൂഷണപ്രഭൃതികളും അവിടെ ഉണ്ടെങ്കിലും അവരെ ഒക്കെ ചെന്നു കാണ്മാൻ സ്വാമികളുടെ ശരീരസ്ഥിതി അനുവദിച്ചിരുന്നില്ല. അനേകമാസകാലം 'ക്ഷീരജലാദിമാത്ര'കൾ കൊണ്ടു പ്രാണധാരണം ചെയ്തുവരികയാൽ കൃശതരമായി തീർന്നിരിക്കുന്ന ശരീരത്തിൽ ജ്വരാതിസാരങ്ങൾ പൂർണ്ണബലത്തോടെ ബാധിച്ചിരിക്കുന്ന സ്ഥിതിക്ക് അപ്പോഴത്തെ ദേഹാരോഗ്യം ഊഹ്യമാണല്ലോ. അതുകൊണ്ട് ഇടയിൽ എങ്ങും താമസിക്കാതെ സ്വാമികൾ കല്ക്കട്ടായിൽനിന്നും നേരെറയിൽവഴി പോരികയാണ് ചെയ്തത്. സ്വാമികളുടെ ദേഹസ്ഥിതിയും മറ്റും ഗണിക്കാതെ, സ്വകാര്യകാരണങ്ങൾ പറഞ്ഞ്, മിസ്റ്റർ പിള്ള ഇതിനിടയിൽ അദ്ദേഹത്തെ ഉപേക്ഷിച്ചുപോകയും ചെയ്തു. ഈ സംഗതി മുമ്പൊരവസരത്തിൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. മദ്രാസു സുപരിചിതമായിരുന്നതിനാൽ അവിടെ ഇറങ്ങിയെങ്കിലും താമസിച്ചില്ല. ഇങ്ങോട്ടെ യാത്രയിൽ കൂട്ടുകാർ ആരും തന്നെ ഇല്ലായിരുന്നു. എന്നാൽ ഈറോഡ് എന്ന സ്ഥലത്തുവച്ച് 'ശിവാനന്ദൻ' എന്നു പേരായ ഒരു സന്യാസി വന്നുചേർന്നു. ഇദ്ദേഹം മുമ്പുപറഞ്ഞ ശിവാനന്ദൻ ഏതോ ആണെന്നു മാന്യവായനക്കാർ തെറ്റിദ്ധരിച്ചു പോകരുത്. ഈ സന്യാസി ഇരിങ്ങാലക്കുടവരെ സ്വാമികളെ അനുഗമിക്കയും വലിവെ കയറി പല ഉപചാരങ്ങളും സ്വാമികൾക്കു ചെയ്തുകൊടുക്കയും ഉണ്ടായി. ഇദ്ദേഹം ഒരു 'ശുദ്ധസന്യാസി' തന്നെയാണ്. ഈശ്വരചരണാനുരക്തിയും വേദാന്തശ്രവണപ്രസക്തിയും അദ്ദേഹത്തിന്റെ നിയതവൃത്തികളാണ്. ഈ മഹാത്മാവിന്റെ സമാഗമമുണ്ടാകുന്നതിനുമുമ്പു സ്വാമികൾ ഏകാകിയായിരുന്നതിനാൽ കയ്യിലുള്ള രണ്ടു റയിൽബാഗുകൾ, വളരെ സംസ്കൃതപുസ്തകങ്ങൾ, മൊന്തകൾ, കൂജകൾ ഇവ വണ്ടിയിറങ്ങുന്ന സ്ഥലങ്ങളിൽ ഇട്ടിട്ട് അങ്ങുമിങ്ങും പോകേണ്ടിവന്നിരുന്നു. സ്വാമികൾക്കു പുസ്തകത്തോളം പ്രിയപ്പെട്ട ഒരു വസ്തു ലോകത്തിൽ വേറെ ഇല്ലെങ്കിലും അപ്പോഴത്തെ സ്ഥിതിക്ക് അതും മറ്റും സാമാനങ്ങളും വല്ലവരും എടുത്തു നടന്നാലും അതൊരനുഗ്രഹമെന്നായിരുന്നുവെങ്കിലും സാർവ്വഭൗമപ്രഭാവംകൊണ്ടോ സർവ്വാധിഷ്ഠാതൃകാരണപരമേശ്വരനെ ഭയന്നോ എന്തോ ആരും ഒന്നും അപഹരിച്ചെടുത്തില്ല. ഇരിങ്ങാലക്കുടെ ചെന്നതിൽ പിന്നീടു സ്വാമികൾ ട്രെയിൻ വിട്ടു വേറെ മാർഗ്ഗമായും യാത്ര ചെയ്തു യോഗനിരതനും ശിഷ്യനുമായ ബ്രഹ്മശ്രീ രാമൻനമ്പൂതിരിയുടെ മനയ്ക്കൽ എത്തി താമസിച്ചു. ആ സമയം കുടുംബത്തിൽ ആരോ മരിച്ചു എന്ന് (സ്വാമികളുടെ വീട്ടുവക) ഒരു ആനക്കാരൻ പറഞ്ഞറികയാൽ സ്വാമികൾ കുളിച്ചുവന്ന കുളം അശുദ്ധമായി എന്നു ടി നമ്പൂതിരിയില്ലത്തെ മൂപ്പൻ ശാഠ്യംപിടിച്ചു. ഇദ്ദേഹം വയസ്സുകൊണ്ടു മൂത്ത ആളെന്നല്ലാതെ ഭരണാധികാരി അല്ലായിരുന്നു. "സത്രി, വ്രതി, ബ്രഹ്മചാരി, ദാതൃ, ബ്രഹ്മവിദാം തഥാ" എന്നു തുടങ്ങിയ സ്മൃതികൊണ്ടു ബ്രഹ്മജ്ഞന്റെ ആശൗചസ്ഥിതിയും മറ്റും അറിഞ്ഞിരുന്ന ഭരണകർത്താവു മൂത്തനമ്പൂരിയുടെ ജല്പനത്തെ ഗണ്യമാക്കാതെ മൗനം ദീക്ഷിച്ചതേയുള്ളൂ. ഏതാനും ദിവസങ്ങൾ കഴിഞ്ഞു സ്വാമികൾ അവിടെനിന്നും തിരിച്ചു സ്വഭവനം വക മഠത്തിൽ ചെന്നുചേർന്നു. ഗംഗാതീർത്ഥംകൊണ്ടു സ്വമാതാവിനെ അഭിഷേകം ചെയ്തിട്ടു ശരീരാസ്വാസ്ഥ്യം കുറെ ശമിക്കുന്നതുവരെ അവിടെത്തന്നെ പാർത്തു. ഇടയ്ക്കുണ്ടായ അലച്ചിൽകൊണ്ടു വീണ്ടും ജ്വരം ആവർത്തിച്ചു. ആ അവസരത്തിൽ ശാല്യന്നം ഉപയോഗിച്ചാൽ കൊള്ളാമെന്ന് അദ്ദേഹത്തോടു സ്നേഹവൈക്ലവ്യംകൊണ്ട് അമ്മ നിർബന്ധിച്ചു. 'ദീനം പിടിച്ചപ്പോൾ നിഷ്ഠയൊക്കെ വിട്ടു കഞ്ഞികുടിച്ചു' എന്നു തനിക്കും തന്റെ വർഗ്ഗമായ യോഗികൾക്കും അപവാദമായേക്കുമെന്നുള്ളതിനാൽ

തല്ക്കാലം അങ്ങനെ ചെയ്യാൻ നിവൃത്തിയില്ലെന്നും സുഖമായാൽ, വേണമെങ്കിൽ, അപ്രകാരമാകാമെന്നും പറഞ്ഞു സ്വാമികൾ അവരെ സമാധാനപ്പെടുത്തി. ഈ കുറി ജീർണ്ണജ്വരമായിരുന്നതിനാൽ അധികം ക്ലേശപ്പെടേണ്ടിവന്നില്ല. തെല്ലു സുഖാരോഗ്യങ്ങൾ കിട്ടി എന്നായ ഉടൻ പരമഗുരുപാദദർശനം പ്രമാണിച്ചു തിരുവനന്തപുരത്തേയ്ക്ക് എഴുന്നരുളി. അവിടെചെന്നു ഗുരുപാദങ്ങളിൽ സാഷ്ടാംഗപ്രണാമംചെയ്തു യാത്രയിലുള്ള വിശേഷങ്ങളും മറ്റും അറിയിച്ചു. നാലഞ്ചുദിവസം ഗുരുനികടത്തിൽ താമസിച്ചശേഷം മുൻപറഞ്ഞ ഗോവിന്ദബ്രഹ്മാനുഭൂതി എന്ന ശിഷ്യാഗ്രണിയുടെ മഠത്തെ തൃപ്പാദസാന്നിദ്ധ്യത്താൽ പരിപാവനമാക്കി. അപ്പോൾ പരമഗുരുപാദരടെ ഒരെഴുത്തു സ്വാമികളുടെ യാത്രാവസരത്തിൽ തനിക്കു കിട്ടിയിരുന്നതു ബ്രഹ്മാനുഭൂതി കൊണ്ടുവന്നു കാണിച്ചു. ആ എഴുത്ത് അടിയിൽ ചേർക്കുന്നു:

"..............ബ്രാഹ്മണാദി ചതുർവർണ്ണനാമത്തിൽ ചേർന്ന ഒന്നും അതായതു ക്ഷത്രിയനെന്നും മറ്റും .............. അവരിട്ട ജാതിപ്പേരിനെ, സത്യവേദമെന്നു ബൈബിൾക്കാരെടുക്കുംപോലെ, എന്തിനു സ്വീകരിക്കുന്നു. (1) 'ഇല്ലത്ത്' അല്ലെങ്കിൽ 'കിരിയത്തു'നായർ. (2) സ്വരൂപത്തിൽ നായർ ഇങ്ങനേ ആകാവൂ. വടക്ക് ആര്യന്മാരിട്ടതിനുപകരം ഇവിടെ (1) ഇല്ലവും കിരിയവും സ്ഥാനം; (2) *സ്വരൂപത്തുനായർ (തൊരുവം) ക്ഷത്രിയരുടെ സ്ഥാനം; (3) കഴഞ്ചിയത്തുനായർ (കരവലം വെളിയം) വൈശ്യന്റെ സ്ഥാനം; (4) തൊഴിലുടയംനായർ (ഇറയിലിനായർ) ശൂദ്രന്റെ സ്ഥാനം. മലയാളത്തുള്ള നായന്മാരിൽ (1) 'അറവർ' (2) 'മറവർ' ഇങ്ങനെ രണ്ടുതരം. ഇതിൽ അറമെന്നതിനു തമിഴിൽ ധർമ്മമെന്നർത്ഥം. മറമെന്നതിന് അധർമ്മമെന്നർത്ഥമാകുന്നു. അറവൻ എന്നാൽ ധർമ്മിഷ്ഠനെന്നും മറവൻ എന്നാൽ അധർമ്മിഷ്ഠനെന്നും, ഇറൈ എന്നതിനു പ്രഭു എന്നും ശിവൻ എന്നും അർത്ഥം. അറത്തോടുകൂടിയവൻ അറവർ, മറത്തോടുകൂടിയവർ മറവർ. ഇവരിൽ, അറവരിൽ രണ്ടുവക: **ഇറൈനായർ, ഇറൈയിലിനായർ. വടക്കത്തെ ബ്രാഹ്മണക്ഷത്രിയവൈശ്യർപോലെ ഇവിടെ 'ഇല്ലം' (കിരിയംചേർന്ന്), 'തൊരുവം', 'കഴഞ്ചിയം' എന്നു മൂന്നു വർണ്ണം. ഇവയിൽനിന്നു വൈദികകാര്യങ്ങൾക്കും ലൗകികകാര്യങ്ങൾക്കുമായി നിയമിക്കപ്പെട്ടിട്ടുണ്ട്. ഇവരിൽ വൈദികന്മാർക്കു മുഖ്യമായി 'നമ്പു' ശബ്ദസംബന്ധം; നമ്പി, നമ്പിതിരി, നമ്പിടി, നമ്പൂരി മുതലായത്. ലൗകികത്തിനു കൈമൾ, പണിക്കർ മുതലയാവ. നമ്മുടെ പുസ്തകത്തിൽ (പ്രാചീനമലയാളത്തിൽ) ഇതെല്ലാം കാണും.......... പരസ്പരം തൊട്ടു വെള്ളം കുടിക്കാത്തവർ എല്ലാവരിലും ഉണ്ട്. ആകയാൽ നായർക്കു കുറവു വരാനില്ല."

ഈ എഴുത്തിൽ അനേക രസകരസംഗതികൾ അടങ്ങിയിരിക്കുന്നു. ഇതിന്റെ കൈവശക്കാരൻ, അല്ലെങ്കിൽ ഉടമസ്ഥൻ, നമ്പൂരിപദവിശിഷ്ടനായ മലയാളത്തെ ആദിനമ്പുശ്രീ(നമ്പൂരി)വർഗ്ഗത്തിൽ ചേർന്ന ആളെന്നല്ലാതെ 'ആര്യൻ'നമ്പൂരിയായതല്ല. ഇതിലെ അഭിപ്രായങ്ങളെല്ലാം 'പ്രാചീനമലയാളം', ജന്മികുടിയാൻ റിപ്പോർട്ടിന്റെ 'ഉപോൽഘാതം' മുതലായതിൽനിന്നും മറ്റും കുറെ അറിവാൻ പരക്കെ ഇടയായിട്ടുള്ളതു ഭാഗ്യം. ഈ എഴുത്തു 'നായകനമ്പൂതിരി'യായ ഗോവിന്ദസ്ഥാനേശ്വരന് അയച്ചിട്ടുള്ളതായിരുന്നു. ഇതുകണ്ടു സ്വാമികൾ ആനന്ദാത്ഭുതപരതന്ത്രനായി.

* പഴയ രാജസ്ഥാന(വംശ)പ്പേരു നോക്കിയാൽ സ്വരൂപം (തൊരുവം) ക്ഷത്രിയന്റെ ഉപാധിയെന്നു കാണാം.

**എറണാകുളം=ഇറൈ നായർ കുളം. ഈ സ്ഥലം അഞ്ചിക്കൈമളുടേതായിരുന്നു.

ഈ കാലത്തും സ്വാമികൾക്കു ചില ശിഷ്യന്മാരുണ്ടായി. "നമ്പുശ്രീ നാരായണൻ" ആയിടയ്ക്കായിരുന്നു ഉപദേശം സ്വീകരിച്ചത്. ഇദ്ദേഹം സ്വാമികളേയും പരമഗുരുപാദങ്ങളേയും വളരെനാൾ പരിചരിച്ചു പ്രത്യേക പ്രീതിക്കു പാത്രീഭവിച്ചിട്ടുണ്ട്. അനന്തരം മുമ്പുപറഞ്ഞ 'എം. രാമശർമ്മ' എന്ന മഹാൻ ശിഷ്യപ്പെട്ടു. ഇദ്ദേഹം ഒരു സംസ്കൃതവിദ്വാനും നല്ല കവിയുമാണെന്ന് ഉപചരിത്രഘട്ടത്തിൽ ഉദ്ധരിച്ച ശ്ലോകം തെളിയിക്കുന്നുണ്ടല്ലോ. 'ഭവന്തി നമ്രാസ്തരവഃ ഫലാഗമൈഃ" എന്ന പ്രമാണപ്പടി ഇദ്ദേഹത്തിൽ വിദ്വത്ത്വത്തിനടുത്ത ശാന്തതയും ഗുണവും കാണപ്പെടുന്നു. ഇദ്ദേഹം ഒരു യുവാവും നല്ല വേദാന്തിയുമാണ്. വേദവേദാംഗപാരഗനായ 'ക്രൗഞ്ചഭട്ടൻ' സ്വാമികളുടെ ശിഷ്യസ്ഥാനം സ്വീകരിച്ചതും ഏകദേശം ആയിടയ്ക്കായിരുന്നു. അനന്തരം ഡിസ്ട്രിക്ട് കോടതിവക്കീൽ പരമേശ്വരൻപിള്ള അവർകൾ ഉപദേശം വാങ്ങി. ഇദ്ദേഹം ആംഗലസംസ്കൃതഭാഷാപ്രവീണനായ ഒരു മാന്യനാണ്. ബാലനാഥൻ എന്നു പറഞ്ഞുവരുന്ന കേശവപ്രകാശൻ പിന്നീടു ശിഷ്യപ്പെട്ടു. ഇദ്ദേഹം സ്വാമികളുടെ ഒരു പ്രിയശിഷ്യനാണ്. "പരമവിശുദ്ധബോധൻ" എന്ന സൽഗുണാകരൻ ശ്രീമച്ചരണം ശരണം പ്രാപിച്ചതും ആ കാലത്തുതന്നെ. ഈ മഹാൻ പരമഭക്തനും "മാമേവ ഗുരുമാദൃതഃ" എന്ന ഭഗവദ്വചനത്തെ അന്വർത്ഥമാക്കുമാറ് ഗുരുവിങ്കൽ ഈശ്വരബുദ്ധിയോടുകൂടി ഏതു കല്പനകളും ശിരസാവഹിച്ചു നിറവേറ്റുന്ന ആളുമാണ്. ഏതിലും ഇദ്ദേഹം ഒരു മാതൃകാശിഷ്യന്റെ സ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നു പറയാം. വേദാങ്കോട്ട് ആത്മയോഗീശാഖ്യകനകതാര- ചിന്മഞ്ജരിക എന്ന സച്ഛാത്രമണിയെ സംബന്ധിച്ചുകൂടി ഈ ഘട്ടത്തിൽ രണ്ടുവാക്കു പറയേണ്ടിയിരിക്കുന്നു. ഇവർ സംസ്കൃതസാഹിത്യകുശലതയും ശാസ്ത്രാനുരക്തിയും നല്ല കവിതാവാസനയും ഉള്ള ദേഹമാണ്. 'ആത്മപഞ്ചകം', 'പരമഭട്ടാരസ്വാമിസ്തവം' മുതലായതിന്റെ ഉല്പത്തിസ്ഥാനവും ഇതുതന്നെ. പരമഗുരുപാദരുടെ ഷഷ്ടിപൂർത്തിപ്രശസ്തിയിൽ ടി എഴുതിയിരുന്ന പഞ്ചകത്തിൽനിന്നും ഒരു ശ്ലോകം ഇവിടെ ഉദ്ധരിക്കുന്നു:

"അജ്ഞാനോദ്ദാമരാത്ര്യാവരണവിധിവിഷാ-
    ദാകുലീഭൂതചേതഃ-
പാഥോജജ്ഞാനസമ്പദ്വിതരണമിഹിരം
    സ്വാമിവിദ്യാധിരാജം;
ആദ്യം വേദാന്തവേദ്യം ശ്രുതിമുഖനിലയം
    പഞ്ചസിദ്ധാന്തസൂത്രൈഃ
സംവേദ്യാകാരമാര്യം യതിഭിരഭിനുതം
    ദൈവതം തം ഭജേഹം."

പരമഗുരുപാദസ്തവത്തിൽനിന്നും ഒരു പദ്യം:-
    "വൃത്തവിത്തശുഭസംതതിം ദദാ-
ത്വാവയോവധി കൃപാസുധാംബുധിഃ;
    ഫക്കികാകലനസൂക്ഷ്മവസ്തുസം-
ദർശനീകൃതമതിഃ പരോ ഗുരുഃ."

ഇത്രയുംകൊണ്ടു ടി യുടെ പാണ്ഡിത്യകവിത്വങ്ങളുടെ ഒരു ചെറിയ തോതു വായനക്കാർക്കു ലഭിക്കുന്നുണ്ടല്ലോ. അവിദ്യാവ്യക്തിവൈചിത്ര്യത്താൽ ഭിന്നശരീരസ്ഥിതിയവലംബിച്ചിരിക്കുന്നുവെങ്കിലും ഗുണംകൊണ്ട് ഏകാത്മഭാവം സിദ്ധിക്കുന്നതിനുള്ള ഭാഗ്യയോഗ്യത ഈ ദേഹത്തിനുണ്ടെന്നു ഗണിക്കേണ്ടിയിരിക്കുന്നു. 'അമൃതകലോദയ' അഥവാ 'പരമാമൃതാഖ്യ' നവ്യശിഷ്യമണി (പൂർവ) ചര്യയിൽ നിർദ്ദേശിക്കപ്പെട്ടിട്ടില്ലെങ്കിലും മുഖ്യസ്ഥാനത്തെ അലങ്കരിക്കുന്നുണ്ടെന്നു പറയാതെ നിവൃത്തിയില്ല.

കാശിയാത്ര കഴിഞ്ഞ് ഏകദേശം 85-ാമാണ്ടു മധ്യത്തിൽ വന്നുചേർന്നശേഷം ഇപ്രകാരം ശിഷ്യോപദേശം തുടങ്ങിയ പരോപകൃതിരൂപമായ പ്രവൃത്തികൾ ചെയ്തുകൊണ്ടു 'ഗോവിന്ദബ്രഹ്മാനുഭൂതി'യുടെ മഠത്തിൽ നിവസിക്കയായിരുന്നു. അങ്ങനെ ഇരിക്കുമ്പോൾ 85-ാമാണ്ട് ഒടുവിൽ മൂവാറ്റുപുഴയ്ക്കു പോയിരുന്നു. അവിടെചെന്നു സ്വന്തമഠത്തിൽ താമസിക്കുമ്പോൾ ഒരിക്കൽ, ഹൈക്കോടതി ജഡ്ജിയായിരുന്ന ദിവാൻ ബഹദൂർ ഗോവിന്ദപ്പിള്ള അവർകൾ ബി. എ., ബി. എല്ലും അസിസ്റ്റന്റ് പേഷ്കാർ മിസ്റ്റർ കൃഷ്ണയ്യംകാർ ബി. എ., ബി. എല്ലുംകൂടി സംസാരിച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽ സ്വാമികൾ അവിടെ ചെല്ലാനിടയായി. പാരിതോഷികമായി സ്വകൃതികളിൽ ഒന്നുരണ്ടു പുസ്തകങ്ങൾ അവർക്കു കൊടുത്തു. പുസ്തകം വാങ്ങിയിട്ടു മിസ്റ്റർ ഗോവിന്ദപ്പിള്ള:.. "ആരാണ്?" എന്നു തമിഴിൽ സ്വാമികളോടു ചോദിച്ചു. വേഷം മാറുന്നതോടുകൂടി ഭാഷയും മാറണമെന്നു ചില സന്യാസികൾ അഭിമാനിക്കുന്നതായി അദ്ദേഹം അറിഞ്ഞിരുന്നതുകൊണ്ടോ സ്വാമികൾ ദ്രാവിഡദേശീയനായിരിക്കാമെന്നു വിചാരിച്ചോ ആണ് തമിഴിനെ ആശ്രയിച്ചതെന്നു തോന്നുന്നു. ഗ്രന്ഥകർത്താവിനാൽ സംഭാവന ചെയ്യപ്പെട്ടതെന്ന് ആംഗലഭാഷയിൽ അതിൽ എഴുതിയിരുന്നതുകൊണ്ട് ആ വഴിയാണ് പ്രശ്നാഭിപ്രായത്തിന്റെ പോക്കെന്നു വിചാരിക്കാൻ സ്വാമികൾക്കു തരമുണ്ടായില്ല. സന്യാസിയാണദ്ദേഹമെന്നു വേഷം സൂചിപ്പിക്കയല്ല വിളിച്ചുപറകതന്നെ ചെയ്യുന്നു. ആകയാൽ, "ആരെന്ന് എങ്ങനെ പറയേണ്ടൂ?" എന്ന് അതേ ഭാഷയിൽ സ്വാമികൾ മറുപടി പറഞ്ഞു. മിസ്റ്റർ ഗോ. പി: "പരമശിവനായിത്തീർന്നാൽ അങ്ങനെ പറയാം." സ്വാമി:- "പരമശിവനാകുന്നതെങ്ങനെ? പരമശിവനല്ലാതെ പരമശിവനായിരിക്കാൻ കഴിയുമോ?" ഈ ഖണ്ഡനരൂപമായ സമാധാനംകേട്ട് എന്തുത്തരം പറയേണ്ടൂ എന്ന് ആ മാന്യൻ പരുങ്ങുന്നതുകണ്ട്, "എന്താണറിവാൻ ആഗ്രഹിക്കുന്നത്?" ഇങ്ങനെ സ്വാമികൾ ചോദിച്ചു. "പേരെന്താണെന്നുള്ളതിനെക്കുറിച്ചായിരുന്നു ഞാൻ ചോദിച്ചത്" എന്ന് അദ്ദേഹം മറുപടി പറഞ്ഞു. സ്വാമി: 'പേരങ്ങോട്ടുതന്ന പുസ്തകങ്ങളിലുണ്ടല്ലോ. അതുകൊണ്ടാണ് വീണ്ടും പറവാനൊരുമ്പെടാഞ്ഞത്.' മിസ്റ്റർ ഗോ. പി: "ഓ! ഗ്രന്ഥകർത്താവാണെന്നു മനസ്സിലാക്കാതെ ചോദിച്ചതാണ്."

ഇങ്ങനെ സംഭാഷണമവസാനിച്ചു. അനന്തരം ആ മാന്യന്മാരുടെ അപേക്ഷപ്രകാരം "സങ്കല്പകല്പലതിക" എന്ന പുസ്തകത്തിൽ കുറെഭാഗം സ്വാമികൾ വായിച്ചു കേൾപ്പിച്ചു. രണ്ടുപേരും അതു കേട്ടിട്ടു വളരെ ശ്ലാഘിച്ചു എങ്കിലും മിസ്റ്റർ അയ്യംകാർ സംസ്കൃതകൃതികളെ വിശേഷേണ പ്രശംസിച്ചുപറഞ്ഞു. പിന്നീടു മിസ്റ്റർ ഗോവിന്ദപ്പിള്ള സ്വന്തം കവനങ്ങൾ സ്വാമികളെ കേൾപ്പിക്കയുണ്ടായി. സ്വാമികൾ ടി. ജസ്റ്റിസ് മിസ്റ്റർ ജി.പി.യുടെ ക്ഷണനമനുസരിച്ച് അന്ന് അവിടെത്തന്നെ താമസിച്ചു. രാത്രി പലതും സംസാരിച്ചിരുന്നതിനിടയിൽ, ഏതെങ്കിലും വിഷയത്തെക്കുറിച്ചു സ്വാമികളോടു പ്രശ്നം ചെയ്വാനായി (D. L.) മിസ്റ്റർ പണ്ടാലയോട് അദ്ദേഹം നിർദ്ദേശിച്ചു എങ്കിലും മൗനത്തിന്റെ മാഹാത്മ്യം മനസ്സിലാക്കിയിട്ടോ തന്റെ വാക്ക് അങ്ങനെ ചിലവഴിക്കത്തക്കതല്ലെന്നുവച്ചിട്ടോ എന്തോ ഒന്നും ചോദിച്ചില്ല. അടുത്തദിവസം രാവിലെ സ്വാമികൾ മഠത്തിലേക്കു മടങ്ങി. കുറെനാൾ സ്വന്തം മഠത്തിൽ പാർത്തശേഷം പരമഗുരുപാദദർശനത്തിനായി വീണ്ടും തിരുവനന്തപുരത്തേക്കു പോയി. അവിടെ പെൻഷൻഡ് ജഡ്ജി മിസ്റ്റർ കൃഷ്ണപിള്ളയുടെ വസതിയിൽവച്ചു ദിവാൻ ബഹദൂർ മിസ്റ്റർ ഗോവിന്ദപ്പിള്ളയെ വീണ്ടും കാണാൻ ഇടയായി. അപ്പോൾ അദ്ദേഹം, സ്വാമികൾ ശാസ്ത്രസംബന്ധമായി ഏതുമറിവുള്ള ഒരു മഹാനാണെന്നും മറ്റും മിസ്റ്റർ കൃഷ്ണപിള്ളയെ ധരിപ്പിച്ചു. മൂന്നുപേരുംകൂടി അന്നു വളരെ സംഭാഷണങ്ങൾ ചെയ്തിരുന്നു. സ്വാമികളുടെ സംഭാഷണങ്ങൾ വളരെ വിലയുള്ളതായിരിക്കുമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇങ്ങനെയുള്ള സംഭാഷണങ്ങൾ ഒട്ടധികം

ഉണ്ടായിട്ടുള്ളതു കാലാന്തരത്തിൽ വിസ്മരിച്ചിരിക്കയാൽ അവ വളരെ കുറച്ചുമാത്രമേ ഇതിൽ ചേർക്കാൻ സാധിച്ചുള്ളൂ എന്നു പറയേണ്ടിയിരിക്കുന്നു. സ്വാമിതിരുവടികളെ ഞാൻ ആദ്യമായി കണ്ടദിവസം ഞങ്ങൾ തമ്മിൽ ഒരു ദീർഘസംഭാഷണം നടന്നു. അതുപോലും ഇവിടെ എഴുതിച്ചേർക്കാൻ നിവൃത്തിയില്ലാത്തവിധം വിസ്മൃതികോടിയിൽപെട്ടു പോയിരിക്കുന്നു. ഇപ്പോൾ ഊഹിച്ച് എഴുതാമെന്നുവച്ചാൽ അതു പൂർവ്വരൂപത്തെ അവലംബിക്കാത്ത ഒരു നവ്യസൃഷ്ടിയായി തീർന്നേക്കുമെന്നു ശങ്കിച്ച് അതിനു ശ്രമിക്കുന്നില്ല.

സ്വാമികൾ ഗുരുപാദദർശനാനന്തരം അധികം താമസിയാതെ മടങ്ങിപ്പോന്നു. ഗോവിന്ദബ്രഹ്മാനുഭൂതിയുടെ അപേക്ഷാനുസാരം അദ്ദേഹത്തിന്റെ മഠത്തിൽ വീണ്ടും അധിവാസം ഉറപ്പിച്ചു. അങ്ങനെയിരിക്കുമ്പോൾ, ഭാര്യ മരിച്ചുപോകയാൽ ഒരു വലിയയാഗം (പുണ്ഡരീകമാണെന്നുതോന്നുന്നു) നടത്തുന്നതിനു നിവൃത്തിയില്ലാതെ അതിന്റെ നിവൃത്തിക്കായി ദ്വിതീയ വിവാഹം ഇച്ഛിച്ചുനടക്കുന്ന 'ഗോകർണ്ണം ഗണേശദീക്ഷിതർ' എന്ന മഹാൻ സ്വാമികളെ വന്നുകണ്ടു. ഈ സമാഗമം 86 ആദ്യമായിരുന്നു. സ്വാമികൾ ഇരിക്കുന്ന സ്ഥലത്തിനടുത്തുള്ള ഒരു മഠത്തിൽനിന്നും വിവാഹം ചെയ്യണമെന്നദ്ദേഹത്തിനുദ്ദേശമുണ്ടായിരുന്നു. അതിലേക്കായി അവിടെ ചെന്നതിൽ 'ദീക്ഷിത'രുടെ ഭാഷ സ്ത്രീയുടെ വീട്ടുകാർക്കും അവരുടെ ഭാഷ ദീക്ഷിതർക്കും വശമില്ലായ്കനിമിത്തം അന്യോന്യം അന്തർഗ്ഗതങ്ങൾ അറിവാൻ കഴിവില്ലാതെ രണ്ടുകൂട്ടരും ചേർന്നു സ്വാമി സന്നിധിയിൽ വരികയാണുണ്ടായത്. സംസ്കൃതഭാഷയിൽ ദീക്ഷിതർ പറയുന്നതിനെ മലയാളത്തിലാക്കി സ്ത്രീയുടെ ഭവനക്കാരോടും, അവർ പറയുന്ന ഭാഗങ്ങളെ സംസ്കൃതത്തിൽ ഭാഷാന്തരം ചെയ്തു ദീക്ഷിതരോടും ഒരു ദ്വിഭാഷിയുടെ നിലയിൽ സ്വാമികൾ പറഞ്ഞുകൊടുത്തു. ഈ മഹാൻ സ്വയം യാഗങ്ങൾ ചെയ്തു 'ദീക്ഷിത' സ്ഥാനം പ്രാപിച്ച ആളാകയാൽ പാണ്ഡിത്യം കണക്കില്ലാതവണ്ണം സമ്പാദിച്ചിരുന്നു. യാഗംചെയ്യുന്ന കർമ്മഠന്മാർ വേദരഹസ്യം ഗ്രഹിക്കാത്തവരായി കാണപ്പെടുകകൊണ്ടും യാഗകർത്താക്കളെപ്പറ്റി "വ്യത്യർത്ഥം തേ യജന്തഃ" എന്നു മേല്പത്തൂർ ഭട്ടതിരിപ്പാടു പറഞ്ഞ തത്വമോർത്തും അവരെ സ്വാമികൾ അധികം ഇഷ്ടപ്പെടാറില്ല. എന്നാൽ ഇദ്ദേഹം ആ കൂട്ടത്തിലല്ലെന്നുമാത്രമല്ല ഒരു പരമഭക്തനും പറയുന്ന ഓരോ വാചകങ്ങളിലും 'ഈശ്വരാനുഗ്രഹ'പദം മുൻനിർത്തി സംസാരിക്കുന്ന ആളുമാകയാൽ ഇദ്ദേഹത്തോടു തീരെ നീരസം തോന്നിയില്ല. സംഗതികൾ എല്ലാം പറഞ്ഞുകഴിഞ്ഞു പോകാൻ കാലമായപ്പോൾ ഇദ്ദേഹത്തിനു സ്വാമികൾ സ്വകൃതികളിൽ ചിലതു സമ്മാനിച്ചു. വാങ്ങിയിട്ട്, സ്വാമികളെ സന്ദർശിക്കാനിടയായതിനെ സംബന്ധിച്ചും മറ്റും ഒട്ടുവളരെ പ്രശംസിച്ചുപറകയും സ്വാമികളുടെ വിലാസം എഴുതിക്കൊണ്ടുപോകയും ചെയ്തു. ഇദ്ദേഹത്തിന്റെ താമസം മുക്കാലും കാശിയിലാണ്. വീരേശ്വരദീക്ഷിതർ മുതലായവർ ഈ മഹാപണ്ഡിതന്റെ പുത്രന്മാരാണ്.

ആ കാലത്തു സ്വാമികൾക്കു 39 വയസ്സു പ്രായമായിരുന്നു. ഷഡ്ദർശനങ്ങൾ മുതലായ പ്രസിദ്ധഗ്രന്ഥപരമ്പരകളിൽ ഏതെങ്കിലും ഒന്ന് അദ്ദേഹം വായിക്കാത്തതായി അവശേഷിച്ചിട്ടില്ല. ഇതിഹാസപുരാണങ്ങളിലും ഏകദേശം അങ്ങനെതന്നെയെന്നു പറയാം. കാവ്യനാടകാലങ്കാരാദികളുടെ കഥ പറയേണ്ടതില്ല. ചെറുപ്പത്തിൽ പിതാവിനോടു കുറെ ഗണിതം ശീലിച്ചിരുന്നതായി പറഞ്ഞിട്ടുണ്ടല്ലോ. ജ്യോതിശ്ശാസ്ത്രത്തിൽ സ്വാമികൾക്കു വലിയ അഭിരുചിയും വാസനയും ഇല്ലായിരുന്നു. എങ്കിലും ജാതകഫലനിർണ്ണയത്തിനായി 'ബൃഹജ്ജാതകം', 'സാരാവലി', 'ജാതകാദേശം' മുതലായ ഗ്രന്ഥങ്ങൾ ഈ കാലത്തിനുള്ളിൽ വായിച്ചുകഴിഞ്ഞിരുന്നു. 'ഭാവപ്രകാശം', "അഷ്ടാംഗഹൃദയം സർവാംഗ

സുന്ദരവ്യാഖ്യാസമേതം", 'വൃദ്ധവാഗ്ഭടം' സുശ്രുതം മുതലായ വൈദ്യഗ്രന്ഥങ്ങളും ആയിടതന്നെ വായിച്ചുതീർത്തിരുന്നു. ഈ വിഷയത്തിൽ ചില വൃദ്ധവൈദ്യന്മാരുടെ സഹായം അവലംബിച്ചിട്ടുമുണ്ട്. കൊച്ചിക്കു സമീപം താമസിക്കുന്ന 'ശ്രീഹരിദാസൻ' എന്ന 'പ്രസിദ്ധവേദാന്തി' ഗ്രന്ഥാശ്രയമായി പലതും ഈ കാലംകൊണ്ടു സ്വാമികളിൽനിന്നു ഗ്രഹിച്ചിട്ടുണ്ട്. ഇദ്ദേഹം ഒരു രത്നംതന്നെയാണ്. ഇതിൽ പലസ്ഥലത്തും ഇദ്ദേഹത്തിന്റെ നാമം നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതാകുന്നു.

നാനാവിഷയങ്ങളിലും സമൃദ്ധിയായുള്ള ജ്ഞാനം സിദ്ധിച്ചിരിക്കുന്നു എന്നു പരക്കെ ബോധപ്പെടുകനിമിത്തം ഈയിടകൊണ്ടു സ്വാമികൾ മഹാജനങ്ങളുടെ സ്നേഹബഹുമാനാദരങ്ങൾക്ക് ഏകഭാജനമായിത്തീർന്നു. പാരദേശീയവിദ്വന്മണികൾപോലും സ്വാമികൾക്കെഴുതിയയച്ചു പല സന്ദേഹങ്ങളും നിവൃത്തിച്ചിട്ടുണ്ടെന്നുള്ളത് ഒരു പരസ്യമായ രഹസ്യമാണ്.

ഇങ്ങനെ സർവപ്രകാരേണ മഹാത്മാവും മാതൃകാപുരുഷനും ആയിത്തീർന്നിരിക്കുന്ന സ്വാമിപാദങ്ങളുടെ ഒരു ചരിത്രം എഴുതുന്നതു ലോകോപകാരപ്രദമായിരിക്കുമെന്നു നിശ്ചയിച്ചു കവിദീപൻ, ശിവപ്രസാദൻ, ഈ ശിഷ്യപ്രധാനികൾ ആയിടെ അതിലേക്കുദ്യമിച്ചു. അതിന്റെ ഫലമായി 'ചര്യാ' എന്നു മുമ്പു പല സ്ഥലത്തും പ്രസ്താവിച്ചിട്ടുള്ള 'ശ്രീനീലകണ്ഠതീർത്ഥസ്വാമിചര്യാമൃതം' 86-ൽതന്നെ പ്രസിദ്ധപ്പെട്ടു. ഇതിൽ അന്നു സ്വാമികൾക്കു സിദ്ധിച്ചിട്ടുള്ള പാണ്ഡിത്യാതിശയത്തെ സംബന്ധിച്ച് "സർവോൽക്കർഷേണ ഭാത്യാഗമനിവഹമഹാ 'ഗ്രന്ഥശാലേ' തി വിദ്വല്ലോകൈഃ സംസ്തൂയമാനഃ..." എന്നിങ്ങനെ വർണ്ണിച്ചുകാണുന്നു. ഈ പദ്യഖണ്ഡത്തിൽ അടങ്ങിയ സംഗതികൾ കവികല്പിതങ്ങളല്ല. മഹാർഹൻമാരുടെ മുഖകമലങ്ങളിൽനിന്നു നിർഗ്ഗളിതങ്ങളായി നേരിട്ടു കവികർണ്ണങ്ങളിൽ പതിച്ചു വാഗ്രൂപേണ പുറപ്പെട്ടവയാണ്. തന്നെയല്ല, ഇതു യഥാർത്ഥമാണെന്നു സ്വാമികളോടു പരിചയപ്പെടുവാനോ അദ്ദേഹത്തിന്റെ കൃതികൾ വായിക്കാനോ ഭാഗ്യമുണ്ടായിട്ടുള്ള വിദ്വാന്മാർക്ക് അറിവാൻ കഴിയുന്നതാണ്. ഇങ്ങനെ പല പരമാർത്ഥകാര്യങ്ങളും ചര്യയിൽ വർണ്ണിച്ചിട്ടുണ്ടെങ്കിലും അതു സ്വാമികളെ സംബന്ധിച്ച ഒരു പൂർണ്ണചരിത്രമെന്നു പറഞ്ഞു കൂടുന്നതല്ല; പിന്നെയോ ഒരു സംക്ഷിപ്തചരിത്രമായി മാത്രം ഗണിക്കാവുന്നതാണ്. ഇതിൽ, പ്രഥമഖണ്ഡം, ദ്വിതീയഖണ്ഡം എന്ന രണ്ടു പ്രധാനഭാഗങ്ങളിലുംകൂടി 164 സംസ്കൃതപദ്യങ്ങൾ മാത്രമേ അടങ്ങിക്കാണുന്നുള്ളൂ. ഈ സ്ഥിതിക്കെങ്ങനെ വിചിത്രകഥനായ സ്വാമികളുടെ ചരിത്രം സമഗ്രമായി ഇതിൽ അടക്കാം? എന്നാൽ ജനനംതുടങ്ങി സകലതും ഇതിൽ സൂത്രിതിമായി പ്രതിപാദിച്ചിട്ടുണ്ടെന്നുകൂടി ഈ സന്ദർഭത്തിൽ സമ്മതിക്കാതെ തരമില്ല. പ്രഥമഖണ്ഡം കവിദീപവിരചിതവും ദ്വിതീയഖണ്ഡം 'ശിവപ്രസാദ'പ്രണീതവുമാകുന്നു. ഇവരുടെ കവനകുശലതയെ സംബന്ധിച്ചും മറ്റും സ്ഥലാന്തരങ്ങളിൽനിന്നു സംഗൃഹീതജ്ഞാനന്മാരായിരിക്കുന്ന വായനക്കാരോട് ആ വിഷയത്തെ അധികരിച്ചു വീണ്ടും വല്ലതും പറയുന്നത് 'പിഷ്ടപേഷണ'രീത്യാ അരോചകമാകുമെന്നുകണ്ട് അതിനൊരുങ്ങുന്നില്ല. കാവ്യഗുണത്തെ സാമാന്യമായി നിരൂപിക്കുന്നപക്ഷം നിസർഗ്ഗമധുരങ്ങളായ പദ്യങ്ങൾകൊണ്ടു സവിശേഷം ശോഭിക്കുന്ന ഒരുത്തമ കൃതിയെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. പല പദ്യങ്ങളും മുമ്പുദ്ധരിച്ചിട്ടുള്ളതുകൊണ്ടു വിശേഷാൽ ഇവിടെ ഉദാഹരണം ആവശ്യമെന്നു തോന്നുന്നില്ല. ഈ ഗ്രന്ഥം മിസ്റ്റർ കെ. ശങ്കരപ്പിള്ള ബി. എ.യുടെ ഇംഗ്ലീഷ് മുഖവുരകൊണ്ടലംകൃതമായിരിക്കുന്നുവെന്നുള്ളതും പ്രസ്താവയോഗ്യമാണ്. ഇതിന്റെ പ്രകാശകന്മാർ സ്വാമികളുടെ രണ്ടു ശിഷ്യപ്രമാണികളത്രെ. ഈ ഖണ്ഡകാവ്യത്തിന്റെ രചനാചാതുരിയെ വിദ്വന്മൂർദ്ധന്യനിർഭയരാമജിയാജ്ഞികർ ഇങ്ങനെ വർണ്ണിക്കുന്നു:

*"നീലകണ്ഠയതിവര്യചര്യയാ
സാർത്ഥകീകരണകർമ്മധുര്യയാ;
ക്ലേശപഞ്ചകഹൃതാവപൂർവയാ
മുന്നമാതി ഹൃദി മേർപ്പിതാനയാ."

മുൻപറഞ്ഞ 'ലൂസക്' കമ്പനിയാരുടെ 'പൗരസ്ത്യസഞ്ചികയും ഗ്രന്ഥനിരൂപണവും' എന്ന ത്രൈമാസികയുടെ മറ്റൊരു ലക്കത്തിൽ ഇതിനെക്കുറിച്ചു താഴെ പറയുംപ്രകാരം എഴുതിയിരുന്നു:

"സ്വാമി നീലകണ്ഠതീർത്ഥരവർകളുടെ കൃതികളെയും അദ്ദേഹത്താൽ ഏർപ്പെടുത്തപ്പെട്ട നവീനാദ്വൈതവിദ്യാർത്ഥികളുടെ ഒരു ചെറിയ സംഘത്തെയും പല തവണയായി ഞങ്ങൾ കണ്ടുമുട്ടാറുണ്ട്. മിസ്റ്റർ കെ. ശങ്കരപ്പിള്ളയുടെ ഇംഗ്ലീഷിലുള്ള ആമുഖത്തോടുകൂടിയതും സ്വാമികളുടെ ശിഷ്യന്മാരിൽ രണ്ടുപേരായ ശിവപ്രസാദപണ്ഡിതനാലും എം. കെ. നാരായണപിള്ളയാലും സ്തുത്യർഹങ്ങളായ സംസ്കൃതശ്ലോകങ്ങളിൽ രചിക്കപ്പെട്ടിട്ടുള്ളതുമായ അവരുടെ ആചാര്യന്റെ ഒരു ചെറിയ ജീവചരിത്രമാകുന്ന ഒരു ചെറുകാവ്യത്തെപ്പറ്റിയാണ് ഇപ്പോൾ പ്രസ്താവിക്കുന്നത്."

ഇങ്ങനെ വിദേശീയവിദ്വന്മണികൾപോലും ശ്ലാഘിക്കത്തക്കവിധത്തിൽ ഈ ഗ്രന്ഥം മനോജ്ഞമായിരിക്കുന്നു. കാവ്യോപക്രമത്തിൽ ചേർത്തിരിക്കുന്ന "ശ്രീബാഹുലേയസ്തവ"ത്തെക്കുറിച്ചാണ് ഇനി പരിചിന്തനം ചെയ്യേണ്ടത്. ഈ കൃതി സ്വാമികളുടെ സംസ്കൃതകവനങ്ങളിൽ ഒടുവിലത്തേതാണ്. ശബ്ദാർത്ഥഘടനാചാതുരി, പ്രസാദം മുതലായ ഗുണങ്ങൾകൊണ്ട് ഇതേറ്റവും വിശിഷ്ടമായ ഒരു സ്തവമെന്നു പറയേണ്ടിയിരിക്കുന്നു. 'വൈദർഭി'രീതി അവലംബിച്ചു രചിച്ചിരിക്കുന്ന ഇതിലെ പദ്യപ്രകാണ്ഡങ്ങൾ സ്വാമികളുടെ ഏതാവല്പര്യന്തമുള്ള കൃതികളെ അതിശയിക്കുന്നു. 'നൈസർഗ്ഗികം യദപി ഭിന്നപുമാശ്രയാത്വം വാചഃശ്രിയസ്തദപി യൽകരുണാകടാക്ഷഃ; സൂതേന്വഹം നിജജനേഷു രവിപ്രഭേ, വ ശ്ലിഷ്ടേ നുമഃ പരമകാരുണികം ഗുഹം തം"... "ശബ്ദാനുശാസനനയവ്രതിനോത്രവർണ്ണവ്യംഗ്യസ്തതോ ഭവതി യോർത്ഥ ഇവാതിരിക്തഃ; സ്ഫോടഃ സ ഏഷ ഇതി യം കഥയന്തി നിത്യം കുർമ്മസ്തമേവ ഹൃദി ഷണ്മുഖനാമധേയം" ഇത്യാദി പദ്യങ്ങളുടെ ഒഴുക്കു, പഴക്കം മുതലായ ഗുണങ്ങൾ കാളിദാസകവിതാമാധുരിയെ അധരിതമാക്കുന്നുണ്ടെന്നു പറഞ്ഞാൽ ആ വിഷയത്തിൽ സഹൃദയന്മാർ പുരോഭാഗികളാകയില്ല നിശ്ചയം. 'ബാഹുലേയസ്തവം' തുടങ്ങിയ ഇദാനീന്തനകവിതകൾ കാണാനിടയാകുന്നപക്ഷം, പൂർവ്വകാലികകൃതിയുടെ പുതിയ പതിപ്പിനെ വച്ചുകൊണ്ട് അതിൽ അദ്യതനത്വമാരോപിച്ചു ഗുണദോഷിക്കാൻ പുറപ്പെട്ട ചിലരുടെ അഭിപ്രായം അടിമലർന്നുപോകതന്നെ ചെയ്യും.

സ്വാമികളുടെ കൃതികളെ കാലാനുക്രമം ഉദ്ധരിച്ച അവസരത്തിൽതന്നെ അവകളെക്കുറിച്ച് എന്റെ അല്പമതിക്കെത്തിയിടത്തോളം ഗുണാഗുണചർച്ചയും അവിടവിടെ ചെയ്തിട്ടുണ്ട്; എന്നിരുന്നാലും കവനം ഓരോ കാലത്തേതേത് രീതിയെ അവലംബിച്ചിരുന്നു എന്നും ക്രമേണ എങ്ങനെ അഭിവൃദ്ധിയിൽവന്നു എന്നും ഒടുവിൽ ഏതുവിധത്തിൽ പരിണമിച്ചിരിക്കുന്നുയെന്നും മറ്റും സാകല്യേന ഒരു സംക്ഷിപ്തനിരൂപണംകൂടി ചെയ്യുന്നതു യുക്തവും വിമർശനസമ്പ്രദായാനുഗുണവുമാകയാൽ അതിലേക്കുദ്യമിക്കുന്നു.

*"ക്ലേശപഞ്ചകവിശോഷകമായന്വർത്ഥനാമമതുകൊണ്ടുലസിക്കും;
നീലകണ്ഠയതിരാജചരിത്രം മാനസം കവിയെ മേ മുദമേകീ."

പ. ഭാ. പരമാനന്ദനാഥ:

സ്വാമികളുടെ കവിതകളെ രീതി, നിർമ്മാണകാലം, ഇതുകളുടെ ഭേദം അനുസരിച്ചു മൂന്നായി വിഭാഗിക്കാം. അതിൽ പ്രഥമഭാഗത്തെ-കവനപ്രാരംഭഘട്ടത്തിലെ-കൃതികളെ സംബന്ധിച്ചുതന്നെ ആദ്യമായി പര്യാലോചിക്കാം. "കവിത്വ ബീജം പ്രതിഭാനം" എന്ന വാമനസൂത്രപ്രകാരം കവിതയ്ക്കപൂർവ്വവാസനയാണ് മൂലകാരണമെന്നിരുന്നാലും ഉൽബോധകശക്തി പ്രബലമായി പ്രവർത്തിയ്ക്കാതെ ഇരിക്കുമ്പോൾ-കവിതാദ്വാരപ്രവേശനകാലത്ത്-വാസന അധികം പ്രസരിക്കുന്നതു സാധാരണമല്ല. തന്മൂലം അനല്പവാസനാവാനായിരുന്നിട്ടും പ്രയോഗപരിശീലനക്കുറവിനാൽ സ്വാമികളുടെ ആദ്യകാല കവിത, സംഭൃതജലയെങ്കിലും ഉല്പത്തിവേളയിൽ അല്പമാത്രമായി അതിമന്ദഗതിയോടെ ഒഴുകിത്തുടങ്ങുന്ന നദിപോലെ ശക്തിഹ്രാസത്തെ പ്രതിപദം പ്രകടീഭവിപ്പിക്കുന്നതായിരുന്നു. എന്നാൽ വെറും 'നാല്ക്കാലിക'ളെന്നോ സാഹിത്യലോകബഹിഷ്ക്കരണയോഗ്യമെന്നോ അഭിപ്രായപ്പെടത്തക്ക ഒറ്റ ശ്ലോകംപോലും ആ വക കൃതികളിൽ കാണ്മാനില്ല. വേണ്ട എല്ലാ ഗുണങ്ങളുടെയും പരിപൂർണ്ണത ഇല്ലെന്നുള്ള ഏകദോഷമേ അവയിൽ ആരോപിക്കാൻ പാടുള്ളൂ. 'സ്തവരത്നഹാര'ത്തിലെ 'ഗുഹാഷ്ടകം', 'നൃസിംഹപദഞ്ജലി', 'പഞ്ചരത്നമാലിക' മുതലായവ ദൃഷ്ടാന്തങ്ങളാണ്.

ഇനി, പാണ്ഡിത്യപ്രൗഢി, താരുണ്യപൂർണ്ണത, ഈ വക നടനം ചെയ്തുകൊണ്ടിരുന്നപ്പോൾ നിബന്ധിച്ചവ - മധ്യകാലകവനം - ഏതു രീതിയെ അവലംബിക്കുന്നു എന്നു നോക്കാം. പ്രതീരപ്രദേശങ്ങളിലുള്ള വസ്തുക്കളെ പ്രവാഹവേഗത്താൽ പ്രക്ഷോഭിപ്പിച്ചുകൊണ്ടു ഗംഭീരഭാവത്തിലും, ശ്രുതി കഠിനമായ ശബ്ദപരമ്പരയോടുകൂടിയും, സൂര്യാലോകങ്ങൾക്കുപോലും അന്തസ്ഥപദാർത്ഥവിശേഷത്തെ പ്രശോഭിപ്പിക്കാൻ ദുഷ്കരമാകുമാറു കലങ്ങി മറിഞ്ഞും ത്വരിതതരം പായുന്ന നിർഝരിണിയോടു സർവ്വപ്രകാരേണ സാമ്യം കല്പിക്കാവുന്ന വിധത്തിലാണ് സ്വാമികളുടെ ആ കാലത്തെ കവിത കാണപ്പെടുന്നത്. ഈ ജാതി കൃതികൾ 32-വയസ്സിനകം നിർമ്മിച്ചിട്ടുള്ളതാകുന്നു. പ്രായാനുസാരമായുള്ള സ്വഭാവതൈക്ഷ്ണ്യവും, പ്രതിനവകന്ദളമായ ബഹുശ്രുതത്തിന്റെ ഗൗരവവും, പ്രതിഫലിച്ചിട്ടായിരിക്കാം ശ്രീഹർഷന്റെ ആദ്യത്തെ നൈഷധീയചരിതംപോലെ ഇവ പണ്ഡിതദുർഗ്രഹങ്ങളായിപ്പോയത്. ഭട്ടമുരാരി, ഉദ്ദണ്ഡകേസരി മുതലായവരുടെ സമാസജടിലമായ പ്രയോഗവൈഭവം അന്യത്ര ശോഭിക്കുന്നുണ്ടെങ്കിൽ അത് ഈദൃശകൃതികളിലാണെന്നു നിസ്തർക്കം അഭിപ്രായപ്പെടാം. രചനാവിഷയത്തിൽ 'ഗൗഡി'രീതിയെ ആണ് സ്വാമികൾ ആയിടെ അധികം ഇഷ്ടപ്പെട്ടിരുന്നതെന്നു പ്രത്യേകം പറയണമെന്നില്ലല്ലോ.

'ശ്രീകണ്ഠാമൃതലഹരി', 'ഹരിഭക്തിമരന്ദം' 'വിധുനവസുധാഝരി' 'ഹരിഭജനാമൃതം', 'ഹരിഷഡ്രത്നം' തുടങ്ങിയ വിപുലഹൃദയൈകവേദ്യമായ കവിതാഭാഗങ്ങൾ മേല്പറഞ്ഞതിനുദാഹരണമാകുന്നു. ആദ്യകാലത്തുണ്ടാക്കിയ മണിപ്രവാളകൃതികളും ഈ രീതിയെത്തന്നെ അനുകരിച്ചിരുന്നു. ഈവക കൃതികളുടെ യഥാർത്ഥസ്വഭാവത്തെ അഭിവ്യഞ്ജിപ്പിച്ചു ചില സുധീമണികൾ എഴുതി അയച്ചിട്ടുള്ള അമൂല്യാഭിപ്രായങ്ങൾ സന്ദർഭാനുഗുണം ഇവിടെ ഉദ്ധരിക്കുന്നു.

പുരാതനകാലംമുതൽ വിദ്വദ്രാജശിഖാമണികളാൽ അധിഷ്ഠിതമായും അനവധി പണ്ഡിതരത്നങ്ങളുടെ ആഘർഷശാണസ്ഥാനമായുമിരുന്നു മലയാളത്തെ 'സരസ്വതീഗൃഹം' എന്നുപേർകൊണ്ട പന്തളത്തുകോവിലകത്ത് ശ്രീമദ്വിദ്വന്മണി കുഞ്ഞുരാമവർമ്മ തമ്പുരാൻ അവർകളുടെ പ്രൗഢമനോജ്ഞമായ പദ്യങ്ങൾ:

*"അസിതഗളയതീന്ദ്ര! ത്വൽകൃതിഃ സൽകൃതാലം ജയതി കവികുലേന്ദ്രൈഃ സാദരം മേദുരാർത്ഥാ; മമ നയനപഥം ചപ്രാപിതാദ്യത്വയൈവ പ്രതിനവപദയോഗപ്രത്തകൗതൂഹലൈഷാ (1). വൈദുഷ്യം പ്രകടീകൃതം പരമഹോ! സീമാതിഗാമി ത്വയാ സർവസ്മിന്വിഷയേപ്യനന്യകവിതാവൈദഗ്ദ്ധ്യസാധാരണം; തത്തദ്വ്യാകരണപ്രയോഗപരമപ്രൗഢിപ്രകാശോദയാൽ കിഞ്ചിജ്ജ്ഞൈർമ്മനസാപി ദുർഗ്രഹതരാ സൈഷാ കൃതിസ്തേ യതഃ (2). സുപ്തിങന്തപദചിത്രമേളനമഹത്തരാർത്ഥഘടനാവിധിസ്ഫാരപാടവഹഠാദ്വിപാടിതകവീന്ദ്ര ഗർവഗിരികൂടകഃ; അദ്യ സമ്യഗിഹ മാമകീന ഹൃദി ഭൂരിമോദപരിവർദ്ധനസ്ത്വം ഹൃദാസി മമ പണ്ഡിതപ്രകരമസ്തകസ്ഥിതിമനീയഥാഃ (3). യോഗാഭ്യാസവിധാനമാർഗ്ഗപരമപ്രാവീണ്യമപ്യൂച്ചകൈസ്ത്തദ്ദൈവതഭക്തി പൂർവകമഹാസ്തോത്രാണി ചാഹോ! തവ; അദ്വൈതാദ്ധ്വനി സർവലോകഗഹനേ സഞ്ചാരചാതുര്യകം സർവം ചൈതദനന്യസൂരി സുലഭം വർവർത്തി സർവോപരി (4). പ്രതിപത്രപ്രേഷണേ തു വിളംബോകാരി യന്മയാ; തൽക്കാരണം ശൃണുഷ്വാദ്യ വക്ഷ്യേ സൗജന്യഭൂഷണ! (5). ത്വന്നിർമ്മിതപ്രചുരപദ്യമഹാർത്ഥചിന്താ ജാജായമാനരസപായസസിന്ധുമഗ്നഃ; തജ്ജന്യകോമളതരംഗഗണാപവിദ്ധഃ കാലസ്യ കിഞ്ചിദപി നൈവ ഗതിംവ്യജാനാം (6). പുസ്തകസ്യ ത്രയം ത്വാദൗ ലബ്ദമദ്യ ചതുഷ്ടയം; ദേവസ്തുതി ജ്ഞാനയോഗപ്രശ്നോത്തരമനുൽക്കടം (7). ത്വദ്വാസദേശാനഭിജ്ഞം സംശേതേസ്മ മനോ മമ; കിം നാമകം കഥം വാതേ ഹസ്തസ്ഥം ച ഭവേദിതി (8). സമ്പൂർവാജന്തശീങ്ധാതുഃ സുബന്തോ മാ സ്പൃശേദ്യഥാ; തഥാ വിവിച്യ വക്തവ്യം സർവം ച പ്രേരണാന്മമ" (9).

> *"ശിതിഗളയതിമൗലേ! ഭാവഗംഭീരമാം ത്വൽകൃതി ബുധകവിരാജശ്ലാഘ്യമായുല്ലസിപ്പൂ; പുതിയ പദനിവേശാൽകൗതുകം നൽകിടുന്നോരിതിനെയിഹ നമുക്കായ്ക്കൊണ്ടുമർപ്പിച്ചിതങ്ങ് (1). അന്യന്മാർക്കതികഷ്ടസാദ്ധ്യകവിതാവൈദഗ്ദ്ധ്യവും സീമയില്ലാതെല്ലാവിഷയത്തിലും തവ മഹാപാണ്ഡിത്യവും സ്പഷ്ടമായ്; ഓരോ വ്യാകരണപ്രയോഗപരമപ്രൗഢിപ്രകാശത്തിനാലല്പജ്ഞർക്കു മനസ്സിലോർപ്പതിനുകൂടൊക്കാത്തതാണിക്കൃതി (2). സുപ്തിങന്തപദമർത്ഥപുഷ്ടിയൊടിണക്കിടുന്നതിലെഴും മഹാശക്തികൊണ്ടു കവിവര്യഗർവഗിരി ശൃങ്ഗഭങ്ഗപടുവായിഹ; മുത്തെനിക്കധികമായ് വളർത്തീടുവൊരങ്ങു പണ്ഡിതസമൂഹമമ്മസ്തകത്തിലണിയേണ്ട മുത്തുമണിയെന്നെനിക്കു ദൃഢരൂഢമായ് (3). യോഗാഭ്യാസവഴിക്കെഴും പരമമാം വൈദഗ്ധ്യമദ്ദേവതാവർഗ്ഗപ്രത്യയജന്യമാം സ്തുതിവചഃസ്തോമങ്ങളെന്നല്ലതെ; പാരം ദുർഗ്ഗമശാംകരാദ്വയമഹാമാർഗ്ഗേഷ്ടസംചാരമീ സംരംഭം പരമന്യസൂരികളിലില്ലാതോണമുച്ചൈസ്തരം (4). "അതിസൗജന്യധന്യാത്മൻ! പ്രതിപത്രമയച്ചിടാൻ; അമാന്തമാർന്നതിനുള്ള സമാധാനം ശ്രവിക്കുക (5). ത്വൽപ്പദ്യജാതഗഹനാർത്ഥവിചിന്തനത്തീന്നുൽഭൂതമായ രസപായസസിന്ധുതന്നിൽ; മുങ്ങിത്തദീയരമണീയതരംഗഭംഗമേറ്റിട്ടു കാലഗതി ഞാനറിയാതിരുന്നു (6). ദേവസ്തുതി, വിജ്ഞാനം, യോഗം, പ്രശ്നോത്തരം, തഥാ മന്ത്രം; ഈ വിഷയങ്ങളെഴും പുസ്തകമേഴും രണ്ടുതവണയായി കിട്ടി (7). ത്വദ്വാസദേശവാസ്തവ്യനാമങ്ങളറിയായ്കയാൽ; എഴുത്തു കൈക്കലെത്തുന്ന കാര്യം സംശയമായിത് (8). 'ശയാർത്ഥ' ശീങ്-ധാതു 'സം' ചേർന്നകാരാന്തത്തിൽ നാമമായ്; വന്നാൽ സ്പർശിച്ചിടാതോണം വിവരക്കത്തയക്കണം" (9).*
>
> *പ. ഭാ. പരമാനന്ദനാഥൻ)*

ഈ മഹാപണ്ഡിതന്റെ അഭിപ്രായം എത്രമാത്രം അന്വർത്ഥമായിരിക്കുന്നു എന്നു വായനക്കാർ തീർച്ചപ്പെടുത്തിക്കൊള്ളുമല്ലോ. ഇങ്ങനെയുള്ള മഹാർഹന്മാർപോലും സ്വാമികളുടെ കവനത്തെ അഭിനന്ദിച്ചുകാണുന്നതിൽനിന്നും അവയുടെ പാരമ്യം അല്പജ്ഞർക്കേതാണ്ടനുമിക്കാം. ഇതിനു സ്വാമികൾ അയച്ചുകൊടുത്ത പ്രതിപത്രിക:

ശ്രീഃ

ഹരിഃസർവം

വിവിധദർശനനദീഷ്ണധിഷണാഃ! ശ്രീദേവാഃ!!

"സ്വസ്തി മഹാരാജശ്രീയുക്തേഷു നിജപ്രകൃഷ്ടഗുണനിധിഷു; ശ്രുതവിജ്ഞാനചണേഷു ശ്രീമൽസ്വിയമസ്തു വിജ്ഞപ്തിഃ (1). അത്ര ഭവൽപത്രയുഗം പ്രാപ്യ ഗതാന്യതി ദിനർത്തുവർഷാണി; പ്രതിലേഖ ക്ഷന്തവ്യം കൃതമസ്മദ്വിധജനൗദാസ്യം (2). സൗന്ദര്യദ്രവമുദ്രണാന്യഹ! സുധാസൗന്ദര്യചൗരാണി ഹേ! ദേവാസ്മൽകൃതിമണ്ഡനാനി ഭവദീയാന്യാപ്യ പദ്യാനി മേ; ചേതോ ഹൃഷ്യതി വാ യഥാംഗജനുഷോ രാജ്യാഭിഷേകേ പിതുർമ്മർമ്മജ്ഞാ വിരളാസ്ത ഏവ രസികാ ഹംസാ ഇവ ത്വാദൃശാഃ" (3).

കൊ. 1086 വർഷെ ശ്രാവണസുദി<br>ഭൃഗുവാരേ

ഇതി തത്രഭവന്മമതാപാത്രം<br>എൻ. തീർത്ഥസ്വാമി

മുമ്പ് അന്യോദ്ദേശ്യമായി തർജ്ജിമ ചെയ്തിരുന്ന ശ്ലോകങ്ങളുടെ കൂട്ടത്തിൽ ഇങ്ങനെ ചിലതുൾപ്പെട്ടിട്ടില്ലാതിരുന്നതുകൊണ്ടും ഇപ്പോൾ ഭാഷാന്തരപ്പെടുത്താൻ സൗകര്യം തീരെ കുറവായതിനാലും മൂലമാ ത്രം ഉദ്ധരിക്കുന്നതാണ്. 'പ്രാപ്യ ഗതാന്യതി ദിനർത്തുവർഷാണി' എന്നതുകൊണ്ട് മാസങ്ങളല്ല വർഷങ്ങൾ കഴിഞ്ഞിട്ടും പ്രതിപത്രമയച്ചിരിക്കുന്നതായി കാണുന്നതിനാൽ സ്വാമികളുടെ കൃത്യബോധം, ഓർമ്മ മുതലായ ഗുണങ്ങൾ വെളിവാകുന്നു. 'ഗതാന്യതി' എന്നതിലെ 'അതി' അവ്യയമായിട്ടാണ് ഭിന്നക്രമം സ്വീകരിച്ചിരിക്കുന്നതെന്നും ഇവിടെ സമാസനവിധ്യനിത്യത്വം വിവക്ഷിതമാണെന്നും ശബ്ദാനുശാസനരഹസ്യവേദികൾ അറിയുമല്ലോ.

മാർക്കണ്ഡചരിതാദി വിവിധ നിബന്ധനിർമ്മാതാവും "കേരളവിദ്യാശാല" എന്ന സാമൂതിരികോളജിലെ സംസ്കൃതാധ്യാപകനും ആയ വൈയാകരണ പണ്ഡിത എ. നാരായണശാസ്ത്രികൾ അയച്ച ശ്ലോകങ്ങൾ: *"കലിയുഗവിഭവേനഹ്യാംഗ്ലഭാഷാപ്രവൃത്താ നിഖിലജഗതിമർത്ത്യാഃ കുക്ഷിപൂർത്ത്യേക കാമാഃ; പരമപദയിയാസാ ലോലധീമദ്വിമൃഗ്യം ത്വിദമതിഗഹനാർത്ഥം കേ വിജാനന്തി വിദ്വൻ! (1). തദപി സരസമേതദ്രമ്യഗംഭീരഭാവം ബുധവരഹൃദയാബ്ജോല്ലാസനം യുഷ്മദീയം; സ്തുതിമയുകൃതിജാതം സംപനീപദ്യതാംദ്രാഗഖിലമനുജമോദായേതി ധീമൻ! പ്രതീമഃ" (2).

---

*"കലികടുതയിൽമുങ്ങിക്കുക്ഷിരക്ഷാപരന്മാരാഖിലരുമലമിംഗ്ലീഷഭ്യസിക്കുന്നിതെങ്ങും; പരപദവികൊതിക്കുന്നർതിരക്കും നിഗൂഢാശയമെഴുമിതറിഞ്ഞീടുന്നതാരിന്നുവിദ്വൻ! (1). മോഹനഗഹനാർത്ഥം സദ്വിദ്വച്ചിത്താംബുജപ്രബോധകരം; സരസം സ്തവകവനം തവ ഝടിതി മുദം നൽകുമാർക്കുമിഹ ധീമൻ!" (2).

അദ്ദേഹത്തിന്റെതന്നെ മറ്റൊരു കത്തിൽനിന്ന്: * "സ്വസ്തിമദാശീവാർദഃ സഹൃദയ മൈത്രീം ചിരം പ്രവർദ്ധയതു; അദ്യാഹമസ്മി കുശലീ യുഷ്മൽകരുണാവശാദിഹഹി (1). ഭവൽപ്രഹിതപുസ്തകത്രയസമാഗമോത്ഥാം മുദം കഥം നു ഖ ലു വച്മി ഹേ! വിബുധനീലകണ്ഠാഭിധ!; ഭവൽകൃതയ ആസതേ ബുധജനപ്രമോദാവഹാഃ സുനിർവൃതിപദ പ്രദാഃ പഠനകാരിണാം പ്രത്യഹം (2). നീലകണ്ഠവിബുധേന നിർമ്മിതം തേന ചൈവ ദയയാ സമർപ്പിതം; **ശബ്ദംശുദ്ധിരസസദ്ഗുണാകരം** പുസ്തകം തദിഹ മാമരഞ്ജയത് (3). ജ്ഞാനഭക്തിരസവർദ്ധകം നൃണാം **നാളികേരപരിപാകരീതിമൽ**; ഭാവഗർഭകപദൈരലംകൃതം കസ്യ മാനസമിദം ന രംജയേത്" (4).......

എച്ച്. എച്ച്. സാമൂരിൻസ് കോളജ്

എ. നാരായണശാസ്ത്രിയാർ
സംസ്കൃതപണ്ഡിതൻ

സംസ്കൃതഭാഷാപഠനത്തിൽ ഈ കാലത്തു ജനങ്ങൾ പ്രദർശിപ്പിക്കുന്ന അനാദരവിനെ പൂർവോക്തപദ്യത്തിൽ സൂചിപ്പിച്ചിരിക്കുന്നു. വല്ല വിദേശീയന്മാരുടെയും ഭാഷാവേഷങ്ങൾ സ്വീകരിക്കുന്നതിൽ ആളുകൾ പ്രായേണ അഭിരുചിയുള്ളവരായി കാണപ്പെടുന്നു. വിദ്യാർത്ഥികൾ പോയി എല്ലാം വിജയാർത്ഥികളായിരിക്കുന്നു. വിജയം എന്തിന്? കുക്ഷിപൂരണത്തിനുമാത്രം; അപ്പോൾ ആകപ്പാടെ "ഉദരേ ഭൃതേ കോശോഭൃതഃ" എന്നപോലെ പരമപ്രയോജനം ഉദരസമ്പൂരണം എന്നുവന്നു. ഈ നിലയിൽ, മൃഗത്തെക്കാൾ മനുഷ്യനെന്താണ് വിശേഷം? ഒന്നുമില്ല. ഈവക ആശയങ്ങളെ ഗർഭീകരിച്ചിട്ടാണ് തജ്ജാതീയരെ മിസ്റ്റർ ശാസ്ത്രിയാർ അപവദിച്ചിരിക്കുന്നത്. എന്നാൽ ആ കൂട്ടർക്കു സ്വാമികളുടെ കൃതിപോലെയുള്ള ഗ്രന്ഥങ്ങൾകൊണ്ടുപയോഗമില്ലെന്നദ്ദേഹം അഭിപ്രായപ്പെടുന്നെങ്കിലും "ബുധവരഹൃദയാബ്ജോല്ലാസനം" എന്ന വിശേഷണത്താൽ കവനപ്രയോജനവും പ്രാശസ്ത്യവും എല്ലാം വെളിവാക്കുന്നുണ്ട്. "നാളികേരപരിപാകരീതിമൽ" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് അക്കാലത്തെ കവനക്കാർക്കശ്യം ഊഹിക്കത്തക്കതാണ്. മുൻപറഞ്ഞ മിസ്റ്റർ കേരളപണ്ഡിതന്റെ എഴുത്തുകൂടി ഇവിടെ അനുസ്മരിക്കേണ്ടതാണ്.

മേൽ വിവരിച്ച വിവിധാഭിപ്രായങ്ങൾകൊണ്ടു സ്വാമികളുടെ ഇടക്കാലത്തെ കവിത ബാഹ്യാഭ്യന്തരപ്രാഗൽഭ്യമുള്ളതാണെന്നു കാണാം. ഈവിധകൃതികൾ എഴുതിയിരുന്നതിനാൽ നാടൊട്ടുക്കു കഠിനകൃതിനിർമ്മാതാവെന്ന് ഒരു പേരു പരന്നു. ഇതിന്റെ പരിഹാരത്തിനോ, പ്രായം, പഠിപ്പ് ഇവയ്ക്കുണ്ടായ അവസ്ഥാന്തരംകൊണ്ടു ശാന്തത പകർന്നിട്ടോ എന്തോ? പിന്നീടുള്ള കവിതയുടെ മട്ട് ആകപ്പാടെ ഒന്നു മാറിവശായി. കാണികൾക്കു ദുരവഗാഹമെന്നു തോന്നുമാറു പൂർവ്വോക്തരീത്യാ പ്രവഹിച്ചുകൊണ്ടി

*ക്ഷേമയുതാശീർവാദം സഹൃദയസൗഹാർദ്ദമെന്നുമേറ്റേണം; അങ്ങേ കൃപമൂലം ഞാൻ സുഖമായ് വാഴുന്നിതിപ്പൊഴിവിടത്തിൽ (1). ധീമൻ! നീലഗളാഖ്യനാകിയ ഭവാൻ നിർമ്മിച്ചതാം പുസ്തകം മൂന്നും കിട്ടുകമൂലമാർന്ന മുദമോതീടാവതല്ലേതുമേ; മുത്തുള്ളത്തിൽ മനീഷികൾക്കരുളിടും ഭാവൽകകാവ്യങ്ങളിധ്യേതാക്കാളിലുറ്റ നിർവൃതിഫലം ചേർക്കുന്നിതെല്ലാപ്പൊഴും (2). ശ്രീനീലകണ്ഠവിബുധൻ വിരചിച്ചതായ്ത്തൽക്കാരുണ്യമൂലമിവനിങ്ങു ലഭിച്ചതായി; സൗശബ്ദ്യമഗ്ഗുണഗണം രസപുഷ്ടിയെല്ലാമേകുന്നതാം കൃതിയെനിക്കതിതുഷ്ടിയേകീ (3). മനുജർക്കു ഭക്തിയോടു ബോധമേകുവോന്നിതു നാളികേരപരിപാകരീതിയാം; ഗഹനാർത്ഥമാർന്ന പദപംക്തിയാലലംകൃതമാമിതേറെ രുചിചേർക്കുമാർക്കുമേ" (4)....

എ. നാരായണശാസ്ത്രിയാർ
(പ. ഭാ. പരമാനന്ദനാഥൻ)

രുന്ന തരംഗിണിപ്രസന്നമധുരമായ വാരുപൂരത്തോടും ഗർഭീകൃതപദാർത്ഥങ്ങളെ നിഷ്പ്ര യാസം ദർശിക്കത്തക്കവിധം തെളിഞ്ഞും തിളങ്ങിയും ഒഴുകിത്തുടങ്ങിയാൽ എന്നപോലെ സ്വാമികളുടെ ഒടുവിലത്തെ കൃതികൾ ഹൃദ്യസരളരീതിയിൽ അതിമനോജ്ഞമായിതീർന്നു. ജയദേവകാളിദാസപ്രഭൃതികളുടെ ശൈലിയാണ് ഈ കാലത്തെ കവിതകളിൽ സാധാ രണ കാണപ്പെടുന്നത്. "അംബാകൃപാംബുവാഹം", "ശിവാമൃതം", "ലക്ഷ്മീകടാക്ഷമാല", "ശ്രീബാഹുലേയസ്തവം" മുതലായി മാധുരീമസൃണമായ കൃതികൾ നിഷ്പക്ഷപാത ബുദ്ധ്യാ വായിക്കുന്ന ഒരഭിജ്ഞന് ഇതിന്റെ യാഥാർത്ഥ്യം ബോധപ്പെടും. മേൽപറഞ്ഞ കവനങ്ങളിലെ മിക്ക പദ്യങ്ങളും വൈദർഭി, പാഞ്ചാലി എന്നീ രീതികൾ അവലംബിച്ചു രചിച്ചിരിക്കുന്നു. ഏതാദൃശയോഗ്യതകൾ തികഞ്ഞ കൃതികൾ നിർമ്മിച്ചുകണ്ടതോടുകൂടി കഠിനകവയിതാവെന്ന വിചാരം വിദ്വാന്മാരുടെ ഹൃദയങ്ങളിൽനിന്ന് പാടേ നീങ്ങി. എന്നാൽ സാമാന്യവ്യുല്പന്നന്മാരുടെ ശങ്ക ഇന്നും ആ നിലയിൽ ഇരിക്കുന്നതേയുള്ളൂ. പാശ്ചാത്യ ന്മാരുടെയും തദനുകാരികളുടെയും കണക്കുംപടിയാണെങ്കിൽ വലിയ വിദ്വാന്മാർ എന്നു ഗണിക്കേണ്ട ബിരുദധാരികൾപോലും സ്വാമികളുടെ കൃതികൾ എന്നു കേൾക്കുന്ന മാത്ര യിൽ, "ഓ! അദ്ദേഹത്തിന്റെ കൃതികൾ വായിച്ചാൽ ഒന്നും മനസ്സിലാകയില്ല" ഇങ്ങനെ പറഞ്ഞു നിരാശപ്പെടുന്നതു പ്രത്യക്ഷദൃശാ ഞങ്ങൾക്കറിവാനിടവന്നിട്ടുണ്ട്. പക്ഷെ ഇതു കൊണ്ടുമാത്രം കവനം കഠിനമെന്നു വരുന്നതല്ല. ഒടുവിൽ എഴുതിയിട്ടുള്ള മുൻപറഞ്ഞ 'ശിവാമൃതാ'ദികൃതികൾ വളരെ ലളിതങ്ങളാണ്. പണ്ഡിതന്മാർ..., "വിദ്വാംസോ വസു ധാതലേ പരവചഃ ശ്ലാഘാസു വാചം യ മാഃ" എന്നുള്ള അഭിജ്ഞസാധാരണമായ നയ ത്തെപ്പോലും വിസ്മരിച്ചിട്ട് ഈവക ഒടുവിലത്തെ കവനങ്ങളുടെ സൗകുമാര്യാദി ഗുണ ധോരണിയെ അഭിനന്ദിച്ചു പ്രശംസാപത്രങ്ങൾ സമർപ്പിച്ചിട്ടുണ്ട്. അവയിൽ ചിലതിവിടെ പ്രതിപാദിതാർത്ഥപ്രതിഷ്ഠാപനത്തിനായി ഉദ്ധരിച്ചുകൊള്ളട്ടെ.

ശ്രീസാർവഭൗമപ്രസാദാസാദിത മഹാമഹോ പാ ധ്യായ' ബിരുദാങ്കിത പണ്ഡിത ഹാഥീഭാ ഈ ശർമ്മാ അവർകളുടെ വിലയേറിയ അഭിപ്രായം:

ജാമനഗരം

സൗജന്യധന്യാഃ! മഹാശയവര്യാഃ!!

*"പ്രാക്പുസ്തകത്രയമഥ ത്രയമദ്യ ലബ്ധ്വാതന്നൈലകണ്ഠഭണിതേരമൃതോപമായാഃ; മാധുര്യകം സഹൃദയൈഃ പ്രണയേന പേയമാസ്വാദയൻ ന സുഹിതത്വമുപൈതി ചേതഃ"

അഹമസ്മി, ശ്രീമതാം സൗജന്യവശംവദോ
മഹാമഹോപാധ്യായപണ്ഡിതഹാഥീഭാഈ ശർമ്മാ.

ഈ പദ്യം കാണുമ്പോൾ എണ്ണത്തിൽ അധികമില്ല; ഒരൊറ്റ ശ്ലോകംകൊണ്ടു സംഗതി 'ശ്ലോകത്തിൽ' കഴിച്ചുകൂട്ടിയെന്ന് ഒരുവിധക്കാർക്കു തോന്നിയേക്കാം. എന്നാൽ അല്പാ ക്ഷരംകൊണ്ടു ബഹ്വർത്ഥത്തെ പ്രതിബോധിപ്പിക്കുന്ന സൂത്രരീതിയിലാണ് ഇതിരിക്കു ന്നത്. മനീഷികളുടെ സമ്പ്രദായവും ലക്ഷണവും ഇതാണല്ലോ. ഈ മഹാന്റെ അഭിപ്രായം സ്വാമികളുടെ കവനമാധുര്യത്തെ തെളിവാക്കുന്നു.

*നീലഗ്രീവയതീന്ദ്രവാംഗമൃതെഴും ഷൾപുസ്തകം കിട്ടി വൻപ്രേമാൽ സാഹിതിസാരവേദി കൾസമാസ്വാദിക്കുമമ്മാധുരി; ആവും മട്ടുനുകർന്നുവെങ്കിലുമകക്കാമ്പിന്നതിൻപേരിലിങ്ങേതും വന്നുവശായതില്ല മതിയെന്നുള്ളോരുഭാവം മമ."

പ. ഭാ - പരമാനന്ദനാഥൻ

അഹമ്മദ്ബാഡ് മുൻസിപ്പിൽ ചീഫ് ആഫീസർ നർമ്മദാശങ്കർ ദേവശങ്കർ ബി. എ. അവർകളുടെ ഇംഗ്ലീഷ് കത്തിന്റെ തർജ്ജമ:

പ്രിയസ്നേഹിതാ!

അവിടുന്ന് അത്യന്തം ദയയോടുകൂടി അയച്ചുതന്ന നാലു ചെറിയ പുസ്തകങ്ങൾ വന്ദനപൂർവം കൈപ്പറ്റിയിരിക്കുന്നു എന്നു താഴ്മയോടെ സമ്മതിച്ചുകൊള്ളുന്നു. ഇതിലെ ഹൃദയാവർജ്ജകമായ ശ്ലോകങ്ങൾ എന്റെ വിശ്രമവേളയിൽ പാരായണം ചെയ്യുന്നത് എനിക്കു സന്തോഷാവഹമായിരിക്കും. സംസ്കൃതസാഹിതിക്കുവേണ്ടി താങ്കൾ ചെയ്യുന്ന സ്വാർത്ഥരഹിതമായ ശ്രമം അഭിനന്ദനീയം തന്നെ. താങ്കളുടെ പ്രശംസാർഹമായ ഉദ്ദേശത്തിനു ഞാൻ വിജയം ആശംസിച്ചുകൊള്ളുന്നു. അങ്ങയുടെ കരുണയ്ക്കു വീണ്ടും വന്ദനം പറഞ്ഞുകൊണ്ടു വിരമിക്കുന്നു.

വിശ്വസ്ഥൻ, നർമ്മദാശങ്കർ ദേവശങ്കർ

ഇതും കവിതാലാളിത്യവിഷയത്തിൽ സാക്ഷ്യം വഹിക്കുന്നു. ഓരോരുത്തർ പുസ്തകമെഴുതുന്നത് ഒന്നുകിൽ അടുത്ത ആണ്ടു ടെക്സ്റ്റാക്കിക്കാം; ഇല്ലെങ്കിൽ യശഃസ്തംഭം നാട്ടാം; ഈ രണ്ടിലൊരുദ്ദേശ്യത്തെ ആധാരമാക്കിയാകുന്നു. എന്നാൽ നിവൃത്തകാമന്മാരായ മഹാത്മാക്കൾ ആ വിഷയത്തിൽ പ്രവർത്തിക്കുന്നത് "കാവ്യം യശസേർത്ഥകൃതേ" എന്ന വിധമാകാതെ പരോപകൃതിരൂപമായിത്തന്നെ പരിണമിക്കുന്നു. ഈ അർത്ഥത്തെ തന്നെയാണ് നർമ്മദാശങ്കർ അവർകൾ ഇതിൽ സൂചിപ്പിച്ചിട്ടുള്ളത്.

സരളരീതിയെ പരാമർശിക്കുന്നവിധം മറ്റൊരു മാന്യൻ അഭിപ്രായപ്പെട്ടിട്ടുള്ളതും ഇവിടെ ഉദ്ധരിക്കുന്നു. ശ്രീമദ് 'വിദ്വാൻ' മാനവിക്രമ 'കവിരാജ' സമൂതിരി മഹാരാജാവിന്റെ അന്തേവാസിയും അനേക സദ്ഗ്രന്ഥങ്ങളുടെ കർത്താവും ആയ കൊല്ലംകോട്ടു പി. ഗോപാലൻനായരവർകളുടെ സംസ്കൃതലിഖിതത്തിന്റെ തർജ്ജമ:-

അല്ലയോ സ്വാമികളേ!

പൂജ്യപാദനായ അവിടുത്തെ സുശബ്ദസുഭഗവും രസഭരിതവുമായ രചന എന്നെ വളരെ ആനന്ദിപ്പിക്കുന്നു. വിദിതവേദ്യന്മാരും തൃഷ്ണാരഹിതന്മാരുമായി അവിടുത്തെപ്പോലെയുള്ളവരുടെ കൃപാദൃഷ്ടിക്ക് ആരു പാത്രമാകുന്നോ ആ മാത്രയിൽ അയാൾ ധന്യനായിത്തീരും എന്ന പൂർണ്ണവിശ്വാസത്താൽ ഞാൻ കൃതാർത്ഥനാകുന്നു. ഉദാരചരിതനായ അവിടുത്തെ കരുണമാത്രം അവലംബിച്ചിരിക്കുന്ന എന്നെ അനുഗ്രഹിക്കണമെന്നു സവിനയം അപേക്ഷിച്ചുകൊള്ളുന്നു. 'ശിവതത്വസുധാനിധി' ഭാഷപ്പെടുത്തുന്നതിനു ഞാൻ സമർത്ഥനല്ലെങ്കിലും അവിടുത്തെ ആജ്ഞ ശിരസാവഹിച്ച് അതിനായി യത്നിക്കാം. സത്തുക്കളുടെ ആജ്ഞയെ ലംഘിക്കാൻ ആരും ശക്തരല്ല. സത്യസങ്കല്പരായി അങ്ങേപ്പോലുള്ളവരുടെ അനുഗ്രഹം എന്നെ അതിനു പാത്രമാക്കുമെന്നു വിശ്വാസമുണ്ട്. ശിവം

പി. ഗോപാലൻനായർ

ഇദ്ദേഹത്തിന്റെ എഴുത്തുകൾ മുമ്പും പലയിടത്തും ചേർത്തിട്ടുണ്ടല്ലോ. ഇദ്ദേഹം സ്വാമികളുടെ മാഹാത്മ്യം യഥാർത്ഥമായി അറിഞ്ഞിട്ടുള്ള ഒരു മഹാനാകുന്നു. അതുകൊണ്ടാണ് ഗ്രന്ഥാനുബന്ധിയാകാതെ മഹിമാവമർശകമായി ചിലതു പറഞ്ഞുകാണുന്നത്.

'ഡെക്കാൻകോളജ്' പ്രൊഫസർ എസ്. കെ. ബെൽവാൾകർ എം. എ., പി. എച്ച്. ഡി. യുടെ ഇംഗ്ലീഷ് എഴുത്തിന്റെ തർജ്ജമ:

"പ്രിയസഖ!

താങ്കൾ സ്നേഹപുരസ്സരം എനിക്കയച്ചു തന്ന മൂന്നു പുസ്തകങ്ങളുടെ ഏറ്റവും ശുഭ മായ സംഭാവനയ്ക്കു ഞാൻ വളരെ നന്ദിപറഞ്ഞുകൊള്ളുന്നു. അവയെ ഞാൻ സശ്രദ്ധം വായിച്ചു. അവയുടെ ഗ്രഥനാരീതി അതികമനീയവും അവ തൽകർത്താവിനു വളരെ മേന്മയുണ്ടാക്കുന്നതുമാകുന്നു."

എന്നു വിശ്വസ്തൻ എസ്. കെ. ബെൽവാൾകർ
എം. എ., പി. എച്ച്. ഡി.

ഈ എഴുത്തും കവനസാരള്യത്തെ വിളിച്ചു പറയുന്നു.

ഇങ്ങനെ, മൂന്നുകാലങ്ങളിൽ നിർമ്മിച്ച കൃതികളുടെ ത്രിവിധരീതിഭേദങ്ങളെയും അതു കളെ സംബന്ധിച്ചു യഥായോഗ്യമുണ്ടായിട്ടുള്ള, ചിലമഹാനുഭാവന്മാരുടെ അഭിപ്രായങ്ങ ളെയും ഇവിടെ പ്രസ്താവിച്ചുകഴിഞ്ഞു. ഇനി, സ്വാമികളുടെ സംസ്കൃതകൃതികൾ എല്ലാം ആമൂലാഗ്രം പരിശോധിച്ച് പൂർവോക്തരീതിഭേദങ്ങളും തൽകർത്താവിന്റെ മഹിമാതിരേ കവും യഥാസ്ഥിതി മനസ്സിലാക്കിയിട്ട്, നിഖിലവാങ്മയാവാരപാരീണനായ നിർഭയരാമ ജിദീക്ഷിതർ എന്ന മഹാൻ എഴുതി അയച്ചിട്ടുള്ള ഹൃദ്യപദ്യങ്ങൾ ഇവിടെ ഉദ്ധരിക്കുന്നു. ഇതിൽ ചില അംശങ്ങൾ അവസരാനുഗുണം മുമ്പു പലയിടത്തും ഉദാഹരിക്കേണ്ടിവന്നി ട്ടുണ്ട്. എന്നാൽ അതിനെ ഗണ്യമാക്കാതെ മുഴുവൻഭാഗം ഇവിടെ ചേർക്കുന്നു:

ശ്രീഗണേശായനമഃ

"ഭാവനഗരതഃ ക്രിയതേ വിജ്ഞപ്തിര്യാജ്ഞികാവടങ്കേന; നിർഭയരാമേണ മയാ നീല ഗ്രീവാദിതീർത്ഥപാദേഭ്യഃ 1. അഥ നീലകണ്ഠ യമിപാദപങ്കജേ പ്രണതീർവിധായ ഹൃദയേ നിധായ ച; കവിതാംഹി പുസ്തകചതുഷ്ടയീഗതാം ക്രിയതേ തദീയ ഗുണവർണ്ണനാ മനാക' 2. ക്വച നീലകണ്ഠയമിനോമിതാഗുണാഃ ക്വനു മാമകീനമതിരല്പവൈഭവാ; മുഖ രീകരോതി ബതയത്തഥാപിമാം തദവൈമി ഭക്തിമഹിമാ മഹാനിതി 3. അഹമത്ര ഭൂപതി മതഃ പരം സുഖീ നഹി കാമയേകിമപി വഃ കൃപാം വിനാ; പരിണാമിതുഛമഖിലം ജഗ ദ്യതോ വിദിതം മയാ കരുണയാ ഭവാദൃശാം 4. ലബ്ധവാംസ്ത്വദിഹ പുസ്തകദ്വയം യത്ര കല്പലതികാ യഥാർത്ഥതാം; സ്വാം വ്യനക്തി നിപുണം നിരീക്ഷിതാ നീലകണ്ഠ യതിരാജരക്ഷിതാ 5. നീലകണ്ഠയതിവര്യചര്യയാ സാർത്ഥകീകരണകർമ്മധുര്യയാ; ക്ലേശ പഞ്ചകഹൃതാവപൂർവയാ മുന്ന, മാതി ഹൃദി മേർപ്പിതാനയാ 6. പ്രാഗപീദൃശമവാപി യന്മയാ പുസ്തകദ്വയമതീവസുന്ദരം; ശ്രീമതാമതിദയാലുതാമിയം വക്തി പുസ്തകചതുഷ്ടയീ സ്ഫുടം 7. തത്ര യാമൃതതരംഗിണീസ്ഥിരാ സംവിധാനകലയാ ധുരംധരാ; യച്ച കാവ്യമ തിമാത്രമഞ്ജുളം തദ്ദ്വയം ഹരതി മാനസം മലം 8. സർവവിൽസു ബഹുലേഖനേന കിം കേവലം നിജഗിരോ വിശുദ്ധയേ; നാമഭിഃ ശിതിഗളസ്യകോമളൈഃ ക്ഷാളനം കില വിധീയതേ മയാ 9. ഗുണാഢ്യകവിതാം ക്വചിൽ ക്വചന കാളിദാസഛടാം മുരാരിഭണിതിം ക്വചക്വചന ഭാരവെർഗ്ഗൗരവം; മയൂരരചനാം ക്വച ക്വചന മാഘഭാഷാമഹോവളക്ഷഗള തീർത്ഥഗീരനുകരോതി സൂക്ഷ്മേക്ഷണേ 10. തന്നൈശധീയമപി കാവ്യമധഃകരോതി കുത്രാപി കോമളപദാവലിമേളനേന; സ്യാദ്രാജശേഖരവചഃ കിമു കൗതുകായ ശ്രീനീലക

ണ്ഠയതിവര്യഗിരിശ്രുതായാം 11. ലോളിംബരാജകവിതോദ്ഭവതീയമദ്ധാ ശ്രദ്ധാവതാം ച ജയദേവസരസ്വതീ വാ; നാന്യാ ചമൽ കൃതിചയം വിതനോതി ചിത്തേ കർമ്മന്ദിവര്യ ഗിരി ബുദ്ധിമതാം വിതർക്കഃ 12. ശ്രീമദ്ഭിഃ സൂചിതാ പത്രേ സംഖ്യാ സംഖ്യാവതാമധഃ; അത്രത്യാനാമസ്തി തതോ യഥേച്ഛം സംവിധീയതാം. 13. നാഗാരിനന്ദഭൂ (1968) വർഷേ പൗഷമാസ്യമലേദളേ; നവമ്യാം ഭൃഗുവാരേദോ വ്യലേഖീദം ദളംമയാ." 14.

*['ഭവനഗരിയിൽനിന്നും നിർഭയരാമജി യാജ്ഞികാവടങ്കാഖ്യൻ; നീലഗളതീർത്ഥ പാദങ്ങളിലീവിധമായ് നിവേദനം ചെയ്വൂ. (1). നീലകണ്ഠയതിതന്നടികൂപ്പിബ്ബു ക്കുനാലിലുമെഴും കവനത്തെ; ചിത്തതാരിൽ നിലനിർത്തിയതാതിൻ ഭംഗി ചെറ്റുപറ യാൻ തുനിയുന്നേൻ (2). ശ്രീനീലകണ്ഠയതിതൻ ഗുണവായ്പു വാഴ്ത്താനീയ ല്പബുദ്ധിമതിയാവുകയില്ലതന്നെ; എന്നാൽക്കവിഞ്ഞ മമ ഭക്തി മഹത്വമൊന്നാ ണെന്നെബ്ബലാലിതിനു തള്ളി വിടുന്നതിപ്പോൾ (3). ധരംധവസമർച്ചനാലമിത സൗഖ്യമാർന്നുള്ളെനിക്കൊരാഗ്രഹവുമില്ലിതങ്ങുടയകൂറൊഴിഞ്ഞൊട്ടുമെ; ജഗത്തിതു നശിപ്പതും പരമതുഛവും തന്നെയെന്നറിഞ്ഞിതിവനും ഭവാദൃശമഹാജനാനുഗ്ര ഹാൽ (4). രണ്ടു പുസ്തകമെനിക്കയച്ചതിൽ കണ്ഠതീർത്ഥയതിരാജഗുപ്തയായ്; കണ്ട, കല്പലതികാഖ്യ തന്റെ പേർ വേണ്ടപോലെ സഫലീകരിപ്പതാം (5). ക്ലേശ പഞ്ചകവിശോഷകമായന്വർത്ഥനാമമതുകൊണ്ടു ലസിക്കും; നീലകണ്ഠയതിരാജ ചരിത്രം മാനസം കവിയെ മേ മുദമേകീ (6). മുൻപുമീവിധമെനിക്കു രണ്ടു ബുക്കി ന്വമേറിയവ കിട്ടി പിന്നെയും; സാംപ്രതംദ്വിതയമാകെ നാലുമുറ്റന്വുതാവകമുരച്ചി ടുന്നുതേ (7). ആയതിലമൃതതരംഗിണി യോഗക്ഷേമം കൊടുത്തിടുംസ്ഥിരയാം; അതിസുന്ദരമിതരം തൽക്കാവ്യം രണ്ടും മനോമലം പാർക്കും (8). സർവജ്ഞന്മാർക്ക തിയായെഴുതുന്നതുകൊണ്ടു കാര്യമില്ലെന്നാൽ ശിതിഗളകളനാമത്തെ നിജവാക്ശു ദ്ധിക്കുരുക്കഴിക്കുകയാം (9). ഗുണാഢ്യരീതി, കാളിദാസശൈലി, യമ്മുരാരി തൻപ്രയോഗഭംഗി, ഭാരവിക്കെഴുന്നൊരർത്ഥഗൗരവം; മയൂരമാഘഭാഷയീവിധങ്ങൾ സൂക്ഷ്മദൃഷ്ടിയിൽപ്പെടുന്നു നീലകണ്ഠതീർത്ഥകാവ്യമാകെ നോക്കുകിൽ (10). സാരള്യവായ്പ്പുകലരും പദപംക്തി പാർക്കുന്നേരത്തു നൈഷധവുമൊട്ടിതിനൊടു തോല്ക്കും; ആ രാജശേഖരസരസ്വതിയും രുചിക്കാ ശ്രീനീലകണ്ഠയതിവര്യ ഗിരംശ്രവിച്ചാൽ (11). ലോളിംബരാൾബ്ഭണിതിയോ ജയദേവഗീരോകോളേറുമിക്കൃ തി ചമൽകൃതി പാർത്തുകണ്ടാൽ; പറ്റുംവിതർക്കമിതുമട്ടുവിചാരമേറ്റമുറ്റോർക്കു സംയമി കുലാഗ്രണിതൻ വചസ്സിൻ (12). അവിടുത്തെ സൂചനപോലിവിടെയെഴും ചില മനീഷിതിലകരുടെ; പേരും വാസ്തവ്യാദിയുമുരുവാക്കിയയപ്പു ശേഷമിഷ്ടം പോൽ (13). ഹതധട (1968) വിക്രമവത്സഗതമാം പൗഷാഖ്യചേർന്നമാസത്തിൽ; സിതനവമി, ശുക്രവാരാന്വിതമായന്നീയെഴുത്തു ഞാനെഴുതി" (14).]*

ശ്രീരസ്തു

ഈ പദ്യകർത്താവിന്റെ പ്രാതിസ്വികപാണ്ഡിത്യ, മഹിമാദിസർവ്വവും സ്ഥലാന്തര ത്തിൽനിന്നും വായനക്കാർ ഗ്രഹിച്ചിരിക്കും എന്നുള്ളതിനാൽ പുനഃസങ്കലനം അനർഹ മാണെല്ലോ. എന്നാൽ ഈ ശ്ലോകങ്ങളിൽനിന്നും നമുക്കു കിട്ടുന്ന ചില സംഗതികളെക്കു റിച്ചുമാത്രം അല്പം പറഞ്ഞുകൊള്ളുന്നു. സ്വാത്മാഭിമാനംപോലും ഗൗനിക്കാതെ അഭി ജ്ഞാഭിനന്ദനത്തിനു സന്നദ്ധനായിരിക്കുന്ന ഇദ്ദേഹത്തിന്റെ ഹൃദയഗുണം അവർണ്ണ്യം തന്നെ. ഏതാദൃശമഹാന്മാരെ "പരഗുണകണികാശ്ലാഘിനസ്താൻ നമാമഃ" എന്ന് ഉദ്ദ

ണ്ഡമഹാകവി പറഞ്ഞതുപോലെ സാഷ്ടാംഗം നമസ്കരിക്കേണ്ട കടമ ഏവർക്കുമുണ്ട്. അന്യഗുണം എത്ര അതിരുകവിഞ്ഞുകണ്ടാലും 'തന്നെ സൂക്ഷിക്കാതെ' സ്തുതിക്കുന്ന വർ വളരെ അപൂർവം. നേരെമറിച്ച് ഒരു ദീക്ഷിതർ! (വൈദികാചാര്യൻ) ഒരു ഷൾശാ സ്ത്രപാരദൃശ്വപണ്ഡിതൻ!; ഒരു യഥാർത്ഥവാസനാകവി!; ഇദ്ദേഹം എത്ര താഴ്ന്നനില യിൽനിന്ന്, പരകീയമായ ഔൽകൃഷ്ട്യത്തെ പ്രശംസിക്കുന്നു എന്നു നോക്കുക. ഈ നയം അസൂയാലുക്കൾ ഒരു മാതൃകയായി കരുതി പ്രവർത്തിക്കുന്നപക്ഷം സാഹിത്യവും സംഗീതവും എന്നുവേണ്ട ലോകമാകെ നന്നാകാൻ മാർഗ്ഗമുണ്ട്. ഇദ്ദേഹം സ്വാമികളുടെ കവനരീതി മുഴുക്കെ പരിചിന്തനം ചെയ്തറിഞ്ഞിട്ടുണ്ടെന്നു ടി പദ്യങ്ങൾക്കൊണ്ടൂഹി ക്കാം. പൂർവകാലീനകവികളിൽ മിക്കപേരുടെയും രീതികളെ അതിശയിക്കയും അനുക രിക്കയും ചെയ്യുന്നതാണ് സ്വാമികളുടെ കൃതിയെന്ന് ഇദ്ദേഹം സധൈര്യം അഭിപ്രായ പ്പെടുന്നു. 'സൂക്ഷ്മേക്ഷണേ' എന്ന ആധാരപ്രയോഗംകൊണ്ട് ആ വസ്തുത പണ്ഡിത ദൃഷ്ടിക്കുമാത്രമേ വിഷയീഭവീക്കൂവെന്നും അദ്ദേഹം നിർദ്ദേശിക്കുന്നു. ആകപ്പാടെ ഈ മഹാന്റെ നിരൂപണം സർവമർമ്മസ്പർശിയെന്നു പറയേണ്ടിയിരിക്കുന്നു.

ഈ ലേഖനത്തിന് സ്വാമികൾ അയച്ച മറുപടി:

മാരവാഡീ, മാഘസുദി. 7.
സിതെ.

ബ്രഹ്മസർവം

മഹാരാജശ്രീ മന്മാന്യാഃ! വിദ്വന്മൂർദ്ധന്യാഃ!!

സ്വസ്തി നഃ സൗഹാർദ്ദായ

"മഹിമശ്രീയുതനിർഭയരാമരണച്ഛോഡജാന്യഭിഖ്യേഷു; യാജ്ഞികവര്യേഷമലപ്രജ്ഞാ ലോഡിതകലാകലാപേഷു. സാംഗശ്രുത്യധ്യായിഷു ബോധാചരണാതിപൂതചരിതേഷു; പ്രിയമിത്രേഷു ഹരിസ്മൃതികലിതാ തീർത്ഥസ്യ വിജ്ഞപ്തിഃ. (1,2.) അയി മർത്ത്യലോ കധിഷണാ! ദളം ഭവൽപ്രഹിതം വിലോക്യ നനു നിർവൃതം പുനഃ; ഹൃദിദം തു യുക്ത മതിലോകമിത്ര സൽപ്രണയേ ധിയഃ പരപദാഭിമുഖ്യതഃ (3).

സൗജന്യദ്രവസേചകാനി മകരന്ദൈകാന്തമിത്രാണി ഭോഃ പ്രാജ്ഞാസ്മൽകൃതിഭൂഷ ണാനി ഭവദീയാന്യത്രപദ്യാനി യത്; പത്രം തജ്ജനകസ്യവിശ്വമയാജാമാതൃപ്രപത്തിര്യഥാ, ഹർഷായകശ്ചിദേവസർവ സു ഭഗാസ്ത്വദ്ദർശനാഃ സജ്ജനാഃ (4). സുഹൃദഃ ശ്രീമത്വബഹു ശ്രുതത്വസുഗുണിത്വമുഖ്യസകലർദ്ധിഃ; ഭാഗ്യാതിരേകതോ നഃ ശ്രുതിമീതാ വഃസുഹൃന്മു ഖാദിതി ശം" (5).

ഇതി ശ്രീമതാം പ്രിയമിത്രം
നീലകണ്ഠതീർത്ഥസ്വാമി

*["അതിനിർമ്മലമായ ബുദ്ധിയാൽ മഥിതാശേഷകലാവിശേഷനായ്; ശ്രുതിശാസ്ത്ര മിവറ്റിലുറ്റുപസ്ഥിതിദാർഢ്യം കലരുന്ന കേമനായ്. അറിവാ,യതിനൊത്തവണ്ണമാ ചരണം തൊട്ടവയാർന്നമൂലമായ്; അതിമാത്രപവിത്രവൃത്തനായ്നതിമോദം മമ നൽകുമിഷ്ടനായ്. മാന്യശ്രീയൊടുനിർഭയരാമരണച്ഛോഡജാനിനാമെഴും; യാജ്ഞി കവരനെ ഹരിസ്മൃതിപൂർവം തീർത്ഥാഖ്യരേവമറിയിപ്പൂ (1,2.) അല്ലേഭൂലോകവാ ഗീശ്വര! തവ കുറിയിങ്ങെത്തിവായിച്ചുനോക്കീട്ടുല്ലാസംകൊണ്ടു രണ്ടാമതു, മതി ലയമാർന്നെന്നുചൊല്ലേണ്ടമട്ടായ്; ചെല്ലും ചേതസ്സു ലോകോത്തരസുഹൃദുദയേ*

*സൗഖ്യധാമത്തിലെന്നായ്ച്ചൊല്ലുന്നുണ്ടാകയാലെന്മനമിതുപരമിച്ചെന്നതും ചേർന്ന തല്ലോ (3).*

*ഹേ വിദ്വൻ! മകരന്ദമട്ടിലതിസൗജന്യക്കൊഴുപ്പാർന്നു മൽക്കാവ്യാഭൂഷണമായെഴും തവ വരശ്ലോകാഢ്യമാം ലേഖനം; ഹാ! വന്മോദമണച്ചു മേ ജനകനാം വിശ്വേശജാ മാതൃസൽഭാവംപോലെയശേഷഭവ്യസുജനം ത്വാദൃക്ഷരായ് ദുർല്ലഭം (4). ഇഷ്ടൻ തൻസുഗുണം, ശ്രീ, പുഷ്ടശ്രുതമാദി സകലമേന്മകളും; ദിഷ്ടബലാൽ ത്വത്സഖരി ങ്ങോട്ടറിയിച്ചിട്ടറിഞ്ഞുഞങ്ങൾ, ശുഭം" (4).]*

ഈ പദ്യങ്ങളിലും സ്വാമികളുടെ ഇദാനീന്തനകവനമാധുരി സ്ഫുരിക്കുന്നുണ്ട്. പരപ്ര ശംസാസഹിഷ്ണുത സ്വാമികളിലും സ്ഥലം പിടിച്ചിട്ടില്ലെന്ന് ഇതുകൊണ്ടു കാണാം. "മർത്ത്യലോകധിഷണ!" (ഭൂലോകവാചസ്പതേ!) ഇത്യാദി സംബുദ്ധികൾ ദൃഷ്ടാന്ത ങ്ങളാണ്. "ജനകസ്യ വിശ്വമയജാമാതൃപ്രവർത്തിര്യഥാ" എന്നുള്ള ദൃഷ്ടാന്തവാചകം ലോകോത്തരമെന്നുപറയാതെ നിവൃത്തിയില്ല. അതിന്റെ ഘടനാചാതുരി തർജ്ജിമയിൽ ഫലിപ്പിക്കാൻ ഞാൻ വളരെ കുഴങ്ങിയിട്ടുണ്ട്. എന്നിട്ട് ഇപ്പോൾതന്നെ നേരെയായി എന്ന് എനിക്കഭിമാനവുമില്ല. സ്വാമികളുടെ കവനങ്ങൾ വെറും സാഹിത്യമായി പോകാതെ തത്വസംബന്ധമായ അർത്ഥസമ്മേളനംകൊണ്ടു മിനുസപ്പെടുത്തിയതായിരിക്കുമെന്ന് "അതിലോകമിത്രസൽപ്രണയെധിയഃ പരപദാഭിമുഖ്യതഃ" ഇത്യാദിപ്രയോഗങ്ങൾ നമ്മെ മനസ്സിലാക്കുന്നു. ഇതിൽ 4-ാം ശ്ലോകത്തിന്റെ ആദ്യപാദങ്ങളിലടങ്ങിയ വിശേഷണങ്ങൾക്ക്, പന്തളത്തുരാജാവവർകളുടെ പേർക്കയച്ചതായി മുമ്പു പറഞ്ഞിട്ടുള്ളതിൽ മൂന്നാമത്തെ പദ്യത്തിലേതിനോട് ഏതാണ്ടു സാദൃശ്യം പ്രതീതമാകുന്നോ എന്നു തോന്നാതിരിക്ക ത്തക്കവണ്ണം തൃതീയപാദത്തിലെ കല്പനാവൈചിത്യം പ്രത്യേകം ഭിന്നപ്രകൃതിയിൽ അത്രമാത്രം ഹൃദയാഹ്ലാദകമായിട്ടുണ്ട്.

ഈ മറുപടി കിട്ടിയശേഷം വിദ്വന്മണിയായ ടി യാജ്ഞികർ അവർകൾ സ്വാമികൾക്ക യച്ച എഴുത്ത്:-

ഓം

*"നമോ നമശ്ചതുർദ്ധരനീലകണ്ഠാധികാഷ്ടമൂർത്തിധരനീലകണ്ഠകല്പഗുരുവരശ്രീ നീലകണ്ഠതീർത്ഥപൂജ്യപാദേഭ്യഃ സമുപശാന്തസർവവാദേഭ്യഃ സ്ഥിരതരപ്രസാദേഭ്യഃ; നിവേ ദയതി സവിനയം വിനേയഃ ശ്രീമതാം യാജ്ഞികനിർഭയരാമശർമ്മാ; ഭാവനഗരതഃ

**'അത്രായാതം തത്ര ഭവന്നാമപവിത്രം പത്രം ചിത്രന്യസ്ത ഇവാസം ഖലു യസ്മാത്; ക്വാഹം മന്ദഃ ക്വാത്ര ഭവന്തോതിമഹാന്തഃ ശ്രീമൽപത്രേദർശി മയാഹം പ്രിയമിത്രം (1).

സദ്ഭിഃ പദ്യൈർഭൂഷിതമദ്യാഗതമാസീധൃദ്യം പത്രം യദ്ഭവദീയപ്രണയാർദ്രം; തജ്ജ ന്യാമുന്മാതി ന ചിത്തേഹി മദീയേ പ്രീതിഃ ശിഷ്യേ ഹന്ത! വിധേയ ഭവദീയേ (2). സന്തി സന്തഃ കിയന്തോണുമാത്രം ഗുണം പർവ്വതീകൃത്യനിത്യം പ്രസന്നാന്തരാഃ; അന്യദീയം, സ്വയം രൂപകാരക്രിയാതൽപരാഃ പ്രീണയന്തഃ സ്വകീയം ജനം (3). പൂർവം ഭാവൽകശി

*"സർവവാദങ്ങളുമുപശാന്തമായ പദത്തിലെത്തി സ്ഥിരതരപ്രസാദത്തോടുകൂടി നീലകണ്ഠച തുർദ്ധപണ്ഡിതരേയുമതിവർത്തിച്ച് അഷ്ടമൂർത്തിധരനീലകണ്ഠമഹിമാനുഭാവനായിരിക്കുന്ന ഗുരുവരശ്രീനീലകണ്ഠതീർത്ഥപൂജ്യപാദങ്ങളിൽ ഭവനഗരത്തിലെ നിർഭയാരാമശർമ്മാവെന്ന ശിഷ്യപ്രായൻ വിനയപൂർവമറിയിക്കുന്നതാവിത്.

ഷ്യേണ ലിഖിത രാമശർമ്മണാ; ശ്ലോകത്രയീസമായാതാ ശോകത്രയഹൃതിക്ഷമാ (4). യസ്മൈയസ്മൈ പ്രദേയാനി യദ്യന്നാമാങ്കിതാനി ച; തസ്മൈ തസ്മൈ പ്രദത്താനി പുസ്തകാനി തദാ മയാ (5). ശാസ്ത്രീ, ശുക്ലോ, ദ്വിവേദീ, ച പാഠകശ്ച, മഹത്തരഃ; ആചാര്യശ്ചേതി ഷൾസംഖ്യാഃ സംഖ്യാവന്തസ്തദർപ്പണേ (6). ദത്തം മഹ്യമപീദാനിം മഹാർത്ഥം പുസ്തകദ്വയം; തച്ച സ്വാരാജ്യസർവ്വസ്വം സശ്രീകണ്ഠാമൃതാർണ്ണവം (7). അദ്വൈതപാരിജാതേ തു രാദ്ധാന്തോദ്വൈതസമ്മതഃ; സ്വാരാജ്യസർവസ്വാന്തേസ്തി രഹസ്യം സർവശാസ്ത്രഗം (8). കിം ബ്രവീമി യദേകൈവ ജിഹ്വാ മേ മന്ദഗാമിനീ; ബഹുനാ കിമിഹോക്തേന സാരം കിംചിദ്വദാമ്യഹം. ശ്രീനീലകണ്ഠതീർത്ഥാന്യത്തീർത്ഥം നാസ്തീഹ പാവനം (9). തീർത്ഥമാഗമനാപേക്ഷം ഗത്വൈതത്തു പവിത്രയേത്; സർവതഃ കാവ്യരൂപേണ മന്യേ ശ്രേഷ്ഠതമം തതഃ (10). സകലാമ്നായമൂർദ്ധന്യവാക്യസ്ഥരസമേദുരം; തീർത്ഥനിർമ്മിതതീർത്ഥം തൽ പാവനം ന ഭവേൽ കഥം" (11).

*['അങ്ങേ നാമാംങ്കിതമാം പത്രംവായിച്ചു ഞാൻ ചമൽകൃതനായ്; ഈ മന്ദനെയവിടുത്തെ പ്രിയമിത്രപദത്തിൽ വച്ചു കാണുകയാൽ (1).*

*കോമളപദ്യാലംകൃതമായ് ത്വൽ പ്രണയാർദ്രമായി ഹൃദ്യമതായി; എത്തിയ, കത്തിൽ മുദം മമ മെത്തി ഭവൽശിഷ്യനിൽ പ്രിയം വയ്ക്ക (2). സത്തുകളെന്നും പരമഗുണകണികയെ വലുതാക്കി മോദമിയലുന്നു; ഉപകൃതിവരരായ് സ്വജനങ്ങളിലും തോഷം സ്വയം വളർക്കുന്നു. (3). മുമ്പങ്ങേ ശിഷ്യനാം രാമശർമ്മാഭിധനയച്ചതാം; ശോകത്രയം നശിപ്പിക്കും ശ്ലോകം മൂന്നുംലഭിച്ചു മേ (4). ദ്വിവേദി, ശാസ്ത്രി, ശുക്ലാഖ്യൻ, പാഠകൻ, പിന്നെ മേഹടൻ; ആചാര്യനെന്നിവർക്കായിത്തന്ന ബുക്കുകൊടുത്തു ഞാൻ (5) സ്വാരാജ്യസർവ്വസ്വമതേവിധം ശ്രീകണ്ഠാമൃതം പേരിവചേർന്നതായി; ഭാവപ്രഭാവം കലരുന്ന രണ്ടുബുക്കിപ്പോഴും കിട്ടിയെനിക്കുവീണ്ടും (6). അദ്വൈതപാരിജാതത്തിൽ ചൊല്ലുന്നദ്വൈതനിർണ്ണയം; സ്വരാജ്യസർവസ്വമതിൽ സർവശാസ്ത്രരഹസ്യവും (7). ശക്തിശമിച്ചൊരുനാവാലുക്തിവിശേഷത്തിനാവതില്ലൊട്ടും; അതിവാക്കാൽ ഫലമില്ലിന്നതിനാൽ സാരം കഥിച്ചിടുന്നിഹ ഞാൻ (8). ശ്രീനീലകണ്ഠതീർത്ഥമൊഴിഞ്ഞില്ല ശുദ്ധമാം. തീർത്ഥം; അരികിൽ ചെന്നാലിതരം തീർത്ഥം നൽകും വിശുദ്ധിയേവർക്കും (9). ഇതു കാവ്യാകൃതി പൂണ്ടിട്ടെവിടെയുമെത്തിപ്പവിത്രമാക്കുന്നു; അതിനാലിത്തീർത്ഥംതാൻ തീർത്ഥങ്ങളിൽ മുഖ്യമെന്നുറയ്ക്കുന്നേൻ (10). ഉപനിഷദർത്ഥരസത്താൽ പൂർണ്ണ തീർത്ഥപ്രണീതമിത്തീർത്ഥം; ശുദ്ധിക്കിതു കാരണമായ്ത്തീരാതെങ്ങിനെയിരുന്നിടും പിന്നെ (11)................*

*............ഭ്രഷ്ടദ്ധമ്പ (1912) സമകൃസ്തുവത്സരേ മാഘമാസമതിലെത്ത്യതീയനാൾ; മന്ദവാരമൊടു ചേർന്നുനില്ക്കവേ തീർന്നിതിന്റെ ഫലമാർന്നതോതിടാം (1). എഴുപതുമെത്തി നടക്കാൻ കഴിയാത്തൊരെനിക്കു ദിവ്യതീർത്ഥമിതാ; കത്തിടപാടുവഴിയ്ക്കെന്നത്തലകറ്റാൻ സമർത്ഥമായിത്തീർന്നു (2).*

*പ. ഭാ. പരമാനന്ദനാഥൻ]*

ഓം തത് സത്.

അലം ബഹുജ്ഞേഷു

വസുരസനന്ദേന്ദുമിതേ വർഷേ മാഘാസിതേ ദളേഗ്നിതി ഥൗ; വാരേ തിഗ്മാംശൂഭുവോ ലേഖി മയേദം ദളം ഫലം ലബ്ധം (1). സപ്തതിമിതവർഷായുർജ്ജാതം മമ തസ്യ

യന്മഹത്തീർത്ഥം; പത്രവ്യവഹൃതിമാത്രാൽ കല്മഷനാശം തനോതി തനുശക്തൈഃ (2). യുഗ്മം.

ഒരു മഹാനുഭാവന്റെ മൈത്രിബന്ധം ലഭിച്ചാൽ സത്തുക്കൾക്കുണ്ടാകാവുന്ന മനോനിർവൃതി ഇതിൽ പ്രത്യക്ഷീഭവിക്കുന്നു. 'പ്രിയമിത്രം' എന്നു സ്വാമികൾ പറഞ്ഞതിനെ ഈ മഹാൻ എത്രമാത്രം കൊണ്ടാടുന്നു എന്നു നോക്കുക. പ്രായാധിക്യംകൊണ്ടും, പറവാനുള്ള അഭിപ്രായമെല്ലാം പൂർവലേഖനത്തിൽ ഹൃദയം തുറന്നു പറഞ്ഞതിനാലും ഗ്രന്ഥസംബന്ധിയായ നിരൂപണം ഈ കുറി കുറഞ്ഞുപോയതാണെന്നു തോന്നുന്നു. മഹാത്മാക്കളുടെ കൃതികളെക്കുറിച്ചല്ല; അവരെപ്പറ്റിയാണല്ലോ അധികം ശ്ലാഘിക്കാനുള്ളത്. ആ നയമനുസരിച്ചാകുമ്പോൾ പ്രകാരാന്തരേണ ടി. പദ്യങ്ങൾ കവനപ്രശസ്തിരൂപമായും പരിണമിക്കുന്നു.

അഭിനവങ്ങളായ ഭാഷാകൃതികൾ ഒഴിച്ചുള്ള സ്വാമികളുടെ സകല സംസ്കൃതമലയാളകവനങ്ങളെ സംബന്ധിച്ച നിരൂപണങ്ങളും ഏറക്കുറെ മാന്യന്മാരുടെ അഭിപ്രായങ്ങളും ഇതിനുമേൽ ഉപന്യസിച്ചുകഴിഞ്ഞു. ഇനി, വിമർശിച്ച ഗ്രന്ഥങ്ങളെ സംബന്ധിച്ച് അവശേഷിച്ചിരിക്കുന്ന പരസമ്മതിപത്രങ്ങൾകൂടി ഈ ഘട്ടത്തിൽതന്നെ ചേർക്കുന്നതു യുക്തമെന്നു വിചാരിക്കുന്നു. അതുകൊണ്ട് ജർമ്മനി, ഇംഗ്ലണ്ട്, അമേരിക്ക, ഇൻഡ്യ എന്നീ സ്ഥലങ്ങളിലുള്ള സർവ്വഗുണസമ്പന്നന്മാരായ പല പണ്ഡിതപ്രവരന്മാർ സ്വാമികളുടെ കൃതികളേയും പാണ്ഡിത്യമഹിമയേയും മറ്റും പ്രശംസിച്ച് എഴുതി അയച്ചിരിക്കുന്ന അമൂല്യാഭിപ്രായങ്ങൾ ഉദ്ധരിക്കുന്നു. ഗദ്യപദ്യങ്ങൾ ഇടകലർന്നു ചംപൂപ്രായം ശോഭിക്കുന്ന പ്രസ്തുതലേഖപരമ്പര, "മാല്യം കസ്യ വിചിത്രപുഷ്പരചിതം പ്രീത്യൈ ന സംജായതേ" എന്നു സർവദർശനസംഗ്രഹകാരൻ പറഞ്ഞതുപോലെ ആർക്കും ആനന്ദപ്രദമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ആകർഷകമെന്നു തോന്നുന്ന സംസ്കൃതപദ്യങ്ങളും ഗദ്യങ്ങളും മൂലസമേതവും അല്ലാത്തവയുടെ തർജ്ജമമാത്രവും ചേർക്കാമെന്നേ വിചാരിക്കുന്നുള്ളൂ.

ബംഗാൾ ഏഷ്യാറ്റിക് സൊസൈറ്റിയിൽനിന്നു കിട്ടിയ കത്തിന്റെ തർജ്ജമ:

നമ്പർ 174 — ഏഷ്യാറ്റിക് സൊസൈറ്റി<br>
പ്രിയസഖ! — കൽക്കട്ടാ

താഴെക്കാണിച്ചിരിക്കുന്ന സംഭാവനകളെ സ്വീകരിച്ചിരിക്കുന്നു എന്നതിനും, സൊസൈറ്റിയുടെ ശ്രമത്തിൽ അങ്ങേക്കുള്ള അഭിമാനത്തിനു നന്ദിപറയുന്നതിനും ബങ്കാളത്തെ ഏഷ്യാറ്റിക് സൊസൈറ്റിയാൽ ഞാൻ നിയുക്തനായിരിക്കുന്നു. എന്നു വിനീതനായ വിധേയൻ.

ജെ. വാർഫ്ർ ലെയിൻ എം. എ.<br>
ഓണററിസെക്രട്ടറി.

ബറോഡ ഹൈസ്കൂൾ സംസ്കൃതപണ്ഡിതരുടെ ഇംഗ്ലീഷെഴുത്തിന്റെ തർജ്ജമ:

ശ്രീനീലകണ്ഠതീർത്ഥസ്വാമി അവർകൾക്ക്,

പ്രിയ സ്നേഹിത!

പാരിതോഷികമായി അവിടുന്നെനിക്കയച്ചുതന്ന പുസ്തകങ്ങൾ അത്യന്തസന്തോഷസമേതം സ്വീകരിച്ചിരിക്കുന്നു. പുസ്തകങ്ങളിലുള്ള ശ്ലോകങ്ങൾ– പരമാർത്ഥമായി ഒരു

മഹാവിദ്വാനായ പണ്ഡിതന്റെ കൃതിതന്നെയാണ്... സംസ്കൃതഭാഷാസ്നേഹികൾക്ക്, അതിൽനിന്നും തീർച്ചയായി, പല നല്ല കാര്യങ്ങൾ അറിവാനുണ്ട്. എന്റെ ഈ ചെറിയ വായനശാലയ്ക്കു നിധികൾ എന്നപോലെ പ്രസ്തുതഗ്രന്ഥങ്ങൾ അത്ര വിലയേറിയവയാകുന്നു. ഈ സംഭാവനയെ ഉദ്ദേശിച്ചു വന്ദനങ്ങൾ ചെയ്തുകൊണ്ടു ഞാൻ വിരമിച്ചുകൊള്ളുന്നു.

ബാജ്വാഡാ - എന്ന് അവിടുത്തെ വിശ്വാസ്യൻ
ഷെട്ശേരി
ബറോഡാ നരഹരിശങ്കർ ശിവശങ്കർശാസ്ത്രി ബി. എ.

മദ്രാസ് ഹൈക്കോടതിവക്കീൽ ബ്രഹ്മശ്രീ വിദ്വദ്വര എസ്. വെങ്കടരമണയ്യരവർകൾ ബി. എ., ബി. എൽ. അയച്ച പദ്യലേഖനം:

ട്രിപ്ലിക്കെയിൻ
മദ്രാസ്

ആര്യാ ശ്രീനീലകണ്ഠയമിവര്യാഃ,

*"സവിനയനതിശതനിചിതം തത്ര ഭവൽപ്രീതയേസ്തു പത്രമിദം; ശ്രീവെങ്കടരമണേന പ്രണയപുരസ്കാരതോ ലിഖിതം 1. അതിയാതാഃ ഷണ്മാസാഃ പ്രാപ്യ ഭവൽപ്രേഷിതഹി കോശയുഗം; കാര്യഭരാൽ പ്രതിലേഖേ ക്ഷന്തവ്യമിദം മഹന്മമാലസ്യം. 2. വിജ്ഞാനൗന്നത്യവതാം സകലകലാരത്നശിഖരിണാം ഭവതാം; കാവ്യേ ഗുണദോഷാണാം സർഷപതുല്യോ വിവേചനേ കോഹം. 3. ശ്രീനീലകണ്ഠകൃപയാ ഹരിഭക്തിമരന്ദപൂരിതാ കാചിത്; സൗഭാഗ്യബഹുളലഹരീ ശ്രീയോഗാമൃതതരംഗിണീ സ്രവതി. 4. ശ്രുതിമധുരാണി നിതാന്തം സപദി ജ്ഞാനപ്രദാനി പരിശീല്യ; രചനാനി തത്ര ഭവതാം സമ്മോദസമുദ്രമഗ്നോഹം. 5. ബലവത്തമാ ഹി വാഞ്ഛാ തഥാ പി മേ മാനസേസ്തി വിജ്ഞാതും; വിദിതോഭൂവം കഥമിതി താദൃക്ഷാണാം മഹീയസാം ഭവതാം. 6. ഭാഗ്യവിശേഷോ കാണ്ഡേ കരുണാ വാ കുമുദബന്ധുചൂഡസ്യ; മധ്യസ്ഥസഖിമണേർവാ കസ്യാപി ഭവേദനുഗ്രഹാദേതത്. 7. സൗഹാർദ്ദമത്ര ഭവതാമുപലഭ്യാനന്ദതുന്ദിലം സ്വാന്തം; ലേഖപ്രതിലേഖമുഖാദ്വിവർദ്ധതാം തദിതി ശങ്കരം നൗമി." 8.

എസ്. വെങ്കടരമണൻ (ഒപ്പ്)

*["ശ്രീ വെങ്കടരമണാഖ്യൻ പലവുരു വിനയത്തോടും നമിച്ചിട്ട്; സപ്രശ്രയമെഴുതുമെഴുത്തങ്ങേപ്രീതിക്കു മൂലമായ്വരണം. 1. ഭവദർപ്പിതമാം ഗ്രന്ഥദ്വിതയം കിട്ടിയിട്ടുമാസമാറായി; ജോലിത്തിരക്കുമൂലം മറുപടിയതിലാർന്ന മടി പൊറുക്ക ഭവാൻ. 2. ജ്ഞാനംകൊണ്ടുന്നതനായഖിലകലാരത്നശിഖരിയായീടും; അങ്ങേക്കാവ്യനിരൂപണമതിലിക്കടുകോടുതുല്യനാളാമോ? 3. ശ്രീഹരിഭക്തിമരന്ദം ചേർന്നിഹ സൗഭാഗ്യലഹരിയോടൊത്ത്; പ്രവഹിപ്പിതു യോഗാമൃതതരംഗിണീ നീലകണ്ഠസൽകൃപയാൽ. 4. ശ്രവണപുടങ്ങളിൽ മാധുരി ചൊരിയുവതായ് ജ്ഞാനമെന്നുമേകീടും; കവനം തവ വായിച്ചിട്ടിവനതിമോദാബ്ധിതന്നിൽ മുഴുകിപ്പോയ്. 5. ഇങ്ങനെയതിമാഹാത്മ്യം തങ്ങുന്നോരങ്ങു പാർക്കിലിന്നിവനെ; എങ്ങനെയറിവാനിടയായെന്നറിവാനുറ്റമോഹമുണ്ടുള്ളിൽ. 6. യാദൃച്ഛികവിധിവിലസിതമതിനാലോ ചന്ദ്രചൂഡകൃപയാലോ; രാസക്രീഡാരസികൻതൻ കനിവാലോ ഭവാനറിഞ്ഞെന്നെ.*

*7. അങ്ങെസ്സൗഹൃദലാഭം മൂലം മോദം മുഴുത്തു മന്മനസി; കുറി, മറുകുറിവഴിയായിട്ടതു വർദ്ധിപ്പാൻ തൊഴുന്നു ഞാൻ ശിവനെ." 8.*

*എസ്. വെങ്കടരമണൻ (ഒപ്പ്)*
*പ. ഭാ. പരമാനന്ദനാഥൻ]*

ഈ പദ്യങ്ങളും സ്വാമികളുടെ അനിതരസാധാരണമായ കവനവൈദഗ്ദ്ധ്യത്തെ കൊണ്ടാടുന്നവയെന്നു പ്രത്യേകം പറയേണ്ടല്ലോ. "വിജ്ഞാനൗന്നത്യവതാം സകലകലാരത്നശിഖരിണാം" ഇത്യാദി വിശേഷണങ്ങൾ സ്വാമികളുടെ പാണ്ഡിത്യമുദ്രയാണെന്നു വേണം ഗണിക്കാൻ. അക്ഷിപരിചിതരല്ലാത്തവർ ഈവിധം സ്തുതിക്കണമെങ്കിൽ സ്വാമികളുടെ കൃതികൾ എത്രമാത്രം സാരസംവലിതമായിരിക്കണം.

ഇതിനു മറുപടിയായി സ്വാമിസന്നിധിയിൽനിന്നും അയച്ചിരുന്ന പദ്യങ്ങൾ കിട്ടിയിട്ടില്ല.

സൂര്യപുരവാസി ശ്രീലശ്രീകൃഷ്ണശങ്കരശാസ്ത്രികളുടെ ഉജ്ജ്വലമായ ഗദ്യലേഖനം:

ശ്രീകൃഷ്ണോ വിജയതേതരാം.

സൂര്യപുരതഃ
പൗഷസുദി. 15. ഗുരൗ.

"സ്വസ്തി ശ്രീമദനവദ്യവിദ്യാലംകാരഭൂഷിതപരമയോഗീന്ദ്രബൃന്ദവന്ദനീയപദാരവിന്ദ ശ്രീനന്ദനന്ദനചരണകമലസപര്യാസമർത്ഥിതപുരുഷാർത്ഥസാർത്ഥേഷു ഗാംഭീര്യധൈര്യൗദാര്യാദിഗുണഗണഗരിമവിരാജമാനവസിഷ്ഠാദി ശിഷ്ടാനുഗതശ്രൗതസ്മാർത്താദികർമ്മകലാപപ്രതിപാലകേഷു ശ്രീയുതപൂജ്യപാദനീലകണ്ഠതീർത്ഥസ്വാമിപാദാരവിന്ദേഷു സൂര്യപുരസ്ഥ ജ്യോതിഷികാഗ്ര്യകേശവരാമതനുജനുഷഃ ശ്രീകൃഷ്ണശങ്കരശർമ്മണഃ സാദരം ബദ്ധാംജലിപൂർവകമഗണിതനതിതതയഃ സമുല്ലസന്തുതരാം. യോഗേശ്വരാണാം പരമാത്മനാം ഭവാദൃശാം ച കൃപയാ സാനന്ദോസ്മി. വിശേഷശ്ച, പരമകൃപാലുഭിസ്തത്രഭവദ്ഭിഃ പ്രേഷിതം പുസ്തകചതുഷ്ടയം; സ്വാരാജ്യസർവസ്വം 1, യോഗാമൃതതരംഗിണീ 2, സദ്ഗുരുസർവസ്വം 3, ശ്രീമദ്ബാഹുലേയസ്തവയുത ശ്രീനീലകണ്ഠതീർത്ഥസ്വാമിചര്യാമൃതം 4, അഥേതി സമവലോക്യ നിഖിലഗ്രന്ഥാനാലോച്യ പ്രകടീകൃതം തദ്ഗതം ശാസ്ത്രസാരം സരളസരളാം രചനാചാതുരീം ച വിലോക്യ മമ ബ്രഹ്മാനന്ദോ ബഭൂവ. സാംപ്രതം വർത്തമാനേ കഠിനതരേ കലികാലേ സ്ഥൂലധിഷണാനാമന്തേവാസിനാമധ്യാപകാനാം ച പരമോപകാരകാ യുഷ്മാഭീരചിതാ നിബന്ധാഃ സർവംസഹായാമിതി നിസ്സംശയം ബ്രവീമി. കിംപുനഃ പല്ലവിതേനേതി ശം."

കൃപാകാംക്ഷീ
ജ്യോതിഷീ കൃഷ്ണശങ്കരഃ

*[ശ്രീകൃഷ്ണവിജയം*

*സൂററ്റ്*
*പൗഷശുക്ല 15, ഗുരുവാരം*

*ക്ഷേമം...,*

*ശ്രീമാന്മാരും പരിശുദ്ധവിദ്യാവിഭവന്മാരുമായിരിക്കുന്ന പരമയോഗീന്ദ്രന്മാർ വന്ദിച്ചുപോരും ഭഗവാൻ ശ്രീകൃഷ്ണസ്വാമിയുടെ ചരണാരാധനകൊണ്ടു നാലു പുരു*

*ഷാർത്ഥവും സാധിച്ചും, ഗാംഭീര്യം, ധൈര്യം, ഔദാര്യം മുതലായ ഗുണങ്ങളുടെ മാഹാത്മ്യം തികഞ്ഞുള്ള വസിഷ്ഠാദിശിഷ്ടന്മാരെ അനുകരിച്ചു ശ്രുതിസ്മൃതി കർമ്മകലാപം പരിപാലിച്ചും ഇരിക്കുന്ന ശ്രീയുതപൂജ്യപാദനീലകണ്ഠതീർത്ഥസ്വാമിയുടെ പാദാരവിന്ദങ്ങളിൽ സൂററ്റ് നഗരത്തിലെ ജ്യോതിഷിവര്യകേശവരാമപുത്രനും ശ്രീകൃഷ്ണശങ്കരശർമ്മാവും ആയ എന്റെ ആദരത്തോടും അഞ്ജലിബന്ധത്തോടും കൂടിയ നമസ്കാരപരമ്പരയെ സമർപ്പിച്ചുകൊള്ളുന്നു. യോഗിവര്യന്മാരും മഹാത്മാക്കളുമായ അങ്ങേപ്പോലുള്ളവരുടെ കരുണാഹേതുവാൽ എനിക്ക് ആനന്ദംതന്നെ.*

*വിശേഷിച്ച്, പരമകൃപാലുവും പൂജ്യനുമായ അവിടുന്ന് എനിക്കയച്ചുതന്ന- സ്വാരാജ്യസർവസ്വം, യോഗാമൃതതരംഗിണി, സൽഗുരു സർവസ്വം ശ്രീബാഹുലേയസ്തവമുൾപ്പെട്ട ശ്രീനീലകണ്ഠതീർത്ഥസ്വാമിചര്യാമൃതം എന്നീ നാലു പുസ്തകങ്ങളും വായിച്ചും, നിഖിലഗ്രന്ഥങ്ങളും പരിശോധിച്ചുണ്ടാക്കിയിട്ടുള്ള ഇവയിലെ ശാസ്ത്രസാരവും ലളിതലളിതമായ രചനാഭംഗിയും ആലോചിച്ചും എനിക്കു പരബ്രഹ്മാനന്ദമായെന്നേ പറയേണ്ടൂ. ഈ കഠിനതരകലികാലത്തിൽ സ്ഥൂലബുദ്ധികളായ അധ്യേതാക്കൾക്കും അധ്യാപകന്മാർക്കും വളരെ ഉപയോഗപ്രദങ്ങളാണ് അവിടുന്നുണ്ടാക്കിയിട്ടുള്ള ഗ്രന്ഥങ്ങളെന്നു തീർച്ചയായും ഞാൻ അഭിപ്രായപ്പെടുന്നു." വിസ്തരിച്ചിട്ടു കാര്യമില്ലല്ലോ. ശുഭം.*

*കൃപാകാംക്ഷിയായ*
*കൃഷ്ണശങ്കരജ്യോതിഷി]*

കൃതികൾ സിദ്ധാന്തസമ്പൂർണ്ണങ്ങളും ലളിതമനോഹരങ്ങളുമാണെന്ന് പണ്ഡിതശ്രേഷ്ഠനായ മിസ്റ്റർ ശാസ്ത്രികളും സമ്മതിക്കുന്നതായി നമുക്കു മനസ്സിലാകുന്നു. വിശേഷണാനുഗതമായ അർത്ഥം നായകനെത്രമാത്രം യോജ്യമായിരിക്കുന്നു എന്നുള്ളത് മാന്യവായനക്കാർ അറിയുമല്ലോ.

ഇതിന് ശ്രീമദ്ആജ്ഞാനുസാരം പ്രിയശിഷ്യനായ ശ്രീമാൻ ശിവപ്രസാദവിദ്യാഭാരതി അയച്ച മറുപടിശ്ലോകങ്ങളുടെ തർജ്ജിമ:

"അയി വിദ്വദ്വര! രസമായെഴുതിയ കുറിയെത്തി, ദേശികൻ പാർത്തു; അതിയാമനുമോദനമതിനെഴുതാനരുൾചെയ്കമൂലമെഴുതുന്നു 1. ശ്രീമൻ! നിങ്ങളുടെ പത്രവിധൂയമതിനാൽ വളർന്നു മോദാബ്ധി; ഹൃദി തിങ്ങുന്നിതി വാക്യവ്യാജാൽ ഗുരുവിൻ മുഖാബ്ജവിഗളിതമായ്." 2.

ശ്രീമതാം ശിവപ്രസാദഃ
(പരിഭാ. പരമാനന്ദനാഥൻ)

അനന്തരം ടി ശാസ്ത്രികൾ സ്വാമികൾക്കയച്ച മറുപടിയുടെ തർജ്ജിമ:

"ശ്രീനീലകണ്ഠയോഗിക്കായ് കൃഷ്ണശങ്കരശാസ്ത്രിയാർ; ക്ഷേമപ്രാർത്ഥനയോടൊത്ത നമസ്കാരങ്ങൾ ചൊൽവിത് 1. ശ്രീനീലകണ്ഠയതിരാജഭവന്നിയോഗം കൈക്കൊണ്ടു ശിഷ്യവരനായ ശിവപ്രസാദൻ; നിർമ്മിച്ചയച്ച രസസംഭൃതപദ്യലേഖം കിട്ടിക്കൃതാർത്ഥത ലഭിച്ചു മഹൽപ്രസാദാൽ" 2.

(പരിഭാ. പരമാനന്ദനാഥൻ)

ഇതിനു മറുപടിയായി സ്വാമികൾ അയച്ച പദ്യങ്ങൾ:

1968 വൈക്രമെ.
ഫാൽഗുനസുദി. 2.

കൃഷ്ണഃ പുഷ്ണാതു മംഗലം

ഭോഃ പ്രിയസഖ!

*"സ്വസ്തി ജൗതിഷികവരശ്രീലശ്രീകൃഷ്ണശങ്കരാഹ്വേഷു; ശാസ്ത്രിഷു വിജ്ഞപ്തിരിയം ഹരിനാമാങ്കാസ്തു തീർത്ഥപാദസ്യ. (1) ശ്രീമദ്ഭിഃ പ്രഹിതം ബഹുരുചിരം പത്രദ്വയം 'സമാകലിതം; ഹൃദി, തജ്ജോ മോദഭരസ്തതോ നിരീതോഥ ചേദമാകൃതിതഃ (2). തദ്ഭാവാനുഗുണം ഫലമിത്യുക്തേര്യുക്തമേവ കിംചാന്യത്; ത്വാദൃക്ഷസുഹൃല്ലാഭേ നാത്മസുഖേ ബ്രുഡതി മാനസം കസ്യ. (3). ഹർഷാദ്യാവിദ്യകമപി യാവദ്ദേഹം ശ്രുതാനുഭവതഃ സ്യാത്; തസ്മാന്നാശ്വാസഭ്രമോപി ദൂരേ സമസ്തമിതി ശുഭ്രം." (4).

ഇതി ഭവന്മിത്രം
എൻ. തീർത്ഥസ്വാമി

*["കാർത്താന്തികവരനായ് ശ്രീമെത്തീടും കൃഷ്ണശങ്കരാഖ്യയെഴും; ശാസ്ത്രികളെ ശ്രീകൃഷ്ണസ്മരണയൊടും തീർത്ഥപാദരറിയിപ്പൂ (1). ശ്രീതിങ്ങും ത്വൽ പ്രേഷിത മതിശോഭം ലേഖയുഗ്മമോർത്തു ള്ളിൽ; അതിൽനിന്നുണ്ടായൊരു തോഷാതിശയം തീർന്നിതേവമാകൃതിയായ് (2). എങ്ങനെ ഭാവിച്ചീടുന്നങ്ങനെഫലമെന്നു ചൊൽവതൊത്തതുതാൻ; നിങ്ങളൊടൊത്ത സഖാക്കളെയിങ്ങുലഭിക്കിൽ പരാത്മസുഖമാർക്കും (3). പ്രീതിമുഖാവിദ്യാസംഗതിദേഹംപോംവരേക്കുമുണ്ടെന്നായ്; ശ്രുതിയനുഭൂതികളാൽ നിശ്ചിതമതിനാൽ ശങ്കയൊക്കെയറ്റു, ശുഭം" (4).*

*ശ്രീമതാം എൻ. തീർത്ഥസ്വാമി*
*പരിഭാ. പരമാനന്ദനാഥൻ]*

സ്വാമികളുടെ ശ്ലോകങ്ങൾ തത്വാർത്ഥപ്രതിപാദകങ്ങളായിരിക്കുമെന്നുള്ളതിനു മേൽവിവരിച്ച ശ്ലോകങ്ങളും ദൃഷ്ടാന്തങ്ങളാണ്. കേവലം ഒരെഴുത്തിന്റെ സ്ഥാനമേയുള്ളൂ എങ്കിലും ടി പദ്യങ്ങൾ കല്പനാദിഗുണങ്ങൾകൊണ്ട് എത്രമാത്രം ഹൃദയാവർജ്ജകമായിരിക്കുന്നു എന്നു നോക്കുക.

ഇതിനുശേഷം ശാസ്ത്രികൾ എഴുതി അയച്ച ഗദ്യലിഖിതത്തിന്റെ തർജ്ജിമ: "ക്ഷേമം–; സൗജന്യസുധാനിധിയും പൂജ്യപാദയതിവര്യനും സദ്വിദ്യാവിഭവനും സൗശീല്യസമ്പന്നനുമായി ശതപരിമിതശ്രീമാനായിരിക്കുന്ന ശ്രീനീലകണ്ഠസ്വാമികൾക്ക്, സൂര്യപുരം കേശവരാമദൈവജ്ഞപുത്രനായ കൃഷ്ണശങ്കരശാസ്ത്രി അനന്തനമസ്കാരങ്ങൾ പറഞ്ഞുകൊള്ളുന്നു.

സദാശിവാനുഗ്രഹമഹിമയാൽ ഞങ്ങൾക്കെല്ലാം സുഖംതന്നെ. അവിടേക്കും ശിഷ്യന്മാർക്കും സുസ്ഥിരമായ മംഗലം പ്രാർത്ഥിക്കുന്നു. അവിടുന്നയച്ചുതന്ന രസികമനോഹരമായുള്ള എഴുത്തും, 'സങ്കല്പകല്പലതിക' 1. 'അദ്വൈതപാരിജാതം' 2. 'ആത്മാമൃതം' 3. ഈ പുസ്തകങ്ങളും നോക്കി ഞാൻ ബ്രഹ്മാനന്ദത്തിൽ മുഴുകിയിരിക്കുന്നു എന്നല്ലാതെ പറയാനില്ല."

അവിടുത്തെ ദർശനകാംക്ഷിയായ കൃഷ്ണശങ്കരശർമ്മ

സ്വാമികൾ അയച്ച ശ്ലോകങ്ങളുടെ ഗുണപൗഷ്കല്യത്തെ ഈ എഴുത്തു വർണ്ണിക്കുന്നു. പുറമെ, അദ്വൈതപാരിജാതാദികൃതികളുടെ രസികജനമനോരഞ്ജകത്വത്തെ വ്യഞ്ജിപ്പിക്കുന്നുമുണ്ട്. ഈ വിദ്വാൻ പ്രസിദ്ധം ചെയ്ത 'പ്രബോധകൗമുദി' എന്ന ലഘുവ്യാകരണഗ്രന്ഥഗുച്ഛങ്ങൾ സ്വാമികൾക്കു സമർപ്പിച്ചതിനെത്തുടർന്നു സ്വാമികൾ അയച്ച പദ്യങ്ങൾ താഴെ ചേർക്കുന്നു:-

ആദിനാടതഃ
ആശ്വിന. സുദി. 10. രവിവാരേ

ശ്രീഃ

"സ്വസ്തിവിദ്വന്മണിഷ്വദ്ഭുതജ്യോതിഷപ്രക്രിയാ സൽകൃതസ്വാന്തഭൂമിഷ്വിയം; സ്ഥേയ മൈത്രീയുതാ കൃഷ്ണയുക്ശംകരാഹ്വേഷു വിജ്ഞപ്തിരത്യാശ്രമിസ്വാമിനഃ 1. പുസ്തകമധിഗത്യ ഭവൽപ്രഹിതം വർഷദ്വയം യദപിയാതം; സ്നിഗ്ദ്ധ! തഥാപി തദർത്ഥം കൃതജ്ഞഭാവംദധാമി ധുതശീർഷഃ 2. പ്രബോധകൗമുദീനാമ കൗമുദ്യന്യാ വിരാജതേ; വ്യുല്പിൽസൂനാംനയേ ശാബ്ദേ പേയാ വിദ്വദ്വിഹംഗമൈഃ 3. അപിചോദാഹൃതൗ സാക്ഷാൽ കൃഷ്ണാകൃഷ്ടിമനോഹരാ; ഏവം സോഭയതോ ബ്രഹ്മപ്രതിപത്തിപരാ ഖലു" 4.

ഇതിശ്രീമതാം എൻ. തീർത്ഥപാദസ്വാമി (ഒപ്പ്)

ഇതിൽ പ്രതിപാദിച്ചിരിക്കുന്ന ഗ്രന്ഥം വ്യാകരണമാകയാൽ ശബ്ദബ്രഹ്മപരമാണെന്നു പറയേണ്ടല്ലോ. ഇതിലെ ഉദാഹരണശ്ലോകങ്ങളെല്ലാം ശ്രീകൃഷ്ണാനുഭാവവർണ്ണനാത്മകമാകയാൽ പരബ്രഹ്മബോധകംകൂടിയാണ്. അതുകൊണ്ടത്രെ 'ഇതു രണ്ടുപ്രകാരം ബ്രഹ്മപ്രതിപത്തിപരമാകുന്നു' എന്നു പറഞ്ഞിരിക്കുന്നത്.

ഇതിനു മറുപടിയായി ശാസ്ത്രികളയച്ച എഴുത്ത്:- (സംസ്കൃതത്തിൽനിന്ന്) "യോഗിവരനീലഗളതീർത്ഥപദപത്മം കൂപ്പി വിനയത്തൊടിവനേവമറിയിപ്പൂ. ത്വാദൃശകൃപാബലമൊടീശപദസേവാ ലേഖനവിലോകമിവ തോഷമ, ലമേകി. (1) ശ്രീനീലകണ്ഠയതിരാജ! ശരത്തു രണ്ടു ചെന്നിട്ടുമെന്നെയവിടുന്നുമറന്നതില്ല; മത്ഭാഗ്യമാണിതു, മഹത്തുക്കളങ്ങൊരിക്കലോർക്കാൻ തരംവരികിലായവനറ്റു ബന്ധം. (2). എന്തൊന്നിക്കലിമലമാർന്നിടുന്ന ലോകേ മന്ദന്മാർക്കുതകുവതെന്നു ചിന്തചെയ്ത്; ശ്രീമാനങ്ങതിരുചിരം രചിച്ചതാകും ശ്രീകണ്ഠാമൃതലഹരീ 'പ്രഹർഷിണീ'ഹ (3). സുവർണ്ണമുക്താമണിചേർത്തിഹ നീലഗ്രീവയതി രചിച്ചുള്ള; 'കണ്ഠാമൃതലഹരി' ദൃഢം ബ്രഹ്മാനന്ദമേതോ ജയിക്കട്ടെ. (4)....."

കൃഷ്ണശങ്കരശാസ്ത്രീ.
(പരിഭാഷ-പരമാനന്ദനാഥൻ)

No. 1293
1080 കടത്തനാട്

*"സുഹൃദഃ!

ഭവദ്ഭിഃ സംപ്രേഷിതം പുസ്തകത്രയം സസന്തോഷമുരരീകൃതമനുവാചിതം ച സകൗതുകം. ഏതാദൃശജനതോപകാരകരവിവിധതരപുസ്തകപ്രകടീകരണബദ്ധപരികരിതാം ഭവദീയാമിമാം പരമനുമോമുദ്മോ വയമപി സശിരഃകമ്പം."

ഇതി
ഉദയവർമ്മ" (ഒപ്പ്. മുദ്ര)

*[*"സുഹൃദ്വരാ! അവിടുന്ന് അയച്ചുതന്ന മൂന്നു പുസ്തകങ്ങളും സന്തോഷസമേതം സ്വീകരിക്കുകയും കൗതുകത്തോടെ വീണ്ടുംവീണ്ടും വായിക്കയും ചെയ്തു. ഇങ്ങനെ ജനോപകാരപ്രദങ്ങളായ പലതരം പുസ്തകങ്ങളുടെ പ്രസിദ്ധീകരണത്തിലുള്ള അവിടുത്തെ സംരംഭത്തെ ഞങ്ങൾ തലകുലുക്കി അഭിനന്ദിക്കുന്നു."*]*

ഈ എഴുത്ത് "വൈദർഭീവാസുദേവം" മുതലായ അനേകചംപൂനാടകാദികളുടെ കർത്താവും വിഖ്യാതനുമായിരുന്ന വിദ്വന്മണി മഹാരാജശ്രീമൽ കടത്തനാട്ട് ഉദയവർമ്മ രാജാവവർകൾ അയച്ചിട്ടുള്ളതെന്നു വ്യക്തമാണല്ലോ.

സ്വാമികളുടെ പരോപകാരപരതയെ ഉദ്ദേശിച്ചിട്ടുള്ള ഗ്രന്ഥനിർമ്മിതി ശ്ലാഘനീയമെന്നും കൃതികൾ ലോകോപകൃതിക്ഷമങ്ങളെന്നും ഈ വിദ്വന്മാന്യൻ സമ്മതിക്കുന്നു.

മ്യൂണിച്ച് സർവകലാശാലയിലെ സംസ്കൃത പ്രൊഫസർ അയച്ച ഒരെഴുത്തു താഴെ ചേർക്കുന്നു:

"പ്രിയസ്നേഹിതാ! കേരളഭൂമിയിൽ ഹൈന്ദവതത്വജ്ഞാനശാസ്ത്രം സ്തുത്യർഹമാകുംവണ്ണം വശമാക്കുന്നു എന്നുള്ളതിനെ കാണിക്കുന്നതിൽ പ്രശസ്തങ്ങളായ 'നീലകണ്ഠതീർത്ഥസ്വാമിചര്യ', 'അദ്വൈതപാരിജാതം' എന്ന ഗ്രന്ഥങ്ങളുടെ കരുണയോടുള്ള സംഭാവനയ്ക്കു താങ്കളെ വന്ദനം ചെയ്യുന്നതിന് എന്നെ അനുവദിപ്പാനപേക്ഷ. എന്നു താങ്കളിൽ ഹൃദയപൂർവസ്നേഹമുള്ള

ഡോക്ടർ ഇ. കുഹൻ<br>
സംസ്കൃതപണ്ഡിതൻ

ഇംഗ്ലീഷിൽനിന്നു തർജ്ജമ

ഫെറ്റേഗർ

"പ്രിയസഖ!

താഴെപ്പറയുന്ന രണ്ടു പുസ്തകങ്ങൾ നന്ദിയോടെ സ്വീകരിച്ചു എന്നു സമ്മതിക്കുന്നതിൽ എനിക്കു സന്തോഷമുണ്ട്. ഈ കാലത്തെ ഭക്തന്മാർക്കു വേണ്ടി ഈ പുസ്തകങ്ങൾ രചിച്ചതിനു ഞാൻ ശ്രീനീലകണ്ഠതീർത്ഥസ്വാമിതൃപ്പാദങ്ങളോടു സവിശേഷം കടപ്പെട്ടിരിക്കുന്നു."

1. യോഗാമൃതതരംഗിണി
2. സൗഭാഗ്യലഹരി

എന്നു നിഷ്കളങ്ക സ്നേഹമുള്ള<br>
പണ്ഡിതശിവദത്തപാണ്ഡേ<br>
എഫ്. ടി. എസ്.

പണ്ഡിതബിരുദാങ്കിത എൻ. തീർത്ഥസ്വാമി അവർകൾക്ക്,

"പ്രിയസുഹൃത്തേ!

അവിടുന്നയച്ചുതന്ന നാലു സംസ്കൃതഗ്രന്ഥങ്ങൾക്കുവേണ്ടി ഞാൻ വന്ദനം പറഞ്ഞു

കൊള്ളുന്നു. പുസ്തകങ്ങൾ വായിച്ചതിൽ അവ വളരെ ഉപയോഗപ്രദമാണെന്നു കാണുകയും ചെയ്തു."

പുരിജില്ലാസ്കൂൾ,
പുരി

എന്നു വിശ്വസ്തമിത്രം
പണ്ഡിതസദാശിവമിശ്രൻ,
പ്രധാന സംസ്കൃതാധ്യാപകൻ.

ആഗ്രാ, ഡൂളീയാഗാഞ്ച്

"പ്രിയമഹാശയ!

ജനുവരി 26 എന്നു തീയതിവച്ചിരുന്നതും ദയാപുരസ്സരം അയച്ചിരുന്നതുമായ തപാൽകാർഡ് എനിക്കു ക്ലിപ്തസമയത്തു കിട്ടി. താങ്കൾ സംഭാവനചെയ്ത സംസ്കൃത പുസ്തകങ്ങൾക്കായി ഞാൻ വളരെ കടപ്പെട്ടിരിക്കുന്നു. അവയുടെ പാരായണം തീർച്ചയായിട്ടും വളരെ ജ്ഞാനപ്രദായകമാണ്. വീണ്ടും വന്ദനം പറഞ്ഞുകൊണ്ടു വിരമിക്കുന്നു."

അങ്ങയുടെ വിശ്വസ്തൻ
ടി പിത്രിവേദി എം. എ., എൽ. എൽ. ബി.

ബ്രഹ്മപദസ്ഥനായ ഗോവിന്ദസ്ഥാനേശ്വരൻ മുതൽപേരുടെ പേർക്കു സ്വാമികളെ സംബന്ധിച്ചു വന്നിട്ടുള്ള ഒരു വിശിഷ്ടലേഖനം താഴെ ചേർക്കുന്നു:-

ഇൻഡ്യാ ഓഫീസ് ലൈബ്രറി
വൈറ്റ്ഹാൾ, ലണ്ടൻ

"മാന്യമഹാശയരേ!

നിങ്ങൾക്കു മറുപടി അയയ്ക്കാൻ ഇത്രധികം താമസിച്ചതിൽ ഞാൻ വ്യസനിക്കയും, എനിക്കും ഇൻഡ്യാ ഓഫീസ് ഗ്രന്ഥശാല വകയ്ക്കും പുസ്തകങ്ങൾ സംഭാവന ചെയ്തതിലേക്കായി വന്ദനം പറകയും ചെയ്യുന്നു. നിങ്ങളുടെ ഗുരു ശ്രീനീലകണ്ഠതീർത്ഥസ്വാമി, നിങ്ങൾ പറയുംപോലെ സകലവിധത്തിലും ഒരു യോഗ്യപുരുഷനാണെന്നു ഞാൻ നിസ്സംശയമായിപ്പറയാം. അദ്ദേഹത്തിന്റെ 'യോഗാമൃതതരംഗിണി', 'ശ്രീകണ്ഠാമൃതാർണ്ണവം', 'സങ്കല്പകല്പലതിക' എന്ന കൃതികൾ അദ്ദേഹത്തിന്റെ സംസ്കൃതപാണ്ഡിത്യത്തിനു സമ്പൂർണ്ണ തെളിവുകളാണ്.

എന്നാൽ നിങ്ങൾ പരിഗണിച്ചപ്രകാരം ഒരു ബിരുദം *അദ്ദേഹത്തിനു നൽകാനുള്ള ശരിയായ അധികാരം മദ്രാസ് സർവകലാശാലയ്ക്കോ അഥവാ മദ്രാസ് ഗവൺമെന്റിനോ......... ഉള്ളതാകുന്നു................."

എന്നു വിധേയൻ എസ്. ഡബ്ല്യൂ. തോമാസ്
ലൈബ്രേറിയൻ

ഇതു സംബന്ധമായുണ്ടായ ബഹുമാനപ്പെട്ട മദ്രാസ് ഗവൺമെന്റിന്റെ ഉദ്യമം ഏതോ അയ്യംകാരുടെ ദൗർമ്മനസ്യം നിമിത്തം ഫലിപ്പിച്ചില്ലെന്നറിയുന്നു. അയ്യോ! ലോകമേ!

*'വേദാന്തവാഗീശൻ' അല്ലെങ്കിൽ 'വിദ്യാവാഗീശൻ' Vidya Vagish.

"പ്രിയസുഹൃത്തേ!

സങ്കല്പകല്പലതിക, സ്വാരാജ്യസർസ്വം, ആത്മാമൃതം, ശ്രീകണ്ഠാമൃതാർണ്ണവം മുതലായ പുസ്തകങ്ങൾ എനിക്കു ദയയോടെ സമ്മാനിച്ചതിനു ഞാൻ അത്യധികം സന്തോഷം പ്രദർശിപ്പിക്കുന്നു... പുസ്തകങ്ങൾ ചെറുതരമാണെങ്കിലും, എന്റെ എളിയ ബുദ്ധിക്ക് ഏറ്റവും പ്രശംസാർഹമായവിധം സാരസമ്പൂർണ്ണങ്ങളാകുന്നു."

ഗവൺമെന്റ് ട്രെയിനിംഗ്കോളജ്,
കൽക്കട്ട

എന്ന് അവിടുത്തെ വിശ്വസ്തൻ
പണ്ഡിത ശരച്ചന്ദ്രദേവൻ

"പ്രിയ മഹാശയ!

അവിടുന്നു പണ്ഡിതവര്യനിർഭയരാമജീയാജ്ഞികർ മുഖാന്തരം വളരെ ദയവോടുകൂടി എനിക്കയച്ചുതന്ന സങ്കല്പകല്പലതിക, യോഗാമൃതരംഗിണി, ശ്രീനീലകണ്ഠതീർത്ഥസ്വാമിചര്യ എന്ന മൂന്നു പുസ്തകങ്ങളെ ഞാൻ നിഷ്കളങ്കമായ സന്തോഷത്തോടും ഹൃദയപൂർവമായ നന്ദിസൂചകവിചാരങ്ങളോടും കൂടിയാണ് താഴ്മയായി സ്വീകരിച്ചത്. ശാരദാദേവിയുടെ പരിശുദ്ധക്ഷേത്രാർച്ചകന്മാർക്ക്- എന്നെപ്പോലെ അവർ എളിയവരായിരുന്നാലും - ആ പുസ്തകങ്ങൾ ആനന്ദസന്ദായകങ്ങളായിരിക്കാനേ തരമുള്ളൂ."........

നവീന ആംഗ്ലപാഠശാല,
ഭവനഗരം

എന്ന് കൃതജ്ഞനായ
ഛഗൺലാൽടി. ദ്വിവേദി,
പ്രധാനാധ്യാപകൻ

ശ്രീകാശിയിലെ ഗവൺമെന്റു സംസ്കൃതമഹാപാഠശാലാധ്യക്ഷനും നോർത്ത് വെസ്റ്റ് പ്രാവിൻസിലെ എഡ്യുക്കേഷൻ ഡയറക്ടറും ആയിരുന്ന വിഖ്യാതപണ്ഡിതൻ ശ്രീമാൻ ഗ്രിഫിത്ത് മഹാശയന്റെ ഒരെഴുത്ത്: "ശ്രീനീലകണ്ഠയമി അവർകളാൽ സദയം സംഭാവന ചെയ്യപ്പെട്ട രണ്ടു പുസ്തകങ്ങളും ബഹുതരവന്ദനങ്ങളോടെ മിസ്റ്റർ ഗ്രിഫിത്ത് കൈപ്പറ്റിയതായി സമ്മതിച്ചുകൊള്ളുന്നു...".

ആർ. ടി. എച്ച്. ഗ്രിഫിത്ത്
എം. എ., സി. ഐ. ഇ.

ശ്രീശിവൻ ചരണം

കോടഗിരി

"ക്ഷേമം; ശ്രീമദാത്മാശ്രമോപാധിയോടും വേദാന്താദി സകല വിദ്യകളിലും മുഴുകി പരിശുദ്ധമായ അന്തരംഗത്തോടും മഹാരാഷ്ട്രി തുടങ്ങിയുള്ള അനവധി പ്രാകൃതഭാഷകളിൽ അഭിജ്ഞതയോടും യോഗീന്ദ്രപദവിയോടും കൂടിയിരിക്കുന്ന ശ്രീനീലകണ്ഠതീർത്ഥസ്വാമിപാദങ്ങളിൽ എന്റെ പ്രണാമസംവലിതമായ നിവേദനമാവിത്–

1. സങ്കല്പകല്പലതിക, 2. അദ്വൈതപാരിജാതം, 3. ബാഹുലേയസ്തവമുൾപ്പെട്ടുള്ള ശ്രീനീലകണ്ഠതീർത്ഥസ്വാമിചര്യ, 4. ശ്രീകണ്ഠാമൃതലഹരി, 5. സ്വാരാജ്യസർവസ്വം, 6. യോഗാമൃതതരംഗിണി എന്നീ ആറു പുസ്തകങ്ങൾ പൂജ്യനായ അവിടുന്നു വളരെ

കരുണയോടുകൂടി എനിക്കു സംഭാവനചെയ്കനിമിത്തം കൃതകൃത്യഭാവം കൈക്കൊൾകയും ഞാൻ നന്ദി പറകയും ചെയ്യുന്നു.

ശ്രീനീലകണ്ഠസ്വാമിചര്യമാർഗ്ഗമായി ശ്രീമദ് ആത്മാശ്രമസ്വാമികളുടെ മാഹാത്മ്യമവബോധിക്കയും അനാകലിതഭാഗ്യോദയത്താലുണ്ടായ ശ്രവണാമൃതസേചനമായി തന്നെ ഇതിനെ കരുതുകയും ചെയ്യുന്നു. അടിക്കടി ഇതിനു ഞാൻ പാത്രമാകണമെന്ന് ആശാവേശം കൊള്ളുന്നു. അറിയേണ്ടതറിഞ്ഞും കരുണനിറഞ്ഞും വർത്തിക്കുന്ന പൂജ്യപാദന്മാരോട് അധികം പറയേണ്ടതില്ലല്ലോ. എന്നു ശുഭം."

മീററ്റ് കോളജ് ശ്രാവണകൃഷ്ണ
പക്ഷം ഗുരുവാരം

പൂജ്യപാദനായ അങ്ങയുടെ
വിനീതനും വിധേയനുമായ
സോവനീകുലസംഭൂതവാമന
സൂനുവെങ്കടേശ ശർമ്മ എം. എ.,
എം. ആർ. എ. എസ്., എഫ്. എൽ. എൽ. സി.,
സംസ്കൃതപ്രൊഫസർ.

നമ്മുടെ കേരളപാണിനി ഈ വിദ്വന്മാന്യന്റെ അഭിപ്രായം ലഘുപാണിനീയത്തിൽ ചേർത്തിട്ടുള്ളതുകൊണ്ട് ഇദ്ദേഹം നമുക്കു പരിചിതനാണല്ലോ. ഇത്രത്തോളം പ്രതിഷ്ഠയുള്ള ഈ വിദ്യാപാരീണൻ സ്വാമികളുടെ കൃതികളിലും ദിവ്യാപദാനത്തിലും എത്രമാത്രം അഭിനിവേശമുള്ള ആളായിരിക്കുന്നു എന്നു നോക്കുക! ഈ എഴുത്തിൽ പറഞ്ഞ പ്രകാരം സ്വാമികൾക്കുള്ള വിവിധഭാഷാജ്ഞാനത്തെപ്പറ്റി ചര്യ ഇങ്ങനെ വർണ്ണിക്കുന്നു: "സാ പ്രാകൃതാന്തരവിഭാഗയുതാ മഹാരാഷ്ട്ര്യാഖ്യാപരാ തദനു ഹിന്ദ്യഥ ദാക്ഷിണാത്യാ; വംഗാന്ധ്രഗൂർജരമുഖാ ദ്രമിളോത്ഭവാദ്യാജ്ഞാതാ ഹി തസ്യ ലിപയോ ബഹുളാഃ സഭാഷാഃ"

സ്വാമികളുടെ പ്രാകൃതകവനനിദർശനത്തിനായി ഒരു ശ്ലോകം ചേർത്തുകൊള്ളുന്നു:

*"ഇസിചുംബിഅ മുഹ അമലം
പദുമാ ഏ ദേദു ഏത്ഥ ഹഗ്ഗം ണൊ;
ജത്ഥ ഹലിണേത്തസഗ്ഗൊ
സംവുത്തൊ ലഞ്ഛിഓ ചന്ദൊ."

**മേലെഴുതിയ പ്രാകൃതശ്ലോകത്തിന്റെ ഛായ താഴെ ചേർക്കുന്നു.*
*"ഈഷച്ചുംബിതമുഖകമലം പദ്മായാ ദദാത്വത്ര ഭാഗ്യം നഃ;*
*യത്ര ഹരിനേത്രസർഗ്ഗഃ സംവൃത്തോ ലാംഛിതശ്ചന്ദ്രഃ" ഇതിൽ ശൃംഗാരംതോന്നുന്നെങ്കിൽ ആയതു പ്രാകൃതകാവ്യമംഗലാചരണത്തിനു ഭൂഷണവും, "ഹൃദ്ദൈ്യരദ്രീന്ദ്രകന്യാമൃദുദശനപദൈർമ്മുദ്രിതോ വിദ്രുമശ്രീഃ... സദ്യോജാതസ്യദദ്യാദധരമണിരസൗ സംപദാം സംചയം നഃ" എന്ന ഭഗവല്പാദീയ ശ്ലോകംപോലെ സമാധാനപ്പെടാവുന്നതുമാണല്ലോ.*

ഇതിലെ ചന്ദ്രലാഞ്ഛനത്തെക്കുറിച്ചുള്ള കല്പന രസകരമായിരിക്കുന്നെന്നു പറയേണ്ടല്ലോ. ജർമ്മൻ 'ഹലെ' സർവകലാശാല സംസ്കൃതപ്രൊഫസറുടെ ഇംഗ്ലീഷു കത്തിന്റെ തർജ്ജമ:–

"പ്രിയസുഹൃത്തെ!

വിഷ്ണുപരമായ അഞ്ചു കാവ്യങ്ങളടങ്ങിയ പുസ്തകം അതികരുണയോടുകൂടി എനിക്കയച്ചുതന്നതിന് അവിടേക്കു വന്ദനം പറഞ്ഞുകൊള്ളട്ടെ. മൂന്നാമത്തെ കൃതി തത്വജ്ഞാനാഖ്യാനമായതിനാൽ ഇമ്പം വളർത്തുന്നതും, എല്ലാംതന്നെ അവയുടെ മതസിദ്ധാന്ത പ്രതിപത്തികളാൽ കീർത്തനീയങ്ങളുമാണ്..."

എന്ന് ഹൃദയപൂർവ്വസ്നേഹമുള്ള പ്രൊഫസർ ഇ. ഹുൾട്ടഷ്

ഇദ്ദേഹത്തിന്റെ മറ്റൊരെഴുത്തിന്റെ തർജ്ജമ:-

"നീലകണ്ഠതീർത്ഥസ്വാമി അവർകൾക്ക്,

പ്രിയമിത്രമേ! ശ്രീകണ്ഠാമൃതാർണ്ണവം, സ്വാരാജ്യസർവസ്വം, എന്ന താങ്കളുടെ രണ്ടു പുതിയ കൃതികൾക്കുവേണ്ടി ഹൃദയപൂർവം വന്ദനം ചെയ്തുകൊള്ളുന്നതിനായിട്ടും, യഥാർത്ഥകവിതാരഹിതവും പ്രായോഗികവുമായ ഇക്കാലത്തു താങ്കൾ വിജയകരമാം വണ്ണം ആത്മീയചിന്തനങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതിനും പ്രാചീനസംസ്കൃതകവനംപോലെ കവനംചെയ്തുവരുന്നതിനുമായി മംഗലാശംസ ചെയ്തുകൊള്ളുന്നതിനാട്ടും താങ്കൾ എന്നെ അനുവദിക്കണം."

എന്നു പ്രൊഫസർ ഇ. ഹുൾടഷ് പി. എച്ച്. ഡി.

അനന്തരം സ്വാമികൾ ഈ പണ്ഡിതർക്കയച്ച സംസ്കൃതപദ്യലേഖനം:

ശ്രീ:

ഭോഃ മാന്യാഃ!

"ബഹുവിധവിദ്യാമൃതമയജലനിധിമഥനോത്ഥനവസുധാർദ്രഹൃദഃ!; സപ്രശ്രയം ഭവദ്ഭിർവിലിഖ്യ സംപ്രേഷിതം ദലം പ്രാപ്തം. 1. സൗഹാർദ്ദമനുസ്മരതാമനസാ ഭവതാ, മനുപ്രവിഷ്ടം ച; സമ്മദനദഇഹ നിഭൃതം മയേതി വിജ്ഞാപ്യതേഥ സുഹൃദഃ ശം." 2.

1911 ഘ്രീഷ്ടവർഷെ — ശ്രീമതാം,
മാഘസുദി. ഗുരുവാരെ — എൻ. തീർത്ഥസ്വാമി

ഈ മഹാപണ്ഡിതൻതന്നാൽ പ്രസാധിതമായ ഏതോ ഒരു പുസ്തകത്തോടുകൂടി സ്വാമികൾക്കു സമർപ്പിച്ച ഒരെഴുത്തുകൂടി ഉദ്ധരിച്ചുകൊള്ളട്ടെ. (തർജ്ജിമ).

"പ്രിയ സുഹൃത്തേ!

അവിടുത്തെ വിലയേറിയ ഒരു നിർമ്മിതിയായ 'ആത്മാമൃതം' എന്ന സംസ്കൃതകാവ്യത്തിനുവേണ്ടി ഒന്നുകൂടി ഞാൻ വന്ദനം പറഞ്ഞുകൊള്ളുന്നു. അതിൽ ശ്രീമച്ഛാത്രമണീഭൂതയായ ആത്മയോഗിനിയെപ്പറ്റിയുള്ളതും ആർദ്രതാപാദകവുമായ ജീവനവൃത്താന്തസംക്ഷേപം എന്നെ ഒട്ടുവളരെ പരതന്ത്രനാക്കി. 'നീലകണ്ഠതീർത്ഥസ്വാമിചര്യ' എന്ന ഗ്രന്ഥം നമുക്ക് അന്യോദ്ദേശ്യകമല്ലാത്ത ജ്ഞാനസമ്പാദനത്തിന്റെയും അവിടുത്തെ ആത്മീയവും ജ്ഞാനാർത്ഥകവുമായി വിനിയോഗിക്കപ്പെട്ട മഹാപ്രസ്ഥാനത്തിന്റെയും ഏതാണ്ട് ഒരവലോകനസൗകര്യംതരുന്നു. അങ്ങുതന്നെ നിർമ്മിച്ച ശ്ലോകദ്വയമടങ്ങിയിരുന്നതും

26-9-1911 എന്ന തീയതി വെച്ചിരുന്നതുമായ പോസ്റ്റുകാർഡ് എനിക്കു ലഭിച്ചതിൽ ഞാൻ സന്തോഷമനസ്കനാകുന്നു."

ഹലേ സർവകലാശാല — എന്ന് അവിടുത്തെ വിശ്വസ്തൻ
ജർമ്മനി — പ്രൊഫസർ ഇ. ഹുൾടഷ്, പി. എച്ച്. ഡി.

ഐക്യനാടുകളിലെ ചിക്കാഗൊ നഗരിയിൽ പ്രസിദ്ധംചെയ്യുന്ന 'അദ്വൈതി' എന്ന മാസികയുടെ എഡിറ്റർ അയച്ച ഒരെഴുത്ത്:

"പ്രിയമിത്രമേ!

ഏറ്റവും കരുണയോടുകൂടി സംഭാവനചെയ്ത രണ്ടു പുസ്തകങ്ങൾക്കുവേണ്ടി ഡോക്ടർ കാറസ് അന്തരംഗമായി അങ്ങേ വന്ദനം ചെയ്തുകൊള്ളുന്നു."

Dr. Paul Carus — 'അദ്വൈതി' എന്ന ജേർണലിന്റെ
The Editor of the Monist — സാഹിത്യനായകൻ
ചിക്കാഗോ

ഫ്രാങ്കൻമത്ത്-മിച്ച്

"പ്രിയ സുഹൃത്തേ!

എനിക്കിന്നലെ കിട്ടിയ അവിടുത്തെ ഏറ്റവും വിലയേറിയ രണ്ടു ചെറിയ പുസ്തകങ്ങൾമാർഗ്ഗമായി എനിക്കുണ്ടാകുന്ന ആനന്ദം വർണ്ണിക്കാൻ ഞാൻ അശക്തനാകുന്നു. ഭാരതത്തിലെ ഒരു ഋഷീശ്വരന്റെ കൃതികളും, സംഭാവനയുമായതുകൊണ്ട് ഈ ചെറുപുസ്തങ്ങൾ എന്റെ വായനശാലയ്ക്കു വിലതീരാത്ത നിധികളായി എപ്പോഴുമിരിക്കും. വിശ്യഷ്യ 'യോഗാമൃതതരംഗിണി' യെ ഞാൻ ഏറ്റവും വിലവച്ചിരിക്കുന്നു; അതിലെ വിഷയം എനിക്കു ഗാഢമായ ആഹ്ലാദം തരുന്നു........ പുസ്തകത്തിന്റെ ഒന്നാം പുറത്തു ചിത്രാർപ്പിതമായി ഗംഭീരമുഖകമലത്തോടുകൂടിയിരിക്കുന്ന ഗ്രന്ഥകാരമഹാത്മാവിന്റെ ഛായാപടം എന്റെ നേത്രങ്ങൾക്ക് ആസേചനകമായിരിക്കുന്നു. ഇൻഡ്യാസാമ്രാജ്യം അനേകവർഷങ്ങളായിട്ട് എന്റെ ഏറ്റവും പ്രിയപ്പെട്ട മനോരാജ്യപരമ്പരകൾക്ക് അധിഷ്ഠാനഭൂമിയായിരിക്കുന്നു എങ്കിലും, അതിനെ ഒരിക്കലും കാണാൻ കഴികയില്ലെന്നുള്ള ഭയം എന്നെ ബാധിച്ചിരിക്കുന്നു. കഴിഞ്ഞ പതിനെട്ടുവർഷങ്ങളായി എന്റെ നാഡികൾക്കു ക്രമത്തിലധികമായ ബലഹീനത തട്ടിയിട്ടുണ്ട്. എനിക്കു ജോലി ചെയ്യാമായിരുന്ന കാലങ്ങളിൽ ഉദാസീനതയിൽ കഴിച്ച ദിവസങ്ങളോ ആഴ്ചകളോ, മാസങ്ങളോ കണക്കു കൂട്ടാതിരുന്നാൽതന്നെ, ഇക്കാരണംകൊണ്ട് എന്റെ ജീവിതത്തിൽ വളരെ സംവത്സരങ്ങൾ വെറുതെ നഷ്ടപ്പെട്ടിട്ടുണ്ട്. എന്റെ ഓരോ ക്ഷണവും രോഗബാധയിൽനിന്നു കഷ്ടപ്പെട്ടു വീണ്ടെടുത്തിട്ടുള്ളതാണ്. വേദന വകവെക്കാനില്ല. എന്നാൽ ക്രിയാക്ഷമത മരണത്തേക്കാൾ നിഹീനമാണ്. ഇക്കഴിഞ്ഞ രണ്ടരവർഷക്കാലംകൊണ്ടു ഞാൻ ജോലിചെയ്യാൻ ശക്തനാകാതെ ക്ലേശിക്കാൻ നിർബന്ധിതനായിരിക്കുന്നു. ഇപ്പോൾ മറ്റൊരു കഷ്ടതകൂടി വന്നു ചേർന്നിട്ടുണ്ട്. വളരെ മാസങ്ങളായി എനിക്കു പുസ്തകപാരായണത്തിൽനിന്നു തീരെ വിരമിക്കേണ്ടിവന്നിരിക്കുന്നു. നാഡിക്ഷീണത എന്റെ കണ്ണുകളെ അത്യധികമായി ബാധിച്ചിട്ടുണ്ട്. അതുകൊണ്ട് അവിടുന്നു സംഭാവനചെയ്ത ആ രണ്ടു ചെറിയ പുസ്തകങ്ങളും എനിക്കു സ്വയമേവ വായിച്ചു രസം ആസ്വദിക്കാൻ കഴിവില്ല. ആഹാ! കഴിയുമായിരുന്നു

എങ്കിൽ എത്ര അത്യാവേശത്തോടുകൂടി ഞാൻ അവയെ നിർദ്ധാരണം ചെയ്യുമായിരുന്നു. എന്നാൽ അതുവീണ്ടും വായിക്കുന്നതിനും ഏതാനും ഭാഗമെങ്കിലും പഠിക്കുന്നതിനും തക്ക ഒരു കാലം എനിക്കുണ്ടാകുമെന്നു ഞാൻ വിശ്വസിക്കുന്നു. അപ്പോൾ, മാനനീയ നായ അവിടുത്തെ മാഹാത്മ്യത്തെ വെളിപ്പെടുത്തുന്ന ആ മഹനീയസംഭാവനകൾ ഞാൻ പൂർണ്ണമായി ആസ്വദിക്കുന്നതാണ്.

ഇതിനിടയ്ക്ക്, ഈ അടുത്ത ദുർദ്ദശാവിപാകത്തിനുമുമ്പു ഞാൻ ജൈനമതതത്വശാസ്ത്രവും വിശിഷ്യ പ്രാകൃതഗ്രന്ഥസമുച്ചയവും പഠിക്കാൻ തുടങ്ങിയിരുന്നു. ഒരുവിധം സുഖം കിട്ടുന്ന ക്ഷണത്തിൽതന്നെ ഈ ഹൃദയാകർഷകമായ പഠനവിഷയത്തെ തുടരണമെന്നാണ് വിചാരിക്കുന്നത്. എന്നാൽ ഈ പ്രാകൃതഗ്രന്ഥപരമ്പര ദുർല്ലഭവും,... അത്ര ദുഷ്പ്രാപമായ ഈ ഇനത്തിനു പണം ചിലവഴിക്കാൻ പ്രയാസവുമാണ്. സിലോൺസംസ്ഥാനത്തിലെ ഒരു മിസ്റ്റർ ധർമ്മപാലനെ ഞാൻ ചിക്കാഗൊ നഗരത്തിൽ വച്ചുകാണുകയും, വൈസ്രായിയുടെ രത്നവ്യാപാരിയായ കൽക്കട്ടായിലെ ഒരു മിസ്റ്റർ റായി ബഹുദൂർ ഭദ്രദാസ് എന്നയാൾ ഇദ്ദേഹത്തിനു ജൈനമതഗ്രന്ഥമഹാമണ്ഡലം സമ്മാനിച്ചു എന്നും അദ്ദേഹത്തിനെഴുതി അയച്ചാൽ അവ അയച്ചുതരുമെന്നും എന്നോടു ഗുണദോഷിക്കയും ചെയ്തു. അദ്ദേഹത്തോട് എനിക്കു യാതൊരു പരിചയവുമില്ലാതിരുന്നതിനാൽ ഞാൻ അതിനൊരുങ്ങിയില്ല. ഇത്രയധികം ദ്രവ്യവ്യയകാരിയാണെന്നുവരികിലും ആ വക പരിശുദ്ധഗ്രന്ഥങ്ങൾ എനിക്കു കിട്ടിയാൽ കൊള്ളാമെന്നുണ്ട്. എന്നാൽ ഇതു മിക്കവാറും അശക്യപൂരണമായ മറ്റൊരു മനോരാജ്യമായി കലാശിക്കുവാനാണ് എളുപ്പം.

അവിടുത്തെ മനോജ്ഞമായ സംഭാവനയ്ക്ക് അനേകായിരം വന്ദനം പറഞ്ഞുകൊള്ളുന്നു.

ഐക്യസംസ്ഥാനം
അമേരിക്ക

അങ്ങയുടെ ഉറ്റ അന്തരംഗസ്നേഹിതൻ
ഡോക്ടർ ജെ. ജെ. മെയർ. പ്രൊഫസർ,
സംസ്കൃതഡിപ്പാർട്ടുമെന്റ്
ചിക്കാഗൊ സർവകലാശാല

ഈ വിദ്വന്മാന്യനു സ്വാമികളുമായി ചുരുങ്ങിയപക്ഷം ഒരു മുപ്പതു സംവത്സരക്കാലത്തെ പരിചയമുണ്ടെന്നു തോന്നിക്കുമാറു പ്രസ്തുതലിഖിതം അത്ര സ്നേഹബഹുമാനാദരങ്ങൾ നിറഞ്ഞതാകുന്നു. സ്നേഹാദി ചിത്തവൃത്തി ഒരു മൂർത്തദ്രവ്യമല്ലാത്തതുകൊണ്ട് അതിന്റെ വളർച്ചയ്ക്ക് കാലദൈർഘ്യകലന ആവശ്യമല്ലല്ലോ. ഇദ്ദേഹം നമ്മുടെ ഭാരതഭൂമി, തത്വശാസ്ത്രം, മഹാത്മാക്കൾ മുതലായി സർവസ്വത്തേയും എത്രയധികം ആദരിക്കുന്നു എന്നു നോക്കുക. ഇതിനെല്ലാം ഇപ്പോൾ ഉൽബോധകമായി തീർന്നതു സ്വാമികളുടെ കൃതികളുടെയും മറ്റും ദർശനമാണെന്നു വരുമ്പോൾ ആ സുധാർണ്ണവം എങ്ങനെയുള്ളതെന്ന് ഊഹിക്കത്തക്കതാണല്ലോ.

സ്വാമികളുടെ ആപ്തമിത്രമായ കെ. എ. ജാനി ബി. എ. അവർകളുടെ ഒരെഴുത്ത്:-

ഭാവനഗരം

"സങ്കല്പകല്പലതിക, നീലകണ്ഠതീർത്ഥസ്വാമിചര്യ, എന്നു രണ്ടു ഗ്രന്ഥങ്ങൾ അവിടുന്നു സദയം സംഭാവനചെയ്തതിൽ തന്റെ ഹൃദയംഗമമായ വന്ദനം പറഞ്ഞു എന്നതിനെയും അവയെ സബഹുമാനം കൊണ്ടാടി എന്നതിനെയും അങ്ങെ ധരിപ്പിക്കുന്നതിനു ഞാൻ (പിതൃവ്യനാൽ) നിയുക്തനായിരിക്കുന്നു. ഈ കാർഡിനോടുകൂടി പ്രസ്തുത

ഗ്രന്ഥങ്ങളെക്കുറിച്ചുള്ള അഭിപ്രായം വിവരിക്കുന്ന വേറൊരെഴുത്ത് അദ്ദേഹം അയച്ചിട്ടുണ്ട്. അങ്ങു മുമ്പയച്ച പുസ്തകങ്ങളും കിട്ടിയെന്നു ധരിപ്പിക്കാൻ ഞാൻ ആജ്ഞാപിതനായിരിക്കുന്നു.

അവിടുത്തെ ആത്മമിത്രം,<br>
കെ. എ. ജാനി കാശിറാം ബി. എ.

റായൽ ഹാർട്ടികൾച്ചറൽ സൊസൈറ്റി സെക്രട്ടറി മിസ്റ്റർ ഡബ്ല്യൂ. വിൽക്സ്, എം. എ. യുടെ ഒരെഴുത്ത്: (തർജ്ജിമ).

വിൻസെന്റ് സ്ക്വയർ<br>
വെസ്റ്റ്മിനിസ്റ്റർ<br>
എസ്. ഡബ്ല്യൂ.

ആത്മമിത്രമേ!

ഇപ്പോൾ എനിക്കു കിട്ടിയ രണ്ടു പുസ്തകങ്ങൾക്ക് അങ്ങേയ്ക്കായി വന്ദനം പറഞ്ഞുകൊള്ളുന്നു. ഭാഷ അത്ര സുപരിചിതയായിട്ടില്ലാത്തതിനാൽ ഈയിടെ തന്നെ ഒരു മാന്യന്റെ സഹായത്തോടുകൂടി അവ വായിക്കണമെന്നു ഞാൻ വിചാരിക്കുന്നു. വീണ്ടും അങ്ങേയ്ക്കു വന്ദനം പറഞ്ഞുകൊണ്ട്–

അങ്ങെവിശ്വാസപാത്രം ഡബ്ല്യൂ. വിൽക്സ്<br>
സെക്രട്ടറി ആർ. എച്ച്. എസ്.

മദ്രാസ് ക്രിസ്ത്യൻകോളജ് മലയാളപണ്ഡതിർ കെ. എസ്. ഈശ്വരയ്യർ അവർകളുടെ കത്ത്: (തർജ്ജിമ).

ശ്രീനീലകണ്ഠയമിപൂജ്യപാദരവർകൾക്ക്

സർ,

എന്റെ മേൽവിലാസത്തിൽ അവിടുന്നു വളരെ ദയവായി അയച്ചുതന്ന വേദാന്തമാലികയും യോഗാമൃതതരംഗിണിയും നന്ദിപുരസ്സരം കൈപ്പറ്റിയിരിക്കുന്നു എന്നു താഴ്മയിൽ അറിയിച്ചുകൊള്ളുന്നു. എഴുത്തിൽ സൂചിപ്പിച്ചിരുന്നതുപോലെ "യോഗാമൃതതരംഗിണി"യുടെ ഒരു പ്രതി ഇവിടുത്തെ സംസ്കൃതപണ്ഡിതർക്കും കൊടുത്തു.

അവിടുത്തെ വിശ്വാസപാത്രം,<br>
കെ. എസ്. ഈശ്വരയ്യർ<br>
മലയാളപണ്ഡിതർ

വേദാന്തിമാലികയെന്നത് അദ്വൈതസ്തബകത്തിന്റെ നാമാന്തരമാകുന്നു.

"ഓട്ടോഹറാസ്സോവിറ്റ്സ്" എന്ന ഒരു പാശ്ചാത്യവിദ്വാൻ സ്വാമികൾക്കെഴുതുന്നത്: (തർജ്ജമ).

ആത്മമിത്രമേ!

താങ്കൾ പല കൃതികളും സദയം എനിക്കയച്ചുതന്നതിനു ഞാൻ വളരെ താഴ്മയോടെ നന്ദിപറഞ്ഞുകൊള്ളുന്നു. എന്റെ അടുത്ത പുസ്തകപട്ടികകളിൽ ഇവയെ പ്രസിദ്ധം ചെയ്തു

ലോകത്തുള്ള വിദ്വത്സമിതികളെയും വിദ്വാന്മാരെയും അറിയിക്കാം. താങ്കളുടെ പ്രസിദ്ധീകരണങ്ങളെപ്പറ്റി ക്ലിപ്തസമയങ്ങളിൽ അറിയിച്ചുതന്നാൽ കൊള്ളാമെന്നപേക്ഷിക്കുന്നു.

താങ്കളുടെ വിനീതനായ വിധേയൻ,
ഓട്ടൊഹാറാസോവിറ്റ്സ്, ലീപ്സിഗ്ഗ്

ലോകത്തിലെ ഏറ്റവും വലിയ ഒരു ഗ്രന്ഥപ്രസിദ്ധകർത്താ സ്വാമികളുടെ കൃതികളെപ്പറ്റി അപ്പോഴപ്പോൾ അറിയിക്കണമെന്നും അവയെ ഗ്രന്ഥസൂചിയിൽ ഉൾപ്പെടുത്തി പ്രചാരത്തിലാക്കാമെന്നും എഴുതിക്കാണുന്നതുകൊണ്ട് അവയുടെ ലോകോത്തരഗുണശ്രേണി സ്പഷ്ടമാകുന്നല്ലോ.

ലൂസക്ക് കമ്പനിമാനേജരുടെ ഒരെഴുത്ത്: (തർജ്ജിമ).

ഗ്രേറ്റ്‌റസ്സൽസ്ട്രീറ്റ്, ലണ്ടൻ

പ്രിയപ്പെട്ട സർ,

വളരെ ദയവോടെ അയച്ചുതന്ന ആ പുസ്തകസംഹതിക്കു ഞങ്ങൾ ഏറ്റവും നന്ദിയുള്ളവരായിരിക്കുന്നു. "ലൂസക്ക് ഓറിയന്റൽലിസ്റ്റ് ആൻഡ് ബുക്ക് റിവ്യൂ"വിന്റെ പ്രസാധകന് താങ്കളുടെ നൂതന കൃതികളിൽ ഏതെങ്കിലും ഒരു പ്രതി അയയ്ക്കുന്നപക്ഷം അതിനെ സമഗ്രമായും സൂക്ഷ്മമായും നിരൂപണം ചെയ്യുമെന്നും അറിയിച്ചുകൊള്ളുന്നു.

എന്നു താങ്കളുടെ വിശ്വാസഭാജനം,
ലൂസക്ക് ആൻഡ് കൊ.

വിജ്ഞാനസന്ദായിനിവായനശാലക്കാരുടെ ഒരു സമ്മതിപത്രം: (ഇംഗ്ലീഷിൽനിന്ന്)

കരയോഗം വിജ്ഞാനസന്ദായിനി ഗ്രന്ഥശാല

ശ്രീനീലകണ്ഠതീർത്ഥസ്വാമികൾക്ക്-

ബഹുമാന്യനായ സ്വാമിൻ!

അങ്ങു സന്തോഷപൂർവം വായനശാലയ്ക്കു സംഭാവനചെയ്ത വളരെ ഉപയോഗപ്രദവും വിലയേറിയതുമായ ഗ്രന്ഥങ്ങൾക്കുവേണ്ടി വിജ്ഞാനസന്ദായിനി വായനശാലാമെമ്പറന്മാർ ഓരോരുത്തരും അത്യന്തഭക്തിബഹുമാനത്തോടുകൂടി നന്ദിപറഞ്ഞുകൊള്ളുന്നു. ഞങ്ങൾ ഓരോരുത്തരും, അങ്ങേക്കു ദീർഘായുരാരോഗ്യാദി ഉണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുകയും അവിടുന്ന് ഇനിയും ഈ വായനശാലയ്ക്കു വേണ്ടുന്ന സഹായങ്ങൾ സൗകര്യംപോലെ ചെയ്തുതരുമെന്നു വിചാരിക്കയും ചെയ്യുന്നു.

എന്ന് അവിടുത്തെ ഹൃദയപൂർവാരാധകന്മാരും
അഭ്യുദയകാംക്ഷികളുമായ, മാനേജർ കൃഷ്ണക്കുറിപ്പ്;
സെക്രട്ടറി ജി. രാമൻപിള്ള; ഖജാൻജി ടി. ശങ്കരൻ നായർ.

ഇൻഡ്യാ ആഫീസ് ഗ്രന്ഥശാലയിലെ ഒരെഴുത്ത്: (തർജ്ജമ)

ഇൻഡ്യാ ആഫീസ് ഗ്രന്ഥശാല
എസ്. ഡബ്ല്യൂ.

"ഇൻഡ്യാ ആഫീസിലെ ലൈബ്രേറിയൻ തന്റെ പ്രേമാദരങ്ങൾ നിവേദനം ചെയ്തു കൊള്ളുന്നു. യോഗ്യതാനുസാരം വായനശാലയിൽ സ്വീകരിക്കപ്പെട്ട താഴെപ്പറയുന്ന പുസ്തകങ്ങളുടെ കരുണയോടുള്ള സംഭാവനയ്ക്കു താൻ വന്ദനം ചെയ്തുകൊള്ളുന്നു.

(1) ശ്രീനീലകണ്ഠയമിവരവിരചിതസ്തവരത്നഹാരം

(2) യോഗാമൃതതരംഗിണി

ടി ഗ്രന്ഥശാലയിൽനിന്നും കിട്ടിയ വേറൊരെഴുത്ത്: ടി

ഇൻഡ്യാ ആഫീസ് ലൈബ്രറി
വൈറ്റ് ഹാൾ എസ്. ഡബ്ല്യൂ.

"ഇൻഡ്യാ ആഫീസ് ലൈബ്രേറിയൻ പണ്ഡിതനീലകണ്ഠതീർത്ഥരവർകളെ വളരെ അഭിനന്ദിക്കുകയും അടിയിൽ വിവരിക്കുന്ന പുസ്തകങ്ങൾ സകരുണം സംഭാവന ചെയ്തതിനു യോഗ്യതാനുസാരം താൻ വളരെ വന്ദനങ്ങൾ പറകയും ചെയ്യുന്നു.-

(1) ആത്മാമൃതം, (2) സ്വാരാജ്യസർവസ്വം (3) ശ്രീകണ്ഠാമൃതാർണ്ണവം (4) സങ്കല്പ കല്പലതിക

ഭാവനഗരം "ന്യൂ ഇംഗ്ലീഷ് സ്കൂൾ ഹെഡ്മാസ്റ്റർ ഛഗണലാൽ ടി ദ്വിവേദിയുടെ ഒരു കത്തു: (തർജ്ജിമ)

പ്രിയസുഹൃത്തേ!

"ഈയിടെ സദയം അവിടുന്നയച്ചുതന്ന മറ്റു മൂന്നു പുസ്തകങ്ങൾ കിട്ടിയെന്നു സ്നേഹപൂർവമായ വന്ദനങ്ങളോടെ അറിയിച്ചുകൊള്ളട്ടെ. അവിടുത്തെ സ്നേഹിതന്മാരുടെ കൂട്ടത്തിൽ എന്നെക്കൂടി ഉൾപ്പെടുത്തിയെന്നുള്ളതിൽ എനിക്കു വാസ്തവമായ അഭിമാനത്തിനു വകയുണ്ട്. ഏറ്റവും രുച്യുല്പാദകമെന്ന് എനിക്കഭിപ്രായമുള്ള 'യോഗാമൃതതരംഗിണി' ഞാൻ ഈയിടെ വായിക്കാൻ തുടങ്ങിയിരിക്കുന്നു. മുഴുവൻ തീർന്നശേഷം, അതിനെക്കുറിച്ച് തോന്നുന്ന അഭിപ്രായത്തെയും അധ്യയനംകൊണ്ടെനിക്ക് സിദ്ധിച്ച ഗുണത്തെയും പറ്റി അവിടുത്തെ അറിയിച്ചുകൊള്ളാം...

എന്ന് അവിടുത്തെ വിശ്വാസ്യനായ
ഛഗണലാൽ ടി. ഡവെ.

പണ്ഡിതജ്യേഷ്ഠരാമശർമ്മ അവർകൾ ഇങ്ങനെ എഴുതിയിരിക്കുന്നു: (ടി)

ബോംബെ

പ്രിയമിത്രമേ!

അതികരുണയോടെ അയച്ചുതന്ന പുസ്തകങ്ങൾ മൂന്നും എനിക്കു കിട്ടി. രചന വളരെ നന്നായി തന്നെ ഇരിക്കുന്നു എന്നു പറവാൻ ഞാൻ ഒരുക്കമാണ്. എന്നാൽ ഗ്രന്ഥകർത്താ

വിനെക്കുറിച്ചു കൂടുതൽ വിവരം - അതായത് അദ്ദേഹം ഇപ്പോൾ ജീവിച്ചിരിക്കുന്നുണ്ടോ എന്നും എവിടെ ആയിരിക്കാമെന്നും അദ്ദേഹത്തിന്റെ പരിശ്രമം എന്തെന്നും മറ്റും അറിയിച്ചുതന്നാൽ കൊള്ളാമെന്നപേക്ഷ.

എന്നു വിശ്വാസപാത്രം,
പണ്ഡിതജ്യേഷ്ഠരാമമുകുന്ദജി

ഈ എഴുത്ത് സ്വാമികളുടെ ഒരു ശിഷ്യന്റെപേർക്കു വന്നതാണ്.

'ഭാരതധർമ്മ'പത്രാധിപർ സ്വാമികൾക്കു നേരിട്ടയച്ച ഒരു കത്ത്: (തർജ്ജമ-സംസ്കൃതത്തിൽനിന്ന്)

'ശ്രീശങ്കരൻ ശരണം'

ബോംബെ

"പ്രേമാദരപുരസ്സരം വന്ദനം പറഞ്ഞുകൊള്ളുന്നു. അവിടുന്നു കൃപചെയ്തുപുസ്തകമയച്ചുതന്നതിൽ ഞാൻ അതിയായ കൃതജ്ഞതാഭാരം വഹിക്കുന്നു... പുസ്തകങ്ങളെക്കുറിച്ചെനിക്കുള്ള അഭിപ്രായം ഭാരതധർമ്മപത്രദ്വാരാ പ്രസിദ്ധമാക്കി ആയത് അടുത്ത അവസരത്തിൽ അവിടുത്തെ സന്നിധിയിൽ അയക്കുന്നതായിരിക്കും.

ശങ്കരദാജീശാസ്ത്രീപദേ

പേടലാദ് സർക്കാർ വ്യാകരണശാലാധ്യാപകന്റെ ഒരു കത്ത്: (സംസ്കൃതത്തിൽനിന്ന്)

പേടലാദ് സർക്കാർ വ്യാകരണപാഠശാല

പരമപ്രേമാസ്പദനായ മഹാശയാ!

"പുസ്തകങ്ങളുമതോടെയയച്ചാക്കത്തുമെത്തി വിവരങ്ങളറിഞ്ഞു;

അത്രവാൾവൊരുബുധാളിവിലാസം ചേർത്തയപ്പിതു നമസ്ക്രിയയോടേ."

...ഇജ്ജനത്തെ പത്രദ്വാരാ അനുഗ്രഹിക്കണമെന്നു പ്രാർത്ഥിച്ചുകൊണ്ടു വിരമിക്കുന്നു. ശുഭം.

എന്ന് അവിടുത്തെ കൃപാകാംക്ഷി ഹരിശങ്കരാത്മജദേവശങ്കരശാസ്ത്രി.

വ്യാകരണശാലാപ്രധാനാധ്യാപകൻ.

കെ. ശങ്കരപ്പിള്ള ബി. എ. അവർകളുടെ ഒരനുമോദനലേഖനം:

കണ്ണമംഗലം
86 മേടം 14

"...പരമപിള്ള അവർകൾവശം ഈയിടെ അവിടുന്നു സദയം അയച്ചുതന്ന 'സങ്കല്പകല്പലതിക'യെന്നും 'സ്വരാജ്യസർവസ്വ'മെന്നുള്ള അവിടുത്തെ രണ്ടു കൃതികളെയും ഞാൻ ഭക്തിപൂർവം കൈപ്പറ്റിയിരിക്കുന്നു. ജോലിത്തിരക്കില്ലാത്ത സമയങ്ങളിൽ ഇതു രണ്ടും ഞാൻ മനസ്സിരുത്തി വായിച്ചുവരുന്നുണ്ടെങ്കിലും തൽപ്രമേയത്തിലും സംസ്കൃതഭാഷയിലും എനിക്കുള്ള സാധകക്കുറവുകൊണ്ട് ഇവയിലുള്ള സാരതത്വങ്ങളെ അനാ

യാസേന സമ്പൂർണ്ണമായി ഗ്രഹിക്കുന്നതിനു സാധിക്കാഴികയാൽ ഇനിയും അടുത്ത ഒര വസരത്തിൽ വിദ്വാന്മാരായ എന്റെ ചില സ്നേഹിതന്മാരോടൊരുമിച്ച് ഈ രണ്ടു പദ്യഗ്ര ന്ഥങ്ങളെയും വഴിയാംവണ്ണം ആസ്വദിക്കണമെന്നു ഞാൻ നിശ്ചയിച്ചിരിക്കയാണ്. അവി ടുന്നു യഥാസൗകര്യം അയച്ചുതരുന്ന ഇത്തരം കൃതികളെ അനുഗ്രഹത്വേന സ്വീകരിക്കു മെന്ന് അസ്മാദൃശന്മാർ പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

ഇപ്പോൾ പുനർജ്ജീവിച്ചുവരുന്നു 'തത്വാന്വേഷിണി', എന്ന മാസികയെ അന്വർത്ഥയാ ക്കുന്നതിനു മതതത്വപ്രകാശകങ്ങളായ ലേഖനങ്ങളിൽ ഓരോന്നെങ്കിലും ഓരോ ലക്ക ങ്ങളിലും അവശ്യം ഉണ്ടായിരിക്കേണ്ടതെന്നു തൽപ്രവർത്തകന്മാർ ആഗ്രഹിക്കുന്നതി നാൽ ആ വിഷയത്തിൽ നൈപുണ്യം സിദ്ധിച്ചിട്ടുള്ള യുഷ്മാദൃശന്മാരായ മഹാശയന്മാ രോടു ഞാൻ മുഖാന്തരം തൽകൃത്യനിർവഹണം അപേക്ഷിക്കപ്പെടുന്നത് അനുചിതമെ ന്നവിടുത്തേയ്ക്ക് ഒന്നുകൊണ്ടും തോന്നുവാൻ തരമില്ലെന്നുള്ള സ്നേഹവിശ്വാസത്താൽ അവിടുത്തെ സൗകര്യംപോലെയുള്ള സദുപദേശലേഖനങ്ങളാൽ ഈ മാസിക വഴിയാം വണ്ണം അലങ്കരിക്കപ്പെട്ടുകാണണമെന്ന ആഗ്രഹത്തെ ഇവിടെ സധൈര്യം അങ്ങോട്ടറി യിച്ചുകൊള്ളുന്നു. ഹൃദയാഹ്ളാദകരമായ അവിടുത്തെ മറുപടിയെ സകൗതുകം പ്രതീ ക്ഷിച്ചുകൊണ്ടു തല്ക്കാലം വിരമിക്കുന്നു."

എന്നു വിധേയൻ, കെ. ശങ്കരപ്പിള്ള ബി. എ. (ഒപ്പ്)

ഈ അപേക്ഷപ്രകാരം 'പ്രേതകൃത്യം' എന്ന ലേഖനം അയച്ചിരുന്നതായി പൂർവ സന്ദർഭംകൊണ്ടു മനസ്സിലാകുന്നല്ലോ. കൂടാതെ, ശിഷ്യാഗ്രണിയായ ഗോവിന്ദസ്ഥാനേ ശ്വരനെക്കൊണ്ടു ചില ഉപന്യാസങ്ങൾ അയപ്പിച്ചിട്ടുള്ളതായി ആ മാസിക അറിയപ്പെടു ത്തുന്നു.

പ്രസിദ്ധ സാഹിത്യകലാകുശലനായ പി. കെ. നാരായണപിള്ള അവർകൾ ബി. എ; ബി. എൽ. സ്വാമികളുടെ കൃതികളെക്കുറിച്ചെഴുതിയിരുന്ന അഭിപ്രായം:

"...അടുത്തകാലത്ത്, അദ്ദേഹത്താൽ വിരചിതമായ 'ശ്രീകണ്ഠാമൃതലഹരി', 'യോഗാ മൃതതരംഗിണി', 'സ്വാരാജ്യസർവസ്വം' എന്നു മൂന്നു കൃതികൾ, കരുണാപുരസ്സരം അയ ച്ചുതന്നതും ഞാൻ വായിച്ചുനോക്കിയിട്ടുണ്ട്. ഇവയിൽ പ്രസ്ഫുരിക്കുന്ന ശബ്ദശാസ്ത്ര വൈദുഷ്യവും പദപ്രയോഗവൈദഗ്ദ്ധ്യവും അധ്യാത്മശാസ്ത്രനിഷ്ഠയും ഗ്രന്ഥകാരൻ അസാമാന്യനാണെന്നു വിശദീകരിക്കുന്നു. ..... ആത്മജ്ഞാനസരണിയിൽ സഞ്ചരിച്ചു കൊണ്ടിരിക്കുന്ന ഇദ്ദേഹം മന്ദഭാഗ്യന്മാരായ സഹോദരജനങ്ങളുടെ അഭ്യുദയത്തിനു ചെയ്യുന്ന ശ്രമം നിസ്തർക്കമായി സ്തുത്യർഹമാകുന്നു. സാമുദായികമായും മാനസിക മായും നമ്മുടെ ജനസമുദായത്തിന് ഉദയമുണ്ടാകുവാൻ അദ്ദേഹം പ്രസിദ്ധപ്പെടുത്തിയി ട്ടുള്ള കൃതികളിൽ പ്രതിവാക്യം വിളങ്ങുന്ന പാണ്ഡിത്യമുദ്ര ആർക്കും സുഗ്രഹമാകുന്നു...."

സ്വാമികളുടെ പ്രിയശിഷ്യനായ എം. ആർ. ശർമ്മ അവർകൾക്കു കിട്ടിയ ഒരെഴുത്തിന്റെ ഇംഗ്ലീഷിൽനിന്നുമുള്ള ഭാഷാന്തരം:-

ഭാവനഗരം

പ്രിയപ്പെട്ട ശർമ്മ!

ജൂലൈ 23-ാംതീയതി നിങ്ങൾ അയച്ച എഴുത്തു കിട്ടി. അതു വായിക്കുന്നതിനു ഞാൻ ഉത്സുകനാകുന്നു. ബോംബെ മേൽവിലാസത്തിൽ അയച്ചിരുന്ന ആറു പുസ്തകങ്ങൾ

അടങ്ങിയ ബങ്കി എനിക്കു കിട്ടി. അതിന്റെ സ്വീക്രിയയെ സംബന്ധിച്ച് ഉടൻതന്നെ ഞാൻ ഒരു കാർഡയച്ചിരുന്നു. എന്നാൽ അതു നിങ്ങൾക്കു കിട്ടിക്കാണുകയില്ലെന്നു ഞാൻ വിചാരിക്കുന്നു. എന്റെ പിതൃവ്യനായ പണ്ഡിതമൂർദ്ധന്യജാനീജിക്കു നമ്മുടെ മഹാമഹിമശ്രീ സ്വാമിസന്നിധിയിൽനിന്നും അയച്ചിരുന്ന ഹൃദയാവർജ്ജകവും ആനന്ദദായകവുമായ എഴുത്തു ഞാൻ വായിച്ചു. ഞാൻ ബോംബെ സർവകലാശാലയിൽനിന്ന് എന്റെ ഡിഗ്രിബിരുദം വാങ്ങിയശേഷം ഇവിടെ വന്നു ചേർന്നിരിക്കുന്നു. എന്റെ സപ്രശ്രയപ്രണാമങ്ങൾ പണ്ഡിതനും പൂജ്യനുമായ നമ്മുടെ ശ്രീമൽ സ്വാമിസകാശത്തിൽ നിവേദിക്കണം.

എന്നു നിങ്ങളുടെ വിനീതനായ വിശ്വാസ്യൻ,<br>
കെ. എ. ജാനി ബി. എ.

പരേതനായ മഹാമഹോപാധ്യായ പണ്ഡിതദുർഗ്ഗാപ്രസാദരുടെ പുത്രനും ജൈപ്പൂർ രാജകീയസംസ്കൃതമഹാപാഠശാലാധ്യാപകനുമായ പണ്ഡിതകേദാരനാഥൻ അവർകളുടെ ഒരെഴുത്ത്: (സംസ്കൃതത്തിൽനിന്ന്)

സംഘീരഥ്യാ<br>
ജയപുരം

ശ്രീ

ശ്രീമന്മഹാമാന്യരേ!

“കരുണാപുരസ്സരം അയച്ചുതന്ന പുസ്തകങ്ങൾ മൂന്നും കിട്ടിയതിൽ ഞാൻ ആനന്ദഭരിതനായിരിക്കുന്നു. ....തുടരുന്ന എഴുത്തിൽ കൂടുതൽ വിവരം  കാണാം.

എന്ന് അങ്ങയുടെ കേദാരനാഥൻ

ഈ എഴുത്തു സ്വാമികളുടെ പ്രിയശിഷ്യനായ ബ്രഹ്മാനുഭൂതിപേർക്കു വന്നിട്ടുള്ളതാണ്.

ഇങ്ങനെ സ്വാമികളുടെ വിജയപ്രശസ്തിരൂപമായി ലംബമാനമായിരിക്കുന്ന ലേഖമാലിക എന്റെ നിരൂപണവ്യാമർദ്ദനം  കൂടാതെതന്നെ പരിമളഗുണധോരണി പ്രസരിപ്പിക്കുന്നുണ്ട്. അതല്ല; ഇനി കുറഞ്ഞോന്നു വിമർശിക്കാമെന്നുവയ്ക്കുന്ന പക്ഷവും ലേഖകന്മാരായ മഹാന്മാരുടെ അഭിപ്രായങ്ങളെ യഥായഥമറിഞ്ഞൊ കവിഞ്ഞൊ ഒന്നുംതന്നെ എഴുതാൻ എനിക്കു ശക്തിയില്ല. എന്നാൽ, നിരൂപണപരമായല്ലെങ്കിലും ഏതാണ്ടതിനോടടുത്തു നാലു വാക്കു പറയേണ്ടതായും ഇരിക്കുന്നു. സ്വാമികളുടെ ഗ്രന്ഥങ്ങൾ അഭിപ്രായത്തിനയച്ചുകൊടുത്തതിന്റെ ഫലമായിട്ടല്ല മേൽപ്രസ്താവിച്ച എഴുത്തുകൾ ഒന്നുംതന്നെ കിട്ടിയിട്ടുള്ളത്. പാരിതോഷികമായി പല പണ്ഡിതന്മാർക്കും ഓരോരോ അവസരങ്ങളിൽ കൃതികൾ സംഭാവന ചെയ്തിരുന്നതു വായിച്ചുനോക്കി ചിലർ, അവരവർക്കുതോന്നിയ അഭിപ്രായങ്ങളെ സ്വയം അറിയിച്ചു എന്നേയുള്ളൂ. ധനവാന്മാരും ഗുണഗ്രാഹികളുമായ ശിഷ്യന്മാരും ആശ്രിതന്മാരും അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ള (സ്വാമികളുടെ) 18 ജാതി ഗ്രന്ഥങ്ങളിൽ ഉദ്ദേശം പതിനായിരം പ്രതികൾ സ്വാമികളും ആജ്ഞാനുസാരം അന്തേവാസികളും ഈവിധം ലോകമെങ്ങും അധിവസിക്കുന്ന പണ്ഡിതന്മാർക്കു സമ്മാനിച്ചിട്ടുണ്ട്. ലോഭംനിമിത്തം ചിലർ ചെയ്യുംപോലെ പുസ്തകങ്ങൾ സൂക്ഷിച്ചുവച്ചിരുന്നു വാൽമൂട്ടകൾക്കാഹാരമാക്കാനയയ്ക്കുന്നതു വളരെ കഷ്ടമെന്നും, ബാല്യത്തിലും വാചനയോഗ്യമായിരുന്ന വാമനാവതാരം തുള്ളൽകൃതി സ്വാമികളുടെ ഭവനത്തിലിരു

ന്നത് ഏകദേശമെല്ലാം കീറിയെടുത്തു ഭസ്മം പൊതിയുന്നതിനും 'കപ്പൽ ഒഴുക്കുന്ന തിനും' മറ്റും ഉപയോഗിച്ച അനുഭവസ്ഥിതി നോക്കുമ്പോൾ ഭൂരിഭാഗം ജനത്തിനും നാമ ഗ്രഹണം കൂടി ദുശ്ശകമായ ഈദൃശകൃതികൾ ആ ദശ അനുഭവിക്കാൻ വളരെ എളുപ്പമാ കയാൽ അതു വരാതെ ഇരിക്കണമെന്നും സ്വാമികൾക്കു ബലമായ അഭിപ്രായമുണ്ടായി രുന്നു. ഇങ്ങനെ അയച്ച ഗ്രന്ഥങ്ങൾ സ്വീകരിച്ചുകൊണ്ടു കണ്ണടച്ചുകളഞ്ഞവരുടെ സംഖ്യ യാണ് മുമ്പിട്ടു നില്ക്കുന്നത്. അഭിപ്രായത്തിനായി മാൻസ്ക്രിപ്റ്റ്സ് (കയ്യെഴുത്തു) പ്രതി കൾ അയച്ചുകൊടുത്തിട്ടുപോലും ഈ നയം വിധേയമെന്നു കരുതി അനങ്ങാതിരുന്ന വരെ ഓർക്കുമ്പോൾ ഇതിലെന്താണത്ഭുതപ്പെടാനുള്ളത്. ഈ സംഗതി മുമ്പു വിവരി ക്കേണ്ടിയിരുന്നു എന്നു തോന്നാം. എന്നാൽ ഏതു കൃതി ആർക്കയച്ചുകൊടുത്തു എന്നു കൃത്യമായറിവാൻ നിവൃത്തിയില്ലാതിരുന്നതുകൊണ്ടു പുസ്തകനിരൂപണഘട്ടത്തിൽ പറ യാതെ ഇവിടെ ആകാമെന്നുവച്ചതാണ്. ഏതോ ഒരു പുസ്തകം നേരിട്ടു ജീവാനന്ദവിദ്യാ സാഗരന് അയച്ചു കൊടുത്തതിൽ "I have no mind to Publish this" എന്നുമാത്രം പറഞ്ഞു മടക്കി അയച്ചു. ഇതിന്റെ അർത്ഥമെന്തൊ? സ്വാമികളുടെ കൃതികൾ സർവോത്തമമെന്ന് ഇദ്ദേഹത്തെക്കാൾ വലിയ പണ്ഡിതന്മാർപോലും സമ്മതിച്ചിട്ടുള്ളതായി നാം കണ്ടുക ഴിഞ്ഞല്ലോ. ഏതൊ ഒരു പ്രതി മഹിമശ്രീ കേരളവർമ്മ സി. എസ്. ഐ. ക്ക് ഒരാൾ മുഖേന അയച്ചതിൽ നോക്കാൻ സൗകര്യമില്ലെന്നു പറഞ്ഞതായി അറിയുന്നു. എങ്കിലും ഇദ്ദേഹം മറ്റു പണ്ഡിതന്മാരെപ്പോലെയല്ലാതെ ഒരു യഥാർത്ഥമാന്യനാണെന്നു പല സംഗ തികൾകൊണ്ടും ഊഹിക്കാം. കവികളേയും മറ്റും ഇച്ഛാഭംഗപ്പെടുത്തുന്ന ഒരു ജാതി പണ്ഡിതസമ്പ്രദായം ഇദ്ദേഹത്തിനില്ലെന്നു കേരളത്തിലെ ഗ്രന്ഥകാരന്മാരോട് അവി ടുന്നു പെരുമാറിയിട്ടുള്ളതിൽനിന്ന് അറിയാം. കേരളത്തിൽ മറ്റാർക്കുമില്ലാത്ത ഒരു പദവി ഇദ്ദേഹത്തിനു ലഭിച്ചതും ഈദൃശഗുണങ്ങൾമൂലമാണ്. സൗകര്യമില്ലെന്നു പറഞ്ഞതു ഹൃദ യവഞ്ചനയെന്നു വിചാരിക്കാൻ തരമില്ല. ഉള്ളിലുള്ളതു തുറന്നു പറകയും എഴുതുകയും ചെയ്യുന്ന ഒരു യഥാർത്ഥവക്താവാണ് ഈ മഹാനെന്നു മുമ്പുദ്ധരിച്ച (യോഗരഹസ്യകൗ മുദിയെക്കുറിച്ചുള്ള) എഴുത്തുകൊണ്ടു വെളിവാകുന്നു.

രാജശ്രീ ഗോദവർമ്മ (ഭട്ടൻ) രാജാ അവർകൾക്കും, രാമവർമ്മ (കുഞ്ഞിക്കുട്ടൻ) രാജാ അവർകൾക്കും പുന്നശ്ശേരി വിദ്വാൻ നമ്പി അവർകൾക്കും ഓരോ ഖണ്ഡകൃതികൾ പരീ ക്ഷാർത്ഥം അയച്ചിരുന്നു. പ്രൊഫസർ രാജരാജവർമ്മ അവർകൾക്ക് ഒരു പുസ്തകം (അദ്വൈതപാരിജാതമെന്നു തോന്നുന്നു) എഡ്യുക്കേഷൻ സെക്രട്ടറിയായിരുന്ന മിസ്റ്റർ അയ്യപ്പൻപിള്ള ബി. എ. മുഖാന്തരം അയച്ചതു തിരിയെ ചോദിച്ചപ്പോൾ കൃതി കിട്ടിയാൽ ഉടൻ പരിശോധിച്ചു കൊടുക്കാമെന്നായി. വീണ്ടും ഒരു പുസ്തകം അയച്ചുകൊടുത്തു. അതിനും ഫലം ടി തന്നെ. ഇദ്ദേഹവും മുമ്പുപറഞ്ഞ വിദ്വാന്മാരും, പല എഴുത്തുകൾ അയച്ചിട്ടും, മറുപടി പറകയോ കൃതികൾ മടക്കി അയയ്ക്കയോ ചെയ്തിട്ടില്ല. ഇതിൽ നമ്പി അവർകൾക്കയച്ച കൃതി താണതരമാകയാൽ അദ്ദേഹം നോക്കേണ്ട ആവശ്യമി ല്ലെന്നുവച്ചായിരിക്കാം മൗനം ദീക്ഷിച്ചത്. മറ്റുള്ളവർക്കെല്ലാം അയച്ച കൃതികൾ സാർവ മാന്യമായ നിലയിൽ പ്രസിദ്ധങ്ങളാണെന്നു മേൽ ഉദാഹരിച്ച എഴുത്തുകളിൽനിന്നു മന സ്സിലാകുന്നല്ലോ. അന്യർ ഗ്രന്ഥം വായിക്കാതിരിക്കാനായി ഒരേ ഗ്രന്ഥത്തിൽപോലും മറ്റാളുകളുടെപക്കൽ കാണുന്ന പ്രതികൾ വാങ്ങിവയ്ക്കുന്ന ഒരു ഭട്ടതിരിപ്പാടിനെ കേട്ടി ട്ടുണ്ട്. ഇവർക്ക് ആ തരം അല്പബുദ്ധിയുണ്ടായി എന്ന് ആരു പറയും. മറുപടി അയ യ്ക്കാത്തതും കൃതി തിരിയെ കൊടുക്കാത്തതും ഇപ്പോഴത്തെ മര്യാദയ്ക്കിണങ്ങിയത ല്ലെന്ന് അറിയുന്നവർപോലും ഈ സമ്പ്രദായം സ്വീകരിച്ചതെന്തൊ? "ഇവരുടെ അഭി പ്രായം നമുക്കെന്തിന്" എന്നു പരമഗുരുപാദർ ഒരിക്കൽ പ്രസംഗവശാൽ അരുൾചെയ്തു.

അതിനുശേഷം ഏതാദൃശമനോവൃത്തി സ്വാമികൾക്കുണ്ടായില്ല. പുറമെ, കുറെനാൾ കഴിഞ്ഞപ്പോൾ തന്റെ വിദ്വൽപ്രതിഷ്ഠയ്ക്ക് ഇവരുടെ സർട്ടിഫിക്കറ്റുകൾ ആധാരമായി ത്തീരാഞ്ഞതു നന്നായി എന്നു സ്വാമികൾക്കു തോന്നാതിരുന്നില്ല.

ആരെങ്കിലും വല്ലതുമൊന്നെഴുതി അയച്ചതുകൊണ്ടു മാത്രം കൃതിക്കോ, തൽക്കർത്താ വിനോ വലിയ മേന്മ കിട്ടിയെന്നുവരുന്നതല്ല. എന്നാൽ സ്വാമികളുടെ ആശയവിശേഷ ങ്ങളും ശാസ്ത്രീയമായ പാണ്ഡിത്യമഹിമാവും ആകല്പകാലം നിലനില്ക്കത്തവിധ ത്തിൽ അദ്ദേഹത്തിന്റെ കൃതികൾ ലോകത്തിലെ വലിയ വലിയ ഗ്രന്ഥശാലകളിൽ നിധി നിർവിശേഷം സൂക്ഷിച്ചിരിക്കുന്നു എന്നുള്ളതു തൽകർത്താവിന് അനശ്വരകീർത്തികാ യനിദാനവും ജീവാതുവും, ശ്രദ്ധാലുക്കൾക്ക് ഉപകാരപ്രദവും ആകുന്നു. കൂടാതെ, അവി തഥതത്വപ്രതിപാദനരൂപമായ കവനമാഹാത്മ്യം ഒന്നിനാൽ മാത്രം വിദേശീയരെപ്പോലും പരമാനന്ദപയഃപയോധിനിമഗ്നരാക്കി ചെയ്തിട്ടു യശഃശരീരികളായി ഇന്നും ജീവദ്ദശയിൽ വർത്തിക്കുന്ന വ്യാസവസിഷ്ഠാദികളെ സൃഷ്ടിച്ച ഭാരതമാതാവിങ്കൽ താദൃശസുധീമ ണികളെ ഉല്പാദിപ്പിക്കാനുള്ള ശക്തി ഈ കാലത്തും അപക്ഷയിക്കാതെ ഊർജ്ജസ്വല മാംവണ്ണം സ്ഥിതിചെയ്യുന്നു എന്നു സ്വാമികളുടെ കൃതികൾ പാശ്ചാത്യാദിഭൂഖണ്ഡങ്ങ ളിൽ ഭേരീദ്ധ്വാനം മുഴക്കുന്നത് ഏതൊരു ഹിന്ദുവിന്റെ ശ്രവണപുടങ്ങൾക്കാണു പീയൂഷ വർഷമാകാത്തത്? സ്വാമികളെപ്പോലുള്ള മഹാത്മാക്കളുടെ, അതെ, അനശ്വരമായ ആത്മ തത്വത്തെ ആരാഞ്ഞറിഞ്ഞ അതിമാനുഷന്മാരുടെ, നിരീക്ഷണശക്തിവികാസങ്ങൾ ഗ്രന്ഥാ ന്തർഭൂതമായി പ്രശോഭിക്കുന്നു എന്നു ഏകസംഗതിയെ ആസ്പദമാക്കിയല്ലാതെ മറ്റെ ന്തുകാരണത്താലാണ് ഭാരതഖണ്ഡം അഥവാ ഭാരതീയർ ഇപ്പോൾ പാരദേശികരുടെ ബഹുമാനാദരങ്ങൾക്കു പാത്രീഭവിച്ചിരിക്കുന്നത്? അനർഘതത്വരത്നങ്ങളുടെ നിഗുംഫ നസൂത്രങ്ങളാകുന്ന ഈദൃശവിശിഷ്ടഗ്രന്ഥങ്ങൾകൂടി പൗരസ്ത്യർക്കില്ലായിരുന്നു എങ്കിൽ ഭൗതികാഭിവൃദ്ധിയുടെ അധിത്യകാസ്ഥാനത്തുനിന്നു നർത്തനം ചെയ്യുന്ന പാശ്ചാത്യന്മാരും മറ്റും ആ വിഷയത്തിൽ അധോഭുവനസ്ഥന്മാരായ നമ്മെ എത്രമാത്രം നിസ്സാരന്മാരെന്നു പരിഗണിക്കുമായിരുന്നു? ഭൗതികാഭിവൃദ്ധിയാകുന്ന സൗധത്തിന്റെ അവസ്ഥാനത്തിന് അവ കാശം – ഇടം – കൊടുത്തുകൊണ്ടു സർവാധാരമായി ഏതൊരു സദ്വസ്തുശോഭിക്കുന്നോ അതിനെ ആദ്യമായി സാക്ഷാൽകരിച്ചവർ നമ്മുടെ പൂർവികന്മാരാണെന്നു മനസ്സിലായ പ്പോൾ ആ സംഗതിയിൽ ശൈശവാവസ്ഥ കഴിഞ്ഞിട്ടില്ലാത്ത ഇതരന്മാർ നമ്മെ ഒരു മാഹാത്മ്യമേറിയ വർഗ്ഗക്കാരുടെ നിലയിൽ മാനിക്കാൻ തുടങ്ങി. എന്നാൽ, ഇപ്പോൾ “പുസ്തകസ്ഥാപിതാവിദ്യാ” എന്നു പറഞ്ഞമാതിരി വിട്ടിരിക്കുന്നു എന്നല്ലാതെ നമ്മളിൽ അധികംപേരും അതിന്റെ പ്രായോഗികമായ പരിശ്രമത്തിൽ വൈമുഖ്യം ഭാവിക്കുന്നവരാ യിട്ടാണ് കാണപ്പെടുന്നത്. സ്വാമികളെപ്പോലെ അപൂർവം ചിലരെങ്കിലും ഈ മാർഗ്ഗത്തിൽ ഗാഢമായി പ്രവർത്തിച്ചു സമ്പ്രദായനാശം സംഭവിക്കാതെ സൂക്ഷിക്കുന്നതു ശേഷിച്ച വർക്ക് ഒരനുഗ്രഹമെന്നേ പറഞ്ഞുകൂടൂ. അഭ്യാസംകൊണ്ടു പ്രായോഗികമായും ഗ്രന്ഥ നിർമ്മിതികൊണ്ടു പ്രാമാണികമായും ആത്മവിദ്യയുടെ സ്ഥായിയായ നിലനില്പിനു യത്നിച്ചിരുന്ന വ്യാസാദിമഹർഷിശ്രേഷ്ഠന്മാരുടെയോ ശങ്കരഭഗവത്പാദാദ്യാചാര്യന്മാ രുടേയൊ സ്വാമിവിവേകാനന്ദൻ തുടങ്ങിയ സന്യാസികളുടേയോ സ്ഥാനത്തോടു സർവഥാ സാമ്യമുള്ള ഒരു പദവിയാണ് നമ്മുടെ സ്വാമികൾക്കും സിദ്ധിച്ചിരിക്കുന്നതെന്ന് ഇതു വരെ വിവരിച്ച ചരിത്രഭാഗങ്ങൾകൊണ്ടു ഗ്രഹിക്കാൻ കഴിയുന്നതാണല്ലോ. ഉച്ചസ്ഥാ നാപ്തി തുടങ്ങിയ ക്ഷുദ്രഫലങ്ങളെ ഉദ്ദേശിച്ചു നിവൃത്തകാമന്മാരായ മഹാപുരുഷന്മാർ ഒരു കർമ്മവും അനുഷ്ഠിക്കയില്ലെങ്കിലും ഗ്രന്ഥപ്രകാശനം, പ്രാദേശനം ഇവ വിദൂരദേശ ങ്ങളിൽ പ്രചരിക്കുന്ന ഹിന്ദുമതയശോവിശേഷത്തിന് ഒരു ഉത്തേജകമായി തീർന്നിരിക്ക

യാൽ 'കൂപഖാനക' ന്യായേന വന്നുചേർന്ന പ്രഥാപരിമളം സ്വാമികളുടെ പ്രവൃത്യുന്മുഖമായ വൃത്തിപ്രവാഹത്തിന്റെ അവാന്തരപ്രയോജനമെന്നവിധം സർവത്ര വ്യാപിച്ചിരിക്കുന്നു. ഇതു തന്നാട്ടുകാർക്കഭിമാനഹേതുകമാണെന്ന് അഭിപ്രായപ്പെടുന്നതിൽ ശങ്കിക്കേണ്ട ആവശ്യമില്ല തന്നെ. ഈ സ്ഥിതിക്കു ചിലർ സ്വാമികളുടെ കൃതികൾ പരിശോധിച്ചു സർട്ടിഫിക്കേറ്റു നൽകാഞ്ഞു എന്നുള്ള സംഗതി ഇപ്പോൾ ഒരു ന്യൂനതയോ അവഹേളനയോ ആയി വിചാരിക്കാനില്ല.

ഏവംവിധങ്ങളായ കാര്യങ്ങൾകൊണ്ടു ഭുവനവിതതകീർത്തിയായിരുന്നരുളുന്ന സ്വാമികളുടെ മഹിമാനുഭാവാദികളെ അധികരിച്ചു ശിഷ്യരിൽ ചിലരും മറ്റുമഹാന്മാരും പ്രശസ്തിരൂപമായ ഗദ്യപദ്യങ്ങൾ എഴുതിയിട്ടുണ്ട്. അവയിൽ ചിലതിവിടെ ഉദ്ധരിക്കുന്നു.

സദ്ഗുരുസർവസ്വമെന്ന പരമഗുരുപാദചരിത്രത്തിൽനിന്നും:

"അന്യാദൃഗ്ഗഹനതമാർത്ഥയുക്തിവാദ-
പ്രസ്താവഃശ്രുതിശതമൂർദ്ധതത്വവേദീ;
വേദാംഗപ്രകരമഹാർണ്ണവാവഗാഹാ-
ദ്വ്യാമോഹൈർവിരഹിതശേമുഷീവികാസഃ 1

സച്ചേതോഹരമകരന്ദസാന്ദ്രധാരാ-
സൗന്ദര്യപ്രതിഭടവാഗ്വിലാസപൂരഃ;
കാരുണ്യാമൃതരസികഃ സദാത്മസംവി-
ത്സ്വാരസ്യോ വിവിധമഹാപ്രബന്ധകർത്താ. 2

യോഗീന്ദ്രോ വിലസതി നീലകണ്ഠതീർത്ഥ-
സ്വാമ്യാത്മാശ്രമ ഇതി യോഗനാമധേയഃ;
അസ്യാന്തേവസദൃഷ്ടിപുംഗവേഷു ധന്യഃ
ശ്രീസീരദ്ധ്വജ ഇവ യജ്ഞവല്കസൂനോഃ." 3

ഇതിൽ "ശ്രീസീരദ്ധ്വജ ഇവ" എന്ന ഉപമാനംകൊണ്ട് എല്ലാം സ്പഷ്ടീഭവിച്ചിരിക്കുന്ന സ്ഥിതിക്കു മറ്റു വ്യാഖ്യാനം അനപേക്ഷമത്രെ.

സുബ്രഹ്മണ്യദാസർ എന്നു വിളിച്ചുവരുന്ന സി. കെ. കൊച്ചുകുഞ്ഞുപിള്ള ആശാൻ ശ്രീപാദസന്നിധിയിൽ സമർപ്പിച്ച ശ്ലോകം:-

"ശ്രീമച്ഛ്രീനീലകണ്ഠാഹ്വയഗുരുരമലഃ സന്തതാനന്ദസാന്ദ്രഃ
സോമപ്രോത്ഭാസിമൗലിപ്രണതിപരജനസ്നിഗ്ദ്ധനിശ്ച-
(ഞ്ചലാത്മ;
കാമഘ്നഃ സർവവിദ്യാധരനികരസമാരാധിതഃ സംയമീഡ്യ-
സ്വാമീ ജീയാദദഭ്രാനഘഗുണവസതിർഭൂതിഭൂഷഃ സുവേഷഃ."

കരുനാഗപ്പള്ളി തഹസീൽദാരും 1-ാംക്ലാസ്സ് മജിസ്ട്രേറ്റും ആയിരുന്ന മിസ്റ്റർ കെ. പപ്പുപിള്ള ബി. എ. ഇങ്ങനെ എഴുതിയിരിക്കുന്നു:

"പണ്ഡിതപദാങ്കാത്യാശ്രമി നീലകണ്ഠതീർത്ഥസ്വാമികൾ എഴുതിയ ആചാരപദ്ധതി ശ്രവിച്ചതിൽ എനിക്കു വളരെ സന്തോഷമുണ്ട്. സാമുദായികപ്രമേയങ്ങൾ സത്യാന്വേഷികളുടെ ഗൗരവയുക്തമായ ശ്രദ്ധയെ പ്രവർത്തിപ്പിച്ചുവരുന്ന ഈ പ്രധാനസന്ദർഭത്തിൽ പ്രസ്തുതപുസ്തകത്തിന്റെ ആവിർ ഭാവം ഏറ്റവും ആദരണീയമാണ്. ......... ഈ ഗ്രന്ഥത്തെ

സാമുദായികപ്രമേയങ്ങളുടെ പഠനത്തിൽ താല്പര്യമുള്ള എല്ലാവർക്കും സ്വീകാര്യമാക്കുന്നതിൽ സ്വാമികൾ എല്ലാവിധത്തിലും പ്രയത്നിച്ചിട്ടുണ്ട്........"

നാരായണദേശികൻ എന്ന ശിഷ്യാഗ്ര്യൻ സമർപ്പിച്ച പ്രശസ്തിശ്ലോകം.

"ശ്രീമദ്ഭട്ടാരനാമാങ്കിതഗുരുകരുണാ-
    ദോഹനജ്ഞാനയോഗാ-
രൂഢഃശ്രീനീലകണ്ഠാഭിധയതിതിലകോ
    വേദവേദാംഗവേത്താ;
ലോകേസ്മൽ പുണ്യപൂരാദ്വിലസതി പരമം
    തത്വമുദ്ബോധയൻദ്രാഗ്-
ഭോ! മർത്ത്യാഃ സാധയദ്ധ്വം സഫലമിഹ ജനു-
    ർവസ്തദീയേഷ്ടദൃഷ്ട്യാ."

സ്വാമികളുടെ ചരിത്രസംക്ഷേപമായി രചിച്ചിട്ടുള്ള മുൻപറഞ്ഞ 'ചര്യ'യുടെ ഉപോദ്ഘാതത്തിൽ മിസ്റ്റർ കെ. ശങ്കരപ്പിള്ള ബി. എ. ഇങ്ങനെ പറയുന്നു:

"........പ്രസ്തുതഖണ്ഡകാവ്യം, കേരളത്തിലെ സുപ്രസിദ്ധ പണ്ഡിതനും വേദാന്തിയുമായ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമിയുടെ അന്തേവാസിപ്രധാനന്മാരായിരിക്കുന്ന രണ്ടു വിദഗ്ദ്ധന്മാരുടെ ഹൃദയസീമയെ അഭിവ്യാപിച്ചു തങ്ങളുടെ മതാചാര്യന്റെ പേരിലുള്ള പരിശുദ്ധവും സുസ്ഥിരവുമായ ഗുരുഭക്തിയുടെ പ്രവാഹമാകുന്നു... ഇദ്ദേഹം, ഒരു പണ്ഡിതകവിയുടെയും വേദാന്തതത്വജ്ഞാനിയുടെയും ശാസ്ത്രീയയോഗനിഷ്ഠന്റേയും നിലയിൽ സംസ്കൃതവിദ്വല്ലോകത്തിനു സുപരിചിതനാണ്. ഇദ്ദേഹത്തിന്റെ മതഗീതങ്ങളായ സ്തവങ്ങളും സങ്കല്പകല്പലതികയും സ്വാരാജ്യസർവസ്വത്തിലെ വേദാന്തപദ്യങ്ങളും, ഇൻഡ്യാമഹാരാജ്യത്തിനുപുറമെ വിദൂരപരസീമവിസ്തൃതികളിലും വിശിഷ്യ ജർമ്മനി, അമേരിക്ക മുതലായ എല്ലാ സ്ഥലങ്ങളിലും പ്രചരിച്ചു മഹാവിദ്വാന്മാരുടെ അത്ഭുതബഹുമാനത്തെ ഉന്മീലനം ചെയ്തിട്ടുണ്ട്. ഭർത്തൃഹരിയുടെ കൃതികളിൽ സാർവത്രികമായി വ്യാപിച്ചിരിക്കുന്ന ജഗദ്ദോഷദൃഷ്ടിയുടെ സ്ഥാനത്തു, സ്വാമികൾക്കു ബ്രഹ്മജ്ഞാനം സിദ്ധിച്ചിട്ടുണ്ടെന്നു തെളിയിക്കുന്നതിൽ പര്യാപ്തമായി നില്ക്കുന്ന ആനന്ദവിസ്ഫൂർത്തിയാണുള്ളതെന്ന ഭേദമൊഴിച്ചാൽ ചാരുചര്യാവർണ്ണനവിഷയത്തിൽ ഭർത്തൃഹരിയുടെ ഛായാനുകാരികളിൽ ഒരു വിജയശ്രീമാനായിട്ടും, തത്വജ്ഞാനോപദേശസന്ദർഭത്തിൽ രാമകൃഷ്ണപരമഹംസരോടു സർവഥാ തുല്യസ്ഥാനികനായിട്ടും ഇദ്ദേഹത്തെ ഗണിക്കാം. എന്നാൽ, വേദാന്തശാസ്ത്രഗ്രഥനം, ജീവിതരഹസ്യപ്രതിപാദനം, പരമാർത്ഥസന്ന്യാസവൃത്തി എന്നീ വിഷയങ്ങളിൽ നമ്മുടെ സ്വാമികൾ കേരളത്തിൽ ശ്രീശങ്കരാചാര്യർ കഴികെ സർവപ്രധാനനാണെന്നു തീർച്ചയായി പറയുന്നതിൽ ഞാൻ സന്നദ്ധനാകുന്നു..."

പഞ്ചദശിഭാഷാന്തരത്തിന്റെ മംഗളാചരണരൂപമായി ഞാൻ എഴുതിയിരുന്ന ഗുരുവന്ദനശ്ലോകം:

"ശിഷ്യാജ്ഞാനഗരഗ്രാസകർമ്മണാന്വർത്ഥനാമകം;
നീലഗ്രീവയതീന്ദ്രം മദ്ദേശികേശം നമാമ്യഹം."

ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും സ്വാമികൾക്കു കിട്ടിയിട്ടുള്ള പ്രശംസാപത്രങ്ങൾ മുതലായവയെ ശരിയായി പരികലനം ചെയ്ത്, ഇപ്പോൾ തഹസീൽമജിസ്ട്രേട്ടായിരിക്കുന്ന മ. രാ. രാ. എൻ. അച്യുതൻപിള്ള അവർകൾ ബി. എ. ഇങ്ങനെ സ്വാഭിപ്രായം എഴുതിയിരിക്കുന്നു:

"......മേൽവിവരിച്ച സർട്ടിഫിക്കറ്റുകൾ സ്വാമിയുടെ പ്രാഭവത്തേയും മഹിമയേയും പ്രഭൂതമായി തെളിയിക്കുന്നുണ്ട്. ഞാൻ അദ്ദേഹത്തെ നേരിട്ട് അറികയും എത്രയോ വിസ്തൃതമായി അദ്ദേഹത്തിന്റെ മഹിമയെ ഹൃദയപൂർവം ഉദ്ബോധിക്കയും ചെയ്യുന്നു. അദ്ദേഹത്തിനുള്ള സംസ്കൃതപാണ്ഡിത്യപൂർണ്ണതയെപ്പറ്റി ലോകോത്തരവിദ്വാന്മാരിൽനിന്നുകൂടി എനിക്കു വിശാലമായ അറിവ് സിദ്ധിച്ചിട്ടുണ്ട്. കൂടാതെ, ഇദ്ദേഹം ഒരു കവിയും തത്വജ്ഞാനിയും സന്യാസിയുമാണ്. ഇദ്ദേഹത്തിന്റെ സ്വഭാവം ഏറ്റം വിനയാന്വിതവും, അതിമാത്രം ഋജുവും, ശ്ലാഘാവഹവും തന്നെയാകുന്നു. ആകക്കൂടെ ഇദ്ദേഹം, ചില മാന്യന്മാർ ഉദ്ദേശിച്ചപ്രകാരം 'വേദാന്തവാഗീശൻ' അഥവാ 'വിദ്യാവാഗീശൻ' എന്ന ബിരുദനാമത്തിന് എല്ലാവിധത്തിലും അർഹനാണെന്നു ഞാൻ അഭിപ്രായപ്പെടുന്നു."

(ഒപ്പ്)
എൻ. അച്യുതൻ പിള്ള ബി. എ.
മജിസ്ട്രേട്ട്

മേലെഴുതിയ ലേഖനം മുമ്പു പ്രസ്താവിച്ച പണ്ഡിതപ്രകാണ്ഡനായ ഡോക്ടർ എഫ്. ഡബ്ല്യൂ. തോമാസ് മഹോദയന്റെ നിർദ്ദേശത്തെ സംബന്ധിച്ച വ്യാപാരവിശേഷത്തിൽ അന്തർഭവിച്ചിട്ടുള്ളതാണത്രെ.

എഴുമറ്റൂർ സ്കൂൾ ഹെഡ്മാസ്റ്റർ മിസ്റ്റർ വാര്യർ സമർപ്പിച്ച ശ്ലോകം:

"ഇന്നിക്കാണും പ്രപഞ്ചത്തിരയുടെയടിയിൽ-
പ്പെട്ടു നട്ടംതിരിഞ്ഞീ-
മന്നിൽക്കേഴുന്ന നാനാജനതയെയുപദേ-
ശിച്ചു നന്നാക്കുവാനായ്;
ധന്ന്യശ്രീനീലകണ്ഠാഹ്വയയതിവരനെ-
ന്നിൻഡ്യയിൽ ഖ്യാതനായോ-
രുന്നിദ്രശ്രീമഹാത്മാവിനു സുഖമമലം
ചിന്മയൻ നൽകിടട്ടേ!"

മേൽകാണിച്ചവയിൽ ചിലതുകൊണ്ടു പൊതുജനപ്രതിനിധികൾക്കു സ്വാമികളെക്കുറിച്ചുള്ള സമ്മതിയും ബഹുമാനവും സ്പഷ്ടമാകുന്നുണ്ടല്ലോ.

കാവിമുണ്ടുമുടുത്തു മുണ്ഡനമോ ജടിലതയോ രണ്ടിലൊന്നു സ്വേച്ഛാസൗകര്യങ്ങൾക്കൊത്തവിധം സ്വീകരിച്ചുകൊണ്ട് അപകൃഷ്ടവൃത്തിയാൽ, പരിപാവനമായ പുരാതന സന്യാസിത്വത്തെ വിലക്ഷണീകരിക്കയും കളങ്കപ്പെടുത്തുകയും ചെയ്യുന്നവരുടെ സംഖ്യ അപരിമേയമായി തീർന്നിരിക്കുന്ന കാലമാണിത്. തന്നിമിത്തം സ്വാമികളെപ്പോലുള്ള യഥാർത്ഥ പരമഹംസന്മാർ വല്ലിടത്തും ഉണ്ടായിരുന്നാൽ തന്നെയും വേഷസാമ്യംകൊണ്ടു 'ഗിൽട്ട് സ്വർണ്ണ'ക്കൂട്ടത്തിൽ കനകക്കട്ടയെന്നവണ്ണം തിരിച്ചറിയാൻ വളരെ പ്രയാസം. ഈദൃശ 'ദൈവസംദൂഷിതാശയ'ന്മാരിൽനിന്നു പൃഥക്കരിച്ചു സ്വാമികളുടെ സമുൽക്കർഷാഭിവ്യഞ്ജനാർത്ഥം 'അവതാരക'മായി, സാഹിത്യകലാകുശലൻ മിസ്റ്റർ പി. കെ. നാരായണപിള്ള ബി. എ., ബി. എൽ..., "ആത്മജ്ഞാനസരണിയിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഇദ്ദേഹം..." എന്നു തുടങ്ങി പൂർവം ഉദ്ധരിച്ച ഭാഗത്തിനു മുൻഖണ്ഡകത്തിൽ ഇങ്ങനെ പറയുന്നു:

"പ്രയത്നൈരസ്തോകൈഃ പരിചിതകുതർക്കപ്രകരണാഃ പരം വാചോ വശ്യാൻ കതി പയപദൗഘാൻ വിദധതഃ; സഭായാം വാചാടാഃ ശ്രുതികടുരടന്തോ ഘടപടാൻ ന ലജ്ജന്തേ മന്ദാഃ സ്വയമപി തു ജിഹ്രേതി വിബുധഃ." എന്നു നൈയായികന്മാരെപ്പറ്റിച്ചെയ്യാറുള്ള ആക്ഷേപംപോലെ ചില വികാരങ്ങൾ പല കാഷായവസ്ത്രധാരികളെപ്പറ്റിയും കേവലം ലൗകികന്മാർക്കു തോന്നിയെന്നു വന്നേക്കാവുന്നതാണ്. ആ കൂട്ടത്തിൽ എന്റെ ഹൃദയവും ഏതാദൃശവികാരങ്ങൾക്കു ചിലപ്പോൾ വശംവദമായിരുന്നിട്ടുണ്ടെന്നുള്ള പാപത്തെ ഞാൻ ഗോപനം ചെയ്യുന്നില്ല. നിയമങ്ങൾ ഭദ്രങ്ങളാണെങ്കിലും കള്ളനാണയത്തിന്റെ പ്രചാരം ദുർന്നിവാരമായിരിക്കുന്നല്ലോ എന്നാണ് അതിലേക്കു ഞങ്ങൾക്കുള്ള ഒരു സമാധാനം. സ്ഥാണുപുരുഷൻ, രജ്ജുസർപ്പം, ബ്രഹ്മം, മായ ഇങ്ങനെ ചില പദങ്ങളെ 'ഗ്രാമഫോൺ' യന്ത്രംപോലെ ഉദ്വമിച്ചു നടക്കുന്നതുകൊണ്ടോ, ബാഹ്യലോകത്തിൽനിന്നു കൂർമ്മജന്തുവിനെപ്പോലെ തല പിൻവലിച്ച് ഊർജ്ജിതമായ സ്വാർത്ഥരസമനുഭവിക്കുന്നതു കൊണ്ടോ മാത്രം എന്തു പ്രയോജനമാണ് ജനസാമാന്യത്തിനുണ്ടാകുന്നതെന്നു വ്യക്തമാകുന്നില്ല. ജ്ഞാനസമ്പന്നന്മാരായ മഹാന്മാർ അപക്വബുദ്ധികളെ അനുഗ്രഹിക്കുന്നതിനല്ലേ ശ്രമിക്കേണ്ടത്? ലോകാനുഗ്രഹലോലുപന്മാരായ യോഗിവര്യന്മാരുടെ സംഖ്യ വർദ്ധിക്കുന്നതു സർവഥാ ശുഭമാകുന്നു. ഭാരതവർഷത്തിലെ പ്രാചീനമഹർഷിമാരുടെയും ശ്രീരാമകൃഷ്ണപരമഹംസപ്രഭൃതികളുടെയും ചര്യാവിശേഷം നോക്കുക."

ഇങ്ങനെ ചില സമയം, അവിദഗ്ദ്ധന്മാർ തെറ്റിദ്ധരിച്ചു പൂച്ചുപൊന്നിന്റെ മാറ്റുകുറവു തങ്കക്കട്ടിയിലും ആരോപിച്ചു എന്നു വരുംപോലെ, ഇവിടെയും വന്നേക്കാം. അത് ഉരകല്ലിന്റെ ദോഷമെന്നേ പറഞ്ഞുകൂടൂ. യഥാർത്ഥവേദികളായ മേൽപ്രസ്താവിച്ച മിസ്റ്റർ അച്യുതൻപിള്ള ബി. എ. മുതലായവരെപ്പോലുള്ളവർ തിരിച്ചറിവാൻ ശക്തന്മാരായിരിക്കും എന്നു സമാധാനപ്പെടാം.

ഈ കാലത്ത് 86-ൽ ഗോവിന്ദബ്രഹ്മാനുഭൂതിയുടെ മഠത്തിൽ അധിവസിക്കയായിരുന്നു എന്നു മുൻപു പറഞ്ഞല്ലോ. അപ്പോൾ, മേൽപ്രസ്താവിച്ച പുസ്തകപ്രശസ്തിരൂപമായ എഴുത്തുകൾ കൂടാതെ ശിഷ്യന്മാരുടെയും മറ്റു മഹാന്മാരുടെയും പല കത്തുകൾ സ്വാമികൾക്കു കിട്ടിക്കൊണ്ടിരുന്നു. ആ കൂട്ടത്തിൽ സ്വാമികളുടെ ശിഷ്യവർഗ്ഗത്തിൽപെട്ട ഒരാൾ അയച്ച ഗുരുഭക്തിദ്യോതകമായ ഒരു കത്ത്:

റാന്നി. 1 - 1 - 86

"ശ്രീമൽഗുരുപാദാരവിന്ദങ്ങൾക്കായി വിനയപൂർവം അനന്തനമസ്കാരം.

കൃപാസമേതം അയച്ചുതന്ന എഴുത്തുകിട്ടി. കൂടെക്കൂടെ വന്നു ശ്രീപാദം ദർശിച്ചാൽ കൊള്ളാമെന്നുള്ള ആഗ്രഹം ഓരോ ജോലികളെക്കൊണ്ടും ദേഹസുഖമില്ലായ്കയാലും സാധിക്കാതെ ഇരുന്നതിനാലുള്ള മനഃക്ലേശം ശ്രീമല്ലേഖനം കണ്ടമാത്രയിൽ തന്നെ കുറെ ആശ്വാസമായി. പല സംഗതിവശാലും ഉഴന്നുനടക്കുന്നതായ ഇജ്ജനത്തിനു ഗുരുചരണസാന്നിധ്യനിവാസസൗഖ്യത്തിനുള്ള ഭാഗ്യോദയം കുറവാണെങ്കിലും ചില അവസരങ്ങളിൽ ആചാര്യമുഖത്തിങ്കൽനിന്നും സാരസംഗ്രഹസഹിതം കൃപാസമേതമയച്ചുതരുന്ന അരുൾപത്രം ചിത്തവിശ്രാന്തികരവും സുഖദവുമാകയാൽ അതിന്റെ അലബ്ധിയിലുള്ള പരിഖേദത്തെ അറിയിക്കേണ്ടതില്ലല്ലോ. ഗുരുകടാക്ഷവും സജ്ജനസമക്ഷത്തിന്റെ അനുഗ്രഹവും മാത്രം അനല്പസുഖമെന്നിരിക്കയാൽ അതിനെത്തന്നെ സദൈവ പ്രാർത്ഥിച്ചുകൊള്ളുന്നു എന്നു ശ്രീപാദാശ്രിതൻ കുഞ്ഞുപിള്ള (ശുദ്ധാനന്ദാമൃതൻ)."

സ്വാമികൾ ലേഖപ്രതിലേഖമുഖേന ശിഷ്യജനങ്ങൾക്കു സദുപദേശങ്ങൾ കൊടുത്തു വരുന്നു എന്നും അങ്ങനെ ചെയ്യുന്നതുകൊണ്ട് അവരുടെ ജീവിതശ്രമത്തിലുള്ള ദുഃഖങ്ങളെ അവർ വിസ്മരിക്കുന്നു എന്നും മറ്റും ഇതിൽനിന്നു ഗ്രഹിക്കാം.

ആയിടെ സ്വാമികൾ പരമഗുരുപാദങ്ങൾക്കയച്ച ഒരു എഴുത്ത്:

ശ്രീപൂജ്യപാദാഃ! ഫാൽഗുനവദി 2, ഗുരൗ

"സ്വസ്തി ശ്രീമദഖണ്ഡബ്രഹ്മാത്മൈകത്വബോധരസികേഷു; നിരുവധി നിസ്സീമഗുണപ്രകരപ്രസ്തരസുധാസമുദ്രേഷു.

(1) അപിസാംഗേഷു ഗൃഹീതിഷു കരുണാരസഭരിതവാരിവാഹേഷു; സന്തു ഗുരുസ്വാമിഷുനതിതതയോ ഭൂപൃഷ്ടസ്യൃഷ്ടാ നഃ (2) വിജ്ഞാപ്യം ച ശ്രീമൽകൃപയാനഃ സർവതോമുഖം കുശലം; അദ്യാവധിചാത്രാഗത്യാത്യയുരേകോനവിംശതിർദ്ദിവസാഃ (3) സഹായായ്യനുകരണാന്നഃപ്രസ്ഥാനവിധൗ നിവേദയിതുമേതത്; ഭഗവൻ! നപാരിതം മേ സംസാരാവാരാപാരതാരയിതഃ! (4) വംഗീയൌൽകലകാശികസൈന്ധവകാശ്മീരകാദിവിദ്വദ്ഭ്യഃ; പാശ്ചാത്യപണ്ഡിതേഭ്യസ്തഥാമേരിക്കാദിരാഷ്ട്രവാസിഭ്യഃ (5) ദ്വിത്രിശതപരിമിതേഭ്യോ ദത്താഃ ശ്രീചരിതപുസ്തികാഃ സ്വാമിൻ!; ചേൽപ്രതിപിപാദയിഷിതാ പാർശ്വസ്ഥേഭ്യോപിദീയതേ ഭവതാം." (6) വിശിഷ്യതു; "ദൃഷ്ടാദൃഷ്ടാവിഭേദേനാസ്യ ഗുരുദ്വൗ ശുഭാശുഭവിധത്സൂ; യാതോന്തിമോന്ത്യരാശിം തത്ര ഭവാംസ്തന്മയി ദ്വിഗുണ ദൃക്സ്യാത്." (7) ഇത്യർഭാഹ്വ സ്വാമിപാദമരന്ദരസശീലിനഃ; അസിതാദി ശിരോധ്യന്ത തീർത്ഥസ്യാർച്ചാ ഗുരോരിവ. (8). ശ്രീ നീലകണ്ഠ തീർത്ഥസ്വാമി

സ്വാമികളുടെ അന്യാദൃശമായ ഗുരുഭക്തി ഇതിൽനിന്നു വെളിവാകുന്നല്ലോ.

ഹൈസ്കൂൾ അധ്യാപകൻ ആലപ്പുഴമേടയിൽ മിസ്റ്റർ പരമേശ്വരമേനോൻ ആയിടെ സ്വാമികൾക്കിങ്ങനെ എഴുതിയിരുന്നു:

ആലപ്പുഴ, 86, ഇടവം 4

ശ്രീ

"അനേകംപ്രാവശ്യമായിട്ടു ചില സംഗതികളെക്കുറിച്ചാലോചിക്കണമെന്നുള്ള ആഗ്രഹം ഇതേവരെ സാധിക്കാഞ്ഞത് എന്റെ കർമ്മവിശേഷമെന്നുറപ്പിച്ചു സമാധാനിക്കുന്നു. അവിടുത്തെ സ്ഥിരതാമസം എവിടെയെന്നറിയാത്തതിനാലാണ് ഇതുവരെ ആവകസംഗതികളെക്കുറിച്ച് എഴുത്തുമൂലം അറിയിക്കാഞ്ഞത്. ഇപ്പോൾ അവിടുന്നു മാവേലിക്കര ചില ആളുകളുടെ ആവശ്യപ്രകാരം താമസിക്കയാണെന്ന് ഏതാനും ദിവസങ്ങൾക്കുമുമ്പെ എനിക്കു മനസ്സിലായി. അങ്ങനെ പരോപകാരമായി താമസിക്കുന്നതിനിടയിൽ എന്റെ ഈ സ്വല്പ ആവശ്യത്തെയും സാധിച്ചുതന്നാൽ കൊള്ളാമായിരുന്നു എന്ന് എനിക്കു വളരെ താല്പര്യമുണ്ട്. എന്റെ കൈവശത്തിൽ ഒന്നുരണ്ടു തമിഴ്ഗ്രന്ഥങ്ങൾ ഉണ്ട്. അവയെ ശരിയായി വായിച്ചറിയുന്നതിന് എന്നാലേ നിർവാഹമില്ല തമിഴക്ഷരങ്ങൾ വായിക്കുന്നതിൽ എനിക്കശേഷം പാണ്ഡിത്യമില്ല. നമ്മുടെ കൃഷ്ണശാസ്ത്രികളെ കാണിച്ചതിലും സംസ്കൃതമല്ലാത്തതുകൊണ്ടും സ്വതേതന്നെ ബുദ്ധിക്കൊരു അസാമാന്യമായ കൂർമ്മതയില്ലാത്തതുകൊണ്ടും വൈദ്യവിഷയമായ ഈ ഗ്രന്ഥങ്ങളെ വായിച്ചറിഞ്ഞു മറ്റൊരാളെപ്പറഞ്ഞു ധരിപ്പിക്കുന്നതിനു നിവൃത്തിയില്ലെന്നു മനസ്സിലായി. ഭാഷയിൽ പാണ്ഡിത്യമുള്ള ആളുകൾ ഉണ്ടെങ്കിലും ഇതിൽ അടങ്ങിയിരിക്കുന്ന സംഗതികൾ അവരെ കാണി

ക്കുന്നപക്ഷം ജിജ്ഞാസയെ സാധിക്കുന്നതിനുമാത്രം ചിലസമയം വല്ല അപകടത്തിലും ചാടുകയില്ലെ എന്നുകൂടി ഞാൻ ബലമായി സംശയിക്കുന്നു. അതുകൊണ്ട്, പട്ടിക്കു മുഴുവൻ തേങ്ങ കിട്ടിയതുപോലെയാണെന്റെ ഇപ്പോഴത്തെ നില. അവിടുത്തേക്കു സൗകര്യമുള്ളപക്ഷം ഞാൻ ഈ ഗ്രന്ഥങ്ങൾ കൊണ്ട് അവിടെ വന്നു താമസിച്ചു ഗ്രഹിച്ചുപോരാമെന്നാണ് വിചാരിക്കുന്നത്. ഇവിടെ വന്നു താമസിക്കുന്നതിന് അവിടത്തേക്ക് അത്ര സൗകര്യം കാണുമോ എന്നു സംശയിക്കുന്നു. ഒന്നാമതായി പലദിക്കുകളിൽനിന്നും ബുദ്ധി മുട്ടിക്കുന്നതിനു കച്ചകെട്ടി ധാരാളം ആളുകൾ വന്നുകൊണ്ടേയിരിക്കും... അതുകൊണ്ടു സ്വാമിയുടെ നിത്യാനുഷ്ഠാനങ്ങൾക്കു വിഘ്നംവരുമെന്നു കരുതിയിട്ടാണ് ഞാൻ ഇങ്ങോട്ടുക്ഷണിക്കാത്തത്. ഈ ഗ്രന്ഥങ്ങൾ അധികവും നീറ്റുമരുന്നുപ്രയോഗങ്ങളാണ്. ......... ഇതു നല്ലപോലെ വായിച്ചു പഠിച്ചനുഭവപ്പെടുത്തിയിട്ടുവേണം പരോപകരമായി ഒരു ധർമ്മ വൈദ്യശാല സ്ഥാപിക്കുന്നതിന്. അതുകൊണ്ടവിടത്തേക്ക് അസൗകര്യമില്ലാത്തപക്ഷം എന്റെ ഈ ആവശ്യത്തെ സാധിപ്പിച്ചുതരണമെന്നപേക്ഷിക്കുന്നു. ഏതോ ചില പുസ്തകങ്ങൾ ബനാറീസിൽ അച്ചടിക്കുന്നതിനായി അയച്ചിരുന്നത് ഏതു നിലയിൽ ഇരിക്കുന്നു എന്നറിഞ്ഞാൽ കൊള്ളാമായിരുന്നു. മലയാളഭാഷയിൽ ഉപനിഷത്തുകൾ എല്ലാം തർജ്ജിമചെയ്താൽ വളരെ ഉപകാരമായിരിക്കും..... ഇതിനു സൗകര്യമായി മറുപടി അയപ്പാനപേക്ഷ.

എന്നു സ്വന്തം
പരമേശ്വരമേനോൻ

ഈ ലേഖകൻ ഒരു ബി. എ. ബിരുദശാലിയാണ്. ഇങ്ങനെ യോഗ്യന്മാരായ ആളുകൾ സ്വാമികളെ ഓരോ മഹൽകൃത്യങ്ങളിൽ അപേക്ഷിച്ചുകാണുന്നതിൽനിന്നും അദ്ദേഹത്തിന്റെ വിജ്ഞാനം ഊഹ്യമാണല്ലോ. വിശേഷിച്ചു പരിചിതനും അഭിജ്ഞനും ആയ മിസ്റ്റർ മേനോൻ തമിഴിലുള്ള വൈദ്യഗ്രന്ഥത്തിന്റെ അസ്ഖലിതവും എന്നാൽ സാമ്പ്രദായികവും ആയ പാഠനത്തിന് ആവശ്യപ്പെട്ടിരിക്കുന്നതു സ്വാമികളുടെ അവ്യാഹതപാണ്ഡിത്യദൃക്ശക്താദികളെ സൂചിപ്പിക്കുന്നു.

എം. ആർ. പത്മനാഭമാരാർ എന്ന വിശ്രുതചിത്രകാരനു 'വർണ്ണാടരത്നം' എന്ന വിരുതുപേർസഹിതം സ്വാമികൾ കൊടുത്ത സർട്ടിഫിക്കറ്റ്:

> "പ്രിയപത്മനാഭമാരാരാഹ്വയവർണ്ണാടരത്ന വിജയസ്വ;
> രവിയുഗ്മഭാതിവന്നിജകൃത്യേ വർത്മനി ഗുരുപ്രസാദ ഇവ. (1)
> മനസഃകസ്യാകർഷം ഹൃദ്യം വസ്തുനവിധിത്സു വാ ലിഖനം;
> ഭാവത, മതിപ്രതിഷ്ഠാ സിദ്ധ്യെസർവാന്തരായമയിതാ സ്യാത്."

ഇതിലെ രവിശബ്ദം വിശ്വവിഖ്യാതനായിരുന്ന രാജരവിവർമ്മ അവർകളെക്കൂടി സമാശ്ലേഷിക്കുന്നു എന്നു പറയേണ്ടതില്ലല്ലോ. സ്വാമികൾ ഇങ്ങനെ പല കലാകുശലന്മാർക്കും സർട്ടിഫിക്കറ്റുകൾ കൊടുത്തിട്ടുണ്ട്. വിദ്വദഭിപ്രായത്തിനാണ് നിരവദ്യമായ പ്രാശസ്ത്യവും പ്രതിഷ്ഠയും എന്നു ലോകം തീരുമാനിക്കുന്ന പക്ഷം ഏതാദൃശദിവ്യപുരുഷന്മാരുടെ സമ്മതിയാണ് ലഭിക്കേണ്ടത്. വെറും രാജാക്കളിൽനിന്നും രാജപുരുഷന്മാരിൽനിന്നും ഉള്ള ബിരുദലാഭത്തിൽ നിർവൃതി അടയുന്നത് അന്യപ്രമാണന്മാർക്കുമാത്രം ചേരുന്നതാണെന്നു തോന്നുന്നു. സൂക്ഷ്മബോധികൾ "ആളുവില കല്ലുവില" എന്നു കരുതുന്നവരല്ലോ. സ്വാമികൾ വല്ലവർക്കും ഇതുപോലെ സംമതിപത്രമോ ബിരുദനാമമോ നൽകിയിട്ടുണ്ടെങ്കിൽ അതനവർത്ഥവും സ്വീകാര്യവുമായിരിക്കും.

സ്വാമികൾ ആയിടെ 'ഇൻഡ്യാ ആപ്പീസ്' ഗ്രന്ഥശാലാധ്യക്ഷനായ ഡോക്ടർ തോമാസ് പണ്ഡിതർക്ക് അയച്ച ഒരെഴുത്ത്:

സ്മരവാടീതഃ 22-10-86

"അയിവിദ്വദ്വരാഃ!

(1) അഖിലകലാസുധാംബുധി മജ്ജനപരിശുധിതശേമുഷീവിഭവാഃ; സുഗുണജ്ഞശിരോമണയഃ! ശുഭമുൽപശ്യാമി സർവഥാഭവതാം. (2) ഭാവൽകപത്രജാതം സർവം സംപ്രാപ്തമേവപൂർവം മേ; തജ്ജ്ഞാനചമോദഭരഃ സമ്മാതി ഹൃദീതി ലിഖ്യതേ പത്രീ (3) ആരബ്ധാനുസൃതം മമ കുശലം, കിംചാന്യദത്രഭവതോപി; ജിജ്ഞാസേ വൃത്താന്തം സപ്രശ്രയസൗഹൃദം സുധീന്ദ്രമണേ!......."

ഇതി ശ്രീമതാം സ്നേഹപാത്രം
നീലകണ്ഠ തീർത്ഥപാദസ്വാമി

ഈ സന്ദർഭത്തിലാണ് സമ്പന്നനും പരോപകാരതല്പരനും ശാന്തശീലനുമായ മാന്നാത്തുമുല്ലശ്ശേരിൽ ശ്രീമാൻ മാതുപിള്ളയ്ക്കു സ്വാമികൾ ഉപദേശം നൽകിയത്. ഇദ്ദേഹം ആംഗലസംസ്കൃതഭാഷകളിൽ അഭിജ്ഞനായ മാന്യനും, സ്വാമിവിവേകാനന്ദ പ്രഭൃതികളുടെ പ്രസംഗങ്ങൾകൊണ്ടും മറ്റും പുഷ്ടനായ വേദാന്തജ്ഞാനരസികനും ആണ്.

86-ാമാണ്ടു സംബന്ധിച്ചു ചരിത്രവിഷയമായി ഇത്രയും സംഗതികൾ മാത്രമേ അന്വേഷണത്തിൽ ലഭിച്ചുള്ളൂ.

അടുത്ത 87-ാം വർഷത്തിലും സ്വാമികൾ ഗോവിന്ദബ്രഹ്മാനുഭൂതിയെന്ന ശിഷ്യന്റെ മഠത്തിൽ നിവസിച്ചരുളുകയായിരുന്നു. ദേശസഞ്ചാരാദി പറയത്തക്ക വിശേഷസംഭവങ്ങൾ ഒന്നും അക്കാലത്തുണ്ടായതായി അറിയുന്നില്ല. എന്നാൽ ശിഷ്യരും, മറ്റുചില മഹാന്മാരും, സ്വാമികളുമായി ആയിടയ്ക്കു കത്തിടപാടുകൾ നടത്തിക്കൊണ്ടിരുന്ന ആവക എഴുത്തുകൾ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

"സദ്ഗുരുസർവസ്വാ"ദി വിവിധപ്രബന്ധകർത്താവായ ശ്രീപാദശിഷ്യാഗ്രണി സച്ചിദാനന്ദബ്രഹ്മേന്ദ്രനു സ്വാമികൾ അയച്ച ഒരെഴുത്ത്.

ബ്രഹ്മസർവം

പ്രിയദർശന!

സ്വാമിയുടെ ചരിത്രത്തിനൊരു മുഖവുര തീർത്തിട്ടുണ്ട്. ഇതിനുപുറമെ കഥാനായകപക്ഷത്തിൽ ആധുനികന്മാർക്കുണ്ടായേക്കാമെന്ന ദുശ്ചിന്തയെ പോക്കടിക്കാനായി ഒരു മുഖബന്ധം ആംഗ്ലഭാഷയിൽ (ഉയർന്നതരം പരീക്ഷാവിജയിയായ ഒരാളുടെ) കൂട്ടിച്ചേർത്തുവേണം അടിക്കാൻ കൊടുക്കാൻ എന്നു കരുതി ഇരിക്കുന്നു. അതിനും, അടിക്കുമ്പോൾ തിരുത്തിക്കൊടുക്കാനുള്ള സൗകര്യത്തിനുമായി പക്ഷേ വടക്കു പോയേക്കും. മുൻപുണ്ടാക്കിയ ബ്ലാക്കു ചീത്തയായതിനാൽ വേറെ ഒന്നു തീർപ്പിക്കുന്നതിനായി പടമെടുത്തയച്ചുതരണമെന്നപേക്ഷിച്ചതു കിട്ടുമെന്നു കാത്തും താമസംവരുന്നു. കിട്ടാത്തപക്ഷവും മറ്റതടിപ്പാൻ വഹിയാത്തസ്ഥിതിയിലും പടം ചേർക്കാതെ ആകും. ആ കാര്യത്തിൽ നമുക്കു സ്വാതന്ത്ര്യമില്ലല്ലോ. അരുളില്ലാതെ ചേർത്ത ഭാഗത്തിനേ കാണിച്ചെഴുതി; പ്രതിബന്ധി

ക്കാതെ അനുമതി ചെയ്തെന്നായി. അവിടെ സുഖമായിരുന്നരുളുന്നു. എല്ലാവർക്കും സുഖമുദ്ദർശിക്കുന്നു.

സ്വന്തം
നീലകണ്ഠ തീർത്ഥപാദസ്വാമി

കവിദീപൻ വേറൊരെഴുത്തിനു സ്വാമികൾക്കയച്ച പ്രതിപത്രം.

ബ്രഹ്മസർവം

റാന്നി
87-02-01

ശ്രീമദ്ഗുരുചരണാവിന്ദാഭ്യാം നമഃ

"ശ്രീമത്സന്നിധിയിൽനിന്നും അയച്ച എഴുത്തു കിട്ടിയിരിക്കുന്നു. പ്രൂഫ് രണ്ടുവശം അയച്ചതുകണ്ടു. തീർന്നുവന്നാൽ പുസ്തകം നന്നായിരിക്കുമെന്ന് കാണുന്നതിൽ വലിയ ചാരിതാർത്ഥ്യം ഉണ്ട്. അച്ചടിയുടെ ശ്രമം അടിയൻ മുതലായവർകൂടി വഹിക്കാമെന്നു വിചാരിച്ചതിൽ നടക്കാതെ ഇരിക്കുന്നതിൽ വ്യസനിക്കുന്നു. ശ്രീപാദാനുഗ്രഹംപോലെ എല്ലാം നടക്കട്ടെ എന്നു കരുതുന്നു. ശങ്കരപ്പിള്ളയവർകളുടെ ഒരെഴുത്തു വന്നിരുന്നു. അതിൽ ശ്രീപാദപ്രേഷിതമായ പ്രേതകൃത്യം എന്ന ലേഖനത്തിനു പാമരന്മാർക്കുകൂടി മനസ്സിലാകത്തക്ക ഒരു ടിപ്പണി അടിയൻ എഴുതി അയച്ചാൽ ഉടൻ പ്രസിദ്ധം ചെയ്യാമെന്നും അതിനുത്സാഹിക്കണമെന്നും എഴുതിയിരിക്കുന്നു. പ്രേതകൃത്യം ഇങ്ങോട്ടയച്ചു തന്നാൽ ഒരു വ്യാഖ്യാനംപോലെ ഒന്നെഴുതി അയയ്ക്കാൻ ശ്രീമദനുഗ്രഹമവലംബിച്ചു ശ്രമിക്കാമായിരുന്നു..."

തൃപ്പാദാശ്രിതൻ, കവിദീപൻ.

സ്വാമികൾ അക്കാലത്തെഴുതിയിരുന്ന ലേഖനം സാമാന്യന്മാർക്കു ദുർഗ്രഹമായ വിധത്തിൽ കഠിനമായിരുന്നു എന്ന് ഈ എഴുത്തിൽനിന്നും മനസ്സിലാകുന്നു.

അടുത്തു ചേർക്കുന്നതു കേരളീയ നായർസമാജം സെക്രട്ടറിയായിരുന്ന പരേതനായ സി. കൃഷ്ണപിള്ള അവർകളുടെ ഒരു ഇംഗ്ലീഷ് കത്തിന്റെ തർജ്ജമ ആകുന്നു.

റിവർവ്യൂവ്,
തിരുവനന്തപുരം
06-07-87

മാന്യസ്നേഹിത,

കേരളീയ നായർസമാജത്തിന്റെ ആറാമത്തെ യോഗം വരുന്ന മേടം 12-ഉം, 13-ഉം തീയതികളിൽ മാവേലിക്കരവച്ചു നടത്തണമെന്നു നിശ്ചയിച്ചിരിക്കുന്നു. (കൂടുന്നതാണ്, നടത്തപ്പെടുന്നതാണ്) അവിടുന്നു ദയവുചെയ്തു താഴെ വിവരിക്കുന്ന നിശ്ചയത്തെ സഭയിൽ ഹാജരാക്കണമെന്നപേക്ഷിക്കുന്നു.

എന്ന് അവിടുത്തെ പ്രിയപ്പെട്ട സി. കൃഷ്ണപിള്ള

നിശ്ചയം!- "മരുമക്കത്തായബിൽ പാസാക്കിയതിനു ഗവൺമെന്റിനു വന്ദനം പറയുക."

സ്വാമികൾ സദ്ഗുരുസർവസ്വം എന്ന ഗ്രന്ഥത്തേ സംബന്ധിച്ചു കവിദീപനയച്ച വേറൊരു കത്ത്.

വള്ളികുന്നം

ബ്രഹ്മസർവം,

പ്രിയദർശനാഃ!

“നമ്മുടെ പുസ്തകം ആദ്യം ഇരുപതു കോപ്പികൾ മാത്രം അയയ്ക്കാൻ തൽക്ഷണം കമ്പികൊടുക്കയും, മുഴുവനും 18-ാംതീയതിക്കു വന്നുചേരുകയും ചെയ്തു... പുസ്തകം കാണ്മാനത്യധികമൗത്സുക്യം ഉണ്ടായേക്കുമെന്നു തോന്നായ്കയാലല്ല ഉടനയയ്ക്കാതിരിക്കുന്നത്. പരമഭട്ടാരകശ്രീ 6 സ്വാമിതിരുവടിയെ കാണിക്കുന്നതിനുമുൻപായി അന്യയാളുകൾ ഇടയിൽനിന്നു കണ്ടുകളയുന്നതിനു മനസ്സില്ലാതെ വരികകൊണ്ടാണ്... ബുക്കുകൾ അമേരിക്ക, ജർമ്മനി, ഇംഗ്ലണ്ട്, ഉത്തര ഇൻഡ്യ ഇവിടങ്ങളിൽ അയച്ചതുകൊണ്ട് ഉദ്ദേശങ്ങൾ രണ്ടിനും വൈകല്യമില്ലല്ലോ എന്നാണ്. പ്രാമാണ്യം നാനാപ്രകാരേണ സിദ്ധമായി ..., എന്നാൽ അശ്രുതപൂർവനെന്നുവച്ച് അന്യദേശീയർക്കുണ്ടാകാവുന്ന, ഈ ഗുരുമൂർത്തിയുടെയും മറ്റും പേരിലെ കപോലകല്പിതത്വഭ്രമം പോക്കടിക്കപ്പെട്ടു എന്നർത്ഥം. ‘പുരുഷാർത്ഥസിദ്ധി’ മുൻപേ വന്നെങ്കിലും ആയത് എവിടെനിന്നു വന്നുവോ ആ ശ്രീപാദരജഃസ്മൃതി ഇപ്പോൾ മാത്രം മൂർത്തമാകയാൽ ‘കൃതാർത്ഥത’ ഇതാ ആയി നമുക്ക്. പടം ഇനി ചേർക്കാമെന്നാണിരിക്കുന്നത്. “ശ്വഃ കാര്യമദ്യകുർവീത” എന്നതിനെതന്നെയാണ് ഞാൻ സാധാരണ ആശ്രയിക്കുന്നത്...” സ്വാമികളുടെ അത്യധികമായ ഗുരുഭക്തിയും, കൃത്യനിഷ്ഠയും മറ്റും ഈ എഴുത്തിൽനിന്നും ഊഹ്യമാണ്. വിശേഷിച്ചു പരമഗുരുപാദരുടെ ചരിത്രം സ്വാമികളുടെ ശ്രമം മൂലമാണ് എഴുതിച്ചു പ്രസിദ്ധം ചെയ്തതെന്നും ഇതിൽനിന്നും ധ്വനിക്കുന്നു.

മേൽക്കാണിച്ച കത്തിനു കവിദീപൻ അയച്ച മറുപടി.

റാന്നി
17-7-87

ശിവഃസർവം

“ശ്രീമത്പാദസരോജന്മ-സംയോഗാന്മമമാനസം
അഖണ്ഡസച്ചിദാനന്ദ മയംഭവതുനിർമ്മലം.”

സ്വാമിപാദസന്നിധാനത്തിൽനിന്നും സദയം അയച്ചുതന്ന എഴുത്ത് ഈ മാസം 8-നു ഇവിടെ കിട്ടി. തൃപ്പാദത്തിങ്കൽ പുസ്തകം എത്തി എന്നറിഞ്ഞപ്പോൾതന്നെ കൃതാർത്ഥതയുണ്ട്. ഇത്രവേഗം തീർന്നുകിട്ടുമെന്നു വിചാരിച്ചിരുന്നില്ല. ഇനിയും എപ്പോഴെങ്കിലും കണ്ടാലും മതി എന്നു തോന്നുന്നു. യഥാസൗകര്യം അയയ്ക്കുന്നതിനുമാത്രം അപേക്ഷിക്കുന്നതേയുള്ളൂ. പൂജ്യപാദഭഗവദാചാര്യാവലോകനം കഴിഞ്ഞു കിട്ടുന്നതാണ് വലിയ സന്തോഷമെന്നറിവിക്കണമെന്നില്ലല്ലോ. പാശ്ചാത്യഖണ്ഡങ്ങളിൽകൂടി അയപ്പാൻതക്ക യോഗ്യത പ്രമേയവസ്തുവിനുള്ളതുപോലെ കവിതയ്ക്കു സ്വല്പമെങ്കിലുമുണ്ടോ എന്നും എനിക്കു ശങ്കയുണ്ടായിരുന്നു. ശ്രീമൽകരതൂലികയുടെ നിപാതംകൊണ്ട് ആയതു സിദ്ധമായി എന്നു സന്തോഷിക്കുന്നു...”

ശ്രീമദന്തേവാസി, നാരായണപിള്ള

ശിഷ്യന്മാരുടെ രചനകളെ അവസരോചിതം ശുദ്ധീകരിക്കുന്നതിനും സ്വാമികൾ ഉത്സുകനായിരുന്നു എന്നു കാണപ്പെടുന്നു.

അയിരൂർ നായർസമാജം സെക്രട്ടറിയുടെ ഒരു ക്ഷണക്കത്ത്.

ഓം

അയിരൂർ നായർസമാജത്തിൽനിന്ന്

ടി സമാജം വകയായി ചെറുകോൽ പുഴക്കടവിനുസമീപം പാറെടുത്തുമഠത്തിൽ പുതുതായി പണികഴിപ്പിച്ചിട്ടുള്ള സമാജമന്ദിരം ഈ മാസം 29-ാംതീയതി പകൽ 10 മണിക്കു ബ്രഹ്മശ്രീ സദാനന്ദസ്വാമി അവർകളാൽ തുറക്കപ്പെടുന്നതും, ആ സമയം സ്വാമിസന്നിധിയിലെ അധ്യക്ഷതയിൽ ഒരു യോഗം നടത്തപ്പെടുന്നതും ആ യോഗത്തിൽ ബ്രഹ്മശ്രീ മഹാപ്രസാദ്സ്വാമി അവർകൾ, ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസസ്വാമി അവർകൾ, മ. രാ. രാ. വെച്ചൂരേത്തു കൃഷ്ണപിള്ള അവർകൾ, മ. രാ. രാ. ചെങ്ങഴശ്ശേരി കൃഷ്ണപിള്ള അവർകൾ മുതലായി പല മഹാന്മാരുടെ പ്രസംഗങ്ങളും മറ്റുമുണ്ടായിരിക്കുന്നതും ആകയാൽ പ്രസ്തുതസമയം സ്വാമി അവർകൾകൂടി വന്നുചേർന്നു സദസ്സിനെ അലങ്കരിപ്പാറാകണമെന്നു വിനയപൂർവം അപേക്ഷിക്കുന്നു.

അയിരൂർ
1087 മേടം 24

ആജ്ഞാനുസരണം
സെക്രട്ടറി എൻ. നീലകണ്ഠപ്പിള്ള

കേരളീയനായർസമാജം സെക്രട്ടറി ആയിരുന്ന മുൻപറഞ്ഞ സി. കൃഷ്ണപിള്ള ബി. എ. അവർകളുടെ വേറൊരെഴുത്ത്.

കേരളീയനായർസമാജകാര്യാലയം,
തിരുവനന്തപുരം

നമ്പർ 190
1087-10-27

മതം ഇന്നതാണെന്നും, മതാനുഷ്ഠാനങ്ങൾ ഇന്നതാണെന്നും നായന്മാർ ഗ്രഹിച്ചിട്ടില്ലാത്തതിനാൽ അവർ അന്യന്മാരുടെ അടിമകളായിത്തീർന്നിരിക്കുന്ന വിവരം അവിടെയ്ക്കറിയാമല്ലോ. ചിലയാളുകൾ സ്വാർത്ഥത്തെ ആസ്പദമാക്കി ചില വേഷങ്ങളും, കാഷായവസ്ത്രങ്ങളും ധരിച്ചു നമ്മുടെ ആളുകളെ മിരട്ടി അവരുടെ ധനത്തിൽ ഒരംശത്തെ അപഹരിക്കുന്നതിനു ചില പ്രവൃത്തികൾ ചെയ്തുവരുന്ന വിവരവും അവിടെ അറിയാമല്ലോ. ജനങ്ങൾ ഇവരുടെ വലയിൽ അകപ്പെടാതിരിക്കുന്നതിനു വേണ്ട ശ്രമം ചെയ്യേണ്ടതു നമ്മുടെ മുഖ്യധർമ്മമാകുന്നു. അതിനെ ഉദ്ദേശിച്ചാണ് കഴിഞ്ഞ വാർഷികയോഗത്തിൽ പ്രാർത്ഥനാമന്ദിരങ്ങൾ ഏർപ്പെടുത്തണമെന്നൊരു നിശ്ചയം ചെയ്തിട്ടുള്ളത്. ഇതിലേക്കു തങ്ങളെപ്പോലെയുള്ള ആളുകളുടെ സഹകരണം അത്യന്താപേക്ഷിതമായിരിക്കുന്നു. നമ്മുടെ നാടൊട്ടുക്കു സഞ്ചരിച്ചു വാസ്തവമായ മതം, മതാനുഷ്ഠാനം ഇവകൾ ഇന്നതാണെന്നു ജനങ്ങളെ മനസ്സിലാക്കി പ്രാർത്ഥനാശാലകൾ ഏർപ്പെടുത്തി പ്രാർത്ഥനകൾ നടത്തുന്നതിനു വേണ്ട ശ്രമം ചെയ്യുന്നതിനു അവിടുത്തേക്ക് സൗകര്യമുണ്ടോ എന്നറിയേണ്ടിയിരിക്കുന്നു. സൗകര്യമില്ലെന്നുവരികിലും സൗകര്യമുണ്ടാക്കണമെന്നാണ് ഞങ്ങളുടെ ആഗ്രഹം. സമസൃഷ്ടങ്ങളുടെ അഭ്യുന്നതിക്കു നമ്മുടെ ജീവിതത്തെ ഉപ

യോഗിക്കുന്നതാണല്ലോ മഹത്തായ മതാനുഷ്ഠാനം. അതിനാൽ അനുകൂലമായ മറുപടി കിട്ടുന്നതിനാഗ്രഹിക്കുന്നു.

സി. കൃഷ്ണപിള്ള
ജനറൽ സെക്രട്ടറി

സാമുദായികകാര്യജ്ഞന്മാരായ മഹാന്മാരും സമുദായോന്നമനവിഷയത്തിൽ സ്വാമികളുടെ സഹായസഹകരണങ്ങളെ അപേക്ഷിച്ചിരുന്നു എന്നും സ്വാമികളെ അവർ സാധാരണ സന്യാസികളെപ്പോലെ, അല്ല ഗണിച്ചിരുന്നതെന്നും ഈ എഴുത്തിൽനിന്നും ഗ്രഹിക്കാം. സമസൃഷ്ടങ്ങളുടെ അഭ്യുന്നതിക്കുവേണ്ടി ജീവിതത്തെ വിനിയോഗിക്കുന്നതുകൊണ്ടുമാത്രം മഹത്തായ മതാനുഷ്ഠാനം സിദ്ധമാകുമോ എന്നു സംശയിക്കുന്നു.

സ്വാമികൾ മേൽ പ്രസ്താവിച്ച എഴുത്തിനയച്ച മറുപടിക്ക് മിസ്റ്റർ സി. കൃഷ്ണപിള്ള എഴുതിയ പ്രതിപത്രം.

തിരുവനന്തപുരം
1087 കർക്കിടകം 14

മിഥുനം 12-ാംതീയതിയിലെ എഴുത്തുകിട്ടി. അതിൽ പറഞ്ഞിരിക്കുന്നപ്രകാരം, നായന്മാരെ നന്നാക്കുന്ന കാര്യത്തിൽ വളരെ വൈഷമ്യമുണ്ട്, എങ്കിലും നന്നാക്കിയാൽ നന്നാകുമെന്ന് അവിടുന്നും സൂചിപ്പിച്ചിട്ടുണ്ടല്ലോ. അതിലേക്കുവേണ്ട മാർഗ്ഗങ്ങൾ എന്തെല്ലാമെന്നറിഞ്ഞു പ്രവർത്തിക്കുകതന്നെ. ഫലം എങ്ങനെയെങ്കിലും വരട്ടെ. വംശസമുന്നതിയാണല്ലോ മനുഷ്യന്റെ മുഖ്യധർമ്മം. നായന്മാരുടെ താല്ക്കാലികസ്ഥിതിയാലോചിച്ചു നോക്കിയാൽ നമ്മുടെ ഉദ്യമത്തിൽ നിരാശയ്ക്കു ധാരാളം മാർഗ്ഗമുണ്ട്. അതൊന്നും നാം സാരമാക്കാതെ പ്രവർത്തിക്കുന്നതായാൽ കാലക്രമേണ ഉദ്ദിഷ്ടഫലപ്രാപ്തിയുണ്ടാകുമെന്നുതന്നെ വിശ്വസിക്കാം. ആകയാൽ നാം ആദ്യമായി ചെയ്യേണ്ടതെന്താണെന്നും താഴെപ്പറയുന്ന സംഗതികളെപ്പറ്റി അവിടുത്തേക്കുള്ള അഭിപ്രായമെന്താണെന്നും വിശദമായി എഴുതി അയപ്പാനപേക്ഷ.

(1) മതസംബന്ധമായും സമുദായസംബന്ധമായും പ്രസംഗങ്ങൾ ചെയ്യുന്നതിനും വൈദികസംബന്ധമായ നായന്മാരുടെ ആചാരങ്ങൾക്കും, കർമ്മങ്ങൾക്കും അധികാരികളായി നിന്നു പൗരോഹിത്യം ആചരിക്കുന്നതിനും, യുവാക്കന്മാരെ പഠിപ്പിക്കുന്നതിനും ഒരു വൈദികവിദ്യാലയം ഏർപ്പെടുത്തുക.

(2) ഞങ്ങൾ ആചരിച്ചുവരുന്ന ആശൗചകർമ്മങ്ങൾക്കും മറ്റും ഇപ്പോൾ അവയെ നടത്തിവരുന്ന മാരാന്മാർ, നമ്പിയാന്മാർ മുതലായവരെ കിട്ടാതെവരുന്നപക്ഷം നമുക്കു സ്വയമേവ അവയെ അനുഷ്ഠിക്കത്തക്കവണ്ണം തത്സംബന്ധങ്ങളായുള്ള മന്ത്രങ്ങളും, അനുഷ്ഠാനവിധികളും സംഗ്രഹിച്ച് ഒരു പുസ്തകമെഴുതി പ്രചരിപ്പിക്കുക.

(3) സാധാരണയായി പ്രാർത്ഥനാശാലകളിലും, ഗൃഹങ്ങളിലും ഉപയോഗപ്പെടുത്തുന്നതിലേക്ക് ഉപനിഷത്തത്വങ്ങളെ ആസ്പദമാക്കി ഒരു പ്രാർത്ഥനാഗ്രന്ഥമെഴുതി പ്രചരിപ്പിക്കുക.

മേലെഴുതിയ കാര്യങ്ങളുടെ പ്രധാനചുമതല വഹിക്കുന്നതിനും പുസ്തകങ്ങൾ എഴുതുന്നതിനും, വിശിഷ്യ അവിടുത്തുകാരായ ഏതാനും കായബലവും മാന്യതയുള്ള ചെറുപ്പക്കാരെ ശിഷ്യന്മാരായി സ്വീകരിച്ച് നമുക്കുവേണ്ട മതതത്വങ്ങളെ അവർക്കുപദേശിച്ച്

അവരെക്കൊണ്ടു നാടിന്റെ പല ദിക്കുകളിലും പ്രസംഗം ചെയ്യിക്കുന്നതിനും സൗകര്യമുണ്ടോ എന്നെഴുതി അയപ്പാനപേക്ഷ.

"സഞ്ചരിക്കുന്നത് അവിടുത്തെ നിഷ്ഠയ്ക്ക് ഉതകുമോ എന്ന് ഒരു സംശയമുള്ളതുപോലെ തോന്നുന്നു. എന്നാൽ പ്രവൃത്തിമാർഗ്ഗം വെടിഞ്ഞു* ജീവന്മുക്തനാകുന്നതോടുകൂടി അവിടുത്തെ നിഷ്ഠയുടെയും ആത്മസംസ്കരണത്തിന്റെയും ഫലം ലോകത്തിനും സമസൃഷ്ടങ്ങൾക്കും അനുഭൂതമാക്കിത്തീർക്കത്തക്കവിധത്തിൽ ദേഹംകൊണ്ടു പ്രവർത്തിക്കുന്നതു ഗുണകരമായിരിക്കുമെന്നും ഈ പ്രവൃത്തിയുടെ മാഹാത്മ്യം എത്രമാത്രമുണ്ടെന്ന് പ്രകൃതിലോകത്തിലുള്ള സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ തുടങ്ങിയുള്ള ഓരോ അംശത്തിന്റെയും ലോകോദ്ധാരണവിഷയത്തിലുള്ള നിരന്തരമായ പ്രവൃത്തികൊണ്ടു ഗ്രഹിക്കാമെന്നും സംസ്കാരം സിദ്ധിച്ചിട്ടുള്ള മനസ്സും ശരീരവും ഒരുമിച്ചു പ്രവർത്തിക്കുന്നതു സർവോപരി ശ്രേഷ്ഠമായിട്ടുള്ളതെന്നും ഞാൻ പറയാതെതന്നെ അവിടുത്തേക്ക് അറിയാമല്ലോ."

സ്വന്തം സി. കൃഷ്ണപിള്ള<br>കെ. എൻ. ജി. സെക്രട്ടറി.

അടുത്തുചേർക്കുന്നതു പരമഭട്ടാരഗുരുപാദങ്ങളുടെ ഒരു അരുൾപത്രമാണ്.

തമ്പാനൂർ<br>1087 കർക്കിടകം 24

ശിവമയം

എഴുത്തുകിട്ടി. ഇവിടെ വിശേഷമൊന്നുമില്ല. നായർസമാജക്കാർക്കു വല്ലതുമൊക്കെ സൗകര്യംപോലെ ചെയ്യുന്നതുകൊണ്ടു വിരോധമില്ല. നാരായവേരു വിട്ടേച്ചുനില്ക്കുന്നവരാണെങ്കിലും ഇരുന്നോട്ടെ...

നീലകണ്ഠതീർത്ഥർക്കു ചട്ടമ്പി.

മിസ്റ്റർ കൃഷ്ണപിള്ളയുടെ എഴുത്തിനെയും അതിനെ തുടർന്നു സ്വാമികളുടെ പ്രവൃത്തികളെയും മറ്റും അങ്ങോട്ടറിയിച്ചതിലായിരിക്കാം ഈ വിധം എഴുതിയത്. 'നാരായവേർ വിട്ടേച്ചു നിൽക്കുന്നവർ' എന്നു പരമഗുരുപാദർ പറഞ്ഞിരിക്കുന്നതു സർവഥാ യോഗ്യനായ ഒരു നായകനെ (നേതാവിനെ) മുൻനിറുത്തി, അതായത് അദ്ദേഹത്തിന്റെ സദുപദേശങ്ങൾ കേട്ടു നായന്മാർ പ്രവൃത്തിക്കുന്നില്ല എന്നുള്ളതിനെ സൂചിപ്പിച്ചായിരിക്കണം.

1087-ലേക്കഥ ഇങ്ങനെ അവസാനിക്കുന്നു. അടുത്ത 88-ാമാണ്ടിൽ പല വിശേഷസംഗതികളും സ്വാമികൾ നടത്തിയിട്ടുണ്ട്. മുൻപു കവിദീപൻ സ്വാമികൾക്കയച്ചിരുന്ന ഒരെഴു

---

*സ്വാമികൾ ജീവന്മുക്തിപദത്തിലെത്തിക്കഴിഞ്ഞു എന്നു ലേഖകൻ മനസ്സിലാക്കിയിട്ടുള്ളതായി തോന്നുന്നില്ല. ലേഖകന്റെ അപേക്ഷയനുസരിച്ച് ആചാരപദ്ധതി, തത്വാലോകമന്ദിരഗ്രന്ഥാവലി ഒന്നുരണ്ടും ഭാഗങ്ങൾ, വിശേഷിച്ചു ദേവാർച്ചാപദ്ധതി എന്നീ ഗ്രന്ഥങ്ങൾ സ്വാമികൾ നിർമ്മിച്ചു എന്നുള്ളത് അവശിഷ്ടചരിത്രഭാഗംകൊണ്ടു വെളിവാകും. തമ്മിൽ കണ്ട സമയം സമുദായോദ്ധാരണത്തിലുള്ള സാരഭാഗങ്ങളെ ഉപദേശിച്ചുകൊടുത്തും നാടെങ്ങും ശാസ്ത്രീയമായ ആചാരവിശേഷങ്ങൾ നടപ്പാക്കുന്നതിന് അശ്രാന്തം ശ്രമം ചെയ്തും മിസ്റ്റർ കൃഷ്ണപ്പിള്ളയുടെ ആഗ്രഹത്തെ സ്വാമികൾ ഏതാണ്ടു പൂർണ്ണപ്രായമാക്കി.

ത്തിൽ, സ്വാമികൾ ആയിടയ്ക്ക് എഴുതിയിരുന്ന 'പ്രേതകൃത്യം' എന്നൊരു ലേഖനത്തെക്കുറിച്ചു പ്രസ്താവിച്ചിരുന്നല്ലോ. ആ ലേഖനം നായന്മാരുടെ ശ്രാദ്ധാദ്യാചാരപരിഷ്കരണത്തിന് ഉപയുക്തമായ ഒരു ഗ്രന്ഥത്തിന്റെ നാന്ദിരൂപത്തിലുള്ളതായിരുന്നു. ഇപ്പോൾ അതിനെ, 'പ്രേതവിചാരപദ്ധതി' എന്നു പേരുകൊടുത്ത് 'ആചാരപദ്ധതി'യുടെ മുഖത്തു ഘടിപ്പിച്ചിരിക്കുന്നതുകൊണ്ട് ഞാൻ പറഞ്ഞ അഭിപ്രായം യോജിക്കുന്നതായിക്കാണാം. ഇങ്ങനെ ഒരു ലേഖനം പ്രസിദ്ധം ചെയ്തിരുന്നതിൽനിന്നും സി. കൃഷ്ണപിള്ള അവർകളുടെ പ്രേരണയ്ക്കു വളരെ മുൻപേതന്നെ സ്വാമികളുടെ ഉള്ളിൽ സമുദായോദ്ധരണവിഷയമായ വിചാരം കടന്നുകൂടിയിരുന്നു എന്ന് ഊഹിക്കാം. ആ കാലത്തുതന്നെ ആചാരാദികളെ പുരസ്കരിച്ചു ഗ്രന്ഥനിബന്ധനോദ്ദേശ്യവും, സ്വാമികൾക്കുണ്ടായിരുന്നതായി വെളിവാകുന്നു. ഇങ്ങനെയുള്ള മനോവികാരങ്ങളോടുകൂടി ഇരിക്കുമ്പോഴായിരിക്കണം മിസ്റ്റർ കൃഷ്ണപിള്ളയുടെ എഴുത്തു കൈക്കൽ കിട്ടിയത്. അപ്പോൾ വൃത്തി ഒന്നുകൂടി തീവ്രമായി. അതുവരെ വിചാരമാത്രമായിരുന്നതു പ്രവൃത്തിരൂപത്തിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങി. ഇപ്രകാരം സ്വാമികൾ 1088-ാമാണ്ട് ആദ്യം 'ആചാരപദ്ധതി' എഴുതാനാരംഭിച്ചു, വിവരത്തിനു പരമഗുരുപാദങ്ങൾക്ക് എഴുത്തയയ്ക്കയും ചെയ്തു. മിസ്റ്റർ സി. കൃഷ്ണപിള്ളയ്ക്കു സ്വാമികൾ ഒരു വിവരക്കത്തു കൊടുത്തിട്ടുണ്ടായിരുന്നു. അതു കണ്ടിട്ട് അദ്ദേഹം അയച്ച മറുപടി താഴെച്ചേർക്കുന്നു.

നമ്പർ 14

കേരളീയ നായർസമാജകാര്യാലയം
തിരുവനന്തപുരം
21-1 -1088

14-ാം തീയതി അയച്ച എഴുത്തു കിട്ടി. "കുഞ്ഞൻപിള്ള ചട്ടമ്പി" അവർകളെ ഞാൻ കണ്ടു. പുസ്തകത്തെപ്പറ്റി അദ്ദേഹത്തിന് എഴുതി അയച്ചിട്ടുള്ളതായി അദ്ദേഹം പറഞ്ഞു. അതിൽ എന്തെല്ലാം ചേർക്കണമെന്നവിടുന്നു വിചാരിക്കുന്നുവോ അവകളെ എല്ലാം ധൈര്യസമേതം ചേർക്കേണ്ടതാണ്. ഭയപ്പെട്ടിട്ടാവശ്യമില്ല. ശൂദ്രത്വം നിമിത്തമുണ്ടായ ഭയമാണ് നായർതത്വത്തെ ഇല്ലാതാക്കിയത്. നായന്മാരുടെ ഉൽക്കർഷത്തിന് എന്തെല്ലാം ആവശ്യമുണ്ടെന്നു തോന്നുന്നുവോ അവകളൊക്കെ പുസ്തകത്തിൽ അടങ്ങിയിരിക്കണം. ഇതു 'നായകസ്മൃതി'യായി സ്വീകരിക്കപ്പെടണം. പുസ്തകം വന്നുചേർന്നാൽ 'ചട്ടമ്പി' അവർകളെക്കാണിച്ചു വേണ്ട ഭേദഗതികൾ ചെയ്തുംകൊണ്ടു മറ്റു ചില മഹാന്മാരെയും കാണിച്ച് എത്രയും വേഗത്തിൽ പ്രസിദ്ധപ്പെടുത്താൻ ശ്രമിക്കുന്നതാണ്.

എന്നു സ്വന്തം സി. കൃഷ്ണപിള്ള

സ്വാമികൾ കണിശത്തിനു പുസ്തകം തീർത്തയച്ചിട്ടുള്ളതായി അറിയാം. എന്നാൽ കരാറനുസരിച്ചു പ്രസിദ്ധീകരണവിഷയത്തിൽ മിസ്റ്റർ സി. കൃഷ്ണപിള്ള ശ്രമിക്കാഞ്ഞത് അദ്ദേഹത്തിന്റെ ഏതോ അസൗകര്യംനിമിത്തം ആയിരിക്കണം. ആചാരപദ്ധതി എഴുതിക്കൊണ്ടിരിക്കുന്ന അവസരത്തിൽതന്നെ സ്വാമികൾ അയച്ച എഴുത്തിനു മിസ്റ്റർ സി. കൃഷ്ണപിള്ള കൊടുത്ത മറുപടി:

കേരളീയ നായർസമാജകാര്യാലയം
തിരുവനന്തപുരം
15-2-1088

4-ാം തീയതി അയച്ച കത്തു കിട്ടി. അവിടുത്തെ ശ്രമങ്ങൾ വളരെ ശ്ലാഘനീയംതന്നെ. പപ്പുപിള്ള ഇന്നാരെന്നു മനസ്സിലാകുന്നില്ല. നായന്മാരെ ഒരു ഉന്നതസ്ഥിതിയിൽ കൊണ്ടു

വരുന്നതിന് അവിടുത്തേയ്ക്കുള്ള ആഗ്രഹം എഴുത്തിന്റെ എല്ലാ ഭാഗങ്ങളിൽനിന്നും വെളിവാകുന്നു. മുഖവുരയെപ്പറ്റി വേണ്ടതുപോലെ ചെയ്തുകൊള്ളാം. നായന്മാർ, ക്ഷത്രിയരാണെന്നു തെളിയിക്കുന്നതിന് എന്തെല്ലാം സംഗതികളെയും, യുക്തികളെയും ഉപയോഗിക്കാമോ അവകളെ ഒക്കെ പുസ്തകത്തിൽ പ്രസ്താവിച്ചിരിക്കണം. നായന്മാരുടെ ഉല്പത്തി, അവരുടെ ഉന്നതസ്ഥിതി, അവർ ഒരു സ്വതന്ത്രവർഗ്ഗക്കാരാണ്, ആര്യന്മാരുടെ കീഴങ്ങിയിട്ടുള്ളവരല്ല, ഭൂസ്വത്ത് അവരുടേതായിരുന്നു. അവരിൽനിന്നുമാണ് സ്വത്തു തെണ്ടിവന്ന നമ്പൂരിമാർക്കു കിട്ടിയത്. ആദ്യകാലത്തു നായന്മാരുടെ മതം ഇന്നതായിരുന്നു, ആര്യമതത്തെ സ്വീകരിക്കയാലാണ് ശൂദ്രത്വം കിട്ടിയത്, അതിനുമുൻപു നായന്മാരും നമ്പൂരിമാരും തുല്യനിലയിൽ ആണിരുന്നത്, നായന്മാരുടെ ആചാരങ്ങൾതന്നെ നമ്പൂരിമാരും ആചരിക്കേണ്ടിവന്നു, എന്നും മറ്റും അതായതു നായന്മാരുടെ ചരിത്രസംഗ്രഹംകൂടി ഉണ്ടായിരുന്നാൽ കൊള്ളാം. നായന്മാർ എല്ലാവിധത്തിലും ഉന്നതിയെ പ്രാപിക്കുന്നതിനുവേണ്ട നടപടികളും, ആചാരങ്ങളും, മതാനുഷ്ഠാനുങ്ങളും, സംസ്കാരങ്ങളും പുസ്തകത്തിൽ അടങ്ങിരിക്കണം. എഴുത്തിൽ സൂചിപ്പിച്ചിട്ടുള്ള എല്ലാ കാര്യങ്ങളിലും ഞാൻ പൂർണ്ണമായി യോജിക്കുന്നു. എനിക്കും കാണണമെന്നുള്ള ആഗ്രഹം അധികമുണ്ട്. അത് അവിടുത്തെ സൗകര്യംപോലെയും പുസ്തകം തീർന്നശേഷവും മതി. ഏതുവിധവും പുസ്തകം കഴിയുന്നത്ര വേഗത്തിൽ കിട്ടണം. അവിടുത്തെ ഹൃദയത്തിൽ സ്വയമേവ ഉണ്ടാകുന്ന എല്ലാ വിചാരങ്ങളും അടങ്ങിയിരിക്കണം. ഒരുത്തരേയും ഭയപ്പെട്ടിട്ടാവശ്യമില്ല.

ശേഷം വഴിയെ.<br>എന്നു സ്വന്തം സി. കൃഷ്ണപിള്ള

ഈ എഴുത്തിൽ ആവശ്യപ്പെട്ടിട്ടുള്ളതിൽ, ശ്രുതിയുക്തികൾക്കിണങ്ങുന്ന സർവഭാഗങ്ങളും 'ആചാരപദ്ധതിയിൽ' വിവരിച്ചിട്ടുണ്ട്.

വൈദ്യോപാഹ്വനാരായണകവിദീപൻ എന്ന ശിഷ്യൻ സ്വാമികൾക്കായി അയച്ച ഒരെഴുത്ത്.

തിരുവനന്തപുരം<br>22–2–088

ബ്രഹ്മസർവം

ശ്രീമദ്ഗുരുചരണാരവിന്ദാഭ്യാം നമഃ.

"ശ്രീപാദസന്നിധിയിൽനിന്നും അയച്ച എഴുത്തു യഥാകാലം ഇവിടെ കിട്ടിയിരിക്കുന്നു. മറുപടിക്ക് ഇനിയും താമസിച്ചതിന്റെ കാരണം ഉണ്ണിത്താനദ്ദേഹത്തിന്റെ എഴുത്തിൽ വിവരിച്ചിട്ടുള്ളതിനാൽ എഴുതുന്നില്ല. പ്രപൂജ്യപാദശ്രീമദ്ഗുരുദൈവതസന്നിധാനം മനസ്സിനവലംബനമായിരിക്കുന്നുണ്ട്.... ഉണ്ണിത്താനദ്ദേഹത്തിന്റെ ഗ്രഹപ്പിഴകളുടെ കൂട്ടം കഠിനം തന്നെ. ശ്രീപാദസന്നിധാനം അദ്ദേഹത്തിനു സുഖം കൊടുക്കുമെന്നു വിശ്വസിക്കുന്നു. ശ്രീമജ്ജനയിത്രി സീമന്തപുത്രശോകാർത്തയായിരിക്കുന്നു എന്നറിഞ്ഞപ്പോൾ സ്വാമിതിരുവടിയും എഴുന്നള്ളുമായിരിക്കുമെന്നോർത്തു കാർഡിന്റെ മേൽവിലാസംകണ്ട് അവിടെയുണ്ടെന്നറിയുന്നു.... കല്ലുവീട്ടിൽനിന്നും ചിലരെല്ലാരുമൊരുമിച്ചു ശ്രീമൽപൂജ്യപാദഗുരുദൈവതം ഏറ്റുമാനൂർക്കും, കൊല്ലത്തേക്കും എഴുന്നെള്ളിയിരിക്കയാണ്. ഈ മാസം 5–ാം തീയതിക്ക് ഇടയ്ക്കാണ് യാത്ര ഉണ്ടായിട്ടുള്ളത്. മടങ്ങി എന്നെത്തുമെന്നറിയുന്നില്ല.

എഞ്ചിനീയരദ്ദേഹത്തിന്റെ മേൽവിലാസത്തിൽ എഴുതിയാൽ, എഴുത്തുകിട്ടുമെന്നു തോന്നുന്നു. അടിയനു 30 രൂപ ശമ്പളത്തിനു സൂപ്രണ്ടു യജമാനൻ ഹജൂർക്കെഴുതിയിട്ടുണ്ട്. അനുവദിക്കുന്ന കാര്യം സംശയത്തിലാണ്. ഇപ്പോൾ ഇവിടങ്ങളിൽ പുറമെ ചികിത്സ വരുന്നുണ്ട്...."

"സർവസന്താപബന്ധാപദന്താപാദകമാത്മനി
ശ്രീഗുരുസ്വാമിഭഗവച്ചരണം ശരണം വ്രജേ."

ശ്രീപാദസേവി നാരായണപിള്ള

സ്വാമികളുടെ മഹിമാനുഭാവാദി കർണ്ണാകർണ്ണികയാ കേട്ടറിഞ്ഞ്, ബി. എ. ബിരുദശാലിയായ ഒരു മാധവൻപിള്ള അക്കാലത്തു സ്വാമികൾക്കീവിധമെഴുതിയിരിക്കുന്നു.

കോന്നി
1088, കന്നി 30

ഓം

സ്വാമിപാദങ്ങളിൽ നമസ്കാരം

"ആത്മലാഭത്തിനുവേണ്ടി കുറെക്കാലമായി പല മാർഗ്ഗങ്ങളിലും പ്രയത്നിക്കയോ പ്രയത്നിക്കാൻ ഭാവിക്കയോ ചെയ്യുന്ന ഒരാളു ഞാൻ. കുറേ ദിവസം തുടർച്ചയായി പ്രപഞ്ചത്തെ സ്മരിക്കാതെ ബ്രഹ്മാനുസന്ധാനം ചെയ്തുകൊണ്ടിരുന്നാൽ കാര്യം സാധിക്കുമെന്നു ശാസ്ത്രങ്ങളിൽനിന്നും സദാനന്ദസ്വാമികളുടെ അടുക്കൽനിന്നും ഗ്രഹിച്ചിട്ട് അപ്രകാരം ചെയ്യുന്നതിനായി 20, 25 ദിവസമായി ഇവിടെ വന്നു താമസിച്ചുവരികയാണ്. എന്നാൽ മനസ്സു യാതൊരാവശ്യവും കൂടാതെ ചലിക്കുന്നതിനാൽ അപ്രകാരം ചെയ്യുന്നതിനു സാധിച്ചിട്ടില്ല എന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. "ബന്ധുരാത്മാത്മനസ്തസ്യ യേനാത്മൈവാത്മനാജിതഃ" ഇത്യാദി പ്രമാണം അനുസരിച്ചു ദേഹേന്ദ്രിയാദിനിഗ്രഹം ശരിയായി ചെയ്തിട്ടില്ലാത്തതിനാൽ ആയിരിക്കാം, എന്നു ശങ്കിക്കുന്നു. ഇതിന്റെയും കുറച്ചുകാലമായി ഉപദ്രവിച്ചുകൊണ്ടിരിക്കുന്ന ഒരു ഹൃദ്രോഗത്തിന്റെയും പരിഹാരത്തിനായി കുറച്ചു ഹഠയോഗം ശീലിച്ചാൽ കൊള്ളാമെന്നുണ്ട്. അതെല്ലാം മുഖദാവിൽ കണ്ടു ശരീരസ്ഥിതിയും മറ്റും ആലോചിച്ചു നിശ്ചയിച്ചുകൊള്ളാം. തല്ക്കാലം സദാനന്ദസ്വാമികളുടെ കൂടെ താമസിക്കുന്നതുകൊണ്ടു കാര്യസാദ്ധ്യമുണ്ടാവാൻ പ്രയാസം എന്നു തോന്നുന്നു. സ്വല്പദിവസം അവിടുത്തെക്കൂടെ കഴിച്ചാൽ കൊള്ളാമെന്നുണ്ട്. അതിനു സൗകര്യമുണ്ടെന്നു മറുപടി കിട്ടിയാൽ പുറപ്പെട്ടുകൊള്ളാം. എനിക്കു കൊല്ലം ജില്ലാക്കോടതിയിൽ ഒരു ഉദ്യോഗമുണ്ട്. വൃശ്ചികം 15 വരെ അവധി എടുത്തിരിക്കയാണ്. അതിനകം ഏതെങ്കിലും ഒരു മാർഗ്ഗത്തിൽ തെറ്റിപ്പോകാതവണ്ണം പിടിച്ചാലും മതിയെന്നാണിപ്പോഴത്തെ മോഹം. കൃപയുണ്ടായി ഒരു മറുപടി കഴിയുന്നതും വേഗത്തിൽ അയച്ചുതരാനപേക്ഷ.

വിധേയൻ, പി. മാധവൻപിള്ള

ഉയർന്നതരം വിദ്യാഭ്യാസം സിദ്ധിച്ചു നല്ല നിലയിൽ ഇരിക്കുന്ന ഒരു മാന്യൻ ലബ്ധഗുരുവിന്റെ ഉപദേശത്തിൽ വൈഫല്യം കാണുകയാൽ അദ്ദേഹത്തെ വിട്ടു സ്വാമികളെ സമാശ്രയിക്കാൻ നിശ്ചയച്ചിരിക്കുന്നതായി ഈ എഴുത്തുകൊണ്ടു കാണുന്നു. ഇതിൽനിന്നും സ്വാമികളുടെ മാഹാത്മ്യം ഊഹ്യമാണല്ലോ. ഇങ്ങനെ ബ്രഹ്മാനന്ദൻ (ശിവ

യോഗി) തുടങ്ങിയ മറ്റു ഗുരുക്കന്മാരുടെ (ഉദ്ദിഷ്ട) മാർഗ്ഗങ്ങളിലും ഉപയോഗം കാണാതെ പലേ വലിയ ആളുകളും, സാധുക്കളും സ്വാമികളെ ഇന്നും ശരണം പ്രാപിച്ചുവരുന്നത് അസ്മാദൃശന്മാർക്ക് അനുമാനാപേക്ഷകൂടാതെ അറിവുള്ളതാണ്.

കെ. ശങ്കരപ്പിള്ള ബി. എ. അവർകൾ ആയിടയ്ക്കയച്ച ഒരെഴുത്ത്.

കൊല്ലം
1088 തുലാം 13

ശ്രീ

'സ്നേഹപ്രവാഹകാലുഷ്യം' എന്നൊരു നോവൽ ഞാൻ ഈയിടെ എഴുതിതീർത്തിട്ടുള്ളത് അച്ചടിച്ചു കഴിഞ്ഞിരിക്കുന്നു. പുസ്തകം കുത്തിക്കെട്ടിക്കഴിഞ്ഞാൽ ഉടൻ അവിടുത്തേയ്ക്കൊരു പുസ്തകം നിരൂപണത്തിനായി അയയ്ക്കുന്നുണ്ട്. അവിടുത്തെ അഭിപ്രായം ഞാൻ പത്രദ്വാരാ പിന്നാലെ പ്രസിദ്ധപ്പെടുത്താൻ നിശ്ചയിച്ചിരിക്കുന്നതുകൊണ്ടു പുസ്തകം കിട്ടിയാൽ അവിടുത്തെ മഹത്തരമായ ജോലിക്കിടയിൽ 15-ാം തീയതിക്കകം നിരൂപണം തീർത്തെന്റെപേർക്കയച്ചുതരുവാൻ ദയവുണ്ടാകണമെന്നപേക്ഷ. വേദാന്തവിഷയത്തിൽ ലവലേശം എനിക്കു ജ്ഞാനമില്ലെങ്കിലും അതിലേക്കെനിക്കു മനഃപൂർവമായുള്ള തല്പരതയും തത് സംബന്ധമായ എന്റെ ആന്തരികബഹുമതിയും ഞാനറിയാതെതന്നെ എന്റെ പ്രസ്തുത കൃതിയിൽനിന്നും പ്രത്യക്ഷപ്പെടുന്നുവെന്നാണ് വായിച്ചുനോക്കിയ ചിലരുടെ അഭിപ്രായം. അതിനാൽ ഈ സംഗതിയിൽ അവിടുത്തെ അഭിപ്രായം അലംഘനീയമായിരിക്കുന്നതുകൊണ്ടു ഞാൻ അതിനെ സാദരം പ്രതീക്ഷിക്കുന്നു...

എന്നു വിധേയൻ,
കെ. ശങ്കരപ്പിള്ള

ഈ എഴുത്തനുസരിച്ചു നിരൂപണം തയ്യാറാക്കുന്നതിൽ സ്വാമികൾ ബദ്ധപരികരനായിരിക്കുമ്പോൾ കൃഷ്ണപിള്ള അവർകളുടെ ഒരു മറുപടി കിട്ടി. അത് ഇപ്രകാരമായിരുന്നു.

കേരളീയ നായർസമാജകാര്യാലയം
തിരുവനന്തപുരം 26-3-1088

നമ്പർ 117

21-ാം തീയതി അയച്ച എഴുത്തു കിട്ടി. മാസം പിറന്നു 10-ാം തീയതിക്കകം 'ആചാരപദ്ധതി' തീർത്തയക്കാമെന്നും അതിലേക്കായി രാപ്പകൽ മുഷിഞ്ഞുവരുന്നു എന്നും അറിയുന്നതിൽ സന്തോഷിക്കുന്നു. ഗ്രന്ഥമെഴുത്തും ദേശസഞ്ചാരവുംകൂടി നടത്തുന്നതു പ്രയാസമായിരിക്കും. പദ്ധതി തീർന്നതിനുമേൽ ദേശസഞ്ചാരം ചെയ്താൽമതി. മുഖവുരയും പിന്നീടു മതി. ലിസ്റ്റു നോക്കിയതിൽ അനേകം സ്ഥലത്തുപോയി അനേകമാളുകളുടെ സമ്മതം വാങ്ങിയിട്ടുള്ളതായിക്കാണുന്നു. ഇതിൽവച്ചു വളരെ കായക്ലേശവും മനഃക്ലേശവും ഉണ്ടായിരുന്നിരിക്കണം. ദിവസം ഇരുപതു നാഴികയും മറ്റും നടക്കുന്നത് ഒരു സാഹസപ്രവൃത്തിയായിപ്പോയി. സമുദായകാര്യമാകകൊണ്ടു തല്ക്കാലം ഉത്സാഹം ഉണ്ടായാലും പിന്നീടതു ദോഷത്തെ ചെയ്യുന്നതാണ്. അവിടുന്ന് ഇത്ര കായക്ലേശം ചെയ്തിട്ടാവശ്യമില്ല. ഒരു സ്ഥലത്തിരുന്നു തലച്ചോറിനെ ഉപയോഗപ്പെടുത്തിയാൽ മാത്രംമതി. സഞ്ചരിച്ച് 'ആചാരപദ്ധതി'യെ നടപ്പിൽ വരുത്തന്നതിനു പ്രത്യേകം ഏർപ്പാടു ചെയ്തുകൊള്ളാം. ... മനസ്സില്ലാത്തവരെ നിർബന്ധിച്ചിട്ടാവശ്യമില്ല. അവരോടു പരിഭവവും വേണ്ട. ചിറ്റക്കാട്ടു

രാമൻപിള്ളയെപ്പോലെയുള്ള ആളുകൾ ഇവിടെയുമുണ്ട്. അവരെ അത്ര വകവെച്ചിട്ടാവശ്യമില്ല. സദുദ്ദേശ്യത്തോടുകൂടി ചെയ്യുന്ന സകലപ്രവൃത്തികൾക്കും ഫലമുണ്ടാകാതെ ഇരിക്കയില്ല. അടുത്തമാസം 10-ാംതീയതിക്കകം 'ആചാരപദ്ധതി' ഇവിടെ കിട്ടത്തക്ക വണ്ണം അയച്ചുതരുന്നതിനു വീണ്ടും അപേക്ഷിച്ചുകൊള്ളുന്നു.

സി. കൃഷ്ണപിള്ള
ജനറൽ സെക്രട്ടറി

ഒരു സമുദായസ്നേഹിയും, തദേകതാനതയാ പ്രവർത്തിച്ചുവന്ന ആളുമായ ലേഖകൻപോലും സ്വാമികളുടെ സാമുദായികമായ ശ്രമത്തെ അതിരുകവിഞ്ഞതെന്നുകണ്ട് ഇത്രമാത്രം ബുദ്ധിമുട്ടരുതെന്ന് അപേക്ഷിച്ചിരിക്കുന്നതായിക്കാണുന്നു. അപ്പോൾ സ്വാമികളുടെ ഉത്സാഹം എത്രമാത്രം അത്യധികമെന്നു വിചാരിക്കാൻകൂടി പ്രയാസം. ഇദ്ദേഹത്തിനു സമുദായത്തോടുള്ള അകൈതവപ്രണയം വർണ്ണിക്കാനും അസാദ്ധ്യം. കത്തിക്കാളുന്ന വിരക്തിവഹ്നിയിൽ ഐഹികസുഖത്തെ ധൂളിപ്രായമാക്കിയ ഈ ജീവന്മുക്തനു സഹജീവികളിൽ ഗൗണാത്മതാദ്ധ്യാസമുണ്ടായതു ശേഷിച്ചവരുടെ യാദൃച്ഛിക വിധിവിലാസം എന്നേ പറഞ്ഞുകൂടൂ. ഈ രാമൻപിള്ള കരുനാഗപ്പള്ളിക്കാരനായ ഒരു ഗൃഹസ്ഥപുംഗവനാണ്. ഈ കൂട്ടരെ സംബന്ധിച്ചു ചില മാസങ്ങൾ കഴിയാതെ ഇതൊന്നും നടപ്പിൽ വരുവാൻ പ്രയാസം.

ആചാരപദ്ധതിയുടെ ജോലി കലശലായിട്ടുണ്ടെങ്കിലും ഈയിടെകൊണ്ടു സ്വാമികൾ മിസ്റ്റർ ശങ്കരപ്പിള്ളയുടെ അപേക്ഷാപ്രകാരമുള്ള 'നിരൂപണം' തീർത്തയച്ചുകഴിഞ്ഞു. പ്രസ്തുത നിരൂപണം ഇവിടെ പകർത്തുന്നു.

'ഒരു നിരൂപണം'

ബി. എ. ബിരുദശാലി രാ. രാ. കെ. ശങ്കരപ്പിള്ള അവർകളാൽ (നിരൂപണാർത്ഥം) ഞങ്ങൾക്കയക്കപ്പെട്ട 'സ്നേഹപ്രവാഹകാലുഷ്യം' എന്ന ആഖ്യായിക സകൗതുകം അംഗീകരിക്കപ്പെടുകയും പരാർത്ഥം സമയക്ലിപ്തം ചെയ്ത്, ചെയ്തുവരുന്ന ഒരു നിബന്ധനത്തിന്റെ വിരാമഘട്ടങ്ങളിൽ യഥാവകാശം ആമൂലചൂഡം ദൃഗ്ഗോചരമാക്കപ്പെടുകയും ചെയ്തു. എന്നാൽ പുസ്തകത്തിലെ പ്രമേയം മനസ്സിലാകുന്നതിനു മുൻപു ആഖ്യായിക (കെട്ടുകഥ)യിലേക്കു ബുദ്ധിവൃത്തിയെ കുത്തിച്ചെലുത്തി ഏതാനും പറയേണ്ടിവരുന്നല്ലോ എന്നു വിചാരിച്ച്, പര്യാകുലതയെ പരിധൂനനം ചെയ്തിരിക്കുന്ന അന്തഃശരീരമായ ചിത്തം കൂടി "യാവദ്ദേഹം സ്വഭാവോസ്യ ദേഹസ്യ ന നിവർത്തതേ" എന്നു വിദ്വദനുഭവവിഷയകമായുള്ള പ്രമാണപ്രകാരം പാക്ഷികമായി സിദ്ധിക്കാവുന്ന കുണ്ഠീഭാവത്തെ അടയുവാൻ ഭാവിക്കയുണ്ടായി. എങ്കിലും "യത്തദഗ്രേ വിഷമിവ പരിണാമേമൃതോപമം" എന്ന പ്രകാരം പുസ്തകത്തിനുള്ള സത്വസൗധാധിരോഹിണികയെന്ന അപൂർവത അനുഭവപ്പെട്ടപ്പോൾ ആനന്ദാംകുരംശതശാഖമായി എന്നു പറയാതെ നിവൃത്തിയില്ലാതായി. "യാ പ്രീതിരവിവേകാനാം വിഷയേഷ്വനപായിനീ, ത്വാമനുസ്മരതഃ സാമേ ഹൃദയാന്മാപസർപ്പതു" എന്ന ശ്ലോകത്തിൽ വിഷയാഭിലാഷികളാൽ ഈപ്സ്യമാനമായി "മാ അപസർപ്പിതു" (പോകാതിരിക്കട്ടെ) എന്നു പ്രാർത്ഥിക്കപ്പെട്ടതായി പ്രേമസ്നേഹാദിപര്യായമായിരിക്കുന്ന 'പ്രീതി' നിരുപാധികമാകിൽ സ്വതേ ബ്രഹ്മാനന്ദവും, സോപാധികമാകിൽ തദംശഭൂതവും ആകുന്നു എന്നു പ്രായേണ ഗണിക്കാതെയാണ് ലോകം വഞ്ചിതമായി ഭവിക്കുന്നത്. അറിയലിൽ പരമായി വേദാന്തശാസ്ത്രത്തിൽ നിർമ്മോക്ഷസാധനം ഇല്ല എന്നു സിദ്ധാന്തമാകുന്നു.

“യഥാ ഹിരണ്യം നിധിം അക്ഷേത്രജ്ഞാ ഉപര്യുപരിസഞ്ചരന്തോ ന വിന്ദേയുഃ” എന്നു ശ്രുതിയിൽ നിധി ദൃഷ്ടാന്തം കൊടുത്തിരിക്കുന്നു. കാവ്യാദികൾ ശൃംഗാരപ്രധാനങ്ങളായിരിക്കണമെന്നും, ഏതദ്രസം സർവരസങ്ങളിലും അനുപ്രവിഷ്ടമായിരിക്കണമെന്നും മറ്റുമുള്ള പക്ഷങ്ങൾ രചയിതാക്കൾ, അനുഭോക്താക്കൾ മുതലായവരുടെ വൃത്തിയെ അപേക്ഷിച്ചുള്ളവയാകുന്നു. കേവലലൗകികന്മാർക്ക് ഈശ്വരസുഹൃദാദിരൂപങ്ങളായ വേദപുരാണാദികളേക്കാൾ “കാന്താസമ്മിതതയോപദേശയുജേ” കളത്രപ്രായ(മായുള്ള) കാവ്യനയോപദേശംരുച്യുൽപാദകമായിരിക്കാനിടയുണ്ട്. ആകയാൽ നാനാവിഷയങ്ങളിൽ ബംഭ്രമ്യമാണമാനസന്മാർക്ക് “ഹരിതതൃണപൂർണ്ണപാണിമുപലഭ്യത്രം പ്രത്യഭിമുഖീഭവന്തി” എന്ന, ഭഗവദ്ഭാഷ്യകാരവചനംപോലെ പുല്ലിട്ടു വിളിക്കുന്ന രീതിയിൽ ശൃംഗാരരസം ആകർഷാംഗമായി കല്പിച്ച്, നായകാദിചരിതം നിബന്ധിച്ചു രസങ്ങൾക്കു പോഷകം വരുത്തി, സ്നേഹത്തെ ബ്രഹ്മാനന്ദരൂപമാക്കി, പാത്രങ്ങളുടെ പ്രാരബ്ധനാനാത്വത്തെക്കാണിച്ച്, മനുഷ്യജന്മോദ്ദേശ്യം ‘അരുന്ധതീപ്രദർശന’ന്യായത്തിൽ ദർശിപ്പിച്ചുകൊടുക്കുന്നതായി ‘അമൃതോദയ’ ഭർത്തൃഹരിനിർവേദാദിരൂപത്തിൽ പരമാനന്ദപദവിയിലേക്കു കൊണ്ടുവിടുന്നതായി കാണുകയാൽ ഈ ‘സ്നേഹപ്രവാഹകാലുഷ്യം’ കണ്ണാടിയെ അപേക്ഷിക്കാതെതന്നെ തെളിവുള്ളതാണ്. അവിടെവിടെയുള്ള ഇതിലെ വർണ്ണനചാതുരിയും കഥാസംഘടനവും വാചോയുക്തിയും, വചോഭംഗിയും മനോഹരമായിരിക്കുന്നു. ഇതിലെ പാത്രാന്തരങ്ങൾക്കു ഗുരുമുഖമായി സിദ്ധിച്ച വേദാന്തരഹസ്യോപദേശഘട്ടവും തദ്ദ്വാരാ പരമ്പരയായി മറ്റുള്ളർക്കു ലഭിച്ച ബോധപദവിയും അഭിനന്ദനീയമാകുന്നു. ഏതാദൃശഗുണവിശിഷ്ടമായി “ഗദ്യപദ്യമയീവാണീ ചംപൂരിത്യഭിധീയതേ” എന്ന സാഹിത്യകാരവചനപ്രകാരം ചമ്പുപ്രായമായിരിക്കുന്ന ഈ കാവ്യം കാരണാന്തരങ്ങളാൽ ലക്ഷണസമ്പത്തിയോടുകൂടാത്തതെന്നു പക്ഷം വരുന്നതായാൽ അതു “നൈഷധമകാവ്യം” എന്നു പറയുംപോലെ ആകുന്നതും പക്ഷാന്തരത്തിൽ, “ലോഭാദ്വരാടികാനാം വിക്രേതും തക്രമവിരതമടന്ത്യാ. ലബ്ധോ ഗോപകിശോര്യാ മദ്ധ്യേരഥ്യം മഹേന്ദ്രനീലമണിഃ” എന്ന ചിന്താമണിപ്രാപ്തിപോലെ പരിണമിക്കുന്നതുമാകുന്നു എന്നു ഞങ്ങൾ വിചാരിക്കുന്നു. ദാമോദരനിൽ ലൗകികനായകഗുണങ്ങളിൽ പലതും തിരോഭവിച്ചു കാണപ്പെടുകിൽ, “സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി” അവശ്യംഭാവിഭാവാനാം പ്രതീകാരോ ഭവേദ്യദി; തദാദുഃഖൈർന്നലിപ്യേരൻ നളരാമയുധിഷ്ഠിരാഃ” മുതലായ പ്രമാണപ്രകാരമുള്ള നളരാമപ്രഭൃതികളുടെ അനുഭവങ്ങളാൽ സിദ്ധിക്കുന്ന അവശ്യംഭാവിയാലെന്നു സമാധാനപ്പെടേണ്ടതാകുന്നു. “ഇച്ഛാനിച്ഛാ പരേച്ഛാ ച പ്രാരബ്ധം ത്രിവിധം സ്മൃതം” എന്നും “അപഥ്യസേവിനശ്ചോരാഃ” എന്നു തുടങ്ങി “ജാനന്ത ഏവ സ്വാനർത്ഥമിച്ഛന്ത്യാരബ്ധകർമ്മതഃ” എന്നും പ്രമാണമുണ്ടല്ലോ. അതുകൊണ്ടു മുക്തിപുരിയായ കാശിയിൽനിന്നും ഉപദേശം സിദ്ധിച്ചു പരമഹംസപദവിയെ അടഞ്ഞ ദാമോദരന്റെ പൂർവസംവൃത്തവൃത്തത്തെ ഗണിക്കാനില്ലെന്നുള്ളതിനു ‘അപിചേത്സു ദുരാചാരോ ഭജതേ മാമനന്യഭാക്; സാധുരേവ സമന്തവ്യഃ സമ്യഗ്ഗ്യവസിതോഹി സഃ” എന്ന ഗീതാദിവചനം പ്രമാണമാകുന്നു. എന്നാൽ ഇത്യാദി ആരോപണത്തിനുള്ള മാർഗ്ഗം അടച്ചുകൂടായിരുന്നോ എന്നാണെങ്കിൽ “നിർവിണ്ണാനാം ജ്ഞാനയോഗഃ എന്ന ശ്രീഭാഗവതവചനപ്രകാരം ജ്ഞാനാധികാരം നിർവിണ്ണന് (എങ്ങിനെയും വിഷയങ്ങളിൽ വൈരാഗ്യമുദിച്ചവനു)മാത്രമുള്ളതാകയാൽ അന്യഥാ നിബന്ധനക്ലേശം കഷ്ടകല്പനയാകുന്നു. അപ്പോൾ എല്ലാംകൊണ്ടും ഈ കൃതിയിലെ ആശയം പ്രശംസനീയമായിരിക്കുന്നതിനാൽ നമ്മുടെ നിബന്ധനകാരനു പ്രതിപദക്ഷേപം ക്ഷേമമാശംസിച്ചുകൊണ്ടു തല്ക്കാലം ചുരുക്കുന്നു. എന്നാൽ സൗശബ്ദ്യം കുറയുമാറു മുദ്രാക്ഷരവീഴ്ചകൾ വന്നിരിക്കുന്നതു പോക്കുവാൻ ശുദ്ധപത്രം

ആദർശമായിക്കാണുന്നില്ല. ആയതും പുനഃസംസ്കരണത്തിൽ ശരിയാകുമെന്നു വിശ്വസിക്കുന്നു.

എൻ. തീർത്ഥസ്വാമി

സ്വാമികളുടെ ഈ നിരൂപണം പരമപ്രൗഢവും ബഹുപ്രമാണയുക്ത്യനുഗൃഹീതവുമായിരിക്കുന്നു. പ്രായേണ മൃഗപ്രായന്മാരായ വിഷയാസക്തന്മാരെ ആകർഷിക്കാൻവേണ്ടി സ്വീകരിച്ച സമ്പ്രദായത്തിനു "പുല്ലിട്ടു വിളിക്കുന്ന രീതി" എന്നുള്ള ദൃഷ്ടാന്തകല്പന വളരെ ഉചിതവും ദാർഷ്ടാന്തികത്തോടു സർവധർമ്മാവച്ഛിന്നമാംവണ്ണം യോജിക്കുന്നതുമാകുന്നു. ഈ നിരൂപണത്തിൽനിന്നും സ്വാമികളുടെ ഗുണൈകലുബ്ധത വെളിവാകുന്നു. ആയിടയ്ക്കു പരമഗുരുപാദരുടെ ഒരനുഗ്രഹപത്രം സ്വാമികൾക്കു കിട്ടിയിരുന്നു.

എഴുത്ത്:

കൊല്ലം<br>
1088 വൃശ്ചികം 2

ശ്രീ

എന്റെ 'പ്രാചീനമലയാളം' എന്ന ഗ്രന്ഥം ഇവിടെ 'മലയാളി' അച്ചുകൂടത്തിൽ അടിക്കാൻ നിശ്ചയിച്ചു. ഇപ്പോൾ അതിലേക്കായിട്ട് ഇവിടെ താമസിക്കയാണ്. താമസിയാതെ ഞാൻ കായംകുളത്തു വരുമ്പോൾ തമ്മിൽ കണ്ടുകൊള്ളാം. "സംസ്കാരപദ്ധതി" എന്ന ഗ്രന്ഥം എഴുതിത്തീർന്നു കഴിഞ്ഞാൽ മുമ്പിൽ എനിക്കയച്ചുതരണം. ഞാൻ നോക്കിയതിനുശേഷം അച്ചടിച്ചാൽ മതിയാകും..."

ചട്ടമ്പി (ഒപ്പ്)

"പ്രാചീനമലയാളത്തെക്കുറിച്ചു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. 'സംസ്കാരപദ്ധതി' എന്നു പറഞ്ഞിരിക്കുന്നതു സ്വാമികൾ എഴുതിവരുന്ന 'ആചാരപദ്ധതി'യെ ഉദ്ദേശിച്ചാണ്. മിസ്റ്റർ കെ. ശങ്കരപിള്ള ബി. എ.യുടെ അപേക്ഷയനുസരിച്ചു ക്ലിപ്താവധിക്കുള്ളിൽ നിരൂപണം അയച്ചുകൊടുത്തതിൽ അദ്ദേഹത്തിനുണ്ടായ സന്തോഷാതിശയത്തെ അടിയിൽ വിവരിക്കുന്ന ലേഖനദ്വാരാ സ്വാമികളെ അറിയിച്ചിരിക്കുന്നു.

കൊല്ലം<br>
1088 വൃശ്ചികം 5

ശ്രീ

"അവിടുത്തെ സത്വരസപ്രധാനമായ മുഖവുര ഇവിടെ കിട്ടി, അനുഗൃഹീതനായി. 'ദക്ഷിണദീപ'മാസികയിൽ പ്രസിദ്ധീകരണത്തിനായി ഉടൻ അയച്ചുകൊടുത്തു. കുറവുകളെ ക്ഷമിച്ചു മറഞ്ഞുകിടക്കുന്ന നന്മയെ ശതശോദ്യോതിഷിക്കുന്ന സാത്വികസ്വഭാവം ഇതിൽ നന്നായി പ്രശോഭിച്ചുകാണുന്നതിനാൽ അമിതമായ ആനന്ദം ഈ കിഞ്ചിജ്ഞനും ഉണ്ടാകുന്നു. അവിടുത്തെ അനുഗ്രഹം മേലാലും ഉണ്ടായിരിക്കാനായി നിരന്തരം പ്രാർത്ഥിക്കുന്നു. അറിയിക്കാനുള്ളതെല്ലാം ഇനിയും വഴിയെ ആവാം."

എന്നു വിധേയൻ,<br>
കെ. ശങ്കരപ്പിള്ള (ഒപ്പ്)

ഈ കാലത്തായിരുന്നു ശ്രീപാദദാസനായ "പരമാനന്ദനാഥനു" (എനിക്ക്) സ്വാമികളുടെ ശിഷ്യസ്ഥാനം ലഭിക്കാൻ ഭാഗ്യോദയമുണ്ടായത്. ഏറെ താമസിയാതെ തന്നെ 'നാരായണദേശി'കനും ഉപദേശം വാങ്ങി. ഇദ്ദേഹം സ്വാമികളുടെ ഒരു ശിഷ്യപ്രധാനിയാണ്. ബാല്യത്തിലേ ഉത്തരേന്ത്യയിൽ 'നരസിംഹപുരം' എന്ന സ്ഥലത്തുപോയി താമസിച്ച് കാവ്യനാടകാലങ്കാരങ്ങളും തർക്കവ്യാകരണവേദാന്താദികളും മറ്റു ദർശനങ്ങളും പഠിച്ചു വന്ന ഒരു വിദ്വാനാകുന്നു ഈ മഹാൻ. ഇദ്ദേഹത്തിന്റെ കവിത്വം സ്ഥലാന്തരങ്ങളിൽ ഉദാഹരിച്ചിട്ടുള്ള പദ്യങ്ങളിൽനിന്നും വെളിവാകും.

പ്രഥമശിഷ്യനും ഇപ്പോൾ ജീവന്മുക്തപദവിയിൽ എത്തിയിരിക്കുന്ന മഹാത്മാവുമായ മുൻപറഞ്ഞിട്ടുള്ള 'സദാശ്രയൻ' എന്ന ആളിന്റെ ശിഷ്യസ്ഥാനാപ്തി ഒന്നുകൊണ്ടുതന്നെ സ്വാമികൾ സംതൃപ്തനായിരുന്നു. പോരെങ്കിൽ ശിഷ്യസമ്പത്ത് അധികം വർദ്ധിപ്പിക്കാതിരിക്കുന്നതാണ് സുഖം എന്ന് ഒരു മഹാൻ സ്വാമികളുടെ അഭിപ്രായാനുഗുണമായി പറഞ്ഞതോടുകൂടി മുൻപുണ്ടായിരുന്ന അലംഭാവത്തിനു കുറെക്കൂടി ദാർഢ്യമുണ്ടായി. തന്നിമിത്തം സ്വാമികൾ ഈയിടെ ഉപദേശകാംക്ഷികളുടെ അപേക്ഷയെ ആദ്യം സാമാന്യേന ഒന്നു നിഷേധിച്ചുനോക്കാറുണ്ടെങ്കിലും നിർബന്ധമാണെന്നുകണ്ടാൽ ഒരു മന്ദജിജ്ഞാസുവിനെപ്പോലും ഇച്ഛാഭംഗപ്പെടുത്തി അയയ്ക്കുന്നതിന് അദ്ദേഹത്തിന്റെ കൃപാതിരേകം അനുവദിച്ചിരുന്നില്ല. അല്പവാസനയുള്ളത് അപക്ഷയിക്കാതെ വർദ്ധിച്ചുവരുന്നെങ്കിൽ വന്നുകൊള്ളട്ടെ, എന്നു കരുതി അവർക്കും യോഗ്യതാനുസരണം ഓരോ ഉപദേശങ്ങൾ കൊടുത്തുപോന്നു.

പൂർവകാലങ്ങളിലെ ശിഷ്യപരീക്ഷാരീതി മാനദണ്ഡമാക്കി, തെരഞ്ഞെടുക്കുന്നപക്ഷം ഉപദേശസ്വീകരണത്തിനു പാത്രതയുള്ളവർ ഈ കാലത്തു തുലോം ചുരുങ്ങും. ഒരു ജാതിക്കു സ്വരൂപനാശം കല്പിക്കുന്നതു ന്യായസിദ്ധാന്തവിരുദ്ധമാകയാൽ തുലോം ചുരുങ്ങുമെന്നഭിപ്രായപ്പെട്ടതാണ്. വാസ്തവം പറകയാണെങ്കിൽ പൂർണ്ണലക്ഷണസമ്പത്തിയുള്ളവർ ഇപ്പോൾ ഒരുത്തരുംതന്നെ ഉണ്ടായിരിക്കയില്ല. പ്രപഞ്ചവിഷയങ്ങളിൽ അതിയായ വിരക്തി വന്നവരെ മാത്രമേ പൂർവാചാര്യന്മാർ ഉപദേശ്യരായി ഗണിച്ചിരുന്നുള്ളൂ. അത്രമാത്രമല്ല, ജ്ഞാനമുദ്രാദർശനസമകാലത്തിൽതന്നെ ഹൃദയഗ്രന്ഥി ഭേദിച്ചു കേവലഭാവമനുഭവപ്പെടത്തക്കവിധം പരിപാകം സിദ്ധിച്ചവർക്കുമാത്രമേ മുഖ്യാധികാരിതയുള്ളൂ. അപ്രകാരം പ്രാപിക്കപ്പെടുന്ന സദ്യോമുക്തിയെ അല്ലാതെ മനനാദ്യങ്ഗങ്ങളെ ആശ്രയിച്ചു ക്രമേണ സാധിക്കുന്ന നിർവാണത്തെ യഥാർത്ഥനിർവാണമെന്നു പറഞ്ഞുകൂടാ, എന്നും മറ്റും ശഠിച്ചിട്ടുള്ള പ്രക്രിയാകാരന്മാരും ഉണ്ടായിരുന്നു. ഈവക നിർബന്ധങ്ങൾ ആ കാലദേശങ്ങൾക്കു പറ്റുന്നതായിരുന്നു. എന്നാൽ ഇപ്പോഴുള്ളവർക്കു കുറേക്കൂടി ശാന്തമായ ഒരു നിയമം ഏർപ്പെടുത്തി കൊടുക്കാത്തപക്ഷം ആ വക കഠിനവിധികളെ സ്വീകരിച്ചു പാലിപ്പാൻ ശക്തിയില്ലാത്ത ആളുകൾക്കു ഗത്യന്തരമില്ലെന്നാകും. കഠിനനിയമങ്ങളെ പ്രതിപാദിക്കുന്ന ശാസ്ത്രം ഈ കാലത്തു നിരുപയോഗമായും തീരും. 'ആനന്ത്യാത്' കുലധർമ്മാണാം പുംസാഞ്ചൈവായുഷഃ ക്ഷയാൽ..." ഇത്യാദി ആസ്പദമാക്കി കർമ്മകലാപങ്ങൾക്കു കാലദൈർഘ്യം കുറച്ചു പുതിയവിധി ഏർപ്പെട്ടതുപോലെ ബ്രഹ്മോപദേശാധികാരിവിഷയത്തിലും കാലവൈഷമ്യത്തെ കണക്കാക്കി നിയമത്തിന്റെ ഊർജ്ജിതം ഒന്നു കുറച്ച് ഒട്ടൊക്കെ ഒത്തുകാണുന്നവർക്കു പ്രവേശം അനുവദിക്കേണ്ടതാണ്. മഹാത്മാവായ സ്വാമികൾ ഈവക സംഗതികളെ പരിചിന്തനം ചെയ്തിട്ടായിരിക്കാം പ്രാചീനഋഷികളുടെ പന്ഥാവിനെ ഈ വിഷയത്തിൽ അധികം തുടരാതെ ഔത്സുക്യമുണ്ടെന്നു കണ്ടാൽ അവർക്കിണങ്ങിയ ഉപദേശദാനത്തിൽ ബദ്ധോദ്യമനായിരിക്കുന്നത്. മന്ദന്മാരിൽ വലിയ പരീക്ഷ, ദോഷത്തെ ചെയ്യുമെന്ന് അനുമാനദൃഷ്ട്യാ കണ്ടു

കരുണാപൂർണ്ണഹൃദന്തനായ സ്വാമികൾ ഇപ്രകാരം ഉപദേശം ചെയ്തിട്ടുള്ളവർക്കു പലർക്കും ഉദ്ദേശിച്ചതിൽ അധികം ഫലവത്തായി പരിണമിച്ചിട്ടുണ്ട്. ആ കഥ നിൽക്കട്ടെ,

"ആചാരപദ്ധതി" എഴുതിതീർക്കുന്നതിനുള്ള അതിയായ ശ്രമം നിമിത്തം സ്വാമികൾക്കുണ്ടാകുന്ന കായമനഃക്ലേശങ്ങളെ സൂചിപ്പിച്ചു സി. കൃഷ്ണപിള്ള അവർകൾക്കു സ്വാമികൾ ആയിടെ അയച്ചിരുന്ന ഒരെഴുത്തിന് അദ്ദേഹം എഴുതിയ മറുപടി ഇപ്രകാരമായിരുന്നു.

കേരളീയ നായർസമാജകാര്യാലയം
തിരുവനന്തപുരം
നമ്പർ 209 14-4-1088

"ദയവുചെയ്ത് 8-ാം തീയതി അയച്ച എഴുത്തു കിട്ടി, ദേഹസ്ഥിതി നന്നാകുന്നതുവരെ പുസ്തകരചനയിൽനിന്നും മാറിത്തന്നെയിരിക്കണം. അവിടുത്തെ സൗകര്യമനുസരിച്ചു പുസ്തകം എഴുതി തീർത്തയച്ചാൽ മതിയാകുന്നതാകുന്നു. ദേഹത്തേയും മനസ്സിനെയും എപ്പോഴും ഒരു നല്ല സ്ഥിതിയിൽ വച്ചുകൊണ്ടിരിക്കുന്നതിനു പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു. അതിരുവിട്ടുള്ള കായക്ലേശവും മനഃക്ലേശവും ഒരിക്കലും ചെയ്തുപോകരുത്.

സി. കൃഷ്ണപിള്ള, ജനറൽ സെക്രട്ടറി

ഈ കാലത്തൊരിക്കൽ ഞാൻ സ്വാമിപാദസന്ദർശനത്തിനായി മഠത്തിൽ പോയിരുന്നു. അവിടെചെന്ന് അഭിവന്ദനം ചെയ്തു പലതും പറഞ്ഞുകൊണ്ടു നിന്നകൂട്ടത്തിൽ ഒരു ദീർഘസംഭാഷണം നടന്നു. വിഷയം വളരെ സാരഗർഭവും രസകരവുമായിരുന്നു. ഇപ്പോൾ മുഴുവൻ ഓർക്കുന്നില്ലെങ്കിലും സ്മൃതിയിൽ എത്തുന്നത് ഇവിടെ വിവരിക്കാം. ഞാൻ സ്വാമികളോട് ഇങ്ങനെ ചോദിച്ചു. പരമാനന്ദനാഥൻ: "സ്വാമിൻ! ബ്രഹ്മാനന്ദന്റെ (കാരാടന്റെ) പുസ്തകങ്ങളിൽ ഒരുമാതിരി യോഗവും ധ്യാനിക്കേണ്ട സ്ഥാനങ്ങളും മറ്റും പറഞ്ഞു കാണുന്നു. അതിനനുഗുണമായി "ഉന്മന്യവാപ്തയേ ശീഘ്രം ഭ്രൂധ്യാനം മമ സമ്മതം" ഇത്യാദി ചില പ്രമാണങ്ങളും ഉദ്ധരിച്ചിരിക്കുന്നു. മറ്റുള്ള മാർഗ്ഗങ്ങളൊന്നും സ്വീകാര്യമല്ലെന്നു ഖണ്ഡിച്ചിട്ടുമുണ്ട്. ഇതിന്റെ വാസ്തവസ്ഥിതിയെന്താണെന്നരുൾ ചെയ്തുകേട്ടാൽ കൊള്ളാം." സ്വാമി: "മനോലയം-വിക്ഷേപനാശം-മോക്ഷത്തിനുള്ള പരമ്പരാകാരണങ്ങളിൽ ഒന്നുതന്നെ. അതിന്റെ സിദ്ധിക്കു പല ആചാര്യന്മാർ ബഹുവിധമാർഗ്ഗങ്ങൾ കണ്ടുപിടിച്ചിട്ടുണ്ട്. അവർക്കു സുകരമെന്നു തോന്നിയതിനെ ശ്ലാഘിച്ചു പ്രമാണങ്ങളും ഉണ്ടാക്കിയിട്ടുണ്ട്. അവയിൽ ഒരുവഴിമാത്രം നന്നെന്നും ഇതരങ്ങൾ ത്യാജ്യങ്ങളെന്നും പറവാൻ ആർക്കും അധികാരമില്ല." പ. നാ: "ആക്ഷേപിക്കാൻ അധികാരമില്ലെങ്കിലും ഒരു വഴി സ്വീകരിക്കുന്നതിൽ വിരോധമുണ്ടോ?" സ്വാമി: സ്വീകരിക്കുന്നതിലും തെറ്റുപറ്റാൻ ധാരാളം എളുപ്പമുണ്ട്. സ്വീകരിക്കുന്നതിന്റെ രീതിഭേദംപോലെയാണ് ഗുണകരമായോ ദോഷകരമായോ പരിണമിക്കുന്നത്. ഗ്രന്ഥങ്ങളിൽ ഓരോ മാർഗ്ഗങ്ങളുടെ സ്ഥൂലസ്വഭാവം മാത്രമേ വിവരിക്കയുള്ളൂ. സൂക്ഷ്മമറിയേണ്ടതു ഗുരുപദേശംകൊണ്ടാണ്. അതു ഋഷിപരമ്പരകളിൽ സമ്പ്രദായരീത്യാ നിലനിന്നുപോരുന്നു എന്നല്ലാതെ ഗ്രന്ഥാന്തരപ്പെട്ടിട്ടില്ല. അത്ര പരിഷ്കാരം വർദ്ധിക്കുമ്പോൾ അതും ഗ്രന്ഥവരികളിൽ ഉൾപ്പെട്ടു വെളിപ്പെട്ടേക്കും. അക്കാലത്തു മാത്രമേ കേവലഗ്രന്ഥാശ്രയണം അഭ്യാസത്തിനു പര്യാപ്തമാവൂ. ഗ്രന്ഥങ്ങളിൽ എഴുതിയാൽത്തന്നെയും ചില ഭാഗം സ്പഷ്ടമാകുമോ എന്നു സംശയിക്കുന്നു."

പ. നാ: ഭ്രൂധ്യാനാദി, ഗ്രന്ഥങ്ങളിൽ വിവരിച്ചിരിക്കുന്നല്ലോ. ആ സ്ഥിതിക്കു തത്തൽസ്ഥാനങ്ങളിൽ മനസ്സുവച്ചുകൊണ്ടിരുന്നാൽ പോരയോ? സ്വാമി: "ഇതാണബദ്ധം. ഭ്രൂധ്യാനമെന്നു പറഞ്ഞത് ഒരു സ്ഥൂലവാക്കാണ്. അതുകൊണ്ട് എന്തായി?

ഭ്രൂമദ്ധ്യത്തിന്റെ അന്തർഭാഗത്തോ അതോ ബഹിർഭാഗത്തോ ധ്യാനിക്കേണ്ടത്? അന്തർഭാഗത്താണെങ്കിൽ, അവിടെ എല്ലും മാംസവും രക്തവുംകൊണ്ടു നിറഞ്ഞിരിക്കുന്നു; അവയെ ആണോ ധ്യാനിക്കേണ്ടത്? ഉപരിഭാഗത്താണെങ്കിൽ, തൊലി, രോമം ഇവ കാണപ്പെടുന്നു. അതുകളെ ധ്യാനിച്ചാൽ മതിയാകുമോ? ഇങ്ങനെയുള്ള സന്ദേഹങ്ങൾ ഉണ്ടാകാം. അതാണ് ഞാൻ പറഞ്ഞതു പ്രമാണംമാത്രം ഗുരുസ്ഥാനം വഹിക്കയില്ലെന്ന്." പ. നാ: "ആകട്ടെ, ഈ നിർദ്ദേശിച്ചിരിക്കുന്ന സ്ഥാനത്തിനു വല്ല വിശേഷവുമുണ്ടോ? ഈ സ്ഥാനത്തിൽ ധ്യാനിക്കയല്ലാതെ മനോനിരോധത്തിനു പ്രശസ്തമാർഗ്ഗങ്ങൾ വേറെ ഇല്ലയോ?" സ്വാമി: "സ്ഥാനങ്ങൾക്കു ചില വിശേഷങ്ങൾ ഇല്ലാതെയില്ല. അത് ശാരീരമായ അണുക്കളുടെ ഘടനാവൈചിത്ര്യംകൊണ്ടും മറ്റും തത്തൽസ്ഥാനങ്ങൾക്കു സിദ്ധിച്ചിട്ടുള്ളതാണ്. അവിടെ മനസ്സുനിറുത്തിയാൽ 'വൃത്തി' എളുപ്പം ബഹിർഗ്ഗമിക്കയില്ലെന്നാണ് സാമാന്യനിയമം. അങ്ങനെ തന്നെ അനുഭവവും കാണുന്നു. എന്നാൽ ഇതും ചിലരെ സംബന്ധിച്ചു തെറ്റിപ്പോകുന്നുണ്ട്. മനോനിരോധത്തിനു മുഖ്യമാർഗ്ഗം ഇതുമാത്രമെന്നു പറഞ്ഞുകൂടാ. ഒരു ഭക്തൻ എല്ലാ ഉപായങ്ങളിലും ശ്രേഷ്ഠം ഭക്തിയാണെന്നു പറയും. അതിലേക്കു പ്രമാണങ്ങളും കാണിക്കും. ആ തരം ചിത്തപരിപക്വതയുള്ളവർക്ക് അനുഭവപ്പെടുത്തികൊടുക്കയും ചെയ്യും. അപ്പോൾ ധ്യാനം മാത്രമാണ് ഹേതു എന്നു പറയാമോ? ധ്യാനം മാത്രം കാരണമെങ്കിൽ എല്ലാവർക്കും അതുകൊണ്ടു മനോന്മന്യവസ്ഥ ലഭിക്കാത്തതെന്ത്? അതിനു വേറെ കാരണങ്ങൾ ഉണ്ടെന്നു പറഞ്ഞാൽ ഭക്തികൊണ്ടും മറ്റും സിദ്ധിക്കാത്തതിനും കാരണാന്തരങ്ങൾ കാണും. ചിത്തവൃത്തിനിരോധനത്തിൽ പിടിവാദമുള്ള പതഞ്ജലിപോലും "ഈശ്വരപ്രണിധാനാദ്വാ" "തജ്ജപസ്തദർത്ഥഭാവനം" "പ്രച്ഛർദ്ദനവിധാരണാഭ്യാം വാപ്രാണസ്യ" എന്നാദിയായ സൂത്രങ്ങൾകൊണ്ടു സമാധിപ്രാപ്തിക്കു പല മാർഗ്ഗങ്ങൾ നിശ്ചയിച്ചിരിക്കുന്നു. അപ്പോൾ ഒരു മാർഗ്ഗം മാത്രം ശ്രേഷ്ഠമെന്ന് എങ്ങനെ പറയും." പ. നാ: "സ്ഥാനങ്ങൾക്കു വിശേഷമുണ്ടെന്നരുൾചെയ്തതിൽനിന്ന് അവ ഒന്നിലധികമുണ്ടെന്നു വരുന്നു. അപ്പോൾ അതിലുമുണ്ടോ അഭിപ്രായഭേദം! ബ്രഹ്മാനന്ദൻ (കാരാടൻ) ഭ്രൂമദ്ധ്യം വിട്ടു മദ്ധ്യലക്ഷ്യത്തിൽ ചാടിക്കാണുന്നത് ഇതുകൊണ്ടായിരിക്കാം. ഈ സ്ഥാനങ്ങൾ എല്ലാം ഒരുപോലെ മനോലയത്തിനുതകുന്നതാണോ? അങ്ങനെയാണെങ്കിൽ പല സ്ഥാനങ്ങളിൽ ധ്യാനിക്കണമെന്നു വിധി ഏർപ്പെടുത്തേണ്ട ആവശ്യമില്ലല്ലോ. അതല്ല ഒന്നിനേക്കാൾ മറ്റൊന്നു ശ്രേഷ്ഠമാണെന്നാകുന്നു പക്ഷമെങ്കിൽ ശ്രേഷ്ഠതമമായ സ്ഥാനത്തെ മാത്രം ആദേയമായി കല്പിച്ചാൽ മതിയായിരുന്നല്ലോ, അതോ എല്ലാ സ്ഥാനത്തും ധ്യാനിക്കണമെന്നു നിർബന്ധമുണ്ടോ? അപ്രകാരമായാൽ അതു വിക്ഷേപഹേതുകമല്ലേ?" സ്വാമി: "അതിനും ഞാൻ മുൻപെ പറഞ്ഞതുതന്നെ സമാധാനം. അന്തർല്ലക്ഷ്യങ്ങളായി സ്വീകരിച്ചിരിക്കുന്ന സ്ഥാനങ്ങൾ രണ്ടുമൂന്നുണ്ട്. ശ്രുതിഗീത മുതലായതുകളിൽ അവ സ്ഥൂലമായി പറഞ്ഞിരിക്കുന്നു. അവ സാധകരുചിഭേദംപോലെ ത്രൈവിധ്യത്തെ പ്രാപിച്ചതാണ്. ചിത്തപരിപക്വതയനുസരിച്ച് ഏതെങ്കിലും ഒന്നിൽ ധ്യാനിച്ചാൽ മതിയാകും." പ. നാ: "ആ സ്ഥാനത്തിൽ മനസ്സുവച്ചാൽ മാത്രംമതി; പരമസിദ്ധികരസ്ഥം എന്നാണ് ബ്രഹ്മാനന്ദന്റെ (കാരാടന്റെ) അഭിപ്രായം. അങ്ങനെയായാൽ ഈശ്വരപ്രണിധാനാദി വിധിക്കുന്ന പതഞ്ജലിക്കു ഗതിയെന്ത്? ഈ സന്ദേഹംകൂടി തീർത്തരുളണം." സ്വാമി: "സ്ഥാനത്തിനു വല്ല വിശേഷവുമുണ്ടെങ്കിൽ അതു ചിത്തത്തിന്റെ ബാഹ്യവിഷയോന്മുഖതയെ തടയുകമാത്രമാണ്. ഇതു ഞാൻ മുൻപെ

പറഞ്ഞില്ലേ. അങ്ങനെ ചെയ്യുന്നതുകൊണ്ടു മാത്രം 'മുക്തി' ആയില്ല. അതല്ല, അതുനിമിത്തം മുക്തി സിദ്ധിക്കുമെന്നു പറകയാണെങ്കിൽ സുഷുപ്തിയിലെ അന്തർമ്മുഖത കൊണ്ടും കൈവല്യം കരസ്ഥമാകണം. മനസ്സ് ഒരാധാരത്തെ - അന്തർല്ലക്ഷ്യത്തെ - ആശ്രയിക്കുമ്പോഴാണ് സുഷുപ്ത്യവസ്ഥ ഉണ്ടാകുന്നതെന്നു യോഗപക്ഷികൾ സമ്മതിക്കുന്നതാനും. ആ സ്ഥിതിക്കു സുഷുപ്തിസ്ഥനെ 'മുക്തൻ' എന്നു ഗണിക്കുന്നതിൽ എന്താണ് ദോഷം? എന്നാൽ അങ്ങനെ പറയുന്നുണ്ടോ? ഇല്ല. കേവലാധാരധ്യാനത്താൽ 'മോക്ഷം' എന്നു സിദ്ധാന്തിക്കുമ്പോഴാണ് "ധ്യാനം തേ നസമാധാനംനസാധയതികിഞ്ചന" എന്നും മറ്റും ധ്യാനം ഖണ്ഡ്യമായിപ്പോകുന്നത്. ബാഹ്യവൃത്തി തടയേണ്ടതാവശ്യം. ഒരു  വിഷയത്തിൽ പ്രവർത്തിക്കുമ്പോൾ തദിതരവിഷയങ്ങളിൽനിന്നു ചേതസ്സു നിവർത്തിച്ചില്ലെങ്കിൽ ആ പ്രവൃത്തി ശരിയാകയില്ല. അതനുഭവമാണ്. എന്നാൽ അന്യവിഷയങ്ങളിൽനിന്നു മനസ്സിനെ വിടർത്തിയെടുത്താൽ മാത്രം പോരാ. ഉദ്ദിഷ്ടവിഷയത്തിൽ പ്രവൃത്തികൂടി ഉണ്ടായിരിക്കണം. ഇല്ലെങ്കിൽ വിടുർത്തി എടുത്തതുകൊണ്ടു ഫലമില്ല. തന്നെയുമല്ല, ഒരു വിഷയത്തിൽനിന്നു വിട്ടാൽ മറ്റൊന്നിലല്ലാതെ മനസ്സു നിർവിഷയമായി നിൽക്കുക സ്വാഭാവികവുമല്ല. അപ്പോൾ ബാഹ്യഗമനത്തെ തടഞ്ഞാൽ ആന്തരമായ ഒരവലംബം നൽകേണമെന്നു സിദ്ധിച്ചു. ഇവിടെ ഒരു സംഗതികൂടി അറിഞ്ഞിരിക്കേണ്ടതാവശ്യം. ചിത്തത്തിനു സാധാരണ രണ്ടവസ്ഥകളുണ്ട്. ഒന്നു വൃത്തിവിജൃംഭണാവസ്ഥ-സബോധാവസ്ഥ. മറ്റതു വൃത്തിവിലയാവസ്ഥ-അബോധാവസ്ഥ. ഇതിൽ ബോധാവസ്ഥയെ അവലംബിച്ചു നിൽക്കുമ്പോൾ വൃത്തി ഏതെങ്കിലും ഒരു വിഷയത്തിൽ പതിഞ്ഞിരിക്കും എന്ന് അനുഭവമുള്ളതാണല്ലോ. അപ്പോൾ ആ അവസ്ഥയിൽ ഇരുന്ന് അഭ്യസിക്കാൻ തുടങ്ങുന്ന ഒരു സാധകനു ബാഹ്യവിഷയം വിട്ടാൽ ആന്തരവിഷയം ഉണ്ടായിരിക്കണമെന്നു വരുന്നു. ആന്തരവിഷയം വല്ലതുമൊന്നാണെങ്കിൽ-കർത്തൃതന്ത്രരൂപേണയുള്ളതാണെങ്കിൽ..., ബാഹ്യവിഷയങ്ങളിൽ പതിച്ചു ചലിക്കുന്നതും ഈവിധ നിരോധം ലഭിക്കുന്നതും തമ്മിൽ യാതൊരു ഭേദവുമില്ല. ഈദൃശനിരോധത്തെക്കുറിച്ചാണ്, "നിരോധലാഭേ പുംസോന്തരസംഗംവസ്തുശിഷ്യതെ" എന്നു വിദ്യാരണ്യസ്വാമികൾ പറഞ്ഞിരിക്കുന്നത്. സ്വേച്ഛാനുസാരമുള്ള ആന്തരാവലംബനം സ്വീകരിച്ചാൽ പോരെന്നും വസ്തുസ്ഥിതിക്കൊത്തവിധം ഭാവിച്ചാൽ മാത്രമേ പരമപദപ്രാപ്തിയുണ്ടാവൂ എന്നുമാണ് ശാസ്ത്രസമ്മതി. നിർവ്വാണലാഭമൊഴിച്ചുള്ള നിരോധലബ്ധിക്ക് ഈശ്വരപ്രണിധാനാദി പാതഞ്ജലാഭിപ്രായവും പറ്റുന്നതാണ്." പ. നാ: "മനോനിരോധം ചെയ്യുന്നതു വസ്തുസ്ഥിതിക്കൊത്ത അഭ്യാസകാര്യത്തിൽ പ്രവർത്തിക്കുന്നതിലേക്കാണെന്നിപ്പോൾ മനസ്സിലായി. അപ്പോൾ യോഗ-മനോനിരോധ-പരിശീലനം ജ്ഞാനാഭ്യാസത്തിനുള്ള അധികാരാപത്തിക്കു മാത്രമാണെന്നു സിദ്ധിക്കുന്നു. ഈ അഭിപ്രായം ഭാഷ്യകാരമതത്തിനു വളരെ യോജിക്കുന്നുണ്ട്. "അഥാതോ ബ്രഹ്മജിജ്ഞാസാ" എന്ന സൂത്രത്തിന്റെ ഭാഷ്യത്തിൽ 'അഥ' ശബ്ദത്തിന് ആനന്തര്യാർത്ഥം കല്പിച്ചിട്ടു സാധനചതുഷ്ടയസമ്പത്തി സിദ്ധിച്ചവനേ, ബ്രഹ്മാഭ്യാസത്തിന് അധികാരിതയുള്ളൂ എന്നു ശ്രീഭഗവദ്പാദാചാര്യർ സ്ഥാപിച്ചിരിക്കുന്നു. സാധനങ്ങളിൽ ഉൾപ്പെട്ട ശമാദിഷൾക്കത്തിൽ ഒന്നാമത്തേതായ 'ശമം' എന്ന ശബ്ദത്തിന് മനോനിരോധം എന്ന് അർത്ഥം നിശ്ചയിച്ചുകാണുന്നു. ഇതിൽനിന്നും ജ്ഞാനാഭ്യാസത്തിന് ഒരുമ്പെടുന്നതിനുമുമ്പ് ആയതിൽ പ്രവേശം ലഭിക്കുന്നതിലേക്കു സമ്പാദിക്കേണ്ട ബഹിരംഗസാധനമാകുന്നു 'യോഗം' എന്നു അടിയനു ബോധപ്പെട്ടു. "യോഗഹീനം കഥംജ്ഞാനം മോക്ഷദം ഭവതി പ്രഭോ!" ഇത്യാദി യോഗസ്തുതിരൂപമായ പ്രമാണങ്ങളുടെ അർത്ഥവും ഇപ്പോൾ മനസ്സിലായി, കേവലം യോഗത്തിനു - ജ്ഞാനനിരപേക്ഷമായ മനോനിരോധത്തിനു - പറയത്തക്ക പ്രാശസ്ത്യം സിദ്ധിക്കുന്നില്ലെന്നു

മഹാനുഭാവന്മാർ പറഞ്ഞിരിക്കുന്നതിന്റെ താല്പര്യം ശരിയായി ഗ്രഹിച്ചതും ഇപ്പോഴാണ്. യോഗിയുടെ ആധാരധ്യാനം "ഒരു വ്രണം പുതിയതായി വരുത്തിയിട്ടു മറ്റൊന്നുണക്കുന്നതുപോലെ ആണെ"ന്നു സ്വാമിവിവേകാനന്ദൻ പറഞ്ഞിരിക്കുന്നു. ഇതു തിരുമനസ്സിലെ അഭിപ്രായത്തോടു വളരെ യോജിക്കുന്നുണ്ട്. ഗുരുമുഖത്തുനിന്നും 'സമ്പ്രദായം' ഗ്രഹിക്കാതെ കുറെ വ്യുല്പത്തി മാത്രംകൊണ്ടു പ്രമാണശ്ലോകങ്ങൾക്കർത്ഥകല്പനം ചെയ്യാനൊരുങ്ങുന്നവരാണ് ശ്രുതികളിലും സ്മൃതികളിലുമെല്ലാം സംശയം വ്യാപിപ്പിക്കുന്നത്. ഇപ്പോൾ അടിയനുള്ള സന്ദേഹങ്ങൾ എല്ലാം തീർന്ന് എല്ലാം അവിടുത്തെ കൃപയാൽ 'ശുഭം' ഇങ്ങനെ സംഭാഷണം അവസാനിച്ചു.

അധികം താമസിയാതെ കിട്ടിയ സി. കൃഷ്ണപിള്ള അവർകളുടെ വേറൊരു മറുപടി.

കേരളീയ നായർസമാജകാര്യാലയം
തിരുവനന്തപുരം
3-5-1913

"വൃശ്ചികം 24-ാം തീയതി അയച്ച എഴുത്തു കിട്ടി; ചില സൗകര്യക്കുറവുനിമിത്തം ഉടനെ മറുപടി അയയ്ക്കാൻ ഇടയായില്ല; മാപ്പുതരണം. കേവലം ആര്യന്മാരുടെ ആചാരത്തെ പിൻതുടർന്നിട്ടാവശ്യമില്ല. നായകസ്മൃതി പ്രത്യേകമായിരിക്കണം. ഉപനയനം ആവശ്യമില്ല. അതായതു ക്രിയ ബ്രഹ്മോപദേശം വേണംതാനും. ഏതായാലും ശരീരത്തിനു നല്ല സുഖം ഉണ്ടാകുന്നതുവരെ കായക്ലേശമോ മനഃക്ലേശമോ ചെയ്തുപോകരുത്. അവിടുന്ന് ഒരു വിലയേറിയ സ്വത്താണ്. ആ സ്വത്തും നല്ല സ്ഥിതിയിൽ ഇരുന്നാലേ സമുദായത്തിനു ഗുണം സിദ്ധിക്കൂ. 'ആചാരപദ്ധതി' സാവകാശത്തിൽ എഴുതി തീർത്തയച്ചാൽ മതിയാകും.

എന്നും സ്വന്തം സി. കൃഷ്ണപിള്ള (ഒപ്പ്)

ആര്യന്മാരുടെ ആചാരങ്ങളിൽ സ്വീകാര്യഭാഗങ്ങളുണ്ടെങ്കിൽ അവ അംഗീകരിക്കുന്നതുകൊണ്ടു ദോഷമൊന്നുമുണ്ടെന്നു തോന്നുന്നില്ല. "സന്തഃ പരീക്ഷ്യാന്യതരദ്ഭജന്തേ" എന്ന രീതിയിൽ ആയാൽ വർഗ്ഗീയഭേദത്തെ കണക്കാക്കാനില്ലല്ലോ. "നായകസ്മൃതി പ്രത്യേകമായിരിക്കണം" എന്നു പറഞ്ഞു കാണുന്നതു പാശ്ചാത്യപരിഷ്ക്കാരം സിദ്ധിച്ചവരുടെ പ്രത്യേകരീതി അനുസരിച്ചാണ്. ഉപനയനം ത്യാജ്യവും ബ്രഹ്മോപദേശം ഗ്രാഹ്യവുമായതിന്റെ അന്തഃസാരം മനസ്സിലാകുന്നില്ല.

ഈയിടയ്ക്കു സ്വാമിസദാനന്ദന്റെ അവധൂതാശ്രമത്തിൽനിന്നും സ്വാമികൾക്ക് അയച്ചിരുന്ന ഒരു ലേഖനം:

അവധൂതാശ്രമം
1088 ധനു 25

സ്വാമി, മഹാപ്രസാദ്; മാനേജർ
സദാനന്ദവിലാസം

ഓം

സ്വാമിൻ!

ഈ വരുന്ന മകരം 30-ാംതീയതി മുതൽക്ക് ഇവിടെനിന്നും മതസംബന്ധമായ തത്വങ്ങളെ വിശദമായി പ്രതിപാദിക്കുന്ന ഒരു മാസിക 'സദാനന്ദവിലാസം' എന്ന നാമധേയ

ത്തിൽ പുറപ്പെടുവിച്ചാൽ കൊള്ളാമെന്നു വിചാരിച്ച് അതിലേക്കുവേണ്ട ചില പ്രയത്ന ങ്ങളെല്ലാം ചെയ്തുവരുന്നുണ്ട്. കേരളീയരുടെ ഇടയിൽ ഇപ്പോൾ മാസികകൾക്കു ലേഖനം എഴുതുവാൻ തക്ക യോഗ്യന്മാർ അവിടവിടെയായി ചിലർ ഉണ്ടെങ്കിലും അദ്ധ്യാത്മസം ബന്ധമായ വിഷയങ്ങളെപ്പറ്റി ശരിയായി എഴുതുവാൻ സാമർത്ഥ്യം ഉള്ളവർ ഏറെയില്ലെ ന്നുള്ളത് അങ്ങേയ്ക്കും അറിയാവുന്ന ഒരു സംഗതിയാണല്ലോ. മതസംബന്ധമായ ലേഖ നങ്ങളെക്കൊണ്ടു ജനസമുദായത്തിനാത്മജ്ഞാനത്തെ ഉണ്ടാക്കി തീർക്കുന്നതിനുള്ള ഒരു ത്തമമാസിക ആയി ഇതിനെ നടത്തിയാൽ കൊള്ളാമെന്നാണ് ആഗ്രഹം. അദ്ധ്യാത്മവി ദ്യാവിഷയത്തിൽ തന്നെ സദാ പരിശീലനംചെയ്തുകൊണ്ടിരിക്കുന്ന അങ്ങേപ്പോലുള്ള മഹത്തുക്കളുടെ സഹായമുണ്ടെങ്കിൽ ഈ ആഗ്രഹം അചിരേണ സാധിക്കുമെന്നാണ് വിശ്വാസം. അതിനാൽ ഇതിനു വേണ്ടവിധ എല്ലാ ഒത്താശകളും ചെയ്തുതരാൻ താല്പ ര്യപ്പെടുന്നു.

എന്നു സകലലോകക്ഷേമപ്രവർത്തകൻ.

ഈ എഴുത്തനുസരിച്ചു സ്വാമികൾ പല നല്ല ലേഖനങ്ങളും എഴുതി അയച്ചുകൊടു ത്തിട്ടുണ്ട്. അവ വഴിയെ പ്രസ്താവിച്ചുകൊള്ളാം.

ഈയിടെകൊണ്ടു സ്വാമികൾ 'ആചാരപദ്ധതി' എഴുതി പൂർണ്ണമാക്കി. ഒരു കയ്യെഴു ത്തുപ്രതി പരമഗുരുപാദർക്ക് അയച്ചു കൊടുത്തു. ഇങ്ങനെയിരിക്കുമ്പോൾ 88 മകരം 25-ാം തീയതിയിൽ 'ഗോവിന്ദബ്രഹ്മാനുഭൂതി'യെന്ന പ്രിയ ശിഷ്യൻ കാലഗതിയെ പ്രാപിച്ചു. പിന്നീട് അവിടെ-ബ്രഹ്മാനുഭൂതിയുടെ മഠത്തിൽ-താമസിക്കുന്നതിനു സ്വാമികൾക്കു തൃപ്തിയുണ്ടാവില്ല. തന്മൂലം സ്വന്ത ആശ്രമത്തിലേക്കുതന്നെ പൊയ്ക്കളയാമെന്നു തീർച്ച പ്പെടുത്തി, തയ്യാറായപ്പോൾ സ്വാമികളെക്കുറിച്ചു ഭക്തിബഹുമാനങ്ങൾ ഉള്ളയാളും കാലാ ന്തരത്തിൽ ശിഷ്യസ്ഥാനം സ്വീകരിച്ചു 'ബ്രഹ്മാദ്വയപ്രകാശൻ' എന്ന യോഗനാമത്താൽ പ്രഥിതയശസ്സും സമ്പച്ഛ്രീസംയുക്തനുമായ ഒരു മഹാൻ അദ്ദേഹത്തിന്റെ മഠത്തിൽ എഴു ന്നരുളി താമസിക്കാനപേക്ഷിക്കകൊണ്ട് ആശ്രിതവത്സലനായ സ്വാമികൾ, സ്വദേശത്തേക്കു നിശ്ചയിച്ചിരുന്ന യാത്ര തല്ക്കാലം മുടക്കുകയാണ് ചെയ്തത്. അനന്തരം സ്വാമികൾ, ബ്രഹ്മാദ്വയപ്രകാശന്റെ സപര്യാദികൾ സ്വീകരിച്ചുകൊണ്ടദ്ദേഹത്തിന്റെ മഠത്തിൽ അധി വസിക്കാൻ തുടങ്ങി. ഏതല്ക്കാലാവധി അധിവസിച്ചുപോരുന്നു. 'ആചാരപദ്ധതി' എഴു തുന്നതിലുണ്ടായ അതിയായ ശ്രമംമൂലം അവിടെ എത്തിയതിൽപിന്നെ ഒന്നുരണ്ടു മാസം ലേഖവൃത്തിയിൽനിന്നും വിരമിച്ചു വിശ്രമിച്ചിരുന്നു. അതിനുശേഷം സദാനന്ദവിലാസം മാനേജരുടെ അപേക്ഷയെ സാധിച്ചുകൊടുപ്പാനായിരുന്നു ആദ്യമായി ഉദ്യമിച്ചത്. അതിന്റെ ഫലമായി 'പുരുഷാർത്ഥം' എന്ന ലേഖനത്തിന്റെ പ്രഥമഭാഗം 88 മീനത്തിലെ 3-ാംലക്കം മാസികയിൽ പ്രസിദ്ധംചെയ്തിരുന്നത് ഇവിടെ ഉദ്ധരിക്കുന്നു.

'പുരുഷാർത്ഥം'
(ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമികൾ)

"നാം ധർമ്മാർത്ഥകാമങ്ങളാകുന്ന ത്രിവർഗ്ഗങ്ങളെ ആശ്രയിച്ചിരുന്നുകൊണ്ടു നാലാമ ത്തേതും പ്രധാനവുമായ 'മോക്ഷ'മെന്ന പരമപുരുഷാർത്ഥമാകുന്ന സൗധത്തെ ലക്ഷ്യ മാക്കിപ്പിടിച്ച് അതിനു സാധകങ്ങളായ സാമഗ്രികളെ അവശ്യം സമ്പാദിക്കേണ്ടത് അനന്ത ശക്തിയായി ഭക്താനുഗ്രഹത്തിനുതകിയ രൂപങ്ങളെദ്ധരിച്ചു സർവദാ രക്ഷചെയ്തരുളു

ന്നവനായി കരുണയാകുന്ന അമൃതത്തിനിരിപ്പിടമായി ശുദ്ധചിന്മാത്രവിഗ്രഹനായിതന്നെ ഇരിക്കുന്ന ഈശ്വരന്റെ ഉദ്ദേശത്തിനു സുസദൃശമാകുന്നു. പുരുഷാർത്ഥമെന്നാൽ പുരുഷന്റെ അർത്ഥം,– പ്രയോജനമെന്നു താല്പര്യമാകയാൽ പുരുഷാർത്ഥങ്ങളിൽ സ്ത്രീകൾക്കധികാരമില്ലെന്നു ചില മഹാനുഭാവന്മാർകൂടിപ്പറയാറുണ്ട്. ആയതിന്റെ അർത്ഥം അവർക്കേ അറിയാൻ സാധിക്കൂ. പുരുഷന്റെ അർത്ഥം പുരുഷാർത്ഥമെന്നു താല്പര്യമായാലും പുരുഷനെന്നാൽ ഒരു പുല്ലിംഗശബ്ദമെന്നല്ലാതെ അധികാരമുള്ള സ്ത്രീകളെ പുറന്തള്ളുന്ന ഒന്നെന്നു നിരൂപിക്കാൻ ഇടയില്ല. ആദ്ധ്യാത്മികങ്ങളാകുന്ന 'പൂരു'കളിൽ എന്നാൽ, ഹൃദയഗുഹകളിൽ അധിഷ്ഠിതനായിരിക്കുന്നവനെന്നു മുഖ്യാർത്ഥമായ ഇതു, സ്ത്രീപുരുഷക്ലീബഭേദമില്ലാത്ത ഇവരുടെ ആത്മാവിനെ എങ്ങനെ സ്വീകരിക്കാതെ വിടുമെന്ന് അവർ വിചാരിക്കട്ടെ. "നൈവസ്ത്രീ ന പുമാനേഷ ന ചൈവായം നപുംസകഃ; യദ്യത്ശരീരമാദത്തേ തേന തേനസയുജ്യതേ" എന്നുപനിഷത്തു പറയുന്നു. ഈ ആത്മാവു സ്ത്രീയും പുരുഷനും ക്ലീബവുമല്ലെന്നും എങ്ങനെയുള്ള ദേഹമെടുക്കുന്നുവോ അതിനോടു ചേരുന്നു എന്നും സാരം. ആകയാൽ ഇത് ഒരു ഉപലക്ഷണമെന്നോ സാമാന്യമായി അധികാരിയുടെ നാമമെന്നോ വിചാരിക്കത്തക്കതാകുന്നു. അല്ലെങ്കിൽ രണ്ടുവർഗ്ഗക്കാരെയും സംബന്ധപ്പെടുത്തി മുൻപു പറഞ്ഞിട്ടു യാതൊരുവൻ എന്നോ സാമാന്യമായി ഇങ്ങനെയോ പറയുന്നതു തെറ്റുന്നതായി വരുമല്ലോ. പറഞ്ഞയാൾക്ക് ഇതു രണ്ടുമഭിമതമാണെന്നുവരികിലും കൊള്ളുന്നവർ തെറ്റിച്ചാൽ, അമൃതമയമായ ജലമെടുത്തുപയോഗിച്ചു ജീവിക്കാനായി വെട്ടിയ കിണറ്റിൽ, ചാടി മരിക്ക മുതലായതു ചെയ്യുന്നതുപോലെയും മറ്റുമാകുന്നു. അതിനാൽ വക്താവിന്റെ അഭിപ്രായം അറിയാതെപോയാൽ, നസ്യമഞ്ജനമായി കഷ്ടമാകും. ശാസ്ത്രങ്ങളിൽ അർത്ഥവാദാദികളാകുന്ന, നിന്ദ്യമായതിന്റെ നിന്ദയും, സ്തുത്യമായതിന്റെ സ്തുതിയും, ഫലശ്രുതിയും മറ്റുമാകുന്ന പല ഇടവഴികളും അബദ്ധത്തിലേക്കെന്നപോൽക്കാണാറായേക്കാം; (വിശിഷ്ടനായ ഗുരുവിനാൽ വഴി തിരിക്കപ്പെടാതെ പോയാൽ എന്നു സാരം). ധർമ്മത്തിന്റെ അധിഷ്ഠാനദേവത ബ്രാഹ്മണന്റെ വലത്തെ സ്തനത്തിങ്കൽനിന്നും ഉത്ഭവിച്ചതാകുന്നു. ഋതം, പ്രസാദം, അഭയം, സുഖം, മുത്, ഗർവം, സ്മൃതി, ക്ഷേമം മുതലായ പുത്രന്മാർ ഇദ്ദേഹത്തിനുണ്ടായി എന്നും ഭാഗവതത്തിൽ പറയുന്നു. അഹിംസ, ധർമ്മപത്നി ആകുന്നു.

"പാത്രേ ദാനം മതിഃ കൃഷ്ണെ മാതാപിത്രോശ്ച പൂജനം;
ശ്രദ്ധാ ബലിർഗ്ഗവാം ഗ്രാസഃ ഷഡ്വിധം ധർമ്മലക്ഷണം."

തപസ്സും, വിദ്യയും ചേർന്ന പാത്രത്തിൽ ദാനവും, ശ്രീകൃഷ്ണനിൽ ഭക്തിയും മാതാപിതാക്കളെ പൂജിക്കയും, ശ്രദ്ധ, ദേവയജ്ഞം, ഗോക്കൾക്കു പുല്ലു മുതലായവ കൊടുക്ക എന്നിവയും ലക്ഷണമാകുന്നു.

"അഹിംസാലക്ഷണോധർമ്മോ ഹിംസാചാധർമ്മലക്ഷണം", എന്നു ഭാരതത്തിൽ പറയുന്നു. അഹിംസയാകുന്ന ലക്ഷണത്തോടു കൂടിയതു ധർമ്മമെന്നും, ഹിംസലക്ഷണമായത് അധർമ്മമെന്നും, താല്പര്യം.

വിഹിതക്രിയയെ അനുഷ്ഠിക്കുന്നതിൽനിന്നുണ്ടാകുന്നതു ധർമ്മവും, നിഷിദ്ധക്രിയയെ ചെയ്യുന്നതിൽനിന്നുണ്ടാകുന്നത് അധർമ്മവും ആകുന്നു എന്നു മറ്റൊരിടത്തു പറയുന്നു. ശുഭാദൃഷ്ടത്തെ (സംസ്കാരത്തെ) ഹൃദയത്തിൽ ജനിപ്പിക്കുന്ന സകല കർമ്മത്തെയും ധർമ്മമെന്നു പറയും. ആ ധർമ്മസംസ്കാരത്താൽ പ്രേരിതമായ മനസ്സു നാനാവിധ സദ്വിഷയങ്ങളിലേക്കു നിയമിക്കപ്പെടുന്നു. ആകയാൽ ധർമ്മം സർവകാലങ്ങളിലും അനു

ഷ്ഠിക്കപ്പെടേണ്ടതു തന്നെ. "ഏക ഏവ സുഹൃദ്ധർമ്മോ നിധനേപ്യനുയാതിയഃ; ശരീരേണ സമം നാശം സർവ്വമന്യത്തു ഗച്ഛതി" (മനു) മരണകാലത്തിൽകൂടി ഒരുമിച്ചുവരുന്ന ഒരേക സുഹൃത്തായതു ധർമ്മമാകുന്നു. മറ്റെല്ലാം ദേഹം വിടുന്നതോടുകൂടി മാറിക്കളയുന്നു. ഈച്ച, തേൻ കൂട്ടുന്നതുപോലെ അല്പാല്പമായി ഇടവിടാതെ പരലോകഹിതത്തിനായി ധർമ്മം നേടണം. എന്നാൽ ആയതു ഭൂതോപദ്രവം കൂടാതെ വേണ്ടതാകുന്നു. ലോകാന്തരങ്ങളിൽ സഹായാർത്ഥമായി മാതാപിതാക്കന്മാരും ഭാര്യാപുത്രാദികളും ബന്ധുവും ഇല്ലെന്നും കേവലം ധർമ്മം മാത്രമെ ഉള്ളുവെന്നും സ്മൃതി പറയുന്നു. "തസ്മാദ്ധർമ്മം സഹായാർത്ഥം നരഃ സഞ്ചിനുയാച്ഛനൈഃ; ധർമ്മേണഹി സഹായേന തമസ്തരതി ദുസ്തരം." അതുകൊണ്ടു സഹായത്തിനുവേണ്ടി സാവധാനമായി ധർമ്മം സമ്പാദിക്കണം. തത്സഹായത്താൽ കടക്കാൻ വഹിയാത്ത ഇരുട്ടിനെ (ക്ലേശാന്ധകാരത്തെ) കടക്കുന്നു.

"മനഃ കൃതം കൃതം കർമ്മ" എന്ന പ്രമാണത്താൽ മനസ്സോടെ ചെയ്ത കർമ്മം തന്നെ ചെയ്തതെന്നു കാണുകയാൽ ധർമ്മാദ്യനുഷ്ഠാനം ശ്രദ്ധാപൂർവം വേണ്ടതാകുന്നു. എന്നാൽ ഈ ശ്രദ്ധ, ഫലത്തിനായി വന്നുകൂടാ. ക്രിയയിലേ ആകാവൂ. ഫലാപേക്ഷയോടെ ആയാൽ ജനിച്ചനുഭവിക്കേണ്ടുന്നതാകുന്നതും, അല്ലെങ്കിൽ ചിത്തശുദ്ധിവഴി മോക്ഷം തരുന്നതും തന്നെ. ദയ, ആശ്രിതവാത്സല്യം, ഗുരുഭക്തി, ദാനം, കായികമായും വാചികമായും മാനസികമായുമുള്ള തപസ്സ്, കൃപ, അന്നസത്രം, മാർഗ്ഗശാല ഇവയുടെ സ്ഥാപനം, ആർത്തരക്ഷണം, സത്യം, ദേവാർച്ചനം മുതലായവ ആകുന്നു ധർമ്മാംഗം. ഗുരുപദത്താൽ തപോവിദ്യാജ്ഞാനവൃദ്ധന്മാരെയും, "ജനിതാചോപനേതാച" എന്നു തുടങ്ങിയ ഉപാദ്ധ്യായാദികളെയും ഗ്രഹിക്കേണ്ടതാണ്; (ബ്രഹ്മോപദേഷ്ടാവുവരെ എന്നർത്ഥമാകും) ദേവാർച്ചനയിൽ അതിഥിയേയും ഗ്രഹിച്ചിരിക്കുന്നു. എന്തെന്നാൽ ആരാകിലും അതിഥിയെ ദേവനെന്നോർക്കണം എന്ന ശാസ്ത്രത്താൽ തന്നെ, അർത്ഥിയെ വിമുഖനാക്കിക്കൂടെന്നും ശാസ്ത്രമുണ്ട്. അങ്ങനെ ആയാൽ പൂർവ്വപുണ്യങ്ങളെല്ലാം ഹരിച്ചുകൊണ്ട് അയാൾ മടങ്ങുന്നു എന്നു പ്രമാണം പറയുന്നു. "ദേവദ്വിജഗുരുപ്രാജ്ഞ പൂജനം ശൗചമാർജ്ജവം ബ്രഹ്മചര്യമഹിംസാ ച, ശാരീരം തപ ഉച്യതേ. അനുദ്വേഗകരംവാക്യം സത്യം പ്രിയഹിതം ച യത്; സ്വാദ്ധ്യായാഭ്യസനം ചൈവ വാങ്മയം തപ ഉച്യതേ. മനഃ പ്രസാദഃ സൗമ്യത്വം മൗനമാത്മവിനിഗ്രഹഃ; ഭാവസംശുദ്ധിരിത്യേതത്തപോമാനസമുച്യതേ." 'ഗീത' - അദ്ധ്യായം 17, ശ്ലോകം 15, 16. അർത്ഥം: ദേവന്മാർ, ബ്രാഹ്മണർ, ഗുരുക്കന്മാർ, (ഗുരുക്കന്മാർക്കു പുറമെയുള്ള) ധർമ്മവിത്തുകൾ ഇവരെ പൂജിക്ക, ദേഹശുദ്ധി വരുത്തുക, അവക്രത, ബ്രഹ്മചര്യം, അന്യനുപദ്രവം ചെയ്യായ്ക ഇവയെല്ലാം ശരീരംകൊണ്ടുള്ള തപസ്സെന്നു പറയപ്പെടുന്നു. അന്യനു ഭയത്തെ ഉണ്ടാക്കാത്തതും, സത്യമായും, പ്രിയമായും, ഹിതമായും ഇരിക്കുന്നതുമായ വാക്കും, വേദശാസ്ത്രങ്ങളുടെ അഭ്യാസവും യാതൊന്നോ അതു വാക്കുകൊണ്ടു ചെയ്യപ്പെടുന്ന തപസ്സെന്നു പറയപ്പെടുന്നു. മനസ്സിന്റെ സ്വച്ഛത, ക്രൂരത ഇല്ലായ്മ, മൗനം, മനസ്സിനെ വിഷയങ്ങളിൽനിന്നു നിവർത്തിപ്പിക്കുക, കപടമില്ലായ്മ ഇതു മനസ്സുകൊണ്ടു ചെയ്യപ്പെടുന്ന തപസ്സെന്നു പറയപ്പെടുന്നു. ഇവ മുതലായവയെന്നു പറഞ്ഞതിനാൽ സംഗ്രഹിച്ച ധർമ്മാംഗങ്ങളിൽ ചിലതുകൂടി വിസ്തരിക്കുന്നു. "ശ്രൂയതാം ധർമ്മസർവസ്വം ശ്രുത്വാചൈവാവധാരയേത്; ആത്മനഃ പ്രതികൂലാനി പരേഷാം ന സമാചരേത്." ധർമ്മസർവസ്വമായതിനെ കേൾക്കുക, മനസ്സിൽ വച്ചുകൊൾകയും ചെയ്ക; ആയത് നമുക്ക് യാതൊന്നു സംഭവിച്ചുകൂടാ എന്ന് സർവദാ തോന്നുന്നുവോ അങ്ങനെയുള്ളതന്യരോടും ചെയ്തുകൂടാ എന്നത്രെ.

ഇതിനെ തുടർന്ന് അടുത്ത മേടമാസത്തിൽ അയച്ചുകൊടുത്തത്,

'പുരുഷാർത്ഥം' (തുടർച്ച)
(ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമികൾ)

അർത്ഥത്തെയും, ജ്ഞാനവിജ്ഞാനങ്ങളെയും സമ്പാദിക്കുന്ന അവസരത്തിൽ ശൈഥില്യം (മനസ്സിനു) വരാതെ ഇരിപ്പാൻവേണ്ടി ക്ഷയനാശാദി ഇല്ലാത്ത ദേവനെപ്പോലെ, 'തന്നെ' നിരൂപിക്കണമെന്നും മൃത്യു തലയ്ക്കു ചുറ്റിപ്പിടിച്ചതായിക്കരുതി ദ്രുതഗതിയിൽ ധർമ്മം സമ്പാദിക്കണമെന്നും ശാസ്ത്രതാല്പര്യമാകുന്നു. "യസ്യധർമ്മവിഹീനാനി ദിനാന്യായാന്തി യാന്തി ച; സലോഹകാരഭസ്ത്രേവ ശ്വസന്നപി ന ജീവതി." യാതൊരുത്തന്റെ ദിവസങ്ങൾ (കാലം) ധർമ്മാനുഷ്ഠാനം (ധർമ്മാർജ്ജനം) കൂടാതെ ചിലവാകുന്നോ അവൻ കൊല്ലന്റെ തോൽതുരുത്തിപോലെ ശ്വാസം കഴിക്കുന്നുവെങ്കിലും മൃതൻതന്നെ ആകുന്നു. "ശ്ലോകാർദ്ധേന പ്രവക്ഷ്യാമി യദുക്തം ഗ്രന്ഥകോടിഭിഃ; പരോപകാരഃപുണ്യായ പാപായ പരപീഡനം" ഗ്രന്ഥകോടികളാലുക്തമായ അർത്ഥം അരമുറി ശ്ലോകംകൊണ്ടു പറയുന്നു; ആയതു പരോപകാരം പുണ്യത്തിനായും പരപീഡ പാപത്തിനായും ഭവിക്കുന്നു എന്നാണ്. ദാനം കൊടുക്കുന്നതു താഴെ പറയുന്നവർക്കായി ഭവിച്ചുകൂടാ എന്നു മുൻ പറഞ്ഞ പാത്രത്തിനു ഭിന്നമായ അപാത്രം മുതലായതു പറയപ്പെടുന്നു. "ന ദദ്യാദ്യശസേ ദാനം ന ഭിയാചോപകാരിണേ; ന നൃത്തഗീതശീലേഭ്യോ ഹാസകേഭ്യശ്ചധാർമ്മികഃ." ധർമ്മപരനായവൻ യശസ്സിനായും, ഭയത്താലും, ഉപകാരിക്കായിട്ടും, നടൻ, ഗായകൻ, ഗോഷ്ഠിക്കാരൻ ഇവർക്കായും ദാനം ചെയ്യരുതെന്നർത്ഥം. "ന കാമാന്ന ച സംരംഭാന്ന ദ്വേഷാദ്ധർമ്മമുൽസൃജേൽ" കാമംകൊണ്ടും, ക്രോധംകൊണ്ടും, ദ്വേഷംകൊണ്ടും ഒന്നും ധർമ്മത്തെ ത്യജിക്കത്തക്കതല്ല.

"ധർമ്മഃ ശർമ്മപരത്രചേഹ ച നൃണാം ധർമ്മോന്ധകാരേ രവിഃ
സർവാപൽപ്രശമക്ഷമഃ സുമനസാം ധർമ്മാഭിധാനോ നിധിഃ;
ധർമ്മോ ബന്ധുരബാന്ധവേ പൃഥുപഥേ ധർമ്മഃ സുഹൃന്നിശ്ചലഃ
സംസാരോരുമരുസ്ഥലേ സുരതരുന്നാസ്ത്യേവ ധർമ്മാൽപരഃ"

ഈ വിവരണങ്ങളാൽ ധർമ്മം സുഖസാധനമാകുന്നു; ധർമ്മം ഇരുട്ടിൽ (അജ്ഞതയിൽ) രവി ആകുന്നു; ധർമ്മം സർവ ആപത്തിനെയും തീർക്കുന്നതും ദേവനിധിയുമാകുന്നു; ബന്ധുഹീനത ബന്ധുവും ദൂരാദ്ധ്വാവിൽ ധർമ്മം ഇളക്കമറ്റ സുഹൃത്തും സംസാരമരുഭൂമിയിൽ കല്പവൃക്ഷവുമാകുന്നു; ധർമ്മത്തിൽ അധികമായി ഒന്നുമില്ല എന്നു മേൽപറഞ്ഞ ശ്ലോകത്തിന്റെ സാരമാകുന്നു. യജ്ഞം, വേദശാസ്ത്രപഠനം, ദാനം, തപം, സത്യം, ക്ഷമ, ദയ, ദുരാശയില്ലായ്ക എന്നിവ എട്ടും ധർമ്മത്തിന്റെ പെരുവഴി ആകുന്നു. ആദ്യം (സൃഷ്ടികാലത്തിൽ) പ്രപഞ്ചത്തിന്, ചിൽപ്രധാനമായിട്ടു നിമിത്തകാരണവും (ഘടത്തിനു കുശവൻപോൽ) ജഡപ്രധാനനായിട്ട്, ഉപാദാനകാരണവും (ഘടത്തിനു മൺപോൽ) ആയ, അന്തര്യാമി ആകുന്ന ഈശ്വരൻ, പ്രാണികളുടെ അനാദികർമ്മപരിപാകത്താൽ സൃഷ്ടി ചെയ്വാൻ ആലോചനയോടുകൂടിയവനായി ഭവിച്ചു. ("സ ഐക്ഷത") അവൻ ഈക്ഷിച്ചു. (എന്ന ശ്രുതിവചനപ്രകാരമെന്നു സാരം) മുന്നമെതന്നെ പശ്വാദി തിര്യഗ്യോനികളെയും മൃഗങ്ങളെയും മഹാമൃഗങ്ങൾ (ആന, സിംഹം) ഇവയെയും മറ്റുമെല്ലാം അതതിന്റെ കർമ്മത്തെ അവലംബിച്ചു സൃഷ്ടിച്ചിട്ട് ഇവയെല്ലാവറ്റേക്കാളും ഉൽകൃഷ്ടജന്മത്തോടെ അവയെ രക്ഷിക്ക മുതലായതു ചെയ്വാനും; ആത്മജ്ഞാനം നേടാനുമായി മനുഷ്യരെ സൃഷ്ടിച്ചു എന്നു ശ്രുതിയിൽ പറയുന്നു. ശ്രുതിയിൽ സൃഷ്ടിക്രമം നാനാവിധമായി പറ

ഞ്ഞതുകൊണ്ട് ശങ്കിപ്പാനില്ല. സൃഷ്ടിയിൽ വേദത്തിന് പ്രഗാഢമായ താല്പര്യമില്ലായ്കയാലാകുന്നു ഇങ്ങനെ പറയുന്നത്.

"ക്രമേണ യുഗപദ്വൈഷാസൃഷ്ടിർജ്ഞേയാ യഥാ ബുധൈഃ; ദ്വിവിധശ്രുതിസദ്ഭാവാദ്ദ്വിവിധസ്വപ്നദർശനാത്." ആകാശത്തിൽനിന്നു വായു, വായുവിൽനിന്ന് അഗ്നി എന്നിങ്ങനെ ക്രമസൃഷ്ടിയും "സർവമാകാശാദേവ സമുൽപദ്യന്തേ." എല്ലാം ആകാശശബ്ദവാച്യമായ ബ്രഹ്മത്തിൽനിന്നുണ്ടായി എന്ന് അക്രമസൃഷ്ടിയും പറയുന്നതിനാൽ ഏതാണ് ശരിയെന്നുള്ള ചോദ്യത്തിനു മുൻപറഞ്ഞ ക്രമത്തിൽ പഞ്ചദശിശ്ലോകത്തിൽ, രണ്ടുവിധവും ശ്രുതിയും സ്വപ്നവുമുള്ളതിനാൽ രണ്ടുപക്ഷവും വരുമെന്നു പറയുന്നു. അതിനാൽ വേദത്തിനു സൃഷ്ടിയെ പ്രതിപാദിക്കുന്നതിൽ താല്പര്യമില്ല. ഏകജീവവാദമെന്ന മുഖ്യാദ്വൈതസിദ്ധാന്തത്തിലാണ് താല്പര്യം. ആയതു മന്ദപ്രജ്ഞന്മാർക്കുപയുക്തമല്ലാത്തതുകൊണ്ട് അവരുടെ ഹൃദയമറിഞ്ഞു യുക്തികളെ നാനാവിധം (മാതാവിനെപ്പോലെ) ശ്രുതി അനുഗ്രഹാർത്ഥം പറയുന്നതാകുന്നു. ആത്മജ്ഞാനത്തിനു (ശിഷ്യന്റെ അജ്ഞാനാന്ധകാരം നീങ്ങി ജ്ഞാനസൂര്യൻ തെളിയുന്നതിന്) ഉപയുക്തങ്ങളായ എല്ലാവിധയുക്തികളും അതിശ്രേഷ്ഠങ്ങളെന്നും അതുതന്നെ വേണ്ടതെന്നും വിശ്വരൂപാചാര്യൻ (ശങ്കരാചാര്യസ്വാമിയുടെ ശിഷ്യൻ) പറയുന്നു. ഇങ്ങനെ അത്യുൽകൃഷ്ട ജന്മത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ മറ്റു പ്രാണികളുടെ പേരിൽ സഹോദരസ്നേഹമില്ലാതെ വരുന്നത് അന്യായവും ഈശ്വരവിരുദ്ധവുമാണ്. അവയെക്കൊന്നു തിന്നുന്നവർ തങ്ങളുടെ കുട്ടികളിൽ ഏതുമാതിരി ദൃഷ്ടിയുള്ളവരായിരിക്കുമെന്നറിയുന്നില്ല. "അഹിംസാ പരമോ ധർമ്മഃ" അഹിംസ പരമമായ ധർമ്മമാകുന്നു എന്നു വേദം പറയുന്നു. (നഹിംസ്യാത്) ഹിംസിക്കരുതെന്നു പ്രബലപ്രമാണമിരിക്കവെ, "അഗ്നീഷോമീയം പശുമാലഭേത" യാഗത്തിനായി പശുവിനെ ഹിംസിക്കാമെന്ന പൂർവപക്ഷപ്രമാണത്തിനെ സിദ്ധാന്തമായി ഗ്രഹിച്ചുകൊണ്ട് ആദ്യത്തെ, ഒരു പ്രാണിയെയും ഹിംസിക്കരുതെന്ന ഉത്തമസിദ്ധാന്തപക്ഷത്തെ ആക്ഷേപമാക്കി മൂഢർ എടുത്തിരിക്കുന്നു എന്നൊരു മഹാൻ പറയുന്നു. മിക്കവാറും പേർ യാഗപക്ഷവാദികൾതന്നെ. ഇതു നൂറ് അന്ധന്മാർകൂടി ഒരു പദാർത്ഥത്തെ കണ്ടുപിടിക്കുംപോലെ എന്നേയുള്ളൂ.

യോഗവൃത്തിക്കാരൻ (സൂത്രവ്യാഖ്യാതാവ്) ഈ യാഗത്തേയും നിരസിച്ചാണ് പറയുന്നത്. "വൃത്യർത്ഥം തേ യജന്തഃ" യാഗം ചെയ്യുന്നവർ വൃത്തിക്കുമാത്രമായാണ് അതു ചെയ്യുന്നതെന്നും "പശുസമരാമ്നായത്തിനുചൊന്നൊരശനാർത്ഥം ഖലു നാരായണജയ" എന്നും മഹാനുഭാവനായ മേല്പത്തൂർ നാരായണഭട്ടതിരിപ്പാട്ടീന്നും പറഞ്ഞിരിക്കുന്നു. കർമ്മത്തിൽനിന്നും ഒഴിവാനായിട്ട് എന്നാൽ അതിന്റെ അനുഷ്ഠാനവിഷയങ്ങളിലുള്ള ഒരു രൂപാന്തരമായ പറയലിനാലാണിങ്ങനെ വേദാർത്ഥം തോന്നുന്നത്. അതല്ലാതെ വേദപുരാണാദികൾക്കു യാഗത്തിൽ താല്പര്യമില്ലെന്നാണ് വ്യാസഭഗവാൻ ഭാഗവതത്തിൽ (പറയുന്ന) നവയോഗി സംവാദത്തിൽ സിദ്ധാന്തിക്കുന്നത്. വേദം ഗംഭീരാർത്ഥമാകയാൽ അർത്ഥാന്തരപ്രതീതിയോടെ പറയുന്നതുപോലെ തോന്നുന്നതാകുന്നു എന്നും "ഗുഡജിഹ്വിക" എന്നാൽ കുട്ടികളുടെ നാവിൽ ശർക്കരതേച്ചു കഷായം കൊടുക്കുന്നതുപോലെ സ്തുതി പറയുന്നു എന്നും ആകുന്നു സാരം. ഇങ്ങനെ പറയുന്നവർ പാഷണ്ഡികൾ എന്നു പറയുമായിരിക്കാം. (വൈദികർ) ഇവർ തന്നെയോ പാഷണ്ഡികൾ മറ്റുവല്ലവരുമോ എന്നു ന്യായസ്ഥന്മാർ അറിയുമല്ലോ. അതിനാൽ ക്ലേശലേശവുമില്ല നമുക്കെന്നു സമാധാനം. ഈ സ്ഥിതിക്കു മറ്റുവല്ല ഹിംസയെക്കുറിച്ചും പറയേണ്ടതുണ്ടോ? "അന്യനെക്കൊന്നു താൻ എന്തിനു തിന്നുന്നു, തന്നുടെ മാംസത്തിനെ തിന്നുകൂടെയോ?"

"നാകൃത്വാ പ്രാണിനാം ഹിംസാം മാംസമുല്പദ്യതേ ക്വചിത്." പ്രാണിയെക്കൊല്ലാതെ മാംസം ഒരിടത്തുമുണ്ടാകയില്ലെന്നു മനുസ്മൃതി. കൊല്ലാൻ പറയുന്നവനും, അനുമോദിക്കുന്നവനും, കൊല്ലുന്നവനും, വില്ക്കുന്നവനും, വാങ്ങുന്നവനും, പചിക്കുന്നവനും, യദൃശ്ചയായി ചെന്നു തിന്നുന്നവനും പാപത്തിന്റെ സമഭാഗികളാണെന്നു സ്മൃതി പറയുന്നു. അതുകൊണ്ടു വാങ്ങി തിന്നുന്നതും യദൃശ്ചയായി കിട്ടിയതും എല്ലാം ദോഷഗ്രസ്തം തന്നെ. ഹിംസകൾ മനോവാക്കായസംഭവങ്ങളായിട്ടു മൂന്നുവിധം ഭവിക്കുന്നു. ഇതിൽ ഉത്തരോത്തരം ഗൗരവമേറിയതാകയാൽ ഇങ്ങുനിന്നങ്ങോട്ടു പരിഹരിച്ചുവരുന്നവനെ മറ്റവനു ഹസിച്ചുകൂടാ. ആത്മദാരങ്ങളിൽ ബ്രഹ്മചര്യവ്രതമുടയവനെ ഗുരുതല്പഗനു ദുഷിക്കാനിടയില്ലാത്തതുപോലെ എവിടെയും ഗുരുലഘുത്വമോർക്കണം. ശിരച്ഛേദനത്തിനായി പിടിക്കപ്പെട്ടവൻ അംഗച്ഛേദം ചെയ്വാൻ സമ്മതിക്കുന്നതെങ്ങനെയോ അതുപോലെ എന്നു ലോകഗാഥയും അറിക. അംഗങ്ങളിൽ എന്നവണ്ണം പ്രാണികളിലും ഉൽകൃഷ്ടാപകൃഷ്ടങ്ങൾ ഉണ്ട്. ആയതു വാക്കുകൊണ്ടും മനസ്സുകൊണ്ടും മറ്റുമുള്ള ഹിംസയെ അറിയുക, അറിയായ്ക മുതലായതിനെ അപേക്ഷിച്ചുകൂടി ആയിരിക്കും. അത്യന്തമായ അഹിംസയെ (സമാധിയെ) സ്വരൂപസ്ഥിതിയെ, സമ്പാദിക്കാനായി ഹിംസ ലഘൂപ്പെടുത്തി വരുന്നവനോടു സംസാരിക്കുന്നതിനിതരനായവൻ അധികാരിയല്ലെന്ന് ഇതിനാൽ അറിയത്തക്കത്. അശാസ്ത്രീയവിഷയത്തിൽനിന്നും ശാസ്ത്രീയമാർഗ്ഗത്തിലേക്കു മനസ്സിനെ ആകർഷിച്ചു വയ്ക്കുന്നതാണ് മനുഷ്യനുള്ള വിശേഷം. അതുകൊണ്ടും ധർമ്മിഷ്ഠൻ അധർമ്മിഷ്ഠന്റെ വാക്കിനു (പരിഹാസത്തിനു) വിഷയമല്ല. (തുടരും)

ഈ അവസരത്തിൽ സ്വാമികളുടെ സതീർത്ഥ്യനായ "തീർത്ഥപാദപരമഹംസസ്വാമികൾ" താഴെ കാണിക്കുംപ്രകാരം ഒരെഴുത്തയച്ചിരുന്നു.

കൊല്ലം
88–9–12

ഓം തത് സത്
നമസ്കാരം

മാന്യമഹാശയ, പ്രിയപ്രേഷ്ഠ ജ്യേഷ്ഠ!

നാം തമ്മിൽ ബാഹ്യദൃഷ്ട്യാ പരസ്പരം സന്ദർശിക്കാതായിട്ട് ഇപ്പോൾ 10 സംവത്സരത്തിൽ അധികമായിട്ടുണ്ടല്ലോ?... എഴുപത്താറിലോ മറ്റോ പരസ്പരസന്ദർശനം ഉണ്ടായതിൽപിന്നെ ഇതുവരെ പ്രാരബ്ധത്തിന്റെ ഗതിഭേദത്താൽ സമാഗമത്തിനു സാധിക്കാതെ പോയി. ഇപ്പോൾ ഇവിടുത്തെ പ്രാരബ്ധത്തിന്റെ ഒരു പ്രധാനഭാഗം അഴിഞ്ഞൊഴിഞ്ഞുപോയി (മാതാവ് ഈ കഴിഞ്ഞ ചിങ്ങമാസത്തിലെ തിരുവോണത്തുന്നാൾ സൂര്യോദയത്തിനുമുമ്പു കർക്കിടകലഗ്നത്തിൽ ജഡബന്ധത്തെവിട്ടു പിരിഞ്ഞുപോയി). ഇനി ആയുഃശേഷത്തെ പരോപകാരപ്രദമാക്കിത്തീർക്കുന്നതിനു തീരുമാനിച്ചു പുറപ്പെട്ടിരിക്കയാണ്.... ഇതിനിടയിൽ കേരളീയ നായർസമാജത്തിന്റെ അപേക്ഷാനുസാരം തിരുവനന്തപുരത്തു ചെന്നപ്പോൾ ജൂബിലിഹാൾ മുതലായ പല സ്ഥലങ്ങളിലും വച്ച് മതസംബന്ധമായും, സമുദായസംബന്ധമായുള്ള പല പ്രസംഗങ്ങളും വാദപ്രതിവാദങ്ങളും നടത്തി. ഒന്നിലും അനുഗ്രഹശക്തിയുടെ പരിപൂർണ്ണമായ വികാസം ഇല്ലാതിരുന്നില്ല. നമ്മുടെ സ്വാമിപാദങ്ങളിലെ പരിശുദ്ധാശയങ്ങളെ അനുസരിച്ചുള്ള വിശിഷ്ടതത്വങ്ങളെ ആണ് പ്രസംഗങ്ങളിൽ വികിരണം ചെയ്തത്. ഇപ്പോൾ അവിടെനിന്നും മടങ്ങി ഇവിടെ എത്തിയിരിക്കയാണ്. നമ്മുടെ സ്വാമിപാദങ്ങൾ വർക്കലയിൽ വിശ്രമിക്കുന്നതിനാൽ സന്ദർശനത്തിനു സാധിച്ചിട്ടില്ല. ഇപ്പോൾ എഴുത്തയയ്ക്കുന്നുണ്ട്. ... സ്വാമി സദാനന്ദന്റെ സംഘത്തിൽ

ഉൾപ്പെട്ടു നാം എല്ലാ പേരുംകൂടി ഏകോപിച്ചു പ്രവർത്തിക്കണമെന്നും അങ്ങനെ ആയാൽ പൊതുജനങ്ങൾക്കും വിശേഷാൽ നായർസമുദായത്തിനും ആത്മീയമായും, ലൗകിക മായും വേണ്ടതായ ആചാരവിചാരങ്ങളെ ക്രമീകരിക്കുന്നതിൽ ജനസാമാന്യത്തിനു വിശ്വാ സവും അഭിപ്രായങ്ങളിൽ ഐകരൂപ്യവും അംഗീകരണസൗകര്യവും മറ്റുമുണ്ടാകുമെന്നും അതിലേക്ക് ഇവിടുന്നു പ്രത്യേകശ്രമം ചെയ്യേണ്ടതാണെന്നും മറ്റും കാണിച്ച ഐരൂർ മുതലായ ദിക്കുകളിൽനിന്നും കരയോഗം സെക്രട്ടറിമാരുടെയും മാന്യന്മാരായ പല സ്നേഹിതന്മാരുടെയും അപേക്ഷാലേഖനം തുടർച്ചയായി വന്നുകൊണ്ടിരിക്കുന്നു. നമ്മുടെ സ്വാമിപാദത്തെയും അവിടുത്തെയും കണ്ട് ഇതിനെപ്പറ്റി ഒരു വിമർശനം ചെയ്തശേഷം മറുപടി അയയ്ക്കാമെന്നു വിചാരിച്ചു മൗനമായിരിക്കുന്നു... സ്വാമി സദാനന്ദനും അത്യ ധികം നമ്മെ സ്നേഹിക്കയും നമ്മുടെ സഹകരണത്തെ ആഗ്രഹിക്കുകയും ചെയ്യുന്നതാ യിട്ട് ഇവിടെ എപ്പോഴും അറിവു കിട്ടുന്നുണ്ട്.... എല്ലാം അവിടെ നിശ്ചയിക്കുന്നതുപോലെ. നമ്മുടെ ആയുഃശേഷത്തെ എങ്ങനെയും ഒന്നിച്ചു കഴിച്ചുകൂട്ടുന്നതിനുള്ള സൗകര്യത്തെ സമ്പാദിക്കുന്നതിൽ ഒട്ടുംതന്നെ വൈമുഖ്യം വിചാരിക്കയില്ലെന്നു വിശ്വസിക്കുന്നു. സകല വിവരത്തിനും അവിടുത്തെ തുറന്നതായ ഒരഭിപ്രായം അറിവാൻ ആഗ്രഹിച്ചിരിക്കുന്നു. മറുപടി കാത്തിരിക്കുന്നു എന്ന് അവിടുത്തെ സ്വന്തം പ്രിയപ്പെട്ട തീർത്ഥം (ഒപ്പ്).

ഈ എഴുത്തിൽ അന്യപരമ്പരയെ സമാശ്രയിക്കുന്നതിൽ ലേഖകനു വൈമനസ്യമി ല്ലെന്നു സൂചിപ്പിച്ചും മറ്റും എഴുതിയിരുന്നതിനെ അപവദിച്ചു സ്വാമികൾ ഒരു മറുപടി എഴുതിയിരുന്നു. അതു കണ്ടിട്ടു വീണ്ടും അദ്ദേഹം അയച്ച ഒരു മറുപടി:

ക്ഷമയോടുകൂടി വായിക്കാൻ കരുണയുണ്ടാകണം.

പടിഞ്ഞാറെക്കൊല്ലം
88–9–28

ഓം തത്, സത്, നമസ്കാരം

മാന്യമഹാശയ, പ്രിയ പ്രേഷ്ഠ, ജ്യേഷ്ഠ!

“അവിടെനിന്നും വാത്സല്യപൂർവം അയച്ച മറുപടി കിട്ടി. അത്യന്തം കൃതജ്ഞനായി രിക്കുന്നു. നമ്മുടെ മൂലപുരുഷന്റെ പരിശുദ്ധതന്തുവിനെ അന്യഥാകരിക്കണമെന്നുള്ള ആശയത്തിന്റെ ലേശമാത്രംപോലും എന്നെ ബാധിച്ചിട്ടില്ല, ബാധിക്കുന്നതുമല്ല. നാം കേവലം ഉദാസീനന്മാരായി കാലത്തെ നയിക്കുന്നതിൽ ഭേദം ഉത്സാഹശീലന്മാരായ മറ്റു ള്ളവരെ എങ്കിലും സഹകരിക്കുന്നതല്ലയോ എന്നൊരു കാകൂക്തിയെ ചെയ്തു യെന്നേയുള്ളൂ.... വാസ്തവത്തിൽ ഇനി സ്വാർത്ഥപരമായ കർത്തവ്യം ഒന്നുംതന്നെ നമു ക്കില്ലെങ്കിലും പരമാർത്ഥമായിട്ടെങ്കിലും ചിലതെല്ലാം നാം ചെയ്യേണ്ടതായിട്ടുണ്ടെന്നു ള്ളത് അസത്യമല്ല. പരിശുദ്ധമായ ഋഷീശ്വരാശയത്തിനുടവുതട്ടത്തക്കവണ്ണം ഇടക്കാല ത്തുണ്ടായിട്ടുള്ള ജാതിബ്രാഹ്മണമതത്തെ പുരസ്കരിച്ചുള്ള ജീവിതനിർബന്ധങ്ങളെ എത്രയും വേഗത്തിൽ ഉല്ലംഘനം ചെയ്തു ഋഷിമാർഗ്ഗത്തെ അനുസരിച്ചുള്ള പവിത്രജീ വിതത്തെ അനുഷ്ഠിച്ചു കാണിച്ചു ജനസാമാന്യത്തിന്റെ ശ്രദ്ധയെ ആകർഷിച്ച് മനുഷ്യജ ന്മത്തെ അവന്ധ്യമാക്കിത്തീർക്കേണ്ടതായ കൃത്യം നമുക്കുണ്ടായിരിക്കണമെന്നാണ് എന്റെ താഴ്മയോടുകൂടിയ അഭിപ്രായം. ഇപ്പോൾതന്നെ നമ്മുടെ പരമ്പരാധാരഭൂതനായ അഥവാ നമ്മുടെ ജീവിതസർവസ്വമായ സ്വാമിസന്നിധിയിൽനിന്നും അറുപതാമത്തെ ജന്മനക്ഷ ത്രത്തെ ഇതാ അതിക്രമിക്കുവാൻ പോകുന്നു. വരുന്ന ചിങ്ങത്തിലെ ഭരണിനാളാണ് ഷഷ്ടിപൂർത്തിയാകുന്നത്.... നമ്മുടെ സ്വാമിയുടെ ജന്മഭൂമിയായ തിരുവിതാംകൂർ രാജ്യ

ത്തിന്റെ മദ്ധ്യഭാഗത്തെവിടെയെങ്കിലും പ്രശസ്തമായ ഒരു സ്ഥലത്തു സമുദായമദ്ധ്യത്തിൽ അവിടുത്തെ പരിശുദ്ധസ്മാരകമായ ഒരാശ്രമം ഉണ്ടാക്കി അവിടുത്തെ വിശുദ്ധകരംകൊണ്ടുതന്നെ വരുന്ന ചിങ്ങമാസത്തിലെ ഭരണിനാൾ ഷഷ്ടിപൂർത്തിയുടെയും, പ്രാചീനമലയാളത്തിന്റെയുംകൂടി സ്മാരകമായിട്ടു തുറപ്പിക്കേണ്ടതായ കർത്തവ്യം, നിശ്ചയമായിട്ടും, നമ്മിൽ രണ്ടാളിലും നമ്മെ സംബന്ധിച്ചിരിക്കുന്ന മറ്റെല്ലാപേരിലും ഉണ്ടെന്നാണ് ഞാൻ ഉപന്യസിക്കുന്നത്. അങ്ങനെ തുറക്കുന്ന ആശ്രമത്തിൽനിന്നും നമുക്കു സ്വാമിസന്നിധിയിലെ പരിശുദ്ധാശയത്തെ അനുസരിച്ചു നായർസമുദായത്തിന്റെ ആത്മീയമായും ലൗകികമായും ഉള്ള ആചാരവിചാരങ്ങളെ പരിഷ്ക്കരിക്കേണ്ടതായ മാർഗ്ഗങ്ങളെ ഉപദേശിക്കണം. "അഭീരഭീരഭീഃ" എന്നുള്ള നമ്മുടെ പരിശുദ്ധവേദത്തിന്റെ ദിവ്യകാഹളത്തെതന്നെ സദാ ആധാരമാക്കി നമുക്കു പ്രവർത്തിക്കാം. നിവർത്തിക്കുകയും ചെയ്യാം. സ്വാമിസന്നിധിയിൽനിന്നും കിഴക്കെക്കൊല്ലത്തുണ്ട്. പോയി ദർശനം കഴിച്ചു നമ്മുടെ ഈ ആശയവിശേഷങ്ങളെ ഏതാണ്ടെല്ലാം ധരിപ്പിച്ചു. അവിടേയ്ക്കു വളരെ സന്തോഷമാണെന്നുതന്നെ ആജ്ഞാപിച്ചു. മൂലസങ്കേതം പ്രത്യേകമുണ്ടായിരിക്കേണ്ടതാണെന്നാണ് അവിടുത്തെയും അഭിപ്രായം. അതുകൊണ്ടു പൊതുജനങ്ങളുടെ ശ്രദ്ധ നിരന്തരമായി പതിയുന്നതായ ഒരു സ്ഥലത്തുതന്നെ നാം എത്രയും വേഗത്തിൽ സങ്കേതത്തെ ഉറപ്പിക്കണം. സ്വാമിസന്നിധിയിലെ ദീർഘസമാധിക്കുമുൻപുതന്നെ അദ്ദേഹത്തിന്റെ പരിശുദ്ധാശയത്തെ നാട്ടിൽ ഒട്ടുക്കു പരത്തണം. അതോടുകൂടി നമ്മുടെ പാരമ്പര്യബന്ധത്തെയും ദൃഢമൂലമാക്കണം. സകല വിവരത്തിനും ഉടനെ മറുപടി അയച്ചുതരുവാൻ കരുണയുണ്ടാകണമെന്നപേക്ഷ. എന്നു അവിടുത്തെ വാത്സല്യഭാജനമായ സ്വന്തം പ്രിയപ്പെട്ട തീർത്ഥം.

(ഒപ്പ്)

പരമഗുരുപാദരുടെ ശിഷ്യരിൽ ഒട്ടും അപ്രധാനിയല്ലാത്ത പരമഹംസസ്വാമിപോലും സ്വാമികളുടെ ആശയങ്ങളെ അറിഞ്ഞല്ലാതെ ഒന്നും പ്രവർത്തിക്കാറില്ലെന്നു മേൽക്കാണിച്ച എഴുത്തുകൊണ്ടു വെളിവാകുന്നു. തന്മൂലം ആ പരമ്പരയിലെ ഒരു പ്രധാനപുരുഷൻ എന്നു സ്വാമികളെ ഗണിക്കാവുന്നതാണ്.

88, മേടമാസത്തിലെ ചരിത്രകഥകൾ ഇത്രയും കൊണ്ടവസാനിക്കുന്നു. ഇടവത്തിൽ പുരുഷാർത്ഥം എന്ന ലേഖനം ബാക്കിതീർത്തു "സദാനന്ദവിലാസം" മാസികയ്ക്കയച്ചു കൊടുത്തു. ആയതിനെ ഇവിടെ എടുത്തുചേർക്കുന്നു.

"പുരുഷാർത്ഥം" (തുടർച്ച)

"ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമികൾ"

3. അർത്ഥകാമങ്ങൾ സുപ്രസിദ്ധങ്ങളാകുന്നു. ധർമ്മാനുഷ്ഠാനകാര്യത്തിൽ (അർത്ഥം) സഹായഭൂതമാകയാൽ ധർമ്മസമ്പാദനത്തിനായി ശാസ്ത്രീയമാർഗ്ഗത്തെ ലംഘിക്കാതെ അർത്ഥം ആർജ്ജിക്കേണ്ടതുതന്നെ. "കാമാർത്ഥൗ ലിപ്സമാനസ്തു ധർമ്മ മേവാദി തശ്ചരേത്" കാമാർത്ഥങ്ങളെ ഇഛിക്കുന്നവർ ആദ്യമേ ധർമ്മമാർജ്ജിക്കണം എന്നർത്ഥം. "നാശ്ചാദയതി കൗപീനം നദംശമശകാദികം; ശുനഃപുഛമിവാനർത്ഥം പാണ്ഡിത്യം ധർമ്മവർജ്ജിതം" എന്നാൽ ധർമ്മാർത്തമല്ലാത്ത പാണ്ഡിത്യം ഈച്ചയാട്ടുന്നതിനോ മലദ്വാരം മറയ്ക്കുന്നതിനോകൂടി കൊള്ളാത്ത ശ്വപുച്ഛംപോലെ തീരെ പ്രയോജനമറ്റതാകുന്നു, എന്നുള്ളതിനാൽ പാണ്ഡിത്യവും ധർമ്മാർത്ഥമായിരിക്കണം. "ചത്വാരോ വിത്തദായാദാ ധർമ്മാഗ്നിനൃപതസ്കരാഃ; ഏകസ്മിൻ കുപതേ യാന്തി ചത്വാരോപിപരിക്ഷയം." വിത്തത്തിനു

നാലവകാശികളാകുന്നു എന്നും ആയതു ധർമ്മവും, അഗ്നിയും, രാജാവും, കള്ളനുമാകുന്നു എന്നും അതിൽ ധർമ്മമാകുന്ന ആദ്യാവകാശി പിണങ്ങിയാൽ എല്ലാവരും നശിച്ചുപോകുമെന്നും മേൽ എഴുതിയ ശ്ലോകത്തിനർത്ഥം. ആകയാൽ ധർമ്മമായി അർത്ഥമാർജ്ജിച്ചു കാമോപഹതരാകാതെയും അല്പസാരമായ കളിപ്പാവയല്ലാതെയും ഇരുന്നു വിരക്തിയെ അടഞ്ഞു മോക്ഷം നേടണം. 4. ഇനി നാലാമത്തേതും മുഖ്യമായിട്ടുള്ളതുമായ പുരുഷാർത്ഥത്തെക്കുറിച്ചാണല്ലോ പറവാനുള്ളത്. "ധർമ്മാർത്ഥകാമ മോക്ഷാണാം ചതുർണ്ണാം പുരുഷാർത്ഥാനാം മദ്ധ്യേമോക്ഷ ഏവ പരമപുരുഷാർത്ഥഃ" എന്നു മനനത്തിൽ പറയുന്നു. മോക്ഷപര്യായമായ മുക്തി നാലുതരമെന്നു പ്രസിദ്ധമായിട്ടുള്ളതാകുന്നു. സാർഷ്ടി എന്നതിനെ കൂടിച്ചേർത്ത് അഞ്ചെന്നും പക്ഷമുണ്ട്. അവിടെയും സാർഷ്ടി അഞ്ചാമതു (മുക്തി) അല്ല. രണ്ടു പക്ഷത്തിലും മുൻപറഞ്ഞവ അപരാർത്ഥമുക്തികളാകുന്നു. വിദേഹകൈവല്യമാകുന്ന ഒന്നുമാത്രമാണ് നിത്യമുക്തി. "തസ്യാ ഏവ നിത്യത്വാത്" എന്ന് ഇതിനു ശാസ്ത്രമുണ്ട്. "കൈവല്യമുക്തിരേകൈവ പാരമാർത്ഥികരൂപിണീ" വിദേഹകൈവല്യംതന്നെ പരമാർത്ഥമുക്തി എന്ന് ഉപനിഷത്തു പറയുന്നു "സാർഷ് ടിർന്നാമചതുർമ്മുഖേനസമാനൈശ്വര്യത്വം" സാർഷ്ടി എന്നത് ചതുർമ്മുഖബ്രഹ്മത്തോടുള്ള സമാനൈശ്വര്യപ്രാപ്തി എന്നു പറഞ്ഞു കാണുന്നതിനാലും മറ്റു ശാസ്ത്രകാരന്മാർ സായൂജ്യമെന്നതു കാര്യബ്രഹ്മപ്രാപ്തിവഴിയായ ക്രമമുക്തിയാകുന്നു എന്നു വിവരിക്കയാലും സാർഷ്ടിസായുജ്യങ്ങൾ രണ്ടും പര്യായങ്ങൾതന്നെ. വിദേഹമോക്ഷത്തെ വേറെ ഗണിക്കാത്തപക്ഷം സായുജ്യം കേവലാത്മാവസ്ഥാനരൂപമായ കൈവല്യംതന്നെ ആയിവരും. ശന്തനുമഹാരാജാവ് മുതലായവർ ബ്രഹ്മലോകത്തുനിന്നു പതിച്ചതായി ചില പുരാണം പറയുന്നത് ആധികാരികത്വം (അധികാരികളിൽ ഉൾപ്പെട്ട ആളായിരിക്കൽ) നിമിത്തമെന്നേ വരാൻ തരമുള്ളൂ. അർച്ചിരാദിമാർഗ്ഗമായി ഹിരണ്യഗർഭലോകം പ്രാപിച്ച ബ്രഹ്മോപാസകനു പതനമില്ലെന്നു സിദ്ധാന്തമാകുന്നു. ആധികാരികന്മാർക്കു (വസിഷ്ഠാദികളെപ്പോലെയുള്ളവർക്ക്) ഇത്യാദികൾ ഐച്ഛിക (ഇഛാപ്രാരാബ്ധ)ങ്ങളാകയാൽ ദോഷമില്ലെന്നു ശാസ്ത്രമനുവദിക്കുന്നു. ഈ ക്രമമുക്തി പഞ്ചാഗ്നിവിദ്യ, മാത്രാക്രമത്തിൽ ഗുരുമുഖമായി പരിശീലിക്കപ്പെട്ട പ്രണവദ്ധ്യാനം മുതലായതിന്റെ ഫലമാകുന്നു. പക്ഷേ കല്പകാലപര്യന്തം അവിടെ സുഖിച്ചു ബ്രഹ്മാവിനോടുകൂടി സാക്ഷാൽ മുക്തി അടയുകയാൽ ഇതിനു ക്രമമുക്തി എന്നു പേർ പറയുന്നു. ഇങ്ങനെ പരമപാദത്തോടുചേരുന്നതു സംയോഗരൂപമായല്ല. വ്യവഹാരത്തിൽ പറയൽമാത്രം. ആകാരമുള്ള വസ്തുക്കളുടേതുപോലെ അല്ലായ്കയാൽ അതീതമാകുന്നു. ഉപാധിയൊഴിയൽ മാത്രമാണ്. 'നചപുനരാവർത്തതേ' അവൻ (മുക്തൻ) പുനരാവർത്തിക്കയില്ല; എന്നുപനിഷത്തു പറയുന്നു. ഈ ക്രമമുക്തന്റെ അവസ്ഥാമഹാത്മ്യംകൊണ്ട് സദ്യോമുക്തന്റെ അപുനരാവൃത്തി നിരൂപിക്കപ്പെട്ടു. സാലോകാദിക്ഷുദ്രമുക്തികൾ സ്വർഗ്ഗത്തേക്കാൾ കൂടുതൽ എന്നല്ലാതെയില്ല. ഇങ്ങനെ പറയുന്നതു രാമാനുജാദിവൈഷ്ണവപക്ഷക്കാർക്കു രുചിക്കയില്ലന്നേയുള്ളൂ. ഇങ്ങനെയുള്ളവർ പതിച്ചുപതിച്ചു മുക്തി അടഞ്ഞേക്കാം. ആയതു മൂഢജനങ്ങളുടേതുപോലെ യാദൃച്ഛികമാകുന്നു. പിന്നെ അവർക്കും ലക്ഷ്യം ഈ കൈവല്യംതന്നെയെന്നുണ്ടെങ്കിൽ അനുഷ്ഠാനപ്രാബല്യത്താൽ ഈ മുക്തികളടഞ്ഞാലും പിന്നീടു സ്വരൂപമുക്തി കിട്ടിയേക്കാം. മറ്റുള്ളവർക്കും ക്രമം ഇതുതന്നെ. താപനീയോപനിഷത്തിൽ നിഷ്കാമോപസാനംകൊണ്ടു കൂടി കൈവല്യം വരുന്നു എന്നു പറയുന്നുണ്ട്. ആയതു 'കണ്ണപ്പച്ചിത്തരു'ടെ ഏകകാലസംബദ്ധങ്ങളായ സ്വരൂപമനോനാശം അരൂപമനോനാശം എന്നിവ രണ്ടുംപോലെ തൽക്ഷണമുണ്ടാകുന്ന ജ്ഞാനം മുക്തി എന്നിവയുടെ ഐകമത്യദൃഷ്ടിയാലാണ്. അപ്പോൾ ശരമയക്കലും ലക്ഷ്യമറലുംപോലെ വരുമല്ലോ. മറ്റതു മൂർത്തസംയോഗമല്ലാത്തതിനാൽ

ഇത്രപോലും ദൈർഘ്യം പ്രകൃതത്തിൽ വേണ്ടതില്ല. സാലോക, സാമീപ്യ, സാരൂപ്യ രൂപ മൂന്നു മുക്തികൾക്കും ചര്യ, ക്രിയ, യോഗം ഈ മൂന്നും സാധനങ്ങളാകുന്നു എന്നാണ് വ്യവസ്ഥ. വേറെ സാധനം പറഞ്ഞിരുന്നാൽ ഇവയിൽ അന്തർഭവിക്കുന്നതായി വരും. കാശിമുക്തിവിചാരണയിലും "അയോദ്ധ്യാ മധുരാ മായാ കാശീ കാഞ്ചീഹ്യവന്തികാ; പുരീ ദ്വാരവതീചൈവ സപ്തൈതാ മോക്ഷദായികാഃ." എന്നിവയിൽപ്പെട്ട അയോദ്ധ്യ, വടമധുര, ഹരിദ്വാരം എന്ന ആദിയിലെ മൂന്നും കാഞ്ചീപുരം, ഉജ്ജയിനി, ദ്വാരക എന്ന അന്ത്യത്തിലെ മൂന്നും കാശീപ്രാപ്തിമാർഗ്ഗമായി മുക്തി അടയിക്കുന്നവ എന്നും ശ്രീകാശി സാക്ഷാൽ മുക്തിപുരി എന്നുമാണ് പറയുന്നത്. കാശിയിൽ മരണകാലത്തിൽ ദക്ഷിണ കർണ്ണത്തിൽ പരമശിവൻ താരക (പ്രണവ) ഉപദേശം ചെയ്യുമെന്നും ബുദ്ധി നിലനിൽക്കു ന്നതിനും മറ്റും ഉതകുംവിധം ജഗദംബികയുടെ കസ്തൂരീ (പംക) ദിഗ്ദ്ധമായ ഉത്തരീയം കൊണ്ടുള്ള വീശലിനാൽ വരുന്ന മാരുതൻ ശ്രമംപോക്കുമെന്നും കാശീഖണ്ഡത്തിൽ പറയുന്നു. പ്രമാണം: "അനിലോമൃഗനാഭിരേണു ഗന്ധൈരധികാശി പ്രണവോപദേശകാലേ; ഹരതേ മരണശ്രമം നരാണാം ഹരവാമാർദ്ധകുചോത്തരീയജന്മാ." താപനീയോപനിഷ ത്തിന്റെ അഭിപ്രായംപോലെ ആകുമ്പോൾ ഈ മുക്തിക്രമവും സംഭാവ്യവുമാകുന്നു. നിയ തിനിശ്ചയത്തെക്കുറിച്ചു വാസിഷ്ഠത്തിൽ മേൽപ്രകാരം പറയപ്പെട്ടിട്ടുള്ളതിനാൽ ഹേതു പ്രശ്നത്തിനവസരമില്ല. വിദേഹമുക്തിയെന്നതു ജീവന്മുക്തന്റെ ശരീരപാതത്തിലുള്ള അവ സ്ഥയാകുന്നു. (ഭാവിദേഹസംബന്ധമറ്റവനാകയാൽ ജീവന്മുക്തനെ വിദേഹമുക്തനെന്നും പറയാമെന്നു വിദ്യാരണ്യസ്വാമികൾ പറയുന്നു.) ജീവന്മുക്തി ആവതു കഴുത്തിലെ ആഭ രണം മറന്നു തപ്പി ഓർക്കുംപോലെയും ദശമൻ കഥപോലെയും വേടക്കൂട്ടത്തിൽ വളർന്ന രാജകുമാരന്റെ വൃത്താന്തംപോലെയും ഉണ്ടാകുന്നതായ, 'താൻ' തന്നെയാകുന്നു, ഉക്ത ലക്ഷണമുടയ ആത്മാവെന്നുള്ള അഖണ്ഡാത്മസ്വരൂപലാഭമാകുന്നു. ഇങ്ങനെയുണ്ടാകുന്ന ആത്മപ്രാപ്തി, ചിത്തസംസ്ക്കാരത്തിനും അതു ശാസ്ത്രോക്തവ്യവഹാരമായ പൗരു ഷത്തിനും അധീനമാകുന്നു. ഈ ബോധത്തിന്റെ ഉറപ്പുപോലെ ജീവന്മുക്തി ദൃഢതയു ണ്ടാകുന്നു. ബുദ്ധിഗുണംപോലെ ഉറപ്പുമുണ്ടാകും. ആയതു വട്ടിയിലും, അതുതന്നെ മെഴു കിയതിലും,പച്ചമൺകുടത്തിലും, സ്വർണ്ണക്കലശത്തിലും വെള്ളം കോരുന്നതുപോലെ താര തമ്യമുള്ളതായിരിക്കും. ഇപ്രകാരമുള്ള ജ്ഞാനം ലഭിച്ചാൽ ഒരുവന്റെ ചിത്തവൃത്തി അജ്ഞാനാന്ധതയിൽ മുഴുകുന്നതല്ല. എങ്ങനെ എന്നാൽ പാൽ കലക്കി എടുത്ത വെണ്ണ പിന്നെ അതിൽ തന്നെ ഇട്ടാലും കലർന്നുപോകാത്തതുപോലെ ആകുന്നു എന്നു പറ യുന്നു. പ്രമാണം, "ക്ഷീരാദുദ്ധൃതമാജ്യം യത് ക്ഷിപ്തം പയസി തൽപുനഃ; ന തേനൈ വൈകതാം യാതി സംസാരേ ജ്ഞാനവാംസ്തഥാ." മൂഢദൃഷ്ടിക്കു തോന്നുന്ന ബ്രഹ്മ വിദ്വാന്റെ സംസാരഭ്രമം അവരെ ചേർന്നതെന്നല്ലാതെ ജ്ഞാനിക്കുണ്ടാകുന്നില്ല. നദീതീ രത്തു നിൽക്കുന്നവർക്കു തലകീഴായി നിൽക്കുന്നതായി പ്രതീതി ഉണ്ടായാലും ഭ്രാന്തി ഇല്ലാത്തതുപോലെ ജ്ഞാനിക്കും ആത്മാവിൽ ബന്ധഭ്രമം ഉണ്ടാകുന്നില്ല. ഇങ്ങനെയുള്ള ജ്ഞാനി പരമഹംസനാകുന്നു എന്നും ബ്രാഹ്മണനാകുന്നു എന്നും ശ്രുതിഘോഷിക്കുന്നു. ഗുണാതീതനെന്നു ശ്രീഭഗവാനും, അതിവർണ്ണാശ്രമി എന്നു പരമശിവനും അരുളിച്ചെ യ്തിരിക്കുന്നു. ഇങ്ങനെ ജ്ഞാനം വന്നതിന്റെ ശേഷം സഞ്ചിതകർമ്മഫലം നശിക്കുന്ന തായും ആഗാമി (എന്നാൽ വരും) ഫലം പറ്റാതെ പോകുന്നതായുമിരിക്കും എന്നു "തദ ധിഗമ ഉത്തരപൂർവ്വാഘയോരശ്ലേഷവിനാശൗതദ്വ്യപദേശാത്" ഈ ബ്രഹ്മസൂത്രം പറയുന്നു. ആഗാമിയിലെ ശുഭഫലം സൽക്കാരബഹുമാനാദി ചെയ്യുന്നവരും അശുഭഫലം നിന്ദാദി ദൂഷണം ചെയ്യുന്നവരും ആഹരിക്കുന്നു എന്ന് ഒഴിവിലൊടുക്കവും "സുഹൃദഃ സാധു കൃത്യാം ദ്വിഷന്തഃ പാപകൃത്യാം" എന്നു കൗഷീതക്യുപനിഷത്തും പറയുന്നു. ആകയാൽ

ഇങ്ങനെയുള്ള മുക്താത്മാവിനെ ഭൂതികാമന്മാരായുള്ളവർ അവശ്യം അർച്ചിക്കേണ്ടതാകുന്നു. എന്നാൽ ഇവരുടെ പ്രസാദരശ്മിയാൽ അജ്ഞാനം നശിച്ചു മുക്തി അടയായ്‌വരും."

സർവമവദാതം, ശിവം, ശാന്തിഃ

പ്രസ്തുതലേഖനത്തിൽ ആക്ഷേപസമാധാനരീത്യാ പ്രതിപാദ്യവിഷയത്തെ സുസ്ഫുരമാക്കിച്ചെയ്തിരിക്കുന്നു. എന്നാൽ ശാസ്ത്രപാണ്ഡിത്യം അപാരമായി സിദ്ധിച്ചിരിക്കുന്ന സ്വാമികൾ അർത്ഥപൗനരുക്ത്യംപോലും വരാതെ നിഷ്ക്കർഷിച്ചിരിക്കകൊണ്ടു ചിലടത്തു പറഞ്ഞതൊന്നു കുറഞ്ഞു പോയി എന്നു സാധാരണക്കാർക്കു തോന്നാം. എന്നിരുന്നാലും ഉപപാദിക്കേണ്ടതൊന്നുംതന്നെ ഒഴിച്ചിട്ടില്ല. അർത്ഥകാമങ്ങളുടെ വിവരണം രത്നച്ചുരുക്കത്തിൽ കഴിച്ചുകൂട്ടിയതു വിഷയം സർവവിദിതമായതുകൊണ്ടാണ്. എങ്കിലും പ്രത്യേകം അറിഞ്ഞിരിക്കേണ്ട ഭാഗങ്ങൾ പറയാതെ വിട്ടിട്ടില്ല. മോക്ഷനിരൂപണഘട്ടത്തിൽ സ്വാമികളുടെ അനിതരസാധാരണമായ ശാസ്ത്രാധീതിയും യുക്തിതീക്ഷ്ണതയും പ്രത്യക്ഷപ്പെട്ടു കാണുന്നു. സ്വാമികളുടെ ഗദ്യരീതി പൂർവശൈലി വിട്ട് ആധുനികഭാഷാഭിമാനികൾക്കു രുചിക്കത്തക്ക നിലയിൽ പരിണമിച്ചിരിക്കുന്നു എന്നും ഈ ലേഖനം തെളിയിക്കുന്നു.

88 ഒടുവിൽ സ്വാമികൾക്കു പരമഗുരുപാദരുടെ ഷഷ്ടിപൂർത്തി സംബന്ധമായി പല സംഗതികളും ചെയ്യാനും ചെയ്യിക്കാനുമുണ്ടായിരുന്നു. എഴുത്ത് അയച്ചും ചെന്ന് കാണാൻ സൗകര്യമുള്ളവരെ കണ്ടുപറഞ്ഞും കൃത്യങ്ങൾ നിർവഹിക്കേണ്ടിയിരുന്നതിനാൽ ഇടയിട്ടു സഞ്ചാരവും വേണ്ടിവന്നു. അങ്ങനെയിരിക്കുമ്പോൾ പരമഹംസസ്വാമികളുടെ ഒരു മറുപടി വന്നുചേർന്നു. അത് ഇപ്രകാരമായിരുന്നു.

എഴുമറ്റൂർ
88-11-5

ഓം തത് സത്
നമസ്കാരം

മാന്യമഹാശയ! പ്രിയസുഹൃദ്വരിഷ്ഠജ്യേഷ്ഠഭ്രാതഃ!

"അവിടുന്നു സദയം അയച്ചതായ എഴുത്തു ശരിയായ സമയത്തിവിടെ കിട്ടി. ഉടനെ തന്നെ മറുപടി അയക്കുന്നതിനു ശ്രദ്ധാന്തരപാരതന്ത്ര്യം അനുവദിച്ചില്ല. അവിടുന്ന് എവിടേയ്ക്കോ ഉടൻ ഒരു യാത്ര ചെയ്യുമെന്നും എഴുതിയിരുന്നല്ലോ. മിക്കവാറും ഘട്ടങ്ങളിൽ എന്നല്ല എല്ലായ്പ്പോഴും തന്നെ ഇങ്ങോട്ടേല്പിക്കുന്ന ഭാരത്തെ കഴിയുംവണ്ണം വഹിക്കുവാൻ സന്നദ്ധനായിരിക്കുമെന്നു പറഞ്ഞേതീരൂ എന്നില്ലല്ലോ. എങ്ങനെയും നമ്മുടെ സ്വാമിസന്നിധിയിലെ ഷഷ്ടിപൂർത്തിദിവസം ഒരാശ്രമം തത്സ്മാരകമായി തുറക്കണമെന്നുള്ളത് ഒഴിച്ചുവയ്ക്കുവാൻ പാടില്ലാത്ത ഒരു കാര്യമാണ്. അതിലേക്കു വേണ്ടതായ സ്ഥലങ്ങളും കെട്ടിടങ്ങളും ഇതാ തയ്യാറാക്കിയിരിക്കുന്നു..... ഇവിടെ എഴുമറ്റൂർ വടക്കേക്കോയിക്കലെ ഗോദവർമ്മതമ്പുരാൻ അവർകളും രാമവർമ്മരുതമ്പുരാനവർകളും അസ്മൽപ്രിയശിഷ്യന്മാരും സുഹൃദ്വരന്മാരുമാണ്. ഇവിടെ ഒരാശ്രമം സ്ഥാപിച്ചാൽ കൊള്ളാമെന്ന് എനിക്കാഗ്രഹം ഉണ്ടായിട്ടുണ്ടെന്നവരറിയുകയാൽ പ്രീതിബഹുമാനപുരസ്സരം കഴിഞ്ഞമാസം 30-ാം തീയതിയിൽ ആശ്രമത്തിലേക്കായിട്ട് ഒന്നാംതരത്തിൽ രണ്ടു കെട്ടിടങ്ങളും അതുകൾ ഇരിക്കുന്ന പുരയിടങ്ങളും കൂടി രാമവർമ്മതമ്പുരാനവർകൾ സർവസ്വാതന്ത്ര്യങ്ങളോടുകൂടി ഒഴിഞ്ഞു ദാനമായിട്ട് ആധാരം രജിസ്റ്റർ ചെയ്തു തന്നിരിക്കുന്നു.... ഇവിടം നമ്മുടെ കേന്ദ്രമാക്കിയാൽ നന്നായിരിക്കുമെന്നെനിക്കു തോന്നുന്നുണ്ട്. അതിലേക്കു വേണ്ട

തായ സകല ഏർപ്പാടുകളും ചെയ്യുന്നതിനു ഞാൻ സന്നദ്ധനാണ്. എന്നാൽ എന്നോടു കൂടി സദാപി സുഖദുഃഖങ്ങളുടെയും മറ്റും ഭാഗഭാക്കായിട്ടിവിടെ സ്ഥിരമായിരുന്നു നമ്മുടെ ആശ്രമത്തിന്റെ അഭിവൃദ്ധിക്കു വേണ്ടതെല്ലാം പ്രവർത്തിക്കുന്നതിലും പ്രവർത്തിപ്പിക്കുന്നതിലും നമ്മുടെ പിതാവിന്റെ മൂത്ത പുത്രസ്ഥാനം വഹിക്കുന്നതിനവിടുന്നു സന്നദ്ധനായിരിക്കുമെങ്കിൽ നമ്മുടെ പരോപകാരതാല്പര്യം എത്രയും വേഗത്തിൽ ഫലോന്മുഖമാകുന്നതാണ്... നമ്മുടെ വാഴൂരെ ആശ്രമത്തെയും ഇതോടുകൂടി ചേർത്തു വേണ്ട വ്യവസ്ഥകൾ ഉടനെ ചെയ്യണമെന്നാണാഗ്രഹിക്കുന്നത്... ഇനി വേണ്ടതായ കാര്യങ്ങളെ നിശ്ചയിക്കേണ്ടതായ ഭാരം അവിടേയ്ക്കുള്ളതാകയാൽ അങ്ങോട്ടു വിട്ടിരിക്കുന്നു...

സ്വാമിസന്നിധിയിൽനിന്നും ആണ്ടുപുറന്നാൽ നമ്മോടൊന്നിച്ചിരുന്നനുഗ്രഹിക്കാമെന്ന് അനുവദിച്ചിട്ടുള്ളതുകൊണ്ട് ഏതുവിധത്തിലും അതിനുമുൻപു സ്വാമിസന്നിധിയിലെ.... ക്കു വല്ല കർത്തവ്യവുമുണ്ടെങ്കിൽ അതിനെ നിവർത്തിപ്പിച്ചു നമ്മുടെ അനുഗ്രഹത്തിനായിട്ടു പ്രേരിപ്പിക്കുവാൻകൂടി കരുണയുണ്ടാകണം..... സഹ്യാദ്രിഖണ്ഡംമൂലം കൈവശമുണ്ടോ? എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം.

ഈ എഴുത്തിൽ “നമ്മുടെ പിതാവിന്റെ മൂത്തപുത്രന്റെ സ്ഥാനം....” എന്നു പറഞ്ഞുകാണുന്നതിൽ പിതൃശബ്ദംകൊണ്ടു വിവക്ഷിച്ചിരിക്കുന്നതു പരമഗുരുപാദരെയാണ്. “തം വിദ്യാത്പിതരം...” എന്ന ശ്രുതി അടിസ്ഥാനമാക്കി ജ്ഞാനോപദേഷ്ടാവാകകൊണ്ടു ഗുരുവിനെ പിതാവെന്നു നിർദ്ദേശിച്ചതാകുന്നു.... മൂത്തപുത്രൻ എന്നു പറഞ്ഞതു ശിഷ്യാഗ്രണി എന്നർത്ഥത്തിലാകാനെ തരമുള്ളൂ. സ്വതഃപ്രവൃത്തികൾ ചെയ്തു ഫലിപ്പിക്കുന്നതിനു ശേഷിയുള്ളവർപോലും സ്വാമികളുടെ സാഹചര്യസഹകരണാദി അപേക്ഷിക്കുന്നു എന്ന് ഇതിൽനിന്നും കിട്ടുന്നു. ഈയിടയ്ക്കുതന്നെ പരമഗുരുപാദരുടെ ഒരരുൾപത്രം സ്വാമികൾക്കു ലഭിച്ചിരുന്നതിവിടെ ചേർക്കുന്നു.

ശ്രീ

കൊല്ലം 88, മിഥുനം 14

ശിവമയം

“ഇന്നു നാലുദിവസമായി തീർത്ഥപാദന്റെ ഒരു എഴുത്ത് എഴുമറ്റൂർനിന്നുംവന്നു. ചിങ്ങമാസത്തിൽ ഭരണിനാളിൽ എന്റെ അറുപതാമത്തെ വയസ്സു(ഷഷ്ടിപൂർത്തി)യാകുന്ന ദിവസം നിങ്ങൾ രണ്ടുംപേരുംകൂടി വേണമെന്നും അന്നുതന്നെ എഴുമറ്റൂരെ കെട്ടിടം തുറക്കണമെന്നും അനന്തരകാലം ഒരുമിച്ചുതന്നെ ആയിരിക്കണമെന്നും പ്രതിബന്ധം വല്ലതുമുണ്ടായിരുന്നാൽ കർക്കടകം 30-ാംതീയതിക്കുമുൻപു ശമിപ്പിക്കണമെന്നും അവിടെയും വിവരത്തിനെഴുതി അയച്ചിട്ടുണ്ടെന്നും അതിൽ എഴുതിയിരിക്കുന്നു. പ്രാരബ്ധംപോലെ ആകട്ടെ എന്നും സന്തോഷമായും മറുപടി ഈ എഴുത്തോടുകൂടി അഞ്ചലിൽ ഇടുവിപ്പിച്ചു. എപ്രകാരമെല്ലാമാണ് വേണ്ടതെന്നു ക്ഷണം മറുപടി അയയ്ക്കണം.... എന്നു ചട്ടമ്പി.

“തീർത്ഥപാദൻ” എന്നു പറഞ്ഞിരിക്കുന്നതു പരമഹംസസ്വാമിയെ ഉദ്ദേശിച്ചാണ്. ഈ എഴുത്തുകൊണ്ടു ഗുരുദൈവതങ്ങൾപോലും സ്വാമികളോടാലോചിച്ചേ ഒരു സംഗതി നിശ്ചയിക്കൂ എന്നു മനസ്സിലാകുന്നു. അനുഗ്രഹപത്രം ലഭിച്ചു രണ്ടുദിവസം കഴിഞ്ഞപ്പോൾ പരമഹംസരുടെ ഒരു എഴുത്തു സ്വാമികൾക്കു കിട്ടി. അതിൽ ഇപ്രകാരം എഴുതിയിരുന്നു.

എഴുമറ്റൂർ
88-11-14

ഓം തത് സത്
നമസ്കാരം

മാന്യമഹാശയ, പ്രിയാര്യമിത്ര, ജ്യേഷ്ഠ!

"അവിടുന്നു വാത്സല്യപൂർവം അയച്ച എഴുത്തു കിട്ടി. അതിൽ ഉപന്യസിച്ചിരിക്കുന്ന പരിശുദ്ധാശിസ്സുകൾ ഞങ്ങളിൽ ഹർഷവർഷത്തെ ഉണ്ടാക്കിയിരിക്കുന്നു. പൂജ്യന്മാരും ശ്ലാഘ്യയോഗ്യന്മാരുമായ തമ്പുരാക്കന്മാർ രണ്ടുപേരും ആത്മീയവിഷയത്തിൽ നമ്മുടെ പാരമ്പര്യത്തിൽ ഉൾപ്പെട്ടിരിക്കുന്നവരും പരോപകാരതാല്പര്യം ആജന്മസാത്മ്യമായിട്ടുള്ള മഹാമനസ്കന്മാരുമാകയാൽ ഈ അവസരോചിതമായ കൃത്യം അവരിൽ നിക്ഷിപ്തമായിരുന്നതു വിധിയുടെ വിവേകസാമർത്ഥ്യംതന്നെ. ഇപ്രകാരമുള്ള പരിശുദ്ധതമമായ ഒരു സ്ഥാപനത്തിനുള്ള കർത്തവ്യംകൂടി ഇവരുടെ ബഹുമുഖങ്ങളായ ധർമ്മകർമ്മങ്ങളുടെ മദ്ധ്യത്തിൽ ഉണ്ടായിരിക്കത്തക്ക സംസ്കാരവിശേഷം ജന്മാന്തരകൃതമായ പുണ്യപരമ്പരയുടെ മുന്നണിയിലെ നായകസ്ഥാനത്തു സ്ഥലംപിടിച്ചിട്ടുണ്ടായിരുന്നതിനാൽ ഇതു സംബന്ധമായ സകലപരിശുദ്ധാനുമോദനങ്ങൾക്കും പാത്രീഭൂതന്മാരായിരിക്കുന്നത് ഈ പുണ്യാംകുരങ്ങൾതന്നെയാണ്..... ആശ്രമം നമ്മുടെ പരമ്പരയുടെ ശാശ്വതമായ ഏകാന്തസങ്കേതംതന്നെ. നിശ്ചിതദിവസമായ വരുന്ന ചിങ്ങം 8-ാം തീയതിതന്നെ തുറക്കണം. തുറക്കുന്നതു നമ്മുടെ പരമഭട്ടാരശ്രീ സ്വാമിസന്നിധിയിലെ പരിശുദ്ധകരംകൊണ്ടായിരിക്കണമെന്നു പറയേണ്ടതില്ലല്ലോ. ആശ്രമം തുറക്കുന്നതോടുകൂടിത്തന്നെ ശ്രീമത്സ്വാമിസന്നിധിയിലേയും അവിടുത്തെയും ബിംബപ്രതിബിംബങ്ങൾ അതിൽ സുസ്ഥാപിതങ്ങളായിരിക്കേണ്ടതത്യാവശ്യകംതന്നെ. നമ്മുടെ മൂലപുരുഷനായിരിക്കുന്ന പരമഭട്ടാരന്റെ പരിശുദ്ധസ്മാരകമായിട്ടും ആ പുണ്യനാമംകൊണ്ടങ്കിതമായിട്ടും തുറക്കപ്പെടുന്ന ഒരു പരിശുദ്ധതമമായ ആശ്രമത്തിന്റെ പ്രശാന്ത ശീതളയായ നിർമ്മലഛായയേക്കാൾ വിശ്രമയോഗ്യമായ ഛായാവിശേഷം വേറെ ഏതാണെന്നറിയുന്നില്ല.... ഇനിവേണ്ടതെല്ലാം നിശ്ചയിച്ചു സ്വാമിസന്നിധിയിലെ അനുവാദവും വാങ്ങി ഉടനെ മറുപടി അയച്ചുതരുവാൻ കരുണയുണ്ടാകണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു. അവിടുത്തെ ദിനചര്യകൾക്ക് ഒരു വിവരം അടുത്ത കത്തിൽ കാണിച്ചിരിക്കണമെന്നുകൂടി അപേക്ഷയുണ്ട്. ആശ്രമം സ്വാമിസന്നിധിയിലെ ആത്മീയപരമ്പരയ്ക്കുള്ള വിശ്രമസ്ഥാനമാകയാൽ സ്വാമിസന്നിധിയിലെ ഒരാത്മീയനാമം കല്പിക്കണമെന്നാണാഗ്രഹം. എല്ലാം അടുത്തതിൽ. എന്നു വാത്സല്യഭാജനമായ സ്വന്തം തീർത്ഥം.

ഈ എഴുത്തിനു സ്വാമികൾ ആശ്രമനാമധേയം നിശ്ചയിച്ച് അയച്ച മറുപടി കിട്ടിയ ശേഷം അദ്ദേഹത്തിന്റെ പ്രതിപത്രം:

എഴുമറ്റൂർ
88-11-27

ഓം തത്, സത്, നമസ്കാരം

മാന്യമഹാശയ, സുഹൃദാംവര, ജ്യേഷ്ഠഭ്രാതഃ!

അവിടുന്നു കരുണാവാത്സല്യപൂർവം അയച്ച പ്രിയപത്രം കിട്ടി. കൃതജ്ഞതാപൂർവം സമാശ്വസിക്കുകയും സന്തോഷിക്കുകയും ചെയ്യുന്നു. നമ്മുടെ കുലപതിയായ സ്വാമിസന്നിധിയിൽനിന്നും അവിടുന്നുംകൂടി ആലോചിച്ചു തീരുമാനിച്ചിട്ടുള്ള കാര്യങ്ങളെ അത്യന്തം സംതൃപ്തിയോടെ അംഗീകരിച്ചിരിക്കുന്നു.... "ബ്രഹ്മശ്രീ പരമ ഭട്ടാര ശ്രീവി

ദ്യാധിരാജ ചട്ടമ്പിസ്വാമി തീർത്ഥപാദാശ്രമം" എന്ന നാമം കല്പിക്കുന്നതിനു കരുണയുണ്ടാകണം.... സ്വാമിസന്നിധിയിലേയും അവിടുത്തെയും പടങ്ങളും കണ്ണാടി ഇടുവിക്കണം... പടങ്ങളെ ധൂമധൂളി സ്പർശാദികൾകൂടാതെ സ്ഥാപിക്കാമല്ലോ. ഇങ്ങോട്ടേക്കുള്ള യാത്ര ഒന്നിച്ചാക്കാമെന്നുവച്ചത് അത്യധികം ആനന്ദകരമായിരിക്കുന്നു. ഇവിടെനിന്നും ആൾ കൊല്ലത്തുവന്ന് അവിടെനിന്നും സ്വാമിതിരുവടിയോടുകൂടി അവിടെവന്നൊന്നിച്ചു പോരുന്നതല്ലയോ നല്ലത്. സൗകര്യക്കുറവൊന്നിനും നേരിടരുത്. അവിടുന്നു തക്കതായ ആളുകളെ കിട്ടാതെ വന്നാൽ വള്ളത്തിൽ വല്ല സൗകര്യക്കുറവും നേരിട്ടേക്കുമോ എന്നു ഞാൻ ഭയപ്പെടുന്നു....

എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം.

എഴുമറ്റൂർ ഷഷ്ടിപൂർത്തിമഹോത്സവത്തിൽ ചെന്നുചേരുന്ന സംഗതിയെപ്പറ്റിയാണ് എഴുത്തിൽ സൂചിപ്പിച്ചിരിക്കുന്നത്.

ഈ അവസരത്തിൽ സ്വാമികൾ പരമഗുരുപാദരെ സംബന്ധിച്ചു ഷഷ്ടിപൂർത്തിപ്രശസ്തി എന്ന ഒരു ചെറിയ പദ്യഗ്രന്ഥം പ്രസിദ്ധംചെയ്യുന്നതിന്, പല മഹാന്മാരുടെയും ശ്ലോകങ്ങൾ സമ്പാദിക്കുകയായിരുന്നു. ആ കൂട്ടത്തിൽ ശിഷ്യപ്രധാനനായ കവിദീപന് ഇങ്ങനെ എഴുതിയിരിക്കുന്നു:

കരുനാഗപ്പള്ളി
88 കർക്കിടകം 9

ബ്രഹ്മസർവം

പരമപ്രേമാസ്പദ!

.....ശ്ലോകങ്ങൾ ഈ ഇരുപതാംതീയതിക്കുമുൻപുതന്നെ ഇവിടെ കിട്ടണം. "ശ്രീവിദ്യാധിരാജതീർത്ഥപാദചട്ടമ്പിസ്വാമി" എന്നു പേരു ചേർത്തിരിക്കണം. വേറെ മൂന്നുനാലുപേരെക്കൊണ്ടുകൂടി ഓരോ ശ്ലോകങ്ങൾ എഴുതിക്കാൻ തരം ഉണ്ടെങ്കിൽ അതിനും പ്രത്യേകം ഉത്സാഹിക്കണം. സ്വാമിതിരുവടികളുടെ മാഹാത്മ്യം യഥാസ്ഥിതി അറിഞ്ഞിരിക്കുന്നവരുടെ ശ്ലോകങ്ങൾ മതിയാകും. അല്ലാത്തവരെ നിർബന്ധിച്ച് എഴുതിച്ചയയ്ക്കണമെന്നില്ല. താമസം വരുത്തിക്കൂടാ. തൃപ്പാദസന്നിധാനം 25-ാം തീയതി ഇവിടെ എത്തും. മാസംപുറന്നേ കിഴക്കോട്ടുള്ളൂ.

നീലകണ്ഠതീർത്ഥസ്വാമി.

"കിഴക്കോട്ടെന്നു" പറഞ്ഞത് എഴുമറ്റൂർ പോകുന്ന സംഗതിയാണ്.

ശ്ലോകകാര്യത്തെക്കുറിച്ചും മറ്റും രാജകീയഹൈസ്കൂൾ മലയാളപണ്ഡിതർ കൊല്ലങ്കോട്ടു ഗോപാലൻനായരവർകൾ സ്വാമികൾക്ക് ആയിടെ അയച്ച ഒരു മറുപടി.

കൊല്ലങ്കോട്
28-7-1913

ശ്രീ

ഭോസ്സ്വാമിനഃ

"അവിടുത്തെ ആശീർവാദപുരസ്സരമായ കത്തുകണ്ടു സന്തോഷിക്കുന്നു. "തേഷാം ജ്ഞാനീ നിത്യയുക്തഃ" "ജ്ഞാനീത്വാത്മൈവമേ മതം" ഇത്യാദി ഭഗവദ്വാക്യങ്ങൾ ജ്ഞാനി

കളെ പൂജിക്കുന്നതിനേക്കാൾ മഹൽകൃത്യം മറ്റൊന്നില്ലെന്നു ബോധിപ്പിക്കുന്നു. അതുകൊണ്ട് "ഭട്ടാരശ്രീ വിദ്യാധിരാജതീർത്ഥപാദചട്ടമ്പിസ്വാമി"കളുടെ ദിവ്യനാമധേയത്തിന്മേൽ സ്ഥാപിക്കാൻ നിശ്ചയിച്ചിരിക്കുന്ന ആശ്രമത്തിന്റെ അഭിവൃദ്ധിയെ അഭിജ്ഞന്മാർ ആകാംഷിക്കാതെ ഇരിക്കയില്ല. ആശ്രമസ്ഥാപനം നിർവിഘ്നമായി സാധിപ്പാൻ ആ മഹാത്മാവിന്റെ അനുഗ്രഹംതന്നെ ധാരാളം മതിയാവുന്നതാണ്. സർവാന്തര്യാമി ആയിരിക്കുന്ന ആ പരം ജ്യോതിസ്സിനെ ആശ്രമാഭിവൃദ്ധിയെ ഉദ്ദേശിച്ചു ഞാനും ധ്യാനിക്കുന്നു. കത്തിൽ ആവശ്യപ്പെട്ട പദ്യങ്ങൾ ഉദ്ദേശിച്ച സമയത്തിൽ അയപ്പാൻ ശ്രമിക്കാം. എന്നാൽ ഞാൻ കുറെ ദിവസമായിട്ടു ശരീരസുഖം ഇല്ലാതെ ചികിത്സയിലാണ്. ഈ മാസം ചികിത്സയ്ക്കു സമുചിതകാലമാകയാൽ ധാര, പിഴിഞ്ഞുപാർച്ച മുതലായ ചികിത്സയ്ക്കാരംഭിച്ചിരിക്കുന്നു. മനസ്സിരുത്തി യാതൊന്നും ചിന്തിപ്പാൻ പാടില്ല – എന്നുള്ളതാണുപദ്രവം. കഴിഞ്ഞ തുലാം മുതല്ക്കു കാര്യമായ ഉപദ്രവം ഉണ്ട്. അതുകൊണ്ടു പദ്യനിർമ്മാണാദികളിൽനിന്നു തല്ക്കാലം എന്നെ ഒഴിവാക്കേണമെന്ന് അപേക്ഷിക്കേണ്ടതായി വന്നിരിക്കുന്നു. അല്പം സുഖം സിദ്ധിച്ചാൽ എന്റെ ഭക്തിയെ ആ കാര്യത്തിൽ പദ്യരൂപേണ ഞാൻ വ്യക്തീകരിച്ചുകൊള്ളാം. ആവിധവിഷയത്തിൽ അഭിവൃദ്ധിയെ കാംക്ഷിക്കുന്നതായ ഹൃദയത്തിന്റെ വ്യാപാരത്തെ മറ്റൊരാൾ പറഞ്ഞറിയിക്കണമെന്നില്ലല്ലോ. ചിങ്ങം 8–ാം തീയതിക്കുള്ളിൽ ഇനി ഒരു കത്തുകൂടി അയച്ചുകൊള്ളാം. അവിടുത്തെ പ്രിയശിഷ്യന്റെ ആത്യന്തികവിയോഗത്തെ അറിഞ്ഞു വ്യസനിക്കുന്നു. അങ്ങനെയുള്ളവരുടെ വിശ്ലേഷം ലോകത്തിനു വലിയ ഒരു നഷ്ടമാകുന്നുവല്ലോ. എങ്കിലും അവരുടെ കാർമ്മോപരതിയെക്കുറിച്ചു സന്തോഷിക്കാം.

അവിടുത്തെ ക്ഷേമത്തെ അറിവാൻ ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന വിധേയൻ" പി. ഗോപാലൻ.

ഇദ്ദേഹം സ്വാമികളുടെ മാഹാത്മ്യത്തെ കൃതികൾമൂലവും അല്ലാതെയും നല്ലവണ്ണം അറിഞ്ഞിട്ടുള്ള ആളാകുന്നു. പലേ ഗ്രന്ഥങ്ങളുടെ കർത്താവെന്ന നിലയിൽ ഇദ്ദേഹത്തെ ഇപ്പോൾ ഏവരും അറിഞ്ഞിരിക്കാൻ ഇടയുണ്ട്. ഇങ്ങനെയുള്ള ആളുകൾ ബഹുമാനാദരങ്ങൾ പ്രദർശിപ്പിക്കുന്നതിൽനിന്നു മാത്രമെ സ്വാമികളുടെ മഹിമാവിനെ സാമാന്യന്മാർക്കു ഗ്രഹിക്കാൻ സാധിക്കൂ.

മേൽ വിവരിച്ച എഴുത്തുകിട്ടി. രണ്ടുമൂന്നുദിവസം കഴിഞ്ഞപ്പോൾ പരമഹംസസ്വാമിയുടെ ഒരു മറുപടി വന്നുചേർന്നു. അതിപ്രകാരം ആയിരുന്നു.

എഴുമറ്റൂർ
88–12–16

ഓം തത് സത് നമസ്കാരം

"മാന്യമഹാശയ! പ്രിയ ഭ്രാതഃ!

അവിടെനിന്നും 14–ാം തീയതി അയച്ച എഴുത്ത് ഇന്നലെ വൈകുന്നേരം കിട്ടി. എന്റെ കണ്ണിന്റെ സുഖക്കേടിനു മിനിഞ്ഞാന്നാൾ ശസ്ത്രക്രിയചെയ്തു രക്തം കളഞ്ഞു വേദനപ്പെട്ടിരിക്കുന്നതുകൊണ്ട് ഇന്നു മാത്രമെ വായിക്കുവാൻ കഴിഞ്ഞുള്ളൂ. പുസ്തകങ്ങൾ നോക്കുകയോ എഴുത്തെഴുതുകയോ ചെയ്യരുതെന്നു വൈദ്യൻ നിർബന്ധമായി വിലക്കിയിരിക്കുകയാണ്. എങ്കിലും അവിടുത്തേയ്ക്കും സ്വാമിസന്നിധിയിലേക്കും ഉള്ള എഴുത്തുകൾക്കു ഞാൻ ആ നിയമത്തെ അംഗീകരിച്ചിട്ടില്ല. അതിനാൽ ചുരുക്കത്തിൽ മറുപടി എഴുതി ക്കൊള്ളുന്നു. നമ്മുടെ സ്വാമിതിരുമേനിക്കു വാർദ്ധക്യസഹജമായ അസ്വാസ്ഥ്യം

ഉള്ളതുകൊണ്ടും വഴിയാത്രയിൽ അവിചാരിതങ്ങളായ കായക്ലേശങ്ങൾ നേരിട്ടേക്കാമെന്നുള്ളതുകൊണ്ടും മറ്റുമാണ് ഒരാഴ്ചയ്ക്കുമുൻപുതന്നെ ഇവിടെ എത്തി വിശ്രമിക്കാൻ വേണ്ടതായ ഒരുക്കങ്ങളും അപേക്ഷകളും ചെയ്തിട്ടുള്ളത്.... ഏതൽസംബന്ധമായി ചില ഏർപ്പാടുകൾകൂടി തീർത്തു സൗകര്യാധിക്യം വരുത്തുന്നതിനുള്ള ബദ്ധപ്പാടിൽ ഞാൻ വ്യാപൃതനായിരുന്നതുകൊണ്ടാണ് സ്വാമിതൃപ്പാദങ്ങളുടെയും അവിടുത്തെയും സാന്നിധ്യം ഇവിടെയുണ്ടാകുന്നതിന് ഇത്രയുംതന്നെ താമസിച്ചുപോയത്... എന്നിലോ എന്റെ പ്രവൃത്തികളിലോ അന്യഥാ ബുദ്ധിയോടുകൂടിയ ഒരു വൃത്തിയും അങ്കുരിക്കുവാൻപോലും അവിടുത്തെ ഹൃദയം സ്ഥലം അനുവദിക്കാതിരിക്കണമെന്നാണ് ഞാൻ എഴുതിയതിന്റെ എല്ലാം ചുരുക്കമെന്നു മനസ്സിലാക്കുവാൻ കരുണയുണ്ടാകുമല്ലോ... ഏതായാലും സ്വല്പം മുൻകൂട്ടി അയിരൂരെങ്കിലും എത്തി വിശ്രമിക്കുന്നത് ഉത്തമമായിരിക്കുമെന്നാണ് എന്റെ താഴ്മയായ ബുദ്ധിയിൽ തോന്നുന്നത്.... അവിടെനിന്നും എല്ലാം വേണ്ടതുപോലെയും സ്വാമിസന്നിധിയിൽ കായക്ലേശം നേരിടാത്തവിധത്തിലും ഏർപ്പാടുചെയ്ത് എഴുതി അയപ്പാറാകണം.... സ്വാമിസന്നിധിയിൽനിന്നും അവിടുന്നും ഞാനും വാസ്തവത്തിൽ ഒരു ശരീരം മൂന്നായിപ്പിരിഞ്ഞിരിക്കുന്നതായിട്ടും ഒരാത്മാവു പ്രാരബ്ധഭേദത്താൽ മൂന്നു ജന്മത്തെ ഒന്നായെടുത്തിരിക്കുന്നതായിട്ടും വിചാരിപ്പാൻ കരുണയുണ്ടാകണം.... നമ്മുടെ ആശ്രമത്തെ സംബന്ധിച്ചു യാതൊരു ശങ്കയും അങ്കുരിപ്പാൻ അവകാശമില്ല. അതു നമ്മുടെ ആശ്രമം തന്നെ... എല്ലാ വിവരങ്ങൾക്കും ഉടനെ മറുപടി അയപ്പാറാകണം. കവിതാദേവി പിണക്കമാണ്. അക്കാര്യത്തിൽ എന്റെ ഭാരംകൂടി അവിടുന്നു നിർവഹിപ്പാറാകണം.

എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം."

പരമഹംസസ്വാമികൾ നമ്മുടെ സ്വാമികളെ ഗുരുതുല്യനായിക്കരുതിയിരിക്കുന്നു എന്നും എഴുമറ്റൂർ സ്ഥാപിച്ചിരിക്കുന്ന ആശ്രമം പൊതുവെ പരമ്പരയുടെ സ്വത്തായി ഗണിക്കാമെന്നും ഈ എഴുത്തിൽ നിന്നും ഊഹിക്കാം. ഒരാൾക്കുവേണ്ടി അന്യൻ പദ്യങ്ങൾ ഉണ്ടാക്കി പ്രസിദ്ധം ചെയ്യുന്നതു നന്നല്ലെന്നും അതുകൊണ്ടു 'പ്രശസ്തി'യിൽ ചേർക്കാൻ ശ്ലോകങ്ങൾ നിർമ്മിച്ച് ഉടൻ അയയ്ക്കേണ്ടതാണെന്നും മറ്റും സ്വാമികൾ എഴുതിയിരുന്നതിനയച്ച മറുപടി.

എഴുമറ്റൂർ
88–12–22

ഓം തത് സത് നമസ്കാരം

"മാന്യമഹാശയ! പ്രിയഭ്രാതഃ!

അവിടുന്നു വാത്സല്യപൂർവം അയച്ച എഴുത്ത് ഇതാ ഇപ്പോൾ കിട്ടി. ഞാൻ ഒരനുസരണമില്ലാത്തവനാണെന്നു ശങ്കിച്ചേക്കുമോ എന്നു ഭയന്ന് ഇതാ രണ്ടുമൂന്നു ശ്ലോകം ഉണ്ടാക്കി അയയ്ക്കുന്നു. മൂന്നുപദ്യങ്ങളെ വല്ലവിധത്തിലും എഴുതിത്തീർത്തു.... പദ്യങ്ങൾ പെട്ടെന്നെഴുതിയതായതുകൊണ്ടും മറ്റുപല കാരണങ്ങളെക്കൊണ്ടും ഒട്ടുംതന്നെ രുച്യങ്ങളായിരിക്കുന്നില്ലെന്നെനിക്കുതന്നെ അറിയാം. അതുകൊണ്ട് അവിടുന്നീ പദ്യങ്ങളെ ഉപപത്രത്തിൽ ചേർത്ത് അച്ചടിപ്പിക്കുവാൻ കൊള്ളാമോ എന്ന് നല്ലതുപോലെ നോക്കിയിട്ടേ കൊടുക്കാൻ പാടുള്ളൂ എന്നപേക്ഷിക്കുന്നു. വൃത്തവും മറ്റും ശരിയാണോ എന്നുതന്നെ ഞാൻ നോക്കിയില്ല. അവിടുത്തെ ആജ്ഞയെ ഞാൻ നിർവഹിച്ചു എന്നുമാത്രം. അതിന്റെ ഗുണദോഷങ്ങളുടെ ഉത്തരവാദിത്വം അവിടെത്തന്നെയാണിരിക്കുന്നത്. അവി

ടുത്തെ കത്തിലെ പദ്യം രസികനായിരിക്കുന്നു... എല്ലാ വിവരങ്ങൾക്കും എന്റെ പദ്യങ്ങൾ എന്തു ചെയ്യുന്നു എന്ന വിവരത്തിനും മറുപടിക്കു കാത്തിരിക്കുന്നു.

എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം."

ഈ എഴുത്തു കിട്ടി അധികദിവസം കഴിയുന്നതിനുമുൻപ് അദ്ദേഹം സ്വാമികൾക്കയച്ച മറ്റൊരു മറുപടി.

എഴുമറ്റൂർ
88-12-28

ഓം തത് സത് നമസ്കാരം

"മാന്യമഹാശയ! പ്രിയഭ്രാതൃപാദ!

വാത്സല്യപൂർവം അയച്ച കത്തുകിട്ടി. മുന്നെഴുത്തിനു മറുപടി ഉടനെ അയച്ചിട്ടുണ്ട്. മൂന്നു ശ്ലോകവും ഉണ്ട്. ഇപ്പോൾ കിട്ടിയിരിക്കുമല്ലോ. കൊള്ളാമെങ്കിലെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുകയുള്ളൂ എന്നു വിശ്വസിക്കുന്നു. 30-ാം തീയതിയിൽ അവിടെ ആൾ വരും. കഴിയുന്നതും താമസിക്കാതെ പുറപ്പെടുമല്ലോ. പടം മുതലായതു കൊണ്ടുപോരുന്നതിനു മറക്കരുതേ. നമ്മുടെ മിസ്റ്റർ നാണുപിള്ളയുടെ കത്തിനു ഞാൻ താഴ്മയായിട്ടാണ് മറുപടി അയച്ചിട്ടുള്ളത്. അതിന്റെ ഉത്തരവാദിത്വം സ്വാമിതൃപ്പാദങ്ങളിലേക്കാണെന്നുകൂടി വിവരിച്ചിരുന്നെങ്കിൽ അത്രയും കൂടി എഴുതാതെ വ്യസനിച്ചുകൊണ്ടിരുന്നുകൊള്ളുമായിരുന്നു. ഇപ്പോൾ മറുപടി അയച്ചതുകൊണ്ടാണ് വ്യസനം തോന്നുന്നത്. അവിവേവകമായിട്ടൊന്നുംതന്നെ എഴുതിയിട്ടില്ലെന്നാണ് ഓർക്കുന്നത്. പിന്നെ ബാല്യചാപല്യംകൊണ്ടു വല്ല അവിവേകവും നേരിടുന്നുണ്ടെങ്കിൽ അതിനെ വിവേകികളായ ഗുരുജനങ്ങൾ വാത്സല്യപൂർവം ക്ഷമിച്ച് അനുഗ്രഹിക്കുകതന്നെ വേണ്ടിയിരിക്കുന്നു. വാസ്തവത്തിൽ ദുർബുദ്ധിയല്ലാത്ത ഒരാളിൽനിന്ന് അഥവാ വല്ല അവിവേകവും വന്നുപോകുന്നുവെങ്കിൽ അതു ക്ഷന്തവ്യവും മേലാലങ്ങനെ വരാതിരിപ്പാൻ ഗുണദോഷിക്കേണ്ടതുമാണല്ലോ. എല്ലാം ദർശനത്തിൽ ഇപ്പോൾ സമയം വളരെ കുറവായിരിക്കുന്നതിനാൽ ചുരുക്കുന്നു.

എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം."

ഇതിൽ നാണുപിള്ള എന്നു പറയുന്നതു 'പരമാനന്ദനാഥ'നെ ഉദ്ദേശിച്ചാണ്. ആ കാലത്തു യോഗനാമം സിദ്ധിച്ചിരുന്നില്ലാത്തതിനാൽ ഞാൻ മുൻപറഞ്ഞ പേരിൽ എഴുത്തുകൾ അയയ്ക്കുകയും മറ്റും ചെയ്തിരുന്നു. പരമഗുരുപാദരുടെ ആജ്ഞാനുസാരം ആ വിവരവും കാണിച്ചു പരമഹംസസ്വാമിക്കു ഞാൻ ഒരെഴുത്തയച്ചിരുന്നു. എഴുത്ത് ആശ്രമനാമകരണത്തെ സംബന്ധിച്ച് അദ്ദേഹത്തിനുള്ള അഭിപ്രായത്തെ ഒട്ടൊക്കെ ഖണ്ഡിക്കുന്ന രൂപത്തിലായിരുന്നു. ഇതു കണ്ടപ്പോൾ "കല്പനപ്രകാരം എഴുതിയത്" എന്നടയാളപ്പെടുത്തിയിരുന്നതിനെ അവിശ്വസിച്ച് ഒരു മറുപടി അദ്ദേഹം എഴുതി. അതിനെ തുടർന്നുണ്ടായ എഴുത്തുകുത്തുകളിൽ ഒടുക്കം സന്ദേഹിച്ച ഭാഗത്തിനു ബലമായ തെളിവു കിട്ടിയപ്പോൾ അയച്ച മറുപടിയാണ് മുകളിൽ പ്രസ്താവിച്ചത്. ഇതിനിടയിൽ സ്വാമികൾ ശിഷ്യസമേതം കൊല്ലത്തുചെന്ന് അവിടെ വിശ്രമിച്ചിരുന്ന പരമഗുരുപാദരെ കൂട്ടിക്കൊണ്ടുവന്ന് അദ്ദേഹം നിവസിക്കുന്ന കരുനാഗപ്പള്ളിയിലുള്ള മഠത്തിൽ താമസിപ്പിച്ചു. എഴുമറ്റൂരേക്കു പുറപ്പെടുന്നതിനുള്ള ചട്ടവട്ടങ്ങൾ എല്ലാം തയ്യാർ ചെയ്തു. "ഷഷ്ടിപൂർത്തി പ്രശസ്തി" എന്ന ഗ്രന്ഥം അടിക്കാൻ ശ്ലോകങ്ങൾ കൂട്ടിച്ചേർത്ത് അസൽ എഴുതി അച്ചുകൂടക്കാരെ ഏല്പിച്ചു. ഷഷ്ടിപൂർത്തിദിവസം - 89 ചിങ്ങം 8-ാം തീയതി എഴുമറ്റൂർ കിട്ട

ത്തക്കവണ്ണം അച്ചടിച്ചു ബുക്കാക്കി അയയ്ക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്തു. ഇത്രയും ആയപ്പോൾ പരമഹംസസ്വാമികളുടെ ആജ്ഞാനുസാരം എഴുമറ്റൂരിൽനിന്നും പുറപ്പെട്ട ആളുകളും വന്നുചേർന്നു. കർക്കടകമാസം അവസാനിച്ചു. ബ്രഹ്മവിദ്വരനായ പുണ്യപുരുഷന്റെ ഷഷ്ടിപൂർത്തിദിനത്താൽ പരിപാവനമായ 1089-ാം വർഷം ആരംഭിച്ചു. എഴുമറ്റൂരേക്കുള്ള യാത്ര അടിയ്ക്കടി തിടുക്കമായി തുടങ്ങി. അങ്ങനെയിരിക്കുമ്പോൾ ചിങ്ങം 1-ാം തീയതി ആലപ്പുഴ സനാതനഹൈസ്കൂൾ സംസ്കൃതപണ്ഡിതനും സ്വാമികളുടെ ഗുരുകല്പനും ആയ മുൻ പറഞ്ഞിട്ടുള്ള പണ്ഡിതമൂർദ്ധന്യകൃഷ്ണശാസ്ത്രി അവർകളുടെ ഒരു എഴുത്തു കിട്ടി. അതിലെ വിവരം ഇപ്രകാരമായിരുന്നു.

ആലപ്പുഴ
31-12-1088

ശ്രീ
നമസ്കാരം

പരമഗുരവേനമഃ

ചട്ടമ്പിസ്വാമിയുടെ ഷഷ്ടിപൂർത്തിക്കു നിങ്ങൾ പോകുമോ? മുൻപ് നാം തമ്മിൽ ഇവിടെവച്ചു പറഞ്ഞിട്ടുള്ള വല്ല വിശേഷങ്ങളും കൊല്ലത്തോ തിരുവനന്തപുരത്തോവച്ചു ഷഷ്ടിപൂർത്തിയെ സംബന്ധിച്ചുണ്ടോ? ഞാൻ ഈ ഓണയൊഴിവിൽ അവിടെ വന്നു നിങ്ങളെ കാണണമെന്നു വിചാരിക്കുന്നു. ഉദ്ദേശ്യം ഇന്നതെന്നു മുൻപെ ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. അസൗകര്യം ഇല്ലെങ്കിൽ ആ വിവരത്തിനെഴുതി അയയ്ക്കണമെന്ന് അപേക്ഷിക്കുന്നു. ഓണ ഒഴിവ് 10 ദിവസത്തോളവുമുണ്ട്.

എന്ന്, ഏകാന്തരംഗൻ കൃഷ്ണശാസ്ത്രി

ജാതിയിൽ ബ്രാഹ്മണനും ഒരു വലിയ പണ്ഡിതനും ഗുരുദേശ്യനും ആയ ഇദ്ദേഹം യാതൊരു മനഃസങ്കോചവും കൂടാതെ ലേഖോപക്രമത്തിൽ നമസ്കാരം പ്രയോഗിച്ചതും ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമി അവർകൾക്കെന്നു മേൽവിലാസം എഴുതിയിരിക്കുന്നതും പ്രത്യേകം പ്രസ്താവയോഗ്യമാണ്. അറിവുള്ളവർ അജ്ഞരെപ്പോലെ അസൂയാകലുഷന്മാരാകാതെ ഉള്ളതു തുറന്നുപറയുന്നവരാണെന്ന് ഇതിൽനിന്നും പഠിക്കാം.

ചിങ്ങം 4-ാം തീയതി പരമഗുരുപാദരും സ്വാമികളും മറ്റു ചില ശിഷ്യജനങ്ങളും ചേർന്നു വള്ളംവഴി എഴുമറ്റൂർക്കു യാത്ര തിരിച്ചു. വർഷം സാമാന്യത്തിലധികം ഉണ്ടായിരുന്നതിനാൽ നദികളിൽ ഒഴുക്കു കലശലായിരുന്നു. തന്നിമിത്തം അയിരൂർ ചെന്നുചേരുന്നതിന് ഉദ്ദേശിച്ചതിൽ കൂടുതൽ ദിവസം വേണ്ടിവന്നു. എങ്കിലും ഉദ്ദിഷ്ടകാര്യത്തിനു വിഘ്നം കൂടാത്തവിധം 6-ാം തീയതി അവിടെ എത്തി. പ്രാചീനകാലത്തെ പരിശുദ്ധന്മാരായ ഋഷികളുടെ ആന്തരബാഹ്യപ്രകൃതികളെ പ്രതികൃതിരൂപേണ ദൃഷ്ടാന്തീകരിക്കുന്ന പ്രകൃത ഗുരുശിഷ്യന്മാർ വള്ളത്തിൽനിന്നും വെളിയിലേക്കിറങ്ങിയപ്പോൾ ഉപഹാരദ്രവ്യങ്ങൾ വഹിച്ചുകൊണ്ടു കടവിൽകൂടിയിരുന്ന ഭക്തജനങ്ങളുടെ സംഖ്യ അപരിമേയമായിരുന്നു. ദർശനമാത്രത്താൽ തങ്ങളുടെ ദൃഷ്ടികളെ പരിപൂതമാക്കിച്ചെയ്യുന്നതിന് അവസരം പ്രതീക്ഷിച്ചുകൊണ്ടു നമ്രശിരസ്സുകളായി കോരകിതകരാംബുരുഹന്മാരായി ഉപവസ്ത്രത്തെ ആചാരപ്രകാരം അരയിൽ ചുറ്റി മാർഗ്ഗത്തിന്റെ ഇരുവശങ്ങളിലും ഒതുങ്ങി രണ്ടുവരിയായി നിരന്നുനിന്നിരുന്ന ജനസമൂഹത്തെ ഒരു നോക്കു കാണുന്നതിൽ ഏതു രസികന്റെ നയനപുടങ്ങളും ഉഴറാതിരിക്കയില്ല. അവർ ജയജയ ശബ്ദഘോഷത്തോടും സ്തുതിവചസ്തോമങ്ങളോടുംകൂടി സ്വാമിപാദങ്ങളെ എതിരേറ്റു. തോട്ടാവള്ളിൽ ആശാൻ അവർക

ളുടെ ഗൃഹത്തിൽ കൊണ്ടുചെന്നാക്കി. അവിടെ ഒരു രാത്രി താമസിച്ചശേഷം വടക്കോട്ടു കരവഴിയായി എഴുമറ്റൂർക്കു തിരിച്ചു. കൂടി അനവധി ആളുകൾ ഉണ്ടായിരുന്നു. അയിരൂർനിന്നും ഏഴെട്ടുനാഴിക ദൂരം ഉള്ളതു മുഴുവൻ വെറും വിജനമായ മലയിടുക്കുകളും ചരിവുകളും മറ്റുമാണ്. എന്നാൽ നടക്കുന്നതിനു വലിയ ശല്യം തോന്നാത്ത തരം പുൽക്കെട്ടുള്ള പ്രദേശമായിരുന്നു. ഇടയ്ക്കിടെ ചില സ്ഥലങ്ങളിൽ ചെറിയ നദിയുടെ രീതിയിൽ ഊറ്റുകൾ പ്രവഹിച്ചുകൊണ്ടിരുന്നു. അതുകളിലെ ജലത്തിനു തണുപ്പുകൂടുമെങ്കിലും നഗരങ്ങളിലെ വെള്ളത്തേക്കാൾ തുലോം ഘനക്കുറവും നൈർമ്മല്യവും ഉള്ളതായി കാണപ്പെട്ടു. മലകൾ അത്യുന്നതങ്ങളോ ഘോരമൃഗങ്ങളെക്കൊണ്ടോ പാഷാണകണ്ടകാദികൾകൊണ്ടോ ദുരാപങ്ങളോ ആയിരുന്നില്ല. വലിയ വൃക്ഷങ്ങളും വള്ളിക്കെട്ടുകളും സൂര്യകിരണങ്ങളെ നിവാരണംചെയ്യുമാറു നിബിഡമായി ശൈലോപരിഭാഗത്തെ ആഛാദനം ചെയ്തിട്ടില്ലായിരുന്നു. സാമാന്യം വണ്ണമുള്ള കുറ്റിച്ച മരങ്ങളും, ചെടികളും ചിലടത്ത് അവയിൽ കെട്ടിപ്പിണഞ്ഞു നികുഞ്ജാകൃതിയായി കിടക്കുന്ന ലതാസമൂഹവും തറയിൽ പരക്കെ പടർന്നുപിടിച്ചിരിക്കുന്ന ഹരിതതൃണപാളിയും മറ്റുംകൊണ്ടു മദ്ധ്യത്തുനിന്നും നാലുദിക്കിലേക്കും നോക്കിയാൽ നിമ്നോന്നതപ്രദേശങ്ങളിൽ പച്ചസൂര്യപടം വിരിച്ചാൽ എന്ന പോലെ ആ പർവതപ്രാന്തസ്ഥലികൾ നയനാനന്ദകരങ്ങളായിരുന്നു. ഇങ്ങനെ മനോമോഹനങ്ങളായ കാഴ്ചകൾ പലതും ഉണ്ടായിരുന്നതുകൊണ്ടു കേറ്റിറക്കം നിമിത്തമുണ്ടായ ക്ലേശത്തെയോ, ദൂരത്തേയോ സ്മരിക്കാതെ 7-ാം തീയതി 8 മണിക്ക് എഴുമറ്റൂർ വടക്കെകോയിക്കൽ ചെന്നുചേർന്നു. പൂജ്യപാദന്മാരായ ഋഷീശ്വരന്മാരെ ദർശിച്ച മാത്രയിൽതന്നെ പരമഹംസസ്വാമിയും തമ്പുരാക്കന്മാരും ഹർഷാശ്രുനേത്രന്മാരായി അഭിഗമിച്ചെതിരേറ്റുകൊണ്ടുപോയി ഭദ്രാസനങ്ങളിൽ വിശ്രമിപ്പിച്ചു. മാർഗ്ഗഖേദത്തെക്കുറിച്ചും മറ്റും രണ്ടുപേരോടും പ്രത്യേകം കുശലപ്രശ്നം ചെയ്യുകയും ചെയ്തു. ഷഷ്ടിപൂർത്ത്യുത്സവം സംബന്ധിച്ചു പല ദിക്കുകളിൽനിന്നും സന്യാസിശ്രേഷ്ഠന്മാരും വിദ്വദഗ്രണികളും സാമാന്യന്മാരും അവിടെ പ്രതിനിമിഷം വന്നുചേർന്നുകൊണ്ടിരുന്നു. അവരെയെല്ലാം യഥായോഗ്യം സ്വീകരിച്ചും വേണ്ട ഉപചാരാദി ചെയ്യുന്നതിൽ ഉദാരശീലന്മാരായ തമ്പുരാക്കന്മാർ ഒട്ടും ഉദാസീനത കാണിച്ചിരുന്നില്ല. ഷഷ്ടിപൂർത്തി ദിവസമായ 8-ാം തീയതി ഊണുകഴിഞ്ഞ് എല്ലാവരുംകൂടി സ്ഥലം പെൺപള്ളിക്കൂടത്തിലേക്കു ഘോഷയാത്ര പുറപ്പെട്ടു. അവിടെച്ചെന്നശേഷം സ്വാമി, 'ദയാനന്ദ'ന്റെ അധ്യക്ഷതയിൽ ഒരു യോഗംകൂടി ചില പ്രസംഗങ്ങളും മറ്റും നടത്തിയതിൽ പിന്നീടു നാഗസ്വരാദിവാദ്യഘോഷസമേതം 'ആശ്രമ'ത്തിലേക്കു തിരിച്ചു. കൃത്യം 3 മണിക്കു ശുഭമുഹൂർത്തത്തിൽ പരമഗുരുപാദർ ആശ്രമോദ്ഘാടനക്രിയ നിർവഹിച്ചു. അനന്തരം ബാലികാപാഠശാലയിൽ വീണ്ടും എത്തി. 'പരമഹംസസ്വാമി' പരമഗുരുപാദരുടെ മഹിമാനുവർണ്ണനാരൂപമായ ഒരുപ്രസംഗം ചെയ്തു. അതിനെ തുടർന്നു വേറെയും ചില പ്രസംഗങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ അച്ചടിച്ചയയ്ക്കാനേർപ്പാടുചെയ്തിരുന്ന "ഷഷ്ടിപൂർത്തിപ്രശസ്തി" കൊല്ലത്തുനിന്നും വന്നുചേർന്നു. അതിൽ ഒരു പ്രതി അവിടെ വായിച്ചു. ചിലതു യോഗ്യന്മാർക്കു സംഭാവന ചെയ്തു. ഉപസംഹാരപ്രസംഗാനന്തരം യോഗം പിരിഞ്ഞു. സ്വാമികൾ അഞ്ചാറുദിവസം പരമഗുരുപാദരോടൊന്നിച്ച് ആശ്രമത്തിൽ താമസിച്ചശേഷം കാര്യാന്തരപാരതന്ത്ര്യത്താൽ റാന്നിക്കു പുറപ്പെട്ടു. തമ്പുരാക്കന്മാരും പരമഹംസസ്വാമിയും അവിടെ താമസിക്കണമെന്ന് അതിരറ്റു നിർബന്ധിച്ചുവെങ്കിലും തൽക്കാലം തിരിയെ ആശ്രമത്തിലേക്ക് പോകാൻ തരപ്പെടാതെ റാന്നിയിൽനിന്നും കരുനാഗപ്പള്ളിക്കു തന്നെ പോന്നു. സ്വാമികൾ യാത്രകഴിഞ്ഞു മഠത്തിൽവന്നു പാർക്കുമ്പോൾ ചിലർ ഉപദേശംവാങ്ങി ശിഷ്യപ്പെട്ടിരുന്നു. അവ

രിൽ ഒരാളാണ് 'ചിദ്ഘനാമൃതൻ.' ഇദ്ദേഹം ലൗകികകാര്യനിപുണനും സ്വപ്രയത്നത്താൽ അനവധി ധനം സമ്പാദിച്ചിട്ടുള്ള ആളും സ്വാനുഭൂതിക്കുതകുമാറു വേദാന്തശാസ്ത്രത്തിൽ നിഷ്ണാതനും ആകുന്നു. മറ്റൊരു ശിഷ്യൻ 'രാമാനന്ദനാഥ'നാണ്. ഇദ്ദേഹം ഗുണനിധിയും സ്വാമികൾ ഉണ്ടാക്കിയ ചില പുസ്തകങ്ങളുടെ പ്രസാധകനുമാകുന്നു. പിന്നെ 'പരമഫുല്ല' എന്ന ഒരു ശിഷ്യനുണ്ടായി. 'പരമേശ്വരദേശികൻ' എന്ന 'പരമജ്യോതിഃപ്രകാശ'നും ആ കാലത്തായിരുന്നു ശിഷ്യനായത്. ഇദ്ദേഹം ഒരു പ്രധാനശിഷ്യനാണ്. സ്വഭാവഗുണവാനും ജനസമ്മതനും സംസ്കൃതവിദ്വാനും ഒരു കവിയും ആയ ഇദ്ദേഹം വൈദ്യവിദ്യാവിചക്ഷണനും ആകുന്നു. ശ്രീമാൻ കൊറ്റിനാട്ടു കേശവപിള്ള ഒരു ഗുണവാനായ ഇഷ്ടശിഷ്യനാണ്. ഇദ്ദേഹം സ്വാമികൾക്കു വാക്കായജങ്ങളായ പല സഹായങ്ങളും ചെയ്തിട്ടുണ്ട്. തന്നിമിത്തം അന്യദുരവാപമാംവണ്ണം ലബ്ധാനുഗ്രഹനായ ഇദ്ദേഹം ഒരു വേദാന്തിയും ആണ്. "ചിദ്രസാഭരണ"നും ആയിടെ ആയിരുന്നു ഉപദേശം വാങ്ങിയത്. ഇദ്ദേഹം ഈ ഗ്രന്ഥത്തിലെ 'ഡയറി' ഭാഗത്തിന്റെ രചയിതാവാകകൊണ്ടു, ശിഷ്യവർഗ്ഗത്തിൽ പ്രധാനസ്ഥാനത്തെ അർഹിക്കുന്നു. കൂടാതെ ഇദ്ദേഹം ഒരു ബി. എ., വിദ്യാർത്ഥിയും സംസ്കൃതഭാഷാവിശാരദനും ശാന്തനും സ്വാമികളുടെ വാത്സല്യഭാജനവും ആകുന്നു. വേദാന്തശാസ്ത്രത്തിലും മറ്റുപല വിദ്യകളിലും ഇദ്ദേഹത്തിനു പാണ്ഡിത്യമുണ്ട്. പ്രഭുദേശ്യനും ഭക്താഗ്രണിയും ഗുണസമ്പന്നനും സ്വാമികളോടൊന്നിച്ചു (തഞ്ചാവൂർ മുതലായ സ്ഥലങ്ങളിൽ) ബഹുദൂരം സഞ്ചരിച്ചിട്ടുള്ള മാന്യനുമായ ചൂരക്കാലാ, നാണുപിള്ള എന്ന 'നിത്യബോധാമൃതൻ' ഒരു പ്രധാനശിഷ്യനാണ്. സംസ്കൃതഭാഷാഭിജ്ഞനും കവിയും ആയ അയ്യൻപിള്ള ആശാൻ ഒരുറ്റ ശിഷ്യനായി വിചാരിക്കപ്പെട്ടിരിക്കുന്നു. സ്ഥിരപ്രേമഭക്തിമാനും സൽസ്വഭാവസമ്പന്നനും ആയ വൈദ്യൻ നീലകണ്ഠപ്പണിക്കർക്ക് ഈ സമിതിയിൽ ഒരു നല്ല സ്ഥാനമുണ്ടെന്നു പറയേണ്ടതായുണ്ട്. അനേക ശിഷ്യരുടെ നാമമാത്രം കുറിക്കയെന്നതിലെ അനാസ്ഥയാൽ അതിനൊരുങ്ങാതെ ചുരുക്കുന്നു.

അയിരൂർ
89-2-5

ഓം

ഗുരുപാദങ്ങൾക്കു നമസ്കാരം

അവിടുന്നു കരുണാപുരസ്സരം അയച്ച എഴുത്ത് കണ്ട് ആനന്ദിക്കുന്നു. അവിടുന്നു റാന്നിയിൽനിന്നും വരുന്ന വഴി ഇവിടം സന്ദർശിക്കാതിരുന്നതിൽ മനസ്താപമുണ്ട്. അതിലേക്ക് അവിടുന്നു തന്ന ഉപദേശം അല്പസമാധാനത്തെയും നൽകുന്നുണ്ട്. സാമുദായികകാര്യങ്ങളിലോ ഐകമത്യത്തിലോ മറ്റൊ ഒരു സ്ഥാനം ഞങ്ങൾക്കുണ്ടെങ്കിൽ അതു ഭവാദൃശന്മാരുടെ അനുഗ്രഹവചസ്സാണ്. ഞാൻ കൂടെക്കൂടെ ആശ്രമത്തിൽ പോകാറുണ്ട്... ആറന്മുളയ്ക്കെഴുന്നെള്ളിയ ശേഷം ഗുരുപാദങ്ങൾ ഇതുവരെയും തോട്ടാവള്ളിൽ ഇരുന്നരുളുന്നു. ഇന്നസ്തമിച്ചു 3 മണിക്കു എഴുമറ്റൂർക്കു യാത്രയുണ്ടെന്നാണ് കല്പിച്ചിരിക്കുന്നത്.... അവിടുത്തെ എഴുത്തു പ്രസിഡന്റ് മുതലായവരെയും കാണിച്ചു. ഞങ്ങൾക്കെല്ലാം സന്തോഷം. മറുപടിക്കു താമസിച്ചതു ഗുരുപാദശുശ്രൂഷയിൽ ഏർപ്പെട്ടിരിക്കുകയാലാണ്. അതിനെയും, ഇതിൽ അറിവില്ലാതെ വല്ലതും എഴുതി പിശകാക്കിയിട്ടുണ്ടെങ്കിൽ അതിനെയും ക്ഷമിക്കണമെന്നു വിനയപൂർവം അപേക്ഷിച്ചുകൊള്ളുന്നു. മറുപടിക്കു കാത്തിരിക്കുന്നു.

എന്നു വിധേയൻ, എൻ നീലകണ്ഠപ്പിള്ള വൈദ്യൻ (ഒപ്പ്)

ഏറെ താമസിയാതെ സ്വാമികൾക്കു കിട്ടിയ പരമഹംസസ്വാമിയുടെ ഒരു മറുപടി:

അയിരൂർ
89-02-25

ഓം, തത്, സത്, നമസ്കാരം

മാന്യമഹാശയ! പ്രിയഭ്രാതഃ!

അവിടുന്നു വാത്സല്യപൂർവം അയച്ച കത്തുകിട്ടി. വളരെ കൃതജ്ഞനായിരിക്കുന്നു.... സ്വാമിതൃപ്പാദങ്ങൾ ഇപ്പോൾ ആശ്രമത്തിൽതന്നെ വിശ്രമിക്കുന്നു. ..... നമ്മുടെ പരമ്പരയുടെ ഭാവി അവിടുത്തെ ആശ്രയിച്ചാണ് ഇരിക്കുന്നത്... പിന്നെ എല്ലാം അവിടുത്തെ യുക്തംപോലെ..... ബ്രഹ്മസൂത്രത്തിനു തമിഴിൽ വ്യാഖ്യാനമോ, ഭാഷ്യമോ മറ്റോ ഉണ്ടോ. അവിടെ ഷഡ്ദർശനസൂത്രങ്ങൾ മാത്രം പ്രത്യേക ബുക്കായച്ചടിച്ചതിരിപ്പുണ്ടോ? സ്വാമി സന്നിധിയിൽനിന്നും ഇപ്പോൾ കൊണ്ടുപിടിച്ചെഴുതുകയാണ്. ഷഡ്ദർശനങ്ങളും അവയുടെ ഭാഷ്യങ്ങളും അവിടെയുണ്ടെങ്കിൽ വേറെ ഈ അവസരത്തിൽ വാങ്ങണ്ടല്ലോ. ഉണ്ടെങ്കിൽ ഉടനെ ബങ്കിയായിട്ടയച്ചുതരുന്നതിനു ദയവുണ്ടാകണം. യോഗദർശനത്തിന്റെ ഭാഷ്യം അത്യാവശ്യകമായിരിക്കയാണ്. ആനന്ദാശ്രമത്തിലെ ഒരു സൂചിപത്രവും ഷഡ്ദർശന സൂത്രങ്ങളും യോഗസൂത്രത്തിന്റെ എങ്കിലും ഭാഷ്യവും ഇവയിൽ തമിഴിൽ ഭാഷ്യമുള്ളവയ്ക്കു ലിസ്റ്റും സൂചിപത്രവും തമിഴിൽ എത്ര ഉപനിഷത്തുകൾക്കു ഭാഷ്യമുണ്ടെന്നും അതെവിടെ കിട്ടുമെന്നും മറ്റും അറിയുന്നതിനുള്ള സൂചിപത്രവും എല്ലാംകൂടി ഉടനെതന്നെ എന്റെ പേർക്ക് അയച്ചുതരുവാൻ അപേക്ഷിച്ചുകൊള്ളുന്നു. മറുപടിക്കു കാത്തിരിക്കുന്നു.

എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം (ഒപ്പ്)

ഈ എഴുത്തിനു സ്വാമികൾ അയച്ച മറുപടിക്ക് അദ്ദേഹത്തിന്റെ പ്രതിപത്രം.

അയിരൂർ
89-03-09

ഓം, തത്, സത്, നമസ്കാരം

മാന്യമഹാശയ! പ്രിയഭ്രാതൃപാദ!

അവിടുന്നു വാത്സല്യപൂർവം അയച്ച കത്തുകിട്ടി കൃതജ്ഞനായിരിക്കുന്നു. അവിടുത്തെ ആജ്ഞാനുസരണം നമ്മുടെ നാണുപിള്ള അവർകൾ അയച്ചതായ ഷഡ്ദർശനം പുസ്തകവും കത്തും കിട്ടി. യോഗദർശനത്തിന്റെ ഭാഷ്യം കിട്ടിയില്ല.... ഈ ആറു ദർശനങ്ങൾക്കും ഒരു വ്യാഖ്യാനംചെയ്തു നമുക്കു പ്രസിദ്ധപ്പെടുത്തണം. രാമവാര്യരവർകൾ കാവ്യങ്ങൾക്കും മറ്റും വ്യാഖ്യാനിച്ചിട്ടുള്ളതുപോലെ ആയിരുന്നാൽ മതി. കൗമുദിയുടെ പദസംസ്കാരചന്ദ്രികപോലെ ആയാലും മതി. പിന്നീടു വാദങ്ങൾ കാണിച്ചു ഭാഷ്യവും എഴുതാം. ഈ ഭാരങ്ങൾ എല്ലാം അവിടുന്നു കയ്യേറ്റ് എത്രയും വേഗത്തിൽ നിവർത്തിച്ചു തരുവാറാകണം.... എത്രയും വേഗത്തിൽ നല്ല മലയാളത്തിൽ (സ്ത്രീകൾക്കും കുട്ടികൾക്കുംകൂടി അറിയത്തക്കവണ്ണം) ഒരു വ്യാഖ്യാനം എഴുതുവാൻ ഇപ്പോൾ കരുണയുണ്ടാവണം. ആദ്യം യോഗദർശനത്തിനും വേദാന്തദർശനത്തിനും വ്യഖ്യാനം എഴുതിയിട്ടു ക്രമേണ സാംഖ്യാദികൾക്കുമായാൽ വേറെയും സാദ്ധ്യമുണ്ട്. അമാന്തിക്കരുതേ! ഞാൻ താമസിയാതെ ആശ്രമത്തിലേക്കു പോകും. സ്വാമിതൃപ്പാദങ്ങൾ സുഖമായിരിക്കുന്നു.

കൊല്ലത്തേക്കൊന്നു പോകണമെന്നാണ് കല്പിക്കുന്നത്. എല്ലാ വിവരങ്ങൾക്കും ഇങ്ങോട്ടേക്കുതന്നെമറുപടി അയച്ചുതരുവാൻ കരുണയുണ്ടാകണം.

എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം (ഒപ്പ്)

അയിരൂർ അഞ്ചൽ - ഒരു പണ്ഡിതനായ പരമഹംസസ്വാമികൾപോലും ഉപരിഗ്രന്ഥ നിർമ്മിതിയാൽ സ്വാമികളെ അപേക്ഷിക്കുന്നതിൽനിന്നും സ്വാമികളുടെ പാണ്ഡിത്യമഹിമ ഊഹ്യമാണല്ലോ. ഈ എഴുത്തിനു സ്വാമികൾ മറുപടി അയച്ചതു കണ്ടു തീർത്ഥപാദ പരമഹംസസ്വാമികൾ വീണ്ടും എഴുതിയത്:

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ നമസ്കാരം.

സപ്രണയം അയച്ച കത്തുകിട്ടി. എന്നെ എല്ലാവിധത്തിലും പ്രോത്സാഹിപ്പിക്കേണ്ടതായ എന്റെ പൂജ്യപാദനായ ഭ്രാതൃവര്യൻ ഇപ്രകാരം ഉദാസീനനായിപ്പോയാൽ എന്റെ ഭ്രാന്തിമയങ്ങളായ ഈ സങ്കല്പങ്ങളുടെ എല്ലാം നാരായവേരിനെ ഞാൻ ഇപ്പോൾതന്നെ ചുഴറ്റി എറിഞ്ഞുകളയും.... സ്വാമിതൃപ്പാദങ്ങൾ ആശ്രമത്തിൽ ക്ഷേമമായിട്ടു വിശ്രമിക്കുന്നു. ഞാൻ ദുർദ്ദശാപരിണാമഭ്രാന്തികല്പനാധീനനെന്നപോലെ ഇവിടെയും ഇരിക്കുന്നു. ഷഡ്ദർശനങ്ങൾക്കു ഭാഷ്യംചെയ്തേതീരൂ. വേറെ ഒന്നും ചെയ്യേണ്ട. ഇതു കൂടിയേ തീരൂ. അതിനാൽ സാംഖ്യസൂത്രങ്ങൾക്കുടനെതന്നെ ഒരു ഭാഷാഭാഷ്യം എഴുതി അയച്ചു തരുവാൻ കരുണയുണ്ടാകണം. ഞാൻ കുറച്ചുദിവസങ്ങൾകൂടി കഴിഞ്ഞെ ആശ്രമത്തിലേക്കു പോകൂ. മറുപടിക്കു കാത്തിരിക്കുന്നു.

എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം (ഒപ്പ്)

ആയിടെ സദാനന്ദവിലാസം മാസികയ്ക്കു സ്വാമികൾ അയച്ചുകൊടുത്തിരുന്ന ലേഖനം ചുവടെ ചേർക്കുന്നു.

## ഭസ്മവും ഭസ്മധാരണവും

(ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ)

"ഭാസനാൽ ഭസ്മസംജ്ഞിതം" ഭാസിക്കൽ സ്വയംപ്രകാശിക്കൽ ഹേതുവായിട്ടു (മനോവാഗതീതമായ) ശുദ്ധബ്രഹ്മം ഭസ്മമെന്നു പറയപ്പെടുന്നു എന്നു സ്കാന്ദപുരാണത്തിൽ പറഞ്ഞിരിക്കുന്നു. അന്യാനപേക്ഷമായി പ്രകാശിക്ക എന്നതു ബ്രഹ്മസ്വഭാവമാകുന്നു. "ന തൽ ഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ" അതിനെ സൂര്യനും ചന്ദ്രനും അഗ്നിയും പ്രകാശിപ്പിക്കുന്നില്ലെന്നും "ജ്യോതിഷാമപിതജ്ജ്യോതിഃ" അതു ജ്യോതിസ്സുകൾക്കുകൂടി (ജ്യോതിഃ) പ്രകാശം കൊടുക്കുന്നതാണെന്നും ഭഗവദ്ഗീതയിൽ പറയുന്നു. ബൃഹദാരണ്യകത്തിൽ ആദിത്യചന്ദ്രാദി ജ്യോതിരുപരമാവസ്ഥയിൽ "വാഗേവാസ്യ ജ്യോതിഃ" എന്നു ഘോഷിച്ചിരിക്കുന്ന സർവജ്യോതിസ്സായ വാക്കുപോലും "യേന വാഗഭ്യുദ്യതെ" എന്നു കേനോപനിഷത്തിൽ ബ്രഹ്മപ്രകാശത്തെ അപേക്ഷിച്ചു പ്രകാശിക്കുന്നതായി പറയപ്പെട്ടിരിക്കയാൽ എന്റെ സർവപ്രകാശകത്വം ശ്രുതിസ്മൃതിപുരാണസമ്മതമായിരിക്കുന്നു. ഇങ്ങനെ മുഖ്യമായ ഭസ്മം ബ്രഹ്മംതന്നെ. പിന്നെ സാളഗ്രാമബാണലിംഗപ്രതിമാദികൾ തത്തൽ പ്രതീകങ്ങൾ (അതാതിന്റെ പ്രതിമകൾ) ആയിരിക്കുന്നതുപോലെ ഗൗണാത്മകമായ ഭസ്മം ബ്രഹ്മപ്രതീകമാകുന്നു; എന്നല്ല പരമശിവാംഗരാഗവും ആയിരിക്കുന്നു. ഇതു നാനാപ്രകാരത്തിൽ ഉത്ഭൂതമായി ഗ്രാഹ്യമായിരിക്കുന്നു. ആയത് അഗ്നിഹോത്രശാലക

ളിൽനിന്നുണ്ടായതും പാകദാവവഹ്നിജന്യമായുള്ളതും ഗോമയം ചുട്ടെടുത്തതും മറ്റും ആയിരിക്കും. എന്നാൽ ഗോമയഭസ്മംതന്നെയാകുന്നു ബഹുപ്രമാണാനുഗൃഹീതവും സർവ സമ്മതവും. 'കുര്യാദ്ഗോമയഭസ്മനാ" എന്നു പുരാണാദികളിൽ പറഞ്ഞിട്ടുണ്ട്. ശാങ്കര സ്മൃതിയിലും ഭസ്മജാബാലോപനിഷത്തിലും ഗോമയഭസ്മത്തെത്തന്നെ ആദരിച്ചിരിക്കുന്നു. ഭസ്മോപനിഷത്തിൽ ഉദയത്തിനുമുൻപായി ശുദ്ധഗോമയം പലാശപർണ്ണത്തിൽ എടുത്തുവച്ച് 'ത്ര്യംബകം യജമാഹേ' എന്ന മന്ത്രംകൊണ്ടുണക്കി ഹോമക്രമത്തിൽ അഗ്നി സ്ഥാപിച്ച് 'സോമായ സ്വാഹാ' എന്ന മന്ത്രംകൊണ്ടു ഘൃതസമ്മിതമായി തിലവ്രീഹികൾ ഹോമിച്ചു പൂർണ്ണാഹുതി പര്യന്തം കഴിച്ചെടുക്കാൻ വിധിച്ചിരിക്കുന്നു. ആ ഭസ്മം ഗായത്രികൊണ്ടു ജലം പ്രോക്ഷിച്ചു യഥായോഗ്യം സ്വർണ്ണാദിപാത്രങ്ങളിലൊന്നിലാക്കി രുദ്രമന്ത്രങ്ങൾകൊണ്ടു പ്രോക്ഷിച്ചുവച്ചുകൊള്ളണമെന്നും കല്പിച്ചിരിക്കുന്നു. ഈവിധ ഭസ്മധാരണം സർവകർമ്മാംഗമാകുന്നു. ഈ ഭസ്മധാരണവിധിയനുഷ്ഠിച്ചശേഷമെ കർമ്മാർഹത സിദ്ധിക്കൂ എന്നു സാരം. "നതദ്ധ്യാനം നതദ്ദാനം നതജ്ഞാനം ജർപോനസഃ; ത്രിപുണ്ഡ്രേണ വിനാ യേന വിപ്രേണ യദനുഷ്ഠിതം" ഭസ്മത്രിപുണ്ഡ്രധാരണംകൂടാതെ (ഒരുവൻ) എന്തനുഷ്ഠിക്കുന്നോ, അതു ധ്യാനവും ജ്ഞാനവും ദാനവും ജപവും ആകുന്നില്ല; എന്നീ പ്രമാണം സിദ്ധാന്തിക്കുന്നു. തത്വസാരായണത്തിൽ ജ്ഞാനം കർത്തൃതന്ത്രമായി (കർത്താവിന്റെ ഇച്ഛയ്ക്കധീനമായി) പറയപ്പെട്ടിരുന്നാലും ശ്രീഭഗവദ്പാദീയമതാനുഗാമികളും പ്രബലപ്രമാണരൂപാകരങ്ങളും ജ്ഞാനംവസ്തുതന്ത്രം (ഇന്ദ്രിയങ്ങൾക്കും പദാർത്ഥങ്ങൾക്കും ഉണ്ടാകുന്ന സംബന്ധാവസ്ഥയിൽ പുരുഷേഛാനുരൂപം യഥാസ്ഥിതിക്കു വിരുദ്ധമായി ഗ്രഹിക്കാൻ കഴിയാതെ വസ്തുസ്ഥിതിക്കനുരൂപമായുണ്ടാകുന്ന പദാർത്ഥബോധം) എന്നു സ്ഥാപിച്ചിരിക്കുന്നതിനാൽ "ന തജ്ജ്ഞാനം" എന്നതുകൊണ്ട് അപരോക്ഷാനുഭവത്തിൽ ഇതിനഭിപ്രായമുള്ളതായി ശങ്കിപ്പാനില്ല. എന്നാൽ പൂർവകാലികനിയമങ്ങളിൽ അത്യന്താപേക്ഷിതമായി എടുക്കേണ്ടതെന്നേയുള്ളൂ. "ത്രിപുണ്ഡ്രമുദ്ധൂളനമാസ്തികോത്തമാഃ സദാചാരേച്ഛംകരവേദനേരതഃ" ശിവജ്ഞാനത്തിലുദ്യുക്തനായിരിക്കുന്നവൻ ഉദ്ധൂളനത്തെയും ത്രിപുണ്ഡ്രത്തെയും കൈക്കൊള്ളണമെന്നു പറയുന്നു. സന്യാസിക്ക് ഉദ്ധൂളനവും (പൂശലും) ഗൃഹസ്ഥനു ത്രിപുണ്ഡ്രവുമെന്നും പക്ഷമുണ്ട്. പഞ്ചവിധസ്നാനങ്ങളിൽ "ആഗ്നേയം ഭസ്മനാ സ്നാനം" എന്ന സ്മൃതിവചനപ്രകാരം ഭസ്മസ്നാനം ആഗ്നേയസ്നാനമാകുന്നു. വാരുണാദിസ്നാനങ്ങളിൽ അശക്തനായിരിക്കുന്നവനു ഈ (ഭസ്മ) സ്നാനം നിത്യകർമ്മാർഹതയെ ഉണ്ടാക്കുന്നു. ഭസ്മധാരണക്രമം ഇങ്ങനെയാകുന്നു; ഭസ്മം ഇടത്തുകയ്യിൽ ഇട്ടു വലത്തുകയ്യുകൊണ്ടു മൂടിപ്പിടിച്ച് "അഗ്നിരിതിഭസ്മ, വായുരിതിഭസ്മ, ജലമിതിഭസ്മ, സ്ഥലമിതിഭസ്മ, വ്യോമേതിഭസ്മ, സർവം വാ ഇദംഭസ്മ, മനംഏതാനിചക്ഷൂംഷിഭസ്മാനി" എന്നു തുടങ്ങി "ഓം സദ്യോജാതം പ്രവദ്യാമി സദ്യോജാതസി വൈ നമോ നമഃ, ഭവേ ഭവേനാതിഭവേ ഭവസ്വമാം ഭവോത്ഭവായ നമഃ, വാമദേവായ നമോ ജ്യേഷ്ഠായ നമഃ ശ്രേഷ്ഠായ നമോ രുദ്രായ നമഃ, കാലായനമഃ, കാലവികരണായ നമോ ബലവികരണായ നമോ ബലായനമോ ബലപ്രമഥനായ നമഃ സർവ്വഭൂതദമനായ നമോ മനോന്മനായ നമഃ, അഘോരേഭ്യോഥ ഘോരേഭ്യോഘോരഘോരതരേഭ്യഃ, സർവ്വേഭ്യഃ സർവശർവേഭ്യോ നമസ്തേ അസ്തുരുദ്രരൂപേഭ്യഃ || തൽപുരുഷായവിദ്മഹേമഹാദേവായധീമഹി തന്നോരുദ്രഃ പ്രചോദയാൽ | ഈശാനഃ സർവവിദ്യാനാം ഈശ്വരഃ സർവഭൂതാനാം ബ്രഹ്മാധിപതിർബ്രഹ്മണോധിപതിർബ്രഹ്മാശിവോമേ അസ്തുസദാശിവോം", ഈ മന്ത്രങ്ങൾ കൊണ്ടഭിമന്ത്രിച്ചു "വസിഷ്ഠോമൃത്യുഞ്ജയോനുഷ്ടുപ്, ജലമിശ്രണേ വിനിയോഗഃ" ഓം ത്ര്യംബകം യജാമഹേ സുഗന്ധിം പുഷ്ടിവർദ്ധനം; ഉർവ്വാരുകമി വബന്ധനാൻ മൃത്യോർമ്മുക്ഷീയമാമൃതാത്" എന്നു ജലം ചേർത്തു മധ്യാംഗുലികൾ മൂന്നുംകൂട്ടി പ്രവണവവ്യാഹൃതികൾ ചേർത്തു ഗായത്രിസഹിതം ലലാടം മുതലായ സ്ഥാനങ്ങളിൽ (തിര്യക്കു) വിലങ്ങത്തിൽ

ത്രിപുണ്ഡ്രം ധരിക്കുക (പ്രണവ വ്യാഹൃതിഗായത്രികൾ) "ഓം ഭൂർഭുവഃ സ്വഃ തൽ സവിതുർവരേണ്യം ഭർഗ്ഗോ ദേവ സ്യധീമഹി, ധിയോ യോനഃ പ്രചോദയാത്" ഈ രീതി ആഹ്നികചന്ദ്രികയനുസരിച്ചുള്ളതാകുന്നു. അദ്യമമോപാത്തദുരിതക്ഷയദ്വാരാ ശ്രീപരമേശ്വരപ്രീത്യർത്ഥം ഭസ്മധാരണമഹം കരിഷ്യേ" എന്നു സങ്കല്പം ചൊല്ലി "മാനസ്തോകേ തനയേമാന ആയൗമാനോ ഗോഷ്ഠമാനോ അശ്വേഷുരീരിഷഃ; വീരാന്മാനോരുദ്രഭാമിതോ വധീർഹവിഷ്മന്തഃ സദമിത്വാഹവാമഹേ" എന്നു ഭസ്മമെടുത്തു ജലമിശ്രമാക്കി മുൻപറഞ്ഞ ഈശാനമന്ത്രംകൊണ്ടു ശിരസ്സിലും തൽപുരുഷമന്ത്രംകൊണ്ടു മുഖത്തും അഘോരമന്ത്രംകൊണ്ടു ഹൃദയത്തിലും വാമദേവമന്ത്രംകൊണ്ടു നാഭിയിലും സദ്യോജാതമന്ത്രം കൊണ്ടു പാദങ്ങളിലും ധരിക്കണമെന്നു ബ്രഹ്മകർമ്മത്തിൽ പറയുന്നു. പക്ഷാന്തരത്തിൽ 'മാനസ്തോകേ" എന്നുദ്ധരിച്ചു ജലമിശ്രമാക്കി സവ്യാഹൃതി ഗായത്രികൊണ്ടോ ശൈവഷഡക്ഷരംകൊണ്ടോ ധരിക്കാം. കാലാഗ്നിരുദ്രോപനിഷത്തുപ്രകാരമാണെങ്കിൽ മുൻപറഞ്ഞപോൽ ഭസ്മം "സദ്യോജാതാദിയായിസദാശിവോ" എന്നുവരെ ചൊല്ലിയിട്ട് 'മാനസ്തോകേ' എന്നതുകൊണ്ടെടുത്തു "മാനോമഹാന്തം" എന്നു ജലംകൂട്ടി "ത്രിയായുഷം" എന്നതുകൊണ്ടു ശിരസ്സിലും നെറ്റിമേലും കഴുത്തിലും നെഞ്ചത്തും തൊട്ടിട്ടു 'ത്രിയായുഷ, ത്ര്യംബക-ത്രിശക്തി" മന്ത്രങ്ങൾകൊണ്ടു ത്രി പുണ്ഡ്രധാരണം ചെയ്യണം. ഇതു ശാംഭവവ്രതമാകുന്നു. ഈ ത്രിരേഖകളിൽ ഒന്നാമത്തെ രേഖ ഗാർഹപത്യവും, അകാരവും, രജോഗുണവും ഭൂലോകവും, സ്വാത്മാവും, ക്രിയാശക്തിയും, ഋഗ്വേദവും, പ്രാതഃസവനവും, മഹേശ്വരദേവതാകവും ആകുന്നു. രണ്ടാമത്തേതു ദക്ഷിണാഗ്നിയും ഉകാരവും സത്വഗുണവും അന്തരീക്ഷലോകവും അന്തരാത്മാവും ഇച്ഛാശക്തിയും യജുർവേദവും മാദ്ധ്യന്ദിനസവനവും സദാശിവദേവതാകവുമാകുന്നു. മൂന്നാമത്തേത് ആഹവനീയാഗ്നിയും മകാരവും തമോഗുണവും ദ്യുലോകവും പരമാത്മാവും ജ്ഞാനശക്തിയും സാമവേദവും തൃതീയസവനവും മഹാദേവദേവതാകവും ആകുന്നു. ഇപ്രകാരം ഭസ്മ ത്രിപുണ്ഡ്രം (ബ്രഹ്മചാരിയോ ഗൃഹിയോ വാനപ്രസ്ഥനോ) ആരു ധരിക്കുന്നോ അവൻ മഹാപാപോപപാപങ്ങളിൽനിന്നു മുക്തനായി ഭവിക്കുന്നു. അവൻ സർവതീർത്ഥങ്ങളിൽ സ്നാനംചെയ്ത ഫലം അടയുന്നു. സർവവേദാധ്യയനഫലം അനുഭവിക്കുന്നു; സർവ രുദ്രമന്ത്രജപഫലത്തെ പ്രാപിക്കുന്നു; സകല ഐശ്വര്യങ്ങളെയും ഭുജിക്കുന്നു. ദേഹാന്തരത്തിൽ സായൂജ്യം അടയുന്നു. പുനരാവർത്തിക്കുന്നില്ല എന്നു ശ്രുതി ഘോഷിക്കുന്നു. "ഭസ്മച്ഛന്നോ ദ്വിജോ വിദ്വാൻ മഹാപാതകസംഭവൈഃ; പാപൈർവ്വിമുച്യതേനിത്യം മുച്യതേ നച സംശയഃ" എന്നു സ്മൃതിയും പറയുന്നു. ഇപ്രകാരം മഹത്വമേറിയ ഭസ്മധാരണം സർവകാലം ഗ്രാഹ്യമാകുന്നു. ഊർദ്ധ്വപുണ്ഡ്രം ധരിക്കുന്നവർ അതിനുശേഷം ഭസ്മത്രിപുണ്ഡ്രം ധരിക്കേണ്ടതാകുന്നു. "ഭസ്മനാനോർദ്ധ്വപുണ്ഡ്രം തു മൃദ്ഭിന്നൈർവ ത്രിപുണ്ഡ്രകം" എന്നു പ്രമാണം ഉള്ളതിനാൽ ഭസ്മംകൊണ്ട് ആരും ഊർദ്ധ്വപുണ്ഡ്രം ധരിച്ചുകൂടാത്തതാകുന്നു. ശുഭം, ശാന്തിഃ.

ഈയിടയ്ക്കു സ്വാമികൾ "ശുദ്ധാനന്ദാമൃതൻ" എന്ന ശിഷ്യാഗ്രണിക്ക് ഒരെഴുത്തയച്ചത് ഇവിടെ ഉദ്ധരിക്കുന്നു.

ആദിനാട്<br>89 വൃശ്ചികം 22

ബ്രഹ്മസർവം

പ്രിയദർശനശിഖാമണേ!

ഈയിടയ്ക്കു യാതൊരു വർത്തമാനവും അറിയുന്നില്ല. മുൻപു വാദ്ധ്യാരുടെ എഴുത്തെങ്കിലും കാണാനുണ്ടായിരുന്നു. ഇപ്പോൾ അയാൾ എവിടെയൊ എന്തോ?... സർവാ

ത്മനാ എനിക്കു കടപ്പെട്ടവർപോലും ദേഹാദികളെക്കൊണ്ടും മറ്റുവിധവും ചെയ്യുന്ന ഉപകൃതിക്ക് അങ്ങോട്ടു കടപ്പെട്ടിരിക്കും, മനസ്സാലെ എന്നു സാരം. (പ്രായേണ അസ്മദ്വിധന്മാരായ ആത്മാരാമന്മാർ ഇങ്ങോട്ടു ഭജിച്ചാലും അങ്ങോട്ടു ഭജിക്കയില്ലെന്നാണ് ഭഗവാൻ ഗോപികളോടരുളിയത്) എങ്കിലും വൃക്ഷപ്രകൃതിപോലെ കാണുക. ചില ശിഷ്യരെക്കുറിച്ചു വേണമെങ്കിൽ കാഴ്ചയിൽ പറഞ്ഞുതരാം. അല്ലാതെയും അറിയാൻ ചെയ്ത ശ്രമങ്ങളിൽനിന്നും, കണ്ടുകിട്ടിയിരിക്കുമല്ലോ. "മാതാപിതാക്കന്മാർ കർണ്ണവേധം ചെയ്യുന്നതു വേദനപ്പെടുത്തിയാകുന്നു. സൽഗുരു വേദനപ്പെടുത്താതെ എന്നല്ല പരമാനന്ദമുണ്ടാകും വിധമാണ്, വേദാന്തവാക്യംകൊണ്ടു കർണ്ണഭേദനം ചെയ്യുന്നത്. അദ്ദേഹത്തെ അച്ഛൻ എന്നും അമ്മയെന്നും അറിഞ്ഞ് ഒരപ്രിയവും ചെയ്യാതെ (ദ്രോഹിക്കാതെ) ഉപകാരസ്മരണയോടിരിക്കണം" എന്നു യാസ്കമഹർഷി പറയുന്നു. ബൃഹദ്യോഗവാസിഷ്ഠത്തിൽ ശാസ്ത്രാഭ്യാസങ്ങളില്ലാത്തവൻ തന്റെ ചിത്തം, രണ്ടുഭാഗം ഭോഗങ്ങളെക്കൊണ്ടും ഒരു ഭാഗം ശാസ്ത്രങ്ങളെക്കൊണ്ടും മറ്റൊരു ഭാഗം ഗുരുസേവകൊണ്ടും നിറയ്ക്കണം. (1) കുറെ ശാസ്ത്രാഭ്യാസം സിദ്ധിച്ചവന്റെ ചിത്തത്തിൽ ഒരുഭാഗം ഭോഗംകൊണ്ടും രണ്ടുഭാഗം ഗുരസേവകൊണ്ടും മറ്റൊരുഭാഗം ശാസ്ത്രാഭ്യാസംകൊണ്ടും പൂരിക്കണം. (2) വേദാന്തശാസ്ത്രാഭ്യാസദാർഢ്യം തികഞ്ഞവന്റെ ചിത്തം രണ്ടുഭാഗം ശാസ്ത്രവൈരാഗ്യങ്ങൾ കൊണ്ടും, ശിഷ്ടം രണ്ടുഭാഗം ധ്യാനഗുരുസേവകൾകൊണ്ടും നിറയ്ക്കണം എന്നു പറയുന്നു. ഇത് എല്ലാവരും അറിഞ്ഞിരിക്കേണ്ടതാണ്. വിശേഷിച്ചു മേൽപറഞ്ഞവരും ഓർമ്മിക്കേണ്ടതാണ്. ഞാൻ ഗുരുശുശ്രൂഷാലാഭം തീരെ കണക്കാക്കി പറകയല്ല. അറിയാൻമാത്രം പറകയാണ്. നല്ലവരായി ചിലരെങ്കിലും ഉണ്ടാകുന്നതുകൊണ്ട് ആ സാധുഗുരുക്കളുടെ സേവ കെടുകയില്ല... ശുശ്രൂഷ മനസാ സാധ്യമാണല്ലോ. പ്രാരബ്ധശകലങ്ങൾ അങ്ങോട്ടു വരുവാൻ സമ്മതിക്കുന്നില്ല. തമ്മിൽ കാണണമെന്നു പ്രത്യേകം താല്പര്യമുണ്ടെന്നു പറയേണ്ടതില്ലല്ലോ. അതിനുള്ള സൗകര്യം അറിയിക്കണം. എനിക്ക് ഒന്നര വർഷം ആയിട്ടു സഞ്ചാരം കലശലാണെന്നും അറിയാമല്ലോ. വളരെ താമസിയാതെതന്നെ കാണണം... എല്ലാ വിവരത്തിനും കാണുന്ന കാര്യത്തിനും മറുപടി വേണം. സുഖസ്ഥിതി വാദ്ധ്യാരേയും മറ്റും കണ്ടാൽ പറയണം. ശേഷം പിന്നീട്.

എന്ന് ശുദ്ധാനന്ദാമൃതന് സ്വന്തം നീലകണ്ഠ തീർത്ഥസ്വാമി.

സ്വാമികൾ ശിഷ്യജനങ്ങൾക്കെഴുതുന്ന എഴുത്തുകൾ എല്ലാം ഉപദേശബഹുലങ്ങളായിരിക്കും എന്നുള്ളതിന് ഈ കത്ത് ഒരു ദൃഷ്ടാന്തമാണ്. ശിഷ്യന്മാരെ വളരെ താഴ്ന്ന നിലയിൽ കാണാതെ സാധാരണന്മാരോടെന്നപോലെ അവരോടും ലോകമര്യാദാനുഗുണം പെരുമാറുന്ന ശീലമാണ് സ്വാമികൾക്കുള്ളതെന്നും ഇതിൽനിന്നും ഗ്രഹിക്കാം.

ആയിടെ എഴുമറ്റൂരാശ്രമത്തിൽനിന്നു പരമഹംസസ്വാമികളുടെ ഒരു എഴുത്തുകിട്ടി. അതിൽ ഇങ്ങനെ പറയുന്നു.

എഴുമറ്റൂർ
"തീർത്ഥപാദപരമഭട്ടാരാശ്രമം"
89-04-27

ഓം, തത്, സത്, നമസ്കാരം

മാന്യമഹാശയ, പ്രിയ ഭ്രാതൃപാദ!

"ഞാൻ ഇതാ നമ്മുടെ ആശ്രമത്തിൽ വന്നുചേർന്നിരിക്കുന്നു.... സ്വാമിതിരുമേനി വരുന്നമാസം 30-ാം തീയതി കൊല്ലത്തെഴുന്നള്ളതായിട്ടു കല്പിച്ചിരിക്കുന്നു. കരുനാഗപ്പള്ളി

യിൽ കൂടെയാണ് യാത്ര എന്നും കല്പിച്ചിട്ടുണ്ട്. തൃപ്പാദങ്ങൾ ക്ഷേമപരങ്ങളായിത്തന്നെയിരിക്കുന്നു. അവിടുന്നു കുശലിയായിത്തന്നെയിരിക്കുന്നു എന്നു വിശ്വസിക്കുന്നു... ഞാൻ ഇനി എന്തുവേണമെന്നറിയുന്നില്ല. ഇപ്പോൾ എല്ലാംകൊണ്ടും ഇതികർത്തവ്യതാമൂഢനായി തീർന്നിരിക്കുകയാണ്... ഞാൻ ഇനി എന്തുവേണമെന്നുടനെ മറുപടി അയച്ചു തരുവാൻ കരുണയുണ്ടാകണമെന്നപേക്ഷ.

സ്വന്തം പ്രിയപ്പെട്ട തീർത്ഥം (ഒപ്പ്)

അധികം താമസിയാതെ കിട്ടിയ പരമഹംസസ്വാമിയുടെ വേറൊരെഴുത്ത്.

എഴുമറ്റൂർ
89–05–15

ഓം തത്, സത്, നമസ്കാരം

"മാന്യമഹാശയ! പ്രിയഭ്രാതൃപാദാഃ!

അവിടുന്നു വാത്സല്യപൂർവം അയച്ച കത്തുകിട്ടി. വളരെ കൃതജ്ഞനായിരിക്കുന്നു. സ്വാമിതൃപ്പാദങ്ങൾ ഇവിടെനിന്ന്, 17–ാം തീയതി അങ്ങോട്ടെഴുന്നരുളുന്നുണ്ട്.... പുസ്തകങ്ങൾ അവിടെ വരുത്തി വി. പി.യായി അയച്ചുതന്നാൽ ആശ്രമത്തിൽ കിട്ടും. ഇപ്പോൾ താഴെ പേരെഴുതിയിരിക്കുന്ന പുസ്തകങ്ങളെ വരുത്താം (1) ബ്രഹ്മസൂത്രം തമിഴ്വൃത്തിയുരയോടുകൂടിയത്. ശാങ്കരഭാഷ്യമുണ്ടല്ലോ. (2) യോഗസൂത്രം ഭാഷ്യോപേതം. (3) സാംഖ്യദർശനം ഭാഷ്യോപേതം. (4) ഭക്തിസൂത്രം നാരദപ്രണീതം സഭാഷ്യം.... പൂനാ ആനന്ദാശ്രമത്തിൽനിന്ന് (സിദ്ധാന്തദർശനം)കൂടി ഇതോടു വരുത്തിയാൽ ഒന്നു വായിച്ചുനോക്കാമായിരുന്നു. മറുപടിക്കും പുസ്തകങ്ങൾക്കെഴുതുന്നതിനും ഒട്ടും അമാന്തവും താമസവും നേരിടരുതേ. സാംഖ്യദർശനത്തിനുടനെതന്നെ കഴിയുന്നത്ര നല്ല മലയാളത്തിൽ ഭാഷ്യം ചെയ്വാൻ കരുണയുണ്ടാകണം. അവിടുന്നയയ്ക്കുന്ന എഴുത്തുകളെ എല്ലാം മനസ്സിരുത്തി വായിച്ചും സ്വാമിതൃപ്പാദങ്ങളിൽ അറിവിച്ചും ആലോചിച്ചുമാണ് അങ്ങോട്ടെഴുതുന്നത്. ഒരു സതീർത്ഥ്യന്റെ പരുഷത്തെ ക്ഷമിക്കുമെങ്കിൽ "അവിടുന്നു കവിതകൾ എഴുതുന്നതിനു ചെയ്ത ശ്രമം ഇപ്രകാരം ഭാഷാഭാഷ്യം എഴുതുന്നതിനായിരുന്നു ചെയ്തിരുന്നെങ്കിൽ എത്രയോ ജനങ്ങൾ ആർഷമായ അഭിപ്രായസമുച്ചയത്തെ അറിയുന്നതിനും തന്മൂലം അജ്ഞാനാന്ധകൂപത്തിൽനിന്നും മതഭ്രാന്തിയെ വിട്ടു കരകേറുന്നതിനും ഇടയാകുമായിരുന്നു" എന്നെഴുതുവാൻ സന്തോഷം ഉണ്ട്.

എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം (ഒപ്പ്)

സ്വാമികൾ ഏതു ദർശനത്തിനും ഭാഷാഭാഷ്യമോ വ്യാഖ്യാനമോ ഒക്കെ എഴുതി പൊതുജനോപകൃതി ചെയ്വാൻ സദാ സന്നദ്ധനാണ്. എന്നാൽ എഴുതുന്ന ഗ്രന്ഥം ഉടൻ പ്രസിദ്ധം ചെയ്യണം എന്നൊരു നിർബന്ധമുണ്ട്. അല്ലാതെ ശ്രമം ചെയ്തെഴുതി, വെളിക്കാക്കാതെ, അങ്ങുമിങ്ങും തള്ളുന്ന ഔദാസീന്യം വേദാന്തദാന്തസ്വാന്തനായിരുന്നിട്ടും അദ്ദേഹത്തെ ബാധിച്ചിട്ടില്ല. അച്ചടിപ്പിക്കുന്നതിൽ വേണ്ട ധനവ്യയം ചെയ്വാനും ജോലി വഹിപ്പാനും കരുത്തും ഒരുക്കവും ഉള്ളവരുണ്ടെങ്കിൽ അദ്ദേഹം ഗ്രന്ഥനിർമ്മിതിക്കും ഭാഷാന്തരീകരണത്തിനും തയ്യാറാണെന്ന് അസ്മാദൃശന്മാർക്കറിയാം. വെറും ഔത്സുക്യംകൊണ്ട് ആരെങ്കിലും ശുപാർശചെയ്യുന്നതിനെ മാത്രം ആധാരമാക്കി പാഴുവേലയ്ക്കൊരുങ്ങുക സ്വാമികൾക്കു പതിവില്ല. അച്ചടിപ്പിക്കുന്ന വിഷയത്തിൽ പണക്കാർ മടിശ്ശീലയുടെ കെട്ട് അല്പം

ഒന്ന് അയച്ചുവിടുമെങ്കിൽ സർവശാസ്ത്രരഹസ്യഭണ്ഡാഗാരമായ ഈ മഹാത്മാവിൽനിന്നു ലോകത്തിന് അത്യധികം ഉപകാരം ഉണ്ടാകാൻ ഇടയുണ്ട്.

ജി. രാമൻമേനോൻ എം. എ. അവർകൾ സ്വാമികൾക്കയച്ച ഒരെഴുത്ത്:-

കൊല്ലം
89-08-14

ശ്രീ.

"89 മീനം 4-ാംതീയതിയിലെ സർക്കാർ ഗസറ്റിൽ 'പ്രാണിപാഠം' എന്നൊരു പുസ്തകം 4-ാം ക്ലാസിലേക്കുള്ള ഗദ്യപാഠപുസ്തകമായി നിശ്ചയിച്ചിരിക്കുന്നതായി പ്രസിദ്ധം ചെയ്തിരിക്കുന്നു. ഈ പുസ്തകത്തിൽ ജന്തുക്കളുടെമേൽ ക്രൂരമായ പരീക്ഷണങ്ങൾ നടത്തുന്നതിനും അവയെ ഹിംസിക്കുന്നതിനും നിർദ്ദേശിച്ചിരിക്കുന്നതിനാലും ദൈവനാമധേയം അയുക്താമായവിധത്തിൽ ഉപയോഗിച്ചിരിക്കുന്നതിനാലും അതു കുട്ടികളെ പഠിപ്പിക്കാൻ കൊള്ളുകയില്ലെന്ന് 'അധ്യാപകൻ' മകരം ലക്കത്തിൽ പ്രസ്താവിച്ചിരുന്നു. ഇതിനൊരു പ്രത്യാഖ്യാനം കുംഭം 14-ാം തീയതിയിലെ മലയാളിയിലും പ്രത്യാഖ്യാനത്തിന് ഒരു മറുപടി കുംഭം 21-ാം തീയതിയിലെ മലയാളിയിലും പ്രസിദ്ധം ചെയ്തിട്ടുണ്ട്. പുസ്തകം ടെക്സ്റ്റായി വച്ചു കുട്ടികളെ പഠിപ്പിക്കുന്നതിന്റെ അനൗചിത്യത്തെക്കാണിച്ചു ഹർജ്ജികൾ പൊതുജനങ്ങൾ നേരിട്ടു ദിവാൻജി അവർകൾക്കയ്ക്കുന്നതത്യാവശ്യമാണെന്നു തോന്നുന്നു. അവിടങ്ങളിൽനിന്നും മാന്യന്മാരെക്കൊണ്ട് ഒപ്പിടുവിച്ച് ഒരു ഹർജ്ജി അയപ്പിക്കാൻ..... ശിഷ്യന്മാരിൽ ആരെയെങ്കിലും ചട്ടംകെട്ടി നടത്തിച്ചാൽ കൊള്ളാമെന്നപേക്ഷിക്കുന്നു........ ഞങ്ങൾക്കെല്ലാവർക്കും ഒരുവിധം സുഖംതന്നെ. ചട്ടമ്പിസ്വാമി അവർകൾ തിരുവനന്തപുരത്തുതന്നെ താമസിക്കുന്നുവെന്നാണറിയുന്നത്. 'അധ്യാപകൻ' 3-ാം ലക്കം ഒരു പ്രതി പ്രത്യേകം അയയ്ക്കുന്നു. ഇതിലാണ് 'പ്രാണിപാഠങ്ങ'ളെക്കുറിച്ചു ഞാൻ ആദ്യമായി അഭിപ്രായം പറഞ്ഞത്.

എന്ന് സ്വന്തം ജി. രാമൻമേനോൻ എം. എ." (ഒപ്പ്)

സ്വാമികൾ സമുദായനന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്ന ഒരു ദേഹമാണെന്നു മാന്യന്മാർ അറിഞ്ഞിട്ടുള്ളതായി ഈ എഴുത്തുകൊണ്ട് അനുമിക്കാം. മിസ്റ്റർ മേനോന്റെ അപേക്ഷയെ സ്വാമികൾ യഥാകാലം നിർവർത്തിപ്പിച്ചിരുന്നു.

'പരമവിശുദ്ധബോധൻ' എന്ന ശിഷ്യൻ സ്വാമികൾക്കയച്ച ഒരെഴുത്ത്:

89 മേടം 31

ശ്രീമൽ ഗുരുചരണാരവിന്ദാഭ്യം നമഃ.

"മനസ്സും ബുദ്ധിയും ജ്ഞാനേന്ദ്രിയകർമ്മേന്ദ്രിയങ്ങളും സ്ഥൂലസൂക്ഷ്മശരീരവും വിശ്വാദ്യഭിമാനികളും വിരാട്ടു തുടങ്ങിയുള്ള സമഷ്ട്യഭിമാനിദേവന്മാരും എന്നിങ്ങനെ ത്വംപദതൽപദങ്ങളിലുള്ള കല്പിതോപാധികളെല്ലാം സൂര്യനെക്കണ്ട മഞ്ഞുപോലെ അത്യന്താഭാവദശയെ പ്രാപിക്കുമാറ് "ത്വംപദലക്ഷ്യാർത്ഥമായി കൂടസ്ഥനായ നീയും തൽപദലക്ഷ്യാർത്ഥബ്രഹ്മമായ ഞാനും ഘടാകാശമഹാകാശങ്ങൾപോലെ ഒരേ വസ്തുതന്നെ" എന്നുള്ള ഐക്യജ്ഞാനത്തെ അടിയനുപദേശിക്കുന്നതിനു ഗുരുമൂർത്തിയായി അവതരിച്ച സാക്ഷാൽ ശ്രീവിഷ്ണുദേവനായ നിന്തിരുവടിയുടെ തൃപ്പാദങ്ങളിൽ താണുവീണു വണങ്ങി അനേകായിരം നമസ്കാരങ്ങൾ ചെയ്തുകൊള്ളുന്നു. ശ്രീകൃഷ്ണഭഗവാൻ വിറ

കൊടിച്ചു കൊണ്ടുചെന്നു ഗുരുവിനുകാഴ്ചവെച്ചത് ഉഭയകക്ഷികൾക്കും നിസ്സാരമെങ്കിലും മരിച്ചുപോയ ഗുരുസുതനെ വീണ്ടുകൊടുത്തതു ഗുരുപ്രീതിക്കു കാരണമായിത്തീർന്നു. ആ അനുഗ്രഹശക്തികൊണ്ടല്ലയോ ഭഗവാൻ... അന്യദുരവാപമായ കാര്യങ്ങൾ കണ്ടതെന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു. ശ്രുതിനിയമപ്രകാരം ആത്മാവെന്നൊരു വസ്തുവേയുള്ളൂ. അതിനെ ആരാഞ്ഞറിഞ്ഞ് അതിൽമാത്രം പ്രീതിയോടുകൂടിയിരിക്കണം; അല്ലാതെ ഇതരവസ്തുക്കളിൽ പ്രതിപത്തി പാടില്ല; എന്നിങ്ങനെ ശ്രുതി ശാസിക്കുന്നു. ഈ സ്ഥിതിക്കു സാന്ദീപനിക്കു സുതൻ എന്തിന്? സുതപ്രാപ്തിയിൽ അതിപ്രീതിക്കു കാരണമെന്ത്? എന്നൊന്നും ആരും ചോദിക്കണ്ട. ഗുരു കല്പിക്കുന്നതിനെ ശിഷ്യൻ ചെയ്യണമെന്നുമാത്രമാണ് വിധി.... ഈ ഉറപ്പോടുകൂടി പിന്നെയും പിന്നെയും നമസ്കരിച്ചു കൊള്ളുന്നു... എല്ലാം തിരുവരുൾപോലെ. ഇതു മഹാമഹിമശ്രീ നീലകണ്ഠതീർത്ഥസ്വാമി സന്നിധിയിൽ സമയംപോലെ അറിവാൻ ശിഷ്യൻ അത്യന്താദരഭയഭക്തി വിശ്വാസത്തോടെ എഴുതിക്കൊള്ളുന്നു.”

ബാഹ്യവാസനകളെ സർവഥാ ജയിച്ചിരിക്കുന്ന ഈ ശിഷ്യൻ പരമഭക്തനാണെന്നും മറ്റും സ്ഥലാന്തരങ്ങളിൽ വർണ്ണിച്ചിട്ടുള്ളത് ഈ എഴുത്തുകൊണ്ടു സുസ്ഥാപിതമായി തീർന്നിട്ടുണ്ട്.

ഈ കാലത്തു ‘സദാനന്ദ ആപ്പീസിൽനിന്നും സ്വാമികൾക്കു കിട്ടിയ ഒരു കത്ത്:

ശ്രീമദാനന്ദപുരം കൊട്ടാരക്കര
26–10–89

ശിവമയം

നമസ്കാരം

‘സദാനന്ദവിലാസ’ത്തിന്റെ ചുമതലയ്ക്കു കുറെക്കാലത്തേക്ക് എന്നെ ഏൽപിച്ചിരിക്കുന്ന വിവരം മാസികമുഖേന അവിടുന്നും അറിഞ്ഞിരിക്കുമല്ലോ. ഗുരുപാദത്തിങ്കൽനിന്നും ഏൽപ്പിച്ച കൃത്യം ശ്രമസാദ്ധ്യമാണെങ്കിലും അങ്ങെപ്പോലുള്ള മഹാത്മാക്കളുടെ അനുഗ്രഹംകൊണ്ടും സഹായംകൊണ്ടും പ്രയാസംകൂടാതെ നടത്തിക്കൊണ്ടുപോകാമെന്നു വിചാരിക്കുന്നു. അപണ്ഡിതന്മാരെയും സഹായിക്കേണ്ട കടമ പണ്ഡിതന്മാർക്കും പരിചിതന്മാർക്കും ഉള്ളതുകൊണ്ടും സമാധാനപ്പെടുന്നു. സ്വാമിസന്നിധിയിൽനിന്നും കഴിഞ്ഞകാലങ്ങളിൽ നടത്തിയ മാസികയ്ക്കു രണ്ടുമൂന്നു നല്ല ലേഖനങ്ങൾ അയച്ചു സഹായിച്ചിട്ടുള്ളതിനെ ഞങ്ങൾ ഒരിക്കലും മറക്കുകയില്ലെന്നു സത്യം ചെയ്തുകൊള്ളുന്നു. മേലും സഹായിക്കാൻ ദയവുണ്ടാകണമെന്നു പ്രത്യേകമപേക്ഷയും പ്രാർത്ഥനയും ഉണ്ട്. അവിടുത്തെ ആശയവികാസം ഭൂലോകത്തിന്റെ നാനാഭാഗങ്ങളിലും എത്തിക്കഴിഞ്ഞിരിക്കുന്ന സ്ഥിതിക്ക് ഇനി അല്പം വിശ്രമിച്ചുകളയാമെന്നു വിചാരിക്കുന്നുണ്ടെങ്കിൽ അതു ഞങ്ങൾക്കെന്നല്ല ലോകക്ഷേമത്തെ കാംക്ഷിക്കുന്ന ആർക്കും സമ്മതമുള്ളതല്ലെന്നുകൂടി അറിയിക്കുന്നു. അവിടുത്തേക്കു വിശ്രമിക്കുവാൻ ഒരവസരവും സ്ഥലവും പരമകാരുണികനായ ആ പരമശിവൻ നിശ്ചയിച്ചുറപ്പിച്ചുകഴിഞ്ഞിരിക്കുന്നു. അങ്ങെപ്പോലുള്ള പുണ്യാത്മാക്കളുടെ സംഖ്യ വർദ്ധിച്ചുവരുന്നതിനും അതുമൂലം ലോകത്തിനു പ്രകാശം വർദ്ധിക്കുന്നതിനും ഇതാ ദൈവത്തോട് ഈ അവസരത്തിലും പ്രാർത്ഥിച്ചകൊള്ളുന്നു. ദയവുണ്ടായി അടുത്ത ലക്കത്തിൽ ചേർക്കാൻ ഉപയോഗിക്കത്തക്കവണ്ണം ഒരു ലേഖനം അയച്ചു തരുവാറാകണമെന്നു പ്രത്യേകം നമസ്കാരം ചെയ്തുകൊണ്ട് അപേക്ഷിക്കുന്നു.

എന്ന് അവിടുത്തെ ഏറ്റവും വിനീതനായ ദയാനന്ദൻ

ഗുരുസന്നിധിയിലെയും അവിടുത്തേയും പരമഹംസസ്വാമി അവർകളുടെയും ശരീര സ്ഥിതിവർത്തമാനങ്ങൾകൂടി മറുപടിമൂലം അറിവാൻ അപേക്ഷിക്കുന്നു."

ഈ എഴുത്തിൽനിന്നും അന്യപരമ്പരക്കാരായ സന്യാസികൾ സ്വാമികളുടെ പാണ്ഡി ത്യത്തേയും അനുഭൂതിയേയും മറ്റും എത്രമാത്രം ശ്ലാഘാവഹമായി കരുതിപ്പോരുന്നു എന്നു മനസ്സിലാക്കാം. ദയാനന്ദസ്വാമികളുടെ ഈ അപേക്ഷാപത്രം അനുസരിച്ചു മിഥുനം ലക്കത്തിൽ ചേർക്കാൻ സ്വാമിസന്നിധിയിൽനിന്ന് അടിയിൽ വിവരിക്കുന്ന ലേഖനമെ ഴുതി അയച്ചിരുന്നു.

മുക്തിവിചാരം
(ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി)

ഹിരണ്യഗർഭ, വൈകുണ്ഠാദ്യുപാസ്യദേവതാപ്രാപ്തിയാണ് മുക്തിയെന്നു ദേവോ പാസകന്മാർ പറയുന്നു. ഇതു, "യാന്തി ദേവവ്രതാ ദേവാൻ പിതൃയാന്തി പിതൃവ്രതാഃ; ഭൂതാനി യാന്തി ഭൂതേജ്യോ യാന്തി മദ്യാജിനോപി മാം." എന്ന ഗീതോപനിഷന്മന്ത്ര ത്തിനും അനുരൂപമാകുന്നു ദേവനിഷ്ഠന്മാർ ദേവന്മാരെയും പിതൃയജനപരന്മാർ അഗ്നി ഷ്വാത്താദി പിതൃദേവന്മാരെയും, ഭൂതസമാരാധകന്മാർ ഭൂതങ്ങളെയും ഭഗവൽപരന്മാർ ശ്രീഹരിയെയും യഥായോഗ്യം പ്രാപിക്കുന്നുവെന്ന് ഇതിനർത്ഥമാകുന്നു. അവർക്കും ഉപാ സ്യദേവതകൾക്കുമായി സേവകസേവ്യാവസ്ഥയെ സിദ്ധിക്കുന്നുള്ളൂ. അതു നാശോന്മു ഖമായല്ലാതെ ഇരിക്കയില്ല. എന്നാൽ ഓരോരുത്തരുടെയും നിശ്ചയസ്ഥിതിയുടെ താരത മ്യമനുസരിച്ചു തത്തദ്ദേവാദികളുടെ സലോകത, സമാനരൂപത എന്നാദിയായ വൈചിത്ര്യം ദേവപ്രാപ്തിവിഷയത്തിൽ ഉണ്ടാകുന്നു. താല്ക്കാലിക ദുഃഖനിവൃത്തിയെ മാത്രം ആസ്പ ദമാക്കിയും ആത്യന്തികാനർത്ഥനിവൃത്തിപൂർവകപരമാനന്ദപ്രാപ്തിയെ മാത്രയാൽപോലും കടാക്ഷിക്കാതെയും ഉണ്ടാകുന്ന ഏതാദൃശദുഃഖനിവൃത്തിയെ മോക്ഷമായിക്കുറിക്കുന്നത് ഔപചാരികം (വെറും വ്യവഹാരം മാത്രം) ആകുന്നു. അപ്പോൾ മശകദംശാദി (കൊതു കടി) ദുഃഖനിവൃത്തിപോലെ ആകുന്നതേയുള്ളൂ; എന്നാൽ പക്ഷ(പിടിവാദ)ക്കാർക്ക് അങ്ങ നെയല്ല തോന്നുന്നത്. അതുകൊണ്ടു വസ്തുയാഥാത്മ്യത്തിനു (സ്ഥിതിക്കു) മാറ്റം സംഭ വിക്കുന്നില്ല. എന്നാലും ഭാഗവതന്മാർ മുതലായവർ ഈ ഭാഗം സമ്മതിക്കയില്ല. അവ രുടെ സിദ്ധാന്തം ആശ്രയിച്ചാൽ ഭഗവല്ലോകവും, തദാപ്തിരൂപമുക്ത്യാദികളുമെല്ലാം നിത്യം തന്നെയാണ്. ഈ പക്ഷം, "യന്മൂർത്തം തദനിത്യം" (യാതൊന്നിനു രൂപമുണ്ടോ അതു നാശമുള്ളതുതന്നെ) എന്ന ന്യായപ്രകാരം വ്യാക്ഷേപാർഹമാകുന്നു. ഇങ്ങനെ പറയുന്ന വരും അദ്വൈതികളും ബുദ്ധാപസതന്മാരാകുന്നു എന്നു ഭട്ടഭാസ്കരമതാനുയായികളും വിജ്ഞാനഭിക്ഷു മുതൽപേരും പറയുന്നുണ്ട്. അവർ ഭേദവാദികളുടെ കൂട്ടത്തിൽ പെട്ടവ രാണ്. പരമാണ്വവയവങ്ങളാലാരംഭിച്ചു സർവവും ഉണ്ടാകുന്നു എന്ന മട്ടിൽ അസൽക്കാ ര്യവാദികളായ നൈയായികന്മാർ, ആത്യന്തികദുഃഖനിവൃത്തിയാകുന്നു മുക്തി എന്നു പറ യുന്നു. പ്രധാനമഹദാദിക്രമത്തിൽ പഞ്ചഭൂതങ്ങൾ പരിണാമമടഞ്ഞു സകലതും ഉല്പന്ന മാകുന്നു എന്നുള്ള സൽക്കാര്യവാദം പുറപ്പെടുവിക്കുന്നവരായ സാംഖ്യന്മാർ പ്രകൃതിപു രുഷവിവേകജന്യമാണ് മുക്തിയെന്നു പറയുന്നു. ഇവരും ഭേദവാദികൾതന്നെ. അഭേദം അവിനാഭാവസംബന്ധത്തോടുകൂടിയതെന്നും ഭേദം പാരമാർത്ഥികമെന്നും പക്ഷമായ രാമാനുജാദികൾ ഭക്തിനിഷ്ഠാദികളാലുണ്ടാകുന്ന വൈകുണ്ഠപ്രാപ്തിരൂപമാണ് മുക്തി എന്നുപറയുന്നു. ഭക്തിനിഷ്ഠാദികൾ മോക്ഷസാധനങ്ങളാകുന്നു എന്നു പറഞ്ഞതുപോലെ യോഗം മോക്ഷകാരണമാകുന്നു എന്നു മറ്റു പ്രസ്ഥാനക്കാർ ഖണ്ഡിതമായി എടുത്തിരി ക്കുന്നു. ഇവരുടെ നിരോധഭൂമിയിലുള്ള സ്ഥിതി ചിത്തബാലന്റെ ഒരു മൂകീഭാവം മാത്രമാ കയാൽ മിക്കവാറും സുഷുപ്തിസമകക്ഷയാകുന്നതല്ലാതെ സ്വരൂപാവസ്ഥാനമാകുന്നില്ല.

അല്ലാതെ അഖണ്ഡൈകരസസ്ഥിതി, സ്വരൂപാവസ്ഥാനം എന്നിങ്ങനെ ഏതാനും പറഞ്ഞുപോകയോ താങ്ങിപ്പിടിക്കയോ ചെയ്താൽ അതു "യാചിതമണ്ഡനം" മറ്റുള്ളവരുടെ എരവൽതന്നെയാണെന്നു വരും; ആകയാൽ അതു നിഷ്കാമകർമ്മാനുഷ്ഠാനം പോലെ ചിത്തശുദ്ധമൂലമായി തൽസ്ഥൈര്യത്തിനും; അത്യുപയുക്തമായല്ലാതെ..., വച്ചാലുംകൂടി പരമ്പരയായി മോക്ഷാംശത്തിനും ഉപകരിക്കും.

ക്ഷുദ്ബാധനിവൃത്തിക്ക് അന്നഭക്ഷണം നിമിത്തമെന്നല്ലാതെ കൃഷി (അങ്ങനെ) ആകുന്നില്ലല്ലോ. (കർമ്മയോഗത്തിലും സമുച്ചയവാദിയായ വൃത്തികാരന്റെ മതം വ്യാമർദ്ദിച്ചു ക്രമസമുച്ചയത്തെ മാത്രമേ പരമ്പരാസാധനത്തിനിടയ്ക്കും ആചാര്യസ്വാമികൾ എടുത്തിട്ടുള്ളു) "ഏതേന യോഗഃ പ്രത്യുക്തഃ" ഈ സാംഖ്യനിരാകരണംകൊണ്ടു തത്സമസ്വഭാവമുള്ള യോഗവും ഖണ്ഡിക്കപ്പെട്ടിരിക്കുന്നു എന്ന് ഉത്തരമീമാംസാകാരനായ ബാദരായണാചാര്യരും, "ന യോഗേന ന സാംഖ്യേ ന... മോക്ഷഃ സിദ്ധ്യതി" എന്ന് ആചാര്യസ്വാമികളും മോക്ഷത്തെക്കുറിച്ചുള്ള യോഗാലംബനമാക്ഷേപിച്ചിരിക്കുന്നു. മേലെ സാംഖ്യം, സംഖ്യാനം ചെയ്യപ്പെടുന്നതുകൊണ്ടു, സംഖ്യാ - യഥാർത്ഥജ്ഞാനം എന്നർത്ഥമായ സംഖ്യ, യാതൊന്നിൽ ഭവിക്കുന്നോ അതു സാംഖ്യം എന്ന പ്രക്രിയാനുരോധേന സിദ്ധിക്കുന്നതും സമ്യഗ്ജ്ഞാനപ്രതിപാദകവുമായ സാംഖ്യം ആകുന്നില്ല; കാപിലസാംഖ്യമത്രെ ആകുന്നത്. യോഗംകൊണ്ടു ദേഹത്യാഗം ചെയ്താലുണ്ടാകുന്ന സുരാക്രീഡാദിയെക്കുറിച്ചു ഭാഗവതത്തിൽ പ്രസ്താവിച്ചിട്ടുമുണ്ടല്ലോ. ഇതു, "തയോർദ്ധ്വമായെന്നമൃതത്വമേതി" എന്ന ശ്രുതി ഭാഷ്യത്തിൽ കാണുംപോലെ ഗൗണം (ആപേക്ഷികമുക്തി) മാത്രമേ ആകുന്നുള്ളൂ. "ആഭൂതസംപ്ലവം സ്ഥാനമമൃതത്വം ഹി ഭാഷ്യതേ" പ്രാകൃതപ്രളയപര്യന്തം നിലനില്ക്കുന്ന ഊർദ്ധ്വലോകങ്ങൾ അമൃത(മുക്തി)പ്രദങ്ങളാകുന്നു എന്നും സ്മൃതിവചനമുള്ളതിനാൽ മേൽപ്പറഞ്ഞതിനു സാംഗത്യമുണ്ടാകുന്നു. പിന്നെ, അതുകൊണ്ടുതന്നെ ശ്രീഭഗവൽപാദാചാര്യർ മോക്ഷത്തെക്കുറിച്ച് ഒരിടത്തും യോഗനിരൂപണം ചെയ്യാതിരുന്നതെന്നു സകല ശ്രുതിശിരൊരത്നശാണായിതധിഷണനായ വിദ്യാരണ്യസ്വാമികളും പറഞ്ഞിട്ടുണ്ട്. ആകയാൽ യോഗപ്രലാപം ഗ്രാഹ്യമാകുന്നില്ല. അനർത്ഥനിവൃത്യന്വിതപരമാനന്ദപ്രാപ്തിലക്ഷണമാകുന്നു മോക്ഷമെന്നു ശാങ്കരവേദാന്തികൾ പറയുന്നു. ഇതാകുന്നു സർവോൽകൃഷ്ടമതം. "വേദാർത്ഥഃ പരമാദ്വൈതം" എന്നു സ്കാന്ദത്തിൽ നിഷ്കർഷിച്ചിട്ടുണ്ട്. "അദ്വൈതമാകുന്നു പരമാർത്ഥം, അല്ലെന്നു വരികിൽ എന്റെ മൂർദ്ധാവ് ഇപ്പോൾതന്നെ പതിച്ചുപോകട്ടെ" എന്നു യജ്ഞവൈഭവഖണ്ഡാന്തർഗ്ഗതബ്രഹ്മഗീതയിൽ ദേവന്മാരോടായിട്ടു സാക്ഷാൽ പരമേഷ്ഠിതന്നെ ശപഥംചെയ്തു പറഞ്ഞിരിക്കുന്നു. മേല്പറഞ്ഞ ലക്ഷണത്തോടുകൂടിയ മുക്തിക്ക് അല്ലെങ്കിൽ മോക്ഷത്തിന് അവ്യവഹിത (സാക്ഷാൽ, അടുത്ത) സാധനം ജ്ഞാനംതന്നെയാണ്. മറ്റുമാർഗ്ഗങ്ങൾ ജ്ഞാനസാധനങ്ങളാകയാൽ പരമ്പരാസാധനങ്ങൾ മാത്രമാണ്. "മോക്ഷകാരണസാമഗ്ര്യാം ഭക്തിരേവ ഗരീയസീ" മോക്ഷത്തിനുള്ള കാരണകലാപങ്ങളിൽ ഭക്തിയാണ് പ്രധാനമെന്നു ഭഗവല്പാദാചാര്യർ പറഞ്ഞിട്ടുണ്ടെങ്കിലും ഭക്തിയെന്നതിനെക്കുറിച്ചു നിഷ്കർഷിച്ചു "സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ" തന്റെ നിത്യാത്മസ്വരൂപാനുസന്ധാനത്തെത്തന്നെ അവിടെ സാധിച്ചിരിക്കുന്നു. കർമ്മ, ഭക്തി, യോഗാദികളും അനുഷ്ഠാനപരിപാകത്താൽ ജ്ഞാനസാധനങ്ങളായും വരും; എങ്കിലും ശ്രവണ, മനന, നിദിധ്യാസനങ്ങൾതന്നെയാണ് പ്രധാനസാധനങ്ങൾ. അതിലും, ജ്ഞാനോല്പത്തിക്കു ശ്രവണം അന്തരംഗസാധനമാകുന്നു. "ഉല്പത്താവന്തരംഗം ഹി ജ്ഞാനസ്യ ശ്രവണം ബുധഃ" എന്നു പ്രമാണവചനമുണ്ട്. മനനനിദിദ്ധ്യാസനങ്ങൾ അംഗങ്ങൾ എന്നും, ശ്രവണം അംഗിയെന്നും ശ്രീമദാചാര്യ(പത്മപാദ)ർ ചതുഃ സൂത്രിയിൽ സിദ്ധാന്തിച്ചിട്ടുണ്ട്. ആകയാൽ മുൻപറഞ്ഞ സ്വസ്വരൂപാനുസന്ധാനം വാക്യപൂർവകമായുള്ള അനുസന്ധാനമേ ആവൂ. അതു ശ്രവണകോടിയിൽ അന്തർഭവി

ക്കുന്നതായിരിക്കയും ചെയ്യും. ആത്മസ്വരൂപത്തെ പ്രതിപാദിക്കുന്നവകളായ വേദാന്ത വാക്യങ്ങളെ അർത്ഥാന്വിതം "ശ്രോത്രിയം ബ്രഹ്മനിഷ്ഠം" എന്നു ശ്രുതി പറയുംവണ്ണം ജ്ഞാനവിജ്ഞാന വിഭവനായ സൽഗുരുവിന്റെ മുഖത്തുനിന്നും ശ്രവിക്കുന്നതു ശ്രവണ മാകുന്നു എന്ന് ആചാര്യന്മാർ പറയുന്നു. "തത്ര താവന്മുനിശ്രേഷ്ഠാഃ ശ്രവണം നാമ കേവലം; ഉപക്രമാദിഭിർല്ലിംഗൈഃ ശക്തിതാല്പര്യനിർണ്ണയഃ" ശ്രവണമെന്നത് ഉപക്രമാ ദിഷഡ്വിധലിംഗങ്ങളെക്കൊണ്ടു പദപദാർത്ഥവാക്യാർത്ഥങ്ങളിലുള്ള ശക്തിതാല്പര്യങ്ങളെ നിശ്ചയിക്കയാകുന്നു എന്നു കൈവല്യരത്നത്തിൽ പറഞ്ഞിരിക്കുന്നു.

ഷഡ്വിധലിംഗങ്ങൾ: 1. ബ്രഹ്മത്തെക്കുറിച്ചു പ്രതിപാദിപ്പാനാരംഭിച്ച് അതുതന്നെ പറ ഞ്ഞവസാനിപ്പിക്കൽ, ഉപക്രമോപസംഹാരങ്ങൾ ചേർന്ന ലിംഗമാകുന്നു. 2. ഒരേതരം നിശ്ചയത്തോടെ നാനായുക്തികളെക്കൊണ്ട് 'ഐതദാത്മ്യമിദം സർവം തത്സത്യം സ ആത്മാതത്വമസിശ്വേതകേതോ!" എന്നപോലെ വീണ്ടും ഉപദേശിക്ക അഭ്യാസമാകുന്നു. 3. ഉപനിഷൽപ്രമാണമാത്രത്താൽ അറിയത്തക്കതാകുന്നു എന്നത് അപൂർവത. 4. അനർത്ഥ നിവൃത്തിയും ആനന്ദപ്രാപ്തിയും ബ്രഹ്മവിദ്യാഫലം എന്നതു നാലാമതുലിംഗം. 5. ഭേദ നിന്ദയും അഭേദസ്തുതിയും (ചേർന്നത്) അർത്ഥവാദമെന്ന ലിംഗമാകുന്നു. 6. പ്രതിപാ ദിക്കുന്ന അദ്വൈതപരമായ അർത്ഥത്തിന് അനുരൂപമായുള്ള ദൃഷ്ടാന്തപ്രകടനം ഉപപ ത്തിയെന്ന ആറാമതുലിംഗമാകുന്നു. "ഉപക്രമോപസംഹാരാവഭ്യാസോ പൂർവതാ ഫലം; അർത്ഥവാദോപപത്തീച ലിംഗം താല്പര്യനിശ്ചയേ" എന്നു പ്രമാണമുണ്ട്. "ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യഃ" എന്ന ശ്രുതിവചനപ്രകാരം ആത്മദർശനത്തിനായി ശ്രവ ണമനനനിദിദ്ധ്യാസനങ്ങളെ അനുഷ്ഠിക്കണം. "ശ്രോതവ്യഃ ശ്രുതിവാക്യേഭ്യോമന്തവ്യ ശ്ചോപപത്തിഭിഃ; ജ്ഞാത്വാ ച സതതം ധ്യേയ ഏതെദർശനഹേതവഃ" ശ്രുതിവാക്യവഴി ശ്രവണം ചെയ്യണം, യുക്തികളെക്കൊണ്ട് അടിക്കടി ചിന്തിക്കണം, ശ്രവണമനനങ്ങളാൽ നിരൂഢമായ (ഉറച്ച) അർത്ഥത്തിൽ മനസ്സിരുത്തി ധ്യാനിക്കണം എന്നു വിവരണപ്രമേയ സംഗ്രഹത്തിൽ വിദ്യാരണ്യസ്വാമികൾ പറഞ്ഞിരിക്കുന്നു. "സർവവേദാന്തവാക്യാനാമാചാ ര്യമുഖതഃ പ്രിയാൽ; വാക്യാനുഗ്രഹന്യായശീലനം മനനം ഭവേത്" സൽഗുരുമുഖമായി സകല വേദാന്തവാക്യങ്ങളുടെയും അർത്ഥത്തിനനുഗുണമാംവണ്ണമുള്ള ന്യായങ്ങളെ പരി ശീലനംചെയ്യൽ മനനമാകുന്നു. "നിദിദ്ധ്യാസനസംജ്ഞം ച മനനം ച ദ്വയം ബുധാഃ; ഫലോപകാരകാംഗംസ്യാത്..." നിദിധ്യാസനവും മനനവും ഫലോപകാരകമായ അംഗ മാകുന്നു എന്നു മുൻപു പറഞ്ഞതുപോലെ കൈവല്യരത്നത്തിലും പറഞ്ഞിരിക്കുന്നു. അവിടെ അസംഭാവനാദികളുടെ നിവൃത്തിക്കായിട്ടാണ് ഇവ രണ്ടും പറഞ്ഞിരിക്കുന്നത്. അസംഭാവനയും വിപരീതഭാവനയും ഇല്ലാത്തവർക്ക് ഇവ അവശ്യാശ്രയണീയങ്ങളായി പറവാനില്ല. മനനനിദിദ്ധ്യാസനങ്ങൾകൂടാതെ ശ്രവണമാത്രത്താൽ ഒരുവന് അപരോക്ഷാ നുഭവം ഉണ്ടാകാം. എന്നാൽ ശ്രവണംകൂടാതെ ആർക്കും ഒരിക്കലും ആത്മലാഭം ഉണ്ടാ കയില്ല. ഒരുവന്ന്, സർവാനാത്മവസ്തുക്കളെ നിഷേധിച്ചുകഴിഞ്ഞാൽ "യന്മദന്യന്നാസ്തി കസ്മാന്നുബിഭേമി" എന്ന വിരാട്ടിന്റെ അനുഭവംപോലെ സ്വാനുഭൂതിയുണ്ടാകുന്നു. മറ്റൊ രാൾക്കു..., "യതോവാ ഇമാനി ഭൂതാനി ജായന്തേ" എന്നവണ്ണം ഐക്യപരമായല്ലെങ്കിലും വരുണങ്കൽനിന്നും ശ്രവിച്ച ഭൃഗുവിനെപ്പോലെ വാക്യാനുസന്ധാനബലത്താൽ ജ്ഞാനം സിദ്ധിക്കുന്നു. വേറൊരുവന്ന്..., ഉദ്ദാലകനാൽ അടിക്കടി ഉപദിഷ്ടമായി ഐക്യം പ്രതി ബോധിക്കപ്പെട്ട ശ്വേതകേതുവെപ്പോലെ സ്വാനുഭവമുണ്ടാകുന്നു. വേറെ ഒരു തരക്കാരനു..., കാട്ടിൽ വിറകൊടിക്കാൻ പോയ പിശാചകന് അവിടെവച്ചു യദൃച്ഛയായി ഉപദേശമൊഴി കേട്ട് ഐക്യബോധംവന്നവിധം ആത്മാനുഭവം ഉത്ഭവിക്കുന്നു. എന്നാൽ മൂന്നാമതു പറ ഞ്ഞപ്രകാരമുള്ള ഏകത്വബോധനത്തിൽ ജ്ഞാനമുണ്ടാകുന്നതു നിശ്ചയവും മറ്റു മൂന്നിലും

ജ്ഞാനം 'ഘുണാക്ഷരന്യായ'മനുസരിച്ചു (യാദൃച്ഛികവു)മാകുന്നു. വൈദാന്തികരത്ന ശ്രേണിയുടെ നടുനായകമായ ജനകമഹാരാജാവു പിശാചകനെപ്പോലെ യദൃച്ഛയായി സിദ്ധസംഗീതം ശ്രവിച്ചു ജ്ഞാനമുണ്ടായ ദേഹമാണല്ലോ. യദൃച്ഛാപ്രാപ്തങ്ങളായ മാർഗ്ഗങ്ങളെ വിട്ടു നിയതഫലകമായ ആരുണേയസരണിയൂടെ ഗമിക്കുന്നതു യുക്തമാകുന്നു. അപ്പോൾ ഗുരുമുഖമായി ലഭിക്കുന്ന ജ്ഞാനത്താൽ അജ്ഞാനം കെടുന്നു. "തത്ത്വമസ്യാദിവാക്യോത്ഥ സമ്യഗ്ധീ ജന്മമാത്രതഃ; അവിദ്യാ സഹകാര്യേണ നാസീദസ്തി ഭവിഷ്യതി" തത്ത്വമസ്യാദിമഹാവാക്യോപദേശംകൊണ്ടു സിദ്ധിക്കുന്ന വൃത്തിജ്ഞാനജനന (സമ) കാലത്തുതന്നെ അവിദ്യാതല്ക്കാര്യങ്ങൾ നിശ്ശേഷം നശിക്കുന്നു, (കാലത്രയത്തിലും) അവിദ്യയും തൽക്കാര്യങ്ങളും ഇല്ലെന്നായിത്തീരുന്നു എന്നു സുരേശ്വരാചാര്യരുടെ ബൃഹദ്വാർത്തികത്തിൽ പറയുന്നു. "തപ്തലോഹപീതാംബുന്യായ" (പഴുത്ത ഇരിമ്പിൽ വീഴ്ത്തുന്ന ജലം തീ കെടുത്തു താനേ ലയിക്കുന്ന) പ്രകാരം വൃത്തിജ്ഞാനം അജ്ഞാനത്തെ കെടുത്തി അതും സ്വയമേവ ലയമടയുന്നു. ഇപ്രകാരമുള്ള ജ്ഞാനം ഉദിച്ച ഒരുവനു ജീവിതാവസ്ഥയിലേ കൈവല്യമുണ്ട്. മരണകാലത്തു പ്രാണൻ വെളിയിൽ പോകപോലും ചെയ്യാതെ വിദേഹമുക്തനായിത്തീരുന്നു. "നതസ്യ പ്രാണാ ഉൽക്രാമന്തി അത്രൈവ സമവലീയന്തേ." "ദേഹാത്മജ്ഞാനവജ്ജ്ഞാനം ദേഹാത്മജ്ഞാനബാധകം; ആത്മന്യേവ ഭവേദ്യസ്യസ നേച്ഛന്നപി മുച്യതേ" സർവസാധാരണമായി, ഇന്നവന്റെ പുത്രൻ അല്ലെങ്കിൽ ഇന്നിയിന്നപ്രകാരമുള്ള ഇന്നവൻ ഞാനെന്നു തുടങ്ങിയവയ്ക്കു ബാധകമായും മേൽപറഞ്ഞ ദേഹാത്മജ്ഞാനംപോലെ രൂഢമായും ഇരിക്കുന്ന പരാത്മജ്ഞാനം ഏതൊരുവനുണ്ടാകുന്നോ അവനു മുക്തിവേണ്ടെന്നിരുന്നാലും കിട്ടുമെന്ന് ആചാര്യസ്വാമി ഉപദേശസാഹസ്രിയിൽ പറഞ്ഞിരിക്കുന്നു. (ആത്മസ്വരൂപാവസ്ഥാനരൂപമാണ് മുക്തിയെന്നുള്ളതുകൊണ്ടത്രെ ഉപേക്ഷിച്ചാൽ പോകാത്തത്) ഇങ്ങനെയുള്ള വിദേഹമുക്തനു പുനരാവർത്തനം ഇല്ല. "ന സ പുനരാവർത്തതേ" എന്നു വേദം ഘോഷിക്കുന്നു. ഇപ്രകാരമുള്ള ജ്ഞാനി ഭഗവൽഭക്തനെന്നും ഗുണാതീതനെന്നും ഭഗവൽഗീതയിലും, അതിവർണ്ണാശ്രമിയെന്നു മുക്തിഖണ്ഡത്തിലും, ബ്രാഹ്മണനെന്നു ശ്രുതിയിലും പറയുന്നു. ഇങ്ങനെയുള്ള ബ്രഹ്മവിത്ത് ഈശ്വരനാകുന്നു. "ബ്രഹ്മവിദ്ബ്രഹ്മരൂപത്വാദീശ്വരഃ", ബ്രഹ്മ, ന ബ്രഹ്മവിത്സ്വയം" ഇവൻ ബ്രഹ്മവിത്തല്ല, ബ്രഹ്മം തന്നെയെന്നാണ് ഒടുവിലേതിനർത്ഥം. ഇങ്ങനെയുള്ള ജ്ഞാനം സമ്പാദിച്ചു മുക്തനാകുന്നതുതന്നെ മനുഷ്യജന്മോദ്ദേശ്യം. ശുഭം. ശാന്തി."

വിവിധ മതപക്ഷാന്തരങ്ങളെ ഉദ്ധരിച്ച് അവയുടെ അനൗചിതിയെ പ്രമാണയുക്തികളെക്കൊണ്ടു തെളിയിച്ചു സിദ്ധാന്തസ്ഥാപനം ചെയ്തിരിക്കുന്ന ഒരുലേഖനമാണ് മേൽപ്രസ്താവിച്ചത്. ഇതു വായിച്ചാൽ മുക്തിയും തൽസാധനങ്ങളും ഇന്നതെന്ന് ഏവർക്കും സന്ദേഹരഹിതം ഗ്രഹിക്കാം; കൂടാതെ, സ്വാമികളുടെ പാണ്ഡിത്യത്തെ ഏതാണ്ടനുമിക്കുന്നതിനും ഈ ലേഖനം ഉപയുക്തമത്രെ. ഗദ്യരീതി മുമ്പിലത്തേതിൽനിന്നും വളരെ ഇദാനീന്തനനിലയിൽ എത്തീട്ടുണ്ടെന്നും ഇതിൽനിന്നു വെളിവാകുന്നു.

തഹസിൽ മജിസ്ട്രേട്ടായിരിക്കുന്ന അച്യുതൻപിള്ള ബി. എ. അവർകൾ സ്വാമികൾക്കയച്ച ഒരെഴുത്ത്:-

പുനലൂർ
89-11-07

ശ്രീ

ദയവുചെയ്ത് 88 കന്നി 5-ാം തീയതി എനിക്കയച്ചുതന്ന എഴുത്തുകിട്ടി. വളരെ സന്തോഷമായി. സാവകാശത്തിൽ മറുപടി അയച്ചുകൊള്ളാമെന്നു വിചാരിച്ചിരുന്നു. പിന്നീടു

നോക്കിയതിൽ മേൽവിലാസം എഴുതിയിരുന്നതായ എഴുത്ത് എങ്ങനെയോ കാണാതായി. മറുപടി അയപ്പാൻ സാധിച്ചില്ലല്ലോ എന്നു മനസ്താപം തോന്നിയെങ്കിലും ആ വഴി ദർശനത്തിനു വരുമെന്നും അപ്പോൾ കാണാമെന്നും പറഞ്ഞിരുന്നതിനാൽ സമാധാനപ്പെട്ടു. എന്നാൽ ഞാൻ അവിടെ ഇരുന്ന 8 മാസത്തിനകം ഒരിക്കൽപോലും വന്നുകാണുന്നതിനു സംഗതിയായില്ല. കൂടെക്കൂടെ വിചാരിക്കാതെ ഇരുന്നിട്ടില്ല. ചട്ടമ്പിസ്വാമിയേയും അതിൽ പിന്നീടു കാണുന്നതിനിടയായില്ല. ഇന്ന് എന്റെ പഴയ എഴുത്തുകൾ എല്ലാം പരിശോധിച്ചു നോക്കിയതിൽ അവിടുത്തെ എഴുത്തു കണ്ടുകിട്ടി. ഉടൻതന്നെ മറുപടി അയയ്ക്കണമെന്നു തീർച്ചപ്പെടുത്തി എഴുതുന്നതാണ്. സജ്ജനസംസർഗ്ഗം വല്ലപ്പോഴും എങ്കിലും ഉണ്ടാകുന്നതു വലിയ പുണ്യംകൊണ്ടല്ലാതെ സാധിക്കുന്നതല്ലല്ലോ. വൈക്കത്ത് 8 മാസം ഇരുന്ന ഉടനെ കഴിഞ്ഞ ആണ്ട് ഇടവമാസത്തിൽ എന്നെ ഇവിടെ തഹസിൽ മജിസ്ട്രേട്ടായി തല്ക്കാലത്തേക്കു മാറ്റി. ഈ ആണ്ട് തുലാമാസത്തിൽ പത്തനംതിട്ട മജിസ്ട്രേട്ടായി സ്ഥലം മാറ്റി. വീണ്ടും വൃശ്ചികമാസത്തിൽ എന്നെ ഇവിടെത്തന്നെ തഹസിൽ മജിസ്ട്രേട്ടായി തല്ക്കാലത്തേക്കു മാറ്റി. ആ മാസം ഒടുവിൽതന്നെ എന്നെ തഹസിൽ മജിസ്ട്രേട്ടായി ഇവിടെ സ്ഥിരമായി നിയമിച്ചു. അങ്ങനെയാണെന്റെ ഇതിനകമുള്ള ചരിത്രം. അവിടത്തെ കാര്യങ്ങൾ ഒന്നുംതന്നെ ഇവിടെ അറിയുന്നതിനു മാർഗ്ഗമില്ല. സത്തുക്കളെ കാണുന്നതിനുപോലും ഈ ദിക്കിൽ കിട്ടുകയില്ല. വൈക്കത്തിരുന്ന കാലം ഇത്രയും സ്വാമിദർശനംകൊണ്ടും സജ്ജനങ്ങളുടെ സഹവാസംകൊണ്ടും വളരെ സുഖമായി കഴിച്ചു. സദാ സ്വാമിയെ സ്മരിച്ചുംകൊണ്ടുതന്നെ ഇപ്പോഴും കഴിച്ചുകൂട്ടുന്നു. ഈ ദിക്കിനടുത്താണ് കുറ്റാലം. ഇവിടങ്ങളും ദർശനം ചെയ്യേണ്ടതാണ്. എല്ലാ വിവരങ്ങൾക്കും ഒരു മറുപടി കാണ്മാൻ കാത്തിരിക്കുന്നു. അന്നു കണ്ടതിൽപിന്നെ വൈക്കത്തുവച്ച് ഒരാൺകുഞ്ഞിനെയുംകൂടി കിട്ടീട്ടുണ്ട്. വേറെ വിശേഷമൊന്നുമില്ല.

സ്വന്തം അച്യുതൻപിള്ള

ഉദ്യോഗംകൊണ്ടും മറ്റും ഉന്നതസ്ഥാനസ്ഥിതന്മാരെന്നു കരുതുന്നവർ സാധാരണ സന്യാസികളെയും പാരലൗകിക വിഷയങ്ങളെയും വകവയ്ക്കാറില്ല. എന്നാൽ ആ കൂട്ടത്തിലും 'ശുഭേഛു'ക്കൾ ഉണ്ടെന്നുള്ളതിനു സന്ദേഹമില്ല. അവരും സ്വാമികളോടു വളരെ ആദരബഹുമാനങ്ങൾ ഉള്ളവരായിരിക്കുന്നു എന്നതിനു മേൽ വിവരിച്ച എഴുത്ത് ഒരുദാഹരണമാണ്.

'ആചാരപദ്ധതി' എന്ന ഗ്രന്ഥം അടിക്കുന്നതിനായി അസൽപ്പെടുത്തി സ്വാമികൾ 89 ഒടുവിൽ ജി. സി. പ്രസ്സുകാരെ ഏല്പിച്ചു. ഇത്രയുമാണ് 89-ലെ ചരിത്രസംക്ഷേപം. 90-ാമാണ്ടിലെ സംഗതികൾ പരിശോധിച്ചതിൽ ആദ്യമായി കണ്ടെത്തുന്നത് അടിയിൽ വിവരിക്കുന്ന എഴുത്താണ്:

സദാനന്ദവിലാസം ആപ്പീസ്
90-01-02

സദയം അയച്ചുതന്ന പ്രബന്ധവും കത്തും കിട്ടി. മറുപടിക്കു താമസിച്ചതിൽ മാപ്പു ചോദിക്കുന്നു. ലേഖനം മുഴുവൻ ചേർത്തു... എന്തെല്ലാം കൂടുതൽ വൃത്തികൾ ഇരുന്നാലും സദാനന്ദവിലാസത്തിൽനിന്നു പിന്മാറുവാൻ പാടില്ലെന്നു പ്രത്യേകമപേക്ഷിക്കുന്നു. അവിടുത്തെ തൂലികയും നാവും ലോകത്തിനുപദേശിക്കുവാൻ മതിയാവുന്നതും അധികാരമുള്ളതും ആകുന്നു എന്നുള്ളതിനു രണ്ടുപക്ഷമില്ല... ദൈവാനുഗ്രഹമുള്ള മഹാത്മാക്കളുടെ അനുഗ്രഹത്തിനുവേണ്ടി തന്നെ യത്നിക്കുന്നു. ഗുരുപാദങ്ങൾ എവിടെ ഇരിക്കുന്നു എന്നും

മറ്റും അറിയിക്കുന്നതുകൂടാതെ അടുത്ത മാസികയ്ക്ക് ഒരു ലേഖനവുംകൂടി അയച്ചുതര ണമെന്നു പ്രത്യേകം അപേക്ഷിക്കുന്നു.

എന്നു ദയാനന്ദസ്വാമി

സ്വാമികൾ ഈ എഴുത്തനുസരിച്ച്, ജോലികൾ ധാരാളം ഉണ്ടായിരുന്നിട്ടും, അടിയിൽ ചേർക്കുന്ന ലേഖനം അയച്ചു കൊടുത്തു.

പരമാചാര്യവിചാരം

(ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ)

ഹരിഃ ആചാര്യൻ എന്നാൽ ശാസ്ത്രാർത്ഥത്തെ സംഗ്രഹിക്കയും നടപ്പിൽ കൊണ്ടുവ രികയും താനേ ആചരിക്കുകയും ചെയ്യുന്നവനാകുന്നു എന്നതിന്, "ആ ചിനോതി ച ശാസ്ത്രാർത്ഥമാചാരേ സ്ഥാപയത്യപി; സ്വയമാചരതേ യസ്മാദാചാര്യസ്തേന ചോച്യതേ" എന്ന വായുസംഹിതപ്രമാണമാകുന്നു. ഇതിൽ ഏതാനും അംശം (ഗുണം) മാത്രം ചേർന്നിരുന്നാൽ നിർവചനത്തിനു സാർത്ഥക്യമുണ്ടാകയില്ല. ആകയാൽ സംസാ രത്തിൽ വിരക്തിയടഞ്ഞ ഒരു മുമുക്ഷു സപ്തഭ്രമികാരോഹിണികയിൽ (പടവിൽ) കയ റുവാനാരംഭിക്കുമ്പോൾ ഈദൃശഗുണവിശിഷ്ടനായ ആചാര്യനെ ആണന്വേഷിക്കേണ്ടത്. "ക്ഷുരസ്യധാരാ നിശിതാദുരത്യയാ ദുർഗ്ഗം പഥസ്തൽകവയോ വദന്തി" എന്ന വേദവച നപ്രകാരം ബ്രഹ്മമാർഗ്ഗസഞ്ചാരം കത്തി(വായിത്തല)യിൽ നടക്കുന്നതുപോലെ ദുഷ്ക്ക രമെന്നു വരുന്നു. അതുകൊണ്ടു ദുസ്തരമായ ഭവരാശി താങ്ങുവാൻ (കടക്കുവാൻ) ഒരു ങ്ങുമ്പോൾ 'ഗുരുകർണ്ണധാരം' എന്നു ശ്രീമദ്ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നവിധം അമ രക്കാരനായി ഗുരുവിനെ വച്ചുകൊള്ളണം. ചിലർ ആത്മലഘുത്വശങ്കയാൽ ഗുരുത്വത്തിൽ വിതൃഷ്ണന്മാരായിത്തീരുന്നു. അവർ മുമുക്ഷുകോടിപ്രവേശമർഹിക്കുന്നവരല്ലായ്കയാൽ ഈ ഘട്ടത്തിൽ സങ്കേതം ലഭിക്കുന്നില്ല. "ആചാര്യവാൻ പുരുഷോ വേദ" ആചാര്യനുള്ള വൻ ബ്രഹ്മതത്വമറിയുന്നു എന്നും, "തദ്വിജ്ഞാനാർത്ഥം സഗുരുമേവാഭിഗച്ഛേൽ" ബ്രഹ്മ ജ്ഞാനലാഭത്തിനായി ഗുരുവിനെ പ്രാപിക്കണമെന്നും ശ്രുതിഘോഷിക്കുന്നതിനാൽ ആചാര്യന്റെ ആവശ്യകത നിരൂഢമായിരിക്കുന്നു. "ശ്രോത്രിയം ബ്രഹ്മനിഷ്ഠം" എന്നു കൂടി ശ്രുതിയിൽ ആചാര്യവിശേഷണമുള്ളതിനാൽ ഗുരു സാംഗവേദാധ്യായി (വേദവേ ദാംഗജ്ഞൻ) മാത്രമല്ല ബ്രഹ്മനിഷ്ഠനും ആയിരിക്കണമെന്നുണ്ട്. അപ്പോൾ മേൽപറഞ്ഞ പുരാണവചനം ശ്രുത്യനുഗൃഹീതമായിത്തീരുകയും ചെയ്തു.

ചോദകൻ എന്നും മോദകൻ എന്നും മോക്ഷദൻ എന്നും ശ്രുതി പറയുംപ്രകാരം ആചാ ര്യത്രൈവിധ്യം അംഗീകരിക്കുമ്പോൾ ഈ ആചാര്യൻ മോക്ഷദനാകയാൽ മുഖ്യൻ, അല്ലെ ങ്കിൽ പരമാചാര്യനാകുന്നു. "ചോദകോ ദർശയേന്മാർഗ്ഗം" എന്ന പ്രമാണപ്രകാരം ആദ്യത്തെ ഗുരു വഴികാണിക്കും. "ദർശയേൽ സ്ഥാനമന്യസ്തു" എന്നതിനാൽ രണ്ടാമത്തെ ഗുരു മോക്ഷക്രമമറിയിക്കും. സാക്ഷാൽ ഗുരുവായ മൂന്നാമൻ കരതലാമലകം (കൈക്കനി) പോലെ, അല്ലെങ്കിൽ "ശൃംഗഗ്രാഹികാ" ന്യായപ്പടി (ഗോഗണത്തിൽവച്ചു സ്വഗോശൃംഗം പിടിച്ച് അതിനെ തിരിച്ചറിയിക്കുംപോലെ) ബ്രഹ്മത്തെ അപരോക്ഷം (പ്രത്യക്ഷം) ആക്കി ച്ചെയ്യും. "ബഹുഭ്യഃ ശ്രോതവ്യം ബഹുധാ" ബഹുതരം ഗുരുക്കന്മാരിൽനിന്നും ബഹുപ്ര കാരം ഗ്രഹിക്കണമെന്ന് ഒരിടത്തുണ്ടെങ്കിലും ആയത് ആചാര്യബഹുത്വത്തെ വിവക്ഷി ക്കുന്നതല്ല. "ഏകമേവ ഗുരും ശാന്തം സംശ്രയേദ്ബ്രഹ്മവിത്തമം" ബ്രഹ്മജ്ഞോത്തമനായ ഒരു ഗുരുവിനെത്തന്നെ ആശ്രയിക്കണം എന്ന് അതിനപവാദകമായ പ്രമാണമുണ്ട്. ഇങ്ങ

നെയുള്ള പരമാചാര്യനെ കിട്ടുന്നതു പുണ്യാതിശയംതന്നെ. ഇല്ലാതെപോയാൽ ക്രമത്തിലും ആകാം. ഈ രണ്ടുതരം (മുഖ്യഗൗണ) ആചാര്യന്മാരെ വിട്ട് ഉദരംഭരികളായ അനാചാര്യന്മാരെ ആശ്രയിക്കുന്നതുപോലും "അന്ധഗോലാംഗൂലന്യായ"ത്തെ, എന്നുവച്ചാൽ അന്ധന്റെയും അന്ധഗോലാംഗൂലത്തിന്റെയും കഥയെ, അനുസരിക്കുന്നതായിത്തീരുകയാൽ മേൽപറഞ്ഞ വേറൊരു തരത്തിന് ഇവിടെ സ്ഥലം കാണുന്നില്ല എന്നേ പറയാനുള്ളൂ. സങ്കല്പമാണല്ലോ പ്രധാനം എന്നു ചിലർ പറയുമായിരിക്കും. 'അക്ഷയവടം' കാണണമെന്നു കരുതി പുറപ്പെടുന്ന ഒരു ദാക്ഷിണാത്യൻ തെക്കുമുഖമായി നടന്നാൽ അവന് എങ്ങനെയാണ് കാര്യലാഭമുണ്ടാവുക? ആചാര്യനെത്തിരയുന്നതിനു മുൻപുതന്നെ ആത്മപരിശോധന കഴിച്ചുവയ്ക്കണം. ദർശനാനന്തരം, തന്നെ പരിശോധിക്കാൻ തുടങ്ങിയാൽ രണ്ടുംകെട്ടുപോവാനിടയായേക്കും. ആത്മശോധനമെന്നതു "സ്ഥിതഃ കിം മൂഢ ഏവാസ്മി പ്രേക്ഷേഹം ശാസ്ത്രസജ്ജനൈഃ" ഇങ്ങനെ മൂഢാവസ്ഥയിൽ ഇരുന്നു കഴിഞ്ഞാൽ പോരെന്നും ശാസ്ത്രസജ്ജനസംസർഗ്ഗാദ്യപേക്ഷയാ വല്ലതും ചെയ്യണമെന്നും ഉള്ള ഉദ്ദേശം അടിസ്ഥാനമാക്കി മുൻപറഞ്ഞ ഒന്നാമത്തെ ഭൂമികയിൽ എത്തുകയായിരുന്നു. അനപത്യനു ദുരപത്യനെപ്പോലെ അനർത്ഥമില്ല. തെറ്റിപ്പഠിച്ച പാഠം ശരിയാവുക പ്രയാസം. അതുകൊണ്ടു ശരിയായ ആചാര്യനെ സമ്പാദിപ്പാനിടയായില്ലെങ്കിലും അനാചാര്യനെ ദൂരെ പരിഹരിക്കേണ്ടതാണ്. പിന്നെയും, അനാചാര്യനെ ആശ്രയിക്കൽ - കണ്ടകേചരുവായ ഒട്ടകത്തെ അനുകരിക്കയാൽ ശരിയായ ഭക്ഷ്യം കിട്ടിയാലും ഉപയുക്തമാകാതെ വരുമ്പോലെ സാക്ഷാൽ ഗുരുവിനെ ലഭിച്ചാലും - ഉദ്ദേശ്യസിദ്ധി പ്രയാസമെന്നാക്കിത്തീർക്കും. അതുകൊണ്ട് അപഥത്തിൽ മനം പതിയാതെയിരിക്കാൻ പ്രത്യേകം സൂക്ഷിക്കണം. "ലഗ്നം ഹി കിമപി ക്വാപി കൃച്ഛ്രാദാകൃഷ്യതേ മനഃ" എവിടെയെങ്കിലും പതിഞ്ഞുപോയ മനസ്സിനെ അവിടെനിന്നുദ്ധരിക്കുന്നതു കഷ്ടസാദ്ധ്യമാകുന്നു. അപരോക്ഷജ്ഞാനിയായില്ലെങ്കിലും, "വ്യാചഷ്ടേയഃ പഠതി ച ശാസ്ത്രം ഭോഗായ ശില്പിവത്; യതതേ നത്വനുഷ്ഠാനേ ജ്ഞാനബന്ധുഃ സ ഉച്യതേ" ഉദരപൂരണാർത്ഥം ശാസ്ത്രത്തെ വ്യാഖ്യാനിക്കുന്നു, പഠിക്കുന്നു; എന്നല്ലാതെ അനുഷ്ഠാനത്തിൽ വരുത്തുന്നില്ല; അങ്ങനെ ഉള്ളവൻ ജ്ഞാനബന്ധു (കപടജ്ഞാനി) ആകുന്നു എന്നു ബൃഹദ്യോഗവാസിഷ്ഠം പറയുംപ്രകാരംപോലും ആകാതെ ചിലർ സുസാധ്യമായുള്ള വേഷത്തിലെ മാറ്റു വർദ്ധിപ്പിക്കൽ മാത്രം അവലംബിച്ച് നടന്ന് ഉപദേശിച്ചുവരുന്ന വർത്തമാനകാല സ്ഥിതിയെക്കുറിച്ച് ഖേദിക്കേണ്ടിയിരിക്കുന്നു. അങ്ങനെ പലരും ആരുരുക്ഷുവിന്റെ പദവിയെപ്പോലും അർഹിക്കാതെ ആരൂഢനെ അപലപിക്കയും ചെയ്യുന്നുണ്ട്. "മാനാപമാനയോസ്തുല്യഃ" എന്നത് ആരൂഢനായ ഗുണാതീതനെക്കുറിച്ചല്ലയോ എന്നു ചോദിച്ചാൽ ഖേദവുമില്ല. ഒരു വിവിദിഷുവിനും വിജ്ഞാനം (തമ്മിൽ) ആകൃതി ഭേദപ്പെടുന്നില്ല. "പശ്വാദിഭിശ്ചാവിശേഷാത്" എന്ന ഭഗവദ്പാദീയശാരീരകഭാഷ്യത്തിൽ അദ്ധ്യാസകാലം സർവപ്രാണി സമാനമായി പറയപ്പെട്ടിരിക്കുന്നു. പല ലക്ഷണങ്ങളും സാക്ഷാൽ ബ്രഹ്മവിത്തിൽ വ്യഭിചരിതങ്ങളായി വന്നേക്കാം; എന്നാലും "അജ്ഞാനഹൃദയഗ്രന്ഥിമോക്ഷോ മോക്ഷ ഇതീഷ്യതേ" എന്നമാതിരി ഹൃദയഗ്രന്ഥിഭേദം നിയതമുണ്ടായിരിക്കുന്നതാണ്. സാധുജനോപകൃതിക്കായി ഇങ്ങനെ പറഞ്ഞു എന്നല്ലാതെ ഗുരുത്വത്തിലെ പ്രതിപത്തികൊണ്ടു പറയുന്നതേ അല്ല. പിന്നെ മറ്റൊരുതരം അനാചാര്യരോ ആരോ യോഗം സ്വയമഭ്യസിക്കാതെ (വശമാക്കാതെ) അന്യരെ ആ മാർഗ്ഗമായി ചോര ഛർദ്ദിപ്പിക്കുന്നു. മഹാനുഭാവന്മാർക്ക് ഈ പറഞ്ഞതിൽ ഉദ്വേഗത്തിന് അവകാശമില്ലതന്നെ എന്നു പൂർണ്ണബോധമുണ്ട്. ശരിയായ ആചാര്യനും ആത്മശോധനവുമിരുന്നാൽ തെറ്റുകയില്ല. ജ്ഞാനഹേതുക്കൾ വളരെയുണ്ടെങ്കിലും ഗുരുവിനാണ് പ്രാധാന്യമെന്നു പ്രമാണമുണ്ട്. കാര്യവശാൽ തൽക്കാലം ഇത്രയും സംക്ഷേപിച്ചു പറഞ്ഞുകൊണ്ടു വിരമിക്കുന്നു. ശുഭം. ശാന്തി.

സ്വാമികൾ അയയ്ക്കുന്ന ലേഖനങ്ങൾ എല്ലാം സന്നികൃഷ്ടക്ഷണത്തിൽ പ്രസിദ്ധം ചെയ്തുപോന്നിരുന്ന സദാനന്ദവിലാസം നടത്തിപ്പുകാർ പ്രസ്തുത ലേഖനം ചേർക്കാതെ വിട്ടുകളകയാണ് ചെയ്തത്. ഉപന്യാസം സാരസമ്പൂർണ്ണവും ഉപയുക്തവുമായിരിക്കെ പ്രസിദ്ധം ചെയ്യാഞ്ഞതെന്തെന്നറിയുന്നില്ല.

ആചാര്യന്റെ സൂക്ഷ്മലക്ഷണനിരൂപണപ്രകാരം കണക്കാക്കി നോക്കിയപ്പോൾ വല്ല കുറവും വല്ലവർക്കും കണ്ടതുകൊണ്ടു സംഗതി പുറത്താക്കണ്ടാ എന്നു വിചാരിച്ചതായി രിക്കാം. ഈമാതിരി ശങ്കയ്ക്കവസരമില്ലാതത 'പൗരൻ' ഇതിനെ 94 വൃശ്ചികം ലക്ക ത്തിൽ പ്രസിദ്ധം ചെയ്തിരിക്കുന്നു.

പരമഹംസസ്വാമി ആയിടെ അയച്ചിരുന്ന ഒരു മറുപടി:

ചെന്നിത്തല<br>27-01-90

ഓം, തത്, സത്, നമസ്കാരം.

"മാന്യമഹാശയ! പ്രിയഭ്രാതൃപാദ!

അവിടുന്നു സദയം അയച്ച എഴുത്ത് 24-ാംതീയതി എഴുമറ്റൂർവച്ചു കിട്ടി. അമ്പലപ്പാട്ടാ ശാനവർകളുടെ വസതിയിൽ 6 മണിക്കു വന്നുചേർന്നു. ഇദ്ദേഹത്തിന്റെ ഈ സന്ദർഭവി ശേഷത്തിൽവച്ചു തമ്മിൽ കാണുമ്പോൾ സകലവിവരവും അഭിമുഖമായി അറിയിച്ചുകൊ ള്ളാമെന്നു വിചാരിച്ചാണ് മറുപടി അയയ്ക്കാഞ്ഞത്. ഇപ്പോൾ വന്നാൽ ഈ ദിക്കിലെല്ലാം 12-നുതന്നെ ആക്കാം. ഇപ്പോൾ ഇവിടെ വരാതിരിക്കരുതെന്നു പ്രത്യേകം പ്രാർത്ഥിച്ചു കൊള്ളുന്നു."

ആചാരപദ്ധതിപ്രകാരമുള്ള നടപടികൾ നടപ്പിൽ വരുത്തുന്ന സംഗതിയെ സൂചിപ്പി ച്ചാണ് പരമഹംസസ്വാമികൾ പറഞ്ഞിരിക്കുന്നത്. അമ്പലപ്പാട്ടാശാനവർകൾ സ്വന്തം മാതു ലൻ മരിച്ച പിണ്ഡസപിണ്ഡികൾ പദ്ധതിരീതിയനുസരിച്ചുതന്നെ നടത്തിയെന്നല്ല ആ സമ്പ്രദായം ആ സ്ഥലങ്ങളിൽ ഒക്കെ നടപ്പാക്കുന്നതിൽ വേണ്ട ഉത്സാഹം ചെയ്തു ഫലി പ്പിച്ചിട്ടുള്ള ഒരു ദേഹവുമാകുന്നു.

സ്വാമിപാദങ്ങളുടെ ജ്യേഷ്ഠൻ നാരായണനാമാവ് (ജ്ഞാനപ്രകാശൻ) അയച്ച ഒരെ ഴുത്ത്:

മൂവാറ്റുപുഴ<br>90 കന്നി 11

ശ്രീ

അവിടെനിന്നും ശിവരാമന്റെ പേർക്കയച്ചുതന്ന എഴുത്തുകിട്ടി. എന്നാൽ പോയമാസം 10-ാം തീയതിക്കുശേഷം ഇവിടെനിന്നും ഒരെഴുത്തയയ്ക്കുകയോ വിവരം അറികയോ ചെയ്യാഞ്ഞതിൽ മനസ്താപിക്കുന്നു. ആ വീഴ്ച എന്നിൽ വന്നുചേർന്നു. അവിടെനിന്നും അയച്ച എഴുത്തിനു മറുപടി ഇതുവരെ അയക്കാതിരുന്നതു വിവരങ്ങൾക്കു വിശദമായി എഴുതി അയച്ചുകൊള്ളാമെന്നുവച്ചായിരുന്നു. ആ വിഷയത്തിൽ എന്റെ ഔദാസീന്യത്തെ ഞാൻ തന്നെ ശാസിച്ചു മനസ്താപത്തെ തടയുന്നു. ഇവിടെ വിശേഷമൊന്നുമില്ല. അമ്മ മുതലായി എല്ലാവർക്കും സുഖംതന്നെ. അയച്ചതിൽ... രൂപാ കുറഞ്ഞുപോയത് ഈ കാല

സ്ഥിതിയ്ക്കനുഗുണമെന്നറിഞ്ഞാശ്വസിക്കുമല്ലോ... മുണ്ടോർക്കര അദ്ദേഹത്തിന് ഇപ്പോൾ സുഖമാണ്.... ഇനിമേൽ ഒരിക്കലും മാസത്തിൽ ഒരെഴുത്ത് അങ്ങോട്ടയയ്ക്കാതിരിക്കയില്ലെന്നു പ്രതിജ്ഞചെയ്തുകൊള്ളുന്നു. അവിടുത്തേക്കുവേണ്ടി എന്റെ സകലവും മനസ്സാൽ വച്ചിരിക്കുന്നതാണെങ്കിലും അനുഭവത്തിൽ ഞങ്ങൾ ആരും ഒന്നും അന്വേഷിക്കാതെയും ബദ്ധപ്പെടാതെയും ഇരിക്കുന്ന സ്ഥിതിക്കു സുഖസ്ഥിതിയെ ആരാഞ്ഞും ഇവിടുത്തെ വിവരം അറിയിച്ചും എഴുത്തെങ്കിലും മുറയ്ക്കയക്കാതെ ഇരിക്കുന്ന വീഴ്ചയെ ഓർത്തു പരിതപിക്കുന്നു. ഒന്നിനോടും ബന്ധിക്കാത്ത അവിടേയ്ക്കു പ്രാരബ്ധം ഉണ്ടെന്നു വരുന്നതല്ലല്ലോ. എന്റെ ജോലിത്തിരക്ക് അവിടെ അറിയാവുന്നതാണല്ലോ. വിവരങ്ങൾക്കും സുഖസ്ഥിതിക്കും മറുപടി അയയ്ക്കണം.

എന്നു സ്വന്തം...

ഇതിനു സ്വാമികൾ അയച്ച പ്രതിപത്രം:

കൈതവനമഠം
1090 കന്നി 23

ശ്രീ

സദഗ്ര്യാഃ!

സദയം അയച്ച എഴുത്തുകിട്ടി. രണ്ടുവർഷമായിട്ടാരംഭിച്ചു പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്ന ദുർദ്ദശാവിപാകത്തിന്റെ സ്ഥിതിയെ ഓർത്തു ഭവദ്വിഷയമായി കുറഞ്ഞൊന്നു വ്യഥയുണ്ടാകാതിരുന്നില്ല. രണ്ടുനാലുമാസമായിട്ടധികപ്പെട്ടുള്ള ബാഹ്യാഭ്യന്തരദുർവിപാകം വേദാന്തിയുടെ നിലയിൽ എഴുതത്തക്കതല്ലത്രെ. അവർ ബാഹ്യം മറന്നിരിക്കുമെന്നുമൊക്കെ ലൗകികർ വിചാരിക്കും. പക്ഷേ, ജ്ഞാനിക്കുമജ്ഞാനിക്കും "അജ്ഞാനഹൃദയഗ്രന്ഥിഭേദ"ത്തിലുള്ള ഒരു വിഭേദമല്ലാതെ രസഗന്ധാദി മാറാറില്ലെന്ന് അവർ (ലൗകികർ) ഓർക്കുന്നില്ല. പിന്നെ അസ്മദ്വിധന്മാരുടെ 'അതിവർണ്ണാശ്രമ'ത്തെ അറിയുന്നുമില്ല. ഫലമൂലാദ്യാഹാരത്തിൽപോലും മൂന്നുനാലുമാസത്തിനിടയിൽ പിടിയുണ്ട്. ദുർഭിക്ഷമെന്ന ഒന്നില്ല; എങ്കിലും മനസ്സിനു വേണ്ടെന്നും വയറ്റിനു പിടിക്കുന്നില്ലെന്നും വന്നാൽ ആയല്ലോ. സഞ്ചാരത്തിൽ ഭേദമാകയാൽ ചികിത്സ വേണ്ടതില്ല. അതും (ചികിത്സപോലും) അരുതെന്നും ലൗകികർ പറയും. "ദോഷേഷു പ്രതിവിധാതവ്യം" രോഗാദികൾക്കു പ്രതിക്രിയ ചെയ്യണം എന്ന ആചാര്യസമ്മതത്തെയും അവർ അറിയുന്നില്ല. ഇങ്ങനെ പറയുന്നവർക്ക് "ഭിക്ഷുകഭയാൽ സ്ഥാല്യനധിശ്രയണം" പിച്ചക്കാരനെ ഭയന്ന് അടുപ്പിൽ തീയെരിക്ക (പാകം ചെയ്ക) കൂടി പാടില്ലെന്നുവരുമെന്ന ശാസ്ത്രംപോലാകും. ഇനിയും, കാലദോഷം എന്നത് അസ്മാദൃശന്മാർക്കില്ലെന്നാണ് ചിലരുടെ വിചാരം. "എങ്കിൽ നളരാമയുധിഷ്ഠിരന്മാർ ക്ലേശിക്കയില്ലായിരുന്നു", എന്നു വിദ്യാരണ്യസ്വാമി പറയുമായിരുന്നില്ല. ഇച്ഛ, അനിച്ഛ, പരേച്ഛ എന്ന പ്രാരബ്ധങ്ങളെ മാറ്റാൻ ഈശ്വരനും ആവതല്ലെന്നു പറഞ്ഞുകൊണ്ടു വിദ്യാരണ്യസ്വാമി ഗീതയെ സാക്ഷിപ്പെടുത്തുന്നു. ഞാണിൽനിന്നു വിടുന്ന അസ്ത്രംപോലെയാണ് പ്രാരബ്ധം. വേറെ വിശേഷമൊന്നുമില്ല. ശേഷം പിന്നീടെന്നു ബോധിപ്പാൻ...

നീലകണ്ഠ തീർത്ഥസ്വാമി

സ്വാമികളുടെ എഴുത്തുകൾ എല്ലാം സാരസമ്പൂർണ്ണങ്ങളായിട്ടേ ഇരിക്കുകയുള്ളൂ. തിരക്കിയതിൽ വളരെ ദുർല്ലഭമായിട്ടാണ് തിരുവെഴുത്തുകൾ ഞങ്ങൾക്കു കിട്ടാൻ സംഗതി

യായത്. അതുകൊണ്ടു വളരെ കുറച്ചുമാത്രമേ ഇതിൽ ചേർക്കാൻ സാധിച്ചുള്ളൂ. സ്വാമികൾ എവിടെ ഇരുന്നാലും, കുടുംബം ധനസമൃദ്ധമായതുകൊണ്ട്, ആവശ്യത്തിനു പണം അയച്ചുകൊടുക്ക പതിവാണ്. സ്വാമികളെക്കുറിച്ച് സ്വകുടുംബാംഗങ്ങൾക്ക് – അഗ്രജാദികൾക്ക് – ഉള്ള ഭക്തിവിശ്വാസാദികൾ മേൽ വിവരിച്ച കത്തുകൊണ്ടു വെളിവാകുന്നുണ്ടല്ലോ.

ശിഷ്യാഗ്രണിയായ 'ചിദ്രസാഭരണ'ന്റെ ഒരെഴുത്ത്: (ഇംഗ്ലീഷിൽനിന്ന്)

തിരുനെൽവേലി
1914 ഒക്ടോബർ 10

പൂജ്യപാദ!

അവിടുന്നാവശ്യപ്പെട്ട പുസ്തകം ഈ എഴുത്തുസഹിതം അയച്ചിരിക്കുന്നു. 'അരുണാചലം' എന്ന സ്ഥലം 'വിഴുപ്പുരം' സ്റ്റേഷനു സമീപമാണ്. അതു മദ്രാസിനുപോകുന്ന വഴിക്കാണെന്ന് ഇവിടുത്തുകാർ പറയുന്നു. അരുണാചലത്തേക്ക് പോകേണ്ട ഒരാൾ ഇവിടെ ഇറങ്ങി കുറേദൂരം നടക്കേണ്ടതായുണ്ട്. ...അവിടുത്തെ ഒരു ചരിത്രമെഴുതണമെന്നാഗ്രഹിക്കുന്നു. അതിനു സൂക്ഷ്മമായി ചിലത് എനിക്കറിയേണ്ടതുണ്ട്. ജനനം അതായത് തീയതി, ബാല്യവിദ്യാഭ്യാസാദികളും മറ്റും, ഇംഗ്ലീഷ് പഠിക്കാൻ തുടങ്ങിയ അവസരം, അക്കാലത്തെ മനോഗതികൾ, അധികമായി ഇഷ്ടപ്പെട്ട വിഷയങ്ങൾ, ഈ കാലത്തയച്ചിട്ടുള്ള എഴുത്തുകൾ എന്നുവേണ്ട ആകപ്പാടെ ഒരു സൂക്ഷ്മജ്ഞാനം ഉണ്ടാകത്തക്കവിധത്തിൽ ഇവയെ ഒക്കെപ്പറ്റി അറിയിക്കണമെന്നപേക്ഷിക്കുന്നു. വിശേഷിച്ച് ഇംഗ്ലീഷ്പഠിത്തം നിറുത്താനുണ്ടായ പ്രധാന കാരണവും അറിയിച്ചുതരണം.

എന്നു പ്രിയശിഷ്യൻ എൻ. കൃഷ്പിള്ള

ഇതു സർവ്വഥാ പ്രാധാന്യമർഹിക്കുന്ന ഒരു കത്താകുന്നു. ഇതിലെ അപേക്ഷപ്രകാരം സ്വാമികൾ കുറെ വിഷയങ്ങൾ സംഗ്രഹിച്ചയച്ചുകൊടുത്തു. അതു കൈപ്പറ്റിയശേഷം 'ചിദ്രസാഭരണൻ' അയച്ച എഴുത്തു ചുവടെ ചേർക്കുന്നു:

തിരുനെൽവേലി
1914 നവംബർ 5

പൂജ്യചരണ!

അവിടുന്നു ദയവായി അയച്ചുതന്ന കുറെ മാറ്റർകിട്ടി; വായിച്ചുനോക്കി. ചില സന്ദേഹങ്ങൾ എനിക്കുള്ളതു, പരീക്ഷകഴിഞ്ഞ് അവിടെ വരുമ്പോൾ ചോദിച്ചു തീർത്തുകൊള്ളാമെന്നും അവിടുന്ന് അവ, എനിക്കു പറഞ്ഞുതരുമെന്നും വിചാരിക്കുന്നു. എന്നാൽ അവിടുന്നിനിയും ഇതുപോലെ വല്ലതുമൊക്കെ അവസരംപോലെ കുറിച്ചുതരണമെന്നു താഴ്മയായി അപേക്ഷിച്ചുകൊള്ളുന്നു. ഞാൻ അയച്ച പുസ്തകം ഇപ്പോൾ അവിടെ കിട്ടിയിരിക്കുമെന്നു വിശ്വസിക്കുന്നു. അരുണാചലത്തിനു സമീപമുള്ള വിഴുപ്പുരത്തിന് ഇംഗ്ലീഷിൽ വില്ലിപ്പൂർ എന്നാണെഴുതപ്പെട്ടിരിക്കുന്നത്. അവിടുന്ന് ഇതിനെപ്പറ്റി ഇപ്പോൾ അറിയുന്നതെന്തിനായിരിക്കും എന്നു ഞാൻ സംശയിക്കുന്നു. അവിടുത്തെ ദേഹസ്ഥിതിവർത്തമാനങ്ങൾ അറിവാൻ ആഗ്രഹിക്കുന്നു.

എന്നു പ്രിയ ശിഷ്യൻ എൻ. കൃഷ്ണപിള്ള

ഇതിനു സ്വാമികൾ അയച്ച പ്രതിപത്രം

ആതിനാട് തുലാം 27

പ്രിയദർശന!

നവംബർ 5-ാം തീയതിയിലെ എഴുത്ത് ഇന്നലെ കിട്ടി. കുഞ്ഞുപിള്ളയുടെ വിലാസത്തിൽ അയച്ച (മാഗസിൻ) ബുക്കും കിട്ടി. വളരെ സന്തോഷം. എഴുത്തായും രണ്ടു ബുക്കുപായ്ക്കറ്റായും വക മൂന്നിലയക്കപ്പെട്ട മാറ്റർകൾ (ഗ്രന്ഥസാമഗ്രികൾ) കിട്ടിയിരിക്കുമെന്നാണ് വിശ്വാസം... പ്രിയന്റെ ഉദ്യമം സ്വാമി തിരുവടിയെയും ഉണർത്തിക്കയുണ്ടായി. ആജ്ഞാനുസാരമാണ് നാണുഗുരു & കമ്പനി ചില ശിഷ്യരെയും മറ്റും, വിട്ടുപോയത്, കൂടുതലായി ചേർത്തത്... വിചാരമെന്താണെന്നു സംശയിച്ചുകാണുന്നു. ഞാൻ അരുണാചലം പിടിക്കാൻപോകുന്നെന്നായിരിക്കും! അതു ചോദിച്ചതറിയാനെന്നേ ഉള്ളൂ. അങ്ങനെപോയാലും മനോവൃത്തിക്കു പറയാനൊന്നും ഉണ്ടാകയില്ല... വഴിനടക്കുമ്പോൾ (അന്യചിത്തനായി) കാട്ടരികിൽനിന്ന് ഒരിലപറിച്ച് എന്നുവച്ച് എന്തു ചിത്തവൃത്തിയാണവിടെ പ്രത്യേകമുള്ളത്?...

സ്വന്തം നീലകണ്ഠതീർത്ഥസ്വാമി

'അരുണാചലം' എന്നല്ല ഏതു പുണ്യസ്ഥലങ്ങളിൽ പോയാലും ജ്ഞാനിക്കു വിശേഷിച്ചൊന്നും ലഭിക്കാനില്ലെന്നും മറ്റും വളരെ സൂത്രിതമായി സ്വാമികൾ ഈ എഴുത്തിൽ കാണിച്ചിരിക്കുന്നു. ചുരുക്കാൻ കഴിയുന്നിടത്തോളം അക്ഷരങ്ങളെ ചുരുക്കി അർത്ഥത്തെ അടയ്ക്കുന്ന നയം, പ്രാചീനകാലം മുതൽക്കേ ആർഷഹൃദയങ്ങൾക്ക് ഒന്നു പ്രത്യേകമായി കാണപ്പെടുന്നുണ്ടല്ലോ.

ചിദ്രസാഭരണൻ അയച്ച വേറൊരെഴുത്ത്:

തിരുനെൽവേലി
നവംബർ 21

പൂജ്യചരണ!

ഞാൻ 1914 നവംബർ 5-ാം തീയതി അയച്ച എഴുത്തിന്റെ മറുപടി കിട്ടി; സംഗതികൾ മനസ്സിലാക്കി. ഇതിൽ എനിക്കുണ്ടായ ചില സംശയങ്ങൾ പറയുന്നതിനുമുമ്പായി; എനിക്കു രണ്ടുമൂന്നു തവണകളിൽ അയച്ചുതന്ന കുറെ മാറ്റർ കിട്ടി; അവയിൽ ശ്രീപരമഗുരുവിന്റെ ഒരു ചെറിയ ചരിത്രവും അദ്ദേഹത്തിന്റെ ശിഷ്യന്മാരായ ശ്രീനാണുഗുരു മുതലായവരുടെ പേരും മറ്റും അതോടുകൂടി കണ്ടു. എന്നാൽ ഞാൻ സ്വാമിയുടെ ചരിത്രത്തെ അവയിൽ നോക്കിയപ്പോൾ ഭഗ്നാശയനായിത്തീർന്നു. എന്തെന്നാൽ സ്വാമി ആ ഭാഗങ്ങളെല്ലാം വളരെ ചുരുക്കിക്കളഞ്ഞിരിക്കുന്നു. സ്വാമിയുടെ ശിഷ്യന്മാരെയോ ഉണ്ടാക്കിയിട്ടുള്ള പുസ്തകങ്ങളെയോ പറ്റി യാതൊന്നും പറയാതിരിക്കുന്നതുകൂടാതെ സ്വാമിയുടെ മാതാപിതാക്കളിൽ പിതാവിന്റെ ഒരു മങ്ങിയ ഛായ ഒഴിച്ചു മറ്റൊന്നും അറിയിച്ചിട്ടില്ല. ദയവുണ്ടായി സ്വാമികളുടെ പല എഴുത്തുകൾ സ്വീകരിച്ചിട്ടുള്ള ഓരോ മഹാന്മാരുടെ പേരും വിലാസവും അറിയിച്ചുതന്നാൽ കൊള്ളാമെന്നപേക്ഷിക്കുന്നു. അവ എനിക്ക് അത്യന്താപേക്ഷിതമായിട്ടുള്ള ഒരു സംഗതി ആകുന്നു. എനിക്കു സ്വാമികളുടെ ഒരു ബയോഗ്രഫി എഴുതിയാൽ കൊള്ളാമെന്നാണ് ആഗ്രഹം. ബാസ്വൽ എഴുതിയ ഗ്രന്ഥം കോളേജൊഴിവുള്ളപ്പോൾ അവിടെക്കൊണ്ടു കാണിക്കണമെന്നു വിചാരിക്കുന്നു. എന്നു വിനീതനായ ശിഷ്യൻ

എൻ. കൃഷ്ണപിള്ള

ഗുണജ്ഞശിരോമണിയായ ചിദ്രസാഭരണന്റെ ആദ്യ ഉദ്ദേശ്യം ഇംഗ്ലീഷിൽ ഒരു ബയോഗ്രഫി എഴുതണമെന്നായിരുന്നു എന്ന് ഈ എഴുത്തിൽനിന്നും മനസ്സിലാകുന്നല്ലോ. എന്നാൽ മാറ്റർ കുറെ ചേർന്നുവന്നപ്പോൾ ചില മാന്യന്മാരുടെ നിർബന്ധത്താൽ തല്ക്കാലം മലയാളത്തിൽ ഒന്നെഴുതാം എന്നു നിശ്ചയിക്കയും ഞങ്ങൾ അതിനാരംഭിക്കയും ചെയ്തു. ഇങ്ങനെയാണ് ഈ ഗ്രന്ഥനിർമ്മാണത്തിൽ പ്രവൃത്തിയുണ്ടായത്. പുറകെ ഉജ്ജ്വലമായ ഇംഗ്ലീഷ് ബയോഗ്രഫിയുടെ മാധുര്യം തൽഭാഷാലോലുപന്മാർക്ക് ആസ്വദിക്കായ്‌വരും.

മേൽകാണിച്ച എഴുത്തിനു സ്വാമികളുടെ മറുപടി:

ആദിനാട് 90 വൃശ്ചികം 10<br>ഹരിഃ സർവം

പ്രിയദർശന!

അയച്ച എഴുത്തുകിട്ടി. അങ്ങോട്ടയച്ച മാറ്ററിൽ ധൃതിവച്ചഴുതി എന്നില്ല. ഇതിലും സൂക്ഷ്മമായി പറവാൻ പ്രയാസം. അപ്രധാനസംഗതികൾ കാലാന്തരത്തിൽ ഓർമ്മയുണ്ടാകയില്ല. ഒരാൾ വിസ്മരിച്ചത് മറ്റൊരാൾ ഓർമ്മിച്ചു എന്നു വരാവുന്നതിനാൽ പലരിൽനിന്നും സംഗ്രഹിക്കണം. പിന്നെ ഒരുവൻ ഗർഭശയ്യയിൽനിന്നു തുടങ്ങി കാട്ടിയതും പറഞ്ഞതും ആസകലം എഴുതിവച്ചാൽ നാഥനും കർത്താവും വിദൂഷകനോ ഭ്രാന്തനോ എന്നു പേരുവരികയില്ലയോ? പൂർണ്ണമായി എന്നു കരുതി തന്നവകൊണ്ടും മേലിൽ തരുന്നവകൊണ്ടും സംഗതികൾ ആർക്കും അറിയാറാകയില്ലെങ്കിൽ പിന്നെ എങ്ങനെയാണറിയുക? കൃതികളും മറ്റും ഇല്ലാത്തവർക്ക് സംഭാഷണമേ സാക്ഷിയുണ്ടാവൂ. ...പല അസംബന്ധം പറഞ്ഞതും മറ്റും ചേർത്തെഴുതുന്നത് ജോൺസൺ മുതലായവരെപ്പോലെയുള്ളവർക്കു ചേരുമായിരിക്കും. അതു ഞങ്ങളുടെ വേഷസ്ഥിത്യാദികൾക്കിണങ്ങുകയില്ല... വിനോദമായും ഫലിതമായും മറ്റും പറഞ്ഞു പഠിച്ചിട്ടില്ല. സ്വാമി തിരുമേനിയിലും ശ്രീനാണുഗുരുവിലും അവ കലശലായി ശോഭിച്ചിരിക്കും. അവ കേട്ടുകേട്ട് ചെവികൊടുത്ത് ഇപ്പോൾ കുറെ വശായിട്ടുണ്ട്. ...വല്ല വിഡ്ഢിത്തവുമെല്ലാം ചേർത്തുണ്ടാക്കുന്നത് 'ബിൽഹണ'നെന്ന മഹാപണ്ഡിതന്റെയും മറ്റും അവജ്ഞാകരബയോഗ്രഫിപോലെ അല്ലെങ്കിലും ഏതാണ്ടൊക്കെ ആകും. അവയെക്കുറിച്ച് എന്തെല്ലാമെന്നു മനസ്സിലായില്ല; 'പറയേണ്ടവ' എന്നർത്ഥം. എല്ലാം കണ്ടതിനുമേൽ ആകാം. പിതാമഹ, മാതാമഹ, പിതൃമാതൃഭ്രാത്രാദികളിൽ ആരുടെയും ഫോട്ടോ ഇല്ല. അവരുടെ എല്ലാം ഛായാമുദ്രാ (Half-tone) ഉണ്ടാക്കാൻ പ്രായസമാകയാൽ അവയുടെ ആവശ്യവുമില്ല. പിന്നെ മുഖച്ഛായ അറിയാനാണെങ്കിൽ പറയാം – ഞങ്ങൾ ജ്യേഷ്ഠാനുജന്മാർ ഒരേ ഛായയാണ്. ചിലർ ആൾ തെറ്റിദ്ധരിച്ചു സംഭാഷണം നടത്തിയതായി ഓർമ്മയുണ്ട്... ഒരു ബ്രഹ്മജ്ഞന്റെ മനസ്സിനു പ്രത്യേകമായ തിരിവിനവകാശമില്ല. പിന്നെ മണിക്കൂറുതോറും ഏർപ്പെടുന്നതും നടക്കുന്നതും ആയവയെ സംബന്ധിച്ചുകാണും. അതൊരു തിരിവല്ല. ഇപ്പോൾ സുഖക്കേടൊന്നുമില്ല... എന്റെ എഴുത്തുകൾ ഞാൻ അന്വേഷിച്ചിട്ടുപോലും കിട്ടിയിട്ടില്ല. ഉള്ളടം പറഞ്ഞാൽ എങ്ങനെയാണ് പിന്നെ നിങ്ങൾക്കു കിട്ടുക? ഒരു സാധകന്റെയും തദ്‌വൃത്തി പ്രവാഹത്തിന്റെയും നിയമങ്ങൾ തുടങ്ങിയ വളരെ തത്വങ്ങൾ അടക്കിയെഴുതിയ പല ലിഖിതങ്ങളും മംഗളാനന്ദദേവിപ്രഭൃതികൾക്കയച്ചിട്ടുണ്ട്...

എന്ന് സ്വന്തം

സ്വാമികൾ ഒരു ഗംഭീരസ്വഭാവനും പ്രൗഢഗ്രന്ഥങ്ങളെ മാത്രം പരിശീലനം ചെയ്തിട്ടുള്ള ആളുമാകയാൽ ബയോഗ്രഫിയുടെ സമ്പ്രദായം രുചിക്കാഞ്ഞതാണ്; എങ്കിലും ഒടുവിൽ ബാസ്വലിന്റെ ബുക്കു കാണാനിടയായപ്പോൾ അഭിപ്രായം അല്പം വ്യത്യാസ

പ്പെട്ട്, എഴുതാൻ തിരുവരുൾ ഉണ്ടായി. എഴുത്തുകൾ, വേണ്ടശ്രമം ചെയ്യിച്ചിട്ടും, കിട്ടിയില്ലെന്നു സ്വാമി പറഞ്ഞിരിക്കുന്നതിൽനിന്നും വെളിവാകുന്നല്ലോ. ഞങ്ങൾ ഇക്കാര്യത്തിൽ കഴിയുന്നത്ര ഉത്സാഹിക്കുന്നുണ്ട്.

ഈവിധം ചിദ്രാസാഭരണനുമായി എഴുത്തുകുത്തുകൾ നടന്നുകൊണ്ടിരിക്കുമ്പോൾ ആചാരപദ്ധതി അടിക്കാൻ ഏറ്റിരുന്ന പ്രസ്സ് മാനേജരുടെ ഒരെഴുത്തു കിട്ടി:

'ജോർജ് കാറണേഷൻ പ്രസ്, മാവേലിക്കര', തിരുവിതാംകൂർ എസ്. ഇൻഡ്യാ

1914 നവംബർ 21

പി. ജേക്കബ് ജെ. തരകൻ, മാനേജർ

"അല്ലയോ സ്വാമിൻ!

തിരുമനസ്സിൽനിന്നും അടിയന് അയച്ച കത്തുകിട്ടി. അതിൻപ്രകാരം അടിച്ച ഭാഗവും കിട്ടിയിട്ടുണ്ടല്ലോ. പ്രസ്സിലെ വേലക്കാർ, അടിയൻ ഡോക്ടറുടെ വീട്ടിൽ പോയിരുന്നസമയം, അടിച്ച ചില ഭാഗങ്ങൾ തിരുമനസ്സിൽനിന്നും പ്രസ്സിൽ എഴുന്നള്ളിയ സമയം അടിയന്റെ അനുവാദംകൂടാതെ തന്നത് അവർക്കും തിരുമനസ്സിലെ പേരിലുള്ള ഭക്തിവിശ്വാസത്തിലാണെന്നുവരികിലും അടിയന്റെ കൃത്യനിഷ്ഠയ്ക്കു ഭംഗംവന്നുപോയത് ദയവു ചെയ്തു ക്ഷമിക്കണമെന്നു പ്രാർത്ഥിച്ചുകൊള്ളുന്നു. ഇന്നു പാച്ചുപ്പണിക്കർ അവർകൾ പ്രസ്സിൽവന്നു തിരുമനസ്സിൽനിന്നും വേലക്കാരെപ്പറ്റി കല്പിച്ചത് കേട്ടപ്പോഴാണ് അടിയനു സമാധാനം വന്നത്. ...സ്ഥലം മുൻസിപ്പുകോടതിയിലെ ജഡ്ജിമെന്റ്ച്ചടി നാളതുവരെ മുൻസിഫുകോർട്ടിലാണ് നടത്തിവരുന്നത്.... ഈ പ്രസ്സിൽ അച്ചടിപ്പിച്ചിട്ടുള്ള എല്ലാ മഹാന്മാരുടെയും സർട്ടിഫിക്കറ്റുകൾ അടിയൻ വാങ്ങി മുൻസിഫിനെ കാണിക്കുന്നുണ്ട്. തിരുമനസ്സിലെ ഒരു സർട്ടിഫിക്കറ്റ് അടിയനുടൻ അയച്ചുതരുന്നപക്ഷം ആയതു മുൻസിഫ് സ്വീകരിക്കുന്നതിനും അടിയനു കോർട്ടുജോലി കിട്ടുന്നതിനും സംഗതിയാകുന്നതാണ്. ഇത്രയും അടിയൻ തുറന്നെഴുതുന്നതിനു സംഗതി ആയത് തിരുമനസ്സിൽനിന്നും അടിയനെ മനഃപൂർവമായി വാത്സല്യത്തോടെ കരുതുന്നു എന്നുള്ള പൂർണ്ണമായ മനോബോധം അടിയന്റെ ഹൃദയത്തിൽ ശക്തിപ്പെട്ടു വരുന്നതുകൊണ്ടാണ്... അടിയൻ നടത്തിവരുന്ന ഈ സ്ഥാപനം തിരുമനസ്സിലെ സ്വന്തം എന്നു വിചാരിച്ചു വേണ്ടുന്ന എല്ലാവിധസഹായങ്ങളും ചെയ്തു നടത്തിച്ചുകൊണ്ടുപോകാറാകണമെന്നു കെഞ്ചിക്കൊള്ളുന്നു. അടിയന്റെ ഈ എഴുത്തിൽ വല്ല ഏറ്റക്കുറവുകളും ഉണ്ടെങ്കിൽ ക്ഷമിച്ചനുഗ്രഹിക്കണമെന്നു പ്രാർത്ഥിച്ചുകൊണ്ടു വിരമിക്കുന്നു.

എന്നു തൃപ്പാദാശ്രിതൻ.

ഈ എഴുത്തുകൊണ്ടു സാമാന്യന്മാർക്ക് സ്വാമികളെക്കുറിച്ചു തോന്നിയിട്ടുള്ള ബഹുമതി ഗണിക്കാവുന്നതാണ്. സ്വാമികൾ ഈയാളുടെ അപേക്ഷയനുസരിച്ച് സർട്ടിഫിക്കറ്റ് എഴുതി അയച്ചുകൊടുത്തു. അത് മറ്റൊരിടത്തു ചേർത്തിട്ടുണ്ട്.

'ചിദ്രാസാഭരണൻ വീണ്ടും അയച്ച ഒരെഴുത്ത്:

തിരുനെൽവേലി
1914 ഡിസംബർ 3

പൂജ്യപാദാ!

അവിടുന്നയച്ച ചില അച്ചടി എഴുത്തുകൾ എനിക്കു കിട്ടി. എന്നാൽ അവതന്നെ പൂർണ്ണങ്ങളായിക്കാണാത്തതിനാൽ അതിയായ മനസ്താപമുണ്ട്... ബാല്യകാലത്തിലെ വിശേ

ഷങ്ങളും മറ്റും അറിവാൻ ധാരാളം ആഗ്രഹിക്കുന്നു. ചരിത്രത്തിലെ ഭാഗങ്ങൾ എല്ലാം ആർക്കും രുചിക്കുന്നതായിരിക്കുമല്ലോ. എനിക്കവിടുത്തെ വിലയേറിയ സംഭാഷണങ്ങൾ എല്ലാം കുറിച്ചുവയ്ക്കുന്നതിനു സാധിക്കാഞ്ഞതിൽ വളരെ മനസ്താപമുണ്ട്. അവയെത്രമാത്രം വിലയേറിയതാണെന്ന് അവിടുത്തോടു പറഞ്ഞു ധരിപ്പിക്കേണ്ടതില്ല. അവിടുന്ന് എഴുത്തുകുത്തുകൾ നടത്തിയിട്ടുള്ള മഹാന്മാരുടെ വിലാസങ്ങൾ തന്നാൽ കൊള്ളാമെന്നു വീണ്ടും അപേക്ഷിച്ചുകൊള്ളുന്നു.

എന്ന് അവിടുത്തെ ഏറ്റവും വിനീതനായ ശിഷ്യൻ
എൻ. കൃഷ്ണപിള്ള

സ്വാമികൾ ശ്രീമജ്ജ്യേഷ്ഠന് അയച്ച ഒരെഴുത്ത് താഴെ ചേർക്കുന്നു:

ആതിനാട്
മകരം 8

ശ്രീ

രണ്ടാംതീയതിയിലെ എഴുത്തു കിട്ടി. സന്തോഷിക്കുന്നു. ഇവിടെ വിശേഷമൊന്നു മില്ല. ക്ഷേമമെന്നുതന്നെ പറയാം. അവിടുത്തെ സുഖസ്ഥിതിയിൽ വിശിഷ്യസന്തോഷം. എനിക്കു കർക്കടകംവരെ അഷ്ടമശ്ശനിയും ചന്ദ്രനിൽ മന്ദാപഹാരവുമാണ്. അതുനിമി ത്തമുള്ള സന്ദർഭം നന്നായിട്ടുണ്ട്. ദൈഹികമായി അധികമൊന്നുമില്ല; പിന്നെ 'സരൂപ നാശം' വന്ന അന്തഃകരണത്തിനാണുള്ളതെന്നു പറയണം; അതു ശാസ്ത്രത്തിനിണങ്ങു കയില്ല; സമ്മതവുമല്ല. ശാസ്ത്രസമ്മതിയേക്കാൾ അനുഭവം (പൂർവകാലികമഹാന്മാരു ടെയും അസ്മാദൃശന്മാരുടെയും) ഇതാണ്. ഏതാനും അനുഭവമാണല്ലോ ദർശന (ശാ സ്ത്ര) രൂപമായിത്തീർന്നത്. അപ്പോൾ ശരികേടൊന്നിനുമില്ല. നളയുധിഷ്ഠിരരാമ പ്രഭൃതി കളെ ഓർത്താൽ നമുക്ക് കഷ്ടപ്രാരബ്ധമേയില്ല. ഉള്ള പ്രാരബ്ധം, (ഞങ്ങൾക്കു) തിരിച്ചു കയ്യെടുത്തശേഷം തിരിയുന്ന ചക്രം, പമ്പരം മുതലായതിന്റെ വേഗംപോലെ ഈ (വർത്ത മാനാന്ത്യ) ശരീരാരം ഭക (പ്രാരബ്ധ) കർമ്മ (സംസ്കാരം അല്ലെങ്കിൽ) വേഗമാണ്. "യത്ഭാവി; തത്ഭവതിനിത്യമയതൊവാ" എന്നാണല്ലോ. നിൽക്കട്ടെ, ബയന്റുചെയ്ത വലിയ ചതരുശ്രപുസ്തകത്തിൽ കാണുമെന്നു തോന്നുന്ന 'ഖൾഗരാവണമാലാമന്ത്ര'വും ബയന്റുള്ള (എട്ടുമടക്കിത്തച്ച) 'ചക്രങ്ങ'ടങ്ങിയ പുസ്തകത്തിൽനിന്നും ആകർഷണ മന്ത്രവും പകർത്തി അയച്ചാൽകൊള്ളാം. ഒരാൾക്കു കൊടുക്കാമെന്നേറ്റിട്ടുണ്ട്. ഞാൻ അവ, കാലംകൊണ്ടു, മറന്നിരിക്കുന്നു... കരുണാനിധിയായ സ്വാമിതിരുവടി തിരുവനന്ത പുരത്തെന്നല്ലാതെ ഒന്നുമറിയുന്നില്ല... ശേഷം പിന്നാലെ.

എന്നു, ബോധിപ്പാൻ നീലകണ്ഠ തീർത്ഥർ

സ്വാമികൾ മന്ത്രശാസ്ത്രം പഠിച്ചിട്ടുണ്ടെന്നു പൂർവഘട്ടത്തിൽനിന്നു ഗ്രഹിച്ചിരിക്കു മല്ലോ. ഇപ്പോഴും ആരെങ്കിലും ആവശ്യപ്പെട്ടാൽ ഉപദേശിച്ചുകൊടുക്കുക പതിവുണ്ട്. എന്നാൽ, ക്രിയ താൻതന്നെ ചെയ്യുക എന്നേ നിറുത്തി. ജ്ഞാനലാഭാനന്തരം അവയുടെ മേൽ അനാസ്ഥ വന്നതുകൊണ്ടു മിക്കതും ഇപ്പോൾ മറന്നിരിക്കുന്നതാണ്.

ഞാനും സ്വാമിതിരുമേനിയുമായി ഈയിടെ നടന്ന ഒരു സംഭാഷണം താഴെ ചേർക്കുന്നു:

പരമാനന്ദനാഥൻ: "ചില സന്ദേഹങ്ങൾ അറിയിക്കേണ്ടതുണ്ട്. ഇപ്പോൾ അവസരമാ ണെങ്കിൽ അനുവാദം കിട്ടിയാൽ ഉണർത്തിക്കാം." സ്വാമി: "എന്താണവസരക്കേട്; ചോദി

ച്ചുകൊൾക." പ. നാ: "ജന്മകർമ്മങ്ങൾക്ക് അനാദിത്വം കല്പിക്കുക ന്യായമാണോ?" സ്വാമി: "അനാദിത്വം കല്പിക്കയല്ലേ ഉണ്ടായുള്ളൂ. പിന്നെ എന്താണ് ദോഷം?" പ. നാ: "അനാദിത്വകല്പനം വാസ്തവമാകുമ്പോൾ മുക്തി എങ്ങനെ സിദ്ധിക്കും? "അനാദിഭാവസ്യ നിത്യത്വനിയമാൽ" എന്നു പ്രമാണവചനമുള്ളതുകൊണ്ട് ഒന്ന് അനാദിയാണെങ്കിൽ അതനന്തമാണെന്നും സമ്മതിച്ചേ തീരൂ. അപ്പോൾ അനിർമ്മോക്ഷപ്രസംഗവും വന്നുവശാവും. ഇതിനെന്താണ് സമാധാനം എന്നരുൾ ചെയ്യണം." സ്വാമി: "അങ്ങനെ വരികയില്ല. വാസ്തവസത്തയുള്ള വസ്തുവിനെക്കുറിച്ചാകുമ്പോൾ മാത്രമേ മേൽപ്പറഞ്ഞ നിയമം ബാധകമായി വരികയുള്ളൂ. സ്വതന്ത്രസത്തയില്ലാത്ത അജ്ഞാനകല്പിതവസ്തു അനാദിയായാലും ജ്ഞാനോപലബ്ധിക്കുശേഷം നിലനില്ക്കയില്ല. പ്രാഗഭാവം അനാദിയായിരുന്നിട്ടും പ്രതിയോഗി ജന്മസമകാലത്തിൽ സാന്തമായിത്തീരുന്നില്ലേ. അപ്പോൾ അനാദിത്വാരോപംകൊണ്ട് അനിർമ്മോക്ഷപ്രസംഗമെവിടെ? പ. നാ: "ഈ ഉദാഹരണങ്ങൾ യുക്തിപരിചിന്തനംകൊണ്ടല്ലയോ തിരുമനസ്സിൽനിന്നും തേടിപ്പിടിച്ചത്? ആ സ്ഥിതിക്ക് അനാദിത്വം നിർവ്വചിക്കുന്ന ശ്രുതിക്കും മറ്റും ആധാരമായത് ഇവിടെ യുക്തിയാണല്ലോ. അപ്പോൾ യുക്തിപ്രാമാണ്യവാദം സ്വീകരിക്കുന്നതുകൊണ്ടെന്താണ് ദോഷം?" സ്വാമി: "ഞാൻ ശ്രുത്യനുഗ്രാഹകമായ യുക്തിയല്ലേ സ്വീകരിച്ചത്. താദൃശയുക്തികൾക്കുമാത്രമേ പ്രതിഷ്ഠ സിദ്ധിക്കൂ. നേരെമറിച്ചു ശ്രുതിവിരുദ്ധമായ യുക്തികളെ ഉപയോഗിക്കുന്നത് പാഷണ്ഡ(ത്വ) മാണ്. "തർക്കാപ്രതിഷ്ഠാനാദന്യഥാനുമേയമിതിചേദേവമപ്യനിർമ്മോക്ഷപ്രസംഗഃ" എന്നു വ്യാസഭഗവാൻ ഉത്തരമീമാംസാസൂത്രംകൊണ്ടു ശുഷ്കയുക്തിവാദത്തെ നിരാകരിച്ചും ഇരിക്കുന്നു. ഇങ്ങനെയുള്ള യുക്തികളെ ആശ്രയിച്ചാലാണ് മുൻപറഞ്ഞ അനിർമ്മോക്ഷപ്രസംഗം വന്നുകൂടുന്നത്." പ. നാ: "വ്യാസഭഗവാൻ ആ പറഞ്ഞതും ഒരു യുക്തിയല്ലേ?" സ്വാമി: "അതു വെറും യുക്തിയല്ല. വസ്തുസ്ഥിതിക്കു യോജിക്കുന്ന യുക്തിയാണ്." പ. നാ: "അപ്പോൾ ശ്രുതിക്കാണോ സർവപ്രാധാന്യം നൽകേണ്ടത്?" സ്വാമി: "അതെ; സംശയമെന്ത്?" പ. നാ: "എന്നാൽ പിന്നെ ശ്രുതിയുക്ത്യനുഭവങ്ങൾ മൂന്നിനും ഇണങ്ങിയതേ സാധുവാകയുള്ളൂ എന്നു വിധിച്ചതെന്ത്?" സ്വാമി: "വിധി ആരെ ഉദ്ദേശിച്ചാണേർപ്പെട്ടിട്ടുള്ളത്. അജ്ഞന്മാരെ ഉദ്ദേശിച്ചാണ്. അലൗകികാർത്ഥദ്യോതകമായ ശ്രുതിവചനം ശ്രവിക്കുമ്പോൾ സാധാരണന്മാർക്ക് സന്ദേഹമുണ്ടാകാം. അതിന്റെ നിവൃത്തിക്കു ചില യുക്തികളും ആ തരക്കാർക്കുവേണ്ടി സൃഷ്ടിക്കേണ്ടിവന്നു. ഇങ്ങനെയാണ് യുക്തിയുടെ ആവിർഭാവം. ശ്രുതിയിൽ ദൃഢപ്രതിപത്തിയുള്ളവർക്കു യുക്ത്യപേക്ഷ ഒട്ടുംതന്നെ ഉണ്ടാകയില്ല. ശ്രുത്യർത്ഥത്തിലുള്ള ഏകതാനത്വം - സാമരസ്യം - തന്നെയാണനുഭവം. മന്ദാധികാരികൾക്കു ശ്രുതി നിർദ്ദിഷ്ടമായ അർത്ഥത്തെ ആശ്രയിച്ചു ചില അഭ്യാസങ്ങൾകൂടി ഉണ്ടെങ്കിലേ അനുഭവം വരികയുള്ളൂ. അല്ലാത്തവർക്ക് - തീവ്രസംസ്കാരവാന്മാർക്ക് - വാക്യശ്രവണമാത്രത്തിൽ അതുപോലെയുള്ള അനുഭവവും ജാതമാകുന്നു. അപ്പോൾ ശ്രുതിക്കല്ലേ പ്രാധാന്യം. അനുഭവത്തിനു ഹേതുവായതിവിടെ ശ്രുതിയല്ലേ? എന്നാൽ മറ്റു രണ്ടിനെ (അനുഭവയുക്തികളെ) കൂടി ആശ്രയിച്ചെങ്കിലേ ശ്രുതി എല്ലാവർക്കും യോജിക്കുന്നതായി വരികയുള്ളൂ. ഇവിടെ ഇതരാശ്രയം കൈക്കൊള്ളുന്നതു ശ്രുതിക്കു മേന്മകൂട്ടാനല്ല; പിന്നെയോ സംശയമനസ്കന്മാരുടെ ഉപയോഗത്തിനുമാത്രമാകുന്നു. ശ്രുതിപ്രോക്തമായ വസ്തുവിനെക്കുറിച്ചല്ലേ യുക്തിചിന്തനം ചെയ്യുന്നത്? അതിനെ അല്ലേ അനന്തരകാലത്തിൽ സാക്ഷാൽക്കരിക്കുന്നത്? ഈ രണ്ടുസമയത്തും അതിനുമുമ്പും ശ്രുതി നിർദ്ദേശിക്കുന്ന വസ്തുസ്വഭാവം ഒരേ സ്ഥിതിയിൽതന്നെ ഇരിക്കുന്നു. ഒരുദാഹരണം പറയാം, കേൾക്കൂ! "അഗ്നിക്കു ചൂടും പ്രകാശവും ഉണ്ട്" എന്നൊരു നിർവചനം ഒരാൾ കേൾക്കുന്നു. കേൾക്കുന്ന ആൾ ആ പ്രമാണത്തെക്കുറിച്ച് യുക്തിവിചാരം ചെയ്യുമ്പോഴും, അഗ്നിസാമീ

പ്യത്താൽ അനുഭവപ്പെടുത്തുമ്പോഴും, "ചൂടും പ്രകാശവും ഒരേ അധികരണത്തിൽ യോജിക്കുന്നില്ല" എന്നു വിപരീതയുക്തികൾകൊണ്ടു ഖണ്ഡിക്കുമ്പോഴും എന്നുവേണ്ട, ഏതു സമയത്തും അഗ്നിയുടെ വാസ്തവസ്ഥിതി പ്രമാണോക്തരീതിയിൽതന്നെ ഇരിക്കുന്നുണ്ടല്ലോ. ഇതുകൊണ്ടും ശ്രുതിപ്രാമാണ്യവാദത്തിനു പ്രതിഷ്ഠ ലഭിക്കുന്നു."

പ. നാ: "ശ്രുതി പറയുന്നത് അനുഭവത്തെയല്ലേ?" സ്വാമി: "ശ്രുതി ആരുടെയും അനുഭവത്തെ അല്ല അറിയിക്കുന്നത്. വസ്തുസ്ഥിതിയെ ആണ്." പ. നാ: "വസ്തുസ്ഥിതിയെ അറിവാനും ഒരു ജ്ഞാതാവ് വേണ്ടേ?" സ്വാമി: "ഈ ചോദ്യം അദ്വൈതനിയമത്തിനു വിരുദ്ധമാണ്. അനുഭവിക്കാൻ ആളില്ലെന്നുവച്ചു വസ്തുസ്ഥിതിക്കു ന്യൂനത വല്ലതുമുണ്ടോ? കണ്ടുപിടിക്കാൻ ആളില്ലാതെ ഇരുന്ന കാലത്തും 'വിദ്യുച്ഛക്തി', 'ആകർഷണശക്തി' ഇവ ഇപ്പോൾ പ്രതിപാദിക്കുന്ന രീതിയിൽതന്നെ സ്ഥിതിചെയ്തിരുന്നു എന്നല്ലാതെ കണ്ടുപിടുത്തക്കാരുടെ ഉപപാദനരീതിപ്രകാരം വസ്തു പരിണമിക്കയല്ല ചെയ്തത്. അതുകൊണ്ടു വസ്തുസ്ഥിതിയെ പറയുമ്പോൾ അനുഭവത്തെ ആധാരഭൂതമായി കൊണ്ടുവരേണ്ട ആവശ്യമില്ല. ദ്വൈതത്തിൽപോലും ഇങ്ങനെ ഇരിക്കെ അനുഭോക്താ, അനുഭവം, അനുഭോഗ്യം ഇവ (ത്രിപുടിസംബന്ധം) അറ്റ അദ്വൈത(കാര്യ)ത്തെക്കുറിക്കുന്ന ശ്രുതിയോട് ഈ വാദം ഒട്ടുംതന്നെ എതിർനിൽക്കാൻ പര്യാപ്തമാകയില്ല." പ. നാ: "തിരുവരുൾമൂലം ആ വിഷയത്തിലുള്ള സന്ദേഹങ്ങൾ നിവർത്തിച്ചു. തിരുമനസ്സിലെ കരുണയ്ക്കായി അനന്തനമസ്കാരം", എന്നു പറഞ്ഞു സംഭാഷണമവസാനിപ്പിച്ചു.

ഏതാനും മാസങ്ങൾക്കുള്ളിൽ 'ആചാരപദ്ധതി' പുസ്തകമായി അടിച്ചു വന്നുചേർന്നു. ആദ്യം ഒരു പ്രതി പരമഗുരുപാദങ്ങൾക്കും പിന്നീട് ചിലതു പല മാന്യന്മാർക്കും സ്വാമികൾ അയച്ചുകൊടുത്തു. പ്രസ്തുത പുസ്തകത്തെ സംബന്ധിച്ചു "തീർത്ഥപാദപരമഹംസസ്വാമികൾ' ഇപ്രകാരം നിരൂപണം ചെയ്തിരുന്നു:

"...ഇനി നായന്മാർക്ക് അവരുടെ മതാചാരക്രമങ്ങൾക്കു ശാസ്ത്രീയങ്ങളായ ഉൽക്കൃഷ്ടനിയമനിർബന്ധങ്ങൾ ഉണ്ടായിരിക്കണമെന്നുള്ള അഭിലാഷത്തിനാണ് ശരിയായ ഫലസിദ്ധി ഉണ്ടാകേണ്ടതായിരിക്കുന്നത്. ഇതിലേക്ക് അഭിജ്ഞന്മാരായ പല നായന്മാരും പരിശ്രമം ചെയ്തുകൊണ്ടിരിക്കുന്ന അവസരത്തിലാണ് പണ്ഡിതനും മഹാമനസ്കനുമായ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി അവർകൾ അവർക്കുവേണ്ടി 'ആചാരപദ്ധതി' എന്നു പേരോടുകൂടിയ ഒരു ഗ്രന്ഥത്തെ രചിച്ചു നായന്മാരുടെ മതാചാരങ്ങൾക്കു ശരിയായ ശാസ്ത്രീയവ്യവസ്ഥ ഏർപ്പെടുത്തിയത്. അതനുസരിച്ചു സപിണ്ഡീകരണം മുതലായ കാര്യങ്ങളിൽ ശരിയായ ഭേദഗതികളോടുകൂടി മദ്ധ്യതിരുവിതാംകൂറിലെയും മറ്റും പല താലൂക്കുകളിലും ഉള്ള വളരെവളരെ നായർഭവനങ്ങളിൽ അടിയന്തിരങ്ങൾ നടത്തുകയും അവയിൽ പലതിലും അഭിജാതന്മാരായ അനേകശതം ബ്രാഹ്മണർകൂടി പങ്കുകൊള്ളുകയും ചെയ്തിട്ടുണ്ട്. ടി ഗ്രന്ഥനിർമ്മാണത്തിൽ മഹർഷികല്പനായ അദ്ദേഹം ചെയ്തിട്ടുള്ള പരിശ്രമത്തിന്റെ ഗൗരവവും സമഗ്രതയും അത്യന്തം ശ്ലാഘാവഹമായിട്ടുള്ളതാണെന്ന് അതിനെ നല്ലതുപോലെ മനസ്സിരുത്തി വായിച്ചുനോക്കുന്ന വിവേകികൾക്കു ബോദ്ധ്യപ്പെടുന്നതാണ്. പലതരത്തിലുള്ള പക്ഷാന്തരങ്ങളെ എല്ലാം എടുത്തുകാണിച്ചു വേണ്ടപോലെ വിമർശനം ചെയ്തെഴുതിയിട്ടുള്ള ആ ഗ്രന്ഥരത്നത്തിലെ സിദ്ധാന്തോപദേശങ്ങളെ അനുസരിച്ചു സമുദായത്തെ മതാചാരക്രമങ്ങളിലും ശരിയായ വിധത്തിൽ പരിഷ്കരിച്ചു നടത്തിവയ്ക്കുന്നതിന് ഇപ്പോൾ വളരെവളരെ നായന്മാർ സന്നദ്ധരായിരിക്കുന്നുണ്ട്."

ഇനി കെ. ശങ്കരപ്പിള്ള അവർകൾ ബി. എ. 'മലയാളി'യിൽ പ്രസിദ്ധംചെയ്തിരുന്ന ഒരു നിരൂപണാംശംകൂടി ഈ ഘട്ടത്തിൽ ഉദ്ധരിച്ചുകൊള്ളുന്നു:

"...ഈ രീതിക്കാദർശമായിരിക്കുന്ന 'പ്രാചീനമലയാളം' എന്ന വിശിഷ്ടഗ്രന്ഥത്തിന്റെ നിർമ്മാതാവും, ഹിന്ദുമതസാരസർവസ്വസിദ്ധാത്മാവും, സകലകലാവിചക്ഷണനും ആയ 'ബാലരാമസ്വാമി' (ചട്ടമ്പിസ്വാമി)ക്കും ശിഷ്യപ്പെട്ടിട്ടുള്ള ശ്രീനീലകണ്ഠതീർത്ഥസ്വാമി എന്ന സത്വഗുണപ്രധാനിയുടെ ഈ കൃതി ഭാഷാസാഹിത്യവ്യോമകടാഹത്തിലെ ഗദ്യാലംബകമായ സാമുദായികവ്യവഹാരസരണിക്കു മാർഗ്ഗദർശിയായുള്ള പ്രണവോദ്ദീപസ്തംഭമായി നിലനിന്നു നിത്യം വിളങ്ങട്ടെ! ശാസ്ത്രജ്ഞന്മാർ ഇതുകണ്ടു സമുദായസ്ഥിതിയെപ്പറ്റിയും തദഭിവൃദ്ധിക്കുള്ള നിത്യവൃത്യാചാരങ്ങളെപ്പറ്റിയും സയുക്തികം പ്രതിപാദിക്കുന്ന നല്ല ഗദ്യകൃതികളെ ധാരാളം രചിക്കട്ടെ! പ്രസ്തുത ഗ്രന്ഥത്തിന്റെ ആരംഭഘട്ടമായ 'പ്രാസ്താവിക'ത്തിൽ 'നായന്മാർ' യഥാർത്ഥത്തിൽ 'മലയക്ഷത്രിയന്മാ'രാണെന്നു ശാസ്ത്രരീത്യാ തെളിയിച്ചിരിക്കുന്നു. വാസ്തവദ്രാവിഡന്മാരും യോദ്ധാക്കളുമായിരുന്ന നായർ, വെള്ളാളർ എന്നീ കൂട്ടരുടെ പൂർവ്വികന്മാർ ദക്ഷിണഇൻഡ്യയെ സംക്രമിച്ച് അവിടെ അന്നുണ്ടായിരുന്ന പ്രാചീനനിവാസികളെ കീഴടക്കി കുടിയുറച്ച് ഈ രാജ്യം പങ്കിട്ടു ഭരിച്ചുവരവെ ഓരോരോ കാര്യവശാൽ ആര്യബ്രാഹ്മണരെ ഉത്തരഇൻഡ്യയിൽനിന്ന് ഇവർ ക്ഷണിച്ചുവരുത്തുകയും ഈ ബ്രാഹ്മണർ കാലക്രമേണ ഓരോ തന്ത്രം പ്രയോഗിച്ചു യജമാനന്മാർ എങ്കിലും അത്യന്തം ആശ്രിതവത്സലന്മാരായ ദ്രാവിഡന്മാരെ... കീഴ്പ്പെടുത്തി ഭരിക്കയും ചെയ്തിട്ടുള്ളതാണെന്നു ദ്രാവിഡപരിഷ്കാരികൾ ഉദ്ഘോഷിച്ചുവരുന്ന അഭിപ്രായത്തോടു 'പ്രാസ്താവികം' യോജിക്കുന്നുണ്ട്. പരിഷ്കാരകാംക്ഷികളായ നായന്മാരുടെ ന്യായമായ പ്രഖ്യാപനങ്ങൾക്കും ഉൽക്കർഷപ്രവൃത്തികൾക്കും ശാസ്ത്രീയനിദാനം സയുക്തികം പ്രത്യക്ഷപ്പെടുത്തുന്ന ഈ പ്രാസ്താവികഭാഗം നായന്മാർക്കെന്നല്ല മഹാമനസ്കതയുള്ള ഏതു സമുദായസ്നേഹിക്കും ചരിത്രസംബന്ധമായ മർത്യവർഗ്ഗപര്യടനസ്വഭാവത്തെയും ഗോത്രോല്പത്തിപ്രകൃതിയെയും പ്രത്യക്ഷപ്പെടുത്തുന്നതിനാൽ അഭിമാനഹേതുകമായി തീരാനേ മാർഗ്ഗമുള്ളൂ... ആചാരപദ്ധതിയിലെ പ്രതിപാദനരീതി തെല്ലു കഠിനമായി കാണപ്പെടുന്നുണ്ടെങ്കിൽ അതിനുള്ള കാരണം പ്രസ്തുത വിഷയകാഠിന്യത്തിനു പുറമെ, "ശാസ്ത്രേ പ്രതിഷ്ഠാ സഹജശ്ച ബോധഃ പ്രാഗത്ഭ്യമഭ്യസ്തഗുണാച വാണീ" എന്നുള്ള ആപ്തവാക്യമനുസരിച്ച് ആചാരാഗമഹേതുക്കൾ 'ബഹുധാ സപ്രമാണം തെളിയിക്കേണ്ടിയിരിക്കുന്നതിനാൽ' അവശ്യം പ്രകാശ്യമായി വന്ന തദ്രചയിതാവിന്റെ ശാസ്ത്രപ്രതിഷ്ഠയും പാരംഗതാവസ്ഥയാൽ സഹജമായിത്തീർന്നിരിക്കുന്ന അദ്ദേഹത്തിന്റെ പാണ്ഡിത്യവും പ്രാഗത്ഭ്യവും നിത്യപരിശീലനത്താൽ സ്വഭാഷാപ്രായം വശമായിരിക്കുന്ന അദ്ദേഹത്തിന്റെ ഗീർവാണവാക് പ്രചുരിമയും തന്നെയാണെന്നു നമുക്കു സമാധാനപ്പെടാവുന്നതാണ്..."

ഇദ്ദേഹത്തിന്റെ നിരൂപണം വളരെ വിപുലമായിരിക്കകൊണ്ടു വിസ്തരഭയത്താൽ കുറെ ഭാഗം മാത്രമേ എടുത്തുചേർത്തിട്ടുള്ളൂ. ഈ നിരൂപണത്തിൽ കവിതയെയും, കവിയെയുംകുറിച്ച് ഇദ്ദേഹം അഭിപ്രായപ്പെട്ടിട്ടുള്ളത് അക്ഷരംപ്രതി അന്വർത്ഥമാണെന്ന് ഈ ചരിത്രത്തിന്റെ പല ഭാഗങ്ങൾകൊണ്ടും തെളിയും. ഈ ഗ്രന്ഥത്തിന്റെ ഗുണപൗഷ്കല്യത്തെ സംബന്ധിച്ചു മുഖവുരകാരനായ സി. എസ്. സുബ്രഹ്മണ്യൻ പോറ്റി എം. എ. അവർകളും മേൽപറഞ്ഞ നിരൂപകന്മാരും കൂലംകഷമായി വിചിന്തനം ചെയ്തിരിക്കുന്ന സ്ഥിതിക്ക് എന്റെ ഒരു നിരൂപണം ഈ കൂട്ടത്തിൽ ശോഭിക്കയില്ലെന്നല്ല, ആവശ്യവുമില്ല. കൂടാതെ ഗ്രന്ഥത്തിലെ വ്യവസ്ഥാപനപ്രകാരമുള്ള ആചരണരീതി തിരുവിതാംകൂറിൽ

മിക്ക സ്ഥലങ്ങളിലും പ്രചരിച്ചിരിക്കകൊണ്ടു പ്രരോചനത്തിനായിപ്പോലും ഒന്നും പറയേണ്ടതായുണ്ടെന്നു വിചാരിക്കുന്നില്ല. നായന്മാർക്കു പൂർവസിദ്ധമായ ക്ഷത്രിയത്വത്തെ തെളിയിച്ചും അന്യാരോപമോ അദ്ധ്യാരോപമോ ആയി ഇടക്കാലത്തു വന്നുകൂടിയ ശൂദ്രശബ്ദത്തെ നിഷ്കാസിച്ചും ശാസ്ത്രസിദ്ധാന്തപ്രകാരമുള്ള ആചാരകലാപങ്ങളെ ആവർഗ്ഗക്കാർക്ക് പുനരുദ്ധാരണം ചെയ്തുകൊടുക്കുന്നതിലേക്കാണ് പ്രസ്തുതഗ്രന്ഥം അവതരിച്ചിരിക്കുന്നത്. ഈ അവതാരോദ്ദേശ്യത്തെ പൂരിക്കുന്നതിന് ഒത്താശകൾ ചെയ്യുന്ന ദേവനിശ്ചയന്മാരും എതിർത്തുനിന്നു കശപിശപറയുന്ന ആസുരസ്വഭാവികളും ധാരാളമില്ലാതില്ല. എന്നാൽ ദുഷ്ടഗോഷ്ഠികളെ വകവയ്ക്കാതെ ശിഷ്ടധർമ്മത്തെ ഏറെക്കുറെ സ്ഥാപിച്ചുകാൺകകൊണ്ട് അവതാരകാര്യം നിർവിഘ്നം നിർവഹിക്കുന്നു എന്നുവേണം പറവാൻ. ഈ ഘട്ടത്തിൽ ഒരു പഴയ സംഗതി ഓർമ്മയിൽവരുന്നു. ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിനുശേഷം ആലത്തൂർ 'ബ്രഹ്മാനന്ദൻ' എഴുതിയ 'വിഗ്രഹാരാധന' എന്ന പുതിയ മതപ്രസ്ഥാനത്തിൽ, '...പൂണുനൂലിട്ടു ശാന്തിക്കോലം കെട്ടുന്നതും ബ്രാഹ്മണർ എന്തെല്ലാം കാട്ടിക്കൂട്ടുന്നുവോ അപ്പോലെ കാട്ടിക്കൂട്ടുന്നതുമാകുന്നു ഊർദ്ധ്വഗതിക്കും കൂടി ഉതകുന്ന ഉത്തമപരിഷ്കാരം എന്നു മനസ്സിലാക്കി ചിലർ ശാന്തിക്കോലവും മറ്റും കെട്ടി ബ്രാഹ്മണരെപ്പോലെ അഭിനയിക്കുന്നു. നായന്മാരെയും അമ്മാതിരിക്കോലം കെട്ടിച്ചു വിഗ്രഹാരാധനയിൽ ചാടിപ്പാൻ തെക്കൻദിക്കിൽ ഒരു സ്വാമി പുറപ്പെട്ടിരിക്കുന്നു എന്നു കേൾക്കുന്നു."

ഇങ്ങനെ ഒരു വ്യാക്ഷേപസ്വരസൂചകമായ വാചകം കണ്ടു. ഇതിൽ സ്വാമിപദംകൊണ്ടു വിവക്ഷിച്ചിരിക്കുന്ന ആൾ ഉപനയനാദികർമ്മങ്ങളെ വിവരിക്കുന്ന 'നായകസ്മൃതി'യുടെ കർത്താവായ കഥാനായകൻ ആവാനല്ലേ അധികം ന്യായമുള്ളതെന്നെനിക്കപ്പോൾ തോന്നാതിരുന്നില്ല. 'തെക്കൻദിക്കി'ലെന്നും പൂണുനൂലിടുവിക്കുന്ന സംഗതിയെ പരാമർശിച്ചും വിശേഷിച്ചു 'നായന്മാരെ' എന്നും കണ്ടതുകൊണ്ടു സ്വാമികളെയാണ് ആ വാചകം അധികം കടാക്ഷിക്കുന്നതെന്നു ഞാൻ ഒടുവിൽ നിശ്ചയിച്ചു. എന്റെ നിശ്ചയം സാധുവായിരുന്നാൽതന്നെയും ഇതിൽ ഒട്ടും അത്ഭുതപ്പെടേണ്ടതില്ലെന്നു കാലാന്തരത്തിൽ ചിലതോർത്തു സമാധാനപ്പെട്ടു. സർവലോകനിയന്താവായ ഭഗവാൻ ശ്രീകൃഷ്ണനെ 'ആനന്ദവിമാനം' എന്ന ഗ്രന്ഥത്തിൽ ആക്ഷേപിച്ചിരിക്കുന്നതിന്റെ അഗാധത ആലോചിച്ചപ്പോൾ അതിന്റെ ശതാംശം ശക്തി സ്വാമികളുടെ നേർക്ക് മിസ്റ്റർ ബ്രഹ്മാനന്ദൻ പ്രയോഗിച്ചിട്ടില്ലെന്നു കണ്ടാണ് സമാധാനം ഉണ്ടായത്. ഇതുപോലെ ശ്രീശങ്കരാചാര്യർ, അപ്പയ്യദീക്ഷിതർ, രാമകൃഷ്ണപരമഹംസദേവൻ മുതലായി പൗരാണികകാലം തുടങ്ങി ഇരുപതാംനൂറ്റാണ്ടുവരെ ഉണ്ടായിട്ടുള്ള മിക്ക മഹാത്മാക്കളെയും തന്റെ തൂലികാഗ്രംകൊണ്ട് ഒന്നു വട്ടമുഴിയാതെ മിസ്റ്റർ ബ്രഹ്മാനന്ദൻ വിട്ടിട്ടില്ല. ആ സ്ഥിതിക്ക് സ്വാമികളുടെ നേർക്കും ഒരു വക്രദൃഷ്ടിപാതം ഉണ്ടായതിൽ എന്താണ് അസാംഗത്യം? "മന്നിന്ദയാ യദിജനഃ പരിതോഷമേതി നന്വപ്രയത്നജനിതോയമനുഗ്രഹോ മേ" എന്നൊരു മഹാപണ്ഡിതൻ പറഞ്ഞതുപോലെ പ്രസിദ്ധിയും സിദ്ധിയും ആചാര്യത്വവും മറ്റുമുള്ള മഹാന്മാരെ പൊട്ടുയുക്തികൾ പറഞ്ഞു നിന്ദിക്കുന്നതുകൊണ്ടു ശിവയോഗി നന്ദിക്കുന്നെങ്കിൽ നന്ദിക്കട്ടെ! അതല്ല, അവരെ ഒക്കെക്കാൾ വലിയ ആചാര്യനെന്ന ഒരു സ്ഥാനം ഇതുകൊണ്ടു ലഭിക്കുമെങ്കിൽ ലഭിക്കട്ടെ! പുസ്തകങ്ങൾ കണ്ടു പാമരന്മാർ പരിഭ്രമിച്ചു സഹായവിലയ്ക്കു മോക്ഷം വാങ്ങാമെന്നുറച്ച് അയ്യഞ്ചുറുപ്പികയുംകൊണ്ടു 'സിദ്ധാശ്രമത്തിൽ' കൂട്ടംകൂടണമെന്നാണുദ്ദേശമെങ്കിൽ അതു സാധിക്കട്ടെ! പണം വർദ്ധിക്കട്ടെ! മതം പ്രചരിക്കട്ടെ! മൂഢന്മാർ ചാടിവീണു വലയട്ടെ! ഇതുകൊണ്ടൊന്നും മഹാത്മാക്കൾക്കും പരിശുദ്ധമതത്തിനും ഹാനി സംഭവിക്കയില്ല. എന്നാൽ ഒരു കാര്യം തീർച്ചയാണ്; പിതാവിനു കുറ്റവും പറഞ്ഞു കേമ

നാകാൻ ഒരുങ്ങുന്ന പുത്രനെപ്പോലെ പൂർവാചാര്യന്മാരെ ദുഷിച്ചു 'പരമാചാര്യക്കോലം' കെട്ടാനൊരുങ്ങുന്നതിൽ ഭേദം അവരുടെ വഴിയെ പിന്തുടർന്നു വല്ല കോലവും കെട്ടുകയോ കെട്ടിക്കയോ ചെയ്യുന്നതാണ്. ആവിധ പ്രവൃത്തികൾക്കു മാത്രമേ സ്ഥിരപ്രതിഷ്ഠ സിദ്ധിക്കൂ. അല്ലാതെ ഒരു മഴയ്ക്കുണ്ടാകുന്ന പേച്ചുരപോലെ തഴച്ചു തളിർത്തുവരുന്ന ഈ തരം ക്ഷുദ്രമതങ്ങൾക്ക് ഒരിക്കലും സ്ഥായിഭാവം ലഭിക്കയില്ല; നിശ്ചയം. ഇതുപോലെയുള്ള എത്ര നിസ്സാരമതങ്ങൾ പൊടിഞ്ഞിരിക്കുന്നു. ഇനി എത്ര ഉണ്ടാകാനും അപക്ഷയിക്കാനുമിരിക്കുന്നു. അങ്ങനെ ആകുമ്പോൾ 'ബ്രഹ്മാനന്ദമത'ത്തിന്റെ അഥവാ മദത്തിന്റെ കഥയെന്ത്? നേരെ ഒരു ഗുരുവോ ശാസ്ത്രാധീതിയോ കൂടാതെ കണ്ണിൽകണ്ട അനുഷ്ഠുപ്ശ്ലോകങ്ങൾ എല്ലാം പെറുക്കിയെടുത്തു സ്വേച്ഛപോലെ വ്യാഖ്യാനിച്ചു നവ്യമതസൃഷ്ടിക്കൊരുങ്ങുന്ന കൂട്ടരെക്കുറിച്ച് എന്താണ് പറയുക! "പ്രമാദിനോ ബഹിശ്ചിത്താഃ പിശുനാഃ കലഹോത്സുകാഃ; സന്യാസിനോപി ദൃശ്യന്തേ ദൈവസംദൂഷിതാശയാഃ" എന്നു വാർത്തികകാരൻ നിർദ്ദേശിച്ചിരിക്കുന്ന വർഗ്ഗത്തിൽപെട്ട ദൈവഹതകന്മാരെന്നു വേണം ഇവരെ വിചാരിക്കാൻ.

'സാഹിത്യനായക'ന്റെ 'ചവറ്റുകുട്ട' അടിച്ചുവാരി എടുത്ത ചപ്പുംചിപ്പും കുറെ കടലാസുകളിൽ പ്രതിഷ്ഠിച്ചവിധമുള്ള ഗദ്യപദ്യങ്ങളാൽ പരിപൂരിതമായ 'മോക്ഷപ്രദീപാ'ദികൾ വായിച്ചാലുണ്ടാകുന്ന സങ്കടത്തെ ഞാനും കുറെ അനുഭവിച്ചു. അന്യോന്യവിരുദ്ധമായ പ്രതിപാദനത്തിന്റെ സങ്കേതസ്ഥാനമെന്നാണ് വായനയ്ക്കുശേഷം എനിക്കവകളെക്കുറിച്ചു തോന്നിയ അഭിപ്രായം. പുസ്തകങ്ങൾ സൂക്ഷ്മമായി പരിശോധിച്ചാൽ ഈ മനുഷ്യന് 'ബ്രഹ്മാനന്ദൻ' എന്ന ബിരുദനാമം സ്വീകരിക്കാൻകൂടി അധികാരമില്ലെന്ന് അതിൽനിന്നു വെളിവാകും. 'ശക്തിമാഹാത്മ്യം' എന്ന, 'മോക്ഷപ്രദീപം' പ്രഥമപ്രകരണത്തിൽ "എന്റെ കാലിനു ശക്തിയില്ല... എന്റെ കയ്യിനു ശക്തിയില്ല... ഈ കാളയ്ക്കു ശക്തിയില്ല... ഈ ഔഷധത്തിനു ശക്തിയില്ല... ഇങ്ങനെ സർവമതക്കാരും നിരീശ്വരന്മാരും പറയുന്നുണ്ട്. ഒരു മതക്കാരും എന്റെ കാലിനു ശിവനില്ല, എന്റെ കാലിനു ബ്രഹ്മമില്ല... എന്റെ കാലിനു ക്രിസ്തുവില്ല, അതുകൊണ്ടു നടപ്പാൻ കഴികയില്ല എന്നു പറയുന്നില്ല... അപ്പോൾ ശക്തിയാണ് ഈശ്വരനിലും സ്ഥാവരജംഗമസ്വരൂപമായ ജഗത്തിലും വ്യാപിച്ചിരിക്കുന്നതെന്ന് ആസ്തികന്മാർക്കും നാസ്തികന്മാർക്കും സമ്മതിക്കാതെ ഇരിപ്പാൻ നിർവാഹമില്ലെന്നായി. അതുകൊണ്ടു ശക്തിയാണ് എല്ലാറ്റിനും മീതെ എന്നും സിദ്ധിച്ചു" ഇങ്ങനെ ശക്തിയാണ് പ്രധാനവും അന്വർത്ഥനാമികയും എന്നു വ്യവസ്ഥാപിച്ചു. ഈ സിദ്ധാന്തത്തിന് ആധാരമായ യുക്തിയുടെ രസികത്വത്തെക്കുറിച്ചു ചിന്തിപ്പാൻ ഇപ്പോൾ അവസരമില്ല. ഈ തരമാണ് യുക്തികളെല്ലാം. ഗുണദോഷങ്ങൾ യഥാർത്ഥബോധികൾ അറിയും. ഈമാതിരി ദുർബ്ബലമെന്നല്ല കേട്ടാൽ ചിരിയാകുന്ന ആശ്രയത്തിലാണ് ഈ മഹാന്റെ മതം മുഴുവൻ തൊങ്ങിക്കിടക്കുന്നത്. അതു നിൽക്കട്ടെ, മേൽപറഞ്ഞപ്രകാരം 'ബ്രഹ്മ'ശബ്ദത്തിന്റെ പ്രാധാന്യത്തെ നിഷേധിക്കുന്ന ആൾക്ക് ആ ബ്രഹ്മത്തിൽ ആനന്ദിക്കാൻ എന്തവകാശം. 'ശക്ത്യാനന്ദൻ' എന്ന നാമമല്ലേ ഈ 'സിദ്ധാന്തിക്ക്' യോജ്യമായിരിക്കുന്നത്. "പേരില്ലാതുള്ള ശക്തിയല്ലോ ഞാൻ" എന്നു സ്വകൃതികൊണ്ട് ആ സംഗതി സമ്മതിക്കയും ചെയ്യുന്നു.

മതം 'ശാക്തേയ'മാകുമ്പോൾ 'യോഗി'യും 'യോഗിനി'യും 'ശിവയോഗ'വും 'ആനന്ദ'വും 'ആനന്ദത്തിന്റെ കുട്ടിയാനന്ദ'വും ഒക്കെ മുറയ്ക്കൊത്തുവരും. "ബ്രഹ്മാനന്ദസ്വാമീ ഇമ്മാനവനെന്നുകൂടി ഭക്തന്മാർ" എന്നു പറഞ്ഞ്, നാമം പരാരോപകോടിയിൽ തള്ളാൻ ശ്രമിച്ചാൽ കൃതികളുടെ മുഖത്തും മറ്റും എഴുതിവച്ചിരിക്കുന്നതും അന്യരാണോ എന്നു ചോദ്യമുണ്ടാകും. എന്തിനധികം പറയുന്നു, നമ്മുടെ 'യോഗി' സ്വീകരിച്ച നാമം

പോലും സ്വകൃതികളിലെ പ്രതിപാദനത്തിനു വിരുദ്ധമെന്നു വരുന്നു. ഇത്ര കണ്ണില്ലാത്ത ആളാണ് ശാസ്ത്രത്തെയും ശാസ്ത്രീയാചാരങ്ങളെ നടപ്പിൽ വരുത്താൻ ശ്രമിക്കുന്ന മഹാത്മാക്കളെയും ആക്ഷേപിക്കാൻ പുറപ്പെടുന്നത്. എന്തു യോഗ്യത! ഞാൻ ഇത്രമാത്രമേ ഈ അവസരത്തിൽ പറയാൻ ഭാവിക്കുന്നുള്ളൂ. 'പ്രദീപ'ത്തിനെ നാമാവശേഷമാക്കാൻ കരുത്തുള്ള 'പ്രകമ്പനം' ഈയിടെ പുറപ്പെടും. അപ്പോൾ പിത്തളമിരട്ടെല്ലാം പുറത്ത്.

'ആചാരപദ്ധതി' കണ്ടിട്ടു ചില മഹാന്മാർ എഴുതി അയച്ച അഭിപ്രായശകലങ്ങൾ കൂടി ഈ ഘട്ടത്തിൽ തന്നെ ചേർത്തുകൊള്ളട്ടെ. അതിൽ ആദ്യമായി പരമഗുരുപാദരുടെ തിരുവെഴുത്തു തന്നെ ഉദ്ധരിക്കുന്നു:

ശ്രീ

ശിവമയം

"എഴുത്തും പുസ്തകവും കിട്ടി. ഞാൻ ഈ കഴിഞ്ഞ ആറാട്ടുമുതൽ ഉള്ളൂർ മേലുളിയാഴ്ത്തുറെ അത്യന്തഇഷ്ടനായ ഒരാളുടെ ഭവനത്തിലാണ് താമസം. പുസ്തകം വായിച്ചുനോക്കി. നന്നായിരിക്കുന്നു. അതിൽ നമ്മുടെ മരുതുക്കുളങ്ങരെ നാണുപിള്ളയുടെ ശ്ലോകം കാണുന്നില്ല. എന്താണാവോ?... ബ്രാഹ്മണരുടെ ജാതിപ്പേർ (ബ്രാഹ്മണക്ഷത്രിയാദി) നായർജാതിക്കൊരു ഭൂഷണമോ സമ്മതിച്ച നാമമോ ആയി സ്വീകരിക്കേണ്ട. മലയക്ഷത്രിയരെന്ന് എന്തിന്? മലയാളിനായരെന്ന സ്വന്തഭാഷയിലുള്ള പൊതുപ്പേർ മതിയല്ലോ. ബ്രാഹ്മണ ക്ഷത്രിയാദി ഉത്തരഇൻഡ്യൻ പേരുകൾക്കു പകരം ഇവിടെ 'ഇല്ലം, തൊരുവം' എന്നു തുടങ്ങിയതാണ് വാസ്തവത്തിൽ വേണ്ടത്. വിശേഷമായിട്ടു 'നമ്പൂരി' മുതലായതും 'കിരിയം' മുതലായതും മതി. മറ്റു നാമങ്ങളെ പക്ഷേ സ്വീകരിച്ചാലും അവ പ്രാചീനത്തിനിപ്പുറമുള്ളതാകയാൽ എങ്ങനെ ആയാലും മുമ്പിലത്തേത്തിന് വിരോധമില്ല... ഞാൻ എഴുത്തയയ്ക്കാതിരുന്നത് അന്തരംഗത്തിനൊക്കാത്ത പ്രവൃത്തിയാണ്. ഇനി അടുത്തെഴുത്തയയ്ക്കാം. 'അന്നംഭട്ടീയ'ത്തിന് ഒരു വ്യാഖ്യാനം എഴുതിയത് എഴുമറ്റൂർ വടക്കെകോയിക്കൽ മൂപ്പിലെ കയ്യിൽ ഒരു കവറിനകത്തുണ്ട്. അതു കിട്ടണം. എന്താ ചെയ്ക. പോകാൻ പ്രയാസം. കെട്ടിടവും (ആശ്രമം) സമാജവും ആകുമ്പോലാകട്ടെ. എന്റെ തീർത്ഥന് (ഒപ്പ്).

നായന്മാർ ക്ഷത്രിയരാണെന്നു പറയുന്ന അഭിപ്രായത്തോടു പരമഗുരുപാദർ ശരിയായി (മുഴുവനും) യോജിക്കുന്നില്ല എന്ന് ഈ എഴുത്തുകൊണ്ടു തോന്നാം. എന്നാൽ ആര്യന്മാരുടെ ചാതുർവർണ്ണ്യവിഭാഗത്തിൽ ഉൾപ്പെട്ട ക്ഷത്രിയരല്ല നായന്മാർ എന്നേ അദ്ദേഹത്തിനഭിപ്രായമുള്ളൂ എന്നു നാം മനസ്സിലാക്കണം. നായന്മാരിലും ക്ഷത്രിയകർമ്മകുശലന്മാരും ആ ഇനക്കാർക്ക് വിഭാഗവും ഉണ്ടായിരുന്നതായി പരമഗുരുപാദർ സമ്മതിക്കുന്നു. പക്ഷേ നാമത്തിനു ഭാഷാവ്യത്യാസംകൊണ്ടുള്ള ശബ്ദഭേദത്തിലേ പിടികാണുന്നൊള്ളൂ. ഇതൊരഭിപ്രായവ്യത്യാസമായിക്കരുതാനില്ല. എന്നാൽ നായന്മാർ ആര്യസമകക്ഷന്മാരായ ഒരു വർഗ്ഗക്കാരാകകൊണ്ടും അവരുടെ സ്വന്തഭാഷയിൽതന്നെ വർഗ്ഗനാമം ഉള്ളതിനാലും ആര്യന്മാരുടെ വക 'ക്ഷത്രിയ'ശബ്ദം എരവൽവാങ്ങുന്നതെന്തിനെന്നായിരിക്കാം പരമഗുരുപാദർ വിചാരിക്കുന്നത്. നായന്മാർ ക്ഷത്രിയവർഗ്ഗക്കാർതന്നെയെന്നു പുരാതനരേഖകൾകൊണ്ടും ചരിത്രപര്യാലോചനകൊണ്ടും ഈ കാലത്തു മാന്യന്മാർ പരക്കെ തീർച്ചപ്പെടുത്തിയിരിക്കുന്നു. ആ അഭിനവാഭിപ്രായത്തോടു സ്വാമികളുടെ നിരീക്ഷണം വളരെ യോജിക്കുന്നുമുണ്ട്. 'ക്ഷത്രിയർ' എന്ന ശബ്ദംതന്നെ പ്രയോഗിച്ചതു വീര്യശൗര്യയുദ്ധാദിപ്രവൃത്തികളെ ദ്യോതിപ്പിക്കുന്നതിൽ ആ വാക്കിനധികം ശക്തിയു

ള്ളതായിക്കണ്ടതുകൊണ്ടാണ്. ആ പദത്തോട് അർത്ഥംകൊണ്ടു തുല്യമെങ്കിലും 'സ്വരൂപ' (=തൊരുവ) ശബ്ദത്തിനു മേല്പറഞ്ഞ ഗുണങ്ങളെ വെളിവാക്കാനുള്ള സാമർത്ഥ്യം ഈ കാലത്തു കാണുന്നില്ല. ഇപ്പോൾ ആ പദം നായന്മാരിൽ ഒരു ഇനം എന്നർത്ഥത്തെ കുറിക്കുന്നതിൽ മാത്രം രൂഢമായി തീർന്നിരിക്കുന്നു. എങ്കിലും പഴയകാലത്ത് ഇതു രാജപര്യായമായിരുന്നു എന്നു സോദാഹരണം സൂചിപ്പിച്ചു മുമ്പു പറഞ്ഞിട്ടുള്ളതു വിസ്മരിക്കത്തക്കതല്ല. ഈ നിലയിൽ സ്വാമികൾ 'ക്ഷത്രിയ'പദം ഉപാദേയമായിക്കരുതിയത് ശബ്ദശക്തിനിഷ്ഠംകൊണ്ടായിരിക്കാമെന്നു തോന്നുന്നു. 'ആചാരപദ്ധതി'യിൽ പരമഗുരുപാദപ്രശസ്തിരൂപമായി കുറെ പദ്യങ്ങൾ ചേർത്തിട്ടുള്ളതിൽ എന്റെ മുൻപേരിൽ പദ്യം കാണാതിരുന്നതുകൊണ്ടാണ് 'മരുതുക്കുളങ്ങരെ നാണുപിള്ളയുടെ പദ്യം കാണുന്നില്ല" എന്നു പറഞ്ഞിരിക്കുന്നത്. 'ഷഷ്ടിപൂർത്തിപ്രശസ്തി'യിൽ ഞാൻ അങ്ങനെ പേരുവച്ചായിരുന്നു പദ്യം എഴുതിയിരുന്നത്. അന്ന് 'പരമാനന്ദനാഥൻ' എന്ന യോഗനാമം കല്പിച്ചു നൽകിയിട്ടില്ലായിരുന്നതുകൊണ്ടപ്രകാരം പേരുവച്ചെഴുതിയതാണ്. ആചാരപദ്ധതിയിൽ 'പരമാനന്ദനാഥൻ' എന്നാണ് പദ്യത്തിന്റെ ചുവട്ടിൽ പേര് വച്ചിരിക്കുന്നത്. യോഗനാമലാഭത്തെക്കുറിച്ചു പരമഗുരുപാദർ അറിഞ്ഞിട്ടുമില്ല. അനന്തരം സ്വാമികൾ അയച്ച മറുപടിയിൽ ഈ വിവരങ്ങൾ പ്രസ്താവിച്ചിരുന്നു. 'അന്നംഭട്ടീയ' വ്യാഖ്യാനം പരമഗുരുപാദർ രചിച്ചിട്ടുള്ളതാണ്. ആ ഗ്രന്ഥം ഞാൻ കണ്ടിട്ടുണ്ട്. അതിൽ തർക്കത്തിന്റെ കാർക്കശ്യം ലവലേശം ബാധിച്ചിട്ടില്ല. ആർക്കും വായിച്ചാൽ വിഷയം സുഗ്രഹമായിരിക്കും.

ഹൈക്കോടതി വക്കീൽ കെ. പി. പത്മനാഭമേനോൻ ബി. എ., ബി. എൽ., എം. ആർ. എ. എസ്. അവർകളുടെ ഒരെഴുത്ത്:

തൃശ്ശിവപേരൂർ

അവിടെനിന്നും അയച്ച എഴുത്തും പുസ്തകവും കിട്ടി. അതുകൾക്ക് ഏറ്റവും നന്ദിപറഞ്ഞുകൊള്ളുന്നു. മലയാളാചാരങ്ങൾക്കടിസ്ഥാനമായി ഇതുവരെ യാതൊരു പ്രമാണവും പ്രസിദ്ധപ്പെടുത്തി കാണാത്തതുകൊണ്ടു നായർസമുദായത്തിന്റെ നടപടികളിൽ വളരെ കുഴപ്പങ്ങൾ നേരിട്ടിരുന്നു... കേരളത്തിൽ ഓരോരോ ഭാഗങ്ങളിൽ ഒരേ സംഗതിയെ സംബന്ധിച്ചു പലവിധത്തിലുമുള്ള ആചാരഭേദം കാണുന്നുണ്ട്. ചില ദിക്കിൽ നായന്മാർക്ക് 12 ദിവസത്തെ പുലയെ ഉള്ളൂ. മറ്റു ചില പ്രദേശത്തു 14 ദിവസത്തെ കാണുന്നുണ്ട്. ചില ദിക്കിൽ പിണ്ഡമടിയന്തിരം 15-ാം ദിവസവും ചില ദിക്കിൽ 16-ാം ദിവസവും നടപ്പുണ്ട്. ചില ദിക്കിൽ പുലയോടുകൂടി പുല പോകുന്നു. മറ്റു ചില ദിക്കിൽ പുലയുടെ അവസാനത്തിങ്കൽ തളിച്ചുകുളികഴിച്ചു ബാക്കി വാലായ്മയായി കഴിയുന്നു. ഇങ്ങനെ പല പ്രകാരത്തിലുള്ള ഭേദങ്ങളും കാണുന്നുണ്ട്. ശ്രാദ്ധത്തിനു ചില ദിക്കിൽ ഇളയത്, ചില ദിക്കിൽ നമ്പിടി, ചില ദിക്കിൽ ഇണങ്ങന്മാര്, ഇവർ പൗരോഹിത്യം വഹിക്കയും ചാത്തം ഉണ്ണുകയും ചെയ്യുന്നു. ഇതിനൊക്കെ ആചാരമെന്നല്ലാതെ ഒരു പ്രമാണവും കാണുന്നില്ല. ഈ നിലയിൽ കേരളമൊട്ടുക്കുപയോഗപ്പെടുത്തത്തക്കതായി പ്രമാണസഹിതം അവിടുന്നു പുറപ്പെടുവിച്ചിട്ടുള്ള ഈ പുസ്തകം കേരളീയർക്ക് ഉപയോഗപ്രദമായി വരുമെന്നു വിശ്വസിക്കുന്നു.

എന്നു കെ. പി. പത്മനാഭമേനോൻ (ഒപ്പ്)

ഈ മാന്യൻ ഒരു വിശ്രുതചരിത്രപണ്ഡിതനും നല്ല ഗദ്യകവിയുമാണെന്ന് ഇദ്ദേഹം എഴുതിയിട്ടുള്ള 'കൊച്ചിരാജ്യചരിത്രം' മുതലായവ തെളിയിക്കും. ഇങ്ങനെയുള്ള ഒരു മഹാമനസ്കൻ ഈ പുസ്തകം ഉപയോഗപ്രദമെന്നു കണ്ടതുകൊണ്ടു തന്നെ ഗ്രന്ഥഗുണം

അനുമിക്കാവുന്നതാണ്. 'ആപരിതോഷാദ്വിദുഷാം ന സാധുമന്യേ പ്രയോഗവിജ്ഞാനം' എന്ന പരിഭാഷാരൂപമായ പദ്യാശയംപോലെ വിദ്വത്സംമതിയാണ് ലഭിക്കപ്പെടേണ്ടത്. അതു ണ്ടെങ്കിൽ "കിമസ്യാ നാമ സ്യാദരസപുരുഷാനാദരഭരൈഃ" എന്നുള്ള ശ്രീഹർഷാഭിപ്രാ യപ്രകാരം അജ്ഞന്മാരുടെ വിലപിതവിലസിതങ്ങൾ വകവയ്ക്കാനില്ല. ഇണങ്ങന്മാരും പൗരോഹിത്യം വഹിക്കുന്നുണ്ട്, അങ്ങനെ ചെയ്യാം എന്ന് ഈ എഴുത്തുകൊണ്ടുകിട്ടുന്നു.

ദിവാൻപേഷ്കാർ കെ. നാരായണമേനോൻ ബി. എ., ബി. എൽ. അവർകളുടെ കത്ത്:

കൊല്ലം

ദയവുചെയ്തയച്ചു തന്ന പുസ്തകവും എഴുത്തും കിട്ടി. എഴുന്നള്ളത്തും മറ്റു ജോലി ത്തിരക്കുംകൊണ്ടു മറുപടി അയയ്ക്കുന്നതിനു സ്വല്പം വൈകിയതിൽ വ്യസനിക്കുന്നു. ദയവിനു നന്ദിപറഞ്ഞുകൊള്ളുന്നു. അയച്ചുതന്ന പുസ്തകം കുറെ വായിച്ചു. അച്ചടിക്കാർ കുറെ വലപ്പിക്കുന്നുണ്ട്. അപരിചിതനാകകൊണ്ട് അഭിപ്രായം വിട്ടുപറവാൻ കുറച്ചുമടി യുണ്ട്. എങ്കിലും തോന്നിയ അഭിപ്രായം പ്രസ്താവിക്കാഞ്ഞാൽ മനസ്സിനു ശല്യം മാറു കയില്ല. സംസ്കൃതജ്ഞാനം നല്ലവണ്ണം ഇല്ലാത്തവർക്ക് ഈ പുസ്തകം വായിച്ചു മനസ്സി ലാക്കുവാൻ പ്രയാസം. ഗ്രന്ഥകർത്താവിന്റെ ഉദ്ദേശം ഈ പുസ്തകത്തിൽ അടങ്ങിയ സംഗതികൾ എല്ലാവരും വായിച്ചറിയണം എന്നാണ്. പണ്ഡിതന്മാർക്ക് ഇതു നോക്കാ തെതന്നെ അറിയാം. അതുകൊണ്ട് ഓരോ വിഷയവും നല്ല മലയാളത്തിൽ ആവശ്യപ്പെട്ട തർജ്ജിമയോടുകൂടി പ്രതിപാദിച്ചും ശ്ലോകങ്ങളും മന്ത്രങ്ങളും ഇൻഡക്സായിട്ടോ മറ്റോ ചേർത്തും സംഗതി വായിച്ചാൽ ഉടൻ ഗ്രഹിക്കത്തക്കവണ്ണം ഇനിയത്തെ പ്രതിയിൽ ഭേദ പ്പെടുത്തി കാണണമെന്നുള്ള എന്റെ ആഗ്രഹത്തെ ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ഈ പുസ്തകത്തിൽ കാണുന്ന സംഗതികൾ പൂർത്തിയാക്കി ഗ്രഹിക്കാൻ ത്രാണിയി ല്ലാത്ത ഞാൻ ഒരഭിപ്രായം പറയുന്നത് സാഹസമാണെന്നറിയാം. എന്നാൽ പൊതുജന ഗുണോദ്ദേശ്യം മാത്രം പ്രതിഫലമായി ഗ്രഹിച്ചു പ്രയത്നിക്കുന്ന ഗ്രന്ഥകർത്താവ് ഈ സാഹസത്തെ ദയാപൂർവ്വം മനനംചെയ്യുമെന്നു വിശ്വസിക്കുന്നു. ശേഷം കാണുമ്പോൾ മുഖദാവിൽ പറഞ്ഞുകൊള്ളാമെന്ന് എഴുത്തു ചുരുക്കുന്നു.

എന്നു സ്വന്തം,

നാരായണമേനോൻ (കയ്യെഴുത്ത്)

ഭാഷ കഠിനമായിപ്പോയി എന്നു പലരും അഭിപ്രായപ്പെടുന്നുണ്ട്. അവരോടു മിസ്റ്റർ കെ. ശങ്കരപ്പിള്ള നിരൂപണത്തിൽ പറഞ്ഞ അഭിപ്രായമേ എനിക്കും പറവാനുള്ളൂ. രണ്ടാ മതടിച്ച 'സംക്ഷിപ്താചാരപദ്ധതി'യിൽ ഇദ്ദേഹത്തിന്റെ ആഗ്രഹത്തെ ഒട്ടൊക്കെ സാധൂ കരിച്ചിട്ടുണ്ട്.

പുസ്തകം സ്വീകരിച്ചു ഹൈക്കോടതി ചീഫ് ജസ്റ്റിസ് കെ. രാമൻമേനോൻ ബി. എ., ബി. എൽ., ബി. സി. എൽ., ബാരിസ്റ്റർ അറ്റ്ലാ അയച്ച അനുമോദനപത്രം: (ഇംഗ്ലീഷിൽനിന്നു ഭാഷാന്തരം)

ആലുവാ

പ്രിയ സുഹൃത്തേ!

താങ്കൾ 'ആചാരപദ്ധതി' സംഭാവനചെയ്തതിനു ഞാൻ താങ്കൾക്കു വളരെ കടപ്പെട്ടി രിക്കുന്നു. അതു വായിക്കുന്നതിന് എനിക്കവസരം കിട്ടിയില്ല; എന്നാൽ വായിക്കുമ്പോൾ

അതു വളരെ രസകരമായിരിക്കുമെന്നുള്ളതിനു സംശയം ഇല്ല. പുസ്തകമയച്ചതിനങ്ങേക്ക് വന്ദനം പറഞ്ഞുകൊള്ളുന്നു.

എന്നു കെ. രാമൻമേനോൻ
ഒന്നാം ജഡ്ജി

ഗ്രന്ഥത്തെക്കുറിച്ചു മിസ്റ്റർ ജി. രാമൻമേനോൻ എം. എ. എഴുതിയിരുന്ന അഭിപ്രായം.

തിരുവനന്തപുരം

ശ്രീ

മാന്യസുഹൃത്തേ!

സൗഹാർദ്ദപൂർവ്വം അയച്ച 'ആചാരപദ്ധതി' എന്ന പുസ്തകവും എഴുത്തുംകിട്ടി. വളരെ നന്ദി പറഞ്ഞുകൊള്ളുന്നു. പുസ്തകത്തെക്കുറിച്ച് അഭിപ്രായം പറവാൻ ഞാൻ അർഹനാണോ എന്നു സംശയിക്കുന്നു. ഏതായാലും ഈ വിഷയത്തിൽ എനിക്കു തോന്നിയിട്ടുള്ള ചില അഭിപ്രായങ്ങളെ അവിടെ അറിയിക്കുന്നത് വിഹിതമാണെന്നു തോന്നുന്നു. (1) നാം മലയാളികളായിരിക്കെ അന്യഭാഷയായ സംസ്കൃതത്തിലെ മന്ത്രങ്ങളും തന്ത്രങ്ങളും നമുക്കെന്തിനാണ്? മന്ത്രങ്ങളും മറ്റും ശരിയായ സങ്കല്പങ്ങൾക്കല്ലയോ? അതുകൊണ്ടു മലയാളവാചകങ്ങളെ മന്ത്രങ്ങളായുപയോഗിക്കുന്നതല്ലയോ നല്ലത്? അങ്ങനെ ആയാൽ മാത്രമേ സങ്കല്പങ്ങൾ സംസ്കൃതപണ്ഡിതന്മാരല്ലാത്ത മലയാളികൾക്കു ശരിയായി അനുഷ്ഠിക്കാൻ സാധിക്കയുള്ളൂ എന്നു തോന്നുന്നു. (2) ഇതിലെ ആചാരങ്ങൾ വേണ്ടതിലധികം ചടങ്ങുകളോടുകൂടിയവയാണെന്നു തോന്നിപ്പോകുന്നു. സാധാരണ മനുഷ്യർക്കു മനസ്സിലാക്കാനും അനുഷ്ഠിക്കാനും പ്രയാസമായ ചടങ്ങുകൾ ഏർപ്പെട്ടുപോയതുകൊണ്ടല്ലയോ പഴയകാലത്തു ബ്രാഹ്മണശക്തിയും ദുസ്സ്വാതന്ത്ര്യങ്ങളും വർദ്ധിച്ചത്? അതുകൊണ്ട് ആ രീതിയിലുള്ള അനുഷ്ഠാനങ്ങൾ പൊതുജനങ്ങളുടെ ക്ഷേമത്തിന് ഉതകുകയില്ലെന്നു തോന്നുന്നു. പുതിയ ഒരുതരം ആചാര്യന്മാർ ജനങ്ങളെ കളിപ്പിച്ചുതുടങ്ങിയേക്കാനാണ് എളുപ്പം. (3) കേവലം പഴയപുസ്തകങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തി ആചാരങ്ങൾ നിശ്ചയിച്ചാൽ പോരെന്നുതോന്നുന്നു. യുക്തിക്കു ചേരാത്തവയെയും ഉപയോഗശൂന്യമെന്നു തോന്നുന്നവയെയും വിട്ടുകളകയാണ് നല്ലത്. ഈ സംഗതികളെക്കുറിച്ചു ദയവായി ആലോചിച്ചു സാധാരണ മലയാളികൾക്കു വായിച്ചു മനസ്സിലാക്കത്തക്കവണ്ണം ആചാരപദ്ധതിയെ ഒന്നു മാറിയെഴുതിയാൽ കൊള്ളാമെന്നാണെന്റെ അഭിപ്രായം. അപ്രകാരം അവിടുന്നുതന്നെ ചെയ്താൽ കൊള്ളാമെന്നപേക്ഷ. എന്റെ ഈ അഭിപ്രായങ്ങൾ തെറ്റെന്നു തോന്നുന്നപക്ഷം അവയെ ക്ഷമിപ്പാനപേക്ഷ. ചട്ടമ്പിസ്വാമി അവർകളെ ഈയിടെ കാണാറില്ല. ഇപ്പോൾ ഉള്ളൂരോ മറ്റോ താമസിക്കയാണെന്നു തോന്നുന്നു. സൂക്ഷ്മം അറിഞ്ഞുകൂടാ.

എന്നു സ്വന്തം ജി. രാമൻമേനോൻ

ഇതിന് സ്വാമികൾ അയച്ച മറുപടി:

ആതിനാട്

ശ്രീ

മാന്യമഹാശയവര്യ!

സസ്നേഹപ്രസരം അയച്ച എഴുത്തു ഇന്നലെ കിട്ടി. അഭിനന്ദിക്കുന്നു. മുന്നെഴുത്തിനെ എന്നല്ല അവിടുത്തെക്കുറിച്ചും ശരിയായി ധരിക്കാനാണ് ആദ്യസംഭാഷണക്ഷണംമുതൽ

ഇടയായിട്ടുള്ളത്. വക്രബുദ്ധിയല്ലാത്ത ഒരാളെ പ്രഥമദർശനത്തിൽ ശരിയായി മനസ്സിലാക്കുന്നതിൽ ഗുരുദേവാനുഗ്രഹമുണ്ടെന്നു പറയുന്നത് അവിഹിതമല്ലെങ്കിൽ ഇരിക്കട്ടെ. ആര്യന്മാരുടെ രീതിയെ തുടരുക എന്നതിൽ ഉപേക്ഷ്യമാക്കിയതു സാകല്യേന അല്ലായിരുന്നു എങ്കിൽ എടുത്തുകാണിച്ചാൽ 'കാശകുശാലംബനം' ആവില്ലായിരുന്നു. അതുപോകട്ടെ. സാധാരണജനങ്ങളാൽ അനുഷ്ഠേയമായുള്ള ഭാഗം സുഗ്രഹമാകുമാറു പച്ചമലയാളത്തിലാണെഴുതിയത്. ദുർഗ്രഹമായുള്ളിടം മനസ്സിലാകാതെ അവർക്കും ക്രിയ നടത്താം. പ്രൗഢഭാഗം സന്ദേഹബഹുലാശയന്മാർക്കും ഗൗരവത്തിനുമാകയാൽ ഗ്രന്ഥാദിവിഷയമായുണ്ടാകാവുന്ന അവജ്ഞകൂടാതെ കഴിയും. ഇതു സ്വയം പഠിച്ചോ, എഴുത്തറിയുന്ന (സാമാന്യപാഠം ലഭിച്ച) ഒരു അയൽവാസിയെക്കൊണ്ടു വായിപ്പിച്ചോ കൃത്യം നിർവഹിക്കാമെന്നിരിക്കുന്നതിനാലും ക്ലിപ്തപുരോഹിതനെക്കുറിച്ചൂന്നിയിട്ടോ ചേർത്തുവരുന്നതായിട്ടോ ഇരിക്കുന്നില്ലാത്തതിനാലും പുരോഹിതവർഗ്ഗക്കാരുടെ ദൗർമ്മനസ്യം, ആരോപം എന്നിവയെ ഗണിക്കാതെ നിവൃത്തിയുള്ളിടത്തോളം അവരെ ദൂരെ നിരസിച്ചു നടത്തിവരുന്നതിനാലും അതു സംബന്ധമായി അനാവശ്യാദായം കൊടുപ്പോ നശിപ്പോ കൂടാതെ കഴിക്കുന്നു. ഈ രണ്ടുമൂന്നു താലൂക്കുകളിൽ പുരോഹിതർ കൂടാതെയെന്നല്ല നായന്മാരിൽപോലും ക്ലിപ്തമായി ആൾവയ്ക്കാതെ ചിലർകൂടി അടിയന്തിരം നടത്തിവന്നിപ്പോൾ ബഹുവർഷമാകുന്നു. ഇരുനാഴി അരികൊണ്ടു പിണ്ഡംകഴിച്ചുവരികയാൽ പാവങ്ങൾ, ആദ്യമുണ്ടായിരുന്ന അരുചിവിട്ട്, സന്തുഷ്ടന്മാരായിരിക്കുന്നു. എളയതന്മാർ നടത്തിക്കുന്നിടത്തുപോലും അവർ മുമ്പോൽ 'പിടി' കൂടാതെയുമായിട്ടുണ്ട്. പൂർവപുരോഹിതന്മാരുടെ ഉപദ്രവവും വെറ്റിലപാക്കുവച്ചു വന്ദിക്കായ്കയാൽ നടത്തുകയില്ലെന്നു പറഞ്ഞുകേട്ടിരുന്ന ശാഠ്യവുമെല്ലാം കുറയുന്നു. ഗ്രന്ഥത്തിൽ, പ്രത്യേകാചാര്യൻ വേണമെന്നില്ല. പ്രസ്താവനയിൽ അവരെ നീക്കണമെന്നു പറഞ്ഞുമിരിക്കുന്നു. ഇപ്പോൾ ആയിരം കോപ്പി (പ്രതി) അടിച്ചതിനാൽ ചടങ്ങ് ആരുടെയും അധീനത്തിലുമല്ല. പുസ്തകമില്ലെങ്കിൽ പകർത്തി എടുക്കാം. തീരുന്നതിനുമുമ്പ് അങ്ങനെയാണ് നടത്തിയത്. മന്ത്രങ്ങൾ, തന്ത്രങ്ങൾ ഇവ പഠിക്കാൻ പ്രയാസമായാലും അടുത്തിരിക്കുന്ന ആൾ ചൊല്ലുന്നതുകേട്ടു ചെയ്താൽ മതി. കിട്ടുന്ന സ്വജനങ്ങൾ അന്നന്നു നടത്തട്ടെ. പിന്നെ പൗരോഹിത്യ ഏർപ്പാടിന് എന്തുവില? ഇവർക്ക് സ്വാതന്ത്ര്യമുണ്ടാക്കണമെന്നല്ലാതെ മറ്റൊരാശയവും ഞങ്ങൾക്കില്ല. പക്ഷേ കർമ്മങ്ങൾ മുടക്കാനുപദേശിക്കയില്ലെന്നേ ഉള്ളൂ. മുടക്കുന്നവർക്കുപദേശം വേണ്ടതില്ലല്ലോ. മനഃസാക്ഷിയെ മുൻനിർത്തി പ്രവർത്തിക്കുന്നവർക്ക് ഗ്രാഹ്യമായും ത്യാജ്യമായും വരുന്നതു വിവേചനാനന്തരമെന്നതിൽ എനിക്കും പക്ഷാന്തരമില്ല. ദോഷം വഹമെന്നു കാണുന്നഭാഗം ഗ്രന്ഥത്തിൽനിന്നു ബഹിഷ്കരിക്കയോ പരിഷ്കരിച്ചു സ്മൃത്യന്തരങ്ങൾപോലെ ഉണ്ടാക്കുകയോ ചെയ്വാൻ താദൃശാശയം ഉപകരിക്കും. എന്നാൽ കേവലയുക്തിയെ ആസ്തികർക്കാശ്രയിച്ചുകൂടാ. ഛിദ്രാത്മകധർമ്മസാമ്യം സ്ഥാനങ്ങൾക്കു ചിലപ്പോൾ അഭേദസാധകമെന്നു താർക്കികയുക്തി പറഞ്ഞേക്കാം. കാര്യമെങ്ങനെ ഇരിക്കും? "മറ്റുള്ളവർ നമ്മെക്കുറിച്ച് എങ്ങനെ വിചാരിച്ചാലും" എന്നുള്ളതു ഗുണാതീതനല്ലാതെ ലൗകികനു പറ്റുമോ? പറ്റിയാൽകൊള്ളാമായിരിക്കാം. കാര്യനടപ്പിനു പോരാതെയും വരാം. "ദോഷപ്രദമല്ലാത്ത ഏതുവിധത്തിലും പൊതുജനഗുണം സിദ്ധിക്കുന്ന കാര്യത്തിൽ എതിർത്തുനിൽക്കയില്ല" എന്നു പൂർണ്ണമായി വിശ്വസിച്ചിരിക്കയാണ്. പുസ്തകകാര്യത്തിലും അങ്ങനെതന്നെ. പക്ഷേ മനസ്സിരുത്തി ഒരിക്കൽ ആദ്യന്തം സാവധാനമായി വായിച്ചുനോക്കാനപേക്ഷയുണ്ട്. സ്വാമിതിരുവടിയും അങ്ങുംകൂടി ആലോചിച്ചതും പറഞ്ഞതും യുക്തമാണ്. അങ്ങനെ 'ലഘുഭാഷാപദ്ധതി' ഉണ്ടാകുമ്പോൾ എല്ലാവർക്കുമാകുമല്ലോ എന്നു സന്തോഷിക്കുന്നു. ഉത്സാഹിപ്പിച്ചു ചെയ്യിക്കുന്നതവിടുന്നുവേണം...

വേറെ വിശേഷമൊന്നുമില്ല. എല്ലാവർക്കും സുഖംതന്നെ. എന്റെ അത്യുക്തികളെയും ഉപദ്രവങ്ങളെയും ക്ഷമിച്ചു പിൻനിർത്താനപേക്ഷ.

എന്ന് സ്വന്തം നീലകണ്ഠ തീർത്ഥസ്വാമി

മിസ്റ്റർ മേനോന്റെ നിരൂപണം വെറും പാശ്ചാത്യരീതിയെ അനുകരിച്ചതായിപ്പോയി എന്നു പറയാതെ നിവൃത്തിയില്ല. എന്നാൽ വെറും ആര്യാനുകരണം അദ്ദേഹത്തിനിഷ്ടമല്ലതാനും. അദ്ദേഹത്തിന്റെ പൂർവപക്ഷത്തെ പ്രത്യക്ഷരം വ്യാമർദ്ധിക്കുന്നതാണ് സ്വാമികളുടെ മറുപടി എന്നു സൂക്ഷ്മപരിചിന്തനം ചെയ്യുന്നവർക്കറിയാം. യുക്തിയെപ്പറ്റി മേനോനവർകൾ പറഞ്ഞതിനെ ഊന്നി 'ഛിദ്രാത്മകധർമ്മസാമ്യം...' എന്നു പറഞ്ഞതിന്റെ താല്പര്യം ഇതാണ്: "ആസ്യാപാനയോർഭേദോ നാസ്തി; ഛിദ്രാത്മകത്വാത്; യന്നൈവം, തന്നൈവം..." (ആസ്യാപാനങ്ങൾക്കു ഭേദം പറഞ്ഞുകൂടാ; എന്തുകൊണ്ട്, ഛിദ്രാത്മകമാകയാൽ...) ശേഷമൂഹ്യം.

സ്വാമികളുടെ എഴുത്തിന്റെ പ്രാരംഭത്തിൽ മിസ്റ്റർ മേനവന്റെ 'മുന്നെഴുത്തിനെ' സൂചിപ്പിച്ചിരിക്കകൊണ്ടും 'മറ്റുള്ളവർ...' 'ദോഷപ്രദമല്ലാത്ത...' മുതലായ ഭാഗങ്ങൾ അദ്ദേഹത്തിന്റെ വക ഉദ്ധരണിയിൽ കിടക്കകൊണ്ടും ഇതിനെ സംബന്ധിച്ചു വേറെയും എഴുത്തുകൾ ഉണ്ടായിരുന്നുവെന്നു കരുതാൻ ന്യായമുണ്ട്. അവയൊന്നും കിട്ടിയിട്ടില്ല. ഇദ്ദേഹത്തിന്റെ ആദ്യത്തെ കത്തിനു സ്വാമികൾ കൊടുത്ത മറുപടിയുടെ താല്പര്യം താഴെ ചേർക്കുന്നു: (ഇതുകൊണ്ടു വിസംവാദവും തെളിയുമല്ലോ).

"പാശ്ചാത്യന്മാരുടെ വേഷഭാഷാമര്യാദകളെ (ബൈബിളിന്റെ ചില ഭാഗമുൾപ്പെടെ) കണ്ണുമടച്ച് അതുപടി പകർത്തുന്നവർക്ക് ആര്യന്മാരുടെ വല്ല മന്ത്രതന്ത്രാദിചടങ്ങുകളെയും നാം എന്തിനു കൈക്കൊള്ളുന്നു എന്നു ചോദിക്കാൻ അവകാശമില്ല. പാശ്ചാത്യരുടേതിൽനിന്നും ഗുണാംശം സ്വീകരിക്കുകയെന്നാണു വെച്ചിരിക്കുന്നതെങ്കിൽ ആര്യന്മാരുടേതിനു മാത്രം എന്തു കുറ്റം? ആര്യാനുകരണം തീരെ പാടില്ലെന്നു പറഞ്ഞ് അവരുടെ സിദ്ധാന്തപദ്ധതികളെ ഉപേക്ഷിച്ചു വരുമ്പോൾ ക്രമേണ വേദങ്ങളും ഉപനിഷത്തുകളും ഒടുവിൽ ശ്രീമദ് ഭഗവദ്ഗീതയും ആര്യഭാഷയായ സംസ്കൃതവും ഹേയമെന്നുവരും. ഇങ്ങനെയായാൽ, "നാനം, മോനം, ഇത്തനം, തൂവനം" എന്നു തുടങ്ങിയ ദ്രാവിഡാക്ഷരങ്ങളും മറ്റും മാത്രമേ മിച്ചംകിട്ടൂ എന്നായിത്തീരും. ഇതെത്ര ശോച്യമായിരിക്കും...?

ഇതിനുശേഷമാണ് പുസ്തകം ലഘുപ്പെടുത്തി എഴുതിയാൽ മതിയെന്ന് ഇദ്ദേഹം അഭിപ്രായപ്പെട്ടത്.

ഈ കാലത്ത് ശരീരാസ്വാസ്ഥ്യം ഹേതുവായി കുറെ ദിവസം ഞാൻ സ്വാമിപാദദർശനത്തിനുപോകാതെ ഇരുന്നു. ആ അവസരത്തിൽ ഒരു തിരുവെഴുത്തുകിട്ടി. അതിൽ, "ആത്മാവിന്റെ നിർല്ലേപത്വ'ത്തെക്കുറിച്ചു വിശദമായി എഴുതി അയയ്ക്കണം എന്നു കല്പിച്ചിരുന്നു. അതിനുത്തരമായി ഞാൻ എഴുതി അറിയിച്ചതു താഴെ ചേർക്കുന്നു: അഷ്ടോത്തരശതശ്രീയുതഗുരുചരണാരവിന്ദങ്ങളിൽ അഗണിതനമസ്ക്രിയാപൂർവം അറിയിച്ചുകൊള്ളുന്നത്:

നിന്തിരുവടിയുടെ കരുണാമസൃണമായ കടാക്ഷവീക്ഷണങ്ങളാൽ, സംസാരസാഗരനിമഗ്നനായിരുന്നിട്ടും ഉല്ലോലാവർത്തങ്ങളിൽ പതിച്ചുഴലാതെ കഴിഞ്ഞുകൂടുന്നു. പ്രാരബ്ധവശംവദത ഹേതുവായി തൃപ്പാദദർശനഭാഗ്യോദയം ഈയിടെ അടിയന്റെ ബാഹ്യദൃഷ്ടികൾക്കു ലഭിക്കാറില്ല. തിരുവെഴുത്തു കിട്ടി വേദാന്തശാസ്ത്രത്തിൽ അടിയനുള്ള

വ്യുല്പത്തി ദാർഢ്യപരീക്ഷണത്തിന് കല്പിച്ചു ചോദിച്ചിരിക്കുന്ന ചോദ്യത്തെ യഥാമതി സമാധാനിക്കാൻ ഇപ്പോഴത്തെ അടിയന്റെ ശരീരസ്ഥിതി അനുവദിക്കുന്നില്ലെങ്കിലും തൃപ്പാദങ്ങളിലെ നിസ്സീമമായ അനുഗ്രഹമാഹാത്മ്യംകൊണ്ടു ചിലതെഴുതി അയച്ചുകൊള്ളുന്നു.

ഈ പ്രപഞ്ചത്തിന്റെ ബാഹ്യാഡംബരങ്ങൾകൊണ്ടു മാത്രം തൃപ്തിപ്പെടാത്തവരും തിരുവടികളെപ്പോലെ ചിന്താതാന്തഹൃദയന്മാരുമായ പ്രാചീനഋഷികളുടെ ചിരകാലവിചാരത്തിന്റെ ഫലമായി ഒരു സനാതനസദ്വസ്തു അവർക്കനുഭവപ്പെട്ടു. പരിണാമിയായി തന്നിമിത്തം നാനാരൂപത്തോടു വർത്തിക്കുന്ന ഈ ജഗത്തിൽ എങ്ങും നിഷ്പ്രതിഘം വ്യാപിച്ച് അപരിണാമിയായി, ഏകരൂപമായി ആ വസ്തു സ്ഥിതിചെയ്യുന്നു എന്ന് അവർ ഉദ്ഘോഷിച്ചു. മൃത്തികാരൂപമായും തന്തുരൂപമായും വിചാരിക്കുമ്പോൾ ഘടപടാദിവൈചിത്ര്യങ്ങൾ നീങ്ങുംപോലെ ഏതൊരു സാമാന്യഭാവത്തിൽ - സ്വരൂപത്തിൽ - നിരീക്ഷിച്ചാൽ പ്രപഞ്ചത്തിന്റെ നാനാത്വങ്ങൾ നശിച്ച് - ആ സാമാന്യവസ്തു വ്യതിരിക്തമായി മറ്റൊന്നും ശേഷിക്കാതെ - ഏകരസമായി കാണുമോ അങ്ങനെയുള്ള ഒരു സാമാന്യസൽഭാവമാണ് ആ വസ്തുസ്വരൂപം. പ്രപഞ്ചത്തിന്റെ അന്തർലീനമായ ശക്തിയെക്കുറിച്ചുള്ള ഗാഢാലോചനയിൽനിന്നും ഇങ്ങനെ ഒരു സത്താസാമാന്യഭാവം ലഭിക്കാവുന്നതാണ്. ബോധം, വിചാരം, വിചാരങ്ങൾക്കു ഹേതുഭൂതമായ വിഷയങ്ങൾ എന്നിങ്ങനെ ആഭ്യന്തരം തുടങ്ങി ബാഹ്യപ്രപഞ്ചാന്തം സൂക്ഷ്മമായി പരിശോധിച്ചാൽ ഒരഖണ്ഡബോധസ്വരൂപം മാത്രം അനുഭവപ്പെടുന്നു. അതൊഴിച്ചു പ്രപഞ്ചം നിലനിൽക്കുന്നില്ല. പരമാർത്ഥമായി വിചാരിച്ചാൽ അതുതന്നെയാണ് ഈ പ്രപഞ്ചരൂപമായി ശോഭിക്കുന്നതെന്നും അറിയാറാകും. "പരാമർശേ പ്രപഞ്ചസ്യ ചിന്മാത്രമവശിഷ്യതേ; തദേവാത്മേതി സംപ്രോക്തഃ സർവ്വാഗമവിശാരദൈഃ" എന്ന അഭിയുക്തോക്തി മേൽപറഞ്ഞതിനു സാധകമാകുന്നതുകൂടാതെ ആ വസ്തുവിന് ആത്മാവെന്നു നാമമുള്ളതായും വെളിവാക്കുന്നു. "അതതി ഇത്യാത്മാ" എന്ന് ഉപനിഷൽഭാഷ്യത്തിൽ ആത്മശബ്ദത്തിനു നിരുക്തി കല്പിച്ചിരിക്കകൊണ്ട് ആത്മാ സർവവ്യാപകം എന്നു കിട്ടുന്നു. ഏകരൂപമായി സർവവ്യാപകമായി ഒരു വസ്തു ഇരിക്കണമെങ്കിൽ അത് അനാദ്യനന്തവുമായിരിക്കണം. അപ്പോൾ ആത്മാ അനാദ്യനന്തരൂപനെന്നും സിദ്ധിച്ചു. അനാദ്യനന്തമായ ഒരു വസ്തു ഇരിക്കുമ്പോൾ സാദിസാന്തവസ്തുക്കൾക്കു യഥാർത്ഥാസ്തിത്വം സിദ്ധിക്കാനിടയില്ല. അവകളും അഖണ്ഡവസ്തുവിൽ അടങ്ങിപ്പോകും. അഹങ്കാരം - ഞാൻ എന്ന ഭാവം - തുടങ്ങി സാദിസാന്തമായി അനുഭവപ്പെടുന്ന സർവവും ആ അനാദ്യന്തചിത്സമുദ്രത്തിലെ വീചിനിരകളത്രെ. തരംഗങ്ങൾക്കു സമുദ്രഭിന്നമായ സത്ത കിട്ടാത്തതുപോലെ മുൻപറഞ്ഞവകൾക്കും പൃഥക്കായ സൽഭാവം ലഭിക്കുന്നില്ല. അപ്പോൾ ഞാൻ എന്ന അഭിമാനത്തിനു വിഷയമായ വ്യക്തിയും ആ അനാദ്യനന്തവസ്തുവിൽ ലയിക്കുന്നു. ഈ നിലയിൽ താൻ ആത്മാവാണെന്നു വന്നുചേരുന്നു. ഈ അർത്ഥത്തെ 'ആത്മശബ്ദാച്ച' എന്ന ബ്രഹ്മസൂത്രത്തിന്റെ ഭാഷ്യത്തിൽ ശ്രീശങ്കരാചാര്യസ്വാമികൾ "...ഇതി പ്രകൃതം പുരുഷമാത്മേത്യാഹ" ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു. അപ്പോൾ ഒരാദ്യന്തരഹിതനായ ആത്മാവുണ്ടെന്നും അതു താൻതന്നെയെന്നും വന്നു. ആത്മാവിന് അതായത് തനിക്ക് അന്യമായി സാദിസാന്തവസ്തുക്കൾ ഇരിക്കാത്തതുകൊണ്ട് അതുകളോടു ചേർച്ചയ്ക്കിടയില്ല. എന്നാൽ മറ്റൊരനാദ്യനന്തവസ്തുകൂടി ഇരിക്കുന്നപക്ഷം അന്യോന്യസംബന്ധത്തിനിടവന്നേക്കാമെന്നുള്ളതിനാൽ അങ്ങനെ ഒന്നുണ്ടാകാമോ എന്നുള്ള വികല്പത്തെപ്പറ്റി പറഞ്ഞുകൊള്ളുന്നു.

അനാദ്യനന്തവസ്തു ഒന്നിലധികം ഇരിക്കാൻ നിവൃത്തിയില്ലെന്നു ന്യായവേദികൾ അഭിപ്രായപ്പെടുന്നു. രണ്ടനാദ്യനന്തവസ്തു ഉണ്ടെന്നു വിചാരിക്കുന്നപക്ഷം ഒന്നന്യത്തിനു

ബാധകമായി രണ്ടും സാദിസാന്തമായിതീരും. അപ്പോൾ പരിപൂർണ്ണഭാവത്തിൽ ഒരു വസ്തുവേ സ്ഥിതിചെയ്കയുള്ളൂ എന്നു വരുന്നു. ആ സ്ഥിതിക്ക് അനാദ്യനന്തനായ ആത്മാ ഏകമെന്നും സിദ്ധിച്ചു. 'ഏകമേവാദ്വിതീയം', 'നേഹ നാനാസ്തി കിഞ്ചന' ഇത്യാദി ശ്രുതികളും, 'അദൃഷ്ടദ്വയമാനന്ദമാത്മാനം ജ്യോതിരവ്യയം' ഈ വിധമുള്ള അഭിജ്ഞാഭിപ്രായവും മുൻ പറഞ്ഞതിനെ ദൃഢീകരിക്കുന്നു. ഇങ്ങനെ, ആത്മാവിന് - തനിക്ക് - അന്യമായി വിജാതീയസജാതീവയവസ്തുക്കൾ ഇല്ലാതെ ഏകനായിരിക്കകൊണ്ട് ആത്മാ അലേപകൻ - അസംഗൻ - എന്നു സിദ്ധിച്ചു. "അസംഗോ നഹി സജ്ജതേ", "യഥാനഭോവായ്വനലാംബുഭൂഗുണൈർഗ്ഗതാഗതൈർവ്വർത്തു ഗുണൈർന്ന സജ്ജതേ; തഥാക്ഷരം സത്വരജസ്തമോമലൈരഹം മതേഃ സംസൃതി ഹേതുഭിഃ പരം", 'സംഗിപ്പതിനു വേറൊന്നില്ല മന്നവ!' ഇത്യാദി ശ്രുതിപുരാണവചനങ്ങൾ ആത്മാവിന്റെ അലേപഗത്വത്തെ സാധിക്കയും സങ്ഗയോഗ്യവസ്ത്വന്തരത്തെ ഒടുവിൽ സമുച്ഛേദിക്കയും ചെയ്യുന്നു. നിർല്ലേപകത്വം ആത്മാവിന്റെ ഒരു സ്ഥിതിയാകകൊണ്ട് ആത്മസ്വരൂപം വർണ്ണിക്കാതെ ആ ഭാവം വെളിവാകുന്നതല്ല. അതിനാൽ ആത്മസ്വരൂപനിരൂപണദ്വാരാ നിർല്ലേപകത്വം ഉപന്യസിച്ചതാകുന്നു."

എല്ലാം തിരുമനസ്സിലെ കൃപയാൽ സാദ്ധ്യം, എന്ന് അനന്തനമസ്കാരപൂർവം തൃപ്പാദദാസൻ അറിയിച്ചുകൊള്ളട്ടെ.

പരമാനന്ദനാഥ

ഇങ്ങനെ പല പ്രകാരത്തിലുള്ള പരീക്ഷണങ്ങൾ നടത്തിയശേഷമാണ് 'അദ്വൈതവിദ്യാപണ' എന്ന ബിരുദനാമം ശ്രീമദ് സന്നിധിയിൽനിന്നും എനിക്കു നൽകിയത്.

ഇത്രയും സംഗതികൾകൊണ്ട് 90 ധനുവരെയുള്ള ചരിത്രഭാഗം അവസാനിച്ചിരിക്കുന്നു. അന്നു മുതൽ സ്വാമികൾക്ക് ഡയറിയുള്ളതിനാൽ അനന്തരചരിത്രം കുറെക്കൂടി വിശദമായി ഗ്രഹിക്കാൻ കഴിയുന്നതാണ്. അതുകൊണ്ടു മാന്യവായനക്കാരുടെ ശ്രദ്ധയെ ഉജ്ജ്വലമായ ഡയറിഭാഗത്തിലേക്ക് ക്ഷണിച്ചുകൊള്ളുന്നു.

90 ധനു 5. ഇന്നു, ഞാൻ സ്വാമി ഇരിക്കുന്ന മഠത്തിൽ പോയി. ചെന്നപ്പോൾ സ്വാമിയെ കണ്ടില്ല, എന്നാൽ അല്പംകഴിഞ്ഞ് അദ്ദേഹവും വേറെ ഒന്നുരണ്ടു മാന്യന്മാരുംകൂടി അവിടെയെത്തി. വിശ്രമാനന്തരം, എഴുത്തുമുഖാന്തരം ഞാൻ അപേക്ഷിച്ചിരുന്ന സ്വാമികളുടെ കത്തുകളെപ്പറ്റി ചോദിച്ചു. സ്വാമി: "എഴുത്തുകളോ? അവയൊന്നും കാണുകയില്ലെന്നാണ് എനിക്കു തോന്നുന്നത്. ശിഷ്യന്മാർക്കയച്ചിട്ടുള്ളവയിൽ, അവയെ നശിപ്പിച്ചുകളയണമെന്നു സാധാരണ നിഷ്കർഷിക്ക പതിവാണ്. സ്വാമിതിരുവടിയോടുപോലും ഇങ്ങനെ അപേക്ഷിക്ക പതിവുണ്ട്. പക്ഷേ, ചിലർ വല്ല ഔത്സുക്യത്താലും ചിലതു സൂക്ഷിച്ചുവെച്ചേക്കുമായിരിക്കാം." അവ വല്ലവിധവും 'കിട്ടിച്ചാൽ' കൊള്ളാമെന്നു ഞാൻ അപേക്ഷിക്കയുണ്ടായി. പിന്നീട് ഞാൻ സ്വാമിയെ 'ജാൺസൺ' എന്ന ആംഗ്ലപണ്ഡിതന്റെ ജീവചരിത്രം കാണിച്ച്, അതിന്റെ സൗഷ്ഠവത്തെയും മറ്റും കുറിച്ചു കുറെ പറഞ്ഞുകേൾപ്പിച്ചു. അതിനുശേഷം അനുവാദം വാങ്ങി തിരിച്ചുപോരികയും ചെയ്തു.

ആജ്ഞയെ അനുസരിക്കുന്നവരോടോ, ശിഷ്യരോടോ പ്രത്യേകം പറയുന്ന കാര്യങ്ങൾ അവർ തമ്മിലായാലും ജല്പനത്തിനു വിഷയമാക്കിക്കൂടെന്നു ശട്ടംകെട്ടുന്ന തരം കരുതൽകാരനായ ഈ മഹാത്മാവ് എഴുത്തുകൾ നശിപ്പിക്കാൻ ആജ്ഞാപിച്ചുവെങ്കിൽ

അത് ഒരു പുതുമയായി കരുതാനില്ല. എല്ലാ വചസ്സുകളിലും ഗുരുതരകാര്യങ്ങൾ അടങ്ങിയിരിക്കുമെന്ന് ഇതു സൂചിപ്പിക്കുന്നുണ്ട്.

ധനു 6. സ്വാമി ഇന്നു ഞങ്ങളുടെ വസതിയെ അലങ്കരിച്ചു. അദ്ദേഹം ചില എഴുത്തുകൾ എന്റെപക്കൽ തന്ന് അവ എങ്ങനെ ഇരിക്കുന്നുവെന്നു ചോദിച്ചു. ഇൻഡ്യയിലെയെന്നല്ല യൂറോപ്പ്, അമേരിക്ക എന്നീ സ്ഥലങ്ങളിലെ പണ്ഡിതന്മാർ അനുമോദിച്ചു സ്വാമിക്കയച്ച എഴുത്തുകളെപ്പറ്റി ഞാൻ എന്തെങ്കിലും ഒന്നു പറയണമെന്നു വിചാരിച്ചു, വളരെ കേമമായിരിക്കുന്നു എന്നുമാത്രം പറകയുണ്ടായി. അനന്തരം പടനായർ കുളങ്ങരയ്ക്കു പോയാൽ കൊള്ളാമെന്നുണ്ടെന്നു സ്വാമി പറകയാൽ ഞാനും അദ്ദേഹത്തെ അനുഗമിച്ചു. സംഭാഷണം മിക്കവാറും ഈയിടെ തുടങ്ങിയ യുദ്ധത്തെ സംബന്ധിച്ചായിരുന്നു. അതിന്റെ അവസാനത്തെപ്പറ്റി സ്വാമിയുടെ അഭിപ്രായമെന്തെന്നറിഞ്ഞാൽ കൊള്ളാമെന്നു ഞാൻ അപേക്ഷിച്ചു. "ഇംഗ്ലണ്ടും, ജർമ്മനിയും സമാധാനമായിപ്പിരിയണമെന്നും, ജാർജ്പഞ്ചമനായ നമ്മുടെ ചക്രവർത്തിക്കു താഴ്ചവന്നുകൂടായെന്നും, അതൊരിക്കലും വിചാരിക്കാൻപോലും വഹിയ എന്നും" അദ്ദേഹം പറകയുണ്ടായി. പിന്നീട്, ലോകത്തുള്ള യോധന്മാരിൽ നെപ്പോളിയനെയാണ് അദ്ദേഹം അധികം ഇഷ്ടപ്പെടുന്നതെന്നും അതിനുള്ള കാരണങ്ങളും മറ്റും വിശദമാക്കാമെന്നും അരുളിച്ചെയ്തു. നെപ്പോളിയനെപ്പറ്റി സ്വാമിക്ക് അഗാധമായ ജ്ഞാനമുണ്ട് എന്നു ഞാൻ അപ്പോൾ മനസ്സിലാക്കി. അപ്പോൾ ചരിത്രം ഉപവിഷയമായി എടുത്തിരുന്ന എനിക്കു പരമാർത്ഥത്തിൽ അത്ഭുതമുണ്ടായി. അതിനുശേഷം, ഞാൻ സ്വാമിയോടു ശകുനങ്ങളെ വിശ്വസിക്കുന്നുണ്ടോ എന്നു ചോദിച്ചു. സ്വാമി: "ശകുനങ്ങളെ അവിശ്വസിക്കാൻ മാർഗ്ഗം അധികമൊന്നും കാണുന്നില്ല; വെടിയുണ്ട, മരണത്തെ ഉണ്ടാക്കുമെന്നതു നിർവിവാദമാണല്ലോ. എന്നാൽ ചിലപ്പോൾ അതും ആ കൃത്യം നിർവഹിക്കാത്തതായിക്കാണാം. അത്രയൊന്നുമില്ലാത്ത ഇത്, ഒരുസമയം വിപരീതഫലത്തെ തരുന്നുവെന്നു കണ്ട് ആകപ്പാടെ അവിശ്വസിക്ക കുറെ സാഹസംതന്നെയാണ്. ചിലപ്പോൾ ചില ദുശ്ശകുനങ്ങൾ നാം കണ്ടുവെങ്കിലും, നമ്മുടെ കാര്യം വിജയമായിത്തീരുന്നു. അപ്പോൾ നാം തെറ്റിദ്ധരിക്കുന്നു; നാം കാണാത്ത ഒരു നല്ല ശകുനമുണ്ടായി എന്ന് എന്തുകൊണ്ട് അനുമിക്കാൻ വഹിയാത്തത്? ശകുനത്തെപ്പറ്റി ഒരു വലിയ ഗ്രന്ഥംതന്നെ ഒരു മഹാൻ രചിച്ചിട്ടുണ്ട്. അതിന്റെ വില മൂന്നുരൂപയാണ്."

സ്വാമി ശകുനത്തെപ്പറ്റി വിശ്വസിക്കുന്നു എന്നു നമുക്ക് ഇതുകൊണ്ടൂഹിക്കാം. ഇനിയും പല ഉദാഹരണങ്ങൾ വഴിയെ കിട്ടുന്നതുമാണ്.

ധനു 7. ഇന്നലെ ആജ്ഞാപിച്ചതുപോലെ ഇന്നു ഞാൻ മഠത്തിൽപോയി. സ്വാമി ചില എഴുത്തുകളും, അദ്ദേഹത്തോട് എഴുത്തുകുത്തുകൾ നടത്തിക്കൊണ്ടിരുന്നവരും ആയ ചില മാന്യന്മാരുടെ മേൽവിലാസാദികളും തന്നു.

ധനു 10. പരമാനന്ദനാഥനും ഞാനുംകൂടി ചെന്ന് ഇന്നു സ്വാമിയെ കണ്ടു. വേദാന്തസംബന്ധമായ സംഭാഷണമുണ്ടായി. വിവേകാനന്ദസ്വാമിയുടെ പ്രസംഗങ്ങളിൽ ഇപ്രകാരം കാണുന്നുവെന്നു പരമാനന്ദനാഥൻ സ്വാമിയോടു പറഞ്ഞു: "മനസ്സ് ഏതെങ്കിലും ഒരുകാലത്ത് സ്വതേ നശിക്കുന്നതാണ്." അങ്ങനെ ഇരിക്കെ മനോലയാദികൾക്കായി പുരുഷപ്രയത്നം എന്തിന്? എന്ന് അതിനെത്തുടർന്ന് പറഞ്ഞു. സ്വാമി: "കർമ്മചക്രഭ്രമണത്തിനു വിരാമം സംഭവിക്കാതെ മനസ്സ് ഒരിക്കലും, ഇനി കല്പാന്തത്തിൽക്കൂടിയും, നാശത്തെ പ്രാപിക്കയില്ല. വിദേഹമുക്തിയിലല്ലാതെ മനസ്സിന്റെ ആത്യന്തികനാശം - അരൂപനാശം - ഉണ്ടാകുന്നില്ല എന്നു ശ്രുതിയും അതിനോടു യോജിച്ച് അനുഭവവും കാണുന്നുണ്ട്.

എത്രയോ ഗംഭീരങ്ങളായ പ്രസംഗങ്ങൾ ചെയ്യുമ്പോൾ ഇപ്രകാരം ചില സ്ഖലിതങ്ങൾ ആ മഹാത്മാവിനും വന്നിട്ടുണ്ടല്ലോ എന്നാശ്ചര്യപ്പെടുന്നു. മനുഷ്യന്റെ അപൂർണ്ണത്വം മാത്രമാണ് ഈമാതിരി സ്ഖലനം നമ്മെ ഗ്രഹിപ്പിക്കുന്നത്.

ധനു 13. ഇന്നു 'സ്വർഗ്ഗവാതിൽ ഏകാദശി' ആയിരുന്നതിനാൽ എന്റെ വീട്ടിൽ ഒരു അഹോരാത്രവായന ഉണ്ടായിരുന്നു. രാമായണമാണ് സാധാരണ വായിക്കാറു പതിവ്. സ്വാമിയെ ക്ഷണിച്ചു പൂജിച്ചിരുത്തിയതിന്റെ ശേഷമായിരുന്നു പാരായണം തുടങ്ങിയത്. രാമായണത്തിലുള്ള ചില ദുർഗ്രഹഭാഗങ്ങൾ (അദ്വൈതപ്രതിപാദകഘട്ടങ്ങൾ) വിവരിച്ചുതന്നു സ്വാമി സംശയം തീർത്തുകൊണ്ടിരുന്നു. ആരണ്യകാണ്ഡത്തിൽ ശൂർപ്പണഖ, ശ്രീരാമനോടായി "രാക്ഷസരാജാവായ രാവണഭഗിനി ഞാൻ" എന്നും മറ്റും പറയുന്ന ഘട്ടം വന്നപ്പോൾ സ്വാമി പൊട്ടിച്ചിരിച്ചു. അതിനുശേഷം 'രാവണൻ ഭഗിനി ഞാൻ' എന്നായാൽ കൊള്ളാമായിരുന്നു എന്നും മറ്റും പറകയുണ്ടായി. "നൃപതേ രമ രസ്രഗാപ സാദയിതോരുസ്തനകോടിസുസ്ഥിതിം" എന്ന രീതി കൈരളിക്കിണങ്ങുകയില്ല. എന്നാൽ ആ അവസരത്തിൽ, എഴുത്തച്ഛന്റെ പാണ്ഡിത്യഹിമാലയചരമചൂഡാശ്രയത്വത്തെയും ആ ബ്രഹ്മാവിൽ പ്രകാണ്ഡന്റെ അന്യദുർല്ലഭ കവിതാമാധുര്യത്തെയും ഓർത്താൽ ഈ ചെറിയ സ്ഖലിതം ആരും കാണുകയില്ലെന്നും മറ്റും പറകയുണ്ടായി. ഒട്ടു വൈകാറായപ്പോൾ സ്വാമി, മഠത്തിലേക്കു പോകയും ചെയ്തു. അന്നത്തെപ്പോലെ ഒരു പുണ്യദിവസം ഞങ്ങൾക്കുണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. നിരവധി ജനങ്ങളുടെ നാമജപാദികളും, ദിവസമഹത്വവും സ്വാമി ആഗമിച്ചതും എല്ലാംകൂടി ഏതു മൂഢനും ഈശ്വരവിഷയങ്ങളിൽ ഒരു പിടിപാടുണ്ടാക്കത്തക്കതായിരുന്നു. ഇതുപോലെ ഉള്ള മഹാത്മാക്കളുടെ ആഗമനം മഹാഭാഗ്യാലംബനംതന്നെയാണല്ലോ. "യസ്യാനുഭവപര്യന്തം ബുദ്ധിസ്തത്വേ പ്രവർത്തതേ; തദ്ദൃഷ്ടി ഗോചരാഃ സർവേ മുച്യന്തേ സർവകിൽബിഷൈഃ" എന്ന പാരമർഷവചനം നോക്കുക.

ധനു 18. ഇന്നേദിവസം സ്വാമിതൃപ്പാദങ്ങളും വേറെ രണ്ടുമൂന്നു പേരുമായി ചില കാര്യങ്ങളെപ്പറ്റി സംസാരിച്ചുകൊണ്ടിരുന്നപ്പോൾ ഒരാൾ രാമേശ്വരയാത്രയെക്കുറിച്ചു പറഞ്ഞു. അയാൾ അറുപിശുക്കനാകകൊണ്ടു ടിയാനെ ചതക്കാനായി 'ആ പണം നഷ്ടമാകുമല്ലോ' എന്നു രണ്ടാമൻ പറഞ്ഞു. അപ്പോൾ, "നാളികേരത്തിനു വിലകൂടിയാൽ പോകുമായിരിക്കുമോ?" എന്നു സ്വാമി ചോദിച്ചു. രണ്ടാമൻ: "അതും ലാഭമാക്കാമെന്നുറയ്ക്കയേ ഉള്ളൂ."

സ്വാമി: "ആ തീർത്ഥയാത്രയ്ക്കു വേണ്ടതായ സംഖ്യ പിരിയുന്നതുവരെ ഇരട്ടി വിലയാകുമെന്നും പോകാതിരുന്നാൽ രണ്ടിരട്ടി നഷ്ടമാകുമെന്നും സ്വപ്നത്തിൽ ദൈവം അറിയിച്ചാൽ നിശ്ചയമായും യാത്രചെയ്യുമായിരിക്കും", സ്വാമി ഇങ്ങനെ പറഞ്ഞത് ആ പിശുക്കന്റെ മനോഗതികളെയും, അയാൾക്ക് ഈശ്വരസേവ, തീർത്ഥയാത്ര, ധനം എന്നിവയെക്കുറിച്ചുള്ള വിലമതിപ്പിനെയും മറ്റും പറ്റി അറിയുന്നതിനായിരിക്കാം. സ്വപ്നാദികളിൽ എന്തോ വിശ്വാസം ലോകത്തു നടപ്പുള്ളതിനെ സ്വാമിയും വിശ്വസിക്കുന്നുവെന്നു നമുക്കൂഹിക്കാം.

ധനു 20. സ്വാമിയുടെ ഡയറിയിൽനിന്ന്, ഇന്നേ തീയതി സ്വാമികൾ 'ശ്രീകൃഷ്ണലീലാശുകൻ' ഉണ്ടാക്കിയ 'അഭിനവകൗസ്തുഭമാല' എന്ന സ്തോത്രഗ്രന്ഥം വായിച്ചതായി അറിയുന്നു. ഇതിൽ 46 അല്ലെങ്കിൽ കവിനാമശ്ലോകമുൾപ്പെടെ 47 പദ്യങ്ങളുണ്ട്. പ്രസ്തുതഗ്രന്ഥം ഭക്തിരസഭരിതവും അലങ്കാരാദിയാൽ അതിരമണീയവുമാണ്. ഇതു വിഷ്ണുവിന്റെ പാദാദികേശാന്തവർണ്ണനാത്മകമാകയാൽ സഗുണപരമാകുന്നു. പിന്നീട് ഇതിലട

ങ്ങിയ 'ദക്ഷിണാമൂർത്തിസ്തവം' വായിച്ചു. ഇതും അത്യധികം ആഹ്ലാദജനകമായിരിക്കുന്നു." ഈ വിധം ഒരു ചെറിയ നിരൂപണംകൂടി ഡയറിയിൽ ഘടിപ്പിച്ചിട്ടുണ്ട്.

ധനു 21. സ്വാമി, ഭഗവദ് ആദിശേഷൻ ഉണ്ടാക്കിയ 'ശേഷാര്യ' - പരമാർത്ഥസാരം -രാഘവാനന്ദീയവ്യാഖ്യാനമടക്കം വായിച്ചതായി ഇന്നത്തെ ഡയറിയിൽ കാണുന്നു. അദ്വൈതരഹസ്യം സംക്ഷിപ്തമായിട്ടെങ്കിലും ഇതിൽ പ്രതിപാദിക്കപ്പെട്ടിരിക്കകൊണ്ടും ആയതു 'യോഗസൂത്രകാരന്റെ' മുഖകമലത്തിങ്കൽനിന്നു പുറപ്പെട്ടതാണെന്നുള്ള പ്രത്യേകതകൊണ്ടും സ്വാമികൾ ഇതിനെ സ്നേഹിക്കുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. അനന്തരം 'തീർത്ഥപാദപരമഹംസസ്വാമി' എന്ന ശ്രീമദ്സതീർത്ഥ്യന്റെപേർക്കു സ്വാമി അയച്ചതായ ഒരെഴുത്ത് ഉദ്ധരിക്കുന്നു:

ഹരിഃ സർവം

ആതിനാട്
ധനു 25

പ്രിയമിത്രപ്രകാണ്ഡ!

സസ്നേഹപ്രസരമയച്ച എഴുത്ത് ഇന്നലെ വൈകുമ്പോൾ കിട്ടി. അതിൽ പ്രതിപാദിതമായ വിഷയത്തെപ്പറ്റി അത്യധികം അനുമോദിക്കുന്നു. പിണ്ഡമടിയന്തിരത്തെ സംബന്ധിച്ചുള്ള പ്രവർത്തനത്തിലെ ബദ്ധശ്രദ്ധ, സമുദായാനുഗ്രഹമായിട്ടാണെങ്കിലും എന്റെ ഭാരം ലഘുപ്പെടുത്തുന്നതാകയാൽ 'അസ്മദുപരിമഹാനനുഗ്രഹോയം' എന്നുകണ്ടു ധന്യവാദം പറഞ്ഞുകൊള്ളുന്നു. സ്വാമിതിരുവടിയുടെ - ശരിയായി ലഭിച്ച - പടം എവിടെയായാലും സൂക്ഷിക്കപ്പെടുന്നതുതന്നെ ഉപരികൃത്യം... എഴുമറ്റൂരാശ്രമത്തിൽ, പഠിപ്പിച്ചിരിക്കുന്ന ആ മഹാൻ 'സ്വാമി' പദോദിതനായികാൺകയാൽ സന്യാസിയെന്നാണ് എന്റെ കരുതൽ. ആളെക്കുറിച്ച് വ്യക്തമാക്കാത്തതെന്തോ? സുസ്ഫുടമായറിവാൻ ഉത്കണ്ഠയുണ്ടാകുമെന്നറിവുള്ളതാണല്ലോ. പടിഞ്ഞാറൻപ്രദേശത്തു ചെറുതായെങ്കിലും ഒരാശ്രമം വേണമെന്നു പറഞ്ഞതു നന്നുതന്നെ. വേണ്ടതുപോലെ ആകുമല്ലോ... ആശ്രമസംബന്ധമായ വ്യവസ്ഥയ്ക്ക് ഉടമ്പടി വേണ്ടതുതന്നെ. അധ്യക്ഷസ്ഥാനം കയ്യേല്ക്കണമെന്നു പറഞ്ഞത് എങ്ങനെ വേണ്ടതെന്നു സുഗൃഹീതമായില്ല. യത്നം ചെയ്യുന്ന ആൾ ഫലാർഹനാകുന്നതാണ് യുക്തതരം. അങ്ങനെയാകുമ്പോൾ അതിൽനിന്നുണ്ടാകുന്ന സകല മേന്മകളും പ്രിയസഹോദരനോടാണ് ചേരാൻ ന്യായം. പിന്മാറ്റത്തിനായി ഇങ്ങനെ വളയ്ക്കുകയല്ല. പിന്നെ ക്രമാപേക്ഷയാലാണെങ്കിൽ, അതവിടെത്തന്നെയാകട്ടെന്നു 'ഞങ്ങൾ' വിപ്രതിപത്തികൂടാതെ സമ്മതിച്ചാൽ മതിയാകുമല്ലോ. ഇത്രയും പറഞ്ഞശേഷവും അതിനർഹൻ ഞാനാണെന്നു വയ്ക്കുകയാണെങ്കിൽ കയ്യേറ്റിരിക്കുന്നു. പക്ഷേ, കർത്തവ്യശേഷം അഥവാ നിർബന്ധകൃത്യം എങ്കൽ പ്രതിഷ്ഠിതമായി വരരുതെന്നു പറഞ്ഞുകഴിഞ്ഞിട്ടുള്ളതിനെത്തുടർന്ന് അപേക്ഷ ചെയ്യുന്നു. ശേഷമെല്ലാം നിശ്ചയിക്കുംപോലെ.

എന്നു സ്വന്തം (പി. എ.) നീലകണ്ഠ തീർത്ഥസ്വാമി

വിശേഷിച്ചു പ്രസ്തുത തീയതിയെക്കുറിച്ചു താഴെക്കാണുംപ്രകാരം അഭിപ്രായപ്രകടനം ചെയ്തുകാണുന്നു. "ഇന്നൊരു വലിയ സന്ധിയായിരുന്നു. ഗ്രഹപ്പിഴയുടേത് എന്നു സാരം. 88 മകരം 25-ാം തീയതിയും ഇതുപോലെ ഒരു വലിയ സന്ധിയായിരുന്നു. ഗ്രഹദോഷം എന്നതിൽ കുറെ വിശ്വസിക്കാതെ നിവൃത്തിയില്ല. അന്നുണ്ടായതും ആ ഇടവമാസത്തിൽ തടിച്ചതും ഇപ്പോൾ മഹാവൃക്ഷംപോലെ കാണ്ഡപുഷ്പപടലീവിരാജമാന

മായി നിൽക്കുന്നതും ആയ ദുരദൃഷ്ടപരമ്പര (പ്രാരബ്ധസംചയം) തുല്യമില്ലാത്തവ യാണ്. ദേഹപാതത്തിന് ഈ സന്ധികളിൽ പുഷ്കലകാരണങ്ങളുമുണ്ടായിരുന്നു. എന്നാൽ പ്രാരബ്ധമിരിക്കെ ദേഹപാതമുണ്ടാകയില്ലെന്നുള്ള ശ്രുത്യനുഭവപ്രമാണബലത്താൽ അങ്ങനെ സംഭവിച്ചില്ല. ദേഹപാതം പലർക്കും - ജ്ഞാനിക്കും കൂടി - സുഖഭൂമിയായി തോന്നിയില്ലെന്നുവരാം. ഇതങ്ങനെയല്ല, സ്വരൂപാനുഭവമുണ്ടായതിനുശേഷം ഞാൻ അതിനെ പ്രതീക്ഷിച്ചു വേഷംകെട്ടിയിരിക്കയാണ്. (ബാഹ്യാഭ്യന്തരങ്ങളാൽ ഒരുപോലെ ഒരുങ്ങിയിരിക്കയാണെന്നു താല്പര്യം). വിദേഹമുക്തിയും ജീവന്മുക്തിയും ഭേദമില്ലെന്നു ചിലർ പറയുമെങ്കിലും അത്ര ശരിയല്ല. ലോകവ്യവഹാരത്തിൽ എത്രത്തോളം കുറവു വരുന്നോ അത്രയ്ക്കു ജീവന്മുക്തിസുഖം വർദ്ധിക്കും. ഇതാണ് വേദാന്തസിദ്ധാന്തം. അനു ഭവവും ഇപ്രകാരംതന്നെ. അങ്ങനെയാണെങ്കിൽ ശരീരപാതാനന്തരമുണ്ടാകുന്ന വിദേ ഹാവസ്ഥയിൽ രുചി കൂടുമല്ലോ! പിന്നെ മുക്തനു ദേഹപാതം പ്രാർത്ഥനാവിഷയമാ കാതെ വരുന്നതെങ്ങനെ? ദേഹപാതത്തെക്കുറിച്ച് ഇച്ഛാനിച്ഛകൾ പറയാനില്ല. എന്തെ ന്നാൽ അതും പ്രാരബ്ധാധീനമാണല്ലോ. എന്നാൽ ദേഹം വീണാൽ തൊല്ലയൊഴിഞ്ഞു എന്നു തോന്നാതിരിക്കയില്ല. "നാദ്യാപി കർമ്മനശ്ഛിന്നമിതി ക്ലിശ്യന്തി സന്തതം," കർമ്മം (പ്രാരബ്ധം) ഒടുങ്ങിയില്ലല്ലോ എന്നു വിചാരിച്ചു ക്ലേശിക്കുമെന്നും ഈ ക്ലേശം സംസാ രജമല്ലാത്തതിനാൽ വൈരാഗ്യത്തിനുള്ളതേ ആയിരിക്കൂ എന്നും പഞ്ചദശിയിൽ പറയു ന്നുണ്ടല്ലോ. അപ്പോൾ, പ്രാരബ്ധമില്ലെന്നു പറയുന്നതു ഭയംകൊണ്ടാണെന്നു കിട്ടുന്നു. ഭയം, വല്ലവരും പറഞ്ഞാലോ എന്നുവെച്ചാണ്. അവർക്കു ശാസ്ത്രവും അനുഭവവും ഇല്ല. എന്നാൽ മനോവൃത്തി ഒന്നിനെയും ഗ്രഹിക്കാത്തപ്പോൾ പ്രാരബ്ധമില്ലെന്നു വേണ മെങ്കിൽ പറയാം. "ഇഷുചക്രാദിദൃഷ്ടാന്തൈർന്നൈവാരബ്ധേ വിനശ്യതഃ" എന്ന് അധി കരണമാലയിൽ സിദ്ധാന്തിച്ചിട്ടുണ്ട്. കൈവിട്ട അസ്ത്രവും തിരിച്ചുവിട്ട കുലാലചക്രവും വേഗബലത്താൽ കുറേക്കൂടി കാര്യം ചെയ്യുന്നതുപോലെ ആണെന്നാകുന്നു സിദ്ധാന്തം. ഇതിനു മുമ്പു 72-ാം കൊല്ലവർഷത്തിൽ ഇതിനോട് ഏകദേശം ഒക്കുന്ന (ഒരു) സന്ദർഭ മുണ്ടായിരുന്നു എന്ന് ഇപ്പോൾ തോന്നുന്നുണ്ട്. പക്ഷേ വൈരാഗ്യാഭ്യാസങ്ങളുടെ കാല മായിരുന്നതിനാൽ അന്നു പ്രാരബ്ധങ്ങൾ ദൂരെക്കൂടി കടന്നുപോയതേ ഉള്ളൂ. അപ്പോൾ 'സമാധിപ്രധാന'നായ യോഗിയെപ്പോലെ ഇരുന്നതിനാൽ അവ അടുത്തുവന്നില്ല. പിന്നീട് 82-ൽ തുടങ്ങി, അതിലും കുറെ കവിഞ്ഞ കഷ്ടപ്രാരബ്ധങ്ങൾ തലയെടുത്തുനിന്നു. അന്നു 'വിവേകപ്രധാന'ന്മാരായ ജനകാദികളെപ്പോലെ അതൊന്നും കൂട്ടാക്കാതെ ഉറ പ്പിൽ കഴിച്ചു. ഇപ്പോഴാകട്ടെ, 'വ്യവഹാരപ്രധാന'ന്മാരായ യുധിഷ്ഠിരാദികളെപ്പോലെ പ്രാര ബ്ധത്തിൽ മുഴുകിയിരിക്കയാണെന്നു പറയണം. ''വൈരാഗ്യോപരതീ പൂർണ്ണേ ബോധസ്തു പ്രതിബധ്യതേ; യസ്യ തസ്യ നമോക്ഷോസ്തി പുണ്യലോകസ്തപോബ ലാത് || പൂർണ്ണേ, ബോധേ തദനൌ ദ്വൌ പ്രതിബദ്ധൗ യദാ തദാ; മോക്ഷോ വിനിശ്ചിതഃ കിം തു ദൃഷ്ടദുഃഖം ന നശ്യതി" എന്ന പ്രമാണം നോക്കുക. ഇക്കാലങ്ങളിൽ, അരവയ റാകുമാറു കഴിക്കാറുള്ള വന്യാശനം (കിഴങ്ങ്, ധാന്യം മുതലായത്) ഉപയോഗിക്കാനൊ ത്തിട്ടില്ല. കിട്ടിയാൽ വേണ്ട; സഞ്ചാരത്തിൽ ഉപവാസം, ഇങ്ങനെ ആയി. പരമാർത്ഥ ത്തിൽ പല ഉദ്യമങ്ങളിലും മതപരിഷ്കാരങ്ങളിലും ചാടി. ഗ്രഹപ്പിഴസ്സന്ധിക്കുമുമ്പു വിചാ രിക്കുന്നതെല്ലാം ക്ലിപ്തസമയത്തു തന്നെ നിർവിഘ്നം സാധിക്കുമായിരുന്നു. ഇപ്പോൾ എല്ലാം മുട്ടുന്നു എന്നു ഭേദം. തടസ്ഥമോ വിളംബമോ സഹിക്കാത്ത സ്വഭാവമാണുള്ളതു താനും. ഇങ്ങനെ എല്ലാംകൊണ്ടും ദുഷ്ടപ്രാരബ്ധം ഒത്തിരുന്നെങ്കിലും എടുത്തുചോദി ക്കുന്നവർക്കു കാണ്മാനൊന്നുമില്ല. ഉള്ളതു മേൽക്കൊണ്ടതുമല്ല. അപ്പോൾ സ്വതേ തനിക്കു

വ്യസനമില്ലാതെ രക്ഷിതാവിനുവേണ്ടി കരഞ്ഞ അച്ചിയെപ്പോലാകുന്നു. അതായത് "വായക്കരെ പോറ്റി ചത്തുപോയല്ലോ നമ്പൂരിശ്ശ!, അതിനു നിനക്കെന്തെടീ?, അടിയനൊരുവസ്തുവില്ലെ" എന്ന സംവാദം പോലെ ആകുന്നുവെന്നു താല്പര്യം.

ആന്തരമായിപ്പറയുമ്പോൾ ബ്രഹ്മവിത്തുകളുടെ വാസ്തവം ഇത്രത്തോളമേ ഉള്ളൂ. മുട്ടിക്കൂടുമ്പോൾ സ്ഥിതി ഇപ്രകാരമാകയാൽ ജ്ഞാനിക്ക് ഒന്നുമില്ലെന്നു പറയുന്നതും ശരി തന്നെയെന്നു വരുന്നു. 'ബൃഹസ്പതി' ഇപ്പോൾ സുഖസ്ഥാനത്ത് എത്തിയിരിക്കുന്നു എങ്കിലും 'അഷ്ടമ'സ്ഥാനത്തെ ശനിയുടെ കാലം ഇനിയും ഒരു വർഷക്കാലത്തിനിട നിൽക്കും. അത്, മേല്ക്കാലത്തേക്കുള്ള ഈദൃശഫലത്തെ സൂചിപ്പിക്കുന്നതാകാനാണ് എളുപ്പം. ഇതിനകം കഴിഞ്ഞിടത്തോളംകൊണ്ട് 'ദൈവം' എന്നുപറയുന്ന 'പൂർവകർമ്മരൂപ' പ്രാരബ്ധത്തിനോ 'ഇജ്ജന്മകർമ്മ'രൂപപൗരുഷ(യത്ന)ത്തിനോ ബലമെന്നു തീർച്ചയാക്കാറായി. വസിഷ്ഠർ പറയുംപ്രകാരമാണെങ്കിൽ, മേഷയുദ്ധം (ആടുകളുടെ ഇടി) പോലെയും ബലമേറിയതിന്റെ ജയംപോലെയും പൗരുഷത്തിനു ശക്തികൂട്ടിയാൽ ജയിക്കാമെന്നാണ് ഇരിപ്പ്. ഇത് ആത്മജ്ഞാനത്തെ സംബന്ധിച്ചിടത്തോളം എടുത്തക്കതെന്ന് അനുഭവപ്രകാരം സമ്മതിക്കേണ്ടിയിരിക്കുന്നു. എന്നാൽ മറ്റു സകലത്തിലും 'ശ്രീഭഗവാന്റെ' അഭിപ്രായംതന്നെ ബലപ്പെട്ടുനിൽക്കുന്നു എന്നു പറയണം. "സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി;" എന്നാണ് ഗീതയിൽ പറയുന്നത്. ജ്ഞാനിപോലും പ്രാരബ്ധത്തിനടിപ്പെട്ടുവർത്തിക്കുന്നു എന്നു താല്പര്യം. വർത്തമാനദേഹത്തിനു ഹേതുവായ കർമ്മസംചയത്തെയാണ് പ്രാരബ്ധമെന്നു പറയുന്നത്. ഈ കർമ്മത്തെ മാറ്റിമറിക്കാൻ ഈശ്വരൻപോലും അശക്തനെന്നു പറഞ്ഞുകൊണ്ട്, നള, രാമ, യുധിഷ്ഠിരാദികളെ വിദ്യാരണ്യസ്വാമികൾ ചൂണ്ടിക്കാണിച്ചിട്ടുമുണ്ടല്ലോ. അനുഭവവുമങ്ങനെതന്നെ. എന്തെന്നാൽ, ചെന്ന വയസ്സിൽ കൂടുതൽഭാഗവും പരശിവഭക്തിയിൽ മുഴുകിയിരുന്ന 'ശ്രീഭഗവല്പാദാചാര്യർ' സാംബസേവാപരായണനായിരുന്ന 'വിദ്യാരണ്യസ്വാമി' ശ്രീകൃഷ്ണാനുരക്തനായിരുന്ന 'മധുസൂദനസരസ്വതിസ്വാമി' ശിവപരനായിരുന്ന 'ശ്രീമണിവാചകർസ്വാമി' തുടങ്ങിയവരെപ്പോലെ (ഒരു തീർന്ന വേദാന്തിയായിരുന്നിട്ടും) ശ്രീഹരിഭക്തിപരായണനായിക്കഴിഞ്ഞുവരവേ പ്രാരബ്ധം ഒരിഞ്ചിട മാറായ്കകൊണ്ടാകുന്നു ഇങ്ങനെ പറഞ്ഞത്. പിന്നെ, "ന ദേവാ യഷ്ടിമാദായ രക്ഷന്തി പശുപാലവൽ" ദേവന്മാർ, മാടുമേയ്ക്കുന്നവനെപ്പോലെ തടിയുമെടുത്തുകൊണ്ടു നടന്നു രക്ഷിക്കാറില്ലെന്നു നീലകണ്ഠഭാരതിസ്വാമി പറഞ്ഞതും ഓർക്കേണ്ടതാണ്. ദേവന്മാർ എന്നതിലെ ബഹുവചനത്തിൽ വക്താവിന് അഭിപ്രായമില്ല. സ്വേച്ഛയാദേവൻ ഗ്രഹിക്കുന്ന അനേകവിധരൂപങ്ങളെ അപേക്ഷിച്ചുപറയുന്നതാകയാൽ ആത്മൈകത്വത്തിൽ വിരോധമുണ്ടാകുന്നില്ല. മഹാമഹിമ ഉള്ള ശ്രീരാമൻ വനത്തിൽവെച്ച് വൃക്ഷച്ചുവട്ടിൽ ദയനീയമാംവണ്ണം കിടക്കുന്നതുകണ്ടു പരിതാപപ്പെടുന്ന ഗുഹനോട് "ആരുംതന്നെ ആരുടെയും സുഖദുഃഖങ്ങൾക്കു നിമിത്തമാകുന്നില്ല; ജന്മാന്തരങ്ങളിൽ അവരവർ ചെയ്ത കർമ്മകലാപം മാത്രം അതിനു ഹേതുവാകുന്നു" എന്നു ലക്ഷ്മണൻ പറഞ്ഞതും "ഗഹനാ കർമ്മണോ ഗതിഃ" എന്നു ഭഗവാൻ അരുളിച്ചെയ്തതും പ്രത്യേകം ഓർക്കേണ്ടതാണ്. ഇത്രയുംകൊണ്ടു ദൈവം എന്നുപറയുന്ന പൂർവകർമ്മത്തെ പുരസ്കരിക്കാമെന്നല്ലാതെ പുരുഷയത്നം വേണ്ട, എന്നു വരുന്നില്ല. ശനി, വ്യാഴം മുതലായ ഗ്രഹങ്ങളുടെ നില, പ്രാരബ്ധാനുഭവസൂചകമാണെന്നു പറഞ്ഞത് ഒരു തരം പരിഷ്കാരികൾക്കു രുചിച്ചില്ലെന്നു വന്നേക്കാം. (പലരുടെയും) ജാതകശോധനകൊണ്ടും തത്തദനുഭവംകൊണ്ടും ഞാൻ നോക്കിയിടത്തോളം ദോഷഫലങ്ങൾ വന്ന് അനുഭവപ്പെടുന്നുണ്ടെന്നു കാണുന്നു. ഗുണഭാഗത്തിൽ സ്തുതിവചനമേറുന്നതിനാലാണ്

അത് അത്ര തൃപ്തിയാംവണ്ണം അനുഭവഗോചരമാകാത്തത്. പ്രശ്നത്തിനു കവടി വാരി നിരത്തുന്നതും മറ്റും ശരിയാകുമാറു ദേവൻ കാത്തുനില്ക്കാത്തതുകൊണ്ട് അതൊരുമട്ടിൽ 'ശാരദ'യിലും മറ്റും 'കളി'യാക്കിക്കണ്ടതു മിക്കവാറും ശരിതന്നെ. എന്നാൽ ഗ്രഹങ്ങളുടെ ചാരം (ഗതിമാറ്റം) കൊണ്ടുണ്ടാകുന്ന സൂചന, അതുപോലെ ആകുന്നില്ല. അനുഭവം വന്നാലും അതു മറ്റു കാരണങ്ങളാൽ സംഭവിച്ചതാണെന്നും മറ്റും ജല്പിക്കുന്ന ദുരഭിമാനികൾ, വെള്ളം കുടിച്ചതുകൊണ്ടല്ല ദാഹം മാറിയതെന്നും പറഞ്ഞേക്കും. ഏതാദൃശപ്രാരബ്ധക്കൊടുമുടിയിൽ വർത്തിക്കുമ്പോൾ ചില സാധുശിഷ്യർക്കുള്ള കഷ്ടതകളിൽ പങ്കുകൊള്ളേണ്ടതായും വരുന്നുണ്ട്. താഴ്ന്നവശത്തു സഹായത്തിന് ആൾ കുറയും എന്നതുകൊണ്ടു പരിഷ്കാരസൂര്യപ്രകാശമുണ്ടെങ്കിലും ചില കാര്യങ്ങളിൽ പഴയകാലത്തെപ്പോലെയാണ് ശിക്ഷാരക്ഷണവിചക്ഷണന്മാരുടെ നില. ഇതും പ്രകൃതിസ്വഭാവം."

പ്രാരബ്ധത്തെ അധികരിച്ചു നാനാശാസ്ത്രസംഗൃഹീതമായ ഒരു വിവരണം നമുക്കിതിൽനിന്നു ലഭിച്ചിരിക്കുന്നു. സ്വാമികൾ പ്രാചീനാർവാചീനപരിഷ്കാരങ്ങളിൽ വേണ്ടപോലെ പങ്കുകൊള്ളുന്നുണ്ട്. ഇതു തനിക്കു സിദ്ധിച്ചിട്ടുള്ള പാശ്ചാത്യപൗരസ്ത്യജ്ഞാനങ്ങളുടെ വിപുലതയെ പ്രകാശിപ്പിക്കുന്നു.

90 മകരം 2. ഇന്ന് 'ഭാസമഹാകവി' കൃതവും സുപ്രസിദ്ധവും ചിരാഭിലഷിതവും ആയ 'സ്വപ്നവാസവദത്തം' എന്ന സംസ്കൃതനാടകം വായിച്ചു. കാളിദാസ, ഭവഭൂത്യാദി നാടകകവികൾക്കുപോലും ഇദ്ദേഹം മാർഗ്ഗദർശകനായിരുന്നു. കവികുലകൂടസ്ഥനായ കാളിദാസർപോലും ഭാസനെ 'മാളവികാഗ്നിമിത്ര'പ്രസ്താവനയിൽ നിർവ്യാജം സ്തുതിച്ചിരിക്കുന്നു. ഇതിന്റെ ആസ്വാദിതയും ഗുണവും ഒന്നു വേറെതന്നെയാണ്. ഇത്, ഒടുവിൽ വായിച്ചതുകൊണ്ടും, മറ്റു മഹാകവികളുടെ എല്ലാവിധ രസികത്വങ്ങളും ഗ്രഹിച്ചു വയറു നിറഞ്ഞുപോയതുകൊണ്ടും, നാലുകൂട്ടം പ്രഥമനും ത്രിമധുരവും മൂക്കറ്റം കഴിച്ചവന് ഇതിലൊക്കെ പരമോത്തമമായിത്തന്നെ ഇരിക്കുന്നതായാലും (അങ്ങനെയുള്ള) അമ്പലപ്പുഴപ്പാൽപ്പായസം ചെടിക്കുന്നതുപോലെ ഇതിൽ ഒരു വേണ്ടായ്ക, അല്ലെങ്കിൽ രുചിക്കുറവ് വരാവുന്നതാണ്. എങ്കിലും പങ്കുവെച്ചുപോയ ഗുണങ്ങൾ ഉരുക്കൂട്ടിക്കണ്ടാലറിയാമല്ലോ! കാളിദാസരുടെ ഭാഗ്യം നിമിത്തം ഭാസന്റെ കൃതികൾ കുറേനാൾ മറഞ്ഞുകിടന്നതായിരിക്കണം. അല്ലാത്തപക്ഷം അദ്ദേഹത്തിന് ഒന്നാംസ്ഥാനംകിട്ടുക പ്രയാസമായിരുന്നു. "പാലും വെള്ളവും കലർത്തിവെച്ചാൽ വേർതിരിച്ചുകുടിക്കാൻ ഹംസത്തിനും മത്സ്യത്തിനും ഒന്നുപോലെ കഴിവുണ്ടെങ്കിലും ഭാഗ്യവശാൽ, ആ പ്രസിദ്ധി ഹംസത്തിന്റെ പേരിലായിപ്പോയി" എന്നുള്ള സുഭാഷിതശ്ലോകം ഇവിടെ ഓർമ്മയിൽവരുന്നു. കാളിദാസരുടെ കാവ്യങ്ങൾക്കുള്ള ഗുണങ്ങൾ നിസ്തുല്യങ്ങളാണെന്നഭിനയിക്കുന്നവർപോലും മഹാകവികൃതികൾ ഇടകലർത്തിക്കേൾപ്പിച്ചാൽ അവയെ തിരിച്ചറിയുമോ എന്ന് എനിക്കു സംശയമുണ്ട്. ഇനിയും കാളിദാസർ അധികനാണെങ്കിൽ ഭാസനെ പുകഴ്ത്തേണ്ട ആവശ്യമില്ല. പൂർവനെന്നുവെച്ചു പുകഴ്ത്തിയതുമല്ല. ഇങ്ങനെ ഭുവനദുർല്ലഭമായിരുന്ന ഭാസനാടകചക്രം (സമൂഹം) ലഭിപ്പാനായി അളവറ്റ ശ്രമം ചെയ്തു ഫലിപ്പിച്ച പൗരസ്ത്യഗ്രന്ഥപ്രകാശനകാര്യാധ്യക്ഷനോടും ഗവൺമെന്റിനോടും സംസ്കൃതഭാഷാഭിമാനിലോകം കടപ്പെട്ടിരിക്കുമെന്നുള്ളതിനാൽ ഞങ്ങളുടെ തത്താദൃശാവസ്ഥ പ്രകാശിപ്പിച്ചുകൊള്ളുന്നു."

സംസ്കൃതഭാഷയിൽ സ്വാമികൾ വായിച്ചിട്ടില്ലാത്ത പുസ്തകങ്ങൾ വല്ല ഗ്രന്ഥപ്പുരകളിലും മനുഷ്യദൃഷ്ടിക്കു വിഷയമാകാതെ കിടപ്പുണ്ടെങ്കിലേ കാണൂ. പുത്തനായി ഏതു പുസ്തകം വെളിക്കായാലും അത് ആദ്യം വായിക്കുന്നവരിൽ സ്വാമികൾ ആദ്യനാണെന്ന് എനിക്കനുഭവമായിട്ടുള്ളതാണ്.

മകരം 7. മാവേലിക്കരച്ചേർന്ന കണ്ണമംഗലത്തു 'പേള' മുറിക്കാർ ആചാരപരിഷ്കരണ സംബന്ധമായ അനുമോദനം പ്രകടിപ്പിച്ച് ഒരു മംഗളപത്രം സ്വാമിക്കു സമർപ്പിച്ചു. മംഗള പത്രമാവിത്:

ഓം

ആത്മാശ്രമാധിപതി - സ്വാരാജ്യസർവസ്വകണ്ഠാമൃതാദികാര - പണ്ഡിതപദാങ്കാത്യാശ്രമി - ശ്രീനീലകണ്ഠ തീർത്ഥസ്വാമിതിരുവടിചരണാരവിന്ദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നത്:

"പേളതന്നിലമരും ജനതയ്ക്കുൾ-
ക്കേളിചേർത്തമലചിദ്രസമേകും;
നീലകണ്ഠഗുരുപാദസരോജം
നീളെ നിത്യസുഖമിങ്ങരുളേണം ||1 ||

കാലമൊത്തു കലിമൂത്തു ലോകമുൽ-
ക്കൂലഭീഷണതമസ്സിൽ മുങ്ങവേ;
പാലനത്തിനു പരാത്മവിസ്ഫുര-
ജ്ജ്വാലയാർന്ന ഭവദംഘ്രി കൂപ്പിടാം || 2 ||

അവമതിയഥ നീക്കി നായർവർഗ്ഗ-
പ്രവരത തൻപരമാർത്ഥബോധമേറ്റാൻ;
അവതരണമിളാതലത്തിലാളും
ശിവമയനിഗ്ഗുരു നീലകണ്ഠസംജ്ഞൻ || 3 ||

പതിനാറിനു പിണ്ഡമെന്നമൂഢ-
പ്പതിവെത്തച്ചുതകർത്തു നായർവർഗ്ഗേ;
സ്മൃതിസമ്മതപൈതൃകക്രിയാസദ്-
ഗതിയങ്ങേകിയതെത്രപുണ്യപൂരം || 4 ||

നീചാർത്തി നീക്കി നിഗമാനുഗരായ നമ്മൾ-
ക്കാ'ചാരപദ്ധതി' വഴിക്കഥ ശാസ്ത്രരീത്യാ;
വാചാമഗോചരരസം തെളിയിച്ച സാക്ഷാ-
ലാചാര്യനാം തിരുവടിക്കടി കൂപ്പിനെന്നും || 5 ||

മായം വിട്ടൊരു 'സോള'നിന്നു യവന-
ർക്കേഹൂദരിൽ 'സോളമൺ'
ഞായം ബുദ്ധരിലെന്ന 'ശോകനൃപ'ന-
ക്രിസ്ത്യർക്കഹോ 'ലൂതറൻ';
തായംപേറിന 'ശങ്കരൻ' ദ്വിജഗണേ
'രാമാനുജൻ' വൈഷ്ണവേ
നായന്മാർക്കിഹ 'നീലകണ്ഠഗുരുവും'
നേതൃത്വമാർന്നീടിനാൻ || 6 ||

കീർത്തിപ്പെട്ടൊരു തമ്പി, പിള്ള,യതുപോൽ
ചാരും, കുറുപ്പും, പരം

കർത്താ, നായരു, മച്ചനും, ശുചിയെഴും
മാരാരു,മേനോക്കിയും;
പേർത്തും മേനവനും,പണിക്കരു,മിതിൽ
പക്ഷം വെടിഞ്ഞൊന്നുചേ
ർന്നൊത്തിട്ടുദ്ഗതിതേടിയിത്തിരുമിഴി-
ക്കോൺതന്നെ നോക്കുന്നു തേ || 7 ||

നേടാം പ്രഖ്യാതിയെങ്ങും തിറമുടയസമാ-
ജങ്ങൾ ചേർക്കുന്നുവെങ്കിൽ
തേടാം സമ്പത്തുവമ്പൊത്തൊരു കൃതികൾ ചമ-
യ്ക്കുന്നുവെന്നാലെവന്നും;
പാടേ ഹൃത്തട്ടിളക്കാം സദസിസരസവാ-
ക്കാലെയെന്നാലിതൊന്നും
കൂടാ സാമൂഹ്യവൃദ്ധിയ്ക്കകമലരുണരും
വൃത്തിതാനൊത്തമാർഗ്ഗം || 8 ||

പൂച്ചുകൊണ്ടുഫലമില്ലകാച്ചുമളവങ്ങു
ചെമ്പുതെളിയുന്നിതേ
തേപ്പുചാണയിലുരയ്ക്കിലേ വിമലരത്ന-
ദീപ്തിവിലസൂ ദൃഢം;
സച്ചിദാത്മപരബോധജന്യശുഭവൃത്തി
ലോകരിലുളാക്കിടും
വാഴ്ചയാണു സമുദായസംസ്കരണസൂക്ഷ്മ-
ഹേതു നിരൂപിക്കിലോ || 9 ||

സ്വാർത്ഥം കൈവിട്ടുരുതരപരിഷ്കാരമീ നായർവർഗ്ഗ-
ശ്രാദ്ധേ സാധിച്ചനവധിപിതൃക്കൾക്കു സന്തുഷ്ടിയേകി;
സാർത്ഥം പുണ്യക്കൊടുമുടിയിലീ നീലകണ്ഠാഭിധശ്രീ-
തീർത്ഥസ്വാമിയ്ക്കെഴുവതിനിടം ചേർത്തതാത്മാനുഭൂതി || 10 ||

തിരുവടിയുടെയാജ്ഞയ്ക്കൊത്തപോൽ സത്വബുദ്ധേ!
വിരുതൊടു പിതൃകർമ്മം ഞങ്ങൾ ചെയ്യുന്നതിപ്പോൾ;
ഉരുതരശുഭമേകും ശാസനം മേൽക്കുമേലി-
ങ്ങരുളുക പരമോല്കർഷത്തിനൂന്നായതല്ലോ || 11 ||

വരഗുണാഢ്യ! ഭവത്സമമുല്ലസൽ
പരമ,സാത്വികജീവിതമൂലമായ്;
പരമവാന്തരജാതികളൊത്തുമേൽ
തരമുദാരമുദാരമതാം ധരാ || 12 ||

എന്നു പേളയിൽ കരക്കാർ കൊട്ടയ്ക്കാട്ടു നാരായണപിള്ള മുതൽപേർ.

ഈ മാന്യമഹാശയന്മാരുടെ മംഗളപത്രം എത്രമാത്രം അർത്ഥവത്തായിരിക്കുന്നെന്നും, തത്സമർപ്പണം എത്രമാത്രം ഉചിതമായിരിക്കുന്നുവെന്നും പറഞ്ഞിട്ടാവശ്യമില്ലല്ലോ. ഇവരെ ഞങ്ങൾ മനസാ ശിരസാ ബഹുമാനിക്കുന്നു. സ്വാമികൾ ചെയ്യുന്ന പല നന്മകളും മഹാ

ജനങ്ങളറിഞ്ഞു നന്ദിപൂർവമനുവർത്തിക്കുന്നുണ്ടെന്നുള്ളതിലേക്ക് ഈ മംഗളപത്രം സാക്ഷി തന്നെ.

മകരം 8. സ്വാമി, മിസ്റ്റർ ടി. കെ. വർഗീസ് തരകൻ എന്ന ശില്പകുശലനു ടിയുടെ താല്പര്യമനുസരിച്ച് ഈയിടെ ഒരു സർട്ടിഫിക്കറ്റ് കൊടുത്തതായി കാണുന്നു. അതാവിത്:

"തരകോപനാമ ടി. കെ. വറുഗീസസമാഖ്യശില്പകുശലസ്യ;
ശില്പകലാഃ കലയന്താം 'പൂജാസ്ഥാനം ഗുണാ'മാന്യാഃ! || 1 ||

സ്വഹസ്തമുദ്രാകൃതിനൈപുണം തേ
വിഹസ്തയത്യന്യകരപ്രകർഷം;
സഹസ്രരശ്മിഃ ഖലു ദീപശോഭാം
നിഹത്യ ബോഭോതി, ധുരാഹിസാസ്യ" || 2 ||

നീലകണ്ഠ തീർത്ഥപാദസ്വാമി

90 മകരം 15-ാം തീയതി വരെയുള്ള ആറുമാസങ്ങൾ കർമ്മദുർവിപാകകാലമായിരുന്നു. അടുത്ത് ഊർദ്ധ്വഗതിയടഞ്ഞ ശിഷ്യരത്നവും ജീവപ്രേഷ്ഠനും ആയിരുന്ന 'ബ്രഹ്മാനുഭൂതി'യോളം ജ്ഞാനസമ്പത്തികൊണ്ടു പറ്റുന്നതും പരോപകാരം, ദാനതല്പരത, അദുഷ്ടപ്രശസ്തജീവിതം, വേദാന്തപാരംഗമത, ശാസ്ത്രപാണ്ഡിത്യം മുതലായതിൽ ഒട്ടും താഴെ അല്ലാത്തതും ഗുരുദേവഭക്തിവിഷയത്തിൽ മുൻനിൽക്കുന്നതും ആയ നിലയിലിരുന്ന 'മംഗളാനന്ദദേവി' ഇതിനിടയിൽ ഗ്രഹണമോചനസമയത്തു യാതൊരാലസ്യവും കൂടാതെ ബ്രഹ്മനിഷ്ഠയിൽ പരപദപ്രാപ്തയായിരിക്കുന്നു. ഇവർ സ്ത്രീസ്വഭാവംകൊണ്ടു വാർദ്ധക്യത്തിൽ, മുമ്പുണ്ടായിരുന്ന ദൃഢഭക്തിയിൽനിന്ന് അല്പമൊന്നു ചലിച്ചുവെങ്കിലും ഒരു പരമഹംസൻ അവർക്കു കിട നിന്നിരുന്നില്ല. സ്ത്രീസ്വഭാവമെന്നു പറഞ്ഞതു മനസ്സിനെ സംബന്ധിച്ചുമാത്രമാണ്. അവർ എല്ലാവിധത്തിലും വൃദ്ധത്വം സിദ്ധിച്ചവരും ഗുണനിധിയുമായിരുന്നു. ഇതുപോലെ ആന്തരമായ ഭക്തി വൈരാഗ്യജ്ഞാനങ്ങൾ നിറഞ്ഞിരിക്കയാൽ ജീവന്മുക്തകോടിയിൽ എത്തിയവരും ആത്മനിർവിശേഷം ഇഷ്ടപ്പെട്ടിരുന്നവരുമായ ആ യോഗിനി ഇവിടെവെച്ച് (ഈ സന്ദർഭത്തിൽ) ആണ് എതിർകക്ഷിയിലായത്. ജ്ഞാനം വന്നാലും സ്വഭാവം മാറുകയില്ല. "യാവദ്ദേഹം സ്വഭാവോസ്യ ദേഹസ്യ ന നിവർത്തതേ" എന്നു ജീവന്മുക്തയായ 'കർക്കടി'യെക്കുറിച്ചു പറയുന്ന വാസിഷ്ഠമഹാരാമായണം നോക്കുക. സാധാരണ സ്ത്രീകൾക്കോ പിന്നെ പറയേണ്ടതുമില്ലല്ലോ. ഭക്തി, വൈരാഗ്യം, ശ്രദ്ധ മുതലായ ഗുണങ്ങൾ നോക്കിയാൽ സ്ത്രീകൾ പുരുഷന്മാരേക്കാൾ മുൻനിൽക്കും. മറിച്ചായാലും അങ്ങനെതന്നെ. എന്നാൽ, ഗുണർദ്ധിയും, ബൗദ്ധസിദ്ധാന്തപ്പടവുപോലെ ക്ഷണനേരത്തേയ്ക്കാണെന്നുള്ളതുമാത്രം കഷ്ടം. ഞാൻ സ്ത്രീലോകത്തെ അധിക്ഷേപിക്കയാണെന്നു വിചാരിക്കരുതേ. അമ്മയേക്കാൾ വലിയ ഗുരു ഇല്ലതന്നെ. 'ന മാതുഃ പരമോ ഗുരുഃ' എന്നാണ് പ്രമാണം. എങ്കിലും എന്തുചെയ്യാം. ഒന്നാമതു സ്ത്രീകളിൽ ഗുണവതികൾ ചുരുക്കം. ഉള്ളവരിൽ ചഞ്ചലത്വം എന്നൊന്ന്. നേരെമറിച്ചു പുരുഷന്മാരിൽ ഗുണികൾ അധികമായും അവരിൽ സ്ഥിരത ബലമായും കാണുന്നതുകൊണ്ടാണ് സ്ത്രീനിന്ദയും പുരുഷപ്രശംസയും പലരും ചെയ്തുപോയിട്ടുള്ളത്. ഇങ്ങനെ ഒക്കെയാണെങ്കിലും, മനുഷ്യൻ ജീവനോടിരിക്കെ തോലുരിക്കുമാറു കാഠിന്യമുള്ള വല്ല മഹമ്മതു ചക്രവർത്തിമാരും മറ്റുമുണ്ടായിരുന്നെങ്കിൽ അവരേയും തരംതാഴ്ത്തത്തക്കവിധം കഠോരന്മാരെന്ന് ("ബ്രഹ്മവിദ്ദേശികപ്രാണാൻ നിസ്തക്ഷ്യാസ്രപിബഃ

സ്ഥിതഃ"ഇത്യാദി) മേലിൽ പ്രസ്താവിക്കപ്പെടുന്ന ശിഷ്യ'പുംഗവ'ന്റെ അനനുസരണമൂലകക്രൗര്യാവഷ്ടംഭസ്ഥിതി വിചാരിച്ചാൽ ഏതു മഹത്തരക്ലേശവും പരാശ്രയവും തരണംചെയ്തു പുത്രവാത്സല്യത്തോടെ ചില ഘട്ടങ്ങളിൽ നമ്മെ തീർണ്ണപ്രതിജ്ഞന്മാരാക്കിയ ഒന്നു രണ്ടു മാതാക്കളെങ്കിലുമുൾപ്പെടുന്ന ആ വർഗ്ഗത്തെ എങ്ങനെ സ്തുതിക്കാതിരിക്കും! ഇതു മുമ്പു പറഞ്ഞ വ്യത്യസ്തത്തിന് ഉദാഹരണമാണ്. "ആത്മാനം ദ്വേധാകുരുത" എന്ന വേദവാക്യപ്രകാരം (സർഗ്ഗാംഗീകാരപക്ഷത്തിൽ) സമഷ്ടിവിഗ്രഹനായ ആദിവിരാൾ പുരുഷൻ രണ്ടായി പിരിഞ്ഞതാണ് ഇവർ എന്നു കാണുന്ന സ്ഥിതിക്കു ശർക്കരയുണ്ട മുറിച്ചാൽ അതിൽ സ്വാദുഭേദം ഉണ്ടാകാത്തതുപോലെ ഇവരിലും പ്രകൃതിഭേദം വന്നുകൂടായിരുന്നു എന്നു ശങ്കിപ്പാനിടയുണ്ടായിട്ടുണ്ട്. പ്രകൃതിമാറ്റം, അവരിൽ സ്ഥലം പിടിക്കാതെ സൃജ്യപ്രാണികളിൽ അനാദിവാസനാവേധത്താലുണ്ടായതെന്നേ വിചാരിക്കാവൂ. മുമ്പു പറഞ്ഞുവന്ന ക്രമത്തിൽ ഇവർ ത്യാജ്യകോടിയിലാണോ? എന്നു ചോദിക്കുന്നതായാൽ അല്ലെന്നുതന്നെ പറയേണ്ടിയിരിക്കും. പാനം ചെയ്യേണ്ടതു ശുദ്ധജലമാണ്. അതു സുലഭമല്ലാത്ത ദിക്കിൽ ഇതാണുത്തരം.

ആകയാൽ ആ യോഗിനി പ്രമദിച്ച് - കർത്തവ്യാകർത്തവ്യബോധംവിട്ട് - പോയത് ഇങ്ങനെ വിചാരിക്കാം. ഇതാണ് സോളൻ പറഞ്ഞിട്ടുള്ളതിൽ വിശ്വസിക്കാൻ കാരണം. എല്ലാം കാലാധീനമെന്നു പറയുന്നതുമിതുകൊണ്ടുതന്നെ. 'ആ യോഗിനി'യെക്കുറിച്ചു ലോകത്തിൽപോലും ആരും ശങ്കിച്ചില്ല. ശിഷ്യരുടെ, പെട്ടെന്നുണ്ടാകാവുന്ന, ഉദ്ഗതിയെ തടയുന്നതായി വരരുതെന്നുവെച്ചു വളരെ പരീക്ഷിക്കാറില്ലാത്തത് ഓർക്കുന്നു. ഇതു പറഞ്ഞാൽ അവസാനിക്കയില്ല. പോകട്ടെ.

നില്ക്കണേ! അല്പംകൂടി. 'ദ്വ്യാത്മകൻ' ഒന്നിലധികം ആത്മാക്കളോ ദേഹങ്ങളോ ഉള്ളതുപോലെ, അതിതീവ്രനായിരുന്ന് ഇതാ ഒരു സാധുവായ, വിബുദ്ധന്റെ നിലയിലും ചിറകറ്റ പക്ഷിയുടെ മട്ടിലും ആകുന്നു. ശിഷ്യക്കാര്യത്തിൽ പതഞ്ജലിമഹർഷിപോലെ ആകുമോ? എല്ലാവിധാരബ്ധവും തുലയട്ടെ. രജ്ജുസർപ്പത്തിൽ, വിഷം ആരാണ് ആരോപിക്കുക? സാരമില്ല. പിന്നെയെന്തു? നിത്യോഹം. ശുദ്ധോഹം. ഓം."

90 മകരം 16. ഇന്നു ഡിസ്ട്രിക്ട് കോടതി വക്കീൽ മിസ്റ്റർ പരമേശ്വരൻപിള്ളയ്ക്ക് 'യഞന്തം' മുതലായതിൽ കുറേ വിവരിച്ചു കൊടുത്തു. "യദ്ഭാവി തദ്ഭവതി നിത്യമയത്നതോപി യത്നേന ചാപി മഹതാ ന ഭവത്യഭാവി; ഇത്ഥം വിധാതൃവശവർത്തിനി ജീവലോകേ കിം ദുഃഖമസ്യ പുരുഷസ്യ വിചക്ഷണസ്യ" എന്നു തുടങ്ങി ചില സുഭാഷിതങ്ങൾ സംസ്കരിച്ചു ഗ്രഹിപ്പിക്കകൂടി ചെയ്തു. പിന്നീട് "എവിഡൻസ് ആക്ടിൽ" ചില നടവടി(ഭാഗം)സംബന്ധിച്ചു കുറഞ്ഞോന്നു ശോധിച്ചു പറഞ്ഞുകൊണ്ടിരുന്നു. സന്ദർഭവശാൽ, കാര്യമറിയാൻ മേലാഞ്ഞോ, അധികപ്രസംഗംകൊണ്ടോ ചില വക്കീലന്മാർ ചോദിക്കുന്ന ചോദ്യങ്ങൾ അത്ര അനാവശ്യകങ്ങളാണ്; എന്തെന്നാൽ "ആക്ഷേപിക്കുന്നതിനോ, അസഹ്യപ്പെടുത്തുന്നതിനോ, ചോദ്യം അതിന്റെ നിലയിൽ ന്യായ്യമാണെന്നിരുന്നാലും..., ദുരുദ്ദേശത്തോടുകൂടിയതാണെന്നു കോർട്ടിനു തോന്നുന്നപക്ഷം, കോടതി അപ്രകാരമുള്ള ഏതു ചോദ്യത്തേയും തടയുകതന്നെ ചെയ്യണം" എന്നല്ലെ പറഞ്ഞിരിക്കുന്നത് എന്നു സ്വാമി പറഞ്ഞു. ഇതിൽനിന്നു, സ്വാമിക്കു നിയമവിഷയത്തിലും ദൃഷ്ടി കുറവല്ലെന്ന് അനുമാനിക്കാം.

90 മകരം 19. 'കവനകൗമുദി' എന്ന പദ്യമാസികയിൽ 'ചക്രവർത്തി' 'ഒരു മാല' 'സാവിത്രി' മുതലായ ഭാഷാഖണ്ഡകൃതികൾ വായിച്ചു. ഇവ ഒരുവിധം രുചിപ്രദങ്ങളായ ശ്ലോകഗുംഫങ്ങളാണ്. കൂടാതെ, ഇന്നേദിവസം ആചാരപദ്ധതിയിൽ 36-ാം വശംവരെ ശുദ്ധപത്രം

തയ്യാറാക്കി. പിന്നീട്, ആപ്തസ്നിഗ്ദ്ധഭാവത്തിൽ വർത്തിക്കുന്ന സ്ഥലം (കരനായക പ്പിള്ളി) ഒന്നാംക്ലാസ് മജിസ്ട്രേട്ടവർകൾക്കു സുഖക്കേടാണെന്നറികയാൽ അവിടേക്കു പോയി. ദേവപ്രാർത്ഥനവിഷയമായി താഴ്ന്നതരക്കാർ തുടങ്ങി ഉയർന്നപടിക്കാർവരെ യുള്ളവർക്ക് ഉപയോഗമായവിധത്തിൽ ഒരു ഗ്രന്ഥാവലി ഉണ്ടാക്കണമെന്ന് അദ്ദേഹം സ്വാമി യോടാവശ്യപ്പെട്ടു.

90 മകരം 21. തപഃപ്രഭാവാധായകമായിട്ടുള്ള 'ചിന്മന്ത്രം' ഇന്ന് ആയിരം ഉരു അനുസ ന്ധാനം ചെയ്തു. ജലത്തിനടിയിൽ മുങ്ങിക്കിടന്നുകൊണ്ട് 'സവ്യാഹൃതിഗായത്രി തപോ മഹിമാർത്ഥം കുറേ ഉരുവിട്ടു. അനന്തരം ബ്രഹ്മപ്രണവം പന്തീരായിരം ഉരു അനുസ ന്ധാനം ചെയ്തു. (അനുസന്ധാനമെല്ലാം 'സ്വരൂപഭാവനാ'രൂപത്തിലാണ് ചെയ്യുന്നത്). ഇതെല്ലാം നിത്യധ്യാനാദ്യനുഷ്ഠാനത്തിനു പുറമെ ഉള്ളതാണ്. (നിത്യമായി ചെയ്യാറു ള്ളതു കുറെ പ്രാണായാമം, ആത്മധ്യാനം, ഭഗവദ്ഗീതാപാരായണം എന്നിവയാകുന്നു). ബ്രഹ്മവിത്തിൽ പാപപുണ്യഫലലേപമില്ലാത്തതുകൊണ്ടും "ശുഭായാം വാസനാവൃദ്ധൗ ന ദോഷായ മരുത്സുത!" എന്ന ശ്രുതിബലത്താലും തപോവൃദ്ധി ഇണങ്ങാതെ പോകു ന്നില്ലെന്ന് ഓർക്കേണ്ടതാണ്.

90 മകരം 22. ഇന്ന്, വിഷ്ണുവിനെക്കുറിച്ചു ഭക്തിരസപ്രധാനമായി ഒരു ഗോവിന്ദനാ ഥൻ ഉണ്ടാക്കിക്കേൾപ്പിച്ച ശ്ലോകങ്ങൾ കുറെ പരിഷ്കരിച്ചുകൊടുത്ത്, അതിനെ ഒരു ശത കമാക്കി വർദ്ധിപ്പിക്കാൻ പ്രോത്സാഹിപ്പിക്കയും ചെയ്തു.

90 മകരം 23. 'നൃകവിജ്യേ'ഷ്ഠനെന്നു കൊണ്ടാടുമാറു കാളിദാസർപോലും പ്രശംസി ച്ചിട്ടുള്ള 'ഭാസമഹാകവി'യുടെ മധ്യമവ്യായോഗം വായിച്ചു. ഇതിൽ, സ്വപ്രിയമാതാവായ ഹിഡിംബാദേവിക്കു പാരണകഴിക്കാനായി ഘടോല്ക്കചനാലാഹൃതനായ ബ്രാഹ്മണപു ത്രൻ 'മധ്യമ' നാമംകൊണ്ടു വിളിക്കപ്പെട്ടതു കേട്ട് ആയതു യുധിഷ്ഠിരനാണെന്നു കരുതി വന്നുചേർന്ന "മധ്യമപാണ്ഡവ"നായ ഭീമനാൽ രക്ഷിക്കപ്പെട്ട കഥയാണ് ഹൃദയംഗമ മായി ഘടിപ്പിച്ചിട്ടുള്ളത്. അനന്തരം ഒരാളോട് ഉപകാരമഹത്വത്തെപ്പറ്റി സംസാരിച്ചു. ഒരു ത്തന് ഒരുപകാരം ലഭിച്ചാൽ പ്രത്യുപകാരം ചെയ്വാൻ കഴിയാത്ത കാലത്തോളം കടപ്പാ ടാണെന്നും ഉപകർത്താവിന്റെ പേരിൽ കൃതജ്ഞതാഭാരം വഹിക്കാത്തവൻ മനുഷ്യന ല്ലെന്നും, കൃതഘ്നനു കൊടുക്കേണ്ട സ്ഥാനം ഇന്നതാണെന്ന്ഇനിയും ദേവന്മാർ തീർച്ച യാക്കിക്കഴിഞ്ഞിട്ടില്ലെന്നും കൃതഘ്നതയ്ക്കു പ്രായശ്ചിത്തമില്ലെന്നും ആയിരുന്നു സംഭാ ഷണത്തിന്റെ താല്പര്യം. ഒരിക്കലും ഊഹഗോചരമല്ലാത്തതും അനേകശതാബ്ദ ങ്ങൾകൊണ്ടു സ്വവർഗ്ഗീയർ കൊണ്ടാടുന്നതുമായ ഒരുതരം സഹായം ചെയ്തയാൾക്കു വിപരീതമായിത്തീർന്ന ഒരു ബ്രഹ്മവിദ്വേഷിയെക്കുറിച്ചായിരുന്നു സംഭാഷണാരംഭം. "കൃത ഘ്നസ്യ ന നിഷ്കൃതിഃ" എന്നത് ഒരിക്കലും മറക്കത്തക്കതല്ല.

"മേരുതുല്യം മമ മതി, രുപകാരസ്തു സാർഷപഃ" എന്നാണ് എന്റെ മതം.

മകരം 24. "ഇന്ന്, ഭാസന്റെ കൃതിയായ 'ദൂതവാക്യ'വും 'ദൂതഘടോല്ക്കച'വും വായിച്ചു. ചിരാഭിലഷിതങ്ങളാകയാൽ ഭാസകൃതികളിൽ, സ്വതേ ഉണ്ടാകുന്നതിൽ അത്യധികം രസം തോന്നീട്ടുണ്ട്. ഇവയിൽ ആദ്യത്തേതു ഭഗവദ്ദൂതാണ്. രണ്ടാമത്തേതു ഭഗവദാജ്ഞപ്ര കാരം ഘടോല്ക്കചൻ കുരുസഭയിൽപോയ കഥയുമാകുന്നു. കാളിദാസകാലത്തിനു വളരെ മുമ്പു ശ്രീഭാസൻ വിശ്വപ്രഥിതകവിസാർവഭൗമനായിരുന്നു എന്നു കാളിദാസോക്തി കൊണ്ടും പ്രഥകൊണ്ടും അറിയാം. "പ്രഥിതയശഃശാലികളായ ഭാസകവിപുത്രാദികളുടെ കൃതിയെ വിട്ട്"എന്നാണല്ലോ കാളിദാസർ പുകഴ്ത്തിയിരിക്കുന്നത്. ഈ ഭാഗം പരക്കെ

സമ്മതവും തന്നെ. ഇവയുടെ പ്രസാധകനായ ഗണപതിശാസ്ത്രികൾക്കു സംസ്കൃതവിദ്വല്ലോകം കടപ്പെട്ടിരിക്കുന്നു."

90 മകരം 26. ഭാസന്റെ 'കർണ്ണഭാര'വും 'ഊരുഭംഗ'വും വായിച്ചു. ആദ്യത്തേതിൽ കർണ്ണന്റെ കവചകുണ്ഡലം, ബ്രാഹ്മണനായിവന്നപേക്ഷിച്ച ഇന്ദ്രനു സമ്മാനിച്ച കഥയാണ്. "സോയം കാലവിപര്യാസാച്ചന്ദ്രോ വഹ്നിത്വമാഗതഃ" എന്ന ഭാഗം ഊരുഭംഗത്തിൽ കണ്ടപ്പോൾ തനിക്ക്, പരേച്ഛാദിയാലുണ്ടായിരിക്കുന്ന പ്രാരബ്ധത്തെ ഓർത്തു. അതോടുകൂടി 'ധർമ്മജൻ' അല്ലെങ്കിലും **'കങ്കൻ'** ആയിട്ട് അന്യഗൃഹങ്ങളിൽ ദിനംകഴിച്ചതും വിപരീതപക്ഷക്കാരുടെ ഇടയിൽ 'ദയാനന്ദസരസ്വതി'യെപ്പോലെ ഇരുന്നതും 'സോളൻ' പറഞ്ഞതും എല്ലാം ഓർമ്മയിൽ വന്നു. "ന ധർമ്മജഃ കങ്കവൃത്തഃ ക്വചിൽ സ, ദിവസാം സ്ഥിതഃ; ദയാനന്ദ ഇവാന്യത്ര വിപക്ഷപരിവാരിതഃ || സദൃശം ചേഷ്ടത ഇതി സത്യവാഗ്ഘലരിരാഹയത്; ഏകോപ്യന്തേ ഭാഗധേയമിതി ചാനുസ്മരത്യസൗ" ||

മുമ്പു പറഞ്ഞപ്രകാരം രണ്ടിൽചില്വാനം വർഷങ്ങളായി പ്രബലപ്പെട്ടിരിക്കുന്നവയും അതിതീവ്രങ്ങളുമായ പ്രാരബ്ധങ്ങൾ തുടരെ നിൽക്കുന്നു. ഗുണനിധിയും ഉപകാരിയുമായ ഒരു ശിഷ്യൻ രോഗഗ്രസ്തനായി പിരിഞ്ഞു. പരജനഹിതത്തിനായി ചെയ്യുന്ന പല കാര്യങ്ങളിലും തടസ്ഥം നേരിട്ടു. അതുകളിൽ വിപരീതകക്ഷികളുണ്ടായി. ആകപ്പാടെ ജന്മാവധി ഇങ്ങനെ ഒരു സന്ദർഭമുണ്ടായിട്ടില്ലെന്നു പറയേണ്ട മട്ടിലെത്തി. ജീവിതം സംശയമാകുമാറു ദുർദ്ദശയുമൊത്തുവന്നു. ബ്രഹ്മാനുഭവം സൂര്യപ്രകാശംപെലെ സഹജമായും ഇടമുറിയാതേയുമുണ്ട്. എന്നാൽ സൂര്യഭാസ്സു തട്ടിയ ചുവരിന്മേൽ അനേകം കണ്ണാടികളിലൂടെ പകർന്ന വിശേഷപ്രകാശംപോലെ പ്രാരബ്ധശകലങ്ങൾ മുന്നണിയിൽ നില്പാകും. ഇവ ഹാനികരങ്ങളാകയില്ലെങ്കിലും ക്ലേശമുണ്ടാക്കുമെന്നു പരവിജ്ഞാനശാലികളായ ബ്രഹ്മർഷിരാജർഷികളുടെ ചരിത്രംകൊണ്ടു കാണാം. "പ്രാരബ്ധം നീങ്ങുമ്പോൾ ഉദ്യമം അവസാനിക്കുമെന്നല്ലാതെ അതു ധ്യാനസഹസ്രംകൊണ്ടും അടങ്ങുകയില്ല" എന്നാണല്ലോ വേദവ്യാഖ്യാതാവായ വിദ്യാരണ്യസ്വാമികൾ പറയുന്നത്. വ്യാഘ്രമാണെന്ന വിചാരത്തോടെ അയച്ച അമ്പ് ആയതു പശുവാണെന്നറിവുണ്ടാകുന്നപക്ഷം നിന്നുകളയാതെ ലക്ഷ്യഭേദം ചെയ്യുംപോലെയാണ്, ജ്ഞാനംവന്നാലും പ്രാരബ്ധവേഗമുണ്ടാകുന്നത്. ഇക്കാലത്താണ് ഒരു പ്രാണപ്രിയശിഷ്യമണി (എ) സ്ഥാനത്തുനിന്നു തെറ്റിയത്. ഇതെല്ലാം പ്രപഞ്ചരംഗസ്വഭാവം എന്നു തള്ളിയാൽ? അത്രക്കേ ഉള്ളൂ."

90 മകരം 29. "മിസ്റ്റർ കെ. രാമകൃഷ്ണപിള്ള ബി. എ. പ്രസിദ്ധം ചെയ്തതായ 'ഉദയഭാനു' എന്ന (ഒളിയമ്പൻ) കഥാപുസ്തകം വായിച്ചു. ആഖ്യായികകളിൽ രുചി കുറവാണെങ്കിലും തൽപരീക്ഷണത്തിനായി ചിലപ്പോൾ അപേക്ഷകൾ വരുന്നതിനാലാണ് ഏതാദൃശപുസ്തകങ്ങൾ ദൃഗ്ഗോചരങ്ങളാക്കുന്നത് എന്നുള്ള വാസ്തവം വിസ്മരിച്ചുകൂടുന്നതല്ല. ഇതിലെ കഥയ്ക്കത്ര ചമൽക്കാരം തോന്നിയില്ല. ടിയാൻ ഒരു നല്ല ലേഖകനാകകൊണ്ടു വാചകഗുംഫനം രസപ്രദമായിരുന്നു."

90 കുംഭം 2. "പ്രസിദ്ധ ഗദ്യകവിയായിരുന്ന 'റാവുബഹദൂർ' മിസ്റ്റർ ചന്തുമേനോൻ സബ്ജഡ്ജിയുടെ (കൃതിയായ) 'ശാരദ'യെ പൂരിപ്പിച്ചു മിസ്റ്റർ സി. അന്തപ്പായി ബി. എ. എഴുതിയ ടി രണ്ടാംഭാഗം വായിച്ചു. വാചകഭംഗിയും കഥാരചനയും നന്നായിരിക്കുന്നു; എന്നല്ല, വായിച്ചുതീർന്നപ്പോൾ ഇതെല്ലാം നടന്നതെന്ന് ഒരു പ്രതീതിയുമുണ്ടായി. ദുഷ്ടന്മാർ അനുഭവിക്കേണ്ട അതിനികൃഷ്ടാവസ്ഥയും ശിഷ്ടന്മാർക്കുണ്ടാകേണ്ടതായ ഉൽകൃഷ്ടാനുഭവവും ഇതിൽ സ്പഷ്ടീകരിച്ചിട്ടുണ്ട്. ആകപ്പാടെ ഇതു നാനാവിധ വിഷയജ്ഞാനപ്രദീപമായിരിക്കുന്നു. മലയാളഭാഷയ്ക്ക് ഒരു വലിയ സഹായസമ്പത്താണ് ഗ്രന്ഥകാരൻ

നൽകീട്ടുള്ളതെന്നു പറയാം. ഇതിനെക്കുറിച്ച് 'മലയാളി'യിലെ നിരൂപണക്കാരൻ പറയുംപോലെ നിർദ്ദോഷമായൊന്നുമില്ലെന്നു വരും. പിന്നെ 11-ാമധ്യായം തുടരേണ്ടതല്ലായിരുന്നു എന്നു പറയുന്നതു നോക്കുമ്പോൾ ഒരുവിധം ശരിയാണെങ്കിലും പൗനരുക്ത്യവും മറ്റും തോന്നാത്തതിനാൽ അതു ദൂഷണമാകുന്നില്ല. 'സൂചന' എന്നതൊരു ഗുണമാണ് കഥയ്ക്കെങ്കിൽ വേണ്ടായിരുന്നു എന്നതും ശരിതന്നെ. എന്നാൽ അങ്ങനെയല്ലല്ലോ നോക്കേണ്ടത്. വന്നതിനെ കുറിച്ചല്ലയോ. അതിൽ (പൗരോഭാഗ്യം) ദോഷോദ്ഘോഷണപടുത ഇല്ലെങ്കിൽ ഒന്നും പറയാനില്ല. പിന്നെ, കഥ നടന്നതായി തോന്നിപ്പോയി എന്നു പറഞ്ഞുതുകൊണ്ടു ജീവനുള്ളതുപോലായല്ലോ. അതിലധികം പ്രാശസ്ത്യം മറ്റൊന്നിനു കൊടുപ്പാൻ തരവും സുലഭമല്ലല്ലോ എന്നു ശുഭം."

കുംഭം 5. "മിസ്റ്റർ ജി. രാമൻമേനോൻ എം. എ.യുടെ 'അധ്യാപകൻ' മാസികയിലെ 'ഇസ്ലാംതൊട്ടിൽ' എന്ന അറേബിയാചരിത്രവും മറ്റു ലേഖനങ്ങളും വായിച്ചു. പിന്നീടു കഥാസരിത്സാഗരത്തിലെ പാണിനി, കാത്യായന, വ്യാഡികഥകളും 'ഗുണാഢ്യമഹാകവി' ചരിത്രവും വായിച്ചു. ചരിത്രവിഷയം അത്യധികം രുചിക്കുന്നതാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതിൽ തന്നെയും മഹച്ചരിത്രങ്ങൾ അത്രമാത്രം രുചിങ്ങളാണ്."

കുംഭം 6. "ഇന്നു 'ലീല' എന്ന ലഘുഭാഷാകാവ്യം വായിച്ചു. കഥ, കല്പിതമാണെങ്കിലും രസാവഹമായിരിക്കുന്നു. പ്രണേതാവിനു കവിതയിൽ വളരെ പഴക്കവും വിദ്വത്വവും ഉണ്ടെന്നുവരികിലും ശ്ലോകങ്ങളിലെ പദസംഘടന (രീതി) ദുർല്ലളിതമായിട്ടാണിരിക്കുന്നത്. ഇതൊഴിച്ചാൽ ആശയഗുണംകൊണ്ടും സ്വാരസ്യംകൊണ്ടും ഇതു വളരെ നന്നായിട്ടുണ്ട്."

90 കുംഭം 10. 'ചിത്രയോഗം' എന്ന ഭാഷാമഹാകാവ്യം വായിച്ചു. 'കഥാസരിത്സാഗരത്തിലെ താരാവലീചന്ദ്രസേനകഥയാകയാൽ (ഇതിവൃത്തം) കഥാശരീരം രസപ്രദമാണ്. മനുഷ്യർക്കു നാനാപ്രകാരത്തിലുണ്ടാകുന്ന ആപത്തുകൾക്ക് ഇതൊരു ആദർശം (പ്രത്യക്ഷരംഗം) തന്നെ എന്നു പറയാം. ശ്ലേഷാദ്യലങ്കാരംകൊണ്ടും ഒഴുക്കുകൊണ്ടും നവ്യകല്പനാദിഗുണംകൊണ്ടും, ശ്ലോകങ്ങൾക്കു ജീവൻ കൊടുക്കുന്ന തരം ഉചിതപദങ്ങളെക്കൊണ്ടു 'മകുടം' വയ്ക്കയാലും കവിത രസികൻതന്നെ...... ഏതാദൃശഗ്രന്ഥരത്നങ്ങളെ (നിർമ്മിച്ചു) കൊണ്ടു ഭാഷയ്ക്കുള്ള ഗ്രന്ഥദാരിദ്ര്യം ദൂരീകരിക്കുന്ന സഹൃദയന്മാരുടെ പ്രയത്നം ശ്ലാഘ്യംതന്നെ."

കുംഭം 14. സഞ്ചിതാഗാമി പ്രാരബ്ധകർമ്മങ്ങളെപ്പറ്റി ഒരു ചെറിയ നിരൂപണം നമുക്കിപ്പോൾ ഗ്രഹിക്കാം. "ശ്രീമദ് താഴത്തോട്ടത്തു വേലുപ്പിള്ളയുമായി സംസാരിച്ചിരിക്കുമ്പോൾ ആത്മയോഗിനിയുടെ ചില കഷ്ടപ്രാരബ്ധലേശത്തെക്കുറിച്ച് അവർ പറഞ്ഞതാശ്രയിച്ചു സംസാരമുണ്ടായി." അപ്പോൾ..., "ജീവന്മുക്തപദവിയിലെത്തി ഇങ്ങനെ ഇരിക്കുന്ന മഹത്തുക്കൾക്ക് എല്ലാം മിഥ്യയെന്നു ദൃഢബോധമുള്ളതിനാൽ പ്രാരബ്ധാനുഭവരൂപകഷ്ടതകളും ഒന്നും, അശക്തങ്ങളാകകൊണ്ട്, പീഡിപ്പിക്കയില്ലെന്നുറച്ചിരുന്നുകൂടയോ?" എന്നു മിസ്റ്റർ വേലുപ്പിള്ള ചോദിച്ചു. അതിനു സ്വാമി ഇങ്ങനെ ഉത്തരം പറഞ്ഞു. 'പ്രതിനിയത ദേശകാലങ്ങളിൽ (അതതു സ്ഥലകാലങ്ങളിൽ) നിശ്ചയമായി അനുഭവിക്കേണ്ട പ്രാരബ്ധം മറ്റൊരുവഴിക്കു മാറ്റാമെന്നു വരുമ്പോൾ അതു പ്രാരബ്ധമേ ആകയില്ല. പ്രാരബ്ധം (ജീവന്മുക്തദേഹത്തിൽ അനുഭവിച്ചുതന്നെ തീരണമെന്ന കർമ്മങ്ങൾ) മാത്രം അനുഭവിക്കയും, സഞ്ചിതകർമ്മങ്ങൾ ജ്ഞാനംകൊണ്ടു നശിക്കയും, ആഗാമി, (ജ്ഞാനം സിദ്ധിച്ചതിനു ശേഷം ഉണ്ടാകുന്ന കർമ്മങ്ങൾ) ഫലം കൊടുക്കാൻ ശക്തങ്ങളാകാതെ ദഗ്ദ്ധബീജം പോലെ ആകയും ചെയ്യും. ചിലർക്കു സുഖദുഃഖങ്ങൾ കുറഞ്ഞിരിക്കുന്ന പ്രാരബ്ധമാക

യാലാണ്, 'ബ്രഹ്മവിത്തെന്നും, വരിഷ്ഠനെന്നും' മറ്റും വിജ്ഞാനികളിൽ വിഭാഗമുണ്ടായത്. സഞ്ചിതാഗാമികൾ ജ്ഞാനിക്കില്ലെന്നു ബ്രഹ്മസൂത്രവും, ആഗാമിയുടെ ഫലമെടുക്കുന്നത് (അവരെ) വന്ദിക്കയും നിന്ദിക്കയും ചെയ്യുന്നവരാണെന്നു കൗഷീതകി ഉപനിഷത്തും പറയുന്നു. പൂർവമഹർഷിമാർക്കും, രാജർഷിമാർക്കും ഇതാണനുഭവം. സുഖദുഃഖങ്ങളും പ്രാരബ്ധഫലമാണ്. പ്രാരബ്ധം അവശ്യം ഭാവിയുമാണ്."

കുംഭം 16. മേൽപ്രകാരമുള്ള പല സംശയങ്ങളെ നിവർത്തിപ്പിക്കുന്ന കൂട്ടത്തിൽ ഗൗരവതമങ്ങളായ നാനാവിധപ്രമേയങ്ങളെ ഉപപാദിക്കയും, ഉപദേശിക്കയും ചെയ്യുന്നതിൽ സ്വാമികൾ അദ്വിതീയനാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. ഇന്നത്തെ ഡയറിയും ഇതിനു സാക്ഷ്യം വഹിക്കുന്നു. "ഇന്നു കൊല്ലത്തുപോയി. അവിടെവച്ച് ഒരു ശിഷ്യൻ ദേവീഭാഗവതം വായിച്ചതിലുണ്ടായ ചില സംശയം ചോദിച്ചു. ആയതു ഹൃല്ലേഖാമന്ത്രത്തെക്കുറിച്ചും മറ്റുമായിരുന്നു. സമാധാനം പറഞ്ഞുകൊടുത്തു. മടങ്ങുമ്പോൾ വള്ളത്തിൽവെച്ച് (അദ്വൈതവിദ്യാപണനാമാങ്കിത) പരമാനന്ദനാഥനും മറ്റും ചേർന്ന്, യോഗം ചിത്തസ്ഥൈര്യപ്രദമാകയാൽ അതുകൂടി ശീലിക്കണമെന്നാഗ്രഹിച്ചപേക്ഷിച്ചതിന് അങ്ങനെ എനിക്കു പക്ഷമില്ലെന്നും മനസ്സിനെ നിറുത്തി പരിശീലിക്കുന്നതുതന്നെ 'യോഗം' എന്നു വാസിഷ്ഠം, ഗീത മുതലായ പ്രബലശാസ്ത്രങ്ങൾ സാധിച്ചിരിക്കുന്നുവെന്നും പറഞ്ഞതിൽ, അവർക്കു യോഗമുപദേശിക്കാനുള്ള മടികൊണ്ടായിരിക്കാമിങ്ങനെ അഭിപ്രായപ്പെട്ടതെന്നു പിന്നെയും അവർ ശങ്കിച്ചു. അപ്പോൾ, എനിക്കിങ്ങനെ യോഗത്തിനു മേന്മയുള്ളതായി ഒരുപക്ഷം ഉണ്ടായിരുന്നെങ്കിൽ 'സദാശ്രയ'നും മറ്റും ആ സമ്പ്രദായം ഉപദേശിക്കുമായിരുന്നല്ലോ, എന്നു പറഞ്ഞു സമാധാനമാക്കി. പിന്നീടു ബൃഹദ്വാസിഷ്ഠം, ഉപനിഷത്തുകൾ മുതലായതിൽ പറയുംപ്രകാരം യോഗവും, സാംഖ്യരൂപബ്രഹ്മവിചാരവും അധികാരിഭേദത്താൽ വിഭക്തം (പിരിഞ്ഞത്) എന്നേ ഉള്ളൂവെന്നും, അതാതു പ്രമാണങ്ങളെ സാക്ഷിപ്പെടുത്തി പറകയുണ്ടായി. പിന്നീട്, വിഷയവാസനകളെ ആദ്യംതന്നെ നിരാകരിച്ച്, ചതുർവിധമർത്ത്യരിൽ ക്രമേണ മൈത്രി, കരുണ, മുദിത, ഉപേക്ഷയെന്നിവയെ അഭ്യസിച്ചുറപ്പിക്കണമെന്നും പിന്നെ ഈ ശുദ്ധവാസനകളെ മനപ്പറ്റുകൂടാതെ വിട്ട്, ചിന്മാത്രവാസന അഭ്യസിക്കണമെന്നും, ഒടുവിൽ ഈ അഭ്യാസഹേതുക്കളായ മനോബുദ്ധികളോടുകൂടി ഇതിനെയും തള്ളി പരമാത്മാവു താനായി, എന്നാൽ ഭാവനകൂടാതെ ഇരിക്കുമാറാകണമെന്നും പറഞ്ഞു. അതുകൂടാതെ ബ്രഹ്മനിഷ്ഠയിൽപരമായ മോക്ഷോപായമില്ലെന്നും ഉപയോഗിക്കുന്നവരുടെ ഉദാസീനതയേ, പിന്നെ കേടായിവരൂ എന്നും നിർദ്ദേശിച്ചുകൊടുത്തു."

സ്വാമികൾ വിശേഷിച്ച് ഇപ്രകാരമുള്ള സംഗതികളെപ്പറ്റി പ്രതിപാദിക്കുമ്പോൾ ധാരാളമായി പ്രമാണക്രോഡീകരണം ചെയ്യുന്നതു കാണാം. യുക്തിയേക്കാൾ അധികം പ്രാമാണ്യം ഋഷിപ്രോക്തങ്ങളായ ശാസ്ത്രങ്ങൾക്കാണ് സ്വാമി കല്പിച്ചിരിക്കുന്നതെന്നു പ്രസ്താവയോഗ്യമാണ്. ഒന്നാമതായി സാധാരണ ജനങ്ങൾ അപ്രകാരമുള്ളവയേയാണ് അധികം വിലമതിച്ചിരിക്കുന്നതെന്നുള്ള വസ്തുത ഗ്രഹിച്ചിരിക്കുകയാലും, സ്വാമിതന്നെയും യുക്തിയേക്കാൾ വേദാദികൾ (അർത്ഥവാദഭാഗം വിട്ട്) വിശ്വസനീയങ്ങളും ആദരണീയങ്ങളുമാണെന്നു കരുതിപ്പോരുന്നതിനാലും ആയിരിക്കാം ഈ വിധം പ്രമാണപക്ഷപാതിയായിരിക്കുന്നത്. തന്നെയുമല്ല, ഇസ്സംഗതികളിലൊക്കെ വെറും കുരുട്ടുയുക്തികളെ ആശ്രയിക്കുന്നതിൽ എത്രയോ സുഖം, യാതൊരു വലയവുമില്ലാതിരിക്കുന്ന വേദാദിവചസ്സുകളാണെന്നു പ്രത്യേകം പറയേണമെന്നില്ലല്ലോ.

കുംഭം 19. പലരുടെയും ആവശ്യപ്രകാരം സ്വാമി പല നല്ല ഉപന്യാസങ്ങളെഴുതി കൊടുത്തിട്ടുണ്ട്. "അയിരൂർ മഹാജനയോഗം വക ചെറുകോൽപ്പുഴ സഭാമന്ദിരത്തിൽവച്ചു നട

ത്തപ്പെടുന്ന വാർഷികയോഗത്തിൽ വായിക്കുന്നതിനായി സെക്രട്ടറി അപേക്ഷിക്കയാൽ 'സ്വരൂപനിരൂപണം' എന്നൊരു വേദാന്തപ്രസംഗം തയ്യാറാക്കി." പ്രൗഢമായ ഈ ഉപ ന്യാസത്തെ യാതൊരവതരണികയും കൂടാതെ ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

'സ്വരൂപനിരൂപണം'

(നീലകണ്ഠ തീർത്ഥപാദസ്വാമി)

ഹരിഃ...സ്വരൂപമെന്നാൽ സ്വകീയ (തന്റെ) ഭാവം അല്ലെങ്കിൽ രൂപം എന്നർത്ഥമാകുന്നു. അതിലെ 'സ്വ'ശബ്ദംകൊണ്ട്..., വ്യാപകമാകയാൽ ദേശത്താലും നിത്യമാകയാൽ കാലത്താലും സർവാത്മാവാകയാൽ വസ്തുവിനാലും പരിഛിന്നമല്ലാത്തതായും, സംസാരബന്ധമറ്റതാകയാൽ മുക്തമായും, സർവത്തിനും ഭാവാവസ്ഥ, (ഇരിപ്പ്) യൽസാപേക്ഷമായിരിക്കുന്നോ അതിനാൽ സത്തായും, ജഡവിരുദ്ധമായി സ്വയമേവ വിളങ്ങുകയാൽ ചിത്തായും, ദുഃഖലവമില്ലാതെ സുഖരൂപമായിരിക്കയാൽ ആനന്ദമായും, രണ്ടറ്റ ഒന്നായും ഇരിക്കുന്ന - ആത്മാവ് പ്രതിബോധിക്കപ്പെടുകയാൽ കാര്യത്തോളം വാഗാശ്രയണരൂപം ദ്വൈതം അവശ്യമായിരിക്കെ ഉക്തവിശേഷണവിശിഷ്ടം എന്നിരുന്നാലും ചാക്ഷുഷ, സ്പാർശനാദി (നേത്രം, ത്വക്ക് മുതലായതിനാലുണ്ടാകുന്ന) പ്രത്യക്ഷങ്ങൾക്കു വിഷയമാകാതെ നിത്യാനന്ദാദിപദഗമ്യമാനം (നിത്യം, ആനന്ദം മുതലായ ശബ്ദംകൊണ്ടു വിധിമുഖേന കിട്ടുന്നത്) ആയിരിക്കുന്നതിനാൽ ശാബ്ദപ്രത്യക്ഷമെന്നു പറയാവുന്ന രൂപമല്ലെങ്കിൽ ഭാവം എന്നു താല്പര്യമാകുന്നു. ഇപ്രകാരമുള്ള തന്റെ രൂപത്തെ വിചാരിച്ചു കരതലാമലകംപോലെ അനുഭവത്തിൽ വരുത്താത്തവൻ 'പശു' അല്ലെങ്കിൽ ആത്മഘാതകനാകുന്നുവെന്ന് "കോഹം കഃസ്യാം" ആദിയായ ശാസ്ത്രവാക്യങ്ങൾ ഘോഷിക്കുന്നു. പിന്നെ "രൂപം സ്മരൻ നിജം സ്ഫാരം മാസ്മൃത്യാ സമ്മിതോ ഭവ", വ്യാപകമായ നിജാത്മരൂപമനുസ്മരിക്കുന്നവനായും ആത്മവ്യസ്മൃതിയോടുകൂടാത്തവനായും ഭവിക്കണമെന്നു വിധിനിഷേധങ്ങൾ (രണ്ടു)കൊണ്ടു ശ്രുതിയും സാധിക്കുന്നു. "സ്വരൂപേ തപസി ബ്രഹ്മൻ! മുക്തസ്ത്വം ഭ്രാന്തിമുൽസൃജ" നീ ആത്മസ്വരൂപത്തിൽതന്നെ പരിലസിക്കുന്നതിനാൽ മുക്തനാകുന്നു; ഭ്രമത്തെ പരിത്യജിക്കുക എന്നു ജനകമഹാരാജൻ ശുകബ്രഹ്മർഷിയോടു പറഞ്ഞിരിക്കകൊണ്ടു സ്വരൂപപ്രാപ്തിയാണ് പരമായ സ്ഥാനമെന്നു രൂഢമായി. ഇങ്ങനെയുള്ള സ്വരൂപസംപ്രാപ്തിയെ ആത്മലാഭമെന്നും പറയും. ആത്മലാഭത്തിൽ പരമായ ലാഭമില്ലെന്നുള്ളതിന് 'നാത്മലാഭാൽപരമസ്തി' എന്നു പ്രമാണമുണ്ട്. പ്രസ്തുതാത്മസ്വരൂപാന്വേഷണത്തിനു പര്യാപ്തമായ ചിത്തസംസ്കാരമില്ലാതെയിരിക്കുന്ന മന്ദാധികാരികൾക്ക്, ദരിദ്രനു ക്ഷുന്നിവൃത്തിക്കു കാടും പടലും എന്നവിധം, ഭഗവല്പാദാരവിന്ദങ്ങളിൽ ദ്രവീഭാവപൂർവകചിത്തവൃത്തി സമ്പാദനരൂപഭക്തിയോഗവും, ഫലാപേക്ഷകൂടാതെ, "സംഗം ത്യക്ത്വാ കരോതി യഃ; അനാശ്രിതഃ കർമ്മഫലം; കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന." എന്നു തുടങ്ങി ഭഗവാൻ പറഞ്ഞിരിക്കുന്നപ്രകാരം ഈശ്വരാർപ്പണബുദ്ധ്യാ കർമ്മമനുഷ്ഠിക്കലാകുന്ന കർമ്മയോഗവും, ഭഗവദഭിപ്രേതങ്ങളായിട്ടുള്ളവ കൂടാതെ പരശിവപരിഗൃഹീതമായ പ്രാണസംയമന (നിരോധ) രൂപ'യോഗവും' പ്രസിദ്ധിയെ പ്രാപിച്ചിരിക്കുന്നുണ്ട്. എന്നാൽ അന്ധകാരത്തെ ദൂരെ നിരസിച്ചു വസ്തുതത്വത്തെ ദർശിക്കുന്ന വിഷയത്തിൽ പ്രദീപപ്രഭയോളം ചിത്തൈകാഗ്ര്യാദിസമ്പാദകകൃത്യവിശേഷങ്ങൾ ഉപയുക്തങ്ങളല്ലാത്തതിനാൽ, അജ്ഞാനാന്ധകാരത്തെ അകറ്റുന്നതിനു ജ്ഞാനപ്രകാശംതന്നെ സന്നികൃഷ്ടസാധനമായിട്ട് അഭിഷേകമർഹിക്കുന്നുവെന്നതു നിരൂഢമായ സംഗതിയാകുന്നു. ഇങ്ങനെയുള്ള ജ്ഞാനം മുഖ്യാധികാരികൾക്ക് സ്വരൂപപരികലനംകൊണ്ട് ഉണ്ടാകേണ്ടതാണ് എന്നർത്ഥസിദ്ധമാണല്ലോ.

"സ്വാത്മാജ്ഞാനമനർത്ഥാനാം മൂലം ലോകേപി നേതരത്;
സ്വപരാക്രമമജ്ഞാത്വാ യുദ്ധ്യൻമ്രിയത ഏവ ഹി ||

ഏവം സ്വാത്മാനമജ്ഞാത്വാ സംസാരാനർത്ഥമാപ്നുയാത്;" തന്റെ ബലപരാക്രമങ്ങളറിയാതെ യുദ്ധം ചെയ്യുന്നവൻ മരിക്കതന്നെ ചെയ്യുമെന്നുള്ളതിനാൽ ഈ ലോകത്തിൽപോലും അനർത്ഥപരമ്പരയ്ക്കു കാരണം തന്റെ ദേഹേന്ദ്രിയാദികളിലുള്ള മൗഢ്യം (വെളിവില്ലായ്മ) ആകുന്നുവെന്നും, ഇതുപോലെതന്നെ നിത്യമുക്തസച്ചിദാനന്ദാദ്വിതീയമായി മുമ്പു പറയപ്പെട്ട ലോകാതീതപൂതനിജസ്വരൂപത്തെ താനായറിയാതെ സംസാരാനർത്ഥത്തെ പ്രാപിക്കുന്നു എന്നും ശ്രീമദ്ബൃഹദ്വാർത്തികത്തിൽ സുരേശ്വരാചാര്യൻ പറഞ്ഞിരിക്കുന്നു. നാടോടിയായിത്തീർന്നിട്ടുള്ളതും, മണ്ഡനമിശ്രന്റെ ഗ്രന്ഥാന്തരങ്ങളിലെയും പഞ്ചദശിയിലെയും ആറു ചാടി നീന്തിക്കയറിയ പത്തുപേരിൽ ഓരോരുത്തനും എണ്ണിയതിൽ ന്യൂനഭാവംകണ്ടു പരിതപിക്കവേ മറ്റൊരു മഹാൻ പ്രത്യേകമെണ്ണിയിട്ടു ശരിയാക്കിയതുമായ ദശമൻ കഥയും ഇതിനെ അനുകരിക്കുന്നു. 'പ്രാചീനവൃത്തികാര'പ്രഭൃതികൾ പറയുംപ്രകാരം, "ഉഭാഭ്യാമേവ പക്ഷാഭ്യാം യഥാ ഖേ പക്ഷിണാം ഗതിഃ; തഥൈവ ജ്ഞാനകർമ്മഭ്യാം ജായതേ പരമം പദം" എന്നുവെച്ചാൽ പക്ഷികൾ രണ്ടുചിറകുകളും വിടർത്തു പറക്കുംപോലെ, ജ്ഞാനകർമ്മങ്ങൾ രണ്ടിനെയും അടിസ്ഥാനമാക്കിത്തന്നെ പരമപദപ്രാപ്തി സിദ്ധിക്കുന്നുവെന്നുള്ള 'സമസമുച്ചയ'രീതിയെ മതിമോഹത്താലാശ്രയിച്ചും ഭഗവല്പാദാദ്യാദൃതസിദ്ധാന്തമായ 'ക്രമസമുച്ചയ'ത്തെക്കുറിച്ച് അറിയാതെയും, ചില ആധുനികപുംഗവന്മാർ എഴുതിത്തള്ളിയിരിക്കുന്നുവെങ്കിലും അതു സ്വീകാരയോഗ്യമല്ലെന്നു പ്രത്യേകം പറയേണ്ടതില്ല. "പ്രത്യക പ്രവണതാം ബുദ്ധേഃ കർമ്മാണ്യുല്പാദ്യശുദ്ധിതഃ; കൃതാർത്ഥാന്യസ്തമായാന്തി പ്രാവൃഡന്തേ ഘനാ ഇവ" എന്നു നൈഷ്കർമ്മ്യസിദ്ധിക്കാരൻ പറയുംപോലെ ചിത്തശുദ്ധിവരെ കർമ്മാനുഷ്ഠാനം, പിന്നെ ജ്ഞാനം എന്ന മുറയാണ് ക്രമസമുച്ചയം. അപ്പോൾ കർമ്മത്തിനും ജ്ഞാനത്തിനും ഏകകാലാവച്ഛേദകതയുണ്ടാകുന്നില്ല. "കിമാർദ്രകവണിജാമസ്മാകം അന്യത്ര വഹിത്ര വൃത്തിവിത്തചിന്തയം" ഇഞ്ചി വില്ക്കാൻ പോകുന്ന ഇവനു കപ്പൽക്കച്ചവടക്കാര്യത്തിലെന്തു പ്രവേശം എന്നു നൈയായികചക്രവർത്തിയായ ഉദയനാചാര്യരുപോലും സ്വമതാപേക്ഷയാ വേദാന്തമതത്തെ മാനിച്ചു പറയുന്നു. ഇതുപോലെതന്നെ വേദാന്തമതത്തെ പ്രശംസിച്ച്, ബൗദ്ധനാസ്തികാദികുമതകരിപഞ്ചാനനനും മീമാംസകാചാര്യനുമായ കുമാരിലഭട്ടപാദനും "രഹസ്യമേതദ്വിഷയസ്തു ബോധഃ പ്രയാതി വേദാന്തനിഷേവണേന" എന്നു പറഞ്ഞിരിക്കുന്നു. ഇങ്ങനെ സർവപ്രധാനമായും മുമ്പു പറഞ്ഞിട്ടുള്ളതായും ഇരിക്കുന്ന സ്വരൂപവിചാരത്തിനു സാംഖ്യം എന്നു പറയും. ഈ സാംഖ്യം പ്രകൃതിപുരുഷവിവേകജന്യമോക്ഷത്തെ പ്രതിപാദിക്കുന്നതായ കാപിലസാംഖ്യത്തിൽനിന്നുമത്യന്തം ഭിന്നമാകുന്നു.

"അവ്യാകുലധിയാം മോഹമാത്രേണാച്ഛാദിതാത്മനാം;

സാംഖ്യനാമാ വിചാരഃ സ്യാന്മുഖ്യോ ഝടിതി സിദ്ധിദഃ ||" ചിത്തവ്യാകുലതയില്ലാതെ സ്വരൂപാവരണം മാത്രമുള്ള വിശിഷ്ടാധികാരിക്കു സാംഖ്യമെന്നു പറയുന്ന ബ്രഹ്മവിചാരം സദ്യഃസിദ്ധിപ്രദമാകയാൽ പ്രധാനമാകുന്നുവെന്നു മേൽകാണിച്ചതും, ഈശ്വരോക്തമായി പഞ്ചദശപ്രകരണത്തിൽ ഉദ്ധരിച്ചിരിക്കുന്നതുമായ പ്രമാണത്തിനർത്ഥമാകുന്നു. "ആനന്ദോ വിഷയാനുഭവോ നിത്യത്വം ചേതിധർമ്മാ അപൃഥക്ത്വേപി ചൈതന്യാൽ പൃഥഗിവാവഭാസന്തേ" ആനന്ദം, വിഷയാനുഭവം, നിത്യത്വം മുതലായ ധർമ്മങ്ങൾ അഭിന്നങ്ങളായിത്തന്നെ ഇരുന്നും ചൈതന്യത്തിൽനിന്നു ഭിന്നങ്ങളെന്നപോലെ തോന്നുന്നു, എന്നു ശ്രീപദ്മപാദാചാര്യർ പറഞ്ഞിരിക്കുന്നതിനാൽ മുമ്പുപന്യസിക്കപ്പെട്ടിട്ടുള്ള ബ്രഹ്മ

ലക്ഷണങ്ങളിൽ നിത്യാനന്ദാദികൾ സ്വരൂപമാകുന്നതല്ലാതെ ആത്മാവിൽ ജ്ഞാനാശ്രയത്വസാധകങ്ങളല്ല. പിന്നെ അദ്വൈതമകരന്ദത്തിൽ "സ്വരൂപമേവ മേ സത്വം ന തു ധർമ്മോ നഭസ്ത്വവത്; മദന്യസ്യ സതോദാവാന്നഹി സാജാതിരിഷ്യതേ || സ്വരൂപമേവ മേ ജ്ഞാനം ന ഗുണഃ സ ഗുണോ യദി; അനാത്മത്വമസത്വം ച ജ്ഞേയാജ്ഞേയത്വയോഃ പതേത്." വാക്യലക്ഷ്യാർത്ഥമായ എന്റെ സത്ത, (സത്താവൂ എന്നുള്ള അവസ്ഥ) അല്ലെങ്കിൽ ഇരിപ്പ് സ്വരൂപമാകുന്നു എന്നല്ലാതെ (സത്വാന്തരാശ്രയത്വമില്ലെങ്കിലും അസത്വം വരാത്തതിനാൽ) ആകാശത്വംപോലെ ധർമ്മമല്ലെന്നും, എങ്കൽനിന്നന്യമായി സദ്വസ്തുവില്ലാത്തതിനാൽ അതു സത്വരൂപമായ ജാതിയുമല്ലെന്നും, ജ്ഞാനംതന്നെ എന്റെ സ്വരൂപമാകയാൽ ഗുണമാകുന്നില്ലെന്നും, ഗുണമായിരുന്നാൽ വേദ്യമെന്നവസ്ഥയിൽ അനാത്മത്വവും അവേദ്യമെന്നയവസ്ഥയിൽ അസത്വവും വരുമെന്നും അദ്വൈതമകരന്ദത്തിൽ പറയുന്നു. ആ ബ്രഹ്മവിചാരമെന്നത് നാനാമുഖമായി ശ്രുത്യാദ്യാകരങ്ങളിൽ വെളിവാക്കീട്ടുണ്ട്. ചില സ്ഥലങ്ങളിൽ അധ്യാരോപാപവാദന്യായപ്പടിയാണ് പറയുന്നത്. മറ്റു ചിലേടത്ത് "കുതോ ജാതേയമിതി തേ ചിന്താ മാസ്തു കദാചന" എന്നാദിയായിട്ടിത് (സംസാരബന്ധം) എങ്ങനെ ഉണ്ടായി എന്ന വിചാരണ അനാവശ്യമെന്നും എങ്ങനെ ഇല്ലായ്മച്ചെയ്യാമെന്നു ചിന്തിച്ചാൽ മാത്രം മതിയെന്നും പറഞ്ഞിരിക്കുന്നു. ഓരോരുത്തന്റെയും ബുദ്ധിയുടെ പോക്കുപോലെ പ്രക്രിയകളും നിന്നു സഹായിക്കുമെന്നുള്ളതിനാൽ പക്ഷാന്തരങ്ങളിൽ ഭ്രമത്തിനവകാശമില്ല. "ബ്രഹ്മാജ്ഞാനാജ്ജഗജ്ജന്മ" ബ്രഹ്മജ്ഞാനമില്ലായ്കയാൽ (അജ്ഞാനത്താൽ) ജഗത്തുണ്ടായി (പ്രതീതമാകുന്നു) എന്നു ശ്രീമദ്വാർത്തികാചാര്യൻ പറയുന്നു. "സമ്പൂർണ്ണകാരണാഭാവാദനുല്പന്നമിദം ജഗത്;" ഇങ്ങനെയുള്ള പംക്തികളിൽ, ജഗത്തുണ്ടായേ ഇല്ലെന്നു പറഞ്ഞാൽ അനുഭവപ്പെടുത്താൻ കഴിയുന്നവർ ആദ്യത്തേതിൽ പ്രകൃഷ്ടസംസ്കാരമുള്ളവരായിരിക്കും.

അനർത്ഥനിവൃത്യർത്ഥകമായ യഥാർത്ഥജ്ഞാനമുണ്ടാകാതെ ഇരിക്കുമാറുള്ള അവിദ്യാവരണമാകുന്നു അജ്ഞാനം. ബ്രഹ്മമില്ലെന്നുള്ള തോന്നൽ അസത്വാവരണവും, ഇത് അന്തഃകരണസംഭിന്നചൈതന്യനിഷ്ഠവും (=അവച്ഛിന്നചൈതന്യത്തിലുള്ളത്) ബ്രഹ്മം പ്രതീതമാകുന്നില്ലെന്നുള്ളത് അഭാനാവരണവും, ഇതു വിഷയസംബദ്ധചൈതന്യനിഷ്ഠവും ആണ്. പരോക്ഷജ്ഞാനം വിഷയേന്ദ്രിയസമ്പർക്കജന്യമായില്ലാതെ അന്തഃകരണമാത്രനിഷ്ഠമാകയാൽ അതുകൊണ്ട് അസത്വാവരണം നീങ്ങുന്നതും അപരോക്ഷജ്ഞാനം വിഷയേന്ദ്രിസന്നികർഷജന്യമായിട്ടുതന്നെ വിഷയാന്തഃകരണങ്ങൾ രണ്ടിനെയും ആശ്രയിച്ചിരിക്കയാൽ അത് അഭാനാവരണത്തെ നീക്കുന്നതും ആയിരിക്കും. മേൽപറയപ്പെട്ടതും പ്രതിപുരുഷം (ഓരോരുത്തനിലും) ഭിന്നിച്ചിരിക്കുന്നതുമായ അവിദ്യയാൽ "പരത്ര പരാവഭാസഃ" രജതഭിന്നമായിരിക്കുന്ന ഇദംവൃത്തിയിൽ (ഇത് എന്നതിൽ) ഇദംവൃത്തിഭിന്നമായ രജത (ത്തിന്റെ) പ്രതീതി അല്ലെങ്കിൽ 'അതസ്മിംസ്തദ്ബുദ്ധിഃ' എന്ന അധ്യാസം സംഭവിക്കുന്നു. ജ്ഞാനാധ്യാസമെന്നും അർത്ഥാധ്യാസമെന്നും ഇതിൽ പിരിവ് (വിഭാഗം) ഉണ്ട്. പിന്നെ സ്വരൂപ, സംസർഗ്ഗഭേദത്താൽ അർത്ഥാധ്യാസവും രണ്ടാകും. 'രജ്ജുസർപ്പജ്ഞാനം' ജ്ഞാനാധ്യാസവും, അജ്ഞാനവിഷയമായ 'രജ്ജുസർപ്പം' അർത്ഥാധ്യാസവുമാകുന്നു. ആത്മാവിൽ (അനൃതജഡദുഃഖാദി) അനാത്മവർഗ്ഗത്തിന്റെ ആരോപം സ്വരൂപാധ്യാസമെന്നും, അവിദ്യാന്തഃകരണാദി അനാത്മവർഗ്ഗത്തിന്റെ ആരോപം സ്വരൂപാദ്ധ്യാസമെന്നും, അവിദ്യാന്തഃകരണാദി അനാത്മവർഗത്തിൽ ആത്മധർമ്മാരോപം സംസർഗ്ഗാധ്യാസമെന്നും വ്യവഹരിക്കപ്പെടും.

'അധ്യാസ ഏവ സംസാരഃ' എന്ന പ്രമാണത്താൽ ഈ ഭാവരൂപാവിദ്യാമൂലകാധ്യാസമാകുന്നു സംസാരം. ഈ വക അധ്യാസങ്ങളും, അജ്ഞാനഹൃദയഗ്രന്ഥിയും, 'ആത്മാവു

ചിദ്രൂപനൊ അചിദ്രൂപനൊ? ആദ്യത്തെപ്പക്ഷമെങ്കിൽ തന്നെ നിത്യനൊ അനിത്യനൊ? നിത്യനെങ്കിൽ ദേഹേന്ദ്രിയാദികളിൽനിന്നു ഭിന്നനൊ അഭിന്നനൊ? ഭിന്നനെന്നു വരികിൽ ദേഹാദിസംശ്ലിഷ്ടനോ അല്ലയോ? അല്ലെങ്കിൽ കർത്തൃത്വാദിധർമ്മമുള്ളവനോ അല്ലയോ? കർത്തൃത്വാദിവിശിഷ്ടനല്ലെന്നു വരികിലും അസംഗനാണോ അല്ലയോ? കർമ്മസംശ്ലേഷമില്ലെന്നിരുന്നാലും ബ്രഹ്മത്തിൽനിന്നു ഭിന്നനൊ അഭിന്നനൊ? അഭിന്നനെങ്കിൽ തദേകത്വജ്ഞാനമുണ്ടായിട്ടുണ്ടോ ഇല്ലയോ? (ജ്ഞാനം) രൂഢമായിട്ടുണ്ടെങ്കിലും ശരിയാണോ അല്ലയോ? അതു യഥാർത്ഥമായാൽതന്നെ മുക്തിക്കു പര്യാപ്തമാകുമോ ഇല്ലയോ? ആകുമെന്നിരുന്നാലും ജീവന്മുക്തി വിദേഹമുക്തികൾ എനിക്കുണ്ടാകുമോ ഇല്ലയോ? എന്നു തുടങ്ങിയ സംശയകോടികളും, പരമാത്മദർശനമുണ്ടാകുന്ന ക്ഷണത്തിൽ നശിക്കുന്നു എന്ന് "ഭിദ്യതേ ഹൃദയഗ്രന്ഥിഃ, ഛിദ്യന്തേ സർവസംശയാഃ" ഇത്യാദിയായ ശ്രുതി പറയുന്നു. അവിദ്യാസ്തമയമാണ് മോക്ഷോപായമെന്നു ന്യായമകരന്ദകാരനായ ആനന്ദബോധഭട്ടാരകാചാര്യർ "അവിദ്യാസ്തമയോ മോക്ഷ ഇതി താവൽ സമർത്ഥിതം; തേന മോക്ഷാഭ്യുപായത്വം വിദ്യായാ ന തു കർമ്മണാം" എന്നു സാധിച്ചിരിക്കുന്നു. "തരതി ശോകമാത്മവിത്" മുതലായ ശ്രുതികളെ ആശ്രയിച്ചാൽ മുമ്പു പറഞ്ഞപ്രകാരം സ്വരൂപജ്ഞാനരൂപവിദ്യോദയമാണ് മുക്തിയെന്നാകുന്നു. ആകയാൽ "വീക്ഷാപന്നസ്യ കോസ്മീതി തത്ത്വമിത്യാഹ വൈ ശ്രുതിഃ" താനാരെന്നു വീക്ഷാപന്ന (അന്വേഷണപരനായിരിക്കുന്നവനെ ഊന്നി 'തത്ത്വമസി' എന്നു ശ്രുതി അവസാനക്കൈ ഉപദേശിക്കുന്നു. ഇതിലെ തത്ത്വം പദങ്ങളിൽ തോന്നുന്ന വിരോധം പരിഹരിക്കുന്നതിനായി മായാവിദ്യകളാകുന്ന ഉപാധികളെയും മായാവിദ്യാജന്യങ്ങളായ സർവജ്ഞത്വം, അല്പജ്ഞത്വം, ഈശ്വരത്വം, ജീവത്വം എന്നിവയെയും ഭാഗത്യാഗലക്ഷണയാ പരിത്യജിച്ചു ബ്രഹ്മം താനെന്ന സാക്ഷാൽക്കാരമുണ്ടാകുന്നു. ഇതു ജീവന്മുക്തിയാകുന്നു. ഇങ്ങനെയാകുന്നു മുഖ്യമായ സ്വരൂപനിരൂപണം."

ശുഭം. ശാന്തി.

സ്വാമി ഒരു വലിയ കൃത്യനിഷ്ഠയുള്ള മഹാനാണെങ്കിലും, വേദാന്തികൾക്കു സാധാരണകാണുന്ന ഒരുദാസീനത അദ്ദേഹത്തിലും പടമൂന്നുന്നുണ്ടെന്നു തോന്നുന്നു. എന്തെന്നാൽ ഈയിടെ ഡയറിയെഴുത്തു കുറെ മുടക്കിയതുപോലെ കാണുന്നു. പിന്നെ, പണ്ടൊരാൾ "കുളിച്ചു, ഉണ്ടു; കൂട്ടാൻ ചീത്തയായതിനെക്കുറിച്ചു ശകാരിച്ചു" എന്നും മറ്റും ദിവസേന ഡയറി എഴുതിവച്ച കൂട്ടത്തിലാകാതെ വിശേഷസംഭവങ്ങളെ പ്രതീക്ഷിക്കയായിരുന്നിരിക്കാമെന്നു സമാധാനമുണ്ട്. എന്നാൽ രസകരങ്ങളായ പല കാര്യങ്ങളും ഈ ഘട്ടത്തിൽ പ്രസ്താവയോഗ്യങ്ങളായിരിക്കുന്നു. ഇപ്പോൾ ഇല്ലെന്നുതോന്നുന്നു, ഏതായാലും കുംഭം 10-ാം തീയതി പുറപ്പെട്ട 'ശങ്കരാചാര്യപത്രം' ഇവിടെ ചില ഒത്താശകൾ നമുക്കു ചെയ്യുന്നുണ്ട്. ഈ 'പിച്ചനടക്കുന്ന' മാന്യപത്രം, കുറച്ചുകാലം, അഥവാ അതിന്റെ ഒരു ലക്കത്തിലോ മറ്റൊ സമുദായാഭ്യുന്നതിക്കായി സ്ഥിരപ്രയത്നം ചെയ്യുന്ന സ്വാമിയോട്, ഒരു സമരത്തിനു വട്ടംകൂട്ടിയെന്നു കാണുന്നതിൽ അത്ഭുതമുണ്ടാകുന്നു! വല്ലവിധത്തിലും ഒരു ഖ്യാതി വേണമല്ലോ. 22-ാം തീയതിയിലെ ലക്കത്തിൽ, "തീർത്ഥപാദപരമഹംസർ, അഥവാ നീലകണ്ഠദീക്ഷിതരുടെ ആചാരസ്ഥാപന" എന്നുതുടങ്ങി ഒരു ലേഖനം കാണുന്നു. നീലകണ്ഠദീക്ഷിതർ എന്ന പേർ മധ്യ, ദക്ഷിണ, തിരുവിതാംകൂറുകളിൽ സാധാരണമായി ജനങ്ങൾ ശ്രീനീലകണ്ഠ തീർത്ഥപാദസ്വാമിക്കുപയോഗിച്ചു വരുന്നതാകുന്നു. ടി ലേഖകൻ, ഇവർ രണ്ടുപേരും ഒരാളാണെന്നു തെറ്റിദ്ധരിച്ചിരിക്കുന്നതായി തോന്നുന്നു. ഉപാധ്യായപണ്ഡിതവാമനശാസ്ത്രി 'വ്യവഹാരമാധവീയ'ത്തിന്റെ മുഖവു

രയിൽ ശ്രീശങ്കരാചാര്യസ്വാമി, ഭാരതിയുടെ അവതാരമാകയാൽ ഭാരതീതീർത്ഥർ എന്നുകൂടി പറയുന്നതാകുന്നു എന്നു കാണിച്ചു രണ്ടുപേരെയും ഒന്നാക്കിയതും, ബംഗാളത്തെ രംഗനാഥാചാര്യൻ പേരിന്റെ അർത്ഥസാദൃശ്യത്താൽ ദണ്ഡിയേയും ഉദ്ദണ്ഡനേയും ഒന്നാക്കിയതും മറ്റുംപോലെ, ഇവരുടെയും പേരിന് ഏതാണ്ടു സാദൃശ്യമുള്ളതുകൊണ്ടായിരിക്കാം അങ്ങനെ ധാരണവന്നത്. ടി ലേഖനത്തിന്റെ സാരാംശങ്ങൾ പകർത്തി ചിലതു പറയേണ്ടതായുണ്ട്.

'ജഗദ്ഗുരു അല്ലെങ്കിൽ ആദിഗുരു ശ്രീശങ്കരാചാര്യസ്വാമികൾ തിരുമനസ്സുകൊണ്ടു ദക്ഷിണകേരളത്തിൽ ആചാരസ്ഥാപന ചെയ്തതു കലിവർഷം 3927 ചിങ്ങം 31-ാം തീയതിയിലാണെന്നാണ് പ്രായേണ ജനങ്ങൾ വിശ്വസിച്ചുവരുന്നത്. (ഇതിനു യാതൊരടിസ്ഥാനവുമില്ല). അതിനുശേഷം ആ മഹാനുഭാവനെപ്പോലുള്ള മഹത്തുക്കളുടെ **അവതാരകാല നിർണ്ണയം ചെയ്യുന്നതിന്** ഇതു പര്യന്തം ആർക്കും സാധിച്ചിട്ടില്ലെന്നുതന്നെ നിസ്സംശയം പറയാം. ശ്രീശങ്കരാചാര്യസ്വാമികളുടെ അന്നത്തെ ആചാരസ്ഥാപനാനന്തരം അതുപോലെയോ, മറ്റു തരത്തിലോ ഒരാചാരസ്ഥാപനകൂടി ചെയ്യുന്നതിന് ആർക്കും സാധിക്കാതെപോയത് അദ്ദേഹത്തിനെപ്പോലെ ജന്മസിദ്ധമായ പ്രാഭവമോ, പ്രഭാവമോ ഉള്ള ഒരു മഹാപുരുഷന്റെ അഭാവത്താൽ മാത്രമായിരിക്കണം. പരശുരാമസൃഷ്ടമായ കേരളഭൂമിക്കിടക്കാലം അന്യമതസ്ഥന്മാരുടെ ആവേശത്താൽ തട്ടിയിട്ടുള്ള കോട്ടങ്ങളിൽനിന്നും പരിശുദ്ധമായ നിലയിൽ ആക്കിത്തീർത്ത ആ മഹാപുരുഷന്റെ യശഃസ്തംഭപ്രകാശത്തെക്കണ്ട് "അഗ്നിയെക്കണ്ടു മോഹിച്ചു ശലഭങ്ങൾ മഗ്നമായഗ്നിയിൽ വീണുമരിക്കുന്ന"തുപോലെ ഈ ഇരുപതാംനൂറ്റാണ്ടിൽ രണ്ടാമത്തെ ആചാരസ്ഥാപനയ്ക്കായി പുറപ്പെട്ടിട്ടുള്ള ഈ നീലകണ്ഠദീക്ഷിതരുടെ മഹിമാവിശേഷങ്ങളെപ്പറ്റി അല്പം പറയുന്നത് അദ്ദേഹത്തിനുമാശ്വാസജനകമാകാതിരിക്കയില്ലെന്നു വിശ്വസിക്കുന്നു. നമ്മുടെ ദീക്ഷിതരുടെ ആചാരസ്ഥാപനമാദ്യമായി ആരംഭിച്ചതു മാവേലിക്കരത്താലൂക്കിലുൾപ്പെട്ട 'ചെന്നിത്തല' എന്ന **ഉൾഗ്രാമ**ത്തിലാണ്. ശങ്കരാചാര്യസ്വാമികളുടെയും ദീക്ഷിതരുടെയും ആചാരസ്ഥാപനകൾ മിക്കവാറും യോജിക്കുന്നുണ്ട്. പുതിയ ആചാരസ്ഥാപന തുടങ്ങിയത് 1090 ചിങ്ങത്തിലാണ്... ആചാരസ്ഥാപന നടപ്പിലാക്കുന്നതിനു സ്വാമികൾക്കു വലിയ ബദ്ധപ്പാടോ, ബുദ്ധിമുട്ടോ അനുഭവിക്കേണ്ടിവന്നില്ലെങ്കിലും ദീക്ഷിതർ അദ്ദേഹത്തിന്റെ ആചാരസ്ഥാപന ശരിയായവിധം നടപ്പിലാക്കാനിടയാകുന്നതിനു മുമ്പുതന്നെ പണ്ടു മഹമ്മദുമതസ്ഥാപനാർത്ഥം മഹമ്മദുനബി എത്രത്തോളം സങ്കടമനുഭവിക്കേണ്ടിവന്നോ, അതിലധികമനുഭവിച്ചുകഴിഞ്ഞിരിക്കുന്നു എന്നു പറയാതെ നിവൃത്തിയില്ല. ഈ തരത്തിലുള്ള ആചാരസ്ഥാപന കഴിഞ്ഞ് ഇവിടെനിന്നും ഈയിടെ കാർത്തികപ്പള്ളിക്കടുത്ത പള്ളിപ്പാട്ടേക്കു ചില റിക്കാർട്ടുകളോടുകൂടി തിരിച്ചിരിക്കുന്നു. ദീക്ഷിതരുടെ റിക്കാർട്ടുകൾ 'കടലാസ്സുതുണ്ടുകൾ', 'സമ്മതപത്രലിസ്റ്റ്', 'ചില പുസ്തകങ്ങൾ' ഇതുകളാണ്... തങ്ങളുടെ ആചാരസ്ഥാപന കഴിഞ്ഞിട്ടു കുറേക്കാലമായിരിക്കുന്നതിനാൽ 'മാർക്കക്കല്യാണം' ചെയ്യേണ്ടതാവശ്യമില്ലെന്നു പറഞ്ഞു..."

ഇതു കേവലം അസഹിഷ്ണുതകൊണ്ടുണ്ടായ ദൗരാത്മ്യപ്രകടനമെന്നേ പറവാനുള്ളൂ. ഇത്തരമുള്ള ജല്പനങ്ങളെ ലവലേശം ഗണ്യമാക്കരുതെന്നും ഈ ജല്പാകന്മാർ വല്ലവിധവും തങ്ങളുടെ പേരു പുറത്തുവരുത്താൻ മാത്രം ശ്രമിക്കുന്നവരാണെന്നും, ഇത്തരം പറയുന്നത് അവരുടെ കാര്യസാധ്യമാണെന്നും, ആയതിനാൽ മൗനമാണ് ഈ ഘട്ടങ്ങളിലവശ്യംവേണ്ടതെന്നും ഒരാംഗലപണ്ഡിതശ്രേഷ്ഠൻ പറഞ്ഞതനുസരിക്കുമ്പോൾ ഈവക പ്രലപനങ്ങളൊന്നും ഇവിടെ കൊണ്ടുവരേണ്ടിയില്ലായിരുന്നുവെന്നും ഇപ്പോൾ തോന്നി

പ്പോകുന്നു. ഏതായാലും സാധുലേഖകനന്നേ നല്ല വാക്പ്രഹരം ഏല്പിച്ചുകളഞ്ഞുവെന്നതിൽ സന്തപിക്കുന്നു. ഇവിട ഉദ്ധരിച്ചതിൽനിന്നു മാന്യലേഖകന്റെ കിഞ്ചിജ്ജ്ഞത്വം ധാരാളം വെളിവാകുന്നു. ഇത് അല്പജ്ഞത്വമല്ലെങ്കിൽ ലേഖകൻ സത്യവിരോധിയാണെന്നു വരും.

ഒന്നാമതായി, ലേഖകൻ പറഞ്ഞതു മുക്കാലും അബദ്ധമാണ്. സ്വാമികൾ ആചാരപരിഷ്കാരം തുടങ്ങിയതു 90 ചിങ്ങത്തിലായിരുന്നുവെന്നുള്ളതു വെറും ഭോഷ്ക്കുതന്നെ. അതിനെത്രയോ വർഷങ്ങൾക്കുമുമ്പ് അദ്ദേഹം അതിനു ബദ്ധകങ്കണനായി, ഒട്ടേറെ കാര്യങ്ങൾ നിവൃത്തിപഥത്തിൽ ആനയിച്ചു.

പിന്നെ ശ്രീശങ്കരാചാര്യസ്വാമികളുടെ കാര്യം..., അദ്ദേഹത്തെ, ഈ പറയുന്നവരെപ്പോലുള്ള അദ്ദേഹത്തിന്റെ സമാനകാലീനന്മാരായ ദുഷ്ടർ എത്രമാത്രം ഉപദ്രവിച്ചുവെന്നു ചരിത്രം പറയുന്നില്ലെങ്കിലും, മലയാളികൾക്കു ധാരാളം അസ്സംഗതികൾ പരമ്പരയായി അറിയാവുന്നതാണ്. ആ മഹാനുഭാവന്റെ നിസ്സഹായയായ വൃദ്ധമാതാവിനെ കുലടയെന്നു പറഞ്ഞു ഭ്രഷ്ടയാക്കി വേർതിരിച്ചു. അവരെ ദഹിപ്പിക്കാൻ അഗ്നികൊടുക്കയോ, സഹായിക്കയോ ചെയ്യായ്കയാൽ മുറിച്ചുമുറിച്ചു നടുമുറ്റത്തു ചുടേണ്ടിവന്നു. അതു നിമിത്തം മലയാളബ്രാഹ്മണർ ശവത്തെ മുറിച്ചു ദഹിപ്പിക്കുമാറ് ഏർപ്പാടുവരുത്തിയതിനും ഇരിക്കുന്നു. (പക്ഷെ സൂചനമാത്രമേ ഉള്ളൂ). അദ്ദേഹമെഴുതിയ ആചാരഗ്രന്ഥം വച്ചിരുന്ന മഠത്തിനു തീ കൊളുത്തി. അവർ ശപിക്കപ്പെട്ടു. ഇത്യാദി ഒന്നും രഹസ്യമല്ല. എന്നിട്ടാണിപ്പോൾ അതെല്ലാം മറച്ചു മേന്മ പറയുന്നത്!

ഭാർഗ്ഗവഭൂമി! ഇതു ഭാർഗ്ഗവഭൂമിയല്ല. തിരുവനന്തപുരം വർക്കല മുതലായതു ഫാൽഗുനക്ഷേത്രമാണ്. 'പഞ്ചാപ്സരം' എന്നാണ് തിരുവനന്തപുരത്തിന്റെ പേർ. "തതഃ ഫാൽഗുനമാസാദ്യ പഞ്ചാപ്സരസമുത്തമം" എന്നു ഭാഗവതം പറയുന്നതിതാണ്. (മറ്റൊക്കെ ഓരോ സ്ഥലത്തേക്കുറിച്ച് അവർ കെട്ടിമുടഞ്ഞ കഥയാണ്. പൂർവ്വാപരവിരുദ്ധങ്ങളുടെ ബഹളം). ഭാർഗ്ഗവഭൂമി (എന്നൊന്നുണ്ടെങ്കിൽ) സുബ്രഹ്മണ്യമോ, സമീപമുള്ള വടക്കൻ കന്യാകുമാരിയോ മുതൽ 'നാസിക' അല്ലെങ്കിൽ സൗരാഷ്ടം വരെയാണ്. "സുബ്രഹ്മണ്യാൽസുരാഷ്ട്രാന്തമുദ്ധൃത്യഭാർഗ്ഗവോ മുനിഃ" എന്നു മലയാചലമാഹാത്മ്യത്തിൽ കാണുന്നു. കാവ്യസംഹിതയിൽ കവേരശൈലം തുടങ്ങി തെക്കോട്ടു മലയാളമാണെന്നും, ടി ശൈലം വരെ ശൂർപ്പാരകമെന്ന രാമക്ഷേത്രമാണെന്നും പറയുന്നു. "തസ്മാദപ്യുത്തരേ ഭാഗേ അവന്തിപദമുച്യതേ; തതഃ കച്ഛപുരീതസ്യാദക്ഷതോഹ്യപരാന്തകം. ശൂർപ്പാരകേതിരാമസ്യ ക്ഷേത്രം." എന്നാണ് ഇതിനു പ്രമാണം. പിന്നെ ഭാർഗ്ഗവൻ, ഖരൻ പണ്ടു പ്രതിഷ്ഠിച്ചിരുന്ന വൈക്കത്തുവന്നുവെന്നു കേരളമാഹാത്മ്യം പറകയാൽ ക്ഷേത്രത്തേക്കാൾ മുമ്പു തദധികരണം (ഇരിപ്പിടം) ആയ ഭൂമിയുണ്ടായിരുന്നെന്നായല്ലോ. വിസ്തരഭയത്താൽ ഈ ഭാഗം സമാപിച്ചുകൊള്ളുന്നു. 'പ്രാചീനമലയാളം' മുതലായ ഗ്രന്ഥങ്ങൾ നോക്കിയാൽ യാതൊരു കുഴപ്പവും കൂടാതെ പരമാർത്ഥം നമുക്കു ഗ്രഹിക്കാം.

'മാർക്കക്കല്യാണം' എന്നും മറ്റും മിത്ഥ്യാപവാദം പറഞ്ഞാക്ഷേപിച്ചതു നോക്കിയാൽ ടി ലേഖനക്കാരനോ, ബന്ധുക്കളോ സഹ്യാദ്രിഖണ്ഡത്തിലും മറ്റും പറയുംപോലെ മുക്കുവജാതിയിൽനിന്നും ചൂണ്ടൽ കളഞ്ഞു, ചൂണ്ടച്ചരടു പൂണൂലാക്കിയിട്ടു മാർഗ്ഗംകൂടിയവരാകയാൽ ആ പഴയ വാസനകൊണ്ടാണെന്ന് ഇതിന്റെ എതിരാളി എഴുതിയതുമോർക്കേണ്ടിയിരിക്കുന്നു. പരമാർത്ഥത്തിൽ ഇത്രയും പറഞ്ഞതിൽ ഞാൻ അത്യന്തം ലജ്ജിക്കുന്നു.

മീനം 6. ഈ തീയതിയിൽ സ്വാമി ഒരു സർട്ടിഫിക്കറ്റ് ജി. സി. പ്രസ്സ് മാനേജരായ മിസ്റ്റർ തരകനു കൊടുത്തതായിക്കാണുന്നു. ആയത് ഇംഗ്ലീഷിലാണ്. സ്വാമി ഇംഗ്ലീഷ് 5,

6 ക്ലാസ്സു പഠിച്ചിട്ടേ ഉള്ളൂ; അതും എത്രയോ മുമ്പ്; എന്നിട്ടും ഇതിലെ വാചകങ്ങൾ ഇംഗ്ലീഷുഭാഷയുമായി നല്ല പരിചയം വന്ന ഒരു മാന്യന്റേതാണെന്ന് ആരും നിസ്സംശയം പറയും. സർട്ടിഫിക്കറ്റിന്റെ തർജ്ജമ: 'ജാർജ്ജൂകാറോനേഷൻ' അച്ചുകൂട്ടത്തിന്റെ സ്ഥിരപരിശ്രമിയായ മാനേജർ മിസ്റ്റർ പി. ജേക്കബ് ജെ. തരകൻ, മാവേലിക്കരയുള്ള പുരാതനവും മാന്യവുമായ ഒരു കുടുംബത്തിലെ ഒരംഗമാകുന്നു. എനിക്കറിവുള്ളേടത്തോളം, ജോലിയിൽ അതിനിപുണനനും വളരെ ആണത്തമുള്ളയാളും ആണ്. ഈ അച്ചുകൂട്ടംകൊണ്ടു പൊതുജനങ്ങൾ തൃപ്തിപ്പെട്ടിരിക്കുന്നുവെന്നതിലേക്കു തിരുവിതാംകൂറിലുള്ള പല മഹാന്മാരുടെയും നല്ല നല്ല അഭിപ്രായപത്രങ്ങൾ എന്നെ കാണിക്കയുണ്ടായി.

പ്രസ്തുത അച്ചുകൂട്ടം സംബന്ധിച്ച സകല പണികളും വൃത്തിയായും ക്ലിപ്തസമയത്തും തന്നെ സാധാരണ ചെയ്തുവരികപതിവാണ്. ജോലിചെയ്യുന്നതിനുള്ള ഓരോ ഏർപ്പാടുകളും വളരെ തൃപ്തികരമായിരിക്കുന്നു. ഇവരുടെ ഉദ്ദേശ്യം വിജയമായ്വരട്ടെ എന്നു ഹൃദയപൂർവം ഞാൻ ആശംസിച്ചുകൊള്ളുന്നു.

വിശേഷിച്ചു പറവാനുള്ളത് ഇംഗ്ലീഷച്ചടി വളരെവളരെ നന്നായിരിക്കുന്നു എന്നാണ്. ഗവർമെന്റും, പൊതുജനങ്ങളും ഇനി വേണ്ടുവോളം സഹായം ഈ 'ജി. സി. പ്രസ്സിനു' ചെയ്തുകൊടുക്കുമെന്നു ഞാൻ ആത്മാർത്ഥമായി വിശ്വസിക്കുന്നു." (ഒപ്പ്)

ഇപ്രകാരം പല സർട്ടിഫിക്കറ്റുകളും കൊടുത്തിട്ടുള്ളതായി ഞങ്ങൾക്കറിയാം. അദ്ദേഹം സകല സമുദായത്തേയും ഒരുപോലെ സ്നേഹിക്കയാണ് ചെയ്യുന്നത്. പ്രത്യേകമായ ഒന്നിനെ സ്നേഹിക്കുന്നെന്നു നാം വിചാരിക്കുന്നെങ്കിൽ ആയതു വിചാരദോഷമെന്നേ പറവാൻ തരമുള്ളൂ.

മേടം 8. "ശ്രീതീർത്ഥപാദപരമഹംസരാൽ, ശ്രീമൽസദ്ഗുരു 'വിദ്യാധിരാജതീർത്ഥപാദ പരമഭട്ടാരസ്വാമി' തിരുവടിയുടെ ഷഷ്ടിപൂർത്തി പ്രമാണിച്ച്, സ്ഥാപിതമായ 'പരമഭട്ടാരാശ്രമ'ത്തിന്റെ ആധ്യക്ഷം സ്വീകരിക്കണമെന്നു ബഹുധാ നിർബന്ധിച്ചതിൽ, ആയതവിടെ തന്നെ ഇരിക്കട്ടെ എന്നും, ഞങ്ങൾ രണ്ടാളും പൂർണ്ണമായ സമ്മതി നൽകാമെന്നും പറഞ്ഞതനുസരിക്കാതെ വരികയാൽ കാര്യഭംഗഭയംനിമിത്തം ആധ്യക്ഷം സ്വീകരിച്ചു നിർവാഹകസംഘത്തിലേക്കു 'തീർത്ഥപാദീയസമാജ'റൂൾസുകളും മറ്റും അടങ്ങിയ പുസ്തകം സൈൻ ചെയ്തയച്ചു."

മേൽ പ്രസ്താവിച്ചു സംഗതിക്കായി തീർത്ഥപാദപരമഹംസസ്വാമി അവർകൾ സ്വാമിയുടെ പേർക്കയച്ച ഒരു കത്തു താഴെ ചേർക്കുന്നു.

അയിരൂർ<br>90-09-03

"ഓം തത് സത്<br>നമസ്കാരം

മാന്യമഹാശയ! പ്രിയഭ്രാതൃപാദ!!

അവിടുന്നു വാത്സല്യപൂർവമയച്ചുതന്ന കത്തുകിട്ടി. ഉടനെതന്നെ മറുകത്തയക്കാത്തതിൽ അനുഗ്രഹക്കുറവുമുണ്ടാകരുതേ..... എഴുമറ്റൂരെ ആശ്രമത്തെ സംബന്ധിച്ച് ഒടമ്പിടി രജിസ്റ്ററാക്കി. അതിലേക്കായിട്ടു പ്രത്യേകം ഒരു സമാജവും സ്ഥാപിച്ചു.... സമാജംവക റൂൾസിന്റെ ഒരു പ്രതി നിർവാഹകസംഘത്തിലെ ഉദ്യോഗസ്ഥസാമാജികന്മാരുടെ ഒപ്പോടുകൂടി ഇതാ അങ്ങോട്ടയക്കുന്നു. ഇത് ആശ്രമാധ്യക്ഷന്റെ കൈവശം സ്ഥിരമായിരിക്കേ

ണ്ടതാണ്.... അതുകൂടാതെ ആശ്രമംവക റൂൾസിന്റെ ഒരുപ്രതി ഒരു പ്രത്യേകമായ ബുക്കിൽ എഴുതിയതും ഇതൊന്നിച്ചയക്കുന്നു. അതിൽ റൂൾസെഴുതി അവസാനിപ്പിച്ചിരിക്കുന്നിടത്ത് അവിടുത്തെ പേരെഴുതി ഒപ്പും മുദ്രയും വച്ചു സമാജത്തിലേക്ക്..... അയച്ചുകൊടുപ്പാൻ കരുണയുണ്ടാകണം. സമാജറൂൾസും ആശ്രമറൂൾസും ഒടമ്പിടിയുംകൂടി എഴുതിയിരിക്കുന്ന ബുക്ക് അവിടെത്തന്നെ സൂക്ഷിച്ചുകൊണ്ടാൽ മതി.... സകല വിവരങ്ങളും സ്വാമിതൃപ്പാദങ്ങളിൽകൂടി അറിവിക്കുവാൻ കരുണയുണ്ടാകണം...... പുസ്തകം അച്ചടിച്ചുകഴിഞ്ഞാൽ കുറെ പ്രതികൾ ഇങ്ങോട്ടയപ്പാറാകണം. നല്ല മലയാളവാചകങ്ങളെ എഴുതുന്ന കാര്യത്തിൽ ഒന്നു മുഷിഞ്ഞേതീരൂ. ഈ എഴുത്തിന് ഉടനെ മറുപടി അയപ്പാറാകണം....

സ്വന്തം പ്രിയപ്പെട്ട തീർത്ഥം" (ഒപ്പ്)

'നമ്മുടെ സ്വാമിയുടെ' എഴുത്തിൽ പ്രതിപാദിച്ചിരിക്കുന്ന സംഗതി നാം ഇതിനുമുമ്പു ഗ്രഹിച്ചിട്ടുണ്ടല്ലോ. ആധ്യക്ഷം വഹിക്കാനും മറ്റും സ്വാമിക്കുള്ള മടി, അഥവാ അനാസ്ഥ, എന്തു കാരണവശാലാണെന്നറിഞ്ഞുകൂടാ. അപ്രകാരമുള്ള ഒരു യശസ്സു വേണ്ടെന്നുവിചാരിച്ചിട്ടോ, പ്രാരബ്ധങ്ങൾതന്നെ **ബാധിക്കുന്നതല്ലെങ്കിലും,** കഴിയുന്നതും അവയ്ക്ക് ഇടംകൊടുക്കാതെ കഴിക്കണമെന്നു നിയമമുള്ളതുകൊണ്ടോ ആയിരിക്കണം ഈവക കാര്യങ്ങളിൽ ഒരു വൈമുഖ്യം സ്വാമിക്കുണ്ടാകുന്നത്. കൂടാതെ ഏതെങ്കിലും ഒരു ഭാരം ഏറ്റുപോയാൽ അതു കണിശമായി നിർവഹിക്കണമെന്നൊരു വലിയ നിർബന്ധവും സ്വാമിക്കുണ്ട്. ഇതുപോലുള്ള കാര്യങ്ങൾ പലരുടേയും ഉത്സാഹത്താൽ പുഷ്ടിപ്പെടേണ്ടതാകയാൽ പല കുഴപ്പങ്ങളും നേരിട്ടു മിക്കവാറും വിഘാതം വരികയാണ് ചെയ്യുന്നത്. അപ്രകാരം വന്നാൽ അധ്യക്ഷനും കുറച്ചു കുറവ്, ലൗകികമായി നോക്കുമ്പോൾ, ഉണ്ടാകുമല്ലോ. അതുകൊണ്ട് ഇതിനൊന്നും ഒരുമ്പെടാതിരിക്കണം എന്നൊരു വിചാരവും വക്തവ്യമാണ്. പിന്നെ ആ സ്ഥാനം സ്വീകരിച്ചതു ഗത്യന്തരമില്ലായ്കയാലായിരുന്നെന്നു സ്വാമിതന്നെ പറയുന്നുവല്ലോ.

മേടം 20. സ്വാമി പല കവികൾക്കും ഓരോ സന്ദർഭങ്ങളിൽ അനുമോദനമായിട്ടും അനുഗ്രഹരൂപമായും ചിലപ്പോൾ ശ്ലോകങ്ങളയക്കാറുണ്ട്. ചിലസമയം, അവരോടുള്ള സ്നേഹം അധികമായി അവരപേക്ഷിക്കാതെതന്നെ അവർക്കു സർവവിധ ആശിസ്സുകളും നൽകാറുണ്ട്. മേൽപറഞ്ഞ തീയതി സ്വാമി, "അനേകഭാഷാനിബന്ധകാരനും കവിമണിയുമായ ബ്രഹ്മശ്രീ സി. എസ്. സുബ്രഹ്മണ്യൻപോറ്റി എം. എ. അവർകൾക്ക്" സമ്മാനിച്ച ഒരു ശ്ലോകം:

"ശ്രീലശ്രീ. സി. എസ്. സുബ്രഹ്മണ്യമ്പോറ്റി എം. എ. ഇത്യേഭ്യഃ സപ്രശ്രയസൗഹാർദ്ദം പുസ്തകമുപഢൗകിതം പ്രണേത്രേദം."

ഇത് ആചാരപദ്ധതിയിൽ എഴുതിക്കൊടുത്തതായറിയുന്നു. സംസ്കൃതത്തിൽ 'എ' ദീർഘമാണെങ്കിലും ആംഗ്ലാക്ഷരപ്രകൃതിയിൽ ഹ്രസ്വമായി പ്രയോഗിക്കപ്പെട്ടതാകയാൽ അസ്വാരസ്യത്തിനവസരമില്ല.

90 മിഥുനം 18. സ്വാമിയുടെ രണ്ടു ശിഷ്യന്മാർ വാദികളായും ഗുണനിധിയായിരുന്ന ഗോവിന്ദസ്ഥാനേശ്വരന്റെ അവകാശികൾ പ്രതിപക്ഷക്കാരായും മാവേലിക്കര ഡിസ്ട്രിക്ട് മുൻസീഫ്കോടതിയിൽ നടക്കുന്ന സിവിൽകേസിൽ രണ്ടുകൂട്ടരും സാക്ഷിയാക്കുകയാൽ സ്വാമി ഇന്നു കമ്മീഷൻമുഖാന്തരം മൊഴികൊടുത്തത് ഒരു അസാധാരണ സംഭവമാക

യാൽ ഒന്നു വിവരിക്കേണ്ടിയിരിക്കുന്നു. വക്കീൽമാരിൽ ചില 'കൗടില്യസോദര'ന്മാർ അനാവശ്യവും അപ്രകൃതവും ആയ ചോദ്യങ്ങൾ പുറപ്പെടുവിക്കുന്ന സംഗതി ഇതിലും ഒരിടത്തു സുചിപ്പിച്ചതു ശ്രദ്ധേയമാണ്. താദൃശഭാഗം നിദർശനത്തിനായി സ്വല്പം ഉദ്ധരിക്കുന്നു:

"ഞാൻ ഒരു വേദാന്തയോഗിയാണ്. സന്യാസം പല തരത്തിലുണ്ട്; അതായതു കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ, തുര്യാതീതൻ, അവധൂതൻ; വിവിദിഷാസന്യാസി, വിദ്വൽസന്യാസി; ഇങ്ങനെ ക്രമം.

"അനാശ്രിതഃ കർമ്മഫലം കാര്യം കർമ്മ കരോതി യഃ;

സ സന്യാസീ ച യോഗീ ച ന നിരഗ്നിർന്നചാക്രിയഃ" എന്നു ഭഗവാൻ പറഞ്ഞതനുസരിച്ചു സന്യാസിയെന്നു വിചാരിക്കാം. വിദ്വൽസന്യാസിയുടെ ഗണത്തിൽ ചേർക്കാം...." ഇത്യാദി ഭാഗങ്ങൾക്കു കേസുമായുള്ള ബന്ധം എന്തെന്നു മാന്യന്മാർ നിർണ്ണയിക്കേണ്ടതാകയാൽ ഒന്നും പറയുന്നില്ല.

90 കർക്കടകം 9. "സ്വാമി തിരുവടിയുടെ അടുക്കൽ എന്നെക്കാൾ കുറെ മുമ്പു ശിഷ്യപ്പെട്ട പുണ്യാത്മാവായ ഒരു മാന്യന്റെ ഒരെഴുത്തു കിട്ടുകയും മറുപടി കൊടുക്കയും മറ്റും ചെയ്തു" എന്ന് ഇന്നത്തെ ഡയറിയിൽ കാണുന്നു. സ്വാമിയുടെ പേർക്കു വന്നതായി പറയുന്ന ടി എഴുത്തു താഴെ ഉദ്ധരിക്കുന്നു:

അയക്കരനാട്

ശിവമയം

പൂജ്യപാദങ്ങളിൽ അനന്തനമസ്കാരങ്ങളെ ചെയ്തുകൊണ്ട് അറിയിച്ചുകൊള്ളുന്നു.

അടിയനിൽ ദയവുതോന്നി അയച്ച ലേഖനം ദർശിച്ചമാത്രത്തിൽ ആനന്ദസമുദ്രത്തിൽ മുഴുകി ബാഹ്യാന്തരങ്ങളെ അറിയാതെ ആനന്ദക്കണ്ണുനീരാൽ നനയ്ക്കപ്പെട്ട ശരീരത്തോടുകൂടിയവനായിത്തീർന്നു എന്നുള്ള വാസ്തവം ആദ്യമായി അറിയിച്ചുകൊള്ളട്ടെ. കുറെ കാലമായിട്ട് അവിടുത്തെ ദർശിക്കുന്നതിനും പാദരേണുക്കൾ ഭയത്തോടെ പറന്നുപോകത്തക്ക വിധത്തിലുള്ള മാധുര്യമേറിയ തിരുമൊഴികൾ കേൾക്കുന്നതിനും സംഗതിയാകാത്തതിലും ഒരെഴുത്തുപോലും വന്നുകാൺമാൻ ഇടയാകാത്തതിലും വളരെ പരിതാപത്തോടുകൂടി കഴിഞ്ഞുവരികയായിരുന്നു. ഇപ്പോൾ അതെല്ലാം തീർന്നു വിശിഷ്യ കൃതാർത്ഥതയെ പ്രാപിച്ചിരിക്കുന്നു.

അമനസ്കതയുടെ പരമകാഷ്ഠയെ പ്രാപിച്ചു നാമരൂപാദികൾ സ്വപ്നസദൃശമായിട്ടുപോലും തോന്നാതെ ശോഭിക്കുന്ന അവിടുത്തെ തിരുവുള്ളത്തിനും നായ്ക്കളെപ്പോലെ വിഷയാനുരക്തനായിരിക്കുന്ന അടിയന്റെ അന്തഃകരണത്തിനും തമ്മിൽ എന്തൊരു സാമ്യമാണുള്ളത്. സ്വാമിതിരുവടികൾ പെരുമ്പാവൂർ ഈ മീനത്തിൽ വന്നുംവച്ചുപോയ ഉടൻതന്നെ അടിയൻ അവിടെ ചെല്ലുവാനിടയായി. വിവരമറിഞ്ഞു പരിതപിച്ചുകൊണ്ടു മടങ്ങിപ്പോന്നു. അവിടുന്നു ചെയ്തിട്ടുള്ള 'മലയക്ഷത്രിയനായകസമയപദ്ധതി' എന്ന ഗ്രന്ഥം നായന്മാരുടെ ഉൽകൃഷ്ടതയ്ക്കും സ്വാതന്ത്ര്യത്തിനും ആധുനികകാലസ്ഥിതിക്കും ഏറ്റവും ആവശ്യവും ഉപകാരപ്രദവും ആണെന്നുള്ളതിൽ പക്ഷാന്തരം ലേശംപോലുമില്ല....ദയവുചെയ്ത് ഒരു ബുക്ക് അടിയന് അയച്ചുതരുവാറാകണം.

അടിയനു 88-ാമാണ്ട് ഒടുക്കം മുതൽ ഒരു രക്തവാതത്തിന്റെ ഉപദ്രവം... തുടങ്ങി ജോലി നോക്കുവാൻ പാടില്ലാതെ തീർന്നു.... ദേഹസുഖക്കേടുനിമിത്തം ഒരു ദിക്കിലേക്കും ഇറങ്ങിപ്പോകുവാൻ പാടില്ലാത്ത ഉപാധിയാണ്, അനിച്ഛാപ്രാരബ്ധരൂപേണ നേരിട്ടിട്ടുള്ളത്. ഇതുനിമിത്തം ഗുരു(സ്വാമി)ദർശനത്തിനും സജ്ജനാലോകനത്തിനുംകൂടി മാർഗ്ഗമില്ലാതെ വന്നിരിക്കുന്നു. ഇതുനിമിത്തം വേണ്ടപ്പെട്ട ഈവക മഹാത്മാക്കൾക്കും അടിയന്റെമേൽ അന്യഥാ ശങ്കയ്ക്കിടയായേക്കാം. ഒരു ചൈതന്യംതന്നെ അവരുടെയും നമ്മുടെയും ശരീരോപാധിയിൽ വ്യാപിച്ചിരിക്കയാൽ ആവക ശങ്കയ്ക്കവകാശമുണ്ടാകാനും പാടില്ല. അടിയനു ദീനം സ്വല്പമധികമായ ഒരവസരത്തിൽ സ്വാമികളെയും നമ്മുടെ രക്ഷിതാവായ ചട്ടമ്പിസ്വാമിതിരുവടികളെയും കണ്ടാൽ കൊള്ളാമെന്ന് ഒരെഴുത്തു ചട്ടമ്പിസ്വാമിസന്നിധിയിൽ അയച്ചിരുന്നു. താമസിയാതെ ഇവിടെ രണ്ടാളുംകൂടി വരാമെന്നു മറുപടി കിട്ടി. അടിയന്റെ ഭാഗ്യഹീനതയാൽ അതു സാധിച്ചില്ല.

തീർത്ഥപാദപരമഹംസരാൽ സ്ഥാപിക്കപ്പെട്ട എഴുമറ്റൂരിലെ ആശ്രമം പബ്ലിക്കായി തുറക്കപ്പെട്ട അവസരത്തിൽ അനേകം ഹിന്ദുക്കളെ ക്ഷണിച്ച കൂട്ടത്തിൽ എങ്കിലും അടിയന് ഒരെഴുത്തയപ്പാൻ പരമഹംസർക്കവകാശമുണ്ടായിരുന്നു..... ഏതായാലും ഗുരുകാരുണ്യത്താൽ അടിയനു കുറവൊന്നും ഉണ്ടാകുമെന്നു തോന്നുന്നില്ല. പരമഹംസപരിവ്രാട്ടുകളായുള്ള ആചാര്യപ്രഭൃതികൾക്കും "ദേഹാത്മജ്ഞാന ജ്ജ്ഞാനം ദേഹാത്മജ്ഞാനബാധകം;" എന്നുള്ള ദൃഢജ്ഞാനമാണല്ലോ ഉൽകൃഷ്ടയോഗ്യതയെ കൊടുക്കുന്നത്. ആവിധജ്ഞാനം അടിയന് ഉണ്ടായിട്ടില്ലെന്നു വിചാരിച്ചാലും ഉണ്ടാകാവുന്ന പദ്ധതിയെ വിസ്മരിച്ചിട്ടുള്ള ആളല്ലെന്ന് അദ്ദേഹം (പരമഹംസർ) വിചാരിക്കാഞ്ഞത് അടിയന്റെ ഇപ്പോഴത്തെ കാലദോഷംകൊണ്ടായിരിക്കാം. ഒരു പിതാവിന്റെ പുത്രന്മാരാകയാൽ ഇത്രയും അറിയിപ്പാൻ ഇടയായതാണ്.... ആചാരപദ്ധതി നടപ്പിൽ വരുന്ന കാര്യത്തിൽ അടിയനാൽ കഴിയുന്ന ശ്രമം ചെയ്വാൻ ഒരുക്കമാണ്....

വിശേഷിച്ച് ആലത്തൂർ ശിവയോഗിയുടെ 'മോക്ഷപ്രദീപ'ത്തെപ്പറ്റി ഒരു ഖണ്ഡനം എഴുതുന്ന കാര്യത്തിൽ അവിടുത്തെ ശ്രദ്ധ പതിയണമെന്നുകൂടി അപേക്ഷിക്കുന്നു. സൂത്രഭാഷ്യം സംസ്കൃതത്തിലുള്ളത് അവിടുത്തെ അധീനത്തിൽ ഉണ്ടോ എന്നറിവാനും ഉണ്ടെങ്കിൽ അയച്ചുതരുവാനും ഒരപേക്ഷയുണ്ട്. അടിയൻ ഇപ്പോൾ വീട്ടിലാണ് താമസം. ഒരവസരത്തിൽ അടിയന്റെ വസതിയെ അവിടുത്തെ പാദരേണുക്കളാൽ ശുദ്ധീകരിച്ചാൽ കൊള്ളാമെന്നു വേറൊരപേക്ഷയും ഉള്ളതാകുന്നു. എല്ലാ വിവരത്തിനും മറുപടിക്കുള്ള അപേക്ഷയോടുകൂടി ഇപ്പോൾ വിരമിക്കുന്നു. (ഓം ശാന്തിരസ്തു)"

ദാസൻ, തെക്കിനേടത്തു രാമൻപിള്ള (ഒപ്പ്)

പരമഗുരുസ്വാമിപാദങ്ങളിൽനിന്നും ആദ്യം ഉപദേശം സിദ്ധിക്കകൊണ്ടും മറ്റും, നമ്മുടെ സ്വാമിയുടെ ജ്യേഷ്ഠഭ്രാതൃസ്ഥാനക്കാരനും 'അമ്പൊഴുകുന്നയാൾ' (ചിത്താർദ്രതയ്ക്കുടയവൻ) എന്നു പരമഭട്ടാരസ്വാമികളാൽ കല്പിക്കപ്പെട്ട മാന്യനും ആയ ഇദ്ദേഹം ഇത്ര വിനീതനായും ഭക്തിഭരിതനായും എഴുതിയിരിക്കുന്നതു വേദാന്തമര്യാദയെ എത്ര ഗാഢമായി പരാമർശിക്കുന്നുവെന്നും 'പ്രാജ്ഞപൂജനം' ശരീരതപസ്സാണെന്നു ഭഗവാൻ അരുളിച്ചെയ്തതിനെ എങ്ങനെ മനോജ്ഞമായി താങ്ങിയിരിക്കുന്നുവെന്നും നമുക്കിതിൽനിന്നു ഗ്രഹിക്ക സുശകമാകുന്നു.

കർക്കടകം 10. മേൽ കാണിച്ച എഴുത്തിനു സ്വാമി അയച്ച മറുപടി:

ആദിനാട്
'ബ്രഹ്മസർവം'

ഭോഃ സതീർത്ഥ്യാഗ്ര്യ! പ്രിയമഹാനുഭവ!!

ഇന്നാൾ അയച്ച എഴുത്തും പുസ്തകവും കിട്ടിയിരിക്കുമല്ലോ. കത്തിൽ ചില ഭാഗമെടുത്തു വിസ്തരിക്കാൻ വിട്ടുപോയതായി ഓർമ്മവരികയാൽ..., ഹൃദയകാലുഷ്യത്തിന് അവകാശമില്ലാത്ത ഒരു നിലയാണ് നമുക്കു സിദ്ധമായുള്ളതെങ്കിലും, അന്യാരോപത്തിന് 'കിം മേ സ്യാദന്യകല്പനാത്' എന്നു സമാധാനമുണ്ടെങ്കിലും ഒന്നിനുമവസരമുണ്ടാകരുതെന്നു വിചാരിച്ച് – ചിലതു പറഞ്ഞുകൊള്ളുന്നു. വാസ്തവസ്ഥിതിക്കു ന്യൂനാധികഭാവമൊന്നും പറയാനില്ല, എന്നാണല്ലോ ഇരിക്കുന്നത്; അപ്പോൾ,.... പരമകൃപാലുവായ സ്വാമി തിരുവടിയുടെ അരുൾപെറ്റ അവിടുത്തെ പരമാനന്ദധുരീനിർവിശേഷവാഗ്ഗ്രഥിതാങ്കിതമായ പൂർവലേഖനത്തിലെ ചില പ്രശംസാവചനങ്ങൾക്ക് അത്രയും സ്ഥലം ഞാൻ അനുവദിക്കുന്നത് എത്ര ചതുരശ്രമല്ലെന്നും, ബാഹ്യമായി വിചാരിക്കുമ്പോൾ, പറയാതെ വിട്ടാൽ പൊങ്ങച്ചം (വമ്പ്) ബാധിക്കുന്നു 'എന്നെ' എന്നുമുള്ളതാണ് സംഗതി. ആന്തരമായി നോക്കിയാൽ 'ആസീനോ ദൂരം വ്രജതി', 'സചക്ഷുരചക്ഷുഃ' എന്നും മറ്റുമുള്ള ശ്രുതിവചനങ്ങളും ഭവാദൃശപുണ്യശാലിജനസങ്കലനവും ഒത്തുകൂടുമ്പോൾ ഏതുമെവിടെയും ശരിയെന്നു സമാധാനമുണ്ടല്ലോ. അധികം വിസ്തരിക്കാതെ ശാസ്ത്രസാരമറിയുന്ന ആളാണല്ലോ എന്നുകണ്ടു ചുരുക്കി.

'മോക്ഷപ്രദീപഖണ്ഡനം' സപ്രമാണയുക്ത്യവഷ്ടംഭം സ്വാമിതിരുവടികളാൽ നിർമ്മിതമായതു പുറപ്പെടാറായിരിക്കുന്നു.

ആകയാൽ തല്ക്കാലം ഏതദ്വിഷയമായി ഞാൻ ഉദ്യമിക്കുന്നത് അനർഹമാണല്ലോ.... അന്നു മൂവാറ്റുപുഴ മഠത്തിൽ വന്നു കണ്ടപ്പോൾ, സൂത്രഭാഷ്യം നമ്പൂരിപ്പാട്ടിലേക്കു കൊടുത്തുപോയീ എന്നു ഞാൻ പറഞ്ഞതും, എന്നാൽ അവിടെനിന്നും വാങ്ങാമെന്നേറ്റതും വിട്ടുപോയിരിക്കുമോ? എന്തോ? 'ആചാരപദ്ധതി' പ്രചാരണവിഷയത്തിൽ ശ്രമം ചെയ്യാമെന്നു പറഞ്ഞതു വിസ്മരിച്ചുകളകയില്ലത്രെ...

നമ്മുടെ ഏകാന്തരംഗതയാൽ എന്റെ ഉദ്യമങ്ങളിൽ ഭാഗഭാക്കായിരിക്കുമെന്നുള്ളതു പക്ഷാന്തരമറ്റതാണല്ലോ.

എന്നു പ്രിയപ്പെട്ട

നീലകണ്ഠ തീർത്ഥസ്വാമി (ഒപ്പ്)

സ്വാമികാരാടന്റെ 'മോക്ഷപ്രദീപ'ത്തിന് ഒരു ഖണ്ഡനം എഴുതണമെന്ന് ഇദ്ദേഹം സ്വാമിയോടു കത്തുമൂലം അപേക്ഷിച്ചിരുന്നല്ലോ. പരമഗുരുപാദർ അങ്ങനെ ഒരു നിബന്ധരത്നം ചെയ്തരുളിയിരുന്നതുകൊണ്ട് ആ സംഗതിയിൽ പ്രവേശിക്കാത്തതാണെന്നു സ്വാമിയുടെ കത്തിൽ കാണുന്നതുപോലെ മറ്റനേകം നിർബന്ധക്കാരോടും സമാധാനം പറഞ്ഞിട്ടുള്ളതായറിയാം.

കർക്കടകം 11. ഈ തീയതി മറ്റൊരു മാന്യനു സ്വാമി അയച്ച ഒരു ശ്ലോകം ഇവിടെ ചേർത്തുകൊള്ളുന്നു. ഇതു സുപ്രസിദ്ധ ആഖ്യായികാകാരനായ മിസ്റ്റർ സി. വി. രാമൻപിള്ള ബി. എ. യ്ക്ക് അയച്ചതാണ്. സ്വാമിയുടെ വാചകംതന്നെ പകർത്തിക്കൊണ്ടു ശ്ലോകമുദ്ധരിക്കാം: 'സി. വി.' എന്ന് ഏറെ പ്രസിദ്ധനായ 'കേരളഭട്ടബാണൻ' സി. വി. രാമൻപിള്ള ബി. എ. അവർകൾക്കു സംഭാവന ചെയ്ത ബുക്കിലെഴുതിയിരുന്ന ശ്ലോകം:

" 'മാർത്താണ്ഡ' - 'ധർമ്മരാജ' -" പ്രമുഖമഹാർഹപ്രണൂതഗദ്യകൃതേ;
സി. വി. കവയേ കേരളബാണീഭാവം ഗതായ ദത്തമിദം ||"

വിദ്വന്മാന്യനായ സ്വാമി ഇങ്ങനെ ഓരോ മഹാന്മാർക്കു പേരു (ബിരുദനാമം) കല്പിക്കുന്നത്, 'സോമശർമ്മപിതാ' വിന്റെ നയത്തിലെങ്കിലും ശക്തിപരപാരഗനായ ഒരു മതാഭാസപ്രവർത്തകൻ ശിവയോഗിയായതും, വിശേഷണമായ 'പണ്ഡിതരത്നം' നിയതലിംഗം വിശേഷ്യത്തോടു സമാനഭാവത്തെ അവലംബിക്കണമെന്നില്ലാത്ത സംസ്കൃത രീതി വിട്ടു 'ശിശുസംരക്ഷിണിസോപ്പ്' ആയതും മറ്റും പോലെ ദുരവസ്ഥമാകാതെ മിക്കവാറും അന്വർത്ഥമായിരിക്കുന്നുവെന്നു പറയേണ്ടതായുണ്ട്. "കാദംബരി, ഹർഷചരിതം" മുതലായ ഗദ്യപ്രബന്ധങ്ങൾകൊണ്ടു നിസ്തുല്യനായ 'ഭട്ടബാണ'ന്റെ 'ജ്ഞാതി'യായിട്ടാണ് മിസ്റ്റർ സി. വി.യെ കല്പിച്ചിരിക്കുന്നത്. കേരളത്തിലുള്ള ആഖ്യായികാകാരന്മാരിൽ ഇന്നു പ്രഥമസ്ഥാനം വഹിക്കുന്നതാരാണെന്നുള്ളതു നമുക്കു സ്പഷ്ടമായറിയാവുന്ന ഒരു കാര്യമാണല്ലോ.

കർക്കടകം 18. ശ്രീയുതരാമബ്രഹ്മസ്വാമിയുടെ ശിഷ്യനും, സ്വാമിക്കുപ്രിയപ്പെട്ടയാളുമായ പരമാർത്ഥഭിക്ഷു, 'രാമബ്രഹ്മദാസർ' എന്ന മാന്യനുമായി സ്വാമി ഇന്നു സംഭാഷണംചെയ്തു. ജ്ഞാനമുണ്ടെങ്കിൽ ഭേദാഭേദം - ഗ്രാഹ്യാഗ്രാഹ്യബുദ്ധി - ഉണ്ടാകുമോ എന്നും ജ്ഞാനമില്ലാഞ്ഞിട്ടല്ലയോ വൃത്തിഭേദം കാണിക്കുന്നതെന്നും മറ്റും സ്വപ്രജ്ഞാവൈഭവംപോലെ പറഞ്ഞ് ആത്മാദ്വയാനുഭവികളെ മൂഢർ ഹസിക്കുന്ന ഭാഗം ബ്രഹ്മദാസർ സൂചിപ്പിച്ചതിനെപ്പറ്റി സ്വാമി ഇപ്രകാരം പറഞ്ഞു. "ന മാംസചക്ഷുഷാം നിഷ്ഠാ ബ്രഹ്മവിജ്ഞാനിനാമിയം" ബ്രഹ്മജ്ഞാനിയുടെ നില മൂഢജനങ്ങളുടെ ബാഹ്യദൃഷ്ടിക്കൊത്തതല്ലെന്നു 'സൂതസംഹിത'യും, "ജ്ഞാനിനോ ഹൃദയം മൂഢൈർവിജ്ഞാതം ചേജ്ജഗൽഭവേൽ" എന്നു ശ്രുതിയും പറയുന്നതുകൊണ്ടു ടി മൂഢന്മാർ തള്ളപ്പെടുവാൻ യോഗ്യരാണ്. ജ്ഞാനംവന്ന ഒരുവനു ശർക്കരയും കയ്ക്കുമോ എന്നു അവർക്കറിഞ്ഞുകൂടല്ലോ. നാലുവിധമുള്ള അപരോക്ഷജ്ഞാനികളിൽ, 'വരിഷ്ഠൻ' രസമറിയാതിരിക്കത്തക്ക നിവൃത്തി പ്രാരബ്ധക്കാരനാകിലും ശർക്കര അയാൾക്കും കയ്ക്കുകപ്രയാസം." അജ്ഞാനഹൃദയഗ്രന്ഥിഭേദം വരുന്നതിനു മുമ്പും ആത്മാവിന്റെ നിർല്ലേപത്വാദി സരൂപസ്ഥിതിക്കു ഭംഗമില്ലല്ലോ എന്ന് അദ്ദേഹം ശങ്കിച്ചു. അതിനു സ്വാമിയുടെ മറുപടി: "മുമ്പും ഇങ്ങനെയാണല്ലോ എന്നു ഭാഗം മറന്നുപോകരുതെന്നും ഇതിനെയാണ് ഞങ്ങൾ, ഗ്രന്ഥിഭേദമാകുന്ന കൃതകൃത്യതയെന്നു പറയുന്നതെന്നും ശ്രീഭാരതീതീർത്ഥസ്വാമി അരുളിയിട്ടുണ്ട്. പിന്നെ ആറ്റുവക്കത്തു നിൽക്കുമ്പോൾ തലകീഴായ്ക്കാണപ്പെട്ടാലും അതല്ല വാസ്തവനിലയെന്നുള്ള അറിവുപോലെയാണ് സ്വരൂപജ്ഞാനമെന്നും ഇതിലാണ് പുരുഷാർത്ഥമടങ്ങിയിരിക്കുന്നതെന്നും, "ഈദൃഗ്ബോധേ പുമർത്ഥത്വം മതമദ്വൈതവാദിനാം" എന്നു തുടങ്ങിയ പ്രമാണം തെളിവാണെന്നും" ഉദാഹരിച്ചു. മൂഢന്മാരെക്കുറിച്ച് എന്തിനു പറയുന്നു; ശ്രുതിമുഴുവനും, ഭാഷ്യാദികളും, ഗൗഡബ്രഹ്മാനന്ദീയാദിമഹാനിബന്ധങ്ങളും പഠിച്ച ഉത്തമബ്രാഹ്മണനായ ഒരു സുബ്രഹ്മണ്യരാജാവുപോലും "സ്വാനുഭവമുള്ളവർ ഇങ്ങനെ നടക്കുമോ?" എന്നു ചില മഹാത്മാക്കളെക്കുറിച്ചു പറഞ്ഞതായി കേട്ടിട്ടുണ്ട്. അപ്പോൾ, അനുഭവമുള്ള ഗുരുവിന്റെ അനുഗ്രഹത്താൽ സ്വാനുഭൂതി വരുത്താൻ ശ്രമിക്കാഞ്ഞാൽ ഇങ്ങനെ ഒക്കെ ആയിരിക്കും പോക്ക് എന്നു കാണാം...."

കർക്കടകം 24. പരമഭട്ടാരസ്വാമി തിരുവടികളിൽ സ്വാമി സമർപ്പിച്ച ഒരെഴുത്തു താഴെ പകർത്തുന്നു:

ആതിനാട്

'ശിവമയം'

നിരവധികരുണാപയഃപയോധിയായ മഹാമഹിമശ്രീ വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരസ്വാമിതൃപ്പാദങ്ങളിൽ സപ്രണാമസഹസ്രസമർപ്പിച്ചുകൊള്ളുന്നത്.

കുറെ നാളായിട്ടു തൃപ്പാദാവസ്ഥനാദികളൊന്നും അറിയുന്നില്ല. എങ്കിലും സ്വാനുഭൂതി മഹിമാവിശേഷത്താൽ സർവതഃ കുശലമുദ്ദർശിക്കുന്നു. ശ്രീപാദശിഷ്യാഗ്രിയനായ കുന്നത്തുനാട്ടു രാമൻപിള്ള അവർകളുടെ ഒരെഴത്തു വന്നിരുന്നു. സുഖക്കേടല്പം കുറവുണ്ട്. പെൻഷന് എഴുതിപ്പോയിട്ടുണ്ടത്രെ. മുമ്പ് അടിയനോടുകൂടി തൃപ്പാദം ദർശിച്ചാൽ കൊള്ളാമെന്നപേക്ഷിച്ചതും അരുൾമറുപടിയും മറ്റും കാണിച്ചിരുന്നു. അടിയന്റെ എഴുത്തുകണ്ടു വളരെ സന്തുഷ്ടനായി. 'അമ്പുചൊരിയുന്ന ഹൃദയമുള്ളയാൾ' എന്നരുളപ്പെട്ട ആ 'യഥാർത്ഥസാധു' വിന് ഇനി നിവൃത്തിമാർഗ്ഗത്തിൽതന്നെ മനമിരുത്താമല്ലോ. തിരുവടിയുടെ ഷഷ്ടിപൂർത്ത്യുത്സവത്തിൽ പങ്കുകൊള്ളാൻ ക്ഷണിക്കാഞ്ഞതിൽ പരമഹംസരവർകളോടു വഴക്കു പറയുന്നതിനായി എഴുതിയിട്ടുണ്ട്.

തൃപ്പാദങ്ങളിൽ സുപരിചിതനായിരുന്ന 'വാളാനിയ്ക്കാട്ടു വേലുപ്പിള്ള' എന്ന മാന്യൻ ചരമഗതിയടഞ്ഞിരിക്കുന്നു. സജ്ജനാഗ്ര്യനായ താഴത്തോട്ടത്തു വേലുപ്പിള്ള അവർകൾക്കും മറ്റും സുഖം. വേറെ വിശേഷമൊന്നുമില്ല. മോക്ഷപ്രദീപത്തിന് ഒരു ഖണ്ഡനമെഴുതാൻ ചിലർ അപേക്ഷിക്കുന്നു. നമ്മുടെ സ്വാമിതിരുവടി അങ്ങനെ ഒന്നു തീർത്തു കൊടുത്തത് അടിക്കാറായിരിക്കുന്നതിനാൽ അതിനായി പ്രയത്നിക്കുന്നത് അനർഹമെന്നു മറുപടി കൊടുത്തു. അനുഗ്രഹമഹിമയാൽ അടിയനു കാര്യഭാഗം ശുഭം.

"പ്രാരബ്ധചക്രചലനാദ്യദപിക്വചാപരാദ്ധക്രിയോസ്മി ഭഗവം സ്തദപീഹനിത്യം; ശ്രീപാദപങ്കജമരന്ദപരാനുരക്ത ഇത്യത്രധേഹി മഹിതാം മയിദൃഷ്ടിമിഷ്ടാം 1. വിപുലകൃപമവിദ്യാഗ്രന്ഥിനിർമ്മോകദീക്ഷാ ഗുരുമഖിലകലാവിദ്യാധിര ജം സ്മരാമി; അപുനരുദയലക്ഷ്മീ രംഗമാത്മപ്രസാദാദഹമിതി സ ഇതീത്ഥം കാരഭേദാദൃതേത്ര" 2.

അടിയൻ
എൻ. തീർത്ഥഃ

ഈ ശ്ലോകങ്ങൾ ശ്രീചരണാനുരക്തിയും അദ്വൈതസിദ്ധാന്തവും, നീരക്ഷീരന്യായത്തിൽ, സരസമനോജ്ഞമാംവണ്ണം പ്രതിപാദിക്കുന്നവയാകുന്നു എന്നു പറയേണ്ടതില്ലല്ലോ.

കർക്കടകം 29. പല നല്ല കവികളും ഓരോ കവനങ്ങൾ ചെയ്തു സ്വാമിയുടെ പരിശോധനയ്ക്കായി സമർപ്പിച്ചിട്ടുണ്ട്. ഇന്നത്തെ ഡയറി ഇതിനൊരുദാഹരണമാകുന്നു. "മുടിയിച്ചേഴത്തു പി. കിട്ടുപിള്ള തർജ്ജിമചെയ്തു നോക്കാനേൽപിച്ച 'കിരാതാർജ്ജുനീയം മഹാകാവ്യം രണ്ടു സർഗ്ഗം പരിശോധിച്ചു. കവനം അതിലളിതവും മനോഹരവുമായിരിക്കുന്നു. ഈ യുവകവിയ്ക്കു സർവശ്രേയസ്സും പ്രാർത്ഥിക്കയും, ഇതിനുപുറമെ ശ്രീവിദ്യാരണ്യസ്വാമി, ഭാരതീതീർത്ഥസ്വാമിയെന്നിവരുടെ കൃതിയായ 'പഞ്ചദശി' കിളിപ്പാട്ടായി രചിക്കണമെന്നു പറഞ്ഞുറപ്പിക്കയും ചെയ്കയുണ്ടായി. സർവാന്തര്യാമി നമ്മുടെ കിട്ടുപിള്ളയ്ക്കു തുണയാകട്ടെ!"

മേൽപറഞ്ഞ മിസ്റ്റർ കിട്ടുപിള്ള ഒരു യഥാർത്ഥവാസനാകവിയാണെന്നുള്ളത് അദ്ദേഹം ചെയ്ത പല കവിതകൾ മാർഗ്ഗമായി നമുക്കറിയാം. ഇദ്ദേഹം 1083 മിഥുനത്തിൽ നടന്ന

ഓച്ചിറപ്രദർശനത്തിലെ കവിതാപരീക്ഷയിൽ 'സ്ത്രീധർമ്മപ്രകാശം' എന്ന തന്റെ കൃതിക്കു രണ്ടാംസമ്മാനം വാങ്ങിച്ചിട്ടുണ്ടെന്നു പറയുമ്പോൾ ഈ യുവകവി, ഒരു യുവകവിയല്ലെന്ന് ആർക്കും ഊഹിക്കാമല്ലോ. 'ഭാഷാപോഷിണി' മുതലായ മാസികകളിലും ഇദ്ദേഹത്തിന്റെ നിസർഗ്ഗമധുരമായ കവനം നാം കാണാറുണ്ട്. അലസത, ദാരിദ്ര്യം എന്ന രണ്ടു ദുഷ്ടപിശാചികൾ ഇദ്ദേഹത്തെ ഒട്ടേറെ ക്ലേശിപ്പിച്ചിട്ടുണ്ട്.

അതിൽ ദ്വിതീയബാധ, നല്ലപോലെ ഉപദ്രവിച്ചപ്പോൾ മാത്രമേ ഗോൾഡ്സ്മിത്ത് പ്രഭൃതികളിൽ നിന്നെന്നപോലെ, ഈ മലയാളത്തിലെ 'ചാറ്റർട'നിൽനിന്നും ഹൃദയാഹ്ലാദകമായ കവിത പ്രവഹിച്ചിട്ടുള്ളൂ. "കവിമഹാഭാരതത്തിൽ അഭിമന്യു ആയ ഈ പ്രതിഭാവാൻ അകാലനിര്യാണം (ഇപ്പോൾ) പ്രാപിച്ചതു മറ്റുഭാഷാ മഹാകവികളുടെ യശോരക്ഷണദീക്ഷിതപുണ്യഫലമായിരിക്കാം" എന്നു സ്വാമി പറഞ്ഞിട്ടുണ്ട്. ഇപ്രകാരം ദുർല്ലഭമായ ഒരു കവികുസുമം മരുതുക്കുളങ്ങരെ പ്രഫുല്ലമായിട്ടുണ്ടെന്നു വളരെ ചുരുക്കംപേരെ അറിഞ്ഞുകാണൂ. ഇക്കാലത്തു പ്രബലമായിക്കാണുന്ന മാതിരിസേവാബലവും മറ്റുമില്ലാഞ്ഞിട്ടാണീക്കുറവിദ്ദേഹത്തിനു വന്നതെന്നുതോന്നുന്നു. ഇദ്ദേഹം കഴിഞ്ഞാണ്ടിൽ, മരിക്കുന്നതിനു കുറെമാസങ്ങൾക്കുമുമ്പാണ് സ്വാമിയുമായി പരിചയപ്പെട്ട് അദ്ദേഹത്തിന്റെ ഒരാശ്രിതൻ എന്ന നിലയിലായത്. അനന്യസാധാരണമായ കവിതാവാസന ഇദ്ദേഹത്തിനുണ്ടെന്നു സ്വാമി കണ്ടപ്പോൾ അവിടുന്നുചെയ്ത നിർബന്ധവും, മുമ്പു സൂചിപ്പിച്ച ചില കാരണങ്ങളുമാണ് ഈ യുവകവിയെ 'കിരാതാർജ്ജുനീയ' തർജ്ജിമയ്ക്കു തള്ളിവിട്ടത്.

ഈ ഭാരമേറിയ കൃത്യം മിസ്റ്റർ കിട്ടുപിള്ള എങ്ങനെ നിർവഹിച്ചിരിക്കുന്നുവെന്നും, അതിപ്രയാസമായ പരിശോധനകൃത്യം - വിശേഷിച്ചു, സന്ദർഭങ്ങൾക്കനുഗുണമായി വാഗ്വിതരണം ചെയ്വാൻ അതിസമർത്ഥനായ ഒരു വാസനാകവിയുടെ കവനങ്ങൾ പാഠഭേദമോ മറ്റോ ചെയ്തു സംസ്കരിക്കയെന്ന ദുഃസാധ്യകൃത്യം - സ്വാമി എത്ര എളുപ്പത്തിൽ ഭംഗിയായി നടത്തിയിരിക്കുന്നുവെന്നും നോക്കുന്നത് അസംഗതമല്ലല്ലോ.

മൂലം. "അനാരതം യൌ മണിപീഠശായിനാ
വരഞ്ജയദ്രാജശിരഃസ്രജാം രജഃ;
നിഷീദതസ്തൌ ചരണൌ വനേഷു തേ
മൃഗദ്വിജാലൂനശിഖേഷു ബർഹിഷാം."

1-ാം സർഗ്ഗം.

തർജ്ജിമ. "മാന്യാസനേ മണിമയേ മനുജേന്ദ്രമൌലി
മാലാരജസ്സണിയെ വാണൊരു നിൻപദങ്ങൾ;
മാനും മഹീസുരരുമഗ്രമരിഞ്ഞുമൂർത്തു
മാലേകുമിക്കുശവനങ്ങളിൽ വയ്ക്കുമാറായ്."
ഇനി മൂന്നാംസർഗ്ഗത്തിലെ ഒരു ശ്ലോകമുദ്ധരിക്കുന്നു.

മൂലം. "തുഷാരലേഖാ കുലിതോല്പലാഭേ
പര്യശ്രുണീ മംഗലഭംഗഭീരുഃ;
അഗൂഢഭാവാപി വിലോകനേ സാ
ന ലോചനേ മീലയിതും വിഷേഹേ."

തർജ്ജിമ. "പനിത്തരിച്ചാർത്തെഴുമുല്പലശ്രീ
കനത്തകണ്ണീരണികൺ മിഴിപ്പാൻ;
ജനിക്കിലും ദർശനകാംക്ഷ തമ്പി-
യനീശയായ് മംഗലഭംഗഭീത്യാ."

ഇതുകൊണ്ട് ഇദ്ദേഹത്തിന്റെ കവനവൈദഗ്ധ്യം വെളിവാകുന്നല്ലോ. അനന്തരം, സ്വാമികളുടെ സന്ദർഭാനുഗുണമായ പാഠഭേദങ്ങളെ ദൃഷ്ടാന്തീകരിക്കുന്നതിനു രണ്ടു പദ്യങ്ങൾ:

മൂലം. "തഥാപി നിഘ്നം നൃപ! താവകീനൈഃ
പ്രഹ്വീകൃതം മേ ഹൃദയം ഗുണൌഘൈഃ;
വീതസ്പൃഹാണാമപി മുക്തിഭാജാം
ഭവന്തി ഭവ്യേഷു ഹി പക്ഷപാതാഃ."

തർജ്ജിമ. "നിരക്കിതെന്നാൽ നൃപ! നിൻഗുണൌഘ-
ത്തിരക്കിലെൻ ചിത്തമുലഞ്ഞിണങ്ങീ;
വിരക്തരായ് മുക്തി കൊതിപ്പവർക്കും
സുരക്തമാകും മതി സാധുലോകേ."

3-ഉം 4-ഉം പാദങ്ങളിൽ സ്വാമി ചെയ്ത പാഠഭേദം:

'വിരക്തി നിർമ്മുക്തിയമർന്നവർക്കും

പരക്കെ നല്ലാളൊടു പക്ഷഭേദം.'

മൂലം. "സൃജന്തമാജാവിഷു സംഹതീർവഃ
സഹേത കോപജ്വലിതം ഗുരും കഃ;
പരിസ്ഫുരല്ലോല ശിഖാഗ്രജിഹ്വം
ജഗ്ഗജ്ജിഘത്സന്തമിവാന്തവഹ്നിം."

തർജ്ജമ. "സ്ഫുടോജ്ജ്വല ജ്ജ്വാല ചുഴറ്റിലോക-
ഹൃതിക്കെഴും കല്പകൃശാനുപോലേ;
അടർക്കണഞ്ഞാശുഗമാരി കോപാൽ
തുടർന്നിടും ദ്രോണരൊടാരുനില്ക്കും?"

പാഠഭേദം- "സ്ഫുടസ്ഫുരജ്ജ്വാലചുഴറ്റി 'ലോകച്ചുടർക്കെഴും'..." ഇങ്ങനെ അങ്ങുമിങ്ങുമായി ചിലതെടുത്തു കാണിച്ചെന്നേ ഉള്ളൂ. പണ്ഡിതശിഖാമണികൾ ഇത്രയുംകൊണ്ടു കാര്യം ഗ്രഹിക്കുമെന്നതിനാൽ പ്രകൃതത്തെ ഇവിടെ അവസാനിപ്പിക്കുന്നു. തർജ്ജിമയിൽ ചെയ്തിട്ടുള്ള പാഠഭേദംകൊണ്ടു ഭാഷാകവിതയിൽ സ്വാമിക്കു നല്ലയൊരു പഴക്കം വന്നിട്ടുണ്ടെന്നുള്ളതും പ്രസ്താവയോഗ്യമാണ്.

91 ചിങ്ങം 2. പണ്ഡിതശ്രീമൽ ശിവപ്രസാദവിദ്യാഭാരതിക്കു സ്വാമി അയച്ച ഒരു കത്ത് ഇവിടെ ചേർത്തുകൊള്ളുന്നു.

ആതിനാട്

ബ്രഹ്മസർവം

പ്രാണാധിവാസ, പ്രിയശിഷ്യ!

സപ്രശ്രയമയച്ച എഴുത്തുകിട്ടി. കുശലമറിഞ്ഞനുമോദിക്കുന്നു. സർവാത്മനാ മേലും കുശലിയാവാൻ സർവമംഗലാകാന്തൻ കടാക്ഷിക്കട്ടെ! നിസ്തുലകൃപാംബുരാശിയായ

ബ്രഹ്മശ്രീ 108 വിദ്യാധിരാജപരമഭട്ടാരസ്വാമി ഗുരുതിരുമേനി അനന്തപുരിയെ പാദപാംസുക്കളാലലങ്കരിക്കുന്നു. ശ്രീ ശ്രീഹർഷന്റെ കാലത്തെക്കുറിക്കുന്ന ചിലരുടെ സംവാദം ശരിയല്ല. ഈ വിഷയത്തിൽ, പാശ്ചാത്യപണ്ഡിതാഗ്രണിയായ ഡോക്ടർ ഭൂളർ പി. എച്ച്. ഡി; എൽ. എൽ. ഡി; സി. ഐ. ഇ. മഹാശയന്റെ പക്ഷമവലംബിച്ചു പൗരസ്ത്യപണ്ഡിതചൂഡാരത്നമായ മഹാ മഹോപാധ്യായശിവദത്തപണ്ഡിതർ നൈഷധചരിതഭൂമികയിൽ സ്ഥാപിച്ചതും ഒക്കുന്നില്ല. അവർ പറയുംപോലെ 'ജയന്തചന്ദ്രൻ' തന്നെയാണ് 'ജയച്ചന്ദ്രൻ' എന്നാകുമ്പോൾ ജയച്ചന്ദ്രന്റെ കാലമായ 1423 വിക്രമാബ്ദവും (പ്രാചീന ലേഖമാല. ലേഖ. 23) ശ്രീഹർഷകാലവും തമ്മിൽ 200 വർഷം ഭേദപ്പെടുന്നു. ആകയാൽ ഇവർ ഭിന്നപുരുഷന്മാരായിരിക്കണം. പേരിന്റെ അർത്ഥസാദൃശ്യത്തെ പരിഗണിച്ചു ചില വംഗപണ്ഡിതർ (രംഗനാഥാചാര്യർ മുതലായവർ) 1300 വർഷങ്ങൾക്കുമുമ്പ് ജീവിച്ചിരുന്ന ആചാര്യദണ്ഡിയേയും 450 കൊല്ലങ്ങൾക്കുമുമ്പുണ്ടായിരുന്ന 'ഉദ്ദണ്ഡശാസ്ത്രി' (ഇരുഗപ്പനാഥൻ) എന്ന വിദ്വന്മണിയേയും ഒന്നാക്കിയും ഉദ്ദണ്ഡന്റെ രക്ഷിതാവായ മാനവിക്രമസാമൂതിരിയെ ശ്രീ (സാഹസാങ്ക) വിക്രമാദിത്യനാക്കിയും പറയുന്നു. മറ്റുചില മഹാരാഷ്ട്രീയപണ്ഡിതന്മാർ 1300 (എന്നിരിക്കട്ടെ) വർഷങ്ങൾക്കുമുമ്പവതരിച്ച ആദിശങ്കരാചാര്യഭഗവല്പാദർ സരസ്വത്യവതാരമാകയാൽ ഭാരതീതീർത്ഥരാണെന്നു പറഞ്ഞു 600 വർഷങ്ങൾക്കുമുമ്പു (ജീവിച്ചിരുന്നു) പതിനൊന്നാമതു ശങ്കരാചാര്യരായി (ശൃംഗേരിമഠത്തിൽ) പീഠാധിരോഹണംചെയ്തു ശ്രീഭാരതീതീർത്ഥരാക്കിയിരിക്കുന്നു.

വേറെ ചിലർ 1250 വർഷങ്ങൾക്കുമുമ്പുണ്ടായിരുന്ന ശ്രീയശോവർമ്മരാജസഭയിലെ, കമലായുധശിഷ്യനും (ഗൗഡവഹാഖ്യ)പ്രാകൃതകാവ്യപ്രണേതാവുമായ, കവിവാക്പതിയേയും 950, സംവത്സരത്തിനുമുമ്പിരുന്ന മാളവാധീശവാക്പതിരാജനെ (സുപ്രസിദ്ധ ശ്രീധാരേശ്വരഭോജരാജന്റെ വലിയച്ഛനെ)യും ഒന്നാക്കിയിരിക്കുന്നു. ഈ പണ്ഡിതന്മാരൊക്കെ വിദ്വന്മാന്യന്മാർതന്നെ എങ്കിലും ഇങ്ങനെ പറയുന്നതു കഷ്ടമല്ലെ? ശ്രീശ്രീഹർഷമഹാകവി, വ്യുല്പന്നകേസരിയെന്നു ജഗന്നാഥപണ്ഡിതരാജനാൽ പ്രശംസിക്കപ്പെട്ട 'മഹിമഭട്ടന്റെ' അല്ലെങ്കിൽ, മമ്മടഉപാധ്യായന്റെ ബന്ധുവോ ശിഷ്യനോ ആയിരുന്നു എന്നു കാശ്മീർകാർ പറയുന്നു. (ടി രാജനക). മമ്മടന്റെ കാലം 940 വർഷങ്ങൾക്കുമുമ്പായിരുന്നുവത്രെ. ഇതു ശരിയാണെന്നു താഴെ വരുന്നഭാഗംകൊണ്ടു കാണുന്നു. ശ്രീഭോജദേവന്റെ വലിയച്ഛനായ വാക്പതിരാജദേവൻ 1031 വിക്രമാബ്ദത്തിൽ ദാനപത്രമെഴുതീട്ടുണ്ട്. അപ്പോൾ 940 വർഷത്തിനുമുമ്പായിരുന്നു ശ്രീമദ്വാക്പതിരാജൻ. ഇദ്ദേഹത്തിന്റെയും, അനുജൻ നവസാഹസാംകന്റെയും ആശ്രിതനായിരുന്നു, നവസാഹസാംകചരിതം മഹാകാവ്യമുണ്ടാക്കിയ പരിമളകാളിദാസൻ അല്ലെങ്കിൽ പത്മഗുപ്തൻ. നവസാഹസാംകചരിതം 'ചംപു'വായിട്ടു ശ്രീഹർഷൻ രചിച്ചിട്ടുണ്ടെന്നു നൈഷധം 22-ാം സർഗ്ഗത്തിലെ മുദ്രാശ്ലോകം തെളിയിക്കുന്നു. സാധാരണമായി രാജാക്കന്മാരുടെ ചരിത്രമെഴുതുന്നത് എങ്ങനെയെങ്കിലും ആശ്രയിച്ചിരിക്കുന്നവരാണല്ലോ. എന്നല്ല, നവസാഹസാംകചരിത്രത്തിൽ പരിമളകവി "ശ്രീഹർഷ ഇവ സംഘട്ടം ചക്രേ ബാണമയൂരയോഃ" (2, 18) എന്നതിൽ ശ്രീഹർഷവർദ്ധന മഹാരാജാശ്രിതന്മാരായ 'ബാണഭട്ടൻ', 'മയൂരഭട്ടൻ' എന്നിവരേയും "ശ്രുതാഗുണാഢ്യസ്യ ബൃഹല്കഥാ തവ" (7, 64) എന്നതിൽ ബൃഹൽകഥാകാരനായ 'ഗുണാഢ്യമഹാകവിയേയും' അദ്ദേഹത്തിന്റെ കാവ്യസുധാംബുധിയേയും ശ്ലേഷഭംഗിയിൽ അനുസ്മരിച്ചു കൂട്ടത്തിൽ "വിജയപ്രശസ്തിരിവ ലിഖ്യതേ തവ" (1, 16) എന്നു ശ്രീശ്രീഹർഷന്റെ **'വിജയപ്രശസ്തി'**യേയും കൂടി സ്മരിച്ചിരിക്കുന്നു. ഇതുകൊണ്ടും ഇവർ സമകാലികന്മാർതന്നെ. പുറമേ, ശ്രീഹർഷനും (അഥവാ ശ്രീഹർഷമിത്രാചാര്യനും) ശ്രീമദുദയനാചാര്യനും പ്രതിപക്ഷികളായിരുന്നത് പ്രസിദ്ധമാണ്. ഉദയനൻ 'ലക്ഷണാവലി'

രചിച്ചതു ശതാബ്ദം, 906-ൽ ആണ്. "തർക്കാംബരാംകപ്രമിതേഷ്വതീതേഷു ശകാംകതഃ; വർഷേഷൂദയനശ്ചക്രേ സുബോധാം ലക്ഷണാവലീം" എന്നു ഗ്രന്ഥനിർമ്മാണകാലം കുറിച്ചിരിക്കുന്നു. ഇതുണ്ടാക്കീട്ടിപ്പോൾ 931 വർഷമായി. ഇങ്ങനെ പല പ്രബലതെളിവുകളാൽ ശ്രീശ്രീഹർഷമഹാകവിചക്രവർത്തി 900, സംവത്സരങ്ങൾക്കുമുമ്പു ജീവിച്ചിരുന്നു എന്നു തീർച്ചയാണ്.

വിശേഷമായി വേറെ ഒന്നുമില്ല. പ്രാരാബ്ധചക്രം കാലചക്രത്തിന്റെ ഏകദേശമാണല്ലോ. അത് ഒരു പാടുമാത്രം തിരികയില്ലെന്നുമറിയാവുന്നതാണ്. പറയാൻ പിന്നെ എന്തുള്ളൂ. എന്നാൽ ആരും പറയാതെ വിടുന്നുമില്ല. ശുഭം. ശാന്തി.

ഏകാന്തരംഗൻ എൻ. തീർത്ഥപാദസ്വാമി (ഒപ്പ്)

സ്വാമി ഒരു സാധാരണപണ്ഡിതനല്ലെന്നും, ഓരോ മഹാന്മാരുടെ കാലനിർണ്ണയം ചെയ്വാനുള്ളതും വളരെ ഗഹനവും ആയ ചരിത്രാന്വേഷണതത്വം അദ്ദേഹത്തിനു സുപരിചിതമാണെന്നും, അതിൽ പല പ്രമാണങ്ങളുദ്ധരിച്ചും യുക്തി പ്രദർശിപ്പിച്ചും തക്കൊരഭിപ്രായം പറവാൻ സാമർത്ഥ്യം അദ്ദേഹത്തിനുണ്ടെന്നും മേലെഴുതിയ എഴുത്തിൽനിന്നും വിശദമാകുന്നല്ലോ.

ചിങ്ങം 15. ഇന്നു പരമഹംസസ്വാമിയുടെ ഒരെഴുത്തു കിട്ടിയതായി കാണുന്നു. അതാവിത് -,

തീർത്ഥപാദാശ്രമം വാഴൂർ

ഓം തത് സത്

നമസ്കാരം

"സച്ചിദാനന്ദകൈവല്യസത്താമാത്രസ്വരൂപിണം;
ഭജേ 'പരമഭട്ടാരതീർത്ഥപാദഗുരും' സദാ."

പ്രിയഭ്രാതൃപാദാഃ!

അവിടുന്നു സദയം അയച്ചുതന്ന കത്ത് അയിരൂരുവച്ചുതന്നെ കിട്ടി.... ഇപ്പോൾ ആശ്രമത്തിലേക്ക് ആവശ്യമുള്ള സ്ഥലങ്ങൾ എല്ലാം തികഞ്ഞു.... എന്നാൽ ഇനി തക്കതായ കെട്ടിടങ്ങളും യോഗ്യന്മാരായ ആളുകളും ആവശ്യമുള്ള പ്രവൃത്തികളും ധനസംബന്ധമായ ഏർപ്പാടുകളും മറ്റും ഉണ്ടായാൽ മതി. അതിനുള്ള വഴികളും ഉണ്ടാക്കാം. എന്നാൽ ഇതിനെ എല്ലാം ഉപയോഗപ്രദമാക്കി തീർക്കുവാൻ ആരുണ്ട്. വാസ്തവത്തിൽ ആരും ഇല്ല.... കുറ്റവും കുറവും പറഞ്ഞു പിടിപ്പിക്കുന്നതിനു കൂട്ടർ ധാരാളമുണ്ട്. അതു ശ്രമിക്കുന്നവരെ കൂടി തടസ്ഥപ്പെടുത്തുവാൻ കൊള്ളാമെന്നേയുള്ളൂ. ഈശ്വരാ! ആ കാട്ടിന്റെ നടുക്ക് അപ്രകാരമൊരു സമാജത്തെ ഉണ്ടാക്കിത്തീർക്കുവാൻ തന്നെ എങ്ങനെ സാധിച്ചൂ എന്നാരറിയുന്നു. ഗുരുഭക്തിക്ക് സാക്ഷിപത്രം ആവശ്യമില്ലല്ലോ. അവരവർക്കുള്ള ഭക്തിവിശ്വാസബഹുമാനങ്ങൾ അവരവർക്കുണ്ട് എന്നേയുള്ളൂ. ചിലർ സ്തോത്രം ചെയ്യുന്നു; ചിലർ ശുശ്രൂഷിക്കുന്നു; ചിലർ മിണ്ടാതിരിക്കുന്നു; ചിലർ ധ്യാനിക്കുന്നു. ഇങ്ങനെ അവരവർക്കു പ്രിയപ്പെട്ടതും കഴിയുന്നതുമായ വിധത്തിൽ അതിനെ പ്രകാശിപ്പിക്കുന്നു; അഥവാ അനുഭവിക്കുന്നു എന്നല്ലാതെ എന്തു പറയുന്നു! എന്നാൽ, തങ്ങൾക്കുമാത്രമേ ശരിയായ ഗുരുഭക്തിയുള്ളൂവെന്ന് ആർക്കും സൂചിപ്പിക്കാവുന്നതല്ല. എന്തുകൊണ്ടെന്നാൽ ഗുരുഭക്തിയും മനഃശുദ്ധിയും ആരിലാണ് അധികരിച്ചിരിക്കുന്ന(?)തെന്ന് അവരവരുടെ അന്ത

രംഗാനുഭവം മാത്രമേ സാക്ഷ്യം വഹിക്കയുള്ളൂ. ഒരുത്തനു വളരെ ഗുരുഭക്തിയും മനഃശുദ്ധിയും ഉണ്ടായേക്കാം, എങ്കിലും അയാൾക്കു വൈദുഷ്യം കുറവാണെങ്കിൽ അതനുസരിച്ചേ വെളിപ്പെടുത്തുവാൻ കഴിയൂ. അതുകൊണ്ട് അയാൾ ഗുരുഭക്തിയും മനഃശുദ്ധിയും കുറഞ്ഞ ഒരാളാണെന്നു വ്യാഖ്യാനിക്കുന്നതു സുബദ്ധമല്ലല്ലോ. ഇതൊന്നും വിസ്തരിച്ചിട്ടു കാര്യമില്ലാത്തതിനാൽ ചുരുക്കുന്നു. "തീർത്ഥപാദീയസമാജത്തിലെ റൂൾസിലോ" എഴുമറ്റൂരെ ആശ്രമം വക റൂൾസിലോ എന്തെങ്കിലും ഭേദഗതികൾ വരുത്തേണ്ടതായിട്ടുണ്ടെങ്കിൽ അവിടുത്തെ അഭിപ്രായപ്രകാരം എന്തു ഭേദഗതിയും ചെയ്യാവുന്നതാണല്ലോ. മറ്റുള്ളവരുടെ, വാസ്തവമറിയാതെകണ്ടുള്ള തെറ്റായ ധാരണയെ ആദരിക്കുന്നില്ല. ആദരിക്കേണ്ടതുമല്ല. എന്നാൽ അവിടുന്ന് ആശ്രമാധ്യക്ഷനാണ്. അവിടുത്തെ നിർമ്മലാന്തഃകരണത്തിൽ തോന്നുന്ന എല്ലാ നന്മകളെയും ഉപദേശിച്ച് ആശ്രമത്തിലേയും സമാജത്തിലേയും ചുമതലകളെ നിർവഹിക്കുവാൻ കരുണയുണ്ടാകണം. അതിലേക്കവിടേക്കധികാരവുമുണ്ട്.

നമ്മുടെ എല്ലാ നടപടികളിലും ആരംഭങ്ങളിലും സ്വാമിതൃപ്പാദസന്നിധ്യം ഉണ്ടായിരിക്കുമെന്നതിനു സംശയമില്ല. പിന്നെ, ആശ്രമങ്ങളും സമാജവും ഒന്നും വേണ്ടെന്നാണെങ്കിൽ **ഇവിടന്നും** ഉടനെ വളരെ സുഖകരമായ എവിടെ എങ്കിലും ഒരിടത്തു സ്വസ്ഥമായിരുന്നു വല്ലതും അറിയാവുന്നതിനെ ഗദ്യമായിട്ടോ, പദ്യമായിട്ടോ എഴുതി പുസ്തകമാക്കി ആണ്ടുതോറും വെളിപ്പെടുത്താം. അതല്ലാ ആശ്രമങ്ങളും സമാജവും അഭിവൃദ്ധിയിൽ വരണമെന്നുണ്ടെങ്കിൽ അതിലേക്കു വേണ്ടതുപദേശിച്ചാൽ കഴിയുന്നത്ര പരിശ്രമിക്കാം. ആശ്രമത്തെ സംബന്ധിച്ചു സമാജത്തിലേക്ക് എഴുതി രജിസ്റ്ററാക്കി കൊടുത്തിരിക്കുന്ന ഉടമ്പടിയെ ഇനി മാറ്റം ചെയ്യാവുന്നതല്ല. അതിന്റെ പ്രതി അവിടേക്കയച്ചുതന്നിട്ടുണ്ടല്ലോ. അതിലെ വ്യവസ്ഥകളനുസരിച്ച് ആശ്രമത്തെയും സമാജത്തേയും ശരിപ്പെടുത്തി കൊണ്ടുപോകണം.... സമാജത്തിന്റെ ആധ്യക്ഷം മറ്റുള്ളവരുടെ നിർബന്ധത്താൽ തല്ക്കാലം കയ്യേറ്റതായി വച്ചിട്ടുണ്ട്. അത് ആണ്ടുതോറുമുള്ള തെരഞ്ഞെടുപ്പിൽ മാറാവുന്നതുമാണ്. എന്നാൽ ആസ്ഥാനത്ത് ആശ്രമാംഗങ്ങളിൽ ഒരാളായിരിക്കണമെന്നു നിർബന്ധമുണ്ട്. അതിനു കാരണവുമുണ്ട്. ആശ്രമാധ്യക്ഷനും കുലപതിക്കും സകല കാര്യങ്ങളിലും പൂർണ്ണസ്വാതന്ത്ര്യവും അധികാരബലവും ഉള്ളതും അവരുടെ അനുവാദമില്ലാതെ യാതൊരു കാര്യവും നടത്തുവാൻ സമാജത്തിനധികാരമില്ലാത്തതുമാകുന്നു. നിയമം എപ്പോഴും സ്ഥാനങ്ങളിലേക്കായിരിക്കണം; സ്ഥാനവാഹികൾ അതിനെ ഉപാധിയായി കാര്യവശാൽ സ്വീകരിക്കുന്നു എന്നല്ലാതെ അവരുടെ മാഹാത്മ്യത്തിനു ഹാനിവരുത്തുകയാണെന്നു വിചാരിക്കുന്നതു കഷ്ടമല്ലെ?

അവർ എത്ര വലിയ മാഹാത്മ്യമുള്ളവരായിരുന്നാലും ആ സ്ഥാനങ്ങളെ സ്വീകരിച്ച് സമാജത്തിന്റേയും ആശ്രമങ്ങളുടേയും അനുഗ്രഹത്തിനായിട്ട് ഭാവികാലത്തിലെ സ്ഥാനവാഹികൾക്ക് ദൃഷ്ടാന്തഭൂതന്മാരായിരിക്കണമെന്നാണ് നിയമം കാണിക്കുന്നത്. അപ്രകാരമുള്ള നിയമസിദ്ധാന്തങ്ങളെ ഒട്ടുംതന്നെ സ്വീകരിക്കുവാൻ നിവൃത്തിയില്ലാത്തവിധത്തിൽ ജീവിതഭേദം വന്നുപോയാൽ ആ മാതിരി മഹാത്മാക്കളെ പൂജ്യതമാവസ്ഥയിൽ വച്ചുകൊണ്ടു തൽസ്ഥാനത്തേക്കു മറ്റ് അടുത്ത അംഗത്തെ വാഴിക്കണമെന്നാണല്ലോ നിയമം.

പിന്നെ, സ്ഥാനത്തെ ഹിംസാദിദുഷ്ടവൃത്തികൾകൊണ്ട് ആർക്കും ദുഷിപ്പിച്ചുകൂടെന്ന് ഒരു നിബന്ധന വയ്ക്കുന്നത് ആ സ്ഥാനത്തിന്റെ പരിശുദ്ധിയുടെ തെളിവിനും പരിരക്ഷയ്ക്കും അത്യാവശ്യമല്ലയോ എന്നു നല്ലതുപോലെ ആലോചിക്കേണ്ടതാണ്. ഇപ്പോൾ

നാം ആ സ്ഥാനത്തിരുത്തുന്നവരെത്തന്നെയും ആവകക്കുറ്റങ്ങളിൽനിന്ന് ഒഴിഞ്ഞവരായിരുന്നു എന്നുള്ള ഭാവിയിലെ ആളുകളുടെ തെളിവിലേക്കും വിശ്വാസത്തിനും ഇപ്രകാരം ഇപ്പോൾ മുതലേ നിയമസംബന്ധമായ റിക്കാർട്ടുകൾ ഉണ്ടായിരിക്കുന്നതു നല്ലതല്ലയോ? നമ്മുടെ ഈ സ്ഥാപനത്തിന്റെ നാരായവേരായ ആദിമ കുലപതിയുടെ കാലം മുതൽക്കേ ഈ ചട്ടം നടപ്പാക്കിയിരുന്നു എന്നു വരുത്തിവയ്ക്കുന്നതല്ലയോ നല്ലത്. സ്വാമിസന്നിധിയിലെ മാഹാത്മ്യം ആ സ്ഥാപനത്തിന്റെ ശുദ്ധിയിലും പുഷ്ടിയിലുമാണ് നാം പ്രകാശിപ്പിക്കേണ്ടതെന്നു തോന്നുന്നു. അവിടത്തെ അഭിപ്രായങ്ങളേയും ഉപദേശങ്ങളേയും ആണല്ലോ നാം ആശ്രമദ്വാരാ വെളിപ്പെടുത്തുന്നത്.... ഗുരുകല്പനായ അവിടത്തെ അഭിപ്രായത്തേയും ഉപദേശത്തേയും ശിരസ്സാവഹിക്കുന്നതിനും അതനുസരിച്ചു പ്രവർത്തിക്കുന്നതിനും ഇതാ സന്നദ്ധനായിരിക്കുന്നു. എന്നാൽ അവിടത്തെ ചുമതലകളുടെ ഗൗരവത്തെ ഔദാസീന്യംമൂലം വിസ്മരിക്കാതിരിക്കണമെന്നുമാത്രം പ്രാർത്ഥിക്കുന്നു.

സ്വന്തം, പ്രി; തീർത്ഥം. (ഒപ്പ്)

ഇതിലെ ചില ഭാഗങ്ങൾ ആരെയോ എല്ലാം തീക്ഷ്ണമായി കടാക്ഷിക്കുന്നുണ്ട്. "വിചാരിച്ചു പറയണം" എന്ന ഇംഗ്ലീഷുചൊല്ലിനെ വിസ്മരിച്ചും, പറയുന്നതെല്ലാം മുതൽവച്ചു കൂടുന്നതല്ലെന്നു നിനച്ചും പ്രസംഗിക്കുന്നവർക്ക് എന്തും പറയാം എന്നും, ആയത് ഇച്ഛാഭംഗജന്യമാണെന്നും, ഇതിൽപ്പെട്ട ചിലർ പറയുന്നു. അതൊക്കെ എങ്ങനെയിരുന്നാലും ഈ മഹാത്മാവിന്റെ കാര്യനിർദ്ദേശങ്ങളെല്ലാം വിലവയ്ക്കത്തക്കതാണ്. പക്ഷെ, സ്വാമിയിൽ ഔദാസീന്യം ശങ്കിച്ചത് ഒന്നു കടന്നുപോയില്ലയോ?

ചിങ്ങം 27. തിരുവനന്തപുരം രാജകീയായുർവേദപാഠശാലാധ്യേതാവ് (ഇപ്പോൾ കൽക്കട്ടാ മെഡിക്കൽ കോളേജ് വിദ്യാർത്ഥി) ആയ മിസ്റ്റർ കെ. ജി. ഗോപാലപിള്ള സ്വാമിക്കയച്ച ഒരെഴുത്തു താഴെ ഉദ്ധരിക്കുന്നു:-

തിരുവനന്തപുരം

ശിവമയം

കല്പനപ്രകാരം ശിക്ഷാനിയമം (പീനൽകോഡ്) വാങ്ങി വി. പി. ആയി അയയ്ക്കുന്നു.... അവിടെ വന്നു തൃപ്പാദങ്ങൾ ദർശിക്കുന്നതിന് ഇവിടന്നു സ്വാമിതൃപ്പാദങ്ങളൊരുമിച്ച് ഓണത്തിന് അങ്ങോട്ടു വരാമെന്നായിരുന്നു വിചാരിച്ചിരുന്നത്. അതു സാധിക്കാത്തവിധത്തിൽ പെട്ടെന്നുണ്ടായ ആവശ്യം കേശവപിള്ള അവർകൾ അവിടെ ബോധിപ്പിച്ചിരിക്കുമല്ലോ. ഇനി നാലഞ്ചു ദിവസം അടുത്തു കിട്ടുന്ന ഒരു പള്ളിക്കൂടം ഒഴിവിന് അടിയൻ അവിടെ എത്തുകതന്നെചെയ്യും.

ഇവിടെ സ്വാമിതൃപ്പാദങ്ങൾ ഞങ്ങളോടൊരുമിച്ചു താമസിക്കുന്നു... ഈ ജന്മത്തിൽ ഒരു പ്രധാന കർമ്മമായി ഏതെങ്കിലും ഒന്ന് അടിയൻ കരുതിയിട്ടുണ്ടെങ്കിൽ അത് ഈ പാദശുശ്രൂഷയാണെന്നു പറഞ്ഞാൽ ആ വിഷയത്തിൽ കൂടുതലായി അടിയൻ ഒന്നും പറയേണ്ടതില്ലല്ലോ... സഞ്ചാരങ്ങളൊക്കെ നിറുത്തി കാലത്തിനു ശരിയായി ആഹാരം ചെയ്യുന്നതുകൊണ്ടു തിരുമേനിക്ക് ഒരു വർണ്ണപ്രസാദവും പുഷ്ടിയും ഉണ്ട്. എന്നാണ് ഇവിടുന്ന് ഇറങ്ങി അങ്ങു നടന്നുകളയുന്നതെന്ന് അറിയുന്നില്ല. 'ആചാരപദ്ധതി'യുടെ പ്രചാരത്തിന് അടിയൻ കഴിയുന്നത്ര ശ്രമിക്കണമെന്ന് അവിടുന്നു കല്പിക്കേണ്ട ആവശ്യം തന്നെ തീരെ ഇല്ലായിരുന്നു. ഇവിടെ അതിന് അല്പമെങ്കിലും ന്യൂനത നേരിട്ടിട്ടില്ല; നേരിടുകയുമില്ല. ഉത്തമഗ്രന്ഥങ്ങളറിഞ്ഞാദരിക്കാൻ തക്ക വിവേകത്തോടുകൂടിയ തല

ച്ചോറുള്ള നായന്മാർ നമ്മുടെ ഇടയിൽ വളരെ ചുരുങ്ങിപ്പോയി എന്നുള്ള ഒരു മനസ്താപമേയുള്ളൂ.

'ആചാരപദ്ധതി' ഒന്ന് അടിയൻ ശങ്കരൻതമ്പി അദ്ദേഹത്തിനു കൊടുത്തു. അതു വായിച്ചു വളരെ സംതൃപ്തിയായ അഭിപ്രായം പറഞ്ഞു. അവിടുത്തെക്കുറിച്ചു പൂർണ്ണമായ ഒരറിവു സ്വാമിസന്നിധിയിൽനിന്നും അടിയനിൽനിന്നും കിട്ടിയതിൽ പിന്നീട്, ഒന്നു കണ്ടാൽകൊള്ളാമെന്നുള്ള ആഗ്രഹം അദ്ദേഹത്തിനു വളരെയുണ്ട്... കൂടെക്കൂടെ ആളയച്ചു സ്വാമിതൃപ്പാദങ്ങളെ കൂട്ടിച്ചുകൊണ്ടുപോയി തിരുവടിയിൽനിന്നും ഓരോരു സദ്വിഷയങ്ങളെ ഗ്രഹിക്കയും ബഹുമാനപൂർവം സല്ക്കരിച്ചയക്കയും മറ്റും ചെയ്യുന്നുണ്ട്. അദ്ദേഹത്തിന് അതിയായ ബഹുമാനവും വിശ്വാസവും സ്വാമിതൃപ്പാദങ്ങളിൽ ഉണ്ട്. അവിടുത്തെ അനിർവാച്യമായ മഹിമയെ കണ്ടറിയാൻ പാടില്ലാതെ പൊട്ടക്കണ്ണന്മാരായ - എന്നാൽ മിടുക്കന്മാരെന്നു നടിക്കുന്ന - എത്രയോ നായന്മാർ ഈ സമുദായത്തിൽ ഉണ്ടെന്നറിയുന്നതിൽ വളരെ മനസ്താപമുണ്ടെന്നും കൂടി ഇടയ്ക്കു പറഞ്ഞുപോകുന്നു.

കുമാരനാശാൻ, നാണു ആശാൻ അവർകളുടെ ജീവചരിത്രം വിവേകോദയത്തിൽ എഴുതിയ കൂട്ടത്തിൽ നമ്മുടെ സ്വാമിതൃപ്പാദങ്ങളെക്കുറിച്ചു പറഞ്ഞിരിക്കുന്ന ഘട്ടം അവിടുന്നു കണ്ടിരിക്കുമല്ലോ. അതു വായിച്ചിട്ട് അനങ്ങാതിരിക്കാൻ തീരെ ക്ഷമയുണ്ടാകുന്നില്ല. നാണു ആശാന്റെ ഗുരു ആണ് സ്വാമിതൃപ്പാദങ്ങൾ എന്നു പറയുന്നത് അയാൾക്ക് അത്ര കുറച്ചിലായി തോന്നിയത് ഓർക്കുമ്പോൾ തോന്നുന്നത്... അറിയിക്കുന്നില്ല. എവിടെവെച്ചാണ് ഉപദേശം കൊടുത്തിട്ടുള്ളതെന്നുകൂടി അറിയാം. അതെല്ലാം എടുത്തുവെച്ചുംകൊണ്ടു കുമാരനാശാന്റെ നേർക്കു പത്രമുഖേന അടിയൻ ഒന്നു ചോദിക്കാൻ ഒരുങ്ങിയിരിക്കയാണ്. കുമാരനാശാൻ, നാണു ആശാൻ അവർകളുടെ ശിഷ്യനോ ഗുരുവോ എന്ന് അടിയൻ ഇന്നിന്ന കാരണങ്ങളാൽ വളരെ സംശയമുണ്ടെന്നു നേരിട്ട് ചോദിക്കുക തന്നെ ചെയ്യും. മറുപടി എഴുതുന്ന വിഷയത്തിൽ കുമാരനാശാനും അടിയനും ഈരണ്ടു കൈകൾതന്നെയാണ് ദൈവം തന്നിട്ടുള്ളത്. ഒന്ന് അവിടെ കൂടുതൽ കൊടുത്തിരുന്നു എങ്കിൽ നിവൃത്തിയില്ലായിരുന്നു... അതിനുവേണ്ടുന്ന റിക്കാർട്ടുകളും സമ്പാദിക്കുന്നുണ്ട്. ഇവിടെ അടിയനെക്കൊണ്ടു സാധിക്കേണ്ടതായ വല്ല കാര്യങ്ങളും ഉണ്ടെങ്കിൽ പൂർണ്ണ സ്വാതന്ത്ര്യത്തോടുകൂടി ആ കാര്യം അടിയനിൽ ചുമത്തി അയയ്ക്കുന്നതിനു കൃപയുണ്ടാകണമെന്നു മാത്രം അടിയൻ അപേക്ഷിക്കുന്നു. എന്നു തൃപ്പാദങ്ങളിൽ

ഗോപാലൻ (ഒപ്പ്)

ഒരു തത്വജിജ്ഞാസുവിന്റെ നിലയിൽ നടന്നിരുന്ന ശ്രീനാരായണഗുരുവിനെ ചട്ടമ്പിസ്വാമിതൃപ്പാദങ്ങളിൽ കൊണ്ടുചെന്നാക്കി പരിചയപ്പെടുത്തിയതും മറ്റും ടി മിസ്റ്റർ ഗോപാലപിള്ളയുടെ പിതൃമാതുലനായ 'ചെമ്പഴന്തിപ്പിള്ള' ആകയാലും, സ്വാമിതിരുവടിയും നാണുഗുരു അവർകളും (യോഗവേദാന്താഭ്യാസവിഷയങ്ങളിൽ) ഗുരുശിഷ്യന്മാരായി അനേകവർഷങ്ങൾ നയിച്ചു എന്നത് അവർക്കെല്ലാം നിത്യപരിചയമായിരുന്നതിനാലും ഈ മാന്യന് അതിയായ ധൈര്യം പ്രസ്തുത ഗുരുത്വവാദത്തിൽ ഉണ്ടാവാൻ ന്യായമുണ്ട്.

ചിങ്ങം 28. സ്വാമിയും പരമാനന്ദനാഥനും തമ്മിലുണ്ടായ ഒരു സംവാദത്തെ ഇവിടെ സംഗ്രഹിക്കുന്നു. പരമാനന്ദനാഥൻ: "സുഷുപ്തിയിൽനിന്നു സമാധിക്കല്ലെങ്കിൽ സ്വാനുഭവാവസ്ഥയ്ക്ക് എന്താണ് ഭേദം?" സ്വാമി: സുഷുപ്തിയിൽ മനസ്സില്ല, അതായതു മനസ്സ് അന്തഃകരണവൃത്തിയാകയാലും വൃത്തിയുടെ പ്രവാഹംകൂടാതെ അന്തഃകരണം സ്വകാരണരൂപേണ - എന്നാൽ സ്വകാരണമായ അവിദ്യാരൂപേണ - ലയിക്കുന്നതിനാലും ഭേദം

സ്പഷ്ടം. അപ്പോൾ ചിദാഭാസനുമില്ല; ഇദം വൃത്തിയും (ഇത് ഇത് എന്ന് ഓരോ വസ്തുവിനെക്കുറിക്കലും) ഇല്ല. 'പിതാ പിതാ ഭവതി' പിതാവും പിതാവാകുന്നില്ല, എന്ന ശ്രുതിബലാൽ ജീവത്വവുമില്ല. "സുഷുപ്തികാലേ മനസി പ്രലീനേ തമോഭിഭൂതഃ സുഖരൂപമേതി" എന്നു കൈവല്യോപനിഷത്തു പറയുന്നതിനാൽ മനസ്സു ലയിക്കുന്നതായിത്തന്നെ ഇരിക്കുന്നു. പ്രാജ്ഞൻ (പാരമാർത്ഥികജീവൻ) ജീവേശ്വരഭേദമില്ലാതെ അജ്ഞാനത്തിൽ മുങ്ങിക്കിടക്കുന്നു. സുഖം, ആത്മാവിന്റെ (പിരിയാത്ത) നിയതസ്വഭാവമാകയാൽ അപ്പോഴും ആനന്ദമനുഭവിക്കുന്നുണ്ടെന്നു പറയും. ഈ സുഷുപ്തിലയം പ്രളയഛായയിലാണ്. ഏറ്റക്കുറവേയുള്ളൂ. ഇവയ്ക്കു കാരണം അനാദിയായ പ്രാണികർമ്മമാണ്. സമാധിയിലും സ്വാനുഭവാവസ്ഥയിലും ചിത്തവൃത്തിയുണ്ട്. അജ്ഞാനസംബന്ധമില്ലാതെ അതു ബ്രഹ്മാകാരമായി പരിണമിക്കുന്നു. പരിണാമമെന്ന് ഉറച്ചു പറഞ്ഞുകൂട. എന്തെന്നാൽ പരിണമനസമ്പ്രദായത്തിലല്ലാതെ 'മനനി' എന്ന മനഃപ്രകൃതിശക്തിയെ വിടുമ്പോൾ ബ്രഹ്മരൂപമായ സ്വാകാരമുണ്ടാകൽ മാത്രമാകയാലാണ്. സുഷുപ്തിയിൽ മനസ്സിന്റെ ലയം ആത്മാവിലെന്നും, അജ്ഞാനത്തിലെന്നും 'സൂത്രവ്യാഖ്യാനകാരന്മാർക്കു' മതങ്ങളുണ്ട്. ആത്മാവിലെന്ന പക്ഷത്തിൽ, സ്വരൂപജ്ഞാനമുണ്ടായിട്ടു ലയിക്കുന്നതല്ലാത്തതിനാൽ പുനരുത്ഥാനം സംഭവിക്കുന്നു എന്നാണ് സിദ്ധാന്തം. പരമാനന്ദനാഥൻ: "ജ്ഞാനം വന്നു ജീവന്മുക്തനാകുമ്പോൾ അജ്ഞാനം തീരെ നശിക്കയില്ലയോ?" എന്നു ചോദിച്ചു. സ്വാമി: അജ്ഞാനനാശം മൂന്നുവിധമാകുന്നു എന്നും, ആദ്യമേ പ്രപഞ്ചം സത്യമെന്നിരിക്കുന്നത് അദ്വൈതയുക്തിപ്രതിപാദകശാസ്ത്രജ്ഞാനത്താൽ കെടുമെന്നും, പാനാദികൾക്ക് ഉപയുക്തമായ ജലം മുതലായവയുടെ വ്യാവഹാരികസത്തയോടെ മാത്രം പദാർത്ഥങ്ങൾ നില്ക്കുമാറ് അപരോക്ഷജ്ഞാനംകൊണ്ടുള്ള നാശം രണ്ടാമത്തേതെന്നും, 'ബാധിതാനുവൃത്തി' എന്നു പേർ പറയുന്നതും, തിരിച്ചുവിട്ട വേഗത്താലുണ്ടാകുന്ന ചക്രചലനംപോലെ സംസ്കാരവശാലുണ്ടാകുന്ന സംസ്കാരാനുഭവം ആത്യന്തികനാശമുണ്ടാക്കുന്ന വിദേഹമുക്തിയെ അടയുമ്പോൾ വരുന്നതും, ആണെന്നും ഇതു മൂന്നാമത്തേതെന്നും ഇതിനെയാണ് "ഏവം ത്രിധാ നശ്യതി ഹ്യാത്മമായാ" എന്നു ശ്രുതിയും 'ന്യായസുധ'യും ഒക്കെ പറയുന്നതെന്നും സമാധാനം പറഞ്ഞു.

കന്നി 2. സ്വാമികളുടെ ചില പുസ്തകങ്ങൾ സംഭാവനയായി അയച്ചതിനു മീററ്റുകോളജിലെ സംസ്കൃതപ്രൊഫസർ മിസ്റ്റർ വി. വി. ഷോവണി എം. എ; എം. ആർ. എ. എസ്; എഫ്. എൽ. എൽ. സി., അനുമോദിച്ചയച്ച കത്ത്:

മയഹാരാഷ്ട്രവിദ്യാമഹാപീഠാൽ<br>ശ്രാവണവദി ഗുരൗ 1837 ശകേ.

ശ്രീശിവഃ ശരണം

സ്വസ്തി,

ശ്രീമദാത്മാശ്രമോപാധിഷു വേദാന്താദി സകലവിദ്യാവഗാഹനസംസ്കൃതാന്തഃകരണേഷു മഹാരാഷ്ട്ര്യാദി വിവിധപ്രാകൃതഭാഷാഭിജ്ഞേഷു സംയമിവര്യേഷു ശ്രീനീലകണ്ഠതീർത്ഥസ്വാമിചരണേഷു പ്രണതിതതി പുരഃസരാ മമ നിവേദനാസ്തു.

യത്ത്രഭവദ്ഭിർമ്മഹത്യാ കൃപയാ (1) സങ്കല്പകല്പലതികാ, (2) അദ്വൈതപാരിജാതഃ, (3) ബാഹുലേയസ്തവസംവലിതാ ശ്രീനീലകണ്ഠതീർത്ഥസ്വാമി ചര്യാ, (4) ശ്രീകണ്ഠാമൃതലഹരീ (5) സ്വാരാജ്യസർവസ്വം, (6) യോഗാമൃതതരംഗിണിത്യേവം ഷൾപുസ്തകരത്നാനി മമോപഹാരീകൃതാനി തേന കൃതാർത്ഥമാത്മാനം സമർത്ഥയേ, കൃത

ജ്ഞതാം ച പ്രകാശയിതുമിച്ഛാമി. ശ്രീനീലകണ്ഠസ്വാമിചര്യായാഃ ശ്രീമദാത്മാശ്രമസ്വാമിന ഐശ്വര്യമവഗത്യ നൂനമനഭ്രവൃഷ്ടിം ശ്രവണാമൃതസ്യേ മാമത്രാ തർക്കിതോപനതാം പ്രവർത്തിതാം മന്യേ.

ആശാസേ യദ്ഭൂയോപ്യഹമസ്യാ ഗോചരതാം ഗച്ഛേയം. കിം ബഹുനാ കൃപാമയേഷു തത്രഭവത്സു വിദിതവേദിതവ്യേഷു.

ഇതിശിവം. തത്രഭവതോ വിനീതവശംവദസ്യാഭ്യർത്ഥനാ, സോവനികുലജസ്യ വാമനസൂനോർ വെങ്കടേശശർമ്മണഃ, എം. എ., എം. ആർ. എ. എസ്., എഫ്. എൽ. എൽ. സി. വിരുദാവലിഭൂഷിതസ്യ പ്രധാനസംസ്കൃതാധ്യാപകസ്യ.

സ്വാമിയുടെ കവനങ്ങളെപ്പറ്റി വിമർശിച്ച സന്ദർഭത്തിൽ ഇദ്ദേഹത്തിന്റെ അഭിപ്രായം കൂടി ഭാഷാന്തരപ്പെടുത്തി ചേർത്തിരിക്കയാൽ ഇവിടെ ഇതിനെക്കുറിച്ച് ഒന്നും വിശേഷിച്ചുപറയണമെന്നില്ലല്ലോ.

91 കന്നി 14. ശ്രീതീർത്ഥപാദപരമഹംസസ്വാമിയുടെ ഇന്നത്തെ ഒരെഴുത്ത് ഇവിടെ ചേർത്തുകൊള്ളുന്നു.

വാഴൂർ
തീർത്ഥപാദാശ്രമം

ഓം തത് സത്

നമസ്കാരം

മാന്യവരഭ്രാതൃപാദാഃ!

അവിടുന്നു സദയമയച്ച കത്തുകിട്ടി. ഇതിൽ കൂടുതൽ എഴുതിയാലും പരിഭവം ഉണ്ടാകുന്നതല്ല. എന്നാൽ ഗുരുഭക്തിയെപ്പറ്റിയുള്ള വിമർശനത്തിന്റെ സ്വരൂപം കരുണാർദ്രമല്ലാതിരുന്നതുകൊണ്ടു മാത്രം അങ്ങനെ എഴുതിപ്പോയതാണ്. ഒരു സതിക്ക് അസതീപദസംബുദ്ധിപോലെ ഒരു യതിക്ക് ഏറ്റവും മർമ്മഭേദകമായിട്ടുള്ളതു ഗുരുഭക്തിയെക്കുത്തിപ്പറയുന്നതാണല്ലോ.... അവിടയ്ക്കു കൃത്യോപദേശം ചെയ്യേണ്ടവരിൽനിന്നല്ലാതെ അവിടുന്നു കൃത്യോപദേശം ചെയ്യേണ്ടവരിൽനിന്ന് അതു പ്രതീക്ഷിക്കപ്പെടാവുന്നതല്ലല്ലോ. അതുകൊണ്ടു കൃത്യമുക്തനും കൃതകൃത്യനുമായ അവിടയ്ക്കു കൃത്യോപദേശം സർവതോപ്യവിഹിതമായിരിക്കെ കീഴിൽനിന്നുള്ള കൃത്യോപദേശത്തിന്റെ പ്രതീക്ഷയ്ക്കു സാംഗത്യം സംഭവിക്കുന്നതല്ലെന്നുള്ളതു സ്പഷ്ടതരമായിട്ടുള്ളതാണ്.... ഭവാദൃശന്മാരായ മഹാത്മാക്കളുടെ പരിശുദ്ധജീവിതത്തിന്റെ എല്ലാക്ഷണങ്ങളിലും പ്രവഹിച്ചുകൊണ്ടിരിക്കുന്ന അനുഗ്രഹാമൃതത്തെ മറ്റുള്ളവർക്കുകൂടി കണ്ടറിഞ്ഞനുഭവിക്കുന്നതിനുള്ള പ്രശസ്തമാർഗ്ഗങ്ങളെ പ്രസിദ്ധീകരിച്ചുറപ്പിക്കണമെന്നും അതിന്റെ നിലനില്പിനു വേണ്ടതായ ആരംഭങ്ങളെ രൂപപ്പെടുത്തണമെന്നുമുള്ള പരിശുദ്ധോദ്ദേശ്യങ്ങൾ മാത്രമേ മദീയാന്തഃകരണാന്തർഭാഗത്തിൽ ഏതദ്വിഷയകമായി വേരൂന്നി നില്ക്കുന്നുള്ളൂ....നമ്മുടെ ഗുരുപാദപരമ്പരയുടെ നിലനിൽപ്പിനും മറ്റും ഇപ്രകാരമുള്ള ആശ്രമസ്ഥാപനങ്ങൾ വേണ്ടതാണെന്നുണ്ടെങ്കിൽ തൽസംബന്ധികളായ ഏവരുടെയും അനശ്വരവും മമതാപരവുമായ ആനുകൂല്യവും ഐകമത്യവും സഹായവും സഹകരണവും പ്രോത്സാഹനവും ഉത്സാഹവും മറ്റുമുണ്ടെങ്കിൽ മാത്രമേ അതു ശരിയായവിധത്തിൽ സാധിക്കപ്പെടുകയുള്ളൂ. ഇച്ഛാശക്തിയും ജ്ഞാനശക്തിയും എത്രമാത്രം പ്രശസ്തകളായിരുന്നാലും ക്രിയാശക്തിക്ക്

ആലസ്യം നേരിട്ടാൽ ഫലസിദ്ധി എപ്പോളും അതിദൂരവർത്തിനിയായിട്ടേ ഇരിക്കൂ എന്നുള്ളതു പ്രസിദ്ധമായിട്ടുള്ളതാകയാൽ സൽഗുരുപാദസംബന്ധികളായ എല്ലാപേരും അവരവരുടെ ശക്തിക്കും സൗകര്യത്തിനും തക്കവണ്ണം സദാപി ജാഗരൂകന്മാരായി പ്രയത്നിക്കണമെന്നാണ് നിലവിളിക്കുന്നത്. .... അയിരൂരെ ആശ്രമത്തിൽ വിശ്രമിച്ചു കുളിച്ചു താമസിക്കയും ഇടയ്ക്ക് എഴുമറ്റൂരുവരെ യാത്രചെയ്കയും കൂടി ആയാൽ അത് അധികം അനുഗ്രഹമായിരിക്കും.... അവിടുത്തെ ശിഷ്യന്മാരിൽനിന്നു ക്ഷമയും നല്ല താഴ്മയുള്ള നാലഞ്ചുപേരെ നമ്മുടെ ആശ്രമങ്ങളിൽ ഇരുത്തത്തക്കവണ്ണം സ്വാമിമാരാക്കി ചമയിച്ചൊരുക്കി നിർത്തുന്നതിനു കരുണയുണ്ടാകണം... തുലാം കഴിഞ്ഞാൽ അവിടെ വരാം. മറുപടിക്കു കാത്തിരിക്കുന്നു.

എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥം (ഒപ്പ്)

ഈ സ്വാമി അവർകളുടെ കത്തുകൾ പത്തുമിരുപതും വശംനിറയെ ഉള്ളവയായി കാണുകയാൽ പഠിതൃജനസൗകര്യാർത്ഥം കുറഞ്ഞോന്നു ചുരുക്കേണ്ടിവന്നിട്ടുണ്ട്. 'അധികസ്യ അധികം ഫലം' എന്നാണ് ഗദ്യമെഴുത്തിൽ ചിലർക്കുള്ള വിചാരമെന്ന് ഒരു പ്രസിദ്ധ ഭാഷാഗദ്യക്കാരൻ പറഞ്ഞതുപോലെയാണ് ഇതിന്റെയെല്ലാം പോക്ക്. അർത്ഥസിദ്ധമായതിനെ വാചകം, അല്ലെങ്കിൽ ശബ്ദംകൊണ്ടു വിവരിച്ചുകൂടാ എന്നും അതു ന്യൂനതയാണെന്നും നമ്മുടെ സ്വാമിപാദങ്ങൾക്ക് സാമാന്യാഭിപ്രായമുണ്ട്. ആ മട്ടിൽ, (ചിലർ പറയും പോലെ) ഭാഷ്യപ്രായമുള്ള ഗദ്യത്തേക്കാൾ ഈ മാതൃക ചിലർക്കു രുചിതമാണത്രെ. ആർക്കെന്നു വിദ്വാന്മാർ നിശ്ചയിച്ചുകൊള്ളട്ടെ. മേൽപറഞ്ഞ ഐരൂരെ ആശ്രമം ഇനിയും കെട്ടിയിട്ടില്ലാത്തതിനാൽ അവിടെ വിശ്രമിക്കാതിരുന്നതും മറ്റും സ്വാമിയുടെ ഔദാസീന്യംകൊണ്ടല്ലെന്നുകൂടി താഴ്മയായി പറയുന്നു.

കന്നി 17. ബ്രഹ്മശ്രീ ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. എ., ബി. എൽ., എം. ആർ. എ. എസ്., അവർകൾക്കു സംഭാവനയായി ഒരാൾവശമയച്ച ഒരു പുസ്തകത്തിൽ സ്വാമി എഴുതിയിരുന്ന പദ്യം താഴെ ചേർക്കുന്നു.

" 'കേരളകവികേസരി' എസ്. പരമേശ്വരനാമകാര്യവര്യേഭ്യഃ;
പരമപ്രേമാദരധുതശിരസാ ഗ്രന്ഥോർപ്പിതഃ പ്രണേത്രായം."

കന്നി 21. പരമഭട്ടാരസ്വാമി തൃപ്പാദങ്ങളിലേക്കായി സ്വാമി സമർപ്പിച്ച ഒരു കത്ത്:

ആതിനാട്
ശിവമയം

"സ്വസ്തി, വിദ്യാധിരാജാദിനാമാങ്കസദ്ബ്രഹ്മവിജ്ഞാഗ്ര്യഭട്ടാരകസ്വാമിഷു; സാംഗവിദ്യാനദീഷ്ണാന്തരംഗേഷു ഭൂപൃഷ്ഠലഗ്നപ്രണാമാന്വിതാ വേദനാ." (1)

തിരുവരുൾപ്പത്രം അപേക്ഷിതമായിരുന്നത് അതയയ്ക്കപ്പെട്ട (തഹസിൽദാർ മിസ്റ്റർ അച്യുതൻപിള്ള ബി. എ.) അദ്ദേഹത്തിനുതന്നെ ആയിരുന്നു... ആ പാവപ്പെട്ട യോഗിനി, യോഗാരൂഢയായപ്പോൾ കുറെ ഭള്ളുള്ളവരായിത്തീർന്നുവെങ്കിലും കിടന്നു പിഴച്ചുകൊള്ളട്ടെ! തൃപ്പാദചരിത്രകാവ്യമെഴുതാനായി അടിയൻ ശട്ടംകെട്ടിയിരുന്ന മുടിയിച്ചേഴത്തു കിട്ടുപിള്ള നാലു ദിവസംകൊണ്ട് ഇഹലോകവാസം വിട്ടിരിക്കുന്നു. കഷ്ടംതന്നെ. അങ്ങനെ പറയാനുമില്ലല്ലോ. പക്ഷേ, ഉപദേശം ആവശ്യപ്പെട്ടതെങ്കിലും നടന്നെങ്കിൽ ഭാഗ്യമായേനെ. അതിനുമിടയായില്ല. പരമസാധുമനുഷ്യൻ! കിരാതാർജ്ജുനീയം രണ്ടു

സർഗ്ഗംവരെ ചെയ്തത് അടിയൻ പരിശോധിച്ചുകൊടുത്തായിരുന്നു. എന്തു ലളിതമനോഹരമായ രചന! പഞ്ചദശി കിളിപ്പാട്ടായി തുടങ്ങിച്ചു. 'കാര്യം', വന്നതൊരുവനും നിവൃത്തിയില്ലാത്തതല്ലെ?....

നമ്മുടെ പരമാനന്ദനാഥന്റെ 'പ്രാചീനമലയാളമണ്ഡനം' ധർമ്മപോഷിണിയിൽ തുടർച്ചയായി ഇട്ടുകഴിഞ്ഞു... പരമഹംസരുടെ എഴുത്തു വന്നിട്ടുണ്ട്. ആറുവശമേയുള്ളൂ. മുന്നെഴുത്ത് ഇരുപതുപുറമുണ്ടായിരുന്നു. അയിരൂര് ആശാന്റെ അടുത്ത കടവിൽ ഒരാശ്രമം തീർക്കാനുത്സാഹിക്കുന്നുവെന്നും തീർന്നാൽ അടിയൻ, തൃപ്പാദങ്ങളോടുകൂടി അവിടെ സ്വല്പം വിശ്രമിക്കണമെന്നുമാണ് വിശേഷം. ശേഷം പിന്നീടുണർത്തിക്കൊള്ളാം - മോക്ഷപ്രദീപഖണ്ഡനം കാണാൻ പ്രാർത്ഥന.

എന്ന്
അടിയൻ

ഇതിൽനിന്നു പല കാര്യം നാം ഗ്രഹിക്കുന്നുവല്ലോ. പരേതനായ മിസ്റ്റർ കിട്ടുപിള്ളയോടു സ്വാമിക്ക് അതിയായ വാത്സല്യമുണ്ടായിരുന്നു; കാരണമിന്നതെന്നു നാം അറിഞ്ഞു.

മോക്ഷപ്രദീപം എന്ന ഗ്രന്ഥം ബ്രഹ്മാനന്ദസ്വാമി ശിവയോഗി രചിച്ചതാണെന്നുള്ളതും സ്വാമിതിരുവടികൾ അതിനൊരു വിമർശം (ഖണ്ഡനം) എഴുതിത്തീർത്തുവെന്നതും സർവവിദിതമാണ്. ഇതു സംബന്ധമായുള്ള വിശേഷങ്ങൾ വഴിയേ സ്പഷ്ടമാകുമെന്നുള്ളതിനാൽ ഇവിടെ വിസ്തരിക്കുന്നില്ല.

തുലാം 1. സ്വാമികൾ സൂററ്റിലെ ജ്യോതിഷി കൃഷ്ണശങ്കരശാസ്ത്രി എന്ന സുപ്രസിദ്ധപണ്ഡിതന് അയച്ച ഒരു പദ്യലേഖനം - ഇതു മുൻകൃത്യനുമോദനഘട്ടത്തിൽ ശാസ്ത്രികളുടെ എഴുത്തോടു സംബന്ധിച്ചുദ്ധരിച്ചിരിക്കുന്നു.

തുലാം 4. ഇയ്യിടെ സാമുദായികമായി സ്വാമി ചിലതു പ്രവർത്തിച്ചുവെന്നു കാണുന്നു. ഇന്നു "കൊല്ലം കൊട്ടാരക്കര മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചു. കൊല്ലം സർക്കാർ വക്കീൽ മിസ്റ്റർ പി. കേശവപിള്ള ബി. എ., ബി. എലിനോട് ഉച്ചയ്ക്കും, കൊട്ടാരക്കര ഒന്നാംക്ലാസ്സു മജിസ്ട്രേട്ടു മിസ്റ്റർ ഗോവിന്ദപ്പിള്ള ബി. എ.യോടു രാത്രിയും സാമുദായികകാര്യങ്ങളെക്കുറിച്ച് ആചാരപദ്ധതിയെ ആധാരമാക്കി, സംസാരിച്ചു. തഹസിൽദാർ മിസ്റ്റർ രാമൻതമ്പി ബി. എയുമുണ്ടായിരുന്നു. അദ്ദേഹം, നിരർത്ഥകമായി ബാലികകളെ അന്യജാതീയരെക്കൊണ്ടു കെട്ടിക്കാതെ പ്രായംചെല്ലുമ്പോൾ വരനെക്കൊണ്ടുതന്നെ ആ ക്രിയ നടത്തിക്കുന്നതിനു നിശ്ചയിച്ചതായിപ്പറഞ്ഞു. പക്ഷേ, മിസ്റ്റർ ഗോവിന്ദപ്പിള്ളയ്ക്ക്, ആ കാര്യത്തിൽ തന്റെ ശ്വശുരൻ പ്രതിബന്ധിയാണെന്നഭിപ്രായമുണ്ടായി."

സാമുദായികമായി പല ഉപദേശങ്ങളും സാധാരണ ജനങ്ങൾക്കായി സ്വാമി നല്കുന്നുണ്ടെങ്കിലും ലൗകികരീത്യാ ശ്രേഷ്ഠന്മാരെന്നു ഗണിക്കപ്പെടുന്നവരെയാണ് ഇക്കാര്യങ്ങളിൽ ഒട്ടേറെ ഉത്സാഹിപ്പിച്ചുകാണുന്നത്. സാമുദായികമായി ഓരോ പരിഷ്ക്കാരങ്ങൾ അവർതന്നെ വരുത്തുമ്പോൾ സാധാരണക്കാർ അവരെ പിൻതുടരുമെന്നുള്ളതിനാലാണിങ്ങനെ ചെയ്യുന്നതെന്നു പ്രത്യേകിച്ചു പറയേണ്ടല്ലോ. "യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ; സ യൽ പ്രമാണം കുരുതേ ലോകസ്തദനുവർത്തതേ" എന്നാണല്ലോ ശ്രീഭഗവാൻ അരുൾചെയ്തിട്ടുള്ളത്. ശ്രീമച്ഛംകരാചാര്യസ്വാമികളും മേൽപറഞ്ഞതിനൊരു ദൃഷ്ടാന്തമായിരുന്നുവെന്നതും സ്മരണീയമാണ്.

തുലാം 5. സാമുദായികമായി ഉപദേശിക്കുന്നതുകൂടാതെ ആത്മീയമായ സദുപദേശങ്ങളും സ്വാമി, കൊടുത്തു പലർക്കും സംശയനിവൃത്തി വരുത്തുന്നുവെന്നതിന് – ഇന്നു "പുനലൂർ രണ്ടാംക്ലാസു മജിസ്ട്രേട്ടു മിസ്റ്റർ അച്യുതൻപിള്ള ബി. എ. എന്ന ഗുണിശിരോമണിയുടെ ഭവനത്തിൽവച്ചു പ്രാസിക്യൂട്ടിംഗ് ഇൻസ്പെക്ടർ മിസ്റ്റർ 'ലാക്കുമാരപിള്ള' എന്ന വേദാന്തശ്രദ്ധാലുവിനെ കണ്ടു. രാജയോഗം പരിശീലിക്കുന്ന അദ്ദേഹവുമായി ആ വിഷയത്തെ 'അധികരിച്ചു' വളരെ സംസാരിച്ചു. സാംഖ്യ, പാതഞ്ജലാദി ശാസ്ത്രോക്തിപ്പടി ബാഹ്യാഭ്യന്തരസദാചാരബദ്ധശ്രദ്ധനായ അദ്ദേഹത്തിനു ബ്രഹ്മലക്ഷ്യത്തിൽ സ്ഥിരതയ്ക്കെളുപ്പമാണെന്നഭിപ്രായപ്പെട്ടു."

മഹാന്മാർ ഉപയോഗിക്കുന്ന ഓരോ വാക്കും അർത്ഥവത്തായിരിക്കുമെന്നതു നമുക്കെല്ലാം അറിവുള്ള സംഗതിയത്രെ. 'വേദാന്തശ്രദ്ധാലു' എന്നു സ്വാമി പ്രയോഗിച്ചതും അന്വർത്ഥമായിത്തന്നെ ഇരിക്കുന്നു. ശ്രദ്ധാലുക്കളല്ലാത്തവരോട് അതിമഹത്തരങ്ങളായ ആത്മീയതത്വപ്രസംഗങ്ങൾ സ്വാമി ഒരിക്കലും ചെയ്യുന്നതായി കേട്ടിട്ടേ ഇല്ല. "ശ്രദ്ധാലോരേവ സർവത്ര വൈദികേഷധികാരിതാ" എന്നതു നോക്കുക. എന്നാൽ ലൗകികം അല്ലെങ്കിൽ സാമുദായികമായി കാര്യങ്ങളെ വലിവെ ചെന്നു കേറി പറയുന്ന നയം ലൗകികരോടായതുകൊണ്ടു ചേരുന്നതുതന്നെ. അതിൽ ശ്രദ്ധാവേശം ഗണിക്കാറില്ല. ഗണിക്കേണ്ടതുമില്ല. സ്വാമി ഉപയോഗിച്ചിട്ടുള്ള ചില വാക്കുകൾ മാറ്റുമ്പോൾ അർത്ഥത്തിന് എത്രമാത്രം വ്യത്യാസം വന്നുപോകുന്നുവെന്ന സംഗതി ഞങ്ങൾക്കറിവുള്ളതാണ്. ഈ അബദ്ധം ഞങ്ങൾക്കു വന്നുപോകരുതെന്നു കരുതി സ്വാമിതന്നെ ഞങ്ങളെ ഈ വിവരം ഗ്രഹിപ്പിച്ചിട്ടുമുണ്ട്.

തുലാം 7. സ്വാമിയും, ശ്രീരാമചന്ദ്രവിലാസം മഹാകാവ്യത്തിന്റെയും മറ്റും കർത്താവായ അഴകത്തു പത്മനാഭക്കുറുപ്പവർകളുമായി ഒരു സംഭാഷണമുണ്ടായതിനെ ഇവിടെ ചുരുക്കി എഴുതുന്നു. "പൂർവപരിചിതനായ 'കേരളകവിതിലകൻ' അഴകത്തു പത്മനാഭക്കുറുപ്പ് എന്ന പ്രഭുവുമായി സാമുദായികകാര്യങ്ങൾ പലതും സംസാരിച്ചു; ചില കൃതികളും സമ്മാനിച്ചു. ബ്രഹ്മകർമ്മസമുച്ചയം മലയാളത്തിൽ തർജ്ജിമചെയ്യണമെന്നും, വേണമെങ്കിൽ കുറെ ഭാരം ആ വിദ്വാൻ വഹിക്കാമെന്നും പറഞ്ഞു. ഇതിനുപുറമെ, ശ്രീപതഞ്ജലിയുടെ 'വ്യാകരണമഹാഭാഷ്യം'കൂടി മലയാളത്തിൽ തർജ്ജിമയാക്കാനപേക്ഷിച്ച് എന്നോട് നിർബന്ധിച്ചു. 'കൗമുദി' 'ശബ്ദേന്ദുശേഖരം' മുതലായതുണ്ടാകാതെ ഇതെന്തിനെന്നു ഞാൻ ചോദിച്ചു. ആ ഭാഷ്യസമുദ്രം അതുപോലെ 'ഒരുവിഷയം മാത്രമടങ്ങിയ'തല്ലല്ലോ എന്ന് ആ മഹാകവി പിന്നീടു പറകയുണ്ടായി. ആറു ശാസ്ത്രങ്ങളുടെയും തർജ്ജമ എഴുതിക്കൊടുക്കണമെന്നു തീർത്ഥപാദപരമഹംസർ അവർകൾ പറയുമ്പോലെ തോന്നുന്ന ഇതെല്ലാം വലിയ ഭാരംതന്നെ എന്നുള്ളതുകൊണ്ടു കയ്യേൽക്കാനെനിക്കു മടിയുണ്ട്." ഇങ്ങനെ പറഞ്ഞു സ്വാമി അദ്ദേഹത്തിനുണ്ടായ മോഹത്തെ തടഞ്ഞു.

പണ്ഡിതശ്രേഷ്ഠനായ സ്വാമികളോടു പലരും മേൽപ്രകാരം അപേക്ഷിച്ചിട്ടുണ്ട്. ഞങ്ങളും ഇക്കാര്യത്തിൽ ഒട്ടും പിന്നോക്കമല്ലായിരുന്നു; ഇപ്പോഴും സ്വാമിയോടു നിർബന്ധാപേക്ഷ ചെയ്യുന്നുണ്ട്. സ്വാമി, അതിഭാരമുള്ള ഇത്തരം കൃത്യത്തിൽ വിമുഖനായി തീരുന്നതിനു പല കാരണങ്ങളുമുണ്ട്. അതിയായ കായക്ലേശവും അച്ചടിയിലുണ്ടാകുന്ന അസാമാന്യബുദ്ധിമുട്ടുകളുമാണ് ഇവിടെ വളരെ പ്രധാനങ്ങൾ. ഏതെങ്കിലും ഒരു കാര്യം കയ്യേറ്റാൽ പെട്ടെന്നു വൃത്തിയായി നിർവഹിക്കണമെന്നു നിർബന്ധമുള്ളതിനാൽ സ്വാമി വളരെ അസുഖമനുഭവിക്കേണ്ടിവരുമല്ലോ.

തുലാം 14. സുഖദുഃഖസമ്മിശ്രമായ ലോകം കാണുമ്പോൾ നമ്മളിൽ ചിലർക്കു പെട്ടെന്നൊരു വൈരാഗ്യമുണ്ടാകുന്നു. ദൃഢരൂഢമല്ലായ്കയാൽ അല്പനേരത്തിനുള്ളിൽ

അതു നശിക്കയും ചെയ്യുന്നു. ഒരു ചെറുപ്പക്കാരൻ ഇപ്രകാരം അല്പം ബദ്ധപ്പെട്ട് ഒടുവിൽ സമാഹിതചിത്തനായി ഭവിച്ചുവെന്നു താഴെക്കാണുന്ന സംഗതികൊണ്ടു നമുക്കു മനസ്സിലാക്കാം. "കൊല്ലം ഗവൺമെന്റ് ഹൈസ്കൂളിൽ അഞ്ചാംഫാറത്തിൽ വായിക്കുന്നയാളും ധനസമൃദ്ധിയുള്ള കുടുംബത്തിലെ അംഗവും ആയ ഒരു യുവാവു വേദാന്തമതഭ്രമംനിമിത്തം പഠിപ്പിലും ഭക്ഷണാദികാര്യങ്ങളിലും വെറുപ്പുപിടിച്ചു രാമകൃഷ്ണമിഷ്യനിൽ ചേരാനായി ബാംഗ്ലൂരിലേക്കു പോകാനൊരുങ്ങുന്നസമയം പിതൃഭ്രാതൃബന്ധുക്കളുടെ പ്രേരണയാൽ, ശ്രീതീർത്ഥപാദപരമഹംസരുടെ ശിഷ്യനായ മിസ്റ്റർ ഒ. എൻ. കൃഷ്ണക്കുറുപ്പ് 'മഹാവൈദ്യൻ' നമ്മുടെ പരമാനന്ദനാഥന് എഴുതിയ ഒരു കത്തോടുകൂടി എന്റെ അടുക്കലയച്ചു. പി. പപ്പുപിള്ളയെന്ന ആ ജിജ്ഞാസു ശ്രീമദ് വിവേകാനന്ദസ്വാമി മുതലായവരുടെ പ്രസംഗങ്ങൾ വായിച്ചു ധാരാളം പരിചയിച്ചിട്ടുണ്ട്. "സ്വാർത്ഥപരിത്യാഗമല്ലെ പ്രധാനം? അതുകൊണ്ട് എല്ലാം വിട്ടിറങ്ങേണ്ടയോ?" എന്നു തുടങ്ങി പലതും ചോദിച്ചു. 'വെറും സ്വാർത്ഥ പരിത്യാഗം' കേവലം ലൗകികമാണ്; ശാസ്ത്രീയമല്ല. ആദ്യം കുറെ സ്വാർത്ഥമായി പ്രവർത്തിക്കാത്തവൻ പരാർത്ഥമായി അല്ലെങ്കിൽ സ്വാർത്ഥരഹിതമായി അധികം ചെയ്‌വാൻ ശക്തനാകയില്ല. ശാസ്ത്രീയരീതിക്കോ, പുണ്യമുദ്ദേശിച്ചോ ആണെങ്കിൽ സ്വാർത്ഥമുണ്ടായിരിക്കണം. സ്വാർത്ഥമില്ലാത്തവൻ ലൗകികത്തിൽ നല്ലവനാകും. എങ്കിലും മുക്തിയടയുകയില്ല. ഈ നന്മ അതിനു മതിയാകയില്ല. അങ്ങനെ വളരെ ജന്മങ്ങളിലാകുമ്പോൾ ചിത്തശുദ്ധിവന്നു ശ്രവണാദിചെയ്തു ജ്ഞാനമുണ്ടായി മുക്തനായേക്കും. പക്ഷെ, അതു 'ദ്രവിഡപ്രാണായാമം' അതായതു വളഞ്ഞ വഴിയാണ്. പിന്നെ ചിലർ വിചാരിക്കുമ്പോലായാലും ആയതു വിദ്യാർജ്ജനം കഴിഞ്ഞിട്ടായാൽ അധികം ഫലപ്പെടും. അല്ലാഞ്ഞാൽ പിഞ്ചുനുള്ളൽപോലെ ആകും. "സ്വാദുമുണ്ടാകയില്ല, വിത്തുമില്ലാതെ വരും" എന്നുണ്ടല്ലോ. ആകയാൽ പഠിപ്പു വിട്ടുകൂടാ. അതിനു പ്രതിബന്ധമാകാത്തപോലെ നാലുമണിക്കുണർന്നു പാഠം ശരിയാക്കിവെച്ചു പിന്നീടേ കുളിക്കാവൂ. അപ്പോൾ കാണുന്നവർക്കും സമ്മതമാകും. കുളിച്ചാൽ കാൽനാഴിക ജപിക്കാം. സ്വല്പം സംസ്കൃതംകൂടി പഠിക്കാൻ സമയം വെക്കണം. എന്നാലും ആണ്ടടക്കം കിട്ടുന്ന വിദ്യ പ്രഭൂതമായിരിക്കും. സമയംപോലെ ഭഗവൽഗീത സ്വല്പം നോക്കാം. പിന്നീടു പഞ്ചദശിയും ബ്രഹ്മഗീതയും വായിക്കാം. ബദ്ധപ്പെടാതെ സാവധാനത്തിലായാൽ മതി. മോക്ഷം സുഖസാധ്യമാണ്. ഏതുപ്രവൃത്തിയിലും നന്മയെന്ന നിയമമിരുന്നാൽ മതി. ഭ്രമമുണ്ടാക്കുന്നവരുടെ വാക്കും ഗ്രന്ഥവും കൈക്കൊള്ളരുത്. ഇങ്ങനെ ക്രമപ്പെടുത്തി പഠിച്ചുവന്നാൽ, വേണ്ടതു പറഞ്ഞു ചെയ്യിക്കാം. ഭയംവേണ്ട. ഇപ്രകാരം പറഞ്ഞ് ഇളകിമറിഞ്ഞ ചിത്തത്തിന്, ഉറപ്പും പ്രസാദവും വരുത്തി. "ഈ സ്ഥിതി അറിയാതെ ഊണും പഠിപ്പും വെറുത്തു ദിവസം പോയല്ലോ; ഇനി ഉത്സാഹമായി പഠിക്കാം;, എന്നേറ്റുപറഞ്ഞു ടി യാൻ പോയി."

എത്രയോ സാരഗർഭമായ ഉപദേശമാണ് ആ ചെറുപ്പക്കാരനു സ്വാമി നൽകിയത്. ആയാൾക്കുള്ള കുണ്ഠിതത്തെ നിശ്ശേഷം നശിപ്പിച്ചു മനസ്സിനു നല്ലയുറപ്പുകൊടുക്കുന്നതിനാണ് സ്വാമി ഇവിടെ ചെറിയ വാചകങ്ങൾ ഉപയോഗിച്ചിരിക്കുന്നതെന്ന് നമുക്ക് മനസ്സിലാക്കാം. ഈ സദുപദേശം എത്രയോ വിലയേറിയത്; പല ഗ്രന്ഥങ്ങളിൽനിന്നു ഗ്രഹിക്കുന്ന മാഹാത്മ്യമുള്ള തത്വങ്ങൾ എത്ര ലഘുവായും മൃദുവായുമുള്ള ഭാഷയിൽ പ്രതിപാദിച്ചിരിക്കുന്നു! ഇത് ആ ഭാഗ്യവാനായ ചെറുപ്പക്കാരനു നന്നെ ബോധിച്ചുകാണും.

എന്നാൽ ഇങ്ങനെ ചെയ്യുന്നതു മുക്തനാവാൻ പോകുന്നവന്റെ വഴി തടയുകയല്ലെ? എന്നു ചിലർ സംശയിക്കുമായിരിക്കും. അതു സാരമില്ല; ഈ മന്ദവിരക്തി ഫലിക്കുന്ന കാര്യം സംശയമാണ്. തീവ്രവൈരാഗ്യമാണെങ്കിൽ തടഞ്ഞാൽ ആരും നില്ക്കയില്ലെന്നു നമുക്കറിയാമല്ലോ. അവരെക്കുറിച്ച് 'സ്വാരാജ്യസർവസ്വ'ത്തിലും 'ഒഴിവിലൊടുക്ക'ത്തിലും...,

തലയ്ക്കു തീ പിടിച്ചു വെള്ളത്തിൽ ചാടാൻ പോകുന്നവന്റെ ഉപമ കാണിച്ചിരിക്കുന്നതായി സ്വാമിതന്നെ പറഞ്ഞിട്ടുണ്ട്. വളരെ ഊക്കോടുകൂടി പ്രവഹിക്കുന്ന നദിയെ ആർക്കു തടയാൻ കഴിയും? പ്രബലമായ (തീവ്രതര) വൈരാഗ്യം ഒന്നുകൊണ്ടും നിവൃത്തമാക്കപ്പെടുന്നതല്ലല്ലോ. മന്ദം, തീവ്രം, തീവ്രതരം എന്നു വൈരാഗ്യം മൂന്നുതരത്തിലുണ്ട്. ഇതിൽ തീവ്രതര വൈരാഗ്യം ഉടൻ ഫലിക്കുന്നതും, തീവ്രവൈരാഗ്യം കാലേന ഫലിക്കുന്നതും മന്ദവൈരാഗ്യം ഒരിക്കലും ഫലിക്കാത്തതുമാണ്.

"ഭോജനാന്തേ ശ്മശാനാന്തേ മൈഥുനാന്തേ ച യാ മതിഃ" എന്നു പറഞ്ഞപോലെ അന്നന്നുണ്ടാകുന്നതാണ് മന്ദവൈരാഗ്യം. ഇതിന് ഒരു നിലയും വിലയുമില്ലെന്നു പറയേണ്ടതില്ലല്ലോ.

തുലാം 20. സ്വാമിയുടെ ചില കൃതികളെക്കുറിച്ചു പ്രൊഫസർ. എസ്. കെ. ബെൽവാൽക്കർ എം. എ., പി. എച്ച്. ഡി. അനുമോദിച്ചയച്ച ഒരു കത്തുകിട്ടി. ആയതു തർജ്ജിമചെയ്തു പുസ്തകനിരൂപണത്തിൽ ചേർത്തിരിക്കുന്നു.

വൃശ്ചികം 6. "അമ്പലപ്പാട്ടു മാടമ്പിരായിങ്ങൻ ശങ്കരനാശാൻ അവർകളുടെ ഭവനത്തിലേക്ക്, പരമവിശുദ്ധബോധൻ മുതലായവരോടുകൂടി പോയി. അവിടെവെച്ചു ഹിന്ദുജാതിവിഭാഗത്തെ അടിസ്ഥാനമാക്കി കുറഞ്ഞോന്നു സംസാരിച്ചു. ഓരോരുത്തർക്കും ആഭിജാത്യഭ്രമത്തിനവകാശമില്ലെന്നും, ജഗദീശ്വരസങ്കല്പത്തിൽ ഇതിനുള്ള വിലയും പുരാണത്തിൽ കെട്ടിച്ചേർത്തനിലയും ഇത്രയേ ഉള്ളൂവെന്നും, മേന്മ ഭാവിക്കുന്നവർക്കു താഴ്മയ്ക്കുമവകാശം അതിൽ ധാരാളം കൊടുത്തിട്ടുള്ളതിനാൽ സഹോദരഭാവേന വർത്തിക്കേണ്ടതാണെന്നും മറ്റും വിശദമാംവിധം "സഹ്യാദ്രി'യേയും 'മലയാചലമഹിമാ'ദിയേയും ഉദാഹരിച്ചും പറകയുണ്ടായി."

ആഭിജാത്യം മാത്രമുള്ളതുകൊണ്ടു താഴ്ന്ന ജാതീയരെ നികൃഷ്ടരെന്നു കരുതിപ്പോരുന്ന പടുവങ്കന്മാരെ സ്വാമി തീരെ വെറുക്കുന്നുവെന്ന് ഇതിൽനിന്നു നാം ഗ്രഹിക്കുന്നു. എന്നാൽ ജാതിവിഭാഗത്തിനു സ്വാമി എതിരാളിയല്ലെന്നു കാണുന്നു. ജാതിവിഭാഗം, ഇൻഡ്യയിൽ - വിശേഷിച്ചു ഹിന്ദുക്കളിൽ - പല ഛിദ്രങ്ങളുമുണ്ടാക്കിത്തീർക്കുന്നുവെന്നു പറയുന്ന ചില വിദ്വാന്മാരുടെ മതം അത്ര എളുപ്പത്തിൽ കൈക്കൊള്ളത്തക്കതാണോ എന്നുള്ളതു ഗാഢമായ ചിന്ത കഴിച്ചതിന്റെശേഷം നിശ്ചയിക്കേണ്ട ഒരു കാര്യമാണ്. ഇതു സങ്കുചിതഹൃദയ സ്വഭാവമല്ല. അന്യസമുദായങ്ങളിലും, വിശേഷിച്ചിതൊരു ദൂഷണമാണെന്നു പറഞ്ഞ് ഒട്ടധികമാക്ഷേപിക്കുന്ന പാശ്ചാത്യരിലും, ജാതി എന്നതിനുപകരം 'ക്ലാസ്സ്' എന്ന നാമംകൊണ്ട് ഊനാതിരിക്തത്വംതന്നെ പ്രദർശിപ്പിക്കുന്നു. പിന്നെ ഇവിടെമാത്രം 'ജാതി' വലിയ ബഹളം കൂട്ടുന്നുവെന്നു പറയുന്നതിൽ അതിശയിക്കേണ്ടിയിരിക്കുന്നു. ഇതല്ല വാസ്തവത്തിൽ ഈ കുഴപ്പങ്ങൾക്കു കാരണം; വെറുതെ വല്ലവരുടെയും അഭിപ്രായത്തെ മാറ്റൊലിക്കൊണ്ടു ജനതയെ അകാരണമായി ഛിദ്രിപ്പിക്കാനൊരുങ്ങിയിറങ്ങുന്ന ഇക്കാലത്തെ ചില പരിഷ്കാരഭ്രമികളുടെ നിരർത്ഥകപ്രസംഗങ്ങളാണെന്നാണ്, ഞങ്ങളുടെ വിശ്വാസം. ഇക്കൂട്ടർക്കു പ്രസംഗപീഠങ്ങളിൽനിന്നു വല്ലതുമൊക്കെ തട്ടിമൂളിക്കേണ്ടതിന് എന്തെങ്കിലുമൊരവലംബം വേണമല്ലോ. ഇപ്പോഴാണുപോലും ഇതു പല വഴക്കുകളുമുണ്ടാക്കുന്നത്! എന്ത്, ഇതിനുമുമ്പു ഭാരതീയർക്കു ശരിയായ വിദ്യാഭ്യാസമൊന്നുമില്ലാതെ അവർ വെറും തമസ്സിൽ മൂടിക്കിടന്നുവെന്നോ? യഥാർത്ഥമായ പരിഷ്കാരമവർക്കില്ലായിരുന്നെന്നോ? ഇതാ ഇപ്പോഴത്തെ വലിയ പരിഷ്കാരം പാശ്ചാത്യരെ നിർദ്ദയമായി നിഗ്രഹിക്കുന്നു! കഷ്ടം! ഇതെന്തൊരു ഭ്രമമാണ്. ഒരുത്തൻ ഒരു മതനേതാവാകാനിറങ്ങിയാൽ ഇപ്പറഞ്ഞപോലെ, വിഗ്രഹങ്ങളും പൂജകളുമൊന്നും വേണ്ടെന്നു ശഠി

ക്കയായി. അതും മിക്കവാറും  പടിഞ്ഞാറൻ പരിഷ്കാരവാതഭ്രമണം (കോള്) കൊണ്ടുണ്ടായ പുതിയ തലച്ചുറ്റലിന്റെ ഫലമെന്നേ വിചാരിപ്പാനുള്ളൂ. ഇത്തരക്കാരുടെ അനാശാസ്യമായ ഈ ബഹളംകൊണ്ടു സാധുലോകം എത്രമാത്രം ക്ലേശിക്കുന്നുവെന്ന് ഇന്ന് ഇവർ അറിയുന്നോ? ഇതൊക്കെ നിറുത്തേണ്ടകാലമതിക്രമിച്ചിരിക്കുന്നുവെന്നു മഹാന്മാർ അറിഞ്ഞിരിക്കുമല്ലോ.

വൃശ്ചികം 10. സ്വാമി ഈയിടെ 'മെസ്മറിസം' പഠിക്കാൻ ശ്രമിച്ചുവെന്നു കാണുന്നു. "കണ്ണൂർ സിദ്ധവിദ്യാസംഘത്തിലെ നിശ്ചയമനുസരിച്ച് ഉടമ്പടി എഴുതിക്കൊടുത്തു 'സിദ്ധവിദ്യ' എന്ന മെസ്മറിസപുസ്തകം വരുത്തി വായിച്ചു. വളരെക്കാലമായിട്ടു യോഗചര്യയിൽ പല പദ്ധതികളും ശരിയായി അഭ്യസിച്ചുവന്നിട്ടുള്ളതുകൊണ്ട് ഇതിലെ വിഷയം സുസാധ്യമായിക്കരുതി. ചില സമ്പ്രദായങ്ങൾ അനുഭവപ്പെടുത്താനായി ഒരു മാസത്തേക്കു നീട്ടിവെച്ചിരിക്കുന്നു."

നിരവധി പുസ്തകപാരായണംകൊണ്ടും, മേല്പറഞ്ഞിരിക്കുന്നതുകൊണ്ടും പുതിയപുതിയ അറിവു സമ്പാദിക്കുന്നതിനു സ്വാമി സദാ ജാഗരൂകനാണെന്നു നാം കാണുന്നു.

വൃശ്ചികം 26. സാമുദായികമായി സ്വാമിചെയ്ത യത്നങ്ങളെക്കുറിച്ചാണിനി പറവാൻ പോകുന്നത്: "കരുനാഗപ്പള്ളിസ്ഥലത്തു (പരമാർത്ഥമായി) തന്റെ ഉത്സാഹത്താൽ 27-ാം തീയതി നടത്തുവാൻ നിശ്ചയിച്ച സാമുദായികസമ്മേളനത്തിൽ വായിപ്പാനായി ഒരുപന്യാസം തയ്യാറാക്കി. ലേഖനം വിവിധ വിഷയസങ്കുലിതമായിരുന്നു."

ഈ പ്രൗഢമായ ഉപന്യാസത്തിൽ, അസൂയയാലോ അജ്ഞതയാലോ, നായന്മാരെ ശൂദ്രർ എന്നു നാമകരണം ചെയ്ത് ഈയിടക്കാലത്തു വിളിച്ചുതുടങ്ങിയത് അനാശാസ്യമെന്നും, ഇവർ ചാതുർവണ്ണ്യവ്യവസ്ഥപ്പടി നോക്കുമ്പോൾ ക്ഷത്രിയരാണെന്നും, അതിനു ബ്രാഹ്മണപരങ്ങളായ പ്രമാണങ്ങൾ തന്നെ ഭൂരിപക്ഷം തെളിവുകൾ തരുന്നുവെന്നും, ഇപ്പോൾ ഒരു നിയമവുമില്ലാതെ കിടക്കുന്ന ആശൗചസംബന്ധമായ ക്രിയകൾ 11-ലും 12-ലുമായി സമാപിക്കുന്നതു ശാസ്ത്രീയമാണെന്നും, ഈ നിയമം ഇപ്പോൾ മിക്കവാറും സ്ഥലങ്ങളിൽ നടപ്പായിരിക്കുന്നുവെന്നും, നായന്മാരും, അവരെ ശൂദ്രരെന്നു പറഞ്ഞുവരുന്ന ചില താണജാതിക്കാരും അവരവരുടെ സ്വരൂപജ്ഞാനഹീനന്മാരായിരിക്കുന്നതു കഷ്ടമാണെന്നും, ഇൻഡ്യയിൽ മിക്കസ്ഥലത്തും ഇവരെ പൂർവവൽശ്രേഷ്ഠന്മാരെന്നു തന്നെ കരുതിപ്പോരുന്നെന്നും, അതുകൊണ്ടു ശൂദ്രനാമം അവരിൽ സംഘടിപ്പിക്കരുതെന്നുംമറ്റും വിശദമായും വിസ്താരമായും പ്രതിപാദിച്ചിരിക്കുന്നു.

വൃശ്ചികം 27. സമാജങ്ങളിൽ പോക പതിവില്ലാത്ത സ്വാമി ചിലതിൽ പങ്കുകൊണ്ടിരിക്കുന്നുവെന്നു കാണുന്നു. ഗത്യന്തരമില്ലാതിരുന്നതിനാലും, അത്യാവശ്യമെന്നുവന്നതിനാലുമാണ് ഇപ്രകാരം ചെയ്തത്. സമാജങ്ങളിൽ ഹാജരാകാനുള്ള വൈമുഖ്യം സ്വാമിക്കുണ്ടായത് എന്തു കാരണങ്ങളാലാണെന്നു ഇനിമേൽ അദ്ദേഹത്തിൽനിന്നു തന്നെ നമുക്കു ഗ്രഹിക്കാമെന്നുള്ളതിനാൽ ഇവിടെ അവ നിർദ്ദേശിക്കണമെന്നു വിചാരിക്കുന്നില്ല. സ്വാമിതന്നെ അതിനെക്കുറിച്ച് ഇങ്ങനെ അല്പം പറയുന്നു: "സമാജങ്ങളിൽ ഹാജരാകയെന്നത് അപത്ഥ്യമായി കരുതിയിരിക്കുന്നപ്രകാരം സർവവിദിതമാണ്. എങ്കിലും, എഴുമറ്റൂരിൽ 'ശ്രീവിദ്യാധിരാജപരമഭട്ടാരാശ്രമ'മെന്ന നാമധേയത്തിൽ 89 ചിങ്ങം 8-ാം തീയതി സ്വാമിതിരുവടിയുടെ ഷഷ്ടിപൂർത്തിസ്മാരകമായി 'തീർത്ഥപാദപരമഹംസസ്വാമി' എന്ന സതീർത്ഥ്യവരന്റെ ഉത്സാഹത്താൽ സ്ഥാപിതമായ ആശ്രമോൽഘാടനദിവസവും

ഇന്നും ഒഴിച്ചുകൂടാത്തതിനാൽ സഭയിൽ പങ്കുകൊണ്ടു. ഇന്നത്തേക്കു തയ്യാറാക്കിയ ലേഖനം ശിഷ്യനായ ഡോക്ടർ സി. കെ. പിള്ളയെക്കൊണ്ടു വായിപ്പിച്ചു."

ഈ സഭയിൽ പങ്കുകൊള്ളുന്നതിനായി ഇവിടുത്തെ വലിയ ഉദ്യോഗസ്ഥന്മാരും മറ്റനേകംപേരും ഞങ്ങളുടെ താല്പര്യപ്രകാരവും അതു കൂടാതെയും വന്നിരുന്നു. പ്രസ്തുത ഉപന്യാസം താഴെ കാണുന്നതാണ്:

"ആദിമമനയക്ഷത്രിയനായകകേസരി"

"അല്ലയോ മലയക്ഷത്രിയനായകമാലാമദ്ധ്യമണികളേ!

'ആചാരപദ്ധതി' എന്ന മലയക്ഷത്രിയസമയപദ്ധതിയിലെ നിശ്ചിതരീതിയനുസരിച്ച് ഈ മാന്യവർഗ്ഗക്കാരുടെ പിണ്ഡം സപിണ്ഡി മുതലായ അടിയന്തിരം ദിവസക്കുറവു (ഹ്രാസം) വരുത്തി 11-ലും 12-ലും ആയി നടത്തിവന്ന് ഇപ്പോൾ വളരെ വർഷങ്ങൾ കഴിഞ്ഞിട്ടുള്ളത്, താങ്കളിൽ ഒട്ടുചിലരെങ്കിലും പത്രാദിദ്വാരാ അറിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു. നായന്മാരെ ശൂദ്രരാക്കിയാണല്ലോ സൂത്രക്കാർ ഗണിച്ചുവരുന്നത്. 84-ാമാണ്ടിടയ്ക്കു ഞാനും, എന്റെ സുഹൃത്തായ ഒരു ബി. എ. ബിരുദധാരിയുംകൂടി പൂനാനഗരത്തിൽവെച്ച്, വിഖ്യാതവിദ്വാനായ 'ഭണ്ഡാരകര' പണ്ഡിത (Dr. Bhanderkar)രെക്കണ്ടു സംസാരിച്ചിരുന്നപ്പോൾ പ്രസംഗവശാൽ "Nayers are Sudras" നായന്മാർ ശൂദ്രരാണല്ലോ എന്ന്, മഹാത്മാവായി ഞങ്ങൾ വന്ദിച്ചുപോരുന്ന ഒരു നായർപണ്ഡിതാചാര്യനെ വിഷയീകരിച്ചു ഭണ്ഡർക്കാർ പറകയുണ്ടായി. തല്ക്കാലം എനിക്കു തോന്നിയതു ഭണ്ഡർക്കാർ എന്ന ദ്വിജകുലശാഖയുടെ ആഗമത്തെക്കുറിച്ചുള്ള രഹസ്യം സമുൽഘാടനം ചെയ്യുന്നതു നന്നായിരിക്കുമെന്നായിരുന്നു. ഇങ്ങനെ തോന്നിയത് ആ പ്രവീണന്റെ വാക്പ്രവാഹത്തെ പെട്ടെന്നു രോധിക്കുവാനായിരുന്നു. പക്ഷെ, വേദാന്തികൾക്കു സഹജമായിട്ടുള്ള അല്ലെങ്കിൽ സാധാരണമെന്നിരിക്കുന്ന ക്ഷമയവലംബിച്ചും ആ മാന്യന്റെ ദർശനം ദുർവ്രണപ്പെടുത്തുന്നത് ആ നിലയിൽ അനുചിതമെന്നു കരുതിയും ദുർവാഗ്വ്യാപാരത്തിനൊരുങ്ങിയില്ല. തെറ്റിദ്ധാരണയെ ഉന്മൂലനം ചെയ്യണമെന്നുമാത്രം തീർച്ചയാക്കിപ്പിരിഞ്ഞു. പിന്നീടുണ്ടായ ഒരു സംഭവംകൊണ്ട് ഈ ധാരണ സാർവത്രികമല്ലെന്ന് അവിടെയും 'ബൽഗാം' എന്ന രാജാഗ്രഹാരത്തിലുംവെച്ചു നിർണ്ണയം വന്നു.

പണ്ഡിതപാമരാദി ബഹുവിധദ്വിജാതികൾ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുന്ന സദസ്സിൽവെച്ച് എന്റെ കൂട്ടുസഖാവായ ഗ്രാജൂവേറ്റിനോടു "പൂണുനൂലില്ലാത്തതെന്ത് ബ്രാഹ്മണനല്ലയോ?" എന്നു ചോദിക്കയും അല്ല, നായരാണ് എന്ന് ഉത്തരം പറകയും ചെയ്തശേഷം അവരുടെ പന്തിയിലിരുത്തി ഊണു കഴിപ്പിക്കുന്നതു ഞാൻ അടുത്തിരുന്നു കണ്ടതാണ്. അക്കാലത്തു ഞാൻ സസ്യാഹാരംപോലും വെടിഞ്ഞ്, സ്വല്പം ജലമോ കാപ്പിയോ മാത്രം ഉപയോഗിച്ചു ജീവിക്കയായിരുന്നതിനാലാണ് 'കണ്ടത്' എന്നു പറയാൻ സംഗതിയായത്. ബൽഗാം എന്ന സ്ഥലത്തുവെച്ചും ഇതുപോലെ ഉണ്ടായി. ഊണുകഴിച്ചു പാത്രമെടുക്കാൻ ഭാവിച്ചപ്പോൾ അവർ തടസ്ഥം ചെയ്കയാൽ ബ്രാഹ്മണരോടൊപ്പം ഇട്ടെഴുന്നേറ്റതും പ്രസ്താവയോഗ്യമാണ്. പിന്നീട് ഈ നാട്ടിൽ വന്നതിനുശേഷം പേർകൊണ്ട പാച്ചുമൂത്തതിന്റ പ്രശിഷ്യനായ ഒരു വാര്യർ (ശ്രീമാൻ രാമപാരശവൻ) എന്റെ പൂർവനിശ്ചയത്തെ 'സ്ഥൂണാനിഖനന്യായേന' (തൂണുനാട്ടുംവിധം) ബലപ്പെടുത്തുകയും നായന്മാർക്കു വന്നുകൂടിയ ദാസ്യവൃത്തിയും അസ്വാതന്ത്ര്യവും ഉച്ചാടനം ചെയ്യണമെന്നുള്ള സൂചനകളാൽ എന്റെ വൃത്തിയെ വീണ്ടുംവീണ്ടും ശാണഘർഷണം ചെയ്കയും ചെയ്തു. ഈ വഴിക്കാണ് 'നായന്മാർ നായന്മാർതന്നെ' എന്ന ലേഖനം കേരളീയ നായർസമാജ

ത്തിന്റെ ഒരു യോഗത്തിന് എന്നെ ക്ഷണിച്ചപ്പോൾ ഞാൻ അയയ്ക്കയുണ്ടായത്. ഇതു നായർബില്ലിനു വളരെ മുമ്പായിരുന്നു. ഇതിൽ പിണ്ഡദിവസം മാറ്റേണ്ടതിനെക്കുറിച്ചു സപ്രമാണം സൂചിപ്പിച്ചിരുന്നു. പിന്നീട്, നായന്മാർ ക്ഷത്രിയാങ്കുരങ്ങളാണെന്നു ചിറക്കൽ ഇളയരാജാവവർകൾ ഒരു സമാജത്തിൽ എഴുതി വായിച്ചതായി പത്രമുഖേന മനസ്സി ലായി. നായന്മാർ, നായന്മാർതന്നെ എന്നിരുന്നാലും ചാതുർ വർണ്യത്തിൽ നായന്മാർ എന്നില്ലാത്തതുകൊണ്ടു നായന്മാർ ശൂദ്രർതന്നെയെന്നു വാദിപ്പാനും 'ചാതുർവർണ്യം മയാ സൃഷ്ടം' എന്ന ഭഗവൽഗീതയും മറ്റും ഉദ്ധരിച്ചുകാണിപ്പാനും ചിലർ തുടങ്ങി. ആ സമയം മുതൽ ടി രാജാവവർകളെത്തുടർന്നു നായന്മാരുടെ ക്ഷത്രിയത്വദൃഢീകരണത്തി നായി ഗ്രന്ഥപര്യടനം ചെയ്വാനാരംഭിച്ചു. കുറെ എല്ലാം കിട്ടി. ചേരമാൻ പെരുമാളുടെ ക്ഷുരകർമ്മകരനായിരുന്നു പ്രഭുവായിത്തീർന്ന ഒരു നാഥന്റെ ഗ്രന്ഥപ്പുരയിൽനിന്നും ചിലതു കിട്ടിയതിൽ വന്നുകൂടിയ പൊടിവു തീരുമാറു പഞ്ചവടിദേശവാസികളായ വിദ്വൽപ്ര കാണ്ഡന്മാരുടെ സഹായത്താൽ പൂർണ്ണമായി ലഭിച്ചു. ഉടനെതന്നെയെഴുതിയ ഒരുപന്യാ സത്തിൽ ആദികാലത്തോ, പരമാർത്ഥം പറയുന്ന സമയത്തോ ജാതിയില്ലെന്നും പിന്നീടു ശ്രേയഃസാധനോദ്ദേശ്യമായി ഗുണോല്ക്കർഷം, നികർഷം എന്ന മേന്മയേയും താഴ്മയേയും ഗണിച്ചു നാലു ജാതിയാക്കിയതാകയാൽ ആയത് ആരോപമാണെന്നും ഇങ്ങനെ ഇരി ക്കുന്നുവെങ്കിലും ചാതുർവർണ്യവ്യവഹാരമുള്ള കാലത്തോളം അതിൽപ്പെട്ട ഇതരന്മാർ, നായന്മാരെ മലയാളത്തിലെ ആദ്യക്ഷത്രിയരെന്നുതന്നെ മനസ്സിലാക്കി വ്യവഹരിച്ചു കൊള്ളേണ്ടതാണെന്നും സ്ഥാപിച്ചു. 'നായർബില്ലു' മൂലം ശൂദ്രരല്ലെന്നു വന്നിട്ടുള്ള സ്ഥിതിക്ക് അവരെ ഇനിയും ചിലർ ശൂദ്രരെന്നു കണക്കാക്കുന്നത് അജ്ഞതയാലോ ദൗരാത്മ്യത്താലോ മാത്രമാകയാൽ അതു വകവെക്കാനില്ലെന്നും ഇക്കാരണത്താൽ ക്ഷത്രി യത്വപ്രകടനം അത്ര ആവശ്യമാണോയെന്നു ശങ്കയുണ്ടെന്നും ചില മാന്യന്മാർക്കു പക്ഷ മുണ്ട്. നായർബില്ല് എന്നാൽ ല്ാ പ്രകാരം ശൂദ്രരല്ലാതെ ആയി എങ്കിലും ശാസ്ത്രദൃഷ്ട്യാ അംഗീകൃതമാവാനും നടപടിയിലെ ചില ന്യൂനത പരിഹരിച്ചു ചാതുർവർണ്യപംക്തി യിൽ പൂർവസിദ്ധമായ ഉൽകൃഷ്ടനില, നിലനിർത്തുവാനും ഈ പ്രകടനവും നടപടിയും അത്യാവശ്യംതന്നെയെന്നാണ് ഞങ്ങൾക്കിതിനുള്ള സമാധാനം.

'ഗോമയപായസീയന്യായ'ത്തോടു കാലംകൊണ്ടു കിടയായിത്തീർന്ന ചാതുർവർണ്യാ ഭാസം, അതായതു ചാതുർവർണ്യത്തിന്റെ നിഷ്കൃഷ്ടലക്ഷണത്തോടുകൂടാതെ ദുഷിച്ച നില, നിലനില്ക്കുന്ന കാലംവരെ ഇങ്ങനെ പറയേണ്ടതാണ്. പൂർവകാലങ്ങളിലെ വട്ടെ ഴുത്താധാരങ്ങളിലും മറ്റും "ശൂദ്രൻ, കൃഷി" എന്നില്ലായിരുന്നു. ഇടയ്ക്കു രജിസ്റ്ററിൽ പിടിച്ച വാസനയകറ്റാനായി ലായിൽ നൈപുണ്യമുള്ള മാന്യന്മാരോടും മറ്റുമാലോചിച്ച് ആ സ്ഥാനത്തു "കേരളക്ഷത്രിയനായർ - മാടമ്പി - കണക്ക്" എന്നു തുടങ്ങിയത്, യഥാ യോഗ്യം പ്രായശ്ചിത്തംപോലെ ചേർത്തുവന്നിട്ടും ഇപ്പോൾ അധികം വർഷങ്ങളായി. ബില്ലനുസരിച്ചു നടക്കണമെന്നല്ലാതെ അതിലില്ലാത്ത ഏതാദൃശഭാഗം അംഗീകരിച്ചുകൂടാ, എന്നില്ലല്ലോ. ഞങ്ങളുടെ അദ്വൈതനയം അനുസരിച്ചായാൽ ഈ വകയൊന്നും ഗണിക്കാ നില്ല. അതുകൊണ്ടു ഞങ്ങൾക്കൊരു പക്ഷത്തോടും യോജിപ്പുകേടില്ല. ഒന്നിലും പിടി വാദവുമില്ല. ആ ലക്ഷ്യത്തിൽ (വാദിപക്ഷപ്രകാരം വിവിധങ്ങളായ) സർവമതനയങ്ങൾക്കും ഐകരസ്യേന പ്രവേശമുണ്ട്. ആകയാൽ പക്ഷപാതദോഷം ഞങ്ങളെ ബാധിക്കയില്ല. ഈ നിഷ്ഠയവലംബിച്ച്, പഴയതെന്നില്ലെങ്കിലും ലോകദൃഷ്ടിക്ക് അങ്ങനെ പറയപ്പെടേ ണ്ടതായ വേദാന്തരസമാസ്വദിച്ച്, (ഇതും അദ്വൈതദൃഷ്ട്യാ പറയുന്നതല്ല; ലോകദൃഷ്ടി യനുസരിച്ചാണ്) ഇരിക്കാൻ സമ്മതിക്കാതെ ആചാരപദ്ധതിയിലേക്ക് എന്റെ വൃത്തിയെ നയിച്ചു. വളരെ പ്രയത്നപ്പെട്ടു പുസ്തകം തീർക്കയും ചെയ്തു. ലായിലും ചരിത്രവിഷ

യത്തിലും അതിനിപുണനായ മിസ്റ്റർ കെ. പി. പത്മനാഭമേനോൻ ബി. എ., ബി. എൽ; എം. ആർ. എ. എസ്; എഫ്. ആർ. എച്ച്. എസ്., 'പദ്ധതി'യെക്കുറിച്ച് ഇങ്ങനെ അനുമോദിച്ചു പറഞ്ഞിരിക്കുന്നു: "ചില ദിക്കിൽ നായന്മാർക്കു പന്ത്രണ്ടു ദിവസത്തെ പുലയേയുള്ളൂ. മറ്റു ചില പ്രദേശത്തു പതിന്നാലു ദിവസത്തെ കാണുന്നുണ്ട്. ചില ദിക്കിൽ പിണ്ഡമടിയന്തിരം പതിനഞ്ചാം ദിവസവും ചില ദിക്കിൽ പതിനാറാം ദിവസവും നടപ്പുണ്ട്. ചില ദിക്കിൽ പുലയോടു പുല പോകുന്നു. മറ്റു ചില ദിക്കിൽ പുലയുടെ അവസാനത്തിൽ തളിച്ചുകുളി കഴിച്ചു ബാക്കി വാലായ്മയായി കഴിക്കുന്നു. ഇങ്ങനെ പലപ്രകാരത്തിലുള്ള ഭേദങ്ങളും കാണുന്നുണ്ട്. ശ്രാദ്ധത്തിനു ചില ദിക്കിൽ എളയത്, ചില ദിക്കിൽ നമ്പിടി, ചില ദിക്കിൽ ഇണങ്ങന്മാര്; ഇവർ പൗരോഹിത്യം വഹിക്കയും ചാത്തമുണ്ണുകയും ചെയ്യുന്നു. ഇങ്ങനെയൊക്കെ ആചാരമെന്നല്ലാതെ ഒരു പ്രമാണവും കാണുന്നില്ല. ഈ നിലയിൽ കേരളമൊട്ടുക്ക് ഉപയോഗപ്പെടുത്തത്തക്കതായി പ്രമാണസഹിതം അവിടുന്നു പുറപ്പെടുവിച്ചിട്ടുള്ള ഈ പുസ്തകം കേരളീയർക്കുപയോഗമായി വരുന്നമെന്നു വിശ്വസിക്കുന്നു." ദിവാൻപേഷ്കാർ മിസ്റ്റർ കെ. നാരായണമേനോൻ ബി. എ; ബി. എൽ., ഭവ്യാംബുധിയായ നമ്മുടെ ചീഫ് ജസ്റ്റിസ് മിസ്റ്റർ കെ. രാമമേനോൻ ബി. എ; ബി. എൽ; ബി. സി. എൽ; ബാരിസ്റ്റർ. അറ്റ്ലാ എന്നിവരും മലയാളത്തിലും ഇംഗ്ലീഷിലുമായി വളരെ അഭിനന്ദിച്ചെഴുതീട്ടുണ്ട്. പുസ്തകമയച്ചതിനെക്കുറിച്ചു വളരെ വന്ദനങ്ങൾ പറയുന്നുവെന്നും സമുദായഭ്യുന്നതിക്കായി പ്രയത്നിക്കുന്നുവെന്നറിയുന്നതിൽ വളരെ സന്തോഷമുണ്ടെന്നും നമ്മുടെ ദിവാൻജി അവർകളും പറഞ്ഞിരിക്കുന്നു. പുസ്തകം തീർന്നതുപോലെ കാര്യം നടപ്പിൽ വരുന്നത് അത്ര സുസാധമാണെന്ന് അന്നു തോന്നിയില്ല. തുടങ്ങിയ കാലത്തു തന്നെ ആത്മഘാതകന്മാരായി ചില പ്രതിബന്ധികളും ഉണ്ടാകാതിരുന്നില്ല. ഈ പ്രപഞ്ചത്തിരയ്ക്കുള്ളിൽ എവിടെയായാലും 'ദ്വന്ദ്വവർഗ്ഗം' പിരിഞ്ഞിരിക്കയില്ലല്ലോ.

ഈ നിലയിൽ, ഗുണപൗഷ്കല്യമുള്ള ചില ധീരപുരുഷരത്നങ്ങൾ തലയുയർത്തിനോക്കി പ്രവർത്തിച്ചു. കർണ്ണേജപന്മാർ അടങ്ങിയതേയുള്ളൂ. ഇവിടെ, ഒരു പണ്ഡിതൻ പറഞ്ഞ ശ്ലോകം ഓർമ്മിച്ചിട്ടുണ്ട്. "കോ മത്സരിണി ലോകേസ്മിൻ വിദ്വാൻ കിഞ്ചിച്ചികീർഷതി; ഇഹ കശ്ചിദ്ഭവേൽ സാധുരതോയം മൽപരിശ്രമഃ", മത്സരഗ്രസ്തമായ ഈ ലോകത്തിൽ ഒരു വിദ്വാൻ എന്തു ചെയ് വാനാണ്?, എന്നാക്ഷേപിച്ച്, നല്ലവൻ ഒരുത്തനെങ്കിലുമുണ്ടാകുമല്ലോ! എന്നുകണ്ടു പ്രവർത്തിക്കുന്നു, എന്നാണ് സമാധാനപ്പെട്ടത്. "Who is to bell the cat?' എന്നുവച്ചാൽ മൂഷകസമാജനിശ്ചയപ്രകാരം പൂച്ചയ്ക്കു മണി കെട്ടുന്നതാരെന്നും ചോദ്യം പുറപ്പെട്ടപോലെ ശങ്കയങ്കുരിച്ചതിനെ ചില മഹാശയന്മാർ (...ഇവിടെയും ആദ്യസ്ഥാനം പരേതനായ എന്റെ ഗോവിന്ദനുണ്ണിത്താനുതന്നെ...) പോക്കടിച്ചു പന്ത്രണ്ടാം ദിവസം പിണ്ഡാവസാനം നടപ്പാക്കിയതിന്റെ ശേഷം അന്യജാതീയപുരോഹിതാപേക്ഷകൂടി ഇല്ലായ്മച്ചെയ്തു സ്വാതന്ത്ര്യം നേടണമെന്നു കരുതി ഞങ്ങളോടാലോചിച്ചും 'ആചാരപദ്ധതി'യെ ബലമായിത്താങ്ങിയും ജി. സി. വായനശാലാകാര്യദർശി മിസ്റ്റർ താഴുരേത്തു പത്മനാഭപിള്ള നായന്മാരെ പുരോഹിതസ്ഥാനത്താക്കി, 12-ാം ദിവസം പിണ്ഡമടിയന്തിരം ത്രിപക്ഷദീക്ഷാവിധിയെന്നിവ വിസ്തൃതരീതിയിൽതന്നെ നടത്തി പ്രചാരമാക്കിത്തീർത്തു. കാഞ്ഞിപ്പുഴ മുതലായ സ്ഥലങ്ങളിലെ അനേകമാന്യന്മാരും ഇതിനെ അനുകരിച്ചു. *പെരുങ്ങാലപ്രദേശത്തു കൈതവന മിസ്റ്റർ വേലുപ്പിള്ളയുടെ വീട്ടിൽ ആരംഭിച്ച് അവിടങ്ങളിൽ മെസേഴ്സ് തറയിൽതാൻ കൃഷ്ണപിള്ള, പെരളശ്ശേരിൽ കൃഷ്ണപിള്ള മുതലായവരുടെ ഉത്സാഹത്താൽ ഈ വിധം സ്വജാതീയപൗരോഹി

*പെരുങ്ങാലക്കാർ കാലംകൊണ്ട് ആചാരവിഭ്രംശമടഞ്ഞു എന്നുകൂടി പറയേണ്ടിവന്നു.

ത്യത്തിൽ സപിണ്ഡീകരണംപോലും 12–ാം ദിവസം തന്നെ നടപ്പു വരുത്തി. തെക്കേ ആതിനാട്ട് എടച്ചേരി വകക്കക്ഷിപിരിവുണ്ടെങ്കിലും ഐകരസ്യത്തിലും ഐകമത്യത്തിലും പ്രധാന മാന്യകക്ഷികൾ ചേർന്നുനിന്നു നടത്തുമാറു മെസേഴ്സ് കൊറ്റിനാട്ടു കേശവ പിള്ള, സമുദായകാര്യപ്രസക്തനും ശിഷ്യനുമായ പൂരിയത്തു രാമൻപിള്ള മുതലായവർ ചെയ്ത ഉത്സാഹം സഫലമായിരിക്കുന്നു. ഇതുപോലെതന്നെ കൊച്ചുവീട്ടിൽ കിഴക്കേ തിൽ നാണുപിള്ളയെന്ന പൊതുക്കാര്യശ്രദ്ധാലുവും മരുതുക്കുളങ്ങരെ വളരെ ശ്രമം ചെയ്തു സാധിച്ചിട്ടുണ്ട്. മൊഴങ്ങോടിയിൽ തട്ടാരേത്തു മിസ്റ്റർ നാണുപിള്ള അവിടങ്ങ ളിലും, പുന്നക്കുളത്തു താഴത്തോട്ടത്തു വേലുപ്പിള്ളയെന്ന അക്ഷുദ്രാശയൻ അവിടങ്ങ ളിലും ഫലിപ്പിച്ചിരിക്കുന്നു. സ്വജനങ്ങളിൽ നാലഞ്ച് അക്ഷരജ്ഞാനമുള്ള മാന്യന്മാരു ണ്ടെങ്കിൽ ഒന്നുരണ്ടിടങ്ങഴി അരികൊണ്ടു പിണ്ഡകാര്യം നിർവഹിക്കാമെന്നുവന്നപ്പോൾ ദരിദ്രന്മാർക്കു വലിയ ആശ്വാസമായി. ധനസ്ഥിതിയെ നന്നാക്കുന്നതാണ് പരിഷ്കാരവും അഭ്യുദയവും എന്നുള്ള പക്ഷക്കാർക്കും ദുർവ്യയനിരോധം അനുകൂലമായി പരിണമിക്കു മല്ലോ. എളയതിനു വെറ്റില പുകയില വെച്ചു വന്ദിച്ചു ക്ഷണിക്കേണ്ട ഭാരവും, ആറടിയ ന്തിരങ്ങളിൽ പങ്കിടുന്ന വീതത്തിന്റെ ഭാരവും ചുമക്കാതെ ഒഴിയുന്നത് എത്ര സുഖാധാ യകമാണ്. 12–ാം ദിവസം ദക്ഷിണ ചെയ്യുന്നതിന് ഒരു രൂപയില്ലാതെ ശ്വാസംമുട്ടിയ ഒരു കണക്കപ്പിള്ളയെ അടിയന്തിരവീതത്തിൽ ബാക്കിനിന്ന മൂന്നുരൂപയ്ക്കു കണക്കുപറയിച്ച സമയം ആ സാധു പിള്ള കണ്ണുനീർകൊണ്ടു കണക്കുപറഞ്ഞതും, വേറൊരു ദിക്കിൽ വെറ്റിലപാക്കു വെച്ചു പറയായ്കയാൽ അടിയന്തിരം നടത്തുകയില്ലെന്നുപറഞ്ഞധിക്ഷേ പിച്ച ഒരെളയതിന്റെ ഭാവവും ഞാൻ ഇപ്പോഴും ഓർക്കുന്നുണ്ട്. കൂലിപ്പണിക്കാരൻ, മുത ലാളിയുടെ ആജ്ഞാകരൻ മാത്രമല്ലയോ എന്നായിരുന്നു അന്നെനിക്കുണ്ടായ തർക്കം. കാലഗത്യാ താമസംകൂടാതെ ആ സ്ഥലമെങ്ങും നായന്മാരുടെ പുരോഹിതവൃത്തിയിൽ ആയിക്കാണാനിടവന്നു. ഇത്ര സ്വാതന്ത്ര്യം നായന്മാർക്കുണ്ടാകുന്നതിൽ അഭ്യസൂയയുള്ള അണ്ണന്മാരും ഈ വർഗ്ഗത്തിലധികമുണ്ടെന്നു പറയാതെ കഴികയില്ല. അസൂയ, ആളുക ളുടെ കുലദേവയായിപ്പോയി. 'എളേതില്ലെങ്കിൽ എറങ്ങുകില്ല' എന്നുള്ളവർ കൂട്ടിക്കൊള്ളട്ടെ. ഏതായാലും 'പദ്ധതി' പ്രകാരം പന്ത്രണ്ടിനുതന്നെ സപിണ്ഡീകരണാന്തം സകല ക്രിയയും തീരുന്നതും തീർക്കേണ്ടതുമാകുന്നു.

ഇങ്ങനെയാരെങ്കിലും അക്ഷരവ്യക്തിയുള്ള നാലുപേരുണ്ടെങ്കിൽ (അവരുടെ സഹാ യത്താൽ) പിണ്ഡം, സപിണ്ഡി മുതലായതു നിഷ്പ്രയാസം സാധിക്കുന്നതായി വരു മ്പോൾ ചില കുപ്രഭുതാലങ്കൃത **വീട്ടങ്ങത്തന്മാരുടെ** 'കൈ' പോകുമെന്നു ഭയന്ന് അവരും, കിഴിഞ്ഞ നായന്മാരെത്തള്ളി ഉയർന്നതരക്കാർ ക്ഷത്രിയരാകുമെന്നു ഭയന്നു ചില **നാട്ട ങ്ങത്തന്മാരും** ഇതു കൈക്കൊള്ളാതിരിക്കയും ചില മാന്യന്മാർക്കു ദുരുപദേശം ചെയ്കയും ഉണ്ടായിട്ടുണ്ട്. ഒടുവിൽ നിർദ്ദേശിക്കപ്പെട്ടവരോട് അതിർത്തി മാറിപ്പോയി എന്ന തർക്കമാണ് ധീരന്മാർ ചിലർ കൊണ്ടുചെന്നത്. മേല്പറഞ്ഞതിൽ രണ്ടാം തര ക്കാർ നിരൂപിക്കുന്നതുപോലെയല്ല ഞങ്ങളുടെ വിചാരം; നായന്മാർ ഐകമത്യത്തിലും ഐകരൂപ്യത്തിലും നടക്കയും നടത്തിക്കയും ചെയ്യണമെന്നും, സമുദായത്തിനു പൊതുവെ ഇണങ്ങിയ കാര്യങ്ങളിൽ പ്രത്യേക വീട്ടുകാര്യം – അഥവാ കരവഴക്ക് – കെട്ടിപ്പിണയ്ക്ക രുതെന്നുമാണ് ഞങ്ങൾക്കുള്ള അഭിപ്രായം. ചില ഉദരംഭരികൾ എതിരാളി ചെയ്തതു പോലെ ചെയ്കയില്ലെന്നു പറയുന്നുണ്ടത്രെ. ഇതു രസാവഹം തന്നെ. അവർ ബാഹ്യ ശൗച(മലക്ഷാളന)വിഷയത്തിലും അവശ്യമായ മറ്റു കാര്യത്തിലും ഇങ്ങനെ ശഠിക്കു മോയെന്നു ഞാൻ അറിയുന്നില്ല. ദുർവാശിക്ക് അങ്ങനെ വരികയില്ലെന്നു തീർച്ചയാക്കി ക്കൂടാ. മുമ്പു പറഞ്ഞ നാട്ടങ്ങത്തന്മാർക്കുണ്ടായി എന്നു സംഭാവനചെയ്കപ്പെട്ടിരിക്കുന്ന

കാര്യം ഒരു വിദ്വാൻ അഭിനയിച്ചപ്രകാരം ഓർമ്മിക്കുന്നു. ബ്രിട്ടീഷ്മലബാറിലെ ഒരു നായർകോയ്മയുടെ ആചാരനടപടികൾ അറിഞ്ഞിരുന്നതു പ്രബലപ്പെടുത്താനായി മുമ്പ് 'ഒരു വിദ്വാൻ' എന്നു നിർദ്ദേശിച്ച വിദ്വദ്ഗ്രന്ഥകാരനോട് എഴുതിച്ചോദിച്ചപ്പോൾ, ടിയാൻ, തന്റെ നിലയും ഇതുപോലെ അന്യനായ ഒരു മാന്യൻ മുഖമായി അറിയുമെന്നുവച്ചു പരിഭ്രമിച്ചുവശായി. പ്രസ്തുത പ്രഭുവിന് എളയതിന്റെ ഏർപ്പാടൊന്നുമില്ലെന്നും ഉത്തമബ്രാഹ്മണരാണ് കൈക്കാരെന്നും മറ്റും വേണ്ടതും അറിഞ്ഞിരുന്നതുമായ വാസ്തവം പറഞ്ഞുതരികയും..., സംസാരവിമുക്തന്മാരായി വിദിതവേദ്യന്മാരായി കരാമലകംപോലെ ബ്രഹ്മസാക്ഷാൽക്കാരം സിദ്ധിച്ചവരായിരിക്കുന്ന ഭവാദൃശമഹാശയന്മാർക്കു മറ്റൊരു മഹാന്റെ ജാതിവർണ്ണാചാരാദികൾ അറിയുന്നതിലുള്ള ഔത്സുക്യം ഇന്നതെന്നറിയിച്ചു തരുന്നതിനു വിരോധമില്ലെങ്കിൽ അങ്ങനെ ചെയ്യണമെന്നപേക്ഷിക്കയും – ചെയ്തിരുന്നു. ഞങ്ങളുടെ ഉദ്ദേശ്യം മേൽപ്പറഞ്ഞവിധം ഐകരൂപ്യത്തിലാണെന്നു കേട്ടപ്പോൾ ആ സഹൃദയൻ സന്തുഷ്ടനായി.

"ഇനിയും ഇത്യാദിവിഷയങ്ങളിൽ അസൂയിക്കുന്നവർ അല്പം മനസ്സിരുത്തി ആലോചിക്കുന്നതായാൽ, ഒട്ടൊഴിയാതെ ഒക്കെപ്പൊട്ടിപ്പൊളിഞ്ഞുപോകുമെന്നു സ്പഷ്ടമായി ഏവർക്കുമറിയാവുന്നതാണ്" എന്ന് ഒരു വിദ്വദഗ്ര്യനായ രാജശിഖാമണി പറഞ്ഞത് അസൂയാക്രാന്തന്മാർ ഓർക്കേണ്ടതാണ്. അസൂയയ്ക്കു വൈദ്യകത്തിൽ ചികിത്സയില്ല. ഏതാദൃശപ്രതിപക്ഷഭാവനയേയുള്ളൂ. കുടിവക്കീലന്മാർ എന്നു പറയുന്ന ദല്ലാലുകാർ, ചില അനാചാര്യന്മാർ മുതലായവർ, ഈ വിഷയത്തിൽ പ്രവർത്തകന്മാർക്ക്, "കൂപഖാനകന്യായ" പ്രകാരം (എന്നാൽ കിണറു കുഴിക്കുന്നവന് അനിവാര്യമായുണ്ടാകുന്ന മാലിന്യനിവൃത്തി, ദാഹശാന്തി മുതലായ ഫലംപോലെ) ഉണ്ടായേക്കാവുന്ന ധന്യവാദത്തിലോ പ്രശസ്തിയിലോ അത്യസൂയയുള്ളവരായിക്കാണപ്പെടുന്നു. എന്തുചെയ്യാം! ഒരു മഹാൻ..., വായുവിൽപെട്ട മഹാനല്ല... 64 സംസ്കാരം വേണമെന്നും ഷോഡശസംസ്കാരം പോരെന്നും ഒരഭിപ്രായം പുറപ്പെടുവിച്ചതായി കർണ്ണാകർണ്ണികയാ കേട്ടിരിക്കുന്നു. അപ്പോൾ ഒരു ജഡഗാനമോർത്തു ഞാൻ ചിരിച്ചുപോയി. "അഞ്ജനമെന്നതു ഞാനറിയും ചുണ്ണാമ്പുപോലെ ചുവന്നിരിക്കും" എന്ന മട്ടിലാണ് ആ പാട്ട്. അഷ്ടാചത്വാരിംശൽ (48) സംസ്കാരമാത്രങ്ങളാണ് ഗൃഹ്യവിധിസിദ്ധങ്ങളും അപ്പയ്യദീക്ഷിതേന്ദ്രാദി മാതൃകാപുരുഷാദൃതങ്ങളും എന്ന കാരണത്താലാണ് ജഡഗാനമോർത്തു ചിരിച്ചുപോയത്. അതെല്ലാം പോകട്ടെ. അസംഭാഷ്യസംഭാഷണമെന്തിന്?

അടിയന്തിരങ്ങൾ ഇങ്ങനെ പ്രചാരമായി എങ്കിലും പത്രദ്വാരാ പ്രസിദ്ധമായതു മാന്യഹൃദയാലുജനാഗ്രണിയായ ജസ്റ്റിസ് മിസ്റ്റർ രാമൻതമ്പി ബി. എ.; എം. എൽ., അദ്ദേഹത്തിന്റെ പ്രിയമാതാവിന്റെ പിണ്ഡം നടത്തിയതു മുതൽക്കാണ്. മഹാന്മാർ അംഗീകരിക്കുമ്പോൾ അതിനു മാറ്റു കൂടുതലുണ്ടാകുമല്ലോ. വിഖ്യാതന്മാരെക്കുറിച്ചു പുറപ്പെടുന്ന സരസ്വതീവിലാസം ജലത്തിൽ തൈലബിന്ദുവെന്നപോലെ പരക്കുന്നതാണെന്നും ഒരനുഭവമുണ്ട്. ഭവ്യശ്രീ അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാശാൻ അവർകൾ, വെച്ചൂരേത്തു മിസ്റ്റർ കൃഷ്ണപിള്ള എന്നിവർക്കു മറ്റു വിഷയങ്ങളിലെന്നപോലെ ഇക്കാര്യത്തിലും ഒരു വലിയ സ്ഥാനമാണുള്ളതെന്നു പറയാതെ കഴിവില്ല. വാസ്തവം പറയുന്ന സമയം ചിലർക്കു തോന്നിപ്പോകുന്ന "സ്തുതീ-നിന്ദാ-ബുദ്ധി" (വസ്തുസ്ഥിതിയെ സംബന്ധിച്ചുള്ളതു മാത്രമാകകൊണ്ടും ഞാൻ പക്ഷംപറകയല്ലെന്നു വിശ്വസിക്കാൻ അവസരം കൊടുക്കുകയാലും) പ്രതിഷ്ഠയെ പ്രാപിക്കുന്നതല്ല. 'നായർ സർവീസ് സൊസൈറ്റി' വകക്കാര്യദർശി മന്ദത്തു പത്മനാഭപിള്ള അവർകൾ മുതൽപേരുടെ ഏതാദൃശയത്നത്തെ വർണ്ണിക്കുന്നതിന് അക്ഷരപംക്തി ദുർല്ലഭമായിരിക്കുന്നുവെന്നുതന്നെ പറയേണ്ടിവരുന്നു.

ഈ നടപടി കൃത്രിമമമാണെന്ന് ഒരു ശങ്ക, ആദ്യം ചിലർക്കുണ്ടായിരുന്നു. അനേകം പേർക്ക് അതു വിട്ടുപോയി എങ്കിലും ഇനിയും ചിലർക്കുണ്ടായിരിക്കാം. വടക്കെ മലയാളത്തിൽ സംകരതയിലോ കൃത്രിമത്തിലോ പെടാത്ത നായർവർഗ്ഗക്കാർക്കിങ്ങനെയാണ് ആശൌചനിവൃത്തിയെന്നു പ്രസിദ്ധമായി അറിയുന്നു. അത്ര അങ്ങ് എന്തിനു പോകുന്നു; ഈ ഡിവിഷനിൽചേർന്ന 'നിരണംപെട്ടിക്കൈമ്മൾ' എന്ന മാടമ്പിക്കും ആദികാലംമുതൽ ഇങ്ങനെയാണ് ആശൌചകാലം ഇരിക്കുന്നത്. ഈ നായർവർഗ്ഗം മലയാളത്തെ ആദിമക്ഷത്രിയകോടിയിൽപ്പെട്ടവരാണെന്നു വിസ്തരിച്ചും വിശദമായും "മലയക്ഷത്രിയനായകസമയപദ്ധതി"യുടെ പ്രസ്താവനയിൽ പ്രമാണസഹിതം കാണിക്കപ്പെട്ട ഭാഗം വിസ്തരഭയത്താൽ ഇവിടെ ഉദ്ധരിക്കുന്നില്ല. അത് അവിടെ അനുസന്ധാനം ചെയ്യേണ്ടതാണ്. കൂടുതൽ സ്വല്പം ഇവിടെയും കാണിക്കാൻ ശ്രമിക്കുന്നു. 'നന്ദീശസംഹിത'യിൽ കേരളക്ഷേത്രമാഹാത്മ്യം 32-ാമദ്ധ്യായം താഴെക്കാണുംപ്രകാരം പറയുന്നു:

ഗുഹ്യകാദ്രി (ഹിമവൽപാർശ്വം) തുടങ്ങി കന്യാകുമാരിവരെയും ഗാന്ധാരദേശം തുടങ്ങി കിഴക്കോട്ടു 'കാമരൂപ'മെന്നു പറയുന്ന ആസാംവരെയും ഉള്ളടക്കം ഭൂമി ഭാരതവർഷമാണ്. അതിൽ, വിശിഷ്ടകർമ്മാനുഷ്ഠാനയോഗ്യമായ ബ്രഹ്മർഷിദേശം സരസ്വതീദൃഷദ്വതീനദികളുടെ മധ്യസ്ഥഭൂമി മുഖ്യമാകുന്നു. കശ്മീരത്തിനപ്പുറം (തെക്കോട്ടു പറഞ്ഞുവരുന്നതാകയാൽ തെക്കേ അറ്റം) പഞ്ചനദമെന്നും, പിന്നെ കുരുദേശം, മരുദേശം, അനന്തരം അവന്തിയെന്ന ഉജ്ജൈനം, അതിനപ്പുറം കച്ഛപുരി, അപരാന്തമെന്നും ശൂർപ്പാരകമെന്നും പറയുന്ന 'രാമക്ഷേത്രം', ഇവയാകുന്നു വിഭാഗങ്ങൾ. തലക്കാവേരിമല മുതൽ തെക്കൻ കന്യാകുമാരിവരെ ഭൂതലസ്വർഗ്ഗമായ മലയാചലഭൂമിയാണെന്നും അതിനു കാരണാന്തരങ്ങളാൽ കേരളമെന്നുകൂടി പേരു സിദ്ധിച്ചിട്ടുണ്ടെന്നും വിവരിച്ചിട്ട്, ടി കേരളഭൂമിയിൽ 'പഞ്ചാപ്സര'മെന്ന അനന്തശയനത്തു ശ്രീ അമ്പരനാഗരാട് എന്നൊരു നായകരാജാവുണ്ടായിരുന്നതായും, അദ്ദേഹത്തിനു വളരെ പുത്രന്മാരുണ്ടായതിൽ ദേവാംശസംഭവനായി ഭഗീരഥരാജാവിനു തുല്യം തപോനിഷ്ഠയുള്ളവനായി 'വീരകംദളൻ എന്നൊരു രാജാവുണ്ടായിരുന്നതായും അനേകശ്ലോകങ്ങൾകൊണ്ടു പറഞ്ഞിരിക്കുന്നു. മൂലം: "ഗുഹ്യകാദ്രേദൃദക്ഷിണതോ ദർക്ഷകന്യോത്തരേണ ച; ഗാന്ധാരകാമരൂപാന്തർഭാരതം വർഷമീയതേ || കർമ്മഭൂമിസ്തത്രമുഖ്യോ ബ്രഹ്മർഷിദേശസംജ്ഞിതഃ; കാശ്മീരാദ്ദക്ഷിണേ ഭാഗേ പഞ്ചനദേതികീർത്തിതഃ || കുരുദേശോ ദക്ഷിണതോ മരുദേശസ്തദൂർദ്ധ്വതഃ; തസ്മാദപ്യുദിതം യാമ്യേ അവന്തിപദമുത്തമം || തതഃകച്ഛപുരീതസ്യാ ദക്ഷതോഹ്യപരാന്തകം; ശൂർപ്പാരകേതിരാമസ്യ ക്ഷേത്രം സർവസമൃദ്ധിമൽ || കവേരശൈലാദാരഭ്യ യാവൽക്കന്യാകുമാരികാ; മലയാചലനാമാസ്തി ക്ഷേത്രം ഭൂസ്വർഗ്ഗമീരിതം || നാരികേളീതരുപ്രായം കേരളേത്യഭിസംജ്ഞിതം; പൂർവ്വം കേരള നാഗേന രക്ഷണാദിതി കേചന ||... ക്ഷേത്രം പഞ്ചാപ്സരം നാമ തത്രാ വാഗുത്തരേ പദേ; തത്രാസീൽ ഭഗവത്ഭക്തഃ പ്രാക്ശ്രീ അമ്പരനാഗരാട് || തസ്യ കശ്യപവംശ്യസ്യ ജാതാഃ പഞ്ചാശദാത്മജാഃ; തത്രൈകോംശേന ദേവസ്യ ഭഗീരഥനപാനൃപഃ || വീരകന്ദല (കംവല) നാഗേന്ദ്ര ഇതി വിഖ്യാതവീര്യവാൻ; യസ്തു കേരളനാഗാനാം സ്വവംശ്യാനാം ച ഭൂഭുജാം || തഥാന്യേഷാം നിർവൃതയേ സ്വർണ്ണവർഷം ദിവോകരോൽ; തസ്യചക്രം ലലാടേ ഭൂദ്ധരേരംശപ്രബോധകൃത് ||." ഈ രാജേന്ദ്രനെക്കുറിച്ച് ആചാരപദ്ധതി പ്രസ്താവനയിൽ, പുരാണാന്തരത്തിൽനിന്നുദ്ധരിച്ചു വേണ്ടുംവിധം വിസ്തരിച്ചിട്ടുണ്ട്. ഇദ്ദേഹം കനകവർഷം മുതലായ അത്ഭുതകൃത്യങ്ങൾ സാധിച്ചിട്ടുണ്ടെന്നും, ലങ്കാധിനാഥന്റെ (വിഭീഷണന്റെ ആയിരിക്കാം) മിത്രമായിരുന്നുവെന്നുംകൂടി പറഞ്ഞുകാണുന്നു. നാഗരാട് എന്നു പറഞ്ഞതുകൊണ്ടു സംശയിപ്പാനില്ലെന്നും, ദ്രാവിഡ'നാക'ശബ്ദത്തിന്റെ ഗീർവാണപ്രതിരൂപമാണ് 'നാഗശബ്ദ'മെന്നും

സ്ഥിരീകരിക്കപ്പെട്ടിട്ടുള്ളതാകുന്നു. ഇദ്ദേഹം അന്ത്യവയസ്സിൽ 'ഉപമന്യു' എന്ന സിദ്ധതാപസന്റെ അനുഗ്രഹത്താൽ പരാത്മനിവൃതിയെ പ്രാപിച്ചുപോൽ. ഈ വംശം ക്ഷീണിച്ച ശേഷം വസുനാഗനെന്ന ഒരു മലയക്ഷത്രിയതിലകനുണ്ടായി എന്നു പറയുന്നുണ്ട്. അദ്ദേഹം, (കാശ്മീരികഗോനന്ദനെക്കുറിച്ചു രാജതരംഗിണി പറയുംപോലെ) ഭാരതയുദ്ധത്തിൽ ധർമ്മപുത്രരുടെ പക്ഷമാശ്രയിച്ചുനിന്നു രണക്ഷോണിയിൽ മരിച്ചുവെന്നു കാണുന്നു. 'കാശിയൂര'മെന്നു പറയുന്ന തൃക്കാര്യൂരിനെ വർണ്ണിക്കുന്ന ഘട്ടത്തിൽ, "യത്ര ക്രോഡമുനേഃ പുത്രഃ ശങ്കരക്രോഡനാഗപഃ" എന്നു ശങ്കരൻകോതക്കൈമ്മളെ (തച്ചേത്തു മൂന്നാംകൂറു കൈമ്മളെ) അവിടുത്തെ രാജാവായി നിരൂപിച്ചിരിക്കുന്നു. മുമ്പറഞ്ഞ നാഗ ശബ്ദത്തിന്റെ ഉപപത്തിക്ക് ഇതും അനുകൂലമാണല്ലോ. "ഏതദ്വംശീയകോദണ്ഡ ശങ്കര ക്രോഡനാഗപേ; രാജ്യം പ്രശാസത്യാര്യാണാമാഗതിർമ്മലയാചലേ", എന്ന ശ്ലോകംകൊണ്ട് ഇദ്ദേഹത്തിന്റെ കാലത്താണ് 'ആര്യന്മാർ' മലയാളത്തിൽ വന്നുകൂടിയതെന്നു തെളിയുന്നു.

ടി 33-ാമധ്യായം 18-ാംശ്ലോകം..., "സംഗമേശം തഥോത്തരേ", എന്നതുമുതൽ 'സംഗമേശ'മെന്ന ഇരിങ്ങാലക്കുടെ തച്ചുടയതമ്പുരാനെക്കുറിച്ച്..., "യാതൊരു സംഗമേശ്വരനായ ദേവന്റെ പ്രതിനിധിയും ഈശ്വരാംശസംഭവനും, തപഃസ്ഥിതനായിരുന്ന് എഴുന്നേറ്റ പ്രജാപതിയുടെ ദൃഷ്ടിപാതത്താൽ 'ത്രേത'യെന്ന നാകസ്ത്രീയിൽ ജാതനും ആയ ദക്ഷക്രോഡകംബരൻ (മറ്റു ചിലേടത്തു ദക്ഷോഡേശ്വരകംവലൻ)... തച്ചുടയകൈമൾ... ഉണ്ടായി(രുന്നു) എന്നും ഇദ്ദേഹം സർവവിദ്യാനിധിയും ആദിരാജനും അധിരാജനും ആയ നൃപ ഋഷി ആയിരുന്നെന്നും, ഇദ്ദേഹത്തിന്റെ ഡോലി ചുമക്കുന്നതു ബ്രാഹ്മണരും നൃപന്മാരുമായിരുന്നു", എന്നും പ്രസ്താവിച്ചു കാണുന്നു.

മൂലം: "...പ്രത്യക്ഷസിദ്ധിർഭഗവാൻ യത്ര സന്നിഹിതോസ്തിഹി; യസ്യ പ്രതിനിധിർദൃക്ഷ ക്രോഡകംബരനാമകഃ || 19 || അംശാംശേനാവതീർണ്ണോസ്തി നാഗ്യാം ത്രേതേതിനാമതഃ; ഉത്ഥിതസ്യ പ്രജേശസ്യ തപസോ ദൃഷ്ടിപാതനാൽ || 20 || സ, സ്ഥാനം സാംഖ്യയോഗാദേർവിദ്യാനാം പാരദർശനഃ; പാലനാച്ച സ രാജർഷിർജ്ജാമദഗ്ദ്യ ഇവാപരഃ || 21 || ആദിരാജം ചാധിരാജം കേരളേഷു വദന്തിതം; ബഹുവർഷം പ്രശാസ്യോർവീം തുരീയം പദമാസ്ഥിതഃ || 22 || ബ്രാഹ്മണാശ്ചൈവവിശ്പതയസ്തസ്യ ദോളാം വഹന്തി ഹി;..." ഇതിൽ ചിലതെല്ലാം ഇക്കാലത്തും പ്രത്യക്ഷഗമ്മ്യമാണെന്നു മാത്രമല്ല, ഇദ്ദേഹം നായരുമാണല്ലോ. ("ഉത്ഥിതസ്യ പ്രജേശസ്യാ തപസോ ദൃഷ്ടിപാതനാൽ" എന്ന ഭാഗത്തിന്റെ അർത്ഥം... 'സ തപസ്തപ്ത്വാ അസൃജത' എന്ന ശ്രുതിപ്രകാരം സ്രഷ്ടാവു സൃഷ്ട്യാലോചനപൂർവം ചമച്ചു, എന്ന ഭാവത്തിൽ വ്യാഖ്യാനിക്കപ്പെടേണ്ടതാണ്). അടുത്ത അദ്ധ്യായത്തിൽ നാലാമതു ശ്ലോകം മുതൽ പറയുന്നതാവിത്: "മുമ്പു പറഞ്ഞ രാമക്ഷേത്രമായ 'ശൂർപ്പാരക'ത്തിൽ - "അബ്രാഹ്മണ്യേ തദാ ദേശേ കൈവർത്താൻ പ്രേക്ഷ്യ ഭാർഗ്ഗവഃ; ഛിത്വാ സ ബഡിശം കണ്ഠേ യജ്ഞ സൂത്രമകല്പയത്." എന്നു തുടങ്ങിയ സഹ്യാദ്രിഖണ്ഡപ്രകാരം മുക്കുവന്മാർ ബ്രാഹ്മണരായ ചിൽപ്പാവന (ബ്രാഹ്മണ)രെ കല്പിച്ചും അന്യരെ വരുത്തിയും ഇരുത്തിയ ശേഷം അവർ ഒത്തുചേർന്നു നിഷ്കാരണമായിട്ടു തന്നെ പരീക്ഷിക്കയാൽ അവരെ ശപിച്ചു ശൂദ്രസാമ്യം വരുത്തി, ഭാർഗ്ഗവൻ തപസ്സിനു പോയി എന്നും; തങ്ങളുടെ ദോഷത്താൽ കള്ളർഭയം ദാരിദ്ര്യം മുതലായതു ബാധിച്ചു പ്രജകൾ തെക്കോട്ടു തിരിച്ചു മലയാളത്തുവന്ന്, ചിലർ, അഥർവണവേദവിധിപ്രകാരം ക്ഷുദ്രാഭിചാരംകൊണ്ട് ഐശ്വര്യം സമ്പാദിച്ചുവെന്നും, പണ്ടു സർഗരനാൽ ശൂദ്രവൃത്തന്മാരാക്കപ്പെട്ട 'മൗളക' ക്ഷത്രിയവംശക്കാരനായ ധൗവക(നായരാജ)ന്റെ ഡോലിചുമട്ടുകാരായി നിന്നു ചിലർ ധനം നേടിയെന്നും; പിന്നീട് ഇവിടെ വന്നുചേർന്ന ചിലരെ ആചാരദോഷം ഭയന്നു നാകന്മാർ ഓടിച്ചു എന്നും മലയാളാചാരം

കൈക്കൊണ്ടവരെ ഓരോ കാര്യങ്ങൾക്കായി നിയോഗിച്ചു എന്നും മറ്റുമാകുന്നു. [(അന്യജാതി യെ സംസ്കരിച്ചു പുതിയ ബ്രാഹ്മണരായി പരശുരാമൻ കല്പിച്ചതു Miraj (മിറാജ്) എന്ന രാമക്ഷേത്രാന്തർഗ്ഗതഭൂവിഭാഗം സംബന്ധിച്ചാണെന്നും അവിടെ ഒട്ടധികം ചിൽപ്പാവനബ്രാഹ്മണരുണ്ടെന്നും ആ ദിക്കിൽ വെച്ച് അക്കൂട്ടർ എന്നോടുതന്നെ പറക യുണ്ടായി. 'ചിൽപ്പാവനർ' എന്നതിന് ('ചിതായാം പാവിതാഃ) ചിതാസ്ഥാനത്തുനിന്നു സംസ്കരിക്കപ്പെട്ടവർ എന്ന് അർത്ഥം പറഞ്ഞുകാണുന്നു)].

ഇങ്ങനെ ബഹുവിധപ്രമാണത്താൽ ദൃഢീകൃതമായി വ്യവഹാരദശയിൽ ഉറച്ചു പറ യാവുന്നതായിരിക്കുന്ന നായന്മാരുടെ ക്ഷത്രിയത്വം സ്ഥിരപ്രതിഷ്ഠമാകുന്നു. മറ്റ് ഇതി ഹാസപുരാണവചനങ്ങൾ ഗ്രാഹ്യങ്ങളെന്നും ഇവ, ത്യാജ്യകോടിയിൽപെട്ടവയാണെന്നും ആർക്കും ശഠിക്കാൻ അവകാശമില്ലല്ലോ. എന്നല്ല, നമ്മുടെ പൊന്നുതിരുമേനിയുടെ വംശ ശാഖാംഗമായ ഒരു മഹാൻ കൂടി എന്റെ നിരൂപണത്തിനു വളരെ മുമ്പ് ഈ വിഷയം സ്ഥാപിച്ചുവെച്ചതും ഓർക്കേണ്ടതാണ്. ആ രാജശിഖാമണിയുടെ 'മലയാളത്തിലെ നായ ന്മാർ' എന്ന പുസ്തകം ഉത്തരമലബാറിൽനിന്നും വരുത്തി, ഹിന്ദുക്കോളേജ് വിദ്യാർത്ഥി (ഇപ്പോൾ സംസ്കൃത ബി. എ.) നമ്മുടെ ശ്രീവർദ്ധനത്തു കൃഷ്ണപിള്ള ഈയിടെ എനി ക്കയച്ചുതന്നിട്ടുണ്ട്. അതിൽ പറഞ്ഞിട്ടുള്ള സംഗതികൾ വിസ്തരിച്ചു പറക പ്രയാസമാക യാൽ ഇവിടെ ചുരുക്കുന്നു. ശേഷം ആ പുസ്തകത്തിൽ കാണേണ്ടതാണ്. ടി പുസ്തക ത്തിൽ പുരാണപ്രാമാണ്യത്തെക്കുറിച്ച്, "A historical sketch of Sanskrit literature" എന്ന പുസ്തകത്തിന്റെ 86-ാം പുറത്ത് - "കുറഞ്ഞപക്ഷം പ്രളയകാലം മുതൽക്കെങ്കിലുമുള്ള അനേക സംഭവങ്ങളെ നിക്ഷേപിച്ചുവെക്കപ്പെട്ടിട്ടുള്ള വിലയേറിയ ചരിത്രശകലങ്ങളാ കുന്നു പുരാണങ്ങൾ" - എന്നു പറയുന്നപ്രകാരം ഉദ്ധരിച്ചിരിക്കുന്നു.

"...ന തദ്വിധാ ബാഹ്യചരാഃ പൂർവംക്ഷത്രകുലോദ്ഭവാഃ;" എന്നു തുടങ്ങിയ ശ്ലോകം കൊണ്ടു മലബാറിലെ 'പുറത്തുചാർന്ന' നായർവർഗ്ഗക്കാരെ ഇളയരാജാവവർകൾ ഭൂഗോ ളപുരാണവചനമെടുത്തു കാണിച്ചു ക്ഷത്രിയരാക്കിപ്പറഞ്ഞിരിക്കുന്നു. പുറത്തുചാർന്ന നായർപോലും ക്ഷത്രിയവംശ്യരെന്നുവന്നാൽ ഈ നാട്ടിലെ മറ്റു പ്രധാനതറവാട്ടുകാ രുടെ കഥ പറയേണ്ടതുണ്ടോ എന്നു സംശയിക്കുന്നു. നായന്മാർ ടിബെറ്റിൽനിന്നു വന്ന വരാണെന്നും, രാജപുട്ടാണയിൽനിന്നു വന്ന ക്ഷത്രിയന്മാരാണെന്നും ഇദ്ദേഹം പറയുന്നു. അങ്ങനെ വല്ലവരും വന്നു നായന്മാരിൽകൂടിയിരുന്നാൽതന്നെയും, ഒരു പ്രധാന നദി യിൽ ചേരുന്ന പോഷകനദി, ചേർച്ചയ്ക്കുശേഷം ആ പ്രധാന നദിയുടെ പേർ ചൊല്ലിവി ളിക്കപ്പെടുംപോലെയും, വടമൺ, മാർഗ്ഗവടമൺ, ചില്പാവനർ എന്നിവരുടെ ബ്രാഹ്മണ ത്വവ്യവഹാരംപോലെയും, ഏതിൽ ചേർന്നോ അതായി ഗണിക്കപ്പെടാനല്ലാതെ നിവൃ ത്തിയില്ലെന്നും, ആകയാൽ മറ്റാർക്കുമില്ലാത്ത ദോഷം പൂർവ്വകാലികനായന്മാരുടെ കൂട സ്ഥനിലയിലോ അവരിലോ ആരോപിക്കപ്പെടാനിടയില്ലെന്നുമാണ് എന്റെ വാദം. നായ ന്മാർ ഭരണതന്ത്രജ്ഞന്മാരും യുദ്ധവീരന്മാരുമാണെന്ന് അനേക അത്താറിട്ടി (രേഖ) കളോടെ ഇദ്ദേഹവും തെളിയിച്ചിട്ടുണ്ട്. ടി പുസ്തകം 21-ാം പുറത്ത്- "നായർസ്ത്രീകൾ പാതിവ്രത്യത്തിൽ എത്രയും നിഷ്ടയുള്ളവരായിരുന്നതിനാൽ അവർ ബ്രാഹ്മണസ്ത്രീ കളെപ്പോലെ അകത്തടച്ചുകൂടുക പതിവായിരുന്നു" എന്നും 30-ാം വശത്ത് "നായർസ്ത്രീ കളുടെ പാതിവ്രത്യത്തിനു കോടാലിവെച്ചത് ആദ്യമായി നമ്പൂരിമാരായിരുന്നു" എന്നും സധൈര്യം ഇദ്ദേഹം വിളിച്ചുപറയുന്നു. ഈ മട്ടുപോയി, "ചേരമാൻപെരുമാളുടെ കാല ശേഷം കേരളരാജ്യഖണ്ഡങ്ങൾ ഭരിച്ചുവന്ന നാട്ടുരാജാക്കന്മാരുടെ ഗുരുസ്ഥാനവും പട്ടോ ലസ്ഥാനവും മന്ത്രിസ്ഥാനവും, എന്നുവേണ്ട സർവ്വവും നായന്മാർക്കുതന്നെ ആയിരുന്നു" എന്ന് 34-ാം വശത്തു കാണുന്നു. "യജ്ഞോപവീതമില്ലാതിരുന്നിട്ടും മദ്യമാംസാദി ഭക്ഷി

ക്കാതെയും നിത്യസ്നാനാദിചെയ്തും ക്ഷത്രിയകർമ്മങ്ങളെല്ലാം അമന്ത്രകമായി ആചരിച്ചുവരികയാൽ ആ നായന്മാരിൽ ചിലർക്ക് 'സാമന്ത്രർ' എന്നു പേരുണ്ടായി. എടത്തിൽ, നമ്പ്യാർ, ഉണുത്തിരി, ഊണുനമ്പി, അടിയോടി, ഏറാടി, നെടങ്ങാടി, വള്ളോടി, തിരുമുല്പാട് എന്നിവരെല്ലാം ഈ വർഗ്ഗത്തിൽ ചേർന്നവരാകുന്നു" എന്നും ആ മഹാൻ പറയുന്നു. എന്താ ഫലം! ഇവർക്കിപ്പോൾ നായന്മാരെ തൊട്ടാൽ കുളിക്കണമെന്നായിരിക്കുന്നു. ഭള്ളു നോക്കണം!

മലബാറിലെ ജാതികളെപ്പറ്റി പെൻഷൻഡ് ഡെപ്യൂട്ടികളക്ടർ പി. കരുണാകരമേനോനവർകൾ എഴുതിയ പുസ്തകത്തിൽ, ഏറാടി എന്നാൽ കന്നിനെ മേയ്ക്കുന്നവൻ എന്നർത്ഥമാകുന്നുവെന്നും, (ഏർ=കന്ന് അതിനെ ആട്ടുന്നവൻ, ഏറാടി) ഇവർ നായരിൽ ഒരു ജാതിയാണെന്നും പറയുന്നു.

പാരശവന്മാർ (വാര്യന്മാർ) അനുലോമസങ്കരജാതിയിൽപെട്ടവരും, 'ശൂദ്രായാം വിപ്രതനയഃ' എന്ന വചനപ്രകാരം പരിചാരികയിൽ വിപ്രനു ജാതരായവരും ആണെന്നു പ്രസിദ്ധമാകുന്നു. "സ പാരയന്നേവ ശവസ്തസ്മാൽ പാരശവഃ സ്മൃതഃ"എന്നതിനു, ജീവിച്ചിരിക്കവെ (സംസ്കാരവിഹീനതയാൽ) ശവതുല്യൻ എന്നു മനുവ്യാഖ്യാനക്കാർ അർത്ഥം ചെയ്തിരിക്കുന്നു. പാരശവപദവിവൃതി ഇങ്ങനെയിരിക്കെ കേരളമാഹാത്മ്യം 40-ാമധ്യായത്തിൽ... 'ഒരു വൃദ്ധനായ മലയാളദ്വിജന്റെ യൗവനസ്ഥയായ ഭാര്യ ഗർഭിണിയായി കാണുകയാൽ അവരെ പുറത്താക്കുകയും പ്രസവംകഴിഞ്ഞശേഷം (തൃശ്ശിവപേരൂർ) ശ്രീമൂലസ്ഥാനത്തുവെച്ചു യോഗാചാര്യാദി സമക്ഷമറിയിച്ചുവിചാരിച്ചാറെ (അവളിലുണ്ടായ) കന്യകയ്ക്കു ദോഷമില്ലെന്നും എന്നാലും വിപ്രവാക്യത്താൽ കുറെ ഏതാണ്ടുണ്ടെന്നു തീർച്ചപ്പെടുത്തുകയാൽ തിരിച്ചു വെക്കുകയും ചെയ്തു എന്നും കന്യകയ്ക്കു 12 വയസ്സു ചെന്നപ്പോൾ പൂവറുത്തു മാലകെട്ടിയതു ഭാർഗ്ഗവൻ കണ്ടു മാലയുടെ ആഗമം ചോദിച്ചറിഞ്ഞ് അവളെ ശിവാലയശുശ്രൂഷയ്ക്ക് ആക്കിയെന്നും..., പറയുന്നു. ഇവർ മാരാസ്ത്രീക്ക്, ആഴുവഞ്ചേരിൽ വിറകുവാരിയസ്ഥിയെടുത്തു പാതിത്യം വന്നശേഷം അവളിൽ വിപ്രനു ജാതരായവരാണെന്നാകുന്നു രൂഢപക്ഷം. ഇതിനനുഗുണമായിട്ടു വെള്ളാറപ്പള്ളിൽ ഒരു വാരിയത്തി(സ്സി)യാർക്കു മാരാനുമായുണ്ടായ ഇടപാടിന്റെ വിചാരണയിൽ, സ്ത്രീക്കു ശുദ്ധിയില്ലെന്നും, മാരാൻ പ്രായശ്ചിത്തം ചരിക്കണമെന്നും വിദ്വന്മാന്യനായ മഹിമശ്രീ മാടമഹീന്ദ്രൻ (80-ാമാണ്ടിനടുത്തെന്നു തോന്നുന്നു) വിധികല്പിക്കയുണ്ടായിട്ടുണ്ട്. എന്നാലും ഇവർ ഉൽകൃഷ്ടന്മാർതന്നെ.

ടി 41-ാമദ്ധ്യായത്തിൽ, ഉത്തരസ്ഥ (വടക്കുംമഠത്തിലെ) സ്വാമിയാർ ഇരിങ്ങാലക്കുടദേശമലങ്കരിക്കുന്നകാലത്ത് ഒരു യൗവനസ്ഥയായ വിപ്രപത്നിയിൽ അദ്ദേഹത്തിന്റെ ബീജസംഭൂതനായി ഒരു പുരുഷസന്താനമുണ്ടായി എന്നും, ഭട്ടാചാര്യാദികൾ പുറംതള്ളാൻ വിചാരിക്കവെ ആ സ്ത്രീ മരിക്കയും, സ്വാമിയാർ അതു തന്റെ പുത്രനാണെന്നും സംസ്കാരാദികഴിച്ച്, സംഗമേശദേവന്റെ പരിചര്യയ്ക്കാക്കണമെന്നും ഭാർഗ്ഗവരാമനോടു പറകയും, അതുപ്രകാരം കല്പിച്ചു സന്താനവൃദ്ധിക്കു ദാസിസ്ത്രീയെ സോദരിഭാവത്തിലാക്കിക്കൊടുക്കയും, ബ്രാഹ്മണദ്വാരാസന്താനവൃദ്ധി വിധിക്കയും ചെയ്തുവെന്നും പറയുന്നു. സംസ്കരണാവസരത്തിൽ ഓടിയതുകൊണ്ട് പിഷാരോടിയെന്നു പേരുണ്ടായതായി പ്രസിദ്ധിയുമുണ്ട്.

സഹ്യാദ്രിഖണ്ഡത്തിൽ 'ശിവദ്വിജൻ' ഒരു ദാസിയിൽ ഒരു വിപ്രനു ജാതനായതായും അവരുടെ സ്ത്രീകളെ 'ബ്രാഹ്മണി' എന്നു പറയുന്നതായും പ്രസ്താവിച്ചിരിക്കുന്നു. ബ്രാഹ്മണികൾ ഉണ്ണിയുടെയോ നമ്പിയാ(ശ്ശാ)ന്റേയോ സ്ത്രീകളാണെന്നു പ്രസിദ്ധമാണ്. അപ്പോൾ

ശിവദ്വിജൻ (പട്ടരുണ്ണി) ഉണ്ണിയെന്നു തീർച്ചയായി. കേരളമാഹാത്മ്യം മേല്പ്പറഞ്ഞ അദ്ധ്യായത്തിൽ, ഒരു ശിവദ്വിജൻ (ഉണ്ണിമൂത്ത് ഇപ്പോൾ **മൂത്തതാണല്ലോ** ശിവദ്വിജൻ) ഒരു വിപ്രകന്യകയെ തന്റെ ജാതിസ്വരൂപം വ്യക്തമാക്കാതെ വഞ്ചനയായി വേളികഴിച്ചുവെന്നും, ഭട്ടാചാര്യപ്രഭൃതികൾ വന്ന് അയാൾ ശിവദ്വിജൻ (മൂത്തത്) ആണെന്നും മറ്റും പറഞ്ഞ് ആലോചന നടത്തി, കെട്ടിയതുകൊണ്ട് ദോഷമില്ലെന്നും, സോദരിഭാവത്തിൽ വെച്ചുകൊണ്ടു വിപ്രദ്വാരാ സന്താനവൃദ്ധി വരുത്തുകയേ ആകാവൂ എന്നും ഭാർഗ്ഗവാനുമതിപ്രകാരം വിധിച്ചു എന്നു പറഞ്ഞിരിക്കുന്നു.

ഇളയത്, ഏതാദൃശാജ്ഞയോ നടപടിയോ ഉല്ലംഘിച്ചു വിവാഹംചെയ്തുവന്ന് ഇപ്പോൾ ഇവരും വേളിതുടങ്ങിയിരിക്കയാണല്ലോ. ദാസിയെന്നു സൂത്രക്കാർ പറയുന്നവളുടെ പുത്രരെന്നിരുന്ന ഇവർ ഇപ്പോൾ കല്പടയിൽ കയറിനിന്നിട്ട് 'നരകത്തിന്നുതകിയതെന്നു ഗീത പറയുന്ന' സാംകര്യമൊന്നുമില്ലാത്ത 'മലയക്ഷത്രിയശുദ്ധനായരെ' തീണ്ടാട്ടാൻ തുടങ്ങുന്നുവെന്നത് ആശ്ചര്യം.

അഭിസാരികയായി ഭ്രഷ്ടയായ ബ്രാഹ്മണസ്ത്രീയിൽ അജ്ഞാതപുരുഷജനിതസന്താനങ്ങൾ (തന്ത നിശ്ചയമില്ലാത്തവർ) ആണല്ലോ മ്ഴാവുനമ്പ്യാർ, ചാക്ക്യാർ എന്നിവരുടെ കുലകൂടസ്ഥന്മാർ. ഇവരെതൊട്ട് ഈഴവർപോലും ഇവിടെ ഭക്ഷിക്കയില്ല. ഇവർക്കും ശുദ്ധപച്ചനായരെ പുച്ഛം. കഷ്ടം! തങ്ങളുടെ സ്വരൂപത്തിൽ ഇത്ര വലിയ വിസ്മൃതി മേൽപ്പറഞ്ഞവർക്കും നായന്മാർക്കും വന്നുകൂടാത്തതാണ്. സാർവ്വമാന്യമുള്ളവരും, വന്ദ്യന്മാരുമായ വിപ്രന്മാർ 'സഹ്യാദ്രി' ഒന്നു വെട്ടി തെളിച്ചുനോക്കാതെ നായന്മാരെ നിഹീനരാക്കിപ്പറയരുതെന്നുമാത്രം അപേക്ഷയുണ്ട്. വേണ്ടിവന്നാൽ ആ ഭാഗപ്രസ്താവം വഴിയേ ആകാം.

ജാതിയില്ലെന്നു 'പദ്ധതി'യുടെ പ്രാസ്താവികത്തിൽ സുദൃഢം വ്യവസ്ഥാപിച്ച സ്ഥിതിക്ക് ഇത്ര വാഗ്വ്യയമെന്തിനെന്ന് അതു മനസ്സിലിറങ്ങിയവർ വല്ലവരും ശങ്കിച്ചു ചോദിക്കുന്നതായാൽ ഇത്, താദൃശസൂക്ഷ്മഗ്രാഹികൾക്കായി പറയുന്നതല്ലെന്നും, അതു പാരമാർത്ഥികം ഇതു വ്യാവഹാരികം എന്നു വിഭജിച്ചു ഗ്രഹിക്കണമെന്നും ആകുന്നു ആശയം.

ഇതിലെ അത്യുക്തി ദുരുക്തിശങ്കാപങ്കിലവാചകങ്ങളെ ശ്രോതാക്കളും സഭാനായകഹീരങ്ങളും ക്ഷമാപൂർവം മനനം ചെയ്യണമെന്നപേക്ഷിച്ചുകൊണ്ട് ഈ ഉപന്യാസത്തെ പര്യവസാനിപ്പിച്ചുകൊള്ളുന്നു.

എന്ന് ശ്രീമന്മമതാപാത്രം എൻ. തീർത്ഥപാദസ്വാമി"

വൃശ്ചികം 30. ഇന്നു വാഴൂർ തീർത്ഥപാദാശ്രമത്തിൽനിന്നും ഒരെഴുത്തു കിട്ടിയതായിക്കാണുന്നു. അതാവിത്:

"ഓം തത് സത്"
നമസ്കാരം

മാന്യവരഭ്രാതൃപാദാഃ!

അവിടുന്നു സദയമയച്ച എഴുത്തു കിട്ടി. ഈ മാസം ആദ്യം പറവൂർവരെപോയിരുന്നു. ഇന്നലെ വൈകുന്നേരമാണ് മടങ്ങി ആശ്രമത്തിൽ വന്നുചേർന്നത്... മന്ദത്തു പത്മനാഭപിള്ള അവർകൾ എന്റെ ഒരു വലിയ സ്നേഹിതനാണ്. കഴിഞ്ഞ മകരത്തിൽ മിസ്റ്റർ അറയ്ക്കൽ പരമേശ്വരൻപിള്ള ബി. എ; ബി. എലും ഞാനുംകൂടി പെരുന്നയിൽവച്ചു മിസ്റ്റർ

പത്മനാഭപിള്ളയെക്കണ്ടു സംസാരിക്കുന്നതിനിടയായി. അപ്പോൾ ഞാൻ പ്രത്യേകം ശട്ടം കെട്ടിയിരുന്ന കാര്യമാണത്... ഈയിടെ പറവൂരുനിന്നും വരുന്നവഴി അങ്ങോട്ടുവ രുന്നതിനായി പെരുന്നവരെ വന്നിരുന്നു. മിസ്റ്റർ പത്മനാഭപിള്ള സത്രത്തിൽ വന്നു കണ്ട പ്പോൾ അവിടുന്ന് അദ്ദേഹത്തിന് ഒരു ദീർഘലേഖനവും പുസ്തകങ്ങളും അയച്ചുകൊടു ത്തിട്ടുണ്ടെന്നും മറ്റും പറഞ്ഞു. ...അമ്പലപ്പാട്ടുനിന്നും ആശാനവർകളുടെ എഴുത്തുകൾ വന്നുകൊണ്ടിരിക്കുന്നുണ്ട്. ഞാനവിടംവരെ ഒന്നു ചെന്നേ മതിയാവൂ എന്നാണ് എഴുതു ന്നത്. അവിടുന്ന് അദ്ദേഹത്തിനു കത്തയച്ചാശ്വാസം കൊടുക്കണമെന്നപേക്ഷിക്കുന്നു. ...

നായന്മാരുടെ പുലകുളി സപിണ്ഡീകരണം മുതലായ കാര്യങ്ങളിൽ ഇപ്പോൾ വരു ത്തിത്തുടങ്ങിയിരിക്കുന്ന ആചാരവ്യത്യാസങ്ങളെപ്പറ്റി വലിയകൊട്ടാരത്തിൽനിന്നും കല്പിച്ചു വൈദികന്മാരോട് എഴുതിച്ചോദിച്ചിരിക്കുന്നതായറിയുന്നു. പറവൂർ മജിസ്ട്രേട്ട വർകളുടെ പേർക്ക് എഴുതിച്ചെന്നിട്ട് അവിടുന്നു വൈദികന്മാർക്കു ശേവുകക്കാരുടെ പക്കൽ കൊടുത്തയയ്ക്കുകയാണു ചെയ്തത്. കൊടുത്തയച്ച സാധനങ്ങളിൽ പോറ്റിമാരുടെ ഹർജി കളും അതിന്മേൽ നടന്ന വിചാരണകളും അതുകളിൽ പേഷ്കാർ മിസ്റ്റർ നാരായണമേന വനും ദിവാൻജി അവർകളും മറ്റും അഭിപ്രായമെഴുതിയിരിക്കുന്നതും ഒക്കെയുണ്ടെന്നാ ണറിയുന്നത്. പേഷ്കാരവർകളും ദിവാൻജി അവർകളും പന്ത്രണ്ടിനു സപിണ്ഡീകരണ മാകാമെന്നും പിന്നീട് അമ്പലങ്ങളിൽ കയറുന്നതുകൊണ്ടു വൈഷമ്യമില്ലെന്നും അഭി പ്രായം എഴുതിയിരിക്കുന്നതായിട്ടാണറിയുന്നത്. കല്പിച്ച് അഭിപ്രായമൊന്നും വെളിപ്പെ ടുത്താതെ വൈദികാഭിപ്രായത്തെ ആവശ്യപ്പെട്ടിരിക്കുകയാണ്. ഇത്രയും പറവൂർ താലൂ ക്കിൽനിന്നും അറിഞ്ഞതാണ്. വൈദികന്മാർ പന്ത്രണ്ടിന്റെ സപിണ്ഡീകരണത്തെ അനു കൂലിച്ചും മറ്റും എഴുതി അയച്ചതായിട്ട് ആലുവായിലും മറ്റും ഒരു കിംവദന്തിയുണ്ട്. 'ആചാ രപദ്ധതി'വൈദികന്മാർക്കെങ്കിലും ഓരോന്നയച്ചുകൊടുത്തിരിക്കുമെന്നു വിശ്വസിക്കുന്നു.... പണ്ടു നായന്മാർ എന്നു പറഞ്ഞാൽ ധീരന്മാർ എന്ന പദംകൂടി പെട്ടെന്ന് ഓർക്കുമായി രുന്നു. ഇപ്പോൾ നായന്മാർ എന്നു പറഞ്ഞാൽ ഭീരുക്കൾ എന്ന പദമാണ് ഉടനെ ഓർമ്മ യിൽ വരുന്നത്. എന്തുചെയ്യാം! ഇനി എഴുമറ്റൂരെ ആശ്രമത്തെപ്പറ്റി എഴുതട്ടെ...

അവിടെ ഇരിക്കുന്ന സ്വാമിയാർ ഒരു വെറും പാവവുമാണ്. ആയാളെക്കൊണ്ട് ഒന്നും നടക്കയില്ല.... അയിരൂർ ആശ്രമം പണിയുന്നതിനു കുറേ കരിങ്കൽ പൊട്ടിച്ചുവച്ചിട്ട് അതു പടിയേ കിടക്കുന്നു. ഇവിടുത്തെ ആശ്രമത്തിലെ വിചാരിപ്പുകാരുടെ ദേഹവിയോഗാന ന്തരം നേരിട്ട കുഴപ്പങ്ങൾക്ക് ഇപ്പോൾ ഒരു വിധമെല്ലാം നിവൃത്തിയുണ്ടായിട്ടുണ്ട്. ഞാൻ ഇവിടുന്നു പോകുമ്പോൾ ഇതും കുഴപ്പത്തിലാകും. ഈ നിലയിൽ ഞാനെന്തോന്നാന്ന് ചെയ്യേണ്ടതെന്ന് അവിടന്നുതന്നെ ഉപദേശിക്കണം... എഴുമറ്റൂരെ ആശ്രമം സ്വാമിതിരു നാമത്തിൽ സ്ഥാപിച്ചതായതുകൊണ്ടു നല്ല നിലയിൽ വന്നാൽ കൊള്ളാമെന്നു വളരെ ആഗ്രഹമുണ്ട്. നമ്മുടെ പരമ്പര അതുമൂലം ഉറച്ചിരുന്നാൽ കൊള്ളാമെന്നും ആഗ്രഹ മുണ്ട്. അതിലേക്ക് എന്നാൽ കഴിയുന്നതെല്ലാം ഞാൻ ചെയ്തിട്ടുമുണ്ട്. ഒരു തൂണ് ഒരു പുരയാകയില്ലല്ലോ. ഒരു മരം ഒരു കാവുമാകയില്ലല്ലോ... അതുകൊണ്ടിനി എന്തുവേണ്ടൂ എന്നറിയുന്നില്ല... മറുപടിക്കു കാത്തിരിക്കുന്നു... എന്നു സ്വന്തം പ്രിയപ്പെട്ട തീർത്ഥപാ ദപരമഹംസസ്വാമി." (ഒപ്പ്)

പരമഹംസസ്വാമിയുടെ എഴുത്തുകൾകൊണ്ടു കാണുന്നത്, നമ്മുടെ സ്വാമി (പാദങ്ങൾ) 'സ്വപാരമ്പര്യജീവപ്രതിഷ്ഠാഹേതുകമായി പരമഹംസസ്വാമി ഗണിച്ചിരിക്കുന്ന ആശ്രമ സ്ഥാപനപാലന'വിഷയത്തിൽ ശ്രദ്ധാലുവല്ലെന്നും അതു നിമിത്തം ആശ്രമകാര്യം അല സലായി പരിണമിക്കുന്നുവെന്നും മറ്റുമാണല്ലോ. സ്വാമി അയച്ച മറുപടികളുടെ താല്പ

ര്യമെന്തെന്നാൽ, ആശ്രമ 'പ്രതിഷ്ഠ' ധനപരജനാധീനമാണെന്നും, ധനാർച്ചകസമർച്ചനം അവിടേക്കത്ര രുചിപ്രദമല്ലെന്നുകണ്ടാണ് ആദ്യകാലം മുതൽ താദൃശവൃത്തിയിൽ വൈമനസ്യം പ്രകടിപ്പിച്ചുപോന്നതെന്നും, ഇപ്പോൾ ഉത്സുകനെന്നപോലെ കാണപ്പെട്ടതു പരേച്ഛാഭംഗഭയത്താലാണെന്നും, പിന്നെ പാരമ്പര്യ, കീർത്തി, പ്രതിഷ്ഠ ആശ്രമപ്രാകാരബലാധീനമല്ലെന്നും, **ശ്രീരാമ, ഹർഷവിക്രമാദിത്യ**പ്രഭൃതികളുടെ വിശ്വവ്യാപ്തസ്ഥിരതരയശസ്സിന് ആലംബനമായ കെട്ടിടമേതെന്ന് ആലോചിക്കേണ്ടതാണെന്നും, അങ്ങനെയായാൽ പരിദേവനത്തിന് അടക്കമുണ്ടാകുമെന്നും, ഒന്നുരണ്ട് ആശ്രമങ്ങൾ കെട്ടിയിട്ടിട്ടു തന്നാലായതു ചെയ്തുകഴിഞ്ഞു എന്നു പറയുന്നതിനേക്കാൾ എത്രയോ ശ്ലാഘ്യമായ വിധാനമെന്ന് അഭിജ്ഞ ജനപ്രശംസയ്ക്ക് ഏകാന്താധികരണമായ സാഹിത്യപദ്ധതി സ്വാമിതിരുവടിയുടെ തിരുനാമാങ്കിതമാക്കിച്ചെയ്തതു മെച്ചമെന്നുകരുതി സ്വാമി തൃപ്തിപ്പെടുന്നുവെന്നും, "ഹേമ്നോ ഭാരശതാനി വാ മദമുചാം വൃന്ദാനി വാ ദന്തിനാം ശ്രീഹർഷേണ സമർപ്പിതാനി കവയേ ബാണായ കുത്രാദ്യ തത്; യാ ബാണേന തു തസ്യ സൂക്തിനികരൈരുർട്ടങ്കിതാഃ കീർത്തയസ്താഃ കല്പപ്രളയേപി യാന്തിനമനാങ്മന്യേ പരിമ്ലാനതാം" എന്നു തുടങ്ങിയവ വിസ്മരിക്കത്തക്കതല്ലെന്നും മറ്റുമാണ്.

ധനു 4. ഇദാനീന്തനന്മാരായ മതനേതാക്കളിൽ ശ്രീമദ്വിവേകാനന്ദസ്വാമിയെയാണ് സ്വാമി അധികം ഇഷ്ടപ്പെട്ടിരിക്കുന്നതെന്നു താഴെക്കാണുന്നതുകൊണ്ടു വ്യക്തമാകും. ആ മഹാനുഭാവന്റെ പ്രസംഗങ്ങൾ ആരെയാണ് അത്ഭുതപരതന്ത്രരാക്കാത്തത്? "പരബ്രഹ്മശ്രീവിവേകാനന്ദസ്വാമികളുടെ 'രാജയോഗം' ഒരാളോടു വാങ്ങി വായിച്ചു. 'ഭക്തിയോഗ'വും, 'കർമ്മയോഗ'വും മുൻകാലത്തു വായിച്ചപ്പോൾ സ്വാമിയിലുണ്ടായ പ്രതിപത്തിബഹുമാനങ്ങളെ അപേക്ഷിച്ച് ഈ ഗ്രന്ഥവും 'ജ്ഞാനയോഗ'വും നൂറുമടങ്ങു ഭക്തിബഹുമാനം ആ മഹാനിലുണ്ടാക്കി. ഇവ എത്ര ഗംഭീരമധുരമായിരിക്കുന്നു! യോഗത്തിലും വേദാന്തത്തിലും ഞാൻ വായിക്കാത്ത മാന്യഗ്രന്ഥം സംസ്കൃതത്തിലില്ലാതെയായിട്ടും ഇവ ശ്ലാഘ്യങ്ങളായിത്തോന്നി. പക്ഷെ മെസ്മറിസം വരുത്തി മുമ്പു വായിച്ചസമയം അതിലുണ്ടായ ചില വിഷയങ്ങളിലെ പ്രതിപത്തിയെ ഈ രാജയോഗം നശിപ്പിച്ചിരിക്കുന്നു. അന്യനെ 'മാസ്മരവിദ്യയ്ക്ക്' ഇരയാക്കുന്നതു മഹാ ക്രൂരകൃത്യമാണെന്നുള്ള സ്വാമിയുടെ ഉപദേശത്തെ കൈക്കൊണ്ട് ആ വിഷയത്തിലുണ്ടായിരുന്ന ഔത്സുക്യം നിശ്ശേഷം പരിത്യജിച്ചു."

'അഹിംസാ പരമോധർമ്മഃ' എന്ന തത്വം സ്വാമി ശരിയായി അനുസരിച്ചുപോരുന്നുവെന്ന് ഇതിൽനിന്നു നാം ഗ്രഹിക്കുന്നുവല്ലോ. ജീവികളോട് ഇത്രയും കരുണ കാണിക്കുന്ന വേറൊരു ദേഹം ഈ ഭൂമിയിൽ അവതരിച്ചിട്ടുണ്ടോയെന്നുകൂടി സംശയിക്കത്തക്കവണ്ണം സ്വാമി അത്ര ദയാലുവാണെന്നു പല ദൃഷ്ടാന്തങ്ങൾകൊണ്ടു ഞങ്ങൾക്കറിയാം. വേദവിഹിതയജ്ഞാദികൾപോലും "പരോക്ഷവാദൊ വേദോയം ബാലാനാമനുശാസനം; കർമ്മമോക്ഷായകർമ്മാണി വിധത്തേ ഹ്യഗദം യഥാ" എന്ന വൈയാസികസിദ്ധാന്തപ്രകാരം 'ഗുഡജിഹ്വികാ' ന്യായത്തിൽ ഹിംസാനിവൃത്തിക്കായി കല്പിക്കപ്പെട്ടവയാണെന്നും "ന ഹിംസ്യാദിത്യേതദ്ധ്രുവമവിതഥം വാക്യമബുധൈരഥാഗ്നീഷോമീയം പശുമിതിതു വിപ്രൈർന്നിഗദിതം" എന്ന് ഒരു ബ്രഹ്മാനന്ദപരമഹംസർ പറഞ്ഞതുപോലെ 'നഹിംസ്യാൽ സർവാഭൂതാനി' എന്നത് ഉത്സർഗ്ഗവും 'അഗ്നീഷോമീയം പശുമാലഭേത' എന്നത് അപവാദവും ആണെന്നു സ്ഥാനഭേദംചെയ്തവർ ഹിംസാപ്രിയന്മാരാണെന്നും ഇതിലേക്കു മേല്പത്തൂർ നാരായണഭട്ടപാദരുടെ അദ്വൈതകീർത്തനം ഉദാഹരിക്കത്തക്കതാകുന്നുവെന്നും ആണ് സ്വാമി പറയാറുള്ളത്. നമ്മെ വെറുതെ ഉപദ്രവിക്കാനായി വരുന്ന കൊതുകളെ സ്വാമിയുടെ മുമ്പിൽവച്ച് ആരെങ്കിലും ഹിംസിക്കാൻ തുടങ്ങിയാൽ എത്രമാത്രമപ്രിയം സ്വാമിക്കുണ്ടാകുമെന്നാർക്കുമറിഞ്ഞുകൂടാ. അതിനെ സാവധാനത്തിൽ ഓടിച്ചുകളഞ്ഞാൽ

മതിയല്ലോ! അതിനെ നിർദ്ദയമായി ഉപദ്രവിച്ചുകൂടായെന്നാണ് സ്വാമി ആജ്ഞാപിക്കുന്നത്. ഒരിക്കൽ ഒരു ഹിംസ്രജന്തു, വേറൊന്നിനെക്കൊല്ലാൻ ശ്രമിച്ചപ്പോൾ, അടുത്തുനിന്നവരോടതിനെ വിടുവിക്കണമെന്നു പറഞ്ഞതിൽ അല്പം വൈമനസ്യം അവർ കാണിച്ചതിനാൽ സ്വാമിതന്നെ അല്പം പ്രയത്നപ്പെട്ടു പ്രാണരക്ഷാർത്ഥം കരഞ്ഞ ആ ക്ഷുദ്രജന്തുവിന്റെ ഭയം കെടുത്തതു ഞങ്ങൾതന്നെ കണ്ടിട്ടുണ്ട്. അപ്രകാരം ചെയ്യാമോ എന്നു ചോദിച്ചവരോടു സ്വാമി കുറഞ്ഞോന്നു വിരസഭാവത്തിലാണുത്തരവും പറഞ്ഞത്. "മാരണായ ഗൃഹീതോങ്ഗച്ഛേദം സ്വീകരോതി" എന്ന ന്യായപ്പടി ക്ഷുദ്ബാധയേക്കാൾ പ്രാണാപായം എത്രയോ ഭയങ്കരമാണെന്ന് ഇതിൽനിന്നു ഗ്രഹിക്കാൻ കഴിവുണ്ട്. മാംസഭക്ഷകന്മാരെ സ്വാമി വെറുക്കയും, ശിഷ്യന്മാരിലാരെങ്കിലും അങ്ങനെയായിത്തീർന്നാൽ അവർ അധമന്മാരെന്നുതന്നെ നിശ്ചയിക്കയും അവരെ ത്യജിക്കയുമാണ് ചെയ്യുന്നത്.

ധനു 12. സ്വാമിക്കു വളരെ ശിഷ്യന്മാരുണ്ടെങ്കിലും ഗുണപൗഷ്കല്യംകൊണ്ടു ചിലരെ സ്വാമി അധികം സ്നേഹിക്കുന്നതായിക്കാണാം. അതുലോകസ്വഭാവമാണ്. "വിരക്തിനിർമ്മുക്തിയമർന്നവർക്കും പരക്കെ നല്ലാളോടു പക്ഷഭേദം" എന്നു ഭാരവിയിൽ വ്യാസവാക്യം നോക്കുക. ശിഷ്യപ്രധാനിയായ ഒരു മാന്യന്റെ ശീലാചാരങ്ങളെപ്പറ്റി സ്വാമിചെയ്ത ഒരു വിമർശം താഴെ ചേർക്കുന്നു. "ആറേഴു വർഷങ്ങളായിട്ട് ഓരോ സല്ക്കാരങ്ങൾ ചെയ്തുവന്നു, മൂന്നുകൊല്ലമായി അനവരതം സർവപ്രകാരേണ പരിചരിച്ചുവരുന്ന ആളും, സാധുജനപൂജാപരനും ആയ താഴത്തോട്ടത്തു ശക്തിഹസ്താഖ്യൻ എന്ന ഭക്തനു ബ്രഹ്മധ്യാനക്രമമുപദേശിച്ചു. മറ്റുചില മഹാന്മാരുടെ ഉപദേശമുണ്ടായിരുന്നതിനാൽ ഇത്രയും കാലം ഉപദേശിച്ചില്ലെന്നേ ഉള്ളൂ. 'ഗുരുശുശ്രൂഷയാ വിദ്യാ' എന്നാണല്ലോ പ്രമാണം. അതിനാൽ ഈ നയം വിലപിടിച്ചതാണ്. ഈ സഹൃദയൻ ആചാരപദ്ധതി മുതലായതിന്റെ പ്രചരണാദികളിൽ ഭാഗഭാക്കാണ്. അതിന്റെ ഒടുവിൽ ഗ്രന്ഥബഹിർഭൂതമായുള്ള പ്രകടയിതൃശ്ലോകപ്രശംസ പെറ്റയാളും ഇതുതന്നെ.

ഏതാവൽപര്യന്തം യോഗചര്യയിൽ സഹകരണാനുകരണസപര്യകൾ നൽകിയവരിലിവർക്ക് ഒരു നല്ല സ്ഥാനമുണ്ടെന്നു പറയണം. വിപുലദുർദ്ദശാവിപാകത്തിൽ വാക്കായ സ്വാംഗ(സ്വജന)ങ്ങളെക്കൊണ്ടു വിധിപ്പടിയും ഹിതാനുസരണവും സപര്യചെയ്തും ചെയ്യിച്ചും ബഹുധാ പ്രസാദം നേടിയിരിക്കയാൽ ഈ ഗുണഗ്രാഹി ദുർജ്ജാതബന്ധുവായിരിക്കുന്നു. ബന്ധുവെന്നും, സഹായമെന്നും, ദശയെന്നും മറ്റുമുള്ളതെല്ലാം ആരോപംതന്നെയെങ്കിലും അദ്വൈതദർശനത്തിനു ഹേതുവുംകൂടി ആയ മനസ്സു, വിദേഹമുക്തിയിലുണ്ടാകേണ്ടതായ അരൂപനാശംവരെ 'ദഗ്ദ്ധപട' ന്യായത്തിൽ നില്ക്കുന്നതാണല്ലോ. ഏതുതരം സുജനത്തിനും യഥായോഗ്യം ദ്രവ്യാന്നവസ്ത്രവിതരണം ചെയ്കയും മറ്റും ചെയ്യുന്നതിൽ ടിക്ക് ഒരു ദൃഢമായ സദ്വാസനയുള്ളതായിക്കാണുന്നു. വിജ്ഞാനശക്തിഹ്രാസത്തിലുംകൂടി സാധുപൂജാപരതകൊണ്ടു ടിക്ക് ഒരുന്നതസ്ഥാനം കല്പിക്കാം. ഒരു ബ്രഹ്മജ്ഞാനിയെ ഭുജിപ്പിച്ചാൽ കോടി ബ്രാഹ്മണരെ ഊട്ടിയ ഫലമുണ്ടാകുമെന്നു ശ്രീശിവഗീത പറയുന്നതോർത്താൽ ഫലമൂലാദ്യാഹാരന്മാരായ എത്രയോ ജ്ഞാനികളെ നിരന്തരമായി സപര്യചെയ്തു 'ഭിക്ഷകഴിപ്പിച്ച'തിന്റെ വില, വാഗതീതമാണല്ലോ. ടിക്കു സർവാശീർവാദപരമ്പരയുണ്ടാകട്ടെ! ഈ ഗുണജ്ഞന്റെ ദീക്ഷാനാമം ബ്രഹ്മാദ്വയപ്രകാശൻ എന്നാണ്. ശുഭം."

പരോപകാരലോലുപനായ ഈ ശിഷ്യപ്രധാനനെപ്പറ്റി മാന്യന്മാർ കേട്ടിരിക്കുമല്ലോ. ഭക്താഗ്രണിയെന്നപോലെ ഗൃഹഭരണവിഷയത്തിലും അദ്വിതീയനാണ്. ചില ഗൃഹസ്ഥന്മാർ ചെയ്യുമ്പോലെ പേരെടുക്കാനുള്ള സല്ക്കാരമോ, സേവയോ ഇദ്ദേഹത്തിനില്ലതന്നെ.

ധനു 15. "ഇന്നു പരമാനന്ദനാഥൻ വന്നിരുന്നു. മുടിയിച്ചേഴത്തു കിട്ടുപിള്ളയെക്കൊണ്ടു തുടങ്ങിച്ച് 21 ശ്ലോകംവരെ തീർന്നിരുന്ന പഞ്ചദശി, ടിയാൻ ജഡബന്ധനിർമ്മുക്തനായിഭവിക്കയാൽ, ആദിമുതൽ കിളിപ്പാട്ടുരീതിയിൽ ഭാഷാന്തരം ചെയ്വാൻ പരമാനന്ദനാഥനെ ചട്ടംകെട്ടി."

സ്വാമി മുമ്പ് ഈ ഗ്രന്ഥരത്നം തർജ്ജിമചെയ്വാൻ തുടങ്ങി; രണ്ടുപ്രകരണം ആയ ശേഷം സംഗതിവശാൽ അതിൽനിന്നും വിരമിക്കേണ്ടിവന്നു. തർജ്ജിമചെയ്തഭാഗം അന്നു പത്രത്തിൽ പ്രസിദ്ധംചെയ്തിരുന്നു. എന്നാൽ ടി ഗ്രന്ഥം ആരെക്കൊണ്ടെങ്കിലും ഭാഷാന്തരം ചെയ്യിക്കണമെന്നു സ്വാമിക്കു വിചാരമുള്ളതായി പ്രത്യക്ഷപ്പെടുന്നു. ഭാഷാഭാരതം പുറത്തായ ഉടൻ ഏഴെട്ടു കവികളെക്കൊണ്ട് അനുമോദനശ്ലോകങ്ങളുണ്ടാക്കിച്ചു സ്വാമി സ്വന്തം ചില ശ്ലോകങ്ങളോടുകൂടി കുഞ്ഞിക്കുട്ടൻരാജാവവർകൾക്ക് അയച്ചതിൽ "... ഭാഗവതപ്രവണാ ധീഃ പഞ്ചദശീമപി വിവർത്തയിതുമീഷ്ടേ" എന്നു പഞ്ചദശീഭാഷാന്തരീകരണകാര്യത്തെ സൂചിപ്പിച്ചിരുന്നു. അനന്തരം അതിലേക്കു മിസ്റ്റർ കിട്ടുപിള്ളയെ ചുമതലപ്പെടുത്തി. അതും നിശ്ചിതാർത്ഥസാധകമാകാഞ്ഞ് ആ ഭാരം പരമാനന്ദനാഥന്റെ പേരിൽ ചുമത്തിയതാണ്. "ഇമ്മട്ടു വിദ്വജ്ജനദുഷ്കരമായീടുന്ന കർമ്മത്തിലുദ്യുക്തനായെന്നുള്ളതിവനുടെ; ഉണ്മദമല്ല ഗുരുവരുളാലത്രെ..." എന്നു പരമാനന്ദനാഥൻ ഗ്രന്ഥപ്രാരംഭത്തിൽ പറഞ്ഞിരിക്കുന്നതു സ്വാമിയുടെ ആജ്ഞാപനസംഗതിയെ വെളിവാക്കുന്നു. ഈ ഭാഷാവിവർത്തം മാസികാന്തർഗ്ഗതമായി വിദ്വല്ലോകം വിലോകനംചെയ്തിരിക്കുമല്ലോ.

ധനു 16. ആചാരപദ്ധതി പ്രകടനാദ്ധ്യക്ഷനും ടിയിലെ 'സംസ്കൃതാശംസാ'കാരനുമായ 'കേശവപ്രകാശൻ' എന്നു ശ്രീമൽശിഷ്യാഗ്ര്യന്റെ സഖാവും സ്വാമിയുടെ ശിഷ്യദേശ്യനും ഗുണജ്ഞമൗലിയും കവിയുമായിരിക്കുന്ന ശ്രീരാമൻ ചിറ്റൂർ ഗോവിന്ദപ്പിള്ള സ്വാമിപാദങ്ങളിൽ സമർപ്പിച്ച ശ്ലോകലേഖനത്തിന് അദ്ദേഹമയച്ച ഒരു മറുപടിശ്ലോകം താഴെ ചേർക്കുന്നു: "പ്രിയ! പദ്യപത്രമുദിതാനുനയ പ്രണയപ്രകാശമധിഗത്യ, മനഃ; ലഗതി സ്വരൂപസുഖസംസ്തിമിതെ സ്വമഹിമ്നി വാർത്തമധികം കിമതഃ"

ധനു 17. കിഴക്കേടത്തു കേശവപിള്ള പാച്ചുപിള്ള, പെരളശ്ശേരിൽ കൃഷ്ണപിള്ള, ചെറിയാങ്കാലിൽ ശങ്കരപ്പിള്ള എന്നീ മാന്യന്മാർക്ക് ഉപദേശം നല്കിയത് ഈ തീയതിയിലാണെന്നറിയുന്നു. ഇവരിൽ കൃഷ്ണപിള്ളയെന്ന ശിഷ്യൻ സമുദായപരിഷ്കാരവിഷയത്തിലും മറ്റും യഥാശക്തി പ്രവർത്തിച്ചുവരുന്ന ആളാണെന്നു സ്ഥലാന്തരപ്രതിപാദനംകൊണ്ടു ഗ്രഹിക്കാം. ഇവർ എല്ലാവരും വേദാന്തഭക്തിനിഷ്ഠന്മാരായിരിക്കുന്നതുകൂടാതെ ഗുണലുബ്ധന്മാരുമാണ്.

1091, ധനു 18 ഞായർ. ഇന്നു സ്വാമിയുടെ ഡയറിയിൽനിന്നും താഴെപ്പറയുന്ന ഒരു സംഗതി നാം ഗ്രഹിക്കുന്നു. അതാവിതു: "മുമ്പ് ഉപദേശിക്കപ്പെട്ടിരിക്കുന്ന ബ്രഹ്മധ്യാനനിഷ്ഠയിൽ ദൃഢത സിദ്ധിക്കാൻ നാഡി - ഹൃദയ - ശുദ്ധിദ്വാരാ, ഉപയുക്തമെന്നു പറഞ്ഞപേക്ഷിക്കയാൽ പരമാനന്ദനാഥനു പ്രാണായാമക്രമം പറഞ്ഞുകൊടുത്തു. പ്രാണായാമം വല്ല അംശത്തിലും ജ്ഞാനത്തിനു സഹകാരിസാധനം (സഹായം) ആകുമെങ്കിലും ബ്രഹ്മനിഷ്ഠ ചെയ്യുന്നവർക്ക് ഇതാവശ്യമെന്നു ഞങ്ങൾ വെച്ചിട്ടില്ല. "അത ഏവ ഭഗവൽപാദാഃ കുത്രാഽപി യോഗാപേക്ഷാം ന വ്യുൽപാദയാം ബഭൂവുഃ" എന്നു വിദ്യാരണ്യസ്വാമിയും പറഞ്ഞിരിക്കുന്നു."

സ്വാമി ഒരു ഹഠയോഗികൂടെ ആയതുകൊണ്ടു പ്രാണായാമാദി അഭ്യാസങ്ങൾ നല്ലപോലെ ഉപദേശിക്കാൻ കഴിയുമെന്നുള്ളതു പ്രത്യേകിച്ചു പറയേണ്ടല്ലോ. എന്നാൽ ഇവ

യ്ക്കൊക്കെ പൂർണ്ണാധികാരികൾ എന്നു കാണുന്ന വളരെ ചുരുക്കംപേർക്കേ ഈ മാർഗ്ഗങ്ങൾ ഉപദേശിച്ചിട്ടുള്ളൂ. പരമാനന്ദനാഥൻ സ്വാമിയുടെ ശിഷ്യന്മാരിൽ ഒട്ടും അപ്രധാനമല്ലാത്ത ആളാകയാലായിരിക്കാം ഈവിധം ഉപദേശം നൽകിയത്.

ധനു 20. "ഒരുപന്യാസം വർദ്ധിപ്പിച്ചു സംസ്കരിക്കുന്നതിനായി കേരളമാഹാത്മ്യമെന്നു പറയുന്ന കേരളചരിത്രക്കെട്ടുകഥ വീണ്ടും വായിച്ചു. ഈ ഗ്രന്ഥത്തിൽ കാപ്യസംഹിതാന്തർഗ്ഗതമായ കേരളക്ഷേത്രമാഹാത്മ്യം കൂടിയുണ്ട്. അതിൽ പൊടിവുവന്ന ഭാഗം ദക്ഷിണ ഇൻഡ്യയിൽ (പഞ്ചവടിയിൽ)നിന്നും എഴുതിവരുത്തിയാണ് "ആചാരപദ്ധതി പ്രസ്താവികം" തീർത്തത്. ഈ ഗ്രന്ഥം ഹൈക്കോടതി ജഡ്ജിയായിരുന്ന കെ. പി. ശങ്കരമേനോൻ ബി. എ., ബി. എൽ. അവർകളുടെ വകയാണ്." ഉപന്യാസം ചമയ്ക്കയെന്നുള്ളതൊന്നും ഒരു നൂതനമായ കാര്യമല്ല. പലരുടെയും ആവശ്യപ്രകാരം പല ലേഖനങ്ങളും സ്വാമി എഴുതി അയച്ചുകൊടുക്കാറുണ്ട്. ആചാരപദ്ധതിയുടെ പ്രാസ്താവികത്തിൽ കേരളമാഹാത്മ്യാദി അനേകം ബ്രാഹ്മണപരമായ പ്രമാണങ്ങളെ ക്രോഡീകരിച്ചു 'നായന്മാർ നായന്മാർതന്നെ' യെന്നും, അവർ ചാതുർവർണ്ണ്യവിഭാഗപ്പടി നോക്കിയാൽ ക്ഷത്രിയർ ഇന്ന ഇനത്തിൽ പെടേണ്ടവരാണെന്നും യുക്തിയായി പ്രസ്താവിച്ചിരിക്കുന്നു. കേരളമാഹാത്മ്യത്തെപ്പറ്റി അദ്ദേഹം പറയുന്നത്, "ആയതവ്യുല്പന്നരചിതവും അവിശ്വാസ്യവു"മായ ഒരു ഗ്രന്ഥമാണെന്നാകുന്നു.

ധനു 22. സ്വാമിയെക്കാണാനും ഉപദേശം ചോദിക്കാനും ലൗകികന്മാർ കൂടാതെ പല സന്യാസികളും വന്നിട്ടുണ്ട്. ഇന്നത്തെ ഡയറി ഇതിനെ സ്ഥിരീകരിക്കുന്നു. "ബ്രഹ്മശ്രീ വിദ്യാദിരാജപരമഭട്ടാരസ്വാമി തിരുവടിയുടെ ശിഷ്യരിൽപെട്ട നമ്മുടെ സതീർത്ഥ്യൻ ശ്രീതീർത്ഥപാദപരമഹംസർ (കരുനാഗപ്പള്ളിൽ കൈതവനമഠത്തിൽ) നമ്മെക്കാണുന്നതിനായി വന്നിരുന്നു. സാമുദായികമായ പല കാര്യങ്ങളും ആലോചിക്കയും ചിലരോടെല്ലാം അതിനെപ്പറ്റിപ്പറകയും ചെയ്തു. ക്ഷുത്തുനിവൃത്തിയായി എങ്കിൽ ഭക്ഷണത്തിൽ ആർത്തിയില്ലാതെ ആകുന്നതുപോലെ അഭ്യാസംകൊണ്ട് ആത്മജ്ഞാനം വന്നുകഴിയുമ്പോൾ തൃപ്തരായി അഭ്യാസം വിടുകയാൽ സിദ്ധിക്കായി ആരും ശ്രമിക്കുന്നില്ലെന്നും തന്മൂലം അത്ഭുതം കാണിച്ചു ജനങ്ങളെ ആകർഷിക്കാൻ സാധിയ്ക്കായ്കകൊണ്ടു ഹിന്ദുമതം പൂർവകാലത്തെപ്പോലെ പ്രാബല്യമില്ലാതെ ആകുന്നുവെന്നും ഹഠയോഗാഭ്യാസം വൃദ്ധിപ്പെടുത്തണമെന്നും ടി യുവസന്യാസി പ്രസംഗിച്ചു. ആയത് അസ്മാദൃശന്മാർ സിദ്ധിയിൽ വൈമുഖ്യം പ്രദർശിപ്പിച്ചതിനെ ഗർഭീകരിച്ചാണ്.

"അമൃതേന ഹി തൃപ്തസ്യ പയസാ കിം പ്രയോജനം" എന്നാണ് എനിക്കു തോന്നുന്നത്. പിന്നീട്, 'തന്ത്രസമുച്ചയം' എന്ന വിശിഷ്ടഗ്രന്ഥത്തിന്റെ കർത്താവായ ചേന്നാസ്സു നമ്പൂതിരിപ്പാട് 'ഉദ്ദണ്ഡകേസരി'യെ സാമൂതിരി മഹാരാജാവിനു പരിചയപ്പെടുത്തിയതായിപ്പറയുന്ന..., "പ്രക്രീഡൽകാർത്തവീര്യാർജ്ജുനഭുജവിധൃതോന്മുക്തസോമോദ്ഭവാംഭഃ; സംഭാരാഭോ ഗഡംഭപ്രശമന പടുവാഗ്ഗുംഭഗഭീപിമശ്രീഃ; തുണ്ഡീരക്ഷോണിഖണ്ഡാദിഹ തവവിഷയേ ഹിണ്ഡദുദണ്ഡസൂരിഃ സോയംതേ വിക്രമക്ഷ്മാവര! കിമുനഗതഃ ശ്രോത്രിയഃ ശ്രോത്രദേശം" എന്ന ശ്ലോകത്തിൽ 'ക്രീഡൽ' എന്നുള്ളതു പരസ്മൈപദത്തിലാകാമോ എന്നു ചോദിച്ചതിന് അതു പരസ്മൈപദം തന്നെയെന്നും, 'കാലഃക്രീഡതി' എന്നും മറ്റും ഭഗവൽപാദപ്രഭൃതികൾ പ്രയോഗിച്ചിട്ടുണ്ടെന്നും, 'സംക്രീഡമാനാവിവ' എന്നു തുടങ്ങിയത്..., 'ക്രീഡോനുസംപരിഭ്യശ്ച' എന്ന വിധിപ്രകാരം 'സംക്രീഡതെ, പരിക്രീഡതെ' മുതലായി ആത്മനേ പദമാകുമെന്നും ഞാൻ നിർണ്ണയം ചെയ്തു. എന്നാൽ 'ഹിഡി' ധാതു ആത്മനേപദമാകയാൽ 'ഡിണ്ഡദുദണ്ഡസൂരി' എന്നതു പാണിനി സമ്മതമല്ലെന്നും ചാന്ദ്രവ്യാകരണമനുവദിക്കുമെന്നും ചൂണ്ടിക്കാണിച്ചു.

അനന്തരം ടി സ്വാമിയാർ ഐരൂർ സ്ഥാപിക്കാനുറച്ചിരിക്കുന്ന ആശ്രമകാര്യം സാധിക്കാനായി വിട്ടുപിരിഞ്ഞു. തീർത്ഥപാദപരമഹംസർ പറഞ്ഞതുപോലെ ഇക്കാലത്തു ജനങ്ങൾക്ക് ഒരു വലിയ വിശ്വാസം ജനിക്കുന്നതിനും മറ്റും ചില സിദ്ധികളും വേണമെന്നുള്ളതു തീരെ ത്യജിക്കേണ്ട സംഗതിയല്ലെന്നു തോന്നുന്നു. ബ്രഹ്മജ്ഞാനിയായ ഒരു മഹാന്റെ ദൃഷ്ടിയിൽ സിദ്ധികളും മറ്റും താണപടിയിലുള്ളതാകകൊണ്ട് അവകൂടി വേണ്ടതാണെന്നും ജനങ്ങളെ ആകർഷിക്കാൻ അവ ആവശ്യമാണെന്നും തോന്നുക സാധാരണമല്ലല്ലോ. അതുകൊണ്ടായിരിക്കാം സ്വാമികളും ഈ വിഷയത്തിൽ അധികം പ്രവർത്തിച്ചുകാണാത്തത്.

ധനു 25. ശിഷ്യനായ പരമാനന്ദനാഥനും സ്വാമിയുമായി ഇന്നൊരു സംവാദമുണ്ടായി. പരമാനന്ദനാഥൻ: "വേദാന്തപരിശീലനംകൂടാതെ യോഗാഭ്യാസംകൊണ്ടു പ്രാണനെ വശപ്പെടുത്തി 'ഖേചരി' കൊണ്ടോ അല്ലാതെയോ 'നിരാലംബ' സമാധിചെയ്താൽ ഒരുവനു മോക്ഷം ലഭിക്കയില്ലയോ?" സ്വാമി: "തയോർദ്ധ്വമായന്നമൃതത്വമേതി" എന്ന ശ്രുതിപ്രകാരം പാക്ഷികമല്ലെങ്കിൽ ആപേക്ഷികമായ അമൃതത്വം (ഊർദ്ധ്വലോകപ്രാപ്തി പൂർവകമോക്ഷം) കിട്ടും." പരമാനന്ദനാഥൻ: " 'ചിത്തംകാരണമർത്ഥാനാം തസ്മിൻ സതി ജഗത്രയം.' എന്നുള്ളതുകൊണ്ട് അഭ്യാസത്താൽ ചിത്തലയം വരുത്തുമ്പോൾ ശേഷിക്കുന്നത് അഖണ്ഡബ്രഹ്മവസ്തു എന്നു വരുന്നല്ലോ. അപ്പോൾ ആ വിധ അഭ്യാസികൾക്കും യഥാർത്ഥവസ്തുസ്ഥിതിക്കൊത്ത അദ്വൈതാനുഭൂതി ഉണ്ടാകേണ്ടയോ?." സ്വാമി: "മനസ്സ് എന്ന അവസ്ഥവിട്ടു 'ബ്രഹ്മസ്വരൂപം', ആ നിഷ്ഠയിലാകുമെന്നതു യോഗിക്കു പറയാൻ അധികാരമുള്ളതല്ല. വേദാന്തിയുടെ അനുഭവം വായ്പവാങ്ങിയാണ് അവൻ അങ്ങനെ പറയുന്നത്. അതുകൊണ്ടാണ് അവനു മുക്തിയില്ലാത്തത്; അതുപ്രകാരം ഉറപ്പുവരുത്തി സമാധിചെയ്താൽ കിട്ടുകയും ചെയ്യും, അതായതു കേവലയോഗത്തിനു മുക്തിയുണ്ടാകയില്ലെന്നു പറയുന്നതിതിനാലാണ്. കൂടാതെ, "നിർവികല്പം പരംജാഡ്യം സവികല്പം തു സംസൃതി; ധ്യാനം തേന സമാധാനം ന സംഭവതി കിഞ്ചന" എന്നു യോഗവാസിഷ്ഠ മഹാരാമായണംപോലും പറയുന്നു. ആകയാൽ ധ്യാനവും സമാധിയും സിദ്ധിച്ചാലും ഒന്നും ആവില്ല; അതൊക്കെ നിസ്സാരം."

വേദാന്തവ്യവഹാരത്തിൽ പരമാനന്ദനാഥൻ അദ്വിതീയനാണെന്നുള്ളത് അദ്ദേഹത്തോടു വാദിച്ചിട്ടുള്ളവർക്ക് അറിയാവുന്ന ഒരു സംഗതിയാണ്. പ്രായേണ അലസനാണെങ്കിലും, ബുദ്ധിയുടെ പ്രസരിപ്പും, കൂർമ്മയും ഇദ്ദേഹത്തിനുള്ളപോലെ മറ്റധികം ആളുകളിൽ കാണുന്നില്ല. സാധാരണ വിപക്ഷപക്ഷം എടുത്ത കൈയ്ക്കു സംഛേദിക്ക പതിവാകയാൽ ഇദ്ദേഹത്തിനു യുക്തിവാദത്തിലാണധികം വാസനയെന്നു തോന്നുന്നു. ഇദ്ദേഹത്തിന്റെ സംശയങ്ങൾ സ്വാമിയുടെയും ബ്രഹ്മശ്രീ പരമഭട്ടാരസ്വാമി തിരുവടിയുടെയും മുമ്പിൽമാത്രം അസ്തംഗതങ്ങളായിപ്പോകുന്നു. നാനാമതരഹസ്യവിത്തും ദർശനജ്ഞനും ആയ ഇദ്ദേഹം ആംഗലസംസ്കൃതഭാഷാവിചക്ഷണനാണെന്നുകൂടി പറഞ്ഞുകൊള്ളുന്നു.

91, ധനു 27. വിദ്യാരണ്യസ്വാമി പറയുംപോലെ ആയാൽ വിദേഹമുക്തനും സാധാരണരീതിക്കെങ്കിൽ സദേഹമുക്തനും ആയ ഒരു ബ്രഹ്മജ്ഞാനിക്കും ദേഹപാതംവരെ പ്രാരബ്ധങ്ങൾ ഉണ്ടെന്നു പറയുമ്പോൾ, അല്ലെങ്കിൽ അവ അനുഭവിക്കുമ്പോൾ സാധാരണക്കാർക്ക് അവിശ്വാസമുണ്ടാകാറുണ്ട്. ഇതിനെപ്പറ്റി അറിവുള്ളവർക്ക് ഒരു സംശയവുമില്ല. സ്വാമിയുടെ ഇന്നത്തെ ഡയറിയിൽനിന്നും ഇക്കാര്യം വെളിവാകുന്നു. സ്വാമി ഇപ്രകാരം എഴുതിയിരിക്കുന്നു: "സുഖസ്യാനന്തരം ദുഃഖം ദുഃഖസ്യാനന്തരം സുഖം" എന്നു ശ്രീരാമന്റെ വനവാസകഷ്ടതയെക്കുറിച്ചു പറയുന്നതു വാസ്തവം. ഇന്നലെ കണ്മണിയായ

ശിഷ്യരുമായിക്കഴിഞ്ഞു. ഇന്നുപവാസവും സഞ്ചാരവും രാത്രി വഴിക്കാവിൽ മരമൂട്ടിൽ മഞ്ഞത്തു ശയനവും. അഷ്ടമത്തിലെ ശനിയുടെ ഫലം കുറെ നാളായി വിട്ടുനിന്നതു തുടർന്നു. ഗ്രഹനില പ്രാരബ്ധസൂചകം മാത്രം. ചില അണുക്കളുടെ വിപരീതസംഘട്ട നത്തെ - ഗതിയെ - ജ്യോതിഷി ഗ്രഹദോഷമെന്നു പറയും. മായയ്ക്കു വിപരീതതര ത്തിലേ ചേഷ്ടയിണങ്ങൂ. അപ്പോൾ കഷ്ടശിഷ്ടപ്രാരബ്ധങ്ങൾ ശാസ്ത്രസമ്മത ങ്ങൾതന്നെ. "യത്ര ക്വചന ശായീസ്യാത്തം ദേവാ ബ്രാഹ്മണം വിദുഃ" ഇന്നെങ്കിലും ഇതൊത്തു. ദുഃഖമൊന്നും പരമാർത്ഥനിലയ്ക്കില്ലല്ലോ. മരുമരീചിക (കാനൽജലം) പോലെ, വിചാരദശയിൽ ഒരു ഭാനവുമില്ല." ജ്യോതിഷത്തിൽ സ്വാമിക്ക് ഒട്ടുവലിയ വിശ്വാസമു ണ്ടെന്നു തോന്നുന്നു. ശകുനാദികളിൽ ഏറെക്കുറെ നിഷ്കർഷയുള്ളതുപോലെയും കാണാ റുണ്ട്. പാശ്ചാത്യദേശീയരിൽ വിദ്വാന്മാരായ ഒട്ടധികംപേരും ജ്യോതിശ്ശാസ്ത്രത്തെ വിശ്വ സിക്കുന്നവരായിക്കാണുന്നുണ്ട്. ഇടത്തരമറിവുള്ളവർക്ക് ഇതൊക്കെ നിസ്സാരം. സൂര്യച ന്ദ്രനക്ഷത്രാദികൾ മനുഷ്യദേഹമനോവളർച്ചയിലും മറ്റും യാതൊരു മാറ്റങ്ങളും വരുത്തു കയില്ലെന്നു ഭാവനയുണ്ടായേക്കാം.

ധനു 28. ഒരു ഗ്രന്ഥത്തിന്റെ മൂലം വായിച്ചിരിക്കുന്ന ഒരാളിന് അതിന്റെ തർജ്ജമ കണ്ടാൽ വായിക്കണമെന്നു തോന്നുന്നത് അത്ര സാധാരണമല്ല. തർജ്ജിമയുടെ ഗുണ ദോഷാദികൾ അറിവാൻ മാത്രമാണെങ്കിൽ അതു മുഴുവൻ വായിക്കുമോ എന്നും സംശയം. സ്വാമിയുടെ സ്വഭാവം ഒന്നു വേറെയാണ്. വായിച്ചിട്ടുള്ള ഗ്രന്ഥത്തിന്റെ തർജ്ജിമയായാലും, എന്തായാലും, ഒരു പുസ്തകമെടുത്താൽ അതിന്റെ അവസാനം കാണാതെ താഴ്ത്തിവ ച്ചിട്ടില്ല എന്നുള്ളതു നിശ്ചയമായ ഒരു സംഗതിയാണ്. അദ്ദേഹം ഇന്നു "നാലഞ്ചു ശതാ ബ്ദങ്ങൾക്കു മുമ്പു ജീവിച്ചിരുന്ന നിരണത്തു മാധവപ്പണിക്കരുടെ 'ഭഗവൽഗീത' ഗാനം വായിച്ചു. ഇതു മധ്യകാലമലയാളസാഹിത്യരചനയാണ്. ഭഗവദ്ഗീതയുടെ ആദ്യത്തെ രൂപാ ന്തരപ്രാപ്തിയാണെന്നു ബഹുഭാഷാഭിജ്ഞനായ പ്രസാധകൻ പറയുന്നു. കാര്യവുമങ്ങ നെതന്നെ. പ്രസന്നഗംഭീരമായും മിക്കതും അനുപദതർജ്ജിമയായുമിരിക്കുന്നു. പ്രസാധ കനായ 'കവികേസരി' ഉള്ളൂർ പരമേശ്വരയ്യർ എം. എ., ബി. എൽ. അവർകൾ ഇതുവഴി യായി മലയാളഭാഷയ്ക്ക് അനന്യസാധാരണമായ മേന്മ വരുത്തിയിട്ടുണ്ട്. എന്നാൽ പതി മൂന്നാമദ്ധ്യായത്തിന്റെ തർജ്ജമ വളരെ ഒഴുക്കനായിപ്പോയി എന്നും മൂലാർത്ഥം പല ദിക്കിലും വന്നിട്ടില്ലെന്നും പ്രസാധകൻ പറയുന്നു. ഇതു മഹാനായ ഗ്രന്ഥകാരന്റെ തെറ്റാ ണെന്ന് എനിക്കു പക്ഷമില്ല. 12-ാം ശ്ലോകാർത്ഥവിവരണത്തിനു ശേഷം കുറെ വിട്ടിട്ട് 14-ാം മതിലെ (അധ്യായത്തിലെ) 14-ാമതു മുതൽ ശ്ലോകാർത്ഥം ചേർത്തുകാണുന്നതുകൊണ്ടു കുറ്റവും കുറവും ലേഖകന്റെയും കയ്യെഴുത്തുപ്രതി (Ms.) യുടെയും പേരിൽ ആവാഹി ക്കാനേ തരമുള്ളൂ. അതുകൊണ്ടാണ് മേൽപറഞ്ഞ അഭിപ്രായം പുറപ്പെടുവിച്ചത്. 14-ാമധ്യാ യത്തിൽ സ്വല്പം പൊടിവും കാണിച്ചിട്ടുണ്ട്. അതു കയ്യെഴുത്തുപ്രതിയുടെ പൊടിവിനു തെളിവാണ്.

അറുനൂറു കൊല്ലത്തോളം പഴക്കമുള്ള നിരണത്തു മാധവപ്പണിക്കരെന്ന ഈ മലയ ക്ഷത്രിയനായകപ്രഭുവിനു ഗീതോപനിഷൽശങ്കരഭാഷ്യാദികൾ 'പാട്ടായിരുന്നു' എന്നു വരുന്നത് ഇവർ പണ്ടേക്കുപണ്ടെ ജ്ഞാനവിജ്ഞാനസമ്പന്നരായിരുന്നതിന് ഒരു നല്ല തെളിവാണ്. ഇതും (ഇവരുടെ ബോധവും) പരമഭട്ടാരസ്വാമി തിരുവടിയുടെ പ്രാചീനമല യാളംകൊണ്ടു ദൃഢീകരിക്കപ്പെട്ടിട്ടുള്ളതാണ്. ചിദംബരത്തു സിദ്ധിയടഞ്ഞ മഹാത്മാക്ക ളിൽ ഒരാളായ 'അരിവാട്ടു നായനാർ' എന്ന സിദ്ധൻ മാർഗ്ഗദർശിയാണെന്നുള്ളതു പ്രസി ദ്ധമാണല്ലോ."

ഇപ്പോഴത്തെ പരിഷ്കൃതസമ്പ്രദായത്തിലുള്ള നിരൂപണങ്ങളും മറ്റും മഹാശയനായ സ്വാമിക്കും അറിവുണ്ടായിരിക്കുമോ എന്ന് ഇതുകണ്ടപ്പോൾ സംശയിച്ചു. പക്ഷെ, കിഞ്ചിജ്ജ്ഞത്വംകൊണ്ടുണ്ടായ ഈ സന്ദേഹം അവിടുത്തെ, 'സ്നേഹപ്രവാഹകാലുഷ്യനിരൂപണം' മറ്റു പല വിമർശങ്ങൾ ഇവ കണ്ടപ്പോൾ പാടെ അസ്തമിക്കയാണുണ്ടായത്.

മലയക്ഷത്രിയനായകന്മാർ എന്നതു മലയാളത്തിലെ ക്ഷത്രിയത്വമുള്ള നായന്മാരെ ഉദ്ദേശിച്ചാണെന്നു നമുക്കെല്ലാം ഇപ്പോൾ അറിയാമല്ലോ. സ്വാമിയുടെ "ആചാരപദ്ധതി പ്രാസ്താവികം" ഇതു വിശദീകരിക്കുന്നു. പോരെങ്കിൽ നായന്മാരെ ഉദ്ദേശിച്ചു ബ്രാഹ്മണപരങ്ങളായ കേരളമാഹാത്മ്യാദികൾ ഇപ്രകാരം പലതും പറഞ്ഞിരിക്കുന്നു: "ബാഹ്യചരാഃ ക്ഷത്രകുലോത്ഭവാഃ", എന്നും 'കേരളക്ഷത്രനാകേന്ദു' എന്നും മറ്റുംകാൺക. അരിവാട്ടു നായനാർ എന്ന മഹാൻ ചെങ്ങന്നൂർ ദിവ്യദേവസംസ്ഥാപകനാണത്രെ. ഇപ്പോൾ ഇദ്ദേഹത്തിന്റെ വംശജന്മാർ റാന്നിക്കു സമീപമുണ്ട്.

മകരം 2. കണ്ണിൽക്കാണുന്നതൊക്കെ വായിക്കണം എന്നു ചില മഹാന്മാർ നമ്മെ ഉപദേശിക്കാറുള്ളത് അക്ഷരംപ്രതി പ്രായോഗികമാക്കീട്ടുള്ള വളരെ ചുരുക്കംപേരിൽ സ്വാമിയും ഒരാളാണെന്നു നിസ്സംശയം പറയാം. മാസികകളും പത്രങ്ങളും മാത്രമല്ല, ഇങ്ങെ അറ്റം വന്നു നമ്മുടെ മലയാംസ്കൂളുകളിലെ 3-ഉം 4-ഉം ക്ലാസ്സു കുട്ടികൾക്കു നവംനവമായി 'എറക്കുമതി' ചെയ്യുന്ന പാഠ്യപുസ്തകങ്ങളും വായിക്കുന്നു എന്നുള്ളതിൽ പരമാർത്ഥമായി തീരെ അതിശയോക്തിയില്ല. ഇന്നു സ്വാമി, "കന്നി, തുലാം, വൃശ്ചികം ലക്കങ്ങൾ ആത്മപോഷിണി വായിച്ചു. ഇവയിൽ മിസ്റ്റർ കെ. രാമകൃഷ്ണപിള്ള ബി. എ. യുടെ പൗരസ്ത്യദീപവിമർശം, ശ്രീമദ്വിവേകാനന്ദസ്വാമികൾ, ഇൻഡ്യയിലെ വക്താക്കൾ, പണ്ഡിതർ കെ. കൃഷ്ണൻ പണ്ടാലയുടെ 'പൃത്താവിവാഹം' എന്നീ രസകരലേഖനങ്ങൾ അടങ്ങിയിരുന്നു. ഋതുവായതിനുശേഷമുള്ള മലയാളദ്വിജരുടെ വിവാഹത്തെ ശ്രുതിസ്മൃതി സമൂഹംകൊണ്ടു തെളിയിക്കുന്നതാണ് ഒടുവിൽ പറഞ്ഞ ലേഖനം."

മകരം 3. "ഇന്ന് ഒരു ഉദാരഭക്തനായ പാവം (ഒരു സന്യാസിയുടെ സേവകൻ) ഉപദേശം വേണമെന്നു പറഞ്ഞു വന്നിരുന്നു. ഉപദേശം തല്ക്കാലം നിർത്തിവച്ചിരിക്കയാൽ നിവൃത്തിയില്ലെന്നും കൊല്ലം ശക്തികുളങ്ങരെ ഇരിക്കുന്ന അതിനിർമ്മലവിശുദ്ധഭക്തനും അതിശ്ലാഘ്യമാംവിധം ശാന്തനുമായ 'ശങ്കരദാസ'രെന്ന സന്യാസിയുടെ അടുക്കൽ ചെന്ന് എന്റെ നിർദ്ദേശംകൂടി ഉള്ളതായി ധരിപ്പിച്ചുപദേശം വാങ്ങിക്കണമെന്നും ശട്ടംകെട്ടി അയച്ചു. ഇയാൾ അഞ്ചുമണിക്കൂർ നിദ്ര ചെയ്തതു കഴിച്ചു ദിവാരാത്രം 19 മണിക്കൂർ സമയം സോപാനത്തിങ്കലെന്നപോലെ തൊഴുതു നിൽക്കയായിരുന്നു (ഭക്തിപൂർവം). ഞാൻ പല വട്ടം ചിരിക്കാതെ, അല്ലെങ്കിൽ ചിരിയടക്കാതെ, നിവൃത്തിയില്ലാഞ്ഞു പരുങ്ങി. ഉണ്ണുന്നിടത്തു ചില വിശേഷവസ്തുക്കളും ആളും ഇരുന്നതൊന്നും അയാൾ കണ്ടില്ല. ശുകന്റെ ജാതിയാകാൻ ആൾ പോരാതെ പോയി; സംസ്കാരക്കുറവുകൊണ്ടെന്നർത്ഥം. ഗുണത്തിനുവിളയാൻ ക്ഷേത്രം പോരാ. എന്തുചെയ്യും? "താളബരുമ്പ സ്വരബരാ; സ്വരബരുമ്പ ത്താളബരാ; താളെം സ്വരെം ബരുമ്പ നായ്ക്കവസരബരാ" എന്നു തുളു എമ്പ്രാൻ പറഞ്ഞതുപോലെയാണ് കാര്യം. 'ദുരിതേന കചിൽ കിഞ്ചിൽ കദാചിൽ പ്രതിബധ്യതേ' എല്ലാംകൂടി ഒക്കില്ല എന്നു ഭാരതീതീർത്ഥസ്വാമി പറഞ്ഞതിവിടെയും പറ്റുന്നുണ്ട്. സാധു. പരമസാധു!

N. B. ഡിസംബർ 27-ാം തീയതിയിലെ കൃത്യം, രണ്ടാണ്ടായി ഉപദേശം നിർത്തി എന്നതിനു ബാധകമല്ല. അതു മുൻ ചെയ്യേണ്ടതായ കൃത്യപൂരണം മാത്രം; പുതിയ എറ

ക്കുമതിയുമല്ലല്ലോ. സ്വാമി സാധാരണ ഉപദേശം കൊടുക്കുന്നത് ഒരാളെ കുറെ നാൾ പരീക്ഷ കഴിച്ചതിന്റെ ശേഷമായിട്ടാണ്. കൊടുക്കുന്ന ഉപദേശം ഏകദേശമെങ്കിലും ഫല വത്താകുമെന്നുള്ളവർക്കല്ലാതെ, പെട്ടെന്നുണ്ടാകുന്ന വൈരാഗ്യൗത്സുക്യങ്ങളോടു ചെല്ലു ന്നവർക്ക് അതു പതിവില്ലതന്നെ. അതുകൊണ്ടായിരിക്കാം സ്വാമിക്കു കരുണയും ആശ്ച ര്യവും ജനിപ്പിച്ച മുൻപറഞ്ഞ മനുഷ്യന് ഉപദേശം കൊടുക്കാതിരുന്നത്. ശ്രീമാൻ ശങ്കര ദാസർ ആ മനുഷ്യന്റെ അപേക്ഷ സ്വാമിയുടെ നിർദേശത്തെ മുൻനിറുത്തി അനുപദം പൂരിച്ചു എന്നു കാണുന്നു.

ഇപ്പോൾ, ഈശ്വരഭക്തന്മാരുടെ ഇടയിൽ ഒരു അഗ്ര്യസ്ഥാനം അർഹിക്കുന്ന ഈ ശങ്ക രദാസർ അവർകൾ സ്കൂൾവിദ്യാർത്ഥിയായിരുന്ന അവസരത്തിൽ സ്വാമിയെ സംശ്രയി ച്ചുപദേശം ആവശ്യപ്പെട്ടതിൽ 'ബാലന്മാർക്കെന്തു ബ്രഹ്മോപദേശം' എന്നു പറഞ്ഞു മടക്കി അയച്ചതായി അറിവുണ്ട്.

മകരം 5. ഇന്നത്തെ ഡയറിയിൽനിന്നു ചില രസകരങ്ങളായ കാര്യങ്ങൾ മനസ്സിലാകു ന്നു. ഇന്നു തെമ്മല റബ്ബർതോട്ടത്തിൽ ഉദ്യോഗമുള്ള ഒരു യുവാവു വേദാന്തപ്പിച്ചു പിടിച്ചു സ്വാമിയുടെ സമീപത്തെത്തി. അയാൾ സ്വാമിയെ'പ്പിരിയത്തില്ലെ' ന്നുറച്ചു വന്നിരിക്കയാ ണെന്നു പറഞ്ഞു. സ്വാമി: "ഇവിടെ എങ്ങനെ താമസിക്കും!" "ഇനിക്കാരും വേണ്ട; ഒന്നും വേണ്ട." സ്വാമി: "എത്ര ദിവസത്തേക്കാണ്? പട്ടിണി കിടക്കാൻ മഠത്തിന്റെ ഉടമസ്ഥൻ സമ്മതിക്കയില്ല." "ഫലാഹാരത്തിലെ ഓഹരി മതി." സ്വാമി: "അതും അന്യദത്തമാക യാൽ ദുർല്ലഭമാണല്ലോ. ആകട്ടെ! എന്താണിങ്ങനെ? എത്ര നാളായി ഈ ഭ്രമം തുട ങ്ങീട്ട്?" "ഇരുപതു വയസ്സിലേ തുടങ്ങി." സ്വാമി: "ഇത്ര നാളും ഒന്നും ചെയ്യാതിരു ന്നതുകൊണ്ടു തീവ്രവൈരാഗ്യമില്ല. മന്ദമായ ഇച്ഛയുള്ളവൻ അധികാരിയുമല്ലല്ലോ." അപ്പോൾ ആ സാധു കാലംപോയതിനെ ഓർത്തു കരഞ്ഞുതുടങ്ങി. ഇതുകണ്ടപ്പോൾ സ്വാമി ഇപ്രകാരം പറഞ്ഞു സമ്മതിപ്പിച്ചു (ഭ്രാന്തി ശമിപ്പിച്ചു): "എന്നാൽ ഇനി ദുഷ്ടഭ ക്ഷണം വെടിഞ്ഞു സദാചാരനിഷ്ഠയോടും, ഈശ്വരനാമജപ - ധ്യാനങ്ങളോടും കൂടി ബ്രഹ്മഗീത, ചിന്താരത്നം മുതലായ വേദാന്തഗ്രന്ഥം പഠിച്ചു കുറെപ്പഴക്കി, അതിനുശേഷം ഗുരുവിനെത്തേടിക്കൊൾക."

ബ്രഹ്മഗീത പഠിക്കണമെന്നു സ്വാമി പലരോടും ഉപദേശിക്കുന്നതു ഞങ്ങൾ കേട്ടി ട്ടുണ്ട്. ബ്രഹ്മഗീതയിലെപ്പോലെ (ഏവത്വ) ജ്ഞാനസമ്പാദനമാർഗ്ഗത്തിനു മാത്രം പ്രാധാ ന്യമേറ്റി, ആ വിഷയം അത്ര വൃത്തിയായി ഭഗവദ്ഗീതയിലും പ്രതിപാദിക്കാത്തതുകൊ ണ്ടായിരിക്കും സ്വാമി ഇപ്രകാരം നിർദ്ദേശം ചെയ്യുന്നത്. തന്നെയുമല്ല, എല്ലാമാർഗ്ഗങ്ങളും നല്ലതെന്നു പറയുമ്പോൾ ചില മനസ്സുകൾ കുഴങ്ങിപ്പോകാനുമിടയുണ്ടല്ലോ.

മകരം 7. "...'കവികളും കവിതാവാസനയും' എന്ന തലവാചകത്തിലുള്ളതും മിസ്റ്റർ കുമാരനാശാന്റെ ലീലയെ പന്തുതട്ടുന്നതുമായ സരസ ലേഖനം വായിച്ചു. ആശാന്റെ കവിതയിൽ ക്ലിഷ്ടം, ദൂരാന്വയം, ഹതവൃത്തം, ദുഃശ്രവം ഇത്രയും ചേർന്ന ശ്ലോകങ്ങളും, മലയാളത്തിൽ അയോഗ്യമായ സാംകുശപ്രയോഗങ്ങൾ നിരങ്കുശം ആയിരിക്കുന്നവയും കൊണ്ടു നിറഞ്ഞ് അർത്ഥമില്ലാത്തതായിരിക്കുന്നു എന്നാണ് നിരൂപകന്റെ അഭിപ്രായം. എന്നാൽ ബഹുവിധശാസ്ത്രശ്രവണസംസ്കാരത്താൽ വിബുദ്ധവും വിശുദ്ധവുമായ ആശയം സ്വകൃതികളിൽ മിസ്റ്റർ ആശാൻ പ്രതിഫലിപ്പിച്ചിട്ടുണ്ടെന്നുള്ള തത്വം വിസ്മരി ക്കത്തക്കതല്ല. ഈ വിദ്വാന്റെ ശാന്തരസപ്രധാനമായ കവിതകൾ ഓരോ സഭാക്ക ളിൽനിന്നും കേൾക്കാൻ ഇടകൂടിയ അവസരങ്ങളിൽ എനിക്കു വളരെ ആഹ്ലാദമുണ്ടായി ട്ടുണ്ട്. പക്ഷെ ശൃംഗാരകൃതികൾ വായിച്ചപ്പോൾ ടി നിരൂപകനെപ്പോലെ ഒട്ടൊക്കെ ഞാനും

വിചാരിക്കയോ കറങ്ങുകയോ ചെയ്തിട്ടുമുണ്ട്. 'ഓതി നീണ്ടത്' ആരറിയും? ശ്ലോകങ്ങളിൽ ബഹുധാ'അഹോ'നിറച്ചിരിക്കുന്നു. ഒരു ഖണ്ഡകാവ്യമെഴുതുന്നതിൽ ഇത്രമാത്രം ക്ലേശം തോന്നിച്ച ആൾ അത്ഭുതകവി വള്ളത്തോളിന്റെ 'ചിത്രയോഗം' – മഹാരസനിർഭരകാവ്യം – കണ്ടു മനംകലങ്ങി എഴുതിയ നിരൂപണം കാണേണ്ടതാണ്. അവിടെ ഖണ്ഡിച്ച ഭാഗങ്ങളെ ആ നിലയിൽ സാധൂകരിക്കുന്നതിനു വേണ്ട സാമഗ്രിയും ആശാന്റെ പക്കലുണ്ടെന്നെനിക്കറിയാം. പിന്നെ അസൂയപിടിച്ചതെന്തൊ? ബാല്യം മുതൽ ശരിയായി വേദാന്തശ്രവണം ചെയ്തുവന്ന വിദ്വാന് അസൂയയുണ്ടായി എന്നും വരില്ലായിരിക്കണം. ഓ, ഇത്രയുമായപ്പോൾ ഓർത്തു. സ്വവംശഗുരുവിന്റെ യോഗജ്ഞാനവിദ്യോപദേഷ്ടാവിനെ കേവലം ഒരു പരിചിതന്റെ നിലയിൽ പുറംപോക്കാക്കി വർണ്ണിച്ച ഈ ധന്യന് എല്ലാം ചേരും. ഹരി!! ഹരി!!!"

മിസ്റ്റർ കുമാരനാശാന്റെ കവിതയ്ക്കു മേൽപറഞ്ഞ ദോഷങ്ങൾ ഉണ്ടെന്ന് അവയെക്കൊണ്ടാടുന്ന ഭാഷാഭിമാനികളും സമ്മതിക്കും. എന്നാൽ ആശാനവർകളുടെ 'നളിനി', 'ലീല' ഇവ ഒരു നൂതനപ്രസ്ഥാനമവലംബിച്ചെഴുതിയിരിക്കുന്ന ചെറിയ കാവ്യങ്ങളാണെന്നും, അവയിലെ ചില ശ്ലോകങ്ങൾ കവിതാരസമുള്ളവയാണെന്നും പറയേണ്ടതായുണ്ട്. ഒരു കവിതയ്ക്ക് അനവധി കുറ്റമുണ്ടെങ്കിലും ഹൃദയാവർജ്ജകമായും, വേറൊന്നു കുറ്റമൊന്നുമില്ലെങ്കിലും മനോഹാരിത്വമില്ലാതെയുമിരിക്കുമെന്നു ഗോൾഡ്സ്മിത്ത് എന്ന ആംഗലകവി പറഞ്ഞതും വാസ്തവമാണല്ലോ.

മകരം 8. "നിത്യം ശുശ്രൂഷിക്കുന്നതിൽ ബദ്ധപരികരനെന്നു ശിഷ്യവർണ്ണനയിൽ പറയപ്പെട്ട ഒരു ശിഷ്യൻ (ബി) അധമനാണെന്നു തീർച്ചയാക്കേണ്ടിവന്നു." ഇതിലേക്കു രണ്ടു മൂന്നു കാരണങ്ങളും കാണിക്കുന്നുണ്ട്. ശിഷ്യനായ മനുഷ്യനും വേറൊരാളുമായുള്ള എന്തോ ഒരേർപ്പാടിൽ ആദ്യത്തെ ആൾകാട്ടിയ അനാർജ്ജവസ്വഭാവംതന്നെയാണ് പ്രധാനഹേതു. തന്റെ സ്വന്തം ആലോചനക്കുറവുകൊണ്ടുവന്നതല്ലെ എന്നു സ്വാമി ചോദിച്ചതിൽ, (എല്ലാവരും) 'പറയും' എന്നു ശിഷ്യൻ പിറുപിറുത്തു. ഇനി, ഒരിക്കൽ ഏതോ ഒരു ചില്ലറക്കവിതയെപ്പറ്റിപ്പറഞ്ഞുകൊണ്ടിരുന്ന വേളയിൽ അതിനെക്കുറിച്ച്, ജ്ഞാനഗന്ധമില്ലാതെ, അസംബന്ധമായി ജല്പിക്കുന്നതുകേട്ടു ടിയാനോട് 'ഇതൊന്നും അറിഞ്ഞുകൂടല്ലോ' എന്നു പറഞ്ഞതിന് 'അധികം പഠിച്ചതുകൊണ്ടുമറിയുന്നതല്ല' എന്ന് അയാളുടെ മൂർഖതയെ വെളിപ്പെടുത്തി. പിന്നീടു കാരണമായി സൂചിപ്പിച്ചിരിക്കുന്നത് ഇയാൾ സ്വാമിയോടു വൃഥാഭിമാനത്താൽ കള്ളംപറഞ്ഞു എന്ന സംഗതിയാണ്. എന്തുകുറ്റം ചെയ്താലും മാപ്പ് അപേക്ഷിച്ചാൽ സ്വാമി ദയാപുരസ്സരം അനുഗ്രഹം ചെയ്യുമെങ്കിലും, കള്ളംപറയുകയാണെന്നറിഞ്ഞാൽ ഉണ്ടാകുന്ന നീരസം നിസ്സീമമാണ്. ക്ഷമിക്കയെന്നതും ഇക്കാര്യത്തിൽ അപൂർവമാണ്. എത്രയോ നിസ്സാരമായ സംഗതിക്കായാലും കള്ളംപറയുന്നതു തീരെ സഹിക്കുകയില്ല. മുൻപറഞ്ഞപോലെ ഗുണംകെട്ട ശിഷ്യരെ, അവർ ഇനി എത്ര നല്ലവരായി മുമ്പിരുന്നാലും, ഉടൻ വെറുത്തുപേക്ഷിക്കയുംകൂടി ചെയ്തിട്ടുണ്ട്.

മകരം 11. സ്വാമി, അദ്ദേഹത്തിന്റെ പൂജ്യപാദഗുരു ദൈവതമായ ബ്രഹ്മശ്രീ പരമഭട്ടാര സ്വാമിതിരുവടികളിലേക്ക് അയച്ച ഒരു ലേഖനമാവിതു:

"ശിവമയം... "സ്വസ്തി സംസൃതിഖാതിഗംതൃവിബോധവൈദ്യുതയാന്ത്രികേ..., ഷപ്രമേയഗുണാഢ്യസദ്ഗുരുദൈവതേഷു നിജാത്മസു; അസ്തു ഭൂഫലകാവലഗ്നസമാംഗസന്നതിരാജിതാ, സ്തീർത്ഥനാമ്ന ഇയം തദന്തസദഃ, പദേ വിനിവേദനാ." കുറെനാളായിട്ടു തൃപ്പാദാവസ്ഥാനാദികളൊന്നും അറിയാനിടകിട്ടാതെ പരിക്ലേശിക്കുന്നു. മേൽവിലാസം സുഗ്രഹമായുള്ളതറിയായ്ക പ്രധാനഹേതുവായി എടുക്കാം. എന്നാൽ ഏതെങ്കിലും ഒരു

വഴിക്കു വഹിയാത്തതെന്തെന്നു നിരൂപിക്കുമ്പോൾ അടിയൻ പ്രമാദിയാകും. ദാഹമധിക മായാലും വഴിവിട്ടുചെന്നു വെള്ളംകുടിക്കുന്നതിൽ, മാർഗ്ഗത്തിന്റെ ദൈർഘ്യത്തെ ഭയന്നു ദ്രുതഗതിയായിരിക്കുന്ന പാന്ഥന്, വൈമനസ്യമുണ്ടാകുന്നതുപോലെ വന്നതാണെന്നൊരു സമാധാനമുണ്ട്. പിന്നെ, ഒട്ടുഭേദമായി എന്നു തല്ക്കാലം തെറ്റിദ്ധാരണകൊണ്ടുണർത്തി പ്പോയെങ്കിലും പ്രതിപദക്ഷേപം നില്ക്കുന്ന ശനിയുടെ അഷ്ടമത്തിലെ, 'തത്രാതിക ഷ്ടോഷ്ടമഃ' എന്ന പ്രമാണപ്രകാരം, ചാരവശാലുള്ള നിലയും ടിയുടെ അപഹാ രവുംകൊണ്ട് 'സോപ്യന്യ ഏവ ഭവതീതി വിചിത്രമേതത്" എന്നിരിക്കുന്നുണ്ട്. കർക്ക ടകം കഴിയണം. ദുർദശകൊണ്ടു നീണ്ടിരിക്കതന്നെ. ഇരിക്കട്ടെ. 'അഭയം വൈജനക! പ്രാപ്തോസി' എന്നു യാജ്ഞവല്ക്ക്യൻ പറഞ്ഞപോലെ ആ സാക്ഷാൽ അഭയസ്ഥാനം പ്രാപിക്കുന്നതിനു നല്ല ദശയിലും പ്രായത്തിലും തന്നെ നിന്തിരുവടിയുടെ പൂർണ്ണകടാ ക്ഷമുണ്ടായത് എവിടെയും എപ്പോഴും എന്തിനും മതിയായതാണല്ലോ.... വേറെ വിശേഷ മൊന്നുമില്ല. അനുഗ്രഹമഹിമയാലിന്നുവരെ ഭദ്രം. ശേഷം അടുത്തപോലെ.... പരബ്രഹ്മശ്രീ ശ്രീ 108. വിദ്യാധിരാജതീർത്ഥപാദപരമഭട്ടാരസ്വാമി തൃപ്പാദങ്ങളിൽ...

അടിയൻ."

ഇപ്രകാരമായിരിക്കാം ഒരു പണ്ഡിതനായ ഹിന്ദുസന്യാസി തന്റെ പരമാരാധ്യനായ ഗുരുപാദങ്ങൾക്കു കുശലങ്ങൾ പറയേണ്ടതുംമറ്റും. ഈ വന്ദ്യന്മാർ കാണിക്കുന്ന ഭക്തി വാത്സല്യാദികൾ ഇക്കാലത്തെ സമ്പ്രദായത്തിലുള്ളതേ അല്ല. ഗുരുവിനെക്കാണുമ്പോൾ തന്നെ ശിഷ്യൻ സാഷ്ടാംഗം നമസ്കരിക്കുന്നതും, ആനന്ദാശ്രുക്കളോടെ അനുഗ്രഹിച്ചു ശിഷ്യനെ ദേശികൻ പിടിച്ചെഴുന്നേല്പിക്കുന്നതും മറ്റും രാമായണാദികളിൽ പറയുംപോലെ ഈ മഹാത്മാക്കൾ ആചരിക്കുന്നതു കാണേണ്ട ഒരു സംഗതിയാണ്.

മകരം 12. "മലയാളിപത്രം വായിച്ചപ്പോൾ ഒരു തിരുമുല്പാടിനെ അഡീഷണൽ ജഡ്ജി യായി നിയമിച്ചുവെന്നു കണ്ടു. ഈ മാന്യൻ മുതലായി ചിലർ രണ്ടുമൂന്നുവർഷം എന്റെ ഇംഗ്ലീഷുസഹപാഠികളായിരുന്നതിനാൽ ഏതാദൃശസ്ഥാനമോ, ധനാർജ്ജനമോ എനിക്കും പക്ഷെ ഉണ്ടാകുമായിരുന്നു എന്നും, എന്നാൽ മനുഷ്യജന്മോദ്ദേശ്യം ഇപ്പോൾ പൂർണ്ണമാ യിരിക്കുന്നത് ആ നിലയിലായാൽ ദുഷ്പ്രാപമായിപ്പോകുവാൻ ഇടയാകുമായിരുന്നു വെന്നും ഓർമ്മിച്ചു ദൈവാനുഗ്രഹത്തെക്കുറിച്ചു സന്തുഷ്ടനായി. "തര താരുണ്യമസ്തീദം യാവത്തേ താവദംബുധേഃ" (യൗവനമുള്ളപ്പോൾ സംസാരസമുദ്രം കടക്കണം) എന്നാ ണല്ലോ വാസിഷ്ഠം പറയുന്നത്. "നചേദിഹാ വേദീന്മഹതീ വിനഷ്ടിഃ" (ഇജ്ജ ന്മത്തിൽതന്നെ ബ്രഹ്മതത്വമറിയായ്കിൽ പരമകഷ്ടം - വലിയമോശം -) എന്നു ശ്രുതിയും പറയുന്നു. ഗുരൂപദേശത്തെ - ഗുരുദേവപ്രസാദത്തെ ശ്ലാഘിച്ചുകൊള്ളുന്നു. ഹരിഃ ഓം."

മകരം 13. മൂഢഭക്തി പെട്ടെന്നു ഫലിക്കുന്നതായി ഒരു മനുഷ്യനോടു സ്വാമി ഒരുകഥ പറഞ്ഞുകേൾപ്പിച്ചു. അത് ഒരു ബ്രാഹ്മണമാന്ത്രികന് ഒരു ഭക്തനായ അനുചരനുണ്ടായി രുന്നെന്നും, അനുചരൻ എന്തോ ഒരു നിസ്സാര ഉപദേശം അവലംബിച്ചു ജ്ഞാനിയായി എന്നും മറ്റുമാണ്. "ഭാവന തടിച്ചാൽ ആകൃതിയുള്ളതാകുമെന്നു വേദാന്തസമ്മതിയുണ്ട്. 'നിഷ്കളനായി, അളവറ്റവനായി, നിർഗ്ഗുണനായി, രൂപരഹിതനായിരിക്കുന്ന കാരണപര മേശ്വരന് ഉപാസകന്റെ ഇച്ഛാനുകാരിയായ ആകൃതിയുണ്ടാകുന്നു' എന്നു ശ്രുതിയുമുണ്ട്. മുമ്പുപദേശംവാങ്ങിയ പാവം, ഗുരു പറഞ്ഞ വാക്കിലുള്ള ദൃഢവിശ്വാസംകൊണ്ടു, മനു ഷ്യോദ്ദേശം സാധിച്ചു ഗുരുവിനു പല സമ്മാനങ്ങളും കൊടുത്തു പൂജിച്ചു വലിയ യോഗ്യ നായി. സങ്കല്പമാത്രരൂപമായ ഈ ലോകത്തിൽ ദൃഢസങ്കല്പം എന്തിനെ ചെയ്കയില്ല!

ദൃഢനിഷ്ഠയുള്ളവന്റെ സങ്കല്പം യോഗിയുടെ സങ്കല്പത്തോടൊക്കും. (ഗുരുവിനോടു പലപ്പോഴും ഉപദേശംവാങ്ങാൻ ശ്രമിച്ചതിൽ കിട്ടാഞ്ഞ് ഒരിക്കൽ മുട്ടിക്കൂടിയപ്പോൾ തന്റെ കയ്യിലിരുന്ന കല്ലു ദൂരെയെറിഞ്ഞ് 'ഇന്നാപിടി', എന്നുച്ചരിച്ചത് എന്തോ ഉപദേശമായിരിക്കണമെന്നു വിചാരിച്ചായിരുന്നു ആ പരിചാരകൻ അതിൽ ദൃഢനിഷ്ഠയുള്ളവനായി തീർന്നത്) യോഗിസങ്കല്പം ദൃഷ്ടചരവും പ്രസിദ്ധവുമാണ്. ജ്ഞാനത്തിനു വെറും വിശ്വാസമല്ല, പ്രധാനഹേതുവിചാരമാണ്. നിർണ്ണയിച്ച തത്വത്തിൽ സംശയമരുതുതാനും."

മകരം 22. സ്വാമികളുടെ ഒരു ശിഷ്യപ്രധാനിയായ നാരായണനാഥൻ എന്ന ചിൽഘനാമൃതനാമാവും സ്വാമികളും തമ്മിൽ നടന്ന ഒരു സംഭാഷണമാണ് ഇന്നത്തെ ഡയറിയിലെ വിഷയം. ശിഷ്യൻ: "ജ്ഞാനോദയവേളയിൽ ശരീരപ്രതീതി നിശ്ശേഷം നശിച്ചുപോകുമല്ലോ; ആ സ്ഥിതിക്ക് അനന്തരകാലത്തിൽ സുഖദുഃഖാദിദ്വന്ദ്വങ്ങളുടെ ഭാനം ഒരു ജ്ഞാനിക്കുണ്ടായിക്കൂടല്ലോ." സ്വാമി: "മനസ്സിനു സരൂപനാശമെന്നും അരൂപനാശമെന്നും രണ്ടുതരം നാശമുണ്ട്. അതിൽ, വിദേഹമുക്തിയിൽമാത്രം ഉണ്ടാകുന്ന അരൂപനാശംവരെ ദേഹാദിദ്വൈതപ്രതീതിയും തജ്ജന്യമായ സുഖദുഃഖാദികളും കാണും. അതുവരെ സരൂപനാശം വന്നിരിക്കുന്ന മനസ്സു ദഗ്ദ്ധബീജന്യായപ്പടി ഉപയോഗപ്പെടുകയും ചെയ്യും. കൂടാതെ, ജ്ഞാനിക്കുദ്വൈതദർശനമില്ലെങ്കിൽ യാജ്ഞവല്ക്യാദിബ്രഹ്മവിജ്ഞാചാര്യന്മാർക്ക് അതുണ്ടാകാൻ പാടില്ലായിരുന്നു. അതുള്ളതിനാൽ, ഒഴികയില്ലെന്നു മാത്രമല്ല, ദേഹാദിഭാനം (തോന്നൽ) ഇല്ലാത്തവർ രണ്ടോ നാലോ ബ്രഹ്മവിദ്വരൻമാരേ ഉണ്ടാകാനിടയുള്ളു എന്നു വരും. അവർക്കുമാത്രം മുക്തിയുണ്ടാകുമെന്നു വന്നാൽ, കാര്യം കഷ്ടമായിപ്പോകും. ഇനി, ജീവപരമാത്മാക്കളുടെ ഏകത്വത്തിൽ ഉള്ള ദൃഢബോധത്തിൽ പുരുഷാർത്ഥമവസാനിക്കുന്നു; രാഗാദികളിരുന്നാലും ബ്രഹ്മഭാവത്തിനു ഹാനിയില്ലെന്നുള്ളതിനു പഞ്ചദശി, ബൃഹദ്വാർത്തികം മുതലായ ഗ്രന്ഥങ്ങളിൽ എന്തുപറയുന്നുവെന്നു നോക്കുക. "ശാസ്ത്രാർത്ഥസ്യ സമാപ്തത്വാ മുക്തിഃ സ്യാത്" എന്നല്ലേ കാണുന്നത്. എന്നാൽ ജ്ഞാനികളുടെ വ്യവഹാരത്തിനു നിയമമില്ലെന്നുള്ളതിലേക്കു "ബ്രഹ്മഹത്യാ ശതാനിച; കുർവന്നപി ന ലിപ്യേത" എന്നു സൂതസംഹിതയും, "ഹത്വാപി സ ഇമാൻ ലോകാൻ നഹന്തിന നിബധ്യതേ" എന്നു ഗീതയും പറയുന്നു. എന്നായാലും, ഇതിനൊക്കെ എതിരായി ചില മഹാപണ്ഡിതന്മാർ വാദിച്ചിട്ടുണ്ട്. പക്ഷെ ആയത്, അവർ ഒടുക്കം പഠിച്ച തിയോസഫിപ്രകാരം വന്നുപോയതാണ്."

മഹാപണ്ഡിതന്മാർ എന്നു സൂചിപ്പിച്ചു പറഞ്ഞതാരെ ഉദ്ദേശിച്ചാണെന്നറിഞ്ഞുകൂടാ. തിയോസഫിക്കാർ ജഡഭരതൻ മുതലായ വരിഷ്ഠന്മാരെ മാത്രമേ ജ്ഞാനികളെന്നു വച്ചിട്ടുള്ളൂ എന്നു തോ ന്നുന്നു; (ഓ, അവരുടെ 'ദേവാപി' മുതൽപേരെ മറന്നുകൂടല്ലോ). അതുകൊണ്ടായിരിക്കണം, തിയോസഫി ഇവിടെ സ്വാമി പ്രത്യേകമെടുത്തുപറഞ്ഞത്.

ചിൽഘനാമൃതനാമാവിനുണ്ടായ സംശയം ലോകത്ത് ഒട്ടധികം ആളുകൾക്കുണ്ടാകാവുന്നതും, അതിനു ശരിയായ നിവൃത്തി സ്വാമിയുടെ ഉത്തരവും ആണെന്നുകൂടി പറയേണ്ടിയിരിക്കുന്നു.

മകരം 24. ഹഠയോഗമഭ്യസിക്കുന്നത് അരോഗദീർഘായുസ്സുകൾക്കാണെന്നാകുന്നു വച്ചിരിക്കുന്നത്. എന്നാൽ പ്രാരബ്ധംകൊണ്ടും മറ്റുമുണ്ടാകുന്ന സുഖക്കേടുകൾ ഹഠയോഗിക്കും ഉണ്ടാകും; പക്ഷെ ഒരു വിശേഷമുള്ളത്, ആ മഹാൻ നാം കഷ്ടപ്പെടുംപോലെ കഷ്ടപ്പെടുന്നില്ല, എന്നുള്ളതാണ്. ഇതിനുദാഹരണം ഇന്നത്തെ ഡയറിതന്നെ. അതിൽ സ്വാമികൾ ഇപ്രകാരം എഴുതിയിരിക്കുന്നു. "ഒന്നൊന്നരവർഷമായിട്ട് ഉച്ചയ്ക്കുശേഷം ഒരു തളർച്ച ബാധിക്കയും, സഞ്ചാരം ഉപവാസം തുടങ്ങിയ കഠിനക്ലേശം ഉണ്ടായാൽ

പിന്നെ അഞ്ചെട്ടുനാളേക്ക് ആ മാതിരി ദേഹാംഗസാദം ഇല്ലാതെ വരികയും ചെയ്യുക യാൽ എഴുമാസമായിട്ടു രാവിലെ 5 മണിക്കെഴുന്നേറ്റു കുറെ വ്യായാമംകൂടി ചെയ്തുവ രുന്നു. പിന്നീട് ഇന്നുവരെ ആ തളർച്ചയില്ല." അനന്തരം ഇങ്ങനെ ഒരു ദിനചര്യക്രമംകൂടി ചേർത്തിരിക്കുന്നു: "രാവിലെ ബാഹ്യാർത്ഥം പോയിവന്നു ദന്തധാവനംചെയ്തു, യോഗാ രംഭം മുതൽക്ക് ഇടവിടാതെയുള്ള കഫസ്രാവണം (ധൗതിക്കു പകരം) ചെയ്ക, സ്നാനം കഴിഞ്ഞു കുറെ സ്വാധ്യായം, ഏതാനും ഉരുപ്രാണായാമം, പ്രധാനയോഗമുദ്രയോടുകൂടി ബ്രഹ്മധ്യാനനിഷ്ഠ, ഇവ ചെയ്ക എന്നിങ്ങനെ ക്രമത്തിലുള്ളതാണ് അനന്തരാരംഭം. പിന്നീ ടുമാത്രമേ അക്ഷാരകടുകമായി പാകംചെയ്ത ഫലമൂലാദ്യാഹാരം കഴിക്ക പതിവുള്ളൂ. അതിനുശേഷം ബൃഹദ്വാസിഷ്ഠം, ഗീതാതാല്പര്യബോധിനി, ശ്രീമദ് ഭാഷ്യവ്യാഖ്യാ നങ്ങൾ, അദ്വൈതസിദ്ധിചന്ദ്രിക എന്നിവയിൽ ഏതാനും കുറെ ഉരുക്കഴിക്കും. സന്ധ്യയ്ക്ക് ആസനബന്ധം, ധ്യാനം മുതലായതും, ഗീതാപാരായണവുമുണ്ടാകും. ബ്രഹ്മാനുഭവം വന്ന് ഇരുപതിൽപരം വർഷങ്ങളായിരിക്കയാൽ ഇതൊന്നും വിധ്യധീനതയാ അനുഷ്ഠിക്കപ്പെ ടുന്നതല്ല. സാധുക്കൾക്ക് ആദർശമായിരിക്കട്ടെ എന്നുമാത്രം. ഇങ്ങനെതന്നെ പ്രായേണ ദിനവൃത്തി. ഓം തത് സത്."

കുംഭം 9. ബ്രഹ്മാദ്വയപ്രകാശനെന്ന ആൾ സ്വാമിയോടിന്നു പല സംശയങ്ങളും ചോദിച്ചു. 'മനസ്സ്' എന്നതിനെപ്പറ്റി സ്വാമി ഇപ്രകാരം അദ്ദേഹത്തോടു പറഞ്ഞു: " 'ഇദം മേസ്ത്വിതി ചിന്താന്തർജ്ജാതാ ചേദുത്ഥിതം മനഃ' എന്നു തുടങ്ങിയ ശ്രുതിപ്രകാരം ഇതു എനിക്കു വേണം എന്നു വയ്ക്കുമ്പോൾ മനസ്സുണ്ടാകുന്നു. അതിനുമുമ്പു മനസ്സു ബ്രഹ്മാകാരമാണ്. 'മനനി' എന്ന ശക്തിയെ കൈക്കൊള്ളുന്ന കാലത്താണ് 'മനസ്സ്' എന്നു പേരുത്ഭവിക്കു ന്നത്. 'ഇദം' എന്നും 'അഹം' എന്നും രണ്ടു വൃത്തിയുള്ളതിൽ ഇദം എന്ന (ആദ്യത്തേ)തു ബന്ധാകാരമാകുന്നു. മറ്റത് (അഹംവൃത്തി) മുക്താകാരവുമാണ്. ഇത് എന്ന സാമാന്യ ജ്ഞാനാനന്തരമാണ് വിശേഷജ്ഞാനോദയമുണ്ടാകുന്നത്. അതുകൊണ്ട് ആഗ്രഹമുണ്ടാ യാൽ മുമ്പുള്ളതോ ഉണ്ടാകാൻ പോകുന്നതോ ആയ ആനന്ദത്തിന്റെ സ്ഫൂർത്തിക്കു (പ്രകാ ശത്തിനു) കുറവുപറ്റും." പിന്നീടു ധർമ്മസ്വരൂപത്തെക്കുറിച്ചദ്ദേഹം ചോദിച്ചു. അതിന് ഈശ്വരാരാധനം (ഹൃദയത്തിലോ ബഹിർഭാഗത്തിലോ ശക്തിക്കു തക്കവിധം), പരോപ കാരം, ദാനം, (കാര്യലാഭേച്ഛകൂടാതെയും പാത്രഭേദം ഗണിക്കാതെയും) ഇവ സപ്രമാണം സ്വാമി വിസ്തരിച്ചുപറകയും, എന്നാൽ ദാനത്തിനു പൂർണ്ണഫലമുണ്ടാകുന്നത് കായിക, മാനസിക, വാചികങ്ങളായ തപസ്സും വിദ്യയും തികഞ്ഞ പാത്രത്തിൽ സമർപ്പണംചെ യ്യുന്നതു കൊണ്ടാണ് എന്നെടുത്തുകാണിക്കയും ചെയ്തു. പിന്നെ അധ്യാത്മരാമായണ ത്തിൽ ശ്രീരാമൻ 'താര'യ്ക്കുപദേശിച്ചഭാഗം വളരെ വിസ്തരിച്ചും ബഹുപ്രമാണങ്ങളു ദ്ധരിച്ചും പറഞ്ഞുകൊടുത്തു.

കുംഭം 12. ബ്രഹ്മാദ്വയപ്രകാശനോട് ഇന്നും പല സംഗതികൾ സംസാരിച്ചുകൊണ്ടിരു ന്നപ്പോൾ ചില നവീനാചാരസ്ഥാപനകളെത്തുടർന്നു ശ്രീശങ്കരാചാര്യസ്വാമിക്ക് ഈ വിഷ യത്തിൽ രാജശേഖരൻ എന്ന കേരളരാജാവുചെയ്ത പല ഒത്താശകളും, സ്വാമികളുടെ മഹത്വത്തെക്കുറിക്കുന്നവിധം ഒരു ദ്വിജാംഗനയുടെ ദാരിദ്ര്യനിവൃത്തിക്കായി 'കനധാരാ സ്തവ' നിർമ്മിതികൊണ്ടു ലക്ഷ്മിദേവിയെ പ്രീണിപ്പിച്ചു കനവർഷം ചെയ്യിച്ചതും, നഷ്ടപ്പെട്ടുപോയ ശ്രീരാജശേഖരകൃതികളെ ഓർമ്മിച്ചു പറഞ്ഞുകൊടുത്തതും ആയ പല സംഗതികളെ പ്രതിപാദിച്ചതുകൂടാതെ ലോകഗുരുവായ അദ്ദേഹം അവതാരപുരുഷനാ ണെന്നും, നാലു ശിഷ്യരോടുകൂടി കലിയുഗത്തു ശങ്കരൻ (ശിവൻ) അവതരിക്കുമെന്നു സൂര്യപുരാണം ഘോഷിക്കുന്നുണ്ടെന്നും സ്വാമികൾ പറകയുണ്ടായി. പിന്നെയും, ചില പ്പോൾ ചില ശക്ത്യതിശയങ്ങളോടുകൂടി ചില മഹാന്മാർ ആവിർഭവിക്കുന്നത് അംശാവ

താരമാണെന്നും, സകല ശക്തികളെയും പ്രകാശിപ്പിക്കാൻ വിശേഷസാമർത്ഥ്യമുള്ളവർ ഗുണാവതാരങ്ങളെന്നും, എല്ലാ സമയത്തും എല്ലാ ശക്തിയും പ്രകാശിച്ചിരിക്കുന്നവൻ ഈശ്വരനാണെന്നും ഉള്ള ഭേദത്തെ വിവരിച്ചു പറകയും ചെയ്തു. ശ്രീകൃഷ്ണഭഗവാൻ ഗുണാവതാരമാകയാൽ മുഖ്യമെന്നും, മറ്റു മഹാത്മാക്കൾ അംശാവതാരങ്ങളാണെന്നും ഹൃദയാവർജ്ജകമാംവണ്ണം ഉദാഹരണങ്ങൾകൊണ്ട് അനുഭവപ്പെടുത്തി.

കുംഭം 15. ഇന്ന് ആണറബിൾ കെ. പി. രാമൻമേനോൻ ബി. എ., ബി. എൽ. അവർകൾക്ക് ഒരെഴുത്തയച്ചു. അതു താഴെ ഉദ്ധരിക്കുന്നു:

ആതിനാടുതെക്ക്
91 കുംഭം 15

ശിവമയം

മാന്യമഹാശയ!

ഞങ്ങൾ, സാമുദായികമായി ചെയ്തുവന്നിരിക്കുന്ന ചില ഉദ്യമങ്ങൾവഴി ഭവാദൃഷ ലോകകാര്യധുരംധരന്മാരുടെ ശ്രവണാതിഥികളായിരിപ്പാനിടയുണ്ടെന്നുള്ള വിശ്വാസത്തിന്മേൽ അപരിചിതഭാവം വിട്ട് ഇങ്ങനെ എഴുതുവാൻ തുനിയുന്നതാകയാൽ അസ്ഥാനപദവിന്ന്യാസാദിയുണ്ടാകിൽ ക്ഷമിപ്പാനപേക്ഷ ആദ്യമേ ചെയ്തുകൊള്ളുന്നു.

ഉദ്യമങ്ങളുടെ പ്രകാരതയെ കാണിപ്പാൻ ഇതുസഹിതം രജിസ്റ്റർ ചെയ്തയയ്ക്കുന്ന 'ആചാരപദ്ധതി'യും ഉപന്യാസവും പര്യാപ്തമാകുമെന്നുള്ളതിനാൽ ഇതിൽ സ്ഥലം മുടക്കുന്നില്ല. താങ്കൾ മുതലായ നായകസമുദായസൗധാധാരസ്ഥൂണങ്ങളുടെ പരിശ്രമത്താൽ അവിടെക്കൂടാനിരിക്കുന്ന കേരളീയ നായർമഹായോഗത്തിൽവെച്ചു പ്രസ്തുത പദ്ധതി സംഗൃഹീതവിധിപ്പടി നായന്മാരുടെ പിണ്ഡം, സപിണ്ഡീകരണം മുതലായതു നവ്യരീതിയിൽ നടത്തപ്പെടാൻ വ്യവസ്ഥയുണ്ടാക്കണമെന്നും, സൗകര്യംപോലെ 'മലയക്ഷത്രിയനായകകണ്ഠീരവൻ' എന്ന പ്രസംഗം സഭയിൽ വായിപ്പിക്കണമെന്നും വിശിഷ്യ അപേക്ഷയുണ്ട്. സഭകളിൽ ഞാൻ സന്നിഹിതനാക പതിവില്ലാത്തതിനാൽ അയക്കുന്നതാണ്. സദയം ഇവ സ്വീകരിച്ചു വേണ്ടതു ചെയ്യുമെന്നു വിശ്വസിക്കുന്നു. ഗ്രന്ഥത്തിലെ ചില ഭാഗം അത്യന്താപേക്ഷിതമല്ലെന്നുള്ളവർക്ക് അവ ഗ്രന്ഥമഹത്വത്തിനെന്നു സമാധാനപ്പെടാം. ഗ്രന്ഥനിർമ്മാണം സുസാധമായിരുന്നു. നടപ്പിൽ വരുത്താൻ... വളരെ ക്ലേശിക്കേണ്ടിവന്നു. ഫലിക്കുന്നതുകൊണ്ടു സന്തുഷ്ടിയുണ്ട്.

ഉപന്യാസം വായിച്ചു കഴിഞ്ഞാൽ നിയമബാധയുള്ള ഭാഗമുണ്ടെന്നു കാണുന്ന പക്ഷം ആ വരി വിട്ടെങ്കിലും അവിടെ 'മനോരമ'യിലോ മറ്റൊ പ്രസിദ്ധം ചെയ്യിക്കണമെന്നുകൂടി അപേക്ഷ. സൗകര്യംപോലെ വിവരങ്ങൾക്കു മറുപടി പ്രതീക്ഷിക്കുന്നു.

സ്വന്തം നീലകണ്ഠതീർത്ഥസ്വാമി

കുംഭം 22. ഇന്നു സ്വാമി ഒരു വലിയ കൃത്യമാണ് ചെയ്തത്. അതെന്തെന്നാൽ ചെങ്ങന്നൂർക്കാരൻ ഒരു ഇംഗ്ലീഷു വിദ്യാർത്ഥിയെ സ്വജനങ്ങൾ ചില മതാചാരസംബന്ധമായ ദുശ്ശങ്ക നിമിത്തം പുറംതള്ളാനൊരുങ്ങുന്നതായി സ്വാമി അറിഞ്ഞപ്പോൾ ആ വിഷയത്തിൽ ആയാൾക്കനുകൂലമായി ബൃഹസ്പതിസ്മൃതി, പാരാശരസ്മൃതി ഈ ധർമ്മശാസ്ത്രങ്ങളും ഭാരതം മുതലായ പുരാണങ്ങളും, ലോകാചാരങ്ങളും അടിസ്ഥാനമാക്കി വാദിച്ച് ആയാൾക്കുള്ള ജാത്യാചാരാദികളെ സ്ഥാപിച്ചു കൊടുക്കുന്നതിൽ പങ്കുകൊള്ളു

വാനായി ആ ദേശപ്രധാനിയും സിവിൽക്കോടതി വക്കീലും ആയ ഒരു മാന്യനു പ്രത്യേകബോധനകൾ കൊടുത്ത് ഒരെഴുത്തയച്ചു എന്നുള്ളതാണ്. "ഹിന്ദുമതരഹസ്യവും ഉദ്ദേശവും ഗ്രഹിക്കാതെ വഴിതെറ്റിക്കണ്ടതിനാലാണിങ്ങനെ വന്നതെന്നും, സമുദായപ്രവർത്തകന്മാരുടെ അജ്ഞത ഇപ്രകാരമാണല്ലോ എന്നും പരിക്ലേശിക്കേണ്ടിവന്നു. അങ്ങനെ വിചാരിക്കാനൊന്നുമില്ല. സർവവും പ്രായേണദോഷകലുഷിതമാകുന്നു എന്നാണല്ലോ ഭഗവാൻ പറയുന്നത്. പിന്നെ, 'ഏതിന്റെയും അങ്ങേ അറ്റത്തു ചെല്ലുമ്പോൾ ഒരു തൊഴുമ്പ്' എന്നുള്ള ഞങ്ങളുടെ സ്വാമിതിരുവടിയുടെ അഭിപ്രായവും ഓർത്തു സമാധാനപ്പെടുകയും ചെയ്തു."

ഒരാൾ തനിക്കു പെട്ടെന്നുണ്ടാകുന്ന വിചാരക്കുറവുകൊണ്ട് എന്തെങ്കിലും ഒരവിവേകം പ്രവർത്തിച്ചാൽ, അതിനി എത്രയോ ചെറിയ കുറ്റമായാലും, അതിനെ പർവതതുല്യമാക്കി, കഠോരമായ കുറ്റം കല്പിക്കുന്ന ചില മതാന്ധന്മാരുടെ നയം ഒരിക്കലും സ്തുതിക്കത്തക്കതല്ലല്ലോ. ഇപ്പോഴും ചില കാലങ്ങളിൽ ഭയങ്കരമായ സ്മാർത്തവിചാരം തുടങ്ങുമ്പോൾ എത്ര ഇല്ലങ്ങളും വീടുകളും മറ്റുമാണ്, യാതൊരു കാരണമില്ലെങ്കിലും, വെറുതെ വ്യാകുലപ്പെട്ടുവശമാകുന്നത്. ഇത് ഒരു ശ്രേഷ്ഠമായ ആചാരമാണെന്നു കരുതി അന്യസമുദായക്കാരും പകർത്തുന്നത് എത്രയോ കഷ്ടമായ ഒരു പ്രവൃത്തിയാണ്. ഇനിയും ഇത്തരം മൂഢാചാരങ്ങൾ നിലനിന്നുപോകാൻ ഇടകൊടുക്കുന്നല്ലോ! ഒരു പക്വഹൃദയനല്ലാത്ത ചെറുപ്പക്കാരനെ ഇപ്രകാരം സ്വജനങ്ങൾ കൈവെടിഞ്ഞാൽ കഴിഞ്ഞില്ലെ? കഷ്ടം! ആ സാധുവിന്റെ ഇജ്ജന്മത്തെ മനസ്സുഖാദികളുമെല്ലാം! 'ചൗരിക'കളോ സ്നേഹബദ്ധകളോ ആയ ചില അന്തർജ്ജനങ്ങൾ ഈ സംഗതിയിലെപ്പോലെ കാൽപിടിക്കാനോ 'നേത്ര' വല വീശാനോ ഒക്കെ പുറപ്പെടുന്നതു ദുർല്ലഭമല്ലെന്നു കലികൊണ്ടു വരാം. ഉടനെ നാം (ദേശസമുദായത്തലവന്മാർ) കൂടി ഒരു മുറിസ്മൃതി പിടിക്കുന്നതു നന്നോ? ഇപ്പോഴും ചിലസാധുക്കൾ ഈവക മാരണങ്ങൾകൊണ്ടു നിരാലംബരായിത്തീർന്നു കഷ്ടപ്പെടുന്നതായി അറിയുന്നു. അതിലുണ്ടാകുന്ന വ്യഥയ്ക്കും കോപത്തിനും അളവില്ലതന്നെ.

മീനം 2. കണ്ണമംഗലത്തു താമസിക്കുമ്പോൾ, മുമ്പു ശിഷ്യനായിരുന്ന ഒരു വാര്യർ പല ഗ്രന്ഥങ്ങളിൽനിന്നും കുറെ ഭാഗങ്ങൾ അതുപടി പകർത്തി 'പ്രബോധദീപിക' എന്നു പേരിട്ട് ഒരു ഗ്രന്ഥം കൊണ്ടുവന്ന് അതിനൊരു സർട്ടിഫിക്കറ്റു കൊടുക്കണമെന്നു സ്വാമിയോടപേക്ഷിച്ചു. "ഇവിടെ സുശ്രുതനല്ലാത്തതിനാൽ എന്റെ സർട്ടിഫിക്കറ്റിനു വിലയില്ലെന്നും, പ്രൊഫസർ രാജരാജവർമ്മ എം. എ. അവർകളുടെയോ, വേദാന്തിയല്ല (ല്ലോ ആ മഹാൻ) എന്നുണ്ടെങ്കിൽ മഹാമഹോപാധ്യായ ഗോദവർമ്മരാജാവവർകളുടെയോ മറ്റോ വാങ്ങണമെന്നും, അല്ലാഞ്ഞാൽ ഗ്രന്ഥമഹത്വം കുറഞ്ഞുപോകുമെന്നും, സർട്ടിഫിക്കറ്റു ഗുണദോഷനിരൂപണസമർത്ഥന്മാർക്കല്ലാത്തതും മൂഢസമ്മതിക്കുള്ളതും ആകയാൽ ഇങ്ങനെ പറയുന്നതാണെന്നും" സ്വാമി മിസ്റ്റർ വാര്യരോടു പറഞ്ഞു. "ഇതു കീഴിൽ പരിചയമില്ലാത്ത മനോവഞ്ചനയല്ലയോ എന്ന ശങ്കയ്ക്കവസരമുണ്ട്. എന്നാൽ, പണ്ടൊരു മൂഷികൻ പുത്രിയെ വിവാഹം ചെയ്തുകൊടുപ്പാൻ ഇന്ദ്രാദികളെ അന്വേഷിച്ച കൂട്ടത്തിലെന്നുവയ്ക്കുക, എന്റെ ശിഷ്യനായിരിക്കുന്നതിനേക്കാൾ സ്വാമിതിരുവടിയുടെ ശിഷ്യനെന്നു വരുത്തിയാൽ ഢീക്കിനു നന്നെന്നുകണ്ട് അങ്ങനെ പറഞ്ഞും, എന്നോടുള്ള നില മറന്നും, നടപടിയും വാക്കും രേഖയും കാണിക്കയാൽ മേൽപറഞ്ഞതാണ് യുക്തമെന്നും, വല്ല ചികിത്സയും (പിച്ചിന്) (ആയാൾ) ചെയ്യിക്കണമെന്നു പറഞ്ഞാൽ, തീരെ ലജ്ജയില്ലാത്തവനാകയാൽ ആയാൾക്കതു പറ്റുകയില്ലെന്നും നിശ്ചയിച്ചാണ് മേൽപ്രകാരം കഴികയില്ലെന്നു പറഞ്ഞത്. പിന്നെ ചിലർ ഇടത്തുകയ്യിൽ സംസ്കൃത ഒന്നാംപാഠവും, വലത്തുകയ്യിൽ നിഘണ്ഡു എഴുതാൻ പെൻസിലും ആയിപ്പുറപ്പെടാറുണ്ടെന്നു മുൻഷി രാമ

ക്കുറുപ്പവർകൾ പറഞ്ഞതുപോലെ, പൂർണ്ണമായി മലയാളംപോലും അറിയാതെ, നാലഞ്ചു സംസ്കൃതവാക്കൊ ശ്ലോകമോ തോന്നിച്ച ഈ സാധുമനുഷ്യൻ സംസ്കൃതത്തിൽ വേദാന്തശാസ്ത്രമെഴുതിയതു നോക്കണമെന്നും, സർട്ടിഫിക്കറ്റു കൊടുക്കണമെന്നും പറഞ്ഞാൽ ആരുതന്നെ പരിതപിക്കയോ ലജ്ജിക്കയോ ചെയ്യാതിരിക്കും?" ഇതാണ് നിഷേധത്തിന്റെ രഹസ്യം. പിന്നീട്, ഇയ്യാൾ ശിവാനന്ദതീർത്ഥനാണുപോലും! പാവം! ഇക്കാര്യങ്ങളെല്ലാം ഓർത്താണ് ആയാളുടെ അപേക്ഷയെ ഗണ്യമാക്കാതിരുന്നത്. ഇത്തരക്കാർ ശിഷ്യരല്ലാതാകുന്നതു ഗുരുക്കന്മാർക്കു ശ്രേയസ്സുതന്നെ. ജാതിമതങ്ങളൊന്നും നോക്കാതെ സ്വാമി പലർക്കും സർട്ടിഫിക്കറ്റുകൾ കൊടുത്തതായി അറിവുണ്ട്. അതുകണ്ട് ഒരുകൂട്ടം ആളുകൾ സർട്ടിഫിക്കറ്റു തട്ടിക്കളയാം എന്നുദ്ദേശിച്ച് അടുത്തുകൂടാറുമുണ്ട്. എന്നാൽ മേല്പറഞ്ഞതരം 'വിദ്വാ'ന്മാർക്കു സന്തുഷ്ടി വരുത്താതിരിക്കുന്നതു മലയാളഭാഷയ്ക്കും ഒരു വലിയ സഹായമാണ്.

മീനം 3. "ഇന്ന് അരിപ്പാട്ടുകാരൻ ഒരു പരിചിതന്റെ അപേക്ഷാനുസരണം അവിടേക്കു പോയി. ഉദ്യോഗസ്ഥന്മാരും നാട്ടുപ്രധാനികളും ആയി കാണാൻ വന്നിരുന്ന മാന്യന്മാർക്കു സാമുദായികമായും, നായർപ്രമാണികളുടെ പ്രാചീനചരിത്രസംബന്ധമായും ഇവർക്കു ക്ഷേമപ്രദമായും വേണ്ട ബോധനകൾ നൽകി", എന്നു ഡയറിയിൽനിന്നു വ്യക്തമാകുന്നു. ഇപ്രകാരം ഇപ്പോഴത്തെ പല നായർപ്രധാനികൾ സ്വാമിയോടോരൊ കാര്യങ്ങളെക്കുറിച്ച് ഉപദേശം ചോദിക്കുന്നതു പലപ്പോഴും ഞങ്ങൾ കേട്ടിട്ടുണ്ട്. അവരുടെ പേരുകൾ ഈ ചരിത്രത്തിൽ പലതവണയും വന്നിട്ടുള്ളതിനാൽ ഇവിടെ എടുത്തു പറയണമെന്നില്ലല്ലോ.

മീനം 5. ഇയിടെ കൂടെക്കൂടെ ഉണ്ടാകാറുള്ള സവാരിയിലായിരുന്നു സ്വാമി. "ഇന്നു ചങ്ങനാശേരിയിലെത്തി; അവിടുത്തെ സ്ഥിരം തഹസിൽമജിസ്ട്രേറ്റു മിസ്റ്റർ സി. കെ. കൃഷ്ണപിള്ള ബി. എ. എന്ന ഇഷ്ടന്റെ വസതിയിൽ കയറി. സ്നാനാദ്യനന്തരം സമുദായസമുദ്ധരണപ്രവീണനായ അദ്ദേഹവുമായി തൽസംബന്ധമായുള്ള സംഗതികൾ വളരെ സംസാരിച്ചു. 'ക്രിം' എന്ന ജർമ്മൻപണ്ഡിതന്റെ ആശയങ്ങളെ ബഹുധാ സമുദ്ധരിച്ച് അദ്ദേഹം പല വർഗ്ഗങ്ങളുടെയും ഭാഷകളുടെയും സ്ഥിതിഗതികളെപ്പറ്റി വിസ്തരിച്ചുപറഞ്ഞു. ഒരു സമുദായത്തിന് ബാലാരാമാനുജൻ മുതലായ അസ്പൃശ്യന്മാരുടെ പിതൃസ്നേഹാദിയാൽ ഗ്രന്ഥവരിയിൽ വലിച്ചുവയ്ക്കപ്പെട്ട അനർത്ഥങ്ങളെ ഉദാഹരണസഹിതം അദ്ദേഹം കാണിച്ചു. വൈകുന്നേരം അവിടെനിന്നു കോട്ടയത്തേക്കു പോയി. ഒരുമിച്ചു പരമവിശുദ്ധബോധനും ഉണ്ടായിരുന്നു. രാത്രി അധികമായിപ്പോയതിനാൽ അവിടെയുണ്ടായിരുന്ന എന്റെ ഒരു ഗ്രാഡുവേറ്റു സ്നേഹിതനെ വിളിച്ചെഴുന്നേല്പിക്കാതെ ചരൽനിറഞ്ഞ പുരയിടത്തിൽ മുണ്ടുംവിരിച്ചു ശയിച്ചു. ഈമാതിരിക്കിടപ്പു ചെറുതിലെമുതൽ സുപരിചിതമാണ്. 'പ്രിയവിഷയ'മായ മനഃപ്രവിലയം ശരിയായുണ്ടെങ്കിൽ ധൂളിമെത്തയും ദർഭപ്പുല്ലുനിറഞ്ഞുനില്ക്കുന്ന നിലവും ശരിയെന്ന ശ്രീഹർഷാഭിപ്രായം അനുഭവമാണല്ലോ."

സ്വാമിക്കു വേദാന്തസംബന്ധമായ കാര്യങ്ങൾകൂടാതെ, സാമുദായികമായി എത്രമാത്രം പാണ്ഡിത്യമുണ്ട് എന്ന് അത്രവേഗം പറയത്തക്ക ഒരു സംഗതിയല്ല. സാമുദായികമായി പല വിഷയങ്ങളും അദ്ദേഹത്തിന്റെ അഗാധമായ ബുദ്ധിക്കു ഗോചരമായിത്തീർന്നിട്ടുണ്ടെന്നുള്ളത് അദ്ദേഹത്തിന്റെ ആചാരപദ്ധതി, ദേവാർച്ചാപദ്ധതി, തത്വാലോകമന്ദിരഗ്രന്ഥാവലി, മറ്റു പല പ്രൗഢങ്ങളായ ഉപന്യാസങ്ങൾ ഇവ വിളിച്ചുപറയുന്നുണ്ട്. നായർസമുദായത്തെത്തന്നെയല്ല സ്വാമി തന്റെ ചിന്തയ്ക്കു വിഷയമാക്കീട്ടുള്ളത്. ഇതിനു ദൃഷ്ടാന്തമായി 'പുനർവിവാഹം' കേരളീയ 'ഉപബ്രഹ്മസമാജ'ത്തിലെ ആവശ്യപ്രകാരം എഴുതി

ക്കൊടുത്ത 'നമ്പിയാതിരി'മാർ മുതലായി പല ഗംഭീരങ്ങളായ ലേഖനങ്ങൾ പ്രസ്താവ യോഗ്യങ്ങളായിട്ടുണ്ട്. നായന്മാർ ക്ഷത്രിയത്വമുള്ളവരായിരുന്നുവെന്നും, അവരുടെ ഇപ്പോഴത്തെ ഗതി അധഃപതനത്തിലേക്കാണെന്നും, അതിനുള്ള കാരണങ്ങളും നിവാരണമാർഗ്ഗങ്ങളും എന്തെല്ലാമായിരിക്കാമെന്നും, അവരുടെ എന്നല്ല, ഏതുസമുദായത്തിന്റേയും ഉന്നമനത്തിന് ഒരു സദ്വൃത്തനായ നായകന്റെ നേതൃത്വം അത്യന്താപേക്ഷിതമാണെന്നും ആദ്യമായിക്കണ്ടതു സ്വാമിയാകുന്നു എന്നതു നിർവിവാദമായ ഒരു കാര്യമാണ്. ഇതൊക്കെ അറിഞ്ഞുതന്നെയാണ് പരേതനായ സി. കൃഷ്ണപിള്ള അവർകൾ കൂടെക്കൂടെ ഇദ്ദേഹത്തിന്റെ ഉപദേശം ആവശ്യപ്പെട്ടിട്ടുള്ളതും.

മീനം 7. "ഏറ്റുമാനൂരെത്തി. ഇവിടെ 'നീലഗ്രീവൻ' എന്നു പ്രസിദ്ധനായ ദേവന്റെ സന്നിധിയിരുന്നു. വന്നുചേർന്നവരോടു നാനാവിധങ്ങളായ മതകാര്യങ്ങളേയും സമുദായവിഷയങ്ങളേയും കുറിച്ചു പറഞ്ഞു. ടി, ദേവനെപ്പറ്റി മുമ്പുണ്ടാക്കി അച്ചടിച്ചിട്ടുള്ള ശ്ലോകമെഴുതി നടയിൽ പതിപ്പിച്ചു."

മീനം 8. ജന്മഭൂമിയായ മൂവാറ്റുപുഴയാണിന്നത്തെ താവളസ്ഥലം. ഇവിടെവച്ചു സ്വാമി അദ്ദേഹത്തിന്റെ ഒരു വിശിഷ്ടസ്നേഹിതനെക്കണ്ടു. തങ്ങളിലുണ്ടായ സംഭാഷണത്തിൽനിന്നു സ്വാമിയുടെ സ്വഭാവം കുറെക്കൂടി വിശദമായി ഗ്രഹിക്കാൻ കഴിയുമെന്നു പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ഈ വിശിഷ്ടസ്നേഹിതൻ "പണ്ട് എറണാകുളം ഹൈസ്കൂളിൽ ഒരേക്ലാസിൽ പഠിച്ചിരുന്നതും ഇപ്പോൾ മൂവാറ്റുപുഴ ഡിസ്ട്രിക്ട് മുൻസീഫും ആയ മിസ്റ്റർ വെങ്കടരാമയ്യർ ബി. എ., ബി. എൽ" ആണ്. സഹപാഠിയുടെ ജന്മദേശം ഇവിടെയാണെന്നു കരുതി, കണ്ടാൽ കൊള്ളാമെന്നു വിചാരിച്ചു തിരക്കിയപ്പോഴാണ് സ്വാമി അവിടെ ചെന്നത്. അദ്ദേഹം "ക്ഷണിക്കയാൽ വാസസ്ഥലത്തു പോയി. അപ്പോൾ അദ്ദേഹം: "എന്നെ കണ്ടിട്ടുണ്ടോ?" സ്വാമി: "കണ്ടിട്ടുണ്ട്." ഇതുകേട്ട് അദ്ദേഹം: " "O yes, I can recollect you from your voice" (ഓ, ഹൊ, എനിക്ക് അങ്ങേ, ഒച്ചകൊണ്ടോർമ്മിക്കാം). പലപ്പോഴും കേട്ടിട്ടുണ്ട്, എന്നാൽ പൊതുജനങ്ങൾക്കുവേണ്ടി സ്ഥായിയായവിധം വല്ലതും ചെയ്തുവയ്ക്കേണ്ടതാണ്. അതിലേക്കു മതസംബന്ധമായ ഒരു ക്ലാസ് ഏർപ്പെടുത്തിയാൽ കൊള്ളാം." സ്വാമി: "അങ്ങനെ നിയമമായി കൃത്യമേർപ്പെടുത്തിയാൽ ആത്മസ്വാതന്ത്ര്യം കുറയുമെന്നുണ്ട്. അങ്ങനെയല്ലാതെ അങ്ങുമിങ്ങുമായി പലതും പ്രവർത്തിക്കാതിരിക്കുന്നില്ല." "അതുപോരാ, ജന്മദേശമായ ഇവിടെത്തന്നെ ചിലതാരംഭിക്കണമെന്നാണ് ഞങ്ങളുടെ പക്ഷം." സ്വാമി: "എന്നാൽ അപ്രകാരം തുടരാതേയുമിരുന്നില്ല. ഇവിടെത്തന്നെ മുമ്പു മതവിചാരത്തിനായി ചിലരുടെ ഉത്സാഹത്തിൽ ചില ചെറുസഭകൾതന്നെ കൂടുകയുണ്ടായി. എന്നെയും അവർ ക്ഷണിച്ചുവന്നിരുന്നു. പക്ഷെ, അവർക്കു വേദാന്തപാഠങ്ങളെയും പ്രസംഗത്തേയുംകാൾ മുറുക്കിലും ചീട്ടുകളിയിലുമായിരുന്നു അധികം ശ്രദ്ധ പതിഞ്ഞുകണ്ടത്. രണ്ടുമൂന്നു സഭയായപ്പോൾ ആൾ ചുരുങ്ങി. ഒടുവിലത്തേതിനു രണ്ടുപേരേ ഉണ്ടായിരുന്നുള്ളതാനും. ഇങ്ങനെയൊക്കെയാണ് അവരുടെ ശ്രദ്ധ. സാധാരണമായി ഈ ദിക്കിലെ നായന്മാർ മതപ്രതിപത്തി കുറഞ്ഞവരാണ്. വല്ല ശ്രദ്ധയും കാട്ടുന്നതു പരദേശികളായിട്ടുള്ളവരാണ്." "എന്നാലും കുറഞ്ഞോന്നു പഠിപ്പിക്കേണ്ടത് ഇത്തരം മഹത്തുക്കളുടെ കടമയാണ്." സ്വാമി: "സ്വജനം, ഭവനം മുതലായതെല്ലാം വിട്ടിറങ്ങി ബ്രഹ്മസാക്ഷാൽക്കാരമുദിച്ച ഒരു വേദാന്തിക്ക് അങ്ങനെ ഒരു കടമയില്ലല്ലോ. പിന്നെ വല്ലതും ചെയ്യുന്നെങ്കിൽ അതു ലോകനീതിക്കു മാത്രമായിട്ടാണ്. എങ്കിലും ശിഷ്ടമുള്ളവരുംകൂടി ഉത്സാഹിച്ചാൽ പങ്കുകൊള്ളുന്നതിനു യാതൊരു വൈമുഖ്യവുമെനിക്കില്ല." ഒടുവിൽ സ്വന്തം കൃതികളിൽ കുറെ അദ്ദേഹത്തിനു കൊടുത്തതു സ്വീകരിച്ചു വളരെ വന്ദനങ്ങൾ പറകയുണ്ടായി.

“അങ്ങുമിങ്ങുമായി പലതും പ്രവർത്തിക്കാതിരിക്കുന്നില്ല” എന്നു സ്വാമി പറഞ്ഞത് ഈ മദ്ധ്യതിരുവിതാംകൂർകാരായ ഞങ്ങൾക്കും നല്ലപോലെ ബോധപ്പെട്ടിട്ടുള്ള ഒരു കാര്യമാണ്. സ്വാമികൾ ഇവിടങ്ങളിൽ കൂടെക്കൂടെ വരികയും താമസിക്കയും ചെയ്തതുകൊണ്ടാണ് ഇദ്ദിക്കിലിള്ളവർക്കു പ്രധാനമായി മതസംബന്ധമായ എന്തൊ ചില പ്രതിപത്തിയുണ്ടായിത്തുടങ്ങിയതും, കരയോഗങ്ങളുടെ ആവശ്യകം മനസ്സിലായതും, യാതൊരു ക്ലിപ്തവുമില്ലാതെ കിടന്ന ആശൗചാദികൾ ഒരു ശാസ്ത്രീയനിയമത്തിൽ നടത്തപ്പെടുന്നതും. നായർസർവീസ് സൊസൈറ്റി സെക്രട്ടറിയും മറ്റും ഉദ്ദേശം ഒരു യുഗം പ്രസംഗിച്ചാലും ചലിക്കാത്ത മനോബലമുള്ളവരായ ഇന്നാട്ടുകാർ ആയാളുടെ ഒരു പ്രസംഗം കൊണ്ടു കരയോഗങ്ങൾ സ്ഥാപിച്ചതു യഥാർത്ഥത്തിൽ ആ പ്രാസംഗികന്റെ പാടവത്താലല്ലെന്നും, പിന്നയോ, സ്വാമി നിരന്തരമായി ഇക്കാര്യങ്ങൾ വേണ്ടതാണെന്ന് ഉദാഹരണം, തത്വം ഇവ അടിസ്ഥാനപ്പെടുത്തി ഉപദേശിച്ചതുകൊണ്ടായിരുന്നുവെന്നും നിസ്സംശയം പറയാവുന്നതാണ്.

മീനം 13. സ്വാമി സമുദായസംബന്ധമായി എന്തെല്ലാം പ്രവർത്തിക്കുന്നു എന്നുള്ളതിൽ ഇന്നത്തെ ഡയറി സാക്ഷ്യംവഹിക്കുന്നു. ഇന്ന് “ഉദ്യോഗസ്ഥന്മാരും അനുദ്യോഗസ്ഥന്മാരുമായ ജനങ്ങളെ വിളിച്ചുകൂട്ടി ഒരു സഭ നടത്തുന്നതിനു ചില പ്രധാനികളെ ഉത്സാഹിപ്പിക്കയും, സമുദായസംബന്ധമായി ‘മലയക്ഷത്രിയ’രിൽ നടന്നുവരുന്ന ചില ദുരാചാരങ്ങളെ (ഋതുശാന്തിക്കു വേലന്റെ ചടങ്ങും പാട്ടും മുന്നിട്ടുള്ളവയെ) നിറുത്തലാക്കി പുണ്യാഹാദികൊണ്ടുമാത്രം സന്തുഷ്ടിയാകണമെന്നും, ഋതുശാന്തിക്കുശേഷം മതി വിവാഹമെന്നും, ആയതു മുമ്പ് അന്യജാതീയനെക്കൊണ്ടു നടത്തിവന്നപോലെ നടത്താതെ ഭർത്താവിനെ (അംഗീകൃതവരനെ)ക്കൊണ്ടു നടത്തിക്കണമെന്നും, പിണ്ഡം സപിണ്ഡിമുതലായത് എളേതിനെക്കൂടാതെ സ്വന്തമാളെ പുരോഹിതസ്ഥാനത്താക്കി 11-ലും 12-ലും ആയി നിവർത്തിക്കണമെന്നും വ്യവസ്ഥചെയ്യത്തക്കവിധം കാണിച്ച് ഒരു പന്യാസമെഴുതിക്കൊടുത്തു വായിപ്പിക്കയും, സഭയിലുണ്ടായിരുന്നവരുടെ സമ്മതി വരുത്തുകയും ചെയ്തു. മലയാളം ചില വിടദ്വിജാതിക്ക് അധീനമായകാലത്ത് ഇവിടെ പ്രചാരമാക്കിയതും, വൈദ്യാദിശാസ്ത്രനിഷിദ്ധവും, ദുഷ്ടസന്താനകരവും ആയ ‘ഉപരിസുരതം’ കൂടി നിർത്തലാക്കാൻ വ്യവസ്ഥചെയ്യണമെന്നു സഭയിൽ ചേരാത്ത വിദഗ്ദ്ധവൃദ്ധനായ ഒരു അന്യജാതിസ്നേഹിതൻ (സുപ്രസിദ്ധപാച്ചുമൂത്തതിന്റെ പ്രശിഷ്യൻ മൂവാറ്റുപുഴ മുൻസീഫ്കോടതിവക്കീൽ രാമവാര്യരവർകൾ) നിർദ്ദേശിച്ചതു സഭയിൽ പ്രസ്താവിക്കാൻ തന്റെ സ്ഥിതി അനുവദിക്കുന്നില്ലെന്നും മറ്റൊരു വൃദ്ധൻ മുഖേന അവസരം കണ്ടു വിശദമാക്കുന്നതു നന്നെന്നും സമാധാന പറകയും ചെയ്തു.”

വിദേശീയരിൽ കാണാത്തതായി കേരളത്തിലുണ്ടായിരുന്ന ഏതാനും വിലക്ഷണാചാരങ്ങളെ (ആഗന്തുക്കളായ) നമ്പൂരിമാരുടെ പ്രവേശനത്തോടുകൂടി പുനശ്ച, അവരുടെ ഇച്ഛയ്ക്കും യോജിക്കുന്നതായിക്കണ്ടതുകൊണ്ട്, വർദ്ധിപ്പിച്ചതേയുള്ളൂ എന്നു കേരളപാണിനിയും അഭിപ്രായപ്പെടുന്നു. മേല്പറഞ്ഞവയും ആ കോടിയിലുൾപ്പെട്ട ചില പ്രധാന അനാചാരങ്ങളാണ്. ആശൗചാദികളും മറ്റും എത്രയോ ഗൗരവമേറിയ സംഗതികളാണെന്ന് ‘ആചാരപദ്ധതി’ മുഖേന നമുക്കു നല്ലപോലെ അറിയാറായി. അതുസംബന്ധിച്ചുള്ള കൃത്യങ്ങൾ എളേതു മുതലായവരെക്കൊണ്ട് ഒരിക്കലും ചെയ്യിക്കരുതാത്തതും, ആശൗചം 11-ലും, 12-ലും ആയി സമാപിക്കാഞ്ഞാലായത് അശാസ്ത്രീയവുമാണെന്നും അതിൽനിന്നു നാം ഗ്രഹിക്കുന്നു. എളേതന്മാരുടെ സ്ത്രീജാതിക്കു പാതിവ്രത്യമെന്നുള്ളതില്ലെന്നും, ഇവർ ദ്വിജാതികളുടെ ഇഷ്ടാനുസരണം പെരുമാറേണ്ടവരാണെന്നും കേരളമാഹാത്മ്യത്തിൽതന്നെ കാണുന്നു. അപ്പോൾ ഇത്ര നീചത്വമുള്ളവരെക്കൊണ്ടു നമ്മുടെ അല്ലെ

ങ്കിൽ ഒരു സമുദായത്തിന്റെ എത്രയോ ഗൗരവമുള്ള കർമ്മങ്ങൾ ഒരിക്കലും ചെയ്യിക്കത്തക്കതല്ലെന്നു നാമോർക്കേണ്ടതാണ്. നമുക്ക് അതിനു സ്വജാതീയപുരോഹിതന്മാരുണ്ടുതാനും.

മീനം 16. "രാമകൃഷ്ണപരമഹംസചരിതം (തമിഴ്) ഭാസ്കരാനന്ദചരിതം (മഹാമഹോപാധ്യായപണ്ഡിതശിവകുമാരമിശ്രശാസ്ത്രിപ്രണീതം), ഉപദേശമുക്താവലി, യോഗ്യതാപത്രിക, പാരിജാതഹരണചംപൂ (ശേഷകൃഷ്ണപണ്ഡിതകൃതി), ദീനദയാപരചംപൂ മുതലായി ഒമ്പതു പുസ്തകം മൂവാറ്റുപുഴ ശ്രീമൂലരാജവിലാസഗ്രന്ഥശാലയ്ക്കു സംഭാവന ചെയ്തു" എന്ന സംഗതി ഇവിടെ പ്രസ്താവയോഗ്യമാണ്. ഇതുപോലെ പല വായനശാലകൾക്കും, സാധുക്കൾക്കും പല ഗ്രന്ഥങ്ങൾ സ്വാമികൊടുത്തിട്ടുള്ളതായി ഞങ്ങൾക്കറിയാം. കൂടാതെ അദ്ദേഹത്തിന്റെ ലോകപ്രസിദ്ധങ്ങളായ പല പുസ്തകങ്ങളും ലോകമൊട്ടുക്കുള്ള പല മഹാന്മാർക്കും പാരിതോഷികമായി നൽകിയിട്ടുണ്ടെന്നുള്ള വിവരം സുപ്രസിദ്ധവുമാണ്. തന്നാൽ കഴിയുന്നേടത്തോളം നാനാപ്രകാരേണയും ഏതൊരു സമുദായമെന്നില്ലാതെ സഹായിക്കയാണ് സ്വാമി ചെയ്തിട്ടുള്ളതും ചെയ്യുന്നതും. പക്ഷേ ഇക്കാര്യങ്ങളൊന്നും ഇപ്രകാരമല്ലാതെ വേറെ യാതൊരുവിധത്തിലും വെളിക്കു വരുന്നതല്ല.

മീനം 20. സാമുദായികമായി ഒരു ബ്രഹ്മജ്ഞാനി ധാരാളം ഉത്സാഹിക്കുന്നതു കാണുമ്പോൾ പലപ്പോഴും അതിശയം തോന്നാറുണ്ട്. ഇന്നു സ്വാമി "തൃക്കളത്തൂർ, ഇരിങ്ങോൾ മുതലായ സ്ഥലങ്ങളിൽചെന്നു കരയോഗക്കാരെ വരുത്തി സാമുദായികമായും സപിണ്ഡീകരണാദി പരിഷ്കരിക്കേണ്ടതിനെപ്പറ്റിയും ഋതുശാന്തിക്ക് അവിടെ നടപ്പുള്ള മണ്ണാന്റെ പാട്ടുമുതലായതു നിറുത്തേണ്ടതിനെക്കുറിച്ചും 16 വയസ്സു പൂർത്തിയായശേഷം കന്യകകളെ വിവാഹം കഴിക്കുന്നതുതന്നെ വൈദ്യം, ശാരീരം മുതലായ ശാസ്ത്രങ്ങൾക്കു ചേരുന്നതെന്നും മറ്റും പറഞ്ഞു മനസ്സിലാക്കി വ്യവസ്ഥ വരുത്തി" എന്നു കാണുന്നു.

ഇത് ഉപന്യാസകാരന്മാരുടേതിനേക്കാൾ പ്രാസംഗികന്മാരുടെ കാലമാണെന്ന് ഒരു മഹാൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. ശ്രീരാമകൃഷ്ണപരമഹംസദേവൻ ഭാരതീയരുടെ ഭാഗ്യത്തിനായി ഇവിടെ അവതാരം ചെയ്തിട്ടുണ്ടെന്നു പ്രഗത്ഭവചസ്സായ ശ്രീമദ് വിവേകാനന്ദസ്വാമിയിൽനിന്നു കേൾക്കുന്നതിനുമുൻപ് ആ പുണ്യവാന്റെ നാമം നമ്മുടെ ശ്രവണപുടങ്ങൾക്കു സുപരിചിതങ്ങളല്ലായിരുന്നല്ലോ. അസാധാരണ ബുദ്ധിപാടവമുള്ള ആ മഹാനെയും ശിഷ്യനാക്കിത്തീർക്കാൻ തക്ക ഉത്തമഗുണങ്ങൾ പരമഹംസർക്കുണ്ടായിരുന്നു എന്ന് ആരറിയുമായിരുന്നു? അദ്ദേഹത്തെപ്പോലെ ഇനിയും ഈ ഇൻഡ്യയിൽ എത്രയോ പുണ്യാത്മാക്കൾ ഉണ്ടായിരിക്കാം. സ്വാമിയുടെ ഈ വിശിഷ്ടഗുണങ്ങൾ കൂടെക്കൂടെ അടുത്തു പെരുമാറുന്ന ഞങ്ങളും നേരെ ഗ്രഹിച്ചിരിക്കുന്നില്ല എന്നു പറയാതെ നിവൃത്തിയില്ല. സ്വാമിയുടെ ശിഷ്യരിലൊരാൾ ഒരു വിശിഷ്ടവക്താവായിരുന്നെങ്കിൽ ഇദ്ദേഹം അപ്രകടമായിച്ചെയ്യുന്ന പല നന്മകളും സാധാരണക്കാർ എളുപ്പത്തിൽ അറിഞ്ഞുപോയേനെ.

മീനം 21. ഇന്നു സ്വാമി 'ആലുവാ'യിലെത്തി. "ഈഴവകുലഗുരുവും ജ്ഞാനവിജ്ഞാനസമ്പന്നനും ജീവന്മുക്തനും പരമഭട്ടാരസ്വാമി തിരുവടികളുടെ ആദ്യശിഷ്യനാകയാൽ എന്റെ സതീർത്ഥ്യനുമായ ശ്രീമന്നാണുഗുരുസ്വാമി എന്ന മഹാന്റെ വാസസ്ഥലത്തുപോയി തീവണ്ടിവരുന്നതുവരെ ഇരിക്കാമെന്നുറച്ചു. അവിടെ ആ മാന്യനുണ്ടായിരുന്നു."

സ്വാമിയും ശ്രീനാരായണഗുരുവുമായി നടന്ന, പല സംഗതികളടങ്ങിയ, ഒരു സംഭാഷണം താഴെ ചേർക്കുന്നു. നാരായണഗുരു: "അവിടുന്നിപ്പോൾ നെല്ലരികൊണ്ടുള്ള

തൊന്നും ഭക്ഷിക്കാറില്ലയോ?" സ്വാമി: "ഇല്ല. ഉപ്പും മുളകും ഒന്നും ചേർക്കാതെ ഫലമൂലാദികളും ധാന്യങ്ങളുമാണ് ഇപ്പോഴത്തെ ആഹാരം." നാ. ഗുരു: "ചോറുതിന്നിട്ട് എത്ര നാളായി." സ്വാമി: "പത്തുവർഷമായി. ഉണ്ടിരുന്ന കാലത്തും പാലും നെയ്യുംകൂടിമാത്രമാണ് ഭക്ഷിക്കാറ്." നാ. ഗുരു: "ദഹനമുണ്ടാകുമോ?" സ്വാമി: "പരിചയമായിപ്പോയി. ഇനി, കൂഴച്ചക്കപ്പഴവും വെള്ളവുംകൂടി ചെലുത്തിയാലും ദഹിക്കാതിരിക്കയില്ല. പക്ഷെ, ഒരു വിശേഷം; എത്ര ലഘുപദാർത്ഥമായാലും ദഹിക്കുന്നതിനു കുറെ അധികം നേരം വേണ്ടി വരും." നാ. ഗുരു: "എപ്പോഴാണ് കഴിക്കുക?" സ്വാമി: "സാധാരണ പന്ത്രണ്ടുമണിക്കാണ്. എപ്പോഴായാലും വിരോധമില്ല. വിശപ്പ് എന്നൊന്നറിഞ്ഞിട്ട് ഇരുപതു വർഷമായി. കല്പസേവയും ഖേചരിമുദ്രാഭ്യാസവും തുടങ്ങിയ ഉടൻ വിശക്കാതെ ആയി." ഗുരു: "ഇപ്പോഴത്തെ വെയിലിന് എന്തുചൂട്. യാത്രചെയ്യുന്നതു വളരെ പ്രയാസം." സ്വാമി: "അതെ. അതുകൊണ്ടു ദീർഘസവാരികളെല്ലാം രാത്രിയിലാണ് വെച്ചരിക്കുന്നത്." ഗുരു: "പാമ്പിനെ ഭയമില്ലയോ?" സ്വാമി: "തീരെ ഇല്ല; അതു ചെറുതിലെ ഇംഗ്ലീഷുപഠിച്ചിരുന്നപ്പോൾ വിഷവിദ്യ അഭ്യസിച്ചും, അതുസംബന്ധമായ മന്ത്രങ്ങൾ ഉരുക്കഴിച്ചും തീരെപ്പോയി. പിന്നെ തക്ഷകൻ കടിച്ചാലും ഖേചരിയുള്ളവർക്കു വിഷം പറ്റുകയില്ലെന്നു യോഗശാസ്ത്രം പറയുന്ന ഉറപ്പും ധൈര്യം തരുന്നുണ്ട്. രാത്രി നടന്നു പരിചയമില്ലാത്തതുകൊണ്ടു ഭൂതങ്ങളെപ്പറ്റി പണ്ടു ശങ്കിക്കാറുണ്ടായിരുന്നു. എന്നാൽ മന്ത്രശാസ്ത്രാഭ്യാസം, തത്സംബന്ധമായ ജപസിദ്ധി, ക്രിയാവിധി ഇവയൊക്കെക്കൊണ്ടു ബാധോപദ്രവമില്ലാതെയാക്കാമെന്നും, ബാധയെ ബന്ധിക്കാമെന്നും ആയി." നാ. ഗുരു: "ബാധ വരികയില്ലാത്തതുകൊണ്ടു ബന്ധിക്കേണ്ട ശ്രമം ഉണ്ടാകയില്ലല്ലോ." സ്വാമി: "ഇപ്പോൾ ആ ഉറപ്പുണ്ടുതാനും. ഇങ്ങനെ ഒക്കെ ആണെങ്കിലും രാത്രിസമയം കാടുകളിൽ കാലിട്ടാലും കാലറപ്പില്ലാത്തതുപോലെ ഭൂതത്തെ ഓർത്താൽ രോമാഞ്ചം ഉണ്ടാകാതെയിരിക്കയില്ല. ഏകാന്തമാണെന്നുവരികിൽ യാദൃച്ഛികശബ്ദശ്രവണത്താൽ താദൃശചിന്ത ദേഹനടുക്കത്തിനു കാരണമായി എന്നും വരാം. ഇതാശ്ചര്യമാണെന്നു മുൻപു മന്ത്രദീക്ഷകഴിപ്പിച്ച നമ്പൂരി പറഞ്ഞിട്ടുണ്ട്. ഈയിടെ രാത്രിസഞ്ചാരം പരിചയമായി." ഗുരു: "പാലു കുടിക്കുമോ?" സ്വാമി: 'ഉവ്വ്'. ഗുരു: "ഞാൻ കുടിക്കാറില്ല." സ്വാമി: 'എന്താണ്?' "അത് ഈ ഉപ്പുകൂട്ടാതെയും അന്നം തിന്നാതെയും ഇരിക്കുംപോലെ ഒരു ജലപ്ശാശ്. പിന്നെ. കിടാവിനെ പഷ്ണിക്കിട്ടാണ് കറക്കുന്നതെന്നുമുണ്ട്. അവിടുന്നു സദാനന്ദസ്വാമിയെ അറിയുമോ?" സ്വാമി: "കാണാതെ നന്നായറിയും, എന്നല്ലാതെ കണ്ടിട്ടില്ല." "ഞാനും കണ്ടിട്ടില്ല. വളരെ മിടുക്കനാണ്; കുറെയെല്ലാം ശാസ്ത്രനിശ്ചയമുണ്ടെന്നു തോന്നുന്നു." സ്വാമി: "സംസ്കൃതപാണ്ഡിത്യമില്ലാതെ, അന്യഭാഷകളിലായി കുറെ അറിയാം; എളക്കിയാൽ സിദ്ധാന്തം തെറ്റും. അദ്ദേഹത്തിന്റെ ശിഷ്യരിൽ പലരും എന്റെ ശിഷ്യരായിത്തീരാൻ ഇടവന്നതിനാൽ എല്ലാം സ്പഷ്ടമായി ഗ്രഹിക്കുന്നതിനു സംഗതിയായതാണ്." നാ. ഗുരു: "ഇപ്പോൾ വൈദ്യം, രസവാദം മുതലായതിലാണ് പിടി. രസസിദ്ധികൊണ്ട് ആകാശഗമനാദിവരുത്താൻ ശ്രമിക്കയാണ്." സ്വാമി: "അത് ആ സാധുഹൃദയന്റെ പൂർണ്ണവിശ്വാസമാണ്. അല്ലാതെ, ശക്തിമാത്രവാദിയാകയാൽ ശിവയോഗിയല്ലാത്തതും ശക്തിയോഗി ആകേണ്ടതും ആയ കാരാടനെപ്പോലെ മനോവഞ്ചനയൊന്നുമിതിലില്ല" "വെള്ളാടനല്ല, കാരാടൻ തന്നെയാണ് അല്ലെ?" (എന്നു ചമല്ക്കാരമായി നാ. ഗുരു ചോദിച്ചു) സ്വാമി: 'അതെ.' മൂന്നാമൻ: "ശിവയോഗി എന്ന ആൾ ഉണ്ടാക്കിയ കൃതികൾ സർവസിദ്ധാന്തവിരുദ്ധമായിരിക്കുന്നല്ലോ." സ്വാമി: "എങ്കിലും 300, വർഷം ചെല്ലുമ്പോൾ ശ്ലാഘ്യമാകുമെന്നാണ് കാരാടന്റെ അഭിപ്രായം." നാണുഗുരു: "ആകട്ടെ, ദുരാചാരപരനായ ആ ഒരു 'ഗിരി'യെ അറിയുമോ?" സ്വാമി: "ഓഹോ! ആയാളുടെ ദുഷ്ടത ആയാളുടെ അവസാനത്തോടെ തീരുമല്ലോ. എന്നാൽ മുൻപറഞ്ഞ

ശിവയോഗിയുടെ, ജ്ഞാനത്തെ ദുഷിപ്പിക്കുന്ന കൃത്രിമമതമാണ് ലോകത്തിനു കെടുതി വരുത്തുന്നത്." നാ. ഗുരു: 'അതു ശരിതന്നെ; ഗിരിലോകനാശത്തിനു വിത്തിടുന്നില്ല." സ്വാമി: "ഞാൻ ഇങ്ങോട്ട്പോന്നപ്പോൾ കടുത്തയാശാനുംകൂടി കുറെയിട വന്നിരുന്നു." 'ആശാനാണോ?' സ്വാമി: "അങ്ങനെ ആക്കിയതു ഞങ്ങളാണ്." "സ്വന്തം പേരിനോട് എന്തെങ്കിലും കുറെ കൂട്ടിച്ചേർക്കുന്നതാണ് എല്ലാവർക്കും സന്തോഷം. ഞാൻ തിരുവ ണ്ണാമലയ്ക്കു പോയിരുന്നു. അവിടെവച്ച് ഒരു സന്യാസിയെക്കണ്ടു." സ്വാമി: "അസൂയ ഇല്ലയോ?" നാ. ഗുരു: "തീരെയില്ല. ബ്രാഹ്മണനായിരുന്നെങ്കിലും ഈ ആശ്രമത്തിൽ വർണ്ണധർമ്മം വിചാരിക്കാതെ സർവരുടെയും ഭക്ഷ്യം സ്വീകരിക്കുന്ന ജ്ഞാനിയുമാണ്. അസൂയ ഇല്ലതന്നെ. അസൂയ, പരിചയദാർഢ്യത്താൽ തന്മയത്വം പ്രാപിച്ചതെന്നല്ലാതെ മനുഷ്യരുടെ കുറ്റമല്ല." സ്വാമി: "ശരിതന്നെ. അതിൽ ജനിച്ചു വളർന്നവരാകയാൽ പ്രകൃ തിയായി. എന്നെ ഇത്തവണ കണ്ടിട്ടു മറന്നുപോയില്ലല്ലോ." "ദേഹസ്വഭാവമാറ്റം പോയി; ദീർഘകാലമിരിക്കുമെന്നാണ്; ചട്ടമ്പിസ്വാമിയെപ്പോലെ കാഴ്ചയിൽ തോന്നിപ്പോകുന്നു." ഇതിനു സ്വാമി ഒന്നുമേറ്റുമൂളിയില്ല. നാരായണഗുരു: "ദയാനന്ദസരസ്വതി ഒരു ഗംഭീര നാണ്. അദ്ദേഹത്തിന്റെ മതത്തിൽ ചേരുന്ന ആരെയും ബ്രാഹ്മണരാക്കുമല്ലോ." സ്വാമി: "അങ്ങേ അറ്റത്തു ചെല്ലുമ്പോൾ ഒരു 'തൊഴുമ്പ്' എന്നു സ്വാമിതിരുവടി പറയുംപോലെ, ആ മതത്തിൽ ക്ഷേത്രം പൊളിപ്പിക്കുന്ന ഒരുമാതിരി ഈശ്വരനിന്ദയെന്ന കുഴപ്പവും കുറെ നാസ്തികത്വവുമുണ്ട്." "അതു വാസ്തവംതന്നെ; വിവേകാനന്ദസ്വാമിയുടെ മതം സർവ ശ്ലാഘ്യമാണ്."

പിന്നീട് ഇവരുടെ അദ്വൈതാശ്രമം വക സംസ്കൃതപാഠശാലയിലെ കാര്യങ്ങൾ പറ കയും വിദ്യാർത്ഥികളെയും അധ്യാപകനേയും കാണുകയും പാഠക്രമങ്ങളെപ്പറ്റിയും മറ്റും സംസാരിക്കയും ചെയ്തു. പിന്നീടു നാണുഗുരു അവർകളുമായി വീണ്ടും സംസാരിച്ചതി നിടയിൽ ഖേചരി ഭ്രൂമധ്യം വരെയെന്നും, നെറ്റിവരെയുള്ള ജിഹ്വയുടെ പ്രവേശമാണെന്നും മറ്റുമുള്ള പക്ഷാന്തരങ്ങളെ ശ്രീനാരായണഗുരു പ്രദർശിപ്പിച്ചതിന്, 'യോഗശിഖ'യിൽ അങ്ങനെ ഉണ്ടെന്നു സ്വാമിയും അനുകൂലിച്ചുപറഞ്ഞു. നാരായണഗുരു: "ഇതെല്ലാം ദർപ്പ ശമനത്തിനായിട്ടിട്ടു കറക്കുകയാണ്." സ്വാമി: "ബഹുവ്യാകുലചിത്തന്മാർക്കു വിചാരം കൊണ്ടു ജ്ഞാനമുണ്ടാകയില്ലെന്നും, അങ്ങനെയുള്ളവർക്കു യോഗം പ്രധാനമെന്നും, അതുകൊണ്ടു ബുദ്ധിയുടെ ദർപ്പം ശമിക്കുമെന്നും വാസിഷ്ഠം, പഞ്ചദശി മുതലായതും പറയുന്നു." "പിന്നെ ഒരു വലിയ ഗുരുരാജൻ (ജീവന്മുക്തനല്ല) ഇളംപാകത്തിൽ ഗർഭമഴി ച്ചെടുത്തു കല്പമുണ്ടാക്കി സേവിച്ചാൽ അജരാമരനാകുമെന്നു പറയാറുള്ളതിനെ ഹിംസാ പരന്മാരായ ചില യോഗികളുടെ ആശയങ്ങൾക്കനുകൂലമെന്നു ഗുരു പറകയും സ്വാമിതി രുവടി പറയാറുള്ളമാതിരി (തൊഴുമ്പിന്) അദ്ദേഹം ഉദാഹരിക്കയും ചെയ്തു."

ഈ ദീർഘമായ സംഭാഷണത്തിനിടയിൽ 'കാരാടൻ' എന്നും, 'ശിവയോഗി' എന്നും സൂചിപ്പിക്കപ്പെട്ട മനുഷ്യൻ, ആലത്തൂരിലുള്ള 'ബ്രഹ്മാനന്ദസ്വാമി' എന്ന സന്യാസിയാ ണെന്നു നമുക്കെല്ലാമറിയാമല്ലോ. ഇദ്ദേഹം മോക്ഷപ്രദീപം, സിദ്ധാനുഭൂതി മുതലായി പല ഗ്രന്ഥങ്ങളും ചമച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ പ്രധാനതത്വം ജ്ഞാനംകൊണ്ടു മോക്ഷം കിട്ടുകില്ലെന്നും, യോഗംകൊണ്ടു സാധിക്കുമെന്നും, അതിലും രാജയോഗംകൊണ്ടു സുസാ ധമാണെന്നും, വേറുള്ള ഭക്തിയോഗം മുതലായ പന്ഥാക്കൾ അനാവശ്യകങ്ങളാകയാൽ ആ മാർഗ്ഗത്തൂടെ ആരും ചരിക്കരുതെന്നും, അതുകൊണ്ടു ക്ഷേത്രാദികളും മറ്റും നിരുപ യോഗമാണെന്നും മറ്റുമാണ്. ഒരാൾ തനിക്ക് ഇഷ്ടമായവർഗത്തെ ശ്ലാഘിച്ചുകൊള്ളുന്ന തിനു പകരം വേറുള്ളവ, നികൃഷ്ടമെന്നും, അനാദേയമെന്നും ശഠിക്കുന്നത് അറിവില്ലാ യ്മയെന്നേ പറവാനുള്ളൂ. യോഗം മോക്ഷസൗധത്തിലേക്കു സുകരമായി ചരിക്കാനുള്ള

ഏതോ ഒരു പന്ഥാവെന്നല്ലാതെ അതു മോക്ഷപ്രദായകമല്ല. സ്വാമികാരാടന്റെ യോഗം കൊണ്ടു കിട്ടുന്ന മോക്ഷത്തിന്റെ നിറവും ഗുണവും എന്തെന്നു ടിയാനു തന്നെ രൂപമില്ല. ആ സ്ഥിതിക്ക് അതു ജ്ഞാനം ലഭ്യമല്ലെന്നു പറയുന്നതിലും വാസ്തവമുണ്ട്. സ്വരൂപാവ സ്ഥാനരൂപമായ മോക്ഷം ജ്ഞാനംകൊണ്ടാണ് ഒരുവന് ഉണ്ടാകുന്നതെന്നു പല അദ്വൈ തഗ്രന്ഥങ്ങൾ, ശ്രുത്യാദ്യാകരങ്ങളെ അനുകരിച്ച്, ബലമായി പറയുന്നതുകൊണ്ട് ഇതു വിശേഷിച്ചറിയിക്കേണ്ട ഒരു സംഗതിയല്ലല്ലോ. മോക്ഷപ്രദീപത്തിന് ഒരു ഖണ്ഡനമായും, വേദാന്തവിഷയത്തിൽ യാതൊരു സംശയവും ഇനിമേൽ വരാതിരിക്കുന്നതിനായും ബ്രഹ്മശ്രീ വിദ്യാധിരാജപരമഭട്ടാരസ്വാമി ഒരു ഗ്രന്ഥം രചിച്ചുവെച്ചിരിക്കുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാണ്.

മേടം 8. സകല സമുദായങ്ങളും നേരെ വരണമെന്നുകരുതി അവകളിലുള്ള ചില വേണ്ടാത്ത ആചാരങ്ങൾ നിറുത്തി ക്ഷേമംവരുത്താനുള്ള മാർഗ്ഗങ്ങൾ ഉപദേശിച്ചുകൊടു ക്കുന്നതിനു സ്വാമി സദാ സന്നദ്ധനാകുന്നു. അദ്ദേഹം എഴുതിയ 'ദേവാർച്ചാപദ്ധതി'യുടെ പല പ്രതികൾ പല ബ്രാഹ്മണർക്കും, ഈഴവസമുദായത്തിലുള്ള ഒട്ടേറെ ജനങ്ങൾക്കും പാരിതോഷികമായി കൊടുത്തിട്ടുണ്ട്. അവർ സന്തോഷം വാങ്ങി ഉപയോഗിക്കയും ചെയ്യു ന്നു. ഇന്നു ചില കൊങ്കണ(സ്ഥ)ദ്വിജന്മാർ സ്വാമിയെ ക്ഷണിക്കാനായി വന്നു. ഇതിനു കാരണം, അവരിൽ ചില "പ്രധാനികളുടെ ഉത്സാഹത്താൽ അവരുടെ ഇടയിൽ പുനർവി വാഹം നടപ്പാക്കാനായി അടുത്ത 25-ാം തീയതി മിസ്റ്റർ ശേഷഗിരിപ്രഭു എം. എ., എൽ. ടിയുടെ ആധ്യക്ഷത്തിൽ ഒരു സഭ കൂടുന്നുണ്ടെന്നും, അതിൽ ഞാനും സാന്നിധ്യം വഹി ക്കണമെന്നും അവരിൽ ചില മാന്യന്മാർ വന്നപേക്ഷിച്ചതിന്, സഭകളിൽപോക പതിവി ല്ലെന്നും, അതെല്ലാവർക്കും അറിവുള്ള സംഗതി ആണെന്നും പറഞ്ഞു." എന്നാൽ, "പുനർവിവാഹത്തെ സാധൂകരിക്കുന്നതിന് ഒരു ഉപന്യാസമെഴുതിത്തന്നാൽ കൊള്ളാം" എന്ന് അവർ സ്വാമിയോടപേക്ഷിച്ചു. അപ്രകാരം അതിപ്രൗഢമായി ചെറിയ ഒരുപന്യാസം എഴുതി അയച്ചുകൊടുത്തതു താഴെ കാണുന്നതാണ്.

-പുനർവിവാഹം-

(ബ്രഹ്മശ്രീ പണ്ഡിതപദാങ്ക എൻ. ദീക്ഷിതർസ്വാമി)

"ഭർത്തരി പ്രേതേ ബ്രഹ്മചര്യം തദന്വാരോഹണം വാ" - (ഭർത്താവു മരിച്ചാൽ ബ്രഹ്മ ചര്യം ദീക്ഷിക്കയോ 'ഉടൻതടി' ചാടുകയോ വേണം) എന്നു വിഷ്ണുസ്മൃതിയിൽ പറ യുന്നുണ്ട്. 'സ്മരണം കീർത്തനം കേളിഃ പ്രേക്ഷണം ഗുഹ്യഭാഷണം; സങ്കല്പോധ്യവ സായശ്ച ക്രിയാനിർവൃർത്തിരേവച' എന്ന അഷ്ടാംഗബ്രഹ്മചര്യമോ, "ബ്രഹ്മഭാവേ മന ശ്ചരം ബ്രഹ്മചര്യം തദുച്യതേ" എന്ന ഉപനിഷത്തുപ്രകാരമുള്ള സാക്ഷാൽ ബ്രഹ്മചര്യമോ ദീക്ഷിക്കാൻ സ്ത്രീകളെക്കൊണ്ടു ദുസ്സാധം എന്നു കണ്ടു മഹാനുഭാവന്മാരെങ്കിലും സ്ത്രീകളിൽ വജ്രകഠിനഹൃദയന്മാരായിരുന്നേർപ്പെടുത്തിയ 'ഉടൻ (തടിചാട്ടം) കട്ട', വിശ്വ വിഖ്യാതനും സർജ്ഞപീഠാരോഹബിരുദാങ്കിതനും സർവ്വശാസ്ത്രരഹസ്യവേദിയും ആയ ശങ്കരഭഗവൽപാദർ നിഷേധിക്കയും, ബ്രിട്ടീഷ് ഭരണനയനൈപുണ്യത്താൽ നിശ്ശേഷം തടയുകയും ചെയ്തിരിക്കുന്നുവല്ലോ. "തസ്മാദുഹ ന സ്വഃ കാമ്യായുഷഃ പ്രാങ്ന പ്രേയാത്" എന്ന വേദവാക്യം ന്യായസാധാരണത്താൽ അല്പാസ്ഥിരസുഖഭൂമിയായ സ്വർഗ്ഗം കൊതിച്ചു നിത്യസുഖപ്രാപ്തിയോഗ്യമായ ദേഹം ഉപേക്ഷിപ്പാൻ (മരിക്കാൻ)ആയുസ്സു ള്ളപ്പോൾ കാംക്ഷിക്കരുതെന്നു പറയുന്നത് ഉടൻ കട്ടയെ പ്രായേണ നിഷേധിക്കുന്നു. പിന്നെ, "അന്വാരോഹഃ കലൗ ഭദ്രേ! നാഭിപ്രേതഃ കദാപി മേ; അക്ഷതായാഃ ക്ഷതായാ

വാ പാതിവ്രത്യാഗ്നിനാ വിനാ || അഭാവ ഏതാദൃക്ശക്തി സാന്നിദ്ധ്യേ മരണേന കിം; ധർമ്മാരംഭം ശരീരം തദ് ബ്രഹ്മഭാവേധിയം നയേത്" എന്നു പത്മാഗമത്തിലും പറയുന്നുണ്ട്. ഇങ്ങനെ ഉടൻ കട്ടയേറൽ നിഷേധിക്കപ്പെട്ടതു ശാസ്ത്രാനുഗുണവുമായി. രണ്ടാമത്തെ പക്ഷമായ ബ്രഹ്മചര്യം ചില ദ്വിജാതികളുടെ ഇടയിൽ നടപ്പുണ്ട്. ദ്രാവിഡ, മഹാരാഷ്ട്ര, കൊങ്കണാദി ബ്രാഹ്മണരുടെ ഇടയിൽ ശിരോമുണ്ഡനം കൂട്ടിച്ചേർത്ത് ഒരുമാതിരി സന്യാസമാക്കിയിരിക്കയല്ലെ? എന്നു സംശയിക്കേണ്ടിവരുന്നു. സന്യാസമാകട്ടെ വിരക്തവിഷയമാണ്. 'സരക്തസതു ഗൃഹേ വസേൽ'... 'സരാഗോ നരകം യാതി' എന്നും മറ്റും പ്രമാണങ്ങളുമുണ്ട്. ഇവയ്ക്കെതിരായി "ഗണ്ഡസ്യോപരിപിടകഃ (കൂനിന്റെ പുറത്തു കുരു) എന്ന മട്ടിൽ അവിരക്തകളായ അബലകളുടെ കഴുത്തിൽ സന്യാസം കെട്ടിയിട്ടാൽ അവർ എന്തുചെയ്യും. എങ്ങനെ ചുമക്കും. ഈ തത്വം മനസ്സിലാക്കി ചിലകരുണാർദ്രഹൃദയന്മാരായ മഹർഷിമാർ (ശ്രുതിസ്മൃതിദ്രഷ്ടാക്കൾ) പുനർവിവാഹം ശാസ്ത്രസമ്മതമാക്കിത്തീർത്തു.

'പുനർഭൂത്വാ ഹ ഉ പാപം ഭുനക്തി
തിഷ്ഠാസേദു ബ്രഹ്മചര്യേ സ്വകാമ്യാ',

എന്ന ശ്രുതിക്കു പുനർവിവാഹം സമ്മതമല്ലെന്നും, ആത്മലോകം (മോക്ഷം) ഇച്ഛിക്കുന്നവൾ ബ്രഹ്മാനുസന്ധാനരൂപബ്രഹ്മചര്യത്തിൽ സ്ഥിതയായി ഭവിപ്പാൻ (കഴിച്ചുകൂട്ടാൻ) താല്പര്യപ്പെടണമെന്നുള്ളതിലാണഭിപ്രായമെന്നും വരുന്നുവെങ്കിലും ശ്രുതിയുടെ കിടപ്പുകൊണ്ടു പുനർവിവാഹം വൈദികാലത്തും നടപ്പുണ്ടായിരുന്നെന്നു തെളിയുന്നു. പുറമെ, "കോവാം ശയുത്രാ വിധവേവ ദേവരം മര്യം ന യോഷാ കൃണുതേ സധസ്ഥ", വിവാഹംകഴിച്ച, വരനു തുല്യമായി നിയുക്തനായ ഭർത്താവിനെ സ്വീകരിച്ചു വിധവയായ സ്ത്രീ സന്താനവൃദ്ധി വരുത്തുന്നതായി മേൽകാണിച്ച ഋങ്മന്ത്രംകൊണ്ടു കിട്ടുന്നു. വിധവയ്ക്കു ദേവരനെ(രണ്ടാമതു ഭർത്താവിനെ) സ്വീകരിക്കാമെന്ന് "പ്രജാവതീർവീരസൂർദേവൃകാമാ" എന്ന മന്ത്രവും തെളിയിക്കുന്നു. ദേവരൻ(എന്നാൽ) 'ദ്വിതീയോ വര ഉച്യതേ' (രണ്ടാമത്തെ ഭർത്താവ്) എന്നു നിരുക്തം (1. 15) പറയുന്നു. "...സന്യാസം പലപൈതൃകം; ദേവരാച്ചസുതോല്പത്തിം കലൌ പഞ്ച വിവർജ്ജയേത്", എന്ന സ്മൃതിയിലെ സന്യാസനിഷേധാംശം "യദഹരേവ വിരജേത്, തദഹരേവ പ്രവ്രജേത്" എന്നുള്ള ശ്രുതിക്കു വിരുദ്ധമാകയാൽ 'അപസ്മൃതി'യാണെന്നു ശ്രീസുരേശ്വരൻ പറഞ്ഞപോലെ, ദേവരനെന്നുള്ളതിനു രണ്ടാമതു ഭർത്താവെന്നു നിരുക്തം കാണിച്ച അർത്ഥത്തിലെ ദേവരനെ സ്വീകരിക്കുന്ന (ഭർത്താവാക്കുന്ന) കാര്യം നിഷേധിച്ചിട്ടുള്ള അംശവും മേൽകാണിച്ച ഋങ്മന്ത്രത്തിനു വിരുദ്ധമാകകൊണ്ടു തെറ്റാകുന്നു. ശ്രുതിക്കു വിരോധമായാൽ സ്മൃതി തെറ്റെന്നുള്ളതു സർവ്വസമ്മതമാണ്. പുനർഭൂ എന്നതിന് 'അന്യസ്യഭൂത്വാ അന്യസ്യ പുനർഭവതി' ഒരുവന്റെ (ഭാര്യ) ആയിരുന്നു മറ്റൊരുവന്റെ ആയിത്തീരുന്നവൾ എന്ന ശബ്ദവ്യുല്പത്തിപ്രകാരം, പുനർവിവാഹം ചെയ്തവൾ എന്നർത്ഥമാകുന്നു. ഇങ്ങനെയാകുമ്പോൾ ആര്യന്മാർ മദ്ധ്യഏഷ്യയാകട്ടെ, ബ്രഹ്മർഷിദേശമാകട്ടെ അധിവസിക്കുന്ന കാലം പുനർവിവാഹം ചെയ്ത സ്ത്രീയെക്കുറിക്കുന്ന പുനർഭൂ ശബ്ദം സംസ്കൃതലോകത്തിൽ ലബ്ധപ്രചാരമാണെന്നും വരുന്നു. ഇതു 'ശശവിഷാണം, ആലോകാഭാവം' മുതലായ ശബ്ദം പോലെ അഭാവസൂചകമായല്ലാതെ യോഗരൂഢവിധി സിദ്ധമായി വന്നിരിക്കയാൽ പുനർവിവാഹകൃത്യം അന്നു നടപ്പുള്ളതായി ഭാഷാകാലികവിചാരത്തിൽനിന്നും കിട്ടുന്നുണ്ട്. ഈശ്വരവിഷയമായും ആത്മവിഷയമായും ഉള്ള പക്ഷങ്ങൾക്ക് ഐകരൂപ്യമുണ്ടായിരിക്കേണ്ടതെങ്കിലും, സഹോദരന്മാരും 'ഏകഗുരുക'ന്മാരുമായ മഹർഷികൾക്കുപോലും അഭിപ്രായഭേദമുണ്ടായിരിക്കുന്ന സ്ഥിതിക്ക് അവ്യവസ്ഥിതങ്ങളായ ബാഹ്യകാര്യങ്ങളിൽ പക്ഷാ

ന്തരം സംഭവിക്കത്തക്കതാകയാൽ ഈ പുനർവിവാഹം സർവസമ്മതമാകയില്ലെന്നിരുന്നാലും സ്വീകാര്യമെന്നു വരുന്നുണ്ടല്ലോ.

'പരപൂർവാഃ സ്ത്രിയസ്ത്വന്യാഃ സപ്ത പ്രോക്താ യഥാക്രമം; പുനർഭൂ സ്ത്രി വിധാതാസാം', എന്നു തുടങ്ങിയ നാരദസ്മൃതിയിൽ പുനർവിവാഹിതകളെ മൂന്നു തരം പറയുന്നു. പാണിഗ്രഹണം കഴിഞ്ഞിരുന്നാലും അക്ഷതയോനി(സംസർഗ്ഗം ചെയ്യാതെ കന്യക)യായിത്തന്നെ ഇരിക്കെ പിതൃപിതാമഹാദിഗുരുജനങ്ങളാൽ അന്യനു വിധിപ്പടി വിവാഹം ചെയ്തുകൊടുക്കപ്പെടുന്ന വിധവ ഒന്നാമത്തേതും, സംസർഗ്ഗാദികൂടി ആയ ശേഷം മറ്റൊരുവനു കൊടുക്കപ്പെടുന്നതു രണ്ടാമത്തേതും, കന്യാപ്രദാനാർഹരായ ഗുരുജനങ്ങൾ ഇല്ലാതെ വന്നു ബന്ധുക്കൾ കൊടുക്കുന്നതു മൂന്നാമത്തേതും ആകുന്നു. "കന്യൈവാ ക്ഷതയോനിര്യാ പാണിഗ്രഹണദൂഷിതാ; പുനഭൂഃ പ്രഥമാ പ്രോക്താ പുനഃ സംസ്കാരകർമ്മണാ | ദേശധർമ്മാനവേക്ഷ്യസ്ത്രീ ഗുരുഭിര്യാ പ്രദീയതേ", എന്നു മുതലായി ടി സ്മൃതിതന്നെ പറയുന്നു. ഈ സ്മൃതി പുനർവിവാഹത്തെ സാധൂകരിക്കയും സ്വൈരിണി (കുലടാ)വൃത്തത്തെ നിന്ദിക്കയും ചെയ്യുന്നു. ഇനി സ്മൃതികാരാചാര്യൻ എന്തു പറയുന്നെന്നു നോക്കാം. "നഷ്ടേമൃതേ പ്രവ്രജിതേ ക്ലീബേച പതിതേ തഥാ; പഞ്ചസ്വാപത്സു നാരീണാം പതിരന്യോ വിധീയതേ", ഭർത്താ കാണാതെ പോക, മരിക്ക, സന്യസിക്ക, ഷണ്ഡനായിത്തീരുക, ജാതിഭ്രഷ്ടനാക, എന്ന അഞ്ചവസ്ഥകളിലും മറ്റൊരാളെ ഭർത്താവാക്കാമെന്നുതന്നെ പറഞ്ഞിരിക്കുന്നു. ഇതു പുനഃപാണിഗ്രഹണത്തെ എത്രമാത്രം ബലമായി താങ്ങിയിരിക്കുന്നു! "നഷ്ടേ മൃതേതിശാസ്ത്രേണ പുനർഭൂരപിസമ്മതാ; തത്രാപി വാസനാവേശേ ജനഃഫലമിയാദിതി || അക്ഷതാത്ര പ്രമുഖ്യാന്ന്യാ കൃച്ഛ്രാന്തേ സംസ്കൃതാ ശുഭാ; തത്ര സ്വാമിവ്രത്യഭാവേ വ്രതഭംഗോപി നോഭവേത്", എന്നു മുൻകാണിച്ച ആഗമത്തിലെ അനന്തരശ്ലോകങ്ങളും പറയുന്നു. ഇതിന്റെ അർത്ഥം..., നഷ്ടേ മൃതേ എന്നു തുടങ്ങിയ ശാസ്ത്രംകൊണ്ട്, പുനർവിവാഹത്തിലും, ജന്മസാഫല്യമുണ്ടാകും (ജ്ഞാനം വരെ) എന്നുള്ളതിനാൽ അതും സമ്മതമാണെന്നും, ഈ കാര്യത്തിൽ സംസർഗ്ഗദൂഷിതയല്ലാത്തവൾ മുഖ്യയാണെന്നും, പൂർവഭർത്തൃസമ്പർക്കമുണ്ടായവൾ കൃച്ഛ്രമെന്ന വ്രതം (അശക്തിപക്ഷത്തിൽ പ്രായശ്ചിത്തദാനം) ചരിച്ച ശേഷം പുനർവിവാഹത്തിനു യോഗ്യയെന്നും, രണ്ടാമതു പാണിഗ്രഹണം കഴിച്ചയാളിൽ പാതിവ്രത്യമിരിക്കുന്നതുകൊണ്ടു വ്രതഭംഗമുണ്ടാകാതെ പോകുമെന്നും ആകുന്നു. ഇത്രയുംകൊണ്ടു പുനർവിവാഹം വേദസ്മൃത്യാഗമാദിശാസ്ത്രസമ്മതമെന്നു സമർത്ഥിക്കപ്പെട്ടു.

ഈ സമ്പ്രദായം ചിലരുടെ നിർബന്ധത്താലും മറ്റും കുറെക്കാലം മങ്ങിക്കിടന്നുപോയി എങ്കിലും വേദവേദാംഗവേദാന്തസ്മൃതിശാസ്ത്രപുരാണാദി സർവവാങ്മയരത്നാകരമായ ഈശ്വരചന്ദ്രവിദ്യാസാഗരൻ തുടങ്ങിയുള്ള മഹത്തുക്കൾ വീണ്ടും സമുദ്ധരിച്ചു പ്രചാരമാക്കി. ഇപ്പോൾ കൽക്കട്ടാ ഹൈക്കോടതി ജഡ്ജിയും സംസ്കൃതവിദ്യാപാരംഗതത്വംകൊണ്ടു 'സരസ്വതി' എന്നുള്ള സ്ഥാനപ്പേരുകാരനും ആയ ഡോക്ടർ ആശുതോഷമുഖർജി എം. എ., ഡി. എൽ. മുതലായ പല മഹാന്മാരും സ്വന്തം പുത്രികളുടെ പുനർവിവാഹം നടത്തിയിട്ടുണ്ട്. ആകെക്കൂടി ഭാരതഖണ്ഡമൊട്ടുക്ക് (ഈ സമ്പ്രദായം) ഏതാണ്ടു വ്യാപിക്കയും ചെയ്തിരിക്കുന്നു. ഇതിനെല്ലാം പുറമെ, ആഭിജാത്യഭ്രമംകൊണ്ടു മുന്നണിയിൽ നിൽക്കുന്നവരും ദുർന്നിരൂപന്മാരുമായ ആഗംതൃമലയാളദ്വിജന്മാർപോലും പുനർവിവാഹം ചെയ്തു കൊടുപ്പിപ്പാൻ തയ്യാറാണെന്നു ശങ്കരാചാര്യപത്രത്തിന്റെ 91 കുംഭം വക 7-ാം ലക്കത്തിൽ പറഞ്ഞുകാണുന്നു. അന്യസമുദായത്തിന്റെ അംഗീകരണാദികൾകൊണ്ട് അതു മറ്റൊരു വർഗ്ഗത്തിനു സ്വീകാര്യമെന്നില്ലെങ്കിലും ബഹുപ്രമാണസമ്മതമായും, സർവത്ര അഭിജ്ഞ

ജനങ്ങളാലാദരിക്കപ്പെട്ടതായും വരുന്ന വിഷയത്തിൽ ഒരു താങ്ങിനു ഗുണാംശഗ്രഹണ രീതിയിൽ ആർക്കും അതിനെ സ്വീകരിക്കാവുന്നതാണല്ലോ.

അവിരക്തകളായി ബാല്യവൈധവ്യദഗ്ദ്ധകളായിരിക്കുന്ന പാവപ്പെട്ട സ്ത്രീകളെ ബലാൽക്കാരം അനർത്ഥകൂപത്തിൽ തള്ളിയിടുന്നതായാൽ ദുർയോഗബലം ഹേതുവായിട്ടു ധർമ്മഭ്രമം അധർമ്മത്തിനായിത്തീരുമെന്നുള്ളതുകൊണ്ടു വിരക്തകളുണ്ടെങ്കിൽ അവരെ മാത്രം ജപതപസ്തീർത്ഥോപവാസവ്രതാദികൾക്കായി വിട്ടയയ്ക്കയും, പുനർവിവാഹാനന്തരവും സാദ്ധ്വികളായിരിക്കാൻ സൗകര്യവും അവകാശവും ഉള്ളതുകൊണ്ടു പാണിഗ്രഹണോത്സുകകളായവരെ മേൽപറഞ്ഞപ്രകാരം വിധിപ്പടി പുനർവിവാഹം കഴിക്കയും കഴിപ്പിക്കയും ചെയ്യേണ്ടതാകുന്നു. ഇങ്ങനെ ആയാൽ അതു ലോകഹിതവും തദ് ദ്വാരാ ധർമ്മ്യവുമായി വരുന്നതാണ്. ലോകഹിതമല്ലാത്തതു ധർമ്മ്യമായിരിക്കയില്ല. 'സത്യം ബ്രൂയാൽ പ്രിയം ബ്രുയാത്, നാപ്രിയം സത്യമണ്വപി', എന്ന പ്രമാണം നോക്കുക! സത്യം പറയണം എന്നുതന്നെയാണ് വിധിയെങ്കിലും ലോകഹിതമല്ലാത്ത സത്യം പറഞ്ഞുകൂടാ എന്നു നിർബന്ധിക്കുന്നു. 'ശ്ലോകാർദ്ധേന പ്രവക്ഷ്യാമി യദുക്തം ഗ്രന്ഥകോടിഭിഃ; പരോപകാരഃ പുണ്യായ പാപായ പരപീഡനം.' ഒരുകോടി ഗ്രന്ഥംകൊണ്ടു വെളിവാകുന്ന രഹസ്യം അർദ്ധശ്ലോകംകൊണ്ടു പറയാമെന്നും, ആയതു പരോപകാരം പുണ്യത്തിനായും പരദ്രോഹം പാപത്തിനായും ഭവിക്കുന്നുവെന്നും ആകുന്നു; എന്നുള്ള പ്രമാണനയത്തെ ആശ്രയിച്ചാലും, അനർഹകളെ ദുഷ്ടു നിറഞ്ഞ കൂട്ടിലിട്ട് ഇഹപരലോകങ്ങൾ രണ്ടിനും കൊള്ളാത്തവിധമാക്കാതെ പുനർവിവാഹം ചെയ്തു കൊടുക്കേണ്ടതാണ്. ശ്രുതിശാസ്ത്രാദി നിർമ്മാണകാലത്തു കാലാനുചിതമായിവച്ചിരുന്ന സംഗതികളായാൽപോലും കാലോചിതമായി പരിഷ്കരിക്കേണ്ടത് അതതുകാലത്തുണ്ടാകുന്ന യോഗ്യന്മാരുടെ കർത്തവ്യമാകുന്നു. ഇതോ! ശ്രുതി, സ്മൃതി, ആഗമം മുതലായ പ്രമാണങ്ങൾകൂടി സമ്മതിക്കുന്നതും, ഗംഭീരപുരുഷന്മാരാലാദൃതവും ആയിരിക്കുന്ന സ്ഥിതിക്കു യാതൊരുവിധ മനഃസങ്കോചത്തിനും ഇടകൊടുക്കുന്നില്ല. ആകയാൽ സാധുവിധവകളെ പുനഃപാണിഗ്രഹണ വിധിസംഘടിതകളാക്കിത്തീർക്കാനായി ശ്രമംചെയ്യുന്ന പുരുഷപുംഗവന്മാരെ ഞങ്ങൾ വാചാ സ്തുതിക്കയും, മനസാ പ്രണമിക്കയും ചെയ്യുന്നു.

എന്നാൽ ബാല്യവൈധവ്യത്തെ തടയുന്നതിനായി, "പിതുർഗൃഹേതു യാകന്യാ രജഃ പശ്യത്യസംസ്കൃതാ; മാസി മാസി രജസ്തസ്യാഃ പിതാ പിബതി ശോണിതം || മാതാ ചൈവ പിതാ ചൈവ ജ്യേഷ്ഠോഭ്രാതാ തഥൈവ ച; ത്രയസ്തേ നരകം യാന്തി ദൃഷ്ട്വാ കന്യാം രജസ്വലാം", എന്നു തുടങ്ങി ബാല്യവിവാഹസാധകങ്ങളായ സ്മൃതികളെ ആദരിക്കാതെയും, 'സൂര്യാംപത്യേശം സന്തീം', പ്രാപ്തയൗവന ആയവളെ വിവാഹം ചെയ്യണമെന്ന വേദവാക്യത്തേയും, "ത്രീണി വർഷാണ്യുദീക്ഷേത കുമാര്യൃതുമതീ സതീ; ഊർദ്ധ്വം തു കാലാദേതസ്മാദ്വിന്ദേത സദൃശംപതിം", ഋതുവായതിനുശേഷം മൂന്നുവത്സരം സദൃശനായ ഭർത്താവിനുവേണ്ടി കാത്തിരിക്കണമെന്നുള്ള മനുസ്മൃതിയേയും, "ജാതോ വാ ന ചിരം ജീവേജ്ജീവേദ്വാ ദുർബലേന്ദ്രിയാ; തസ്മാദത്യന്തബാലായാം ഗർഭാധാനം ന കാരയേത്." "ഊനഷോഡശവർഷായാമപ്രാപ്താ പഞ്ചവിംശതിം; യദ്യാധത്തേ പുമാൻ ഗർഭം കുക്ഷിസ്ഥഃ സവിപദ്യതേ", എന്ന സുശ്രുതാദിവൈദ്യശാസ്ത്രത്തേയും അടിസ്ഥാനമാക്കിയും പ്രായംതികഞ്ഞശേഷം മാത്രം ആദ്യവിവാഹം നടത്തുന്നതു യുക്തമാകുന്നു. ഈ സംഗതികൾ വേദാഗമസ്മൃത്യാദ്യനുഗുണവും യുക്തിയുക്തവുമാകയാൽ യാതൊരു വിപ്രതിപത്തിക്കുമവകാശം കൊടുക്കുന്നതല്ല. എന്നാൽ പ്രവൃത്തിയിൽ വരുത്തുന്ന കാര്യം ധീരാഗ്രണികൾക്കധീനമാകുന്നു. അതും ഉടനെ ഫലിക്കട്ടെ എന്നാശംസിച്ച് സമയം മെനക്കെടുത്താതെ ഈ ഉപന്യാസത്തെ പര്യവസാനിപ്പിച്ചുകൊള്ളുന്നു."

ഇതിൽനിന്നു ബാല്യവിധവകളെ വിവാഹം ചെയ്യിക്കാമെന്നും, ചെയ്യിച്ചുകൂടായെന്നും സ്മൃതികളും മറ്റുമുണ്ടെന്നു നാം മനസ്സിലാക്കുന്നു. എന്നാൽ ശ്രുതിക്കിണങ്ങാത്ത സ്മൃതികൾ ആദൃതങ്ങളല്ലെന്നുള്ളതിനാലും, ശ്രേഷ്ഠന്മാരായ ആചാര്യന്മാരുടെ സ്മൃതികൾക്കേ സാധാരണമായി അതിയായ പ്രാമാണ്യം കല്പിക്കൂ എന്നതിനാലും, പുനർവിവാഹമെന്ന പ്രകൃതസംഗതി സാദ്ധ്യകോടിയിലാകുന്നുവെന്നും നാം ഇതിൽ നിന്നു കണ്ടുകഴിഞ്ഞു. വാസ്തവത്തിൽ പുനർവിവാഹം പാടില്ല എന്ന് ഒരു സ്മൃതികാരൻ ഒരിക്കാൽ സ്മരിച്ചത്, രചയിതാവിന്റെ നിർദ്ദയനയമല്ലായിരിക്കാം; സ്മൃതികാരൻ, തന്റെ കാലത്തു ഭൂരിപക്ഷം ആളുകൾ നടത്തിപ്പോരുന്ന ആചാരങ്ങൾ ക്രോഡീകരിക്കയാണല്ലോ ചെയ്യുന്നത്. അങ്ങനെ ആണെങ്കിലും ചിലർ തങ്ങളുടെ സ്വഭാവത്തിനനുരൂപമായിക്കാണുന്ന സംഗതിക്കു പ്രാധാന്യം കൊടുക്കുന്നവരും കൂടി ആകയാൽ സ്മൃതികർത്താക്കളും അല്പം കുറ്റക്കാരുതന്നെ. എന്നാൽ ഇത്തരം സ്മൃതികളിലെ ആചാരങ്ങൾ ഒട്ടേറെ ഭേദപ്പെട്ടിട്ടും മുൻപുണ്ടായിരുന്ന ചില കാലാനുസൃതമല്ലാത്ത ആചാരങ്ങളെ വലിച്ചുവെക്കുന്നതിൽ എന്തുമെച്ചമാണ് ഒരു സമുദായത്തിനുണ്ടാകുന്നത്? പുരുഷന്മാർക്കു യഥേഷ്ടം, പിന്നെ സ്ത്രീകളല്ലെ കഷ്ടപ്പെടുന്നത്; സ്ത്രീകൾക്കു യാതൊരുവിധ സ്വാതന്ത്ര്യവും പാടില്ലെന്ന് ഒരു പഴയ സ്മൃതികാരനും പറഞ്ഞിട്ടുണ്ടല്ലോ എന്നൊക്കെയായിരിക്കാം ഇപ്പോഴും ഈ അനാശാസ്യമായ ആചാരങ്ങൾ വേണമെന്നു ശഠിക്കുന്ന വിദ്വാന്മാരുടെ നയം. കാലാവസ്ഥ മാറിയെന്നുള്ളത് ഇവർ ഇനിയും കണ്ടില്ലെ, കഷ്ടം!

ഈ ഉപന്യാസം മിസ്റ്റർ ജി. രാമൻമേനോൻ എം. എ.യുടെ 'പൗരനി'ൽ പ്രസിദ്ധം ചെയ്തിട്ടുണ്ട്.

മേടം 18. സ്വാമി ഇന്നു കരുനാഗപ്പള്ളി മുൻസീഫ് മിസ്റ്റർ രാമയ്യർ ബി. എ., ബി. എലിന്റെ വസതിയിൽ പോയി. "ഇദ്ദേഹം ഒരു വേദാന്തപഠനാസക്തനാണ്." വേദാന്തസംബന്ധമായി പലതും സംസാരിച്ച കൂട്ടത്തിൽ മുൻസീഫ് ശ്രീസൂതസംഹിത, ശാരീരകഭാഷ്യം, ഉപനിഷദ്ഭാഷ്യം മുതലായതു നോക്കിവരുന്നുണ്ടെന്നു പറഞ്ഞു. എന്നാൽ അദ്ദേഹം, "സ്വാനുഭൂതി ഉണ്ടാകുന്നില്ലല്ലോ" എന്നു ക്ലേശിച്ചു പറഞ്ഞതുകേട്ടു, സ്വാമി: "അതു ദൂരെയാണെങ്കിലും, പരോക്ഷജ്ഞാനം ദൃഢമാകുമല്ലോ. മറ്റുള്ളവർ അത്രപോലും ശ്രമിക്കാതെ കഷ്ടമായിക്കഴിയുന്നതിനേക്കാൾ ഇതെത്ര ശ്ലാഘ്യം." അയ്യർ: "സ്വന്തസ്ഥലമെവിടെയാണ്? ശരി, 'ഉദാരചരിതാനാം തു വസുധൈവ കുടുംബകം' എന്നുള്ളതും, 'മാതാച പാർവതീദേവി' എന്ന് ആചാര്യസ്വാമി പറഞ്ഞതും പോലായിരിക്കാം." പിന്നെയും വേദാന്തസംബന്ധമായി പലതും പറഞ്ഞുകൊണ്ടിരുന്ന കൂട്ടത്തിൽ അദ്ദേഹം "ഋഷിപ്രോക്തമല്ലാത്ത ഗ്രന്ഥം വായിക്കയില്ല" എന്നു പറകയുണ്ടായി. ഇതെ സംബന്ധിച്ചു പൃച്ഛാസഹസ്രങ്ങൾ സ്വാമിയുടെയും പരമാനന്ദനാഥന്റെയും മനസ്സിൽ അങ്കുരിച്ചിരിക്കണം. ഒടുവിൽ, വളരെ സന്തോഷമായി പിരിഞ്ഞു.

ഇനി ഡയറിയിൽനിന്ന് ഒരത്ഭുതമായ കാര്യം പകർത്തിക്കൊള്ളുന്നു. "എന്റെകൂടെ ഉണ്ടായിരുന്ന 'അദ്വൈതാമൃതൻ' എന്ന ശിഷ്യാഗ്രണി എന്റെ പുറകെ നടന്നുവരവെ, സന്ധ്യാസമയത്ത്, ഞാൻ പൃഷ്ഠംതിരിഞ്ഞു പിന്നോക്കം പോയതായിക്കണ്ടു പിൻതുടർന്നു കുറെദൂരം പോയി. അല്പംകഴിഞ്ഞ് ആളെ കാണാതാകയാൽ മടങ്ങിപ്പോന്നു. ടിയാൻ തെറ്റിത്തിരിഞ്ഞതു ഞാൻ അറിഞ്ഞില്ല. വിളിച്ചിട്ടു കാണായ്കയാൽ ആളയച്ചു നോക്കിക്കാമെന്നിരുന്നപ്പോൾ ആ ആൾ വന്നെത്തി. എന്താണ് താമസിച്ചതെന്നു ചോദിച്ചതിൽ, എന്നെപ്പോലെ കാഷായവസ്ത്രധാരിയായ ഒരാൾ പുറകോട്ടു പോയതായിക്കണ്ടുവെന്നും മറ്റുമുള്ള വസ്തുത ടിയാൻ ഞങ്ങളോടു പറഞ്ഞു. ഭൂതമായിരുന്നു ആ സത്വം

എന്നു പറയാതെ കഴിവില്ല. ആളിനെ തിരിച്ചറിയാൻ പാടില്ലാത്തവിധമേ ഇരിട്ടുണ്ടായിരുന്നുള്ളൂ. ഭൂതാദിയെ ഭയമില്ലാത്ത ആളായിരുന്നതിനാൽ ജയിച്ചു; അല്ലാഞ്ഞാൽ വീണു മോഹിക്കാനാണ് എളുപ്പം. ഞാൻ, തൊട്ടുതൊട്ടില്ല എന്ന മട്ടിൽ നടന്നു സംസാരിക്കയുമായിരുന്നു. വേറെ ആരും കടന്നുപോയതുമില്ല. ഞാൻ അതിനെക്കണ്ടതുമില്ല."

സ്വാമി മുമ്പിൽകൂട്ടി തിരിച്ചുവന്നപ്പോൾ ഞങ്ങളുണ്ടായിരുന്നു. കൂടെവന്ന ആളെവിടെ എന്നു ചോദിച്ചതിന്, എന്തോ ഒന്നു തിരിക്കണമെന്നു പറഞ്ഞുകൊണ്ടിരുന്നപ്പോൾ, ആ മനുഷ്യൻ സ്വാമി വന്നോ എന്നു പടിക്കൽനിന്നുച്ചത്തിൽ ചോദിക്കുന്നതുംകേട്ടു. അപ്പോൾ അദ്ദേഹം ഈ കഥതന്നെ ഇപ്രകാരം ഞങ്ങളോടും വിസ്തരിച്ചുപറഞ്ഞു. ഭൂതപ്രേതാദികളുടെ അസ്തിത്വം ഇപ്പോഴും വിവാദകോടിയിൽപ്പെട്ട ഒരു കാര്യമാണ്. പാശ്ചാത്യന്മാർക്കും ഈ കാര്യത്തിൽ നമ്മെപ്പോലെ ഭിന്നാഭിപ്രായമുണ്ട്. എന്നാൽ ലോകത്ത് ഒരു സംഘം തീരെ മൂഢന്മാർ മുതൽ ഇങ്ങേ അറ്റം വലിയവലിയ പണ്ഡിതന്മാർവരെയുള്ളവർക്ക് ഇവ ഉണ്ടെന്നുള്ള വിശ്വാസം ധാരാളമായിക്കാണുന്നു. ഇല്ലെന്നു പറയുന്നവർക്കുള്ള വാദങ്ങൾ തീരെ ബലംകുറഞ്ഞതായിട്ടാണിരിക്കുന്നത്; അവർ മിക്കവാറും ഉണ്ടെന്നു പറയുന്നവരെ വെറും അന്ധന്മാരെന്നും, ഭൂതങ്ങളെ അവർ കാണായ്കയാൽ ഇല്ലെന്നും, എല്ലാം മനസ്സിന്റെ ഗതിപോലെയുള്ളൂവെന്നുമാണ് പറയാറ്. പൃഥിവ്യംശം കൂടുതലായി അസ്മദ്വിധജന്തുക്കളുള്ളതുപോലെ വായുവിന്റെയോ മറ്റൊ അംശങ്ങൾ കൂടുതലായും (ഉള്ള) ജന്തുക്കൾ കണ്ടേക്കുമെന്നതും, പ്രത്യക്ഷാദിയും മറ്റും ഉണ്ടെന്നുള്ളതിലേക്കു തെളിവായി എതിർകക്ഷി ഹാജരാക്കുന്നു. 'താമസ്പ്രൈമെ'ന്ന അമേരിക്കൻ തിയാസഫിപ്രാസംഗികൻ, 'ഭൂതങ്ങളുണ്ടോ' എന്ന് ഒരാൾ ചോദിച്ചപ്പോൾ, പല യുക്തികൊണ്ടും ഉള്ളതായിട്ടാണ് കാണുന്നതും, അമേരിക്കയിലും ഭിന്നാഭിപ്രായക്കാർ ധാരാളമുണ്ടെന്നും, താൻ അതിനെപ്പറ്റി അവിശ്വസിക്കുന്നില്ല എന്നും ഉത്തരം പറകയുണ്ടായി. ഇവ ഉണ്ടെന്നു പറയുന്നതാണ് യുക്തിക്കും ശാസ്ത്രാദികൾക്കും യോജിക്കുന്നതെന്നും പറയാതെ കഴികയില്ല.

മേടം 24. വേദാന്തസംബന്ധമായും മറ്റും ഉണ്ടാകുന്ന പല സംശയങ്ങൾ തീർക്കാൻ പലയാളുകളും സ്വാമിയുടെ അടുത്തു വരാറുണ്ട്. അവ പിന്നെ ഒരിക്കലും ബാധിതമാകാത്തവണ്ണം ശ്രുതിയുക്ത്യനുഭവങ്ങൾ ഘടിപ്പിച്ചു പറഞ്ഞുകൊടുക്കാറുമുണ്ട്. എന്നാൽ വേദാന്തമോ എന്തെങ്കിലുമോ പഠിക്കാൻ ഗ്രന്ഥസമേതം ആശാന്റെ സമീപം ശിഷ്യൻ എന്നപോലെ (ചെന്നാൽ) ശ്ലോകംപ്രതി അന്വയം, പരിഭാഷ എന്ന രീതിയിൽ പഠിപ്പിക്കുന്നത് അധികം പതിവില്ലാത്ത കാര്യമാണ്. പിന്നെ പറഞ്ഞുകൊടുത്താൽ വേഗം മനസ്സിലാക്കുന്നവർക്കും ആശാന്റെ രീതിയും മറ്റും തീരെ അപേക്ഷിതമല്ലെന്നുള്ളവർക്കും എന്തും പറഞ്ഞുകൊടുക്കുന്നതിൽ യാതൊരു വൈമുഖ്യവും സ്വാമിക്കില്ലതാനും. 'ഗ്രന്ഥാശ്രയമായി പഠിപ്പിക്കാൻ തുടങ്ങിയാൽ പിന്നെ നില്ക്കപ്പൊറുതിയുണ്ടായില്ല' എന്നാണ് സ്വാമിയുടെ അഭിപ്രായം. ശാസ്ത്രിപ്പരീക്ഷയ്ക്കു പഠിച്ചിരുന്ന തന്റെ ഒരു പുത്രനു കുറെയെല്ലാം പറഞ്ഞുകൊടുക്കണമെന്നു ഒരു ശിഷ്യപ്രധാനൻ അപേക്ഷിച്ചു. അപ്പോൾ, അങ്ങനെ അതൊരുപക്ഷെ അംഗീകരിച്ചാൽ മറ്റുചിലരും വന്നുചേർന്ന് ഉപദ്രവമാകുമല്ലോ എന്നു സ്വാമി പറയുന്നതിനിടയിൽ വേറെ ഒരു പ്രധാനശിഷ്യൻ..., അവർക്കുള്ളതു ലഘുഗ്രന്ഥങ്ങളാകയാൽ മറ്റുവിധം നിർവഹിക്കാവുന്നതും, തനിക്കു പഠിക്കേണ്ടിയിരിക്കുന്നതു തർക്കത്തിലെ ചില ഉപരിഗ്രന്ഥങ്ങൾ ആകകൊണ്ട് അതൊഴിച്ചുകൂടാത്തതും ആണെന്നു നേരിട്ടു നിർബന്ധിക്കാൻ തുടങ്ങി. സ്വാമിയുടെ പക്ഷത്തിൽ അവർ രണ്ടുപേരും ഒന്നുകൊണ്ടല്ലെങ്കിൽ മറ്റൊന്നുകൊണ്ടു തുല്യവൃത്തികളാണ്. ഒടുവിൽ 'ഇതുതന്നെയാണ് ഞാൻ പറഞ്ഞത്'

എന്നു സ്വാമി ചൂണ്ടിക്കാണിച്ചു എന്നു കേട്ടിട്ടുണ്ട്. അവരവരുടെ ആവശ്യം താന്താങ്ങൾ പറയും. സ്വാമിക്കു പക്ഷഭേദം കാണിക്കാൻ നിവൃത്തിയില്ലെന്നവരോർക്കുന്നില്ല.

കൈതവനമഠത്തിൽ, വേദാന്തം പഠിക്കണമെന്നു വരുന്നവരുടെ കൂട്ടത്തിൽ, ഇഷ്ടനും വിശിഷ്ടകവിയും പ്രസിദ്ധഗദ്യകാരനും നമ്പൂരിസഭയുടെ സ്ഥിരാധ്യക്ഷനും ആയ മിസ്റ്റർ സി. എസ്. സുബ്രഹ്മണ്യൻപോറ്റി എം. എ. ഇന്നു വന്നിരുന്നു. സ്വാമിയും അദ്ദേഹവുമായി പല കാര്യങ്ങളെക്കുറിച്ചു സംസാരിച്ചു. അതിനിടയിൽ മിസ്റ്റർ പോറ്റി: "അവിടുന്നു നായർസമാജത്തിനു പോകുന്നില്ലയോ?" സ്വാമി: "സമാജങ്ങൾക്കൊന്നും തന്നെ പോകപതിവില്ല. ഒന്നാമതു പ്രസംഗിക്കാനുള്ള മടി; പിന്നെ അധികനേരം നില്ക്കാൻ വയ്യ എന്നുള്ളതും, വല്ലതും പറഞ്ഞാൽതന്നെ അതു കാറ്റിൽ ലയിക്കയേ ഉള്ളൂ എന്നതുമൊക്കെക്കൊണ്ടാണ്. കൂടാതെ, സമാജാംഗങ്ങളുടെ ചില തോന്ന്യാസങ്ങൾ കേട്ടു സഹിക്കുന്നതും, എതിർത്തുപറയുന്നതും അയോഗ്യമെന്നുവച്ചിരിക്കുന്നതും കാരണാന്തരങ്ങളാണ്." "സഭ മിക്കതും കൂട്ടംകൂടാനും പിള്ള കളിക്കാനും എന്ന മട്ടിലാണ് കണ്ടുവരുന്നത്. പ്രസംഗംകേട്ടു പ്രവൃത്തിയിൽ വരുത്തുന്നതാണ് പ്രയാസം; അതിനാളു കുറവുമാണ്." സ്വാമി: "ഞാൻ ഇങ്ങനെ സമാജങ്ങൾക്കു പോകാറില്ലെങ്കിലും പലരും വന്നു പിടികൂടാറുണ്ട്. കുറച്ചു ദിവസമേ ആയുള്ളൂ, ചില കൊങ്കണബ്രാഹ്മണർവന്ന് അവരുടെ സഭയ്ക്കു ചെല്ലണമെന്നു ക്ഷണിച്ചിട്ട്, അവരെ ഒരുപന്യാസംകൊണ്ടു തൃപ്തിപ്പെടുത്തുകയാണ് ചെയ്തത്. ഇതിനുമുമ്പു നമ്മുടെ എളേതന്മാർക്ക്, അവരുടെ പ്രാശസ്ത്യത്തെ ബലപ്പെടുത്തി ഒരുപന്യാസമെഴുതിക്കൊടുക്കുകയുണ്ടായി. കൊങ്കണബ്രാഹ്മണർക്കായി എഴുതിയത് പുനർവിവാഹത്തെ അധികരിച്ചായിരുന്നു. ശങ്കരാചാര്യപത്രത്തിൽ പുനർവിവാഹം കഴിക്കാമെന്നും കഴിപ്പിക്കാമെന്നും പോറ്റിമാർ ഘോഷിച്ചിരുന്നതു കേട്ടില്ലെ? എന്താണ് ആ സംഗതിയിൽ അഭിപ്രായം." "പൊതുവെ ഉപകാരമുള്ള വല്ലതും ചെയ്യാമെന്നല്ലാതെ ലഹളകൂട്ടാൻ പ്രയാസമാണ്." ഇങ്ങനെ കുറെ അധികനേരം സംസാരിക്കയുണ്ടായി. ഇതിൽ മിസ്റ്റർ പോറ്റി ഉപയോഗിച്ച 'ലഹളകൂട്ട്' എന്ന വാക്കിനെപ്പറ്റി അല്പം വിപ്രതിപത്തി ഉണ്ടായേക്കാം. അദ്ദേഹം ഇതു സ്വാമിയെത്തന്നെ ഊന്നിപ്പറഞ്ഞതായിരിക്കുമോ? എന്തെന്നാൽ സാമുദായികമായിചില കാര്യങ്ങൾ നടത്തുന്നതിൽ പ്രതിബന്ധികളായി വരുന്ന നാട്ടുകാരെയും, അതുവഴിയായി ഗവർമെന്റിനെയും എതിർത്തു കാര്യനിർവഹണം വരുത്തുന്ന അപൂർവനേതാക്കന്മാരിലൊരാളാണ് സ്വാമിയും. കുറച്ചുകാലത്തിനുമുമ്പു പഴയപടി നായന്മാരും മറ്റും ആശൗചസംബന്ധമായ കൃത്യങ്ങൾ നടത്തിക്കൊള്ളേണ്ടവിധം വന്ന സർക്കാർ ഉത്തരവിനു സങ്കടക്കാരായി 1000-ൽ പരം ആളുകൾ ചേർന്നൊപ്പിട്ടു ദിവാനു ഹർജി സമർപ്പിക്കുന്നതിൽ പ്രധാനകാരണഭൂതനായിനിന്നതു സ്വാമിയാകുന്നു. ജനങ്ങൾ സാധാരണ അജ്ഞന്മാരായി വിരണ്ടപ്പോൾ നേർവഴി കാട്ടിത്തന്നതും, ടി ഉത്തരവു സ്മൃതി വൈദികസിദ്ധാന്തങ്ങളെ അതിവർത്തിച്ചു ജനതയ്ക്കനുകൂലമായി പരിണമിച്ചിരിക്കുന്ന പ്രകാരം വ്യാഖ്യാനോപന്യാസങ്ങൾ പത്രപംക്തികളിൽ പ്രദർശിപ്പിച്ചതും ഇദ്ദേഹംതന്നെ ആയിരുന്നു എന്നതു പരസ്യമായ ഒരു സംഗതിയാണ്. 16 എന്നും 14 എന്നും മറ്റും നിയമമില്ലാതെ കിടന്നിരുന്ന (ആശൗച) പിണ്ഡമടിയന്തിരം സപിണ്ഡി എന്നിവ ശാസ്ത്രാനുസൃതമായി 11-ലും 12-ലും ആക്കിച്ചെയ്തതും സ്വാമിതന്നെയാണ്. ഇതിൽ ചില നാട്ടുകാർ വിമുഖത്വം കാണിച്ചിരുന്നു. ഇതുപോലുള്ള സംഗതികളെ സൂചിപ്പിച്ചാണോ, അതൊവേറെ വാസ്തവത്തിൽ അനാവശ്യമായി 'ലഹള' തന്നെ കൂട്ടുന്ന വെറും നേതാക്കന്മാരെ ഉദ്ദേശിച്ചാണോ മിസ്റ്റർ പോറ്റി ഈ വാക്കവിടെപ്പറഞ്ഞത്? എന്നാൽ അദ്ദേഹം സ്വാമിയെ നല്ലപോലെ അറിഞ്ഞിരിക്കുന്ന മനുഷ്യനാണെന്നുള്ളതിന് ആചാരപദ്ധതിയിലുള്ള അദ്ദേഹത്തിന്റെ മുഖവുര പ്രത്യക്ഷമാകുന്നു. "ഈശ്വരകാര്യങ്ങളിൽതന്നെ സ്വബുദ്ധിയെ സ്ഥിര

മായി ഇരുത്തത്തക്കവണ്ണം സ്വശക്തികളെ സംസ്കരിച്ചുവച്ചിട്ടുള്ള ഇദ്ദേഹം ഈവക ലൗകികകാര്യങ്ങളിൽ അപ്പഴപ്പോൾ പ്രവർത്തിക്കുന്നത് അദ്ദേഹത്തിന്റെ ജീവകാരുണ്യവിശേഷമെന്നല്ലാതെ ഒന്നും കാണുന്നില്ല" എന്ന ഭാഗം നമ്മുടെ ശങ്കയെ പാടെ വിപാടനം ചെയ്യുന്നു.

ഇടവം 1. ഇന്ന് "മധുരസ്വാമി എന്നു പറയുന്ന 'രാമബ്രഹ്മ'ന്റെ ശിഷ്യനായ ശ്രീമാൻ 'നാരായണബ്രഹ്മദാസർ' എന്ന വേദാന്തിയോടുകൂടി മറ്റൊരു ഗുരുവിന്റെ ശിഷ്യരായി രണ്ടാളും, ഇങ്ങനെ മൂന്നുപേർ" സ്വാമിയെ കാണാനായി വന്നിരുന്നു. ബ്രഹ്മദാസരവർകൾക്കു മറ്റവരുടെ ഗുരുസ്വാമിയെ, തദീയവ്യവഹാരവ്യഗ്രതയാൽ, പിടിക്കുന്നില്ല. അതുകൊണ്ട് അദ്ദേഹത്തെ ഊന്നി ശിഷ്യന്മാർ നിൽക്കെ സ്വാമിയുടെ മുമ്പിൽവച്ചു വിചാരണ തുടങ്ങി. സ്വാമിക്കതിഷ്ടമായില്ല എന്നു താഴെ പറയുന്നവകൊണ്ടു മനസ്സിലാക്കാം. സ്വാമി: "ഹേയ്, ഗുരുനിന്ദനം ആർക്കും കേൾക്കാൻ ഹിതമാകയില്ല.' "നിന്ദിക്കാനല്ല; വാസ്തവം അറിവാൻ മാത്രമാണ്." സ്വാമി: "എന്നാൽ 'എ' എന്നൊരാളെവച്ചു പറയണം; മറ്റതു പാടില്ല." "എ, തന്നെ; ഈ 'എ' അവധൂതനെന്നു പറഞ്ഞുനടന്നാൽ ലോകത്തിനു കൊള്ളാമൊ?" സ്വാമി: "അവധൂതനായാലും, ആരായാലും ജ്ഞാനമുണ്ടെങ്കിൽ വിധി ഏർപ്പെടുത്താൻ പാടില്ലതന്നെ." "അജ്ഞാനിയുടെ തൊഴിൽ കാട്ടിയാൽ ഏർപ്പെടുത്താമെന്നു 'നിശ്ചലദാസർ' പറഞ്ഞിരിക്കുന്നല്ലോ!" സ്വാമി: "ജ്ഞാനിയ്ക്കനർഹമായത്, എന്നും പറഞ്ഞു ജ്ഞാനിക്കു വിധിയേർപ്പെടുത്തുന്ന നിശ്ചലദാസജിയുടെ തോന്ന്യാസം കണ്ടാൽ ആ ആളെയും ജ്ഞാനിവർഗ്ഗത്തിൽനിന്നു തള്ളരുതെ? എന്നു മറ്റെ ഗുരുവിന്റെ ശിഷ്യരും ചോദിക്കും." "ജ്ഞാനിക്ക് ഇന്ദ്രിയങ്ങളെ സംയമനം ചെയ്യേണ്ടയൊ? അല്ലാഞ്ഞാൽ എങ്ങനെ ജ്ഞാനിയാകും?" സ്വാമി: "നിങ്ങൾ വിചാരിക്കുംപോലല്ല അതിന്റെ സ്ഥിതി. സംയമം ജ്ഞാനമുണ്ടാകുംമുമ്പു വേണമെന്നല്ലാതെ പിന്നെ ഇരുന്നാലും ഇല്ലെങ്കിലും തുല്യം. ശ്രവണകാലത്തു ചിത്തം നിലയ്ക്കുനിന്നാൽ മതി. "കാട്ടിൽ വിറകിനുപോയ 'പിശാചകൻ' എന്നൊരാൾ അവിടെ ആരൊ ശിഷ്യനുപദേശിച്ചുകൊണ്ടിരുന്ന 'തത്ത്വമസി' വാക്യാർത്ഥത്തെ ശ്രവിക്കയാൽ ജ്ഞാനിയായി' എന്നു ശ്രീസുരേശ്വരാചാര്യൻ പറയുന്നതും, ജനകമഹാരാജാവിനു സിദ്ധഗീതശ്രവണത്താൽ പെട്ടെന്നു ജ്ഞാനമുണ്ടായതും നോക്കുക." "ശരിതന്നെ, എന്നാൽ ഇങ്ങനെയുള്ളവർ ബ്രഹ്മവിത്ത്, വിദ്വരൻ, വരീയാൻ, വരിഷ്ഠൻ എന്നിവരിൽ ഏതിലെങ്കിലും ചേരുമോ എന്തോ?" സ്വാമി: "ബ്രഹ്മവിത്ത് എന്ന നിലയിൽ വ്യവഹാരപ്രധാനനായിരിക്കും, അതു മെച്ചമല്ലെ?" "തീർച്ചയായും; ഇവർക്കു സമാധിയുണ്ടോ?" സ്വാമി: "ശ്രവണംകൊണ്ടു തൃപ്തി (ചിത്തപര്യാപ്തി) വരികയും, വിപരീതഭാവന മുതലായതില്ലാതിരിക്കയും ചെയ്താൽ സമാധി വേണമെന്നു നിർബന്ധമില്ല; ബ്രഹ്മവിത്തുകളെ വ്യവഹാരപ്രധാനൻ, വിവേകപ്രധാനൻ, സമാധിപ്രധാനൻ ഇങ്ങനെ മൂന്നായി വിഭജിച്ചു തൈത്തിരീയദീപികയിൽ പറഞ്ഞിട്ടുമുണ്ട്. പിന്നെ, ജ്ഞാനിക്കു വിധിനിഷേധങ്ങളിലെന്നും, പാപപ്പറ്റില്ലെന്നും സൂതസംഹിതയിലും, കൗഷീതകി ഉപനിഷത്തു മുതലായതിലും കാണുന്നുണ്ട്." ഇത്രയുമായപ്പോൾ മറ്റെ രണ്ടു ശിഷ്യന്മാർക്ക് എവിടെയൊ പോകാൻ ബദ്ധപ്പാടായതിനാൽ സ്വാമിയോടു കല്പനയും വാങ്ങി അവർ പോയി. ബ്രഹ്മദാസർക്കു കുറെ വൃത്തിപ്രഭാകരം പറഞ്ഞുകൊടുക്കണമെന്നപേക്ഷിക്കയാൽ സ്വാമി അതിനാരംഭിച്ചു. സ്വാമി ഇവിടെ ഒരു മധ്യസ്ഥന്റെ നിലയിലായിരുന്നെങ്കിലും, നാരായണബ്രഹ്മദാസർ മറ്റവരുടെ ഗുരുവിനെക്കുറിച്ചു പറയുവാൻ പോയപ്പോൾ, ആ നില വിട്ട് അദ്ദേഹത്തോടു മറ്റവർക്കുവേണ്ടി വാദിക്കയാണ് ചെയ്തത്. സ്വാമി ഒരുത്തരുടെ ഗുരുവിനെയും നിന്ദിക്കയില്ല; വേറൊരാൾ താദൃശകൃത്യം തന്റെ മുമ്പിൽവച്ചു തുടങ്ങിയാൽ ആ സംസാരത്തെ ഉടൻ നിറുത്താൻ ആജ്ഞാപിക്കയും ചെയ്യും. ഇങ്ങനെ

പല സന്യാസിമാരുടെ ശിഷ്യന്മാർ സംശയനിവാരണത്തിനായും, വേദാന്തപഠനത്തിനായും സ്വാമിയുടെ സമീപത്തു വരാറുണ്ട്. ഇതെന്തുകൊണ്ടാണെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

ഇടവം 5. സ്വാമിയുടെ, പുസ്തകപാരായണമെന്ന വിഷയത്തിനു യാതൊരു മുഖവുരയും ആവശ്യമില്ല. നല്ല കടലാസിൽ നല്ലപോലെ അച്ചടിച്ച പുസ്തകമാണ് സ്വാമിക്കധികം ഇഷ്ടം. പുസ്തകങ്ങളെ ഇത്രമാത്രം സ്നേഹിക്കുന്ന വേറൊരാൾ കാണുകയില്ലെന്നു പറയുന്നതിൽ, അതിശയോക്തിലേശവുമില്ലെന്നു സ്വാമിയെ നല്ലപോലെ അറിയുന്നവർ, സാക്ഷികളാണ്. പ്രത്യേകം ഇഷ്ടപ്പെടുന്ന ചില പുസ്തകങ്ങൾ പത്തും പന്ത്രണ്ടും കൊല്ലങ്ങളായി സാധാരണ ഉപയോഗിച്ചിരുന്നിട്ടും അവ പൊതിഞ്ഞിട്ടുള്ള പുറംകടലാസിനുപോലും വർണ്ണഭേദം വരാതെ സൂക്ഷിച്ചുകാണുന്നത് ഏകദേശം ഒരത്ഭുതംതന്നെ. വൃത്തികെട്ട മനുഷ്യൻ ഉപയോഗിക്കുന്ന പുസ്തകങ്ങളുടെ പുറമെ അഴുക്കു പൊതിഞ്ഞിരിക്കുന്ന കീറിപ്പറിഞ്ഞ കടലാസ്സും മറ്റും കാണുമ്പോൾ അവയെ ദേഹത്തിന്റെ സമീപം കൊണ്ടുചെല്ലാനും സമ്മതിക്കയില്ല. വൃത്തികെട്ടവരുടെ കയ്യിൽ അദ്ദേഹത്തിന്റെ പുസ്തകം കൊടുക്കുക പതിവില്ല; കൊടുക്കുന്നെങ്കിൽ കയ്യും മറ്റും കഴുകി വൃത്തിയാക്കി അവിടെത്തന്നെ ഇരുന്നു വായിക്കാനേ സമ്മതിക്കുകയുള്ളൂ. വളരെ സൂക്ഷിക്കാമെന്നു നൂറു ശപഥം ചെയ്താൽ കുറച്ചുദിവസത്തേക്കായി സ്വാമിക്കധികമിഷ്ടമുള്ളവർക്കും, ഒരുവിധം വൃത്തിയുണ്ടെന്നു ബോധം വരുത്തിയവർക്കും കൊടുക്കും. “പണ്ടു വാങ്ങി ഉപയോഗിച്ചിരുന്ന ‘ചിത്സുഖി’ കല്ലച്ചുപതിപ്പും, വൃത്തികെട്ടതും ആയിരുന്നതിനാൽ അതു കൈമാറ്റം ചെയ്ത് നിർണ്ണയസാഗരത്തിൽ മനോഹരമായി അടിച്ച പുസ്തകവും, സൂത്രഭാഷ്യം ഭാമതികല്പതരു മുതലായതു വെവ്വേറെ ബുക്കു വാങ്ങിയിരുന്നതു തള്ളിക്കളഞ്ഞു ടി പ്രസ്സുകാരുടെ ഒന്നാംതരം പുസ്തകവും, വേദാന്താചാര്യരുടെ കൃതിയും ചിരാഭിലഷിതവുമായ ‘പാദുകാസഹസ്രം’ എന്ന സ്തോത്രവും വരുത്തി. ടി സ്തോത്രം അശ്രുതപൂർവമായ ഒന്നാകയാൽ അധികം രുചിച്ചു. അദ്വൈതികൾക്കും വിഷ്ണുസ്തോത്രമെന്ന നിലയിൽ ഇതു മനോരമമാണ്. ശ്ലേഷാദ്യലങ്കാരയോഗം, ബഹിരന്തഃസ്ഫുരദ്രസവത്ത്വം മുതലായ ഗുണങ്ങൾ തികഞ്ഞ് ഇത്ര വിസ്തൃതമായ ഒരു സ്തോത്രഗ്രന്ഥം സാഹിത്യലോകത്തു ദുർല്ലഭം. ഇതു പുതുതായും മറ്റവ ആവൃത്തിയായും വായിക്കാൻ തുടങ്ങി.”

ഒരു പുസ്തകത്തിലെ കാര്യം മനസ്സിലായാൽ പിന്നെ അതിനെ പലവുരു വായിക്കുന്നതു സാധാരണ പുസ്തകവായനക്കാർക്കില്ലാത്ത ഒരു പതിവാണ്. എന്നാൽ പ്രമേയസൗഷ്ഠവംകൊണ്ടും രചനാചാതുരികൊണ്ടും മറ്റും ഒരു ഗ്രന്ഥം നന്നായിരിക്കുന്നു എന്നു തോന്നിയാൽ സ്വാമി അതു പിന്നെ എത്രപ്രാവശ്യം വായിക്കുമെന്ന് ഒരു നിർണ്ണയവുമില്ല. കണ്ഠസ്ഥമായിത്തീർന്നാൽ കൂടി ചില ഗ്രന്ഥങ്ങൾ പിന്നെയും ആവർത്തിക്കുന്നതു കാണാം. സംസ്കൃതഗ്രന്ഥത്തെ സ്നേഹിക്കുന്നിടത്തോളം മലയാളത്തെക്കുറിച്ചില്ലെങ്കിലും മലയാളത്തിലെ മഹാകാവ്യങ്ങളോടും, നോവലുകളിൽ സി.വിയുടേതുകളോടും വിശേഷിച്ചു മാർത്താണ്ഡവർമ്മയോടുമുള്ള പ്രതിപത്തി ഒട്ടും ചില്ലറയല്ല. ഒടുവിൽ പറഞ്ഞ ഗ്രന്ഥം ഒരു ഇരുപതിൽ കൂടുതൽ പരിവൃത്തി വായിച്ചിട്ടും ഇനിയും വായിക്കണമെന്നാണാഗ്രഹം എന്നൊരിക്കൽ സ്വാമി പറകയുണ്ടായി. ‘പാദുകാസഹസ്രം’ എന്ന സ്തോത്രഗ്രന്ഥം ഭഗവാന്റെ പാദകൊരടിനെ സംബുദ്ധി ചെയ്ത് ഒരു പരമഭക്തനായ വിശിഷ്ടകവി നിർമ്മിച്ചതും, നാരായണീയസമമൊ, അതിൽ കൂടുതലൊ മഹിമയേറിയ ഒരു കൃതിരത്നവുമാണ്. ഇതിലെ കുറെ ശ്ലോകങ്ങൾ സ്വാമി തന്നെ തർജ്ജമ ചെയത് അദ്ദേഹത്തിന്റെ തത്വാലോകമന്ദിരഗ്രന്ഥാവലി ഒന്നാം പുസ്തകത്തിൽ ചേർത്തിട്ടുണ്ട്.

ഇടവം 8. സ്വാമി നിരന്തരമായും യാതൊരു ഫലാപേക്ഷ കൂടാതെയും സാമുദായികമായി വേല ചെയ്യുന്നുണ്ട് എന്നതിനെ അനുസ്മരിച്ചു നന്ദിസൂചകമായി അദ്ദേഹത്തെ പല സ്ഥലത്തുള്ളവരും അവരവരുടെ സമാജങ്ങളുടെയും മറ്റും സ്ഥിരാധ്യക്ഷനായും, നേതാവായും, ഗുരുവായും വരിച്ചുതുടങ്ങിയിട്ടുണ്ട്. ഇന്നു "കിളിക്കൊല്ലൂർക്കാർ സ്ഥാപിച്ച 'ശാരദാവിലാസം' സമാജം മുതലായതിന്റെ സ്ഥിരാധ്യക്ഷനാകണമെന്ന്" സ്വാമിക്ക് ഒരപേക്ഷ കിട്ടി എന്നു കാണുന്നു. എന്നാൽ അദ്ദേഹത്തിന്റെ മറുപടിയുടെ സാരം ഇപ്രകാരമായിരുന്നു: വെറുതെ പ്രാരബ്ധം മുതലായതു വർദ്ധിപ്പിക്കുന്നതനാശാസ്യവും അസൗകര്യവുമാണ്. പിന്നെ അതിയായി നിർബന്ധിക്കുന്നെങ്കിൽ അതിനു വിരോധവുമില്ല. എന്നാൽ എന്റെ സതീർത്ഥ്യനായ തീർത്ഥപാദപരമഹംസസ്വാമിയായാൽ വളരെ നന്നായിരിക്കും.

അസൗകര്യമെന്നു പറഞ്ഞതെന്താണെന്നുള്ളതിനു കാരണം ദൂരെയെങ്ങും തേടീട്ടാവശ്യമില്ല. സ്വാമിക്കു സാധാരണയായി മേൽപറഞ്ഞപോലെ ആധ്യക്ഷം വഹിച്ചിരിക്കണമെന്നൊരു വിചാരമേ ഇല്ല. യാതൊരുത്തരുടെ അപേക്ഷയും കൂടാതെയാണ് അദ്ദേഹം സാമുദായികമായി പലതും ചെയ്യുന്നത്. അതിയായ 'നിർബന്ധ'മുണ്ടെങ്കിൽ സ്വീകരിക്കാമെന്നു പറഞ്ഞതു മിസ്റ്റർ സി. എസ്. പോറ്റി ഒരിക്കൽ അഭിപ്രായപ്പെട്ടതുപോലെ അദ്ദേഹത്തിന്റെ 'ജീവകാരുണ്യം' കൊണ്ടാണെന്നുള്ളതിൽ യാതൊരു സ്തുതിയുമില്ല തന്നെ. സ്വാമി ഏതെങ്കിലുമൊരു കാര്യം കയ്യേറ്റാൽ അതു വളരെ നിഷ്കർഷയായി നിർവഹിക്കാൻ ശ്രമിക്കും. ഈ നിഷ്കർഷയും, സ്വാമിയുടേയും മറ്റും 'നിരതിശയബ്രഹ്മനിഷ്ഠയിലെ നിലയും' തമ്മിൽ പൊരുത്തക്കുറവുമുണ്ട്. ഇതുകൊണ്ടാണ് അസൗകര്യമുണ്ടെന്നു പറഞ്ഞത്. ഏതു പ്രവൃത്തി ചെയ്വാനും, അംഗീകരിച്ചുപോയാൽ യാതൊരു പ്രയാസം കൂടാതെ ക്ലിപ്തസമയത്തു ചെയ്തുതീർക്കാനും സ്വാമിക്കു സാധിക്കുമെന്നുള്ളതിനു പല ദൃഷ്ടാന്തങ്ങളുണ്ട്. എന്നാൽ "ജീവന്മുക്തി എന്ന അവസ്ഥ വ്യവഹാരക്കുറവിൽ സ്ഥിതി ചെയ്യുകയാൽ ആ സുഖം കുറയുമെന്നുള്ള സംഗതിയാണ് പ്രവൃത്തിയിലെ അരുചിക്കു ഹേതു" എന്നു സ്വാമി പലപ്പോഴും ഞങ്ങളോടു പറയാറുണ്ട്. ഇസ്സംഗതി ബ്രഹ്മജ്ഞാനികൾക്കു പ്രായേണയുള്ളതാണ്.

ഇടവം 11. ഏതു കാര്യമെങ്കിലും പ്രതിജ്ഞാതമായാൽ ഉടൻ അതു നിർവഹിക്കാൻ ശ്രമിക്കുമെന്നുള്ളതിനെ താഴെപ്പറയുന്ന സംഗതി ഒരു ദൃഷ്ടാന്തമാണ്. 'ആചാരപദ്ധതി' എഴുതി പ്രചരിപ്പിച്ച ഉടനെ ഇനി, യാതൊരു തുമ്പുമില്ലാതെയിരിക്കുന്ന ഈശ്വരാർച്ചനവിധികളും കൂടി അവ വേണ്ടവരായ സമുദായാംഗങ്ങൾക്കു മനസ്സിലാക്കിക്കൊടുക്കണമെന്നൊരു വിചാരം സ്വാമിയിൽ കടന്നുകൂടി. പക്ഷെ അതിനും ഒരു ഗ്രന്ഥം ചമയ്ക്കണമെന്നും, അതു തൽക്ഷണം വേണ്ടതാണെന്നും, അതുകൂടെ ഉണ്ടായാൽ പരാശ്രയം കൂടാതെ ഇരിക്കാമെന്നും, 'ആചാരപദ്ധതി'യെ നിരൂപണം ചെയ്തപ്പോഴും, പിന്നെ സ്വാമിക്ക് ഒരെഴുത്തുമുഖേനയും തീർത്ഥപാദപരമഹംസസ്വാമിയാണ് സ്വയമായും, ജനങ്ങളിൽ പൊതുവെയും ഒരഭിപ്രായമുണ്ടെന്നു സ്വാമിയെ അറിയിച്ചതും, അപേക്ഷിച്ചതും. അദ്ദേഹത്തിന്റെ താല്പര്യപ്രകാരം 'ദേവാർച്ചാപദ്ധതി' എന്ന ഗ്രന്ഥമെഴുതിത്തുടങ്ങി. "ഇന്നു സ്ഥിര (ദേവ) പ്രതിഷ്ഠയുടെ ക്രമവും, വിഗ്രഹസാമാന്യലക്ഷണവും എഴുതിത്തീർത്തു" എന്നു ഡയറിയിൽനിന്നു മനസ്സിലാകുന്നു.

ഇടവം 23. ഇന്നു ജി. രാമൻമേനോൻ എം. എ. അവർകളുടെ ഒരെഴുത്തു കിട്ടിയതായിക്കാണുന്നു. ആയതു താഴെ ഉദ്ധരിക്കാം.

'അധ്യാപകൻ' ആഫീസ്, കൊല്ലം.

ശ്രീ.

"മാന്യമഹാത്മൻ!

താഴെ പറയുന്ന ശ്രുതിവാക്യത്തിന്റെ അർത്ഥം ഉടനെ എഴുതി അയയ്ക്കണമെന്നപേക്ഷിക്കുന്നു. കർക്കടമാസത്തിലെ മുഖ്യപരീക്ഷയ്ക്കുള്ള ഒരു പുസ്തകത്തിലുൾപ്പെട്ടതാണ്. ഉടനെ അധ്യാപകനിൽ പ്രസിദ്ധപ്പെടുത്താനുള്ള ഒരു ലേഖനത്തിൽ ചേർക്കാനാണ്. താമസം വരരുതെന്നു പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു. "ദ്വാ സുപർണ്ണാ സയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വജാതേ; തയോരന്യഃ പിപ്പലം സ്വാദ്വത്യനശ്നന്നന്യോ അഭിചാകശീതി" ഇതാണ് ശ്രുതിവാക്യം - എന്നു വിധേയൻ ജി. രാമൻമേനോൻ എം. എ....

ചട്ടമ്പിസ്വാമിയവർകളെ കഴിഞ്ഞമാസം 22-ാം തീയതി തിരുവനന്തപുരത്തുവച്ചു കണ്ടു. സുഖംതന്നെ...."

ഈ എഴുത്തനുസരിച്ചു ടി ശ്രുതിയെ വ്യാഖ്യാനിച്ചു മടങ്ങുന്ന അഞ്ചലിൽ തന്നെ സ്വാമി അയച്ചുകൊടുത്തു എന്നു പറയേണ്ടതില്ലല്ലോ.

ഇടവം 28. ഇന്നിവിടെ (കരുനാഗപ്പള്ളി - മരുതുക്കുളങ്ങര)യുള്ള സത്രത്തിൽ എക്സൈസ് കമ്മീഷണർ മിസ്റ്റർ എൻ. രാമൻപിള്ള ബി. എ. സർക്കീട്ടായി വന്നു താമസിക്കുന്നു എന്നറിഞ്ഞ് അദ്ദേഹത്തിനു പാരിതോഷികമായി 'ആചാരപദ്ധതി'യുടെ ഒരു പ്രതി സ്വാമിയുടെ ഒരു ശിഷ്യൻ മുഖാന്തിരം എത്തിച്ചു. കാണുന്നതിനു സൗകര്യമുണ്ടാകുമോ എന്നു ചോദിച്ചതിൽ അദ്ദേഹം സന്നദ്ധനായിരിക്കുന്നു എന്നു പറഞ്ഞ വിവരം ഗ്രഹിച്ചു സ്വാമി ചെല്ലുകയും ആചാരപുരസ്സരം സ്വാമിയെ ആസനസ്ഥനാക്കുകയും ചെയ്തു. തങ്ങളിൽ പല വിഷയങ്ങളെപ്പറ്റി സംഭാഷണം ചെയ്തു. സ്വാമി "മലയക്ഷത്രിയനായക സമയപദ്ധതി"യെ അടിസ്ഥാനമാക്കിയും, ടി സമാജത്തിനും മറ്റും വേണ്ടി 4, 5 വർഷമായി ചെയ്തുവരുന്നതും ഫലപ്രദമായിക്കാണുന്നതുമായ കാര്യങ്ങളെക്കുറിച്ചും പറഞ്ഞ കൂട്ടത്തിൽ, അദ്ദേഹം "ദ്രാവിഡന്മാരായവർക്ക് ആര്യന്മാരുടെ മന്ത്രതന്ത്രാദികളും ചടങ്ങും എന്തിന്?" എന്നു ചോദിച്ചു. സ്വാമി: "അതിനു തരക്കേടില്ല; ഗുണാംശഗ്രഹണരീതിയിൽ അംഗീകരിക്കാൻ മനസ്സുള്ളവ കൈക്കൊള്ളാമല്ലോ. അപ്രകാരം ചെയ്കയാണ്." പിന്നെ ഇതെപ്പറ്റി പലതും സംസാരിച്ച ശേഷം, "സമാജമന്ദിരത്തിൽ ഈശ്വരവിഷയമായി അനുഷ്ഠിക്കേണ്ട കൃത്യങ്ങൾക്ക് ഒരു പദ്ധതി ഞാൻ ഈയിടെ നിർമ്മിക്കുന്നുണ്ട്" എന്നു സ്വാമി പറഞ്ഞു. "എന്തെല്ലാമാണതിൽ ചെയ്യുന്നത്?" സ്വാമി: "പടം മുതലായതു വച്ചർച്ചിക്ക, ശ്രവണം, മനനം, ധ്യാനം ഇത്യാദിയനുഷ്ഠിക്ക എന്നിവയാണ്." "ശരിതന്നെ, എന്നാൽ ഈവകക്കാര്യങ്ങൾ സമുദായനേതാക്കൾ വിചാരിക്കകൂടി ചെയ്തിരിക്കയില്ല." സ്വാമി: "അങ്ങനെ പക്ഷെ വന്നാലും അതിലെ ആചാര്യന്മാർ ഇവയനുസന്ധാനം ചെയ്തു പറയും." പിന്നെ പൗരോഹിത്യത്തെക്കുറിച്ചു സംസാരിച്ചപ്പോൾ "നായർപൗരോഹിത്യം നായന്മാർക്കുതന്നെ" എന്നദ്ദേഹം പറഞ്ഞു. "ഇവിടെയും ഇടയ്ക്കാക്കിയ അന്യപൗരോഹിത്യത്തെത്തള്ളി തന്നത്താൻ നടത്തുകയാണെ"ന്നു സ്വാമിയും പറഞ്ഞു. അതിനുശേഷം പൂജാദികൾ നടത്തുന്നതിന് ഒരു ഗ്രന്ഥം സ്വാമി എഴുതുന്നുണ്ടെന്നു ധരിപ്പിച്ചപ്പോൾ, "നായകബ്രാഹ്മണരെന്ന ഒരു വർഗ്ഗമായി ആ വിധക്കാർ തീരുകയില്ലയോ?" എന്നു ചോദിച്ചതിനു സ്വാമി ഇപ്രകാരം മറുപടി പറഞ്ഞു: "നിവൃത്തിമാർഗ്ഗസ്ഥരായി അതതിലുള്ളവർ

വേറെ ജാതിയാകുന്നില്ലാത്തതിനാൽ അങ്ങനെ വരില്ല. ഉദാഹരണങ്ങളുമുണ്ട്." ഈ സംഭാഷണാവസരത്തിൽ ഞാൻകൂടി ഉണ്ടായിരുന്നു.

മിഥുനം 10. ഇന്ന് "എൻ. എസ്. തത്വാലോകമന്ദിര"ഗ്രന്ഥാവലിയിൽ ഒന്നാം ഖണ്ഡം ചെയ്‌വാനാരംഭിച്ചു. പ്രജ്ഞാവിവർദ്ധനസ്തോത്രങ്ങൾ തർജ്ജിമചെയ്തു ലഘുനോട്ടു ചേർക്കുകയും, ബ്രഹ്മജ്ഞാനപഞ്ചകം, സുബ്രഹ്മണ്യസ്തവം ഇവ ഭാഷയിലുണ്ടാക്കയും, കൂടാതെ 'ശിവപ്രസാദവിദ്യാഭാരതി'യെക്കൊണ്ടു ബ്രഹ്മസ്തവപഞ്ചകം, പരശിവാഷ്ടകം, പ്രബോധപഞ്ചകം ഇവ ഉണ്ടാക്കിച്ചുവരുത്തി ടി ബുക്കിൽ ചേർക്കുകയും ചെയ്തു.

തത്വാലോകമന്ദിരഗ്രന്ഥാവലിയുടെ ഉദ്ദേശം അല്പജ്ഞന്മാർക്കും സഗുണമായും നിർഗ്ഗുണമായും ഈശ്വരവിചാരം ചെയ്‌വാൻ സാധിക്കണമെന്നാണ്. കൂടാതെ, അവയിലെ നോട്ടുകൾകൊണ്ടു സാക്ഷാൽ അദ്വൈതമതം നല്ലപോലെ മനസ്സിലാക്കണമെന്നുമുണ്ട്.

മിഥുനം 18. സ്വാമിക്ക് അനേകം ശിഷ്യന്മാരുണ്ടെങ്കിലും അവരെ ഉത്തമകോടിയിൽ ചേർക്കുന്നതു വളരെ നാളത്തെ പരിചയം കൊണ്ടേയുള്ളൂ. ഒരുപക്ഷേ, ആദ്യം നല്ലവരെന്നുകണ്ടാലും, പിന്നെ വല്ല തകരാറും കാണിച്ചാൽ ഉടൻ അധമരാണെന്നെണ്ണിയേക്കും. ഇപ്രകാരം ഒരു വിധിയുണ്ടാകുന്നതിനു പല തെളിവുകളും വേണ്ടിവരും; അല്ലാതെ വെറുതെ 'സ്മാർത്തവിചാര'ത്തിലെപ്പോലെ വല്ലവരും പറയുന്നതു കേട്ട് ഒരു നിശ്ചയം ചെയ്ക സ്വാമിക്കു പതിവില്ല. ചിലപ്പോൾ ചില ന്യായാധിപന്മാർക്കെന്നപോലെ തെളിവിൽ തൃപ്തിയുണ്ടാകുന്നതും പ്രയാസം. "സത്യപ്രജ്ഞാനൻ ഒരു ഹൃദയവഞ്ചകനാണെന്നും അതിനാൽ തീരെ കള്ളനെന്നും പൊതുവെ ഒരു സംസാരമുണ്ടായി. ആ ആൾ പലപ്പോഴും കണിശക്കേടുകളും വരുത്താറുണ്ട്. ഈ അഭിപ്രായത്തെപ്പറ്റി ആ ആൾക്ക് എന്തു പറയാനുണ്ട് എന്നതിനു 'വാസ്തവമറിയാതാണവരിങ്ങനെ പറയുന്നത്' എന്ന് അയാളെന്നോടു പറഞ്ഞു. ഈ വാധ്യാർ 'തിരട്ടുവള്ളി'യുടെ അപകൃഷ്ടസ്വഭാവത്തിന്റെ ഒരു പ്രതിബിംബമാണ്; എങ്കിലും, ഇനിമേൽ കണിശക്കേടായി പത്തും, വഞ്ചനയായി മൂന്നും സംഭവങ്ങൾ കഴിഞ്ഞാൽ കള്ളനെന്നെഴുതിവയ്ക്കുമെന്നു ഞാൻ പറകയും ആ ആൾ സമ്മതിക്കയും ചെയ്തു. ആ ആളുടെ ഇപ്പോഴത്തെ ക്ഷമായാചനത്തോടെ ഇതിനു മുമ്പിൽ വിചാരിച്ചിരുന്നതെല്ലാം ഉള്ളിൽനിന്നു മാറ്റിക്കളഞ്ഞു. ഇങ്ങനെ ഒക്കെ പല തെറ്റുകളും ചെയ്തിട്ടുണ്ടെങ്കിലും ആ ആൾ പരമസാധുവുമാണെന്നെനിക്കറിയാം. ആകപ്പാടെ വളരെ നല്ലതിൽ ഏറ്റവും ചീത്തയാൾതന്നെ എന്നു വേണം പറയാൻ. ഇങ്ങനെ ഓരോരുത്തരെപ്പറ്റി പറയേണ്ടിവരുന്നതിൽ വ്യസനിക്കുന്നു. പ്രകൃതിയുടെ മുഖവൈവർണ്ണ്യം ഓർക്കുമ്പോൾ വ്യസനിക്കാനില്ലെന്നുറയ്ക്കാം."

സാധാരണ മനുഷ്യർ കണിശത്തെ പാലിക്കാത്തവരാകയാലാണ് സത്യപ്രജ്ഞാനൻ പത്തു കണിശക്കേടു ചെയ്താൽ കുറ്റക്കാരൻതന്നെ എന്നു വിധി പ്രാസ്താവിച്ചത്. എന്നാൽ മനോവഞ്ചന സഹിക്കത്തക്ക സംഗതിയുമല്ലല്ലോ. ഇത്രയ്ക്കുമവസരം കൊടുത്തതു നല്ല തെളിവുകൾ ധാരാളം കിട്ടിയേ ഒന്നിനെപ്പറ്റി ഒരഭിപ്രായം പറയൂ എന്നുള്ളതിനെ കാണിക്കയും ചെയ്യുന്നു. പിന്നെ പലകുറ്റങ്ങളും ചെയ്ത ഈ ആൾക്ക് ഒരു ക്ഷമായാചനംകൊണ്ടു മാപ്പുകൊടുത്തതു നോക്കുമ്പോൾ സ്വാമിയുടെ മനസ്സു കടുപ്പമുള്ളതല്ലെന്നും പറയേണ്ടിയിരിക്കുന്നു.

മിഥുനം 32. ദശാദോഷങ്ങളും പ്രാരബ്ധങ്ങളും ഓരോരുത്തരെ എങ്ങനയെല്ലാം ദണ്ഡിക്കുന്നുവെന്നിപ്പോൾ നമുക്കറിയാം. "മിഥുനം 23-ാം തീയതിക്കുശേഷമുള്ള നാലാറു ദിവസങ്ങൾ 89-ലെ ആ ഘട്ടംപോലെ അത്ര ദുർഘടവും സംശയഗ്രസ്തവുമായിരുന്നു. നിഴ

ലിൽ ഭൂതത്തെ ആരോപിച്ചു ഭ്രമിക്കുന്ന ബാലകന്റെ സ്മരണയുണ്ടായി. കണ്മണിയായ ചില ശിഷ്യരുടെ അവിധേയത, കലക്കം ഇവയ്ക്കു കാരണംപോലുമില്ലാതെ ശങ്കിച്ചാരോപിച്ചും മറ്റും ക്ലേശിച്ചു. ഒടുവിൽ പരമാർത്ഥചിന്തയെ (ആത്മയാഥാത്മ്യത്തേയും പ്രപഞ്ചസ്ഥിതിയേയും) മുന്നിട്ടു സ്വസ്തിവരുത്തി. ചന്ദ്രദശയിൽ ശനിയുടെ കാലമാണല്ലോ എന്നു കരുതി ഇന്നു ജാതകം പരിശോധിച്ചപ്പോൾ ശനിപോകയായിരുന്നെന്നു കണ്ടു സ്വല്പം അത്ഭുതപ്പെട്ടു. (ഇവിടെ "തപന്തു ദ്വാദശാദിത്യാ ജീവന്മുക്തോ ന വിസ്മയീ", "അപ്യധഃപ്രസരത്യഗ്നൗ ജീവന്മുക്തോ ന വിസ്മയീ" എന്നു തുടങ്ങിയതൊന്നും വിസ്മരിച്ചിട്ടില്ല. അസകൃദുക്തമായ പരിഹാരം നോക്കിക്കൊൾക). ജാതകത്തിന്റെ ഫലഭാഗത്തിൽ, പലരുടെയും അനുഭവവ്യത്യാസത്താൽ, വിശ്വാസമില്ലാതെ വന്നിട്ടുണ്ടെങ്കിലും എന്നെ സംബന്ധിച്ചിടത്തോളം ദോഷഭാഗങ്ങൾ പലപ്പോഴും ഒത്തുകണ്ടിട്ടുമുണ്ട് എന്നോർമ്മിച്ചു. ഗുണഭാഗത്തെ ഗ്രന്ഥകാരന്മാർ സ്തുതിക്കെട്ടിലാക്കിതീർക്കുന്നതിനാലായിരിക്കാം ആ അംശമൊക്കാതെ പോകുന്നത്. ഏതായാലും രജ്ജുവിൽ സർപ്പഭ്രമത്തിനു കാരണമായ അന്ധകാരം മാറിയപ്പോൾ വിഭ്രമം അകന്നപോലെ ദുഷ്കാലം നീങ്ങിയപ്പോൾ ദുശ്ചിന്തയും പോയി. ജ്ഞാനമുദിച്ചതോടെ ഭ്രമമറ്റില്ലയോ എന്നു ശങ്കിപ്പാനിടയുണ്ടാകാത്തവിധം സമാധാനം ഒട്ടനേകസ്ഥലത്തു പറഞ്ഞത് ഇതിനും മതിയാകും. ഇപ്പോൾ ഓർത്തു; കണ്ടകശ്ശനിയുടെ ഫലവും കൂടിയുണ്ട്. ഇതിന്റെ കാലത്തെ ദുരവസ്ഥയ്ക്കു ശ്രീരാമദേവൻ സാക്ഷിയാണ്. അനന്തരകാലത്ത് എന്റെ ശിഷ്യനായിത്തീർന്ന ഒരു കുമാരപിള്ള ഒരിക്കൽ ഈ ഫലമറിയാതെയും, ചില കുബുദ്ധികളാൽ നിഷ്കാരണം ദോഷമാരോപിച്ചു ഹിംസിക്കപ്പെട്ടു എന്ന നിലയിലെത്തിയും ഇരുന്നു ഭയഭ്രാന്തനായി മൈസൂർ 'കർട്ടൻ' മലവരെ രാത്രി ഓടി, പത്തുനാൾ കഴിച്ചതും, സ്വാമിതിരുവടിയും ഞാനുംകൂടി ഒടുവിൽ ദശാഫലം പറഞ്ഞതും, പിന്നെ, കുട്ടമത്തുപണിക്കരെ ചിലർ ഏതാനും പോലീസുകാരക്കൊണ്ട് അന്യായമായിദ്ദണ്ഡിപ്പിക്കാനൊരുങ്ങിയപ്പോൾ ഗർഭിണിയായ ഭാര്യ, പുത്രൻ, ജനനി എന്നിവരോടുകൂടി വീടും നാടും വിട്ടു രാത്രി ഓടിയതും എല്ലാം കണ്ടകശ്ശനിയുടെ ഫലത്തിനുദാഹരണമാണ്. ജ്ഞാനിക്ക് എന്തുതന്നെ വന്നാലും സ്വരൂപജ്ഞാനത്തിനു കേടില്ലെന്നു മാത്രം ഒരു മെച്ചം. ശേഷമെല്ലാം സർവസാധാരണമെന്ന് അനുഭവംകൊണ്ടും, അദ്ധ്യാസഭാഷ്യത്തിലെ ''പശ്വാദിഭിശ്ചാവിശേഷാത്" എന്ന ഭഗവൽപാദവചനംകൊണ്ടു തെളിയും. സഞ്ചിതകർമ്മങ്ങളും ആഗാമികർമ്മങ്ങളും ജ്ഞാനംകൊണ്ടു നശിച്ചാലും പ്രാരബ്ധം നശിക്കുന്നതല്ലായ്കയാൽ ഒന്നും പറവാനുമില്ല. നിഷേധവുമില്ല. എനിക്കു ചില്ലറപ്രാരബ്ധം ക്ഷോഭമുണ്ടാക്കുമെങ്കിലും അവ അധികപ്പെട്ടാൽ ഉണ്ടാകുന്ന സ്ഥിരധൈര്യാദിപുനരുക്തമാണ്."

കർക്കടകം 4. സമുദായഭ്യുന്നതിക്കായി പലതും പ്രവർത്തിക്കുന്ന വളരെ ചുരുക്കം മഹാന്മാരിൽ സ്വാമി പ്രമുഖ്യസ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നുള്ളതിനു യാതൊരു വിശേഷാൽ തെളിവുകളും വേണ്ടല്ലോ. "5-ാം തീയതി നായന്മാരുടെ അഭ്യുദയത്തിനായി പലതും ചെയ്യേണ്ടതിലേക്കു 'നായർ സർവീസ് സൊസൈറ്റി' സെക്രട്ടറി മിസ്റ്റർ പത്മനാഭപിള്ളയെ, പരോക്ഷമായി (അന്യരെക്കൊണ്ടാകുന്നതു യുക്തമെന്നുവച്ച് അവർ മൂലം) ക്ഷണിച്ചുവരുത്തി പലതും സംസാരിച്ചു."

മിസ്റ്റർ മന്ദത്തു പത്മനാഭപിള്ളയെ കരുനാഗപ്പള്ളി സ്ഥലങ്ങളിൽ വരുത്തുന്നതിന് എഴുത്തുപോലും സ്വാമിയാണെഴുതിക്കൊടുത്തതെന്നുള്ളതും പ്രസ്താവയോഗ്യമാണ്.

ഭിക്ഷയ്ക്കായി പലരും വരാറുള്ള കൂട്ടത്തിൽ ഒരു മഹമ്മദൻ ഇന്നുവന്നു. സ്വാമി അവന് അല്പമായി എന്തോ സംഭാവന ചെയ്തിട്ട് "ഇപ്പോഴത്തേതിങ്ങനെ ഇരിക്കട്ടെ, ഹിംസാ

വിഹാരികളായവർക്കു യാതൊന്നും കൊടുക്കരുതെന്ന് ഒരു നിഷ്ഠയുണ്ട്" എന്നു പറഞ്ഞു. ഇവൻ ഒരു പതിവുകാരനായിരുന്നത്രെ. ആ സമയം, അവിടെ ഒരു പ്രസംഗം പകർത്തിക്കൊണ്ടിരുന്നവരിൽ ഒരാൾ, (കാരയ്ക്കാട്ടു രാമൻപിള്ള) "ഈ ചെകിടനു കൊടുക്കുന്നതു ഗതിയുള്ളതാണെ"ന്നു നിവേദനം ചെയ്തു. അവരുടെ തെറ്റിദ്ധാരണ മാറ്റാനായിട്ട്..., "ഞങ്ങൾക്കു നടപ്പിലിരിക്കുന്ന (വർത്തമാന)പ്രാരബ്ധമൊഴികെ കഴിഞ്ഞ കർമ്മമാകട്ടെ മേലുണ്ടാകുന്നവയാകട്ടെ ഫലം ചെയ്കയില്ലെന്നും, ഉള്ളതെല്ലാം സല്ക്കാരപൂജാദികൾ ചെയ്യുന്നവർ കൊണ്ടുപോകുമെന്നാണ് കൗഷീതകിശ്രുതി പറയുന്നതെന്നും, പിന്നെ കൊടുക്കുന്നതുമെല്ലാം അവരെക്കാൾ നിർവാഹം (കൈമയം) ഉള്ളതുകൊണ്ടു മനുഷ്യസ്വഭാവത്തിനിണങ്ങിയതെന്നു മാത്രമേ കരുതേണ്ടൂ" എന്നും അവരെ ധരിപ്പിച്ചു.

അനന്തരം ഒരു ഗൃഹസ്ഥനും ആംഗലഭാഷാഭിജ്ഞനും, രണ്ടു 'ഗ്രാഡുവേറ്റു'കളുടെ രക്ഷാകർത്താവുമായ ചൂനാട്ടു കൃഷ്ണപിള്ള എന്നൊരാൾ ഉപദേശം വേണമെന്നു പറഞ്ഞുവന്നു. "അതെല്ലാം താഴത്തുവച്ചിരിക്കയാണെ"ന്നു പറഞ്ഞ് ഒഴികയാണ് സ്വാമി ചെയ്തത്. എന്നാൽ സ്വാമി, കാണാൻവരുന്ന ഒരുത്തരേയും ഭഗ്നോത്സാഹികളാക്കിത്തീർക്കയില്ല. ഉപദേശത്തിനു പാത്രമല്ലെന്നു കണ്ടാൽ കുറെ ജ്ഞാനം സമ്പാദിക്കാനുള്ള മാർഗ്ഗങ്ങൾ ചൂണ്ടിക്കാണിച്ചുകൊടുക്കാതെ വിടുന്നതല്ല. ഏതുവിധവും അവർക്കു സമാധാനം വരുത്തിക്കൊടുക്കയും ചെയ്യും. അതുകൊണ്ട് ഇദ്ദേഹത്തിനു "ബ്രഹ്മഗീത, വിചാരസാഗരം മുതലായതു കുറെയൊക്കെ വായിച്ചു ധരിച്ചതിന്റെ ശേഷം വന്നാലൊക്കെ വിചാരിക്കാം" എന്നു നിർദ്ദേശിച്ചു സമാധാനമാക്കി അയച്ചു.

ഇവിടെ മുമ്പെഴുതിയ കൃഷ്ണപിള്ളയ്ക്കു വിശേഷണങ്ങൾ ചേർത്തതിൽ സ്വാമിയുടെ ഒരു സ്വഭാവം പ്രത്യക്ഷമാകുന്നു. ഏതെങ്കിലും ഒരു മഹാനേയോ, അല്ലാത്തവനേയോ കുറിക്കുമ്പോൾ അവരവർക്കുള്ള ഗുണങ്ങളും വിഭൂതികളുമത്രയും പറയണമെന്നൊരു നിയമം സ്വാമിക്കുള്ള പോലെ കാണുന്നുണ്ട്. ഒന്നുരണ്ടു വലിയ ഗുണങ്ങളുണ്ടെങ്കിൽ വേറെ വല്ല പ്രകാരത്തിലും ചീത്തമനുഷ്യനാണെന്നിരുന്നാലും ആ മനുഷ്യനെ മനസാ സ്നേഹിക്കയും ചെയ്യും.

"ഹിംസാവിഹാരികൾക്കു യാതൊന്നും കൊടുക്കരുതെന്ന് ഒരു നിഷ്ഠയുണ്ട്" എന്നു സ്വാമി പറഞ്ഞതിനെപ്പറ്റി അല്പം സൂചിപ്പിക്കാനുണ്ട്. മത്സ്യമാംസങ്ങൾ ജ്ഞാനമാർഗ്ഗത്തെത്തുടരുന്നവർക്ക് ഒരു തടസ്സമൊന്നും ചെയ്യുന്നില്ലെന്നും ഉണ്ടെന്നും ചിലർ വിചാരിക്കുന്നതായി നമുക്കറിയാമല്ലോ. വിവേകാനന്ദസ്വാമി മുതലായവർ മാംസഭുക്കുകളായിരുന്നെന്ന് ആ മഹാന്മാരുടെ ചരിത്രംകൊണ്ടും ആ സ്വാമിതന്നെ പറഞ്ഞതുകൊണ്ടും നമുക്കറിയാം. എന്നാൽ ആ വക ഭക്ഷിച്ചാൽ, അത്തരത്തിൽ കൊതി വർദ്ധിച്ചു ജീവികളെക്കൊല്ലാൻ ശ്രമിക്കും, ക്രൂരത ഉപര്യുപരി പെരുകും, ദയ കുറയും, അതിന്റെ ദുർഗ്ഗന്ധം മനസ്സിന്റെ ഏകാഗ്രതയ്ക്കു തടസ്സമായി വരും എന്നും മറ്റുമുള്ള പല കാരണങ്ങൾ അതിനെ ത്യജിക്കണമെന്നപദേശിക്കുന്നവർ ചൂണ്ടിക്കാണിച്ചു തരുന്നു. മറ്റവർ, അതു തിന്നാൽ ദേഹം പോഷിച്ചു ധീരകൃത്യങ്ങൾ ചെയ്‌വാൻ സാധിക്കും, അതുകൊണ്ടുതന്നെ മനസ്സിനെ പിടിച്ചടക്കാൻ ശക്യമാകും എന്നും മറ്റും വാദിക്കുന്നു. ജീവകാരുണ്യം വേണം; നമുക്ക് അല്ലാതെയും നമ്മുടെ ദേഹത്തിനെ പോഷിപ്പിക്കാം എന്നുള്ള സംഗതി നോക്കുമ്പോൾ ഇതു പരിത്യജിച്ചിരിക്കുന്നതു നല്ലതാണെന്നും, മഹാന്മാർ ചെയ്യുന്നതിൽ ശ്രേഷ്ഠമായതിനെ ആശ്രയിച്ചാൽ മതിയെന്നും, ദയാമൃതപയോധിയായ ബുദ്ധമഹർഷിയെ മറക്കരുതെന്നും ഇക്കൂട്ടരോടു പറയാതെ നിവൃത്തിയില്ല. തീർത്ഥപാദസമ്പ്രദായപ്രവർത്തനഹേതുഭൂതനായ ബ്രഹ്മശ്രീ വിദ്യാധിരാജസ്വാമിയും അദ്ദേഹത്തിന്റെ ശിഷ്യസഞ്ചയവും, വിശേ

ഷിച്ചു ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമിയും ശ്രീനാരായണഗുരുമുതൽപേരും ഈ 'പലാദ'ന്മാരെ നല്ലപോലെ വെറുക്കുന്നവരാണെന്നിവിടെ ചുരുക്കത്തിൽ പറഞ്ഞവസാനിപ്പിക്കുന്നു.

കർക്കടകം 13. "ദേവാർച്ചാപദ്ധതിയിൽ ഷോഡശോപചാരാദിപൂജകൾ ബഹുപ്രമാണങ്ങളോടും കുറിപ്പുകളോടും എഴുതിത്തീർക്കയും, മലയാളിയിലെ, മിസ്റ്റർ രാമനാഥയ്യർ എഫ്. എസ്. എസ്. സി. (ലണ്ടൻ)യുടെ The Nairs: their militarry genius and exploits (നായന്മാർ: അവരുടെ രണനൈപുണ്യവും, ധീരപ്രവൃത്തികളും) എന്ന ഉപന്യാസവും, നേതാജിപാല്ക്കറും വായിക്കയും ചെയ്തു."

സ്വാമി ഒരു ജോലിയും ചെയ്യാതെ അല്പനേരവുമിരിക്കുന്നതായിക്കണ്ടിട്ടില്ല. മടിയന്മാരായിരിക്കുന്നവരോട് അത്ര പ്രീതിയുമില്ല. ഉത്സാഹികളായി ചെയ്‌വാനുള്ള കൃത്യങ്ങളും ചെയ്തു വർത്തിക്കുന്നവരോടുള്ള സ്നേഹം ഒന്നും വേറെയാണ്. ഇത്തരം സ്നേഹത്തിന് അധികംപേർ പാത്രമായിട്ടുണ്ടോ എന്നു സംശയമാണ്.

മിസ്റ്റർ രാമനാഥയ്യർ ഈ പ്രസംഗം തിരുവനന്തപുരം കോളേജിൽ കരമന ബ്രാഹ്മണയോഗത്തിന്റെ ആഭിമുഖ്യത്തിൽ വായിച്ചതാണ്. ഉപന്യാസം, പുരാതനവും വിശ്വസനീയവുമായ പല പ്രമാണങ്ങൾകൊണ്ടും, പ്രൗഢസരസമായ വാചകങ്ങൾകൊണ്ടും ഗ്രഥിക്കപ്പെട്ടതായിരുന്നു. അതിൽ നായന്മാരുടെ പരമപുരാതനത്വം, അവരുടെ 'തറ'കളിലെ വാസം, സംഘബലം, രാജ്യാധികാരം, കർത്താ, കൈമൾ, പണിക്കർ മുതലായവരുടെ സേനാനേതൃത്വാദിഗുണങ്ങൾ ഇവ സവിശേഷം പ്രസ്താവിച്ചിരുന്നു. ഇദ്ദേഹം ഒരു നല്ല ആർക്യാളജിസ്റ്റ് ആണെന്ന് എടുത്തുപറയേണ്ടതില്ലല്ലോ. കർക്കടകം 15. ഒരു സമുദായത്തിന്റെ ഉന്നമനവേളയിൽ പല തടസ്സങ്ങളുമുണ്ടാകാറുണ്ട്. അതിനുള്ളിൽതന്നെ, ചില മൂഢബുദ്ധികൾ, തങ്ങൾതന്നെ നശിക്കയാണെന്നറിയാതെ, ലഹളകൂട്ടുന്നതു കാണാം. അതു ശമിപ്പിക്കാം; എന്നാൽ അതിന്റെ അഭ്യുദയത്തിനുവേണ്ടി സ്വാർത്ഥപരിത്യാഗത്തോടു വേലചെയ്യുന്ന മഹാന്മാർക്കു വലിയ ഇച്ഛാഭംഗം വരുന്നതു ഗവൺമെന്റിന്റെ ചില നിർദ്ദേശങ്ങൾകൊണ്ടാണ്. വേറൊരു സമുദായത്തിനുമുപദ്രവം വരാത്ത നിബന്ധനകൾ ഒരു സമുദായം സ്വീകരിച്ചാൽ അതു പാടില്ലെന്നു നിഷ്കാരണം ഗവൺമെന്റു പറഞ്ഞുകൂടല്ലോ. എന്നാൽ കാര്യജ്ഞാനമില്ലാത്തവർക്കു വ്യാമോഹമുണ്ടാകുമാറു ഗവൺമെന്റ് ഏതോ ഒരാജ്ഞാപനം ഈയിടെ ചെയ്തു. ഇതിൽ പരമാർത്ഥമായി സമുദായാഭ്യുന്നതിയെ തടയുന്നയാതൊന്നുമില്ലായിരുന്നു. പക്ഷെ അല്പബുദ്ധികളിളകും, അവരെ കൂടുതലായി ഇളക്കാൻ ചില അതിമൂഢന്മാരും കാണും. അപ്പോൾ നായകന്മാരായി വേല ചെയ്യുന്നവരുടെ വാക്കിനു ശക്തികുറയും. ഇങ്ങനെ പേടിച്ചു പല കരനാഥന്മാർ, "പഴയമട്ടിൽ ആശൗചാദിസംബന്ധമായി ക്രിയകൾ നായന്മാർ നടത്തിക്കൊള്ളണം" എന്നർത്ഥമാകുന്ന ഒരു ഓർഡർ പുറപ്പെടുവിച്ചത് അനാശാസ്യമെന്നു ഗവൺമെന്റിനോടു സങ്കടങ്ങൾ ബോധിപ്പിച്ചു. ആ കൂട്ടത്തിൽ "താഴത്തോട്ടത്തു വേലുപിള്ളയെന്ന പ്രിയ ശിഷ്യനും മാന്യനും ആയ ആളുടെ നേതൃത്വത്തിൽ ഗവൺമെന്റിനയയ്ക്കാനായി മലയക്ഷത്രിയ നായന്മാരുടെ ദശാഹാശൗചം, ദ്വാദശാഹസപിണ്ഡി മുതലായവയെ സാധൂകരിക്കുന്ന ബഹുസ്മൃതിസൂത്രങ്ങളെ ആസ്പദമാക്കി പ്രമാണങ്ങളെടുത്തു വ്യാഖ്യാനിച്ച് ഒരു നിരൂപണവും ചേർത്തു" സ്വാമി എഴുതിക്കൊടുത്തു.

വാസ്തവത്തിൽ, (ദിവാൻജി അവർകളുടെ വാക്കുകൊണ്ടുംമറ്റും) ദുർബലമായ ടി ഓർഡർ വന്നപ്പോൾ നായന്മാരിൽ ഭൂരിപക്ഷവും ഇനി എന്തു ചെയ്യുമെന്നവിധം പരുങ്ങി, ചിലർ ലഹളകൂട്ടാനൊരുങ്ങി. എന്നാൽ ഈ സംരംഭമൊന്നുമല്ല വേണ്ടതെന്നും

നിങ്ങളുടെ സങ്കടം ഗവൺമെന്റിനെ അറിയിച്ചാൽ തീർക്കുമെന്നുമുപദേശിച്ച് അതിനെ പ്രായോഗികമാക്കിച്ചെയ്തതും സ്വാമി തന്നെയായിരുന്നു. മിസ്റ്റർ കൃഷ്ണൻനായർ ദിവാൻജിയുടെ കൈയിൽ ഹർജി സമർപ്പിക്കാനായും മറ്റും ചെന്നവർ സ്വാമിയുടെ ആജ്ഞയെ ചെയ്കയായിരുന്നു. ഒടുവിൽ, സ്വജനോല്ക്കനായ കൃഷ്ണൻനായരവർക ളുടെ മൗനത്തിൽ ഇച്ഛാഭംഗം പ്രദർശിപ്പിക്കാതെ പൂർവാരബ്ധകർമ്മവിഷയത്തിൽ തന്നെ സമുദായശ്രദ്ധയെ ആവാഹിക്കയാണ് സ്വാമി ചെയ്തതെന്നുകൂടി പറഞ്ഞു കൊള്ളുന്നു.

മേൽ സൂചിപ്പിച്ച നിരൂപണമച്ചടിച്ചതിനെ ഇവിടെ പകർത്തുന്നതനുചിതമല്ലെന്നു വിചാരിക്കുന്നു.

നിരൂപണം

“ശ്രീകമലാകരഭട്ടന്റെ ‘നിർണ്ണയസിന്ധു’ എന്ന പ്രസിദ്ധഗ്രന്ഥത്തിൽ 366-ാംവശത്തു “ശൂദ്രേ ത്രിവർഷാന്ന്യൂനേതുമൃതേ ശുദ്ധിസ്തു പഞ്ചഭിഃ; അത ഊർദ്ധ്വംമൃതേ ശൂദ്രേ ദ്വാദശാഹോ വിധീയതേ” എന്നു പറയുന്നു. ഈ മഹാനിബന്ധത്തിലെ അംഗിരഃസ്മൃതി, വ്യാഘ്രപാദസ്മൃതി ഈ രണ്ടു പ്രമാണങ്ങളനുസരിച്ചു വിചിന്തനംചെയ്യുമ്പോൾ ശൂദ്രനു പന്ത്രണ്ടുദിവസംകൊണ്ട് ആശൗചം പര്യവസാനിക്കുമെന്നു സിദ്ധമായിരിക്കുന്നു. അംഗി രസ്മൃതികൾ രണ്ടുണ്ടാകയാൽ മറ്റൊന്നിൽ ഏതു ജാതിക്കാർക്കും (അതായതു മുമ്പു ണ്ടായിരുന്ന ജാതി നാലിനും) പത്തുദിവസംകൊണ്ട് ആശൗചശുദ്ധി വരുമെന്നു നിർണ്ണ യിച്ചിരിക്കുന്നു. ദേവലസ്മൃതിയുടെ സിദ്ധാന്തപ്രകാരവും എല്ലാ ജാതിക്കാർക്കും പുല പത്തുദിവസംതന്നെയെന്നു കാണാം. “ശൂദ്രസ്യ ദ്വിജശുശ്രൂഷാ പരമോ ധർമ്മ ഉച്യതേ” എന്നപോലെയുള്ള ബ്രാഹ്മണപക്ഷപ്രമാണത്താലും നടപ്പുകൊണ്ടും ശൂദ്രൻ ദ്വിജദാസ നാണെന്നിരിക്കയാൽ “വിപ്രപരിചര്യാപരശൂദ്രസ്യ” എന്ന ദേവലസ്മൃതിപ്രകാരവും ശൂദ്രർക്കു പത്തു പുലയേയുള്ളൂ എന്നു വരുന്നു. ഈ അഭിപ്രായത്തെ ബൃഹദ്യമസ്മൃ തിയും പിൻതാങ്ങിയിട്ടുണ്ട്. ഉശനഃസ്മൃതി 6-ാം അധ്യായം 35-ാം ശ്ലോകവും ഈ പക്ഷത്തെ ദൃഢീകരിക്കുന്നു. അതിനുംപുറമെ അനുലോമജാതിയിലുള്ള വിപ്രപത്നികൾക്കും ദാസി കൾക്കും തങ്ങളുടെ സ്വാമി (പതി അല്ലെങ്കിൽ പ്രഭു) ആയ വിപ്രർക്കുള്ളിടത്തോളം ദിവ സമേ ആശൗചമുള്ളുവെന്ന് അത്രിസ്മൃതി 87-ാം ശ്ലോകവും, ബൃഹദ്വിഷ്ണുസ്മൃതി 22-ാമധ്യായം 18-ാം ശ്ലോകവും തെളിയിക്കുന്നു.

മേൽകാണിച്ച സ്മൃതികൾപ്രകാരം സകലജാതിക്കാർക്കും പത്തുദിവസത്തെ പുലയേ ഉള്ളൂ എന്നതു സിദ്ധാന്തപക്ഷവും, വിപ്രദാസന്മാർക്കു പത്തെന്നും ശൂദ്രർക്കു പന്ത്ര ണ്ടെന്നും വികല്പപക്ഷവും ആയിരിക്കുന്നു. ശൂദ്രനു ദാസ്യപുടപാകംകൊണ്ടു ശ്രേഷ്ഠ തയും, തദ്ദ്വാരാ ആശൗചം കുറഞ്ഞു പത്തുദിവസമാകയെന്നതും വരത്തക്കതാണ്. വേദ വേദാംഗാദി പാരഗനും സാഗ്നികനുമായ വിപ്രൻ, ജാതിബ്രാഹ്മണനു വേണ്ടതായ പത്തു പുല കൂടാതെ ഒരുദിവസംകൊണ്ടു ശുദ്ധമാകുമെന്നു ദക്ഷസ്മൃതി പറയുന്ന സ്ഥിതിക്കു നമ്പിക്കൂറുകൊണ്ടെങ്കിലും ‘ദർഭേ കുശേ’ എന്നതുപോലെ ദാസ്യം കയ്യേറ്റവർക്കു ശ്രൈഷ്ഠ്യാം നിരൂഢമാകകൊണ്ട് ഇതിനു ന്യായമുണ്ട്.

ഇനി, ഗാരുഡത്തിൽ മരണദിവസം തുടങ്ങി പതിനൊന്നാംദിനം വൃഷോത്സർഗ്ഗം എന്ന ക്രിയയെ അവതരിപ്പിച്ചു വൃഷത്തിന്റെ ഗുണദോഷചിന്തചെയ്ത് അതതുജാതിക്കായി തരംതിരിച്ചിട്ട്, “കൃഷ്ണഃ ശൂദ്രസ്യ ശസ്യതേ”, എന്നു പ്രത്യേകം നിഷ്കർഷിച്ചു കാണി ക്കയാൽ ഈ ക്രിയ നാലുജാതിക്കും സമാനമെന്നു തെളിയുന്നു. വൃഷോത്സർഗ്ഗം നടത്തു

ന്നത് ആശൗചത്തിലല്ല. ആകയാൽ ആർക്കും ആശൗചം പത്തുദിവസമേയുള്ളൂ എന്ന് ഈ പക്ഷംകൊണ്ടും തീർച്ചയായി. സപിണ്ഡി മുതലായ ക്രിയാകലാപവും അതിന്റെ മാഹാത്മ്യങ്ങളും അറിവാനായി ശ്രീഗരുഡൻ ചോദിച്ചപ്പോൾ, ഊർദ്ധലോകപ്രാപ്തിക്കു കാരണമായിരിക്കുന്ന സപിണ്ഡി മുമ്പായ ക്രിയകളെപ്പറയാമെന്നുപക്രമിച്ച് ബ്രഹ്മാവ്, ശിവൻ മുതലായവരോട്,സപിണ്ഡിചെയ്തു പിതൃക്കളെ ചേർക്കാത്തവരുടെ ദാനധർമ്മാദികൾ വിഫലങ്ങളെന്നും, അവർ എപ്പോഴും അശുദ്ധന്മാരായിരിക്കുമെന്നും, സപിണ്ഡി ചെയ്യുന്നതുവരെ വാലാമ്മ പോകയില്ലെന്നും ശ്രീഭഗവാൻ സ്ഥാപിച്ചിരിക്കുന്നു.

അനന്തരം പുലയെ സംബന്ധിച്ചുള്ള പക്ഷാന്തരങ്ങളെ എല്ലാം വിമർശനംചെയ്തിട്ട് എല്ലാജാതിക്കാർക്കും ചാവിലും പേറിലും ഉള്ള പുലയും വാലാമ്മയും പത്തുദിവസം കൊണ്ടു പോകുമെന്നു കലികാലത്തിലെ നിശ്ചയമായിട്ടു ഭഗവാൻ സിദ്ധാന്തസ്ഥാപനം ചെയ്തിരിക്കുന്നു. ഇതുതന്നെ സിദ്ധാന്തപക്ഷമെന്നു ഗാരുഡത്തിന്റെ വ്യാഖ്യാതൃപണ്ഡിതനും സമ്മതിച്ചിട്ടുണ്ട്. ഇതുമറ്റുള്ള പക്ഷങ്ങൾക്ക് അപവാദകമാകയാൽ പത്തുദിവസത്തിൽ കൂടുതൽവേണമെന്നു പറയുന്ന പ്രമാണങ്ങൾ അസാധുകരീക്കപ്പെട്ടിരിക്കുന്നു.

സപിണ്ഡീകരണം എന്ന ക്രിയ പന്ത്രണ്ടാംദിവസമോ, ത്രിപക്ഷത്തിലോ ആറാമാസത്തിലോ സംവത്സരാവസാനത്തിലോ ചെയ്യാമെന്നു തത്വജ്ഞന്മാരായ മഹർഷികൾ സമ്മതിച്ചിരിക്കുന്നു എന്നുപറഞ്ഞിട്ട്, ശാസ്ത്രധർമ്മമനുസരിച്ചു നാലുജാതിക്കാർക്കും പന്ത്രണ്ടാംദിവസം സപിണ്ഡി കഴിക്കുന്നത് ഉത്തമമെന്നു സ്വപക്ഷത്തെ ഭഗവാൻ സ്ഥാപിച്ചിരിക്കുന്നു. എന്നുമാത്രമല്ല, കലിയുഗധർമ്മങ്ങളുടെ ബാഹുല്യംകൊണ്ടും, പുരുഷായുസ്സിന്റെ കുറവുകൊണ്ടും, ശരീരത്തിന്റെ അസ്ഥിരത്വം നിമിത്തവും പന്ത്രണ്ടാംദിവസംതന്നെ സപിണ്ഡി ചെയ്യുന്നത് ഏറ്റവും വിശേഷമെന്നു പറയുന്നു. ഈ ഭാഗത്തെ വ്യാഘ്രപാദമഹർഷിയും സമ്മതിക്കുന്നുണ്ട്. “സംവത്സരാന്തേ ദ്വാദശാഹേ വാ” എന്നു ഗൃഹ്യസൂത്രകാരൻ പറഞ്ഞതിനെ ഉദ്ധരിച്ചു ‘മിതാക്ഷര’യും ഈ പക്ഷത്തെ താങ്ങുന്നു. ആശൗചത്തിലല്ല സപിണ്ഡി നടത്തുന്നതെന്നു പറയേണ്ടതില്ല. സപിണ്ഡീകരണം കഴിഞ്ഞാൽ വാലാമ്മ പോലുമില്ലെന്നുള്ളതിന്..., “വാലാമ്മ പോകണമെങ്കിൽ സപിണ്ഡി വീടണം” എന്ന അർത്ഥത്തിൽ ഗാരുഡം പറയുന്നതുതന്നെ തെളിവാണ്. നാലുജാതിക്കാർക്കും ഇങ്ങനെ സപിണ്ഡീകരണം പറഞ്ഞതിനു പുറമെ, ‘മിതാക്ഷര’യിൽ ശൂദ്രനുപോലും പന്ത്രണ്ടാംദിവസം സപിണ്ഡിചെയ്വാൻ, “ഏവംസപിണ്ഡീകരണം മന്ത്ര വർജ്ജ്യം ഹിശൂദ്രാണാം ദ്വാദശേഹനി” എന്നുള്ള വിഷ്ണുസ്മൃതിയെ ഉദ്ധരിച്ചു പറഞ്ഞിട്ടുമുണ്ട്. ഇങ്ങനെ പത്തുദിവസത്തെ ആശൗചവും പന്തിരണ്ടിലെ സപിണ്ഡിക്രിയയും സർവസാധാരണമായും പ്രമാണങ്ങളുടെ പരസ്പരസംവാദത്തോടുകൂടിയും വന്നിരിക്കയാൽ നായന്മാരുടെ ഏതാദൃശനടപടികളിൽ യാതൊരു വികല്പത്തിനുമവസരമില്ല.

ഒരു പ്രത്യേകവർഗ്ഗക്കാരായ നായന്മാരെ സംബന്ധിച്ചിടത്തോളം സർവജാതിസമാനമായി വിധിക്കപ്പെട്ടിരിക്കുന്ന വളരെ സ്മൃതികളിലെയും ഭഗവൽസിദ്ധാന്തത്തിലെയും നിശ്ചയപ്രകാരം പത്തുദിവസത്തെ പുലയ്ക്കേ ന്യായമായി അവകാശമുണ്ടാകുന്നുള്ളൂ. അതുമല്ലാതെ പ്രമാണങ്ങൾക്കും രാജനിയമത്തിനും വിരുദ്ധമായുള്ള അന്യന്മാരുടെ ആരോപത്തെ ആശ്രയിച്ചു നായന്മാരിൽ അന്യായമായവിധം ശൂദ്രത്വം കെട്ടിത്തൂക്കിയാൽപോലും മേൽകാണിച്ച ബഹുസ്മൃതി, സൂത്രപുരാണങ്ങളാൽ സമ്മതിക്കപ്പെട്ടു നടപ്പിലിരിക്കുന്ന പത്തു പുലയും ദ്വാദശാഹസപിണ്ഡിയും അയോഗ്യമെന്നു പറവാനോ തീരാഅശുദ്ധി കല്പിക്കാനോ ആർക്കും മാർഗ്ഗം നൽകുന്നില്ലാത്തവിധം എല്ലാം അവർക്കനുകൂലമായി വന്നിരിക്കുന്നു.”

ശുഭം

ബഹുപ്രമാണങ്ങൾ ഉദ്ധരിച്ചെഴുതിയിരിക്കുന്ന ഈ നിരൂപണത്തിൽനിന്നും, 16-ലും മറ്റും പിണ്ഡം നടത്തുന്നത് അശാസ്ത്രീയവും ആയതിനാൽ അബദ്ധവുമാണെന്നു വിശദമാകുന്നു. ഇപ്രകാരം നമ്മുടെ കേരളത്തിൽ ചില ഭാഗങ്ങളിൽ മാത്രം 16-ൽ പുലകുളിക്കുന്നതിനു സാധകമായ വല്ല സ്മൃതികളോ മറ്റോ ഉണ്ടെങ്കിൽ ആയതു പ്രക്ഷിപ്തമാണെന്നും, അതു ദാസവൃത്തിയവലംബിച്ചിരിക്കുന്ന ശൂദ്രരെ മാത്രമെ ബാധിക്കൂ എന്നുമുള്ളതിനാൽ "പ്രത്യേകവർഗ്ഗക്കാരായ നായർസമുദായത്തിനു" തീരെ യോജിക്കാത്ത ഒരാചാരമാണെന്നു പറയാതെ തരമില്ല. ശൂദ്രർക്കുപോലും 10-ലും, 12-ലും മതിയെന്നു പറഞ്ഞിരിക്കുമ്പോൾ, സാധുക്കളായ ഇവരെ - തിരുവിതാംകൂർ രാഷ്ട്രപാലവംശ്യരെ, മൈസൂർ വ്യാഘ്രലകബളീഭൂതമായ കേരളത്തെ സമുദ്ധരിച്ചവരെ - പിന്നെയും താഴ്ത്തിക്കളയണമെന്നു വിചാരിച്ചു ചില ദുഷ്ടന്മാർ ചെയ്ത നീചവേലയാണിതെന്നുംകൂടി പറയേണ്ടിരിക്കുന്നു.

കർക്കടകം 16. "ഇന്നേദിവസം ഒരു ദുർഘടഘട്ടമായിരുന്നു. അതു സർവോപരിയുമായിരുന്നു. 73 ധനു, 89. കർക്കടകം, 91. ഇടവം ഈ മൂന്നവസരങ്ങളിൽ ഉണ്ടായ ഘട്ടങ്ങൾ ജീവിതത്തിൽ ദുർഗ്ഗങ്ങളായിരുന്നു. ലോകബോധ്യത്തിനൊന്നുമില്ലാത്തതിനാൽ മിത്ഥ്യാരോപമാത്രമാണ്. ബ്രഹ്മാനുഭൂതിയൊന്നൊഴിഞ്ഞെല്ലാം കലങ്ങി. 89-ലെ ദുർദ്ദശ നീങ്ങുമെന്ന് ഇഷ്ടദേവപ്രസാദസൂചകമായി. ഗജപൃഷ്ഠാധിഷ്ഠിതനാക്കി നദികടത്തിയ പ്രകാരം കണ്ട സ്വപ്നം നാലാറുനാൾക്കകം ഫലിച്ചു സുഖമുണ്ടായി. ഇപ്പോൾ ദേവഹസ്തത്താൽ ദത്തമായ ക്ഷീരപാനം ദർശനവിഷയമാകയും 7 ദിവസംകൊണ്ടു സ്വസ്ഥനാകയും ചെയ്തു. പക്ഷെ, സ്വപ്നം ഭ്രാന്തിമൂലകമെന്നും, മൂഢവിശ്വാസമെന്നും പരിഷ്കാരവിഭ്രാന്തലോകം വാദിക്കും. മൂഢവിശ്വാസം കൂടുമെന്നിരുന്നത് (സ്വാമിക്കു മറ്റു വിദ്യാർത്ഥികളെ അപേക്ഷിച്ചു വിശ്വാസം കൂടും, ആയതു മൂഢമൊ എന്തൊ?) ആംഗലവിദ്യാശാല വിട്ടപ്പോൾ ഉപേക്ഷിക്കപ്പെട്ടു, എങ്കിലും പ്രത്യക്ഷസിദ്ധമായവ അപലപിക്കപ്പെടുന്നതല്ലായ്കയാൽ മൗഢ്യമേതെന്നു മൂന്നാമൻ വിധിച്ചുകൊള്ളും. ദേവാനുഗ്രഹത്തിനു പകരം സംസ്കൃതമായ മനസ്സിന്റെ സങ്കല്പശക്തികൊണ്ടല്ലെ ഫലലാഭം എന്നു വേദാന്തയോഗികൾ ശങ്കിച്ചേക്കും. എനിക്കുമങ്ങനെ പക്ഷമില്ലാതെയില്ല. എന്നാൽ അങ്ങനെ ഉറച്ചു സഗുണപരമേശ്വരാനുകൂല്യമെന്ന ഒന്നിനെ തള്ളുകയോ എന്നിരുന്ന ഘട്ടങ്ങളിൽ ആവിധ സങ്കല്പലേശമേശാതെയുണ്ടായ അനുഗ്രഹസൂചകങ്ങളും ഫലങ്ങളും സർഗുണപരമേശ്വരനെ താങ്ങുന്നു എന്നുതന്നെ ഇന്നും വിചാരമുണ്ട്. ഏതുതരം അനുഭോഗവും പ്രാരബ്ധഫലമാകയാൽ ഞങ്ങൾക്കു മറ്റൊരു മാർഗ്ഗമുണ്ടൊ എന്ന ചോദ്യത്തിനു, ഇല്ലതന്നെ എന്നാണുത്തരം, പിന്നെ ദേവാനുഗ്രഹമൊ? അതും അതുതന്നെ. ജ്ഞാനമുദിച്ചാൽ 'ബദ്ധൻ' എന്ന ഒരു ഭ്രമമൊഴിച്ചു പലതും തോന്നാം; എന്നാൽ അതു (ബന്ധഭ്രമം) ദൂരെ നിരസ്തമായിരിക്കും എന്നുമാത്രം വിശേഷം. (തീരെ ഉണ്ടാകയില്ല എന്നു സാരം). ഈ സന്ദർഭത്തിൽ, യോഗചര്യക്കാലത്തു മൂന്നുവർഷത്തോളം ഇടമുറിയാതെ ഇരുത്തിയിരുന്ന മനോനിരോധം മറ്റൊന്നും ഓർക്കാത്തവണ്ണം ശരിയാക്കി. ശരത്ക്കാലത്ത് ആകാശമെന്നവിധം 'സത്വ'പ്രസാദം ഉണ്ടാകയും ചെയ്തു. അഹോ! ഗുരുജനാനുഗ്രഹം! ശിവം!

ഓർത്തില്ല, ഇതുകണ്ടു ജയിച്ചു എന്നു ഞെളിയാനില്ല. പ്രാരബ്ധത്തിന്റെ വേഗം കുറയുമ്പോൾ നിരോധവും മറ്റും പറ്റും. 'സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി;... നിഗ്രഹഃ കിം കരിഷ്യതി?" എന്നല്ലെ ശ്രീഭഗവാൻ അരുളിച്ചെയ്തത്. ഇതുകൊണ്ടു ജ്ഞാനിയും പ്രാരബ്ധാനുസാരം ഇളകാതെ ഇരിക്കയില്ലെന്നും, സംയമനവും മറ്റും എവിടെപ്പറ്റുമെന്നും ആയില്ലെ? സോളൻ പറഞ്ഞത് എന്നും ശരി. പിന്നെ, ഞങ്ങൾക്കിണ

ങ്ങിയ പരോപകാരകമായ പുസ്തകരചന, പ്രസംഗം, ഉപദേശം മുതലായതുപോലും താഴെവച്ചു ബാഹ്യത്തിൽ ഒരിക്കലും മനം അയക്കാതിരുന്നാൽ പ്രാരബ്ധമുണ്ടാകയില്ലെന്ന ശ്രുതിയും അനുഭവവും ശരിയാകും. ആ ഇരിപ്പും പ്രാരബ്ധാധീനം തന്നെയാണ്. പോകട്ടെ. സ്വയംപ്രകാശമായ സ്വബോധം വിളങ്ങുമല്ലോ. ശുഭം."

സാധാരണയായി വേദാന്തികളിങ്ങനെ പല കഷ്ടപ്പാടുകൾ അനുഭവിക്കുന്നു എന്നു നാമധികം കേട്ടിട്ടില്ല. അതുകൊണ്ട് അവർക്കു പ്രാരബ്ധവശാലുള്ള ക്ലേശപാശങ്ങൾ ഒന്നുമില്ലെന്നു ചിലർ വിചാരിക്കുന്നതു ശരിയല്ല. ദേഹപാതംവരെ ഒരു ബ്രഹ്മജ്ഞാനിയും, ലൗകികമായി വല്ലതും പ്രവർത്തിക്കുന്നപക്ഷം, വർത്തമാനദേഹാരംഭകകർമ്മം - പ്രാരബ്ധം - അനുഭവിക്കും എന്നാണ് ശാസ്ത്രാഭിപ്രായവും മഹാത്മാക്കളുടെ അനുഭവവും കൊണ്ടു കിട്ടുന്നത്. എന്നാൽ അവർക്കൊരു മെച്ചമുള്ളതു നമ്മെപ്പോലെ ദുഃഖിക്കാതെ പെട്ടെന്നു നിർവേദം (പരവൈരാഗ്യം) അടയുന്നു എന്നതാണ്. കൂടാതെ, "ന ജാതു കാമഃ കാമാനാമുപഭോഗേന ശാമ്യതി; ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർദ്ധതേ" എന്ന സാധാരണ നിയമപ്രകാരമാകാതെ, ബ്രഹ്മജ്ഞന്മാരുടേതു ഭോഗശരീരമാകയാൽ അവരുടെ അനുഭോഗം 'ദഗ്ദ്ധബീജന്യായ'പ്പടി അതതിന്റെ അനുഭവത്തോടെ ക്ഷയിക്കുന്നു എന്നും, ഫലാന്തരജനകമേ അല്ലെന്നും ഓർക്കേണ്ടതുണ്ട്. മിക്കവാറും നാം ഇക്കാര്യമൊന്നും ഗ്രഹിക്കാതിരിക്കുന്നതു നമ്മുടെ ആലോചനക്കുറവുകൊണ്ടും, മേൽപറഞ്ഞ വേദാന്തികളുടെ ചരിത്രങ്ങളിൽ അവയെ സ്പഷ്ടമായി സൂചിപ്പിക്കാത്തതുകൊണ്ടുമാണ്. ഇങ്ങനെ സൂചിപ്പിക്കാത്തത് ഒന്നുകിൽ അതുകൊണ്ടു തങ്ങളുടെ ഗുരുക്കന്മാർക്ക് അഭിമാനക്കുറവുവരുമെന്നു വിചാരിച്ചിട്ടൊ, അല്ലെങ്കിൽ സാധാരണക്കാർ, ഒരു യതിക്കും നമുക്കും എന്തൊന്നാണ് വ്യത്യാസമെന്നു തെറ്റിദ്ധരിച്ചേക്കുമെന്നു ഭയന്നിട്ടൊ ആയിരിക്കും.

എന്നാൽ ലോകപ്രസിദ്ധന്മാരായ ബുദ്ധമുനി, ശ്രീശങ്കരാചാര്യസ്വാമി മുതലായവർ വളരെ കഷ്ടപ്പാടനുഭവിച്ചിട്ടുണ്ടെന്നുള്ളതു പ്രത്യേകം സ്മരണീയമാണ്. "ബ്രഹ്മാനുഭൂതിയൊന്നൊഴിഞ്ഞെല്ലാം കലങ്ങി" എന്നു സ്വാമിതന്നെ സ്പഷ്ടമായി പറഞ്ഞിരിക്കുന്നതുപോലെ വേറെ ആരെങ്കിലും പറഞ്ഞുകാണുമൊ എന്നു സംശയിക്കുന്നു. ഇസ്സംഗതി, അന്തർവത്നിയായ സീതാദേവിയെ ശ്രീരാമൻ പരിത്യജിച്ചപ്പോൾ 'പ്രാണങ്ങളെ ഉപേക്ഷിക്കട്ടയൊ' എന്നു വിലപിച്ച ആ സാക്ഷാൽ സീരദ്ധ്വജ(ജനക)മഹാരാജാവിന്റെ മനക്കലക്കത്തേയും, 'ജാബ്', 'ഡേവിഡ്' എന്ന ഈശ്വരഭക്തന്മാർക്കുണ്ടായ സങ്കടങ്ങളെയും ഓർമ്മിപ്പിക്കുന്നുവെന്നതും പ്രസ്താവയോഗ്യമാണ്.

ഇനി, "സോളൻ" 'പറഞ്ഞതെന്നും ശരി' എന്നതിനെപ്പറ്റി രണ്ടുമൂന്നു വാക്കു പറയാനുണ്ട്. ക്രൈസസ് എന്ന മീഡിയായിലെ ഏറ്റവും ധനവാനും ബലവാനുമായ രാജാവ് ഒരിക്കൽ സോളൻ എന്ന ആതൻസിലെ (ഗ്രീസിലെ) ഒരു മഹാപണ്ഡിതനും, തത്വജ്ഞനും, രാജ്യതന്ത്രകുശലനുമായ മഹാനോട്, തന്നെ സന്ദർശിക്കാൻ വന്ന സമയം തന്റെ അളവറ്റ നിധികളും മറ്റും കാട്ടി ആരാണ് ഭൂമിയിൽ ഏറ്റവും സുഖസമ്പന്നൻ എന്നു ചോദിച്ചു. സോളൻ, ഇത്രധനമെങ്ങും കാണുകയില്ലാത്തതിനാൽ തന്നെത്തന്നെ (ക്രൈസിസ്സിനെ) നിർദ്ദേശിക്കുമെന്നു വിചാരിച്ചാണ് അപ്രകാരം ചോദിച്ചത്. ധനം മുതലായതൊന്നും നിത്യമല്ലെന്നും, സുഖത്തിനു കാരണം ധനമൊന്നുമല്ലെന്നും അറിവുള്ള സോളൻ "യാതൊരുവിധകഷ്ടപാടപ്പാടുമറിയാതെ അന്ത്യംവരെ മനസ്സുഖത്തോടിരിക്കുന്നവനാണ് വാസ്തവത്തിൽ സുഖി" എന്നാണ് പറഞ്ഞത്. ഇതു ക്രൈസിസ്സിനു തത്സമയം രുചിച്ചില്ലെങ്കിലും പിന്നീടു പെഴ്സ്യായിലെ പരാക്രമശാലിയായ കൈറസ് എന്ന രാജാവ് ആയാളെ യുദ്ധത്തിൽ തോല്പിച്ചു ജീവനോടു ദഹിപ്പിക്കാൻ പോയപ്പോൾ ആയാൾ, 'സോളൻ',

'സോളൻ' എന്നുച്ചത്തിൽ വിളിച്ചുവെന്നും, കൈറസ്സിനോട്, ആയാൾ ചോദിച്ചതിൽ, തനിക്കു സോളനുമായുണ്ടായ സമാഗമത്തേയും, ആ സന്ദർഭത്തിൽ നടന്ന സംഭാഷണത്തേയും പറഞ്ഞുവെന്നും, കൈറസ്സ് ആയാളെ സന്തോഷത്തോടെ വിട്ടയച്ചെന്നും പഴയ ഗ്രീക്കു ചരിത്രത്തിൽ കാണുന്നു. വാസ്തവത്തിൽ സോളനും ക്രൈസിസ്സും സഹജീവികളല്ലായിരുന്നെന്നും, പഴയ ഗ്രീക്കുകാർ കെട്ടിമെടഞ്ഞ ഒരു കഥയാണിതെന്നുംകൂടി സൂചിപ്പിച്ചുകൊള്ളുന്നു.

കർക്കടകം 30. മുമ്പു പറഞ്ഞിട്ടുള്ള മിസ്റ്റർ രാമനാഥയ്യർ എഫ്. എസ്. എസ്. സി.യുടെ ഉപന്യാസത്തിലെ മിക്കസംഗതികളും സ്വാമിയുടെ അഭിപ്രായത്തോടു യോജിച്ചിരിക്കുന്നതായിട്ടാണ് കാണുന്നത്. നായന്മാർ ക്ഷത്രിയരാണെന്നു സപ്രമാണം സ്ഥാപിച്ചു സ്വാമിയും, മ. രാ. രാ. ചിറക്കൽ രാമവർമ്മ ഇളയ രാജാവവർകളും ഈ ഉപന്യാസം പ്രസിദ്ധം ചെയ്യുന്നതിനു വളരെ മുമ്പുതന്നെ പരസ്പരമറിയാതെ ഗ്രന്ഥങ്ങൾ ചെയ്തിട്ടുണ്ടല്ലോ. മിസ്റ്റർ അയ്യരും ഈ അഭിപ്രായക്കാരനാണ്. അദ്ദേഹത്തിന്റെ ഉപന്യാസത്തിൽ സെയിന്റുനിഹാൾസിംഗ് എന്ന മാന്യന്റെ "ഇൻഡ്യയിലെ യോദ്ധാക്കൾ" എന്ന ഗ്രന്ഥത്തിൽ നായന്മാർ ക്ഷത്രിയരാണെന്ന ഭാഗം ഉദ്ധരിച്ചു കാണിച്ചിരിക്കുന്നു. ഇംഗ്ലീഷിലുള്ള ആ ഉപന്യാസത്തിലെ വാചകം ഡയറിയിൽ കാണുന്നതിനെ തർജ്ജിമചെയ്തിവിടെ ചേർത്തുകൊള്ളുന്നു... "ഇപ്പോഴത്തെ യുദ്ധമാരംഭിച്ചതിനുശേഷം പ്രസിദ്ധംചെയ്ത "ഇൻഡ്യയിലെയോധന്മാർ" എന്ന ഗ്രന്ഥത്തിൽ തൽകർത്താവായ സെയിന്റുനിഹാൾസിംഗിന്റെ അഭിപ്രായമാണ് ഏറ്റവും നവീനമായ തെളിവ്. അദ്ദേഹം നായന്മാരെപ്പറ്റി ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'നായന്മാർ ക്ഷത്രിയന്മാർ' അഥവാ യുദ്ധംചെയ്യുന്ന ഇനക്കാർ ആകുന്നു. ആ വർഗ്ഗത്തിൽപെട്ട പുരുഷന്മാർ എത്രയോ മുമ്പിനാലെ യുദ്ധവേളകളിൽ ഭടന്മാരായിരുന്നു..."

പഴയനായന്മാരുടെ പ്രഭാവത്തെക്കാണിപ്പാനായി വേറെ ഒരു സംഗതികൂടി ഇവിടെ സംഗ്രഹിക്കുന്നു. ചെങ്ങന്നൂർ ചേർന്ന പുലിയൂർ ക്ഷേത്രത്തിൽ മുൻകാലത്തു കൊടിയേറ്റു മുതലായ വിശേഷങ്ങളുള്ളപ്പോൾ 'വരേനിക്കുടി' എന്നു വീട്ടുപേരുള്ള ഒരു നായർകുടുംബത്തിലെ മൂത്ത പ്രഭുവിനെ ബ്രാഹ്മണർ ആഘോഷസമേതം കൊണ്ടുവന്നു ക്ഷേത്രത്തിന്റെ മണ്ഡപത്തിൽ വെള്ളയും കരിമ്പടവും വിരിച്ച് അദ്ദേഹത്തെ ഇരുത്തി അനുമതിവാങ്ങി കൊടിയേറ്റു മുതലായവ നടത്തുക പതിവായിരുന്നു. ഒരുദിവസം, ഇങ്ങനെ ഇരുത്തി പൂജിക്കുന്നത് അവർക്ക് അപമാനകരമെന്നു വിചാരിച്ച് ആ പ്രഭുവിനെ ഉപദ്രവിക്കാനായി മണ്ഡപത്തിൽ നാരായങ്ങൾ, മേൽമുനയായി, തറച്ച് അതിനുമീതെ വെള്ളയും മറ്റും വിരിച്ചൊരുക്കിയിരുന്നു. 'ശയനേ ഹസ്തതാഡനം' എന്നു പറയുംപോലെ ശയ്യാസനങ്ങളെ കരാവമർദ്ദം ചെയ്തു അംഗീകരിക്കുന്ന തഴക്കംകൊണ്ട് അതിനാരംഭിച്ചപ്പോൾ അവരുടെ കൃത്രിമം മനസ്സിലായതിനാൽ അദ്ദേഹം വാളുമോങ്ങി എഴുന്നേറ്റതു കണ്ടു ഭയാക്രാന്തനായി ദേവനെ കെട്ടിപ്പിടിച്ചുനിന്നുകൊണ്ട 'പൂശാരി'യെ വിഗ്രഹത്തോടുകൂടി വെട്ടിക്കളഞ്ഞു. പിന്നീടിപ്രകാരം ചെയ്‌വാൻ അവർക്കു ധൈര്യമുണ്ടായില്ല.

കർക്കടകം 18. സ്വാമി എന്നോടു ചില കാര്യങ്ങൾ ശട്ടംകെട്ടി അയച്ചതിൽ ആയതു സാധിക്കുന്നതിന് അല്പം താമസംവരികയാൽ താഴെക്കാണുന്ന ഒരെഴുത്തു ഞാനയച്ചു:

തിരുവനന്തപുരം

"അല്ലയോ പരിപൂതചരണാ! ഞാൻ എഴുത്തയയ്ക്കാൻ അല്പം താമസിച്ചതിനെ ക്ഷമിക്കണമെന്നപേക്ഷിക്കുന്നു. അതിനു കാരണം വഞ്ചിയൂർ പോയി മിസ്റ്റർ വൈദ്യനെ കാണാ

നെനിക്കു സാധിക്കായ്കയാണ്. ഇന്നു വൈദ്യനെക്കണ്ടു; അവിടുന്നു പറഞ്ഞതെല്ലാം വൈദ്യനെ ധരിപ്പിക്കയും ചെയ്തു. അദ്ദേഹത്തോടു 'ഗ്രന്ഥാവലി'യെപ്പറ്റി പറഞ്ഞു. അതിൽ ഒന്നാം ഭാഗം സാധാരണ, അധികം വിദ്യാഭ്യാസമൊന്നുമില്ലാത്ത ജനങ്ങൾക്കു മനസ്സിലാകത്തക്കവണ്ണം ലളിതവും ലഘുവുമായിരിക്കണമെന്നും, സഗുണപരമായി, അതായതു വിഷ്ണു, ശിവൻ മുതലായ ദേവന്മാരെക്കുറിച്ചു 'പഞ്ചകം, അഷ്ടകം' എന്ന രീതിയിൽ വേണമെന്നും, രണ്ടാംഭാഗം സ്വല്പം കടുപ്പമേറിയും വേദാന്തപരമായും അതായത് അദ്വൈതജ്ഞാനമുളവാക്കത്തക്കവിധവുമിരിക്കണമെന്നും, ഓരോന്നിലും നൂറു നൂറു ശ്ലോകങ്ങളിൽ കൂടുതൽ വേണ്ടെന്നും ധരിപ്പിച്ചു.

അവിടുന്നരുളുന്നതെല്ലാം ചെയ്യുന്നതിനു വൈദ്യൻ സന്നദ്ധനായിരിക്കുന്നുവെന്നും, നമുക്കു ഗണപതിസ്തവം, മുകുന്ദാഷ്ടകം മുതലാതുള്ളപ്പോൾ ഇതിന്റെ ഉദ്ദേശമെന്തായിരിക്കുമൊ എന്നും, സകലജനങ്ങളുമാദരിക്കത്തക്കവണ്ണമൊരു മാതൃക അവിടുന്നു കാണിച്ചുകൊടുത്താൽ ആ വിധം ചെയ്യാമെന്നും എന്നോടു പറഞ്ഞു. സ്വാമി ഈയിടെ 'ദേവാർച്ചാപദ്ധതി'യെന്ന ഒരു ഗ്രന്ഥം രചിക്കുന്നതിനാലും, ദിവാനവർകൾക്കു സമർപ്പിക്കുന്നതിലേക്കുള്ള ഹർജിക്കു ചില മാന്യന്മാരുടെ അപേക്ഷപ്രകാരം ധർമ്മശാസ്ത്രപര്യടനം ചെയ്യുന്നതിനാലും പക്ഷെ മേൽപറഞ്ഞതിനുകൂടി സമയം കാണുമൊ എന്നു ഞാൻ സംശയിക്കുന്നുവെന്നായപ്പോൾ, ഏതായാലും ഒരു 'ദശക'മയച്ച് അഭിപ്രായമറിഞ്ഞതിന്റെ ശേഷം തുടങ്ങിക്കൊള്ളാമെന്നു മിസ്റ്റർ വൈദ്യൻ സമ്മതിച്ചു.

പരമഭട്ടാരസ്വാമി തിരുവടി പണിക്കരവർകളോടുകൂടി പറവൂർ പോയിരിക്കയാണ്. വേറെ വിശേഷമൊന്നുമില്ല.

എന്ന് അവിടുത്തെ തൃപ്പാദശിഷ്യൻ

എസ്. എൻ. കൃഷ്ണപിള്ള

"P. S. ഒരു പണിക്കർ വരുന്നുവെന്നു പറഞ്ഞതിൽ കണ്ടില്ലല്ലോ. കാർഡിലേതു വ്യക്തമായിരുന്നില്ല." ഇതിൽ പറഞ്ഞിരിക്കുന്ന സംഗതികൾ നമുക്കു മുറയ്ക്കു മനസ്സിലാകുമെന്നുള്ളതിനാലിപ്പോൾ അതിനൊരുങ്ങേണ്ടല്ലൊ. മിസ്റ്റർ വൈദ്യൻ എന്ന മാന്യൻ ഗവൺമെന്റായുർവേദീയകോളജിലെ ഉപാധ്യായനായ നമ്മുടെ 'കവിദീപൻ' തന്നെ.

സ്വാമി, മേലെഴുതിയ എഴുത്തിനു ദയാപുരസ്സരം അയച്ചുതന്ന മറുപടി:

ആതിനാട്

ശ്രീ

പ്രിയദർശന!

അയച്ച എഴുത്തു ശരിയായി കിട്ടി. കാർഡിലെ താല്പര്യം..., നമ്മുടെ കവികേസരി' മിസ്റ്റർ ഉള്ളൂർ ഇവിടെ ഒരാൾക്കെഴുതിയ കത്തിൽ ചിലരുടെ ചരിത്രമറിയിച്ചുകൊടുപ്പാനും, വിശേഷിച്ച് എന്റെ കൃതികളും പടവും ചരിത്രവും ചേർത്തയച്ചുകൊടുക്കുന്നതിനും ആവശ്യപ്പെട്ടതനുസരിച്ച് ഒരാൾ മഠത്തിൽ വന്നതിൽ, മിക്ക കൃതികളും ഒരു പടവും ചരിത്രചര്യയും കൊടുക്കയും, വിസ്തരിച്ചു ചരിത്രമറിയണമെങ്കിൽ കോളേജിൽ ബി. എ. വിദ്യാർത്ഥി കെ. എൻ. കൃഷ്ണപിള്ള എന്ന ആളുടെ അടുക്കൽ താല്പര്യപ്പെട്ടു കുറിച്ചെടുക്കാമെന്നുകൂടി പറകയും ചെയ്തിരുന്നുവെന്നും, പരമേശ്വരയ്യരവർകൾ ആളയച്ചാൽ വേണ്ട ഭാഗം കുറിച്ചെടുക്കാൻ സമ്മതിക്കണമെന്നും മറ്റും ആയിരുന്നു... പ്രിയവൈദ്യന്റെ

എഴുത്തും ശ്ലോകവും ടിയുടെ മനസ്സിലൊ കയ്യിലൊ തന്നെ ഇരിക്കുന്നു.... പഞ്ചകങ്ങളുടേയും ദശകങ്ങളുടേയും സ്വരൂപമിങ്ങനെയാണ്: "വിശ്വത്തിനെല്ലാമാധാരൻ വൈശ്വാനരനെനിക്കിഹ; നിശ്രേയസത്തിനായിട്ടു ശശ്വദ്ദൃഷ്ടിയയ്ക്കണം." "തൂതയാഭരണമെന്നതിലെല്ലാം ഹേതുവായിടിന മുല്ക്കനകംപോൽ; ഏതിലും പരമകാരണമാം ശ്രീഭൂതനാഥനലിവോടു തുണയ്ക്ക" ... പുറമെ, മിസ്റ്റർ സി. വി. രാമൻപിള്ള ഉണ്ടാക്കി പുതിയതായി അടിച്ചുവരുന്ന നോവൽ പുറത്തായാൽ അതിന്റെ പേരും വിലയും വിലാസവും ഉടനെഴുതിയയ്ക്കണം. മറന്നുപോകരുതെ... എല്ലാവർക്കും ക്ഷേമംതന്നെ. ശിവമസ്തു. ശേഷം പിന്നീട്. എന്നു സ്വന്തം.

എൻ. തീർത്ഥസ്വാമി

പി. എസ്. ദേവാർച്ചാപദ്ധതി ഒന്നാംഭാഗം തീരാറായി. ഇനി അടിക്കുന്നതിലുള്ള ക്ലേശമേ പ്രധാനമായിത്തോന്നുന്നുള്ളൂ. ശുഭം.

സ്വാമി ഇതിലാവശ്യപ്പെട്ടിട്ടുള്ള സകല സംഗതികളും നിറവേറ്റി. മിസ്റ്റർ ഉള്ളൂർ പരമേശ്വരയ്യർക്ക് ആപേക്ഷിതമായ സാമഗ്രികൾ ഞാൻതന്നെ കൊണ്ടുക്കൊടുത്തു. അദ്ദേഹം വളരെ സന്തോഷിച്ചു.

മിസ്റ്റർ സി. വി. രാമൻപിള്ളയുടെ നോവലുകൾ സ്വാമി നല്ലപോലെ ഇഷ്ടപ്പെടുന്നു. അദ്ദേഹമാണ് ഒന്നാമത്തെ മലയാള ആഖ്യായികാകാരൻ എന്നാണ് സ്വാമിയുടെ അഭിപ്രായം.

92 ചിങ്ങം 12. "ദേവാർച്ചാപദ്ധതിയിൽ ലക്ഷ്മിപൂജ, സരസ്വതിപൂജ ഇവയെഴുതി. മലയാളത്തു നാഗപൂജ അത്യാവശ്യമാകയാൽ അതൊഴിച്ചുകൂട, എന്നു നമ്മുടെ 'പരമവിശുദ്ധബോധൻ' സൂചിപ്പിക്കയാൽ നാഗപൂജയുമെഴുതിച്ചേർത്തു."

പരമവിശുദ്ധബോധൻ സ്വാമിയുടെ ശിഷ്യപ്രധാനന്മാരിൽ ഒരാളാണ്. ഇദ്ദേഹം മാതൃകാശിഷ്യനുമാകുന്നു. ഇത്രശാന്തമനസ്കനായും, വിനയവാനായും, ഗുരുവിന്റെ ആജ്ഞയെ യഥാർത്ഥത്തിൽ ശിരസാ വഹിക്കുന്നവനായും വേറെ ആരെങ്കിലുമുണ്ടൊ എന്നു സംശയിക്കുന്നു.

ചിങ്ങം 14. "കുറച്ചുദിവസത്തിനുമുമ്പു വായിക്കാൻ തുടങ്ങിയ ബുക്കർ ടി വാഷിംഗ്ടൺ തീർത്തു. ബുക്കർക്കുണ്ടായി എന്ന് ആദ്യം കണ്ട കഷ്ടതകൾ നമ്മുടെ നാട്ടുകാരുടേതിനോടു താരതമ്യം ചെയ്തപ്പോൾ ഇവിടെ മുക്കാലും അത്തരം കഷ്ടതയുള്ളവരായിക്കാൺകയാൽ, മറ്റതിൽ ആശ്ചര്യം തോന്നിയില്ല. അക്ഷീണപരിശ്രമം, ദൈവാൽ തദനുസരണമായ ഫലലാഭം ഇവകൊണ്ടു ബുക്കർ ഒരാദർശമെന്ന് അവസാനംവരെ ആയപ്പോൾ തോന്നി."

ബുക്കർക്കാദ്യമായി ഉണ്ടായ കഷ്ടതകൾ ദാരിദ്ര്യജന്യങ്ങളായിരുന്നു. നമ്മുടെ കേരളത്തിലെന്നല്ല ഇൻഡ്യയിൽതന്നെ എവിടെ നോക്കിയാലും ദാരിദ്ര്യദേവതയെ ആരാധിക്കുന്നവരാണധികം ജനവും. ശ്യാമളന്മാരായ നീഗ്രോക്കാർക്കുണ്ടായിരുന്ന കഷ്ടതകളോടും കിടപിടിച്ചേക്കും ഈ സാധുക്കളുടെ കഷ്ടാരിഷ്ടങ്ങളെന്നതും ഒരവിതർക്കിതമായ സംഗതിയാണെന്നിരിക്കെ തത്തുല്യന്മാരായിരിക്കുന്ന അമേരിക്കയിലുള്ളവരോട് അധികമനുതാപമെന്തിന്? കേവലം അടിമത്തം മാത്രം നമ്മുടെ നാട്ടിലെ പാവങ്ങൾക്കില്ലെന്നേ ഒരു മെച്ചമുള്ളൂ. ആ സ്ഥിതിക്കു സ്വാമി പറഞ്ഞപോലെ ഒടുവിൽ, താരതമ്യവിവേചനാനന്തരം, ആശ്ചര്യം തോന്നിയില്ല എന്നതു പരമാർത്ഥമാകുന്നു.

എത്രയോ നീചമായ ഒരു നിലയിൽനിന്നു ബുക്കർ ഒടുവിൽ സ്വപരിശ്രമംകൊണ്ടു ബഹുമാന്യമായ ഒരു സ്ഥാനത്തെ പ്രാപിച്ചുവെന്നതിൽ ആ സത്വവാനെ വളരെ ശ്ലാഘി ക്കേണ്ടിയിരിക്കുന്നു. സ്വവർഗ്ഗോന്നതിക്കായി പ്രയത്നം ചെയ്തിട്ടുള്ള മഹാന്മാരിൽ ബുക്കർ പ്രഥമസ്ഥാനത്തെത്തന്നെയാണർഹിക്കുന്നതെന്നുള്ളതു നിർവിവാദമായ ഒരു സംഗതിയാണ്. അതുകൊണ്ട് ആ ധീരോത്തംസം, പരിശ്രമത്താൽ തനിക്കും സ്വവർഗ്ഗ ത്തിനും ഔന്നത്യം നേടാമെന്നതിനൊരാദർശവുമാകുന്നു.

ചിങ്ങം 15. പണ്ടു കേരളത്തിലുള്ള നായന്മാർ യുദ്ധവിദഗ്ദ്ധന്മാരായിരുന്നപോലെ എളി യജാതിക്കാരുമീവിഷയത്തിൽ ഒട്ടും പിന്നോക്കമല്ലായിരുന്നുവെന്നതിനേയും മറ്റും കാണി ക്കുന്ന ഒരുകഥ മലയാളിയിൽ കണ്ടതിനു സ്വാമി ചില പുതിയ തെളിവുകളും ചേർത്ത് എഴുതിയിരിക്കുന്നതിനെ ഇവിടെ സംഗ്രഹിക്കുന്നു: "മാമങ്ക എന്ന ഒരു പറവിയെക്കുറിച്ചുള്ള ഈ വൃത്താന്തം രസകരമായിരുന്നു. ഇവൾ ആയുധാഭ്യാസത്തിൽ അഭിമന്യുപ്രഭൃതിവീര ന്മാരെക്കൂടി അതിവർത്തിക്കുമെന്നു കാണുന്നു. ഇവളെ, കർമ്മവശാൽ, ഒടുവിൽ വിവാഹം ചെയ്ത ആളും സ്വശിഷ്യാഗ്രിയനും ആയിരുന്ന ഇട്ടിക്കോന്തിനായർ ആദ്യം അഭ്യാസം പൂർത്തിയാക്കുന്നതിനു ഗുരുവാക്കിയ അഞ്ചക്കുളപ്പണിക്കരുടെ ഗൃഹം, എന്റെ പിതൃഭവ നത്തോടടുത്താകുന്നു. പൂർവകാലത്ത് അവരും മഹാ യുദ്ധവീരന്മാരായിരുന്നു. സകല വിധ അഭ്യാസത്തിന്റേയും ഇരിപ്പിടമെന്നു പറയപ്പെടാറുള്ള വള്ളിക്കുടനായർ പണിക്ക രുടെ (അന്ന് യജമാനന്മാരായിരുന്ന അവരുടെ) ഗൃഹവും ഞങ്ങളുടെ കുടുംബത്തോടു തൊട്ട മുറിയിലായി ഇന്നും ഉണ്ട്. അവിടുത്തെ ഒടുവിലെ യജമാനനായിരുന്ന (കൈ വലിയ അദ്ദേഹം എന്നു വിളിക്കാറുള്ള) ആൾപോലും നിസ്തുല്യനായിരുന്നു. ഇദ്ദേഹമ റിയാത്ത അഭ്യാസമുറ ഉണ്ടായിരുന്നില്ല. ജലസ്തംഭം കൂടാതെ മെതിയടിയൊ തൂശനി ലയൊ ഇട്ടുകൊണ്ടു ജലത്തിനുമീതെ 'വായുപിടിത്ത'ത്താൽ നടക്കുമായിരുന്നു. ദേശത്ത് ആശായ്മയുള്ള ഇദ്ദേഹം ഒരു വിവാഹോത്സവത്തിനു മുഹൂർത്തം പറയാൻ വന്ന സമയം പേരിനു ഞാൻ കണ്ടിട്ടുണ്ട്. എന്റെ മാതുലന്മാർക്കും അഗ്രജന്മാർക്കും ഇദ്ദേഹം സുപരി ചിതനായിരുന്നു. ഇദ്ദേഹത്തിന്റെ ഒരു പ്രധാന ശിഷ്യനും, ശിഷ്യന്റെ മകനും ആയിരുന്ന ചക്കോനാൽ 'കുഞ്ചുവാർ' എന്ന നായർ ഒരു ഗുപ്തവസതിയിൽനിന്നും, തച്ചോളി തേനൻ എന്ന വീരനുപോലും വശായിട്ടില്ലാത്ത 'എടംപിരി, വടംപിരി' എന്ന സമ്പ്രദായത്തിൽ പറന്ന സമയം മുൻപറഞ്ഞ അഞ്ചക്കുളപ്പണിക്കർ പതുങ്ങിനിന്ന് ഒരു വടികൊണ്ടു നീട്ടി, (കുത്തി) അപായപ്പെടുത്തിയതായിക്കേട്ടിട്ടുണ്ട്. യൗവനത്തിൽ, പറന്നപ്പോൾ, അപകടം പറ്റി മരിച്ച ഈ കുഞ്ചുവാരുടെ അച്ഛനെ ഞാൻ ഒമ്പതു വയസ്സുപ്രായത്തിൽ സംഗതിവ ശാൽ അവിടെച്ചെന്നു കണ്ടിട്ടുണ്ട്. ഈയാളും വലിയ അഭ്യാസിയായിരുന്നു. ഇവരുടെ വീടും മാറാടികരയിലാണ്. ഇവർക്കിക്കാലം അഭ്യാസമുറ അറിഞ്ഞുകൂടാ. മേൽപറഞ്ഞ 'നായർപണിക്കർക്ക്, അനവധി ഭൂമി 'തനതാ'യി ഉണ്ടായിരുന്നു. അവർ കനായി തൊമ്മൻ (Thomas) വന്ന അവസരത്തിൽ മതപരിവർത്തനം അവലംബിച്ച അഞ്ചുവണ്ണം മണിഗ്രാ മമെന്നു വിചാരിക്കപ്പെടുന്നു. ഹിന്ദുമതാവലംബികളെങ്കിലും ഇപ്പോൾ ക്രിസ്ത്യാനികളു മായി കെട്ടുപാടും ക്ഷേത്രവിരോധവും ഉണ്ട്. മുമ്പു പറഞ്ഞ മാമങ്കപ്പിറവി മൂവാറ്റുപുഴ താലൂക്കിലായിരുന്നു. കൊല്ലവർഷം ഒന്നാംശതാബ്ദത്തിലുണ്ടായിരുന്ന ഇവൾക്കി തൊന്നും ദുർല്ലഭമായിവരാനില്ലെന്നു മേൽപറഞ്ഞ സംഗതികൾ തെളിയിക്കുന്നു. നിത്യാ കല്പം മുതലായതിൽ 'കൂടുവിട്ടുകൂടുമാറ്റം' (പരകായപ്രവേശനം) മുതലായതു പറ ഞ്ഞിട്ടുള്ള സ്ഥിതിക്കും, 'ഐന്ദ്രവ്യാകരണ' കർത്താവായ ഇന്ദ്രദത്തൻ മുതലായവർ യോഗം കൂടാതെ ഈ വിദ്യ സാധിച്ചിട്ടുള്ള സ്ഥിതിക്കും അക്കാലത്തിതെല്ലാം സുലഭം തന്നെ. ഹിന്ദുക്കൾ വിദ്യകളെല്ലാം ഗോപ്യമാക്കിവെക്കുന്ന ദോഷത്താൽ ഇതെല്ലാം 'പമ്പക

ടന്നി'രിക്കുന്നു. അങ്ങനെയും പറയാനില്ല. പാത്രതയുള്ള ശിഷ്യന്മാരില്ലാഞ്ഞാൽ എങ്ങനെയാണ് ഗുരുക്കന്മാർ പഠിപ്പിക്കുക? യോഗം വേണമെന്നു പറഞ്ഞു ഞങ്ങളെ ഉപദ്രവിക്കുന്നവർ ധാരാളം. ചര്യയെ അവലംബിക്കാൻ തയ്യാറായിട്ടുള്ളവർ വിരളം. അങ്ങനെ വല്ല ഒരുവനും ഇരിക്കാമെന്നുണ്ടെങ്കിൽ തന്നെയും അതെത്രനാളത്തേക്കു വേണ്ടിവരുമെന്നായി പ്രശ്നം. സമ്പ്രദായവിച്ഛേദം വരാതെ വിദ്യയെ പാലിക്കകൂടി വിഷമം. കാലവൈഭവം."

പഴയകാലത്തുണ്ടായിരുന്ന ആയുധാഭ്യാസാദിക്രമമില്ലാതായതിനു ഹിന്ദുക്കളുടെ ഒരു ദുശ്ശീലവും, പാത്രതയുള്ള ശിഷ്യരുടെ അഭാവവും ആണ് കാരണങ്ങളായി സ്വാമി പറഞ്ഞിട്ടുള്ളത്. ഇവ രണ്ടും കൂടാതെ, ബ്രിട്ടീഷുകാരുടെ ഭരണനയനൈപുണ്യത്തോടു നാടൊട്ടുക്കുണ്ടായ സമാധാനസ്ഥിതി ആയുധാഭ്യാസാദികൾ ഇനിയാരും അറിഞ്ഞിരിക്കേണ്ട എന്നതിനു കാരണമായിത്തീർന്നു. അതുകൊണ്ടു മേൽപറഞ്ഞവരുടെ ദോഷങ്ങൾ മാത്ര മല്ല, കാലംകൂടി അവയുടെ നാശത്തിനു നന്നെ വേല ചെയ്തുവെന്നും, നാമോർക്കുമല്ലോ.

ചിങ്ങം 20. സ്വാമിക്ക് ഇക്കാലത്തെ പല കൃത്യങ്ങളിൽ പ്രധാനമായതു രണ്ടു പുസ്തകങ്ങൾ രചിക്കയെന്നുള്ളതാണെന്നു നാം മനസ്സിലാക്കിക്കഴിഞ്ഞു. ഇന്നു "പാദുകാസഹസ്രമെന്ന വിശിഷ്ടസ്തോത്രകൃതിയിലെ 'സഞ്ചാരപദ്ധതി'യിൽ നിന്നും, 'പരാഗപദ്ധതി'യിൽനിന്നും കൂടി 13 ശ്ലോകം തർജ്ജിമചെയ്തു തത്വാലോകമന്ദിരഗ്രന്ഥാവലി 1–ാംഭാഗത്തിൽ ചേർത്തു."

പുസ്തകങ്ങൾ നിർമ്മിക്കുന്നതു സ്വാമിക്ക് ഒരു ഭാരമേറിയ കൃത്യമല്ല. ഒരു ജോലി തുടങ്ങിയാൽ വളരെ വേഗം ആ കാര്യം നിർവഹിക്കുമെന്നതു മുമ്പൊരിക്കൽ സൂചിപ്പിച്ചിട്ടുമുണ്ടല്ലോ. സ്വാമിയുടെ നിരന്തരമായ പരിശ്രമവും, ജോലിക്കുള്ള ശുഷ്കാന്തിയും എത്രമാത്രമുണ്ടെന്നുള്ളതുമിതുകൊണ്ടു നാമറിയുന്നു.

ചിങ്ങം 22. "കൈവല്യോപനിഷത്തിൽനിന്നു സഗുണധ്യാനക്രമം തർജ്ജ്മചെയ്തുണ്ടാക്കിയും, അദ്വൈതസ്തബകം മുതലായതിൽനിന്ന് ആത്മപഞ്ചകം, തത്ത്വമസിനവരത്നം ഇവയെടുത്തു ചേർത്തും, ശിഷ്യനായ 'അദ്വൈതവിദ്യാപണ'പദാങ്കിതപരമാനന്ദനാഥന്റെ ശ്ലോകങ്ങൾകൂടി സംഘടിപ്പിച്ചും തത്വാലോകമന്ദിരഗ്രന്ഥാവലി 1–ാം ഖണ്ഡം തീർത്തു."

ഈ ഗ്രന്ഥാവലിയുടെ ഉദ്ദേശ്യം സംസ്കൃതാനഭിജ്ഞന്മാരായ കേരളീയർക്കു ശരിയായ ഒരു സ്തോത്രഗ്രന്ഥം വേണ്ടതാണെന്നുള്ള ആകാംക്ഷയെ പൂരിപ്പിക്കണമെന്നുള്ളതായിരുന്നുവെന്നു മുമ്പൊരിടത്തു സൂചിപ്പിച്ചിട്ടുണ്ടല്ലോ. നമ്മുടെ ഇടയിൽ പറയത്തക്ക കീർത്തനഗ്രന്ഥങ്ങളൊന്നുമില്ലെന്നും നമുക്കറിയാം. അതുകൊണ്ട് ആസ്തികൃബുദ്ധിയുണ്ടെങ്കിലും, എങ്ങനെ ഒക്കെയാണ് ഇശ്വരാരാധനകളും മറ്റും ചെയ്യേണ്ടതെന്നു രൂപമില്ലാത്തവർക്ക് ഒരു ബ്രഹ്മജ്ഞാനിയാൽ പ്രദാനം ചെയ്യപ്പെട്ട ഈ ചെറുകൃതി ഒരു അനുഗ്രഹീതസമ്മാനമാണെന്നാണ് പറയേണ്ടത്.

ഈ വിശിഷ്ടഗ്രന്ഥാവലി ഇത്ര ക്ഷണത്തിലാവിർഭവിച്ചതു സ്വാമിയും എക്സൈസ് കമ്മീഷണർ മിസ്റ്റർ എൻ. രാമൻപിള്ള ബി. എ. യും തമ്മിൽ നടന്നതായി ഇതിനു മുൻപു സൂചിപ്പിച്ചിരുന്ന ഒരു സംഭാഷണഫലമായിട്ടാണെന്നു നാം അറിഞ്ഞിരിക്കുന്നു. ഇത്തരം ഗ്രന്ഥങ്ങളുടെ ദാരിദ്ര്യാവസ്ഥ സ്വാമി ഇതിനു മുൻപുതന്നെ അറിഞ്ഞിരുന്നു എന്നതിനു ലക്ഷ്യങ്ങളുണ്ട്. കൂടാതെ വേറെയും ചില മഹാശയന്മാർ ഉത്സാഹിപ്പിച്ചിരുന്നു എന്നും,

ഇതെസംബന്ധിച്ചു സ്വാമി മലയാളിയിൽ എഴുതിയിരുന്ന ഒരു ലഘുലേഖനത്തിൽനിന്നു കാണുന്നു. അതാവിതു:

"ശ്രീമന്നായകലോകോദ്ധാരണധുരീണന്മാരോടൊരപേക്ഷ.

സഴ്സ്!

പ്രാർത്ഥനാമന്ദിരങ്ങൾ കെട്ടിക്ക, തദംഗമായി ഗ്രന്ഥാവലി നിർമ്മിക്കുക മുതലായവയ്ക്കു എന്നെ ചില മഹാശയന്മാർ ഉത്സാഹിപ്പിച്ച അവസരങ്ങളിൽ അതിനെക്കുറിച്ചു സ്വല്പം പ്രസ്താവിക്കണമെന്നുണ്ടായിരുന്നു. പ്രവൃത്ത്യുന്മുഖമാകാതിരുന്നതുകൊണ്ടു കാല ദൈർഘ്യം വന്നുപോയി. ഈയിടെ, അഭിജാതത്വം ഉന്നതപരീക്ഷാവിജയിത്വം ശ്ലാഘ്യപ ദസ്ഥിതി മുതലായവകൊണ്ടു മുന്നണിയിൽ നിൽക്കുന്ന ഒരു ധീരനായകശിഖാമണിയെ ക്കണ്ട് 'ആചാരപദ്ധതി' യെയും മറ്റും മുന്നിട്ടു സംസാരിച്ചപ്പോൾ പ്രാർത്ഥനാമന്ദിരഗ്ര ന്ഥാവലിനിർമ്മാണൗന്മുഖ്യംകൂടി പ്രസംഗത്തിൽ പെടാനിടയായി. പ്രാർത്ഥനാമന്ദിര ത്തിന്റെ ഉദ്ദേശമെന്താണെന്നദ്ദേഹം ചോദിച്ചു. ഈശ്വരസംബന്ധിയായ ചില പ്രതിമ (പടം മുതലായത്) വെച്ചാരാധിക്ക, ശ്രവണം ചെയ്യുക, ശ്രുതമായ അർത്ഥം അടിക്കടി ചിന്തി ക്കുക, ആത്മൈക്യം ധ്യാനിക്ക മുതലായതായിരിക്കുമെന്നു ഞാൻ സമാധാനം പറഞ്ഞു. അപ്പോൾ, ഈദൃശകാര്യങ്ങൾ വ്യവസ്ഥാപകന്മാർ നിരൂപിക്കപോലുമുണ്ടായിക്കാണുക യില്ലെന്ന് ആ മാന്യനും, അങ്ങനെ ഒരു പക്ഷെ വരാമെങ്കിലും അതിലെ ആചാര്യന്മാർ ഇതെല്ലാം അനുസന്ധാനം ചെയ്തുതന്നെ പറയുമെന്നു ഞാനും സ്വസ്വാശയങ്ങൾ വെളി പ്പെടുത്തി. അതിനുശേഷം ഈ നാമധേയശ്രവണദശ, ബ്രീഷ്ടപുരോഹിതച്ചടങ്ങിലേക്കു ചിത്തവൃത്തിയെ ഹഠാൽ ആകർഷിക്കുന്നതാകയാലും, പ്രാർത്ഥനതന്നെ ഹിന്ദുമതരഹ സ്യതത്വവിരുദ്ധമാകയാലും പേരുമാറേണ്ടതാണെന്നദ്ദേഹം അഭിപ്രായപ്പെടുകയും ഈ സങ്കല്പം എനിക്കാദ്യമേ ഉണ്ടായിട്ടുള്ളതാണെന്നു ഞാൻ സമ്മതിക്കയും ചെയ്തു. ഇതു പോലെ പല മാന്യന്മാരും ഈ വിഷയത്തെക്കുറിച്ച് എന്നോടു സംസാരിച്ചിട്ടുണ്ട്. ആക യാൽ പുതിയ നിർമ്മിതികൾക്കു നാമകരണം ചെയ്യുമ്പോൾ ലക്ഷണസമന്വയം കരുതി പ്രവർത്തിക്കുന്നതാണ് ഉചിതം. പ്രാർത്ഥനാ, മന്ദിര, ശബ്ദങ്ങൾ ഹിന്ദുമതത്തിൽ മുളച്ചു തഴച്ചവതന്നെയെങ്കിലും 'രൂഢിര്യോഗമപഹരതി' എന്നുള്ള ന്യായപ്രകാരം, പ്രസിദ്ധിക്കു ബലമേറുന്നതാകയാൽ, ക്രൈസ്തവപ്രാർത്ഥന ക്ഷണംകൊണ്ടു വൃത്തിയിൽ ആരൂഢ മാകുന്നു. എന്നുതന്നെയല്ല, "വടക്കൻ ചൊവ്വായ്ക്കു മുടി പ്രാർത്ഥിക്ക, മലയാലപ്പുഴയ്ക്കു തൂണിയരി പ്രാർത്ഥിക്ക" മുതലായ അഭിചാരകാമ്യപ്രാർത്ഥനപോലെ ഒന്നു തോന്നുക കൂടി ചെയ്യുന്നു. ഈ ദോഷങ്ങളെ നിരാകരിക്കുന്നതിനും, മുൻപറഞ്ഞ അർത്ഥങ്ങൾ അന്തർഭവിപ്പിക്കുന്നതിനും വേണ്ടി യോജ്യമായിരിക്കുന്ന നാമം സംഘടിപ്പിക്കണമെന്നു ബലമായി ശുപാർശചെയ്തുകൊള്ളുന്നു. ആയതു ബഹുവിദഗ്ദ്ധ സമ്മതിയനുസരിച്ചാ യാൽ നന്നായിരിക്കുന്നതാണ്. എന്റെ അഭിപ്രായത്തിൽ (ശാരീരകനായ ജീവന്റെ) ബ്രഹ്മാ ത്മഭാവത്തിലുള്ള (ഇരിപ്പു) നിശ്ചയസ്ഥിതി യാതൊന്നിലുണ്ടാകുന്നൊ അത് എന്നർത്ഥം വരുന്ന 'ബ്രഹ്മാസനമന്ദിരം' എന്നോ, നിവൃത്തിപരമായ കാര്യങ്ങൾക്ക് ഉപയോഗിക്കത്ത ക്കതെന്നർത്ഥമുള്ള 'പാരലൗകികമന്ദിരം' എന്നൊ, സ്വസ്യ (ജീവന്റെ) ബ്രഹ്മഭാവാവലോ കനത്തിനുപയുക്തമായിട്ടുള്ള എന്നർത്ഥം കിട്ടുന്ന 'സ്വാലോകമന്ദിരം' എന്നൊ, അർത്ഥ ബോധോച്ചാരണ സൗകര്യങ്ങൾക്കായി 'തത്വാലോകമന്ദിരം' എന്നൊ ആയാൽ കൊള്ളാ മെന്നുണ്ട്. ഇവയിൽ ഭംഗിതോന്നുന്ന ഒന്നെടുത്താലും അർത്ഥാനുഗുണമാകാതിരിക്ക യില്ല. 'തത്വാലോകമന്ദിര'ത്തെ ഒരു പണ്ഡിതനും രണ്ടു കലാകുശലന്മാരും പിൻതാങ്ങി പ്പറഞ്ഞിരിക്കുന്നു. "...ഗ്രന്ഥാവലി രണ്ടുമൂന്നു ശ്രേണിയിൽ ചെയ്വാനാരംഭിക്കണമെന്നു

വിചാരിക്കുന്നതിനാൽ ഇതിനെക്കുറിച്ച് അഭിപ്രായം പറവാൻ അധികാരമുള്ളവർ സ്വാശയം 'മലയാളി' നാമകമാന്യപത്രദ്വാരാ അറിക്കണമെന്നപേക്ഷിച്ചുകൊണ്ട് ഉപരമിക്കുന്നു.

എന്നു ശ്രീമതാം മമതാപാത്രം
നീലകണ്ഠതീർത്ഥസ്വാമി

ഇപ്രകാരം പ്രസ്താവിച്ചിരുന്നതിനു യാതൊരു മറുപടിയും കാണാതിരിക്കയാൽ "അപ്ര തിഷിദ്ധമഭിമതം ഭവതി" എന്നുള്ള നയമനുസരിച്ചും മഹാജനസമ്മതി അനുമാനിച്ചും "തത്വാലോകമന്ദിരഗ്രന്ഥാവലി" എന്നിവയ്ക്കു നാമകരണം ചെയ്തതാണ്.

ഇപ്പോൾ ഈ ഗ്രന്ഥപരമ്പരയ്ക്കുള്ള പേർ അന്വർത്ഥമായിരിക്കുന്നു എന്നു പ്രത്യേ കിച്ചു പറയേണ്ടല്ലോ. ഇതുതന്നെയല്ല, സ്വാമി നിർമ്മിച്ചിട്ടുള്ള മറ്റു ഗ്രന്ഥങ്ങളുടെ നാമ ങ്ങളും അവയിൽ വിവരിച്ചിരിക്കുന്ന സംഗതികളുടെ ആ സൂത്രങ്ങൾ തന്നെയാണെന്നും, ശ്രീകണ്ഠാമൃതലഹരി, സ്വാരാജ്യസർവസ്വം, യോഗാമൃതതരംഗിണി എന്ന വേദാന്തഗ്രന്ഥ തല്ലജങ്ങൾ ഉദാഹരണങ്ങളാണെന്നും, ഈ വിഷയത്തിൽ, (സമുദായാഭ്യുന്നതിക്കായി നിഷ്കളങ്കം യത്നം ചെയ്തയാളും, ഒന്നാംതരം ഗദ്യകവിയുമായ)റസ്കിൻ ഇത്തരക്കാ രനായിരുന്നെന്നും നാം ഓർക്കുമല്ലോ. ഈ ഗ്രന്ഥത്തിൽ, പ്രസാധകന്മാരിലൊരാളായ മിസ്റ്റർ കൊറ്റിനാട്ടു നാരായണപിള്ള ബ്രഹ്മശ്രീ പരമഭട്ടാരസ്വാമി തിരുവടിക്കു ചെയ്ത സമർപ്പണവും, കവിചക്രവർത്തിയായ വള്ളത്തോളിന്റെ അവതാരികയും, പ്രസാധകന്മാ രുടെ വിജ്ഞാപനവും, സ്വാമിയുടെ മുഖവുരയും വിശേഷാലുണ്ട്. ഇവയ്ക്കുശേഷം സ്തോത്രങ്ങൾ തുടങ്ങുന്നു. സഗുണനിർഗ്ഗുണപരമായി ആകെ 104. ഭാഷാശ്ലോകങ്ങളു ള്ളതു പഞ്ചകം, അഷ്ടകം എന്ന മുറകളനുസരിച്ച് ഓരോ തലവാചകത്തിൻകീഴിലായി ചേർത്തിരിക്കുന്നു. സ്വാമിയെ കൂടാതെ അദ്ദേഹത്തിന്റെ രണ്ടു പ്രധാന ശിഷ്യന്മാരായ ശിവപ്രസാദവിദ്യാഭാരതി, പരമാനന്ദനാഥൻ എന്നിവരും സ്വസ്വകവനങ്ങൾക്കൊണ്ട് ഇക്കൃ തിക്കു പുഷ്ടി വരുത്തിയിട്ടുണ്ട്. ഭൂരിപക്ഷം കവിത സ്വാമി ചെയ്തതും, ഇതിന്റെ സമ്പാ ദകൻ എന്ന നില സ്വാമിക്കുള്ളതുമാണെന്നു പ്രത്യേകിച്ചു പറയേണ്ടല്ലോ. ഉപനിഷത്തുക ളിൽനിന്നും മറ്റും അനവധി തർജ്ജിമശ്ലോകങ്ങളുമിതിനുള്ളിൽ കാണുന്നതുകൊണ്ട് 'ഈ ബ്രഹ്മാഞ്ജലി' അസാധാരണമായ ഒരു സ്തോത്രഗ്രന്ഥമാണെന്നു നിർമ്മത്സരന്മാർ സമ്മ തിക്കും.

പക്ഷെ, ഇതിലടങ്ങിയ ഓരോ പ്രകരണങ്ങളും ഒരു മുറയുമടിസ്ഥാനപ്പെടുത്തിയല്ല ചേർത്തിരിക്കുന്നതെന്ന് ഈ ഗ്രന്ഥം പരിശോധിക്കുന്നവർ പറഞ്ഞേക്കും. എന്നാൽ മർമ്മ സ്പൃക്കുകളായ പ്രസാധകന്മാർ, ഇതൊരു ന്യൂനതയാണെങ്കിലായതിനു മതിയായ സമാ ധാനവും നൽകിയിട്ടുണ്ട്. "പ്രകരണമുറയെ അംഗീകരിക്കയെന്നതു സാധാരണനിയമമാ കയാലും "യയാ യയാ ഭവേൽ പുംസാം വ്യുല്പത്തിഃ പ്രത്യഗാത്മനി; സാ സൈവ പ്രക്രിയാ ജ്ഞേയാ സാദ്ധ്വീ സാച വ്യവസ്ഥിതിഃ" എന്നതു വിശേഷവിധിയാകയാലും ക്രമത്തിലും വൈരൂപ്യം ശങ്കിപ്പാനില്ലെന്നു സിദ്ധിക്കുന്നു." ഈ വാർത്തികകാരാചാ ര്യസമ്മതിയേകാൾ കൂടുതലായി ഇതിനൊരു സമാധാനം വേണ്ടാതാനും. ഭക്തശിരോമ ണികൾക്ക് ഈശ്വരകീർത്തനാദികളിൽ മുറ മാറിപ്പോയി എന്നതുകൊണ്ടു മുഖംചുളിക്കാൻ സംഗതിയില്ലല്ലോ. സ്വാമിയുടെ സംസ്കൃതകവിത ലോകോത്തരമാണെന്നു പല മഹാ ന്മാർ സശിരഃകമ്പം സമ്മതിച്ചിട്ടുണ്ട്. എന്നാൽ ഭാഷാകവിത അത്രത്തോളമായിട്ടില്ലെന്നും, അതിനു തക്കതായ കാരണങ്ങളുമുണ്ടായിരുന്നെന്നും, ഹൃദയാവർജ്ജകങ്ങളായ പല ശ്ലോക ങ്ങളും കാണുന്ന സ്ഥിതിക്ക് അതും അസാമാന്യവും പ്രശംസാർഹവുമായ ഒരു പന്ഥാ

വിനെത്തന്നെയാണ് സമാശ്രയിക്കുന്നതെന്നും നാം കണ്ടുകഴിഞ്ഞു. ബ്രഹ്മാഞ്ജലി എന്ന ഈ കൃതി ഏകദേശം ആ നിശ്ചിതസ്ഥാനത്തു പ്രാപിച്ചിട്ടുണ്ടെന്നുതന്നെ പറയാം. വേദാന്തമണിവിളക്ക്, അദ്വൈതസ്തബകം, ഹഠയോഗപ്രദീപിക മുതലായ ഭാഷാഗ്രന്ഥങ്ങളിലെ കവിതകളോട് ഇതിനെ താരതമ്യപ്പെടുത്തുമ്പോൾ പ്രസ്തുത കൃതിക്ക് എത്രമാത്രം പഴുപ്പുണ്ടെന്ന് അനുമാനിക്കാം. ദ്വിതീയക്ഷരാദിപ്രാസങ്ങളോടുള്ള മമത വർദ്ധിച്ചപ്പോൾ സ്വരവ്യഞ്ജനൈകരൂപ്യം കൂടിയേ തീരൂ എന്ന മട്ടിലായി. എന്നാലിപ്പോഴത്തേതിൽ ശബ്ദഭംഗിയേക്കാളും അർത്ഥത്തിനു പ്രാധാന്യം നൽകിയിരിക്കുന്നതായി കാണാം. ഉദാഹരണമായി ഹഠയോഗപ്രദീപികയിലെ "പഞ്ചത്വമഞ്ചമ്പനുകൊഞ്ചലിൽ ചേർത്ത ദൈവം നെഞ്ചകമഞ്ചത്തിങ്കൽ സഞ്ചരിക്കണം മമ" ഇത്യാദിയും, "കുടം പൊട്ടുകിലാകാശമുടൻവാനിടമാം പടി; ഉടഞ്ഞാവരണം സത്തായിടുന്നച്ചിത്തിനായ്ത്തൊഴാം" എന്ന ഇതിലെ ഒരു ശ്ലോകവും കൂടി താരതമ്യവിവേചനത്തിനെടുത്താൽ സ്വാമിയുടെ കവിതയ്ക്കു കുറഞ്ഞോരു വ്യത്യാസം ഇത്രയും കാലംകൊണ്ടു വന്നിട്ടുള്ളതായി കാണാം. ഹഠയോഗപ്രദീപിക ശബ്ദാർത്ഥങ്ങളെ ഒരുപോലെ നിഷ്കർഷിച്ചിരിക്കയാണെന്നതു പ്രത്യക്ഷമായറിയാം. അതിലെ പ്രാസബഹുലതയും മറ്റും ഒരു മഹാപണ്ഡിതനും, എന്നാൽ ചെറുപ്പക്കാരനുമായ കവിയെ വെളിവാക്കുംപോലെ, ബ്രഹ്മാഞ്ജലി, ഇന്ന മാർഗ്ഗം കവിത ചെയ്യണമെന്നും, മറ്റും ചില പ്രത്യേക നിബന്ധനകളെയും അംഗീകരിച്ച ദൃഢനിശ്ചയമുള്ള കവിയേയുമാണ് കാണിക്കുന്നത്. പ്രസാധകന്മാർ ഇസ്സംഗതിയും മനസ്സിലാക്കിയിരുന്നുവെന്നതിൽ സന്തോഷിക്കുന്നു. "മുൻകാലത്തു നിരങ്കുശപ്രസരത്തോടെ രചിച്ച അദ്വൈതസ്തബകാദികളുടെ രീതിയെ–, 'വ്യാകരണാദിഗ്രന്ഥങ്ങളെക്കൊണ്ടു നിജപ്പെടുത്തിയ ഭാഷാനിയമങ്ങളെ അനുസരിക്കുവാൻ വേണ്ട ഐകമത്യം ഭാഷാഭിമാനികൾക്കുണ്ടെങ്കിൽ ഭാഷയ്ക്കും ഐകരൂപ്യം അനായാസേന സിദ്ധിക്കുന്നതാണ്" എന്ന് അപ്പൻതമ്പുരാൻ... പറഞ്ഞ അഭിപ്രായത്തോടു യോജിക്കുമാറു തീരെ ത്യജിച്ചും, ഭാഷാപരിഷ്കരണത്തിനിണക്കിയും മന്ദപ്രജ്ഞന്മാർക്കു സുഗ്രഹമാകണമെന്നു കണ്ടു സുഹൃദ്യലളിതസരണിയിൽ പ്രാസാദിഘടിപ്പിച്ചും, പരമരഹസ്യഭാണ്ഡാഗാരമാക്കിയും നിർമ്മിച്ചിട്ടുള്ളതാകയാൽ ഇതുത്തമം തന്നെ" എന്നാണ് ആ മാന്യന്മാർ പറഞ്ഞിട്ടുള്ളത്.

ഈ കൃതി ഭാവഗഹനമായിരുന്നിട്ടും ആശയാനുഗുണമായ പദങ്ങളുടെ ദൗർലഭ്യം നിമിത്തം മഹാകവി ഷേക്സ്പിയർക്കുപോലും വന്നുപോയിട്ടുള്ള അസ്ഫുടത പ്രസ്തുത ഗ്രന്ഥകർത്താവിനെ ബാധിച്ചിട്ടില്ല. അതിനുകാരണം, സംസ്കൃതമഹാംബുധിയിൽ നന്നെ വിഹരിച്ച് ഒട്ടേറെ തൃപ്തിവന്നുകൊണ്ടിരിക്കെ കൈരളീജലാശയത്തിലും ചുറ്റിസഞ്ചരിക്കാമെന്നു വിചാരിച്ചതിനാൽ ഭാഷാസംസ്കൃതവാക്കുകൾ ചുരുക്കത്തിൽ ദാസ്യം വഹിച്ചുപോയി എന്നതാണ്. പിന്നീടൊരു കാരണം മുൻപു സൂചിപ്പിച്ചപോലെ ഇത് സംസ്കൃതാനഭിജ്ഞന്മാർക്കു ബോധിക്കണമെന്നുള്ളതാണ്. അതുകൊണ്ടുതന്നെ ഇതിൽ അലങ്കാരമോടികൾ വളരെ ചുരുക്കമായി കാണുന്നത്.

ഇനി ഈ കൃതിയിൽ ഓരോ വിഷയത്തെയും എങ്ങനെയൊക്കെയാണ് പ്രതിപാദിച്ചിരിക്കുന്നതെന്നു നോക്കാം. പ്രപഞ്ചത്തിനു ഹേതുഭൂതനായ പരമശിവനെ നമിക്കുന്നു എന്നതിന്,

"പ്രപഞ്ചപ്പടമൊപ്പിപ്പാനുപായങ്ങൾ–, നിമിത്തവും;
ഉപാദാനവുമായുള്ള ത്രിപുരേശയനായ്ത്തൊഴാം"

എന്ന് എത്ര ശാന്തമായും ഭംഗിയായും ശൈലിക്കു യാതൊരു കുഴപ്പം വരുത്താതെയും പറഞ്ഞിരിക്കുന്നു! പ്രപഞ്ചത്തിനെ വസ്ത്രമാക്കി രൂപണം ചെയ്തിരിക്കുന്നതു ഹൃദയം

ഗമമാണ്. പ്രപഞ്ചം ഒരു ചിത്രപടംപോലെയാണ് എന്നിതു വ്യഞ്ജിപ്പിക്കുന്നു. ഇപ്രകാരംതന്നെ ഇതിലെ വേദാന്തവിഷയപ്രതിപാദനം.

ഈ ചെറുപുസ്തകത്തിൽ യോഗരഹസ്യങ്ങളെയും സംഗ്രഹിച്ചിട്ടുണ്ട്. “പന്ത്രണ്ടു സെക്കന്റിടകൊണ്ട്...” എന്നിത്യാദി ശ്ലോകങ്ങളിവയ്ക്കുദാഹരണമാണ്. സഗുണപരമായി ഈശ്വരകീർത്തനം ചെയ്യണമെങ്കിൽ ഹൃദ്യങ്ങളായ പല നല്ല ശ്ലോകങ്ങളുമിതിൽ കാണുന്നുണ്ട്. “മരുഭൂമിയിലർക്കകരങ്ങൾപരന്നൊരു...” എന്ന ശ്ലോകം നിർവ്യാജമായ ഭക്തി, ഈശ്വരനെപ്പറ്റിയുള്ള അഗാധജ്ഞാനം, ജീവാത്മപരമാത്മാക്കളുടെ ഐക്യബോധം മുതലായവ നിറഞ്ഞും, സുബ്രഹ്മണ്യസ്തുതിയായുമിരിക്കുന്നു. ഇത്തരം കീർത്തനങ്ങൾ ഭക്തിയാകുന്നപടിയിൽനിന്ന് ഒരുവനു താനറിയാതെതന്നെ ജ്ഞാനസൗധപ്രാപ്തി വരുത്തത്തക്കതാകുന്നുവെന്നു നിസ്സംശയം പറയാം.

ഈ ചെറിയ വിമർശം നിർത്തുംമുമ്പ് സ്വാമിയുടെ തർജ്ജിമരീതിയെപ്പറ്റി ഒന്നുരണ്ടു വാക്കുകൂടി പറയേണ്ടിയിരിക്കുന്നു. തർജ്ജിമയെന്നതു വളരെ വിഷമമുള്ള ഒരു പ്രവൃത്തിയാണെന്നു നമുക്കറിയാമല്ലോ. അതു കാവ്യങ്ങളിൽ കാണുംപോലെ ശാസ്ത്രാദികളിൽ കാണുന്നുമില്ല. ആശയപ്രകടനം, ശ്രവണസുഭഗങ്ങളായ വാക്കുകളെ സന്ദർഭത്തിനനുഗുണമായി വിതരണം ചെയ്യുന്നതിനാൽ കവിതയ്ക്കുള്ള മാധുര്യം, ഇവ മഹാകവികളുടെ കവിതകൾക്ക് ഏറ്റവും ഭംഗിവരുത്തുന്നു. ശാസ്ത്രങ്ങൾക്കു ഗാംഭീര്യവും, ഔജ്ജ്വല്യവും വരുത്തുന്നതു വാക്പ്രയോഗത്താലോ, ആശയപ്രകടനരീതിയാലോ അല്ല; പിന്നെയോ, അവ വാസ്തവസംഗതിയെ കുറിക്കുന്നതുകൊണ്ടാണ്. ഇനിയും പല കാരണങ്ങളുള്ളതിനെ ഇവിടെ വിസ്തരിച്ചിട്ടാവശ്യമില്ലാത്തതിനാൽ ചുരുക്കുന്നു. കാവ്യാദികൾ തർജ്ജിമചെയ്യുമ്പോൾ സാധാരണയായി തർജ്ജിമകൾക്കു മൂലത്തിനുള്ള ഗുണം കാണാത്തതു മേൽവിവരിച്ച വിശിഷ്ടഗുണങ്ങൾ കുറഞ്ഞുപോകുന്നതുകൊണ്ടാണെന്നു നാമോർക്കുമല്ലോ.

അനുപദതർജ്ജിമയെന്നും, ആശയമാത്രപ്രകടനമായ തർജ്ജിമയെന്നും രണ്ടുതരമുള്ളതിൽ സ്വാമി സ്വീകരിച്ചിരിക്കുന്നത് ആദ്യത്തേതാണ്. ഇതിൽ സാധാരണക്കാർക്ക് വിജയംകിട്ടുക പ്രയാസമാണെങ്കിലും സ്വാമിയുടെ കാര്യത്തിലങ്ങനെയല്ല. ഒരു പരമോത്തമമഹാകാവ്യപ്രകൃതിയായ ‘പാദുകാസഹസ്ര’സ്തോത്രത്തിൽനിന്ന് ഒരു ശ്ലോകമുദ്ധരിച്ച് അതിന്റെ തർജ്ജിമയും കാണിക്കാം.

> “അധികം പദമാശ്രിതോപി വേധാഃ
> പ്രയതൊരംഗധുരീണപാദരക്ഷേ!;
> അഭിവാഞ്ഛതിസംഗമം പരാഗൈ-
> രഭിജാതൈസ്തവദേവി! നാഭിജാതഃ”
>
> ഇതിനു തർജ്ജമ:
>
> “വൈകുണ്ഠപാദാവനി! മാനമേറ്റ-
> മേകുന്നിടം ചേർന്നൊരു ‘നാഭിജാതൻ’;
> ആകുംവിധാതാ‘വഭിജാത’മായ് നീ-
> തൂകുംരജസ്സോടിടപാടിനോർപ്പൂ”

ഇതിൽനിന്നു സ്വാമിയുടെ തർജ്ജിമയ്ക്കുള്ള ഏകദേശമൊരു രീതി നമുക്കു മനസ്സിലാക്കാം. ഇതിൽ ക്ലിഷ്ടതയോ, മോരും മുതിരയുംപോലെ ഭാഷാസംസ്കൃതപദങ്ങളെ

ചേർത്ത് അർത്ഥവും കളഞ്ഞു ചില വലിയ കവികൾ കൂടിച്ചെയ്യുന്ന തർജ്ജിമരീതിയോ ഇല്ലെന്നുള്ളതു വിസ്പഷ്ടമാണല്ലോ. ഉദ്ധരണിയിൽ മൂലപദങ്ങൾതന്നെ ഇട്ടിരിക്കുന്നതു ശ്ലേഷയാകയാൽ അവയ്ക്കുള്ള ബലം കുറയരുതെന്നു വച്ചിട്ടാണ്.

മറ്റു രണ്ടു കവികളുടെ കവിതയെപ്പറ്റി വിശേഷിച്ചൊന്നും പറയണമെന്നില്ല. ശിവപ്രസാദവിദ്യാഭാരതി എന്നയാൾ സംസ്കൃതകവനംകൊണ്ട് ഒരു നല്ല പേരെടുത്തിട്ടുണ്ട്. ഇതിലുള്ള കവിതയും അദ്ദേഹത്തിന്റെ പാണ്ഡിത്യം, വേദാന്തജ്ഞാനം ഇവയെ നല്ല പോലെ കാണിക്കുന്നുണ്ട്.

അദ്വൈതവിദ്യാപണപദാങ്കിതപരമാനന്ദനാഥൻ ഒരു യുവാവാണെങ്കിലും, സ്വാനുഭൂതിപഞ്ചകം മുതലായ സ്വന്തകവനം അദ്ദേഹത്തിന്റെ വാഗ്ഗുംഫനപടിമ, വേദാന്തസംബന്ധമായ അഗാധജ്ഞാനം, കവനവൈദഗ്ദ്ധ്യം എന്നിവയെ കാണിക്കുന്നു എന്നു നിസ്തർക്കം പറയാം.

ജ്ഞാനം, യോഗം, ഭക്തി മുതലായവയ്ക്ക് അഭേദേനപ്രാമാണ്യം കല്പിച്ചു ജനങ്ങൾക്കിഷ്ടമായ മാർഗ്ഗത്തെ യഥാർഹം തിരഞ്ഞെടുത്തുകൊള്ളാൻ വേണ്ടവണ്ണമിടം കൊടുത്തിരിക്കുന്ന ഈ കൃതി ആരാലും അംഗീകരിക്കപ്പെടത്തക്കതാണെന്നു പ്രത്യേകമെടുത്തു കാണിക്കണമെന്നില്ലല്ലോ. ഈ വിശിഷ്ടകൃതിയെപ്പറ്റി പല മഹാന്മാരും ശ്ലാഘിച്ചിട്ടുണ്ട്.

'മലയാളടാഗൂർ' മിസ്റ്റർ വള്ളത്തോൾ തന്റെ ലളിതമനോഹരമായ അവതാരികയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:- "ശ്രീകണ്ഠാമൃതാർണ്ണവം, യോഗാമൃതതരംഗിണി മുതലായ വിശിഷ്ടസംസ്കൃതകൃതികൾ നിർമ്മിച്ച്, വിദേശീയ വിദ്വജ്ജനങ്ങളെപ്പോലും അത്ഭുതബഹുമാനവശംവദരാക്കി; സമുദായാഭ്യുദയത്തിനായി സർവ്വദാ യത്നിച്ചുകൊണ്ടിരിക്കുന്ന ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമികളാൽ ലോകസംഗ്രഹാർത്ഥം സമ്പാദിതമായ പ്രസ്തുത ഗ്രന്ഥത്തിന്റെ പ്രാശസ്ത്യത്തെപ്പറ്റി ഞാൻ വിശേഷിച്ചൊന്നും പറയേണ്ടതില്ല. അല്പമെങ്കിലും ആസ്തിക്യബുദ്ധിയുള്ള കേരളീയരെല്ലാവരും ജ്ഞാനപ്രകാശകമായ ഈ സ്തോത്രരത്നത്തെ........ ഭക്തിപരവശരായി നിരന്തരം പാരായണം ചെയ്താനന്ദിക്കുമെന്നാണ് എന്റെ പൂർണ്ണവിശ്വാസം."

കേരള 'കവികേസരി'യായ ബ്രഹ്മശ്രീ ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകൾ എം. എ., ബി. എൽ., എം. ആർ. എ. എസ്. ഇതിനെ സംബന്ധിച്ചയച്ച ഒരെഴുത്ത്:

തിരുവനന്തപുരം

"സദയം അയച്ചുതന്ന 'ബ്രഹ്മാഞ്ജലി' എന്ന പുസ്തകം കിട്ടി. അവിടുത്തെ സംസ്കൃതഗ്രന്ഥങ്ങളുടെ മാധുര്യം വേണ്ടപോലെ ആസ്വദിച്ചിട്ടുള്ള എനിക്ക് ഈ ഭാഷാസ്തോത്രരത്നവും അവയെപ്പോലെ തന്നെ നിർവൃതിപ്രദമായിരുന്നു എന്നു പറയുവാനിടയാകുന്നതിൽ പ്രത്യേക സന്തോഷമുണ്ട്. ലോകാനുഗ്രഹത്തിനായി ഈ വിധത്തിൽ ഇനിയും അനേകം ഗ്രന്ഥങ്ങൾ നിർമ്മിക്കുന്നതിന് അവിടുത്തേക്കു ജഗന്നിയന്താവ് സംഗതി വരുത്തുമാറാകട്ടെ.

വിധേയൻ,

എസ്. പരമേശ്വരയ്യർ (ഒപ്പ്)

കന്നി 3. ഇന്ന് "ദേവാർച്ചാപദ്ധതിയിൽ സർപ്പബലികൂടി എഴുതി പൂർണ്ണമാക്കി."

കന്നി 4. പരമവിശുദ്ധബോധന്റെ പേർക്കു സ്വാമി അയച്ചതായി കാണുന്ന ഒരു കത്തു താഴെച്ചേർക്കുന്നു.

കരുനാഗപ്പള്ളി

ബ്രഹ്മസർവ്വം

പരമപ്രിയദർശന!

കെ. പാർവ്വതിയമ്മ എന്ന ആ ഭക്താഗ്ര്യയ്ക്കു കുറേ വേദാന്തശാസ്ത്രശ്രവണം ചെയ്താൽകൊള്ളാമെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഞാൻ നോക്കിയതിൽ അതിനു സൗകര്യം നമ്മുടെ ശ്രീമതി ആത്മയോഗിനിയുടെ അടുക്കലാണ്. ആകയാൽ ആ മഹതിയോട് ആ കാര്യം ആലോചിച്ചു വേണ്ട സഹായസഹകരണങ്ങൾ ചെയ്തുകൊടുക്കണം. ഇങ്ങനെ ഭക്തി മുതലായ ഗുണങ്ങളാൽ പ്രശോഭിക്കുന്ന ഏതാനും പേരെങ്കിലും ഉണ്ടാകുന്നത് ആ വർഗ്ഗത്തിന് അഭിമാനകരമാണല്ലോ അവർക്കു ക്ഷേമം പ്രാർത്ഥിക്കുന്നു......

എന്നു സ്വന്തം
നീലകണ്ഠതീർത്ഥസ്വാമി

92 കന്നി 5-ാം തീയതി സ്വാമിക്കു ബോംബെയിലെ 'നിർണ്ണയസാഗര' പ്രസ്സ് ഉടമസ്ഥൻ മിസ്റ്റർ തുകാരാമജാവജി അയച്ച ഒരെഴുത്തു ഭാഷാന്തരം ചെയ്തു താഴെ പകർത്തുന്നു.

ബോംബെ
സെപ്റ്റംബർ 20, 1916

എസ്. എൻ. ദീക്ഷിതർസ്വാമി അവർകൾക്ക്
കരുനാഗപ്പള്ളി

"പ്രിയപ്പെട്ട സർ, വേറെ മൂന്നു മഹാന്മാരുടെ ഒപ്പോടുകൂടി 12-ാം തീയതി അങ്ങയച്ചതും വളരെ വിലയേറിയതുമായ കത്തിനും, ഞങ്ങളുടെ സംസ്കൃതപ്രസിദ്ധീകരണങ്ങളെ ദയയോടു ബഹുമാനിച്ചിരിക്കുന്നതിനും വേറെ ചില ഗ്രന്ഥങ്ങൾ ഞാൻ അച്ചടിപ്പിക്കുന്നതിനായി താങ്കൾ തന്ന വിലയുള്ള ഉപദേശങ്ങൾക്കും വളരെ വന്ദനം പറഞ്ഞുകൊള്ളുന്നു. ഞങ്ങളുടെ സമ്പ്രദായത്തിൽ ഈ പുസ്തകങ്ങളെല്ലാം സൗകര്യംപോലെ അടിച്ചു പ്രസിദ്ധംചെയ്യുന്നതിനു ഞാൻ സന്തുഷ്ടനായിരിക്കും. "സിദ്ധാന്തസിദ്ധാഞ്ജനം, ഖണ്ഡനഖണ്ഡഖാദ്യം, ബ്രഹ്മവിദ്യാഭരണം" എന്ന പുസ്തകങ്ങൾ ഈയടുത്തകാലത്തുതന്നെ പ്രസിദ്ധം ചെയ്യണമെന്നു വിചാരിക്കുന്നു; അവയ്ക്കു വേണ്ടതൊക്കെ ശേഖരിക്കയും ചെയ്തിട്ടുണ്ട്. ബ്രഹ്മവിദ്യാഭരണം ഇതിനുമുമ്പു കുംഭകോണത്തുനിന്നും പ്രസിദ്ധം ചെയ്തുവെങ്കിലും അതിലെ പാഠങ്ങൾ പരിശോധിക്കുന്നതിനു വല്ല കൈയെഴുത്തുപ്രതിയും കിട്ടുമോയെന്നറിയിച്ചുതന്നാൽ കൊള്ളാമെന്നപേക്ഷിക്കുന്നു.

'ഭട്ടദീപിക', (അതിന്റെ) 'ശംഭുഭട്ടി' എന്ന വ്യാഖ്യാനം, ഇവയുടെ സംഗതിയിൽ പത്താമദ്ധ്യായത്തിന്റെ വ്യാഖ്യാനഭാഗം എവിടെ കിട്ടുമെന്നും ആ വിവരംകൂടി ദയയായി ധരിപ്പിക്കണമെന്നുമപേക്ഷയുണ്ട്. അങ്ങേയ്ക്ക് വളരെ വന്ദനം.

പ്രൊപ്രൈറ്റർ
എൻ. എസ്. പ്രസ്സ്

താങ്കളുടെ വിശ്വാസപാത്രം
തുകാരാമജാവജി (ഒപ്പ്)

സ്വാമിയെ ദീക്ഷിതർ എന്ന നാമധേയത്തിലും മഹാജനങ്ങൾ വിളിച്ചുപോരുന്നുവെന്നു ഞങ്ങൾക്കറിവുള്ളതിനു പുറമെ അദ്ദേഹംതന്നെ ഒരിടത്തു പറഞ്ഞിട്ടുണ്ടല്ലോ.

മേല്പ്പറഞ്ഞ മാന്യനുമായി സ്വാമിക്കു പല ഏർപ്പാടുകളുമുള്ളതിനാൽ രണ്ടാളും സ്നേഹിതന്മാരുമാണ്. സ്വാമി ഇപ്രകാരം പല ഉപദേശങ്ങൾ അദ്ദേഹത്തിനു കൊടുക്കയും അദ്ദേഹം കൈക്കൊൾകയും ചെയ്തിട്ടുമുണ്ട്. ഭഗവൽപാദാചാര്യസ്വാമികളുടെ കൃതിയായ 'കനകസ്തവം' പണ്ഡിതശിവപ്രസാദനെക്കൊണ്ടു നാഗരലിപിയിൽ പകർത്തിച്ചു പ്രസിദ്ധീകരണത്തിനായി ഇദ്ദേഹത്തിനയപ്പിച്ചതും പ്രസ്താവാർഹമാണ്. അദ്ദേഹത്തിന്റെ സംസ്കൃതപ്രസിദ്ധീകരണങ്ങൾ സർവോത്തമങ്ങളും, സാധുക്കൾക്കും വാങ്ങി വായിക്കത്തക്കവണ്ണം വിലകുറവുള്ളവയുമാണല്ലോ; അതും സ്വാമിക്കു വളരെ ഇഷ്ടമുള്ള ഒരു കാര്യമാണ്. കൈയിലിരിക്കുന്ന പുസ്തകങ്ങൾ അത്ര നന്നല്ലാത്തതിനാലും ജനോപകാരം കരുതിയുമാണ് സ്വാമി, അവ വീണ്ടുമച്ചടിപ്പാനായി അവരെ ഉത്സാഹിപ്പിച്ചത്.

കന്നി 7. പതിവുപോലുള്ള സർക്കീട്ടു വീണ്ടും തുടങ്ങിയിരിക്കുന്നതിനാൽ സ്വാമി ഇന്നു 'ചെന്നിത്തല' എന്ന സ്ഥലത്തെത്തി. ''നായർസമാജം വക ഹയർ ഗ്രേഡ് സെക്കൻഡറി സ്കൂൾ ഭാരവാഹിയും ലോകക്ഷേമകരനുമാകയാൽ പ്രസിദ്ധനായിരിക്കുന്ന പുരുഷശിഖാമണി അമ്പലപ്പാട്ടു (മാടമ്പി) രായിങ്ങൻ ശങ്കരനാശാൻ എന്ന പ്രഭു അവർകളെ കണ്ടു. അവർക്കു ചില കർമ്മവിപാകപ്രായശ്ചിത്തദാനാദികൾ നടത്തേണ്ടിയിരിക്കുന്നതിനെക്കുറിച്ചും മറ്റും വേണ്ടതു പറകയും ഉപദേശിക്കുകയും ചെയ്തു. പിന്നീട് 'ദേവാർച്ചാപദ്ധതി' എന്ന ഗ്രന്ഥം അച്ചടിപ്പിക്കുന്ന ഭാരം അവരാൽ വഹിക്കപ്പെടേണ്ടതെന്നു മറ്റു മാന്യന്മാരുടെ താല്പര്യാദികകൾ മുന്നിട്ട് അങ്ങോട്ടേല്പിക്കയുംകൂടി ചെയ്തു."

മിസ്റ്റർ ആശാനെപ്പോലെതന്നെ പലരും സ്വാമിയെ ഒരു മതാചാരോപദേഷ്ടാവ് എന്ന നിലയിൽ സ്വീകരിച്ചിട്ടുണ്ടെന്നത് ഇവിടെ സ്മരണീയമാണ്.

കന്നി 14. ആസന്നമരണന്മാർക്കും, രോഗാർത്തന്മാർക്കും സ്വാമിദർശനം വളരെ ആശ്വാസഹേതുകമായിരുന്നെന്നും, ആണെന്നുമുള്ളതിനു പല ദൃഷ്ടാന്തങ്ങളുണ്ട്. പാവങ്ങളോ, വിശേഷിച്ച സ്വാമിയുടെ ശിഷ്യന്മാരോ മഹാസങ്കടങ്ങളിൽ കിടന്നു വലയുമ്പോൾ ഈ മഹാനുഭാവന്റെ കരുണ സീമാതിലംഘിയായി പ്രവഹിക്കും. 'ശിഷ്യപുംഗവനായ ചിദ്ഘനാമൃതനാമാവ്, കുടലിലുള്ള സുഖക്കേടുനിമിത്തം ഓപ്പറേഷൻ ചെയ്യിച്ചു കൊല്ലത്തു കിടക്കയാൽ അവിടെച്ചെന്ന് ആശിസ്സ് നൽകി.

അവിടെവച്ച് വിദഗ്ദ്ധനും രാമകൃഷ്ണമിഷനിൽപെട്ടയാളുമായ ഡോക്ടർ രാമൻതമ്പി ബി. എ., എം. ഡി. യെ കണ്ട് അവരുടെ ആശ്രമകാര്യത്തെക്കുറിച്ചും, അടുത്തുതന്നെ ബ്രഹ്മാനന്ദസ്വാമിയെന്ന അവരുടെ 'അദ്ധ്യക്ഷൻ' കൊല്ലത്തുവരുന്ന കാര്യത്തെപ്പറ്റിയും മറ്റും സംസാരിച്ചു."

സന്യാസവൃത്തിയവലംബിച്ചിരിക്കുന്നവർ ആശീർവദിച്ചുകൂടാ എന്ന 'ശ്രുതി'യെ ആധാരമാക്കി, ചിലർ സ്വാമി ചെയ്തതു തെറ്റെന്നു പറഞ്ഞേക്കാം. എന്നാൽ ശ്രുതിനിഷേധമുള്ളതു 'പരമഹംസൻ' മുതലായ ആശ്രമികൾക്കേ ബാധകമാകയുള്ളൂവെന്നും, അത്യാശ്രമിയായ സ്വാമിക്ക് അതിനൊക്കെ സ്വാതന്ത്ര്യമുണ്ടെന്നും നാമോർക്കുമല്ലോ. "യസ്യ വർണ്ണാശ്രമാചാരോ ഗളിതഃ സ്വാത്മനിഷ്ഠയാ; സ വർണ്ണാനാശ്രമാൻ സർവാനതീത്യസ്വാത്മനി സ്ഥിതഃ" എന്നു തുടങ്ങിയ പ്രമാണങ്ങളും, മഹാനുഭാവധുരംധരനായിരുന്ന ബ്രഹ്മവിദ്വര ഹരിഹരശാസ്ത്രിസ്വാമികളുടെ നടപടിയും, ആരാധ്യ ശ്രീവിവേകാനന്ദസ്വാമിയുടെ സമുദ്രതരണാദികൃത്യവിശേഷങ്ങളും ദൃഷ്ടാന്തങ്ങളായി ഈ ഘട്ടത്തിൽ സ്വീകരിക്കാം.

കന്നി 19. പല വായനശാലകൾക്കും സംഭാവനയായി സ്വാമി ഗ്രന്ഥങ്ങൾ കൊടുത്തിട്ടുണ്ടെന്ന് ഇതിനുമുമ്പ് പറഞ്ഞിട്ടുണ്ട്. ഇന്നു "നെടുമങ്ങാട് താലൂക്ക് അസോസിയേഷൻ ലൈബ്രറിക്കായി കാര്യദർശിയുടെ അപേക്ഷപ്രകാരം 'സന്നീതിരാമായണം' മുതലായി സ്വകൃതികളുൾപ്പെടെ പത്തു പുസ്തകങ്ങൾ സംഭാവന ചെയ്തു." പൊതുജനോപകാരം വാക്കിൽതന്നെയല്ല, പ്രവൃത്തിയിലും വരുത്തിയിട്ടുണ്ടെന്നും, പ്രാധാന്യം രണ്ടാമത്തേതിനാണ് സ്വാമി കൊടുത്തിരിക്കുന്നതെന്നും എപ്പോഴും പറയേണമെന്നില്ല.

കന്നി 20. സ്വാമിയുടെ ചില മനോഗതികളെയും, മനപ്പറ്റലുകളെയും കുറിച്ച് അവിടുന്നുതന്നെ വിമർശനം ചെയ്യുക പതിവുണ്ട്, എന്നു പലപ്പോഴും നാം മനസ്സിലാക്കിയിട്ടുണ്ടല്ലോ. ഇന്നത്തേതും ഇപ്രകാരമുള്ള ഒരു വിഷയമാണ്.

"അനുഭവയോഗ്യവും മധുരവുമായ കവിതയുടെ ഉത്ഭവസ്ഥാനം പരിശുദ്ധവും അകഠിനവും സ്നേഹപരിപൂർണ്ണവുമായ മനുഷ്യഹൃദയമാകുന്നു' എന്ന് എമേഴ്സൻ പറഞ്ഞതായി കാണുന്നത് ശരിയെന്നു വിചാരിപ്പാൻ ചില സൽഗ്രന്ഥപാഠം സഹായിച്ചു. യോഗാഭ്യാസക്കാലത്ത് വായിച്ച ഒരു ഗ്രന്ഥത്തിൽനിന്നു 'സ്നേഹം' ഭരതനെന്നപോലെ ആപല്ക്കരമാണെന്നു മനസ്സിലൂന്നി. മുമ്പേതന്നെ എന്റെ ഹൃദയം സ്നേഹശൂന്യമായും, കഠിനമായുമിരുന്നിരിക്കണം. ഈ ഗ്രന്ഥം ഭാവിയെയും തടഞ്ഞു. അപ്പോഴത്തെ വിചാരമെന്തെന്നാൽ മോക്ഷപ്രതിബന്ധങ്ങളെ ഉന്മൂലനംചെയ്യണമെന്നു മാത്രമാണ്. അപ്പോൾ, സ്നേഹം വേണമെന്നില്ല. ശമാദിസാധനങ്ങൾ മതിയാകും. പിന്നെ, യമാദിയുമിരിക്കണം. ഇങ്ങനെ 'ബ്രഹ്മാനുഭവപര്യന്തം' വേണ്ട സാധനങ്ങളോടെ അഭ്യാസം ചെയ്തു. പിന്നെയും സ്നേഹമോ പരോപകാരതല്പരതയോ മനസ്സിൽ സ്ഥലംപിടിച്ചില്ല. അക്കാലങ്ങളിലെ കവിത, ടി ആംഗലപണ്ഡിതൻ പറഞ്ഞതു ശരിയെന്നു തോന്നുമാറു സുകുമാരമല്ലാതെ തീർന്നു വേദാന്തിയുടെ ദൃഷ്ടിക്കു വേണ്ടതെല്ലാം പൂർണ്ണമായി എന്ന അനുഭവാവസ്ഥയിലും പരിപക്വത സിദ്ധിച്ചു; പിന്നെയും എട്ടൊൻപതു വർഷംകൂടി കഴിഞ്ഞപ്പോൾ പരോപകാരം ഗുർവാജ്ഞയാ തലയിലായി വളരെ ശിഷ്യരുമുണ്ടായി. ഇതിലൊരുദേഹം, സ്നേഹമെന്ന ബീജത്തെ ഹൃദയത്തിൽ നട്ടു; എന്നല്ല, പോഷിപ്പിക്കയും ചെയ്തു. പിന്നീട് പല പ്രധാനശിഷ്യരും ഈ സ്നേഹവൃക്ഷച്ഛായാവലംബികളായിത്തീർന്നു. അക്കാലം മുതൽ സ്വഭാവവും ഒന്നു മാറി. ബ്രഹ്മാഭ്യാസത്തെക്കാളും, സ്വാനുഭവത്തേക്കാട്ടിലുംകൂടി സ്നേഹത്തിനു ലോകദൃഷ്ട്യാ മേന്മയുണ്ടെന്നു തോന്നിക്കുമാറു പരോപകാരശ്രദ്ധയും, ദാതൃത്വാദികളും പെരുകി ഉറച്ചു. കവിതയുടെ മാതിരിയും ഭേദപ്പെട്ടു. ഈ ശിഷ്യൻ ആയുഷ്മാനായ എന്റെ പ്രിയൻ 'ശിവപ്രസാദ'നാണെന്നു തത്തൽസന്ദർഭങ്ങളാൽ വ്യക്തമാകുന്നതാണ്. മുമുക്ഷുവിന്റെയോ, മുക്തന്റെയോ ദൃഷ്ടിക്കു രക്ഷിക്കപ്പെടേണ്ട സ്വന്തമാത്മസുഖത്തെ പരോപകാരപരത്വവും, സ്നേഹവുമെല്ലാം ഹനിക്കും.

'ബുദ്ധതത്വസ്യ ലോകോയം ജഡോന്മത്തപിശാചവത്;
ബുദ്ധതത്വോപി ലോകസ്യ ജഡോന്മത്തപിശാചവത്'

എന്നു 'വാർത്തികകാരൻ' പറഞ്ഞതിനു ശരിയിട്ടു 'ജ്ഞാനത്തിർക്കുലകംപേയ് - ഉലകത്തിർക്കു ജ്ഞാനംപേയ്' എന്ന് 'ഒഴിവിലൊടുക്ക'ത്തിൽ കാണുംപോലെയുള്ള ഇരിപ്പാണ് ആത്മജ്ഞന്മാർക്കു നല്ലത് എന്നുപറയാനും പ്രാരബ്ധം സമ്മതിക്കില്ല എങ്കിലും, ഒത്തുവന്നാൽ നന്ന് എന്നു വയ്ക്കുക. അപ്പോൾ പരിഷ്കാരികൾക്ക് ഇഷ്ടമുണ്ടാകയില്ല. അന്യന്റെ ഇഷ്ടാനിഷ്ടങ്ങളാലുണ്ടാകുന്ന ആരോപം (ഗുണമായാലും, ദോഷമായാലും) അവരുടെ നോട്ടത്തിലല്ലാതെ ആത്മവിത്തിന്റെ കണക്കിൽ സ്ഥാനമുള്ളതല്ല. 'പ്രിയം ത്വാം രോൽസ്യതി' എന്നു പഞ്ചദശിയിൽ ഭാരതീതീർത്ഥസ്വാമി പറഞ്ഞതു സത്യമാണ് 'ഇഷ്ട

വസ്തു വേദനപ്പെടുത്താതിരിക്കയില്ല.' വാസ്തവമിങ്ങനെയാണ്. ജ്ഞാനിക്കു (പോലും) പ്രാരബ്ധവേഗത്താൽ, ആ സ്നേഹാദിവൃത്തികൾ സമ്പാദിച്ചുകൊടുക്കുന്ന ദുഃഖരസം ശ്രദ്ധിച്ചാൽ അകറ്റാൻ കഴിയുമെങ്കിലും, അനുഭവിക്കുന്നത് ഒരുമാതിരി സുഖമെന്നു (കാര ണാന്തരത്താൽ) വന്നേക്കും. അസ്മാദൃശന്മാർക്കോ, പൂർവ്വന്മാർക്കോ, ഉണ്ടായതായി പറ യപ്പെടുന്ന 'വ്യഥാഭാസം-' (നിഴലിൽ ബാലന്മാർക്കുണ്ടാകുന്ന വേതാളഭ്രമംപോലെ-) ഈജാതി സ്നേഹാശ്രയംകൊണ്ടാണെന്നും നിർണ്ണയിക്കപ്പെട്ടു."

യോഗാഭ്യാസം ചെയ്തിരുന്ന അവസരത്തിലും മറ്റും സ്വാമി ചെയ്തിട്ടുള്ള കവിതകൾ പ്രായേണ കടുപ്പമുള്ളവയാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ കടുപ്പത്തിനു കാരണം സ്വാമിതന്നെ ചർച്ചചെയ്തു കണ്ടുപിടിച്ചതും ശരിതന്നെയാണ്. മനസ്സിന്റെ പ്രതിമയാണ് ഓരോരുത്തർക്കുള്ള 'ശൈലി' എന്നു പറയുന്നതു വളരെ വാസ്തവമാകുന്നു. മനസ്സിന്റെ കാഠിന്യം പോക്കി, ആർദ്രത സ്വീകരിച്ചപ്പോൾ കവിതയ്ക്കു ലാളിത്യം മുതലായ ഗുണ ങ്ങൾ വ്യക്തമാകാനും തുടങ്ങി. നിരന്തരമായ അഭ്യാസംകൊണ്ട് ഉറച്ചിരിക്കുന്ന ശീല ത്തേയും മാറ്റാൻ കഴിയുമെന്നുള്ളതിനാൽ ഇതു സാധിച്ചു. മനസ്സിന് ആർദ്രതയുണ്ടാ യാൽ ചിത്തം എളുപ്പത്തിൽ ചലിക്കുമെന്നുള്ളതിനാലായിരുന്നു പരോപകാരതാല്പര്യ ങ്ങൾ ബീജനാശം നശിച്ചുപോയതെന്നു നാമിതിൽനിന്നറിയുന്നു. ഉദ്ദേശ്യം നിറവേറ്റിയ തിനാൽ ലൗകികവ്യവഹാരത്തിൽ പെടാനിടയായതാണെന്നും അതിനു ഗുർവനുഗ്രഹം, ആജ്ഞയെന്നിവ പ്രേരകങ്ങളായിരുന്നുവെന്നും അതുകൊണ്ടാണ് ഇപ്പോൾ സാമുദായി കമായി സ്വാമി മനഃപൂർവ്വം ഓരോ നന്മകൾ ചെയ്യുന്നതെന്നും നമുക്കു മനസ്സിലാക്കാം.

എന്നാൽ മമത മുതലായതു നമ്മെ പരതന്ത്രരാക്കുംപോലെ ഒരു ബ്രഹ്മജ്ഞനെ വശം വദനാക്കുകയില്ല; പത്മപത്രം അംഭസ്സിൽനിന്നുള്ള സംശ്ലേഷമൊന്നുംകൂടാതെ നില്ക്കും പോലെ ഒരു ജീവന്മുക്തൻ ഈ പ്രപഞ്ചത്തിൽ പറ്റാതെ വ്യവഹരിക്കുന്നുവെന്നുതന്നെ സ്പഷ്ട മാകുന്നു.

കന്നി 25. ചില ശിഷ്യമണികളുടെ പേർ അഭിമാനത്തോടും ആശയവിശേഷത്തോടും നിർദ്ദേശിച്ചു കാണുമ്പോൾ 'പരോല്ക്കർഷാസഹിഷ്ണുത'യാലോ, സ്വാപകർഷശങ്ക യാലോ ചിലർക്ക് അസൂയയ്ക്കു വഴിയുണ്ടാകാം. എന്നാൽ സ്വാമിതന്നെ ഇതിനെങ്ങനെ യാണൊരു സമാധാനം പറഞ്ഞിരിക്കുന്നതെന്നും മറ്റുമുള്ളതു താഴെ സംഗ്രഹിക്കുന്നു: "യശഃശേഷനായ ഗോവിന്ദസ്ഥാനേശ്വരനെന്നു പറയുന്ന 'ബ്രഹ്മാനുഭൂതി'യുടെ സ്ഥാനം ആരും പൂരിക്കുമെന്നു തോന്നുന്നില്ല. ഇന്നുള്ളവരിൽ 'ദേശികദൃക്പ്രസാദഃ' എന്നു കവി ദീപൻ പറഞ്ഞതുപോലെയുള്ള ശ്രീമാൻ 'ശിവപ്രസാദൻ' തുടങ്ങി രണ്ടുമൂന്നുപേരിൽ എനിക്ക് അതിയായ മമത്വം, അഥവാ യുക്തിദൃഷ്ടിക്കു 'മമത്വാഭാസമതി'യും ഗൗണാത്മ താബുദ്ധിയും ഉണ്ടെങ്കിൽ ഹൃദയകാലുഷ്യത്തിന് ആർക്കും അവകാശമില്ല. എങ്കൽ മമ ത്വാത്മത്വബുദ്ധികൾ അന്യദുർല്ലഭമാംവണ്ണമുള്ള 'പരമവിശുദ്ധബോധൻ' മുതൽപേർക്കോ, മേൽപ്പറഞ്ഞവർക്കോ പ്രാധാന്യമെന്ന് ആർക്കുതന്നെ തീർച്ചപ്പെടുത്താൻ കഴിയും? അപ്പോൾ ഞാൻതന്നെ വല്ലതും പറഞ്ഞാലും സ്വഗുണപൗഷ്കല്യത്താൽ ഒരു ശിഷ്യമ ണിക്കതിനെ അതിവർത്തിക്കാൻ ശക്യമെന്നു വരുന്നതിനാൽ അവർ പരിഭവിക്കാതെ ആത്മന്യൂനതാപരിജിഹീർഷയോടെ സ്തുത്യസ്ഥാനത്തെത്താൻ 'യതമാനവൈരാഗ്യം' അവലംബിക്കണമെന്നുറച്ചു സമാധാനപ്പെടണം. അതുകൂടാതെ ഞങ്ങളുടെ സമക്ഷം പല പ്പോഴും അബദ്ധനാകാനൊരാൾക്കിടവന്നിരുന്നതു പരദോഷത്താലാണെന്നും, ആത്മാ പരാധത്താലല്ലെന്നും ഹൃദയചപലതയാൽ പറയാറുള്ള ഒരു ശിഷ്യനോടു മറ്റൊരു ശിഷ്യനെ സാദൃശ്യപ്പെടുത്തി (ഞങ്ങൾ) സംസാരിക്കവെ ആ സദൃശീകരണം സങ്കടമാണെന്നും,

ജീവന്മുക്താവസ്ഥനായ 'സദാശ്രയ'നോടായാലോ എന്നു ചോദിച്ചതിൽ അതു സന്തോഷമാണെന്നും പറഞ്ഞതുപോലെ തടസ്ഥരെ ബോധപ്പെടുത്താനായാൽ മതിയാകയില്ലെന്നും ഓർക്കേണ്ടതാണ്.

ഇതിൽ ആദ്യംപറഞ്ഞ ശിഷ്യനെക്കുറിച്ച് എത്ര പറഞ്ഞാലും തീരില്ല. എങ്കിലും വിനോദാർത്ഥം ചിലതു പറയാം." ഒരിക്കൽ ടി വാദ്ധ്യാരോടു സ്വാമി: "എന്റെ പട്ട് ഒന്നു വക്കടിപ്പിച്ചു കൊണ്ടുവരണമല്ലോ വാദ്ധ്യാരെ!" വാദ്ധ്യാർ: "അടിയൻ വിളുമ്പുരുട്ടാം." സ്വാമി: "മേടയ്ക്കുകെട്ടിയ ചാക്കിന്റെ വക്കു തെറുത്തതുപോലെയോ?" (എന്ന് ആക്ഷേപത്തിൽ). വാദ്ധ്യാർ: "അതെ, അതുപോലെ അങ്ങടിക്കും."

ഒരിക്കൽ വാദ്ധ്യാർ നോക്കി സമർപ്പിക്കത്തക്കവിധം സ്വാമിയുടെ പേർക്കു വന്നിരുന്ന ഒരെഴുത്തു കൂലിതീർത്തുവാങ്ങാതെ മടക്കിയതായി പ്യൂൺ പറഞ്ഞിരുന്നു. വാദ്ധ്യാരെക്കണ്ടയുടനെ, സ്വാമി: "വാദ്ധ്യാരെ! എനിക്കുള്ള എഴുത്ത് എന്താണ്, മടക്കിയയച്ചത്?" വാദ്ധ്യാർ: "അതു വലിയസ്വാമിക്കുള്ളതായിരുന്നു." കൊട്ടാരമുറിയിൽ ഗ്രന്ഥവ്യാപൃതനായിരുന്ന ആ പരമഗുരുപാദങ്ങൾ ഇതുകേട്ടെഴുന്നള്ളി. വലിയസ്വാമി: "അതെന്താ വാദ്ധ്യാരേ! ഞാൻ ഉടമസ്ഥനില്ലാത്ത ആളോ?" അടുത്തുനിന്ന 'മാധവമൗനി' (ആത്മാനന്ദാമൃതൻ) എന്ന പ്രിയശിഷ്യൻ വ്യാജസ്തുതിയായിട്ടു– "ഒരു ചക്രം കൊടുക്കണമല്ലോ, എന്നേ വാദ്ധ്യാർ വിചാരിച്ചുള്ളൂ" എന്നു പറഞ്ഞു. ഇതുകേട്ടു ഞെളിഞ്ഞു വാദ്ധ്യാർ: "ഞാൻ അത്രയേ വിചാരിച്ചുള്ളൂ" എന്നു സമ്മതിച്ചുപറഞ്ഞു. ചാപല്യമുണ്ടെങ്കിലും ഈ തിരട്ടുവള്ളി നാരായണപിള്ള ഭക്തോത്തംസമായിരുന്നു. ഗുരുവിനു പ്രിയം ഏറണമെങ്കിൽ ശിഷ്യൻ ഗുണവാനായിരിക്കണം; അല്ലാതെ, ഗുരു പക്ഷപാതിയാണെന്നു വിചാരിക്കുന്നത് എത്രയോ അബദ്ധമായ സംഗതിയാണ്. വസ്തുതത്വം ഇതാകുന്നു.

തുലാം 5. സ്വാമിക്കു പലതരം ശിഷ്യന്മാരുള്ളതിനാൽ എല്ലാവരും ഒരുപോലെ നല്ലവരാണെന്നു പറയാൻ പ്രയാസം. ഇങ്ങനെ ചിലർ ദോഷികളായി വരുന്നത് അവരുടെ കുറ്റംകൊണ്ടാണെന്നുതന്നെ പറയണം. കുറേനാൾകൊണ്ടു ദൃഢപരിചയം വന്നതിന്റെ ശേഷമാണ് സ്വാമി ഓരോരുത്തർക്ക് ഉപദേശം കൊടുത്തിട്ടുള്ളത്. എന്നിട്ടും ഇവരിൽ കുറേ ആളുകൾ പരാഗ്വസ്തുനിഷ്ഠന്മാർ (അജ്ഞാനികൾ) ആയിത്തന്നെ വരുന്നത് ഇവരുടെ കർമ്മവിപാകംകൊണ്ടല്ലാതെ മറ്റൊരുകാരണത്താലുമല്ല. അതിനാൽ ഈയനർത്ഥം സ്വാമിയിലാരോപിക്കുന്നതു തീരെ അവിഹിതമാകുന്നു. ചിലർ, ശിഷ്യന്മാരിൽ ദൃഢരൂഢമായിക്കാണുന്ന വല്ല വൃത്തത്തേയും ആസ്പദമാക്കി ഗുരുവിന്റെ ഗുണങ്ങളെ പരാമർശിക്കുന്നത് അബദ്ധത്തിൽ കലാശിക്കുമെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. സ്വാമിയും ഇതു നല്ലപോലെ അറിഞ്ഞിരുന്നുവെന്ന് അദ്ദേഹംതന്നെ ഈ ഡയറികളിൽ ചെയ്തിരിക്കുന്ന വിചാരണകൾകൊണ്ടു നമുക്കനുമിക്കാം. ഇന്നത്തേതും അതിനെ സംബന്ധിച്ചതുതന്നെ.

"ഇന്ന് ഒരു വലിയ ഗ്രഹചാരസന്ധിയായിരുന്നു. ജന്മസിദ്ധമായ ശാന്ത്യാദിഗുണങ്ങൾകൊണ്ടും, വിദ്വത്വം മുതലായതുതൊണ്ടും ആരും ശ്ലാഘിക്കത്തക്കയാളാണ്. 'സച്ചിദാനന്ദബ്രഹ്മേന്ദ്രൻ' എന്ന ശിഷ്യൻ. ആകയാൽ 'പരമപ്രേമാസ്പദ, എന്ന സംബോധനയ്ക്കർഹനാണ്. ആചരണംകൊണ്ടു 'പരമവിശുദ്ധബോധൻ' മാതൃകാശിഷ്യനുമായിരിക്കുന്നു. പണ്ഡിത ശിവപ്രസാദൻ (വിദ്യാഭാരതി) നേത്രകനീനികപോലെ പ്രിയതമനാണ്. ഈ ശിവപ്രസാദനപ്പോലെ കണ്ണിലുണ്ണിയായിരുന്ന മറ്റൊരു ശിഷ്യമണി (എ. തന്നെ) മറ്റു ചിലരുമായുള്ള ദുശ്ചിന്തവഴി എന്നോടു വിരോധിച്ച്, ഉദ്ദേശ്യങ്ങൾക്കും നന്മയ്ക്കും സാമുദായിക ഉപദേശങ്ങൾക്കും എതിരായി നിന്നുവരുന്ന (ദുർദ്ദൈവഹതകന്മാരും നിഷ്കാരണവൈരികളുമായ) ബ്രഹ്മാനുഭൂതിവംശക്കാരോടു ചേർന്ന് എനിക്കു വിരുദ്ധമായി ചിലതു

പ്രവർത്തിച്ചുവെന്ന സംഗതിയിൽ വാഗ്വാദമുണ്ടായി കീഴടങ്ങാത്തതുപോലെ കാണുകയാൽ ആ ആളെ കൈവെടിഞ്ഞു അനർഹന്മാരുടെ നാമനിർദ്ദേശം അയോഗ്യമാകയാൽ പേർ പറയുന്നില്ല. ഈ ആളുമായുള്ള വേർപാടു ചിന്തിക്കപോലും വഹിയാത്തതായിരുന്നു. ആകയാൽ ലൗകികദൃഷ്ട്യാ വളരെ മനഃക്ലേശമുണ്ടായി. അങ്ങനെയിരിക്കെ 'സൗഭാഗ്യഭാസ്കരം' എന്ന ലളിതാസഹസ്രനാമഭാഷ്യത്തിന്റെ ഭൂമികയിൽ "നായം പാരിവ്രാജ്യധർമ്മൊ യത്സദഃസു ഗത്വാകംചിൽ പക്ഷം പ്രതിപക്ഷം വോരരീകൃത്യേതരപരാഭവനം" (സദസ്സുകളിൽചെന്ന് ഒരു പക്ഷമല്ലെങ്കിൽ മറുപക്ഷം പിടിച്ച് അന്യനെ തോല്പിക്കയെന്നതു ഭിക്ഷുവിനു ചേരുന്നതല്ല.) എന്നൊരു മഹാൻ പറഞ്ഞതായി കണ്ടമാത്രയിൽ ചിത്തം നിസ്തരംഗസുധാംബുധിപോലെ നിർമ്മലതരമായി. അന്നു മുതൽ, പഴയകാലത്ത് അപരോക്ഷബ്രഹ്മാനുഭവം ഉണ്ടായ അന്നുവരെ നിലനിന്നപോലുള്ള സുഖാനുപ്രസരം നിഷ്പ്രതിബന്ധമായി നിലനിൽക്കാൻ തുടങ്ങി. അടയ്ക്കപ്പെട്ട ചിത്തത്തിന് ഈ മാതിരി ലഘു സംഗതിയും പുനർനിരോധത്തിനു ധാരാളം മതിയാകും. വ്യവഹാരദശയിൽ തുടരെ മനക്കലക്കമില്ലാതിരിക്കുന്നതു സമാധിയിലും മുകളിലായിപ്പറയാം. ഇത്തരക്കാർ ശിഷ്യരിൽ പലരും (ദ്രോഹികളും) ഉണ്ട്. എന്നാൽ അവരുമായി അധികം കെട്ടുപാടിനിടയില്ലാത്തതു ഭാഗ്യം. ഞാൻ ഗുരുജനങ്ങളോട് ആചരിക്കുന്നതിൽ എത്രയും മോശമായിട്ടാണ് എന്നോട് അനേകം ശിഷ്യർ കാണിക്കുന്നത്. എങ്കിലും ഗുണസമ്പന്നന്മാരായവരെ നോക്കുമ്പോൾ തട്ടിക്കഴിക്കാമെന്നു സമാധാനമുണ്ട്. എത്രപേരുടെ പേരിൽ റിമാർക്കെഴുതേണ്ടിവന്നു!

ഈ ശിഷ്യരത്നം പിന്നീട് വളരെ ക്ലേശിച്ചശേഷം ക്ഷമായാചനംചെയ്കയാൽ മാപ്പുകൊടുത്തു. പൂർവസ്ഥിതിയിലായതുകൊണ്ടു കളങ്കം വല്ലവരും ആരോപിക്കരുതെന്നു കരുതി ഇനിയും പേർ പറയുന്നില്ല."

ആദ്യം കൈവെടിഞ്ഞ ശിഷ്യനെ രണ്ടാമതു ക്ഷമാപ്രാർത്ഥന ചെയ്തപ്പോൾ പൂർവസ്ഥിതിയിൽ സ്വീകരിച്ചുവെന്നുള്ളതു സ്വാമിയുടെ അന്യാദൃശമായ ശിഷ്യവാത്സല്യത്തെയും സാധുചിത്തതയെയും കാണിക്കുന്നുവെന്നല്ലാതെ അദ്ദേഹത്തിന്റെ സ്വഭാവത്തിന് അസ്ഥിരതയുണ്ടെന്ന് ആരും വ്യാഖ്യാനിക്കയില്ലല്ലോ. "വശിനാം രുഷോ മതിഷും നാസതേ ചിരംജലവിപ്രുഷശ്ച നവസസ്യസൂചിഷു" എന്നതുകൊണ്ടു വശി (യമി) കളുടെ മനസ്സിൽ രോഷം അധികംകാലം നിലനില്ക്കയില്ലെന്നു കാണാം.

നിഷ്കാരണം, സജ്ജനങ്ങൾക്കും വൈരികളായി ചിലർ ഉണ്ടാകുമെന്നതു ലോകസ്വഭാവമാണ്. ഭർത്തൃഹരിയോഗീന്ദ്രൻ ഇതറിഞ്ഞിരുന്നു: "മൃഗമീനസജ്ജനാനാം തൃണ, ജല, സന്തോഷവിഹിതവൃത്തീനാം; ലുബ്ധക, ധീവര, പിശുനാ നിഷ്കാരണവൈരിണോ ലോകേ" എന്നാണ് പറഞ്ഞിരിക്കുന്നത്. തൃണം, ജലം, സന്തോഷം എന്നിവകൊണ്ടു സമ്പന്നമാംവണ്ണം തൃപ്തിപ്പെട്ടു ദിനം കഴിക്കുന്ന മൃഗങ്ങൾ, മത്സ്യങ്ങൾ, സത്തുക്കൾ ഇവർക്കു വ്യാധൻ, മുക്കുവൻ, ദുർജ്ജനം എന്നിവർ മുറയ്ക്കു നിഷ്കാരണശത്രുക്കളാകുന്നു. ഇനിയും "മഹതാം യദേവമൂർദ്ധസു തദേവ നീചാസ്ത്രൃണായ മന്യന്തേ; ലിംഗം പ്രണമന്തി ബുധാഃ കാകഃ പുനരാസനീകുരുതേ", എന്ന പ്രമാണവും നോക്കുക. മഹാത്മാക്കൾ ബഹുമാനിച്ചു ശിരസ്സിലെടുക്കുന്നവയെ നീചൻ തൃണപ്രായമാക്കിക്കരുതും. ഇതു ബുധജനവന്ദ്യമായ ശിവലിംഗത്തിന്മേലിരുന്നു കാക്ക നിരങ്ങുന്നതുപോലാകുന്നു.

"യേ ശ്രമം ഹർത്തുമീഹന്തേ മഹതാം ചിരസംഭൃതം;
വന്ദ്യാസ്തേ സരളാത്മാനോ ദുർജ്ജനാഃ സജ്ജനാ ഇവ"

എന്ന് ആനന്ദവർദ്ധനാചാര്യനും പറഞ്ഞിട്ടുണ്ട്. മഹാന്മാർ വളരെ കഷ്ടപ്പെട്ടു സാധിച്ചതിനെ ഇല്ലായ്മചെയ്വാൻ യത്നിക്കുന്ന വക്രബുദ്ധികളായ ദുർജ്ജനങ്ങൾ, ഋജുബുദ്ധി

കളായ സജ്ജനങ്ങളോടൊപ്പം വന്ദ്യന്മാരാണെന്നു വ്യാജസ്തുതി. ഈ ശ്ലോകം സമുദായഹീരമണികളുടെ അഭ്യർത്ഥനാഫലമായി അവരുടെ ഇടയിൽ, ഗ്രന്ഥരചനകൊണ്ടും, ആചാരസ്ഥാപനകൊണ്ടും, പരിപുഷ്ടമാക്കിത്തീർത്ത ഏർപ്പാടുകളെ മഹാനും, ദേശനാഥനുമായിരുന്ന ഗോവിന്ദസ്ഥാനേശ്വരന്റെ മരണശേഷം ദുസ്സ്വഭാവമാത്രത്താൽ മുടക്കിയവരും മലയരശരുമായ മുൻപറഞ്ഞ ബ്രഹ്മാനുഭൂതിവംശക്കാർക്കു നന്നാ പറ്റിയതല്ലയോ എന്നാർക്കറിയാം.

തുലാം 6. പതിവുപോലുള്ള സർക്കീട്ടിൽ ഇന്ന് ആലപ്പുഴ എത്തി. "സനാതന ഹൈസ്കൂൾ പണ്ഡിതർ ഹരിഹരാത്മജകൃഷ്ണശാസ്ത്രികളുടെ അതിഥിയായി താമസിച്ചു. ഇദ്ദേഹം ഒരു മഹാവിദ്വാനും കവിയും വിശേഷാൽ ഗുരുസ്ഥാനികനുമാണ്. ഇദ്ദേഹത്തിനു തുല്യനായ വ്യാകരണമഹാഭാഷ്യാഭിജ്ഞൻ മലയാളത്തു ചുരുങ്ങും. വേദാന്തത്തിൽ അതിനിപുണനും തർക്കശാസ്ത്രത്തിൽ വിദഗ്ദ്ധനുമാണ്. ആദ്യം, 'സരസ്വതീഗൃഹം' എന്നു പേർ കേട്ടിട്ടുള്ള 'പന്തളം' രാജധാനിയിലും പിന്നെ കുംഭകോണത്തും പോയി പഠിച്ചിട്ടുണ്ട്. പണ്ഡിതന്മാർക്കു ദുർല്ലഭമായ വിധം ക്ഷമാദിസൽഗുണങ്ങൾക്ക് ഇദ്ദേഹം വിളനിലംതന്നെ. എന്റെ 'അദ്വൈതപാരിജാത'ത്തിനു സ്വാമിതിരുവടിയുടെ ഉപദേശപ്രകാരം കുറഞ്ഞോരു ഭാഗത്തിനു 'സംസ്കൃതടീക'യെഴുതിക്കാണിച്ചതിൽ, പൂർവവ്യാഖ്യാതാക്കന്മാരെ അതിശയിക്കത്തക്ക പഴുപ്പും, കൊഴുപ്പും അതിനുണ്ടെന്നു കണ്ടിരിക്കുന്നു. അദ്ധ്യാത്മവിഷയമായും, കവിതാനിരൂപകന്മാരെ ആധാരമാക്കിയും വളരെ സംസാരിച്ചിരുന്നു. ഗ്രന്ഥകാരമഹാശയന്മാരുടെ ഗാംഭീര്യമറിവാൻ കോപ്പില്ലാതെ തങ്ങടെ അല്പജ്ഞാനമാകുന്ന അളവുകോൽകൊണ്ട് അതിനെ കുറിക്കുന്ന ചില വിമർശകന്മാർ അതിനു (വ്യവഹാരത്തിനു) വിഷയമായിരുന്നു. പിറ്റേന്നു മടങ്ങിപ്പോന്നു."

ഈ കൃഷ്ണശാസ്ത്രികൾ അനേകം സൽഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ട്. ആരുടെയോ അദൃഷ്ടവിശേഷത്താൽ അവ പുറത്തുവന്നിട്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു. ഇദ്ദേഹത്തിന്റെ പേർ സ്വാമിയുടെ പല പുസ്തകങ്ങളിലും ഒരുവിധമല്ലെങ്കിൽ മറ്റൊരുവിധത്തിൽ കാണാവുന്നതാണ്. പ്രൗഢമനോഹരമായ സദ്ഗുരു സർവ്വസ്വഭൂമിക ഇദ്ദേഹത്തിന്റെ ദിവ്യനാമസ്മാരകമാണെന്നു പറയേണ്ടതില്ല. ഓരോരോ മഹോപാധ്യായപദാങ്കന്മാർ ഇദ്ദേഹത്തോടു ചോദിച്ചു പല സംശയങ്ങളും നിവാരണം ചെയ്യുന്നതായി ഞങ്ങൾക്കറിയാം. ഇങ്ങനെ എല്ലാംകൊണ്ടും ഇദ്ദേഹം ഒരു മഹാപണ്ഡിതനാണെന്നു നമുക്കു തീർച്ചയാക്കാൻ കഴിവുണ്ട്. അദ്വൈതപാരിജാതത്തിന് അദ്ദേഹമെഴുതിയിടത്തോളം ടീക കിട്ടിയാൽ കൊള്ളാമായിരുന്നെന്നു വിചാരിച്ചു തെരക്കിയതിൽ അതിന്റെ ഫലം മനസ്താപമായി പരണമിച്ചുപോയി. മഹാവിദ്വാനായ സ്വാമിപോലും സമ്മതിച്ചിരിക്കുന്ന സ്ഥിതിക്ക് ഈ പണ്ഡിതരുടെ വിദ്വത്ത്വാദികളെക്കുറിച്ചു ഞങ്ങൾ എങ്ങനെ ശ്ലാഘിച്ചാൽ മതിയാകുമെന്നറിഞ്ഞുകൂടാ. വൻകാടുകളിൽ നൈസർഗ്ഗികമായ ശോഭയോടെ എത്ര പുഷ്പങ്ങളാണ് ഉൽഫുല്ലങ്ങളായി നിൽക്കുന്നത്. അവയെ ആരാൻ അറിയുന്നുവോ? ഈ ബ്രാഹ്മണൻ ഒരു 'കുചേലവൃത്തൻ' കൂടിയാണ് എന്നു കേൾക്കുന്നതിനിടയായതിൽ, 'സരസ്വതീ ന യത്രശ്രീഃ' എന്നു സമാധാനമുണ്ടെങ്കിലും സംസ്കൃതസമാരാധകലോകത്തെ പാതാളം പായിച്ച പ്രകൃതിചാപല്യത്തെക്കുറിച്ച് എന്തുപറയേണ്ടു എന്നറിയുന്നില്ല.

തുലാം 7. സ്വാമിയെ കാണാൻ പല സന്യാസിമാരും വരാറുണ്ട്. ഇന്നു 'ശ്രീശക്തിദാസൻ' എന്നു പേരായ സന്യാസി കൈതവനമഠത്തിൽ വന്നു. ടിയാനെക്കുറിച്ചു കേൾവിപ്പെട്ടിരിക്കയാൽ നാനാരോഗികളും ദിവ്യദർശനശ്രവണലോലുപന്മാരുമായി പലരും കാണാനുമെത്തി. അധികമാളുകളും ഈദൃശഭ്രാന്തിയിൽ ഭ്രാന്തരാണല്ലോ. തത്വബുഭുത്സ

(വസ്തുത ഗ്രഹിപ്പാനുള്ള ഇച്ഛ) ഇവർക്കില്ലതാനും. ഇവർ, ചങ്ങല കിലുക്കിയാൽ ആന വരുന്നെന്നു കേട്ടു ഭ്രമിച്ചു കള്ളന്മാരുടെ വായിൽപ്പെടുന്നവരുടെ ജാതിയാണല്ലോ, കഷ്ടം! അവരോടോരോന്നനുകരിച്ച് ആടി. കുമ്പളങ്ങാ കട്ട കാര്യം പറഞ്ഞപ്പോൾ, അതിന്റെ ചാരം (പൊടി) തന്റെമേൽ പുരണ്ടിട്ടുണ്ടോയെന്നു തടവിനോക്കുന്നവനോടൊപ്പവും, ഉണങ്ങിയ എല്ലു കടിക്കുമ്പോൾ അണ്ണാക്കോ, ചുണ്ടോ പൊട്ടിവരുന്ന ചോര ആയ സ്ഥിതിയിലേതെന്ന് അഭിമാനിക്കുന്ന നായ്ക്കൊപ്പവും, ചിലർ വല്ലതും കേട്ടും കണ്ടും ഓരോന്നു വിചാരിക്കും. ഞങ്ങൾ ലൗകികമായി പലതും സംസാരിച്ചു. പാരലൗകികരഹസ്യം 'തദ്വിദ്ധിപ്രണിപതേന, പരിപ്രശ്നേന, സേവയാ" എന്നതിലൊന്നും കൂടാതെ സമുദ്ഘാടനം ചെയ്യാറില്ലെന്ന് അറിയേണ്ടതാണ്. നചികേതസ്സിനോടു മൃത്യു പറയുന്ന ഭാഗം 'കഠവല്ലി' നോക്കുക. സംസാരിച്ചകൂട്ടത്തിൽ ആചാരപദ്ധതിയനുസരിച്ചു ചിലതൊക്കെ നടപ്പാക്കി ആ സമുദായത്തിനെ അനുഗ്രഹിക്കണമെന്നു ശട്ടംകെട്ടി അയച്ചു. സൗകര്യംപോലെ ഞാനും ഒന്നവിടെച്ചെന്നാൽ കൊള്ളാമെന്നപേച്ചുപോയി. ഇങ്ങനെ മൂലയിലിരുന്ന് ഈശ്വരനെ സേവിക്കുന്ന സാധുക്കളെ ഞെരുക്കിയാൽ അവരെന്തുചെയ്യും? മെരട്ടിനകത്തും ചില അനുഗ്രഹം അടങ്ങിയിരിക്കുന്നതാകയാൽ അവർ 'കള്ളി' വെളിക്കാക്കാത്തതിൽ അധികം കുറ്റപ്പെടുത്താനൊന്നുമില്ല. എന്നാലും, ഈദൃശലോക വാസനജ്ഞാനത്തിനു തടവാണെന്ന് ഇത്തരക്കാർ അറിയാത്തതു സ്വല്പം പോരായ്കയാണ്. കാര്യംപറഞ്ഞാൽ രസിക്കുമോ? ബ്രഹ്മജ്ഞാനം ദൃഢമാകുവോളം ശ്രവണമനനാദികളിൽ മുങ്ങിക്കിടന്നാൽ എങ്ങനെയും ലോകരംഗത്താടാറാകും. അത് എല്ലാവരുമോർക്കണം. മുറയ്ക്ക് ഏവരും ബ്രഹ്മപദം പറ്റിയാൽ ദേവന്മാർക്കുള്ള ഋണം പോക്കായ്കകൊണ്ടും മറ്റും അവരുടെ കോപത്തിനു പാത്രമായിത്തീർന്നുണ്ടാകുന്ന വഴിതെറ്റ് ഒക്കാതെ പോകും. അതു 'വാർത്തികകാര'പ്രഭൃതികൾ സമ്മതിക്കയുമില്ല. ആകയാൽ, ശരിക്കു പറ്റണമെന്നു പറഞ്ഞാലെന്തു ചെയ്യും? 'ഗഹനാ കർമ്മണോ ഗതിഃ' - ഇങ്ങനെ ഇരിക്കട്ടെ."

സാധാരണമനുഷ്യർ വസ്തുവിനെ കണ്ടുപിടിക്കാതെ നിഴലിന്റെ പുറകെ ഓടുന്നവരാണല്ലോ. പരമാർത്ഥജ്ഞാനമില്ലാതെ എന്തിനെയും സമാശ്രയിക്കാനിത്തരക്കാർ അദ്വിതീയന്മാരാണ്. ലോകമിങ്ങനെയായിപ്പോയല്ലോ എന്നനുശോചിക്കയാണ് സ്വാമി ചെയ്തത്; എന്നല്ലാതെ ഇവരെയോ, ഇവർക്കു ഭ്രമമുണ്ടാക്കുന്ന മനുഷ്യരെയോ സ്വാമി മനഃപൂർവമാക്ഷേപിക്കാൻ ഒരുങ്ങുകയില്ലെന്നു പ്രത്യേകിച്ചാരും പറയണമെന്നില്ല. സ്വാമി ഇതുകൾക്കു ചില നാടോടി ഉപമകളും മറ്റും കൊണ്ടുവന്നതു പരമാർത്ഥത്തിൽ ഇത്തരം മൂഢന്മാരോടു തനിക്ക് അകൈതവമായുള്ള കരുണയെയും, അവർ സന്മാർഗ്ഗമാശ്രയിക്കാത്തതിൽ അനല്പമായ ഈർഷ്യയേയുമാണ് വ്യഞ്ജിപ്പിക്കുന്നത്. (ആ ഭാഗം പ്രത്യേകം നോക്കുക).

തുലാം 12. കാഷായവസ്ത്രധാരികളായി നടക്കുന്നവരെല്ലാം യഥാർത്ഥ സന്യാസികളല്ലല്ലോ. പലരുമിങ്ങനെ ഓരോ പൊളിയും പറഞ്ഞു നിത്യവൃത്തി കഴിക്കുന്ന വിവരം സുപ്രസിദ്ധമാണ്. 'ജടിലോ മുണ്ഡീ ലുഞ്ചിതകേശീ കാഷായാംബരബഹുതരവേഷഃ; പശ്യൻ നഹി നഹി പശ്യതി മൂഢോഹ്യുദരനിമിത്തം ബഹുകൃതവേഷഃ', എന്നു ശങ്കരാചാര്യസ്വാമി പറഞ്ഞതു നോക്കുക. അതുകൊണ്ടു പരമാർത്ഥസന്യാസിമാർ ആരായിരിക്കുമെന്നു നാം സംശയിച്ചുപോകുന്നു. ഇത്തരക്കാരെ സ്വാമി നല്ലപോലെ വെറുക്കുന്നു. വിദ്വാൻ (ബ്രഹ്മജ്ഞാനി) ആയില്ലെങ്കിലും വിവിദിഷു (ബ്രഹ്മജിജ്ഞാസു) വിന്റെ നിലപോലും കൈക്കൊള്ളാത്തവന്റെ വേഷത്തിന് ഒരു വിലയും വെയ്ക്കാൻ തരമില്ല. അവധാനതയോടെ നോക്കാം. 'പത്മനാഭപുരത്തു വിദ്യാനിലയത്തിലിരിക്കുന്ന ശ്രീഭഗവാൻ ആനന്ദഗുരുസ്വാമി എന്നയാൾ, കാണാനായി മഠത്തിൽ വന്നിരുന്നു. ഇദ്ദേഹം മരുത്വാൻമ

ലയിൽ വളരെനാൾ ഇരുന്നിട്ടുണ്ടുപോൽ. കേട്ടറിഞ്ഞ് എന്നെ കാണുന്നതിനായി വന്നുവെന്നു പറഞ്ഞപ്പോൾ, 'ഇക്കാലത്ത് ഇത്തരക്കാരെ ധാരാളം കാണാൻ കിട്ടുമെന്നും, വേഷത്തിന് ഒരു ചക്രത്തിൽ കൂടുതൽ വിശേഷാൽ ചെലവില്ലെന്നും' ഞാൻ പറഞ്ഞു. ഇതു പ്രവൃത്തിമാർഗ്ഗം വിട്ടു നവൃത്തിമാർഗ്ഗത്തിൽ നടകിട്ടാതെ ഉഴലുന്നവരും, ജ്ഞാനവിജ്ഞാനസമ്പന്നന്മാരായ സൽഗുരുക്കളെ തേടിപ്പിടിക്കാനും സേവിക്കാനും ദുരഭിമാനംകൊണ്ടു വയ്യാത്തവരും ആയ പാവപ്പെട്ട സന്യാസിമാരെ വലയം ചെയ്യുന്നതായി തന്നെ ഇരിക്കുന്നു. 'ദ്വിത്രാ ഏവ കവയഃ ദ്വിത്രാണ്യേവ കാവ്യാനി' എന്നു ധ്വന്യാചാര്യൻ പറഞ്ഞപോലെ സന്യാസികൾ നിറഞ്ഞ ഈ രാജ്യത്തു കർമ്മയോഗം, യോഗചര്യ, ശ്രവണം, നിദിധ്യാസനം എന്നിവ, ജ്ഞാനവിജ്ഞാനവിഭവന്മാരായ ഗുരുവര്യന്മാരുടെ സന്നിധിയിൽ ശീലിച്ചു പത്തും, പതിനഞ്ചും കൊല്ലം സ്വാനുഭൂതിയിൽ കഴിച്ചു ലോകാനുഗ്രഹത്തിനു കാപ്പുകെട്ടിയിറങ്ങിയ രണ്ടുമൂന്നു ബ്രഹ്മവിത്തുകളോടു കിടപിടിക്കാമെന്നു വച്ചു പുറപ്പെട്ടവരെ ഓർക്കുമ്പോൾ ഉള്ളു നടുങ്ങുന്നു എന്നു തോന്നും. 'ഘടാനാം നിർമ്മാതുസ്ത്രിഭുവനവിധാതുശ്ചകലഹഃ' (കുശവനും ബ്രഹ്മാവിനും തമ്മിൽ കലഹം) എന്നു പറഞ്ഞപോലെയല്ല. ഇക്കാര്യത്തിൽ അസൂയയ്ക്കു വഴിയില്ലാത്തതും സമാധാനത്തിനു വക ധാരാളമുള്ളതുമാകുന്നു. ഇങ്ങനെയാണ് സാധാരണയെങ്കിലും കൊല്ലത്തു ശക്തികുളങ്ങരെ ഇരിക്കുന്ന ശ്രീശങ്കരദാസരെന്ന യുവസന്യാസിശ്രേഷ്ഠൻ ഏതു ബ്രഹ്മവിത്തിനും സന്തോഷമുണ്ടാക്കും. സ്വാനുഭൂതി രസികനല്ലെങ്കിലും നടപടിഗുണവും, നാലുപാടും വഴിയുന്ന സഗുണബ്രഹ്മവിഷയഭക്തിരസവും എന്തു പറയാം! അൻപ് ഒഴുകുന്നു, ഇദ്ദേഹത്തിനെന്നാണ് പരമപൂജ്യനായ സ്വാമിതൃപ്പാദം ഒരിക്കൽ എന്നോടരുളിയത്. നില്ക്കട്ടെ. പിന്നീട് പുതിയ ഭഗവാൻ ആനന്ദഗുരുസ്വാമിയുമായി പലതും പറഞ്ഞു. സ്വാമിതിരുവടിയെ നാഥനായി കല്പിച്ചു തിരുവനന്തപുരത്ത് ഒരാശ്രമം സ്ഥാപിക്കാമെന്നും, മാസിക മുതലായതു നടത്തിയും മറ്റും നാട്ടുകാരെ അനുഗ്രഹിപ്പാൻ അവിടെ ഞാനും കൂടണമെന്നും പറകയുണ്ടായി. അതിനു ഞങ്ങളുടെ തീർത്ഥപാദപരമഹംസരെ കൂട്ടുപിടിക്കാനേർപ്പാടാക്കുകയും പത്മനാഭപുരത്തും മറ്റും സമുദായനന്മയ്ക്കായി 'യോഗ'സ്ഥാപനം, ആചാരപരിഷ്കാരം ഇവ ശരിയാക്കണമെന്നുപദേശിച്ചു വിടുകയും ചെയ്തു."

സ്വാമിക്ക് ഇന്നൊരെഴുത്തുകിട്ടി. അതിന്റെ ഒരു ചുരുക്കവും വിമർശനവും കൊടുത്തിരിക്കുന്നു:- "ഇതാ രാത്രിയായപ്പോൾ ഒരു രസമുള്ള എഴുത്തുകിട്ടി. ഈഴവന്മാരുടെ 'കുലഗുരു'വായി അവരാൽ വരിക്കപ്പെട്ടിട്ടുള്ള ശ്രീനാരായണഗുരുവിനെ വിഷയമാക്കിയാണ് എഴുത്ത്. ഇവരുടെ പെട്ടെന്നുണ്ടായ ഇളക്കത്തിൽ ചിലതെല്ലാം 'യാചിതമണ്ഡന' സമ്പ്രദായത്തിൽ വെച്ചു കെട്ടീട്ട് ഇദ്ദേഹത്തെ ജഗൽഗുരുവെന്നും മറ്റും പറകയും അതിനെ എല്ലാവരും സ്മരിക്കണമെന്നു പുലമ്പുകയും അതു പറ്റിയതായി ഭാവിക്കയും ചെയ്യുന്നു.

ഈ മാന്യൻ ധന്യൻതന്നെ; സംശയമില്ല. ടിയാർ ലോകഗുരുവാണെങ്കിൽ 'ലോകം' കേരളത്തിലെ ഏതാനും കുടിലുകളും മേടകളും അതിലെ ഈഴവസഹോദരങ്ങളുമാകേണ്ടിവരും. ഇങ്ങനെ ഏതാനും ചില ഈഴവർ കൊണ്ടാടിയതുകൊണ്ടുമാത്രം സർവ (ഹിന്ദു) ജാതിവന്ദ്യമായ ഒരാചാര്യസ്ഥാനം കിട്ടുമോ? പരമശിവൻ അവതരിച്ചുവന്ന ശ്രീജഗൽഗുരുവിനെപ്പോലും എല്ലാ ജാതിമതക്കാരും ഗുരുവെന്നെണ്ണുന്ന കാര്യം ഇന്നാണെങ്കിൽ സംശയമാണ്. അന്ന് ആ മഹാത്മാവ് സർവമതക്കാരെയും ജയിച്ച് അദ്വൈതസിദ്ധാന്തം പ്രതിഷ്ഠിച്ചാണ് ജഗൽഗുരുവായത്. അതിരിക്കട്ടെ; ചിലരുടെ അല്പത്വംകൊണ്ട് ഇദ്ദേഹത്തിന്റെ കാരണഗുരുവെന്നു പറയാൻ ഒരാളില്ലെന്നു പറകയും പത്രത്തിലേറ്റുകയും ചെയ്യുന്നു. ടിയാർക്കു യോഗവും ബ്രഹ്മവിദ്യയും ഉപദേശിച്ച്, കുടിയിരുത്തി ബഹുസംവത്സരക്കാലം അവരെ ശീലിപ്പിച്ച ആ മഹാനുഭാവനു - ചട്ടമ്പിസ്വാമിതിരുവടിക്കു - ലോക

ഗുരുപ്പട്ടമില്ലാഞ്ഞിട്ടായിരിക്കാം ഇങ്ങനെ പറയാനിടയായത്. എന്നാൽ വളരെയവസ്ഥയുണ്ടെന്ന് ഇന്നു ഭൂമിയിൽ മുന്നണിക്കാർ വിചാരിക്കുന്ന 'ആർച്ചുബിഷപ്പിനെ'യോ, പോപ്പിനേയോ ഗുരുവെന്നുവെക്കുന്നതു കൊള്ളാമായിരിക്കുമെന്നു ചിലർ പറയുന്നു. അച്ഛനമ്മമാരെ മാറ്റിമറിച്ചു പറഞ്ഞു കാര്യം നേടുന്നവർ ഈ ലോകത്തിൽ ധാരാളമുണ്ട്. 'സാധാരണ ഒരു ഗുരു'വിനെപ്പോലും നിഷേധിക്കുന്നവർ ഹിന്ദുക്കളിൽ ചുരുങ്ങും. 'ജാഗ്രദാവസ്ഥയിൽ സുഷുപ്തി' എന്നു പറയുന്ന ലോകവിസ്മൃതി സ്ഥാനത്തെത്തി ശൗചാചാരാദിപോലും മറക്കത്തക്ക പരിപാകത്തിൽ ഗുരുവിനെ സ്മരിക്കയില്ലെന്നുവരാം. അപ്പോൾ സമുദായനേതൃത്വവും മറ്റും ഉണ്ടാകയില്ലെന്നോർത്താൽ നന്നായി. ഇതാണ് എഴുത്തിലെ കാര്യസാരം. ഈ ശ്രീനാരായണഗുരു, ചട്ടമ്പിസ്വാമിയെന്നും, 'ഷൺമുഖദാസ' രെന്നും, ശ്രീവിദ്യാധിരാജതീർത്ഥപാദപരമഭട്ടാരസ്വാമിയെന്നും പേരുള്ള, എന്റെ തിരുവടിയുടെ ആദ്യത്തെ ശിഷ്യനാണ്. ഈ ഭാഗം ചില കുബുദ്ധികളൊഴിച്ച് അവരിലും ശ്ലാഘ്യസ്വഭാവമുള്ളവർ സമ്മതിക്കുന്നുണ്ട്. ഈ വക്രബുദ്ധികളുടെ ആക്ഷേപിക്കലിനെ ഭയന്നാണ് 'സദ്ഗുരുസർവസ്വ'ത്തിൽ അദ്ദേഹത്തെ പ്രഥമശിഷ്യനായി ചേർക്കാതിരുന്നത്. അതിനു മുഖവുര (introduction) എഴുതിയ മിസ്റ്റർ ജി. രാമൻമേനോൻ എം. എ., 'നാണുഗുരുവിനെ ആദ്യശിഷ്യനെന്നു പറയാത്തതു നന്നായില്ല; അന്യർ നിരസിച്ചുപറഞ്ഞാലും നാരായണ ഗുരുവവർകൾ അങ്ങനെ വിചാരിക്കാനും പറയാനും സന്നദ്ധനാകാത്തതുകൊണ്ടു ചേർക്കേണ്ടതായിരുന്നു' എന്നു പറകയുണ്ടായി. ഗ്രന്ഥകർത്താ ദൂരസ്ഥനായിരുന്നതിനാലും, കാശിയിലെ 'മഹാമണ്ഡലശാസ്ത്രപ്രകാശസമിതിപ്രസ്സു'കാരുമായി എഴുത്തുകുത്ത് നടത്തിക്കഴിഞ്ഞിരുന്നതിനാൽ താമസിപ്പാൻ തരമില്ലാതെ തീർന്നതുകൊണ്ടും ഭേദഗതി ചെയ്‌വാൻ തരമായില്ല. ഈ വസ്തുത(യെ വ്യവ) സ്ഥാപിച്ചു 'ധർമ്മപോഷിണി'യിൽ പരമാനന്ദനാഥൻ എഴുതിയതുടയ്ക്കാൻ ഈഴവർക്കാകാഞ്ഞ സ്ഥിതിയോർത്താൽ മതി.

ഇപ്പോൾ സ്വാമിപാദം ദർശിക്കുന്നത് അന്തസ്സിനു കുറവെന്ന് ആരുടെയെങ്കിലും വിചാരത്തിനു വിഷയമായ ആൾ, സ്വാമിപാദങ്ങളുമായിപ്പിരിഞ്ഞു പാർത്തു ചില വർഷം ചെന്ന ശേഷം (1062-63 ഈയിടയ്ക്കു) സ്വാമിയെക്കാണാൻ മാത്രമായി കാൽനടയിൽ 140 മൈൽസ് ദൂരത്തുനിന്നു മൂവാറ്റുപുഴെ വന്നു താമസിച്ചപ്പോൾ ഗുരുവിനും ശിഷ്യനും ഭക്ഷണാദികൾകൊടുത്ത് അനുവർത്തിച്ചത് എന്റെ മാതുലപുത്രന്മാരാണ്. അവരെല്ലാം ഇപ്പോഴുമുണ്ട്. ഈ പരമാർത്ഥം ഇങ്ങനെ അനേകതെളിവുകളോടെ ശോഭിക്കുമ്പോൾ ഈ മാതിരി ഗുരുത്വമില്ലായ്കയുടെ 'വിത്തു' പാകാൻ ചിലർ ഒരുങ്ങുന്നതു ഭാരതവർഷത്തിനുമാത്രം പറ്റുന്നതല്ല. ശ്രീസുരേശ്വരാചാര്യരും ശ്രീപത്മപാദാചാര്യരും തമ്മിലെന്നപോലെ സ്വാമിപാദശിഷ്യരും എന്റെ സതീർത്ഥ്യരുമായ ചിലർ ഇക്കാരണത്താൽ ഇദ്ദേഹത്തോടു സ്പർദ്ധയുള്ളവരല്ലയോ എന്നു ശങ്കയുണ്ടെങ്കിലും എനിക്കദ്ദേഹത്തെക്കുറിച്ചു, ഗുരുപാദങ്ങളിലെന്നപോലെ സ്നേഹബഹുമാനമാണുള്ളത്. ഇതിനു കാരണം, ടിയാർ എന്നേക്കാൾ പത്തുപന്ത്രണ്ടു വർഷങ്ങൾക്കുമുമ്പ് സ്വാമിപാദങ്ങളെ പരിചരിച്ച് അപരോക്ഷജ്ഞാനം സമ്പാദിച്ചയാളാണെന്നുള്ള ഏകസംഗതിയാകുന്നു. (ഇദ്ദേഹത്തിന്റെ വംശാംഗങ്ങളെ മലയാളരീതിക്കു കമ്മാളർ മുതലായവരേക്കാൾ തീണ്ടലുണ്ടെന്നിരിക്കെ സ്വാമി പ്രദർശിപ്പിക്കുന്ന രീതിയിലെ മൂലതത്വം കാണുക.) 'യോ ഭവേൽ പൂർവ്വസന്യാസീ തുല്യോവാധർമ്മതോ യദി; തസ്മൈ പ്രണാമഃ കർത്തവ്യഃ' എന്ന ശ്രുതിപ്രകാരം തന്നേക്കാൾ മുമ്പ് ഉത്തമാശ്രമത്തിൽ കയറിയ ആൾ വന്ദ്യനാണല്ലോ. സതീർത്ഥ്യനാകിലോ പിന്നെ പറയാനുണ്ടോ? അപ്പോൾ അന്യാദൃശസ്നേഹബഹുമാനങ്ങൾക്കു പ്രഥമശിഷ്യൻ എന്നയവസ്ഥയല്ലാതെ എന്താണ് ഹേതു?

ജാതിഭേദം സത്യമെന്നിരുന്ന മൂഢാവസ്ഥയിൽപോലും ഇദ്ദേഹത്തെ ബ്രഹ്മവിത്ത് എന്ന നിലയിൽ ഋഷിയായിട്ടാണ് ഞങ്ങൾ വിചാരിച്ചിരുന്നത്. ഇപ്പോഴാകട്ടെ ജ്ഞാനിയെന്നതു

വെറും കല്പനയാണെന്നും, 'അഥബ്രാഹ്മണഃ' എന്ന വേദവചനപ്രകാരം ബ്രഹ്മജ്ഞനായ ബ്രാഹ്മണനാണെന്നും ഉറപ്പാകയാൽ ജാതിയെപ്പറഞ്ഞതിൽ ശങ്കിക്കാനിടയില്ല. കുദൃഷ്ടിയുടെ തെറ്റിദ്ധാരണ മാറ്റാൻ ഇത്രയും പറഞ്ഞുപോയതാണ്.

ഈഴവരിൽ ചിലർ ശ്രീനാരായണഗുരു, ശ്രീമൽ പരമഭട്ടാരസ്വാമിതിരുവടിയുടെ ശിഷ്യനല്ലെന്ന്, യഥാർത്ഥത്തെ മറച്ചുപറയുന്നതെന്തുകാരണത്താലാണെന്നു തീർച്ചപറയാൻ കഴിയുന്നില്ല. നായർസമുദായവും ഈഴവസമുദായവും തമ്മിൽ മുമ്പിനാലെ 'സ്വാമി ഭൃത്യ'ഭാവത്തിൽ പെരുമാറിക്കൊണ്ടിരിക്കയാണെന്നുള്ളത് ഒരുവിധത്തിലും മറച്ചുവയ്ക്കാൻ സാധിക്കുന്നതല്ല. ഇപ്പോഴും മിക്കവാറുമിങ്ങനെയിരിക്കയുമാണ്. ഇവ പരസ്പരം സ്നേഹത്തോടുകൂടിപ്പെരുമാറുകയാൽ, ഈഴവസമുദായത്തിനു സ്വാതന്ത്ര്യാദിഗുണങ്ങളെ സ്വീകരിക്കുവാൻ മറ്റത് ഇടംകൊടുക്കുന്നു. ശ്രീനാരായണഗുരുവിന്റെ പരിഷ്കാരത്തിനും ഗവൺമെന്റിന്റെ അനുഗ്രഹത്താൽ ഇവർക്കുണ്ടായ മാർഗ്ഗപ്രവേശത്തിനും വളരെമുമ്പ് അഭൂതപൂർവമായവിധം യാനാസനാദികളിലും ഗൃഹപ്രാന്തപ്രവേശനത്തിലും ഇടപെടുത്തിയതു സ്വാമിതിരുവടി ഒരാളായിരുന്നു. ഇങ്ങനെയെല്ലാമിരിക്കെ ഉള്ള കാര്യങ്ങളെ മറക്കുന്നതിൽ എന്തു ചാരിതാർത്ഥ്യമാണിവർക്ക് വരുവാനുള്ളതെന്നറിഞ്ഞുകൂടാ. പക്ഷെ അഭിമാനക്കുറവു വരുന്നുവെന്നു ഭയന്നിട്ടായിരിക്കാം. അതും ന്യായംതന്നെ. സത്യത്തെ നിഷേധിക്കുന്നതിനാൽ യാതൊരു മെച്ചവും വരാനില്ലെന്ന് ഇക്കൂട്ടർ കരുതേണ്ടതാണ്.

തുലാം 25. സ്ത്രീസ്വഭാവത്തെപ്പറ്റി ചെറിയ ഒരു വിമർശമാണ് ഇനി കാണുന്നത്. "നായന്മാരുടെ സ്വാതന്ത്ര്യം ഉന്നയിക്കപ്പെടുന്നതു കണ്ടും പുരോഹിതന്മാർക്കു തട്ടുകേടുപറ്റിയതോർത്തും കലുഷധീയും, സ്ത്രീചാപല്യത്താൽ കാലംകൊണ്ടു ലൗകികത്തിൽ ഏതാണ്ടു ചപലഹൃദയയും, ആയിത്തീർന്നുവെങ്കിലും നടപടിദോഷശങ്ക (ചര്യാഭേദം) പോലുമില്ലാത്ത പഴയ പുരോഹിതാംഗനയായ 'ലക്ഷ്മിയോഗിനി' എന്ന 'ജ്ഞാനനിഷ്ണാത' (അവരുടെ ഒരു പഴയ ഗുരുവിന്റെ ശിഷ്യനുംകൂടി ആകയാൽ) സ്വന്തം സതീർത്ഥ്യനായ ശ്രീമാൻ കെ. വേലുപ്പിള്ളയ്ക്ക് ഇങ്ങനെ എഴുതിയിരുന്നതായി കണ്ടു. അതിലെ ഒരു വാചകമാവിത്: "വല്ല വഴിപോക്കരോ വല്ല ദേശക്കാരോ പറയുന്നതുകേട്ടു തങ്ങളുടെ ശിഷ്യരെയും ആശ്രിതരെയും ശപിക്കുന്നതും ത്യജിക്കുന്നതും നല്ല മര്യാദയോ എന്നു താദൃശമഹാശയന്മാർക്കല്ലേ അറിയാവൂ." ഇതു ഞങ്ങളുടെ കളരിയിലുള്ള രീതിയായിരിക്കാമെന്നാക്ഷേപിക്കുന്ന വചനമാണ്. അവരുടെ ദോഷത്തെ അറിയുന്നില്ല. റാന്നിയിൽനിന്ന് എന്റെ അടുക്കൽ വന്നിരുന്ന ഒരു ഭ്രാന്തനാശാൻ, അയാൾക്കു ഭ്രാന്തില്ലെന്നും അനുജന്മാരും മറ്റും മുതലപഹരിക്കാൻവേണ്ടി വെറുതെ അയാളെ ഉപദ്രവിക്കയാണെന്നും, അതു നിറുത്തിക്കൊടുക്കണമെന്നും എന്നോടു പറഞ്ഞതുപോലെ ഒരു നേരംപോക്കാണിത്. ജ്ഞാനസമ്പന്നയായ ഈ യോഗിനിപോലും, ദുർബുദ്ധിയാണെങ്കിൽ മറ്റു സ്ത്രീകളുടെ ഹൃദയഗതി എന്തായിരിക്കും? സ്ത്രീകളെ ദുഷിക്കുന്ന പൂർവഗ്രന്ഥകാരന്മാർ ദുഷ്ടന്മാരാണെന്നു മുറിപ്പരിഷ്കാരികൾ പറയുന്നത് ഒട്ടൊക്കെ വാസ്തവംതന്നെ. അവർ അങ്ങേയറ്റവും ഇവർ (പരിഷ്കാരികൾ) ഇങ്ങേയറ്റവുമാണ്. മദ്ധ്യം നന്നായിരിക്കും. പരിഷ്കാരികൾ പറയുംപോലെ തുല്യപ്രധാനത അവർക്കു കൊടുക്കണമെങ്കിൽ സ്ത്രീകൾ 'ഭത്രികൾ' പുരുഷന്മാർ 'ഭാര്യന്മാർ' ഇങ്ങനെയാകുന്നകാലം വരണമെന്നാണ് എന്റെ പക്ഷം. അപ്പോൾ ഭർത്താ, ഭരണീയി എന്നീ നിലയുണ്ടോ? സ്ത്രീയോഹ്യകരുണാഃ ക്രൂരാ ദുർമ്മർഷാഃ പ്രാ യഃസാഹസാഃ; ഘ്നന്ത്യല്പാർത്ഥേപി വിശ്രബ്ധം പതിം ഭ്രാതരമപ്യുത' എന്ന ഋഷിവാക്യം സത്യമാണ്. എങ്കിലും സ്ത്രീകളോളം ഈശ്വരഭക്തി, സ്നേഹം, ശുശ്രൂഷാപടുത്വം മുതലായതു പുരുഷനുണ്ടാകയില്ല. പക്ഷേ ഇത്തരം സ്ത്രീകൾ വളരെ ചുരുക്കമാണ്. ഇവരുടെ വൃത്തികൾ 'കൗസുംഭരാഗം' പോലെ അധികം തിളങ്ങിനിന്നു പെട്ടെന്നു

ചവിണ്ടുപോകും. പുരുഷന്റേതു 'മാഞ്ജിഷ്ഠരാഗ'പ്പടി എന്നും ഒരേനിലയിൽ നിൽക്കും. യാതൊരു സംബന്ധവും ഉപയോഗവും ഇല്ലാത്ത രോഗിയെ നാലഞ്ചുമാസം ഉറക്കമിളച്ചും, ആഹാരം വെടിഞ്ഞും നോക്കി രക്ഷിച്ചു സുഖമാകുമ്പോൾ, ആ ആളെ അപായപ്പെടുത്തിയാൽ അത് അളവറ്റ ഒരു വലിയ സഹായമാകുമെന്ന് ഒരന്യൻ ഇളക്കിവിട്ടാൽ പാഷാണംകൊടുക്കാൻ ഉടനെ തയ്യാറാകും. ഏതു മഹാനും, നിഹീനനും പറയുന്നതു തുല്യമെന്നല്ലാതെ യാതൊരു ഗുണദോഷചിന്തയും ഉണ്ടാകയില്ല. ആകയാൽ ഭൂരിപക്ഷാഭിപ്രായപ്രകാരം പൂർവന്മാർ പറയുന്നതു ശരിതന്നെ. സ്ത്രീവ്യക്തിയുടെ സ്വഭാവം ഇത്രമേൽ ഭേദപ്പെട്ടതെങ്ങനെയെന്നുള്ള ഭാഗം ചിന്ത്യമാണ്. നിജമായിട്ടുള്ളതെന്നു വരായ്കയാൽ ആഗന്തുകം (വന്നുചേർന്നത്) ആയിരിക്കാം. എന്നാൽ അഭ്യാസംകൊണ്ടടക്കാം. ഗുണവതികൾ എന്നു കണ്ടാൽ ഇതുകൊണ്ടു കോപിക്കേണ്ട. മറ്റവർ അഭ്യസിച്ചു സംസ്കാരം വരുത്തുമാറാകട്ടെ! ഇവർക്കു ബ്രഹ്മോപദേശം ചെയ്കയെന്നതു ഞാൻ ഏതായാലും മതിയാക്കിവച്ചിരിക്കയാണ്. ചില കാരണങ്ങളാൽ പുരുഷന്മാർക്കായാലും ഉപദേശം ഏകദേശം അങ്ങനെതന്നെ. സ്ത്രീകളെ കുറ്റപ്പെടുത്തുന്നതു കേട്ടു തങ്ങളെ പ്രസവിച്ചതാരെന്നും എടുത്തു വളർത്തിയതാരെന്നും മറ്റും സ്ത്രീപക്ഷപാതികൾ ചോദിക്കാനൊരുങ്ങുന്നതാശ്ചര്യം. അപ്രകാരം വ്യസനിക്കാൻ ഇടവരുത്തിയ അവരുടെ ഭാഗ്യദോഷത്തെ (കർമ്മത്തെ)ക്കുറിച്ചു പരിതപിക്കേണ്ടതാണെന്നു ഞങ്ങൾ വിചാരിക്കുന്നു."

ഈ നിരൂപണത്തിൽനിന്നു സ്വാമിക്ക് ഒരു മദ്ധ്യസ്ഥന്റെ നിലയാണുള്ളതെന്നു കാണാം. സ്ത്രീകൾക്കു സ്വാതന്ത്ര്യം കൊടുത്തുകൂടെന്നും, അവർ ആകെ ദുസ്സ്വഭാവവതികളാണെന്നും പറയുന്ന ചില വിദ്വാന്മാരോടും ഇവയ്ക്കു നേരെ മറിച്ചുള്ള അഭിപ്രായക്കാരോടും സ്വാമി യോജിക്കുന്നില്ല എന്നു വ്യക്തമാകുന്നു. ഇവരിൽ ദുർല്ലഭമായി ചില മനസ്വിനികൾ ഉണ്ടായിരിക്കുമെന്നു സമ്മതിക്കുന്നതിനാൽ സ്വാമി സ്ത്രീകളെ തീരെ വെറുക്കുന്നില്ലെന്നു നമുക്കു മനസ്സിലാക്കാം. സ്വാമിയുടെ ആഗ്രഹവും, അനുഗ്രഹവും അവരിൽ ദുശ്ശീലകൾ മേന്മേൽ ശീലവതികളായിവരണമെന്നാണ്.

സ്ത്രീകളായി ജനിക്കുന്നത് എന്തോ പാപവിശേഷത്താലാണെന്ന് അവർ അനുഭവിക്കുന്ന കഷ്ടതകളിൽനിന്നു നമുക്കറിയാം. 'പുംജന്മലഭതേ മാതാ പത്നീ ച പ്രേഷമാത്രതഃ' എന്ന പ്രമാണപ്രകാരം 'പ്രേഷോച്ചാരണ'പൂർവം സന്യസിച്ചവന്റെ അമ്മയും (പൂർവ) ഭാര്യയും പുരുഷജന്മം പ്രാപിക്കുമെന്നു സിദ്ധമാകുന്നു. മറ്റുള്ള സ്ത്രീവ്യക്തി അങ്ങേയറ്റംവരെ (മുക്തിപര്യന്തം) അങ്ങനെതന്നെ പുനർഭവിക്കുമെന്നുള്ളതിനു 'നസ്ത്രിയോ യാന്തി പുംസ്ത്വം തു സ്വഭാവാദേവ യാഃസ്ത്രിയഃ' എന്ന ഉപനിഷത്തു പ്രമാണമാകുന്നു. മനുഷ്യജന്മംതന്നെ ദുർല്ലഭം, അതിൽ പുംസ്ത്വം കുറച്ചുകൂടി ദുർല്ലഭം – അതായതു പുരുഷനായി ജനിക്കുന്നതു മഹാഭാഗ്യം – എന്നു ശ്രീശങ്കരാചാര്യസ്വാമിയും പറഞ്ഞിട്ടുണ്ടല്ലോ.

തുലാം 30. ചില കാര്യങ്ങൾ തിരക്കി അറിയിക്കുന്നതിനും മറ്റുമായി സ്വാമി എനിക്കയച്ച ഒരെഴുത്ത് ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

ശിവമയം

ആതിനാട്

"പ്രിയദർശന,

അയച്ച എഴുത്തുകിട്ടി. വാച്ചുകേസിന്റെ കാര്യം കലക്കമായി. രക്ഷയ്ക്കായി തീർത്തിട്ടുള്ള സാധനം രക്ഷ്യത്തെ നശിപ്പിക്കുന്നതായാൽ അതെന്തുമാതിരിപ്പണി." കണ്ണാടിക്കകത്തുള്ള കറപ്പിനെ (അക്കത്തെ) കുറയ്ക്കാൻ പുറത്തെ മരുന്ന് എന്തുതന്നെയായാലും

മതിയാകുമോ? ചീത്തയാണെങ്കിൽ ഉപേക്ഷിക്കേണ്ടിയിരിക്കുന്നു. 27 ദിവസമായിട്ടും ഒരു കേടും കണ്ടില്ല. ഇന്നർക്കെയിസിനകത്തുള്ള യന്ത്രങ്ങളെ ഇത് ഉപരോധിക്കാൻ ശക്തമാകുമെന്ന് എനിക്ക് ശങ്കയില്ല. ഇക്കാര്യം പറഞ്ഞയാളാരോ? സയൻസുപ്രൊഫസർ അവർകളോട് ഒന്നു ചോദിച്ചു സൂക്ഷ്മമറിഞ്ഞു മറുപടി പറയണം. മെഡിക്കലാഫീസർ, ഇത് അസംഭാവിതമെന്നു പറയുന്നു. കാര്യം നിസ്സാരമായാലും സംശയം വരുന്നതെല്ലാം നിവൃത്തിയുള്ളപക്ഷം പരിഹരിക്കണമെന്നാണാശയം. അതുകൊണ്ടു കെമിസ്ട്രി മുതലായതിൽ വൈദഗ്ദ്ധ്യമുള്ളവർ അവിടെ ധാരാളമായിരിക്കുന്ന സ്ഥിതിക്ക് നിർണ്ണയം വരുത്തിപ്പറയാൻ അമാന്തം വരരുത്. ഇതിനു പുറമെ, 'വിരുതൻശങ്കു ബി. വി. ബുക്കുഡിപ്പോവിൽ ഉണ്ടെന്നറിയുന്നതും, നാഗരലിപിയിൽ 'ഭീമാചാര്യരുടെ ന്യായകോശം' മിസ്റ്റർ അയ്യങ്കാരുടെ സെന്റർ ബുക്കുഡിപ്പോവിൽ ഉണ്ടെന്നുള്ളതും, ശരിതന്നെയോ എന്നറിഞ്ഞാൽ കൊള്ളാം. ഉടനറിയിച്ചാൽ പണമയയ്ക്കുന്നപക്ഷം വാങ്ങിക്കൊണ്ടുപോരികയും വേണം. ന്യായകോശത്തിന് ഇപ്പോഴത്തെ അവരുടെ നിരക്കുവിലയുമറിയണം; മുമ്പു ബോംബെ ഗവൺമെന്റു ഡിപ്പോവിൽ ആറു രൂപ ആയിരുന്നു (Reduced Price)."

വേറെ വിശേഷമൊന്നുമില്ല,<br>എന്നു സ്വന്തം നീലകണ്ഠ തീർത്ഥസ്വാമി"

ഈ എഴുത്തുകൊണ്ടു സ്വാമിയുടെ ഒന്നുരണ്ടു സ്വഭാവവിശേഷങ്ങൾ വ്യക്തമാകുന്നു. ഏതൊരുവിധമായ സംശയവും ഉടനടി പരിഹരിക്കേണമെന്നുള്ളതു സ്വാമിയുടെ ദൃഢവ്രതമാണ്. അതിനപ്പുറം മറ്റൊരാൾ പറയാനിടയില്ലാത്ത നില കിട്ടണമെന്നും കൂടി സിദ്ധാന്തമുണ്ട്. കൂടാതെ പുസ്തകപാരായണൗത്സുക്യം - നല്ല ഗ്രന്ഥങ്ങൾ വാങ്ങിയേ തീരൂ എന്ന നിശ്ചയം - ഇതും സ്വാമിയുടെ സ്വഭാവത്തിൽ ദൃഢമൂലം തന്നെ.

മേലെഴുതിയ എഴുത്തിനു ഞാൻ സ്വാമിക്കയച്ച മറുപടിയും ഇവിടെ ഉദ്ധരിക്കുന്നു.

തിരുവനന്തപുരം

ശ്രീ

അല്ലയോ പരിപൂതചരണാ,

അവിടുന്നയച്ച കാർഡു കിട്ടിയിട്ട് ഇപ്പോൾ 6, 7 ദിവസമായി. മറുപടി ഉടനെ അയയ്ക്കാഞ്ഞതു ഗൗരവമേറിയ ചില കാര്യങ്ങൾ തിരക്കി അറിയേണ്ടതായിരുന്നതുകൊണ്ടാണ്.

പ്രധാനമായി, വാച്ചിന്റെ രക്ഷാസ്ഥാനം വഹിക്കുന്ന ആവരണത്തെപ്പറ്റിയാണ്. ഞാൻ അന്നെഴുതിയയച്ചത് അതിന്റെ ഗുണദോഷങ്ങളെപ്പറ്റി നല്ലവണ്ണമറിയാമെന്ന് എനിക്കു തോന്നിയ ഒരു വിദ്വാന്റെ അഭിപ്രായമനുസരിച്ചായിരുന്നു. സ്വാമികൾക്കുണ്ടായ സംശയം എനിക്ക് അദ്ദേഹത്തിന്റെ വാക്കുകേട്ടതിൽ തോന്നിയിരുന്നില്ല. ഇപ്പോൾ ഞാൻ അതു വിശേഷിച്ചു തിരക്കേണ്ടിവന്നു. ഞങ്ങളുടെ കോളജ് പ്രിൻസിപ്പൽ, അതിന്റെ ഗുണദോഷത്തെക്കുറിച്ച് ഞാൻ ചോദിച്ചപ്പോൾ, അത് ഒരുവിധത്തിലും ഒരു ദോഷവും ചെയ്യുന്നതല്ല; വാച്ചിനെ രക്ഷിക്കയേ ചെയ്യൂ; എന്നാണ് തന്റെ ഉത്തമവിശ്വാസം എന്നും മറ്റും എന്നോടുത്തരം പറഞ്ഞു. അദ്ദേഹം സയൻസിൽ ഒരു വലിയ പരീക്ഷാവിജയിയുമാണ്; അതിനാൽ ഞാൻ ആദ്യം എഴുതിയയച്ചിരുന്നതു തീരെ സ്വീകാരയോഗ്യമല്ലെന്ന് എനിക്കു ബോധം വന്നു. ഇനി പെട്ടെന്നൊന്നിനെ വിശ്വസിക്ക എന്ന എന്റെ സ്വഭാവം ഇതിനോടെ

അസ്തമിച്ചിരിക്കുന്നു എന്നു താഴ്മയായി ബോധിപ്പിച്ചുകൊള്ളുന്നു. കൂടാതെ, ഈ ചെറിയ സംഗതി സ്വാമികളുടെ സ്വഭാവവിശേഷത്തിൽ ഒരു പ്രധാനഭാഗത്തെ തെളിയിക്കുന്നതിനാൽ, എന്റെ ഈ അവിവേകം എനിക്ക് ഒട്ടും അസ്ഥാനത്തിലല്ലാത്ത കാര്യബോധമുണ്ടാക്കിത്തന്നിരിക്കുന്നു; ഇതിൽ എനിക്ക് വലിയ സന്തോഷവുമുണ്ട്.

ഭീമാചാര്യരുടെ ന്യായകോശത്തെപ്പറ്റി മിസ്റ്റർ *അയ്യങ്കാരോടു ചോദിച്ചതിൽ ആ മാന്യന് അപ്രകാരമൊരു പുസ്തകമുള്ളതായിത്തന്നെ അറിവില്ലെന്നു പറഞ്ഞു. ചില മഹോപാധ്യായന്മാരോടു ചോദിച്ചതിൽ അവർക്കുമതിനെപ്പറ്റി അറിഞ്ഞുകൂടാ എന്നായിരുന്നു ഉത്തരം. എനിക്കിനി പ്രൊഫസർ തമ്പുരാനോടോ മറ്റോ ചോദിച്ചുനോക്കിയാൽ കൊള്ളാമെന്നാഗ്രഹമുണ്ട്. അതിനി അവിടത്തെ സമ്മതംപോലെ ഉള്ളൂ.

'വിരുതൻശങ്കു'വിന് ഒരുരൂപാ വിലയാണ്. ഇവിടെ വില്പനയ്ക്കുമുണ്ട്. മിസ്റ്റർ സി. വി. യുടെ പുസ്തകം ഇതുവരെ പുറത്തായില്ല. പുറത്താകുമ്പോൾ ഒന്ന് അങ്ങോട്ടയയ്ക്കുന്നതിന് എന്നെ ഓർമ്മപ്പെടുത്തുക വേണ്ടെന്നും ബോധിപ്പിച്ചുകൊള്ളുന്നു.

ഞങ്ങളുടെ ഒരു വർഷാർദ്ധപ്പരീക്ഷ സമീപിക്കുന്നു. വേറെ വിശേഷമൊന്നുമില്ല. സ്വാമി തൃപ്പാദങ്ങളുടെ ദേഹസ്ഥിതിവർത്തമാനങ്ങൾ കൂടെക്കൂടെ അറിയുന്നതിന് അതിയായ ആഗ്രഹമുണ്ട്.

എന്ന് അവിടുത്തെ ഏറ്റവും വിനീതനായ ശിഷ്യൻ
എസ്. എൻ. കൃഷ്ണപിള്ള

വൃശ്ചികം 15. "മിസ്റ്റർ ജി. രാമൻമേനോൻ എം. എ. യുടെ മുൻക്ഷണനമനുസരിച്ച് അവിടെ ചെല്ലാമെന്നു മറുപടി പറകയും അതുപോലെ ചെന്നു ചേരുകയും ചെയ്തു. അപേക്ഷപ്രകാരമുള്ള ദൈവികപരീക്ഷ ഒരു വാസ്തുഭൂമി സംബന്ധിച്ചു നടത്തി തൃപ്തിപ്പെടുത്തി. പിന്നീട്, ഞാൻ ഇരിക്കുന്ന മഠത്തിൽ വന്ന സമയം എന്നോട് അവിടെ ചെല്ലണമെന്നപേക്ഷിച്ച 'ശ്രീമാൻ ശക്തിദാസൻ' എന്ന സന്യാസിയുടെ ആശ്രമത്തിൽ ചെന്നുചേർന്നു. സാമുദായികമായി ചില വ്യവസ്ഥകൾ ചെയ്വാനുത്സാഹിപ്പിച്ച്, ആതിഥ്യം സ്വീകരിച്ചു മടങ്ങി."

മുമ്പു പലപ്പോഴും സ്വാമി ദൈവികപരീക്ഷകൾ ചെയ്യാറുണ്ട്. ഇതിനു പല ഉദാഹരണങ്ങളും ഈ ഗ്രന്ഥത്തിൽ അവിടവിടെ കാണുന്നുണ്ടല്ലോ. ഇപ്പോഴും ഭയങ്കരമായ ദീനങ്ങൾ, ദുർമ്മാരണങ്ങൾ മുതലായവപോലും പെട്ടെന്നു മാറ്റിയതായി ഞങ്ങൾക്കു പൂർണ്ണബോധമുണ്ട്. ഒഴിക്കാൻ പാടില്ലാത്ത കാര്യങ്ങൾക്കെ സ്വാമി ഇത്തരം പരീക്ഷകൾ നടത്താറുള്ളൂ എന്നാണിപ്പോൾ പറയേണ്ടത്.

വൃശ്ചികം 20. "ഈ കഴിഞ്ഞ നാലുദിവസമായി വായിച്ചുകൊണ്ടിരുന്ന ശ്രീവിശ്വേശ്വരസരസ്വതിയുടെ 'യതിധർമ്മസംഗ്രഹം' തീർത്തു. ഇതിനു പുറമെ സ്വാമിതിരുവടിയുടെ ഉപോൽഘാതം പകർത്തി ദേവാർച്ചാപദ്ധതിയിൽ ചേർക്കുകയും തദ്ഗ്രന്ഥസംസ്കരണം കൂടി കഴിക്കയും ചെയ്തു."

വൃശ്ചികം 29. മേൽപ്പറഞ്ഞപോലെ ഈയിടെ ഗ്രന്ഥപാരായണം വീണ്ടുമാരംഭിച്ചിരി

*അയ്യങ്കാരുടെ മുദ്രയടിച്ച ടി കോശംസ്വാമി തിരുവനന്തപുരത്ത് ഒരു വിദ്വാന്റെ പക്കൽവച്ചുകണ്ടിരിക്കയാലാണ് ചോദിപ്പാനിടയായത്. അറിവില്ലെന്നുപറഞ്ഞതാശ്ചര്യം. മഹോപാധ്യായപരീക്ഷയ്ക്ക് ഈ ന്യായകോശം ഇല്ലാത്തതിനാൽ മറ്റെ വിദ്വാന്മാരറിയാത്തതു യുക്തം.

ക്കുന്നതായി കാണാം. ''20-ാം തീയതി മുതൽ ഇന്നുവരെക്കൊണ്ടു പുതിയതായി വരുത്തിയ 'നിത്യാഷോഡശികാർണ്ണവവും' അതിന്റെ സേതുബന്ധമെന്ന വ്യാഖ്യാനവും വായിച്ചതുകൂടാതെ ജീവന്മുക്തിവിവേകത്തിന്റെ പുനരാവർത്തനവും കഴിച്ചു. 'നിത്യാഷോഡശികാർണ്ണവം' അനേകവിധരഹസ്യങ്ങളടങ്ങിയ ഒരു മന്ത്രശാസ്ത്രഗ്രന്ഥമാണെന്നും, സേതുബന്ധടീക ശ്ലാഘ്യമായ ഒന്നാണെന്നും ബോധപ്പെട്ടു. ഒരു സതീർത്ഥ്യന്റെ പക്കൽ കൈയെഴുത്തായി കിടന്നിരുന്ന ഈ കൃതി നോക്കാൻ തരമാകാതെയിരുന്നതിനാൽ ഇതിൽ മുമ്പേ തന്നെ അല്പം ആശയുണ്ടായിരുന്നു.

മനോവൃത്തിബാഹ്യത്തിലിറങ്ങിയുണ്ടാകുന്ന (ബഹിർമ്മുഖപ്പെടുന്നതിൽവച്ചുതുവിക്കുന്ന) സുഖത്തിൽ ഗ്രന്ഥനിരീക്ഷണജന്യമാണ് ഏറ്റവും പ്രീതിപ്രദം എന്നുതന്നെ ഇന്നു മഭിപ്രായം. 'വിചാരസാഗര'ക്കാരനും മറ്റും വാമകേശ്വരതന്ത്രത്തെപ്പാടെ ദുഷിച്ചുവെങ്കിലും അതിലടങ്ങിയ 'നിത്യാഷോഡശികാർണ്ണവ'ത്തിൽ ആ വക നിഷേധാർഹമായ അംശമില്ല. അതിരഹസ്യപ്രതിപാദകമായ ഒരു മന്ത്രശാസ്ത്രമാകുന്നു ഇത്.''

ധനു 1-ാം തീയതി "ഒരു വായനശാലാസമാജത്തിൽ വായിക്കാൻ 'ഈശ്വരഭക്തി' എന്നൊരു പ്രസംഗം എഴുതിക്കൊടുക്കണമെന്ന് ഒരു ശിഷ്യബന്ധു അപേക്ഷിക്കയാൽ അവരുടെ സ്ഥിതിക്കിണങ്ങിയ ഒരുപന്യാസം തയ്യാറാക്കി.'' ഇതു പിന്നീടു 'യുവജനമിത്രം' മാസികയിൽ പ്രസിദ്ധംചെയ്തു. ആയതു താഴെച്ചേർക്കുന്നു.

### 'ഈശ്വരഭക്തി'

(ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമികൾ)

"സത്യസങ്കല്പത്വം, സൃഷ്ട്യാദികർത്തൃത്വം മുതലായ ഗുണങ്ങളാലും, സത്യജ്ഞാനാദി സ്വരൂപത്താലും, ഈശ്വരൻ പ്രസിദ്ധനാണല്ലോ. ഭക്തി എന്നത് ഈശ്വരവിഷയമായി, വെണ്ണ മുതലായ ദ്രവ്യംപോലെ, അലിഞ്ഞു മുറിയാദ്ധാരകണക്കെ നിൽക്കുന്ന ഒരു മനോവൃത്തിയാകുന്നു; എന്നു ശ്രീമന്മധുസൂദനസരസ്വതിസ്വാമി പറയുന്നു. പ്രേമസ്നേഹാദികളാകുന്ന ചിത്തവൃത്തികളോടു ശ്രദ്ധാബഹുമാനാദികൾ കലർത്തി ഈശ്വരവിഷയമാക്കപ്പെടുമ്പോൾ അതിനെ ഭക്തിയെന്നു പറയും. ഭക്തിയുടെ പ്രകൃതി സേവയിലാണ് സ്ഥിതി ചെയ്യുന്നത് എന്നു ഗാരുഡത്തിൽ പറഞ്ഞിരിക്കുന്നു. നേത്രശ്രോത്രാദികളായ ഇന്ദ്രിയങ്ങൾ വഴി ഗ്രഹിക്കുന്നതും ഈശ്വരനിൽ സംബന്ധിച്ചിരിക്കുന്നതുമായ മഹിമാനുഭാവത്തിൽ ഏകാഗ്രമായിരിക്കുന്ന ചിത്തവൃത്തിതന്നെ ഭക്തിയെന്നു കാപിലേയോപാഖ്യാനത്തിൽ പറയുന്നു. വെയിലേറ്റ ശരീരത്തി(ന്മേ)ൽ പനിനീർത്തുള്ളി വീണാൽ വിചാരം മുതലായതു കൂടാതെ ഉണ്ടാകുന്ന കുളിർമ്മപോലെ ഈശ്വരനെ സംബന്ധിക്കുന്ന കാര്യങ്ങൾ വഴിയുണ്ടാകുന്ന ചിത്താർദ്രതയാകുന്നു ഇതെന്നു പറയേണ്ടിയിരിക്കുന്നു. ഈ ഭക്തിയാകുന്ന 'അംഗി' താഴെപ്പറയുന്ന എട്ടുവിധ 'അംഗങ്ങ'ളോടുകൂടിയതാകുന്നു. അവ, (1) ഈശ്വരഭക്തന്മാരെക്കുറിച്ചുള്ള വാത്സല്യവും, (2) ഈശ്വരകാര്യങ്ങളിൽ പ്രവർത്തിക്കുമ്പോൾ താൻ ഇപ്രകാരം പ്രവർത്തിക്കുന്നതുകൊണ്ടു കേമനാണെന്നു ഡംഭു ഭാവിക്കാതിരിക്കുകയും, (3) ഈശ്വരപൂജനത്തെക്കുറിച്ചനുമോദനവും, (4) ഹൃദയത്തെ നിർമ്മലമാക്കിക്കൊണ്ട് ഈശ്വരാരാധന ചെയ്കയും, (5) ഈശ്വരകഥാശ്രവണത്തിൽ താല്പര്യവും, (6) അങ്ങനെയുള്ള സന്ദർഭങ്ങളിൽ രോമാഞ്ചം മുതലായ അംഗവികാരങ്ങളുണ്ടാകലും, (7) സർവ്വകാലവും ഈശ്വരവിഷയമായ സ്മരണയും, (8) ഈശ്വരനാമങ്ങൾ എല്ലായ്പ്പോഴും കീർത്തിക്കയും ആകുന്നു എന്നു ഗൗതമീയത്തിൽ പറയുന്നു. ഇപ്രകാരമുള്ള ഭക്തിയോടുകൂടിയവൻ ഹീനജാതിയിൽ ജാതനായിരുന്നാലും മുനിയാകുന്നു എന്നാണ് മഹർഷിമാരുടെ അഭിപ്രായം.

ഭഗവൽകഥ കേൾക്കുകയും ഗുണനാമാദികൾ കീർത്തിക്കുകയും അടിക്കടി ഭഗവാനെ സ്മരിക്കയും ക്ഷേത്രാദികളിൽ പരിചരിച്ച് ഈശ്വരപാദസേവ ചെയ്കയും പൂജിക്കയും വന്ദിക്കയും ദാസഭാവത്തിൽ വർത്തിക്കുകയും സഖിഭാവത്തിൽ അനുചരിക്കുകയും ആത്മ സമർപ്പണം (തന്നെക്കൂടെ ഈശ്വരനായി സമർപ്പണം) ചെയ്കയും ആയ നവാംഗമാ കുന്നു ഭക്തിയെന്നു ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നു. ക്ഷേത്രക്കാര്യം പറഞ്ഞതുകേട്ടു പരിഷ്കാരഭ്രമക്കാർ കയർക്കാതിരിക്കുന്നതിന് ആയത് അവർക്കായി കല്പിക്കപ്പെട്ടിട്ടു ള്ളതല്ല, എന്നോർത്താൽ സമാധാനമുണ്ടാകുമെന്നു വിശ്വസിക്കുന്നു. അങ്ങനെയുള്ളവരെ ഉന്നി ഭക്തി കാലും ഊന്നുന്നില്ല. ഈ ഭക്തി പൂർവ്വവാസനാജന്യമാകയാൽ അഭ്യാസം കൊണ്ടു സിദ്ധിക്കുന്നതല്ല. ഇങ്ങനെയായാൽ മറ്റുള്ളവർക്കു ഗതി എന്തെന്നാണെങ്കിൽ, “ചിത്താർദ്രത്വമൃതേ വിചിന്ത്യ, ബഹുഭിഃ സിദ്ധ്യന്തി ജന്മാന്തരൈഃ” എന്നു ഭട്ടതിരിപ്പാ ടിൽനിന്നും പറഞ്ഞ (ആത്മ) വിചാരം തന്നെ ഗതി. അതിനിവിടെ പ്രവേശം ഇല്ലാത്തതു കൊണ്ടു ഭക്തിയെത്തന്നെ നമുക്കു തുടരാം. ആദികവിയായ ശ്രീവാല്മീകി, ശ്രീരാമസ്വാ മിയെ ഒരുന്മത്തനാക്കി വർണ്ണിച്ചിരിക്കുന്നു എന്നും, ഭഗവാൻ ശ്രീവേദവ്യാസൻ അദ്ദേഹ ത്തിനെ ഒരു പരമജ്ഞാനിയാക്കിത്തന്നെ സ്മരിച്ചിരിക്കുന്നുവെന്നും സർവ്വദർശിപണ്ഡി തശിരോമണിയായ നാഗേശ്വരഭട്ടൻ പറഞ്ഞതുപോലെയുള്ള അദ്ധ്യാത്മപ്രശംസയ്ക്കു വിഷയമായ അദ്ധ്യാത്മരാമായണത്തിൽ ഭക്തിയുടെ സാധനങ്ങളെക്കുറിച്ചു ഭഗവാൻ ശബ രിക്കുപദേശിക്കുന്ന ഘട്ടത്തിൽ താഴെക്കാണുംപ്രകാരം പറഞ്ഞിരിക്കുന്നു. (1) സത്തുക്ക ളുമായുള്ള (സഹശയ്യാസനാശനാദി) സംസർഗ്ഗം, (2) ഭഗവാന്റെ അപാരചരിത്രത്തെ വർണ്ണി ക്കുക, (3) ഭഗവാന്റെ അനന്തഗുണങ്ങളെ പുകഴ്ത്തുക, അല്ലെങ്കിൽ അവയിൽ പിടിപാടു ണ്ടായിരിക്കുക, (4) ഉപദേശവിഷയങ്ങളെ വ്യാഖ്യാനിക്കുക, (5) ഈശ്വരാംശഭൂതനായ ഗുരുവിനെ ദേവങ്കൽനിന്ന് അഭിന്നമായി സ്മരണാദികൾകൊണ്ട് ആരാധിക്കുക, (6) കഠി നോപദ്രവം മുതൽ പ്രാണഹാനിവരെയുള്ള ഹിംസ, സകലജീവികളിലും വർജ്ജിക്കുക - വാക്കിലും കർമ്മത്തിലും വാസ്തവധർമ്മമുണ്ടായിരിക്കുക, പരദ്രവ്യം ബലാലപഹരി ക്കായ്ക, ബ്രഹ്മചര്യം (വിഷയപ്രവൃത്തിയില്ലായ്ക) ഇന്ദ്രിയാർത്ഥങ്ങളിൽ പറ്റുമാനമില്ലാ യ്ക, എന്നീയമം, മൃജ്ജലാദികളെക്കൊണ്ടുള്ള ബാഹ്യശൗചം, മന്ത്രോച്ചാരണങ്ങളെക്കൊ ണ്ടുള്ള ആന്തരശൗചം, ഇത്രയും ചേർന്ന ദേഹാത്മശോധന; മനസ്സിനുള്ള സന്തോഷം (കലക്കമില്ലായ്ക) തപസ്സ്, വേദമന്ത്രജപം (പ്രണവോച്ചാരണം), ഈശ്വരധ്യാനം തുട ങ്ങിയ നിയമം - ഇവ കൈക്കൊണ്ടു പുണ്യസമ്പന്നനായി അദ്ദേഹത്തെ ആരാധിക്കുക, (7) അവതാരമൂർത്തിയായ ദേവന്റെ മൂലമന്ത്രങ്ങൾ ഉപാസിക്കുക, (8) എല്ലാ പ്രാണി വർഗ്ഗത്തിലും ഈശ്വരാംശമെന്ന ബുദ്ധി ഉണ്ടായിരിക്കുക; ഭക്തന്മാരിൽ സൽബുദ്ധി ഉണ്ടാക, ബാഹ്യവിഷയങ്ങളിൽ വിരക്തി സംഭവിക്കുക, സർവ്വലോകങ്ങൾക്കും അടിസ്ഥാനം പര മാത്മാവാണെന്നുറയ്ക്കുക, (9) ജീവാത്മപരമാത്മാക്കളുടെ ഏകത്വത്തെക്കുറിക്കുന്ന തത്വ ശാസ്ത്രത്തെ ആധാരമാക്കി വിചാരംചെയ്ക; ഇവയാകുന്നു ആവക ഭക്തിസാധനങ്ങൾ.

മറ്റു പുരാണങ്ങളിലെ നിശ്ചയപ്രകാരം നോക്കുമ്പോൾ, ക്ഷേത്രാദികളിൽ പ്രതിഷ്ഠി ക്കപ്പെട്ടിട്ടുള്ള ഈശ്വരനെ ദർശിക്കുക, ക്ഷേത്രോപവാസം ചെയ്ക, ധൂപദീപാദികളെ ആഘ്രാണിക്കുക, നിർമ്മാല്യം മുതലായതു ധരിക്കുക, ഭഗവത്സന്നിധിയിൽ നൃത്തമഭിന യിക്ക, വീണാദിവാദനമാചരിക്കുക, ഭഗവല്ലീലകളെ പ്രദർശിപ്പിക്കുക, ഭഗവൽഭക്തന്മാരെ സേവിക്കുക, പത്മാക്ഷമാല മുതലായതു ധരിക്കുക, ഏകാദശ്യാദിവ്രതമനുഷ്ഠിക്കുക, വ്രതാംഗമായി ഉറക്കൊഴിയുക, ക്ഷേത്രാദി പണിയിക്കുക, ഭഗവൽധർമ്മങ്ങളെക്കുറിച്ചും ഭക്തന്മാരുടെ ലക്ഷണങ്ങളെക്കുറിച്ചും രേഖപ്പെടുത്തിയിട്ടുള്ള പ്രമാണങ്ങൾ പഠിച്ചറിയുക, ഭക്തിയുടെ ലക്ഷണം ഗ്രഹിക്കുക, ‘ഗൗണഭക്തി’യും ‘മുഖ്യഭക്തി’യും തിരിച്ചറിക, ‘പ്രേമ

ഭക്തി'യെന്നു പറയപ്പെടുന്ന ഭക്തിക്കടുത്തതും അകന്നതുമായ ലക്ഷണങ്ങളെ ഗ്രഹിക്കുക, ഇത്യാദികളും ഭക്തിയുടെ സാധനങ്ങളായി കാണാം. 'പ്രേമഭക്തി' എന്ന ഉത്തമ (പ്രകൃഷ്ട) ഭക്തി മറ്റു വിഷയങ്ങളിലാകട്ടെ മറ്റൊരാൾക്കാകട്ടെ, അതിദുർല്ലഭമായവിധത്തിൽ ഭഗവദ്വിഷയമായുണ്ടാകുന്ന 'എന്റേത്' എന്നുള്ള അത്യഭി(മാനം) നിവേശമാകുന്നു.

ഇപ്രകാരമുള്ള പ്രേമഭക്തിക്കു പ്രഹ്ലാദോദ്ധവാദികളും ഗോപികളും - വൃന്ദാവനത്തിൽനിന്നു ഭഗവാന്റെ കല്പനപ്രകാരം ഗോപന്മാർ ചെന്ന് അന്നം യാചിച്ചപ്പോൾ, സംസ്കാരവിശിഷ്ടന്മാരായ വിപ്രന്മാർ ഗർവ്വുനിമിത്തം മൗനമനുഷ്ഠിക്കവെ, ഭക്തിയുടെ പ്രാബല്യത്താൽ ഭൂതാവേശം കൊണ്ടതുപോലെ അന്നവുമായി പുറപ്പെട്ട വിപ്രാംഗനകളും, ഭഗവാനായി സങ്കല്പിക്കപ്പെട്ടിരുന്ന പഴം അദ്ദേഹത്തിനു കൊടുത്തുകൊണ്ടിരിക്കുന്ന അവസരത്തിൽ പ്രേമഭക്തിയുടെ ഉദയംമൂലം സാമാന്യമായി ശബ്ദാദിവിഷയഗ്രഹണം മറന്ന്, പഴത്തിന്റെ തോലുരിച്ചു പഴം നിലത്തിട്ടുകളഞ്ഞിട്ട് ആ തോടു തെരുതെരെ ഭഗവാനെക്കൊണ്ടു ഭുജിപ്പിച്ച കുചേലബ്രാഹ്മണന്റെ ചാരിത്രസമ്പത്തായ ഭാര്യയും മറ്റും സാക്ഷികളാകുന്നു." ഓം ശാന്തി.

ഈ ഉപന്യാസം ആവശ്യപ്പെട്ടയാൾ വന്നു കൊണ്ടുപോയി ഉപയോഗിക്കാതെ ഇരുന്നതുകൊണ്ടാണ് സ്വാമിയുടെ പേർവച്ചു പ്രസിദ്ധം ചെയ്വാനിടയായത്.

92 ധനു 4. പുസ്തകവായനയും അഭിപ്രായപ്രകടനങ്ങളും ഈയിടയ്ക്കു ധാരാളമായിക്കാണുന്നു 'കേരളഭട്ടബാണൻ' മിസ്റ്റർ സി. വി. രാമൻപിള്ള ബി. എ. എഴുതിയ 'പ്രേമാമൃതം' എന്ന കഥാപുസ്തകം വായിച്ചു. സി. വി. യുടെ ഒരു ഗ്രന്ഥം കണ്ടവർ മറ്റൊന്നിനെ ഉപേക്ഷിക്കയില്ല. സംസ്കൃതസാഹിത്യത്തിലും, ശാസ്ത്രങ്ങളിലും ദൃഢപ്രതിഷ്ഠയുണ്ടായ കാലം മുതൽ മലയാളഭാഷാസാഹിത്യത്തോടു വലിയ നീരസമായിരുന്നു. ടിയാരുടെ 'മാർത്താണ്ഡവർമ്മ'യും പത്മനാഭക്കുറുപ്പെന്ന 'കവിതിലകന്റെ' 'രാമചന്ദ്രവിലാസം' മഹാകാവ്യവും രുചിച്ചുതുടങ്ങിയപ്പോൾ സംസ്കൃതത്തെപ്പോലെ ഭാഷയെയും ഇഷ്ടപ്പെടുവാനാരംഭിച്ചു."

ഇതിൽനിന്നു രണ്ടുമൂന്നു കാര്യം നമുക്കു മനസ്സിലാക്കാം. സ്വാമിയുടെ ആദ്യകാലത്തെ ഭാഷാകൃതികൾ മിക്കവാറും ഒരു നല്ല സരണിയിലിരിക്കാത്തതും, സംസ്കൃതത്തിൽ പല ഗ്രന്ഥങ്ങൾ ചെയ്തതും മലയാളത്തോടുള്ള നീരസംകൊണ്ടാണെന്നു വ്യക്തമായി.

സ്വാമി, അദ്ദേഹത്തിനിണങ്ങിയ ഓരോരുത്തർക്കും ഓരോ 'ബിരുദ'നാമവും പ്രധാന ശിഷ്യന്മാർക്കു 'ദീക്ഷാനാമ'വും കൊടുക്കുന്ന പതിവുണ്ട്. ഇത് അന്വർത്ഥമായിത്തന്നെ ഇരിക്കും; വെറും സ്തുത്യർത്ഥം പേരു നിർമ്മിക്കയല്ലെന്ന് അതിനെ ഒക്കെപ്പറ്റി അദ്ദേഹം പലപ്പോഴും പറയാറുള്ളതിൽനിന്ന് ഞങ്ങൾ മനസ്സിലാക്കിയതു കൂടാതെ നിർമ്മത്സരന്മാരായ പണ്ഡിതന്മാരും സ്വാമി ചെയ്യുന്ന നാമകരണങ്ങൾ വസ്തുസ്ഥിതിയെക്കുറിക്കുന്നവയാണെന്നുതന്നെ പറയും. ഇതുപോലെ അവിടുത്തെ കൃതികൾക്കുള്ളതും ഇമ്മാതിരി നാമധേയങ്ങളാണെന്നു മുമ്പൊരിക്കൽ സൂചിപ്പിച്ചതിവിടെ അനുസ്മരിക്കുന്നതു ചിതമാണെന്നു തോന്നുന്നു.

ധനു 8. "മിസ്റ്റർ ശങ്കരൻനമ്പ്യാർ ബി. എ. (ആണേഴ്സ്) പുറപ്പെടുവിച്ച 'സാഹിത്യപ്രകാശിക' മൂന്നുഭാഗങ്ങൾ വായിച്ചു. ഇവ ഭാഷാപോഷണത്തിനു വളരെ ഉപകരിക്കുന്നവതന്നെ. രചനാപ്രണാളി മിക്കതും എന്റെ കൃതിച്ഛായയിലാകയാൽ പാമരലോകത്തിനു സുഹൃദ്യമല്ലാതിരിക്കാമെങ്കിലും, കാലംകൊണ്ടു രുചിക്കാറാകുന്നതാണ്. പൂർവകാലത്തു രുചിക്കാറുള്ള ഭാഷാരീതിയെ മാറ്റി സർവസമ്മതമായ രീതിയെ അവലംബിച്ചു സ്വഗ്രന്ഥ

ങ്ങളിൽ ഘടിപ്പിക്കാൻ ശ്രമിക്കുന്ന കാലമാകയാൽ മലയാളകൃതികൾ ഈയിടയ്ക്കു നോക്കുകയാണ്."

ഇപ്രകാരം നോക്കിയതിന്റെ ഫലമായി നമുക്കു 'ബ്രഹ്മാഞ്ജലി' എന്ന ഒരു വിശിഷ്ട സ്തോത്രഗ്രന്ഥം കിട്ടിയെന്നു നാം ഇതിനു മുമ്പറിഞ്ഞല്ലോ.

സ്വാമിയുടെ ഗദ്യരീതിയെപ്പറ്റി ഇനിയൊരവസരത്തിൽ പറയുന്നതാണ് യുക്തം. പണ്ടെഴുതിയ വാചകങ്ങൾ വളരെ നീളമുള്ളവയും സംസ്കൃതബഹുലങ്ങളും ദീർഘസമാസജടിലങ്ങളുമാണെന്നിപ്പോൾ ചുരുക്കുന്നു. മിസ്റ്റർ നമ്പ്യാർ ഏകദേശം ഇത്തരക്കാരനാണെന്നു തന്നെ തോന്നുന്നു.

ധനു 10. "മിസ്റ്റർ മൂർക്കോത്തുകുമാരന്റെ 'വസുമതി' വായിച്ചു. വാചകങ്ങൾ അശുദ്ധങ്ങളെങ്കിലും സ്ഫുരദ്രസങ്ങളാണ്. എന്നാലും ഔചിത്യക്കുറവും രസഭംഗവും സഹിച്ചുകൂടാ. ഭംഗിയായി എഴുതാൻ വാസനയുണ്ട്. പരിചയവുമുണ്ട്. പിന്നെ, സ്ഖലിതം പാണ്ഡിത്യക്കുറവുമൂലമായിരിക്കാനേ തരമുള്ളൂ. നായികയുടെ സഹോദരൻ, അവളുടെ ഭാവി പ്രാണനാഥ(പ്രാർത്ഥിതേശ്വര)നുമായി രസിച്ചിരിക്കുമ്പോൾ കടന്നുചെന്നതും, അവളെ കടാക്ഷിച്ചതും പിന്നീട് ടി സോദരൻതന്നെ അവളെ നോക്കി 'പ്രേമപൂർവം' പുഞ്ചിരിച്ചതും ആർക്കും രുചിക്കയില്ല. അവരുടെ (തീയരുടെ) ഇടയിലും ഇതു ഭംഗിയായിരിക്കയില്ല. ഇത്യാദി പലതുമുണ്ട്. മറ്റൊരു 'വിദ്വാൻ' സഹായിക്കുന്നപക്ഷം ഈ ആളുടെ രചന അത്യന്തം ശോഭിക്കുമെന്നു പറയാതെ കഴിവില്ല. കാരണം, തെറ്റുമാറ്റുമെന്നുള്ളതാണ്. ഭംഗിയായി എഴുതണമെങ്കിൽ വാസനവേണം. പണ്ഡിതൻ സഹായിച്ചാൽ ആവില്ല. വാങ്മാധുരി ഈ ആൾക്കുണ്ടെന്നു സ്പഷ്ടമായി അറിയാം. ആകയാൽ ഇത്തരക്കാർ മനസ്സുവയ്ക്കേണ്ടതാണെന്നു പറയേണ്ടിയിരിക്കുന്നു."

മിസ്റ്റർ കുമാരന്റെ 'നോവൽ' വായിച്ചപ്പോൾ എനിക്കും ഈ അഭിപ്രായങ്ങൾ തോന്നിയിരുന്നു. മിസ്റ്റർ കുമാരൻ ഏതു സമുദായത്തിന്റെ ആചാരങ്ങളെയാണ് തന്റെ ഗ്രന്ഥത്തിൽ പ്രതിഫലിപ്പിച്ചിരിക്കുന്നതെന്നു തീർച്ചയായി പറവാൻ മേലാ. പാശ്ചാത്യരുടെ ആകാൻ വേണ്ടവഴി കാണുന്നുണ്ട്. അപ്പോൾ പേരിണങ്ങുകയില്ല. ഇങ്ങനെ 'ഉഭയതഃപാശാരജ്ജുഃ' (on the horns of a unicorn) എന്നായിത്തീരുന്നു.

ധനു 12. "മിസ്റ്റർ കാരാട്ട് അച്യുതമേനോൻ ബി. എ.; ബി. എല്ലിന്റെ 'വിരുതൻശങ്കു' എന്ന നോവൽ വായിച്ചു. വളരെ നന്നായിട്ടാണ് കഥാഗുംഭനാദി തോന്നിയത്. ഭാഷയ്ക്കു 'വടക്കൻ' എന്ന രീതിയിൽ അല്പം ചില വൈരൂപ്യം കാണുന്നത് ക്ഷന്തവ്യമാണ്. ഞങ്ങൾ എറണാകുളത്ത് ഇംഗ്ലീഷ് പഠിച്ചിരുന്ന അവസരത്തിൽ ടി. യാർ ചീഫ് കോർട്ട് വക്കീലായിരുന്നതറിയാമെങ്കിലും, ഇത്ര വിശിഷ്ടഗ്രന്ഥരചനക്കാരനെന്നും, ബുദ്ധിമാനെന്നും അന്നു പ്രസിദ്ധിയില്ല. ആകപ്പാടെ ഈ കൃതി, നോവൽ രത്നമാലയിൽ സവിശേഷം വിളങ്ങുന്നുണ്ട്. ചമല്ക്കാരകരവാചകങ്ങളും പ്രാരബ്ധവൈചിത്ര്യപ്രദർശനവും, നല്ല പാഠങ്ങളും ഇതിൽ നിറഞ്ഞിരിക്കുന്നുവെന്നും കാണുന്നു."

ഇപ്രകാരമാണ് മഹാമനസ്കന്മാർ നിരൂപണം ചെയ്യുന്നത്. ഇപ്പോഴത്തെ നിരൂപകന്മാർ മിക്കവാറും ഒരുവശം പിടിച്ചുപറയുന്നവരാണ്; അതിലും ദോഷൈകദൃക്കുകളാണധികം. ഈ വിദ്വാന്മാർ വല്ലവിധവും ഒരു പേരെടുക്കണമെന്നു വിചാരിക്കുന്നവരാണ്.

മകരം 14. "ജാർജ് കാറനേഷൻ വായനശാലയിലുണ്ടായ ഒരു സമ്മേളനദിവസം ഈശ്വരൻ ഇല്ലെന്ന് ഒന്നുരണ്ടുപേർ തർക്കം പുറപ്പെടുവിച്ചതിന് എതിരായി ഒരുപന്യാസം അടുത്തൊരു യോഗത്തിൽ വായിക്കാമെന്നേറ്റിരുന്ന ഒരാൾ വന്നപേക്ഷിക്കയാൽ, ഈശ്വരനു

ണ്ടെന്നുള്ളതിലേക്കുപയുക്തങ്ങളും നാസ്തികനെ സമ്മതിപ്പിക്കുന്നവയും ആയ കുറേ യുക്തി സന്ദർഭങ്ങൾ ക്രമപ്പെടുത്തി എഴുതിക്കൊടുത്തു. ഉപന്യാസമാക്കുകയെന്നത് അവരുടെ മുറയാകയാൽ എനിക്കു ഭാരക്കുറവുണ്ടായി."

മകരം 17. പിന്നെയും ഗ്രന്ഥപാരായണം തന്നെ. "അക്ബർ ചരിത്രം വായിച്ചുതീർത്തു. വിശ്വവിഖ്യാതനായ ഈ ചക്രവർത്തിയുടെ കാര്യം പറയേണ്ടതായിട്ടില്ലല്ലോ. ഇദ്ദേഹത്തെപ്പോലെ ഗുണജ്ഞന്മാരും നീതിനിഷ്ഠന്മാരുമായി പലരുമുണ്ടായിട്ടുണ്ടെന്നു 'നമുക്കു' കാണാം; പറകയും ചെയ്യാം. എന്നാൽ ഏതു ധർമ്മനിധിയായ ഹിന്ദുരാജാവുപോലും ചില സംഗതിയിൽ ഈ മഹാന്റെ പിന്നണിയിൽതന്നെ. മറ്റു ഏതു രാജാവിനും, ക്ഷേമമായതു പറഞ്ഞാൽ പോരാ; അതു മുഖംനോക്കി (ദാക്ഷിണ്യത്തോടെ) പറയണമെന്നൊരു ദോഷം കൂടിയുണ്ട്. "പത്ഥ്യം, ഹിതം, വദേദ്രാജ്ഞി" എന്നു പ്രമാണവുമുണ്ട്. ഇത് അദ്ദേഹത്തിനു തീരെയില്ല. ശ്രീരാമപ്രഭൃതികളെ തരംതാഴ്ത്തത്തക്ക മഹാനായിരുന്ന ശ്രീവിശാഖം മഹാരാജാവ്, അക്ബറോടുകൂടി ഒരുദിവസം കഴിക്കാൻ അദ്ദേഹത്തിന് ഇടയായില്ലല്ലോ!, എന്നു പറഞ്ഞതു നോക്കുക."

മഹാന്മാരുടെ കാര്യം എത്ര പറഞ്ഞാലും സ്വാമിക്കു മതിയാകയില്ല. അതുമല്ല, സ്വപ്രയത്നംകൊണ്ടു കേമന്മാരായവരെ വളരെ വളരെ ബഹുമാനിച്ചേ പറയൂ. ഉദണ്ഡശാസ്ത്രികൾ, കാക്കശ്ശേരി ഭട്ടതിരി എന്നിവരിൽ സ്വാമിക്കധികമിഷ്ടവും ബഹുമാനവും ടി ശാസ്ത്രികളെ ആണെന്നു പലപ്പോഴും പറയാറുണ്ട്. ഭട്ടതിരിക്കു നിധികിട്ടിയപോലെയാണല്ലോ സകലവിധ അറിവുകളുമുണ്ടായത്. സ്വാമിയും ശ്രമിച്ചുപഠിച്ച ഒരു മഹാപണ്ഡിതനാകയാലാണ് ശാസ്ത്രികളെ അധികമിഷ്ടപ്പെടുന്നതെന്നും പരിശ്രമംകൊണ്ടു കേമന്മാരായവരെ സ്തുതിക്കുന്നതുമിക്കാരണത്താലാണെന്നും പറയേണ്ടിയിരിക്കുന്നു.

കുംഭം 16. "ആതിനാട് നായർസമാജം സെക്രട്ടറിയും ഖജാൻജിയും ചേർന്നച്ചടിപ്പിച്ച 'തത്വാലോകമന്ദിരഗ്രന്ഥാവലി'യിൽ 'ബ്രഹ്മാഞ്ജലി' എന്ന പുസ്തകം തീർന്നു. കിട്ടിയതു പരിശോധിച്ചു തൃപ്തിപ്പെട്ടിരിക്കുന്നു. യുദ്ധക്കാലത്തെ കടലാസിന്റെ ക്ഷാമബാധയൊന്നും കൂടാതെ നല്ല കടലാസിലും ഭംഗിയായും അച്ചടിപ്പിച്ചുകണ്ടതാണ്, സംതൃപ്തിക്കു കാരണമെന്നതിനാൽ പ്രസാധകന്മാർക്കും, പ്രിന്റർക്കും അനുപദം പ്രശംസയ്ക്കവകാശമുണ്ട്.

മനോഹരമായി ബയന്റുചെയ്തു വച്ചിരിക്കുന്ന പുസ്തകങ്ങളോടു സ്വാമിക്കു വലിയ ഇഷ്ടമാണ്; അവയെ സ്വാമി വളരെ വൃത്തിയായിപ്പൊതിഞ്ഞ് അഴുക്കുപറ്റാതെ സൂക്ഷിക്കയും മിക്കവാറും ഒരുത്തന്റെ കൈയിലും കൊടുക്കാതെ കഴിക്കയും ചെയ്യും. മറ്റു ചിലരുടെ പുസ്തകം തൊട്ടാൽ കൈ കഴുകണമെന്നു തോന്നുന്നതിനിടയുണ്ടെങ്കിൽ ഇവയെ ആ ജാതിക്കാർ കൈകഴുകി വാങ്ങി നോക്കേണ്ടിവരും.

കുംഭം 25. ഇനിയും ഗ്രന്ഥമച്ചടിച്ച കാര്യം തന്നെ. "...'ദേവാർച്ചാപദ്ധതി (പൂജാകല്പലത) അച്ചടിക്കുന്നതിനൊരുക്കി അറ്റകുറ്റം തീർത്ത്, പരോപകാരരതനും ഗുണവാനെന്നു പ്രസിദ്ധിനേടിയ മാന്യനും ആയ മിസ്റ്റർ ജി രാമൻമേനോൻ' എം. എ., മുഖാന്തരം അടിക്കാനേല്പിച്ചു. പ്രസാധകൻ മാന്യശിരോമണി അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാശാനവർകളാകയാൽ, അന്യനായ ടി മാന്യന്റെ സഹകരണാദികൾ പ്രശംസനീയങ്ങൾതന്നെ."

കുംഭം 27. മഹാജനങ്ങൾക്കിടയ്ക്കുണ്ടായിരുന്ന ഒരു വിപ്രതിപത്തി താഴെപ്പറയുന്ന സംഗതികൊണ്ടു സമൂലം നഷ്ടമാകുമെന്നു വിശ്വസിക്കുന്നു. "ഇന്നു ശ്രീകൃഷ്ണവിലാസം പ്രസ്സിൽ പോയിരുന്നു. മിസ്റ്റർ ജി രാമൻമേനോൻ എം. എ. യും ഞാനും കൂടി 'പൂജാക

ല്പലതയ്ക്കു സ്വാമിതിരുവടിയെഴുതിയ ഉപോദ്ഘാതം അടിച്ചതു നോക്കുന്നസമയം, ഈഴവർ നടത്തുന്ന ദേശാഭിമാനി എന്ന പത്രത്തിന്റെ ഉടമസ്ഥൻ അവിടെ വരികയും അവരുടെ കുലഗുരുവായ ശ്രീമാൻ നാരായണഗുരുവവർകൾ സ്വാമിതിരുവടിയുടെ ആദ്യ ശിഷ്യനെന്നു ടി ഉപോദ്ഘാതത്തിൽ കാണുന്നുവെന്നു പ്രസംഗമദ്ധ്യേ മിസ്റ്റർ മേനോൻ പറകയും, ഈ വസ്തുത മറച്ചു ചില ഈഴവർ അന്യഥാ വ്യാഖ്യാനിക്കുന്നതു പത്രങ്ങളിൽ കാണുന്നെന്നും അവരുടെ അഭിപ്രായമെന്തെന്നും ഞങ്ങൾ ചോദിക്കയും ചെയ്തു.

ഗുരുശിഷ്യഭാവം വാസ്തവമാകയാൽ വാദം വെറുതെയാണെന്നും, അവർക്കു പക്ഷാന്തരം കാണുകയില്ലെന്നും പത്രമുടമസ്ഥനായ സഹൃദയൻ വ്യക്തമായി പറഞ്ഞു. ഏതായാലും ലേഖകന്മാരുടെ വ്യഥാശ്രമം പൂജാകല്പലതയുടെ ഉപോദ്ഘാതംകൊണ്ടവസാനിച്ചു. ശുഭം."

'ലേഖകന്മാരുടെ വ്യഥാശ്രമം' എന്നു പറഞ്ഞതെന്തെന്ന് ഈ ഗ്രന്ഥത്തിൽ വേറൊരു ഭാഗംകൊണ്ടു വ്യക്തമായിട്ടുള്ളതിനാൽ പുനർഗ്രന്ഥനമനർഹമാണല്ലോ.

മേൽ പ്രസ്താവിക്കപ്പെട്ട ദേവാർച്ചാപദ്ധതിയുടെ ഒരു നിരൂപണം ഇവിടെ ചേർത്തുകൊള്ളുന്നു:

പൂജ്യപാദപരമഭട്ടാരസ്വാമിസന്നിധിയിലെ പ്രൗഢമനോഹരമായ 'ഉപോദ്ഘാത'ത്താലും നായകപ്രഭുശിഖാമണി അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാശാനവർകളുടെ സരസമായ വിജ്ഞാപനത്താലും അലംകൃതമായി ശോഭിക്കുന്ന പ്രസ്തുത പുസ്തകം ഇപ്പോൾ കേരളീയരിൽ അധികമാളുകൾക്കും അക്ഷിപരിചിതമായിത്തീർന്നിരിക്കാൻ ഇടയുണ്ട്. ഈ നിബന്ധരത്നത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചു പരിചിന്തനം ചെയ്യുമ്പോൾ, ഗ്രന്ഥപ്രയോജനാദിസർവ്വവും സമഗ്രമായി സംഗ്രഹിച്ചും സന്ദർഭാനുഗുണം ബഹുപ്രമാണങ്ങളെ 'ഉദ്ധരിച്ചും ഗംഭീരപ്രകൃതിയിലുള്ള സാഹിത്യസരണിയെ അവലംബിച്ചും രചിച്ചിരിക്കുന്ന സർവ്വമർമ്മസ്പൃക്കായ 'ഉപോദ്ഘാത'ത്തെ അതേപടി ഇവിടെ പകർത്തി എഴുതിയെങ്കിൽ മാത്രമേ ഉപപന്നമായിരിക്കയുള്ളൂ എന്നു തോന്നിപ്പോകുന്നു. താദൃശകൃത്യം 'സർവ്വനിബന്ധനഹരണ'മായി പരിണമിക്കാനിടയുള്ളതിനാൽ ലക്ഷണസമ്പത്തിക്കു കുറേ ന്യൂനത സംഭവിച്ചാലും സ്വാഭിപ്രായപ്രകടനംതന്നെ ആദരണീയവും കരണീയവുമെന്നുദ്ദേശിച്ച് അതിനുദ്യമിക്കുന്നു.

പ്രബന്ധഗതമായ പ്രതിപാദ്യപ്രമേയം പ്രതിഷ്ഠാപൂജനാദിയെ 'അധികരിച്ചു'ള്ളതെന്നു നാമശ്രവണമാത്രത്താൽ ആർക്കും അനുമിക്കാൻ കഴിയും. ആ ഊഹത്തിനു ദ്രഢീയസിയായ പ്രതിഷ്ഠയെ കൊടുക്കുമാറ്, "ദേവപ്രതിഷ്ഠാക്രമം, പ്രതിമാസാധനം, ചലപ്രതിഷ്ഠ, ദേവപൂജനം, മുദ്രാവിധി, ലക്ഷ്മിപൂജ, സരസ്വതിപൂജ, നാഗപൂജ, സർപ്പബലി, അഗ്നിനാമങ്ങൾ, ഹോമകുണ്ഡവിധി, ഹോമക്രമം, മൃത്യുഞ്ജയഹോമം, തിലഹോമം, ഗണപതിഹോമം, മന്ത്രകോഷം" ഇങ്ങനെ പതിനാറു ഭാഗങ്ങൾ ഈ ഗ്രന്ഥത്തിൽ സവിസ്തരം പ്രസ്താവിച്ചിരിക്കുന്നു. ദേവാരാധനസമ്പ്രദായങ്ങളിൽ അവശ്യം അറിഞ്ഞിരിക്കേണ്ടവയും അടിക്കടി അനുഷ്ഠിക്കേണ്ടിവരുന്നവകളുമായ അംശങ്ങൾ ഉത്സർഗ്ഗാപവാദപക്ഷങ്ങളെ ഉദാഹരിച്ച്, സംശയോച്ഛേദകമാംവണ്ണം ഇതിൽ ഉപപാദിച്ചിട്ടുണ്ട്. 'മന്ത്രകോഷ'ഖണ്ഡത്തിൽ കുറേ ദുരവഗാഹത പ്രത്യക്ഷപ്പെടുന്നുണ്ടെങ്കിൽ അതു ഗൂഢവിഷയപ്രതിപാദനസമ്പ്രദായനിഷ്ഠമെന്നറിഞ്ഞ് ആശ്വസിക്കേണ്ടതാണ്.

ദേവാർച്ചാവിഷയത്തിൽ ആഗന്തുകമായ അന്യാശ്രയബന്ധത്തെ ഉന്മൂലനംചെയ്ക എന്നുള്ളതാണ് ഗ്രന്ഥത്തിന്റെ ബാഹ്യപ്രയോജനം. ചാർത്തുംപടി സകലതും ഒരുക്കി

ക്കൊടുത്തുപടി കാത്തുകിടന്നു കാട്ടുന്ന ഗോഷ്ഠികളും അപശബ്ദോച്ചാരണവും എല്ലാം ആഗമോക്തമെന്നു വിശ്വസിച്ചു ദക്ഷിണകൊടുത്തു സാഷ്ടാംഗം പ്രണമിച്ചു കിട്ടുന്നതും വാങ്ങിക്കൊണ്ട് എത്ര പാവങ്ങൾ ദേവപൂജ യഥാവിധി ചെയ്യിച്ചതായി അഭിമാനിച്ചു വീട്ടിൽപോരുന്നു. ഇതെത്ര പൈശാചമായ ആചാരാഭാസമാണ്! അവരവർക്കു വിഷയ ജ്ഞാനവും കർമ്മകുശലതയും ഉണ്ടെങ്കിൽ ഈവിധ കഷ്ടനഷ്ടങ്ങൾ അനുഭവിക്കേണ്ടിവരുമോ? ഇതിൽ എത്രമാത്രം ധർമ്മഭ്രംശവും ധനനാശവും കർമ്മവിലോപവും അസ്വാതന്ത്ര്യവും അന്തർഭവിച്ചിരിക്കുന്നു! ഇവയ്ക്കെല്ലാം സമൂലനാശം സംഭവിക്കുമാറ്, യഥാശാസ്ത്രം അന്യനിരപേക്ഷമായി ദേവാരാധന ചെയ്യുന്നതിൽ ഏവരെയും ശക്തരാക്കിത്തീർക്കുന്ന 'പൂജാകല്പലത' അന്വർത്ഥനാമികയെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. വിശേഷിച്ച് ആത്മോജ്ജീവനശക്തി സർവഥാ കാംക്ഷിക്കുന്ന ഈ സന്ദർഭത്തിൽ പൂർവോക്തഗ്രന്ഥത്തിന്റെ ആവിർഭാവം അസ്ഥാനത്തിൽ കലാശിക്കയില്ലെന്നല്ല അത്യുപകാരപ്രദമായിത്തീരുകയും ചെയ്യും. ഏവംവിധങ്ങളായ പ്രശസ്തി വാക്കുകൾ കേൾക്കുമ്പോൾ പ്രതിമയും പ്രതിഷ്ഠയും പ്രപൂജനവും എല്ലാം പ്രയോജനശൂന്യമെന്നു പ്രസംഗിക്കുന്ന 'ബ്രഹ്മമത'ക്കാരോ 'ബ്രഹ്മാനന്ദമത'ക്കാരോ ആരോ? പേർ ഏതായാലും ഒരു 'പുതിയകൂറ്റുകാർ' അക്ഷമന്മാരായി പോരിനു പുറപ്പെട്ടേക്കും. അറബിത്തലക്കെട്ടും ചുവന്ന നീളക്കുപ്പായവും ധരിച്ചു നാടെങ്ങും പുതിയ മതസ്ഥാപനത്തിനു പുറപ്പെട്ടിരിക്കുന്ന ഈ അഭിനവ 'മഹമ്മദുഗസ്നി'കളുടെ പ്രമാണോദ്വമനവും, കുയുക്തിപ്രലപനവും, വാദഗർജ്ജനവും, ജനവിഡംബനഡംബരവും മറ്റും ചില സാധുക്കളുടെ തലച്ചോറിൽ കടന്നുകൂടി കിറുക്കുണ്ടാക്കിയതിന്റെ ഫലമായി ബിംബങ്ങൾ നടക്കല്ലായും, ക്ഷേത്രങ്ങൾ സ്ഥാനാവശേഷമായും, നാമാദിജപ്യങ്ങൾ ധ്യാനമെന്ന നവനാമധേയത്തിൽ 'ഉറക്കംതൂങ്ങ'ലായും പരിണമിച്ചിരിക്കുന്ന ഈ കാലത്ത് ഈദൃശഗ്രന്ഥങ്ങളിൽ അവ്യുല്പന്നമതികൾക്ക് അനാദരവ് ജനിച്ചേക്കാം. തന്മൂലം, "തദ്ധ്യഭ്യർഹിതം പരപക്ഷപ്രത്യാഖ്യാനാദിതി. ഭവേൽകേഷാം ചിന്മന്ദമതീനാം ഏതാന്യപി... ഉപാദേയാനി ഇത്യപേക്ഷാ. അതസ്തദസാരത്വോപപാദനായ പ്രയത്യതേ" ഇത്യാദി ഭാഷ്യഭാഗങ്ങൾക്കൊണ്ട് പരപക്ഷവിമർദ്ദനം മന്ദമതികളുടെ മിത്ഥ്യാപ്രത്യയനിവൃത്തിക്ക് ഉപയുക്തമെന്നു സമർത്ഥിച്ചിരിക്കുന്ന ഭഗവൽപാദീയാഭിപ്രായത്തെ ആധാരമാക്കി ഈ കൂട്ടരുടെ വൃഥാകണ്ഠക്ഷോഭത്തെ ഖണ്ഡിച്ചു ചിലതു പറയേണ്ടതു ഗ്രന്ഥപ്രയോജനപ്രതിഷ്ഠാപനത്തിനത്യാവശ്യമായിരിക്കുന്നു. സഗുണോപസ-വിഗ്രഹോപാസന-മോക്ഷവിരോധിയാകുന്നു; നിർഗ്ഗുണവസ്തു പ്രാപ്യമായിരിക്കുന്ന സ്ഥിതിക്കു സഗുണഭാവന അതിനു ബാധകമല്ലാതെ സാധകമാകയില്ല; അതുകൊണ്ടു മുക്തിപ്രതിഷ്ഠംഭകമായ വിഗ്രഹവും, ആരാധനയും, ക്ഷേത്രവുമെല്ലാം ഉടൻ ഉപേക്ഷിക്കണം; ഇത്രയുമാണ് ഇവരുടെ വാദസംക്ഷേപം. ഇതു വെറും നിസ്സാരമായ ഒരു പൂർവ്വപക്ഷമാണെന്ന് അല്പം വിചാരശക്തിയുള്ളവർക്കു ബോധപ്പെടും. ഈ വാദം സ്വീകാര്യമാകുമ്പോൾ 'ന്യായസ്യ സാധാരണത്വാദ്' എന്ന നിയമപ്രകാരം, ജന്മ ഭാവമാണ് ലഭിക്കപ്പെടേണ്ടത്; അതാണ് കൈവല്യം; അതിലേക്കു ജന്മഭാവം കൈക്കൊണ്ടു പ്രവർത്തിച്ചാൽ സാധിക്കയില്ല; ഇത്യാദി വാദങ്ങളും അംഗീകാര്യമെന്നു വരും. ഇങ്ങനെ ആകുമ്പോൾ ജന്മികൾക്കു ജന്മാത്യന്തനാശം അസാദ്ധ്യമെന്നു വന്നുകൂടും. ഇതു പ്രതിയോഗികൾക്കു പിടിക്കുമോ? ഇല്ല. ഇപ്രകാരമുള്ള യുക്തികൾക്കു യുക്ത്യാഭാസമെന്നല്ലാതെ (യഥാർത്ഥയുക്തി എന്നു) നാമകരണം ചെയ്തുകൂടാ. ഇതെല്ലാം അല്പമതികളെ ഭ്രമിപ്പിക്കാനുള്ള ഐന്ദ്രജാലികനയമെന്നു സൂക്ഷ്മദൃക്കുകൾക്കു കാണാം. പ്രകൃത്യാ സാലംബാവസ്ഥയിൽ സ്ഥിതിചെയ്യുന്നവൻ ആ നിലയെ ആശ്രയിച്ചുതന്നെ ക്രമേണ നിരാലംബസ്ഥാനത്തേക്കു കടക്കണം. ഞാണിന്മേൽകളി അഭ്യസിക്കുന്നവൻ ആദ്യം പൂർണ്ണാലം

ബനം കൈക്കൊണ്ടും, അനന്തരം യഷ്ടിമാത്രത്തെ അവഷ്ടംഭിച്ചും ശീലിച്ചുവന്ന് ഒടുവിൽ ഇതരാശ്രയരഹിതം നടക്കാനും നില്ക്കാനും ശക്തനാകുന്നു. ആദിയിൽ അന്യസഹായംകൂടാതെ ആരംഭിച്ചാൽ കിട്ടുന്ന അനുഭവം എന്തായിരിക്കും? സ്വകീയമായ പ്രകൃതിയെ ക്രമശഃ അതിലംഘിക്കാമെന്നല്ലാതെ നിന്നനിലയിൽ കാലുനീട്ടാൻ തുനിഞ്ഞാൽ വരുന്ന ഫലം ഊഹ്യമാണല്ലോ. കാണുന്നതും കേൾക്കുന്നതും രുചിക്കുന്നതുമെല്ലാം ഗുണം, ദർശിക്കുന്നതും സ്പർശിക്കുന്നതുമൊക്കെ വിഗ്രഹം, സാധാരണ, 'ഞാൻ' എന്നഭിമാനിക്കുന്ന വ്യക്തികൂടി വിഗ്രഹം, വിഗ്രഹാരാധന പാടില്ലെന്നു പറയുന്നതും ഭാവിക്കുന്നതും സർവവും പരമാർത്ഥമാലോചിക്കുമ്പോൾ വിഗ്രഹമയം, ഇങ്ങനെ ഇരിക്കെ - തന്റെ പ്രകൃതി ഇപ്രകാരമിരിക്കുമ്പോൾ - ഒരു കുതിപ്പിന് എങ്ങനെ നിർഗ്ഗുണത്തിലും നീരൂപത്തിലും ചെന്നുപറ്റും? ദുഷ്കരം! ദുഷ്കരം!! "അവ്യക്താ ഹി ഗതിർദുഃഖം ദേഹവദ്ഭിരവാപ്യതേ" എന്ന ഭഗവദ്വാക്യത്തിന്റെ സാരമെന്തെന്ന് ഈ ദുർമ്മോഹികൾ അറിയുന്നുണ്ടോ? മേൽപ്പറഞ്ഞ വിഷമതയെ ഗർഭീകരിച്ചിട്ടാണ് ഭഗവാൻ അങ്ങനെ അരുളിച്ചെയ്തത്. 'ദേഹവദ്ഭിഃ' എന്ന പദപ്രയോഗത്തിന്റെ സാരതരമായ ഉദ്ദേശം ഈ വിഗ്രഹധ്വംസകന്മാർ ധരിച്ചിരുന്നുവെങ്കിൽ 'നിർഗ്ഗുണബ്രഹ്മവ്യാപാര'ത്തിനു വേഷം കെട്ടിയിറങ്ങാൻ ലജ്ജിക്കുമായിരുന്നു. തിന്ത്രിണീഫലം അതിന്റെ കോശത്തോടു സംശ്ലേഷിച്ചു (പറ്റി) ഇരുന്നു - കോശാഭേദഭാവത്തിൽ സ്ഥിതിചെയ്തു - ക്രമേണ പരിപക്വമായിട്ട് ഒടുവിൽ അതിനോടുള്ള ബന്ധം സംത്യജിക്കുന്നതുപോലെ വിഗ്രഹത്തെ ആശ്രയിച്ചു തദാത്മഭാവത്തിൽ സ്ഥിതിചെയ്യുന്ന പുരുഷൻ സ്വാശ്രയത്തെ ആയുധമാക്കിത്തന്നെ ആ ഭാവത്തെ തരണംചെയ്തു നിരകാരാവസ്ഥയിൽ എത്തണം. ഒരുത്തനും അവനവന്റെ താല്ക്കാലികനിലയെ ഉടനടി അതിഗമിക്കാൻ കഴികയില്ല. അതുകൊണ്ടാണ് ക്രമപ്രാപ്തി പ്രധാനമെന്നു വരുന്നത്. രൂപധ്യാനത്തെ ആശ്രയിച്ചുള്ള ക്രമഗതിയെപ്പറ്റി ഭഗവാൻ ഇങ്ങനെ അരുൾചെയ്തിരിക്കുന്നു: "ദ്യുമല്കിരീടകടകകടിസൂത്രാങ്ഗദായുതം; സർവാംഗസുന്ദരം ഹൃദ്യം പ്രസാദസുമുഖേക്ഷണം || സുകുമാരമപി ധ്യായേൽ സർവാംഗേഷുമനോ ദധത്; ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യോ മനസ്സാകൃഷ്യ തന്മനഃ || ബുദ്ധ്യാ സാരഥിനാധീരഃ പ്രണയേന്മയി സർവതഃ; തത്സർവവ്യാപകം ചിത്തമാകൃഷ്യൈകത്ര ധാരയേത് || നാന്യാനി ചിന്തയേദ്ഭൂയഃ സുസ്മിതം ഭാവയേന്മുഖം; തത്ര ലബ്ധപദം ചിത്തമാകൃഷ്യ വ്യോമ്നി ധാരയേത് || തച്ച ത്യക്ത്വാ മദാരോഹോ ന കിംചിദപി ചിന്തയേത്;" ഇങ്ങനെ, സ്ഥൂലഭാവനമുഴുത്ത ചിത്തത്തെ പടിപടിയായി സൂക്ഷ്മത്തിലേക്കു നയിക്കുന്ന സമ്പ്രദായം എത്ര മനുഷ്യസാധാരണത്വേന ഭഗവാൻ ഉപദേശിച്ചിരിക്കുന്നു! ഇപ്രകാരമാണ് ഉദ്ദിധീർഷുക്കൾ നിർദ്ദേശിക്കുന്ന ഉത്തമമാർഗ്ഗം. ഇതു ന്യായമായ പന്ഥാവല്ലെന്നും അതു തങ്ങൾക്കേ വശമുള്ളൂ എന്നും ഉദ്ധതന്മാർ പ്രസംഗമണ്ഡപത്തിൽ കയറിനിന്നുകൊണ്ട് ഉച്ചൈസ്തരം ഘോഷിക്കുന്നു. ഇതിൽനിന്നും മനസ്സിലാക്കേണ്ടത് ഈ കൂട്ടർക്ക് ഭഗവാനെപ്പോലും വകയല്ലെന്നാണ്. രണ്ടുംകെട്ട ഒരു വഴി സ്വീകരിച്ചുകൊണ്ടു പൂർവ്വാചാര്യന്മാരെ ഒട്ടേറെ അധിക്ഷേപിച്ചു പറഞ്ഞുതുടങ്ങിയാൽ അവർക്കൊത്തതോ അതിൽ കവിഞ്ഞതോ ആയ ഒരു സ്ഥാനം ഈ മുഗ്ദ്ധമതികൾക്കു ലഭിക്കുമെന്നു വച്ചായിരിക്കാം ഇവർ ഈ അകൃത്യത്തിൽ ഉത്സുകത പ്രദർശിപ്പിക്കുന്നത്. ഇവർക്കു ഇതരവിഗ്രഹങ്ങളോടു വെറുപ്പാണെങ്കിലും സ്വവിഗ്രഹങ്ങളിൽ വലിയ പ്രതിപത്തിയാണ്. അതിനെ സംബന്ധിച്ച അഭിഷേകവും പൂജയും ഒക്കെ വളരെ കൃത്യമായിരിക്കണംതാനും. അതിലേക്കു ചില വിഗ്രഹങ്ങളെ പാട്ടിലാക്കിക്കൊള്ളത്തക്ക നാക്കുമുണ്ട്. വിഗ്രഹങ്ങളെ അപേക്ഷിച്ചു വിഗ്രഹപൂജ ചെയ്യുന്ന ഇവർക്കു വിഗ്രഹാരാധകന്മാരോടു വിഗ്രഹത്തിന് എന്തു ന്യായമാണുള്ളത്? "പ്രതിമാദിഷു വിഷ്ണുത്വേ കോവാ വിപ്രതിപദ്യതേ; അശ്രദ്ധാലോരവിശ്വാസോ നോദാ

ഹരണമർഹതി || ശ്രദ്ധാലോരേവ സർവത്ര വൈദികേഷധികാരതഃ" എന്ന് അഖിലവേദാർത്ഥവിത്തായ 'ഭാരതീതീർത്ഥസ്വാമികൾ' പറഞ്ഞിട്ടുള്ളപ്രകാരം ഇവരെ, ഇതരമതസ്ഥന്മാരെപ്പോലെ വൈദികബഹിർഭൂതന്മാരെന്നു കണക്കാക്കിത്തള്ളി ഇവരുടെ നിലവിളി കേൾക്കാൻ ശ്രോത്രപുടങ്ങൾ അനുവദിക്കാതെ ഏതാദൃശഗ്രന്ഥങ്ങളെ ആസ്പദമാക്കി ദേവാർച്ചനാദികൾ ഏവരും ചെയ്യേണ്ടതാണ്. അങ്ങനെ ആയാൽ ഗ്രന്ഥത്തിന്റെ ആന്തരപ്രയോജനമായ ചിത്തശുദ്ധിയും തദ്ദ്വാരാ മുക്തിയും പ്രാപ്തമാകും. ഇതുകൊണ്ടു ഗ്രന്ഥത്തിന്റെ പരമപ്രയോജനം, സാക്ഷാത്തായിട്ടല്ലെങ്കിലും പരംപരയാ, കൈവല്യമാണെന്നു സിദ്ധിച്ചല്ലോ. ഇനി അധികാരിവിഷയമായി കുറഞ്ഞൊന്നു ചിന്തന ചെയ്തിട്ട് ഈ നിരൂപണം സമാപനം ചെയ്തുകൊള്ളാം.

ജിജ്ഞാസയും പ്രതിപത്തിയും ഉള്ള ആർക്കും അധികാരിതയുണ്ടെന്നുള്ളതിലേക്ക് ബഹുശ്രുതികളെ യുക്തിപൂർവ്വകം സമുദ്ധരിച്ചും, ആ പക്ഷത്തിനെതിരായി ജൈമിനീയ മീംമാംസയിലും ശാബരഭാഷ്യത്തിലും മറ്റും കാണുന്ന ഘട്ടങ്ങളുടെ അനൗചിത്യത്തെ യാജുഷേശ്വരവചനം തുടങ്ങിയ പ്രബലപ്രമാണങ്ങൾ ഉദാഹരിച്ചു തെളിയിച്ചും അത്യുജ്ജ്വലവും സാരസംപൂർണ്ണവുമായ ഒരു 'കുറിപ്പ്' സ്വാമിസന്നിധിയിൽനിന്നും ഗ്രന്ഥാദിയിൽ സംഘടിപ്പിച്ചിട്ടുണ്ട്. അതു മുഴുക്കെ ഇവിടെ പകർത്തുന്നതു വിസ്തരഭയത്താൽ വൈഷമ്യമെന്നുകണ്ടു കുറേഭാഗം ഉദ്ധരിച്ചിട്ടു ശേഷം വിടുന്നു.

"...ഋഷികളുടെ അടി തുടർന്നാൽ പൗരാണമന്ത്രങ്ങൾക്കും തദുക്തവിധദേവപ്രതിഷ്ഠയ്ക്കും ആർക്കും അധികാരമുണ്ടാകും. ഇല്ലെന്നു പറയുന്നവയുണ്ടെങ്കിൽ "നാപോമൂത്രപുരീഷാഭ്യാം നാഗ്നിർജ്വലനകർമ്മണാ ന സ്ത്രീ ദുഷ്യതി ജാരേണ..." എന്നു തുടങ്ങിയ ചില കൂട്ടരുടെ സ്വന്തം (കപോലകല്പിത) സ്മൃതിപോലെ കൂട്ടിച്ചേർപ്പാണെന്നു നിശ്ചയംതന്നെ. ...ദേവാർച്ചനാദികളിൽ കർത്താവിനു വിപരീതധ്യാനമുണ്ടാകുന്നതിനിടയില്ലാത്തതിനാൽ ദോഷഫലം സംഭവിക്കയില്ല. ഇവിടെ 'തൽക്രതുന്യായ'ത്തിനു പ്രതിഷ്ഠയുമുണ്ട്. ഇങ്ങനെ പൊടിയുക്തി മാത്രമല്ല. "സ്ത്രീശൂദ്രായ നേച്ഛന്തി" എന്നു പറഞ്ഞതുപോലെ വേദഭാഗത്തിൽതന്നെ "സ്ത്രീചൈവ പുരുഷശ്ച യോവാ ഏതാം സാവിത്രീമേവം വേദ സമൃത്യും തരതി" എന്നും പറഞ്ഞിട്ടുണ്ട്. "ആർഷക്രമേണ സർവത്ര ശൂദ്രാ വാജസനേയിനഃ" എന്നൊരു സ്മൃതിയും കാണുന്നു. 'വാജസനേയീ' എന്ന പദം വിവരിക്കുമ്പോൾ വാജസനേയസംഹിതാധ്യായിയായ ശൂദ്രന് ഇങ്ങനെ പറയാമെന്ന് ഒരു ഷഡ്ദർശിപണ്ഡിതൻ പറഞ്ഞിരിക്കുന്നു. ഇവയ്ക്കെല്ലാം പുറമെ യജുർവേദത്തിൽ ഇങ്ങനെ പറയുന്നു: "യഥേമാം വാചം കല്യാണീമാവദാനി ജനേഭ്യഃ, ബ്രഹ്മരാജന്യാഭ്യാം ശൂദ്രായച ആര്യായ ച സ്വായചാരണായ" "ഞാൻ എങ്ങനെ സർവ്വമനുഷ്യർക്കും ഐഹികാമുഷ്മികഫലപ്രാപ്തി കാരണമായി ചതുർവേദവചനമുപദേശിക്കുന്നോ അതുപോലെ ബ്രാഹ്മണക്ഷത്രിയന്മാർക്കും ശൂദ്രനും വൈശ്യനും ഭൃത്യദാരാദികൾക്കും നികൃഷ്ടനുകൂടിയും ഉപദേശം ചെയ്യണം എന്ന് ഈ ഈശ്വരവചനത്തിനർത്ഥമാകുന്നു. ഇനി എന്തു വേണം?..." ഇതുകൊണ്ട് ദേവപൂജാദിവിഷയങ്ങളിൽ, നമ്പൂരിക്കും, നമ്പിക്കുമല്ല, ഏവർക്കും അധികാരമുണ്ടെന്നു സുസ്ഥാപിതമായിരിക്കയാൽ അധികാരികതയെ സംബന്ധിച്ച് അധികമൊന്നും പറയേണ്ടതില്ലല്ലോ.

ഈ ഗ്രന്ഥത്തിലെ ഭാഷാരീതി, സാമാന്യം ഭാഷാജ്ഞാനം സിദ്ധിച്ചിട്ടുള്ളവർക്ക് അനായാസേന വിഷയഗ്രഹണം ഉണ്ടാകത്തക്കവിധം ലളിതമായിരിക്കുന്നു. 'ആചാരപദ്ധതി'യെ അപേക്ഷിച്ചു സ്വാമികളുടെ ഗദ്യഗ്രഥന സരളവും സുഗ്രഹവുമായ നിലയിൽ എത്തിയിട്ടുണ്ടെന്ന് ഈ ഗ്രന്ഥത്തിന്റെ രചനാസുഷ്ഠത തെളിയിക്കുന്നു. കൂടാതെ, അത്യന്താപേക്ഷി

തമായ വിഷയങ്ങൾ ഇത്ര ശുദ്ധമായ രീതിയിൽ വിവരിക്കുന്ന ഒരാഗമഗ്രന്ഥം ഇതിനു മുമ്പുണ്ടായിട്ടില്ലാത്തതിനാൽ ഇത് ഉപോദ്ഘാതത്തിൽ പറയുംപോലെ "കൈരളിയിൽ ഇപ്പോൾ ഒരു നവാവതാര"മാകുന്നു. തന്നിമിത്തം കേരളീയരുടെ ഹാർദ്ദമായ അഭിനന്ദത്തിനു പ്രണേതാവായ സ്വാമികൾ ആധാനസ്ഥാനമായി തീർന്നിരിക്കുന്നു എന്നുള്ളതും പ്രസ്താവയോഗ്യമത്രെ.

ഈ ഗ്രന്ഥം വായിച്ചു ചില മഹാന്മാർ അയച്ച അനുമോദനപത്രങ്ങൾകൂടി ഈ സന്ദർഭത്തിൽ ചേർത്തുകൊള്ളുന്നു.

തിരുവനന്തപുരം

ശ്രീ

സദയം അയച്ചുതന്ന 'ദേവാർച്ചാപദ്ധതി', 'ബ്രഹ്മാഞ്ജലി' എന്ന പുസ്തകങ്ങൾ രണ്ടും കിട്ടി. വളരെ വന്ദനം. ഇങ്ങനെയുള്ള കൃതികൾ ലോകോപകാരപ്രദമായിരിക്കുമോ എന്നു സംശയത്തിനവകാശമില്ല. വേദാന്തദാന്തഹൃദയാന്തന്മാരായ ഭവാദൃശന്മാർക്ക് ഇപ്രകാരം ലോകാനുഗ്രഹലോലത്വം ഉണ്ടാകുന്നത് ഏറ്റവും ശ്ലാഘ്യമാണെന്നുള്ളതിനു തർക്കമില്ല. ശുഭം സ്യാത്.

എന്നു വിധേയൻ,<br>
പി. കെ. നാരായണപിള്ള (ഒപ്പ്)<br>
നാഗരുകോവിൽ

എൻ. രാമൻപിള്ള<br>
രാമമന്ദിരം<br>
തിരുവനന്തപുരം

ശ്രീ

അത്യന്തം ദയവോടുകൂടി അയച്ച എഴുത്തും അതിൽ പറയപ്പെട്ടിരിക്കുന്ന 'ദേവാർച്ചാപദ്ധതി', 'ബ്രഹ്മാഞ്ജലി' എന്നീ രണ്ടുപുസ്തകങ്ങളും സർക്യൂട്ട് സ്ഥലമായ ഇവിടെവച്ച് ഇന്നു കിട്ടിയിരിക്കുന്നു. അതുകൾക്ക് ഏറ്റവും ഭക്തിയോടുകൂടി വന്ദനം പറഞ്ഞുകൊള്ളുന്നു. പുസ്തകങ്ങൾ മനസ്സിരുത്തി വായിക്കുന്നതിനാരംഭിച്ചിരിക്കുന്നു. ദേവാർച്ചനവിഷയത്തെക്കുറിച്ചുള്ള ജ്ഞാനം തുലോം കുറഞ്ഞിരിക്കുന്നതായ നമ്മുടെ സമുദായത്തിന്റെ അറിവിനുവേണ്ടി അവിടുന്നുചെയ്തിട്ടുള്ള ഈ ശ്രമം വളരെ സ്തുത്യർഹവും ആനന്ദപ്രദവുമായിരിക്കുന്നു. പുസ്തകങ്ങൾ രണ്ടും മുഴുവനും വായിച്ചതിന്റെ ശേഷം തമ്മിൽ കാണുന്ന സമയം ഈ സംഗതിയെപ്പറ്റി എനിക്കുള്ള അഭിപ്രായങ്ങളെ ധരിപ്പിച്ചുകൊള്ളാം.

എന്നു ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമി അവർകൾക്ക്

സ്വന്തം രാമൻപിള്ള (ഒപ്പ്)<br>
എറണാകുളം

ശ്രീ

ദയവുചെയ്തയച്ചുതന്ന 'ബ്രഹ്മാഞ്ജലി', 'ദേവാർച്ചാപദ്ധതി' എന്ന പുസ്തകങ്ങൾ കിട്ടി. ഈ പുസ്തകങ്ങൾ അയച്ചുതന്നതിനു വളരെ വന്ദനം പറഞ്ഞുകൊള്ളുന്നു. മലയാളസമുദായത്തിന്റെ ഉന്നമനത്തിന് ഈവക ഗ്രന്ഥങ്ങൾ എത്രയോ ഉപകാരപ്രദമായി തീരു

മെന്നു പ്രത്യേകം പറയാനില്ലല്ലോ. "തത്വാലോകമന്ദിരഗ്രന്ഥാവലി' വക പുതിയ പുസ്ത കങ്ങൾ ഇനിയും പുറപ്പെടുന്നതായിരിക്കുമല്ലോ. ആ വക പുസ്തകങ്ങളുടെ ഓരോ പ്രതി അതാതുസമയം വി. പി. ആയി അയച്ചുകിട്ടിയാൽകൊള്ളാമെന്നാഗ്രഹിക്കുന്നു. സമുദാ യോല്കർഷത്തിനു... ചെയ്തുവരുന്ന പ്രയത്നത്തെപ്പറ്റി മലയാളികൾ അഭിനന്ദിക്കുമെന്നു സംശയമില്ല.

എന്നു മാന്യശ്രീ നീലകണ്ഠപാദതീർത്ഥസ്വാമി അവർകൾക്ക്

കെ. പി. പത്മനാഭമേനോൻ (ഒപ്പ്)

Opinion on 'ദേവാർച്ചാപദ്ധതി' by the editor (ദയാനന്ദസ്വാമി) in 'യുവജനമിത്രം.'

"...സ്വാമികളെപ്പറ്റി കേട്ടിട്ടില്ലാത്തവർ കേരളത്തിൽ ആരുംതന്നെ ഉണ്ടായിരിക്കയില്ലെ ന്നാണ് തോന്നുന്നത്. വിശേഷിച്ച് 'ആചാരപദ്ധതി' മുതലായ വിശിഷ്ടഗ്രന്ഥങ്ങളുടെ ആവിർഭാവത്തോടുകൂടി നായർസമുദായത്തിനുണ്ടായിട്ടുള്ള ഉണർച്ചയും പ്രവൃത്തിവി ശേഷവുംകൊണ്ടുതന്നെ സ്വാമികളുടെ നാമധേയം എല്ലാ നായർഗൃഹങ്ങളിലും ഒരിക്കലും മാഞ്ഞുപോകാത്തവിധം സ്ഥാനം പിടിച്ചുകഴിഞ്ഞിരിക്കുന്നു. പാശ്ചാത്യപണ്ഡിതന്മാർ കൂടി അത്യന്തം സന്തോഷിച്ചുസമ്മതിച്ചിട്ടുള്ള ആ മഹാത്മാവിന്റെ ഗ്രന്ഥനിർമ്മാണത്തെ പ്പറ്റി ഇവിടെ ഒന്നും പ്രത്യേകം പറയണമെന്നു വിചാരിക്കുന്നില്ല... സർപ്പബലി മുതലായ പുണ്യകർമ്മങ്ങൾ ചെയ്യുന്നതിനു ബ്രാഹ്മണർക്കുമാത്രമേ അവകാശമുള്ളൂ എന്നുള്ള മിഥ്യാ ബോധത്തെപ്പാടെ അടിച്ചുടച്ചിട്ട് ആ വിധ കർമ്മങ്ങൾ ഇഷ്ടമുള്ള എല്ലാപേർക്കും അനു ഷ്ഠിക്കത്തക്ക പോംവഴികളെ ഉപദേശരൂപേണ യുക്തിന്യായങ്ങളോടുകൂടി ശാസ്ത്രരീത്യാ പ്രതിപാദിച്ചിരിക്കയാണ് പ്രസ്തുത ഗ്രന്ഥത്തിൽ ചെയ്തിട്ടുള്ളത്. ഈ ഗ്രന്ഥം സൽകർമ്മ തല്പരരായ എല്ലാ ആളുകൾക്കും വളരെ ഉപയോഗമുള്ളതാകുന്നു."

സ്വാമി രാമകൃഷ്ണാനന്ദൻസ്വാമിക്കു മുമ്പയച്ചിരുന്ന ഒരെഴുത്തു വളരെ കൈമറിഞ്ഞു കിടന്നിരുന്നപ്പോൾ കിട്ടി എന്നു കാണുന്നതിനാൽ നാഗരത്തിലുള്ള ആ എഴുത്തും, അതിനെ അടിസ്ഥാനമാക്കി വിവിധ വിഷയങ്ങളെ പ്രതിപാദിക്കുന്ന ഒരു വിമർശനവും താഴെ ചേർത്തുകൊള്ളുന്നു:

ഓം

തീർത്ഥോപാധിക, ശ്രീനീലകണ്ഠാഖ്യ യോഗാരുരുക്ഷോ മഹാത്മൻ ഭവൽപ്രണീതാ യോഗാമൃതതരംഗിണീപ്രാപ്താ പഠിതാച പ്രായശഃ യോഗജ്ഞാനവിഷയിണീം വിചാര പദ്ധതിമാശ്രിത്യ യദാ പ്രസരന്തി ഭവദ്വിധാനാം മനസ്വിനാം മതയഃ, തദാ നിഖിലതമോ ദ്ധ്വംസിനി ബ്രഹ്മണ്യേവ താസാം ലയോവശ്യം ഭാവീ. "യാദൃശീഭാവനാ യസ്യ സിദ്ധിർഭ വതി താദൃശീ" തി യോഗീശ്വരാണാം വചനാൽ. ശ്രവണമനനപുരസ്സരം നിദിധ്യാസന മേവ സമഭ്യസനീയമിതി കദാപി ന വിസ്മർത്തവ്യം കേനാപി. ഉപായേ, ഉപേയബുദ്ധിര തസ്മിം സ്തദ്ബുദ്ധിരിവസർവഥൈവ പരിവർജ്ജനീയാ ഗ്രന്ഥകൃദ്ഭിഃ ഖ്യാതിപ്രതിഷ്ഠാദി ക്രീഡനകദ്വാരേണ മായാകുഹകിനീവഞ്ചിതസ്യ പണ്ഡിതസ്യ പാണ്ഡിത്യം ഭ്രമഏവഹി കേവലഃ ഭവദ്ഭിസ്തഥാ കദാപി ന വർത്തിതവ്യമിത്യസ്മാകം ഭവന്മംഗലാഭിലാഷിണാം ഐകാന്തികീപ്രാർത്ഥനേതി നിഖിലജനഹിതേച്ഛോഃ ശ്രീരാമകൃഷ്ണാനന്ദസ്യ."

ഇതിൽ വൃദ്ധന്മാർക്ക് കൈവിറയൽകൊണ്ടും മറ്റും വരാവുന്നതും പ്രത്യക്ഷമേ തോന്നി യതും ആയ 'ഫടിതാച...' 'പ്രാണ്ഡിത്യം' മുതലായതു മാറ്റിയെഴുതീട്ടുണ്ടെങ്കിലും ക്ഷന്ത വ്യമെന്നു വിശ്വസിക്കുന്നു.

സുപ്രസിദ്ധ വിദ്വാനും മഹാകവിയും ആയിരുന്ന മഹിമശ്രീ കേരളവർമ്മ സി. എസ്. ഐ. പർപ്പരാജ അവർകൾ സംസ്കൃതസാഹിത്യരസികനും പ്രസിദ്ധകവിയും ആയിരുന്ന സി. ചാത്തുക്കുട്ടി മന്നാടിയാരവർകൾക്ക് അയച്ച ഒരെഴുത്തിൽ "സംസ്കൃതകവിത്വമേതൽ കേരളഭാഷാകവേ! തവ ന കസ്മൈ; രോചേത" എന്നു പ്രയോഗിച്ചു പണ്ഡിതകവികുലത്തിൽനിന്നും മന്നാടിയാരെ തരംതരിച്ചിരിക്കുന്നതായി പലർക്കും അഭിപ്രായമുണ്ടായതുപോലെ, അടുത്തു മേൽകാണിച്ച കത്തിലെ 'യോഗാരുരുക്ഷോ!' എന്ന സംബോധനകൊണ്ടു സ്വാമിരാമകൃഷ്ണാനന്ദൻ ഞങ്ങളെ അപരോക്ഷാത്മാനുഭവമില്ലാത്ത നിലയിലോ അഥവാ ബ്രഹ്മവിത്തെന്നു തന്നെത്താൻ മാനിക്കുന്ന അദ്ദേഹത്തിൽനിന്നു താഴ്ന്നനിലയിലോ വയ്ക്കണമെന്നു കരുതിയതായി തോന്നും. കളങ്കത്തോടുകൂടാതെയാണ് അങ്ങനെ പറഞ്ഞതെങ്കിൽ ലോകർ വിചാരിക്കുംപോലെ ബ്രഹ്മാനുഭവം ഒരു ജന്മംകൊണ്ടു വരുന്നതല്ലെന്ന അഭിപ്രായത്തോടു യോജിച്ചോ, അനേകജന്മംകൊണ്ടു ജ്ഞാനവും സർവ്വജ്ഞത്വാദികളും തികഞ്ഞേ അനുഭവസ്ഥൻ എന്ന പേരിനെ അർഹിക്കൂ എന്നുള്ള ചില 'ഗുരു'സേവ ചെയ്യാത്ത മഹാപണ്ഡിതന്മാർ പറയുന്നതോടു യോജിച്ചോ, തനിക്കു ബ്രഹ്മാപരോക്ഷജ്ഞാനം ഇല്ലാത്തതുകൊണ്ട് അന്യനും കാണുകയില്ലെന്നു സാധുത്വംകൊണ്ടു വിചാരിച്ചോ ആയിരിക്കണമെന്നു വരുന്നു. ഈ മൂന്നു പക്ഷവും തെറ്റാകയാൽ അവ ഞങ്ങളുടെ സാക്ഷാത്കാരത്തിനെതിരായി നിൽക്കുന്നില്ല. 'സ്വസംവേദ്യ'മായ ഈ അനുഭവത്തെക്കുറിച്ചു പ്രസ്താവിക്കുന്ന നടപ്പില്ലെങ്കിലും 'കാര്യ'ങ്ങളാൽ ശിഷ്യന്റെ അനുഭവം ഗുരുതിരുമേനിക്കും തദ്വാരാ മറ്റുള്ളവർക്കും അറിയാവുന്നതാകയാൽ അവിടം പിടിച്ചു പറയുന്നില്ല.

പിന്നെ, ശ്രവണമനനപൂർവ്വം നിദിധ്യാസനംതന്നെ സദാ അഭ്യസിക്കേണ്ടതാണെന്നുള്ളത് ആരും മറക്കരുതെന്നും, ഖ്യാതിപ്രതിഷ്ഠാദികൾക്കായി മായാസൂത്രത്തിൽ പെട്ടുഴലുന്ന പണ്ഡിതന്മാരുടെ പാണ്ഡിത്യം ഭ്രാന്താണെന്നും, അങ്ങനെ 'അവിടേയ്ക്ക്' വരരുതെന്നും (എനിക്ക്) ഉപദേശിക്കുന്നതുകൊണ്ട് ഗ്രന്ഥോദ്ദേശ്യം മനസ്സിലായില്ലെന്നോ 'യോഗാമൃതതരംഗിണി' എന്ന (ഭക്തി, യോഗം, ജ്ഞാനം ഈ മൂന്നിനും ആദർശമായ) പുസ്തകത്തെക്കുറിച്ചല്ലാതെ വല്ല 'ഭാണ'ത്തെ പിടിച്ചോ മറ്റോ ആണ് ജല്പിക്കുന്നതെന്നോ തോന്നിപ്പോകും.

ഇപ്രകാരമുള്ള ടി എഴുത്തിലെ വാചകങ്ങളെക്കുറിച്ചു സർവ്വശാസ്ത്രപാരംഗതനും ബ്രഹ്മവിന്മൂർദ്ധന്യനും കരുണാനിധിയും ആയ ശ്രീ പരമഭട്ടാരസ്വാമി തൃപ്പാദങ്ങളിൽ അറിയിച്ചതിൽ–

"ഭക്തിയോഗം, ഹഠയോഗം, ജ്ഞാനയോഗം മുതലായതിനെ വെളിപ്പെടുത്തുന്ന ഗ്രന്ഥകരണകാര്യം 'പരമാചാര്യഭഗവല്പാദപ്രഭൃതികൾ' തുറന്ന സമ്പ്രദായമാണെന്നും ആകയാൽ അതു മേത്തരമാണെന്നും 'പ്രസംഗം' അതിൽ എത്രയോ താഴ്ന്ന പടിയിലുള്ളതും ആചാര്യപരിഗൃഹീതമല്ലാത്തതും ആകുന്നുവെന്നും ചിലരുടെ ഗ്രന്ഥകരണഭ്രമംപോലെ പ്രസംഗ'ഭ്രമം' താങ്കൾക്കുണ്ടാകരുതെന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു" എന്നും കാണിച്ചു സ്വാമിരാമകൃഷ്ണാനന്ദർക്ക് ഒരു മറുപടി അയയ്ക്കണമെന്ന് അവിടുന്നരുളിച്ചെയ്തു.

ഇങ്ങനെ ഒരെഴുത്തയപ്പിക്കണമെന്ന് ആ പൂജ്യപാദങ്ങൾക്ക് ആശയമില്ലാതിരുന്നതിനാലും അദ്ദേഹത്തിനു (സ്വാമി രാമകൃഷ്ണാനന്ദ) സ്നേഹഭംഗമുണ്ടാകരുതെന്നുവെച്ചും ഞാൻ മൗനമനുഷ്ഠിച്ചു. അനന്തരം 'ശബ്ദ, തർക്ക, വേദാന്തവിദ്യാനിധിയും സദ്ഗുണനിലയനവും എന്റെ ഒരു ഗുരുദേശ്യനും ആയ സനാതന ഹൈസ്കൂൾ പണ്ഡിതർ ഹരിഹരാത്മജകൃഷ്ണ ശാസ്ത്രികളവർകൾ ഈ എഴുത്തു കണ്ടപ്പോൾ സ്വാമിതിരുവടി പറ

ഞ്ഞതുപോലെതന്നെ പറകയുണ്ടായി. എന്നാൽ ലേഖകനായ രാമകൃഷ്ണാനന്ദൻ പറഞ്ഞതിനൊപ്പം നമ്മളും പറയുമ്പോൾ തുല്യനില ആയിപ്പോകുമെന്നും ക്ഷമയവലംബിക്കുന്നത് നമുക്ക് പെരുമയെന്നും ശാസ്ത്രികൾ ഒടുക്കം പറഞ്ഞു. ഈ പണ്ഡിതരത്നം, വിശ്രുതനായ ആയില്യം മഹാരാജ തിരുമനസ്സിലെ ആസ്ഥാനപണ്ഡിതനായിരുന്ന പ്രസിദ്ധവിദ്വാൻ എലത്തൂർ രാമസ്വാമിശാസ്ത്രികളുടെ ഭാഗിനേയന്റെ മകനാണ്. വേദശാസ്ത്രാദികൾ, തങ്ങൾക്കുമാത്രം അട്ടിപ്പേറാണെന്ന് (വയറ്റുപിഴപ്പിനുള്ള ശാസ്ത്രവില്പന കഴിഞ്ഞാൽ) വിചാരിക്കുന്ന മറ്റു പണ്ഡിതഗൃഹസ്ഥന്മാരെപ്പോലെ അല്ലാതെ ഉള്ളുണർവ്വുള്ള മഹാനും കൂടിയാണെന്നാണ്, സർവജനസമ്മതി. 'ശബ്ദകൗസ്തുഭം' മുതലായതു പഠിച്ചിട്ടുള്ളയാളും 'പന്തള'ത്തു (ശാസ്ത്രക്കളരിയിലെ) വിദ്വാനും ആയ ഇദ്ദേഹത്തിന്റെ അച്ഛൻ കൊല്ലൂരാൻ എന്ന ഹരിഹരശാസ്ത്രികൾ ഞങ്ങളുടെ സ്വാമിതിരുവടിയെക്കുറിച്ച് ഇദ്ദേഹത്തോടു പറയാറുള്ളത് - "കൃഷ്ണാ, ഞാനാണെന്നു വിചാരിച്ചുകൊള്ളണം" എന്നായിരുന്നു. മകൻ ശാസ്ത്രികൾ കുംഭകോണം മുതലായ പ്രസിദ്ധവിദ്വദധിഷ്ഠിതദേശങ്ങളിൽ പോയി പഠിച്ചിട്ടുള്ളതുകൂടാതെ ഒരു ശങ്കരാചാര്യസ്വാമികളിൽനിന്നു 'പണ്ഡിതകേസരി' എന്ന വിരുതു(ബിരുദ)പേർ ലഭിച്ച ശ്രീലശ്രീ ശ്രീനിവാസദീക്ഷിതരുടെ അടുക്കലും ശാസ്ത്രാഭ്യാസം ചെയ്തിട്ടുള്ളതും പ്രസ്താവാർഹമാണ്."

92 മീനം 23. "കൊല്ലത്തുപോയിരുന്ന സമയം ദുഃസ്വപ്നജഭയനിവാരണമാർഗ്ഗത്തെക്കുറിച്ച് ഒരാൾ ചോദിച്ചു. അതിനു ചില പരിഹാരം പറഞ്ഞുകൊടുത്തതിനു പുറമെ ദുഃസ്വപ്നനാശനസ്തോത്രം എഴുതിയയച്ചുകൊടുത്തു. ഉദ്ദിഷ്ടകാര്യത്തിൽ പൂർണ്ണഫലം സിദ്ധിച്ചിരിക്കുന്നുവെന്ന്, ടിയുടെ ഒരു കാര്യകാരണവനും വലിയ ബിരുദധാരിയുമായ മാന്യന്റെ എഴുത്തു കാണുകയാൽ സന്തോഷമായി."

സ്വപ്നവും മറ്റും വിശ്വസിക്കത്തതല്ലെന്നു പലരുമഭിപ്രായപ്പെടുമെങ്കിലും, ചില സ്വപ്നങ്ങൾ നമുക്കും വിശ്വാസത്തെ ജനിപ്പിക്കത്തക്കവണ്ണമുണ്ടായിക്കാണും. ഇതിൽ ബലമായി വിശ്വസിക്കുന്നവരും കണ്ടേക്കും; എന്നാൽ അവരുടെ വിശ്വാസം മൂഢോപജ്ഞമാണെന്നു പറയുന്നത് അല്പം സാഹസമാകയില്ലേ എന്നു സംശയിക്കുന്നു. സ്വാമി സ്വപ്നത്തെ വിശ്വസിക്കുന്നുണ്ടെന്നു ഞങ്ങൾക്കറിയാം. അതിനു കാരണമിന്നതെന്ന് ഇനിയൊരവസരത്തിൽ നമുക്കു വിശദമാകും.

മേടം 1. ഓരോ സർക്കീട്ടിലുമാണ്, സ്വാമി സാമുദായികമായും മറ്റും ധാരാളം പലതും ചെയ്യുന്നതെന്നു നാമിപ്പോൾ കണ്ടുകഴിഞ്ഞല്ലോ. "റാന്നിക്കു പോകാനായി വന്നുചേർന്ന 'ജ്യോതിഃപ്രകാശൻ' എന്ന പ്രിയശിഷ്യനും മറ്റുമൊരുമിച്ചു യാത്ര പുറപ്പെട്ടു. അമ്പലപ്പാട്ടു ഭവ്യശ്രീമാൻ രായിങ്ങൻ ശങ്കരനാശാൻ അവർകളുടെ ക്ഷണനമനുസരിച്ച് അവിടെ കയറി. ടിയുടെ ആയുരാരോഗ്യം നായർസമുദായത്തിന്റെ ഒരു വേലിയാകയാൽ അതിനായി മഹാമൃത്യുഞ്ജയഹോമം, മൃതസഞ്ജീവനിജപം മുതലായതു നടത്തേണ്ട കാര്യത്തെക്കുറിച്ച്, പര്യാലോചിച്ചു തല്ക്കാര്യനിർവർത്തനത്തിനു ടി, സമുദായത്തിലെ മാന്ത്രികനേയും താന്ത്രികനേയുംതന്നെ ആ മാന്യന്റെ താല്പര്യപ്രകാരം തെരഞ്ഞെടുത്തും, ടിയാരുടെ ശ്രമത്തിൽ നടത്താൻകഴിഞ്ഞ വാർഷികയോഗത്തിൽവച്ച് ക്ഷണിച്ച 'സമസ്ത കേരളീയ നായർസമുദായ മഹായോഗ'ത്തെക്കുറിച്ചു സംസാരിച്ചും, ബ്രഹ്മശ്രീ തീർത്ഥപാദ പരമഹംസസ്വാമിയെന്ന നമ്മുടെ സതീർത്ഥ്യനെ ഞാൻകൂടി ക്ഷണിക്കണമെന്നപേക്ഷിച്ചതിനെ സ്വീകരിച്ചും പുനഃപ്രയാണമാരംഭിച്ചു.

(സ്വാമിയുടെ ദേവാർച്ചാപദ്ധതിഗ്രന്ഥത്തിന്റെ ആവിർഭാവത്തോടുകൂടി അന്യാപേക്ഷ കൂടാതെ മേല്പറഞ്ഞപോലുള്ള മന്ത്രതന്ത്രപ്രയോഗാദികൾ എല്ലാവർക്കും ചെയ്യാമെന്നായി; അത് ഒരു വലിയ അനുഗ്രഹവുമാണല്ലോ).

"പിന്നീട് റാന്നിയിലെത്തി താമസിച്ചുവരവെ, ഇരുപതാംതീയതിയോളം അന്നന്നായി വന്നുചേർന്ന തദ്ദേശവാസികൾക്കു സാമുദായികമായും ആത്മീയമായുമുള്ള സദുപദേശങ്ങളെ പ്രദാനം ചെയ്തു അനന്തരം മാടനമ്പിശ്രീ 'ശക്തിവിക്രമർ' എന്നു സ്ഥാനപ്പേരുള്ള മാധവൻകർത്താ യജമാനൻ എന്ന ശിഷ്യനെയും, സർക്കാർവൈദ്യനായ സാമന്തപ്രഭു 'രാമരുശക്തി' കുഞ്ഞൻകോവിൽ എന്ന സുഹൃത്തിനെയും കൊണ്ടു റാന്നിക്കടുത്ത 8, 9 കരകളിലെ നാഥന്മാരേയും പൗരന്മാരേയും ക്ഷണിപ്പിച്ചുവരുത്തി 23-ാം തീയതി ഒരു യോഗം നടത്തി. ഇതിലെ അദ്ധ്യക്ഷനായി തെരഞ്ഞെടുത്തത് അയിരൂർ മിസ്റ്റർ കെ. നീലകണ്ഠപ്പിള്ള ബി. എ., ബി. എല്ലിനെ ആയിരുന്നു. അയിരൂർ സമാജം സെക്രട്ടറിയുടെ 'സാമുദായികാചാരം' എന്ന പ്രസംഗവും, മിസ്റ്റർ പി. കെ. മാധവൻപിള്ള ഉപാധ്യായന്റെ ഈശ്വരഭക്തിയെന്ന പ്രസംഗവും വിശിഷ്യാ രസകരമായിരുന്നു. സഭ പിരിഞ്ഞശേഷം, പ്രതിപാദിക്കപ്പെട്ട വിഷയങ്ങളിൽ ജനങ്ങൾക്കു ദൃഢപ്പിടിപാടുണ്ടാകാൻവേണ്ടി ഞാനും കുറേയെല്ലാം അവരോടു സംസാരിച്ചു."

ഇനിയൊരു രസകരമായ സംഭവം താഴെ കുറിക്കുന്നു. "റാന്നിയിൽ താമസിച്ചിരുന്ന സമയം എന്നെ കാണ്മാനായി മാവേലിക്കരെനിന്നും വന്നിരുന്ന ('വിദഗ്ദ്ധ ജ്യോതിഷകൻ') കൊച്ചുരാമൻ ജ്യോത്സ്യനെ എന്റെ വാസഗൃഹത്തോടടുത്തു താമസിക്കുന്ന ഒരു ക്രിസ്തീയവൈദ്യൻ ക്ഷണിച്ചുകൊണ്ടുപോകയുണ്ടായി. ടി ക്രിസ്ത്യൻയുവാവിന്റെ ഗൃഹിണി രാത്രിയിൽ ലഘുവായ ഒരു ശബ്ദംകേട്ടു പുറത്തിറങ്ങി നോക്കിയസമയം ദൃഷ്ടിഗോചരമല്ലാത്ത ഒരു ഭൂതം ആ സ്ത്രീയെ, ദേഹത്തിൽ മാന്തിപ്പറിച്ചു' ഉപദ്രവിച്ചതിനെപ്പറ്റി 'വിചാരിച്ചു' (പ്രശ്നംവെച്ചു) മന്ത്രവാദം ചെയ്‌വാനായിരുന്നു ക്ഷണിച്ചുകൊണ്ടുപോയത് എന്നുള്ള സംഗതി പ്രസ്താവയോഗ്യമാണ്. പിന്നീടുണ്ടായ ആലോചനയിൽ ആയതു തന്റെ മതനിഷ്ഠയ്ക്ക് വിരുദ്ധമാണെന്നുകണ്ട് ഒന്നും ചെയ്യിക്കാതെ നീട്ടിവയ്ക്കയാണ് ചെയ്തത്. അടുത്തുള്ള മറ്റൊരു ക്രിസ്ത്യൻ തന്റെ പുത്രിയുടെ ഭർത്താവിനുള്ള 'ഉപദ്രവം' ശമിക്കാനായി പ്രശ്നം വയ്പിക്കയും, പരിഹാരം (മന്ത്രവാദം) ചെയ്യിക്കുന്നതു ബാധാഗ്രസ്തന്റെ 'അപ്പനു' വിപരീതമായി തോന്നിയെങ്കിലോ എന്നുള്ള അഭിപ്രായം പറഞ്ഞു പിൻവലിക്കയുമുണ്ടായി. ബാധയുണ്ടെന്ന വിചാരം മിക്ക പരിഷ്കാരിക്കുമുണ്ട്. അങ്ങനെ സമ്മതിക്കുന്നത് ഡീക്കിനു പോരെന്നു കരുതി മറയ്ക്കുന്നതു സാധാരണയാണ്. അചഞ്ചലചിത്തന്മാരെ ബാധ പിടിക്കാറില്ലെന്ന് എനിക്കറിവുണ്ട്. ദൃഢനിശ്ചയമുള്ളവർ വിഷം സേവിച്ചു വികാരപ്പെടാതിരുന്നിട്ടുള്ളതിന് ഉദാഹരണങ്ങളുണ്ട്. ആകയാൽ ബാധിച്ചില്ലെങ്കിലും ഭൂതമില്ലെന്നാകുന്നില്ല. അതിദൃഢമനസ്കനായ എന്റെ ശിഷ്യമണി, പരേതനായ ഗോവിന്ദസ്ഥാനേശ്വരൻ നിലംതൊടാതെ നടക്കുന്ന ഒരു ഭൂതത്തെ കണ്ടിട്ടുണ്ടത്രെ. അസംഗതം ഒന്നുംതന്നെ പറയാത്ത മഹാനായിരുന്നു ഇദ്ദേഹം. ഇതെല്ലാം പാടെ നിഷേധിക്കുന്നവർക്ക് ജാഗ്രൽപ്രത്യക്ഷവസ്തുവേയും ശാസ്ത്രദൃഷ്ട്യാ അപലപിക്കാം (ഖണ്ഡിക്കാം). അതുകൊണ്ടു വസ്തുസത്ത (സ്ഥിതി) മാറിയെന്നു വരുമോ?"

ഇതു സ്വാമി ഭൂതങ്ങളെയും മറ്റും കുറിച്ചു വിശ്വസിക്കുന്നുവെന്നതിനു വേറൊരു ദൃഷ്ടാന്തമാണ്. സകല മതക്കാരിലും, ഇവയുണ്ടെന്നു വിചാരിക്കുന്നവർ കാണുമെന്നതിനും മേല്പറഞ്ഞ കഥ ഉദാഹരണമായിക്കരുതാം; അല്ലാതെയും, നമുക്കറിയാവുന്ന സംഗതിയുമാണത്.

മേടം 24. "ഇന്ന്, നമ്മുടെ പരമഹംസരവർകളുടെ ഒരെഴുത്തു കൈപ്പറ്റി. അതിലെ കാര്യസാരം ഉദ്ധരിക്കുന്നു:

ശ്രീതീർത്ഥപാദാശ്രമം
വാഴൂർ

തീർത്ഥപാദപരമഹംസസ്വാമി

|| ഓം തത് സത് വിജയതേതരാം ||

നമസ്കാരം

മാന്യവരമഹാനുഭാവ!

പൂജ്യപാദനായ അവിടുന്നു വാത്സല്യപൂർവ്വം അയച്ചുതന്ന എഴുത്തുകളും പുസ്തകങ്ങളും കിട്ടി. പുസ്തകങ്ങൾ ഒരു പരിവൃത്തി ഒന്നോടിച്ചുവായിച്ചുനോക്കി. ഇനി മനസ്സിരുത്തി വായിച്ചുനോക്കുന്നതിനു സമയലാഭത്തെ പ്രതീക്ഷിച്ചുവച്ചിരിക്കുന്നു... സമാജത്തിൽ സന്നിഹിതനാകുന്നതിന് ഇയ്യാണ്ടും സാധിക്കയില്ലെന്നാണ് വന്നിരിക്കുന്നത്. ആശ്രമത്തിൽ പിന്തുണയായിട്ട് ഇപ്പോൾ ആരുമില്ലെന്നുള്ള കാര്യം മുമ്പ് എഴുതി അറിയിച്ചിട്ടുണ്ടല്ലോ. ഈ നിലയിൽ ആശ്രമത്തിലുള്ള സകല സാധനങ്ങളെയും വിശേഷിച്ചും ഗൗരവമായി സൂക്ഷിക്കേണ്ടതായ അനേകം റിക്കാർഡുകളെയും എല്ലാം ഇട്ടെറിഞ്ഞേച്ചുപോരുന്നത് വലിയ സാഹസമല്ലയോ എന്ന് അവിടുന്നുതന്നെ ദയവായാലോചിക്കേണ്ടതാണ്. ...ഈ വത്സരം കഴിയുമ്പോൾ രാഹുവിന്റെ സ്വാപഹാരം തീരുന്നതാകയാൽ പിന്നീട് പരിശ്രമത്തിനോ, വിശ്രമത്തിനോ കുറേക്കൂടി സൗകര്യം കിട്ടുമെന്നു വിചാരിച്ചിരിക്കുന്നു. സാമുദായികമായ പരിശ്രമത്തിൽ തീരെ ഉന്മേഷം ഇല്ലാതായിരിക്കുന്നു. അതിൽ പ്രവർത്തിക്കുന്നതുകൊണ്ടു സ്ഥാനമാനധനാർത്ഥികളായ പലർക്കും ഇച്ഛാഭംഗത്തിനും മനോവേദനയ്ക്കും ഇടയുണ്ടെന്നു തെളിഞ്ഞിരിക്കുന്നതിനാൽ അവരെ അസൂയാധീനന്മാരാക്കേണ്ടെന്നുകൂടി വിചാരമുണ്ട്. സ്ഥാനപീഠങ്ങളെല്ലാം സനാഥങ്ങളായി തീർന്നിട്ടു പിന്നീട് ആജ്ഞാനിർവാഹകന്മാരുടെ കൂട്ടത്തിൽ ഒരു ഒഴിഞ്ഞ കോണിൽനിന്നു വല്ലതും കഴിയുന്നതു പ്രവർത്തിക്കാൻ നോക്കാമെന്നേയുള്ളൂ. അതുംകൂടി കൂട്ടാക്കാതെ കഴിച്ചാൽ കൊള്ളാമെന്നാണാഗ്രഹം... വിരക്തന്മാരായി ഒഴിഞ്ഞുതാമസിക്കുന്ന നാം എന്തിനായിട്ടു വിചാരബുദ്ധിയില്ലാത്ത മഠയന്മാരുടെ പടി കാത്തുനിൽക്കണം. അവർക്കാവശ്യമുണ്ടെങ്കിൽ നമ്മുടെ സമയം കാത്തു പ്രാർത്ഥിച്ചുനിൽക്കട്ടെ. നമ്മുടെ വിലയേറിയസമയത്തെ അവരുടെ ധിക്കാരഗോഷ്ഠികളെ കാത്തുനിൽക്കുന്നതിനായി ചിലവഴിക്കാമോ? നാം അവർക്കുവേണ്ടി ചെയ്യുന്ന പ്രയാസങ്ങളെയും പ്രയത്നങ്ങളെയും കാണുന്നതിനും അറിഞ്ഞു സഹായിക്കുന്നതിനും പുരുഷത്വമുള്ള ആണുങ്ങൾ ഇല്ലെന്നു കണ്ടാൽ പിന്നെന്തിനു ബുദ്ധിമുട്ടുന്നു. നാണുഗുരുസ്വാമി ഈഴവർക്കുവേണ്ടി വേല ചെയ്തെങ്കിൽ അതിനെ അറിയുന്നതിനും ആദരിക്കുന്നതിനും അവരുടെ കൂട്ടത്തിൽ പുരുഷത്വമുള്ള ആണുങ്ങൾ വളരെയുണ്ടായിരുന്നു. ഇപ്പോൾ ഉണ്ടുതാനും. അതുകൊണ്ടാണ് ആ സമുദായം ഉയർന്നുവരുന്നത്. നായന്മാരുടെ ഇടയിൽ അപ്രകാരമുള്ളവരെ ദ്രോഹിക്കാനും അപമാനിക്കാനുമല്ലാതെ സഹായിക്കാനും അനുകരിക്കാനുമാരുണ്ട്? ആശൗചത്തെപ്പറ്റി അഭിപ്രായം പാസ്സാക്കിയതു കണ്ടില്ലയോ! ഇവരെല്ലാംകൂടി ഇല എണ്ണിത്തിട്ടപ്പെടുത്തട്ടെ. നമുക്കു പഴം തിന്നാം. ഇപ്പോൾ ചില കേമന്മാർക്കഭിപ്രായമുണ്ട്. കുറേ സ്വാമിയാരന്മാരെ മുമ്പേകൂട്ടി ഇറക്കിവിട്ടു സമുദായത്തിനുവേണ്ടി പ്രയാസമേറിയ വലിയ വേലകൾ എല്ലാം ചെയ്യിച്ചിട്ട് അവരെ കൈക്കിലകൂടാതെ വാങ്ങിക്കളഞ്ഞു സർവവും തങ്ങളാണ് ചെയ്തതെന്നു വരുത്തി ഞെളിഞ്ഞിരിക്കാമെന്ന്. ആദ്യരംഗങ്ങളിലുള്ള ആപത്തുകളെല്ലാം മഠയന്മാരായ സ്വാമിയാരന്മാരുടെ തലയിലിരിക്കട്ടെ; സമ്പൽസിദ്ധി നമുക്കും വേണം; ഇങ്ങനെയാണ് ചില വലിയ സ്ഥാനങ്ങളിലിരിക്കുന്നവരുടെ അഭിപ്രായം... അവിടുന്ന് ഈ എളിയ സഹോ

ദരന്റെ അപേക്ഷയെ സദയം സ്വീകരിച്ച് എഴുതിയ പുസ്തകം ഒരിക്കലും നിഷ്പ്രയോജനമാകുന്നതല്ല. അത് ഇന്നും എന്നും പ്രയോജനകരവും അനശ്വരവും തന്നെ. കൊല്ലത്തുവച്ച് ഒരിക്കൽക്കൂടി പിരിഞ്ഞുപോയ ആ സമാജത്തിന്റെ ആന്തരോദ്ദേശ്യം ഈ എല്ലാ സമാജത്തിലുമുണ്ട്. ദൈവികത്തിനു മഹത്വം കുറക്കണം എന്നുള്ളതാണ് ഇതിന്റെ എല്ലാം ആന്തരമായ മുദ്രാവാചകം. അപ്പോൾ നമ്മുടെ എല്ലാം ഉദ്യമം എങ്ങനെ ഫലപ്രദമാകും!... നായന്മാർക്ക് ഒരു സ്വാമിയാരോ, മതോപദേഷ്ടാവോ ആചാര്യനോ ആവശ്യമുണ്ടെങ്കിൽ ഇയ്യാണ്ടത്തെ നായർസമാജമഹായോഗത്തിൽവച്ച് അതിനെ തീർച്ചയാക്കി 'അവിടുത്തെ' നായന്മാരുടെ പ്രധാനാചാര്യനായിട്ട് അവർ വാഴിക്കട്ടെ. അവിടുത്തെ അദ്ധ്യക്ഷതയിൽ ആചാരാദിപരിഷ്കരണത്തിന് ഒരു കമ്മറ്റിയും ഏർപ്പെടുത്തട്ടെ. അപ്പോൾ കാര്യം ശരിയായി നടക്കുമല്ലോ. അവർ എന്നെ ക്ഷണിക്കുന്നപക്ഷം ഞാനീ അഭിപ്രായം എഴുതിയയ്ക്കണമെന്നു നിശ്ചയിച്ചിരിക്കയാണ്... അവിടത്തെ ആജ്ഞകളെ ഞാൻ ശരിയായവിധം ആദരിക്കുന്നില്ലെന്നു കാണുന്നതിൽ വളരെ ദുഃഖിക്കുന്നു. ശ്രീസ്വാമിതിരുവടി സന്നിധിയിൽനിന്നും വന്ന തിരുവരുൾക്കത്തിലും ഇതു സൂചിപ്പിച്ചിരുന്നു... അവിടുത്തെ ആജ്ഞകളെ ഒരിക്കലും അനാദരിച്ചിട്ടില്ലെന്നു മാത്രമല്ല മേലാൽ അനാദരിക്കയുമില്ല. എന്നാൽ എന്റെ നീക്കിവക്കാൻ വയ്യാത്ത ചില അസൗകര്യങ്ങളെ അവിടുന്നു ദയവായി വിചാരിക്കേണ്ടതാണ്.

എന്നു സ്വന്തം സോദരൻ (ഒപ്പ്)

മേടം 25. "കേരളീയ 'കവികാവ്യചരിത്ര'ങ്ങളെ ബൃഹല്ക്കായപുസ്തകമായി എഴുതിവരുന്ന ഗവൺമെന്റ് അസിസ്റ്റന്റ് സെക്രട്ടറി ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. എ., ബി. എൽ., എം. ആർ. എ. എസ്. അവർകളുടെ താല്പര്യപ്രകാരം മുമ്പ് അദ്ദേഹത്തിനയച്ച കൃതികളെത്തുടർന്ന് ഈയിടയ്ക്കയച്ച 'ബ്രഹ്മാഞ്ജലി' കിട്ടിയതിനെക്കുറിച്ചുള്ള അനുമോദനലേഖനം കൈപ്പറ്റി."

ഈ എഴുത്ത് ഇതിനുമുമ്പൊരിക്കൽ - ബ്രഹ്മാഞ്ജലി നിരൂപണവേളയിൽ - കാണിച്ചിരിക്കുന്നതിനാൽ ഇവിടെ പകർത്തിയിട്ടാവശ്യമില്ലെന്നു വിചാരിക്കുന്നു.

മേടം 31. ഇക്കാലംനടന്ന സമസ്ത കേരളീയ നായർമഹായോഗത്തെയും മറ്റുംപറ്റി തദവസരത്തിൽ സന്നിഹിതനായിരുന്ന സ്വാമി ചെയ്തിരിക്കുന്ന ഒരു ചെറുനിരൂപണം താഴെ പകർത്തുന്നു:

"സമസ്ത കേരള നായർ സമുദായ മഹായോഗത്തിന്റെ ദ്വിതീയയോഗത്തിൽ സ്വാഗതസംഘാദ്ധ്യക്ഷനായ അറയ്ക്കൽ പരമേശ്വരൻപിള്ള ബി. എ., ബി. എൽ. അവർകളും ജനറൽ സെക്രട്ടറി ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള ബി. എ., ബി. എൽ. അവർകളും ചേർന്നയച്ച ക്ഷണക്കത്തോടുകൂടിയും മുൻകൂട്ടിയും യോഗഭാരവാഹികളിൽ പ്രധാനിയായിരുന്ന പ്രിയ മിത്രമണി അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാശാനവർകൾ നിർബന്ധനായി ക്ഷണിക്കയാൽ ഇദംപ്രഥമമായിട്ട് ഈ മഹായോഗത്തിൽ സന്നിഹിതനായി. ആയവസരത്തിൽ, ഈ സമുദായത്തിന്റെ അഭ്യുദയത്തിനായി എന്റെ പ്രയത്നത്തെ ബഹുപ്രയാസേന സമാകർഷിച്ചിരുന്ന ദേഹമായ നായർസമാജ പ്രതിഷ്ഠാപകൻ മിസ്റ്റർ സി. കൃഷ്ണപിള്ള ബി. എയുടെ അഭാവത്തെക്കുറിച്ച് ഒന്നുപോലെ പരിതാപം പ്രദർശിപ്പിച്ച സമാജാംഗങ്ങളേക്കാൾ എനിക്ക് ഇച്ഛാഭംഗമുണ്ടായി എന്നു പറയുന്നതിനു 'വേദാന്തം' അനുവദിക്കുന്നില്ലെങ്കിലും പറയാതെ കഴിവില്ല. ഇങ്ങനെയുള്ള സ്വസമുദായസ്നേഹി ജർമ്മനിയിലുണ്ടാകുമായിരിക്കാം. ഈ സമാജത്തിലെ അദ്ധ്യക്ഷൻ വാർദ്ധക്യത്താൽ നാമമാത്രനായി കഴി

ച്ചുകൂട്ടി. പ്രാസംഗികനായിവന്ന്, സംഗതിവശാൽ ഏതാനും മണിക്കൂർ ആദ്ധ്യക്ഷം വഹിച്ച സമ്പച്ഛ്രീപാലിയത്തു ശ്രീമാൻ ചെറിയ കുഞ്ഞുണ്ണിയച്ചൻ വളരെ ശോഭിച്ചു. ഇത് ആ കുടുംബത്തിലെ മറ്റൊരംഗത്തിനു ദുർല്ലഭമായിരുന്നുവെങ്കിലും കുടുംബമഹിമയ്ക്കു ചേർന്നതായിരുന്നു. പ്രതിപാദ്യവിഷയം ഗുളികയാക്കി ത്രിമധുരത്തിൽ മുക്കിത്തന്നെ എല്ലായ്പ്പോഴും ബഹിഷ്കരിച്ച സമ്പ്രദായം, അദ്ദേഹത്തിന്റെ പ്രസംഗത്തിൽ പ്രസ്താവയോഗ്യമാണ്. ആറ്റുങ്കൽ മുൻസിഫ് കോടതി വക്കീൽ ഗോപാലൻനായരവർകളുടെ പ്രസംഗവും രംഗരിംഗണവും പ്രശംസാർഹംതന്നെ. ഇത്രയും പരിശുദ്ധമായി അന്നു വേറൊരാൾ പ്രസംഗിച്ചോ എന്നു സംശയമാണ്. വിശേഷാൽ, ചമൽക്കാരവും ധാരാളമുണ്ടായിരുന്നു. മലയക്ഷത്രിയനായകവീരസന്താനങ്ങളായ നായന്മാരുടെ ദയാദാക്ഷിണ്യത്താൽ അവരുടെ ഭൂമിയിൽ ആഗന്തുക്കൾക്കു നൽകപ്പെടുന്ന സ്ഥാനമാനങ്ങളെക്കുറിച്ച് എത്രയധികം ചമൽക്കാരത്തോടും ഹൃദയദ്രാവകസമ്പ്രദായത്തോടുംകൂടിയാണ് പ്രസംഗിച്ചതെന്നു പറവാൻ പ്രയാസം. വേറൊരുനായരും മറ്റു ചിലരും പ്രസംഗിച്ചതെല്ലാം വിദൂഷകസ്ഥാനത്തിനു പറ്റിയതും സർവഥാ 'അബദ്ധവും' ആയിരുന്നു. മിസ്റ്റർ എസ്. കെ. നായർ എന്ന പ്രസിദ്ധ വാഗ്മിയും മറ്റു ചിലരും ഇടയ്ക്കിടെ അത്തരം ക്ലേശത്തെ മാർജ്ജനംചെയ്തു. ശ്രീമതി നാണിയമ്മയവർകളുടെ ഒരുപന്യാസവായന വളരെ സമാകർഷകമായിരുന്നു. ആ പ്രസംഗരചന വളരെ ഭംഗിയുള്ളതും പരിശുദ്ധവും, സാമാന്യർക്കു കഴിയാത്തവിധം, പ്രാചീനകാലം തുടങ്ങി അദ്യാവധി പ്രസിദ്ധന്മാരായ യൂറോപ്യൻദർശകന്മാരുടെ: ആശയപ്രകടനം വരുത്തിയിട്ടുള്ളതും സാരഗർഭവുമായിരുന്നു. ഒരു സർവകലാശാലബിരുദധാരിക്കോ, മഹാപണ്ഡിതനോ ഉണ്ടാകാത്ത ക്ഷമയോടും അവ്യാകുലതയോടും വായിച്ചുതീർത്തതു സ്തുത്യർഹംതന്നെ. ദീർഘകാലത്തേക്കു കണക്കാക്കുമ്പോൾ പുരുഷന്മാരോടു കിടയാകയില്ലെങ്കിലും ഭക്തി, വിശ്വാസം, സ്നേഹം, ധൈര്യാദികൾ ഉല്ക്കടമായി നിൽക്കുന്ന കാലങ്ങളിൽ ഇവരുടെ പ്രവൃത്തി പുരുഷന്മാരുടേതിനെ ജയിക്കുമെന്നുള്ള എന്റെ അഭിപ്രായം ഇവിടെ സ്പഷ്ടമേ ശോഭിച്ചുകണ്ടു. 'സി. കെ. പി.' സ്മാരകാർത്ഥം പുറപ്പെടുവിച്ച നിശ്ചയത്തിനു 101 രൂപയും, നായർകോളജിന്റെ സ്ഥാപനത്തിനായി 3000 രൂപയും അമ്പലപ്പാട്ടാശാനവർകൾ വാഗ്ദാനം ചെയ്തതിനെത്തുടർന്ന് പതിനായിരത്തോളം ഉറുപ്പികയും, 5000 ഉറുപ്പികയ്ക്കുള്ള സ്ഥലവും വസൂവലായതും സ്മരണീയമാണ്. കഴിഞ്ഞയാണ്ടത്തെ സമാജത്തിൽവച്ച് നിശ്ചയിച്ച കമ്മറ്റിയുടെ 'ആചാരപരിഷ്കാര'വിഷമായ റിപ്പോർട്ടു പാസ്സാക്കിയില്ലെങ്കിലും ശുദ്ധമേ അബദ്ധവും അനർത്ഥവുമായിത്തീർന്നതു കഷ്ടംതന്നെയെന്നു മാത്രമേ പറയാൻ തല്ക്കാലം തുനിയുന്നുള്ളൂ."

"എന്റെ പ്രയത്നത്തെ ബഹുപ്രയാസേന സമാകർഷിച്ചിരുന്ന ദേഹം" എന്നു പരേതനായ മിസ്റ്റർ സി. കൃഷ്ണപിള്ള ബി. എ. യെപ്പറ്റി സ്വാമി പറഞ്ഞിരിക്കുന്നത് എത്രമാത്രം വാസ്തവമാണെന്ന് ഇപ്പോൾ നമുക്കു നല്ലപോലെ അറിയാമല്ലോ.

ശ്രീമാൻ സി. കുഞ്ഞുണ്ണി അച്ചന്റെ പ്രസംഗം സാരഗർഭവും ഹൃദയാവർജ്ജകവുമാണെന്ന് ഏതു നിർമ്മത്സരന്മാരും സമ്മതിക്കും. സ്വാമി പറഞ്ഞതു വളരെ വാസ്തവമെന്നേ ഇവിടെ പറവാനുള്ളൂ. മലയാളം തെറ്റുകൂടാതെ പറയാൻ വശമില്ലാത്ത ചില മാന്യന്മാർ ഇദ്ദേഹത്തോടു നന്നെ ചെറുക്കുന്നുവെന്നതിലത്ഭുതമുണ്ടാകുന്നു.

ഇടവം 7. "സാഹിത്യകുശലനും പ്രസിദ്ധനുമായ മിസ്റ്റർ പി. കെ. നാരായണപിള്ള ബി. എ., ബി. എല്ലിന്റെ ഒരെഴുത്തുകിട്ടി." ഈ എഴുത്തു ദേവാർച്ചാപദ്ധതിയുടെ നിരൂപണഘട്ടത്തിൽ ചേർത്തിരിക്കുന്നതിനാൽ ഇവിടെ സമുദ്ധരിക്കുന്നില്ല.

ഇടവം 8. ശിലാലേഖനങ്ങളും മറ്റും പരിശോധിക്കുന്നതിൽ സ്വാമി ഉത്സുകനാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതിന്, താഴെക്കാണുന്നത് വേറൊരു ദൃഷ്ടാന്തമാണ്. “അസ്മൽശിഷ്യനായ ചിദ്ഘനാമൃതനാമാവുമൊരുമിച്ചു മരുതൂക്കുളങ്ങരക്ഷേത്രത്തിൽ പോയി ബലിക്കല്ലിന്മേൽ ചെമ്പുതകിടിലെഴുതിയിരുന്ന ലേഖനം വായിച്ചു. ആയതു ക്ഷേത്രത്തിന്റെ ആദ്യഉടമസ്ഥനായ ‘തിക്കമ്പികുമാരൻ’ എന്ന സ്ഥാനപ്പേരു വഹിക്കുന്ന ‘മേനാകൈമൾ’ (കോയിമയാൾ) വലിയതാനാൽ സ്ഥാപിക്കപ്പെട്ടതാണ്. ഈ മാടമ്പിയെ 904, ഇടയ്ക്ക് പട്ടംകെട്ടിയ വീരമാർത്താണ്ഡവർമ്മ മഹാരാജാവ് നിഷ്കാസനം ചെയ്ത് അധികാരം നടത്തിവന്നു. പല രാജ്യങ്ങളിലും പ്രബലന്മാരാകുന്ന ചക്രപതികൾ ക്ഷുദ്രരാജാക്കന്മാരുടെ നടപടികളെ സമയംപോലെ കണ്ട് അക്ഷമന്മാരായി ചിലതു പ്രവർത്തിക്കുന്ന പതിവ് നടപ്പുള്ളതാണല്ലോ. അങ്ങനെ ഇതും ലോകക്ഷേമാർത്ഥംതന്നെയെന്നു സമാധാനം കാണും. പിന്നീട് മഹാരാജാവിന്റെ പ്രതിനിധിസ്ഥാനം സമീപത്തുള്ള പള്ളിക്കൽ പിള്ളയെന്ന സ്ഥാനിക്കു കൊടുക്കപ്പെട്ടു. ഈ ഭവനക്കാർക്ക് പല അധികരങ്ങളും അവകാശങ്ങളും ക്ഷേത്രം സംബന്ധിച്ചിട്ടുണ്ട്. ഇവർ വരാതെ കൊടിയേറ്റു മുതലായിയാതൊന്നും നടത്താറില്ല. ഇവർ ഇടക്കാലത്തു കുറേ അലസരായി ഭവിച്ചു. അന്നുമുതൽ ഇപ്പോഴത്തെ കൈക്കാരനായ നമ്പൂരിപ്പാടു പൂർണ്ണ ഉടമസ്ഥത നടിക്കുന്നു. പാട്ടമിച്ചവാരം സംബന്ധിച്ചുമാത്രമേ അവിടേയ്ക്ക് ഈ അധികാരമുള്ളുവെന്നു നാട്ടുകാർ പറയുന്നു. മലയാളഭൂമിയിൽ നമ്പൂരിമാർക്ക് വലിയ പദവി ക്രമപ്രാപ്തമായിവന്ന കാലത്തു നായന്മാരുടെ ക്ഷേത്രങ്ങളിൽ ‘നമസ്കാര’മെന്നു പറയുന്ന ചെറിയ ഊട്ടു (സദ്യ) അവർ കൈക്കൊൾകയില്ലെന്നു വാദിക്കാൻ തുടങ്ങി. അതിന്റെ പരിഹാരത്തിന് അകവൂർ നമ്പൂരിപ്പാടിനെ നാല്പതുപണം വർഷശമ്പള (വർഷാശന)ത്തിൽ ഒരു ‘ഉടമ’ (ശമ്പള) ക്കാരനാക്കി. ‘ഉടമ’ ശമ്പളമാണെന്നുള്ളതിനു ‘ശാന്തിയുടമ’ മുതലായപേർ തെളിവാണ്. അങ്ങനെ ഇരുന്ന ഉടമ (ശമ്പള)ക്കാരൻ ഇപ്പോൾ ഉടമസ്ഥൻ (ഉടയക്കാരൻ) ആയി പരിണമിച്ചു. ഈദൃശദാനസ്വീകരണങ്ങൾക്കു പരശുരാമൻ ഉത്തരവാദിയല്ലാത്തതുപോലെ പലയിടത്തും ഭേദപ്പെട്ടുകാണും.

“നായന്മാരുടെ ക്ഷേത്രങ്ങളിൽ നമസ്കാരമുണ്ടുകൂടായെന്നു ശഠിക്കുന്നവർ, ഇവിടെ ആദ്യം വന്നുചേർന്ന അഷ്ടാഗ്ര്യ (എട്ടു പ്രധാന) ബ്രാഹ്മണർ ഒരു നായർപ്രഭുവിനെ പല്ലക്കിലേറ്റി കാര്യവശാൽ വഹിച്ചുകൊണ്ടുപോയി 800, ഇടങ്ങഴി കനകപ്പൊടി കൂലി വാങ്ങിയതായി ‘സഹ്യാദ്രിഖണ്ഡ’ത്തിൽ പറഞ്ഞിട്ടുള്ള കഥയോർക്കേണ്ടതായിരിക്കുന്നു. ആറന്മുള ക്ഷേത്രത്തിലെ കഥയും ഇവിടെ ഓർമ്മയിൽവരുന്നു. വൈക്കത്തു ‘പ്രാതൽസദ്യ’ മുതലായതു ദേവപ്രീതിക്കായി ബ്രാഹ്മണർക്കു നൽകപ്പെടുമ്പോലെ ആറന്മുള (ആറന്മൂല) ദേവന്റെ പ്രസാദത്തിനായി നടത്തപ്പെടുന്ന വള്ളസദ്യ, ആറന്മുള ഊട്ട് എന്നിവ നാനായന്മാർക്കു മാത്രമാകുന്നു. ഈ ക്ഷേത്രത്തിൽ കൊടിയേറി ഉത്സവം നടത്താനും ആറാട്ടിനെഴുന്നള്ളിപ്പാനും മറ്റും മുൻകാലത്തു റാന്നിയിൽ കർത്താവെന്ന, യജമാനൻ വന്നതിനു ശേഷമേ പാടുണ്ടായിരുന്നുള്ളൂ. ഒരിക്കൽ അദ്ദേഹം സന്നിഹിതനാകാതെ എഴുന്നള്ളത്തു നടത്തുകയാൽ (എഴുന്നള്ളിച്ചിരുന്ന) ആനയുടെ തുമ്പിക്കൈ വെട്ടിക്കളഞ്ഞുവത്രെ. ഇതുകൊണ്ട് ആ പ്രഭുവിന്റെ അധികാരമൂഹിക്കാമല്ലോ. ഈ പ്രഭുവിന്റെ (വംശ) സ്ഥാനപ്പേർ ‘ശക്തിവിക്രമർ’ എന്നാണ്. ഈ വംശസ്ഥാനപ്പേരുതന്നെ മറ്റൊരു നമ്പൂരിവർഗ്ഗത്തിൽ ചേർന്ന ആൾക്കുമുണ്ട്. ഇവരുടെ കൂടസ്ഥൻ (ആദിപുരുഷൻ) ഒരേ മഹാൻതന്നെയെന്ന് ഇതിനാൽ തെളിയുന്നു. ഈയില്ലക്കാർ ക്രമേണ ബ്രാഹ്മണരായതാണെന്ന് ഇതിലെ (ഇല്ലത്തെ) ഒരംഗമായ ഒരു മാന്ത്രികൻ പ്രസംഗവശാൽ എന്നോടൊരവസരത്തിൽ പറകയുണ്ടായി. വലിയ ദുരഭിമാനമില്ലാത്ത ആളായിരുന്നതിനാലാണ് ഈ വസ്തുത പറഞ്ഞ

തെന്നു വ്യക്തമാകുന്നു. മുമ്പു പറഞ്ഞതുപോലെ രാമങ്കലത്തു ക്ഷേത്രത്തിൽ കൊടിയേറ്റിനു 'കൂറയും പവിത്രവും' തരണമെന്നു പടിക്കമാരി കർത്താവിനെ പൂജിച്ചപേക്ഷിക്കാറുണ്ട്."

'പള്ളിക്കൽ പിള്ള'യെന്നു മുമ്പു സൂചിപ്പിച്ചത് എന്റെ പിതാമഹവംശക്കാരെപ്പറ്റിയാണ്. ഇവർ വലിയ സ്ഥാനമാനികളായിരുന്നുവെന്നതിനു പല ലക്ഷ്യങ്ങൾ സ്വാമി സൂചിപ്പിച്ചതുകൂടാതെയുണ്ട്. ഈ വീട്ടരുടെ കിഴക്കുവശത്തെ വിസ്താരമുള്ള വഴിയിൽക്കൂടി കൊട്ടികൊണ്ടുപോകുന്നതിന് അവർ സമ്മതിക്കാതെ നിർവാഹമില്ലായിരുന്നു. ഇവരുടെ വീടിനു സമീപംവരെ ബോട്ടുകൾ ചെല്ലുന്നതിനു തോടുകൾ ഉണ്ടായിരുന്നതായി പറയുന്നു. ശിലകൊണ്ടുള്ള ഒരു ബുദ്ധവിഗ്രഹം ഇവരുടെ പെരുംകുളത്തിലിരിക്കുന്നതായി ഇപ്പോഴും കാണാം. ഈ സ്ഥലങ്ങൾ മുമ്പു പല സംഭവങ്ങൾ നടന്നതിനു സാക്ഷികളാണെന്ന് ആർക്കുമിപ്പോഴുമൂഹിക്കാം. ഞങ്ങൾക്കോർമ്മവെച്ചപ്പോഴും മരുതുക്കുളങ്ങരക്ഷേത്രത്തിലെ കൊടിയേറ്റുസമയം വന്നിരുന്ന പള്ളിക്കലെ കാരണവരോടു 'പേരിനുമാത്രം' ആയിട്ട്, 'കൊട്ടട്ടയോ, കൊടിയേറട്ടെയോ' എന്ന്, ചോദിക്കുക പതിവുണ്ടായിരുന്നു. ഇപ്പോഴും ടി ക്ഷേത്രത്തിൽനിന്നും അവർക്കു പല 'പതിവു'കളുമുണ്ട്.

ഇതുപോലെ എത്ര നായർകുടുംബങ്ങൾ ഇപ്പോൾ ക്ഷയോന്മുഖമായിത്തീർന്നിട്ടുണ്ട്. സ്വാമി ചരിത്രാന്വേഷണങ്ങളിൽ അതിയായ ഉത്സാഹമുള്ളയാളാണെന്നു മേൽവിവരിച്ച പല സംഗതികൾകൊണ്ടു നമുക്കു മനസ്സിലാക്കാം. മലയാളത്തുള്ളതിൽ പഴമയും പ്രസിദ്ധിയുമേറിയ 'തൃക്കാക്കര' ക്ഷേത്രത്തിലാണ് അധികം ശിലാലിഖിതം കാണപ്പെടുന്നതെന്നാണ് സ്വാമിയുടെ അഭിപ്രായം.

ഇടവം 12. കേരളീയ നായർസമാജത്തിന്റെ അദ്ധ്യക്ഷനായ മിസ്റ്റർ സി. വി. രാമൻപിള്ള ബി. എ. പറഞ്ഞ ചില സംഗതികളെ പരാമർശിച്ചു സ്വാമി താഴെക്കാണുംവിധം പറഞ്ഞിരിക്കുന്നു: "ഇന്നു 'മലയാളി' വായിച്ചപ്പോൾ 'കേരളീയ നായർസമാജം' എന്നു പറയുന്ന തിരുവനന്തപുരം നായർസമാജത്തിന്റെ വാർഷികസമ്മേളനം ആറ്റിങ്ങൽ നടന്നതിൽ അദ്ധ്യക്ഷനായിരുന്ന 'കേരളഭട്ടബാണൻ' സി. വി. രാമൻപിള്ള അവർകൾ ബി. എ. യുടെ പ്രസംഗത്തിൽ ഇങ്ങനെ പ്രസ്താവിച്ചുകണ്ടു. "...മതമെന്നുള്ളതു സുസ്ഥാപിതമായി ഓരോ ജനങ്ങളും അന്തരാത്മാവുകൊണ്ട് ആദരിച്ചും അനുകരിച്ചും വരുന്ന ഒരു ബ്രഹ്മാണ്ഡപ്രതിഷ്ഠയാണ്. ആ പ്രതിഷ്ഠാപനത്തെ പരിപാലിപ്പാൻ ലോകത്തിൽ വേണ്ടിടത്തോളം സ്ഥാപനങ്ങളുള്ളതും, അതുകളെ വർദ്ധിപ്പിക്കാൻ ഈ സഭാമാർഗ്ഗേണ യത്നിക്കുന്നതായാൽ സഭയ്ക്ക് ഇതരവിഷയങ്ങളിലുള്ള സാധകശക്തിക്കു പക്ഷേ ഭംഗം നേരിട്ടേക്കാവുന്നതും ആകുന്നു. ലൗകികമായുള്ള പദ്ധതികളെ പരിഷ്കരിക്കാൻ ബദ്ധപരികരന്മാരായി പുറപ്പെടുന്ന ഈ സഭക്കാർ ആത്മീയമണ്ഡലത്തിൽ പ്രവേശിക്കുന്നതു സാഹസമായി തീരുമെന്നുള്ള എന്റെ അഭിപ്രായം, പക്ഷേ വിലമതിക്കത്തക്കതല്ലെങ്കിലും, നിങ്ങളുടെ കൃപാപൂർവമായ ശ്രവണത്തെ മാത്രം അപേക്ഷിച്ചു ഞാൻ ഇവിടെ സമർപ്പിച്ചുകൊള്ളുന്നു..." ഇതു ടിയുടെ വൈദഗ്ദ്ധ്യത്തിനിണങ്ങിയതുതന്നെ. ഇതു കണ്ടപ്പോൾ 'സമസ്ത കേരളീയ നായർസമുദായസമ്മേളന'ത്തിൽ വായിച്ചതും, കഴിഞ്ഞയാണ്ടത്തെ സമാജത്തിൽവച്ചു നിശ്ചയിച്ച ആചാരപരിഷ്കരണക്കമ്മറ്റിയിലെ, നാലു വാക്കെഴുതാൻ യോഗ്യരായ അംഗങ്ങളുടെ ഉദാസീനതയിൽ ഏതാനും അബുധന്മാർ തട്ടിവീക്കിയതും, ആയ റിപ്പോർട്ടിന്റെ അനൗചിത്യത്തെ ഓർത്തു പരിക്ലേശിക്കേണ്ടിവന്നു. ആചാരപരിഷ്കരണത്തിനും അവർതന്നെയർഹന്മാരെന്നും, ചില സാത്വികന്മാർ പരിഷ്കൃതലോകത്തിന്റെ ഇടയിൽ ആചാരം പരിഷ്കരിക്കാമെന്നു വെച്ചിറങ്ങുന്നതു നിഷ്ഫലമെന്നും, നായർവർഗ്ഗം

ഭിന്നമതാവലംബികളായിത്തീർന്ന് ഒടുവിൽ ഒരു നല്ല മതത്തിൽ ചെന്നെത്തും എന്നും മറ്റുമാണ് അവരുടെ ആശയം. ലോകത്തിലെ നിഷ്പക്ഷപാതികളായ വിദഗ്ദ്ധന്മാർ ഐക കണ്ഠ്യേന സമാദരിച്ചുപോരുന്ന ഹിന്ദുമതരഹസ്യതത്വം അഭേദ്യമായവിധം ഗ്രഹിച്ചിരിക്കുന്ന നായകശിഖാമണികൾക്ക് ഇങ്ങനെ ഒരു മതഭ്രമം വരുമാറ് ആശംസിച്ച ആ മതിവിഭ്രമത്തിന്..., സന്നിപാതജമാകയാൽ..., ചികിത്സയില്ലെന്നുമാത്രം തല്ക്കാലം നിശ്ചയിക്കാം. നാവിന് എല്ലില്ലെന്നു പറഞ്ഞത് ഇത്തരക്കാർക്ക് പറ്റിയതുതന്നെ. ശേഷം, അതു പുറത്തായതിനുശേഷം."

ഏതു സമുദായത്തിന്റെയും ആചാരങ്ങളെ പരിഷ്കരിക്കുന്നതിനു സാത്വികന്മാരെ ഒഴിച്ചുവേറെ ആരെക്കൊണ്ടു സാധിക്കുമെന്നറിഞ്ഞുകൂടാ. വല്ലവിധവും ഒരു സമുദായത്തിന്റെ നേതാവാകണമെന്നു മാത്രമിച്ഛിച്ചു സ്വാർത്ഥത്തെയും, ധനസമ്പാദനത്തെയും അടിസ്ഥാനമാക്കി ചില കിഴട്ടുതത്വങ്ങളും പറഞ്ഞുനടക്കുന്ന ഇക്കാലത്തെച്ചില ഉദരംഭരികളായ വിദ്വാന്മാരുടെ ഇപ്രകാരമുള്ള അഭിപ്രായം ഒരിക്കലും കൈക്കൊള്ളത്തക്കതല്ലല്ലോ. മഹാമൂഢന്മാരായ ഇത്തരക്കാരുടെ വിചാരം..., ഇവരേയുള്ളൂ സമുദായനന്മയ്ക്കായി എന്തെങ്കിലും ചെയ്‌വാനെന്നും, ചില അക്ഷരങ്ങൾ പുറകിൽ തൂങ്ങാത്തതിനാലും, മോടിയിൽ കെട്ടിയുടുക്കാത്തതിനാലും വേറിട്ടുള്ള മഹാന്മാർക്കിവരോളം പരിഷ്കാരമില്ലെന്നും, ഇവർ ചെയ്യുന്നതേ ഫലിക്കയുള്ളുവെന്നും മറ്റുമാണ്! കഷ്ടം! ഇവർ എന്തുചെയ്തു? എന്തറിഞ്ഞു? ഏതെങ്കിലും ഒരു സമുദായത്തിന്റെ അഭ്യുത്ഥാനത്തിനും അഭ്യുദയത്തിനും സ്വാർത്ഥരഹിതമായും നിഷ്പക്ഷമായും വേലചെയ്യുന്ന മഹാശയന്മാരായ ശ്ലാഘ്യചരിതന്മാരെയാണ് എപ്പോഴും മുൻനിർത്തേണ്ടത്. അതിനു ചില മഹാന്മാർ ഉണ്ടായിട്ടുള്ളതും ആശ്വാസജനകംതന്നെ.

മിസ്റ്റർ സി. വി. പറഞ്ഞതുപോലെ എത്രയോ ഗഹനമായിട്ടുള്ളതാണ് ആത്മീയതത്വങ്ങൾ. സകല സമുദായത്തിന്റെയും ശരിയായിട്ടുള്ള നിലനില്പിനു മതം അത്യന്താപേക്ഷിതമാകുന്നു. മതനേതാവായി ഇറങ്ങുന്നവൻ സാമുദായികതത്വങ്ങളെയും, സാമുദായികനായകൻ മതത്വങ്ങളെയും നല്ലപോലെ മനസ്സിലാക്കി വേലചെയ്യണം; അല്ലാഞ്ഞാൽ, വല്ല മഹാന്മാരുടെയും കൈയിൽനിന്നു ചോർന്നുവരുന്ന ചില തത്വങ്ങളും ഗ്രഹിച്ചു നേതൃത്വം വഹിക്കാനൊരുങ്ങുന്നവനു പറ്റുന്ന തോൽവി എത്രമാത്രം ശോചനീയമായിരിക്കുമെന്നുള്ളതു നമുക്കെല്ലാം അറിയാവുന്ന സംഗതിയത്രെ. കഷ്ടം! ഇത്തരക്കാരുടെ അറിവില്ലായ്മയിൽപെട്ടു സാധുജനങ്ങളും ഒട്ടേറെ വലയുന്നു! ഇതിനെപ്പറ്റി എത്രയധികം പറഞ്ഞാലും മതിയാവില്ല. ഇനിയെങ്കിലും ഇവരുടെ മിത്ഥ്യാബോധങ്ങളും ദുരഭിമാനങ്ങളുമെല്ലാം മാറ്റി, സജ്ജനങ്ങളെ വിനയപൂർവ്വമാദരിച്ച്, അവർ പറയുന്നതുകേട്ടു നടന്നാൽ ഇവർക്കും, സമുദായത്തിനും വളരെ നന്മകളുണ്ടാകും. ഇത്രയും പറഞ്ഞതു സജ്ജനങ്ങൾ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

ഇടവം 14. ഒരു പാഠഭേദത്തെക്കുറിച്ചു സ്വാമിചെയ്ത ഒരു നിരൂപണമാണ് ഇനിയത്തെ വിഷയം. "ഇന്നു 'വാസിഷ്ഠമഹാരാമായണം' വായിച്ചപ്പോൾ ഒരു ഫുട്ട്നോട്ടിൽ താഴെ പറയുംപ്രകാരം കണ്ടു. നിർവാണപ്രകരണം, ഉത്തരാർദ്ധം; 18-ാം സർഗ്ഗം, 21-ാം പദ്യം. 'ന ലക്ഷ്യതേ തഥാ ബ്രഹ്മൻ!' എന്നു പാഠം കാണുന്നെങ്കിലും, ബ്രഹ്മൻ, എന്ന സംബോധനം രാമനോടാകുമ്പോൾ യോഗ്യമല്ലാത്തതിനാൽ ശരിയല്ല, എന്നാണതിന്റെ സാരം. മേന്മയെല്ലാം വിപ്രന്മാർക്കേ ആകാവൂ എന്നുള്ള 'മർക്കടമുഷ്ടി'യായിരിക്കണം ഈ വിദ്വാനെ ഇങ്ങനെ പറയുന്നതിൽ ഉടമ്പെടുത്തിയത്. ശ്രീരാമൻ രാജാവായതുകൊണ്ടു ഋഷിക്കു യോജിക്കുന്ന ടി സംബോധന പാടില്ലായിരിക്കാം. ബ്രഹ്മത്വം മുതലായത് ആരോ

പിച്ചു (ഉണ്ടാക്കി) പറക പതിവുണ്ടെന്നുള്ളതും, സാക്ഷാൽ ബ്രഹ്മത്വം സർവസമ്മതമാം വണ്ണമുള്ള ശ്രീരാമനെ അതിൽനിന്നും ഒഴിവാക്കിപ്പറയുന്നതെങ്ങനെയെന്നതും ഓർക്കാഞ്ഞതു കഷ്ടം. ക്ഷത്രിയനായതുകൊണ്ടാണെങ്കിൽ 'ജൈവലി' എന്ന പ്രവാഹണരാജാവും ശ്വേതകേതു എന്ന ഋഷിയും തമ്മിൽ നടന്ന സംവാദത്തിൽ ഋഷി, രാജാവിനോട് 'ഭഗവ' എന്നു സംബോധനചെയ്തിരിക്കുന്നതായി ഛാന്ദോഗ്യ ഉപനിഷത്തുകൊണ്ടു കാണാം. ഈ സംബോധനം ബ്രഹ്മൻ, എന്നതിനെ അപേക്ഷിച്ചു വളരെ മഹത്വമുള്ളതാണല്ലോ. ഇത്, മറ്റേ സംബോധനപോലെ ബ്രാഹ്മണരോടോ, സാമാന്യനായ ഋഷിയോടോ പറയാറുള്ള ഒരു 'വിളി' രൂപം പോലുമല്ല. പ്രവാഹണനു 'ഭഗവ'ത്വം ഉപചാരമാത്രമാണ്. ('ബ്രഹ്മവിദ്ബ്രഹ്മരൂപത്വാദീശ്വരഃ' എന്നും മറ്റും പ്രമാണമുള്ളതിനാൽ ബ്രഹ്മജ്ഞാനി ഈശ്വരൻതന്നെയെന്നുള്ള തത്വം മറന്നിട്ടല്ല 'ഉപചാരം' എന്നു പറഞ്ഞത്; ലോകദൃഷ്ടി യവലംബിച്ചാണ്.) ശ്രീരാമനു ബ്രഹ്മത്വം ജന്മസിദ്ധവും ജ്ഞാനസിദ്ധവും ആയുണ്ട്. ഇനി, ശിഷ്യനായതുകൊണ്ടു വസിഷ്ഠൻ ശ്രീരാമനോട് അങ്ങനെ പറഞ്ഞത് അബദ്ധമെന്നാണെങ്കിൽ 'സ്വരൂപേ തപസി ബ്രഹ്മൻ!' എന്നു ജനകമഹാരാജാവ് തന്റെ ശിഷ്യനായ ശ്രീശുകനോടു പറഞ്ഞത് എങ്ങനെ യോജിക്കും. അപ്പോൾ, നല്ലതു മറ്റാർക്കും പാടില്ലെന്ന കുത്തകയോ, ദുർബുദ്ധിയോ, അസൂയയോ അല്ലാതെ ഇതു മറ്റെന്താണ്? ഇവർ പാഠമുണ്ടാക്കിച്ചേർക്കുന്നിടത്തെല്ലാം ഇതോർക്കേണ്ടതാണ്. ഇതുപോലെതന്നെയാകുന്നു 'ഭോജചംപു', 'സേതുകാവ്യം' മുതലായതിന്റെ രചയിതൃത്വം തത്തൽക്കർത്താക്കളിൽനിന്നു മാറ്റി പ്രതിഷ്ഠിക്കാൻ പ്രയത്നം ചെയ്തുകാണുന്നത്. ഹരി, ഹരി!"

സ്വാമിയുടെ വിപുലമായ പാണ്ഡിത്യവും യുക്തികളും ഇവിടെയും വിശദമാകുന്നുണ്ടല്ലോ.

ഇടവം 16. നമ്പൂരിസമുദായത്തിൽ ഇപ്പോൾ കണ്ടുവരുന്ന ശോചനീയമായ വിദ്യാഭ്യാസക്കുറവിനെയും മറ്റും കുറിച്ച് ഇനി പ്രസ്താവിക്കുന്നു. "...'നായന്മാരുടെ പുലയും ക്ഷേത്രവിരോധവും' എന്ന പേരിൽ മിസ്റ്റർ കല്ലൂർ നാരായണപിള്ള പ്രസിദ്ധംചെയ്ത ചെറുബുക്കിൽ, മലയാളത്തെ സകല ഹിന്ദുജാതിക്കാരുടെയും ജാതിമര്യാദ, ആചാരം മുതലായ വിഷയത്തിൽ 'പ്രിവികൗൺസിൽ വിധി' പോലെ ഏതാണ്ടൊന്നു കണ്ണുമടച്ചു കല്പിക്കുന്നതിന്, മുൻകാലം (നമ്പൂരിമതത്തിനു പ്രാബല്യം വന്നകാലം) മുതൽ ഇന്നോളം അധികൃതനാക്കപ്പെട്ടിരിക്കുന്ന ഒരു വൈദികനെ ടി. നാരായണപിള്ള അവർകൾ കോടതിമുമ്പാകെ വിസ്തരിച്ചപ്രകാരം കാണുന്നതിനിടയായി. തന്റെ ആചാര്യത്വപ്രതിഷ്ഠയ്ക്കുള്ള വില മാന്യന്മാരറിയേണ്ടുമവസ്ഥയാകയാൽ, സർവശ്രുതി സ്മൃതി ശാസ്ത്രക്കടലായിരിക്കേണ്ട ആ പ്രസിദ്ധ വൈദികന്റെ 'മൊഴി' താഴെ ഉദ്ധരിക്കുന്നു: 'താൻ വാനപ്രസ്ഥനാണ്.' (വാനപ്രസ്ഥൻ = ഗാർഹസ്ഥ്യമുപേക്ഷിച്ച്, പൂർവഭാര്യയോടുകൂടി 'അസിധാരാവ്രതസ്ഥ'ന്റെ നിലയിലോ, ഭാര്യാരഹിതനായിട്ടോ, വനത്തിൽ പാർത്തു തപം ചെയ്യുന്നവൻ എന്നർത്ഥം. ഇപ്പോൾ, ഗൃഹസ്ഥാശ്രമം സ്വീകരിക്കാതെയും ബ്രഹ്മചാരിവ്രതനിഷ്ഠ വിട്ടും ഒന്നുമല്ലാത്ത ഒരാശ്രമത്തിൽ 'എടച്ചേരി'യായി കാലം നയിക്കുന്നവൻ എന്നാണ് വയ്പ്). "വാനപ്രസ്ഥന്മാർക്ക് ഭാര്യയെ സ്വീകരിപ്പാൻ പാടില്ല. തനിക്ക് ഭാര്യയുണ്ട്. അതു നായർസ്ത്രീയാണ്. പ്രായശ്ചിത്തം ചെയ്താൽ പതിത്വമില്ല." (നായന്മാർ അന്ത്യജരാണെന്ന് ഈ കൂട്ടർ വാദിക്കാറുള്ളതുകൊണ്ടും, അന്ത്യജ (പാദജ) സ്ത്രീയെ ഭാര്യയാക്കിയാൽ ഭ്രഷ്ടുണ്ടെന്നു സ്മൃതികൾ സിദ്ധാന്തിക്കകൊണ്ടുമാണ് ഈ മാതിരി ചോദ്യോത്തരം വന്നത്.) "ഒരു മന്ത്രം കുറെ കൂടുതൽ ഉരു ജപിക്കുന്നതാണ് ആ പ്രായശ്ചിത്തം. താൻ അങ്ങനെ ജപിച്ചിട്ടുള്ളതിനു സംഖ്യയില്ല. പ്രായശ്ചിത്തം ചെയ്ത തെറ്റു പിന്നീടു ചെയ്‌വാൻ പാടുള്ളതല്ല. സംസ്കൃതഗ്രന്ഥങ്ങൾ നോക്കിയാണ് താൻ വിധി കല്പിക്കാറു

ള്ളത്. സംസ്കൃതശ്ലോകം കേട്ടാൽ അർത്ഥമറിഞ്ഞുകൂടാ. പരിഭാഷ നോക്കിയാൽ അല്പം മനസ്സിലാകും. നാലുവർണ്ണങ്ങളുടെയും തൊഴിൽ എന്താണെന്നു പ്രമാണം നോക്കിയാലേ അറിയാവൂ. ആശൗചസംബന്ധമായോ ആചാരസംബന്ധമായോ ഉള്ള വിധികളിൽ ഏതെങ്കിലും ഒരു ശ്ലോകവും ചൊല്ലാനറിഞ്ഞുകൂടാ. ശാങ്കരസ്മൃതിഗ്രന്ഥം കൈയിൽ തന്നാലും നോക്കി അർത്ഥം പറയാൻ വയ്യ. വിധികല്പിക്കേണ്ട ആവശ്യത്തിനു ഗ്രന്ഥം നോക്കണം. ഗ്രന്ഥം തൃശ്ശിവപേരൂർ ആറാട്ടുപുഴെ ഇല്ലത്താണ്. സ്ഥിരതാമസം അവിടെയല്ല. ആവശ്യപ്പെട്ടാൽ ഇല്ലത്തുചെന്നു ഗ്രന്ഥം നോക്കിപ്പറയും. വൈദികാധികാരം കുടുംബത്തിൽ മൂപ്പനെന്നുതന്നെ ഇല്ല. അധികാരം ഇത്രാമത്തെ വയസ്സുമുതൽക്കെ ഉള്ളുവെന്നുവച്ചിട്ടില്ല. പത്തുവയസ്സുള്ള ഒരു കുട്ടിയോടും ചോദിച്ചാൽ പറയാനധികാരമുണ്ട്..." ഒരു നല്ല ന്യായാധിപതിയുടെ വംശജനായാൽ എത്ര മരമണ്ടനാകിലും വിധികല്പിക്കാനുള്ള അധികാരം കൊടുക്കേണ്ടതാണെന്നു വരുന്നില്ലയോ? ഇക്കാലത്ത് ഇങ്ങനെയുള്ളവരുടെ വിധി വാങ്ങുന്നവർക്ക് എന്തുപേർ 'മുദ്രാവാചക'മായാൽ പറ്റും?"

നമ്പൂരിസമുദായത്തിന്റെ ഇടയ്ക്ക് ഇപ്പോൾ നവീനസമ്പ്രദായത്തിലുള്ള വിദ്യാഭ്യാസവും മറ്റും നടപ്പായിവരുന്നതുകൊണ്ട് ഏതാണ്ടൊരു വെളിച്ചമോ, പ്രസരിപ്പോ അവിടെ കാണുന്നതിൽ സന്തോഷിക്കുന്നു. മുമ്പ് ഈ സമുദായം വളരെ പ്രാബല്യമുള്ള ഒന്നായിരുന്നല്ലോ. ഇപ്പോഴുമങ്ങനെയാണെങ്കിലും ശോചനീയമായ ഒരു വ്യത്യാസം ഇതിൽ നാമിന്നു കാണുന്നു. മുമ്പത്തെ പ്രാഭവത്തിനു തക്കതായ വൈദികജ്ഞാനം അവരിൽ മിക്കവർക്കുമന്നുണ്ടായിരിക്കെ ഇപ്പോഴുള്ള മിക്കവരിലും വെറും പ്രാഭവം മാത്രമേ കാണുന്നുള്ളൂ. ഇക്കാലത്ത് വെറും മിത്ഥ്യാപ്രാഭവത്തെ എത്രയോ ചുരുക്കം പേരേ ആദരിക്കയുള്ളൂവെന്ന് ഈ ശ്രേഷ്ഠസമുദായമോർക്കുമല്ലോ.

ഇടവം 17. "...'നമ്മുടെ ഊർജ്ജസ്വലനായ എക്സൈസ് കമ്മീഷണർ' എന്നു പ്രജാസഭയിൽവച്ച് ദിവാൻജിയാൽ പുകഴ്ത്തപ്പെട്ട ശ്ലാഘ്യനും കഴിഞ്ഞ നാണുപിള്ള ദിവാൻജി അവർകളുടെ പുത്രനും, "അഭിജാതത്വം ഉന്നതപരീക്ഷാവിജയിത്വം ശ്ലാഘ്യപദസ്ഥിതി മുതലായവകൊണ്ടു മുന്നണിയിൽനിൽക്കുന്ന ധീരനായകശിഖാമണി" എന്നു മലയാളിയിലെ എന്റെ ഒരു ലേഖനത്തിൽനിന്നും 'ബ്രഹ്മാഞ്ജലി വിജ്ഞാപന'ത്തിൽ സൂചിപ്പിക്കപ്പെട്ട മാന്യനും, സ്നേഹിതനും ആയ മഹാരാജശ്രീ എൻ. രാമൻപിള്ള അവർകൾ ബി. എ. യുടെ ഒരെഴുത്ത് കിട്ടിയതിനെ താഴെച്ചേർക്കുന്നു." പ്രസ്തുത ലേഖനം ദേവാർച്ചാപദ്ധതി(യുടെ) നിരൂപണഘട്ടത്തിൽ മുമ്പു ചേർത്തിരിക്കയാൽ ആയതിവിടെ ചേർക്കാതെ വിട്ടിരിക്കുന്നു. മിസ്റ്റർ രാമൻപിള്ള ബി. എ. യെപ്പറ്റി സ്വാമി, താഴെക്കാണുംപ്രകാരം ഒരു കുറിപ്പുകൂടി ചേർത്തിരിക്കുന്നു: "ഈ ഗംഭീരപുരുഷസിംഹം കുറേനാളായി ആത്മവിചാരത്തിലും, ഈശ്വരകാര്യത്തിലും ശ്രദ്ധാലുവായിത്തീർന്നിരിക്കുന്നതിൽ വളരെ അഭിനന്ദിക്കേണ്ടിയിരിക്കുന്നു."

ആത്മീയമായോ, ലൗകികമായോ ഏതെങ്കിലുമൊരു വിധം ശ്രേഷ്ഠന്മാരെന്നു കാണുന്ന മാന്യന്മാരെ സ്വാമി ഹൃദയപൂർവ്വം ശ്ലാഘിക്കുമെന്നുള്ളതിനു മേൽസൂചിപ്പിച്ച എഴുത്തിന്റെ പീഠിക വേറൊരു ദൃഷ്ടാന്തമാണല്ലോ.

സ്വാമിയെ പ്രശംസിച്ചു പല മാന്യന്മാരും ഓരോ കവനങ്ങൾതന്നെ സമർപ്പിച്ചിട്ടുണ്ടല്ലോ. താഴെച്ചേർക്കുന്നതും ആ തരത്തിൽ ഒന്നാണ്. "എന്റെ കൃതികളും പടവും വാങ്ങി, ചരിത്രസംക്ഷേപസഹിതം അയച്ചുകൊടുക്കണമെന്ന് ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകൾ എം. എ., ബി. എൽ, എം. ആർ. എ. എസ്., കത്തുമൂലം അറിയിച്ചതിനെത്തുടർന്ന് ഒരാശ്രി

തൻവഴി എന്റെ പരിചയം സമ്പാദിച്ച സാഹിത്യകുശലൻ ശ്രീമാൻ പി. കെ. പണിക്കൻ ടിയുടെ ഒരു സതീർത്ഥ്യൻ വശം അയച്ചുതന്ന ശ്ലോകം കൈപ്പറ്റി നന്ദി പറഞ്ഞു."

'ഓം തത് സത്'

ശ്ലോ: "ജയത്വമേയാ മുഖബിംബദീപ്തിഃ
ശ്രീനീലകണ്ഠസ്യഹതാന്ധകാരാ;
പ്രകാശിതാർത്ഥാ സുഖദാ മുമുക്ഷോ-
രുദ്ഘാടയന്തീ ഹൃദയാബ്ജകോശം"

വിധേയഃ, പുതുപ്പള്ളി പി. കെ. പണിക്കൻ

ഇടവം 20. ഇടപ്പള്ളി രാജവംശത്തെയും ദേശത്തെയും കുറിച്ചു സ്വാമി ചെയ്ത ഒരു നിരൂപണത്തിൽനിന്നും ഒട്ടധികം പൂർവചരിത്രങ്ങളും മറ്റും നമുക്കിപ്പോൾ ഗ്രഹിക്കാം. "എന്റെ പ്രിയ ശിഷ്യന്മാരുടെ പിതാവും എന്റെ പരിചയക്കാരനുമായ മാടമ്പി (കൊച്ചിക്കു വടക്കു 'നായരമ്പലം' എന്നു പ്രസിദ്ധപ്പെട്ട ക്ഷേത്രത്തിനടുത്തുള്ള) ആശാൻ - (താൻ) നടന്നെടുത്തെങ്ങും എന്റെ സ്വാമി, ഇങ്ങനെ ഒരു ദേശം കണ്ടിട്ടില്ലേ! - എന്ന് ഇടപ്പ ള്ളിയെ ഊന്നിപ്പറഞ്ഞു. സർവ്വാത്മനാ ഈ അഭിപ്രായത്തോടു യോജിക്കാനും ആക പ്പാടെ ഇതിനെ ഖണ്ഡിപ്പാനും നിവൃത്തിയില്ലാഞ്ഞതിനാൽ ഞാൻ പ്രത്യേകിച്ചൊന്നും പറഞ്ഞില്ല. ഇടപ്പള്ളി എനിക്ക് ഏറ്റവും പ്രിയപ്പെട്ട സ്ഥലമാണ്. ഇതിൽ വളരെ അംശങ്ങ ളുൾപ്പെടും. ഈ അതിർത്തിയിൽ ഗുണാഢ്യന്മാരായ അനേകം വിദ്വന്മണികളുമുണ്ട്. അതു നിമിത്തമാണ് 'യോജിക്കാൻ' വഹിയാതെയിരുന്നത്. എന്നാൽ, 'മഠം' എന്നു പറഞ്ഞുവ രുന്ന രാജധാനിയുടെ 'ചുറ്റുപാട്' സ്ഥലത്തെ അടിസ്ഥാനമാക്കി നോക്കിയാൽ ആശാൻ പറഞ്ഞത് ഒക്കുമായിരിക്കാം; എന്നെനിക്കു പക്ഷമുണ്ട്. 'ഇരിപ്പക്കുളങ്ങര' ഇതിനെ ജയി ക്കയില്ലയോ എന്നു ചോദ്യം വന്നാൽ, ഇതെല്ലാം നിസ്സാരമെന്നും 'പടനായർകുളങ്ങര'യാണ് ഇത്തരത്തിൽ മുന്തിനിൽക്കുന്നതെന്നും, 'അശരീരി'പോലെ ഒന്നു പരക്കും. എന്തെന്നാൽ ഒരു ദേശത്തിന്റെ നന്മതിന്മ ഗണിക്കുന്നത് അതിലെ ജനത്തെ മുൻനിർത്തിയാണല്ലോ. മലനാട്ടിൽ 'ശ്ലീപദം' (മന്ത്) എന്ന രോഗം തീരെ വരികയില്ല. ത്വക്‌രോഗം കുറവുമാണ്. കായലോരം സംബന്ധിച്ച് ഇവ രണ്ടും അധികംതന്നെ. ദേശ, ഭക്ഷണസാധന, സ്വഭാവ ങ്ങളനുസരിച്ചു ജന്തുവിന്റെ പ്രകൃതിക്കു മാറ്റമുണ്ടാകാം. ആട്ടിൻപാലിന്റെ ഗുണവും, പുല്ലു തിന്നുന്ന ജന്തുവിന്റെ മൃദുശീതസ്വഭാവവും, മാംസം തിന്നുന്നതിന്റെ ക്രൂരതയും, നരഭു ക്കുകളുടെ അതികഠോരതയും, വ്യക്തമാണല്ലോ. ഇതിനു വേദത്തിലും ചില വചനങ്ങളുണ്ട്.

"ഭക്ഷിക്കപ്പെടുന്ന ദ്രവ്യം ഉള്ളിൽവച്ചു മൂന്നുതരം പരിണാമമടയും; അതായത് സ്ഥൂല ഭാഗം മലമായും, മദ്ധ്യാംശം മാംസമായും, സൂക്ഷ്മാംശം മനസ്സായും തീരും" എന്നാണ് ശ്രുതിതാല്പര്യം. ഇങ്ങനെ ഇരുന്നാലും പ്രസിദ്ധിവശാൽ അസത്തുക്കൾ അധികമുള്ള സ്ഥലമാണ് പ്രകൃതത്തിൽ വ്യവഹരിക്കപ്പെടുന്നത്. വിതയ്ക്കാത്ത ബീജം ഫലിക്കുന്ന ദിക്ക് എന്നാണ് വക്താക്കളുടെ അഭിപ്രായം. ഇതുപോലെ മലബാറിലെയും കൊച്ചിയി ലെയും തിരുവിതാംകോട്ടെയും ജനസ്വഭാവത്തിനു വളരെ ഭേദഗതിയുണ്ട്. ഇതു ലോക ത്തെങ്ങുംതന്നെ മിക്കവാറും ശരിയായിരിക്കും. ഭാരതം മുഴുവനും പറയാം. എന്നാലും കേരളമെടുക്കുന്നതായാൽ ബാഹ്യഗുണങ്ങൾക്ക് കൊച്ചി, മലബാർ എന്നിവയും, ആന്തര ഗുണങ്ങൾക്കു തിരുവിതാംകൂറും മുൻനിൽക്കുന്നതാണ്. വടക്കരുടെ ഭക്തിവിശ്വാസാദി കൾ ദേവ(അമ്പല) ബ്രാഹ്മണരിലും, തെക്കർക്കു (തിരുവിതാംകോട്ടുകാർക്ക്) ആയതു പരമാത്മാവിലും ആത്മജ്ഞാനികളിലും ആണെന്നു ഭേദം. തിരുവിതാംകൂർകാരെ ഗുണം

കൊണ്ടു (ആചാരഗുണംമാത്രം) ജയിക്കുന്ന ചില സത്തുക്കളായ സ്നേഹിതന്മാർ എനിക്കു കൊച്ചിയിലും മലബാറിലുമുണ്ട്. അവരിലൊരാൾ, വന്ദ്യപാദനായ ഒരു മഹാത്മയോഗി യുടെ കട്ടിന്മേൽ കയറിയിരുന്ന് അദ്ദേഹത്തെ വിളിച്ചുണർത്തിയതുകണ്ട തിരുവിതാം കൂർകാർ ആശ്ചര്യപ്പെട്ടു. ഈ സംഗതി ഞാനും കണ്ടിരിക്കുന്നു. ഇങ്ങനെ ചെയ്വാൻ, തിരുവിതാംകൂറിൽ ബാലപ്രായം കഴിഞ്ഞയാൾ ഹൈക്കോടതി ജഡ്ജിയോ, മറ്റോ ആയാലും തുനികയില്ല. തിരുവിതാംകൂറിലെ ഏതു ഭരണകർത്താവുപോലും സ്വാമി, എന്നു വിളിക്കുന്ന മഹാത്മാവിനെ ഒരു കൊച്ചിക്കാരൻ മിസ്റ്റർ എന്നു സംബോധന ചെയ്യു ന്നതു സാധാരണമാണ്. ഇടപ്പള്ളിയും കൊച്ചിയും ഒന്നായിരുന്നുവെന്നാണ് സൂക്ഷ്മജ്ഞ ന്മാർ പറയുന്നത്. കൊച്ചി, പുത്രവാത്സല്യവഴി, ഇടപ്പള്ളി (സ്വരൂപത്തിങ്ക)ൽനിന്നും പോയതെന്നാണ് വാസ്തവചരിത്രസങ്കേതം. അതിന്റെ മുൻ ഉടമസ്ഥൻ 'ചേന്നനാർ' എന്ന ഒരു മഹർഷികല്പൻ (സിദ്ധൻ) ആയിരുന്നു. ഇവരുടെ വംശത്തിരുനാമം ഇന്നും ചേന്ന നെന്നാണ്. (പൂർവൻ സിദ്ധനായിരുന്നതിനാൽ ഇന്നും 'തപസ്സിരാജാ' എന്നു വിദേശീ യർ പറയുന്നുണ്ട്). അദ്ദേഹത്തെ പരിചരിച്ചുനിന്നു ദത്തവകാശിയായതാണ് അടുത്ത് ഉട മസ്ഥനായിത്തീർന്ന പ്രഭുവംശകൂടസ്ഥൻ എന്ന് ഒരു ചരിത്രദ്രഷ്ടാവ് കണ്ടുപിടിച്ചു. അവി ടത്തെ തേവാരിയായ ഒരു വാസുദേവൻനമ്പൂരിയെന്ന മാന്യസ്നേഹിതൻ ഒരവസരത്തിൽ ഇക്കാര്യം വിശദമായി എന്നോടു പറഞ്ഞിട്ടുള്ളതും ഓർമ്മിക്കുന്നു. ഓം."

സ്വാമി തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നിവയെ താരതമ്യപ്പെടുത്തി ഒരുവിധം ശ്രേഷ്ഠസ്ഥാനം തിരുവിതാംകൂറിനു കല്പിച്ചത്, ഡോക്ടർ ജാൺസൻ എന്ന ആംഗലപ ണ്ഡിതൻ ഇംഗ്ലണ്ട്, ലണ്ടൻ എന്നിവയോടു പ്രദർശിപ്പിച്ച പക്ഷപാതസ്വഭാവത്തെ ഓർമ്മി പ്പിക്കുന്നു. ജാൺസൻ പറഞ്ഞതുപോലെ ഈ വിഷയത്തിൽ സ്വാമി പറഞ്ഞതിലും ഒട്ടു വാസ്തവമുണ്ടെന്നും സമ്മതിക്കണം. എന്നാൽ ഈ രണ്ടു മഹാപണ്ഡിതന്മാരും ഒരു വിധം പക്ഷപാതം കാണിച്ചുവെന്നല്ലാതെ, സ്കോട്ട്ലണ്ടിനെ ജാൺസനും, മലബാർ, കൊച്ചി എന്നിവയെ സ്വാമിയും ലവലേശം വെറുത്തിട്ടില്ല എന്നുള്ളതിനു പല ദൃഷ്ടാന്ത ങ്ങളുമുണ്ടല്ലോ. രണ്ടുപേർക്കും അനേകം ഉത്തമസ്നേഹിതന്മാർ യഥാക്രമം അന്നാടുക ളിലുമുണ്ട്. മറ്റു ദേശങ്ങളെ അപേക്ഷിച്ച്, ജന്മഭൂമിയോടാർക്കും സ്നേഹക്കൂറ് ഒന്നു മുന്തി നിൽക്കും, എന്ന് ഈ മഹാന്മാരുടെ അഭിപ്രായങ്ങൾ സ്ഥാപിക്കുന്നു.

ഇടവം 27. ഈശ്വരൻ അനാദ്യനന്തനാണോ എന്നും മറ്റും ചിലർ സംശയിച്ചും അല്ലാ തെയും പറയുന്നതിനെ സംബന്ധിച്ചു സ്വാമിയുടെ ഒരഭിപ്രായം, താഴെ പകർത്താൻ പോകുന്ന സംഭാഷണത്തിൽനിന്നു നമുക്കു ഗ്രഹിക്കാം. രാമബ്രഹ്മദാസർ എന്ന മാന്യനും സ്വാമിയുമായിട്ടായിരുന്നു സംവാദം. സംസാരിക്കുന്നതിനിടയിൽ സുഹൃത് സമ്പ്രദായ ത്തിൽ ബ്രഹ്മദാസർ ഇപ്രകാരം പറഞ്ഞു: "ജഗത്തില്ലെന്നു വേദാന്തികൾ പറയുന്നു." മൂന്നാമതൊരു പുരുഷൻ പറയുന്നതായിട്ടാണ്... ('ഇല്ലെന്ന്' എന്നാൽ ഉള്ളതല്ലെന്നു വിചാ രിച്ചു പറകയാണെന്നതു സ്പഷ്ടംതന്നെ). സ്വാമി: "അതിന് അയാൾക്കെന്ത്?" (വല്ല വരും പറയുന്നതിനെ മാത്രം കേട്ടും, ഒന്നും ഉള്ളിൽ തങ്ങാതെയും വൃഥാ ചോദിക്കുന്ന തെന്തിനെന്നു ചോദ്യരൂപത്തിൽ ഉത്തരം). "ഒരു മാതിരി ആളുടെ ചോദ്യങ്ങളെല്ലാം എത്രയോ അനാവശ്യങ്ങളായിരിക്കുന്നു. ഇവർക്കു ചോദ്യവും ഉത്തരവുംകൊണ്ടു കാലം കഴിച്ചാൽ മതിയാകുമായിരിക്കാം. അനാദിയാണ് 'സംസാരം' എന്നു പറയുന്നതെങ്ങനെ ഘടിക്കുമെന്നു ചിലരും, ആദിമദ്ധ്യാന്തരഹിതനാണാത്മാവ് എന്നുള്ളതെങ്ങനെ യോജി ക്കുമെന്നു വേറെ ചിലരും, കുറേക്കൂടി യുക്തിയായിട്ട്, ആദിസൃഷ്ടിയില്ലെങ്കിലും ആദ്യമി ല്ലയോ, ആദിയുള്ളതിനന്തമില്ലയോ എന്നും മറ്റും പിന്നെ ചിലരും വൃഥാ ചോദ്യ ങ്ങൾകൊണ്ടു നേരംപോക്കുന്നു. 'ജിജ്ഞാസ'യില്ലാതെ കളിയായോ ഔത്സുക്യംകൊണ്ടോ

ചോദ്യങ്ങൾ പുറപ്പെടുവിച്ചാൽ ഉത്തരം പറവാനില്ലെന്നും, ശ്രദ്ധാലുവെന്നുവരികിൽ കുറേ പഠിച്ചതിന്റെ ശേഷം സന്ദേഹമുള്ളതും അറിഞ്ഞുകൂടാത്തതും ആസ്പദമാക്കി ചോദിച്ചാൽ പറയണമെന്നുമാണ് നിശ്ചയം. ഈശ്വരൻ ആദിമദ്ധ്യാന്തരഹിതനെന്നല്ല; ആദ്യന്തരഹിതനെന്നാണ് സാധാരണ വ്യവഹാരം. ജന്മനാശങ്ങളില്ലാത്തതുകൊണ്ട് ഇടയ്ക്കുള്ള ഭാനം (തോന്നൽ) തത്വദൃഷ്ട്യാ നിഷേധിക്കയാണ്. അല്ലാതെ, ആദിയെന്നും, മദ്ധ്യമെന്നും, അന്തമെന്നും ഉള്ള വ്യവഹാരത്തിന് അർഹമല്ലാത്ത ആത്മവസ്തുവിൽ, രജ്ജുവിൽ സർപ്പമെന്നപോലെ ആരോപം (കല്പിതം) തന്നെ ആകയാൽ അതു അസത്തെന്നു നിശ്ചയി (സിദ്ധാന്തി)ക്കണം. ഭ്രാന്തികല്പനമെങ്ങനെയെന്നു ചോദിക്കാൻ ഭ്രാന്തനു യോഗ്യതയില്ല. ഇതു (പറയൽ) വേദാന്തിയുടേതല്ല (സ്വന്തമല്ല എന്നർത്ഥം); ഭ്രമക്കാരനെ അടിസ്ഥാനപ്പെടുത്തിയുള്ളതാണ്. 'ഭ്രമക്കാരൻ' എന്നുള്ളതോ എന്നാണെങ്കിൽ അതും അവന്റെ ഭ്രാന്തി. ഈ തത്വമറിയണമെന്നുവരികിൽ പ്രത്യഗ്ദൃഷ്ടി (സ്വാനുഭൂതി) അവലംബിച്ചു നോക്കണമെന്നു ശ്രീമദ്വാർത്തികക്കാരൻ പറഞ്ഞതുതന്നെ എന്റേയുമുത്തരം. ഇപ്പോൾ പറഞ്ഞതു മുഖ്യസിദ്ധാന്തമല്ല; ആരോപപക്ഷം താങ്ങിയാണ്. അതിനും, അതിനും (ആദ്യത്തെ) എന്നു പറഞ്ഞാൽതന്നെ അവിദ്യാവരണത്തിനു – സ്വാമിതിരുവടി അരുളും പോലെ ആയാൽ, അജ്ഞാന'വട്ടാരത്തിന്' – ഇപ്പുറം മാത്രം ആ നിർദ്ദേശവും (ചൂണ്ടലും) നിൽക്കുന്നതാകയാൽ അതും പറ്റുകില്ല. ഇതു തന്റെ നിഴലിന്റെ അപ്പുറം കാൽവയ്ക്കാനുള്ള പരിശ്രമംപോലെ അസാദ്ധ്യമായി പരിണമിക്കുന്നു. അതു നിമിത്തമാണ് അനാദിയെന്ന വ്യവഹാരമേർപ്പെട്ടത്." പിന്നെയും പലതും സംസാരിച്ചുകൊണ്ടിരുന്നു.

ഏതാണ്ടൊക്കെ വായിച്ച്, എന്നാൽ അതും ശരിയായി മനസ്സിലാക്കാതെ, വല്ലവരും പറയുന്നത് കേട്ടുകൊണ്ടു മതസംബന്ധമായി പല സംശയങ്ങളുമവർക്കുണ്ട് എന്നു പറഞ്ഞു ഞെളിയുന്നവരായി പലരും നമ്മുടെയിടയിലുണ്ടല്ലോ. ഇക്കൂട്ടർ ശാസ്ത്രഗ്രന്ഥങ്ങളൊന്നുംതന്നെ വായിക്കയില്ല; വല്ല പ്രസംഗങ്ങളും കേട്ടും, വായിച്ചും, അല്ലാതെ തങ്ങൾക്ക് കിട്ടിയിട്ടുള്ള വിദ്വത്വം ഓഷ്ഠപുടസ്ഥമാക്കിയും നടന്നുകൊണ്ട് ഇത്തരം ഗഹനമായ വിഷയത്തെപ്പറ്റി ഭയങ്കരമാംവണ്ണം ഉച്ചത്തിൽ തർക്കിക്കയോ അല്ലെങ്കിൽ ഗർജ്ജിക്കയോ ചെയ്യുന്നു. ശാസ്ത്രങ്ങളേക്കാൾ കൂടുതൽ മേന്മ, ഇവരുടെ അഭിപ്രായപ്രകാരം, ഇതരഗ്രന്ഥങ്ങൾക്കും മറ്റുമാണ് കിട്ടുന്നത്. ലോകത്തിലുള്ള മഹാവിദ്വാന്മാരാൽ ഐകകണ്ഠ്യേന സമ്മതിക്കപ്പെട്ടിരിക്കുന്ന വേദാന്തമഹാംബുധിയെ അഗസ്ത്യനെപ്പോലെ 'ഉള്ളടക്കം' ചെയ്തിരിക്കുന്ന വിദ്വാന്മാരോടു മേൽപ്പറഞ്ഞപോലുള്ളവർ 'അതുമിതും' ചോദിക്കാൻ തുടങ്ങുന്നതു വാസ്തവത്തിൽ ഒരു സാഹസമാണ്. സ്വാമി പറഞ്ഞപോലെ ഇവർ ചോദ്യോത്തരം കൊണ്ടു വൃഥാ കാലയാപനം ചെയ്വാൻ പോകയാണെന്നു തോന്നിപ്പോകുന്നു. ഇത്തരക്കാർക്കു വെറുതെ തർക്കിക്കണമെന്നല്ലാതെ തത്വജിജ്ഞാസ വളരെ ചുരുക്കം തന്നെ; അറിവാനാശയില്ലാത്തവരോടുത്തരം പറയേണ്ടെന്നു സ്വാമി വച്ചിരിക്കുന്നതും ശരിയായ ഒരു നിയമംതന്നെ.

ഇടവം 28. ഇന്നു സ്വാമി ചില വിശേഷകൃത്യങ്ങൾ ചെയ്തതായി ഞങ്ങൾ അറിഞ്ഞു. ഇവ കൂടെക്കൂടെ ചെയ്യാറുള്ളവയുമാണ്. അവയെന്തെന്നാൽ ഒരു മലയാളം സ്കൂൾവിദ്യാർത്ഥിക്കു പുസ്തകം വാങ്ങാൻ കുറേ പണംകൊടുത്തു പലഹാരം വാങ്ങി തിന്നുകളയരുതെന്നു ഗുണദോഷിച്ചതും, വേറൊരു കുട്ടിക്ക് ഇംഗ്ലീഷും മലയാളവും ആയുള്ള പുസ്തകങ്ങൾ വരുത്തിക്കൊടുത്തുവെന്നുള്ളതുമാണ്.

ഇവ സ്വാമിയെ സംബന്ധിച്ചിടത്തോളമേ വിശേഷകൃത്യമാകുന്നുള്ളൂ. ബ്രഹ്മജ്ഞാനികൾ, പുണ്യസമ്പാദനേച്ശുക്കളായ ലൗകികന്മാർ ചെയ്യുന്നമാതിരി കൃത്യം, ചെയ്യേണ്ട

ആവശ്യമില്ലല്ലോ. എന്നാലും ശ്രേഷ്ഠന്മാർ ആചരിക്കുന്നതിനെ സാധാരണക്കാർ അനുവർത്തിക്കുമെന്നുള്ള നയം ഇവിടെ വ്യക്തമാകുന്നു. ഈ തത്വം അടിസ്ഥാനപ്പെടുത്തി നോക്കിയാൽ മേൽപ്പറഞ്ഞവ വിശേഷകൃത്യങ്ങളായിരിക്കയില്ല. മറ്റേ പക്ഷം അനുസരിച്ചാണ് ആദ്യം 'വിശേഷ' ശബ്ദംകൂടി ചേർത്തു പ്രയോഗിച്ചത്.

സ്വാമി ഇപ്രകാരമുള്ള കാര്യങ്ങൾ 'കൃതസ്യാപരികീർത്തനം' എന്ന മട്ടിൽ വളരെ ഗോപ്യമായി വച്ചിരിക്കയാലാണ് ഞങ്ങൾ അറിഞ്ഞു എന്നു പറഞ്ഞത്. അറിഞ്ഞതും സ്വാമിയുടെ മുഖത്തുനിന്നുമല്ല. ഇതുപോലെ പല കാര്യങ്ങളും സ്വാമി ചെയ്തിട്ടുണ്ട്. ഒരുദാഹരണം കൂടി ചേർക്കുന്നത് അസംഗതമാകയില്ലല്ലോ. ഒരു ഇളയതിന്റെ വീട് മേയാതെ നനഞ്ഞുകിടക്കവേ വർഷം തുടങ്ങിയതുകണ്ട് അതു മേയിക്കാൻ ആ പാവത്തിന് ഈയിടെ രൂപകൊടുത്തപ്പോൾ ആ സാധു, സന്തോഷംകൊണ്ടു കരഞ്ഞുപോയി; അതുകണ്ടുനിന്ന ഒരു വിദ്യാർത്ഥി കാര്യമറിയാതെ തെറ്റിദ്ധരിക്കയും, സ്വാമി അയാളോട് ആ സംഗതി വിവരിച്ചു പറഞ്ഞുകേൾപ്പിച്ചിട്ട് അതു വളരെ ഗോപ്യമായി വച്ചേക്കണമെന്നു ശട്ടംകെട്ടുകയും ചെയ്തുവെന്നതാണ് പ്രസ്തുത കാര്യം. ഇങ്ങനെയുള്ള സംഗതികൾ ഞങ്ങൾക്കു കിട്ടിയിട്ടുള്ള അവിടുത്തെ ഡയറികളിൽ കാണുന്നില്ല, എന്നതും പ്രസ്താവയോഗ്യമാണ്. ഇതൊന്നും ജനബോദ്ധ്യത്തിനായി ചെയ്യുന്നതല്ലാത്തതിനാൽ അവരറിയേണ്ട എന്നാണ് അദ്ദേഹത്തിന്റെ വയ്പ്. എന്നാൽ 'ഉള്ളവർ', അർത്ഥിയേക്കാൾ കൂടുതൽ സൗകര്യത്തോടുകൂടിയാണിരിക്കുന്നതെങ്കിൽ ഇങ്ങനെ ഒക്കെ ചെയ്യേണ്ടതു മനുഷ്യജന്മിക്കു ചേർന്നതാണെന്നാകുന്നു സ്വാമിയുടെ ദൃഢനിശ്ചയമെന്നു പല കാര്യങ്ങൾകൊണ്ടു ഞങ്ങൾക്കറിയാം. മേലുള്ള ഉദാഹരണങ്ങൾ കൊണ്ടും ആയതു വ്യക്തമാകുന്നുവല്ലോ. ഈദൃശാനേകസംഭവങ്ങളിൽനിന്നു സ്വാമി ഒരു വലിയ ധർമ്മനിഷ്ഠനാണെന്നു നമുക്കൂഹിക്കാം. അദ്ദേഹം ഇത്തരം കൃത്യങ്ങൾ വളരെ രഹസ്യനിലയിൽ വച്ചിരിക്കുന്നത് സർവഥാ ആദരണീയവുമാണല്ലോ. 'ഇടത്തുകൈകൊണ്ടു ചെയ്യുന്നതു വലത്തുകൈ അറിയരുത്' എന്നുള്ള ക്രിസ്തീയ തത്വവും ഇതിനോടു വളരെ യോജിക്കുന്നു.

ഇടവം 29. പാരിതോഷികമായി സ്വാമി സ്വകൃതികൾ പല മഹാന്മാർക്കും അയച്ചുകൊടുത്തിട്ടുണ്ടെന്നുള്ളതിനു താഴെപ്പറയുന്നതു വേറൊരു ദൃഷ്ടാന്തമാണ്. "എഴുത്തുകൾ മൂലം പരിചയപ്പെട്ടിട്ടുള്ള ഹൈക്കോർട്ട് ഒന്നാം ജഡ്ജി മിസ്റ്റർ കെ. രാമൻമേനോൻ ബി. എ., ബി. എൽ., ബി. സി. എൽ., ബാരിസ്റ്റർ അറ്റ് ലാ എന്ന മഹാനും, കണ്ടു പരിചയമുള്ള ഹൈക്കോർട്ട് ജഡ്ജി മിസ്റ്റർ ടി. പപ്പുപിള്ള ബി. എ., ബി. എൽ. എന്ന മാന്യനും 'പൂജാകല്പലത - ബ്രഹ്മാഞ്ജലി - ആചാരപദ്ധതി' മുതലായ പുസ്തകങ്ങൾ സംഭാവന ചെയ്തതുകൂടാതെ ഓണറബിൾ കവളപ്പാറ രാജാ മൂപ്പിൽനായർ അവർകൾക്കും, പ്രസ്തുത പുസ്തകങ്ങളോടുകൂടി ശ്രീകണ്ഠാമൃതലഹരി എന്ന സംസ്കൃതഗ്രന്ഥം സംഭാവനയായി കൊടുത്തു." ഇനി ഈ ഒടുവിൽ പറഞ്ഞ മഹാന്റെ ഒരു വംശചരിത്രസംക്ഷേപം കാണുന്നതാവിത്: "ഈ രാജാവിനെപ്പറ്റി ചില വിശേഷങ്ങൾ പറയേണ്ടതുണ്ട്. ഇദ്ദേഹം 'ഒന്നു കുറെ' ആയിരം നമ്പൂരിമാരുടെ വിശേഷരക്ഷിതാവും, "നായർവംശ്യനും എന്നാൽ മലയാളത്തെ ആദിരാജർഷികളിൽ അധിരാജനും ആയിരുന്നു പിന്നീട് ബ്രാഹ്മണശ്രേഷ്ഠനും സന്യാസവൃത്തിവിശിഷ്ടനും എന്ന നില ക്രമപ്രാപ്തമായി ഇന്നും നിൽക്കുന്ന സമ്പ്രദായപീഠാധിഷ്ഠാതാവായ" തച്ചുടയതമ്പുരാനെ കഴികയോ തത്തുല്യതയിലോ ഒരു ഒന്നാം സ്ഥാനക്കാരനും, ആകുന്നു. ഈയിടെ 'തീപ്പെട്ട' തച്ചുടയതമ്പുരാൻ, കവളപ്പാറ രാജവംശത്തിലെ ഒരു കുമാരന് 'ഓണപ്പുടക'യെന്നു വടക്കർ പറയുന്ന വസ്ത്രസമ്മാനം ചെയ്വാൻ തുടങ്ങിയപ്പോൾ 'എന്താശ്രമം, കവളപ്പാറനിന്നും കൈകമത്തീട്ടേ ഉള്ളൂ, മലർത്തീട്ടില്ല' എന്ന് ആ പ്രഭുകുമാരൻ പറഞ്ഞുവത്രെ. 'പ്രാചീനമല

യാള'ഗ്രന്ഥത്തിൽ ഉദ്ധരിച്ചിട്ടുള്ളതും പൂർവനാകത്താന്മാരെ ഉദ്ദേശിച്ചുപറയുന്നതുമായ 'ജനായത്രദാനശൂരാഃ' എന്ന ഭാഗം നോക്കിയാൽ നായന്മാരുടെ ദാനശൗണ്ഡത കാണാം. ദാനം ചെയ്യുന്നതല്ലാതെ സ്വീകരിക്ക പതിവില്ല. കവളപ്പാറ രാജാവെന്നല്ലേ ബാലൻ പറഞ്ഞതിന്റെ പൊരുൾ. ഇദ്ദേഹത്തിന്റെ വാസസ്ഥലം ചുറ്റി മുക്കാതത്തിനുള്ളിൽ, ടിപ്പുവിന്റെ ആക്രമണം വന്നിട്ടും ബഹുമാനപ്പെട്ട ബ്രിട്ടീഷ്ഭരണം തുടങ്ങിയിട്ടും ഇന്നും മഹമ്മദന്മാർ കുടിപ്പാർക്കാറില്ലെന്നുള്ളതു സുപ്രസിദ്ധമാണ്. ഇവിടെ സന്താനമില്ലാതെ ആയാൽ ചില നമ്പൂരിമാരുടെ ഇല്ലങ്ങളിൽനിന്നു ദത്തെടുക്കുമെന്നു പറയപ്പെട്ടിരിക്കുന്നു. അവിടെ ആരെങ്കിലും ചരമം പ്രാപിച്ചാൽ 'കടമ്പൂരു നമ്പൂരിപ്പാട്' പുലയാചരിക്കുന്ന വഴക്കമുണ്ടെന്നു ചങ്ങരംകോത കൃഷ്ണൻ കർത്താവവർകൾ എഴുതിയ ഒരു ചെറിയ പുസ്തകത്തിൽ കാണുന്നു. ഇതുപോലെ മലബാറിൽ 'തളിപ്പറമ്പ'ത്തടുത്തുള്ള ഒരു നായർ മരിച്ചാൽ ഒരു നമ്പൂരി പുലകൊള്ളാറുണ്ട്. അതു കുറച്ചിലാണെന്നുവച്ച് ഇപ്പോൾ പുലയുടെ അന്ത്യദിവസം കേട്ടു കുളിയാക്കിയിരിക്കുന്നത്രെ. കവളപ്പാറ രാജാവിന്റെ പഴയ ഒരു കൃതിയിൽനിന്നും താഴെ കാണുംപ്രകാരം ടി. കൃഷ്ണൻ കർത്താവിന്റെ ലഘുപുസ്തികയിൽ ഉദ്ധരിച്ചിരിക്കുന്നു.

"ആസീദ്രാജശിരോമണിർജ്ജനപദേ ഗ്രാസോപലാഖ്യേ മഹാൻ നാമ്നാ സൂര്യകുമാരകോ ദ്വിജവരൈരാമ്നായ വിദ്ഭിഃശ്രിതഃ പഞ്ചാസ്യാഹൃതമുക്തനിർഗ്ഗതമൃഗീസംജാത സൗഖ്യം നയൻ ജാത്യാചാരവിഭേദിനാസ്തികഹൃതാൽ ധാത്രീസുരസ്ത്രീജനാൻ (1). ചികീർഷിതാരബ്ധമനേന സാംപ്രതം പ്രദോഷമാഹാത്മ്യമിദംകഥാമൃതം; തദീയവംശ്യേന നൃപേണ നിർമ്മിതം സഹന്തു സർവ്വേ സുജനാ ദയാലവഃ" (2). കവളപ്പാറ നായർ എന്നാണ് സാധാരണ പറയുന്നതെങ്കിലും അവിടെയെല്ലാം തമ്പുരാനെന്നും രാജാവെന്നുമാണ് പറക പതിവ്. 'കവളപ്പാറനായർ' എന്നതു 'ജർമ്മൻകൈസർ', 'സാർആഫ് റഷ്യാ' മുതലായതു പോലെ ഒരു വിശിഷ്ടനാമമാണ്. നായന്മാരിൽ അനേകർ മഹാബലിയുടെ വംശജന്മാരാണെന്നു ഞാൻ ചില സംസ്കൃതശ്ലോകങ്ങൾ കോട്ടുചെയ്ത് ഒരുപന്യാസമെഴുതി പത്രത്തിൽ പ്രസിദ്ധംചെയ്തശേഷം ഈ അഭിപ്രായത്തിനനുകൂലമായി മദ്രാസിലെ 'പുരാതനവസ്തുപരിശോധനസംഘ'ക്കാർക്കു മതിയായ റിക്കാർഡുകൾ കിട്ടിയിട്ടുണ്ടെന്നും മറ്റും കാണിക്കുന്ന ഒരു ലേഖനം ഒരു മാന്യൻ മലയാളിയിൽ പ്രസിദ്ധംചെയ്തുകണ്ടു. '........................', 'അരിവാട്ടുനായനാർ' മുതലായ സിദ്ധർഷിമാരുടെ വംശജരായ നായന്മാരെക്കുറിച്ച് 'ആൽബറൂണി'യെപ്പോലെയും മറ്റും ഉള്ളവരും, ദേശഭാഷയും ആചാരവും സ്ഥിതിയുമറിയാത്തവരും ആയ ചില വിദേശീയന്മാർ എഴുതിയതോ പറഞ്ഞതോ കേട്ടു മാത്രം ധരിച്ചുകൊണ്ടു 'നായന്മാർ ശൂദ്രരാണല്ലോ' എന്നു ഞങ്ങളോടു പറഞ്ഞ വിശ്വവിഖ്യാതപണ്ഡിതാഖണ്ഡലൻ ഡോക്ടർ ഭണ്ഡർക്കാരുടെ ചരിത്രാന്വേഷണനൈപുണ്യമോർത്തു വ്യസനിക്കേണ്ടിവന്നിരിക്കുന്നു. 'ഭണ്ഡർക്കാർ', 'പണ്ഡ്യോതി', 'പണ്ഡിതർ' എന്നീ പേരുകാർ, ക്ഷുരകന്മാർ ബ്രാഹ്മണരായിത്തീർന്നവരാണെന്നു ചില വിദ്വാന്മാർ എന്നോടു പറഞ്ഞത് ഇപ്പോൾ എന്തോ ഒന്നു മനസ്സിൽ അങ്കുരിപ്പിക്കുന്നു. പണ്ഡിതർ എന്ന പേരിൽ പ്രസിദ്ധപ്പെട്ട സാക്ഷാൽ ക്ഷുരകർമ്മകരന്മാരായ ഒരുകൂട്ടർ കൊച്ചിയിലുണ്ടെന്നു പലർക്കും അറിയാം. എനിക്കു ജാതിവിഭാഗപ്പട്ടികയിൽ ഒപ്പിടാൻ സമ്മതമില്ലാത്തതുകൊണ്ടു ജാതിയെക്കുറിക്കുന്നിടത്തെല്ലാം അന്യരുടെ 'നിലയിലിരിക്കുന്ന' അഭിപ്രായമനുസരിച്ചു പറയുന്നതെന്നേ ധരിക്കാവൂ. എറണാകുളം (ഇറൈനായർകുളം) ഡിസ്ട്രിക്റ്റ് കോടതിയിൽ ബോധിപ്പിക്കുന്ന അപേക്ഷകളിൽ 'അഞ്ചിക്കൈമ്മൾ ജില്ലാക്കോടതിമുമ്പാകെ' എന്ന് ഇന്നും എഴുതുന്നതു നായന്മാരുടെ പ്രമാണിത്തത്തിനു പുനരുക്തത്തെളിവല്ലയോ?"

(മേലെഴുതിയിരിക്കുന്ന ഒന്നാംശ്ലോകത്തിൽ 'ഗ്രാസോപലം' എന്നതിനു ഗ്രാസം=കവളം, ഉപലം=പാറ; ഇങ്ങനെ കവളപ്പാറയെന്നു കിട്ടുന്നല്ലോ).

നായന്മാരുടെ പൂർവചരിത്രം ഒട്ടധികം കാണിക്കുന്ന ഉപരിനിർദ്ദിഷ്ടസംഗതികൾകൊണ്ടു നായന്മാരും നമ്പൂരിമാരും വളരെമുമ്പുതന്നെ എത്രത്തോളം ചേർച്ചയും ചാർച്ചയുമുള്ളവരാണെന്നും, ഇപ്പോഴും പല സ്ഥലങ്ങളിലുമങ്ങനെതന്നെയാണിരിക്കുന്നതെന്നും, നായന്മാർ ഏതാണ്ടു കുറേ സ്ഥാനവലിപ്പമുള്ളവരായിരുന്നുവെന്നും തെളിയുന്നു. എന്നാൽ ഇപ്പോഴുള്ള നമ്പൂരിമാരിലെന്നപോലെയോ, കൂടുതലായോ ഇക്കാലത്തെ നായന്മാരിൽ പൂർവവൽഗുണസംയുക്തത്വം വളരെ വളരെ കുറവായേ കാണുന്നുള്ളൂ എന്നു വ്യസനസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നു; നായന്മാരുടെ പൂർവികന്മാർ ശ്രേഷ്ഠന്മാരായിരുന്നുവെന്നും മറ്റും പറഞ്ഞുകേൾക്കുന്നതുപോലും അവരിൽ മിക്കവാറുമാളുകൾക്ക് ഒരു വലിയ അസഹ്യമായ കൃത്യംപോലെയും, പൂർവന്മാരുടെ ഓരോ സ്ഥാനമാനങ്ങളും കൃത്യവിശേഷങ്ങളും വെറും അസംഭാവ്യങ്ങളെന്നോ, കെട്ടുകഥകളെന്നോ തോന്നുംപോലെയുമാണ് കണ്ടുവരുന്നത്! കുറേപ്പേർ ഇവയെല്ലാം കണ്ടും, കേട്ടും വെറും ഡാംഭികന്മാരായും കാലം കഴിച്ചുകൂട്ടുന്നു! എത്രയോ അഗാധമായ പടുകുഴിയിലാണ്, മുമ്പ് ഔൽക്കൃഷ്ട്യത്തിലിരുന്ന നായർസമുദായം, ഇപ്പോൾ പതിച്ചിരിക്കുന്നത്! പുതിയ വിദ്യാഭ്യാസസമ്പ്രദായങ്ങളൊന്നും ഇതിൽ പരന്നതുപോലെ നമ്പൂരിസമുദായത്തിലായിട്ടില്ലെങ്കിലും ഇത്, മിക്കവാറും ആ സമുദായത്തിലെ സദാചാരാദി നിഷ്ഠകൾകൊണ്ട് അത്ര അധഃപതനം പ്രാപിച്ചിട്ടില്ല. അതുകൊണ്ടു ചിലർ ലജ്ജാവനതമുഖന്മാരായും, ചിലർ ദാംഭികന്മാരായും, മറ്റു ചിലർ വെറുതെ അന്യസമുദായത്തെ ദുഷിക്കുന്നവരായും ഇരിക്കാതെ സദാചാരനിഷ്ഠയുള്ളവരും നിസ്വാർത്ഥപരന്മാരുമായി വർത്തിച്ചു തങ്ങളുടെ സമുദായത്തെയും, അതുപോലെ സഹോദരസമുദായങ്ങളെയും ഉന്നതിയെ പ്രാപിപ്പിപ്പാൻ ശ്രമിക്കയാണല്ലോ വേണ്ടത്. നമ്മുടെ പൂർവചരിത്രങ്ങൾ, ഇതുപോലെ വേറെ ഓരോ മഹാന്മാർ നമുക്കു പറഞ്ഞുതരുമ്പോൾ, അവർ വേറൊരു സമുദായത്തെയും തീരെ വെറുക്കുന്നില്ലെന്നും, മഹാജനങ്ങൾ ഒരിക്കലും തെറ്റിദ്ധരിക്കരുതെന്നും പ്രത്യേകിച്ചു പറയേണ്ടല്ലോ. ഈ മഹാന്മാർ, നമ്മുടെ അനാശാസ്യമായ 'മടി', 'ദൗരാത്മ്യം' എന്നിവയൊഴിക്കേണ്ടതാണെന്നും, നിസ്തന്ദ്രതയോടും ആർജ്ജവത്തോടും വേലചെയ്താൽ ഉന്നതാവസ്ഥ സുസാദ്ധ്യമാകുന്നുവെന്നുമാണ് കാണിച്ചുതരുന്നത്.

മിഥുനം 3. മുമ്പ് പ്രസിദ്ധംചെയ്ത 'ജന്മികുടിയാൻ കമ്മറ്റി റിപ്പോർട്ടിന്റെ മുഖവുര'യെ സംബന്ധിച്ചു സ്വാമി ചെയ്ത ഒരു വിമർശനമാണിനിയത്തെ വിഷയം. "അടുത്തകാലത്ത് ചെന്നിത്തലയിൽവച്ച് അങ്ങുമിങ്ങുംമാത്രം നോക്കാൻ സാധിച്ച ജന്മികുടിയാൻ കമ്മറ്റിയുടെ റിപ്പോർട്ടിന്റെ ഇംഗ്ലീഷവതാരിക മലയാളത്തിലാക്കിയതു (പുസ്തകരൂപേണ ഗവൺമെന്റ് പ്രസ്സിൽനിന്നു പ്രസിദ്ധംചെയ്തത്) വരുത്തി ഇന്നുവരെക്കൊണ്ടു നോക്കിത്തീർത്തു. കമ്മറ്റി പ്രസിഡന്റിന്റെ ഗുണപൗഷ്കല്യവും വിദ്വത്വവും പ്രസിദ്ധങ്ങളാണെങ്കിലും അദ്ദേഹത്തിന്റെ അപാരവൈദുഷ്യം ഇതു കരാമലകംപോലെ കാണിക്കുന്നു. എന്നാൽ കാരണപരമേശ്വരനെ (ബ്രഹ്മത്തെ) വിട്ട് 'എല്ലായ്പ്പോഴും എല്ലാവിധ ശക്തികളുടെയും ആവിർഭാവം (വ്യക്തി) ഉള്ള സഗുണേശ്വരനിലും', 'വേണ്ടപ്പോൾ എല്ലാവിധ ദിവ്യമഹിമയും പ്രകടിപ്പിക്കാവുന്ന ഗുണാവതാര ഈശ്വരനിലും' ഉള്ള ദ്രവീഭാവപൂർവക ചിത്തവൃത്തിക്ക് (ഭക്തിക്ക്) ഇതു തട്ടുകേടുവരുത്തുന്നതായി ചില വാചകങ്ങൾ തോന്നിക്കുന്നുണ്ട്. അതൊരു വേദാന്തിക്കു പക്ഷേ സമ്മതമാകുമെങ്കിലും സാധാരണ ഒരു മത ശ്രദ്ധാലുവിനു രുചിക്കയില്ല. അദ്ദേഹം 'ക്രിംസ്ലാ' മുതലായ പ്രൗഢഗ്രന്ഥങ്ങളുടെയും ചരിത്ര പരമ്പരയുടെയും മർമ്മഗ്രഹണം ചെയ്തിതിലടക്കിയിട്ടുണ്ട്. ഈ വിസ്താരമേ

റിയ അവതാരികയെഴുതാനുണ്ടായ കാരണത്തെക്കുറിച്ച് അതിലിങ്ങനെ പറയുന്നു: "കേരളത്തിലെ ഭൂമിസംബന്ധമായ ചട്ടങ്ങൾ രൂപിക്കുന്നതിനു ഹേതുവായ സംഗതികളെപ്പറ്റി ഒരു വിശാലമായ അന്വേഷണവും വിസ്താരമായ വിചിന്തനവും കമ്മറ്റിയുടെ കൃത്യങ്ങളിൽ ഉൾപ്പെട്ടതേയല്ല; എന്നുവരികിലും വിധിരൂപമായ വചനങ്ങളെ, അവയ്ക്കടിസ്ഥാനമായ തത്വങ്ങളെ പരിശോധിക്കാതെ, അംഗീകരിക്കുന്ന വിഷയത്തിൽ കമ്മറ്റിക്കുള്ള വൈമനസ്യം വിവാദാങ്കണമായ പ്രതിഷിദ്ധപ്രദേശങ്ങളിൽ ഇടയ്ക്കിടെ പ്രവേശിക്കുന്നതിനു കമ്മറ്റിയെ നിർബന്ധിച്ചിട്ടുണ്ട്.

കേരളമാഹാത്മ്യം വെറും നമ്പൂരിപ്രമാണമാണെന്നും വിശ്വാസാർഹമല്ലെന്നും സയുക്തിപ്രമാണം വിശദമാക്കിയിട്ടുണ്ട്. ഭാർഗ്ഗവഭൂമിയെ സംബന്ധിക്കുന്ന അതിർത്തിയും മറ്റും സഹ്യാദ്രിഖണ്ഡം, മലയാചലമാഹാത്മ്യം മുതലായ ആർഷഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി സയുക്തികം വ്യവസ്ഥാപിച്ചെഴുതിയിട്ടുള്ള ശ്രീചട്ടമ്പിസ്വാമിപാദങ്ങളിലെ 'പ്രാചീനമലയാള'ത്തോടും, എന്റെ 'ആചാരപദ്ധതിപ്രാസ്താവികം', 'മലയക്ഷത്രിയനായകകേസരി' മുതലായവയോടും യോജിച്ചുകാണുന്നു. നോർത്ത് ക്യാനറാ (വടക്കേ കർണ്ണാടജില്ല)യുടെ ഏകദേശമാണ് രാമക്ഷേത്രമെന്ന് ഇതിനെ താങ്ങി അവിടുത്തുകാർ സത്യത്തിന്മേൽ മൊഴികൊടുക്കും. ഈ വിഷയത്തിൽ, ഗതാനുഗതികത്വംകൊണ്ട്, പലരും തെറ്റുകാരായിപ്പോയി. ഇവിടെ ഭൂമി ഉദ്ധരണം, ബ്രാഹ്മണർക്കായുള്ള ടിയുടെ വിഭജനം മുതലായതിനെക്കുറിച്ച് വിഖ്യാതനായ രാജാസർ ടി. മാധവരായരുടെ അഭിപ്രായത്തോടു നാടുനീങ്ങിയ (വിശാഖം) മഹാരാജാ തിരുമനസ്സുകൊണ്ടു യോജിച്ചില്ല എന്നു പറയുന്നു. ഈ തിരുമേനിയും, ഈയിടെ രാജ്യഭാരം വെടിഞ്ഞ കൊച്ചിവലിയതമ്പുരാന്റെ അനുജനായി ഇളമുറയായിരിക്കെ തീപ്പെട്ട പണ്ഡിതകേസരിയും നിഷ്പക്ഷനിലയെ അവലംബിച്ചു നോക്കി ഇതുപോലെ വാസ്തവസ്ഥിതി പലതും കണ്ടുപിടിച്ചതായി അറിയപ്പെട്ടിട്ടുണ്ട്. നായന്മാരുടെ വംശാവലിയെക്കുറിച്ചും മറ്റും വളരെ വിസ്തരിച്ചിട്ടുള്ള ടി അവതാരിക കേമംതന്നെ. നായന്മാർ, 'നായരാ' എന്നോ 'നായർ' എന്നോ ഒക്കെപ്പറയുന്ന, രാജപുട്ടാണയിലെ, ഒരു നഗരത്തിൽനിന്നും വന്നവരെന്ന് ഇതുകൊണ്ടു കാണുന്നു. ചിറയ്ക്കൽ ഇളയരാജാവർകളുടെ അഭിപ്രായവും രാജപുട്ടാണയിൽനിന്നും വന്ന സൂര്യവംശ്യക്ഷത്രിയരാകുന്നു നായന്മാരെന്നാണ്. മിസ്റ്റർ ടി. പൊന്നമ്പലംപിള്ള എന്ന ദ്രാവിഡവംശമണിയുടെ അപേക്ഷാനുസാരം ശ്രീചട്ടമ്പിസ്വാമിതിരുവടി തമിഴ്ഭാഷയിൽ ബഹുതരയുക്തിപൂർണ്ണവും ചരിത്രശകലഗർഭവുമായി രചിച്ച മഹാനിബന്ധം, (ഭാഗ്യദോഷത്താൽ ഇതും അച്ചടിച്ചിട്ടില്ല) ഈ രീതിയിലല്ലാതെ, ഇവിടെ (ദ്രാവിഡദേശത്ത്) നിന്നാണ് മനുഷ്യർ വർദ്ധിച്ചു ദേശംതോറും തിരിഞ്ഞതെന്നു പറയുന്നു. 'നായന്മാർ കേരളത്തിലെ ക്ഷത്രിയരാണെന്നു ബേഡൻ പൗവ്വൽ വാസ്തവമായി വിചാരിക്കുന്നു.' താഴെക്കാണും പ്രകാരമാണ് അദ്ദേഹം പറഞ്ഞിട്ടുള്ളത്: (ബ്രിട്ടീഷ്-ഇൻഡ്യയിലെ ഭൂസ്വത്തിന്റെ ക്രമം, എന്ന പുസ്തകത്തിൽ 3-ാം വാല്യം 158-ാം പുറം) 'ബ്രാഹ്മണചരിത്രകാരന്മാർ അവരുടെ സിദ്ധാന്തത്തിനനുസരണമായി ഭൂമി മുഴുവൻ ആദ്യകാലത്ത് അവരുടേതായിരുന്നുവെന്നു പറയുന്നു. എന്നാൽ ശത്രുസംഹരണം, ശിഷ്ടസംരക്ഷണം, രാജ്യഭരണം ഇവ ബ്രാഹ്മണജീവിതത്തിനു യോജിച്ചതല്ലാത്തതിനാൽ ക്ഷത്രിയരാജാക്കന്മാർ - രാജാക്കന്മാർ മുതൽ ദേശമുഖ്യാധികാരികൾ വരെയുള്ളവർ ജനസമുദായത്തിന്റെ അവശ്യംഭാവിയായ ഒരു അംഗമായിരിക്കുകയും അതനുസരിച്ച് ബ്രാഹ്മണചരിത്രത്തിൽ ക്ഷത്രിയധർമ്മം നടത്താനായി ഏല്പിച്ചുകൊടുക്കയും ചെയ്തിട്ടുള്ളതായി നാം കാണുന്നു.' ഇവരുടെ ഈ പ്രമാണപ്രകാരവും, ഇവരുടെ കേരളോല്പത്തിപ്രകാരവും നായന്മാർ ക്ഷത്രിയരാണെന്നുവരുന്നു. 'എതിർവശത്ത്' ഇതിൽ കൂടുതൽ തെളിവ് വരേണ്ടതില്ല. ഇനി പരശുരാമനെ

ഇങ്ങോട്ടു ദത്തുവച്ചാലും നായന്മാർ ശൂദ്രരല്ലെന്നും, അവർ 'നായന്മാർതന്നെ'യെന്നും ചിലർ പറയുന്നു. നമ്പൂരിപ്രമാണമായ കേരളോല്പത്തിതന്നെ, 'പല ദിക്കിൽനിന്നും ശൂദ്രരെ വരുത്തിയിരുത്തി അവർക്കു പല മര്യാദയും കല്പിച്ചുകൊടുത്തു. ദേശത്തെ അടിമയും കുടിമയുമുണ്ടാക്കി, അടിയാരെയും കുടിയാരെയും രക്ഷിച്ചു തറയും സങ്കേതവുമുറപ്പിച്ചു തറയകത്തു നായന്മാരെ കല്പിച്ച് അവർക്കൊക്കെ ഓരോ കണ്ണും കയ്യും കല്പനയും കല്പിച്ചു' എന്നു പറയുന്നു. പ്രബലപ്രമാണങ്ങളെക്കൊണ്ടു സ്ഥാപിച്ച ഈ വിഷയത്തിൽ ഊഹത്തെളിവ് ആവശ്യമില്ല. 'നായകാഖ്യാ യത്ര ശൂദ്രരാജാനഃ സന്തി സർവദാഃ' എന്ന പുരാണശ്ലോകം ഇവർക്കു സാധകമാണ്. 'യത്രശൂരാരാജാനഃ' എന്ന പാഠം, കൃത്രിമക്കാർ 'ശൂദ്രരാജാനഃ' എന്നാക്കി മാറ്റി പഠിപ്പിച്ചതാണെന്നാകുന്നു ചിലരുടെ പക്ഷം. ഈ പാഠമാണ് പ്രാചീനമലയാളത്തിലും കാണുന്നത്. പ്രയോഗസാധുത്വം 'ശൂരാ' എന്ന പാഠത്തിനാണല്ലോ. ഈ മാതിരി പാഠങ്ങൾ തെറ്റാൻ (മാറിപ്പോകാൻ) എളുപ്പമാണ്. ഒരു രജിസ്റ്റർ പ്രമാണത്തിൽ ഒരു ക്രിസ്ത്യൻ സാക്ഷി നിന്നശേഷം ഒപ്പിടാൻ തുടങ്ങിയ ആൾ മുൻപേരിന്റെ ചുവട്ടിൽ, മതം, ടി എന്നെഴുതി. കാര്യമെന്തായി? ഹിന്ദു ക്രിസ്ത്യനായി. പിന്നെ 'തണ്ടത്തു പട്ടി, ശൂരൻ', അനന്തരം 'കൃഷ്ണൻ' എന്നെഴുതി. ഇതാകെ നോക്കിയിട്ട് "എന്നാ ക്രിസ്തുമതത്തിൽ ചേർന്നത്? പട്ടി ശൂരൻതന്നെ, അല്ലയോ!" എന്നു രജിസ്ട്രാർ (ആക്ഷേപസ്വരത്തിൽ) ചോദിച്ചപ്പോഴാണ് കാര്യം ടിയാൻ ധരിക്കുക. 'വീട്ടിൽ' എന്നതിനു പകരം 'പട്ടി' എന്നതു സംശയഗ്രസ്തമായിരുന്നു. 'ശൂദ്രൻ' എന്നതു 'ശൂരൻ' എന്നുമായി. ഈ ആളെ ഞാനറിയും. ഇതുപോലെ വിദഗ്ദ്ധന്മാർക്കു പറ്റിയ വർണ്ണവ്യത്യാസം പുരാണത്തിൽ 'കടന്നുകൂടുന്ന'തുപകാരമായിരിക്കുമെന്നു തോന്നുന്നു. 'പ്രാചീനമലയാള'ഗ്രന്ഥത്തിലെ പഴയ വട്ടെഴുത്തുപ്രമാണങ്ങൾ നോക്കേണ്ടതാണ്. ഇത് ഇംഗ്ലീഷിലാക്കി കാണാനിടയാകണമെന്നു പ്രാർത്ഥിക്കുന്നു.

"മുക്കുവർ ബ്രാഹ്മണരായിത്തീർന്നവരാണ് മാദ്ധ്വബ്രാഹ്മണർ എന്നു തെക്കൻകർണ്ണാടകത്തിൽ (ഇൻഡ്യൻ ആന്റിക്വറി 7-ാമധ്യായം 43-ാം പുറം) ഒരു വിശ്വാസമുള്ളതായി മിസ്റ്റർ ജെ. വാൾട്ട് ഹൗസ് പറയുന്നു," എന്നു കാണുന്നു. പരശുരാമൻ മുക്കുവരെ ബ്രാഹ്മണരാക്കിയതു 'മിറാജ്' സമീപംവച്ചാകയാൽ അതു വടക്കൻകർണ്ണാടകം സംബന്ധിച്ചു തന്നെ. അവിടെ ചില്പാവനബ്രാഹ്മണർ അധികമുണ്ട്. പരശുരാമന്റെ സ്വന്തം ബ്രാഹ്മണർ ചില്പാവനരാണ്. ഇക്കാര്യം അവിടെവച്ച് അവർ മുഖാന്തരവും ഗ്രന്ഥം വഴിക്കും ഞാൻ അറിഞ്ഞതാണ്. 'തിരുവിതാംകൂറിൽ ഒരു സ്ഥലത്തുള്ള നമ്പൂരിബ്രാഹ്മണർ ഉത്ഭവിച്ചതും മേൽപ്രകാരമാണെന്ന് ആ സ്ഥലത്ത് ഒരൈതിഹ്യമുണ്ട്' എന്നു റിപ്പോർട്ടിൽ കാണുന്നു. നായന്മാരിൽ ചിലർ ഇളയതായി മാറിയിട്ടുണ്ട്. ഈ മാറ്റം എന്തിനെന്നു മനസ്സിലാകുന്നില്ല. 'കുതിരവട്ടത്തു പണിക്കർ, മാമ്പറ്റപ്പണിക്കർ' മുതലായവർ മുമ്പു നായന്മാരായിരുന്നു. പിന്നീട് ഇളയതന്മാരായവരാണുപോൽ. തെക്കൻദിക്കുകളിൽ ചിലേടത്ത് ഇളയതിനെത്തൊട്ട് നായന്മാർ ഭക്ഷിക്കയില്ല. പട്ടത്താനം കഴിഞ്ഞുപോയ ചില വലിയ നമ്പൂരിമാരെ ഊട്ടാൻ ഭാഗ്യം (അറിയാതെ) ഉണ്ടായ ഒരു ഇളയത് അന്നു മുതൽക്കു നമ്പൂരിയായി, എന്നു റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നു ഇങ്ങനെ ചിലരെ ഞാനുമറിയും. അതിലൊന്നാണ് തിരുവമ്പാടി നമ്പൂരി. അടുത്തകാലംമുതൽക്കെ നമ്പൂരിമാരുമായി ഇവർക്ക് വിവാഹബന്ധം തുടങ്ങാൻ തരംകിട്ടിയുള്ളൂവെന്നു സൂക്ഷ്മമായറിയാം. ഈയില്ലത്തു പഴയ സംസ്കൃതകൈയെഴുത്തുഗ്രന്ഥങ്ങൾ ഉണ്ടായിരുന്നത് എന്റെ ഒരു മച്ചുനനായ ബ്രഹ്മശ്രീ കേശവൻനമ്പൂരിയുടെ സഹകരണത്തോടുകൂടി ഞാൻ പരിശോധിച്ചിട്ടുണ്ട്. വാസ്തവമായ ചരിത്രശകലം കുറിക്കുന്നതിൽ, 'ദോഷാരോപണം ഉണ്ടാക്കുകയോ, പ്രസിദ്ധപ്പെടുത്തുകയോ, ചെയ്യുന്നത് ജനങ്ങളുടെ ഗുണത്തിലേക്കായിട്ടാകുന്നുവെങ്കിൽ

സത്യമായുള്ള വല്ല ദോഷാരോപണത്തെ ആരുടെ മേലെങ്കിലും ചുമത്തുന്നത് അപകീർത്തി പ്പെടുത്തലായിരിക്കയില്ല,' എന്നു പീനൽകോഡിന്റെ (തിരുവിതാംകൂർ ശിക്ഷാനിയമത്തി ന്റെ) 502-ാം വകുപ്പിലെ ഒന്നാം വ്യത്യസ്തത്താൽ ദോഷമില്ലെന്നു പൂർണ്ണമായി വിശ്വസി ക്കുന്നു. റിപ്പോർട്ടിൽ ഒരിടത്ത് ഇങ്ങനെ പറഞ്ഞിരിക്കുന്നു: "കൃഷ്ണൻ പില്ക്കാലത്ത് ആര്യന്മാരെ സഹായിച്ചിട്ടുണ്ടെങ്കിലും, ദ്വാരകാനിർമ്മാണത്താൽ **അസുരനായ** തന്റെ നാവികവാസനയെ വെളിപ്പെടുത്തി... നാഗമാതാവായ കദ്രു തന്റെ പുത്രന്മാരെ സമുദ്ര ത്തിനു മറുകരെ നാഗന്മാരാൽ അധിവസിക്കപ്പെട്ടു ദൂരദേശത്തു കിടക്കുന്ന ഒരു നല്ല രാജ്യത്തേക്ക് കൊണ്ടുപോകുന്നതിനു ഗരുഡനെ നിർബന്ധിച്ചു. വഴിയിൽ വലുതായ കൊടുങ്കാറ്റും അത്യുഷ്ണവും തട്ടിയതിനുശേഷം കേരളത്തിൽ 'രമണ്യക' എന്ന രാജ്യത്തു കദ്രുവിന്റെ പുത്രന്മാരെത്തി." ഈ രമണ്യകം, രമണകദ്വീപിൽ പോയിക്കൊള്ളണമെന്നു കാളിയനോടു ശ്രീകൃഷ്ണഭഗവാൻ നിർദ്ദേശിച്ച 'രമണകം' തന്നെയായിരിക്കണം. ഭാഗ വതത്തിൽ രമണകം നാഗാവാസമായി പറയപ്പെട്ടിരിക്കുന്നു. രാജ്യഭ്രംശാനന്തരം ജീമൂത വാഹനനും പിതാവും മലയാചലം (Malabar Hills) പ്രാപിച്ചു തപസ്സു ചെയ്തിരുന്നതായും മലയവതിയെ വേട്ടതായും, നാഗന്മാർ ഓരോരുത്തരായി ഗരുഡനു ബലി (ഭക്ഷ്യം) ആവാ മെന്നു വാഗ്ദാനം ചെയ്തതനുസരിച്ചു വന്നുചേർന്ന ശംഖചൂഡനാഗന്റെ മുറദിവസം അയാളുടെ അമ്മ പുത്രനാശം സന്നിഹിതമായിരിക്കുന്നതോർത്തു വിലപിക്കവെ, ജീമൂ തവാഹനൻ, ശംഖചൂഡനു പകരം ഗരുഡാശനമായിക്കൊള്ളാമെന്നു പറഞ്ഞ് ആത്മധൈ ര്യത്താൽ ഗരുഡനെ പ്രസാദിപ്പിച്ചു വരം വാങ്ങി നാഗങ്ങളെ രക്ഷിച്ചതായും, നാഗാനന്ദം വേതാളപഞ്ചവിംശതി മുതലായതിൽ പറയപ്പെട്ടിരിക്കുന്ന കഥ, (മലയാചലം മലയാളമാ കയാൽ) ഇവിടെവച്ചുതന്നെ നടന്നിരിക്കാനിടയുള്ളതും അതിനാൽ രമണ്യകം ഇവിടമാ കാൻ ന്യായമുള്ളതുമാണ്. ഡോക്ടർ കാൽഡുവെൽ മുതലായവരുടെ ആശയത്തെ അടി സ്ഥാനപ്പെടുത്തി അസുരന്മാർ അല്ലെങ്കിൽ നാഗന്മാർ എന്ന് ഇതിൽ (റിപ്പോർട്ടിൽ) പല യിടത്തും പറഞ്ഞുകാണുന്നു. മഹാബലി, നാഗന്മാരുടെ അല്ലെങ്കിൽ നായന്മാരുടെ ഒരു കൂടസ്ഥനാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഈ 'ബലിചക്രവർത്തി' വാണിരുന്നത് ഇടപ്പള്ളിക്കു സമീപം 'തൃക്കാക്കര' എന്ന സ്ഥലത്താണ്. വാമനമൂർത്തി എഴുന്നരുളി 'അടിയളന്ന' പ്രദേ ശമാകയാൽ 'തിരുക്കാൽക്കര' എന്നുപേർ വന്നു. കായൽകിടന്ന കരയാകകൊണ്ട് ഈ പേര് ഇതിനുണ്ടായതാണെന്നപക്ഷം ശരിയെന്നു തോന്നുന്നില്ല. അവിടം (കുറേ അധികദൂരം മുതൽ) മലനാടാണ്. 'ഓണത്തപ്പൻ' എന്നു മലയാളത്തെങ്ങും പറഞ്ഞുപോ രുന്നതു മഹാബലിയെ ഊന്നിയാണ്. 'തൃക്കാക്കര'യപ്പൻ എന്നും പറയാറുണ്ട്. 'തിരു വോണ'ത്തിനും മഹാബലിക്കും തമ്മിൽ മലയാളത്തുള്ള വലിയ ബന്ധം, പരംപരാ സിദ്ധ വചനബദ്ധമാകയാൽ മാറ്റത്തക്കതല്ല. തൃക്കാക്കരക്ഷേത്രത്തിൽ വളരെ ശിലാലിഖിതങ്ങൾ കാണ്മാനുണ്ട്. പഴക്കംകൊണ്ട് ഇവ മിക്കവാറും ദുർഗ്രഹങ്ങളായിത്തീർന്നിരിക്കുന്നു എന്നു പറയേണ്ടിവരുന്നതിൽ വ്യസനിക്കുന്നു. 'ബലിസദ്മ രസാതലം, നാഗലോകഃ' എന്നത് ഇവിടമല്ലയോ എന്നു ശങ്കിപ്പാൻ വഴിയില്ല ശ്രീധാരേശ്വരഭോജരാജന്റെ അച്ഛനായ സിന്ധു രാജൻ (നവസാഹസാങ്കൻ) നർമ്മദയിലിറങ്ങി ഗുഹാമാർഗ്ഗമായി നടന്നുചെന്നു 'ശശി പ്രഭ' എന്ന നാഗകന്യകയെ വിവാഹം ചെയ്തതായും മറ്റും പരിമളകാളിദാസൻ നവസാ ഹസാങ്കചരിത്ര മഹാകാവ്യത്തിൽ പറഞ്ഞിരിക്കുന്നത് മറ്റെങ്ങാനുമാവാൻ ഇക്കാരണങ്ങൾ സമ്മതിക്കുമോ?"

ഈ പ്രൗഢമായ നിരൂപണത്തിൽ സ്വാമിയുടെ അതിയായ പാണ്ഡിത്യവും, നിരൂപ ണപടുത്വവും നന്നെ വിശദമാകുന്നല്ലോ. നായന്മാർ ക്ഷത്രിയരാണെന്നു സ്വാമി ബല

മായും യുക്തിയുക്തമായും പല സന്ദർഭങ്ങളിൽ പ്രകടിപ്പിച്ചിട്ടുള്ള അഭിപ്രായം സ്വീകാര യോഗ്യമാണെന്നു വിജ്ഞന്മാരിപ്പോൾ സമ്മതിക്കുമെന്നു വിശ്വസിക്കുന്നു.

92 മിഥുനം 4. സ്വാമിയുടെ സ്വന്തം ഡയറിയിൽ ചില രസകരങ്ങളായ സംഗതികൾ ഇവിടെ പകർത്തുന്നു. "ഒരു സർക്കീട്ടിൽ പത്തനംതിട്ട പോലീസ് സബ് ഇൻസ്പെക്ടർ മിസ്റ്റർ നാരായണപിള്ള എന്ന ഗുണവാൻ ഇങ്ങനെ പറയുകയുണ്ടായി. "പത്തനംതിട്ട യുള്ള ഒരു മഹമ്മദീയസ്ത്രീ മസൂരിരോഗാക്രാന്തയായി മരിക്കുന്നതിനു കുറേമുമ്പ്, യഥാ ശക്തി സമ്പാദിച്ച പവൻ എല്ലാംകൂടി ഒരു തലയിണയ്ക്കുള്ളിലാക്കി തലയ്ക്കുവച്ചിരുന്നു. ടിയുടെ മരണശേഷം വൃത്തികെട്ട ആ തലയിണ ടിയുടെ കെട്ടിയവൻ അനാദരിച്ചു പുറ ത്തുകളഞ്ഞിരുന്നു. ഒരു രാത്രി അവൾ (സ്വപ്നത്തിൽ) തന്റെ ഭർത്താവിനോട് ആ തല യിണയെടുത്തു സൂക്ഷിക്കണമെന്നപേക്ഷിച്ചു. സ്വപ്നസംഭവത്തിലുള്ള നിസ്സാരതാബുദ്ധി നിമിത്തം അയാൾ അതു വകവെച്ചില്ല. പിന്നെ ഒരവസരത്തിൽ, അതെടുത്തു സൂക്ഷിക്കാ ത്തതെന്തെന്നും, ഉടനെടുത്തു സൂക്ഷിക്കണമെന്നും, അതിൽ 'കാര്യ'മുണ്ടെന്നും വീണ്ടും നിർബന്ധമായി അറിയിച്ചു. അയാൾ അതെടുത്തു സൂക്ഷിക്കയും പിന്നീട് പരിശോധി ക്കുകയും ചെയ്തു. അപ്പോൾ കുറേ പവൻ അതിൽനിന്നും കിട്ടി. അതിയായ കഷ്ടത വന്നെങ്കിലേ അതെടുക്കാവൂ എന്നു ശട്ടംകെട്ടുകകൂടി ചെയ്തിരുന്നതിനാൽ സൂക്ഷിച്ചിരി ക്കുന്നു."

മൃതരായവർ പ്രേതരൂപത്തിൽ വർത്തിച്ചു ബന്ധുക്കൾക്കു വാക്സഹായമല്ലെങ്കിൽ അറി വുനൽകി സഹായിക്കുന്ന കാര്യത്തിൽ, വിശ്രുതനായ മിസ്റ്റർ ഗ്ലാഡ്സ്റ്റന്റെ പൗത്രൻ 'റിച്ചു മണ്ഡ്' (ഇപ്പോൾ നടക്കുന്ന) യുദ്ധത്തിൽ മരിച്ചശേഷം, മരണാനന്തരാവസ്ഥയിലുള്ള നിലയെക്കുറിച്ചും മറ്റും വിചിന്തന ചെയ്യുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു മരിച്ച ചില മാന്യ പണ്ഡിതന്മാരുടെ സൂക്ഷ്മദേഹാത്മാക്കളോടു സംബന്ധപ്പെട്ട് ഇന്നത്തെ ലോകമഹാ യുദ്ധത്തിൽ ഐക്യകക്ഷികൾക്കു വേണ്ട സഹകരണം ചെയ്യുന്നുവെന്നുള്ളതിൽ – വർത്ത മാനപത്രങ്ങൾ സാക്ഷ്യം വഹിക്കുന്നുണ്ടല്ലോ.

ഏതാനും സംവത്സരങ്ങൾ മുമ്പ് സ്വാമിതിരുവടിയുടെ ശിഷ്യനായ കുന്നത്തുനാട്ടു താലൂക്ക് ഹെഡ് ക്ലാർക്ക് ശ്രീമാൻ ടി. രാമൻപിള്ളയുടെ ഭവനത്തിൽപെട്ട ഒരു കുട്ടിയുടെ അച്ഛൻ മരിച്ചശേഷം, പത്തുപതിനൊന്നു വയസ്സുള്ള ടി കുട്ടിയുടെ ശരീരത്തിന്മേൽ പ്രവേ ശിച്ചു പല ദൃഷ്ടാന്തങ്ങളും പറകയും മറ്റും ചെയ്തിട്ടുള്ളതു വാസ്തവമായി എനിക്ക റിയാം. 'ഇങ്ങനെയുള്ളവരുടെ കണ്ണിൽ ആണി തറയ്ക്കണ'മെന്ന് ഒരു കാരണവൻ പറ ഞ്ഞപ്പോൾ, "നീ അങ്ങനെ ചെയ്വാൻ മടിക്കയില്ലെടാ," എന്നു കുട്ടി പറകയും, ഈ കാര ണവൻ പ്രേതമായവന്റെ ജീവിതാവസ്ഥയിൽ ഒരിക്കൽ വിജനത്തിൽവച്ച് കഴുത്തിൽ പിടിച്ചു ഞെക്കിയ സംഗതി (അളിയന്മാരാകയാൽ പുറത്താക്കാതെയിരുന്നത്) വിളിച്ചുപറയുകയും ചെയ്തു. പുറമെ, അവിടെ ഒരു പ്രമാണം കാണാതെപോയത് ഇന്നസ്ഥലത്തുണ്ടെന്നു പറഞ്ഞുകൊടുക്കുകയും കിട്ടുകയും ചെയ്തത് യഥാർത്ഥമാണ്. എന്റെ അറിവിൽ മരിച്ച വർ പുനർജ്ജീവിച്ച് എഴുന്നേറ്റുവന്നു പല സംഗതികളും പറഞ്ഞതോർമ്മയുണ്ട്. പ്രേത ങ്ങൾ മനുഷ്യദേഹാധിഷ്ഠിതന്മാരായിരുന്നു പറഞ്ഞ സംഗതികളിലെന്നപോലെ ഇതിൽ (മരണാനന്തരം ജീവസ്ഫുരണമുണ്ടാകുന്നതിൽ) ആദ്യം എനിക്കു വിശ്വാസമില്ലായിരുന്നു.

എന്നാലിപ്പോൾ, വിദ്വച്ചക്രവർത്തിയും അദ്വൈതവിദ്യാസാർവ്വഭൗമനുമായ ശ്രീഹർഷ മിശ്രാചാര്യരുടെ താഴെപ്പറയുന്ന ശ്ലോകങ്ങൾകൊണ്ട് ആദ്യത്തെ സംഗതി ഒന്നുകൂടി ദൃഢ പ്പെടുകയും രണ്ടാമത്തേത് വിശ്വസിക്കത്തക്കതെന്നു തോന്നുകയും ചെയ്തിരിക്കുന്നു.

'യാചതഃ സ്വഗയാശ്രാദ്ധം പ്രേതസ്യാവിശ്യ കംചന;
നാനാദേശജനോപജ്ഞാഃ പ്രത്യേഷി നകഥാഃ കഥം' || 90 ||
'നീതാനാം യമദൂതേന നാമഭ്രാന്തേരുപാഗതൗ;
ശ്രദ്ധത്സേ സംവദന്തീം ന, പരലോകകഥാം കഥം' || 91 ||

നൈഷധം അദ്ധ്യായം 17. ഈ ശ്ലോകങ്ങൾ മുമ്പ് പറഞ്ഞ അർത്ഥത്തെ തെളിയിക്കുന്ന വയാകയാൽ അർത്ഥമെഴുതുന്നില്ല.

സ്വപ്നം, ഭൂതം ഇവയെപ്പറ്റി വിശ്വാസമുള്ളവരും ഇല്ലാത്തവരും അവരവരുടെ പക്ഷം സ്ഥാപിക്കാനായി പല ഉദാഹരണങ്ങൾ പറഞ്ഞുകാണുന്നു. രണ്ടു കക്ഷികളും ബലമായി ഇങ്ങനെ പറയുമ്പോൾ ഇവയെപ്പറ്റി ഏതെങ്കിലും ഒരഭിപ്രായം പുറപ്പെടുവിച്ചാൽ ആയതു സർവസമ്മതമായി വരികയില്ലല്ലോ ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ മൗനമായിരിക്കുന്ന താണ് നല്ലതെന്ന് അഡിസൺ എന്ന ആംഗലപണ്ഡിതൻ പ്രസ്താവിച്ചിട്ടുണ്ട്. സ്വാമിക്കു പ്രസ്തുത കാര്യങ്ങളിൽ ബലമായ വിശ്വാസമുണ്ടെന്നുള്ളതിലേക്ക് ഇവ വേറൊരു ദൃഷ്ടാന്തമാകുന്നു.

മിഥുനം 8. ലോ സംബന്ധിച്ച പുസ്തകങ്ങളിലും സ്വാമിയുടെ ദൃഷ്ടി കുറേയൊക്കെ പതിഞ്ഞിട്ടുണ്ടെന്ന് ഈ ഗ്രന്ഥത്തിൽ അവിടവിടെയായി സൂചിപ്പിച്ചിരിക്കുന്നതിൽനിന്നും നമുക്കറിയാം. താഴെപ്പറയുന്നതും ഇതിനെ ദൃഢീകരിക്കുന്നു. "ഇന്ന് ഒരു പുണ്യസ്ഥലത്തിനരികെയായി, ഒരു യാത്രയിൽ, ഞാൻ വിശ്രമിച്ചിരിക്കുമ്പോൾ അധികാരസ്ഥനായ ഒരു മാന്യ ഉദ്യോഗസ്ഥനും അവിടെ വന്നുചേർന്നു. ഞങ്ങൾ രണ്ടാളും ഇരുന്നതിന്റെ ശേഷം, പീനൽകോഡിൽ ചില വകുപ്പുകളെക്കുറിച്ചുണ്ടായ വിമർശനത്തിൽ അദ്ദേഹത്തോട് അഭിപ്രായം ചോദിക്കുകയും എന്റെ അഭിപ്രായത്തോട് അദ്ദേഹവും യോജിച്ചതായി വരികയും ചെയ്തിരിക്കുന്നു" എന്ന് ഇന്നത്തെ ഡയറിയിൽ കാണുന്നു.

മിഥുനം 9. സ്വാമിയുടെ ഒരു ഗുരുസ്ഥാനികനായി ഇതിൽ പറയപ്പെട്ടിട്ടുള്ള പണ്ഡിത മഹാശയനായ കൃഷ്ണശാസ്ത്രി അവർകളുടെ സൽക്കാരമേറ്റു സ്വാമി അവിടെ വിശ്രമിച്ചതായും മറ്റും പറഞ്ഞു കാണുന്നു. "ആലപ്പുഴ സനാതന ഹൈസ്കൂൾ സംസ്കൃതപണ്ഡിതരും മഹാനുഭാവനുമായ വി. ഹരിഹരാത്മജകൃഷ്ണശാസ്ത്രികളുടെ വസതിയിൽ കയറി സ്നാനം, അനുഷ്ഠാനം മുതലായത് നടത്തി കാപ്പികുടി കഴിഞ്ഞു വിശ്രമിച്ചിട്ടു 'രാവണാർജ്ജുനീയം' എന്ന കാവ്യനാമത്തെ മുന്നിട്ടും, പിന്നീട് അവർ രണ്ടാളെയും കുറിച്ചുള്ള പുരാണാശയങ്ങളെ ഊന്നിയും ചില കവ്യുക്തികളെ അടിസ്ഥാനപ്പെടുത്തിയും സംസാരിച്ചു പിരിഞ്ഞു. ഇങ്ങനെയുള്ള ഗുണവാന്മാരെ കാണുമ്പോൾ 'ഗുണാ യത്ര നതത്രാർത്ഥാ സ്തത്രാർത്ഥാ യത്രനോ ഗുണഃ' എന്നപോലെയുള്ള പ്രകൃതിവൈലക്ഷണ്യത്തെ ഓർത്തുപോകുന്ന സ്വഭാവം ഉള്ളിൽ അങ്കുരിച്ചു. ഇദ്ദേഹത്തിന്റെ പുത്രന്മാർ ആധുനികവിദ്യാസമ്പത്തിയാൽ ഭാഗ്യവാന്മാരായി വരുന്നതുകണ്ട് മനസ്സ് കുളിർക്കുന്നു വെന്നു സമാധാനവുമുണ്ടായി."

ചില മാന്യന്മാർക്കുണ്ടായിരുന്നതും വേദാന്തം സംബന്ധിച്ചതുമായ പല സംശയങ്ങളും സ്വാമി, നിവൃത്തി വരുത്തിക്കൊടുത്തിട്ടുണ്ടെന്നുള്ളതിലേക്ക് താഴെക്കാണുന്നതും ഒരുദാഹരണമാണ്. "എറണാകുളത്തെത്തി വിശ്രമിച്ചിരിക്കുന്ന അവസരത്തിൽ, ശിവശങ്കരാഖ്യനും എന്നെക്കാണാൻ ആഗ്രഹിച്ചു കാലം പ്രതീക്ഷിച്ചുവന്നയാളുമായ ഒരു സഞ്ചാരി ബ്രഹ്മചാരിയെ കണ്ടു. ഈ ആൾ ഋഷീകേശം (ഹൃഷീകേശം) എന്ന വിശ്രുതപുണ്യസ്ഥലത്തു ശാസ്ത്രപാഠത്തിനായി പോകയാണ്. 'അപരോക്ഷാത്മാനുഭവം യോഗം കൂടാതെ

സിദ്ധിക്കുമോ' എന്നും 'ശ്രവണമനനാദികൾകൊണ്ടു മാത്രമായാൽ ചിലപ്പോൾ (അതു) സിദ്ധിക്കാതെ വന്നേക്കുമോ' എന്നും മറ്റും എന്നോടു ചോദിച്ചു. ആർക്കെങ്കിലും ശ്രവണ മനനാദികൾകൊണ്ടു ജ്ഞാനംവരാതെ പോകുന്നു എങ്കിൽ അതു വൈരാഗ്യം, (വിരക്തി - സ്രക്ചന്ദനവനിതാദിവിഷയകമായി ബ്രഹ്മലോകാന്തമുള്ള വെറുപ്പ്) ശമാദിഷൾഗുണ ങ്ങൾ എന്നിവയെ ബലമായി വച്ചുകൊണ്ടു ശ്രവണം മുതൽ നിദിധ്യാസനംവരെ ദൃഢമാ യഭ്യസിക്കാഞ്ഞിട്ടാണെന്നും അങ്ങനെ ആയാൽ ജ്ഞാനലബ്ധി ശീഘ്രമുണ്ടാകതന്നെ ചെയ്യുമെന്നും മറ്റും ഞാൻ സമാധാനം പറഞ്ഞു. 'മുക്താവലി' തുടങ്ങി 'ചിന്താമണി' പര്യന്തം കുറേ പഠിച്ചിട്ടുവന്നു കണ്ടുകൊള്ളാമെന്നു പറഞ്ഞ് അയാൾ പിരിഞ്ഞു.

ഇന്നത്തെ ബാക്കിസമയം ബഹുശിഷ്യാവൃതമായ ചിദ്വിലാസിനിമഠത്തിൽ കഴിച്ചുകൂട്ടി" എന്നുള്ളതും പ്രസ്താവാർഹമാണ്.

മിഥുനം 10. സ്വാമി ഇന്ന് ഈഴവകുലഗുരുവായ ശ്രീനാരായണഗുരുവിനെ കണ്ടുവെന്നും പല സംഗതികളെപ്പറ്റി സംഭാഷണം ചെയ്തുവെന്നും മറ്റും ഇന്നത്തെ ഡയറിയിൽനിന്നും നാം ഗ്രഹിക്കുന്നു. "ആലുവായിലെ റെയിൽവേ ഓഫീസിനടുത്ത് അദ്വൈതാശ്രമത്തിൽ കയറി പൂതാത്മാവായ ശ്രീനാരായണഗുരുസ്വാമിയെന്ന നമ്മുടെ സബ്രഹ്മചാരിയെ കണ്ടു രണ്ടുമണിക്കൂർ നേരം സംസാരിച്ചിരുന്നു. ഇദ്ദേഹം അഞ്ചാമത്തെയോ, ആറാമത്തെയോ (ജ്ഞാന) ഭൂമികയിൽ എത്തിയവർക്കുള്ള നിലയിലാണ് സാധാരണ കാണപ്പെടാറ്. ഈയി ടയ്ക്കു കുറേ ലോക്യം അവലംബിച്ച ദൃഷ്ടാന്തങ്ങളുണ്ട്. വ്യവഹാരദശയിൽ ഇങ്ങനെ കാണുന്നത് കാലോചിതമാണല്ലോ. ഈ മാതിരി ലോക്യം കാണിക്കാറുണ്ടോ എന്നു സ്വാമിതിരുവടി പലപ്പോഴും എന്നോടു ചോദിച്ചിട്ടുണ്ട്. അങ്ങനെ ചെയ്യാറില്ലെന്നും അത് ആവശ്യമുള്ളതല്ലല്ലോ എന്നും ഞാൻ നിവേദിക്കുന്നതിനെ അവിടുന്നു ഖണ്ഡിച്ചു പറ ഞ്ഞിട്ടുമുണ്ട്. ചില സമുദായങ്ങളുടെ അശാസ്ത്രീയവും അഹൃദ്യവുമായ പരിഷ്കാരഭ്രമ ത്തെയും ചില മഠാധിപതികളുടെ രസനാജയശക്തിക്കുറവ് (അഭക്ഷ്യഭക്ഷണാശ) മുതലായതിനെയും കുറിച്ച് വിശേഷാൽ സംസാരിച്ചു. ഒരു മഹർഷി ദുരവസ്ഥയിൽ പട്ടി യുടെ കാലിലെ മാംസം തിന്നതുപോലെയും മറ്റൊരു ഋഷി ഇഭ്യഗ്രാമത്തിൽവച്ച് എച്ചിൽ തിന്നതുപോലെയും അപരോക്ഷജ്ഞാനസമ്പന്നനായ ഒരു മഹാൻ എവിടെയോവച്ച് എന്തോ തിന്നു എന്നും മറ്റും പറഞ്ഞ് അത്യാവേശത്തോടെ ഏതാണ്ട് തീണ്ടുപണ്ടം തിന്നു ന്നത് എന്തു മര്യാദയോ? അതവർക്കറിയാം. ബുദ്ധമതപ്രചാരംകൊണ്ടാണ് ദാക്ഷിണാ ത്യന്മാർ മാംസഭക്ഷണം തീരെ വെടിഞ്ഞതെന്നു പറയുന്ന ജാതി ഹിന്ദുമതസ്ഥന്മാരായ (വംഗ, കാന്യകുബ്ജാദി) ഉത്തരദിക്കിലെ കൊതിയന്മാർ ഏതു മതപ്രചാരംകൊണ്ടു വന്ന തായാലും ഗുണത്തെ ഓർക്കുന്നില്ലല്ലോ. മുക്താത്മാക്കളായിരുന്നെങ്കിലും പക്ഷംപിടിച്ചും തെറ്റിയും യാഗം വിധിക്കുകയോ, നടത്തുകയോ ചെയ്യുന്ന ഋഷിമാരേക്കാൾ ലൗകിക ത്തിൽ ബുദ്ധമുനി ശ്രേഷ്ഠനാണെന്ന് എനിക്കു പറവാൻ ധൈര്യമുണ്ട്. പിന്നെ, ഋഷിമാ രുടെ ജാതിവിഭാഗം വിലയുള്ളതായിരുന്നുവെന്നും ഇപ്പോഴത്തെ ചിലരുടെ ഭ്രാന്തജാതി ക്കെട്ടിൽ വേണ്ടതില്ലെന്നു തത്വദർശികളും പരിഷ്കാരികളും സമ്മതിക്കുന്നുണ്ടെങ്കിലും തത്വദൃക്കുകളുടെ നിശ്ചയമനുസരിച്ചുള്ള ബ്രാഹ്മണാദികളിൽ ചണ്ഡാലനേയും ചണ്ഡാ ലാന്തമുള്ളവരിൽ ബ്രാഹ്മണാദികളെയും തിരിക്കുക കാലോചിതമല്ലാതെ ഇരിക്കുമെന്നും അതിനു പകരം, അല്ലെങ്കിൽ നീചരെ ഗുണവാന്മാരാക്കി ഉയർന്ന തരക്കാരോടു ചേർക്കേ ണ്ടതിനു പകരം, ഉയർന്നവർ എന്ന വയ്പുകാർ നീചരോടു ചേർന്നുകളയുന്നുവെന്നും ദൃഷ്ടാന്തമായി നടന്ന സംഗതികൾ ഇന്നതെല്ലാമുണ്ടെന്നും ഞങ്ങൾ സോദാഹരണം സംസാരിച്ചു. അഭക്ഷ്യഭക്ഷണത്തെപ്പറ്റി സാത്വികന്മാർ വല്ലതും പറയുമ്പോൾ അക്കാര്യം നിൽക്കണമെന്നാശയുള്ള ചില ബിരുദധാരികളോ, പരിഷ്കാരികളോ ഒക്കെ യുക്തി പറ

യുന്നതുകേട്ടാൽ ഭൗതികപരമാണുക്കളുടേയോ, സയൻസുശാസ്ത്രപ്രകാരമുള്ള മാറ്ററുകളുടെയോ വിഭാഗത്തെ സാധിച്ചിട്ട് ഇന്നയിന്ന പദാർത്ഥമാത്രകളേ മലത്തിലും കാണുന്നുള്ളൂ എന്നു പറഞ്ഞുകൊണ്ട് ശൗചാദികൾ ആവശ്യമില്ലെന്നും മേത്ത് അതു (പുരീഷം) പുരട്ടാമെന്നും ഇവരിൽ ചിലർ വാദിച്ചേക്കുമെന്ന്, മര്യാദയ്ക്കു പോരാത്തതെന്നു വല്ലവർക്കും തോന്നാമെങ്കിലും, 'തർജ്ജന' രീതിയിൽ ഞാൻ പറഞ്ഞപ്പോൾ "അത്രയല്ല, തിന്നാമെന്നും അവർ പറഞ്ഞേക്കും" എന്ന് ആ മഹാത്മാവ് (ശ്രീനാരായണഗുരു) എടുത്തു പറഞ്ഞു. അന്തഃകരണമുള്ള ഒരു ഹൃദയാലുവിന് അനുകമ്പാർഹന്മാരിൽ ഉണ്ടാകാവുന്ന വൃത്തിവിശേഷംകൊണ്ടു ഞങ്ങൾ ഇങ്ങനെ പറഞ്ഞുവെന്നേ ഉള്ളൂ."

ഇതിൽനിന്നു സ്വാമി മാംസഭക്ഷകന്മാരെ നന്നെ വെറുക്കുന്നുവെന്നും മറ്റും വിശദമാകുന്നുണ്ടല്ലോ. "ശസ്ത്രം പത്രായതേ യസ്യ ഘാതകോ ജനകായതേ; തസ്യ മുഗ്ദ്ധപശോർമ്മാംസമപശുഃ കോƒത്തി, മാനവഃ" എന്നു തുടങ്ങിയവ ജീവകാരുണ്യത്തിന് ഒത്ത ഉദാഹരണമാണ്.

മിഥുനം 15. സ്വാമിയെ കാണുന്നതിനായി പല സന്യാസിമാരും വന്നിട്ടുണ്ടെന്നുള്ളതിലേക്ക് – "സ്വാമിചിദാനന്ദൻ എന്നയാൾ, മൂവാറ്റുപുഴെ വാളാനിക്കാട്ടുമഠത്തിൽ (ഞാൻ) താമസിച്ചിരിക്കുമ്പോൾ വന്നുകണ്ടു. ടിയാർ ഇവിടെ നടത്തിയ ചില പ്രസംഗങ്ങളെയും, അടുത്തു പക്ഷേ നടത്താൻപോകുന്ന സമാജത്തിൽ സന്നിഹിതനായാൽകൊള്ളാം. ഞാൻകൂടി എന്നതിനെയും ആസ്പദമാക്കി പലതും സംസാരിച്ചു" എന്നതും ഒരുദാഹരണമാണ്.

ഇതുകൊണ്ടു മേൽപ്രകാരമുള്ള മഹാന്മാർ സ്വാമിയെ വളരെ ബഹുമാനിക്കുന്നുണ്ടെന്നു വ്യക്തമാണല്ലോ. സ്വാമി മേല്പറഞ്ഞ വാളാനിക്കാട്ടുമഠത്തിൽ പോയി താമസിക്കുക വളരെ ചുരുക്കമായിട്ടേ ഉള്ളൂ. വർഷത്തിൽ അല്ലെങ്കിൽ ചില വർഷങ്ങൾക്കിടയിൽ അഞ്ചോ എട്ടോ ദിവസം അവിടെ താമസിക്കുന്നതു സ്വാമിയുടെ പ്രിയ മാതാവിന്റെ നിർബന്ധാപേക്ഷയെ സാധിക്കുന്നതിനു വേണ്ടിയാകുന്നു എന്നാണ് കേൾക്കുന്നത്. ഇതുംതന്നെ ഒരിക്കൽ സ്വാമിതിരുവടി പ്രവചിച്ചതിനെ മുൻനിർത്തിയാണത്രെ. അവിടത്തെ മറ്റൊരു സൂചനയും ഇനിമേൽ കാണാവുന്നതാണ്.

മിഥുനം 16. "മദ്രാസ് സർവകലാശാലാ വിദ്യാർത്ഥിയായിരുന്ന കാലം മുതൽ സ്നേഹിതനായിത്തീർന്ന മിസ്റ്റർ വി. വി. അയ്യർ ബി. എ., ബി. എല്ലിനെ കണ്ടു. സർ ആർ. ഭണ്ഡർക്കാർ, ജസ്റ്റിസ് ചന്ദ്രവർക്കർ, ജസ്റ്റിസ് സദാശിവയ്യർ മുതലായ നവ്യമഹാപരിഷ്കാരികളെക്കുറിച്ചും അവരുടെ നയത്തെ അടിസ്ഥാനപ്പെടുത്തിയും സംസാരിച്ചു. അദ്ദേഹം മിസ്റ്റർ സദാശിവയ്യരെ വളരെ പ്രശംസിച്ചു (മുക്തനിർവിശേഷമായി) പറകയുണ്ടായി. സദാശിവയ്യർ ജ്ഞാനസമ്പന്നനാകയാൽ അദ്ദേഹത്തിന് എല്ലാം (മിശ്രഭോജനാദി) യോജിക്കുമെന്നും മറ്റുള്ളവർ അതിൽ പങ്കുകൊണ്ടാൽ ആയത് 'എല്ലാം ഗ്യാസ് മാത്രമാണെന്നു പറഞ്ഞ് പുരയ്ക്കു തീകൊളുത്തുംപോലെ ആയേക്കു'മെന്നും മറ്റും പറഞ്ഞു. അയ്യരവർകൾ അപരോക്ഷാത്മാനുഭൂതിമാനാണെന്നോ അല്ലെന്നോ എനിക്കു നിശ്ചയമില്ലാതിരുന്നതിനാൽ ഞാൻ ഇതിൽ ഉത്തരവാദിയല്ല. മറ്റു രണ്ടു മാന്യന്മാർ വെറും ലൗകികരാണെന്ന് എനിക്കുമറിയാം. ആകയാൽ അശാസ്ത്രീയമായ വ്യവഹാരവിഷയത്തിൽ അന്യരെ സംബന്ധിച്ചിടത്തോളം നമ്മുടെ സ്നേഹിതനോടു യോജിച്ചുപറയാൻ ശാസ്ത്രദൃഷ്ട്യാ ഞാൻ അനുവദിക്കപ്പെട്ടിരിക്കുമല്ലോ."

ഇവിടെ പരകാര്യപ്രസക്തിയിൽ ഒരു വേദാന്തിക്ക് പങ്ക് എന്തിനെന്ന് ഒരു ചോദ്യമുണ്ടായേക്കും. എന്നാൽ വേദാന്തദൃഷ്ടിക്ക് അങ്ങനെ ഒന്നുമില്ലെന്നും ('ലോകാനുഗ്രഹ

ലോലമായ ദൃഷ്ട്യന്തരേണ') കാകാക്ഷിന്യായത്തിൽ ഉള്ള ഒരു ലൗകികം മാത്രമെന്നും ആണ് അതിനുള്ള ഉത്തരം.

മിഥുനം 18. ജീവികൾ സുഖദുഃഖങ്ങളനുഭവിക്കുന്നതു പ്രാരബ്ധവശാലാണെന്നും അതിൽനിന്നു മോചനം എങ്ങനെ കിട്ടുമെന്നുമുള്ളതാണ് ഇനി കാണുന്ന പ്രധാന വിഷയം.

"മാതുലേയനായ ഒരാൾ ക്ഷണിച്ചതു കാര്യമാക്കി (മുഖസ്തുതിയെന്നറിയാതെ) മൂവാറ്റുപുഴ മുൻസീഫ് മിസ്റ്റർ പത്മനാഭപിള്ള ബി. എ., ബി. എല്ലിനെ കാണാനിടയായി; വസ്തുത പുറത്തായപ്പോൾ ആ പാവത്തിനുവേണ്ടി ക്ഷമായാചനം ചെയ്തു. ഗുണവാനായ മുൻസീഫ് – 'മനസ്സറിഞ്ഞു യാതൊരാൾക്കും ഉപദ്രവം ചെയ്യാത്തവർക്കു ദുഃഖഭാരം ഉണ്ടാകുന്നത് എന്തുകൊണ്ട്' എന്നു ചോദിക്കുകയും, പൂർവ്വജന്മങ്ങളിൽ കൃതങ്ങളായ കർമ്മങ്ങൾ ഫലോന്മുഖങ്ങളായി ഭവിക്കയാൽ, അവയുടെ അനുഭവം മുന്നിട്ട് – അവയനുഭവിക്കുന്നതിനായി) – ആരംഭിക്കപ്പെട്ട (ഉണ്ടായ) ഈ ശരീരത്തിൽ ആ വക കർമ്മങ്ങൾ അനുഭവിക്കുന്നതാകകൊണ്ട് അതു പ്രാരബ്ധരൂപമായി വരുന്നതാണെന്നുത്തരം പറകയും, പ്രാരബ്ധാനുഭവവിഷയത്തിൽ "സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി" എന്നു തുടങ്ങിയ ഗീതോപനിഷൽപ്രമാണപ്രകാരവും മറ്റും മഹാനുഭവാന്മാർപോലും ഉദാഹരണാർഹന്മാരാണെന്നും ശ്രീരാമയുധിഷ്ഠിരാദികളെ മുൻനിർത്തി ചിന്തിക്കാമെന്നും എടുത്തുകാട്ടി വിവരിക്കുകയും ചെയ്തു. അടുത്തകാലത്ത് അദ്ദേഹത്തിനുണ്ടായ ദേഹാസ്വാസ്ഥ്യം, മാതൃനിര്യാണം, മനഃക്ലേശം മുതലായ കഷ്ടതരാവസ്ഥയിൽ ഈശ്വരനെ ശരണമടകയാണ് ചെയ്തതെന്നും തന്നിമിത്തം ഗുണമുണ്ടായി എന്നും പറഞ്ഞപ്പോൾ പ്രാരബ്ധമായി പരിണമിച്ചിരിക്കുന്ന പൂർവ്വകർമ്മങ്ങൾ തന്നെയും ഒരിക്കലെ പൗരുഷമാകയാൽ മനസ്സിനെ ഈശ്വരനിഷ്ഠമാക്കി ചെയ്യുന്ന പുരുഷയത്നത്തിൽ മാറ്റുകൂട്ടിയാൽ (പെരുക്കം വരുത്തുന്നതാകിൽ) വിജയലക്ഷ്മി, സുഖസിദ്ധിയെന്നിവയുണ്ടാകുന്നതും മനസ്സിന്റെ സ്ഥിരതയിൽ ദുഃഖഭാനം ഇല്ലാതാകുന്നതും തീർച്ചയാണെന്നു സ്വാമി വിശദീകരിച്ചു. സ്വാമിയോടൊരുമിച്ചു പ്രഥമശിഷ്യനും ദൃഢജ്ഞാനിയുമായ ശ്രീമാൻ സദാശ്രയനുമുണ്ടായിരുന്നു. ഉദ്യോഗസ്ഥലോകം സാധാരണ ചെയ്യാറില്ലാത്തവിധം ഈ സാധുവിനെയും ഇദ്ദേഹം യോഗ്യമായി സൽക്കരിച്ച് ആസനസ്ഥനാക്കി എന്നത് അദ്ദേഹത്തിന്റെ ഗുണപുഷ്കലതയെ കാണിക്കുന്നു. ഒടുവിൽ (ചില ധർമ്മകാര്യാർത്ഥം ഓച്ചിറെ വരുമ്പോൾ) കരുനാഗപ്പള്ളിയിൽ വന്നു കണ്ടുകൊള്ളാമെന്ന് അദ്ദേഹം പറഞ്ഞതോടെ മടങ്ങി."

ഇനി സ്വാമി 'ഓച്ചിറ' എന്ന പുണ്യസ്ഥലത്തിന്റെ മാഹാത്മ്യാദികളെപ്പറ്റി അല്പം പ്രസ്താവിച്ചിരിക്കുന്നത് ഇവിടെതന്നെ ചേർത്തുകൊള്ളുന്നു. "ഓച്ചിറയെന്ന പുണ്യസ്ഥലം ദേവപ്രതിഷ്ഠകൂടാതെ 'ചിദംബരരഹസ്യം (ചിദാകാശം) പോലെ ഒരു ദിവ്യസ്ഥലമാണ്. ഒരു സ്വാമിയാരും ഭൃത്യനുമായി സഞ്ചരിച്ചിരിക്കുമ്പോൾ ബ്രഹ്മത്തെ ഏതു രൂപത്തിലാണ് ധ്യാനിക്കേണ്ടതെന്നുള്ള ശിഷ്യന്റെ നിർബന്ധചോദ്യങ്ങൾ കേട്ടു മുഷിഞ്ഞ സ്വാമി, 'ബ്രഹ്മം മാടൻ പോത്തുപോലെയാണ്' എന്നു പറഞ്ഞതായും ശിഷ്യൻ പ്രാണനെ അടക്കി ആ രൂപത്തിൽ ധ്യാനിക്കുകയാൽ തൽക്ഷണം മഹിഷാകൃതിയിൽ ദേവൻ പ്രത്യക്ഷമായതായും മൂർഖസമ്പ്രദായത്തിൽ ബ്രഹ്മരൂപമുപദേശിച്ച സ്വാമിക്കു കാണിച്ചുകൊടുപ്പാൻ ശിഷ്യൻ ശ്രമിക്കവേ അവിടെ കാട്ടിൽ മറഞ്ഞതായും സുപ്രസിദ്ധിയുണ്ട്. സ്വാമിയാർ, കർണ്ണാമൃതകർത്താവായ വില്വമംഗലമാണെന്നു ചിലർ പറയുന്നു. ഭക്തശിരോമണി ആയ അദ്ദേഹം കോപിച്ചായാലും തന്റെ ഇഷ്ടദേവതയ്ക്ക് ഇപ്രകാരമൊരു രൂപം മനസ്സാ വാചാ കല്പിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. 'നിർഗ്ഗുണസ്യാപ്രമേയസ്യ നിഷ്കളസ്യാ ശരീരിണഃ ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോ രൂപകല്പനാ' എന്നാണ് ശ്രുതിസിദ്ധാന്തമെന്നു പറഞ്ഞാൽ അനുഗുണരൂപാരോപം ചേർച്ചയുള്ളതുതന്നെയെന്നു കാണാം."

ഓച്ചിറയെപ്പറ്റി സ്വാമി, അദ്ദേഹത്തിന്റെ 'സങ്കല്പകല്പലത'യിൽ, വിവരണങ്ങൾക്ക വിടെ ഒന്നുമില്ലാത്തതിനാൽ വിവരിക്കാൻ വഹിയാത്ത ബ്രഹ്മത്തിനു തുല്യമായി പറ ഞ്ഞിരിക്കുന്നു എന്നതും പ്രകൃതത്തിനു യോജിക്കുന്നതാണല്ലോ.

അനന്തരം മടക്കത്തിൽ സ്വാമി മുതൽപേർ വേദാന്തനിഷ്ഠനായ ശ്രീമാൻ രാശുഅയ്യ നവർകളുടെ ഭവനത്തിൽ കയറിയപ്പോൾ, ചില വേദാന്തഗ്രന്ഥങ്ങളെ പഠിക്കാനാരംഭിച്ചി രിക്കുന്ന വേറൊരു അയ്യർ ശ്രവിച്ച അർത്ഥത്തിൽ സംശയപരനായി കാണപ്പെടുന്നുവെന്നും രാശുവയ്യരവർകളുടെ ഉത്തരംകൊണ്ടു തൃപ്തനാകുന്നില്ലാത്തതിനാൽ ആവക സംശയം പരിഹരിക്കണമെന്നും അവരപേക്ഷിച്ചു. 'താൻതന്നെ വിചാരിച്ചറിഞ്ഞതിനെ ഗുരു (വ്യാ സർ) വിവരിച്ചുകേൾപ്പിച്ചു' എന്നും 'അതിനെത്തന്നെ ജനകമഹാരാജാവും പറയുന്നു, എന്നും ശ്രീശുകൻ പറഞ്ഞതുപോലെയും, അഞ്ചും മൂന്നും എട്ടെന്നല്ലാതെ ആർക്കും പറ യാൻ കഴിയാത്തതുപോലെയും ആണല്ലോ ഇതിന്റെ സ്ഥിതിയെന്ന് ആദ്യമായി സ്വാമി പറഞ്ഞു. ബാഹ്യാഭ്യന്തരഭേദരഹിതമായ ബ്രഹ്മമൊന്നുമാത്രമാണല്ലോ വ്യാപകമായിട്ടു ള്ളതെന്നും അപ്പോൾ പൂർവ്വകർമ്മം എന്നു മറ്റൊന്നുണ്ടാകാൻ പാടില്ലായ്കയാൽ ജന്മ ത്തിനു കാരണം കർമ്മമെന്ന് എങ്ങനെ വരുമെന്നും മറ്റുമാണ് സംശയം ജനിച്ചത്. ബ്രഹ്മം ഒന്നു മാത്രമേ വാസ്തവമായിട്ടുള്ളൂ എന്നു പറയുമ്പോൾ,

'ന നിരോധോ നചോല്പത്തിർന്നബദ്ധോ ന ച സാധകഃ;

ന മുമുക്ഷുർന്ന വൈ മുക്ത ഇത്യേഷാ പരമാർത്ഥതാ' എന്ന ശ്രുതി പ്രമാണത്താൽ സംശയത്തിനവകാശമില്ലെന്നും ഇതു മുക്തപുരുഷാഭിപ്രായമാണെന്നും, സാധകനോ, സംശയാലുവിനോ ആകുമ്പോൾ അധ്യാരോപക്രമത്തിൽ മായയെയും വിക്ഷേപാവര ണാദിശക്തികളെയും ആകാശാദികളെയും അവിദ്യാബന്ധത്തെയും ആരോപിച്ചാണ് വ്യവ ഹാരമെന്നും ഉത്തരം പറഞ്ഞു.

'ജീവ ഈശോ വിശുദ്ധാചിദ് വിഭാഗസ്ത്വനയോർദ്വയോഃ; അവിദ്യാതച്ചിതോർയ്യോഗഃ ഷഡസ്മാകമനാദയഃ' എന്ന സിദ്ധാന്തത്താൽ ജീവൻ, ഈശ്വരൻ, ശുദ്ധബ്രഹ്മം എന്നി വയും ഇതുകൾ ഓരോന്നും തമ്മിലുള്ള ഭേദവും, അവിദ്യ, അവിദ്യാചൈതന്യങ്ങൾക്കുള്ള സംബന്ധം ഇവയും ചേർന്ന് അദ്വൈതവാദികൾക്ക് (ആറും) അനാദിയാണ്. ചിലത് അനാ ദിയാണെങ്കിലും സാന്തമാകയാൽ ഭേദം അനർത്ഥകരമല്ല. 'വികല്പോ നഹി വസ്തു' (വികല്പങ്ങൾ ഒന്നും വസ്തുരൂപത്തെ - ജലത്തിൽ പ്രതിഫലിച്ച ചന്ദ്രക്കലയിൽ തോന്നുന്ന ഇളക്കം സാക്ഷാൽ ചന്ദ്രബിംബത്തെ ബാധിക്കാത്തതുപോലെ - സ്പർശി ക്കുന്നില്ല). നിദ്രയുടെ ആരംഭം കണ്ടുപിടിക്കുംപോലെയും നിഴലിന്റെ അപ്പുറത്തു കാൽവ യ്ക്കാൻ ശ്രമിക്കുമ്പോലെയും അനാദിയുടെ ആദി കാണുകയെന്നത് അസാദ്ധ്യം, ഇത്യാദി വിസ്തരിച്ചുപറഞ്ഞു ധരിപ്പിച്ചു. ശുഭം. ശാന്തി.

വേദാന്തതത്വജിജ്ഞാസുക്കൾക്കുണ്ടാകുന്ന ഏതു സംശയങ്ങളെയും പരിഹരിക്കുന്ന തിൽ സ്വാമി സദാ ഉത്സുകനായിരിക്കുന്നു എന്നുള്ളതിനു മേൽപ്പറഞ്ഞതു വേറൊരു തെളി വാണ്.

മിഥുനം 19. അടുത്ത സംഗതിയും പ്രസ്തുത വിഷയത്തിനു വേറൊരു ദൃഷ്ടാന്ത മാണ്. ഇന്ന്, റെയിഞ്ചാഫീസർ കെ. നീലകണ്ഠപ്പിള്ള മുതലായവർ മഠത്തിൽച്ചെന്നു സ്വാമിയെക്കണ്ടു മിസ്റ്റർ ഏണസ്റ്റ് ഹീക്കലിന്റെ സമ്പ്രദായോക്തികളെ മുന്നിട്ടു പലതും സംസാരിച്ചകൂട്ടത്തിൽ 'പാലസ്റ്റൈനിൽ ജനിച്ച് അങ്ങുമിങ്ങും നടന്നു കുറേ മുക്കുവന്മാ രെയും മറ്റും മതത്തിൽ ചേർത്ത ഒരാളെ ദൈവമെന്നു വിശ്വസിക്കാനും മറ്റും മാർഗ്ഗം

കാണുന്നില്ല' എന്നു തുടങ്ങിയ ഭാഗവും ഒരു പാർസിയുടെ സൂര്യാരാധനഘട്ടത്തിൽ ടിയാന് ആനുകൂല്യമുണ്ടായ ഭാഗവുമായിരുന്നു ആദ്യത്തെ വിഷയം. രേതൊരക്തങ്ങളുടെ കലലാവസ്ഥയെ സംബന്ധിച്ച് അവർ പ്രദർശിപ്പിക്കുന്ന അജ്ഞതയെ മുൻനിർത്തി പ്പറഞ്ഞപ്പോൾ, അവിടെയും താദൃശസ്ഥലങ്ങളിലുമാണ് അദ്വൈതികളുടെ അവിദ്യ, (അവരുടെ വാദസിദ്ധാന്തമായ അവിദ്യ) സ്ഥാനം കൈക്കൊള്ളുന്നതെന്നു സ്വാമി പറഞ്ഞു. പിന്നീട് 'ഡാർവ്വി'ന്റെ എവലൂഷൻ തിയറിയനുസരിച്ച് 'ആത്മാക്കൾ മേല്പോട്ടുയരുന്നതിനല്ലെ ന്യായം; അങ്ങനെ ആയാൽ അധഃപതനത്തിനു മാർഗ്ഗമെന്ത്' എന്നു മിസ്റ്റർ പിള്ള ചോദിച്ചു. ഇതിനുത്തരമായി 'അങ്ങനെ ഉയരുകയെന്നതു ഗതി മുമ്പോട്ടാണെന്ന രീതി പോലെ സമാന്യനിയമമാണെന്നും തടവുണ്ടായാൽ (ദൃഢപ്രതിബന്ധത്താൽ) പതനം സംഭവിക്കുന്നതു വിശേഷവിധിയെന്നും ഓർമ്മിക്കുമല്ലോ' എന്നു സ്വാമി പറഞ്ഞു. പിന്നെ തിയോസഫി സമ്പ്രദായമനുസരിച്ചു മരണാനന്തരം ദേഹമഴുകുന്നതുവരെ ശരീരാംശം നിലനിൽക്കുന്ന അഭിപ്രായവും ദഹിപ്പിക്കുന്നതിൽ അവർക്കുള്ള സമ്മതിയും അദ്വൈതികളുടെ ആ ഭാഗം അംഗീകാരവും സംബന്ധിച്ചു കുറഞ്ഞോന്നു പറഞ്ഞു. അനന്തരം മരണത്തിനുശേഷവും ജനനത്തിനുമുമ്പുള്ള ഇടയിൽ ജീവന്റെ നിലയെക്കുറിച്ചു ടിയാൻ ചോദിച്ചതിൽ, ഭാവിശരീരത്തിനു കാരണമാകുന്ന ഭൂതസൂക്ഷ്മത്താൽ വേഷ്ടിതമായിട്ട് എന്നുവെച്ചാൽ അപൂർണ്ണശരീരി (സൂക്ഷ്മാകൃതി) ആയി വർത്തിക്കുന്ന സമ്പ്രദായവും, കർമ്മലോപത്താൽ ഉണ്ടാകുന്ന ദുർഗ്ഗതിയും ഈ ഭാഗത്തേക്ക് 'കപൂയചരണാഃ കപൂയാം യോനിമാപദ്യന്തേ' എന്നു തുടങ്ങിയ ശ്രുതിസിദ്ധാന്താദികളും, സ്വകർമ്മം പുഷ്കലമായുണ്ടായിരുന്നാൽ അന്യൻ ചെയ്യുന്ന ഔർദ്ധ്വദേഹികകർമ്മാദികളുടെ അപേക്ഷ ഇല്ലായ്മയും വിശദമാക്കി സ്വാമി ഉത്തരം പറഞ്ഞു.

അതിന്റെശേഷം സ്വാമിയുടെ അടുത്ത അഗ്രജനും നാരായണനാമാവും ആയ 'ജ്ഞാനപ്രകാശ'ൻ എന്ന മഹാൻ, "ജീവാത്മാവും പരമാത്മാവും ഒന്നാകയാൽ ബന്ധദുഃഖാദികൾ എങ്ങനെ സംഭവിക്കുന്നു" എന്നു ചോദിച്ചതിന്, "ഇങ്ങനെ ആരു പറയുന്നു? ഒന്നാണെന്നു ശാസ്ത്രമോ മറ്റു വല്ലവരുമോ പറഞ്ഞതായി ഉദാഹരിക്കയാണെങ്കിൽ അതു പ്രഷ്ടാവിനനുഭവമുള്ളതല്ലല്ലോ; എന്നു വികല്പിച്ചിട്ടു നാനാപ്രകാരമുള്ള ഘടജലങ്ങളിൽ പ്രതിബിംബിച്ച ചന്ദ്രക്കലകൾപോലെ അനേകദേഹങ്ങളിൽ ഛായാരൂപത്തിൽ വർത്തിച്ച് അല്ലെങ്കിൽ ദേഹങ്ങളാൽ കുറിക്കപ്പെട്ടു ദേഹമെന്നും ആത്മാവെന്നും ഉള്ള ഭേദം കരാമലകംപോലെ സാക്ഷാൽ ദൃഢമായറിയാതെ ദുഃഖിക്കുന്നു" എന്നു സ്വാമി സമാധാനം പറഞ്ഞു.

ആത്മാവിനെ താനായറികയെന്നതിൽ കൂടുതലായി മുക്തിസാധനം അദ്വൈതികളറിയുന്നില്ല എന്നു സിദ്ധാന്തം.

മിഥുനം 20. ഇന്നും മിസ്റ്റർ കെ. നീലകണ്ഠപ്പിള്ള (റെയിഞ്ചാഫീസർ) സ്വാമിയുടെ മഠത്തിൽ ചെല്ലുകയും താഴെ പറയുംപ്രകാരം ഒരു സംഭാഷണമുണ്ടാകയും ചെയ്തു. ആഫീസർ: "നാഗർകോവിൽ ഒരു സിദ്ധൻ മൗനിയായി സഞ്ചരിക്കുന്നു; നാല്പതുവർഷമായിട്ട് ഇങ്ങനെ (ഭാവഭേദമൊന്നുംകൂടാതെ) തന്നെയാണിരിക്കുന്നത്." സ്വാമി: "നിങ്ങൾക്കു സിദ്ധനെ (ജ്ഞാനിയെ) കണ്ടാലറിയാമോ?" ആഫീസർ: "സംസാരിക്കുന്ന ആളാണെങ്കിൽ മനസ്സിലാക്കാമായിരുന്നു. കുറേദിവസം അടുത്തിരുന്നാൽ ഒരുപക്ഷേ അറിയാൻ സാധിക്കുമായിരിക്കാം. ജ്ഞാനിക്കുള്ള ലക്ഷണമെന്തായിരിക്കും?" സ്വാമി: "കടൽപോലെ അപാരമായി ലക്ഷണങ്ങൾ ധരിച്ചിട്ടുള്ളവർ അതിൽ ചിലതു കണ്ടു മനസ്സിലാക്കിയെന്നു വരാം. അല്ലാത്തവർക്ക് അതുകേട്ടു കണ്ടുപിടിക്കാൻ വളരെ പ്രയാസമാണ്. ജ്ഞാനിക

ളിൽതന്നെ ബ്രഹ്മവിത്തു, ബ്രഹ്മവിദ്വരൻ, ബ്രഹ്മവിദ്വരീയാൻ, ബ്രഹ്മവിദ്വരിഷ്ഠൻ എന്നു നാലുതരക്കാരുണ്ട്. ഇവരെ വ്യവഹാരപ്രധാനൻ, വിവേകപ്രധാനൻ, സമാധിപ്രധാനൻ ഇങ്ങനെ മൂന്നുതരമായി വിഭജിച്ചു പറയുന്നുണ്ട്. വിദേഹമുക്തിയിൽ ഇവർക്കു യാതൊരു വ്യത്യാസവുമില്ല. ജീവന്മുക്തിദശയിൽ (ലൗകികത്തിൽ) മാത്രം സുഖദുഃഖങ്ങളുടെയും അവയ്ക്കു കാരണമായ പ്രവൃത്തിയുടെയും താരതമ്യമുണ്ടെന്നേയുള്ളൂ. "ശസ്ത്രാണി ദയിതാംഗാനി ലഗ്നാന്യംഗേനിരംബരേ; യോ ബുധ്യമാനഃ സുസമഃ സപരസ്മിൻ പദേ സ്ഥിതഃ', അതായത് അസ്ത്രശസ്ത്രാദികളോ പ്രിയ(തമ)യുടെ മാദനാംഗങ്ങളോ, യാതൊരു മറവുമില്ലാത്ത സ്വദേഹത്തോടു സംഘടിച്ചാലും, അതെല്ലാം സ്പഷ്ടമായറിഞ്ഞുകൊണ്ടിരിക്കവേ സന്താപസന്തോഷങ്ങൾക്കു വശനാകാത്തവൻ മുക്തനാകുന്നു എന്നു ശാസ്ത്രം പറയുന്നുണ്ടെങ്കിലും ഇതു വരീയാന്റെയും വരിഷ്ഠന്റെയും ലക്ഷണമാകുന്നതുപോലെ സമാധിപ്രധാനന്റേതുമാണ്. എന്നാൽ ഇത്യാദിലക്ഷണം വ്യവഹാരപ്രധാനനായ ബ്രഹ്മവിത്തിലും മറ്റും പരീക്ഷിച്ചാൽ പരീക്ഷകൻതന്നെ അബദ്ധനാകുന്നതു നിശ്ചയം."

പിന്നീട് 'ജ്ഞാനപ്രകാശ'ൻ എന്ന ദീക്ഷാനാമശാലിയായി മുമ്പു പറയപ്പെട്ടിട്ടുള്ള സ്വാമിയുടെ അഗ്രജൻ താഴെ പറയുംപ്രകാരം സ്വാമിയോടു ചോദിച്ചു. "സ്ഥൂലം സൂക്ഷ്മം കാരണം തദുപാധിത്രയം വിദുഃ എന്നു പറയുന്നതിന്റെ സമ്പ്രദായമെന്താണ്?" സ്വാമി: "പറയാം; വിരാട്ട്, ഹിരണ്യഗർഭൻ, ഈശ്വരൻ എന്ന ഓരോന്നിനും മുറയ്ക്കു സ്ഥൂലം സൂക്ഷ്മം കാരണം ഇവ ഉപാധിയാണ്. ജീവനെ സംബന്ധിച്ചാകുമ്പോൾ വിശ്വന് ഉപാധി സ്ഥൂലമെന്നും തൈജസനു സൂക്ഷ്മമെന്നും പ്രാജ്ഞന് (ഉപാധി) കാരണമെന്നും പറയേണ്ടതായുണ്ട്." ജ്യേഷ്ഠൻ: "സൂക്ഷ്മശരീരലക്ഷണവും മറ്റും ഒന്നു വിവരിച്ചുകേട്ടാൽ കൊള്ളാം." ഈ ഭാഗം സ്വാമി വിശദമായി പ്രസ്താവിച്ചു മനസ്സിലാക്കിക്കൊടുത്തപ്പോൾ "പഞ്ചപ്രാണ മനോബുദ്ധി ദശേന്ദ്രിയസമന്വിതം; ശരീരം സപ്തദശഭിഃ സൂക്ഷ്മം തല്ലിംഗമുച്യതേ" എന്ന ശ്ലോകത്തെ അദ്ദേഹം താരതമ്യപ്പെടുത്തുകയും "ഈ ഭാഗം 'പഞ്ചേളാദിദശേന്ദ്രിയാണിവിഷയാഃ' എന്നാദിയായ ശ്ലോകവിവരണത്തിൽനിന്നു ചെറുതിലേ പഠിച്ചിട്ടുണ്ടെ"ന്ന് ഓർമ്മിച്ചു പറയുകയും ചെയ്തു.

മിഥുനം 25. "മിസ്റ്റർ കെ. പി. പത്മനാഭമേനോൻ ബി. എ., ബി. എൽ., എം. ആർ. എ. എസ്., സ്വാമിയുടെ 'ബ്രഹ്മാഞ്ജലി' 'ദേവാർച്ചാപദ്ധതി' എന്നിവയെ അനുമോദിച്ചയച്ച ഒരു കത്തുകിട്ടിയിരിക്കുന്നു" എന്നു കാണുന്നു. ഈ എഴുത്തു മുൻ ദേവാർച്ചാപദ്ധതിനിരൂപണഘട്ടത്തിൽ ചേർത്തിട്ടുള്ളതിനാൽ ഇവിടെ പകർത്തുന്നില്ല.

സ്വാമിയുടെ സ്വന്തം ഡയറിയിൽനിന്നും അല്ലാതെ ചിലരുടെ മുഖത്തുനിന്നും കിട്ടിയിട്ടുള്ള സംഗതികൾകൊണ്ടു താഴെ പറയുന്ന പല കാര്യങ്ങളും വിശദമാകുന്നു. "രണ്ടു മണിക്കു മൂവാറ്റുപുഴ ടൗണിൽ, സ്വാമി പോയതായും അതു മുമ്പു പറഞ്ഞ സ്വാമി 'ചിദാനന്ദ'ന്റെ നിശ്ചയമനുസരിച്ച് സമാജമുണ്ടോ എന്നറിയുന്നതിലേക്കായിട്ടുതന്നെ ആയിരുന്നുവെന്നും ഡയറിയിൽനിന്നും വ്യക്തമാകുന്നു. അവിടെ (നിശ്ചിതസ്ഥലമായ വാളാനിയ്ക്കാട്ടുമേടയിൽ) ആൾ നന്നെ കുറവായിരുന്നുവെന്നും പ്രധാനാംഗങ്ങൾ ഹാജരില്ലായിരുന്നു എന്നും ആയതു ശരിയായി ക്ഷണിക്കാഞ്ഞതിനാലായിരുന്നു എന്നും പറയപ്പെട്ടിരിക്കുന്നു. 'നരകാനുഭൂതാവശിഷ്ടകർമ്മാനുഭൂതിക്കായി ഭൂജാതനാകുന്നമാതിരി മാന്നാർ സമാജത്തിൽവച്ചു മതിവന്നശേഷം ഇതിലും പങ്കുകൊള്ളാൻ വന്നുചേർന്നല്ലോ' എന്നു സ്വാമിക്കു തോന്നിയെന്നും 'പ്രാസംഗികന്റെ ഒരുമാതിരി സ്ഥിരതയില്ലായ്ക..., മുന്നൊരു ദിവസം പ്രസംഗമുണ്ടെന്നറിവുകൊടുത്തതനുസരിച്ച് ആളുകൾ വരവേ പ്രാസംഗികൻ

പെരുമ്പാവൂർക്കു തിരിച്ചതുകൊണ്ട്, ജനങ്ങൾക്കു ബോദ്ധ്യപ്പെട്ടിട്ടുകൂടിയാണ് അവർ മടിച്ചതത്രെ' എന്നും കാണുന്നു.

സ്വാമി അദ്ധ്യക്ഷനാകണമെന്ന് അപ്പോൾ ചിലർ നിർബന്ധിച്ചു. മഹാസഭാപ്രവേശവും അതിൽ ഉച്ചൈസ്സായുള്ള സ്ഥാനവുംകൂടി തിക്തകമെന്നു വിചാരിക്കുന്ന സ്വാമി ഏതെങ്കിലുമൊരു പ്രയോജനമനുമിക്കാനില്ലാതെ ഏകാന്തത്തിൽ ഭരണകർത്താവാകുന്നതിൽ നിന്ന് അധികം ഭേദമില്ലാത്ത ഈ സഭാദ്ധ്യക്ഷസ്ഥാനം സ്വീകരിച്ചില്ല. അദ്ധ്യക്ഷൻ കൂടാതെ സഭ നടക്കട്ടെ എന്നായി. ചിദാനന്ദൻ എന്ന സ്വാമിയാരാണ് അന്നു പ്രസംഗം കയ്യേറ്റിയിരുന്നത്. എന്നാൽ അദ്ദേഹം അധികമൊന്നും പറയാതെ, സ്വദേശിയും കടൽപോലെ പൂർണ്ണനുമായ ഒരു മഹാനുഭാവൻ ഇവിടെ ഇപ്പോൾ ഉള്ളതുകൊണ്ട് അധികം പറയേണ്ടതില്ലെന്നും അവിടെനിന്നും ആവശ്യമുള്ളതെല്ലാം ഗ്രഹിച്ചനുഷ്ഠിക്കാവുന്നതാണെന്നും ചൂണ്ടിക്കാണിച്ചും ആയതു ശ്രീനീലകണ്ഠതീർത്ഥസ്വാമിയെ ഉദ്ദേശിച്ചാണെന്ന് എല്ലാവർക്കും പറയാതെതന്നെ അറിയാവുന്ന ഒരു കാര്യമാണല്ലോ എന്നു പ്രസ്താവിച്ചും വിരമിക്കയാണ് ചെയ്തത്. സഭ പിരിഞ്ഞശേഷം ലൗകികത്തെയോ പാരലൗകികത്തെയോ മുൻനിർത്തി സ്വാമി അല്പം സംസാരിക്കണമെന്നു മിസ്റ്റർ രാശുവയ്യർ അപേക്ഷിച്ചു. ഉടനെ, ഈ നാട്ടിൽ അനേകസംവത്സരം സ്ഥിരവാസം ചെയ്തിരുന്ന മഹാത്മശ്രീ പരമഭട്ടാര ചട്ടമ്പിസ്വാമിപാദങ്ങളിൽനിന്നും വേണ്ട അനുഗ്രഹം ഭക്തിശ്രദ്ധക്കുറവിനാൽ സമ്പാദിക്കാതെപോയതോർക്കുമ്പോൾ വേദാന്തവിഷയമായി വല്ലതും കേൾക്കാൻ ഇവരുടെ മനം ഉത്കണ്ഠിതമാകുന്നില്ലെന്നും അതിനാൽ വെറും ഔത്സുക്യമാത്രത്തെ ആദരിച്ച് ഒന്നും പറയാൻ ഒരുങ്ങുന്നില്ലെന്നും സ്വാമി പറഞ്ഞതുകേട്ട് 'ഇങ്ങനെ മതിയായ ഒരാളെങ്കിലുമുണ്ടായല്ലോ' എന്നു സ്വാമിയുടെ ഒരു പഴയ സഹപാഠി പറകയുണ്ടായത്രെ. അനന്തരം വേദാന്തസംബന്ധമായി ആരെങ്കിലും പ്രശ്നംചെയ്താൽ വല്ലതും പറയാമെന്നു വന്നപ്പോൾ ചോദിക്കുന്നതിൽ എല്ലാവർക്കും മടിയായി. അതുകൊണ്ട് പ്രസംഗത്തിൽ ചേരേണ്ട ലൗകികകാര്യങ്ങളെക്കുറിച്ചു ഒരു മണിക്കൂറോളം അദ്ദേഹത്തിന്റെ സാധാരണമായുള്ള സംസാരരീതിയിൽ സംസാരിച്ചതായും അറിയുന്നു. വാസ്തവമിങ്ങനെയാണെങ്കിലും സ്വാമിയുടെ അദ്ധ്യക്ഷതയിൽ സഭ നടന്നു എന്നാണ് അന്നു പത്രങ്ങൾ ഘോഷിച്ചത്.

ചിദാനന്ദസ്വാമിയെന്ന മേല്പറഞ്ഞ ആൾ സ്വാമിയോടു ചിൽപ്രകാശസ്വാമിയെന്നു പേരുവാങ്ങിയിട്ടുള്ള മനുഷ്യനായിരുന്നു. അതിൽ അത്ര തൃപ്തിയില്ലാഞ്ഞിട്ടോ എന്തോ, വേറൊരിടത്തു ചെന്നു ചിദാനന്ദൻ എന്ന നാമം സ്വീകരിച്ചു. ഇദ്ദേഹത്തെപ്പറ്റി സ്വാമി ഇപ്രകാരം പറഞ്ഞിരിക്കുന്നു: 'ഇദ്ദേഹത്തിന് (ചിദാനന്ദന്) ഇങ്ങനെ ചില ചപലതകളുണ്ടെങ്കിലും പരവഞ്ചനാസക്തി മുതലായി ഒന്നും ഇല്ലെന്ന് ഏകദേശമൊരു സന്തോഷമുണ്ട്." ഈ സംഗതിയിൽ വേറൊരു വിനോദകഥ ഉദാഹരിച്ചിട്ടുള്ളതും താഴെ ചേർത്തുകൊള്ളുന്നു: "തല മുണ്ഡനം ചെയ്തുതന്നെ തഴക്കമുള്ള ഒരു ക്ഷുരകൻ ഒരു നമ്പൂരിയുടെ കുടുമ ഓർമ്മിക്കാതെ വടിച്ചുപോയി. ഉടനെ നെറുക പൊത്തിപ്പിടിച്ചുകൊണ്ട്, 'കുടുമയില്ലാതെപോയാൽ എന്തുചെയ്യും നമ്പൂരിയശ്ശാ' എന്നു ചോദിച്ചു. 'കുറേക്കാണും' എന്നു നമ്പൂരിയും 'ഒട്ടുംതന്നെ ഇല്ലെങ്കിലോ' എന്നു ക്ഷുരകനും തമ്മിൽ പറഞ്ഞപ്പോൾ (തനിക്കു പറ്റിയ അപകടം ധരിക്കാത്ത) ആ സാധുബ്രാഹ്മണൻ, 'എന്നാൽ ആ സ്ഥാനത്തു മേല്പോട്ടു ഞൊടിക്കും' എന്നു സമാധാനം പറഞ്ഞു. ഇതുകേട്ടു രക്ഷകിട്ടിപ്പോയി എന്ന സന്തോഷത്തോടെ ആ പ്രാണോപകാരി 'എന്നാൽ ഞൊടിച്ചോളാൻ! നമ്പൂരിയശ്ശാ' എന്നുപദേശിച്ചുകൊണ്ട് ഓടിക്കളഞ്ഞുവത്രെ."

ഇതിൽനിന്നു ക്ഷുരകനു വഞ്ചനാസക്തിയില്ലായിരുന്നു എന്നു വെളിപ്പെടുന്നുണ്ടല്ലോ. കൂടാതെ പ്രതിപാദ്യസംഗതിയുടെ ദൃഢാവധാരണത്തിനുപയുക്തവും സന്ദർഭാനുഗുണവും ആയുള്ള ലോകോക്തികളെ ഉദാഹരിക്ക സ്വാമിക്കിഷ്ടമാണെന്ന് ഇതും ബോധപ്പെടുത്തുന്നു.

ചിദാനന്ദനെ ഒരിക്കൽ രാമകൃഷ്ണമിഷൻ വക ഒരു സ്വാമിയാർ പിടികൂടി അന്യായമായി സന്യാസിവേഷം കെട്ടിയതിനെയും മറ്റും ആക്ഷേപിച്ചതുകേട്ടും തന്റെ പ്രസംഗങ്ങളെ, സ്വാമിപ്പട്ടം (നാമം) ഇല്ലായ്കയാൽ ജനങ്ങൾ കൊണ്ടാടാത്തതും കണ്ടുംതന്നെ ഒരു സ്വാമിയാക്കി കാഷായവസ്ത്രം കൊടുത്തനുഗ്രഹിക്കണമെന്നു നമ്മുടെ സ്വാമിയോടപേക്ഷിച്ചു. ഇത് സ്വാമി പറയുംപോലെ 'മുണ്ഡിതശിരോനക്ഷത്രാന്വേഷണ'ത്തിനു തുല്യമാകയാൽ കാഷായവസ്ത്രാദി കൊടുക്കാൻ പാടില്ലെന്നു നിഷേധിച്ചു. രാജാക്കന്മാരും സഭക്കാരും ബിരുദങ്ങൾ കൊടുക്കുന്നതുപോലെ പേർ കൊടുക്കുന്നതിൽ തീർത്ഥകരന്മാർ (ദേശികന്മാർ) ആയ സ്വാമി മുതലായവർക്കും അധികാരമുണ്ടാകയാൽ ചിദാനന്ദനു ചിൽപ്രകാശസ്വാമി എന്നുതന്നെ പേരാക്കി. 'ഇപ്പോൾ ഇങ്ങനെ പറയേണ്ടിവന്നതിൽ വ്യസനമുണ്ടാകാം; എങ്കിലും പേരു മാറ്റിയതുകൊണ്ടു വ്യസനിപ്പാനില്ല. മഹാത്മാക്കൾ വിജയിക്കട്ടെ! ക്ഷമിക്കട്ടെ'

മിഥുനം 26. ഇന്നു സാമുദായികമായും ആത്മീയമായും പല സംഗതികൾ സ്വാമി ചെയ്തതായിക്കാണുന്നു. 'കേരളീയ ക്ഷത്രിയ ഇടപ്രഭുസമാജ'ത്തിന്റെ പ്രതിഷ്ഠാപകനും സമുദായപരിഷ്കാരിയുമായ 'രാമൻ മാർത്താണ്ഡൻ' എന്നു സ്ഥാനപ്പേരുള്ള രാമക്കൈമൾ മഠത്തിൽ ചെന്നു സമുദായനന്മയ്ക്കു വേണ്ട സംഗതികളെക്കുറിച്ചു സ്വാമിയുമായി സംവാദം ചെയ്തു. ഗുണവാനായ ആ പ്രഭു പിരിഞ്ഞശേഷം പൂർവ്വനിശ്ചയപ്രകാരം സ്വാമിയുടെ അടുത്ത ജ്യേഷ്ഠഭ്രാതാവിനു നിർഗ്ഗുണബ്രഹ്മധ്യാനം ചെയ്യേണ്ടും ക്രമം ഉപദേശിച്ചു. സഗുണപരമേശ്വരഭജനക്രമം മുമ്പു മരിച്ച വലിയ ജ്യേഷ്ഠങ്കൽനിന്നും സമ്പാദിച്ചിരുന്ന ആളാണ് ഇദ്ദേഹമെന്നതു പ്രസ്താവയോഗ്യമാണ്. ഈ പുണ്യവാന്റെ ദീക്ഷാനാമം ജ്ഞാനപ്രകാശൻ എന്നാണെന്ന് അസകൃന്നിർദ്ദിഷ്ടമായിട്ടുണ്ടല്ലോ. പിന്നീട് മേൽപ്രസ്താവിച്ച രാമക്കൈമൾ (കോയിമയാൾ) വരികയും ആത്മകാര്യങ്ങളെപ്പറ്റി ചോദിക്കയും സ്വാമി ഗുണദോഷിച്ചുകൊടുക്കയും ടിയുടെ താല്പര്യാതിശയത്തെ പുരസ്കരിച്ചു സഗുണേശ്വരധ്യാനം ഉപദേശിക്കയും ചെയ്തു.

മിഥുനം 27. വേദാന്തസംബന്ധമായി ചില സംശയങ്ങൾ മുൻപറഞ്ഞ റയിഞ്ചാഫീസരവർകൾക്കു തീർത്തുകൊടുത്തതായി കാണുന്നു. ഇദ്ദേഹം ചില പ്രശ്നങ്ങൾ ചെയ്തതിനു സ്വാമി ഇപ്രകാരം സമാധാനം പറഞ്ഞു. "ചിത്തവൃത്തി ചക്ഷുരാദിമാർഗ്ഗങ്ങളിൽക്കൂടി (തടാകത്തിൽനിന്നും ജലം തോടുവഴി വയലിൽ പ്രവേശിച്ചു കണ്ടത്തിന്റെ ആകാരത്തെ ധരിക്കുന്നതുപോലെ) ബാഹ്യവസ്തുക്കളിൽ വ്യാപിച്ച് അതതു പദാർത്ഥങ്ങളുടെ രമ്യാരമ്യതയെ ഗ്രഹിക്കുന്നതു പതിവെങ്കിലും ദേശഭേദവും കാലഭേദവുമപേക്ഷിച്ചു (വസ്തുസ്ഥിതിക്കു ഭേദം കൂടാതിരിക്കെ) നല്ലതെന്നും ചീത്തയെന്നും ഉള്ള വ്യവഹാരത്തിനധീനമാകുന്നതു മനഃസ്ഥിതിയെ അപേക്ഷിച്ചാകയാൽ പദാർത്ഥങ്ങളല്ല സുഖദുഃഖകാരണമെന്നും മറ്റും വിസ്തരിച്ചുപന്യസിച്ചു. ദുഃഖബന്ധങ്ങൾക്കു കാരണം ഈശ്വരസൃഷ്ടപദാർത്ഥങ്ങളല്ല; ജീവസൃഷ്ടങ്ങളാണ്; എന്നുള്ള അദ്വൈതസിദ്ധാന്തം ഇതിനെ അനുസരിക്കുന്നുണ്ടല്ലോ. പഞ്ചദശിയിൽ ഈ ഭാഗത്തെപ്പറ്റി ഇങ്ങനെ പറയുന്നു: 'ദൂരദേശംഗതേ പുത്രേ ജീവത്യേവാത്ര തൽപിതാ; വിപ്രലംഭകവാക്യേന മൃതം മത്വാപ്രരോദിതി|| മൃതേപി തസ്മിൻവാർത്തായാമശ്രുതായാം ന രോദിതി; അതഃ സർവ്വസ്യ ജീവസ്യ ബന്ധകൃത് മാനസം ജഗത്||'

മിഥുനം 30. ഇതും അദ്ധ്യാത്മവിഷയംതന്നെ. ഇന്നു കായംകുളത്തുവച്ചു സ്വാമിയുടെ ഒരാശ്രിതൻ ജ്ഞാനപ്രകാശദീപികയെന്ന തമിഴ്ഗ്രന്ഥം വായിച്ചറിഞ്ഞതിൽനിന്നു പഞ്ചീകരണസമ്പ്രദായത്തെ ഉദ്ധരിച്ചു ചിലതു ചോദിക്കയും അതിനു സ്വാമി ഇപ്രകാരം ഉത്തരം പറകയും ചെയ്തു. "അതെല്ലാം സാമാന്യമായി അറിഞ്ഞിരിക്കേണ്ടതെന്നേ ഉള്ളൂ; ആവിധ വിസ്താരമെല്ലാം 'പടലാ'ണ്; ജീവന്റെയും കാരണബ്രഹ്മത്തിന്റെയും ഉപാധികളായ അവിദ്യ, മായ, ഇതുകളേയും ഉപാധികാര്യമായുള്ള (ജീവന്റെ) അല്പജ്ഞത്വവും ബ്രഹ്മത്തിന്റെ സർവ്വജ്ഞത്വവുമെല്ലാം (പന്തം, മത്താപ്പു മുതലായവകൊണ്ടുള്ള ഭേദങ്ങളെ പോക്കി ദീപത്തെ ഏകരൂപത്തിൽ ഗ്രഹിക്കുംപോലെ) തള്ളി സത്തായിരിക്കുന്ന ചൈതന്യം താൻ തന്നെയെന്നുറയ്ക്കുന്നതു പ്രധാനം." ഇങ്ങനെ മഹാവാക്യാർത്ഥശോധന ചെയ്തു കൊടുത്തതിനു പുറമെ ആചാര്യോക്തികൾ മുതലായതിനെ അടിസ്ഥാനമാക്കി പ്രകൃതത്തെ ദൃഢപ്പെടുത്തുകയും ചെയ്തു.

പരമരഹസ്യമായ വേദാന്തതത്വങ്ങൾ എത്ര ലഘുവും സുഗമവുമായുള്ള രീതിയിൽ സ്വാമി പറഞ്ഞുകൊടുക്കുന്നുണ്ടെന്ന് ഇതുകൊണ്ടു വ്യക്തമാകുന്നല്ലോ.

92 കർക്കടകം 5. മുമ്പു പല സ്ഥലങ്ങളിലും പ്രസ്താവിച്ചിട്ടുള്ള തത്വാലോകമന്ദിരഗ്രന്ഥാവലിയുടെ ദ്വിതീയസഞ്ചിക നിർമ്മിക്കുന്നതിനായി സ്വാമി ഇന്ന് ആരംഭിച്ചുവെന്നു കാണുന്നു. പരിണാമം എങ്ങനെയായാലും തുടങ്ങുകതന്നെയെന്നു കരുതി 'സൃഷ്ടിവിചാരപദ്യ' എന്ന ഒരു ഘട്ടം ഇരുപതു ശ്ലോകമെഴുതി. പല ദിവസങ്ങൾകൊണ്ടു ചെയ്തുതീർക്കേണ്ട കാര്യങ്ങളുടെ പര്യവസാനത്തെ കണക്കാക്കാതിരിക്കുന്നതാണ് സുഖഭംഗം കൂടാതെ കഴിക്കാൻ നല്ലത്; ഇക്കാരണത്താൽ പൂർത്തിയാകുന്നതുവരെ നിർബന്ധം വയ്ക്കാറില്ല; ആ അഭിപ്രായം മുൻനിർത്തിയാണ് മേൽപ്രകാരം പറഞ്ഞത്. 'കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന' എന്നു ഭഗവാൻ പറഞ്ഞിട്ടുള്ളത് ഈ മാതിരി സന്ദർഭങ്ങളിലും ഗണിക്കാമല്ലോ.

ഉത്തമഗ്രന്ഥങ്ങൾക്കു സഹൃദയഹൃദയദരിയിൽ സ്ഥാനമുണ്ടെന്നുള്ളതു വേറെ കാര്യം. ഒന്നാം പുസ്തകത്തിന്റെ ഉദ്ദേശ്യം ഫലിക്കാഞ്ഞതുകൊണ്ടു ദ്വിതീയസഞ്ചികയുടെ സംഗതിയിൽ വൈമുഖ്യം തോന്നിയിരിക്കുമ്പോൾ മിസ്റ്റർ കെ. പി. പത്മനാഭമേനോൻ തുടങ്ങിയ മാന്യമഹാശയന്മാരുടെ സൂചനകൊണ്ടാണ് വീണ്ടും അതിനൊരുങ്ങിയത്. അതുകൊണ്ടായിരിക്കാം അല്പമൊരു അസ്വാരസ്യഛായ മേൽപ്രസ്താവിച്ചവിധമുണ്ടായത്.

കർക്കടകം 8, 9. ഈ തീയതികളിലാണ് ടി ഗ്രന്ഥത്തിലെ ഒരു ഘട്ടമായ 'ശ്രവണവിചാരപദ്യ' എന്ന ഇരുപതു ശ്ലോകമെഴുതിയത്. സ്വാമി, ഗ്രന്ഥരചന മുതലായ കൃത്യങ്ങൾ തുടങ്ങുമ്പോൾ പെട്ടെന്ന് അതു പൂർത്തിയാകണമെന്നു വിചാരിച്ചു മിക്കവാറും നിരന്തരമായുത്സാഹിക്കുന്ന ഒരാളാണെന്ന സംഗതി നാം ഗ്രഹിച്ചിട്ടുണ്ടല്ലോ.

കർക്കടകം 10. മഹാരാജാവിന്റെ ഷഷ്ടിപൂർത്തിദിവസം ഒരു സമാജത്തിൽ വായിപ്പാൻ തക്ക ഒരു പ്രസംഗക്കുറിപ്പുണ്ടാക്കി അയച്ചുകൊടുക്കണമെന്നപേക്ഷിക്കുന്ന ഒരെഴുത്തുകിട്ടുകയാൽ അതിനു നക്കൽകാപ്പി തയ്യാറാക്കിയതായി കാണുന്നു.

ഇങ്ങനെയുള്ള പ്രസംഗസംഗ്രഹങ്ങൾക്കൂടി ഉദ്ധരിക്കേണ്ടതാണെന്നു ചിലർക്കു പക്ഷമുണ്ട്. എന്നാൽ, രാവണനിഗ്രഹം ചെയ്തു വിഭീഷണനെ ലങ്കാധിപതിയായി അഭിഷേകം കഴിപ്പിച്ച് അയോധ്യയ്ക്കു മടങ്ങുന്ന അവസരത്തിൽ അവിടെനിന്നും ഒരു ദിവ്യരത്നം കൊണ്ടുപോയാൽ കൊള്ളാമെന്നു ശ്രീരാമൻ തിരുവടിയ്ക്കഭിപ്രായമുള്ളതായി ധരിച്ച്, 'ഇന്ദ്രം ദ്വ്യക്ഷമമന്ഥപൂർവ്വമുദധിം പഞ്ചാനനം പത്മജം ഹ്യബ്ധിം ശുദ്ധജലം ശിവം സിത

ഗളം ലക്ഷ്മീപതിം പിംഗളം; ശൈലാൻ പക്ഷധരാൻ ഹയാനപി തഥാ കാമം സതദ്വി ഗ്രഹം ജാനേ സർവ്വമിദംത്വഹം രഘുപതേർദ്ദത്താപഹാരം വിനാ' എന്നു ജാംബവാൻ ഭഗവാനോടുണർത്തിച്ചതുപോലെ ആകുമെന്നു ശങ്കിച്ചതിനൊരുമ്പെടുന്നില്ല. ഇക്കാരണ ത്താലാണ് പ്രൗഢമനോഹരമായ അനേക ഉപന്യാസങ്ങളും വിശിഷ്യാ, വിദ്വന്മണ്ഡല മണ്ഡനായിത സംസ്കൃത ഉപോദ്ഘാതങ്ങളും ഉപേക്ഷിക്കേണ്ടിവന്നതെന്നു വ്യസന സമേതം പറഞ്ഞുകൊള്ളുന്നു.

കർക്കടകം 11. ഇന്നു വലിയ വിശേഷകാര്യമൊന്നും നടന്നതായി കാണുന്നില്ല. എന്നാൽ സ്വാമിയുടെ ഒരു മാന്യശിഷ്യനായ സദ്വച്ഛ്രീ താഴത്തോട്ടത്തു വേലുപ്പിള്ള അവർകൾക്കു പുതുതായി വന്ന കണ്ഠരോഗത്തിന്റെ ശമനത്തിനും ആയുർവർദ്ധനത്തിനുമായി അഞ്ചാറു ശിഷ്യരെ വരുത്തി മൃത്യുഞ്ജയം അക്ഷരലക്ഷം ജപിപ്പിക്കുന്നതിന് ഒരുക്കം ചെയ്ത തായി ഒന്നു പറവാനുണ്ട്.

അന്യൻ നടത്തുന്ന ജപഹോമാദികൾകൊണ്ടു മറ്റൊരാൾക്ക് എന്തു ഗുണമാണ് സിദ്ധി ക്കാൻ പോകുന്നതെന്നു പറഞ്ഞ് അവിശ്വാസം പ്രകടിപ്പിച്ച മാന്യശിഖാമണി അമ്പലപ്പാട്ടു രായിങ്ങൻ ശങ്കരനാശാനവർകൾക്ക് ഈശ്വരവിശ്വാസം ഒന്നു രൂഢമാക്കണമെന്നുള്ള വിചാ രത്തിന്മേൽ ഒരു ശിഷ്യനെക്കൊണ്ടു സ്വാമി ഭട്ടമയൂരന്റെ സുപ്രസിദ്ധ സൂര്യശതകം ആവർത്തിപ്പിച്ചിട്ട്, 'അരമണ്ഡലം ചെല്ലുമ്പോൾ കുറെ സുഖം കാണു'മെന്ന് ആശാനെ അറിയിച്ചതും, അത്രയുമായപ്പോൾ കുറച്ചു സുഖമുണ്ടെന്നു രുഗ്ണനായ അദ്ദേഹം എഴുതി അയച്ചതും പിന്നീട് ഒരു മണ്ഡലം തികച്ചായപ്പോൾ 'ഒരുവിധം സകലരോഗങ്ങളും ശമി ച്ചുകാണണ'മെന്നു സ്വാമി അഭിപ്രായപ്പെട്ടത് ആശാൻ സമ്മതിച്ചതും അനന്തരം ചിന്താ മണി മന്ത്രം ഒരു ക്ലിപ്തസംഖ്യ ഒരു മഹാനെക്കൊണ്ടു ജപിപ്പിച്ചശേഷം 'നല്ല സുഖ സ്ഥിതി വന്നുകാണു'മെന്നു വിശ്വസിക്കുന്നപ്രകാരം സ്വാമി എഴുത്തയച്ചതിൽ, ഇപ്പോൾ യാതൊരു സുഖക്കേടുമില്ലെന്ന് അദ്ദേഹം മറുപടി അയച്ചതും, ഇങ്ങനെ ഈശ്വരകാര്യ ത്തിൽ ശ്രദ്ധയുദിച്ച് ആത്മജ്ഞാനസരണിയിൽ പ്രവേശിപ്പിക്കണമെന്ന് ഉടനെ സ്വാമി യോടപേക്ഷിക്കാനിടയായതും പ്രസ്താവയോഗ്യമാണ്.

കർക്കടകം 15. ഇനി ഒന്നൊഴിച്ചു കുറേ ദിവസങ്ങളിലെ ഡയറിയിൽ മുമ്പു സൂചിപ്പിച്ച പുസ്തകനിർമ്മാണരീതിയാണ് പ്രതിപാദിച്ചു കാണുന്നത്. അവയിൽനിന്ന് ആ ഗ്രന്ഥ ത്തിൽ ചേർത്തിരിക്കുന്ന ശ്ലോകങ്ങളുടെ ഏതാണ്ടൊരു നിരൂപണവും സ്വാമിമുഖമായി ത്തന്നെ നമുക്കു കിട്ടുന്നു. "തത്വാലോകമന്ദിരഗ്രന്ഥാവലിയിൽ ചേർപ്പാൻ 'ശ്രീശിവന വകം' വസന്തതിലകവൃത്തത്തിൽ നിർമ്മിച്ചു. ഇതു പ്രധാനമായി നിർഗ്ഗുണബ്രഹ്മവിഷയ മാണ്."

കർക്കടകം 16. ടിയിൽ ആദ്യം ചേർപ്പാൻ പ്രാതഃസ്മരണയ്ക്കായി 6 ഒറ്റശ്ലോകങ്ങൾ സകള നിഷ്കളപരമായി രചിച്ചു.

കർക്കടകം 18. ഇന്നു ശ്രീമാൻ 'വർണ്ണാടരത്നം' എം. ആർ. പത്മനാഭമാരാർ എന്ന സുഗുണജ്ഞൻ സ്വാമിയുടെ പ്രിയമാതാവിന്റെ പടം എണ്ണച്ചായത്തിലെഴുതി കൊണ്ടു വന്നു സമർപ്പിച്ചതായിക്കാണുന്നു. "കുലം പവിത്രം ജനനീ കൃതാർത്ഥാ വിശ്വംഭരാ (വസുന്ധര) പുണ്യവതീ ച തേന; അപാരസച്ചിത്സുഖസാഗരേസ്മിൻ ലീനം പരേബ്ര ഹ്മണി യസ്യ ചേതാഃ" എന്ന ശാസ്ത്രപ്രകാരം ബ്രഹ്മവിൽപ്രകാണ്ഡപുത്രസമ്പത്തി കൊണ്ടു 'കൃതാർത്ഥ'യായിരിക്കുന്ന ആ പുണ്യവതിയുടെ ദർശനം ഇതുവരെ ലഭിച്ചിട്ടി ല്ലാത്ത ഞങ്ങൾക്ക് ഈ ഛായാപടം നയനാസേചനകമായി തീർന്നിരിക്കുന്നുവെന്നു പറവാൻ സന്തോഷമുണ്ട്.

കർക്കടകം 19. 'ഭുവനേശ്വര്യഷ്ടകം', മുൻപറഞ്ഞ ഗ്രന്ഥാവലിയിൽ ചേർക്കുന്നതിനായുണ്ടാക്കി.

കർക്കടകം 21. ഇന്നു 'ഭഗവൽസ്തോത്രാഷ്ടകം' രചിച്ചു.

ടി 22, 23. ഈ തീയതികളിൽ 'ആത്മവിചാരപദ്യ' എന്നപേരിൽ 20-ൽപരം ശ്ലോകമുള്ള ഒരു ഘട്ടം എഴുതി.

ടി 24. " 'ജീവന്മുക്തിവിചാരപദ്യ' എന്ന എട്ടു ശ്ലോകംകൂടി ചേർത്തു ടി ഗ്രന്ഥാവലിയിൽ 100 ശ്ലോകം തികച്ചു. ശേഷപൂരണത്തിനു മുക്തികോപനിഷത്തിൽനിന്നു കുറേ ഭാഗങ്ങൾ തർജ്ജമ ചെയ്തുകൊണ്ടുവരാൻ പരമാനന്ദനാഥനെ ശട്ടംകെട്ടുകയും ചെയ്തു."

1093 ചിങ്ങം 4. "നമ്മുടെ 'പണ്ഡിതശിവപ്രസാദവിദ്യാഭാരതി'യുടെ കുറേ ശ്ലോകങ്ങൾ വന്നുചേർന്നതിനെ ടി ഗ്രന്ഥത്തിൽ ചേർത്തു."

ചിങ്ങം 5. പ്രസ്തുത പുസ്തകത്തിൽ ധർമ്മചിന്ത കഴിഞ്ഞയുടനെ ചേർപ്പാൻ സനാതനധർമ്മസ്ഥാപനപരമായും അനേക ശാസ്ത്രരഹസ്യങ്ങളടങ്ങിയതായും ഉള്ള ഒരു കുറിപ്പെഴുതിയുണ്ടാക്കി. 6, 7, 8, 9 ഈ തീയതികളിൽ ടി പുസ്തകത്തിലെ വിഷമഗംഭീരഘട്ടങ്ങൾക്കെല്ലാം വിവരണമെഴുതി ചേർത്തു.

ഇപ്രകാരം തത്വാലോകമന്ദിരഗ്രന്ഥാവലി രണ്ടാംഭാഗം ഏകദേശം ഒരു മാസംകൊണ്ടു പൂർണ്ണമാക്കി. സ്വാമി ഏതെങ്കിലും ഒരു കാര്യഭാരം അംഗീകരിച്ചാൽ അതു കഴിയുന്നത്ര ഭംഗിയായും ദ്രുതഗതിയിലും നിർവ്വഹിക്കുമെന്നുള്ളതിന് ഇതും ഒരു തെളിവാണ്. ഈ ഗ്രന്ഥനിർമ്മാണോപക്രമത്തിൽ 'പരിണാമം എങ്ങനെയായാലും' എന്നും മറ്റും പ്രസ്താവിച്ചത് ഔദാസീന്യം നിമിത്തമല്ലെന്ന് ഇപ്പോൾ സ്പഷ്ടമായെന്നു കരുതുന്നു.

ഈ രണ്ടാംഭാഗത്തിന് ഒരു വിമർശനത്തിന്റെ അത്യാവശ്യമുണ്ടോ എന്നു സന്ദേഹിക്കുന്നു. കാരണം, ഇതേപ്പറ്റി ഒട്ടുവളരെ സംഗതി നാം അറിഞ്ഞിരിക്കുന്നു എന്നതും, ഈ ശ്രേഷ്ഠഗ്രന്ഥത്തെക്കുറിച്ച് ഒന്നുരണ്ടു വാക്കു പറയുന്നത് ഒരു സാഹസമായ കൃത്യമെന്നുള്ളതും മറ്റുമാണ്. എങ്കിലും, ഇതിന്റെ ഒരു സ്വരൂപജ്ഞാനമുണ്ടാക്കണമല്ലോ എന്ന കരുതലിന്മേൽ അതിനായി ശ്രമിക്കുന്നു.

ഗ്രന്ഥം ഒന്നു വിടുർത്തുനോക്കുമ്പോൾ, ഇതിലും 'ആത്മൈക്യഭാവന', 'ശിവനവകം', എന്നും മറ്റും പല വിഭാഗങ്ങളിലായി സ്തോത്രങ്ങളടക്കിയിരിക്കുന്നത് നമുക്കു കാണാം. ഇതിൽ ഏകദേശം 150 ശ്ലോകങ്ങളുണ്ട്. തർജ്ജിമശ്ലോകങ്ങൾ മറ്റതിനെ അപേക്ഷിച്ച് ഇതിൽ വളരെ കുറഞ്ഞുകാണുന്നു. സ്വാമിയെ കൂടാതെ, വേറെ മൂന്നു കവികളുള്ളതിൽ മിസ്റ്റർ കവിദീപനെ മാത്രമേ ഇതിന്റെ ഒന്നാം ഭാഗത്തിൽ നാം കാണാതിരുന്നുള്ളൂ. എന്നാൽ ഇദ്ദേഹത്തിനെ മറ്റുവിധം നമുക്കു നല്ല പരിചയമുള്ളതുകൊണ്ട് ഇദ്ദേഹത്തിന്റെ കവിതയെയും മറ്റുംപറ്റി ഇനി എന്തെങ്കിലും പറഞ്ഞാൽ ആയതു ചർവിതചർവണമാകുമല്ലോ.

ഇതിലെ ശ്ലോകങ്ങളിൽ ഭൂരിപക്ഷവും സമ്പാദകനായ സ്വാമിയുടേതുതന്നെയാണ്. വേദാന്തജിജ്ഞാസുക്കൾക്ക് ഇതൊരുത്തമഗ്രന്ഥമാണെന്നുള്ളതിനെ ആരും വിസംവദിക്കയില്ല. സഗുണപരമായും ഇതിൽ അനേകം ശ്ലോകങ്ങൾ കാണുന്നുണ്ടെങ്കിലും ആയവ മിക്കവാറും വെറും സ്തോത്രങ്ങളല്ല; ഒന്നാംഭാഗംപോലെ, ഇതും വേദാന്തതത്വങ്ങൾ കൊണ്ടു പരിപൂർണ്ണങ്ങളായിത്തന്നെ ഇരിക്കുന്നു. ഉദാഹരണമായി ഇതിലെ ഒരു ഭാഗമായ ശ്രീഹരിസ്തോത്രത്തിൽനിന്ന് ഒരു ശ്ലോകമുദ്ധരിക്കുന്നു.

“വേദമാകെയിതുമല്ലിതുമല്ലെ-
ന്നാദരത്തൊടൊഴിവാക്കിയുരക്കെ;
നാദബിന്ദുവടിവാർന്നൊരുമട്ടിൽ
ഖേദമറ്റുവിളയാടുമൊരീട്ടായ്.”

എത്ര ഗഹനമായ ആത്മീയതത്വങ്ങൾ ഇതിലടങ്ങിയിരിക്കുന്നുവെന്നും, അവ എത്ര മാത്രം വെളിവാക്കിയിരിക്കുന്നുവെന്നും ഇനി പ്രത്യേകിച്ചു പറയേണ്ടല്ലോ.

ശുഷ്കവേദാന്തഭാഗം വളരെ ഹൃദയംഗമമായി പറഞ്ഞിരിക്കുന്നുവെന്നതിന്:

“പ്രണവാഹ്വയമായ വിൽവലിച്ചുൾ-
ക്കണപറ്റിച്ചു പരാത്മലാക്കുനോക്കി;
തൃണമാത്രയകന്നിടാതെയെയ്ത-
ക്ഷണമാത്മൈക്യമനുസ്മരിച്ചിടുന്നേൻ.”

പ്രണവം നിരന്തരമായി അനുസന്ധാനം ചെയ്ത് ആത്മൈകത്വബോധമുണ്ടാക്കണ മെന്നതിനെ ചില അലങ്കാരങ്ങൾകൊണ്ടു മോടിപിടിപ്പിച്ച് അതിന്റെ ശുഷ്കത്വം നമുക്ക് അറിയാൻ മേലാത്തവിധം മാറ്റിയിരിക്കുന്നത് അസാധാരണമാണ്. എന്നാൽ ‘സൃഷ്ടിവി ചാരപദ്യ’യിലും മറ്റും ഇത്തരം അലങ്കാരങ്ങളുടെ ഛായാസംസ്പർശംപോലും കാണാ ത്തത് അവ, അസ്സംഗതികൾ മനസ്സിലാക്കുന്നതിന് അല്പം തടസ്സം വരുത്തുമെന്നുള്ളതു കൊണ്ടായിരിക്കണം.

ഈവിധത്തിലാണ് വെറും വേദാന്തസന്ദർഭങ്ങൾ പ്രതിപാദിച്ചിരിക്കുന്നത്. ഇനി സഗു ണപരമായുള്ള സ്തവങ്ങൾ എങ്ങനെ ഇരിക്കുന്നുവെന്നു നോക്കാം. ഇവിടെ ആദ്യമായി നമ്മെ ബോധപ്പെടുത്തുന്നതു സ്വാമിയുടെ ഭാഷാകവിത അതിശ്രേഷ്ഠമായ ഒരു പദ്ധതി യിൽ പ്രവേശിച്ചിരിക്കുന്നുവെന്നുള്ളതാണ്. ഇതിന്റെ ഒന്നാംഭാഗത്തിൽതന്നെ ഇതിനു ധാരാളം ലക്ഷ്യങ്ങളുണ്ടായിരുന്നതായി നമുക്കറിയാം. ശബ്ദഭംഗിയും അർത്ഥപുഷ്ടിയും ഒരുപോലെ തിളങ്ങുന്ന ഒട്ടുവളരെ ശ്ലോകങ്ങൾ ഇതിലുണ്ടെന്ന് ആരും സമ്മതിക്കും. ഉദാഹരണമായി ഏതു ശ്ലോകം എടുക്കേണ്ടു എന്നു കുഴക്കുപറ്റുന്നുണ്ട്. മുമ്പുപറഞ്ഞ ശ്രീഹരിസ്തോത്രത്തിൽനിന്ന് ഒന്നു രണ്ടു ശ്ലോകം താഴെ പകർത്തുന്നു.

“വൃത്തിയൊന്നിനെ വെടിഞ്ഞതിൽനിന്ന-
ന്യത്തിലായ്‌വരുവതിന്നിടതന്നിൽ;
വൃത്തിയാ‘ർന്നിടയ’നെന്നൊരു പേർ വ-
ന്നെത്തിയോരു വിളയാട്ടവപുസ്സായ്”

ഇതെത്രമാത്രം അർത്ഥചമൽക്കാരമുള്ള ഒരു ശ്ലോകമാണെന്നു സഹൃദയന്മാരോടു പറഞ്ഞറിയിക്കേണ്ടല്ലോ. ഭഗവാൻ ‘ഇടയ’നാണുപോലും! സാധാരണ പുരാണങ്ങളിൽ കാണുന്നപ്രകാരമല്ല; സർവ്വപദാർത്ഥബഹിരന്തരവച്ഛേദകത്വംകൊണ്ടാണ്. വെറും നാടോടി ‘ഇടയന്’ ഇത്ര ഗംഭീരമായും സരസമായും ‘ശ്ലേഷം’ ചേർത്തത് അത്യന്തം ഹൃദ്യമായിരി ക്കുന്നു.

“ഭ്രൂഗ്വിശേഷതരുണീമണിമാർതൻ
ദൃഗ്വിലാസശഫരങ്ങൾ കളിക്കും;
ത്വഗ്വിവർത്തനകളിന്ദജവാരി-
സ്രഗ്വിതാനമലരിയ്ക്കുടയോനായ്”

ശബ്ദാർത്ഥഭംഗി ഇത്രയധികം ഇടതിങ്ങി പ്രകാശിക്കുന്ന വളരെ ചുരുക്കം ശ്ലോകങ്ങളേ നമ്മുടെ കേരള ഭാഷാവനിതയുടെ കണ്ഠാഭരണങ്ങളായി ചമഞ്ഞിട്ടുള്ളൂ എന്നു നിസ്സംശയം പറയാം. ഇതാണോ സാധാരണയുള്ള സ്തോത്രപരമ്പരകൾ? ഒരു മഹാപണ്ഡിതനായ കവിചക്രവർത്തിയുടെ മഹാകാവ്യത്തിൽ, ഗംഭീരാശയനായ കവി ഏതോ ഒരു സൽപാത്രത്തെക്കൊണ്ടു ഹരിസ്തുതി ചെയ്യിച്ചപോലെയാണ് എനിക്ക് ഈ ശ്ലോകം കാണുമ്പോൾ തോന്നുന്നത്. ഓരോ പദങ്ങളും കടഞ്ഞെടുത്തു ശരിയായും ഭംഗിയായും കോർക്കപ്പെട്ട ഒരു മണിപ്രവാളഹാരംതന്നെയാണ് ഈ ശ്ലോകമെന്നു സഹൃദയന്മാർ സശിരഃകമ്പമാദരിക്കും. 'ദൃഗ്വിലാസശഫരങ്ങൾ', 'ഭ്രൂവിശേഷതരുണി' എന്നും മറ്റുമുള്ള രൂപണങ്ങൾ എത്രമാത്രം ഹൃദയാവർജ്ജകമായിരിക്കുന്നുവെന്നറിയിപ്പാൻ പ്രയാസം. സ്വരവ്യഞ്ജനൈകരൂപ്യം വരുത്തിയിട്ടുള്ള ദ്വിതീയാക്ഷരപ്രാസം ക്ലിഷ്ടഹീനം പ്രയോഗിച്ചതിൽ ധാരാളം അത്ഭുതപ്പെടാനുണ്ട്. കവിയുടെ ശക്തിയും, കവിതയുടെ മുഴുപ്പും, കൊഴുപ്പും മനസ്സിലാക്കുന്നതിന് ഈ ഒറ്റശ്ലോകം ധാരാളം മതിയാകും. പക്ഷേ പണ്ഡിതസാർവ്വഭൗമനും മഹാകവിയുമായ സ്വാമിയുടെ കവനങ്ങൾ മേൽപ്രകാരമിരിക്കുന്നുവെന്നു പ്രത്യേകിച്ചു പറഞ്ഞിട്ടാവശ്യമില്ലായിരുന്നു; അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഇതൊരത്ഭുതമല്ലതാനും.

ഇനി വേറൊരു ശ്ലോകംകൂടി ദേവീസ്തോത്രത്തിൽനിന്നുദ്ധരിക്കാം.

"സകലേശ്വരി! നിന്റെ 'ദീധിതി'
പ്രകടാ'ലോക' മതന്യവാക്തൃണം;
പുകപാറ്റിടുമെന്ന ദൃക്തരി-
യ്ക്കകമുണ്ടാവതു ദുര്യശഃപടം"

ഇവിടെ 'ദീധിതി', 'ആലോകം' എന്ന് ഉദ്ധരണിയിൽ കിടക്കുന്ന പദങ്ങൾ ശ്ലേഷങ്ങളത്രെ. ഇതു മഹാശയനായ സ്വാമി രണ്ടു മഹാനിബന്ധങ്ങളെക്കൂടി പരാമർശിച്ചാണ് പറഞ്ഞിരിക്കുന്നതെന്ന് ഈ ശ്ലോകത്തിന്റെ ചെറിയ വിവരണത്തിൽനിന്നു നമുക്കു മനസ്സിലാക്കാം.

ഇപ്രകാരം വളരെ ശ്ലോകങ്ങൾ എടുത്തുകാണിക്കേണ്ടതായുണ്ട്; അപ്പോൾ ക്രമേണ ഗ്രന്ഥം മുഴുവൻ പകർത്തേണ്ടതായും വരും.

ഈ ഗ്രന്ഥാവലിയുടെ വേറൊരു വിശേഷം, വിഷമഗംഭീരഘട്ടങ്ങളിലും മറ്റും വിസ്തരിച്ചെഴുതിയിട്ടുള്ള വ്യാഖ്യാനങ്ങളുണ്ടെന്നതാണ്. സ്തോത്രങ്ങൾകൊണ്ട് അദ്വൈതസിദ്ധാന്തസാരം പ്രതിപാദിച്ചിരിക്കുന്നതിനെ വ്യാഖ്യാനങ്ങൾ നല്ലപോലെ വിടർത്തി പറഞ്ഞുതരുന്നതുകൂടാതെ, സർവ്വമതങ്ങളുടെയും രഹസ്യങ്ങളെ എടുത്തുകാണിച്ച് ഇവയിൽ ശ്രേഷ്ഠതമമായിട്ടുള്ളതു ശാങ്കരാദ്വൈതമതംതന്നെയെന്നും വിശദമാക്കുന്നു. അതുകൊണ്ടിവയിലെ, വിശേഷിച്ചു പ്രകൃത കൃതിയിലെ, വൃത്തികൾ അന്യദുർല്ലഭങ്ങൾതന്നെയാണ്. ഉദാഹരണമായി ഇതിലെ ആദ്യത്തെ കുറിപ്പുതന്നെ നോക്കുക. ഇതുകൊണ്ട് ഏതേതു സ്റ്റേജെല്ലാം കഴിഞ്ഞിട്ടാണ് ഒടുവിൽ 'സനാതനമതം' സുസ്ഥാപിതമായിരിക്കുന്നതെന്ന് ഈ സർവ്വമതസംഗ്രഹത്തിൽനിന്നു നമുക്ക് അനായാസേന ഗ്രഹിക്കാം.

ഇതിന്റെ ഒന്നാംഭാഗം ഒരു വേദാന്തബാലപാഠമായിരിക്കെ, പ്രസ്തുതഗ്രന്ഥം, ഹിന്ദുമതസാരസർവ്വസ്വമായ ഒരു വിശിഷ്ടകൃതിയായിരിക്കുന്നു എന്നു പറയുന്നതിൽ രണ്ടുപക്ഷമില്ലതന്നെ.

ഈ രണ്ടാംപുസ്തകത്തിന്റെ 'അവതാരികയിൽ', മഹിമശ്രീ മന്മാടമഹീശ്വരദത്ത 'കവി തിലിക' പദാങ്കനും, എം. എ., ബി. എൽ., എം. ആർ. എ. എസ്. ബിരുദവിഭൂഷിതനും, ബഹുഭാഷാനദീഷ്ണനും സൽഗ്രന്ഥപ്രകടനകുശലനും ഉപമന്ത്രിവരനും ആയ 'കേരള കവികേസരി' ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകൾ ഇങ്ങനെ എഴുതിയിരിക്കുന്നു:

'ബ്രഹ്മാഞ്ജലി' എന്ന ഈ കൃതിയുടെ സമ്പാദകനായ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥ പാദസ്വാമികളുടെ യശസ്സ് തന്റെ ജന്മഭൂമിയായ കേരളത്തിൽ മാത്രമല്ല വ്യാപിച്ചിട്ടുള്ളത്. 'വസുധൈവകുടുംബക'മായി ജീവിക്കുന്ന ഇദ്ദേഹത്തിന്റെ പാവനനാമധേയം ഭാരതവർഷ ത്തിൽ മാത്രമല്ല, ജർമ്മനി മുതലായ പാശ്ചാത്യരാജ്യങ്ങളിൽപോലും സുവിദിതമാണ്. ഈ മഹാപുരുഷൻ... ഉത്തരതിരുവിതാംകൂറിന്റെ ഒരു ഭാഗമായ മൂവാറ്റുപുഴ താലൂക്കിൽ ഒരു പ്രസിദ്ധ കുടുംബത്തിൽ ജനിച്ചു. മലയാളം, ഇംഗ്ലീഷ് മുതലായ ഭാഷകൾ പഠി ച്ചതിനു മേൽകൊച്ചിയിലെ രാജഗുരുവായ ശഠകോപാചാര്യരോടു തർക്കവ്യാകരണാദി ശാസ്ത്രങ്ങളും പരമഭട്ടാരകാദി ബിരുദാങ്കിതനും യോഗവിദ്യോപദേഷ്ടാവുമായ കുഞ്ഞൻപിള്ള ചട്ടമ്പി അവർകളോടു വേദാന്തശാസ്ത്രവും അഭ്യസിച്ചു. ഇൻഡ്യാ മഹാ രാജ്യം ഒട്ടുക്കു സഞ്ചരിക്കുകയും, പല പണ്ഡിതകേസരികളുടെയും പരിചയം സമ്പാദി ക്കുകയും, മീമാംസ, വേദാന്തം, ഈ ശാസ്ത്രങ്ങളുടെ രഹസ്യങ്ങളടങ്ങിയ പല ഗ്രന്ഥ ങ്ങൾ നിർമ്മിക്കുകയും ചെയ്തതിനു മേൽസ്വാമികൾ ഈയിടെ കുറേക്കാലമായി കരു നാഗപ്പള്ളി താലൂക്കിൽ ആതിനാട്ടിനു സമീപമുള്ള കൈതവനമഠത്തിൽ താമസിച്ചുവ രുന്നു. ഇദ്ദേഹത്തിന്റെ ജീവചരിത്രസംക്ഷേപം 'ശ്രീനീലകണ്ഠതീർത്ഥസ്വാമിചര്യാ' എന്ന സംസ്കൃതപദ്യകൃതിയിൽനിന്നു കേരളീയർക്ക് ഗ്രഹിക്കാവുന്നതാണ്. ഭാഷയിലും ഇദ്ദേ ഹത്തിന്റെ ജീവചരിത്രം അചിരേണ പ്രസിദ്ധീകരിക്കപ്പെടുമെന്നറിയുന്നതിൽ ഏറ്റവും സന്തോഷിക്കുന്നു.

സ്വാമികൾ സംസ്കൃതത്തിലും മലയാളത്തിലുമായി പദ്യമായും ഗദ്യമായും അനവധി ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ട്. അവയുടെ വിവരണമോ, വിമർശമോ ഇവിടെ അപ്രകൃതമാ കയാൽ അതിലേക്കായി ഒരുങ്ങുന്നില്ല. വ്യാകരണം, തർക്കം, മീമാംസ, വേദാന്തം, ഈ നാലു വിഷയങ്ങളിലും ഒരുമാതിരി പ്രവേശമില്ലാത്തവർക്ക് ഈ മഹാപണ്ഡിതന്റെ കൃതി കളിൽ പലതും ദുർഗ്രഹമായി തോന്നും. എന്നാൽ അവയിൽ കഠിനഭാഗങ്ങൾക്കെല്ലാം ചുവടെ ടിപ്പണികൂടി എഴുതിച്ചേർത്തിട്ടുള്ളതുകൊണ്ട് കിഞ്ചിജ്ജ്ഞന്മാർ കേവലം അധൈ ര്യപ്പെട്ടു പിന്മാറണമെന്നുമില്ല. കണ്ഠാമൃതലഹരി, സങ്കല്പകല്പലതിക, യോഗാമൃതത രംഗിണി, സ്വരാജ്യസർവ്വസ്വം മുതലായ സംസ്കൃതഗ്രന്ഥങ്ങളിൽ സ്വാമികൾ പ്രദർശിപ്പി ച്ചിരിക്കുന്ന സർവ്വതോമുഖമായ വൈദുഷ്യം വൈയാകരണന്മാരെയും വേദാന്തികളെയും ആശ്ചര്യപരതന്ത്രരാക്കിത്തീർക്കുന്നു. ഇങ്ങനെ സർവ്വതന്ത്രസ്വതന്ത്രനായ ഒരു പരമഹം സൻ ഇപ്പോൾ കേരളത്തിൽ വേറെ ഇല്ലെന്നു ശപഥം ചെയ്യാം.

ഞാൻ പല കൃതികൾക്കും അവതാരിക എഴുതിയിട്ടുണ്ടെന്നുവരികിലും ഇദ്ദേഹത്തിന്റെ കൃതികളുടെ താല്പര്യം മുഴുവൻ മനസ്സിലാക്കുന്നതിനു തക്ക ശക്തിയോ അവയിൽ ഏതെങ്കിലും ഒന്നിനെ വിദ്വൽസമക്ഷം അവതരിപ്പിക്കുന്നതിനു യോഗ്യതയോ ഉള്ളവ നെന്ന് എനിക്കു ലേശംപോലും അഭിമാനമില്ല. സ്വാമികളുടെ എല്ലാ കൃതികളും ഞാൻ വായിച്ചിട്ടുണ്ട്. ഇപ്പോഴും വായിക്കുന്നു; ഇനിയും വായിക്കുകതന്നെ ചെയ്യും. ഈ 'ബ്രഹ്മാ ഞ്ജലി' രണ്ടാംഭാഗത്തിൽതന്നെ ധർമ്മചിന്ത, ശ്രവണവിചാരപദ്യ, ആത്മവിചാരപദ്യ മുതലായ ഭാഗങ്ങൾ എന്നെ എത്രമാത്രം ആനന്ദപരവശനാക്കിത്തീർത്തിരിക്കുന്നു എന്നു പറഞ്ഞറിയിക്കുവാൻ പ്രയാസമാണ്. തന്റെ ഒരു പ്രൗഢമായ പ്രസിദ്ധീകരണത്തിനു ഞാൻ

ഒരവതാരിക എഴുതണമെന്നുള്ള സ്വാമികളുടെ ആജ്ഞയെ ഞാൻ അനുഗ്രഹനിർവ്വിശേഷമായി അംഗീകരിച്ച് ആ മഹാനുഭാവന്റെ മാഹാത്മ്യത്തെയും എനിക്ക് അദ്ദേഹത്തോടുള്ള ഭക്ത്യാദരങ്ങളെയും ലക്ഷ്യമാക്കി ഏതോ ചിലതെല്ലാം ഇവിടെ എഴുതുന്നു എന്നു മാത്രമേയുള്ളൂ. അല്ലാതെ പ്രകൃതപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന വിഷയങ്ങളെപ്പറ്റി എന്തെങ്കിലും ചർച്ചചെയ്യുന്നത് എന്റെ നിലയിലുള്ള ഒരാളുടെ വിഷയത്തിൽ സർവ്വഥാ സാഹസമായിത്തന്നെ പരിണമിക്കുന്നതാണ്.

ആത്മജ്ഞാനാർത്ഥികളും മുമുക്ഷുക്കളുമായ കേരളീയ മഹാജനങ്ങൾക്കു 'ബ്രഹ്മാഞ്ജലി' ഒരു അമൂല്യനിധിയായിത്തീരുമെന്നുള്ള എന്റെ അഭിപ്രായത്തോടു സഹൃദയന്മാർ യോജിക്കാതിരിക്കുകയില്ല. പരമകാരുണികനും പണ്ഡിതശിരോലങ്കാരവുമായ സ്വാമികൾ ലോകോപകാരാർത്ഥം ഇനിയും വളരെക്കാലം ആരോഗ്യസൗഖ്യവാനായി ജീവിച്ചിരുന്ന് അസ്മാദൃശന്മാർക്കു ധർമ്മോപദേശം ചെയ്യുന്നതിനു സാക്ഷാൽ ദക്ഷിണാമൂർത്തി തന്നെ സംഗതിവരുത്തുമാറാകട്ടെ.

തിരുവനന്തപുരം — ഉള്ളൂർ എസ്. പരമേശ്വരയ്യർ
നവംബർ13, 1918 — (ഒപ്പ്)

ഈ സഹൃദയാഗ്രേസരൻ, ഗ്രന്ഥത്തെപ്പറ്റി കൂലംകഷമായി നിരൂപിക്കാതെ ഇതിന്റെ മഹാർഘത മറ്റൊരു മാർഗ്ഗേണ സാധിച്ചിരിക്കുന്നതു നോക്കുമ്പോൾ 'മേൺഠമഹാകവി'യുടെ ഹയഗ്രീവവധം വായിച്ചുകേട്ടയുടൻ അതിന്റെ ചുവട്ടിൽ, ഗ്രന്ഥലാവണ്യനിര്യാണഭയത്താലെന്നു തോന്നുമാറ്, രത്നത്താമ്പാളം കാണിച്ചതുപോലെ ഒരു നയമാണ് ഇവിടെ ഓർമ്മിപ്പിക്കുന്നത്. സ്വാമികളുടെ കൃതികൾക്കു മുഖവുര വേണ്ടെന്ന് ഒരു വിദ്വന്മണി പറഞ്ഞു. ഇദ്ദേഹം അതു രേഖപ്പെടുത്തി.

ചിങ്ങം 15. ലീലാതിലകം എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ച മിസ്റ്റർ ആറ്റൂർ കൃഷ്ണപിഷാരടിയെ ശ്ലാഘിക്കുന്നതായും മറ്റുമുള്ള ചില സംഗതികൾ ഇന്നത്തെ ഡയറിയിൽനിന്നും മനസ്സിലാകുന്നു.

"12, 13, 15. ഈ തീയതികളിൽ 'ലീലാതിലകം' എന്ന കേരള ഭാഷാനുശാസനഗ്രന്ഥം ബി. എ. വിദ്യാർത്ഥിയായ നമ്മുടെ പ്രിയ ശിഷ്യമണി ശ്രീവർദ്ധനത്തു കെ. എൻ. കൃഷ്ണപിള്ള കൊണ്ടുവന്നതു വായിച്ചു. ഇതു വ്യാകരണ - സാഹിത്യ - സന്ദർഭങ്ങളടങ്ങിയ 'ഭാഷാനുശാസന'വും ഉദ്ദേശം നാനൂറു സംവത്സരങ്ങൾക്കുമുമ്പുതന്നെ സംസ്കൃതത്തിൽ സൂത്രം, വൃത്തി എന്നീ രീതിയിൽ ഏതോ ഒരു മഹാനാൽ നിർമ്മിതവും ആകുന്നു.

ശ്രീമദ്ഭഗവദ്ഗീതോപനിഷത്തിനു വിദേശീയന്മാരാണ് ആദ്യം ഭാഷാന്തരങ്ങളിൽ വിവർത്തം (പ്രതിരൂപം - തർജ്ജിമ) ഉണ്ടാക്കിയതെന്നു വിചാരം, പത്തഞ്ഞൂറു വർഷങ്ങൾക്കുമുമ്പ് നായർസമുദായമാലാമദ്ധ്യമണിയായ ഒരു നിരണത്തുപണിക്കർ (കണ്ണശ്ശപ്പണിക്കർ) ഭാഷാശ്ലോകമായുണ്ടാക്കിയിരുന്ന പുസ്തകത്തെ പ്രസിദ്ധംചെയ്തു നമ്മുടെ മാന്യമിത്രരത്നം ബ്രഹ്മശ്രീ 'കേരളകവികേസരി' ഉള്ളൂർ എസ്. പരമേശ്വരയ്യവർകൾ എം. എ., ബി. എൽ., എം. ആർ. എ. എസ്., മാറ്റിയതുപോലെ പണ്ഡിതവര്യനായ ലീലാതിലകപ്രസാധകൻ ആറ്റൂർ കൃഷ്ണപിഷാരടി അവർകൾ പ്രസ്തുത ഗ്രന്ഥത്തിന്റെ പ്രകടീകരണംകൊണ്ടു കേരള ഭാഷാവ്യാകരണം വിദേശീയനാണ് ആദ്യമേ നിർമ്മിച്ചതെന്ന തെറ്റിദ്ധാരണ ദൂരോത്സാരണം ചെയ്തിരിക്കുന്നു എന്ന് ഇതുമൂലം സന്തോഷിക്കുന്നു. ഇതിലെ ഉദാഹരണശ്ലോകങ്ങൾ (ഏതൽക്കാല) പരിഷ്കൃതഭാഷയ്ക്കിണങ്ങുന്നില്ലെങ്കിലും

രസാലങ്കാരസമ്പത്തികൊണ്ടു മെച്ചമേറിയവതന്നെ. ഗ്രന്ഥകാരൻ ഏതു ജാതിയായിരുന്നാലും ഉദാഹരണ ശ്ലോകങ്ങളിൽ മുക്കാലും 'നമ്പൂരിത്തം' കാണുന്നുണ്ട്. ആകപ്പാടെ ഈ പുസ്തകം മലയാളഭാഷായോഷയ്ക്ക് അലങ്കാരമെന്നല്ല പ്രധാനാംഗമായിട്ടുകൂടി കരുതേണ്ടിയിരിക്കുന്നു. ആകയാൽ ഈ പണ്ഡിതന്റെ ശ്ലാഘ്യശ്രമത്തെ ശിരശ്ചലന പൂർവ്വം ഞങ്ങൾ പ്രശംസിക്കുന്നു."

പ്രസ്തുത ഗ്രന്ഥത്തിലെ ഉദാഹരണശ്ലോകങ്ങൾ മിക്കതും ഒരുമാതിരി വിടശൃംഗാര പൂരിതങ്ങളാണെന്നു പ്രത്യേകിച്ചു പറയേണ്ട ആവശ്യമില്ലല്ലോ. അതിലേക്ക് യാതൊരു ദാഹരണവും എടുത്തുകാണിക്കണമെന്നു വിചാരിക്കുന്നില്ല. ഭാഷാഭിമാനികൾ സകലരും അതാസ്വദിച്ചിരിക്കുമെന്ന വിചാരത്താലാണിപ്രകാരം ചെയ്യുന്നത്. നിരൂപണപടുവും പണ്ഡിതശ്രേഷ്ഠനുമായ മിസ്റ്റർ പിഷാരടിയുടെ 'മുഖവുര'യെപ്പറ്റി സ്വാമിയൊന്നും പറയാത്തതെന്തെന്നറിയുന്നില്ല. അതിൽ അദ്ദേഹം സയുക്തികം ഗ്രന്ഥകാലനിർണ്ണയം ചെയ്തിരിക്കുന്നത് സ്തുത്യർഹമാണെന്നു സ്വാമി ഞങ്ങളോടു പറഞ്ഞിട്ടുള്ളതായി ഓർമ്മിക്കുന്നുണ്ട്; എന്നാൽ യുക്തി ധാരാളം കാണിച്ചു സ്വമതം സ്ഥാപിച്ചിരിക്കവെ ജ്യോത്സ്യാപേക്ഷ എന്തിനായിട്ടായിരുന്നുവെന്ന് ഒന്നു വികല്പിച്ചിട്ടുണ്ടായിരുന്നു. ഡയറിയിൽ ഇസ്സംഗതികൾ കുറിക്കാഞ്ഞത് ആ ഭാഗം വിസ്മരിച്ചിട്ടോ മറ്റോ ആയിരിക്കണമെന്നേ വിചാരിക്കാൻ നിവൃത്തിയുള്ളൂ.

ചിങ്ങം 29. ഇനി, പുത്തനായി അച്ചടിച്ച കേരളപാണിനീയത്തിന്റെ ഒരു നിരൂപണമാണ് ചേർക്കുന്നത്.

"കേരളപാണിനീയമെന്ന ബൃഹന്മലയാളവ്യാകരണം വായിച്ചു. ഞാൻ മുമ്പു മലയാളത്തിൽ ചെയ്തിട്ടുള്ള കൃതികൾ ഭാഷാപരിഷ്കരണത്തിനിണങ്ങാത്തവയായി കലാശിക്കകൊണ്ടും, പുതിയ വ്യാകരണാദിനിയമങ്ങളെ അംഗീകരിക്കുന്നതിൽ പണ്ഡിതന്മാർക്ക് ഐകരൂപ്യമുണ്ടായാലേ ഭാഷയ്ക്ക് ഐകരൂപ്യം വരികയുള്ളൂ എന്നു ചില കേമന്മാർ പറഞ്ഞതിനെ ഓർത്തുകണ്ടും തന്നെയാണ് ഈയിടെ മലയാള കൃതികളിൽ മനസ്സു പ്രവേശിപ്പിച്ചത്. കേരള പാണിനീയ കർത്താവായ പ്രൊഫസർ, കേരള ഭാഷാവിഷയമായി ചെയ്ത ശ്രമം സശിരഃകമ്പമാദരിക്കത്തക്കതുതന്നെ; പോരാ, മലയാളികൾ ആ വിദ്വദ്രത്നത്തെ ഓർത്തു നിത്യം നമസ്കരിക്കണം എന്നുകൂടി പറയാം. പ്രൊഫസറുടെ അഭിപ്രായത്തിൽ പ്രതിഗ്രാഹികയ്ക്ക് (ദ്വിതീയയ്ക്ക്) എ, ഏ എന്നു കാണുന്നുണ്ട്. ലീലാതിലകത്തിൽ എ, എന്നു മാത്രമാണുള്ളത്. 'ഹ്രസ്വാദേതഃ കചതപാനാംച' എന്നതുകൊണ്ട് അതിനെ കണ്ടു എന്നും ദ്വിത്വം വന്നു എന്നും, ഉടനെതന്നെ 'വൃത്തിയിൽ' ഏകാരമാണെങ്കിൽ അതേകണ്ടു എന്നല്ലാതെ ഇരട്ടിക്കയില്ലെന്നും പറയുന്നു. തുടരുന്ന അക്ഷരത്തിന്റെ രീതിക്കിണങ്ങുവാൻ ഏ, എന്നു നീളേണ്ടിവരികയാൽ പ്രൊഫസറുടെ പക്ഷം ശരിയെന്നു കാണുന്നു. ലീലാതിലകം 47-ാം പുറത്തു 'വെളുവെളരുചിവെള്ളം തിങ്കളും' എന്നതിൽ വെള്ളവും തിങ്കളും എന്നില്ലാത്തതിനാൽ ന്യൂനപദം എന്നു ദോഷം പറഞ്ഞുകാണുന്നുണ്ട്. ചാദികൾ സംസ്കൃതത്തിൽ ഓരോന്നിനോടും പ്രത്യേകം സംബന്ധിക്കുന്നതുപോലെ മലയാളത്തിൽ 'ഉം' ഘടിക്കാത്തതിനാൽ ഇങ്ങനെ പ്രയോഗിച്ചുകൂടായെന്നു പ്രൊഫസർ രാജരാജവർമ്മയും പറയുന്നു; എന്നാൽ കേരള പാണിനീയത്തിലെ സൂത്രങ്ങൾ 'ഖിലംലുപ്തമിരട്ടിപ്പും', 'ഖരാദേശമിരട്ടിപ്പും' എന്ന രീതിയിൽതന്നെ മിക്കതും പ്രയോഗിച്ചിരിക്കുന്നതായി കാണാം. അപ്പോൾ സൂത്രവും വിവരണവും രണ്ടുതരത്തിലായി. ഏതാണ് കൈക്കൊള്ളുക? ഞാൻ ലീലാതിലകാഭിപ്രായത്തോടു ചേരുന്നു. സമുച്ചയിക്കമുതലായതുകൊണ്ടു പണ്ഡിതന്മാർ ചെയ്യുന്ന വാക്യഘടനയെ ആക്ഷേപിച്ചു കാണിച്ചി

ട്ടുള്ളത് എല്ലാ എഴുത്തുകാരും ഓർമ്മിക്കേണ്ടതാണ്. ഇവർ എഴുതിക്കൂട്ടുന്ന തെറ്റുകൾക്കു കണക്കില്ല. പത്രപംക്തി മിക്കവാറും കലവറതന്നെ. പാഠ്യപുസ്തകകമ്മറ്റിയിലെ കുഴപ്പം നിമിത്തം അനക്ഷരക്കുക്ഷികൾ വിദ്യാർത്ഥികളെയും ഭാഷാസൗഭഗത്തെയും ദുഷിപ്പിക്കുന്നു എന്ന മുറവിളി മാറ്റൊലിക്കൊണ്ടിട്ടും ബന്ധുത്വംകൊണ്ടോ, കൈമടക്കുകൊണ്ടോ ചിലരുണ്ടാക്കുന്ന 'ദുഷ്കൃതി'ക്കു ശമനമില്ല. നല്ല പണ്ഡിതനായ നമ്മുടെ ഗ്രന്ഥകാരൻ (പ്രൊഫസർ) "ട ഖരംന അനുനാസികവും", "റകാരം രേഫത്തിന്റെ വകഭേദം മാത്രമേയുള്ളൂ," "ഇവയിൽനിന്നെടുക്കുന്നവയോ ഇവയ്ക്കു സമമായി തനിക്കു ലഭിച്ചിട്ടുള്ള കുടുംബസ്വത്തായോ ഉള്ള..." എന്നും മറ്റും പ്രയോഗിക്കുമ്പോൾ വ്യാകരണവും ദുഷിക്കുന്നുവെന്നു വ്യസനം തോന്നുന്നു. ഞാൻ ആ മാന്യനെ കുറ്റപ്പെടുത്തുകയല്ല.

പിന്നെ 'മ്രദിമ' എന്നുവേണ്ടതിനു 'മൃദിമ' എന്നെഴുതിവച്ചത് അദ്ദേഹമല്ലായിരിക്കും; എന്നാൽ സങ്കോചത്തോടുകൂടിയതിനെ സങ്കോചിപ്പിക്കയും മറ്റും വേണമോ? (സങ്കുചിതം എന്നുവേണ്ടതിനെ സങ്കോചിതമെന്നാക്കണോ?) 'ആളുകശീല'മായിട്ടല്ലാതെ 'ആൾ' ഉണ്ടല്ലോ. 'ഇട്ടി' കുഴിയട്ടി (കുഴിച്ചിയെന്നർത്ഥം) യിലും മറ്റുമുണ്ട്. കൂടാതെ 'കണിയാട്ടി, പതിയാട്ടി' അങ്ങനെ ഒരുവക. അപ്പോൾ 'ആളുക' കൊണ്ടാണോ തമ്പുരാട്ടി? ഇദ്ദേഹത്തിന്റെ ധാതുക്കൾ ദോഷസ്പൃഷ്ടങ്ങളാണെന്നുവരികിൽ പാണിനിക്കും ആ ന്യൂനത കാണും, എന്നു പറഞ്ഞത് 'ഇദംസൂത്രം ത്യക്തും ശക്യം' എന്നും മറ്റും വൈയാകരണപണ്ഡിതശിരോമണിയായിരുന്ന ഭട്ടോജിദീക്ഷിതർ തട്ടിവിട്ടതു ഗുരുദ്രോഹമാണെന്നു ജഗന്നാഥ പണ്ഡിതരാജൻ നിർദ്ദേശിച്ചതിനെ ഓർമ്മിപ്പിക്കുന്നു. ഈ മഹാനു ലഘുപാണിനീയത്തിൽ ഏതോ ചില സ്ഖാലിത്യം വന്നതായി ഒരു രാജപണ്ഡിതൻ ചൂണ്ടിക്കാണിച്ചതോർക്കുന്നുണ്ട്. സംബോധനയിൽ (രാമനെ!) –, എന്നും മറ്റുമാക്കാഞ്ഞാൽ ഐകരൂപ്യം വരില്ലെങ്കിലും പ്രയാസംതന്നെ. ദീർഘിപ്പിക്കുന്ന കാര്യം (രാമാ! മുതലായതു) പാദാവസാനത്തിലല്ലാഞ്ഞാൽ കവിതയല്ലെന്ന്, അനേകസ്ഥലങ്ങളിലുപയോഗിച്ചുനോക്കിയതിൽ തോന്നുകയാൽ, സംസ്കൃതരീതിയിലെ വിളിരൂപം ബഹുത്ര ഞാൻ കൈക്കൊള്ളുന്നു. 'പപ്പുവേ!, ചങ്കുവേ!' എന്നും മറ്റും കൊച്ചിക്കാർക്കു കേൾക്കവയ്യ പെരുമ്പാവൂർക്കാരുടെ 'രാമേ!, അയ്യപ്പേ!' എന്നു തുടങ്ങിയതെല്ലാം നമുക്കെങ്ങനയോ അതുപോലെയാണ് കൊച്ചിക്കാർക്കു 'ചങ്കുവേ!' മുതലായത്. ഇതുകൊണ്ടും 'കോറ്റേൻ' എന്നു ലീലാതിലകം പറഞ്ഞാലും അതിന്റെ വൃത്തിയിൽ 'പ്രയോഗമാണല്ലോ പ്രധാനം' എന്നു കാണുന്നതുപോലെ 'കോൽത്തേനോലേണ–' മെന്നും മറ്റുമുള്ളതിനെ അനുസരിക്കേണ്ടിവരുന്നതുകൊണ്ടും രുചിഭേദം അംഗീകരിച്ചിരിക്കുന്നു."

സ്വാമി മേൽപ്രകാരം ചില കുറ്റങ്ങൾ പറഞ്ഞിരിക്കുന്നത് ഇപ്പോഴത്തെ നിരൂപണക്കാരുടെ നയത്തിൽ ഏതെങ്കിലും ഒരു ഗ്രന്ഥമെടുത്താൽ ഒന്നുരണ്ടു ദൂഷണമെങ്കിലും പറയാതിരിക്കുന്നതു പോരാ എന്ന ദുർന്നയമാസ്പദമാക്കിയാണെന്നു മാന്യന്മാർ ഒരിക്കലും വിചാരിക്കയില്ലല്ലോ. മഹാപണ്ഡിതനെന്നു സർവ്വരാലും സമ്മതിക്കപ്പെട്ടിരിക്കുന്ന അദ്ദേഹത്തിനെപ്പോലും, മനുഷ്യസാധാരണമായ തെറ്റു ബാധിച്ചിട്ടുണ്ടെന്നേ ഇതിൽനിന്നു നാം ഊഹിക്കാവൂ എന്നാണെന്റെ അപേക്ഷ. കേരള പാണിനീയത്തിന്റെ പരിഷ്കരിച്ച പതിപ്പ് ബി. എ. വിദ്യാർത്ഥികൾക്കു പ്രയോജകീഭവിക്കണമെന്നു വിചാരിച്ചു പെട്ടെന്നു പ്രസിദ്ധമാക്കിയതിനാലായിരിക്കും മുൻപു സൂചിപ്പിച്ച ചില സ്ഖലിതങ്ങൾ വന്നുപോയിട്ടുള്ളതെന്നും, ആയവ അച്ചടിക്കാരുടെയോ പ്രൂഫ് പരിശോധനക്കാരുടെയോ ആയിരിക്കണമെന്നുമാണ് എന്റെ പക്ഷം. അതായിരിക്കണം പരമാർത്ഥവും. സ്വാമി ഇവയെ കാണിച്ചിരിക്കുന്നത് ഇനിയത്തെ പതിപ്പിൽ വേണ്ടതു ചെയ്യുമെന്നനുമാനിച്ചുമായിരിക്കാം.

പൂർവ്വകാലത്തെ ഋഷീശ്വരന്മാരെയും ഗുരുജനങ്ങളെയും ഒരിക്കലും അനാദരിക്ക സ്വഭാവമില്ലാത്ത സ്വാമിക്കു പണ്ഡിതചക്രവർത്തിയായ രാജരാജവർമ്മ അവർകൾ പാണിനിയെ ഇടിച്ചുപറഞ്ഞത് ഒട്ടും പിടിച്ചുകാണുകയില്ലല്ലോ. അതുകൊണ്ടുതന്നെയാണ് ചിലതെല്ലാം എടുത്തുപറഞ്ഞതും. എന്തിനധികം പറയുന്നു, മഹാപണ്ഡിതന്മാരായിരിക്കുന്നവർ പറയുന്നതും മറ്റും അത്തരക്കാർ ആ നിലയിലേ വകവയ്ക്കൂ എന്നുള്ളതിനാൽ പ്രകൃതം ചുരുക്കുന്നു.

ചിങ്ങം 24. സ്വാമിതിരുവടികൾക്കു സ്വാമി അയച്ച ഒരെഴുത്തിലെ മംഗളശ്ലോകം (വന്ദനം) താഴെ പകർത്തുന്നു.

> "നഖം പചകലാകുലത്തിരയെഴും ഭവാബ്ധിക്കകം
> മുഖംവരെയുമാണുപോയടിയനെക്കൃപാദൃഷ്ടിയാൽ;
> അഖണ്ഡപരിപൂർണ്ണസത്തരുതടത്തിലാക്കിപ്പരം
> സുഖംനിയതമേകുമത്തിരുവടിക്കു നിത്യം തൊഴാം."

(കുറിപ്പ് - നഖാമ്പചതീതി നഖംപചം;=കാൽ ചുടുന്ന, അല്ലെങ്കിൽ, കാൽവച്ചാൽ അബദ്ധമാകുന്ന - കലാകുലം = കൃച്ഛ്റകഷ്ടം; മൂക്കറ്റം മുങ്ങിപ്പോയ-അടിയനെ. ഇതു ചേർത്തതിനെ മാന്യന്മാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു).

ഇന്ന്, സാമുദിയാകമായി ചില ജോലികൾക്കൂടി സ്വാമി ചെയ്തുവെന്നതിനു: "തെക്കേ ആതിനാട് കരയോഗത്തിലെ ഭാരവാഹികൾ തമ്മിൽ ഉണ്ടായ സൗന്ദര്യപ്പിണക്കം നിമിത്തം സമാജം ഉടയുമെന്ന നിലയിലും, ഖജാൻജി പ്രമാണം (ഈട്) രജിസ്റ്ററാക്കുകയില്ലെന്ന സ്ഥിതിയിലും ഇരുന്നതിനെ ഭേദപ്പെടുത്താൻ നാനാവിധ ഉപായങ്ങളെയും നയത്തെയും അടിസ്ഥാനമാക്കിപ്പറഞ്ഞും, സ്വന്തം കാര്യംപോലെ നിർബന്ധിച്ചും ശരിപ്പെടുത്തി ഖജാൻജിയായ പൂരിയത്തു മിസ്റ്റർ രാമൻപിള്ളയെക്കൊണ്ടു സമാജത്തിലേക്ക് ഈടു രജിസ്റ്റർ ചെയ്യിച്ചുകൊടുത്തു."

ഇവിടെ 'സ്വന്തകാര്യംപോലെ' എന്നു പറഞ്ഞതിൽ വളരെ അർത്ഥമുണ്ട്. സ്വാമി, ആരുടെ വകയ്ക്കാണെങ്കിലും ഒരു ഭാരം ഏറ്റാൽ ആയതു സ്വന്തകാര്യസമംകരുതിയാണ് നിറവേറ്റുന്നതെന്നു സ്വാമിയെ പരിചയമുള്ളവരെല്ലാം സമ്മതിക്കും. ഇന്നത്തെ സമുദായനേതാക്കന്മാരിൽ വളരെ ചുരുക്കം പേർക്കേ സമുദായകാര്യം സ്വന്തമെന്ന നിലയിൽ കണുന്നുള്ളൂവെന്നതും വക്തവ്യമാണ്.

കന്നി 3. ഇനിയും സാമുദായികകാര്യങ്ങളെക്കുറിച്ചാണ്. "തിരുവല്ലയ്ക്കു യാത്രതിരിച്ചു. ഇത് ആ താലൂക്ക് പ്രജാസഭാമെമ്പർ മുരണി മിസ്റ്റർ ഗോവിന്ദപ്പിള്ളയുടെ മുൻക്ഷണനമനുസരിച്ചാണ്. യാത്ര, കരമാർഗ്ഗമാണെങ്കിൽ, ചെന്നിത്തല വഴി ആക്കണമെന്നു സമുദായരത്നമായ അമ്പലപ്പാട്ടു മാടനമ്പി ശ്രീരായിങ്ങൻശങ്കരൻ ആശാനവർകൾ അപേക്ഷിക്കയാൽ അവിടെ കയറി രണ്ടുദിവസം വിശ്രമിച്ച് ആതിഥ്യം സ്വീകരിച്ചു ഗുണോപദേശങ്ങൾ ചെയ്തു."

കന്നി 8. ഇന്ന് "അറയ്ക്കൽ മിസ്റ്റർ എസ്. പരമേശ്വരൻപിള്ള ബി. എ., ബി.എലിന്റെ വസതിയിലെത്തി. ഇദ്ദേഹം ആഢ്യമാതൃകയിൽ പ്രസിദ്ധ ഗുണവാനാണെങ്കിലും, ഷഷ്ഠഭൂമിസ്ഥനായ യോഗിസമാധിയിൽനിന്നുണർന്നാലെന്നവണ്ണം ഒന്നോ രണ്ടോ വാക്കുമാത്രം സംസാരിക്കുന്ന ആളാകയാൽ മിസ്റ്റർ 'ബർമ്മാരാമൻപിള്ള'യുമായിട്ടാണ് ഞങ്ങൾ സംസാരിച്ചിരുന്നത്. ബർമ്മായിൽ വളരെനാൾ പട്ടാളവകുപ്പിൽ ഒരുയർന്നതരം ഉദ്യോഗ

സ്ഥനായിരുന്ന ടി പിള്ളയോടു ചോദിച്ച് അവിടെയുള്ള ആചാരനടപടികളെ വിസ്തരിച്ചു മനസ്സിലാക്കി. പറഞ്ഞത് മിക്കവാറും ചരിത്രപ്രസിദ്ധങ്ങളാണ്. അവിടുത്തുകാർ ബുദ്ധമതക്കാരെങ്കിലും, ആ മതനിശ്ചയത്തിനു ഭ്രംശം വന്ന്, അവർ മാംസഭുക്കുകളായിരിക്കുന്നു എന്നും എന്നാൽ വല്ലവരും കൊന്നുകൊടുത്തതോ തന്നെ ചത്തതോ മാത്രമേ തിന്നുകയുള്ളൂ എന്നും നാട്ടുകാരനു മദ്യം വേണ്ടിയിരുന്നാൽ വിദേശീയർ മുഖാന്തരമല്ലാതെ വില്പിടത്തിൽനിന്നും കിട്ടുകയില്ലെന്നും അവർ സൽസ്വഭാവക്കാരെങ്കിലും കോപം സഹിക്കാത്തവരാണെന്നും മറ്റും വിശേഷാൽ ധരിച്ചു."

ഇതിൽനിന്നു ചരിത്രസംബന്ധമായ ജ്ഞാനത്തെ സമ്പാദിക്കുന്നതിൽ അത്യൗത്സുക്യം സ്വാമിക്കുണ്ടെന്നൂഹിക്കാൻ ധാരാളം വകയുണ്ടല്ലോ.

കന്നി 9. സ്വാമി ഇന്നു രാവിലെ പുറപ്പെട്ടു മുൻപറഞ്ഞ മിസ്റ്റർ ഗോവിന്ദപ്പിള്ളയുടെ വസതിയിലെത്തി. ടിയാരുടെ ക്ഷണനപ്രകാരം സ്വാമിയെ കാണാൻ പലരും ചെന്നിരുന്നു. അവരിൽ പ്രധാനികൾ ശങ്കരവേലിൽ പരമേശ്വരൻപിള്ള ബി. എ., ബി. എൽ. അവർകൾ, വക്കീൽ മിസ്റ്റർ പപ്പുപിള്ള, ക്രിമിനൽ വക്കീൽ മിസ്റ്റർ കുഞ്ചുപിള്ള എന്നിവരായിരുന്നു. ഇവരോടു സാമുദായികമായുള്ള കാര്യങ്ങൾ പലതും സംസാരിക്കുകയും ദൃഷ്ടാന്തസഹിതം നായന്മാരുടെ പൂർവ്വസ്ഥിതിയെയും ഇപ്പോഴത്തെ അവസ്ഥയെയും വിശദമാക്കിക്കൊടുക്കയും ചെയ്തു.

കന്നി 10. "തിരിച്ചുവരുന്നവഴി, ഹൈക്കോർട്ട് വക്കീൽ മിസ്റ്റർ സി. എൻ. കേശവപിള്ള എന്ന വിശ്രുതകീർത്തിശാലിയും ഗുണരോഹണവും വേദാന്തശാസ്ത്രനിഷ്ണാതനും ആയ മാന്യനെ കണ്ടു. വാസിഷ്ഠത്തിൽ ചില ഭാഗങ്ങളെക്കുറിച്ചു ചോദിക്കുകയും അതിനെ വിവരിച്ചുകൊടുക്കുകയും ചെയ്തു" എന്ന് ഇന്നത്തെ ഡയറിയിൽ കാണുന്നു.

ഇവിടെ വേറൊരു സംഗതികൂടി ചേർത്തിരിക്കുന്നതിനെ പകർത്തിക്കൊള്ളുന്നു: "ഈ സഞ്ചാരത്തിനിടയിൽ ഒരു ക്രിസ്ത്യൻ, തന്റെ മതത്തിലടങ്ങിയ 'പൂർവ്വജന്മം' മുതലായ വിഷയത്തിൽ അത്യന്തം വിരുദ്ധാഭിപ്രായമില്ലാതെയും സയൻസുകാരെക്കൂടി അനുസരിക്കുന്നതുപോലെയും, പ്രസംഗഭ്രമക്കാരന്റെ മട്ടിൽ, വണങ്ങി കുറെ സംസാരിക്കുകയുണ്ടായി."

കന്നി 14. ഇന്നു സ്വാമിക്ക് എൻ. കെ. കേരള പണ്ഡിതനവർകളുടെ ഒരു കത്തുകിട്ടിയതായി കാണുന്നു. ഈ എഴുത്തുസ്വാമിയുടെ 'ശ്രീകണ്ഠാമൃതലഹരി' എന്ന ഗ്രന്ഥം നിരൂപണം ചെയ്തപ്പോൾ മൂലവും തർജ്ജിമയും മുറയ്ക്കുദ്ധരിച്ചിട്ടുള്ളതിനാൽ ഇവിടെ ഇതിനെപ്പറ്റി യാതൊന്നും പ്രസ്താവിക്കുന്നില്ല.

കന്നി 15. രണ്ടുമൂന്നു ദിവസമായി ബ്രഹ്മാഞ്ജലിയുടെ രണ്ടാംഭാഗമായ 'ബ്രഹ്മസാമ്രാജ്യം' പരിഷ്കരിച്ചെഴുതിവരവെ അതിൽ ചേർക്കാൻ, ഒരു പ്രധാന ശിഷ്യനായ സച്ചിദാനന്ദ ബ്രഹ്മേന്ദ്രൻ-കവിദീപൻ-അയച്ച ശ്ലോകങ്ങളെ സംബന്ധിച്ച് ടിക്ക് ഒരു എഴുത്തയക്കേണ്ടിവന്നു. ഇതിൽ, ചില ശിഷ്യരുടെ അനവധാനസ്വഭാവവും അവിമൃശ്യകാരിത്വവും മറ്റും അടിസ്ഥാനപ്പെടുത്തിയും ബ്രഹ്മാഞ്ജലിക്ക് ഒരു മുഖ്യശിഷ്യൻ ശ്ലോകമയച്ചുകൊടുക്കാതെ അപേക്ഷ നിരസിച്ചതുപോലെ ആക്കിത്തീർത്തെന്നു മാത്രമല്ല ചില ദുരഭിമാനത്താലോ, മറ്റോ കുറേനാൾ സ്വാമിയോടുള്ള കത്തിടപാടും മറ്റും മുടക്കി ജാള്യംകൊണ്ടെന്നപോലെ കഴിച്ചതിനെ ദൃഷ്ടാന്തമാക്കിയും താഴെകാണുംപ്രകാരം എഴുതിയയച്ചു.

"നാനാവിധ വിഷയങ്ങളെ സംബന്ധിച്ചുള്ള ആനന്ദം സമ്പാദിച്ചുകൊടുക്കുന്ന സുഖസാധകവസ്തുക്കളിലെന്നപോലെ, ബ്രഹ്മാനന്ദദായകമായ ഒന്നിനെ പ്രദാനം ചെയ്യുന്ന

വരിൽ 'ചില' ശിഷ്യർക്കു പറ്റുപാടില്ലാതെ പോകുന്നതെന്ത്? ഈ ചോദ്യത്തിൽ 'പ്രധാന ശിഷ്യൻ' എന്നു കാണുന്നതുകൊണ്ട് എന്റെ ശിവപ്രസാദനെ ആരും തീരെ സംശയിച്ചു കൂടാ എന്നപേക്ഷ. 'ആജ്ഞ നിറവേറ്റിയില്ല; എഴുത്തയച്ചാൽ വല്ല ശാസനയ്ക്കു മടിപെട്ടേക്കും' എന്നു തുടങ്ങി അല്പത്വം മൂലമുണ്ടായ തെറ്റു തീരുമെന്നുവച്ച് ആളെ ചൂണ്ടുന്നില്ല. ഇതിനുള്ള കാരണം "മായയ്ക്കൊരു ഗുണമല്ലല്ലോ! ത്രിഗുണമല്ലേ?" എന്നു ജീവന്മുക്തനായ എന്റെ ശിഷ്യൻ 'സദാശ്രയൻ' പറഞ്ഞതുപോലെ, അവിദ്യാകൃതമാണെന്നറിഞ്ഞിരിക്കെ ചോദിച്ചതാണ്."

മുൻപു സൂചിപ്പിച്ച പുസ്തകം സംസ്കരിച്ചപ്പോൾ രണ്ടു 'കുറിപ്പു'കൾ അതിപ്രൗഢമായി എഴുതി ചേർത്തപ്രകാരം കാണുന്നു. ഇതിനു കാരണം സ്വാമി തന്നെ പറയുന്നു: "മതരഹസ്യത്തിൽ കേവലം അജ്ഞന്മാരാണെങ്കിലും സർവ്വജ്ഞകല്പന്മാരെന്നു നടിച്ച് ഒരു പുസ്തകത്തിലും ഒരു കമ്മറ്റി റിപ്പോർട്ടിലും ചില അസംബന്ധങ്ങൾ, മതസംബന്ധമായി പുറപ്പെടുവിച്ചതു കേട്ട് അല്പജ്ഞന്മാർ കെട്ടുപോകരുതല്ലോ എന്നു കരുതി, പ്രസിദ്ധമതങ്ങളനുസരിച്ച് ആത്മാവിന്റെ ലക്ഷണവും അതതിന്റെ ഖണ്ഡനവും മറ്റു രഹസ്യങ്ങളും ഒരു സൂചനയിലും, മതക്കാരുടെ മോക്ഷലക്ഷണവും മോശത്തരവും മറ്റൊന്നിലും വിസ്തരിച്ചെഴുതി. ഒടുവിൽ, സർവ്വജ്ഞന്മാരായ ചില ഋഷിമാരുടെ മതംപോലും ഇങ്ങനെ കലുഷമെന്നുവന്ന സ്ഥിതിക്കു നവീനന്മാരുടെ 'ആശാമോദക'സ്വർഗ്ഗത്തിന് ഇവിടെ പ്രവേശാർഹതയേ ഇല്ല. ആകയാൽ കണ്ടതും കേട്ടതുമായ അശുദ്ധ മതങ്ങളോടു കൂടിക്കുഴച്ചും സനാതന വേദാന്തമതത്തെ സ്വാതന്ത്ര്യത്തിൽ വിട്ടുകൊടുത്തും കുട്ടീശ്വരം (കുട്ടിച്ചേറ്) ആക്കണമെന്ന അർത്ഥത്തിൽ അവിടെയവിടെ പ്രസ്താവിച്ച ബിരുദധാരികൾ "അചികിൽസ്യാ ത്രിദോഷതാ" എന്ന് ആചാര്യശ്രീഹർഷൻ 'ഖണ്ഡന'ത്തിൽ പറഞ്ഞതുപോലെ ചികിത്സയറ്റനിലയിൽ എത്തിയിട്ടില്ലയോ എന്നു സംശയിക്കുന്നു" എന്നു പറഞ്ഞവസാനിപ്പിച്ചു. വിസ്തരഭയത്താൽ പ്രതിവാക്യം ഉദ്ധരിക്കുന്നില്ല. അവരുടെ വചനങ്ങൾ കുറെ മുമ്പൊരിക്കൽ ഉദ്ധരിച്ചിട്ടുമുണ്ട്. ശേഷം 'ബ്രഹ്മസാമ്രാജ്യ'ത്തിൽ കാണാവുന്നതാണ്.

കന്നി 21. സാമുദായികമായി ചില കാര്യങ്ങൾ ഇന്നു സ്വാമി ചെയ്തതായി കാണുന്നു. "ആതിനാട് കരയോഗം ഖജാൻജിയുടെ ഭരണത്തിൻകീഴിലുള്ള കുടുംബത്തിൽ നടക്കേണ്ട ഒരു സാമുദായികകർമ്മം തടയണമെന്നു ചില കുബുദ്ധികൾ ഉറച്ചൊരുങ്ങിയതുകണ്ടു ടി ഖജാൻജിയെ സഹായിച്ചു ക്രിയ മംഗളമാക്കാൻവേണ്ടി ന്യായപ്രകാരം അധികാരമുള്ള ഒരുദ്യോഗസ്ഥനെ വരുത്തിക്കൊടുത്തു. അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തോടെ കർമ്മം ശുഭമായി കലാശിപ്പിച്ചു." ഇതിൽ സാമുദായിക ശ്രേയസ്സ് ഒന്നാമതും ആശ്രിതവാത്സല്യം രണ്ടാമതും ബലമായിരിക്കുന്നു. ഈ ക്രിയയിൽ കരയോഗാംഗങ്ങൾ മുഴുവനും സംബന്ധിച്ചിരുന്നുവെന്നും പ്രസ്താവിക്കേണ്ടതുണ്ട്. ആകയാൽ ടി കൃത്യം ന്യായപൂർണ്ണമായിരുന്നു എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

തുലാം 6. ലോകസ്ഥിതിയുടെ വൈചിത്ര്യത്തെപ്പറ്റി അല്പം ചിലത് ഇപ്പോൾ നമുക്കു ഗ്രഹിക്കാം. 4-ാം തീയതിയിലെ മലയാളിയിൽ, 18 ലക്ഷം ജനമടങ്ങിയ ഒരു സമുദായത്തിന്റെ നേതാവും ഗുരുവുമായ ഞങ്ങളുടെ സതീർത്ഥ്യാഗ്ര്യൻ ശ്രീനാരായണഗുരു അവർകളുടെ ഒരു ലേഖനം വായിച്ചപ്പോൾ മുമ്പു സദാശ്രയൻ പറഞ്ഞത് ഇവിടെയും ഓർത്തു. ലോകസ്ഥിതി! എഴുത്തു താഴെച്ചേർക്കുന്നു:

"സ്വന്തം ഡോക്ടർ അവർകൾക്ക്; യോഗത്തിന്റെ നിശ്ചയങ്ങളെല്ലാം നാമറിയാതെ പാസ്സാക്കുന്നതുകൊണ്ടും യോഗത്തിന്റെ ആനുകൂല്യം ഒന്നും നമ്മെ സംബന്ധിച്ച കാര്യങ്ങളിൽ ഇല്ലാത്തതുകൊണ്ടും യോഗത്തിനു ജാത്യഭിമാനം വർദ്ധിച്ചുവരുന്നതുകൊണ്ടും

മുമ്പുതന്നെ മനസ്സിൽനിന്നും വിട്ടിരുന്നതുപോലെ ഇപ്പോൾ വാക്കിൽനിന്നും പ്രവൃത്തിയിൽനിന്നും നാം യോഗത്തെ വിട്ടിരിക്കുന്നു.”

എന്നു നാരായണഗുരു (ഒപ്പ്).

ഇതു പകർത്തിയതു ബ്രഹ്മവിത്തുകളുടെ പ്രാരബ്ധനാനാർത്ഥം കാണിക്കുന്നതിൽ ഉപയുക്തമെന്നു കരുതിയാകുന്നു. ആകയാൽ അന്യഥാ ശങ്കയയ്ക്കവകാശമില്ല. ഇതു പ്രസിദ്ധനായ ഡോക്ടർ പപ്പു അവർകൾക്കയച്ചതാണെന്ന് ഓർമ്മിപ്പിച്ചുകൊള്ളുന്നു.

ഇനി സ്വാമിയുടെ മാതാപിതാക്കളെയും മറ്റുംപറ്റി സ്വാമിതന്നെ ചെയ്യുന്ന ഒരു നിരൂപണമാണു വരുന്നത്. “എന്റെ മാതൃമഹാരാജ്ഞിയുടെ എണ്ണച്ഛായപ്പടം കണ്ടവരെല്ലാം എന്റെ ആകൃതി അതിനോടു തുല്യമായിരിക്കുന്നു എന്നു പറകയാൽ ഞാൻ പിതൃസ്വരൂപനാണെന്നുണ്ടായിരുന്ന വിചാരത്തിനു മാറ്റം സംഭവിക്കുന്നതുകണ്ട് അതെഴുതിയ ‘വർണ്ണാടരത്നം’ പത്മനാഭമാരാരോടു ചോദിച്ചതിൽ ജനോക്തി യഥാർത്ഥമാണെന്നു പറകയുണ്ടായി. അമ്മയെ കണ്ടാൽ ഞങ്ങളെ പ്രസവിച്ചവരാണെന്നു തോന്നുകയില്ലെന്നു ‘ചട്ടക്കൂട്ട്’ എന്നരുളുന്ന ദേഹപരിമിതിയെ ആസ്പദമാക്കി പരമഭട്ടാര സ്വാമിതിരുവടി പലരോടും ഓരോ സന്ദർഭങ്ങളിൽ അരുളിച്ചെയ്തു കേട്ടിട്ടുണ്ട്. വലിയ ജ്യേഷ്ഠന് അച്ഛന്റെ മുഖച്ഛായ സൂക്ഷ്മമായി ഒത്തിരുന്നു. എന്നാൽ കാലിന്റെ കണ്ണിനു കീഴ്വശം മുഴുവൻ അമ്മയുടെ കാലടിയോടു സദൃശമായിരുന്നു. എന്റെയും രണ്ടു ജ്യേഷ്ഠന്മാരുടെയും ഒച്ച (സ്വരം) മിക്കവാറും ശരിതന്നെ. അടുത്ത ജ്യേഷ്ഠൻ മറഞ്ഞിരുന്നു നിശ്ശംകം സംസാരിച്ചാൽ അതു ഞാനല്ലെന്നു തോന്നുകയില്ല. ഇപ്പോഴത്തെ ആഹാരഭേദം അഭ്യാസം ജനങ്ങളുടെ ഇടയിലുള്ള സ്ഥാനം മുതലായതുകൊണ്ട് എന്റെ സംസാരത്തിൽ അല്പം ഭേദം തോന്നിയേക്കും. എന്റെ കൈകാലുകളുടെ നഖങ്ങൾ അച്ഛന്റേതിനോടു തുല്യരൂപങ്ങളാണെന്നറിയാം. ഗാംഭീര്യത്തെയും മനുഷ്യർക്കു വശപ്പെട്ടുപോകായ്കയെയും മറ്റും കുറിച്ചു നോക്കിയാൽ അച്ഛന്റെ അടുത്തു നില്ക്കത്തക്കവരില്ലെന്നു വരുന്നതിനാണെളുപ്പം; എങ്കിലും അതിന്റെ അനുകരണച്ഛായ, മൂന്നു പുത്രന്മാരിൽ, ബാല്യംമുതൽക്ക് എനിക്കാണധികമെന്ന് അച്ഛനും പിതൃസോദരിപ്രഭൃതികൾക്കും സമ്മതമായിരുന്നു. സൂക്ഷ്മദൃഷ്ട്യാ പരിശോധിച്ചാൽ താതപാദന്റെ (രാജദന്തങ്ങൾ - മുമ്പിലെ പ്രധാന പല്ലുകൾ, രണ്ടിൽ) ഇടത്തെ പല്ല് അല്പം പൊങ്ങിയിരുന്നതുപോലെ ഞങ്ങൾക്കു മൂന്നു പുത്രർക്കും അതു ശരിതന്നെ. എന്റെ പല്ലിനെ പിതാവിന്റേതിനോടുപമിച്ച് ഒരു വൃദ്ധ ഉദാഹരിച്ചിട്ടുണ്ട്. ഒരിക്കൽ ദൂരദേശത്തുനിന്നും എന്നെ കാണാൻ വന്നിരുന്ന തിരട്ടുവള്ളി വാധ്യാർ എന്ന (മരിച്ചുപോയ) ശിഷ്യൻ എന്റെ ഇരിപ്പടമായ മഠത്തിൽ വന്നിട്ടു മടങ്ങി ഭവനമേടയിൽ ചെന്നസമയം ജപിച്ചുകൊണ്ടിരുന്ന ചെറിയ ജ്യേഷ്ഠനെക്കണ്ടു പെട്ടെന്നു ‘സ്വാമി!’ എന്നു പറഞ്ഞു പിന്മാറിയതായി അയാൾ പറഞ്ഞിട്ടുണ്ട്. വലിയ ജ്യേഷ്ഠനൊരുമിച്ചു സർക്കാരുദ്യോഗത്തിലിരുന്നു വളരെ പഴക്കവും പരിചയവുമുള്ള ഒരാൾ എന്നെ ഒരു മങ്ങിയ വെളിച്ചത്തിൽ കണ്ട് ‘എന്നാ, ഹേ! ഇങ്ങനെയൊക്കെ ആയത്?’ എന്നു ചോദിക്കയും, ആൾ മാറിപ്പോയി എന്നു ഞാൻ പറഞ്ഞപ്പോൾ ജ്യേഷ്ഠനെന്നു ഭ്രമിച്ചതാണെന്ന് ആ വിദ്വാൻ പറകയും ചെയ്തിട്ടുണ്ട്. ഈയാൾ എന്റെയും പരിചിതൻതന്നെ. അച്ഛന്റെ ഗുണങ്ങൾ അപരിമേയങ്ങളായിരുന്നു. ഒരുവന് ഒരു തെറ്റുപറ്റിയാൽ ആ മാതിരിയിലോ മറ്റൊരു ജാതിയിലോ തെറ്റുവരാനിടയാകാത്തവിധം ഗുണോപദേശം ചെയ്യുന്ന വിഷയത്തിൽ, ‘കടൽപോലെ വിദ്യ ഗ്രഹിച്ചിരിക്കുന്നു!’ എന്നു പല പല മാന്യന്മാരും സമ്മതിച്ചിട്ടുള്ളവരേക്കാൾ - അതിസമർത്ഥനായിരുന്നു എന്റെ താതപാദൻ. ‘അപ്യുന്മത്താൽ പ്രലപതോ ബാലാച്ച പരിജല്പതഃ; സർവ്വതഃസാരമാദദ്യാൽ പുഷ്പേഭ്യ ഇവ ഷൾപദഃ’ എന്നും ‘ഗ്രാഹ്യ

മേവ വിദുഷാം ഹിതം യതോ ഭാഷണം സമയദർശ്യസംസ്കൃതം', എന്നും മറ്റുമുള്ള നയത്തെ ആദരിച്ചു ഗുണോക്തികളെ ആരിൽനിന്നും അവിടുന്നു സ്വീകരിച്ചിരുന്നു. (ന്യായം പറയുന്നതിൽ വക്തൃഭേദം ഗണിക്കാറില്ലെന്നു താല്പര്യം) ആന്തരഗുണംപോലെ അംഗ സൗഷ്ഠവവും ശ്ലാഘ്യമായിരുന്നു. നിറം ചെമ്പുവെൺമമാത്രമാണെങ്കിലും ഗാത്രപു ഷ്ടിയും അതതംഗത്തിന്റെ ഘടനാപടിമയുംകൊണ്ട് ഏതു സംഘമദ്ധ്യത്തിലും അദ്ദേഹം ആരുടെയും ദൃഷ്ടി ആകർഷിക്കുമെന്നു തീർച്ചതന്നെ. ഗാംഭീര്യശൗര്യാദികളുള്ളവർക്കു ശത്രുക്കളുണ്ടാകാതിരിക്കാൻ കാര്യങ്ങൾ സമ്മതിക്കുകയെന്നതു പ്രായേണ ദുർല്ലഭമാണല്ലോ. എങ്കിലും അച്ഛനു വിരോധികളുണ്ടായിരുന്നില്ല. ഗാംഭീര്യം, ധൈര്യം മുതലായ ഗുണചക്രംകൊണ്ടു പരാംഗനാദൃഗഞ്ചലചഞ്ചലചിത്തനാകാതെ ജീവിതം നയിച്ചു. മേല്പ റഞ്ഞ കാര്യങ്ങളിൽ അടുത്തുനിൽക്കാൻ പുത്രാദികൾക്കോ, ബന്ധുക്കൾക്കോ തീരെ പ്രാപ്തിയില്ലെന്നുകൂടി പറയാം. മന്ത്രവാദത്തിൽ ക്ഷുദ്രാഭിചാരാദികൾ ബഹുവായിക്ക ലർന്നിരിക്കുന്നതാകയാൽ സ്വന്തമാളുകൾ മന്ത്രവാദം പഠിക്കുന്നതവിടേക്കു രസമല്ല. അച്ഛന്റെ ഉപദേശം വലിയ ജ്യേഷ്ഠനു വളരെ പറ്റിയെങ്കിലും മന്ത്രവാദനിഷേധം ഫലി ച്ചില്ല. ഈ സംഗതിയിൽ ഞാൻ ജ്യേഷ്ഠനോടു ചേർന്നുനിന്നു; എന്നു വരികിലും എന്നെ ആ നിഷേധം ബാധിച്ചിരുന്നില്ല. അച്ഛനു ഹിതമല്ലാത്ത വിഷയമാണതെന്നൂഹിക്കത്തക്ക വിവേകമില്ലാതിരുന്നതിനാൽ ഇപ്പോഴത്തെ ദൃഷ്ടിക്കായാലും എന്റെ അബദ്ധം ക്ഷന്ത വ്യമാണല്ലോ. മാതൃമഹാരാജ്ഞിക്കു യാതൊരു വിദ്യാഭ്യാസവും സിദ്ധിച്ചിട്ടില്ലായിരുന്ന തുകൊണ്ടും മറ്റും ഗുണപ്രകടനത്തിനു മാർഗ്ഗമുണ്ടായില്ല. സന്താനങ്ങളുടെ ആഭ്യന്തരഗു ണങ്ങൾ അമ്മയിൽനിന്നുണ്ടാകുന്നവയെന്നു ശാസ്ത്രനിശ്ചയമാകയാൽ എന്റെ ജീവന്മു ക്തിപദസ്ഥിതിക്ക് ആ പാദങ്ങൾ, 'ദൃശ്യതേ ത്വഗ്ര്യയാബുദ്ധ്യാ' എന്ന ശ്രുതിപ്രകാരം മന സ്സുവഴിക്ക്, ഉത്തരവാദിയാണ്. ചിത്തരജോമാർജ്ജനംകൊണ്ടു സാക്ഷാൽ സ്വരൂപപ്രകാശം തന്നരുളിയതു സ്വാമിതിരുവടിയാണെന്നുള്ളതു വേറെ കാര്യം. എന്നാൽ മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ, കർമ്മംകൊണ്ടോ അറിഞ്ഞും അറിയാതെയും അച്ഛന്റെ അഭിപ്രായ ത്തിനു വിരുദ്ധമായി യാതൊരു പ്രവൃത്തിയും ചെയ്യാതെ അമ്മ തിരുവടി അന്നുമിന്നും ജീവിതം കഴിച്ചും കഴിഞ്ഞും ഇരിക്കുന്നു എന്നുള്ള മേന്മ ഉപമയറ്റതാകയാൽ ശ്ലാഘയ്ക്കു മറ്റൊന്നും വേണ്ടതില്ലെന്നുള്ളതു വികല്പമറ്റ സംഗതിയാണല്ലോ. പുത്രവാത്സല്യം ഇത്ര മേൽ മറ്റൊരാൾക്കുണ്ടോ എന്നു സംശയമാണ്. 'നിന്നെ-കുഴി-ചുട-കഴു-' മുതലായി തള്ള കളുപയോഗിക്കാറുള്ള ശാപവാക്കുകളോ, നുള്ളിപ്പോലും നോവിക്കലോ ഒന്നും കൂടാതെ ഏഴെട്ടു മക്കളെ വളർത്തിയത് എങ്ങനെ പ്രശംസിക്കാം!

ഒരിക്കൽ 'ഗയായാത്ര'യിൽ അച്ഛനുവേണ്ടി ഒരു പിണ്ഡം വച്ചില്ലല്ലോ എന്നു ജനനി പറഞ്ഞപ്പോൾ, പിതൃസമ്പാദ്യവുംകൊണ്ടല്ല ഞാൻ പോയതെന്ന് ഒരുമാതിരി ഒഴികഴി വിനായി നേരംപോക്കിൽ പറഞ്ഞു. അതുകേട്ട് "അങ്ങനെ പറയരുതെ; അച്ഛൻ തന്നതേ നിങ്ങൾക്കുള്ളൂ' എന്ന് അച്ഛൻ സ്വര്യാതനായി ഇരുപത്തിയഞ്ചുവർഷം കഴിഞ്ഞശേഷം സഗദ്ഗദം അമ്മ പറഞ്ഞതോർക്കുന്നുണ്ട്. ശുഭം."

ഇത്തരം ജ്ഞാപകോല്ലേഖങ്ങൾ ഇംഗ്ലീഷിൽ ധാരാളമുണ്ട്. പ്രസ്തുതോല്ലേഖം, കാർലൈൽ എന്ന ആംഗലതത്വജ്ഞാനി അദ്ദേഹത്തിന്റെ പിതാവിനെയും മറ്റും കുറിച്ച് എഴുതിയിരിക്കുന്നതിനെ ഓർമ്മിപ്പിക്കുന്നു എന്നു പറയാതെ നിവൃത്തിയില്ല. ഇത്തരം ലേഖനങ്ങൾകൊണ്ടാണ് യഥാർത്ഥജീവചരിത്രങ്ങളും മറ്റും ലോകം ഗ്രഹിക്കുന്നതെന്നു പ്രസിദ്ധവുമാണല്ലോ. എന്നാൽ ഇതിൽ പ്രതിപാദിച്ചിരിക്കുന്ന സംഗതികൾ മിക്കവാറും ഗ്രന്ഥാരംഭത്തിൽ കാണുമെന്നുള്ളതുകൊണ്ട് ഇവിടെ വിശേഷിച്ചൊന്നും പറയണമെന്നു വിചാരിക്കുന്നില്ല. എങ്കിലും, സ്വാമി അദ്ദേഹത്തിന്റെ മാതാപിതാക്കളെക്കുറിച്ചു ബഹുമാ

നമായി പറഞ്ഞിരിക്കുന്നതോർക്കുമ്പോൾ വളരെ അത്ഭുതപ്പെടാനുണ്ട്. പക്ഷേ ശ്രീശങ്കരാചാര്യർ മുതലായ മഹാപുരുഷന്മാരും ഈ വിധക്കാരായിരുന്നതിനാൽ അത്ഭുതപ്പെടാനുമില്ല; എന്തെന്നാൽ ആദരണീയന്മാരും, അനുകരണീയന്മാരുമായവർ ഇപ്രകാരംതന്നെയാണല്ലോ ലോകത്തിൽ പെരുമാറേണ്ടത്. 'ഭജതോപി ന വൈ കേചിൽ ഭജന്ത്യഭജതഃ കുതഃ; ആത്മാരാമാഹ്യാപ്തകാമാഃ' എന്നരുൾചെയ്ത ഭഗവാൻ ശ്രീകൃഷ്ണൻ മൃതപുത്രാനയനംകൊണ്ടു സ്വജനനിയെ ആരാധിക്കയോ, പ്രീണിപ്പിക്കയോ ചെയ്തതുനോക്കുക.

തുലാം 20. മരുതുകുളങ്ങരെ എസ്. വി. വായനശാലയ്ക്കു സംസ്കൃതം, മഹാരാഷ്ട്രം, മലയാളം എന്നീ മൂന്നു ജാതിയിലായി 14 പുസ്തകം സംഭാവനചെയ്തു. ഒരു ഗീതയും, അല്ലാതെ രണ്ടു പുസ്തകവും പിന്നീടും കൊടുത്തു. ഇങ്ങനെ സ്വാമി പാരിതോഷികമായി വേറെയും വായനശാലകൾക്കുതന്നെ കൊടുത്തിട്ടുണ്ടെന്നു നമുക്കറിയാമല്ലോ.

തുലാം 24. 'ഉമയമ്മറാണി' എന്ന ഗ്രന്ഥത്തെപ്പറ്റിയുള്ള നിരൂപണവും മറ്റും അടുത്ത വിഷയം. "ഉമയമ്മറാണി എന്ന പേരിൽ മിസ്റ്റർ എം. സി. ശങ്കരപ്പിള്ള (പെൻഷൻഡ് ഹൈക്കോർട്ട് രജിസ്റ്റർ) ഉണ്ടാക്കിയ പുതിയ ആഖ്യായിക വായിച്ചു. വളരെ പാത്രങ്ങളടങ്ങിയ ഈ കഥാരത്നാകരം രസപ്രദമായിരിക്കുന്നതിനുപുറമെ നാനാപ്രകാര ഉപദേശമുക്താ വിരാജിതവുമായിത്തീർന്നതു വിശേഷം. അപൂർവ്വം ചില സംസ്കൃതശബ്ദങ്ങളെ പാടുകേടായി ഉപയോഗിച്ചുപോയതു കഴിച്ചാൽ ഇതിൽ ഭാഷാശുദ്ധിക്കോ, ഘടനാപടിമയ്ക്കോ ദോഷമില്ലെന്നു കാണുന്നത് സന്തോഷാവഹംതന്നെ. ഖ്യാതിലാഭങ്ങളെ മാത്രമാശ്രയിച്ച്, എന്നാൽ ഗ്രന്ഥരചനയ്ക്കുവേണ്ട കോപ്പൊന്നുംകൂടാതെ, പുസ്തകങ്ങളെഴുതി കമ്മറ്റിയെപ്പോലും മയക്കി ഒരുകൂട്ടരും സ്വയമേവ ഒരുതരക്കാരും ഗ്രന്ഥങ്ങൾ പുറപ്പെടുവിച്ചു ഭാഷയെ വളർത്തുന്ന മട്ടിൽ ദുഷിപ്പിക്കുന്ന ഇക്കാലത്ത് ഇതിന്റെ ആവിർഭാവം എങ്ങനെ ശ്ലാഘ്യമല്ല. എന്നാൽ നീചപാത്രങ്ങളുടെയും ചില 'കാടൻ' പ്രഭുക്കളുടെയും മറ്റും സംഭാഷണങ്ങൾക്കു തന്മയത്വം കുറച്ചുപോരാതെ ഇരിക്കുന്നില്ലയോ എന്നു ശങ്ക തോന്നും. ഇതിലെ ചരിത്രഘട്ടം 'സ്റ്റേറ്റ് മാന്യുവെൽ' മുതലായതിനോടു താരതമ്യപ്പെടുത്താൻ സാധിച്ചിട്ടില്ല. അതെഴുതിയ ദിവാൻ ബഹദൂർ മിസ്റ്റർ നാഗമയ്യാ, 'കുറുപ്പ്' എന്നത് ഒരു സ്ഥാനപ്പേരാണെന്നു പറയുന്ന ഭാഗം ശരിയല്ലെന്ന് ഈ പുസ്തകത്തിൽ എടുത്തുപറഞ്ഞിരിക്കുന്നു. പിന്നെ കുറുപ്പ് എന്ന പദം കുറുനിലമന്നവർ എന്നർത്ഥമായ കുറുമ്പർ എന്ന തമിഴ്ശബ്ദത്തിൽനിന്നും വന്നതാണെന്നും പ്രാചീനകാലങ്ങളിൽ അതു സ്ഥാനമായിരുന്നില്ലെന്നും സ്ഥാനപ്പേർ രാജകീയ സൃഷ്ടിയാണെന്നും പറഞ്ഞുകാണുന്നു. ശബ്ദമുണ്ടായശേഷമാണ് ധാതുവും പ്രത്യയവും മറ്റും കണ്ടുപിടിക്കയെന്നല്ലാതെ വ്യാകരണപ്രക്രിയകൾ എല്ലാമുണ്ടാക്കിവച്ചു ശബ്ദം സൃഷ്ടിക്കയല്ല സംസ്കൃതാദിഭാഷകളിൽ പോലുമെന്നിരിക്കുന്ന സ്ഥിതിക്ക് ഇതിന്റെ അവയവാർത്ഥം എന്തുതന്നെയായാലും ഇത് ഇടപ്രഭുവിനുള്ള സ്ഥാനപ്പേരുതന്നെ. അന്യദേശീയരാജാക്കൾ വരുന്നതിനുമുമ്പുതന്നെ കർത്താ, കൈമൾ, പണിക്കർ, കുറുപ്പ് എന്നു തുടങ്ങിയ സ്ഥാനപ്പേരുകൾ മലയാളത്തു നടപ്പുണ്ടായിരുന്നു. രാജാക്കന്മാർ പേർകൊടുത്ത സ്ഥാനികളുണ്ടെന്നുള്ളതുകൊണ്ട് അതിടയ്ക്കു സൃഷ്ടിച്ചതെന്നു വരണമെന്നു നിർബന്ധമില്ലല്ലോ. ചേരമാൻ പെരുമാൾക്കു ചില അവകാശനീട്ട് കൊടുത്ത മാടമ്പിമാർപോലുമുള്ള സ്ഥിതിക്ക് എല്ലാവർക്കും സ്ഥാനപ്പേർ ആ വഴി വന്നതല്ലെന്നു കാണാവുന്നതാണ്.

204-ാം പുറത്ത് 'ആര്യന്മാർ ദ്രാവിഡരുടെ സന്തോഷത്തിനായി ശിവനെ, വേദങ്ങളിൽ വന്ദിക്കപ്പെട്ട ഇന്ദ്രൻ വരുണൻ ആദിയായ ദേവകളുടെ ശേഖരത്തിലുള്ള രുദ്രനാക്കി

ത്തീർക്കുകയും ശിവകഥകളെ പുരാണങ്ങളിൽ ചേർക്കുകയും ചെയ്തു എന്നതിലേക്ക് ലക്ഷ്യങ്ങൾ പലതുമുണ്ട്' എന്നുപറയുന്ന ഭാഗം ജന്മികുടിയാൻ കമ്മറ്റി റിപ്പോർട്ടിൽ കൂലംകഷമായി വിചിന്തനംചെയ്തു പ്രൗഢമനോഹരപ്രകൃതിയിലെഴുതിയിട്ടുള്ളതിനിടയ്ക്ക്..., ആദിത്യന്മാരിൽ ഒരാളായിരുന്ന വിഷ്ണുവിനു ദേവന്മാരുടെ ഇടയിൽ ഈ വലിയ സ്ഥാനം പിന്നീടുണ്ടായതാകുന്നു എന്നൊരു മാതിരിയിൽ പറഞ്ഞിട്ടുള്ളതിനോടു പങ്കുപിടിച്ചു ഭക്തിവിശ്വാസക്കുറവ് (അദ്വൈതവഴിയിലില്ലെങ്കിലും, മറ്റിടത്ത്) ഉണ്ടാക്കുന്നതായി തോന്നും. ഈശ്വരകാര്യവും മതവിഷയവും സയൻസ് പരിശോധനയെ അർഹിക്കുന്നില്ല. (മാനസിക) വൃത്തിവിശേഷങ്ങൾ!

(വിഭാഗം) ചെയ്തു നോക്കത്തക്കതല്ലെങ്കിൽ ശ്രുതിക്കിണങ്ങുമാറുമാത്രമേ യുക്തിയെ നയിക്കാവൂ എന്നുറയ്ക്കണം.

എന്നാൽ മുകിലന്റെ കൂടാരത്തിനുള്ളിൽ ചെന്ന് എം. മാർത്താണ്ഡക്കുറുപ്പ് ചിലത് ചെയ്തതിനിടയിൽ ശ്രീപത്മനാഭദ്ധ്വംസനം ചെയ്യുമെന്നും ഏകദൈവമേയുള്ളൂ എന്നും അവർ പറഞ്ഞമാത്രയിൽ ഒരു വ്യാഘ്രമുരൾച്ചയോ, ശ്വാപദശബ്ദമോ (ഉദരദ്ധ്വാനവിദ്യ കൊണ്ട്) ഉത്ഭവിപ്പിച്ച് അവരെ ഭയപ്പെടുത്തി മണക്കാട്ടുനിന്നും ഓടാനിടയാക്കിയെന്നതു മുഗൾ സർദാർ സംഘത്തിനെന്നല്ല ഒരുകൂട്ടം കള്ളർസംഘത്തിനുപോലും പറ്റുന്നതാണോ എന്നാലോചിക്കേണ്ടിയിരിക്കുന്നു. മുൻ 10-ാമദ്ധ്യായത്തിൽ രാമനാമഠം കണ്ടൻ കുമാരൻപിള്ളയുടെ കല്ലറവായിൽനിന്നും രക്ഷപ്പെട്ടു മഹാരാജ്ഞിയുടെ സന്നിധിയിലെത്തിയ കരിവലം കാര്യക്കാർ ഉടയാൻപിള്ളയോടുണ്ടായ സംഭാഷണത്തിൽ രവിവർമ്മരാജകുമാരമഹോദയൻ, "ഏതു പെൺകുട്ടിയാണമ്മാവാ!" എന്നു ചോദിച്ചുകാണുന്നത് എത്രത്തോളം പറ്റിയതെന്നു ചിലരുടെ വിചാരത്തിനു..., "നമുക്കും കഴക്കൂട്ടത്തെ വീട്ടുകാർക്കും കേശവനും (രാജാ കേശവദാസ്) ഒന്നുപോലെ വേണ്ടത്തക്ക ആളാണല്ലോ 'കാരണോരു' എന്നു ധർമ്മരാജനാമത്താൽ സർവ്വരാലും കൊണ്ടാടപ്പെട്ടിരുന്ന ശ്രീരാമവർമ്മ മഹാരാജൻ തന്നെ ഒരിക്കൽ അനന്തപത്മനാഭൻ പടത്തലവൻ എന്ന വീരബാഹുവിനോടു പറഞ്ഞുകാണുന്നതോർത്താൽ, അതിനു പത്തെഴുപതു സംവത്സരങ്ങൾക്കു മുമ്പുള്ള ഒരു ഇളയരാജാവ് മേൽപ്രകാരം പറഞ്ഞത് ഉചിതമല്ലെന്നു വരികയില്ലെന്നു സമാധാനമുണ്ടാകുന്നതായി ഞങ്ങൾക്കുതോന്നി."

ഇത് ഒരു ശരിയായ നിരൂപണത്തിന്റെ മാതൃകയാണെന്നുപറയുന്നതിൽ അധികം വിപ്രതിപത്തി വരികയില്ലെന്നു തോന്നുന്നു ഗുണദോഷങ്ങളെ ഒരുപോലെ വിചിന്തനം ചെയ്യുന്നതിക്കാലത്ത് വളരെ ചുരുക്കംതന്നെ. ഗ്രന്ഥകർത്താക്കന്മാരെ ദുഷിക്കുന്നതുമിപ്പോഴത്തെ ഒരു സമ്പ്രദായമാണ്. സ്വാമിയുടെ നിരൂപണത്തിൽ സ്തുത്യർഹങ്ങളായവയെ സ്തുതിച്ചും, അല്ലാതെ വന്നതിൽ വിപരീതാഭിപ്രായമുണ്ടെന്നു കാര്യകാരണസഹിതം ശാന്തസ്വരത്തിൽ ധരിപ്പിച്ചും ആണ് ചെയ്തിരിക്കുന്നത്. ഇങ്ങനെയൊക്കെ ഇരിക്കുന്നതിനാലാണ് ഇതിനു മാതൃകാസ്ഥാനമുണ്ടെന്നു ഞാൻ ഊഹിച്ചത്.

93 തുലാം 30. സ്വാമിയുടെ ഡയറി പരിശോധിച്ചതിൽ ഇന്ന് അസിസ്റ്റന്റ് സ്കൂൾ ഇൻസ്പെക്ടർ സി. എസ്. സുബ്രഹ്മണ്യൻപോറ്റി അവർകൾ എം. എ. സ്വാമിയുടെ മഠത്തിൽ ചെന്നിരുന്നതായും, സയൻസുകൊണ്ട് ഇക്കാലം ചെയ്തുവരുന്ന അത്ഭുതകൃത്യങ്ങളെക്കുറിച്ചും, വിദ്യാഭ്യാസവിഷയങ്ങളെക്കുറിച്ചും, മറ്റും വളരെ സംസാരിച്ചിരുന്നതായും കാണുന്നു. ഇപ്രകാരം ഓരോ വിഷയങ്ങളെപ്പറ്റി സംസാരിക്കുമ്പോൾ സ്വാമി ചെയ്യുന്ന ആശയപ്രകടനങ്ങൾ കുറിക്കുന്നതിനു വല്ലപ്പോഴുമേ ഞങ്ങൾക്കു സാധിച്ചിട്ടുള്ളൂ. ഒന്നാ

മത് ഞങ്ങൾക്കുള്ള അസൗകര്യവും, പിന്നെ സ്വതെയുള്ള മടിയും, സ്വാമിക്ക് ഈ തൊഴിൽ രസിക്കുമോ എന്നുള്ള പേടിയും ഇതിനുള്ള കാരണങ്ങളിൽ ചിലതുതന്നെ.

വൃശ്ചികം 8. ഇന്നത്തെ 'മലയാളി'യിൽ 'അർജ്ജുനൻ' എന്നു പേരുവച്ച് 'ഒല്ലപാട്രിഡ്' എന്ന തലവാചകത്തിൽ ഇംഗ്ലീഷിൽ ഒരു ലേഖനമുണ്ടായിരുന്നതിനെ സ്വാമി വായിച്ചു. ഇപ്പോൾ ഒഴിവുവരുന്ന ദിവാൻപട്ടത്തിന് ആരാണ് അർഹന്മാർ എന്നതിനെ ചൂണ്ടിക്കാണിക്കയായിരുന്നു ലേഖകൻ ചെയ്തിരുന്നത്. തിരുവിതാംകൂറിൽ ഒരു ഊനവിംശാർണ്ണക്കമ്പനിയുണ്ടെന്നും, അതിന്റെ സഹായയോഗാൽ പലർക്കും സ്ഥാനലാഭമുണ്ടാകുന്നത് പോരാത്തതാണെന്നും മറ്റും അതിൽ പ്രതിപാദിച്ചിരുന്നു. "ഇത്യാദിഭാഗം തിരുവിതാംകൂർകാർക്ക് വളരെദൂരം ആഹ്ലാദകരമാണ് എന്നേ പറവാനുള്ളൂ" എന്നു സ്വാമി അഭിപ്രായപ്പെട്ടതുകൂടാതെ മെസേഴ്സ് എൻ. രാമൻപിള്ള ബി. എ. എക്സൈസ് കമ്മീഷണർ, പി. രാമൻതമ്പി എം. എൽ. എന്നിവർ ആ പദത്തിനു പാത്രവാന്മാരായിരിക്കുന്നു എന്നു ലേഖകൻ പറഞ്ഞത് സ്വാമിക്കും വളരെ തൃപ്തികരമായിരിക്കുന്നപ്രകാരം കാണുന്നു. ഇവരെപ്പറ്റി സ്വാമി പലപ്പോഴും ശ്ലാഘിച്ചിട്ടുള്ളത് നാം കണ്ടുവല്ലോ. സമർത്ഥന്മാരെക്കുറിച്ച് എത്രമാത്രം പറഞ്ഞാലും സ്വാമിക്കു മതിവരികയില്ല. ഇന്നത്തെ ഡയറിയിലും ഈ മാന്യന്മാരെ പ്രശംസിച്ചു പറഞ്ഞുകാണുന്നുണ്ട്. സ്വാമി പറയുന്നതാവിത്: "ഇവർ രണ്ടുപേരും രണ്ടുതരത്തിലാണെങ്കിലും സർവ്വസമ്മതന്മാരാണ്. മിസ്റ്റർ രാമൻപിള്ള ബി. എ., മുമ്പു പറഞ്ഞ കമ്പനിക്കു കീഴടങ്ങാത്ത ചില ദുർല്ലഭരത്നങ്ങളിൽ ഒന്നാംതരം പുരുഷരത്നവുമാണ് എന്ന് ആരും സമ്മതിക്കും. റവന്യൂ, മജിസ്റ്റീരിയൽ, പോലീസ്, എക്സൈസ് മുതലായ എല്ലാ വകുപ്പിലും സ്വവീര്യോദഗ്രത പ്രദർശിപ്പിച്ച മഹാനുമാണ്.

"മിസ്റ്റർ രാമൻതമ്പി ബി. എ., എം. എല്ലിനെക്കുറിച്ചും വളരെ പറയേണ്ടതുണ്ട്. ഇദ്ദേഹം ശാന്തശീലനാണ്. കമ്പനിയിൽ യാതൊരു പിടിപാടുമില്ല. ബുദ്ധിസാമർത്ഥ്യം, എഴുത്തിലും പ്രസംഗത്തിലുമുള്ള പടുത, കൃത്യനിഷ്ഠ മുതലായ ഗുണങ്ങളെല്ലാം തികഞ്ഞയാളുമാണ്. ആകയാൽ ലേഖകൻ എഴുതിയതു യുക്തമായിരിക്കുന്നു."

വൃശ്ചികം 12. സ്വാമിയുടെ 'ശുശ്രൂഷകപ്രധാന'നായ ബ്രഹ്മാദ്വയപ്രകാശനുമായി സ്വാമി ചില ഗൗരവമേറിയ കാര്യങ്ങളെക്കുറിച്ചു സംസാരിച്ചു. ആദ്യമായി, ബ്രഹ്മശ്രീമാൻ രാമബ്രഹ്മസ്വാമിയുടെ ശിഷ്യനും, സ്വാമിയുടെ ഒരിഷ്ടനുമായ ശ്രീമാൻ ബ്രഹ്മദാസരെപ്പറ്റിയാണ് സംസാരിച്ചത്. അദ്ദേഹം വന്നുപോയതും, ചിദംബരയാത്ര നിശ്ചയിച്ചതും, ടിയുടെ പരമഹംസരീതിയിലുള്ള പര്യടനം നിമിത്തം 'ശ്രവണ'ത്തിനു പൂർണ്ണസുകരതയില്ലാതെ വരുന്നതും മറ്റും അടിസ്ഥാനമാക്കിയാണ് ഓരോന്നും സംഭാഷണം ചെയ്തത്. പിന്നീട്, ടിയുടെ ഒരു പ്രധാന സതീർത്ഥ്യനും സ്വാമിതിരുവടിയുടെയും മറ്റും സ്നേഹിതനും, പരേതനും ആയ ശ്രീമാൻ ബ്രഹ്മാനന്ദനെക്കുറിച്ച് ബ്രഹ്മാദ്വയപ്രകാശൻ ഇപ്രകാരം ചോദിച്ചു. "അദ്ദേഹത്തിനു ചില പറ്റുപാടുകൾ കണ്ടിട്ടുള്ളതുകൊണ്ട് ഒരു ജന്മംകൂടി വേണ്ടിവരികയില്ലയോ?" ഇതിനു സ്വാമി താഴെ കാണുംപ്രകാരം ഉത്തരം പറഞ്ഞതായി അറിയുന്നു. "സാക്ഷാൽക്കാരം-സ്വാനുഭവം-(താൻ ബ്രഹ്മമാണെന്നു ശാസ്ത്രമോ, ഗുരുവോ പറഞ്ഞതുകൊണ്ട് അന്യാധീനമായറിയുന്ന സമ്പ്രദായം വിട്ട് ദിഗ്ഭ്രമം മാറി ങ്ങ്അ! എന്നു തോന്നുംവണ്ണം, അല്ലെങ്കിൽ മറന്നുപോയ ഒരു പദാർത്ഥം ഓർമ്മയിൽപ്പെടുംപോലെ വരുന്ന വൃത്തി) അദ്ദേഹത്തിനുണ്ടായിട്ടുണ്ടോ എന്നു സ്വാമിക്കറിഞ്ഞുകൂടാത്തതിനാൽ ബ്രഹ്മാനന്ദന്റെ കാര്യം അവിടേക്കുറപ്പില്ലെന്നും, അങ്ങനെയുണ്ടാകുന്ന ചിത്തവൃത്തി, വൃത്തിരൂപത്തിലല്ലാതെ സ്വയംപ്രകാശവടിവിൽനിന്നാൽ ഒരിക്കൽ വന്നത് മതിയെന്നും, പിന്നെ നിയമാദികളെ അപേക്ഷിക്കയില്ലെന്നും, പിന്നെയും അന്യവൃത്തിയുണ്ടാകരുതെന്നു പറ

യുന്നവർ സാധുഹൃദയന്മാർതന്നെയാകയാൽ അങ്ങനെ പറയുന്നതാണെന്നും, 'ഭൂതപ്രതിബന്ധം, വർത്തമാനപ്രതിബന്ധം, ആഗാമിപ്രതിബന്ധം' എന്ന മൂന്നും സാധകനു വന്നുകൂടെന്നല്ലാതെ സിദ്ധനു വിധിയുടെ ഗന്ധംപോലും തടവായില്ലെന്നും, ഇതു വ്രതംപോലെ പാരണ വീടുംവരെ കാക്കേണ്ട ഒന്നല്ലാത്തതിനാൽ മറ്റൊരു വൃത്തി ഇടയ്ക്ക് കടന്നുകൂടിയാൽ ജ്ഞാനത്തിനു ബാധകമാകയില്ലെന്നും, ലോകഹിതമല്ലാത്തവിധം ബ്രഹ്മജ്ഞന്റെ നടവടി (വ്യവഹാരം) വന്നാലും ആയാൾക്കതു ബാധകമല്ലെന്നും, ലോകത്തിനിണങ്ങിയ നടപടിയുണ്ടാകുന്നത് അനുഗ്രഹമെന്നേ ഉള്ളൂ എന്നും 'ചികീർഷുർല്ലോകസംഗ്രഹം' എന്നു ശ്രീഭഗവാൻ അർജ്ജുനനെ നിമിത്തമാക്കിപ്പറഞ്ഞെങ്കിലും 'തഥാ ചരേത വൈ യോഗീ...ജനായഥാവമദ്ര്യേരൻ' എന്നപോലെ ലോകാനുരഞ്ജനനിഷേധം ശ്രുതിയിലുണ്ടെന്നും, ബൃഹദ്വാർത്തികത്തിൽ "രാഗാദയഃ സന്തുകാമം ന തദ്ഭാവോപരാദ്ധ്യതെ" എന്നു പറഞ്ഞിരിക്കുന്നുവെന്നും, ബ്രഹ്മജ്ഞന്മാരുടെ പ്രാരബ്ധഭേദത്താൽ നടപടി മാറിയിരുന്നാലും ബ്രഹ്മഭാവത്തിനു (നിലയ്ക്ക്) കേടില്ലയെന്നും" സ്വാമി വിശദമായി തെളിയിച്ചു. ഈ പ്രൗഢമായ സംഭാഷണം ഞങ്ങൾക്കു കേൾക്കാൻ ഇടവന്നില്ലല്ലോ എന്നു പരിതപിക്കുന്നു. എങ്കിലും ഇതിന്റെ ഒരു ചുരുക്കം കിട്ടിയതിൽ അതിയായ സന്തോഷമുണ്ട്. ഇതുകൊണ്ടു പല തെറ്റിദ്ധാരണകൾ മാഞ്ഞുപോകുന്നുവെന്നു പറഞ്ഞിട്ടാവശ്യമില്ലല്ലോ.

വൃശ്ചികം 15. ഇംഗ്ലീഷ് വിദ്യാഭ്യാസം ആരംഭിച്ചു നൂറുകൊല്ലം തികഞ്ഞ ദിവസമാണിത്. ഇതിനെ കൊണ്ടാടുന്നതിനു കരുനാഗപ്പള്ളിയിലും ഒരു സഭകൂടി. ഇതിൽ സ്വാമി സന്നിഹിതനായിരിക്കണമെന്ന് ഇതിന്റെ മാനേജിംഗ് സെക്രട്ടറിയും സ്വാമിയുടെ സ്നേഹിതനും ആയ അസിസ്റ്റന്റ് സ്കൂൾ ഇൻസ്പെക്ടർ ശ്രീമാൻ സി. എസ്. സുബ്രഹ്മണ്യൻപോറ്റി അവർകൾ എം. എ. ഒരു ക്ഷണനക്കത്തുമൂലം അപേക്ഷിക്കയാൽ "കൊച്ചിയിൽ ഇംഗ്ലീഷ് പഠിച്ച എനിക്കുപോലും, ജന്മദേശബദ്ധമൂലകമായ അഭിമാനച്ഛായയെ താങ്ങിപ്പോകേണ്ടതുണ്ട്" എന്നു സ്വാമി വിചാരിച്ചു. ഇവിടെ പ്രധാനമായിനിന്നത് സ്നേഹിതന്റെ ക്ഷണനമാണ്. എപ്രകാരമുള്ള സ്നേഹമാണെന്ന് അദ്ദേഹംതന്നെ പറഞ്ഞിട്ടുണ്ട്. അതിനെ താഴെ ഉദ്ധരിക്കാം. "ഹർഷാദ്യാവിദ്യകമപി യാവദ്ദേഹം സ്വഭാവവശതഃ സ്യാത്" എന്നു സ്വാമിയുടെ ഇഷ്ടമിത്രം സൂററ്റിലെ കൃഷ്ണശങ്കരശർമ്മാവിന് അവിടുന്നെഴുതിയ പൂർവ്വനിർദ്ദിഷ്ട പദ്യഖണ്ഡത്തിലെ സ്നേഹംപോലെ (ഹർഷാദി, എന്നതിലെ ആദിശബ്ദം കൊണ്ടു ഗ്രഹിക്കേണ്ടതായ സ്നേഹം മുതലായത് ആവിദ്യകം - അവിദ്യാകാര്യം - ആണെങ്കിലും ജ്ഞാനിക്കും, ശരീരപാതപര്യന്തം, പ്രാരബ്ധവശാൽ ഇരിക്കാം എന്ന മട്ടിൽ) ഗണിക്കേണ്ടതാണ് എന്നത്രെ സ്വാമിയുടെ അഭിപ്രായം. മുൻസീഫ് മിസ്റ്റർ രാമയ്യർ ബി. എ., ബി. എൽ. അദ്ധ്യക്ഷനാകണമെന്നു സ്വാമിയുടെ ഒരു പരിചിതനായ മജിസ്ട്രേട്ട് മിസ്റ്റർ നീലകണ്ഠപ്പിള്ള ബി. എ., ബി. എൽ. അഭിപ്രായപ്പെടുകയും വേറെ ചില മാന്യന്മാർ പിന്താങ്ങുകയും ചെയ്തതനുസരിച്ച് അദ്ദേഹം അദ്ധ്യക്ഷസ്ഥാനം സ്വീകരിച്ചു. പിന്നെ നടന്ന പ്രസംഗം മുതലായതിനെ വിമർശിച്ചു സ്വാമി ഇപ്രകാരമെഴുതിയിരിക്കുന്നു. "അദ്ധ്യക്ഷൻ മനഃസങ്കോചവലയിതമായ ദേഹക്ലമസങ്കോചത്തോടെ ഉപക്രമപ്രസംഗം നടത്തി. സ്ഥാനമഹത്വം മുൻനിർത്തി അദ്ധ്യക്ഷനെ തിരഞ്ഞെടുക്കുന്ന സഭകളുടെ ഗതി ഇങ്ങനെ ആവാനേ തരമുള്ളൂ എന്നുവരാം. പിന്നീട്, ശ്രോതാക്കളിൽ അധികംപേരും മലയാളഭാഷാമാത്രനിഷ്ഠന്മാരാണല്ലോ എന്നു പറഞ്ഞുകൊണ്ട് ഇംഗ്ലീഷിലടിച്ചു തയ്യാർ ചെയ്തിരുന്ന റിപ്പോർട്ട് തർജ്ജിമയെഴുതിയതു പോറ്റി അവർകൾ ഭംഗിയായി വായിച്ചു. അനന്തരം എക്സൈസ് ഇൻസ്പെക്ടർ മിസ്റ്റർ ബി. കൃഷ്ണപിള്ള ബി. എ. യുടെ മലയാള വാചാപ്രസംഗമായിരുന്നു. വിദ്യാഭ്യാസാഭിവൃദ്ധിയെയും മറ്റും കുറിച്ച് ഒരുവിധം നല്ലവണ്ണം

സംസാരിച്ചു. ഉപയോഗിച്ച ഭാഷ, ശുദ്ധികൊണ്ട് ഒരഭിജ്ഞന്റെ ദൃഷ്ടിക്കു ചമൽക്കാരകാരിയായിരുന്നില്ലെന്നു മാത്രം ഒരുപക്ഷമുണ്ട്. എങ്കിലും ചെറുപ്പക്കാരനാകയാൽ അഭിവൃദ്ധിയിൽ വന്നുകാണാൻ ആശംസിക്കുന്നു. പിന്നീട് മിസ്റ്റർ ഈശോ വക്കീലിന്റെ ഇംഗ്ലീഷ് പ്രസംഗമാണുണ്ടായത്. മുന്നറിവ് കൊടുക്കാതെ പ്രാസംഗികനായി കല്പിച്ച് അടിച്ച ക്ഷണനക്കത്തു കണ്ടതുകൊണ്ട് പ്ലാറ്റ്ഫാറത്തിൽ കയറിയതാണെന്നും, അവിദഗ്ദ്ധനായ തന്റെ മുഖത്തുനിന്നും ഗുരുതരമായ ഒരു പ്രസംഗം വല്ലവരും പ്രതീക്ഷിക്കുന്നതായാൽ അവർക്ക് ഇച്ഛാഭംഗത്തിനെ വഴിയുള്ളുവെന്നും, ഇവിടെ സന്നിഹിതരായിരിക്കുന്ന സർവ്വകലാശാലാബിരുദധാരികളിൽനിന്നുമാണ് ഇങ്ങനെയൊന്നു വന്നിരുന്നതെങ്കിൽ കൂടുതൽ ഫലമുണ്ടായിരുന്നേനെ എന്നും മുഖവുരയായി പറഞ്ഞു, പാശ്ചാത്യവിദ്യാഭ്യാസംകൊണ്ടുള്ള ഗുണവും, തദ്വാരാ അജ്ഞാനദൂരീകരണവും മറ്റും സിദ്ധമായിരിക്കുന്നവിധവും വിശദീകരിച്ച് ഒരുവിധം ഭംഗിയിൽ പ്രസംഗം കലാശിപ്പിച്ചു.

ഉടനെ അദ്ധ്യക്ഷൻ എഴുന്നേറ്റു, പ്രോഗ്രാംപ്രകാരം ഉപക്രമപ്രസംഗമല്ലാതെ ഉപസംഹാരവിഷയം തനിക്കു കാണുന്നില്ലെങ്കിലും, ഇംഗ്ലീഷുകാർ വരികയും അവരുടെ വിദ്യ ഇവിടെ നടപ്പാകയും ചെയ്തില്ലായിരുന്നെങ്കിൽ നാട്ടുകാർ അജ്ഞാനത്തിൽ മുഴുകിക്കിടക്കുമായിരുന്നു എന്നവിധം മിസ്റ്റർ ഈശോ ഉപന്യസിച്ചതിനെ ഉപസംഹരിക്കാതെ നിവൃത്തിയില്ലെന്നും, അവിടെ പരിഷ്കാരം വർദ്ധിക്കുന്നതിന് എത്രയോ മുമ്പ് ഇന്ത്യയിൽ പരിഷ്കാരം രൂഢമൂലമായിരുന്നുവെന്നും അതിനു ലക്ഷ്യമായുള്ള ഉപനിഷത്തുകൾ ശ്രീമദ്ഭഗവദ്ഗീത മുതലായ തത്വജ്ഞാനശാസ്ത്രങ്ങളും രാമായണം മുതലായ ഐതിഹാസികഗ്രന്ഥങ്ങളും തുല്യമില്ലാത്തവയാണെന്നും മറ്റും പറഞ്ഞു. ഇദ്ദേഹത്തിന്റെ ഈ പ്രസംഗം സന്ദർഭാനുഗുണമാണോ എന്നും, ഉപക്രമത്തിൽ 'ഇംഗ്ലീഷ് വിദ്യാഭ്യാസകല്പവൃക്ഷം', എന്നാരംഭിച്ചു പരിണാമത്തിൽ 'വിദ്യാഭ്യാസ അശ്വത്ഥ വൃക്ഷം', എന്നാക്കിയ മാതിരി ഏതാണ്ടൊന്നല്ലേ എന്നും എനിക്കു തോന്നി. ഇദ്ദേഹം ഒരു 'വേദാന്തഭ്രമക്കാരൻ' ആകയാൽ മതിമറന്നതായിരിക്കാം. ഉദ്യോഗസ്ഥന്മാരുടെ വേദാന്തമാകകൊണ്ടുതന്നെയാണ് വേദാന്തപദത്തോടു ഭ്രമാംശംകൂടിച്ചേർത്തുപോയത്. ജസ്റ്റിസ് മിസ്റ്റർ സദാശിവൻപിള്ള തത്വതീർത്ഥ്യനായിരുന്ന ആണറബിൾ സർ, ശേഷയ്യാശാസ്ത്രികൾ, മുതലായ അനേക ഉദ്യോഗസ്ഥവേദാന്തികൾ വേറൊരു സംഘമാണെന്നു കണക്കാക്കിയാണ് ഈ യുക്തി. ഇങ്ങനെ ലോകോത്തരഗുണവാന്മാർ ഉദ്യോഗസ്ഥന്മാരിലുമുണ്ടെങ്കിലും, പ്രായാഭിപ്രായപ്രകാരമാണ് മേൽ പ്രസ്താവിച്ചത് എന്നുമോർക്കേണ്ടതാണ്. സാധാരണക്കാർ– 'വ്യാചഷ്ടേ യഃപഠതി ച ശാസ്ത്രം ഭോഗായ ശില്പിവത്; യതതേ ന ത്വനുഷ്ഠാനേ ജ്ഞാനബന്ധുഃ സ ഉച്യതേ' എന്നു വാസിഷ്ഠത്തിൽ പറയുംപോലെ അഭിമാനത്തെയോ, ഔൽസുക്യത്തെയോ പ്രമാണിച്ചു വേദാന്തം പഠിക്കുന്നതായി കാണുന്നു. വളരെ നാൾ ഞങ്ങളോടൊരുമിച്ചു വേദാന്തശാസ്ത്രം പരിശീലിച്ചുകൊണ്ടിരുന്നയാളും, ഗീതോപനിഷത്ഭാഷ്യങ്ങളും വിചാരസാഗരം മുതലായതുമെല്ലാം മനഃപാഠമാക്കിയിട്ടുള്ള ആളുമായ ഒരു പ്രധാന ഉദ്യോഗസ്ഥൻ ആയിടയ്ക്ക് എന്റെ വലിയ ജ്യേഷ്ഠനോടു നേരിട്ടു വാങ്ങാതെ ഒന്നു വളച്ചു കുറേപണം കോഴയായി പറ്റിച്ചതുപോലെ പലതും പല ഉദ്യോഗസ്ഥവേദാന്തികളെപ്പറ്റി പറയാനോർക്കുന്നുണ്ട്.

ഇങ്ങനെ പറഞ്ഞതുകൊണ്ടു വേദാന്തം പഠിക്കാത്ത തങ്ങളാണ് ശ്രേഷ്ഠന്മാരെന്നു ചിലർ ഞെളിയേണ്ട. മേൽപ്പറഞ്ഞ തരക്കാർ അനുഷ്ഠാനത്തിൽ പിന്നോക്കമായതുകൊണ്ട് 'യോഗഭ്രഷ്ട'ന്റെ നിലയിലെങ്കിലും അടുത്ത ജന്മം ജ്ഞാനികളായേക്കും. അവർക്കു പരോക്ഷജ്ഞാനം അത്രത്തോളം ദൃഢമായിക്കാണുമെന്നു താല്പര്യം. വെറും ഒരു സദ്വൃത്തനെക്കാളും വൃത്തഹീനനായ വേദാന്തി (പരോക്ഷജ്ഞാനി) വളരെ ശ്രേഷ്ഠനാണ്.

കാരണം, ജ്ഞാനമാണ് അജ്ഞാനനാശകമെന്നും, കർമ്മമല്ലെന്നുമുള്ള സിദ്ധാന്തം തന്നെ. വൃത്തദോഷം (നടപടിത്തെറ്റ്) പരിഹാര്യമാണ്.

"ഇവിടെ കൂടിയത് മതസഭയല്ലാത്തതുകൊണ്ട് അദ്ധ്യക്ഷന്റെ പക്ഷത്തിനു സാധുത്വമില്ല. സാമാന്യവിദ്യാഭ്യാസത്താൽ നീങ്ങേണ്ട മൂഢതയെ ആണ് മിസ്റ്റർ ഈശോ പരാമർശിച്ചതെന്നു സിദ്ധമാണ്. ഒരു ബ്രഹ്മജ്ഞാനിക്കാണെങ്കിൽക്കൂടി ഇരുട്ടത്തു വഴികാണാൻ ദീപം വേണ്ടിവരും. ആകയാൽ പ്രകൃതത്തിൽ മിസ്റ്റർ ഈശോവിനു തെറ്റുണ്ടെന്നു തോന്നുന്നില്ല."

ഇവിടെ ഒന്നുരണ്ട് സംഗതികൾ വക്തവ്യങ്ങളായിട്ടുണ്ട്. പ്രാസംഗികന്മാരായി ഇറങ്ങുന്ന മിക്കവരും അവരുടെ പ്രസംഗത്തിന് ഒരു പീഠികയെന്നപോലെ അവർക്കു ശേഷിക്കുന്ന അപാടവത്തെയും, അസൗകര്യങ്ങളെയും മറ്റും കുറഞ്ഞൊന്നു പറയുന്നത് ഇപ്പോൾ സാധാരണമായിരിക്കുന്നു. ചിലർ ഇതുകൊണ്ടുതന്നെ നേരം വെളുപ്പിക്കുന്നതായിക്കാണാം. ഇതുപോലെ ഓരോ സംഗതികളെക്കുറിച്ചു സംഭാഷണം ചെയ്ത കൂട്ടത്തിൽ സ്വാമി, "ഇക്കാര്യത്തെപ്പറ്റി എന്തു തോന്നുന്നു" എന്ന് എന്നോട് (അഭിപ്രായം) ചോദിച്ചു. "ഇത് ഈയിടെ സാധാരണമായിരിക്കുന്നതുകൊണ്ട് ശ്രോതാക്കൾ അത്ര ഇഷ്ടപ്പെടുന്നില്ലായിരിക്കാം. പക്ഷെ, ചില വലിയ ആളുകൾ പറയുമ്പോൾ അതവരുടെ വിനയംകൊണ്ടായിരിക്കും എന്നു ജനങ്ങൾ വിശ്വസിക്കുന്നു" എന്നു ഞാൻ ഉത്തരം പറഞ്ഞു. സ്വാമി: "ചിലർ ഈ ഭാഗങ്ങളെല്ലാം വളരെ നേരംപോക്കായും ഭംഗിയായും പറയാറുണ്ട്. അപ്പോൾ രസിച്ചേക്കും. എന്നാലും ഈ സമ്പ്രദായം എനിക്കു തീരെ രുചിക്കുന്നതല്ല. ആദ്യമെ ഒരുത്തൻ താനേറ്റ കാര്യത്തിനു സമർത്ഥനല്ലെന്നും, ബഹുകൃത്യങ്ങളാൽ പരതന്ത്രനാണെന്നും പറഞ്ഞിട്ടു വേണമോ കാര്യഭാഗത്തിൽ പ്രവേശിക്കാൻ?" ഞാൻ പറഞ്ഞു: "ഇങ്ങനെയൊക്കെ ആദ്യം പറഞ്ഞിട്ട് ഒടുവിൽ ആളുകളെ അത്ഭുതപ്പെടുത്താനായിരിക്കാം ഈ സമ്പ്രദായം പ്രാസംഗികന്മാർ കൈക്കൊള്ളുന്നത്. അല്ലെങ്കിൽ തന്റെ പ്രസംഗം മോശമായിപ്പോയി എന്നുകണ്ടാൽ അതിൽ താൻ കുറ്റവാളിയല്ലേ എന്നു വരുത്താനുമായിരിക്കാം. സ്വാമി; "താനോ, തന്നെ ആ സംഗതി ഭരമേല്പിച്ചവരോ കുറ്റക്കാർ എന്ന ഭാഗം പോകട്ടെ. അസമർത്ഥൻ എന്നു താനേ ഒരുവനറിഞ്ഞാൽ പിന്നീട് ഒരുമ്പെടുന്നതു സാഹസമാണ്. ജനങ്ങൾ, ആയാളുടെ കുറ്റം ഒഴിയുന്നതുവരെ ക്ഷമിക്കുന്നവരല്ല. അവർക്ക് ഹൃദയാവർജ്ജകമായ പ്രസംഗമാണ് വേണ്ടത്. അതിന് ഒന്നാമതായി തനിക്കൊന്നും അറിഞ്ഞുകൂടാ, എന്നു പറഞ്ഞ് ഒടുവിൽ അത്ഭുതപ്പെടുത്തുന്നത് നല്ല നയമേ അല്ല. താൻ കിഞ്ചിജ്ഞനാണെന്നു നേരത്തെ അറിയിച്ചാൽ ആയാളുടെ പ്രസംഗം കേൾക്കേണ്ടെന്നും വിചാരിച്ചേക്കും. നേരേ മറിച്ച്, താൻ വാസ്തവത്തിൽ ഏറ്റ കാര്യം ഒരുവിധം ശരിയായി നിർവ്വഹിക്കാൻ പോകുന്നുവെന്നോ മറ്റോ പറഞ്ഞാൽ ശ്രോതാക്കൾ ഉത്സുകന്മാരായിരിക്കും. ഈ പീഠിക ആശാസ്യമാണ്; എന്തെന്നാൽ ആയതു സഭയുടെ ശ്രദ്ധയെ ബലമായി ആകർഷിക്കുന്നു. താൻ സമർത്ഥനാണെന്നു ബോധമുള്ളവൻ അസമർത്ഥൻ എന്നു പറയുന്നത് ഒരുവിധം വഞ്ചനയുമാണ്." പക്ഷേ ഇത് ഒരു സമ്പ്രദായമായി പ്രാസംഗികന്മാർ കരുതിപ്പോരുന്നു എന്നു ഞാൻ വീണ്ടും പറഞ്ഞു. സ്വാമി: "എന്നാൽ നിങ്ങൾ ആരെങ്കിലും പ്രസംഗിക്കാൻ പോകുമ്പോൾ ആദ്യമേ ഈ ഭാഗമെഴുന്നള്ളിക്കരുത്; അതു ചീത്തയാണ്; അങ്ങനെയല്ല പ്രസംഗം തുടങ്ങേണ്ടത്."

ഈ സംഭാഷണംകൊണ്ടു സ്വാമിക്ക് ഒരുതരത്തിലുമുള്ള വക്രബുദ്ധി ഇഷ്ടമല്ല എന്നു നാം കണ്ടു. മിസ്റ്റർ ഈശോവിന്റെ മുഖവുരയും സ്വാമിക്കു പിടിച്ചില്ല എന്നും വ്യക്തമാണല്ലോ.

മേൽപ്പറഞ്ഞ പ്രസംഗത്തെ സംബന്ധിച്ചു വേറെയും ചില സംഭാഷണങ്ങൾ നടന്നിട്ടുണ്ട്. അതിന്റെ ആവിർഭാവമിപ്രകാരമാണ്. ഇപ്പോഴത്തെ യുദ്ധംകൊണ്ടു ജനങ്ങൾക്കുള്ള ക്ഷാമവും മറ്റും ഓർത്തും, ഈ കഷ്ടപ്പാടുകൾ നീക്കാൻ ബ്രിട്ടീഷ് ഗവൺമെന്റ് ശ്രദ്ധിക്കുന്നില്ല എന്നോ മറ്റോ വിചാരിച്ചും ഒരു മാന്യൻ ഇംഗ്ലീഷുകാരുടെ ഭരണംകൊണ്ടു നമുക്കു വലിയ ഗുണങ്ങളൊന്നും സിദ്ധിച്ചിട്ടില്ല എന്നു പറഞ്ഞു. അപ്പോൾ ഞാൻ അവരുടെ ഭരണധുരംധരതകൊണ്ടു നമുക്കു വളരെ ഗുണങ്ങൾ സിദ്ധിച്ചിട്ടുണ്ടെന്ന് എനിക്കറിയാവുന്ന പല ഉദാഹരണങ്ങൾ കാണിച്ചു വിശദപ്പെടുത്തി. എന്നാൽ അവരത്ര ദയാശീലന്മാരാണെങ്കിൽ ഈ ഭയങ്കരസമരം വല്ലവിധവും നിറുത്തിക്കളയരുതോ എന്ന് അദ്ദേഹം എന്നോടു വിസംവാദകദർത്ഥനയാ വീണ്ടും പറഞ്ഞു. അതിനും തക്കതായ സമാധാനം ഞാൻ പുറപ്പെടുവിച്ചു. എന്നിട്ടും അദ്ദേഹം പിടിച്ച ഭാഗം ജയിക്കണമെന്ന ആശയത്തോടെ ചിലതെല്ലാം ജല്പിച്ചു. ഇതെല്ലാം കേട്ടുനിന്ന ചിൽഘനാമൃതനാമാവു സ്വാമിയോട് ഈ വിവരങ്ങളുണർത്തിക്കാതെ, ബ്രിട്ടീഷ് ഭരണംകൊണ്ട് നമുക്ക് ഗുണമാണോ ഉണ്ടായിട്ടുള്ളതെന്നു ചോദിച്ചു. സ്വാമി ഒരുപക്ഷവും പിടിച്ചുപറയുന്ന ആളല്ലെന്നു പൂർണ്ണബോധമുള്ളതിനാലും, ഞങ്ങൾ പക്ഷപാതികളാണെന്നു വിചാരിച്ചുപോകനിമിത്തവുമാണ് ഇപ്രകാരം ചോദിച്ചത്. ഇംഗ്ലീഷുകാരുടെ വരവുകൊണ്ട് ഇന്ത്യയ്ക്ക് പല നന്മകളും സിദ്ധിച്ചിട്ടുണ്ടെന്നും, മഹമ്മദന്മാരുടെ ഭരണവും മറ്റും ഓർക്കാൻകൂടി വഹിയാത്തവണ്ണം സങ്കടകരമായിരുന്നു എന്നും, ഇപ്പോൾ നമുക്കുള്ള സ്വാതന്ത്ര്യം, സമാധാനജീവിതം, പരിഷ്കൃതരീതിയിലുള്ള വിദ്യാഭ്യാസം, കച്ചവടം, കൈത്തൊഴിൽ, രാജ്യഭരണനയം ഇവയ്ക്ക് നാം എന്നും അവരോടു കൃതജ്ഞതയുള്ളവരായിരിക്കണമെന്നും സ്വാമി പറഞ്ഞുകേൾപ്പിച്ചു.

ഇപ്രകാരം പല സംഗതികളിൽനിന്നും, സ്വാമിക്കു തീരെ സങ്കുചിതഹൃദയത്വമില്ല എന്നു വെളിവായിട്ടുണ്ട്. പരമാർത്ഥത്തിലുള്ള കാര്യങ്ങൾ സ്വാമി സമ്മതിക്കും; അവിടെ വേറെ ഒരു സംഗതിയുംകൊണ്ടുവന്ന് ആകപ്പാടെ കലക്കാൻ അദ്ദേഹം ശ്രമിക്കയില്ല. ഇതുകൊണ്ടാണ് മിസ്റ്റർ അയ്യരുടെ 'ഉപസംഹാരം' സ്വാമിക്കത്ര രുചിക്കാഞ്ഞത്. ഇംഗ്ലീഷുകാരുടെ ആഗമനംകൊണ്ടു നമുക്കു ശരിയായ ഒരു വിദ്യാഭ്യാസസമ്പ്രദായം സിദ്ധിച്ചിട്ടുണ്ടെന്നും, അതുകൊണ്ടു ജനങ്ങളുടെ അജ്ഞത നശിക്കുന്നുവെന്നും പ്രത്യേകിച്ചു പറയേണ്ടല്ലോ. ഇതിനെയാണ് മിസ്റ്റർ ഈശോ തന്റെ പ്രസംഗത്തിൽ സൂചിപ്പിച്ചത്; അല്ലാതെ ഇന്ത്യയ്ക്ക് പ്രാചീനകാലങ്ങളിൽ പരിഷ്കാരമില്ലായിരുന്നു എന്നല്ല. സ്വാമിക്കും ഈ വിഷയത്തിൽ ഭിന്നാഭിപ്രായം യാതൊന്നുമില്ലെന്നു നമുക്കറിയാം.

സ്വാമിക്കു സമാജങ്ങളിൽ പോകാൻ ഒരു വൈമുഖ്യമുള്ളതായും, അതിനുള്ള ചില കാരണങ്ങൾ അദ്ദേഹം നിദർശിച്ചുതന്നിരിക്കുന്നതായും നാം കണ്ടുകഴിഞ്ഞു. എന്നാൽ മുമ്പുപോകാതിരിക്കയും ഇപ്പോൾ പോകയും ചെയ്യുന്നതെന്തുകൊണ്ടാണ്? എന്നുള്ള ചോദ്യത്തിനു സ്വാമി ശാസ്ത്രീയമായ ഉത്തരം പറഞ്ഞു. "കഴിഞ്ഞ 22 വർഷക്കാലം ഞാൻ സമാജങ്ങളിലും മറ്റും പോകാതെ കഴിക്കയായിരുന്നു. ഇതിനു പല കാരണങ്ങളുണ്ട്. ഇപ്പോഴത്തെ സഭാസമ്പ്രദായങ്ങളെക്കുറിച്ച് എനിക്കു സ്വതേ ഉള്ള വെറുപ്പിനു പുറമെ ചില ഘട്ടങ്ങളിൽ ഇതിലേക്ക് ശാസ്ത്രസമ്മതിയും കുറച്ചു കുറഞ്ഞുതന്നെയാണ് കാണുന്നത്. 'ആതിഥ്യശ്രാദ്ധയജ്ഞേഷു ദേവയാത്രോത്സവേഷുച; മഹാജനേഷു സിദ്ധ്യർത്ഥീ ന ഗഛേദ്യോഗവിൽ ക്വചിൽ' എന്ന പ്രമാണമനുസരിച്ചും, 'ന സഭാം പ്രവിശേൽ പ്രാജ്ഞഃ' എന്നതിനെ വിചാരിച്ചും ആണ് ആദ്യകാലം മടിച്ചത്. ഇപ്പോൾ അതെല്ലാം ആകപ്പാടെ നീങ്ങിയിരിക്കുന്നു. എന്നാലും ചിരപരിചയം നിമിത്തം അതിൽ ഒരു വൈമുഖ്യം ഇപ്പോഴുമുണ്ടാകുന്നുണ്ട്. ഇപ്പോൾ ഭൂലോകഭയങ്കരമായിരിക്കുന്ന സമരാങ്കണത്തിലും പ്രവേശി

പ്പാൻ ഗുരുകരുണയാൽ ഞാൻ നിർഭയനാണ്. പിന്നെ സഭയ്ക്കെന്ത്? 'അഭയംവൈ ജനക! പ്രാപ്തോസി' എന്നു പറഞ്ഞനില. എല്ലാം ഗുരുകൃപ" എന്നു പറഞ്ഞവസാനിപ്പിച്ചു.

സ്വാമിക്കു സിദ്ധിച്ചിട്ടുള്ള സകല അഭ്യുദയങ്ങൾക്കും നിദാനം ഗുരുകൃപതന്നെയെന്ന് അവിടുന്നു പലപ്പോഴും പറയാറുണ്ട്. സ്വാമിക്കുള്ള ഗുരുഭക്തി സീമാതീതവും, ഇക്കാലത്ത് അതിദുർല്ലഭവുമാണെന്നു നാം കണ്ടിട്ടുണ്ടല്ലോ. ഗുർവാജ്ഞ എന്തായിരുന്നാലും സ്വാമി അതു ചെയ്യുന്നതിനു മടിക്കയില്ല; തന്നെയുമല്ല, ആ ആജ്ഞ അനുഗ്രഹവുമായിട്ടാണ് സ്വാമി വിചാരിക്കുന്നതെന്നുള്ളതിലേക്ക് പല ലക്ഷ്യങ്ങളുണ്ട്. സിദ്ധസാദ്ധ്യനായ ഒരു ബ്രഹ്മവിത്തിന് ഇത്രയൊന്നും ഭക്തി ആവശ്യമില്ല; അതു തീരെ ഇല്ലെങ്കിലും അദ്ദേഹത്തിനിനി യാതൊരു തരക്കേടും വരാനില്ല. ഈവിധം അപൂർവ്വം ചില ജീവന്മുക്തന്മാർ അനുവർത്തിക്കുന്നതായി അറിവുണ്ട്. എന്നാൽ ആയത് സർവ്വലോകഹിതത്തിനും സുഖത്തിനും ആദർശമായി വരികയില്ല. ശ്രേഷ്ഠന്മാരുടെ ആചാരസമ്പ്രദായമാണല്ലോ ജനത കൈക്കൊള്ളുന്നത്. സ്വാമിയുടെ ആചാരവിശേഷങ്ങൾ എത്രയോ അഭിലഷണീയങ്ങളായിരിക്കുന്നുവെന്നു നിർവിശങ്കം പറയാം.

വൃശ്ചികം 19. സ്വാമിയുടെ ഡയറിയിൽനിന്നു താഴെക്കാണുന്ന സംഗതി ഉദ്ധരിക്കുന്നു. "ഈ മാസം 3-ാം തീയതി എന്നെ കാണ്മാനായി വന്ന് ഞാൻ മഠത്തിലില്ലാതിരുന്നതിനാൽ (സഞ്ചാരത്തിലായിരുന്നതുകൊണ്ട്) മടങ്ങിപ്പോയ ശ്രീമതി ഉമാദേവി(ഉമ്മിട്ടി അമ്മ)യെന്ന ഒരു ഹൈക്കോടതി വക്കീലിന്റെ പത്നി ഇന്നു വീണ്ടും വന്നുചേർന്നു. അവർ സ്വയമേവ പുറപ്പെട്ടത്, അന്യർമൂലം അപേക്ഷിച്ചാൽ ചെല്ലുമോ എന്നു ശങ്കിച്ചും, സാധാരണ സ്ത്രീലോകദുർല്ലഭമായവിധം അദ്വൈതശാസ്ത്രാഭ്യാസവും വേദാന്തശ്രദ്ധാലുവായ ആത്മനാഥനോടുകൂടി ഒരു ഗുരുവിന്റെ പരിചര്യാനുഗ്രഹവും ലഭിച്ചിരുന്നതുകൊണ്ട് ദർശനൗത്സുക്യം കരുതിയും, ആണെന്ന് ഏവർക്കുമറിയാം. ആഗമനത്തിനു വേറെയും ഉദ്ദേശ്യമുണ്ടായിരുന്നു. അവരുടെ സീമന്തപുത്രനെ ഞാൻ ഒന്നു ചെന്നുകാണണമെന്നപേക്ഷിക്കാനുംകൂടി ആയിരുന്നു വന്നത് എന്നു പറഞ്ഞാൽ കഴിഞ്ഞു. ഇങ്ങനെ ബുദ്ധിമുട്ടിവന്നു പറഞ്ഞതുകൊണ്ടു ഞാൻ ചെല്ലാമെന്നു പറഞ്ഞു മടക്കി അയച്ചു."

ഇങ്ങനെ പല മാന്യജനങ്ങളും സ്വാമിയെ കാണാൻ വരുന്നതായും, അവർക്ക് കഴിയുന്നത്ര സഹായം ചെയ്യുന്നതിൽ സ്വാമി സദാ സന്നദ്ധനായിരിക്കുന്നതായും പല ദൃഷ്ടാന്തങ്ങൾ ഉണ്ടായിട്ടുണ്ടല്ലോ.

വൃശ്ചികം 20. സ്വാമി ഒരു വാക്കു പറഞ്ഞാൽ അതിനെ തീർച്ചയായും ആ ക്ലിപ്തസമയത്തുതന്നെ നിറവേറ്റി അവിടത്തെ വാക്കിനെ പാലിക്കും. വലിയവനെന്നും എളിയവനെന്നും ഒരു വ്യത്യാസവും കണക്കാക്കാതെയും, കാര്യങ്ങളിൽ ലഘുത്വവും ഗുരുത്വവും വകവെയ്ക്കാതെയും; സകലത്തെയും ഒരുപോലെ വിചാരിച്ചും ആണ് സ്വാമി പെരുമാറുന്നത്. ഈ ശീലം അദ്ദേഹത്തിനു സഹജമായിട്ടുള്ളതാണ്. അല്പനായ മനുഷ്യനു ലോകത്തിൽ ചെറുതായി ഒന്നുംതന്നെയില്ല എന്നാണല്ലോ ഡോക്ടർ ജാൺസന്റേയും അഭിപ്രായം.

സ്വാമി ഇന്നലെ ഏറ്റ കൃത്യം നിർവ്വഹിക്കുന്നതിനായി ഇന്നു രാവിലെ, ആതിനാട് കരയോഗം പ്രസിഡന്റും ശിഷ്യനുമായ ബ്രഹ്മാദ്വയപ്രകാശനോടുകൂടി മേൽപ്പറഞ്ഞവരുടെ സ്ഥലമായ കിരിയ്ക്കാട്ടേക്ക് പോയി. യാത്രയെപ്പറ്റിയും മറ്റും സ്വാമിതന്നെ അല്പം പറഞ്ഞിരിക്കുന്നു. "ഉച്ചയ്ക്ക്, അവിടെ ഞങ്ങൾ എത്തി. അവരുടെ സുഖമില്ലാത്ത പുത്രൻ വന്നുകണ്ട് മിണ്ടാതെ നടന്നു. അനന്തരമാണ് ആൾ അതുതന്നെയെന്ന് ഒരു അയൽവാസി

പറഞ്ഞത്. ഞാൻ പുറകോട്ടു തിരിഞ്ഞുനോക്കിക്കണ്ടതാകയാൽ സ്പഷ്ടമേ ആൾ മനസ്സിലായില്ല. എങ്കിലും ഒരു പരിചയം തോന്നി. ഒടുവിൽ ആയാളുടെ വൃത്തമെല്ലാം ശ്രീമതി ഉമാദേവി പറഞ്ഞപ്പോൾ ആയാളുടെ ഛായപിടിച്ചു പൂർവ്വാവസ്ഥകളെ ഓർത്തു. എന്റെ പരമപ്രിയനും, ഗുണനിധിയും ആയിരുന്നു ക്രമമുക്തിക്കർഹനായ ശ്രീഗോവിന്ദസ്ഥാനേശ്വരന്റെ കൊട്ടാരത്തിൽ ഞാൻ വാസം ചെയ്തിരുന്ന കാലത്ത് ആയാൾ പലതവണ എന്നെ വന്നു കണ്ടതും മറ്റുമെല്ലാം ഹൃദയത്തിൽ നിഴലിച്ചു. സുഖക്കേടാണോ, വേദാന്തനിഷ്ഠനായിരുന്നതിനാൽ സ്വാനുഭൂതികൊണ്ടുണ്ടായ ഭാവഭേദമാണോ ആയാൾക്കെന്നായിരുന്നു മാതൃപ്രഭൃതികളുടെ സംശയം. ഈയാൾ അഞ്ചാറുവർഷമായി സഞ്ചാരത്തിലും ഗുരുസേവയിലും കഴിക്കയായിരുന്നു. മടങ്ങിവന്നു ചേർന്നിട്ട് ആറുമാസമായി. അതിനു ശേഷമാണ് ഭാവഭേദമെന്നു പറയുന്നു. എന്നാൽ 7, 8 വർഷത്തിനുമുമ്പ് എന്നെ കാണാൻ വന്ന സമയത്തുതന്നെ ഇയാൾക്ക് 'അയഞ്ഞപരുവത്തിലുള്ള ഭ്രാന്ത്' എന്നു ശ്രീസ്വാമിതിരുവടി ചിലരെ ഊന്നിപ്പറയാറുള്ളതും, 'കിരിയം' എന്ന് ഈ നാട്ടുകാർ പറയുന്നതും ആയ കിറുക്കുണ്ടായിരുന്നു എന്ന് അറിഞ്ഞിരുന്നതാണ്. ഈ മാതിരിക്കാർ വളരെപ്പേർ ഞങ്ങളുടെ പരിചയത്തിലുണ്ട്. ഇവർ ശരിയായ ഗുരു കൂടാതെ തോന്ന്യാസമായി വേദാന്തം പഠിച്ചും, പ്രാണനെ പിടിച്ചും, ജ്ഞാനികളുടെ ചേഷ്ടകൾ കാണിച്ചും വന്നു പഴക്കത്തിൽ ഇവരുടെ കാൽഭ്രമം അരക്കിറുക്കാകും. പിന്നീട് അലഞ്ഞുതിരിഞ്ഞു തലകാഞ്ഞുമുക്കാലാകും. ആ കൂട്ടത്തിലാണ് ടിയാനു പറ്റിയത്. രാത്രിയിൽ വീണ്ടും വന്നപ്പോൾ മൗനം ഭേദിച്ച് അങ്ങോട്ടുചോദിച്ചതിൽ മിക്കവാറും സംഗതികൾ തുറന്നുപറഞ്ഞു. ലജ്ജയും വ്യസനവും ഇടയ്ക്ക് പ്രദർശിപ്പിച്ചുകണ്ടു. ഒടുവിൽ, ഒരു ഘൃതം കാച്ചി (വൃത്തഭംഗത്തോടെ ശ്രീഹനുമാനെ ഉപാസിച്ച ദോഷശാന്തിക്ക്) താരകബ്രഹ്മമന്ത്രം ജപിച്ചു സേവിപ്പിക്കാനും നെയ്യ് കാച്ചി തലയിൽ തേപ്പിക്കാനും ഏർപ്പാടുചെയ്തു. ആയാളെയും ഇവ ശരിയായനുഷ്ഠിപ്പാനുറപ്പിച്ചു."

മേല്പറഞ്ഞതരം കള്ള (കിറുക്ക്) വേദാന്തികളും കെ. ഡി. സ്വാമികളും നമ്മുടെ ഇടയിൽ ധാരാളമുണ്ട്. ആകയാൽ യഥാർത്ഥവേദാന്തികളെയും യമികളേയും കൂടി (മാന്യരായ അന്തർദൃക്ശക്തിയുള്ളവർ അറിഞ്ഞു മാനിക്കുന്നുണ്ടെങ്കിലും) ഭൂരിപക്ഷം മൂഢർക്കു പരിഹാസമാണെന്നു പറയാതെ കഴിവില്ല.

കിറുക്കു വർദ്ധിച്ചു ഭ്രാന്താകുന്നതിനെക്കുറിച്ചു സ്വാമി പറഞ്ഞതു യഥാർത്ഥമാണെങ്കിലും അതിൽ, അവിടേക്കു ചിലപ്പോഴുള്ള നേരംപോക്കിന്റെ അംശംകൂടി കലർന്നിട്ടില്ലയൊ എന്നു സംശയിക്കുന്നു; അല്ലെങ്കിൽ അത് ഇത്ര നീട്ടീട്ടു കാര്യമില്ലായിരുന്നു. ദോഷകോപമുണ്ടാതിരിക്കാൻകൂടി ഔഷധം സേവിക്കുന്ന സമ്പ്രദായമുള്ളതുകൊണ്ട് ഇങ്ങനെ അബദ്ധത്തിൽ ചാടാതിരിക്കുന്നതിലേക്കു ഗുണപാഠമായും ഇതിനെ വ്യാഖ്യാനിക്കാൻ വഴിയുണ്ട്.

ഈ യാത്രയിൽ സ്വാമി അദ്വൈതവിഷയത്തെ അധികരിച്ചു കുറെ ഒക്കെ സംഭാഷണം ചെയ്തതായി അറിയുന്നു. ശകുന(നിമിത്ത)ത്തെ ആസ്പദമാക്കിയാണ് പ്രസംഗമാരംഭിച്ചത്. 'ശകുനം വിശ്വസിക്കത്തക്കതാണൊ' എന്നും മറ്റും ബ്രഹ്മാദ്വയപ്രകാശൻ സ്വാമിയോടു ചോദിച്ചു. അതിനു താഴെക്കാണുംപ്രകാരം സ്വാമി മറുപടി പറഞ്ഞു. "ശകുനം എന്നത് ഒരുമാതിരി മിഥ്യാ (ഭ്രമം) കല്പനതന്നെ എന്നു പരിഷ്കാരഭ്രമത്താൽ പ്രത്യക്ഷത്തെക്കൂടി അപലപിക്കാൻ മടിക്കാത്തവർ വിചാരിച്ചേക്കും; എങ്കിലും അസാധാരണശകുനം അസാധാരണഫലത്തെ ദാനം ചെയ്യും. ചിലപ്പോൾ, അഹിതമായ ശകുനവസ്തുവെ വഹിക്കുന്ന ആളുമായി പൊരുത്തം (ലഗ്നം, ജന്മനാൾ മുതലായതുവഴിയായി) ഉണ്ടായി

രുന്നാലും താദൃശമൊ അന്യാദൃശമൊ ആയ വസ്തുസമ്പർക്കത്താലും തെറ്റിയാൽ വൈഷമ്യം ലക്ഷണത്തിനല്ലല്ലോ, പരീക്ഷകനല്ലെ (തെറ്റുപറ്റിയത്). ദണ്ഡിയൊ, മുണ്ഡിയൊ ആണ് കാണപ്പെടുന്നതെങ്കിൽ ലക്ഷണത്താൽ ദോഷം തോന്നുമായിരിക്കും; എന്നുവരികിലും ആത്മജ്ഞാനിയായാൽ ഫലം ഭേദപ്പെടുന്നതാണ്. കാരണം, ബ്രഹ്മവിത്തു സാക്ഷാൽ ബ്രഹ്മരൂപനാണെന്നുള്ളതുതന്നെ. "അസ്തി, ഭാതി, പ്രിയം", എന്നു ശ്രുതിയിൽ പറയുന്നതിനു ശരിയായ സത്താ (സത്ത്), ചിതി (ചിത്ത്), സുഖം (ആനന്ദം) ആകുന്ന ബ്രഹ്മസ്വരൂപലക്ഷണം മൂന്നും ഏകരസഭാവേന ശാന്തവൃത്തിസംയുക്തനായ ആത്മജ്ഞനിൽ പ്രകാശിക്കുന്നു. ഭയം, മോഹം മുതലായ മൂഢവൃത്തിയുള്ളവനിലും, തൃഷ്ണ, ലോഭം മുതലായ ഘോര (ചിത്ത) വൃത്തിയുള്ളവനിലും, ആനന്ദാംശമൊഴിച്ചു സത്തും ചിത്തുമേ പ്രകാശിക്കുന്നുള്ളൂ. അത്യന്തജാഡ്യമുള്ള വൃക്ഷശിലാദികളിൽ സത്താംശം മാത്രം. ജലത്തിൽ അഗ്നിയുടെ ചൂടുമാത്രം സംക്രമിക്കുന്നതും വിറകിൽ ചൂടും പ്രകാശവും കാണുന്നതും മറ്റും നോക്കുക. ആനന്ദാംശത്തിന്റെ അഭാവം കലുഷജലത്തിലെ പ്രതിബിംബം പോലെ അവ്യക്തിയാണ്. അത്യന്താഭാവമല്ല. ഇവ കൂടാതെ പ്രകൃതിയുടെ അംശമായി രൂപം, നാമം എന്നു രണ്ടുകൂടി സകലപദാർത്ഥങ്ങളിലുമുണ്ട്. ഈ നാമരൂപങ്ങളെ വേർപെടുത്തി. സച്ചിദാനന്ദ (ബ്രഹ്മ)രൂപം ഏതുവസ്തുവിലും കാണാം. അങ്ങനെ മനസ്സിൽ നിർത്തുന്നതു സമാധിയിൽ ഒരു ജാതിയാണ്. ഇപ്പറഞ്ഞ ക്രമത്തിൽ ജ്ഞാനിക്കു വൈശിഷ്ട്യം ഉണ്ടല്ലോ." ഇത്യാദിയായിരുന്നു സംസാരവിഷയം. എത്ര ഗഹനമായ വേദാന്തരഹസ്യം എത്ര ലളിതമായി പറഞ്ഞിരിക്കുന്നു! ഈശ്വരൻ സർവാന്തര്യാമിയാണെന്നും മറ്റുമുള്ളത് ഒരു കോട്ടയുക്തി ഹാജരാക്കിയാണല്ലോ ചിലർ സാധിക്കുന്നത്; അവർ പറയുന്നതിന്റെ രത്നച്ചുരുക്കം സ്വാമി പറഞ്ഞതാണ്. അവർ ഇത്ര വിശദമായി പറയുമൊ എന്നും സംശയിക്കുന്നു.

വൃശ്ചികം 22. ഇന്ന് 'എന്റെ ആചാര്യദേവൻ' എന്നു മഹാമഹിമശാലി ശ്രീവിവേകാനന്ദസ്വാമി എഴുതിയ പ്രകാരം ഒരു ലേഖനം ഒരു മലയാള (മതവിഷയ) മാസികയിലുണ്ടായിരുന്നതു സ്വാമി വായിച്ചു. ഇതിൽ സ്വാമികൾ പരമഹംസരെക്കണ്ടപ്പോൾ പലരോടും ചോദിക്കാറുള്ള മാതിരി ഈശ്വരപ്രത്യക്ഷാനുഭവത്തെക്കുറിച്ചു ചോദിച്ചതും സ്വാമികളെയെന്നപോലെ പ്രത്യക്ഷമായി രാമകൃഷ്ണൻ അറിയുന്നു (കാണുന്നു) എന്നു പറഞ്ഞതും മറ്റും വിവരിച്ചെഴുതിയിരിക്കുന്നു. ഇതേപ്പറ്റി സ്വാമി ഇപ്രകാരം എന്നോടു പറഞ്ഞു – "ഇതേ മാസികയിൽ ഇതുതന്നെ എത്ര കുറി വായിച്ചുവെന്നു പറവാൻ പ്രയാസം. ഈ സംഗതിതന്നെ സ്വാമികൾ പലപല പ്രസംഗങ്ങളിലും മറ്റും പ്രസ്താവിക്കുമെന്ന് എനിക്കു തോന്നുന്നില്ല." കൃ. പി: 'എന്തോ?' സ്വാമികൾ ഇങ്ങനെ പറഞ്ഞുകാണുമായിരിക്കും. ഗുരുഭക്തികൊണ്ടും മറ്റും ഓരോ സന്ദർഭങ്ങളിൽ ഈവിധം പറഞ്ഞതായിരിക്കണം." സ്വാമി: "ഗുരുഭക്തി സ്വാമികൾക്കു ധാരാളമായിട്ടുണ്ട്. എന്നാൽ ഈ ഒരു കാര്യംതന്നെ പലപ്പോഴും അദ്ദേഹം പറഞ്ഞിരിക്കുമോ എന്നു ഞാൻ സംശയിക്കുന്നു. പിന്നെയോ, ബുദ്ധനും ക്രിസ്തുവും മറ്റും മനസ്സിൽപോലും വിചാരിക്കാത്ത കാര്യങ്ങളെ ശിഷ്യന്മാർ 'ഗണിച്ചുകണ്ടു' പറയുന്ന രീതിയിൽ ഇതും തോന്ന്യാസമായിരിക്കുമെന്നു തോന്നുന്നു" ഇത്രയും പറഞ്ഞപ്പോൾ ബുദ്ധനെയും ക്രിസ്തുവിനെയും കുറിച്ച് എന്തെല്ലാമാണ് ഗണിച്ചുകണ്ടത് എന്നു ചോദിക്കുവാൻ എനിക്കു തോന്നിയെങ്കിലും, സ്വാമിയുടെ സംസാരത്തിനു തടസ്സംവരുത്തേണ്ട എന്നു വിചാരിച്ചും ക്രിസ്തുവിനെയും അതുപോലെ ബുദ്ധനെയും പറ്റിപ്പറയുന്ന ചില അവിശ്വസനീയകഥകളെയും മറ്റും ഓർമ്മിച്ചും എന്റെ ഔത്സുക്യത്തെ വെളിപ്പെടുത്തിയില്ല. സ്വാമി ഇപ്രകാരം തുടർന്നുപറഞ്ഞു. "ഒരു കാര്യം ഓർമ്മയിൽ വരുന്നു. സംസ്കൃതം ഉപഭാഷയായി എടുത്തു ബി. എ. യും, പിന്നീട് 'എൽ.

ടി.'യും ജയിച്ച ഒരു മതരസികനായ എന്റെ സ്നേഹിതൻ എന്നോട് ഒരിക്കൽ ഇങ്ങനെ പറഞ്ഞു. 'ഒരവസരത്തിൽ ശ്രീവിവേകാനന്ദസ്വാമികൾ പ്രയോഗിച്ച ഒരു സംസ്കൃതവാക്ക് അബദ്ധമാണെന്ന് ഒരാൾ വാദിച്ചപ്പോൾ സ്വാമികൾ ഹനൂമദ്വ്യാകരണം ഉദ്ധരിച്ചുകാണിച്ച് അതിനെ സാധൂകരിച്ചുവത്രെ. നോക്കുക! എത്ര അബദ്ധമാണ് ഈ സംഗതി ഇങ്ങനെ ഒരു വ്യാകരണം നിർമ്മിക്കാൻ ആ രാമഭക്തൻ മറന്നുപോയ കാര്യം എന്റെ സ്നേഹിതനും കൂട്ടരും മറന്നുപോയതല്ലേ കഷ്ടം! ഇപ്രകാരം അബദ്ധമെഴുന്നള്ളിച്ചത് അതിലും കഷ്ടതരം! വാസ്തവം ഞാൻ അദ്ദേഹത്തോടു പറഞ്ഞു. പിന്നീട്, ആ വിദ്വാൻ ശ്രീരാമകൃഷ്ണദേവനെപ്പറ്റി ചില കഥകളുള്ളത് എന്നോടു പറകയുണ്ടായി. 'പരമഹംസർ മനസ്സിന് അറപ്പ് എന്നൊന്നില്ലാതെയാക്കാൻ വേണ്ടി രാത്രി പുറപ്പെട്ടുചെന്നു പറയന്റെ തുപ്പക്കുഴി വാരി.' ഇങ്ങനെയൊക്കെ ഉള്ളത് ഒരുവിധക്കാർ വിശ്വസിക്കുമോ എന്നെനിക്കറിഞ്ഞുകൂടാ. ഒരു ബ്രഹ്മജ്ഞാനി ഇപ്രകാരം നിസ്സാരനികൃഷ്ടകൃത്യങ്ങൾ മനസ്സടക്കാൻ ചെയ്തുശീലിക്കുന്ന സമ്പ്രദായം ഒരു ലോകത്തുമില്ലെങ്കിലും, മേന്മയ്ക്കായി കൂട്ടർ പറഞ്ഞുണ്ടാക്കുന്നതു നോക്കുക! ഇതുപോലെ ശ്രീപരമഹംസദേവനെക്കുറിച്ചു തീരെ ചേരാത്ത സംഗതികൾ ഒരു തമിഴ്പുസ്തകത്തിൽ എഴുതി ഒരാൾ പ്രസിദ്ധം ചെയ്തുകണ്ടു. പൊക്കി (പ്രശംസിച്ച്) ആണെഴുതിയതെന്നുവരികിലും അവമാനമായിട്ടാണ് അതു തോന്നുക." കൃ. പി.: "ഓരോരുത്തരുടെ മനസ്സിന്റെ പാകഭേദംപോലെ ഇപ്രകാരം ഓരോന്നു പ്രവർത്തിച്ചു എന്നുവരികയില്ലയോ? അവിടുന്നു പറഞ്ഞതുകൂടാതെ അദ്ദേഹം ഓരോ മതരഹസ്യങ്ങളോ മറ്റോ അനുഭവപ്പെടുത്താൻ പല വേഷങ്ങളും കെട്ടിയിട്ടുണ്ടെന്നും ഞങ്ങൾ കേട്ടിരിക്കുന്നു. പല പരീക്ഷകൾ കഴിഞ്ഞശേഷമാണ് ഹിന്ദുമതം സകലത്തിലും ശ്രേഷ്ഠമെന്ന് അദ്ദേഹത്തിന് തിട്ടംവന്നത് എന്നും പറയുന്നു. ഇതിന്റെയൊക്കെ വാസ്തവമെന്തോ?" സ്വാമി: "ഇതൊക്കെ അങ്ങു വിശ്വസിച്ചാൽ പിന്നെ അവിശ്വസിക്കാനൊന്നും കാണുകയില്ലെന്നും വരും. വിശ്വാസം കൊള്ളാം. വെറുതെ വിശ്വസിച്ചാൽ അവതാളത്തിൽ കലാശിക്കും. ദേവന്മാരുടെ ആനന്ത്യംകൊണ്ട്, ഒരു യഥാർത്ഥമുമുക്ഷുവോ മുക്തനോ ഇങ്ങനെ അവരെ പ്രത്യക്ഷമാക്കാൻ ശ്രമിക്കയില്ല. ആകയാൽ താദൃശശ്രമവും ഉക്തിയും തെറ്റുതന്നെ. ഒരു മന്ദനായ ധ്യാനക്കാരന്റെ ഭാവനാപ്രത്യക്ഷത്തെ തീരെ നിരാകരിക്കത്തക്കതല്ല. എന്തിന്, ആ തമിഴ്ഗ്രന്ഥത്തിന്റെ പ്രണേതാവ് സ്വാമി രാമകൃഷ്ണാനന്ദരുടെ ശിഷ്യനാണെന്നു കണ്ടതുകൊണ്ടു ഞാൻ അദ്ദേഹത്തോടു നേരിട്ടു ചോദിച്ചു നോക്കി. ഇങ്ങനെ തനിക്കൊരു ശിഷ്യനില്ലെന്നും, ആയാളെ അറിയാൻ പാടില്ലെന്നും പരമഹംസരുടെ ശിഷ്യനായ ശ്രീരാമകൃഷ്ണാനന്ദസ്വാമി പറകയുണ്ടായി. മനഃകോട്ടകൾ നോക്കണം!" എന്നൊക്കെ സ്വാമി പറഞ്ഞവസാനിപ്പിച്ചു.

ശ്രീരാമകൃഷ്ണപരമഹംസദേവനെപ്പറ്റി ഇങ്ങനെ പല കഥകളും, ഓരോരുത്തർ പറയുന്നതും മിക്കവരും വിശ്വസിക്കുന്നതും നമുക്കറിയാം. ബലമായി ചിലർ പറയുന്നതിനെ എങ്ങനെ അവിശ്വസിക്കും എന്നു വിചാരിച്ച് എനിക്കും ഇതിൽ ഏതാണ്ടൊരഭിനിവേശമുണ്ടായിരുന്നു. സ്വാമി ഇതൊന്നും വിശ്വസിക്കുന്നില്ല എന്നിപ്പോഴാണ് ഞങ്ങൾ അറിഞ്ഞത്. അത് അദ്ദേഹത്തിന്റെ യുക്തികൊണ്ടും കുറെ തിരക്കങ്ങൾ (തിരയൽ) കഴിച്ചതിന്റെ ശേഷവുമാണ്. ഇത്, സ്വാമി പെട്ടെന്നു ഒന്നും വിശ്വസിക്കയില്ലെന്നുള്ളതിന് ഒരു ദൃഷ്ടാന്തം കൂടിയാണ്. ഈ സംഭാഷണ(സന്ദർഭ)ത്തിൽ വല്ല പിശകും ഉണ്ടെങ്കിൽ മാന്യന്മാർ ക്ഷമിക്കണമെന്നു ഞാൻ അപേക്ഷിക്കുന്നു.

വൃശ്ചികം 24. ഒരു സമുദായപ്രധാനിക്ക് അതിവിസ്തൃതവും ശാസ്ത്രഗർഭവുമായി സാമുദായികവിഷയകമായ ഒരു ലേഖനം സ്വാമി നെയ്യാറ്റുംകരയ്ക്കയച്ചു. ഇതു താദൃശനായ മറ്റൊരാൾ അപേക്ഷിക്കയാലാണ്. പലപ്പോഴും പലർക്കും എഴുതിയിട്ടുള്ളതിന്റെ

ഒരു വിസ്തരം മാത്രമാകയാൽ പൗനരുക്ത്യം ശങ്കിച്ച് അതിനെ ഉദ്ധരിക്കുന്നില്ല. അതിൽ പ്രാരംഭമായി – ആ വിദ്വാന്റെ പ്രിയമാതാവ് ചരമം അടഞ്ഞതിനെക്കുറിച്ച് 'അശോച്യാനന്വശോച സ്ത്വം' എന്നും മറ്റും ശ്രീഗീതോപനിഷത്തു പറയുന്നെങ്കിലും ആയതു മുക്താത്മാക്കളായ ഭീഷ്മാദികളെ ഊന്നി ഉള്ളതാകയാലും, 'എന്തിനാണ്, ഹെ! കരയുന്നത്? തന്റെ അമ്മ തിരിച്ചുവരികയില്ല, എന്ന് ഒരു തത്വജ്ഞാനി പറഞ്ഞതിന്, "അതുകൊണ്ടുതന്നെ ഞാൻ കരയുന്നത്" എന്നൊരു വിദ്വാൻ മറുപടി പറഞ്ഞത് ലോകദൃഷ്ട്യാ ചേരുന്നതാകയാലും, അനുശോചിപ്പാൻ അവകാശമില്ലാതെയില്ലെന്നും, "ലൗകികവ്യവഹാരേƒഹം ഗച്ഛാമീത്യാദികേ ബുധഃ; വിവിച്യൈവ ചിദാഭാസം കൂടസ്ഥാൽ തം വിവക്ഷതി" എന്നു പ്രമാണവും തദനുസൃതരീതിയും ഉള്ളതുകൊണ്ടു സ്വാമിയെപ്പോലുള്ളവർക്ക് അദ്ദേഹത്തിന്റെ വ്യസനത്തിൽ പങ്കുകൊള്ളാൻ അവകാശമുണ്ടെന്നും പ്രസ്താവിച്ചിരുന്നു. ഇത് ഔപചാരികമാണെന്നുവരികിലും ഇതിനും സമാധാനം വേണമല്ലോ എന്നു വിചാരിച്ചാണ് ഈ മുഖവുര കൊടുത്തിട്ടുള്ളതെന്നു നമുക്കനുമാനിക്കാൻ വകയുണ്ട്.

വൃശ്ചികം 28. സ്വാമിയുടെ സ്വന്തം ഡയറിയിൽനിന്നു താഴെക്കാണുന്ന സംഗതി നാം ഗ്രഹിക്കുന്നു. ഇന്നു "തിരുവിതാംകൂർ ഹൈക്കോടതിവക്കീൽപണിയിൽനിന്നും ഒഴിഞ്ഞിരിക്കുന്ന ആളും പൂർവ്വപരിചിതനും ആയ മിസ്റ്റർ സി. എൻ. കേശവപിള്ള എന്ന മാന്യൻ മഠത്തിൽ വന്നിരുന്നു. മുമ്പ്, ഗുണനിധിയും 'അജാതശത്രു' പ്രതിമനും ആയിരുന്നു. ഉപരമിച്ച ഗോവിന്ദസ്ഥാനേശ്വരൻ എന്ന പ്രിയശിഷ്യന്റെ വക കളരിയിൽ (നമ്മെ കാണാനായി) ടി വന്ന സമയം ശട്ടംകെട്ടിയിരുന്നപ്രകാരം വിചാരസാഗരം, പഞ്ചദശി മുതലായ സൽഗ്രന്ഥങ്ങൾ വായിച്ചു എന്നും, സംശയമുള്ള ഘട്ടങ്ങൾ വിവരിച്ചു പറഞ്ഞുകൊടുക്കണമെന്നും ആവശ്യപ്പെട്ടു" എന്നു കാണുന്നു. സ്വാമി അപ്രകാരം ചെയ്കയും ചെയ്തു. ഇതിന്റെ ഒരു ചുരുക്കം ഞങ്ങൾക്കു കിട്ടിയതുമിവിടെ ചേർക്കുന്നു. ആദ്യംതന്നെ മിസ്റ്റർ കേശവപിള്ള "വിശ്വൻ, തൈജസൻ, പ്രാജ്ഞൻ" എന്ന ജീവന്റെ ഉപാധിഭേദഭിന്നമായ രൂപങ്ങൾക്ക് ഇണങ്ങിയ ബ്രഹ്മത്തിന്റെ രൂപഭേദങ്ങൾ വിവരിപ്പാൻ അപേക്ഷിക്കയും വിശ്വാദിക്രമത്തിൽ "വിരാട്ട്, ഹിരണ്യഗർഭൻ, ഈശ്വരൻ" എന്നുള്ളതാണ് ഇവയെന്നും; മായയിൽ പ്രതിബിംബിച്ച് അതിനെ സ്വാധീനത്തിൽ വച്ചിരിക്കയാൽ 'വശ്യമായൻ' എന്നു പറയപ്പെടുന്നവനാണ് ഈശ്വരനെന്നും; വാചകത്തിന്റെ ഭേദംകൊണ്ട് 'അവൻ' എന്നോ 'ആയാൾ' എന്നോ പറഞ്ഞുപോകുന്നത് അഘമായി കരുതരുതെന്നും, 'നിത്യപ്രാപ്തമായിരിക്കുന്ന ബ്രഹ്മസ്വരൂപം (ബ്രഹ്മഭാവം)' കണ്ഠചാമീകരന്യായപ്പടി സാക്ഷാൽക്കരിച്ച ജ്ഞാനിയുടെ പൂർണ്ണബ്രഹ്മരൂപത്തിൽ സമസ്തഉപാധിയും ഉപഹിതവും കല്പിതമാണെന്നോ മറ്റോ നിശ്ചലദാസ്ജി മുതലായവർ പറയുന്നതു ശരിയാകയാൽ പിശകില്ലെന്നും; 'വിശ്വേഷാം (സർവ്വേഷാം) നരാണാം സമുച്ചയരൂപൻ (സമഷ്ടി വിഗ്രഹൻ)' എന്ന അർത്ഥത്തിൽ വൈശ്വാനരൻ, വിരാട്ടുതന്നെയാണെന്നും; മായയുടെ ഒരു രൂപാന്തരമായ 'വിക്ഷേപശക്തി' മഹത്വം എന്ന പേർ കൊണ്ടതിൽ പ്രതിബിംബിച്ചവൻ ഹിരണ്യഗർഭൻ ആണെന്നും; സൂത്രാത്മാവ് എന്നുകൂടി പറയുന്ന ഈ ചൈതന്യം സൂക്ഷ്മ ഉപാധികനാണെന്നും; ഈ ഹിരണ്യഗർഭ(നാൽ) അധിഷ്ഠിതയായ ശക്തിയിൽനിന്നും 'തമഃപ്രധാനമായ അഹങ്കാരതത്വം' ഉണ്ടായി എന്നും; അതിൽ പ്രതിഫലിച്ച സമസ്ത സ്ഥൂലാഭിമാനി' വിരാട്ടെന്നും സ്വാമി വിവരിച്ചു പറഞ്ഞുകൊടുത്തു. പിറ്റേദിവസം പഞ്ചദശിയിലെ

'വികല്പോ നിർവ്വികല്പസ്യ സവികല്പസ്യവാ ഭവേൽ;
ആദ്യേ വ്യാഹതിരന്യത്രാനവസ്ഥാത്മാശ്രയാദയഃ'

എന്ന ശ്ലോകാർത്ഥവും അതിന്റെ ആദ്യത്തെ ശ്ലോകവം വിവരിപ്പാനുപേക്ഷിക്കയും സ്വാമി പറഞ്ഞുകൊടുക്കയും ചെയ്തു. പിന്നീട് ബ്രഹ്മഗീതയിൽ കുറേ വായിച്ചിരുന്നു.

അനന്തരം ലൗകികമായ ചില സംഗതികളെപ്പറ്റി സ്വാമിയും മിസ്റ്റർ കേശവപിള്ളയും കൂടി കുറച്ചു സംഭാഷണം ചെയ്കയുണ്ടായി. അതിന്റെ ഒരു ചുരുക്കം ഇവിടെ ചേർക്കാം. ഒരു പാവമായ മനുഷ്യന്, കുടുംബഓഹരിയിലുണ്ടായ കഷ്ടപ്പാടോർത്തു 'നായർബിൽ' എന്ന നിയമത്തിലെ, "ഒരു നായർപുരുഷൻ മരിക്കുമ്പോൾ അയാളുടെ ഭാര്യയോ മക്കളോ, ഭാര്യയും മക്കളുമോ ജീവിച്ചിരിക്കുന്നതായാൽ ആയാൾക്ക് അവിഭക്തമരുമക്കത്തായ അവകാശികൾ ഉണ്ടെങ്കിൽ, ആയാളുടെ മരണകാലത്തു ശേഷിക്കുന്ന സ്വാർജ്ജിതമായോ, പ്രത്യേകമായോ ഉള്ള സ്വത്തിൽ ഒന്നു പകുതിക്കും; അങ്ങനെയുള്ള അവകാശികളില്ലെങ്കിൽ, അപ്രകാരമുള്ള മുഴുവൻ സ്വത്തിനും ഭാര്യയ്ക്കോ മക്കൾക്കോ ഭാര്യയ്ക്കും മക്കൾക്കുമോ അവകാശമുണ്ടായിരിക്കുന്നതാകുന്നു," എന്ന വകുപ്പനുസരിച്ചു വല്ല ഗുണത്തിനും വഴിയുണ്ടോ എന്ന് ആലോചിക്കയും ഈ റെഗുലേഷൻ നടപ്പുവരുന്ന 1088 തുലാം 10-ാം തീയതിക്കുമുമ്പ് വേർപെട്ടതായ വിവാഹങ്ങളിലെ ഭാര്യാസന്താനങ്ങൾക്ക് ഇതു സംബന്ധിക്കയില്ല, എന്ന് ഒടുവിൽ പറഞ്ഞിട്ടുണ്ടെങ്കിലും, ഭാര്യയുമായല്ലാതെ 'വ്യാവഹാരിക' നിത്യസംബന്ധമുള്ള പുത്രനുമായി ആ ബന്ധം എങ്ങനെ ഒഴിവാക്കുമെന്നും, ഇത് അസംഗതമാകയാൽ പുത്രന് അവകാശമുണ്ടായിരിക്കാൻ ഇടയുണ്ടെന്നും വിചാരിക്കയും തത്സംബന്ധമായി വാദം നടത്തുകയും, കിട്ടേണ്ടതാണെന്നും, കേസുകൊടുത്തു നോക്കേണ്ടതാണെന്നും ദൃഷ്ടാന്തങ്ങൾ കാണിച്ച് അഭിപ്രായപ്പെടുകയും ചെയ്തതായി അറിയുന്നു.

സ്വാമിക്കു നിയമസംബന്ധമായും അറിവുണ്ടെന്നതിലേക്ക് ഇത് വേറെ ഒരുദാഹരണമാണ്. പുതിയനിയമാഭിജ്ഞന്മാർ, മേൽക്കാണിച്ച ഉൽപ്രേക്ഷയെക്കുറിച്ച് അപഹസിച്ചേക്കാമെന്നുവരികിലും ബഹുമാനപ്പെട്ട ഹൈക്കോർട്ടുകാർ ബില്ലിൽ ആവശ്യമെന്നോ, യുക്തമെന്നോ, തോന്നുന്ന ഭാഗം കൂട്ടിയുരുക്കിവാർക്കുന്നവരാകയാൽ അവർ അപഹസിക്കയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

ധനു 1. ഇന്നു സ്വാമിക്കു 'സംക്ഷിപ്താചാരപദ്ധതി' എന്നപേരിൽ മിസ്റ്റർ മണ്ണൂർ പത്മനാഭപിള്ള പ്രസിദ്ധംചെയ്ത പുസ്തകം അയച്ചുകൊടുത്തതു കിട്ടി എന്നു കാണുന്നു. ഈ ഗ്രന്ഥം സ്വാമിയുടെ 'ആചാരപദ്ധതി'യിൽനിന്നും ക്രിയകൾക്കാവശ്യമായ ഭാഗങ്ങൾ മാത്രമെടുത്തും പ്രമാണവാക്യങ്ങൾ ഒഴിച്ചും ചമച്ചിട്ടുള്ളതാണ്. ടി ഗ്രന്ഥത്തിലുള്ള പ്രസാധകന്റെ 'ആമുഖ'ത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു: "ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമികൾ എഴുതിയിട്ടുള്ളതും വിവിധ സംസ്കാരങ്ങളെ പ്രതിപാദിക്കുന്നതുമായ 'ആചാരപദ്ധതി'യിൽനിന്നും അത്യാവശ്യമുള്ള ചില ഭാഗങ്ങളെ മാത്രം എടുത്തു പാമരന്മാർക്കുപോലും ഗ്രാഹ്യമാകത്തക്കവിധത്തിലുള്ള വിവരണങ്ങളും കൊടുത്തു പ്രസിദ്ധംചെയ്യുന്ന... ഈ ഗ്രന്ഥം പൊതുവെ ഉപയോഗയോഗ്യമായിത്തീർന്നാൽ ഞങ്ങളുടെ പരിശ്രമം സഫലമായി എന്നുവരുന്നതാണ്... ഈവിധം എടുത്തു ചേർത്തുകൊള്ളുന്നതിനു (വെറുതെ) അവകാശം തന്നതുകൂടാതെ യഥാവസരം വിവരണങ്ങളും മറ്റുംകൂടി ചേർക്കുന്നതിന് എന്നെ ഉപദേശിച്ച പണ്ഡിതമൂർദ്ധന്യമണിയായ ആ മഹാനുഭാവനും, ഈ പുസ്തകത്തിനു വേണ്ടതായ ഒരു അവതാരിക എഴുതിത്തന്ന രാജശ്രീ പരമാനന്ദനാഥൻ അവർകൾക്കും, ഞങ്ങളുടെ ശ്രമത്തെ അഭിനന്ദിച്ചും അഭ്യുദയത്തെ ആശംസിച്ചും എഴുത്തുകളും ഒരഭിപ്രായവും അയച്ചുതന്നിട്ടുള്ള വക്കീൽ പാച്ചുപിള്ള അവർകൾക്കും ഹൃദയംഗമായ കൃതജ്ഞതയെ പ്രകാശിപ്പിച്ചുകൊണ്ട് ഇതാ ഈ പുസ്തകം സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു."

മിസ്റ്റർ എൻ. പാച്ചുപിള്ളയുടെ മേല്പറഞ്ഞപോലുള്ള അഭിപ്രായത്തിൽ: "ഈ പുസ്തകപ്രസിദ്ധീകരണ വിഷയത്തിൽ ഏതു സമുദായാഭിമാനിയാണ് യഥാർത്ഥത്തിൽ ഒരു

യതിയും കൃതിയും ആയ ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥസ്വാമികളെയും മിസ്റ്റർ മണ്ണൂർ പത്മനാഭപിള്ളയെയും ബഹുമാനിക്കാതിരിക്കുന്നത്?" എന്നു തുടങ്ങിയ അനുമോദനം സ്വാമിക്കു (ദൃഷ്ടിപരിചയാദിയില്ലാത്ത ഒരു മാന്യനിൽനിന്നും) ഉണ്ടായതായി കാണുന്നു.

ഇവയെല്ലാംകൊണ്ടും സ്വാമിയെയും, അദ്ദേഹം സയുക്തിപ്രമാണം സ്ഥാപിച്ചു രചിച്ചിട്ടുള്ള തന്റെ വിലയേറിയ ഗ്രന്ഥങ്ങളെയും മഹാജനങ്ങൾ ബഹുമാനിച്ചും ആദരിച്ചും നടന്നുപോരുന്നതായി നമുക്കറിയാം. ഇതുപോലെ പല തെളിവുകളും നമുക്കു കിട്ടിയിട്ടുമുണ്ടല്ലോ. ഈ സംഗതി പറഞ്ഞവസാനിപ്പിക്കുംമുമ്പ് മേൽപ്പറഞ്ഞ മിസ്റ്റർ മണ്ണൂർ പത്മനാഭപിള്ള, താൻ പ്രസിദ്ധംചെയ്ത പുസ്തകത്തിന്റെ ചില പ്രതികൾ സ്വാമിക്കു സമർപ്പിച്ചതു കൈപ്പറ്റിയോ എന്നും മറ്റും അറിവാൻ അയച്ച ഒരെഴുത്ത് ഇപ്പോൾ തിരക്കിയതിൽ കിട്ടി. അതിവിടെ പകർത്തുന്നു.

'വെട്ടുവേന്നി നായർസമാജകാര്യാലയം'

അരിപ്പാട്

കഴിഞ്ഞമാസം 16-ാം തീയതിയോടുകൂടി പുസ്തകത്തിന്റെ അച്ചടി തീർന്നു. ഉടൻതന്നെ അവിടത്തേക്കും നാണുപിള്ളസാർ അവർകൾക്കും താഴത്തോട്ടത്തേക്കുമായി മൂന്നുപുസ്തകം അടങ്ങിയ ഒരു ബങ്കി അയച്ചിരുന്നു. എന്നാൽ ഇന്ന് 20 ദിവസത്തോളമായിട്ടും യാതൊരു മറുപടിയും അയച്ചുതരാതിരിക്കുന്നതിൽ ഞാൻ അതിയായി മനസ്താപിക്കുകയല്ലാതെ എന്താണ് ചെയ്യേണ്ടത്? പുസ്തകത്തിൽ വല്ല വീഴ്ചകളും ഉണ്ടായിട്ടായിരിക്കാം. അതോ അവിടുന്നു സർക്കീട്ടിലായിരുന്നോ? വിവരങ്ങളറിവാൻ വളരെ ധൃതിയായിരിക്കുന്നു... ശുദ്ധിപത്രം അച്ചടിച്ചില്ല. എല്ലാ പുസ്തകങ്ങളിലും തിരുത്തിയെഴുതുകയാണ് ചെയ്തിരിക്കുന്നതെന്ന് അവിടേയ്ക്കറിയാമല്ലോ. അതുകൊണ്ട് മുഷിഞ്ഞിരിക്കയായിരിക്കാം. എന്നാൽ ശുദ്ധിപത്രം ചേർക്കുന്നതുകൊണ്ടു യാതൊരു പ്രയോജനവും വരുമെന്നു തോന്നുന്നില്ല. എന്തെന്നാൽ ജനങ്ങൾ അതിനെ തിരുത്തിവായിക്കയില്ല. ഇതു പല അനുഭവങ്ങളാൽ പറഞ്ഞുപോയതാണ്. അതിനാൽ എന്നിൽ വല്ല തെറ്റുകളുമുണ്ടായിരുന്നാൽ കരുണാനിധിയായ സ്വാമി (അവർകൾ) സന്നിധിയിൽനിന്നും ക്ഷമിച്ച് എന്നെ അനുഗ്രഹിപ്പാറാകണമെന്നു താഴ്മയായി അപേക്ഷിച്ചുകൊള്ളുന്നു. മറുപടിക്കു കാത്തിരിക്കുന്നു.

എന്ന് സ്വന്തം മണ്ണൂർ പത്മനാഭപിള്ള
(ഒപ്പ്)
നായർസമാജം സെക്രട്ടറി

പി. എസ്. അഞ്ഞൂറു പുസ്തകം അച്ചടിപ്പിച്ചു എങ്കിലും ഇതേവരെ സംഭാവനകളുൾപ്പെടെ 70 പുസ്തകമെ ചെലവായിട്ടുള്ളൂ...

സ്വാമികൾ മറുപടി അയപ്പാൻ താമസിച്ചതു പുസ്തകം കിട്ടായ്കയാലായിരുന്നുവെന്ന് അദ്ദേഹംതന്നെ പറകയുണ്ടായി. അല്ലാതെ, എഴുത്തിൽ സൂചിപ്പിച്ചിരിക്കുന്നപോലെ ഒരു പരിഭവവും വിചാരിച്ചല്ലായിരുന്നു.

ധനു 12. സ്വാമി ഇന്നു ഞങ്ങളുടെ ആവാസത്തെ അദ്ദേഹത്തിന്റെ സന്നിധാനംകൊണ്ടു പാവനമാക്കി. മഞ്ഞുകാലമായിരുന്നതിനാൽ സ്വാമിക്കു കുറച്ചുദിവസമായി ഒരു ചെറിയ ജലദോഷപ്പനിയും ചുമയും ഉണ്ടായിരുന്നു. ഈ സുഖക്കേട് അദ്ദേഹം വിചാരിച്ചിരുന്നു

വെങ്കിൽ വേഗത്തിൽ ഭേദപ്പെടുത്താമായിരുന്നു. അസൗകര്യംകൊണ്ടു ശരിയായി മരുന്നൊന്നും സേവിക്കാതെ ഏതോ മോശപ്പെട്ട മരുന്നാണുപയോഗിച്ചിരുന്നത്. "ഇപ്പോൾ സുഖക്കേട് എങ്ങനെ ഇരിക്കുന്നു"വെന്നു ഞാൻ ചോദിച്ചു. സ്വാമി: "വലിയ ഭേദം കാണുന്നില്ല. മരുന്നുപയോഗിക്കുന്നു; പക്ഷേ ചുമ ഇപ്പോഴുമുണ്ട്." കൃ. പി.: "അതെന്താണ്? ആ മരുന്നുപയോഗിക്കുന്ന ആൾക്കു ചുമയും പനിയും ഉണ്ടാവുകയേ ഇല്ലെന്ന് ആ വൈദ്യൻ പറഞ്ഞല്ലോ." "സ്വാമി: "വൈദ്യൻ പറഞ്ഞതിന്റെ സാരം അങ്ങനെയല്ല; അയാളുടെ മരുന്നു സേവിക്കുന്നവർ 'ചുമയും കുരയും' ആകുമെന്നാണ്" എന്ന് അദ്ദേഹത്തിൽ ദുർല്ലഭം കാണുന്ന നേരംപോക്കിൽ പറഞ്ഞു. ഈ അർത്ഥവും ടി വൈദ്യൻ ചൊല്ലിയ മലയാള ശ്ലോകത്തിനുണ്ടാകും. ശരിയായ അർത്ഥം അവ ഉണ്ടാകയില്ല എന്നാണ്. 'ചുമയാ കുരയാ' എന്നാണ് ഫലശ്രുതിപരമായ ആ പാദം അവസാനിച്ചിരിക്കുന്നത്. എനിക്കിതു കേട്ടപ്പോൾ ചിരിവന്നുപോയി. സ്വാമിയും അല്പമൊന്നു ചിരിച്ചു. ഇത്ര ഗംഭീരാശയനായ സ്വാമിക്കും ഇത്തരം നേരംപോക്കുകൾ ഉണ്ടല്ലോ എന്നു വിചാരിച്ചു ഞാൻ അതിശയിച്ചു. സാധാരണമായി സ്വാമി വെറും നേരംപോക്കൊന്നും പറകയില്ല; അതിൽ അല്പമെങ്കിലും പരമാർത്ഥം അടങ്ങിയിരിക്കും. ഇവിടെ 'ചുമയാ കുരയാ' എന്നതിന് ഈ അർത്ഥമാണെന്നു സ്വാമിക്കപ്പോഴുമുണ്ടായിരുന്നു. ചുമ മാറാതിരുന്നതുകൊണ്ടാണ് ഒരുതരം നേരംപോക്കായി അർത്ഥാന്തരം (വിപരീതാർത്ഥം) കല്പിച്ചു സംസാരിച്ചതെന്ന് എനിക്കു പിന്നീട് തോന്നി.

ധനു 13. ഇന്നും സ്വാമിതൃപ്പാദങ്ങൾ ഞങ്ങളുടെ വസതിയെ അലങ്കരിച്ചു. വിശ്രമാനന്തരം എനിക്കുണ്ടായിരുന്ന ചില സംശയങ്ങൾ സ്വാമിയെ ഉണർത്തിച്ചു. രാമായണാദിപുരാണങ്ങളിൽ കാണുന്ന മിക്ക സംഗതികളും ഇന്നത്തെ ദൃഷ്ടിക്ക് അസംഭാവ്യങ്ങളായിരിക്കുന്നതിനാൽ ഒരുതരം വിദ്യാഭ്യാസമുള്ളവർ അവയെ തീരെ വിശ്വസിക്കുന്നില്ലെന്നു നമുക്കറിയാം. ഇപ്പോഴത്തെ ആംഗലവിദ്യാഭിജ്ഞന്മാരാണ് ഇവയെ അധികവും അവിശ്വസിക്കുന്നത്. എന്താണിപ്രകാരം വരാനെന്നാലോചിച്ചാൽ ആ സംഗതികൾ ഇപ്പോൾ നമുക്കു തീരെ പരിചയമില്ലാത്ത നിലയിലായിരിക്കുന്നതുകൊണ്ടാണ് എന്നേ പറവാൻ തരമാകുന്നുള്ളൂ. പിന്നെ ഹനുമാൻ വാമനമൂർത്തിയെപ്പോലെ വളർന്നെന്നും, നൂറുയോജന വിസ്താരമുള്ള സമുദ്രം ലംഘിച്ചെന്നും മറ്റും പറയുന്നതു വെറും അതിശയോക്തിയല്ലേ എന്നും, ഭാവമുണ്ട്. ഈ വകയൊക്കെ വിശ്വസിക്കാവുന്നതാണോ അല്ലയോ എന്നു പലപ്പോഴും എനിക്കു വിചാരമുണ്ടായിട്ടുണ്ട്. ഈ വിവരമെല്ലാം ഇന്നു സ്വാമിയോടു പറഞ്ഞു. ഈ വിഷയത്തിൽ അദ്ദേഹത്തിനുള്ള അഭിപ്രായം എന്തായിരിക്കുമെന്നറിയുന്നത് കൊള്ളാമെന്നും ഞാൻ വിചാരിച്ചു. സ്വാമി പറഞ്ഞു: "ഇവയെല്ലാം വിശ്വാസയോഗ്യമല്ലെന്നുള്ളതിലേക്ക് നിങ്ങൾ പ്രധാനമായി കൊണ്ടുവരുന്നത് നിങ്ങൾക്കനുഭവമില്ലെന്നുള്ളതല്ലേ?" കൃ. പി.: "മിക്കവാറും, അനുഭവമില്ലാത്തതുകൊണ്ടാണ്. പിന്നെ യുക്തിയും സമ്മതിക്കുന്നില്ല." സ്വാമി: "ഏതുതരം യുക്തി? വെള്ളക്കാരിൽ ചിലർ ഇവ അവിശ്വസിക്കുന്നതുകൊണ്ടാണ് നിങ്ങൾക്കുംഇപ്രകാരം തോന്നാൻ ഇടവന്നത്. പിന്നെ അനുഭവം വന്നതേ വിശ്വസിക്കയുള്ളൂ എങ്കിൽ നിങ്ങളുടെ കാര്യം കഷ്ടംതന്നെ! നിങ്ങളിൽ ചിലർ, ഈശ്വരൻ ഉണ്ടെന്നു വിശ്വസിക്കുന്നുവല്ലോ; അത് അവരുടെ അനുഭവംകൊണ്ടാണോ? ഇതുപോലെ എത്രയോ കാര്യങ്ങൾ പറയാം. രാമായണത്തിലും മറ്റും പറയുന്നത് അവിശ്വസിക്കുന്നതിൽ ഭേദം വിശ്വസിക്കുന്നതാണ് ഏറ്റവും നല്ലത്. മനുഷ്യരെക്കൊണ്ടു സാധിക്കാത്തതായി ഒന്നുംതന്നെയില്ല എന്നാണ് എന്റെ പക്ഷം" എന്നുത്തരം പറഞ്ഞു സ്വാമി നിർത്തി.

സ്വാമിയുടെ ഈ ഒടുവിലത്തെ വാക്കുകൾ കേട്ടപ്പോൾ മഹായോഗികളായി സിദ്ധന്മാരായിരിക്കുന്ന മഹാത്മാക്കൾക്ക് എന്തുതന്നെ സാധിച്ചുകൂടാ എന്നൊരു വിചാരം എന്റെ

മനസ്സിൽ അങ്കുരിച്ചു. "രാജ്യാദിമോക്ഷപര്യന്താഃ സമസ്താ ഏവ സംപദഃ; ദേഹാനിലവിധേയത്വാൽ സാധ്യാഃ സർവ്വസ്യ രാഘവ!" എന്ന പാരമർഷവചനത്തോട് ഇതു യോജിക്കുന്നു. ജനങ്ങൾ മിക്കവാറും അവർ കാണാത്തതിനെ അവിശ്വസിക്കയും അപലപിക്കയും ചെയ്യുന്നു. ഒരു താണനിലയിൽനിന്നുകൊണ്ടു തന്റെ ദൃക്ശക്തിയെ അതിവർത്തിച്ചിരിക്കുന്ന മറ്റൊരു സ്ഥാനത്തെയോ അവസ്ഥയെയോ കുറിച്ച് അഭിപ്രായം പറയുന്നത് ശരിയല്ലെന്ന് ഓരോ സിദ്ധാത്മാക്കൾ പറയുന്നതു നോക്കിയാൽ ഇക്കൂട്ടരുടെ പ്രമാദം അതിരറ്റതെന്നു കാണാം. ഇക്കാലങ്ങളിൽ സിദ്ധി അടഞ്ഞ മഹാത്മശ്രീ ഹരിഹരശാസ്ത്രികളുടെ ചില അത്ഭുതകൃത്യങ്ങളെയും, ശ്രീരാമതീർത്ഥസ്വാമി ജപ്പാനിൽ ഒരിക്കൽ പ്രസംഗിച്ചപ്പോൾ വലിയ ഒരു സ്ഥൂണംപോലെ അഗ്നി കത്തിക്കാളിയെന്നു പറഞ്ഞിരിക്കുന്നതിനെയും മറ്റും പറ്റി, വിചാരിച്ചതിൽ ഹനുമാൻ മുതലായവർ കാണിച്ചതിൽ അതിശയിപ്പാനൊന്നുമില്ലെന്നുവന്നു. ജനങ്ങളുടെ സ്ഥിരപ്രതിഷ്ഠമായ വൃത്തിപരിചയം എളുപ്പം മാറുന്നതല്ലല്ലോ.

പിന്നീട് ഞാൻ സ്വാമികളോടിപ്രകാരം ചോദിച്ചു. "ഒരാൾ സർവ്വവുമുപേക്ഷിച്ചു വനത്തിൽ ചെന്നു യോഗചര്യ അനുഷ്ഠിച്ചു ജ്ഞാനം സമ്പാദിച്ചു മുക്തനാകുന്നു; മറ്റൊരാൾ നാട്ടിലിരുന്നു ജ്ഞാനാഭ്യാസവും പരോപകാരവും ശരിക്കു നടത്തി ജീവന്മുക്തിപദം കൈക്കൊണ്ടു ലോകത്തിന് 'തൽപദം' തെളിയിക്കുന്നു; ഇവരിൽ ശ്രേഷ്ഠൻ ആരാണ്?" സ്വാമി: "ആദ്യം പറഞ്ഞ സമ്പ്രദായം മന്ദനും സാധിക്കും; രണ്ടാമത്തേത് ഗഭീരാശയനുമാത്രമേ സാധിക്കൂ. എന്നാൽ വിദേഹമുക്തി അവസ്ഥയിൽ രണ്ടാൾക്കും ഭേദം തീരെയില്ല. കാര്യമിങ്ങനെയാണെങ്കിലും ജീവന്മുക്തി എന്നുപറയുന്ന ബ്രഹ്മസംസ്പർശസുഖസ്ഥിതി പ്രപഞ്ചവ്യാപാരത്തിന്റെ കുറവിനെ അനുസരിച്ചുമാത്രം ഉണ്ടാകുന്നതാകയാൽ അതിൽ പ്രധാനത വനസ്ഥനാണ്. മൃഗാദികളുടേതെന്നപോലെ ജ്ഞാനിയുടെ ശരീരം ഭോഗമാത്രാർത്ഥമാകയാൽ അതിൽ പുണ്യം കല്പിക്കാനില്ല. നാട്ടിലിരിക്കുന്നവർ പരോപകാരം ചെയ്യുന്നതുകൊണ്ടു ലോകദൃഷ്ടിക്കതു മെച്ചമായിരിക്കും. എന്നാൽ കാട്ടിലിരുന്നു സമാധി ചെയ്യുന്നവൻ തദ്ദ്വാരാ ലോകത്തെ അനുഗ്രഹിക്കുന്നതായി ചിലർ പറയുന്നത് ജഗന്നിയന്താവിന്റെ ദൃഷ്ടി സാന്നിദ്ധ്യത്തിൽനിന്നുണ്ടാകുന്നതിൽ കൂടുതലല്ലാത്തതിനാൽ സാരമില്ലതന്നെ. അപ്പോൾ ലോകത്തിനുംകൂടി നല്ലവനെങ്കിൽ വനസ്ഥൻ (വ്യാപാരനിർമ്മുക്തൻ) അധികം നല്ലവനാണെന്നുവരുന്നു. പക്ഷേ, ഇതു രണ്ടും അവരവരുടെ പൂർവ്വാരംഭത്തിന്റെ സ്വഭാവമനുസരിച്ചുള്ളതാകയാൽ ഇന്നതു നല്ലതെന്നോ, അതുവേണമെന്നോ പറയാൻ വഴിയില്ല. 'സദൃശംചേഷ്ടതേ സ്വസ്യാഃപ്രകൃതേർ ജ്ഞാനവാനപി!' എന്ന ശ്രീഭഗവദ്ഗീതാഭാഗം നോക്കുക" എന്നു പറഞ്ഞു.

സാധാരണ ജനങ്ങൾ, ലോകനന്മയൊന്നും ചെയ്യാത്തവർ എന്നുപറഞ്ഞു ചില വിദ്വൽസന്യാസികളെ പഴിക്കുന്നതുകേട്ടിട്ടുണ്ട്. അതിനു തക്കതായ സമാധാനം സ്വാമി പറഞ്ഞിരിക്കുന്നു. പരോപകാരിയും അല്ലാത്തയാളും ബ്രഹ്മസാക്ഷാല്ക്കാരവിഷയത്തിൽ ഒന്നുപോലെതന്നെ. പക്ഷേ, ലൗകികദൃഷ്ട്യാ ആദ്യത്തെയാൾ അധികം നല്ലവനാണ്. മറ്റവരും ലോകസംഗ്രഹാർത്ഥം ചിലതു ചെയ്തു ജീവിക്കുന്നുവെന്നു കരുതാം. ജഗന്നിയന്താവിന്റെ അനുഗ്രഹവിശേഷങ്ങളെ മാത്രം അപേക്ഷിച്ച് ഇവരുടേതു കുറഞ്ഞു കാണുന്നുവെന്നേ സ്വാമി പറഞ്ഞതിൽനിന്ന് അർത്ഥം വരുന്നുള്ളൂ എന്നതും പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ജീവന്മുക്തനായിട്ടുംകൂടി സ്വാമിയും ലോകനന്മയ്ക്കായി പലതും ചെയ്യുന്നുണ്ടല്ലോ. ഇപ്രകാരമുള്ളവരല്ലാതെ വേറെ ആരാണ് വാസ്തവത്തിൽ ലോകത്തിനു ഗുണം ചെയ്യേണ്ടതെന്നെനിക്കറിഞ്ഞുകൂടാ. ഈവിധം നോക്കുമ്പോൾ ഇത്തരക്കാരെ ആണ് നാം അധികം ഇഷ്ടപ്പെടുന്നതും ബഹുമാനിക്കുന്നതും.

വൈകുന്നേരമായപ്പോൾ സ്വാമിയെ കാണാൻ ഒരു നാട്ടുവൈദ്യൻ വന്നിരുന്നു. അടുത്ത ഒരു ഗൃഹത്തിൽ ഒരാൾക്ക് ഒരുമാതിരി മസൂരിദീനം ചികിത്സിക്കുന്നതിനെ അടിസ്ഥാന മാക്കി വൈദ്യനുമായി സ്വാമി സംസാരിച്ചു. അപ്പോൾ, "രോഗത്തിന്റെ യഥാർത്ഥനിർണ്ണയം – 'വികാരനാമാ കുശലോനന ജിഹ്രീയാല്ക്കദാചന–' (രോഗം ഇന്നജാതിയെന്നുറപ്പുവ രാത്തതിൽ വിഷണ്ണനാകേണ്ട) എന്നു വാഗ്ഭടൻതന്നെ പറഞ്ഞിരിക്കയാൽ തെറ്റിയേക്കാം" എന്നു സ്വാമി പറഞ്ഞു. അന്നേരം സ്വാമിയോടായിട്ട്, "ഇത്തരം ദീനങ്ങളെല്ലാം മന്ത്രം കൊണ്ടു മാറുന്നതല്ലേ? ചികിത്സയിൽ എന്തെല്ലാം ഭയപ്പെടാനുണ്ട്? എന്നു ഞാൻ പറഞ്ഞു. സ്വാമി: "ശരിതന്നെ, രോഗമറിയാതെ ചികിത്സിച്ചാൽ വലിയ അബദ്ധം വരും. മന്ത്രവും നല്ല മന്ത്രശക്തിയുള്ളവർ പ്രയോഗിച്ചേ, ഫലിക്കൂ. ഇപ്രകാരമുള്ളവർ ദേവതാപ്രസാദ ത്താൽ ഏതു ദീനവും ഭേദമാക്കാറുണ്ട്." ഇതു പറഞ്ഞപ്പോൾ, സ്വാമിതന്നെ പല ദീനവും മാറ്റിയിട്ടുള്ള സംഗതിയും; മഹാരാജകീയകോളജ് ട്യൂട്ടർ മിസ്റ്റർ കെ. പരമേശ്വരൻപിള്ള എം. എ. യുടെ ചെറുഭാഗിനേയിക്ക് ഈ ദീനം (മസൂരി) ആയിരുന്നപ്പോൾ സ്വാമി തിരു വടിയുടെ അരുളാലെ സ്വാമി മന്ത്രംകൊണ്ടു സുഖപ്പെടുത്തിയതും; എഞ്ചിനീയർ മിസ്റ്റർ ഗോവിന്ദപ്പിള്ള ബി. എ., ബി. സി. ഇ. യുടെ ചെറുസഹോദരനും ബോധശൂന്യമായികിട ന്നിരുന്ന സമയം പരമഗുരു കല്പിച്ചതനുസരിച്ചു മന്ത്രം പ്രയോഗിച്ചു തൽക്ഷണം സുഖ മാക്കിയതും; ഇപ്പോൾ സ്വാമിയുടെ ശിഷ്യനായിരിക്കുന്ന കെ. പി. ശങ്കരൻകുട്ടിമേനോൻ, കുട്ടിയായിരുന്നപ്പോൾ ഏങ്ങൽരോഗം പിടിപെട്ടു വലയുന്നതുകണ്ട് മാതൃമാതുലപ്രഭൃ തികൾ (വായുവികാരമെന്നുവെച്ച്) വ്യസനിച്ച സമയം സമാധാനം പറഞ്ഞു പരിദേവന മടക്കി മന്ത്രപ്രവൃത്തിയാൽതന്നെ ഒരു ദിവസംകൊണ്ടു തീരെ ശമിപ്പിച്ചതും; ദൈവാനു കൂല്യത്താൽ ഇന്നുവരെ ആ രോഗം ആ മാന്യനുണ്ടായിട്ടില്ലാത്തതും മറ്റും സ്വാമിമുഖ ത്തിൽനിന്നും അല്ലാതെയും കേട്ടിട്ടുള്ളവ എന്റെ ഓർമ്മയിൽ വന്നു. സ്വാമിയെന്നല്ല, സ്വാമിയുടെ കുടുംബക്കാരും നല്ല മാന്ത്രികന്മാരാണെന്നു നമുക്ക് അറിയാമല്ലോ. ഈയിടെ സ്വാമിയുടെ ശിഷ്യഗണത്തിൽപെട്ട ഒരാൾക്ക് ഒരു വലിയ സുഖക്കേട് വന്നതിൽ സ്വാമി, മന്ത്രശക്തികൊണ്ടു നല്ല ആശ്വാസം ക്ഷണത്തിൽ നൽകിയതായി ഞങ്ങൾക്കറിയാം. കുറേ കഴിഞ്ഞശേഷം ഞാൻ വീണ്ടും സ്വാമിയോട് ഇങ്ങനെ പറഞ്ഞു: "രോഗിയുടെ വിശ്വാസവും മറ്റും മന്ത്രധ്യാനപ്രയോഗവിഷയത്തിൽ അപേക്ഷിതമായില്ലേ? വൈദ്യത്തി നിതു വേണമല്ലോ. ഒരുമാതിരി മുറടന്മാരിൽ മന്ത്രം ഫലിപ്പിക്കാൻ പ്രയാസം കൂടിയിരി ക്കുമായിരുന്നേക്കും." സ്വാമി: "രോഗിയുടെ വിശ്വാസം ഗുണകരമാണെങ്കിൽ അവിശ്വാസം ദോഷപ്രദവുമായിരിക്കും. വിശ്വാസമില്ലാത്തവരിൽ ഫലിപ്പിക്കാനും സാധിക്കും. കുട്ടിക ളുടെ ഏതുമാതിരിരോഗവും മന്ത്രധ്യാനങ്ങളിൽ ഒന്നുകൊണ്ടു സുഖമായിക്കാണുന്നത് അവരുടെ മൃദുവയവങ്ങൾക്കും മന്ത്രങ്ങളുടെ വായവീയാണുക്കൾക്കും, ചെറുവള്ളികൾ പിണച്ചാലെന്നപോലെ, യോജിപ്പുണ്ടാകയാലായിരിക്കണം; കഠിനീഭൂതമർമ്മാസ്ഥിതിക്കാ രായവർക്ക് ആകുമ്പോൾ വടിക്കും വള്ളിക്കുമുള്ള ദുഃസംശ്ലേഷംപോലെ ഇരിക്കകൊ ണ്ടായിരിക്കണം ക്ലിഷ്ടസാദ്ധ്യമാകുന്നത്" എന്നു പറഞ്ഞു.

മന്ത്രം എങ്ങനെ ഫലിക്കുന്നു എന്നതിനു സ്വാമി ശാസ്ത്രീയമായ യുക്തിയാണ് കൊണ്ടു വന്നിരിക്കുന്നത്. ഇത് അദ്ദേഹത്തിന്റെ മഹാപാണ്ഡിത്യത്തെയും യുക്തിവൈശാരദ്യ ത്തെയും കാണിക്കുന്നു. സ്വാമിയുമായി ഇന്ന് എനിക്കു പല സംഗതികൾ സംസാരി ക്കാനും, പലതും ഗ്രഹിക്കാനും കൂടാതെ അവയിൽനിന്നു സ്വാമികളുടെ ചില സ്വഭാവവി ശേഷങ്ങൾ നേരിട്ടറിയുന്നതിനും ഇടവന്നതിൽ വലിയ സന്തോഷമുണ്ടായി. മുൻപ്, സ്വാമി യോടു സ്വാതന്ത്ര്യമായി ഏതെങ്കിലും പറയുന്നതിന് എനിക്കൊരു വലിയ ഭയം ഉണ്ടായി രുന്നു. എന്തെങ്കിലും പറഞ്ഞാൽ അബദ്ധമായി പരിണമിക്കയില്ലയോ എന്നും, സ്വാമി

യോട് എന്തെല്ലാമാണ് ചോദിക്കേണ്ടതെന്നും മറ്റുമുള്ള ഒരു വികല്പമായിരുന്നു ഇതിനുള്ള കാരണം. സ്വാമിക്കു വളരെ ശിഷ്യന്മാരുണ്ടെങ്കിലും അവരിൽ വളരെ കുറച്ചുപേരെ ഇങ്ങനെ സ്വാതന്ത്ര്യമായി അദ്ദേഹത്തോടു വല്ലതും സംസാരിക്കുന്നവരായിട്ടുള്ളൂ. ഇതു തീർച്ചയായും ഒരു വലിയ മേന്മതന്നെയാണല്ലോ. സ്വാമി ഒരു മഹാപണ്ഡിതൻ, ഒരു ബ്രഹ്മാപരോക്ഷജ്ഞാനി, സകലതുകൊണ്ടും മഹാഭാഗ്യവാൻ. നേരെ മറിച്ചു ഞങ്ങളുടെ സ്ഥിതി! വെറും കിഞ്ചിജ്ജ്ഞന്മാർ, ശുദ്ധലൗകികന്മാർ! ഞങ്ങൾക്ക് ഈ ധൈര്യം വന്നതും ഇതുകൊണ്ടുതന്നെ. ഞങ്ങൾക്കുള്ള അറിവും മറ്റും സ്വാമിക്കു നല്ലപോലെ അറിയാം. തന്നെയുമല്ല, അല്പജ്ഞന്മാരിലും മറ്റു മഹാന്മാർക്ക് ആർദ്രതയല്ലാതെ, നിന്ദ ഒരിക്കലും ഉണ്ടാകുന്നതല്ലല്ലോ. ഈ വിചാരവും, അതുപോലെ സ്വാമിയുടെ പെരുമാറ്റവും ഞങ്ങളെ ഒട്ടേറെ സഹായിച്ചു. ഏതായാലും, ഇപ്പോൾ സ്വാമിയുടെ അടുത്തുചെന്നു ഞങ്ങൾക്കുണ്ടാകുന്ന സംശയങ്ങളും മറ്റും ചോദിക്കുന്നതിനു വലിയ കമ്പമൊന്നുമില്ലതന്നെ.

സ്വാമിയെ സാധാരണ കണ്ടുപരിചയമില്ലാത്ത ചിലർക്ക് ഒരു കുലുക്കമുണ്ടാകുന്നതായി ഞങ്ങൾക്കറിവുണ്ട്. ശിഷ്യരല്ലാത്ത ആരോടും വിശേഷിച്ച് അപരിചിതന്മാരോടു സ്വാമി വളരെ വിനീതനായിട്ടാണ് പെരുമാറുന്നത്. പക്ഷേ അദ്ദേഹത്തിന്റെ സംസാരവും മറ്റും ആദ്യം കേൾക്കുന്നവർ തെറ്റിദ്ധരിച്ചേക്കും. സ്വാമിക്കു രസമുള്ള വിഷയമാകുമ്പോൾ സംസാരം വളരെ ഉച്ചത്തിലും ധൃതിയിലുമായിരിക്കും. ഇത്, തത്സംഗതിയിൽ സ്വാമിക്കുള്ള പിടികൊണ്ടു വരുന്നതാണ്. ഈ രീതിയിൽ അപരിചിതന്മാരോടു സംസാരിക്കയില്ല; സ്വാമിക്കു പ്രത്യേകമുള്ള ജനങ്ങളോടെ ഇങ്ങനെ ഉണ്ടാവുകയുള്ളൂ. ഇവർ, ആയതു സ്വാമിയുടെ ഒരു സ്വഭാവവിശേഷമെന്നു വച്ച് അന്യഥാ ശങ്കിക്കുകയുമില്ല.

ധനു 17. ഇന്നു വൈകിട്ട് സ്വാമികൾ എന്റെ ഗൃഹത്തിൽ ആഗതനായി. 'പൊതുകാര്യശ്രദ്ധാലു' എന്നു സ്വാമികൾതന്നെ സന്തോഷിച്ചു പറഞ്ഞിട്ടുള്ള മാന്യനും, ഭക്താഗ്രണിയും, ഇഹത്തിൽ ആദ്യഗുരുവും ആയ എന്റെ ഏറ്റവും പ്രിയപ്പെട്ട അച്ഛന്റെ ആജ്ഞയനുസരിച്ച് സ്വാമിതൃപ്പാദങ്ങൾക്ക് ചിലപ്പോൾ കാപ്പി ഉണ്ടാക്കിക്കൊടുക്ക പതിവുണ്ട്. സ്വാമികൾ ഇതിനു ചിലപ്പോൾ സമ്മതിക്കുന്നത്, ഞങ്ങൾ ഒരു വലിയ അനുഗ്രഹമായിട്ടാണ് കരുതിപ്പോരുന്നത്. തിരുമേനിയുടെ അനുവാദപ്രകാരം ഇന്ന് അച്ഛൻ കാപ്പി ഉണ്ടാക്കി; ആയതു സ്വാമി കുടിച്ചിട്ട് അതിൽ കുറച്ച് എനിക്കായി കല്പിച്ചു. ഞാൻ ഉടൻതന്നെ അതിനെ സ്വീകരിക്കുകയും ചെയ്തു.

സ്വാമി കാപ്പിയോ മറ്റോ കഴിക്കുമ്പോൾ സമീപവർത്തികളിൽ അടുപ്പമുള്ളവരുണ്ടെങ്കിൽ അവർക്ക് അല്പം കൊടുക്കും. കുഞ്ഞുങ്ങളോ മറ്റോ അവിടെയെങ്ങാനുമുണ്ടെങ്കിൽ തീർച്ചയായി വിളിച്ചുവരുത്തി കുറച്ചു നൽകുന്നതായികാണാം. സ്വാമി കൊടുക്കുന്നതിനെ വാങ്ങിയില്ലെന്നുവരികിൽ നീട്ടിയത് ദൂരെ കളയുകയേ ഉള്ളൂ. ഇതു തിന്നാനുള്ള പദാർത്ഥങ്ങൾ തന്നെയല്ല; രൂപയോ, ചക്രമോ എന്തായാലും നീട്ടിയതു വാങ്ങാഞ്ഞാൽ ദൂരെ ത്യജിക്കയല്ലാതെ തിരികെയെടുക്കയെന്നതു സ്വാമികൾക്കില്ലതന്നെ. ഒരുവേള, ഇതു തീക്ഷ്ണസ്വഭാവമായിരിക്കാം. "ഉഷ്ണോ ജീവിഷ്യൻ, ശീതോ മരിഷ്യൻ" എന്നു ശ്രുതിയുള്ളതിനാൽ പ്രവൃത്തിശക്തിയുള്ളവർ രണ്ടാമതു പറഞ്ഞവരെപ്പോലെ അല്ലാതെ 'ജീവിക്കുന്നവ'രാകയാൽ ഇതു ചേരുന്നതുമാണല്ലോ.

സ്വാമിയുടെ ഈ സ്വഭാവം നേരത്തെതന്നെ എനിക്കറിയാമായിരുന്നതിനാലാണ് ഉടനെ ഞാൻ കാപ്പി കൈക്കൊണ്ടത്. ഇപ്പോൾ, കൊച്ചിലെ സ്വാമിക്കുണ്ടായിരുന്ന ഒരുമാതിരി സ്വഭാവം ഓർമ്മയിൽവരുന്നു. ഇതു മേല്പറഞ്ഞിരിക്കുന്നതിന് നേരെ വിപരീതവുമാണ്. കുട്ടി ആയിരുന്ന കാലത്ത് സ്വാമി ഭക്ഷിച്ചതിന്റെ ഉച്ഛിഷ്ടംപോലും ആർക്കും കൊടുക്ക

യില്ല. കൂടാതെ, ഒരുതരം താണകൂട്ടരായാലുംകൂടി എടുത്തുപയോഗിക്കരുതെന്നു വിചാരിച്ച് അത്യന്താശുദ്ധമായ പ്രദേശത്ത് അതിനെ എറിഞ്ഞുകളകയാണത്രെ പതിവ്. ഇതൊരു ചീത്ത സ്വഭാവമായിരിക്കാം. ഇങ്ങനെ ഒരു സ്വഭാവം നല്ലതാണോ എന്നു സ്വാമിയോടു തന്നെ ഞാൻ ചോദിച്ചു. "തീർച്ചയായും ചീത്തതന്നെ" എന്നു സ്വാമി മറുപടി പറയുകയും ചെയ്തു. "ഉച്ഛിഷ്ടം കൊടുത്തുകൂടാ എന്നും മറ്റും ചിലർ വാദിക്കുന്നതു ഞാൻ കേട്ടിട്ടുണ്ട്; അതും ഏകദേശം സ്വീകാര്യമാണെന്നു ഞാനും വിശ്വസിച്ചിരിക്കയാണ്." എന്നു വീണ്ടും ഞാൻ പറഞ്ഞതിനു സ്വാമി ഇപ്രകാരം ഉത്തരം പറഞ്ഞു. "കൊടുക്കാൻ ധാരാളം വകയുള്ളവർ ഉച്ഛിഷ്ടംതന്നെ കൊടുക്കണമെന്നില്ല; അതല്ല അവർ കൊടുക്കേണ്ടതും. ചിലർക്ക് ഉച്ഛിഷ്ടമേ കൊടുക്കാൻ കാണൂ എന്നിരിക്കും. അതും കൊടുത്തുകൂടാ, എന്നു പാർത്താൽ കഷ്ടംതന്നെ. അതുകൊണ്ട് എത്ര പാവങ്ങളും മറ്റുമാണ് ജീവിക്കുന്നത്; ഏതായാലും ഈ പറഞ്ഞ സ്വഭാവം തീരെ ചീത്തതന്നെ."

സ്വാമിക്ക് ഇത്തരം ശീലമുണ്ടായിരുന്നത് വളരെ കുട്ടിപ്രായത്തിലാണ്; അന്നു ഗുണദോഷവിവേചനശക്തി ഇല്ലാതിരുന്നതിനാൽ വാച്യതയ്ക്കിടയില്ലല്ലോ.

സ്വാമിയുമായി ഞാൻ ഇങ്ങനെ ഓരോന്നു സംസാരിച്ചുകൊണ്ടിരുന്നപ്പോൾ രാമാനന്ദനാഥൻ എന്ന ശിഷ്യൻ അവിടെ വന്നു. സ്വാമി ശട്ടംകെട്ടിയിരുന്ന ചില കാര്യങ്ങൾ സാധിച്ചോ എന്ന് അദ്ദേഹത്തോടു സ്വാമി ചോദിച്ചു. "ഇല്ല, നാളെ നിർവ്വഹിക്കാം" എന്നദ്ദേഹം മറുപടി പറഞ്ഞു. ഉടനെ സ്വാമി: "നിങ്ങളുടെ കണിശം എത്രകേമം! എന്താണിന്നലെ പറഞ്ഞത്? കുറ്റംപറയാനൊന്നുമില്ല. മിക്കവരും ഇങ്ങനെതന്നെയാണല്ലോ; നാളെയെങ്കിലും ആയതു സാധിക്കണം" എന്ന് അവിടുന്ന് വീണ്ടും ഉറപ്പിച്ചു. "നാളെ തീർച്ചയായും സാധിക്കാമെ" എന്ന് ആ മാന്യനും സമ്മതിച്ചു. അപ്പോൾ ഞാൻ സ്വാമിയോടു പറഞ്ഞു: "ഞങ്ങൾക്കുള്ള കണിശക്കേടു ക്ഷമിക്കത്തക്കതാണെ. ചില വലിയ ആളുകൾ പറയുന്നതിലും പ്രവർത്തിക്കുന്നതിലും എത്രയോ അന്തരംവരുന്നു. അവർ ഓരോന്നിന്റെ ഭാരവാഹികളുമാണ്; അവരെ ആശ്രയിച്ച് അനേകം ജനങ്ങൾ വർത്തിക്കുന്നതായുമിരിക്കുമല്ലോ. കഴിഞ്ഞ സമസ്ത കേരള നായർമഹാസഭയിൽ ചിലർ എന്തെല്ലാം പാസ്സാക്കി. ഇപ്പോൾ അതിനെപ്പറ്റി ഒരനക്കവുമില്ല." സ്വാമി: "അതിപ്പോഴത്തെ ക്ഷാമംകൊണ്ടായിരിക്കാം. അവിടെ കൂടിയിരുന്നവരിലും വലിയ കണിശക്കാർ ചുരുക്കംതന്നെ. എല്ലാം ഒരിളക്കത്തിനു കുറേ പാസ്സാക്കും; അതുപിന്നെ മാഞ്ഞുപോകയും ചെയ്യും. പക്ഷേ ഇതെല്ലാം ഒരു അഭ്യുത്ഥാനമുണ്ടെന്നു തെളിയിക്കുന്നു; ക്രമേണ പ്രവൃത്തിരൂപവുമായേക്കും." കൃ. പി.: "എന്നേ ഈ പ്രസരിപ്പ് ഇവരുടെ ഇടയിൽ ഉള്ളതായി അറിയാം; എന്നാൽ പ്രവൃത്തിരൂപപരിണതിയിൽ അധികം ഒന്നും എത്തിക്കാണുന്നില്ല; ഇവർ പറയുന്നതിന്റെ നൂറിലൊരംശം അപ്രകാരം വരുന്നില്ല. ഇതൊക്കെ ശരിയായി നടത്തണമെങ്കിൽ നല്ല കണിശക്കാരും, സത്യവാന്മാരും ഇതിന്റെ മുന്നണിയിൽ നിരക്കണം; ധനസഹായം ഇങ്ങനെ ഉള്ളവർക്ക് പ്രയാസം കൂടാതെ ഉണ്ടാകുകയും ചെയ്യും." ഇപ്രകാരം ഓരോന്നു സംഭാഷണം ചെയ്തകൂട്ടത്തിൽ അറയ്ക്കൽ മിസ്റ്റർ പരമേശ്വരൻപിള്ള ബി. എ., ബി. എല്ലിന്റെ മൗനത്തെയും മറ്റുംപറ്റി ഞാൻ സ്വാമിയോടു ചോദിച്ചു. സ്വാമി താഴെ കാണുംപ്രകാരം ആ മാന്യനെക്കുറിച്ചു പറഞ്ഞു. "അദ്ദേഹത്തിനു നല്ല കണിശവും, അതിനു പുറമെ നല്ല ആർജ്ജവവുമുണ്ട്. അദ്ദേഹം സാധാരണക്കാരെപ്പോലെ വെറുതെ കണ്ഠക്ഷോഭം ചെയ്യുകയില്ല; ആവശ്യത്തിനു മാത്രം വല്ലതും പറയും. മിക്കവാറും അങ്ങോട്ടു ചോദിച്ചാലേ ഉള്ളുതാനും. യോഗ്യന്മാരാണെന്നു കണ്ടാൽ ഉപചാരാദികളിൽ ഒരു കുറവും വരുത്തുകയില്ല. അദ്ദേഹത്തിന്റെ ഈ സ്വഭാവം പരിചയമില്ലാത്തവർ, എന്തോ മുഷിഞ്ഞിരിക്കയാണെന്നൂഹിച്ചേക്കും." കൃ. പി.: "ഇതൊന്നും അറിയാൻ സൗകര്യപ്പെട്ടിട്ടില്ലാത്തവർ അവി

ടപ്പെട്ടാൽ ചുറ്റിപ്പോകുമല്ലോ. ഇങ്ങോട്ടൊന്നും ചോദിക്കാതെ അങ്ങോട്ടു പറകയില്ല എന്ന നിഷ്ഠക്കാർ നന്നെ വലഞ്ഞുപോകും. ഇദ്ദേഹം നല്ല ധർമ്മതല്പരനാണെന്നും മറ്റും ഒരാൾ എന്നോടു പറഞ്ഞു. ഈയിടെ ഒരു പത്രത്തിലോ മറ്റോ, ഇദ്ദേഹം നായർസമുദായത്തിന്റെ തൂൺതന്നെ എന്നെഴുതിയിരിക്കുന്നതായും ആ മാന്യൻ എന്നോടു പറകയുണ്ടായി." സ്വാമി ഇതൊക്കെ ശരിവച്ചു. പ്രസംഗങ്ങളിലും മറ്റും ഓരോരുത്തർ യഥാശക്തി സ്വാർത്ഥരഹിതന്മാരാണെന്നു പറഞ്ഞ്, ക്രിയാഭാഗത്തിൽ അപ്രകാരം കാട്ടാതിരിക്കുന്നതിനാലാണ് എനിക്ക് ഇദ്ദേഹത്തെപ്പറ്റിയും ഇത്ര സംശയം വന്നത്. അതിപ്പോൾ നിശ്ശേഷം തീർന്നിരിക്കുന്നു.

മിസ്റ്റർ പരമേശ്വരൻപിള്ളയുടെ കണിശത്തെപ്പറ്റി സ്വാമി അഭിപ്രായപ്പെട്ടപ്പോൾ, സ്വാമിയോടുതന്നെ ഒരിക്കൽ ഒരു മാന്യൻ കണിശമുണ്ടായിരിക്കണമെന്നു സൂചിപ്പിച്ചു എന്നു സ്വാമി പറകയുണ്ടായി. ഇതു ഞങ്ങൾക്കു കുറെ ചിരി ഉണ്ടാക്കിത്തീർത്തു. ഈ പറഞ്ഞ മനുഷ്യൻ സ്വാമിയെപ്പറ്റി യാതൊന്നും അറിയാത്ത ഒരാളുതന്നെ ആയിരിക്കണം. എന്തെന്നാൽ, ആ മാന്യൻ സ്വാമികളുടെ, 'വാഷിംഗ്ടൺ'ന്റെ  കണിശത്തെയും ജയിക്കുന്ന, കണിശസ്വഭാവം അറിയുന്നില്ലെന്നു തീർച്ചയാകുന്നു. ഇതിനെ വിശദമാക്കുന്നതിനു സ്വാമിയെ സംബന്ധിച്ചു ഞങ്ങൾക്കറിവുകിട്ടിയ ഒരു കഥയോർക്കുന്നു. ബാല്യത്തിൽ, പഠിച്ചുകൊണ്ടിരുന്ന കാലത്ത് നേരം കൃത്യമായറിയുന്നതിന് ഒരു വാച്ചോ ഒരു ടൈംപീസോ സ്വാമിക്കുണ്ടായിരുന്നു. പിന്നെ യോഗം അഭ്യസിച്ചുകൊണ്ടിരുന്നപ്പോൾ വാച്ച് ഒരു ഗുരുനാഥനായ നമ്പൂരിയുടെ പക്കൽ നന്നാക്കാൻ കൊടുത്തതു കിട്ടാതിരുന്നതുകൊണ്ടു 'പോകട്ടെ' എന്നുവച്ചതിനാൽ വാച്ചുമൊന്നും സമയക്ലിപ്തം ചെയ്യുന്നതിനില്ലാതെ വന്നതിൽ സ്വാമികൾ ഒരു സമ്പ്രദായം കണ്ടുപിടിച്ചു. ഇക്കാലങ്ങളിൽ കൃത്യം 6 മണിക്ക് (രാവിലെ) ഉണരും. പിന്നെ സമയനിർണ്ണയം വരുത്തുന്നത്, ഇഡ, പിംഗല എന്ന ശ്വാസവാഹികളിലെ ശ്വാസഗതി കണിശമായി കണക്കാക്കിയിട്ടായിരുന്നു. വേണ്ടിവന്നാൽ അന്യർക്കും ഈ രീതിയിൽ സമയം അറിയിക്കയും ചെയ്യുമായിരുന്നു. ദുർദ്ദിനമല്ലാത്തപ്പോൾ അടിയളന്നും ചില സമയം നേരമറിയും; വർഷകാലത്തെല്ലാം മേൽപ്രകാരംതന്നെ. ഇപ്പോൾ ഒരു വാച്ചുമുണ്ട്. ഈ സമയമറിയുകയെന്ന വിഷയത്തിൽപ്പോലും ഇത്ര കണിശമായി വർത്തിക്കുന്ന സ്വാമികൾ മറ്റു ഗൗരവമേറിയ കാര്യങ്ങളിൽ എത്രമാത്രം കണിശമായി പ്രവർത്തിക്കുമെന്ന് ഊഹിക്കാം.

ശ്വാസക്കണക്കുകൊണ്ട് നേരം അറികയെന്നത് ഒരത്ഭുതകൃത്യമാണ്. യോഗിയായ സ്വാമിക്ക് ഇതു സാധിക്കും. പ്രാണായാമസിദ്ധിയില്ലാത്തവർക്ക് ഇത് ദുഃസാധമാണെങ്കിലും യോഗികൾക്ക് വലിയ കാര്യമായി തോന്നുകയില്ലായിരിക്കാം.

സ്വാമിയുടെ കൈയിൽ ഇപ്പോൾ ഇരിക്കുന്ന വാച്ച് വളരെ വിലയേറിയതാണ്. സമയം കൃത്യമായറിയണമെന്നുള്ളതിനാലാണ് കുറച്ചുവർഷങ്ങൾക്കുമുമ്പുണ്ടായിരുന്ന സാധാരണതരം വാച്ചുപേക്ഷിച്ച് ഇതു വാങ്ങിയത്. 'ഐസോക്രണൽ എയർസ്പ്രിങ്ങോടു'കൂടിയ ഈ വാച്ചിലും മാസത്തിൽ ചില മിനിട്ടിന്റെ വ്യത്യാസം തോന്നുന്നുവെന്നും, ശരിയായി തിരുത്തുന്നതിനു മദ്രാസിലോ തിരുവനന്തപുരത്തോ പോകണമെന്നും മറ്റും സ്വാമി പറയുന്നത് ഞങ്ങൾക്കത്ഭുതത്തെ ജനിപ്പിച്ചിട്ടുണ്ട്. ഇരുട്ടിലും നിഷ്പ്രയാസം സമയം ഗ്രഹിപ്പാൻവേണ്ടി റേഡിയംവച്ച വാച്ചാണ് കൊണ്ടുനടക്കുക. പരമാർത്ഥത്തിൽ ഞങ്ങളുടെ ഉദ്ദേശ്യം സമയം ഒരുവിധം അറിയണമെന്നല്ലാതെ അതിത്ര കണിശമായിട്ടായിരിക്കണമെന്നില്ല. ഇത്തരക്കാരായിരിക്കും മിക്ക ജനങ്ങളും എന്നൂഹിക്കുന്നതിൽ വലിയ അബദ്ധമൊന്നും വരാനില്ലല്ലോ.

വളരെ മുമ്പു മിസ്റ്റർ ശേഷഗിരിപ്രഭു എം. എ. സ്വാമിക്കയച്ച ഒരെഴുത്ത് ഇപ്പോഴാണ് ഞങ്ങൾക്ക് കിട്ടിയത്. ഇംഗ്ലീഷിലുള്ള ആ എഴുത്തിന്റെ ഒരു തർജ്ജമ താഴെച്ചേർക്കുന്നു.

മംഗലാപുരം

"അല്ലയോ പരിപൂതചരണം,

യോഗാമൃത തരംഗിണി വളരെ ദയയോടുകൂടി അവിടുന്ന് എനിക്ക് സംഭാവന ചെയ്തതിനു ഞാൻ താഴ്മയായി വന്ദനം പറഞ്ഞുകൊള്ളുന്നു. ആയത് കൈപ്പറ്റിയെന്നറിയിക്കുന്നതിലിത്ര താമസം വരുത്തിയത് ക്ഷമിക്കണമെന്നു പ്രാർത്ഥിക്കുന്നു. മറ്റേ പ്രതി ഞങ്ങളുടെ കോളജ് സംസ്കൃതപണ്ഡിതർ രംഗാചര്യർക്ക് കൊടുത്തു. ഗ്രന്ഥത്തെപ്പറ്റി അദ്ദേഹത്തിന്റെ അഭിപ്രായം എന്തെന്നു ചോദിക്കുകയും ചെയ്തു.

ഞാൻ ഒരു കവിയേ അല്ല. ശ്രീശാങ്കരഭാഷ്യത്തിൽ കുറെ ഞാൻ വായിച്ചിട്ടുണ്ട്. ഗുരുവിന്റെ സഹായംകൂടാതെ അവയെല്ലാം പൂർണ്ണമായി ഗ്രഹിക്കാൻ എന്നാൽ സാദ്ധ്യമല്ല എന്നു വെളിവായി പറഞ്ഞുകൊള്ളുന്നു. ഞാൻ സാംഖ്യവും ന്യായവും വായിച്ചു. യോഗത്തെ സംബന്ധിച്ച് ഒന്നുംതന്നെ ഞാൻ വായിച്ചിട്ടില്ല. പാതഞ്ജലം എനിക്ക് മൂന്നു തവണ കിട്ടിയെങ്കിലും ആ മൂന്നുപ്രാവശ്യവും കുറച്ചു സൂത്രങ്ങൾക്കപ്പുറം പോകാൻ എനിക്കു കഴിഞ്ഞില്ല. അവ നല്ലപോലെ ഉപയോഗിക്കാമെന്നുള്ളവർക്ക് ഞാൻ ആ ഗ്രന്ഥങ്ങൾ കൊടുത്തു. ഒരു ഗുരുവിന്റെ കരുണാപൂർണ്ണമായ നോട്ടത്താലല്ലാതെ യോഗസരണി തുടരാൻ ഒരുത്തനും കഴിവില്ല. യോഗ, വേദാന്ത പരമരഹസ്യങ്ങളടങ്ങിയ അവിടത്തെ ഗ്രന്ഥം എന്റെ ദുർബ്ബലബുദ്ധിക്ക് എത്രയോ മേലാണ് സ്ഥിതിചെയ്യുന്നത്. ഞാൻ ഒരു ശ്ലോകപാദംപോലും എഴുതാത്തവനാകയാൽ അങ്ങയുടെ ഗ്രന്ഥഗുണങ്ങളെക്കുറിച്ചു പറയാനൊരുങ്ങുന്നില്ല.

അങ്ങയെപ്പറ്റി, താഴെക്കാണുന്ന ചില സംഗതികൾ ഗ്രഹിക്കുന്നതിനുള്ള എന്റെ ഔൽസുക്യത്തെ താങ്കൾ നല്ലപോലെ ക്ഷമിക്കുമെന്നു ഞാൻ ബലമായി വിശ്വസിക്കുന്നു. അങ്ങ് ഇത്ര ദയയായി എന്നെ കരുതുന്നതെന്തിന്? ദൈവികമായ സകലത്തിലും അജ്ഞനായി, കർമ്മമാർഗ്ഗത്തിൽ അന്ധനായി, കുടുംബവൻചുഴിയിൽ ശിരോദഘ്നം ആഴുന്നവനായിരിക്കുന്ന എന്റെ ആശയം എന്തിനായി സമാദരിക്കുന്നു? അങ്ങ് ആരാണ്? ഏതുവിധ സന്യാസമാണ് അങ്ങവലംബിച്ചിരിക്കുന്നത്? ചേലകൾ ധരിക്കുന്നുണ്ടോ? തെക്കൻ കർണ്ണാടകത്തിൽ അങ്ങേയ്ക്ക് ശിഷ്യപ്പെട്ടവരാരെങ്കിലുമുണ്ടോ? വേറെ ആളുകളെ ഈ പന്ഥാവിൽ ചേർക്കുന്നുവോ? അങ്ങ് ഒരു 'യമി'യാകയാൽ വിശാലമായ ആ മനസ്സിൽ കോപാംശത്തിനവകാശമില്ലല്ലോ. അതുകൊണ്ട് ഞാൻ ധൈര്യസമേതം കുറെ ചോദ്യങ്ങൾ ചോദിച്ചു. എന്റെ ഈ ഔദ്ധത്യം വളരെ കൃപയോടെ ക്ഷമിച്ച് മേൽപ്പറഞ്ഞവ എനിക്ക് മനസ്സിലാക്കിത്തരണമെന്നു ഞാൻ താഴ്മയായി അപേക്ഷിക്കുന്നു. ഞാൻ അങ്ങയുടെ ദയ എങ്ങനെ അർഹിക്കുന്നു? ദയയുണ്ടായി പൂർണ്ണമായ ഉത്തരം തരണമെന്നു വീണ്ടും അഭ്യർത്ഥിച്ചുകൊണ്ട്,

അങ്ങയുടെ പേരിൽ വിനയാനതനായ
എം. ശേഷഗിരിപ്രഭു (ഒപ്പ്)

ഈ എഴുത്തിനു മറുപടി സ്വാമി ഉടനെ അയച്ചില്ല.

സംഗതിവശാൽ ഈയിടെയാണ് അയച്ചത്. ആയതു താഴെ ചേർക്കുന്നു. അതിൽനിന്നു കാര്യമെല്ലാം നമുക്കു മനസ്സിലാക്കാം.

കരുനാഗപ്പള്ളി

ശ്രീഹരിഃസർവം

മാന്യസുഹൃദ്വരാ!

1905–ൽ താങ്കൾ എന്റെ പേർക്ക് ഒരെഴുത്തയിച്ചിരുന്ന വിവരം ഓർമ്മയിലുണ്ടായിരിക്കുമല്ലോ. ആയിടയ്ക്കു ഗോകർണ്ണംവരെ യാത്രചെയ്താൽ കൊള്ളാമെന്നും അപ്പോൾ മാന്യമിത്രത്തെ ദർശിച്ചുകൊള്ളാമെന്നും വിചാരമുണ്ടായിരുന്നതിനാൽ മറുപടി പ്രതിബന്ധിക്കപ്പെട്ടു. അധികം താമസിയാതെ മംഗലാപുരം വരെ വന്ന്, ക്യാനറാ ഹൈസ്കൂളിൽ ചിലരെക്കണ്ടു, താങ്കളേയും ഹൈസ്കൂൾ പണ്ഡിതനായിരുന്ന തഞ്ജനഗരീയ ശാസ്ത്രികളെയും അന്വേഷിച്ചതിൽ കാണാനിടയാകാതെ മടങ്ങി പോരേണ്ടിവന്നു. പിന്നീടു നോക്കിയതിൽ ശ്രീമല്ലേഖനം ഇടമറിഞ്ഞു കാണാതെയുമായി. ഈയിടെ ശ്രീവർദ്ധനത്തു മിസ്റ്റർ കൃഷ്ണപിള്ള എന്ന പ്രിയശിഷ്യന്റെ താല്പര്യപ്രകാരം എഴുത്തുകൾ തിരഞ്ഞ കൂട്ടത്തിൽ അതു കണ്ടുകിട്ടുകയും മറുപടി എഴുതാനാരംഭിക്കയും ചെയ്തതാകയാൽ 12 വർഷത്തെ ദീഗ്ഘവിംളബത്തേയും മറ്റും സസ്നേഹം ക്ഷമിക്കണമെന്ന് ആദ്യമായി അപേക്ഷിക്കുന്നു.

സംസ്കൃതത്തെക്കാൾ കൂടുതലായി മലയാളത്തെ താങ്കൾ ഇഷ്ടപ്പെടുന്നപ്രകാരം മറ്റൊരു കത്തുകൊണ്ടറികയാലും, ആ ഭാഷയോടു ലോകരീത്യാ ഞങ്ങൾ ദൃഢപ്രതിപത്തിക്കാരാകയാലും, അതിവിഗ്ദ്ധ ഗീർവാണഭാഷയും (എന്റെ) അവിദഗ്ധ ഇംഗ്ലീഷുഭാഷയും കൈക്കൊള്ളാതെ ഇങ്ങനെ എഴുതുന്നതാണെന്നറിയാമല്ലോ.

എനിക്കു താങ്കളിലുള്ള വൃത്തിവിശേഷം..., ഗുണവിശിഷ്ടന്മാരോടു സമാനാന്തരംഗ ജാതീയൻ ഐശ്വര്യമായ ശക്തിസൂത്രത്താൽ അനുബന്ധിക്കപ്പെടുന്നു എന്നുള്ള നയംതന്നെയെന്ന് ആദ്യപ്രശ്നത്തിനു സമാധാനം പറഞ്ഞുകൊള്ളട്ടെ. "ആപരിദോഷാദ്വിദുഷാംന സാധുമന്യെ പ്രയോഗവിജ്ഞാനം" എന്നുള്ള പക്ഷമാണ് പിന്നത്തേതിനു സമാധാനം. മുക്തദൃഷ്ടിക്കു ജഗത്തു മുക്തമായി തോന്നുമെന്ന സിദ്ധാന്തപ്പടിയായാൽ, "ഭവന്തി നമ്രാസ്തരവഃ ഫലാഗമൈഃ" എന്നവിധം ആത്മാഭിമാനരഹിതമായി താങ്കൾ താഴ്മയെ പ്രദർശിപ്പിച്ചതു തോന്നപ്പെടുന്നില്ലാത്തതിനാൽ അഭിപ്രായജിജ്ഞാസ എനിക്കുണ്ടായത് സ്ഥാനത്തുതന്നെ. കർമ്മമാർഗ്ഗാനുഷക്തനു പദം ദൂരെ അല്ലെന്നതിന്, "കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ"എന്നു ഭഗവദ്വചനം പ്രമാണമാക്കാം. "പഞ്ചാത്മകേഷു ദേഹേഷു സമാനേഷു ച വസ്തുഷു; കൊ ഭവാനിതി വഃ പ്രശ്നോ വാചാരംഭോ ഹ്യനർത്ഥകഃ" എന്നവിധം വികല്പമുണ്ടെങ്കിലും ഞാൻ ഒരു വേദാന്തയോഗിയാണെന്നു പിന്നത്തേതിനുത്തരം പറഞ്ഞാൽ സുഗ്രഹമാകുമെന്നു കരുതുന്നു. 'തീർത്ഥപാദസമ്പ്രദായ'ത്തിലെ ഒരു വിദ്വൽസന്യാസിയെന്നു പറഞ്ഞാൽ അനന്തരപ്രശ്നത്തിനുത്തരമായി എന്നു വിചാരമുണ്ട്. (യാവദ്ദേഹം, ഭർജിതബീജന്യായേന, അന്തഃകരണം നില്ക്കുന്നതാകയാൽ വിചാരം തെറ്റല്ല). ശാസ്ത്രത്തിനും ലോകത്തിനും ഇണങ്ങുമാറ് ഞാൻ (കാഷായ) വസ്ത്രം ധരിക്കുന്നുണ്ട്. ദക്ഷിണകർണ്ണാടകത്തിൽ എനിക്കു ശിഷ്യരില്ല. വേദാന്തശാസ്ത്രവിരുദ്ധമല്ലാത്തവിധം ലോകത്തെയൊ ഋഷിവർത്മാവലംബികളെയൊ നമ്മെ അനുകരിക്കാൻ സമ്മതിക്കാറുണ്ട്. ശേഷത്തിന് സഹൃദയനായ താങ്കൾ പ്രമാണം.

സ്ഖലിതങ്ങളെ പിൻനിറുത്താനപേക്ഷയോടെ തല്ക്കാലം വിരമിക്കുന്നു.

ശ്രീമതാമേകാന്തരംഗൻ

എൻ. തീർത്ഥസ്വാമി (ഒപ്പ്)

സ്വാമിയുടെ ഈ എഴുത്തുകൊണ്ടു മിസ്റ്റർ ശേഷഗിരിപ്രഭുവിനുണ്ടായിരുന്ന സംശയങ്ങളും മറ്റും ദൂരോത്സാരിതങ്ങളായിരിക്കണമെന്നു ഞാൻ ഊഹിക്കുന്നു. സ്വാമിക്ക് ഒരെഴുത്ത് ആരുതന്നെ അയച്ചാലും മറുപടി കൊടുക്കാതെ അദ്ദേഹം ഇരിക്കയില്ല. 12 വർഷം കഴിഞ്ഞ് ഇപ്പോൾ കണ്ടുകിട്ടിയ എഴുത്തിനുടെ മറുപടി അയച്ചതുകൊണ്ട് ഇസ്സംഗതി നമുക്കു സുഗ്രഹമാകുമല്ലോ. ചിലർ മറുപടി അയക്കാതിരിക്കുന്നത് ഒരുതരം ഢീക്കെന്നും വിചാരിച്ചേക്കും.

മിസ്റ്റർ പ്രഭു മലയാളം അധികമിഷ്ടപ്പെടുന്നു എന്നു കാണിച്ചിരുന്നത് അദ്ദേഹം സ്വാമികളുടെ രാമഗീതാതർജ്ജമ മുതലായതിനെ പ്രശംസിച്ചയച്ച ഒരു കത്തിലായിരുന്നു. അദ്ദേഹം ഇവയെല്ലാം ഓർക്കാതിരിക്കയില്ല.

സ്വാമികൾ ടിയുടെ ചോദ്യങ്ങൾക്കുത്തരം പറഞ്ഞിരിക്കുന്നതും, അതിന്റെ രീതിയും എത്ര ഹൃദയംഗമമായിട്ടുണ്ടെന്നു സഹൃദയന്മാരോടു പറയേണ്ട. "ഭവന്തി നമ്രാസ്തരവഃ ഫലാഗമൈഃ" എന്നതു സ്വാമിക്കും നല്ലപോലെ യോജിക്കുന്നുണ്ട്. അസാമാന്യപണ്ഡിതനായ സ്വാമി ഏവംവിധം എഴുതിയതിന് ഒരുദാഹരണമാകുന്നു. ഓരോ ചോദ്യങ്ങളുടെയും ഉത്തരം എത്ര വിനയത്തോടും എന്നാൽ ഒരു മഹാപണ്ഡിതന്റെ ഉറപ്പോടുമാണ് സ്വാമി പറഞ്ഞിരിക്കുന്നത്! ഒടുക്കം, 'സ്ഖലിതങ്ങളെ പിൻനിറുത്ത'ണമെന്നും മറ്റും അപേക്ഷിച്ചിട്ടുള്ള സ്വാമിയുടെ വിനയത്തെ നന്നെ പ്രദർശിപ്പിക്കുന്നു. മാന്യനും സഹൃദയനുമായ ശേഷഗിരിപ്രഭു അവർകൾക്ക് ഈ എഴുത്ത് ഒട്ടുവളരെ സന്തോഷം നൽകിക്കാണുമെന്നു ഞങ്ങൾ ബലമായി വിശ്വസിക്കുന്നു.

ഞാൻ ഈയിടെ ഈ ഗ്രന്ഥനിർമ്മിതിക്കു വേണ്ട സാമഗ്രി ശേഖരിക്കയായിരുന്നു. സ്വാമിയുടെ എഴുത്തുകൾ കിട്ടണമെന്നാശിച്ചു പലരോടും അതിനായി ശുപാർശചെയ്കയും ചില മാന്യന്മാർ സദയം എത്തിച്ചുതരികയും ചെയ്തു. സ്വാമികളുടെ കൈയിൽ കുറെ എഴുത്തുകൾ കിടന്നിരുന്നതിനെ പരിശോധിച്ചപ്പോൾ ആണ് മിസ്റ്റർ പ്രഭുവിന്റെ മേൽസൂചിപ്പിച്ച എഴുത്ത് എനിക്ക് കിട്ടിയത്. അപ്പോഴാണ് ആ എഴുത്തു കാണാതെ കിടന്നതായിരുന്നതെന്നും മറ്റും സ്വാമി പറഞ്ഞതും, ഉടൻതന്നെ മറുപടി അയച്ചതും. പ്രസ്താവയോഗ്യമാണെന്നു കരുതി ഇവിടെ ഇത്രയും പറഞ്ഞത് മാന്യന്മാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

മകരം 2. സ്വാമിയുടെ ഇന്നത്തെ ഡയറിയിൽ താഴെക്കാണുംപ്രകാരം എഴുതിയിരിക്കുന്നു.

"ഇന്നു രാവിലെ സ്വന്തം ജന്മപത്രികയെപ്പറ്റി കുറെ വിമർശം നടന്നു." അതിന്റെ സാരം ഏകദേശം ഇപ്രകാരമാണ്: 'ഉത്തരായണസമുദ്ഭവഃ പുമാൻ ജ്ഞാനയോഗനിരതശ്ച നൈഷ്ടികഃ' എന്ന പ്രമാണപ്പടി അയനഫലം പറ്റിയതുതന്നെ. ഫലം വല്ലവർക്കും കുറവായിക്കണ്ടാൽ പ്രതിബന്ധാധിക്യം ഗണിക്കണം. ഉപ്പുരച്ച് നൂലിന്മേൽ പുരട്ടിയശേഷം അതിന്റെ അറ്റത്ത് ഒരു മോതിരമോ മറ്റോ കെട്ടിത്തൂക്കി നൂൽ കത്തിച്ചാലും ആ ചാമ്പലിൽ തൂങ്ങി ആ പദാർത്ഥം കിടക്കുന്നത് ബാല്യക്രീഡയിൽ (സ്വാമി) അനുഭവിച്ചറിഞ്ഞതാണത്രെ. (ഔഷധത്തിനുള്ള) പ്രതിബന്ധശക്തി നോക്കണം. "...കാലിൽ തേച്ചു നടന്നീടാമെല്ലാർക്കും തീയിലെപ്പോഴും" എന്ന പ്രമാണപ്പടിയുള്ള മരുന്നുകൾ അഗ്നിയുടെ ദാഹശക്തിയെ തടയുന്നുണ്ടല്ലോ. ഇതിൽ പ്രാണിഹിംസകൂടി കലർന്നതാകയാൽ മരുന്നു പറയുന്നില്ല. ഇതു പരീക്ഷിച്ചതുമില്ല. ചെറുപ്പത്തിൽ ഒരു സ്നേഹിതൻ, വെണ്ണ തീയിൽ കാട്ടിയാൽ ഉരുകാതെ രക്ഷിക്കാമെന്നു പറഞ്ഞതായി (സ്വാമിയെ) മന്ത്രവാദം പഠിപ്പിച്ച ഒരു നമ്പൂരിയോടു പറഞ്ഞപ്പോൾ വെണ്ണ ചുട്ടെടുത്തു കൊടുക്കാമെന്നു പറയാൻ (സ്വാമി

യോട്) അദ്ദേഹം പറഞ്ഞുവത്രെ. ഇദ്ദേഹം മിക്കതും പരീക്ഷിച്ചുകണ്ടിട്ടുള്ള ഒരു 'രസ വാദി'യാണ്. മരുന്നു മുൻപു സൂചിപ്പിച്ചതിൽ പ്രധാനമായ ഒന്നുതന്നെ. പക്ഷേ, അംശം വേറെ. ഇതും നോക്കുക.

'വൈശാഖേ യദി സർവ്വശാസ്ത്രകുശലഃ സ്വാതന്ത്ര്യവാൻ ഭൂപതിഃ' ഇതിൽ 'ഭൂപതി' എന്ന ഫലം മാത്രമില്ലെങ്കിലും അതുപോലെ മാന്യനില (സ്വാമിക്ക്) ഉണ്ടല്ലോ.

'ജാതഃ പ്രത്യുഷസി സ്വധർമ്മനിരതഃ സൽക്കർമ്മജീവി സുഖീ' രാവിലെ ജനിച്ചാലത്തെ ഈ ഫലം ശരിതന്നെ.

'സിതദിനെ, സർവ്വപ്രിയഃ കാമധീഃ' വെള്ളിയാഴ്ചയുടേതിൽ ഇത്രയും ഫലം ശരിത ന്നെയാണ്. 'കാമധീ'യെന്നതിനു സ്വേച്ഛയെ വിടാത്ത സ്വതന്ത്രൻ എന്നത്രെ അർത്ഥം കല്പിക്കേണ്ടത്.

'ജ്യേഷ്ഠായാമതികോപവാൻ വരഗുണാസക്തോ വിഭുർദ്ധാർമ്മികഃ' എന്ന തൃക്കേട്ട യുടെ ഫലം ഉള്ളതാണെന്നു ചില ബാല്യപരിചയക്കാർ പറയുന്നു. താൻ കോപിയാ ണെന്ന് അധികമാരും സമ്മതിക്കയില്ല. കോപത്തിന്റെ പടുത അവിവേകം കൊണ്ടറിയേ ണ്ടതാണ്. ആ വഴി, പശ്ചാത്താപപ്പെടേണ്ടിവരുന്ന കാര്യം (കോപിച്ചു) ചെയ്തിട്ടില്ല. ന്യായ രഹിതമായി ആരെയും ശകാരിക്ക, ആർക്കെങ്കിലും വേദനയുണ്ടാക്കുക ഇവ ചെയ്തി ട്ടില്ല. പിന്നെ കോപിയാണെന്നു പറയാനും സ്ഥാപിക്കാനും പണിതന്നെ. എന്നാൽ ന്യായ രഹിതമായ ഒരു വാക്കുകേൾക്കുക, തെറ്റായ ഒരു പ്രവൃത്തി കാണുക എന്നിവയുണ്ടാ യാൽ ശരിയായിട്ടുള്ള ഭാഗം അവരെ ധരിപ്പിക്കുന്ന വാചകം, ഏതു മാന്യനും രുചിക്കുന്ന തരമാണെങ്കിലും അവർ അക്കാര്യം പിന്നെ മറക്കാത്തനിലയിൽ തീർച്ചയിലും, കടുത യിലും ആയിരിക്കും. ഇതു കോപലക്ഷണമായി എടുക്കാൻ കഴിവില്ല. എന്തെന്നാൽ അന്യ ദേശത്ത് അപരിചിതന്മാർ തമ്മിൽ നടന്ന സംഗതിയായാൽ (സ്വാമിക്കു) യാതൊരു ബന്ധവുമുള്ളതായിരിക്കയില്ലല്ലോ. അതിലും രീതിയതുതന്നെ. അപ്പോൾ 'ഇച്ഛാഭംഗ ജന്യ'മായ കോപമല്ല ഇതെന്നും ന്യായസ്ഥാപനത്തിലെ ഊർജ്ജിതസ്വഭാവമാണെന്നും തെളിയും.

കാര്യമിങ്ങനെയാണെങ്കിലും ജനബോധ്യം, കോപിച്ചു പറയുന്നു എന്നായിരിക്കും. ഒരു ദാഹരണം പറയാം. ഒരിക്കൽ ഒരു സ്നേഹിതൻ (ഒരു സതീർത്ഥ്യൻ). സ്വാമി ഇരുന്നിരു ന്നതിനടുത്തു നിലത്തുതന്നെ ഇരിക്കാനാരംഭിച്ചു. മാന്യന്മാർക്കു കൊടുക്കേണ്ട ഇരിപ്പു കൊണ്ടുവന്നതിനെ ഏല്ക്കാതെ അദ്ദേഹം വേദാന്തിയുടെ 'യത്രക്വചന ശായീസ്യാൽ' എന്ന നിലയിൽ നിലത്തുതന്നെ ഇരിക്കാൻ പോകയായിരുന്നു. അതുകൊണ്ടു സാധാ രണ വാക്കിൽ തടയാൻ പ്രയാസം. അപ്പോൾ 'അവിടെ ഇരിക്കല്ലെ' എന്നു പറഞ്ഞ വാക്കിന്റെ ശീഘ്രതയും സ്വരമൂർച്ചയും കേട്ടാൽ അടിക്കാൻ ചെല്ലുകയാണെന്നു തോന്നു മായിരുന്നു. ബന്ധുവിനെ സല്ക്കരിക്കയാണ്. കോപത്തിനിവിടെ അവകാശമേ ഇല്ലല്ലോ. അദ്ദേഹം ഇരുന്നില്ല. ആസനം കൊടുത്താണിരുത്തിയത്. വാക്കു കേട്ടാൽപിന്നെ പ്രവൃത്തി നടക്കരുതെന്നും, നടന്നുപോയാലും പിന്നീട് ആ മാതിരി സംഭവിക്കാതെ അവർ ഓർമ്മി ക്കണമെന്നും, അതിനുതക്കവിധം ചെവിയിൽ പതിയണമെന്നും സ്വാമിക്കു ദൃഢനിഷ്ഠ യുണ്ട്. സംഗതിയുടെ സ്വഭാവമനുസരിച്ചു വേണ്ട ഗൗരവം ശിഷ്യർ, സഹോദരർ മുത ലായി ഒരു ന്യായാധിപൻവരെ ആയാലും ഭേദപ്പെടുകയില്ല. അവരോടു കോപിക്കുമോ? മാന്യന്മാർക്ക് ഇന്നുവരെ ഈ പക്ഷം ഇല്ലതന്നെ.

പരമഭട്ടാരസ്വാമിതിരുവടി സ്വാമിയെപ്പറ്റി, ഒരിക്കൽ ഇപ്രകാരം പറഞ്ഞത്രെ. "മനസ്സ് എത്ര നിർമ്മലമാണോ അതിനു പകരം വാക്കിൽ അത്രകണ്ടു കടുപ്പംവരത്തക്കവണ്ണം

രണ്ടാമിടത്തു(ജന്മലഗ്നരാശിയുടെ) ക്രൂരഗ്രഹം നിൽപുണ്ടായിരിക്കണം." സാക്ഷാൽ വാചസ്പതി രണ്ടാമിടത്ത് ഉച്ചത്തിൽ നില്ക്കെ ഇങ്ങനെ ഉണ്ടാകുന്ന അഭിപ്രായം അത്ഭുതകരമാണ്. യഥാർത്ഥം പറയുന്നവർക്ക് ഇങ്ങനെ പേരുകിട്ടിയേക്കും. ഒരുദാഹരണം ഓർമ്മയിൽ വരുന്നു.

ഒരിക്കൽ ഗോവിന്ദസ്ഥാനേശ്വരൻ എന്ന ശ്രേഷ്ഠശിഷ്യന്റെ 'കളരി' മഠത്തിൽ, സ്വാമി തിരുവടിയുമായി സ്വാമി താമസിച്ചിരുന്നപ്പോൾ നിത്യപരിചര്യാസംസർഗ്ഗംകൊണ്ട് ഒരു മാധ്വവ്യനു ശരിയായ അവിടത്തെ ക്ഷേത്രത്തിലെ നമ്പി നൈവേദ്യത്തിനു കിട്ടുന്ന പഴത്തിൽനിന്നും (തന്റെ പങ്കാണെന്നു പറഞ്ഞു) ചിലസമയം കുറെകൊണ്ടുചെന്നുകൊടുക്കാറുണ്ട്. പൂജകന്മാർ ദേവനെപ്പറ്റിക്കുന്നവരാകയാൽ നിവേദിക്കാത്തതു കൊണ്ടുചെന്നേക്കുമെന്നു സ്വാമിക്കു ശങ്കയുണ്ട്. ദേവനുള്ളതു താൻ ഭക്ഷിക്കയില്ലെന്ന നിശ്ചയം ലോകനടപ്പിനെ പാലിപ്പാൻ മാത്രമെന്നല്ലാതെ, നിവേദിപ്പാനുള്ള ആ സാധനം ദേവപരിസരത്തിൽവച്ചു തിന്നാൻ തക്കവിധം ജ്ഞാനദാർഢ്യം സ്വാമിക്കില്ലാഞ്ഞിട്ടല്ല. ഒരുദിവസം പൂജകന്റെ സോദരനായ ഒരു പാവം കുറെ പഴവുംകൊണ്ടുചെന്നു. ഉടനെ, 'ഇതെന്തിനിവിടെ കൊണ്ടുവന്നു? ജ്യേഷ്ഠൻ കൊണ്ടുവരുന്നതു കണ്ടുകൊണ്ടുവന്നിരിക്കയാണോ?' എന്നു സ്വാമി പ്രഭുസ്വരത്തിൽ ചോദിച്ചു. ഇനിമേൽ ഇങ്ങനെ വരരുത്' എന്നേ സ്വാമി വിചാരിച്ചുള്ളൂ. ഊണില്ലാത്ത ഒരാൾക്ക് ഒരാശ്രിതന്റെ ആശ്രിതൻ ഇപ്രകാരമുള്ള സാധനം വച്ചു പൂജിച്ചാൽ കോപത്തിനു വഴിയുണ്ടോ? പിന്നെ, ആ ആൾ ഒരു വെറും പാവവുമാണ്. ആ ആളുടെ ശിശുക്കൾക്ക് അവ കിട്ടാൻ അവകാശവും ആഗ്രഹവും കാണും. സ്വാമി തടഞ്ഞത് ഈ അന്തർഗ്ഗതംകൊണ്ടും കൂടിയാണ്. ഇത്രയുമായപ്പോൾ ആ സാധുമനുഷ്യൻ കുഴങ്ങിവശായി. ഉടനെ അടുത്ത കൊട്ടാരമുറിയിൽ കിടന്നിരുന്ന സ്വാമി തിരുവടി എഴുന്നേറ്റുവന്ന്, 'ഇവിടെ കൊണ്ടുവരാനുള്ളത് അവിടെ എന്തിനു കൊണ്ടുപോയി'? എന്നു വൃദ്ധസ്വരത്തിൽ പറഞ്ഞു. അയാളുടെ ഉള്ളു തണുത്തുകാണും. സ്വാമിതിരുവടി ഒരു പഴവും തിന്നാറില്ല. അയാളെ സന്തോഷിപ്പിക്കാനായി അതു വാങ്ങിവച്ചു പലർക്കും കൊടുത്തുതീർത്തു. വാസ്തവമായി നോക്കിയാൽ ഇങ്ങനെ ചെലവാകാതെ ആ പാവത്തിന്റെ കുട്ടികൾക്ക് കിട്ടത്തക്കവിധം സ്വാമി നിഷേധിച്ചതുകൊണ്ടല്ലേ ഉള്ളു തണുക്കുക? എരപ്പാളിക്കും ദുരഭിമാനം കാണുമായിരിക്കും; അതു ലോകനീതി. ഹൃദയംമറച്ച് എന്തിന് അന്യനെ വഞ്ചനയായി സന്തോഷിപ്പിക്കുന്നു എന്നാണ് സ്വാമിയുടെ ആശയം. പക്ഷേ പലവിധത്തിലാണല്ലോ മനുഷ്യസ്വഭാവം. ഇതിൽ നല്ലതേതെന്നു ലോകർ വിധിക്കട്ടെ.

'പ്രിയവാഗ്വിശിഷ്ടകർമ്മാ, മിശ്രപ്രകൃതിർദ്വിജനനീകഃ' എന്ന ലഗ്നരാശിഫലങ്ങൾ പറയുമ്പോൾ (സ്വാമിയുടെ) പേരമ്മയ്ക്കുള്ള സ്ഥാനം വലുതുതന്നെ. 'ദയാവാൻ' എന്ന ദ്രേക്കാണഫലം ശരി. ഇതിന്റെ മുമ്പുള്ളതായ 'ചാരുരൂപഃ' എന്ന ഫലം ഓരോരുത്തർക്കു മാറിത്തോന്നുന്ന ജാതിയാകയാൽ എടുത്തുപറയാത്തതാണ്. ബുധക്ഷേത്രമായ മിഥുനത്തിന്റെ ഫലം 'ധർമ്മാത്മാനിയമാദിയോഗനിരതസ്ത്യാഗീ ബുധക്ഷേത്രജഃ' ഇതെല്ലാം ശരിതന്നെ.

ലഗ്നത്തിന്റെ(ജനിച്ച രാശിയുടെ)യും സുഖകുടുംബസ്ഥാനത്തിന്റെയും അധിപനായ ബുധൻ ലാഭസ്ഥാനമായ 11-ൽ നിൽക്കയാൽ സുഖലാഭമുണ്ട് എന്നു തീർച്ചതന്നെ. ബുധദശ ബാല്യത്തിൽ കഴിഞ്ഞത് പിതൃ, മാതൃ, കുടുംബങ്ങളിലെ ഐശ്വര്യത്തിലും രക്ഷാകർത്താക്കളുടെ പരപ്രീതിയിലുമാകയാൽ ശുഭംതന്നെ ആയിരുന്നു. കേതു ആറാമിടത്തു നിന്നതാകയാൽ ആ ദശയും ശുഭഫലമായി കഴിഞ്ഞുകൂടി. ശുക്രദശയോ' പിന്നെവന്ന ആദിത്യദശയോ മെച്ചമായിരുന്നത് എന്ന ഘട്ടത്തിൽ,

'മഹാവിപ്രോ ബ്രഹ്മവേദീ കൃതകൃത്യത്വലക്ഷണാം;
വിദ്യാനന്ദസ്യ പരമാം കാഷ്ഠാം പ്രാപ്യാവതിഷ്ഠതേ.'

എന്നപോലുള്ള ഒരു വിദ്വദ്വരന്റെയും, "യുവാ രൂപീച വിദ്യാവാൻ നീരോഗോ ദൃഢചിത്തവാൻ; സൈന്യോപേതഃ സർവ്വപൃത്ഥ്വീം വിത്തപൂർണ്ണാം പ്രപാലയൻ || സർവ്വൈർമ്മാനുഷ്യകൈർഭോഗൈഃ സമ്പന്ന സ്തൃപ്തഭൂമിപഃ; യമാനന്ദമവാപ്നോതി ബ്രഹ്മവിച്ച തമശ്നുതേ ||" എന്നപടി ഒരു രാജാവിന്റെയും, ഒരു ബ്രഹ്മർഷിയുടെയും നിലയിൽ സമ്പൂർണ്ണമായി സുഖിച്ച സൂര്യദശതന്നെ മേൽ; എന്നു പറയത്തക്കതായി വന്നുവെങ്കിലും മനസ്സിന്റെ സ്ഥാനത്തിനു നാഥനായി പതിനൊന്നിൽനിന്നു തന്റെ ഗൃഹമായ മനസ്ഥാനത്തു നോക്കി 'ജന്മസാഫല്യം'; (ജീവന്മുക്തിപദം) യോഗാഭ്യാസം, ശാസ്ത്രപാണ്ഡിത്യം മുതലായ അംഗങ്ങളോടുകൂടി കൊടുത്ത ശുക്രന്റെ ദശ എങ്ങനെ ഒന്നാം സ്ഥാനമർഹിക്കുന്നില്ല, എന്നായി സംശയം. ഉടനെ ആനന്ദാശ്രുവും പുറപ്പെട്ടു. വഴിയെ, കരുണാധിനിയായ സ്വാമി തിരുവടിക്കു നമസ്കാരവും അനുപദമുണ്ടായി. പിന്നെ, ശുക്രദശയിൽ മിഥ്യാകല്പിതസുഖസാമഗ്രിയില്ലെന്നല്ല കുറവായിരുന്നു എന്നുണ്ടെങ്കിലും ദുഃഖസാമഗ്രിയും കുറവായിരുന്നു. പ്രധാനമിതുതന്നെ. ലഗ്നംതൊട്ടു മൂന്നാമിടത്തിന്റെയും, ചന്ദ്രൻനിന്ന ലഗ്നം മുതൽ പത്താമതായ കർമ്മസ്ഥാനത്തിന്റെയും അധിപനായ ആദിത്യൻ പതിനൊന്നിൽ (ലാഭസ്ഥാനത്ത്) ഉച്ചത്തിൽ അംശകംചെയ്തുനിന്ന ആ ദശയിൽ ലോകദൃഷ്ടിക്കു മേന്മ തോന്നും. കഷ്ടപ്പാട് അന്യദേശങ്ങളിലാകയാൽ അറിയാത്ത മനുഷ്യർ എന്തറിയുന്നു. സൂര്യദശയിൽ രാജാവായിരുന്ന എന്നു പറയാമെങ്കിൽ ഇപ്പോഴത്തെ ചന്ദ്രദശയിൽ രാജപുരുഷൻ (ഒരുദ്യോഗസ്ഥൻ) മാത്രമാണെന്നു പറയണമത്രെ. ആകെ നോക്കിയാൽ കഷ്ടകാലം കുറവാണെങ്കിലും അത്യല്പമായുള്ള വലിയ ജാതി വ്യഥ, ചന്ദ്രദശയിലാകുന്നു അനുഭവപ്പെടുന്നത്. ആകയാൽ, കഷ്ടത അനുഭവിപ്പാൻ ശക്തിയില്ലാതിരുന്ന് അതിലും വിജയിയായി. 'എനിക്കുണ്ടോ നാത്തൂനെ! കെട്ടിയവൻ ചത്തു ശീലമുള്ളൂ' എന്ന് ഒരു സ്ത്രീ ഭർത്തൃമരണത്തിങ്കൽ സമാധാനപ്പെടുത്തുവാൻവന്ന സഖിയോടു പറഞ്ഞതുപോലെ ഏതുതരം അഭ്യാസത്തെയും അനുഭവത്തഴമ്പ് ജയിക്കുന്നതായിരിക്കും. ശാസ്ത്രപാണ്ഡിത്യവും മേത്തരമായ സ്വാത്മചിന്തയും വിചാരാവസ്ഥയിലേ ഏറ്റം പ്രകാശിക്കൂ. വ്യവഹാരദശയിൽ കാര്യാനുഭവത്തഴമ്പിനാണ് ദൃഢതയെന്നുള്ളത് സംശയമറ്റ സംഗതിയാണ്.

മനസ്സിനും വാക്കിനും കർമ്മത്തിനും തമ്മിൽ മത്സരമെന്നപോലെ ശക്തിക്കൂടുതൽ മനസ്സിനാണെന്നു മുമ്പൊരിക്കൽ പറഞ്ഞിട്ടുള്ളതിനു കാരണമുണ്ട്.

'ക്ഷേത്ര'ഉടമസ്ഥന് അവിടെയുള്ള നോട്ടത്തിന്റെ ശക്തിക്ക് എതിരില്ല. സ്വബന്ധുവോടുകൂടിനിന്നു മനസ്ഥാനനാഥനായ ശുക്രൻ മനസ്സിൽ നോക്കുന്നത് ഒന്ന്. പിന്നെ അവിടെ ശനി ഉച്ചത്തിൽ പങ്കുകൊണ്ടിട്ടുമുണ്ട്. (ശനിയുടെ കാര്യത്തിൽ ചിലർക്ക് പക്ഷാന്തരമുണ്ടത്രെ). വാക്സ്ഥാനമായ രണ്ടാമിടത്തു കർമ്മസ്ഥാനനാഥനായ ബൃഹസ്പതി ഉച്ചത്തിൽ നിൽക്കുന്നു. ഇതുകൊണ്ടു പറയുന്നതുതന്നെ പ്രവൃത്തി എന്നു നിശ്ചയിക്കാം. വാസ്തവം പറഞ്ഞാൽ സാധാരണ ആർക്കും രുചിക്കയില്ലെങ്കിലും, കയ്പുള്ള ഗുളിക പഞ്ചസാരയിൽ പൊതിഞ്ഞുവിഴുങ്ങിയാലെന്നപോലെ, അലങ്കാരത്തിൽ (പുരട്ടി) പറയാമായിരിക്കാം. അതു കൃത്രിമമാണെന്നു നല്ല ജാതിമനസ്സിന് തോന്നിയേക്കും. ഈ തോന്നൽ രണ്ടാമിടത്ത് ഏതോ ക്രൂരന്മാരുടെ ഏതാണ്ട് 'കുണ്ടാമണ്ടി' ഉള്ളതുകൊണ്ടാണെന്നു സ്വാമിതിരുവടി അരുളാറുണ്ട് - വാസ്തവമായിരിക്കാം. അവിടെ രാഹു ഒരു പ്രവേശം കൈക്കൊണ്ടിട്ടുണ്ട്. വ്യാഴം ഉച്ചത്തിൽ നിൽക്കുന്നിടത്ത് മറ്റൊരുത്തന് ഒരു കാര്യവും, ബലവും ഇല്ലെന്നും, യഥാർത്ഥം പറഞ്ഞാൽ രസിക്കാത്ത ലോകമാണ് പാഠം പഠിക്കേണ്ടതെന്നു

മാണ് (സ്വാമിയുടെ) പിടി. കഷായത്തെ നോക്കുക. വേണ്ടാതെ മധുരംചേർത്തു മരുന്നിനെ വികൃതപ്പെടുത്തുന്നത് ഉത്തമപക്ഷമാണോ?

'പത്ഥ്യം ഹിതം വദേദ്രാജ്ഞി പത്ഥ്യമേവ ച ബന്ധുഷു; ഹിതമേവ വദേൽ സ്ത്രീഷു' എന്ന പ്രമാണം നോക്കാം. രാജാവിനോടാണെങ്കിൽ, നന്മതന്നെയും മുഖംനോക്കി പറയണമത്രെ. ലോകത്തിന് നന്മയ്ക്കായി പറയുന്നതു ഭാവിയിലും, ഇന്നും, നല്ലതായുള്ള പത്ഥ്യം മതി; മുഖം നോക്കേണ്ട. അപ്പോൾ ക്രൂരതയുണ്ടെന്നു തോന്നുന്നതല്ലേ തെറ്റ്. വാക്കു സത്യമാണല്ലോ. ശേഷം ലോകർ നിശ്ചയിക്കേണ്ടതാണ്.

കർമ്മാധിപനായ ബൃഹസ്പതി രണ്ടാമിടത്തു (വാക്കിന്റെ സ്ഥാനത്ത്) നിന്നതുകൊണ്ടുണ്ടായ ഗുണമാണ് ഇതെല്ലാമെന്നു പരേതനായ മഹാമഹോപാധ്യായ ശഠകോപാചാര്യർ ഒരവസരത്തിൽ പറഞ്ഞതുപോലെ ആചാര്യത്വവും, വിദ്വത്വവും, ഈ മാതിരി കൃത്യനിഷ്ഠയും എല്ലാംകൂടി വന്നത് വ്യാഴത്തിന്റെ ഗുണംതന്നെ എന്ന് (സ്വാമിയുടെ പഴയ സ്നേഹിതൻ) ഒരു രാമവാര്യരും അഭിപ്രായപ്പെട്ടതായി കേട്ടിട്ടുണ്ട്. കൃത്യസമയംവരെ കർമ്മം ചെയ്‌വാനിടയുണ്ടല്ലോ എന്ന് ഒരിക്കലും വിചാരിക്കാറില്ല. 'ശ്രേയാംസി ബഹുവിഘ്നാനി' എന്നും 'നാളെയാകാം എന്ന് (ഒടുക്കത്തോളം) കാര്യംകൊണ്ടുപോകുന്നത്, ഗൃഹം തീപിടിക്കുമ്പോൾ കിണറുകുഴിക്കാനാരംഭിക്കുന്നതുപോലെയാണ്' എന്നും മറ്റുമുള്ള നിർദേശത്തെ മുൻനിർത്തി കർമ്മപൂർത്തി വരുത്തിയശേഷം സമയം നോക്കുകയാണ് സ്വാമി ചെയ്ക പതിവ്. ഇതുവരെ എല്ലാ കാര്യവും പറഞ്ഞിട്ടുള്ളതുപോലെതന്നെ നിറവേറ്റിയിരിക്കുന്നോ എന്നു ചോദിച്ചാൽ ഒരു തെറ്റ് മൂളേണ്ടിവരുമായിരിക്കും; അത്രതന്നെ. അതെന്തെന്നാൽ – സ്വാമിയുടെ ശിഷ്യരായ, അനേകമാതുലന്മാർ, ജ്യേഷ്ഠന്മാർ മുതലായവരുടെ സ്നേഹഭാജനവും, ഹൈക്കോർട്ട് ജഡ്ജിയായിരുന്ന ഒരു മാന്യന്റെയും ഹൈക്കോർട്ട് വക്കീലായ മറ്റൊരു മാന്യന്റെയും ഭാഗിനേയനും, മിസ്റ്റർ കെ. പി. പി. മേനോൻ ബി. എ., എ. എം. ഐ. ഇ. യുടെ കനിഷ്ഠസോദരനും ആയ ശ്രീമാൻ കെ. പി. ശങ്കരമേനോനെ അക്ഷരാരംഭം ചെയ്യിക്കാൻ നിശ്ചയിച്ച മുഹൂർത്തത്തിൽ വിദ്യാരംഭത്തിനായി ഒരുങ്ങിക്കൊള്ളാതെ പ്രസിദ്ധയോഗിനിയായിരുന്ന മംഗളാനന്ദദേവിയുടെ മടിയിലും മറ്റുമായി കളിച്ചുകൊണ്ടിരുന്നതിനാൽ സ്വാമി ആ കുട്ടനെ വിളിച്ചുവരുത്തി. ക്ഷണം കുളിച്ചൊരുങ്ങിവന്ന് എഴുത്തിനിരുന്നാൽ പലഹാരം വാങ്ങാൻ പണം കൊടുക്കാമെന്നു ഗൂഢമായി പറഞ്ഞു. ഉടനെ അയാൾ ഒരുങ്ങിവന്ന് എല്ലാം മംഗളമായി കലാശിപ്പിച്ചു. ചക്രം കൊടുക്കേണ്ട ഘട്ടമായപ്പോൾ ഈ സംഗതിയെപ്പറ്റി ശിഷ്യരോടു പറഞ്ഞു. 'അയ്യോ, അങ്ങനെ കൊടുക്കരുതെ; പിന്നെ അന്യരോടും ഇക്കാര്യം (പലഹാരസ്സംഗതി) പറഞ്ഞു പണം ആവശ്യപ്പെട്ടേക്കും' എന്ന് അയാളുടെ ഗൃഹഗുരുജനങ്ങൾ അറിയിച്ചു. സ്വാമി വട്ടത്തിലായി. ഇത്ര മാന്യകുടുംബത്തിലെ അനേകശിഷ്യരുടെ സ്നേഹപാത്രത്തിനു ഭാവിയിലേക്ക് കൊള്ളാത്ത വാസന പിടിപ്പിക്കയോ? പറഞ്ഞതു ചെയ്യാഞ്ഞാൽ അതും ഇരുമുനയുള്ളതുതന്നെ. എന്നാലും ആ ബാലശീതാംശുവിന്റെ ക്ഷേമത്തെ മുൻനിർത്തി സ്വാമി പറഞ്ഞ വാക്കിനെ തെറ്റിച്ചു. പിന്നീട് ധാരാളം ശീമപ്പലഹാരം വാങ്ങിക്കൊണ്ടു ചെന്നു കൊടുപ്പിച്ചു വാക്കിന്റെ കടം വീട്ടിയത്രെ. നേരിട്ടു കൊടുക്കാതിരുന്നതും ആ മാന്യന്റെ പേരിലെ അനുഗ്രഹം. ഇദ്ദേഹത്തിൽ (സ്വാമിക്ക്) ഉള്ളതായ മനോവൃത്തിവിശേഷവും സ്വാതന്ത്ര്യവും മുമ്പുപിമ്പ് പ്രസ്താവംകൊണ്ട് സ്പഷ്ടമാണ്. അദ്ദേഹം ആ സംഗതി ഓർക്കുന്നില്ലായിരിക്കാം. ഈ ഒരു കാര്യമൊഴിച്ചാൽ എല്ലാം പൂരിച്ചിട്ടുണ്ടെന്നു സ്വാമി തന്നെ പ്രസംഗവശാൽ ഞങ്ങളോടു പറഞ്ഞിട്ടുള്ളതു കൂടാതെ ഞങ്ങളുടെ പരിചയം കൊണ്ടും ദൃഢമായിരിക്കുന്നു. ലോകക്ഷേമം പ്രധാനമാകയാൽ സ്വാമിയുടെ മേൽക്കാണിച്ച നയം തെറ്റെന്നാർക്കും തോന്നുകയില്ലല്ലോ.

കർമ്മസ്ഥാന (മായപത്താമിട) ത്തു - ബൃഹസ്പതിയുടെ ക്ഷേത്രസ്ഥാനത്ത് - ത്രികോണവശാൽ വ്യാഴസംബന്ധമുള്ളതും ഒത്തതാണ്. വാക്കിനും കർമ്മത്തിനുമുള്ള യോജിപ്പ് ഈ ഗീഷ്പതി ഉണ്ടാക്കുന്നതാകുന്നു. മനസ്സുകൊണ്ടുറച്ചിരുന്ന സംഗതികൾക്ക് വാക്കിനാൽ വ്യവസ്ഥപ്പെടുത്തിയതിനോളം ബലമില്ലെന്നു കാലഗത്യാ വന്നിട്ടുണ്ടെങ്കിൽ, അതു പാകതതന്നെ. പക്ഷേ ദൃഢനിശ്ചയം ഭേദപ്പെടുത്തുക, തീവണ്ടി പെട്ടെന്നു നിർത്തും പോലെ, കഷ്ടസാദ്ധ്യമാണ്. 'തീർച്ചയാക്കിപ്പോയില്ലെന്നുവരികിൽ ആ നിശ്ചയത്തിൽ ഭേദഗതി ചെയ്യണ'മെന്ന് ഒരു സതീർത്ഥ്യനും പ്രിയനുമായിരുന്ന ഒരു യോഗി പലപ്പോഴും സ്വാമിയോടപേക്ഷിച്ചപ്രകാരമറിയുന്നു. ആ കാര്യത്തിൽ മനം പതിയാറില്ലാത്തതുകൊണ്ട് നിശ്ചയം ഭേദപ്പെടുത്തായ്ക ഒരു ദോഷമായി വന്നിട്ടില്ല. മുൻകാലത്ത് (സ്വാമിയുടെ) വലിയ ജ്യേഷ്ഠനെ ഒരുവിധം ഭയമായിരുന്നു. അദ്ദേഹം മാത്രമല്ല, പരമാവധി സ്വാമി തിരുവടിപോലും നിശ്ചയിച്ചതിനെ മാറ്റിച്ചെയ്യാൻ സ്വാമിയോടു പറഞ്ഞിട്ടില്ല. (പിന്നെ സാമാന്യവിചാരം മാറ്റിയെന്നുള്ളതോ കാലംകൊണ്ടു മാറിയെന്നുള്ളതോ ലോകത്തിനു ഹാനികരമല്ലെന്നു കരുതിയായിരിക്കാം അയച്ചുവച്ചിരിക്കുന്നത്). ഉള്ളും പുറവും പരിശുദ്ധമായിരിക്കാനുള്ള ഹേതു, ശുക്രൻ മനഃസ്ഥാനാധിപനാകകൊണ്ടുതന്നെയെന്നു വിചാരിക്കണം. (ഇത്ര ശുചിത്വമുള്ളവർ എങ്ങാനുമൊന്നേ കാണുകയുള്ളൂ. ഈ സ്വഭാവം ചെറുതിലെ ഉള്ളതാണ്). അന്യരുടെ നിത്യ ആവശ്യത്തിനുള്ള സാമാനങ്ങൾ ഉപയോഗിക്ക, തന്റേതന്യനുപയോഗിക്കാൻ കൊടുക്കുക, എന്നിവ മനസ്സാലെ പതിവില്ല. ബോട്ടുകൾ, റെയിൽവണ്ടി മുതലായതിലെ സഞ്ചാരത്തിൽ പല മാന്യന്മാർപോലും അഴുക്കുകൾ അണിഞ്ഞു കാണുന്ന രീതി ഒരിക്കലും വരാത്തവിധം ദേഹവസ്ത്രാദികളെ സൂക്ഷിക്കും. ദീർഘയാത്രകളിൽ ഇങ്ങനെ വല്ലതും പറ്റിയാൽ വസനാദികളെ ഉപേക്ഷിക്കാൻ മടിക്കയില്ല. ശുചിത്വത്തിലെ നിഷ്ഠകൊണ്ട് 'ദന്തമാംസാന്യപീഡയൻ' എന്നു തുടങ്ങിയ വൈദ്യവിധി ദന്തശോധനയിൽ ആദരിക്കയില്ല. പത്ഥ്യം കാത്തു സ്നാനാദികൾ മുടക്കുകയുമില്ല. സമ്മതമില്ലാത്ത കാര്യത്തിൽ ലോകഹിതത്തെ അല്ലാതെ വിധിയെ കൈക്കൊൾകയില്ല. പലപ്പോഴും വൈദ്യന്മാർ നീരസം പ്രദർശിപ്പിച്ചിട്ടുണ്ട്. എന്നാൽ ഇഷ്ടനും വൃദ്ധനുമായ രാമവാര്യരവർകൾ ഹിതമനുസരിച്ചു ചികിത്സ കല്പിക്കുന്നതിനാൽ ഈ വൈദ്യൻ പ്രിയനാണ്. പത്ഥ്യം കാക്കാത്തതും മറ്റും സ്ഥിരതക്കുറവല്ല. സമ്മതമില്ലായ്ക മാത്രമാണ്. ഒരിക്കലെ ദീർഘയാത്രയിൽ പ്രാണസംശയമാകുമാറു രോഗം ബാധിച്ചു സുഖപ്പെട്ടു. സ്വന്തമഠത്തിലിരിക്കവെ വീണ്ടും ജ്വരാതിസാരാദികൾ വന്നപ്പോൾ ചോറും കഞ്ഞിയും കഴിക്കണമെന്ന് അമ്മയും മറ്റും ചെന്നു നിർബന്ധിച്ചതിൽ, 'ദീനം പിടിച്ചപ്പോൾ കഞ്ഞി കുടിച്ചു' എന്ന അപഖ്യാതിക്കു വഴിവെച്ച് 'സ്ഥിതി'ക്കു കൂടി കേടുണ്ടാക്കയില്ല; ദീനം മാറിയാൽ കഞ്ഞികുടിച്ചേക്കാം" എന്നാണുത്തരം പറഞ്ഞത്. ഏതു രോഗമായാലും കഞ്ഞിയും മറ്റും പാടില്ലെന്ന് ഒരു വൈദ്യനും നിഷേധിക്കാറില്ലല്ലോ എന്നും അതുകൊണ്ട് സാത്മ്യമായിത്തീർന്ന സസ്യാദിപാനാശനം മാറ്റേണ്ടെന്നും പറഞ്ഞു രാമവാര്യാവർകൾ അവരെയെല്ലാം സമാധാനപ്പെടുത്തി. മനസ്സ് അതികഠിനമാണെന്ന് പലർക്കും പക്ഷമുണ്ട്. എന്നാൽ നിസ്സാരസംഗതി അയൽപക്കത്തുകൂടി പോയാൽ (പ്രായേണ സ്നേഹാദിവൃത്തിയാൽ) മനസ്സിനു കലക്കമുണ്ടാകും. ഇതുപോലെ നാലഞ്ചു ചെറുസംഭവമുണ്ടാകയോ ഒരു കഠിനവ്യഥ നേരിടുകയോ ചെയ്താൽ അക്ഷണം ഹൃദയം വജ്രംപോലെ കഠിനം അല്ലെങ്കിൽ പർവ്വതംപോലെ സ്ഥിരംതന്നെ ആകും. ഒരു നിസ്സാരന്റെ അഭിപ്രായംപോലുമുണ്ടാകുന്നത് വ്യസനമാണ്. സ്വാമിയുടെ ഭാഗം ന്യായമുള്ളതാണെങ്കിൽ രാജഖഡ്ഗത്തെയും ഭയമില്ല. ഒരു അത്യല്പന്റെ സ്നേഹഭംഗത്തെയും ഭയമാണ്. എന്നാൽ പറഞ്ഞുമുറിഞ്ഞാൽ, പിന്നെ ആത്മസർവസ്വമായികരുതി സ്നേഹിക്കുന്നവരെക്കുറിച്ചോ, സഹോദരികളെപ്പറ്റിയോ ചിന്തയുണ്ടാകയില്ല. ഒരു നിസ്സാരവസ്തുവാണെങ്കിലും താൻ വച്ചിരി

ക്കുമ്പോൾ 'കോഹിനൂർ' പോലെ കരുതും. മനമറുത്താൽപിന്നെ മണ്ണാംകട്ടി. ഇങ്ങനെ ഏതിലും അങ്ങേ അറ്റത്തോ, ഇങ്ങേ അറ്റത്തോ ആണ് മനസ്സ് നിലകൊള്ളുന്നത്. ഈവിധ മുള്ള മനപ്പറ്റ് ആപൽക്കരമാണെന്നുതന്നെയാകുന്നു പഴഞ്ചൊല്ലെങ്കിലും അതു ലൗകിക മാണ്. ഉല്പതിഷ്ണുക്കൾക്ക് അതത്ര പറ്റില്ലത്രെ. ദ്രുതഗതി അല്പം കൂടുതലാണ്. ആയത് ലഗ്നത്തിലെ ഗുളികൻ വരുത്തുന്നതെന്നാണ് വയ്പ്. 'പത്തുമാസം ഗർഭത്തിൽ എങ്ങനെ കഴിച്ചോ!' എന്നു വാത്സല്യമുള്ളവർ പറയാറുണ്ടത്രെ. ദീർഘാലോചന മന്ദതയെ ഉണ്ടാ ക്കുമെന്നാണ് സ്വാമി വച്ചിരിക്കുന്നത്. അതുകൊണ്ട് പ്രവൃത്തിയെല്ലാം പെട്ടെന്നാണ്; എങ്കിലും ദൈവാനുകൂല്യത്താൽ പരിണാമം ശുഭമായേ വന്നിട്ടുള്ളൂ എന്നാണ് പറയു ന്നത്. പലപ്പോഴും ഓരോ സഹ്യമല്ലാത്ത മനഃപീഡകൾ വന്നതായി പറയപ്പെട്ടിരിക്കുന്നു എങ്കിലും ഏതുതരം മനഃക്ലേശവും പറിച്ചെറിഞ്ഞു മനസ്സിനെ സ്വസ്ഥമാക്കാൻ നല്ല ധൈര്യ മുണ്ട്. ഇംഗ്ലീഷ് പഠിക്കുന്ന കാലത്ത് ഒരിക്കൽ ഒരു സ്വപ്നമുണ്ടായി. ഉണർന്നിട്ടും വ്യഥ മാറിയില്ല. തുടർന്നുനിന്ന് ഈ മനഃശരീരക്ലമം, ഭഗവൽസ്മരണ ഇടവിടാതെ ചെയ്ത് ഒരു ദിവസംകൊണ്ടു മാറ്റി സ്വസ്ഥനായി. പിന്നെ ഇപ്പോഴത്തെ അഭ്യാസദാർഢ്യത്തിൽ ഇതി നൊന്നിനും ഒരു മിനിട്ടുനേരം പോലും നിരോധം (മനഃസംയമനം) വേണ്ടിവരികയില്ല. എന്നാലെങ്ങനെ വ്യഥയെന്നാണെങ്കിൽ നിരോധം ചെയ്തു സ്വസ്ഥനാകുന്നതിനേക്കാൾ ആ വ്യഥ തല്ക്കാലമനുഭവിക്കുന്നതാണ് സന്തോഷം എന്നു (ഭവിതവ്യയുടെ ശക്തിയാൽ) തോന്നുകകൊണ്ടു മാത്രമാണ്. അങ്ങനെ വരുമോ എന്നാണെങ്കിൽ ഒരിഷ്ടന്റെ അത്യാപ ത്തിൽ അയാളെ മറന്നു സുഖിക്കാതെ അതിൽ, പരേച്ഛാപ്രാരബ്ധബലത്താൽ പങ്കുകൊ ള്ളുന്ന ലൗകികനയം നോക്കുക. സ്വസുഖംകരുതി വെള്ളത്തിൽ മുങ്ങുന്നവനെ ഉദ്ധരി ക്കാനുള്ള കഷ്ടപ്പാട് വെറുക്കുന്നുണ്ടോ? ഇതിൽ പരാനുഗ്രഹമുണ്ടെന്നു വാദിക്കുന്നതാ യാൽ മറ്റെല്ലാറ്റിലും അതു കലർന്നുകാണുമെന്നു സത്യമായിപ്പറയാം. മോക്ഷത്തിനു പ്രതി ബന്ധമെന്നുള്ളതൊന്നും വലിച്ചുവയ്ക്കാറില്ല. അദ്വൈത ബ്രഹ്മസാക്ഷാല്ക്കാരരൂപമോ ക്ഷത്തെ തടയുന്ന സംഗതിയും കാണുകയില്ല. ആ നിലയ്ക്കിങ്ങേപ്പുറത്തെ അബദ്ധം കാണുകയുള്ളൂവെന്നു ശാസ്ത്രകോടിപോലെ മഹാത്മാക്കളുടെ അനേകതരം പ്രാര ബ്ധവും തെളിയിച്ചിട്ടുണ്ട്. നിസ്സാരകാര്യവശാൽ മനക്കലക്കത്തിന്, മനഃസ്ഥാനനാഥനായ ശുക്രൻ ദുരിതസ്ഥാനവുംകൂടി കൈക്കൊണ്ടത് ഒരു കാരണമാണ്. സ്വാർത്ഥപരതയാ നോക്കിയാൽ സ്നേഹശൂന്യവും കൃപാരഹിതവുമായിരുന്ന പഴയ മനസ്സിനെ ശ്ലാഘിക്ക ണമെന്നാണ് അഭിപ്രായം; എന്നുവെച്ചാൽ ഈ മനോവൃത്തികൾ ബലപ്പെട്ടതിൽപിന്നെ ഇവ നിമിത്തമേ മനഃക്ലേശമുണ്ടായിട്ടുയള്ളൂ എന്നു താല്പര്യം. ഇക്കാലം 'ലോകാനുഗ്ര ഹലോല'നായിരിക്കുന്നതുകൊണ്ട് ഇതൊന്നും ആത്മനിഷ്ഠയെ തുറിച്ചു നോക്കാൻ പോലും മതിയാകാത്തതിനാൽ ഗണിച്ചിട്ടില്ല. എട്ടാംസ്ഥാനത്തിന്റെ അധിപൻ ശനിയാക യാൽതന്നെ വന്യാശനനായത്. വ്യാഴം അവിടെ നോക്കിയിരിക്കകൊണ്ടു ഭോജനം നിഷേ ധിച്ചാലും കിട്ടുന്നുണ്ട്. ശനിയുടെ നിലകൊണ്ട് ഒരുനാൾ, പ്രഭുജനോപയോഗയോഗ്യ മായ ശയ്യയിൽ ശയിച്ചാൽ പിറ്റേന്നു വയലിലോ വഴിയിലോ കിടപ്പാനിടയാകുന്നു. എങ്കിലും 'ഗൃഹബന്ധ'ത്തിൽ അകപ്പെടുത്താഞ്ഞ ശനിയും, ബ്രഹ്മസാമ്രാജ്യസൗഖ്യം തന്റെ സ്ഥാനത്തു പ്രതിഷ്ഠിച്ച ശുക്രനും അനിഷ്ടസ്ഥാനങ്ങളെക്കൂടി കൈക്കൊള്ളാതി രുന്നെങ്കിൽ അത്യുൽക്കൃഷ്ടജാതകംതന്നെ. പൂർണ്ണത, പരബ്രഹ്മത്തിനല്ലാതെയില്ലല്ലോ എന്നു സമാധാനപ്പെടാം. അതിൽ മായയുടെ ആരോപംപോലെ ഈ ബ്രഹ്മരൂപനിൽ ഈ ദോഷഫലം തള്ളി സുഖിക്കാം. എന്നാൽ "പാപേ കർമ്മഗതേ തു കർമ്മവിഗതിഃ" എന്നു പറയുന്നപ്രകാരം പത്തിൽ (കർമ്മസ്ഥാനത്ത്) പാപഗ്രഹമോ പാപന്റെ സംബ ന്ധമോ ഇല്ലാതിരിക്കെ ഒരുവന് ഉപകാരം ചെയ്താൽ കാലാന്തരത്തിൽ അയാൾ വിപരീ തനിലയിലായിക്കാണുന്നത് അത്ഭുതമാണത്രെ. അണുപ്രായമായ ഒരു സഹായംപോലും

അന്യൻ ചെയ്താൽ ആ ചന്ദ്രർക്ഷം എന്നു പറയാൻ വയ്യെങ്കിലും ആദേഹപാതം അവരോടു കൃതജ്ഞതാബന്ധവാനായിപ്പോകുമെന്ന വിചാരത്താൽ സ്വശിഷ്യ, സംബന്ധി, പ്രഭൃതികളുടെ ശുശ്രൂഷയല്ലാതെ ഏൽക്കാറില്ല. ചെറുപ്പം മുതൽ പരോപകാരകരനിലയിലല്ല വർത്തിച്ചതെന്നതിനാൽ അതിന് അധികം സംഗതിയായില്ലെങ്കിലും പത്തുപതിനഞ്ച് വർഷമായിട്ട് പരോപകാരപ്രതിയായി വന്ന് ഇപ്പോൾ 6 വർഷംകൊണ്ട് ആത്മാവിനെ (തന്നെ) ത്തന്നെ ബലിയാക്കിയിരിക്കയാണ്. ഇതിനിടയ്ക്ക് രണ്ടുമൂന്നുപേർക്ക് ജീവിതത്തിലേക്ക് വലുതായി ഗണിക്കപ്പെട്ട സഹായവും, ജീവിതത്തിനുവേണ്ട അളവറ്റ സഹായവും ചെയ്തുകൊടുക്കുകയും അവർ കൃതഘ്നരായി ദ്രോഹിക്കുകയും ചെയ്തിട്ടുണ്ടത്രെ. ആറാമിടത്തു നിൽക്കുന്ന കേതുവിന്റെ ഫലംകൊണ്ടെന്നും തപസ്സിന്റെ ബലംകൊണ്ടെന്നും ഓരോരുത്തർ വ്യാഖ്യാനിക്കുമെങ്കിലും എതിരാളികൾക്ക് അവരവരുടെ ദുഷ്ക്രിയയ്ക്ക് തക്ക കഠിനഫലങ്ങളും ഉണ്ടായിട്ടുണ്ടത്രെ. ആരുമൊന്നും നിനച്ചില്ലെങ്കിലും അവനവന്റെ ദുഷ്ടത മറ്റാർക്കുമല്ലാതെ അവനവനു പറ്റണമെന്നതു നീതിനിർബന്ധമാണല്ലോ. മേൽപ്പറഞ്ഞ വൈപരീത്യം ജാതകഫലമല്ലെങ്കിലും ലോകസ്വഭാവമെന്നു വയ്ക്കാം.

സ്വാമിയുടെ ഡയറിയിൽനിന്നും കിട്ടിയ ഈ ദീർഘമായ വിമർശനത്തിൽ, കാര്യശരീരത്തിൽ പ്രവേശിക്കാതെ അവിടവിടെ (ബ്രാക്കറ്റ്) വലയാന്തർഗ്ഗതങ്ങളും ഇടയ്ക്കിടയ്ക്ക് ഉദാഹരണങ്ങളുമായി കാണിച്ചിട്ടുള്ളതും മറ്റുമേ ഞാൻ കൂടുതൽ ചേർത്തിട്ടുള്ളൂ.

ഇപ്രകാരം അവരവരുടെ മനോഗതികളെയും രുചികളെയും വെളിവായിപ്പറയുന്നവർ ചുരുക്കംതന്നെ. സ്വാമിയുടെ മനസ്സു തീർച്ചയായും വളരെ ആർജ്ജവമുള്ളതുതന്നെ എന്ന് ഇതുകൊണ്ട് ഊഹ്യമാണല്ലോ. ഡോക്ടർ ജാൺസൺ മുതലായ മഹാന്മാർ ഏകദേശം ഇതുപോലെ തങ്ങളുടെ മനഃപരിശോധനകൾ നടത്തിയിരിക്കുന്നതായി കാണാം. ഇവർ മനുഷ്യസമുദായത്തെ സന്മാർഗ്ഗത്തിൽ ചരിപ്പിക്കുന്നതിലേക്ക് ശ്രേഷ്ഠങ്ങളായ ആദർശങ്ങളത്രെ.

ഈ ഘട്ടങ്ങൾ ഒരു ചരിത്രകാരന് എത്രമാത്രം ഉപയോഗയോഗ്യമായിരിക്കുമെന്ന് ഇനി പറയേണ്ട. ഒരു ചരിത്രകാരൻ പ്രധാനമായി ആപേക്ഷിക്കേണ്ടത് തന്റെ 'നായക'ന്റെ ആന്തരഗതിഭേദങ്ങളെയാണ്. ഇതാകുന്നു ഏറ്റവും പ്രയാസമേറിയ ജോലി. ബാഹ്യനടപടികൾ മിക്കവാറും മാനസിക പ്രതിബിംബമായിരിക്കുമെങ്കിലും ചിലർ സ്വയംകൃത്രിമമവലംബിച്ച് ഓരോ ചേഷ്ടാവിശേഷങ്ങൾ കാട്ടാറുണ്ട്. അതുകൊണ്ട് വാസ്തവമേതെന്നും, അവാസ്തവമേതെന്നും ഒരുത്തന് വളരെ വേഗം പരിഗണനം ചെയ്വാൻ സാധിക്കുന്നില്ല. വളരെ നാളത്തെ പരിചയംകൊണ്ടു ചിലതെല്ലാം നമുക്ക് ഒരു മനുഷ്യനെപ്പറ്റി മനസ്സിലാക്കാൻ കഴിയും. ഈ കിട്ടുന്ന അറിവുകളും ആ മനുഷ്യന്റെ ഓരോ പ്രവൃത്തികളും തമ്മിൽ വലിയ അന്തരമൊന്നുമില്ലാതെ ഇരിക്കുമ്പോൾ അവ ആ മനുഷ്യന്റെ സ്വഭാവവിശേഷങ്ങൾ എന്നു നിർണ്ണയിക്കുന്നതിൽ വലിയ അബദ്ധംവരാനില്ല. ഈ വിഷമമേറിയ പന്ഥാവിനെ ലഘുവാക്കുന്നതിനും ഒരുത്തന്റെ അവലോകനശക്തി എത്രമാത്രം ഫലിച്ചുവെന്നറിയുന്നതിനും സിദ്ധസാഹായ്യം, ആപേക്ഷിക്കപ്പെടുന്നയാൾ സ്വയംചെയ്യുന്ന ചിത്തസംശോധനകൾതന്നെയാണ്. അപ്പോൾ, സ്വാമികളുടെ ഇന്നത്തെ ഡയറി എനിക്ക് എത്രമാത്രം ഉപകാരംചെയ്തു എന്ന് ഇനി വിശേഷിച്ചുപറയേണ്ടല്ലോ.

സ്വാമികൾ ഇവിടെ രണ്ടുവിധം പരിശോധനകളാണ് നടത്തിയിരിക്കുന്നത്; അദ്ദേഹത്തിന്റെ ജാതകം എത്രകണ്ടു ശരിയായിരിക്കുന്നുവെന്നും, അതിൽ പ്രതിപാദിതങ്ങളായ സംഗതികൾ തന്നിൽ എത്രകണ്ടു പ്രകാശിക്കുന്നുണ്ടെന്നും. ഈ നിഷ്പക്ഷപാതമായ

വിമർശംകൊണ്ടു സ്വാമികൾ ഒരു വലിയ സ്വാതന്ത്ര്യേച്ഛുവാണെന്നും, ചില ജനങ്ങൾ അദ്ദേഹത്തിന്റെ വാക്കുകളുടെ അമാർദ്ദവംകൊണ്ടു കോപമുണ്ടെന്നു വിചാരിച്ചുപോകുന്നത് അബദ്ധമാണെന്നും, അദ്ദേഹത്തിനു സീമാതീതമായ ഗുരുഭക്തിയുണ്ടെന്നും, അദ്ദേഹം പറയുന്നതുതന്നെ പ്രവൃത്തിയെന്നും, പറയുന്നത് തീർച്ചയായി പാലിക്കാൻ ബദ്ധശ്രദ്ധനാണെന്നും, എന്നാൽ ലോകക്ഷേമംകൂടി ഈ വിഷയത്തിൽ പ്രത്യേകം ശ്രദ്ധേയമാണെന്നും, ദൃഢനിശ്ചയവാനും ശുചിവ്രതനും സരളഹൃദയനും സ്ഥൈര്യധൈര്യഗുണയുക്തനും മറ്റുമാണെന്നും, അദ്ദേഹത്തിനു മാതൃജനങ്ങളിലും മറ്റു വന്ദ്യരിലും അളവറ്റ ഭക്തി, വിനയം ഇവയുണ്ടെന്നും ദീർഘസൂത്രമില്ലാതെ പ്രവൃത്തികളെല്ലാം പെട്ടെന്നു സാധിക്കണമെന്ന പിടിയുണ്ടെന്നും, ബാല്യത്തിലെതന്നെ സർവവ്യഥാപഹാരിയായ ഭഗവാനിൽ അനന്തമായ ഭക്തിവിശ്വാസം ഉണ്ടായിരുന്നുവെന്നും, പരദുഃഖാസഹിഷ്ണുത്വമുണ്ടെന്നും, കൃതജ്ഞത അദ്ദേഹത്തിനൊപ്പം ദുർല്ലഭം ചിലർക്കേ കാണുന്നുള്ളൂവെന്നും, മഹാനായ സ്വാമികൾ ഇപ്പോൾ ലോകക്ഷേമലോലുപനായി ജനതയ്ക്ക് എന്തു സഹായവും ചെയ്വാൻ സന്നദ്ധനായിരിക്കുന്നുവെന്നും നാം ഗ്രഹിക്കുന്നതുകൂടാതെ ഇതിൽ സർവോപരിവിലസുന്ന അദ്ദേഹത്തിന്റെ പാണ്ഡിത്യം അദ്വൈതസിദ്ധാന്തസാമരസ്യം, ഇവയും സ്മരണീയങ്ങളായുമിരിക്കുന്നു. സ്വാമികളുടെ ഈ സ്വഭാവവിശേഷങ്ങൾ പല ഉദാഹരണങ്ങൾകൊണ്ടു ഞങ്ങൾ ഈ ഗ്രന്ഥത്തിന്റെ നാനാഭാഗങ്ങളിൽ പ്രദർശിപ്പിച്ചിട്ടുണ്ട്. സ്വാമിയെപ്പറ്റി ഞങ്ങളുടെ ചിരപരിചയംകൊണ്ടു കിട്ടിയ ജ്ഞാനം അധികം തെറ്റിയിട്ടില്ലാത്തതിനാൽ ഞങ്ങളുടെ ശ്രമം ശുഭോദർക്കമായിട്ടുള്ളതുതന്നെ; ഇതു ഞങ്ങൾക്കു വലിയ ചാരിതാർത്ഥ്യം തരുന്നുണ്ട്.

മകരം 11. ഇന്ന് ഒരു വിശേഷസംഭവം നടന്നതായി അറിഞ്ഞു. ദൂരദേശത്തുനിന്നും ഒരാൾ, സ്വപുത്രികളെ വിവാഹംചെയ്തു കൊടുപ്പാൻ കുറെ ദ്രവ്യസഹായം ചെയ്യിക്കണമെന്നു സ്വാമിയുടെ അടുക്കൽ വന്നപേക്ഷിച്ചു. വിശ്വഭയങ്കരയുദ്ധംകൊണ്ടും, സാമഗ്രിലോപംകൊണ്ടും ജനങ്ങൾ വലയുന്നതിനാൽ ആരോടും ഇക്കാര്യം പറയാൻ നിവൃത്തിയില്ലെന്നും സ്വാമിയുടെ സ്ഥിതിക്കും അതു പോരായ്കപോലെ ചിലരുടെ ദൃഷ്ടിക്കിരിക്കുമെന്നും പറഞ്ഞ് അതിൽനിന്ന് ആദ്യം പിന്മാറി. പിന്നെ കുറേക്കഴിഞ്ഞപ്പോൾ അയാളെ അടുത്തുവിളിച്ചു കൈയിലുണ്ടായിരുന്ന ലിസ്റ്റ് വാങ്ങി പേരെഴുതി കുറെ പണവും കൊടുത്തു. കൂടാതെ വേറെ ചില മാന്യന്മാരെക്കൊണ്ടു സഹായിപ്പിക്കുകയും ചെയ്തു എന്നുള്ളതാണ് സംഗതി.

സ്വാമിയുടെ ഈ ഔദാര്യശീലം, അവിടുന്നു വിചാരിക്കുംപോലെ പരപ്രത്യക്ഷമാകാതിരുന്നില്ല. ഇതുപോലുള്ള സംഭവങ്ങൾ ഒന്നോ രണ്ടോ മാത്രമേ ഞങ്ങളറിഞ്ഞിട്ടുള്ളൂ. അതും വേറെ പ്രകാരമായിട്ടാണ്. ഇതു വെളിക്കുവന്നതിനു കാരണമുണ്ട്. അപേക്ഷകനായി വന്നയാൾക്ക് ഉദ്ദിഷ്ടകാര്യനിർവഹണത്തിനു കുറഞ്ഞ ഒരു തുക പോരാതെയിരുന്നു; അപ്പോൾ അന്യാപേക്ഷയുമുണ്ടാകണം. ഈ കൊടുത്ത മാന്യന്മാർ ലിസ്റ്റിൽ സ്വാമിയുടെ അടയാളം കാണുമ്പോൾ തങ്ങളുടെ ഔദാര്യത്തെ ദ്വിഗുണീഭവിപ്പിച്ചേക്കും; ആയത് ആ സാധുമനുഷ്യന് ഉപകാരമായും വരും. അതിനാലാണ് സ്വാമികൾ പേരെഴുതിയതെന്ന ഊഹം ശരിയായിട്ടുള്ളതുതന്നെ എന്നുവേണം വിചാരിപ്പാൻ.

ഈ വന്ന മനുഷ്യനു സ്വാമിയുമായി മുഖപരിചയമുണ്ടായിരുന്നുപോലും. അതത്ര വകവയ്ക്കാനില്ല. അദ്ദേഹം നിഷേധവാചകം ആദ്യം പറഞ്ഞുനിർത്തി, പിന്നീട് അയാളെ വിളിച്ചുവരുത്തിയെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഈ രണ്ടു പ്രവൃത്തികളുടെ ഇടയിൽ, കരുണാസിന്ധുവായ സ്വാമികളിൽ ഏതെല്ലാം വികാരങ്ങൾ ഉദിച്ചുവെന്നാർക്കറിയാം? മുഖപ

രിചയമിരുന്ന് എന്നതിനെയും തീരെ ത്യജിക്കേണ്ട. അയാളുടെ ആവശ്യവും അസാമാന്യമായതാണല്ലോ. അയാൾ എവിടെയെല്ലാം അലഞ്ഞുലഞ്ഞാണ് സ്വാമികളെ സമാശ്രയിച്ചത്. അയാൾ വന്നെത്തിയ നാടും ആ മനുഷ്യനു തീരെ അപരിചിതമായിരിക്കണം. ഈ സംഗതികളെല്ലാം സ്വാമിയുടെ മനസ്സിൽ കടന്നുകൂടിയപ്പോൾ സമാധാനത്തിനു വേറെ മാർഗ്ഗം കിട്ടിയില്ല. അതുകൊണ്ട് അദ്ദേഹം ആദ്യം പറഞ്ഞ ഒഴികഴിവിനെ ജയിച്ചു എന്നു വിചാരിക്കുന്നതിൽ വലിയ അബദ്ധം കാണുന്നില്ല.

മകരം 15, 16. ഈ തീയതികളിൽ ഭാഷാപോഷിണിയുടെ പഴയ ലക്കങ്ങൾ സ്വാമി വായിക്കയായിരുന്നുവെന്ന് ഡയറിയിൽനിന്നു മനസ്സിലാക്കാം. സ്വാമി ഇപ്രകാരം എഴുതിയിരിക്കുന്നു. "അവയിൽ മിക്കതിലും വിദഗ്ദ്ധനായ ശ്രീമാൻ ശേഷഗിരിപ്രഭു അവർകൾ എം. എ. യുടെ അഗാധവിദ്വത്വം പ്രകടിപ്പിക്കുന്ന ഭാഷാവ്യാകരണവിമർശങ്ങൾ അടങ്ങിയിരിക്കുന്നു. പലരുടെയും പലപല ശാസ്ത്രവിഷയങ്ങളിലെ, വിശിഷ്ടലേഖനങ്ങൾ ഒട്ടും കുറവല്ല.

'പറയിപെറ്റ പന്തിരുകുലം' എന്ന ഒരു ലേഖനത്തിൽ, പൊന്നാനിത്താലൂക്കിൽ മേഴത്തൂർ അംശത്തിലുള്ള മേഴത്തോളഗ്നിഹോത്രി മരിച്ചാൽ വള്ളുവനാട്ട് താലൂക്കിൽ ഒറ്റപ്പാലം സമീപമുള്ള കടമ്പൂരുമനയ്ക്കൽ നമ്പൂരി(പ്പാട്ടിലേ)ക്കു പുലയുള്ളതായി (73 മീനം ലക്കം പോഷിണി, 156-ാം വശത്ത്) പറഞ്ഞുകാണുന്നു. ഓണറബിൾ കവളപ്പാറ നായർരാജാ മരിച്ചാലും കടമ്പൂരുമനയ്ക്കലുള്ളവർക്ക് പുലയുണ്ടെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ചിലർ, തങ്ങൾക്ക് മലയാളത്തുള്ള 'നമ്പൂരി' എന്ന സ്ഥാനപ്പേരിനിണങ്ങിയ 'ആര്യവേഷം' കൈക്കൊണ്ടത് ഇവിടെ ഓർമ്മയിൽ പെടുന്നു.

വരരുചിയുടെ മക്കളായി പന്തിരുകുലക്കാർ, ആഢ്യൻ നമ്പൂരി, നായർ, എളയത്, വെളുത്തേടൻ, മാപ്പിള, തച്ചൻ, പാണൻ, പുലയൻ, പറയൻ എന്നിങ്ങനെ പല ജാതിക്കാരായിരുന്നെങ്കിലും അവർ ശ്രാദ്ധമൂട്ടുന്ന് അഗ്നിഹോത്രിയുടെ ഭവനത്തിൽ ഒരു തറയിലായിരുന്നു. ഇവരെ തൊട്ടു ഭക്ഷിക്കുന്നതിൽ അകായിലുള്ളവർക്കും നമ്പൂരാർക്കും വൈമനസ്യം തോന്നിയതിനെ പോക്കുവാൻവേണ്ടി അഗ്നിഹോത്രിയെ തൊട്ടുകൊണ്ടുനോക്കാൻ പറഞ്ഞ് അവരെ ദിവ്യരൂപത്തിൽ കാട്ടിക്കൊടുത്തു തൃപ്തിപ്പെടുത്തി. അവരെല്ലാവരും മഹാതത്വജ്ഞാനികളായിരുന്നു. കൂടാതെ, സിദ്ധന്മാരുമായിരുന്നു. പറയനായിരുന്ന പാക്കനാരുപോലും പണ്ഡിത്യമാന്യരീതിയിൽ അനേകം കീർത്തനങ്ങളുണ്ടാക്കിയിട്ടുണ്ട്. ഒന്നിന്റെ താല്പര്യം: "മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹൃദയം, വിശുദ്ധി, ആജ്ഞ എന്ന ആറാധാരങ്ങളുടെ ഉള്ളിലുള്ളിലായി സ്ഫുരദ്രൂപനായ ജീവാത്മാവ് അധിവസിക്കുന്ന ദേഹത്തിൽനിന്നും, അതു പിരിഞ്ഞാൽ (മരിച്ചാൽ) പുനഃശരീരപ്രാപ്തിക്കു മാതൃ, പിതൃ, യോഗവഴിക്ക് ബീജാവാപവും (രേതഃസേകവും) ആവഴി പഞ്ചഭൂതങ്ങളെക്കൊണ്ടു പൊതിഞ്ഞ ദേഹവും ഉണ്ടാകയാണല്ലോ. ഇങ്ങനെ വീണ്ടും ലഭിച്ച ഈ വിശിഷ്ടമർത്ത്യ ശരീരം പഴകി (കൊള്ളാതെ) പോകുന്നതിനകം എന്നെ പരിശുദ്ധചിദ്രൂപനാക്കണെ! ശ്രീവെങ്കിടം എന്നിടത്തനുഗ്രഹിച്ചരുളുന്ന ശ്രീരാമ!"

ഇതു തിരുന്നതി(തിരുപ്പതി)വെങ്കടേശനെ ഊന്നിയാണോ എന്നു സംശയിക്കുന്നു. ഇവരിൽ ഒരാളായ കാരക്കലമ്മ പരദേശത്തു കീർത്തിപ്പെട്ട 63 സിദ്ധരിൽ ചേർന്നതാകയാൽ പാക്കനാർ പാണ്ടിപ്പറയനായിട്ടും വരാം. എല്ലാ പ്രസവത്തിലും അടുത്ത ക്ഷണത്തിൽ, കുട്ടിയെ ഉപേക്ഷിച്ച് (അമ്മയച്ഛന്മാർ) ദേശാടനം ചെയ്കയായിരുന്നല്ലോ. അപ്പോൾ ഇവരുടെ ജനനം പല ദിക്കിലായിട്ടായിരുന്നു എന്നു വരുന്നുമുണ്ട്. ജ്യേഷ്ഠഭ്രാതാവ് മേഴത്തോളഗ്നിഹോത്രി ആയിരുന്നതിനാൽ ഒടുക്കം അവർ കേട്ടുകേൾപ്പിച്ചു മലയാളത്തുകൂ

ടിയതാണ്. 11, കുട്ടികളെയും പ്രസവിച്ച ഉടൻ കാട്ടിലുപേക്ഷിച്ചിട്ടും ജീവിച്ചത് അവരുടെ മഹിമയ്ക്ക് ലക്ഷ്യമാണല്ലോ. 'വായ് കീറീട്ടുണ്ടോ' എന്നു വരരുചി ചോദിക്കയും 'ഉണ്ട്' എന്നു തള്ള പറകയും, 'എന്നാൽ എരയും (ഭക്ഷണവും) നിശ്ചയിച്ചിട്ടുണ്ട്' എന്നു പറഞ്ഞുപേക്ഷിക്കയും ചെയ്യുകയാണത്രെ പതിവ്. ഒടുവിൽ വായില്ലാക്കുന്നിലപ്പനെ പ്രസവിച്ചസമയം ഒരു കുട്ടിയെ കിട്ടേണമെന്ന തള്ളയുടെ ആവേശംകൊണ്ട് അതിനു വായില്ലെന്നു കള്ളം പറകയും, എന്നാൽ എടുത്തുകൊള്ളണം എന്നു പിതാവ് സമ്മതിച്ചതനുസരിച്ച് കൊണ്ടുപോയി വളർത്തിയതിനു വായില്ലാതെ പോകയും ചെയ്തുവത്രെ. ഇവരുടെ വിചിത്രകഥകൾ മലയാളത്തു സുപ്രസിദ്ധമാണ്. ഇവരുടെ കാലം ശങ്കരാചാര്യസ്വാമിയുടെ അവതാരത്തിനും മറ്റും വളരെ മുമ്പാണ്. 'സെൻട്രൽ ഹിന്ദുകോളജ് മാഗസി'നിൽ, ഒരു പ്രധാന ശങ്കരാചാര്യമഠത്തിൽനിന്നെടുത്തതെന്നും പറഞ്ഞു ശ്രീമതി ബസന്റു മാതാ പ്രസിദ്ധം ചെയ്തിരുന്ന പ്രകാരം 25-ാം നൂറ്റാണ്ടിലായിരുന്നു ശ്രീശങ്കരഭഗവല്പാദർ എന്ന് ഇവിടെ ആരും വിചാരിച്ചേക്കരുതെ. പല വികല്പത്തിനിടയിലും അത് (അധികം) കടന്നകൈതന്നെ. 3889-ാമത് കലിവർഷത്തിലാണ് ശങ്കരഭഗവൽപാദാവതാരമെന്ന് ആര്യവിദ്യാസുധാകരത്തിൽ പറയുന്നു. അപ്പോൾ 1131 സംവത്സരങ്ങൾക്കടുത്താണ് ആ മഹാത്മാവിന്റെ ആവിർഭാവമെന്നു വരുന്നു. 689, വിക്രമാബ്ദത്തിൽ 'സംക്ഷേപശാരീരക'കർത്താവായ സർവജ്ഞാത്മാഗുരു ജീവിച്ചിരുന്നതിനാൽ ഇദ്ദേഹത്തിന്റെ ഗുരുവായ ശ്രീസുരേശ്വരാചാര്യരുടെ ഗുരു ശ്രീശങ്കരാചാര്യസ്വാമി 600-ാമത് വിക്രമാബ്ദത്തിനുമുമ്പ് ഇരുന്നിരിക്കണമെന്നും, അപ്പോൾ 1370-ൽപരം വത്സരങ്ങൾക്കു മുമ്പാണിതെന്നും ഡോക്ടർ ഭണ്ഡർക്കാർ മുതലായവർ പറയുന്നു. ഭണ്ഡാരകരപണ്ഡിതർ കൂട്ടുകയും കുറയ്ക്കുകയും ചെയ്തുകാണുന്ന അബ്ദങ്ങൾ സർവജ്ഞാത്മാ പറഞ്ഞ ശരത്തുകൾതന്നെയെന്നു നിർണ്ണയിക്കാൻ മാർഗ്ഗം തെളിഞ്ഞില്ല. മലയാളികളുടെ അഭിപ്രായത്തിൽ 'ആ-ചാ-ര്യ-വാ-ഗ-ഭേ-ദ്യാ' (1434160) എന്ന കലിയുഗദിവസസംഖ്യ ചെന്നപ്പോഴാണ് ആചാര്യസ്വാമി ആചാരസ്ഥാപനം ചെയ്തതെന്നോ, അദ്ദേഹം മലയാളം വിട്ടുപോയതെന്നോ ആണ്. ഈ കണക്കുംപടി, ഇപ്പോൾ 1093 വർഷമായിട്ടുണ്ട്. ഇതാണ് കൊല്ലവർഷാരംഭത്തിന്റെ അടിസ്ഥാനമെന്നും പറയുന്നു. ഇത്രത്തോളം പ്രാബല്യം മറ്റു മതക്കാരുടെ ആരംഭത്തിനുണ്ടാകുമോ എന്നു സംശയമാണ്. 'ന്യായസൂചീനിബന്ധോയമകരോൽ സുധിയാം മുദേ; ശ്രീവാചസ്പതിമിശ്രേണ വസ്വങ്ക വസുവത്സരേ.' എന്ന സൂചനപ്രകാരം 898-ാമത് വിക്രമസംവത്സരത്തിൽ ആചാര്യവാചസ്പതിമിശ്രൻ ഉണ്ടായിരുന്നു എന്നു സ്പഷ്ടമാണ്. അപ്പോൾ, ബ്രഹ്മവിൽ പ്രകാണ്ഡനായിരുന്ന (ഭഗവല്പാദശിഷ്യ) ശ്രീസുരേശ്വരാചാര്യർ വാചസ്പതിയായിട്ടു രണ്ടാമതവതരിച്ചു 'ഭാമതി' എന്ന ഭാഷ്യടീക ചെയ്തുവെന്നു പറയുന്നതരം ചിലരുടെ കല്പനയ്ക്ക് കാലംപോരാ. പത്തുപതിനഞ്ചുവർഷത്തെ ഇടമാത്രം ഉള്ളതുകൊണ്ട് ഇവർ സമകാലജീവികളാണെന്നുവരാനാണ് സൗകര്യം. ആചാര്യവാഗഭേദ്യാ എന്ന കലിദിനസംഖ്യയ്ക്ക് നീക്കുപോക്കു കാണുന്നില്ല. അതുകൊണ്ട് ഇതിലും കൂടുതൽ ആഭ്യന്തരത്തെളിവ് കിട്ടുംവരെ ഇവിടെ നിൽക്കാനെ വഴിയുള്ളൂ.

ഭഗവൽപാദ ശ്രീശങ്കരാചാര്യസ്വാമികൾ തുടങ്ങി 33-ാമത്തെ ശങ്കരാചാര്യരായിരുന്ന് ഈയിടെ സമാധിയായ സ്വാമികൾവരെ ഉള്ള മുറ ഇങ്ങനെയാണ് (1) ഭഗവൽപാദശങ്കരാചാര്യസ്വാമികൾ, (2) സുരേശ്വരാചാര്യർ (മണ്ഡനമിശ്രൻ - വിശ്വരൂപൻ), (3) നിത്യബോധഘനഃ, (4) തത്വബോധഘനഃ, (5) ജ്ഞാനോത്തമാചാര്യർ, (6) ജ്ഞാനഗിരി, (7) സിംഹഗിരീന്ദ്രൻ, (8) ഈശ്വരതീർത്ഥർ, (9) നൃസിംഹതീർത്ഥർ, (10) വിദ്യാശങ്കരതീർത്ഥർ, (11) ഭാരതീതീർത്ഥർ, (12) ശ്രീകൃഷ്ണതീർത്ഥർ, (13) ശ്രീവിദ്യാരണ്യ(തീർത്ഥ)സ്വാമി, (14) വിദ്യാസാഗരൻ, (15) ശ്രീചന്ദ്രശേഖരഭാരതി, (16) സിംഹഭാരതി, (17) ശ്രീശങ്കര

ഭക്തഃ, (18) പുരുഷോത്തമഭാരതി, (19) ചന്ദ്രശേഖരഭാരതി, (20) നരസിംഹഭാരതി, (21) ശ്രീപുരുഷോത്തമഭാരതി, (22) ശ്രീരാമചന്ദ്രഭാരതി, (23) ശ്രീനരസിംഹഭാരതി, (24) ശ്രീനൃസിംഹഭാരതി, (25) ശ്രീനൃസിംഹാഭിനവദേശികഃ, (26) സച്ചിദാനന്ദയോഗി, (27) ശ്രീനരസിംഹയോഗി, (28) സച്ചിദാനന്ദഭാരതി, (29) അഭിനവസച്ചിദാനന്ദഭാരതി, (30) അഭിനവനൃസിംഹഭാരതി, (31) സച്ചിദാനന്ദയോഗീന്ദ്രൻ, (32) അഭിനവസച്ചിദാനന്ദ ഭാരതി, (33) ശ്രീനരസിംഹയത്രീന്ദ്രൻ അഥവാ സച്ചിദാനന്ദശിവാഭിനവനൃസിംഹഭാരതി.

ശ്രീഭഗവൽപാദശങ്കരാചാര്യസ്വാമിയുടെ 'അമ്മാത്തു' എന്നു പറയുന്ന മാതൃഭവനം, ഇന്നും ഉച്ചനിലയിലിരിക്കുന്നു. ഈ ഭവനത്തുകാർ ആഢ്യൻനമ്പൂരിപ്പാടന്മാരാണ്. അവിടെ അലോകസാമാന്യക്കണക്കിൽ (നിൽക്കുന്ന) നാലുകെട്ട് കെട്ടപ്പെട്ടതു സ്വാമിയുടെ കണക്കുംപടിയായിരുന്നു എന്നു നാട്ടുകാർ പറയുന്നു. ഈ ഇല്ലത്തെ പ്രധാനപുരുഷൻ 'ശങ്കരൻവിഷ്ണുത്രാതർ' ആണ് ഒരാളെങ്കിൽ തൽപുത്രൻ 'വിഷ്ണുത്രാതശങ്കര'രാണ്. മൂന്നാം പുരുഷൻ (പൗത്രൻ) 'ശങ്കർ വിഷ്ണുത്രാതർ' തന്നെ. ഇങ്ങനെ പേർവച്ചുവരുന്നത് ശങ്കരാചാര്യസ്വാമികളുടെ നാമസ്മാരകമായിട്ടാണെന്നു പറഞ്ഞുവരുന്നു. മറ്റെങ്ങും ഇങ്ങനെ സമ്പ്രദായവുമില്ല. ഈ ഇല്ലത്തിന്റെ പടിപ്പുരമാളികയിൽ സ്വാമികളുടെ ആചാരഗ്രന്ഥം വച്ചിരുന്നത് കത്തിപ്പോകാനായി അസൂയക്കാരായ ചില വേന്നനാട്ടുഗ്രാമനമ്പൂരിമാർ അതിനു തീകൊളുത്തിയെന്നും, 'എന്റെ ഗ്രന്ഥം കത്തുകയില്ല' എന്നു സ്വാമികൾ അരുൾചെയ്തപടി അദ്ദേഹത്തിന്റെ ഗ്രന്ഥം മാത്രം കത്താതെ കിടന്നുവെന്നും, 'പടിപ്പുര വാഴാതെ പോകട്ടെ' എന്നു ശപിക്കയാൽ ആ ദിക്കിൽ പടിപ്പുരയില്ലാതെ പോയി എന്നും മറ്റും കൂടി പറയുന്നുണ്ട്. പിന്നെ ഒരുകാലത്ത് ജൗതികാഗ്ര്യനായും, മൂന്നു ജന്മങ്ങളിലെ കർമ്മഫലം ഗണിച്ചുപറയുന്ന മഹാനായും ഇരുന്ന തലക്കുളത്ത് ഭട്ടതിരിക്ക് ദേവദൂതശാപത്താൽ (അല്ലെങ്കിൽ പ്രാരബ്ധശക്തികൊണ്ടെന്നിരിക്കട്ടെ) ജാതിഭ്രഷ്ഠുണ്ടാകാൻമൂലമായ 'പാഴൂപ്പടിപ്പുര' എന്നു പേർകേട്ട കണിശജ്യോതിഷിയുടെ പടിപ്പുര മാത്രമേ ആ ദേശത്തുള്ളൂവെന്നും ബലമായി ജനങ്ങൾ പറയുന്നു.

ഇതിൽനിന്നു സ്വാമിക്കു 'കാലനിർണ്ണയം' ചെയ്വാൻ നല്ല പടുതയുണ്ടെന്നു വീണ്ടും നാം കാണുന്നു. കൂടാതെ പല രസകരങ്ങളായ ഐതിഹ്യങ്ങളും നമുക്കു ലഭിച്ചു.

മകരം 18. ഭക്തിശ്രദ്ധാദിശിഷ്യലക്ഷണങ്ങൾ തികഞ്ഞു ബോധാചാരണൈകാന്തനിലയനമായി, സ്വാമിയും അവിടത്തെ ശിഷ്യരും വിപരീതാഭിപ്രായലേശം കൂടാതെ സമ്മതിച്ചിരിക്കയാൽ പരമഗുണോല്ക്കരൻ എന്നു പറയേണ്ടവനായിരിക്കുന്ന 'പരമവിശുദ്ധബോധ'ന്റെ ഒരെഴുത്തു കിട്ടിയതായി ഇന്നത്തെ ഡയറിയിൽ കാണുന്നു. അതിനെ ഇവിടെ ഉദ്ധരിക്കാം.

കണ്ണമംഗലം

ബ്രഹ്മസർവ്വം

ശ്രീമൽഗുരുചരണാരവിന്ദാഭ്യാം നമഃ

കല്പനപ്രകാരം അടിയൻ മഠത്തിൽനിന്നും തിരിച്ചു വൈക്കത്തെത്തി. മൂവാറ്റുപുഴനിന്നും വന്നിരുന്ന ഒരു വൈദ്യനായ പ്രഭുവിനോടുകൂടി അവിടെച്ചെന്നു അമ്മതിരുവടിയേയും മറ്റും കണ്ടു വന്ദിച്ചശേഷം പെരുമ്പാവൂർവഴി കോടനാട്ടു ചെന്നുചേർന്നു. ഭാഗ്യവശാൽ, അപ്പോൾ അവിടെ എഴുന്നരുളിയിരുന്ന 'മഹാമഹിമശ്രീ പരമഭട്ടാരസ്വാമി' തിരുവടിയുടെ തൃപ്പാദങ്ങളിൽ വീണു നമസ്കരിച്ചെഴുന്നേറ്റ് ഓരോന്നു കല്പിച്ചതിനെ

കേട്ടുകൊണ്ടു വിശ്രമിച്ചിരുന്നു. പിറ്റേദിവസം പുറപ്പെട്ട് ആലുവായിലെത്തി ശ്രീനാരായ ണഗുരു എന്നു പേരുകേട്ട, പരമഗുരുപാദങ്ങളിലെ പ്രഥമശിഷ്യനെ കണ്ടു വന്ദിച്ച് അനുമ തിയോടിരുന്നു പല വിഷയങ്ങളിലായി കുറഞ്ഞോന്നു സംസാരിച്ചിരുന്നു. പിന്നീട് കോട്ടയം പുറപ്പെട്ടുവന്നു പരമഹംസസ്വാമിയെ ദർശിച്ചുകൊണ്ട് ഇവിടെ വന്നുചേർന്നു. കരുണാനിധിയായ നിന്തിരുവടിയുടെ അനുഗ്രഹവൈഭവത്താൽ അടിയന് എല്ലാം മംഗ ളമായിത്തന്നെ ഇരിക്കുന്നു... എന്നാൽ അടിയൻ ഗുരുപാദാനുഗ്രഹം ലഭിക്കാതെ ജപം, ധ്യാനം, കണ്ണിൽക്കണ്ട ചില പാരായണങ്ങൾ, ഇതുകളെക്കൊണ്ട് (അമരക്കാരനില്ലാത്ത വള്ളയാത്രപോലെ) യഥാസ്ഥാനം പ്രാപിക്കുന്നതിനു നേർവഴി കാണാഞ്ഞു കുഴങ്ങി വലഞ്ഞ കാലത്ത് പരമപൂജ്യനായിരിക്കുന്ന നിന്തിരുവടിയുടെ അതിരറ്റ മാഹാത്മ്യങ്ങളെ കേട്ട് ഉടൻതന്നെ തൃപ്പാദങ്ങളെ മനസ്സാ ഗുരുവായി വരിച്ചും ബുദ്ധിയാലുറപ്പിച്ചും പടം 'വെച്ചാചരി'ച്ചും നടന്നുകൊണ്ടിരിക്കവെ, പാലക്കാട്ടുകാരൻ ഗുരുസ്വാമികൾ വന്ന് ഇവിട ങ്ങളിൽ പലർക്കും ഉപദേശം കൊടുക്കുകയും അദ്ദേഹവും കൂട്ടരും ഉപദേശം വാങ്ങാൻ അടിയനെക്കൂടി ക്ഷണിക്കുകയും ചെയ്തതിൽ മറ്റുവിധം ഉറപ്പിച്ചുപോയതിനാൽ നിവൃ ത്തിയില്ലെന്നൊഴിഞ്ഞുപോന്നു തൃപ്പാദങ്ങളിൽ സങ്കടമുണർത്തിച്ച കാര്യം പഴതായി ട്ടില്ലല്ലോ. പിന്നീട് നിന്തിരുവടി കല്പിച്ചു ചോദിച്ചതിനുത്തരം പറയാൻ ശക്തനാകാതെ പോയതിനാൽ 'രാമഗീത പഠിച്ച് ഏതായാലും വിജയദശമി ദിവസം വരികതന്നെ' എന്നു കല്പിച്ചതനുസരിച്ച് വന്നുചേരുകയും അടിയനു വേണ്ടതെല്ലാം കല്പിച്ചു തന്നു ദുഃഖനി വൃത്തി വരുത്തി സമാധാനമുണ്ടാക്കുകയും ചെയ്തതും അങ്ങനെതന്നെ. അവിടംമുതൽ 'ശാഖാചന്ദ്രന്യായ'വഴി കയറിയും സുഗമമായ ചില ഭാഷാവേദാന്തപുസ്തകങ്ങൾ വായിച്ചും, ഭഗവൽഗീത, വേദാന്തമണിവിളക്ക് ബ്രഹ്മഗീത 11-ഉം 12-ഉം അദ്ധ്യായങ്ങൾ അദ്വൈതസ്തബകം എന്നിവ കാണാപ്പാഠം പഠിച്ചും വന്ന കൂട്ടത്തിൽ ഗുരുഗീതകൊണ്ടും മറ്റും ഗുരുശുശ്രൂഷ പ്രധാനമെന്നു കാണുകയുണ്ടായി. അതിൻപ്രകാരം നോക്കിയാൽ ഗുരുതന്നെ അജ്ഞാന ഇരുൾ നീക്കി പ്രകാശം തരുന്നതെന്നും, ജ്ഞാനരൂപമായ ദൃഷ്ട ഫലത്തിനു ഗുരുപ്രീതിയാണ് കാരണമെന്നും, അതു ശുശ്രൂഷകൊണ്ടേ സാധിക്കൂ എന്നും, ശുശ്രൂഷ ആപ്താ, അംഗം, സ്ഥാനം, സൽഭാവം എന്നു നാലുവിധത്തിലാണെന്നും, ഗുരു ഇരിക്കുന്ന ആശ്രമം കാശിക്ഷേത്രമെന്നും, ദേശം കാശിയെന്നും, പാദം പതിയുന്നിടം ഗംഗയെന്നും, ഗുരുമുഖത്തുനിന്നും വരുന്ന നിശ്ചയം താരകമെന്നും, ഗുരുമുഖത്തുള്ള വിദ്യ ഗുരുശുശ്രൂഷകൊണ്ടു സമ്പാദിച്ചുകൊള്ളണമെന്നും, ഗുരു ശുശ്രൂഷകൊണ്ടു ബ്രഹ്മ ലോകം (ലോകൃ-ധാതു ദർശനാർത്ഥത്തിലും ലോക്യ്യതേ = സാക്ഷാൽ ക്രിയതെ, എന്നായി പരിണമിച്ച് ഒടുവിലിതു ബ്രഹ്മസായൂജ്യത്തിലും സ്ഥിതിചെയ്യുന്നു). കിട്ടുമെന്നും ധ്യാനത്തിനാധാരം ഗുരുവിന്റെ രൂപവും, പൂജയ്ക്ക് ഗുരുപാദവും, മന്ത്രത്തിനു ഗുരുവാക്യ വും, മുക്തിക്കു ഗുരുകൃപയും ആകുന്നുവെന്നും കാണാമല്ലോ. മലിനക്കണ്ണാടി മുഖദർശ നത്തിനു നിരുപയോഗമായതുപോലെ രാഗദ്വേഷാദിമാലിന്യം നിറഞ്ഞ മനസ്സ് ആത്മ ദർശനത്തിനുതകുകയില്ലെന്നുറച്ചുംകൊണ്ട് ഉപദേശങ്ങളനുഷ്ഠിക്കുകയും ഭയഭക്തിവിശ്വാ സങ്ങളോടുകൂടി ഗുരുശുശ്രൂഷ ചെയ്കയും ചെയ്തു. പാപത്തെയും അജ്ഞാനത്തെയും പോക്കി മോക്ഷം പ്രാപിച്ചുകൊള്ളേണ്ടതാകുന്നു. ഗുരുവിനെ കൂടാതെ ആരും എങ്ങും ഒന്നും സാധിച്ചിട്ടില്ലെന്നുള്ളതുകൊണ്ടായിരിക്കാം ഭഗവാൻ ശ്രീകൃഷ്ണൻകൂടി ഗുരു ശുശ്രൂഷ ചെയ്തു മഹത്തായ അനേകം കാര്യങ്ങൾ സാധിച്ചിട്ടുള്ളതെന്ന് അടിയൻ വിചാ രിക്കുന്നു. അതിനാൽ ഈശ്വരഭജനം, അതിഥിസൽക്കാരം, ധർമ്മം ഇതുകൾ നടത്തിയും ഭക്തിശ്രദ്ധയോടുകൂടി ഗുരുശുശ്രൂഷ വേണ്ടുംവണ്ണം ചെയ്തും ഇരിക്കുന്ന 'താഴത്തോ ട്ടത്ത്' ശ്രീമാൻ ബ്രഹ്മാദ്വയപ്രകാശനവർകൾ ('ആദിനാട്ടിൽ ആണ്ട്') വസിക്കുമാറാകട്ടെ.

വിശിഷ്യ പരമാത്മജ്ഞാനിയായിരിക്കുന്ന നിന്തിരുവടി ആത്മകാര്യത്തിൽ ഒരു തികഞ്ഞ ഗുരുവും ലൗകികത്തിൽ ഒരു മതിയായ ആചാര്യനും കൂടിയാണെന്ന് അടിയൻ ഉറച്ചിരിക്കുന്നു. എന്തെന്നാൽ നിന്തിരുവടി ഭുക്തിമുക്തി എന്നല്ല വേണ്ടതെല്ലാം കല്പവൃക്ഷംപോലെ കൊടുക്കുന്നതിനാൽ തൃപ്പാദമേ ഗതി; അതേ ശരണം; അതേ ചിന്ത. ഇതുകൾ ഇളകാതിരിപ്പാൻ നമസ്കാരം. നമസ്കാരം. നമസ്കാരം... മറ്റു ചിലരുടെ ശിഷ്യർ എന്തൊക്കെയോ പോരാഞ്ഞും സംശയിച്ചും സന്നിധാനത്തു വരികയും അവരെ തനതു ശിഷ്യരെപ്പോലെ കരുതി സമാധാനപ്പെടുത്തി രക്ഷിക്കയും ചെയ്യുന്നതായുമുണ്ട്. ആകയാൽ പോരായ്മയോ സംശയമോ സന്നിധാനത്തില്ലെന്നു വരത്തർപോലും കൊട്ടി ഘോഷിക്കുന്നു എന്നറിയിച്ചുപോകുന്നതിനെ ക്ഷമിപ്പാറാകണം. അടിയന്റെ അമ്മയുടെ ആശൗചപിണ്ഡാദികൾ ആചാരപദ്ധതിപ്രകാരം 11-ലും 12-ലും ആയി നടത്തുകയും കൂട്ടരെക്കൂടി പിടിച്ചുത്സാഹിപ്പിച്ചു കരയിലും നടപ്പാക്കയും അതിനെ ഒരു പ്രഭുകുടുംബം കൂടി നടത്തി ഉറപ്പിക്കയും ചെയ്തു. "എന്തെന്ത് വലിയോൻ ചെയ്വിതതു ചെയ്യുന്നു മറ്റുപേർ; അവരെന്തോ പ്രമാണിപ്പതതു പിന്തുടരും ജനം" എന്നുംകൂടി ഉണ്ടല്ലോ. കല്പനയനുസരിച്ച് നടത്തിയതിനാൽ അടിയങ്ങളുടെ പിതൃക്കൾ ശുദ്ധിയുള്ളവരായി തീർന്നതിനാലാണ് ഒരു മംഗളപത്രം സന്നിധാനത്ത് സമർപ്പിക്കാനിടയായത്. ഹിന്ദുകുടുംബങ്ങളിൽ പ്രശ്നംവച്ചാൽ പ്രധാനമായി കാണുന്നത് സർപ്പകോപം, പിതൃകർമ്മലോപം, പരദേവതാനിഷ്ടം ഇതുകളാണല്ലോ. ഇതിന്റെ നിവൃത്തിക്ക് നിന്തിരുവടിയുടെ 'ആചാരപദ്ധതി'യും 'ദേവാർച്ചാപദ്ധതി'യും വളരെ സഹായിക്കുന്നതിനാലാണ് അടിയൻ ബ്രഹ്മവിദ്വരനായ നിന്തിരുവടിയെ ആചാര്യനെന്നാരോപിച്ചു പറഞ്ഞുപോയത്. ആത്മീയത്തിൽ സ്ഥിതി ചെയ്യുന്ന നിന്തിരുവടി ലൗകികത്തിൽക്കൂടി ദൃഷ്ടിവയ്ക്കുന്നത് വിധിപ്രകാരമുള്ള കർമ്മാനുഷ്ഠാനംകൊണ്ടു ചിത്തശുദ്ധിയും, ചിത്തശുദ്ധിദ്വാരാ ജ്ഞാനവും, അതുകൊണ്ടു മോക്ഷവും ലോകർ നേടിക്കൊള്ളട്ടെ എന്ന ജീവകാരുണ്യബുദ്ധിയാണല്ലോ. നമസ്കാരം... എന്നു സ്വാമിതൃപ്പാദങ്ങളിൽ അത്യന്താദരഭയഭക്തിവിശ്വാസത്തോടുകൂടി നമസ്കരിച്ചറിയിക്കുന്ന

ശിഷ്യൻ, പരമവിശുദ്ധബോധൻ

മാതൃകാശിഷ്യനായിരിക്കുന്ന ഈ പുണ്യവാന്റെ എഴുത്തിന് ഇനി ഒരു വിവരണമാവശ്യമില്ലെന്നു വിചാരിക്കുന്നു.

മകരം 20. സ്വാമിയുടെ ഡയറിയിൽ താഴെ കാണുംപ്രകാരം എഴുതിയിരിക്കുന്നു.

"ഇന്നു കൊട്ടാരക്കരയ്ക്ക് പോകുന്നതിനായി കൊല്ലത്തേക്ക് വള്ളം കയറി. അഷ്ടമുടിക്കായലിനടുത്തുള്ള തോട്ടുംമുഖം സമീപമായപ്പോൾ കലശലായി ഒരു കരക്കാറ്റിന്റെ തകൃതി കേട്ടുണർന്നു. വള്ളം കെട്ടിയിടുമെന്നും അങ്ങനെയായാൽ തീവണ്ടിയുടെ സമയത്തെത്തുകയില്ലെന്നും കണ്ടു. ഉടനെ അഭൂതപൂർവമായ ഒരു യുക്തി തോന്നി. കടമറ്റത്തു കത്തനാർ ഇങ്ങനെ ഒരു സൂത്രം പ്രയോഗിച്ചതായി കേട്ടറിവുണ്ടായിരുന്നു. പക്ഷേ അത് മന്ത്രപ്രയോഗമാണത്രെ. ഈ ഘട്ടത്തിൽ ദേഹത്തിലെ വായുസ്ഥാനത്ത് (ഹൃദയം മുതൽ ഭ്രൂമദ്ധ്യംവരെ ഉള്ളിടത്ത്) വായുവിനെ ആദ്യമായി ധ്യാനിച്ചു. പിന്നീട് പ്രാണനെ അടക്കി ബാഹ്യത്തിലെ വായുചലനത്തെ സംയമനം ചെയ്തതായി ഭാവിച്ചു ഭ്രൂമദ്ധ്യഗുഹയിൽ അടക്കി നിശ്ചലാവസ്ഥ സങ്കല്പിച്ചു. കരക്കാറ്റടങ്ങി. പിന്നത്തെ ഗതി അറിയായ്കയാൽ വള്ളം വെറുതെ കെട്ടിയിടണമെന്നായിരുന്നു വള്ളക്കാരുടെ പക്ഷം. വള്ളം വിടാനായി നിർബന്ധിച്ചു വിടുവിച്ചു. പിന്നീട് കാറ്റുകൂടാതെ സുഖമായി കൊല്ലത്തെത്തി.

ഈ സംഗതി ആരെയും ഗ്രഹിപ്പിച്ചില്ല. കൂട്ടത്തിലുണ്ടായിരുന്ന ഒരു ശിഷ്യനോടു മാത്രം വാസ്തവം പറഞ്ഞു. ആദ്യമായി നടത്തിയ പരീക്ഷയാകയാൽ മുൻകൂട്ടിയും, സാധിച്ച തിന്റെ ശേഷം പറയുന്നതായാൽ ഡീക്ക് പറകയാണെന്നു വല്ലവരും വിചാരിച്ചേക്കുമെ ന്നോർത്തു പിന്നീട് ഈ സംഗതി ആരോടും പറയാതിരുന്നതാണ്. ഈ സമ്പ്രദായം യോഗത്തിലുള്ളതെങ്കിലും, അടുത്തകാലങ്ങളിൽ വായിച്ച മെസ്മറിസപുസ്തകങ്ങളാണ് ഇങ്ങനെ ചെയ്‌വാൻ ഇടവരുത്തിയതെന്നു പറയേണ്ടിയിരിക്കുന്നു."

'വായുവിനെ ധ്യാനിക്ക' എന്നും 'പ്രാണനെ അടക്കി' എന്നും 'ഭ്രൂമദ്ധ്യഗുഹ' എന്നും മറ്റും പറയുന്നത് എന്തസംബന്ധം എന്ന് ഇപ്പോൾ വളരെ ചുരുക്കം പേരെ വിചാരിക്ക യുള്ളൂ. ഇപ്രകാരമോരോ വിചാരമുണ്ടാകുന്നത് വെറും അജ്ഞത്വം കൊണ്ടാണെന്നു പറഞ്ഞാൽ കാര്യംതീർന്നു. പ്രാണസംയമം ചെയ്യുന്ന സമ്പ്രദായങ്ങൾ നവീനവിദ്യാകുശ ലനായ ശ്രീവിവേകാനന്ദസ്വാമികൾ അദ്ദേഹത്തിന്റെ 'രാജയോഗം' എന്ന പുസ്തകത്തിലും മറ്റും പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് ഏതാനുമാളുകൾക്ക് ഏതാണ്ടൊരു വിശ്വാസം ഇക്കാ ര്യങ്ങളിലുണ്ടായി; എങ്കിലും ഇതെല്ലാം സാധിക്കും; പഞ്ചഭൂതങ്ങളെയും മനുഷ്യനു കീഴ ടക്കാം; എന്നും മറ്റും പറയുന്ന ഘട്ടത്തിൽ ചില മാന്യന്മാർ - 'എന്തബദ്ധം' എന്ന അർത്ഥത്തിൽ ഒരു ചെറിയ പുഞ്ചിരി തൂകി ഇടയ്ക്കിടയ്ക്ക് വക്താവിന്റെ മുഖത്തുനോ ക്കുന്നത് കാണേണ്ട ഒന്നുതന്നെയാണ്. ഇത്തരക്കാരുടെ മനസ്സിൽ ഇക്കാര്യങ്ങൾക്ക് പ്രവേ ശമേ ഇല്ലെന്നു കാണുമ്പോൾ ഈശ്വരൻ പക്ഷപാതിയാണോ എന്നും വ്യസനിക്കേണ്ടിവരും. പക്ഷേ വിദ്വൽസഞ്ചയം യാതൊരു വിപ്രതിപത്തിയും ഈ വിഷയത്തിൽ പ്രദർശിപ്പിക്ക യില്ല.

സ്വാമികൾ ഇങ്ങനെ ഒരു കാര്യം സാധിച്ചതുകൊണ്ട് ഞങ്ങൾക്കൊരത്ഭുതവും തോന്നുന്നില്ല; എന്തെന്നാൽ ഒരു മഹായോഗിക്കും ബ്രഹ്മജ്ഞാനിക്കും എന്തൊന്നാണ് സാധിക്കാൻ വഹിയാത്തത്?

മകരം 24. സ്വാമിയുടെ ഈ സഞ്ചാരത്തിനിടയിൽ, കൊട്ടാരക്കരയിൽവച്ചാണെന്നു തോന്നുന്നു, സ്വാമിയുമായി അദ്ദേഹത്തിന്റെ ഒരു ശിഷ്യപ്രകാണ്ഡം ചില സംശയങ്ങളെ ആധാരമാക്കി സംഭാഷണം ചെയ്തു എന്നു ഞങ്ങൾക്കറിവുകിട്ടി. അതിനെ ആ ഭാവ ത്തിൽ ഇവിടെ ചേർക്കാം. ശിഷ്യ: "ദൃഢജ്ഞാനമുള്ളവർക്ക് വല്ലതിലും പറ്റുമാനമിരു ന്നാൽ പുനർജ്ജനത്തിനിടയാകുമോ?" സ്വാമി: "ദേഹാവസാനസമയേ ചിത്തേ യദ്യദ്വിഭാ വയേൽ; തത്തദേവ ഭവേജ്ജീവ ഇത്യേവം ജന്മകാരണം" എന്ന ഉപനിഷത്തും, ഭഗവദ്ഗീത 8-ാം അദ്ധ്യായം 6-ാം ശ്ലോകവുംകൊണ്ട് കാണുന്നത്, താൻ നിർവികാരസച്ചിൽസുഖാ ത്മകപരബ്രഹ്മം തന്നെ എന്നനുഭവമില്ലാതെ ശാസ്ത്രവഴി വെറും വിശ്വാസ (സ്മൃതി ജ്ഞാന) ത്തോടിരിക്കുന്നതരം പരോക്ഷജ്ഞാനമേ ഉള്ളുവെങ്കിൽ ജന്മമുണ്ടാകുമെന്നാണ്. എന്നാൽ 'ഇന്നയിന്നവിധമുള്ള ഇന്നേടത്തിന്നാൻ' എന്നു പറയുന്ന മാത്രയിൽ (അവൻ) താൻ തന്നെയെന്നു തന്റെ ദേഹവിശിഷ്ടാത്മാവിൽ ദൃഢാനുഭവക്കാരനാകുന്ന പതിവു പോലെ, ഈധ്യശമിഥ്യാബോധത്തെ കെടുക്കുന്നതും ദേഹത്തിലെ അഹംബുദ്ധിപോലെ ഉറച്ചതുമായ ബ്രഹ്മാനുഭവമുള്ളവന് മോക്ഷം വേണ്ട എന്നു തോന്നിയാലും (ഇതുതന്നെ മോക്ഷസ്വരൂപമാകയാൽ) മുക്തി കിട്ടും' എന്നു ഭഗവല്പാദാചാര്യർ പറഞ്ഞിട്ടുണ്ട്. അപ്ര കാരമുള്ള അപരോക്ഷജ്ഞാനിക്ക് എന്തായാലും മുക്തി കരസ്ഥംതന്നെയാണ്." ശിഷ്യ: "ബ്രഹ്മംതാനെന്ന സ്മരണയുണ്ടാകാതെ പെട്ടെന്നു മരിച്ചാലോ?" സ്വാമി: "പരോക്ഷ ജ്ഞാനിക്ക് അങ്ങനെ ദൃഢതയില്ലാതെ പോകാം; സ്മരണ, ജ്ഞാനമല്ല. എന്തെന്നാൽ,

ജ്ഞാനം സ്വരൂപസ്ഥിതിതന്നെയാണ്. അതുകൊണ്ട്, സാക്ഷാൽ അനുഭവസ്ഥനു മരണ വേളയിൽ സ്മരണാദി ഒന്നും തീരെ ആവശ്യമില്ല."

ഈ ശിഷ്യപ്രകാണ്ഡത്തെപ്പറ്റി തിരക്കിയതിൽ ഇത്രയും അറിവു കൂടുതലായി കിട്ടി. യമ, നിയമ, ശമ, ദമാദിസാധനങ്ങളും, ഹഠ, രാജ, യോഗങ്ങളും സാധകമാക്കി ജീവന്മുക്തിപദം പ്രാപിച്ച ദേഹമാണിതെന്നു താനും മറ്റുംചിലരും കരുതിപ്പോരുന്നു. ഇവർ, 'ജനകാദേഃ കഥം രാജ്യമിതിചേദ്ദൃഢബോധതഃ; തഥാ തവാപിചേത്തർക്കം പഠ യദ്വാ കൃഷിം കുരു" എന്നപടി ദൃഢജ്ഞാനമുള്ള ചില മഹാനുഭാവന്മാർക്കു യദൃച്ഛയായി വന്നുകൂടുന്ന പ്രാരബ്ധാനുഭവങ്ങൾ, വിവിധവസ്തുസത്തകളിലെ ചായ്വ് എന്നിവ കണ്ട് അതെല്ലാം തനിക്കുമുണ്ടാകുന്നതു മേന്മയെന്ന് ഏതാണ്ടു ദുരഭിമാനം കൈക്കൊണ്ട് എന്തെല്ലാമോ കാട്ടികൂട്ടി വലച്ചിലായിട്ടാണ് സ്വാമിയോടു മേൽപറഞ്ഞപ്രകാരമെല്ലാം ചോദിച്ചത് എന്നു തോന്നിപ്പോകുന്നു.

മേൽകണ്ട സംഭാഷണം നടന്നു കുറെ കഴിഞ്ഞപ്പോൾ ഒരുമിച്ചുണ്ടായിരുന്ന മാന്യനോട് ഇങ്ങനെ പറഞ്ഞു. "ഈ ആൾക്ക് ഇത്രത്തോളമായതു തോന്ന്യാസംകൊണ്ടാണ്. വ്രതാദികൾപോലെ, വല്ലതുമൊന്നുകൊണ്ടു ജീവന്മുക്തിപദം കെട്ടുപോകില്ല; ആകയാൽ ഈ തോന്നൽ നിമിത്തം ഈ ആൾ പിഴയാളി എന്നു ഗണിക്കരുത്. അല്പത്വങ്ങൾക്കാരും ഇടംകൊടുക്കരുത്."

ഈ ആദ്യംകണ്ട ശിഷ്യപ്രകാണ്ഡം ഒരു പാവമാണെന്നു കൂടി തോന്നുന്നുണ്ട്. എന്തെന്നാൽ, ഇദ്ദേഹവുമായി സ്വാമി ഇതിനുമുമ്പിൽ ഒരു സംഭാഷണം ചെയ്തതിൽനിന്ന് ഇത് ഏകദേശം വെളിവാകുന്നു. സ്വാമിയും, ശ്രേഷ്ഠശിഷ്യനായ കവിദീപനും മറ്റും ചേർന്നു ടിയുടെ പൂർവവാസസ്ഥലത്തുവച്ചു പല കാര്യങ്ങളും പറഞ്ഞുകൂട്ടത്തിൽ പ്രകൃതശിഷ്യനോടു സ്വാമി ഇങ്ങനെ ആജ്ഞാപിച്ചു. "നിങ്ങൾ, ഭാഷയിൽ ഒരു സ്തവമെഴുതണം." ശിഷ്യ: "ഭാഷയിലെഴുതുന്നതു വളരെ പ്രയാസമാണേ. പിന്നെ, സംസ്കൃതത്തിലാണെങ്കിലാവാം" എന്നു പറയുകയുണ്ടായി. സംസ്കൃതകവനവൈഷമ്യം തീരെ ധരിക്കാതെയാണ് ഇങ്ങനെ പറഞ്ഞത്. 'നാല്ക്കാലികെട്ടുക' (നാലുപാദമൊപ്പിക്കുക) എന്നും മറ്റും ചിലർ പറഞ്ഞാക്ഷേപിക്കുന്നതിനിടയാക്കുന്ന ഒരുമാതിരിപദ്യത്തെ ഓർക്കുകയാൽ സ്വാമിയും ആരും ഒന്നും ഇതിനുശേഷം മിണ്ടിയില്ല.

എല്ലാവരും പിരിഞ്ഞശേഷം "നിർല്ലജ്ജം ഇങ്ങനെ അബദ്ധമെഴുന്നള്ളിക്കുന്നല്ലോ; കവിദീപൻ മുതലായവർ ലജ്ജിച്ചുതന്നെ പോയിരിക്കും" എന്നു സ്വാമി വീണ്ടും പറഞ്ഞപ്പോൾ "അതുള്ളതാണെ പറഞ്ഞത്" എന്നു പിന്നെയും മുൻപറഞ്ഞതിനെത്താങ്ങിപ്പറഞ്ഞുകൊണ്ടു, "കഷ്ടം, ലജ്ജയില്ലല്ലോ, അറയ്ക്കുന്ന വർത്തമാനം പറവാൻ" എന്നു പിന്നെയും പിന്നെയും സ്വാമി ശാസിച്ചുപറഞ്ഞു.

സ്വാമിക്ക് അക്കാലത്തു സംസ്കൃതത്തോടുള്ള ചിരപരിചയംകൊണ്ടും, ലക്ഷണശാസ്ത്രപാണ്ഡിത്യംകൊണ്ടും, ഭാഷാകവനത്തേക്കാൾ സംസ്കൃതരചന സുകരമെന്ന് അദ്ദേഹം പറഞ്ഞുകേട്ടിട്ടുള്ളതിനെ എത്തിപ്പിടിച്ചുനിന്നുപറഞ്ഞ വിഡ്ഢിത്തമാണിതെന്നു സ്പഷ്ടമാണ്. അന്യന്റെ അനുഭവം തന്റെമേൽ വെച്ചു കെട്ടുന്നവർ എന്തു പച്ചപ്പാവങ്ങൾ! ഈ മാതിരിക്കാർക്കു മുമ്പു പറഞ്ഞ വിപരീതബുദ്ധിയുമുണ്ടാകാം.

എന്നാൽ, ടിയാർ(ൻ) ചില കാര്യങ്ങളിൽ പാവമാണെന്നു നാം അനുമാനിച്ചെങ്കിലും ആത്മീയമായി പല ശ്രമങ്ങൾ ഫലപര്യന്തം അനുഷ്ഠിച്ചു എന്നു കാണുന്നതിൽ അഭിനന്ദിക്കേണ്ടിയിരിക്കുന്നു. ഒരു 'വിചാരശീല'മുള്ള ആളാണിതെന്നു ടിയുടെ വികല്പ

ങ്ങൾകൊണ്ടും മനസ്സിലാക്കാം. കൂടാതെ, അന്നുതന്നെ വേറെയും ചില ചോദ്യോത്തരങ്ങൾ (ഇവർ തമ്മിൽ) നടന്നുവത്രെ. "അനവരതദൃഢഭാവന, ഒരു പുനരുല്പത്തിയില്ലാത്ത വസ്തുവിനെക്കുറിച്ചാണ് ഉണ്ടാകുന്നതെന്നു വരികിൽ പരിണാമമെന്ത്?" എന്നു സ്വാമിയോടു ചോദിച്ചു. അതിനു സ്വാമിയുടെ മറുപടി: "ജന്മബന്ധം (അപരോക്ഷാനുഭവത്താൽ) അറുതിവന്ന ഒരാൾക്ക് അന്യന്റെ സങ്കല്പം നിമിത്തം പുനരുല്പത്തിയുണ്ടാകയെന്നത് തീരെ അസംഭാവിതമാകയാൽ, താദൃശഗുണവിശിഷ്ടനായ ഒരാളെക്കൊണ്ട് പുനർജ്ജന്മം അലങ്കരിക്ക, തൃപ്തിപ്പെടുക, ഇങ്ങനെയെങ്ങാനും വന്നേക്കുമെന്നല്ലാതെ അസാദ്ധ്യചിന്ത ഫലിക്കയില്ല. പ്രപഞ്ചാധികാരനിയുക്തരായ ദേവന്മാരോ മറ്റോ ആണെങ്കിൽ സാധാരണ 'ബ്രഹ്മവിത്തു'കളുടേതുപോലെയല്ല. അവർക്ക് സ്വേച്ഛാജന്മം ശാസ്ത്രസമ്മതവുമാണ്. വിപരീതചിന്ത പോകാൻ സമാധി ഇടവിടാതെ പരിശീലക്കതന്നെ ചെയ്യണം. ആരും, ആരുടെയും ഗുണഭാഗമല്ലാതെ പ്രാരബ്ധമെല്ലാമനുകരിക്കാൻ നോക്കരുത്. 'പ്രിയം ത്വാം രോത്സ്യതി' എന്നത് സദാ ഓർക്കേണ്ടതാണ്."

ഈദൃശസംഭാഷണങ്ങൾക്ക് ഹേതുഭൂതനായ ആ മാന്യ ശിഷ്യാഗ്രണിയോടു ഞങ്ങൾ വളരെ കടപ്പെട്ടിരിക്കുന്നു. ഓരോ ജനങ്ങൾക്ക് യോഗ്യമായ ഉപദേശങ്ങൾ കൊടുക്കുന്നതിൽ സ്വാമി അദ്വിതീയനെന്നു നാം കണ്ടല്ലോ. എന്നാൽ ഇതെല്ലാം വേണമെന്നുള്ളവർക്കേ ലഭിക്കയുള്ളൂ. ചോദ്യങ്ങൾ വളരെ യുക്തങ്ങളായിക്കണ്ടാൽ സ്വാമി പ്രൗഢമായ ഉത്തരം കൊണ്ട് സമാധാനപ്പെടുത്തും. ഈ ശിഷ്യപ്രധാനിയുടെ ചോദ്യങ്ങൾ അപ്രകാരമുള്ളവ തന്നെയായിരുന്നു.

പക്ഷേ, സാധാരണയായി സ്വാമിയുടെ പ്രൗഢമായ ഉത്തരം മനസ്സിലാക്കുന്നതിന് ചോദിക്കുന്നയാൾ നന്നെ ബുദ്ധിമുട്ടും; ചിലപ്പോൾ തീരെ മനസ്സിലായില്ല എന്നും വരും. ഒരിക്കൽ സ്വാമിയുടെ ഒരു പ്രധാന ശിഷ്യൻ 'സ്ഫോടവാദം', 'ബ്രഹ്മം, ബിന്ദുനാദാത്മകം' എന്നെല്ലാം പറയുന്നത് വിവരിച്ചു ഗ്രഹിപ്പിക്കണമെന്നും മറ്റും സ്വാമികളോടപേക്ഷിച്ചുവത്രെ. എത്രയോ ഗഹനവിഷയമായ ഇതിനെ സ്വാമികൾ ഏകദേശം ഒരു മണിക്കൂറോളം പല പ്രമാണങ്ങളും, യുക്തികളും, അനുഭവങ്ങളുംകൊണ്ടു സ്പഷ്ടമാക്കാൻ ശ്രമിച്ചു. ശ്രോതാവ് വേദാന്തസരണിയിൽ വിഹരിക്കാൻ നല്ല സമർത്ഥനുമാണ്; അതിനു തക്ക സാമഗ്രിയും ആ മാന്യകലുണ്ടുതാനും. എന്നാൽ 'സ്വാമി പ്രസംഗിച്ചതിൽ ഒരു കാൽഭാഗം എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞിരുന്നെങ്കിൽ വലിയ ചാരിതാർത്ഥ്യം വന്നേനെ' എന്നാണ് ഞങ്ങളോടു പിന്നീട് പറഞ്ഞത്. ഇപ്രകാരമുള്ള വിഷയങ്ങളെല്ലാം സ്വാമിയുടെ മുഖത്തിൽനിന്നു മനസ്സിലാക്കണമെങ്കിൽ ഏകദേശം അദ്ദേഹത്തോളം പാണ്ഡിത്യം പ്രഷ്ടാവിനും ഉണ്ടായിരിക്കണമെന്ന് ആ മാന്യൻ അനുമാനിച്ചത് പരമാർത്ഥമാണെന്ന് ഞാനും എന്റെ അനുഭവത്തെ വെളിപ്പെടുത്തി.

മകരം 28. സ്വാമിയുടെ ഡയറിയിൽ താഴെ പറയുംപ്രകാരം കാണുന്നു. "കുറേ മാസങ്ങൾക്കുമുമ്പ് നമ്മുടെ പ്രിയ ശിഷ്യനായ ഒരു ബാലവിദ്യാർത്ഥി (ഭവ്യശ്രീമാൻ കെ. പി. ശങ്കരമേനോൻ) തന്റെ മൂത്തസഹോദരങ്ങളെയും മാതൃപ്രഭൃതികളെപ്പോലും വളരെ അസഹ്യപ്പെടുത്തുന്നുവെന്നു കത്തുകൾ കിട്ടിക്കൊണ്ടിരുന്നു. പിന്നീട്, സംസ്കൃതസാഹിത്യത്തിലും സംഗീതത്തിലും നല്ല വൈദുഷ്യമുള്ള ടിയുടെ ജ്യേഷ്ഠസോദരി അയച്ച ഒരു പരാതി എഴുത്തിൽ അയാൾക്ക് ഒരു ഗുണോപദേശലേഖനമയയ്ക്കണമെന്ന് അപേക്ഷിച്ചുകാണുകയും, അതനുസരിച്ച് ആവുന്നത്ര പിടിച്ചും, ഞങ്ങൾക്ക് അയാളോടുള്ള സ്നേഹാദരങ്ങളെ അമിതമായി പ്രദർശിപ്പിച്ചും, അവരുടെയെല്ലാം രക്ഷാകർത്ത്രിയായിരുന്ന ശ്രീമതി മംഗളാനന്ദദേവി എന്ന മാതാവ് ഇപ്പോൾ ഉണ്ടായിരുന്നുവെങ്കിൽ ഇങ്ങനെ തോന്ന്യാസം

കാട്ടുമോ എന്നു ചോദിച്ചും, ഇനിമേൽ സകലർക്കും പ്രിയനായിരുന്നു വിദ്യാപാരംഗത നാകണമെന്നു ഗുണദോഷിച്ചും ഒരെഴുത്തയയ്ക്കയും ചെയ്തിരുന്നു. അനന്തരം, 'അയാൾ ഒരു ചെറിയ മര്യാദക്കാരനായിരിക്കുന്നു' എന്നു പരാതിക്കാരെഴുതി അയയ്ക്കയുണ്ടായി. ഇപ്പോൾ (നമ്മുടെ മേനോൻ) അപ്പുക്കുട്ടൻ നല്ല മര്യാദക്കാരനായിരിക്കുന്നു എന്നു വളരെ പരാതിപ്പെട്ടിരുന്ന ഒരു സഹോദരൻ (ശ്രീമാൻ അച്യുതമേനോൻ) എഴുതി അയച്ചിരിക്കു ന്നതിൽ വളരെ സന്തോഷിച്ചു മംഗളമാശംസിച്ച് എല്ലാവർക്കും പ്രത്യേകം എഴുത്തുകൾ അയച്ചുകൊടുത്തു.

'നാലുവയസ്സ്' പ്രായമുണ്ടായിരുന്നകാലത്ത് ടി ബാലൻ മണ്ണോ, കരിക്കട്ടയോ തിന്ന തായി ഒരു കേസുവന്നപ്പോൾ ലജ്ജാവഹമാംവണ്ണം സ്നേഹഭാവത്തിൽ ആ മാതിരി കൃത്യം ചെയ്യാതെ ആക്കീട്ടുണ്ട്. ബാലന്മാർക്ക് അടിയേക്കാൾ സദുപദേശം നല്ലതെന്നു പാശ്ചാത്യവിദ്വദഗ്രണികൾ പറയുന്നത് ശരിയെന്ന് ഇതുകൊണ്ടു ദൃഷ്ടാന്തമായി. എന്നാൽ ചില ബാലന്മാരുടെ വാസനാഭേദം അനുസരിച്ചു ശിക്ഷയും ആവശ്യമായിവന്നേക്കുമെന്ന് അനുഭവമില്ലാതെയില്ല. ഈ ശ്രീമാന് അക്ഷരാരംഭം നടത്തിയ സമയം അന്യദുർല്ലഭമായ വിധം, (ഞങ്ങൾക്ക് താല്പര്യമുണ്ടായിരുന്ന) ബ്രഹ്മോപദേശംകൂടി, ശ്രീമംഗളാനന്ദദേവി യുടെ അപേക്ഷയനുസരിച്ചു ചെയ്തിട്ടുണ്ട്. ഗർഭസ്ഥനായ പ്രഹ്ലാദന് ഉപദേശം ഫലിച്ച തായി പുരാണാദികൾ ഘോഷിക്കയാൽ ഇത് അസ്ഥാനത്തിലല്ല. പ്രിയ ശിഷ്യൻ സർവത്ര വിജയിയാകട്ടെ! ശുഭം. ശാന്തി.

ഇതിൽ സ്വാമിയുടെ അളവറ്റ ശിഷ്യവാത്സല്യവും; ലോകക്ഷേമതല്പരത്വവും നല്ല പോലെ പ്രകാശിക്കുന്നു; കൂടാതെ, ബാലപരിചരണം എങ്ങനെ വേണം നിർവഹിപ്പാ നെന്നും അല്പം വ്യക്തമാക്കിയിട്ടുണ്ട്.

കുംഭം 18. സ്വാമിയുടെ പ്രഥമ ശിഷ്യനും ജീവന്മുക്തനുമായ 'സദാശ്രയൻ' എന്ന ബഹു മാന്യൻ സ്വാമിക്കയച്ച ഒരെഴുത്തു ഞങ്ങൾക്ക് കിട്ടിയതിനെ ഇവിടെ പകർത്തുന്നു.

ശിവമയം

ശ്രീ

മഴുവന്നൂർനിന്നും–

'ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുർ ഗുരുർദ്ദേവോ മഹേശ്വരഃ; ഗുരുരേവ ജഗൽസർവ്വം തസ്മൈ ശ്രീഗുരവേ നമഃ' നമ്മളുടെ ശ്രീപരമഭട്ടാരസ്വാമി അവർകളെ വീട്ടൂരുമഠത്തിൽവ ച്ചുകണ്ടു രസിക്കാനിടവന്നു. വിശേഷമരുളിയത്, പയറുതീറ്റ മാറ്റി കോതമ്പ് ആഹാരമാ ക്കിയതിനാൽ സുഖമില്ല എന്ന് അടിയനറിയിച്ചതിൽ തിന്നുന്നതുകൊണ്ട് മോശമില്ല; തീക്ക ട്ടയിൽ ഉറുമ്പരിക്കയില്ലല്ലോ; അതറിഞ്ഞിരുന്നിട്ടും തിന്നാത്തത് അഷ്ടമത്തിലെ ഗ്രഹം പിഴച്ചിട്ടാണ്'', എന്നായിരുന്നു. തമ്മിൽ കണ്ടിട്ട് മൂന്നു സംവത്സരത്തിൽ കൂടുതലായി എന്നുമരുളി. അടിയന് അങ്ങുവന്നുകാണുന്നതിന് ദേഹസുഖം ഇല്ല. ഇങ്ങോട്ടെഴുന്നള്ളുന്ന വിവരത്തിനും മറ്റും മറുപടിക്കാഗ്രഹിക്കുന്നു.

എന്നു കിങ്കരൻ സദാശ്രയൻ,

കടുത്ത ആശാൻ

ഇതിലെ 'രസിക്കാൻ ഇടവന്നു' എന്ന പ്രയോഗത്തെ ഓർത്ത് സ്വാമി മുതൽപേർ രണ്ടുമൂന്നുദിവസം ആവർത്തിച്ചു ചിരിച്ചു സന്തോഷിച്ചിട്ടുണ്ട്. അന്യപ്രാരബ്ധങ്ങളില്ലാ

തെയും, സാഹിത്യശ്രദ്ധപോലും കുറഞ്ഞും 'രസോ, വൈ, സഃ' എന്ന ശ്രുതിപ്രകാരം രസരൂപനായ ആത്മാവിനെ (താനാകെ ഉണർന്ന്) ഊന്നി സദാ രസിച്ചിരിക്കുന്ന ഈ മഹാന് എല്ലാം തലകുലുക്കി രസിക്കാനുള്ളതാണ്. ആനന്ദം തുളുമ്പി രസിക്ക, പ്രവർത്തിക്ക, എന്നിവയുണ്ടാകുന്നതിൽ ചോദ്യത്തിനും, പരിഷ്കാരക്കുറവ് ആരോപിക്കാനും, അവകാശമില്ല. ആനന്ദനടനം താളത്തിനൊക്കണമെന്നില്ലല്ലോ എന്നാണ് സ്വാമി ഇതിനുത്തരം പറഞ്ഞതെന്നോർക്കുന്നു.

സ്വാമിതിരുവടി കടുത്ത ആശാനോട് അരുളിയഭാഗം 'നായക'നെ സംബന്ധിച്ചതാണ്. ബ്രഹ്മജ്ഞാനാഗ്നികൊണ്ട് ആവിദ്യകപ്രപഞ്ചം ദഹിച്ചു വിധിനിഷേധം കടന്നുവർത്തിക്കുന്ന മഹാനു ദേഹയാത്രയിലെ പ്രാരബ്ധഗതിയിൽ ഭയമില്ലല്ലോ എന്നാണ് അരുളിന്റെ സാരമെന്നു വ്യക്തമാകുന്നു.

നമ്മുടെ പൊന്നുതമ്പുരാൻ തിരുമനസ്സിലെ ഷഷ്ടിപൂർത്തി സംബന്ധിച്ചു തിരുവിതാംകൂറിൽ സർവത്ര കുറേനാളത്തേക്ക് വലിയ മഹോത്സവങ്ങളുണ്ടായിരുന്നല്ലോ. രാജഭക്തന്മാരായ തിരുമേനിയുടെ പ്രജകൾ ഏതെല്ലാംവിധം ആ ദിവ്യമഹത്തെ കൊണ്ടാടി എന്ന് ഒരുത്തനും പറവാൻ സാധിക്കുന്നതല്ല. മരുതുക്കുളങ്ങര എന്ന ഞങ്ങളുടെ ദേശത്ത് ഈശ്വരപ്രാർത്ഥനാദികളും മറ്റും നടത്തിയതുകൂടാതെ, തദ്ദേശവാസികളുടെ രാജഭക്തിയും സന്തോഷവും അവരെ പലവിധവിനോദങ്ങളിലും വ്യാപരിപ്പിച്ചു. ഇതിൽ മാർത്താണ്ഡവർമ്മ എന്ന നോവലിലെ ചില പ്രധാന ഘട്ടങ്ങൾ അഭിനയിക്കുക എന്ന വിഷയത്തിൽ ഒരുകൂട്ടർ വലിയ പക്ഷപാതികളായിരുന്നു. ഇതിന്റെ പ്രധാന ഉത്സാഹി അവിടത്തെ പള്ളിക്കൂടം ഒന്നാം വാധ്യാരായ മിസ്റ്റർ കൊറ്റിനാട്ട് നാരായണപിള്ള ആയിരുന്നു. ഇദ്ദേഹത്തിന്റെ അപേക്ഷാനുസാരം, സൂത്രധാരപ്രവേശാനന്തരം അഭിരൂപന്മാരെ അഭിസംബോധനംചെയ്‌വാനും, കഥാവസ്തുവെ സന്ദർഭോചിതമായി സൂചിപ്പിക്കാനും, തദ്ഗ്രന്ഥകാരനെയും മറ്റും പ്രശംസിക്കാനുമായി ഒരു 'ആമുഖം' സ്വാമികൾ എഴുതിക്കൊടുത്തത് ഞങ്ങൾക്ക് ഈയിടെയാണ് ആ മാന്യനിൽനിന്നും കിട്ടിയത്. ആയതിനെ താഴെ ഉദ്ധരിക്കുന്നു:

"പ്രതിഭാവിഭാവിതകഷപാഷാണഘർഷണസമുജ്ജ്വലവിമലാക്ഷരമണിമാല ഭാരികളായും, കാശഛടാപ്രതിഭടായിതയശഃപടാഛാദിതദിഗന്തസന്തതികളായും, ഹൃദ്യാനവദ്യവിദ്യാവിദ്യോതിതദ്യോവിതാനികളായും, നൃത്തഗീതാതോദ്യാദിപരപാരംഗതന്മാരായും, പരിശീലിതപരിഷദ്ഗോഷ്ടീകലാകലാപന്മാരായും വിളങ്ങുന്ന മാന്യമഹാമഹിമാനുഭാവന്മാരേ!, നാടകത്രോടകനാടികാദ്യഭിനയക്രമം, ഭരതാർണ്ണവകർണ്ണധാരന്മാരായ ശൈലൂഷഭൂഷാമണീഭൂതന്മാരാൽ സപരികരാടോപപ്രകടീകൃതമായി സഹൃദയഹൃദയവാടികളിലാടീകമാനമാകവേണ്ടിയിരിക്കെ, അത്യല്പശില്പാകല്പന്മാരായ മാദൃശമിതംപചപരിഷദന്മാരാൽ സകല രാജന്യകോടീകോടീരകോടീനീരാജിതചരണനും, ഭരതാർജ്ജുനപ്രഭൃതിരാജർഷിഗുണഗരിമവിരാജിതവിഗ്രഹനും അമിത്രപടലീകുടീദാവദഹനനും, അനന്തപത്മനാഭവീരബാഹുബാഹാമർഷദർശകനും ആയ ശ്രീവീരമാർത്താണ്ഡവർമ്മമഹാരാജൻ തിരുമനസ്സിലെ വിജയനാമാങ്കിതമായി നിരവദ്യഗദ്യപ്രബന്ധനപ്രഖ്യാതശ്രീമൽ സി. വി. 'കേരള ഭട്ടബാണ'പ്രണീതകൃതി മാന്യകൃതിയായിരിക്കുന്ന 'മാർത്താണ്ഡവർമ്മ' എന്ന ആഖ്യായിക ഒരു നാടകരീത്യാ, ഹൃദയദരീദുരീതാന്ധകാരദൂരോത്സാരണചണവിദ്യാർജ്ജനം ഗ്രന്ഥശാലാനിർമ്മാണകർമ്മാധീനം എന്നുകണ്ടു ചില സുഹൃത്തുകളാൽ ഇവിടെ സ്ഥാപിതമായിരിക്കുന്ന വായനശാലയുടെ പരിഷ്കരണപോഷണാദ്യർത്ഥം, ഇന്നേദിവസം അഭിനയിക്കപ്പെടുകയും പ്രസ്തുത വിഷയത്തിൽ കല്പദ്രുമപ്രസവസപ്രസവന്മാരായ മാന്യജനങ്ങളുടെ ദയാമയദൃഷ്ടി പ്രാർത്ഥിക്കപ്പെടുകയും ചെയ്യുന്നു."

ഈ ആമുഖത്തിന്റെ ആദ്യരൂപം മുഴുവൻ സംസ്കൃതത്തിലായിരുന്നു. പ്രൗഢമായിരിക്കണമെന്ന് അവർ അപേക്ഷിച്ചതിനാലാണ് സ്വാമി അങ്ങനെ ചെയ്തത്. പൂർണ്ണസംസ്കൃതമായപ്പോൾ കാര്യത്തിന്റെ ഒരു സ്ഥൂലജ്ഞാനമെങ്കിലും ഉണ്ടാകുന്നില്ല എന്നറിയിച്ചതിനാലാണ് മലയാളവാക്കുകളും ചേർത്തീവിധം ചമച്ചത്. സംസ്കൃതം മാത്രമായിരുന്നത് കിട്ടാത്തതിൽ വ്യസനിക്കുന്നു; എങ്കിലും ഭാഷാത്മകമായ ഈ പ്രബന്ധത്തിൽ ഇതിനാണ് അധികം യോജിപ്പെന്നു സമാധാനപ്പെടുന്നു.

സ്വാമിയുടെ അതിയായ പാണ്ഡിത്യം, രാജഭക്തി (അല്ലെങ്കിൽ മഹാന്മാരെക്കുറിച്ചുള്ള സമാദരം) എന്നിവ ഈ ഉജ്ജ്വലമായ പ്രസ്താവനയിൽനിന്നു നമുക്കു വെളിവാകുന്നല്ലോ.

മീനം 28. സ്വാമിയെ ദിവസവും കണ്ടാൽ കൊള്ളാമെന്നും, അദ്ദേഹത്തിൽനിന്നും ഗൗരവമുള്ള പല വിഷയങ്ങൾ ഗ്രഹിക്കണമെന്നും എനിക്കു പലപ്പോഴും ആഗ്രഹമുണ്ടാകാറുണ്ട്. പക്ഷേ, വേറെപ്രകാരത്തിൽ പ്രാരബ്ധം വേലചെയ്യുന്നു. ചിലപ്പോൾ ഈ രണ്ടാമതു പറഞ്ഞതിനു ശക്തികുറയും; അതു ധാരാളമുണ്ടാകുന്നത് ഞങ്ങൾക്കുള്ള വേനലൊഴിവുകളിലാണ്. അക്കാലത്ത് സന്താപം ഒരിക്കലും എനിക്കുണ്ടാകാറില്ല. മിക്ക ദിവസങ്ങളിലും ഞാൻ സ്വാമിയെ കാണും എന്നതാണിതിന്റെ പ്രധാന കാരണം. മിക്കവാറും ഈ സന്ദർഭങ്ങളിൽ സ്വാമികൾ ഞങ്ങളുടെ വസതിയെ പരിപാവനമാക്കുകയും ചെയ്യും. അപ്പോൾ എനിക്കുള്ള സന്തോഷം അവർണ്ണ്യമാണ്. സ്വാമികളെ കാണുമ്പോഴും അദ്ദേഹത്തോട് എന്തെങ്കിലും പറയുമ്പോഴും, ജീവന്മുക്തനും വിദ്വജ്ജനവന്ദ്യനുമായ ഒരു മഹാത്മാവാണ് എനിക്കഭിമുഖപ്പെട്ടിരിക്കുന്നതെന്നു സദാ തോന്നാറുണ്ട്; അതിപരിചയം നിന്ദയെ ഉണ്ടാക്കുമെന്ന് എനിക്ക് തോന്നുന്നില്ല; കിന്തു, ബഹുമാനാധിക്യത്തെയും ഭക്തിപ്രാചുര്യത്തെയും എന്നിൽ ജാതമാക്കുന്നു എന്നുതന്നെയാണ് എനിക്കുള്ള അനുഭവം.

ഇന്ന്, സ്വാമികൾ ഞങ്ങളുടെ ഗൃഹത്തിൽവന്നു. വിശ്രമിച്ചശേഷം അവിടുന്നു തിരുവനന്തപുരത്തെ വിശേഷങ്ങളെയും എന്റെ പരീക്ഷകളെയും കുറിച്ചു എന്നോടു ചോദിച്ചു. വിശേഷിച്ചു, "-'സിദ്ധാന്തസിദ്ധാഞ്ജനം' കൊണ്ടുവന്നോ? ഉണ്ടെങ്കിൽ എടുക്കണം" എന്ന് എന്നോടു പറഞ്ഞു. ഞാൻ പരമാർത്ഥത്തിൽ ആ കാര്യം മറന്നുപോയി; ഈ വാസ്തവം പറകയാൽ പിന്നീടതിനെപ്പറ്റി ഇപ്രകാരം അരുളി. "ഒരിക്കൽ വായിച്ചിട്ടുള്ളതാണ്; എന്നാൽ അവിടെ അടിക്കുന്ന ഗ്രന്ഥം ഒന്നുകണ്ടാൽ കൊള്ളാമെന്നേ വിചാരിച്ചുള്ളൂ. ഇല്ലെങ്കിലും തരക്കേടില്ല." ഇത് എനിക്ക് വലിയ സമാധാനം നൽകി. പിന്നീട് വേറെ പല കാര്യങ്ങളെയും കുറിച്ച് സംസാരിച്ച കൂട്ടത്തിൽ, സ്വാമി: "ഇതിനുമുമ്പ് അടുത്തുകഴിഞ്ഞ കുംഭമാസംപോലെ ഇതും ദുരാരബ്ധഭൂയിഷ്ഠം തന്നെ എന്നു പറയാം; കേസിന്റെ പരിണാമം അറിഞ്ഞില്ലേ?" എന്ന് എന്നോടായിട്ടു പറഞ്ഞു. ഞാൻ, 'അറിഞ്ഞു എന്നു മാത്രം' ഉത്തരം പറഞ്ഞു. ഇതു മുമ്പ് ഒരിക്കൽ സൂചിപ്പിച്ചിട്ടുള്ള സ്വാമികളുടെ രണ്ടു പ്രധാന ശിഷ്യന്മാരുടെ കേസിനെപ്പറ്റിയാണ്. ചില മഹാ ലക്ഷപ്രഭുക്കന്മാരുടെയും മറ്റും മൊഴികളും സർക്കാർ റിക്കാർഡുകളും കേവലം വിലയില്ലാത്ത നിലയിലാണ് ഇതിൽ ഗണിക്കപ്പെട്ടത്. 'സ്യമന്തകമണി' മോഷണക്കേസിൽ ശ്രീഭഗവാന്റെ പേരിലെന്നപോലെ ഇതു സംബന്ധമായി സ്വാമിയിൽ ചിലരത് ആരോപിപ്പാനും ദുർജ്ജനഭുജംഗങ്ങളുടെ ജിഹ്വ രണ്ടായി പിളരുമെന്നു ഞാൻ ശങ്കിച്ചു. വിധികർത്താവ് ഒരു ഈശ്വരഭക്തനാണുപോലും! ഇവിടെ കഷ്ടപ്രാരബ്ധം എന്നു സ്വാമി സൂചിപ്പിച്ചത് ശിഷ്യവാത്സല്യംകൊണ്ടാണ്; അല്ലാതെ സ്വാമിക്ക് വിശേഷിച്ചൊന്നും തോന്നാനില്ലതന്നെ. അതിനാൽ ഞാൻ വീണ്ടും ഇങ്ങനെ പറഞ്ഞു. "ഇവിടെ ദുരാരബ്ധം എന്നു പറവാൻ കാരണമെന്താണ്?" സ്വാമി: "അതെന്ത്? കേസു ദോഷമായിത്തീർന്നത് നമ്മുടെ ആളുകൾക്കല്ലേ? കൂടാതെയും കാരണങ്ങളുണ്ട്. അണു

പ്രായത്തിലുള്ള ഒരു സംഗതി നിരൂപണശക്തിയാൽ (ബൃഹൽക്കരിച്ച്) മേരുപർവ്വതത്തോളമാക്കി, അത് ഒരു വാങ്മുദ്ഗരപാതത്താൽ തകർക്കണമെന്ന് ഒരു ശിഷ്യപ്രധാനിയോട് (മറ്റൊരു പ്രധാന ശിഷ്യൻമൂലം) അപേക്ഷിക്കാൻ തുടങ്ങി. തെറ്റി, 'ആജ്ഞാപിക്ക'തന്നെ വേണ്ടതായിരുന്നു. എന്നിട്ട് ആയാൾ (സി) കൈക്കൊണ്ടില്ല. വേറെ അതു മാതിരി ഒന്നിനായി നിയോഗിച്ചു. അതിലും ഉദാസീനനായിട്ടാണ് കണ്ടത്." അപ്പോൾ "ആയാളെക്കൊണ്ട് അതു സാധിക്കയില്ലെന്നു തോന്നിയായിരിക്കും; എന്നാൽ വേറെ ഒന്നും ആരോപിച്ചിട്ടാവശ്യമില്ലെ!" എന്നു ഞാൻ പറഞ്ഞു. സ്വാമി: "ശരി, ഈ രണ്ടുകാര്യത്തിലും ഒന്നുപോലെ അസൗകര്യം ശങ്കിക്കാൻ ന്യായമില്ല. ഇതിലൊന്ന് ആയാൾക്കും ഏതോ ചില മേന്മയെ പ്രദാനം ചെയ്യുന്നതായിരുന്നു. ഇപ്പോഴത്തേതിൽ ആയാളുടെ ഒരു മിത്രത്തോട് ഒരു വാക്കു മാത്രമാണ്, ചെലവ്. രണ്ടുപേർക്കും കഷ്ടനഷ്ടങ്ങളില്ല; മനോവേദനയുമില്ല. ഈയാൾക്കുള്ള ഭക്തി എത്ര ബലവത്തായിരുന്നാലും സ്നേഹമമത്വാദികൾ ഇല്ലെന്നു സ്പഷ്ടമാകയാൽ കാര്യം പാണിപിഹിതമായിവച്ചുകൊണ്ടതു നന്നായി. ഹന്ത, ഹന്ത, ശ്ലാഘ്യം ശിഷ്യഗുണം!" ഇത്രയും പറഞ്ഞപ്പോൾ കേസു ഗൗരവമായിട്ടാണ് സ്വാമി കരുതിയിരിക്കുന്നത് എന്നു ഞാൻ വിചാരിച്ചു. ഇവിടെ ഇനി 'കാശകുശാലംബനം' (എത്തിയത് പിടിച്ചുപറകയെന്നത്) തീരെ ശോഭിക്കയില്ല; സ്വാമിക്കതിഷ്ടമായിട്ടു വരികയുമില്ല എന്ന് എനിക്കുതോന്നി.

(മേൽ പ്രസ്താവിച്ചതിൽ കുറ്റവാളി 'തടസ്സ'നായ ആളാണെന്നും (ചാടുക) പ്രാർത്ഥനാദികളൊന്നും കൂടാതെ ടിയുടെ ക്ഷോദക്ഷമവും അനർഘവുമായ ആക്ഷരസപര്യാവിശേഷത്താൽ ഇതിനിടയിൽ മാപ്പരുളിയെന്നും കൂടി ഇടയ്ക്ക് പറഞ്ഞുകൊള്ളട്ടെ). വീണ്ടും സ്വാമി ഇങ്ങനെ പറഞ്ഞു: "ആജ്ഞാപിക്കാഞ്ഞിട്ടായിരിക്കാം ഉദാസീനതയോ പ്രതിബന്ധമോ വരുന്നതെന്നും മറ്റും ഒരുറ്റയാൾ നിവേദിച്ചപ്പോൾ അങ്ങനെ ചെയ്തു; അപ്പോൾ പ്രധാനി കാര്യം ഭരമേറ്റു; ഭാരവും ഇറങ്ങിയെന്നോർത്തു. അന്ധാളിച്ച് ഇയാൾ (ഡി) ഗുണാഢ്യനെന്നു ഞാൻ വിശ്വസിച്ചു. എന്തിന്, ദുർബുദ്ധികൾ സദ്ബുദ്ധികൾപോലെ ചിലതിന്റെ സാന്നിദ്ധ്യത്തിൽ തോന്നും. കാരണം ഏതാണ്ടസ്തമിക്കുമ്പോൾ അതും പോകും." "അതു പരമാർത്ഥമാണ്. അതിവിടെ പറഞ്ഞതെന്തിനാണെന്ന് എനിക്കു മനസ്സിലായില്ല." സ്വാമി: "വിസ്തരിച്ചു പറയാം. ഒരുകൂട്ടം ആശ്രിതർക്കുണ്ടായിരുന്ന ഒരു റവന്യൂ വിചാരണയുടെ യഥാർത്ഥതത്വസ്ഥിതി നടത്തിപ്പുകാരനായ മാന്യനോട്, പഴയ ആ ലക്ഷ്മിയോഗിനിയുടെ മദ്രാസിലെ ഒരു പരിചിതൻ മുഖമായി അറിയിക്കണമെന്ന് ആജ്ഞാപിച്ചതു കയ്യേല്ക്കുകയും, ഇന്നാരെ സംബന്ധിച്ച കാര്യമെന്നു മനസ്സിലായപ്പോൾ 'ആയോ' ദുർബുദ്ധി പ്രകടിപ്പിക്കയും ചെയ്തതുപോലെ മൂന്നാംദിവസം മുൻപറഞ്ഞ കാര്യമേറ്റയാളും ദുർബുദ്ധിയായി കാണപ്പെട്ടു." കൃ. പി: "ഇതൊന്നും ഞാൻ അറിഞ്ഞില്ല; ഇപ്രകാരമാണ് സ്വഭാവമെന്നു ഞാൻ ഇപ്പോഴാണറിയുന്നത്." സ്വാമി: "അതെ, ഇതേ സംബന്ധിച്ചു പ്രൗഢവും ഭീഷണവും ആയി പല എഴുത്തുകുത്തും മറ്റുമുണ്ടായി. വിസ്തരഭയത്താലും അസുകുമാരതയോർത്തും തള്ളി. ചുരുക്കിപ്പറഞ്ഞാൽ, ദുർല്ലഭം ചില ശിഷ്യർക്ക് ലഭ്യമായതും ബ്രഹ്മാനുഭൂതിക്കുണ്ടായിരുന്നതുമായ വാത്സല്യപൂർണ്ണാനുഗ്രഹങ്ങൾക്കും ശിഷ്യരിൽ ഒരു ഒന്നാം സ്ഥാനത്തിനും ഈയാൾ അർഹനാകുമായിരുന്നു. എന്തുചെയ്യാം, "മുഖരോഗഃ കില ഭവതിദ്രാക്ഷാപാകെ ബലിഭുജാം ഹി" എന്നായിപ്പോയി. ഈയാൾ പണ്ഡിതശിവപ്രസാദനെപ്പോലെ കരുണാനുകൂല്യസ്നേഹപാത്രമായ ഒരു ശിഷ്യമണിയെ അമിത്രകോടിയിൽ പറഞ്ഞു ചേർക്കത്തക്കവണ്ണം കഠിനചിത്തനാകകൂടി ചെയ്തു. ഇപ്പോൾ ഓർമ്മയിൽവരുന്നു – 'വിഷയിക്കേതും ചൊന്നാൽ വിഷമായിട്ടേ ഭവിച്ചീടുമേലിൽ' എന്നു ഞാനെഴുതിയ ശ്ലോകത്തെ സ്വാമി തിരുവടിയുടെ അരുളാലെ

'വിഷമെന്നോണം ഭവിച്ചിടും കിഞ്ചിൽ' എന്നു തിരുത്തിയത് വേണ്ടിയിരുന്നില്ലെന്ന് ഇപ്പോൾ തോന്നുന്നു. ഈയാൾക്ക് ജീവ (ഭൂത) ദയയില്ല. നിങ്ങൾക്കിതൊന്നും അറി ഞ്ഞുകൂടാ, ഇപ്പോഴാണ് ഞാനും മനസ്സിലാക്കുന്നത്. Alnaschar ഈയാൾ (ആരാച്ചാരുടെ) അടുത്ത പടിയിലിരുന്നുകൊണ്ട് ബ്രഹ്മവിദ്യ കൊടുത്ത ബ്രഹ്മവിദഗ്ര്യനായ ഗുരുവിന്റെ അമൃതം (യോഗവഴി) സേവിക്കകൂടി ചെയ്തു തണുത്തിരിക്കുന്ന ഉള്ളിനു തീയിട്ട് എന്നു വേണം പറയാൻ." സ്വാമിയുടെ ഈ വൈരസ്യകലുഷിതമായ വാക്കുകളുടെ ധൃതഗതിയെ തടയുന്നതിന് എനിക്ക് കുറേ നേരത്തേക്ക് ശക്തിയുണ്ടായില്ല. സന്തോഷവർത്തമാന ങ്ങൾ കേൾക്കാൻ കൊതിച്ചു തുള്ളിയ എന്റെ കർണ്ണങ്ങൾ ആ ഔത്സുക്യത്തെ നിശ്ശേഷം വെടിഞ്ഞു; സത്യമായി ഞാൻ വലിയ പരുങ്ങലിലായി. സംഭാഷണങ്ങളും ഈവിധത്തിൽ വരുമെന്നു ഞാൻ ശങ്കിച്ചതേ ഇല്ല. ഇവിടെ എന്തോന്നാണ് പറയേണ്ടത്; എന്തു പറഞ്ഞു കൂടാ എന്നും ഞാൻ നന്നെ കുഴങ്ങി. കുറച്ചുനേരം വിചാരിച്ചിട്ടു ഞാൻ ഇങ്ങനെ പറഞ്ഞു: "അവിടുത്തേക്ക് ചെറിയ കാര്യമെന്നും വലിയ കാര്യമെന്നും ഒന്നുമില്ല; ഇതിത്ര ഗൗരവ മായി എടുക്കുമെന്ന് ആയാളും തീരെ വിചാരിച്ചുകാണുകയില്ല; ആയാളിൽ ഇത്ര വലിയ കുറ്റമാരോപിക്കുന്നതു കഷ്ടമാണെ." സ്വാമി: "എന്ത്, കാര്യത്തിന്റെ ഗുരുലഘുത്വമറിയാതെ പക്ഷം പിടിച്ചു പറഞ്ഞുകൂടാ. കാര്യം സാരമില്ലെന്നിരുന്നാലും ആജ്ഞാലംഘനമറിഞ്ഞി ട്ടില്ലാത്ത ഗുരു, ധിക്കൃതനായില്ലേ?" എന്നു ഗൗരവസ്വരത്തിൽ പറഞ്ഞു. പിന്നെയും അതേ സ്വരത്തിൽ ഇങ്ങനെ അരുളി: "നിശ്ചയത്തെ ഭേദിപ്പാൻ ശക്യമല്ല. ഏറ്റതിനാലുറച്ചതാണ്. ബന്ധുപുത്രസ്നേഹത്തോടെ ആ (ടി പുതിയ) ശിഷ്യമാർഗ്ഗമായി രക്ഷ കാക്കണം എന്ന് ആരോടും ഒന്നിനും ഈ ജന്മം താണപേക്ഷിക്കാത്ത നാവുകൊണ്ടപേക്ഷിച്ചത് പൂജ്യമാ യിപ്പറഞ്ഞ്, തള്ളപ്പെട്ടവനായി." ഇത്രയും പറഞ്ഞ് കുറച്ചുനേരം മിണ്ടാതിരുന്നു. സ്വാമി യുടെ മുഖം നന്നെ ചുവന്നു, തീ കത്തിക്കാളുന്നുവോ എന്നെനിക്കു സംശയമുണ്ടാക്കി. പരമേശ്വരകോപംകൊണ്ടു വനരാജി നിശബ്ദമായപോലെ ഒരു മഹാമൗനം അവിടെ അപ്പോൾ ഉണ്ടായി; ഞാൻ ഒരു സ്ഥൂണപ്രായമായി മുമ്പ് നിന്നിടത്തുതന്നെ നിന്നു. എങ്കി ലും, സ്വാമിസന്നിധിയിൽ കുറെ സ്വാതന്ത്ര്യം അനുവദിക്കപ്പെട്ടിട്ടുള്ള ഞാൻ സധൈര്യ നായി, "ഇതിനൊക്കെ തല്ക്കാലഹേതു ഈ ശിഷ്യന്റെ കുറ്റം മാത്രമാണെ" എന്നു പറഞ്ഞു. ഇതു പറഞ്ഞത് സകല കുറ്റവും ആ മാന്യശിഷ്യന്റെമേൽ ആരോപിച്ചുറച്ചിരിക്കയാണോ, എന്നറിവാനായിരുന്നു; എന്നാൽ വലിയ കഷ്ടവുമാകും. സ്വാമി: "തല്ക്കാലഹേതു അ തുതന്നെ. പക്ഷേ പ്രധാന കാരണം പ്രാരബ്ധം എന്നേ വയ്ക്കാവൂ. എന്തെന്നാൽ ഇപ്പോൾ നല്ല സുഖവുമില്ല. 22 വർഷമായി തലയിൽ തേച്ചുവന്ന നെയ്യ് ഇപ്പോൾ പിടിക്കാതെ യായി. എന്നാൽ നിദ്രയെ ഭയന്നു തൈലം വയ്ക്കുന്നുമുണ്ട്. കുറേനാളായിട്ട് ചിരമുപാ സിച്ചു പ്രസന്നമായ സഗുണേശ്വരസാന്നിദ്ധ്യം കുറവായി കാണപ്പെട്ടു. ചരമം സമീപിച്ചോ എന്നുകൂടി സംശയിച്ചുപോയി. അത് ഈ കഷ്ടതകളുടെ സൂചകമെന്ന് ഇപ്പോൾ തോന്നുന്നു." സംസാരത്തിന്റെ ഗതി ഇങ്ങനെ തുടർന്നപ്പോൾ എനിക്കു വലിയ ആശ്വാ സമായി. ഞാൻ കുറച്ചുകൂടി സ്വാതന്ത്ര്യമവലംബിച്ച്: "ഇങ്ങനെയൊക്കെ വിചാരിക്കുമെന്ന് ഒരുത്തർക്കും പറവാൻ കഴിയുകയില്ല. അന്തർഗ്ഗതമെന്തെല്ലാമെന്നു നിർണ്ണയിക്കുന്നത് വലിയ പ്രയാസമായ കൃത്യമാണ്." സ്വാമി: "വലിയ പ്രയാസമാണ്." ഉപായത്തിൽ ഒന്നു ചിരിച്ചുകൊണ്ട്, "ഇത്തവണ വനം പ്രവേശിക്കാമെന്നും തോന്നി. വനത്തിൽ വിശേഷമി ല്ലെന്നു ചിലർ വിചാരിച്ചേക്കും. ഉള്ളുണർന്നവർക്ക് എവിടെയും കൊള്ളാമെങ്കിലും വിജനം വില തീരാത്തതാണ്. അതതിന്റെ വില, അതത് സമയത്തെ അറിയാനൊക്കൂ." ഇതിൽ എനിക്ക് യാതൊരു സംശയവുമില്ല. കാഷായവസ്ത്രത്തിനും ദീക്ഷാനാമാദിക്കും വില യില്ലെന്നു പലരും വിചാരിക്കുംപോലെ സ്വാമിയും വിചാരിച്ചിട്ടുണ്ടെന്നും എന്നാൽ യോഗി

യുടെയും ബ്രഹ്മവിത്തിന്റെയും നിലയിലായാൽ ചെയ്തുപോയേക്കുമായിരുന്ന സംഭവങ്ങളിൽനിന്നും മേൽപ്പറഞ്ഞവ പിൻമാറ്റിയിട്ടുണ്ടെന്നു സമ്മതിച്ചേ തീരൂ എന്നും സ്വാമി അഭിപ്രായപ്പെട്ടിട്ടുള്ളത് ഇവിടെ സ്മരണീയമാകുന്നു.

സ്വാമിയുടെ ഇന്നത്തെ ഡയറിയിൽ ഇപ്രകാരംകൂടി കാണുന്നു. "കുംഭം 23-ാം തീയതി മുതൽ തിന്ന തീ ആരെയോ എല്ലാം ദഹിപ്പിക്കേണ്ടതാണ്. അവിടം തുടങ്ങി, മുട്ടുമ്പോൾ പിടിക്കാറുള്ള ജപോപവാസധ്യാനാദികൾ പെരുക്കി. പലർക്കും ആപത്തിനു കാരണമാകുമായിരുന്ന ഹൃദയദാഹം ഒഴിഞ്ഞു. ഇപ്പോൾ പ്രപഞ്ചത്തെയും പരോപകാരത്തെയും മറക്കുന്നത് മൂന്നാമത്തെത്തവണയാണത്രെ. പരാർത്ഥമായി പ്രയത്നം തുടങ്ങിയിട്ടു രണ്ടാമത്തേതാണ് ഈ സമയം. കണ്ണില്ലാത്ത ലോകത്തിനു സഹായിക്കണമെന്നു ബ്രഹ്മജ്ഞന് ഒരു കട്ടായവുമില്ല, എന്നായി. പരോപകാരത്തിനിറങ്ങിയ അന്നുമുതൽ സുഖമില്ല. അതൊരു സുഖമെന്നു കരുതുന്നവൻ വാസ്തവബ്രഹ്മസുഖക്കാരനല്ലല്ലോ. പരോപകാരതൃഷ്ണയും ജനസ്നേഹവും ഇല്ലാതിരുന്നകാലത്തെ സുഖമാണ് നിഷ്കളങ്കമായി തോന്നിയിട്ടുള്ളത്. സുഖദുഃഖാദികളിൽ (ദ്വന്ദ്വവർഗ്ഗത്തിൽ) പെട്ടു നട്ടംതിരിഞ്ഞാലും ബ്രഹ്മജ്ഞാനത്തിനു കേടില്ലെങ്കിൽ പിന്നെ എന്ത്, എന്നു സംശയിക്കേണ്ട. ജീവന്മുക്തിയെന്നു പറയുന്ന (ബ്രഹ്മസംസ്പർശ) സുഖം വ്യാപാരക്കുറവനുസരിച്ചുണ്ടാകേണ്ടതാണ്. ഇതിനെ മാത്രം ഉദ്ദേശിച്ചു ലോകവ്യവഹാരം ചുരുക്കുന്നതാണുത്തമം. വിദേഹമുക്തിക്കു രണ്ടും തുല്യംതന്നെ. ദേവതാസാന്നിദ്ധ്യം (സഗുണേശ്വരപ്രസത്തി) വീണ്ടുമുണ്ടായതോടെ നഷ്ടമായതും പുനഃപ്രാപ്തമായി. ആകപ്പാടെ കാര്യം മംഗളംതന്നെ. ആരുമാർക്കും സുഖദുഃഖഹേതുവല്ല; (എല്ലാം) മനഃകല്പനം മാത്രമാണ്. ഈ തത്വമോർത്താൽ പരോപകാരവും അപകാരവും നോക്കേണ്ടതില്ല. ഇതു കടന്ന വിഷയമാണ്."

ഈ വിചാരങ്ങളും സമാധാനങ്ങളുമെല്ലാം ഞാനുമായി നടന്ന സംഭാഷണത്തിനു ശേഷം ഉണ്ടായതുതന്നെ. ഈ പത്തിരുപത് വാചകങ്ങളിൽ എത്ര ഗഹനമായ വിഷയങ്ങളെയാണ് ഗർഭീകരിച്ചിരിക്കുന്നത്. സ്വാമിയുടെ അഭിപ്രായങ്ങളെ വിസംവദിക്കുന്ന വിദ്വജ്ജനങ്ങൾ എണ്ണത്തിൽ കുറയുമെന്നത് നിസ്തർക്കമാണ്. കൂടാതെ സ്വാമിയുടെ സ്വഭാവവിശേഷങ്ങൾ ഒട്ടധികം ഇവയിൽ സംഗ്രഹിക്കപ്പെട്ടുമിരിക്കുന്നു. സ്വാമിയുടെ വിപുലമനഃശക്തിയും, ഹൃദയപരിശുദ്ധതയും, ആർജ്ജവസമ്പത്തിയും ഇവയിൽ പ്രധാനങ്ങളായിരിക്കുന്നു.

മീനം 29. ഇന്ന് സ്വാമി ഇരുന്നരുളുന്ന മഠത്തിൽ ചെന്നു ഞാൻ സ്വാമിയെ കണ്ടു. അഭിവന്ദിച്ചശേഷം, ഒരു സംഭാഷണമുണ്ടായി. ഇത് ഇന്നലത്തെ 'ഗുരുശിഷ്യപ്പെരുമാറ്റ'ത്തിലേക്ക് തള്ളിവിട്ടു. മുമ്പു ശിഷ്യർ വർത്തിച്ചിരുന്ന നയത്തെപ്പറ്റിയും മറ്റും സ്വാമി താഴെക്കാണും വണ്ണം പറഞ്ഞു: "ഭാരതീയരിൽ ഉത്തമശിഷ്യർ കഴുത്തുകൊടുത്തും ഗുരുപ്രീതി നേടുന്നവരാണ്. ആമാതിരി ഗുണശാലികളിലാണ് ജ്ഞാനബീജം തഴയ്ക്കുന്നത്. മുൻപറഞ്ഞ തരക്കാർ പതിതന്മാരാണെന്നല്ലാതെ അതൊന്നും ദുഷ്ടതയല്ലായിരിക്കും. സ്വാമിതിരുവടിയായാൽപോലും അന്നത്തെ കാര്യം നിറവേറ്റിത്തരികയേയുള്ളൂ. അത്, തീർച്ചയായി, ഭക്തികൊണ്ടല്ലല്ലോ, സ്നേഹം നിമിത്തമല്ലേ? ഇവർക്ക് ആ മാതിരി 'സ്നേഹ'മില്ലാഞ്ഞിട്ടാണ് തെറ്റുന്നതും, തെറ്റിക്കുന്നതും. തുല്യസുഖദുഃഖന്മാരെ മാത്രമേ ലൗകികത്തിൽ പോലും ബന്ധുത്വത്തിനു കൊള്ളാവൂ; ഇവിടെ ആയാൾ പറയേണ്ടതുണ്ടോ? (തക്ക) സമയത്ത് ഉപകരിക്കാൻ തരംകിട്ടുന്നതാണ് മഹാഭാഗ്യം. ഒരു മഹാത്മാവ് അർത്ഥിയായിവരുന്നത് ദുർല്ലഭമാണ്; ഈ സംഗതിയുടെ ഗൗരവംകൊണ്ട് ഇതിൽ ത്രിവിക്രമനേക്കാൾ 'ബലി'ക്കാണ് മാന്യസ്ഥാനം." കൃ. പി: "മഹാന്മാർക്ക് അല്പന്മൂലം എന്തുവരാ

നുള്ളൂ? ഇങ്ങനെ പറഞ്ഞാൽ മഹത്വത്തിനു ഹാനിയല്ലയോ വരുന്നത്?" സ്വാമി: "അങ്ങനെ ശങ്കിക്കരുത്. സൃഷ്ടിസംഹാരാന്തം സകലതും ചെയ്വാൻ സ്വയംശക്തരായ എത്ര ഋഷിമാരാണ് രാജാക്കന്മാരെയും സാധാരണക്കാരെയും അനുഗ്രഹിച്ചും മറ്റും അവരെക്കൊണ്ട് കാര്യങ്ങൾ നടത്തിയിട്ടുള്ളതെന്നു നോക്കുക. ജ്ഞാനംവന്നവർക്കുള്ള അനുഭവം മാറുന്നതല്ലെന്നു നല്ലവണ്ണം തെളിയിച്ചിട്ടുണ്ടല്ലോ. ആകയാൽ അവർ സ്വയംകാര്യം നേടാതെ അന്യൻവഴിയായി നേടുന്നത് യുക്തമാണ്. അപ്പോൾ അനുഗ്രഹത്തിനും യോഗ്യതയില്ലാതെയില്ല."

"ആകയാൽ അവർ സ്വയംകാര്യം നേടാതെ..." എന്നു പറഞ്ഞതിൽ ഇപ്പോൾ എനിക്ക് നല്ലപോലെ ഓർമ്മവന്നു. ഓരോ ഋഷീശ്വരന്മാർ പല രാജാക്കന്മാരുടെയും മറ്റും സഹായം അപേക്ഷിക്കുന്നതോ ആവശ്യപ്പെടുന്നതോ ആയി പുരാണങ്ങളിൽ നാം കാണുന്നുവല്ലോ. തങ്ങൾ വലിയ തപഃശക്തിയുള്ളവരായിരിക്കെ എന്തിനാണ് ഇപ്രകാരം ചെയ്യുന്നതെന്ന് ഒരു സംശയം എനിക്കുണ്ടായിട്ടുണ്ട്. തപഃപ്രഭാവനായ വിശ്വാമിത്രബ്രഹ്മർഷിപോലും (ത്രിശങ്കുസ്വർഗ്ഗം നിർമ്മിച്ചതരം സ്വശക്തി മൂടിവച്ചു) ശ്രീരാമനെ ക്ഷണിച്ചു സിദ്ധാശ്രമപീഡയെ പരിഹരിക്കാൻ നോക്കുന്നു. ഇത് ഇപ്പോൾ അസംഗതമെന്നു തോന്നുന്നില്ല.

ഈ ദീർഘസംഭാഷണത്തിനു വിഷയഭൂതനായ മാന്യൻ ഞാൻ വിചാരിച്ചിരുന്ന ആളോ, അതോ അന്യനോ എന്നറിയുന്നതിന്, "ഈ കുറ്റക്കാരൻ ആരാണ്?" എന്നു ഞാൻ ചോദിച്ചു. "കുറ്റക്കാരന്റെ പേർ ഇപ്പോൾ പറയുന്നില്ല. ഇനിയും ഒന്നുരണ്ടു കാര്യങ്ങൾ വന്നാൽ പറയേണ്ടതിനായി അവരുടെ രക്ഷയെ ഓർത്ത്, ഇപ്പോൾ നീട്ടിവയ്ക്കുന്നു. സ്വമനസ്സാലെ രണ്ടു ദേഹങ്ങൾക്കുമാത്രമേ ബ്രഹ്മനിഷ്ഠയും സഗുണപരമേശ്വരനിഷ്ഠയും ഉപദേശിച്ചിട്ടുള്ളൂ. ഇതൊരു വ്യത്യസ്തമാണ്. ഇതിലൊരാൾ പാണ്ഡിത്യാദിസാമഗ്രികൾകൊണ്ട് എങ്ങനെ ഇരുന്നാലും, ഗുരുവിൽ ഈശ്വരത്വബുദ്ധി, ഭക്തി, ഏകാത്മകത്വം ഇവയ്ക്കുപുറമെ തലപോകുന്നതുപോലെയോ, ഭക്ഷ്യത്തിൽ വിഷം കലക്കിയെന്ന് ഏല്ക്കുന്നതുപോലെയോ ഉള്ള സംഗതിയായാലും ഇന്നുവരെ അസത്യം പറയായ്ക, പരിചര്യ എന്നിവയാൽ സകലരെയും അതിവർത്തിച്ചു പ്രീതിപാത്രമായിരിക്കുന്നുണ്ട്; മറിച്ചുവരികയുമില്ല. ഏതു സംഗതിയായാലും മഹാനുഭാവധൗരയേനായരുളുന്ന സ്വാമിതിരുവടിയുടെ അടുക്കൽ ആവശ്യംപോലെ ഉണർത്തിക്കാൻ ധൈര്യവും, അതൃപ്തികരമാകയില്ലെന്നുള്ള വിശ്വാസവും, അങ്ങനെ ചെയ്യുന്ന വ്രതവും എനിക്കുള്ളതുപോലെ ഈ പറഞ്ഞയാൾക്കും ഉണ്ടെന്ന് എനിക്ക് നല്ലപോലെ അറിയാം. മറ്റൊരു ശിഷ്യർക്കും ഈ ഒരു വ്രതമോ അതിനെ പാലിക്കത്തക്ക വിശ്വാസമോ ഉണ്ടെന്നു പറയാൻ ധൈര്യം കാണുന്നില്ല. ഈ ആൾക്ക് ലൗകികദൃഷ്ട്യാ സകലവിധ ഭോഗൈശ്വര്യങ്ങളും തികവായിട്ടുണ്ട്. ഇങ്ങനെയുള്ളതെല്ലാം മഹദനുഗ്രഹജന്യമെന്ന് ഏതുസമയവും വിചാരിക്കുന്ന ദേഹവുമാണ്."

സ്വാമിക്കുള്ള അനവധി ശിഷ്യരിൽ ഈ സൂചിപ്പിക്കപ്പെട്ട മഹാത്മാവാരായിരിക്കുമെന്ന് എനിക്കിപ്പോഴും സംശയമുണ്ട്. അദ്ദേഹം ആരായിരുന്നാലും സ്വാമിയുടെ അതിസ്നേഹത്തിനു പാത്രമായിരിക്കുന്നതിൽ ഞാൻ അദ്ദേഹത്തെ ബഹുമാനിക്കുന്നു. "മറ്റൊരു ശിഷ്യർക്കും ഈ ഒരു വ്രതം... കാണുന്നില്ല" എന്നു സ്വാമി പറഞ്ഞതും സംശയാസ്പദം തന്നെ. ഇതു സ്വാമിയുടെ അറിവിൽപെട്ടിടത്തോളമേ വാസ്തവമായിരിക്കയുള്ളൂ. വേറെയും ചില ശിഷ്യന്മാർ ഇത്തരത്തിലുണ്ടായിരിക്കാം; അവർക്ക് ആയതു സ്വാമികളെ ബോധപ്പെടുത്തുന്നതിന് സന്ദർഭം കിട്ടുന്നില്ലെന്നു വന്നേക്കാം; അല്ലെങ്കിൽ കിട്ടിയിട്ടില്ലായിരിക്കാം എന്നാണ് എനിക്ക് തോന്നുന്നത്. ഈ വ്രതം സ്വാമിക്ക് വലിയ ഇഷ്ടമാണ്.

തലകൊയ്യാനായി കത്തിയെടുക്കാൻപോയി എന്നാണെങ്കിലും, ചോദിച്ചാൽ വസ്തുത പറയണം എന്നാണ് സ്വാമിയുടെ നിർബന്ധം. ഇങ്ങനെയുള്ളവരെപ്പോലെ മറ്റാരെയും സ്വാമി ഇഷ്ടപ്പെടുകയില്ല. ധൈര്യക്കുറവുകൊണ്ടോ, മറ്റു കാരണത്താലോ സത്യംപറയാൻ വഹിയാ എങ്കിൽ നിർബന്ധിക്കരുതെന്നുപറഞ്ഞാൽ യാതൊരപ്രിയവും സ്വാമിക്കുണ്ടാകയില്ല. ചോദിച്ചാൽ പരമാർത്ഥമേ പറയാവൂ എന്നപോലെ വേറെയും ചില നിശ്ച യങ്ങളുണ്ട്. 'മിണ്ടരുത്' എന്നു സ്വാമി പറയുന്ന കാര്യം പരമഗുരുമൂർത്തിയായ സ്വാമിതിരുവടിയോടായാൽപോലും അനുവാദംകൂടാതെ പറഞ്ഞുകൂടാ. പിന്നെ, സ്വാമി പറയുന്നതിലും മറ്റും അധർമ്മാദികളെ നിർമ്മൂലമായി അതിശങ്കിച്ചുകൂടാ എന്നുമുണ്ട്. സ്വാമിക്കായി സമർപ്പിച്ച ഭക്ഷ്യഭോജ്യാദികളിൽനിന്നും അവിടുന്നുപയോഗിക്കുംമുമ്പുതന്നെ ആയാലും സ്വയം ശിഷ്യർക്കു നൽകിയാൽ, അവിടെ യാതൊരുവിധമായ ശങ്കയ്ക്കും ഇടംകൊടുക്കരുത്, എന്നീ ഒടുവിൽ പറഞ്ഞതിനെ വെളിവാക്കിക്കൊള്ളുന്നു. ഇതുപോലെ സന്തോഷപൂർവം ചെയ്യുന്ന വല്ല ശുശ്രൂഷയാകിലും നിഷേധിച്ചുകൂടാത്തതാണ്.

രണ്ടുപേർക്കുമാത്രം സ്വാമി സ്വയമായി ബ്രഹ്മനിഷ്ഠയും മറ്റുപദേശിച്ചിട്ടുണ്ടെന്നു പറഞ്ഞതിൽ ഒരാളെക്കുറിച്ചുമാത്രമേ പ്രത്യേകം ശ്ലാഘിച്ചുള്ളൂ. മറ്റെ മാന്യൻ ആരായിരിക്കുമെന്നു അറിവാനും മറ്റുമായി "മറ്റെ ശിഷ്യനും ഇത്തരം ഗുണങ്ങളുണ്ടായിരിക്കും" എന്നുറപ്പിച്ചും, അല്പം സംശയിച്ചും ഞാൻ വീണ്ടും സ്വാമിയോടു പറഞ്ഞു: സ്വാമി ഇങ്ങനെ ഉത്തരം പറഞ്ഞു: "ആയാൾ 'ശിവപ്രസാദ'നോടടുത്തുനിൽക്കും. അടുപ്പക്കുറവുകൊണ്ട് എനിക്കതിനെക്കുറിച്ചൊന്നും പറയാൻ തരമില്ല. എങ്കിലും പൂർണ്ണാനുകമ്പ വിഫലമാകയില്ലല്ലോ. 'എങ്ങനെയൊക്കെ ഇച്ഛാഭംഗപ്പെടുത്തിയാലും യാതൊരു മനഃകലക്കവുംകൂടാതെ 12 വർഷം പരിശുശ്രൂഷിക്കുന്നവർക്ക് കൊടുക്കുന്ന ഉപദേശമെ ഫലിക്കൂ' എന്ന സ്മൃതിയെയും മറ്റും ബലമാക്കി പിടിക്കാതെയിരുന്നാൽ വല്ലവരും (ശുഭവാസനയുള്ളവർ) നന്നായിവരുന്നെങ്കിലാകട്ടെന്നു കണ്ടു സാധാരണ ഉപദേശിക്കുന്നതാണ്. കടന്നതരം ധ്യാനനിഷ്ഠ ചില തരക്കാർക്കുപദേശിക്കുന്നത് ഇവർക്ക് അന്യരെ തേടേണ്ടിവരരുതെന്ന വിചാരം (അനുകമ്പ) കൊണ്ടാകുന്നു. "യസ്യദേവേപരാഭക്തിർയ്യഥാ ദേവേ തഥാഗുരൗ; തസ്യൈതേ കഥിതാഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ" എന്ന വിശിഷ്ടപ്രമാണപ്പടി നോക്കിയാൽ, യാതൊരുവനു പരമേശ്വരങ്കൽ, മറ്റൊന്നുമറിഞ്ഞുകൂടാത്തവിധം, അത്യാർദ്രപ്രേമഭക്തി ഉണ്ടാകയും, അതുപോലെതന്നെ ഗുരുവിങ്കലും ദൃഢഭക്തി സംഭവിക്കുകയും ചെയ്യുന്നോ, അവനുതന്നെ ഉപദേശിച്ച അർത്ഥം നിശ്ചയമായും ഫലപ്പെടും എന്നു സ്പഷ്ടമാണ്. ആകയാൽ ജ്ഞാനേച്ഛുക്കൾ പ്രത്യേകം ശ്രദ്ധവയ്ക്കണം."

ഈ സംഭാഷണംകൊണ്ടു സ്വാമി ആദ്യം സൂചിപ്പിച്ച ശിഷ്യരത്നം 'ശിവപ്രസാദവിദ്യാഭാരതി' അല്ലെങ്കിൽ തത്തുല്യകക്ഷനായ ഒരാളാണെന്നു നമുക്കൂഹിക്കാമല്ലോ.

അനന്തരം ഞാനിപ്രകാരം സ്വാമിയോടു ചോദിച്ചു: "വേദാന്തികൾ ഉദാസീനന്മാരാണെന്നു പറയുന്നതിന്റെ താല്പര്യമെന്താണ്? ഉദാസീനത അവിടത്തേക്ക് ഒരു കാര്യത്തിലും കാണുന്നില്ലല്ലോ." സ്വാമി: "വേദാന്തികൾ ഉദാസീനന്മാരായിരിക്കുമെന്നു ചിലർക്കൊരു വയ്പുണ്ട്. അതു ചുമ്മാതന്നെ. 'ഉദാസീനനെന്നപോലെ ഇരിക്കും' എന്നല്ലാതെ അതു നിയതസ്വഭാവമല്ല. അങ്ങനെ അതു സാദ്ധ്യകോടിയിൽപ്പെടുത്തിയാൽ 'ഉദാസീനവദ്' എന്ന ഭഗവദ്വചനത്തിലെ 'വത്' എന്ന അംശം നിരർത്ഥകമാകുമെന്നാണ് പഞ്ചദശിക്കാരൻ പറയുന്നത്.

"അശക്യമായതിൽ ഞാൻ മനസ്സിരുത്താറില്ല. കഷ്ടസാദ്ധ്യമായാലും (കൃത്യത്തിൽനിന്ന്) ഫലപര്യന്തം പിന്മാറാറുമില്ല. പകൽകൊണ്ടവസാനിക്കാത്തതും, ദിവസക്ലിപ്തവുമുള്ള

തുമായ പ്രവൃത്തിതീർന്നില്ലെങ്കിൽ ഉറക്കമുപേക്ഷിച്ചുതീർക്കും. മുൻകൂട്ടി തീർത്തു സമയം കാക്കുകയാണ് പതിവെങ്കിലും വിടർന്നുപോകുന്ന കാര്യ (ഗുത്സ) ങ്ങളിലാണ് രാത്രി വ്യയംവരുന്നത്. ഇന്നസമയം പരിപൂർത്തി എന്ന നിശ്ചയം തെറ്റിയാൽ ഉറങ്ങുക, വളരെ പ്രയാസം. ഇതു ഭ്രാന്തികൊണ്ടല്ല. വല്ല വ്യാകുലതയിലായാലും നാലഞ്ചു സെക്കൻഡിൽ കൂടുതൽ, 'മനസ്സിനെ ശരിയാക്കാൻ' സമയം വേണ്ടിവരികയില്ലതന്നെ. പിന്നെ ഇത്തരം കാര്യങ്ങളിലുള്ളത് ജാഗ്രതമാത്രമെന്നു കാണാമല്ലോ.

സ്വാമി ഈ പറഞ്ഞത് അക്ഷരംപ്രതി വാസ്തവമാണെന്നു ഞങ്ങൾക്കും അദ്ദേഹത്തോടടുത്തു പരിചയമുള്ള മാന്യന്മാർക്കും അറിയാം. അദ്ദേഹത്തിന്റെ കണിശസ്വഭാവം അന്യാദൃശംതന്നെ എന്നുപറയുന്ന അതിശയോക്തിയും സ്വാമിയുടെ ഈ സ്വഭാവവിശേഷത്തെ ശരിയായി ഉല്ലേഖനം ചെയ്യുന്നില്ല. എന്നേ പറവാൻ ഞങ്ങൾ വഴി കാണുന്നുള്ളൂ. ഇവിടെ ഒരുദാഹരണം ചേർക്കാം.

ഒരിക്കൽ (ഗോവിന്ദസ്ഥാനേശ്വരന്റെ മേൽനോട്ടത്തിൽ) സ്വാമിക്ക് ഒരു പെട്ടി കെട്ടിക്കൊണ്ടിരുന്നത് ക്ലിപ്തദിവസം തീരാതെ പിറ്റേന്നു തീർന്നശേഷം സ്വാമിതിരുവടി: "ഇന്നു കിടന്നുറങ്ങാം!" എന്ന് (ബാലാനുലാളനനയത്തിൽ) പറഞ്ഞു. അടുത്തു മുൻ പ്രസ്താവിച്ച 'സദാശ്രയ'ന്റെ എഴുത്തിൽ, ("തേജീയസാം ന ദോഷായ വഹ്നേഃ സർവ്വഭുജോ യഥാ" എന്ന ഋഷിവാക്യംപോലെ) "തീക്കട്ടയിൽ എറുമ്പരിക്കയില്ലെന്നറിഞ്ഞിരിക്കെ" എന്ന സ്വാമിതിരുവടിയുടെ അരുൾകൊണ്ട്, ബ്രഹ്മസ്വരൂപമടഞ്ഞിരിക്കുമ്പോൾ ഭ്രാന്തിക്കവകാശമില്ലല്ലോ എന്നാണ് കിട്ടുന്നതെന്നും ആകയാൽ സ്വാമിയുടെ ജാഗരണം ഉത്സാഹം മാത്രമെന്നും ഏവർക്കുമറിയാവുന്നതാണ്.

സ്വാമി പലപ്പോഴും, 'ബ്രഹ്മാനുഭൂതി'യെന്നും ഗോവിന്ദസ്ഥാനേശ്വരനെന്നും പറയുന്ന ബഹുമാന്യ ശിഷ്യനെ കേമമായി ശ്ലാഘിക്കുന്നത് നാം കേട്ടിട്ടുണ്ടല്ലോ. ഇതിനൊക്കെ ആധാരഭൂതമായി അദ്ദേഹം എന്തെല്ലാമാണ് ചെയ്തിട്ടുള്ളതെന്നും മറ്റും ഞാൻ സ്വാമിയോടു ചോദിച്ചു. സ്വാമി അതിന് ഉത്തരം പറഞ്ഞതാവിത്: "ബ്രഹ്മാനുഭൂതിയെപ്പറ്റി പറയുമ്പോൾ മറ്റു ശിഷ്യർക്ക് അസൂയ തോന്നിയേക്കാം. ചില പാവങ്ങൾ സകല ആജ്ഞകളും ചില കാരണങ്ങളാൽ അനുസരിച്ചുവെന്നു വരാം. എന്നാൽ ഈ 'പുരുഷസിംഹം' ഗുരുശിഷ്യന്മാർ തമ്മിലുള്ള ഏകാത്മകത്വംകൊണ്ടു സർവഥാ ഹിതാനുവർത്തിയായിരുന്നു. അഹിതശങ്കയുള്ള കാര്യം (ഞാൻ) ആരോടും നിർബന്ധമായി പറയാറില്ല. ഈ മാന്യന്റെ പൂർവ്വനിലയിൽ ഗൃഹോപകരണമട്ടിൽ 4000-മോ അതിൽകൂടുതലോ ഉറുപ്പിക വിലവരുന്ന ആട്ടിൻകൂട്ടമുണ്ടായിരുന്നു. അറുത്തുതിന്നാനായി അവയെ വിൽക്കുന്ന നാട്ടുവീട്ടുസമ്പ്രദായം ഓർത്ത് എനിക്ക് വളരെ ക്ലേശം തോന്നി; അത് അനിവാര്യമായ ഒന്നല്ല; നഷ്ടം വലുതുമായിരുന്നു. ഒരു മുമുക്ഷുവിന്റെ കാര്യത്തിൽ ഇതു മനസാപി ദുർദ്ധരമാണ്. ഇങ്ങനെ വളരെ ചിന്തിച്ചശേഷം ആ രീതി (വളർത്തി കൊലയ്ക്കുകൊടുത്തു പണം സമ്പാദിക്കുന്ന രീതി) വളരെ കഠോരമാണെന്നു ഞാൻ പറഞ്ഞു. ആ ആട്ടിൻപറ്റത്തെ അതേസമയംതന്നെ ആ മഹാത്യാഗി മനസ്സിൽനിന്നു ബഹിഷ്കരിച്ചുകളഞ്ഞു. ഇതു നമ്മുടെ മലയാളത്തെ സംബന്ധിച്ചു നോക്കിയാൽ ഒരു വലിയ നഷ്ടമാണ്. ദിനചര്യയിൽ പിശുക്കുള്ള ഒരാൾ യാതൊരു വ്യഥയുംകൂടാതെ ഇതിനെ ഉപേക്ഷിച്ചത് മഹാമനസ്കതയല്ലേ? ഇതുപോലെയും നാന്മടങ്ങ് കൂടുതലായും ഉള്ള കാര്യങ്ങൾ - 'ലുബ്ധസ്യ വിത്തം, രണശൂരഖഡ്ഗം' എന്നപോലെ ജീവിതത്തിൽ ദുഷ്പ്രാപമെന്ന് ആർക്കും തോന്നിയിരുന്നവ - ഉപദേശാനുരോധേന ചെയ്തു സ്വഭാവസംസ്കാരത്തെ വ്യക്തമാക്കിയിട്ടുണ്ട്."

ഇപ്പോഴാണ് ഇദ്ദേഹം ഇത്രയൊരു സദ്വൃത്തനാണെന്ന് എനിക്ക് മനസ്സിലായത്. ഒരുത്തമശിഷ്യനാണിദ്ദേഹമെന്നു സ്വാമി പുകഴ്ത്തുന്നതിന് ഇവയെല്ലാമാണ് അടിസ്ഥാനം.

അനന്തരം ശിഷ്യഗുണത്തെയും മറ്റും കുറിച്ച് ഓരോന്നു പറഞ്ഞകൂട്ടത്തിൽ സ്വാമി ഇപ്രകാരം പ്രസ്താവിച്ചു: "ശിഷ്യരെ പരീക്ഷിച്ച് ഉപദേശിക്കുന്ന കാര്യം പറഞ്ഞല്ലോ. ഇപ്പോൾ 'മാതൃകാശിഷ്യ'നായ പരമവിശുദ്ധബോധനെ അന്നു പരീക്ഷിച്ചു കഷ്ടപ്പെടുത്താത്തതല്ലേ കൊള്ളാം. കരുനാഗപ്പള്ളിയിൽ ഒന്നുരണ്ടുപേരെ ഒഴിച്ചാൽ ശേഷംപേർ മാവേലിക്കര താലൂക്കുകാരെക്കാൾ വളരെ താഴെയാണെന്നുണ്ടായിരുന്ന അഭിപ്രായത്തെ 'അങ്ങനെയല്ല, മുകളിൽതന്നെ നിൽക്കുന്നവരുമുണ്ട്' എന്നു പറഞ്ഞ നാവിൽ ഉടൻ സൂചിയിറക്കിയ പൂർവനിർദ്ദിഷ്ടകഥയിലെ നായകനു സ്ഥാനമെവിടെയോ?

"ഒരാൾ ബ്രഹ്മോപദേശം ആവശ്യപ്പെട്ടുവന്ന് അതു ലഭിക്കുമെന്നായപ്പോൾ ദക്ഷിണയുടെ കാര്യത്തെക്കുറിച്ച് ചിലരോടാലോചിക്കയുണ്ടായി. ആ സമയം അതിലെ ഒരു തടസ്ഥനായ സദാശ്രയൻ എന്ന ബ്രഹ്മജ്ഞാനി, 'കൊട്, തലവെട്ടിക്കൊട്' എന്നു പറഞ്ഞു പ്രതിഫലപ്രദാനാശക്യതയെ അറിയിച്ച് ആയാളെ തൃപ്തിപ്പെടുത്തി. അതുമല്ല, ജനകമഹാരാജൻ ഭഗവാൻ യാജ്ഞവൽക്യനോട് 'അല്ലയോ!' ഭഗവൻ, സകല സമ്പത്തിയോടും തന്നോടുംകൂടി വിദേഹരാജ്യത്തെ അങ്ങേയ്ക്ക സമർപ്പിച്ചിരിക്കുന്നു' എന്നാണല്ലോ പറഞ്ഞത്. ഇപ്രകാരമാണ് ബ്രഹ്മവിദ്യയുടെ മഹിമ. ജാനശ്രുതി, രൈക്വമഹർഷിക്കു ഹസ്തി, അശ്വം, പശു, ദാസി, ദാസൻ, ധനം, ആവാസഭൂമി എന്നിത്രയും ദാനം ചെയ്തുവെങ്കിലും 'ഹാരേത്വാ ശൂദ്ര! തവൈവ സഹ ഗോഭിരസ്തു', എന്നു പറഞ്ഞു നിഷേധിക്കപ്പെട്ടപ്പോൾ അദേയമായി കരുതിയിരുന്ന അപത്യാദിയെക്കൂടി സമർപ്പിച്ചു ബ്രഹ്മോപദേശം വാങ്ങിയത് ഛാന്ദോഗ്യ ഉപനിഷത്തിൽനിന്നു ഗ്രഹിക്കാം.

"ആൾപേരും കാര്യവും പറയാത്തതുകൊണ്ട് ഒരുദാഹരണം: 'ശ്വശ്രൂനിർഗ്ഗച്ഛോക്തി' എന്നു ശാസ്ത്രങ്ങളിൽ പറയുന്ന മാതിരി പുതുമന നമ്പൂരിയെത്തുടർന്ന് 'ഉണ്ടെന്നുമില്ലെന്നും പറയാൻ വീട്ടിൽമൂസ്സ്' എന്നൊരു സാമാന്യനിയമമുണ്ടല്ലോ. ഒരു ഇളമുറ, കഷ്ടനഷ്ടങ്ങൾ സഹിക്കാമെന്നേറ്റ കാര്യം മൂസ്സുമൂളണം. 'ഗുരുഗൗരവത്തോടെയല്ലാതെ ബ്രഹ്മോപദേഷ്ടാവ് അതിസ്നേഹാദരാന്വിതമിത്രഭാവത്തിൽ അപേക്ഷിക്കുന്നു; കയ്യേറ്റിട്ടു വഞ്ചിക്കുന്നു. ഇളമുറയെ സൂത്രംകൊണ്ടു തിരിക്കയും, ടിക്കു നിർബന്ധ താല്പര്യമാണെങ്കിൽ സമ്മതിക്കാമെന്ന് ഒഴികയും ചെയ്യുന്നു. ഗുരു നീചനിലയിലായി; ധിക്കൃതനുമായി. ക്ഷുദ്രബന്ധുസ്നേഹത്തോളംപോലും ഗുരുശിഷ്യബന്ധത്തിനു വിലയില്ലെന്നു വരുത്തിവച്ചില്ലേ? ശേഷം ചിന്തിക്കാമല്ലോ. കാറ്റിലെ കോട്ട എങ്ങനെ ഉറയ്ക്കും. സോമശർമ്മപിതൃസ്ഥാനം ഈയാൾക്ക് ചേരുന്നതായി വരാം. ഇനി ഒരു വിശേഷം:

'നാരാർത്ഥരക്തമാംസാ സ്ഥിയകൃദ്ഭിഃക്ലിപ്തപാരണഃ;
ബ്രഹ്മവിദ്ദേശികപ്രാണാൻ നിസ്തക്ഷ്യാസ്രപിബഃ സ്ഥിതഃ ||
കശ്ചിന്നൃനാഥോ വക്ഛാത്രോ ഗുരുണാ ദത്തമാഹരൻ;
കല്പതേ നരകായേതി ധിക്തം ഭൂലിംഗഭാഷിണം || – ഇതിനെ ഓർക്കണം. "ഇന്നേക്ക് അഭ്യംഗം വേണ്ടിയിരിക്ക്' എന്നു ബ്രഹ്മജ്ഞനായ ഒരു ഗുരു പറഞ്ഞപ്പോൾ 'അമാവാസിയാക്കും' എന്നു ശിഷ്യൻ ഉണർത്തിക്കയും, അനേകാർത്ഥം സ്ഫുരിക്കുന്ന 'അപ്പടിയാ' എന്ന ഗുരുവാക്യംകേട്ട് 'ന വിധിർന്ന നിഷേധശ്ച ന വർജ്ജ്യാവർജ്ജ്യകല്പനാ; ബ്രഹ്മവിജ്ഞാനിനാമസ്തി തുഥാ നാന്യജ്ജനാർദ്ധന!' എന്ന പരമശിവവാക്യത്തെയും 'ദഗ്ദ്ധാഖിലാധികാരശ്ചേദ് ബ്രഹ്മജ്ഞാനാഗ്നിനാ മുനിഃ വർത്തമാനഃ ശ്രുതേർമ്മൂർദ്ധ്നി നൈവ സ്യാദ്വിധികിംകരഃ' എന്ന ബൃഹദ്വാർത്തികാദിസിദ്ധാന്തത്തെയും അനാദരിച്ചു ബ്രഹ്മജ്ഞഗു

രുവിനു താൻ വിധികല്പിച്ചല്ലോ എന്നോർത്തു ദേഹത്യാഗരൂപപ്രായശ്ചിത്തമനുഷ്ഠിക്കാനൊരുങ്ങുകയും ചെയ്തതായി പറയപ്പെടുന്ന കഥയും വിശ്വപ്രഥിഥഭട്ടാചാര്യവര്യന്റെ ഗുരുദ്രോഹപ്രായശ്ചിത്താർത്ഥകതുഷാഗ്നിശുദ്ധിയും ഓർത്താൽ 22 വർഷം മുമ്പുതന്നെ മനഃപാഠമാക്കി പത്തുപതിനഞ്ചു വിവരണങ്ങളോടെ അർത്ഥവിചാരണചെയ്തുറപ്പിച്ചിട്ടുള്ള ശ്രീഭഗവദ്ഗീതയിൽനിന്ന് ഒരു മൊഴി തെറ്റായിദ്ധരിച്ചുദ്ധരിച്ച് ഒരിക്കൽ ഗുണദോഷിച്ച (അല്ലെങ്കിൽ ബോധപ്പെടുത്താൻ ശ്രമിച്ച) ടി ശിഷ്യന്റെ നാവിന് എല്ലില്ലെന്നു പറഞ്ഞാൽ പോരാ, അവിടെ സ്ഥാനവുമില്ല. ഇങ്ങനെ പറഞ്ഞാൽ തീരുകില്ല. എന്നാൽ അസാധാരണമായ ഒരു ഉല്കോചംകൊണ്ടു ബാലചിത്തമെന്നപോലെ സമാവർജ്ജിപ്പിക്കാൻ ടി ശ്രമിച്ചുകണ്ടത് ദൂരെ നിരസിക്കപ്പെട്ടുവെങ്കിലും വഞ്ചനയില്ലാത്ത ഒരു നിവേദനമായിരുന്നു അതെന്നുവരികിൽ അത്രമാത്രം ഗുണം ശിഷ്യനിൽ സംശയിക്കാമായിരുന്നു. അങ്ങനെ ഒന്ന് ഈയാൾ അറിഞ്ഞിട്ടില്ലതന്നെ. എന്റെ താല്പര്യനിർദ്ദേശത്തെ തൃണീകരിച്ചതുകൂടാതെ ഞാൻ കൊടുത്ത വാക്കിനെ ഹതംചെയ്കയാൽ അന്യരിൽനിന്ന് അദ്യാവധി ഉണ്ടായിട്ടുള്ളതിൽ ഏറ്റവും വലുതായ ധിക്കൃതിയെന്നു ഗണിക്കപ്പെടുന്ന ഇതിന് ആയാൾക്ക് സദ്യഃപാതഫലം ഉണ്ടാകാതെ പോയത് ശിഷ്യാന്തരപക്ഷാനുകൂലപ്രാവരണരക്ഷകൊണ്ടാണ്. അഹിതന്മാർ പാക്ഷികമായല്ല, നിയമേനതന്നെ ദ്രോഹഫലമനുഭവിച്ചുകണ്ടിരിക്കുന്നു.”

ഈ പ്രസംഗം ശിഷ്യഗുണഗണങ്ങളെയും മറ്റും പറ്റി തുടർന്നു മുമ്പു പ്രസ്താവിച്ച ശിഷ്യന്റെ (പ്രധാന ഭാഗഭാക്കിന്റെ) അവിനയത്തെക്കുറിച്ചാണല്ലോ. നാം നിസ്സാരമായി ഗണിക്കുന്ന സംഗതിയെ ഇങ്ങനെയാണ് സ്വാമി, പദങ്ങൾകൊണ്ടു ഗുംഫനം ചെയ്യുന്നത്. നമ്മുടെ ദൃഷ്ടിയിൽ ടി ശിഷ്യന്റെ കുറ്റം തുച്ഛമായിരിക്കും. അതുകൊണ്ട് ശിഷ്യൻ കാണിച്ചത് എന്തോ ഒരു വലിയ പിഴയാണെന്നു നമ്മെപ്പോലുള്ളവർ വിചാരിക്കയില്ല. ഇതു സ്വാമിയുടെ ഒരു സ്വഭാവവിശേഷംകൂടിയാണ് എന്നു നാം ധരിക്കണം.

‘അഹിതന്മാർ പാക്ഷികമായല്ല, നിയമേന – എന്നു പറഞ്ഞത് വളരെ പരമാർത്ഥമാണ്. ഞങ്ങൾക്ക് ഇതേപ്പറ്റി പല ഉദാഹരണങ്ങൾ തോന്നുന്നുണ്ട്. ഇവ, സ്വാമിക്ക് ‘കഠിനചിത്തത’യുണ്ടെന്നു കാണിക്കുന്നതായി മാന്യന്മാർ വ്യാഖ്യാനിച്ചുപോകരുതെ.

സ്വാമിയെ ‘കളിയാക്കിയ’ ഒരു പട്ടർ തൽക്ഷണം വീണ് അംഗവികലനായ ശേഷം ടിയാൻതന്നെ ഒരു പ്രജാസഭാസാമാജികനോടും മറ്റും, ആ സംഭവം സ്വാമിയുടെ അപ്രിയജന്യമെന്നു സ്പഷ്ടമേ പറഞ്ഞുകേട്ടിട്ടുണ്ട്, എന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ.

പ്രധാന ശിഷ്യരിൽ ഒരാളുടെ ദുർമ്മന്ത്രിയെ സംബന്ധിച്ചുള്ള ഒരു കാര്യത്തെപ്പറ്റി ചില മാന്യന്മാർ ചേർന്നുനടക്കുന്ന സന്ധിക്കിടയിൽ ദുർമ്മന്ത്രിയുടെ ഇഷ്ടവിഘാതശങ്കയാൽ ശിഷ്യോത്തമാംഗം ശകലീഭവിക്കുമാററിഞ്ഞ് മമത്വാരോപവഴി അവിടേക്ക് ഹൃദയക്ഷോഭം ജനിപ്പിക്കകൊണ്ടും ദ്രോഹാലോചനകൊണ്ടും, തിരസ്കൃതപൗരുഷശക്തിയായ ആ ശിഷ്യമണിക്ക് ആപത്തിനിടയില്ലാത്തവിധം കാര്യം പരിണമിച്ച് ആ ദുർമ്മന്ത്രിക്ക് സദ്യഃപാതം സംജാതമാകട്ടെയെന്ന് അവിചാരിതമായി പറഞ്ഞുപോകയും ഉടനെ (അരമണ്ഡലത്തിനകം) ആയാൾ ബന്ധുമുഖദർശനസുഖം അനുഭവിക്കാതെ പ്രമീതനാകയും ചെയ്തു. ദ്രോഹാലോചനയിലെ കക്ഷിക്കു സന്തതിമൂലനാശവും അനുപദമുണ്ടായി–

ഇങ്ങനെ വളരെ ഉദാഹരിക്കാനുണ്ട്. ദുർല്ലളിതമെന്നുവച്ച് ഉദ്ധരിക്കുന്നില്ല.

“ബ്രഹ്മവിദ്ബ്രഹ്മരൂപത്വാദീശ്വരസ്തേന വർണ്ണിതം;
യദ്യത്തത്തത്തദൈവ സ്യാത്തച്ഛിഷ്യപ്രതിവാദിനോഃ”

എന്നു സ്വാമി ചിലപ്പോൾ പറയുന്ന ആചാര്യവചനം നാമോർക്കേണ്ടതാണ്. എല്ലാറ്റിനും ഹേതു തത്തൽക്കർമ്മമാണെങ്കിലും സസ്യാദികൾക്കു വളം മുതലായതെന്നപോലെ കോപാനുഗ്രഹങ്ങൾ ഉത്തേജകങ്ങളാകതന്നെ ചെയ്യും. മേൽക്കാണിച്ച ഉദാഹരണങ്ങൾ അദ്ദേഹത്തിനുള്ള തപഃശക്തിയെ കാണിക്കുന്നുവെന്നതിൽ വിസംവാദമില്ലല്ലോ.

കുറേക്കഴിഞ്ഞപ്പോൾ സ്വാമി വീണ്ടും പറഞ്ഞു: "ഈ ശിഷ്യനെക്കുറിച്ച് ഇങ്ങനെയെല്ലാം പറഞ്ഞതുകൊണ്ട് ചിലർ ഞെളിയേണ്ട. ഇയാൾക്ക് അല്പം മനോമലം ഉണ്ടെങ്കിലും മനോഗുണം ഒരുവഴിക്കും, അനുഗ്രഹഭാജനത മറ്റൊരുവഴിക്കും മുന്നിട്ടിരിക്കുന്നുണ്ട്. ഈയാൾ അതിക്ലിഷ്ടാവസ്ഥയിൽ ആരും ചെയ്യാത്തപോലെ സഹകരിച്ചിട്ടുമുണ്ട്. അതു മറന്നിട്ടുമില്ല. എങ്കിലും മനസ്സിലെ 'ശിഖി' ചെയ്തത് കഠിനം. 'അണ്ടിയോടടുക്കുമ്പോൾ അറിയാം മാങ്ങയുടെ പുളി' എന്നു പറയുംപോലെ ഒന്നുറ്റുപരീക്ഷിച്ചാൽ ഏതാനും ചില രൊഴിച്ചു മറ്റു ശിഷ്യർ തോറ്റുമാറുന്നത് കാണാം. ഈയാൾക്ക് വേറെയും മേന്മക്കിടമുണ്ട്. ചില ശിഷ്യരെക്കുറിച്ചുണ്ടാകാറുള്ള ശാസനവചനങ്ങൾ കേട്ടിട്ട്. 'ഇത് ഒരാളെ' ഊന്നിപ്പറയുന്നതെങ്കിലും എല്ലാവരും തന്റെ തന്റെ മേൽ ആരോപിച്ചു നന്നാകേണ്ടതാണ്' എന്ന് ബ്രഹ്മാനുഭൂതിയൊരിക്കൽ പറഞ്ഞതുപോലെ ഈ പറഞ്ഞത് ഏവർക്കും പറ്റുന്നതാണ്."

ഇതു ബ്രഹ്മാനുഭൂതി പറഞ്ഞതുപോലെയാണ് സ്വാമികളുടെ ശിഷ്യന്മാർ കൈക്കൊള്ളുന്നതെന്നു പ്രത്യേകിച്ചു പറയേണ്ടല്ലോ. സ്വാമി ഒരു ശിഷ്യന്റെ കുറ്റങ്ങൾ മറ്റൊരു ശിഷ്യനോടു പറയുമ്പോൾ ഞങ്ങളുടെ അറിവിൽപെട്ടിടത്തോളം, ശ്രോതാവ് കുറ്റക്കാരനെ രക്ഷിക്കാനാണ് ശ്രമിക്കുന്നത്. അല്ലാതെ സ്വാമിയുടെ നീരസത്തിന് ഇരയാക്കുകയല്ലെന്നത് ഇവരിൽ മിക്കവർക്കുമറിയാം.

മേൽപ്പറഞ്ഞ ദീർഘസംഭാഷണം കഴിഞ്ഞപ്പോൾ ഏകദേശം രാത്രി ആകാറായി. "എന്താണ് കേട്ടതെല്ലാം ഉള്ളിൽ കൊണ്ടോ?" എന്നു സ്വാമി ചോദിച്ചു. അതിനെ സമ്മതിച്ചു ഞാനും ഉത്തരം പറഞ്ഞു. സ്വാമി കിടന്നിരുന്ന ചാരുകസാലയിൽനിന്നെഴുന്നേറ്റു വെളിയിലേക്ക് വന്ന്, അല്ല, നേരം കുറെ ആയി, ക്ഷണം പൊയ്ക്കൊള്ളണം' എന്നനുജ്ഞ തന്നു. ഉടൻതന്നെ ഞാൻ വീട്ടിലേക്ക് പോന്നു.

ഞാൻ ത്വരിതമായി നടന്നുവെങ്കിലും ഇതിനുമുമ്പൊരിക്കൽ എനിക്ക് തോന്നിയപോലെ ഇത് ഒരു ശുഭദിനമെന്നു ഞാൻ വിചാരിച്ചു. സ്വാമി ഗുരുഭക്തി മുതലായതിനെയും മറ്റും പറ്റി പ്രസംഗിച്ചത് എത്ര കാര്യമായിരിക്കുന്നു എന്നും, സ്വാമി അഭിപ്രായപ്പെടുംപോലെയുള്ള ശിഷ്യന്മാർ ദുർല്ലഭംതന്നെയെന്നും തോന്നി. "മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതിസിദ്ധയേ; യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്വതഃ" എന്നാണല്ലോ ഭഗവദ്വചനം. ഇതാണ് 'വേദാന്തനിഷ്ഠയ്ക്ക് സാധനചതുഷ്ടയസമ്പന്നൻ തന്നെ അധികാരി' എന്നു ശാസ്ത്രം സിദ്ധാന്തിക്കുന്നത്. അല്ലാതെ വേദാന്തം പഠിച്ചാൽ തലപോകുമെന്നുവച്ചല്ല. ഒരു മഹാനായ ഗുരുവിന്റെ കാരുണ്യമുണ്ടെങ്കിൽ ഇഹലോകത്തോ പരലോകത്തോ, പ്രതിബന്ധകങ്ങളായി നമുക്കൊന്നും കാണുകയില്ല. ദുർല്ലഭഗുണസമ്പന്നനായ ഈ മഹാപുരുഷനെ വിദേശീയരിലും ഏതദ്ദേശീയരിലും പല മാന്യന്മാർ അറിഞ്ഞിട്ടുണ്ടെങ്കിലും, അയൽവാസികൾ ഇദ്ദേഹത്തെ ശരിയായി മനസ്സിലാക്കുന്നില്ലല്ലോ എന്നു കഠിനമായ വ്യഥയെനിക്കുണ്ടായി. പല കാരണങ്ങൾ സമാധാനവുമുണ്ടാക്കി.

പിന്നീട് എനിക്കിങ്ങനെയാണ് മനോഗതങ്ങളുണ്ടായത്. സ്വാമിയോടുള്ള അല്പനേരത്തെ സംഭാഷണംകൊണ്ട് എത്രമാത്രം ജ്ഞാനം സമ്പാദിക്കാം; ഇദ്ദേഹം ജ്ഞാനവിജ്ഞാനങ്ങളുടെ ഒരു മഹാഭാണ്ഡാഗാരംതന്നെയെന്ന് ഒരു മാന്യൻ അഭിപ്രായപ്പെട്ടത്

എത്രയോ ശരിയായ കാര്യം! സ്വാമിയുടെ ഇഷ്ടന്മാരിലൊരാൾ അദ്ദേഹത്തെക്കുറിച്ച് 'നടക്കുന്ന ഗ്രന്ഥശാല' എന്ന് അർത്ഥം വരത്തക്കവിധം ഇംഗ്ലീഷിൽ പറഞ്ഞിട്ടുണ്ടത്രെ. ഇതെല്ലാം വളരെ പരമാർത്ഥമെന്നു വെറുതെ വീണ്ടും പറകയാണ്. സ്വാമികളുടെ സംഭാഷണം പകർത്താൻ ആദ്യം എനിക്ക് വലിയ ബുദ്ധിമുട്ടുതോന്നി. പറയുന്ന കാര്യങ്ങളുടെ ചില പ്രധാന ഭാഗങ്ങൾ മാത്രം കുറിച്ചിട്ട്, സ്വാമിയുടെ സംഭാഷണസമയത്തുള്ള ഭാഷയെ അനുകരിക്കത്തക്കവണ്ണം ശീലിച്ചു. അതിൽ കുറെ വിജയമുണ്ടായി. രണ്ടുകാര്യങ്ങൾ പ്രധാനങ്ങളായി കണ്ടു. ചില്ലറ സംഗതികളാണെങ്കിൽ വാചകങ്ങൾ നീളുകയില്ല. ഗൗരവമേറിയ വിഷയങ്ങളായാൽ വാചകങ്ങൾ ദീർഘിച്ചും സംസ്കൃതപദങ്ങളും പ്രമാണങ്ങളും ബഹുലമായും ഇരിക്കും. പ്രസംഗവിഷയം സ്വാമിക്ക് അത്യധികം രുചിക്കയാണെങ്കിൽ സംഭാഷണം വളരെ വേഗത്തിലും ഉച്ചത്തിലും ആയിരിക്കും. കാര്യത്തിൽ പറ്റുമാനം കൂടുമ്പോഴോ, വളരെ ഗൗരവത്തോടെ ഇരിക്കുമ്പോഴോ സംസാരം ചെറിയ ചെറിയ വാചകങ്ങളിലെ കാണുകയുള്ളൂ. സ്വാമിയുടെ സംസാരത്തെത്തന്നെ പരമാനന്ദനാഥനവർകൾ ഒരുവിധം അനുകരിക്കും. സ്വാമി ഉപയോഗിക്കുന്ന മലയാളവാക്കുകൾ വടക്കൻ, മദ്ധ്യ, തിരുവിതാംകൂറുകളിലുപയോഗിക്കുന്നത് ഇടകലർന്നിരിക്കും. ഇത് സ്വാമിക്ക് ഒരിടവും സ്ഥിരവാസമില്ലായ്കയാലാണെന്നൂഹിക്കേണ്ടിയിരിക്കുന്നു.

ആദ്യം കുറിച്ചിട്ടിരുന്ന സംഭാഷണത്തെക്കാളും ഇപ്പോഴത്തേത് സ്വാമിയുടെ സമ്പ്രദായത്തെ മിക്കവാറും അനുകരിക്കുന്നു എന്നു ചില മാന്യന്മാർതന്നെ എന്നോടു പറഞ്ഞിട്ടുണ്ട്. ആയതിനാൽ ചില യോഗ്യന്മാരോടു സ്വാമി സംഭാഷണം ചെയ്ത സംഗതികളുടെ ചുരുക്കങ്ങൾ കിട്ടിയിട്ടുള്ളതിൽ ചിലതിനെ സംഭാഷണരൂപത്തിൽതന്നെ ആക്കാൻ ശ്രമിച്ചിരിക്കുന്നതായി കാണാമല്ലോ. ഇവയിൽ എന്റെ പരിചയത്തിൽപെടാത്ത ഒന്നോ, രണ്ടോ (അതിൽക്കൂടുതലില്ല) മാന്യന്മാരുടെ സംഭാഷണം അവരുടെ രീതിയിലല്ലാതെ വന്നേക്കാം. എന്നാൽ കഴിയുന്നത്ര, അവരുടെ സ്വഭാവങ്ങൾ ഗ്രഹിച്ച്, അവയ്ക്കനുരൂപമാക്കാൻ ഉത്സാഹിച്ചിട്ടുണ്ട്. സ്വാമിയുടെ അപ്പോഴുള്ള ഉത്തരങ്ങളും മറ്റും മിക്കവാറും സ്വാമിയുടേതുപോലെയിരിക്കും എന്നതിൽ വലിയ വിശങ്കയ്ക്കവകാശമില്ലെന്നാണ് എനിക്കു തോന്നുന്നത്.

മീനം 30. സ്വാമിയുടെ ഡയറിയിൽ താഴെക്കാണുന്ന ഒരു സംഗതി കുറിച്ചിരിക്കുന്നു. "ഈ കഴിഞ്ഞ കുംഭം മുതൽ, മാന്യശിഷ്യനിലയിൽ വച്ചിരിക്കുന്ന ആളും, അനേകശിഷ്യന്മാരുടെ ഏകാവലംബനും ആയ, 'നാരായണനാഥ' എന്നുപറയുന്ന ദേഹം ചില കാരണങ്ങളാൽ 'ചിദ്ഘനാമൃത' എന്ന ദീക്ഷാനാമശാലിയായിരിക്കുന്നു.

ശിഷ്യന്മാരെക്കുറിച്ച് മിക്കവാറും വളരെ പരീക്ഷകൾ നടത്തിയ ശേഷമേ ഓരോ നാമങ്ങൾ അവർക്ക് കൊടുക്കുന്നുള്ളൂ. 'ചില കാരണങ്ങളാൽ' എന്നത് അന്വർത്ഥമാണ്. ഈ ചിദ്ഘനാമൃതനാമാവിനെപ്പറ്റി ഈ ഗ്രന്ഥത്തിൽ അവിടവിടെ നിന്നും അല്പമെല്ലാം ഗ്രഹിക്കാൻ ഇടവന്നിട്ടുണ്ടെങ്കിലും, ഇവിടെ ആ ഭാഗം ഒന്നു വിശദമാക്കണമെന്നു ഞാൻ വിചാരിക്കുന്നു. എന്തെന്നാൽ, അതിൽനിന്നു പല സംഗതിയും നമുക്കു ഗ്രഹിക്കാനുണ്ട്.

ചിദ്ഘനാമൃതനാമകനിൽ വളരെ കൂടുതലായി പ്രകാശിക്കുന്നത് ഉത്സാഹമെന്ന ഗുണമാണ്. വലിയ സ്ഥാനമുള്ള ഒരു കുടുംബത്തിലാണ് താൻ ജനിച്ചതെങ്കിലും, ആയത് ക്ഷയോന്മുഖമായിട്ടാണ് തന്റെ ദൃഷ്ടിയിൽ പെട്ടത്. മാതാപിതാക്കന്മാരുടെയും മറ്റും ലാളനം ബാല്യത്തിൽ അനുഭവിച്ചുവെങ്കിലും, അല്പമൊരു വിവേകം വന്നതിനോടുകൂടി, മാനമായി ജീവിതം കഴിക്കാൻ താൻതന്നെ യത്നിക്കണമെന്നും അറിഞ്ഞു. അന്നുമുതൽ ഇന്നുവരെ നിസ്തന്ദ്രമായും ന്യായമായും പ്രവർത്തിച്ചിരിക്കുന്നതുകൊണ്ട് ഇപ്പോൾ ഈ മാന്യൻ വർദ്ധിക്കുന്ന ഐശ്വര്യത്തോടെ തന്റെ വാർദ്ധക്യത്തിലേക്ക് പ്രവേശിക്കുന്നു.

ഇപ്രകാരം സ്വയമേവ പ്രയത്നിക്കണമെന്നു വന്നതിനാൽ ലോകവ്യാപാരത്തിൽ ഇദ്ദേഹം അദ്വിതീയനായിരിക്കുന്നു. പ്രാപഞ്ചികമായി പലപടിയിലിരിക്കുന്നവരും തദ്വിഷയത്തിൽ ഇദ്ദേഹത്തിന്റെ ആലോചനകൾ ആവശ്യപ്പെടുന്നതായി ഞങ്ങൾ പലപ്പോഴും എന്നല്ല പ്രതിദിനം കണ്ടുവരുന്നു ഇദ്ദേഹം ഫലാപേക്ഷകൂടാതെയാണ് പലർക്കും സഹായം നൽകിയിട്ടുള്ളതും, നൽകുന്നതും; സ്വമനസ്സാലെ വല്ലതും സമ്മാനിച്ചാൽ ആയത് സ്വീകരിക്കയും ചെയ്യും. ലൗകികമായി നല്ല പരിചയം ഇദ്ദേഹത്തിനുള്ളതുകൊണ്ട് ഒരു തരം ജനങ്ങൾക്കുണ്ടാകുന്ന മിക്ക 'വഴക്കു'കളും കോടതിയോളം എത്താറില്ലതന്നെ.

ലൗകികത്തിൽ വിദഗ്ദ്ധനായതുകൊണ്ടുണ്ടായ വിവേകം ഇദ്ദേഹത്തിനു സജ്ജനങ്ങളെ പൂജിക്കേണം എന്ന ഒരറിവ് ചെറുപ്പത്തിലെ ഉണ്ടാക്കി; ഇപ്പോൾ ആയത് വളരെ പുഷ്ടമായിരിക്കുന്നുവെന്നു വിശേഷിച്ചു പറയേണ്ടല്ലോ. ഇദ്ദേഹം വെറും ഒരു സസ്യഭുക്കാണ്. 'ആഹാരശുദ്ധൗ സത്വശുദ്ധിഃ' എന്ന പതഞ്ജലി പറഞ്ഞിട്ടുണ്ടല്ലോ. ആകയാൽ രണ്ടു മൂന്നു പന്തീരാണ്ടേക്ക് മുമ്പു മുതലെ ആഹാരശുദ്ധ്യുപസ്കൃതമായ പുരാണാദിപാരയണശ്രദ്ധയും വന്നു. അമരകോശത്തിന്റെ മാഹാത്മ്യം ചെറുതിലെ കുറെ അറിഞ്ഞിരുന്നതിനാൽ പുരാണങ്ങളിലെ വിഷമപദങ്ങൾ അദ്ദേഹത്തിനെ അധികം വിഷമിപ്പിച്ചതുമില്ല. ഭഗവദ്ഗീത, ജ്ഞാനവാസിഷ്ഠം, പിന്നെ സ്വാമിയുടെ നിർദ്ദേശപ്രകാരം തുടങ്ങിയ ബ്രഹ്മഗീത, എന്നിവയിലെ തത്വങ്ങൾ ഈ മാന്യനു നല്ല വശമുണ്ടത്രെ. എന്നാലും നാമജപത്തിലുള്ള ആസക്തിയും മറ്റും കാണുമ്പോൾ ഇദ്ദേഹം ഒരു ഭക്തിപ്രധാനൻ എന്നുവേണം വിചാരിപ്പാൻ. ഇദ്ദേഹത്തിന്റെ ഈ സാത്വികുബുദ്ധിഹേതുവായിട്ടാണ് സ്വാമിയെ ഞങ്ങൾ കാണാനും, ഞങ്ങളുടെ ഗൃഹത്തിൽ അദ്ദേഹം മിക്കപ്പോഴും സന്നിഹിതനാകാനും ഇടവന്നിട്ടുള്ളത്. ഇതിൽപ്പരമായി ഒരു സഹായം ഈ മാന്യൻ ഞങ്ങൾക്കു ചെയ്വാനില്ലല്ലോ.

വേദാന്തത്തിലും മറ്റുമുള്ള ജ്ഞാനം തന്റെ ഉള്ളത്തിനുണർവ്വ് വർദ്ധിപ്പിക്കുന്നതുപോലെ, സാധുക്കളും ഈ ലോകമേ ശരണം എന്നു വിചാരിക്കുന്നവരും ആയി തന്നെ കാണാൻ വരുന്ന ചിലരെ കഴിയുന്നത്ര സന്മാർഗ്ഗത്തിൽ ചരിപ്പിക്കാനും ഉതകുന്നുണ്ട്. ഞങ്ങൾക്ക് ആത്മീയമായി വല്ല ബോധകണികയും വന്നിട്ടുണ്ടെങ്കിൽ അതിന്റെ നിദാനം ഈ മഹാനാണ്. സ്വാമിയെ യഥാവിധി ആദരിക്കുന്നതിനും, മറ്റും ഇടയാക്കിയത് ഈ ദിവ്യസമ്പത്തുതന്നെയാകുന്നു. സ്വാമിയുടെ ശിഷ്യരായി ഇദ്ദേഹത്തിന്റെ തണലിൽ വർത്തിക്കുന്നവർ ഞാനുൾപ്പെടെ അഞ്ചുപേരുണ്ട്. ഇനിയും ഈ എണ്ണം വർദ്ധിക്കുമെന്നാണ് എനിക്കു തോന്നുന്നത്. ഇതിനൊക്കെ കാരണഭൂതനായിരിക്കുന്നത് ചിദ്ഘനാമൃതനാമാവായ എന്റെ ഏറ്റവും പ്രിയപ്പെട്ട പിതാവാണ്. ഞങ്ങളുടെ ഉള്ളിൽ സ്വാപത്തിൽ ലയിച്ചുകിടന്നിരുന്ന ഈ ശ്രേഷ്ഠവാസനാബീജത്തെ, ഞങ്ങൾക്ക് ഏതാണ്ടൊരു തിരിച്ചറിവ് വന്നനാൾമുതൽ, 'അഹങ്കാരമരുത്, സജ്ജനങ്ങളെ പൂജിക്കണം, ഈശ്വരനെ വന്ദിക്കണം, (പരമാവധി) കഴിവുള്ളിടത്തോളം വിനയമായിരിക്കണം, പൗരുഷം മറക്കരുത്, ലജ്ജപാടില്ല', ഇത്യാദി സദുപദേശംകൊണ്ടു സേചനംചെയ്തും; സദ്ഗ്രന്ഥങ്ങൾകൊണ്ടും, പ്രായോഗിക ഉപായംകൊണ്ടും പുഷ്ടിപ്പെടുത്തിയും ഇപ്പോൾ ആയത് അപാകഭയംകൂടാതെ ഈ സ്ഥിതിയിൽ ആക്കിയത് ഈ പിതാവുതന്നെ. ഇദ്ദേഹം എന്റെ ദ്വിതീയഗുരുവത്രെ. ആദ്യഗുരുവെന്ന് മുമ്പു പ്രസ്താവിച്ചിട്ട് ദ്വിതീയഗുരുവെന്ന് ഇപ്പോൾ പറഞ്ഞത് ബ്രഹ്മവിദ്യോപദേഷ്ടാവായ സാക്ഷാലാചാര്യഗുരുവിനെ അപേക്ഷിച്ചാണെന്നു പ്രത്യേകം പറയണമെന്നില്ലെങ്കിലും വിരോധപരിഹാരത്തിനായി സൂചിപ്പിച്ചതാകുന്നു.

സ്വാമി പലപ്പോഴും ഞങ്ങളുടെ ഗൃഹത്തിൽ ആഗതനായി എന്നു പറഞ്ഞതുകൊണ്ടാണെന്ന് ഇപ്പോൾ വ്യക്തമായല്ലോ. കൂടാതെ, സ്വാമിയുടെ അടുക്കൽ പോകുന്നതിലും

സംസാരിക്കുന്നതിലും മറ്റും അച്ഛന്റെ പൂർണ്ണമായ അനുവാദവും, അനുഗ്രഹവും ഞങ്ങൾക്ക് കിട്ടിയിട്ടുണ്ട് എന്നും നിർണ്ണയിക്കാം.

മേടം 3. സ്വാമി ഈയിടെ സർക്കീട്ടിലായിരുന്നു. ഇന്നത്തെ ഡയറിയിൽ ഇപ്രകാരം കുറിച്ചിരിക്കുന്നു: "തിരുവല്ല മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ച കൂട്ടത്തിൽ 500, 600 വർഷങ്ങൾക്കുമുമ്പ് ഭഗവദ്ഗീത മുതലായ നിബന്ധരത്നങ്ങൾ നിർമ്മിച്ച സുപ്രസിദ്ധ 'നിരണം കവികളുടെ' ഭവനമിരുന്ന കണ്ണശ്ശൻപറമ്പ് പരിശോധിച്ചു. മുൻകാലം മുതൽ 12 ദിവസം ആശൗചമാചരിച്ചുവരുന്ന നിരണംപെട്ടി കൈമൾ അവർകളെക്കണ്ടു സംസാരിച്ചു. പ്രസിദ്ധമായ 'കണ്ണശ്ശൻപറമ്പ്' ഇപ്പോൾ ഒരു ക്രിസ്ത്യന്റെ കൈവശമാണ്. ചരിത്രവിശ്രുതമായ ഈ സ്ഥലം രാജാധികാരത്തിൽ സ്മാരകമാക്കി ഇടേണ്ടതാണ്. ഈ യാത്രയിൽ ഒരു മാന്യശിഷ്യനെക്കണ്ട് പറഞ്ഞുനടത്താൻ വിചാരിച്ച കാര്യം അശിഷ്യനായ ഒരു ഗുണജ്ഞനെ ശട്ടംകെട്ടി മടങ്ങി. ഗുണം വിസ്തൃതം. (ശിഷ്യത്വാദി) ബന്ധവിശേഷം സങ്കുചിതം. അല്ലെങ്കിൽ ഇതെങ്ങനെ വന്നു?"

പിന്നീട് ഇങ്ങനെ എഴുതിയിരിക്കുന്നു. "ശട്ടംകെട്ടിയ കാര്യം ഈ മാന്യൻ കൃത്യമായി നിറവേറ്റി. നേരനീക്കംപോലും വന്നില്ല. ഒരു അപേക്ഷകനു മുമൂഷുവിന്റെ അവസ്ഥയുണ്ടാകുമെന്നു പറയുന്നു. ഞാൻ എന്തുപറയാൻ തുടങ്ങുന്നുവെന്നു സശ്രദ്ധം മുഖത്തു നോക്കിയിരുന്ന ഈ മാന്യന്റെ മുഖപ്രസന്നത ആർക്കും ഉന്മേഷം കൊടുക്കുന്നതരമാണ്. ഈ വിശിഷ്ടൻ ഹൈക്കോർട്ട് വക്കീൽ മിസ്റ്റർ കേശവപിള്ളയാകുന്നുവെന്നുകൂടി പ്രസ്താവിച്ചേക്കാം. സംസ്കൃതജ്ഞനും, വേദാന്ത ശ്രദ്ധാലുവുമാകയാൽ ഇതെല്ലാം ചേർന്നു പുണ്യസമ്പത്തിനെ സൂചിപ്പിക്കുന്നു."

ഇവയിൽനിന്നു സ്വാമിയെപ്പറ്റി പല സംഗതികളും നാം ഗ്രഹിക്കുന്നുവെങ്കിലും ആദ്യഭാഗംകൊണ്ട് സ്വാമിക്ക് ചരിത്രാന്വേഷണത്തിൽ നല്ല ഉത്സാഹമുണ്ടെന്നും, സ്ഥലം ഗവൺമെന്റ് സൂക്ഷിക്കേണ്ടതാണ് എന്നതുകൊണ്ട് അത് ബ്രിട്ടീഷ് ഗവൺമെന്റിന്റെ ഒരു പരിഷ്കാരതന്ത്രമാണെന്നു സ്വാമി മനസ്സിലാക്കിയിട്ടുണ്ടെന്നും വിശേഷിച്ചു പറഞ്ഞുകൊള്ളുന്നു.

മേടം 4. സ്വാമിക്ക് ഈ തീയതി, നായർമഹാജനയോഗത്തിൽനിന്ന് ഒരെഴുത്തുവന്നത് ഇവിടെ ചേർത്തുകൊള്ളുന്നു:

മേലുകര

ബ്രഹ്മശ്രീ പണ്ഡിതാത്യാശ്രമി നീലകണ്ഠതീർത്ഥപാദസ്വാമി
സന്നിധാനത്തിലേക്ക്

സ്വാമിപാദങ്ങൾക്ക് നമസ്കാരം.

ഈ മാസം 10-ാം തീയതി മുതൽ 17-ാം തീയതിവരെ ഇവിടെവച്ചു നടത്തുന്ന നായർമഹാജനയോഗത്തിനും കേരളീയ നായർസമാജത്തിന്റെയും നായർസമാജമഹായോഗത്തിന്റെയും സംയോജിതസമ്മേളനത്തിനും, സ്വാമിപാദങ്ങളുടെ അനുഗ്രഹപൂർവമായ സാന്നിദ്ധ്യവിശേഷം ഉണ്ടായിരിക്കണമെന്നു വിനയപൂർവ്വം പ്രാർത്ഥിച്ചുകൊള്ളുന്നു. ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ ഞങ്ങളുടെ ക്ഷണനമനുസരിച്ച് ഇവിടെവന്നു വിശ്രമിച്ചുവരികയാണ്. അവിടുന്നും, അദ്ദേഹവും ഈയാണ്ടത്തെ സമ്മേളനങ്ങളിൽ സന്നിഹിതരായി ഞങ്ങളുടെ ഉദ്യമങ്ങളെ സഫലങ്ങളാക്കണമെന്നു ഞങ്ങൾക്കു പ്രത്യേകമായ

അപേക്ഷയുണ്ട്. അവിടുത്തെ അനുവാദമില്ലാതെ ടി സമ്മേളനങ്ങളിൽ അദ്ദേഹവും സന്നിഹിതനാകയില്ലെന്നു ഞങ്ങളെ ധരിപ്പിച്ചിരിക്കുന്നു. സാമുദായികബോധമില്ലാത്ത വല്ല അല്പബുദ്ധികളും മതാദ്ധ്യക്ഷന്മാരെ ശരിയായവിധം സ്വീകരിക്കാത്തതിനാൽ വരുത്തിക്കൂട്ടുന്ന കുഴപ്പങ്ങളെ ഈയാണ്ടത്തെ സമ്മേളനത്തിൽവച്ച് പരിഹരിക്കണമെന്നു ഞങ്ങൾക്കാഗ്രഹമുള്ളതിനാൽ ഞങ്ങളുടെ അപേക്ഷയെ ഉപേക്ഷിക്കയില്ലെന്നു വിശ്വസിക്കുന്നു. അവിടുന്നും ഇങ്ങോട്ടേയ്ക്കുള്ള യാത്രയ്ക്കുവേണ്ട സൗകര്യങ്ങൾ അച്ഛൻമുഖാന്തരം ഏർപ്പെടുത്തിയാൽ മതിയാകുന്നതാണോ? സകലവിവരത്തിനും ദയവുചെയ്ത് ഉടൻ മറുപടി അയച്ചുതരണമെന്നു വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു.

എന്നു സ്വന്തം ചിറ്റേടത്ത് ശങ്കുപ്പിള്ള (ഒപ്പ്)
നായർമഹാജനയോഗം സെക്രട്ടറി, മേലുകര, കോഴഞ്ചേരി

ഈ എഴുത്ത് കരുനാഗപ്പള്ളിൽ ചെന്നപ്പോൾ സ്വാമി അവിടെ ഇല്ലായിരുന്നത്രെ. മൂന്നുനാലുദിവസം കഴിഞ്ഞാണ് സർക്കീട്ടിൽനിന്നു മടങ്ങിയെത്തിയത്. അപ്പോൾ നല്ല സുഖമില്ലായിരുന്നു. അതുകൊണ്ട് താഴെക്കാണുന്ന ഒരു മറുപടി സെക്രട്ടറി അവർകൾക്കയച്ചു:

ശ്രീ

ആതിനാട്

മാന്യരെ,

സസ്നേഹമയച്ച എഴുത്ത് ഇന്നലെ രാത്രിയായപ്പോഴാണ് എനിക്ക് കിട്ടിയത്. അതിലെ തീയതി മുദ്രകൊണ്ട് അഞ്ചുദിവസത്തെ താമസം കാണുന്നു. എന്തുചെയ്യാം! ഗുണജ്ഞനും കാര്യപ്രവീണനും ആയ അഞ്ചൽ സൂപ്രണ്ടവർകൾക്ക് പൊതുജനസങ്കടത്തിലേക്കാൾ, ആത്മസിൽബന്തികളുടെ അല്പപ്രാണങ്ങളെക്കൊണ്ടുപജീവിക്കുന്ന ചില 'സംദ്രക്ഷക' മഹാപ്രാണങ്ങളുടെ അസംബന്ധറിപ്പോർട്ടിലാണ് വിശ്വാസമെന്ന് പലവുരു പാഠമാകയാൽ പരാതിക്കു പോകാൻ തോന്നുന്നില്ല.

'നായർബിഷപ്പ്' എന്നു തുടങ്ങിയ ബിരുദാവലിയാലലംകൃതനായി സ്വർവാസിയായിരിക്കുന്ന നമ്മുടെ ഇഷ്ടമിത്രം സി. കൃഷ്ണപിള്ള അവർകൾ ബി. എ. പലകുറി നിർബന്ധിച്ചിട്ടും സമാജത്തിൽ സന്നിഹിതനാകാതെ കഴിച്ചു. സ്നേഹബഹുമാനപൂർവം ആ വിഷയം "ന സഭാംപ്രവിശേൽ പ്രാജ്ഞഃ" എന്നു തുടങ്ങിയ പ്രമാണമുദ്ധരിച്ച് അദ്ദേഹം ഒരു സമുദായപരിഷ്കാരിണിയിൽ എന്നെ ചൂണ്ടി നിർദ്ദേശിക്കയും ചെയ്തിരുന്നു. വിപരീതശക്തികളാലാകൃഷ്ടനായിരുന്നുവെങ്കിലും സമുദായസ്നേഹപരതന്ത്രതയാലും കാരണാന്തരങ്ങളാലും ഏകപക്ഷാവലംബനായി കഴിഞ്ഞവർഷം ഞാൻ സഭയിൽ ഹാജരായി 'പ്രായശ്ചിത്തി'യെന്നപോലെ ഉപവാസപ്രായം സമാജനിശ്ചയങ്ങളിൽ പങ്കുകൊണ്ടു.

ശ്രീതീർത്ഥപാദപരമഹംസസ്വാമികളുടെ അസാധാരണ നിർദ്ദേശമനുസരിച്ച്, നമ്മെ നായർ സമുദായാചാര്യനാക്കണമെന്നുതുടങ്ങി സമാജപ്രവർത്തകന്മാരായ ചിലരുടെ അന്തരംഗത്തിൽ സൂത്രപാതം ചെയ്തിരുന്ന വിശേഷോദ്ദേശ്യങ്ങൾ പുറത്തിറക്കി അഴുക്കാക്കരുതെന്നു ഞാൻ പ്രകടിപ്പിച്ച അഭിപ്രായം അവർക്കത്ര രുചിച്ചില്ലെങ്കിലും, അവരുടെ അലസതയാൽ ഒടുക്കം അങ്ങനെതന്നെ പരിണമിച്ചു. ഇവരുടെ അവ്യവസ്ഥിതചിത്തവൃത്തിക്ക്, സർവ്വജ്ഞപീഠാധിരോഹണബിരുദവിഭൂഷിതനായ ശ്രീഭഗവൽപാദാചാര്യർതന്നെ പുനരവതരിച്ചാലും, മതി! എന്നു തോന്നുന്ന കാര്യം അതിദൂരമിരിക്കുമെന്നു ഞാൻ പലരോടും പറഞ്ഞിട്ടുണ്ട്. മുമ്പ് (87 ഇടയ്ക്ക്) നമ്മെ ആചാര്യനാക്കാനുറച്ചിരിക്കുന്നതായി കാണിച്ച് അന്നത്തെ സമുദായ സംഘകാര്യാധ്യക്ഷൻ ശ്രീമാൻ കൃഷ്ണപിള്ള എനിക്കെഴുതി അയ

ച്ചതിനു കൊടുത്ത മറുപടിയിൽ "അങ്ങനെ നിങ്ങൾ വിചാരിക്കുന്നപക്ഷം എന്നെ അല്ല ആ സ്ഥാനത്താക്കേണ്ടതെന്നും നമ്മുടെ ആരാധ്യപാദപരമഭട്ടാര ചട്ടമ്പിസ്വാമിതിരുവടിയെ കല്പിക്കണമെന്നും, എന്നാൽ വാർദ്ധക്യംനിമിത്തം അവിടേക്ക് ഇണങ്ങാതെവരാവുന്ന സഞ്ചാര, സമാജപ്രവേശ, ഗ്രന്ഥവിരചനാദികാര്യങ്ങൾ ഞാൻ നിർവ്വഹിച്ചുകൊള്ളാമെന്നു" വിവരിച്ചിരുന്നു. അവരുടെ രുചിഭേദത്താലെന്നു തോന്നുന്നു, അവർ അതു ചെയ്തില്ല.

"നാസൗ ന കാമ്യോ നചവേദ സമ്യഗ്-
ദ്രഷ്ടും ന സാ ഭിന്നരുചിർഹി, ലോകഃ" || എന്നു വരാം.

പരമഹംസരവർകളെ ഞങ്ങൾ പ്രത്യേകം ക്ഷണിച്ചിട്ടും അദ്ദേഹം വരായ്കയാൽ ഞാൻ തനിച്ചുതന്നെ അന്നത്തെ സഭയ്ക്കുപോയി. അതുനോക്കിയാൽ ഞാനില്ലാതെ ഇക്കൊല്ലം അദ്ദേഹത്തിനു വരാവുന്നതാണ്. "നിങ്ങളുടെ ഉദ്ദേശ്യത്തിന് അദ്ദേഹം പറ്റിയ ആളാണ്."

ഇത്തവണ വരുന്നതിന് സുഖസൗകര്യങ്ങളില്ല.

ശേഷം പിന്നീട് - എന്നു സ്വന്തം

എൻ. തീർത്ഥസ്വാമി (ഒപ്പ്)

രാ. രാ.

സമ്മേളിത സമസ്ത നായർമഹാജനയോഗനിർവാഹകസംഘം സെക്രട്ടറി ശ്രീമാൻ ചിറ്റേടത്ത് ശങ്കുപ്പിള്ള അവർകൾ - ഐരൂർ.

ഒരു സമുദായം അഭിവൃദ്ധിയെ പ്രാപിക്കണമെങ്കിൽ തീർച്ചയായി അതിനു സദൃത്ത നായ ഒരു 'നായകൻ' വേണ്ടതാണല്ലോ. ഇല്ലെന്നുവരികിൽ അതിനു യോജിപ്പും മറ്റും വരാൻ പ്രയാസമാണെന്നുള്ളതിനെപ്പറ്റി ഇവിടെ നിരൂപിച്ചിട്ടാവശ്യമില്ല; എന്തെന്നാൽ ഈ വിവരങ്ങൾ ഇപ്പോൾ ഉള്ള മിക്ക മാന്യന്മാർക്കും അറിവുണ്ട്; എന്നാൽ ഇവർ അതിനൊരുങ്ങാത്തത് 'അസൂയ, അറിവില്ലായ്മ' മുതലായ ദോഷങ്ങൾ അവരിൽ ചിലർക്ക് വിഭൂഷണമായിത്തീരുന്നതിനാലാകുന്നു. ഇതെല്ലാം നീങ്ങി നിർമ്മലമനസ്കന്മാരായി മഹാന്മാരെ യഥാസ്ഥാനത്തിരുത്തി അലങ്കരിക്കുമെന്നു ഞങ്ങൾ ബലമായി വിശ്വസിച്ചുകൊള്ളുന്നു.

മേടം 8. സ്വാമിക്ക് അദ്ദേഹത്തിന്റെ ശിഷ്യന്മാരിലൊരുമാന്യൻ അയച്ച കത്ത് ഇവിടെ ചേർക്കുന്നു:

കോന്നി

ഓം തത് സത്.

സൽഗുരുപാദങ്ങൾക്ക് നമസ്കാരം,

കുറഞ്ഞപക്ഷം ഒരു പതിന്നാലു കൊല്ലങ്ങൾക്കു മുമ്പായിരിക്കണം റാന്നിയിൽ ഒരു നമ്പ്യാതിമഠത്തിൽവച്ച് സ്വാമികളെ കാണുന്നതിനും അവിടുത്തെ ശിഷ്യത്വം സമ്പാദിക്കുന്നതിനും എനിക്ക് ഭാഗ്യമുണ്ടായത്. പിന്നീട് ഒരുകൊല്ലം കഴിഞ്ഞു സ്വാമികൾ ഒരിക്കൽ കോന്നിയിൽ എന്റെ വീട്ടിൽ വരുക ഉണ്ടായിട്ടുണ്ട്. അതിൽപ്പിന്നെ ഇതേവരെ അവിടുത്തെ കാണുന്നതിന് എനിക്ക് ഭാഗ്യം ഉണ്ടായില്ല.

ഈ കാലത്തിനകത്ത് ദുശ്ചരിതനായ ഒരു യുവാവിന് ഉണ്ടാകാവുന്ന എല്ലാവിധ അനുഭവങ്ങളുടെയും രുചി ഏറെക്കുറെ അനുഭവിക്കുന്നതിന് എനിക്കിടയായി എന്നുമാത്രം

പറഞ്ഞ് എന്റെ ഈ കഴിഞ്ഞ വ്യാഴവട്ടക്കാലത്തിലെ ജീവചരിത്രം അവസാനിപ്പിക്കട്ടെ. എന്നാൽ ഇതിനിടയ്ക്കും അവിടുത്തെ ഉപദേശവും ഗീതാപാരായണവും ഞാൻ മുട്ടിച്ചിരുന്നില്ല എന്നുതന്നെയല്ല, ഈശ്വരവിശ്വാസത്തിനും എനിക്കു കുറവുണ്ടായില്ല. അതിന്റെ ഫലമായിട്ടായിരിക്കാം ഒന്നുരണ്ടു വത്സരക്കാലമായി ശാശ്വതാനന്ദലാഭത്തിന്, യാതൊന്നാണോ ഒരു മനുഷ്യനാൽ പ്രവർത്തിക്കപ്പെടേണ്ടതായിട്ടുള്ളത് അതിനെ അറിഞ്ഞുപ്രവർത്തിക്കണമെന്നുള്ള ആഗ്രഹം എനിക്കുണ്ടായിട്ടുള്ളത്.

ലൗകികവ്യാപാരങ്ങളിൽ അധികം ഉൾപ്പെട്ടു വലഞ്ഞേ കഴിയൂ എന്നു വിചാരിക്കത്തക്കതുപോലെ എന്നാൽ പോറ്റപ്പെടേണ്ടതായിട്ടോ രക്തസംബന്ധം നിമിത്തം എന്നോടു അത്രതന്നെ അടുത്തതായിട്ടോ ആരുംതന്നെ ഇല്ലാത്തതും ഈ വിഷയത്തിൽ ഈശ്വരൻ എനിക്കു ചെയ്തിട്ടുള്ള ഒരു അനുഗ്രഹമെന്നത്രെ ഞാൻ വിചാരിക്കുന്നത്... ഇപ്രകാരം പരിതസ്ഥിതികളാൽ ഉണ്ടായിട്ടുള്ള ആനുകൂല്യം ഉപയോഗപ്രദമാക്കിത്തീർക്കാതെ വ്യർത്ഥമാക്കുന്നുവെങ്കിൽ അതെത്ര കഷ്ടതരമായിട്ടുള്ളതാണ്. ഈ അവസരത്തിൽ 'ശീതാതീതെ വസനം' എന്ന ശ്ലോകം ഞാൻ ഓർക്കാതെ ഇരിക്കുന്നില്ല. ആയുസ്സിന്റെ മിക്ക ഭാഗങ്ങളും കഴിഞ്ഞു. എനിക്കു സ്വാമിദർശനം ലഭിച്ച കാലം മുതൽ ഈ വിഷയത്തിൽ പ്രവർത്തിച്ചിരുന്നുവെങ്കിൽ - എന്നുള്ളത് ഇനി എന്തിനു വിചാരിക്കുന്നു. കഴിഞ്ഞ കാലം മടക്കിക്കിട്ടുമോ? ഇനിയുള്ള കാലമെങ്കിലും ശാശ്വതാനന്ദലാഭത്തിനു വേണ്ടി പ്രവർത്തിക്കത്തക്കവണ്ണം എന്നെ ഉപദേശിച്ചനുഗ്രഹിപ്പാറാകണമെന്നു സദ്ഗുരു പാദങ്ങളിൽ നമസ്കരിച്ചു പ്രാർത്ഥിച്ചുകൊള്ളുന്നു.

...എനിക്കു രാജയോഗമഭ്യസിച്ചാൽ കൊള്ളാമെന്നു അതിയായ ആഗ്രഹമുണ്ട്. വിവേകാനന്ദസ്വാമികളുടെ പ്രസംഗം വായിച്ചാണ് എന്റെ ഈ ആഗ്രഹം വർദ്ധിച്ചത്. എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ ഈ യോഗം മനുഷ്യസാദ്ധ്യമല്ലെന്നു വാദിക്കുന്നു. ബ്രഹ്മാനന്ദസ്വാമി സിദ്ധഗുരുവിന്റെ ഉപദേശം ലഭിക്കുന്ന മാത്രയിൽത്തന്നെ യോഗം സിദ്ധിക്കുമെന്നും ഓരോ ലക്ഷ്യങ്ങൾ അനുഭവപ്പെട്ടു തുടങ്ങുമെന്നും പറയുന്നു. ഇതിലേക്ക് വാത്മീകി മുതലായവരെ ഉദാഹരിക്കുകയും ചെയ്യുന്നു. ഇനിയുമൊരുകൂട്ടർ കർമ്മയോഗം മാത്രമാണ് ഈ കാലത്ത് അനുഷ്ഠേയമായിട്ടുള്ളതെന്നു വാദിക്കുന്നു. ഇതിലൊക്കെ വാസ്തവമുണ്ടായിരിക്കാം; എങ്കിലും എനിക്ക് രാജയോഗത്തെ സംബന്ധിച്ച് ഒരു പ്രത്യേക താല്പര്യം തോന്നുന്നുണ്ട്.

ഇപ്പോൾ രണ്ടു സന്ധ്യകളിലും ഞാൻ സ്വാമിയുടെ ഉപദേശമനുസരിച്ചുള്ള നാമം (മന്ത്രം) ജപിക്കയും ഗീതാപാരായണം മുടങ്ങാതെ നടത്തിവരികയും ചെയ്യുന്നുണ്ട്. ബ്രഹ്മചര്യവ്രതവും കൃത്യമായി അനുഷ്ഠിക്കുന്നുണ്ടെന്നല്ല, മരണപര്യന്തം ടി നിഷ്ഠയോടുകൂടിത്തന്നെ ഇരിക്കാൻ തീർച്ചപ്പെടുത്തുകയും ചെയ്തിരിക്കയാണ്. കൂടാതെ ഇപ്പോൾ 6 മാസക്കാലമായി രണ്ടു സന്ധ്യകളിലും സ്വല്പസമയം ധ്യാനപരിശീലനം ചെയ്യുന്നുമുണ്ട്. ഭ്രൂമദ്ധ്യധ്യാനമോ നാസാഗ്രധ്യാനമോ ഇപ്പോൾ ചെയ്യേണ്ടതെന്നു നിശ്ചയമായിട്ടറിഞ്ഞുകൊണ്ടല്ലെങ്കിലും ഭ്രൂമദ്ധ്യധ്യാനമാണ് പരിശീലിക്കുന്നത്. ഗുരുവിന്റെ സഹായംകൂടാതെ ഈ വിഷയത്തിലുള്ള പരിശ്രമം നന്നല്ലെന്നു വിവേകാനന്ദസ്വാമികൾതന്നെ പറഞ്ഞിട്ടുണ്ട്. അവിടുത്തെ ശിഷ്യത്വം സമ്പാദിക്കാൻ ഭാഗ്യമുണ്ടായ എനിക്ക് ആ സംഗതിയിൽ വ്യസനിക്കാനില്ലല്ലോ. മേൽ എന്നാലെന്തൊക്കെയാണ് പ്രവർത്തിക്കപ്പെടേണ്ടതെന്ന് അപ്പോഴപ്പോൾ വേണ്ട ഉപദേശങ്ങൾ തന്ന് അനുഗ്രഹിപ്പാറാകണം.

സൽഗുരുപാദങ്ങൾക്ക് നമസ്കാരം. നമസ്കാരം. നമസ്കാരം.

എന്നു ശിഷ്യൻ പരമേശ്വരൻപിള്ള (കോന്നി)

ഈ എഴുത്തിനു സ്വാമി അയച്ച മറുപടി:

ഹരിഃസർവം

പ്രിയദർശന,

വളരെനാൾ കൂടീട്ടെങ്കിലും നേർവഴിക്കുവന്നു വിവരങ്ങൾ അറിയാനിടയായതിൽ സന്തോഷിക്കുന്നു. പക്ഷേ ഇനിയും അനർഹന്മാർ പറയുന്നത് കേട്ടു 'കഷായപാക'ത്തെക്കുറിച്ചല്ലാതെ (ചിത്തം) കഷായത്തിലാകരുത്. ബ്രഹ്മാനന്ദസ്വാമി(ശിവയോഗി)യുടെ ഉപദേശവും പുസ്തകങ്ങളും ഒരു മുമുക്ഷുവും തൊട്ടുകൂടാ. അങ്ങേര് ഒരു ഭ്രാന്തമതസ്രഷ്ടാവാണ്. ആയാളുടെ ഗ്രന്ഥങ്ങളിലെ പ്രമാണവചനങ്ങൾ പൂർവ്വപക്ഷങ്ങൾ മാത്രമാണ് എന്നേ ധരിക്കാവൂ. 'അനുഭവം' കണ്ടുതുടങ്ങുന്നത് "പൊട്ടൻ എറുമ്പിന്റെ പൃഷ്ഠം മുറിച്ചെടുത്തു കൈക്കോട്ടിൽ വച്ചുനോക്കി ചെറുബാലന്മാരെ വഞ്ചിച്ച് ആനയും കുതിരയും കാട്ടുന്ന തര"മാണ്. ആവക ഗ്രന്ഥാഭാസപരമ്പര, നമ്മുടെ കരുണാനിധിയായ സ്വാമിതിരുവടി സയുക്തിപ്രമാണം ഭഞ്ജിച്ചെഴുതിയിട്ടുണ്ട്. പിന്നെ മിസ്റ്റർ രാജരാജവർമ്മ രാജയോഗം മനുഷ്യസാദ്ധ്യമല്ലെന്നു പറയുന്നെങ്കിൽ 'ഭാഗവതമതം' എന്ന ഇടംപിരികൊണ്ട് 'അതിതീർത്ഥ' സേവചെയ്തു മതിമറന്നു മനുഷ്യനെന്നത് ആ ദേഹസംഘാതത്തെ മാത്രം വിഷയീകരിക്കുന്നു എന്നുതന്നെ ഗണിച്ചാകണം. പണ്ഡിതവചനമാകയാൽ മറ്റുവിധം വ്യാഖ്യാനിക്കപ്പെടേണമെന്നാഗ്രഹമുണ്ടായാൽ, 'അഭയം സത്വസംശുദ്ധിർ ജ്ഞാനയോഗവ്യവസ്ഥിതിഃ; ദാനം ദമശ്ച യജ്ഞശ്ച സ്വാദ്ധ്യായസ്തപ ആർജ്ജവം || അഹിംസാ സത്യമക്രോധസ്ത്യാഗഃ ശാന്തിരപൈശുനം; ദയാഭൂതേഷ്വലോലുപ്ത്വം മാർദ്ദവം ഹ്രീരചാപലം || തേജഃ ക്ഷമാ ധൃതിഃ ശൗചമദ്രോഹോ നാതിമാനിതാ; ഭവന്തി സംപദം ദൈവീമഭിജാതസ്യ ഭാരത!" എന്ന പ്രകാരമുള്ള ദൈവസംപദ്വിശിഷ്ടനു സാദ്ധ്യമെന്നും ഈ ഗുണമുള്ളവൻ മനുഷ്യനല്ലെന്നും വിചാരിക്കണം. അന്ധൻ രത്നപരീക്ഷകനാകുന്ന കാലത്തെ തത്ത്വമാർഗ്ഗാനഭിജ്ഞന്മാരെ പിന്തുടരാവൂ. എന്നാലും ഗതി, "അന്ധന്റെയും അന്ധഗോലാംഗുലത്തിന്റെയും രീതിയിൽ" അപകടംതന്നെ. "ഊടുംതെരിഞ്ചവരുക്കുതാൻ ഓലവാശിക്കക്കൂടും' എന്നു പറയുംപോലെയായാൽ മുമുക്ഷു, ശാസ്ത്രകുശലനായ ബ്രഹ്മവിത്തിന്റെ ഉപദേശത്തിൽ പിടിച്ചെങ്കിലേ വഴിതെറ്റാതെ ഇരിക്കൂ. കർമ്മയോഗം ആർക്കും നല്ലതുതന്നെയെന്നു ഞാനും സമ്മതിക്കുന്നു. ചിത്തപരിപാകമുള്ളവർക്ക് രാജയോഗം അനുപദം ഫലപ്രദമാണ്. ഭ്രംശം ഒന്നിലും ശങ്കിപ്പാനില്ല. "നഹി കല്യാണകൃൽ കശ്ചിദ്ദുർഗ്ഗതിം താത! ഗച്ഛതി" എന്നോർക്കണം. ബ്രഹ്മജ്ഞാനമുദിക്കുന്നതുവരെയെങ്കിലും (നിങ്ങൾ പിടിച്ചിരിക്കുന്ന) ബ്രഹ്മചര്യം പാലിക്കുന്നത് അത്യുത്തമനയമാണ്. മനസ്സ് നാനാമുഖമാകാതിരിക്കാനും (അന്തർമ്മുഖപ്പെടാനും) അവിടെ നിത്യപ്രാപ്തമായിത്തന്നെ ഉള്ളതെങ്കിലും മൂടൽമാത്രം അന്തരായമായുള്ള 'ബ്രഹ്മാത്മഭാവം' പ്രകാശിപ്പാനും ബ്രഹ്മചര്യാന്വിതധ്യാനാഭ്യാസം അസാധാരണകാരണമാകും...

സ്വന്തം എൻ. തീർത്ഥസ്വാമി (ഒപ്പ്)

ഈ എഴുത്തിലെ ഉപദേശങ്ങൾ വളരെ ഉചിതമായും തീരെ അമിതമാകാതെയും ഇരിക്കുന്നു. വിപ്രതിപത്തിക്ക് ഇതിൽ ഇടമില്ലാത്തതിനാൽ വിശേഷിച്ചൊന്നും പറയണമെന്നു വിചാരിക്കുന്നില്ല.

മേടം 13. സ്വാമിയുടെ ഡയറിയിൽ ഇപ്രകാരം എഴുതിയിരിക്കുന്നു: "ഒരു രാജാവ് ഒരു ദേശത്തിനോ ഒരു (മനുഷ്യ) വ്യക്തിക്കോ ഒരു നാമം കല്പിക്കുന്നതായാൽ സ്വാധീനാ

തിർത്തിയിൽ അതു ലബ്ധപ്രചാരമാകും. ഒരു സാർവഭൗമനെങ്കിൽ അതു തന്റെ മഹാ സാമ്രാജ്യം മുഴുക്കെ വ്യാപിക്കും. അതിനെതിരായി ആ നാമത്തെ രൂപാന്തരപ്പെടുത്തുന്ന വൻ കുടിലാശയനും ദ്രോഹിയുമാണ്.

"ഒരു ഭവനത്തെപ്പറ്റി പല സമയം പ്രസ്താവിക്കേണ്ടിവരികയും, അതിന്റെ പൂർവ്വനാമം നിഹീനവാചകമായും അമംഗലാർത്ഥകമായും പരമ ഭട്ടാരസ്വാമി തിരുവടിക്കും എനിക്കു തോന്നുകയും, ചെയ്കയാൽ അതു 'ശ്രീവർദ്ധനത്ത്' എന്നാക്കി മാറ്റി. സർക്കാർ എഴുത്തുകുത്തുകളിലും മൂന്നോ നാലോ മുദ്രിതപുസ്തകങ്ങളിലും എഴുതി പ്രസിദ്ധവുമാക്കി."

"ഞങ്ങളുടെ വചനങ്ങളിലും മറ്റും ശ്രദ്ധാവേശമുള്ളവരെന്നുവച്ചിരിക്കുന്ന ചിലർക്ക് ഈ പേരിൽ അസൂയയുണ്ടോ എന്നു ശങ്കതോന്നുമാറ് പ്രവർത്തിച്ചുകാണുന്നു. ശിഷ്യരുടെ സംഖ്യകൊണ്ടും എനിക്കുള്ള അന്തരംഗതകൊണ്ടും പരിചര്യാധിക്യംകൊണ്ടും ഈ ഭവനം (ഒരുപക്ഷേ രണ്ടാമത്തേത് എന്നുവന്നാലും) മുൻനിൽക്കുന്നുണ്ട്. അന്യരുടെ മേന്മയിൽ ചിലർക്ക് (പലർക്കുമാകട്ടെ) അസൂയ കാണാറുണ്ട്.

"ഒരു കർമ്മാരക്കുടിക്കാർ ഒരേ പുരയിടത്തിൽ അങ്ങുമിങ്ങുമായി താമസിച്ചുവരവെ ഒരായുധം മറ്റൊരു കുടിയിൽനിന്നു വാങ്ങേണ്ടിവരുന്ന സന്ദർഭത്തിൽ 'താഴത്തുചെന്നു കൊണ്ടുവാ' എന്ന് ഒരുവൻ പറയും. മറ്റൊരുവന്റെ വാക്കിലായാൽ ഇപ്പറഞ്ഞവന്റെ കുടി താഴത്താണ്. ഇങ്ങനെ ഒരു സ്ഥലത്ത് കണ്ടിട്ടുണ്ട്.

"പിന്നെ, നമ്മുടെ പിതൃസോദരിയുടെ പേരുപോലെ അയൽവക്കത്ത് ഒരു സ്ത്രീക്കും പേർ പറഞ്ഞിരുന്നു. ആ പിതൃഷ്വസാവിന്റെ ഗൃഹചര്യാദികൾകൊണ്ടാണ് ആ ദിക്കുകാർ അധികവും കഴിയുന്നത്. അങ്ങനെ ഇരിക്കെ മുമ്പുപറഞ്ഞ അയൽവീട്ടിലെ വൃദ്ധ ടി പേർകൊണ്ട് തന്റെ പുത്രിയെ ഊന്നി സംസാരിച്ചു. അപ്പോൾ അസ്മൽപിതാമഹി, "അവൾ (സ്വപുത്രി) ഇവിടെ ഉണ്ടായിരുന്നു; അവിടെ എങ്ങും വന്നില്ല" എന്നു കോപത്തോടെ പറഞ്ഞു. വായിൽ മണ്ണടിച്ച് എന്നു മറ്റേ പാവം വിചാരിച്ചു (ഭയന്നു). സംഗതി സ്പഷ്ടമാണല്ലോ. ഇത്യാദി പലതും 'എനിക്ക്' അനുഭവമുള്ളപോൾ പലർക്കും കാണുമല്ലോ.

"ഏതായാലും സ്വസ്വഗുണഭേദത്താൽ ഭേദപ്പെടാതെ ഒന്നു ഗ്രഹിക്കാനുണ്ടോ? അങ്ങനെ ആളുണ്ടോ? ഇങ്ങനെ സമാധാനപ്പെടാം."

മേടം 15. സ്വാമി ഇന്നു ശ്രീവർദ്ധനത്തു വന്നു. ആ സമയം പരമാനന്ദനാഥനും ഞാനുമായി ഓരോന്നു സംഭാഷണം ചെയ്തിരിക്കയായിരുന്നു. ഞങ്ങൾ സ്വാമിയെ അഭിവന്ദിച്ചു. അദ്ദേഹം വിശ്രമിച്ചശേഷം, പല കാര്യങ്ങളെക്കുറിച്ചും സംസാരമുണ്ടായി; എങ്കിലും ആയത് പ്രധാനമായി 'ചില ശിഷ്യരുടെ മടി'യെക്കുറിച്ചായിരുന്നു. അപ്പോൾ സ്വാമി ഇങ്ങനെ പറഞ്ഞു: "സ്വാമിതിരുവടി എന്നോടുകൂടാതെ ആതിനാട്ട് ഒട്ടുനാൾ താമസിച്ചിരുന്നു. അക്കാലത്ത് പ്രതിദിനം തിരുമേനി സ്നാനം ചെയ്യാറുണ്ടായിരുന്നു. അനന്തരം ഞങ്ങൾ നിയതമായി വസിച്ചിരുന്ന ഗോവിന്ദസ്ഥാനേശ്വരന്റെ കൊട്ടാരത്തിൽ എഴുന്നള്ളിയശേഷം സ്നാനാർത്ഥം ഉഷ്ണോദകം മുതലായത് അവിടുത്തെ ഇളമുറസ്ഥാനികനായ ശിഷ്യനെക്കൊണ്ട് ഒരുക്കിക്ക പതിവാണ്. എല്ലാം തയ്യാറാകുമ്പോൾ ഒരു കാരണം പറഞ്ഞു പിറ്റേന്നാകട്ടെന്നുവയ്ക്കും. അന്ന്, ഒന്നു നടന്നിട്ടുവരാം എന്ന് അരുൾചെയ്തിറങ്ങുകയായി. ഒടുവിൽ വെള്ളം ആറി. ആൾ പിരിഞ്ഞു. ഉടൻ അടുത്ത തീയതിക്കു മാറ്റി. അന്നു മുണ്ടടിച്ചു നനച്ചു കൊണ്ടുവരട്ടെ എന്നായി. പിന്നെ ചൂടാറട്ടെ, ഇങ്ങനെ കല്പിച്ചു മുടക്കി. പലനാൾ ഇങ്ങനെ ചെന്നശേഷം ഉപേക്ഷ നിമിത്തം വെള്ളം അനത്താതെ ആയി. അപ്പോൾ സ്നാനമാവശ്യപ്പെട്ടു. അതിനൊരുക്കാൻ തുടങ്ങുമ്പോൾ തൽക്കാലമുണ്ടാക്കിയ

സംഗതിയെ അടിസ്ഥാനമാക്കി പ്രസംഗം ആരംഭിച്ചു. ഒടുക്കം, ഇന്നു നേരം വൈകി എന്നരുളി. ഇങ്ങനെ 37 ദിവസം കഴിഞ്ഞതിന്റെ ശേഷമാണ് പിന്നീട് സ്നാനംചെയ്തത്. തലയിൽ തൈലം പുരട്ടുകയും തല കുളിക്കുകയും ചെയ്തിട്ട് ഇന്നേക്ക് 14 സംവത്സരമായിരിക്കുന്നു.

"പിന്നെ ഒരിക്കൽ എന്റെയും ഗോവിന്ദസ്ഥാനേശ്വരന്റെയും ഉപയോഗത്തിലേക്കായി വളരെ യത്നംചെയ്തു കാരസ്കരകല്പം സംസ്കരിക്കയുണ്ടായി. കരുണാവരുണാലയമായ സ്വാമിതിരുവടിയുടെ ഉപയോഗസൗകര്യാർത്ഥം അതു ചൂർണ്ണപേഷം പേഷിക്കണമെന്നരുളിച്ചെയ്തു. വളരെ പണിപ്പെട്ടു ശ്ലക്ഷ്ണചൂർണ്ണമാക്കി. സേവിക്കേണ്ട ഘട്ടമായപ്പോൾ 'ഇന്നു ദിവസം കൊള്ളാമോ?' എന്നായി. അന്നു ദുർദ്ദിനമാണെന്നു പറഞ്ഞു നീട്ടിവച്ചു. അടുത്ത രാവിലെ ആയപ്പോൾ 'ഒന്നു വെളിക്കോട്ടിറങ്ങിവരാം' എന്നായി. ഒടുവിൽ, സമയമതിക്രമിക്കയാൽ മുമ്പോൽ കലാശിച്ചു. പിന്നെ ഒരിക്കൽ സേവിക്കാനെടുത്തതിൽ, 'കുറഞ്ഞ മാത്രയാകകൊണ്ടു പല്ലിനിടയിൽ പുരണ്ടുപോകു'മെന്നും, 'വെള്ളികൊണ്ട് ഒരു ചെറിയ തവി (സ്പൂൺ) ഉണ്ടാക്കി കിട്ടിയാൽ തൊണ്ടയിലിട്ട് അങ്ങ് എറക്കൂടാം' എന്നും അരുളിച്ചെയ്തു. സ്പൂൺ ഉടൻതന്നെ തയ്യാറാക്കിച്ചുകൊടുത്തു. അനന്തരം അതിന്റെ ഭംഗിയെക്കുറിച്ചും മറ്റും പ്രസംഗമായി. ഇങ്ങനെതന്നെ മരുന്നു തീരുകയോ പൂത്തുപോകയോ (ഒക്കെ) ചെയ്യുന്നതുവരെ കഴിഞ്ഞു. ചില കുട്ടികൾ ഔഷധസേവനസമയത്ത് ഇങ്ങനെ ഓരോ പുതുമ പറയുന്നതെല്ലാം കേട്ടിട്ടുള്ളവർക്ക് ഏതാണ്ടൊന്ന് ഇതിന്റെ പോക്കറിയാമല്ലോ." ഉടനെ പരമാനന്ദനാഥൻ: "ബ്രഹ്മവിദഗ്ര്യന്റെ ലക്ഷണം ഒത്തിരിക്കുന്നു" എന്നു പറഞ്ഞു. അപ്പോൾ സ്വാമി പറഞ്ഞു: "നിങ്ങൾ (മടിയന്മാർ) എല്ലാം ആ ദിവ്യസന്നിധിയിൽ പോകയാണ് വേണ്ടത്." കൃ. പി: "സ്വാമിതിരുവടിക്ക് ഇതൊക്കെ വാർദ്ധക്യംമൂലമുണ്ടായതാണ്; യൗവനത്തിൽ ഇങ്ങനെ ആയിരുന്നിരിക്കയില്ല. ഇതുകണ്ട് നമ്മൾ മടിപിടിച്ചിരുന്നുകൂടാ." സ്വാമി: "ഇങ്ങനെ 'ഔദാസീന്യം' തിരുവടികൾക്ക് അത്യധികമുണ്ടെങ്കിലും സദ്ഗ്രന്ഥരചനയിൽ തന്നെ കൂടുതൽ സമയവും ചെലവാകുന്നതോർക്കേണ്ടതാണ്. മടിയന്മാർ കൺമിഴിച്ചു കാണുവിൻ!" എന്നുപറഞ്ഞ് ഈ സംഭാഷണം അവസാനിപ്പിച്ചു.

ഇതിൽനിന്നു സ്വാമിയുടെ ഗുരുശുശ്രൂഷണപടുത നല്ലപോലെ തെളിയുന്നുണ്ടല്ലോ.

"തപസാ കല്മഷം ഹന്തി", "തപസാ ബ്രഹ്മ, വിജിജ്ഞാസസ്വ", "മനസശ്ചേന്ദ്രിയാണാം ച ഹ്യൈകാഗ്ര്യം പരമം തപഃ", "ശാപാദികാരണാദന്യത്തപോ ജ്ഞാനസ്യകാരണം" എന്നെല്ലാം ശ്രുതിസ്മൃതികൾ ഘോഷിക്കുന്നല്ലോ. ഇപ്രകാരമുള്ള എല്ലാവിധ തപസ്സുകളും നിറഞ്ഞ സ്വാമിയെക്കുറിച്ച് ദ്രോഹം പ്രവർത്തിച്ചവർക്ക് അനിവാര്യമായ കഷ്ടാരിഷ്ടങ്ങൾ നേരിടുമാറ് ശ്രീമൽതപസ്സ് പരിണമിച്ചതായി അവിടവിടെ പറഞ്ഞതൊന്നും പാക്ഷികമല്ലെന്നതിലേക്കു പല തെളിവുകളുണ്ട്. ഒന്നുരണ്ടു സംഗതികൾക്കൂടി പ്രസ്താവിക്കാം. കുറെമുമ്പ് ഒരു ശിഷ്യമണിക്ക് അബാദ്ധ്യവും എന്നാൽ നിർബാധകവുമായ ഒരു അപ്രിയസ്മാരകം ഫലിപ്പിച്ചതുപോലെ മറ്റൊരു ശിഷ്യാഗ്രണി, മനഃപൂർവ്വമല്ലെന്നു വാദിക്കുമെങ്കിലും അങ്ങനെ പരിണമിപ്പിച്ച ഒരു ദ്രോഹം നിമിത്തം ആ ജാതിവ്യഥ ആജീവനാന്തം അനുഭവിക്കുമാറ് വരം അല്ലെങ്കിൽ അനുജ്ഞ വാങ്ങിയതും ഇന്നുമെന്നും ദുർഘടഘട്ടങ്ങളിൽ സ്വാമിയുടെ സഹായമവലംബിക്കുന്നതും തപഃശക്തിയെ തെളിയിക്കുന്നു. മഹദ്ദ്രോഹം ആചരിക്കുന്നവർ ഇതൊന്നും ഓർക്കാത്തത് കഠിനംതന്നെ. ഇങ്ങനെയാണെങ്കിൽ അടുത്തകാലത്തെ ചില പ്രത്യക്ഷദ്രോഹികൾക്ക് ഒന്നും കാണാത്തതെന്തെന്നു സംശയം ജനിച്ചാൽ, മുൻകാലത്ത് കാമ്യാർത്ഥമായി വിധിപ്പടി സിദ്ധിവരുത്തിയ ദിവ്യമ

ന്ത്രസംചയം തപസ്സ് മുതലായവ, "ലോഭാദ്വരാടികാനാം വിക്രേതും തക്രമവിരതമടന്ത്യാ; ലബ്ധോ ഗോപകിശോര്യാ മധ്യേരത്ഥ്യം മഹേന്ദ്രനീലമണിഃ" എന്നപോലെ സ്വാമിയുടെ ജന്മാന്തരസംസ്കാരംമൂലം ചിത്തപ്രസാദത്തിനായി വിപര്യയപ്പെട്ടത് ഈ കുംഭം, മീനം രണ്ടുമാസങ്ങളിലെ ജപോപവാസധ്യാനങ്ങളും മറ്റും ആത്മപ്രസാദമാത്രഹേതുവായി പരിണമിച്ചതിനാലാണെന്നു സ്പഷ്ടമായറിയപ്പെട്ടിരിക്കുന്നു. ഈ സംഗതികളെല്ലാം ഇത്രയൊക്കെ വ്യക്തമാക്കാനേ പൂർവാപരങ്ങൾ സമ്മതിക്കുന്നുള്ളൂ എന്നും പറയേണ്ടതായിട്ടുണ്ട്.

മേടം 23. സ്വാമിമുഖാന്തരംതന്നെ താഴെക്കാണുന്ന സംഗതി നമുക്കു ഗ്രഹിക്കാം. "ഇന്ന്, ആതിനാട് തെക്ക് നായർസമാജക്കാരുടെ നടപ്പിലിരിക്കുന്ന 'നായർസമാജ'ത്തിന്റെയും പുനരുദ്ധരിക്കപ്പെടുന്ന മരുതുക്കുളങ്ങര 'യോഗ'ത്തിന്റെയും ചേർന്നുള്ള വാർഷികസമ്മേളനം മലയാളത്തെ കോടീശ്വരനും പ്രസിദ്ധ പ്രാസംഗികനും ആയ പാലിയത്തു ചെറിയ കുഞ്ഞുണ്ണി അച്ചൻ അവർകളുടെ അധ്യക്ഷതയിൽ നടത്തപ്പെട്ടതിൽ പ്രാസംഗികന്മാരായിരിപ്പാൻ നമ്മുടെ പ്രിയശിഷ്യർ, ബി. എ. വിദ്യാർത്ഥി ശ്രീവർദ്ധനത്ത് എൻ. കൃഷ്ണപിള്ള, പരമാനന്ദനാഥൻ എന്നിവരെ ഞാൻ ചുമതലപ്പെടുത്തിയിരുന്നതുകൊണ്ടും പ്രവർത്തകാപേക്ഷ നിമിത്തവും ആ സംഘത്തിൽ ചേരേണ്ടിവന്നു. 'തൊഴിലില്ലാത്ത ചെറുപ്പക്കാർ' എന്ന പ്രസംഗത്തെക്കുറിച്ച് അധ്യക്ഷനവർകൾ വിമർശനം ചെയ്തശേഷം, ബാക്കി രണ്ടു പ്രസംഗങ്ങൾ ഗംഭീരങ്ങളായിരിക്കുന്നുവെന്നും ഈദൃശപ്രസംഗങ്ങളുണ്ടായിരുന്ന സ്ഥിതിക്ക് അദ്ധ്യക്ഷൻ വേറൊരാളാകയായിരുന്നു ഭേദമെന്നും പ്രശംസിച്ചു പറഞ്ഞിട്ടു മിസ്റ്റർ കൃഷ്ണപിള്ളയുടെ 'നായന്മാരും സമുദായവും' എന്ന മനോജ്ഞമായ പ്രസംഗത്തെ വിമർശിച്ചു. മിസ്റ്റർ കൃഷ്ണപിള്ള ഇംഗ്ലണ്ടുചരിത്രം, ഗ്രീസുചരിത്രം, ആര്യചരിത്രവിഷയം, അമേരിക്കൻ-ആഫ്രിക്കൻ മുതലായ സമുദായകാര്യം, ഘടന മുതലായവ സുസ്പഷ്ടം സമുദ്ധരിച്ചു പ്രസംഗിച്ചതു സർവസമ്മതമെന്നും, വിശേഷിച്ചു നായർസമുദായത്തിന്റെ മരുമക്കത്തായനടപടി, ലോകത്തെങ്ങും പൂർവകാലം തുടങ്ങി വ്യാപിച്ചും ഇന്ന് അങ്ങുമിങ്ങും ശകലീഭവിച്ചും കാണപ്പെടുകയാൽ വിലക്ഷണമല്ലെന്ന് ഒരു ആംഗലഭാഷാനിലീനൻ സ്വാചാരാദിദൂഷകന്മാരായ മറ്റു ചിലരെപ്പോലെ അല്ലാതെ പറഞ്ഞത് സന്തോഷാവഹമെന്നും പറഞ്ഞിട്ട് ഈ രീതി, മന്വാദിധർമ്മശാസ്ത്രപ്പടി ന്യായമാണെന്നു തെളിയിച്ചു.

"നമ്മുടെ ശ്രീമാൻ പരമാനന്ദനാഥന്റെ 'സമുദായവും മതവും തമ്മിലുള്ള പരസ്പരബന്ധം' എന്ന പ്രസംഗം ഗഹനമാകയാൽ ദുഷ്പ്രവേശമാണെന്നു പറഞ്ഞിട്ട്, പ്രസംഗകർത്താവ് സ്വോക്തിചതുരതയാൽ, രൂപീകരണവിവരണത്തിൽ വിസ്പഷ്ടമാക്കിയതെന്നുപേക്ഷിച്ച 'സമുദായ, മത' ശബ്ദങ്ങളെ ഒന്നുകൂടി വിശദപ്പെടുത്തിയും, കൂടാതെ ഇവയുടെ പരസ്പരാശ്രയതയെ സമുദ്ധരിച്ചും കാണിച്ചുകൊണ്ടു 'സമുദായമില്ലെങ്കിൽ മതം നിൽക്കയില്ല' എന്ന ഭാഗത്തിൽ പിടികൂടി. സമുദായം നശിച്ചാലും 'വസ്തുതത്വപ്രതിപാദക'മായ ഹിന്ദുമതം കെട്ടുകഥയായ മറ്റു മതങ്ങൾപോലെയല്ലാതെ പരാകാശത്തിൽ നിത്യസിദ്ധമായി വിളങ്ങുകതന്നെ ചെയ്യുമെന്നാണ് അധ്യക്ഷന്റെ പക്ഷം. അവിടെ ഈ വ്യവഹാരമൊന്നുമില്ലാത്തതുകൊണ്ടു വ്യവഹാരദശയെ ആസ്പദമാക്കി പറഞ്ഞ പരമാനന്ദനാഥന്റെ ആശയത്തിനു തന്നെയാണ് പ്രാബല്യമെന്നു വിചാരിക്കണം. ഇതരമതാപേക്ഷയാ 'നിരപേക്ഷസത്താസ്ഫൂർത്തി'കൊണ്ടു സനാതനമതം മേൽ നിൽക്കുന്നുവെന്ന ഘട്ടത്തിലേക്ക് അധ്യക്ഷന്റെ വാക്കിനെ നയിച്ചാൽ കോളുണ്ട്. ആകപ്പാടെ പല വലിയ സമ്മേളനങ്ങളെ അപേക്ഷിച്ച് ഈ സഭ ശോഭനമായിരുന്നു. എന്നാൽ അഭിജ്ഞന്മാർ കുറവായിപ്പോയത് ജനതയുടെ ഭാഗ്യവിപര്യയം. ('സെന്റിമെന്റ്സി'ൽ എന്നദ്ദേഹം പറഞ്ഞത്

ഖണ്ഡവസ്തുവായി ദുഷിക്കുന്നതാകയാൽ സാക്ഷിസത്തയിൽ പരാകാശമെന്നു കുറിച്ചുപോയതു ക്ഷമിക്കണം.)"

ആതിനാട്ടുകരയോഗം സെക്രട്ടറി, ഞങ്ങൾ പ്രസംഗിക്കണമെന്നപേക്ഷിച്ചപ്പോൾ ചില കാരണങ്ങളാൽ ഒരു കമ്പം ഞങ്ങൾക്കുണ്ടാകാതിരുന്നില്ല. പാലിയത്തു ചെറിയ കുഞ്ഞുണ്ണി അച്ചൻ അവർകൾ ഒരു പ്രസിദ്ധ വാഗ്മിയാണെന്നും, മാന്നാത്ത് നടന്ന വലിയ നായർസമാജത്തിൽ ഒരിക്കൽ അഗ്രാസനാധിപത്യം വഹിച്ചയാളാണെന്നും, ഒരു വിദഗ്ദ്ധനാണെന്നും ഞങ്ങളറിഞ്ഞിരുന്നതാണ് ഇതിനുള്ള ഒരു പ്രധാന കാരണം. പക്ഷെ, സ്വാമികളുടെ അതിയായ അനുഗ്രഹവും മിസ്റ്റർ അച്ചന്റെ സ്വഭാവഗുണബോധവും ഞങ്ങൾക്കുണ്ടായിരുന്നതിനാൽ പ്രസംഗം ഒരുവിധം ഭംഗിയായേക്കുമെന്നു ഞങ്ങൾ അനുമാനിച്ചു. ഞങ്ങൾക്ക് ധൈര്യമുണ്ടാകുന്നതിന് ഏറ്റവും പ്രധാനമായ ഒരു സംഗതി പണ്ഡിതസാർവഭൗമനായ സ്വാമികളുടെ സന്നിധാനം അവിടെയുണ്ടായിരുന്നതാണ്; കരുണാനിധിയായ സ്വാമി അവിടെ സന്നിഹിതനാകണമെന്നു ഞങ്ങളും അപേക്ഷിച്ചിരുന്നു.

'അദ്വൈതവിദ്യാപണ' പദാങ്കിതപരമാനന്ദനാഥൻ അവർകളുടെ പ്രസംഗം വളരെ ഗഹനവും ദീർഘവുമായിരുന്നു. അദ്ദേഹത്തിനതിനു തക്ക സാമർത്ഥ്യം ഉണ്ടുതന്നെ. വിഷയത്തിന്റെ ഗൗരവംപോലെ പ്രസംഗത്തിനും അതുണ്ടായിരുന്നതുകൊണ്ട് അവിടെ കൂടിയിരുന്ന പലർക്കും സുഗ്രഹമായിരുന്നിരിക്കുകയില്ലെന്നാണ് തോന്നുന്നത്. ഇദ്ദേഹത്തിന്റെ പ്രസംഗമദ്ധ്യേ മിസ്റ്റർ അച്ചന് അല്പം ഒരു വിശ്രമം വേണ്ടിവന്നപ്പോൾ അഗ്രാസനസ്ഥാനം അത്രനേരത്തേക്ക് സ്വാമികൾ വഹിക്കണമെന്ന് അദ്ദേഹമപേക്ഷിച്ചതിനാൽ ശ്രീമാൻ പരമാനന്ദനാഥൻ പ്രാസംഗികനായും, സ്വാമികൾ പ്രസിഡന്റായും (ഗുരു ശിഷ്യന്മാർ) കുറേ നേരം കഴിച്ചത് ഒരു അസംഭാവ്യം സംഭാവ്യമായപോലെ എനിക്കു തോന്നി; എന്തെന്നാൽ പരമാനന്ദനാഥൻ അതുവരെ പ്രസംഗിച്ചിട്ടില്ല; സ്വാമി പ്രസിഡന്റാവുകയെന്നതും മഹാസഭകളിൽ ഉണ്ടായിട്ടില്ല. പരമാനന്ദനാഥരുടെയും അവിടെ കൂടിയിരുന്ന മഹാജനങ്ങളുടെയും ഭാഗ്യം എത്രകേമം എന്നായിരുന്നു അപ്പോൾ എന്റെ വിചാരം.

മിസ്റ്റർ പരമാനന്ദനാഥൻ മത, സമുദായങ്ങളുടെ പരസ്പരബന്ധം കാണിക്കുന്നതിന് പൂർവ്വാര്യചരിത്രം, ഋഗ്വേദകാലം എന്നിവ പ്രാധാന്യേന സ്വീകരിച്ചുവെങ്കിലും, അവയുടെ ബന്ധത്തെ പ്രാചീനഗ്രീക്ക്, റോമാ, ആംഗലചരിത്രങ്ങൾകൊണ്ട് വിശദമാക്കി. മത, സമുദായങ്ങളുടെ നിർവചനങ്ങൾ പല ഉദാഹരണങ്ങളെക്കൊണ്ടും ആദ്യമെതന്നെ വ്യക്തമാക്കിയാണ് പ്രസംഗത്തെ ദീർഘിപ്പിച്ചത്. ഈ രീതി, കാര്യം നല്ലപോലെ മനസ്സിലാക്കുമെങ്കിലും ആകപ്പാടെ ഒരു ഗ്രഹണം അവയെപ്പറ്റി ആദ്യമായി നൽകാത്തതിനാലായിരിക്കാം പ്രസിഡന്റവർകൾ തന്റെ ഉപസംഹാരത്തിൽ അവയെ വിസ്തരിച്ചത്.

'സമുദായമില്ലെങ്കിൽ മതവുമില്ല' എന്നു പരമാനന്ദനാഥൻ പറഞ്ഞത് സ്വാമി അഭിപ്രായപ്പെട്ടതുപോലെ വ്യവഹാരദശയെ അടിസ്ഥാനപ്പെടുത്തിയായിരുന്നു. പ്രസിഡന്റവർകൾ ഇതിനെ വിമർശിച്ച് – ഹിന്ദുമതം സെന്റിമെന്റ്സിൽ ('ഭാവ'ങ്ങളിൽ) പണിയപ്പെട്ടിരിക്കുന്നതിനാൽ ആയത് നിരപേക്ഷമായി നിൽക്കും, സമുദായം പോകട്ടെ; എന്നും മറ്റും പറഞ്ഞത് തന്റെ നയത്തിൽ സ്ഖാലിത്യംവരുന്നുവെന്നോർമ്മിക്കാത്തതിന്റെ ഫലമായിട്ടുതന്നെയാണ്; അല്ലാതെ ഈ വിഷയത്തെപ്പറ്റി ഗാഢജ്ഞാനം അദ്ദേഹത്തിനില്ലാഞ്ഞിട്ടാണെന്നു വിചാരിച്ചാൽ ഒരു ന്യായവും കാണുന്നില്ല. മതത്തെക്കുറിച്ച് പറഞ്ഞുകൊണ്ടുവന്നപ്പോൾ അദ്ദേഹത്തിന് ആ വിഷയത്തിലുള്ള അസാധാരണ പ്രതിപത്തിമൂലം വന്നുപോയ ഒരു ചെറിയ പ്രമാദം മാത്രമാണിതെന്നു ഞങ്ങളും വിശേഷിച്ചു സ്വാമികളും വിചാ

രിക്കാതെയിരുന്നില്ല. രണ്ടുദിവസം കഴിഞ്ഞപ്പോൾ അച്ചനവർകൾ ചെയ്ത ഒരു പ്രസംഗത്തിൽനിന്ന് ആ സംഗതി വിശേഷിച്ചു ഞങ്ങൾ മനസ്സിലാക്കുകയും ചെയ്തു.

'നായന്മാർ', 'സമുദായം' എന്ന രണ്ടു വിഷയങ്ങളും എനിക്ക് ഇഷ്ടമുള്ളവതന്നെ. ഇവയെപ്പറ്റി കുറച്ചൊക്കെ ഞാൻ വായിച്ചിട്ടുമുണ്ട്. ഇവിടെ പ്രധാനമായി ഉപകരിച്ചത് 'പ്രാചീനമലയാളം', ആചാരപദ്ധതിയുടെ പ്രാസ്താവികം, സ്വാമികളുടെ മറ്റു പല ഉപന്യാസങ്ങൾ, 'മലയാളത്തിലെ നായന്മാർ', 'നായന്മാരും നമ്പൂരിമാരും', എന്നിവയും, പിന്നീട് ഓരോ സമയത്ത് ഞാൻ ഇംഗ്ലീഷിൽ വായിച്ചിരുന്ന പ്രസംഗങ്ങളും മറ്റുമായിരുന്നു. ഈ പ്രസംഗനോട്ട് തയ്യാറാക്കുന്നതിനു രണ്ടുദിവസത്തെ ഇടതന്നെ ഇല്ലായിരുന്നു; പരമാനന്ദനാഥന്റെ കാര്യവും അപ്രകാരംതന്നെ. എങ്കിലും ഞാൻ ചെയ്ത പ്രസംഗം പണ്ഡിതചക്രവർത്തിയായ സ്വാമികൾക്കു 'മനോജ്ഞത'യെ ജനിപ്പിച്ചതിൽ എനിക്ക് വലിയ അത്ഭുതംതന്നെ തോന്നുന്നു. പക്ഷേ, സ്വാമികൾക്ക് ഇതെല്ലാം പറയാം. അദ്ദേഹത്തിന്റെ പണ്ഡിത (വ്യാഖ്യാതൃ) ദൃഷ്ടികൊണ്ടു നോക്കാമെങ്കിൽ ഇവയെല്ലാം എത്രയോ തുച്ഛങ്ങളാണെന്നു ഞങ്ങൾക്കുതന്നെ അറിയാം. "ഉണ്ണിക്കിടാങ്ങൾ പിഴച്ചുകാൽവയ്ക്കിലും കണ്ണിന്നു കൗതുകമുണ്ടാം പിതാക്കൾക്ക്" എന്ന് ഇട്ടിക്കോമ്പിമന്നനോ മറ്റോ പറഞ്ഞിട്ടുള്ളപോലെ ഞങ്ങൾ ചെയ്ത ജല്പനങ്ങൾ സ്വാമിക്കു മനോജ്ഞതയെ ഉണ്ടാക്കുമല്ലോ. വിദ്വാനായ അച്ചൻ അവർകൾ ഞാൻ ചെയ്ത പ്രസംഗത്തെപ്പറ്റി സ്തുതിച്ചുപറഞ്ഞത് അദ്ദേഹത്തിന്റെ മഹാമനസ്കതയെ കാണിക്കുന്നുവെന്നാണ് ഞാൻ ഊഹിക്കുന്നത്; എനിക്കിതുകൊണ്ടു വലിയ ചാരിതാർത്ഥ്യവുമുണ്ട്.

ഒരുകാര്യം പറവാൻ വിട്ടുപോയി; 'തൊഴിലില്ലാത്ത ചെറുപ്പക്കാർ' എന്ന പ്രസംഗം ചെയ്തത് ഞങ്ങളുടെ സ്വദേശി മിസ്റ്റർ രാമകൃഷ്ണപിള്ളയായിരുന്നു; ഇദ്ദേഹം സ്വാർത്ഥരഹിതമായി സമുദായാഭ്യുന്നതിക്കായ്ക്കൊണ്ടു ജോലിചെയ്യുന്ന മാന്യനത്രെ. ഇദ്ദേഹം സ്വാമികൾക്കു മിക്കവാറും അപരിചിതനാകുന്നു; അതാണ് അദ്ദേഹത്തിന്റെ പേർ, ഡയറിയിൽ പ്രസ്താവിക്കാൻ, വിസ്മരിച്ചുപോയത്. ഇനി ഒന്നുള്ളത്, പ്രാസംഗികന്മാരിൽ എന്നെ ഒഴിച്ചു രണ്ടു മാന്യന്മാരും സ്വാമിയെ അഭിവന്ദനം ചെയ്തശേഷമാണ് ആയതിനുദ്യമിച്ചതെന്ന സംഗതിയാകുന്നു. ഞാൻ സഭയെ 'മഹാസഭ'യെന്നു ചേർത്തായിരുന്നു സംബോധനചെയ്തത്. സ്വാമികളുടെ സന്നിധാനമില്ലായിരുന്നുവെങ്കിൽ വാസ്തവത്തിൽ സഭയ്ക്ക് 'മഹത്' എന്ന വിശേഷണം ഞാൻ ഘടിപ്പിക്കയില്ലായിരുന്നു; വിശേഷങ്ങൾ ചേർക്കുന്നതിൽ എന്തെങ്കിലും കാര്യം വേണമെന്നാണല്ലോ വിദ്വാന്മാരുടെ പക്ഷവും. ഇതുകൊണ്ട് സ്വാമികളുള്ള സഭയെ മാത്രമേ മഹാസഭയെന്നു പറയാവൂ എന്നെനിക്കഭിപ്രായമില്ല; അല്ലാതെയും മഹത്വമുണ്ടാകുമല്ലോ.

ഇനി ഒരു വാക്കുകൂടി പറഞ്ഞ് ഇതിനെ അവസാനിപ്പിച്ചുകൊള്ളട്ടെ. ഞാൻ ചെയ്ത പ്രസംഗം പലർക്കും രുചിച്ചിരുന്നുവെങ്കിലും, ഒന്നുരണ്ട് മാന്യന്മാർക്ക് വേറെയായിരുന്നു അഭിപ്രായം. നായന്മാരുടെ പൂർവചരിത്രത്തെപ്പറ്റി ഞാൻ നിരൂപണം ചെയ്തപ്പോൾ, അവരുടെ അന്നത്തെ അസാധാരണമായ പ്രഭാവത്തെയും പ്രതാപത്തെയും കുറിച്ച് എനിക്ക് പറയേണ്ടിവന്നു. ഇതിന്റെ ഉദ്ദേശ്യം, ഇപ്പോൾ വെറും അലസന്മാരായും, തങ്ങളുടെ പൂർവസ്വരൂപവിഭ്രമം വന്നവരായും ഇരിക്കുന്ന നായന്മാർക്ക് (അവരുടെ) ഔന്നത്യപ്രാപ്തിക്ക് ഒരു അഭ്യുത്ഥാനം നൽകണമെന്നുള്ളതായിരുന്നു. അല്ലാതെ വിരസതയെ സൂചിപ്പിച്ച മാന്യന്മാർ വിചാരിച്ചുകൊണ്ടതുപോലെ ഇതരസമുദായത്തെ ദുഷിക്കണമെന്നുള്ളതേ അല്ല; അങ്ങനെയൊന്നും ഞാൻ ചെയ്തതുമില്ല; വാസ്തവത്തിൽ എനിക്കങ്ങനെ വിചാരവുമില്ല; എന്തെന്നാൽ ഒരു സമുദായത്തിന്റെ വർദ്ധനയ്ക്ക് ഈ അനാശാസ്യമായ നയത്തെ

അവലംബിക്കുന്നതിനേക്കാൾ അന്യസമുദായത്തിന്റെ സഹകരണാപേക്ഷയാണല്ലോ ആവശ്യമായി വേണ്ടത്. ഈ ബോധം എനിക്കുമുമ്പെ തന്നെയുണ്ട്. പിന്നെ, അവരുടെ തെറ്റിദ്ധാരണയ്ക്ക് വേറെ വല്ലതുമായിരിക്കാം കാരണങ്ങൾ. ഇതിനെ മാറ്റുന്നതിന് എനിക്ക് നിർവ്വഹാവുമില്ലല്ലോ.

ഇടവം 12. സ്വാമി ഇന്നും ശ്രീവർദ്ധനത്തു വന്നിരുന്നു. സ്വാമിയുടെ ഹാർദ്ദജ്യോതിസ്സിനാൽ പ്രകാശശ്രീമയമായ "ഒരു ശിഷ്യഗുഹക"ത്തിലെ "ഒരു വികസന്മുകുളത്തിന്" രോഗകീടദംശം സംഭവിക്കുന്നു. ഒരു സഗർഭ്യൻ നിവാരണമാർഗ്ഗം (ഔഷധം) അന്വേഷിക്കുന്നു. സമയാതിക്രമത്താൽ അതു ഹസ്തപ്രാപ്തമാകുന്നില്ല. ആ സന്ദർഭത്തിൽ സ്വാമി: "ദീർഘസൂത്രം ശുഭപര്യവസായിയല്ല" എന്നു പറഞ്ഞു. ശിഷ്യൻ: "ഇത്തരം രോഗാണുദംശം എന്റെ സഹാധ്യായികളിൽ ഒരാൾക്ക് സമീപകാലത്ത് മൃതിവരുത്തിയതായി എനിക്കറിവുണ്ട്" എന്നറിയിച്ചു. ഉള്ളലിവോടുകൂടി സ്വാമി: വിഷസംഹരണത്തിലെന്നപോലെ ഔഷധാപേക്ഷ കൂടാതെ ധ്യാനമാത്രത്താൽ അതിനെ തടയാൻ ശ്രമിക്കാം'' എന്നരുളി, രോഗിയെ കാണുകയും സംസാരിക്കയും ഒന്നും ചെയ്യാതെ പോയിട്ട് ഏകദേശം മുക്കാൽമൈൽ ദൂരത്തിലുള്ള അദ്ദേഹത്തിന്റെ ആശ്രമത്തിലിരുന്നു രോഗിയുടെ മൂർദ്ധാവിങ്കലും അവയവങ്ങളിലും 'ചിന്താമണിബീജം' ന്യസിച്ചു വിഷമിറക്കുന്ന രീതിയിൽ രോഗബീജം സമുച്ചാടനം ചെയ്യുന്നതായി ഭാവിച്ചു സുഖപ്പെടുത്തിയിരിക്കുന്നു. ഏതാദൃശവ്യാപത്സമൂഹം ഒരു ശാന്ത്യുക്തികൊണ്ടു മാറ്റാൻ കഴിവുണ്ടെന്നാണ് സ്വാമി അഭിപ്രായപ്പെട്ടത്. പക്ഷേ, അപ്പോൾ അധികമായി തപോവ്യയമുണ്ടാകുന്നതും ഇതിൽ അത്രത്തോളം ദുർവ്യയത്തിനിടയില്ലാത്തതും പരികലനം ചെയ്താണ് ഇങ്ങനെ പ്രവർത്തിച്ചതെന്നു കരുതേണ്ടിയിരിക്കുന്നു.

ഇടവം 13. സ്വാമി ഇന്നു ഞങ്ങളുടെ ഗൃഹത്തിൽ വന്നു; വിശ്രമാനന്തരം ഉണ്ടായ സംഭാഷണം മേൽ സൂചിപ്പിച്ച സംഗതികളെപ്പറ്റിയായിരുന്നു. അത്യാസന്നമായ രോഗത്തിൽനിന്ന് ഇത്രവേഗം സുഖപ്രാപ്തിയുണ്ടായതെങ്ങനെയെന്നു വളരെ താഴ്മയായി ഞാൻ ചോദിച്ചതിനു സ്വാമി പറഞ്ഞ സമാധാനത്തിന്റെ ഒരു സംക്ഷേപമാണ് മുകളിൽ കൊടുത്തിരിക്കുന്നത്. ഈ സംഭവം ഞങ്ങളുടെ മുമ്പിൽവച്ച് നടന്നതുതന്നെയാണ്. പല നല്ല വൈദ്യന്മാരുടെയും ശുഷ്കാന്തിയോടുള്ള ചികിത്സകൊണ്ടു യാതൊരു ഗുണവും കാണാതെ വിഷമിച്ചിരുന്നപ്പോൾ സ്വാമിചെയ്ത ഈ അനുഗ്രഹം അദ്ദേഹത്തിന്റെ സീമാതീതമായ കാരുണ്യത്തെ കാണിക്കുന്നു; കൂടാതെ, സ്വാമികൾ ഔഷധാപേക്ഷയെന്യെ രോഗിക്കു ക്ഷിപ്രസൗഖ്യം നൽകിയത് അദ്ദേഹത്തിന്റെ തപഃശക്തി വിശേഷംകൊണ്ടെന്നല്ലാതെ മറ്റൊന്നുകൊണ്ടുമല്ലല്ലോ.

ഈ വിഷയത്തെക്കുറിച്ചു സംസാരിച്ചപ്പോൾ, "സ്വാമികൾ ചെയ്ത ഈ വലിയ പുണ്യകർമ്മഫലം ആരാണനുഭവിക്കുന്നത്? ബ്രഹ്മവിത്തുകളെ പുണ്യപാപങ്ങൾ സ്പർശിക്കുന്നില്ല, എന്നും അറിഞ്ഞിട്ടുണ്ട്," എന്നു ഞാൻ പറഞ്ഞു. സ്വാമി: "ശരിതന്നെ, എന്തെന്നാൽ, ''തദധിഗമ ഉത്തരപൂർവ്വാഘയോരശ്ലേഷവിനാശൗ തദ്വ്യപദേശാൽ'' എന്ന ബ്രഹ്മമീമാംസാസൂത്രപ്രകാരം ജ്ഞാനസമ്പത്തിക്കു ശേഷമുണ്ടാകുന്ന പാപത്തിന്റെ സ്പർശമില്ലാത്തതുപോലെ, 'ഇതരസ്യാപ്യേവമസംശ്ലേഷഃ പാതേ തു' എന്ന സൂത്രം, പുണ്യത്തിന്റെ സംബന്ധവും ജ്ഞാനിക്കില്ലെന്നു പറയുന്നുണ്ട്. പിന്നെ ഇവയുടെ (പാപപുണ്യങ്ങളുടെ) പോക്ക് - "സുഹൃദഃ സാധുകൃത്യാം ദ്വിഷന്തഃ പാപകൃത്യാം" എന്ന ശ്രുതിപ്പടി - ധിക്കാരസൽക്കാരപാത്രങ്ങളിലേക്കാണ്. അപ്പോൾ ഇഷ്ടജനത്തിനുവേണ്ടി തപസ്സു മനഃപൂർവം ചെലവഴിച്ചാലും ചേർച്ചക്കേടില്ല."

മുമ്പൊരവസരത്തിൽ, സ്വാമികളുടെ സംഭാഷണങ്ങൾ പകർത്തുന്ന രീതിപിടിച്ച് അല്പം പ്രസ്താവിച്ചുവെങ്കിലും ഒട്ടും അപ്രധാനമല്ലാത്ത ഒരു സംഗതി അവിടെ പറവാൻ വിട്ടു പോയി. അതിവിടെ ചേർക്കുന്നതിൽ മാന്യന്മാർ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

സ്വാമികളുടെ സംഭാഷണത്തിൽ മിക്കവാറും, പലതരം പ്രമാണങ്ങൾ ക്രോഡീകരിക്കപ്പെടുന്നതായി നാം കണ്ടിട്ടുണ്ടല്ലോ. ഈ സമ്പ്രദായം എനിക്കു വലിയ ബുദ്ധിമുട്ടുണ്ടാക്കുന്നതായും പലപ്പോഴും എന്നെക്കൊണ്ട് ഇതു സാധിക്കാത്തതായും വന്നിട്ടുണ്ട്. പല സംഭാഷണങ്ങൾ നാം കണ്ടതിൽ സ്വാമികൾ അതത് ഘട്ടങ്ങളിൽ ഉദാഹരിച്ചിട്ടുള്ള പ്രമാണങ്ങളുടെ കാൽഭാഗംപോലും അടങ്ങിയിട്ടില്ല, എന്നു വ്യസനസമേതം അറിയിക്കേണ്ടിയിരിക്കുന്നു; ഇത് ഏകദേശമെങ്കിലും പകർത്തണമെങ്കിൽ സംസ്കൃതത്തിലെ ഒട്ടുമുക്കാലും ഗ്രന്ഥങ്ങൾ ഞാനും വായിച്ചിരിക്കണം. പക്ഷേ ഈ വിഷയത്തിൽ ഇനിയും എന്റെ അടിസ്ഥാനമുറച്ചിട്ടില്ല എന്നും പറവാൻ മടിക്കുന്നില്ല.

ഈ ഒരു വലിയ ന്യൂനത എനിക്കുണ്ടായിരുന്നതുകൊണ്ട് ഈ കൃത്യം – സംഭാഷണം പകർത്തൽ – കഴികയില്ലെന്നുംകൂടി ആദ്യം വിചാരിച്ചിരുന്നു; എന്നാൽ സ്വാമികൾ ചെയ്യുന്ന അനർഘങ്ങളായ പല സംഭാഷണങ്ങളും ഇനിയൊരിക്കൽ ആഗ്രഹിച്ചാൽ ലഭിക്കയില്ലല്ലോ എന്നും, വല്ലവിധവും ഈ ദുഃസാധ്യകൃത്യം നിർവ്വഹിക്കുകതന്നെ എന്നും, കരുതി പ്രയത്നം തുടങ്ങി. അതിനു, ആദ്യമായി ഉദ്യമിച്ചത് ആര്യഭാഷയെ അല്പം പരിചയപ്പെടുത്താനായിരുന്നു; ഗുരുകടാക്ഷംകൊണ്ട് ഏതാണ്ടൊരുപിടി അതിൽ കിട്ടിയെന്ന് ഇപ്പോൾ പറയാറായിരിക്കുന്നു. ഈയവസ്ഥയിൽ സ്വാമികൾ പറയുന്നതിനെ അധികം തെറ്റുകൂടാതെ പകർത്താമെന്നായി. പിന്നെ, തീരെ കേട്ടിട്ടില്ലാത്ത പ്രമാണങ്ങൾ മിക്കതും ഉപേക്ഷിക്കും. ചിലതിന്റെ ആദ്യത്തെ രണ്ടുമൂന്ന് വാക്കുകൾ മാത്രം കുറിച്ചുവച്ച്, സ്വാമി പാദാന്തെവാസികളായ സംസ്കൃതപണ്ഡിതന്മാരുടെ സഹായംകൊണ്ടും ചിലപ്പോൾ സ്വാമികളോടുതന്നെ ചോദിച്ചും, അവയെ പൂരിപ്പിക്കും. എത്തുപിടികിട്ടാത്ത പ്രമാണങ്ങളിൽ ചിലതിന്റെ ചുരുക്കം, സന്ദർഭവശാൽ കിട്ടുന്നതുകൊണ്ട്, എഴുതിവയ്ക്കും. ഒരിക്കൽ കേട്ടുകുറിച്ച പ്രമാണം അന്യാപേക്ഷകൂടാതെ പകർത്തിക്കൊള്ളുകയും, ആയവ ഞാനും സന്ദർഭംപോലെ ഉപയോഗിക്കയും ചെയ്തിട്ടുണ്ട്. ഇങ്ങനെ പല പ്രകാരത്തിലാണ് നാം ഇപ്പോൾ കാണുന്ന വളരെ കുറച്ചു പ്രമാണങ്ങൾ സംഭാഷണങ്ങളിലും മറ്റും വന്നിരിക്കുന്നത്.

ഇതിനുമേൽ സൂചിപ്പിച്ചിരുന്നവണ്ണം രോഗാർത്തന്മാരായും മറ്റുമിരുന്ന പലർക്കും സ്വാമി സങ്കടനിവൃത്തി പെട്ടെന്നു വരുത്തിയിട്ടുണ്ടെന്നു ഞങ്ങൾക്കുതന്നെ, അറിവിൽപെട്ട, പല ദൃഷ്ടാന്തങ്ങൾ ഉണ്ടായിട്ടുണ്ട്.

അടുത്തകാലത്ത്, "ശിഷ്യാഗ്ര്യനായ ഒരു മഹാന്റെ പ്രേരണയാൽ" സ്വാമി പരിചര്യാപ്രസക്തമായുള്ള – 'ആചാര്യഗോമുഖ'ത്തിൽ ഒരംഗത്തിന് (ജ്വരോദ്ഗാഹിക്കാദികളാൽ) ദീനം അത്യാസന്നമെന്ന നിലയിലായപ്പോൾ സ്വാമിപാദങ്ങളിലെ 'അമ്മത്തിരുവടി' (ഇതാണ് അദ്ദേഹത്തിന്റെ മാതാവിനെ കുറിക്കുമ്പോൾ സ്വാമി മിക്കവാറും ഉപയോഗിക്കുന്ന വാക്ക്) യുടെ എണ്ണച്ഛായപ്പടം അങ്ങോട്ടയയ്ക്കുന്നതിനെ സംബന്ധിച്ചും മറ്റും ഉണ്ടാകാൻ പോകുന്ന നഷ്ടകഷ്ടതകൾ (അവ്യവസ്ഥകൾ) ഓർത്തു സ്വാമികൾ സങ്കല്പപ്രധാനമായി അതു പെട്ടെന്നു സുഖപ്പെടുത്തിയിട്ടുണ്ട്. അന്നു ചികിത്സിച്ചിരുന്ന ഭിഷഗ്വരൻപോലും ഈ സംഭവം കൊണ്ടാടുന്നു.

ഇതിന്റെ അടുത്തദിവസം ജ്വരമൂർച്ഛിതനായ ഒരു നാമമാത്രസതീർത്ഥ്യനെ മേൽപ്പറഞ്ഞ കാരണസംബന്ധത്താൽ അപ്പോൾതന്നെ സങ്കല്പംകൊണ്ട് എഴുന്നേല്പിച്ചുവിട്ടു

വത്രെ. ഈ രണ്ടാമത് പറഞ്ഞയാൾക്ക് സാധാരണ ഇങ്ങനെ സുഖക്കേടുണ്ടായാൽ പത്തു പന്ത്രണ്ടുദിവസം കഴിയാതെ ഒരിക്കലും എഴുന്നേറ്റു നടക്കാറില്ലെന്നു പലനാളത്തെ പരിചയംകൊണ്ട് ഞങ്ങൾക്കറിയാം.

മറ്റൊരവസരത്തിൽ, സംസാരിക്കാതിരുന്ന ഒരു ബാലന് 'ത്രിപുര' ജപിച്ചുകൊടുത്തു വാക്പ്രസരം വരുത്തിയിട്ടുള്ളതും പ്രസ്താവാർഹമാണ്.

മിസ്റ്റർ കവിദീപൻ, സ്വാമിതിരുവടിയുടെ ചരിത്രകാവ്യം സംഗ്രഹിച്ചിരുന്ന കാലത്ത് പ്രതിദിനം തീരുന്ന ശ്ലോകങ്ങൾ കൊണ്ടുചെന്നു കാണിക്കണമെന്നും, ഉടൻ തീർക്കണമെന്നും സ്വാമി ശട്ടംകെട്ടിയിരിക്കെ, രചയിതാവിന്റെ ഏകമാത്രസഹോദരി കഠിനരോഗാക്രാന്തയായി തീരുകയാൽ ടി-ക്ക് അസൗകര്യമായി. ധർമ്മജന്മാവ് വ്യസനിക്കുന്നത് കാണ്മാൻ വിദുരർ അശക്തനെന്ന് ഒരു ഘട്ടത്തിൽ അദ്ദേഹം വിചാരിച്ചതുപോലെ മിസ്റ്റർ കവിദീപനുണ്ടാകുമെന്നു ശങ്കിച്ച മനസ്താപത്തെക്കുറിച്ചു സ്വാമിക്കും ക്ലേശം തോന്നി; എന്നല്ല ഗ്രന്ഥരചനയും മുടങ്ങി. വ്യാകുലചിത്തനായി തീർന്ന ആ വിദഗ്ദ്ധവൈദ്യൻ (കവിദീപൻ) തന്റെ സോദരിക്കു ശ്വാസവികാരം ആരംഭിച്ചിരിക്കുന്നതായി കാണുന്നുവെന്നും മരണലക്ഷണങ്ങളും ചിലതു പ്രത്യക്ഷമായുണ്ടെന്നും സ്വാമിയോടു പറഞ്ഞു. ആചാര്യശ്രീഹർഷൻ, "മരിച്ചവർ ഉടൻ പുനർജ്ജീവിക്കുന്നതായി" പറഞ്ഞ ഭാഗത്തെ ഉദ്ധരിച്ചും, സ്വാമിയുടെ വലിയ ജ്യേഷ്ഠന്റെ ഭാര്യാസോദരി മുറയ്ക്ക് ശ്വാസങ്ങൾ (മഹാൻ മുതലായവ) വലിച്ചടങ്ങിയതിന്റെ ശേഷം (വളരെക്കഴിഞ്ഞ്) ജീവസ്ഫുരണമുണ്ടായി പെട്ടെന്നു സുഖസ്ഥിതിയടഞ്ഞതും മറ്റും ഉദാഹരിച്ചും, സ്വാമി സമാധാനപ്പെടുത്തിയിട്ട് "ആ സ്ത്രീ രോഗനിർമുക്തയായി ജീവിക്കട്ടെ" എന്നു ദൃഢഭാവന ചെയ്തു. പിറ്റേദിവസം ആൾ വന്നുപറഞ്ഞത് (അവരുടെ) വികാരങ്ങളെല്ലാം മാറിയെന്നും പെട്ടെന്നുണ്ടാകാവുന്നിടത്തോളം സ്വസ്ഥത വന്നിട്ടുണ്ടെന്നുമായിരുന്നു. തപസ്സിലെ ഒരംശം പോകാനിടയാകുന്ന ഈ മാതിരി ഭാവനയനുഷ്ഠിച്ചതു കവിദീപൻ അവർകളോട്, അന്യദുർല്ലഭമായവിധം, അന്നുണ്ടായിരുന്ന വാത്സല്യംകൊണ്ടും പരമഗുരു തിരുവടിയുടെ ചരിത്രം തീരാനുള്ള ആശാവേശംകൊണ്ടും ആയിരുന്നെന്നു സ്പഷ്ടമാണ്. ഈ രോഗിണി സ്വാമിയിരുന്ന സ്ഥലത്തുനിന്നും പന്ത്രണ്ടുനാഴികയകലെയാണ് കിടന്നിരുന്നതെന്ന സംഗതിയും പ്രസ്താവയോഗ്യമാകുന്നു.

ഇപ്രകാരം പല ദൃഷ്ടാന്തങ്ങൾ നേരിട്ടു ഞങ്ങൾ അറിഞ്ഞിട്ടുണ്ട്. മേൽ കൊടുത്തതിൽ ഒടുവിലത്തെ രണ്ടുദാഹരണങ്ങളും ഞങ്ങൾക്കു സ്വാമിയുടെ മുഖത്തുനിന്നും വളരെനാൾമുമ്പ് ലഭിച്ചിട്ടുള്ളതാണ്. ചരമനിർദ്ദേശം ഏതാവല്പര്യന്തം സ്വാമി പുറത്തുപറഞ്ഞിട്ടില്ലാത്തതുമാകുന്നു. എന്നാൽ ഈ സംഗതി ചില മഹത്തുക്കൾക്ക് അക്കാലത്തു തന്നെ പ്രത്യക്ഷമായി അനുഭവപ്പെട്ടിരുന്നതാണെന്നു ഞങ്ങൾ പിന്നീടറിഞ്ഞു.

ഇത്തരം സംഗതികൾ വിദ്വാന്മാർക്ക് യാതൊരു വിപ്രതിപത്തിയെയും ഉണ്ടാക്കുകയില്ല. അവിദഗ്ദ്ധന്മാർക്ക് വല്ലതുമുണ്ടായാൽ അതിൽ ആർക്കും ഉത്തരവാദവുമില്ലല്ലോ. ശിവതത്വസുധാനിധിയിൽ സ്വാമി കാർത്തികേയൻ പറയുന്നതുനോക്കിയാൽ അപമൃത്യുക്കൾ ഇങ്ങനെ ഓരോന്നുകൊണ്ട് മാറ്റത്തക്കതാണെന്നു കാണാം. ഇക്കാലത്ത് മെസ്മറിസം മുതലായ വിദ്യയാൽ, മനഃശക്തിക്കു പ്രതിഷ്ഠയുള്ളതായി ആധുനികതന്ത്രജ്ഞന്മാർ സമ്മതിക്കുന്നതുകൊണ്ട് ഇതിൽ വിസംവാദത്തിനിട അസംഭാവ്യംതന്നെ. ഇങ്ങനെയൊക്കെപ്പറഞ്ഞാലും ഇവയെല്ലാം വെറും അന്ധവിശ്വാസം എന്നു കണ്ണുമടച്ചു തള്ളുന്ന മാന്യന്മാരോടു ഞങ്ങൾക്കൊന്നും പറവാനില്ല. ഞങ്ങൾ ഇത്തരം കാര്യങ്ങൾ നീട്ടാതിരു

ന്നതും ഇക്കാലത്ത് ഇവ രുചിപ്രദമായിരിക്കുമോ എന്ന സംശയംകൊണ്ടാണ്. വാസ്തവമായ സംഗതി, അഥവാ ബോധ്യമായുള്ള കാര്യം വല്ലവരുടെയും അരുചി ഭയന്നു മറക്കത്തക്കതല്ലല്ലോ.

ഈയിടെ സ്വാമികളെ കാണാൻ വന്ന മാവേലിക്കര മലയാളം മുൻഷി സ്വാമിക്കു സമർപ്പിച്ച രണ്ടു ശ്ലോകങ്ങൾ ഇവിടെ ചേർത്തുകൊള്ളുന്നു:

ശ്രീരസ്തു

"നാനാത്മദുർവ്വിഷയ ദുസ്തരസിന്ധുവീചി സ്ഥാനാദ്വിമുക്ത പരിപൂതഭവൽപ്രസാദാൽ; ന്യൂനാതിരേകവികലൈകപദത്തിലെത്താൻ ശ്രീനീലകണ്ഠഗുരുവേ! വരമേകണം മേ || 1 || ആപാദാഗ്രം സമീക്ഷിപ്പവരുടെ മിഴിയെജ്ജന്മസാഫല്യമേറ്റിസ്സോപാനത്തിങ്കലെത്തിപ്പതിനു പടുതകൂടുന്ന കല്യാണമൂർത്തേ!; പാപാവേശാദിയാകും കലിമലമകലത്താക്കിയാത്മീയസാര വ്യാപാരത്തിങ്കലേക്കെൻ മനതളിരു നയിക്കേണമേകാഗ്രമാക്കി || 2 ||"

തൃപ്പാദഭക്തൻ
ഒളശ്ശ നാരായണപിള്ള (ഒപ്പ്)

ഈ മാന്യൻ സ്വാമിയുടെ ശിഷ്യഗണത്തിൽപെട്ട ഒരാളല്ല. ഈ ശ്ലോകദ്വയം ഇദ്ദേഹം നിർമ്മിച്ചത് സ്വാമിയുടെ മഠത്തിൽവന്നതിനുശേഷം 4, 5 മിനിട്ടുകൊണ്ടാണെന്നു ഞങ്ങൾ അറിഞ്ഞു. സ്വാമിയുടെ മാഹാത്മ്യാദികൾ ഇദ്ദേഹം അറിഞ്ഞിരിക്കുന്നതിൽ ഞങ്ങൾക്കതിയായ സന്തോഷമുണ്ട്.

സ്വാമിയും ഞാനും തമ്മിലുണ്ടായ ഒരു ലഘുസംവാദം താഴെ ചേർത്തുകൊള്ളുന്നു: "എന്റെ അറിവിൽപെട്ട സ്വാമിമാരും യതിദേശ്യന്മാരുമായ പലരും (സ്വാമിതിരുവടിയുടെ മറ്റു ചില മാന്യശിഷ്യാഗ്രണികളുൾപ്പെടെ എല്ലാവരുംതന്നെ) സംഭാഷണങ്ങളിലും ലേഖനങ്ങളിലും 'ഞാൻ' എന്നും മറ്റും പ്രയോഗിക്കാതെ ആ സ്ഥാനത്ത് 'ഇവിടുന്ന്, ഈ ശരീരം, ഇത്' എന്നൊക്കെ ഉപയോഗിക്കുന്നത് സാധാരണമായിരിക്കുന്നല്ലോ" എന്നു ഞാൻ പറഞ്ഞു. സ്വാമി: "അവരുടെ ആശയം എന്തെന്നാർക്കറിയാം." കൃ. പി: അതിൽ സാരാംശം ഒന്നുമില്ലെന്നു തോന്നിക്കുമാറ് അവിടുന്നും പരമഭട്ടാരചട്ടമ്പിസ്വാമി തിരുവടിയും മാത്രം ലൗകികനയപ്പടി വ്യവഹരിച്ചുകാണുന്നു. വേണ്ടതേതാണെന്നറിഞ്ഞാൽ കൊള്ളാമെന്നുണ്ട്. സ്വാമി: "വേണ്ടത് എന്നാകുമ്പോൾ വിധികൈങ്കര്യം സ്പഷ്ടം. "ദഗ്ദ്ധാഖിലാധികാരശ്ചേദ്ബ്രഹ്മജ്ഞാനാഗ്നിനാമുനിഃ; വർത്തമാനഃശ്രുതേർമ്മൂർദ്ധ്നി,നൈവസ്യാദ്വിധികിംകരഃ" എന്ന ശ്രുതിവിവരണത്താലും അനുഭവബലത്താലും ഞങ്ങൾക്ക് ആ സംശയമില്ല. പക്ഷാന്തരമൊന്നുംകൂടാതെ വൈഖരിരൂപത്തിൽ (വായിൽ) പെട്ടതെല്ലാം പറയാമെങ്കിൽ 'ഞാൻ' എന്നതിനെന്തു പിഴ? അഹന്ത (ദേഹാത്മബുദ്ധി)യും മറ്റും ഉണ്ടാകരുതെന്നഭിമാനിച്ചാണ് ഇങ്ങനെ പറയുന്നതെങ്കിലും അവരുടെ വിചാരമെല്ലാം അതിൽതന്നെ. പക്ഷേ, വാക്കിനെ വക്രിപ്പിക്കുന്നു എന്നേയുള്ളൂ. തന്റെ അമ്മയ്ക്കായി വയ്ക്കുന്ന പിണ്ഡം അതേദിവസം മരിച്ച വെളുത്തേടന്റെ അമ്മ അപഹരിക്കുമോ എന്ന് സംശയിച്ച് ഒരു നമ്പൂരി വൈദികനോടാലോചിച്ച്, "മമ മാതാ പിണ്ഡമിദം, നിർമ്മല മാതാ പിണ്ഡ നഹി' എന്നഭിമന്ത്രിച്ചു സമർപ്പിക്കാൻ വിധി വാങ്ങിയ കഥയിലെപ്പോലെ ഞങ്ങൾ സംശയിക്കുന്നില്ല. (സങ്കല്പമന്ത്രം തിരുത്താതെ യഥാശ്രുതം വിന്യസിച്ചതു മാതൃക കാണിക്കാനാകുന്നു). ലൗകികന്മാർ ആത്മാനാത്മാക്കളുടെ പരസ്പരാധ്യാസ

ത്താൽ ഒന്നായെടുത്തിരിക്കുന്ന (ദേഹാത്മ) സംഘാതത്തെ 'ഞാൻ' എന്നു കുറിക്കുന്നു. ജ്ഞാനി, (സന്ദർഭവശാൽ ഒരു തഹസിൽ മജിസ്ട്രേട്ടിനെ എന്നപോലെ) ലൗകികദൃഷ്ട്യാ ചിദാഭാസനെയും, ശാസ്ത്രീയദൃഷ്ട്യാ കൂടസ്ഥനെയും 'ഞാൻ' എന്നു നിർദ്ദേശിക്കുന്നു.

"ലൗകികവ്യവഹാരേഹം ഗച്ഛാമീത്യാദികെ ബുധഃ;
വിവിച്യൈവ ചിദാഭാസം കൂടസ്ഥാൽ തം വിവക്ഷതി
അസംഗോഹം ചിദാത്മാഹമിതി ശാസ്ത്രീയ ദൃഷ്ടിതഃ;
അഹം ശബ്ദം പ്രയുംക്തേയം കൂടസ്ഥ കേവലെ ബുധഃ"

എന്ന് ശ്രീഭാരതീതീർത്ഥസ്വാമി പറഞ്ഞ ഭാഗം നോക്കിയാൽ ഈ സംശയം തീരുന്നതാണ്. അല്ലാതെ ആരും അന്ധപരമ്പരയ്ക്ക് വശംവദരാകരുത്. അധ്യാസമില്ലാതെ യാതൊരു പ്രവൃത്തിയും നടക്കില്ലെന്നും ഈ അധ്യാസം വ്യവഹാരവേളയിൽ ആബ്രഹ്മ പിപീലികം സർവസാധാരണമാണെന്നുമാകുന്നു ഭഗവല്പാദീയഭാഷ്യസിദ്ധാന്തം. ഇതു വിപരീതധ്യാസമൊഴിച്ചാണ്" എന്നു പറഞ്ഞവസാനിപ്പിച്ചു. ചിരാഭിലഷിതമായ ഈ സംഗതി നിസ്സാരമെന്നു തള്ളാതിരുന്നത് നന്നായി എന്ന് ഇപ്പോൾ എനിക്കു തോന്നുന്നു.

സ്വാമികളുടെ ഡയറിയിൽ ഇപ്രകാരം എഴുതിയിരിക്കുന്നു: "സ്വപ്നത്തെക്കുറിച്ച് പല അഭിപ്രായങ്ങളും വരുന്നതുകൊണ്ട് അതിനെക്കുറിച്ച് സ്വല്പം നിരൂപിക്കേണ്ടിയിരിക്കുന്നു.

'വാസനാമാത്രസാക്ഷിത്വം സാക്ഷിണഃ സ്വാപ ഉച്യതേ' എന്ന ശിവഗീതയനുസരിച്ചു സ്വാപം അല്ലെങ്കിൽ സ്വപ്നം സാക്ഷിഭാസ്യമാകുന്നു. സാക്ഷിഭാസ്യമെന്നുവച്ചാൽ ഇന്ദ്രിയാനുമാനാദിപ്രമാണവ്യാപാരം കൂടാതെ അവിദ്യാവൃത്തിയാൽതന്നെ പ്രതീതി ഉണ്ടാകുന്നത് എന്നാകുന്നു താല്പര്യം. വ്യാവഹാരികാനുഭവകാലത്ത് അതായത് ജാഗ്രദവസ്ഥയിൽ സംഭവിച്ച സ്തന്യപാനബാലക്രീഡാദികൾ അടുപ്പംകൊണ്ട് ആദ്യവയസ്സിൽ (ശൈശവത്തിൽ) സ്വപ്നം കാണുന്നുവെന്നും, ദേഹേന്ദ്രിയാദികളുടെ പാടവം നിമിത്തം യുദ്ധവാണിജ്യാദിവ്യാപാരങ്ങളിൽ പ്രവർത്തിച്ച വാസന തടിച്ച് അവ മദ്ധ്യവയസ്സിൽ സ്വപ്നം കാണുക പതിവാണെന്നും, സ്വർഗ്ഗാദി ഊർദ്ധ്വലോകഗമനോത്സുകനായ ഒരാൾ വൃത്താധ്യയനകർമ്മജന്യമായിവരാനിരിക്കുന്ന ജന്മത്തിലെ അനുഭവം സ്വപ്നത്തിൽ കാണുമെന്നും ശിവഗീതയിലെ അനന്തരശ്ലോകങ്ങളിൽ പറയുന്നു. സ്വപ്നാനുഭവത്തെ വിശദീകരിക്കുന്ന ശാബ്ദപ്രമാണത്തെയോ ആപ്തപ്രണീതാവ്യഭിചരിതശാബ്ദപ്രമാണാനുകൂലമായ അനുഭവത്തെയോ മിഥ്യയെന്നു പറയാൻ പലരും സന്നദ്ധരായിരിക്കാം. വ്യഭിചാരിയായ (തെറ്റുപറ്റുന്ന) ചാക്ഷുഷപ്രത്യക്ഷത്തെയും സ്പാർശനപ്രത്യക്ഷത്തെയും വിശ്വസിക്കാതെ ഒരാൾ മേല്പറഞ്ഞ കൂട്ടരെത്തന്നെ പാടെ മിഥ്യയെന്നു നിഷേധിച്ചാൽ എന്തു ഗതി? തോന്നുന്ന (പ്രതീതമാകുന്ന)തോ? എന്നു ചോദിച്ചാൽ അത് 'ന്യായമകരന്ദ'പ്പടി അവന്റെ വിഭ്രമമാണെന്നു വാദിക്കാം. ഭാവനാപ്രത്യക്ഷംപോലെ (ചാക്ഷുഷ) പ്രത്യക്ഷവും, സ്വപ്നാനുഭൂതംപോലെ സ്പർശനവും മിഥ്യയാണെന്നു പറയുന്ന സിദ്ധാന്തപക്ഷിയെ സ്വപ്നമിഥ്യാത്വവാദി എങ്ങനെ ശരിവെപ്പിക്കും? വഴിയില്ലെന്നു സ്പഷ്ടം. എന്നല്ല ശബ്ദപ്രമാണത്തെ ത്യജിക്കുമ്പോൾ വ്യവഹാരത്തിനും ലോപം വന്നുപോകും. അതുകൊണ്ട് നമുക്കു പ്രമാണപ്പടി ചിന്തിക്കാം. "സൂചകശ്ച ഹി ശ്രുതേരാചക്ഷതെ ച തദ്വിദഃ" എന്ന ബ്രഹ്മസൂത്രം, ഭാഷ്യം മുതലായവ സ്വപ്നദർശനം സത്യവസ്തുപ്രാപ്തി സൂചകമാണെന്നു ശ്രുതി പ്രമാണാവഷ്ടംഭബലേന തെളിയിക്കുന്നു. അസത്യമായ സ്വപ്നം സത്യവസ്തു സൂചകമാകുമോ എന്നാണെങ്കിൽ സ്വപ്നത്തിൽകണ്ട വ്യാഘ്രം നിദ്രാഭംഗത്തെയും പ്രബോധാനന്തരം നിലനിന്നുകാണുന്ന കമ്പവിഭ്രമാദിയായ കാര്യത്തെയും ജനിപ്പിക്കുന്നതുപോലെ വരത്തക്കതാണെന്നു സമാധാനമുണ്ട്.

'ഛായാപ്രത്യാഹ്വയാഭാസാ ഹ്യസന്തോപ്യർത്ഥകാരിണഃ' എന്ന ശ്രീമദ്ഭാഗവതവാക്യവും, ഛായ, പ്രതിദ്ധ്വനി, ശുക്തിരജതം മുതലായ അസൽപാദാർത്ഥങ്ങളുടെ കാര്യകരത്വത്തെക്കുറിച്ച് വിവരിക്കുന്നു. (സ്വാപ്നാംഗനാലിംഗനജന്യസ്ഖലനാദിയും ഉദാഹരിക്കാം).

ചിന്താക്രാന്തനും, വ്യാധിപീഡിതനും മറ്റും കാണുന്ന സ്വപ്നം വിഫലമാകയാൽ അതിനെ ഇവിടെ ലക്ഷീകരിക്കുന്നില്ല. അതുപോലെ മൂത്രപുരീഷജവേഗങ്ങളെ തടയുകകൊണ്ടും ഭയപീഡിതനായി ഭവിക്കകൊണ്ടും ഉണ്ടാകുന്ന സ്വപ്നവും ഗ്രഹിക്കത്തക്കതല്ല. പ്രഥമയാമത്തിലെ സ്വപ്നം ഒരു സംവത്സരത്തിനകവും, ദ്വിതീയയാമത്തിലേത് എട്ടു മാസത്തിനകവും, മൂന്നാംയാമത്തിലേത് മൂന്നുമാസത്തിനകവും, നാലാംയാമത്തിലേത് പക്ഷത്തിനകവും ഫലിക്കുന്നതാണത്രെ. അരുണോദയസമയത്ത് കാണുന്ന സ്വപ്നം സദ്യഃ ഫലപ്രദമായിത്തീരും. ഈദൃശസംഗതികൾ വിസ്തരിച്ചു ബ്രഹ്മവൈവർത്തം, മാത്സ്യം മുതലായ പുരാണങ്ങളിലും സ്വപ്നാദ്ധ്യായങ്ങളിലും പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. ഇന്നയിന്നമാതിരി സ്വപ്നം ഇന്നയിന്നവിധമുള്ള ഫലത്തെ സൂചിപ്പിക്കുമെന്ന ഭാഗം വളരെ സൂക്ഷ്മമാകയാൽ ഇവിടെ കാണിക്കണമെന്നു വിചാരിക്കുന്നില്ല. കാരണങ്ങളാൽ നിഷേധിക്കപ്പെട്ട ജാതി സ്വപ്നങ്ങളൊഴിച്ചു വളരെ നാളായിട്ടു ഞാൻ കാണാറുള്ള സ്വപ്നങ്ങൾ ഫലിക്കാതിരുന്നതായി തോന്നുന്നില്ല. മേൽ പ്രസ്താവിച്ച യാമക്രമമനുസരിച്ചുതന്നെ ഫലവും കണ്ടിട്ടുണ്ടെന്നു പറവാൻ ധൈര്യവുമുണ്ട്. അരിഷ്ടാധ്യായങ്ങളിൽ പറയപ്പെട്ടിരിക്കുന്ന മൃത്യുസൂചകങ്ങൾ സാധാരണക്കാരെ സംബന്ധിച്ചിടത്തോളം ചിലപ്പോൾ തെറ്റിപ്പോയാലും യോഗികളുടെ വിഷയത്തിൽ യഥാർത്ഥ ഫലദങ്ങളാണെന്ന് ആചാര്യന്മാർ പറയുന്നത് നോക്കിയാൽ ഫലവൈപരീത്യം സൂചകദ്രഷ്ടാക്കളുടെ (ഉപാധി) സംസ്കാരക്കുറവുകൊണ്ടായിരിക്കണം. കാഷ്ഠം, ജലം, ലോഹം മുതലായവയിൽ സംക്രമിക്കുന്ന അഗ്നി ഒന്നാണെങ്കിലും, കാര്യവിഷയത്തിൽ വളരെ ഭേദം കാണുന്നതുപോലെ വസ്തു സച്ചൈതന്യത്തിന്റെ പ്രതിഫലനത്തിലും ഉപാധികൃത താരതമ്യം കാണുന്നുണ്ടല്ലോ. ഇങ്ങനെയാകുമ്പോൾ അസ്മാദൃശന്മാർ അനുഭവിക്കുന്ന മാതിരി സ്വപ്നഫലം മറ്റു ചിലർക്കുണ്ടാകാത്തതിനു തക്ക ന്യായവും കിട്ടുന്നുണ്ട്.

ഈദൃശവിഷയങ്ങളിൽ എനിക്കുണ്ടായിട്ടുള്ള അനുഭവങ്ങളുടെ ബാഹുല്യത്താൽ അവ ഉദാഹരണക്ഷമങ്ങളല്ല. അപ്രാപ്തമായ ഒരു ഇഷ്ടവസ്തുവിന്റെ നാശത്തെ കുറിക്കുന്ന സൂചനമുണ്ടായകാലത്ത് അതെങ്ങനെ ഘടിക്കുമെന്നു ശങ്കിച്ചിരുന്നുവെങ്കിലും ഉടനെ ഹസ്തപ്രാപ്തമായിത്തീർന്നു നഷ്ടപ്പെടുകകൂടി ചെയ്തു. 'ഹൃദയം' ഇല്ലാതെ (എല്ലാം) യാദൃച്ഛികം എന്നു നിലവിളിക്കുന്നവർ സർവശക്തനെക്കുറിച്ച് നിഷേധിച്ചിരുന്ന നമ്മുടെ പഴയ സയന്റിസ്റ്റ് ഡോക്ടറുടെ ശിഷ്യരാണെന്ന് സമാധാനപ്പെടാം.

ഇതിൽ (ഡയറിയിൽ) പ്രതിപാദിക്കപ്പെട്ടിട്ടുള്ള ഒരു അതിപരിദേവനാഭാസവേളയിൽ അനുഷ്ഠിക്കപ്പെട്ട പഞ്ചഷ (അഞ്ചാറ്) ഉപവാസങ്ങളും ജപങ്ങളും ഫലിച്ചതായി സഗുണദേവപ്രസാദസൂചനം (അനുഗ്രഹം) ഉണ്ടായതും അതിന്റെ സന്നിഹിതഘട്ടത്തിൽതന്നെ പരിദേവനഹേതുക്കൾ ക്ഷോദക്ഷമമല്ലാത്തവിധം അന്യഥാ പരിണമിച്ചതും പ്രത്യേകം പ്രസ്താവയോഗ്യമാണ്. സ്വപ്നത്തിലെ വിപ്രൻ ദേവനാണെന്നു സ്വപ്നാധ്യായത്തിൽ പറഞ്ഞിരിക്കുന്നു. 'ദീവ്യതി ക്രീഡതേ യസ്മാദ്രോചതേ ദ്യോതതേ ദിവി; തസ്മാദ്ദേവ ഇതി പ്രോക്തഃ സ്തൂയതേ സർവദൈവതൈഃ' എന്നവിധമുള്ള ദേവനു (ദ്യോതനാത്മകനായ പരമേശ്വരന്) വിപ്രരൂപഉപാധിയിൽ അഭിനിവേശം സംഭവിപ്പാൻ കാരണം ചോദിക്കുമായിരിക്കും. അത്യന്ത ജഡഭൂപ്രദേശത്തിന് ദേവാവതാരസ്ഥലമെന്ന ഭാവത്തിൽ ഹിന്ദു

ക്കളും അന്യമതസ്ഥരും മാത്രമല്ല ദേവന്മാരുംകൂടി മഹത്വം കല്പിക്കുന്ന സ്ഥിതിക്ക് ചൈതന്യവ്യക്തികൊണ്ടും ദേവാവതാരാർഹതകൊണ്ടും ഭൂതഗതികൊണ്ടും കീർത്തിപ്പെട്ട ആര്യബ്രാഹ്മണമയ ഉപാധിയിൽ പറ്റുമാനം ഉണ്ടാകത്തക്കതാണെന്നു സമാധാനം പറയാം."

ഇങ്ങനെയാണ് ഒരു മഹാപണ്ഡിതശ്രേഷ്ഠന്റെ പക്കൽനിന്നും, നാം നിസ്സാരമെന്നു സാധാരണ കരുതിപ്പോരുന്ന ഒരു വിഷയത്തെപ്പറ്റി ഒരു നിരൂപണം നമുക്കു കിട്ടുന്നത്. പ്രമാണങ്ങളായി അല്പമേ പറഞ്ഞിട്ടുള്ളുവെങ്കിലും അവ സ്വാമിയുടെ അഗാധ ഗ്രന്ഥപരിചയത്തെ വിശദമാക്കുന്നു.

മഹാന്മാരായിരുന്ന ഭാരതീയർക്ക് ഗോചരമല്ലാത്തതായി ഒരു വിഷയവുമില്ലാതിരുന്നതാണ് വലിയ അത്ഭുതം. നാം വെറും അവിശ്വാസ്യം എന്നുവച്ചിരിക്കുന്ന 'സ്വപ്ന'ത്തിനു 'ബ്രഹ്മസൂത്രാ'ദികളിൽ പ്രവേശം കൊടുത്തിരിക്കുന്നു! അവർക്ക് നിസ്സാരമായി ഒന്നുംതന്നെയില്ലായിരുന്നു. വല്ലതുമുണ്ടെങ്കിൽ അവർ അതിന്റെ സൂക്ഷ്മതത്വം നല്ലപോലെ അറിഞ്ഞതിനുശേഷമേ പറകയുള്ളൂ. നമുക്ക് അതിനുവേണ്ട ത്രാണിയും സമാധാനവും ഇല്ല തന്നെ; ഉണ്ടെന്നു ചിലർ വിചാരിക്കുന്നുവെങ്കിൽ ആയതു വെറും മൂഢവിശ്വാസമാണെന്നാണ് എന്റെ വിചാരം.

മേലുള്ള സ്വാമികളുടെ ചെറിയ നിരൂപണത്തിൽ അദ്ദേഹം ആദ്യമായി സ്വപ്നം എന്നതിന് ഒരു നിർവചനം ഹാജരാക്കിയിരിക്കുന്നു. പിന്നീട് ഒരു നല്ല നെഞ്ചുറപ്പുള്ള താർക്കികന്റെ സമ്പ്രദായത്തിൽ ശാബ്ദപ്രമാണം സ്വീകരിക്കേണ്ടതുതന്നെ എന്നു ദൃഢീകരിക്കുന്നുണ്ട്. ബ്രഹ്മസൂത്രം മുതലായവകൊണ്ട് സ്വപ്നം എന്തോ ഫലപ്രാപ്തിസൂചകമെന്നു തെളിയിച്ചുവല്ലോ. പിന്നീട് യുക്തിപ്രദർശനംകൊണ്ടു സ്വപ്നവും വിശ്വസിക്കാമെന്നും, ഒരു യോഗിക്കുണ്ടാകുന്ന സ്വപ്നങ്ങൾ അന്യർക്കുണ്ടാകുന്നതുപോലെയല്ലാതെ നിയതഫലോദർക്കങ്ങളാണെന്നും, യുക്തിയും അനുഭവവും അടിസ്ഥാനപ്പെടുത്തി പ്രകൃതവിഷയം ആലോചനാർഹമെന്നും സ്വാമികൾ സൂചിപ്പിച്ചിരിക്കുന്നു.

സ്വപ്നത്തെ ആലോചനയ്ക്ക് വിഷയമാക്കിയവരായി പാശ്ചാത്യരിലും പലരുണ്ട്. ക്രിസ്താബ്ദം 17-ാം ശതാബ്ദത്തിൽ ജീവിച്ചിരുന്ന ഓവൻഫെൽത്താം എന്ന ആംഗലപണ്ഡിതൻ ചെയ്ത നിരൂപണത്തിൽനിന്നു കുറച്ചുദ്ധരിക്കാം: "നമ്മുടെ വാസനകളെ കണ്ടുപിടിക്കുന്നതിന് സ്വപ്നങ്ങൾ വിശേഷപ്പെട്ട മാർഗ്ഗങ്ങൾതന്നെ. ബുദ്ധിമാനായവൻ രാത്രികൊണ്ടും പകൽകൊണ്ടും തന്നെ അറിവാൻ പഠിക്കുന്നു. ഉറക്കത്തിൽ നമ്മുടെ ആത്മാവിനെപ്പറ്റി അകൃത്രിമവും പ്രകൃത്യനുസൃതവുമായ വിചാരങ്ങൾ നമുക്കുണ്ടാകുന്നു: ബാഹ്യങ്ങളായ യാതൊരുവസ്തുക്കളും കൂടെക്കൂടെ നമുക്കുണ്ടാകുന്ന ഈ വിചാരങ്ങളെയും മറ്റും തടയുന്നില്ല.... നമ്മുടെ ദുർവിഷയത്തിലേക്കുള്ള വീഴ്ചയും, നന്മയിലുള്ള കയറ്റവും എങ്ങനെ ഉണ്ടാകുന്നുവെന്ന് ആവേക്ഷണത്താൽ നമ്മുടെ സ്വപ്നങ്ങളിൽനിന്നു തീർച്ചയായി കാണാം. ഒരു മനുഷ്യനെ ആകപ്പാടെ ആ ആളുടെ സ്വപ്നങ്ങൾകൊണ്ട് തനിക്ക് മനസ്സിലാക്കാമെന്നാണ് സെനൊ എന്ന ഗ്രീക്ക് തത്വജ്ഞാനി പറഞ്ഞിട്ടുള്ളത്.... എല്ലാ സ്വപ്നങ്ങളിലും കാര്യമില്ല: എല്ലാറ്റിനെയും നിന്ദിച്ചു തള്ളിക്കളകയുമരുത്... സ്വപ്നങ്ങളെക്കൊണ്ട് നമുക്കു ചെയ്വാനുള്ള ഏറ്റവും നല്ല സംഗതി നമ്മുടെ ആവേക്ഷണശക്തിയെ വർദ്ധിപ്പിക്കയെന്നതാകുന്നു; അതുകൊണ്ട് നമ്മുടെ തെറ്റുമാറ്റിയും, ധൈര്യമേറ്റിയുമിരിക്കാം." ക്ലാഡിയൻ എന്ന റോമന്റെ അഭിപ്രായത്തിൽ അവരവരുടെ പ്രവൃത്തിക്കനുസരണമായിരിക്കും അവരവർക്കുള്ള സ്വപ്നങ്ങളും എന്നു കാണുന്നു. നമ്മുടെ ശരിയായ വാസനകളെ സ്വപ്നം ചിലപ്പോൾ വെളിവാക്കുന്നതിനാൽ നാം ഇതിനെ നിശ്ശേഷം തള്ളിക്കളയാതെ ആലോചനയ്ക്ക് വിഷയമാക്കണമെന്നും; എന്നാലിതിനെ അങ്ങു പൂർണ്ണ

മായി വിശ്വസിച്ചുപോകരുതെന്നും ഫെൽത്താം പറയുന്നു. ഇപ്പോഴത്തേതിനേക്കാൾ പ്രാചീനജനങ്ങളിൽ ഇതിന് അധികം വിലയുണ്ടായിരുന്നു. അനവധി ഉദാഹരണങ്ങളും ഇതിലേക്കുണ്ടല്ലോ. ചിലർ രോഗബാധിതന്മാരാകുമെന്നു സ്വപ്നം കാണുകയും അപ്രകാരം വരികയും ചെയ്തതായി ഇദ്ദേഹത്തിനറിവുണ്ടുപോലും. ഈ വിദ്വാൻ സ്വപ്നത്തെ ആകപ്പാടെ നിഷേധിക്കുന്നില്ല എന്ന് ഇതിൽനിന്നും നാം കണ്ടു.

ഒരു സാഹിത്യകുശലനും വിചാരശീലനും ആയ സർ തോമസ് ബ്രൗൺ എന്ന മഹാന്റെ അഭിപ്രായവും ഇവിടെ ആദരണീയമായിരിക്കും. അദ്ദേഹം പറയുന്നതിന്റെ ഒരു ചുരുക്കമാവിത്: "നമ്മുടെ ജീവിതത്തിൽ പകുതി പകൽകൊണ്ടു കഴിച്ചുകൂട്ടുന്നു; മരണത്തിന്റെ സോദരൻ അതിൽ മൂന്നിലൊന്നു കൈക്കലാക്കുന്നു. നമ്മുടെ ഉറക്കത്തിന്റെ ഒരു പ്രധാന ഭാഗം സ്വപ്നങ്ങളും ചഞ്ചലവിചാരങ്ങളും തങ്ങൾക്കായി വീതിക്കയും, അതിൽ നാം വഞ്ചിതന്മാരായി തീരുകയും ചെയ്യുന്നു. പകൽ നമുക്ക് പരമാർത്ഥങ്ങളെ ശേഖരിക്കുന്നു; രാത്രി, കൃത്രിമങ്ങളും അസ്ഥിരങ്ങളും കളങ്കസമ്പൂർണ്ണങ്ങളുമായവ കൊണ്ടുവന്നു നമ്മുടെ പ്രകൃതിയെ അസഹ്യപ്പെടുത്തുന്നു..." ഇതു മുമ്പുപറഞ്ഞ പണ്ഡിതന്റെ അഭിപ്രായത്തിനു കുറെ വിപരീതമായിരിക്കുന്നുവല്ലോ. ഇദ്ദേഹത്തിനു സ്വപ്നത്തെപ്പറ്റി ഗുണമായി ഒരു വാക്കും പറയാനില്ലാത്തപോലെ തോന്നുന്നു. എന്നാൽ അങ്ങനെ അല്ല. അദ്ദേഹം മനുഷ്യന്റെ സ്ഥിതിയെ ആകപ്പാടെ പരിശോധിച്ചതിൽ ഇങ്ങനെയാണ് കണ്ടത്. ഈ ഉപന്യാസത്തിൽതന്നെ കുറെ താഴെയായി ഈ മഹാൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "പകലുണ്ടാകുന്ന സദ്വിചാരങ്ങൾ രാത്രിയിലേക്ക് ഒരു നല്ല നിധിയെ സമ്പാദിക്കുന്നു. അതിനാൽ നമ്മുടെ ഊഹത്തിൽപെട്ട ആകൃതികളുടെ പറ്റുപാടുകൾ ഉറക്കത്തിലേക്ക് ക്രമേണ ലയിക്കുന്ന ചിത്തങ്ങളിൽ ഏകദേശം സാമ്യവസ്തുക്കളായി നിഴലിക്കുകയും, ആയത് ദൈവികമായ ബോധങ്ങൾക്ക് നമ്മെ തയ്യാറാക്കുകയും ചെയ്യുന്നു." ഇതിനുദാഹരണമായി അദ്ദേഹം ക്രിസ്തീയബൈബിളിൽനിന്ന് ഈശ്വരശക്തി നിറഞ്ഞിരുന്ന സോളമൻ, ജേക്കബ് മുതലായ മഹാന്മാരെ ഹാജരാക്കുന്നുണ്ട്. പിന്നീട് ദൈവികമായ സ്വപ്നങ്ങൾ അരിസ്റ്റോട്ടൽ എന്ന ഗ്രീക്കുതത്വജ്ഞാനി അകാരണമായി സംശയിച്ചതിനെപ്പറ്റിയാണ് തുടരുന്നത്. ഇപ്രകാരം പലതും പറഞ്ഞിട്ടു സ്വപ്നപ്രകാരമോ മറ്റോ ഒരുവൻ തന്റെ ദിനചര്യയ്ക്ക് തുടർന്നാൽ ആയത് സർവാബദ്ധമാകുമെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. അതുകൊണ്ട് സ്വപ്നത്തിൽ ബലമായ വിശ്വാസം പാടില്ല എന്നു വ്യക്തമാണല്ലോ.

എന്നാൽ മുമ്പു പറഞ്ഞ മഹാനോടു യോജിക്കുമാറ് "ബാഹ്യവിഷയങ്ങളെ സംബന്ധിച്ചിടത്തോളം സ്വപ്നം തെറ്റായി കാട്ടുന്നുണ്ടെങ്കിലും തന്നെക്കുറിച്ചുള്ള കാര്യങ്ങളിൽ അതിനെ വകവയ്ക്കേണ്ടതുതന്നെ; അതുകൊണ്ട് നമുക്ക് നമ്മെത്തന്നെ നല്ലപോലെ അറിവാൻ കഴിയും" എന്നും മറ്റും ബ്രൗൺ അഭിപ്രായപ്പെട്ടിട്ടുണ്ട്.

അനന്തരം അദ്ദേഹം സ്വപ്നത്തെ വിശ്വസിച്ചുപ്രവർത്തിച്ച ചിലരുടെ ബുദ്ധിമോശത്തെ വെളിവാക്കുന്നു.

താൻ ഇതുവരെ സ്വപ്നം കണ്ടിട്ടില്ല എന്നോ കുഞ്ഞുങ്ങൾക്ക് സ്വപ്നമുണ്ടാകുന്നില്ല എന്നോ പറയുന്നത് ശുദ്ധ അസംബന്ധമാണെന്നാകുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. പ്ലേറ്റോ എന്ന ദിവ്യൻ സ്വപ്നത്തിൽ മരിച്ചു എന്ന ഭാഗം അദ്ദേഹം വിശ്വസിക്കുന്നില്ല തന്നെ.

ഇപ്രകാരം പല മഹാന്മാരും സ്വപ്നത്തെപ്പറ്റി നിരൂപണങ്ങൾ ചെയ്തിട്ടുണ്ട്; അവയെല്ലാം കൊണ്ടുവന്ന് ഈ വിഷയം ദീർഘിപ്പിക്കണമെന്നു ഞാൻ വിചാരിക്കുന്നില്ല.

സ്വപ്നം തീരെ അവിശ്വാസ്യമെന്നു ഗണിക്കാൻ മാർഗ്ഗം കാണുന്നില്ല എന്നാണെനിക്കും തോന്നുന്നത്.

ഈ അത്ഭുതകരമായ വിഷയത്തെപ്പറ്റി സ്വാമി വിവേകാനന്ദനും ചില വാക്കുകൾ പറവാനുണ്ട്. ഒരിക്കൽ അദ്ദേഹത്തിന്റെ ഒരു ഗുണവാനായ ശിഷ്യമണിയോട്, ചെറുതിലെ സ്കൂളിൽ പഠിച്ചിരുന്നകാലം ഒരു രാത്രിയിൽ ധ്യാനനിരതനായിരുന്നപ്പോൾ പ്രകാശമാനമായ ഒരു സന്യാസിവിഗ്രഹം തനിക്ക് പ്രത്യക്ഷമായെന്നും താൻ പരിഭ്രമിച്ചുപോയെന്നും പിന്നീട് ആയതു ബുദ്ധമഹർഷിയായിരുന്നെന്ന് ഓർമ്മവന്നെന്നും, പറകയുണ്ടായി.

ഇനിയും അദ്ദേഹം പറയുന്നതുതന്നെ നോക്കാം. "ചിത്തശുദ്ധിവന്ന്, ആശാപാശവിമുക്തനായ ഒരുവൻ നിരവധി സ്വപ്നങ്ങളെ, ഏറ്റവും അത്ഭുതങ്ങളായവയെ, കാണുന്നു. എന്നാൽ ഒരുവനും അതിൽ ശ്രദ്ധിക്കരുത്. അതിൽ ദൃഷ്ടിപാതമുണ്ടായാൽ മുമുക്ഷുവിന്റെ മുന്നോട്ടുള്ള ഗതിക്ക് അത് വിഘാതമായിവരും..." പിന്നീട് അദ്ദേഹം അമേരിക്കയിൽ പോയകാലത്ത് ആഴ്ചയിൽ 15-ഉം അതിൽ കൂടുതലും പ്രസംഗങ്ങൾ ചെയ്യേണ്ടിവരികയാൽ പ്രസംഗവിഷയം തന്നെ നവംനവമായി കാണാഞ്ഞ് വലഞ്ഞ് അതേവിചാരത്തിൽ മഗ്നയായി ചെറിയ ഒരു മയക്കത്തിൽ കിടന്നപ്പോൾ ആരോ അദ്ദേഹത്തിന്റെ സമീപത്തുനിന്നു പ്രസംഗിച്ചപോലെ, കേട്ടുവെന്നും പിറ്റേദിവസത്തേക്ക് അത് ഉപകരിച്ചുവെന്നും, ഇങ്ങനെ എത്രതവണ ഉണ്ടായെന്നു പറവാൻ മേലെന്നും, ചിലപ്പോൾ അടുത്തുകിടന്നുറങ്ങുന്നവർ ഉണർന്ന് അദ്ദേഹത്തോട്, ഇന്നലെ സംസാരിച്ചതാരായിരുന്നെന്ന് ചോദിക്കാറുണ്ടെന്നും മറ്റും പറഞ്ഞതായി കാണുന്നു.

ഇതൊന്നും തീരെ അവിശ്വസിക്കാൻ വഹിയ. ഈ മഹാകൃത്രിമപരിപൂർണ്ണമായ പ്രപഞ്ചരംഗത്തിൽ സ്വപ്നം ഒരു നടവര്യസ്ഥാനം കൈക്കൊണ്ടിരിക്കുന്നു. ഇതിനെപ്പറ്റി തിട്ടമായി മനുഷ്യനു പറവാൻ സാധിക്കുമെന്നു തോന്നുന്നില്ല; ഇത് അതിഗഹനമായ വിഷയമാണ്. സ്വാമി വിവേകാനന്ദന് ഉണ്ടായ അനുഭവംപോലെ 'കോളറിജ്' എന്ന ശ്രേഷ്ഠനായ ആംഗലപണ്ഡിതനും ഉണ്ടായിട്ടുണ്ടത്രെ. 'കുബ്ളാഖാൻ' എന്ന അതിരമണീയ ആംഗലകാവ്യശകലം ഇദ്ദേഹം മയക്കത്തിൽ കിടന്നപ്പോൾ കാവ്യരൂപത്തിൽ കേട്ടതിനെ പകർത്തിയതാണുപോലും. ആളുകളുടെ ഉപദ്രവം വന്നപ്പോൾ എഴുതാൻ സാധിച്ചില്ല; എന്തെന്നാൽ താൻകേട്ട ആ കാവ്യസരണിക്ക് പ്രതിബന്ധം നേരിട്ടുവത്രെ.

ഇതുപോലെ ഇനിയും ഓരോ മഹാന്മാരുടെ പരിചയങ്ങളെ ക്രോഡീകരിക്കണമെന്നില്ല. ഇത് അത്ര എളുപ്പത്തിൽ ദൂരോത്സാരണം ചെയ്യേണ്ട ഒരു വിഷയമല്ലെന്ന് എനിക്കു മുമ്പുതന്നെ അറിവുള്ളതിനാലും, ഇതിനെപ്പറ്റി പലതും ഗ്രഹിക്കാൻ ഇടവന്നതിനാലും ഇത്രയും ഇവിടെ പറഞ്ഞുവെന്നേ ഉള്ളൂ. ഇതിൽ കാണുന്ന മിക്ക സംഗതികളും പണ്ഡിതന്മാർ അറിഞ്ഞിരിക്കുമല്ലോ.

ഈ വിധം പല ഭിന്നാഭിപ്രായങ്ങളും വന്നുകൊണ്ടിരിക്കുന്നതിനാലാണ് സ്വാമിയും ഒരു നിരൂപണം ചെയ്തത്. സ്വാമിക്കുണ്ടായിട്ടുള്ള സ്വപ്നങ്ങൾ അദ്ദേഹത്തിനു വിശ്വാസ്യങ്ങൾ തന്നെ. എന്നാൽ സ്വാമി സ്വപ്നത്തെ ആകപ്പാടെ ഒന്നു വിശ്വസിക്കുന്നത് ശ്രുതി, യുക്തി, അനുഭവം ഇവകൊണ്ടുമാണല്ലോ.

93 ഇടവം 22. പറവൂർ തഹസിൽ മജിസ്ട്രേട്ട് മിസ്റ്റർ കുമാരപിള്ള ബി. എ. യുടെ വസതിയിൽ എത്തണമെന്നു സ്വാമിതിരുവടി ആജ്ഞാപിച്ചതനുസരിച്ച് സ്വാമി പറവൂരേക്ക് യാത്ര തിരിച്ചതായി കാണുന്നു. എന്നാൽ അതിനുമുമ്പ് ഇവിടെനിന്നു പുറപ്പെടുന്നുവെ

ന്നുള്ളതിനെ സൂചിപ്പിക്കുന്നതായും മറ്റും ഒരു മറുപടി സമർപ്പിച്ചു. അതിന്റെ ചുരുക്കം സ്വാമിതന്നെ ചേർത്തിരിക്കുന്നത് ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു.

"30-ാം തീയതിക്കകവും അതിനപ്പുറവും ചില ശിഷ്യർമുഖാന്തരം കൃത്യമായി നിർവ്വഹിക്കപ്പെടേണ്ടതായും പിന്താങ്ങുമൂലം സാധിക്കപ്പെടേണ്ടതായും ചില സംഗതികളുള്ളതിനു പുറമെ മറ്റുചില യോഗനിഷ്ഠരുടെ അപേക്ഷപ്രകാരം ദർശനം കൊടുപ്പാൻ ടി ഘട്ടത്തിൽ കാത്തിരിക്കാമെന്നു മറുപടി കൊടുത്തിട്ടുണ്ടെന്നും, ഇതുവരെ നടത്തിക്കൊണ്ടുപോന്ന കണിശത്തിനും ഇപ്പോൾ ഭംഗം വരാൻപോകുന്നുവെന്നു ഒരു ഭയമുണ്ടെന്നും, ഈദൃശ വിചാരങ്ങളെല്ലാം തിരുവരുൾ, എതിരായിവരുന്ന സമയംവരെ മാത്രമേയുള്ളൂ എന്നു ഖണ്ഡിതമായി വച്ചിരിക്കുന്നതിനാൽ അതെല്ലാം തള്ളിപുറപ്പെടുകയാണെന്നും, 'അടിയന്' ഇതിലൊന്നിലും അഭിനിവേശത്തിനിടയില്ലെന്നും, പിന്നെ സൂചനകൾ എന്തിനെന്നാൽ 'അരുൾ അഭിപ്രായത്തി'ലടങ്ങിയ കാര്യത്തിന് എത്രമാത്രം പ്രാബല്യമുണ്ടെന്നുള്ള ശങ്ക മാത്രമാണെന്നും" മറ്റുമായിരുന്നു അതിന്റെ സാരം.

"പുറപ്പെടുന്ന ദിവസംവരെ ഉണ്ടായിരുന്ന ചില അസ്വാസ്ഥ്യങ്ങളെ ആസ്പദമാക്കി അവധി മാറ്റിക്കിട്ടാൻ അപേക്ഷിക്കുകയാണുത്തമമെന്നു ചിലരും ഇങ്ങനെയുള്ള ദുർവിപാകം കരുണാപുരസ്സരം ക്ഷമിച്ചരുളുമെന്നു പരമാനന്ദനാഥപ്രഭൃതികളും പറഞ്ഞതിന് "അതെല്ലാം അവിടേന്നയച്ച അരുളിൽ കാട്ടേണ്ടതായിരുന്നുവെന്നും എന്റെ രീതിക്ക് ദൈവഗതിയാൽപോലും സമാധാനം പറകയെന്നത്, നിങ്ങളോടായാൽ കൂടിയും, വേണ്ടി വന്നിട്ടില്ലാത്തതുകൊണ്ട് അതിനൊരുക്കമില്ലെന്നും" സ്വാമി ഉത്തരം പറഞ്ഞു. ഈ (ദുർഘട) സന്ദർഭത്തിൽ പോകുന്നത് ഹൃജ്ജ്വരമാണെന്നും "എന്തെല്ലാമായാലും കാര്യഗൗരവം നിമിത്തം പോകതന്നെ വേണ"മെന്നും അമൃതകലോദയാദികൾ അറിയിച്ചു. ഇതു കേൾക്കുന്നതുവരെ - പരപ്രേരണയാലാണ് സ്വാമിതിരുവടി എഴുത്തയച്ചതെന്നു ദൃഢമായി ഊഹിക്കാൻ കാരണമുണ്ടായിരുന്നതുകൊണ്ട് ഒരു 'കമ്പി'വഴി വിവരമുണർത്തി പ്രത്യേകം അരുളഭിപ്രായമറിഞ്ഞു പുറപ്പെട്ടാൽ പോരയോ? എന്ന് ഒരു സംശയമുണ്ടായത് ഇതുമൂലം പരിഹരിക്കപ്പെട്ടു." ഇതു സ്വാമിയുടെ കൃത്യനിഷ്ഠയ്ക്ക് വേറൊരു ദൃഷ്ടാന്തമാകുന്നു.

(ഇവിടെ കണിശക്കേട് ശങ്കിച്ചുവെങ്കിലും, കാരണങ്ങളാൽ സംഗതികൾക്ക് കാലദൈർഘ്യം വന്നതുകൊണ്ടും ദർശനേച്ഛുക്കൾ വന്നുചേരാതിരുന്നതിനാലും അന്തർയാമികൃപകൊണ്ടു ഒരു തട്ടുകേടും പറ്റിയില്ലെന്നു പറയപ്പെട്ടിരിക്കുന്നു).

23-ാം തീയതി വൈകുന്നേരം, ആലപ്പുഴയിൽ ഒരു പ്രധാന ഉദ്യോഗസ്ഥനും പൂർവ്വസഹപാഠിയുമായ ഒരു ബി. എ., ബി. എല്ലിന്റെ വസതിയിൽ കയറി. അദ്ദേഹം ബഹുമാനപുരസ്സരം സ്വീകരിച്ചു. "വന്നത് വളരെ സന്തോഷമായി" എന്നു മുന്നിട്ടു കുശലപ്രശ്നം ചെയ്തിട്ട് "ഞാൻ എന്തു ചെയ്യേണ്ടു എന്നറിയുന്നില്ല" എന്നദ്ദേഹം പറഞ്ഞു. ഈ വാചകത്തിലെ നിഗൂഢസ്നേഹഗർഭത്തെ ആന്തരാലല്ല, വാക്കുകൊണ്ടുകൂടി സ്വാമി വിവരിക്കുകയുണ്ടായി. പിന്നീട് സ്വാമിക്കു ഫലാഹാരത്തിനു വേണ്ടതൊരുക്കിച്ചിട്ട്, കരുനാഗപ്പള്ളി മുതലായ സ്ഥലങ്ങളിൽ താമസമാക്കിയിരിക്കുന്നതെന്തെന്നും മറ്റും ശ്രീമാൻ അയ്യരവർകൾ ചോദിച്ചു. 'അവിടുത്തെ' വർത്തമാനസ്ഥിതി ഗതിഭേദങ്ങളെ അടിസ്ഥാനപ്പെടുത്തി സ്വാമി ഉത്തരം പറഞ്ഞു എന്നുമാത്രം സൂചിപ്പിച്ചാൽ അതിന്നതാണെന്നൂഹിക്കുവാൻ കഴിഞ്ഞ സന്ദർഭങ്ങൾ ധാരാളം ഇടം കൊടുക്കുന്നതുകൊണ്ട് വിസ്തരിക്കുന്നില്ല. ആയവസരത്തിലും ആഹാരസമയത്തുമായി അയ്യരവർകൾ ഒരു ചെറിയ പ്രസംഗംപോലെ ചില സംഗതികളെക്കുറിച്ചു ഭംഗിയായി സംസാരിച്ചു. പ്രധാന ഭാഗപ്രസ്താവനയിൽ ആംഗലഭാഷയാണ് അദ്ദേഹം അവലംബിച്ചതെന്നു പറയേണ്ടതില്ലല്ലോ.

പാതിരിമാരും ക്രിസ്തീയസംഘവും തിരുവിതാംകൂറിൽ പെരുമാറുന്ന നയം കഠിനമായിരിക്കുന്നുവെന്നും അവർക്ക് 'വഞ്ചീശമംഗളം' ഇല്ലാത്തതുകൊണ്ടു നമ്മുടെ രാജസിംഹാസനത്തോട് അനുഭാവനപ്രഭാവാദികളില്ലെന്നും അവർ താഴ്ന്ന തരക്കാരുടെ പരിശുദ്ധ മതനിഷ്ഠയെ വ്രണപ്പെടുത്തി കുണ്ടിലാക്കീട്ടു പ്രലോഭനംകൊണ്ടു തങ്ങടെ ദുർമ്മത 'ഗൂഢ'കൂപത്തിലേക്ക് ആവകക്കാരെ ആകർഷിച്ച് സ്വവർഗ്ഗസംഖ്യ വർദ്ധിപ്പിച്ചു എങ്കിലും ഉയർന്ന ജാതിക്കാരെ അകപ്പെടുത്താൻ കഴിയാഞ്ഞതുകൊണ്ട് ഖ്യാതി പ്രതിഷ്ഠയ്ക്കു യരം പോരെന്നുകണ്ട് ഉന്നതസ്ഥാനികരെ ഊന്നിവലയിടുന്നുവെന്നും 'ഗൗരിയമ്മ'ക്കേസ് മുതലായത് ഉദാഹരണമാണെന്നും മറ്റും രസകരമായി പ്രസ്താവിച്ചിട്ട്, ഇങ്ങനെ അധഃപതിച്ചവരെ ഉദ്ധരിക്കുന്നതിനായി 'ഹിന്ദു മിഷനറി സൊസൈറ്റി' എന്നപേരിൽ തിരുവിതാംകൂറിലെ ഓരോ സെന്റിലും ഓരോ സംഘവും, ഭ്രഷ്ടജനത്തെ പ്രായശ്ചിത്ത വിധി സംസ്കരണാദികൾമൂലം ശുദ്ധമാക്കി - പക്ഷേ യജ്ഞസൂത്രംകൂടി നൽകി - വർണ്ണവിഭാഗമില്ലാത്ത 'പരിശുദ്ധ ആര്യഹിന്ദുക്കൾ' (Noblest Hindus) എന്ന നിലയിലാക്കുന്നതിന് ഒരു വിദഗ്ദ്ധ ഉപദേഷ്ട (ഉപദേശി) സമൂഹവും ഉണ്ടാക്കണമെന്നും അതിന് ആദ്യമായി സ്വാമിയുടെ ശിഷ്യവർഗ്ഗത്തെ ഉത്സാഹിപ്പിക്കണമെന്നും ഫണ്ടുണ്ടാക്കാൻ ശ്രമിക്കുന്നപക്ഷം താനും പ്രധാന അംശക്കാരനാകാമെന്നും ഈയിടെ, ബോംബെയിലും മറ്റും സ്വരൂപിക്കപ്പെട്ട ടി സംഘം പ്രവർത്തിച്ചുവരുന്നതിനെ തുടരണമെന്നും മഹാനായ ചന്ദ്രവർമ്മനവർകൾ മധുരയിൽ കാണിച്ച സമ്പ്രദായം ആദർശമാക്കണമെന്നും 'വിദ്വാൻകുട്ടി'യുടെ മതമവലംബിച്ചിരിക്കുന്ന ക്രിസ്ത്യാനികളെ സംസ്കരിച്ചെടുപ്പാൻ യത്നിക്കുന്നുവെങ്കിൽ ഉടൻ സാദ്ധ്യമായേക്കുമെന്നും മറ്റുമായിരുന്നു (കാര്യ) സാരം.

ഈ പറഞ്ഞ സംഗതികളെല്ലാം ശരിയാണെന്നും കഴിയുന്നത്ര ഉത്സാഹിക്കാമെന്നും ദേശപ്രധാനികളോട് ഇതിനെപ്പറ്റി വിവരമായി പ്രസ്താവിക്കാമെന്നും "തണ്ടളത്തു ഗോവിന്ദക്കുറുപ്പ്" എന്നു പ്രസിദ്ധനായ സരസഗൃഹസ്ഥമല്ലപ്രവീണൻ സ്വാധീനശക്തികൊണ്ട് അടുത്തകാലത്ത് ഒരാളെ ശുദ്ധമാക്കി തിര്യെ എടുത്തുവെന്നും കാലപ്പഴക്കം അധികമായതിനാൽ കൂട്ടിച്ചേർക്കത്തക്കതല്ലെന്നുള്ളവരെ മുമ്പു പറഞ്ഞപോലെയെങ്കിലും ആക്കിത്തീർക്കാൻ ഉടനെതന്നെ ആലോചിക്കാമെന്നും സ്വാമി സമാധാനം പറഞ്ഞു.

ഇതുപോലുള്ള മഹാരംഭങ്ങൾ ചെയ്യുന്നതിന് ഇന്നു കേരളത്തിലുള്ള വളരെ ചുരുക്കംപേരിൽ സ്വാമി ഒരു പരമോച്ചസ്ഥാനമർഹിക്കുന്നു എന്ന ബോധം തനിക്ക് (മിസ്റ്റർ അയ്യർക്ക്) സ്വാമിയുമായി ഉണ്ടായിട്ടുള്ള ചിരകാലപരിചയത്തിന്റെ ഫലമായിട്ടാകുന്നു എന്നാണ് ഊഹിക്കേണ്ടിയിരിക്കുന്നത്. ആയത് എത്രമാത്രം വാസ്തവമാണെന്ന് ഇനി പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

ഒരു കാര്യഭാരവും കൈയേല്ക്കയില്ലെന്നു നിർബന്ധമായി കരുതിയിരിക്കുന്ന ഈ മഹാത്മാവ് പരാനുഗ്രഹതല്പരതകൊണ്ടുഴലുന്നതുകണ്ടാൽ 'സ്വാരബ്ധ'ത്തെക്കുറിച്ചുള്ള പരിദേവനമെല്ലാം സ്വപ്നമെന്നുതന്നെ തോന്നും. മിസ്റ്റർ അയ്യർ പറഞ്ഞതുപോലെ ഒരു സർവസാധാരണനിയമം പാതിരിമാരും ക്രിസ്തീയസംഘവും കൈക്കൊള്ളുന്നുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. ചില പാതിരിമാർ മേല്പറഞ്ഞവിധമുള്ള നയങ്ങളടിസ്ഥാനമാക്കി വല്ലതും പ്രവർത്തിച്ചു എന്നുവച്ച് അതിനു സർവ്വസാധാരണത്വം കല്പിക്കുന്നത് കുറച്ചു പോരാത്തതാകുന്നുവെന്നാണ് എന്റെ പക്ഷം.

വഞ്ചീശമംഗളങ്ങളും അനുഭാവനപ്രഭാവാദികളും നമുക്കല്ലാതെ അവർക്കില്ലെന്നു പറഞ്ഞതിൽ ഞാൻ അത്ഭുതപ്പെടുന്നു. എന്നാൽ ഒരു ഹിന്ദുമിഷനറി സൊസൈറ്റി വേണ

മെന്നും മറ്റുമുള്ള മിസ്റ്റർ അയ്യരുടെ അഭിപ്രായം അത്യന്തം ശ്ലാഘനീയമായിട്ടുള്ളതെന്നു പറയേണ്ടിയിരിക്കുന്നു.

ഇടവം 24. ഇന്നു സ്വാമി പറവൂരെത്തി, സ്വാമിതിരുവടിയുടെ പാദങ്ങളിൽ പ്രണമിച്ചപ്പോൾ മറ്റൊരു ഭാരം തലയിൽ കരേറുന്നതായി നമുക്കു കാണാം. ഒരേകാലത്ത് ഭിന്നദേശങ്ങളിൽ വിഭിന്നരീതിയിൽ കാര്യങ്ങൾ സംഘടിപ്പിക്കാൻ സാദ്ധ്യമല്ലല്ലോ, എന്ന് ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ പരിക്ലേശത്തിനിടയുണ്ട്. ഈ കാര്യഭാരം, മുമ്പുപറഞ്ഞ തഹസിൽദാരവർകളുടെ സ്യാലനായ മഹാമഹിമ ബ്രഹ്മശ്രീ തച്ചുട (കൈമ്മൾ) തമ്പുരാൻ തിരുമനസ്സിലേക്ക് സ്വസ്ഥാനാനുകൂല 'കർമ്മ-ബ്രഹ്മ-മാർഗ്ഗ'ങ്ങളിൽ 'ആചാര്യകം' വഹിക്കണമെന്നു ടി തഹസിൽദാരവർകളെ അനുബന്ധിച്ച് പരമാരാധ്യശ്രീസ്വാമിതിരുവടി ചെയ്ത നിർദ്ദേശമാണ്. കൂടൽമാണിക്യം ദേവനെ സംബന്ധിച്ചുള്ള ടി അധികാരസീമയ്ക്ക് ചുറ്റുപാടുമുള്ള വല്ലവരുടെയും കണ്ണിയിളകുമാറുണ്ടായ ചില സംഭവങ്ങളും മറ്റു കാരണങ്ങളുംകൊണ്ട് 'അരുളപ്പാട്' കഷ്ടസാധ്യമെന്നുണർത്തിച്ചതിൽ അവയ്ക്ക് പരിഹാരങ്ങളും അസൗകര്യങ്ങൾക്ക് സുകരമാർഗ്ഗങ്ങളും അരുളുകയും നിർദ്ദിഷ്ടസ്ഥലത്തു പോയി എല്ലാം പരീക്ഷിക്കണമെന്നു പിന്നീട് തീർച്ചയാക്കുകയും അതിനൊരുങ്ങുകയും ചെയ്തു. അങ്ങനെ ഇരിക്കെ പ്രസംഗവശാൽ നമ്മുടെ സ്വാമി: "അധികാരസ്ഥന്മാരുടെയും ഇംഗ്ലീഷ് (വേഷ)ക്കാരുടെയും വേദാന്തം ഒരു തരമായിരിക്കും" എന്നു സമഷ്ടിയായി ഉണർത്തിച്ചു. ശ്രീപരമഭട്ടാരസ്വാമി തിരുവടി: "അങ്ങനെ പറയാനില്ല; ദൃഷ്ടചരമഹാമഹിമശാലിയായ വിവേകാനന്ദസ്വാമി ഇരിക്കുന്നല്ലോ" എന്നരുളി. അപ്പോൾ സ്വാമി: "അതെന്തിനെടുക്കുന്നു; അതൊരു വ്യത്യസ്തം" എന്നറിയിച്ചു. പിന്നീട് 'ബയോഗ്രഫി'യിൽ സ്വാമിതിരുവടിയുടെ നാമലേഖനാവസരത്തിൽ ഉദ്ധരിക്കുന്നതിനായി പഴയ കൃതികളായ ചില ഭാഷാപദ്യങ്ങളും തിരുവടിയുടെ ധാരണിയിലുണ്ടെങ്കിൽ മോക്ഷപ്രദീപഖണ്ഡനത്തിൽനിന്നും ചില അംശങ്ങളും വേണമെന്നു ഞങ്ങളുടെ അപേക്ഷയെ താങ്ങി ഉണർത്തിച്ചു. അപ്പോൾ, ബ്രഹ്മാനന്ദസ്വാമിയുടെ കൃതിയിൽനിന്നു വാക്യങ്ങളെ ഉദ്ധരിച്ചു കാണിച്ചിട്ടു ഖണ്ഡന കാണിക്കണമോ അതോ ഖണ്ഡനം മാത്രമെടുക്കണമോ എന്നു സ്വാമിതിരുവടി ചോദിക്കയും, വാമൊഴികളിലെന്നപോലെ ഉത്തരം മതിയെന്നു സ്വാമി പറകയും ചെയ്തു; എങ്കിലും ഒന്നുകൂടി പരീക്ഷിക്കാനായി മോക്ഷപ്രദീപത്തിൽനിന്ന് (ഒരാളെക്കൊണ്ട്) ഒരു ഭാഗം വായിപ്പിച്ചു.

ടി പുറം 24, "ഗുരുഃ.......'തപഃ' എന്നതിൽ കർമ്മം അടങ്ങിപ്പോയി, 'സ്വാധ്യായം' എന്നതിൽ വേദാന്തമടങ്ങിപ്പോയി; എന്നു കേട്ടയുടൻ സ്വാമി: ബ്രഹ്മാനന്ദ സ്വാമിജിയുടെ ഉള്ളിലുള്ള സാധനം ഊർപ്പന്നിയിലടങ്ങി; മാംസം വണ്ണൻ കുരങ്ങിലടങ്ങി; (യോഗികളുടെ ജിഹ്വയ്ക്കു, ശ്വജിഹ്വയോടുപമ, അങ്ങേരുടെ ചില ഇഷ്ടയോഗഗ്രന്ഥങ്ങളിൽ, കാണുമെന്നതിനാൽ) നാവു പട്ടിയിലുമടങ്ങിപ്പോയി" എന്ന് ഒരു അസ്വാരസ്യം പ്രകടിപ്പിച്ചതുകേട്ട് എല്ലാവരും, സ്വാമിതിരുവടിയടക്കം, ചിരിക്കുന്നു.

ഈദൃശകാര്യങ്ങളെക്കുറിച്ചു പലതും സംസാരിച്ചശേഷം ബ്രഹ്മാനന്ദ ശിവയോഗിശിഷ്യരുടെ ഒരു യോഗത്തിൽനിന്നും ഐകകണ്ഠ്യനിശ്ചയപ്രകാരം സ്വാമിതിരുവടിക്കു സമർപ്പിച്ച ഒരെഴുത്തിനെക്കുറിച്ച് പ്രസ്താവമുണ്ടായി. സ്വാമിയുടെയും മറ്റു ചിലരുടെയും താല്പര്യമനുസരിച്ച് ആ ദീർഘലേഖനം തിരഞ്ഞെടുത്തു വായിച്ചു. പിന്നീട് അതിനു കൊടുത്ത മറുപടിയും എടുത്തു വായിച്ചുനോക്കി. അനന്തരം ശ്രീനാരായണ ധർമ്മപരിപാലന യോഗാംഗങ്ങളുടെ ഇടയിൽ ശ്രീമന്നാണുഗുരുവിനെ മുന്നിട്ടും അല്ലാതെയും ഉണ്ടായിരിക്കുന്ന ചില ചാപല്യങ്ങളെപ്പറ്റി സംസാരമുണ്ടായി. ഈ വിഷയം സ്വാമിതിരുവടിയാണു

ദ്ധരിച്ചു പറഞ്ഞത്. പിന്നീട് സ്വാമി തിരുവടിയെ അവരുടെവക ആലുവാ അദ്വൈതാശ്രമത്തിലേക്ക് ക്ഷണിച്ചതായി അവരുടെ കുലഗുരുവായ നാരായണഗുരുവിനെ ധരിപ്പിച്ചപ്പോൾ സ്വാമിതിരുവടിക്ക് യാത്രയ്ക്ക് ബോട്ടു ഏർപ്പാടുചെയ്തുകൊടുക്കാതിരുന്നതിനെക്കുറിച്ചും മറ്റും ടി ഗുരു ശാസിച്ചുപറഞ്ഞ വിവരം കാണിച്ചു ഡോക്ടർ പപ്പു അവർകളുടെ സോദരൻ അവരുട സംഘം മാനേജരുടെ നിലയിൽനിന്നുകൊണ്ടയച്ച എഴുത്തു വായിച്ചുകേട്ടു. ടിയുടെ ലിഖിതങ്ങളെല്ലാം അദ്വൈതവിദ്യാപണപദാങ്ക പരമാനന്ദനാഥന്റെ 'വിപ്രതിപത്തി' എന്ന ലേഖനത്തിന് അന്തരംഗമായി സഹായം നിൽക്കുന്നപ്രകാരമുള്ളവയായിരുന്നു. ഇവ ഉദ്ധരിക്കുന്നത് അത്ര അത്യാവശ്യമെന്നു തോന്നായ്കയാൽ എടുത്തില്ല.

മേൽസൂചിപ്പിച്ച ബ്രഹ്മാനന്ദീയരുടെ (90 ചിങ്ങം 28-ാം തീയതിയിലെ) ടി രജിസ്റ്റർകത്തും അതിനു സ്വാമിതിരുവടി അയച്ച മറുപടിയും അവിടുത്തെ ചരിത്രസംക്ഷേപഘട്ടത്തിൽ മുമ്പു ചേർത്തിട്ടുണ്ട്.

ഇടവം 25. ഇനി സ്വാമി ഇരിങ്ങാലക്കുടപ്പോയതും, കൂടൽമാണിക്യക്ഷേത്രമാഹാത്മ്യാദികളും, തച്ചുടയതമ്പുരാന് ഉപദേശം കൊടുത്തതും, സ്വാമിയും അദ്ദേഹവും തമ്മിലുണ്ടായ സംഭാഷണവും മറ്റുമാണ് അടുത്തവിഷയം.

ഇന്നു സ്വാമിതിരുവടിയുടെ ആജ്ഞയെ ശിരസ്സാവഹിച്ചും കൂടൽമാണിക്യദേവന്റെ പ്രതിനിധിയുടെ സ്യാലനായ തഹസിൽദാർ മിസ്റ്റർ കുമാരപിള്ള ബി. എ. യുടെ ആൾക്കാരോടും മറ്റും കൂടിയും വഞ്ചിമാർഗ്ഗം ഇരിങ്ങാലക്കുടയ്ക്ക് തിരിച്ചു. വഴിയാത്രയിൽ, ദേവപ്രതിനിധിയായ മഹാമഹിമശ്രീ തച്ചുടയതമ്പുരാൻ തിരുമനസ്സുകൊണ്ടു മഹിമശാലിയെങ്കിലും, മഹർഷിമാർ ചെന്നാലുടനെ അർഘ്യപാദ്യാദികൾകൊണ്ടു പൂജിച്ചെതിരേറ്റിരുത്തുന്ന സമ്പ്രദായം വിട്ടു വിദേഹരാജൻ ശ്രീശുകാഗമനവേളയിൽ അദ്ദേഹം ജ്ഞാനേച്ഛുവാണെന്നറിഞ്ഞ് അനാദരഭാവത്തിൽ സാമീപ്യമോ ആസനാദിയോ ഒന്നുമനുവദിക്കാതെ പലനാൾ പലമട്ടിൽ പരീക്ഷിച്ചതായി ശ്രുതീതിഹാസാദികളിൽ കാണുംപോലെ ഒരു പരീക്ഷ 'ജിജ്ഞാസുലക്ഷണവിഷയ'ത്തിൽ, ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നു എന്നു ചിലരോടു പറകയുണ്ടായി. കരുവപ്പടന്നയിൽ ചെന്ന ശേഷം ഘോടകശകടാരൂഢനായി രാത്രി പ്രസ്തുത സ്ഥലത്തെത്തി. സ്നാനാനുഷ്ഠാനാദികൾ കഴിച്ചു ടി തഹസിൽദാരവർകളുടെ ഇളയ സഹോദരനും ബി. എ. വിദ്യാർത്ഥിയും ആയ മിസ്റ്റർ എ. സുന്ദരംപിള്ളയുമായി അവിടുത്തെ ഗ്രന്ഥവരിയെക്കുറിച്ചും മറ്റും സംസാരിച്ചിരുന്നു.

ഈ തച്ചുടയതമ്പുരാൻ തിരുമനസ്സിനെക്കുറിച്ചു പല ഐതിഹ്യങ്ങളുമുണ്ട്. രേഖാപ്രമാണമായി പ്രസ്തുത ഗ്രന്ഥവരി മാത്രമേ പഴയ 'മാർഗ്ഗ'ത്തിൽ കാണുന്നുള്ളൂ. ആകപ്പാടെ ഗ്രന്ഥവരി ഐതിഹ്യത്തോടടുത്തിരിക്കുന്നുവെങ്കിലും അതിലെ ഭാഷ പുതിയ സമ്പ്രദായത്തിലുള്ളതാകയാൽ കാര്യകർത്താക്കളിൽ ചിലർ ഇടയ്ക്ക് പുതുക്കിയതെന്നു തോന്നുന്നു. 'ഭാമാവാപ' എന്ന് ആ ഗ്രന്ഥവരിയിൽ കാണുന്ന കലിദിനസംഖ്യാനുരോധേന നോക്കുമ്പോൾ കലിവർഷം തുടങ്ങി നാലു സംവത്സരം തികയുന്നതിനടുത്തായിരുന്നു ദേവപ്രതിഷ്ഠ നടന്നതെന്നു കാണാം. ഇതു യുധിഷ്ഠിര 'ശക'ത്തെക്കാൾ 649 വർഷങ്ങൾക്കുമുമ്പാണെന്ന് "ശതേഷു ഷൾസു സാർദ്ധേഷു ത്ര്യധികേഷു ച ഭൂതലെ; കലേർഗ്ഗതേഷു വർഷാണാമഭൂവൻ കുരുപാണ്ഡവാഃ" എന്ന കൽഹണരാജതരംഗിണി കൊണ്ടുവരുന്നു. തച്ചുടയതമ്പുരാൻ രാജപ്രതിനിധിയാണെന്നു ചിലർ പറയുന്നു. 'തീപ്പെട്ട' അല്ലെങ്കിൽ "സിദ്ധിയടഞ്ഞ' തിരുമനസ്സിലെ കാലത്ത് ഒരിക്കൽ സ്വാമി അവിടെ പോയിരുന്ന സമയം അവിടുത്തെ പ്രധാന അർച്ചകനായിരുന്ന നമ്പൂരി പറഞ്ഞത് ഇദ്ദേഹം ദേവ

പ്രതിനിധിയാണെന്നായിരുന്നു. 'പോട്ട' എന്ന രാജർഷിയുടെ സ്ഥാനം ദേവനു ലഭിച്ചതിനാൽ ക്രമാഗതമായി ഇദ്ദേഹത്തിനു രണ്ടു സ്ഥാനങ്ങളുമുണ്ടെന്നു മറ്റൊരുപക്ഷമുണ്ട്. മറ്റു രാജാക്കന്മാർക്ക് ഒരുത്തർക്കുമില്ലാത്ത മഹിമാവിശേഷങ്ങൾ അനേകധാ ഇദ്ദേഹത്തിനുള്ളതിനാൽ ദേവപ്രാതിനിധ്യമാണ് ചിരസ്ഥിരമായുള്ളതെന്നു പറയണം. ഈ തിരുമേനിയുടെ നാമധേയം ദേവന്റെ തിരുനാമമായ 'കൂടൽമാണിക്യൻ കേരളൻ' എന്നാണ്. ഇദ്ദേഹം ദൃഢബ്രഹ്മചാരിയായിട്ടോ സന്യാസനിഷ്ഠനായിട്ടോ വർത്തിക്കുന്നതെന്നു തീർച്ച പറയാൻ പ്രയാസം. 'നന്ദിഗ്രാമ'ത്തിൽ വ്രതനിഷ്ഠനായിരുന്ന ഭരതപ്പെരുമാളുടെ പ്രതിപുരുഷനാകയാൽ ബ്രഹ്മചാരിയെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇദ്ദേഹം ജന്മനാ ഒരു നായർമാടമ്പിയാണ്. ശങ്കരാചാര്യപീഠത്തിലെന്നപോലെ ഈ സ്ഥാനത്ത് 'അവരോധം' ചെയ്യപ്പെടുന്ന ആൾ നാലഞ്ചു ക്ലിപ്തഭവനങ്ങളിലൊന്നിൽനിന്നും എടുക്കപ്പെടുന്നതാണ്. ഈ അവരോധത്തിൽ മലയാളത്തെ പ്രസിദ്ധ ബ്രാഹ്മണ, ക്ഷത്രിയ, സാമന്തരാജാക്കന്മാരും പ്രഭുക്കളുമെല്ലാം ഭാഗഭാക്കുകളാണ്. ഇതിലെ നിർവർത്തകാധ്യക്ഷസ്ഥാനം അഥവാ ഇതു നടത്തിക്കാനുള്ള അധികാരം മുൻകാലം മുതൽ തിരുവിതാംകൂർ രാജവംശത്തിനു തന്നെയാണ്; പക്ഷേ ഈ അധികാരം അവിടേക്ക് കിട്ടിയത് 'ഓണാട്ടടികൾ' എന്ന കായംകുളം രാജാവ് പക്കൽനിന്നായിരുന്നു.

ബിംബം മാറി പ്രതിഷ്ഠ കഴിഞ്ഞിരിക്കുമ്പോൾ സംഗമേശദേവന്റെ വിഗ്രഹത്തിന്മേൽ ഒരു പ്രകാശം കണ്ടുവെന്നും അതു മാണിക്യക്കല്ലുപോലെ ഇരിക്കുന്നുവെന്നും പറഞ്ഞ് സാദൃശ്യം നോക്കാനായി അന്നവിടെ ഭജിച്ചിരുന്ന ഓണാട്ടുകരെ നാലുവീട്ടിൽ കുറുപ്പന്മാരിലൊരാളായ കുമാരക്കുറുപ്പിന്റെ ശുപാർശയിന്മേൽ കായംകുളത്തു രാജാവിന്റെ മാണിക്യക്കല്ല് വാങ്ങിക്കൊണ്ടുപോയി താരതമ്യം നോക്കിയപ്പോൾ ദേവജ്യോതിസ്സിൽ ആയത് ചേർന്നു ലയിച്ചുപോക നിമിത്തം രത്നത്തിന്റെ വില കടത്തിനായി സമുദായമേലായ്മസ്ഥാനം ടി ക്ഷേത്ര ഉടമസ്ഥരായ ഇരിങ്ങാലക്കുട ഗ്രാമസഭയോഗക്കാർ എഴുതിക്കൊടുത്തപ്രകാരമാണിതു കായംകുളത്തേക്ക് കിട്ടിയതെന്നും, ഐരൂസ്വരൂപത്തിങ്കലേക്കുണ്ടായിരുന്ന മേൽക്കോയ്മസ്ഥാനം കിട്ടിയതുകൂടാതെ സഭായോഗത്തിൽ അരസ്ഥാനവും പരമധാനിയും മറ്റും കൊച്ചിരാജാവിനുണ്ടെന്നു ഗ്രന്ഥവരികളിൽ കാണുന്നു. ഇതെല്ലാം പിന്നത്തെ കെട്ടുപാടുകളും കഥകളുമാണ്. ആദ്യം ഈ സ്ഥാനം സ്വതന്ത്രമായിരുന്നു എന്ന് 'സഹ്യാദ്രി', 'കാവ്യസംഹിത', സ്വാമിയുടെ 'മലയക്ഷത്രകണ്ഠീരവൻ' മുതലായത് നോക്കിയാലറിയാം. കൊച്ചിരാജവംശം അനേകം തലമുറയായി ഈ അധികാരം കൈവശമാക്കാൻ ശ്രമിച്ചിട്ടുണ്ട്. ഈയിടെ ഉണ്ടായ വഴക്കിൽ ആ അധികാരം തിരുവിതാംകൂറിനാണെന്ന് 'പ്രിവികൗൺസി'ലിൽനിന്നും തീർച്ച കല്പിച്ചു.

ഇരിങ്ങാലക്കുടെ നമ്പൂരിയോഗക്കാർ തിരുവനന്തപുരത്തുചെന്ന് അവരോധിക്കപ്പെടുന്ന ആളുടെ 'ജാതകം' മഹാരാജാവ് തിരുമനസ്സിലെ തൃക്കൈയിൽനിന്നും വാങ്ങിക്കൊണ്ടുപോയി ക്ഷേത്രമണ്ഡപത്തിലലങ്കരിച്ചുവച്ച് ദേവങ്കൽനിന്ന് സൂത്രബന്ധം ചെയ്ത് 'ചൈതന്യകല' അതിങ്കൽ ആരോപിക്കയാണത്രെ ഇപ്പോൾ പതിവ്. ജാതകം തൃക്കൈയിൽ സമർപ്പിക്കുന്നത് (The Dutch in Malabar എന്ന പുസ്തകത്തിലെ ലിസ്റ്റിൻപടി) "മലയാളത്തെ പഴയ രാജസ്ഥാനിക"നായ വടയാറ്റ് യജമാനൻ (പിള്ള) ആണ്. ജാതകാവരോധക്രിയ നടത്തുന്നത് ആഴുവാഞ്ചേരിൽ തമ്പ്രാക്കളത്രെ.

വന്ദനാഭ്യർച്ചനാദികൾക്കുപയോഗിക്കുന്ന പ്രതിമ, ദാരുശിലാമയങ്ങളാണെങ്കിലും ഭരണോദ്യതമായ പ്രതിപുരുഷസ്ഥാനവും അവരോധവും ജഡഗ്രന്ഥിയായ ജാതകത്തിനു ചേരുന്നതങ്ങനെയെന്നറിഞ്ഞില്ല. ഇതു നോക്കുമ്പോൾ കിടങ്ങൂർ ഗ്രാമക്കാർ പണ്ടു വേദം

പഠിച്ചുവന്ന് ഒരു നായർപ്രഭുവിന്റെ അടുക്കൽ പരീക്ഷ കൊടുത്തിരുന്ന സമ്പ്രദായം തങ്ങൾക്ക് അപമാനകരമെന്നു കരുതി കേരളക്ഷേത്രാധികാരം ആഗന്തുക്കൾക്ക് അട്ടിപ്പേറായതിനുശേഷം പരീക്ഷകൻ കണ്ണും ചെവിയും മൂടിക്കെട്ടിയിരിക്കണമെന്നുള്ള ഒരു പതിവ് വരുത്തിക്കൂട്ടിയതുപോലെ ടി പ്രഭുവിൽ ദേവത്വമാരോപിക്കാൻ അസൂയ സമ്മതിക്കായ്കയാൽ കാലക്രമംകൊണ്ട് അതു ജാതകത്തിലാക്കിയതാണെന്നു സുസ്പഷ്ടം വെളിവാകുന്നു.

തമ്പ്രാക്കളുടെ ക്രിയയ്ക്ക് വെള്ളാട്ടുകരെ രാജാവിനെയും കവളപ്പാറ രാജാവിനെയും സാക്ഷി നിർത്തുന്ന പതിവുണ്ട്. ഇതുകഴിഞ്ഞ് ടി പ്രഭുവിനെ വലിയകൊട്ടാരത്തിൽനിന്നും യോഗക്കാർ ഏറ്റുവാങ്ങുകയും മഹാരാജാവ് സ്ഥാനം നൽകുകയും ചെയ്യുന്നു. നിയമനം കഴിഞ്ഞാൽ, മഹാരാജാവിനുപോലും സ്ഥാനമഹത്വം നിമിത്തം അഭിവാദ്യാർഹനായിത്തീരുന്ന ഇദ്ദേഹത്തിന്റെ അനന്തരദർശനം 'വെളിയട'യിട്ടു മറയ്ക്കപ്പെടുമത്രെ. പിന്നീട് യോഗക്കാരാലും രാജപരിവാരങ്ങളാലും ബഹുമാനപൂർവം ഉപചരിക്കപ്പെട്ട് ഇരിങ്ങാലക്കുടെ സമീപമുള്ള തൃപ്പയ്യക്ഷേത്രത്തിൽവച്ച് കൊച്ചിരാജാവും പ്രഭുക്കന്മാരും ചേർന്ന് അദ്ദേഹത്തിനെ ആനക്കഴുത്തിൽ കയറ്റി വാദ്യഘോഷത്തോടും അകമ്പടിയോടും കൂടി ഇരിങ്ങാലക്കുടയ്ക്കു കൊണ്ടുപോകുന്നതാണ് മുൻ പതിവ്. അവിടെ എത്തിയ ശേഷം പല വൈദികകർമ്മങ്ങളും നടത്തപ്പെടും. അവരോധക്രിയാംഗമായി ക്ഷുരകർമ്മം നടത്തുന്നത് അമ്പലവാസിയിൽപെട്ട പൊതുവാളാണ്. പിന്നീട് കലശാദ്യഭിഷേകം കൊണ്ടും മറ്റും ദേവത്വം പ്രാപിച്ച തച്ചുടയതമ്പുരാൻ തിരുമനസ്സിനെ സ്വർണ്ണപ്പല്ലക്കിലിരുത്തി ആറുനാട്ടിൽ പ്രഭുക്കന്മാരുടെയും മറ്റും അകമ്പടിയോടുകൂടി നമ്പൂരിമാർ പല്ലക്ക് ചുമന്നു പ്രദക്ഷിണമടിക്കണം. മുൻകാലത്ത് മലയാളത്തെ ഒരു പ്രധാന പംക്തി പാവന ക്ഷത്രിയരാജാവുതന്നെയാണത്രെ പല്ലക്കിന്റെ ഒരു തല കൈക്കൊള്ളാനധികൃതനായിരുന്നത്. പിന്നീട് ആ ഭാരം രാജപുരുഷൻമുഖാന്തരം നടത്തിപ്പോന്നു എന്നു പരക്കെ ജനങ്ങൾ പറയുന്നു. ഇതിനു മുമ്പിൽ നടന്ന അവരോധത്തിന് ആ രാജപുംഗവൻകൂടി ഉണ്ടായിരുന്നതായി പറയപ്പെടുന്നു എന്നു മിതവാദി പറഞ്ഞുകാണുന്നു. ഇത്തവണത്തെ അവരോധത്തിന് നമ്പൂരിമാർ മാത്രമാണ് വാഹകസ്ഥാനം കയ്യേറ്റത്. ഈ തിരുമനസ്സിലെ പന്തിയിൽ ഉത്തമബ്രാഹ്മണർക്കുപോലും ഇരുന്നുണ്ടുകൂടാ. അതുകൊണ്ട് പന്തിതിരിച്ച് ഇലയിട്ടാണ് തിരുനാളിനമൃതേത്ത് കഴിക്ക പതിവ്. ഊണുസമയത്ത് ബ്രാഹ്മണർ ഒറ്റ ആവണപ്പലകയിട്ടും തിരുമനസ്സ് കൊണ്ടു രണ്ടാവണപ്പലക മേല്ക്കുമേലിട്ടുമാണ് ഇരിക്കാറ്. ഇതു മേന്മയ്ക്കടയാളം. ബ്രാഹ്മണർക്ക് ആഭിജാത്യമല്ലെങ്കിൽ ശ്രേഷ്ഠത കൂടുതലുള്ളതുകൊണ്ടല്ല, പന്തിമാറിയിരിക്കുന്നതെന്നുള്ളതിലേക്ക്, മറ്റുള്ള മാടക്ഷ്മാപാദിപംക്തിപാവനരാജാക്കൾക്കുകൂടി വസ്ത്രം പിഴിഞ്ഞുകൊടുക്കുക, കുടപിടിക്കുക മുതലായത് നടത്തുന്നത് ക്ഷത്രിയദേശ്യരായ തിരുമുല്പാടന്മാർ പട്ടന്മാരെന്നിവരായിരിക്കെ, ഇദ്ദേഹത്തിനെ തറ്റുടുപ്പിക്ക, കൊടചൂടിക്ക മുതലായതു പതിവായി ചെയ്യുന്നത് നമ്പൂരിയാണെന്നുള്ള സംഗതി തെളിവാണ്.

ഇടവം 26. ഒരു ദേവാർച്ചാപദ്ധതിയും ബ്രഹ്മാഞ്ജലിയും ഇദ്ദേഹത്തിനു സംഭാവനയായി കൊടുത്തയച്ചശേഷം സ്വാമിപാദങ്ങളിലെ സ്നാനാനുഷ്ഠാനാദികളും തച്ചുടയതമ്പുരാന്റെ കോവിലെഴുന്നെള്ളത്തും മറ്റും കഴിഞ്ഞയുടനെ കണ്ടു സംസാരിച്ചു. ബ്രഹ്മാനന്ദസ്വാമികാരാടനാൽ അവിടേയ്ക്കയയ്ക്കപ്പെട്ടുകിടന്നിരുന്ന മോക്ഷപ്രദീപത്തെ ഊന്നിയാണ് ആദ്യം സംഭാഷണമുണ്ടായത്. നിവൃത്തിനിഷ്ഠന്മാർ രണ്ടുപേർ ചേർന്നാൽ ബ്രഹ്മാനന്ദശിവയോഗിയുടെ ശൗണ്ഡീര്യത്തെക്കുറിച്ചു പറകയെന്നത് മലയാളത്തു സാധാരണമായിരിക്കുന്നു.

സ്വാമി പറയുന്നു: "മോക്ഷപ്രദീപാദിഗ്രന്ഥം മുമുക്ഷുജനങ്ങൾ കൈക്കൊള്ളുന്നത് ആലോചിച്ചുവേണം." തച്ചുടയതമ്പുരാൻ: "ഹിംസാനിഷേധഭാഗം അതിൽ വളരെ നന്നായിരിക്കുന്നില്ലയോ?" സ്വാമി: "ഹിംസാനിരസനത്തിൽ അങ്ങേർക്കുള്ള 'വെറി' ശ്ലാഘിക്കത്തക്കതുതന്നെ. മുമുക്ഷുത്വം, അല്ലെങ്കിൽ മോക്ഷേച്ഛ സംജാതമായ ശേഷം ഒരുവനും ഹിംസയിൽ - പ്രാണവിയോഗവ്യാപാരത്തിൽ അഥവാ ഭൂതാദിദ്രോഹവിചാരത്തിൽ - പ്രവൃത്തിയുണ്ടാകാത്തതുകൊണ്ട് ആ ഭാഗം അതിൽനിന്നുതന്നെ ഗ്രഹിക്കണമെന്നില്ല."

ഇപ്രകാരം വളരെ സംസാരിച്ചതിനുശേഷം ശ്രീമദ് വിവേകാനന്ദസ്വാമിയുടെ ഉപദേശസമ്പ്രദായത്തെക്കുറിച്ച് പറഞ്ഞ് മുമ്പു ബ്രഹ്മാനന്ദീയനായിരുന്ന ഈ തമ്പുരാൻ ഇപ്പോൾ വേദാന്തശ്രദ്ധാലുവായിത്തീർന്ന് സ്വാമി വിവേകാനന്ദന്റെ പ്രസംഗാവലി പരിശീലിച്ചുവരുന്നുവെന്നു കേട്ടയുടനെ, സ്വാമി: "ആ സമ്പ്രദായം മുഴുക്കെ ശാങ്കരാദ്വൈതസിദ്ധാന്തമനുസരിച്ചുള്ളതാകയാൽ ഭേദഭ്രമത്തിന് അതിൽ സ്ഥലമില്ല. ഈ വഴി പോകുന്നവർക്ക് "യാനാസ്ഥായനരൊ രാജൻ! നപ്രമാദ്യേത കർഹിചിൽ; ധാവൻ നിമീല്യവാ നേത്രെ ന സ്ഖലേന്നപതേദിഹ" എന്ന് ശ്രീഭഗവാൻ പറഞ്ഞതുപോലെ, തെറ്റുപറ്റുകയില്ല." ഇങ്ങനെ സ്വാമി കുറേനേരം വിസ്താരമായി സിദ്ധാന്തപ്രകടനം ചെയ്തു.

ഇടവം 27. ഇന്നു മടങ്ങിപ്പോരത്തക്കവണ്ണം പരമഭട്ടാരസ്വാമിയുടെ അരുൾ സിദ്ധിച്ചിരിക്കുന്നതിനാൽ, രാവിലെതന്നെ യാത്രയെക്കുറിച്ച് ധരിപ്പിച്ചു. തിരുമേനി ഉപദേശ്യന്റെ നിലയിൽ ഒന്നും ചോദിക്കാതിരുന്നതിനാൽ മുമ്പു പ്രസ്താവിച്ചപ്രകാരം പരീക്ഷയ്ക്കായി സ്വാമി ഒരുങ്ങിയില്ല. ഒടുവിൽ ഇങ്ങനെ പറഞ്ഞു. തമ്പുരാൻ: "എനിക്കിതെല്ലാം ഒന്നു പറഞ്ഞുതരണമല്ലോ." സ്വാമി: "വന്നുചേരണമുടൻതന്നെ, എന്നുള്ള സ്വാമിതിരുവരുളിനെ മാത്രമാസ്പദമാക്കിയും സംഗതി ഗ്രഹിക്കായ്കയാൽ ഒരുങ്ങാതെയും പെട്ടെന്നു പോന്നതാകകൊണ്ട് ഇന്നുതന്നെ കരുനാഗപ്പള്ളിക്കു മടങ്ങണം. പിന്നീടുവന്ന് അതെല്ലാം സാധിക്കാം." ഇത്രയും പറഞ്ഞ് എടുത്തുചോദിക്കുന്നു. സ്വാമി: "എന്തോന്നു പറഞ്ഞുതരണമെന്നാണ് (ചോദിക്കുന്നത്)?" തിരുമേനി: "ആത്മധ്യാനത്തിനുള്ള സമ്പ്രദായവും മറ്റും." സ്വാമി: 'ആകട്ടെ, താമസിയാതെ വന്നിട്ടു വേണ്ടതു ചെയ്യാം." ഇത്രയും പറഞ്ഞശേഷം കഴിഞ്ഞ കൊല്ല(വർഷ)ത്തിൽ സ്വാമിപാദങ്ങളിലെ ജന്മഭൂവായ മൂവാറ്റുപുഴെ ഇദ്ദേഹം തഹസിൽദാരുമൊരുമിച്ചു താമസിച്ചിരുന്നപ്പോൾ മുതൽ സ്വാമിയെ കാണാനപേക്ഷിച്ചിരുന്നതായി കേൾക്കകൊണ്ടും ഇച്ഛാഭംഗപ്പെടുത്തരുതെന്നുവച്ചും അനന്തരം ഇങ്ങനെ പറഞ്ഞു.

സ്വാമി: "ഇപ്പോൾതന്നെ ഉപദേശിക്കുന്നതുകൊണ്ടും വിരോധമില്ല. എന്നാൽ മറ്റൊരാചാര്യൻ വല്ലതും പറയുമ്പോൾ ചാപല്യമുണ്ടാകരുത്. അതു പ്രത്യേകം സൂക്ഷിക്കണം." തിരുമേനി: "അങ്ങനെ ഒന്നും വരികയില്ല, നിശ്ചയം." പിന്നീട് 'സ്ഥൂണാനിഖനനന്യായ'പ്പടി ഉറപ്പിക്കാനായി സ്വാമി: "മോക്ഷോപദേശം വേണമെന്ന് ഒന്നുരണ്ടുവട്ടം തോന്നിയാലും പുറത്തുപറയാതെ അടക്കിക്കൊള്ളണമെന്നും നിരോധക്ഷമമല്ലെന്നു വന്നതിനുശേഷമേ ഒരാചാര്യനോടു പറയാവൂ എന്നും ഞാൻ സാധാരണ പലരോടും പറയാറുണ്ട്."

ഇങ്ങനെ ഒട്ടധികം ദൃഢതാപാദകമാംവണ്ണം ഗുണദോഷങ്ങളെ ഗ്രഹിപ്പിച്ചശേഷം, നിർഗ്ഗുണബ്രഹ്മധ്യാനം അല്ലെങ്കിൽ ഒരുമാതിരി പ്രധാന രാജയോഗം ഉപദേശിച്ചുകൊടുത്തു. അനന്തരം, ആദ്യമായി സഗുണനിഷ്ഠയിൽ പഴക്കിയതിനുമേലേ ഇത്തരം പ്രധാന ഉപദേശം കൊടുക്ക പതിവുള്ളൂ എന്നും അതുകൂടാതെ ഇങ്ങനെ ചെയ്തത് സ്വാമിതിരുവടി ചെയ്യാൻ സന്നദ്ധനാകാറില്ലാത്ത നയമാണെന്നും ഇന്നപ്രകാരം ഉപദേശം ചെയ്ത് എന്ന് ആ പരമപാവനപാദങ്ങളിൽ തൽക്കാലം അറിയിക്കേണ്ട ആവശ്യമില്ലെന്നും ഏതു മഹാത്മാവായ ആചാര്യനോടായാലും ഇതിന്റെ രൂപം പറയരുതെന്നും, എന്നാൽ പെട്ടെന്ന്

ഇത്ര രഹസ്യമാർഗ്ഗം ഉപദേശിച്ചതെങ്ങനെ എന്നാണെങ്കിൽ ലോകത്തിൽ ഒരുവന്റെ ഊഹത്തെപ്പോലും അതിക്രമിച്ചുള്ള ഈ മഹിമാന്വിതസ്ഥാനം ലഭിക്കുമാറ് ഉടനടി ഭാഗ്യമുണ്ടായതും തദനുസൃതനടപടി സിദ്ധമായതുംകൊണ്ട് അധികാരിതയുണ്ടെന്നു പരീക്ഷകൂടാതെ അനുമാനിച്ച് ഈ നയം കൈക്കൊണ്ടതാണെന്നും യോഗംകൂടി അഭ്യസിക്കുന്നത് ഉപയുക്തമെന്ന് (സ്വാമിക്ക്) തോന്നുന്നതായാൽ അപ്പോൾ അതും ഉപദേശിക്കുന്നതാണെന്നും യോഗത്തിനുള്ള സഹകാരിത്വം ഇഷ്ടാന്നഭക്ഷണത്തിൽ ഒരു ഉപദംശത്തിന് (കൂട്ടാന്) ഉള്ളിടത്തോളമേ ഉള്ളുവെങ്കിലും ചിലർക്ക് അത് പ്രയോജനപ്പെടുന്നുണ്ടെന്നും ബ്രഹ്മജ്ഞാനലാഭത്തിനുശേഷം മാത്രം സ്വാമി ബ്രഹ്മധ്യാനം ശീലിക്കയും അതിനുമുമ്പ് യോഗമുദ്രാബന്ധാദികൾ വളരെ ഉപകരിക്കയും ചെയ്തതുകൊണ്ട് യോഗത്തിന് ഏതോ ഒരുത്തമസ്ഥാനം കല്പിക്കാൻ മടിയില്ലെന്നും എന്നാലും ബ്രഹ്മനിഷ്ഠയുടെ സ്ഥാനം സർവോപരിയാണെന്നും മറ്റും അനവധി ദൃഷ്ടാന്തങ്ങളോടെ ഉദാഹരിച്ച് ആ തിരുമനസ്സിലെ ധരിപ്പിച്ചു.

91 വൃശ്ചികം 27-ാം തീയതിയിലെ ഡയറിക്കുശേഷം ഉദ്ധരിച്ചിട്ടുള്ള 'ആദിമമലയക്ഷത്രിയകേസരി' എന്ന ഉപന്യാസത്തിൽ ഈ സ്ഥാനത്തെപ്പറ്റി പറഞ്ഞിട്ടുള്ളതു നോക്കുക.

ഇടവം 27. ഇന്നു രാത്രി വീണ്ടും പരമഭട്ടാരസ്വാമിപാദങ്ങളിൽ വിവരമറിയിച്ചു മടങ്ങിപ്പോന്നു. ശുഭം. ശാന്തി.

ഇതിനെക്കുറിച്ച് മാന്യ 'മലയാളി'യിൽ പറവൂർ വാർത്തയിൽ ഇങ്ങനെ എഴുതിയിരിക്കുന്നു: 'ആത്മാശ്രമി' എന്നുകൂടിപേരുള്ള ബ്രഹ്മശ്രീ നീലകണ്ഠദീക്ഷിതർസ്വാമി അവർകൾ ഇവിടെയെത്തി ഗുരുഭൂതനായ പരമബ്രഹ്മശ്രീ... ചട്ടമ്പിസ്വാമികളോടുകൂടി ഏതാനുംദിവസം താമസിച്ചശേഷം ഇന്നു തച്ചുടയകൈമ്മൾ അവർകൾക്ക് ചില ഉപദേശങ്ങൾ കൊടുക്കുവാനായി ഇരിങ്ങാലക്കുടയ്ക്ക് പോയിരിക്കുന്നു."

നാടുവാഴികളെക്കൂടി ഇന്നയിടത്തിലെ (ജനപദത്തിലെ) രാജാവ് എന്നും മറ്റും സാധാരണ സംസാരിക്കാറുള്ളതുപോലെ ഈ പംക്തിയിൽ തച്ചുടയകൈമ്മൾ എന്നു നിർദ്ദേശിച്ചത് ശിക്ഷാനിയമം 502-ാം വകുപ്പുപ്രകാരമുള്ള അഘമൊന്നുമാകയില്ലെങ്കിലും മര്യാദയും ലേഖനമര്യാദയും അനുസരിച്ചാണ് മുമ്പു പ്രസ്താവിച്ച സമ്പ്രദായം കൈക്കൊണ്ടത്. ആകയാൽ മറ്റൊരു ശങ്കയ്ക്കുമിടയില്ല.

ഈ യാത്രയിൽ തഹസിൽദാർ മിസ്റ്റർ എ. കുമാരപിള്ള ബി. എ. യുടെ വൃദ്ധയും ഭക്തയുമായ പ്രിയമാതാവിന് ഒരു സഗുണേശ്വരോപാസ്തി കിട്ടിയാൽ കൊള്ളാമെന്നപേക്ഷിക്കയുണ്ടായി. ഇവർ വളരെനാളായിട്ടു സ്വാമിദർശനത്തെ പ്രതീക്ഷിച്ചുവരികയാണ്. സ്വാമിതിരുവടിയുടെ ദിവ്യസന്നിധി ഇവർക്ക് ചിരാദൃതമായിരിക്കെകൊണ്ടും അങ്ങനെ ഇരിക്കെ അവിടെ അറിയിച്ച് ആജ്ഞാനുസാരം സ്വീകരിക്കുന്നത് യുക്തമാകകൊണ്ടും അപ്രകാരമായാൽ മതിയെന്ന് ആ മാന്യ തുടർന്നുപറഞ്ഞു. അപ്പോൾ, സ്വാമി: "ഉപദേശം ചെയ്യുന്നതുകൊണ്ട് വിരോധമില്ലെന്ന് എനിക്ക് തോന്നുന്നപക്ഷം പ്രത്യേകമനുമതി ആവശ്യമില്ല; ഞങ്ങൾ തമ്മിൽ അല്പവും അന്തരമില്ലാത്തതിനാൽ ആ പാദങ്ങളിലേക്ക് അന്യഥാ പ്രതീതിയുണ്ടാകയില്ല" എന്നു പറഞ്ഞു. പിന്നീട് സ്വാമിതന്നെ ഇതിനെപ്പറ്റി സ്വാമിതിരുവടിയോടുണർത്തിയതിൽ, സ്വാമിതിരുവടി: "അതങ്ങനെ ചെയ്യേണ്ടതാണ്" എന്നരുളി. സ്വാമി: "ഇക്കാര്യം തൃപ്പാദങ്ങളിൽനിന്നുതന്നെ നിറവേറ്റാമെന്ന് അരുളിയിട്ടുള്ളപ്രകാരം മിസ്റ്റർ സുന്ദരംപിള്ള പറകയുണ്ടായി. ശിഷ്യരുടെ ബഹുത്വവും നാനാത്മകതയും നിമിത്തം കുറേനാളായിട്ട് അടിയൻ ഉപദേശം നിർത്തിവച്ചിരിക്കയാണ്." സ്വാമിതിരുവടി: "ആഹാ! വലിയ കാര്യമായിപ്പോയി" എന്ന് ബഹർത്ഥദ്യോതകവചസ്സ് മാർഗ്ഗം

പുനർവിചാരണയെ തടഞ്ഞു. ഈ നിർദ്ദേശമനുസരിച്ച് 28-ാം തീയതി ആ മഹതിക്ക്, സുസാദ്ധ്യമാണെങ്കിലും, ഏകത്വപര്യവസായിയായ ഒരു മാതിരി ആത്മഭാവന ഉപദേശിച്ചു തൃപ്തിപ്പെടുത്തി. ഭക്തിപ്രാചുര്യംകൊണ്ട് അവർക്കിതിലുള്ള പറ്റുമാനത്തെ സ്ഫുടീകരിച്ച സംഗതി ശ്ലാഘാവഹമാണ്. ഇവരുടെ പേർ 'ജ്യോതീരസാംബ'യെന്നാണ്.

ഇതുകൂടാതെ വേറെ ചില മഹതികൾക്കും സ്വാമി ഈയിടെ ഉപദേശം കൊടുത്തിട്ടുള്ളതായി കാണുന്നു. അവിടുത്തെ ഡയറിയിൽ ഇവയെ സൂചിപ്പിച്ചിട്ടുണ്ട്. സ്വാമിതിരുവടിയുമായുണ്ടായ സംഭാഷണമാണ് ഈ വ്യതിയാനത്തിനുകാരണം. "ഈയിടെ ഗുരുതര സൽക്കാരമല്ലെങ്കിൽ ശുശ്രൂഷ മുതലായതിനെ ആസ്പദമാക്കി ഒരു ഉപമാതൃഭാവത്തിൽ സ്നേഹിക്കുന്ന ദേഹവും പരമപ്രണയാസ്പദരായ ചിദ്രസാഭരണാദികളുടെ മാതാവും ആയ 'കല്യാണരംഗാംബ'യ്ക്ക് അത്തരം ഒരു ബ്രഹ്മോപാസ്തിക്രമമുപദേശിച്ചു."

ഇവരെപ്പോലെ ഇത്ര ഉള്ളലിവുള്ള ഒരു മാതാവുണ്ടായിട്ടുണ്ടോ എന്നു ഞാൻ സംശയിക്കുന്നു. ഇവർക്ക് ദൃഢമായ ഈശ്വരഭക്തിയും സജ്ജനപൂജനത്തിലതിയായ താല്പര്യവുമുണ്ട്. പാവങ്ങൾക്കും യാചകർക്കും യഥായോഗ്യം വല്ലതും കൊടുക്കുന്നതിലും, അവരുടെ ദയനീയമായ വാർത്തകളിൽ ആർദ്രതയോടെ പങ്കുകൊള്ളുന്നതിലും ഇവരുടെ ചിത്തം ജാഗരൂകമായി കാണുന്നു. ഗൃഹഭരണനിപുണകളായിരിക്കുന്ന ദുർല്ലഭം ചില മാന്യകളിൽ ഇവർക്ക് ഒരു ഒന്നാംസ്ഥാനം ഉണ്ടെന്നുള്ളതും വക്തവ്യമാണ്.

മിഥുനം 5. ഞാൻ ഈയിടെ ഈ ഗ്രന്ഥരചനയിൽ ബദ്ധശ്രദ്ധനായി വർത്തിക്കയായിരുന്നു. സ്വാമികളുടെ ഡയറി പരിശോധിക്ക, എഴുത്തുകൾ ചേർക്കുക മുതലായ വേലയിൽ മുഴുകിയിരുന്നപ്പോൾ സ്വാമികൾ ഗൃഹത്തിൽ വന്നു. ഞാൻ സകലതും നിർത്തിവച്ച് സ്വാമികളെ യഥാദരം സൽക്കരിച്ചിരുത്തി. "എന്തോന്നാ ജോലി?, വളരെ മുഷിവുള്ളതായിക്കാണുന്നല്ലോ" എന്ന് സ്വാമി എന്നോടു പറഞ്ഞു. "അവിടത്തെ ഡയറിയും മറ്റും വായിച്ചും എഴുതിയും ഇരിക്കയാണ്; എന്നാൽ ഡയറിയിൽ ചിലപ്പോൾ ഒന്നുംതന്നെ കാണുന്നില്ല; ഒന്നും എഴുതാത്ത വളരെ കടലാസ് തള്ളിച്ചെല്ലുമ്പോൾ ചിലതെല്ലാം കാണാം" എന്നു ഞാൻ ഒരുതരം തൃപ്തിയില്ലാതെ മറുപടി പറഞ്ഞു. സ്വാമി: "വല്ലതും വിശേഷസംഭവമുണ്ടാകുമ്പോൾ മാത്രമേ ഞാൻ എന്തെങ്കിലുമെഴുതുകയുള്ളൂ. എന്നും ഡയറിയിൽ എന്തോന്നാണെഴുതുക? പ്രതിദിവസമുള്ള ദിനചര്യയെഴുതുന്നത് ആശാസ്യമല്ല. ഒരിക്കൽ 'മലയാളി'യിലാണെന്നു തോന്നുന്നു, ആരുടെയോ ഒരു ഡയറി എഴുത്തിന്റെ മാതൃക കാണിച്ചിരുന്നു; അത് ആരെയും ചിരിപ്പിക്കുന്ന തരമാണ്." പിന്നീട് ജോലിത്തിരക്കിലിരുന്ന എന്നോട് "ജോലിക്കു വിഘ്നം വരുത്തേണ്ട; പൊയ്ക്കൊള്ളണം" എന്നനുജ്ഞ തരികയും ചെയ്തു.

ഈ ചെറിയ സംഭാഷണംകൊണ്ടു ഞാൻ മനഃപൂർവം ചെയ്ത ഒരു തെറ്റു തിരുത്താനിടവന്നു. ഇതിനുമുമ്പ് സ്വാമിയുടെ ഒരു ഡയറിക്ക് ഒരു അവതരണികയെഴുതിയതിൽ, മിക്കദിവസവും ഡയറി മൗനമായിരുന്നതിനാൽ വേദാന്തികൾക്കുണ്ടെന്നു പറയുന്ന ഉദാസീനത സ്വാമിക്കും കാണുമായിരിക്കും എന്നു ഞാനൂഹിച്ചു. എന്നാൽ സ്വാമിയോടുള്ള എന്റെ വളരെനാളത്തെ പരിചയംകൊണ്ട്, ആ സംഗതി സ്വാമിയിൽ കാണുന്നില്ല എന്നും എനിക്കു തോന്നി. സ്വാമിക്കു മേൽപ്രകാരം ഒരു വിചാരമുണ്ടായിരുന്നുവെന്ന് ഇപ്പോഴാണ് ഞാൻ ഗ്രഹിച്ചത്. അതുകൊണ്ട് എന്റെ ആ ബുദ്ധിമോശത്തെ മാന്യന്മാർ ക്ഷമിക്കണമെന്നപേക്ഷിക്കുന്നു.

മിഥുനം 18. സ്വാമിയുടെ (അവശേഷിച്ച) "അഗ്രജനും രണ്ടു സഹോദരികളും മസൂരിരോഗാക്രാന്തരായി കിടക്കുന്നതിനാൽ" (അമ്മത്തിരുവടിയെ സമാധാനപ്പെടുത്താനായി) "അത്രടം ഒന്നു ചെല്ലണ"മെന്നു കമ്പി കിട്ടിയെങ്കിലും അടുത്തുണ്ടായ സഞ്ചാരങ്ങളിലെ

ക്ലേശസംസ്കാരം മാഞ്ഞുപോകാതിരുന്നതുകൊണ്ടും ഗുരുതരപ്രതിബന്ധാന്തരങ്ങൾ നിമിത്തവും ഒരുങ്ങിയിറങ്ങിയ യാത്ര മുടക്കി, രോഗസ്ഥിതി ഒന്നുകൂടി വിശദമായറിയുന്നതിന് അങ്ങോട്ടു കമ്പിയടിച്ചതിൽ "ജ്യേഷ്ഠസോദരി ചരമഗതിയടഞ്ഞിരിക്കുന്നു" എന്നും "അഗ്രജനു കലശലാണ്" എന്നും മറ്റും വീണ്ടും കമ്പിവന്നതനുസരിച്ച് വൃദ്ധമാതൃദുഃഖസംമാർജ്ജനനിർബന്ധത്താൽ സ്വാമി ഇന്ന് സ്റ്റീംബോട്ടുവഴി യാത്രയ്ക്ക് തിരിച്ചു. ഇടയ്ക്കുവച്ച് 'പൗരൻ' പത്രാധിപർ ജി. രാമൻമേനോൻ എം. എ. അവർകളുടെ വള്ളത്തിൽ പകർന്നു ബോട്ടിന്റെ വരവിനെ പ്രതീക്ഷിച്ചിരുന്നു. അപ്പോൾ സ്വാമിയുടെ വയറിന് എന്തോ അല്പം സുഖംപോരാ എന്നു പറഞ്ഞുകൊണ്ട് (ഡോക്ടർ സി. കെ. പിള്ള സമർപ്പിച്ചിരുന്ന) 'നക്സ്വമിക്ക' സ്വല്പം ഉപയോഗിച്ചു. അതുകണ്ട് മിസ്റ്റർ മേനോൻ ഇങ്ങനെ പറഞ്ഞു: "ഭക്ഷണദോഷംകൊണ്ടാണ് സുഖക്കേടുണ്ടാകുന്നത്. സുഖം കുറവാണെങ്കിൽ ഉപവാസമനുഷ്ഠിക്കണം. വേണമെന്നു തോന്നിയാൽ മാത്രം പിന്നീട് കുറച്ചുഭക്ഷിക്കണം. അഗ്നിപക്വത്തെക്കാൾ നല്ലത് പ്രകൃതിസിദ്ധമായി പാകപ്പെടുന്നതാണ്. ഭൂമിയിൽനിന്നും വളരെ ഉയർന്നശേഷം ഫലിക്കുന്ന മാങ്ങ, തേങ്ങ മുതലായത് ധാന്യാദികളെക്കാൾ ഗുണമുള്ളവയാണ്. തേങ്ങ, അതിൽ പ്രാധാന്യമേറിയതാകുന്നു. ഇളനീരും അതിനകത്തെ (കഴമ്പ്) മജ്ജയും ഒരുമിച്ചുപയോഗിച്ചുകൂടാ. മണിക്കൂർ ഇടയിട്ടായാൽ അധികം നന്നായിരിക്കും. ഈ സമ്പ്രദായം കൂണീസിസ്റ്റം (സമ്പ്രദായം) അനുകരിച്ചുള്ള അമേരിക്കൻ ഡോക്ടർമാരുടെ പക്ഷമാണ്." (നാഭിദഘ്നജലത്തിലിരിക്ക മുതലായ ബാത്തുകൾ വേണ്ട, എന്നൊരു വിശേഷം).

സ്വാമി: "ഇങ്ങനെ ആയാൽ ക്ഷീണിക്കയില്ലയോ?" എന്നു ചോദിച്ചു. മിസ്റ്റർ മേനോൻ: "ക്ഷീണം തോന്നുകയില്ല; ഞാൻ ഈയിടെ പരീക്ഷിക്കുന്നു. തിന്നു തടിമാടന്മാരായിരുന്നാൽ അന്യർക്ക് കാണാൻമാത്രം കൊള്ളാം. ബലം കാണുകയില്ല. നേരെമറിച്ച് ഇപ്രകാരമായാൽ ദീർഘായുഷ്യവുമുണ്ടാകും." സ്വാമി: "അതബദ്ധമല്ലയോ? ഞങ്ങൾക്ക് ദേഹത്തെ നിലനിർത്തേണ്ട ആവശ്യമില്ല. അതു പോകുന്നതുതന്നെ നന്നെന്നാണ് പക്ഷം." മേനോൻ: "ഇതിലും നല്ല ദേഹം മേലിൽ സിദ്ധിക്കുമോ എന്നറിഞ്ഞുകൂടാത്തതിനാൽ ഇതിനെ പാലിക്കുന്നതുതന്നെ കൊള്ളാം." സ്വാമി: "ഞങ്ങൾക്ക് ഇനിയൊരു ദേഹമുണ്ടാകയെന്നത് അസംഭാവിതം. ദേഹം മുക്താവസ്ഥമാണ്." മേനോൻ: "എന്നാൽ ഇരുന്നതുകൊണ്ടെന്ത്?" സ്വാമി: "ഇതും തൂക്കിക്കൊണ്ടു നടക്കേണ്ട ഭാരമുണ്ട്. ദേഹബന്ധം (ജീവന്മുക്തനായാലും) അത്ര സുഖമല്ല. ആകയാൽ വിദേഹമുക്തി മെച്ചം." മേനോൻ: "അന്യാത്മാക്കളും പ്രപഞ്ചവും ഒക്കെത്തന്നെ തങ്കൽനിന്നഭിന്നമെന്നു കാണുന്ന മുക്തന് വിദേഹാവസ്ഥയിൽ അന്യന്റെ ദുഃഖംകൂടി തോന്നുകയില്ലയോ? സ്വാമി: "സമഷ്ടിവിഗ്രഹൻ ഈശ്വരനാണ്; ബ്രഹ്മമല്ല. ഐക്യം ബ്രഹ്മത്തോടാണ്. ആകാശം, ബാഹ്യാഭ്യന്തരഭേദങ്ങൾകൂടാതെ വ്യാപിച്ചിരുന്നാലും അതിൽ കുത്തിയാൽ ദേഹം വേദനപ്പെടുന്നില്ല. അതുപോലെയാകുന്നു ബ്രഹ്മൈക്യത്തിലെ (മുക്ത) നില പിന്നെ, ജീവന്മുക്തന്റെ മനസ്സ് സംവേദനസഹമായിരിക്കും; എന്നാൽ വിദേഹാവസ്ഥയിൽ (അത്) സംവേദനരഹിതമായി കാണാം, എന്ന് വലിയൊരു ഭേദമുണ്ട്", ഇങ്ങനെ പറഞ്ഞ് പ്രകൃതമവസാനിപ്പിച്ചു.

മിഥുനം 20. സ്വകൃത്യം പ്രമാണിച്ച് 'ആലുവാ'യിൽനിന്നും സ്വാമിയോടൊരുമിച്ചു യാത്ര ചെയ്ത ഒരു (കൊച്ചി) പോലീസുദ്യോഗസ്ഥന് - കാര്യവ്യഗ്രതയിലും - ഇന്ന് കുറെ ഒത്താശകൾ ചെയ്തുകൊടുത്തു. പിന്നീടുമാത്രമേ രോഗഭീതിയാൽ ദേശംവിട്ടു താമസിക്കുന്ന കുടുംബാംഗങ്ങളെക്കണ്ട് രോഗവൃത്താന്തം ഗ്രഹിച്ചുള്ളൂ. സ്വാമി കരുനാഗപ്പള്ളിയിൽനിന്നും പുറപ്പെട്ട അന്നുതന്നെ അഗ്രജൻ ഊർദ്ധ്വഗതിയടഞ്ഞതായി കേട്ട ഉടൻചെന്ന് ഉടൻ മാതൃപാദം ദർശിച്ചു. രണ്ടു സന്താനങ്ങൾക്ക് ഉടനടിയുണ്ടായ കഠോരമൃതിയാൽ ദുഃഖാർത്തയായി നിരാഹാരയായി കിടന്നിരുന്ന മാതാവിന് ഈ ഏകാവശിഷ്ടവിശിഷ്ട

പുത്രസംപദ്ദർശനം എങ്ങനെ ദുഃഖവിദ്രാവകവും എത്രദൂരം ഹൃദയാഹ്ലാദകവുമായിരുന്നുവെന്ന് പറയേണ്ടതില്ലല്ലോ. നാരായണനാമക (ജ്ഞാനപ്രകാശ)നായിരുന്ന ഇദ്ദേഹം കാര്യവശാൽ കുടുംബാംഗങ്ങളോടു ചിലപ്പോൾ കടുഭാഷണം ചെയ്തിരിക്കാമെങ്കിലും അന്യരോട് ഏറ്റവും വിനീതനായി പെരുമാറിയ ഒരു സജ്ജനാഗ്ര്യനായിരുന്നു എന്നതിൽ പക്ഷാന്തരമില്ല. "യാതൊരു പരോപദ്രവവും കൂടാതെ ജീവിതം നയിച്ച ആൾ" എന്ന് സമാധാനപാലനസംഘത്തിലെ ഒരു പ്രധാന ഉദ്യോഗസ്ഥൻ മുതലായവരും 'അദ്ദേഹം തനിക്കുവേണ്ടി മാത്രം ജീവിച്ചയാളല്ല' എന്ന് പരക്കെ ജനങ്ങളും ഇദ്ദേഹത്തെക്കുറിച്ച് സ്വാമിയോടും അല്ലാതെയും പറഞ്ഞതായി അറിവുണ്ട്. സ്വാമിയുടെ ജ്യേഷ്ഠഭ്രാതാവായിരുന്നിട്ടും ഒരു സാമാന്യശിഷ്യനെക്കാൾ ഭയഭക്തിസ്നേഹത്തോടെയാണിദ്ദേഹം അനുവർത്തിച്ചിട്ടുള്ളതെന്ന് സ്വാമി പലപ്പോഴും പറയാറുണ്ട്. മറ്റു ബന്ധുജനങ്ങളിൽ ആരെയും കാണാതെ ദേഹം വെടിയേണ്ടിവന്ന പ്രസ്തുത രോഗാക്രമണവേളയിൽ അദ്ദേഹത്തിന്റെ അപേക്ഷയനുസരിച്ചു കണ്ടു സമാധാനപ്പെടുത്താൻ സകലവിധ സൗകര്യവും സ്വാമിക്കുണ്ടായിരിക്കെ അതിനു സംഗതിയാകാഞ്ഞതു നിയതിനിശ്ചയംതന്നെയെങ്കിലും അതിൽമാത്രം ഒരു കുണ്ഠിതച്ഛായ, ഇക്കാര്യം സംബന്ധിച്ച്, സ്വാമിതിരുവടിക്കും മറ്റും സ്വാമി അയച്ച എഴുത്തിൽ സൂചിപ്പിച്ചുകാണുന്നതാശ്ചര്യമല്ല. അത് അന്യനിഷ്ഠഭൂതദയയുടെ പ്രകടാവസ്ഥയാണല്ലോ. അനേകജനങ്ങളുടെ കഠിനവ്യാധികളെ ഭാവനാബലത്താൽ ശമിപ്പിച്ച മഹാത്മയോഗിയായ സ്വാമി ആ സന്ദർഭത്തിൽ അവിടെ എത്തിയിരുന്നെങ്കിൽ, ശിവതത്വസുധാനിധിയിൽ സിദ്ധാന്തിച്ചിട്ടുള്ളതുപോലെ, അപമൃത്യു പരിഹരിക്കപ്പെടുമായിരുന്നുവെന്ന് പല മാന്യന്മാരും അഭിപ്രായം പുറപ്പെടുവിച്ചിട്ടുണ്ട്. സ്വാമിക്കും ഈ പക്ഷത്തോട് എതിരഭിപ്രായമില്ലത്രെ. അനേക സംവത്സരക്കാലമായി സഗുണേശ്വരസേവ വഴിയാംവണ്ണം ചെയ്തുപോരികയാൽ കഴിഞ്ഞ രണ്ടാമാണ്ടിൽ സ്വാമിമുഖമായി നിർഗ്ഗുണബ്രഹ്മനിഷ്ഠ ലഭിക്കുവാനിടവന്നതിനാൽ ഇദ്ദേഹം ക്രമമുക്തിപദസ്ഥനായിരിക്കുന്നു എന്നു പറയേണ്ടതുണ്ട്. കാര്യമിങ്ങനെയാണെങ്കിലും ലോകാനുരോധേന ശിഷ്ടജനങ്ങളെക്കൊണ്ട് "ആനന്ത്യാൽ കലിധർമ്മാണാം പുംസാം ചൈവായുഷഃക്ഷയാൽ; അസ്ഥിതേശ്ച ശരീരസ്യ ദ്വാദശാഹോ വിശിഷ്യതേ" എന്ന ഭഗവൽസിദ്ധാന്തവും വ്യാഘ്രപാദീയപക്ഷവും ആശ്വലായന സൂത്രവും അനുസരിച്ചു 12-ാം ദിവസം സപിണ്ഡി കഴിപ്പിക്കയും ദുർമൃതിക്കു വിധിച്ചിട്ടുള്ള നാരായണബലികൂടി നടത്തിക്കയും ചെയ്തു. ഈ ഒടുവിൽപറഞ്ഞ സംഗതി ബഹുധാ പത്രപംക്തികളെ അലങ്കരിച്ചിരുന്നതിനാൽ മഹാജനങ്ങൾക്കു ദൃഗ്ഗോചരീഭവിച്ചിരിക്കുമെന്നു വിശ്വസിക്കുന്നു. ഇദ്ദേഹം തദ്ദേശപ്രതിനിധി കൂടി ആയിരുന്നു എന്നതും പ്രസ്താവയോഗ്യമാണ്.

മിഥുനം 28. 'ഒരു യുവകവി അർജ്ജുനന്റെ തപസ്സ്' എന്ന വിഷയത്തെ അധികരിച്ചു രചിച്ച ഖണ്ഡകാവ്യം കേൾപ്പിച്ചു. രചന അതിരമണീയം. ഇതിലെ ശബ്ദാർത്ഥഗുംഭഗാംഭീര്യം പണ്ഡിതകവികളെ അതിശയിപ്പിക്കത്തക്കതാകുന്നു; ഇതിൽ ചില ചില്ലറസംസ്കാരങ്ങൾ വരുത്തുന്നതിന് നിർദ്ദേശിച്ചു," എന്നും "താടിക്കു തീപിടിച്ചു വെള്ളത്തിൽ ചാടാൻ പോകുമ്പോൾ കഞ്ചാവിനു കൊളുത്തിയിട്ടു പോകണമെന്നു പറഞ്ഞ കഥയിലെപ്പോലുള്ള അന്നത്തെ സന്ദർഭം, ഗുണദോഷസംസ്കാരങ്ങളെ വിസ്തരിക്കാൻ, അനുവദിച്ചില്ല" എന്നും ഇന്നത്തെ ഡയറിയിൽ കാണുന്നു.

മിഥുനം 25-ാം തീയതി മുതൽ കർക്കടകം 6-ാം തീയതിവരെ സ്വാമിയെ കാണാനായി വന്ന പല മാന്യന്മാരോടും സാമുദായികകാര്യങ്ങളെക്കുറിച്ചു പലതും സംസാരിച്ചു. വിഷയം, ഇതിലടങ്ങിയ ഉപന്യാസാദിധ്യതമാകയാലും 'പിഷ്ടപേഷണ'ശങ്കയാലും വിവരിക്കുന്നില്ല. ഇതിനിടയിൽ ഒരു പുതുഗൃഹപ്രവേശദിവസം നായന്മാരെക്കൊണ്ടു പുണ്യാഹം നടത്തിക്കകൂടി ഉണ്ടായി.

കർക്കടകം 10. സ്വാമികളുടെ സ്നേഹബഹുമാനപാത്രങ്ങളായ അഗ്രജാഗ്രജന്മാരുടെ മുൻ സൂചിപ്പിച്ച അകാലനിര്യാണത്തെ സംബന്ധിച്ച് സ്വാമികൾക്ക് പല മാന്യന്മാരും അനുശോചനക്കത്തുകൾ അയച്ചിരുന്നു. ഈ പുണ്യാത്മാക്കൾ രോഗഗ്രസ്തന്മാരായിരിക്കുന്നുവെന്നറിഞ്ഞ് ഒന്നുരണ്ടുദിവസം കഴിഞ്ഞില്ല, അതിനുമുമ്പ് ഹൃദയഭേദകമായ അവരുടെ മരണവൃത്താന്തം എന്നെ അതിമാത്രവ്യഥയ്ക്കിരയാക്കി. എന്റെ അപ്പോഴത്തെ മനോവിചാരങ്ങളെ താഴെക്കാണുന്ന എഴുത്തിൽ കഴിയുന്നത്ര പ്രതിഫലിപ്പിക്കാൻ ശ്രമിച്ചിട്ടുണ്ട്.

കോളജ്
തിരുവനന്തപുരം

ശ്രീ

അല്ലയോ പരിപൂതചരണാ,

തിരുവടികളുടെ 5-ാം തീയതിയിലെ എഴുത്ത് ഇന്ന് ഏകദേശം രണ്ടുമണിക്കു കിട്ടി. വായിച്ചതിൽ ഞങ്ങളെപ്പോലെ ലൗകികരായവർക്ക് ഏറ്റവും ദുഃഖത്തെ തരുന്ന വർത്തമാനങ്ങളെക്കൊണ്ട് ആയതു നിറഞ്ഞിരിക്കുന്നുവെന്ന് ഞാൻ എന്തിനു പറയുന്നു! പരമാനന്ദനാഥനും ജ്യേഷ്ഠനും ഈയിടെയയച്ച രണ്ടെഴുത്തുകളിൽനിന്നു സ്വാമികൾ വടക്കോട്ട്, അവിടെ കിട്ടിയ കമ്പിയനുസരിച്ച്, പോയിരിക്കയാണെന്നു ഞാൻ അറിഞ്ഞുവെങ്കിലും, അവിടുത്തെ എഴുത്തുകൊണ്ടാണ്, മറ്റവ എനിക്കുണ്ടാക്കിയ വ്യഥയെ, പരിപൂർണ്ണമാക്കിയത്. എനിക്കിവിടെ ഒന്നും പറയാൻ തോന്നുന്നില്ല. അവിടുന്ന് ആദ്യം കമ്പി കിട്ടിയപ്പോൾ തിരിച്ചിരുന്നുവെങ്കിൽ 'ജ്യേഷ്ഠനും മൂത്ത സഹോദരിയും' ഇത്രവേഗം ദീർഘനിദ്രയെ പ്രാപിക്കയില്ലായിരുന്നുവെന്നാണ് തപഃപ്രഭാവവാനായ അവിടുത്തോടുള്ള എന്റെ പരിചയംകൊണ്ട് ഈ കിഞ്ചിജ്ജ്ഞന്റെ മനസ്സിൽ തോന്നുന്നത്. ഇനി, 'ഇളയസോദരി' യാതൊരു ഭംഗവും കൂടാതെ വളരെക്കാലം ജീവിച്ചിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു; എന്തെന്നാൽ, ആ മഹതിയുടെ ഈശ്വരാനുകൂല്യം അദ്ദിക്കിലേക്ക് സ്വാമിതൃപ്പാദങ്ങളെ ആകർഷിച്ചുവല്ലോ. നിര്യാണംവന്ന മറ്റു രണ്ടു പുണ്യഭാജനങ്ങൾക്ക്, അവരുടെ ഈ ദുഃഖപൂർണ്ണപ്രപഞ്ചത്തിൽനിന്നുള്ള ഒടുവിലത്തെ യാത്രചോദിപ്പ് സന്ദർഭത്തിൽ, സാക്ഷാൽ ബ്രഹ്മപ്രതിമനായ സ്വാമികളെ സംവീക്ഷിപ്പാൻ ഇടവന്നില്ലല്ലോ! എന്നാലും, അവിടുത്തെ ദിവ്യശക്തികൊണ്ട്, അവിടുത്തെ 'സഹോദരത്വം' പ്രാപിച്ചിരുന്ന ആ അനർഘരത്നങ്ങൾ, ഇനിയും തേജഃപുഞ്ജങ്ങളായിത്തന്നെ ഇരിക്കും. ഞാൻ ഈ ദുഃഖസ്വരത്തെ എന്തിനു പരിചയിക്കുന്നു! ഇത് ആരോടാണ് നിവേദനം ചെയ്യുന്നത്! എങ്കിലും എന്റെ 'ശുദ്ധഗതി'കൊണ്ടിത്രയും എഴുതിയതിനെ സ്വാമികൾ ക്ഷമിക്കും... ശംഭുശർമ്മാവിനു പുസ്തകം കൊടുത്തു. അദ്ദേഹം കരുനാഗപ്പള്ളിക്ക് എഴുത്തയച്ചുകാണും.

എന്ന് അവിടുത്തെ ആശ്രിതൻ
എസ്. എൻ. കൃഷ്ണപിള്ള

മേൽ പ്രസ്താവിച്ച പ്രകാരമുള്ള സ്വാമികളുടെ കത്ത് താഴെച്ചേർക്കുന്നു:

മാറാടി
മൂവാറ്റുപുഴ

ശിവമയം

പരമപ്രിയദർശന,

'നൂനം ഭൂതാനി. ഭഗവാൻ യുനക്തി വിയുനക്തിച' എന്ന ശ്രീഭഗവദാദേശംപോലെ തന്നെ കാര്യങ്ങൾ. മിഥുനമാസം കഷ്ടപ്രാരബ്ധങ്ങളുടെ ഒരു കേന്ദ്രമായിരുന്നു. മറ്റു

കാലങ്ങൾ ഓരോന്നിന്റേതുമാത്രം. അരിഷ്ടച്ഛായകണ്ടിളകുന്ന സ്വഭാവം, അതുകൂട്ടമായി പർവ്വതംപോലെ വരുമ്പോൾ, ശിഥിലീഭവിച്ച് എന്റെ ഹൃദയം വജ്രകഠിനമായി തീരുമെന്ന് ഒരനുഭവമുണ്ട്. അതിന്റെ രഹസ്യം ഞാൻ ഗോപ്യമായി ശ്രീവർദ്ധനത്തുവച്ചു നിങ്ങൾ രണ്ടുപേരോടും പറഞ്ഞതോർക്കുന്നോ?

കഴിഞ്ഞമാസം 14-ാം തീയതി, മൂന്നു സഹോദരങ്ങൾക്ക് മസൂരി കലശലാണെന്നു കമ്പികിട്ടി... പുത്രദുഃഖാർത്തയായിരിക്കുന്ന മാതാവിനെ സമാധാനപ്പെടുത്തി. സമാധാനത്തിന് എന്റെ ദർശനം മാത്രമല്ലാതെ മറ്റൊന്നുംതന്നെ ഇല്ല. ദുഃഖം, കോപം, സ്നേഹം മുതലായതിലേതെങ്കിലും ഒന്ന് ഉള്ളിൽ മുറ്റിയിരിക്കുമ്പോൾ ഒരുപദേശകണികയും അകത്തു കടക്കുകയില്ല; ഏതു 'രിഷി' (ഋഷി) ഉപദേശിച്ചാലും ശരി. പിന്നെ അതെല്ലാം (ഒരു പാത്രത്തിൽനിന്നു ജലാദിപോലെ) പുറത്തേക്കു ചാലിടുമ്പോൾ ആ മാർഗ്ഗത്തൂടെ ഉപദേശമോ, ന്യായവിചാരമോ പ്രവേശിക്കാൻ തുടങ്ങും. ഈ വാസ്തവം വിചാരിച്ച്, ഞാൻ കഷ്ടതയുടെയും മറ്റും പ്രഥമപ്രസരത്തിൽ ആരോടും ഒന്നും പറയാറില്ല..."

ഈ എഴുത്തുകൊണ്ടു നമുക്കു സ്വാമിയുടെ ഒന്നുരണ്ട് സ്വഭാവവിശേഷങ്ങൾ മനസ്സിലാക്കാം. അവ പല പ്രാവശ്യം പല ഉദാഹരണങ്ങൾകൊണ്ടു വ്യക്തമായിരിക്കുന്നതിനാൽ ഇവിടെ പ്രത്യേകിച്ചൊന്നും പറയേണ്ടല്ലോ.

ഈ എഴുത്ത് എനിക്ക് വളരെ മനസ്താപം ഉണ്ടാക്കിയെന്ന് മേൽക്കാണിച്ച എന്റെ എഴുത്തുകൊണ്ട് കാണാമല്ലോ. പരമപ്രേമാസ്പദമായിരിക്കുന്ന മാതാവിനു വ്യഥയെ ജനിപ്പിക്കുന്നവർ വല്ല തത്വവും മനസ്സിലാക്കുന്നോ. ജ്ഞാനികളും പ്രപഞ്ചനിഷ്ഠയിൽ നമ്മെപ്പോലെതന്നെ. അതാണല്ലോ 'പശ്വാദിഭിശ്ചാവിശേഷാൽ' എന്ന് ആചാര്യസ്വാമികൾ പറഞ്ഞത്. പക്ഷേ, ഇവർ കാര്യതത്വവേദികളാകയാൽ വെറും സംസാരികൾക്ക് ഒരു പാഠമായിരിപ്പാനും ലോകാനുസൃതമായി പ്രവർത്തിക്കും; 'ചികീർഷുർല്ലോകസംഗ്രഹം' എന്നല്ലേ ഭഗവാൻ പറയുന്നത്. പുരാണപുരുഷന്മാർ ഇതിനെല്ലാം ഉദാഹരണങ്ങളാണല്ലോ.

കർക്കടകം 11. പരമഭട്ടാരസ്വാമിതിരുവടിയിൽനിന്നു കിട്ടിയ ഒരു മറുപടി താഴെ ചേർക്കുന്നു:

ശ്രീ

"എല്ലാം ശിവമയംതന്നെ.

എഴുത്തുകിട്ടി. മറുപടിയുടെ കാര്യം... എന്തിനു പറയുന്നു. 'ജീവന്മുക്താ ന മജ്ജന്തി സുഖദുഃഖരസസ്ഥിതൌ' ഞാൻ വിശേഷിച്ചെന്നോടൊന്നും പറയാനില്ലല്ലോ... അമ്മയിപ്പോൾ എങ്ങനെ? അവർക്ക് സഹിക്കാൻ വിശേഷിച്ചൊന്നുമില്ലല്ലോ 'അറിവ്.'

എങ്കിലും വാസ്തവമായി നിത്യാനന്ദസ്വരൂപനായ മകന്റെ സാമീപ്യം ഹേതുവായിട്ടുള്ള മഹാഭാഗ്യം അമ്മയുടെ സർവ്വരക്ഷതന്നെ. ശിവം. ശിവം. ശിവം."

ബ്രഹ്മവിദ്വരീയനായ സ്വാമിതിരുവടിയുടെ എഴുത്ത് ഇത്ര സങ്കുചിതമായത് ആശ്ചര്യമല്ലല്ലോ. സ്വാമിക്ക് ഈ സന്ദർഭത്തിൽ വല്ല ദുഃഖകണികയും മനുഷ്യസാധാരണത്വേന ഉണ്ടായേക്കുമോ എന്നു ശങ്കിച്ചാണ് ആദ്യം ഉപക്രമണികയായി പ്രമാണമുദ്ധരിച്ചതെന്നു വിചാരിപ്പാനില്ലെന്നും അത് ലോകനയമാണെന്നും 'ഞാൻ വിശേഷിച്ചെന്നോടൊന്നും പറയാനില്ലല്ലോ' എന്ന ഗുരുശിഷ്യൈക്യപ്രതിപാദകഭാഗംകൊണ്ടു വെളിവാകുന്നു. കൂടാതെ, 'വാസ്തവമായി നിത്യാനന്ദസ്വരൂപനായ മകന്റെ' എന്നത് ആ ഭാഗത്തെ ഒന്നു

കൂടി ദൃഢപ്പെടുത്തുകയും ചെയ്യുന്നുണ്ടല്ലോ. ഓരോ ഘട്ടങ്ങളിൽ സ്വാമി ചെയ്തിരിക്കുന്ന പ്രാരബ്ധചിന്തകൾ ബാധിക്കുന്നവയല്ലെന്നുള്ളതിലേക്ക് ഈ ലേഖനം പര്യാപ്തമായ തെളിവാകുന്നു.

കർക്കടകം 15. കരുനാഗപ്പള്ളിയിൽനിന്നും ഒരു ശിഷ്യൻ സ്വാമിക്കയച്ച ഒരെഴുത്ത് ഇവിടെ ചേർക്കാം. ഈ ഘട്ടം ഓരോരുത്തർക്കും സ്വാമിയിലുള്ള വൃത്തിവിശേഷം വിവേചനചെയ്വാൻ തക്കതാകയാൽ അതിലേക്കായി ആ ലേഖനവും അതിനെ തുടർന്ന് മറ്റു ചിലതും ക്രമേണ താഴെ ഉദ്ധരിക്കുന്നു:

മരുതുക്കുളങ്ങര

ശ്രീ

തൃപ്പാദസന്നിധിയിൽനിന്നും എനിക്കയച്ച എഴുത്ത് ഇന്നലെ കിട്ടി. അതിൽ അടക്കം ചെയ്തിരിക്കുന്ന പരമാർത്ഥതത്വങ്ങളെയും മറ്റുമാലോചിക്കുംതോറും എത്ര ബോധമില്ലാത്തവന്റെയും ഹൃദയദരിയിൽ പുകയില്ലാത്ത ദീപംപോലെ അജ്ഞാനനാശകമായ അതിപ്രകാശമുണ്ടാകുമെന്നുള്ളത് നിർവിവാദമായ ഒരു സംഗതിയാണെങ്കിലും ആയത് എന്റെ ചിത്തപരിപാകത്തിനൊത്തതുപോലെ സ്വാനുഭവപ്പെടുന്നെന്നുതന്നെയല്ല ആ മഹത്തായ ലേഖനത്തിലെ ചില വരികൾ നോക്കുമ്പോൾ എനിക്ക് അതിയായ സങ്കടവും ഉണ്ടാകുന്നു. ആദ്യം വടക്കോട്ടു പോകുന്നതിന് യാത്രയൊരുങ്ങിവന്നപ്പോൾ അതേവരെ സകല കാര്യങ്ങളിലും തീവ്രനിഷ്ഠയുള്ള ആ മഹത്തായ ചിത്തവൃത്തിക്ക് എന്തോ... ചില്ലറ സംഗതിവശാൽ മടിയെ അവലംബിക്കുന്നതിന് സംഗതിയായതിനെ ഓർക്കുമ്പോൾ തിരുവടികളുടെ എഴുത്തിൽ സംഘടിപ്പിച്ചിരിക്കുന്ന "ഈശ്വരനും പ്രാണികർമ്മപാകം ആന്യഥാകരിക്കാവതല്ല; എല്ലാം കാലാധീനമാണ്", ഇത്യാദി വാക്യങ്ങളുടെ വില അനിർവ്വചനീയംതന്നെ. ഈയിടെ അവിടെ നടന്നിട്ടുള്ള മിക്ക സംഗതികളും മിസ്റ്റർ കുഞ്ഞുപിള്ള സാറിനയച്ചിരുന്ന എഴുത്തുകൾകൊണ്ടു മനസ്സിലായി. തിരുവടികളുടെ പുണ്യപാദസ്പർശംകൊണ്ട് ആ ദിക്കുകളിലുള്ള സർവ്വവിപത്തുകളെയും കളഞ്ഞിട്ട് ഇങ്ങോട്ടെഴുന്നരുളിയാൽ മതിയെന്നാണ് എന്റെ അഭിപ്രായം... ഇത് സ്വാമിതിരുവടികൾ ബോധിപ്പാൻ

വിനീതനായ ശിഷ്യൻ (N. R. P.)

കർക്കടകം 17. ഇന്നു കിട്ടിയ പരമാനന്ദനാഥന്റെ ഒരു പ്രതിപത്രം താഴെചേർക്കുന്നു.

മരുതുക്കുളങ്ങര

തിരുവടികളിൽ അനന്തനമസ്കാരം.

ശ്രീപാദങ്ങളിൽനിന്നും സദയം അയച്ചുതന്ന അനുഗ്രഹപത്രം 11-ാം തീയതി കിട്ടി... തിരുവെഴുത്തിൽ വിവരിക്കുന്ന വ്യാപൽകാര്യങ്ങൾ എല്ലാം അടിയൻ മിസ്റ്റർ കെ. നാരായണപിള്ള മുതൽപേരിൽനിന്നും മുമ്പുതന്നെ അറിഞ്ഞിരുന്നു. ആ വിഷയത്തിൽ അകൈതവം സഹതപിക്കുന്ന മാദൃശന്മാരെയും തത്വോപദേശംമൂലം സമാധാനപ്പെടുത്തേണ്ട ഭാരവും ധൈര്യവും തിരുമനസ്സിലേക്കുള്ളതുകൊണ്ട്, സാന്ത്വനരീത്യാ ഏതെങ്കിലും അങ്ങോട്ടു പറയേണ്ട ആവശ്യമുണ്ടെന്ന് ഈ അല്പജ്ഞനു തോന്നുന്നില്ല. അതിനാൽ ആ ഭാഗം വിടുന്നു... ("പരാർത്ഥമായി ജീവിതം നയിക്കുന്നു എന്നുള്ളതിൽ") 'ചിലർക്ക്' പക്ഷാന്തരം എന്നു കാണുന്നത് എന്തെന്നും ആർക്കെന്നും വെളിവാകുന്നില്ല...

അടിയൻ സ്വതേ ഉദാസീനനാണെങ്കിലും ഇങ്ങനെയുള്ള കാര്യങ്ങൾ സംഭവിക്കുന്നത് ഉദാസീനതയ്ക്ക് സഹായമായി എന്ന് സ്വപ്നേപി വിചാരിക്കയില്ല. ഇത്രയുമറിവാൻ തിരുവുള്ളമുണ്ടാകണം...

എന്ന് ശ്രീപാദദാസൻ

പരമാനന്ദനാഥൻ (ഒപ്പ്)

കർക്കടകം 18. ഇതിന് സ്വാമി അയച്ച മറുപടി താഴെ ചേർത്തുകൊള്ളുന്നു:

വാളാനിക്കാട്ടുമഠം, മാറാടി
മദ്ധ്യാഹ്നം

ബ്രഹ്മസർവ്വം

"പരമപ്രിയദർശന!, എഴുത്ത് ഇപ്പോൾ കിട്ടി... 'ചിലർക്ക് പക്ഷാന്തരം' എന്നുപറഞ്ഞത് അന്നു ശംകിതോപാധിയായിരുന്നു. ഇപ്പോൾ അതു തെളിയിക്കാം. അതിന് പര്യാപ്തമായി, ഇക്കാലംകൊണ്ട്, വേണ്ടതു വന്നിട്ടുണ്ട്. 'കൊച്ചുകഴു...റി' എന്നു പറയുംപോലെ ഒരു മട്ടിലും, മർമ്മഭേദകസമ്പ്രദായത്തിലും - അതുംതന്നെ - ഗുരുജനങ്ങൾപോലും ഈ പദത്തിൽ പറയാനൊരുങ്ങിട്ടില്ലാത്ത രീതിയിലും ആണ് അതിരിക്കുന്നത്. ഈ സന്ദർഭത്തിൽ സ്വാമി തിരുവടിയുടെ അനുഗ്രഹവും ചേർത്ത് താരതമ്യവിവേചനം (വേണമെങ്കിൽ) ചെയ്യാം.

ഉദ്ദിധീർഷകൊണ്ടായാലും, "വിദ്യാഹവൈ ബ്രാഹ്മണമാജഗാമഗോപായമാം ശേവധിഷ്ടേഹമസ്മി; അസൂയകായാ നൃജവെ ശഠായ മാ മാബ്രൂയാ വീര്യവതീ യഥാ സ്യാം" എന്ന ശ്രുതിസിദ്ധാന്തത്തെ പരാമർശിക്കാതെ ഞാൻ ചിലർക്ക് നൽകിപ്പോയ ഉപദേശം ഏതെല്ലാം രൂപത്തിൽ കലാശിക്കുന്നു! എന്തിനു..........യുന്നു. 'അടിയന്റെയും പക്ഷം അങ്ങനെയാണ്' എന്നു ചില അർഹന്മാരെത്തുടർന്നു വലിവെവന്ന് ഒരാൾ നമുക്കു വിധി കല്പിച്ചതും, ബാഹ്യമായിട്ടെങ്കിലും, അയാളെ ത്യജിച്ചിരിക്കുന്നുവെന്നു പ്രസംഗവശാൽ അതിനെ ഊന്നി വേറൊരിക്കൽ പറഞ്ഞതും, യഥാർത്ഥമായി, സംഗതിവശാൽ അന്യർമൂലം അതു പരിണമിച്ചതും ഓർക്കുന്നുണ്ടല്ലോ. ഈയിടെ കിട്ടിയ അനുഭവം, "ഗച്ഛത്യധസ്തൃണഗുണഃശ്രിതകൂപയന്ത്രഃ പുഷ്പാശ്രയീ ഹരശിരോഭൂവി രൂഢിമേതി" എന്ന മാതിരിതന്നെ; ഹന്ത! (ചാരിയാൽ ചാരിയതു.......റും) പരീക്ഷ മറന്നഫലം!

"സ്വയം കൃതേന ദോഷേണ യേന യൊ ലജ്ജതെ ഗുരുഃ;

തേന തത്സന്നിധൌ വിദ്വാനദ്യാപി നച നിന്ദ്യതാം" എന്നതു മറക്കത്തക്കതല്ല... ശമാസ്ത്രധാരികളായി ശിവപ്രസാദപ്രതിമരായിരിക്കുന്ന ചില ശിഷ്യമണികൾ ദാഹശക്തി പ്രതിഷ്ഠംഭകമട്ടിൽ കരാവമർശം ചെയ്യുന്നത്.

'മിത്രഗുപ്തമുപഹന്തുമശക്യം ചിത്രഗുപ്തഗുരുണാപി യഥാസ്വം' എന്നവിധം ഇക്കൂട്ടർക്ക് രക്ഷതന്നെ. ആ മാതിരി അകുശലഭാരതീപതികൾക്ക് ഇവിടെ കൂടുതൽ സ്ഥലമനുവദിക്കാൻ നിവൃത്തിയില്ല. പോകട്ടെ.

എന്നു സ്വന്തം

നീലകണ്ഠതീർത്ഥസ്വാമി"

മുമ്പു ഞാൻ പറഞ്ഞിട്ടുള്ളതുപോലെ ഓരോരുത്തർ നിസ്സാരമെന്നു കണക്കാക്കിപ്പോകുന്ന സംഗതിയുടെ ഗൗരവമാണിതിൽ കാണുന്നത്. ഇങ്ങനെയുള്ള വിജ്ഞാന ഖുരളികളിൽ അപകവന്മാർകൂടിയും ഒരുവിധം നമ്മുടെ ആശായ്മസ്ഥാനം വഹിക്കുന്നുവെന്ന് ഇതു പഠിപ്പിക്കുന്നു.

കർക്കടകം 20. മുമ്പു പുണ്യാഹം കഴിപ്പിച്ചതായി പറഞ്ഞ പുതുഗൃഹത്തിൽവച്ച് നായർ പൗരോഹിത്യത്തിൽ, ചതുർവ്വിധവിഭവസദ്യയോടെ, ശ്രാദ്ധം നടത്തുന്നതിനു വേണ്ട ഉപദേശം നൽകുകയും സഹകരിക്കുകയും ചെയ്തുവെന്നും അനന്തരം വൈക്കത്തുകാരനായ ഒരു വാദ്ധ്യാർ ചെന്നുകാണുകയും സ്വാമിയുമായി താഴെ പറയുംപ്രകാരം ഒരു സംഭാഷണം നടത്തുകയും ചെയ്തു എന്നും ഇന്നത്തെ ഡയറിയിൽ കാണുന്നു. വാദ്ധ്യാർ: "ആഹാരനീഹാര (?) (വിഹാര)ങ്ങളെ അടക്കുന്നതിനുവഴിയെന്ത്?" സ്വാമി: "അതു വളരെ പ്രയാസമുള്ള കാര്യമാണ്; അങ്ങനെ ചെയ്യുന്നതെന്തിന്? ഉദ്യോഗവും ഭക്ഷണത്തിനു മാർഗ്ഗവുമുണ്ടല്ലോ." വാദ്ധ്യാർ: "ഇതു ചെറുപ്പം മുതൽ ആഗ്രഹിക്കുന്നതാണ്." സ്വാമി: "എന്നിട്ട് എന്തുചെയ്തു?" വാദ്ധ്യാർ: "അതൊന്നും സാധിച്ചില്ല." സ്വാമി: "ഒന്നും ചെയ്യാതെ സാദ്ധ്യമാകുന്നതെങ്ങനെ? വാദ്ധ്യാർവേല എങ്ങനെ കിട്ടി? പരീക്ഷ ജയിക്കാൻ പ്രയത്നം ചെയ്തു പഠിച്ചില്ലേ? വെറുതെ ജയിക്കയും ജോലികിട്ടുകയും ചെയ്തില്ലല്ലോ! ആഗ്രഹമുണ്ടായിരുന്നെങ്കിൽ മുമ്പുപറഞ്ഞ സംഗതിക്ക് പ്രയത്നിക്കാത്തതെന്ത്?" ഇത്രയും കഴിഞ്ഞ് വാദ്ധ്യാർ മിണ്ടാതെ കുറെ ഇരുന്നിട്ട് വെളുപ്പിനു പോകണമെന്ന് പറഞ്ഞ് സ്വാമിയുടെ ആവാസത്തിൽത്തന്നെ അത്താഴം കഴിച്ചു കിടന്ന്, മടങ്ങിപ്പോയി.

ഇത്തരം മൃദുഹൃദയന്മാർ വളരെയുണ്ടെന്നു നമുക്കറിയാമല്ലോ. ഇവർക്ക് ഒരുതരം വേദാന്തപ്പിച്ചാണുള്ളത്; അല്ലാതെ മതശ്രദ്ധയല്ല. സ്വാമിതിരുവടി ഇതിന് 'ഈയം' എന്നാണരുളുക. 'ഇവ്വേഷം എന്നെ കൂപ്പിടാപ്പോലിരുക്കിറത്' എന്ന് സ്വാമിയെ നോക്കി മാന്യനൊരാൾ പറഞ്ഞതായി കേട്ടിട്ടുണ്ട്. അത്തരത്തിന് "മുറുകിയ പരുവ (പാക)ത്തിലുള്ള ഈയ"മെന്നും സ്വല്പം ഘനംകുറഞ്ഞതിന് "അയഞ്ഞ പരുവത്തിലുള്ള"തെന്നുമാണ് സ്വാമിതിരുവടി വിഭാഗം കല്പിക്കുക പതിവ്. ഇവരുടെ ഈ 'ഇത്', ബ്രഹ്മവിത്തോ, ബ്രഹ്മവിദ്യാകഥയോ നേത്രശ്രോത്രപഥങ്ങളിൽനിന്നു മറയുമ്പോൾ മായുന്നതുകൊണ്ടാണ് പിച്ചെന്നു പറഞ്ഞത്. ശ്രദ്ധാവത്തുകൾ ഈ സാഹസം ക്ഷമിക്കുമല്ലോ.

വിശേഷാൽ പ്രസ്തുത തീയതിക്കകമായി മസൂരിരോഗപീഡിതന്മാർക്ക് യഥാർഹം ധനസഹായം ചെയ്തതുകൂടാതെ അനാഥപ്രേതനിഷ്കാസനകർത്താക്കൾക്ക് പല സംഭാവനകൾ നൽകിയിട്ടുണ്ടെന്നറിയുന്നു.

ശ്രീമദ്ഗുണജ്ഞനായ ഒരു കവിയുടെ സമർപ്പണം:

"ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി തൃപ്പാദങ്ങളിലർപ്പിക്കുന്നത്.

(1) വേദാംതാംബുധിയുന്മഥിച്ചുയരുമസ്സാരാമൃതം സംഗ്രഹിച്ചാദാന്തപ്രിയശിഷ്യരെ വിബുധരാക്കിത്തീർത്തുയോഗത്തിനാൽ; നാദാന്തത്തിലലിഞ്ഞഹൃത്തൊടമരും ശ്രീതീർത്ഥപാദാഖ്യതൃപ്പാദാന്തം പണിയുന്നു പാമരനഹം പാപാപനോദാർത്ഥമായ്. (2) ആയം ജംഗമമങ്ങനർഘവിഭവം ചേരുന്ന ഭൂസ്വം പുനഃകായംപോലുമഹൊ പരർക്കു പണയപ്പാടിന്നു മൂടായതാം; നായന്മാരുടെ താലികെട്ടു പുലതൊട്ടുള്ളോരനാചാരവും ന്യായാ'ചാരവഴി'ക്കൊഴിച്ച കരുണാരാശെ! വണങ്ങുന്നു ഞാൻ. (3) വേഷാഡംബരമാർന്നു ഹൗണിയിവിടെക്കയ്യേറിയിങ്ങുള്ളൊരിബ്ഭാഷാസ്നേഹികളെക്കടാക്ഷവലയിൽ കഷ്ടപ്പെടുത്തീടവെ; കാഷായാംബരനായ നിന്തിരുവടിക്കിസ്സാധുവാം കൈരളീഭാഷായോഷയിണക്ക

മാർന്നതവൾതൻ മംഗല്യഭാഗ്യോദയം. (4) നാനാർത്ഥംനവഭാവമാശയ ശുചിത്വം വൃത്ത സംശുദ്ധിയന്യൂനാലാംകൃതി സൽപദങ്ങളിവയൊത്തിക്കൈരളീ ഭാഷയെ; നാനാമട്ടിലെഴുന്ന സൽകൃതികളാൽ സന്മാന്യയാക്കീഭവാനീനാട്ടാർക്കുപകാരമിത്രവലുതായെന്തോന്നു ചെയ്യേണ്ടതായ്. (5) ചിൽക്കായോൽഗതി തേടിയിട്ടൊരുവഴിക്കായ് മൽകൃതം പുണ്യവും ധിക്കാരത്തൊടുശക്തിപൂണ്ടെതിർവഴിക്കായ് മന്മഹാപാപവും; ഉൾക്കാമ്പിട്ടു വലിച്ചുലച്ചിരുവശത്തോട്ടും വലയ്ക്കുന്നു മാം തൃക്കാലാണവലംബമിന്നടിയനിദ്ദുഃഖം ശമിപ്പിക്കുവാൻ. (6) മാതാ മാതുല താതസോദരികളെബ്ഭൂദേവനെത്തന്നെയും ജാതാമർഷമഹോഹനിച്ചൊരു മഹാപാപിഷ്ഠനെന്നാകിലും; പ്രീതാവും തിരുമേനിയേകസമയം വീക്ഷിക്കിലുണ്ടോ പുനഃ പൂതാത്മൻ! ദുരിതാംശ,മൈത്രസുകൃതം ചെയ്തോർ സഹാവാസികൾ."

മൊഴങ്ങോട്ടുവെള പി. കൃഷ്ണപിള്ള

ചിങ്ങം 11. "ഇന്ന് നമ്മുടെ പ്രിയപ്പെട്ട ശ്രീവർദ്ധനത്ത് എൻ. കൃഷ്ണപിള്ളയുടെ ഒരെഴുത്തുകിട്ടി" എന്നു കാണുന്നു. ആയതിവിടെ ഉദ്ധരിക്കാം.

ശ്രീവർദ്ധനത്തുവീട്

സ്വാമിതൃപ്പാദങ്ങൾക്ക്,

അവിടുത്തെ 2-ാം തീയതിയിലെ എഴുത്ത് 6-ാം തീയതി പന്നിശ്ശേരിൽവച്ചും 4-ാം തീയതിയിലെ എഴുത്ത് ഇന്നിവിടെവച്ചും കിട്ടി. ഈ രണ്ടെഴുത്തുകളും എന്റെ മനസ്സിൽ പ്രഥമതഃസമുപാർജ്ജിച്ച വിചാരം നിസ്സാരനായ എന്നെ അവിടുത്തെ 'പരമപ്രിയദർശന' പാത്രമാക്കി എന്നതിനെപ്പറ്റിയും മറ്റുമായിരുന്നു. തൃപ്പാദങ്ങളിൽ എനിക്കുള്ള അകൈതവഭക്തി അവിടന്നും അറിയുന്നുണ്ട് എന്നിപ്പോൾ എനിക്ക് ബോധംവന്നു. തിരുമനസ്സുകൊണ്ട് ഈ രണ്ടെഴുത്തുകളും അയയ്ക്കുന്നതിനുമുമ്പുതന്നെ എനിക്ക്, ഇവിടെനിന്നും ഒരെഴുത്തയയ്ക്കണമെന്നു വിചാരമുണ്ടായിരുന്നതു പല കാരണങ്ങളാലും തെറ്റിപ്പോയി. സമയത്തിന്റെ വില അവിടുത്തേക്ക് പരിചയമായിരിക്കുംപോലെ മാദൃശന്മാർക്കുണ്ടായിട്ടില്ല... പുസ്തകം എളുപ്പം പൂർണ്ണമാക്കണമെന്നു പലരും ഞെരുക്കുന്നു... ഇദാനീന്തന സംഭവങ്ങൾകൂടി ഇതിൽ അടങ്ങിയിരിക്കണമെന്നാണ് എന്റെ അപേക്ഷ. അത് അവിടുത്തെ അനുവാദംപോലെ...

ഇവിടെ എല്ലാവർക്കും സുഖംതന്നെ, എങ്കിലും ഞങ്ങൾക്കെല്ലാപേർക്കും അവിടുത്തെ ദിവ്യവിഗ്രഹം ഇപ്പോൾ കാണായ്കയാൽ അനല്പമായ കുണ്ഠിതമുണ്ട്. വാസ്തവത്തിൽ എന്റെ വിചാരം ശ്രീമധുരയിൽ ഭഗവാൻ ശ്രീകൃഷ്ണൻ പോയി താമസം തുടങ്ങിയപ്പോൾ 'ഗോകുല'ത്തിനുണ്ടായ വിശ്ലേഷവ്യഥയെ ഓർമ്മിപ്പിക്കുന്നു. 'മാതൃമഹാരാജ്ഞിക്ക്' ഏതുവിധത്തിലും നയനാനന്ദകരനായി അവിടുന്നുമാത്രം പ്രധാനമായുള്ളതുകൊണ്ടും, അദ്ദിക്ക് പലവിധ രോഗങ്ങൾക്കു വശംവദമായിരിക്കുന്നതുകൊണ്ടും ഇവിടേക്ക് എന്നു തിരിക്കുമെന്നുള്ള പ്രശ്നം ഞാനിപ്പോൾ അടക്കിവയ്ക്കുന്നു...

ഇന്നലെ ശ്രീനാരായണഗുരുവിന്റെ ജന്മർക്ഷംപ്രമാണിച്ച് ഇവിടെ ഒരു ഈഴവസഭ, പരമാനന്ദനാഥനെ അദ്ധ്യക്ഷനായും, എന്നെ 'സമുദായാഭ്യുന്നതി' എന്ന വിഷയം പ്രസംഗിക്കുന്നതിനായും ക്ഷണിച്ചു. ശ്രോതാക്കൾ, കൂടുതലില്ലായിരുന്നെങ്കിലും, ശ്രദ്ധാലുക്കളായിരുന്നു. അഭിപ്രായപ്രകടനത്തിൽ എന്റെ ശ്രമം വലുതായ ഒന്നായിരുന്നു എന്നു

കൊണ്ടാടി. അദ്ധ്യക്ഷൻ വളരെ ശോഭിച്ചു. സകലതും തിരുമേനിയുടെ കരുണകൊണ്ടുതന്നെയെന്നാണ് ഞങ്ങളുടെ ദൃഢമായ വിചാരം...

വിനീതനായ ശിഷ്യൻ

എസ്. എൻ. കൃഷ്ണപിള്ള

'പരമപ്രിയദർശന' എന്ന സംബോധനയെക്കുറിച്ച് ഞാൻ അഭിനിവേശം പ്രദർശിപ്പിച്ചത് അസ്ഥാനത്തിലല്ല. എന്തെന്നാൽ "പത്രം ചിത്രന്യസ്ത ഇവാസം ഖലു യസ്മാൽ; ശ്രീമൽപത്രേ ദർശി മയാഹം 'പ്രിയമിത്രം'', എന്നും മറ്റും മഹാരാജപൂജിതനായ 'ദീക്ഷിത', 'ദ്വിവേദി' പ്രഭൃതികൾപോലും പറഞ്ഞിട്ടുള്ളതായി കാണുന്നുണ്ടല്ലോ. മേൽ പ്രസ്താവിച്ചവിധം വിളിക്കപ്പെടുന്നവർ സ്വാമിയുടെ ശിഷ്യസംഘത്തിൽ എന്നെ കൂട്ടി മൂന്നുപേരെ കാണുകയുള്ളൂ. ദുർല്ലഭപദപ്രാപ്തിയിൽ ആരുടെ മനസ്സാണ് അന്തർമ്മുഖപ്പെടാത്തത്! ശിവപ്രസാദാദി രണ്ടുശിഷ്യരെ 'പരമപ്രേമാസ്പദ!' എന്നാണ് സ്വാമി സംബോധന ചെയ്ക. ഇവ തമ്മിൽ അവിടുത്തെ മനസ്സിൽ എന്തു തരതമഭാവം കൈക്കൊള്ളുന്നു എന്നറിവാൻ പ്രയാസം. എന്നാലും സർവ്വോപരിസ്തുതനായ 'ശിവപ്രസാദൻ' മുതൽപേരെയും പരമവിശുദ്ധബോധപ്രമുഖരെയും തുലനംചെയ്ത ഘട്ടത്തിൽ മാതൃകാശിഷ്യസ്ഥാനികനായി പറഞ്ഞിട്ടുള്ള പരമവിശുദ്ധബോധനെ 'പരമപ്രിയദർശന!' എന്നാണ് സംബോധന ചെയ്തു കാണുമാറ്. ആകയാൽ അതിൽനിന്നും ഏതാണ്ടു മനസ്സിലാക്കാമല്ലോ.

പുസ്തകം വേഗമെഴുതി തീർക്കണമെന്നു പല മാന്യന്മാരും താല്പര്യം ചെയ്തതുകൊണ്ട് എനിക്കു പരമാർത്ഥത്തിൽ ഒരു മുപ്പതിൽ ചില്വാനം ദിവസങ്ങളിൽ സ്വാതന്ത്ര്യമായി ശ്വസിക്കാൻ അവസരം കിട്ടിയില്ല എന്നതിൽ അതിശയോക്തി ശങ്കയില്ലതന്നെ. എത്രയോ ഗൗരവമേറിയ ഈ ജോലിയിൽ എന്റെ ശ്രദ്ധ അതിന്റെ പൂർണ്ണശക്തിയോടെ ചുരുക്കം സ്ഥലങ്ങളിൽ മാത്രമേ പതിയാൻ ഇടവന്നൊള്ളല്ലോ എന്നു മനസ്താപിക്കുകയും ചെയ്യുന്നു. എന്നാൽ സർവ്വന്യൂനതകളും പോക്കി അനുഗ്രഹിക്കുന്നതിന് ഗുരുകടാക്ഷവും, മാന്യന്മാരായ വായനക്കാരുടെ ദയാദൃഷ്ടിയും എന്നിൽ എപ്പോഴും കാണുമെന്നുള്ളതിലാണ് എന്റെ ചാരിതാർത്ഥ്യം സ്ഥിതിചെയ്യുന്നത്.

'ഇദാനീന്തനസംഭവങ്ങൾ' എന്നു സൂചിപ്പിച്ചിരിക്കുന്നത് എന്തിനെ ഉദ്ദേശിച്ചാണെന്നും ഇപ്പോൾ നാം ഗ്രഹിച്ചിട്ടുണ്ട്. ആയത് സ്വാമികളുടെ സഹോദരങ്ങളുടെ അകാലനിര്യാണം മുതലായതുതന്നെ. ഇവയും ഈ ചരിത്രത്തിനുള്ളിൽ സ്ഥലം പിടിച്ചിരിക്കണം എന്നുള്ള എന്റെ ആഗ്രഹം സാധിക്കണമെങ്കിൽ സ്വാമിയുടെ അനുവാദം അപേക്ഷിതമായ്വരുമല്ലോ. എന്റെ ഈ അപേക്ഷയും അദ്ദേഹം നിവൃത്തിച്ചുതന്നതിൽ എനിക്കു വളരെ സന്തോഷത്തിനു വകയുണ്ട്.

സ്വാമി എനിക്കയച്ചുതന്ന വേറെ ഒരെഴുത്ത്:

മൂവാറ്റുപുഴ

ബ്രഹ്മസർവ്വം

പരമപ്രിയദർശന,

അയച്ച എഴുത്ത് ഇന്നുകിട്ടി; പ്രതിപദം അതു യഥാർത്ഥവും സാരഗർഭവുമായികണ്ടതിൽ ചാരിതാർത്ഥ്യമുണ്ട്. മുൻകൂട്ടി വരാഞ്ഞതുതന്നെ പറ്റിയതെന്ന് എനിക്കും പക്ഷ

മുണ്ട്. യാത്രയെ തടയാൻ തക്ക കർക്കശകാര്യങ്ങൾ സംഘടിച്ചത് അവരുടെ കർമ്മദോഷം. അഗ്രജൻ പരമസാധുവായിരുന്നു. ശിഷ്യരേക്കാൾ എന്നെ, സ്നേഹശങ്കകളോടെ അനുക രിച്ചും ശാസനപോലെതന്നെ (ബാല്യകാലപരിചയത്താൽ) ഞാൻ പറഞ്ഞുപോകുന്നുവ യെല്ലാം ക്ഷമാപൂർവ്വം ആദരിച്ചും പോന്നതിന് ഒരു ദർശനം നൽകി തണുപ്പിക്കാനിടയാ കാതിരുന്നതിനെക്കുറിച്ചിട്ടാവശ്യമില്ല. ഇപ്പോൾ എല്ലാവർക്കും സുഖംതന്നെ. അവരജ, സ്വസ്ഥയായിരിക്കുന്നു... എനിക്കു മടങ്ങിപ്പോരാൻ കാര്യഭാരമുണ്ട്. എന്നാലും ഈ നില യിൽ അമ്മയെപ്പിരിഞ്ഞുപോരുന്നതനുചിതമാണല്ലോ. 'ഭവിതവ്യത'യെന്നു കണ്ണടയ്ക്കാം.

കരുണാമൂർത്തിയായ സ്വാമിതിരുവടി അരുൾപത്രം അയച്ചിട്ടുണ്ട്... സപിണ്ഡി 12-നു തന്നെ വീടി..."

സ്വാമിയുടെ ഈ കത്ത് എനിക്ക് എത്രമാത്രം സന്തോഷം നൽകി എന്നു പറവാൻ പ്രയാസമാണ്. അല്പജ്ഞന്മാരുടെ ഓരോ പ്രവൃത്തികളെ ശ്ലാഘിച്ച് അവർക്ക് പ്രസരിപ്പ് കൊടുക്കുകയാണല്ലോ മഹാന്മാരുടെ ധർമ്മം.

(94) ചിങ്ങം 14. "മഹോപാധ്യായശാസ്ത്രി ശംഭുശർമ്മ അവർകളുടെ നാഗരലിപിലി ഖിതമായ ഒരെഴുത്ത് ഇന്നു കിട്ടി" എന്നു ഡയറികൊണ്ട് കാണുന്നു. അതിവിടെ ചേർത്തു കൊള്ളട്ടെ.

സ്യാനന്ദൂരപുരാൽ

ശ്രീഃ

അയിഭൊഃ നീലകണ്ഠതീർത്ഥസ്വാമിൻ!
"ദശന്ദർശം ഭവദ്ഭിര്യൽ പ്രേഷിതം പാരിതോഷികം;
അമന്ദാനന്ദസന്ദോഹതുന്ദിലോസ്മി ഭവാമിഭോഃ 1
"ശ്രീനീലകണ്ഠയതിവര്യകൃതിശ്ചതുർദ്ധാ
കൃത്വാകൃതിഃ കലയിതും ചതുരഃ പുമർത്ഥാൻ;
മന്യേ സമാശ്രയതി, മാം കൃതിനം പുരാണ-
പുണ്യോപനീതിരധുനാ ഫലതിപ്രകാമം 2
"സുവർണ്ണാലങ്കാരാധരിതമധുമാധുര്യധാരാ-
ധരാഗാധസ്വാന്തപ്രസൃമര വിഭാവാനുഭാവാ;
ഗുണാരാമാ രാമാശ്രിതമൃദുലശയ്യേവ ദൂരം
ഹരന്തീ ചേതോ മേ രമയതി യതീഡ്യാ കൃതിസ്തെ 3
"ഭാവിതഭവതാത്മാനോ ഭാവിഭവാപോഹഭാവനാഭാജഃ;
ഭവനായിതഭുവനതലാ ബിഭ്രതു മധുരാം ഗിരം സുചിരം 4

ഇതിശംഭുശർമ്മ

ടിയാർക്കു സംഭാവനയായി സ്വാമി എന്റെ പക്കൽ തന്നയച്ചുകൊടുത്ത യോഗാമൃത രംഗിണി, ശ്രീകണ്ഠാമൃതലഹരി, സങ്കല്പകല്പലതിക മുതലായ നാലു പുസ്തകങ്ങ ളെക്കുറിച്ചനുമോദിച്ച് അദ്ദേഹം സ്വാമിക്കയച്ച ശ്ലോകലേഖനമാണിത്. കവിത ഹൃദ്യമാ ണെന്നു പറയേണ്ടതില്ലെന്നു കരുതുന്നു. 'നഹി കരകംകണദർശനായാദർശാപേക്ഷാ' എന്നുണ്ടല്ലോ.

ചിങ്ങം 15. സ്വാമി ഇതിനെ തുടർന്ന് അങ്ങോട്ടു നാഗരിയിലെഴുതി അയച്ച 'കത്തു' പകർത്തുന്നു.

മാരവാഡീതഃ

ശ്രാവണവദി. മന്ദവാരെ

ശ്രീഃ

"ശ്രീമല്ലേഖം മിത്രമിശ്രാധിഗത്യ
പ്രാണസ്പന്ദസ്യാപ്യദത്വാവകാശം;
പായം പായം ലോചനാഭ്യാം പ്രഹൃഷ്ടഃ
പീയൂഷോസ്രം പർവ്വണീവാമരേന്ദ്രഃ || 1 ||
"ചരണേ ചരണേ പദെ പദെ
ഗുണവൽകല്പനയാ നവോഢയാ;
വിതതേഹ വരീവൃതീതി 'തേ'
രചിതാ മൽക്കൃതിസൽക്രിയാർഹണാ || 2 ||
"വിദ്യാവിശാരദ! ഭവാദൃശമൈത്ര്യലബ്ധി-
ബ്രഹ്മോപലബ്ധിമുപ തന്മുദിതാമമേഹ;
യുക്താ, സരൂപമതിനാശയുതസ്യ ജീവ-
ന്മുക്തസ്യ സേതിച സുഹൃദ്വര! കിംബ്രവീമി || 3 ||

ഇതിഭവതാമേകാന്തരംഗഃ,
നീലകണ്ഠതീർത്ഥപാദസ്വാമി

കൂടാതെ, "ഇന്ന് 'കവിചൂഡാമണി' മിസ്റ്റർ വള്ളത്തോളിന്റെ 'ബധിരവിലാപം' എന്ന ഭാഷാസ്തവകാവ്യം വായിച്ച; ഗ്രന്ഥനാമംകൊണ്ട് പ്രമേയവും കവിനാമംകൊണ്ട് ഗ്രന്ഥ പ്രാശസ്ത്യവും സിദ്ധമാകുമെന്നതിനാൽ വിസ്തരിക്കുന്നില്ല; എന്നാലും ചില ശ്ലോക ങ്ങളെ ഉദ്ധരിച്ചുകൊള്ളുന്നു:

"ശ്രുതിയുടെ പൊരുളെന്ന പുണ്യലോകശ്രുതികലരും തവ സേവചെയ്യുമീ ഞാൻ; ശ്രുതിവിരഹിതനാകിലുല്കടാപശ്രുതി പുതുതായവിടേക്ക് പറ്റുമല്ലോ. || 3 || വിവിധതര നിരർത്ഥശബ്ദജാലം ചെവിയിൽ നിറച്ചിതരശ്രവം മുടക്കി; അവിരതമഴലേകിടുന്നു മേ ദുഷ്കവിനിരപോലനിവാര്യമീവികാരം" || 4 || ഈ ഒടുവിലത്തെ ശ്ലോകം ഭാഷാകാവ്യസ രണിയെ മലിനപ്പെടുത്തുന്ന 'ചങ്ങാതി'മാർ മനസ്സിരുത്തി പഠിക്കേണ്ടതാണ്" എന്ന് ഒരു കാവ്യസങ്കലനവും നിർദ്ദേശവും ഇന്നത്തെ ഡയറിയിൽ കാണുന്നു.

മലയാളത്തെ സ്വാമിപദനിഷ്ഠന്മാർ മിക്കതും ശ്രുതിസിദ്ധാന്തത്തെ അനാദരിച്ച് ('വർത്ത മാനഃശ്രുതേർമ്മൂർദ്ധ്നി' എന്ന നയത്തിലല്ല) രസവാദ, വൈദ്യ, മന്ത്ര, ജ്യോതിർവിദ്യാര സികഭാവം കൈക്കൊണ്ടു നടക്കുന്നവരാണ്. അക്കൂട്ടത്തിൽ, നമ്മുടെ പരമഗുരു (ഭട്ടാര) സ്വാമിയുടെ സംഘക്കാർക്ക് പ്രവേശമില്ലാതെയാണിരിക്കുന്നത്. യോഗചര്യയിൽ നിലീ നനായപ്പോൾ മുതൽ, സ്വാമി പ്രസിദ്ധിനേടിയ, വിഷമന്ത്രവിദ്യകൾപോലും താഴ്ത്തിവ ച്ചിരിക്കുകയാണ്. 'ആയുർവ്വേദവിജ്ഞാനം, ഭാവപ്രകാശം ചരകം, വൃദ്ധവാഗ്ഭടം' തുട ങ്ങിയ അസാധാരണഗ്രന്ഥങ്ങൾകൂടി നല്ലപോലെ വായിച്ചിരുന്നിട്ടും സ്വാമി ചികിത്സ ചെയ്യു ന്നതു കണ്ടിട്ടില്ല. എന്നാൽ ഈയിടെ വടക്കുണ്ടായ മസൂരിരോഗബഹളത്തിൽ അനവധി യാളുകളെ ഔഷധപ്രദാനംകൊണ്ട് സ്വസ്ഥരാക്കിയ സംഗതി പ്രസിദ്ധമായിരിക്കുന്നു.

ഇങ്ങനെ അവിടം സ്വസ്ഥമായശേഷം ഗ്രന്ഥവിഹാരം തുടങ്ങിക്കാണുന്നു. "ടി 16-ഉം 17-ഉം തീയതികളിൽ 'മലബാർഗസറ്റീയർ' രണ്ടാംപുസ്തകം വായിച്ചു. ഇതിൽ..., മലയാളത്തിലെ പ്രസിദ്ധജാതിസ്ഥിത്യാചാരാദികൾ വിശദീകരിച്ചിരിക്കുന്നു. ഇതിന്റെ അവതാരിക പ്രസിദ്ധ വിദ്വല്കവിമണി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ രാജാവവർകളെഴുതിയതെങ്കിലും മിക്കവാറും ഒരു സൂചകപത്രംതന്നെ. അതിൽ "...ഈ രാജ്യത്തെ സ്വഭാഷയായ മലയാളഭാഷയുടെ ഒരു ചെറിയ ചരിത്രം വിമർശിക്കുന്നകൂട്ടത്തിൽ തുഞ്ചത്തെഴുത്തച്ച നാണ് ഇപ്പോഴത്തെ മലയാളഭാഷാരീതിയുടെയും അക്ഷരങ്ങളുടെയും ലിപികളുടെയും ആദികർത്താവെന്നു പറഞ്ഞുകാണുന്നുണ്ട്. അദ്ദേഹം മലയാളഭാഷയിൽ ഉത്തമരീതിപിടിച്ചു പല വിശിഷ്ടഗ്രന്ഥങ്ങളും നിർമ്മിച്ചിട്ടുണ്ടെന്നു മാത്രമേ അതിനു താല്പര്യമുള്ളൂ..." "ഒടുക്കത്തെ ചേരമാൻപെരുമാളുടെ സേവകനായിരുന്ന തോലൻ എന്നു പ്രസിദ്ധികേട്ട നമ്പൂരിയുടെ ഭാഷാകൃതികൾ തുഞ്ചന്റെ കവിതാരീതിയുടെ ഗുരുസ്ഥാനം വഹിക്കുന്നവയാണെന്ന് ആവക ശ്ലോകങ്ങൾ കേട്ടവർക്കൊക്കെ ഊഹിച്ചാലറിയാവുന്നതാണ്" എന്നും മറ്റും പറഞ്ഞുകാണുന്നു. ഇത് വല്ല 'സൂത്ര'ത്തെയും ആധാരമാക്കി പറഞ്ഞതോ എന്ന് സംശയിക്കുന്നു. അതല്ലെങ്കിൽ എഴുത്തച്ചന്റെ ഗുരു നമ്പൂരിയാണെന്നു പറയുന്ന സ്ഥിതിക്ക് അദ്ദേഹത്തിന്റെ കവിതയുടെ ഗുരുസ്ഥാനം നമ്പൂരിക്കാകണമെന്നുവരാം. ഏതായാലും ഈ അഭിപ്രായത്തോടു ചേരാൻ നിവൃത്തിയില്ല. എന്തെന്നാൽ, "അദ്ദേഹം (എഴുത്തച്ചൻ) അന്ന് അതിശൈശവാവസ്ഥയിലിരുന്ന മലയാളഭാഷയെ കരാവലംബത്തോടെ പ്രൗഢ വിഷയങ്ങളെ പ്രതിപാദിക്കുന്നതിന് വിനിയോഗിച്ചു" എന്നു ഭാഷാസാഹിത്യചക്രവർത്തിയും പ്രഥിതവിദ്വച്ഛിരോമണിയും ആയ പ്രൊഫസർ രാജരാജവർമ്മ പറഞ്ഞിരിക്കകൊണ്ട് എഴുത്തച്ചനേക്കാൾ അനേകശതാബ്ദങ്ങൾക്കു മുമ്പു ജീവിച്ചിരുന്ന തോലന്റെ ഭാഷ പ്രൗഢദശയെ പ്രാപിച്ചിരിക്കാൻ പാടില്ല. ഗുരുസ്ഥാനം വഹിക്കയും ശൈശവാവസ്ഥമായിരിക്കയും രണ്ടും ഒരേ വസ്തുനിഷ്ഠമാവുക പ്രയാസം. അപ്പോൾ തോലന്റെ ഭാഷ വേറെയാണെന്നു വരണം. തോലകവിയുടെ ആശ്രയസ്ഥാനമല്ലെങ്കിൽ ദേവൻ ആയിരുന്ന ചേരമാൻ പെരുമാൾ ചിലർക്കു കൊടുത്ത താമ്രശാസനങ്ങളിലെ ഭാഷ തമിഴ് പ്രചുരമായും ഭാഷാപരിഷ്കാരത്തെ മാത്രയാപി സ്പർശിക്കാത്തതായും ഇരിക്കകൊണ്ടും, ശാസനങ്ങളിലെ ഭാഷയും തല്ക്കാലസാഹിത്യഭാഷയും വിഭിന്നമാതൃകകളായിരിക്കുമെന്നുവരാൻ യാതൊരു ന്യായവും ഇല്ലാത്തതുകൊണ്ടും തോലഭാഷയ്ക്കു ഗുരുസ്ഥാനം കല്പിക്കുന്നതസംഗതമാണ്. ടി താമ്രശാസനങ്ങളെയും മറ്റും ഉദ്ധരിച്ചു വിസ്തൃതനിബന്ധരൂപേണ പ്രസിദ്ധംചെയ്ത ചരിത്രകുശല ശ്രീമാൻ കെ. പി. പത്മനാഭമേനോനവർകളും ഇപ്രകാരംതന്നെയാണഭിപ്രായപ്പെട്ടിട്ടുള്ളത്.

"ആയിടെത്തന്നെ മേഴത്തോളഗ്നിഹോത്രിയുടെ നിർമ്മാണമായ യാഗത്തിന്റെ 'ക്രിയാക്രമം' ഭാഷ, തയ്ക്കാട്ടു യോഗിയാതിരിപ്പാട്ടിലെ സമകാലീനനായ ചെറുമുക്ക് വൈദികന്റെ 'ചെറുമുക്കിൽപച്ച' തന്ത്രസമുച്ചയകാരന്റെ സഹജീവിയായ പോടയൂർ നമ്പൂരിയുടെ കൃതിയായ 'പോടയൂർഭാഷ' മറ്റനേകം ചടങ്ങുഗ്രന്ഥങ്ങൾ എന്നീവക ശ്രൗതസ്മാർത്ത താന്ത്രികങ്ങളായ ഭാഷാഗ്രന്ഥങ്ങൾക്കും തുഞ്ചത്തെഴുത്തച്ചനേക്കാൾ പഴക്കം കാണുന്നുണ്ട്." 'ഇപ്പോഴത്തെ മലയാളഭാഷാരീതിയുടെ' എന്നു പറഞ്ഞതിന് 'ഭാഷകൂട്ടിപ്രവക്ഷ്യാമി' മുതലായ ചടങ്ങുഭാഷയെ വിളിച്ചുകൊണ്ടുവന്നു പറയാനെന്തുണ്ടോ?

തിരുവിതാംകൂറിൽ പലർക്കും താണജാതിയെന്നു പറയുന്നത് വിരോധമാണെങ്കിലും മലബാർ ഗസറ്റീയർ താണജാതിയെന്നുതന്നെ അവരെപ്പറ്റിപ്പറഞ്ഞുകാണുന്നു. മിതവാദി മുതലായ മാസികകളും അങ്ങനെതന്നെ പറയുന്നു.

"മരുമക്കത്തായക്കാരായ മലയാളിവർഗ്ഗത്തിൽ ജനസംഖ്യകൊണ്ടും പ്രാബല്യം കൊണ്ടും പഠിപ്പുകൊണ്ടും പരിഷ്കാരംകൊണ്ടും പ്രാധാന്യം വഹിക്കുന്ന നായന്മാരുടെ ഇടയിലും മറ്റു രാജകുടുംബങ്ങളിലും വടക്കെ മലയാളത്തിലെ മഹമ്മദീയകുടുംബങ്ങളിലും എല്ലാം ആ മരുമക്കത്തായത്തിന്റെ നില പണ്ടും ഇപ്പോഴും കൂടി നോക്കുമ്പോൾ വളരെ വ്യത്യാസപ്പെട്ടാണിരിക്കുന്നത്" എന്നതിലെ 'മറ്റു' ശബ്ദം ഒരു കൂട്ടുപാധിയാണെന്നു പറയേണ്ടിയിരിക്കുന്നു.

ടി പുസ്തകത്തിൽ എഴുത്തച്ഛനെപ്പറ്റി വർണ്ണിക്കുന്ന ഘട്ടത്തിൽ ഇങ്ങനെ പറയുന്നു: "അതിയായ ബുദ്ധികൊണ്ടും പഠിപ്പുകൊണ്ടും ഈയാൾ ബ്രാഹ്മണരുടെ അസൂയയ്ക്ക് പാത്രമായിത്തീരുകയും അവരുടെ മന്ത്രതന്ത്രപ്രയോഗങ്ങളാൽ ഈയാൾ ഒരു മദ്യപനായി ഭവിക്കുകയും ചെയ്തു." അംശാവതാരത്തിനുതകത്തക്കവണ്ണം വിശിഷ്ടസംസ്കാരമുള്ള ഒരു വ്യക്തിയോടു ദിവ്യാത്മശക്തി സംഘടനമുണ്ടാകുന്നതുതന്നെയാണല്ലോ അവതാരം. അങ്ങനെ അവതരിച്ച പരംജ്യോതിസ്ഫുരദ്രൂപനായ എഴുത്തച്ഛന്റെ നേർക്ക് പ്രയോഗിക്കപ്പെട്ട വിപ്രാഭിചാരം "ശിലാപ്രയുക്തക്ഷുരതൈക്ഷ്ണ്യം" പോലെ വിഫലമാവേന ഇടയുള്ളുവെന്ന് 'മനസ്സി'ല്ലാത്തവരുടെ ഇടയിൽ ഇങ്ങനെ ഒരു പ്രഥ പരത്താൻ..., എന്റെ സ്നേഹിതനായ ഒരാൾ 12-ന് സപിണ്ഡിക്രിയ നടത്തിയിട്ട് ജയിലിൽ കിടക്കുന്നുവെന്ന് ഉണ്ടയില്ലാവെടി പൊട്ടിച്ച് അനേകായിരംപേർക്ക് മോഹം ജനിപ്പിച്ച ചില സാധുപുരോഹിതന്മാരേക്കാൾ..., അപ്പോൾ പ്രബലന്മാരായിരുന്ന നമ്പൂരിമാർക്ക് കഴിവുണ്ടായിരിക്കണമെന്നതു തീർച്ചതന്നെ. എഴുത്തച്ഛൻ ആജന്മബ്രഹ്മചാരിയും യോഗിയുമായിരുന്നതിനാൽ '...(തിലസർഷപ) മദ്യമൽസ്യാൻ; ...അപത്ഥ്യമാഹുഃ' എന്ന യോഗിയുടെ പത്ഥ്യാഹാരവിധിയെ വിട്ടുകളകയില്ല. എന്നാൽ അദ്ദേഹം മദ്യം സേവിച്ചിരുന്നില്ലെങ്കിലും മറ്റു ചിലർ 'ബേക്കസ്സി'നെയോ മറ്റോ ആരാധിച്ചിട്ടുണ്ടെന്നു പറയാൻ വഴിയുണ്ട്. "അയാൾ...രാമായണം, മഹാഭാരതം... മുതലായ പഴയ സംസ്കൃതപുരാണങ്ങളെ മലയാളത്തിലേക്ക് തർജ്ജമ ചെയ്കയും ചെയ്തു. ഈവക കൃതികളെല്ലാമുണ്ടാക്കിയതു മദ്യം സേവിച്ചിരിക്കുമ്പോഴാണത്രെ." ഈ ഭാഗം ശരിയാകണമെങ്കിൽ..., 'ശുകതരുണി! നിൻവചനപീയൂഷസുഖപാനമോദലഹരികൊണ്ടു ഞാൻ' എന്ന ഘട്ടം വായിക്കുന്ന അവസരത്തിൽ, കുടിയനെപ്പോലെ നാവു തപ്പി പറഞ്ഞുകൊണ്ടു പലരും 'വചനപീയൂഷസുഖപാനമോദലഹരി'യെ കള്ളിന്റെ മത്ത് എന്ന രൂപത്തിൽ വ്യാഖ്യാനിക്കുന്നതായി കേട്ടിട്ടുള്ളതും വസ്തുതയാകണം.

3-ാമദ്ധ്യായം 8-ാം പുറത്ത് "സാമന്തൻ ജാതികൊണ്ട് ഒരു നായരാണെന്നതിനു സംശയമില്ല" എന്നു പ്രസ്താവിച്ചുകാണുന്നത് ചില സാമന്തന്മാർക്കു സങ്കടകരമാണെങ്കിലും 1888-ൽ നിലമ്പൂർ ഇളയതിരുമുല്പാടും മിസ്റ്റർ ലോഗനും തമ്മിലുണ്ടായ വ്യവഹാരത്തിൽ 'സാമന്തൻ എന്നൊരു പ്രത്യേകജാതിയില്ലെന്നും അന്യായക്കാരൻ ജാതികൊണ്ട് ഒരു നായരാണെന്നും' തെക്കെ മലയാളം ഡിസ്ട്രിക്റ്റ് ജഡ്ജി വിധി കല്പിച്ചിരിക്കയാൽ അത് (സങ്കടം) തീർന്നുപോയിരിക്കണം. (മൂർസായുവുണ്ടാക്കിയ "മലബാർനിയമവും നടപടിയും" വശം 346).

"കറുകമൂസ്സതന്മാരും കാവിൽമൂസ്സതന്മാരും" എന്നാരംഭിച്ച് "വടക്കെ മലയാളത്തിൽ ശൂദ്രരുടെ ശ്രാദ്ധാദികർമ്മങ്ങൾക്കു കവ്യംവച്ചുണ്ടാക്കുന്നതായ കറുകനമ്പൂതിരിമാരും ഇവരും ഏതാണ്ടു യോജിക്കുമെന്നു തോന്നുന്നു; ഇവരെ നമ്പിടിമാരെന്നും പറയും" എന്നവസാനിക്കുന്നിടത്ത് അങ്കം കൊടുത്ത് "ഈ സംഗതി തെറ്റാകുന്നു" എന്നു പ്രസാധകൻ കുറിപ്പെഴുതിയിരിക്കുന്നു. ടിയാരുടെ പക്ഷത്തിൽ "മമ്പിടിമാർ നായന്മാരുടെ ശ്രാദ്ധ

ത്തിനു പോകാറില്ല... തെക്കെ മലയാളത്തിലെ കറുകനമ്പൂരിമാർ ക്ഷത്രിയരുടെയും തമ്പുരാക്കന്മാരുടെയും ശ്രാദ്ധത്തിനു മാത്രമേ പോകാറുള്ളൂ. മൂസ്സതന്മാർ ശൂദ്രരുടെ ശ്രാദ്ധത്തിനു പോകുന്നവരാണ്; അവർക്ക് പന്തിഭോജനമില്ല' എന്നു പറയുന്നു. ഇവിടെ മൂലപക്ഷമാണ്. ശരിയെന്നു പറയേണ്ടിയിരിക്കുന്നു. ഖണ്ഡിച്ചയാൾ ഖണ്ഡിതനാകുന്നു. എങ്ങനെയെന്നാൽ, ആദ്യമായി ശൂദ്രർ എന്നു പ്രസാധകൻ പറഞ്ഞതു നായരെ പരാമർശിച്ചാണെങ്കിൽ സാമന്തൻ നായരാണെന്ന കോർട്ടുവിധിയനുസരിച്ച് 8-ാം പുറത്ത് ടിപ്പണിയിൽ വ്യവസ്ഥാപിച്ചതുകൊണ്ടും, 39-ാം പുറം മൂലത്തിൽ "വർണ്ണശാസ്ത്രംകൊണ്ടു നോക്കുമ്പോൾ ക്ഷത്രിയരും സാമന്തന്മാരും സ്വതേ നായന്മാരായിരുന്നു" എന്നു പറഞ്ഞിതിനെ സമ്മതിക്കകൊണ്ടും, 32-ാം പുറത്തു കുറിപ്പിൽ "ക്ഷത്രിയരുടെയും തമ്പുരാക്കന്മാരുടെയും" എന്നിടത്ത് ക്ഷത്രിയരിൽനിന്നു സാമന്തരാജാക്കന്മാരെ തിരിച്ചു പറകകൊണ്ടും, 39-ാം വശത്ത് കാണുംപോലെ ക്ഷത്രിയനായിപ്പറയുന്ന ഒരു രാജാവ് നായരാണെന്നു വ്യവസ്ഥാപിച്ച് ഹൈക്കോർട്ടുവിധിയുണ്ടായിട്ടുള്ളതുകൊണ്ടും, (ഈ സംഗതിയുംടി വിധിപ്പകർപ്പ് മലയാളി ഉദ്യോഗസ്ഥന്മാരിൽ ഏറ്റവും ഉയർന്ന ഒരു നിലയിലിരിക്കുന്ന ഒരു മാന്യന്റെ പക്കലുണ്ടെന്നുള്ള കാര്യവും എന്റെ സ്നേഹിതനും ബിരുദധാരിയുമായ ഒരു മാന്യ ഉദ്യോഗസ്ഥൻ പറഞ്ഞതാണ്) ഇങ്ങനെ ആയാൽ പിന്നെ പ്രസാധകനും തെറ്റിപ്പിഴയ്ക്കാൻ മാർഗ്ഗമില്ലാത്തതുകൊണ്ടുമാകുന്നു. അതുമല്ലാതെ ചിറയ്ക്കലെ നമ്പിടിമാർ നായന്മാരുടെ പൗരോഹിത്യം വഹിക്കുന്നതും, ചെറുകുന്നിൽ ഊട്ടുവെപ്പും പന്തിഭോജനവും അവർക്കുള്ളതും കാരണാന്തരങ്ങൾതന്നെ. പക്ഷേ, ഇവർ നായന്മാരുടെ ശ്രാദ്ധം ഇപ്പോൾ ഉണ്ണാറില്ലെന്നും രാജപദാങ്കിതന്മാരുടെ ശ്രാദ്ധഭോജനമുണ്ടെന്നും ഭേദമിരിക്കാം. കൊല്ലംകോട്ടും കവളപ്പാറയും മറ്റു ചിലയിടത്തും നടന്നുനോക്കിയാൽ ഊണും മറ്റും വകയല്ലെന്നും കാണാം. ആലങ്ങാട്ട് ഒരു പ്രസിദ്ധ ഭാഷാകവിയുടെ ഇല്ലപ്പേരുള്ള നമ്പൂരിക്ക് അടുത്തകാലം വരെ നായർപൗരോഹിത്യവും പന്തിഭോജനവുമുണ്ടായിരുന്നു. 'പട്ടശ്ശുദ്ധം' എന്നാക്ഷേപിക്കുന്ന ചില ജാതി ബ്രാഹ്മണരുടെ നയമനുസരിച്ച്, ശൂരമണി രാമയ്യൻ ദളവായുടെ കുട്ടിപ്പട്ടരെക്കൊണ്ടു കിണ്ടി കമത്തിക്കാൻ ഒരാൾ സ്വവർഗ്ഗ്യദൈവ ദുർവിപാകത്താൽ പ്രേരിതനായ അക്കാലംവരെ നായർപുരോഹിതന്മാരായിരുന്നവർക്ക് തിരുവിതാംകൂറിൽ ഊട്ടുവെപ്പുണ്ടായിരുന്ന സംഗതി പാണിപിഹിതമായിട്ടുള്ളതല്ലല്ലോ. ദേശഭേദത്താലുണ്ടാകുന്ന അല്പമായ നടപടിവ്യത്യാസംകൊണ്ട് ജാതി മാറണമെന്നില്ല.

"തീണ്ടജാതിക്കാരിൽ ഉത്തമജാതിയായ... ഇക്കൂട്ടരെ പാലക്കാട്ടു താലൂക്കിൽ ഈഴുവർ എന്നും മറ്റു ദിക്കുകളിൽ തിയ്യർ എന്നും പറയും. വർണ്ണശാസ്ത്രം നോക്കുന്നതായാൽ ഈഴുവരും തിയ്യരും ഒന്നുതന്നെയാണ്... ഈഴുവർ സിലോൺ എന്ന ദ്വീപിൽനിന്നു വന്നവരാണെന്നും സിലോൺ എന്നവാക്കിന്റെ സംസ്കൃതപദമായ 'സിംഹളം' എന്നതിൽനിന്നാണ് ഈഴുവർ എന്ന വാക്കുണ്ടായതെന്നും പറയുന്നു" എന്നതിൽ ഒടുവിലെ ശബ്ദവ്യുല്പാദനഘട്ടം വിപ്രതിപത്തിദൂഷിതമാണ്. സംസ്കൃതപദത്തിന് ദ്രാവിഡദേശമായ ചിങ്കളത്ത് അക്കാലം ഒരു കാര്യവുമില്ല. സിംഹളം എന്നതിൽനിന്നും ഈഴുവൻ എന്ന പേരുണ്ടാക കുറെ വിഷമംതന്നെ. കന്യാകുമാരിക്ക് (കുമരിതീർത്ഥത്തിന്) തെക്കു നാല്പത്തിയെട്ട് നാടുകളുണ്ടായിരുന്നുവെന്നും 'കടലായാലും കായലായാലും നീണ്ട കരയില്ല' എന്ന പഴമൊഴിപോലെ നദികളുടെയും സമുദ്രത്തിന്റെയും കൂലംകഷസ്വഭാവം കൊണ്ട് അവയൊട്ടെല്ലാം നശിച്ച് അവശേഷിച്ച ഭാഗങ്ങളാണ് അവിടെയുള്ള പ്രസ്തുത ദ്വീപ് മുതലായതെന്നും ഭഗവാൻ അഗസ്ത്യരുടെ ശിഷ്യനായ പ്രധാനദ്രാവിഡഭാഷാവ്യാകരണാചാര്യന്റെയും മറ്റും അഭിപ്രായമനുസരിച്ചു സ്വാമിതിരുവടി പല ഘട്ടങ്ങളിലും വിശദീകരിച്ചിട്ടുണ്ട്. തമിഴിൽ ഇതിന്റെ പേർ 'ഈഴദ്വീപ' എന്നാണ്. ഈഴവർ അവിടെനിന്നും

വന്നവരാണെന്നു സമ്മതമുള്ള സ്ഥിതിക്ക് ഇനി ഈഴവശബ്ദാഗമത്തെക്കുറിച്ചു ക്ലേശിക്കേണ്ടതില്ലെന്ന് ഇതുകൊണ്ടു കാണാം.

കൊല്ലക്കുറുപ്പ്, കണിശപ്പണിക്കർ മുതലായതിലെ അന്ത്യസ്ഥാനപ്പേരിനെ ആസ്പദമാക്കി ഇവർക്ക് കളരി ഏർപ്പാടുമായി സംബന്ധം കല്പിച്ചുകാണുന്നത് ശരിയല്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. വല്ല വിദ്യയും പഠിപ്പിക്കുമ്പോൾ യൗഗികമായി ആശായ്മസ്ഥാനം അവർക്കുണ്ടാകുന്നതുകൊണ്ട് ഇങ്ങനെ പേർ വരുമെന്നിരുന്നാലും ഇവർക്കാർക്കും കളരി ഏർപ്പാടുണ്ടെന്നു പറഞ്ഞുകൂടുന്നതല്ല. വിസ്തരഭയം നിമിത്തം ശേഷം വിമർശിക്കുന്നില്ല. ഇക്കാരണത്തിന്മേൽ ശിഷ്ടമെല്ലാം അഭിമതമെന്നുമില്ല. സാഹിത്യഗുണംകൊണ്ട് ഇതിനൊരുപരിസ്ഥാനം കല്പിക്കാൻ തരമുണ്ടെന്നു തോന്നുന്നില്ല. എങ്കിലും ചരിത്രവിഷയമാകകൊണ്ട് അത്യന്തം ഉപയോഗപ്രദവും രുചികരവുമാണ്. ഈ ഗ്രന്ഥം ജാതിവിഭാഗദർശനത്തിന് ഒരു 'ദിവ്യദർശ'വുമാകുന്നു. ആകപ്പാടെ ഇതിന്റെ ആവിർഭാവത്തെ ഞങ്ങൾ സശിരഃകമ്പം പ്രശംസിക്കയും ഗവൺമെന്റിന്റെ ഈദൃശാനുഗ്രഹത്തിനും പ്രസാധകന്റെ പരിശ്രമത്തിനും വളരെ വളരെ ധന്യവാദം പറകയും ചെയ്യുന്നു."

ഈ ദീർഘമായ നിരൂപണം സ്വാമിക്ക് ചരിത്രസംബന്ധമായ അന്വേഷണങ്ങളിൽ നല്ല വാസനയും ഉത്സാഹവും ഉണ്ടെന്നുള്ളതിലേക്ക് ഒരുദാഹരണമാകുന്നു. ജാതി, ജാതിവിഭാഗം മുതലായവ അദ്ദേഹത്തിന്റെ പ്രത്യേകശ്രദ്ധയ്ക്ക് വിഷയീഭൂതമായിട്ടുള്ളതാണ്. 'ആചാരപദ്ധതി പ്രാസ്താവിക'ത്തിൽ ജാതിഭേദം പരമാർത്ഥത്തിൽ നിർമ്മൂലമെന്നു സയുക്തിപ്രമാണം വ്യവസ്ഥാപിച്ചിരിക്കെ ഈ നിരൂപണത്തിൽനിന്നു സ്വാമിയിൽ വല്ല പക്ഷപാതവും ആരോപിക്കുന്നെങ്കിൽ അതിൽപരമായ അബദ്ധം ഇല്ലതന്നെ. അദ്ദേഹത്തിന്റെ നിശ്ചയമെന്തെന്നാൽ, വ്യാവഹാരികദശയിൽ, അവരവർക്കുള്ള ഗുണങ്ങൾ പറയുന്നതിൽ ലജ്ജിപ്പാനൊന്നുമില്ലെന്നും, ശ്രേഷ്ഠന്മാരെ യഥായോഗ്യം അഭിനന്ദിക്കേണമെന്നും മറ്റുമാണ്; താണജാതിക്കാരെ കെടുത്തി പറയണമെന്ന് അദ്ദേഹത്തിനു വിചാരമേ ഇല്ല. 'ജാതിവിഭാഗപ്പട്ടികയിൽ ഒപ്പിടാൻ സന്നദ്ധനല്ലെ'ന്നു സ്വാമി പറയുന്നത് പ്രത്യേകമോർക്കേണ്ടതാണ്. മനുഷ്യന്റെ ഉൽകൃഷ്ടപദപ്രാപ്തിക്കു ജാതിക്കുറവോ, ജാതിച്ചോദ്യമോ പാടില്ലെന്നുമാണ് അദ്ദേഹത്തിന്റെ വാദം. അവിടുത്തെ അന്തരംഗാഭിപ്രായം ഇതാണെന്നുള്ളതിലേക്ക്, യാതൊരു പക്ഷഭേദവും കൂടാതെ നമ്പൂരി, നമ്പിയാതിരി, കൊല്ലൻ, ചോവൻ മുതലായവർക്ക് സ്വാമി ദിവ്യമന്ത്രോപദേശവും ബ്രഹ്മധ്യാനനിഷ്ഠയും പ്രദാനം ചെയ്തുപോരുന്നതു മതിയായ തെളിവാണല്ലോ. സ്വാമിയുടെ പ്രഥമശിഷ്യനും ജീവന്മുക്തനുമായ മാന്യൻ 'ചോവ'നാണെന്നു അവിടുന്ന് എന്നോടു പറഞ്ഞതുകൊണ്ട് ഞാൻ ആ പേരുതന്നെ ഉപയോഗിച്ചതാകയാൽ ഈ സംഗതിയിൽ ഞാൻ കുറ്റവാളിയല്ല.

> "പട്ടരതായാലുണ്ടൊരുശട്ടം
> നായരതായാൽ വേറൊരുശട്ടം;
> ചോവനു മറ്റൊരുശട്ടം വയ്ക്കും
> മുൻസിപ്പിന്നടി പത്തലുകൊണ്ട്."

എന്ന് ഒരു വിദഗ്ദ്ധനായ ഈഴവസഹോദരൻ തന്നെ പറഞ്ഞിരിക്കുന്നതോർത്താലും എനിക്കു രക്ഷയുണ്ടല്ലോ.

വിശേഷാൽ, ഇന്ന് ഒരു മാന്യനുമായി സ്വാമി സംഭാഷണം ചെയ്തപ്രകാരം കാണുന്നു. ആദ്യംതന്നെ... സു. പി: "തീണ്ടലിനെക്കുറിച്ച് സ്വാമിക്കുള്ള അഭിപ്രായമെന്ത്?" എന്നു

ചോദിച്ചു. സ്വാമി: “തീണ്ടൽ ഉള്ളതെന്നോ ജാതിവിഭാഗം സൃഷ്ട്യാരംഭം മുതല്ക്കുള്ളതെന്നോ ഞാൻ തീരെ വിചാരിക്കുന്നില്ല. ജാതിവിഭാഗത്തെക്കുറിച്ച് “ഗുണകർമ്മവിഭാഗശഃ” എന്നാണ് ഭഗവാൻ പറഞ്ഞിട്ടുള്ളത്. ഇതിൽ “ചാതുർവർണ്ണ്യം മയാ**സൃഷ്ടം**’ എന്നു പറയുന്നതുകൊണ്ടു സൃഷ്ടികാലത്തേ അതുണ്ടായിരുന്നു എന്നർത്ഥമില്ല; ‘വർണ്ണവിഭാഗം ഗുണകർമ്മാനുരൂപമായി എന്നാൽ കല്പിക്കപ്പെട്ടു’ എന്നാണ് താല്പര്യം. അദ്ദേഹമാണോ ജാതിവിഭാഗമേർപ്പെടുത്തിയതെന്നു ചോദിച്ചാൽ, അല്ലെന്നും ആധികാരികന്മാർ വഴിയാണ് എന്നുമായിരിക്കുമുത്തരം. രാജപ്രതിനിധി രാജനിയമാനുകൂലമായി ചെയ്യുന്നതെല്ലാം രാജകല്പനയാണല്ലോ. മനുഷ്യസസൃഷ്ടിയുടെ പരമ പ്രയോജനം സംസ്കാരവിശിഷ്ടനിലാണ് സ്ഥിതിചെയ്യുന്നത്. മണ്ണ് എന്ന നിലയിൽ ഭേദമില്ലെങ്കിലും കുടമെന്നും കണ്ണാടിയെന്നും ശുധ്യപേക്ഷയാ വരുന്നുണ്ട്. സ്വഭാവസംസ്കാരത്തിനു വിലയുള്ളതാണ്. സംസ്കൃതവസ്തുവിന് അസംസ്കൃതവസ്തുസമ്പർക്കം നന്നല്ല. മലിനസ്വഭാവക്കാരന്റെ ദേഹാണുക്കൾ അശുദ്ധങ്ങളാണ്. സംസ്കാരവിശിഷ്ടന്റെ പരിശുദ്ധദേഹാണുക്കളോടു മറ്റത് ഇടയാൻ സംഗതിയായാൽ അതും ദുഷിക്കുമെന്നാണ് സാമാന്യനിശ്ചയം. എത്രകണ്ട കന്നു നിന്നാൽ ദോഷബീജസംസ്പർശമുണ്ടാകില്ലെന്നു നിശ്ചയമില്ലാഞ്ഞിട്ടാണ് വളരെ അകലെ വർജ്ജിക്കുന്നത്?” സു. പി: “എന്നാൽ ശ്രേഷ്ഠരെന്നു വച്ചിരിക്കുന്നവരിലും അങ്ങനെ ഉള്ളവരെ അകറ്റേണ്ടതല്ലേ?” സ്വാമി: “അപ്രകാരമായാൽ ബന്ധുക്കളെയും ചില സമയം പരിവർജ്ജിക്കേണ്ടിവരുന്നതിനാലും അസാദ്ധ്യചിന്ത കർത്തവ്യമല്ലാത്തതിനാലും അതിനൊരുങ്ങാറില്ല. പക്ഷേ, പഴയ ഋഷിമാർ ആ അഭിപ്രായക്കാരായിരുന്നു. അതുകൊണ്ടാണ് അവരിൽ ചിലരുടെ മക്കൾ പല ജാതിയായത്. അല്ലാതെ ഇന്നത്തെപ്പോലെ തീണ്ടിക്കൊണ്ടുമിനീരിറക്കീട്ടും തൊട്ടുതിന്നിട്ടുമല്ല.” സു. പി: “സ്വാമി വർജ്ജിക്കാറുണ്ടോ?” സ്വാമി: “തപഃപ്രഭാവംകൊണ്ടും യോഗചര്യകൊണ്ടും ജ്ഞാനസംപത്തികൊണ്ടും അഗ്നിസ്ഫുലിംഗപ്രാകാരസദൃശമായ ഞങ്ങളുടെ ആണവസംഘാതത്തിൽ ദോഷബീജകണം സ്ഥലംപിടിക്കയില്ലെന്നത് നിർവിവാദമാണെങ്കിലും ദേശകാലജനസ്ഥിതികൾക്കനുസരിച്ചു തരംപോലെ ചെയ്യും, എന്നുപറഞ്ഞാൽ എന്റെ ദൃഷ്ടിയിൽ അതിന്റെ വില ഇന്നതെന്നറിയാമല്ലോ. പിന്നീട്, മലയാളത്തു തീണ്ടൽ ഏർപ്പെടുത്തിയെന്നു (എനിക്കിതിൽ വിശ്വാസമില്ലെങ്കിലും) ജനങ്ങൾ പറയുന്ന ശ്രീശങ്കരഭഗവല്പാദാചാര്യ സ്വാമികൾ കാശിയിൽവച്ചു ചണ്ഡാലവേഷം പൂണ്ട് ആവിർഭവിച്ച പരമശിവനോടു മാറാൻ നിർബന്ധിച്ചതും, ‘അന്നമയാദന്നമയം... യതിവര! ദൂരീകർത്തും വാഞ്ഛസികിം?’ ‘ബിംബിതേംബരമണൗസുരനദ്യാമന്തരം കിമപി വാസ്തി സുരായാം’ എന്നും മറ്റും പരമശിവൻ സ്വാമികളോട് ആക്ഷേപവാദം ചെയ്തതും, ‘ഭാതിയസ്യതു ജഗദ്ദൃഢബുദ്ധൗ സർവമപ്യനിശമാത്മതയൈവ; സദ്വിജോസ്തു ഭവതു ശ്വപചോ വാ വന്ദനീയ ഇതി മെ ദൃഢനിഷ്ഠാ’ എന്ന് സ്വാമികൾ (ഉത്തരം) പറഞ്ഞതും ഉദാഹരിച്ച് ആചാര്യസ്വാമിക്കിതിലുള്ള യഥാർത്ഥനിശ്ചയം വിശദീകരിക്കുകയും ചെയ്തു.”

‘അയ്യാപിള്ള’ എന്നുകൂടി പറയുന്ന ഈ സുബ്രഹ്മണ്യപിള്ള അവർകൾ സ്വാമിതിരുവടിയുടെയും സ്വാമിയുടെയും ഒരു പഴയ സുഹൃത്തും ആരാധകനുമാണ് എന്നുള്ള വാസ്തവം കൂടി വെളിപ്പെടുത്തിക്കൊള്ളുന്നു.

(94) ചിങ്ങം 18. “ഇന്ന് മിസ്റ്റർ മൂർക്കോത്തു കുമാരനെന്ന ഭാഷാസാഹിത്യരസികന്റെ ‘അമ്പുനായർ’ (‘ഇതാണ് ലോകം’) എന്ന പുസ്തകം വായിച്ചു. മുഖവുര, പുറം 6, ‘പ്രാധാന്യത’ ആർക്കായാലും കൊള്ളരുത്. പ്രാധാന്യമോ മറ്റോ മതി. 6-ാം പുറത്തുള്ള ‘ദാരിദ്ര്യബാധ’യിൽ അഗ്നിജ്വാല തട്ടി കന്ദർപ്പൻ ദഹിച്ചതായി കാണുന്നു.

7-ാം പുറം, 'ആവശ്യം കഴിഞ്ഞാൽ കണ്ട ഭാവമേ നടിക്കാത്ത ഉൽഘാടനന്മാർക്ക് ('ഉദ്ഘാടനീകുഞ്ചികാ' എന്നും മറ്റുമുണ്ടെങ്കിലും) ഇവിടെ എന്തു സാർത്ഥക്യമാണാവോ! കഷ്ടിപിഷ്ടി ബുദ്ധിമുട്ടുതന്നെ. 4, 13, ഈ വശങ്ങളിലും മറ്റും തപാൽപ്യൂണിനെ 'അവനെ, അവന്ന്' എന്നൊക്കെ പറഞ്ഞുകാണുന്നത് ദേശനടപ്പാണെന്നു വന്നേക്കാമെങ്കിലും കാലോചിതമാണെന്നു തോന്നുന്നില്ല. മലബാർകാർ, മാന്യജനങ്ങളെ 'അയാൾ' എന്നും ഹീനരെ അദ്ദേഹമെന്നും (അച്ഛാ നിങ്ങൾ പറഞ്ഞില്ലേ? എന്നുകൂടിയും) പറഞ്ഞുകേട്ടിട്ടുള്ള സ്ഥിതിക്ക് ഇത് അഘമായി ഗണിപ്പാൻ പാടില്ലായിരിക്കാം. "വസ്ത്രസംക്രമം കണ്ടപ്പോൾ പരിഷ്കാരത്തിന്റെ യാത്രയിൽ അല്പം വിളംബിക്കുന്ന സത്രങ്ങളാണ് ഈവക കോലങ്ങളെന്ന് അമ്പുനായർക്ക് തോന്നി" എന്നതും, 42-ാം പുറത്ത് (4-ാം ക്ലാസ്സ്) ചട്ടക്കാരോടു മിസ്റ്റർ നമ്പ്യാരെ ഉപമിച്ചിരിക്കുന്നതും വളരെ വളരെ രസാവഹമായിട്ടുണ്ട്. വശം 31, "ജാതികൊണ്ടു കീഴ്പ്പെട്ടായിരുന്നവരിൽ അതുവരെ അമ്പുനായർ എന്നു വിളിച്ചുവന്നിരുന്നവർ 'തമ്പുരാൻ' എന്നു വിളിച്ചുതുടങ്ങി." ഈ ഭാഗം, ബ്രഹ്മവിദ്യോപദേഷ്ടാവിനെ ഗുരുവെന്നു സമ്മതിക്കാൻപോലും 'വിപ്രതിപത്തി'ക്കാരായ തിരുവിതാംകൂറിലെ ചില ഈഴവസഹോദരങ്ങൾക്ക് മിസ്റ്റർ കുമാര(ഗ്രന്ഥകാര)നോടു വിദ്വേഷമുണ്ടാക്കിയില്ലെങ്കിൽ കൊള്ളാം.

പു. 56. "ഞാൻ... ഇങ്ങനെ ഒരു ബംഗ്ലാവ് വാങ്ങി താമസിക്കാനും... ഇവരുടെ ക്ലബിൽ ചേരാനും മറ്റും... എന്നെതന്നെ അനുവദിച്ചത്, വിദ്യാസമ്പന്നന്മാരും ധനസമ്പന്നന്മാരുമായി ലോകത്തിൽ പേരെടുത്തു ഞെളിയുന്നവരുടെ ഇടയിൽ നടക്കുന്ന കാര്യങ്ങൾ അനുഭവിച്ചറിയേണ്ടതിനുവേണ്ടി മാത്രമായിരുന്നു... ഇവരുടെ ഇടയിൽ (നാരായണമേനവനെ ഊന്നി) നിങ്ങളെപ്പോലുള്ള യോഗ്യന്മാരുണ്ടെന്നുള്ളതു ഭാഗ്യം. ബാക്കിയുള്ളവരൊക്കെ സ്വാർത്ഥത്തിനുവേണ്ടി ഏതുതരം അന്യായവും പ്രവർത്തിക്കാൻ മടിക്കാത്ത ദുർബുദ്ധികളാണ്. അവർക്കു പണം സമ്പാദിക്കണം പേരുകേൾക്കണം..." ഈ ഭാഗങ്ങൾ എത്രയോ യഥാർത്ഥമെന്നു തലകുലുക്കി സമ്മതിക്കാം.

ആകക്കൂടെ ഇതു നന്നായിരിക്കുന്നു, എങ്കിലും ഒരനൗചിത്യം ക്ഷന്തവ്യമല്ല. അതാവിത്, ധനതൃഷ്ണകൊണ്ടായാലും നന്നെ വൃദ്ധനായ അമ്പുനായർക്ക് പ്രേമലേഖനമെഴുതാൻ കാമാക്ഷിയെ കൊണ്ടുചെന്നു ചാട്ടിയതു എത്രയോ കഷ്ടം! (പിന്നെ സമുദായഭേദം കല്പിക്കാത്തതുകൊണ്ടു സാംകര്യം. അതാ! രസസാംകര്യം) 'വസുമതി'യിലെപ്പോലെ സമുദായശൂലം ഇതിൽ കാണുകയില്ലെന്നോർത്തു. ഗ്രന്ഥകർത്താവിന്റെ സമുദായത്തിനും ഇതു ചേരുമോ എന്നു സംശയമാണ്. എന്നാലും വ്യവഹാരത്തിനു നാമം പ്രധാനമാകയാൽ നായർസമുദായത്തിനിത് അവഹേളനംതന്നെ. വിഷച്ചെടി നട്ടുവളർത്തി, അതു തിന്നു കുട്ടികൾ ചത്ത് അന്യർക്ക് പാഠമാക്കുന്നതിനെക്കാൾ നല്ലവഴി ചിന്തിക്കാമല്ലോ. കഥയുടെ അവസാനത്തിൽ ശേഖരൻനമ്പ്യാർക്ക് 'റാവുബഹദൂർ' സ്ഥാനം നൽകിയ വർത്തമാനംകേട്ട് 'ഇതാണ് ലോകം' എന്ന് അമ്പുനായർ പറഞ്ഞതിന് ഒരു 'കോഹിനൂർ' തന്നെ വിലവെച്ചാലായില്ല, 'മേരുലക്ഷം ന മൂല്യം!' എന്നുകൂടി പറയേണ്ടിയിരിക്കുന്നു."

ഇതു മിസ്റ്റർ മൂർക്കോത്തു കുമാരന്റെ 'അമ്പുനായർ' എന്ന ഗ്രന്ഥത്തിന്റെ ഒരു നിരൂപണമാണല്ലോ. ഗുണദോഷങ്ങളെ ഒരു പക്ഷവും പിടിക്കാതെതന്നെയാണ് അദ്ദേഹം ചൂണ്ടിക്കാണിച്ചിരിക്കുന്നത്. നിരൂപകനു വേണ്ടതായ ശാന്തസ്വരവും, കാര്യങ്ങളെ ശക്തിയായിട്ടും എന്നാൽ അധികം വാഗ്വ്യയം കൂടാതെയും പറയുന്നതിലുള്ള സാമർത്ഥ്യം ഇവിടെ കാണുന്നുണ്ട്. സമുദായനന്മയെ ഉദ്ദേശിച്ചെഴുതുന്ന ഒരു ഗ്രന്ഥകാരൻ നല്ല പാഠങ്ങളാണ് ബാലമനസ്സുകൾക്കുപദേശിക്കേണ്ടതെന്നുള്ള തത്വം ആദർശമാക്കിവയ്ക്കണമെന്ന് സ്വാമി

മാന്യഗ്രന്ഥകാരനെ ഓർമ്മിപ്പിക്കുന്ന വാചകം എത്ര മന്ദസ്വരത്തിലുള്ളതാണെന്നു പറയേണ്ടതില്ലല്ലോ.

ഇതിൽ സ്വാമിക്കുള്ള ഒരു വിശേഷഗുണം കാണുന്നു. സ്വാമിയുടെ അഭിപ്രായം കഴിയുന്നത്ര വാഗ്വ്യാപാരം കൂടാതെ ആശയപ്രകടനം ചെയ്യണമെന്നാണ്. എന്നാൽ ചിലപ്പോൾ ഈ നിഷ്ഠ അധികമാകുമ്പോൾ സാധാരണക്കാർക്ക് മനസ്സിലാകാത്തവിധം അത്ര ചുരുക്കം വാക്കുകളേ ഉപയോഗിക്കാൻ അനുവദിക്കുന്നുള്ളൂ. ചിലപ്പോൾ അർത്ഥവ്യക്തിക്കു ചില സൂചനകൾ വെളിവാക്കേണ്ടിവരും; അവ പണ്ഡിതന്മാർക്ക് സുഗ്രാഹ്യമായിട്ടാണിരിക്കുന്നതെങ്കിലും ഈ സമ്പ്രദായം കുറെ അനാശാസ്യം എന്നുതന്നെയാണ് സ്വാമിക്കുമിപ്പോൾ ബോധപ്പെട്ടിട്ടുള്ളത്. അദ്ദേഹത്തിന്റെ മുമ്പുള്ളവയും ഇപ്പോഴത്തേവയുമായ ഗദ്യപദ്യങ്ങൾ സംശോധിച്ചാൽ ഇക്കാലത്തേതിൽ 'ദുർഘടം' തീരെ കാണുകയില്ലെന്ന് ആർക്കുമനുമിക്കാം. എന്നാലും പഴകിയ വാസന അഭ്യാസംകൊണ്ടു മാറിനിന്നിട്ടു ചിലപ്പോൾ അത് പ്രത്യക്ഷമാകുമെന്നതിനും ഈ നിരൂപണത്തിലെ ചില വാചകസമ്പ്രദായം ഉദാഹരണമായിട്ടുണ്ട്.

ചിങ്ങം 19, 20. താഴെക്കാണുന്ന നിരൂപണവും മേലെഴുതിയ ഗുണങ്ങളോടുകൂടിയതാണ്.

"ഈ തീയതികളിൽ വഞ്ചീശവംശമഹാകാവ്യം വായിച്ചു; അധികഭാഗവും 'സുരുചി', അഥവാ 'സുരുചിര'മയം. പ്രാസദീക്ഷയിൽ രുചി, സുരുചിയായും; മിത്രൻ, സുമിത്രനായും മാറുന്നത് സാധാരണമായാൽ കുറെ കഷ്ടമല്ലേ? ഈ കൃതിയുടെ ആദ്യഘട്ടത്തിലെ വംശക്രമം, മാന്യസ്നേഹിതൻ മിസ്റ്റർ കെ. പി. പത്മനാഭമേനോൻ ബി. എ., ബി. എൽ., എം. ആർ. എ. എസ്. 'കൈരളി'യിൽ ശിലാലിഖിതത്തെയും മറ്റും അടിസ്ഥാനപ്പെടുത്തി എഴുതിയിരുന്ന ലേഖനമനുസരിച്ചുള്ളതാകയാൽ നിർമ്മൂലമല്ല. 'വളരെ ഭംഗിയിൽ തദാ' എന്നു കേട്ടുപരിചയമില്ലാത്തതുകൊണ്ട് വളരെ ഭംഗിക്കുറവുതോന്നുന്നു.

2-ാം സർഗ്ഗത്തിൽ, മാർത്താണ്ഡവർമ്മമഹാരാജാവിന്റെ കാലത്താണ് എട്ടുവീടർ കൊട്ടാരം ചുട്ടതെന്നു പറഞ്ഞുകാണുന്നത് ചരിത്രത്തിനും പ്രസിദ്ധിക്കും വിരുദ്ധമാകയാൽ അതിനുമൂലം ചിന്തിക്കേണ്ടിയിരിക്കുന്നു. 70-ാം പുറത്ത്, "ചേലായ് വസന്തതിലകം ശരദിന്ദു, വർഷാകാലാംബുദം, സചിവകേശവനാപ്തവാക്യം; പാലാഴിപെറ്റ തരു, ചൊന്നതിതൊക്കെ ഹർഷകോലാഹലാൽ സുജനമപ്പൊഴുതൊപ്പമോർത്തു." ഇത് പലതുകൊണ്ടും ഒരു മഹാകവിയുടേതെന്നു വിളിച്ചുപറയുന്നുണ്ട്. 'ചെമ്പെന്നോർത്ത് ഇരിമ്പിനു കാലുകളഞ്ഞു' എന്നു മലയാളത്തു നടപ്പുള്ള പഴമൊഴി ഓരോരുത്തർ ഓരോ മഹാന്മാരുടെ പേരിലാക്കിപ്പറയാറുണ്ട്. അടുത്തകാലത്ത് ഒരാൾ അത് 'മാത്തുപ്പണിക്ക'രെന്ന പുറക്കാട്ടു സ്വരൂപം മന്ത്രിയുടെ പേരിലാക്കി ഞങ്ങളോടു പറഞ്ഞപ്പോൾ, ഇത്ര പ്രചാരം അതിനുണ്ടാവണമെങ്കിൽ അതിന്റെ ഉടയക്കാരൻ അധികാരപരഭൂമിയിൽ സ്ഥിതിചെയ്തിരുന്ന ആളായിരിക്കണമെന്നു ഞാൻ പറഞ്ഞത് ശരിയെന്നു ടി 8-ാം സർഗ്ഗം 89-ാം പുറം തെളിയിക്കുന്നു. വാഴത്തണ്ടിനകത്ത് ഗൂഢമായി ഇരിമ്പുവടിയിറക്കി നിർത്തിയിട്ട് അതു വെട്ടിമുറിക്കണമെന്നു സകലകലാകോവിദനായിരുന്ന ആശ്വിനേയ (അശ്വതി തിരുനാൾ) രാമവർമ്മവഞ്ചി യുവരാജാവിനോട് സ്വമാതുലനായ രാമവർമ്മമഹാരാജാവ് ആജ്ഞാപിച്ചതനുസരിച്ച് അദ്ദേഹം വെട്ടിമുറിച്ചപ്പോൾ വാളിന്റെ അഗ്രം കാലിന്മേലേശിയതെന്തെന്നു കല്പിച്ചു ചോദിച്ചതിനു ചെമ്പുകട്ടിയാണ് അതിനുള്ളിൽ എന്നു കരുതി 'ചുവടുവെച്ച്' വെട്ടിയതിനാലാണിങ്ങനെ വന്നതെന്നർത്ഥത്തിൽ അറിയിച്ച വചനമാണത്രെ ഇത്. ഇങ്ങനെ ആയാൽ ചേർച്ചയുമുണ്ട്.

11-ാം സർഗ്ഗം 4-ാം ശ്ലോകത്തിൽ 'കണ്ണാടി' നീണ്ടുപോകാതിരുന്നെങ്കിൽ അത് പരാലോകമായിരുന്നേനെ. നോക്കുക, "മൂടടാതഴകെഴുമാനൃപന്റെ വക്ത്രം കൂടിടും ഭയമൊടുകാണ്കകാരണത്താൽ; ആടീകണ്ണിഹ മുകുരത്തിനാകയാൽ കണ്ണാടീയെന്നതിനൊരുനാമമുത്ഭവിച്ചൂ." ഇതിലെ നാമനിർവ്വചനാർത്ഥചമൽക്കാരത്തിനു വിലമതിക്ക വഹിയാ. 15; 35-ലെ 'വരോരുകർമ്മം സകലംകഴിച്ചൂ' ഇവിടെ ഇതു തീരെ അനർഹമായി തോന്നുന്നു. 15, 51 മുന്നിട്ട് "ദോഷാഗമേ ഹന്തജലേശ്വരാശാ യോഷാവലീമാലിക സന്യസിപ്പാൻ; ഏഷാമടിക്കാതിഹസാന്ധ്യരാഗകാഷായവസ്ത്രത്തെയുടുത്തിടുന്നു" ഇതൊരു പരമരസികൻ ശ്ലോകത്തിനുദാഹരണമായെടുക്കാൻ എന്റെ മനമുഴറുന്നു.

17-ാം സർഗ്ഗത്തിലെ തിരുവാലൂർ ക്ഷേത്രവർണ്ണന ഉപക്കഥ അതിവിസ്തൃതമായത് എന്തഭിനിവേശത്താലായാലും നന്നല്ല. 'ദേവൻ' പ്രസാദിച്ചാലെന്തുകിട്ടില്ല! എന്നാൽ ടി, 27-ൽ യക്ഷികഥയിലെ "താലീഫലശ്രീസ്തനിമാരെ നന്മയാലീവിധം കണ്ടതു തൊട്ട ശേഷം; കാകതാലീയ'മെന്നു ദ്വിജന്മാരും 28-ൽ "ദ്വിജാഗമാദ്യുത്തമസംഭവം നല്ലജാകൃപാണീയം" എന്ന് യക്ഷികളും നിരൂപിച്ചത് ഒരേതാല്പര്യത്തിലെങ്കിലും തത്തജ്ജാതിക്കിണങ്ങിയ 'ന്യായം'കൊണ്ടു വർണ്ണിച്ചത് അതിചമല്ക്കാരകരമായിട്ടുണ്ട്. 19, 59. 'നിരോഗനായീടിനതമ്പി' മോശമല്ലയോ? തമ്പിയവർകളെ പൊക്കിയതു നന്നെപ്പറ്റി. എന്തെന്നാൽ, "യസ്യാസ്തി വിത്തം സനരഃ കുലീനഃ സപണ്ഡിതഃ സശ്രുതവാൻ ഗുണജ്ഞഃ; സഏവ വക്താ സചദർശനീയഃ സർവ്വേ ഗുണാഃ കാഞ്ചന മാശ്രയന്തി." ഇത് അത്രമാത്രവുമല്ലല്ലോ.

ഇതിന്റെ പ്രണേതാവ് കവിഭാരതത്തിൽ സവ്യസാചിയെന്നു പേരെടുത്ത പണ്ഡിതകവിയാകയാൽ കാവ്യമഹിമയെപ്പറ്റി പറയാനെന്തുള്ളൂ? എങ്കിലും, ഇന്നു കവിമഹാഭാരതം ചമച്ചാൽ 'കേരളമഹാകവികേസരി'യായ 'ഉള്ളൂരും' കേരള'കവിചൂഡാമണി,യായ വള്ളത്തോളും ആ സ്ഥാനം ഇദ്ദേഹത്തിനു വിട്ടുകൊടുക്കുമോ എന്ന് ഒരു സംശയത്തിനവകാശമുണ്ട്. സവ്യസാചിക്കും കാലം എന്നുമൊരുപോലെ നിന്നിട്ടില്ലല്ലോ എന്നു സമാധാനപ്പെടാം. ഇദ്ദേഹത്തിന്റെ പാണ്ഡിത്യകവിത്വസംപത്തി മറ്റു മഹാകവികളുടേതിനെ അതിവർത്തിക്കുന്നുവെന്നുള്ളതിലേക്ക് അദ്ദേഹമുണ്ടാക്കിയ മഹാകാവ്യപരമ്പരതന്നെ പൂർണ്ണതെളിവാണ്.

ഈ നിരൂപണം, മഹാനായ കൊടുങ്ങല്ലൂർ ചെറിയ കൊച്ചുണ്ണിത്തമ്പുരാൻ അവർകൾ നമ്മുടെ കരുണാനിധിയായ പൊന്നുതമ്പുരാൻ തിരുമനസ്സിലെ ഷഷ്ടിപൂർത്തിമഹംപ്രമാണിച്ചുണ്ടാക്കിയ മഹാകാവ്യത്തെ മുന്നിട്ടാണെന്നു പറയേണ്ടല്ലോ.

ചിങ്ങം 26. ഇന്നത്തെ ഡയറിയിൽ ഒരു വിശേഷസംഭവം കാണുന്നു. ഒരു മഹമ്മദീയൻ (എം. പി. രാഹുത്തൻ) സ്വാമിയെ കാണാനായി ചെന്നിരുന്നുവെന്നും സ്വാമി മഠത്തിലില്ലാതിരുന്നതിനാൽ അയാൾ മടങ്ങുംവഴി കണ്ടുവെന്നും താഴെക്കാണുംപ്രകാരം ഒരു ലഘുസംഭാഷണം നടന്നുവെന്നും മറ്റുമുള്ളതാണ് ആ സംഗതി. രാഹുത്തൻ: "മറുജന്മത്തെക്കുറിച്ച് ചിലർ പറയുന്നല്ലോ." സ്വാമി: "പറയട്ടെ." രാഹു: "പരക്കെ ജനങ്ങൾ പറയുന്നതുകൊണ്ടു ചോദിക്കയാണ്." സ്വാമി: "വല്ലവരും പറയുന്നതുകൊണ്ടു നിങ്ങൾക്കെന്ത്? മതം മാറാൻ വിചാരിക്കുന്നില്ലെങ്കിൽ അവരവരുടെ മതപ്രകാരമുള്ളതു വാസ്തവമെന്നല്ലെ വെച്ചിരിക്കുന്നത്." രാഹു: "എന്നെ തെറ്റിദ്ധരിക്കരുതെ; പുത്രഭാവത്തിൽ ഗണിച്ച് അവിടുത്തെ അഭിപ്രായം പറയണമെ" എന്നപേക്ഷിച്ചു. സ്വാമി: "നിങ്ങൾ കർക്കശപ്പിടിയുള്ള മഹമ്മദുമതക്കാരൻ; 'ഞങ്ങൾക്കു' പ്രത്യേകമതമില്ലെങ്കിലും അദ്വൈതസിദ്ധാന്തമുണ്ടു; അത് ഹിന്ദുമതമെന്നാണല്ലോ ഇരിപ്പ്; അപ്പോൾ ആ സിദ്ധാന്തത്തിൽ നിങ്ങൾക്കെന്തഭിനിവേശം?" രാഹു: "എന്നെ അങ്ങനെ കരുതേണ്ട; എനിക്കു ജാതിമതഭേദവിചാരമില്ല;

ശരിയായിട്ടുള്ളതേതോ അത് വസ്തുതയെന്നല്ലാതെ മറ്റൊന്നില്ല; അനുഷ്ഠാനഭ്രമവുമില്ല; ഞാൻതന്നെ ആ ഏകദൈവം" (എന്നാണ് നിശ്ചയം). സ്വാമി: "അദ്വൈതസിദ്ധാന്തവും അതുതന്നെ." രാഹു: "അങ്ങുന്നു നബിയെക്കുറിച്ച് എന്തു കരുതുന്നു?" സ്വാമി: "മുക്തദൃഷ്ടിക്കു സർവവും മുക്തമായിത്തോന്നും; അതുകൊണ്ട് ഏകരസഭാവവും തോന്നാൻ വിരോധമില്ല; മറ്റൊരു ദൃഷ്ടിക്ക് "അശ്വത്ഥവടചൂതാദ്യാ യവവ്രീഹിതൃണാദയഃ; ജലപാഷാണമൃല്ക്കാഷ്ഠവാസ്യകുദ്ദാലകാദയഃ; ഈശ്വരാഃ സർവഏവൈതേ" എന്നു വിചാരിക്കുന്നതുപോലും തെറ്റല്ല; ഇങ്ങനെയാകുമ്പോൾ നിങ്ങൾ മസ്താൻസാഹേബിന്റെ കക്ഷിയായിവരണം!" രാഹു: "അതെ, ഇതാരോടും പറയരുതെ" എന്നു പറഞ്ഞു പിരിഞ്ഞു, ഈ ഒടുവിൽ പറഞ്ഞ സംഗതികൊണ്ട് ഇയാൾ 'ഈയക്കാരൻ' അല്ലെന്നു തെളിവായി. ആളെക്കുറിച്ചു വിവരിക്കാത്തത് അയാളുടെ അപേക്ഷയെ പുരസ്കരിച്ചാണ്."

ഇങ്ങനെ അന്യമതാനുയായികൾപോലും സ്വാമികളോടു പല ഉപദേശങ്ങളും സ്വീകരിച്ചു സംശയം തീർക്കാറുണ്ട്.

ചിങ്ങം 29. "ഇന്ന് നമ്മുടെ പഴയ സ്നേഹിതനും വരസതീർത്ഥ്യനുമായ ടി. രാമൻപിള്ള അവർകളുടെ ഒരെഴുത്ത് കിട്ടി." ഇദ്ദേഹം താലൂക്കുവിശേഷാൽ സമ്പ്രതിയുദ്യോഗം ഹെഡ് ക്ലാർക്ക് ജോലി മുതലായതു വഹിച്ചു പെൻഷൻ പറ്റി ഇപ്പോൾ പള്ളിപ്പുറത്ത് ആഢ്യൻനമ്പൂരിപ്പാട്ടിലെ മാനേജരായിരിക്കുന്ന ഒരു മാന്യനാണ്. ടി എഴുത്തു താഴെ ചേർക്കുന്നു.

കണയന്നൂർ

ശ്രീ

ശിവമയം

പൂജ്യപാദങ്ങളിൽ അനന്തനമസ്കാരം

ഭൊമഹാത്മൻ, നിന്തിരുവടിയുടെ ദർശനകാലം വളരെ ദീർഘിച്ചതുകൊണ്ടുള്ള മനോവ്യഥ നന്നാ ഉണ്ട്. പാമരശ്രേഷ്ഠത്വം വഹിച്ചു പെരുമാറുന്ന അപുണ്യഭാക്കായ അടിയന്റെ മനസാ അവിടുത്തെ തൃപ്പാദങ്ങളെ മറക്കാതെ കഴിഞ്ഞുവരുന്നു എന്നുള്ള വാസ്തവം അവിടെ അറിയാതിരിക്കയില്ലല്ലോ.

നമ്മുടെ രക്ഷിതാവായ ചട്ടമ്പിസ്വാമികൾ ഈയിടെ ഇവിടെ എഴുന്നള്ളിയിരുന്നു. നാളെയും അടുത്തദിവസവും അടിയൻ ഇവിടെ ഉണ്ടായിരിക്കയില്ല... 28-ാം തീയതി സ്വാമികളുടെ വരവിനെ പ്രതീക്ഷിച്ചു പറമ്പാത്തുതന്നെ ഉണ്ടായിരിക്കും. അടിയനു ദേഹസുഖക്കേടുനിമിത്തം അങ്ങോട്ടുവരാൻ തല്ക്കാലം നിവൃത്തിയില്ലാതെയും കണ്ടാൽ കൊള്ളാമെന്നു വളരെ ആഗ്രഹത്തോടുകൂടിയും ആണ് ഇരിക്കുന്നത്. 29-ാം തീയതി മുതൽ ഇവിടെ ഉണ്ടായിരിക്കും. ഇത്രമാത്രമേ ഇപ്പോൾ അറിയിക്കുന്നുള്ളൂ. ശേഷമെല്ലാം കാണുമ്പോൾ.

എന്ന് പഴയ ആശ്രിതൻ

രാമൻപിള്ള (ഒപ്പ്)

ചിങ്ങം 30. പ്രസ്തുതലേഖനവും മുന്നപേക്ഷകളും അനുസരിച്ചും സാമുദായികമായി ചിലതു ശട്ടംകെട്ടണമെന്നു കല്പിച്ചും സ്വാമികൾ ടി യുടെ വാസസ്ഥലത്തെത്തി. സുപ്രസിദ്ധാചാര്യനായ മാണിക്കവാചകർ സ്വാമിയുടെ 'തിരുവാചകം' എന്ന കീർത്തനങ്ങൾ ഹാർമോണിയപ്രയോഗത്തോടെ രാഗവിസ്താരംചെയ്തു ടിയാൻ ആനന്ദിച്ചിരുന്നതുകണ്ട് അതിനു പെട്ടെന്നു ഭംഗമുണ്ടാക്കിയില്ല. പിന്നീട് സ്വാമി ദൃഷ്ടിപഥാവിഷ്ടനായപ്പോൾ പ്രണിപാതാസനദാനാദിപൂർവം സൽക്കരിച്ച് സ്വാഗതോക്തി മുതലായതു കഴിഞ്ഞശേഷം,

കഴിഞ്ഞ അഞ്ചാറുവർഷത്തെ സ്വാമിയുടെ ഉത്സാഹത്തെയും ഇടയിലുണ്ടായ 'ഇട ങ്ങേറു'കളെയും മറ്റും കുറിച്ചു സംസാരിച്ചതുകൂടാതെ അവർ അനുവർത്തിക്കേണ്ട നയത്തെ മുൻനിർത്തി സ്വാമി പലതും അവരെ ധരിപ്പിച്ചു. സംസാരവിഷയം ഇതിലെ ഉപന്യാസാദികളാലും പത്രപ്രസ്താവനകളാലും സുപരിചിതമാകകൊണ്ടു വിവരിക്കുന്നില്ല.

ചിങ്ങം 31. ഇന്നു വൈകുന്നേരം, ഹൈക്കോടതി വക്കീൽ കെ. പി. പത്മനാഭമേനോൻ ബി. എ., ബി. എൽ., എം. ആർ. എ. എസ്. അവർകളുടെ മഠത്തിലെത്തിയെന്നും ഗ്രന്ഥ മാർഗ്ഗമായും ലേഖപ്രതിലേഖാദിവഴിയായും പരസ്പരം മൈത്രിയിൽ വർത്തിച്ചിരുന്നത ല്ലാതെ കണ്ടുപരിചയമില്ലായ്കയാൽ കാഴ്ച 'ഭർച്ഛുന്യായ'ത്തിൽ കലാശിച്ചുവെന്നും കാണുന്നു. ഈ സംഗതിയിൽ മന്ദാന്ധകാരവും സഹായിച്ചില്ലെന്നില്ലത്രെ. അനന്തരം ഒരു മാന്യൻ പരിചയപ്പെടുത്തിയശേഷം സ്വാമിയെ ബഹുമാനപുരസ്സരം സ്വീകരിച്ച് അഭി വന്ദിച്ചിരുത്തീട്ട് മിസ്റ്റർ മേനോൻ: "തമ്മിൽ കാണാൻ വളരെനാളായി ആഗ്രഹിച്ചിരിക്ക യായിരുന്നു" എന്നു പറഞ്ഞു. അപ്പോൾ (ലൗകികമായിട്ട്) സ്വാമി: "എന്റെ 'പക്ഷത്തിലും' അതു ചിരാഭിലഷിതമായിത്തന്നെ ഇരിക്കയാണ്." പിന്നീട് "ആശൗചപരിഷ്കാരം, ക്ഷേത്ര പ്രവേശനം മുതലായതിനെപ്പറ്റി ചില വ്യവഹാരം നടന്നതിന്റെ പരിണാമമെന്തായി" എന്നു മിസ്റ്റർ മേനോൻ ചോദിച്ചതിന്..., "പ്രഭുവും ധീരനുമായ മാടനമ്പുശ്രീ അമ്പലപ്പാട്ടു രായി ങ്ങൻശങ്കരനാശാനവർകൾ ദശാഹമാശൗചമനുഷ്ഠിച്ചു (പത്തു പുലകൊണ്ട്) പതിനൊ ന്നിലും പന്ത്രണ്ടിലുമായി പിണ്ഡാദികർമ്മമവസാനിപ്പിച്ചു ടി ദിവസം ചെന്നിത്തലെ തിരുപ്പെരുന്തുറെ ക്ഷേത്രത്തിൽ പ്രവേശിച്ചതുകൊണ്ട് ക്ഷേത്രം ശുദ്ധി ചെയ്യേണ്ടിയിരി ക്കുന്നുവെന്ന് ഉടമസ്ഥരായ ഇടപ്പള്ളി സ്വരൂപത്തിങ്കലേക്കും തൃശൂർ സ്വാമിയാർമഠത്തി ലേക്കും അധികാരികൾ എഴുതി അയയ്ക്കയും, അതനുസരിച്ചു വൈദികാഭിപ്രായമാവ ശ്യപ്പെട്ടതിൽ 'നായന്മാരുടെ ആശൗചം പത്തിനോ പന്ത്രണ്ടിനോ പോകുന്നതെന്നു പറ വാൻ തങ്ങൾ തയ്യാറില്ലെന്നും ആശൗചത്തിൽ ക്ഷേത്രപ്രവേശം ചെയ്താൽ ശുദ്ധിയാ ക്കണ'മെന്നും സാക്ഷിസ്ഥാനത്തെ രക്ഷ കരുതി വൈദികൻ എങ്ങും തൊടാത്ത മറുപടി പറകയും, വ്യവഹാരം പറഞ്ഞ് ആശാനോടു ശുദ്ധിക്കു പണം ഈടാക്കുന്നത് പ്രയാസ മാകയാൽ ദേവസ്വത്തിൽനിന്നു ചിലവെഴുതി ശുദ്ധി നടത്തണമെന്നു സ്വാമിയാരും അതു പാടില്ലെന്നും അങ്ങനെ വേണമെങ്കിൽ 'സന്യാസിയുടെ (സ്വാമിയാരുടെ) കയ്യിൽനിന്നു ചിലവാക്കണ'മെന്നും (എളങ്ങള്ളൂ) സ്വരൂപത്തിങ്കൽനിന്ന് ഭിന്നാഭിപ്രായം പുറപ്പെടുവി ക്കയും ചെയ്ത് ഒടുക്കം ഒന്നുമൊന്നും കൂടാതെ കഴിഞ്ഞു; പിന്നീട് ആശാനവർകൾ ചെന്നിത്തലെ മാലിമേൽ സർക്കാർ ക്ഷേത്രത്തിൽ പ്രവേശിച്ച് അശുദ്ധിപ്പെടുത്തിയതായി ശാന്തിക്കാരൻ മഹാരാജാവുതിരുമനസ്സിലേക്ക് കമ്പിയടിച്ചതിൽ 'ആവലാതിക്കാരനെ മാറ്റി വേറെ ആളാക്കി പൂജ നടത്തിക്കയോ പരാതിപ്പെടുകയില്ലെന്നെഴുതിവയ്പിച്ച് ഉടൻ റിപ്പോർട്ടുചെയ്കയോ ചെയ്യണം" എന്ന് കല്പനപ്രകാരം തഹസിൽദാർക്ക് കമ്പി കിട്ടു കയും ശാന്തിക്കാരനെ വരുത്തി ചോദിച്ചതിൽ ടിയാൻ ഇതിൽ രണ്ടാംപക്ഷം സമ്മതി ച്ചെഴുതിവയ്ക്കയും 'ഉശിർപ്പു'ള്ള തഹസിൽദാർ മിസ്റ്റർ എൻ. എസ്. രാമൻപിള്ള, ആശാന്റെ സിദ്ധാന്തത്തിനനുകൂലമായി മേലാവിലേക്കെഴുതി ബോധിപ്പിച്ചതിനെ താങ്ങി, നിയമവി ദഗ്ദ്ധനും ധർമ്മകോവിദനുമായ ദിവാൻപെഷ്കാർ മിസ്റ്റർ നാരായണമേനോൻ ബി. എ., ബി. എൽ., റിപ്പോർട്ട് സമർപ്പിക്കയും ചെയ്തുവെങ്കിലും ഗവൺമെന്റ് ഇവകൊണ്ടു തൃപ്തി പ്പെടാതെ ഇവിടെ വൈദികാഭിപ്രായത്തെ ക്ഷണിക്കയുണ്ടായി; പോപ്പിനെപ്പോലെ, ജാതി മതാചാരവ്യവസ്ഥയിൽ, മലയാളത്ത് അധികാരം ചെലുത്തിക്കൊണ്ടിരുന്ന വൈദികന്മാ രുടെ... അഭിപ്രായത്തിന് നിയമപാരംഗതന്മാരായ സിവിൽകോർട്ടുകാർ വിലവയ്ക്കുന്ന കാലമല്ലിതെന്നു ഗവൺമെന്റധികാരി(കൾ) വിചാരിച്ചില്ലെന്നുവരികിലും മർമ്മജ്ഞന്മാ

രായ ചില വൈദികന്മാർ..., 'നായന്മാർ ശൂദ്രരാണെന്നു തങ്ങൾ വിചാരിക്കുന്നുവെന്നും അങ്ങനെയാണെങ്കിൽ പതിനഞ്ചുദിവസംകൊണ്ടേ ആശൗചം തീരുകയുള്ളൂ' എന്നും എഴുത്തുകൊടുക്കയും ചെയ്തകൂട്ടത്തിൽ 'താഴമൺ' എന്ന തെക്കെദിക്കിലെ വൈദികൻ 'നായന്മാർക്ക് പന്ത്രണ്ടുദിവസത്തിൽ കൂടുതൽ പുലയില്ലെന്നും അത്രയുംകൊണ്ടു ശുദ്ധിയാകുന്നതും ക്ഷേത്രപ്രവേശം ചെയ്യാവുന്നതുമാണെന്നും ഖണ്ഡിതമായി എഴുതിയയച്ചു; താഴ്ന്നതരത്തിൽനിന്നും പൂണൂലിട്ട് ഉയർന്നതുറയിൽ കയറിയിരിക്കുന്ന ചിലരുടെ ചെവികടികൊണ്ടെന്നും ചിലർ പറയുന്നുവെങ്കിലും വാസ്തവത്തിൽ മാമൂൽപിടികൊണ്ടോ സമുദായഭാഗ്യവിപര്യയം നിമിത്തമോ ആയിരിക്കണം മിസ്റ്റർ കൃഷ്ണൻനായർ ദിവാൻജി ബഹിഃസാരമായ ഒരുത്തരവ് (രണ്ടു ഡിവിഷനെ മാത്രം സംബന്ധിച്ച്) പുറപ്പെടുവിച്ചു; സ്വപ്രജ്യാഭദയശ്വശ്രേയസകാംക്ഷിയും ഭൂകല്പതരുവും കരുണാനിധിയുമായ തിരുമേനിയാകട്ടെ 'എല്ലാംകണ്ടു' എന്നിട്ടതേ ഉള്ളൂ (എന്നുമാത്രം പറഞ്ഞാൽ അവിടുത്തെ കരുണാതിരേകത്തിനു തെളിവായല്ലോ); ഈ ഉത്തരവിനെ എത്രയോ സമാജങ്ങൾ എങ്ങനെയെല്ലാം ദുർവ്രണപ്പെടുത്തിയെന്നു പറയാൻ പ്രയാസം; പതിനഞ്ചുദിവസത്തിൽ കൂടുതൽ മീശ വളർന്നിട്ടുള്ളവർ ആ സ്ഥാനത്തിൽ പ്രവേശിച്ചുകൂടാ' എന്ന് ബ്രിട്ടീഷ് ദ്വീപിലെ 'ഇൻസഫ്കോർട്ടു'കാർ പ്രകടിപ്പിച്ച ഒരു വിളംബരംപോലെ ഇതെത്രയോ ശോച്യമായിട്ടുള്ളതെന്നു 'നായർസമുദായഭൃത്യജനസംഘാധ്യക്ഷൻ' പ്രസംഗിച്ചത് ഞാൻ പ്രത്യേകമോർമ്മിക്കുന്നു; ഈ സംഗതിയിൽ ഗവൺമെന്റിനെ പ്രതിയാക്കി കേസ് കൊടുപ്പിക്കണമെന്നു ഞങ്ങൾ ആദ്യം വിചാരിച്ചുവെങ്കിലും പിന്നീടുണ്ടായ ഗാഢാലോചനയിൽ ഇതു വലിയ കാര്യമല്ലെന്നു കണ്ടടങ്ങി; ഈ ഉത്തരവ് 'സർക്ക്യുല'റല്ലാത്തതുകൊണ്ടും നിയമനിർമ്മാണ റിഗുലേഷൻ 15-ാം വകുപ്പോ മറ്റോകൊണ്ടു തിരുവെഴുത്തു വിളംബരാനുകാരി ഉത്തരവായാൽപോലും ആറുമാസമേ അതിനു ശക്തിയുള്ളുവെന്നും ഇതിന് അതുകൂടിയില്ലെന്നും നിയമനിർമ്മാണസഭ മുഖാന്തരം പാസ്സാക്കിയ റൂൾസ്സിനെ ലംഘിക്കുന്നതേ കുറ്റമാകയുള്ളൂവെന്നും തീർച്ചയായതുകൊണ്ടും ഇതു നിസ്സാരമാണെന്ന് അഭിജ്ഞന്മാർക്കറിയാമെങ്കിലും മൂഢജനബോധ്യത്തിനായി ഇതിനെ റദ്ദുചെയ്യിക്കാൻ 1000-ൽപരം ആളുകളെ ചേർത്തു പ്രതിനിധികൾവഴി ഹർജി കൊടുപ്പിച്ചതിൽ 'ആ ഉത്തരവു സാരമില്ലല്ലോ എന്നും രണ്ടു പേഷ്കാരന്മാർക്കയച്ച എഴുത്തു മാത്രമാണെന്നും ഗസറ്റിൽ പ്രസിദ്ധം ചെയ്തിട്ടില്ലെ'ന്നും മറ്റും ദിവാൻജി പറകയും, കൂടാതെ പത്തുദിവസംകൊണ്ടു ശുദ്ധമാകുമെന്നതിനെ ദൃഢപ്പെടുത്തുന്നതിനുള്ള പ്രമാണങ്ങൾ അയയ്ക്കുന്നതായാൽ അതു റദ്ദാക്കാമെന്ന് അവിടുന്നു നിർദ്ദേശിക്കയും, "സർവേഷാമേവവർണ്ണാനാം സൂതകേ മൃതകേ തഥാ; ദശാഹാച്ഛുദ്ധിരേതേഷാമിതിശാതാതപോബ്രവീത്" എന്നു തുടങ്ങി അസംഖ്യം പ്രമാണങ്ങളെ സമുദ്ധരിച്ച് അച്ചടിച്ചയയ്ക്കുകയും ചെയ്തു; ഇതിനു പുറമെ, ആശൗചം മുറിക്കയോ കൂട്ടുകയോ, കുറയ്ക്കുകയോ ചെയ്താൽ അവർ എന്നും ഭ്രഷ്ടരായിരിക്കയോ വൈദികൻ പറയുന്ന വിധിയനുഷ്ഠിക്കയോ ചെയ്യത്തക്കവണ്ണം സ്മൃതികളും രാജനിശ്ചയവും ഇരിക്കെ അതൊന്നും ഗണിക്കാതെ ഏതായാലും പതിനഞ്ചുദിവസം കഴിഞ്ഞുകൂടിയാൽ ക്ഷേത്രപ്രവേശം ചെയ്യാമെന്നു സ്ഥാപിക്കുന്ന ആ സാധു ഉത്തരവ് നായന്മാർക്കനുകൂലമാണെന്നും തെറ്റിദ്ധരിക്കരുതെന്നും മറ്റും കാണിച്ചു ഞാൻ ഒരു ലേഖനം എഴുതിയിരുന്നു; ഇങ്ങനെയെല്ലാം ഗവൺമെന്റിന്റെ സിവിലവകാശം പിഴച്ചുവരികകൊണ്ടും (അവകാശമുള്ളവർക്ക്) ക്ഷേത്രപ്രവേശനത്തിനുള്ള അധികാരം ദണ്ഡവാരിതം (നീക്കത്തക്കത്) അല്ലെന്നു ലാ റിപ്പോർട്ടുള്ളതുകൊണ്ടും മുമ്പോൽ ക്ഷേത്രപ്രവേശവും നടക്കുന്നു", എന്ന് സ്വാമി ചുരുക്കത്തിൽ പ്രസ്താവിച്ചു. ഇതിൽ നിയമം സംബന്ധിച്ച ഭാഗത്തോട് ആ പ്രൗഢനിയമജ്ഞനും യോജിച്ചു പറഞ്ഞുവത്രെ.

കന്നി 1. ഇന്നും മേൽ പ്രസ്താവിച്ച മാന്യനോടുകൂടി സ്വാമി സംസാരിച്ചിരുന്നു. തിരുവിതാംകൂർ രാജവംശം വടമധുരവാണിരുന്ന സാക്ഷാൽ യദുവംശ്യനൃപന്മാരിൽനിന്ന് ആവിർഭവിച്ചതാണെന്നു വിചാരിക്കാൻ തക്ക തെളിവു 'കാഞ്ചി, തൃക്കാക്കര' മുതലായ ക്ഷേത്രങ്ങളിലെ ശിലാരേഖകളിൽ കാണുന്നുണ്ടെന്നും, അതിനു സാധകമായി 'ഏപ്പിഗ്രാഫ്കാളൻഡികാ', 'ഇൻഡ്യൻ ആൻഡികെ്വറി' മുതലായതിലെ ചില ഭാഗങ്ങളെ ഉദ്ധരിച്ചു 'കൈരളി'യിൽ അദ്ദേഹം എഴുതിയിരുന്നുവെന്നും വിസ്തരിച്ചു പറകയും ഇതാണ് ചിലരുടെ കാവ്യത്തിന് ആദർശമെന്ന് (ആ ഭാഗം പിടിച്ചു സ്വാമി ചോദിച്ചതുകൊണ്ട്) അദ്ദേഹം സൂചിപ്പിക്കയും ചെയ്കയുണ്ടായി. യാത്രസമയത്തെ – ഔപചാരികമെന്നു ചിലർ സമർത്ഥിച്ചേക്കാവുന്ന – അദ്ദേഹത്തിന്റെ 'അനുഗ്രഹപ്രാർത്ഥനോക്തി', സ്വാമിയെ ഒട്ടു കുഴക്കിയതായി പറയപ്പെട്ടിരിക്കുന്നു. കാരണം, കാലംകൊണ്ട് സ്വാമിക്കുണ്ടായ കരുണാർദ്ര സ്നേഹപൂർണ്ണമനസ്ഥിതിയും ഗംഭീരനായ അദ്ദേഹത്തിന്റെ മസൃണോക്തിയും തമ്മിൽ പോരടിച്ചതാണെന്നു പറയാം. ഒടുവിൽ, അദ്ദേഹമുണ്ടാക്കിയ 'കൊച്ചിരാജ്യചരിത്ര'മെന്ന വിപുലഗ്രന്ഥം സ്വാമിക്കു പാരിതോഷികമായി കൊടുത്തു.

കന്നി 12. "നെയ്യൂർ പി. പത്മനാഭപിള്ള ബി. എ. അവർകളുടെ 'കൃശോദരി'യെന്ന ആംഗ്ലകാവ്യതർജ്ജമ വായിച്ചു. കഥ, എത്രയോ ഹൃദയംഗമമായിരിക്കുന്നു. തർജ്ജിമ, സുകുമാരമതികൾക്കിണങ്ങുമാറു സരളരീതിയിലാണിരിക്കുന്നത്. 'കൃശോദരി' ഹൃദയാമൃതധാരതന്നെ. വളർക്ഷമഹാരാജാവായ വരൻ ഇവരെ അതിമാത്രം പരീക്ഷചെയ്തു വലച്ചുവെങ്കിലും നായികാരത്നത്തിന് അല്പംപോലും മനഃക്ലേശമുണ്ടാകാഞ്ഞതുകൊണ്ടു നമുക്കു സന്തോഷിക്കാം.

'ഹൃത്തുമെൻ മൊഴിയുമെൻ പ്രവൃത്തിയും എത്രനാൾ കഴികിലും ഭവാനു ഞാൻ;' എന്നതിലെപ്പോലുള്ള സന്ധി പാദാവസാനത്തിലാകയാൽ മലയാളത്തെ 'ഗസനി'മഹാമദന്റെ 'ആനന്ദം ആശക്തി' എന്നപോലെ കഷ്ടമല്ലെന്നു വയ്ക്കാം. ആകപ്പാടെ ഈ ഗ്രന്ഥത്തെയും ഗ്രന്ഥകാരനെയും ഭാഷാഭിമാനത്താൽ ഞങ്ങൾ സശിരഃകമ്പമാദരിക്കുന്നു."

കന്നി 18. സൂപ്പർവൈസർ ആയിരുന്ന ഒരു മിസ്റ്റർ രാമസ്വാമി അയ്യർ സ്വാമിയെകാണുന്നതിനായി കരുനാഗപ്പള്ളിൽ വന്നിരുന്നു. ഇദ്ദേഹം കുറെ വേദാന്തഗ്രന്ഥങ്ങൾ പരിശീലിക്കയും ചില വേദാന്തികളുമായി ചിരം സംസർഗ്ഗം ചെയ്കയും ചെയ്തിട്ടുള്ള മാന്യനാണ്. വേദാന്തം സംബന്ധിച്ചു പലതും സ്വാമിയോടു ചോദിച്ചു മനസ്സിലാക്കി. അതിൽ ഏതാനും താഴെ കാണിക്കുന്നു: ...മിസ്റ്റർ അയ്യർ: "ഗീത എന്തിനുപദേശിച്ചു?" സ്വാമി: "ആഹാര, വിഹാര, നിദ്രാ മൈഥുനങ്ങൾ സർവ്വപ്രാണി സാധാരണങ്ങളാണ്. ലോകവിശ്രുതനായ ഡോക്ടർ ജെ. സി. ബോസ് ഇവ സസ്യാദി സ്ഥാവരങ്ങൾക്കും സാധാരണമെന്നു തെളിയിക്കുന്നുണ്ട്. മനുഷ്യന് അതിലൊരു മെച്ചവുമില്ല. പിന്നെ വൈചിത്ര്യമുള്ളത് അർത്ഥിത്വസാമർത്ഥ്യാദികളിൽ ആണ്; അതു മോക്ഷോന്മുഖതയിലുമാണ്. നരജന്മത്തിന്റെ പരമോദ്ദേശ്യം ആവഴി പോകുന്നു. സൃഷ്ടപ്രാണിസമുദ്ധാരണം പരതത്വോദയം മാർഗ്ഗമാണ് പൂർണ്ണമാവുക. അതിനായി ഗീത ഉപദേശിക്കപ്പെട്ടു." അയ്യർ: "അർജ്ജുനനായിക്കൊണ്ടുപദേശിച്ചതെന്തിന്?" സ്വാമി: "ഉപദിഷ്ടാർത്ഥധാരണപടുത അർജ്ജുനനു ധാരാളമുണ്ട്. അതായത് അർജ്ജുനൻ മേധാവിയാണ്. 'മേധാവീ പുരുഷൊ വിദ്വാനൂഹാപോഹവിചക്ഷണഃ; അധികാര്യാത്മവിദ്യായാം...' ഈ ലക്ഷണം അർജ്ജുനനുണ്ട്. ഭഗവദവതാരം രണ്ടു സംഗതിനിമിത്തമാക്കിയാണ്. ഒന്ന്, ഭൂഭാരഹരണം; രണ്ട്, ധർമ്മസ്ഥാപനം; അതായത് തത്വോപദേശം. ആദ്യത്തേത് പ്രകൃതത്തിലിരിക്കുന്നു. അതിന്റെ മുഖ്യഭാഗഹരൻ അർജ്ജുനനാണ്, എന്നുവെച്ചാൽ അത്ര പറ്റിയ ആൾ വേറെ ഇല്ല. അപ്പോൾ

'അങ്കവും കാണാം താളിയുമൊടിക്കാം' എന്നു പറഞ്ഞതുപോലെ ആയല്ലോ. ധർമ്മര ജൻ, സഹദേവൻ എന്നിവർ ശസ്ത്രതത്വങ്ങളിൽ അതി കർക്കശന്മാരാകയാൽ ഗീതാത ത്വങ്ങളെല്ലാം ഒരുപോലെ അവർക്കു രുചിതങ്ങളാവില്ലെന്ന് ഒന്നുകൂടിയുണ്ട്. പ്രകൃതമായ ഭൂഭാരഹരണത്തിന് അവർ ഒട്ടുംതന്നെ മതിയാകയില്ലതാനും.

പിന്നെ, സ്വാത്മതത്വം ഗ്രഹിച്ചവനോളം ക്രിയാപാടവം അപരമാർത്ഥവിത്തിനുണ്ടാക യില്ല, എന്ന കാരണത്താൽ "അവിനാശി തു തദ്വിദ്ധി" മുതലായ വചനങ്ങൾകൊണ്ട് അർജ്ജുനൻ ദൃഢധീ (സ്ഥിതപ്രജ്ഞൻ) ആകണമെന്ന് ഭഗവാൻ പ്രധാനമായി ചിന്തിച്ചു. "ദാമ, വ്യാള, കടന്യായോ ന തവസ്യാൽ കദാചന; ഭീമ, ഭാസ, ദൃഢന്യായഃ സർവദാ-തേഽസ്തു രാഘവ!" എന്നു പറഞ്ഞതുപോലെയാണ് യുദ്ധഭൂമിയിൽ അനാത്മജ്ഞനും ആത്മജ്ഞനും തമ്മിലുള്ള ഭേദം. ഇത്യാദി കാരണങ്ങളാലാണ് അർജ്ജുനനായിക്കൊണ്ടു ഗീത ഉപദേശിക്കാനിടയായത്. ഇതുകൊണ്ട് ആത്മബോധം പ്രാണിസംഹാരകരമാണോ എന്നാരും ശങ്കിക്കരുത്. പ്രകൃതം യുദ്ധമാണ്. നടന്നുകൊണ്ടിരിക്കുന്ന ആളോടു 'നട ക്കണം', എന്നും ഉണ്ടുകൊണ്ടിരിക്കുന്നവരോട് 'ഉണ്ണണം', എന്നും കാര്യാന്തരപ്രവേശം തടയുമാറു നിർദ്ദേശിച്ച് ജാഗ്രത കൂട്ടുംപോലെ പ്രകൃതമനുസരിക്കാൻ പറയുന്നതു മാത്ര മാണ് 'ഉത്തിഷ്ഠ ഭാരത!', 'യഥേച്ഛസി തഥാകുരു' മുതലായ ഭഗവദ്വചനങ്ങൾ."

ഇങ്ങനെ പറഞ്ഞ് ഈ സംഭാഷണത്തെ അവസാനിപ്പിച്ചു.

വൃത്താന്തസംഗ്രഹത്തിൽനിന്നും ഒരു സംഗതി താഴെച്ചേർക്കുന്നു. സ്വാമിയുടെ ഒരു മിത്രത്തിനു സംഭവിച്ച ദുരദൃഷ്ടത്തിനിടയിൽ ഒരു നായർ ഉദ്യോഗസ്ഥൻ കടപ്പെട്ടിരുന്ന കാര്യം നിറവേറ്റിക്കൊടുക്കാതെ ഒഴിവുകഴിവു പറഞ്ഞുകൊണ്ടിരിക്കെ ഒരു മിസ്റ്റർ അയ്യർ, ആ വഴി വിചാരം പോകാതിരിക്കുമാറു വേണ്ടവിധം സഹകരിച്ചിരുന്നു. ആ സന്ദർഭത്തിൽ മദ്ധ്യസ്ഥന്റെ നിലയിൽ സ്വാമി ആ ഉദ്യോഗസ്ഥന് ഒരെഴുത്തുകൊടുത്തു. അതിന്റെ സാരം: ടി ആളിനോടുള്ള ആ ഋണബന്ധത്തിന്റെ ശോധന നിർബന്ധിതമായിരിക്കെ അതു ചെയ്യാ തിരുന്നതു ജീവകാരുണ്യത്തിനു മതിയാകുമോ എന്നു സംശയിക്കുന്നുവെന്നും, തനിക്ക തിൽ ഒരു പ്രവേശവുമില്ലെന്നിരിക്കിലും ഒരു വാക്സഹായം ചെയ്യാതിരുന്നാൽ അതു മനുഷ്യസ്വഭാവത്തിനിണങ്ങുന്നില്ലാത്തതുകൊണ്ട് അങ്ങനെ പറയുന്നതാണെന്നും, ആക യാൽ അഘം പിൻനിർത്തി ഉടനെ കാര്യനിവൃത്തി വരുത്തിക്കൊടുക്കണമെന്നും, ടിയാനെ, സമയത്ത്, ബന്ധുനിർവിശേഷം പ്രഭൂതമായി സഹായിച്ച മിസ്റ്റർ അയ്യർ ഒരു 'ആര്യ'നാണെന്നും മറ്റും ആയിരുന്നു. സ്വാമി ഇതിൽ ആര്യൻ എന്നഭിധാനം ചെയ്ത ധന്യൻ മൂവാറ്റുപുഴ വെണ്ടറും പി. ഡബ്ല്യൂ. ഡി. കോൺട്രാക്ടറും ആയ സി. എൻ. സുബ്ബ രാമയ്യരവർകളാണ്. "ഗുണം പ്രധാനം, ബന്ധവിശേഷം സങ്കുചിതം' എന്ന് ഗുണൈകനി ലയനമായ മറ്റൊരു സി. എൻ. അവർകളെ (മിസ്റ്റർ കേശവപിള്ളയെ) പറ്റിപ്പറഞ്ഞതിനി വിടെ പ്രവേശമുണ്ട്."

അതിൽനിന്നുതന്നെ മറ്റൊരു ഭാഗംകൂടി ഉദ്ധരിക്കുന്നു: സ്വാമിയുടെ അഗ്രജന് അനു കൂലമായും ന്യായാനുസൃതമായും ലഭിച്ച ഒരു വിധി നടത്താൻ അവകാശികൾ ഒരുമ്പെ ട്ടസമയം, ബ്രഹ്മനിഷ്ഠപര്യന്തം ആത്മവിദ്യയിൽ സ്വാമിയുടെ ശിഷ്യനായ ആ പ്രതി ആദ്യ വ്യവഹാരം കൊടുത്തുവെന്നും ഇന്നത്തെ നിലയ്ക്കല്ലെങ്കിൽ സ്വാമിയും ടിയുമായിട്ടാണ് വ്യവഹാരം നടക്കേണ്ടതെന്നും, സ്വാമിയോടു സമാധാനം പറകയും സത്യത്തിനു വിരു ദ്ധമായി പത്രികകൊടുത്തു വ്യവഹരിക്കയും ചെയ്യുന്നുവെന്നുമുള്ളതാണ് ആ സംഗതി. ഈയാൾ "ചൊള്ളായി ശങ്കരപ്പിള്ളയാണ"ത്രെ. "ഞങ്ങൾ ബാല്യത്തിൽ ആലുവാ ശിവ രാത്രിക്കു പോയിരുന്നപ്പോൾ, ടിയാന്റെ ദിക്കുകാരെ ഊന്നി 'അയിരാപുരത്തുകാർക്ക്

കഞ്ഞിവെയ്ക്കാൻ പാത്രം കൊടുക്കല്ലെ' എന്ന് ഒരു വീട്ടുമൂസ്സ് വിളിച്ചുപറഞ്ഞ കഥ ഓർമ്മിക്കുന്നു."

സ്വാമി ചില ശിഷ്യരെപ്പറ്റി ഓരോന്നു പറയുന്നത് കേൾക്കുമ്പോൾ വല്ലവർക്കും വല്ലായ്കതോന്നുമെങ്കിൽ അവർ ഈദൃശകഥ അനുസന്ധാനം ചെയ്യട്ടെ.

കന്നി 28. പൂജയെടുപ്പ് സംബന്ധിച്ച ഒഴിവിനു ഞാൻ സ്വദേശമായ കരുനാഗപ്പള്ളിൽ പോയി. സ്വാമികൾ കുറെനാളായി അവിടെ ഇല്ലാതിരുന്നല്ലോ. ഈയിടെ അദ്ദേഹം അവിടെ വന്നിട്ടുണ്ടെന്നറിഞ്ഞതുതന്നെയാണ് എന്നെ ആ സ്ഥലത്തേക്ക് പ്രധാനമായി ആകർഷിച്ചത്. അദ്ദേഹത്തിനെ 'താഴത്തോട്ടത്തുമഠ'ത്തിൽവച്ചു കണ്ടു. സ്വാമികളെപ്പറ്റിയുള്ള വർത്തമാനങ്ങൾ പരമാനന്ദനാഥനോടു ചോദിച്ചപ്പോൾ പല കാര്യങ്ങളും പറഞ്ഞ കൂട്ടത്തിൽ "അദ്ദേഹം ഈയിടെ മിസ്റ്റർ പത്മനാഭമേനോൻ എഴുതിയ കൊച്ചിരാജ്യചരിത്രം വായിച്ചുകൊണ്ടിരിക്കയാണ്; ഇപ്പോൾ വായിച്ചു തീർന്നുകാണും" എന്ന് ആ മാന്യൻ എന്നോടു പറകയുണ്ടായി. ഈ ഗ്രന്ഥം മിസ്റ്റർ മേനോൻ അസാമാന്യശ്രമം ചെയ്തെഴുതിയ ഒരു മഹാനിബന്ധമാണെന്നു ഞാൻ ഇതിനു മുമ്പുതന്നെ കേട്ടിരുന്നു. സ്വാമികൾ അതു വായിച്ച സ്ഥിതിക്ക് അതിനെപ്പറ്റി ചില വിശേഷങ്ങൾ ഗ്രഹിക്കാം എന്ന ആഗ്രഹത്തോടെ, വന്ദനാദ്യുപചാരങ്ങൾ കഴിഞ്ഞശേഷം സ്വാമികളോടു ഞാൻ ഇപ്രകാരം ചോദിച്ചു: "അവിടുന്ന്, ഈയിടെ മിസ്റ്റർ കെ. പി. പത്മനാഭമേനോൻ എഴുതിയ കൊച്ചിരാജ്യചരിത്രം വായിക്കയായിരുന്നു എന്ന് പരമാനന്ദനാഥൻ എന്നോടു പറഞ്ഞു; ആകപ്പാടെ ആ ഗ്രന്ഥത്തെപ്പറ്റി അവിടുത്തെ അഭിപ്രായം എന്തെന്നറിഞ്ഞാൽ കൊള്ളാമെന്നാശിക്കുന്നു." സ്വാമി: "ഒരു നോവൽ വായിച്ചുതീരുമ്പോൾ നമുക്കുണ്ടാകുന്ന അഭിപ്രായംപോലെ ഒരു ചരിത്രഗ്രന്ഥത്തെക്കുറിച്ചു വേഗം അഭിപ്രായം മനസ്സിൽ സ്ഫുരിക്കുകയില്ല. എത്രയോ ഗഹനങ്ങളായ വിഷയങ്ങളെ ക്രോഡീകരിച്ചു ചമച്ചിട്ടുള്ളവയാണല്ലോ ചരിത്രങ്ങൾ; എന്നാലും വിദ്വാന്മാർക്കു ഭിന്നാഭിപ്രായങ്ങൾ അവയിൽ വന്നു കാണുന്നു. അതുകൊണ്ടു പെട്ടെന്നൊന്നും ഇക്കാര്യത്തിൽ പറവാൻ പ്രയാസമാണ്. ഇന്നാണ് ആ ഗ്രന്ഥം വായിച്ചുതീർന്നത്. മിസ്റ്റർ മേനോൻ ഒരു 'നല്ല എഴുത്തുകാര'നാണെന്ന് അദ്ദേഹത്തിന്റെ ലേഖനങ്ങൾ 'ഇൻഡ്യൻ റിവ്യൂ, മംഗളോദയം' മുതലായ മാസികകളിലും മറ്റും കണ്ടും വിദഗ്ദ്ധലോകം പറഞ്ഞുകേട്ടും മനസ്സിലാക്കിയിരുന്നത് ഇതോടെ സ്ഥിരപ്രതിഷ്ഠമായി. ലൗകികദൃഷ്ട്യാ നോക്കുന്നുവെങ്കിൽ ചരിത്രത്തോളം ആകർഷകവും ഉപയോഗപ്രദവും അലംഭാവരഹിതവും ആയി എന്റെ അഭിപ്രായത്തിൽ മറ്റൊന്നില്ല. വെറും സാഹിത്യാദികൾ 'ആശാമോദകോപയുക്ത'ങ്ങളും, ചരിത്രം 'ഉപാർജ്ജിതമോദകോപക്ലിപ്ത'ങ്ങളുമാണ്. ഈ മഹാനിബന്ധരത്നം ഇതിന്റെ കായപരിമിതിക്കൊത്തവിധം വിഷയസങ്കലനത്തോടുകൂടിയതും പ്രസാദൗജ്ജ്വല്യാദികൾ ശാണഘർഷണം കൂടാതെ തിങ്ങിത്തിളങ്ങി കാണാവുന്നതുമാകുന്നു. ഇത്, ഏറ്റവും വിശ്വസനീയങ്ങളായ 'ഡയറികൾ, താമ്രശാസനങ്ങൾ, നീട്ടുകൾ, തീട്ടൂരങ്ങൾ, ഗ്രന്ഥവരികൾ, ദൃക്സാക്ഷിപത്രങ്ങൾ' മുതലായ രേഖകളെക്കൊണ്ടു സൂത്രബന്ധം ചെയ്തിട്ടുള്ള ഒന്നാണ്. ഇതിന്റെ രചനാപ്രണാളി ശ്ലാഘ്യംതന്നെ. പരിഷ്കൃത ഭാഷയിൽ എഴുതിയിരിക്കുന്ന ഈ പുസ്തകം സാഹിത്യഗുണത്തിലും മുൻനിൽക്കുന്നുണ്ട്. നിസ്സാരങ്ങളായ ഏതാനും സ്ഖാലിത്യങ്ങൾ വരുത്തിക്കൂട്ടിയത് 'അപാക്ഷരശാല'ക്കാർ വീതിച്ചെടുത്താൽ ശരിയായി. ആകപ്പാടെ അദ്യാവധി മലയാളത്തിലുണ്ടായിട്ടുള്ള ഗ്രന്ഥങ്ങളിൽ ഈ ബൃഹൽക്കായപുസ്തകം ലക്ഷണസമ്പത്യാദിഗുണങ്ങളാൽ അത്യുത്തമസ്ഥാനത്തെ അലങ്കരിക്കുന്നു. ഇത് കൊച്ചീരാജ്യചരിത്രമാണെങ്കിലും, മലയാളരാജ്യങ്ങളുടെ പരസ്പരബന്ധംകൊണ്ട് ഇപ്പോഴത്തെ തിരുവിതാംകൂർ, മലബാർ എന്ന രാജ്യങ്ങളെയും തത്തദന്തർഭൂതങ്ങളായ അനവധി പുരാതന ഖണ്ഡമണ്ഡലങ്ങളെയും സംബന്ധിക്കു

ന്നതാകയാൽ ദേശ-ഭാഷാ-ദ്യഭിമാനികളായ മലയാളിവർഗ്ഗത്തിന് ഈ ഗ്രന്ഥം ഒന്നുപോലെ ആഹ്ലാദകരമായിരിക്കുമെന്നുള്ളതിൽ പക്ഷാന്തരമില്ല."

ഇപ്രകാരം ചരിത്രസമ്പ്രദായത്തെയും അതിന്റെ 'രചനാപ്രണാളി'യെയും മറ്റും ശ്ലാഘിച്ച സ്ഥിതിക്ക് സ്വാമികൾക്കു മിസ്റ്റർ മേനോനുമായി അഭിപ്രായവ്യത്യാസം അധികമൊന്നും കാണുകയില്ല, എന്നു ഞാൻ വിചാരിച്ചു. മേല്പറഞ്ഞതുകൊണ്ട് ഗ്രന്ഥത്തിന്റെ ഏതാണ്ടൊരു രൂപമേ ഗ്രഹിക്കാനും കഴിഞ്ഞൊള്ളൂ. ആകയാൽ സ്വാമികൾക്കു വല്ല അഭിപ്രായവ്യത്യാസമുണ്ടോ എന്നറിയുന്നതിനും, ചരിത്രവിഷയം കഴിയുന്നത്ര വിശദീകരിച്ചു ഗ്രഹിക്കുന്നതിനുമായി ഞാൻ ഇങ്ങനെ വികല്പിച്ചു. "ഇത് വളരെ ചരിത്രാന്വേഷണങ്ങൾ നടത്തി എഴുതിയ ഗ്രന്ഥമാണെന്നു കേട്ടിട്ടുണ്ട്. അപ്പോൾ മലയാളത്തിന്റെ പ്രാചീനചരിത്രം ഇതിൽ വിസ്തരിച്ചു കാണുമല്ലോ. നായന്മാർ, നമ്പൂരിമാർ, ഇവരെപ്പറ്റി അദ്ദേഹത്തിനുള്ള അഭിപ്രായവും അവിടുത്തെ അഭിപ്രായവും തമ്മിൽ യോജിച്ചുതന്നെ ഇരിക്കുന്നോ, എന്തൊ?" സ്വാമി: "മിക്കവാറും വളരെ യോജിച്ചുകാണുന്നുണ്ട്. എങ്കിലും മിസ്റ്റർ മേനോന്റെ ചില അഭിപ്രായം എന്റേതിൽനിന്നു വ്യത്യസ്തമായിരിക്കുന്നു. "ജന്മികളായ നമ്പൂരിമാർ അവരുടെ ജന്മഭൂമികളെ... നായന്മാരുടെ മേലന്വേഷണത്തിൽ അടിമകളായ പുലയർ, ചെറുമക്കൾ മുതലായവരെക്കൊണ്ടാണ് കൃഷി ചെയ്യിച്ചിരുന്നത്. മേലന്വേഷണം ചെയ്യുന്ന നായന്മാർക്ക് അതിൽ ശ്രദ്ധയുണ്ടാകുന്നതിനായി ഭൂമിയിന്മേൽ അവർക്ക് ഒരവകാശംകൂടി ജന്മികൾ കൊടുത്തിരുന്നു. കാണം, പണയം മുതലായ അവകാശങ്ങളുടെ ഉല്പത്തി ഇങ്ങനെയാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു' എന്ന് ഇതിൽ പറയുന്നതിനോടു ഞാൻ യോജിക്കുന്നില്ല. നായന്മാരുടെ ഭൂമിയിന്മേൽ സർക്കാർ കരം ചുമത്താൻ തുടങ്ങിയപ്പോൾ, നമ്പൂരിമാരുടെ പേരിലുള്ള ഭൂദേവത്വഭ്രമവും പക്ഷപാതവുംകൊണ്ട് അവരുടെ ഭൂമി ഒഴിച്ചിരുന്നു എന്നും ഇതുകണ്ടു നായന്മാർ അതൊരു നല്ലതരമാണെന്നു കരുതി വസ്തുക്കൾ ജന്മിയിൽ സമർപ്പിച്ച്, കാണയാധാരം സ്വല്പം അർത്ഥത്തിന്മേൽ വാങ്ങിപ്പോന്നുവെന്നും ആ വഴിക്കാണ് ഈ മാതിരി ഇനം ഉണ്ടായതെന്നുമാണ് എന്റെ പക്ഷം. ഈ നിശ്ചയത്തോടു പല മഹാമാന്യന്മാരുടെയും അഭിപ്രായം യോജിച്ചുകാണുന്നുമുണ്ട്. ജന്മികുടിയാൻകമ്മറ്റി പ്രസിഡന്റവർകളും ഈ പക്ഷം താങ്ങീട്ടുള്ളതായിക്കാണുന്നു. ഒരു മാന്യകുടുംബത്തിലേക്കു ജന്മാവകാശവും അനവധി നാളത്തെ കൈവശവും ഉള്ള ഒരു വസ്തുവിന്മേൽ അവകാശമുണ്ടെന്നു പറഞ്ഞ് ഒരാൾ വ്യവഹാരംചെയ്തപ്പോൾ പണ്ടാരവകയായ ടി വസ്തു ജന്മിവകയെന്നും ആ വഴിയാണ് ദീർഘകൈവശമെന്നും സ്ഥാപിക്കുന്നതായാൽ ആ അവകാശം അസ്ഥിരമാകുമെന്നുകണ്ട് ആ ഗൃഹകാര്യകോവിദൻ ഒരു പ്രസിദ്ധജന്മിയോടു കാണയാധാരം പിടിച്ച കഥ ഇതിനെ ബലപ്പെടുത്തുന്നു. ഇത് എനിക്കു പ്രത്യക്ഷമായി അറിവുള്ള ഒരു സംഗതിയാണ്."

ഈ വിഷയത്തിൽ വാസ്തവം സ്വാമി പറഞ്ഞതിലാണെന്നാണ് എനിക്കും തോന്നുന്നത്. മിസ്റ്റർ മേനവന്റെ ഊഹത്തിനു ബലം ഉദാഹരണങ്ങൾ കൊടുക്കുന്നുണ്ടോ എന്നു ഞാൻ സംശയിക്കുന്നു.

പിന്നീട്, കൊടുങ്ങല്ലൂർ പൂർവ്വകാലത്ത് ഒരു വിശേഷപ്പെട്ട തുറമുഖമായിരുന്നെന്നും ഗ്രീക്കുകാരും മറ്റും അവിടെയാണ് കച്ചവടത്തിനായി വന്നിറങ്ങിയിരുന്നതെന്നും, ചേരമാൻപെരുമാൾ മക്കത്തുപോയി എന്നുള്ളതു പോർട്ടുഗീസുകാരുടെ കൃത്രിമകഥയായിരുന്നെന്നും മറ്റും മിസ്റ്റർ മേനോൻ പറഞ്ഞഭാഗം സ്വാമിക്കു നല്ലപോലെ രുചിച്ചതായി കണ്ടു. ഈ ഒടുവിൽ പറഞ്ഞ സംഭവം സ്വാമിക്കു ബോദ്ധ്യമല്ലാതിരുന്ന ഒരു സംഗതിയായിരുന്നു. 'ചേരമാൻ കോവിലകം' എന്നു പേരായ ഒരു സ്ഥലം തിരുവഞ്ചിക്കുളം ക്ഷേത്ര

ത്തിനു സമീപമുണ്ടെന്ന് ഈ പുസ്തകത്തിൽ കാണുന്നതിനു വളരെമുമ്പ് ഞാൻ പോയി പരിശോധിച്ചറിഞ്ഞിട്ടുള്ളതാണ്. ഈ ക്ഷേത്രത്തിൽ പെരുമാളുടെയും അദ്ദേഹത്തിന്റെ പട്ടമഹിഷിയായിരുന്ന 'ചെറുകുട്ടിയമ്മ' എന്ന നായർസ്ത്രീരത്നത്തിന്റെയും വിഗ്രഹ ങ്ങൾ പ്രതിഷ്ഠിച്ചു പൂജിച്ചുവരുന്നുണ്ട്" എന്നദ്ദേഹം എടുത്തുപറഞ്ഞു. സ്വാമികളുടെ ചരിത്രാന്വേഷണതല്പരത അസാമാന്യംതന്നെ.

അനന്തരം മിസ്റ്റർ മേനവൻ നായന്മാരുടെ പൂർവചരിത്രത്തെ പല റിക്കാർഡു കൾകൊണ്ടു നല്ലപോലെ വിസ്തരിച്ചിട്ടുണ്ട് എന്നു പറഞ്ഞിട്ട് സ്വാമികൾ, പുസ്തകത്തിന്റെ നാനാഭാഗങ്ങളിൽനിന്ന് പലതും ഉദ്ധരിച്ചുകാണിച്ചുതന്നു. അവയിൽനിന്ന് ഇവർക്ക് മുമ്പു പല മഹാസഭകളും യോഗങ്ങളും ഉണ്ടായിരുന്നു എന്നും, ഇവർ ഗണിതശാസ്ത്രത്തിലും മറ്റും വിദഗ്ദ്ധന്മാരായിരുന്നു എന്നും, ഇവരെ കേരളത്തിലെ ക്ഷത്രിയരെന്നുതന്നെ പലരും വിചാരിച്ചിരുന്നുവെന്നും, ഇവർ കുലീനന്മാരായിരുന്നെന്നും, ഇവയ്ക്കു ലക്ഷ്യങ്ങൾ ധാരാളം ഉണ്ടെന്നും മറ്റു പല സംഗതികളും നമുക്കു മനസ്സിലാക്കാം. ഈ സംഗതികൾ മിക്കവാറും പ്രാചീനമലയാളം, ആചാരപദ്ധതി പ്രാസ്താവികം, മലയാളത്തിലെ നായന്മാർ, ജന്മികു ടിയാൻ കമ്മറ്റി റിപ്പോർട്ട് മുതലായവയിൽനിന്നു നാം ഗ്രഹിക്കുന്നു. സ്വാമി പ്രത്യേക മായി കാണിച്ച ഭാഗങ്ങൾ ഇവിടെ ചുരുക്കമായി എഴുതുന്നു.

ഗ്രന്ഥത്തിന്റെ 41-ാം പുറത്ത് 'നായന്മാർ', 'മുന്നൂറ്റവർ', 'അഞ്ഞൂറ്റവർ', 'അയ്യായിര ത്തവർ' എന്നിങ്ങനെ സംഘങ്ങളായി ഓരോ നാട്ടിലെ കാര്യങ്ങൾ നടത്തിവന്നു എന്നും, ടി 43-ാം പുറത്ത് 'അഞ്ഞൂറ്റവർ, അയ്യായിരത്തവർ' എന്ന സംഘങ്ങളെപ്പറ്റി ഭാസ്കരരവി വർമ്മപ്പെരുമാൾ തിരുനെല്ലിക്ഷേത്രത്തിലേക്കെഴുതിക്കൊടുത്ത പട്ടയത്തിലും 'അഞ്ഞൂറ്റ വർ' എന്ന യോഗത്തെക്കുറിച്ച് സ്ഥാണുരവിഗുപ്തപ്പെരുമാൾ സുറിയാനിക്രിസ്ത്യാനി കൾക്കു കൊടുത്ത ചെമ്പുപട്ടയത്തിലും വിവരിച്ചിട്ടുണ്ടെന്നും കാണുന്നു. 'മലയാളത്തിൽ പല ചില്ലറ രാജാക്കന്മാരുണ്ടെന്നും അവർ തങ്ങളുടെ രാജ്യത്തു നായർയോഗങ്ങളിൽ അധികപക്ഷക്കാരുടെ അഭിപ്രായമറിഞ്ഞു കാര്യങ്ങൾ നടത്തുന്നുവെന്നും ക്രി. അ. 1672 മുതൽ 1682 വരെ ദിക്സഞ്ചാരിയായി നടന്നിരുന്ന ഡോക്ടർ പ്രയർ എന്ന ഇംഗ്ലീഷുകാ രൻ പറയുന്നു" എന്നും 47-ാം പുറത്ത് പറഞ്ഞിരിക്കുന്നു. "ആ കാലത്ത് (1720-ന് സമീപം) രാജ്യകാര്യങ്ങളെ സംബന്ധിച്ച് ആലോചനകൾ ചെയ്യുന്നതിനു നായന്മാർ യോഗംകൂ ടുക പതിവുണ്ടായിരുന്നു എന്നും യോഗത്തിനു പ്രതിബന്ധം ഉണ്ടാക്കുന്നവർ ആരുതന്നെ ആയാലും അവരെ മതിയാംവണ്ണം ശിക്ഷിക്കുമെന്നും ഒരവസരത്തിൽ യോഗംകൂടിയിരു ന്നപ്പോൾ കോഴിക്കോട് ഇംഗ്ലീഷ് റസിഡന്റായ മിസ്റ്റർ ആഡം ആ കൂട്ടത്തിന്റെ മദ്ധ്യ ത്തിൽക്കൂടി വണ്ടി ഓടിച്ചുപോയി എന്നും ഇങ്ങനെ പലകുറി ആയപ്പോൾ അവർ വണ്ടി വെട്ടിനുറുക്കിക്കളഞ്ഞു എന്നും വണ്ടിയിലിരുന്നവർ പരുക്കുകളേറ്റ് ഓടി രക്ഷപ്പെട്ടു എന്നും സായ്പ് കാര്യലാഭം കരുതി സാമൂതിരിയാൽ സമാധാനപ്പെടുത്തപ്പെട്ടു എങ്കിലും നാട്ടു കാർക്ക് ഇംഗ്ലീഷുകാരോടുള്ള ദ്വേഷം ശമിച്ചിട്ടില്ലാഞ്ഞതിനാൽ മിസ്റ്റർ ആഡം ജനങ്ങളെ ഭയന്നു തലശ്ശേരിൽതന്നെ പാർത്തുകൊണ്ടിരുന്നുവെന്നും, പിന്നീട് 26 വർഷം കഴിഞ്ഞു 'കോഴിക്കോട്ടു ഒരു കലാപം നടന്നതിന്റെ കാരണം ബഹുമാനപ്പെട്ട ഇംഗ്ലീഷ് ഈസ്റ്റിൻഡ്യാ കമ്പനിയുടെ തലശ്ശേരി ഏജന്റു കോഴിക്കോട്ടുദ്യോഗസ്ഥന്മാരോടു ചോദിച്ചതിൽ 'കോഴി ക്കോട്ടു ജനങ്ങളുടെ തലവന്മാരായ ഈ നായന്മാരെ പാർലമെന്റ് എന്ന ജനപ്രതിനിധി സഭയോടുപമിക്കാം; അവർ രാജശാസനകൾ മുഴുവൻ എല്ലാ കാര്യങ്ങളിലും അനുസരി ച്ചടങ്ങുന്നവരല്ല. മന്ത്രിമാർ അന്യായപ്രവൃത്തികൾ ചെയ്താൽ അവരെ ശിക്ഷിക്കുന്നു" എന്നു ജേക്കബ് കേന്റർ വിഷ്ഫർ പറയുന്നു എന്നും 47, 48 ഈ വശങ്ങളിൽ പറയുന്നു.

“നായന്മാർ രാജാവിനോടു സമത്വമുള്ളവരാണ്” എന്ന് 1404, 1425 ഈ കാലങ്ങളിൽ യാംങ്ങ്ലൊ എന്ന ചീനചക്രവർത്തി പരദേശരാജസഭകളിലേക്കയച്ച സ്ഥാനപതിയുടെ കൂടെ ഉണ്ടായിരുന്ന മാഹ്വാൺ മഹമ്മദീയൻ പറയുന്നു (പുറം 33). “നായർ എന്ന പേരു ‘നൈറ്റ്’ എന്ന സ്ഥാനപ്പേരിനോടു തുല്യമായ ഒരു വാക്കാകുന്നു എന്നാണ് ഞങ്ങൾക്കു തോന്നുന്നത്.” (മലബാർ ഗസറ്റീയറിൽനിന്നുദ്ധരിച്ചത്. പുറം 57). “അവരെ (നായന്മാരെ) യഥാർത്ഥത്തിൽ ക്ഷത്രിയരായി വിചാരിക്കേണ്ടതാണ്” എന്നു മലബാർ മാന്യുവൽകാരനായ മിസ്റ്റർ ലോഗൻ പറയുന്നതായി 157-ാം പുറത്തു കാണുന്നു; ഇതിനാധാരമായി താഴെ പറയുംപ്രകാരം ‘കേരളക്ഷിതിരത്നമാല’യിൽനിന്നുദ്ധരിച്ചിരിക്കുന്നു: “കേചിച്ഛസ്ത്രഭൃതാം വര്യാഃ സർവശാസ്ത്രഭൃതാംവരാഃ; തേഷാം വൈശസ്ത്രശാലാസു വർത്തന്തേf ഖിലദേവതാഃ... വിപ്രൈരപിച തേ മാന്യാഃ... ക്ഷാത്രം തേഷു ഹി കേരളേ... ഉത്ഥാനമാചരേത്തേഭ്യഃ സാർവഭൗമോപ്യസംശയം... ശസ്ത്രിണാംഗുരവസ്തേ സ്യുഃ...” (ചില നായന്മാർ ആയുധാഭ്യാസവിദഗ്ദ്ധന്മാരും, ചിലർ ശാസ്ത്രപടുക്കളും ആണെന്നും... ഇവർ വിപ്രന്മാർക്കുപോലും ബഹുമാന്യന്മാരാണെന്നും ക്ഷത്രിയത്വം കേരളത്തിൽ ഇവർക്കാണെന്നും... അവരെക്കണ്ടാൽ സംശയംകൂടാതെ സമ്രാട്ടുകൂടി എഴുന്നേൽക്കണമെന്നും, അവർ ആയുധാഭ്യാസഗുരുക്കളാണെന്നും... ഇവയ്ക്കർത്ഥമാകുന്നു). ഈ സംഗതികളെപ്പറ്റി സ്വാമി ഇപ്രകാരം പറഞ്ഞു: “ഈ ഭാഗങ്ങൾ നായന്മാരെപ്പറ്റി, വ്യാവഹാരികദശയെ അടിസ്ഥാനമാക്കി, ഞാൻ അവിടവിടെ എഴുതിയ ഉപന്യാസങ്ങളിലെ നിശ്ചയത്തോടും, മദ്രാസ് പുരാതനവസ്തു പരിശോധനസംഘക്കാരുടെ അഭിപ്രായത്തോടും യോജിച്ചതാകുന്നു. എന്നാൽ ഈ മാന്യഗ്രന്ഥകാരൻ രേഖകൾ കാണിക്കുന്നിടത്തോളം സ്വോക്തി കൊണ്ടുകൂടി സ്ഥാപിച്ചുകാണാത്തതെന്തോ? ഇങ്ങനെ ആകുമ്പോൾ ഒരു ജാതി വിതണ്ഡവാദമായിപ്പോകയില്ലേ?” സ്വാമി ഇപ്രകാരം വിസംവാദം പ്രദർശിപ്പിച്ചപ്പോൾ ഞാനിങ്ങനെ പറഞ്ഞു: “അദ്ദേഹം വിചാരിച്ചത് പലവിധ ചരിത്രസംബന്ധമായ തെളിവുകൾ ക്രോഡീകരിച്ചാൽ ആയവതന്നെ അദ്ദേഹത്തിന്റെ ഉദ്ദേശ്യത്തിനു ശരിയായ പ്രതിഷ്ഠ കൊടുക്കുമെന്നായിരിക്കണം; അദ്ദേഹത്തിന്റെ സ്വന്തമായ അഭിപ്രായം ഇവയുടെ ഇടയ്ക്കു വരുമ്പോൾ വലിയ വിലയുള്ളതായിക്കാണുകയില്ലെന്നും ഊഹിച്ചിരിക്കാം. പക്ഷേ സ്വാഭിപ്രായപ്രകടനം പലർക്കും രുചിക്കാതെ വരുമെന്നു കണ്ടായിരിക്കാം ഈ ഘട്ടങ്ങളിൽ അദ്ദേഹം സ്വാശയങ്ങളെ പ്രത്യേകം വ്യവസ്ഥാപിക്കാതിരുന്നത്.” സ്വാമി: “പലർക്കും രുചിക്കുമോ എന്ന സംഗതിയല്ലല്ലോ ചരിത്രകാരന്മാർ നോക്കേണ്ടത്. ഓരോരോ തെളിവുകളെ ആസ്പദമാക്കി അവയിൽനിന്നും ന്യായമായ ഊഹം എന്തായിരിക്കുമെന്നും അവർ ചൂണ്ടിക്കാണിക്കേണ്ടതാണ്. അല്ലെങ്കിൽ, അല്പജ്ഞന്മാർക്ക് എങ്ങനെ ഉറപ്പുണ്ടാകും?” ഇതും വാസ്തവമാകയാൽ അതിനെ തുടർന്നൊന്നും ഞാൻ പറഞ്ഞില്ല.

സ്വാമി വീണ്ടും ഇങ്ങനെ പറഞ്ഞു: “സ്വാമിതിരുവടി പ്രാചീനമലയാളത്തിൽ പറഞ്ഞിട്ടുള്ള പല സംഗതികളോടും മിസ്റ്റർ മേനോൻ യോജിക്കുമാറു പല മഹാന്മാരുടെയും വാക്യശകലങ്ങൾ ഇതിലുദ്ധരിച്ചിട്ടുണ്ട്. ഈ ഗ്രന്ഥത്തിന്റെ 463-ാം പുറത്ത് “അവരിൽ (നായന്മാരിൽ) ചിലർ തത്വശാസ്ത്രത്തെ അഭ്യസിക്കുന്നു എന്നും, പ്രത്യേകിച്ചു ഗണിതശാസ്ത്രത്തെ പഠിക്കുന്നു” എന്നും ന്യൂഹാഫും, “അവർ മദ്യപാനം ചെയ്തിരുന്നില്ല” എന്ന് (464) ബാർബോസയും പറഞ്ഞിട്ടുള്ളതായി കാണിച്ചിരിക്കുന്നത് പ്രാചീന മലയാളത്തിലെ ‘ചിത്തിമുത്തി കൈകണ്ട നാകത്താരെ...’ ‘കള്ളരുന്തിട്ടവതില്ലോം’, എന്നതിനോടു യോജിക്കുന്നു.

“നായർപണിക്കർ അഭ്യസിപ്പിക്കുന്ന പതിനെട്ടു വിദ്യകൾ ഇതിൽ വിശദമായി പറഞ്ഞിരിക്കുന്നു. അവയുടെ പേരുകൾ ചിലതു നിങ്ങൾ കേട്ടിരിക്കും; ഓതിരം, കടകം,

ചട്ടലം, മണ്ഡലം, വൃത്തചക്രം, സുകങ്കാളം, വിജയം, വിസ്വമോഹനം, തിര്യഗ്മണ്ഡലം, ഗദയാഖേടഗഹ്വരം, ശത്രുംജയം, സൗഭദ്രം, പടലം, പുരാജയം, കായവൃദ്ധി, ശിലാഖണ്ഡം, ഗദാശാസ്ത്രം, അനുത്തമം, ഇവയാണ്." "ഇവയിൽ ഒന്നുരണ്ടു പേരു നീക്കി ബാക്കിയെല്ലാം എങ്ങനെ സംസ്കൃതമായി? നായന്മാർ പുരാതനമായി പരിചയിച്ചുവന്നിട്ടുള്ള ഈ അഭ്യാസങ്ങൾക്കു ദ്രാവിഡവാക്കുകൾ കാണുകയില്ലേ? സംസ്കൃതപദങ്ങൾ ഉപയോഗിച്ചിരിക്കുന്നതുകൊണ്ട് ഇവയ്ക്കത്ര പഴക്കം തോന്നിക്കുന്നില്ലല്ലോ?" എന്നെല്ലാം ഞാൻ വികല്പിച്ചപ്പോൾ സ്വാമി ഇപ്രകാരം പറഞ്ഞ് എന്റെ സംശയം മാറ്റി; സ്വാമി: "ഏതാനും ചിലതിന്റെ പേരു സംസ്കൃതമായി പരിണമിച്ചതുകൊണ്ട്, പൂർവനാമം വിസ്മൃതികോടിയിലോ ഉപയോഗശൂന്യസ്ഥിതിയിലോ ആയി എന്നല്ലാതെ ആ ജാതി അഭ്യാസത്തിനു പഴക്കം കുറയണമെന്നില്ല. ഇന്ന് ഭാഷാപദങ്ങളെ ഗളഹസ്തം ചെയ്ത്, ഇറക്കുമതിയിലുള്ള കൗതുകത്താലോ, ഭ്രമത്താലോ എത്ര ആംഗലശബ്ദങ്ങൾ സ്ഥാനാരോഹണം ചെയ്യിക്കപ്പെടുന്നു. ഇതുപോലെ ഒരുകാലത്ത് ആര്യവാണിയിൽ അഭിനിവേശമുണ്ടായിരുന്നിരിക്കാൻ നല്ല ന്യായമുണ്ട്. കോടനാട് ക്രോഡനഗരിയും, കോത ഗോദയും, ഓച്ചിറ (ഓംചിറയായി, ക്രമേണ) പ്രണവസേതുവും, കൊച്ചി ഗോശ്രീയും, ആയിത്തീരുന്നു. 'വേന്ത'നും മറ്റും ഇപ്പോൾ സ്ഥാനം ചുരുങ്ങിയിരിക്കുന്നു. മലയാളവ്യാകരണംതന്നെ സംസ്കൃതത്തിൽ! തലമുടി കളഞ്ഞാലായില്ല, 'ക്ഷൗരം'തന്നെ വേണം. അപ്പോൾ 'ചടക'ത്തിന്റെ സ്ഥാനത്തോ മറ്റോ ചടുലമോ, 'കടകത്തിൽ കട'ത്തിനു വൃത്തചക്രമോ ഒക്കെ ആയിപ്പോയതിൽ ഖേദിക്കാനില്ല. എന്നാൽ ഇവയ്ക്കെല്ലാം ദ്രാവിഡപര്യായം പറഞ്ഞുതരാൻ മതിയായവരായ 'വള്ളിക്കുടപ്പയറ്റി'ൽ കച്ചകെട്ടിയ സ്നേഹിതന്മാർ മായാമയകാലജവനികയ്ക്കുള്ളിൽ മറഞ്ഞത് ഇവിടെ നഷ്ടം."

പിന്നെയും പല സംഗതികൾ പറഞ്ഞതിനെയും ഉദ്ധരിച്ചു കാണിച്ചതിനെയും, ചില സ്ഥലങ്ങളിൽ സ്വാമി ചെയ്ത നിരൂപണങ്ങളോട് ഇവിടെ ചുരുക്കി എഴുതുന്നു: "നായന്മാരുടെ യുദ്ധത്തിൽ ഒരിക്കലും അവർ ചതി പ്രവർത്തിക്കാറില്ല" എന്നു ഷേക്ക്സയനഡീനും, "രാത്രിസമയത്തോ ഒളിവിൽ പതിയിരുന്നോ  പൊരുതുന്ന സമ്പ്രദായം അവർക്കുണ്ടായിരുന്നില്ല" എന്നു കാസ്റ്റർഹേഡും, പറയുംപ്രകാരം ക്രമേണ 79, 81 ഈ വശങ്ങളിൽ ഉദ്ധരിച്ചിരിക്കുന്നത് 'അവരുടെ മഹാകുലീനത്വത്തെ സാക്ഷീകരിക്കുന്നു." "നായന്മാരുടെ... ഈ മനഃസ്വാതന്ത്ര്യം എല്ലാവരിലും വ്യാപിച്ചുകിടക്കുന്നു. ഒരു സമുദായത്തിലുള്ളവർക്കെല്ലാവർക്കും ഇതുപോലെയുള്ള മനഃസ്വാതന്ത്ര്യം ഉണ്ടാവണമെങ്കിൽ അവർ വളരെക്കാലമായി സ്വാതന്ത്ര്യാധികാരം നടത്തിപ്പോന്നിരിക്കണമെന്നുള്ളതിനു സംശയമില്ല" എന്ന് 1804-ൽ മദ്രാസ് ഗവർണ്ണരായിരുന്ന ലാർഡ്‌വില്യംബന്റിക്കു  പറയുന്നതായി 117-ഉം 118-ഉം വശങ്ങളിൽ കാണുന്നു. "കരയ്ക്കുവച്ചാവട്ടെ, വെള്ളത്തിൽ വച്ചാവട്ടെ അവരുമായി എതിർത്തുപൊരുതുമ്പോൾ, അവരെ കുന്തമോ മറ്റോ പ്രയോഗിച്ചു വീഴ്ത്തിയാൽ അവർ വേദനകൊണ്ട് വെറുതെ കിടന്നുകളകയില്ല; ആ കുന്തം എളുപ്പത്തിൽ എടുക്കാൻ പാടില്ലെങ്കിൽ അവരുടെ രണ്ടു കൈകളെക്കൊണ്ട് അതിനെ ശക്തിയോടെ വലിച്ചെടുത്തു തങ്ങളെ മുറിപ്പെടുത്തിയവരുടെ നേരെ പ്രയോഗിച്ചു പകവീളും" എന്നു 467, 468 പുറങ്ങളിൽ ലിങ്ങ്ഷാട്ടൻ പറഞ്ഞപ്രകാരം ഉദ്ധരിച്ചിരിക്കുന്നത് "അവരുടെ ഒരു സാധാരണ നയമാണെന്നുകാണുകയാൽ അടുത്തകാലത്ത് ജർമ്മൻയുദ്ധത്തിൽ ഒരു കോസാക്സ്ഭടൻ ചെയ്ത താദൃശകൃത്യങ്ങളിൽ അത്ഭുതത്തിനു വകയില്ല." "അവർ ബഹുധൈര്യശാലികളും ശൂരന്മാരുമാണെങ്കിലും വളരെ ശാന്തശീലന്മാരും മര്യാദയുള്ളവരുമാണ്... അവർ ബ്രാഹ്മണരുമായല്ലാതെ കീഴ്ജാതിക്കാരുമായി സംഭാഷണംപോലും ചെയ്കില്ല... അവർ ഏറ്റവും ഗാംഭീര്യമുള്ളവരാണ്; അപൂർവമായേ ചിരിക്കയുള്ളൂ" എന്നു ഡച്ചുകാരനായ

ന്യൂഹാഫും മറ്റും പറയുന്നു. (468-69) “എന്നാൽ ‘ശസ്ത്രിണാം ഗുരവസ്തെ സ്യുഃ’ എന്നു തുടങ്ങി നായന്മാരുടെ മഹിമാനുഭാവാദികളെ ഇത്രയധികം രേഖകളോടെ തെളിയിച്ചിരിക്കുന്ന സ്ഥിതിക്ക്, “മണ്ണാൻ അല്ലെങ്കിൽ വേലൻ എന്നു പറയുന്ന തീണ്ടലുള്ള ജാതിക്കാർ മലയാളത്തിലെ നായന്മാർക്ക് ആയുധവിദ്യയിൽ ഗുരുക്കളാകുന്നു, (എന്നും) ഇവരുടെ കല്യാണം മുതലായ അടിയന്തിരങ്ങളിൽ കരക്കാരായ നായന്മാർ കുടികളിൽ ചെന്നു സ്വജാതീയന്മാരെപ്പോലെ വേണ്ടുന്നതിനൊക്കെ ശ്രമിച്ചുവരുന്ന പതിവ് ഇന്നും നടന്നുവരുന്നു” എന്നും, 162-ാം പുറത്തുദ്ധരിച്ച ‘രസികരഞ്ജിനി’ക്കു പ്രതിഷ്ഠ എങ്ങനെ ഉണ്ടാകുന്നോ? ഒടുവിൽ പറഞ്ഞ സംഗതി വളരെ പുതുമയായിരിക്കെ രസികരഞ്ജിനിലേഖകന് അതിലുണ്ടായ അനുഭവം എന്തോ? അതു സംശയാസ്പദമായിരിക്കുന്നു.”

“ക്രി. അ. ഒന്നാം നൂറ്റാണ്ടിൽ ചേരരാജാക്കന്മാർ വാണിരുന്ന തമിഴകം എന്ന രാജ്യത്തു ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നിങ്ങനെയുള്ള ആര്യന്മാരുടെ വർണ്ണഭേദത്തെ ആചരിച്ചിരുന്നില്ല” എന്നു 108-9 വശങ്ങളിൽ കാണുന്നു. ഇതിനു കേരളോല്പത്തി, കേരളവിശേഷമാഹാത്മ്യം, കേരളാവകാശക്രമം ഇവയെ സാക്ഷിപ്പെടുത്തുന്നു. ‘അഷ്ടൗ ഹി വിപ്രാ ദ്വൌ ന്യൂനൌ...’ എന്നു തുടങ്ങി ജാതിനിർണ്ണയത്തിൽ പറയുന്ന 64 ജാതിയിൽ ക്ഷത്രിയരും വൈശ്യരും ഉൾപ്പെടാത്തതു പ്രത്യേകം ശ്രദ്ധേയമാണെന്നു 146-ാം പുറത്ത് പറയുന്നു. “രാജ്യഭാരം ചെയ്തിരുന്ന ചേരരാജാവ് വെള്ളാളനായിരുന്നു എന്നു 147-ാം പുറത്ത് (The Tamils Eighteen Hundred years ago page 113, തമിഴർ: 1800 വർഷങ്ങൾക്കുമുമ്പ്, പുറം 113-ൽനിന്ന്) ഉദ്ധരിച്ചിരിക്കുന്നു. “പ്രധാനികളായ എടപ്രഭുക്കന്മാരും സ്ഥാനികളും സ്വരൂപികളും ആ കുലത്തിൽതന്നെ പെട്ടവരായിരുന്നു.”

എടത്തിൽ, നമ്പ്യാർ, ഉണുത്തിരി, ഊണുനമ്പി, അടിയോടി, ഏറാടി, നെടുങ്ങാടി, വള്ളോടി, തിരുമുല്പാട് എന്നിവരെല്ലാം നായന്മാരിൽ ഒരു വകഭേദമാണെന്നു ‘മലയാളത്തിലെ നായന്മാർ’ എന്ന പുസ്തകം 34-ാം വശത്തു പറഞ്ഞിരിക്കുന്നു. സാമന്തൻ എന്നൊരു ജാതിയില്ലെന്നും, സാമന്തൻ നായരാണെന്നും മലബാർ ഗസറ്റീയർ പറയുന്നു. മങ്ങാട്ടുകൈമൾ എന്ന ആലങ്ങാട്ടു രാജാവിനെക്കുറിച്ച് “മങ്ങാട്ടു പടിഞ്ഞാറ്റുംകൂറ്റിൽ മൂത്ത തിരുമുല്പാട്, എളയ തിരുമുല്പാട്” എന്നു കൊച്ചീരാജാവും ബ. മാ. ഈസ്റ്റിൻഡ്യാ കമ്പനിയും ചേർന്നെഴുതിവച്ച വ്യവസ്ഥയിൽ കാണുന്നു (ഗ്രന്ഥം വാല്യം 2 പുറം 223). “അപ്പോൾ, തിരുമുല്പാട് എന്നു നായർക്കു പറഞ്ഞിരുന്നെന്നു സ്പഷ്ടമായി. ഇത് മേല്പറഞ്ഞവയ്ക്കും പ്രാചീനമലയാളനിശ്ചയത്തിനും അനുഗുണമാണ്. കോവിൽമാർ സാമന്തന്മാരാണ്. അയിരൂകോവിൽ മുതലായതു നോക്കുക.” “വെട്ടത്തുരാജാവിനെ ‘വെട്ടമുടയകോവിൽ’ എന്നു വിളിച്ചുവരുന്നു. അതുപോലെതന്നെ കൊടുങ്ങല്ലൂർ രാജാവിനെ ‘പടിഞ്ഞാറ്റേടത്തു കോവിൽ’ - പരപ്പനങ്ങാടി ‘പാപ്പുകോവിൽ’ എന്നിങ്ങനെ വിളിച്ചുവന്നിരുന്നു” എന്നു 184-ാം പുറത്തു പറയുന്നു. “ആകപ്പാടെ കാര്യമെന്തായി എന്നു വിചാരിക്കുക.”

“122, 124, 128 ഈ വശങ്ങളിൽ ഉദ്ധരിച്ചിരിക്കുന്ന താമ്രശാസനങ്ങൾ നമുക്കു കിട്ടിയ സ്വർണ്ണത്തകിടാധാരങ്ങളാണെന്നു ഞാൻ വിചാരിക്കുന്നു.” ഇവയിൽ ഒന്നാമത്തേത് ജൂതന്മാർക്കും മറ്റുരണ്ടും സുറിയാനിക്രിസ്ത്യാനികൾക്കും കൊടുത്തിട്ടുള്ളതാണെന്നു 115-ാം പുറംകൊണ്ടു കാണാം.

ഇനി അല്പം സാഹിത്യഭാഗമാണ് സ്വാമികളുടെ ദൃഷ്ടിക്കു വിഷയമായി ഭവിച്ചത്. ഗ്രന്ഥത്തിന്റെ 697-ാം പുറത്ത് ‘കാതിലോല’ എന്ന ചോദ്യവും ‘നല്ലതാളി’ എന്ന ഉത്തരവും അടിസ്ഥാനമാക്കി ഉണ്ണായിയെ പണ്ഡിതനെന്നും കുഞ്ചനെ വാസനാകവിയെന്നും

വിഭജിച്ചു പ്രൊഫസർ രാജരാജവർമ്മ അവർകൾ എം. എ. പറഞ്ഞപ്രകാരം ഉദ്ധരിച്ചിരിക്കുന്നു. സ്വാമി ഇതിനെപ്പറ്റി ഇങ്ങനെ പറഞ്ഞു: "ചോദ്യം ഇന്നാരുടേതെന്നും ഉത്തരം ഇന്നാരുടേതെന്നും തീർച്ചയില്ലെന്നു നിർദ്ദേശിച്ചിരിക്കുന്ന സ്ഥിതിക്ക് പിന്നെയുള്ള വിഭാഗകലനം സാഹസംതന്നെ."

698-ാം പുറത്ത് "നമ്പിയാർ ഒരു വാസനാകവിയും വാര്യർ ഒരു വലിയ പഠിത്തക്കാരനും ആയിരുന്നു എന്നുള്ളതിലേക്ക് അവരുടെ കൃതികൾ സാക്ഷ്യം വഹിക്കുന്നു." ഇതിനെപ്പറ്റി അദ്ദേഹം ഇങ്ങനെ നിരൂപിച്ചു: "ഈ പറഞ്ഞതെങ്ങനെയെന്നു മനസ്സിലാകുന്നില്ല. ഒരാളുടെ ഭാഷാകൃതിയെക്കൊണ്ട് അയാളുടെ പാണ്ഡിത്യം അളക്കുന്നത് ഒരുമാതിരി സാഹസമല്ലേ? പ്രൊഫസറുടെ ഭാഷാകവനം പിടിച്ചളന്നാൽ അദ്ദേഹത്തിന്റെ അപാരമായ പാണ്ഡിത്യത്തിനതു കണക്കാകുമോ? വടക്കെദിക്കിലുള്ള പണ്ഡിതന്മാർ പറയുന്നത് വാര്യർ ഒരു സാഹിത്യവിദഗ്ദ്ധനും, നമ്പ്യാർ ഒരു ശാസ്ത്രകോവിദനും ആണെന്നത്രെ. 'കുഞ്ചൻ' എന്നത് ഓമനപ്പേരാണ്. 'രാമൻ'നമ്പ്യാർ എന്നാണ് സാക്ഷാൽ പേര്. ഈ പേരിൽ കുഞ്ചൻനമ്പ്യാർ 'രാഘവീയം' എന്ന ഒരു സംസ്കൃതമഹാകാവ്യം രചിച്ചിട്ടുണ്ട്. 'ജാനകീഹരണം കർത്തും രഘുവംശേ സ്ഥിതേ സതി; കവിഃ കുമാരദാസശ്ച രാവണശ്ച യദിക്ഷമഃ' രഘുവംശമുള്ളപ്പോൾ ജാനകീഹരണം ചെയ്‌വാൻ കുമാരദാസർക്കേ സാധിക്കൂ എന്നു പറഞ്ഞതുപോലെ ഇതു രണ്ടുമിരിക്കെ രാഘവീയമഹാകാവ്യം നിർമ്മിക്കാൻ കുഞ്ചൻ ധൈര്യപ്പെട്ടതോർക്കേണ്ടതാണ്. ഇതിനെ സുപ്രസിദ്ധപ്രാചീനമഹാകാവ്യങ്ങളിലൊന്നിനോടുപമിച്ചാൽ അത് അവിമൃശ്യകാരിതയെന്നു വരുന്നതല്ല. അതു വായിച്ചതിനുശേഷമാണ് പ്രൊഫസർ ഇങ്ങനെ പറഞ്ഞതെങ്കിൽ അംഗീകൃതവസ്തുനിഷ്ഠമായ സ്നേഹം മുൻനിൽക്കുന്നു. രാഘവീയം കുഞ്ചന്റെ കൃതിയാണെന്നു പരംപരയാധരിച്ചിട്ടുള്ള മാതൃൂർക്കാർ പറയുന്നു. അതിന്റെ ഗാംഭീര്യമനോഹാരിത്വാദികൾ നോക്കിയാൽ പ്രണേതാവ് കുഞ്ചനാണെന്നു പറയാതെ അറിയാം."

പിന്നെ പലതും പറഞ്ഞു യാത്രവഴങ്ങിപ്പോന്നു. ഇന്നത്തെ ദീർഘസംഭാഷണംകൊണ്ട് എനിക്കു പലവിധമായ അറിവുകിട്ടിയെന്നതിൽ ക്രമാതീതമായ സന്തോഷമുണ്ടായി. ഈ ഒടുവിൽ പറഞ്ഞ സംഗതി സാഹിത്യരസികന്മാരിൽ പലരും അറിഞ്ഞുകാണുകയില്ലല്ലോ. രാഘവീയം നമ്പ്യാരുടെ കൃതിതന്നെയെന്നു പറയാതെ അറിയാം എന്നു പണ്ഡിതസിംഹനായ സ്വാമികൾ പറഞ്ഞിരിക്കുന്ന സ്ഥിതിക്കു വലിയ വിപ്രതിപത്തിക്ക് അവകാശമുണ്ടാകയില്ല എന്നു വിചാരിക്കുന്നു. 'സാരസ്വതാംഭോധി കുംഭീകുമാരൻ' (വിദ്യാബ്ധിപാരഗൻ) എന്ന് ഒരു ശാബ്ദിക കേസരിയാൽ പ്രശംസിക്കപ്പെട്ട ആ പരമഗുരുദൈവതവും ഈ കൃതിയെപ്പറ്റി ശ്ലാഘിച്ചു പറഞ്ഞതായി അറിവുണ്ട്. ഈ സംഗതി നമുക്കു കുഞ്ചൻനമ്പ്യാരെക്കുറിച്ച് പ്രതിനവപ്രബോധം തരുന്നതുകൂടാതെ 'ഉണ്ണായികുഞ്ചന്മാരെ'പ്പറ്റിയുള്ള ധാരണയ്ക്കു കുറെ വ്യത്യാസങ്ങളും വരുത്തുന്നതാണ്. ഗംഭീരമനോഹരമായ പ്രസ്തുത കാവ്യദിവാകരസ്പർശം കിട്ടിയെങ്കിൽ നമുക്കുള്ള ചില അന്ധകാരങ്ങൾ നശിക്കുമെന്നു വക്തവ്യമാകുന്നു.

നായന്മാരുടെ പൂർവചരിത്രത്തെപ്പറ്റി പല മഹാന്മാരുടെയും അഭിപ്രായങ്ങൾ മേൽ സമാഹരിച്ചു നമുക്കു കിട്ടിയതിൽനിന്ന് ഒന്നുരണ്ട് സംഗതികൾ വിശദമാകുന്നു. ഇവർ മുമ്പു 'പ്രഭുത്വ'മുള്ളവരും, സമരഭൈരവന്മാരും, സ്വാതന്ത്ര്യേച്ഛുക്കളും, സദാചാരതല്പരന്മാരും, വിദ്വാന്മാരും, രാജ്യതന്ത്രവിഷയത്തിൽ ഏതാണ്ടു ചില ബന്ധവും മറ്റുമുണ്ടായിരുന്നവരുംതന്നെയെന്നും, ഇപ്പോൾ ആ വിശിഷ്ടഗുണങ്ങളിൽ പലതും പുനഃപ്രാപ്തമാകാത്തവണ്ണം ഇവരിൽനിന്നു തിരോധാനംചെയ്തിരിക്കുന്നുവെന്നും വിശേഷിച്ചുപറഞ്ഞു

കൊള്ളുന്നു. ഇപ്പോൾ പല മഹാന്മാരുടെ ശ്രമംകൊണ്ട് അവർക്കുണ്ടായിട്ടുള്ള 'സ്വരൂപ ബോധം' ഇനിമേലെങ്കിലും അവരെ വെറും അലസന്മാരോ, ദാസന്മാരോ ആക്കിത്തീർക്ക യില്ല എന്നതു നിശ്ചയമാണ്. ഇപ്പോൾ ഓരോ നായർബാലന്റെ മനസ്സിലും തങ്ങൾ ക്രമേണ അധഃപതിക്കുന്നു എന്ന ധാരണ ഉണ്ടായിക്കൊണ്ടിരിക്കുന്നതിനാൽ, ആ ഗതിയെ തട യാൻ അവർ വേലചെയ്യുമല്ലോ. ഈ വിചാരം ഒരു പുനരുദ്ധാരണത്തിന്റെ ബീജാവാപമാ കുന്നു. അന്യസമുദായങ്ങളുടെ സഹായസഹകരണങ്ങളോടെ ഇവർ മേൽഗതിക്കു തുട ങ്ങിയാൽ ഭാവി ശുഭകരമായിരിക്കുമെന്നു പ്രത്യേകിച്ചു പറയണമെന്നില്ല.

തുലാം 22. ഈ ഗ്രന്ഥമാർഗ്ഗം സ്വാമി ബഹുധാ നമുക്കു പരിചയപ്പെടുത്തിത്തന്നിട്ടുള്ള മാന്യവരൻ സി. എൻ. കേശവപിള്ള അവർകൾ കരുനാഗപ്പള്ളിൽ എത്തി അദ്ദേഹത്തോ ടൊരുമിച്ച് ഏതാനും ദിവസങ്ങൾ താമസിച്ചു വേദാന്തസംബന്ധമായ പല സംഗതികളും ഗ്രഹിച്ചതായി കാണുന്നു. അവിടെ നടന്ന ഏതാനും പ്രശ്നപ്രതിവചനങ്ങളുടെ സാരം താഴെ ഉദ്ധരിക്കാം: "പ്രമാതാവ് എന്നു പറയപ്പെടുന്നതാര്?" എന്നു മിസ്റ്റർ പിള്ള ചോദിച്ചു. അതിനു സ്വാമി ഇങ്ങനെ മറുപടി പറഞ്ഞു: "അന്തഃകരണവിശിഷ്ടചേതനം പ്രമാതാ വെന്നും, ചിദാഭാസസഹിത അന്തഃകരണാവച്ഛിന്നചൈതന്യം പ്രമാതാവെന്നും പക്ഷങ്ങ ളുണ്ട്; രണ്ടാംപക്ഷത്തിനാണ് അധികപ്രാമാണ്യം. ഇതുതന്നെയാണ് കർത്താവും ഭോക്താവും; 'സാധിഷ്ഠാനവ്യഷ്ട്യവിദ്യാഭാസഃ കർത്താ' എന്നതു നോക്കുക. ദേഹാ വച്ഛിന്നമായി അഹങ്കാരാഖ്യമായ അന്തഃകരണം കർത്താവെന്നു വിദ്യാരണ്യസ്വാമി പറ യുന്നു. ബാഹ്യവിഷയസംബന്ധംകൊണ്ടാണ് ഈ പേരുണ്ടാകുന്നത്. സൂര്യരശ്മിപോലെ അന്തഃകരണം തൈജസമാകയാൽ ദീർഘപ്രഭാകാരത്തിൽ പരിണമിക്കുന്നതാണ് വിഷ യവ്യാപ്തി." മിസ്റ്റർ പിള്ള: "കൂടസ്ഥന് ഇതിൽ വല്ലതുമുണ്ടോ?" സ്വാമി: "സാക്ഷി എന്ന പേരോടുകൂടിയാണെങ്കിലും, "അനശ്നന്ന്യോ*f* ഭിചാകശീതി", "നിർവികാരതയാ സ്ഥിതഃ" എന്നു തുടങ്ങിയ വചനങ്ങളാൽ, കണ്ടും കാണാതെ വിഷയാഭിസംബന്ധം അറ്റിരിക്കുന്ന താണ് കൂടസ്ഥൻ; ഇതുതന്നെ ശോധിതമായ ത്വംപദത്തിന്റെ അർത്ഥം. ഈ കൂടസ്ഥ നാണ് (മുഖ്യസാമാനാധികരണ്യപ്രകാരം) ബ്രഹ്മത്തോട് ഐക്യം പ്രതിപാദിക്കപ്പെടുന്നത്." കെ. പി: "ഇതിനു വ്യാപകചൈതന്യമെന്നു പറയാമോ?" സ്വാമി: "സമസ്ത പ്രപഞ്ചക ല്പനയ്ക്കും അധിഷ്ഠാനം ബ്രഹ്മം; ദേഹസംഘാതമാത്രത്തിനധിഷ്ഠാനം കൂടസ്ഥൻ; ഈ ഭേദം ആദേഹപാതം (ജീവന്മുക്തശരീരപാതത്തോളം) നിലനില്ക്കും. അതിനാൽ അത്രമാത്രം പാർത്ഥക്യം പറയണം."

തുലാം 23. ഇന്നു മേല്പറഞ്ഞ മാന്യനു ബ്രഹ്മധ്യാനം ഉപദേശിച്ചതായി കാണാം. "1911-ൽ ഈ വിശിഷ്ടൻ ഗോവിന്ദസ്ഥാനേശ്വരന്റെ മഠത്തിൽവന്നു നമ്മെക്കണ്ടപ്പോൾ സച്ഛാസ്ത്രാലോകനത്തിനു തക്ക ബുദ്ധിവൈശാരദ്യം ഉണ്ടെന്നു മനസ്സിലാക്കി പഞ്ചദശ പ്രകരണം, മുതലായതു വാങ്ങി നല്ലപോലെ വായിച്ചു ധരിച്ചുവന്നതിനുശേഷം ബ്രഹ്മ നിഷ്ഠ ഉപദേശിക്കാമെന്നു പറഞ്ഞിരുന്നപ്രകാരം എല്ലാം നിറവേറ്റിവരികയാൽ ഇന്ന്, സ്കന്ദഷഷ്ഠിയായ പുണ്യദിനം, ബ്രഹ്മധ്യാനം ഉപദേശിച്ചു. പിന്നീട് ഉപദിഷ്ടാർത്ഥം പകർത്തിക്കൊടുക്കകയും ചെയ്തു. എന്നാൽ ഇതിനുമുമ്പ് ഈതരം നിഷ്ഠ ഉപദേശിച്ചി ട്ടുള്ളവർ ആരും പ്രദർശിപ്പിക്കാത്തവിധം അർത്ഥപ്രതിപത്തി കാണിക്കയും, ഉപദിഷ്ട മായ അർത്ഥം അനവധി ദൃഷ്ടാന്തങ്ങളോടെ ലേഖനവിലോകനാപേക്ഷയുണ്ടാകാത്ത വിധത്തിൽ ദൃഢമാക്കുകയും ചെയ്തു എന്നതു പ്രസ്താവയോഗ്യമാണ്.

"ഒരു കഠിനവിപത്തിൽ അതിന്റെ ശമനത്തിനായി ദേവനു സ്വർണ്ണക്കുഴവി ഉഴിഞ്ഞുവ യ്ക്കാൻ പറഞ്ഞ നാഥനോടു അതു കൂടുതലാണെന്നു ഗൃഹിണി അറിയിച്ചപ്പോൾ,

ആപത്തു ശമിച്ചാൽ അതിന്റെ പൊടിയെങ്കിലുമുണ്ടോ 'തേവരെ' കാണിക്കാൻ പോകുന്നു" എന്നു സമാധാനം ചെയ്തവന്റെ ജ്ഞാതികളായ മറ്റുചിലരെപ്പോലെയല്ലാതെ ഹൃദയാലുവും യഥാർത്ഥതത്വജിജ്ഞാസുവും ഗുണജ്ഞശിരോമണിയും ആണ് ഈ മാന്യനെന്നു പറയേണ്ടിയിരിക്കുന്നു. ഞാൻ വിദൂരസ്ഥനായിരിക്കവെ ലോകദൃഷ്ട്യാ വലുതായി ഗണിക്കപ്പെടുന്ന എന്നെ സംബന്ധിച്ച ഒരു സംഗതി പല ഛാത്രപുംഗവന്മാരും കല്പന്മാരായിരുന്നും അകല്പനിലയിൽ കൈവിട്ടത് എന്റെ അറിവോ നിർദ്ദേശമോ കൂടാതെ ഉന്നയിച്ചു എന്നു പറഞ്ഞാൽ അതൊരു ദൃഷ്ടാന്തവുമാണല്ലോ."

വൃശ്ചികം 22. 'കേരളകവികേസരി' ബ്രഹ്മശ്രീ ഉള്ളൂർ പരമേശ്വരയ്യരവർകൾക്കു സ്വാമി അയച്ച ഒരെഴുത്ത്:

കരുനാഗപ്പള്ളി

ശിവഃസർവം

മഹാകവി മാലാനായകമണീഭൂത

മാന്യപ്രിയമിത്രമണേ!

ഞാൻ ഒരു നിരന്തരസ്വതന്ത്രനായിരുന്നു. അവിടുന്ന് ആ നിലയ്ക്ക് ഭംഗംവരുത്തി. പുറമെ, എന്റെ വല്ല കൃതിക്കും ഒരവതാരിക വേണമെന്നു വിചാരിക്കാനുള്ള മാർഗ്ഗംകൂടി അടച്ചു. ഇക്കാര്യം ഒരു മഹാപണ്ഡിതൻ സൂചിപ്പിച്ചതാണ്; അവിടുന്നു രേഖപ്പെടുത്തി. ഇങ്ങനെ വരുമെന്നു കരുതിയില്ല. വളരെ സൂക്ഷിച്ചായിരുന്നു പെരുമാറിവന്നത്; എങ്കിലും ഏകദേശം 'അന്യദ്ഭുക്തം അന്യദ്വാന്തം' എന്നായി.

'കവിഹൃദയേഷ്വനസൂയാ...', "വിദ്വാംസോ വ സുധാതലേ പരവചഃ ശ്ലാഘാസു വാചംയമാഃ" ആവിദ്യകപ്രപഞ്ചം ഇങ്ങനെയാണ്. മുമൂർഷു നിർവിശേഷമായ ബാഹ്യാഭ്യന്തര സംജ്വരത്തോടുകൂടിയാകട്ടെ എന്നാലും ഒരാൾ യാചിക്കാൻ പുറപ്പെടുമ്പോഴേയ്ക്കും പ്രഭുസ്ഥാനികൻ രജോനിമീലിതനായിക്കഴിഞ്ഞു. സാഹിത്യലോകത്തും നീതി ഇതുതന്നെ. ഒരഭിജ്ഞനോടു വല്ല ആമുഖമോ മറ്റോ ഒന്നാവശ്യപ്പെട്ടാൽ മതി. അപേക്ഷകൻ എത്ര വലിയ സാരസ്വതരഹസ്യോപനിഷദ്വേദിയായിരുന്നാലും തീർന്നു. പാവങ്ങളുടെ കാര്യം പറയണമോ? കേരളത്തിലെ പേരെടുത്ത ചില വിദ്വാന്മാർ ചില രാജ്യപണ്ഡിതന്മാർ മുതലായവരിൽനിന്നു പ്രോത്സാഹനം ലഭിക്കേണ്ട പലർക്കും ഇച്ഛാഭംഗംമാത്രമല്ല തങ്ങളുടെ കൃതികൾപോലും മടക്കിക്കിട്ടാതെ "വൃദ്ധിമിഷ്ടവതോ മൂലമപിനഷ്ട" ആയി വന്നിരിക്കുന്നത് അപൂർവമല്ല. ഇങ്ങനെയുള്ള കാര്യങ്ങളിൽ ആദ്യകാലം ഞാനും ഒരനുഭവസ്ഥനാണ്. ദുർല്ലഭം ചിലരുടെ പേരു കേൾക്കുമ്പോൾ ആഗോപാലാവിപാലപണ്ഡിതം തലയെടുക്കുവാനിടവരുന്നെങ്കിൽ അവർ വ്യത്യസ്തം.

മുഖവുരകൊണ്ടു കഴിച്ചാൽ പോരല്ലോ. പൂർവപീഠികയുടെ കാര്യച്ചുരുക്കം പറയട്ടെ. സജ്ജനാഗ്രേസരനായ അവിടുന്ന് എന്നെ അക്രീതദാസനാക്കി. അവിടുന്ന് ഈ സംഗതിയിൽ പരതന്ത്രനായിപ്പോയതുതന്നെ. അവിടുത്തെ 'മഹാനു ഭാവത്വ'ത്തിന് അങ്ങടിപ്പെട്ട് എന്നെ കീഴ്പ്പെടുത്തി എന്നുള്ളതാണ് വാസ്തവം. എന്നെ, അല്ലെങ്കിൽ എനിക്ക് ഏതുണ്ടോ അതിനെ, അന്തരംഗമായി ഇത്രയധികം സ്നേഹിക്കയും അഭിനന്ദിക്കയും ചെയ്യുന്ന മഹിതാത്മാവ് ഒന്നു വേറെയില്ലെന്നു തീർപ്പെഴുതാം. രണ്ടാമതു പറഞ്ഞ ആവലാതിക്കാര്യം ഇപ്പോൾ സ്പഷ്ടമായിരിക്കും. അവിടുത്തെ അന്തരജ്ഞതയെ (ഉള്ളറിവ്) എങ്ങനെ സ്തുതിക്കേണ്ടു എന്നറിഞ്ഞില്ല. അത് 'ശക്യവർണ്ണ'മായാലും ഒന്നുംതന്നെ ആവില്ല. പിന്നെ

പ്രത്യുപക്രിയയുടെ കാര്യം! അവിടുന്നു സർവതഃപൂർണ്ണാമൃതാംബുധിയാകയാൽ അത് അതിദൂരവർത്തിയാണ്. അപ്പോൾ ഞാൻ എന്തുപറഞ്ഞാലും രക്ഷകിട്ടാൻ വകയില്ല. അതു കൊണ്ടു ശ്രീമന്മഹാർഘഗുണബദ്ധനായിത്തന്നെ കഴിഞ്ഞുകൂടാം.

ശ്രീമതാം പ്രിയമിത്രം നീലകണ്ഠ തീർത്ഥസ്വാമി (ഒപ്പ്)

ബ്രഹ്മാഞ്ജലി രണ്ടാംഭാഗത്തിന്റെ അവതാരിക കിട്ടിയശേഷം അയച്ചിട്ടുള്ളതാണ് ഈ എഴുത്ത്. 'സർഷപസദൃശ'മായ ഒരു സഹായത്തെ ഞാൻ സുവർണ്ണാദ്രിക്കു സമം കരുതും എന്ന് മുമ്പു ശ്ലോകപ്രകൃതിയിൽ സ്വാമി പറഞ്ഞിട്ടുള്ള കൃതജ്ഞത ഇതിൽ പ്രത്യക്ഷരം വിളങ്ങുന്നു.

94 ധനു 27. ഇന്ന് സ്വാമി പരമവിശുദ്ധബോധൻ മുതൽ പേരോടുകൂടി വടക്കൻ സർക്കീട്ടിനായി പുറപ്പെട്ടു. വിശ്രമസ്ഥാനം കീരിക്കാടായിരുന്നു. ശ്രീമതി ഉമാദേവിയുടെ സപര്യ കൈകൊണ്ടശേഷം സ്വാമിയുടെ പഴയ സ്നേഹിതനും വേദാന്തനിഷ്ണാതനും ആയിരുന്ന തഹസിൽദാർ മിസ്റ്റർ ലക്ഷ്മണയ്യന്റെ പുത്രൻ മിസ്റ്റർ കൃഷ്ണയ്യരുടെ വസതിയിൽ സംഗതിവശാൽ കയറി. ഇദ്ദേഹം മുമ്പു പ്രസ്താവിക്കപ്പെട്ടിട്ടുള്ള മിസ്റ്റർ രാമസ്വാമിഅയ്യന്റെ ജാമാതാ(Son-in-law)വും ശ്രീമദ്ദർശനകാംക്ഷിയുമാണ്. ഇദ്ദേഹത്തിന്റെ ഒരു ബന്ധുവായ വൈ. സുബ്രഹ്മണ്യശാസ്ത്രി അവർകളും അവിടെ ഉണ്ടായിരുന്നു. വേദാന്തവിഷയമായി രണ്ടു മണിക്കൂറോളം സംസാരിച്ചു. ശ്രോതൃസ്ഥാനത്ത് പ്രധാനമായി ശാസ്ത്രികളായിരുന്നതുകൊണ്ട് ബഹുധാ പ്രമാണകോടികളെ ഉദ്ധരിച്ച് പ്രമേയങ്ങളെ വ്യവസ്ഥാപിച്ചു. അവ സാകല്യേന ഇപ്പോൾ ഉദാഹരിക്ക ശക്യമല്ല. ഒരു ഭാഗം താഴെ ചേർക്കുന്നു: മിസ്റ്റർ കൃഷ്ണയ്യരെ നിമിത്തമാക്കി, "സൃഷ്ടിയുടെ ഉദ്ദേശ്യം എന്ത്?" എന്നു ശാസ്ത്രികൾ ഇടയ്ക്കു ചോദിച്ചു. അതിന് താഴെ കാണുന്നവിധം സ്വാമി ഉത്തരം പറഞ്ഞു: "ഉദ്ദേശ്യം എന്നു പറയുമ്പോൾ സൃഷ്ടികർത്താവിന്റെ എന്ന് അർത്ഥലബ്ധമാകുന്നു. സ്രഷ്ടാവ് എന്നും സൃഷ്ടിയെന്നും ഉള്ളത് ശ്രോതൃജനസമാധാനാർത്ഥമാണ്; എന്നുവെച്ചാൽ കാരണപരമേശ്വരൻ സ്രഷ്ടാവെന്നുള്ള വിചാരവും ആ ഈശ്വരങ്കൽ ചിത്തസ്ഥൈര്യവും (നിലയും) ഉണ്ടാകുന്നതിനാണെന്നു താല്പര്യം. ആ കണക്കിൽ സൃജ്യപ്രാണികളുടെ അനാദികർമ്മപാകത്താൽ, "സ ഐക്ഷത ബഹുസ്യാം പ്രജായേയം" എന്ന ശ്രുതിപ്രകാരം സൃഷ്ട്യുന്മുഖത (സൃഷ്ട്യാലോചന) സംഭവിച്ചു എന്നു പറയണം 'ജീവൻ, ഈശ്വരൻ, ശുദ്ധചൈതന്യം, ഇവയ്ക്കുള്ള വിഭാഗം, അവിദ്യ, അവിദ്യയ്ക്കും ചൈതന്യത്തിനുമുള്ള സംബന്ധം' ഇത്രയും അനാദിയെന്നാണ് സിദ്ധാന്തം. അനാദിയെന്നു പറഞ്ഞാൽ ആദിയെക്കുറിച്ചു ചോദ്യത്തിനവസരമില്ല. 'അതിനും ആദ്യം' എന്നു ചോദിക്കുന്നതായാൽ അതും അവിദ്യാവരണത്തിനിപ്പുറം (സ്വഛായാതിക്രമണംപോലെ) നിന്നുപോകുന്നതിനാൽ അനാദിത്വം ശേഷിക്കും. "അചിന്ത്യാഃ ഖലു യെ ഭാവാ ന താം സ്തർക്കേഷു യോജയേത്; പ്രകൃതിഭ്യഃ പരം യച്ച തദചിന്ത്യസ്യ ലക്ഷണം" എന്ന് ശ്രീസുരേശ്വരവാർത്തികത്തിൽ പറഞ്ഞിരിക്കയാൽ അനാദിത്വം പ്രകൃത്യതീതമായി വിചാരധാരയെ അതിവർത്തിക്കുന്നതായി പ്രശ്നാനർഹമായി നിൽക്കും. വാസ്തവത്തിൽ സൃഷ്ടിയുടെ കാര്യത്തിൽ ശ്രുതിക്കു താല്പര്യവുമില്ല.

"വാസ്തവീം ജനിമാഹുര്യെ തൈർവാച്യം സൃഷ്ടികാരണം 'പ്രധാനം' പരമാണ്വാദി പ്രവർത്തകമപേക്ഷതെ || തൽ പ്രവർത്തക ഈശശ്ചേൽ സോപി കേന പ്രവർത്തിതഃ; ലീനത്വാൽ കാമകർമ്മാദി ന പ്രവർത്തയിതും ക്ഷമം" എന്നു വിപ്രതിപത്തി കാണിച്ചുകൊണ്ട്, "അവിചാരിതരമ്യാതഃ സൃഷ്ടിരാത്മനി കല്പിതാ" എന്ന് വാർത്തികത്തിൽ സിദ്ധാ

ന്തിച്ചിരിക്കയാൽ സൃഷ്ടിയുടെ വാസ്തവസ്ഥിതി 'അമ്പരപ്പി'ലാണ്. ഇതുപ്രകാരം സൃഷ്ടി ആത്മാവിൽ ആരോപമാണെന്നു പറയുമ്പോൾ ആരാണാരോപിക്കയെന്നു ചോദിച്ചേക്കാം. ആ ആരോപവിഭ്രമം പ്രശ്നകർത്താവിനെത്തന്നെയാണാശ്രയിക്കുക; അതായത് അതും അയാളുടെ ഭ്രമകല്പനം എന്നു താല്പര്യം. എന്തെന്നാൽ മുക്തന്റെ ദൃഷ്ടിക്കു ബദ്ധനായ ഒരാത്മാവ് പ്രതീതമാകുന്നില്ല. ഇതിനെ മുഖ്യാദ്വൈതസിദ്ധാന്തമെന്നു പറയും. ന്യായമകരന്ദം, തത്വപ്രദീപിക മുതലായ പ്രൗഢഗ്രന്ഥങ്ങൾ ഇതിനെ സാധൂകരിക്കുന്നു.

ഇങ്ങനെയുള്ള ഗംഭീരവിഷയങ്ങളെ പ്രതിപാദിച്ചുകൊണ്ടിരുന്നതിനിടയിൽ, ശാസ്ത്രികളുടെ ഗൃഹിണിക്ക് അത്യുല്ക്കടമായിപ്പരിണമിച്ചിട്ടുള്ള ചിത്താസ്വാസ്ഥ്യത്തെ സംബന്ധിച്ച് പ്രശമനാനുഗ്രഹം ചെയ്യിക്കണമെന്നു കല്പിച്ചിരുന്നതും 'അപരോക്ഷാത്മാനുഭവികളുടെ അനുഗ്രഹം അമോഘ'മെന്ന് ശാസ്ത്രികൾ കണ്ഠോക്തമാക്കിയതുംകൂടി പ്രമേയഗതശ്രദ്ധയാൽ വിസ്മരിച്ചുപോയതുകൊണ്ടു പ്രതിപാദനത്തിന്റെ ശ്ലാഘ്യനില ഊഹ്യമാണ്. ഒടുവിൽ അവർ കരുനാഗപ്പള്ളിൽ വന്നു കണ്ടുകൊള്ളാമെന്നു പറകവെ യാത്ര തിരിച്ചു.

ധനു 28. ആലപ്പുഴനിന്നുള്ള യാത്രയിൽ 'പൗരസമത്വവാദി'കളുടെ പ്രധാന നേതാവായ ഒരു പത്രാധിപർ (കേരളാഭിമാനി) സ്വാമിയെക്കണ്ടു സംസാരിച്ചു. ടി-യെ സ്വാമിക്കു പരിചയപ്പെടുത്തിയത് ശ്രീമദാരാധകനും 'രാജാ രവിവർമ്മ' എന്ന വിശ്വവിശ്രുതമഹാനുഭാവന്റെ ശിഷ്യനുമായ ഒരു ചിത്രകാരനാണ്. ഉടനെ പത്രാധിപർ: "പൗരസമത്വവാദത്തിൽ സ്വാമിയുടെ അഭിപ്രായം എന്തെന്നറിഞ്ഞാൽ കൊള്ളാം" എന്നപേക്ഷിച്ചു. അപ്പോൾ ചിത്രകാരൻ: "ആ വാദത്തിന്റെ സ്വഭാവംതന്നെ സ്വാമി മനസ്സിലാക്കിയിട്ടുണ്ടോ എന്നറിഞ്ഞില്ല" എന്ന് മദ്ധ്യസ്ഥന്റെ നിലയിൽ പറഞ്ഞു. അനന്തരം, സ്വാമി: "അതിനെപ്പറ്റി കുറെയൊക്കെ മനോരമയിലും മറ്റും നിന്നു മനസ്സിലാക്കിയിട്ടുണ്ടെങ്കിലും എല്ലാ വാദങ്ങളും ഗ്രഹിക്കാതെ അഭിപ്രായം പ്രകടിപ്പിക്കുന്നതു ശരിയല്ല" എന്നു സമാധാനം പറഞ്ഞു. പത്രാധിപർ: "ഭരണാധികാരത്തിൽ നായന്മാർ മുതലായ (സവർണ്ണ) ഹിന്ദുക്കൾക്ക് പ്രത്യേകാധികാരം ആവശ്യപ്പെടത്തക്ക കാരണങ്ങളുണ്ടെന്ന് അവകാശവാദം പുറപ്പെടുവിക്കാൻ പാടില്ലെന്നും എല്ലാ സങ്കേതങ്ങളിലും ക്രിസ്ത്യാനികൾ മുതലായവർക്കും തുല്യസ്ഥാനം കിട്ടണമെന്നുമാണ് ഞങ്ങളുടെ വാദം." സ്വാമി: "അവർക്കങ്ങനെ വാദിക്കാൻ, (രാഷ്ട്രസംഘടന, രാജ്യപ്രാകാരഘടനത്തിനുപയുക്തമായിത്തീർന്ന അവരുടെ രക്താസ്ഥിസംബന്ധം മുതലായ) ചില കാരണങ്ങളാൽ അർഹതയുണ്ടെങ്കിലും ഇക്കാലത്ത് (അതിന്) ന്യായം കാണുകയില്ല." പ. അ. "കുറിച്ചുകൊള്ളണം; സ്വാമിയുടെ അഭിപ്രായത്തിനു വിലയുള്ളതുകൊണ്ട് അതു പത്രത്തിലിടണം" എന്നു ചിത്രകാരനോടു പറകയും ടിയാൻ കുറിക്കയും ചെയ്തു. സ്വാമി: "എന്റെ അഭിപ്രായം പത്രത്തിലിട്ടു വട്ടുതട്ടുന്നതിനാവശ്യമില്ല. അങ്ങനെയാണെങ്കിൽ ഒന്നും പറവാൻ സന്നദ്ധനല്ല." പ. അ: "വിവേകാനന്ദസ്വാമി മുതലായവർ ഇങ്ങനെയുള്ള കാര്യങ്ങളിൽ പ്രവേശിച്ചിട്ടുണ്ടല്ലോ." സ്വാമി: "അവർ അപ്രകാരം ചെയ്തതുകൊണ്ട് അതിനെ അനുകരിച്ചുകൊള്ളണമെന്നില്ല. അദ്ദേഹമല്ലെങ്കിലും അക്കൂട്ടർ, ജാതിഭേദമില്ലെന്നുപറഞ്ഞു തമുക്കടിച്ചുകൊണ്ട് പുലയർ മുതലായവരോടൊരുമിച്ചിരുത്തി മറ്റുള്ളവരെ ഊട്ടും; പിന്നീടവർ പംക്തിപാവനരാകാൻ പ്രായശ്ചിത്തം ചരിക്കുന്നതിനെ ഗണിക്കുന്നില്ല. ജാതിഭേദം പരമാർത്ഥത്തിലുള്ളതല്ലെന്നു ഗുരുശ്രീപാദം പിടിച്ചുപറവാൻ ഞാൻ തയ്യാറുണ്ട്; എന്നാലും അതുപോലെ മിശ്രഭോജനാദി കഴിപ്പിക്കാൻ ഞാൻ ഒരുങ്ങുകില്ല. ബ്രിട്ടീഷ് ഗവൺമെന്റിന്റെ അധീനത്തിലുള്ള ക്ഷേത്രങ്ങളിൽ അവർ പ്രവേശിക്കുന്നില്ല. ജനക്ഷോഭമുണ്ടാകുന്ന കാര്യത്തിലും അവർ പിന്നാക്കംതന്നെ നിന്നുകളയുന്നു; അതുപോലെ ക്ഷോഭത്തെ ഞാനും ശങ്കിക്കുന്നത് അസംഗതമല്ല." പ. അ:

"തിരുവിതാംകൂർ രാജ്യം ഹിന്ദുരാജാവ് ഭരിക്കുന്നതുകൊണ്ട് ഹിന്ദുക്കൾക്ക് അവിടെ കൂടുതൽ അവകാശമുണ്ടായിരിക്കണമെന്നു പറയുന്നത് ശരിയാണോ?" സ്വാമി: "ബ്രിട്ടീഷ് സാമ്രാജ്യത്തിൽപോലും ഉദ്യോഗം മുതലായ കാര്യങ്ങളിൽ ചില ഭേദഗതികൾ ഉള്ളതുപോലെ ഉണ്ടായിരിക്കാമെങ്കിലും അങ്ങനെ പറവാനുള്ള ന്യായം സങ്കോചപ്പെട്ടിരിക്കും." പ. അ: "തിരുവിതാംകൂർ ഹിന്ദു ഗവൺമെന്റാണെന്നു പറയാമോ?" സ്വാമി: "ഭരിക്കുന്നതു ഹിന്ദുമതസ്ഥനായ മഹാരാജാവെങ്കിലും, ബ്രിട്ടീഷ് ഭരണം ക്രിസ്ത്യൻ ചക്രവർത്തിക്കധീനമായതുകൊണ്ട് ക്രിസ്ത്യൻ ഗവൺമെന്റെന്നു പറവാൻ പാടില്ലാത്തതുപോലെ, അങ്ങനെ പറയാവുന്നതല്ല." പ. അ: "തിരുവിതാംകൂർ രാജ്യം ശ്രീപത്മനാഭനു സമർപ്പിച്ചുപോയതുകൊണ്ട് അന്യവർഗ്ഗക്കാർക്കു സ്വാതന്ത്ര്യമപേക്ഷിച്ചുകൂടാ എന്നു വാദിക്കുന്നതോ?" സ്വാമി: "അങ്ങനെ സമർപ്പിക്കാനുള്ള അധികാരത്തെപ്പറ്റി പ്രജകൾക്കു മിണ്ടിക്കൂടാത്തതാണെങ്കിലും അതൊരു കാരണമാക്കി പൗരാവകാശത്തെ നിരാകരിക്കത്തക്കതല്ല." ഇങ്ങനെ വളരെ സംസാരിച്ചതിന്റെ ശേഷം, 'ഇത്രത്തോളം ശരിയായ അഭിപ്രായം മറ്റാരിൽനിന്നും കിട്ടിയില്ലെ'ന്നു പറഞ്ഞ് അവർ പിരിഞ്ഞു.

നമ്മുടെ തിരുവിതാംകൂറിൽ ഈയിടെ ഉണ്ടായതാണ് പൗരസമത്വവാദം. ക്രിസ്ത്യാനികളും ഈഴവരും ആണ് ഈ വാദസൂത്രപാതകർത്താക്കൾ എന്നത് ഇപ്പോൾ ഏവരാലും സുവിദിതമാണ്. ക്രമേണ ഉന്നതിപഥത്തിൽ സഞ്ചരിക്കാൻ തുടങ്ങിയിരിക്കുന്ന ഈ രണ്ടു സമുദായങ്ങളും ഈ വാദം പുറപ്പെടുവിക്കുന്നത് ആശാസ്യംതന്നെ. പക്ഷേ, ഈ അവകാശം സ്ഥാപിച്ചു കിട്ടുന്നതിലേക്ക് ഇവർ എടുത്തിട്ടുള്ള സമ്പ്രദായം ഇതരസമുദായങ്ങൾക്കു ക്ഷോഭത്തെ ഉണ്ടാക്കത്തക്കതല്ലയോ എന്നു സംശയം ജനിക്കുന്നു. ഇവരുടെ ഭാഗം നന്നാക്കുന്നതിലേക്ക് ഇവർ പ്രബലങ്ങളായ നമ്പൂരി നായർ സമുദായങ്ങളെ നിന്ദിച്ചുതുടങ്ങുന്നതു ക്ഷേമപ്രദമായിരിക്കയില്ല. ക്രിസ്ത്യാനികൾക്കു റവന്യൂ ഡിപ്പാർട്ടുമെന്റിൽ പ്രവേശം കിട്ടണം; ഈഴവർക്കു ക്ഷേത്രങ്ങളിലും മറ്റും പ്രവേശം കിട്ടണം; ഇവ ഈ വാദത്തിൽ തല ഉയർത്തിക്കാട്ടുന്ന രണ്ടു ആഗ്രഹപടലങ്ങൾ അത്രെ. ഇതിൽ ആദ്യത്തേത് വലിയ കുഴപ്പംകൂടാതെ സാധിക്കാവുന്നതും, രണ്ടാമത്തേത് കൃച്ഛ്റസാദ്ധ്യംകൂടി ആകാത്തതും ആണ്. കേരളചരിത്രം അറിഞ്ഞവർക്ക് നായന്മാർ ഏതെല്ലാംവിധം രാജ്യസ്ഥാപനത്തിന് പ്രയത്നിച്ചിട്ടുണ്ടെന്നും, ക്ഷേത്രസ്ഥാപകന്മാരും, അധികാരികളും, നായന്മാരും നമ്പൂരിമാരും തന്നെയെന്നും നിസ്തർക്കം ബോധ്യമാകുന്ന സംഗതികൾതന്നെ. ഇവർ ഇത്ര അഭിമാനിച്ചിരിക്കുന്ന ഈ വിഷയത്തിൽ വെറും ബലംകൊണ്ടോ, ധനംകൊണ്ടോ, അല്പം വിദ്യാഭ്യാസംകൊണ്ടോ, അവരെ ധിക്കരിച്ച് ഈഴവർ പ്രവേശിച്ചുകളയാമെന്നു വിചാരിക്കുന്നത് ഒട്ടും അകലെയല്ലാത്ത ഒരു വിഷമഭാവിയെ പ്രദർശിപ്പിക്കുന്നു എന്നു മാത്രം അനുമിക്കാം; എന്തെന്നാൽ ഭൂരിപക്ഷം ആളുകളും ഒരുതരം വിപുലഹൃദയന്മാരല്ലല്ലോ. ഈയിടെ ചിറയിൻകീഴിൽ ചെയ്ത ധിക്കാരപ്രവേശം ഇവരുടെ മർമ്മഭേദകമാവാനേ തരമുള്ളൂ.

സ്വാമികളുടെ അഭിപ്രായവും ഇതുതന്നെയാണ്. ഈ വാദം നന്നെന്നും, മറ്റവർ അഭിമാനിക്കുന്നതു സഹജമെന്നും, അതിന്റെ നിർവഹണം സമാധാനത്തിൽ വേണമെന്നും അദ്ദേഹം വ്യക്തമാക്കുന്നു. കൂടാതെ, ഇക്കാര്യങ്ങളിൽ ബ്രിട്ടീഷ് ഗവൺമെന്റുപോലും വളരെ കരുതലോടു പെരുമാറുന്നുവെന്നും സ്വാമി പറയുന്നു. ബ്രിട്ടീഷ്-ഇൻഡ്യയിലുള്ള എങ്ങാനും വല്ല ക്ഷേത്രമൊഴിച്ചു വേറെങ്ങും അവർണ്ണഹിന്ദുക്കളടക്കം സകലർക്കും പ്രവേശം നൽകീട്ടില്ല; എന്തിന്, തിരുവിതാംകൂറിന്റെ വളരെ അടുത്തുകിടക്കുന്ന തിരുനെൽവേലിയിൽപോലും ഈഴവർക്കും മറ്റും (ക്ഷേത്ര) പ്രവേശമില്ലാത്തത് പ്രസ്താവയോഗ്യമാകുന്നു. ബ്രിട്ടീഷ്-ഇൻഡ്യ ഇംഗ്ലീഷുകാരുടെ വകയാകയാൽ എല്ലാ ഡിപ്പാർട്ടു

മെന്റുകളിലും അവരാണല്ലോ അധികം ഭാരമേറിയ ഉദ്യോഗങ്ങൾ വഹിച്ചുവരുന്നത്. ഇവരിലും കൂടുതൽ പരിഷ്കൃതന്മാർ അവിടെ ഇതിലും വലിയ ഉച്ചത്തിൽ ഓരോ നിവേദനങ്ങൾ ചെയ്തിട്ടും ഇദാനീന്തനപരിഷ്കാരത്തിന്റെ പരമകാഷ്ഠയിൽ എത്തിയിട്ടുള്ള അവർപോലും കൈ അയച്ചുവിടാത്തത് എന്തുകൊണ്ട്? അതുപോകട്ടെ, അയർലണ്ടിലുള്ളവർ ഇന്നും വാക്കുകൊണ്ടും, പ്രവൃത്തികൊണ്ടും കാട്ടുന്ന ചേഷ്ടാവിലാസങ്ങൾ എത്ര സംവത്സരത്തിനു മുമ്പാണ് തുടങ്ങിയത്? അപ്പോൾ, ഈ രാജ്യത്തിലെ നായർനമ്പൂരി സമുദായങ്ങളെ അപഹസിക്കാൻ ഒന്നുംതന്നെയില്ലല്ലോ. സമാധാനം കാത്തു ഈ വർഗ്ഗക്കാർ ശ്രമിച്ചാൽ അവരുടെ ഉദ്ദേശ്യം കുറെ സംവത്സരങ്ങൾക്കിടയിൽ വല്ലവിധവും സാധിച്ചേക്കുമായിരിക്കും.

ഇനി, "വിവേകാനന്ദസ്വാമി മുതലായവർ ഇങ്ങനെയുള്ള കാര്യങ്ങളിൽ പ്രവേശിച്ചുണ്ടല്ലോ" എന്നു നമ്മുടെ പത്രാധിപർ പറഞ്ഞതും സ്വാമിയുടെ മറുപടിയും എത്രമാത്രം ശരിയായിരിക്കുന്നുവെന്നും യോജിക്കുന്നുവെന്നും നോക്കാം.

ഒന്നാമതായി പറവാനുള്ളത് സ്വാമി വിവേകാനന്ദനു വെറും സമുദായകാര്യങ്ങളിൽ പ്രതിപത്തിയുണ്ടായിരുന്നില്ല എന്നും, അതിലേക്ക് ഇപ്പോഴത്തെ സമുദായ നേതാക്കന്മാരെപ്പോലെ അദ്ദേഹം യത്നിച്ചിട്ടില്ല എന്നുമാണ്. അദ്ദേഹത്തിന്റെ ഒരു ഒറ്റ ഉദ്ദേശ്യം വേദാന്തം പ്രചരിപ്പിക്കണം എന്നും വേദാന്തമതത്തെപ്പറ്റിയുള്ള തെറ്റിദ്ധാരണകൾ മാറ്റണമെന്നും ആയിരുന്നു. അദ്ദേഹം ഒരു യഥാർത്ഥ മതാചാര്യനെപ്പോലെ മതത്തിൽക്കൂടി മാത്രം മാതൃഭൂമിക്കുവേണ്ടി വേലചെയ്ത ധന്യനും ആയിരുന്നു. വിവേകാനന്ദസ്വാമികൾ ഒരു പ്രൗഢപ്രസംഗത്തിൽ ഇപ്രകാരം പറയുന്നു: "സകലവിധ ദോഷങ്ങളും - ശാസ്ത്രസമ്മതിയും തന്റെ അനുഭവവും അനുസരിച്ച് - ക്രമത്തിലധികമായി വ്യത്യാസങ്ങളിൽ ദൃഷ്ടിവെക്കുന്നതിലും, സകലവിധ നന്മകളും, സർവ ചരാചരന്തർഗ്ഗതമായത് ഏകവസ്തുവാണെന്നുള്ളതിനാലുണ്ടാകുന്ന സമഭാവന ജന്യമായ വിശ്വാസത്തിലും സ്ഥിതി ചെയ്യുന്നു... ഇതാണ് മഹത്തായ വേദാന്തമാതൃക... ഒരു മാതൃകയെച്ചൂണ്ടിക്കാണിക്കുന്നതു വളരെ എളുപ്പം; എന്നാൽ അതിനെ പ്രായോഗികമാക്കേണ്ടത് എങ്ങനെയാണ്? ഇവിടെ സ്വാഭാവികമായി നമ്മുടെ ജനങ്ങളുടെ മനസ്സിൽ അനേക ശതാബ്ദങ്ങളായി നിന്നിരുന്ന ഒരു വളരെ കുഴപ്പമുള്ള ചോദ്യം വരുന്നു; അതായത്, ജാതിയെയും സമുദായപരിഷ്കാരത്തെയും സംബന്ധിച്ചത്. ഞാൻ ഒരു ജാതിധ്വംസകനോ, ഒരു വെറും സമുദായപരിഷ്കാരോദ്യതനോ അല്ല എന്നു നിങ്ങളെ ഹൃദയപൂർവം അറിയിച്ചുകൊള്ളുന്നു. എനിക്കു നിങ്ങളുടെ ജാതികളെയോ, സമുദായപരിഷ്കരണത്തെയോ സംബന്ധിച്ചു നേരിട്ടൊന്നും ചെയ്വാൻ ഇല്ല. നിങ്ങൾ ഇഷ്ടമുള്ള ജാതിയിൽ വസിക്ക; എന്നാൽ അതുകൊണ്ടു നിങ്ങൾ അന്യനെയോ, അന്യജാതിയെയോ നിന്ദിക്കരുത്. സ്നേഹം വേണമെന്നു മാത്രമാണ് ഞാൻ പ്രസംഗിക്കുന്നത്. ...അവരും (ആര്യപുരാതനന്മാരും) ജാതിധ്വംസകന്മാരായിരുന്നു; എങ്കിലും നമ്മുടെ ഇദാനീന്തനന്മാരെപ്പോലെ അവർ ഒരിക്കലും ആയിട്ടില്ല. ജാതിധ്വംസനംകൊണ്ട് അവർ വിചാരിച്ചിരുന്നത്, ഒരു നഗരത്തിലുള്ളവർ എല്ലാംകൂടി ഒരു സദ്യയ്ക്കു ചേർന്നിരുന്നു കള്ളും മാംസവും നിറച്ചുകേറ്റണമെന്നോ, രാജ്യത്തുള്ള സകല മണ്ടന്മാരും ഭ്രാന്തന്മാരും, അവർക്കൊത്തതുപോലെ എവിടെന്നെങ്കിലും എപ്പോഴായാലും വേണ്ടില്ല വിവാഹം ചെയ്തു രാജ്യത്തെ ഒരു ഭ്രാന്താശുപത്രിയാക്കണമെന്നോ, ഒരു ജനസമുദായത്തിന്റെ വർദ്ധനം അതിലുള്ള വിധവകൾക്കു കിട്ടുന്ന ഭർത്താക്കന്മാരുടെ എണ്ണംകൊണ്ടാണ് നിർണ്ണയിക്കേണ്ടതെന്നോ അല്ലായിരുന്നു. അപ്രകാരം പരിഷ്കാരം വന്ന ഒരു സമുദായത്തെ ഇനിയും എനിക്കു കാണേണ്ടതായിരിക്കുന്നു."

ഇതിൽനിന്ന് നമ്മുടെ സ്വാമികൾ, സ്വാമിവിവേകാനന്ദനെപ്പോലെതന്നെ മതത്തിൽക്കൂടിയാണ് മാതൃഭൂമിക്കുവേണ്ടി വേലചെയ്യുന്നതെന്നും, സമഭാവനകൊണ്ട് സമാധാനപരിപാലനം ചെയ്യണമെന്നും വ്യത്യാസങ്ങളിൽ ദൃഷ്ടിവെക്കരുതെന്നും ആണ് ഗുണദോഷിക്കുന്നതെന്നും, ജാതിബന്ധത്തെ അദ്ദേഹം നിന്ദിക്കുന്നില്ലെങ്കിലും അദ്ദേഹത്തിന് അതിൽ വലിയ പിടിപാട് ഇല്ലെന്നും, മിശ്രഭോജനകൃത്യത്തിൽ വൈമുഖ്യം ധാരാളം പ്രദർശിപ്പിക്കുന്നുണ്ടെന്നും സ്പഷ്ടമായല്ലോ. ജാതിഭേദം ഇല്ലെന്നു പറഞ്ഞത് 'ആ കൂട്ടരാ'ണ്. സ്വാമി വിവേകാനന്ദനല്ല എന്നു സ്വാമി നല്ലപോലെ ധരിച്ചിരിക്കുന്നു; അവരാണത്രെ 'മിശ്ര'ഭോജനപ്രിയന്മാരും. 'അക്കൂട്ടർ' എന്നു സ്വാമികൾ സൂചിപ്പിച്ചിരിക്കുന്നത് ശ്രീമൽസ്വാമിവിവേകാനന്ദനാൽ സ്ഥാപിതമായ ശ്രീരാമകൃഷ്ണമിഷനിൽ ഉൾപ്പെട്ട ചില സന്യാസിവര്യന്മാരെ ഉദ്ദേശിച്ചാണ്. ഇവർ ആ ആചാര്യന്റെ മതം എത്രകണ്ടു ശിരസാവഹിച്ചിരിക്കുന്നു എന്നു സാന്തസ്താപം അത്ഭുതപ്പെടുന്നു.

പരിഷ്കൃതലോകം സശിരഃകമ്പം ആദരിക്കുന്ന വിവേകാനന്ദസ്വാമിക്ക് 'ജാതി' ഇൻഡ്യയുടെ പുനരുദ്ധാരണത്തിനു ബാധകമായിത്തോന്നിയില്ല. പാശ്ചാത്യരിൽ, അവലോകനശക്തി താണപടിയിലായിരുന്നവർ ഇൻഡ്യയുടെ അധഃപതനത്തിന് ഒരു കാരണം ജാതിവിഭാഗമാണ് എന്നു പറഞ്ഞതിനെ ശരിയായ ജ്ഞാനമോ, ആലോചനയോ കൂടാതെ ചിലർ അതുപടി സമ്മതിച്ച് ഇത് അർത്ഥശൂന്യമെന്നുവെച്ച് ചില പാവങ്ങളെയും വലയിൽപ്പെടുത്തി ഒന്നിച്ചു ഊണു കഴിപ്പിച്ചു എന്നു പത്രപംക്തികളിൽ മുരശടിക്കുന്നു! ജാതിയെപ്പറ്റി വിവേകാനന്ദസ്വാമികൾ ഇപ്രകാരം പറയുന്നു: "അവർ (പാശ്ചാത്യർ) നമ്മുടെ ജാതിനിയമങ്ങളെപ്പറ്റി ഒരുമാതിരി ഹാസ്യമായും അനർത്ഥകമായും പറയുന്നു. എന്നാൽ നിങ്ങൾ ഞാൻ ചെയ്തതുപോലെ പശ്ചിമദേശത്തുപോയി അവരോട് അതിനെപ്പറ്റി ചോദിച്ചാൽ അവിടുത്തെ വലിയ പ്രൊഫസറന്മാരുപോലും മതസംബന്ധമായി അവർ വിചാരിച്ചിരിക്കുന്ന തത്വങ്ങളിൽ നൂറിന് ഒരു ഭാഗംകണ്ടുപോലും, പരനിരൂപണംകൊണ്ടുടഞ്ഞുപോകുമെന്നഭയത്താൽ, വെളിപ്പെടുത്തുകയില്ല... സത്യയുഗത്തു ബ്രാഹ്മണൻ എന്നൊരു ജാതിയേ ഉണ്ടായിരുന്നുള്ളൂ. ലോകം ആദ്യമേ ബ്രാഹ്മണരാകുന്ന ഒറ്റജാതിയാൽ സംസ്തീർണ്ണമായിരുന്നെന്നും, ക്രമേണ ക്ഷയം തുടങ്ങിയപ്പോൾ ഭിന്നജാതികളായി എന്നും, കാലചക്രഭ്രമണംകൊണ്ട് അവ പൂർവവൽ ബ്രാഹ്മണജാതിയാകുമെന്നും നാം മഹാഭാരതത്തിൽനിന്നും പഠിക്കുന്നു. ഇപ്പോൾ ഈ ചക്രം ഈ സ്ഥാനാപ്തിക്കായി ചുറ്റുന്നുവെന്നു നിങ്ങൾ ധരിക്കണം. അതുകൊണ്ടു ജാതി ചോദ്യത്തെപ്പറ്റി നമ്മുടെ അഭിപ്രായം ഉയർന്നജാതികൾക്ക് അധഃപതനം വരുത്തുന്നതോ ആഹാരപാനീയങ്ങളിൽക്കൂടി കുഴപ്പം വരത്തക്കവണ്ണം ഓടിനടക്കുന്നതോ, അധികസുഖലബ്ധിക്കായി നമ്മിൽനിന്ന് എടുത്തുചാടിപ്പോകുന്നതോ അല്ല; എന്നാൽ അത് വേദാന്തമതതത്വങ്ങൾ അനുസരിച്ചു നമ്മെക്കൊണ്ട് ഓരോ കൃത്യങ്ങൾ ചെയ്യിച്ച് ആത്മീയപദവിയിൽ എത്തി ബ്രാഹ്മണനാകണമെന്നതിനു പ്രാപ്തമാകുന്നു. അങ്ങേ അറ്റം മുതൽ ഇങ്ങു ചണ്ഡാലൻവരെ ഈ രാജ്യത്തുള്ള എല്ലാവരും ബ്രാഹ്മണരാകണം എന്നാണ് കല്പന. വേദാന്തത്തിന്റെ ഈ മാതൃക ലോകമൊട്ടുക്ക് ഉപയോഗപ്പെടത്തക്കതാണ്. നമ്മുടെ ജാതിയുടെ മാതൃക ഇതാണ്... ഇതിൽ ഐശ്വരമായ ശക്തി സ്ഫുരിക്കുന്നു...."

'ജാതി'യിൽ ഇത്രയും അർത്ഥം ഘടിപ്പിച്ചിട്ടുണ്ടെന്ന് ഇതു നിസ്സാരമെന്നുവെക്കുന്നവർ വിചാരിച്ചിട്ടില്ല. ഇതറിഞ്ഞു ഈ തത്വം ജനതയെ മനസ്സിലാക്കിക്കൊടുക്കുന്നതിനു പകരം ഇവർ ധ്വംസിക്കാനാണ് യത്നം ചെയ്യുക. "ജാതിഭേദം പരമാർത്ഥത്തിൽ ഉള്ളതല്ല" എന്നു സ്വാമികൾ പറഞ്ഞത് എങ്ങനെയെന്നു സ്വാമി വിവേകാനന്ദന്റെ പ്രസംഗശകലങ്ങൾകൊണ്ടു നമുക്കു മനസ്സിലാക്കാം.

പൗരാവകാശം, മിശ്രഭോജനം മുതലായ സംഗതികളിൽ സ്വാമിയുടെ അഭിപ്രായം എത്രമാത്രം സ്വീകാര്യമാണെന്നു നാം ഇപ്പോൾ കണ്ടു. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ വളരെ വിചാരങ്ങളുടെ ഫലമാണ് എന്നും അവ ഒരു മധ്യഗതി സമാശ്രയിക്കുന്നുവെന്നും സ്പഷ്ടമാകുന്നു. ഇതുകൊണ്ടുതന്നെ ആയിരിക്കാം "ഇത്രത്തോളം ശരിയായ അഭിപ്രായം മറ്റാരിൽനിന്നും കിട്ടിയില്ല" എന്നു നമ്മുടെ പത്രാധിപർ ഉത്തരം പറഞ്ഞത്.

ഏതാനും ചില സംഗതികളെ വ്യക്തമാക്കാൻ ശ്രമിച്ചപ്പോൾ ഇത് ഇത്രമാത്രം ദീർഘമായിപ്പോയതിൽ നിർവ്യാജം വ്യസനിക്കുന്നു. സജ്ജനങ്ങൾ ക്ഷമിക്കാതിരിക്കയില്ല.

ധനു 29. ഇന്ന് എറണാകുളത്താണ് സ്വാമിയുടെ വിശ്രമം എന്നു കാണുന്നു. സംഗതിവശാൽ (കൊച്ചിദിവാൻജി അവർകൾ *ജാതിസ്നേഹവശംവദതയാൽ തന്റെ കീഴ്പ്പടിയിലിരുന്ന ഒരു ക്രിസ്ത്യനെ ആ സ്ഥാനത്ത് പ്രതിഷ്ഠിച്ച നയം പിടിക്കായ്കകൊണ്ട്) ഡിസ്ട്രിക്ട് മജിസ്ട്രേട്ടുപണി രാജികൊടുത്ത് ചീഫ് കോടതി വക്കീലായി പ്രവേശിച്ചു ധീരാഗ്ര്യനും ഗുണജ്ഞമൗലിയുമായിരിക്കുന്ന പുത്തെഴത്ത് നാരായണമേനോൻ ബി. എ., ബി. എൽ. അവർകളുടെ വസതിയിലെത്തി താമസിച്ചു. ഇദ്ദേഹം സ്വാമിദർശനം പ്രാർത്ഥിച്ചും 'പരമ വിശുദ്ധബോധ'പ്രഭൃതികൾ മുഖാന്തരം അപേക്ഷിച്ചുകാത്തും ഇരിക്കയായിരുന്നു. (ശ്രദ്ധാതിശയപരീക്ഷയ്ക്കായിട്ടെന്നപോലെ പരമവിശുദ്ധബോധനെ അയച്ചതിൽ ടിയാരോടൊരുമിച്ച് അദ്ദേഹം, പട്ടോലസ്ഥാനികരായ പള്ളിയിൽക്കാരുടെ മഠത്തിൽ, ചെന്ന് എതിരേറ്റാണ് ഗൃഹം പ്രവേശിപ്പിച്ചത്. അവിടെ ഉണ്ടായ വാസസൗകര്യം നിമിത്തം പരമപൂജ്യാപാദശ്രീ സ്വാമിതിരുവടിയുമായി ആ ടൗണിൽ അഞ്ചാറുദിവസം കഴിക്കാൻ ഇടയായി. ഒടുവിൽ മിസ്റ്റർ മേനോന്റെ അപേക്ഷകളെ അനുപദം നിറവേറ്റി സന്തുഷ്ടി നൽകി. മന്ത്രരാജോപാസ്തിവിഷയമായിരുന്നതിനാൽ സംവാദം ഇവിടെ വിവരിക്കുന്നില്ല. ഇദ്ദേഹത്തെ ഒരു മാന്യശിഷ്യസ്ഥാനത്തു ഗണിക്കാം. ഈ സദ്ഗുണരോഹണം സ്വാമിയോടനുഷ്ഠിച്ചുപോന്ന നയം ഋഷിപരമ്പരയിലും സ്വാമിക്കു സ്വാമിതിരുവടിയിലും ഉള്ള മാതൃകയിലാകയാൽ ഈ ഊർജ്ജസ്വലനായ പരിഷ്കൃത പുതിയ ബിരുദശാലി ഒരാദർശമാണ്.

മകരം 2. ടി മിസ്റ്റർ നാരായണമേനോൻ ബി. എ., ബി. എൽ. ഇന്ന് സ്വാമിതിരുവടിയെ ദർശിക്കുന്നതിനായി നമ്മുടെ സ്വാമിയോടുകൂടി പുറപ്പെട്ടു. കാര്യാന്തരം പ്രമാണിച്ച് അനുമതി വാങ്ങി സ്വാമിയെ വിട്ടുപിരിഞ്ഞ മിസ്റ്റർ മേനോൻ, സ്വല്പകാലം സ്വാമിയുടെ സഹപാഠിയായിരുന്ന എ. ശങ്കരമേനോൻ ബി. എ., ബി. എൽ. അവർകളോടൊരുമിച്ച് സ്വാമിതിരുവടി ഇരുന്നരുളുന്ന മഠത്തിൽ ചെന്നുചേർന്നു. മിസ്റ്റർ നാരായണമേനോൻ ആജന്മസസ്യഭുക്കും ഈശ്വരഭജനത്തിൽ ബദ്ധകങ്കണനും ആണെങ്കിലും, പ്രസംഗവശാൽ അഹിംസയെപ്പറ്റി സംസാരമുണ്ടാകയും ഏതു സയൻസുകാരനും കൈക്കൊള്ളത്തക്കവിധം ഹിംസാനിഷേധത്തെ സ്വാമിതിരുവടി സ്ഥാപിക്കയും ചെയ്തു. 'ജീവകാരുണ്യനിരൂപണം' എന്ന അവിടുത്തെ മാന്യകൃതിയിലെ സാരാംശമാണ് ഉപപാദിച്ചത്. ശ്രോതാക്കൾക്കു യാതൊരു ക്ലേശവും നേരിടാതിരിക്കത്തക്കനിലയിൽ പ്രമാണവിന്യാസത്തെ ഉപേക്ഷിച്ച് യുക്ത്യനുഭവങ്ങളെ മുൻനിർത്തിയായിരുന്നു വ്യവസ്ഥാപനം. ഒടുവിൽ, ക്രവ്യാദന്മാരും അന്തേവാസിപുംഗവന്മാർക്കു മാംസഭോജനം ഉപദേശിക്കുന്നവരും ആയ ചില വലിയ (വങ്കാള) സ്വാമിമാരെ ആധാരമാക്കി, ദേഹജീവിതത്തിൽ നിസ്പൃഹന്മാരായിരി

*അടുത്തു മേൽ പ്രസ്താവിച്ച പത്രാധിപരും കൂട്ടരും മിസ്റ്റർ ഭോരന്റെ നയം കാണാത്തതു കഷ്ടമല്ലയോ?

ക്കാൻ ന്യായമുള്ളതിനാൽ അവരെയാണ് ഉപഹാരമാക്കേണ്ടതെന്നു തെളിയിച്ചു. ഇത് ശ്രവണകടുവായി ചിലർക്കു തോന്നാമെങ്കിലും എത്രയോ വാസ്തവമാണ്. ദേഹത്തിൽ 'മമത്വം' മാത്രമല്ല, അഹംബുദ്ധിപോലുമുള്ള മറ്റു ജീവിക്കു മേൽപറഞ്ഞവരുടെ നിർമ്മമത്വഖ്യാപനംകൊണ്ടോ 'വൃഥാബ്രഹ്മണിമോദ'നംകൊണ്ടോ യാതൊരുവിധമായ ആത്മീയസംസ്കാരവും ഉണ്ടാകുന്നതല്ല. ചില മാർഗ്ഗക്കാരെപ്പോലെ ഇക്കൂട്ടർ അങ്ങനെകൂടിപ്പറഞ്ഞുകളയാത്തത് ഒരനുഗ്രഹം. ആ തൃപ്പാദങ്ങളിലെ പ്രസംഗം (പ്ലാറ്റ്ഫാറമില്ല) എത്ര ഹൃദയസ്പർശിയാണെന്ന് ശ്രവിച്ചു തന്നെ അറിയേണ്ടതാണ്. "അഹിംസയുടെ പരമധർമ്മതയെ (ശ്രൈഷ്ഠ്യത്തെ) ....വ്യവസ്ഥാപിക്കുന്നതിനായി പുറപ്പെട്ട അവിടുത്തെ വാക്പ്രസരംഗീഷ്പതിയെയും ശങ്കിക്കയില്ല..." എന്ന് സദ്ഗുരുസർവസ്വത്തിന്റെ സംസ്കൃതഭൂമികയിൽ പണ്ഡിതശിരോമണിയായ ആ ശാസ്ത്രികൾ പറഞ്ഞത് എത്ര ശരിയായിരിക്കുന്നു! പ്രാണസ്പന്ദത്തെക്കൂടി അടക്കി അണുമയജീവിഹിംസയെയും പരിവർജ്ജിക്കുന്നതു പരമസിദ്ധാന്തമാകയാൽ ജീവസ്ഫുരണം, രക്തത്രുടി മുതലായതുള്ള ജംഗമത്തിൽനിന്നു സ്ഥാവരത്തിലും, അവിടുന്ന് ബീജനാശശങ്കയാൽ ശീർണ്ണപർണ്ണങ്ങളിലും വർത്തിച്ച് (വൃത്തി ആവാഹിച്ച്) ലഘുപ്പെടുത്തേണമെന്നിരിക്കുമ്പോൾ ജലത്തിലെ അണുക്കളെയും മറ്റും പിടിച്ചു 'കൊതി'പറയുന്നവർ ഈ പ്രസംഗത്തിൽ മൂലനാശം നശിച്ചിരിക്കുന്നുവെന്ന് അതു കേട്ടാൽ മനസ്സിലാകും.

മകരം 3. അഹിംസയുടെ പരമാവധി മോക്ഷമെന്നു യുക്തിപൂർവം സൂചിപ്പിച്ചതിനെത്തുടർന്ന് മേനോനവർകളോടു ജീവന്മുക്തിയിലെ ചിത്താവസ്ഥയെപ്പറ്റി ഗംഭീരമായി ഉപപാദിച്ച് സ്വാമിതിരുവടി അരുളി. അവിടുത്തെ പ്രതിപാദനമെല്ലാം ഒരു അഭിനവസമ്പ്രദായത്തിലാണ്. ഇങ്ങനെ ഒന്ന് അന്യത്ര ദുർല്ലഭംതന്നെ. ഒരു സയൻസുശാസ്ത്രവിദഗ്ദ്ധനായ പണ്ഡിതബ്രഹ്മവിത്തിന്റെ ആശയങ്ങളെ ഒരു സാധാരണന്റെ കണ്ഠനാളിയിൽക്കൂടി പുറപ്പെടുവിച്ചാലെന്നപോലെ അവിടുത്തെ പ്രസംഗം ഗംഭീരവും സരളമനോഹരവും ആയിരിക്കുന്നു എന്നു പറഞ്ഞേതീരൂ. അനന്തരം, ഓരോ മഹാമാന്യന്മാരുടെ അപേക്ഷകളെ പുരസ്കരിച്ച് സ്വാമിതിരുവടി എഴുതിവരുന്ന ശ്രീചക്രവിവരണം സ്വാമിയെ കാണിക്കയും ചക്രലേഖനക്രമം സുകരമാക്കിത്തീർത്തിരിക്കുന്ന രീതി അതതംശങ്ങളെ ഊന്നി ഉദാഹരിക്കയും പിന്നീട് രണ്ടു മഹാത്മാക്കളും ചേർന്ന് ടി വിവരണം ഒത്തുനോക്കുകയും ഉണ്ടായി. ഈ ഗ്രന്ഥത്തിൽ 'അഭിനവഗുപ്താ'ദി കാശ്മീർ പണ്ഡിതന്മാർ, ശ്രീവിദ്യാരണ്യപ്രഭൃതി പരമാചാര്യന്മാർ, അഗസ്ത്യർ മുതലായ ദ്രാവിഡാചാര്യന്മാർ എന്നിവരുടെ അഭിപ്രായങ്ങളെ കൂലംകഷമായി പരിശോധിച്ചിട്ടുണ്ട്.

മകരം 7. തിരുവരുൾ വാങ്ങി പുറപ്പെട്ട് സ്വാമി ഇന്നു മൂവാറ്റുപുഴെ എത്തി മാതൃപാദം ദർശിച്ചു. അടുത്ത തീയതികളിൽ അവിടുത്തെ മഠത്തിലും മറ്റുമായിരുന്നു താമസം.

മകരം 8. അഞ്ചു സംവത്സരങ്ങൾക്കുമുമ്പ് ഉപദേശം അപേക്ഷിച്ചുവന്നതിൽ ഷഷ്ഠിവ്രതം ചരിക്കണമെന്നും മറ്റും നിർദ്ദേശിച്ചയച്ചതനുസരിച്ച് മൂന്നുവർഷം വ്രതമനുഷ്ഠിച്ചു സ്വഭാവസംസ്കാരം വരുത്തി ശ്രീപാദം സമാശ്രയിച്ച ശ്രീമതി കെ. പാർവതി അമ്മ എന്ന ഭക്തോത്തംസയ്ക്കു സഗുണേശരോപാസ്തിക്രമം സ്വാമി ഉപദേശിച്ചു. വളരെനാൾ സ്വാമിതിരുവടിയെ സമാരാധിച്ച ഒരു ശിഷ്യദേശ്യന്റെ സീമന്തപുത്രിയാണ് ഈ മഹിളാവതംസമെന്നുകൂടി പറയേണ്ടതുണ്ട്.

മകരം 10. നമ്മുടെ, "അർജ്ജുനന്റെ തപസ്സ്" വിരചിച്ച സരസകവി മിസ്റ്റർ ആർ. കൃഷ്ണവാര്യർ ഇന്ന് വാളാനിക്കാട്ടുമഠത്തിൽ ചെന്നു സ്വാമിയെ കാണുകയും തൽക്ഷണം മനസ്സുകൊണ്ടു കുറിച്ച് ചില ശ്ലോകങ്ങൾ അവിടേക്കു സമർപ്പിക്കുകയും ചെയ്തു.

അതിൽനിന്നും ഒരു ശ്ലോകം: "തായാട്ടായിട്ടു നാനാവിധ വടിവിലുദിച്ചസ്തമിച്ചാരെയും വൻപേയാട്ടത്തിൽ പെടുത്തി പ്രകൃതിയഥ പതിന്നാലുലോകങ്ങളെയും; നായാടിക്കൂത്തടിക്കും ലഹളയിലവളേ താൻ 'ഹറാൽ' കീഴടക്കി 'പ്രായശ്ചിത്തം' നടത്തിച്ചരുളിടുമവിടയ്ക്കാവതല്ലാത്തതുണ്ടോ?"

മകരം 17. തെക്കൻദിക്കിലേക്ക് മടങ്ങുംവഴി ഇന്നു സ്വാമി വൈക്കത്തെത്തി വിശ്രമിച്ചു. ശ്രീമൽ സ്നേഹിതനായ മുൻസിഫ് മിസ്റ്റർ കെ. രാമകൃഷ്ണപിള്ള ബി. എ., ബി. എല്ലിന്റെ ഗൃഹത്തിലായിരുന്നു താമസം. സംഭാഷണാദികൾ താഴെ ചേർക്കുന്നു: മിസ്റ്റർ രാ. കൃ. പി: "കുറെ നാളായി ഞാൻ സ്വാമിയുടെ ആവാസാദി അറിയാതെ കുഴങ്ങിയിരിക്കയായിരുന്നു. ഭാരതത്തിൽ ഇങ്ങനെ ഒരാളില്ലെന്നു ചില മഹാനുഭാവന്മാരിൽനിന്നും ഗ്രഹിച്ചിരുന്നതുകൊണ്ട് സ്വാമിയെ ഗുരുവായി വരിച്ച് ഉപദേശം വാങ്ങാൻ കാത്തിരിക്കയാണ്" എന്നറിയിച്ചു. സ്വാമി: "അതിനു വിരോധമില്ലല്ലോ" എന്നു പറഞ്ഞിട്ടു വേറെ കാര്യം സംസാരിക്കാൻ തുടങ്ങി. രാ. കൃ. പി: "ദിവസമിങ്ങനെ പോയാൽ ഒന്നുമായില്ലല്ലോ എന്നു വ്യസനിക്കയാണ്; ഇപ്പോൾതന്നെ ചിലതുപദേശിക്കണം." സ്വാമി: "അതിനെന്താ പ്രയാസം?" എന്നുമാത്രം മറുപടി പറഞ്ഞു. ശുദ്ധ സസ്യഭുക്കല്ലാത്തവരുടെ കർണ്ണത്തിൽ വല്ലതും ഉപദേശിക്കയെന്നത് സ്വാമിക്കു പതിവില്ലാത്തതിനാലും മാന്യസ്നേഹിതനെ പെട്ടെന്നുടയ്ക്കണ്ടാ എന്നുള്ള വിചാരത്താലുമാണ് സ്വാമി ഇങ്ങനെ എങ്ങും തൊടാതെ പറയുന്നതെന്ന് അദ്ദേഹത്തിനു മനസ്സിലായിട്ടുണ്ടോ എന്നു തോന്നുമാറ് സ്വാശയം ഇങ്ങനെ വെളിപ്പെടുത്തി: "ഞാൻ ഈയിടെ വെറും സസ്യഭുക്കാണ്. ആദ്യകാലത്തും ഈ നിലയിലാണിരുന്നത്. ഇടയ്ക്കു വല്ല മാലിന്യവും ബാധിച്ചോ എന്നു പറഞ്ഞിട്ടാവശ്യമില്ലല്ലോ. കുട്ടികൾക്കുപോലും ആവക അഴുക്കുദ്രവ്യങ്ങൾ കൊടുക്കാറില്ല." ഇത്രയുമായപ്പോൾ "ഇനി എന്തുമുപദേശിക്കാൻ തയ്യാറാണ്" എന്നു പറഞ്ഞു. പിന്നീട് ശ്രീരാമകൃഷ്ണദേവന്റെ പരമ്പരയിൽപെട്ട ഒരു യോഗാനന്ദനോ, മറ്റോ വലിവെ ചെന്നു ചില ഉപദേശങ്ങൾ എഴുതി ഏല്പിച്ചു എന്നുപറഞ്ഞ് അദ്ദേഹം ആ പുസ്തകം സ്വാമിയെ കാണിച്ചു. "ഇതിലെ രീതി വെറും ദ്വിജന്മാക്കളുടെ നിത്യാനുഷ്ഠാനംപോലെ ഉള്ളതും അതും തന്നെ അശുദ്ധവുമാണ്" എന്നു സ്വാമി പറഞ്ഞു. രാ. പി: "അദ്ദേഹം സംസ്കൃതത്തിലും ഇംഗ്ലീഷിലും നല്ല പാണ്ഡിത്യവുമുള്ളയാളാണ്. പക്ഷേ വെളിവുകേടുകൊണ്ടിങ്ങനെ വന്നിരിക്കാം" എന്നു പ്രസ്താവിച്ചിട്ട്, സ്പിരിറ്റ് വാങ്ങിക്കൊടുക്കണം; (ജാഠരബ്രഹ്മാഗ്നിയെ യജിക്കാൻ) കുക്കുടാണ്ഡങ്ങൾ വേണം, എന്നുള്ള ഉപദ്രവം പ്രതിദിനം വർദ്ധിക്കയാൽ അതിൽ വിശ്വാസം കുറഞ്ഞുപോയി എന്നു സൂചിപ്പിച്ചു. സ്വാമി: "അതു മുൻകൂട്ടി തീർച്ചയാക്കേണ്ടതായിരുന്നു. ആകട്ടെ ഇനി അങ്ങനെ ഒന്നും വരരുത്. വളരെ നിഷ്കർഷ ഇരിക്കണം. ജ്ഞാനത്തിനും തദ്ദ്വാരാ കൈവല്യത്തിനും അതിസന്നിഹിതമായ 'സാധനം' (സമ്പ്രദായം) ഉപദേശിക്കാം" എന്നു പറഞ്ഞു വേണ്ട ഒരുക്കങ്ങൾ ചെയ്യിച്ചുകൊണ്ട്, അദ്ദേഹത്തിന്റെ നിത്യതയുള്ള ഭഗവദ്ദർശനാദികൾ കഴിഞ്ഞുവന്നപ്പോൾ പ്രതിദിനം മുന്നും പിന്നുമായി ശീലിക്കുന്നതിന്, ഒരു സഗുണധ്യാനവും ഒരു ലക്ഷ്യഭാവനയും ഉപദേശിച്ചുകൊടുത്തു. ഇദ്ദേഹത്താൽ പരിചയപ്പെടുത്തപ്പെട്ട ഒരു സാധുഹൃദയനും ഭക്തനും വീരശൈവനുമായ എക്സൈസ് ഇൻസ്പെക്ടർ മിസ്റ്റർ എം. എസ്. ചെല്ലപ്പാപിള്ളയെയും ഒരുപദേശം കൊണ്ട് സ്വാമി അനുഗ്രഹിച്ചു.

ശ്രീരാമകൃഷ്ണപരമഹംസരുടെ പരമ്പരയിലുൾപ്പെട്ട ഒരു മാന്യന്റെ ഉപദേശം മിസ്റ്റർ രാമകൃഷ്ണപിള്ളയ്ക്കു രസിക്കാഞ്ഞതിന്റെ കാരണം എന്തെന്നു നമുക്കു മനസ്സിലായല്ലോ. ഈ സന്ദർഭത്തിൽ..., 'ഭക്തി' എന്ന വിഷയത്തെ അധികരിച്ച് ഈയിടെ ഒരു മിസ്റ്റർ നമ്പ്യാതി ചെയ്ത പ്രസംഗം എന്റെ ഓർമ്മയിൽ വരുന്നു. ഭക്തി'യെന്നു പൂർവപീഠികയിട്ടിട്ട് ഒടു

വിൽ 'സന്യാസിമാരെ ഞാൻ കഠിനമായ ദൂഷിക്കും' എന്നായി. അത് അതിപ്രസംഗനിലയിലെത്തി. സന്യാസിമാരുടെ വിവരണത്തിന് അദ്ദേഹം എവിടെനിന്നോ ഒരു മുറിശ്ലോകം ചൊല്ലി ഒരു ദുർവ്യാഖ്യാനവും ചെയ്തു. അതിൽനിന്നു വ്യക്തമായത് പരമഹംസദേവപരമ്പരയിലുള്ളവർ മാത്രമേ മാതൃകാസന്യാസിമാർ ആയിരിക്കുന്നുള്ളൂ എന്നാണ്. ഇദ്ദേഹത്തിന് അനാവശ്യമായി വിഷയാന്തരപ്രവേശമുണ്ടാക്കിയതും ഈ സന്യാസിമാനദണ്ഡം കൈക്കൽവച്ചിരിക്കുന്നതും വല്ല 'സ്പിരിറ്റി'ന്റെയും ഉപദ്രവം നിമിത്തമാണോ എന്തോ? ഇദ്ദേഹം വാസ്തവത്തിൽ നമ്മുടെ മാന്യസന്യാസിമാരുടെ എതിരാളിയാവാനേ നിവൃത്തിയുള്ളൂ. 'ആചാരപദ്ധതി'യുടെ പ്രവൃത്തി ചില്ലറയല്ല. ഈ യുവപ്രാസംഗികന്റെ രണ്ടു പ്രസംഗങ്ങളിലും സന്യാസിമർദ്ദനം ഉണ്ടായിരുന്നു. രണ്ടാം ദിവസത്തെ പ്രസംഗത്തിൽ മിസ്റ്റർ ആർ. സി. ഡട്ടിന്റെ പ്രാചീനാര്യാവർത്തത്തിൽനിന്നും ഒരു വാചകം അദ്ദേഹത്തിനു സഹായമായി വന്നു എന്ന് ആ മാന്യൻ ബലമായി വിശ്വസിച്ചിരിക്കുന്നു. പ്രാചീന ഇൻഡ്യയുടെ നാശത്തിനുള്ള ഒരു കാരണം ദത്തമതപ്രകാരം അന്ധവിശ്വാസമാണ്. ഇത് സകല ചരിത്രകാരന്മാരും അംഗീകരിച്ചിട്ടുണ്ട്; എന്നാൽ ഈ അന്ധവിശ്വാസത്തിനിരിപ്പടം മിസ്റ്റർ നമ്പ്യാതി പറഞ്ഞതുപോലെ സാധുക്കളായ സന്യാസിമാരല്ല; പുരോഹിതവർഗ്ഗമായിരുന്നു. ഈ ചരിത്രസംഗതി മനഃപൂർവം മാറ്റിമറിച്ചതോ അജ്ഞതയോ എന്തോ?

94 മേടം 8. ഇന്നു പരമാനന്ദനാഥനും കൃഷ്ണപിള്ളയും സ്വാമികളെ കാണുന്നതിനായി അദ്ദേഹം ഇരുന്നരുളുന്ന താഴത്തോട്ടത്തുമഠത്തിൽ പോയി. ഈ ഗ്രന്ഥത്തെ സംബന്ധിച്ചു ഞങ്ങളുടെ രണ്ടുപേരുടെയും ജോലി മിക്കവാറും എല്ലാം തീർന്നുവന്ന ഈ ഘട്ടത്തിൽ, ഒടുവിൽ ചേർക്കാനായി, സ്വാമികൾ പഠിച്ചതും വായിച്ചിട്ടുള്ളതുമായവയിൽ നിർദ്ദേശിക്കാതെ വിട്ടുപോയ ചില സംസ്കൃതഗ്രന്ഥങ്ങളുടെ പേരുകൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ഇതിനുമുമ്പ് അദ്ദേഹം വായിച്ചിട്ടുള്ള സംസ്കൃതഗ്രന്ഥങ്ങൾ ചേർത്തപ്പോൾ ഏകദേശം ഒരു പട്ടികപോലെ തന്നെ ആയിരുന്നു. ഈ ഒടുവിൽ ചേർക്കേണ്ടിവരുന്നതും ആ മട്ടിൽതന്നെ പരിണമിക്കുന്നു എന്നു കണ്ടതിൽ ഞങ്ങൾക്കു വല്ലാതെ ഒരു കുണ്ഠിതം തോന്നി. സ്വാമികൾ ഈയിടെ വായിച്ചിട്ടുള്ള മിക്ക മലയാളഗ്രന്ഥങ്ങളെക്കുറിച്ച് ഒന്നു രണ്ടു വാക്കെങ്കിലും അദ്ദേഹത്തിന്റെ ഡയറിയിൽ കാണാതെയിരുന്നില്ല. സംസ്കൃതഗ്രന്ഥങ്ങളെപ്പറ്റി പ്രായേണ ഒന്നുംതന്നെ മിണ്ടാതിരിക്കയും ചെയ്യുന്നു. പരമാനന്ദനാഥൻ ഈ സംഗതി അടിസ്ഥാനപ്പെടുത്തി സ്വാമികളോടിങ്ങനെ പറഞ്ഞു: "അവിടുന്നു വായിച്ചിട്ടുള്ള സംസ്കൃതഗ്രന്ഥങ്ങളുടെ പേരുമാത്രം ചേർക്കുന്നതു നന്നായിരിക്കയില്ല. അവയിൽ ഏതെങ്കിലും ഒരു നാലഞ്ചു പുസ്തകങ്ങളെപ്പറ്റിയെങ്കിലും ഒന്നുരണ്ടു വാക്ക് ഒരു നിരൂപണമട്ടിൽ ഘടിപ്പിച്ചാൽ കൊള്ളാമായിരുന്നു. ഒന്നുമില്ലെങ്കിലും 'ചിൽസുഖി, അദ്വൈതബ്രഹ്മസിദ്ധി' മുതലായ അതിവിശിഷ്ട വേദാന്തഗ്രന്ഥങ്ങളെപ്പറ്റി അവിടുന്ന് ഒരഭിപ്രായം പ്രകടിപ്പിക്കണം. ഇങ്ങേ അറ്റം 'ദേവമണി' എന്ന പുസ്തകത്തെക്കുറിച്ചും പറഞ്ഞിരിക്കുന്നു; ഇതിനേക്കാൾ അത്യാവശ്യം യാതൊന്നും അറിഞ്ഞുകൂടാത്ത ഈ സംസ്കൃതഗ്രന്ഥങ്ങളെപ്പറ്റി വല്ലതും പറയുന്നതാണല്ലോ." സ്വാമി: "ഇപ്പോൾ അതൊന്നും കഴികയില്ല. ഏതോ ചില പുതിയ ഭാഷാകൃതികളെ വിമർശിച്ചു എന്നുവച്ച് പഴയ സംസ്കൃതഗ്രന്ഥങ്ങളെ കുറിച്ചു ചർച്ചചെയ്വാൻ സന്ദർഭവുമില്ല. മുമ്പു ഡയറിയൊന്നും ഇല്ലായിരുന്നു; അതുകൊണ്ടു കുറിക്കണമെന്നും വിചാരമുണ്ടായില്ല; ഇനി നിരൂപിക്കാമെന്നു നിശ്ചയിച്ചാൽതന്നെയും മലയാളകൃതികളെപ്പറ്റി ഒന്നുരണ്ടു വാക്കു പറഞ്ഞു തീർക്കുംപോലെ സംസ്കൃതനിബന്ധങ്ങളെക്കുറിച്ചൊന്നും പറവാൻ സാധിക്കയില്ല. അതു കടലുപോലെ കിടക്കുന്നു. ഒരു ഗ്രന്ഥമെടുത്തു രണ്ടക്ഷരം പറവാൻ നിശ്ചയിച്ചാൽ വേറൊന്നിനെപ്പറ്റി പറയാതിരിക്കുന്നതെങ്ങനെയെന്നു വിചാരമാകും. ദണ്ഡിയെപ്പറ്റി വിമർശിക്കുമ്പോൾ

ഉദണ്ഡശാസ്ത്രികളെ വിടാൻ തോന്നുകില്ല. നൈഷധത്തെപ്പറ്റി ആലോചിക്കുമ്പോൾ 'ഹരവിജയം' മുന്നിൽ കടന്നു നിലയാകും. അതുപോലെ വേദാന്തഗ്രന്ഥങ്ങളിൽ ഓരോന്നിനെയും."

ഇങ്ങനെ പറഞ്ഞു ഞങ്ങളുടെ അപേക്ഷയെ നിരസിച്ചുകളയുമെന്നായപ്പോൾ കൃഷ്ണപിള്ള പറഞ്ഞു: "വെറും ഗ്രന്ഥനാമധേയങ്ങൾ ചേർക്കുന്നത് ഒരു കാറ്റ് ലാഗുപോലെ തന്നെ ഇരിക്കും; അതുകൊണ്ട് അവിടുന്ന് ഈ ഗ്രന്ഥങ്ങളെല്ലാം വായിച്ചിട്ടുണ്ടെന്നറികയല്ലാതെ, അവയിൽ ചില അസാധാരണ ഗ്രന്ഥങ്ങളിലെ പ്രതിപാദ്യവസ്തു എന്തെല്ലാമാണെന്നുപോലും അറിഞ്ഞുകൂടാതിരിക്കും. ഇങ്ങനെ വെറും ഗ്രന്ഥസൂചി ചേർത്തിരിക്കുന്നതു തീരെ രസപ്രദമാകയുമില്ല. അവിടുന്നു അതുകൊണ്ട് ഒന്നുരണ്ടു ദുർല്ലഭകാവ്യഗ്രന്ഥങ്ങളെയും പിന്നെ പരമാനന്ദനാഥന്റെ ആഗ്രഹത്തെക്കൂടി പൂരിപ്പിക്കുന്നതിനു രണ്ടു മൂന്നു പ്രൗഢവേദാന്തഗ്രന്ഥങ്ങളെയും പറ്റി ഓരോ ചെറിയ നിരൂപണമെങ്കിലും എഴുതിത്തരണം."

ഞങ്ങൾ രണ്ടുപേരും ഇപ്രകാരം തുല്യബലത്തോടെ അപേക്ഷിച്ചപ്പോൾ തിരുവുള്ളമുണ്ടായി. അതു താഴെക്കാണുന്ന പുസ്തകപരമ്പരകളിൽ ചിലതുകളുടെ നിരൂപണങ്ങളായിട്ടാണ്. ശേഷം പുസ്തകങ്ങളുടെ പേരുമാത്രം എഴുതിക്കൊള്ളാം. സ്വാമികളുടെ ഈ നിരൂപണത്തെപ്പറ്റിയോ അദ്ദേഹം പരാമർശിച്ചു പറയുന്ന ഗ്രന്ഥങ്ങളെപ്പറ്റിയൊ ഞങ്ങളുടെ അറിവു വളരെ ഇടുങ്ങിയിരിക്കുന്നതിനാൽ സ്വാമികൾ ചെയ്ത നിരൂപണങ്ങൾ അതുപടി പകർത്തിക്കൊള്ളുന്നു. സ്വാമികളുടെ അപാരപാണ്ഡിത്യം നിരൂപണവൈദഗ്ദ്ധ്യം മുതലായി പല സംഗതികളും ഇവിടെയും വിശദമാകുന്നതിനാൽ ഇത്തരം പ്രസംഗം ഇവിടെ നിർത്തിക്കൊള്ളുന്നു.

1. "ശ്രീ കുമാരദാസരുടെ 'ജാനകീഹരണം' ആകർഷകമായ ഒരു മഹാകാവ്യമാണ്. ഇതിൽ ദശരഥന്റെ കാലംമുതൽക്കാണ് കഥയാരംഭിക്കുന്നത്. ഈ കൃതിയിലെ അയോദ്ധ്യാവർണ്ണനാത്മകമായ മംഗലശ്ലോകമിതാകുന്നു: "ആസീദവന്യാവമതിഭോഗഭാരാദ്ദിവോവതീർണ്ണാ, നഗരീവ രമ്യാ; ക്ഷത്രാനലസ്ഥാനശമീ സമൃദ്ധ്യാ പുരാമയോദ്ധ്യേതി പുരീ പരാർദ്ധ്യാ." അയോദ്ധ്യാ മധുരാ മായാ കാശീ കാഞ്ചീഹ്യവന്തികാ; പുരീ ദ്വാരവതീ ചൈവ സപ്തൈതാ മോക്ഷദായികാഃ" എന്നതിലെ സിദ്ധാന്തപ്രകാരം മുക്തിപുരികളിൽ ആദ്യയായ അയോദ്ധ്യയുടെ നിർദ്ദേശം മംഗളമാണെന്നു പറയേണ്ടതില്ലല്ലോ. 'മംഗളാദീനി ശാസ്ത്രാണി പ്രഥന്തേ' എന്നു തുടങ്ങിയുള്ള ഭഗവാൻ മഹാഭാഷ്യകാരന്റെ നിർദ്ദേശംകൊണ്ടു മംഗളാചരണമാവശ്യംതന്നെ. ഇനി ദേവീവർണ്ണനത്തിൽനിന്ന് ഒരു ശ്ലോകം കൂടി ഉദ്ധരിക്കാം: "ദൃഷ്ടൗ ഹതം മന്മഥബാണപാതൈഃ ശക്യം വിധാതും ന നിമീല്യ ചക്ഷുഃ; ഊരുവിധാത്രാ നു കൃതൗ കഥംതാ വിത്യാസ തസ്യാം സുമതൈർവ്വിതർക്കഃ" ഊരുക്കൾ സൃഷ്ടിക്കാൻ എങ്ങനെ ശക്യമായി എന്നു ശങ്ക ജനിക്കുന്നു; എന്തെന്നാൽ മന്മഥബാണപാതത്താൽ (സ്മരപീഡാജനകത്വമൂലം) കണ്ടുകൊണ്ടു (ദൃഷ്ടിവച്ച്) സൃഷ്ടിച്ചുവെന്നു വരുന്നതല്ല കണ്ണുമടച്ചു സൃഷ്ടിക്കയെന്നതു സംഭാവ്യവുമല്ല, എന്നു താല്പര്യം. ഇതിലെ കല്പന വളരെ ഭംഗിയുള്ളതെന്നു പറയേണ്ടതില്ലല്ലോ. പദങ്ങളുടെ അന്യോന്യമൈത്രീരൂപമായ ശയ്യാഗുണവും, ബഹിരന്തസ്ഫുരദ്രസവത്ത്വരൂപദ്രാക്ഷാപാകവും ഇതിലെ ശ്ലോകങ്ങളിൽ കാണപ്പെടുന്നുണ്ട്. ഈ കാവ്യം ഗുണപൗഷ്കല്യംകൊണ്ടു 'രഘുകാവ്യ'ത്തിൽ ഒട്ടുംതാഴെയല്ലെന്നാണ് എന്റെ വിചാരം. ഇതിലെ ശ്ലോകങ്ങൾ ഉജ്ജ്വലദത്തന്റെ 'ഉണാദിവൃത്തി'യിലും മറ്റും ഉദ്ധരിച്ചിട്ടുണ്ട്. "അയി വിജഹീഹി ദൃഢോപഗൂഹനം....വരതനു! സംപ്രവദന്തി കുക്കുടാഃ" എന്ന ഒരു ശ്ലോകം ഔചിത്യവിചാരചർച്ച

യിൽ ചേർത്തിരിക്കുന്നു. 'വ്യക്ത വാചാം സമുച്ചാരണെ' എന്ന സൂത്രത്തിന്റെ ഭാഷ്യത്തിൽ ഭഗവാൻ പതഞ്ജലി ഇതിന്റെ അന്ത്യപാദം ഉദാഹരിച്ചു കാണുന്നു എന്ന് 'കാവ്യ മാലാ'സമ്പാദനായ ആ വിദ്വദ്രത്നം പറഞ്ഞതാശ്ചര്യം. ഇതിനെ ആധാരമാക്കി പ്രൊഫ സർ പീറ്റർസൻ കുമാരദാസർക്കു ശേഷമാണ് പതഞ്ജലി എന്നു പറഞ്ഞത് രണ്ടായിര ത്തിൽപരം വർഷങ്ങൾക്കുമുമ്പു ജീവിച്ചിരുന്ന പരമപ്രാചീനനായ മഹർഷിയെ ഇങ്ങ് (ന വീനനാക്കി) കൊണ്ടുവരുവാൻ വേണ്ടിയെന്നു സമാധാനപ്പെടാം. എന്നാൽ ഭാഷ്യോദാ ഹരണപ്രതീകം കുമാരദാസർ ശ്ലോകമാക്കി സ്വകൃതിയിൽ ചേർത്തു എന്നു പറയാൻ ഇവർക്കു തോന്നാത്തതത്ഭുതം. അഹിംസയുടെ അവതാരമായ അശോകചക്രവർത്തി തന്റെ സഹോദരിയെയും മറ്റും സിലോണിലയച്ച് തദ്ദേശീയരെ ബുദ്ധമതത്തിൽ ചേർത്തു എന്നു ചരിത്രം കൊണ്ടു കാണുന്നു. കുമാരദാസർ ബൗദ്ധമതാവലംബിയാണെന്നു സ്വകൃ തികൊണ്ടു തെളിയുന്നില്ല. ഇക്കാരണത്താൽ ഇദ്ദേഹം ബുദ്ധാവതാരത്തിനു മുമ്പു ജീവി ച്ചിരുന്നുവെന്ന് ഇവർ പറഞ്ഞുകളയാത്തതെന്തോ? സിംഹളദേശക്കാരായ പണ്ഡിതന്മാ രുടെ അഭിപ്രായപ്രകാരം കുമാരദാസർ കാളിദാസസമകാലികനാണ്. അതിനു യോജി ക്കുന്ന പല കഥകളും പറയുന്നുമുണ്ട്. വിസ്തരഭയത്താൽ അവ ചേർക്കുന്നില്ല.

പതഞ്ജലി അനന്തൻതന്നെയെന്നാണല്ലോ വിദ്വജ്ജനപ്രവാദം. അദ്ദേഹത്തെ കാണി ച്ചുകൊടുക്കാമെന്ന് ഒരു വിദ്വാൻ സ്വപ്രഭുവിനോടു പറഞ്ഞതുകേട്ട് അങ്ങനെ വരുന്നു എങ്കിൽ സംസാരിപ്പിക്കാമെന്നു കാളിദാസർ വാഗ്ദാനം ചെയ്തതായും (കണ്ടസമയം) അദ്ദേഹത്തോട് 'കോർഭവാൻ' എന്നു കാളിദാസർ ചോദിച്ചതിൽ അപശബ്ദശ്രവണാസ ഹിഷ്ണുതയാൽ പതഞ്ജലി 'സപ്പ' എന്നുത്തരം പറഞ്ഞതായും വീണ്ടും, ('സർപ്പഃ' എന്നു വേണ്ടതാകയാൽ) 'രേഫഃ കുതഃ' അതിലെ രേഫം (or ർ) എവിടെ എന്നു കാളി ദാസർ ചോദിച്ചതിന് 'ത്വന്മുഖെ' [(നിന്റെ വായിൽ) 'കൊ ഭവാൻ' എന്നു വേണ്ടതിന് (രേഫം) 'ർ' അധികംചേർത്തു പറഞ്ഞതിൽ] എന്നു പതഞ്ജലി പറഞ്ഞതായും പണ്ഡി തന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. ഇതിനു പ്രതിഷ്ഠ എത്രത്തോളമുണ്ടെന്നു രൂപമില്ല. ഇതു ശരിയാണെന്നു വരുന്നപക്ഷം ഇവർ രണ്ടുപേരും സഹജീവികൾതന്നെ. അപ്പോൾ സാക്ഷാൽ കാളിദാസരുടെ പ്രഭുവായ ശ്രീസാഹസാംകവിക്രമാദിത്യനും അദ്ദേഹത്തിന്റെ അഗ്രജനായ ശ്രീഭർത്തൃഹരിയും പതഞ്ജലിയുടെ സഹജീവികളെന്നു പറയേണ്ടല്ലോ. (ഖ്യാതിം കാമപി കാളിദാസകവയൊ നീതാഃ ശകാരാതിനാ എന്ന നിർദ്ദേശം നോക്കുക!). തന്നെയല്ല പതഞ്ജലിയുടെ ഒരു ശിഷ്യനോടാണല്ലോ ഭർത്തൃഹരിയുടെ ഗുരു വ്യാകര ണമഹാഭാഷ്യം പഠിച്ചത്. ഇതു വസുരാതനാണെന്ന് ഹരികാരിക (വാക്യപദീയം) എന്ന മഹാഭാഷ്യസേതുവിന്റെ വ്യാഖ്യാനത്തിൽ, പുണ്യരാജപണ്ഡിതൻ പറഞ്ഞിരിക്കുന്നു. ഇതെല്ലാം ചേർത്തുനോക്കുമ്പോൾ പതഞ്ജലിയുടെ വൃദ്ധദശയിൽ 'ഹരി'പ്രഭൃതികൾ യുവപണ്ഡിതന്മാരായിരുന്നിരിക്കണം. എന്നാൽ പതഞ്ജലിയുടെ പാരമ്പര്യം നശിച്ച ശേഷം ത്രികൂടത്തിൽനിന്ന് ഒരു ബ്രഹ്മരാക്ഷസൻ ഭാഷ്യംകൊണ്ടുവന്നു ചന്ദ്രാചാര്യവ സുരാതപ്രഭൃതികൾക്കു കൊടുത്തതായി വാക്യപദീയത്തിൽ കാണുന്നു."

2. "ഹരവിജയം എന്ന പഞ്ചാശൽ (50) സർഗ്ഗാത്മകമായ മഹാകാവ്യം കാവ്യസർഗ്ഗ ത്തിൽ പരമോത്തമസ്ഥാനമലങ്കരിക്കുന്നു. 'സർഗ്ഗൈരനതി വിസ്തീർണ്ണൈ' എന്ന ആചാ രദണ്ഡിവചനത്തെ, ഇതിന്റെ സർഗ്ഗബന്ധത്തിൽ, കവി അതിവർത്തിച്ചു കാണുന്നു. 150-200, ശ്ലോകങ്ങളടങ്ങിയ സർഗ്ഗങ്ങളും ഇതിലുണ്ട്. 3000 ശ്ലോകങ്ങളിൽ ഏറെക്കുറെയാ തെയുള്ള മഹാകാവ്യം രചിച്ചിട്ടും കവിയുടെ പ്രതിഭാവിലാസത്തിനുടവു തട്ടാതിരുന്ന തോർക്കുമ്പോൾ 'കാശ്മീരപുരവാസിനി'യായ ശ്രീശാരദ ഇദ്ദേഹത്തിനു വശംവദയെന്നോ ദിവ്യശക്തിസമ്പന്നനായ ഈ മഹാകവിയുടെ 'വാഗീശ്വര' ബിരുദം അന്വർത്ഥമെന്നോ

പറയേണ്ടതെന്നറിഞ്ഞില്ല. 'കവിതാർക്കികചക്രവർത്തി' ശ്രീശ്രീഹർഷൻപോലും ഏതാനും ശ്ലോകങ്ങൾ കൊണ്ടവസാനിപ്പിക്കുന്ന ഋതുവർണ്ണനം, സന്ധ്യാവർണ്ണനം മുതലായ ഭാഗങ്ങളെ ഈ കവിസർഗ്ഗങ്ങൾകൊണ്ടു വർണ്ണിക്കുന്നു. എന്നാലും നവ്യകല്പനകൾക്കു ക്ഷയമില്ല. ശ്ലേഷഭംഗി അർത്ഥചമൽക്കാരം എന്നീ സംഗതികളിലും ഈ കൃതി കടന്നു നിൽക്കുന്നുണ്ട്. 'ശ്രീഹർഷകാവ്യകുടിലം ത്യജമാനബന്ധം' എന്നു നരഹരിസൂരി പറഞ്ഞ അർത്ഥം ഇതിനെ കടാക്ഷിക്കപോലുമില്ല. ശ്രീഹർഷന്റെ ലോകോത്തരപ്രജ്ഞാപ്രകർഷത്തെയും കവനശക്തിയെയും മറ്റും അതിക്രമിക്കുന്നവർ എങ്ങാനുമുണ്ടെന്നു തോന്നുന്നില്ലെങ്കിലും ഈ മഹാകവി മനസ്സിനെ ചലിപ്പിക്കുന്നുണ്ടെന്നും പ്രസാദഗുണത്തിൽ കടന്നുനിൽക്കുന്നുണ്ടെന്നും പറയേണ്ടിയിരിക്കുന്നു. ശ്രീഹർഷന്റെ 'ശൃംഗാരാമൃതശീതഗു'വും 'കവികുലാദൃഷ്ടാദ്ധ്വപാന്ഥ'നും ഒന്നും വരാതെയും 'പഞ്ചനളീയം' മുതലായതില്ലാതെയും ഇരുന്നിരുന്നെങ്കിൽ ഹരവിജയകാരന് ഒരു ശങ്കയും വേണ്ടായിരുന്നു. ഈ മഹാകാവ്യത്തിൽനിന്ന് ഒന്നുരണ്ടു ശ്ലോകം താഴെ കാണിക്കുന്നു: "കണ്ഠശ്രിയം കുവലയസ്തബകാഭിരാമദാമാനുകാരിവികടച്ഛവികാളകൂടാം; ബിഭ്രൽസുഖാനി ദിശതാദുപഹാരപീത ധൂപോത്ഥധൂമമലിനാമിവധൂർജ്ജടിർവ്വഃ" ഇത് മംഗലാചരണശ്ലോകമാണ്. ശ്ലേഷാനുപ്രാസാദിശബ്ദാലങ്കാരങ്ങളാലും ഉപമാദി അർത്ഥാലംകൃതിയാലും ഈ ശ്ലോകം മനോഹരമായിരിക്കുന്നു. ഈ വൃത്തത്തിൽതന്നെ അനേകസർഗ്ഗങ്ങൾ ഇതിലുണ്ട്. വസന്തതിലകവൃത്തത്തിൽ ഇത്ര ലക്ഷണസമ്പന്നമായി കവിതയെഴുതിയിട്ടുള്ളവരില്ലെന്നാണ് വച്ചിരിക്കുന്നത്. "വസന്തതിലകാരൂഢാ വാഗ്വല്ലീ ഗാഢസംഗിനീ; രത്നാകരസ്യോൽക്കലികാ ചകാസ്ത്യാനനകാനനേ" എന്നു ക്ഷേമേന്ദ്രകവി പറഞ്ഞിരിക്കുന്നു. രണ്ടാംസർഗ്ഗത്തിൽനിന്നും ഒരു ശ്ലോകം: "ശൈലാത്മജാ വദനചന്ദ്രമസഃ കഥം നു ലേഖാപി മേ ന സദൃശീ ശശിനാ സശോകം; ഊർദ്ധ്വേക്ഷണോത്ഥശിഖിനീവ നിപിത്സുനേത്ഥമദ്ധ്യാസിതോനത ലലാടതടോപകണ്ഠം." ഗ്രന്ഥപ്രശസ്തിയിൽ ഇങ്ങനെ പറയുന്നു: "ലളിതമധുരാഃസാലംകാരാഃ പ്രസാദ മനോഹരാവികടയമകശ്ലേഷോദ്ധാരപ്രബന്ധനിരർഗ്ഗളാഃ; അസദൃശഗതീശ്ചിത്രേ സർഗ്ഗേമമോദ്ഗിരതോ ഗിരോ ന ഖലു നൃപതേ! ചേതോ വാചസ്പതേരപി ശംകതേ."

'വിദ്യാധിപതി!' ബിരുദധാരിയായ ഈ 'രത്നാകര'മഹാകവി ക്രിസ്ത്വബ്ദം 855 മുതൽ കാശ്മീർരാജ്യം ഭരിച്ചിരുന്ന അവന്തിവർമ്മരാജസഭയിലെ ഒരു സദ്രത്നമായിരുന്നുവെന്നു 'രാജതരംഗിണി' പറയുന്നു. സർഗ്ഗാവസാനത്തിലെ മുദ്രാവാക്യംകൊണ്ട് 'ബാലബൃഹസ്പതി'യെന്ന ചിപ്പടജയാപീഢമഹാരാജാവിന്റെ ആശ്രിതനെന്നു സ്പഷ്ടമായിരിക്കുന്നതിനാൽ അതാണ് ശരിയെന്നും ചിലർക്കു പക്ഷമുണ്ട്. രണ്ടും വരത്തക്കതാണ്. നമ്മുടെ മഹാകവി കേരളവർമ്മ സി. എസ്. ഐ. 36-ാമാണ്ട് നാടുനീങ്ങിയ മഹാരാജാവിന്റെ ആശ്രിതനെന്നെഴുതിയെന്നിരിക്കട്ടെ, എന്നാലും അദ്ദേഹത്തെ അപേക്ഷിച്ചു ചതുർത്ഥപുരുഷനായ ശ്രീമൂലവഞ്ചിമഹേന്ദ്രന്റെ ആശ്രിതനാകരുതെന്നില്ലല്ലോ. നൈഷധീയസർഗ്ഗാവസാനശ്ലോകങ്ങളിൽ 'ആനന്ദ'പദം ഘടിപ്പിച്ചിട്ടുള്ളതുപോലെ ഹരവിജയത്തിൽ 'രത്ന'ശബ്ദം പ്രയോഗിച്ചുകാണുന്നു. രത്നാകരൻ ശ്രീഹർഷനേക്കാൾ വളരെമുമ്പു കവിലോകത്തു കീർത്തിതനായ എങ്കിലും അദ്ദേഹം ജരാജർജ്ജരനും, ശ്രീഹർഷൻ അജരാമരനും ആണെന്നു പറയാതെ അറിയാവുന്ന സംഗതിയാണല്ലോ "മാ സ്മസന്തുഹി ചത്വാരഃ പ്രായോ രത്നാകരാ ഇമെ; ഇതീവസകൃതോ ധാത്രാ കവിരത്നാകരോപരഃ" എന്നു ഹരവിജയകാരനെ രാജശേഖരകവി സ്തുതിച്ചിരിക്കുന്നു.

3. "ഭേദാകാരസ്തു സത്തായാ വിദ്യതേ യദിവസ്തുതഃ ഭേദാകാരസ്തു സത്തായാ ഭിന്നശ്ചേച്ഛൂന്യതത്വവൽ || ശൂന്യമേവഭവേ, ന്നൈവ ഭേദാകാരോ ഭവേദ്ദ്വിജാഃ; ഭേദാകാര

സ്തുസത്തായാ അഭിന്നശ്ചേൽ സദേവഹി || ഭിന്നാഭിന്നൗ യദി സ്യാതാം ദോഷദ്വയസ മാഗമഃ; തസ്മാൽ സത്താതിരേകേണ വിശേഷാർത്ഥോ ന വിദ്യതേ", ഇത്യാദി ആർഷ ലോകവിദിതമല്ലാത്തതും നവ്യസരണിയിലുള്ളതുമായ ശ്രീമൽ 'സൂതസംഹിത' എന്ന ഗ്രന്ഥരത്നത്തെ സ്വാമി സദ്ഗുരു നിർവിശേഷമായി പൂജിക്കയും സബഹുമാനം സ്നേഹി ക്കയും ചെയ്യുന്നുവെന്നു പറഞ്ഞിട്ടുണ്ടല്ലോ. ബാഹ്യാഭ്യന്തരഭേദപ്രതീതിയില്ലാതെ ഏക(ത്വാരോപ) ഭാവത്തിൽ ഒരുവൻ മറ്റൊരാംഗത്തെ സ്നേഹിക്കുമെങ്കിൽ താദൃശസ്നേ ഹാദരം 'ഗൗഡബ്രഹ്മാനന്ദീയ'ത്തിലും, തൽകർത്താവായ ബ്രഹ്മാനന്ദസരസ്വതിയിലും, തൽസംബന്ധിതയാ മറ്റു ചിലതിലും സ്വാമിക്കുണ്ട്. ആ കൂട്ടത്തിൽ കാശ്മീരക 'സദാന ന്ദയതി'യുടെ 'അദ്വൈതബ്രഹ്മസിദ്ധി' മുൻനിൽക്കുന്നു. ഇത് ഗുണപൗഷ്കല്യത്താലും വിശിഷ്യ ഇഷ്ടപ്പെട്ട ഒന്നാണ്. ഇതിനെപ്പറ്റി ഇങ്ങനെ പറയുന്നു: "ആദ്യം, പഠിച്ച അദ്വൈ തബ്രഹ്മസിദ്ധിമൂലമാത്രമായിരുന്നു; ഈ പതിപ്പ് ബംഗാൾ ഏഷ്യാറ്റിക് സൊസൈറ്റിവ കയും ഉപാധ്യായ പണ്ഡിതവാമനശാസ്ത്രിയുടെ ടിപ്പണിയാലലംകൃതവുമാണ്.

ഇതിന്റെ ഭൂമികയിൽ, ശാസ്ത്രികൾ, 50-കക്കു (രൂപയ്ക്ക്) കാശ്മീരിൽനിന്നു വാങ്ങിയ ഒരു കയ്യെഴുത്തുപുസ്തകം (M. S.) ഗ്രന്ഥകാരന്റെ കൈപ്പടയെന്നുതോന്നുന്നുവെന്നും, അതിനുള്ള കാരണം അന്യകൃതമാവാനിടയില്ലാത്ത ശോധനക്കുറിപ്പുകളും ചിലേടത്തു ടിപ്പണിയും കൂടാതെ മൂലവാക്യം പ്രകാരാന്തരേണ എഴുതിക്കാണുന്നതും ആണെന്നും, അതിന്റെ പ്രഥമപൃഷ്ഠത്തിൽ ഗ്രന്ഥകാരന്റെ ദേഹപാതത്തെപ്പറ്റി ഒരു വിശിഷ്ടദൈവ ജ്ഞനുമായുണ്ടായ പ്രശ്നപ്രതിവചനങ്ങൾക്കൂടി ചേർത്തിട്ടുണ്ടെന്നും, അതിന്റെ ലേഖ നകാലം വിക്രമാബ്ദം 1761. ആണെന്നും, ഇത് ഗ്രന്ഥനിർമ്മാണകാലമായി വിചാരിക്കണ മെന്നും പ്രസ്താവിച്ചിരിക്കുന്നു. പിന്നീട്, 1535. വിക്രമാബ്ദത്തിൽ ഉണ്ടായ വല്ലഭാചാ ര്യന്റെ മതത്തെ മാത്രം ഖണ്ഡിക്കാതെ വിട്ടതുനോക്കുമ്പോൾ അതിനുമുമ്പായിരിക്കണം സദാനന്ദയതിയുടെ ആവിർഭാവം എന്നുറപ്പിച്ചുകാണുന്നു. എന്നാൽ, 1445 ശകാബ്ദത്തിൽ (395 വർഷങ്ങൾക്കുമുമ്പ്) 'മിതഭാഷിണി' (എന്ന ന്യായഗ്രന്ഥം) ഉണ്ടാക്കിയ മാധവസര സ്വതിയുടെ ശിഷ്യസ്ഥാനമുള്ള ശ്രീമധുസൂദനസരസ്വതി വിരചിച്ച 'സിദ്ധാന്തബിന്ദു', 'അദ്വൈതസിദ്ധി' മുതലായ കൃതിതല്ലജങ്ങൾക്കു വ്യാഖ്യാനമെഴുതിയ ശ്രീബ്രഹ്മാനന്ദ സരസ്വതിയുടെ ശിഷ്യമണിയാണ് ഈ സദാനന്ദയതി എന്നുള്ളതിനാൽ ആ മുഖവുരപ്ര കാരം കാണുന്ന 438. വർഷങ്ങൾക്കിടയിലല്ല ഇദ്ദേഹം ജീവിച്ചിരുന്നതെന്നു തീർച്ചയാക്കാം. അതുകൊണ്ടും മറ്റു ചില കാരണങ്ങളാലും ആദ്യപക്ഷമായ 200-ൽപരം വർഷങ്ങൾക്കു മുമ്പാണ് ഇദ്ദേഹത്തിന്റെ സ്ഥിതിയെന്നു വരുന്നു. പരാശരമാധവീയത്തിന്റെ ഭൂമികയിൽ ഭാരതീതീർത്ഥസ്വാമിയെ ഭഗവൽപാദാചാര്യരാക്കി നമ്മുടെ ശാസ്ത്രികൾ പറഞ്ഞതു പോലെ ഇതിൽ 'ഭേദധിക്കാര'ത്തിന്റെ കർത്തൃസ്ഥാനം അപ്പയ്യദീക്ഷിതരുടെ ജ്ഞാനാ ചാര്യനായ 'നൃസിംഹാശ്രമസ്വാമി'യിൽനിന്നും അപഹരിച്ചു മറ്റൊരാൾക്കു കൊടുത്തതും തെറ്റുതന്നെ. വല്ല അംശത്തെയും പിടികൂടി ആ വഴിക്കാരെയെല്ലാം ഖണ്ഡിക്കുന്ന ചില ഗ്രന്ഥങ്ങളുടെ നയംവിട്ട്, ഇതിൽ നാസ്തികഷണ്മതങ്ങളെയും ആസ്തികഷണ്മതങ്ങളെയും തത്തദ്വാക്യോപന്യാസപൂർവം ഖണ്ഡിച്ചിരിക്കുന്നു എന്ന് ഒരു വൈശിഷ്ട്യമുണ്ട്. ദൃഷ്ടാ ന്തത്തിനായി ഇതിൽനിന്നും ഏതാനും താഴെച്ചേർക്കുന്നു: "ഗുരുശാസ്ത്രങ്ങൾ മിത്ഥ്യയോ അതല്ല സത്യംതന്നെയോ? എന്നു വിവദിക്കുന്നവനോട് ഇങ്ങനെ ചോദിക്കണം. ഗുരുശ ബ്ദംകൊണ്ടു ദേഹത്തെക്കുറിക്കുന്നോ ദേഹിയെ നിർദ്ദേശിക്കുന്നോ? അതോ സച്ചിദാ നന്ദാദ്വയമായ ബ്രഹ്മത്തെ ഉദ്ദേശിക്കുന്നോ? (അസൽകാര്യവാദാഭിപ്രായപ്രകാരം അവയ വങ്ങളാലാരംഭിച്ചുണ്ടാകുന്നു എന്ന) ആദ്യപക്ഷം ശരിയല്ല. എന്തെന്നാൽ ആയത് യുക്തിക്കും ശ്രുതിക്കും ചേരുന്നില്ല. അതിനെ കാണിക്കാം. മണ്ഡഗണേശന്റെ (അഭിപ്രായ

പ്പടിയുള്ള) അസൽകാര്യത്വം എന്തുതന്നെ ആയിരിക്കാം? നിലവിലിരിക്കുന്ന രണ്ടു പരമാണുക്കളിൽനിന്നുള്ള ഉല്പത്തിക്കു മുമ്പ് അസദ്രൂപമായ ദ്വ്യണുകാദിയുടെ ആവിർഭാവമെന്നാണെങ്കിൽ അതു തെറ്റ്. ആ സംഗതിയിൽ പരമാണുദ്വയം ദ്വ്യണുകോല്പത്തിക്കു സമവായിയായ (കാര്യശരീരത്തോടു ചേർന്നുണ്ടാകുന്ന) കാരണമായിരിക്കുന്നു. ദ്വ്യണുകമാകട്ടെ ശശശൃംഗാദി (ശൂന്യവസ്തു) പോലെ അസത്താകയാൽ, അതിനു കാരണത്വം കല്പിക്കുന്നപക്ഷം ശശശൃംഗാദികൾക്കും കാരണത്വം പറയേണ്ടിവരും; അതു വിരുദ്ധവുമാണ്. സദസൽപദാർത്ഥങ്ങൾക്കു സമവായ (നിത്യ) സംബന്ധം സിദ്ധിക്കയില്ല. എന്നാൽ പ്രാഗഭാവപ്രതിയോഗിത്വത്തെയാണ് ഞങ്ങൾ സത്വമായി അംഗീകരിക്കുന്നതെന്നും, വായുവിൽ രൂപാദിയെന്നപോലെ കാലത്രയത്തിലുമില്ലായ്മയല്ലെന്നും ശങ്കയുത്ഭാവനം ചെയ്കയാണെങ്കിൽ തനിക്കു ഭ്രാന്തുതന്നെ. പ്രാഗഭാവപ്രതിയോഗിത്വമായിപ്പറയുന്ന സത്വമെന്താണ്? പ്രാഗഭാവപ്രതിയോഗിത്വംകൊണ്ടസത്വമെന്നോ സത്വംകൊണ്ടു പ്രാഗഭാവപ്രതിയോഗിത്വമെന്നോ താല്പര്യം? ആദ്യത്തെ പക്ഷം ശരിയല്ല; എല്ലാവിധ കാര്യപദാർത്ഥങ്ങൾക്കും സത്വം സാധാരണമെന്നു വന്ന് ആകാശപുഷ്പം മുതലായതിനും സത്വരൂപേണ വ്യവഹാരമുണ്ടാകുന്നു. എന്തുകൊണ്ടെന്നാൽ കാര്യത്വാവച്ഛേദം ഹേതുവായി പ്രാഗഭാവപ്രതിയോഗിത്വം സിദ്ധിക്ക നിയമമാകുന്നു. അതു തങ്ങൾക്കിഷ്ടമാണെന്നു പറവാനും വഴിയില്ല. എന്താണെന്നല്ലെ, പദാർത്ഥങ്ങളിലുള്ള ഗുണ, സാമാന്യ,ദികൾക്കു വ്യാഘാതം സംഭവിക്കുന്നു. നിങ്ങളുടെ പക്ഷത്തിൽ അവയെ ഭാവധർമ്മങ്ങളായി സ്വീകരിച്ചിരിക്കയാണല്ലോ. അസത്തായ ശശവിഷാണം, കൂർമ്മരോമം മുതലായതിൽനിന്നും ഇതിനു വിശേഷം അംഗീകരിക്കുന്നെന്നും പറഞ്ഞുകൂടാ. എന്തെന്നാൽ സാമാന്യാദികളുടെ അഭാവം നിമിത്തം ഭേദകധർമ്മം ഇല്ലാതെപോകുന്നു.

ഇനി രണ്ടാമതു പക്ഷവും ശരിയല്ല. സത്വം ഹേതുവാൽ പ്രാഗഭാവപ്രതിയോഗിത്വം (കാര്യത്വം) എന്നാകുമ്പോൾ നരശൃംഗാദികൾക്കും പ്രാഭവപ്രതിയോഗിത്വം സംഭവിക്കണം. പ്രാഗഭാവത്തിനാകട്ടെ പ്രതിയോഗി ജനകത്വം നിയതമായിരിക്കയാൽ അസൽപദാർത്ഥങ്ങൾക്കെല്ലാം സത്വം (ഉണ്മ) സിദ്ധിക്കണം. അപ്പോൾ സദസദ്വിഭാഗം (സത്തെന്നുമസത്തെന്നുമുള്ള ഭേദം) കൂടി നിലയറ്റുപോകുന്നു..." ഈ ഭാഗം പരമാണുകാരണവാദത്തിൽനിന്നാകുന്നു. ഇനി വൈശേഷിക, താർക്കിക; സാംഖ്യ - പാതഞ്ജല; പ്രാഭകര - ഭാട്ട; ഭാസ്കര - ജൈനപ്രഭൃതികളുടെ 'ഭേദ'വാദത്തെ ഖണ്ഡിക്കുന്ന ഭാഗം സ്വല്പം ഉദ്ധരിക്കാം: "...അപ്പോൾ, പ്രത്യക്ഷസിദ്ധമാണ് ഈ ഘടപടാദിഭേദം എന്നുപറയുന്നവനോട് ഇങ്ങനെ ചോദിക്കണം; പ്രത്യക്ഷം ഭേദത്തെ മാത്രം ഗ്രഹിക്കുന്നോ അതോ ധർമ്മിപ്രതിയോഗിഭേദത്തിൽനിന്നു ഗ്രഹിക്കുന്നോ? ആദ്യപക്ഷം ശരിയല്ല; ധർമ്മിപ്രതിയോഗി(കളുടെ) പ്രതിഭാനത്തെ വിട്ട് ഭേദം ഗ്രഹിക്ക ശക്യമല്ല. പിന്നത്തെ പക്ഷത്തിലായാൽ ഗ്രഹണം ക്രമത്തിലോ ഒന്നായിട്ടോ? ഇനി, ക്രമത്തിലാണെന്നുവരികിൽതന്നെയും ഭേദം ഗ്രഹിച്ച ശേഷമാണോ പ്രത്യക്ഷം ധർമ്മിപ്രതിയോഗികളെ ഗ്രഹിക്കുന്നത്, അതല്ല വിപരീതമായിട്ടാണോ? പക്ഷേ ഒന്നിച്ചാണെന്നിരിക്കട്ടെ, എന്നാലും 'ദണ്ഡീദേവദത്തൻ' എന്നപോലെ വിശേഷണവിശേഷ്യഭാവത്തിൽ ഗ്രഹിക്കുന്നോ അതോ അംഗുലിത്രയമെന്നവണ്ണം (പരസ്പരസംശ്ലേഷം കൂടാതെ) വെവ്വേറെ ഗ്രഹിക്കുന്നോ? ഇനി, മുറയ്ക്കെന്നപക്ഷത്തിൽ, ഭേദഗ്രഹണത്തെ മുന്നിട്ടു ധർമ്മിപ്രതിയോഗിഗ്രഹണം എന്നതു ശരിയല്ല. എന്തെന്നാൽ ഭേദജ്ഞാനത്തെക്കുറിച്ചു ധർമ്മ്യാദിജ്ഞാനത്തിനു ഹേതുത്വമുള്ളതായി (ജ്ഞാനം കാരണമായി) പറയുമ്പോൾ ക്രമഗ്രഹണമുണ്ടാകയില്ല..." ഈ ഗ്രന്ഥം 'മുദ്ഗരപ്രഹാര'നാമകമായ നാലു പരിച്ഛേദംകൊണ്ടവസാനിക്കുന്നു. ആദ്യത്തെ മൂന്നിലും ഭേദവാദനിരാകരണപൂർവം അദ്വൈതസ്ഥാപനവും നാലാമത്തേതിൽ മുക്തിസാധനസമാധിഭേദങ്ങളും വിശേ

ഷാലടങ്ങിയിരിക്കുന്നു എന്നു കാണാം. ഇദ്ദേഹം സ്വരൂപപ്രകാശമെന്നൊരു ഗ്രന്ഥമെഴുതിയിട്ടുണ്ടെന്ന് ഇതിൽ പറഞ്ഞിട്ടുള്ളതല്ലാതെ കണ്ടുകിട്ടിയിട്ടില്ല."

4. "നവസാഹസാംകചരിതം മഹാകാവ്യം വളരെ ദൂരം ആകർഷകമായ വിശിഷ്ടകൃതിയും ഞാൻ വളരെ ഇഷ്ടപ്പെടുന്നതുമാണ്. 'പരിമളകാളിദാസൻ' എന്നുകൂടി പേരുള്ള പത്മഗുപ്തനാണ് ഇതിന്റെ കർത്താവ്. ഇദ്ദേഹം സുപ്രസിദ്ധ 'ധാരാനാഥ' ഭോജരാജാവിന്റെ വലിയച്ഛനായ 'ശ്രീവാക്പതിരാജ'ദേവന്റെയും ശ്രീഭോജന്റെ പിതാവായ നവസാഹസാംകന്റെയും ആശ്രിതനായിരുന്നു. കഥാവസ്തു ഇന്നതെന്ന് ഇനി പറയേണ്ടതില്ലല്ലോ. നായകൻ മൃഗയാ വ്യാജേന വിന്ധ്യാദ്രിയെ പ്രാപിച്ച് സംഗതിവശാൽ നർമ്മദ കടന്നു പാതാളത്തിൽ പ്രവേശിച്ചു 'ശശിപ്രഭ'യെന്ന നാഗസ്ത്രീയെ വിവാഹം ചെയ്തു എന്ന് ഇതിൽ പ്രസ്താവിച്ചിരിക്കുന്നു. ഔത്തരാഹനായ രാജാവ് നർമ്മദ കടന്നു പാതാളത്തിൽ വന്നു നാഗകന്യകയെ പാണിഗ്രഹം ചെയ്തു എന്നതു നോക്കിയാൽ, 'ബലിസത്മ'രൂപപാതാളം മലയാളമാണെന്നും മറ്റുമുള്ള നവ്യാഭിപ്രായപ്രകാരം, ശശിപ്രഭ നായർസ്ത്രീയാണെന്നു തോന്നും. 950 സംവത്സരങ്ങൾക്ക് ഏറെക്കുറെ മുമ്പായിരുന്നു ശ്രീവാക്പതി രാജദേവൻ രാജ്യം ഭരിച്ചിരുന്നതെന്ന് 1031. വിക്രമാബ്ദത്തിലെ അദ്ദേഹത്തിന്റെ ദാനപത്രങ്ങൾകൊണ്ടും മറ്റും സ്പഷ്ടമാകുന്നതിനാൽ കവിയുടെ സ്ഥിതികാലം അതുതന്നെയെന്നു നിശ്ചയിക്കാം. ഇതിൽനിന്നും ഏതാനും ശ്ലോകം ഉദ്ധരിക്കുന്നു: "ജടാഹിരത്നദ്യുതിപാടലോവ്യാൽ സവഃ ശശീ ശങ്കരമൗലിരത്നം; ശ്രുതാവശോകാങ്കുരകൗതുകേന യം കർത്തുമിച്ഛത്യചലേന്ദ്രകന്യാ." ഇത് ആദ്യസർഗ്ഗത്തിൽ രണ്ടാമത്തെ ശ്ലോകമാണ്. "യസ്യാമസംക്ഷിപ്തദൃശാംസ്തനാങ്കെ കസ്തൂരികാപത്രലതാചകാസ്തി; ശരാസനാഭ്യാസവിധൗസമാപ്തെ മുക്തേവ ഗോധാമകരദ്ധ്വജേന." ഈ ശ്ലോകം ഉജ്ജയിനിവർണ്ണനത്തിലേതാണ്. ഇതിൽ പ്രായശഃ കൈശികി' വൃത്തിയാണാദരിക്കപ്പെട്ടിരിക്കുന്നതെങ്കിലും സംഗതിവശാൽ വ്യത്യന്തരങ്ങളും ഇല്ലാതില്ല. "അത്യർത്ഥസുകുമാരാർത്ഥസന്ദർഭാ കൈശികീ മതാ; അത്യുദ്ധതാർത്ഥസന്ദർഭാ വൃത്തിരാരഭടീ സ്മൃതാ" ഇത്യാദിയാണല്ലോ അതിന്റെ ലക്ഷണം. രീതിയെന്നത് മാധുര്യാദിഗുണവിശിഷ്ടമായ പദരചനയാകുന്നു. ഇതിലെ രീതി 'വൈദർഭി' യാണ്. "ബംധപാരുഷ്യരഹിതാ ശബ്ദകാഠിന്യവർജ്ജിതാ; നാതിദീർഘസമാസാച വൈദർഭീരീതിരിഷ്യതെ" എന്നാണ് പ്രമാണം. "ഗൃഹാണിയസ്യാം സവരാംഗനാനി വരാംഗനാ രൂപപുരസ്കൃതാംഗ്യഃ; രൂപം സമുന്മീലിതസദ്വിലാസമസ്ത്രം വിലാസാഃ കുസുമായുധസ്യ' ഇത്യാദി ഉദാഹരിക്കത്തക്കതാണ്. "ശ്ലേഷഃ, പ്രസാദഃ, സമതാ, മാധുര്യം, സുകുമാരതാ; അർത്ഥവ്യക്തി, രുദാരത്വ, മോജഃ കാന്തി, സമാധയഃ" || ഇങ്ങനെ പത്തുഗുണങ്ങൾ വൈദർഭരീതിയുടെ പ്രാണനായിപ്പറയപ്പെട്ടിരിക്കുന്നു. ഞാൻ ആദ്യകാലം ഗൗഡീയരീതിയെ ഇഷ്ടപ്പെട്ടിരുന്നതുകൊണ്ട് "ഉദ്ദാമദ്യുമണിദ്യുതി വ്യതികരപ്രകീഢദർക്കോപലജ്വാലാജാല ജടാലജാംഗലതടീ നിഷ്കൂജകോയഷ്ടയഃ" എന്നപോലെയുള്ള 'മുരാരി' പ്രഭൃതികളെ അധികം ആദരിച്ചിരുന്നു. പിന്നീട്, "ഉത്താനീകൃതമുദ്ധവക്ത്രമുപരിച്യോതൽ പരാഗോൽകരത്രസ്താകൂണിതലോചനം സ്തനഭരോദായസ്തമധ്യാങ്കുരം; ഈഷദ്ദർശിതനാഭിതുംജഗഘനക്ലാന്തോരുപാദാംഗുലി വ്യാസക്തസ്ഥിതിലീലയാപചിനുതെ പുഷ്പം നു ചിത്തം നു മെ" എന്നപോലെയുള്ള ഉദ്ദണ്ഡകവീന്ദ്രാദികളുടെ ശ്ലോകം വ്യത്യന്തരസഞ്ചാരത്തിനു വൃത്തിയെ ക്ഷണിച്ചു. പ്രകൃതം വിടാതെ ഒന്നുരണ്ടു ശ്ലോകങ്ങൾകൂടി ഉദ്ധരിക്കട്ടെ. "രംഭാ ത്വയേവ യൽസത്യം തേനാളി! നളകൂബരഃ; ത്യാജിതോ രൂപജം ഗർവമുർവീമകരകേതുനാ." ഈ സഖീവാക്യത്തിനുള്ള അഴകും, "വ്യധാദിവോദ്ഗതൈർദൂരം സ ചൂഡാരത്നരശ്മിഭിഃ; നിശാകരകുരംഗസ്യ പാശമാകാശവർത്മനി" ഇത്യാദികൾക്കുള്ള അലങ്കാരചമൽക്കാരവും ഹൃദയതലസ്പർശിയാണെന്നു പറയേണ്ടല്ലോ.

മേൽ പ്രസ്താവിച്ച വാക്പതിരാജൻ അതീവഗുണിവത്സലനും വിശിഷ്ടകവിയുമായിരുന്നു. "ചക്രിരെ വേധസാ നൂനം നിർവ്യാജൗദാര്യശാലിനഃ; തെ ചിന്താമണയോ യസ്യ നിർമ്മാണെ പരമാണവഃ" "...അതീതെ വിക്രമാദിത്യെ ഗതേസ്തം സാതവാഹനെ; കവി മിത്രെ വിശശ്രാമ യസ്മിൻദേവീ സരസ്വതീ" എന്നും മറ്റും ഈ കാവ്യത്തിൽ ഇദ്ദേഹത്തിനെപ്പറ്റി പറഞ്ഞിരിക്കുന്നു. ഈ വാക്പാതിരാജനും 1200, വർഷങ്ങൾക്കുമുമ്പു കാന്യകുബ്ജത്തിലെ (കണോജ്) രാജാവായിരുന്ന മഹാകവി 'യശോവർമ്മ'ദേവന്റെ സഭയിലെ ഒരു രത്നവും ശ്രീഭവഭൂതിയുടെ സഖാവും 'ഗൗഡവഹ'പ്രാകൃതകാവ്യകർത്താവും ആയ കവിവാക്പതിയും ഭിന്നപുരുഷന്മാരാണെന്നു പറയേണ്ടതില്ലല്ലോ. "കവിർവാക്പതിരാജശ്രീ ഭവഭൂത്യാദിസേവിതഃ"; എന്ന രാജതരംഗിണിശ്ലോകത്തിലെ 'രാജശ്രീ' കണ്ട്, ചിലർ, ആ വാക്പതി നമ്മുടെ വാക്പതിരാജനാണെന്നു ഭ്രമിക്കുന്നു. പ്രകൃതകാവ്യത്തിലെ നായകന്റെ യഥാർത്ഥനാമം സിന്ധുരാജൻ - സിന്ധുലൻ - എന്നാണ്. ഇതിൽ 18 സർഗ്ഗങ്ങളുണ്ട്. സാരള്യമാധുര്യാദികൾക്ക് ഇതൊരു ഭണ്ഡാഗാരമാണെന്നു പറയണം."

5. 'സഹൃദയാനന്ദം' എന്ന പഞ്ചദശസർഗ്ഗാത്മകമായ മഹാകാവ്യം 'ശ്രീകൃഷ്ണാനന്ദകവി'യുടെ കൃതിയാകുന്നു. കാവ്യമാലാസമ്പാദകന്മാരായ മഹാമഹോപാധ്യായ ദുർഗ്ഗാപ്രസാദപണ്ഡിതപ്രഭൃതികൾ 'വൈദർഭോക്തിവിഭ്രമജന്മഭൂമി എന്ന് ഇദ്ദേഹത്തിനു വിശേഷണം കൊടുത്തിരിക്കകൊണ്ടു കാവ്യഗുണം ഊഹിക്കത്തക്കതാണ്. ഇതിൽനിന്നും ഒരു ശ്ലോകം ഉദ്ധരിക്കുന്നു: "പീയൂഷരശ്മേരപഹായമധ്യം ഭജേദുപാന്തം യദി ലക്ഷ്മലേഖാ; നവോദിത ശ്മശ്രുലതാഭിരാമം തദോപമീ യേത മുഖം നളസ്യ." ഇതിലെ കഥാശരീരം നളചരിതമാണെന്നു സ്പഷ്ടമായല്ലോ. 'കവിതാർക്കികചക്രവർത്തി' രസഭംഗം ഭയന്നു സംത്യജിച്ചതുപോലെ ഇതിൽ ഒരു ഭാഗവും വിട്ടിട്ടില്ല. "അത്രതിവൃത്തെ രചിത പ്രബന്ധെ ക്രുദ്ധൊ മുധാ മാസ്തു കവിഃപുരാണഃ" എന്ന് ഇതിൽ പറഞ്ഞിരിക്കുന്ന ഭാഗം നൈഷധീയചരിതകർത്താവിന്റെ പേരിൽ കവിക്കുള്ള ബഹുമതിയെ സൂചിപ്പിക്കുന്നതായി കരുതേണ്ടിയിരിക്കുന്നു. അല്ലാതെ, അപ്രസിദ്ധനായ ഒരാളെ ഊന്നിയെന്നു വരുന്നതല്ലല്ലോ. ഇതുകൊണ്ടു കൃഷ്ണാനന്ദകവിയുടെ കാലം ശ്രീശ്രീഹർഷനു ശേഷമാണെന്നും, "സൂചീമുഖേന സകൃദേവ കൃതവ്രണസ്ത്വം മുക്താകലാപലുഠസിസ്തനയൊഃ പ്രിയായാഃ; ബാണൈഃ സ്മരസ്യ ശതശോപിനികൃത്തമർമ്മാ സ്വപ്നേപി താം കഥമഹം ന വിലോകയാമി" (3-52) എന്ന ശ്ലോകം സാഹിത്യദർപ്പണത്തിൽ ഉദാഹരിച്ചിരിക്കകൊണ്ടു 11-ാം നൂറ്റാണ്ടിന്റെ ഒടുവിൽ ജീവിച്ചിരുന്ന വിശ്വനാഥകവിരാജനേക്കാൾ മുമ്പാണെന്നും തീർച്ചപ്പെടുത്താം."

6. 'ഗാഥാസപ്തശതി' ഇത് സുപ്രസിദ്ധമായ ഒരു പ്രാകൃതകാവ്യമാകുന്നു. ഇതിൽനിന്നു ശ്ലോകങ്ങൾ ഉദ്ധരിക്കാത്ത ആലങ്കാരികന്മാർ എങ്ങാനുമുണ്ടോ എന്നു സംശയമാണ്. ഇതുകൊണ്ടു ഗ്രന്ഥമഹിമ ഊഹിക്കാമല്ലോ. ഇതിന്റെ കർത്താവ് 'സാതവാഹനൻ - ശാലിവാഹനൻ, അല്ലെങ്കിൽ ഹാലൻ' എന്ന നൃപനാണ്. 1840, വരെ ചെന്നിരിക്കുന്ന ഇന്നത്തെ ശാലിവാഹനശകാബ്ദം ഇദ്ദേഹം ആരംഭിച്ചിട്ടുള്ളതാണ്. ഇദ്ദേഹത്തെയും ശ്രീസാഹസാംകവിക്രമാദിത്യനെയും ചേർത്തു പല കഥകളും കഥാസരിത്സാഗരം മുതലായതിൽ (സോമദേവഭട്ട പ്രഭൃതികൾ) പറഞ്ഞിട്ടുണ്ട്. ഇതിനാധാരം ഗുണാഢ്യ മഹാകവിയുടെ പ്രാകൃതബൃഹല്ക്കഥയാണ്. ഇദ്ദേഹത്തിന്റെ അബ്ദം ചില പുതുമോടിക്കാരുടെ അസംബന്ധനിരൂപണങ്ങൾക്ക് സ്ഥലം അനുവദിക്കുന്നില്ലെന്ന കാരണത്താൽ ഇങ്ങനെ ഒരു അബ്ദമേ ഇല്ലെന്നു വ്യവസ്ഥാപിക്കാൻ തുടങ്ങിയിരിക്കുന്നു. ഇദ്ദേഹം ദ്വിജനാകാത്തതുകൊണ്ടോ എന്തോ? "ഹാലേനോത്തമപൂജയാ കവിവൃഷഃ ശ്രീപാലിതോ ലാളിതഃ..." എന്ന ഒരു കവിവാക്യത്തെ ദുർവ്യാഖ്യാനംചെയ്ത് ചില പണ്ഡിതവര്യന്മാർ ഈ ഗാഥാകോ

ഷകർത്തൃത്വം മന്ത്രശക്തിയാൽ സാതവാഹനങ്കൽനിന്നും ആവാഹിച്ചു ശ്രീപാലിതന്റെ പേരിലാക്കാനും ശ്രമിച്ചുകാണുന്നു. നമ്മുടെ മഹാരാജാക്കന്മാരുടെ കൃതികളിൽ ഇങ്ങനെ ഒരു കയ്യേറ്റം ചെയ്യാതെയിരിക്കുന്നതു ഭാഗ്യം. ലക്ഷോപലക്ഷം ഗാഥകളടങ്ങിയ പൈശാചഭാഷാബദ്ധ 'ബൃഹൽക്കഥ'യുടെ കർത്താവും പ്രഥിതയശസ്സും ആയിരുന്ന 'ഗുണാഢ്യ മഹാകവി' ഈ സാതവാഹനന്റെ സഭയിലെ ദിവ്യാലങ്കാരസമ്പത്തായിട്ടാണിരുന്നത്. ഗാഥാസപ്തശതിയിൽനിന്നും ഒന്നുരണ്ടെണ്ണം ഉദാഹരിക്കാം:

"പോട്ട പഡി ഏഹിം ദുഃഖം അച്ഛിജ്ജഇ ഉണ്ണ ഏഹിം ഹോ ഊണ; ഇ അ ചിന്ത ആണം മണ്ണെ ഥണാണം കസണം മുഹം ജാ അം."

ഛായ – "ഉദരപതിതാഭ്യാം ദുഃഖം ആസ്യതെ ഉന്നതാഭ്യാം ഭൂത്വാ; ഇതി ചിന്തയതൊർമ്മന്യെ സ്തനയൊഃ കൃഷ്ണം മുഖം ജാതം."

ആദ്യകാലം ഒരുവൻ പ്രണയബഹുമാനാദിയാൽ ഉന്നതനായിരുന്നു എങ്കിലും ദുർഗ്ഗതനാകിൽ ഉദരഭരണമാത്രവ്രതനായും ആവിധചിന്തയാൽ മുഖവൈവർണ്ണ്യത്തോടുകൂടിയവനായും തീരുന്നു എന്നു ധ്വനി. ഇനി ഒന്നിന്റെ ഛായമാത്രം നോക്കുക:

"കോത്ര ജഗതി സമർത്ഥഃ സ്ഥഗയിതും വിസ്തീർണ്ണ നിർമ്മലോത്തുംഗം; ഹൃദയം തവ നരാധിപ! ഗഗനം ച പയോധരാൻ മുക്ത്വാ."

മൈസൂർ രാജവംശം സാതവാഹനന്റെ ശാഖയിൽപെട്ടതാണെന്നത്രെ കേൾവി. ടിയുടെ അനന്തരപരമ്പര കാശ്മീർരാജ്യം ഭരിച്ചിരുന്നതായും ചരിത്രം കാണുന്നു. ശ്രീസാഹസാംകവിക്രമാദിത്യന്റെ പ്രസിദ്ധ സിംഹാസനം ശാലിവാഹനൻവഴി മൈസൂർ രാജധാനിയെ അലങ്കരിച്ചിരിക്കുന്നതായി ആ ദിക്കിലെ ഒരു മിസ്റ്റർ വെങ്കടരമണാചാർ എന്നോടു പറഞ്ഞിട്ടുണ്ട്.

7. "ചിത്സുഖി എന്നു പറഞ്ഞുവരുന്ന 'തത്വപ്രദീപിക' പ്രൗഢവേദാന്തഗ്രന്ഥങ്ങളിൽ ഉന്നതസ്ഥാനത്തെ കൈക്കൊണ്ടിരിക്കുന്നു എന്നതു സംശയമറ്റ ഒരു സംഗതിയാകുന്നു. ഇതു ബാഹ്യാഭ്യന്തരങ്ങളാൽ അതിരമണീയവും സർവ്വഥാ ആദരണീയവുമാണ്. ആനന്ദബോധഭട്ടാരകാചാര്യന്റെ 'ന്യായമകരന്ദ'ത്തെ വ്യാഖ്യാനിക്കയും അദ്ദേഹത്തിന്റെ 'ന്യായ(രത്ന)ദീപാവളി'യെ ഇതിൽ ഈ ഗ്രന്ഥകാരൻ ഉദ്ധരിക്കയും ചെയ്തുകാണുകയാൽ അദ്ദേഹത്തിനു ശേഷമാണ് ചിത്സുകാചാര്യന്റെ സ്ഥിതിയെന്നു സധൈര്യം പറയാം. പുണ്യശ്ലോകമജ്ജരി പ്രകാരം ആനന്ദബോധാചാര്യന്റെ കാലം 700 സംവത്സരങ്ങൾക്കുമുമ്പെന്നു കാണുന്നു. ശങ്കരാനന്ദസരസ്വതിയുടെ ഗുരുവും വിദ്യാരണ്യസ്വാമിയുടെ പരമഗുരുവും ആയ ആനന്ദാത്മസരസ്വതിയുടെ ഒരു പ്രശിഷ്യൻ (വ്യാസാശ്രമ-അമലാനന്ദൻ) ശ്രീചിത്സുഖാചാര്യരുടെ ശിഷ്യനായിരുന്ന 'യഥാർത്ഥാനുഭവ'യോഗിയോടു ശാസ്ത്രമഭ്യസിച്ചിട്ടുള്ളതിനാൽ വിദ്യാരണ്യസ്വാമിയുടെ കാലമായ 1300 ശകാബ്ദത്തോടടുത്താണ് ഈ ചിത്സുഖമുനിയുടെ കാലമെന്നു പറഞ്ഞാൽ ഏതാണ്ടു സ്പഷ്ടമായല്ലോ.

പ്രകൃതഗ്രന്ഥത്തിൽ സ്വപ്രകാശശബ്ദാർത്ഥത്തെക്കുറിച്ച്..., "സ്വത്വം സത്തായിരിക്കെ പ്രകാശമെന്നോ, തനിക്കു താനേ പ്രകാശമെന്നോ, സജാതീയപ്രകാശത്താൽ പ്രകാശ്യമെന്നോ, സ്വസത്തയിൽ പ്രകാശഹാനി ഇല്ലായ്കയെന്നോ, സ്വവ്യവഹാരഹേതു (ജ്ഞാന) പ്രകാശമെന്നോ, ജ്ഞാനത്തിനു വിഷയീഭവിക്കായ്കയെന്നോ, ജ്ഞാനവിഷയമാകാതിരിക്കെ അപരോക്ഷമെന്നോ, വ്യവഹാരത്തിനു വിഷയഭൂതമായിരിക്കെ ജ്ഞാന(ത്തിനു) വിഷയമാകായ്കയെന്നോ,... ഇങ്ങനെ തുടങ്ങി ബഹുധാ വികല്പിച്ച് നാനാമതവാദാഭി

പ്രായങ്ങളെ കാണിച്ച് ഒടുവിൽ... "സ്വപ്രകാശ (ത്വ) വിഷയത്തിൽ പ്രമാണം (സത്തായി) ഇരിക്കുമ്പോൾ അതിനുവേദ്യത്വവും അസത്തായിരിക്കുമ്പോൾ സാധകാഭാവത്താൽ അസിദ്ധിയും വരികയാൽ ഈ നയം അദ്വൈതികൾക്ക് ഇരുപാടും കുടുക്ക് എന്നല്ലാതെ വിസ്തരിക്കാനില്ല" എന്നാക്ഷേപം പുറപ്പെടുവിച്ച് ഇങ്ങനെ സമാധാനം പറയുന്നു: "അപരോക്ഷവ്യവഹാരത്തിനു യോഗ്യമായും സംവിദ് (ജ്ഞാന) വിഷയമായുമിരിക്കുന്ന സ്വപ്രകാശത്തിനു ലക്ഷണസിദ്ധിയില്ലെന്ന് എങ്ങനെ വരാനാണ്" എന്നു ശ്ലോകത്തിൽ സംഗ്രഹിച്ചുകൊണ്ട് (വിവരിക്കുന്നു) "സ്വയംപ്രകാശവിഷയത്തിൽ ലക്ഷണമില്ലായ്കയില്ല; അവേദ്യമാവൂ എന്നിരിക്കെ അപരോക്ഷവ്യവഹാരയോഗ്യമായിരിക്കൽ അതിന്റെ ലക്ഷണമാകുന്നു. യോഗ്യതാ ലക്ഷണധർമ്മാംഗീകരണത്തിൽ അവ്യാപ്തിയും മോക്ഷദശയിൽ അതില്ലായ്കയാൽ സിദ്ധാന്തഭംഗവും (അദ്വൈതികൾക്ക്) ഉണ്ടാകുമെന്നു ശങ്കിച്ചുകൂടാ. ഗുണാധികരണാത്യന്താഭാ(വാനധികരണത്വം)വമുള്ളിടത്തിരിക്കായ്ക ദ്രവ്യത്വമാകുംപോലെ യോഗ്യത്വാത്യന്താഭാവാനധികരണത്വം തൽസ്വരൂപമെന്നതിനാൽ അവ്യാപ്തിയില്ല; അപസിദ്ധാന്തവുമില്ല. എന്തെന്നാൽ ആരോപധർമ്മങ്ങൾ വ്യവഹാരദശയിൽ എത്തിപ്പെടുന്നുണ്ടല്ലോ; ഇതിന്..., "അദ്വൈതരൂപനായ ആത്മാവിന്റെ സാധകത്വത്തിൽ തനിക്കെന്തു സങ്കടം?; അതിൽത്തന്നെ സംസാരം (പ്രപഞ്ചകല്പനം) കണ്ടുകൂടെയോ?" എന്ന സുരേശ്വരാചാര്യവചനം പ്രമാണമാകുന്നു. തന്നെയല്ല, "ആനന്ദം, വിഷയാനുഭവം, നിത്യത്വം ഇങ്ങനെ ധർമ്മങ്ങളുണ്ട്" എന്നു പത്മപാദാചാര്യൻ പറഞ്ഞതും തെളിവാണ്. മോക്ഷദശയിൽ വിവക്ഷിതധർമ്മമില്ലെങ്കിലും (അഭാവരൂപത്തിൽ അംഗീകൃതമായി) ചിലപ്പോൾ ഇരിക്കും എന്ന പക്ഷത്തിൽ ദ്രവ്യം ഗുണാശ്രയമാണെന്നുള്ളപോലെ അതിന്റെ അത്യന്താഭാവാനധികരണത്വം സിദ്ധിക്കയാൽ അപരോക്ഷവ്യവഹാരയോഗ്യമായ ഘടാദികളിൽ അവ്യാപ്തി വരാതിരിക്കുന്നതിനുവേണ്ടി അവേദ്യത്വം സത്തായിരിക്കെ എന്നു വിശേഷിപ്പിച്ചിരിക്കുന്നു. എന്നാൽ ഇത്രമാത്രം മതിയല്ലോ ലക്ഷണം എന്നു പറഞ്ഞുകൂടാ. അങ്ങനെയാകുമ്പോൾ ഭൂതഭാവികളിലും നിത്യാനുമേയ ധർമ്മങ്ങളിലും അതിവ്യാപ്തിയുണ്ടാകും. ആഗമവേദ്യമാകയാൽ അവയ്ക്ക് അവേദ്യത്വം (ജ്ഞാനവിഷയമല്ലായ്ക) എങ്ങനെ എന്നു ശങ്കിച്ചാൽ അതു ശരിയല്ല. ഫലവ്യാപ്യത്വരൂപ(മായ) ലക്ഷണത്താൽ വേദ്യമാവൂ എന്നത് അവിടെ സംഭാവ്യമല്ല..."

(ദൃശ്യ) മിത്ഥ്യാത്വസമർത്ഥനത്തിൽനിന്ന്:

"പടം മുതലായ ഭാവ(പദാർത്ഥ)ങ്ങൾക്കു സ്വാശ്രയരീത്യാ സമ്മതങ്ങളായി യാവചില തന്തുക്കളിരിക്കുന്നോ തന്നിഷ്ഠമായ (അതിൻപേരിലുള്ള) അത്യന്താഭാവപ്രതിയോഗിത്വം (നിയതം അവിദ്യമാനത്വം) തന്നെ മിത്ഥ്യാത്വം. അവയ്ക്കു വേറെ ഒന്നിൽ സത്തയുണ്ടാകുന്നതല്ല. അതിൽപോലും അതില്ലെന്നുവരികിൽ 'ഗളേപാദുകാന്യായേണ' (ബലാൽക്കാരേണ) മിത്ഥ്യാത്വം മാത്രമായി പര്യവസാനിക്കും. നിരാശ്രയങ്ങളായിരിക്കുന്ന നിത്യഭാവങ്ങളിൽ അതി(ന് നിഷ്ഠയി)ല്ലെന്നുവച്ച് ലക്ഷണത്തിന് അവ്യാപ്തി (ദോഷം) സംഭവിക്കുന്നില്ല. എന്തെന്നാൽ രജതാദികൾ ശുക്ത്യാശ്രിതമായി നിൽക്കുംപോലെ വ്യവഹാരാവസ്ഥയിൽ ബ്രഹ്മമൊഴിച്ചു സകലതും, കല്പിതമെന്ന നിലയിൽ, കാരണാശ്രിതമായിട്ട് അംഗീകരിച്ചിരിക്കുന്നു. പിന്നെ അതിവ്യാപ്തിയുമില്ല; (യഥാർത്ഥ) സത്യമായ ബ്രഹ്മം നിരാശ്രയമാകയാൽ തന്നിഷ്ഠാത്യന്താഭാവപ്രതിയോഗിത്വം ശങ്കിക്കകൂടി ശക്യമല്ല..."

ഒരു വിഷയമധികരിച്ചുള്ള പൂർവപക്ഷസിദ്ധാന്തങ്ങൾ അഞ്ചെട്ടുവശങ്ങൾകൊണ്ടു പക്ഷേ അവസാനിച്ചാലായി എന്നിരിക്കുന്നതിനാൽ, വിസ്തരഭയം, ഗ്രന്ഥമഹിമയ്ക്ക് അടുത്ത ഒരു ഭാഗം ഉദ്ധരിക്കാൻ അനുവദിച്ചില്ല. വെറും ശാസ്ത്രവ്യസനികളായിട്ടോ

എന്തോ ചില മഹാപണ്ഡിതാചാര്യന്മാർ 'ഭോജനം ദേഹി രാജേന്ദ്ര! എന്നവിധം കവിത കെട്ടുന്നവരായി കാണപ്പെടുന്നു. എന്നാൽ ചിൽസുഖമുനി ഒരു വിശിഷ്ടകവിയും കൂടി യാണെന്നു പറയേണ്ടിയിരിക്കുന്നു. പ്രത്യക്സ്വരൂപമുനി ഇതിനെഴുതിയിരിക്കുന്ന 'നയ നപ്രസാദിനി' വ്യാഖ്യവിപുലവും ഗംഭീരവും മനോഹരവുമാണ്."

8. 'ആര്യാസപ്തശതി' വ്യംഗാർത്ഥപ്രധാനവും ശ്ലേഷാദ്യലങ്കാരപൂർണ്ണവും രസഭരി തവും ആയ ഒരു കാവ്യമാകുന്നു. ഇതു മുമ്പുപറഞ്ഞ ഗാഥാസപ്തശതിയെ അനുകരിച്ചു ണ്ടാക്കിയിട്ടുള്ളതാണ്. വംഗദേശീയഗോവർദ്ധനാചാര്യനാണ് ഇതിന്റെ പ്രണേതാവ്. ജയ ദേവമഹാകവി ഗീതഗോവിന്ദത്തിൽ (അഷ്ടപദിയിൽ) ഇദ്ദേഹത്തെ പ്രശംസിച്ചു പറഞ്ഞി ട്ടുണ്ട്. ഈ മഹാൻ ബംഗാളത്തെ ലക്ഷ്മണസേനൻ എന്ന രാജാവിന്റെ സഭയിലെ ഒരു രത്നമായിരുന്നു. "ഗോവർദ്ധനശ്ച ശരണോ ജയദേവ ഉമാപതിഃ; കവിരാജശ്ച രത്നാനി സമിതൗ ലക്ഷ്മണസ്യ" എന്ന ശിലാലിഖിതംകൊണ്ട് ഇവർ സമകാലികന്മാരെന്നു വന്നു. അതിൽനിന്നും രണ്ടു ശ്ലോകം ഉദ്ധരിക്കാം: കർണ്ണഗതേയമമോഘാ ദൃഷ്ടിസ്തവ ശക്തി രിന്ദ്രദത്താച; സാനാസാദിതവിജയാ ക്വചിദപിനാപാർത്ഥപതിതേയം." നിന്റെ കടാക്ഷ ത്തിനടിപ്പെടാത്തവരില്ലെന്നു വ്യംഗ്യം. ഇതു നായികയോടുള്ള സഖീവചനമാണ്. "ഗേഹിന്യാ ഹ്രിയമാണം നിരുദ്ധ്യമാനം നവോഢയാ പുരതഃ; മമ നൗകാദ്വിതയാർപ്പിത ഗുണ ഇവ ഹൃദയം ദ്വിധാ ഭവതി." രണ്ടിടത്തും സമപ്രീതി എന്നു വ്യംഗ്യം. ദ്വിഭാര്യനായ നായകന്റെ മനസ്സ്, വിപരീതഗതിയോടുകൂടിയ രണ്ടു കപ്പലുകളിൽ കെട്ടപ്പെട്ട വടമെന്ന പോലെ അങ്ങോട്ടുമിങ്ങോട്ടുമാകുന്നു എന്നു പറഞ്ഞിരിക്കുന്നത് എത്ര ഹൃദയതലസ്പർശി യാണ്! "ദശരഥാത്മജയുഗ്മനിരീക്ഷണക്ഷണസമാകുല ബുദ്ധിരിയം ദധൗ; "ഉഭയകൂല സമുത്ഥിതശാദ്വലഭ്രമഗതാഗതഖിന്നഗവീദശാം" എന്ന ഭോജചംപൂശ്ലോകത്തെ ഇതോർമ്മി പ്പിക്കുന്നു.

9. "ഗദ്യപദ്യാത്മകമായ ശ്രവ്യകാവ്യവിശേഷവർഗ്ഗത്തിൽ 'നളചംപു' - ദമയന്തീകഥ - അത്യുത്തമസ്ഥാനത്തെ അലങ്കരിക്കുന്നു. ശ്ലേഷോക്തിയിൽ ഇത് 'വാസവദത്ത' എന്ന പോലെ സർവോപരി പരിലസിക്കുന്നു. ഇതിനുള്ള സാരള്യം അന്യത്ര ദുർല്ലഭം എന്ന് ഒരിക്കൽ പറഞ്ഞാലായില്ല. ഉദാഹരണത്തിന് അല്പം താഴെ ചേർക്കുന്നു: "അഗാധാന്തഃ പരിസ്പന്ദം വിബുധാനന്ദമന്ദിരം; വന്ദേരസാന്തരപ്രൗഢം സ്രോതഃസാരസ്വതം വഹത്." നദീപക്ഷത്തിൽ രസയുടെ അന്തർഭാഗത്തുകൂടി ഒഴുകുന്നതെന്നർത്ഥം. സരസ്വതീനദി അന്തർവാഹിനിയാണല്ലോ. പഞ്ചമോച്ഛ്വാസത്തിൽനിന്ന്: "സംഗ്രഹം നാകുലീനസ്യ സർപ്പ സ്യേവ കരോതി യഃ; സ ഏവ ശ്ലാഘ്യതേ മന്ത്രീ സമ്യഗ്ഗാരുഡികോ യഥാ." നാകുലീനൻ കുലീനനല്ലാത്തവൻ, അല്ലെങ്കിൽ നാകുവിൽ (പുറ്റിൽ) ശയിക്കുന്നത് രണ്ടാമതു പറഞ്ഞ അർത്ഥം സർപ്പപക്ഷത്തിലേതാണ്. ആ പക്ഷത്തിൽ മന്ത്രി = മാന്ത്രികൻ. പക്ഷാന്തരത്തിൽ (മന്ത്രിപക്ഷത്തിൽ) കർമ്മങ്ങളുടെ പ്രാരംഭനയം, ആളും അർത്ഥവും, ദേശകാലനിർണ്ണയം, വീഴ്ചപ്രതികാരം, കാര്യസിദ്ധി എന്നീ മന്ത്രാംഗങ്ങൾ അറിയുന്ന ആൾ എന്നു സാരം. 5, 2,... "ചന്ദ്രമുഖി! മഹാനാമ്നി സുസന്ധികൃതി സുസമാസാഖ്യാതതദ്ധിതെ സൽകാരകെ പരിഭാഷാകുശലെ ബലാബലവിചാരിണി വിചാര്യമാണെ വ്യാകരണെ പ്രേഷ്യമാണെ ച ദൂതെ നാപശബ്ദസംബന്ധോ ഭവതി." ഇതിലെ ഓരോ വാക്യങ്ങളും വ്യാകരണ ത്തിനും ദൂതനും ഘടിക്കുന്നതാണ്. പ്രാതിപദികസംജ്ഞ (നാമപ്രകൃതി) അല്ലെങ്കിൽ വിശിഷ്ടനാമം ഉള്ളതും, നല്ല വർണ്ണസന്ധി അല്ലെങ്കിൽ സംബന്ധിപ്പിക്കാനുള്ള സാമർത്ഥ്യം ചേർന്നതും, സമാസം, ആഖ്യാതം, തദ്ധിതം എന്നിത്രയും അല്ലെങ്കിൽ വേണ്ട

പോൽ സംക്ഷേപിച്ചു പറയുന്നതിൽ പടുത്വം തികഞ്ഞതും, വിശേഷവിഭക്തികൾ അഥവാ സാധുവാം വണ്ണം സൽക്കാരം വഹിക്കുന്നതും, പരിഭാഷാസൂത്രങ്ങൾ അല്ലെങ്കിൽ വിവിധഭാഷാഭാഷണങ്ങൾ സ്വായത്തമായതും, ഉത്സർഗ്ഗാപവാദസ്ഥിതി അല്ലെങ്കിൽ ബലാബലം അറിയുന്നതും ആയ വ്യാകരണം അഭ്യസിച്ചാൽ അപശബ്ദ(അപാണിനീയ)വും ദൂതനെ അയച്ചാൽ അപവാദവും ഉണ്ടാകയില്ലെന്നു താല്പര്യം. ഇതിന്റെ കർത്താവായ ത്രിവിക്രമഭട്ടന്റെ വിദ്യാപ്തി (ന്യായ) 'തത്വചിന്താമണി' എന്ന വിപുലനിബന്ധരത്നം ഉണ്ടാക്കിയ ഗംഗേശോപാധ്യായൻ, കവികുലകൂടസ്ഥനായ കാളിദാസർ മുതലായവരുടെ സംഗതിയിൽ പറയുംപോലെ ജഗദംബാനുഗ്രഹമൂലമെന്നു വർണ്ണിച്ചുകാണുന്നു. "പർവതഭേദി - പവിത്രം', ജൈത്രം നരകസ്യ, 'ബഹുമതം - ഗഹനം'; ഹരിമിവ ഹരിമിവ ഹരിമിവ വഹതി പയഃ പശ്യത പയോഷ്ണീ", (ഇതിലെ ഓരോ വിശേഷണങ്ങളും ഇന്ദ്രൻ, വിഷ്ണു, സിംഹം എന്നു മുറയ്ക്കർത്ഥമാകുന്ന ഹരിശബ്ദങ്ങളോടു ശ്ലേഷപരമായി സംഘടിക്കുന്നവയാണ്). ഈ ശ്ലോകം സുപ്രസിദ്ധധാരാനാഥ ഭോജരാജാവ് 'സരസ്വതീകണ്ഠാഭരണം' എന്ന അലങ്കാരഗ്രന്ഥരത്നത്തിൽ ഉദാഹരിച്ചിരിക്കയാൽ, 1078 വിക്രമസംവത്സരത്തിലെ ദാനപത്രംകൊണ്ട് 897 വർഷങ്ങൾക്കുമുമ്പ് ജീവിച്ചിരുന്ന ശ്രീഭോജനേക്കാൾ പ്രാചീനനും, "ശശ്വദ്ബാണദ്വിതീയേന നമദാകാരധാരിണാ; ധനുഷേവ ഗുണാഢ്യേന നിഃശേഷോ രഞ്ജിതോ ജനഃ" എന്നു സ്വകൃതിയിൽ പറഞ്ഞിരിക്കുന്നതിനാൽ ബാണഭട്ടനെ അപേക്ഷിച്ചു നവീനനുമാണ് ത്രിവിക്രമഭട്ടൻ. പ്രഥിതമഹാകവികളിൽ അനേകം പേർക്കും ഓരോ വിശേഷാൽ പേരുള്ളതായി കാളിദാസരുടെ 'ദീപശിഖാകാളിദാസ'പദവിയും മറ്റും കൊണ്ടറിയാമല്ലോ. ആ കൂട്ടത്തിൽ മാഘൻ 'ഘണ്ടാമാഘ'നാണ്. "അസ്താവലംബിരവിബിംബതയോദയാദ്രി ചൂടോന്മിൽ സകലചന്ദ്രതയാചസായം; സന്ധ്യാപ്രനൃത്തഹര വാദ്യഗൃഹീതകാംസി താളദ്വയേവ സമലക്ഷ്യത നാകലക്ഷ്മീഃ" എന്ന സന്ധ്യാവർണ്ണന ശ്ലോകനിർമ്മാണത്താൽ 'രാജാനകരത്നാകരമഹാകവി' 'താളരത്നാകരൻ' ആയിത്തീർന്നു. ഇതുപോലെ, "ഉദയഗിരിഗതായാം പ്രാക്പ്രഭാ പാണ്ഡുതായാമനുസരതി നിശീഥെ ശൃംഗമസ്താചലസ്യ; ജയതി കിമപി തേജഃ സാംപ്രതം വ്യോമമധ്യെ സലിലമിവ വിഭിന്നം ജാഹ്നവം യാമുനം ച" എന്ന ശ്ലോകത്തിൽ, പ്രാതഃപ്രഭയാൽ വിളറിയും നിശാന്ധ്യം ഒഴിഞ്ഞുംവരുന്ന സന്ധ്യാകാന്തിയെ വിയൽപ്രദേശത്തു ഗംഗായമുനകളുടെ സംഗമമാക്കി ഉൽപ്രേക്ഷിക്കയാൽ നളചമ്പൂകർത്താവ് 'യമുനാത്രിവിക്രമൻ' എന്ന വിരുതിന് അർഹനായി."

10. 'സേതുബന്ധമഹാകാവ്യം' ശ്രീവിക്രമാദിത്യസമകാലികനായിരുന്ന 'പ്രവരസേനൻ' എന്ന കാശ്മീർ മഹാരാജാവിന്റെ കൃതിയും പ്രാകൃതഭാഷാനിബന്ധവുമാണ്. ഇത് ഏറെ വിശിഷ്ടമായ ഒരു കൃതിയാകയാൽ ഇതിന്റെ ഉടമസ്ഥാവകാശം കാളിദാസരുടെ പേരിൽ സ്ഥാപിച്ചാൽ നന്നെന്നു ചില വിദ്വാന്മാർ വിചാരിക്കയോ അതിനായി ശ്രമിക്കയോ ഒക്കെ ചെയ്തുകാണുന്നുണ്ട്. വസ്തുക്കൾ പേരുമാറി പതിക്കയും മറ്റും ചെയ്യുന്നതു പീനൽകോഡ് പ്രകാരം ശിക്ഷാർഹമായിരുന്നിട്ടും അങ്ങനെ ചെയ്യുന്ന സ്ഥിതിക്ക് ആ വക ഉപദ്രവം ഒന്നുമില്ലാത്ത പ്രസ്തുത സംഗതിയിൽ ഇവർ കയ്യേറാൻ മടിക്കാത്തതിൽ ആശ്ചര്യപ്പെടാനില്ല. ഈ കാവ്യരത്നത്തെപ്പറ്റി ആചാര്യദണ്ഡി, ഭട്ടബാണൻ മുതലായ പ്രാചീനമഹാകവികൾപോലും, "കീർത്തിഃ പ്രവരസേനസ്യ പ്രയാതാ കുമുദോജ്ജ്വലാ; സാഗരസ്യ പരം പാരം കപിസേനേവ സേതുനാ", "മഹാരാഷ്ട്രാശ്രയാം ഭാഷാം പ്രകൃഷ്ടം പ്രാകൃതം വിദുഃ; സാഗരഃ സൂക്തിരത്നാനാം സേതുബന്ധാദി യന്മയം" എന്നൊക്കെ പ്രശംസിച്ചു പറഞ്ഞിരിക്കയാൽ മറ്റൊന്നും വിശേഷിച്ചു പറയേണ്ടതില്ല. ഒന്നുരണ്ടുദാഹരണം കാണിക്കാം:

(പ്രാകൃതത്തിന്റെ ഛായ)

“പീനപയോധരലഗ്നം
ദിശാംപ്രവസജ്ജലദസമയ വിസ്തീർണ്ണം
സൗഭാഗ്യപ്രഥമചിഹ്നം
പ്രമ്ലായതി സരസനഖപദം ഇന്ദ്രധനുഃ

ഇതു ശരദ്വർണ്ണനമാണ്. ഇനി ഒന്നു മൂലസഹിതമായി ഉദ്ധരിക്കുന്നു:

“ദണു ഇന്ദ രുഹിരഗ്ഗെ
ജസ്സ ഫുരന്തേ ണഹപ്പഹാവിച്ഛഡ്ഡേ;
ഗുപ്പന്തീ വിവലാ ആ
ഗളിഅബ്വ ഥണംസു ഏ മഹാസുരലച്ഛീ”

(ഛായ-)

“ദനുജേന്ദ്രരുധിരലഗ്നേ
യസ്യസ്ഫുരതി നഖപ്രഭാസമൂഹേ;
വ്യാകുലീഭവന്തീ വിപലാ-
യിതാ ഗളിതസ്തനാംശുകാ മഹാസുരലക്ഷ്മീഃ”

11. “ശ്രീമധുസൂദനസരസ്വതിയുടെ ‘അദ്വൈതസിദ്ധി’ വേദാന്തവാദഗ്രന്ഥത്തിനിടയിൽ കീർത്തിപ്പെട്ട ഒരു മഹാനിബന്ധനരത്നമാണ്. വിവിധ മതോന്മർദ്ദനപൂർവം അദ്വൈത സിദ്ധാന്തങ്ങൾ ഇതിൽ സുസ്ഥാപിതമാക്കിയിരിക്കുന്നു. ‘പാരം വേത്തി സരസ്വത്യാ മധുസൂദന സരസ്വതീ; മധുസൂദന സരസ്വത്യാഃ പാരം വേത്തി സരസ്വതീ” എന്ന് മഹാനുഭാവധുരീണനായ ഗൗഡബ്രഹ്മാനന്ദസരസ്വതി പറഞ്ഞിരിക്കുമ്പോൾ ഇതിനെപ്പറ്റി പ്രശംസിക്കാനവകാശമില്ല. നിദർശനാർത്ഥം അല്പുമുദ്ധരിക്കാം... “പ്രകൃതമായ അദ്വൈതസിദ്ധികാര്യം ദ്വൈതമിത്ഥ്യാ*ത്വത്തെ മുൻനിർത്തി സാധിക്കേണ്ടതാകയാൽ ദ്വൈതമിത്ഥ്യാത്വംതന്നെ ആദ്യമായി ഉപപാദിക്ക യുക്തമാകുന്നു. ഉപപാദനമാകട്ടെ സ്വപക്ഷസ്ഥാപനം പരപക്ഷഖണ്ഡനം എന്നിങ്ങനെ വേണമെന്നുള്ളതിനാൽ അതു രണ്ടും വാദ, ജല്പ, വിതണ്ഡകളിൽ ഒരു (തർക്ക) നിയമവലംബിച്ചു സാധിക്കണം. അനുമിത്സാവിരഹ (അനുമാനേ ച്ഛാരാഹിത്യ) വിശിഷ്ട (സഹകൃത) സിദ്ധ്യഭാവരൂപമായ ‘പക്ഷത’യ്ക്കു സംശയബന്ധമില്ലായ്കയാൽ വിപ്രതിപത്തിജന്യമായ സംശയം പക്ഷതാസംപാദനദ്വാരാ ഉപകരിക്കയില്ലെങ്കിലും സംശയം വിചാരാംഗമാകകൊണ്ടു മധ്യസ്ഥനിലയിൽ ആദ്യമേ വിപ്രതിപത്തിയെ പ്രദർശിപ്പിക്ക ആവശ്യമാകുന്നു...

പ്രതിപന്നോപാധിയിൽ (ആരോപാധിഷ്ഠാനത്തിൽ) ത്രൈകാലികനിഷേധം യഥാർത്ഥം, (വസ്തു) ആയി അവശേഷിച്ചാൽ അദ്വൈതഹാനിവരുന്നു; പ്രാതിഭാസികമാകിൽ സിദ്ധസാധനം (വിശേഷണപക്ഷത്വാപ്രതീതി) എന്നാകും; വ്യവഹാരിക(ത്വ) പക്ഷത്തിൽ അതു ബാധിക്കുന്നതാകയാൽ യഥാർത്ഥ സത്വാവിരോധിയായി അർത്ഥാന്തരം എന്നാകും. ഇങ്ങനെ അദ്വൈതശ്രുതി തത്വാവേദകമല്ലെന്നും തൽപ്രതിയോഗിയായി അപ്രതിഭാസികമായിരിക്കുന്ന പ്രപഞ്ചം പരമാർത്ഥികമെന്നും വരുന്നതായി ശങ്കിച്ചാൽ അതു തെറ്റ്. പ്രപഞ്ചനിഷേധത്തിന് അധികരണം (അവധി) ആയ ബ്രഹ്മത്തിൽനിന്ന് അഭിന്നമാകയാൽ, നിഷേധം, യഥാർത്ഥവസ്തു ആയാലും അദ്വൈതത്തിന് അത് ഹാനികരമല്ല. താത്വികാഭാവപ്രതിയോഗിയായ പ്രപഞ്ചത്തിനു യാഥാർത്ഥ്യവുമുണ്ടാകുന്നില്ല. എന്തെന്നാൽ താത്വികാഭാവപ്രതിയോഗിയായും കല്പിതമായുമിരിക്കുന്ന ശുക്തിരജതാദിയിൽ (ഹേതുവിന്റെ സാധ്യാഭാവവദ്യത്തിത്വരൂപമായ) വ്യഭിചാരം ഉണ്ടാകുന്നു. നിഷേധം

അവാസ്തവം എന്നിരുന്നാലും ശരി. അതാത്വികമെന്നുവച്ചാലും പ്രാതിഭാസികമല്ല; പിന്നെയോ വ്യാവഹാരികം തന്നെ. എന്നാലും നിഷേധം ബാധിക്കപ്പെടുകയാൽ താത്വികത്വാവിരോധിത്വം ഹേതുവാൽ അർത്ഥാന്തരമെന്നു പറഞ്ഞുകൂടാ. സ്വപ്നാർത്ഥത്തിന് സ്വാപ്നനിഷേധംകൊണ്ടു ബാധമുണ്ടല്ലോ..." ഗ്രന്ഥോദ്ദേശ്യത്തെപ്പറ്റി ഒടുവിൽ, "കുതർക്കഗരളാകുലം ഭിഷജിതും മനോദുർദ്ധിയാം മയായമുദിതോമുദാ വിഷവിഘാതിമന്ത്രോമഹാൻ" ഇങ്ങനെ പറഞ്ഞിരിക്കുന്നു. ഇത്തരം പ്രൗഢഗ്രന്ഥങ്ങളുടെ മാതൃക കാണിക്കാനായി ഉദ്ധരിച്ച വചനപ്രതീകങ്ങളുടെ താല്പര്യം മാത്രം എടുത്തുചേർത്താൽ പ്രബന്ധപ്രൗഢി ബോധപ്പെടുകയില്ലെന്നോർത്ത് കുറെയെല്ലാം അതേപ്രകൃതിയിൽ വിവരണാന്തരങ്ങളോട് ഇടകലർത്തിയും ചിലതിൽ കടുംകൈതന്നെ പ്രയോഗിച്ചു പച്ചയാക്കിയും ചേർത്തതിനെ മഹാന്മാർ (രചയിതാക്കളടക്കം) ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. മുമ്പു പ്രസ്താവിച്ചിട്ടുള്ള ശ്രീമാധവസരസ്വതി അദ്വൈതസിദ്ധികാരാചാര്യന്റെ വിദ്യാഗരുവും വിശ്വേശ്വരസരസ്വതി തുരീയാശ്രമഗുരുവുമാണ്. ഭഗവാൻ ശ്രീകൃഷ്ണന്റെ അംഗ (കേശാദിപാദ) വർണ്ണനാത്മകവും രസാലങ്കാരപൂർണ്ണവും ആയ 'ആനന്ദമന്ദാകിനി'യിൽ ഇദ്ദേഹത്തിന്റെ കവനശക്തി നിഴലിക്കുന്നു.

'പ്രസ്ഥാനഭേദം' എന്നും 'വേദാന്തകല്പലതിക' എന്നും രണ്ടു ഗ്രന്ഥങ്ങൾകൂടി ഇദ്ദേഹത്തിന്റെ കൃതികളിൽ പറയേണ്ടതായുണ്ട്. ഇവയിൽ ആദ്യത്തേതിൽ സകല ശാസ്ത്രപദ്ധതികളുടെയും സ്വരൂപം ചുരുക്കി പ്രസ്താവിച്ചിരിക്കുന്നു."

12. 'ഖണ്ഡനഖണ്ഡഖാദ്യം' ശബ്ദാഡംബരം കൂടാതെ അതിസൂക്ഷ്മവും ഗംഭീരവുമായ അർത്ഥനിഷ്കർഷയോടെ നൈയായികസിദ്ധാന്തസരണികളെ പൊടിപെടുത്ത് സർവം അനിർവചനീയമെന്നു വ്യവസ്ഥാപിച്ചിരിക്കയാൽ യുക്തിവാദത്തിൽ ഇത്ര മെച്ചമായ ഒരു ഗ്രന്ഥം അദ്വൈതികൾക്കില്ല. 'ശാംകരമതസ്യപ്രാണഭൂതോയം ഗ്രന്ഥഃ' എന്നാണ് ഇതിനെപ്പറ്റി പറയാറുള്ളത്. എങ്കിലും വേദാന്തപ്രക്രിയകളെ അത്രകണ്ട് ഇതു സംസ്പർശിക്കുന്നില്ലെന്ന് ഒരു പക്ഷമുണ്ട്. "നിരുക്താവഭിമാനം യേ ദധതേ താർക്കികാദയഃ; ഹർഷമിശ്രാദിഭിസ്തേതു ഖണ്ഡനാദൗ സുശിക്ഷിതാഃ" എന്ന സമസ്തവിദ്യാകുലഗൃഹമായ പഞ്ചദശീകാരൻ (വിദ്യാരണ്യസ്വാമികൾ) ഇതിനെ പ്രശംസിച്ചു പറഞ്ഞിരിക്കകൊണ്ട് ഏവർക്കും ഗ്രന്ഥമാഹാത്മ്യം ഊഹിക്കാമല്ലോ. പല പ്രൗഢഗ്രന്ഥപ്രണേതാക്കളും ഇതിനെ ഉദ്ധരിച്ചിട്ടുണ്ട്. അദ്വൈതസിദ്ധി, ന്യായരത്നാവലി മുതലായതിലും ഇതിനെ ക്രോഡീകരിച്ചിരിക്കുന്നതായി കാണാം. ഇതിന്റെ നിർമ്മാതാവായ കവിതാർക്കികചക്രവർത്തി ശ്രീശ്രീഹർഷമിശ്രാചാര്യന്റെ കാലം 900 വർഷങ്ങൾക്കുമുമ്പാണെന്ന് ഒരിക്കൽക്കൂടി പറഞ്ഞുകൊള്ളട്ടെ. ഈ മഹാനുഭാവന്റെ അദ്വൈതവിദ്യാഗുരു ശ്രീചിദ്വിലാസയതീന്ദ്രനാണ്. ചിദ്വിലാസൻ അഭിനവഗുപ്തന്റെ പ്രതിമല്ലൻ അല്ലെങ്കിൽ ജേതാവായിരുന്നു എന്നതാണ് കാലനിർണ്ണയത്തിന് ഇവിടെ ആധാരമാക്കുന്നത്. "തൈന്ത്രൈർദ്ദുര്യന്ത്രമന്ത്രൈരപി ബുധജനതാഗാധബോധാപമൃത്യോഃ കൃത്ത്യോദ്യൽക്രൂരധാരാപരുഷതരമതേർഗ്ഗുപ്തനാമ്നഃ ശരാരോഃ; ചേഷ്ടാ വിഷ്ടംഭകാനാം പ്രതിവിബുധസഭോൽഖാതജൈത്രദ്ധ്വജാനാമാപാതജ്ഞാനഭാജാം വിഭവമഭിദധേ ചിദ്വിലാസാഖ്യഭൂമ്നാം" എന്ന് സ്വഗുരുവായ ശ്രീചിദ്വിലാസനെപ്പറ്റി ശ്രീഹർഷൻ സ്തുതിച്ചു പറഞ്ഞിരിക്കുന്നു. ക്ഷുദ്രാഭിചാരങ്ങളെക്കൊണ്ടു വിദ്വാന്മാരെ വാദത്തിൽ തോല്പിച്ചുവന്ന അഭിഗുപ്തന്റെ നയം ചിദ്വിലാസനോടു പറ്റിയില്ലെന്നും ഗുപ്തപാദനെ ജയിച്ച് ചിദ്വിലാസയതി ജയസ്തംഭം നാട്ടിയെന്നുമാണല്ലോ ഇതിന്റെ സാരം. ഈ അഭിനവഗുപ്തൻ ആചാര്യസ്വാമികൾക്ക് അഭിചാരം ചെയ്തു എന്നു ശങ്കരവിജയത്തിൽ പറഞ്ഞിരിക്കുന്നത് ഇവർ തമ്മിൽ അതിദൂരമിരിക്കുന്ന കാലവ്യത്യാസത്തെ ഗണിക്കാതെ ആകയാൽ തീരെ അസംഗതംതന്നെ. പ്രകൃത(മായ) ഖണ്ഡനഖാദ്യത്തിൽനിന്നും അത്യല്പം ഉദ്ധരിക്കുന്നു: "...കൂടാതെ, ഈ മാതിരിയിൽ ലക്ഷണനിർദ്ദേശം ചെയ്യുന്ന

നിങ്ങൾക്ക് (അയവയങ്ങളെ നിവേശിപ്പിക്കേണ്ട ക്രമംവിട്ട് അക്രമമായി ചേർക്കയെന്ന) അപ്രാപ്തകാലത്വം വന്നുചേരുന്നു. ലക്ഷ്യംകുറിച്ചതിനുശേഷമേ ലക്ഷണനിർദ്ദേശം യോഗ്യ മായിരിക്കയുള്ളൂ; (ലക്ഷണം ധൂമാദിയെന്നപോലെ ഹേതുവാണെന്നും ലക്ഷ്യം പർവ താദിയെന്നവിധം ധർമ്മിയാണെന്നും ധർമ്മിവചനം പ്രതിജ്ഞയാണെന്നുമിരിക്കയാൽ ആദ്യമായി ഇതിനെ ആണ് ഉപന്യസിക്കേണ്ടതെന്നു താല്പര്യം). അതു നിങ്ങൾ വിപരീ തമാക്കിചെയ്തിരിക്കുന്നു. ഇങ്ങനെയാകുമ്പോൾ നിങ്ങൾക്കു താനേ സിദ്ധാന്തഭംഗമു ണ്ടാകുന്നു. (പ്രതിജ്ഞ, ഹേതു, ഉദാഹരണം, ഉപനയം, നിഗമനം എന്നിവ മുറയ്ക്കുപന്യ സിക്കണമെന്നു നിങ്ങളുടെ ശാസ്ത്രം സിദ്ധാന്തിക്കയാലെന്നു സാരം)..." ഇത് ദ്വിതീയപ രിച്ഛേദത്തിൽ നിഗ്രഹസ്ഥാനങ്ങളിൽനിന്നാണ്. ഇതിനെ വല്ലവരും ഖണ്ഡിച്ചാൽ അതിനെ വീണ്ടും ഇതുകൊണ്ടു ഖണ്ഡിക്കത്തക്കവണ്ണം അത്ര അർത്ഥനിഷ്കർഷം ഇതിനുണ്ടെന്ന് അദ്ദേഹം പറഞ്ഞിരിക്കുന്നതും മറ്റും നോക്കിയാൽ ഒരു വാചസ്പതിയുടെ 'ഖണ്ഡനോ ദ്ധാരം', 'ശങ്കരഭാഷ്യം മുഴുമൈയും കണ്ടിച്ചു പോട്ടാച്ച്' എന്ന് എന്റെ ഒരു സ്നേഹിതൻ മിസ്റ്റർ രാമസ്വാമി അയ്യർ ബി. എ., ബി. എൽ. (നൈപൈതൃക്കാരൻ) പറഞ്ഞത് ഓർമ്മിക്കും. ഖണ്ഡനഖണ്ഡഖാദ്യത്തിന്റെ ശങ്കരമിശ്രവ്യാഖ്യാനവും 'വിദ്യാസാഗരി' എന്ന ആനന്ദപൂർണ്ണവിദ്യാസാഗരകൃത 'ഖണ്ഡനഖണ്ഡഖാദ്യത്തിന്റെ ശങ്കരമിശ്രവ്യാ ഖ്യാനവും 'വിദ്യാസാഗരി' എന്ന ആനന്ദപൂർണ്ണവിദ്യാസാഗരകൃത 'ഖണ്ഡനഫക്കികാ വിഭജനടീക'യും വായിച്ചിട്ടുണ്ട്. കൂടാതെ; ഭവനാഥൻ, രഘുനാഥ (താർക്കികശിരോമണി) ഭട്ടാചാര്യൻ, വർദ്ധമാനോപാധ്യായൻ, ചിത്സുഖമുനി മുതൽപേരും ഇതിനു ടീകകൾ എഴു തിയിട്ടുണ്ട്."

13. "പ്രൗഢവേദാന്തഗ്രന്ഥപരമ്പരയിൽ 'ഭേദധിക്കാര'ത്തിനും ഒരു നല്ല സ്ഥാനം കല്പി ക്കേണ്ടതുണ്ട്. ഇതിന്റെ കർത്താവ് ശ്രീമദ് അപ്പയ്യദീക്ഷിതരെ നീലകണ്ഠശിവാചാര്യന്റെ ദ്വൈതശൈവമതത്തിൽനിന്നും അദ്വൈതമതാവലംബിയാക്കിത്തീർത്ത മഹാനും അദ്ദേ ഹത്തിന്റെ ബ്രഹ്മവിദ്യാഗുരുവും ആണെന്നു പറഞ്ഞാൽ ഗ്രന്ഥമഹിമയും ഗ്രന്ഥകാലവും ഏതാണ്ടു സ്പഷ്ടമായല്ലോ. 'പരിമളം (കല്പതരുടീക), 'ന്യായരക്ഷാമണി' മുതലായ ബ്രഹ്മസൂത്രിയനിബന്ധരത്നങ്ങളുടെയും കുവലയാനന്ദം, ചിത്രമീമാംസ (അലങ്കാരം) മുത ലായവയുടെയും മാത്രമല്ല ഇതുപോലെ ചതുരധികശതപ്രബന്ധങ്ങളുടെ നിർമ്മാതാവായ ദീക്ഷിതർ വൈയാകരണശിരോമണിയായ ഭട്ടോജിദീക്ഷിതരുടെ ഗുരുദേശ്യനും നാരാ യണഭട്ടതിരിപ്പാട്ടിലെ സമവയസ്കനും ആയിരുന്നു. ഇദ്ദേഹം ഗാർഹസ്ഥ്യം ഉപേക്ഷിച്ചു തുരീയാശ്രമം കൈക്കൊണ്ടതു പട്ടണത്താർ സർവത്യാഗം അനുഷ്ഠിച്ചവേളയിലാണെന്നു കാണുന്നു. ഭേദധിക്കാരപ്രണേതാവായ നൃസിംഹാശ്രമസ്വാമി 'അദ്വൈതദീപിക' മുത ലായി വേറെയും പല നിബന്ധങ്ങൾ നിർമ്മിച്ചിട്ടുണ്ട്. ശ്രീപാദശിഷ്യനായ നാരായണാ ശ്രമർ എഴുതിയിട്ടുള്ള 'ഭേദധിക്കാരസൽക്രിയ' എന്ന ടീക വിസ്തൃതവും നല്ലതുമാണ്."

14. 'ഭാരതമഞ്ജരി' എന്ന പ്രാകൃതകാവ്യം ഒരു നല്ല കൃതിയാണ്. ഇതിൽ അഞ്ച് ആശ്വാസങ്ങളുള്ളതിൽ ഓരോന്നും പ്രാകൃതം, പൈശാചി, മാഗധി മുതലായ പ്രാകൃതാ വാന്തരഭാഷകളിൽ രചിക്കപ്പെട്ടിട്ടുള്ളതാകുന്നു. വിസ്തരഭയത്താൽ പൈശാചീഭാഗ ത്തിൽനിന്നു മാത്രം മാതൃകയ്ക്കായി ഒരു ശ്ലോകം കാണിക്കുന്നു.

"അപജിതനിപമുഖകാളിമസംകമിതാ
ഇ വിഅ ഭന്തി കകുഭമുഖാഇം;
തക്കാളജനിതമേതുരതാതിസ
തമവിദ്ഭമാഹിതാവരനാഇം."

ഛായ–
"അപജിതനൃപമുഖകാളിമ
സംക്രമിതാനീവ ബഭുഃ കകുമ്മുഖാനി;
തൽക്കാലജനിതമേദുര
താദൃശതമൊ വിഭ്രമാഹിതാവരണാനി."

ഇതിൽ പാഞ്ചാലീസ്വയംവരാനന്തരം ഇച്ഛാഭംഗജന്യമായി അന്യരാജാക്കന്മാർക്കുണ്ടായ മുഖകാർഷ്ണ്യം വളരെ ഭംഗിയാംവണ്ണം വർണ്ണിച്ചിരിക്കുന്നതു നോക്കുക. "ശ്രീഹരിദീക്ഷിതരുടെ ടീകയോടുകൂടിയ ശിവഗീത, ദേവീഗീത, അഷ്ടാവക്രഗീത, ഋഭുഗീത, കപിലഗീത, അവധൂതഗീത, ഗണേശഗീത, ഉത്തരഗീത, സൂതഗീത ഇത്യാദി 18 ഗീതകൾ വായിച്ചിട്ടുള്ളവയിൽ ശ്രീഭഗവദ്ഗീതയെപ്പറ്റി പറയുന്നില്ല; പറയേണ്ടതുമില്ല. ആത്മൈക്യപരത്വത്തിൽ ബ്രഹ്മഗീതയോടു സമനില യാതൊന്നിനുമില്ലെന്നു പ്രത്യേകം പറയേണ്ടിയിരിക്കുന്നു. ഇതിന്റെ വ്യാഖ്യാതാവ് ശ്രീവിദ്യാരണ്യസ്വാമിയാണ്."

വിജ്ഞാനഭിക്ഷുവിന്റെ യോഗവാർത്തികം; യോഗസൂത്രഭാഷ്യം; ശ്രീവാചസ്പതിമിശ്രന്റെ ഭാഷ്യടീക; യോഗസൂത്രസ്ഥ 'ഭോജവൃത്തി', "ഇതിനെ ഒരുകാലത്ത്, ഇന്ന് അദ്വൈതബ്രഹ്മസിദ്ധി മുതലായ ചില ഗ്രന്ഥങ്ങളെ എന്നപോലെ, അത്യധികം ഇഷ്ടപ്പെട്ടിരുന്നു." യോഗചന്ദ്രിക; ഒരു സ്വതന്ത്രകൃതിയായ ശ്ലോകബദ്ധയോഗചന്ദ്രിക; അമനസ്കഖണ്ഡം; ഘേരണ്ഡസംഹിത; ബ്രഹ്മജ്ഞാനതന്ത്രം; ശിവസംഹിത; യാജ്ഞവൽക്യസംഹിത; യോഗദീപിക; കല്പദ്രുമം; അഗസ്ത്യയോഗശാസ്ത്രം.

ഉദ്ധവസന്ദേശം; മാനവേദ (സാമൂതിരി) വ്യാഖ്യായുതം ശുകസന്ദേശം; വിപ്രസന്ദേശം; സഹൃദയഹൃദയാഹ്ലാദനാപരനാമകം 'മനോദൂതം', "ഇത് അന്വർത്ഥസംജ്ഞമായ ഒരു ഖണ്ഡകൃതിയണ്." നേമിദൂതം; ഹംസദൂതം; "കോകിലസന്ദേശം' മഹാത്മാവായ ഉദ്ദണ്ഡശാസ്ത്രികളുടെ കൃതികളിലും സന്ദേശകാവ്യവർഗ്ഗത്തിലും മുൻനിൽക്കുന്ന ഒന്നാണ്. ഗുണപൗഷ്കല്യംകൊണ്ടു മേഘസന്ദേശംപോലെയും ശാസ്ത്രികളുടെ കൃതിയാകയാൽ അളവില്ലാത്തവിധത്തിലും ഞാൻ ഇതിനെ ഇഷ്ടപ്പെടുന്നു. ഇതിൽനിന്ന് ഒരു പദ്യം: "തത്ര ദ്രഷ്യസ്യഖിലമഹിളാമൗലിമാലായമാനാം ബാലാമേനാം നിയതമധുനാ മദ്വിയോഗേന ദീനാം; കല്യാണീ സാ കനകദളീകന്ദളീകോമളാംഗീ കന്ദർപ്പാഗ്നിം കഥമിവ കുകൂലാഗ്നികല്പം സഹേത", ഇത്യാദിശ്ലോകങ്ങളുടെ മാധുര്യാസ്വാദവിഷയത്തിൽ 'വ്യഞ്ജനാ'പേക്ഷയില്ലല്ലോ. 'അവതംസം' എന്നു മതിയായിരിക്കെ 'കർണ്ണാവതംസം' എന്നു ചേർക്കുന്നത് അനർഹമാണെന്നും, പൗനരുക്ത്യമുണ്ടെന്നും പറയുംപോലെ. ചിലർ 'കുകൂലാഗ്നി' എന്നതിനെക്കുറിച്ചും അസ്വാരസ്യം പുറപ്പെടുവിക്കാറുണ്ട്. ആരൂഢത്വബോധത്തിനു കർണ്ണാവതംസം എന്നുതന്നെ പറയുന്നതു യുക്തതരം എന്ന അഭിപ്രായംപോലെ, ഉമിക്കുകൂടിപ്പറയുന്ന കുകൂലശബ്ദത്തെ അപേക്ഷിച്ച് ഝടിത്യർത്ഥ പ്രീതിക്ക് കുകൂലാഗ്നി എന്നു പ്രയോഗിക്കുന്നതു ശ്രേഷ്ഠതരമെന്നാണ് മഹാകവികളുടെ അഭിപ്രായം. 'ശിരീഷാദപി മൃദ്വംഗീ ക്വേയമായതലോചനാ; ഏഷ ക്വച കുകൂലാഗ്നി കർക്കശോ മദന ജ്വരഃ" എന്നു പരിമളകാളിദാസൻ പ്രയോഗിച്ചിരിക്കുന്നു. ഉദണ്ഡശാസ്ത്രികളെപ്പറ്റിയുള്ള കഥകൾ മലയാളികളിലാർക്കും അപരിചിതമായിരിക്കുമെന്നു തോന്നുന്നില്ല. ഇദ്ദേഹം കോഴിക്കോട് 'തളി' ക്ഷേത്രത്തിൽ അരങ്ങേറ്റത്തിനായി മാനവിക്രമസാമൂതിരിയുടെ അപേക്ഷാനുസാരം നിർമ്മിച്ച 'മല്ലികാമാരുതം' എന്ന പ്രകരണം (നാടകം) അതിപ്രൗഢവും വിശ്രുതവുമായ ഒരു കൃതിയാണല്ലോ. ഇത്ര പ്രൗഢവും അതുപോലെ സരളമനോജ്ഞവും ആയ പദ്യങ്ങളടങ്ങിയ കൃതി ഏറെയില്ല. മൃച്ഛകടികം, മാലതീമാധവം എന്നീ പ്രകരണങ്ങൾ പ്രസി

ദ്ധങ്ങളാണെങ്കിലും ആ ജാതിയിൽ ഇതിനുള്ള സ്ഥാനം ഒന്നു വേറെയാണ്. ഇതിൽ പത്ത് അംഗങ്ങൾ അടങ്ങിയിരിക്കും. 'വസ്തുനേതൃരസാ ഏവ ഭിന്നാ രൂപകഭേദകാഃ' എന്ന പ്രമാണത്താൽ കഥാവസ്തു, നായകൻ, രസം ഇവയുടെ ഭിന്നിപ്പുകൊണ്ടാണ് രൂപകങ്ങൾക്കു ഭേദമുണ്ടാകുന്നതെന്നു കാണാം. നാടകത്തിലെ ഇതിവൃത്തം (വസ്തു – കഥാശരീരം) പുരാണാദിപ്രസിദ്ധവും നായകൻ ധീരോദത്തനും ശൃംഗാരവീരരസങ്ങളിൽ ഒന്നു പ്രധാനവുമായിരിക്കും. ഇതിവൃത്തത്തിന്റെ ലക്ഷണം ശ്രീഭോജരാജാവിന്റെ 'ഭാവപ്രകാശം' എന്ന രസപ്രബന്ധത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു: "വസ്തു തൽ സ്യാൽ പ്രബന്ധസ്യ ശരീരം കവികല്പിതം; ഇതിവൃത്തം തദേവാഹുർന്നാദ്യാഭിനയകോവിദാഃ" ഇതുതന്നെ, "പ്രഖ്യാതോല്പാദ്യമിശ്രത്വഭേദാത് തത്രിവിധം മതം." പ്രഖ്യാതം, ഉല്പാദ്യം, മിശ്രം എന്ന ഭേദത്താൽ, ഉല്പാദ്യം, മിശ്രം എന്ന ഭേദത്താൽ മൂന്നുതരം എന്നു ദശരൂപകത്തിൽ പറഞ്ഞിട്ടുണ്ട്. ഉല്പാദ്യമെന്നതു കവികല്പിതവസ്തുവാണ്.

"പ്രോക്തംപ്രകരണെ വൃത്തമുല്പാദ്യം ധീരശാന്തകഃ; നേതാ, രസസ്യ പ്രാധാന്യം ശൃംഗാരസ്യൈവ സമ്മതം" എന്ന പ്രമാണത്താൽ പ്രകരണത്തിലെ കഥ ഉൽപാദ്യവും, നായകൻ ധീരശാന്തനും, രസം ശൃംഗാരപ്രധാനവും ആയിരിക്കണം. മല്ലികാമാരുതത്തിൽനിന്നും ഒരു ശ്ലോകം താഴെ ചേർക്കുന്നു: "അഭിലഷസിയദീന്ദോ! വക്ത്രലക്ഷ്മീം മൃഗാക്ഷ്യാഃ പുനരപിസകൃദബ്ധൗ മജ്ജ സംക്ഷാളയാങ്കം; സുവിമലമഥബിംബംപാരിജാതസ്യ ഗന്ധൈഃ സുരഭയ വദ നോചേത്വം ക്വ തസ്യാ മുഖം ക്വ", ഈ ശ്ലോകം അപ്പയ്യദീക്ഷിതർ കുവലയാനന്ദത്തിൽ ഉദാഹരണത്തിനെടുത്തിട്ടുള്ളതു ഗുണഭാഗത്തേക്കു തെളിവാണ്. 'ശിവതാണ്ഡവം' എന്നൊരു സ്തോത്രംകൂടി ശാസ്ത്രികളുടെ വകയായിക്കണ്ടിട്ടുണ്ട്. അതിൽനിന്നും ഒരു പദ്യം: 'ചഞ്ചദ്ദേവേന്ദ്രകുട്യശ്ചലിതദശദിഗാകീർണ്ണകോടീരകോട്യഃ സംഗായൽസ്വർവധൂട്യഃ സരഭസവിനമൽസിദ്ധഗന്ധർവധാട്യഃ; വിശ്ലിഷ്യച്ചർമ്മപട്യോ വിഗളിതശതപത്രാസനോദ്യൽകരോട്യസ്ത്രുട്യൽ കൈലാസനട്യസ്ത്രിപുരവിജയിനഃ പാന്തുമാമാരഭട്യഃ ഈ മഹാപണ്ഡിതകവീന്ദ്രന്റെ ജന്മഭൂമി കാഞ്ചിപുരത്തു പാലാർനദീപരിസരത്തിൽ ലാടപുരം എന്ന ഗ്രാമമാണ്."

ശൃംഗാരവൈരാഗ്യപരവിവൃതികൾ ചേർന്ന അമരുശതകം; ബാലഭാരതകാവ്യം; കാദംബരീകഥാസാരം കാവ്യം, "ഇതു ക്രിസ്താബ്ദം ഏഴാംനൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്ന അഭിനന്ദൻ എന്ന കാശ്മീരകപണ്ഡിതനാലുണ്ടാക്കപ്പെട്ടതാണ്. അനുഷ്ടുപ്ശ്ലോകബദ്ധകാവ്യനിർമ്മാണത്തിൽ ഇദ്ദേഹത്തോടൊത്ത പണ്ഡിതനില്ലെന്നാണ് ശ്രീഭോജസമകാലികനായിരുന്ന ക്ഷേമേന്ദ്രൻ പറഞ്ഞിട്ടുള്ളത്"; ഗീതഗോവിന്ദം; ഭർത്തൃഹരിശതകത്രയം, "ഇത് മഹാഭാഷ്യവ്യാഖ്യാതാവും ഹരികാരിക (വാക്യപദീയം) മുതലായ നിബന്ധരത്നങ്ങളുടെ നിർമ്മാതാവും ആയ ബ്രഹ്മവിൽപ്രകാണ്ഡ ശ്രീഭർത്തൃഹരിയുടെ കൃതിയാണെന്നറിയാത്തവരാരുമില്ല. എന്നാൽ ഇതിലെ ചില ശ്ലോകങ്ങളെങ്കിലും അന്യാധീനപ്പെടുത്തിയാൽ കൊള്ളാമെന്ന് ഏതാനും പണ്ഡിതന്മാർക്കു ഭൂതാവേശംകൊണ്ടു കാണുന്നു. ഇതുപോലെ വേറെ പണ്ഡിതന്മാർ ഹരികാരിക മറ്റൊരു ഹരിയുടേതാണെന്നു ശഠിക്കുന്നുണ്ട്. 'ഹരിർഭർത്തൃഹരിസ്സ്മൃതഃ' എന്ന കോശംകൊണ്ടും കൗണ്ഡഭട്ടപ്രഭൃതി മഹാപണ്ഡിതസമ്മതികൊണ്ടും ഈ ഭാഗം നിരാധാരം എന്നു തെളിയും. മേൽ പ്രസ്താവിച്ചവിധമുള്ള ഒരിളക്കത്തിൽ 'ഭട്ടി' എന്നു പ്രസിദ്ധമായ രാമകഥാശ്രയ(ശാസ്ത്ര) കാവ്യം ഭർത്തൃഹരിയുടെ കൃതിയാണെന്ന് അതിന്റെ ഒരു വ്യാഖ്യാതാവായ ഭരതമല്ലികൻ പറഞ്ഞുകാണുന്നു. ഭർത്തൃഹരിയും ഭട്ടിയും പണ്ഡിതചക്രവർത്തികളാണെന്ന് ഏവരാലും സമ്മതിക്കപ്പെട്ടവരെങ്കിലും ദുഷ്ടോദാഹരകത്തിൽ ഭട്ടിയെ എന്നപോലെ ഭർത്തൃഹരിയെ ആരും നിവേശിപ്പിക്കാറില്ലെന്ന ഒരു ഭേദമുണ്ട്; നേരെ മറിച്ചു ഭട്ടോജിദീക്ഷിതപ്ര

മുഖമഹാവൈയാകരണന്മാർ സർവത്ര ഹരിയെ പ്രമാണിക്കതന്നെ ചെയ്യുന്നു; തന്നെയുമല്ല, ഹരിസേതുവിനെ ആശ്രയിച്ചാണ് താൻ മഹാഭാഷ്യാബ്ധിയെ തരണം (വ്യാഖ്യാനം) ചെയ്യുന്നതെന്നു 'ഭാഷ്യപ്രദീപ'കാരനായ (കാശ്മീരക) വൈയാകരണപണ്ഡിതകേസരിപോലും പറഞ്ഞും ഇരിക്കുന്നു."

'ഭാമിനീവിലാസം' തർക്കവാചസ്പതിയുടെ ടീകയോടുകൂടിയത്; ഇത് മഹാകവി ജഗന്നാഥപണ്ഡിതരാജന്റെ കൃതിയാണ്. 'നിർമ്മായ നൂതനമുദാഹരണാനുരൂപം കാവ്യം മയാത്രനിഹിതം നപരസ്യ കിഞ്ചിൽ; കിംസേവ്യതെ സുമനസാം മനസാപി ഗന്ധഃ കസ്തൂരികാജനനശക്തിഭൃതാ മൃഗേണ, എന്ന് സ്വകൃതിതല്ലജമായ 'രസഗംഗാധര'ത്തിൽ ഉപന്യസിച്ചിരിക്കകൊണ്ട് ഇതിന്റെ ഉദ്ദേശ്യം സ്പഷ്ടമാകുന്നു. ഈ പണ്ഡിതർ ഒഴിച്ചുള്ള സകല സാഹിത്യഗ്രന്ഥകാരന്മാരും ഉദാഹരണത്തിനു പരകീയപദ്യങ്ങളാണ് ഏറെക്കുറെ എടുക്ക വഴക്കം. എന്നാൽ ഇദ്ദേഹം അങ്ങനെ ചെയ്തിട്ടില്ല. ശബ്ദാർത്ഥങ്ങൾ തുലാസിലിട്ടു തൂക്കിച്ചേർത്താലെന്നപോലെ അത്ര നിഷ്കർഷയോടും ചമൽക്കാരരീതിയോടും കവിതചെയ്തിട്ടുള്ളവരിൽ പണ്ഡിതർക്കു തുല്യൻ ഇല്ലെന്നുതന്നെയാണ് ബുധമതം. കൈയടോപാധ്യായനുശേഷം ഭാരതത്തിലെ ഒന്നാമത്തെ വൈയാകരണപണ്ഡിതനായിരുന്ന ഭട്ടോജിദീക്ഷികരുടെ പ്രൗഢമനോരമയെ മാത്രമല്ല വ്യാകരണകൗസ്തുഭത്തെക്കൂടി കഠിനമായി വിമർശിക്കുന്ന 'മനോരമാകുചമർദ്ദനം' ചിത്രമീമാംസാഖണ്ഡനം മുതലായതുകൊണ്ടു പണ്ഡിതരുടെ പാണ്ഡിത്യഹിമാചലചരമചൂഡാശ്രയത ഊഹിക്കാം. ശ്രീകണ്ഠശിവാവതാരമായിരുന്ന അപ്പയ്യദീക്ഷിതേന്ദ്രന് പണ്ഡിതരാജനെ വലിയ ഭയമായിരുന്നുവത്രെ. ഈ മഹാനെപ്പറ്റി പറയാൻ തുടങ്ങിയാൽ ഇവിടെ സ്ഥലകാലങ്ങൾ മതിയാകയില്ല. ഇദ്ദേഹം ശതാധികപ്രബന്ധനിർമ്മാതാവായ മഹാപണ്ഡിതനാണ്. 'പണ്ഡിതരാജ'ബിരുദം ഷാജഹാൻ ചക്രവർത്തി നൽകിയതാകുന്നു. മഹമ്മതുമതഗ്രന്ഥം മൂന്നുദിവസംകൊണ്ടു പഠിച്ച് 'കാജി' പണ്ഡിതനെ വാദത്തിൽ പരാജിതനാക്കിയതുമൂലമാണത്രെ വിരുതുപേർ കൊടുത്തത്. ഒരിക്കൽ ഇദ്ദേഹം ചക്രവർത്തിയുമായി ചതുരംഗം കളിച്ചുകൊണ്ടിരുന്നപ്പോൾ ഷാജഹാന് സ്വർണ്ണകലശത്തിൽ ജലംകൊണ്ടുചെന്നുകൊടുത്തിട്ടു മടങ്ങിപ്പോകുന്ന രാജകുമാരിയെ ഒന്നു വർണ്ണിക്കാൻ ചക്രവർത്തി പറഞ്ഞതിൽ..., "ഇയം സുസ്തനീ മസ്തകന്യസ്തകുംഭാകുസുംഭാരുണം ചാരുചേലം ദധാനാ; സമസ്തസ്യ ലോകസ്യചേതഃ പ്രവൃത്തിം ഗൃഹീത്വാഘടെ സ്ഥാപ്യ യാതീവ ഭാതി." എന്നു വർണ്ണിച്ചു പാഴ്സി ഭാഷയിൽ വിവരിച്ചുകേൾപ്പിച്ചതായി അറിയുന്നു. ഇതിന്റെ സൗകുമാര്യാദികൾ വാചാമഗോചരമാണല്ലോ. ഭാമിനീവിലാസത്തിൽനിന്നും ഒരു ശ്ലോകം: "ആമൂലാദ്രത്നസാനോർമ്മലയവലയിതാദാചകൂലാൽ പയോധേര്യാവന്തഃ സന്തികാവ്യപ്രണയന പടവസ്തേ വിശംകം വദന്തു; മൃദ്വീകാമദ്ധ്യനിര്യന്മസൃണമദധുരീ മാധുരീ ഭാഗ്യഭാജാം വാചാമാചാര്യതായാഃ പദമനുഭവിതും കോസ്തി ധന്യോ മദന്യഃ" ഇനി രസഗംഗാധരത്തിൽനിന്നു: "സ്മൃതാപി തരുണാതപം കരുണയാ ഹരന്തീനൃണാമഭംഗുരതനുത്വിഷാം വലയിതാ ശതൈർവിദ്യുതാം; കലിന്ദഗിരിനന്ദിനീതടസുരദ്രുമാലംബിനീ മദീയമതിചുംബിനീ ഭവതു കാപികാദംബിനീ." ഇതിൽ കാദംബിനീ (മേഘമാലാ) ത്വേന ശ്രീകൃഷ്ണമൂർത്തിയാണ് ഉൽപ്രേക്ഷിക്കപ്പെട്ടിരിക്കുന്നത്. പ്രാണനാരായണ മഹീപതിയുടെ പ്രശസ്തിയിൽനിന്ന്: "വിദ്വാംസോ വസുധാതലേ പരവചഃ ശ്ലാഘാസുവാചം യമാ ഭൂപാലാഃ കമലാവിലാസമദിരോന്മീലന്മദാഘൂർണ്ണിതാഃ; ആസ്യേധാസ്യതി കസ്യ ലാസ്യമധുനാ ധന്യസ്യ കാമാലസസ്വർവാമാധരമാധുരീമധരയൻ വാചാം വിലാസൊ മമ," ഇത്യാദിയുടെ രസവത്ത്, രീതിശയ്യാദിഗുണങ്ങൾ മുതലായവയ്ക്കു തുല്യം 'സാഗരഃസാഗരോപമഃ' എന്നുതന്നെ പറയണം. ഉത്തരാർദ്ധപ്രതിപാദ്യമായ അർത്ഥാലംബനത്തോടും പ്രകൃതപദ്യപ്രയോഗരത്യാ

ദിസൂചകഗുണക്രിയാദിയോടുംകൂടിയ കവിഗതചിന്ത ഇതിൽ പ്രാധാന്യേന അഭിവ്യക്തമാകകൊണ്ട് ഇതു ഭാവദ്ധ്വനിയാണ്. ഷാജഹാൻ ബാദുഷാഹയുടെ ബന്ധുവായ അസഫുൾഖാനെയും മറ്റും സംബന്ധിച്ചുള്ള 'ആസഫ്‌വിലാസം' എന്ന ആഖ്യായികയും, സുധാലഹരി (സൂര്യസ്തോത്രം), കരുണാലഹരി (ശ്രീകൃഷ്ണസ്തോത്രം), ലക്ഷ്മീലഹരി മുതലായവയുമൊക്കെ പ്രസിദ്ധങ്ങളാണ്. ലക്ഷ്മീലഹരിയിൽനിന്ന്: 'അനല്പൈവാദീന്ദ്രെരഗണിതമഹായുക്തിനിവഹൈർന്നിരസ്താ വിസ്താരം ക്വചിദകലയന്തീ തനുമപി; അസൽഖ്യാതിവ്യാഖ്യാധിക ചതുരിമാഖ്യാതമഹിമാ വലഗ്നേ ലഗ്നേയം സുഗതമതസിദ്ധാന്തസരണീഃ"

പെരുമനം വാസു(ദേവ)ഭട്ടതിരിയുടെ യുധിഷ്ഠിരവിജയംയമകകാവ്യം; ടിയുടെ വാസുദേവവിജയം, "ഇത് ഒരു വ്യാകരണശാസ്ത്രകാവ്യമാണ്. ഭട്ടികാവ്യം; കാശ്മീരകഭീമഭട്ടന്റെ 'രാവണാർജ്ജുനീയം' മുതലായതുപോലെ എന്നു പറഞ്ഞാൽ പോരാ, മൂന്നു സർഗ്ഗംകൊണ്ട് അഷ്ടാധ്യായി മുഴുവൻ ഗതാർത്ഥമാക്കിയിരിക്കുന്ന ഒരു കാവ്യരത്നമാണിത്. ഇതിന്റെ പൂരണമാണ് മേല്പത്തൂർഭട്ടതിരിപ്പാട്ടിലെ 'ധാതുകാവ്യം.' ഇതിലെ കഥ കംസവധമാണ്. വാസുഭട്ടതിരി ആദ്യകാലം മഹാമൂഢനും കൊഞ്ഞ(ത്ത)പറയുന്ന ആളും ആയിരുന്നു. 'തിരുവെള്ളക്കാവിൽ' ശാസ്താവിന്റെ നിരന്തരഭജനത്താൽ ദേവപ്രസാദലബ്ധമായ കദളിപ്പഴം തിന്നു മഹാവിദ്വാനായി എന്നാണല്ലോ ഐതിഹ്യം. ഇദ്ദേഹം കുലശേഖരപ്പെരുമാളുടെ കാലത്തു ജീവിച്ചിരുന്നു എന്നാണു കാണുന്നത്. പെരുമാൾ 1600, വർഷങ്ങൾക്കു മുമ്പാണത്രെ രാജ്യം ഭരിച്ചിരുന്നത്. ഇദ്ദേഹം ആചാര്യസ്വാമികളെ അപേക്ഷിച്ചുപോലും പ്രാചീനനാണെന്നുള്ളതിൽ സംശയമില്ല." ഹരദത്തപണ്ഡിതരുടെ 'രാഘവനൈഷധീയകാവ്യം', "ഈ ഹരദത്തൻ 'പദമഞ്ജരി' എന്ന വിപുലവും വിശിഷ്ടവുമായ വ്യാകരണടീകയുടെ രചയിതാവല്ല." സ്തുതി കുസുമാഞ്ജലി; ശ്രീകൃഷ്ണകർണ്ണാമൃതം, "ഇതു വില്വമംഗലത്തു സ്വാമിയാരുടെ കൃതിയാണ്." രാഘവപാണ്ഡവീയംകാവ്യം; എലത്തൂർ രാമസ്വാമിശാസ്ത്രി എന്നു പ്രസിദ്ധനായ കേരളകാളിദാസന്റെ ആര്യാദ്വിശതി മുതലായത്; ചിത്രരത്നാകരം; അമൃതോദയനാടകം; "ഇത് പ്രബോധചന്ദ്രോദയം, ഭർത്തൃഹരിനിർവേദം, ജീവാനന്ദം മുതലായ നാടകങ്ങൾപോലെ നിവൃത്തിമാർഗ്ഗപരമാണ്." ഉന്മത്തരാഘവം, "സീതാവിപ്രയുക്തനായ ശ്രീരാമദേവന്റെ വിരഹോന്മാദം ഇതിൽ സരസമായി വർണ്ണിക്കപ്പെട്ടിരിക്കുന്നു." ദൂതാംഗദം; മാളവികാഗ്നിമിത്രം; രത്നാവലി, പ്രിയദർശിക, നാഗാനന്ദം, ഈ മൂന്നും പാടലിപുത്രത്തിലെ ആകട്ടെ കാന്യകുബ്ജത്തിലെ ആകട്ടെ 'ശ്രീഹർഷവർദ്ധനനുവേണ്ടി ഭിന്നകവികളുണ്ടാക്കിയതാണ് കവി 'ധാവകൻ' ആണെന്നു ചിലരും ബാണഭട്ടനാണെന്നു മറ്റുചിലരും പറയുന്നു. ധാവകൻ എന്നൊരു കവി ഉണ്ടായിട്ടേ ഇല്ലെന്നു പറഞ്ഞു കാശ്മീർകാർ ബാണനു സർവാവകാശം കൊടുക്കുന്നു. 'ശ്രീഹർഷാദെർദ്ധാവകാദീനാമിവധനം' എന്ന് കാവ്യപ്രകാശത്തിന്റെ ടീകയിൽ, ഉണ്ടായിട്ടില്ലാത്ത ഒരാൾ സ്ഥലം പിടിക്കയെന്നത് എങ്ങനെയെന്നവർക്കറിയാം." രുക്മിണീപരിണയം, "ഇതു 973-ലെ രാമവർമ്മമഹാരാജാവിന്റെ ഭാഗിനേയനും സർവകലാകുശലനുമായിരുന്ന ശ്രീരാമവർമ്മ (അശ്വതിതിരുനാൾ) ഇളയരാജാവിനാൽ ഉണ്ടാക്കപ്പെട്ടതാണെന്നറിയുന്നതിൽ മലയാളികൾക്കഭിമാനത്തിനു വകയുണ്ടല്ലോ." വിക്രമോർവശീയം; സുഭദ്രാഹരണം; പ്രദ്യുമ്നാനന്ദം; ജാനകീപരിണയം. &c. കൊടുങ്ങല്ലൂർ വിദ്വാൻ ഇളയരാജാവിന്റെ കൃതിയായ രസസദനഭാണം; ശൃംഗാരഭൂഷണം മുതലായത്. ചമ്പൂരാമായണത്തെപ്പറ്റി പ്രശംസ ആവശ്യമില്ല. ഇതു സാർവമാന്യമായി ശോഭിക്കുന്നല്ലോ. ഇതിന്റെ കർത്താവു സർവജ്ഞശ്രീ ഭോജരാജനല്ലെന്നും കാളിദാസരാണെന്നും പറയുന്നവർ വല്ല മരുന്നും സേവിക്കണം. അക്കൂട്ടർ വിചാരിക്കുന്ന കാളിദാസർ അന്നു ജീവിച്ചിരുന്നേ ഇല്ല. രാജാക്കന്മാർക്ക് കവി

ത്വമില്ലെന്നാണ് ഒരുവക പണ്ഡിതരുടെ പക്ഷം. കവിത വായിലുദിക്കാത്ത ചില രാജപണ്ഡിതന്മാരുണ്ടെങ്കിൽ അങ്ങനെ ചില വെറും പണ്ഡിതന്മാരുമുണ്ട് എന്നൊരിക്കൽ പറഞ്ഞാൽ പോരാ. 32 വയസ്സ് മാത്രം ജീവിച്ചിരുന്ന സ്വാതിതിരുനാൾ മഹാരാജാ പാണ്ഡിത്യകവിത്വങ്ങളുടെ വിളനിലമായിരുന്നു എന്നു പൂർണ്ണബോധമുള്ള നമുക്ക് അധികകാലം ജീവിച്ചിരുന്ന അന്നത്തെ ഭോജരാജാവിന്റെ കാര്യത്തിൽ സംശയമുണ്ടാകയില്ല. ഈ മഹാന്റെ കൃതികൾ എല്ലാംതന്നെ ലോകോത്തരങ്ങളാണ്. സാഹിത്യഗ്രന്ഥങ്ങളിൽ ഇദ്ദേഹത്തിന്റെ സരസ്വതീകണ്ഠാഭരണംപോലെ അത്ര വിസ്തൃതവും മനോജ്ഞവുമായ ഗ്രന്ഥം അധികമില്ല. രസപ്രകരണത്തെ വേറെ നിർമ്മിച്ചിട്ടുള്ളതായി അറിഞ്ഞുകഴിഞ്ഞല്ലോ. ഇവയിൽ ഒന്നും ഇദ്ദേഹം ഉണ്ടാക്കിയതല്ലെന്നും മറ്റും, ചില ധാരകൾ, കണ്ടകണ്ണേതൊ?"

വിശ്വഗുണാദർശചമ്പൂ; "ഇതിന്റെ കർത്താവു നമ്മുടെ അപ്പയ്യദീക്ഷിതരുടെ ബന്ധുവല്ല. ഇദ്ദേഹം വൈഷ്ണവൻ (അയ്യംകാർ) ആണ്. ഇദ്ദേഹത്തിന്റെ കൃതിയാണ് 'ലക്ഷ്മീസഹസ്രം' എന്ന വിശിഷ്ടസ്തോത്രം." കാദംബരി; ഹർഷചരിതം; ദശകുമാരചരിതം; ധർമ്മശർമ്മാഭ്യുദയം മഹാകാവ്യം; ഹലായുധവൃത്തിസഹിതം പിംഗലസൂത്രം; കാവ്യപ്രദീപം; സാഹിത്യകൗമുദി; സാഹിത്യസാരം; കാവ്യാനുശാസനം; അലങ്കാരസർവസ്വം; സാഹിത്യദർപ്പണം; രസാർണ്ണവസുധാകരം; നാട്യശാസ്ത്രം; നാട്യദർപ്പണം; നാട്യപ്രദീപം; അലങ്കാരകൗസ്തുഭം (മുൻ പറഞ്ഞതല്ല). കാവ്യാദർശം. വെങ്കടനാഥദേശികന്റെ യാദവാഭ്യുദയം മഹാകാവ്യം; മൂകപഞ്ചശതി, "ഈ കാമാക്ഷി സ്തോത്രം അതിലളിതമനോഹരമാണ്. ഈ മൂകകവിയെ സൗന്ദര്യലഹരി 89-ാം ശ്ലോകത്തിൽ ആചാര്യസ്വാമി സ്മരിച്ചിരിക്കുന്നു എന്നു പറഞ്ഞാൽ കാര്യം മനസ്സിലായല്ലോ." കാവ്യമാലാ'ഗുച്ഛക'ങ്ങളിലെ ഭഗവല്പാദീയവിഷ്ണുപാദാദികേശാന്തസ്തോത്രം; ശിവകേശാദിപാദാന്തവർണ്ണനം; കവികണ്ഠാഭരണം; ഔചിത്യവിചാരചർച്ച; ശിവശതകം (മഹോപാധ്യായഗോകുലനാഥകൃതം); കുട്ടനീമതം, "900-ൽപരം ആര്യകളുള്ള ഒരു കൃതിരത്നം; ഇതു കാശ്മീർ 'മഹാരാജജയാപീഡപണ്ഡിത'ന്റെ സഭയിൽ ക്രി. അ. 755. ഇടയ്ക്കു ജീവിച്ചിരുന്ന ഭട്ടദാമോദരഗുപ്തന്റെ കൃതിയാണ്." സുദർശനശതകം; ചണ്ഡീശതകം; "കൽഹണമഹാകവി, ജോനരാജൻ, പണ്ഡിതശ്രീവരൻ എന്നിവർ ഉണ്ടാക്കിയതും മൂന്നുവാല്യങ്ങളുള്ളതുമായ രാജതരംഗിണി; ഇത് കാശ്മീർരാജചരിത്രമായിട്ടാണിരിക്കുന്നതെങ്കിലും വിദ്വച്ചരിത്രത്തിന് ഒരാദർശമാണ്."

(മീമാംസ) ന്യായസുധ; ശാസ്ത്രദീപിക; ഭാട്ടഭാഷാപ്രകാശം; വിധിരസായനം; മീമാംസാകുതൂഹലം; മീമാംസാനയവിവേകം; സാംഖ്യപ്രവചനഭാഷ്യം; സാംഖ്യകാരികാഭാഷ്യം; സാംഖ്യസാരം, ശങ്കരവിജയവിലാസം; ശങ്കരദിഗ്വിജയം, "ഇതിന്റെ കർത്താവ് നവകാളിദാസബിരുദശാലിയായ ഒരു മാധവനാണെന്നു പറഞ്ഞിരിക്കുന്നു. ഇതു സർവജ്ഞമാധവാചാര്യരുടേതാക്കിത്തീർത്തതല്ലയൊ? മേൽപറഞ്ഞപേരിൽ അദ്ദേഹം ഒരു ഗ്രന്ഥവും ചെയ്തിട്ടില്ല. അദ്ദേഹം കുലഗോത്രങ്ങളെക്കൂടി സ്വകൃതികളിൽചേർത്തും കാണുന്നു. 'വിദ്യാതീർത്ഥ'ഗുരുവന്ദനം പ്രക്ഷിപ്തമാകാം. ഒടുവിലെ ഭാഗങ്ങൾ വിദ്യാരണ്യസ്വാമിയുടെ പാണ്ഡിത്യമുദ്രയ്ക്കു മതിയാകുമോ?" ന്യായവാർത്തികം; ടിയുടെ വാർത്തികതാല്പര്യടീക; വ്യുല്പത്തിവാദം; ന്യായസൂത്രവൃത്തി; ന്യായതത്വചിന്താമണി; രഘുനാഥശിരോമണിയുടെ ദീധിതി; തത്വചിന്താമണിപ്രകാശം (രുചിദത്തകൃതം); ആർഡെ ഉപാഹ്വകൃഷ്ണഭട്ടന്റെ കൃതികളായ ശക്തിവാദവിവരണം; പക്ഷതാടീക; കാശിക മുതലായവ. ഗദാധരീയ അവച്ഛേദകതാനിരുക്തി; ജഗദീശതർക്കാലംകാരന്റെ ആഖ്യാതവാദം; കേവലാന്വയി; ഉപാധിനിരൂപണം മുതലായത്. പുണ്യ(ഞ്ജ)രാജന്റെയും ഹേളാരാജന്റേയും ടീകയോടുകൂടി ഹരികാരിക; വൈയാകരണസിദ്ധാന്തകാരികധാതുകാരികാസഹിത ധാതു

രൂപപ്രകാശിക, " ഇത് ഒരു പൂർണ്ണവും വിശിഷ്ടവുമായ ഗ്രന്ഥമാണ്. (താരാനാഥതർക്ക വാചസ്പതിയുടെ ധാതുരൂപാദർശം തെറ്റിലേക്കു വഴികാട്ടി കുറെ വലയ്ക്കുന്നതാണെന്നു പറയണം)." ആരോഗ്യകല്പദ്രുമം; ഹൃദയപ്രിയ; സംഗ്രഹം; "ലക്ഷണാമൃതം; സുദർശന ചന്ദ്രിക; ഉഡ്ഡീശം; കാലവഞ്ചനം; ഹരമേഖല; സാരസംഗ്രഹം; നാരായണീയം മൂലം (ഇവ വിഷവൈദ്യഗ്രന്ഥങ്ങളാണ്)." കാലനിർണ്ണയം; ബൃഹജ്ജാതകം; പരാശരഹോര; ജാതകചിന്താമണി; ജാതകപാരിജാതം; സാരാവലി; ബൃഹത്സംഹിത; വിശ്വകർമ്മവിദ്യാപ്രകാശം; വിശ്വകർമ്മപദ്ധതി; ബൃഹല്ക്കർമ്മവിപാകം; പ്രശ്നമാർഗ്ഗം; ജാതകാഭരണം; വസന്തരാജീയം; സാമുദ്രികം മുതലായവ.

മന്ത്രസാരം; പത്മപാദാര്യവിവരണസഹിതം പ്രപഞ്ചസാരം; ശാരദാതിലകം, യന്ത്രസാരം (ലഘു); ടി ബൃഹത് 1008. യന്ത്രങ്ങളടങ്ങിയത്; പ്രയോഗസാരം; കുളാർണ്ണവം, കൌളഗജമർദ്ദനം; കാമകലാവിലാസം; ജ്ഞാനാർണ്ണവം; രുദ്രയാമളം; പൌഷ്കരാഗമം; ഹയഗ്രീവപഞ്ചരാത്രം; യാജ്ഞവല്ക്യസ്മൃതി (മിതാക്ഷര); പരാശരമാധവീയം; മനു, ഭരദ്വാജ, ബൃഹൽപരാശര, ശംഖ, ലിഖിതാദിഷഢിംശസ്മൃതികൾ; പുരുഷാർത്ഥചിന്താമണി, വ്രതചൂഡാമണി, നിർണ്ണയസിന്ധു, ആര്യവിദ്യാസുധാകരം, ബ്രഹ്മകർമ്മസമുച്ചയം (നവീനം); ഗൃഹ്യസൂത്രം, സന്ധ്യാഭാഷ്യം, ത്രിസ്ഥലീസേതു, സംസ്കാരകൌസ്തുഭം, സർവദേവപ്രതിഷ്ഠാസംഗ്രഹം, ഹേമാദ്രി; (സായണീയം) ഋഗ്വേദഭാഷ്യം; സാമവേദഭാഷ്യം; യജൂർവേദഭാഷ്യം; ഐതരേയബ്രാഹ്മണം; തൈത്തിരീയബ്രാഹ്മണം, ഐതരേയാരണ്യകം; വേദാംഗങ്ങൾ, നിരുക്തംസഭാഷ്യം, ശ്രൗതസൂത്രം, ഋക്പ്രാതിശാഖ്യംസഭാഷ്യം; ജടാപടലം; തൈത്തിരീയപ്രാതിശാഖ്യം. ശ്രീമദ്ഭാഗവതം; കൂർമ്മപുരാണം; ബൃഹന്നാരദീയം, ഗാരുഡം, ലിംഗപുരാണം, വിഷ്ണുപുരാണം, സ്കന്ദപുരാണം, ബ്രഹ്മാണ്ഡപുരാണം, മഹാഭാരതം മുതലായവ.

ശ്രീമദ്ഭഗവദ്ഗീതയുടെ ശാങ്കരഭാഷ്യം, പൈശാചഭാഷ്യം (ഹനൂമദ്ഭാഷ്യം); മധുസൂദനി ടീക, രാമാനന്ദീടീക; ശങ്കരാനന്ദീടീക, "ഇത് ഏറെ ശ്ലാഘ്യമായ ഒന്നാണ്." അനുഭൂതിപ്രകാശം (ഉപനിഷദ്വിവരണം); ആത്മപുരാണം, "ഇതിന്റെ ടീക 1859-നുശേഷവും കാശിയിൽ ജീവിച്ചിരുന്ന കാകാരാമപണ്ഡിതർ രചിച്ചതാണ്. സൗഭാഗ്യഭാസ്കരം എന്ന ലളിതാസഹസ്രനാമഭാഷ്യം; ആചാര്യസ്വാമികളുടെ ഉപദേശസാഹസ്രീ, കല്പതരുപരിമളം; ഭാഷ്യടീകാരത്നപ്രഭ; വിവരണോപന്യാസം, സൂത്രദീപികകൾ; അണുഭാഷ്യം (വല്ലഭമതം); ഭട്ടഭാസ്കരഭാഷ്യം, "ഇവ രണ്ടും ഭേദവാദികളുടേതാകയാൽ ഹേയമാണ്. ഈ ഭാസ്കരൻ ശ്രീഭോജസമകാലഭവനാണത്രെ." ശങ്കരഭാഷ്യടീകയായ 'ഭാമതി', വാചസ്പതിമിശ്രന്റെ കൃതിയാകയാലും വാചസ്പതിമതം വിചാരസാഗരത്തിൽ ഖണ്ഡിച്ചിരുന്നതുകൊണ്ടും ഇത് അനാദേയമെന്ന് ഒരു വിദ്വാൻ (പട്ടർ) പറഞ്ഞതോർത്തു വായിച്ചില്ല. പ്രസിദ്ധനായ നാരായണശാസ്ത്രികൾ ഈ തെറ്റായ ധാരണ മാറ്റി. ഭാഷ്യത്തിനൊത്ത ടീക ഇതൊന്നുതന്നെയെന്നു പ്രശംസിക്കണം. ഇതിന്റെ ഗാംഭീര്യവും അർത്ഥനിഷ്കർഷയും അതിന്റെ പരകോടിയിൽതന്നെ എത്തിയിരിക്കുന്നു. 'ന്യായസൂചി' എന്ന ഗ്രന്ഥത്തിൽ 'വസ്വങ്കവസുവത്സരെ' എന്നു കാലം കുറിക്കപ്പെട്ടിരിക്കയാൽ ഭാമതിയുടെ രചന 1076 സംവത്സരങ്ങൾക്ക് അടുത്ത് (മുമ്പോ പിമ്പോ) ആയിരിക്കുമെന്നു നിശ്ചയിക്കാം. ഈ നിബന്ധരത്നത്തെ അപവദിച്ചതരം അല്പജ്ഞന്മാർ പറയുന്നത് ആലോചിച്ചേ എടുക്കാവൂ എന്ന് ഒരു പാഠമുറച്ചു." വിവരണപ്രമേയസംഗ്രഹം; അദ്വൈതസിദ്ധി, സിദ്ധാന്തസാരം; വിട്ടലോപാധ്യായന്റെ 'ലഘു ചന്ദ്രികാവിവൃതി'; ജീവന്മുക്തിവിവേകം; അദ്വൈതപരിഭാഷ; ബ്രഹ്മസൂത്രഭാഷ്യാർത്ഥരത്നമാല; ശാസ്ത്രസിദ്ധാന്തലേശം; ഉപനിഷദീപികകൾ; "വിദ്യാരണ്യസ്വാമിയുടെ തൈത്തിരീയദീപിക ഒരു രത്നദീപികയാണ്."

തൈത്തിരീയവാർത്തികം; ത്രിപുരാരഹസ്യജ്ഞാനകാണ്ഡം ഒരു വിശിഷ്ടവേദാന്തഗ്ര ന്ഥമാണ്. ഇത് ശ്രീദത്താത്രേയൻ പരശുരാമന് ഉപദേശിച്ച മാർഗ്ഗമായിക്കാണുന്നു." തത്വ കൗമുദി; ഗോപാലേന്ദ്രസരസ്വതിയുടെ 'വേദാന്താമൃതചിദ്രത്നചഷകം.' മഹാദേവസര സ്വതിയുടെ തത്വാനുസന്ധാനം. അദ്വൈതരത്നരക്ഷണം; പാഷണ്ഡമുഖചപേടിക; മാതം ഗലീല; ഹസ്ത്യായുർവേദം; കാളീശങ്കരഭട്ടാചാര്യരുടെ ക്രോഡപത്രങ്ങൾ; അമരലിംഗാ ഭട്ടീയം, താർക്കികരക്ഷ, കാരകവാദാർത്ഥം; ത്രിപുരാരഹസ്യം, താരാരഹസ്യം മുതലായ തന്ത്രങ്ങൾ; ന്യായകോശം; വിശാഖവിജയം മഹാകാവ്യം, തുലാഭാരപ്രബന്ധം; മുദ്രാരാ ക്ഷസനാടകം; സുഭാഷിതാവലി; സുഭാഷിതരത്നഭാണ്ഡാഗാരം; ബീജകോശം, ഹലാ യുധകാശം, ആഖ്യാതചന്ദ്രിക (ക്രിയാകോശം); ശബ്ദാർണ്ണവം; വീരപാണ്ഡ്യന്റെ "ക്രിയാ പര്യായദീപിക'; വാർത്തികസാരം; മാനമനോഹര, (മീമാംസ). ന്യായകസുമാഞ്ജലി, ബൗദ്ധ ധിക്കാരം, മദ്ധ്വമതമുഖമർദ്ദനം; രതിരഹസ്യം, രതിരത്നപ്രദീപിക, വാത്സ്യായനസൂത്ര ഭാഷ്യം, 'അസ്യശാസ്ത്രസ്യ തത്വജ്ഞോ ഭവത്യേവ ജിതേന്ദ്രിയഃ' എന്നു പറഞ്ഞതു വെറു തെയല്ലെന്നു മനസ്സമാധാനമുള്ളവർക്കറിയാം." കീർത്തികൗമുദി (വാസ്തുപാലചരിതം); ഭട്ടതിരിപ്പാട്ടിലെ പ്രബന്ധസംഗ്രഹം, "ഇതിലൊന്നിൽ, ശ്രീഭഗവാൻ ഉദ്ധവരെക്കൊണ്ടു പാദസംവാഹനം ചെയ്യിച്ചു എന്നു ഭട്ടതിരി കണ്ടതുപോലെ പറയുന്നു എങ്കിലും, തന്റെ പിതൃവ്യനുംകൂടിയായ അദ്ദേഹത്തെ, 'ചികീർഷുർലോകസംഗ്രഹം' എന്നും മറ്റും പറഞ്ഞ ഭഗവാൻ, അതിനനുവദിക്കുമെന്ന് എനിക്കു തോന്നുന്നില്ല." കനകസ്തവം, കനകധാരാ സ്തവം "ഈ രണ്ടും ശ്രീഭഗവല്പാദകൃതികളാണ്. 'കനകധാര' ശിവപ്രസാദനെക്കൊണ്ടു നാഗരത്തിൽ പകർത്തിച്ചു നിർണ്ണയസാഗരക്കാർക്കു പ്രസിദ്ധീകരണത്തിനായി അയച്ചി ട്ടുള്ളതു മറന്നുകൂടാ." ആര്യമതസംജീവനി; വരിവസ്യാരഹസ്യം; ശ്രീവിദ്യാപദ്ധതി; കവി രഹസ്യം; കവികല്പലത; മർമ്മചികിത്സ; മർമ്മനിർണ്ണയം; നന്ദീശസംഹിത; പത്മാഗമം; ശിവരഹസ്യം; ക്രീഡാവലി; ത്രിപുരദഹനം (വാസുദേവഭട്ടീയം); ജ്ഞാനാരണി; സാത്വ തവിചാരവാദാർത്ഥം (പശുഹിംസാനിഷേധം); ഇഷ്ടസിദ്ധി; പവനദൂതം (ധോയികവി); സോമവല്ലീയോഗാനന്ദപ്രഹസനം, "ഇത് വെങ്കടനാഥദേശികന്റെ പ്രതിപക്ഷിയും വിദ്യാ രണ്യസ്വാമികളുടെ സമകാലികനും ആയിരുന്ന അരുണഗിരിനാഥ- ഡിണ്ഡിമകവി സാർവ ഭൗമ-പണ്ഡിതൻ ഉണ്ടാക്കിയതാണ്." മീമാംസാകുതുഹലവൃത്തി; കർണ്ണസുന്ദരീനാടിക, വിക്രമാങ്കദേവചരിതം മഹാകാവ്യം, "ഇവ സംഗതിവശാൽ കാശ്മീർരാജ്യമുപേക്ഷിച്ച് കർണ്ണാടക (Kalyan) ദേശരാജാവിന്റെ രക്ഷയിരുന്ന 'വിദ്യാപതി'ഭട്ടബിൽഹണ(ചൗരീ സുരതപഞ്ചാശികാകാരൻ) ആ രാജാവിനെപ്പറ്റി ഉണ്ടാക്കിയിട്ടുള്ള കൃതികളാണ്. വാല്മീകി, വ്യാസർ, കാളിദാസൻ, ബിൽഹണൻ ഇത്രയും ചേർന്നു ചതുഃസ്കന്ധാത്മകമായ 'കവി കല്പദ്രുമം' പൂർണ്ണമായി എന്നാണ് അദ്ദേഹം പറയുന്നത്."

ബൃഹദാരണ്യകോപനിഷദ്ഭാഷ്യവാർത്തികം, "ഇത് മണ്ഡനമിശ്രൻ-വിശ്വരൂപൻ എന്ന പേരുകളാൽ പൂർവാശ്രമത്തിൽ അറിയപ്പെട്ടിരുന്ന ശങ്കരഭഗവൽപാദശിഷ്യൻ ശ്രീസുരേ ശ്വരാചാര്യൻ ശാങ്കരഭാഷ്യാർത്ഥത്തെ പദ്യരൂപേണ വിവരിച്ചും വിമർശിച്ചും ഉണ്ടാക്കിയ അതിവിസ്തൃതമായ ഒരു നിബന്ധരത്നമാകുന്നു. 'ഉക്താനുക്തദുരുക്താർത്ഥ ചിന്താകാ രിതുവാർത്തികം' എന്നാണ് ഹേമചന്ദ്രൻ അതിനെ നിർവചിച്ചിട്ടുള്ളത്. ഭാഷ്യത്തിൽ വിവ രിച്ച അർത്ഥത്തെകൂടാതെ വിട്ടുപോയതിനെയും അസമീചീനം വല്ലതുമിരുന്നാൽ അതി നെയും ശരിയായി വിവരിക്കയാണ് ഇതിന്റെ സ്വഭാവം. ഇതിനെ പ്രമാണീകരിക്കാത്ത അദ്വൈതഗ്രന്ഥകാരന്മാർ ഉണ്ടായിരിക്കയില്ല. അവരെ സംബന്ധിച്ചിടത്തോളം ഇതു രാജ കീയ അപ്പീൽ വിധിവാക്യമാണ്. ആ സരസ്വതീപാണിഗ്രഹീതാവിന്റെ ശക്തി ഈ പരാ ധ്യന്യായനിബന്ധത്തിൽ വേണ്ടുംവണ്ണം ചെലുത്തിയിട്ടുമുണ്ട്. റായൽ 8 വലിപ്പത്തിൽ

2200-ൽപരം പുറങ്ങളുള്ളതാണ് ഈ കൃതിയെന്നുകൂടി പറഞ്ഞുകൊള്ളട്ടെ." പണ്ഡിത തിയോഡർ (ദേവദത്ത) ഔഫ്രേക്ടിന്റെ മൂന്നു വാല്യങ്ങളടങ്ങിയ Catalogues Catalogorum, (ഗ്രന്ഥഗ്രന്ഥകർത്രകാരാദി) "ഈ മഹാൻ 30 വർഷത്തോളം പരിശ്രമിച്ചാണ് ഇതു നിർമ്മിച്ചതെന്ന് അവതാരികകൊണ്ടു കാണുന്നു. ഗ്രന്ഥത്തിന്റെ അവസ്ഥയ്ക്ക് ഇത്രയും കാലം കൂടുതലല്ല. സംസ്കൃതവിദ്വല്ലോകത്തിന് ഇതിൽപരമായ ഒരുപകാരം ചെയ്വാനുണ്ടെന്നു തോന്നുന്നില്ല. ഗ്രന്ഥകാരന്റെയൊ കൃതികളുടെയൊ നാമം നാഗരാക്ഷരത്തിൽ കുറിച്ചു കഴിഞ്ഞാൽ ടിയുടെ മറ്റു കൃതികൾ, തദുപരി വ്യാഖ്യാനോപവ്യാഖ്യാനങ്ങൾ, വ്യാഖ്യാതൃനാമാദികൾ മുതലായവ ഇംഗ്ലീഷിൽ വിവരിക്കുന്നു. ഭിന്നദേശകാലഭവന്മാരും ഭിന്നമര്യാദാവലംബികളുമായ (ശാങ്കര) ആനന്ദഗിരിയെയും (മദ്ധ്വ) ആനന്ദതീർത്ഥനെയും ഒന്നായിച്ചേർത്തപോലെ വല്ലതും വന്നിട്ടുണ്ടെങ്കിൽ മായാധീനത ബ്രഹ്മാവിലും ചിലപ്പോൾ കാണുമെന്നു വിചാരിച്ചു സന്തോഷിക്കതന്നെ." വനമാലാമിശ്രന്റെ ബ്രഹ്മാനന്ദീയഖണ്ഡനന്യായഭാസ്കരം; നൃസിംഹാശ്രമസ്വാമിയുടെ അദ്വൈതരത്നകോഷം; കല്പതരുടീകയായ 'ആഭോഗ', "ഇതു ലക്ഷ്മീനൃസിംഗകൃതിയാണ്." ശ്രീവാചസ്പതിമിശ്രന്റെ തത്വബിന്ദു, "ഇത് പൂർവോത്തരമീമാംസകളുടെ ഒരു 'കോടി' ഗ്രന്ഥവും വേദാന്തവുമാകുന്നു."

'മീമാംസ' എന്ന വാക്കിൽ, പൂർവോത്തരഭേദത്താൽ രണ്ടുജാതി മീമാംസയും 20 അധ്യായവും ഏകദേശം അടങ്ങുമെങ്കിലും പൂർവമീമാംസയുടെ അന്തിമാംശമായ ചതുരദ്ധ്യായി (സംകർഷകാണ്ഡം) പ്രായേണ ബഹിർഭൂതമാക്കിയിരിക്കകൊണ്ടും, ശാരീരകമീമാംസ (ബ്രഹ്മമീമാംസ–വേദാന്തദർശനം–ഉത്തരമീമാംസ) എന്നും മറ്റും പറയുന്ന ബ്രഹ്മസൂത്രം തീരെ ഭിന്നസ്വഭാവത്തിലുള്ളതാകകൊണ്ടും ദ്വാദശാധ്യായി ആയ പൂർവമീമാംസതന്നെ രൂഢിബലത്താൽ അകപ്പെടുന്നു. ഇതിന്റെ സ്രഷ്ടാവ് വ്യാസശിഷ്യൻ ജൈമിനിയാണ്. ഇതിന് ധർമ്മമീമാംസ–കർമ്മമീമാംസ–എന്നൊക്കെപ്പറയും. ഈ പ്രസംഗത്തിൽ വാർത്തികക്കാരൻ എന്നു പറഞ്ഞാൽ ഭട്ടപാദൻ–കുമാരിലസ്വാമി–കുമാരലഭട്ടൻ ഗ്രഹിക്കപ്പെടുന്നു. ഇദ്ദേഹം ബൗദ്ധമതമർദ്ദനത്തിനുവേണ്ടി എത്രമാത്രം യത്നിച്ചു എന്നു ചരിത്രം നമ്മെ പഠിപ്പിച്ചിട്ടുണ്ടല്ലോ. ബൗദ്ധന്മാരെ (ബുദ്ധമതക്കാരെ) വാദത്തിൽ പരാജിതരാക്കി സുദ്യുമ്നൻ എന്ന രാജാവിനെക്കൊണ്ട് ആ സേതുഹിമാചലം കാണുന്ന ബൗദ്ധനെ കൊല്ലാത്തവരെ കൊന്നുകളയാൻ (Let those who slay not, be slain) കല്പന പുറപ്പെടുവിച്ചതായി കഥയും കാണുന്നു. മറ്റു നവീനമതക്കാരുടെ നയം ഇതിൽ എത്രയോ ക്രൂരതരമായിരുന്നതിനാൽ ഇതിനെപ്പറ്റി പര്യനുയോഗിപ്പാൻ അവർക്കർഹതിയില്ല. അതിവിസ്തൃതവും ഗംഭീരവും മനോഹരവുമായ ഇതിന്റെ ഭാഷ്യം ശബരസ്വാമിപ്രണീതമാണ്. ഇതിൽ ഒരുമാതിരി പ്രവേശമില്ലാതെകണ്ട് ഉത്തരമീമാംസ ഗ്രഹിക്ക പ്രയാസം. ബാഹ്യാഡംബരത്തിൽ ഉത്തരമീമാംസ ഇതിനോടു നിൽക്കയില്ലെന്നുപോലും തോന്നാം. എന്നാൽ പൂർവമീമാംസ വജ്രപഞ്ജരത്തിലെ കദളീകാണ്ഡമെന്നും, ഉത്തരമീമാംസ സ്വർണ്ണകുംഭസംഭൃത(മായ) അമൃതമാണെന്നും ഒരു ഭേദംകൂടിയുണ്ട്. ഇതിൽ (പൂർവമീമാംസയിൽ) പ്രമാണാദിപ്രസംഗാന്തം ദ്വാദശാധ്യായങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു; എന്നുവച്ചാൽ, ധർമ്മസംബന്ധിച്ച് വിധ്യർത്ഥംവാദാദിരൂപമായ പ്രമാണം ആദ്യത്തേതിലും യാഗദാനാദികർമ്മഭേദം ദ്വിതീയ (അദ്ധ്യായ)ത്തിലും ദർശപൂർണ്ണമാസാദി (യാഗ) പരതയാൽ പ്രയാജാദികൾ തച്ഛേഷങ്ങളാണെന്നു തൃതീയത്തിലും, ഗോദോഹനം പുരുഷാർത്ഥപ്രയോജനതയാലെന്നും അല്ലാതെ ക്രത്വർത്ഥപ്രയോജനതയാലല്ലെന്നും ചതുർത്ഥത്തിലും ഇത്യാദി ക്രമം. ഇത് അതിന്റെ ഭാവഗാംഭീര്യത്തിനടുത്ത വിഷയചിന്തയാണ്.

പച്ചയിൽ പറയുമ്പോൾ വിധി മുതലായതിന്റെ പ്രാമാണ്യനിരൂപണം, ധർമ്മലക്ഷണം ഇവ ഒന്നാമധ്യായത്തിലും, തദ്വിധേയകർമ്മഭേദങ്ങൾ രണ്ടാമധ്യായത്തിലും, യാഗാദിവി

ഹിതകർമ്മങ്ങളുടെ ശേഷശേഷിഭാവം മൂന്നാമധ്യായത്തിലും ഇങ്ങനെ ക്രമം.... ഈ മതത്തിൽ, അപൂർവത്തിന് (കർമ്മജന്യമായ അദൃഷ്ടത്തിന്) ഫലദാതൃത്വമെന്നും, ആകപ്പാടെ ഈശ്വരനില്ലെന്നും, കർമ്മാരാദ്ധ്യദേവത മന്ത്രമയി ആണെന്നല്ലാതെ ആകൃതിവിശിഷ്ടമല്ലെന്നും, അതീന്ദ്രിയ (ഊഹാദ്യഗോചരമായ) സുഖമില്ലെന്നും, വേദമെല്ലാം ക്രിയാപരമാണെന്നും, വടധാനാദിപോലെ സംസാരം അനാദിയാണെന്നും, കർമ്മസാധ്യമായ സ്വർഗ്ഗസുഖം മോക്ഷമാണെന്നും, സ്ഥൂലദേഹത്തിങ്കൽനിന്നും ഭിന്നനാണ് ആത്മാവെന്നും, അത് പരമാർത്ഥനിത്യമാണെന്നും മറ്റും സിദ്ധാന്തമാകുന്നു. 5-ാമതു സൂത്രം വേദപ്രാമാണ്യാധികരണഭാഷ്യത്തിൽ പാണിനിയുടെ ഗുരുസഹോദരനെപ്പറ്റി, "ഇതി ഭഗവാനുപവർഷഃ" എന്നു സബഹുമാനം സ്മരിച്ചിരിക്കയാൽ ഭഗവാൻ പാണിനിയുടെ കാലത്തിനു വളരെ പിമ്പാണ് ശബരസ്വാമിയെന്നു 'ഭഗവത്' ശബ്ദവിശേഷണംകൊണ്ടു നിശ്ചയിക്കാം. വർഷോപാധ്യായന്റെ ശിഷ്യന്മാരായ വ്യാഡി, വരരുചി, 'ദാക്ഷീപുത്രൻ എന്നും മറ്റും നാമാന്തരമുള്ള പാണിനി' എന്നിവർ സഹജീവികളാണെന്നു കഥാസരിൽസാഗരംകൊണ്ടു കാണുന്നു. വ്യാഡിമഹർഷി പാണിനീയവ്യാകരണത്തിന് ലക്ഷം ശ്ലോകങ്ങൾകൊണ്ടു വിവരണമെഴുതിയതായി പ്രബലമായ ഒരു ഐതിഹ്യം വിദ്വാന്മാരുടെ ഇടയിലുണ്ട്. പാതഞ്ജലമഹാഭാഷ്യം 1-1-1 "കിംപുനർന്നിത്യഃശബ്ദ ആഹോസ്വിൽകാര്യഃ; സംഗ്രഹ ഏതൽപ്രാധാന്യേന പരീക്ഷിതം" എന്നുള്ളിടത്ത് "സംഗ്രഹോ വ്യാഡി കൃതോ ലക്ഷ ശ്ലോകസംഖ്യകോഗ്രന്ഥഃ..." എന്ന് നാഗേശഭട്ടന്റെ ഭാഷ്യപ്രദീപോദ്യോതം പറയുന്നു. ഇതുപോലെ വാക്യപദീയം രണ്ടാംകാണ്ഡവിവൃതിയിൽ പുണ്യരാജനും പറഞ്ഞിരിക്കുന്നു. ഐന്ദ്രവ്യാകരണകർത്താവായ ഇന്ദ്രദത്തൻ വ്യാഡിയുടെ കാലത്താണ് ജീവിച്ചിരുന്നത്. ഇദ്ദേഹം നന്ദരാജാവിന്റെ ശരീരത്തിൽ, 'കൂടുവിട്ടുകൂടുമാറുന്ന സമ്പ്രദായം' അനുസരിച്ചു പ്രവേശിച്ചതായി കാണുന്നതിനാൽ അതു നന്ദരാജാവിന്റെ കാലവുമാണെന്നു കിട്ടുന്നു. ചാണക്യൻ-പക്ഷിലസ്വാമി-എന്നൊക്കെ പേരുള്ള വാത്സ്യായനൻ ജീവിച്ചിരുന്നതു നന്ദന്റേയും ചന്ദ്രഗുപ്തന്റേയും കാലങ്ങളിലാണല്ലോ. ന്യായസൂത്രങ്ങൾക്കു ഭാഷ്യമെഴുതിയത് ഈ വാത്സ്യായനനാണ്. നന്ദൻ ഒരുപക്ഷെ മാറിയാണെന്നു പറഞ്ഞാലും വ്യാഡിക്കു പാണിനിയോടു ബന്ധമുള്ളതുകൊണ്ടു കാലഭേദമില്ലെന്നാകും. ആകപ്പാടെ ഇവർ ചന്ദ്രഗുപ്തന്റെ ബി. സി. നാലാംശതാബ്ദത്തിൽ ഇരുന്നിരിക്കണം. ശബരസ്വാമി അതിനു വളരെ പിമ്പും, കുമാരിലഭട്ടകാലത്തിനും ആചാര്യഭഗവല്പാദകാലത്തിനും മുമ്പുമാണ്."

ഇങ്ങനെ ഏതാനും ഗ്രന്ഥനാമങ്ങളേയും മറ്റും ഉദ്ധരിച്ചു എന്നല്ലാതെ സാകല്യേന ഒരു സൂചനയ്ക്കായി പുറപ്പെട്ടിട്ടില്ല. ഇഷ്ടപ്പെട്ട ചില ഗ്രന്ഥങ്ങളെ നിർദ്ദേശിക്കണമെന്നു വിചാരിച്ചുള്ളൂ എന്നുവരികിലും അല്ലാതെയും കുറെയൊക്കെ വിവരിച്ചുകഴിഞ്ഞു. ഒരേസംചികയിലെ ഒന്നുരണ്ടു കൃതികളെ മാത്രം പ്രസ്താവത്തിൽ വരുത്തിയതുകൊണ്ടുതന്നെ ഇത് പഠിതഗ്രന്ഥങ്ങളുടെ ഒരു പൂർണ്ണപട്ടികയല്ലെന്നു വെളിവാകും.

"ഭാഷാനിബദ്ധങ്ങളെങ്കിലും അമൂല്യങ്ങളായ "വിചാരസാഗരം", "വൃത്തിപ്രഭാകരം", "ഒഴിവിലൊടുക്കം" മുതലായതിനേയും ഇവിടെ നിവേശിപ്പിക്കേണ്ടിയിരിക്കുന്നു. ഒരു ഗ്രന്ഥംമാത്രം പഠിക്കാനൊരുങ്ങുന്ന വേദാന്തശ്രദ്ധാലുവിന് വിചാരസാഗരംപോലെ അത്ര വിശദവും 'തുറന്നതു' ആയ മറ്റൊന്നു കണ്ടുകിട്ടുവാൻ പ്രയാസം. ഒഴിവിലൊടുക്കം, ചര്യ..., ക്രിയ..., യോഗം..., എന്നിവയെ കൂലംകഷമാംവണ്ണം ഖണ്ഡിച്ച് ത്രിപുടിരഹിതമായി ബോധപഥാതീതമായിരിക്കുന്ന നിരതിശയസത്താസ്ഥിതി ഒന്നിനെ പ്രതിപാദിക്കുന്നു. ഈ ഗ്രന്ഥത്തിന് അധികാരി ഇന്നാരെന്നു 15-ാമതു തിരുവെൺപാവിൽ ഇങ്ങനെ പറയുന്നു: "ശരീരത്തെ ആത്മാവ് അഭിമാനിക്കുംപോലെയും കണ്ണിനെ കണ്ണിമകൾ കാക്കുംപോലെയും, സൂചിപോകുന്നവഴി നൂൽ ചെല്ലുന്നതുപോലെയും ജ്ഞാനാചാര്യനെ പിരി

യാതെനിന്ന് ആ തിരുമേനിയെ അഭിമാനിച്ച് (അദ്ദേഹത്തിൽ വാങ്മനഃകായജാഭിനിവേശത്തോടുകൂടി) കാത്തുരക്ഷിച്ചും, അദ്ദേഹത്തിന്റെ തിരുവരുൾപ്രകാരംതന്നെ നടന്നും, കീഴ്പ്പെട്ടും വരവെ, പുലി, പാമ്പ്, തീയ് ഇതുകളിന്മേൽ, അദ്ദേഹം പ്രേരിപ്പിച്ചാലും പിന്മാറാതെ, ചാടിക്കൊള്ളത്തക്കവിധം അത്രമേൽ ചിത്തപരിപാകമുള്ളവർക്കേ ഈ ഗ്രന്ഥം കൊടുക്കാവൂ – (പ്രയോജനപ്പെടൂ എന്നു സാരം). (എന്തെന്നാൽ) പ്രദീപ്തമായ അഗ്നിയായാലും വാഴത്തടയെ ദഹിക്കയെന്നതും, സ്പർശനവേധി ലോഹത്തെ സ്വർണ്ണമാക്കുമെന്നല്ലാതെ മൺകുടത്തെ സ്വർണ്ണമാക്കുകയെന്നതും തീരെ അസംഭാവിതമായിരിക്കുംപോലെ ഇപ്രകാരം ആചാര്യനെ സർവാത്മനാ അനുകരിക്കാത്ത അപക്വന് ഈ ഗ്രന്ഥം ഉപേദശിച്ചാലും അനുഭവം സിദ്ധിക്കയില്ല." ഔത്സുക്യത്തിനോ ജനബോധ്യത്തിനോ അടിപെട്ടു വേദാന്തനയത്തിൽ പ്രവേശിക്കുന്നവരല്ലാത്ത യഥാർത്ഥമുമുക്ഷുക്കൾ ഇതു വിസ്മരിക്കരുത്."

"മലയാളത്തിലുള്ള പഴയ കൃതികളിൽ നല്ലവയെല്ലാം (മുൻകാലത്തു) വായിച്ചിട്ടുള്ളതിനെപ്പറ്റിപ്പറയുന്നില്ല. സംസ്കൃതപ്രതിപത്തി വർദ്ധിച്ചതോടെ മലയാളം താഴത്തുവെച്ചിരിക്കുകയായിരുന്നു. 15 വർഷങ്ങൾക്കു മുമ്പു വായിക്കാനിടയായ "മാർത്താണ്ഡവർമ്മ"യും, 8 വർഷംമുമ്പു വായിച്ച "രാമചന്ദ്രവിലാസം" മഹാകാവ്യവും ഹൃദയത്തെ ആ മാർഗ്ഗത്തിലേക്കാകർഷിച്ചു. നാലഞ്ചുവർഷത്തിനിടയിൽ, "കവനകൗമുദിയിൽ കന്നുകാലി കയറി" എന്നു കെ. സി. കേശവപിള്ള അവർകൾ പറഞ്ഞതുപോലെ, മലയാളത്തിന്റെ ദുർദശാവിപാകത്താലുണ്ടാകുന്ന ദുഷ്കൃതികളൊഴിച്ച് മുക്കാലും വായിച്ചു. നോവൽകർത്താക്കളിൽ (മലയാളത്തിൽ) 'റാവുബഹദൂർ' ചന്തുമേനോനാണ് ഒന്നാം സ്ഥാനക്കാരനെന്നു പലരും പറയുന്നു. മാർത്താണ്ഡവർമ്മയോടു കിടപിടിക്കുന്ന നോവലില്ലെന്ന് അവരും ആരും സമ്മതിക്കുന്നുണ്ട്. മറ്റു (താതൃശ)കൃതികൾ ഒരിക്കലല്ലെങ്കിൽ രണ്ടുവട്ടം വായിച്ചാൽ പിന്നെ അരുചിയായി. "കേരളഭട്ടബാണൻ" ആയ മിസ്റ്റർ സി. വി. രാമൻപിള്ള ബി. എ.യുടെ കൃതികൾ വായിക്കുംതോറും രുചിവർദ്ധിച്ചുവരുന്നു. മാർത്താണ്ഡവർമ്മ വളരെ ആവൃത്തി ആയി എങ്കിലും ഇന്നെടുത്താലും തീരാതെ വയ്ക്കാൻ തോന്നുകയില്ല. ഇതിൽ കുറെ നിസ്സാര അശുദ്ധികൾ എങ്ങനെ കടന്നുകൂടിയെന്നറിയുന്നില്ല. 'ധർമ്മരാജാ' മുതലായതും പരമാഹ്ലാദത്തെ ജനിപ്പിക്കുന്നവതന്നെ. ഇതിലെ സംസ്കൃതപദപ്രാചുര്യത്തെ മുൻനിർത്തി മാർത്താണ്ഡവർമ്മയുടെ കാര്യം അന്യാധീനപ്പെടുത്താൻ ചില അഭിജ്ഞന്മാർ ശ്രമിച്ചതായി അറിയാം. 'സാഹിത്യകുശല'ബിരുദാങ്കനായ ഈ ഗദ്യകവിമൂർദ്ധന്യന്റെ കൃതികളുടെ ആന്തരപ്രകൃതിയെ പരിച്ഛേദിച്ചറിവാൻ പടുതയുള്ളവർക്ക് ഈ അഭിപ്രായമുണ്ടാകയില്ല. കഷ്ടാകൃതി ഒന്നുംകൂടാതെ അഭ്യന്തരപ്രകൃതി മനസ്സിലാകുന്നവർക്ക്, രത്നങ്ങളിലെപ്പോലെ, 'വർണ്ണ'വ്യത്യാസാദിയാൽ ഇവയിൽ അന്യഥാ പ്രതീതിയുണ്ടാവാൻ വഴിയില്ല. പ്രേമാമൃതവും കൂടിയെടുത്താൽ ഭാഷാഗദ്യസാഹിത്യം ത്രിമധുരമായി. എന്നാൽ ഒടുവിലത്തെ കൃതികളിൽ 'വൈയാകരണി' എന്ന മട്ടിൽ സംസ്കൃതശബ്ദങ്ങളേയും മറ്റും ഇട്ടു 'കൊട്ടയാട്ടുന്ന' സമ്പ്രദായത്തെ ഓർത്തു ഖേദിക്കുന്നു. പരിണതവയസ്സുകളുടെ 'പദവിന്ന്യാസം' മൃദുപ്പെടുന്നതിനാണല്ലോ ന്യായം. ആ സ്ഥിതിക്ക്,... "മാർത്താണ്ഡവർമ്മാരീതി അതിന്റെ നിർമ്മാണകാലത്തു ഗ്രന്ഥകാരനുണ്ടായിരുന്ന പ്രായത്തോടെ സഹഗമനം ചെയ്തുപോയിരിക്കുന്നതായി കണ്ടു" എന്നു രാമരാജബഹദൂറിന്റെ മുഖവുരയിൽ പ്രസ്താവിക്കാനുണ്ടായ മനസ്ഥിതി ഏതോ?"

"മലയാളത്തിൽ വായിച്ച എട്ടൊമ്പതു മഹാകാവ്യങ്ങളിൽ ചിലതിനെ താരതമ്യപ്പെടുത്താൻ കഴിവില്ല. 'ഇക്ഷുക്ഷീരഗുഡാദികളുടെ മാധുര്യം തിരിച്ചുപറവാൻ സരസ്വതിക്കുമശക്യം' എന്ന് ആചാര്യവാചസ്പതിമിശ്രൻ പറയാറുള്ളതോർമ്മിക്കുന്നു. പ്രൊഫസർ രാജരാജവർമ്മ മഹാകവിയാൽ മാഘത്തോടു സദൃശീകരിക്കപ്പെട്ടും, "അഴകത്തു

കുറുപ്പിന്റെ കവിതയ്ക്കൊരഴകുണ്ട്" എന്നു വർണ്ണിക്കപ്പെട്ടും ഇരിക്കുന്ന രാമചന്ദ്രവിലാസം വളരെ മനോഹരംതന്നെ. ഇവിടെ വല്ലവരും അസ്വാരസ്യം പുറപ്പെടുവിക്കുന്നെങ്കിൽ മലയാളപദങ്ങൾകൊണ്ട് ഇതിൽ ചെയ്തിരിക്കുന്ന വേലകൾ നോക്കട്ടെ. കേരളവർമ്മ സി. എസ്. ഐ. മഹാകവിയാൽ നൈഷധത്തോടു തുലനംചെയ്യപ്പെട്ട 'ഉമാകേരളം' ഗുണാഢ്യനായ! കേരളമഹാകവികേസരി'യുടെ പ്രതിഭാവിലാസത്തെ തെളിയിക്കുന്നു. കേരളകവിചൂഡാമണി മിസ്റ്റർ വള്ളത്തോളിന്റെ 'ചിത്രയോഗം' ശ്ലേഷഭംഗി അർത്ഥഗാംഭീര്യം മുതലായതു നോക്കിയാൽ, മുൻപറഞ്ഞ മഹാന്മാരുടെ പക്ഷംപോലെ ആണെങ്കിൽ, ഹരവിജയത്തോടുപമിക്കാം. പണ്ഡിതപ്രകാണ്ഡനായ മഹാരാജശ്രീ പന്തളത്തു കേരളവർമ്മ രാജാവവർകളുടെ ചില ഖണ്ഡകൃതികളെ മേൽത്തട്ടിൽ വയ്ക്കുന്നതിന് ഒരുങ്ങിത്തന്നെ ഞങ്ങൾ ഇരിക്കുന്നു. അദ്ദേഹത്തിന്റെ പ്രസിദ്ധമഹാകാവ്യത്തെക്കാൾ വിജയോദയത്തെ പ്രശംസിക്കയും ചെയ്യുന്നു. ആപാദദൃഷ്ടിക്ക് ഇങ്ങനെയൊന്നു കുറിച്ചുവെന്നല്ലാതെ മറ്റു മഹാകാവ്യങ്ങളോടുള്ള പ്രതിപത്തിയെ വിസ്മരിച്ചതായി അർത്ഥമില്ല. ആകെക്കൂടെ നോക്കിയാൽ മഹാകാവ്യത്തിൽ 'കവികേസരി' ബ്രഹ്മശ്രീ ഉള്ളൂരും മലയാളടാഗോർ മിസ്റ്റർ വള്ളത്തോളും അഹമഹമികയാൽ വിദഗ്ദ്ധഹൃദയത്തിൽ സ്ഥലംപിടിക്കുന്നു എന്നതു തീർച്ചയാണ്."

മേടം 13. ഇന്ന് 'നാരായണീയം' എന്ന ഒരു ഭാഷാപ്രബന്ധം വായിച്ചു. ഇത് ഗദ്യപദ്യാത്മകവും പ്രൗഢവുമായ ഒരു ലഘുനിബന്ധമാണ്. ഇതിനു പ്രസിദ്ധനാരായണീയവുമായി ഒരു ബന്ധവും പറവാനില്ല. 'സന്താനഗോപാല'ത്തെത്തുടർന്നു തൃപ്പൂണിത്തുറദേവന്റെ പ്രതിഷ്ഠയാണ് ഇതിലെ കഥാവസ്തു. ഈ ദേവനെ പ്രതിഷ്ഠിച്ചത് അർജ്ജുനനാണെന്നും വിപ്രകുമാരാനയനാവസരത്തിൽ വൈകുണ്ഠത്തിൽനിന്നും കൊണ്ടുപോന്ന വിഗ്രഹമാണ് അതെന്നും കലിയുഗം തുടങ്ങുന്നതിനു 40 ദിവസംമുമ്പാണ് പ്രതിഷ്ഠയെന്നും പ്രസ്തുതസ്ഥലത്തുവന്നപ്പോൾ 'പൂണി' (ആവനാഴി-ശരകുംഭം) തുറ(ക്കൂ) അർജ്ജുനാ! എന്നു ദേവൻ അരുളുകയാൽ 'പൂണിത്തുറ' എന്ന പേരുണ്ടായി എന്നുമാണ് ആ ദിക്കിലെ സ്ഥലവാർത്ത. കലിയുഗം തുടങ്ങി 653 വർഷം ചെന്ന കാലത്തായിരുന്നു കുരുപാണ്ഡവസത്ത എന്നതു നിർണ്ണീതാർത്ഥമാകയാൽ ഈ ഭാഗത്തിനു പ്രതിഷ്ഠ കാണുന്നില്ല. "ശതേഷു ഷൾസു സാർദ്ധേഷുത്ര്യധികേഷു ച ഭൂതലേ; കലേർഗ്ഗതേഷു വർഷാണാമഭൂവൻ കുരുപാണ്ഡവഃ" എന്നു തുടങ്ങിയ 'രാജതരംഗിണി' നോക്കുക.

'തുറ' എന്നതു കടൽതീരത്തെക്കുറിക്കുന്ന പദമാണെന്നു സംശയംകൂടാതെ പറയാം. ആ സ്ഥലത്തിന്റെ പേർ പൊന്നിത്തുറ എന്നായിരുന്നുവെന്നും മാണിക്കവാചകർസ്വാമിയുടെ കാലത്ത് അവിടെ കടൽ മുട്ടിനിൽക്കയും തുറമുഖമായി ഉപയോഗിക്കയും ചെയ്തിരുന്നു എന്നും പാണ്ഡ്യരാജാവിന്റെ ആവശ്യത്തിലേക്ക് അറബിക്കുതിരകളെ വാങ്ങാൻ മന്ത്രിയായ ടി 'മണിവാചകർ' ആ സ്ഥലത്ത് (തിരുപ്പൊന്നിത്തുറൈ) വന്നിരുന്നുവെന്നും സപ്രമാണം സ്വാമിതിരുവടി അരുളിക്കേട്ടിട്ടുണ്ട്. ആകയാൽ ഐതിഹ്യപ്രകാരമെഴുതിയ 'ആഗന്തൃദ്വിജപര'കഥയ്ക്കു പ്രാബല്യം കല്പിക്കാൻ നിവൃത്തിയില്ല. ടി പ്രബന്ധം ഒരു നല്ല കവിയുടെ കൃതിയാണ്. ഇതിൽനിന്നും സ്വല്പം താഴെ ഉദ്ധരിക്കുന്നു: 'മുത്തുപ്പന്തല്ക്കുതാഴെ നിറമിളകിനപൊന്നിൻതലപ്പന്തലൂടെ പുത്തൻ പൂവാടമേലെ മൃദുമൃദു പദവിന്യാസഭംഗ്യാചരന്തം; മദ്ധ്യേ വായ്ക്കൽപ്പുതച്ചാദരവൊടു സവിധേ സേവകോലും ദ്വിജാനാം ചിത്താനന്ദം മനോജ്ഞസ്മിതമെഴുമരുളപ്പാടുകൊണ്ടാദധാനം'... ഇത് ഭഗവാൻ ദ്വാരകയിൽ പുനഃപ്രവേശിക്കുന്ന ഘട്ടത്തിലെ ഒരു പദ്യമാണ്. ഗദ്യമെന്നു പറഞ്ഞുകാണുന്നതു മിക്കതും ഒരുമാതിരി വൃത്താനുകാരി നടയിലാണ് എഴുതിയിരിക്ക. അത്തരമല്ലാതെയും ചിലേടത്തുണ്ട്. ആദ്യത്തേതിനുദാഹരണം: "ഹരഹര! ശിവശിവ! യദുകുലനാഥനൊരാജ്ഞാ ശക്ത്യാധാത്രീചക്രം, കാത്തരുളുന്നൊരുകാലവിശേഷെ വാരിധിചൂഴുമൊരൂഴി

യിലെങ്ങും ദൂരമധർമ്മകഥാപി മറഞ്ഞൂ. ദാരിദ്ര്യത്തിനെത്തി ശിവശിവ! ദാരിദ്ര്യോ ദയമെത്രവിചിത്രം! വർണ്ണാനാമൊരുലോപവുമങ്ങു പരപ്രത്യയവും പ്രകൃതിവിഭാഗവുമാശുനിപാതവുമൊക്കെ നിഗൂഢം വ്യാകരണത്തിലിരുന്നു പുലർന്നു..."

ഇങ്ങനെയുള്ള പൂർവകാലികസാഹിത്യസ്വത്തുക്കളെ കാത്തുരക്ഷിക്കുന്നവരെ വളരെ പുകഴ്ത്തേണ്ടിയിരിക്കുന്നു. ഇതിന്റെ പ്രസാധകനായ മിസ്റ്റർ കെ ശങ്കരമേനോൻ എം. എ., എൽ. ടിയുടെ ശ്രമം ശ്ലാഘ്യംതന്നെ."

ഇനി താഴെ ചേർക്കുന്ന എഴുത്ത് ഇപ്പോൾ സ്വാമികളുടെ ശിഷ്യപരമ്പരയിൽപെട്ട മാന്യനായ മിസ്റ്റർ രാമകൃഷ്ണപിള്ള ബി. എ., ബി. എല്ലിന് അയച്ചുകൊടുത്തതാണ്. ഇദ്ദേഹം ഒരു പുതിയ ശിഷ്യനാണെന്നുള്ളതും ഈ എഴുത്തുകൊണ്ടും വെളിവാകുന്നു.

കരുനാഗപ്പള്ളി

ബ്രഹ്മസർവം

"പ്രിയദർശനശിഖാമണെ!

അവിടെനിന്നും പുറപ്പെട്ട ഞങ്ങൾ സാവധാനം 20-ാം തീയതി ഇവിടെ സുഖമായി വന്നുചേർന്നു... കത്തയയ്ക്കണമെന്നു പറഞ്ഞിരുന്നതനുസരിച്ച്, വിശേഷമൊന്നുമില്ലെങ്കിലും, അതിനൊരുങ്ങിയപ്പോൾ ചിലതു പറവാനവകാശപ്പെട്ടു. ഉപദേശപൂർവം എഴുതിത്തന്നിട്ടുള്ള ബ്രഹ്മധ്യാനക്രമം ദിവസത്തിലൊരിക്കല്ലെങ്കിലും, പത്തു മിനിട്ടിൽ കുറയാതെ, സമയം ചെലവാക്കി നിശ്ചലമനസ്സായി ശീലിക്കണം. അലസത, പ്രതിപത്തിക്കുറവു മുതലായതൊന്നും ഉണ്ടാകരുത്. മോക്ഷസൗധത്തിൽ കയറുന്നതിനുള്ള പടികളിൽ ഇത് ഏറ്റവും അടുത്തതും പരമോത്തമവുമാണെന്നുള്ളത് ഒരിക്കൽ പറഞ്ഞാലായില്ല. സൗകര്യം കണ്ടു വിചാരസാഗരം മുതലായ വല്ല വിശിഷ്ടവേദാന്തഗ്രന്ഥങ്ങളെക്കൂടി അവലോകനം ചെയ്കയെന്നതൊഴിച്ച് മറ്റു വല്ല മാർഗ്ഗങ്ങളെയും തേടരുതെന്നു വീണ്ടുമുറപ്പിക്കുന്നു. യോഗാഭ്യാസാദികൾ ഇതിൽ വളരെ താണപടിയാണെന്നു യോഗം ശീലിക്കാത്ത ഒരു ബ്രഹ്മജ്ഞനല്ല പറയുന്നതെന്നും ഓർക്കേണ്ടതാണ്. ഇതെല്ലാം ഉറപ്പിനുവേണ്ടി പുനരുക്തമായി എന്നേയുള്ളൂ. അനാചാര്യന്മാർ വല്ലതും പറയുന്നതു ചെവിക്കൊൾകയോ ഈ ബ്രഹ്മനിഷ്ഠയിൽ ശ്ലഥബന്ധനാകയോ ചെയ്കയില്ലെന്നു വിശ്വസിക്കുന്നു."

സ്വന്തം നീലകണ്ഠ തീർത്ഥസ്വാമി

ഈ എഴുത്തിൽ പ്രതിപദം വിലസുന്ന ശിഷ്യവാത്സല്യം അറിയേണ്ടതുതന്നെയാണ്. 'ഉപദേശം' വഴിയാംവണ്ണം അനുഷ്ഠിക്കുന്നതിനും, സദ്ഗ്രന്ഥാപാരായണംചെയ്യുന്നതിനും, അനാചാര്യന്മാർ പറയുന്നതിൽ വിശ്വാസംവന്നു ചിത്തസ്ഥൈര്യം പോകാതിരിക്കുന്നതിനുംവേണ്ടി ഇത്ര കാരുണ്യത്തോടും, പിടിപാടോടും ഏതൊരു ഗുരുവാണ് അജ്ഞതയിൽ മുഴുകിയിരിക്കുന്നവരും എന്നാൽ മോക്ഷസോപാന പദവിന്യാസതല്പരന്മാരായിട്ടുള്ളവരും ആയ ശിഷ്യവർഗ്ഗത്തിനെ നയോപദേശംചെയ്തു നയിച്ചുപോരുന്നത്! ഇതും ഇനി താഴെ പകർത്തുന്നതായ എഴുത്തും സ്വാമികളുടെ ശിഷ്യവാത്സല്യത്തിനുള്ള അനവധി ദൃഷ്ടാന്തങ്ങളിൽ ചിലതാണ്.

കരുനാഗപ്പള്ളി

ശിവമയം

"അയച്ച എഴുത്തുകിട്ടി. വളരെ സന്തോഷമായി. 'പരമവിശുദ്ധബോധൻ' ഒരുമിച്ചല്ല താമസം. എങ്കിലും ഇന്നലെ വന്നുചേർന്നു. എഴുത്തു കാണിച്ചതിൽ വളരെ സന്തോഷി

ച്ചു. ഉപദേശാദികാര്യത്തിൽ അന്യർക്കുള്ള നിന്ദാപഹാസാദികളെ സംബന്ധിച്ചു നോക്കിയാൽ അതിന് ഒരു വിലയും എങ്ങും കാണുകില്ലെങ്കിലും, തങ്ങൾക്കുള്ള ചരക്കേ അവർക്കു വിൽക്കാൻ സാധിക്കൂ എന്നതിനാൽ വിൽക്കുന്നതിന് അവർ ഒരുങ്ങും. അങ്ങനെയല്ലാതെ ഏകരൂപത (ഗുണഗ്രഹണം) മാത്രമാകണമെല്ലാവർക്കുമെങ്കിൽ പ്രപഞ്ചപ്രകൃതിയും (മായാസ്വഭാവവും) മാറണം. 'പ്രകൃതിക്ക് ഒരു ഗുണമല്ലല്ലോ' എന്നും 'ത്രിഗുണമല്ലേ?' എന്നും കടുത്തയാശാൻ പറയാറുണ്ട്. ജ്ഞാനിയുടെ ആഗാമികർമ്മം (ജ്ഞാനലാഭത്തിനു ശേഷമുള്ള കർമ്മം) പുണ്യമെങ്കിൽ പൂജോപചാരാദികൾ ചെയ്യുന്നവരും പാപമെങ്കിൽ നിന്ദാതിരസ്കാരാദി അപരാധം ചെയ്യുന്നവരും കൈക്കൊള്ളുമെന്നു വേദം ഘോഷിക്കുന്നതിനാൽ, ജ്ഞാനിക്കു രണ്ടും ശരിതന്നെയെന്നുവരികിലും ദുഷ്ടർക്കു വല്ലതും വേണമല്ലോ എന്നുള്ള തമഃപ്രകൃതിയുടെ (ദുരിതത്തിന്റെ) പ്രേരണയാൽ അവരങ്ങനെ നടക്കട്ടെ. ആർക്കാണ് നഷ്ടം? ഈ നിലയിലെത്താനുള്ള സാധുക്കളും ഇങ്ങനെ സമാധാനപ്പെട്ടുകൊള്ളും. ആയിരപ്പറ അരിവച്ചു സദ്യ കഴിക്കുന്നതും തിരുനാളിനും മറ്റും വളരെ ദാനധർമ്മങ്ങൾ ചെയ്യുന്നതും എന്തിന്? അന്യരുടെ സന്തോഷത്തിന് ഇതൊന്നും കൂടാതെ ഈശ്വരനിഷ്ഠരെ പരിഹസിച്ചു ചിലർ സന്തോഷിക്കുമെങ്കിൽ അവർക്കു നഷ്ടകഷ്ടതകളില്ലാതെ കിട്ടുന്ന സന്തോഷമാണെന്നുള്ളതുതന്നെ ഭാഗ്യം. ചണ്ടികളുടെ കഥ പോകട്ടെ. ജനകമഹാരാജാവിന്റെ വിദ്വിൽസഭയിൽചെന്നു മഹർഷിയാജ്ഞവല്ക്യപ്രഭൃതികളോടു വാദം നടത്തിയ ഗാർഗ്ഗി മുതലായ സ്ത്രീകളുമുണ്ടായിരുന്നു. അധികം വിസ്തരിക്കാൻ സമയമില്ല. ഉപദേശം ശരിയായനുഷ്ഠിച്ചാൽ മേൽക്കുമേൽ മംഗളം, മുക്തിസോപാനം കരസ്ഥം. ബ്രഹ്മാഞ്ജലി മുതലായതടിക്കുന്ന കാര്യത്തിൽ താമസമുണ്ടാകും. കൂടെക്കൂടെ എഴുത്തയയ്ക്കാൻ സൗകര്യം കാണില്ല. ശുഭം."

സ്വന്തം തീർത്ഥസ്വാമി (ഒപ്പ്)

ഇത് ചില ശിഷ്യന്മാർക്ക് സ്വാമി ചെയ്യുന്ന ഉപദേശമാണ്. ഇവർ സാധുക്കളായിരിക്കയാൽ ദുഷ്ടന്മാരുടെ ഭർത്സനങ്ങളും മറ്റും കേട്ട് ചഞ്ചലമതികളായിത്തീരുന്നു. ചില മുറിപ്പരിഷ്കാരികൾക്ക് ഈ ഉപദേശാദികൾകൊണ്ടും മറ്റും ഒരു കാര്യവും ഇല്ലെന്നും, ഉള്ള സ്വാതന്ത്ര്യം വിറ്റഴിക്കയാണെന്നും മറ്റും പക്ഷമുണ്ടാകും. ദുർബലമതികൾ ഇവ ഉള്ളതാണെന്നു പക്ഷേ വിചാരിച്ചു സാരതമങ്ങളായ കാര്യങ്ങളിൽ ഉപേക്ഷവരുത്തി അവരുടെ സന്മാർഗ്ഗചരിതത്തിൽ ദൃഷ്ടിവയ്ക്കാതെ തള്ളിക്കളയും. ഇപ്രകാരമൊന്നും വന്നുപോകരുത് എന്നു സ്വാമികൾ പ്രമാണയുക്തികൾ മുതലായതുകൊണ്ടു ഗുണദോഷനിരൂപണം ചെയ്തിരിക്കുന്ന ഈ എഴുത്ത് എത്രയോ വിലയേറിയതാകുന്നു.

ശ്രീനീലകണ്ഠതീർത്ഥപാദസ്വാമിചരിത്രസമുച്ചയത്തിൽ ഒന്നാംഭാഗം സമാപ്തമായി.

## സ്വഭാവവർണ്ണനം

ഇതുവരെയുള്ള ചരിത്രഭാഗം ശ്രദ്ധിച്ച സഹൃദയന്മാരായ വായനക്കാർക്കു സ്വാമികളുടെ സ്വഭാവത്തിന്റെ ഒരു വിശേഷസ്വരൂപം ഊഹ്യമാണല്ലോ. എന്നാൽ അതു ഗ്രന്ഥത്തിന്റെ നാനാഭാഗങ്ങളിൽനിന്നും, 'സമുച്ചയി'ച്ചെടുക്കേണ്ടിയിരിക്കുന്നതുകൊണ്ട് ഒരുമിച്ച് ഹൃദയത്തിൽ സ്ഫുരിക്ക എന്നതു ദുഷ്കരമായിരുന്നേക്കാം. അതിനാൽ ഇതിൽ പ്രതിപാദിതങ്ങളായ പല ഘട്ടങ്ങളിൽനിന്നും സംഗ്രഹിച്ചും മാദൃശന്മാർക്കു ശ്രീമൽസാഹചര്യംകൊണ്ടു സിദ്ധിച്ചിരിക്കുന്ന പരിചയത്തെ ആസ്പദമാക്കിയും സ്വാമികളുടെ സ്വഭാവാദിയുടെ ഒരു രത്നച്ചുരുക്കം ഇവിടെ ഉപപാദിക്കാൻ ശ്രമിക്കാം. ഒരു മനുഷ്യന്റെ, വിശേഷിച്ച് ഒരു സാധാരണ മനുഷ്യന്റെ, സ്വഭാവം ഇന്നപ്രകാരമെല്ലാം ഇരിക്കുന്നു എന്ന് ക്ലിപ്ത

പ്പെടുത്തിപ്പറവാൻ സാധാരണക്കാർക്കു സാധിക്കയില്ല. മാനസികശാസ്ത്രവ്യുല്പന്ന ന്മാർക്കും ഈ വിഷയത്തിൽ ചില പരുങ്ങലുകൾ വന്നുപോകാനിടയുണ്ട്. അപ്പോൾ ഞങ്ങൾ ഓരോ ഘട്ടങ്ങളിൽ ചെയ്തിട്ടുള്ള ചില നിരൂപണങ്ങൾ എത്രത്തോളം വസ്തു സ്ഥിതിയ്ക്കനുകൂലമായിരിക്കുമെന്നു സന്ദേഹം ജനിക്കുന്നു. ഗത്യന്തരമില്ലായ്കയാലും മഹാന്മാരുടെ ദയാദൃഷ്ടി തങ്ങളിലുണ്ടാകുമെന്നുറപ്പുള്ളതിനാലും ഈ അതിസാഹസ മായ കൃത്യത്തിനുദ്യമിക്കുന്നതാണ്.

എന്നാൽ ഇവിടെ ഒരു സംശയം ഉണ്ടാവാനിടയുണ്ട്. കാലാനുസൃതമായി ഓരോ മനു ഷ്യന്റേയും സ്വഭാവം മാറിക്കൊണ്ടിരിക്കുമല്ലോ. ഒരാൾക്കു സ്ഥിരസ്വാഭാവം കാണുന്നു ണ്ടെന്നു പറയുന്നത് ആ ആളിൽ സാമാന്യേന തിളങ്ങുന്ന സ്വഭാവവിശേഷത്തെ അടി സ്ഥാനമാക്കിയാണ്. അതിസൂക്ഷ്മങ്ങളായി മനുഷ്യനിൽ സ്ഥിതിചെയ്യുന്ന ചില സ്വഭാവ ങ്ങൾ കാലാന്തരത്തിൽ സ്ഥൂലത്വം പ്രാപിച്ച് മുമ്പുണ്ടായിരുന്ന ശീലത്തെ മാറ്റിയെന്നു വരാം. അതുകൊണ്ട് ഒരു മനുഷ്യന്റെ നിയതസ്വഭാവം ഇന്നതെന്നു പരിഗണിക്കണമെ ങ്കിൽ ആയാളെ ആമരണം സൂക്ഷിക്കേണ്ടിയിരിക്കുന്നു. ആ സ്ഥിതിക്കു സ്വാമികളുടെ നിയതസ്വഭാവം ഇപ്പോൾ അറിയുന്നതു ശക്യമാണോ എങ്കിൽ സ്വഭാവവ്യത്യയം അടിക്ക ടിവന്നുകൊണ്ടിരിക്കുന്ന ലൗകികന്മാരെപ്പോലെ ചാപല്യം ബ്രഹ്മവിത്തുകൾക്കു സാധാ രണമല്ലെന്നു മാത്രമാണ് അതിനു സമാധാനം പറവാനുള്ളത്. ഈ പ്രത്യേകസംഗതിയെ ആധാരമാക്കികൊണ്ടു കൃത്യനിർവഹണത്തിനൊരുമ്പെട്ടുകൊള്ളുന്നു.

അന്തഃശരീരമായ മനസ്സിനെ സംബന്ധിക്കുന്ന സ്വഭാവവിചിന്തനയ്ക്കു ഭാവിക്കുന്നതി നുമുമ്പായി സ്ഥൂലവിഗ്രഹത്തിന്റെ ഒരു സാമാന്യവിവരണം ചെയ്യാമെന്നു വിചാരിക്കുന്നു.

സ്വാമികളുടെ ശരീരം സാധാരണയിലധികം ഉയരമുള്ളതാണ്. എന്നാൽ കാണികൾക്കു വൈരൂപ്യം തോന്നത്തക്കവിധം നമ്രതയൊ വളവോ, ചടവോ, കൂടാതെ ഉടൽ ഋജുരീതി യിൽ പുഷ്ടിയുള്ളതായിരിക്കുന്നു. ഈഷൽകാർഷ്ണ്യം കലർന്നിരുന്നില്ലെങ്കിൽ അര യിൽ ധരിച്ചിരിക്കുന്ന കാഷായചേലത്തിന്റെ ശോണവർണ്ണത്തെ, ഇരുപത്തിമൂന്നുവർഷം കൊണ്ട് സൗഷുമ്നചന്ദ്രാമൃദമാസ്വദിച്ചു മൃണാളകോമളമായിത്തീർന്നിരിക്കുന്ന ഗാത്രശോഭ അതിശയിക്കുമായിരുന്നു. "ധമനീസമുദയസന്തത ഗാത്രന്മാർ" എന്നുള്ള പ്രാചീനഋഷി കളുടെ ശരീരപ്രകൃതിവർണ്ണനയെ സാർത്ഥമാക്കിച്ചെയ്യുമാറു പ്രാണാഭ്യാസത്താൽ അന്തർഭാഗം വികസിച്ചിരിക്കുന്ന പ്രധാനസിരാവല്ലികൾ അംഗയഷ്ടിയിൽ പടർന്നുപി ടിച്ച് അവിടവിടെ എഴുന്നുകാണപ്പെടുന്നു. ഇതരാംഗങ്ങളെ അപേക്ഷിച്ച് അത്ര മാംസളമ ല്ലാത്ത മുഖം ആകൃതിയിൽ അല്പമൊന്നു നീണ്ടതാണ്. ശിരസ്സിന്റെ പുരോഭാഗത്തെ ആച്ഛാദനം ചെയ്തിരുന്ന രോമാളികൾ മിക്കവാറും കൊഴിഞ്ഞുതുടങ്ങിയിരിക്കുന്നതിനാൽ പൂർവാധികം വിസ്തൃതിയെ പ്രാപിച്ചിട്ടുള്ള പരന്നുയർന്ന ഫാലപ്രദേശത്തിൽ നിരന്തരം ശോഭിക്കുന്ന ഭസിതോദ്ധൂളനം സ്വതഃസിദ്ധമായ മുഖഗാംഭീര്യത്തെ കുറഞ്ഞൊന്നു ശാന്ത മാക്കിച്ചെയ്യുന്നു. ലലാടാസ്ഥി ഉന്നതമാകയാൽ നേത്രങ്ങൾ അല്പം താണവകളെന്ന് പ്രഥമവീക്ഷണത്തിൽ ആർക്കും തോന്നിപ്പോകും; എന്നിരുന്നാലും അതുകളിൽ കളിയാ ടിക്കൊണ്ടിരിക്കുന്ന തേജോവിശേഷം ബാലനയനങ്ങളുടെ നവ്യശോഭയെ അധഃകരിക്കു ന്നു. ധീരതപ്രതിക്ഷണം പ്രസ്ഫുരിക്കുന്ന തീക്ഷ്ണതരവീക്ഷകൾ അപരിചിതന്മാർക്ക് അല്പം ഹൃദയചാഞ്ചല്യം ഉണ്ടാക്കാതിരിക്കയില്ല. യഥേഷ്ടം വളർന്നു പുറകോട്ടു വീണു കിടപ്പുള്ള കേശങ്ങൾ കണ്ഠത്തിന്റെ അധോഭാഗംവരെ വ്യാപിച്ചിട്ട് അഗ്രം ചുരുണ്ടുനിരന്ന് കത്രിച്ചു ശരിപ്പെടുത്തിയാലെന്നപോലെ ഒരേതരത്തിൽ അവസാനിച്ചിരിക്കുന്നു. ഇടയ്ക്കിട നരച്ചുതുടങ്ങിയിരിക്കുന്ന ശ്മശ്രുക്കൾ കീഴ്പ്പെട്ടുപതിച്ചു മാറിടത്തെ ഒട്ടുമുക്കാലും മറച്ചു

കൊണ്ട് ഉദരപര്യന്തം നീണ്ടുകിടപ്പുണ്ട്. ഉരത്തരോമങ്ങൾ ഇടതൂർന്നുനിൽക്കുന്ന വിസ്താരമേറിയ വക്ഷപ്രദേശവും, മുട്ടോളമെത്തുന്ന ഉരുണ്ടുതടിച്ചുള്ള ബാഹുദണ്ഡങ്ങളും, ഉറച്ച മാംസപേശികളാൽ വിഭക്തമായി ഘനീഭവിച്ച സ്കന്ധങ്ങളും, ഒതുങ്ങിയ അരയും മറ്റും കണ്ടാൽ മല്ലപ്രവീണന്മാരുടെ അംഗദാർഢ്യവും അസ്തമിച്ചുപോകും. ദീർഘങ്ങളായ അംഗുലികൾ, അതേവിധമുള്ള പാദങ്ങൾ എന്നുവേണ്ട എല്ലാംകൊണ്ടും ദ്വാത്രിംശല്ലക്ഷണങ്ങൾ തികഞ്ഞ ഉത്തമവിഗ്രഹമാണ് സ്വാമികളുടെ എന്ന് നിസ്സംശയം അഭിപ്രായപ്പെടാം.

"ഒരു പരുഷസ്വരത്തോടുകൂടിയ യോഗിയെ ഞാൻ ഒരിക്കലും കണ്ടിട്ടില്ല." എന്നൊരു മഹാൻ പറഞ്ഞിട്ടുള്ളതിനെ അന്വർത്ഥമാക്കിച്ചെയ്യുന്നവിധം സ്വാമികളുടെ സ്വരം അതിമധുരമായിരിക്കുന്നു. സംഭാഷണം മിക്കവാറും 'എസ്സിൽ' എന്നു വലിയ തിരുവടി അരുളുംപോലെ ഉച്ചസ്വരത്തിലും കുറെ അനവധാനതയോടുകൂടിയും ആകയാൽ സമീപസ്ഥരല്ലാത്ത ശ്രോതാക്കൾക്കു ഏതോ വഴക്കുപറയുകയാണെന്നു തോന്നും. പ്രൗഢവിഷയങ്ങളെ പ്രതിപാദിക്കുമ്പോൾ ആണധികവും ഇങ്ങനെ തോന്നാൻ എളുപ്പം. ചിരിക്കുന്നതും കുറെ ഉച്ചത്തിലാണെന്നുതന്നെ പറയാം. നടത്ത, വളരെ വേഗമുള്ളതാകയാൽ വെറുതെ അല്പം ദൂരം നടക്കുന്നതു കണ്ടാൽക്കൂടി ഏതോ അത്യാവശ്യകാര്യം പ്രമാണിച്ചു ബദ്ധപ്പെട്ടുപോകുന്നതുപോലെ ഇരിക്കും. നടത്തയിലും ഇരിപ്പിലും എല്ലാം കായശിരോഗ്രീവകളുടെ സമത സൂക്ഷിച്ചിരിക്കും. അലഞ്ഞൊടിഞ്ഞ് ഒരലസന്റെ മട്ടിൽ സ്വാമികൾ ഒരിക്കലും ഇരിക്കുന്നതു കാണാൻ പ്രയാസം. നിസ്സാരമായ പ്രവൃത്തികൾ ചെയ്യുമ്പോഴും, ഗൗരവമുള്ള കാര്യങ്ങളിൽ ഏർപ്പെട്ടിരിക്കുമ്പോഴും, വെറുതെ ഇരിക്കുന്ന അവസരത്തിലും, എപ്പോഴും സാത്വികലക്ഷണമായ ഔർജ്ജിത്യത്തിന്റെ പ്രസരിപ്പ്, ചൊടിപ്പ് സ്വാമികളിൽ പ്രതിനവം പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കും. മനോവാക്കായങ്ങളിൽ ഒന്നുകൊണ്ട് എന്തെങ്കിലും സൽക്കാര്യങ്ങൾ പ്രവർത്തിക്കാതെ ഒരിക്കലും ഇരിക്കയില്ല.

സ്വാമിയെ പ്രത്യക്ഷമായി ഒരിക്കൽ കണ്ടിട്ടുള്ള ഒരു മനുഷ്യന്റെ ഹൃദയത്തിൽ ആദ്യമായി പതിയുന്നത് അദ്ദേഹത്തിന്റെ അന്യാദൃശമായ ശുചിത്വത്തെപ്പറ്റിയാണ്. ഈ ശുചിത്വം സ്വാമിയുടെ ദേഹത്തെസംബന്ധിച്ചു മാത്രമല്ല നാം കാണുന്നത്; അദ്ദേഹം ഉപയോഗിക്കുന്ന സകല വസ്തുക്കളും വളരെ വൃത്തിയായിട്ടുമാണ് സൂക്ഷിക്കപ്പെട്ടിരിക്കുന്നത്. സാധാരണ ഗൗരവമേറിയ ലൗകികവിഷയങ്ങളിൽ ഉൾപ്പെട്ടു നടക്കുന്ന ആളുകൾക്കും ദുർല്ലഭമായിക്കാണുന്ന കൃത്യനിഷ്ഠ, കണിശം എന്നിവ സ്വാമിയിൽ ധാരാളമായിട്ടുണ്ട്. ആളുകൾക്കോ, സംഗതികൾക്കോ ഊനാതിരിക്തത്വം ഇല്ലാതെ സ്വാമികൾ ഏറ്റിട്ടുള്ള കാര്യങ്ങൾ ക്ലിപ്തസമയത്തു ചെയ്തുതീർക്കാൻ അദ്ദേഹം ബദ്ധകങ്കണനാകുന്നു. ഇസ്സംഗതി അദ്ദേഹത്തിനൊരു ഭാരമേറിയതാണെന്നു തീരെ വിചാരവുമില്ല. സ്വാമിയുമായി പെരുമാറുന്ന ജനങ്ങൾക്ക് മേൽസൂചിപ്പിച്ച ഗുണവൈശിഷ്ട്യം കുറഞ്ഞുകാണുന്നത് അദ്ദേഹത്തിന് സാധാരണ വിരസതയെ ഉണ്ടാക്കുന്നതായി അറിയാം. സത്യം സ്വാമി പരിപാലിക്കുംപോലെ ആരാനും ചെയ്യുന്നുവോ എന്നു ഞങ്ങൾ സംശയിക്കുന്നു. സ്വാമിയുടെ വാക്കുകൾ ശിലാലിഖിതംപോലെ ദൃഢങ്ങളാണ്. അസത്യവാന്മാരെ സ്വാമി നന്നെ വെറുക്കുകയും, വലിയ കുറ്റവും ചെയ്ത് ഉള്ള പരമാർത്ഥം പറയുന്നവരെ സ്വാമി വളരെ സ്നേഹിക്കയും ചെയ്യുന്നു. സ്വാമിയെ സംബന്ധിച്ച ഈ തത്വം നല്ലപോലെ ബോധമുള്ള അദ്ദേഹത്തിന്റെ ശിഷ്യന്മാർക്കു സ്വാമിയോട് ഒരുകാര്യം കണിശമായി പറവാൻ അല്പം ഭയം ഉണ്ടാകാറുണ്ട്. യോഗജസംസ്കാരവിശിഷ്ടവും ലക്ഷ്യവേധകവുമായ സ്വാമിയുടെ മനസ്സിന്റെ സ്ഥൈര്യത്തേയും ധൈര്യത്തേയും പറ്റി വിശേഷിച്ചൊന്നും പറയേണ്ടല്ലോ. അദ്ദേഹത്തിന്റെ അഭിപ്രായത്തിനു മിക്കവാറുമിളക്കമില്ല; അദ്ദേഹം ഒരുത്തർക്കും കീഴടങ്ങുകയുമില്ല. പരമഗുരുപാദരും സ്വാമിയുടെ അഭിപ്രായം ഇന്നതെന്നു നേരത്തെ അറി

ഞ്ഞാൽ അതിനു വിപരീതമായി ആജ്ഞാപിക്കയില്ലതന്നെ. ചില സുജനങ്ങളുടെ നിർബന്ധമുണ്ടായാൽ നിശ്ചയത്തിൽനിന്നു പിന്മാറിയെന്നു വന്നേക്കാം. പക്ഷെ, അതോടുകൂടി അവരോടുള്ള മൈത്രിക്കും അല്പം ഭംഗം വന്നുവെന്നും വരാം. എന്തു ജോലി ചെയ്യുന്നതിനും, എന്താപത്തിനെ നേരിടുന്നതിനും സ്വാമി സന്നദ്ധൻതന്നെയാണ്. മരണത്തെപ്പറ്റി അദ്ദേഹത്തിനു യാതൊരു ഭയവുമില്ല. "നഷ്ടൊ മോഹഃ..." എന്നപോലെ ലോകത്തിനിണങ്ങുമെങ്കിൽ സംഗ്രാമഭൂമിയും സുഖഭൂമിയായി ഗണിക്കത്തക്കതാണത്രെ. ഇനി ഏത് ഉന്നതാവസ്ഥയിലുള്ള ആളിനോടും സ്വാഭിപ്രായം പറയുന്നതിൽ യാതൊരു കൂസലുമില്ല എന്ന സംഗതി അദ്ദേഹത്തോടു പരിചയിച്ചിട്ടുള്ള ഏവരും സമ്മതിക്കും. സംഗതിവശാൽ ചിലപ്പോൾ മുഖത്തടിച്ചതുപോലെ ചില വാക്കുകൾ പറയുന്നതായി കേൾക്കാം. എന്നാൽ ഇവയെല്ലാം ജനങ്ങൾ നല്ലവരായി വരണം എന്ന ഏക ഉദ്ദേശ്യത്തോടുകൂടിയാണുതാനും. ഇത് ആദ്യം കേൾക്കുന്നവർ മിക്കവാറും തെറ്റിദ്ധരിക്കാനിടയുണ്ട്. അദ്ദേഹവുമായി സാധാരണ പരിചയമുള്ളവർക്ക് ഇതിന്റെ യാഥാർത്ഥ്യം മനസ്സിലാകുമെന്നതിനാൽ അവർ സ്വാമിയുടെ വാക്കുകൾ ആദരണീയങ്ങളായിക്കരുതും. ചിലർ തങ്ങൾക്കു രസിക്കാത്ത അഭിപ്രായങ്ങളും മറ്റും ഒരുമാതിരി മധുരവാക്കുകൾകൊണ്ട് ആവരണം ചെയ്തു പ്രകടിപ്പിക്കുന്നു. ഈ സമ്പ്രദായം സ്വാമിക്കില്ലാത്തത് ഏകദേശം ഒരു ന്യൂനത തന്നെ ആണ്. പക്ഷെ, മേല്പറഞ്ഞവരുടെ രീതി ഒരുതരം വക്രമായും വരും. ഈ വക്രബുദ്ധി സ്വാമിയിൽ നിശ്ശേഷം ഇല്ലായ്കയാലായിരിക്കാം ഇപ്രകാരം യാതൊരു നോട്ടവും കൂടാതെ സ്വാമി മനസ്സിൽ തോന്നുംപോലെ വെളിയിലും പറഞ്ഞുപോകുന്നത്. ഇനി സ്വാമിക്കുള്ള ഒരു വിശേഷഗുണം അദ്ദേഹത്തിനു സംഗീതത്തിൽ തീരെ രസമില്ല എന്നതാണ്. യോഗാഭ്യാസകാലത്ത് ഇതിനെ നിശ്ശേഷം വെറുത്തിരുന്നു. മനോലയാദികൾക്ക് ഇതൊരു വലിയ ബാധകമായി വരുമെന്നതിനാലാണ് ഈവിധം വന്നിട്ടുള്ളതെന്ന് ആർക്കുമൂഹിക്കാമല്ലോ. എന്നാൽ ഇപ്പോൾ അത്ര നീരസമുള്ളതായി കാണുന്നില്ല. ഇവകൊണ്ട് സ്വാമി ആകപ്പാടെ അനഭിഗമ്യനാണെന്നൊ, ഹൃദയലാളിത്യമില്ലാത്തയാളെന്നൊ വിചാരിച്ചുപോയാൽ ആയത് അബദ്ധത്തിൽ കലാശിക്കുമെന്നതു നിർവിവാദംതന്നെയാണ്. പരിതസ്ഥിതന്മാർക്ക് ഒന്നുപോലെ സന്തോഷം നൽകുന്നവിധം നേരംപോക്കുകൾ സംസാരിക്കുന്നതിനും അദ്ദേഹത്തിന് ഇപ്പോൾ നല്ല വശമുണ്ട്; അവിടെത്തന്നെയും യഥാവൃത്തം അലങ്കാരം പ്രയോഗിക്കയെന്നല്ലാതെ അസംഭവദുക്തി കാണുകയില്ല. അന്യരുടെ, സഭ്യങ്ങളായ, വിനോദസംഭാഷണങ്ങൾക്കു വളരെ ചുരുക്കം സമയമേ അനുവദിക്ക പതിവുള്ളൂ. സ്വാമിയുടെ മനസ്സിന് അഹിതമായി തന്നെ സംബന്ധിച്ചവർ എന്തെങ്കിലും ചെയ്താൽ അപ്പോൾ ഉണ്ടാകുന്ന ഭാവവികാരം അവർണ്ണ്യമത്രെ. സ്വതെ ഗംഭീരമായ മുഖത്ത് ഒരുവല്ലാത്ത ശാന്തതയും കലർന്ന്, ഏതാണ്ടു മൗനമായിരിക്കുന്നതു സ്വാമിസന്നിധിയിൽ സാധാരണയിൽ കൂടുതൽ സ്വാതന്ത്ര്യമനുവദിച്ചിട്ടുള്ളവർക്കും ഭയത്തെ ജനിപ്പിക്കുന്നുവെന്നു പറയാതെ നിവൃത്തിയില്ല. കുറച്ചു കൂടുതൽ ഉത്തരം പറയേണ്ട ഘട്ടങ്ങളിൽ ഒന്നുരണ്ടു വാക്കുകൾ മാത്രം പറകയോ, ഉത്തരം പറയാതെ ഇരിക്കയോ മറ്റോ ചെയ്യുമ്പോൾ തീർച്ചയായി എന്തൊ വൈരസ്യം സ്വാമിക്കുണ്ടായിരിക്കുന്നു എന്നാണ് ഞങ്ങൾ അനുമാനിക്കുന്നത്; ഇതാണ് വാസ്തവവും. നേരെമറിച്ച് ഇംഗിതാനുസരണമാണ് പ്രവൃത്തി പരിണമിച്ചതെങ്കിൽ സ്വാമിക്ക് അളവറ്റ സന്തോഷവുമുണ്ടാകുന്നു. അപ്പോൾ, ദീർഘനിദ്രയെ പ്രാപിച്ചുപോയ നമ്മുടെ പൂർവന്മാരെയും ഉണർത്തത്തക്കവിധം അത്യുച്ചത്തിലുള്ള സംസാരവും ചിരിയും കേൾക്കാം. അദ്ദേഹം 'അഭിഗമ്യൻ' എന്ന് ആരും ആ സന്ദർഭത്തിൽ സമ്മതിച്ചുപോകയും ചെയ്യും. എത്ര ഒക്കെ അടുത്തു പെരുമാറുന്നവർക്കും അദ്ദേഹത്തിനോടുള്ള ഭക്തിബഹുമാനാദികൾക്കൊരു കുറവും വരികയില്ലെന്നു നിർവിശംകം പറയാം. ഒന്നാമതായി, സ്വാമി ഒരു മഹാപണ്ഡിതൻ ആയതുകൊണ്ടാണ്. സംസ്കൃതത്തിൽ സ്വാമി

വായിക്കാത്ത ഗ്രന്ഥങ്ങൾ വളരെ ചുരുക്കംതന്നെയെന്നും, മലയാളത്തിൽ മിക്ക സൽഗ്രന്ഥങ്ങളും, തമിഴ്, ഇംഗ്ലീഷ്, ഹിന്ദി മുതലായ ഭാഷകളിലെ ചില വേദാന്തഗ്രന്ഥങ്ങളും മറ്റും അദ്ദേഹം പാരായണം ചെയ്തിട്ടുണ്ടെന്നും നാം കണ്ടുകഴിഞ്ഞു. സ്വാമിയുടെ ലോകോത്തരമായ സംസ്കൃതകവനത്തെയോ, സഹൃദയാഹ്ലാദകമായി ചെയ്തിട്ടുള്ള മലയാളകവിതയേയൊ പറ്റി ഇവിടെ ഒന്നും പറവാൻ തുനിയുന്നില്ല. ഇദ്ദേഹത്തിന്റെ കൃതികൾ മതസംബന്ധമായും, സാമുദായികമായും ഇങ്ങനെ രണ്ടായി ഭാഗിക്കപ്പെടാം. ഇവിടെ സ്വാമിയുടെ പല ഉപന്യാസങ്ങളെയും പ്രത്യേകം സ്മരിക്കേണ്ടതായുണ്ട്. ഇവയിൽ ആദ്യകാലത്തെഴുതിയിട്ടുള്ളവയുടെയും ഇദാനീന്തനഘട്ടങ്ങളിൽ രചിച്ചിട്ടുള്ളവയുടെയും രീതികളിൽ ഒട്ടധികം വ്യത്യാസം കാണുന്നത്, മലയാളത്തിനോടു സ്വാമിക്കുണ്ടായിരുന്ന അവജ്ഞയാലും സംസ്കൃതത്തോടുള്ള പക്ഷപാതംകൊണ്ടും മറ്റും ആണ്. ഇക്കാലങ്ങളിൽ എഴുതിയിട്ടുള്ളവയിൽ മുമ്പുള്ളവയിലെപ്പോലെ സംസ്കൃതപദബാഹുല്യം കാണുന്നില്ല. ആചാരപദ്ധതിയിലെ പ്രസ്താവികവും, 'ഈശ്വരഭക്തി' എന്ന ഉപന്യാസമോ, ബ്രഹ്മാഞ്ജലിയിൽ സ്വാമിയുടെ മുഖവുരയോ ഏതെങ്കിലും ഒന്നുംകൂടി താരതമ്യപ്പെടുത്തിയാൽ ഇവ തങ്ങളിൽ ഉള്ള അപാരമായ വ്യത്യാസം നമുക്കു നിഷ്പ്രയാസം ഗ്രഹിക്കാം. മുമ്പ് എഴുതിയിട്ടുള്ളവയെത്തന്നെ സൂക്ഷ്മമായി പരിശോധിച്ചാൽ വാചകങ്ങളുടെ ഘടനയ്ക്കു യാതൊരു കുഴപ്പവും കൂടാതെ അവ വളരെ ആർജ്ജവമുള്ള സരണിയെ അവലംബിച്ചിരിക്കുന്നതായിക്കാണാം. ഇപ്പോഴത്തെ വാചകങ്ങൾ നമ്മുടെ ഈ ഊഹത്തിനു ബലംകൊടുക്കയും ചെയ്യുന്നു. മുമ്പത്തേതിനും, ഇവയ്ക്കും വ്യത്യാസം അധികം തോന്നിച്ചത് വാചകദൈർഘ്യം ഒന്നുമാത്രമാണ്. വിശേഷണങ്ങളും മറ്റും രമ്യമായിച്ചേർത്തു തീരെ വക്രതയില്ലാതെ സ്വാമി ചെയ്തിട്ടുള്ള മിക്ക വാചകങ്ങളും "ശൈലി മാനസികപ്രതിബിംബം" എന്ന തത്വത്തെ നന്നെ തെളിയിക്കുന്നു. മഹാപണ്ഡിതനും മഹാകവിയും മറ്റും ആയ സ്വാമി ഒരു ബ്രഹ്മജ്ഞാനിയുമാണ്. ഇവിടെ വിശേഷിച്ച് ഒന്നു പറയേണ്ടത് സ്വാമി യുക്തിയേക്കാൾ ശ്രുതി മുതലായവയ്ക്കു ശ്രൈഷ്ഠ്യം കല്പിച്ചിരിക്കുന്നു എന്നുള്ളതാണ്. പൂർവാചാര്യന്മാരായ മഹർഷിമാരിലും, പരമഗുരുവിലും മറ്റുമുള്ള ഇദ്ദേഹത്തിന്റെ ഭക്തി അന്യാദൃശവും, ഇത് ഇക്കാലത്തു മിക്കവരിലും ദുർല്ലഭവുമായിരിക്കുന്നതിനാൽ ഇദ്ദേഹം ആര്യചരിത്രത്തിൽ ആദിമഘട്ടങ്ങളിലൊരിടത്തു വർണ്ണിക്കപ്പെടേണ്ട ഒരു പുരുഷരത്നമാണെന്നു തോന്നിപ്പോകുന്നു. ഇനിയും പല വിശിഷ്ടഗുണങ്ങൾ ഇദ്ദേഹത്തിൽ വിളയാടുന്നുണ്ട്. സ്വാമിയുടെ വിപുലമായ മനസ്സിനെപ്പറ്റി അല്പം ഒന്നു പറയേണ്ടിയിരിക്കുന്നു. പ്രധാനമായി ഇദ്ദേഹത്തിൽ യാതൊരുവിധമായ അല്പത്വവും ഇല്ലാതെ സർവദാ Nobility പ്രഭുത്വമാണ് തിളങ്ങിക്കാണുന്നത്. സ്വാമിക്കും ചില ഇഷ്ടാനിഷ്ടങ്ങളുണ്ടെന്നു നാം കണ്ടുവല്ലോ. ശ്ലാഘ്യമാംവണ്ണം പൗരുഷമുള്ളവരെ സ്വാമി സ്നേഹിക്കുന്നുവെന്നുള്ളതു പ്രത്യേകം സ്മരണീയമാണ്. സ്വാമി ഒരു മഹാപണ്ഡിതനും ജീവന്മുക്തനും ആയിരുന്നിട്ടും അദ്ദേഹത്തെ കാണാനായി വരുന്ന ഓരോ മാന്യന്മാരെ, ഒരുമാതിരി സന്യാസിമാർക്കുണ്ടാകാവുന്ന മനഃസങ്കോചാദികൾ ഒന്നുംകൂടാതെ, യഥായോഗ്യം സ്വീകരിക്കുന്ന നയം (അഭ്യുത്ഥാനാസനാദിപ്രദാനസമ്പ്രദായം) വളരെ കാലോചിതമായിരിക്കുന്നു. ഇതിനാൽ അദ്ദേഹത്തിനു യാതൊരു കുറവും വരുന്നതായി വിചാരമുണ്ടാകുന്നില്ല. അന്യരെ സ്വാമി അവിശ്വസിക്കയില്ലെങ്കിലും, എളുപ്പം വിശ്വസിക്കുന്ന സ്വഭാവം അദ്ദേഹത്തിനില്ലതന്നെ. ആര് എന്തുപറഞ്ഞാലും സ്വയമായി പരീക്ഷകൾ ചെയ്തേ ഒരു നിശ്ചയം പാസ്സാക്കൂ. പക്ഷെ, ഭൂത, സ്വപ്ന, ശകുനങ്ങളെ വിശ്വസിക്കുന്നുവെങ്കിലും ആയത് അന്ധവിശ്വാസമല്ല എന്നു സ്വാമിതന്നെ ചെയ്ത പല നിരൂപണം കൊണ്ട് നമുക്കു മനസ്സിലാക്കാം. സ്വാമിക്ക് ഒരു പ്രത്യേകസമുദായത്തേയും സ്നേഹിക്ക എന്ന സ്വഭാവമില്ല. അദ്ദേഹത്തിന്റെ ഏതൊരു കൃത്യത്തേയും അപ്രകാരം വ്യാഖ്യാനി

ക്കാൻ തുടങ്ങിയാൽ അതിൽപരം അബദ്ധം വേറൊന്നില്ല എന്നു പ്രത്യേകം പറഞ്ഞു കൊള്ളുന്നു. 'എനിക്കു യാതൊരു പിടിപാടുമില്ല' എന്നു സ്വാമിതന്നെ പലപ്പോഴും പറയുന്നതു ഞങ്ങൾ കേട്ടിട്ടുണ്ട്. സ്വാമിയുടെ ഈ വിശാലഹൃദയതയെപ്പറ്റി അദ്ദേഹം ചെയ്തിട്ടുള്ള അനവധി ഗ്രന്ഥനിരൂപണങ്ങളിൽനിന്ന് ഇനിയും അനായാസേന ഗ്രഹിക്കാം. അന്യർ സ്വാമിക്കുവേണ്ടി ഒരുപകാരം ചെയ്താൽ അതിനി എത്രയോ ചെറിയ സംഗതി ആയിരുന്നാലും അതിനെ പർവതതുല്യമാക്കി എന്നത്തേക്കും അധമർണ്ണൻ (കടപ്പെട്ടിരിക്കുന്നവൻ) എന്ന നിലയിൽതന്നെ അദ്ദേഹം, വർത്തിക്കുന്നു. ഇതുകൊണ്ടും, പരാശ്രയം കഴിയുന്നതും ഉപേക്ഷിക്കണമെന്നു വ്രതമുള്ളതിനാലും ഇപ്രകാരമുള്ളവ ഒഴിച്ചുവയ്ക്കണമെന്നാണ് സ്വാമിയുടെ നിശ്ചയം. ഉപകാരത്തെ എത്രമാത്രം ബൃഹത്തായി കരുതുന്നുവോ അതുപോലെതന്നെ അപകാരത്തെയും സ്വാമി കരുതും എന്നതും പ്രസ്താവയോഗ്യമാണ്. സ്വാമി അത്യന്തം ഔദാര്യസമ്പന്നനാകുന്നുവെന്നതിനു പല ഉദാഹരണങ്ങളുമുണ്ടല്ലോ. നിസ്വന്മാർക്കും സാധുക്കളായ ബാലന്മാർക്കും ധനസഹായവും, വായനശാലകൾക്കും പിപഠിഷുകൾക്കും ഗ്രന്ഥസഹായങ്ങളും ഒട്ടേറെ ചെയ്തിട്ടുണ്ട്. അന്യദുഃഖത്തിൽ ഇദ്ദേഹത്തിന്റെ ഉള്ളം ഉരുകിപ്പോകുമെന്നു തോന്നാറുണ്ട്; ജീവജാലങ്ങളിൽ ഇത്ര വളരെ ദയയുള്ള ഒരു പുരുഷശ്രേഷ്ഠൻ ഉണ്ടായിട്ടുണ്ടോ എന്നും സംശയിക്കുന്നു.

സമ്പൽസമൃദ്ധിയുള്ള കുടുംബത്തിൽ ജനിച്ചതുകൊണ്ടോ എന്തോ ഇദ്ദേഹത്തിനു മിതവ്യയം എന്ന ഗുണം തീരെ ഇല്ലതന്നെ. പണസംബന്ധമായ കാര്യങ്ങളിൽ യാതൊരു ലോഭവും കാണുന്നില്ല. ഇദ്ദേഹത്തിന്റെ സംഭാഷണം, വിപുലമായ പാണ്ഡിത്യം സഞ്ചാരം മുതലായ കാര്യങ്ങൾകൊണ്ടുള്ള അസാമാന്യലോകപരിചയം, ഇവയാൽ അതിശ്രേഷ്ഠമായ വിഷയങ്ങളെപ്പറ്റി പ്രതിപാദിക്കുമ്പോൾ, വളരെ വിജ്ഞാനപ്രദവും ആലോചനയ്ക്ക് ഇടംകൊടുക്കുന്നതുമാണ്. വളരെ സംഗതികൾ മിക്കവാറും നീളംകുറഞ്ഞ വാചകത്തിലും, ബഹ്വർത്ഥം പ്രായേണ ഒറ്റപ്പദത്തിലും സമാസത്തിലും ഗർഭീകൃതമായി പറയുക അദ്ദേഹത്തിന്റെ ഒരു സ്വഭാവവൈശിഷ്ട്യമാണ്. ഈ സ്വഭാവം അദ്ദേഹത്തിന്റെ എഴുത്തുകളിലും ഗദ്യനിബന്ധങ്ങളിലും കാണാം. ഓരോ വാക്യങ്ങളും വളരെ ആലോചന കഴിഞ്ഞതിന്റെ ഫലങ്ങളാണെന്നു മഹാന്മാർക്കറിയാം. അന്യവിദ്വാന്മാരുടെ മതവും അദ്ദേഹം വെളിപ്പെടുത്തുമ്പോൾ അതിന് ഒരു പ്രത്യേകം വൈചിത്ര്യവും പുതുമയും സ്വാമികൾ കൊടുക്കുന്നു. ഗൗരവമായ സംഭാഷണങ്ങൾ നടത്തുന്നത് അതു കേൾക്കാനും മറ്റും പാത്രമായവരോടേ ഉള്ളൂ. സംഭാഷണവിഷയം ഇക്കൂട്ടരാണുണ്ടാക്കി കൊടുക്കേണ്ടത്. ലഘുവിഷയങ്ങളെപ്പറ്റിയാകുമ്പോൾ വാചകങ്ങളും മറ്റും അവയ്ക്കു യോഗ്യമായിത്തന്നെ ഇരിക്കും. ഇത്തരം സംഭാഷണങ്ങളിൽ ചിലപ്പോൾ നേരംപോക്കുകളും അടങ്ങിയിരിക്കും; കേൾക്കുന്നവർക്കു വളരെ സന്തോഷമുണ്ടാകും. സാഹിത്യം, വേദാന്തം, സമുദായം എന്നിവയെക്കുറിച്ചായിരിക്കും മിക്ക സംഭാഷണങ്ങളും. ഈ വിവരങ്ങളെല്ലാം ഈ ഗ്രന്ഥത്തില വിടവിടെയായി പറഞ്ഞിരിക്കുന്നതുകൊണ്ടും നമുക്കു മനസ്സിലാകുന്നതാണ്.

ഇപ്രകാരമൊക്കെയാകുന്നു പണ്ഡിതപദാംകാത്യാശ്രമി ശ്രീനീലകണ്ഠതീർത്ഥസ്വാമികളുടെ സ്വഭാവത്തിന്റെ ഏതാണ്ടൊരു ലക്ഷണം. സ്വാമിയെപ്പറ്റി വിചാരിക്കുംതോറും അദ്ദേഹത്തിന്റെ നേർക്കുള്ള ഭക്തിയും ബഹുമാനവും കൂടിക്കൂടിതന്നെ വരുന്നുവെന്ന് ഇവിടെ ഉപസംഹരിച്ചുകൊള്ളുന്നു.

# പ്രസ്താവന

"ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി ചരിത്രസമുച്ചയം" എന്ന അതിമഹത്തായ ജീവിതചരിത്രഗ്രന്ഥത്തിന്റെ ദ്വിതീയഭാഗം ഇതാ പ്രസാധിതമാകുന്നു. ബഹുമുഖമായ വിശാലവിജ്ഞാനത്തിന്റെ വിവിധ മണ്ഡലങ്ങളിൽ അത്യഗാധമായ അവഗാഹം സമ്പാദിച്ച് ചിരന്തനമായ തപോനിഷ്ഠകൊണ്ട് ആത്മസാക്ഷാത്കാരം സിദ്ധിച്ചിരുന്ന അപ്രതിമ പ്രതിഭനായ ശ്രീചട്ടമ്പിസ്വാമികളുടെ സമാരാധ്യമായ ശിഷ്യത്വംകൊണ്ട് അനുഗൃഹീതനായ ശ്രീനീലകണ്ഠതീർത്ഥപാദരുടെ ജീവിതചരിത്രത്തിന്റെ ആദ്യഭാഗം പ്രസിദ്ധീകരിച്ചിട്ട് 45 വർഷം കഴിയുന്നു. തീർത്ഥപാദസ്വാമികളുടെ ശിഷ്യത്വംകൊണ്ട് സംസ്കൃതശേമുഷീകരായ രണ്ട് മഹാപണ്ഡിതന്മാരാണ് ശ്രീ പന്നിശ്ശേരി നാണുപിള്ളയും, ശ്രീവർദ്ധനത്തു കൃഷ്ണപിള്ളയും – ആ മഹാഗ്രന്ഥത്തിന്റെ പ്രണേതാക്കൾ. പണ്ഡിതമണ്ഡലാഖണ്ഡലനായ സാക്ഷാൽ സാഹിത്യപഞ്ചാനനന്റെ പ്രൗഢോജ്ജ്വലമായ ഒരു അവതാരികകൊണ്ട് അവതംസിതമായ ആ ഗ്രന്ഥം ഇതുവരെയും അപരിപൂർണ്ണമായി അവശേഷിച്ചു. ചരിത്രനായകനായ യതിവര്യനും അദ്ദേഹത്തെ തുടർന്നു, ഒട്ടുകാലംകഴിഞ്ഞ് ജീവിതചരിത്രപ്രണേതാക്കളും പരഗതിയടഞ്ഞു. അപരിസമാപ്തമായ ആ മഹാഗ്രന്ഥത്തിന്റെ അവശേഷം ഗ്രന്ഥകാരന്മാരുടെ ഹസ്തലിഖിതരൂപത്തിൽ ഇതുവരെ ഒളിഞ്ഞു കഴിഞ്ഞുകൂടി. ആ പരിശിഷ്ടഭാഗമാണ് ശ്രീ പന്നിശ്ശേരിയുടെ പിതൃഭക്തിധന്യനായ പുത്രൻ ശ്രീ: ശ്രീനിവാസക്കുറുപ്പിന്റെയും വിദ്യാധിരാജപരമ്പരയിലെ ഗൃഹസ്ഥശിഷ്യന്മാരിൽ ഗണനീയനും സാത്ത്വികനുമായ ശ്രീ: പി. ജി. നാരായണപിള്ളയുടെയും പരിശ്രമഫലമായി മഹാമഹിമശ്രീ തച്ചുടയതമ്പുരാന്റെ പ്രോത്സാഹനവും സാഹായ്യവുംകൊണ്ട് ഇപ്പോൾ പ്രകാശം പ്രാപിക്കുന്നത്.

ഈ ഗ്രന്ഥത്തിന്റെ ഒന്നാംഭാഗത്തിനുള്ള വൈപുല്യം ഈ ഭാഗത്തിനില്ലെങ്കിലും പലപ്രകാരത്തിലും മഹത്തരമായ ഒരു കൃതിയാണ് ഈ രണ്ടാംഭാഗവും മനുഷ്യവിജ്ഞാനത്തിന്റെ നാനാഭാവങ്ങളിൽ നിഷ്ണാതനായിരുന്ന ഒരു യതീശ്വരന്റെ അപ്പപ്പോഴുള്ള സംവാദങ്ങളും ഓർമ്മക്കുറിപ്പുകളും നിരൂപണങ്ങളും പരിചിന്തനങ്ങളും ആശയഗതികളും അടങ്ങുന്ന ഈ ഗ്രന്ഥം ഒരു മഹാനായ കേരളീയന്റെ വിചാരവ്യാപാരമണ്ഡലത്തിലേയ്ക്ക് വെളിച്ചം വീശി കേരളീയജീവിതത്തിന്റെതന്നെ സംസ്കാരസുന്ദരമായ ചില ചില അംശങ്ങൾ തെളിയിക്കുന്നുണ്ട്.

ഈ ഗ്രന്ഥത്തിന്റെ പ്രഥമഭാഗം സഹൃദയസമക്ഷം അവതരിപ്പിച്ച പി. കെ. നാരായണപിള്ള അവർകൾ ചെയ്തിരിക്കുന്ന പ്രശംസ ശ്രദ്ധേയമാണ്.

"വേദാന്തം, സാഹിത്യം, യോഗം, തന്ത്രം, മന്ത്രം, ജ്യൌതിഷം, ഭാഷാശാസ്ത്രം, സമുദായശാസ്ത്രം, ചരിത്രം, മതം, സ്വപ്നം, ശകുനം, ഭൂതപിശാചാദിസത്താവിചാരം മുതലായി പല പല വിഷയങ്ങളിൽ സ്വാമികൾക്കുള്ള അഭിപ്രായങ്ങൾ ഈ കൃതിയിൽ വ്യാകീർണ്ണങ്ങളായി കിടക്കുന്നവ പണ്ഡിതോചിതമായ മാന്യതയെ അർഹിക്കുന്നവയും അവയെ തേടിപ്പിടിച്ചു സംഘടിപ്പിച്ചതിൽ ഗ്രന്ഥകാരന്മാർ പ്രദർശിപ്പിച്ചിരിക്കുന്ന ഉത്സാഹം സ്തുത്യർഹവുമാകുന്നു."

പ്രശസ്തചരിത്രപണ്ഡിതനും വിശ്രുതസാഹിത്യകാരനുമായ കെ. എം. പണിക്കർ അവർകൾ ഈ ഗ്രന്ഥത്തെപ്പറ്റി നടത്തുന്ന പരാമർശവും അന്വർത്ഥമാണ്. "നിങ്ങളുടെ ചരിത്രം വളരെ വിശേഷമായിട്ടുണ്ടെന്നാണ് എന്റെ അഭിപ്രായം. ഇതുപോലെ ഒരു ജീവചരിത്രം മലയാളത്തിൽ ആദ്യമായിട്ടാണു കാണുന്നത്."

അങ്ങനെ മലയാളത്തിലെ ഗണനീയമായ ആദ്യത്തെ ജീവചരിത്രത്തെ അത് അർഹിക്കുന്ന ബഹുമാനത്തോടുകൂടി നാം ആദരിക്കേണ്ടതാണ്.

പ്രസക്താനുപ്രസക്തമായി ഈ ഗ്രന്ഥത്തിൽ പ്രവേശിക്കാത്ത വിഷയങ്ങൾ ചുരുങ്ങും. ആര്യദ്രാവിഡസംസ്കാരങ്ങളുടെ പ്രാചീനതയും മഹത്ത്വവും തുടങ്ങി വേദാന്തദർശനംവരെയുള്ള വിഷയങ്ങളെപ്പറ്റി അവഗാഢമായ പരാമർശം ഈ ഗ്രന്ഥത്തിലുണ്ട്. സംസ്കൃതത്തിലെ കവികണ്ഠാഭരണം തുടങ്ങി പാശ്ചാത്യരുടെ ദുരന്തനാടകങ്ങൾവരെ ഈ ഗ്രന്ഥത്തിന് വിമർശവിഷയങ്ങളാണ്. ഭർത്തൃഹരിയുടെ കൃതികൾ തുടങ്ങി ഷേക്സ്പിയറുടെ കൃതികൾ വരെ ഇവിടെ വിമർശനവിധേയമാകുന്നുണ്ട്. അദ്വൈതവേദാന്തതത്ത്വസംഹിതയെപ്പറ്റിയും സാംഖ്യയോഗദർശനങ്ങളിലെ പ്രതിപാദ്യങ്ങളെപ്പറ്റിയും കൂലങ്കഷമായ ചർച്ച ഈ ഗ്രന്ഥത്തിൽ കാണാം. തീർത്ഥപാദസ്വാമികൾ വായിച്ചിട്ടുള്ള ഗ്രന്ഥങ്ങളെപ്പറ്റി പ്രൗഢങ്ങളായ നിരൂപണങ്ങൾ അവിടവിടെ നാം കാണുന്നുണ്ട്. റിട്ട. കളക്ടർ കരുണാകരമേനോൻ എഴുതിയ 'ദക്ഷിണേന്ത്യയിലെ ജാതികൾ' എന്ന പുസ്തകംതൊട്ട് പ്രൊഫസർ മാക്ഡോണലിന്റെ സംസ്കൃത സാഹിത്യചരിത്രംവരെയുള്ള കൃതികൾ നമ്മുടെ കഥാനായകന്റെ ആമൂലാഗ്രപരിശോധനയ്ക്കു പാത്രമാകുന്നു. ദക്ഷിണ ഇന്ത്യയിലെ ജാതികളെപ്പറ്റിയും സംസ്കൃതസാഹിത്യചരിത്രത്തെപ്പറ്റിയും പതിന്നാലുപുറത്തിലധികം നീണ്ടുനിൽക്കുന്ന വിപുലോജ്ജ്വലമായ നിരൂപണം ഈ ഗ്രന്ഥത്തിലുണ്ട്.

പ്രാചീനമായ ഭാരതീയസംസ്കാരത്തെപ്പറ്റി അഗാധമായ അഭിമാനം ഉൾക്കൊള്ളുന്ന അവസരത്തിൽതന്നെ ഭാരതത്തിന്റെ വർണ്ണവ്യവസ്ഥയിലും വിവിധ കാലങ്ങളിൽ ഏർപ്പെട്ട തത്ത്വചിന്താപദ്ധതികളിലും കടന്നുകൂടിയ അനാശാസ്യങ്ങളായ പ്രവണതകളേയും മാലിന്യങ്ങളേയും സ്വാമികൾ അധിക്ഷേപിക്കുന്നുണ്ട്. സ്ത്രീകൾക്കും ശൂദ്രർക്കും വേദാദ്ധ്യയനത്തിനും അദ്ധ്യാപനത്തിനുപോലും അധികാരമുണ്ടായിരുന്നു എന്ന് സ്വാമികൾ സോദാഹരണം തെളിയിക്കുന്നു. കേരളത്തിലെ വർണ്ണവ്യവസ്ഥയെപ്പറ്റി പ്രതിപാദിക്കുമ്പോൾ സാക്ഷാൽ ക്ഷത്രിയരും വൈശ്യരും കേരളത്തിൽ ഉണ്ടായിരുന്നു എന്നതിന് തെളിവില്ലെന്നും ഇല്ലായിരുന്നുവെന്നുള്ളതിന് പ്രമാണമുണ്ടെന്നും സ്വാമികൾ സ്ഥാപിക്കുന്നു. ക്ഷത്രിയരാലും ബ്രാഹ്മണരാലും സമാരാദ്ധ്യമായ ഒരു സ്ഥാനം

ഇന്നും തച്ചുടയതമ്പുരാന് നിലനിൽക്കുന്നതുകൊണ്ടും കോടശ്ശേരികർത്താവു മരിച്ചാൽ ചിറ്റൂർനമ്പൂരിക്ക് പുലയുണ്ടെന്നുള്ള ആചാരം ഇന്നും തുടർന്നു പോകുന്നതുകൊണ്ടും കേരളത്തിലെ വർണ്ണവ്യവസ്ഥ ഏതോ ചില കാലികങ്ങളും ദൈശികങ്ങളും മറ്റുമായ സ്ഥാനമാനങ്ങളെ ആശ്രയിച്ച് പുലർത്തിപ്പോരുന്നതാണെന്ന് ഈ ഗ്രന്ഥത്തിൽനിന്നു സ്പഷ്ടമാകുന്നുണ്ട്.

ജിജ്ഞാസുക്കൾക്ക് ആസേവ്യങ്ങളായ പല വിജ്ഞാനരംഗങ്ങളും ഇവിടെ കൂടെക്കൂടെ പ്രദർശിതമാകുന്നുണ്ട്. ദൈവത്തിനും പുരുഷകാരത്തിനും തമ്മിൽ – അതേ, വിധിക്കും മനുഷ്യപ്രയത്നത്തിനും തമ്മിൽ – ഉള്ള ബന്ധത്തെയും അന്യോന്യാപേക്ഷയേയുംപറ്റി ഉജ്ജ്വലമായ ഒരു നിരൂപണംതന്നെ ഇവിടെ സ്വാമികൾ ഉദ്ഘാടനം ചെയ്യുന്നുണ്ട്. നിർവ്വികല്പമെന്നും സവികല്പമെന്നും അസംപ്രജ്ഞാതമെന്നും സംപ്രജ്ഞാതമെന്നും വേദാന്തദർശനത്തിലും യോഗദർശനത്തിലും പ്രസ്തുതങ്ങളായ സമാധിസ്ഥിതിഭേദങ്ങളെപ്പറ്റി സ്വാമികൾ സൂക്ഷ്മമായി ചർച്ചചെയ്യുന്നുമുണ്ട്. ജീവന്മുക്തിയെന്നും വിദേഹമുക്തിയെന്നും പറയുന്ന അവസ്ഥകളെപ്പറ്റിയും സൂക്ഷ്മമായ പ്രസ്താവം ഈ ഗ്രന്ഥത്തിൽ ഉണ്ട്. വിഗ്രഹാരാധനയെപ്പറ്റി പ്രസ്താവിക്കുന്ന കൂട്ടത്തിൽ വിവേകാനന്ദസ്വാമികളും അല്വാർ മഹാരാജാവും തമ്മിൽ നടന്ന തത്ത്വദർശകമായ ഒരു സംവാദത്തിന്റെ ഹൃദയംഗമമായ ഒരു വിവരണം സ്വാമികൾ നൽകുന്നുണ്ട്. ഇടയ്ക്കിടയ്ക്ക് ചില യോഗികുലപരമ്പരകൾക്ക് ഗൂഢോപദേശത്തിൽകൂടി മാത്രം ലഭ്യമാകുന്ന അനുഷ്ഠാനപ്രക്രിയകളെപ്പറ്റി തൊട്ടു തൊടാതെയുള്ള ദിഗ്ദർശനസൂചനകൾ അങ്ങിങ്ങു അങ്കുരിക്കുന്നതു കാണാം.

ആകെക്കൂടി നോക്കുമ്പോൾ മഹത്തമനായ ഒരു യതിവര്യന്റെ ജീവിതത്തിൽ ഒട്ടൊക്കെ വെളിച്ചം വീശുന്ന ശ്രേഷ്ഠമായ ഒരു ഗ്രന്ഥമാണ് ഈ ചരിത്രസമുച്ചയം എന്ന് തീർത്തുപറയാം. പണ്ഡിതമൂർദ്ധന്യനായ സാഹിത്യപഞ്ചാനനൻ

'ജയതി യതിനുതഃ ശ്രീനീലകണ്ഠഃ സ്വ മൂർദ്ധോ–
ല്ലസിതശിശുകലേശസ്വച്ഛപാദപ്രസാദഃ
ത്രിഗുണപടലഹീനഃ സ്വീകൃതാഷ്ടാംഗയോഗ–
ശ്ചിതമൃതരസസാരം സുഷ്ഠു സാസ്വാദ്യതേയഃ

(പേജ് 668)

എന്ന് എഴുതിയത് കവിതാമാധുര്യം കലർന്ന രീതിയിൽ വസ്തുസ്ഥിതികഥനം മാത്രം ആയിരുന്നുവെന്ന് ഈ ഗ്രന്ഥം പാരായണം ചെയ്യുന്നവർക്കു ബോദ്ധ്യമാവും.

ശ്രീ ചട്ടമ്പിസ്വാമികളുടെ ആദ്ധ്യാത്മികതേജസ്സിന്റെ പ്രഭാപ്രസരംകൊണ്ട് അനുഗൃഹീതനായ തച്ചുടയതമ്പുരാന്റെ ഔദാര്യം മഹാനുഭാവനായ ഒരു ശിഷ്യസത്തമന്റെ – ഒരു മഹായോഗിയുടെ – ജീവിതചരിത്രപ്രസാധനത്തിന് പ്രയോജകീഭവിച്ചു എന്നുള്ളത് സമുചിതമാണ്. ഈ ഗ്രന്ഥത്തിനും അതിന്റെ പ്രസാധകർക്കും എന്റെ വിജയാശംസകൾ.

തിരുവനന്തപുരം
2–2–1965

എൻ. ഗോപാലപിള്ള

# അവതാരിക

'ശ്രീ ചട്ടമ്പിസ്വാമി സ്മാരകഗ്രന്ഥമാല'യിലെ പ്രഥമ രത്നമായി പ്രകാശിതമായ 'ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമിചരിത്രസമുച്ചയം' ഒന്നാംഭാഗം മലയാളഭാഷയിലുള്ള ജീവചരിത്രസാഹിത്യത്തിൽ ഒരു സമുന്നതസ്ഥാനം അലങ്കരിക്കുന്നു. കഥാനായകന്റെ സമാധിപര്യന്തമുള്ള ബാക്കി ചരിത്രഭാഗവും പ്രഥമ ഭാഗമെഴുതിയ ശിഷ്യപ്രധാനന്മാരും വിദ്വന്മണികളുമായ ഗ്രന്ഥകാരന്മാർതന്നെ ആയിടെ പ്രസാധനയോഗ്യമായ രീതിയിൽ സജ്ജമാക്കിവച്ചിരുന്നു. എന്തുകൊണ്ടോ, അത് ഇതുവരെയും പ്രസിദ്ധീകരിക്കാൻ ഇടയായില്ലെന്നേ പറയേണ്ടു. കാലപ്പഴക്കംകൊണ്ട് കയ്യെഴുത്തുപ്രതി അവിടവിടെ കുറേശ്ശെ മാഞ്ഞും പൊടിഞ്ഞും പോയിരുന്നു. ആവക ഭാഗങ്ങൾ സന്ദർഭാനുസാരം ഊഹിച്ചു വല്ലതും ചേർത്തു നികത്താമെന്നുവച്ചാൽ ആശയവൈകല്യാദിദോഷങ്ങൾ പക്ഷേ ഭവിച്ച് അക്ഷന്തവ്യമായ അപരാധത്തിനു പാത്രമായേയ്ക്കുമെന്നു ഭയന്ന് അതിനൊന്നും ഞങ്ങൾ ഒരുമ്പെട്ടില്ല. അതുപോലെതന്നെ, പണ്ഡിതാഗ്രേസരനായ സ്വാമികളുടെ അഭിപ്രായഗതികൾ പൂർണ്ണമായിത്തന്നെ ജിജ്ഞാസുക്കൾ ഗ്രഹിക്കണമെന്നും വിപ്രതിപത്തി തോന്നിയേക്കാവുന്ന ഭാഗങ്ങൾക്ക് അവിടുന്നുതന്നെ സമാധാനം പറഞ്ഞിരിക്കയാൽ നിർമ്മത്സരമതികൾക്കാർക്കും അരോചകമാകാനിടയില്ലെന്നും കരുതിയാണ് യാതൊരുഭാഗവും വിടാതെ പ്രസാധനം ചെയ്യുവാൻ നിഷ്കർഷിച്ചിട്ടുള്ളത്. മഹാസമാധിസംബന്ധിച്ചുള്ള വിവരങ്ങളും പദ്യങ്ങളും (1096-കർക്കടകം, 1097-ചിങ്ങം) സദ്ഗുരുമാസികാ ലക്കങ്ങളിലും ശ്രീ ചട്ടമ്പിസ്വാമിസ്മാരകഗ്രന്ഥങ്ങളിലുംനിന്നു സംഗ്രഹിച്ചുചേർത്ത് ഈ ഗ്രന്ഥം പൂർത്തീകരിച്ചിട്ടുള്ളതാണ്. നിഷ്പ്രയാസം തിരുത്തി വായിക്കാവുന്നവയൊഴിച്ചുള്ള തെറ്റുകൾക്ക് ഒരു ശുദ്ധിപത്രം ചേർത്തിട്ടുണ്ട്. ഞങ്ങളുടെ നോട്ടപ്പിശകുകൊണ്ടോ മറ്റോ ഇനിയും വല്ലതും അവശേഷിക്കുന്നുണ്ടെങ്കിൽ അതു സജ്ജനങ്ങൾ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

ശ്രീ ചട്ടമ്പിസ്വാമിസ്മാരകഗ്രന്ഥമാലയിലെ എല്ലാ ഗ്രന്ഥങ്ങളുടേയുമെന്നപോലെ, മഹാമഹിമശ്രീ തച്ചുടയതമ്പുരാൻ തിരുമനസ്സുകൊണ്ട്, ഇതിന്റെയും രക്ഷാകർത്തൃത്വം കയ്യേറ്റ് വേണ്ടത്ര പ്രോത്സാഹനവും സഹായവും ചെയ്തതിലേയ്ക്ക് ആ പുണ്യശ്ലോകനോടുള്ള ഞങ്ങളുടെ ഉള്ളഴിഞ്ഞ ബഹുമാനാദരങ്ങൾ പ്രത്യേകം പ്രദർശിപ്പിച്ചുകൊള്ളുന്നു. ഈ നിബന്ധത്തിന്റെ മഹിമാതിശയം ശരിക്കും പ്രകടമാകത്തക്കവണ്ണം പ്രൗഢോജ്ജ്വലമായ ഒരു പ്രസ്താവനകൊണ്ട് ഇതിനു മകുടം ചാർത്തിയ നിരൂപണകർമ്മമർമ്മജ്ഞനും വിദ്വ

ദ്വരേണ്യനും ആയ റിട്ട. സംസ്കൃതകോളേജ് പ്രിൻസിപ്പാൾ എൻ. ഗോപാല പിള്ള അവർകളോട് ഞങ്ങൾക്കുള്ള കൃതജ്ഞത വാചാമഗോചരമത്രെ. ഇതിന്റെ അച്ചടിക്കാര്യത്തിൽ സശ്രദ്ധം ശ്രമിച്ചു സഹായിച്ച റിട്ട. ഒന്നാം ക്ലാസ് മജിസ്ട്രേട്ട് ശ്രീ. എസ് രാമകൃഷ്ണപിള്ള അവർകളോടും അച്ചുക്കൂട ക്കാരോടും ഞങ്ങൾക്കുള്ള നന്ദി ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ ജീവചരിത്രത്തിന്റെ ഒന്നാംഭാഗത്തെപ്പോലെ തന്നെ ഈ രണ്ടാംഭാ ഗവും സഹൃദയന്മാർ സസന്തോഷം സ്വീകരിക്കുമെന്നു സമ്പൂർണ്ണമായി വിശ്വ സിച്ചുകൊണ്ട് മഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

എന്ന്,

തിരുവനന്തപുരം
17-02-1965

പ്രസാധകർ

**ഹരിഃ ഓം**

"ജീയാദ്വിദ്യാധിരാജാഹ്വയ കലശപയോ-
രാശിരാകാശശാംകഃ
ബ്രഹ്മശ്രീ നീലകണ്ഠാഹ്വയയമിതിലകഃ
പണ്ഡിതക്ഷ്മാപതീന്ദ്രഃ
പാസ്യൻ സംസാരയാദഃപതിപതിതനര-
വ്രാതമായാസഹീനം
കാരുണ്യാലോലചക്ഷുർവിസൃമരകളവാ-
ഗഞ്ചിതഃ സദ്ഗുരുർമേ."

"ദധേഹൃദിസദാനീലഗളതീർത്ഥഗുരോഃപദം
നൃണാം നിഖിലസംസാരസാധ്വസധ്വംസനക്ഷമം

തത്പ്രസാദായ ചര്യായാദ്വിതീയാംശോf തിഭക്തിതഃ
ക്രിയതേപരമാനന്ദനാഥേന മയകാപ്യയം."

പൂർവ്വഖണ്ഡത്തിൽപ്രതിപാദിതനായ ശുദ്ധാനന്ദാമൃതൻ എന്ന ഒരു ശിഷ്യന് സ്വാമികളയച്ച എഴുത്തിനെത്തുടർന്ന് ഉത്തരചര്യ ആരംഭിക്കുന്നു.

കരുനാഗപ്പള്ളി

1094 മേടം 20

ബ്രഹ്മസർവ്വം

പ്രിയദർശന,

അയച്ച എഴുത്തുകിട്ടി. കുടുംബാനർത്ഥങ്ങളെക്കുറിച്ച് പരിഖേദിക്കുന്ന ഭാഗത്തിൽ ഹാർദ്ദമായി പങ്കുകൊള്ളുന്നു. 'വേനല്ക്ക് പമ്പയാറ്റിൽ കുളിച്ചു താമസിക്കാൻ വരികയും, കുടുംബാംഗങ്ങളുടെ രോഗബാധാപരമ്പരയെ അനുഗ്രഹമഹിമയാൽ ധ്വംസനം ചെയ്കയും വേണ'മെന്നത് ദുർഘടമായിരിക്കുന്നു. എന്തെന്നാൽ, ഞാൻ അവിടെവന്ന് താമസിക്കുന്നതായാൽ അതു നിങ്ങൾക്കു ദ്രവ്യവ്യയകരമാണ്. നഷ്ടമാകുന്നത് തിരിച്ചുകിട്ടുകയില്ല. ജലസൗകര്യം, സ്ഥലസൗകര്യം, ഗൃഹപതിയുടെ ഗുണപുഷ്കലാവസ്ഥ മുതലായതുകൊണ്ട് അധികം യോജിക്കുന്നിടം അടുത്തുണ്ട്. എന്നിട്ടും കാര്യഭാരത്താൽ അവിടം ഉപയോഗപ്പെടുത്താൻ ഇടയാകുന്നില്ല. സദ്ഗുണാകരം മാന്യശ്രീ സി. എൻ. കേശവപിള്ള അവർകളുടെ ആവാസാദിയെയാണ് ഞാൻ ലക്ഷ്യമാക്കി പറയുന്നത്. പിന്നെ, നിങ്ങളുടെ ക്ഷണം ഹൃദയപൂർവ്വമാണെന്നും എനിക്കുറപ്പില്ല. എത്ര സ്ഥലത്ത് മഠംകെട്ടുന്ന കാര്യവും, ഫണ്ടുണ്ടാക്കുന്ന സംഗതിയും, വലിവേവന്ന് എന്നോടു പറഞ്ഞിട്ടുണ്ടെന്നോർക്കുന്നോ? എനിക്കതിൽ അഭിനിവേശമോ, നിങ്ങളുടെ ഉക്തിയിൽ വിശ്വാസമോ ഇല്ലാതിരുന്നതിനാൽ മനഃക്ലേശത്തിന് വഴിയുണ്ടായില്ല. ഞാൻ എന്റെ ശിഷ്യരെയെല്ലാം അങ്ങു വിശ്വസിച്ചുകള

യാറില്ല. അങ്ങനെചെയ്യരുതെന്ന് അവരിൽ പലരും എനിക്കു പാഠം ഉറപ്പിച്ചതാണ് രക്ഷാസൂത്രം. അനുഗ്രഹം എന്നു പറഞ്ഞത് വിചാരിക്കുംപോലെ കിട്ടുന്ന ഒന്നല്ല. ദേശകാലപാത്രങ്ങളുടെ സ്ഥിതിയെ 'അതും' അതി'നപ്പുറമുള്ളതും' അപേക്ഷിക്കും. അനാദിപ്രാണികർമ്മസഞ്ചയത്തെ അന്യഥാകരിച്ച് സ്വച്ഛന്ദം (തോന്ന്യാസം) ആയി സൃഷ്ട്യനുഗ്രഹാദികളിൽ പ്രവർത്തിക്കാൻ ചില നവ്യകുമതങ്ങളെപ്പോലെ അദ്വൈതമതം ഈശ്വരനെ വച്ചിട്ടില്ല. അന്തര്യാമി സകലതും (ഹൃദ്ഗതമടക്കം) ഗ്രഹിക്കുന്നതുകൊണ്ട് ഉള്ളിൽ പറ്റാത്തതിനെ ആരും പറയരുത്. എനിക്ക് നിങ്ങളോട് ഒരപ്രിയവുമില്ല. തത്ത്വം പറയുന്നതിൽ രസക്കേടു തോന്നാനില്ലല്ലോ. ലോകയാത്രയിൽ ദ്രവ്യം അത്യപേക്ഷിതമായ ഒന്നാണ്. അത് പരലോകത്തേയ്ക്ക് കൂട്ടാകയില്ല. ആ യാത്രയിൽ പാഥേയം (വഴിക്കരി) ആകുന്നതു സന്മാർഗ്ഗത്തിലുള്ള അതിന്റെ വ്യയമാണ്. ജീവന്മുക്തനിൽ കാണുന്നത് സ്വരൂപമനോനാശമാണ്. താദൃശ (സ്വരൂപ) മനോനാശം വന്ന ബ്രഹ്മവിത്ത് ശിഷ്യദുർന്നയാസഹതയാൽ പൊഴിച്ചതോ, മോചിക്കുന്നതോ ആയ അശ്രുകണം ജലമയംതന്നെയെന്നു നിശ്ചയിച്ചുകൊള്ളത്തക്കവിധം ഹൃദയനൈഷ്ഠുര്യം ധാരാളമുള്ള കൂട്ടരുള്ള സ്ഥിതിക്ക് നിങ്ങൾക്കു സ്ഥാനക്കുറവില്ല; ഉപരിസ്ഥാനമുണ്ട്.

"മനഏവമനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ" എന്ന ശ്രുതിയോട് വഞ്ചകർ പരിചയപ്പെട്ടില്ലായിരിക്കാമെന്ന് സമാധാനത്തിനു വകയുണ്ട്. എന്നാൽ, ശാസ്ത്രാശയങ്ങളാണെന്നു പറഞ്ഞ് ആ കൂട്ടർ വലിച്ചുകൊണ്ടുവരുന്ന ദുർവ്യാഖ്യാനങ്ങൾ അതിനേയും മലിനപ്പെടുത്തുന്നു. കീഴ്ക്കട പോകട്ടെ. ഈ ഒരു വർഷത്തിൽ ചില ശിഷ്യർക്കോ, പരർക്കോ ഒക്കെ ആയി കയ്യയച്ച സംഖ്യകൾ മനസ്സിലായാൽ നിങ്ങളെപ്പോലെ ഉള്ളവരുടെ ഹൃദയം നടുങ്ങിയേയ്ക്കും. അതിന്റെ ആഗമവും, വിഗമവും നിങ്ങൾക്ക് അജ്ഞാതമായിരുന്നാലും അവരവരറിയേണ്ടതേ ഉള്ളൂ. അറിയുന്നുമുണ്ട്...... വൃദ്ധയായ അസ്മൻമാതാവിന് പുരുഷസന്താനമായി ഞാൻ മാത്രം അവശേഷിച്ചിരിക്കയാൽ അടുത്തടുത്തങ്ങോട്ടു പോകേണ്ടിവരുന്നതുകൊണ്ടും മറ്റും ആണ് മുമ്പോൽ എഴുത്തുകൾ അയയ്ക്കാൻ ഇടയാകാഞ്ഞത്. വേറെ വിശേഷമൊന്നുമില്ല. ശേഷം സൗകര്യംപോലെ."

എന്ന്,

സ്വന്തം നീലകണ്ഠതീർത്ഥപാദസ്വാമി

ഈ എഴുത്തിൽ ശിഷ്യപ്രജ്ഞയെ പരിശുദ്ധമാക്കുന്നതിലേയ്ക്ക് ഉപദേശരൂപമായ ചില വാക്യങ്ങൾ പരിഭവാപദേശേന ഉപയോഗിച്ചിരിക്കുന്നതായി നാം കാണുന്നു. സമ്പൽസമൃദ്ധി, ബലം മുതലായവകൊണ്ട് ഇഹത്തിൽ സർവ്വോപരിസ്ഥിതന്മാരെന്ന് ഞെളിയുന്ന (കുംഭോദരന്മാരുടെ) ഹൃദയത്തിൽ സാന്മാർഗ്ഗികമായ ചലനധാരയെ ഉല്പാദിപ്പിക്കുന്നത് പാരലൗകികചിന്ത ഒന്നു മാത്രമാണല്ലോ. ഈ കുട്ടർ രാജശാസനത്തെ പണംകൊണ്ട് തൃണീകരിക്കാൻ ശക്തന്മാരെന്നഭിമാനിക്കുന്നുണ്ടെങ്കിലും, ഋഷികളുടെ ഒറ്റ അപ്രിയവാക്കിൽപ്പോലും പ്രായേണ ഭയപ്പെടുന്നവരായി അനുഭവപ്പെടാറുണ്ട്. ഇവരെ ധാർമ്മികന്മാരാക്കുന്നതിന് സ്വാമികളെപ്പോലുള്ള മഹാത്മാക്കളുടെ തൂലികയോ, രസനയോ അല്ലാതെ മറ്റൊന്നും ശക്തമാകുന്നില്ല. "The only right that a man has is to give and not to ask" മനുഷ്യൻ വിതരണനയത്തെ സ്വീകരിപ്പാൻ നിർബദ്ധനാണ്, സംഗ്രഹണനയം അവനിണങ്ങിയതല്ല - എന്നുള്ള തത്ത്വമറിഞ്ഞ് ജാത്യാദുര്യോധനന്മാരും, ദാനശൗണ്ഡകർണ്ണന്മാരായിത്തീരുന്നതിന് മഹാത്മാക്കളുടെ ഉപദേശം ഉപയുക്തമാണ്. യഥാർത്ഥത്യാഗംകൊണ്ടേ ഒരുവൻ അനുഗൃഹീതനാകുന്നുള്ളൂ. ഇതിനെ സൂചിപ്പിച്ചാണ് 'ആപദി ഭജന്തി'

ന്യായാനുസാരികൾ ആവശ്യപ്പെടുമ്പോൾ അധീനത്തിലാകുന്ന ഒന്നല്ല അനുഗ്രഹമെന്ന് സ്വാമികൾ ഉപദേശിക്കുന്നത്. 'അതും' അതി'നപ്പുറമുള്ളതും' എന്നു പറഞ്ഞത് അനുഗ്ര ഹത്തേയും, അതിനെ അതിക്രമിച്ചുനിൽക്കുന്ന മോക്ഷത്തേയും ലക്ഷീകരിക്കുന്നു. "ജ്ഞപ്തേസ്തുകാരണം ശുദ്ധാശിഷ്യപ്രജ്ഞൈവ" എന്നപ്രകാരം ഇതെല്ലാം വിശുദ്ധാ ന്തഃകരണത്തിന്റെ സന്താനങ്ങളാണെന്നാകുന്നു സ്വാമികളുടെ അഭിപ്രായത്തിന്റെ സാക ല്യേന ഉള്ള സാരം. അല്ലാതെ, എന്തും ചെയ്യുന്നവർ, ദുർവൃത്തികൾകൊണ്ട് ഹൃദയത്തെ പങ്കിലമാക്കിത്തീർത്തവർ വ്യാപദ്ദശയിൽ ഒരു സന്യാസിയോടോ അഥവാ ഈശ്വരനോ ടുതന്നെയോ അനുഗ്രഹത്തിനു പ്രാർത്ഥിച്ചാൽ വനരോദനപ്രായം പരിണമിക്കും. മേൽപ റഞ്ഞ കൂട്ടരോട് നരകമോചനക്കരാറുചെയ്യുന്ന ഒരു മതനേതാവിനേയോ 'ദൈവ'ത്തേയോ വേദാന്തമതം നിർദ്ദേശിക്കുന്നില്ല. അങ്ങനെയുള്ള 'സ്വർഗ്ഗവാതിൽ ഗാട്ടുകാ'രെ 'നവ്യകു മത'ങ്ങളിൽ നിന്നേ തേടിപ്പിടിക്കാൻസാധിക്കൂ. ആവക മതാഭാസങ്ങൾ പ്രവൃത്തികാര്യത്തെ ഉദ്ദേശിച്ച് ഉണ്ടാക്കിയിട്ടുള്ളവയാണ്; നിവൃത്തിമാർഗ്ഗത്തെ പുരസ്കരിച്ച് ഉണ്ടാക്കിയിട്ടു ള്ളവയല്ല. ഈവകസംഗതികളെ സ്വാമികളുടെ ലേഖനം സംഗ്രഹിക്കുന്നു.

മേടം 29: "ഇന്ന് കൊല്ലം ഹൈസ്കൂൾ വിദ്യാർത്ഥിയും, അസ്മദ് വാത്സല്യൈകനിധാ നവുമായ അപ്പുക്കുട്ടാപരാഖ്യൻ ശ്രീമാൻ കെ. പി. ശങ്കരമേനോന്റെ ഒരു കത്തുകിട്ടി. ആ ഭവ്യന്റെ ഇംഗ്ലീഷ്ലേഖനട (പരിപാടി) കാണുന്നതിന് ആഗ്രഹിച്ചിരിക്കെ ലഭിച്ചതായ ടി എഴുത്തുകൊണ്ടുണ്ടായ സന്തോഷം–

"അവിടുത്തെ നിരവധി കരുണാപൂർണ്ണമായ എഴുത്തുകിട്ടി. എന്റെ ദീർഘകാലവിളം ബത്തെ അവിടുന്നു സദയം ക്ഷമിക്കണമേ! താഴെ വിവരിക്കുന്ന സംഗതി ഗ്രഹി ക്കുന്നതോടെ അവിടുന്നു നിശ്ചയമായി എനിക്ക് മാപ്പുതരുമെന്നു കരുതുന്നു. 18, 17 ഈ തീയതികളിൽ മുറയ്ക്ക് അമ്മാവനും അച്ഛനും ചരമം പ്രാപിച്ചിരിക്കുന്നു എന്ന വൃത്താന്തം വ്യസനസമേതം ഞാൻ അങ്ങോട്ടറിയിച്ചുകൊള്ളുന്നു;" ഇത്യാദിയുടെ അർത്ഥാലോചന യിൽ മുങ്ങിപ്പോയിരിക്കുന്നു. എന്തെന്നാൽ, അനവധി അന്തരംഗശിഷ്യന്മാരുടേയും വിശേ ഷിച്ച് അയാളുടേയും കുടുംബ'ദീപ'മായ മാതുലൻ കെ. പി. പത്മനാഭമേനോൻ ബി. എ; ബി. എൽ; എം. ആർ. എ. എസ്. മുതലായവരുടെ പെട്ടെന്നുള്ള മൃതിസംഭവമാണു അതി ലടങ്ങിയിരുന്നതെന്ന് വ്യക്തമാണല്ലോ? ഒരു നിയമവിദഗ്ദ്ധന്റേയും പ്രൗഢചരിത്രകാര ന്റേയും നിലയിൽ കീർത്തിപ്പെട്ട ഇദ്ദേഹത്തിന്റെ വേർപാട് മലയാളത്തിനു മാത്രമല്ല അപ രിഹാര്യമായ നഷ്ടമായിത്തീർന്നിട്ടുള്ളത്."

ഇതിനു കൊടുത്ത മറുപടിയിൽ ഈ ആശയങ്ങൾക്കുപുറമേ ഇങ്ങനെ എഴുതിയിരി ക്കുന്നു.

കരുനാഗപ്പള്ളി

ശിവമയം

"പരമപ്രേമാസ്പദ!

അയച്ച എഴുത്തുകിട്ടി.... പ്രസ്തുത ദുഃഖവാർത്തയിൽ (മാത്രമല്ല) മറ്റേതൊരു ശരീരി യെക്കാളും നിങ്ങളിൽ അകൈതവസ്നേഹമുള്ള ഞാൻ ഭാഗഭാക്കാണെന്നുള്ളത് ഏക കോടികസിദ്ധാന്തമാകയാൽ അതിപരിദേവനപ്രദർശനം ആവശ്യമില്ലെന്നുകണ്ട് ഈ സന്ദർഭത്തിൽ വിസ്തരിക്കുന്നില്ല. ഈ അവസരത്തിൽ നിങ്ങളുടെ ഭാഗ്യസോപാനമായ ജ്യേഷ്ഠൻ കെ. പി. പത്മനാഭമേനോൻ ബി. എ; എ. എം. ഐ. ഇ. വിദ്യാജ്ഞാനത്തിനാ

കിലും ഇംഗ്ലണ്ടിലായത് ക്ലേശലമായിത്തോന്നുന്നു...... അടിയന്തിരം പ്രമാണിച്ചായാലും പ്രിയൻ താമസിക്കുന്നതിൽ വല്ലായ്കയില്ലെന്നില്ല. ക്ലാസ്പരീക്ഷയിൽ വിജയം പ്രാപിച്ചതിനെക്കുറിച്ച് സന്തോഷിക്കുന്നു. മേലും എല്ലാ പരീക്ഷകളിലും പ്രഥമോദ്യമത്തിൽ വിജയിയാവാൻ അന്തര്യാമിയെ മുൻനിറുത്തി ആശംസിക്കുന്നു."

ഇങ്ങനെ ജ്ഞാതിനിർവിശേഷം അനുനയിച്ചെഴുതുന്ന ഒരാപ്തകാമൻ വേറെ ഉണ്ടോ എന്നു സന്ദേഹം. സന്യാസലക്ഷണസമ്പത്തി സമ്പൂർണ്ണമാക്കുന്നതിനുവേണ്ടി തങ്ങൾക്കു ബാഹ്യപ്രതീതിപോലും ഇല്ലെന്നു നടിച്ചുകൊണ്ടു നടക്കുന്ന വേഷക്കാർക്ക് സ്വാമികളുടെ ഈമാതിരി എഴുത്തുകൾ പാഠമായിരിക്കട്ടെ.

ഇടവം 12: ഇന്നു ശ്രീമാൻ എസ്. എൻ. കൃഷ്ണപിള്ളയ്ക്കു കിട്ടിയ ഒരെഴുത്തിൽ സ്വാമികളെ സംബന്ധിച്ച് ചില പ്രമേയങ്ങൾ അന്തർഭവിച്ചിരിക്കകൊണ്ട് അതിലെ പ്രധാനഘട്ടങ്ങൾ ഈ പ്രകൃതത്തിൽ ഉദ്ധരിക്കുന്നത് ഉപപന്നമെന്നു വിചാരിക്കുന്നു.

ഇംഗ്ലീഷിൽനിന്നും ഭാഷാന്തരം

കൊട്ടാരം
ഇരിങ്ങാലക്കുട

"പ്രിയപ്പെട്ട സർ!

തച്ചുടയതമ്പുരാൻ തിരുമനസ്സുകൊണ്ട് നിങ്ങളുടെ എഴുത്തുകൾ കൈപ്പറ്റി എന്ന് നിങ്ങളെ അറിയിക്കുന്നതിന് ഞാൻ അദ്ദേഹത്താൽ നിയുക്തനായിരിക്കുന്നു.... ബ്രഹ്മശ്രീ ചട്ടമ്പി സ്വാമികൾ ഇവിടെയുണ്ട്. അദ്ദേഹം നിങ്ങളുടെ എഴുത്തിൽ കാണിക്കപ്പെട്ടവരെ തച്ചുടയതമ്പുരാനു ശരിയായി മനസ്സിലാക്കിക്കൊടുത്തിട്ടുണ്ട്....

ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമിയുടെ ഒരു ജീവചരിത്രം നിങ്ങൾ പ്രസിദ്ധം ചെയ്‌വാൻ പോകുന്നതിൽ തിരുമനസ്സുകൊണ്ട് നിങ്ങളുടെ ഉദ്ദേശത്തെ വളരെ അഭിനന്ദിക്കുകയും, നിങ്ങളുടെ ഉദ്യമത്തിൽ പൂർണ്ണവിജയം വരുന്നതിന് അനുഗ്രഹിക്കയും ചെയ്യുന്നു. സ്വാമികളെപ്പോലുള്ള മഹാന്മാരുടെ ജീവചരിത്രങ്ങൾ, ആത്മീയവിഷയങ്ങളിൽ പര്യുത്സുകന്മാരായിരിക്കുന്നവർക്ക് എപ്പോഴും ഒരു മാതൃകാപാഠമായിത്തന്നെ ഇരിക്കും. പാണ്ഡിത്യം, മതവിഷയജ്ഞാനം ഇവകളിൽ സ്വാമികളെ ജയിക്കാൻ ഇന്ന് ഒരുത്തർക്കും സാധിക്കുകയില്ല എന്നും, അദ്ദേഹത്തിന്റെ ജീവചരിത്രം, സംസാരസമുദ്രത്തിൽ വ്യാകുലന്മാരായി, നിത്യാനന്ദസമ്പൂർണ്ണമായ ഒരു നിർബ്ബാധതീരം പറ്റണമെന്ന് ഉഴലുന്നവരായി വർത്തിക്കുന്ന ജനങ്ങൾക്ക് എന്നേയ്ക്കും ഒരു ദീപസ്തംഭമെന്നപോലെ വിളങ്ങുമെന്നും അദ്ദേഹം വിചാരിക്കുന്നു. പ്രസ്തുത കൃതിയിൽ നിങ്ങൾ പൂജ്യപാദനായ ചട്ടമ്പിസ്വാമികളുടെ ഒരു ജീവചരിത്രംകൂടി ചേർക്കാൻ നിശ്ചയിച്ചിരിക്കുന്നതിൽ തിരുമനസ്സ് വളരെ അധികം സന്തോഷിക്കുന്നു. ശ്രീ തീർത്ഥപാദസ്വാമിയുടെ ജീവിതം സ്വാമികളുടേതിനോടു സംഘടിപ്പിച്ചിരിക്കുന്നതിനാൽ അത് ഗ്രന്ഥത്തിൽ ഒരു പ്രധാന സ്ഥാനം അലങ്കരിക്കയും വേണം....."

കാര്യക്കാർ (ഒപ്പ്)

ഞങ്ങൾ ചരിത്രസമുച്ചയം പ്രഥമഖണ്ഡം എഴുതിക്കഴിഞ്ഞപ്പോൾ ആ വിവരത്തെക്കുറിച്ച് ദേവപദാഭിഷിക്തനും സ്വാമികളുടെ ശിഷ്യശിരോലങ്കാരവും ആയ തച്ചുടയതമ്പുരാൻ തിരുമനസ്സിലേയ്ക്ക് ഒരെഴുത്തയച്ചിരുന്നു. അതിന്റെ മറുപടിയായി ആ പുണ്യഭൂമാ

വിന്റെ ആജ്ഞാനുസാരം അവിടുത്തെ കാര്യക്കാർ ശ്രീമാൻ ശിവശങ്കരപ്പിള്ള അയച്ച താണ് പ്രസ്തുത ലേഖം.

ഡയറിയിൽ അടുത്തു കാണുന്നത്, 'ശ്രീകണ്ഠചരിതം' മഹാകാവ്യത്തെ സംബന്ധിച്ച് സ്വാമികൾക്കുള്ള സാരസമ്പൂർണ്ണമായ അഭിപ്രായഗതിയാകുന്നു.

ഇടവം 20: 'ഇന്നുൾപ്പെടെ അഞ്ചുദിവസംകൊണ്ട് കാശ്മീരക മഹാകവി രാജരാജാന കമംഖകപ്രണീതമായ 'ശ്രീകണ്ഠചരിതം' മഹാകാവ്യം ആവർത്തിച്ചു വായിച്ചു. ഇത് 'ഹര വിജയ' മഹാകാവ്യസരണിയിൽ രചിച്ചിട്ടുള്ളവയാണ്.

> "ദുഗ്ദ്ധാബ്ധീനാം സഹസ്രം സകുസുമലസിതം സദ്വസന്തായുതം വാ
> കോടിർവാപാർവണാനാം സുഷമശശഭൃതാം നേഷദോഷാതനാനാം
> സംപൂർണ്ണം വാ സുധാഭിഃപുരടഘടശതം ഹന്ത!ധന്വന്തരേർനോ
> പാണിസ്ഥം ചാരുരത്നാകരസുകവിഗിരാം മേരുലക്ഷംനമൂല്യം"

എന്നമാതിരി പ്രശംസയ്ക്കു പാത്രമായ ഹരവിജയത്തിന്റെ ഒരു കനിഷ്ഠസോദരസ്ഥാ നത്തെ ഇത് അനുഹരിക്കുന്നു എന്നു പറകതന്നെവേണം. വാഗീശ്വര ശ്രീരത്നാകരവി ദ്യാധിപതിയുടെ 'തല' (ബുദ്ധിസംപുടം) അതിലോകസാരസ്വത ഭാണ്ഡാഗാരമാകയാൽ ഹരവിജയത്തോടുള്ള സമകക്ഷ്യ ഇനി മനസാപി ദുർദ്ധരമാണെങ്കിലും അതു വിട്ടാൽ ഈ കാവ്യം ഒരു ദിവ്യസമ്പത്തുതന്നെ - ഇതിലെ കഥവർണ്ണനങ്ങളാൽ മുക്കാലുമാക്കിയ ശേഷം ത്രിപുരദാഹംകൊണ്ടവസാനിപ്പിച്ചിരിക്കുന്നു. അന്തിമസർഗ്ഗത്തിൽ തന്റെ സമകാ ലികന്മാരായ വിദ്വത്കവികളേയും മറ്റും പരാമർശിക്കയാണു ചെയ്തുകാണുന്നത്. അവ രിൽ ആചാര്യരുച്യകൻ, ലോഷ്ടദേവൻ, ജൽഹണൻ തുടങ്ങി ഏതാനുംപേരൊഴിച്ച് ശേഷം മാന്യാഗ്രണികൾ കാശ്മീരമണ്ഡലമാത്രഗീതകീർത്തികളാണെന്നു പറയേണ്ടിയിരിക്കുന്നു. ടി-61-ാം ശ്ലോകത്തിൽ അന്നത്തെ രാജാവായ ജയസിംഹനേയും അലങ്കാരാപരാഖ്യനായ 'ലംകകൻ' എന്ന നിജാഗ്രജനേയും കവി സ്തുതിച്ചിട്ടുണ്ട്. ഇതിൽ ചിത്രസർഗ്ഗത്തിനു സ്ഥലം കൊടുത്തിട്ടില്ല. യമകാദി ശബ്ദാലങ്കാരത്തിന്റെ കാര്യവും അങ്ങനെതന്നെ.

'മേണ്ഠേ സ്വർദ്വിരദാധിരോഹിണിവശംയാതേ സുബന്ധൗവിധേഃശാന്തേ ഹന്ത ച ഭാരവൗവിഘടിതേബാണേ വിഷാദസ്പൃശഃ; വാഗ്ദേവ്യാവിരമന്തുമന്തു വിധുരാദ്രാഗ് ദൃഷ്ട യശ്രേഷ്ടതേ ശിഷ്ടഃ കശ്ചന സപ്രസാദയതിതാം യദ്വാണി സദ്വാണിനീ' - ഇങ്ങനെ 2-53-ൽ ഭാരതിക്ക് (ഭർത്തൃ)മേണ്ഠാദിമഹാകവികളുടെ വിയോഗത്താലുണ്ടായ ദുഃഖത്തെ നിർമ്മാർജ്ജനം ചെയ്വാൻ ശക്തനായ 'ഒരുത്തൻ' ആയി സംവൃതിവക്രഭാവത്തിൽ 'തന്നെ' നിർദ്ദേശിച്ച് സ്വകാവ്യഗുണപരഭാഗം വിശദമാക്കുന്നു. ഇതു സുപ്രസിദ്ധമായ മുരാരിപ്രശംസാപദ്യംപോലെയും 'ബഭൂവ വല്മീകഭവഃ പുരാ,ക വി,സ്തതഃപ്രപേദേ ഭൂവി ഭർത്തൃമേണ്ഠതാം; സ്ഥിതഃ പുനര്യോ ഭവഭൂതിരേഖയാ സവർത്തതേ സംപ്രതി രാജശേ ഖര:' എന്ന രാജശേഖരശ്ലോകംപോലെയും മറ്റും ശ്രോതൃജനാഭിമുഖീകരണപരമായി വ്യാഖ്യാനിച്ചാൽ ആത്മപ്രശംസ എന്ന ശങ്കയ്ക്കു വകയില്ല. ചില ശ്ലോകങ്ങളെക്കൂടി ഉദ്ധ രിക്കാം:

4-19- 'ദരീഷുകിന്നരീലോകം ധത്തേ യഃ പ്ളോഷവിപ്ളവേ
ന്യാസീകൃതമനംഗേന ഭാണ്ഡാഗാരമിവസ്വകം'

കൈലാസവർണ്ണനപരമായ ഈ ശ്ലോകത്തിൽ 'ദരീ, കിന്നരീ'ത്യാദി ശബ്ദാലങ്കാരവും, അർത്ഥാലംകൃതിചമല്ക്കാരവും മറ്റും പ്രകടം വിളങ്ങുന്നുണ്ട്. ഗുഹാനിവാസിനികളായ കിന്നരികളെ അനംഗദേവൻ തന്റെ ദേഹദാഹസമയത്ത് സൂക്ഷിക്കാനായി ഏൽപിച്ച സ്വഭാ

ണ്ഡാഗാരമാക്കി വർണ്ണിച്ചിട്ടുള്ളത് ഹൃദയംഗമമാണ്. കാമമാർഗ്ഗണങ്ങളാണ് സ്ത്രീകളെന്നുള്ളത് ഇവിടെ ഓർക്കേണ്ടതായുണ്ട്.

6-19- 'കിന്നുകാലഗണനാപതേർമ്മഷീ
ഭാണ്ഡമര്യമവപുർഹിരണ്മയം
തത്രയദ്വിപരിവർത്തിതാനനേ
ലിമ്പതിസ്മധരണീം തമോമഷീ.'

സന്ധ്യാവർണ്ണനത്തിലെ ഈ ശ്ലോകത്തിൽ കാലസ്വരൂപനായ ദേവന്റെ സ്വർണ്ണമഷിക്കുപ്പിയായ സൂര്യബിംബം അസ്തോന്മുഖമായി സമുദ്രത്തിലേയ്ക്കു ചരിഞ്ഞപ്പോൾ ഭൂമിയിൽ പരന്ന അന്ധകാരത്തെ മഷിരൂപമാക്കിയിരിക്കുന്നതും ഭംഗിയായിട്ടുണ്ട്. പ്രായേണ ഇതിലെ ശ്ലോകങ്ങൾ പ്രസാദാദിഗുണപൗഷ്കല്യത്തോടുകൂടിയവയാണ്. ആദ്യം വായിച്ചപ്പോൾ അപൂർവ്വം ചില സ്ഥലങ്ങളിൽ ശയ്യയെ സംബന്ധിച്ചിടത്തോളം ഒരു പക്ഷാന്തരം ഉണ്ടായി എങ്കിലും ഇപ്പോൾ അതു തോന്നുന്നില്ല, എന്നു പറയാം. 'ഉച്ചുളും പ്യ, രോരാദി' അപ്രസിദ്ധപദങ്ങളുടെ വിന്യാസം അതിസുകുമാരമതികൾക്ക് അരുചിപ്രദമെന്നു തോന്നാമെങ്കിലും മഹാകവിപ്രയോഗംകൊണ്ട് അവ പ്രസിദ്ധിയടയുന്നുണ്ടെന്ന് സമാധാനപ്പെടാം.

6-13-ൽ 'വിവൃണ്വതാസൗരഭരോരദോഷം
ബന്ദിവ്രതം വർണ്ണഗുണൈഃ സ്പൃശന്ത്യാ
വികസ്വരേ കസ്യ ന കർണ്ണികാരേ-
ഘ്രാണേന ദൃഷ്ടേർവവൃധേ വിവാദഃ'

എന്നിങ്ങനെ കർണ്ണികാരകുസുമത്തിന്റെ വർണ്ണഭംഗിയേയും സൗഗന്ധ്യരാഹിത്യത്തേയുംപറ്റി നേത്രശ്രോത്രങ്ങൾ തമ്മിൽ തർക്കമുണ്ടായപ്രകാരം വർണ്ണിക്കയാൽ 'കർണ്ണികാരമംഖൻ' എന്ന വിരുത് ഈ കവിക്ക് ലഭിച്ചതായി പറയപ്പെടുന്നു.

'സചഭോജനരേന്ദ്രശ്ച ദാനോൽക്കർഷേണ വിശ്രുതൗ
സൂരീതസ്മിൻക്ഷണേതുല്യം ദ്വാവാസ്താം കവിബാന്ധവൗ'

എന്ന കൽഹണരാജതരംഗിണിപ്രകാരം ശ്രീ ഭോജരാജന്റെ സമകാലികനായിരുന്ന അനന്തരാജന്റെ പൗത്രൻ ശ്രീഹർഷദേവൻ ക്യ - അ -1033 - മുതൽ 1100 വരെയാണ് കാശ്മീർരാജ്യം ഭരിച്ചിരുന്നത്. (ഹർഷദേവപ്രശസ്തിരൂപ) 'രാജേന്ദ്ര കർണ്ണപൂര'കാരനും തദനുജീവിയുമായിരുന്ന ശംഭുമഹാകവിയുടെ പുത്രനെ (ശ്രീ ആനന്ദകവിയെ)പ്പറ്റി ഇതിൽ പ്രസ്താവമുണ്ട്. മംഖൻ ജയസിംഹമഹീപാലന്റെ കാലത്താണു ജീവിച്ചിരുന്നത്. ആ മഹാരാജാവിന്റെ കാലം 1149-വരെ തൊട്ടിരിക്കുന്നു. കാന്യകുബ്ജത്തിലെ രാജാവായിരുന്ന ഗോവിന്ദചന്ദ്രന്റെ ദൂതനായി വന്ന സുഹലപണ്ഡിതനെപ്പറ്റിയും ഇതിൽ പറഞ്ഞുകാണുന്നു. എല്ലാം കൂട്ടിനോക്കുമ്പോൾ ഇദ്ദേഹം 750 - 800 - വർഷങ്ങൾക്കുമുമ്പ് ജീവിച്ചിരുന്ന ആളെന്നുകിട്ടും."

ടി കാവ്യത്തെ രത്നാകരകവിയുടെ ഹരവിജയത്തോടു തുലനംചെയ്യുന്ന വിഷയത്തിൽ സ്വാമികൾ പ്രദർശിപ്പിച്ചിരിക്കുന്ന 'മനസാപിദുർദ്ധര'ഭാവത്തിൽനിന്ന് അദ്ദേഹത്തിന് ഹരവിജയത്തിന്റെ പേരിലുള്ള അന്യാദൃശബഹുമാനം വ്യക്തമാകുന്നല്ലോ. സാഹിത്യസംബന്ധമായ സംഭാഷണങ്ങൾ ഉണ്ടാകുമ്പോൾ ഒക്കെ ഹരവിജയത്തെ മുൻനിറുത്തിയുള്ള സ്വാമികളുടെ വാഗ്വിലാസമാധുരി ഞങ്ങൾക്കാസ്വാദ്യമായിത്തീരാറുണ്ട്. അതിവിടെ ലിപിരൂപതയാ പ്രകാശിച്ചുകാണുന്നു.

'താവൽഭാഭാരവേർഭാതി യാവന്മാഘസ്യനോദയഃ'

എന്ന രീതി അനുകരിച്ച്, 'അതു വിട്ടാൽ ഈ കാവ്യം ഒരു ദിവ്യസമ്പത്തുതന്നെ.' ഇങ്ങനെ അഭിപ്രായപ്പെട്ടിരിക്കുന്നതിനെ 'നഹിനിന്ദാ' ന്യായഛായയിൽ ശോധിക്കുന്നപക്ഷം നിരൂപിതപ്രബന്ധം തരംതാഴ്ത്തപ്പെട്ടതായി വരുന്നതല്ല. 'സാഹിത്യേ സുകുമാരവസ്തുനി ദൃഢന്യായഗ്രഹഗ്രന്ഥിലേ തർക്കേ വാ മയി സംവിധാതരിസമം ലീലായതേ ഭാരതീ' – 'ആസ്യേ ധാസ്യതി കസ്യലാസ്യമധുനാ ധന്യസ്യ കാമാലസ സ്വർവ്വാമാധരമാധുരീമധരയൻ വാചാം വിലാസോ മമ' – എന്നും മറ്റും ശ്രീ ഹർഷപ്രഭൃതികൾ സ്വയം മഹിമാനോദ്ഘാടനം ചെയ്തിരിക്കുന്നതായിക്കാണുന്നു. ഇതിന്റെ ഉദ്ദേശം സ്വാമികൾ പറയുമ്പോലെ 'ശ്രോതൃജനാഭിമുഖീകരണ'മായിരിക്കാം. ഏതായാലും ഏതാദശന്മാർ ഇതല്ല ഇതിനപ്പുറം പറഞ്ഞാലും, അവരുടെ വിശ്വാതിശായിയായ വിദ്വത്ത്വാദികൾ ആലോചിക്കുമ്പോൾ, അധികമായി എന്നു വരുന്നതല്ല. ചില പദ്യങ്ങൾ ഉദാഹരിച്ചുകൊണ്ട് കാവ്യാന്തർഭാഗത്തിലേയ്ക്കു കടന്ന് സ്വാമികൾ ചെയ്തിരിക്കുന്ന നിരൂപണം മർമ്മസ്പർശിയായിട്ടുണ്ട്. പ്രാചീനകവികളുടെ കാലനിർണ്ണയം ചെയ്യുന്നതു പ്രായേണ ദുഷ്കക്കരമായിരുന്നിട്ടും ചില സ്ഥൂലലക്ഷ്യങ്ങൾ ലാക്കാക്കിക്കൊണ്ട് ആ വിഷയത്തിൽ സ്വാമികൾ പ്രദർശിപ്പിച്ചിരിക്കുന്ന വൈദഗ്ദ്ധ്യം അതിമാത്രമായിരിക്കുന്നു.

ഇടവം 22: 'നമ്മുടെ പ്രിയശിഷ്യൻ ശ്രീവർദ്ധനത്ത് ശ്രീമാൻ കൃഷ്ണപിള്ള, ബി. എ. പരീക്ഷയിൽ വിജയിയായിരിക്കുന്നു എന്ന് പത്രമുഖേന മനസ്സിലായി. ഈ പ്രിയദർശനൻ യാതൊരുവിധത്തിലും ഒരു മലീമസവൃത്തിക്കിന്നോളം ഇടവരുത്തിയിട്ടില്ലാത്ത രണ്ടോ മൂന്നോ പേരിൽ ഒരു ധന്യാത്മാവാണ്. ഗുണൈകതാനമാനസനും സദാചാരനിഷ്ഠനും എന്ന നിലയിൽ ടിയെക്കുറിച്ച് പരക്കെ ജനങ്ങൾ സ്നേഹാദരങ്ങൾ പ്രദർശിപ്പിക്കുന്നതുകൊണ്ട് ഈ വിജയത്തെ പുരസ്ക്കരിച്ച് മേൽക്കുമേൽ ഞങ്ങൾ അഭ്യുദയമാശംസിക്കുന്നു."

സഹഗ്രന്ഥകാരൻ മിസ്റ്റർ കൃഷ്ണപിള്ളയുടെ ബി. എ. പരീക്ഷാവിജയത്തെ അധികരിച്ചാണു സ്വാമികളുടെ ഡയറി ഇങ്ങനെ പറയുന്നത്.

ഇടവം 23: "ശ്രീമാൻ എസ്. എൻ. കൃഷ്ണപിള്ള ബി. എ. വരുത്തിയ മിസ്റ്റർ ഉപാധ്യായിയുടെ ധാതുരൂപചന്ദ്രിക നോക്കി. മഹീശൂരപുരീയപണ്ഡിതശ്രീകണ്ഠശാസ്ത്രികളുടെ ധാതുകാരാന്വിതധാതുരൂപപ്രകാശിക മുതലായതു സ്വല്പം മേൽ നില്ക്കുമെങ്കിലും കോളേജ് വിദ്യാർത്ഥികൾക്കും മറ്റും ഈ പുസ്തകം (ധാതുരൂപചന്ദ്രിക)അധികമുപകരിക്കുന്നതും, വിശ്വാസയോഗ്യമായിട്ടുള്ളതുമാണ്. എന്നാൽ അച്ചുദോഷം അല്പം ബാധിച്ചിട്ടുണ്ടെന്നു പറയാതെ കഴിവില്ല."

ഇടവം 24: "മീനം-മേടം ലക്കം ഭാഷാപോഷിണി വായിച്ചു. ഇതിൽ പല നല്ല ലേഖനങ്ങളുമടങ്ങിയിരിക്കുന്നു. രാജശ്രീ വടക്കുംകൂർ രാജാവവർകളുടെ 'മഹാകവി ഭാസൻ' എന്ന നിരൂപണത്തിൽ ഭാസകാളിഭാസാദികളുടെ കാലം നിർണ്ണയിക്കുന്നത് പ്രയാസമെന്നു കണ്ട് ബുദ്ധി കലങ്ങി–, '.......നവീനചരിത്രങ്ങളിലെ അഭിപ്രായഗതികൾ കാണുമ്പോൾ–

"വല്ലാത്ത ബാലപ്രഭവത്തിനേക്കാ–
ളില്ലാത്തബാലപ്രഭവം സുഖംപോൽ"

എന്നു കുഞ്ചൻനമ്പ്യാരു പറഞ്ഞിരിക്കുന്നതിന്റെ സാരമനുസരിച്ച് നമുക്കു യാതൊരു ചരിത്രവും ഇല്ലാതിരിക്കുന്നതാണ് അഭിലഷണീയമെന്നുതോന്നുന്നു' എന്ന് എഴുതിപ്പിടിപ്പിച്ചിരിക്കുന്നു. ഇങ്ങനെ ആയാൽ ചില ഗ്രന്ഥകാരന്മാർക്കും, അതുവഴി പ്രമാണികൾക്കും

പല കാര്യലാഭങ്ങളുമുണ്ടാകും. പത്തഞ്ഞൂറു വർഷങ്ങൾ കഴിഞ്ഞ് സത്ത ലഭിച്ച അഭിന വഗുപ്തപാദർ ശങ്കരഭഗവല്പാദാചാര്യരോടു വാദിച്ചതായിപ്പറയുന്ന ശങ്കരവിജയത്തിനും, ഇതിലധികം കാലവ്യത്യാസത്തോടുകൂടിയ മല്ലീനാഥൻ ഭോജസഭയിൽ ചെന്നുചാടിയ തായിപ്പറയുന്ന ഭോജപ്രബന്ധത്തിനും, ദേശകാലവസ്തുസ്ഥിതിഗതികളെ ഗണിക്കാതെ കെട്ടിമുടഞ്ഞ കേരളമാഹാത്മ്യത്തിനുമൊക്കെ ഈ നിലയിൽ പ്രതിഷ്ഠയും വാദിക്കാം. 'നല്ല ശിക്ഷ'! ചില മഹാന്മാരുടെ സംഗതിയിൽ ചരിത്രാന്വേഷണപരന്മാർക്ക് തെറ്റുപറ്റി യിട്ടുണ്ടെങ്കിലും പ്രാചീനപണ്ഡിതന്മാരെ അപേക്ഷിച്ച് നവീനന്മാർക്ക് ഓരോരുത്തരുടെ കാലം നിർണ്ണയിക്കുന്നതിനു പടുത്വം ചരിത്രദ്രഷ്ടാക്കളിൽനിന്നും ലഭിച്ചിട്ടുണ്ടെന്നുള്ള ഭാഗം ഇദ്ദേഹം വിസ്മരിച്ചതു കഷ്ടം!

'ഭാസന്റെ കാലത്തിൽ സംസ്കൃതം വ്യവഹാരഭാഷയായിരുന്നു എന്നും, തദ്രൂപകങ്ങ ളിൽ ആർഷകവനസാധാരണമായ ഗുണോല്ക്കർഷം കാണുന്നു എന്നും, ഉള്ള സംഗതി കളെക്കുറിച്ചു നോക്കുന്നപക്ഷം കാളിദാസരേക്കാൾ ആയിരമോ, രണ്ടായിരമോ, സംവ ത്സരത്തിനുമുമ്പ് ഭാസൻ ജീവിച്ചിരുന്നു എന്നൂഹിക്കാം'; എന്നു പറയുന്നഭാഗം, മുൻപ റഞ്ഞ ക്രമത്തിലാണെങ്കിൽ, കൂടാതെ കഴിക്കയല്ലയോ ഭേദം. പിന്നെ, സംസ്കൃതവ്യവ ഹാരം കാളിദാസരുടെ കാലത്തിനു ആയിരം കൊല്ലംമുമ്പ് നിന്നിരിക്കണം അത്രെ. ഈ അഭിപ്രായം ശരിയല്ലെന്നു തോന്നുന്നു. കാരണം, 'ശ്രീ സാഹസാംകകാലേതു കേനസം സ്കൃതഭാഷിണഃ' എന്നുള്ള ശ്രീഭോജരാജോക്തിയാണ്, ശ്രീ സാഹസാംക (വിക്രമാ ദിത്യ)ന്റെ കാലത്തെല്ലാവരും സംസ്കൃതം സംസാരിച്ചിരുന്നു എന്നാണല്ലോ മേൽപറഞ്ഞ പ്രമാണത്തിന്റെ താല്പര്യം. അതുകൊണ്ടു പ്രതിപാദനരീതി ഭേദപ്പെട്ടത് വക്തൃഭേദാ പേക്ഷമായെന്നല്ലാതെ അന്നത്തെ ഭാഷയുടെ മൃതാവസ്ഥയാലെന്ന് എന്തിനു കല്പി ക്കുന്നു?

രാജാവവർകളുടെ നിരൂപണത്തിലെ അസംസ്കൃതാംശങ്ങൾ സ്വാമികൾ ചെയ്ത വിമർശത്താൽ പ്രകാശിതമായി എന്നു പറയേണ്ടല്ലോ.

ഇടവം 25: ഇന്നു സ്വാമികൾ എന്റെ ആവാസസ്ഥാനമായ പന്നിശ്ശേരിൽ ഗൃഹത്തെ ശ്രീപാദസ്പർശത്താൽ പരിശുദ്ധമാക്കിച്ചെയ്തു. അപ്പോൾ ചിലർ സ്വാമിദർശനത്തിനായി വന്നുചേർന്നു. അവരിൽ ഒരാൾ തന്റെ പ്രാരബ്ധത്തെക്കുറിച്ചനുക്രോശിച്ചു പലതും പറ ഞ്ഞു. അയാളോടു, സ്വാമി: "എന്തിനു വ്യസനിക്കുന്നു; വരേണ്ടതൊക്കെ വന്നുതന്നെ തീരും" എന്നരുൾചെയ്തു. അയാൾ: "ഒട്ടൊക്കെ അടിയൻ അറിവോടെ വരുത്തിക്കൂട്ടു ന്നുമുണ്ട്. അതോർക്കുമ്പാഴാണ് അധികം പശ്ചാത്താപം." സ്വാമി: "അങ്ങിനെയുള്ളത് ഇഛാപ്രാരാബ്ധകോടിയിൽ ഉൾപ്പെടും. അതുകൊണ്ടതിനെക്കുറിച്ചും അനുശോചിക്കേ ണ്ടാവശ്യമില്ല." ഇത്രയും പറഞ്ഞിട്ട്, ഉദ്ദേശം പതിനാറുവയസ്സുള്ളപ്പോൾ, ഇംഗ്ലീഷ് വിദ്യാ ഭ്യാസകാലത്ത് തന്നെ ബന്ധിച്ച ഒരു സ്വേഛാപ്രാരബ്ധകഥയെ സ്വാമികൾ ഉദാഹരിച്ചു കേൾപ്പിച്ചു. അതിന്റെ ചുരുക്കം ഇങ്ങനെ ആയിരുന്നു.

(പഠിത്തകാലത്ത്) ഒരു ദിവസം ഏതോ കാരണവശാൽ സ്വാമികൾ പ്രഭാതത്തിൽ ഉണർന്നില്ല. പതിവുതെറ്റിക്കണ്ടതുകൊണ്ട് വീട്ടുകാർ അടുത്തുചെന്നു വിളിച്ചുണർത്താൻ ശ്രമിച്ചു. നിയമേന എഴുന്നേല്ക്കുന്ന സമയം തെറ്റിപ്പോകനിമിത്തം നേരംപോക്കായി കുറേകൂടി കിടന്നുകളയാമെന്നു വിചാരിച്ചു സ്വാമികൾ അനങ്ങിയില്ല. വിളിച്ചിട്ടും ഉണരു ന്നില്ലെന്നു കണ്ടപ്പോൾ വീട്ടുകാർ പരിഭ്രമിച്ചു. ഉണർത്താനുള്ള ശ്രമം അധികമാക്കി. മിണ്ടാതെ കിടക്കണമെന്നുള്ള നിർബന്ധം സ്വാമികൾക്കും വർദ്ധിച്ചു. ഒരലകു കൂർപ്പിച്ച് സ്വാമികളുടെ പല്ലകറ്റാൻ ശ്രമിച്ചു. അതും ഫലിച്ചില്ല. ആകപ്പാടെ വിളിയും കൂട്ടവുമായി.

പത്തിരുപതു നാഴികയകലെ താമസിക്കുന്ന പിതാമാതുലാദികളെ വിവരമറിയിക്കാൻ വീട്ടുകാർ ആളയച്ചു. അവരെല്ലാം കൂട്ടംകൂട്ടമായി വന്നുചേർന്നു. നേരം വളരെ ആയിട്ടും ഉണർവ്വില്ലാതെ കിടക്കുന്നതുകണ്ട് കുരുമുളകരച്ചു കണ്ണു രണ്ടിലുമെഴുതി. അപ്പോഴത്തെ അവസ്ഥ അനുഭവമാത്രവേദ്യമാണെങ്കിലും ഉടൻ എഴുന്നേൽക്കുന്നതു പോരായ്കയെന്നു വിചാരിച്ചു സ്വാമികൾ കണ്ണുപൂട്ടി കിടന്നകിടപ്പിൽതന്നെ കിടന്നു. എല്ലാവരും മുക്തകണ്ഠം നിലവിളികൂട്ടിത്തുടങ്ങി. അനന്തരം നസ്യത്തിനൊരുക്കമായി. ആളുകളെ ഇനിയും ഇങ്ങനെ പരിഭ്രമിപ്പിക്കുന്നതു നന്നല്ലെന്നുവച്ച് സ്വാമികൾ ബോധം വീണനാട്യത്തിൽ കൈകാൽ കുടഞ്ഞ് ചുറ്റും കണ്ണുമിഴിച്ചു നോക്കി. ഇതേതോ ബാധോപദ്രവംമൂലം സംഭവിച്ചതാണെന്ന് എല്ലാവരുംകൂടി തീർച്ചയാക്കി ചില മന്ത്രതന്ത്രങ്ങൾ നടത്തിച്ചു. മിഥ്യാഭാഷണത്തിലുള്ള വൈമുഖ്യം മൂലം, ഈ സംഭവം ബാധോപദ്രവമായിരുന്നെന്നോ, വ്യാജമാട്ടമായിരുന്നെന്നോ സ്വാമികൾ ആരോടും പറഞ്ഞില്ല.

ഈ കഥകേട്ടപ്പോൾ ഇതു ബാല്യചരിത്രഘട്ടത്തിൽ ചേർക്കാനുള്ളതായിരുന്നു; അന്നരുൾ ചെയ്യാഞ്ഞതു സങ്കടമായിപ്പോയി, എന്ന് ഞാൻ അറിയിച്ചു. സ്വാമി: “അന്നേതോ ഒക്കെ നിങ്ങളുടെ നിർബന്ധംകൊണ്ടു പറഞ്ഞു എന്നല്ലാതെ എല്ലാം ഓർത്തു പറയണമെന്നാരു വിചാരിച്ചു. ഇപ്പോൾ സന്ദർഭമാണിതിനെ ഓർമ്മയിൽ എത്തിച്ചത്. ഇനി ഇതുപോലെ എന്തെല്ലാമോ കാണും.” ഇങ്ങനെ സംഭാഷണം അവസാനിച്ചു; സ്വാമികൾ തിരികെ മഠത്തിലേക്കു എഴുന്നരുളി.

ടി കഥ കുറെക്കൂടി വിസ്താരമേറിയതായിരുന്നു. സംഭാഷണത്തെത്തുടർന്ന് പെട്ടെന്നു കുറിച്ചെടുത്തതാകകൊണ്ട് സാരാംശം മാത്രമേ സംഗ്രഹിക്കാൻ സാധിച്ചുള്ളൂ.

മിഥുനം 1: ബ്രഹ്മശ്രീ പരമഭട്ടാരസ്വാമി തിരുവടികളുടെ ഒരു കത്ത്:

കത്ത്

ഇരിങ്ങാലക്കുട
94 ഇടവം 22

ശ്രീ

ശിവമയം

“എഴുത്തുകിട്ടി. നമ്മുടെ പരമാനന്ദനാഥന്റെ ലേഖനം വന്നപ്പോൾ തച്ചുടയരാജാവവർകൾ എന്നോട് ഇന്നപ്രകാരത്തിൽ ഒരെഴുത്തു വന്നിട്ടുണ്ടെന്നു പറഞ്ഞതുകൂടാതെ ഈ ആൾ ആരാണെന്നും ചോദിച്ചു. അപ്പോൾ ഞാൻ നല്ലപോലെ പറകയും ശരിയായി അദ്ദേഹം മനസ്സിലാക്കുകയും ചെയ്തു. പിന്നേയും അദ്ദേഹം, “പുസ്തകം വളരെ നന്നായിരിക്കുമല്ലോ, എന്തെല്ലാമാണ്” എന്നു ചോദിച്ചു. ഞാൻ ഒന്നും അറിഞ്ഞില്ല. അവർ അങ്ങനെ ചെയ്യുകയാണ്. പുസ്തകം ടി ആളിന്റേതാകയാൽ സാമാന്യമായിരിക്കുകയില്ല; വളരെ നന്നാകും എന്നുപറഞ്ഞു. പിന്നേയും, ഞാൻ ചുമ്മായിരിക്കും, ഒന്നുമറികയില്ല, അവർ പ്രയോജനമായിങ്ങനെ എഴുതും. ഒന്നും ഞാൻ പറഞ്ഞിട്ടല്ല.... അദ്ദേഹത്തിനു നമ്മെയും നമ്മുടെ ആളുകളെയുംപറ്റി വളരെ ഭക്തിബഹുമാനമാണുള്ളത്. “തിരുവനന്തപുരത്തുനിന്നും നിർമ്മലാനന്ദാദി പോകുംവഴി അവിടെ വരണമെന്നു പറഞ്ഞിട്ടുണ്ട്. സംശയമുള്ളതെല്ലാം ചോദിച്ചറിഞ്ഞുകൊള്ളണം” എന്നും മറ്റും അദ്ദേഹത്തിന്റെ അച്ഛൻ രണ്ടു ദിവസംമുൻപേ എഴുതിയിരുന്നു. അതിലേയ്ക്ക്, “എന്റെ സംശയം മുഴുവൻ തീർന്നിരിക്കുന്നു; ഇതിനുമീതെ ഇനി പറവാൻ ഒരാളും, പറയപ്പെടുവാൻ സംഗതിയും ഉണ്ടെന്ന്

ഞാൻ വിചാരിക്കുന്നില്ല; ഇല്ലതന്നെ. അതിനായിട്ടാരും വരണ്ട' എന്നു തീർച്ചയായ മറുപടി അയച്ചു.

ആ എഴുത്തു വന്നതും മറുപടി അയച്ചതും എന്നോടദ്ദേഹം പറഞ്ഞില്ല. എഴുതിയ ആളാണ് എന്നോടു പറഞ്ഞതും വെളിപ്പെടുത്തിയതും പിന്നീടു ഞാൻ ചോദിച്ചു. അപ്പോൾ ഇപ്രകാരംതന്നെ പറഞ്ഞു. നല്ല ധീരപുരുഷനാണ്.... ന്റെ യാതൊന്നും ആ പുസ്തകത്തിൽ വേണ്ടയെന്നാണ് എന്റെയും, നാരായണമേനവന്റെയും അഭിപ്രായം. വെറും ഭാഷാരസികന്മാരേ വേണ്ട എന്നും അത് ഒരാളല്ലാതെ ലോകത്താരുമില്ലെന്നും ആണെങ്കിൽ ഈ പുസ്തകത്തിനതുകൊണ്ടുള്ള ഗുണം വേണ്ടെന്നു വയ്ക്കുക! നമ്മുടെ ഏതു പുസ്തകത്തിനുമെന്നുവയ്ക്കുക. ഇനി പിന്നെ എഴുതാം.

ചട്ടമ്പി (ഒപ്പ്)

നാണുപിള്ള മുതൽപേർകൂടി സ്നേഹത്തിനകത്തിരിക്കുന്നുണ്ട്."

പൂർവഭാഗം ചരിത്രത്തെക്കുറിച്ചായിരിക്കാം "പുസ്തകം വളരെ നന്നായിരിക്കുമല്ലോ" എന്നു തുടങ്ങി ടി എഴുത്തിൽ വിവരിക്കുന്ന സംഭാഷണം ഉണ്ടായത്. ഉപദേശലാഭത്തിൽ ഒട്ടും അലംഭാവമില്ലാതെ സന്യാസിയെന്നു കേട്ടാൽ അവരോടെല്ലാം ഏതെങ്കിലുമൊന്നു കുറിച്ചുവാങ്ങി സൂക്ഷിക്കുന്നവരെ വളരെക്കണ്ടിട്ടുണ്ട്. എന്നാൽ തച്ചുടയതമ്പുരാൻ തിരുമേനി ആ കൂട്ടത്തിൽപെട്ട ഒരാളല്ലെന്ന് ടി എഴുത്തിൽനിന്ന് മനസ്സിലാകുന്നു. "ഏകമേവ ഗുരും ശാന്തം സംശ്രയേൽ ബ്രഹ്മവിത്തമം'' എന്ന വിധിരൂപപ്രമാണത്തിലെ 'ഏവ'കാരത്തെ അദ്ദേഹം മുറുകെപ്പിടിച്ചിട്ടുള്ളതായിക്കാണുന്നു. പരമഹംസദേവന്റെ ശിഷ്യനായ നിർമ്മലാനന്ദസ്വാമിയിൽനിന്നുപോലും അദ്ദേഹം ഉപദേശാന്തരം ആവശ്യപ്പെടുന്നില്ല. നിശ്ചയം, ധൈര്യം തുടങ്ങിയ ഗുണങ്ങൾക്കു വിളനിലങ്ങളായ ഈദൃശപുണ്യവാന്മാരാണ് ഉപദേശസ്വീകരണത്തിനുത്തമാധികാരികൾ.

മിഥുനം 1: ടി എഴുത്തിനു സ്വാമികളയച്ച മറുപടി.

കരുനാഗപ്പള്ളി

ശിവമയം

"നിരവധി കരുണാപയഃപയോധിയും സകലകലാസുധാംബുധിയുമായരുളുന്ന ശ്രീ 108 ശ്രീസ്വാമിതൃപ്പാദങ്ങളിൽ സമയം കണ്ടുണർത്തുന്നത്.

മറുപടി

തിരുവരുൾപത്രം ഇപ്പോൾ കിട്ടി. ആയതു സ്വഭാവേന തന്നെ പരബ്രഹ്മോപലബ്ധിപോലെ ബാഹ്യാഭ്യന്തരക്കുളുർമ്മയെ പ്രദാനം ചെയ്യുന്നതായിരിക്കെ അതിന്റെ അസാധാരണത്വംകൊണ്ടു പുനരുക്തദിശാ ആനന്ദകന്ദളമായി തോന്നുന്നുവെന്ന് തിരുമനസ്സറിയിക്കട്ടെ. മഹിമബ്രഹ്മശ്രീ തച്ചുടയതമ്പുരാനിതുവരെ എഴുത്തയയ്ക്കുന്നതിനടിയനിടയായില്ല, ഇങ്ങോട്ടെഴുത്തു വരാത്തതുകൊണ്ടതൊരൗദാസീന്യച്ഛായാസംശ്രയണമായി ഗണിക്കാനുമില്ല... മഹിമശ്രീ തൃപ്പാദദർശനം അദ്ദേഹത്തിന് നിരതിശയവസ്തു സന്ദർശനവിഷയത്തിൽ പരമോൽകൃഷ്ടവിദ്യുദ്ദീപമായി ഭവിച്ചതും ഭാഗ്യം. പുസ്തകത്തിന്റെ മുഖവുര... ന്റേതായാൽകൊള്ളാമെന്നു പലരുമവരോടു പറഞ്ഞതു പിടിച്ച് അവർ ഭ്രമിച്ചതാണ്.... ടിയാർക്ക് ആത്മജ്ഞാനസരണി ശിലാകണ്ടകപ്രസൃതമായ വർത്മാവെന്നാണു വിചാരമെന്നുള്ള ഒരു വൃത്തം ചിലരടിയനെ ഗ്രഹിപ്പിച്ചിരുന്നതിനാൽ അതത്ര രുചിതമായിരു

ന്നില്ല. ചില പച്ചപ്പാവങ്ങളുടെ നോട്ടത്തിൽ വാലുണ്ടെന്നു പറയപ്പെടുന്നവരുടെ പക്കൽനിന്നും ഏതാനും 'വാലങ്ങൾ' (വാലുകൾ) സമ്പാദിച്ചവർക്കു വിലകൂടുകയോ, കുറയുകയോ ഒക്കെ ചെയ്യുന്ന കാലമാകകൊണ്ട് എങ്ങിനെയുമാകട്ടെ എന്നടിയൻ നിന്നു. പക്ഷെ, ഒടുവിലെ നിശ്ചയപ്രകാരം യഥാർത്ഥത്തിൽ സാഹിത്യരസതത്വജ്ഞനായ മിസ്റ്റർ പി. കെ. നാരായണപിള്ളയെക്കൊണ്ടവതാരിക എഴുതിക്കാമെന്ന് അവർ തീർച്ചയാക്കുകയും ടിയാരോടു സമ്മതം വാങ്ങിയശേഷം കൊണ്ടു ചെന്നേല്പിച്ചുപോരികയും ചെയ്തു. ഉടനെ നോക്കി തീർത്തെഴുതി ഏല്പിക്കാമെന്നു പറഞ്ഞിട്ടുണ്ടത്രെ.

തൃപ്പാദങ്ങളിലെ ചരിത്രഘട്ടത്തിൽ അടിയനോടരുളിയ പ്രവചനങ്ങൾ ചേർക്കാൻ സാധിച്ചില്ലെന്നല്ല അടുത്തകാലത്തു പരമാനന്ദനാഥനോടായി അരുളിച്ചെയ്ത ഭാഗവും ('വിസ്മരണശീലശ്രുത'മട്ടിലാകയാൽ) വിടേണ്ടിവന്നു. സയൻസുശാസ്ത്രവിദഗ്ദ്ധനായ പണ്ഡിതബ്രഹ്മവിത്തിന്റെ ക്ഷോദക്ഷമങ്ങളായുള്ള പ്രസംഗാമൃതധാരകൾ പത്രമുഖത്തു നിലകൊള്ളിക്കണമെങ്കിൽ ചുരുക്കെഴുത്തു നമ്മുടെ മാതൃഭാഷയിലുണ്ടാകണമെന്ന് പ്രാർത്ഥിച്ചുകൊണ്ടു 'ആ ലിപി'യിൽ (തദ്രുപത്തിൽ) ആവിർഭവിച്ച തിരുവരുളപ്പാടിനെ പകർത്താതെ വിരമിക്കേണ്ടിവന്നുപോയി.

വിശേഷിച്ച്, ചരിത്രസാമഗ്രി സമ്പാദിച്ചയാളും അതിന്റെ ഉൽഗ്രന്ഥനത്തിന് ഹേതുഭൂതനും ഉപരി(ഡയറി)ഭാഗത്തിന്റെ രചയിതാവും ആയ നമ്മുടെ ശ്രീവർദ്ധനത്തു ശ്രീമാൻ കൃഷ്ണപിള്ള, ബി. എ. പരീക്ഷയിൽ പൂർണ്ണവിജയിയായിരിക്കുന്നുവെന്ന് ആ വിഷയത്തിലുണ്ടായ തൃപ്പാദാനുഗ്രഹത്തെ മുൻനിറുത്തി അറിയിച്ചുകൊള്ളുന്നു. കൃഷ്ണപിള്ളയുടെ ഐച്ഛികവിഷയം സംസ്കൃതമായിരുന്നു. ഇനി, എം. എയ്ക്കും സംസ്കൃതമെടുക്കണമെന്നാണു നിശ്ചയം. തൃപ്പാദപാംസുക്കളിൽ - ശ്രീപാദപരമ്പരയിൽ - അസാധാരണ സദ്ഗുണസമ്പന്നനെന്ന് അന്തരംഗമായി അടിയനു വിചാരവും അങ്ങനെ സ്നേഹവുമുള്ള കൃഷ്ണപിള്ളയ്ക്ക് എം. എ; ബി. എൽ. മുതലായ പദങ്ങളുടെ ലാഭസംഗതിയിലും തൃപ്പാദാനുഗ്രഹം പ്രാർത്ഥിച്ചുകൊള്ളുന്നു!

കൂടാതെ, ചിലർക്ക് ആയുർവിഷയമായി സ്വല്പമൊരു ഹ്രാസശംക ജാതകവശാലുള്ളതിന്റെ നിരോധനത്തിനായും പാരംപര്യോപദേശപരിപാലനത്തിനായും യോഗത്തിന്റെ ഏതാനുംഭാഗം ഉപദേശിച്ച് പരിശീലിപ്പിക്കാമെന്ന് അടിയൻ പറഞ്ഞിട്ടുണ്ട്; വളരെനാളായി വിചാരിച്ചുവരികയായിരുന്നു. എന്നിട്ടും തിരുമനസ്സറിയിക്കാൻ ഇടയായില്ല. ആ സംഗതിയിലും അനുഗ്രഹമുണ്ടാകാറാകണം. വേറെ വിശേഷമായി ഒന്നുമില്ല. എല്ലാവർക്കും സുഖം. അടിയനും തൃപ്പാദാനുഗ്രഹമഹിമയാൽ അങ്ങനെതന്നെ."

എന്നടിയൻ,
നീലകണ്ഠതീർത്ഥപാദസ്വാമി

'വാലുണ്ടെന്നു പറയപ്പെടുന്നവരുടെ പക്കൽനിന്നും വാലങ്ങൾ' വാങ്ങിയവർ എന്നുള്ള ഭാഗം എത്ര ചമല്ക്കാരജനകമായിരിക്കുന്നു. ഈ കൂട്ടരുടെ അഭിപ്രായത്തിനേ വിലയുണ്ടായിരിക്കൂ എന്നുള്ള അവബോധമോ മുഷ്ടിവാദമോ എന്തോ ഒന്ന് നാട്ടിൽ പൊതുവെ വ്യാപിച്ചിരിക്കുന്നു. എന്നാൽ ഇപ്പോൾ സ്വാമികൾ രണ്ടാമതു വികല്പിച്ചിരിക്കുംപോലെ വില കുറഞ്ഞുവരുന്നുണ്ട്. പരമഗുരുപാദർ ഓരോ വേദാന്തവിഷയങ്ങളെ പ്രായോഗികരീത്യാ എനിക്കുപദേശിച്ചുതന്നിട്ടുണ്ട്. അവയുടെ സാരസമുച്ചയരൂപമായ ഒരു സംസ്കാരവിശേഷം മാത്രമേ ഇപ്പോൾ ഹൃദയത്തിൽ അവശേഷിച്ചിട്ടുള്ളൂ. തന്മൂലം അതേ വാച

കരീതിയിൽ പ്രത്യക്ഷരം പകർത്തി ഉപചരിത്രഘട്ടത്തിൽ ചേർക്കാൻ കഴിഞ്ഞില്ല. ആ അനർഘരത്നസംപുടമായ അഭിപ്രായഭാണ്ഡത്തെ അചിരേണ അപഗ്രഥിച്ചു ജനതയുടെ ദൃഷ്ടിക്കു വിഷയമാക്കാൻ ശ്രമിക്കാം.

മിഥുനം 3: സ്വാമിതൃപ്പാദങ്ങൾ ഇന്നു ശ്രീവർദ്ധനത്തു എഴുന്നരുളിയിരുന്നു. വിശ്രമാനന്തരം മിസ്റ്റർ കൃഷ്ണപിള്ളയോട് (യോഗചര്യയിൽ പ്രവേശിക്കണമെന്നപേക്ഷിച്ചു വന്ന ചിലരെ ഊന്നി) യോഗസമ്പ്രദായങ്ങൾ ഉപദേശിക്കുന്നതിൽ അവശ്യം ദൃഷ്ടിവയ്ക്കേണ്ട ചില സംഗതികളെപ്പറഞ്ഞു. സംഭാഷണം ഏതാണ്ടീവിധത്തിലായിരുന്നു നടന്നത്. സ്വാമി: "യോഗവിദ്യ അഭ്യസിക്കേണ്ട ആളുകൾ പ്രകൃത്യാതന്നെ അതിനു പാത്രത (ലക്ഷണസമ്പത്തി)യുള്ളവരായിരിക്കണം. പിന്നെ സ്വഭാവഗുണവും അതിനനുകൂലിക്കണം. ഇതു രണ്ടും ചിലർക്ക് വളരെ കുറവായിട്ടാണു കാണുന്നത്. കൂടാതെ ഗൃഹസ്ഥാശ്രമികൾ എന്നൊരു പ്രതിബന്ധവുമുണ്ട്. യോഗത്തിൽ 'ബിന്ദു'സംരക്ഷണത്തിനാണ് പ്രധാന സ്ഥാനം. അത് അബ്രഹ്മചാരിക്കുണ്ടാകയില്ല. മുൻ പറഞ്ഞവ രണ്ടും ശരിയായിരുന്നെങ്കിൽ ഗൃഹസ്ഥ മര്യാദയ്ക്കുള്ള സ്വപ്രണയിനിയിലെ വ്രതദീക്ഷ (ബ്രഹ്മചര്യം) പിടിച്ചു സമാധാനപ്പെടാമായിരുന്നു. ഈ സമാധാനം തൃപ്തികരമല്ലാത്തതിനാലാണ് സ്വാമിതിരുവടിയുടെ അനുവാദം അപേക്ഷിക്കേണ്ടതായി ഈ ഘട്ടത്തിൽ വരുന്നത്." കൃഷ്ണപിള്ള (ചിദ്രസാഭരണൻ): 'പ്രകൃത്യാതന്നെ' എന്നു പറഞ്ഞത് എനിക്കു മനസ്സിലായില്ല. സ്വഭാവദൂഷ്യം കാണുന്നത് അവരവരുടെ ഗ്രഹപ്പിഴകൊണ്ടാണ്. അല്ലാതെ മനഃപൂർവ്വം വരുത്തിക്കൂട്ടുന്നതല്ലെന്നു തോന്നുന്നു." സ്വാമി: "പ്രകൃത്യായോഗ്യനാകണമെങ്കിൽ ചില അവയവങ്ങളുടെ ഘടനയും അതിനനുകൂലിച്ചിരിക്കണം.... അഭ്യാസംകൊണ്ടു ശരിപ്പെടുത്തുകയെന്നതു മദ്ധ്യമപക്ഷമാണ്. സൃഷ്ടിയിൽതന്നെ ന്യൂനതയുണ്ടെന്നു പറഞ്ഞതിതു തന്നെ. ഇനി സ്വഭാവത്തെപ്പറ്റി നോക്കിയാൽ അതൊന്നും പറയേണ്ട. പ്രായേണ സകലരേയും ചിലപ്പോൾ എന്റെ പ്രത്യേകസ്നേഹാദരങ്ങൾക്കു പാത്രമായവരേയും അപലപിക്കയെന്നൊരു ശീലം ഇവരിൽ ചിലർക്കു കാണുന്നു. അതു ഹൃദയഭേദകമാകയാൽ വളരെ ചീത്തയാണ്. ഗ്രഹസ്ഥിതിവശാൽ എന്നു പറയുന്നതു ശരിയായ സമാധാനം നൽകുന്നില്ല. പാമ്പു ധാരാളമുള്ള വഴിയാണെന്നറിഞ്ഞാൽ പൗരുഷമവലംബിച്ച് രക്ഷനോക്കുന്നതും ഫലിക്കുന്നതും സാധാരണമാണ്.

"ബലീപുരുഷകാരോഹി ദൈവമപ്യതിവർത്തതേ"

എന്നുള്ളതു വിസ്മരിക്കാതെ നിരോധപ്രയത്നം ചെയ്യണം. "യത്നേ കൃതേ യദിന സിദ്ധ്യതി" എന്നായാൽ ദൈവം (കർമ്മദോഷം) അപ്പോൾ മാത്രമേ പ്രധാനമോ, പ്രമാണമോ ആക്കാവൂ. അല്ലാതെ, തിരട്ടുവള്ളിവാദ്ധ്യാർ കാട്ടുന്ന വിഡ്ഢിത്തങ്ങൾക്ക് അയാൾ തന്റെ മനസ്സിൽ നില്ക്കുന്ന ഗുളികനെ കുറ്റവാളിയാക്കുന്നതുപോലെ ആയിക്കൂടാ. ആരു നിന്നാലും ടിയാരിൽ പ്രത്യക്ഷപ്പെടുന്നതു ചീത്തസ്വഭാവം തന്നെ. അതുകൊണ്ടുതന്നെ ഞാനും ഇങ്ങനെയുള്ളവരും തമ്മിൽ കാലഗത്യാ വിഘടിച്ചേയ്ക്കുമെന്നു തോന്നിപ്പോകുന്നു."

ചിദ്രസാഭരണൻ: "വിഘടിക്കുമെന്നുള്ളത് അസംഭാവ്യമെന്നുതന്നെയിരിക്കുന്നു. അവരുടെ വാക്കിൽ അതൊന്നും പ്രതീതമാകുന്നില്ല. തന്നെയല്ല, അവർ അവിടത്തെപ്പറ്റിയും മറ്റും വളരെ ഭക്തിബഹുമാനമായിത്തന്നെ വിചാരിക്കുന്നതും."

സ്വാമി: "വിഘടിക്കുക എന്നു പറയുന്നതിൽപോലും ഞാൻ അത്ര മനസ്സുവച്ചിട്ടില്ല. ഞാൻ മനസ്സുവച്ചുപോയാൽ അതു നിയതഫലമാണെന്നു കണ്ട് ഇവിടെ ഭയപ്പെടുക

യാണു ചെയ്യുന്നത്. അതങ്ങനെ ഇരിക്കട്ടെ – പിന്നെ, യോഗോപദേശക്രമം ബ്രഹ്മധ്യാനോപദേശത്തോളം വിലകൂടിയതായിവച്ചിട്ടില്ല. എന്നാലും അതിനെ ഗോപ്യമായിക്കരുതിയിരിക്കുന്നു. സാതിശയമെന്നും, നിരതിയശയമെന്നും രണ്ടുവിധമുള്ളതിൽ ബ്രഹ്മോപദേശം നിരതിശയവും, മറ്റേതു സാതിശയവുമാണെന്നു വയ്ക്കുകതന്നെ. ഈ ഒടുവിൽ പറഞ്ഞതിൽ സിദ്ധ്യാദികളായ ലോകകാര്യങ്ങൾ ബഹുധാ സംബന്ധിച്ചിരിക്കയാൽ സാതിശയമാകുന്നു. മറ്റേതു വെറും ലോകോത്തരം (അലൗകികം) ആകകൊണ്ടു നിരതിശയം.

"സഹസ്രം തു പിതൄ ൻമാതാ ഗൗരവേണാതിരിച്യതേ"

എന്നും മറ്റുമുള്ളതാണ് നിയതനിലയെങ്കിലും ലോകത്തിൽ അമ്മയേക്കാൾ ജനകാദികളെ 'വകവച്ചു'കാണുന്നതുകൊണ്ട് ഈ ഭേദം അവിടെയും ഗ്രഹിക്കാം. 'ഗായത്രിപോലെ(തത്തുല്യമായി) ഒരു മന്ത്രവും, ഏകാദശിപോലെ ഒരു വ്രതവും, അന്നദാനംപോലെ ഒരു ദാനവും, മാതാവിനെപ്പോലെ ഒരു ഗുരുവും ഇല്ല' എന്നുപറയുന്നു.

["ന ഗായത്ര്യാഃ പരോ മന്ത്രോ നൈകാദശ്യാഃ പരം വ്രതം
നാന്നദാനസമം ദാനം ന മാതുഃ പരമോ ഗുരുഃ]

ഇവിടെ പ്രണവത്തേയും കാരണഗുരുവിനേയും വിസ്മരിക്കയല്ല ചെയ്തിരിക്കുന്നത്. അവ നിരതിശയങ്ങളും, മറ്റേതു സാതിശയങ്ങളുമാണെന്നു ഭേദം. സാതിശയത്തിൽ ജനങ്ങൾക്ക് വലിയ മതിപ്പുള്ളതിനാൽ അതിന് അതിപ്രാധാന്യം അവർ കല്പിക്കുന്നു. അതുകൊണ്ടുതന്നെയാണ് യോഗത്തിനും വലിയ വിലയുള്ളത്. ഈ സമ്പ്രദായം രണ്ടാമതൊരാൾക്കുപദേശിച്ചില്ല. സദാശ്രയൻ, പരമവിശുദ്ധബോധൻ മുതലായവർ ഇതിനു പാത്രതയുള്ളവരായിരുന്നു. അവർക്കിതു അത്യാവശ്യമെന്നുതോന്നാത്തതുകൊണ്ടും മറ്റും കൊടുത്തില്ല. ഞാൻ (എന്തെങ്കിലുമാവട്ടെ) മനസ്സുകൊണ്ടോ, ബാഹ്യമായോ മറ്റൊരാൾക്ക് ഒന്നു സഹായിച്ചാൽ നിശ്ചയമായി അയാൾ വിപരീതകോടിയിൽത്തന്നെ; ഇതു ചെയ്‌വാൻ പോകുമ്പോൾതന്നെ മനസ്സു മടിക്കുന്നു. വാക്കിനെ പാലിക്കണമല്ലോ." ഇങ്ങനെ സംഭാഷണം സമാപിച്ചു.

പ്രസ്തുത സംഭാഷണം യോഗോപദേശവിഷയകമായിരിക്കുന്നു. ജന്മസിദ്ധമായ ലക്ഷണസമ്പത്തിയെക്കുറിച്ചു പറയുന്നതുകൊണ്ട് ഖേചരിമുദ്രാദ്യഭ്യാസത്തെ അധികരിച്ചാണ് സംഭാഷണം നടന്നതെന്നൂഹിക്കാം. സാതിശയരൂപമാകകൊണ്ടും പരിശീലനത്തിൽ പല തകരാറുകളും സംഭവിക്കാനിടയുള്ളതിനാലും യോഗകാര്യം ഗോപ്യമെന്നു വന്നുകൂടി. സാതിശയമാകയാൽ രഹസ്യമെന്നു വിചാരിച്ചുപോരുന്നു എന്നുള്ള പ്രതിജ്ഞയെ സാധിക്കാൻ സ്വാമികൾകൊണ്ടുവന്നിരിക്കുന്ന ഉദാഹരണങ്ങൾ ശ്ലാഘ്യങ്ങൾതന്നെ. ഉപദേശ്യനെ സംബന്ധിച്ചു സ്വാമികൾക്കും, മിസ്റ്റർ കൃഷ്ണപിള്ളയ്ക്കും ഉള്ള അഭിപ്രായം ഒരേരീതിയെ ആശ്രയിക്കുന്നില്ല. ഇതിലേതാണു വാസ്തവമെന്നു നിശ്ചയിക്കുന്നത് ഉപദേശ്യന്റെ ആന്തരംഗമായ വിചാരത്തെക്കൂടി അറിഞ്ഞിട്ടുവേണ്ടിയിരിക്കുന്നു.

മിഥുനം 5: സ്വാമി തൃപ്പാദങ്ങൾ ഇന്നും ശ്രീവർദ്ധനത്തെഴുന്നരുളി. അപ്പോൾ ഞാനും (പരമാനന്ദനാഥനും) ഉണ്ടായിരുന്നു. അവിടെവച്ച് മിസ്റ്റർ കൃഷ്ണപിള്ളയും, സ്വാമികളും ഞാനുംകൂടി ഒരു സംഭാഷണംചെയ്തു. തലേദിവസം ഞാനും മിസ്റ്റർ കൃഷ്ണപിള്ളയും ചേർന്നു വായിച്ച "നവസാഹസാംകചരിതം" കാവ്യത്തിലെ ചില അംശങ്ങളെ തുടർന്നു – ടിയാൻ ഇങ്ങനെ ചോദിച്ചു:

കൃഷ്ണപിള്ള (ചിദ്രസാഭരണൻ): നവസാഹസാംക ചരിതത്തിൽ 'കരംഗദർശനം' എന്നൊരു ഘട്ടമുണ്ട്. ഈ മാൻ കഥാവസ്തുവിൽ പ്രവേശിക്കുന്നതാണോ എന്തോ?

കൂടാതെ ഒരു ഹാരത്തിന്റെ കാര്യവും പറഞ്ഞിരിക്കുന്നു. ഇതും ഇതിവൃത്തത്തിൽപ്പെട്ട തായിരിക്കുമോ?

സ്വാമി: ഇവ രണ്ടും കഥയിൽ ഉള്ളതുതന്നെ; മാൻ നായികയുടെ വളർത്തുമൃഗമാണ്. രാജാവു വേട്ടയാടിയപ്പോൾ കണ്ടുവെന്നേ ഉള്ളൂ. ഇതുതന്നെ നായികയുടെ മുമ്പിൽ രാജാവു പ്രയോഗിച്ച അമ്പുമായി ചെന്നെത്തുന്നു. അസ്ത്രത്തിന്മേൽ കണ്ട സാഹസാം കനാമധേയംകൊണ്ട് നായികക്കനുരാഗം ജനിച്ചതായും, ഹംസം കൊത്തികൊണ്ടുചെന്ന ഹാരം കിട്ടിയതിനാൽ രാജാവിനും ആവിധം സംഭവിച്ചതായും അനന്തരകഥയിൽ നിബ ന്ധിച്ചിരിക്കുന്നു." പ്രകൃതത്തെ തുടർന്നു, സ്വാമികൾ വീണ്ടും ഇങ്ങനെ പറഞ്ഞു. "നവ സാഹസാംകൻ വിന്ധ്യാദ്രിയിൽനിന്നും നർമ്മദവഴിയായി ഗുഹയിൽ പ്രവേശിച്ചു പാതാ ളത്തിൽചെന്ന് ശശിപ്രഭ എന്ന നാഗകന്യയെ പാണിഗ്രഹണം ചെയ്തുവെന്നാണു കാണു ന്നത്. നാഗ(ക)ന്മാരുടെ അധിവാസസ്ഥലം കേരളമാണെന്നുള്ളതിൽ രണ്ടുപക്ഷമില്ല. ഇപ്പോ ഴത്തെ 'പുരാതനവസ്തു പരിശോധക'ന്മാരും ഇതിൽ പക്ഷപാതികളാണ്. ബലിസത്മം, രസാതലം, പാതാളം ഇവ മലയാളഭൂമിക്കു പര്യായങ്ങൾ എന്നപോലെ അവർ സയു ക്തികം തെളിയിച്ചിരിക്കെ നവസാഹസാംകൻ പാതാളത്തിൽ ചെന്നു വേട്ടതും ഈ കേര ളത്തിലെ ഒരു നാഗസ്ത്രീയെത്തന്നെയെന്നു വിചാരിക്കാൻ ന്യായമുണ്ട്. ഈ ഭൂമി ബലി സത്മമാണെന്നു നന്ദീശസംഹിതയിലെ കേരളമഹിമാനുവർണ്ണനവും സമ്മതിക്കുന്നു.

'.............വസുനാഗോമഹാബലഃ;
മലയക്ഷത്രതിലകോ യേന ദേശോ നവീകൃതഃ
യസ്യ പത്നീബലേഃ പൗത്രീ കീർത്തിർല്ലോകാനു പാവനീ;
ബലേഃപൗത്ര്യാമഭൂത്തസ്യ ഹലബോലേതിനന്ദനഃ-
യസ്മിന്നസുരരാജ്യശ്രീരപിനാഗശ്രിയാഹ്യഭൂൽ....'

അതുകൊണ്ട് ആ ഭാഗം സമ്മതിക്കാനേ നിവൃത്തിയുള്ളൂ.

പരമാനന്ദനാഥൻ: അപ്പോൾ ഇവിടെയുള്ളവരെല്ലാം അസുരന്മാരാണോ? അതു വലിയ കഷ്ടമാണല്ലോ"

സ്വാമി: എന്താണുകഷ്ടം? വേദത്തിൽ ആദ്യം അസുരശബ്ദം ദേവപരമായിരുന്നിട്ടുണ്ട്. പിന്നീടാണ് മാറ്റം വന്നത്. ഇന്ന് അസുരൻ (ന+സുരഃ) സുരനല്ലാത്തവൻ എന്നേ ഉള്ളൂ.

പരമാനന്ദനാഥൻ: അസുരശബ്ദത്തിന്റെ നിരുക്തി (അവയവാർത്ഥം) അസുഷു രമന്ത ഇത്യസുരാഃ; എന്നാണല്ലോ. അപ്പോൾ പ്രാണൻ പിടുങ്ങുന്നവർ, ദുഷ്ടന്മാർ, എന്നും കൊല്ലുക ശീലമുള്ളവർ എന്നും ആണ് അർത്ഥം കിട്ടുന്നത്.

സ്വാമി: അസുരശബ്ദത്തിന്റെ വ്യുല്പത്തി ഞാൻ ആദ്യം പറഞ്ഞത് ശരിയായിട്ടുള്ള താണ്; അതായത് സുരന്മാരല്ലാത്ത വേറൊരിനക്കാർ എന്നേ ഉള്ളൂ. പോരെങ്കിൽ സുര യുള്ളവർ (സുരയിൽ താല്പര്യനിഷ്ഠയുള്ളവർ) സുരന്മാർ; അതില്ലാത്തവർ അസുര ന്മാർ ഇതും നല്ല അർത്ഥം തന്നെ. ഇവർക്കു പൂർവ്വദേവന്മാർ എന്നും പേരുണ്ടല്ലോ.

ചിദ്രസാഭരണൻ: സ്വാമി പറഞ്ഞ അഭിപ്രായം വളരെ യോജിപ്പുള്ളതായി തോന്നുക യാൽ സ്വാമിയുടെ ആശയത്തെത്തുടർന്ന്; സുരർ എന്നവർ 'സോമ' എന്ന ചെടിയുടെ രസം സേവിക്കുന്നവർ; മറ്റേവർ അതുപയോഗിക്കാത്തവർ സോമരസത്തിനു ലഹരി യുണ്ടെന്നു പറഞ്ഞിരിക്കയാൽ ലഹരിയിൽ പ്രിയമില്ലാത്തവർ അസുരന്മാർ എന്നുള്ള അർത്ഥം വളരെ ഘടിക്കുന്നു.

സ്വാമി: പരമാനന്ദനാഥന്റെ 'അസുഷുരമന്തെ' എന്ന അർത്ഥത്തിനും അന്യപരത്വം പറയാം. ആത്മക്രീഡ, ആത്മരതി, ആത്മാരാമ ഇത്യാദിപോലെ അസുക്കളിലെ രമിപ്പ് പ്രാണാഗ്നിഹോത്രപരമായും, മുഖ്യപ്രാണോപാസ്തിപരമായും, പ്രാണസംയമനവിദ്യാപരമായും എടുത്തുനോക്കുക. അങ്ങനെയുള്ള അസുരന്മാരിൽ അനേകം നല്ലയാളുകൾ ഉണ്ടല്ലോ. പ്രഹ്ലാദൻ, ബലി, വിഭീഷണൻ മുതലായവർ ഉത്തമോത്തംസങ്ങളാണ്. പ്രഹ്ലാദനിൽ ഭഗവാനുള്ള മതിപ്പ് മറ്റേതുദേവനിലാണുള്ളത്.

പരമാനന്ദനാഥൻ: ദുഷ്ടന്മാർ ഇവിടെ ധാരാളമുണ്ടല്ലോ.

സ്വാമി: അവിടെയുള്ളപോലെ ഇല്ലെന്നുതന്നെ പറയണം. ദേവേന്ദ്രൻ ശുശ്രൂഷകനായി നിന്നുകൊണ്ട് ഛിദ്രം നോക്കി തന്റെ മാതൃസോദരിയായ ദിതിയുടെ ഗർഭാശയത്തിൽ (യോഗബലേന) പ്രവേശിച്ച് ഗർഭത്തെ എത്രയോ കഷ്ണമാക്കിക്കളഞ്ഞത് എന്തു സ്വഭാവമാണ്! ദുഷ്ടന്മാർ രണ്ടുഭാഗത്തുമുണ്ട്. അതിരിക്കട്ടെ ഈ നാകന്മാർ (നായന്മാർ) നല്ല വംശക്കാരാണ്. അവർ കാശ്യപഗോത്രക്കാരും മറ്റുമാണ്. ഗോത്രസ്വീകരണം അനന്തരകാലസംബദ്ധമാകയാൽ ആര്യജാതിഭ്രമത്തിന് വകയില്ല. (ഓരോ പ്രാചീനവംശക്കാർ നവീനാചാരമര്യാദയെ സ്വീകരിച്ചുവരവെ തത്തന്നവ്യവർത്മാവലംബികളായി വ്യവഹരിക്കപ്പെടുന്നതെവിടെയും വഴക്കമാണല്ലോ?)

ചിദ്രസാഭരണൻ: അതെ, ആ ഭാഗം ആചാരപദ്ധതിയുടെ പ്രാസ്താവികത്തിൽ ബഹുപ്രമാണയുക്തി വിന്യാസ പൂർവ്വം വ്യക്തമാക്കിയിട്ടുണ്ട്; എന്നും മറ്റും പറഞ്ഞ് പ്രസ്തുത സംഭാഷണം അവസാനിപ്പിച്ചു. സ്വാമികൾ മഠത്തിലേയ്ക്ക് എഴുന്നരുളി. "പ്രാണിനഃ അസൂൻരാതീത്യസുരാഃ" എന്ന ശബ്ദവ്യുല്പാദനക്രമത്തെ അടിസ്ഥാനമാക്കിയാണ് 'അസുഷുരമന്തെ' എന്നു ഞാൻ അവയവാർത്ഥം നിർദ്ദേശിച്ചത്. എന്നാൽ, ദേവേഭ്യഃ അന്യാഃ അസുരാഃ എന്ന രീതിക്ക് സ്വാമികൾ കല്പിച്ച അർത്ഥം സന്ദർഭത്തിനു വളരെ അനുഗുണമായിട്ടുണ്ട്. പാതാളം മലയാളഭൂമിയാണെന്നും മറ്റുമുള്ള സ്വാമികളുടെ നിരൂപണം നവ്യസരണിയെ ആശ്രയിച്ചതായിരിക്കുന്നു.

മിഥുനം 8: ഹൈക്കോടതി വക്കീൽ ശ്രീമാൻ സി. എൻ. കേശവപിള്ള അവർകളുമായി നടന്ന സ്വാമികളുടെ ഒരു സംഭാഷണച്ചുരുക്കം താഴെ ചേർക്കുന്നു.

കേശവപിള്ള: "ഭാവനാക്രമം ഒന്നുകൂടി വിവരിക്കണം."

സ്വാമി: "സമഷ്ടി (സമസ്താപ്രപഞ്ചോപാധികനായ വിരാട്ടിനേയും വ്യഷ്ടിസ്ഥൂലശരീരാഭിമാനിയായ വിശ്വനേയും, തത്തദുപാധി നീക്കി, അകാരത്തോടേകീകരിച്ചും, സമഷ്ടി സൂക്ഷ്മോപാധികനായ ഹിരണ്യഗർഭനേയും വ്യഷ്ടി (ഒറ്റ) സൂക്ഷ്മദേഹോപാധികനായ തൈജസനേയും ഉകാരത്തോടേകീകരിച്ചും സമഷ്ടി കാരണശരീരാഭിമാനിയായ ഈശ്വരനേയും വ്യഷ്ടികാരണാഭിമാനി (അവിദ്യാവൃതൻ) ആയ പ്രാജ്ഞനേയും മകാരത്തോടേകീകരിച്ചും വന്നാൽ ഈശ്വരസാക്ഷിയെന്നും, ജീവസാക്ഷിയെന്നും പറയുന്ന നിരുപാധികതുരീയചൈതന്യത്തിന് അർദ്ധമാത്രയോടൈക്യം കിട്ടും. [വിരാട്‌വിശ്വന്മാർക്ക് 'ദ്യുലോക, സൂര്യ, വായു, ആകാശസമുദ്രാദിജല, പൃഥിപര്യന്ത'മായി ശിരസ്സ്, നേത്രം, പ്രാണൻ, മാർവ്, മൂത്രസ്ഥാനം, പാദം എന്നിങ്ങനെ ഏഴംഗങ്ങളും പ്രാണപഞ്ചകം, ഇന്ദ്രിയദശകം, അന്തഃകരണചതുഷ്ടയം ഇങ്ങനെ പത്തൊമ്പതുമുഖങ്ങളുമുണ്ട്. '.....സപ്താംഗ ഏകോനവിംശതി മുഖഃ സ്ഥൂല ഭുക്....' എന്ന ശ്രുതി പറയുന്നു. ഹിരണ്യഗർഭതൈജസന്മാരുടെ ഈവകയെല്ലാം മനോമയമായിരിക്കയാൽ സൂക്ഷ്മമെന്നു വ്യവഹരിക്കുന്നു. പ്രാജ്ഞൻ ആനന്ദഭുക്കാണ്. പക്ഷെ ആ ആനന്ദം അവിദ്യാവൃതമാണെന്നൊരു ഭേദം.]

വിശ്വതൈജസപ്രാജ്ഞന്മാരിൽ അനുപ്രവിഷ്ടമോ, അനുസ്യൂതമോ ആയിരിക്കുന്ന സാക്ഷി ചൈതന്യം ജാഗ്രത്സ്വപ്നസുഷുപ്ത്യാദിസ്ഥാനങ്ങളോ ഉപാധിത്രയമോ ഒന്നുംതന്നെ ഇല്ലാത്തതാണ്. "(ബീജനിദ്രായുതഃ പ്രാജ്ഞഃ) സാ ച തുര്യേന വിദ്യതേ"- എന്നു ശ്രീമദ്ഗൗഡപാദീയകാരികയിൽ പറഞ്ഞിട്ടുണ്ട്. ആകയാൽ മുൻപ്രസ്താവിച്ചപ്രകാരം ആ അർദ്ധമാത്രാത്മകമായ ബ്രഹ്മം താനെന്നാണു ഭാവിക്കേണ്ടത്."

കേശവപിള്ള: "ആ അർദ്ധമാത്രയും ഉപാധിയല്ലയോ?"

സ്വാമി: "മാത്രാസംസർഗ്ഗമറ്റതാകകൊണ്ട് അമാത്രയെന്നു വേദം പറയുന്നതായ അർദ്ധമാത്രയെ വിട്ടാൽ കിട്ടുന്നതിനെ ഭാവിച്ചാൽ മതി."

കേശവപിള്ള: "പിന്നെ ഒന്നുമില്ലല്ലോ."

സ്വാമി: "ഒന്നുമില്ലെങ്കിൽ വേണ്ടാ - ഇല്ലെന്നു പറഞ്ഞതിനെത്തന്നെയാണ് ഭാവിക്കാൻ നിർദ്ദേശിക്കുന്നത്. അതെങ്ങിനെയെന്നാൽ, ഇല്ലെന്നു നിങ്ങൾ പറഞ്ഞേടത്തും ആ സാക്ഷി സത്തയുണ്ട്. അല്ലെങ്കിൽ ഇല്ലെന്നുള്ള പ്രതീതി എങ്ങനെയുണ്ടാകും? ജ്ഞാതവസ്തു ജ്ഞാതമായിട്ടും, അജ്ഞാതവസ്തു അജ്ഞാതമായിട്ടും സാക്ഷിക്കു വിഷയമാകുന്നു എന്നു ശ്രീസനന്ദാചാര്യർ പറഞ്ഞിരിക്കുന്നതിന്റെ സാരമിതാണ്. നിഷേധമെല്ലാം അധിഷ്ഠാനപര്യവസായിയാണെന്നത്രെ സിദ്ധാന്തരഹസ്യം. അപ്പോൾ അർദ്ധമാത്ര ഏതിനെ വിഷയീകരിച്ചിട്ടു വിലയിക്കയോ താനായ് വിളങ്ങുകയോ ചെയ്യുന്നു അതു താനെന്നു ഭാവിക്കണം. "അമാത്രശ്ചതുർത്ഥോഽവ്യവഹാര്യഃ പ്രപഞ്ചോപശമഃ ശിവോഽദ്വൈതഃ" എന്ന് അമാത്രയെപ്പറ്റി ശ്രുതിഘോഷിക്കുന്നു. ഇതൊരുമാതിരി 'ശബ്ദാനുവിദ്ധസമാധി'ക്കു ശരിയാണ്. പിന്നെ ത്രിപുടി (ധ്യാതൃധ്യാനധ്യേയപ്രതീതി) അറ്റാൽ അതു സമതാവസ്ഥയായി. അവിടെ തുരീയംപദം."

ഉപദേശവിഷയകമായ പ്രസ്തുതസംഭാഷണം വേദാന്തവിഷയത്തെ അധികരിച്ചുള്ള ഇതരവ്യവഹാരങ്ങളേക്കാൾ തുലോം പ്രാധാന്യമേറിയതാണ്. ഇതിൽ, പ്രണവോപദേശത്തിലെ ലയചിന്താക്രമം ഭംഗിയായി പ്രതിപാദിച്ചിരിക്കുന്നു.

മിഥുനം 9: സ്വാമികൾ ഇന്നു ശ്രീവർദ്ധനത്തേയ്ക്കെഴുന്നരുളിയിരുന്നു. അവിടെവച്ച് ഒരു ചെറിയ സംഭാഷണം ഉണ്ടായി. കുറച്ചു ദിവസങ്ങൾക്കുമുമ്പ് നടന്ന യോഗവിദ്യോപദേശവിഷയത്തെ അനുബന്ധിച്ചായിരുന്നു സംഭാഷണം നടന്നത്. കഴിഞ്ഞ സംഭാഷണത്തിൽ സൂചിപ്പിച്ചിരുന്നതുപോലെ അതിലേയ്ക്കു പരമഗുരുവിന്റെ അനുമതി സിദ്ധിച്ചിട്ടാണോ ചിലർക്ക് ഈ വിഷയം ഉപദേശിച്ചതെന്ന് ചിദ്രസാഭരണൻ ഒന്നു വികല്പിച്ചു ചോദിച്ചു. അപ്പോൾ സ്വാമികൾ ഇങ്ങനെ പറഞ്ഞു.

സ്വാമി: "യോഗക്രമമുപദേശിക്കാൻതക്ക ലക്ഷണസംപത്തിയുള്ള ആളുകൾ വളരെ കുറവായി കാൺകകൊണ്ടും അതു വളരെ ഗോപ്യമായി വച്ചേയ്ക്കണം എന്നിരിക്കുന്നതിനാലും അതിലേയ്ക്കനുമതി മിക്കവാറും നൽകിയിട്ടില്ല എന്നുതന്നെ വേണം പറവാൻ."

ചിദ്രസാഭരണൻ: "അപ്പോൾ അവിടുന്ന് മുമ്പ് കൊടുത്തതോ?"

സ്വാമി: "വെറും ഇഷ്ടം പ്രമാണിച്ചാണ്; എന്റെ ഇഷ്ടത്തിന് സ്വാമിതിരുവടി തടസ്സം ചെയ്ക പതിവില്ല. അതു നോക്കിയുമാണങ്ങുകൊടുത്തത്."

ചിദ്രസാഭരണൻ: "അതു ജാതിവ്യത്യാസംകൂടാതെ കൊടുക്കാമോ? മുമ്പു ചില ജാതികൾക്ക് ശ്രേഷ്ഠവിദ്യാഭ്യാസം പാടില്ല എന്നു ചില ആചാര്യന്മാർ നിഷേധിച്ചുകാണുന്നല്ലോ."

സ്വാമി: "ശ്രേഷ്ഠവിദ്യ ആർക്കും പഠിക്കാമെന്നിക്കാലം സർവസമ്മതമായിരിക്കയാണ്. ഇതിൽ ജാതിയെപ്പറ്റി നോക്കുക എന്നുള്ളതില്ല, ഒരിക്കൽ ഒരു നമ്പൂരി യോഗം ഉപദേശിക്കണമെന്നപേക്ഷിക്കുന്നതായി സ്വാമിതിരുവടികളെ അറിയിച്ചു. 'അപ്പോൾ ജാതിനമ്പൂരിമാരെ ഒഴിച്ചേ അതൊള്ളൂ' എന്നു പ്രത്യേകം തിരുവടികൾ കല്പിച്ചിട്ടുണ്ട്. അവർ പല കാരണവശാലും അനർഹന്മാരായിവരും."

ചിദ്രസാഭരണൻ: "അവിടുത്തെ ശിഷ്യനായ ഒരു രാമൻ നമ്പൂരി അവർകൾക്കു കൊടുത്തതോ?"

സ്വാമി: "അതിന്റെ ഫലം കണ്ടു. ആൾക്കു ലക്ഷണപൂർത്തിയില്ലാതിരുന്നെങ്കിലും അന്ന് ഇഷ്ടം നോക്കിക്കൊടുത്തുപോയി. അതു കുറെക്കാലം അദ്ദേഹം അഭ്യസിച്ചു. പല കാരണങ്ങളാൽ യോഗഭ്രഷ്ടനാവുകയും ഇപ്പോൾ പതിച്ചുപതിച്ച്, ആൾ, മുമ്പുണ്ടായിരുന്ന സ്വഭാവഗുണംപോലും ഇല്ലാതെ നന്നെ നിപതിച്ചുവശാകയും ചെയ്തിരിക്കുന്നു. അതുകൊണ്ട് ഇനിമേൽ അത്തരക്കാർക്കു കൊടുക്ക എന്നുള്ളത് നിർത്തിവച്ചിരിക്കുന്നു.

ചിദ്രസാഭരണൻ: "ഏതായാലും പരമഗുരുപാദർ പറഞ്ഞപോലെ കാര്യം കലാശിച്ചല്ലോ" എന്നു ദൂരദൃഷ്ടിയുള്ള ആ ദിവ്യപുരുഷന്റെ വാക്കിനെ ആസ്പദമാക്കിപ്പറഞ്ഞു.

സ്വാമി: "പരമാർത്ഥംതന്നെ" എന്നല്പം മങ്ങിയ മുഖത്തോടെ ഉത്തരം പറഞ്ഞു. സംഭാഷണം ഇങ്ങനെ അവസാനിച്ചു. സ്വാമികൾ മഠത്തിലേയ്ക്ക് എഴുന്നരുളുകയും ചെയ്തു.

മിഥുനം 13: ഒരു ശ്രീമതിയുടെ വിവാഹമോചനപേക്ഷയെ പുരസ്കരിച്ചു സ്വാമികളോടു മധ്യസ്ഥനായ ഒരു മാന്യൻ ഇന്നു സംസാരിച്ചു. അതിനെ ഇവിടെ പകർത്തുന്നു.

മധ്യസ്ഥൻ: "അവർ കുറെ അപയശസ്സാർജ്ജിച്ചിട്ടുള്ളവരാണ്."

സ്വാമി: "ഇപ്പോഴത്തെ നിലയിൽ ആ വ്യവഹാരത്തിനു വഴിയില്ല."

'അപിചേൽസുദുരാചാരോ ഭജതേമാമനന്യഭാക് സാധുരേവ സ മന്തവ്യഃ'

എന്നാണല്ലോ ഭഗവദ്വചനം. പിംഗലയുടെ കഥ നോക്കുക. അതുപോലെ ഇരുവരും ഒരു പതിവ്രതയ്ക്കു ദുരാപമായ ബ്രഹ്മാത്മസാമ്രാജ്യത്തെ അർഹിക്കുന്നു."

മധ്യ: "പാതിവ്രത്യം വളരെ വിലയുള്ളതായി അനസൂയാദികളെത്തുടർന്നു പറയുന്നല്ലോ.'

സ്വാമി: "പാതിവ്രത്യംകൊണ്ട് ഈമാതിരി നിലയുണ്ടാകയില്ല. എല്ലാം അതിൽനിന്നു സിദ്ധിക്കും എന്നു പറയുന്ന പുംസ്തവികൾ സ്വാർത്ഥപരന്മാരാണ്. ആ വാക്യം യജ്ഞീയപശുസ്വർഗ്ഗംപോലെ അർത്ഥവാദം (സ്തുതിപരം) തന്നെ. അങ്ങനെ നിർദ്ദേശിക്കാഞ്ഞാൽ വളരെ കുഴപ്പംനേരിടും. ഐക്യനാടുകളിലെ ഇന്നത്തെ വിവാഹവും, നാളത്തെ മോചനപുനർവിവാഹങ്ങളുംപോലെ ആകുമെന്നു താല്പര്യം. പിന്നെ, സ്വപ്രിയൻ ബ്രഹ്മജ്ഞനെങ്കിൽ മൈത്രേയീപ്രഭൃതികൾക്കെന്നപോലെ ആത്മലാഭവും ഉണ്ടായേക്കാം. അസതി ബ്രഹ്മവിചാരശീലയായിരിക്കുന്നപക്ഷം വെറും ഒരു പതിവ്രത അവരോടു കലയാപി സാമ്യം ഭജിക്കയില്ല. കാരണം, പ്രപഞ്ചം സ്വാജ്ഞാനവിജൃംഭിതമാകയാൽ ഏതുതരം വ്രതനിഷ്ഠയേക്കാളും തത്വവിചാരത്തിനു സർവപ്രധാന്യം കല്പിക്കണമെന്നുള്ളതാണ്.

'പരവ്യസനിനീനാരീ വ്യഗ്രാപിഗൃഹകർമ്മണിഃ
തദേവാസ്വാദയത്യന്തഃ പരസംഗരസായനം'

എന്ന വാർത്തികപ്രകാരം അസതിക്ക് ഗൃഹവ്യാപാരത്തിൽ മന്ദതയ്ക്കേ വകയുള്ളൂ എന്നു തോന്നുമെങ്കിലും ബ്രഹ്മപ്രണയ രൂപവൃത്യന്തരം ദണ്ഡവാരിതമല്ല.

'പരോക്ഷം ബ്രഹ്മവിജ്ഞാനം ശാബ്ദം ദേശികപൂർവ്വകം;
ബുദ്ധിപൂർവ്വകൃതം പാപം കൃത്സ്നം ദഹതി വഹ്നിവത്'

ബ്രഹ്മവിചാരത്തിന്റെ ശക്തി ഇത്രത്തോളം പ്രരൂഢമാണ്. ഒരുകോടി കാകന്മാർ കൂടിയാലും ഒരു കല്ലിനു നേരെ നില്ക്കയില്ലെന്ന് തായുമാനവർ പറഞ്ഞത് ഇവിടെ അനുസ്മരിക്കത്തക്കതാണ്. ഇഹത്തിൽ മരണത്തിനും, പരത്തിൽ നരകത്തിനുംകൂടി വഴിവെയ്ക്കുന്ന വെറും പാതിവ്രത്യമോ പത്നിവ്രതമോ ദീക്ഷിക്കുന്നതിനേക്കാൾ, വൃഥാവേദാന്തവ്രതമായാലും കൊള്ളാമെന്ന്, ലോകദൃഷ്ടിക്കു പോരെങ്കിലും, പറകതന്നെ. അഭിസരണശീലത്തേക്കാൾ എവിടെയായാലും ഒന്നിലെപ്പറ്റുപാടാപല്ക്കരം. വൃത്തിവിസ്മരണശീലത്തിന് രണ്ടാമനേക്കാൾ ആദ്യം പറഞ്ഞവർക്കാണെളുപ്പം. ആകയാൽ അവസരം കിട്ടുമ്പോഴൊക്കെയും ഏവരും ബ്രഹ്മവിചാരം ചെയ്യണം."

മധ്യ: "ജോലിയുള്ളവർക്ക് അതു സാധിക്കുമോ?"

സ്വാമി: "ജോലി ഇല്ലാതെ ഇരിക്കുമ്പോഴും നടക്കുമ്പോഴുമൊക്കെക്കഴിയുമല്ലോ. അങ്ങനെ പല നാളായി കിട്ടുന്ന മിനിട്ടുകൾ ഒരു വലിയ കാലസംഖ്യയാകും. പക്ഷെ, ആ സമയം സ്വന്തം ഭാര്യയുടെപേരിൽ പറ്റുമാനം നിമിത്തം

'യഃസ്തനഃ പൂർവപീതസ്തം നിഷ്പീഡ്യ മുദമശ്നുതേ;
യാ മാതാ സാ പുനർഭാര്യാ യാ ഭാര്യാ മാതരേവഹി'

എന്നവിധം പുത്രഭാവവും, വീണ്ടും ഭർത്തൃഭാവവും കൈക്കൊണ്ടുഴലാനുള്ള വഴിയെ മനസ്സിനെ നടത്തി.

'അഭൂതാഭിനിവേശേന സ്വാത്മാനം വഞ്ചയത്യയം;
അസത്യാപി ദ്വിതീയേƒർത്ഥേ സോമശർമ്മപിതാ യഥാ'

എന്ന ശ്രീസുരേശ്വരമതപ്രകാരം സോമശർമ്മപിതാവോ അൾനാസ്ചറോ ആകാൻ പോയാൽ പറ്റുകയില്ല. പിന്നെ,

'കുശലാബ്രഹ്മവാർത്തായാം വൃത്തിഹീനാഃ സുരാഗിണഃ' എന്നപ്രകാരം ആവശ്യം പോലെ ബ്രഹ്മത്തെ തപ്പിപ്പിടിച്ചു അനുഷ്ഠാനം ചെയ്യാതെ പ്രസംഗം നടത്തുന്നതുകൊണ്ടുമായില്ല."

സ്വാമികളുടെ അഭിപ്രായഗതി ചിലടത്തു, സന്മാർഗ്ഗനിഷ്ഠയുടെ മർമ്മവേധകമായി പരിണമിക്കുന്നോ എന്ന് സാമാന്യന്മാർ സംശയിച്ചേക്കാം. ഒന്നിനെ അപേക്ഷിച്ചാണല്ലോ മറ്റൊന്ന് പ്രശസ്തമോ നിന്ദ്യമോ ആയിരിക്കുന്നത്. ഗുണദോഷങ്ങളുടെ ഈ ക്ലിപ്തിയെ ആധാരമാക്കിയിട്ടായിരിക്കണം, വെറും പതിവ്രതയെക്കാൾ ബ്രഹ്മാസ്വാദരസികയായ അസതി അതീതയെന്നു സ്തുതിക്കുന്നത്. അല്ലാതെ, വേദാന്തിവരനായ ശ്വേതകേതുവിനാൽ സ്ഥാപിതമായ പതിവ്രതധർമ്മത്തെ തദ്വിധനായ സ്വാമികൾ അപവദിക്കുമെന്നനുമിക്കുന്നതിൽ അശേഷം ഔചിത്യമില്ല. 'ഒന്നിലെ പറ്റുപാട്' അപായകരമാണെന്ന് ഉറപ്പിക്കുന്ന വിഷയത്തിൽ മാത്രമേ 'അഭിസരണശീല' സ്തുതിക്കർത്ഥവ്യാപ്തിയുള്ളൂ. 'നാതിസ്നേഹപ്രസംഗോവാകർത്തവ്യഃ ക്വാപികേനചിത്' എന്ന് നിസ്സംഗത്വത്തെക്കുറിച്ച് ഭഗവാൻ ഉപദേശിക്കുന്നതു നോക്കുക! നിസ്സ്വാർത്ഥനായ ഭഗവാൻ ഇതുപോലെ തന്നെ,

"അസ്വർഗ്ഗ്യമയശസ്യം ച ഫല്ഗുകൃഛ്റം ഭയാവഹം;
ജുഗുപ്സിതം ച സർവത്ര ഔപപത്യം കുലസ്ത്രിയാഃ'

എന്നു കുലനാരീമര്യാദയേയും അന്യത്ര പ്രസ്താവിച്ചിരിക്കുന്നു.

അനന്തരം ശ്രീമാൻ കൊറ്റിനാട്ടു കേശവപിള്ളയുടെ ഷഷ്ടിപൂർത്തിമഹത്തെ സംബ ന്ധിച്ച് ടി മധ്യസ്ഥൻ വീണ്ടും ഇങ്ങനെ സംഭാഷണം ആരംഭിച്ചു.

മധ്യ: "ഇങ്ങനെ ചെയ്യുന്ന സൽക്കർമ്മങ്ങളെ നമുക്കു ഭാവിയിലേയ്ക്കുണ്ടാവൂ."

സ്വാമി: "കൊടുക്കുന്നതേ അനുഭവത്തിനുതകൂ. ദാരിദ്ര്യം വന്നേയ്ക്കുമെന്നോർത്ത് അന്ധൻ യാതൊന്നും കൊടുക്കയില്ല; എന്നാൽ അഭിജ്ഞൻ ദാരിദ്ര്യം വരാതിരിക്കണ മെന്ന് കരുതി ധനത്തെ സൽപാത്രത്തിൽ ദാനംചെയ്യുന്നു. ഇങ്ങനെയാണ് വൃദ്ധോക്തി."

മധ്യ: "അന്നേദിവസം എന്തു സൽക്കർമ്മമാണ് ചെയ്യേണ്ടത്?"

സ്വാമി: "ആയുസ്സ് വർദ്ധിക്കണമോ ദ്രവ്യസംപത്തിയുണ്ടാകണമോ മോക്ഷമാർഗ്ഗം തെളി യണമോ ഏതാണ് വേണ്ടതെന്നു പറഞ്ഞാൽ നിശ്ചയിക്കാം. കാര്യകാലത്താകട്ടെ."

ഒരു തടസ്ഥൻ: "വെട്ടം കൈക്രിയകൊണ്ട് ഓരോ രൂപയെന്നു ദ്രഷ്ടാക്കളെ ധരിപ്പിച്ചു അനുമതിവാങ്ങി ഓരോ ചക്രമാക്കിയതുപോലെ പോരാ" ('വെട്ടം', കടലാടി എന്നതു പോലെ അർത്ഥാനുഗതി)

സ്വാമി: "ആ ജാതിത്തൊഴിൽ അവിടയേ ഉള്ളൂ. ഖ്യാതിപ്രതിഷ്ഠാദികളൊന്നും അത്ത രക്കാരുടെ ഉള്ളിൽ കടക്കില്ല.

'അദാതൃമാനസം കിഞ്ചിന്നസ്പൃഹന്തി കവേർഗ്ഗിരഃ
ദുഃഖായൈവാതിവൃദ്ധസ്യ വിലാസാസ്തരുണീ(ഗ?)താഃ'

എന്നാണു ഗാഥ. പരമാർത്ഥവും ഇതുതന്നെ. ഇന്നു കീർത്തികായനായി സർവ്വലോകപ്ര ത്യക്ഷനെന്ന മട്ടിൽ വിളയാടുന്ന ശ്രീ ഭോജരാജൻ ഒരു കാലത്ത് അറുത്ത കൈക്കുപ്പിടു കില്ലായിരുന്നു. അന്ന് അദ്ദേഹത്തെക്കണ്ടിട്ട് ആശീർവദിക്കാതെ കടന്നുപോയ ഒരു വിപ്ര നോട് അതിന്റെ കാരണം ചോദിച്ചതിൽ 'ദാനവിമുഖനായ അങ്ങുമായി സംഭാഷണം ചെയ്തുപോയാൽ അന്യനിൽനിന്നുപോലും പ്രസ്തുത ദിവസം എനിക്കു യാതൊന്നും കിട്ടുകയില്ലെന്ന് ഭയപ്പെട്ടാണങ്ങിനെ ചെയ്തത്?' എന്നു വിപ്രൻ സമാധാനംപറകയും അന്നുമുതൽ ആ വിദ്വൽക്കവിരാജന്റെ ദാനശൗണ്ഡത ഉദ്ബുദ്ധമാകയും ചെയ്തത് പ്രസി ദ്ധമാണ്.

'ന സാമ്പരായഃ പ്രതിഭാതി ബാലം
പ്രമാദ്യന്തം വിത്തമോഹേനമൂഢം
അയം ലോകോ നാസ്തി പര ഇതി മാനീ-
പുനഃപുനർവശമാപദ്യതേ മേ.' കഠോപനിഷത് 1.2.6

പാരലൗകികകർമ്മം (സല്ക്കർമ്മം) അജ്ഞനും പ്രമാദിയും ധനതൃഷ്ണനുമായവ നിൽ പ്രകാശിക്കയില്ലെന്നാണ് ശ്രുതിവചനം. അങ്ങനെ ആർക്കും വന്നുപോകരുത്."

ഈ ഒടുവിലത്തെ ഘട്ടം അരസികന്മാരും, അധർമ്മകർമ്മാക്കളുമായ ചില ധനലുബ്ധ ന്മാരുടെ മർമ്മത്തിൽ തറയ്ക്കുന്നുണ്ട്. ആ കൂട്ടർക്ക് ഒരു ഗുണപാഠമായിട്ടുകൂടി ഈ സന്ദർഭത്തെ സ്വാമികൾ വിനിയോഗിക്കുന്നതുപോലെ തോന്നുന്നു.

മിഥുനം 16: "നമ്മുടെ പ്രിയ ശ്രീമാൻ എസ്. എൻ. കൃഷ്ണപിള്ള ബി. എ. വരുത്തിയ മിസ്റ്റർ കലേയുടെ ബൃഹദ്വ്യാകരണംനോക്കി. ആംഗലകലാശാലധ്യായികൾക്കായി രചിച്ചിട്ടുള്ള ഈ ജാതിഗ്രന്ഥപരമ്പരയിൽ ഇതിനൊരുന്നതസ്ഥാനം കല്പിക്കാം. ഇതിലെ റൂളുകൾ സിദ്ധാന്തകൗമുദീയവൃത്ത്യനുസാരിയാണെന്ന് മാത്രമല്ല അതതുദാഹരണങ്ങൾ, അവിടവിടെ ഫുട്നോട്ടിന്റെ സ്ഥാനത്ത് (ടിപ്പണത്തിൽ) കൊടുത്തിട്ടുള്ള സൂത്രവാർത്തികം എന്നിത്യാദികൾ അതിനെ സർവഥാ സംസ്പർശിച്ചിരിക്കുന്നുമുണ്ട്. അതിനാൽ ഇത് തദ്വാഖ്യാപരമായ ഉച്ചകോടികഗ്രന്ഥഗ്രഹണ സൗകര്യം നൽകുന്നു. ചുവടെ കാണിച്ച പ്രമാണങ്ങളുടെ അക്ഷരാർത്ഥം അവയവശഃ പ്രദർശിപ്പിക്കകൂടി ചെയ്തിരുന്നെങ്കിൽ മാറ്റു കൂടുമായിരുന്നു എന്നു തോന്നുന്നു. തദ്ധിതപ്രത്യയങ്ങൾ, അവ്യയങ്ങൾ, ധാതുകോശം ഇവ അകാരാദിക്രമഘടിതമാക്കിയതിന്റെ സാരസ്യം പിപഠിഷുക്കൾ അനുസ്മരിക്കതന്നെ ചെയ്യും. ഇതിന്റെ അശുദ്ധിപരിശോധന (പ്രൂഫ്തിരുത്തൽ) തൃപ്തികരമായിട്ടില്ല.

"ഈ ജാതിയല്ലെങ്കിലും വിശ്വവിദ്യാലയാദ്ധ്യേതാക്കളുടെ ആവശ്യത്തിലേയ്ക്കായി കേരളപാണിനി (Prof: Raja Raja Varma) നിർമ്മിച്ച ലഘുപാണിനീയം വളരെ ഉപയോഗമുള്ളതാണ്. ഇതിൽ സൗകര്യാർത്ഥമെന്നു പറഞ്ഞു പ്രയോഗിച്ചിട്ടുള്ള കടുംകൈകൾ 'സമ്പ്രദായഭംഗശ്ചേദ്ദശദശ' എന്നു ഭട്ടോജിദീക്ഷിതർ ഫണി(പ?)തിയോടു പറഞ്ഞതിൽ അന്തർഗ്ഗതമായതിനേക്കാൾ കടന്നതാണെങ്കിലും ക്ഷന്തവ്യങ്ങളാണ്. സുപദ്മവ്യാകരണം, ക്രമദീശ്വരന്റെ സംക്ഷിപ്തസാരവ്യാകരണം, വോപദേവന്റെ മുഗ്ദ്ധബോധം മുതലായവയിലെപ്പോലെ സൂത്രസംജ്ഞാദികൾ മാറ്റുന്നത് തത്തന്നയാനുസാരി ഗ്രന്ഥവ്യാഖ്യാനങ്ങളിൽക്കൂടി കാലുഷ്യം കലർത്തുന്നതിനിടയാക്കുന്നതും ഇതിൽ അങ്ങനെ ഒന്നിനും വഴിയില്ലാത്തതുമാണ്. പ്രൊഫസർ ജാകോബി തന്റെ (ബോൺ) കലാശാലയിൽ സിദ്ധാന്തകൗമുദിയുടെ സ്ഥാനത്ത് ലഘുപാണിനീയത്തെ പ്രവചിക്കാൻ നിശ്ചയിച്ചിരിക്കുന്നതായി സമ്മതിപത്രംകൊണ്ടു കാണുന്നുവെങ്കിലും ആ മഹാനിബന്ധരത്നം സാധിക്കുന്ന കൃത്യം ഇതിനാൽ സാദ്ധ്യമാണോ എന്ന് ശങ്കിപ്പാനില്ല. 'പ്രരോചക'വചനത്തിന് സാർത്ഥക്യം അത്രകണ്ടുകാണില്ലെന്ന് സമാധാനപ്പെടാം. ലഘുപാണിനീയത്തിന്റെ ഭൂമികയിൽ 'യഥോത്തരം മുനീനാം പ്രാമാണ്യം' എന്ന പാണിനീയന്മാരുടെ മതത്തെ 'ന്യായ്യം ചൈതൽ' എന്നു സമ്മതിച്ചിട്ട് മഹാഭാഷ്യാദിസമ്മതം ലഭിക്കാത്ത ഏതാനും ശബ്ദങ്ങൾ, പ്രയോഗങ്ങൾ മുതലായവയേയും മറ്റും 'പ്രയോഗകരണാ വൈയാകരണാഃ' എന്നു ചിലർ പറയുംപോലെ ആചാര്യ'ചന്ദ്ര-വാമന'പ്രഭൃതികളുടെ സമ്മതിയും മഹാകവിപ്രയോഗങ്ങളും അനുസരിച്ച് അംഗീകരിക്കയും, ഭട്ടോജിപ്രഭൃതിവീരവൈയാകരണന്മാരുടെ മുനിത്രയപക്ഷപാതജാഡ്യത്തെ ഉപേക്ഷിക്കയും ചെയ്യണമെന്നു നിർദ്ദേശിക്കുന്നു.

'ചാന്ദ്രാസ്ത്വാത്തോദരകുക്ഷിഷിതി പേഠുഃ'

എന്നു ദീക്ഷിതർ പറഞ്ഞതുപോലെ വന്നാലും അതു പാണിനീയമാകയില്ല. അല്ലെന്നുവരികിൽ സ്വോക്തിയെ സാധൂകരിക്കാനുണ്ടാക്കിയ സാരസ്വതത്തിനെന്ത്?

'ദഹതു തേ ജഗതാമപി മാ ത്രയം'

എന്നു നൈഷധീയപദ്യത്തിൽ സമാസവിധിയുടെ അനിത്യത്വവിവക്ഷയിൽ വെറും 'മാ' രൂപ അവ്യയത്തിന് നിരനുബന്ധകമായി സിദ്ധിക്കത്തക്ക നിഷേധാർത്ഥമില്ലെന്ന ഭാഷ്യാശയത്തിനും 'തം പാതയാം പ്രഥമമാസ' എന്ന കാളിദാസോക്തി അപാണിനീയമെന്ന അഭിപ്രായത്തിനും വഴിയുണ്ടോ?

പിന്നെ സൂത്രവ്യാഖ്യാകാരന്മാരെ കാശകുശാവലംബികൾ (വകയ്ക്കു കൊള്ളരുതാത്ത തുമ്പും, തുരുമ്പും, തപ്പിപ്പിടിക്കുന്നവർ) എന്നും, ഈ (യോഗവിഭാഗാവിഭക്തികനിർദ്ദേ

ശാദി) കഷ്ടകല്പനക്രമം മഹാഭാഷ്യത്തിൽനിന്നും അവർ പഠിച്ചതായിരിക്കണമെന്നും, മഹാഭാഷ്യക്കാരൻ രണ്ടായിരം നാവുള്ള അനന്തനെപോലെ ചെയ്യുന്ന പ്രശ്നോത്തര വാദ കോലാഹലത്തിനിടയിൽ കുമാർഗ്ഗത്തിൽകൂടിയും സഞ്ചരിച്ചുകാണുന്നു എന്നും മറ്റും പറഞ്ഞ് അദ്ദേഹത്തെപ്പോലും ദുർഭഗനാക്കുന്നു. പൗണ്ഡ്രകവാസുദേവന് ശ്രീവാസുദേവനോടുണ്ടായതുപോലെയും മറ്റും കേരളപാണിനിക്കു ഭഗവാൻ പാണിനിയോട് വല്ലതും തോന്നിയാൽ സാരമില്ലായിരുന്നു. ഭാഷ്യാഭിപ്രായം അന്യന്മാർഗ്ഗമായി ഗ്രഹിച്ചെഴുതുന്നു എന്നു പറയുന്ന ആൾ അതിനെ ആക്ഷേപിക്കുന്നു. 'നകൈപൈത്തിയ'ക്കാരൻ (R. S. Iyer B. A. & F. L.) "ശാങ്കരഭാഷ്യം കണ്ടിച്ചുപോട്ടാച്ച്" എന്നു പറഞ്ഞമാതിരി സാഹസമല്ലയോ? സമ്പ്രദായവിരുദ്ധമായ പ്രതിപാദനത്തെ സ്വാമികൾ എപ്പോഴും വെറുക്കുന്നു എന്നുള്ളതിന് ഈ നിരൂപണസന്ദർഭം ഒരുദാഹരണമാണ്. ഈമാതിരി കാര്യങ്ങളെക്കുറിച്ചു പറഞ്ഞുതുടങ്ങിയാൽ ലേഖനദൈർഘ്യത്തെക്കുറിച്ച് സ്വാമികൾ സ്മരിക്കയില്ല. വിഷയപ്രതിപത്തി നിമിത്തം ചിലപ്പോൾ ഊഹത്തിൽ കൂടുതൽ എഴുതിപ്പോകാറുണ്ട്. എന്നാൽ ഫലത്തിലുള്ള ഇച്ഛമൂലം ചിലരുടെ ഹൃദയം പൊട്ടിപ്പുറപ്പെടുന്ന അസൂയാകലുഷമായ അഭിപ്രായത്തിന്റെ ഛായാലേശംപോലും ഈ മഹാന്റെ നിരൂപണത്തെ സ്പർശിച്ചുകണ്ടിട്ടില്ല. "ഭാഷ്യാഭിപ്രായം അന്യന്മാർഗ്ഗമായി ഗ്രഹിച്ചു" എന്നു പറഞ്ഞുകാണുന്നത് മണിദീപികയുടെ മുഖവുരയെ ആസ്പദമാക്കിയായിരിക്കണം. "സിദ്ധാന്ത സംബന്ധികളായ സന്ദേഹങ്ങളാൽ മുൻപിൽ നീങ്ങാൻ നിർവാഹമില്ലാതെ ചില ദുർഘടഘട്ടങ്ങളിൽ കുഴങ്ങിയിട്ടുള്ളപ്പോഴൊക്കെയും ഭാഷ്യകൈയടാഖ്യാകരഗ്രന്ഥങ്ങൾ പരിശോധിച്ച് അദ്ദേഹം പൂർവപക്ഷങ്ങളെ സമാധാനിക്ക മാത്രമല്ല എന്നോടൊന്നിച്ച് വ്യാകരണ വിചാരണകൊണ്ട് ജാഗരണംചെയ്കയുമുണ്ടായിട്ടുണ്ട്." ഇങ്ങനെ തനിക്കു വ്യാകരണ നിർമ്മിതിവിഷയത്തിൽ സഹായംചെയ്ത ബ്രഹ്മശ്രീ തുറവൂർ നാരായണശാസ്ത്രി അവർകളെക്കുറിച്ച് തമ്പുരാനവർകൾ മുഖവുരയിൽ പ്രസ്താവിച്ചിട്ടുണ്ട്. ഈ നിലയിൽ, ഭാഷ്യാവഹേളനം അദ്ദേഹത്തെ സംബന്ധിച്ച് സാഹസകൃത്യമായിപ്പരിണമിക്കുന്നു എന്നാണ് സ്വാമികളുടെ അഭിപ്രായം. തമ്പുരാനവർകൾ പൂർവ്വഋഷികളെക്കുറിച്ച് ടി ഇംഗ്ലീഷ് മുഖവുരയിൽ ഇങ്ങനെ പറയുന്നു:- "The great commentators, like Patanjali, the Varthikakara, and the author of the Kasika have added to the discussions of the study by clouding the meaning."

"Panini in a very mist of words: പതഞ്ജലി, വാർത്തികകാരൻ, കാശികാവൃത്തികാരൻ മുതലായ വലിയ വ്യാഖ്യാതൃപണ്ഡിതന്മാർകൂടി പാണിനിയുടെ അഭിപ്രായഗതി സുഗ്രഹമാകാത്തവിധം വേണ്ട കുഴപ്പങ്ങൾ വരുത്തിക്കൂട്ടി എന്നാണ് മേൽകാണിച്ച ഇംഗ്ലീഷ് ഗദ്യഖണ്ഡത്തിന്റെ അന്തഃസാരം. ഈ അഭിപ്രായത്തിൽനിന്ന് പൂർവ്വഋഷികളുടെ വ്യാകരണവ്യാഖ്യാനങ്ങളെ കേരളപാണിനി അത്ര ആദരിക്കുന്നില്ലെന്നു മനസ്സിലാക്കാം.

"അഹം ച ഭാഷ്യകാരശ്ച കുശാഗ്രീയാ ധിയാവുഭൗ"

എന്നും മറ്റും പറഞ്ഞ് പൂർവ ആചാര്യന്മാരോട് സമത്വം ഭാവിക്കുന്നവരായ ചിലർ പണ്ടുണ്ടായിരുന്നു എന്നു കേൾവിയുണ്ട്. ഇതതിലും കടന്നുനിൽക്കുന്നുവെന്ന് പറയേണ്ടല്ലോ. നവ്യസിദ്ധാന്തങ്ങൾ വർദ്ധിച്ചുവരുന്നതോടുകൂടി എല്ലാം (Simple) ലഘുവായിരിക്കണമെന്ന് ഒരു നിയമവും പാസ്സായിട്ടുണ്ട്. ആ നിയമത്തിനൊപ്പിച്ച് ഗ്രന്ഥം ചെയ്യാത്തതുകൊണ്ടായിരിക്കാം പ്രാചീനാചാര്യന്മാരുടെ കൃതികൾ ഈ കാലത്ത് ചിലർക്കു രുചിക്കാത്തത്. മനുഷ്യനു പ്രജ്ഞാബലം കുറഞ്ഞുവരുന്നിടത്തോളം എല്ലാം ലളിതസരണി അവലംബിച്ചിരിക്കണമെന്നുള്ള നിർബന്ധം സ്ഥാനത്തിൽ തന്നെ.

മിഥുനം 25: സ്വാമി ഒരു വിദഗ്ദ്ധജ്യൗതിഷികനോടും മറ്റുമായി നടത്തിയ ഒരു ലഘു സംവാദം താഴെചേർക്കുന്നു.

സ്വാമി: "ആദിത്യദശയിൽ നേത്രാന്തസംജ്ഞാപനത്തിന് കിങ്കരീഭവിച്ചിരുന്ന ശിഷ്യരിൽ പലരും ഈ ചന്ദ്രദശയിൽ പ്രത്യേകനിർദ്ദേശത്തെപ്പോലും ലംഘിച്ചുകാണുന്നു. അവർ വിരുദ്ധകോടിയിലാകത്തക്ക നില ജാതകത്താൽ കാണുന്നോ?"

കെ. ആർ. ജ്യോത്സ്യൻ: "തിരുമേനിയുടെ ലഗ്നാധിപനും ആത്മാധിപനും ആയ ശുഭന്മാർ ചേർന്നു. ആത്മസ്ഥാനത്തു നോക്കിയും കർമ്മാധിപനായ ബൃഹസ്പതി വാക്കിങ്കൽ ഉച്ചസ്ഥനായി പത്തിൽ വിശേഷദൃഷ്ടിയോടുകൂടിയും നിൽക്കുന്നതിനാൽ അവിടമെല്ലാം പരിശുദ്ധമാണ്. അപ്പോൾ ഈ ജാതകദോഷമല്ല പ്രസ്തുത വൈപരീത്യഹേതു; ആ കൂട്ടരുടെ ദുർബുദ്ധിതന്നെയെന്നുവേണം അറിയിക്കാൻ."

സ്വാമി: "ദുർഗ്ഗുണപരിഹാരപാഠശാലയിൽ അഥവാ 'ലൂണറ്റിക്ക് അസൈല'ത്തിൽ ചെന്നു ചോദിച്ചാൽ അവരുടെ ദോഷംകൊണ്ട് ആ നിലയിലായി എന്നു സമ്മതിക്കുമോ ഇല്ല, കാര്യമോ! എന്റെ വിഷമശീലമാണ് പ്രകൃതത്തിൽ ഹേതുവെന്ന് അവർക്കു സ്ഥാപിക്കാൻ കഴികയില്ല. അങ്ങിനെ ആയിരുന്നാൽ അത് എല്ലാവരോടും ഒന്നുപോലെ കാണണം. അതില്ലെന്നുള്ളത് താദൃശന്മാർക്കും സമ്മതമാണ്. തന്നെയല്ല, ചിദ്രസാഭരണ, ശിവപ്രസാദ, വിദ്യാഭാരതി, പരമവിശുദ്ധബോധപ്രഭൃതികൾ ചിലർ എന്നെ അട്ടിപ്പേറായി വച്ചുകൊള്ളാൻ തക്കവരായിരിക്കുന്നതുനോക്കുക. ഇങ്ങനെ ചിലരെ ഉദാഹരിക്കുമ്പോൾ മറ്റു ചിലരുടെ മുഖം വിവർണ്ണമായേയ്ക്കും. അവർ അവരുടെ മനസ്സ്, വാക്ക് മുതലായവയെ ഒന്നു ശോധനചെയ്യട്ടെ."

പിന്നീട് പരമാനന്ദനാഥനോടായിട്ട്-,

സ്വാമി: 'ചിലർ ചില കച്ചേരിക്കാരെ പഞ്ചസാരക്കുഴമ്പൻ വാക്കുകളാൽ ഉരുട്ടിപ്പിരട്ടി ഓരോ കാര്യം നേടുന്ന തഴക്കംകൊണ്ട് അവക്രബുദ്ധികളായ സാധുദേശികന്മാരെ മൂലദേവന്റെ 'മോഹനഗുടക'പ്രയോഗംകൊണ്ടെന്നപോലെ മിരട്ടി ഉപദേശം കൈയ്ക്കലാക്കുകയും 'സർവ്വതോക്ഷിശിരോമുഖ'മായ അന്തര്യാമിയെ വഞ്ചിച്ച് മോക്ഷ സാമ്രാജ്യം കൈവശമാക്കാമെന്നു കരുതുകയും ചെയ്യുന്നതു കഷ്ടമല്ലേ? ആ നിരതിശയസുഖാവസ്ഥാനരൂപമോക്ഷം വല്ല ആകാശത്തിന്റേയും അപ്പുറത്തോ മറ്റോ ആണെങ്കിലും തരക്കേടില്ലായിരുന്നു.

'ന മോക്ഷോ നഭസഃപൃഷ്ഠേ ന പാതാളേ ന ഭൂതലേ;
സർവ്വാശാസംക്ഷയേ ചേതഃ ശമോ മോക്ഷ ഇതീഷ്യതേ.'

എന്നു നോക്കുമ്പോൾ ചിത്തം ആ അവസ്ഥ (മനനി എന്ന ശക്തി) വിട്ട് നിത്യപ്രാപ്തമായ ബ്രഹ്മാകാരമായേ തീരൂ എന്നുള്ളതോർക്കുന്നില്ല. ആ പരംപൊരുളിനു വിഷമെന്നോ, ആയതു വിഷമെന്നോ ഉള്ള ഭാഗം അന്വർത്ഥമാക്കുന്ന പല നാഥന്മാരേയും കുറിച്ച് ഞാൻ അനുശോചിക്കുന്നു. ഈ അനുശോചനത്തിനും മുൻപ് ചിലരുടെ പേരിൽ പ്രദർശിപ്പിച്ചു മമത്വത്തിനും, 'പശ്വാദികളോടു ശരിയായിട്ട് ആത്മവിദ്യാവിശാരദന്മാർക്കു വ്യവഹാരം കാണുന്നതുകൊണ്ട് ആയത് അധ്യാസകാലത്ത് സർവസാധാരണമായുണ്ടായിരിക്കുന്നതാണ്' എന്നുള്ള ഭഗവൽപാദീയാധ്യാസഭാഷ്യം ഇടംകൊടുക്കുന്നതിനാൽ താദൃശവൃത്തി അസമഞ്ജസമെന്നു കരുതരുത്. ഗുണോത്തരന്മാരായി മുമ്പു പറയപ്പെട്ടവരെപ്പോലുള്ളവരുടെ വല്ല ഉറ്റബന്ധുക്കളിലും കുറ്റമാരോപിക്കുന്നതിന് ആ ഗുണവാന്മാരുടെ ഏകാന്ത

രംഗതയാൽ അവശനാകകൊണ്ട് ഞാൻ ഇവിടെ നാമനിർദ്ദേശം ചെയ്യുന്നില്ല. ശിഷ്യപരീക്ഷയിലെ നിഷ്കർഷത്തിൽ ഒട്ടൊക്കെ ഇളവുചെയ്യണമെന്നു പറഞ്ഞല്ലോ. മേൽപ്രസ്താവിച്ചതുപോലെയുള്ള കണ്ടകന്മാർ വല്ലവരും വിചാരധാരയിൽ പ്രവേശിക്കുന്നെങ്കിൽ സംഗതി സ്പഷ്ടമാകും."

പരമാനന്ദനാഥൻ: " 'ദ്വാദശാബ്ദം തു ശുശ്രൂഷാം' എന്നതിലെ കാലദൈർഘ്യത്തെപ്പറ്റിപ്പറഞ്ഞതല്ലാതെ ലക്ഷണപരീക്ഷയെ മൃദുപ്പെടുത്തണമെന്നഭിപ്രായമില്ല."

സ്വാമി: "ശൈശവം വാർദ്ധകം ജ്ഞേയം തിര്യക്ത്വം മൃതിരേവച; തരതാരുണ്യമസ്തീദം യാവത്തേതാവദബുധേഃ."

എന്നു പറഞ്ഞിരിക്കകൊണ്ടും ശുഭവാസന തലയെടുത്തിരിക്കുന്ന ആ ആദ്യഘട്ടത്തിൽ ടി വാസന പ്രവൃദ്ധമാക്കി സംസാരവാരിധി കടക്കാൻ ഒരുവനു സാധിക്കുന്നെങ്കിൽ ആകട്ടെ എന്നുള്ള അനുക്രോശംകൊണ്ടും ഉപദേശങ്ങൾ കൊടുത്തുപോയിട്ടുള്ളതോ പോകുന്നതോ ആണ്. വന്നതുവന്നു. 'മുണ്ഡിതശിരോനക്ഷത്രാന്വേഷണം' നിഷ്പ്രയോജനമാണല്ലോ. ഇനി പ്രത്യേകം സൂക്ഷിച്ചുകൊള്ളാം. ഈ സന്ദർഭത്തിൽ ഒന്നുകൂടി പറയാനുണ്ട്. അഭിജ്ഞലോകാഭിപ്രായമനുസരിച്ചെന്നുള്ളത് വാദഗ്രസ്തമായിരിക്കാമെങ്കിലും വിശ്രുതന്മാരായ ഗുരുക്കന്മാരിൽനിന്നും ഉപദേശങ്ങൾ സിദ്ധിച്ച പലരും പിന്നീട് എനിക്കു ശിഷ്യപ്പെട്ടിട്ടുണ്ട്. എന്റെ വല്ല ഒരു ശിഷ്യൻപോലും അന്യനെ ഗുരുവാക്കാൻ ശ്രമിച്ചിട്ടില്ല താനും. ഇതു ലോകദൃഷ്ട്യാ അഭിമാനകരമായി തോന്നുമെങ്കിലും ക്ഷന്തവ്യമല്ലാത്ത ഓരോ തെറ്റു ക്ഷമായാചനത്തിൻമേൽ വിസ്മരിച്ചുവന്ന് അവയുടെ പരമ്പരയിൽ ചിലരെ ഞാൻ ഉപേക്ഷിച്ചു എന്നുവരുംപോലെ, പറഞ്ഞുകൊണ്ടല്ലെന്നു വരികിലും, ഒരു ശിഷ്യൻ (ടി തന്നെ) എന്നെ ഉപേക്ഷിച്ചിരിക്കുന്നതായി അയാളുടെ നടപടിയിൽനിന്ന് അർത്ഥാൽ ഞാൻ മാത്രം തീർച്ചയാക്കിയിരിക്കുന്നു. ഈയാളുടെ പേർ പറയാൻ ഒന്നുരണ്ടു ശിഷ്യമണികളുടെ, വിശിഷ്യ ഒരു ഗുണജ്ഞമൗലിയുടെ സൗജന്യമസൃണമായ അനുഭവവും മറ്റും എന്നെ അനുവദിക്കുന്നില്ലല്ലോ എന്ന് പ്രതികലം ഞാൻ ഓർക്കുന്നു. എന്നാലും അതു പൂർവ്വാപരങ്ങൾകൊണ്ടൂഹിക്കത്തക്കതാണ്. മേൽപ്രസ്താവിച്ച സംഗതി ടിയാൻ സമ്മതിച്ചുപറകയില്ല. അത്,

'മനസ്യന്യദ്വചസ്യന്യൽ കർമ്മണ്യന്യദ്ധിപാപിനാം.'

എന്ന ന്യായപര്യാലോചന വേണ്ടെന്നേ വയ്ക്കേണ്ടതുള്ളൂ. സത്യലംഘനം, വിശ്വാസവഞ്ചന ഇവയും പല പല ദ്രോഹങ്ങളും ചെയ്തിട്ട് ആ സന്ദർഭത്തിൽ സത്യം ലംഘിച്ചു എന്നു പറഞ്ഞതും അതു 'ഗുരുപരിത്യാഗ'മായി ഗണിക്കുമെന്ന് ഞാൻ മുമ്പു നിർദ്ദേശിച്ചിരുന്നതും കൂട്ടിനോക്കി മേൽപ്രകാരം തീർച്ചയാക്കിയതിൽ എനിക്കു ന്യായക്കേടില്ല. എനിക്കു വൃദ്ധനായ ഒരു സ്നേഹിതനുണ്ടായിരുന്നു. ആ മാന്യൻ യോഗനിഷ്ഠരേയും മറ്റും, ഒന്നും ചെയ്യാതെ കഴിക്കണമെന്നുള്ള വെറും അലസന്മാരെന്നും സൂത്രക്കാരെന്നും പറഞ്ഞ് പ്രത്യക്ഷത്തിൽ അപവദിച്ചും വന്നു. കൂടാതെ സൃഷ്ടിനിയമനകാരിയായി ഒരീശ്വരനെ അംഗീകരിച്ചാൽ അദ്ദേഹത്തിനുവേണ്ടി മറ്റൊരു ദേവനേയും തദർത്ഥം അന്യനേയും ഇങ്ങനെ നിലയില്ലാത്തവിധം നിയന്ത്രാദ്യാംഗീകാരം വേണ്ടതായി വരുമെന്നും വാദിക്കാറ് പതിവുണ്ട്. എന്നാൽ തന്റെ ഭവനക്കാർ ജപാർച്ചനവ്രതാദി നിയമേന അനുഷ്ഠിക്കുമാറ് ആ ധന്യൻ നിർബന്ധിക്കയും താനും അപ്രകാരംതന്നെ പ്രവർത്തിക്കയും ചെയ്തുകണ്ടപ്പോൾ ഞാൻ അതിനെപ്പറ്റി ചോദിക്കാതിരുന്നില്ല. ഇങ്ങനെ യുക്തിവാദം ചെയ്യുന്നു എങ്കിലും കാര്യം അന്യഥാ പരിണമിക്കുന്നതായാലും അബദ്ധമാകരുതെന്ന

കരുതലോടുകൂടിയാണ് താൻ അപ്രകാരം ചെയ്യുന്നതെന്നാണ് എന്നോടു സമാധാനം പറഞ്ഞത്. ഇത്, "സന്ദിഗ്ദ്ധേ*f*പി പരേലോകേ താജ്യമേവാഹിതം ബുധൈഃ; യദി ന സ്യാന്നഹാനിസ്സ്യാദസ്തി ചേന്നാസ്തി കോ ഹതഃ." എന്ന ഉദയനാചാര്യവചനത്തോടൊത്തിരിക്കുന്നു. ഇതുപോലെതന്നെയാണ് പ്രകൃതനായ നമ്മുടെ ചങ്ങാതിയുടേയും അവസ്ഥിതി. പുത്രമിത്രാദികൾക്ക് യാതൊരുവിധ അല്ലലും വരികയില്ലെന്നു കണ്ടിരുന്നെങ്കിൽ ഈയാൾ ജഗന്നിയന്താവിന്റെ സത്തയെ സമ്മതിക്കയോ ആ വിഷയത്തിൽ സമയം ചെലവഴിക്കയോ ഒന്നും ഉണ്ടാകയില്ലായിരുന്നു."

പരമാനന്ദനാഥൻ: "ഇതെല്ലാം പരമാർത്ഥമെന്ന് ഇക്കാലംകൊണ്ടു ബോദ്ധ്യപ്പെട്ടു."

സ്വാമി: "അത്രയല്ല കാര്യലാഭം പ്രമാണിച്ച് 'ഒന്നു'പോലെ അപരാസുക്കളെ സപ്തജിഹ്വാർപ്പണം ചെയ്വാനും ഒരുമ്പെടുമായിരുന്നു. ഇതെല്ലാം എന്റെ സാക്ഷാദൃഷ്ടാനുഭവംകൊണ്ടുണ്ടായിട്ടുള്ള ഉറപ്പാണ്. ശേഷം 'നാരാർത്ഥാദി, പൂർവ്വസന്ദർഭശ്ലോകംകൊണ്ടു കാണുക. ഇല്ല, എന്തിനു വിടുന്നു; ഏറ്റവും വലിയ ഒരത്യാഹിതത്തിൽ ഒരു സഹായമോ സഹകരണമോ അപേക്ഷിതമായപ്പോൾ ദുരഭിമാനത്താലോ 'സോമശർമ്മപിതൃസ്ഥാന' കാംക്ഷയാലോ അതിൽനിന്നു പിൻമാറിക്കൊണ്ട ആളാണ് 'ഭൂലിംഗന്യായേന' ചില വേദാന്തവാക്കുകളെ കശക്കിപ്പുറപ്പെടുവിക്കുന്നത്. സർവ്വനിയന്താവായ ദേവനെ മറന്നുള്ള പരദ്രോഹം, പ്രാണവിയോജനസമാനഗുരുദ്രോഹം ഇവയ്ക്കു പുറമെ പരമരഹസ്യമായ യോഗവിദ്യ ഉപദേശിക്കാനാരംഭിച്ചതിനെക്കൂടി തട്ടിക്കളഞ്ഞ് ആത്മദ്രോഹം ഇവയിൽ മുഴുകിയിരിക്കയാൽ ഈ മാന്യൻ ദേവഗുർവാത്മഘാതകനാണെന്നു സധൈര്യം പറയുന്നു.

'മിത്രഗുപ്തമുപവക്തുമശക്യം
ചിത്രഗുപ്തഗുരുണാപിയഥാസ്വം'

എന്നത് ഇക്കൂട്ടരെക്കൂടി ഊന്നി 'ബ്രാഹ്മണവസിഷ്ഠന്യായേന' പറഞ്ഞിട്ടുള്ളതാണ്. ശിവം ശാന്തി."

സ്വാമികളുടെ ഡയറിയിൽ അടുത്തുകാണുന്നത് ഒരു വേദാന്തഗ്രന്ഥതല്ലജത്തെക്കുറിച്ചുള്ള ഒരു ചെറിയ അഭിപ്രായഗതിയാകുന്നു.

കർക്കടകം 3: ഇന്നേദിവസം ഉൾപ്പെടെകൊണ്ട് ശ്രീമന്മധുസൂദന സരസ്വതിയുടെ 'അദ്വൈതരത്നരക്ഷണം' വായിച്ചു. ഇതു താർക്കികമതമർദ്ദനപരമായ ഒരു ഗദ്യനിബന്ധമാണ്. ഒരു കണക്കിൽ ഇത് 'കുതർക്കഗരളാകുല'മായ മനസ്സിനെ നന്നാക്കാൻവേണ്ടി രചിച്ച 'വിഷവിഘാതിമന്ത്ര'രൂപമായ അദ്വൈതസിദ്ധിയുടെയും സരളാകൃതിയൊത്ത സിദ്ധാന്തബിന്ദുവിന്റേയും ഇടയിൽ ഒരുത്തമസ്ഥാനത്തെ അലങ്കരിക്കുന്നു എന്നു പറയണം. ഇതിന്റെ സംശോധകനായ വേദാന്ത വിശാരദൻ വിദൂരസ്ഥനായതുകൊണ്ടായിരിക്കാം നിർണ്ണയസാഗരത്തിലെ മറ്റു പുസ്തകങ്ങളെ അപേക്ഷിച്ച് അച്ചടിവീഴ്ച കാണുന്നത്. ഗ്രന്ഥോദ്ദേശ്യത്തെപ്പറ്റി മംഗളാചരണത്തിനുശേഷം ഇങ്ങനെ പറയുന്നു.

"നിർജ്ജിത്യ പ്രതിപക്ഷാൻ
ദ്വൈതധിയോ ദുഷ്ടതാർക്കികം മന്യാൻ;
അദ്വൈതതത്വരത്നം
രക്ഷിതുമയം ഉദ്യമഃ...സ്യാന്നഃ"

അദ്വൈതസിദ്ധിയുടെ കനിഷ്ഠസോദരഭാവത്തിലുള്ള ഇരുപതോളം പ്രകരണങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു.

1095 ചിങ്ങം 29: സ്വാമി ഇന്നു എറണാകുളത്തെത്തി താമസിച്ചു. അവിടെവച്ച് അദ്ദേഹം ചില മാന്യന്മാരുമായി ഒരു സംഭാഷണം നടത്തിയെന്നു കാണുന്നു. ഈ മാന്യന്മാർ ആരെന്ന് സ്വാമിതന്നെ പ്രസ്താവിച്ചിട്ടുണ്ട്. മിഷൻസ്കൂൾ അസിസ്റ്റന്റും ആംഗരകലാകുശലനും ധർമ്മചികിത്സാനിരതനും ആയ മിസ്റ്റർ എൻ. പരമേശ്വരമേനോൻ, വൈദ്യതന്ത്രാദിവിദ്യാപരനും, സത്വഗുണസമ്പന്നനും തിയോസഫിസ്റ്റും ആയ പി. ഗോവിന്ദൻകുട്ടിമേനോൻ അവർകൾ എന്നീ സ്നേഹിതന്മാരും, വിശിഷ്യ പ്രിയ താസ്പദനും ഗംഭീരാശയനും മഹാമാന്യനുമായ പുത്തേഴത്തു മിസ്റ്റർ നാരായണമേനോൻ ബി. എ; ബി. എൽ. മുതൽ പേരും ആയിരുന്നു സംഭാഷണഭാഗഭാക്കുകൾ. പല കാര്യങ്ങളെപ്പറ്റി സംസാരിച്ചിരുന്നുവെങ്കിലും അവിടെ താമസിക്കുന്നതിൽ സ്വാമിക്കുണ്ടാകുവാനിടയുള്ള ചില അസൗകര്യങ്ങളെക്കുറിച്ച് പ്രത്യേകം പ്രസ്താവിക്കാൻ സംഗതിയായി. അപ്പോൾ,

മിസ്റ്റർ പി. ഗോവിന്ദൻകുട്ടിമേനോൻ: "കൽക്കട്ടാ മുതലായ സ്ഥലങ്ങളിലും മറ്റും എങ്ങനെയാണ് സ്വാമി കഴിച്ചുകൂട്ടിയത്.'

സ്വാമി: "അതിപ്പോൾ ചോദിക്കാനും പറവാനും പാടില്ല."

മിസ്റ്റർ പി. ഗോവിന്ദൻകുട്ടിമേനോൻ: "അവിടവിടെയുള്ള സൗകര്യത്തിനൊത്തു ചര്യയെ ശരിയാക്കണം."

സ്വാമി: "എന്നാലിവിടെ 'ബസ്തി' ക്രിയ അനുഷ്ഠിക്കേണ്ടിവരും. അത് ചിരാഭ്യാസസിദ്ധമെങ്കിലും സ്ഥലസൗകര്യം (വിജനപ്രദേശം) ആഹാരസംയമാദിനിയമം, ജീർണ്ണാജീർണ്ണവിചാരം ഇതുകളെ ആ ക്രിയ അപേക്ഷിക്കുന്നു. അഹോ, ക്ലേശപരമ്പരാ! ഇതിൽ ഭേദം സാധാരണനയംതന്നെ. പിന്നെ, ബാഹ്യാർത്ഥഗമനാദികൾ പരപ്രത്യക്ഷമായി നിർവ്വഹിക്കാൻ അഭ്യാസപാടവമില്ലാതെ പോകുന്നതുകൊണ്ട് മോക്ഷം തടയപ്പെടുമെന്നു നീരൂപനായ ഈശ്വരൻ സരൂപനായി വന്ന് അരുളിയാൽപോലും ആ മോക്ഷം എനിക്കുവേണ്ടാ എന്നുതന്നെ ഞാൻ അഭിപ്രായപ്പെടും. ഇങ്ങനെ പറഞ്ഞത് ആ നയം സ്വായത്തമാക്കാനുള്ള പ്രയാസംകൊണ്ടല്ല; വേദാന്തികളുടെ ജ്ഞാനോദയസമകാലസിദ്ധമായ, ആ സ്വരൂപാവസ്ഥാനരൂപകൈവല്യം വ്രതാദി എന്നപോലെ ഒന്നിനാലോ ദേവനാലോ വികൃതമാക്കപ്പെടുന്ന ഒന്നല്ല എന്ന പരമസിദ്ധാന്തസാമരസ്യത്താലാണ്. പറയന്റെ തുപ്പക്കുഴിവാരിയിട്ടുപോലും മനസ്സമാധാനം സമ്പാദിക്കണമെന്നു ചില വലിയവർ വിചാരിച്ചു പ്രവർത്തിച്ചതായി പറയുന്നത് വാസ്തവമെങ്കിൽ ആ കൂട്ടർ ഇവിടെ എന്തു വിചാരിക്കുമോ?

പിന്നീട്, അവിടെയുണ്ടായിരുന്ന സിന്ദൂരക്കാരനായ ഒരു ശ്രീമാൻ ഭൈരവപൂർവൻ ആനന്ദൻ വന്നു സ്വാമിയുടെ ബഹുകാലപരിചിതന്റെ നിലയിൽ സംസാരിച്ചു. ആ ധന്യന്റെ പരിചയപ്രസ്താവങ്ങളൊക്കെ പാലക്കാടൻ 'വാചാശാസ്ത്രി' എച്ച്. രാമസ്വാമി പല സമയത്തും പലയിടത്തും ചെന്നു സ്വാമിയെക്കണ്ടിട്ടുണ്ടെന്നു സ്മരണയ്ക്കായി അറിയിച്ചപ്പോൾ ഉണ്ടായ ചോദ്യങ്ങൾകേട്ട് അന്നു തനിക്കു മൗനമായിരുന്നതിനാൽ ഒന്നും സംസാരിച്ചില്ലെന്നുവരെ ഉത്തരം പറയേണ്ടിവന്ന കഥയിലെപ്പോലെ ഏതോ എന്തൊ എന്നു തോന്നുകയാൽ സ്വാമി അതൊന്നും ശരിവച്ചില്ല.

അനന്തരം ടി. ആനന്ദരവർകൾ: "ബ്രഹ്മാനുഭൂതിയുടെ മഠത്തിൽ വന്നുകാണുകയും ഹഠയോഗപ്രദീപികയിലെ ചില ശ്ലോകങ്ങൾ ചോദിച്ചു വിവരണം മനസ്സിലാക്കുകയും ചെയ്തു. കൂടാതെ, കോന്നിശങ്കുവൈദ്യന്റെ സ്ഥലത്തുവെച്ചും കണ്ടിട്ടുണ്ട്" എന്നു സ്വോക്തിയെ ദൃഷ്ടാന്തപ്പെടുത്താൻ ശ്രമിച്ചു.

സ്വാമി: "ശങ്കുവൈദ്യന്റെ അങ്ങ് പോയിട്ടില്ല. കോന്നിയിൽ (ഒരു റെയിഞ്ചരുടെ വക) നാനാകോയിക്കൽ മാത്രമേ പോയിട്ടുള്ളുതാനും."

ആനന്ദരവർകൾ: "എന്നാലായല്ലോ; അതിനടുത്തുതന്നെ മറ്റേ ഭവനവും."

സ്വാമി: "അതുകൊണ്ടെന്താകുന്നു?" പിന്നീടു എല്ലാവരോടുമായിട്ട് സ്വാമി ഇങ്ങനെ പറഞ്ഞു. "എനിക്കു സാധാരണ മറവി കുറവാണ്. നാല്പതു സംവത്സരത്തോളം പഴകിയ സംഗതികൾപോലും മനസ്സിൽ പതിഞ്ഞത് ഓർക്കുന്നുണ്ട്. മേൽപറഞ്ഞ ബഹുവിധസംഭവങ്ങളിൽ ഏതെങ്കിലും ഒന്നു ഓർമ്മയിൽപ്പെട്ടുവെന്നാൽ അത്രയ്ക്കും ക്ഷമായാചനം ചെയ്‌വാൻ തീരെ മടിയില്ല. അങ്ങനെ അനുഭവമില്ലാതെയുള്ള വിഷയത്തിലെ ക്ഷമാപണം ഹൃദയവഞ്ചനരൂപമാകയാൽ അതു ചെയ്കയില്ല."

അനന്തരം ടി പുത്തേഴത്ത് നാരായണമേനോൻ ബി. എ; ബി. എൽ. അവർകളുടെ വസതിയിൽ സ്വാമി പോയി; അദ്ദേഹവുമായി സംസാരിച്ചിരിക്കുന്നതിനിടയിൽ സ്വാമി എറണാകുളത്തു പഠിച്ചിരുന്നകാലത്ത് ഒരവസരത്തിൽ ഏതോ പാഠ്യവിഷയം സംഗതിവശാൽ പരിശോധിച്ചിട്ടുള്ള ദേഹവും, അചിരോപരതനും ആയ മുൻസിഫ് മിസ്റ്റർ പി. ഗോപാലമേനോന്റെ കാലശേഷം നടത്തിയ കുടുംബപ്രശ്നം സംബന്ധിച്ച് അനന്തരവനായ നമ്മുടെ മിസ്റ്റർ മേനോൻ ഇങ്ങനെ വികല്പിച്ചതായി അറിയുന്നു:

"മാരണാദ്യഭിചാരകർമ്മം ഫലിക്കുമോ?"

സ്വാമി: "ഉവ്വ്, ഫലിക്കും; എന്നാൽ പ്രയോക്താവിന്റെ ശക്തിയ്ക്കൊത്തവണ്ണം മാത്രമേ പറ്റുകയുള്ളൂ."

മിസ്റ്റർ നാരായണമേനോൻ: "അത് ആൾ ഭേദംകൂടാതെ ഫലിക്കുമോ?"

സ്വാമി: "സാദ്ധ്യൻ (വിഷയീഭൂതൻ) അദ്ദേഹം (കാരണവൻ) ആണെന്നു വിചാരിച്ചുപറഞ്ഞതാണ്. ദൃഢചിത്തന്മാരിലും ഒരുമാതിരി നാസ്തികന്മാരിലും അഭിചാരം ഫലിപ്പിക്കപ്രയാസം. മാന്ത്രികൻ അതിശക്തനെങ്കിൽ അതും സാധിക്കുമെന്നുവരും. മാസ്മരവിദ്യയുടെപോക്കും ഇതുപോലെയാണല്ലോ. എന്നാൽ അങ്ങേപ്പോലുള്ള മഹാമനസ്കന്മാരും വിശിഷ്യ മന്ത്രരാജോപാസ്തിസംസ്കൃതബുദ്ധികളും ആയവരിൽ ക്ഷുദ്രാഭിചാരം ഫലിപ്പിക്കാൻ വിശ്വാമിത്രകല്പനും ഞെരുക്കമാണ്. സ്വല്പം ഇളക്കമുള്ളവരായിരുന്നാൽക്കൂടി, ദിവ്യമന്ത്രാനുഷ്ഠാനം വിഫലമെന്നുവന്നാൽ ക്ഷുദ്രാഭിചാരവും നിഷ്ഫലംതന്നെ എന്നുറയ്ക്കാൻ അവർക്കും സാധിക്കുന്നതാകയാൽ അവരെ സംബന്ധിച്ചിടത്തോളം മാരണാദിക്രിയ നിരർത്ഥകം. ജ്യോതിഷം കണക്കാകയാൽ എനിക്കതിൽ വിസംവാദമില്ല. കവടി വാരിവയ്ക്കുന്നതു തല്ക്കാലഫലാനുരൂപമാകുമാറ് 'ദൈവ'പാകത്താലൊക്കുന്നോ എന്നതിൽ ശങ്കയില്ലാതെയുമില്ല. ആ സംശയം തീരുന്നത് പ്രമാണാനുസാരം അനുഭവപ്പെടുത്തുന്ന ഒരു അസാധാരണ ജൗതിഷികന്റെ പ്രാവീണ്യത്താലായിരിക്കും."

കന്നി 4: എറണാകുളത്തുനിന്ന് സ്വാമി മൂവാറ്റുപുഴയ്ക്കുപോയി; ശ്രീമന്മാതൃമഹാരാജ്ഞിയോടുകൂടി താമസിച്ചുകൊണ്ടിരുന്ന അവസരത്തിൽ ഒരു ഹിന്ദുയുവതി ചില ക്രിസ്തുമാർഗ്ഗക്കാരുടെ ഉപദേശങ്ങൾ കേട്ട് മതപരിവർത്തനത്തിനൊരുങ്ങിയതായി മിസ്റ്റർ നാരായണയ്യർ ബി. എ. സ്വാമികളെ ധരിപ്പിച്ചു. ആ വിഷയത്തിൽ വേണ്ട നിവൃത്തിനേടുന്നതിലേയ്ക്ക് മുൻസീഫ്കോടതിവക്കീൽ വാളാനിക്കാട്ട് മിസ്റ്റർ നീലകണ്ഠപ്പിള്ള മുതലായവരെ സ്വാമികൾ പ്രേരണചെയ്തു എന്നു കാണുന്നു.

ക്രിസ്തുമതത്തിൽ ആൾചേർക്കുന്നതിന് ആ മതക്കാർ ചെയ്യുന്ന ദുർന്നയങ്ങൾ കുപ്രസിദ്ധമാണല്ലോ. ഇസ്സംഗതി സർവർക്കും അറിവുള്ളതാകയാൽ ഇതു സംബന്ധമായി വിശേഷിച്ചൊന്നും പറയണമെന്നില്ല.

കന്നി 5: മേൽവിവരിച്ച സംഗതിയുടെ ഗതി ശുഭപര്യവസായി ആക്കുന്നതിന് അവർ തുടർന്നുവരുന്ന നയങ്ങളെക്കുറിച്ച് ആ മാന്യന്മാരുമായി സ്വാമി സംസാരിച്ചിരിക്കുന്നതിനിടയിൽ മിസ്റ്റർ പിള്ള മുഖാന്തരം പരിചയം സമ്പാദിച്ച് കലാൽ മാനേജരായ ഒരു മാന്യൻ സ്വാമിയെ രഹസി ക്ഷണിച്ചിരുത്തി ദ്രമിളഭാഷാശ്രയിച്ച് ഇങ്ങനെ പറഞ്ഞു.

മിസ്റ്റർ ശേഷയ്യങ്കാർ: "ഞാൻ അവിടുത്തെപ്പറ്റി കേട്ടു കാണ്മാനാഗ്രഹിച്ചിരിക്കയാണ്. എനിക്കു സ്വല്പം ഒരു സുഖക്കേടുണ്ട്."

സ്വാമി: "ഞാൻ ചികിത്സകനല്ല."

മിസ്റ്റർ അയ്യങ്കാർ: "മൂത്രകൃഛ്റമാണു ദീനം. അവിടുന്ന് ഒരനുഗ്രഹംചെയ്താൽ മതി."

സ്വാമി: "പ്രാരബ്ധവേഗം പര്യാലോചിക്കാതെ സാധാരണ ചിലർ ചെയ്യുന്നവിധം അനുഗ്രഹിക്ക യോഗ്യമല്ല. ഞങ്ങൾ അങ്ങനെ ചെയ്യാറുമില്ല."

അയ്യങ്കാർ: "അതു ശരിതന്നെ; പ്രാരബ്ധമായിരിക്കാം. എന്നാൽ അനുഭവിക്കണമല്ലോ. ഭഗവത്ഭജനം ചെയ്യുന്നുണ്ട്."

സ്വാമി: "അത് വിലതീരാത്ത ചികിത്സയാണ്. കഷ്ടാരിഷ്ടങ്ങൾക്ക് അതുതന്നെ പരമൌഷധം. എന്നാൽ ഇങ്ങനെയുള്ള കാര്യങ്ങളിൽ 'നാമത്രയ'ജപം സർവോത്തമമാണ്. ആയതു 32 ലക്ഷം ജപിക്കാമെങ്കിൽ ഈ രോഗം ഭേദമാകും.

'അച്യുതാനന്തഗോവിന്ദനാമോച്ചാരണഭേഷജാത്

നശ്യന്തി സകലാരോഗാഃ സത്യം സത്യം വദാമ്യഹം' എന്നു ധന്വന്തരമൂർത്തിവചനമുണ്ട്. ഇതു പ്രത്യക്ഷഫലദവുമാണ്."

മിസ്റ്റർ അയ്യങ്കാർ: "ഇത് അനുഗ്രഹമായി കൈക്കൊണ്ടിരിക്കുന്നു" എന്നറിയിച്ചിട്ട് മുമ്പു പരിചയപ്പെടുത്തിയവരോടായി, "എനിക്ക് അനുഗ്രഹം കിട്ടി" എന്നു പരമാഹ്ലാദത്തോടെ പറഞ്ഞ് അദ്ദേഹം പിരിഞ്ഞു.

ഇതു 'അവസാനശരീര'ത്തിലെ പ്രാരബ്ധമല്ലായ്കയാൽ,

'ജന്മാന്തരകൃതം പാപം വ്യാധിരൂപേണ ജായതേ

തച്ഛാന്തിരൗഷധൈർദ്ദാനൈർജ്ജപഹോമാർച്ചനാദിഭിഃ' എന്നു സായണീയ 'കർമ്മവിപാക'പ്രകാരം പ്രായശ്ചിത്തനാശ്യമാണെന്നത്രെ സ്വാമി പറഞ്ഞതിന്റെ താല്പര്യം.

കന്നി 6: ഇന്നു സ്വാമിയും, ഭവ്യശ്രീമാനും അസംബ്ലിമെമ്പറും ആയ വാളാനിക്കാട്ടു ശങ്കുപ്പിള്ള അവർകൾ, ബ്രഹ്മശ്രീരാശുഅയ്യർ, ക്രിമിനൽവക്കീൽ മിസ്റ്റർ പി. ഗോപാലപിള്ള എന്നിവരുംചേർന്നു പല വിഷയങ്ങൾ ആസ്പദമാക്കി സംസാരിച്ചുകൊണ്ടിരുന്നു. വെയിൽ അധികമാകുന്നതിനുമുമ്പു സ്നാനാദികൾക്കായി ആ സ്ഥലത്തുനിന്നു മടങ്ങാൻ സ്വാമി ബദ്ധപ്പെട്ടു. അപ്പോൾ,

മിസ്റ്റർ പി. ഗോപാലപിള്ള: "സ്വാമിക്കു വെയിൽ നോക്കാനില്ലല്ലോ."

സ്വാമി: "ഗൃഹസ്ഥന്മാരുടെ അഭിപ്രായങ്ങൾക്കിണങ്ങിയും വിഡംബനങ്ങൾക്ക് വശപ്പെട്ടും വേദാന്തികളും മറ്റും ഇരിക്കുമെന്നും ഇരിക്കണമെന്നും അവർ വിചാരിച്ചുകൊ

ള്ളുന്നു. പക്ഷെ അതെല്ലാം, 'കൊടുക്കുന്നതു മുഴുവൻ സ്വാമിമാർ തിന്നും; ഉണ്ടയിലയും തിന്നും; ഉറങ്ങുകയില്ല' എന്നു പ്രതാരണപരവചനങ്ങൾക്കും മറ്റും കീഴടങ്ങി 'കുതിരയെ ചുമന്നു കഴുതയാക്കിത്തള്ളിയ'വരുടെ 'ജ്ഞാതി' സ്വാമിമാരുടെ അടുക്കലേ പറ്റൂ. പിന്നെ, ഗൃഹസ്ഥന്മാർക്കു സംഘബലം കൂടുമെന്നും മറ്റവർക്കു കക്ഷികുറയുമെന്നും, ഒരു കാര്യമിരിക്കാം.

'ശതമപ്യന്ധാനാം ന പശ്യതി'

എന്നുറച്ചു ഞങ്ങൾ ഞങ്ങളുടെ നിശ്ചയവഴി തുടരും. വെയിലും മറ്റും സഹിക്കണമെന്ന ഭാഗം ആരുരുക്ഷുവിനെ സംബന്ധിച്ചിടത്തോളം ശരിയാകാം. അവൻ ദ്വന്ദ്വസഹനല്ലാതിരുന്നാൽ അഭ്യാസവേളയിൽ ചിത്തം ചലിച്ച്, കലുഷജലപ്രതിബിംബംപോലെ, വസ്തുതത്വദർശനം പക്ഷേ അസ്ഫുടമോ ദുഃശകമോ; ആയേക്കും. അവനുംതന്നെ ദ്വന്ദ്വസഹനാഭ്യാസത്തേക്കാൾ തത്വാഭ്യാസമാണ് ആദരണീയം. മറ്റതു ദേഹപ്രകൃതിക്കും മറ്റു ഇണങ്ങുമാറുമതി. നാസാദഘ്നം (മൂക്കറ്റം) അഥവാ ആശിഖാഗ്രം വിധിപരമ്പരാഗ്രസ്തനായ ഗൃഹസ്ഥൻ വിധികൈങ്കര്യലേശമില്ലാത്ത ആരൂഢന് വിധിബന്ധം കൽപ്പിക്കുന്ന പ്രമാദം വലുതുതന്നെ."

രാശുഅയ്യർ: "ഗൃഹസ്ഥന്മാർക്കു വേദാന്തികളുടെമേൽ എന്തോ അധികാരമുണ്ടെന്നു തന്നെ അവർ വിചാരിക്കുന്നതായി തോന്നുന്നു."

സ്വാമി: "അതു കക്ഷിബലമെന്നു ഞാൻ മുമ്പു പറഞ്ഞതിനെ പിടിച്ചാണു അവർ പെരുക്കുക."

ഇന്നേതീയതി സ്വാമി, സബ്രജിസ്ട്രാർ മിസ്റ്റർ ശേഷാദ്രിഅയ്യർ ബി. എ. ബി. എൽ. എന്ന 'സൽസ്വഭാവ സമ്പന്നനു'മായി പലതും സംസാരിച്ചിരുന്നതായി കാണുന്നു. ഇദ്ദേഹവുമായി സ്വാമിക്കു പരിചയം സിദ്ധിച്ചതു നമ്മുടെ പഴയ സി. എൻ. സുബ്ബരാമയ്യരവർകൾമൂലമാണ്. സ്വാമികൾ, മിസ്റ്റർ ശേഷാദ്രിക്കു സംഭാവനചെയ്ത യോഗാമൃതതരംഗിണി, സ്വാരാജ്യസർവസ്വം, സദ്ഗുരുസർവ്വസ്വവും, അദ്വൈതപാരിജാതം മുതലായ പുസ്തകങ്ങൾ അടിസ്ഥാനമാക്കിയായിരുന്നു സംഭാഷണമുണ്ടായത്. അവ വളരെ നന്നായിരിക്കുന്നുവെന്നു പൊതുവെ പറഞ്ഞതുകൂടാതെ, സ്തോത്രഭാഗങ്ങൾ കഠിനമാണെന്നും യോഗവേദാന്തസന്ദർഭങ്ങൾ സരളമനോജ്ഞമെന്നും, വിശിഷ്യ പ്രസ്താവിച്ചു.

കന്നി 9: മൂവാറ്റുപുഴെനിന്നു ഇരിങ്ങാലക്കുടയ്ക്കു പോകുന്നതിനായി സ്വാമി എറണാകുളത്തെത്തി പി. നാരായണമേനോൻ ബി. എ; ബി. എൽ. അവർകളുടെ വസതിയിൽ അല്പം വിശ്രമിച്ചു. നിയമം സംബന്ധമായി അവിടെവച്ച് ഒരു സംഭാഷണമുണ്ടായി. സംഭാഷണസംഗതി ഒന്നുകൂടി സ്പഷ്ടീകരിക്കേണ്ടതുണ്ട്. ബ്രിട്ടീഷുകോയ്മയ്ക്ക് കീഴുള്ള സാംസ്ഥാനിക നീതിന്യായവകുപ്പിലെ നിയമങ്ങൾക്ക് ആകപ്പാടെ ഐകരൂപ്യം കാണുമെന്നതു വ്യവസ്ഥിതനിയമമെങ്കിലും ദേശസംബന്ധമായ ഭരണംനിമിത്തം ഉണ്ടാകാവുന്ന അഭിപ്രായം, ജന്മാവകാശം അന്യാധീനപ്പെടുത്തുന്ന വിഷയത്തിൽ, എങ്ങനെ എന്നറിയുന്നതിനായി നിയമവിദഗ്ദ്ധനായ ടി. നാരായണമേനോനവർകളുമായി വാദപ്രതിവാദം നടത്തി. തിരുവിതാംകൂറിലെ എല്ലാ ഡിസ്ട്രിക്റ്റുകളിലെയും ന്യായാധിപന്മാർ ഏകജാതീയരെങ്കിലും കോട്ടയം ഡിവിഷനിലെ കുടുംബാധിപരുടെ നിരങ്കുശകുടുംബധ്വംസനം അവിടെവിടെ പ്രായേണ സാധൂകരിക്കപ്പെട്ടു കാണുകകൊണ്ടും, യോഗാരുരുക്ഷുവും സ്വാമിയുടെ സഖാവും സതീർത്ഥ്യനുമായിരുന്ന വക്കീൽ കെ. പി. ഗോവിന്ദപ്പിള്ളയുടെ പിത്രാർജ്ജിതമായി ആ മാന്യനും മറ്റുംകിട്ടിയ സ്വത്ത് ആ ശാഖയിൽ കാരണവ

(ജ്യേഷ്ഠ)ന്റെ കടത്തിനു വില്ക്കത്തക്കതല്ലെന്നു തിരുവിതാംകൂർ ഹൈക്കോടതിവരെ തീരുമാനിച്ചിരുന്നിട്ടും ആവക ഏതാനും സ്വത്തുക്കൾ കൊച്ചി ചീഫ് കോടതിവിധിപ്രകാരം വിറ്റുപോയതുകൊണ്ടും ആണ് വികല്പമുണ്ടായതെന്നു കാണുന്നു. സംഭാഷണ മദ്ധ്യേ,

മിസ്റ്റർ മേനോൻ: "അയ്യായിരമോ അഞ്ഞൂറോ ഉറുപ്പികയുടെ ഋണബന്ധത്താൽ ഒരു മരുമക്കത്തായ കുടുംബം നശിച്ചുപോകാനിടയുള്ളതായ വിഷമഘട്ടത്തിൽ ഏതോ ഒരംഗം സന്നിഹിതനല്ലാതെ വന്നുവെങ്കിൽ അയാളെ ഒഴിച്ച് കരണം നിർമ്മിച്ചു വ്യവസ്ഥപ്പെടുത്തിയെന്നിരിക്കട്ടെ; അതിന്റെ ഉദ്ദേശ്യം കുടുംബരക്ഷയാകയാൽ അതു അസാധുവാകാൻ വകയില്ല."

സ്വാമി: "കുടുംബരക്ഷയ്ക്കായാൽ മറ്റുവഴി നോക്കണം; പുനരുദ്ധാരണക്ഷമമല്ലാത്ത വിധത്തിൽ തീറുകൊടുക്കന്യായമല്ല."

മിസ്റ്റർ മേനോൻ: "അറ്റകരണംചെയ്തേ കാര്യനിവൃത്തിയുണ്ടാവൂ എന്നുവന്നാൽ വേറെ ഗതിയെന്ത്?"

സ്വാമി: "ആ ഒഴികഴിവിൽ അവർക്ക് മനഃപൂർവ്വമുണ്ടെന്നു തോന്നും. തിരുവിതാംകൂറിലെ നിയമം ഈമാതിരി വില്ക്കലിനെ തീരെ നിഷേധിക്കുന്നു."

മിസ്റ്റർ മേനോൻ: "കൊച്ചി ചീഫ് കോർട്ടുവിധി എന്നത്തെയാണാവോ അനുസ്മരിച്ചത്?"

സ്വാമി: "ഞങ്ങളുടെ ഒരു മിത്രമിശ്രനായ മിസ്റ്റർ ഏറാടിയുടെ കാലത്തേതാണ്."

മിസ്റ്റർ മേനോൻ: "അതു സന്നിഹിതകാലംതന്നെ. ഏതായാലും, തിരുവിതാംകൂർ ലാജർണ്ണൽ 6-വരം 49, എഫ്. ബി. മുതലായതു ആസ്പദമാക്കി വിചാരിച്ചാൽ തീറുകൊടുക്കാൻ സർവ്വസമ്മതം വേണമെന്നുതന്നെയാണ് സിദ്ധിക്കുന്നത്."

അനന്തരം നിയമജ്ഞാഗ്രേസനായ മിസ്റ്റർ നാരായണമേനവനോടുംകൂടി ഇരിങ്ങാലക്കുടയെത്തി സ്വാമി തിരുവടിയെ ദർശിച്ച് സാഷ്ടാംഗപ്രണിപാതാദികൾ നടത്തിയതിന്റെ ശേഷം ശ്രീമന്മാന്യശിഷ്യാവതംസമായ മഹാമഹിമശ്രീ തച്ചുടയതമ്പുരാൻ തിരുമനസ്സിനെ കണ്ട് അത്യാവശ്യം വേണ്ടതു സംസാരിച്ചുകൊണ്ട് സ്വാമിതൃപ്പാദസന്നിധിയിൽ ചെന്നു മഹാകവി മിസ്റ്റർ വള്ളത്തോളുംകൂടി ഒരുമിച്ചു വരുമെന്നു കരുതിയിരുന്നപ്രകാരം അറിയിച്ചും അരുളപ്പാട് പ്രതീക്ഷിച്ചും മിസ്റ്റർ നാരായണമേനവനോടൊന്നിച്ചു സ്വാമി നിന്നു. സ്വാമിതിരുവടി ഇങ്ങനെപറഞ്ഞു: "ഒരു ശങ്കുണ്ണിമേനോൻ ബി. എയും വള്ളത്തോളിന്റെ ശിഷ്യൻ കുറ്റിപ്പുറം കേശവൻനായരും വന്നിരുന്നു. ശങ്കുണ്ണിമേനോൻ, നാനാഗ്രന്ഥവിഷയകോടികളിൽ താൻ നടത്തിയ പര്യടനഭ്രമക്ലേശങ്ങളെക്കുറിച്ചും, വിശ്രമം കിട്ടായ്കയാൽ അവ വിഫലങ്ങളെന്നു നടിച്ചും പലതും ഉപന്യസിച്ചു. വ്യാകരണത്തിൽ കടന്നപ്പോൾ, പാണിനി 'അ ഇ ഉൺ' എന്നുതന്നെ ആദ്യം സൂത്രിച്ചതെന്തെന്നു ഞാൻ ചോദിച്ചു. മറുപടി ഉണ്ടായില്ല. ജാതമാത്രനായ ശിശുവിന്റെ ആദ്യനില മൗനമാണല്ലോ. ആ വക്ത്രബന്ധരൂപമൗനം ഭേദിക്കുന്നതു 'അ' എന്ന ആകൃതിയിലത്രേ. പിന്നീടുള്ളതിൽ അടുത്തതു 'ഇ' എന്ന രൂപത്തിലായിരിക്കും. അതിനുശേഷം 'ഉ' എന്നുള്ള ഭയപ്പാടിലാകുന്നു. അപ്പോൾ പാണിനി പ്രകൃത്യനുസാരം സൂത്രം നിർമ്മിച്ചുവെന്നു കിട്ടും. അഗസ്ത്യർ മുതലായവർ ഈ അഭിപ്രായക്കാരാണ്." പരമഭട്ടാരസ്വാമിതിരുവടികൾ സ്വപ്രകൃതി അനുസരിച്ച് ഇങ്ങനെ മനോഹരമായ ഒരു വ്യാഖ്യാനം പാണിനിയുടെ ആദ്യസൂത്രത്തിനു ചെയ്തശേഷം ടി

മേനോനവർകളുടെ കഥതന്നെ തുടർന്നു: ശിശുഹൃദയനായ ആ മിസ്റ്റർ മേനോൻ പല വഴി വൃഥാ അലഞ്ഞതോർത്തു തിരുവടികൾ ഇപ്രകാരം അരുളി: "മേൽ പറഞ്ഞവിധം എല്ലാം നിഷ്ഫലമെന്നു മനസ്സിലാക്കിയതു കഷ്ടമായിപ്പോയി; അല്പം നെല്ലിക്കാത്തളം വയ്ക്കണം."

അതിന്റെശേഷം സംസാരം വേറൊരുഗതി അവലംബിച്ചു. മിസ്റ്റർ പി. നാരായണമേനോൻ ബി. എ; ബി. എൽ. സ്വാമി തിരുവടിയോടായിങ്ങനെ ചോദിച്ചു: "ദാമോദരനിരിക്കെ നിനക്കു ദുഃഖഭാരമെവിടെ?" എന്നു പാഞ്ചാലിയോടുള്ള പ്രശ്നത്തിൽ ദാമോദരപദത്തിന് നാരായണീയക്കാരൻ എന്തു വിശേഷാർത്ഥം കല്പിച്ചിരിക്കുന്നു?" പാഞ്ചാലിയുടെ രക്ഷാധുരം മുഴുവൻ ഭഗവാൻ നിർന്നിമേഷം കാത്തിരിക്കെ അവർക്ക് ആകുലപ്പെടുവാൻ വകയില്ലെന്നു മാത്രമേ കവിക്ക് ആശയമുള്ളു എന്നു കല്പിച്ചാലും പോരായ്കയില്ലെന്നും വേണമെങ്കിൽ പല അർത്ഥവും ഉന്നയിക്കാമെന്നും സ്വാമികൾ രണ്ടുപേരും ചേർന്ന് അഭിപ്രായപ്പെട്ടു. പ്രഷ്ടാവ് ഇതുകൊണ്ടു തൃപ്തനാകുമോയെന്നു സംശയിക്കയാലും സ്വാമിതിരുവടി കാര്യന്തരപ്രസക്തനായിരുന്നതിനാലും സ്വാമി തുടർന്നുപറഞ്ഞു:- "യശോദ ദാമങ്ങൾകൊണ്ട് ഉരലുമായി തന്നെ ബന്ധിച്ച സമയം ബാഹ്യദൃഷ്ട്യാ ക്ലേശപ്പെട്ട താൻ, കണ്ടകം കാലിൽ തറച്ചവൻ അന്യന് ആമാതിരി വേദനയുണ്ടാകരുതെന്നു വിചാരിക്കുംപോലെ, കരുതുന്നുവെന്ന് ഒന്നു പറയാം. പിന്നെ, ചരാചരരൂപദാമങ്ങളെ (പരമ്പരയെ) ഉദരാന്തർഭാഗത്ത് ധരിച്ചിരിക്കുന്ന താൻ (ഭഗവാൻ) 'അന്തര്യാമിബ്രാഹ്മണ'ത്തിന്റെ സിദ്ധാന്തപ്രകാരവും, 'യന്മനസാ ന മനുതേ യേനാഹൂർമനോ മതം' എന്ന ഉപനിഷത്തിൻപടിയും, സകലപ്രാണിസംവേദനവേത്താവാകയാൽ ഏകാന്തരംഗയായ പാഞ്ചാലിക്ക് ദുഃഖമുണ്ടാകാതെ കാത്തുകൊള്ളും എന്ന് ആന്തരമായി പറയാം. ഇങ്ങനെ വളരെ അർത്ഥങ്ങൾ ഉന്നയിക്കാം. പക്ഷെ, അധികമായാൽ 'രാമം ദശരഥം വിദ്ധി' ശ്ലോകാദിവിവരണംപോലെ ഒടുക്കം മിശ്രമാകും."

ഇവിടെ സ്വാമികൾ ചെയ്ത പലവിധവ്യാഖ്യാനം അദ്ദേഹത്തിന്റെ പാണ്ഡിത്യനിഷ്ഠമായ പാരമ്യത്തെ പ്രത്യക്ഷമാക്കുന്നു. വിശേഷിച്ച്, 'ദാമോദര'പദത്തിനു 'ആന്തരമായി പറയാം' എന്നു കാട്ടിയ അർത്ഥം അത്യന്തം ഹൃദയാവർജ്ജകമെന്നേ പറഞ്ഞുകൂടൂ. എന്നാൽ ഇങ്ങനെ അർത്ഥം പറഞ്ഞ് 'അധികമായാൽ......മിശ്രമാകും' എന്നത് പണ്ഡിതോചിതവും, ഒരു നിശ്ചിതമായ സീമകവിഞ്ഞാൽ ഏതും 'നാനാവിധ'മാകും എന്ന പരമാർത്ഥവചനത്തെ പ്രകാശിപ്പിക്കുന്നതിന് ഒരുത്തമദൃഷ്ടാന്തവും ആകുന്നുണ്ട്.

കന്നി 10: സ്വാമി മടങ്ങിവരുംവഴി ശ്രീമച്ചിദ്വിലാസിനിയെകണ്ടു. ആ പാവനമതി സല്ക്കാരപൂജാദ്യനന്തരം സ്വാമിയോടിങ്ങനെ ചോദിച്ചു.

ചിദ്വിലാസിനി: "വൃത്തിവിസ്മരണം സമ്യക്സമാധിരഭിധീയതെ" എന്നാണല്ലോ പറയുന്നത്. അതിനു സ്വപ്നാദികാലീന വൃത്തിവിലയത്തെക്കാൾ എന്താണു വൈചിത്ര്യം?

സ്വാമി: " 'സമ്യക്' എന്നതിന്റെ സ്വാരസ്യംകൊണ്ടുതന്നെ അതു സ്പഷ്ടമാകുന്നു. 'വിസ്മൃതകണ്ഠചാമീകരന്യായം' എന്നു പറയുമല്ലോ; അതുപോലെ 'അഹംബ്രഹ്മാസ്മി' എന്ന ദൃഢപ്രത്യയംകൊണ്ട് 'അബ്രഹ്മത്വ' നിവൃത്തിവന്ന് 'ബ്രഹ്മാസ്മി' വൃത്തിരൂപമായ 'ശബ്ദാനുവിദ്ധ'സമാധിസ്വഭാവത്തെയും അതിക്രമിച്ച് സുഖാസ്വാദാദിയുംവിട്ട് ആനന്ദാത്മാവായി സ്ഥിതിചെയ്ക എന്നു താല്പര്യം. (ദൃശ്യാനുവിദ്ധസമാധിയും ശബ്ദാനുവിദ്ധസമാധിയും 'സവികല്പ'ത്തിന്റെ ഉൾപ്പിരിവാണ്. അന്തർലീനങ്ങളായ കാമാദിവൃത്തിരൂപദൃശ്യങ്ങളുടെ സാക്ഷിയായി ആത്മാവിനെ ഭാവിക്കുന്നതു ശബ്ദാനുവിദ്ധസമാധി)

ആയവസ്ഥയിൽ അജ്ഞാനവൃത്തിബന്ധമറ്റ ആത്മാവ് പുടപാകംകൊണ്ട് ശുദ്ധമായ തങ്കം പോലെയും സുഷുപ്ത്യജ്ഞാനാവൃതമായ ആത്മാവ് കാളിമ കലർന്ന സ്വർണ്ണംപോലെയും ഇരിക്കും."

ഇതിനിടയിൽ ബി. എ. ബിരുദശാലിയും സുശീലനും ആയ ഒരു ഈഴവൻ സ്വാമിയെ ക്കണ്ടുകൂടി സൽക്കരിച്ചിരുത്തി പലതും സംസാരിച്ചതായി കാണുന്നു. ആ കൂട്ടത്തിൽ ചട്ടമ്പിസ്വാമിയെ അറിയുമോ എന്നു സ്വാമിയോടു ചോദിച്ചു.

സ്വാമി: "അറിയുമെന്നു പറഞ്ഞാൽ മതിയോ എന്നു സംശയം."

ടി ഉദ്യോഗസ്ഥൻ: "അങ്ങനെ പറഞ്ഞതെന്താണോ?

സ്വാമി: അവിടുത്തെ പാദപാംസുക്കളിൽ ഒന്നാണ് ഞാൻ എന്നു പറയേണ്ടിയിരിക്കുന്നു. ആ സംഗതിയോർത്താണ് സംശയം പ്രകടിപ്പിച്ചത്."

പിന്നീട് ആ ധന്യൻ സ്വാമിയോടിങ്ങനെ ചോദിച്ചു: "അഗ്ര്യകുലജാതന്മാരുമായി ഇട പെടുന്നതിനും അവരോട് അടുത്തു പെരുമാറുന്നതിനും പുലയർ മുതലായവർക്കു സൗക ര്യാദികൾ നൽകുന്ന ഗവൺമെന്റുദ്യോഗസ്ഥന്മാർ ഹിന്ദുമതരക്ഷയെ ഉദ്ദേശിക്കുന്നോ?"

സ്വാമി: "അവരുടെ ഉദ്ദേശം പക്ഷെ ആംഗ്ലേയരുടെ പ്രീതിസമ്പാദനമോ മറ്റോ ആയി രിക്കാമെങ്കിലും അർത്ഥാൽ മതസംരക്ഷണം സിദ്ധിക്കുന്നു."

കന്നി 11: ഇന്നു സ്വാമി എറണാകുളത്തുവച്ച് മിസ്റ്റർ നാരായണമേനോൻ ബി. എ; ബി. എല്ലുമായി പല സംഗതികളെപ്പറ്റിയും സംസാരിക്കയുണ്ടായി. സംസാരം കപടവേഷക്കാ രുടെ വൃത്തിവൈചിത്ര്യംമൂലം അജ്ഞന്മാർ നന്നേ കുഴങ്ങുന്നു എന്നതിലേയ്ക്കു തിരി ഞ്ഞു. അപ്പോൾ സ്വാമി പറഞ്ഞതിനെ ഇപ്രകാരം ചുരുക്കാം. കായസിദ്ധിയും, എന്നിട്ട് യഥേഷ്ടം ആഹാരാദിയുമിരിക്കെ മലജലാദികളെ വിലയിപ്പിക്ക, നിരോധിക്ക എന്നതി നുള്ള ശക്തികളും നിഗ്രഹാനുഗ്രഹപാടവവും ഗണപതീപൂജാപ്രസാദാദികളാൽ സിദ്ധി ച്ചിട്ടുണ്ടെന്നു പ്രതിഷ്ഠാർത്ഥമല്ലെങ്കിൽ ഉദരപൂരണാർത്ഥം പ്രസ്താവിച്ചുനടക്കയും ഗണ പതിവിഗ്രഹത്തിന്റെ മൂർദ്ധപ്രക്ലിപ്തദ്വാരത്തിലൂടെ അതിനുള്ളിൽ മലജലാദിസംഭരിച്ച് സുഖിക്കയും ചെയ്ത് പ്രതിഷ്ഠനേടി ഇടക്കാലത്ത് കോഴിക്കോട്ടുവന്നിരുന്ന ഒരു പരവ ഞ്ചന പണ്ഡിതമതിയെക്കുറിച്ച് സ്വാമി പ്രസ്താവിച്ചിട്ട് 'ഉദരനിമിത്തം ബഹുതര വേഷ'ക്കാരും യോഗവാർത്താമാത്രകുശലന്മാരുമായി നടന്നു അജ്ഞാനവിഭ്രാന്തമതികളെ കുഴിയിലാക്കുന്ന ഒരുവക ഗണപതിയാനന്ദകാലഭൈരവാനന്ദപ്രഭൃതികളെ ഉദാഹരിച്ചു കാണിച്ചു. അപ്പോൾ, ചില സാധുക്കളെ ശൂലയോഗികൾ വഞ്ചിക്കുന്നതിനെപ്പറ്റി ക്ലേശിച്ചു.

മിസ്റ്റർ മേനോൻ: "അങ്ങനെ സാധുക്കൾ വഞ്ചിതരാകാതെയിരിപ്പാൻവേണ്ടി അവിടു ത്തെപ്പോലുള്ളവർ തത്ത്വം വെളിപ്പെടുത്തേണ്ടതല്ലയോ?"

സ്വാമി: "ഓരോ തരക്കാർക്കും യോജിക്കുന്ന ശിഷ്യരെയാണു കിട്ടുക. ഞങ്ങൾ പറയു ന്നതിനേക്കാൾ മറ്റവർ പറയുന്നതു വിലയേറിയതെന്നു അവരുടെ ഭ്രാന്തഭാവനകൊണ്ട് തോന്നിപ്പോകാനും, ഞങ്ങൾ ഏതോ സ്വാർത്ഥബുദ്ധിപ്രമാണിച്ച് ഇങ്ങനെ പറയുന്നതായി പക്ഷെ വ്യാഖ്യാനിക്കാനും ആ പാവങ്ങൾ ഒരുങ്ങിയേയ്ക്കും. മേൽപ്പറഞ്ഞതരം ഗുരുക്ക ന്മാർ അന്ധനെ അന്ധഗോലാംഗൂലം പിടിപ്പിച്ചു അന്ധകൂപത്തിലാക്കുന്ന തിരുവാഴിത്താ ന്മാരാണ്; എന്തുചെയ്യാം!"

നമ്മുടെയിടയിൽ ധാരാളം കപടയതികൾ ഉണ്ടാവാനും ശിഷ്യസമ്പത്ത് അവർക്കും വർദ്ധിക്കാനും കാരണം സ്വാമികൾ സൂചിപ്പിച്ചതുതന്നെ. ഇക്കുടിലമതികളുടെ..... പൂരമ

ല്ലാത്ത വാഗ്രൂപവലകളിൽപ്പെട്ട് നട്ടംതിരിയുന്ന പരമസാധുക്കളായ മനുഷ്യർ നമ്മുടെയി ടയിലെന്നല്ല എവിടെയും സമൃദ്ധിയായിട്ടുണ്ട്. നിരക്ഷരകുക്ഷികളും കുടിലാശയന്മാരു മായ 'കള്ളസന്യാസി'മാരുടെ ആക്രമണശക്തിയും അപ്പോൾ ഒരുവിധം ഊഹ്യമാണ്. ഇത്തരക്കാരുടെ സമൃദ്ധികൊണ്ട് യഥാർത്ഥസന്യാസിലോകത്തിനു കളങ്കം തട്ടുകയില്ലെ ങ്കിലും രണ്ടുകൂട്ടരേയും വേർതിരിച്ചറിയുന്നതിനു വൈഷമ്യം നേരിടുന്നു; ഒരു ദുഷ്പേ രിനും ആയതു കാരണമായിത്തീരുന്നു. തനിയെ അന്ധകൂപത്തിൽ പതിക്കാൻ കച്ചകെട്ടി യിറങ്ങിയ ഇവർ, തങ്ങളുടെ അധഃപാതത്തിൽ അന്യസാധുക്കളെയും വലിച്ചുകൊണ്ടുമ റിയുന്നു! എന്നാൽ ഇവരെ നിശ്ശേഷം നിഷ്ക്കാസിക്കാമെന്നുവച്ചാൽ ആയത് സുസാധ മല്ല. മനസ്സ് എത്രയോ ഭിന്നരീതിയിലുള്ളത്; അതുകൊണ്ടുതന്നെയായിരിക്കാം 'എന്തു ചെയ്യാം!' എന്നു സ്വാമികൾ അവസാനിപ്പിച്ചത്.

ടി സംഭാഷണാനന്തരം സ്വാമിയെക്കാണുന്നതിനായി അവിടെ ഒരാൾ വന്നു സ്വാമി യുമായി ഇദ്ദേഹത്തിന് 27 സംവത്സരത്തെ പരിചയമുണ്ട് എന്നു പറഞ്ഞിരിക്കുന്നു. ഈ ഭഗവത്ഭക്തൻ വൈക്കത്ത് ഒരു മണ്ഡലം ഭജനമിരിപ്പാൻ നിശ്ചയിച്ചിരിക്കുന്നുവെന്നും അതിനുവേണ്ട ഉപദേശങ്ങൾ സ്വാമി മുഖാന്തിരം നൽകണമെന്നും മിസ്റ്റർ നാരായണമേ നോനോടപേക്ഷിച്ചതുകൂടാതെ ബാല്യപരിചിതനായ സ്വാമി ടിയാനെ വിസ്മരിച്ചുകള ഞ്ഞതിൽ മനസ്താപമുണ്ടെന്നു 'പരാതി'പ്പെട്ടതായി അറിയിക്കണമെന്നു പറകയും ചെയ്തു വത്രെ. വാസ്തവത്തിൽ സ്വാമി അയാളെ വിസ്മരിച്ചുകളഞ്ഞുവെന്നത് അടിസ്ഥാനമി ല്ലാത്ത ഒരപവാദം മാത്രമായിരുന്നുവെന്നു അയാളോടുതന്നെ സ്വാമിചെയ്യുന്ന ചില ചോദ്യ ങ്ങളിൽനിന്ന് നമുക്കു മനസ്സിലാക്കാൻ കഴിയും. ആ സാധുവിനു 'ത്രികൂട'മായ ശ്രീഷോ ഡശാക്ഷരി ദ്വികൂടമാക്കിയും 'ബാല'അപക്രമമായും ആരോ ഉപദേശിച്ചിട്ടുള്ളതിനെ സ്വാമിയെ കേൾപ്പിച്ചതിൽ ആ നിലയിൽ അയാൾക്ക് ശരിയായി ഉപദേശിപ്പാൻ ടിയാൻ അർഹനല്ലാതിരുന്നതിനാൽ അവ തെറ്റിയിരിക്കുന്നുവെന്നുമാത്രം പ്രതിനിർദ്ദേശം ചെയ്ത തായി പറകയുണ്ടായി. അനന്തരം ആഗതനോടായിട്ട്,

സ്വാമി: "മത്സ്യമാംസങ്ങൾ ഇപ്പോഴും ഉപയോഗിക്കുമോ?"

ആഗതൻ: "മത്സ്യം ഒരിക്കലും തിന്നില്ല; മാംസം ഉപയോഗിക്കും."

സ്വാമി: "കൊച്ചിക്കാരായ ചിലർക്കു മീൻ തീറ്റി അവസ്ഥക്കുറവെന്നും മാംസാഹാരമാ യാൽ ആ കൂട്ടരുടെ ഇടയിൽ അതൊരു മേന്മയെന്നും വിചാരമുള്ളതായിത്തോന്നുന്നു. ദൌർഗ്ഗന്ധ്യാദികൾകൊണ്ടും ഹിംസാ (പ്രാണവിയോഗവ്യാപാര)ജന്യത്വംകൊണ്ടും രണ്ടും തുല്യംതന്നെ."

ആഗതൻ: "ദേഹപോഷണത്തിനു മാംസം ഉത്തമമെന്നും ശൂദ്രന് അതാവാമെന്നും വലിയ ജ്യോതിർവിത്തായ കൊച്ചുണ്ണി രാജാവവർകൾ പറഞ്ഞിട്ടുണ്ട്."

സ്വാമി: "അദ്ദേഹം അങ്ങനെ പറഞ്ഞിട്ടുണ്ടെങ്കിലും ദ്വിജന്മാവായ ആ മാന്യനും നി ങ്ങളും തമ്മിൽ ഈ കാര്യത്തിലെന്തുഭേദം? മാംസം ധർമ്മദൃഷ്ട്യാ ആർക്കും നല്ലതല്ല.

'കണ്ടകേനാപി യേ വിദ്ധാ യാന്തി കാമപി വിക്രിയാം
തേപി ശസ്ത്രനികൃത്തസ്യ പശോർമ്മാംസാനി ഭുംജതെ
ശസ്ത്രം പത്ത്രായതേ യസ്യ ഘാതകോ ജനകായതെ;
തസ്യമുഗ്ദ്ധപശോർമ്മാംസമപശുഃകോത്തിമാനവഃ'

മുതലായതോർത്താൽ മനുഷ്യൻ മാംസം തിന്നില്ല. പിന്നെ പോഷണത്തിനാണെന്നുവ

രികിൽ നെയ്യ്, പരിപ്പ്, നേന്ത്രക്കായ് മുതലായവയാണ് മെച്ചമെന്നു പ്രൊഫസർ റീഡും അമേരിക്കൻ സയൻസുകാരും പറയുന്നു. ശൂദ്രനു തിന്നാമെങ്കിൽ അവർക്കും വിരോധ മില്ല. ചരിത്രം അങ്ങനെ കാണുന്നു. ഇനി 'ദ്വിജ'നായ രാജാവിനും സ്മൃതിയുടെ കാലത്തു അദ്ധ്യയനമുണ്ടായിരുന്നു; ആ സ്ഥിതിക്ക്,

'സജീവന്നേവ ശൂദ്രത്വമാശു ഗച്ഛതി സാന്വയഃ' എന്ന സ്മൃതികൊണ്ട് അവരെ നിങ്ങൾക്കു പിടിക്കാം എന്നൊന്നുകൂടിയുണ്ട്. അവരുടെ ജാതിക്കെങ്കിൽ സൂപ്പു മുതലാ യത് അദ്ദേഹം വിധിക്കുമോ? നിങ്ങൾ ഈശ്വരഭജനം തുടങ്ങിയിട്ടു ഒരു മുപ്പതുവർഷമാ യിരിക്കും. ഇനിയും മാംസം തിന്നുന്നല്ലോ. മുമുക്ഷുവിന് അതിൽ രുചിയുണ്ടാവില്ല."

ആഗതൻ:"സ്നേഹിതന്മാരോടിങ്ങനെ തുറന്നു പറയുന്നവർ ചുരുക്കമായിരിക്കും."

സ്വാമി: "ഞാൻ ഹൃദയം തുറന്നുതന്നേ പറകയുള്ളൂ. മിനുസവാക്കില്ല."

ആഗതൻ: "എന്റെ ഉള്ളം നടുങ്ങിയെങ്കിലും അനുഗ്രഹമായി."

സ്വാമിയുടെ ആർജ്ജവസ്വഭാവം വെളിവാക്കുന്നതിന് ഈ സംഭാഷണം ഇതിലേയ്ക്കു നാം കണ്ട അനവധി ഉദാഹരണങ്ങളിൽ ഒട്ടും അപ്രധാനമല്ലാത്തതാണല്ലോ. പ്രാണി ഹിംസനത്തിൽ അളവറ്റ വൈരസ്യവും പ്രാണിരക്ഷണത്തിൽ അകൈതവമായ ധർമ്മവ്ര തവും ഇദ്ദേഹത്തിൽ സുസ്ഥിരമായിരിക്കുന്നുവെന്നും നാം കണ്ടുകഴിഞ്ഞു. 'ഉള്ളം നടുങ്ങി' എന്ന് 'ആഗതൻ' പറഞ്ഞതു സ്വാമിയുടെ അസാധാരണമായ സംസാരരീതികൊണ്ടാണ്; വിശേഷിച്ച് ഇത്തരം ഹൃദയസ്പർശിയായ വിഷയങ്ങൾ ഉപന്യസിക്കുമ്പോൾ ഒച്ച ഗംഭീ രവും ഉച്ചവുമായിരിക്കുമെന്നതു ഞങ്ങൾക്കു വളരെ അനുഭവമുള്ള ഒരു കാര്യവുമാണ്.

കന്നി 12: "ശാസ്ത്രി 'മഹോപാദ്ധ്യായ' ബിരുദാങ്കിതനും തിരുവനന്തപുരം രാജകീയ സംസ്കൃതമഹാപാഠശാലയിൽ അധ്യാപകനും ആയ ശ്രീമാൻ ശിവശങ്കരപ്പിള്ള അവർക ളുടെ ഒരു അനുമോദനക്കത്തുകിട്ടി" എന്നു സ്വാമിയുടെ ഡയറിയിൽ പ്രസ്താവിച്ചിട്ടു ള്ളതു താഴെപ്പകർത്തുന്നു.

അനന്തശയനം

നമോസ്തു തത്ര ഭവദ്ഭ്യസ്തീർത്ഥപാദേഭ്യഃ

തത്ര ഭവദ്ഭിർദയയാ പ്രേഷിതാനി ചത്വാര്യപി പുസ്തകാന്യലപ്സി. ഭവാദൃശാനാമേ താദൃശാനുഗ്രഹസ്യപാത്രതാം ഭജമാനോഹമാത്മാനമേവ-വാരവാരംമഭിനന്ദാമി കൃത ജ്ഞതാം ച ധാരയാമി. പൂജ്യപാദശ്രീ 'ചട്ടമ്പി' ഗുരുഭ്യോ $f$ ജാനമേവേതഃ പൂർവം തത്ര ഭവതൊ വൈദുഷ്യമുഭയത്രാപി ലൌകികെ വൈദികെ ച. സാക്ഷാൽകൃതമിദാനീം ച തദേവൈഭിഃപുസ്തകൈഃ ശിഷ്ടം തു പശ്ചാത്.

ഇതഃപൂർവം യദ്യപ്യഹമപരിചിതസ്ത്രഭവതാം, അഥാപി ശ്രീമതാം ചട്ടമ്പിദേവാനാമ ന്തേവാസീതിഭവാൻ പരിചിത ഏവാസിന്മമ. ഇദം ചാന്യദസ്തി വക്തവ്യം വിശേഷതഃ, യദ്ദിനം പ്രത്യഹം തത്രഭവതഃ ഛായാം 'നന്ത്യാരുവീട്' ഗൃഹെ (അഹം തത്രൈവ വസാമി) പശ്യാമി. അത്ര 'പരമേശ്വരൻപിള്ള' ജ്യേഷ്ഠേഭ്യശ്ച നിവേദിതോ $f$ യംവാർത്താ.

തത്ര ഭവതാം വിധേയഃ

ശിവശങ്കരപ്പിള്ള (ഒപ്പ്)

തർജ്ജമ

തിരുവനന്തപുരം

പൂജ്യപാദനായ തീർത്ഥസ്വാമികൾക്കു നമസ്കാരം.

അവിടുന്നു സദയം അയച്ചുതന്ന പുസ്തകം നാലും കിട്ടി. ഭവാദൃശന്മാരുടെ ഇപ്രകാരമുള്ള അനുഗ്രഹത്തിനു പാത്രമായിത്തീർന്നല്ലോ എന്ന് എന്നെക്കുറിച്ചു ഞാൻ എപ്പോഴും അഭിനന്ദിക്കുകയും കൃതജ്ഞതയെ ആവഹിക്കുകയും ചെയ്യുന്നു. അങ്ങയുടെ ലൗകിക വൈദികവിഷയമായ വിദ്വത്ത്വം മുമ്പു തന്നെ പൂജ്യശ്രീ ചട്ടമ്പിസ്വാമിഗുരുപാദങ്ങളിൽനിന്നു ഞാൻ അറിഞ്ഞിട്ടുണ്ട്. ഇപ്പോളത് ഈ പുസ്തകങ്ങളിൽനിന്നു വെളിവായുമിരിക്കുന്നു. ശേഷം പിന്നീട്.

ഇതിനുമുമ്പ് അങ്ങേയ്ക്ക് ഞാൻ അപരിചിതനായിരുന്നെങ്കിലും ബ്രഹ്മശ്രീ ചട്ടമ്പി സ്വാമിപാദങ്ങളുടെ ശിഷ്യനെന്ന നിലയിൽ അങ്ങ് എനിക്കു പരിചിതനായിത്തീർന്നിട്ടുണ്ട്. നന്ത്യാരുവീട്ടിൽ (എന്റെ താമസസ്ഥലത്ത്) ഇരിക്കുന്ന അവിടുത്തെ ഛായാപടം എനിക്ക് എന്നും കാണാൻ ഇടയാകുന്നു, എന്നുള്ളത് വിശിഷ്യ അറിയിക്കേണ്ട ഒരു സംഗതിയാണ്. പരമേശ്വരൻപിള്ള ജ്യേഷ്ഠനോടും ഇക്കാര്യങ്ങളെല്ലാം അറിയിച്ചു.

എന്ന്,

പൂജ്യനായ അങ്ങയുടെ വിധേയൻ

ശിവശങ്കരപ്പിള്ള (ഒപ്പ്)

കന്നി 18: ഇന്ന് വിശേഷമായിപ്പറവാനുള്ളതു സ്വാമി ചില പുസ്തകങ്ങൾ വായിച്ചു എന്നുള്ളതാണ്. പുസ്തകങ്ങളും പാരായണോദ്ദേശ്യവും എന്തെന്നു ഡയറിയിൽനിന്നു തന്നെ മനസ്സിലാക്കാമെന്നതിനാൽ അവയെപ്പറ്റി ഒന്നും പറയുന്നില്ല. "ഇതിനിടയിൽ, മുമ്പു വായിച്ചിട്ടുള്ള 'ന-മോക്ഷപ്രദീപം' അസിദ്ധാനുഭൂതി' മുതലായവയൊഴിച്ചുള്ള സ്വാമി കാരാടന്റെ കൃതികൾ വായിച്ചു. ഈ വാചനം തൽകൃതിപരമ്പരയുടെ യുക്തിസൗഷ്ഠവമോ രചനാ വൈശദ്യമോ ഒന്നും മുൻനിർത്തിയല്ലെന്നും ബ്രഹ്മാനന്ദശിവയോഗിമദാങ്കുശമായി സ്വാമിതിരുവടി രചിച്ചരുളിയിട്ടുള്ള ആ മഹാനിബന്ധത്തിന്റെ പാരായണപൂർവരംഗമാണെന്നും മുമുക്ഷുക്കൾ ഗ്രഹിച്ചിരിക്കേണ്ടതാണ്.

> '(യ ഉ?) ക്തോവേദരാദ്ധാന്തസ്തത്ര നോ വച്മ്യ ശക്തിതഃ
> സഹസ്രകിരണവ്യാപ്തേ ഖദ്യോതഃ കിം പ്രകാശയേത്'

എന്നപോലെയുള്ള ആചാര്യവചനം, വിസ്തരഭയം ഇവയെ ഓർത്തു ബ്രഹ്മാനന്ദശിവ യോഗിഗ്രന്ഥങ്ങളെക്കുറിച്ച് ഇവിടെ നിരൂപിക്കുന്നില്ല. മോക്ഷപ്രദീപാദിഗ്രന്ഥവിമർദ്ദനപരമായ അദ്വൈതദീപികയും ഇതോടുകൂടി വായിച്ചുതീർത്തു.

സ്വാമിയിൽ കാണുന്ന അന്യാദൃശമായ വിനയം മഹാപണ്ഡിതനായ സ്വാമികൾക്കിണങ്ങുന്നുണ്ട്.

> 'ഭവന്തി നമ്രാസ്തരവഃ ഫലോദ്ഗമൈർ
> നവാംബുഭിർദൂരവിലംബിനോ ഘനാഃ
> അനുദ്ധതാഃ സൽപുരുഷാഃ സമൃദ്ധിഭിഃ
> സ്വഭാവ ഏവൈഷ പരോപകാരിണാം.'

എന്നാണല്ലോ അഭിയുക്തവചനവും. ബ്രഹ്മാനന്ദശിവയോഗിമതവിമർദ്ദനത്തിൽ പ്രധാന പ്രതിരോധകമായി നിന്നത് ആ വിഷയത്തിൽ പരമഗുരുപാദർ പ്രവേശിച്ചു എന്നതാണല്ലോ. ആ തിരുമേനി പ്രവേശിച്ചേടത്തു തന്റെ സാന്നിദ്ധ്യം എന്തൊരു മേന്മയെച്ചെയ്യും എന്നവണ്ണം പണ്ഡിതചക്രവർത്തിയായ സ്വാമികൾ അരുളിയിരിക്കുന്നതിലാണ് അദ്ദേഹത്തിന്റെ സീമാതിലംഘിയായ വിനയം പ്രകാശിച്ചു കാണുന്നത്.

കന്നി 22: 'രാമരാജബഹദൂർ' രണ്ടാം പുസ്തകം സ്വാമി ഇന്നു വായിച്ചുതീർത്തതായി കാണുന്നു. ഇതേപ്പറ്റി സ്വാമിയുടെ അഭിപ്രായഗതി ഇപ്രകാരം സംക്ഷേപിക്കാം. ഇത് പൂർവഖണ്ഡാധ്യായങ്ങളെക്കാൾ ഒന്നുകൂടി ഔന്നത്യം കൈകൊണ്ട് ഹൃദയാഹ്ലാദകമായി നില്ക്കുന്നു. ഇതിന്റെ കർത്താവായ 'സി. വി. കേരളഭട്ടബാണ'ന്റെ കൃതികളെപ്പറ്റി അദ്ദേഹത്തിനുള്ള വൃത്തിവിശേഷങ്ങൾ (ബഹുമാനാദരങ്ങൾ) അന്യാദൃശങ്ങൾതന്നെ. എന്നാൽ അനർഹവും അനാവശ്യവുമായി വരുത്തിക്കൂട്ടിയിട്ടുള്ള സ്വതന്ത്രാപപ്രയോഗങ്ങൾ ഹൃദയവേധകമായിരിക്കുന്നു എന്ന് ഇപ്പോഴും അഭിപ്രായപ്പെടുന്നു. സ്വാമികളുടെ ഈ അഭിപ്രായങ്ങൾ എത്രയോ പരമാർത്ഥമായിരിക്കുന്നുവെന്നു പ്രത്യേകം പറയേണ്ടല്ലോ.

കന്നി 23: "വിഷവിദ്യാവിഷയത്തിൽ നമ്മുടെ ശിഷ്യനായിത്തീർന്നു മന്ത്രസാധനം, ഔഷധസമ്പാദനം മുതലായതുകൊണ്ടു വിശിഷ്ടഗാരുഡികനായിരിക്കുന്ന പള്ളിക്കവീട്ടിൽ വേലുപ്പിള്ളയെന്നാൾക്കു മുമ്പ് പറഞ്ഞുകൊടുത്തിട്ടുള്ളതിനുപുറമേ, യന്ത്രസാരത്തിൽനിന്നും ഉദ്ധരിച്ചു ചില മഹായന്ത്രങ്ങളുടെ ലേഖനക്രമം ഉപദേശിച്ചു."

കന്നി 24: സ്വാമി ഇന്നു കൊല്ലംവരെ ഒരു സഞ്ചാരത്തിനു പുറപ്പെട്ടു. ഏതോ സുഖക്കേടായിരുന്നു, പൂർണ്ണസ്വസ്ഥതയെ പ്രാപിച്ചിരിക്കുന്ന ഒരു പ്രിയശിഷ്യനെക്കണ്ടു കുശലാന്വേഷണം ചെയ്കയെന്നതു പ്രധാനലക്ഷ്യമായിരുന്നു. അടുത്തലാക്ക് ശ്രീമൽ സ്നേഹിതനായ മുൻസിഫ് മിസ്റ്റർ പറവൂർ പി. എൻ. പത്മനാഭപിള്ള ബി. എ; ബി. എലിന്റെ ദർശനമായിരുന്നുവത്രെ.

ഈ മാന്യനെപ്പറ്റി സ്വാമിക്കുള്ള അഭിപ്രായം ഞങ്ങളെ അറിയിച്ചിട്ടുള്ളത് ഇവിടെ പകർത്താം. ഇദ്ദേഹം സർവസത്താസ്ഫൂർത്തിപ്രദനായ ഈശ്വരസാക്ഷിയെ മുൻനിർത്തി ന്യായമായി പ്രവർത്തിക്കുന്ന വിചക്ഷണന്മാരിൽ മേൽപ്പടിക്കാരനാണ്. അധികം ആരെയും സമ്മതിക്കാത്ത ഒരു ഡിസ്ട്രിക്ട് കോടതിവക്കീൽ – 'ഇങ്ങനെയുള്ള ഗുണജ്ഞന്മാരായ ന്യായദ്രഷ്ടാക്കളുണ്ടെങ്കിൽ രാജ്യത്തിനുള്ള നന്മ അവർണ്ണനീയംതന്നെ', എന്ന് ഈ മഹാശയനെപ്പറ്റി സ്വാമിയോടു സംഭാഷണമദ്ധ്യേ പറഞ്ഞതു സ്വാമിയുടെ ലോകാദൃതാനുഭവത്തോടു യോജിച്ചിരിക്കുന്നുവെന്നും അദ്ദേഹം അരുളിയിട്ടുണ്ട്.

കുശലവാർത്താനന്തരം ഈ ധന്യൻ സ്വാമിയോട് ഇപ്രകാരം പറഞ്ഞു: "ഞാൻ മൂവാറ്റുപുഴെനിന്നും പോരുന്ന അവസരത്തിൽ അവിടെ (മഠത്തിൽ) പോയിരുന്നു. സ്വാമി ഇങ്ങോട്ടു പോന്നു എന്നറിഞ്ഞു മടങ്ങി."

സ്വാമി:"തമ്മിൽ കണ്ടതിന്റെ അടുത്ത നാലാംദിവസം ഞാൻ യാത്ര പുറപ്പെട്ടു. ഇരിങ്ങാലക്കുടെ ചെന്നിട്ടാണ് പോന്നതെങ്കിലും വീണ്ടും ഉടനെ അങ്ങോട്ടുതന്നെ ചെല്ലണമെന്നു സ്വാമിതിരുവടി എഴുത്തയച്ചിരുന്നു. ജോലിത്തിടുക്കമായിരിക്കുമല്ലോ. ഞാൻ ഇറങ്ങിക്കളയാം."

മുൻസിഫ്: "ഒട്ടൊക്കെത്തീർന്നു; ഇനി കുറച്ചുകാണും" എന്നു സൂചിപ്പിച്ചിട്ടു, "സ്വകാര്യമായി എനിക്കു ഒരു സംഗതി പറയേണ്ടതുണ്ട്"എന്നു പറഞ്ഞു. പിന്നീട് ആ വിഷയ

ത്തെപ്പറ്റി അകത്തു - ഏകാന്തത്തിൽ - ചെന്നിരുന്നു സംസാരിച്ചു. അദ്ദേഹത്തിന്റെ സഹപാഠിയും ബിരുദശാലിയും ഗുണിയുമായ ഒരു വലിയ ഉദ്യോഗസ്ഥന്റെ ഏതോ യോഗക്ഷേമത്തെ (ദേഹാത്മസംസ്കാരത്തെ) അടിസ്ഥാനമാക്കി അവിടെ ഒന്നു പോയാൽക്കൊള്ളാമെന്ന് അദ്ദേഹം താല്പര്യപ്പെട്ട് ഒരു പ്രധാനസിൽബന്തിയെക്കൂടി അയച്ചു. സ്വാമിയെ ആദരിച്ചിരുത്തി ആ മാന്യൻ ചിലതെല്ലാം സംസാരിച്ചു. ചട്ടമ്പിസ്വാമിതിരുവടിയുമായി അദ്ദേഹത്തിനു പരിചയമുള്ളതുകൊണ്ടു 'അവിടുത്തെ' അറിയുമോ എന്ന് അദ്ദേഹം ചോദിച്ചു. (മലയാളരാജ്യത്തുള്ള അഭിജ്ഞന്മാർ ഒരു വേദാന്തിയേയോ യോഗമാർഗ്ഗാനുസാരിയേയോ മറ്റോ കണ്ടുകൂടിയാൽ അവരോടു മേൽപ്രകാരം ചോദിക്കുന്നതു സാധാരണമാണല്ലോ.)

സ്വാമി: "അവിടുന്ന് എന്റെ ദൈവതമാണ്; എന്നാൽ ഗുരുതൃപ്പാദരാണ്."

ആ മാന്യൻ: "പിന്നെ വിശേഷിച്ചു?" എന്ന് ആഗമനോദ്ദേശത്തെക്കുറിച്ചു ജിജ്ഞാസ പുറപ്പെടുവിച്ചു.

സ്വാമി: "സ്വാർത്ഥപരമായി യാതൊന്നും കരുതിയിട്ടില്ല; ഇവിടെ വന്നുപോയാൽകൊള്ളാമെന്നു അദ്ദേഹം പറഞ്ഞതുകൊണ്ടു വന്നതാണ്."

ആ മാന്യൻ: "അല്ല; മറ്റൊന്നുമില്ല. ജോലിത്തിരക്ക് അല്പം ഉള്ളതുകൊണ്ടു ചോദിച്ചതാണ്."

സ്വാമി: "ഞാൻ അതോർത്തുതന്നെ ഇരിക്കുന്നു. ഇക്കാരണം പറഞ്ഞു അദ്ദേഹത്തിന്റെ അടുക്കൽനിന്ന് ഏതാനും മിനുട്ടിനിടയിൽ മൂന്നുവട്ടം യാത്രയ്ക്കു ബദ്ധപ്പെട്ടാണ് ഞാൻ അനുമതിവാങ്ങിപ്പോന്നത്. എന്നെ കാണാൻവരുന്ന ഒരു സാധുമനുഷ്യന്റെ സംഗതിയിലും ഞാൻ കാലദേശങ്ങളെ ഒട്ടുംതന്നെ വിസ്മരിക്കാറില്ല."

പിന്നീട് അവസരമുള്ളപ്പോൾ പുനർദ്ദർശനാദികളുണ്ടാകയെന്നതിനെക്കുറിച്ചും മറ്റും അദ്ദേഹം സൂചിപ്പിച്ചശേഷം ബോധഘനനും ഒരുമിച്ചു സ്വാമി മടങ്ങി. അദ്ദേഹത്തിന്റെ അനിവാര്യധർമ്മസാധന'രക്ഷണവിഷയത്തിൽ സ്വസഹാധ്യായിക്കുണ്ടായിടത്തോളം താല്പര്യവിശേഷം ആ മാന്യനു സംജാതമാകാതിരുന്നത് ഒരുമാതിരി അപശകുനമാണ് എന്നത്രെ സ്വാമികളുടെ അഭിപ്രായം.

വഴിയിൽ ചിലരെക്കണ്ട്, സ്വാമിയുടെ ഒരു പഴയ പരിചിതനും ബാച്ചിലർ ഓഫ് ഫിലാളജി ഡോക്ടർ ഓഫ് സിവിൽലാസ് പ്രഭൃതിബിരുദശാലിയും ആയ ബാരിസ്റ്റർ പത്മനാഭപിള്ള അവർകളുടെ വസതിയിൽ കയറി. അല്പം സംഭാഷണം ഉണ്ടായി. ആയതു ഭാഷാവിഷയകമായും മറ്റുമാണ്. അതിനെ ഇങ്ങനെ ചുരുക്കാം. സംസാരിച്ചിരിക്കുന്നതിനിടയിൽ മഹാനായ ഒരു യൂറോപ്യൻ നിർമ്മിച്ച ഒരു നിഘണ്ടുവിൽ സംസ്കൃതം, ലാറ്റിൻ മുതലായ പ്രാചീനഭാഷകളില്ലാത്തതും ആ വകയിൽ ഒന്നിന്റേയും സ്പർശം തട്ടീട്ടില്ലാത്തതും 'ധാതു' അറിഞ്ഞുകൂടാത്തതെന്നു പറഞ്ഞുദ്ധരിച്ചിട്ടുള്ളതും മലയാളഭാഷാസമുല്പന്നങ്ങളെന്നു നമുക്ക് പ്രത്യക്ഷപ്പെടുന്നതും ആയ അനവധി വാക്കുകൾ കൊടുത്തിരിക്കുന്നതു ദ്രാവിഡത്തിന്റെ പുരാതനത്വത്തിനു തെളിവാണെന്നും ഇവിടുത്തെ ദേശാദിനാമങ്ങൾ അതേരൂപത്തിൽ ദേശാന്തരങ്ങളിൽ കാണുന്നത് ആ ദിക്കുകാർ ദ്രാവിഡരാജ്യത്തുനിന്നു പോയവരാണെന്നൂഹിക്കുന്നതിലേയ്ക്കു പര്യാപ്തസാധനമെന്നും, മേൽപറഞ്ഞവയിൽ ആദ്യബിരുദത്തിന് ആധാരഭൂതമായ ഉപന്യാസം തയ്യാറാക്കിയിരുന്ന അവസരത്തിൽ 'പ്രാചീനമലയാള'ത്തെ ഓർത്തുവെന്നും പ്രസ്താവിച്ചിട്ട്, മിസ്റ്റർ പിള്ള ആ

പുസ്തകത്തിലെ പ്രമേയങ്ങളെക്കുറിച്ചു സ്വാമിയോട് ചോദിക്കയും അതിലും ആചാരപദ്ധതിപ്രാസ്താവികത്തിലും ഉള്ള സിദ്ധാന്തങ്ങളെ സ്വാമി വിശദമാക്കുകയും ചെയ്തു. കൂടാതെ, മേൽപറഞ്ഞ സംഗതികളിൽ ഓരോ ഡോക്ടർമാർക്കുള്ള അഭിപ്രായഗതികളും ബാരിസ്റ്റർ അവർകളുടെ നിരീക്ഷണവും കലർത്തി അദ്ദേഹം സംസാരിച്ചു. അപ്പോൾ മിസ്റ്റർ പിള്ളയുടെ ആശയം സ്വാമിതിരുവടി ദ്രാവിഡത്തെക്കുറിച്ചെഴുതിയിട്ടുള്ള മഹാനിബന്ധത്തോടു യോജിക്കുന്നുണ്ടെന്ന് സ്വാമി സംവദിച്ചു.

ദ്രാവിഡന്മാർ ആര്യസമകക്ഷന്മാരായ ഒരു ജാതിക്കാരാണെന്നും, പരിഷ്കാരത്തിൽ, ആത്മീയമായും ലൗകികമായുമുള്ള വിഷയങ്ങളിൽ അവർ ഒട്ടും പിന്നോക്കമല്ലായിരുന്നെന്നും ജാജ്വല്യമാനമായ ആര്യപരിഷ്കാരം അവർ മിക്കവാറും സ്വീകരിച്ചത് അവർക്കു പ്രകൃത്യാ ഉള്ള അനുകരണശക്തികൊണ്ടാണെന്നും മറ്റും പ്രാചീനമലയാളാദിഗ്രന്ഥങ്ങളിൽ പ്രതിപാദിക്കയും ധ്വനിപ്പിക്കയും ചെയ്തിട്ടുണ്ട്. ഈ അഭിപ്രായമിപ്പോൾ സർവസമ്മതമായുമിരിക്കുന്നു മിസ്റ്റർ പിള്ളയും സ്വനിരീക്ഷണശക്തികൊണ്ടും മറ്റും അതിനോടു വിഘടിക്കാതിരിക്കുന്നതു പ്രസ്തുതാഭിപ്രായത്തിനു ഒരു സ്ഥിരപ്രതിഷ്ഠയും മേന്മയും നൽകുന്നുവല്ലോ.

സംസ്കൃതം, ലാറ്റിൻ മുതലായ ഭാഷകളിലില്ലാത്തതും അവയുടെ സ്പർശംപോലും തട്ടിയിട്ടില്ലാത്തതും, ധാതു അറിഞ്ഞു കൂടാത്തതുമായ അനവധി വാക്കുകൾ ദ്രാവിഡഭാഷാസമുല്പന്നങ്ങളാണെന്നുവച്ചു അവയ്ക്ക് പുരാതനത്വം എങ്ങനെ കല്പിക്കാം എന്നു വിഷമിക്കുന്നു. സംസ്കൃതം, ലാറ്റിൻ മുതലായവ പ്രാചീനഭാഷകളാണെങ്കിൽ അവയിൽ ഇതരഭാഷകളിലെ ധാതുക്കളും കാണണമോ? അത് എന്തൊരു നിയമം അടിസ്ഥാനമാക്കിപ്പറഞ്ഞുവെന്നും അറിവാൻ പണിപ്പെടുന്നു. ഒരു മാതൃഭാഷയുടെ സന്താനങ്ങളായാൽ അപ്രകാരം കാണുമെന്നുള്ളത് പ്രത്യക്ഷമായിരിക്കുന്നു. സംസ്കൃതം, ഗ്രീക്ക്, ലാറ്റിൻ മുതലായവയുടെ മാതൃസ്ഥാനം വഹിക്കുന്നത് ഇൻഡോജർമ്മാനിക്കും മൂലദ്രവിഡഭാഷയും രണ്ട് ഭിന്നവർഗ്ഗങ്ങളായിരിക്കെ മലയാളസമുല്പന്നങ്ങളെന്നു നമുക്കു പ്രത്യക്ഷം തെളിയുന്ന വാക്കുകളുടെ ധാതുക്കൾക്കു സംസ്കൃതം മുതലായതിന്റെ സ്പർശം തട്ടിയിട്ടില്ല എന്നു പ്രതിപാദിക്കുന്നതിൽ എന്തു സ്വാരസ്യമുണ്ടെന്നും മനസ്സിലാകുന്നില്ല. ഒന്നിലുള്ളതു മറ്റവയിൽ കാണുന്നില്ല എന്നതു എങ്ങനെ പഴക്കവും കാണിക്കും? രണ്ടു വർഗ്ഗത്തിലും വല്ല വാക്കുകൾക്കും അർത്ഥത്തിലും ശബ്ദത്തിലും സാമ്യം കാണുന്നുവെങ്കിൽ, അവ യാദൃച്ഛികങ്ങളോ, സങ്കരത്വംകൊണ്ടുണ്ടായതോ ആയിരിക്കണം എന്നുള്ളതാണു ന്യായമായ ഊഹമെന്നു തോന്നുന്നു.

ഇവിടുത്തെ ദേശാദിനാമങ്ങൾ അതേരൂപത്തിൽ ദേശാന്തരങ്ങളിൽ കാണുന്നത് ആദിക്കുകാർ ദ്രാവിഡരാജ്യത്തുനിന്നു പോയവരാണെന്നൂഹിക്കാം എന്നു പറഞ്ഞതിലും അല്പമായി വികല്പങ്ങൾ ഉല്പദിക്കുന്നു. ഒന്നാമതായി ദ്രാവിഡരാജ്യം എന്ന നാമം കൊണ്ട് അദ്ദേഹം നിഷ്കർഷിച്ചുവച്ചിട്ടുള്ള സ്ഥലത്തിന്റെ പരിധിയെപ്പറ്റി നമുക്ക് ഒരു രൂപമില്ല. ഇൻഡ്യ ഒട്ടുക്ക് ഒരിക്കൽ ദ്രാവിഡന്മാർ അധിവസിച്ചിരുന്നതായി നമുക്കു ലക്ഷ്യമുണ്ട്. അങ്ങനെയെങ്കിൽ ദ്രാവിഡരാജ്യമെന്നതു ഇൻഡ്യയുടെ വേറൊരു നാമമൊ അതോ ഇപ്പോൾ നാം ദ്രാവിഡശബ്ദംകൊണ്ടു വിവക്ഷിക്കുന്ന ദക്ഷിണ ഇൻഡ്യയ്ക്കു മാത്രം പറ്റുന്ന ഒരു പേരൊ? ദക്ഷിണ ഇൻഡ്യയെ ഉദ്ദേശിച്ചായിരിക്കാം അദ്ദേഹവും പറഞ്ഞത്. അതെങ്ങനെയും പോകട്ടെ. സദൃശനാമങ്ങൾക്കു ഹേതു ഇവിടെനിന്നു കുറെപ്പേർ അങ്ങോട്ടുപോയതൊ, കുറെപ്പേർ അവിടെനിന്ന് ഇങ്ങോട്ടു വന്നതൊ എന്നുമൊരു സംശയമുണ്ടാകുന്നു. വാക്കുകൾക്കു സാമ്യം കാണുന്നതുകൊണ്ടു എല്ലാം ഒരു വർഗ്ഗക്കാരായിരു

ന്നുവെന്നുമാത്രം ഊഹിക്കാമെന്നല്ലാതെ ക്ലിപ്തമായി ഒന്നും പറവാൻ മേലാ എന്നാണു തോന്നുന്നത്. ആര്യന്മാരുടെ വരവിനുമുമ്പ് ഇൻഡ്യ, ഗ്രീസ് മുതലായ സ്ഥലങ്ങളിൽ വസിച്ചിരുന്ന ജാതിക്കാർ മിക്കവാറും ആകൃതിയിലും, പരിഷ്കാരത്തിലും, ഒരേ മഹാവംശത്തിലുൾപ്പെട്ടവർ എന്നു നമുക്കൂഹിപ്പാൻ ധാരാളം ന്യായമുണ്ട്. ഗ്രീസ്സിലുണ്ടായിരുന്നവർ പെലാസ്ജിയൻസ്, ലിലിജെസ് എന്നും ഇൻഡ്യയിലുള്ളവർ ദ്രാവിഡന്മാർ എന്നും നാമങ്ങളിൽമാത്രം വ്യത്യാസം കണ്ടുവെന്നു പറയാം. ഗ്രീസിലെ പൂർവനിവാസികളുടെ ബഹുവിധപരിഷ്കാരങ്ങളുടെ കേന്ദ്രമായ 'മൈക്കിനി'യെ (Golden) സൗവർണ്ണശബ്ദം ചേർത്തത്രെ ഗ്രീക്കുകാരുടെ ആദികവിയായ ഹോമർ പലവട്ടവും വാഴ്ത്തിയിട്ടുള്ളത്. വാല്മീകിയിലും ദ്രാവിഡമഹാനഗരമായ ലങ്കയെ വർണ്ണിക്കുമ്പോൾ സ്വർണ്ണം, രത്നം മുതലായ വാക്കുകൾ പല പ്രാവശ്യവും ആവർത്തിച്ചിരിക്കുന്നതായിക്കാണാം.

'സവേശ്മജാലം ബലവാൻ ദദർശ
വ്യാസക്തവൈഡൂര്യസുവർണ്ണജാലം
യഥാ മഹൽപ്രാവൃഷിമേഘജാലം
വിദ്യുത്പിനദ്ധംസവിഹംഗജാലം'

എന്ന ശ്ലോകം ഉദാഹരണമായി ഉന്നയിക്കാം. ആത്മീയ സംഗതികളിൽ ആര്യന്മാർ നിസ്തുല്യന്മാരായിരുന്നെങ്കിലും ദ്രാവിഡന്മാരുടെ ഭൗതികപരിഷ്കാരം അവരെ ആശ്ചര്യപരതന്ത്രരാക്കി എന്നുവേണം ഊഹിപ്പാൻ. ഇവകൊണ്ടു ആര്യാഗമനത്തിനുമുമ്പ് പൂർവചരിത്രങ്ങളാൽ അറിയപ്പെട്ട യൂറോപ്പ്, ഉത്തര ആഫ്രിക്ക, ഇൻഡ്യ മുതലായ സ്ഥലങ്ങളെ ഈ വിപുലവർഗ്ഗക്കാർതന്നെ അധിവസിച്ചിരുന്നു എന്നു നമുക്കൂഹിപ്പാനവകാശമുണ്ട്. അപ്പോൾ മേൽകാട്ടിയ ചോദ്യത്തിനു ഇടയില്ല എന്നും തോന്നുന്നു; അതായത് അവർ ഒരു പ്രത്യേക രാജ്യത്തുനിന്നുപോയവരാണ് എന്നുറപ്പിച്ചു പറഞ്ഞിരിക്കുന്നത് സുസമ്മതമാണോ എന്നു സംശയിക്കുന്നു.

മിസ്റ്റർ പിള്ളയുമായി മേലുള്ള സംഭാഷണം കഴിഞ്ഞശേഷം അവിടെ വന്നുചേർന്നവരിൽ പരേതനായ ദിവാൻ നാഗൻ നാരായണനെന്ന മഹാന്റെ ഭാഗിനേയനും ഡിസ്ട്രിക്ട് രജിസ്ട്രാറും വിശിഷ്ടഗ്രന്ഥകാരനും ആയ നെയ്യൂർ പി. പത്മനാഭപിള്ള അവർകൾ ബി. എയുമായി സ്വാമി പലതും സംസാരിക്കയുണ്ടായി. ഈ മാന്യൻ വീരശൂരാഗ്രണിയും രാജഭക്താഗ്ര്യനുമായ 'കണക്കു തമ്പി വേലായുധൻ ചെമ്പകരാമൻ' ദളവായുടെ ജീവചരിത്രം എഴുതുന്നതിന് ഒരുങ്ങിയിരിക്കയാണെന്നു പറഞ്ഞു ചിലതെല്ലാം വായിക്കയും പറകയും ചെയ്തപ്പോൾ കേരളമാഹാത്മ്യം, വെറും ഐതിഹ്യം മുതലായതിനെ ആസ്പദമാക്കി വല്ലതും പ്രസ്താവിക്കുന്ന ഘട്ടങ്ങളിൽ യഥാർത്ഥചരിത്രനിർമ്മാതാക്കളുടെയും നിരീക്ഷകന്മാരുടെയും ഉദ്ദേശത്തിനെതിരായും 'നിങ്ങൾക്ക്' ആ നിലയിൽ വാദതടസ്സം ഉണ്ടാകുമാറും ഒന്നും വരാതെ മുൻകരുതൽ ചെയ്യണമെന്ന് സ്വാമി നിർദ്ദേശിച്ചു. ദളവാ അവർകളുടെ ഒരു വിളംബരത്തിൽ ശ്രീപരശുരാമനെ വലിച്ചിഴച്ചിരുന്നതു കേട്ടിട്ടാണ് ഇങ്ങനെ പറവാനിടയായത്. ഒടുവിൽ സ്വാമികളുടെ ആഗമനം തന്റെ ഭാഗ്യമൂലകമാണെന്ന് അദ്ദേഹം പ്രസ്താവിക്കയും തിരുവനന്തപുരത്തേയ്ക്കു സ്വാമികളെ ക്ഷണിക്കയും ചെയ്തു. എങ്കിലും സ്വാമി തിരുവടിയുടെ ആജ്ഞാനുസാരം തച്ചുടയതമ്പുരാൻ തിരുമനസ്സിലെ കാര്യക്കാരുടെ വരവിനെ പ്രതീക്ഷിച്ചിരിക്കുന്നതിനായി ശ്രീമച്ഛിഷ്യനായ ചാലിൽ പരമേശ്വരൻപിള്ള അവർകളുടെ വസതിയിൽ കയറി ഫലാഹാരാദി കഴിച്ച് സ്വാമി തിരിച്ചുപോന്നു.

കന്നി 28: ഇന്ന്, വാസുദേവമനനകർത്താവിന്റെ ശിഷ്യപരമ്പരയിൽപ്പെട്ട ശ്രീമാൻ രാമബ്രഹ്മയമീന്ദ്രന്റെ ശിഷ്യനായ 'കണക്കുപത്മനാഭൻ ചെമ്പകരാമൻ' എന്ന മാന്യൻ സ്വാമി

യെക്കാണുന്നതിനായി മഠത്തിൽ ചെന്നിരുന്നു. ചെമ്പകരാമപ്പട്ടം (ഇതു 'ചെമ്പിരാമൻ'–ചെമ്പ്രാൻ–പിള്ളയെന്നതിന്റെ രൂപാന്തരമെന്നു സ്വാമിതിരുവടിയുടെ പ്രാചീ–മ–രണ്ടാം ഖണ്ഡത്തിൽ സാധിച്ചിരിക്കുന്നു) രാജവംശത്തിലേയ്ക്കു വലിയ ഒത്താശകൾചെയ്തിട്ടുള്ളവർക്ക് പാരമ്പര്യമായി വെച്ചുകൊള്ളത്തക്കവണ്ണം കൊടുക്കപ്പെട്ട സ്ഥാനപ്പേരുകളിൽ ഏറ്റവും പ്രധാനമായ ഒന്നാണല്ലോ. ഇവരുടെ വംശത്തേയ്ക്കു ഈ വിരുതുപേർ സിദ്ധിച്ചതു വീരശ്രീ മാർത്താണ്ഡവർമ്മമഹാരാജാവിന്റെ ബാഹ്യകവചമായിനിന്ന് തിരുമേനി കാത്ത 'മാർത്താണ്ഡവർമ്മ' യിലെ പരമേശ്വരൻപിള്ള എന്ന പൂർവപുരുഷൻവഴിക്കാണെന്നു പറയപ്പെട്ടിരിക്കുന്നു. മുൻകാലങ്ങളിൽ രാജവംശത്തിന്റെ ഘടനയ്ക്കും ക്ഷേമത്തിനുമായി സർവ്വാത്മനാ യത്നിച്ചിട്ടുള്ള തെക്കൻതിരുവിതാംകൂർകാർക്ക് താരതമ്യമനുസരിച്ച് 'തമ്പി', 'പിള്ള' എന്ന സ്ഥാനങ്ങൾ കൊടുത്തിരുന്നതുകൂടാതെ ഏതാനും വീട്ടുകാർക്ക് 'അണ്ണൻ' എന്ന വിരുതുനാമം കൊടുത്തിട്ടുള്ളതായും ആ ഇനക്കാർ ഇന്നും വിജയിക്കുന്നതായും ബി. എ. ബിരുദശാലികളായ ചില മഹാമാന്യവംശ്യന്മാർ സ്വാമിയോടു ഈയിടെ പറകയുണ്ടായി. ഇവർ ആയുധാഭ്യാസവിഷയത്തിൽ രാജാക്കന്മാരുടെ ഗുരുസ്ഥാനികരാണത്രെ. ഈ അഭിപ്രായം 'ശസ്ത്രിണാം ഗുരവസ്തേസ്യുഃ' എന്നു തുടങ്ങി മുൻകാണിച്ചിരുന്ന രേഖകളോട് യോജിച്ചിരിക്കുന്നല്ലോ.

മേൽ പ്രസ്താവിച്ച ഭക്താഗ്ര്യൻ അവശ്യം അറിയേണ്ട പല സംഗതികളെപ്പറ്റി ചോദിക്കയും അവയെല്ലാം യഥാർഹം സ്വാമി വിവരിച്ചുകൊടുക്കയും ചെയ്തു. വെറും ലൗകികന്മാരുടെ ഇടയിൽ പാരത്രികകാര്യനിഷ്ഠനു കഴിച്ചുകൂട്ടുവാനുള്ള കഷ്ടപ്പാടിനെപ്പറ്റിയും, ഭക്തന്മാർ എന്നു വ്യവഹരിക്കപ്പെടുന്ന ഒരുതരം യോഗികൾ, ഭിക്ഷുക്കൾ മുതലായവരോട് ആത്മകാര്യപ്രസക്തന്മാരായവർ സമകക്ഷ്യയെ അർഹിക്കുന്നില്ലെന്നു തത്തദ്ദൃഷ്ട്യാ ഗണിച്ച് അപഹസിക്കുന്ന കൂട്ടരുടെ കെട്ടുപാടിൽ ഉണ്ടാകുന്ന ബുദ്ധിമുട്ടിനെപ്പറ്റിയും ടിയാൻ അറിയിച്ചപ്പോൾ സ്വാമി പല സമാധാനങ്ങളും പറഞ്ഞ് ഈ ശ്ലോകവും ഉദാഹരിച്ചു.

' "കസ്ത്വം ലോഹിതലോചനാസ്യചരണോ?" "ഹംസഃ", "കുതോ"? "മാനസാത"

"കിം തത്രാസ്തി?" "സുവർണ്ണപങ്കുജവനാ ന്യാഭഃ സുധാസന്നിഭം

"മുക്താശുക്തിരഥാസ്തി ശംഖനിചയോ വൈദൂര്യരോഹാഃ ക്വചി"

"ച്ഛംബൂകാഃ കിമുസന്തി?" "നേതി ച ബകൈ- രാകർണ്യ ഹീഹീകൃതാ" '

ഇതിനുശേഷം ഹംസബകസംവാദരൂപമായ ഈ പദ്യാർത്ഥം അനുസന്ധാനം ചെയ്താൽ സമാധാനത്തിനു വകയുണ്ട് എന്നു പറകയും ചെയ്തു.

കന്നി 31: ഇന്നു സ്വാമി 'മാളവീയം' വായിച്ചുതീർത്തതായി പറഞ്ഞിരിക്കുന്നു. അതിനെപ്പറ്റി ഒരു നിരൂപണരൂപത്തിൽ ചിലതു പറഞ്ഞിട്ടുള്ളത് ഇവിടെ പകർത്താം: "ഇതു മഹാരാഷ്ട്രരാജ്യചരിത്രസംബന്ധമായ ഒരു ആഖ്യായികയാണ്. ദസ്യുക്കളാൽ കൊല്ലപ്പെട്ടതായി ജനങ്ങൾ വിശ്വസിക്കാനിടയായിയെങ്കിലും അവരജനും ദുർന്നയക്കാതലുമായ ജയസിംഹന്റെ ചതിപ്രയോഗത്താൽ മൃതിശയ്യാവലംബിയായിത്തീർന്നു ദൈവഗത്യാക്രമേണ സ്വസ്ഥതയെ പ്രാപിച്ചശേഷം രാമദാസൻ എന്ന ഗായകന്റെ വേഷത്തിൽ അജ്ഞാതവാസം അനുഷ്ഠിച്ച് ഒടുവിൽ സ്വാകാരം, വെളിപ്പെടുത്തിയ പ്രതാപസിംഹമാളവേന്ദ്രന്റെ പുത്രനും, മുൻപറഞ്ഞ പിതൃവ്യകശ്മലന്റെ പ്രേരണയ്ക്കു വശംവദയായ 'നസ്സിയാ' എന്ന സ്ത്രീ ഹൃദയലോലതയാൽ കുട്ടിയെ കൊന്നുകളയാതെ വിശ്വന്തന്റെ ഗോപുരദ്വാരത്തിൽ

ഇട്ടെറിഞ്ഞുപോയ സമയം ആ പ്രഭു എടുത്തുസംരക്ഷിച്ചതിനാൽ അദ്ദേഹത്തിന്റെ വളർത്തുപുത്രനും ആയ പുരുഷോത്തമനാണ് ഇതിലെ നായകൻ. യുദ്ധവീരന്മാരിൽ അഗ്ര ഗണ്യനായ ഇദ്ദേഹം ഈശ്വരസമർപ്പിതചിത്തനും തന്മൂലം (യുദ്ധാദന്യത്ര) പരമശാന്തനും ആകുന്നു. നായിക വിശ്വന്തൻ പ്രഭുവിന്റെ ഇഷ്ടപുത്രിയായ 'താരാ' എന്ന മഹിളാരത്ന മാണ്. ഇവരുടെ സംഘടനം 'ചിത്രയോഗ'ത്തിലെപ്പോലെ ഒരു വിചിത്രയോഗമായിരി ക്കുന്നു. ഇതു യുദ്ധപ്രധാനമാണെങ്കിലും ആകർഷകമായിട്ടുണ്ട്. 612 വശങ്ങളുള്ള ഈ പുസ്തകം രണ്ടുദിവസംകൊണ്ടു വായിച്ചുതീർക്കാൻ ക്ലേശലേശം തോന്നിയില്ല. ഇതിൽ സന്ദർഭാനുഗുണമായ വർണ്ണനഭാഗങ്ങൾ അനതിവിസ്തൃതവും മനോഹരവുമായിക്കാ ണുന്നു. ഭാഷാരീതിയെക്കുറിച്ച് നോക്കുമ്പോൾ ചില വലിയ പ്രസിദ്ധന്മാരുടെ കൃതിക ളേക്കാൾപോലും ഇതു ശുദ്ധവും സരളവുമാണെന്നു പറയത്തക്കതാകുന്നു. എന്നാൽ 'സ്ത്രീയെ പുറത്തുവരാൻ പറഞ്ഞു' എന്നപോലെയുള്ള ചില വാചകം സമഞ്ജസമായി തോന്നുന്നില്ല. അർത്ഥബോധത്തോടുകൂടാതെയും വ്യാകരണവിധി ചിലപ്പോൾ തന്നെ അനുഗമിച്ചുകൊള്ളണമെന്നുള്ള ഏതോ നാട്യത്തോടുകൂടിയും മറ്റു ചിലർ ചെയ്യുംപോലെ ഈ ഗ്രന്ഥകാരൻ പദമൂന്നിക്കാണാത്തതു സന്തോഷാവഹമായിരിക്കെ 'ഇതെല്ലാം അന ശ്വരവത്തായ ഒരു പിടിമണ്ണിനെ ഓർത്താണെന്ന് അറിയുന്നില്ല' എന്നുള്ള ഭാഗം മന സ്സിനെ ചലിപ്പിച്ചത് ഒരു വല്ലായ്കതന്നെ. ഇങ്ങനെ ചിലതു വരുത്തിക്കൂട്ടിയത് ഗ്രന്ഥകാ രൻതന്നെയോ എന്നും സംശയമില്ലാതെ പോകുന്നില്ല. ഈ കഥാകാരന്റെ ഭാഷാപോഷ ണകുശലതയെ സശിരഃകമ്പം ആദരിക്കുന്നു."

തുലാം 2: പരമാനന്ദനാഥന്റെ അടുക്കൽ സംസ്കൃതം പഠിക്കുന്ന ഒരദ്ധ്യാപകനും ഒരു മിച്ച് അദ്ദേഹം ഇന്ന് സ്വാമികളെ കാണുന്നതിനായി മഠത്തിൽചെന്നു. "പ്രരോദനം കൊണ്ടു വന്നിട്ടുണ്ട്; വായിക്കണമെന്നുണ്ടായിരിക്കുമല്ലോ?" എന്ന് അദ്ദേഹം സ്വാമിയോടു ചോദിച്ചു.

സ്വാമി: "വേണ്ട; വീണപൂവിലും മറ്റുമെന്നപോലെ അങ്ങുമിങ്ങും എന്തിനു കിടന്നുഴ ലുന്നു. വലിയ ബുദ്ധിമുട്ടുതന്നെ."

പരമാനന്ദനാഥൻ: പൂർവ്വകൃതികളിലെപ്പോലെ ഇതിൽ (ശൈലി മുതലായ വിഷയ ത്തിൽ) യാതൊരു കുഴപ്പവുമില്ല; തന്നെയല്ല, ഇതു വളരെ നന്നായിരിക്കുന്നുവെന്നും പറ യണം."

സ്വാമി: "വിലാപംപോലെ ഇരിക്കുമോ?

പരമാനന്ദനാഥൻ: "അതൊരു കാവ്യമാണോ? കഷ്ടം!"

"ലീലയെക്കുറിച്ചും മറ്റും പ്രസ്താവിച്ചല്ലോ, അതിലെ ആശയം നല്ലതല്ലയോ?" എന്നു വാദ്ധ്യാർ വികല്പിച്ചു.

സ്വാമി: "ആശയത്തെമാത്രം പിടിച്ച് ഒന്നിന് കാവ്യത്വം വിവക്ഷിച്ചാൽ, 'ദരിദ്രയി ല്ലത്തെ യവാഗുപോലെ നീണ്ടങ്ങിരിക്കും നയനദ്വയത്തി' മുതലായതിനും അതുപാടില്ലെ എന്നു ചോദിച്ചേക്കും." ഇത്രയും പറഞ്ഞിട്ടു പരമാനന്ദനാഥന്റെ അഭിപ്രായത്തെ താങ്ങി സ്വാമി പുസ്തകം വാങ്ങിനോക്കി. അനന്തരം 'അസിസ്റ്റന്റു പ്രൊഫസർ കെ. പരമേശ്വ രൻപിള്ള അവർകൾ എം. എ; എം. ആർ. എ. എസ്. അവർകൾ അവതാരിക എഴുതി ക്കൊടുത്തതു ലോകത്തിലെ മറ്റൊരു അത്ഭുതമാണ്" എന്നു പറഞ്ഞതുകൂടാതെ പുസ്ത കത്തെക്കുറിച്ച് ഇങ്ങനെ അഭിപ്രായപ്പെട്ടു:

"മേൽ പ്രസ്താവിച്ച ചില കൃതികൾ വായിക്കുന്നതിനുമുമ്പ് ഈ പണ്ഡിതകവിയുടെ കവിതയെപ്പറ്റി എനിക്കുണ്ടായിരുന്ന അഭിപ്രായത്തെ ഈ 'പ്രരോദനം' സ്ഥിരപ്രതിഷ്ഠ

മാക്കിയിരിക്കുന്നു; എന്നുവച്ചാൽ ഇത് ആകപ്പാടെ ശബ്ദാർത്ഥോല്ലേഖാദികളാൽ ഒരു കൃതിതല്ലജമെന്നു സമ്മതിക്കുന്നു."

തുലാം 6: സ്വാമി ശിഷ്യാഗ്രണിയായ തച്ചുടയതമ്പുരാൻ തിരുമേനിക്കയച്ച ഒരെഴുത്തു താഴെ ചേർക്കുന്നു.

കരുനാഗപ്പള്ളി

ബ്രഹ്മസർവ്വം

"പ്രേമാസ്പദാഃ! ദേവാഃ!!

ഞങ്ങൾ അങ്ങോട്ടു പുറപ്പെടാൻ ഒരുങ്ങിയിരിക്കുന്നു. ... 'മലയാളി' ഓഫീസിൽ പോയിരിക്കുന്ന പരമവിശുദ്ധബോധൻകൂടി അങ്ങോട്ടുവരുന്നുണ്ട്. പരമാനന്ദനാഥനെ കണ്ടുറപ്പിച്ചുകഴിഞ്ഞു. കാര്യക്കാർ ശിവശങ്കരപ്പിള്ള അവർകൾ വരുമല്ലൊ എന്ന വിചാരം തടഞ്ഞില്ലെങ്കിൽ എല്ലാം അങ്ങിട്ടു പുറപ്പെടാമെന്നുണ്ടായ നിശ്ചയം ഫലിച്ചേനെ. അവരുടെ ഉപേക്ഷ എനിക്കനുഗ്രഹമായി. അതില്ലെങ്കിൽ തിരുവരുൾ വാങ്ങിയാണെന്നിരുന്നാലും, കാര്യഭാരംകൊണ്ടു സമയം നീട്ടിയെന്നൊന്നിരിക്കുമായിരുന്നു. അതെല്ലാം നിൽക്കട്ടെ. സ്വാമി തൃപ്പാദങ്ങളിൽ പത്തിരുപത്തഞ്ച് ദിവസം താമസിക്കണമല്ലോ. ഒരുമുറി (അകം) ഒരു സംപുടം ഇത്രയുമില്ലാതെ ഒരിടത്തു തുടരെ കുറെ കഴിക്കയെന്നത് അപരിചിതവും ദുർഘടവുമാണ്. അനുഷ്ഠാനങ്ങളിൽ ചിലത് പക്ഷെ ഉപേക്ഷിക്കൽ അധികദിവസത്തേക്കായാൽ പിടിക്കുന്നില്ല. ഇവയ്ക്കു വേണ്ട കരുതൽ ചെയ്തിരുന്നാൽ കൊള്ളാമെന്നു പ്രത്യേകം താൽപര്യമുണ്ട്. ശേഷം കാഴ്ചയിൽ പറഞ്ഞാൽ മതിയാകും. സ്വാമിതിരുവടിക്കു വേറെ എഴുതുന്നില്ല. ഇത് 'ദേഹളീദീപന്യായേന' ഉഭയത്രഫലിക്കുമല്ലോ.

എന്ന്

സ്വന്തം നീലകണ്ഠതീർത്ഥപാദസ്വാമി (ഒപ്പ്)

P. S. എന്തെല്ലാം അസൗകര്യംവന്നാലും സ്വാമിതിരുവടിയുടെ സമക്ഷം എങ്ങനെയും കഴിക്കാം. അവിടെ അതുവേണ്ടല്ലോ എന്നു കരുതിപ്പറഞ്ഞതാണ്."

ഒരു ജീവന്മുക്തൻ അനുഷ്ഠാനങ്ങളിൽ പിന്നെയും ദൃഢവ്രതനായിരിക്കുന്നതിന്റെ ഉദ്ദേശം, പ്രയോജനം മുതലായതും മറ്റും ഈ ഗ്രന്ഥത്തിന്റെ ആദ്യഭാഗങ്ങളിൽ അവിടവിടെ സവിസ്തരം പ്രസ്താവിച്ചിരിക്കുന്നതിനാൽ പ്രസ്തുത സംഗതി വീണ്ടും വിസ്തരിക്കണമെന്നില്ലല്ലോ.

തുലാം 10: സ്വാമിതിരുവടിയുടെ അരുൾപത്രം അനുസരിച്ച്, പരമാനന്ദനാഥൻ, ശ്രീമാൻ കൊറ്റിനാട്ടു കേശവപിള്ള, ശ്രീവർദ്ധനത്തു കേശവപിള്ള എന്നിവരോടും പരമവിശുദ്ധബോധനോടും ഒരുമിച്ച് സ്വാമി ഇരിങ്ങാലക്കുടയ്ക്കായി പുറപ്പെട്ട് ആലപ്പുഴയെത്തി. ദിക്സഞ്ചാരിയായി അവിടെവന്നു താമസിക്കുന്ന ശിവപ്രകാശൻ എന്ന സന്യാസിയെ യദൃച്ഛയാ കാണുകയും അദ്ദേഹം സ്വാമിയെ എതിരേറ്റ് ആദരിച്ചിരുത്തി കാപ്പി ഉണ്ടാക്കിച്ചു കൊടുത്തും മറ്റും സൽക്കരിക്കയും ചെയ്തു. ഈദൃശമായ സൽക്കാര സ്വീകരണം ആ സാധുസഹൃദയന്റെ ഭക്തിപ്രവണതകൊണ്ടാണ്. സ്വാമിയുടെ അനുഗ്രഹം പ്രമാണിച്ച് അദ്ദേഹം ഭക്തിപരവശനായി പലതും സംസാരിക്കയുണ്ടായി.

പിന്നീട്, പൂർവപരിചിതനും സനാതനധർമ്മശാലാസംസ്കൃതാദ്ധ്യാപകനും ആയ ശ്രീമാൻ ശാസ്ത്രി ആർ. കേശവമേനോനവർകൾക്ക് സ്വന്തം കൃതികളിൽനിന്ന് നാലുപു

സ്തകം സമ്മാനിച്ചു. അനന്തരം എറണാകുളത്തേയ്ക്ക് ആവിബോട്ടിൽ പോകുന്നതായ അവസരത്തിൽ ഒരു കർണ്ണാടകദേശീയൻ അടുത്തുചെന്ന് ചിലതെല്ലാം സംസാരിച്ചുവെങ്കിലും സ്വാമി അവിടെ കിടക്കുകയായിരുന്നതിനാൽ അതിൽ ഒന്നും പ്രബലപ്പെട്ടില്ല. അദ്ദേഹം ഒരു മാധ്വാചാര്യനോ, ടി ശാസ്ത്രിയോ ആണെന്നുതന്നെ സ്വാമി ആദ്യമേ ഊഹിച്ചിരുന്നു. വീണ്ടും അടുത്തുവന്നപ്പോൾ അദ്ദേഹത്തിന്റെ ശാസ്ത്രനിഷ്ഠയേയും നാമാദികളെയും മറ്റും കുറിച്ച് വേണ്ടതു സ്വാമി ചോദിച്ചറിഞ്ഞു. അതിന്റെശേഷം അടുക്കലിരുത്തി ശ്രീമൽകൃതികളിൽ ചിലതെടുത്തു ടിയാർക്കു വായിക്കുന്നതിനായി കൊടുത്തു. അദ്വൈതപാരിജാതത്തിൽ കുറച്ചു ശ്ലോകവും സങ്കല്പകല്പലതികയിലെ ഏതാനും സന്ദർഭങ്ങളും വായിച്ചുനോക്കിയിട്ട് 'സ്വാരാജ്യലക്ഷ്മീപഞ്ചക'ത്തിലടങ്ങിയ,

'സുഖം വൃണീതേ ജനതാ തഥാപി
ന സേവതേ *f* ധ്യാത്മഗുരും പ്രശാന്തം
വേദോദിതം ശ്രോത്രിയമത്യുദാരം...."

എന്ന പദ്യത്തിലെ 'അത്യുദാര'ഭാഗത്തെ 'ഇതി' എന്നെടുത്തു വികല്പം പുറപ്പെടുവിക്കാൻ തുടങ്ങിയപ്പോൾ സ്വാമി തിരുത്തുകയാൽ അതുവിട്ട് ശ്രോത്രിയപദത്തിനും അദ്ധ്യാത്മഗുരുപദത്തിനും പൊരുത്തംപോരെന്നു വാദിക്കാൻ തുടങ്ങി. ആ വാദഗതി ഇങ്ങനെയായിരുന്നു.

ശ്രീനിവാസാചാര്യൻ: " 'ശ്രോത്രിയ ശ്ഛന്ദോധീതേ', എന്നു ന്യായം പറയുന്നല്ലോ; അതിൻപ്രകാരം വേദാദ്ധ്യേതാവായ ഒരാൾ അപരോക്ഷജ്ഞാനവാനെന്നുവരുവാൻ നിവൃത്തിയില്ല. അദ്ധ്യാത്മഗുരുപദം സാക്ഷാൽക്കാരജ്ഞാനിയെക്കുറിക്കുന്നു എന്നു പറഞ്ഞാൽ അതും വിഘാതംതന്നെ. ആകപ്പാടെ ഇത് അസംഗതമായിത്തോന്നുന്നു."

സ്വാമി: "അങ്ങനെയല്ല,

'തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗച്ഛേൽ
സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം'

(വേദാധ്യയനസമ്പന്നനായും ബ്രഹ്മജ്ഞാനിയായും ഇരിക്കുന്ന ഗുരുവിനെ ജ്ഞാനലാഭത്തിനായി സമാശ്രയിക്കണം.) എന്ന ശ്രുതിയും,

'ശ്രോത്രിയോ *f* വൃജിനോ, കാമഹതോ യോ ബ്രഹ്മവിത്തമഃ' എന്ന ആചാര്യവചനവും, ഇരിക്കകൊണ്ട് ബ്രഹ്മജ്ഞനുശ്രോത്രിയത്വവും സുഷ്ഠുവാംവണ്ണം പറ്റുന്നതുതന്നെ. യാതൊരുവിധമായ അസാംഗത്യവുമില്ല."

ആചാ: "അധ്യാത്മഗുരുപദം പ്രകൃതാർത്ഥപ്രതിപാദനത്തിനു പര്യാപ്തമല്ല."

സ്വാമി: "അധ്യാത്മപ്രദീപാദിപോലെ ഇത് അർത്ഥാവിഷ്കരണപടുവാകകൊണ്ട് ശങ്കയ്ക്കവസരമില്ല. പണ്ഡിത്മാർക്ക് ഇങ്ങനെ പലവഴിയും സമാധാനപ്പെടാവുന്നതാണ്."

ആചാ: "ഞാൻ പണ്ഡിതനല്ല. പിപഠിഷുമാത്രമാണ്."

സ്വാമി: "അതിപ്പോൾ മനസ്സിലായി. ഇത് അന്യദീയമായ ഒരു കൃതിയാകയാൽ നിങ്ങൾക്കുള്ളതിൽ കൂടുതലായി ഉത്തരവാദം ചെയ്യേണ്ട ഭാരം ഇതിൽ എനിക്കില്ല."

ആചാ: "ഞാൻ വ്യാകരണം പഠിച്ചിട്ടില്ല; തർക്കവും ദ്വൈതവേദാന്തവും മാത്രമേ പഠിച്ചിട്ടുള്ളൂ."

ഇങ്ങനെ പലതും സംസാരിച്ചിരുന്നു. ഒടുവിൽ അദ്ദേഹം സ്വാമിയെ വന്ദിച്ച് യാത്രപിരിഞ്ഞു. ഇദ്ദേഹം നമ്മുടെ പഴയ സൊരുട്ടൂർ പൂർണ്ണപ്രജ്ഞാചാര്യനെപ്പോലെ ഉദ്ധതനല്ലത്രെ. ഈ സംവാദം മുഴുക്കെ സംസ്കൃതത്തിലായിരുന്നു.

എറണാകുളത്തെത്തിയശേഷം നമ്മുടെ ശ്രീമാൻ പി. നാരായണമേനോൻ അവർകൾ ബി. എ; ബി. എലിന്റെ വസതിയിലെത്തി താമസിച്ചു.

തുലാം 12: കൊടുങ്ങല്ലൂർ വലിയകൊച്ചുണ്ണിത്തമ്പുരാൻ അവർകളുടെ ശിഷ്യനായ ജ്യോതിഷി രാ. രാ. പി. നാരായണപിഷാരൊടി തച്ചുടയതമ്പുരാൻ തിരുമനസ്സിലെ കൊട്ടാരത്തിൽ ചെന്ന് സ്വാമിയെ കാണുകയും തൽക്ഷണം നിർമ്മിച്ചതായ ഒരു ശ്ലോകം സമർപ്പിക്കയും ചെയ്തു. ആയതു താഴെ ചേർക്കുന്നു.

> 'പ്രഷ്ടവ്യാനി ച സാധനാനി ബഹുശഃ സന്ത്യേവ വേദ്യാനി മേ
> ശിഷ്ടം ത്വാം പരിമൃഗ്യമംഗ സുജനൈർ ദ്വൈവാദിഹൈവാഗതം
> കഷ്ടം തത്ര ന മാനസം മമ വിശത്യാശാശതൈർബ്ബാധിതം
> ദിവ്യം ഖല്വഖിലോപരി പ്രഥിതമിത്യേതാവതാ നിശ്ചിതം.'

പിന്നീട് നാരായണീയം മുഴുവൻ ഭാഷാവിവർത്തങ്ങളാക്കിയിട്ടുണ്ടെന്നറിയിച്ചു.

സ്വാമികൾ: "രണ്ടു വിദഗ്ദ്ധഗ്രന്ഥകാരന്മാർ ഒരേ കൃതിയിൽ പ്രവർത്തിക്കുന്നതു എനിക്കു സങ്കടമാണ്. നമുക്ക് അനേകശതംഗ്രന്ഥങ്ങൾ ഭാഷയിലാക്കേണ്ടിയിരിക്കുന്നു.

പിഷാരൊടി: "ഏതാനും ശ്ലോകങ്ങൾ കേൾപ്പിച്ചാൽ നന്നെന്നാഗ്രഹമുണ്ട്."

സ്വാമി: 'കേൾക്കട്ടെ' എന്നുപറഞ്ഞ ഉടൻ ആദ്യദശകതർജ്ജമ മുഴുവൻ ചൊല്ലി സ്വാമിയെ കേൾപ്പിച്ചു. അതിൽ ആദ്യശ്ലോകതർജ്ജമ ഇങ്ങനെയാണ്:

> "ഉന്നിദ്രാനന്ദബോധാകൃതിയിലൊരെതിരില്ലാതെ, യെങ്ങേ. തുകാല-
> ത്തെന്നില്ലാതൊക്കെവിട്ടത്തെളിവിനുപനിഷൽ കോടിയായ് തത്വമായി
> മുന്നിൽ കാണാത്തതേതോ ഗുരുപവനപുരത്തിങ്കലബ്രഹ്മമല്ലോ
> മിന്നിക്കാണുന്നു സാക്ഷാലമൃതമതിശയം തന്നെയീമർത്ത്യഭാഗ്യം."

സ്വാമി: "വളരെ നന്നായിരിക്കുന്നു. ഈദൃശയത്നം ഇരട്ടിപ്പായാലും അതിശയേന ആശാസ്യംതന്നെ,' എന്നെല്ലാം പ്രസ്താവിക്കയും പിന്നെയും പ്രശംസിക്കയും ചെയ്തിട്ട് ഒടുവിൽ ഇങ്ങനെ പറഞ്ഞു:- "ഞാൻ മറ്റു ചില മഹാമാന്യന്മാരുടെ സർട്ടിഫിക്കറ്റിന്റെ രീതിയിൽ പറയുന്നുവെന്നാർക്കും തോന്നരുത്. മലയാളനടയ്ക്കിണങ്ങിയ ശൈലിയിൽ തർജ്ജമ എന്നു തോന്നിക്കാത്തവിധം 'കാലദേശാവധിഭ്യാം നിർമ്മുക്തം' എന്നും മറ്റുമുള്ളതിനെ 'എങ്ങേതുകാലത്തെന്നില്ലാതൊക്കെ വിട്ടു' എന്നൊക്കെയാക്കിയതു മാണിക്യവാചകർ സ്വാമിയുടെ 'വേദങ്കളയ്യ! എന മോങ്കിവിട' എന്ന ഭാഗംപോലെ മനോഹരമായി സിദ്ധാന്തതലസ്പർശിയായിരിക്കുന്നു."

പിന്നീട്, മിസ്റ്റർ പിഷാരടി എഴുതിയ സുബ്രഹ്മണ്യശതകത്തിൽനിന്നു ചില ശ്ലോകങ്ങൾ സ്വാമിയെ കേൾപ്പിച്ചു. നിദർശനത്തിനായി ടിയിൽനിന്നും ഒരു ശ്ലോകം:

> "ഈശക്ഷ്മാഭൃത്തിലുണ്ടായൊഴുകി നിഗമഭൂലഗ്നയായ് പാപധൂളീ-
> നാശംചെയ്യുന്നതായിദ്ദിതിജതടതരുവ്രാതസംഹർത്ത്റിയ യി
> ആശംസ്യാവസ്ഥയായി സ്മൃതമതിശുചികൃത്തായി ഹൃത്താപഹൃത്താം
> വൈശദ്യശ്രീകുമാരാകൃതിനദിയൊഴുകീടട്ടെയെൻ കണ്ണിലെന്നും."

ഈ കൂട്ടത്തിൽ ഒന്നുരണ്ടു ശ്ലോകങ്ങൾക്ക് അവശ്യം വരുത്തേണ്ട പാഠഭേദങ്ങളെ ചൂണ്ടിക്കാണിക്കയും പിഷാരൊടി അവർകളുടെ അപേക്ഷപ്രകാരം സദ്ഗുരുസർവ്വസ്വം ഭാഷപ്പെടുത്താൻ അനുവാദം കൊടുക്കയും ചെയ്തിട്ടു സ്വാമി അദ്ദേഹത്തെ യാത്ര പറഞ്ഞു മടക്കി. ഈയവസരത്തിലെല്ലാം പരമാനന്ദനാഥൻകൂടി ഉണ്ടായിരുന്നുവെന്നു പ്രത്യേകം പറയേണ്ടല്ലോ.

ഇവിടെ, മേൽ എഴുതിയ തർജ്ജമശ്ലോകത്തെപ്പറ്റി സ്വാമികൾ ശ്ലാഘിച്ചിരിക്കുന്ന സ്ഥിതിക്ക് അതിനെക്കുറിച്ച് അല്പം പറയുന്നത് സംഗതമായിത്തന്നെ വരുമല്ലോ. മിസ്റ്റർ പിഷാരൊടിയുടെ തർജ്ജമ കെ. സി. കേശവപിള്ള അവർകളുടെ അനുപദതർജ്ജമയെ മിക്കവാറും അനുകരിക്കുന്നില്ല. ഇത് ഏകദേശം ശ്ലോകാർത്ഥം സ്പഷ്ടമാക്കുന്നതിലേയ്ക്കു മാത്രം ചില പ്രധാന പദങ്ങളുടെ അർത്ഥം സ്വീകരിച്ചുള്ള ഒരു സ്വതന്ത്രതർജ്ജമപോലെയും ഇരിക്കുന്നു. ഉദാഹരണമായി, 'സാന്ദ്രാനന്ദാവബോധാത്മകമനുപമിതം കാലദേശാവധിഭ്യാം-നിർമുക്തം' എന്നുവരെ പദംപ്രതി മനോഹരമായി തർജ്ജമചെയ്ത് പിന്നീടുള്ള പദങ്ങളുടെ അർത്ഥം നന്നേ സംഗ്രഹിച്ച് ശ്ലോകം പൂർത്തിയാക്കിയിരിക്കുന്നു. അനുപദതർജ്ജമ കഴിയാത്തവർ ഇങ്ങനെ തർജ്ജമ ചെയ്യുന്നതാണുഭേദം. അപ്രഗല്ഭന്മാർ പദംപ്രതി തർജ്ജമയ്ക്കൊരുങ്ങിയാൽ അതത്ര നന്നായിരിക്കയില്ലല്ലോ. കെ. സി. ഈവിധം, പ്രധാനമായി ഈ ശ്ലോകത്തിൽ തുടർന്നിരിക്കുന്നതിനാൽ ഒന്നിനുപകരം മറ്റൊരു പദം വെച്ചുവെന്നല്ലാതെ ഇത്ര ആസ്വാദ്യത വരുത്തിയിട്ടില്ലെന്നു തോന്നുന്നു; എന്നാൽ ആകപ്പാടെ ആ ശ്ലോകം അനുപദ തർജ്ജമയായും ഒരുവിധം നന്നായുമിരിക്കുന്നു എന്നു പറയാതെ കഴിവില്ല. കൂടാതെ, 'സാന്ദ്രാനന്ദാവബോധാത്മകം' എന്നതിനു കെ. സി. യുടെ 'ആനന്ദജ്ഞാനരൂപം' എന്നതു പറ്റിയ തർജ്ജമയുമാകുന്നില്ല.

തുലാം 13: ഇന്നു സ്വാമികളും പരമാനന്ദനാഥനും തമ്മിൽ ഒരു സംവാദമുണ്ടായി. രാത്രിയിൽ ആഹാരം കഴിഞ്ഞു ശയനമുറിയിൽ സംസാരിച്ചുകൊണ്ടിരിക്കെ പ്രസ്തുത സംവാദം പരമാനന്ദനാഥൻ ഇങ്ങനെ തുടങ്ങി.

പരമാനന്ദനാഥൻ: "പകലേ ഒരു പുസ്തകം കണ്ടു; അതിന്റെപേർ 'മുത്തിചോപാനം' - മുക്തിസോപാനം - എന്നത്രേ. അതിൽ ചില പ്രധാനാസനങ്ങളുടെ വിവരണങ്ങളും മാതൃകയ്ക്ക് ഛായാപടങ്ങളും ചേർത്തുകാണുന്നു. ഈവക ആസനങ്ങൾ കേവലം കായികാഭ്യാസം മാത്രമല്ലെ ആകുന്നുള്ളൂ?"

സ്വാമി: അത്രെ ആകുന്നുള്ളൂ; എന്നാൽ അവകൊണ്ടു വലിയ ഉപയോഗങ്ങളുണ്ട്."

പരമാനന്ദനാഥൻ: "ആസനങ്ങൾ മാത്രം അഭ്യസിക്കുന്നതുകൊണ്ട് പറയത്തക്ക പ്രയോജനമുണ്ടാകുമോ?

സ്വാമി: "ആസനങ്ങൾ അധികവും വേറെ ചില അഭ്യാസങ്ങൾക്ക് സാധകമായിട്ടാണ് ഏർപ്പെടുത്തിയിരിക്കുന്നത്. ആ രീതിക്ക് അതിനെ ഉപയോഗിച്ചാൽ പ്രയോജനമുണ്ടാകും."

പരമാനന്ദനാഥൻ: "ആവക സാദ്ധ്യസാധകഭാവത്തിന് ഒരു ദൃഷ്ടാന്തം അരുൾചെയ്തു കേട്ടാൽകൊള്ളാം."

സ്വാമി: "കട(ഘട)ശുദ്ധി എന്നൊരു ക്രിയയുണ്ട്. അതു ചെയ്തുകഴിഞ്ഞാൽ പക്വാശയസ്ഥമായി അവശേഷിക്കുന്ന ജലം മുഴുക്കെ ബഹിർഗമിപ്പിക്കുന്നതിനു മയൂരാസനം ബന്ധിച്ചേതീരൂ. അപ്പോൾ മയൂരാസനം കേവലം ചില മാംസപേശികളെ ബലിഷ്ഠമാക്കുന്നതോടുകൂടി മറ്റൊരു ക്രിയയെ പൂർത്തിയാക്കുകയും ചെയ്യുന്നില്ലേ?"

പരമാനന്ദനാഥൻ: "തിരുമനസ്സിലേയ്ക്ക് ഇപ്പോഴും ഈ ആസനങ്ങൾ ബന്ധിക്കാൻ കഴിയുമോ?"

സ്വാമി: "കഴിയും; (ഒരു ശിഷ്യസംഘത്തിലോ മറ്റെവിടെയെങ്കിലുമോ ഒന്നാംസ്ഥാനം കിട്ടുന്നത് ആശാസ്യമാണ്; കുമാരനാശാൻ മുതൽപേരുടെ അനുഗ്രഹത്താൽ എന്റെ സതീർത്ഥ്യവർഗ്ഗത്തിൽ ആ സ്ഥാനം എനിക്കുതന്നെ എന്നായി; എന്നാൽ പരമാർത്ഥത്തിൽ സ്വാമിതിരുവടിയുടെ ശിഷ്യരിൽ ആദ്യനെന്നു സർവസമ്മതി ലഭിച്ചിരിക്കുന്ന) നാണുഗുരുസ്വാമി എന്നു പറയുന്ന മഹാൻ എന്നോടിങ്ങനെ ചോദിക്കയുണ്ടായി."

പരമാനന്ദനാഥൻ: "അദ്ദേഹത്തിന് ഈവക സമ്പ്രദായങ്ങളെല്ലാം വശമുണ്ടോ?"

സ്വാമി: "ചിലതൊക്കെ അഭ്യസിച്ചിരുന്നു. ജീവന്മുക്താവസ്ഥയിൽ ഇപ്പോൾ അതിന്റെ വഴക്കംവിട്ടിരിക്കുന്നു എന്നു പറയണം. ബസ്തിയും മറ്റും ചെയ്തിട്ടേയില്ല."

പരമാനന്ദനാഥൻ: "ഒരിക്കലഭ്യസിച്ചവർക്ക് വഴക്കംവിട്ടാലും ഇച്ഛിക്കുമ്പോളതു ചെയ്തുകൂടെ?"

സ്വാമി: "നിത്യാഭ്യാസത്തോടിരുന്നെങ്കിലേ ചെയ്‌വാൻ സാധിക്കൂ എന്നുള്ള ചില ക്രിയകളുണ്ട്. അവ വഴക്കംവിട്ടാൽ പ്രയോഗിക്കാൻ വിഷമമാണ്."

പരമാനന്ദനാഥൻ: "മൂലബന്ധം ഒരാപൽക്കരമായ ക്രിയയാണെന്നുതോന്നുന്നു. അതു ശീലിച്ചിട്ടുണ്ടായിരിക്കുമോ എന്തോ?"

സ്വാമി: "ഉണ്ട്; വളരെ 'ഉഷ്ണംകൊള്ളുന്ന' വേലയാണ്. അത് അഭ്യസിക്കുമ്പോൾ പാൽ മുതലായ സ്നിഗ്ദ്ധാഹാരങ്ങൾ ധാരാളം ഉപയോഗിക്കണം. ഇല്ലെങ്കിൽ കാര്യം തകരാറാണ്."

പരമാനന്ദനാഥൻ: "യോനീസ്ഥാനത്തു ('യോനിസ്ഥാനകമംഘ്രിമൂലഘടിതം' എന്ന രീതിയിൽ) അഭ്യാസം വിധിച്ചിട്ടു മൂലബന്ധമെന്ന് നാമനിർദ്ദേശം ചെയ്തതെന്തൊ?"

സ്വാമി: "പ്രസ്തുതബന്ധം മൂലാധാരസ്ഥമായ ശക്തിയെ ചലിപ്പിച്ച് ഊർദ്ധ്വംനയിക്കുന്നതുകൊണ്ട് ഫലാർത്ഥദ്യോതകമായ ഒരു നാമം അതിനു കല്പിച്ചു എന്നേ ഉള്ളൂ. (ബന്ധങ്ങൾക്കെല്ലാം മൂലമായതുകൊണ്ടെന്ന് ഒരർത്ഥവും മൂലത്തിങ്കൽ ബന്ധിക്കകൊണ്ടു (മൂലബന്ധം) എന്ന് മറ്റൊരർത്ഥവും പറയാം.) അതുകൊണ്ടെന്താദോഷം!

"ഗുദാത്തു ദ്വ്യംഗുലാദൂർദ്ധ്വം മേഢ്റാത്തു ദ്വ്യംഗുലാദധഃ;
യോനിസ്ഥാനം സമാഖ്യാതം.....'

എന്ന ശ്ലോകനിർദ്ദേശം കണ്ട് വാമമാർഗ്ഗക്കാരായ ശാക്തന്മാർ ലക്ഷണസാംഗത്യത്താൽ സ്ത്രീഭഗം പൂജാസ്ഥാനമെന്നു ഭ്രമിച്ചതല്ലെ അത്ഭുതം? മൂലാധാരപത്മത്തിൽ സംവിദ്രുപിണിയായ ശക്തിയെ,

'ധ്യാനോപഹാര ഏവാത്മാ ധ്യാനമസ്യ മഹാർച്ചനം' എന്നവിധം ധ്യാനിച്ച് അതിൽ മനോലയം വരുത്തണമെന്നുള്ളതിനുപകരം എന്തായി?"

പരമാനന്ദനാഥൻ: "ഈ ഭ്രമത്തിന്റെ ഫലമായിരിക്കുമോ ആ മാതിരി ശക്തിപൂജ?"

സ്വാമി: "അതെ; ഇവർ തെറ്റിപ്പറിച്ചതിനെ ആസ്പദമാക്കി ആചാര്യസ്വാമികളുടെ പരമഗുരുവായ ശ്രീഗൗഡപാദാചാര്യർ 'സുഭഗോദയം' എന്ന ഗ്രന്ഥത്തിൽ, 'അതോ ബാഹ്യാ

പൂജാ ഭവതി ഭഗരൂപേണ ച തതോ

[നിഷിദ്ധാചാരോയം....']

എന്നുപറഞ്ഞ് ആ മതം ഖണ്ഡിച്ചിരിക്കുന്നു. അതൊരുത്തമഗ്രന്ഥമാണ്."

പരമാനന്ദനാഥൻ: "ജഗന്നാഥപണ്ഡിതരാജന്റെ-
'അസൽഖ്യാതിവ്യാഖ്യാധികചതുരിമാഖ്യാതമഹിമാ
വലഗ്നേ ലഗ്നേയം സുഗതമതസിദ്ധാന്തസരണിഃ'

ഇത്യാദിപദങ്ങൾ അടങ്ങിയ ലക്ഷ്മീലഹരിയെ അതിശയിക്കുമോ?'

സ്വാമി: "അതു രണ്ടും രണ്ടുവഴിയെ അവലംബിക്കുന്നു. ഒന്നു സിദ്ധാന്തസമ്പൂർണ്ണവും മറ്റൊന്ന് കാവ്യരസം ഏറുന്നതുമാണ്."

തുലാം 15: "ഇന്ന് ഇരിങ്ങാലക്കുട കൂടൽമാണിക്യം ക്ഷേത്രത്തിൽ തൃപ്പുത്തരിയായിരുന്നു. അതുസംബന്ധിച്ച് അമ്പലത്തിൽ തൃക്കൺ പാർക്കുന്നതിനായി കൊച്ചി ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ട് എഴുന്നരുളിയ സമയം തച്ചുടയതമ്പുരാൻ തിരുമനസ്സിലെ തൃക്കൺപാർപ്പവസരമായിരുന്നതുകൊണ്ടു അവിടുന്നുമായി സന്ധിച്ചുകൂടാ എന്നു പൂർവനിയമം അനുസരിച്ച് അപേക്ഷിക്കുന്നതിന് ഇളയതമ്പുരാൻ തിരുമനസ്സിലെ ഹരിക്കാരൻ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ കൊട്ടാരത്തിൽ ചെല്ലുകയുണ്ടായി എന്ന് എനിക്കു കിട്ടിയ ഒരെഴുത്തുകൊണ്ടു കാണുന്നു. ഇതു പൂർവഭാഗത്തിലെ ചില ഘട്ടത്തോടു താരതമ്യവിവേചനം ചെയ്യേണ്ടതാകയാൽ ഇവിടെ ഉദ്ധരിച്ചതാണ്.

തുലാം 16: 'സ്വാമിതിരുവടിയുടെ ശിഷ്യനായ ടി കുഞ്ഞുണ്ണിമേനോനവർകൾ എം. എ; എൽ. ടി. ഇരിങ്ങാലക്കുട 'കൊട്ടിളായ്ക്കൽ' വന്നിരുന്നു. തീണ്ടൽ, തൊടീൽ മുതലായതിന് ആധാരമാക്കിയിരിക്കുന്ന ജാതിവ്യത്യാസത്തെപ്പറ്റി സ്വാമിക്കുള്ള അഭിപ്രായം അറിഞ്ഞാൽകൊള്ളാമെന്നു താല്പര്യപ്പെടുകയും അവയുടെ യാഥാർത്ഥ്യത്തെയും വിലയേയുംകുറിച്ചു ദൃഷ്ടാന്തപൂർവം മനസ്സിലാക്കികൊടുക്കയും ചെയ്തുവെന്നു സ്വാമികളുടെ ഡയറിയിൽ വിവരിച്ചിരിക്കുന്നു. ഈ വിഷയം മുന്നുദ്ധരിച്ചിട്ടുള്ള ഒരു സംവാദത്തോട് ഏകദേശം സദൃശമാകയാൽ വിവരിക്കാത്തതാണ്. ആഗതനായ ആ മാന്യനെപ്പറ്റി സ്വാമി ഇപ്രകാരം അഭിപ്രായപ്പെട്ടിരിക്കുന്നു. "നമ്മുടെ തിരുവിതാംകൂറിലെ ചില ആംഗലവേഷഭാഷക്കാർക്കു പറ്റിയ വൈനാശികത്വം, അനാർജ്ജവം മുതലായവയുടെ ഗന്ധമാത്രത്താൽപോലും സംസ്പൃഷ്ടനാകാത്ത ഒരു സുജനാവതംസമാണ് ഈ ഭാഗ്യവാനെന്നു പറയേണ്ടിയിരിക്കുന്നു."

തുലാം 17: ഇന്നു സ്വാമിയും പരമാനന്ദനാഥനുമായി ഒരു സംഭാഷണം നടന്നു.

പരമാനന്ദനാഥൻ: "91 കർക്കടത്തിലെ 1-ാം പുസ്തകം 10-ാമതുലക്കം 'പ്രബുദ്ധകേരളം' എന്ന മാസികയിലുള്ള മംഗളശ്ലോകത്തിൽ 'രാമകൃഷ്ണഃ പ്രശാസതു' എന്നു കാണുന്നു. വിവേകാനന്ദസ്വാമികൾ പ്രകടിപ്പിച്ച ഒരു അപശബ്ദത്തിനെ സാധൂകരിക്കാനായി സ്വയമേവ 'ഹനൂമദ്വ്യാകരണം' ക്രോഡീകരിച്ച് എന്നു നമ്മുടെ പഴയ ബി. എ; എൽ. ടി. പറഞ്ഞതുപോലെ എന്തു 'കാശകുശാവലംബന'മായിരിക്കാം ഇതിനുള്ളത്."

സ്വാമി: "ഹനൂമദ്വ്യാകരണ'വും 'വാരുണിവ്യാകരണ'വും മറ്റും ഒന്നുമില്ലെങ്കിലും 'ആ വിദ്വാനു' തന്റെ കല്പനാവൈശാരദ്യമോ സ്വപ്നദർശനമോ സഹായിച്ചതുപോലെ ഈ പദ്യകർത്താവിനു വല്ലതുമുണ്ടോ എന്നു നിർണ്ണയിക്കാൻ പ്രയാസമാണ്. അപാണിനീയ

മെന്നു പറവാനേ സൂത്രപാതഞ്ജലഭാഷ്യാദിപര്യാലോചനകൊണ്ടു സാധിക്കൂ. ഇങ്ങനെ യുള്ള നിസ്സാരസ്ഖലിതങ്ങൾ സാധാരണമായി പലർക്കും വരുന്നതാണ്."

പരമാനന്ദനാഥൻ: "ടി മാസിക 93 – വാല്യം – 3–നമ്പർ –2–ൽ വേദാന്തശബ്ദത്തിന് 'അദ്വൈതം' എന്ന് അർത്ഥനിർദ്ദേശം ചെയ്യുന്നത് അസംബന്ധമെന്നു പറഞ്ഞുകാണുന്നു. അങ്ങനെ അർത്ഥകല്പനം ചെയ്യുന്നവർ ശാസ്ത്രപരിജ്ഞാനമില്ലാത്ത മൂഢന്മാരാണെന്നും അവരുടെ അഭിപ്രായം പ്രത്യക്ഷരം അബദ്ധമെന്നും ലേഖകൻ ശഠിക്കുന്നു. ഈ സ്ഥിതിക്കു ഭഗവദാത്രേയവ്യാസഭഗവൽപ്പാദാദിഋഷികളുടെ ഗതിയെന്തോ?"

സ്വാമി: "വേദാന്തം അദ്വൈതപര്യായമല്ലെന്നു പറഞ്ഞ ഇവർ, അപ്രകാരം പറയുന്ന വരെ ശാസ്ത്രജ്ഞാനരഹിതന്മാരായ മന്ദബുദ്ധികളെന്നു നിർദ്ദേശിച്ചിരിക്കുന്നു. ഇതു വിചാരിക്കുമ്പോൾ ബിരുദശാലിയും മാന്യനും എന്റെ സ്നേഹിതനുമായ ഒരു വക്കീൽ സന്ദർഭവശാൽ, ന്യായാധിപന്റെ ക്രിമിനൽലായിലുള്ള പാണ്ഡിത്യക്കുറവിനെപ്പറ്റി സൂചി പ്പിച്ചതു കുറ്റകരമാണെന്നും അതിനാൽ അയാളെ സ്ഥാനത്തുനിന്നു നീക്കണമെന്നും ആവ ശ്യപ്പെട്ട ന്യായാധിപതിയുടെ അപേക്ഷയെ മുൻനിർത്തി ഗവൺമെന്റ് വക്കീലിനോടു സമാധാനം ചോദിച്ചപ്പോൾ തനിക്കുള്ള അധികാരത്തെ വിസ്മരിച്ച് അന്യനെ ശരണം പ്രാപിച്ച ന്യായാധിപന്റെ അനഭിജ്ഞത – അമാർഗ്ഗപര്യടനം – തന്നെ പ്രകൃതത്തിനു തെളിവാണെന്നു ടി വക്കീൽ പ്രസ്താവിച്ചതുപോലെ, ശങ്കരാദ്വൈതമതാവലംബിയായ ശ്രീമദ്വിവേകാനന്ദസ്വാമിയുടെ ഗുരുപാരമ്പര്യത്തെ നിലനിർത്തുന്നതിനു ബദ്ധോദ്യമമായ ഈ മിഷ്യന്റെയും മാസികയുടെയും ഉക്തിവിശേഷം സ്വരൂപം മറന്നാണെന്നുള്ളത് ഇതി ലേയ്ക്കു മതിയായ തെളിവാകുന്നു എന്നു സ്പഷ്ടം. പുറമെ,

> 'ശ്രുതിസ്മൃതിപുരാണാനി ആഗമാനി ച സർവശഃ;
> അദ്വൈതേ പര്യവസ്യന്തി'

എന്നു തുടങ്ങിയ പ്രമാണകോടികളും,

> 'വേദാർത്ഥഃ പരമാദ്വൈതം ത്രിർവഃ ശപഥയാമ്യഹം
> നോ ചേദത്രൈവ മേ മൂർദ്ധാ പതിഷ്യതി ന സംശയഃ'

എന്ന ശ്രീസ്കാന്ദവചനവും ഉദാഹരിക്കത്തക്കതാണ്. വേദാന്തശബ്ദത്തിനു അറിവിന്റെ അന്തം എന്ന് അർത്ഥകല്പനം ചെയ്യുമ്പോൾ ജ്ഞാനജ്ഞേയാദിസർവഭേദങ്ങളും അറ്റ് അഖണ്ഡൈകരസസ്ഫുരദ്രൂപമായി ശോഭിക്കുന്ന അദ്വൈതബ്രഹ്മവസ്തുവിലേ നില യുള്ളൂ. ടി പദത്തിനു വേദങ്ങളുടെ അന്തിമഭാഗം – ഉപനിഷത്ത് – എന്നർത്ഥമാക്കുന്നപ ക്ഷത്തിലും, 'ഷദ്'ധാതു വിശരണഗത്യവസാദനാർത്ഥങ്ങളിൽ വർത്തിക്കുന്നതും ഗർഭജ ന്മജരാദിദുഃഖങ്ങളുടെ ആത്യന്തികവിച്ഛേദമുണ്ടാക്കുന്നത് എന്നർത്ഥമുള്ള ഉപനിഷച്ഛ ബ്ദത്തെ വ്യുത്പാദിപ്പിക്കുന്നതുമാണെന്നു ശ്രീ ശങ്കരാചാര്യസ്വാമികൾ പറഞ്ഞിരിക്കു ന്നു. അതുകൊണ്ടു ആത്യന്തികനാശമില്ലാതെ പുനർജ്ജന്മാദികൾക്ക് മേൽ ഇടംകൊടു ക്കുന്ന ദ്വൈതികളുടെ ഊർദ്ധ്വലോകപ്രാപ്തിരൂപമോക്ഷം വേദാന്തഫലമായെടുക്കുന്ന പക്ഷം പരസ്പരപരാഹതി സംഭവിക്കുന്നതാണ്. ഇങ്ങനെ ആയാൽ ചില നവീനന്മാ രുടെ കല്പനപ്രകാരം എങ്ങാനും ചെന്നു വല്ലവരുടെയും 'വലത്തുവശത്ത്' ഇരിക്കുന്ന മോക്ഷത്തിനെന്തുകുറ്റം? ഓരോ മഹാനുഭാവന്മാരുടെ ഉദ്ദേശങ്ങളെ ശാസ്ത്രാചാര്യാനു ഗ്രഹശൂന്യന്മാരായ പിൻഗാമികൾ എങ്ങനെയെല്ലാം മലിനപ്പെടുത്തുന്നു, കഷ്ടം!"

പരമാനന്ദനാഥൻ: "ടി 94–3–11 –ൽ ശ്രീമാൻ ശരച്ചന്ദ്രചക്രവർത്തിയുമായുള്ള സംഭാഷ ണത്തിൽ മത്സ്യമാംസാദിഭക്ഷണം ദോഷമുള്ളതല്ലെന്നു സ്വാമി വിവേകാനന്ദൻ പറയുന്നു.

അദ്ദേഹം ഒരു പബ്ലിക് 'ലക്ചറി'ൽ 'ആഹാരത്തിന്റെ രീതിഭേദംകൊണ്ടുള്ള ദോഷം ഒരു മൃഗശാലയിൽപോയാൽ കാണാം' എന്നും മറ്റും പറഞ്ഞു മാംസാഹാരത്തെ നിരസിച്ചിരിക്കുന്നതായും ഓർക്കുന്നു. ഇതെന്താണു വെളിവിലൊരുവിധം ഒളിവിൽ വേറൊരുവിധം ഉപദേശിക്കുന്നത്?"

സ്വാമി: "പ്രസംഗമണ്ഡപത്തിൽ തനിക്കു സ്ഥാനം കുറഞ്ഞുകൂടാ എന്നും മാംസാദ്യാഹാരരുചി തന്നെ വിടുന്നില്ലെന്നും ഇതിൽനിന്നു സ്പഷ്ടമാകുന്നു. ഇതിനെപ്പറ്റി എത്രയധികം പറഞ്ഞാലും മതിയാകുന്നതല്ല. പരബ്രഹ്മശ്രീമാനായ ആ മഹാന്റെ വാഗ്വിലാസം ഇവിടെ അല്പമെങ്കിലും യുക്തിഗർഭമായിക്കാണാഞ്ഞതുകൊണ്ടും ബഹിസ്സാരമായിരിക്കകൊണ്ടും ആ മട്ടിൽ സമാധാനിച്ചാൽ മതിയാകുമല്ലോ."

പരമാനന്ദനാഥൻ: "ഇൻഡ്യക്കാർക്കു രജോഗുണം വർദ്ധിക്കേണ്ടതാണ് അടുത്ത ആവശ്യം; അതുകൊണ്ട് അതിനനുഗുണമായ ആഹാരം ഉപയോഗിക്കണം; എന്നു പറഞ്ഞു മാംസഭക്ഷണത്തെ സഹേതുകമാക്കിച്ചെയ്തിരിക്കുന്നല്ലോ – അപ്പോൾ അദ്ദേഹത്തിന്റെ അഭിപ്രായം അകാരണമെന്നെങ്ങനെ പറയാം?"

സ്വാമി: "രജസ്സ്, പക്ഷെ, വർദ്ധിക്കണമെന്നുവരികിൽ വർദ്ധിക്കട്ടെ; ലൗകികത്തിനതു കൊള്ളാമെന്നുവയ്ക്കാം.

'കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ
ആഹാരാ രാജസസ്യേഷ്ടാഃ'

എന്നു ഭഗവാൻ പറഞ്ഞിരിക്കകൊണ്ട് ഈമാതിരി ആഹാരം രജസ്സിനു പറ്റിയതാണെന്നിരിക്കെ മാംസാഹാരമേ അതിനു ഗതിയുള്ളുവെന്നു പറഞ്ഞത് ആർക്കു ചേർന്നതോ?"

പരമാനന്ദനാഥൻ: "ഇന്ന ആഹാരം ശുദ്ധം ഇന്നത ശുദ്ധം ഇങ്ങനെ തർക്കിച്ചു സമയം കളയാതെ ഇന്ദ്രിയങ്ങളെ അടക്കുവാനാണ് ശ്രമിക്കേണ്ടതെന്ന് അദ്ദേഹം പറയുന്നു. ആ സ്ഥിതിയ്ക്ക് ആഹാരങ്ങളുടെ ഗുണദോഷനിരൂപണത്തിൽ നിഷ്കർഷവേണമോ?'

സ്വാമി: " 'ഇന്ദ്രിയാണി ജയന്ത്യാശു നിരാഹാര മനീഷിണഃ' എന്ന പ്രമാണത്താൽ ഭക്ഷണനിരോധംകൊണ്ട് ഇന്ദ്രിയങ്ങളെ ജയിക്കാൻ ശക്തി കിട്ടുമെന്നു വരുന്നുണ്ട്.

'ജിതം സർവം ജിതേ രസേ' എന്നതു ഇതിനെ ദൃഢീകരിക്കയാണു ചെയ്യുന്നത്.

'വർജ്ജയിത്വാ തു രസനം' എന്ന ഭാഗംകൊണ്ട് അതിലുള്ള അഭിരുചി വിടുകില്ല എന്നേ വരുന്നുള്ളൂ.

'രസോപ്യസ്യ പരം ദൃഷ്ട്വാ നിവർത്തതേ'

എന്ന ഭഗവദ്വചനത്താൽ ആ രസം (രുചി) പരദർശനംകൊണ്ട് മാറേണ്ടിയിരിക്കുന്നു. ഇങ്ങനെയാകുമ്പോൾ മേൽക്കുമേൽ നന്നായിപ്പോകയാണ്. ഇതുതന്നെയാകുന്നു തന്റെ ലക്ഷ്യം എന്നു നടിക്കുന്നവർ കൈയ്ക്കെത്തിയ പ്രാണിയെയെല്ലാം അങ്ങു ചെലുത്തിക്കൊണ്ട് ഇന്ദ്രിയങ്ങളെ അടക്കണമെന്നുപദേശിക്കുന്നതിന് എന്തു വിലയുണ്ട്? മഹാകഷ്ടം! ഇദ്ദേഹം പ്രശംസിക്കാറുള്ള ബുദ്ധന്റെ ഹൃദയമെവിടെ? ഈ മഹാത്മാവൊരു വംഗീയ(ബംഗാള)സന്യാസി അല്ലായിരുന്നുവെങ്കിൽ ഇങ്ങനെ യഥേച്ഛം മത്സ്യമാംസം തിന്നാൻ ഉപദേശിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. വൈദ്യമതപ്രകാരം 'മാംസാദ്‌വർഗ്ഗ'ത്തിന്റെ ആമിഷം (ഇറച്ചി) മാംസത്തിൽ മുഖ്യമാണ്. ആ സ്ഥിതിക്കു പലാശികളുടെ മാംസം മെച്ചമെന്നു പറയാതെ വ്യക്തമാകുന്നു. എന്നാൽ 'മാത്സ്യന്യായ'മനുസരിച്ച് അല്പപ്രാണി

കളെ തിന്നുകളയുന്നതിനെക്കാൾ മാംസഭുക്കുകളായ മനുഷ്യരുടെ മാംസം ഭുജിക്കുന്നതും അതിലും ദേഹജീവിതത്തിൽ പ്രയോജനം (പരിണാമവാദപ്രകാരമുള്ള ഉദ്ഗതികാംക്ഷ) അവസാനിച്ച് പ്രാരബ്ധക്ഷയം നോക്കിയിരിക്കുന്ന ജ്ഞാനികളുടെ മാംസം ആഹരിക്കുന്നതുംതന്നെയാണു ഭേദമെന്നു പറയേണ്ടിയിരിക്കുന്നു. ബ്രിട്ടീഷുഭരണനയനൈപുണം കൊണ്ട് ഇക്കൂട്ടർക്കു ആത്മത്രാണവ്യഗ്രതയില്ലെന്ന് ഒരു ഹുങ്കുണ്ടായിരിക്കാം. അങ്ങനെ ഒരു രക്ഷ കിട്ടിയത് അവരുടെ ഭാഗ്യംതന്നെ."

ഈ സംഭാഷണത്തിൽ സ്വാമികളുടെ പാണ്ഡിത്യംപദംപ്രതി പരിലസിക്കുന്നു എന്നതുകൂടാതെ മാംസാഹാരം വർജ്ജിക്കേണ്ടതാണ് എന്നതു പ്രമാണം, യുക്തി ഇവകളാൽ സുസ്ഥാപിതവുമായിരിക്കുന്നു. സ്വാമികളും അദ്ദേഹത്തിന്റെ 'പരമ്പര'യും മാംസാഹാരത്തെ നന്നേ വെറുക്കുന്നുവെന്ന സംഗതിയും മറ്റും ഇതിനു മുമ്പുതന്നെ പലതവണ നാം അറിഞ്ഞിട്ടുണ്ട്. ബുദ്ധദേവന്റെ ഹൃദയവൈമല്യത്തെപ്പറ്റി ആർദ്രത വരുംവണ്ണം കൊണ്ടാടുന്ന 'ശ്രീമദ്വിവേകാനന്ദാചാര്യ'രുടെ വാഗ്‌വിലാസവും അദ്ദേഹത്തിന്റെ നടപടിയും തമ്മിൽ എത്രമാത്രം വിഘടിക്കുന്നു എന്ന് പ്രത്യേകം പ്രസ്താവിക്കണമെന്നില്ല.

"യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോജനഃ
സ യത്പ്രമാണം കുരുതേ ലോകസ്തദനുവർത്തതെ"

"ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമ്മസംഗിനാം
ജോഷയേൽ സർവ്വകർമ്മാണി വിദ്വാൻ യുക്തഃ സമാചരൻ,"

എന്നുള്ള ഭഗവദ്വചനങ്ങളിൽ ഗംഭീരാശയനായ വിവേകാനന്ദസ്വാമികൾ ദൃഷ്ടിവച്ചിട്ടില്ലായെന്നു കാണുന്നതിൽ അത്ഭുതവും പരിതാപവും ഒരേ സമയത്തുണ്ടാകുന്നു. നമ്മുടെ സ്വാമികൾ ഈ വിഷയത്തിലും ഒരു തുല്യമില്ലാത്ത മാതൃകാപുരുഷനാണെന്നതു കേരളീയരായ നമുക്കെല്ലാം വളരെ അഭിമാനകരംതന്നെ.

തുലാം 19: ഇന്നേദിവസം അയ്യങ്കാരന്മാരുടെ കുലഗുരുവായ ശ്രീമദനന്ദാചാര്യസ്വാമികൾ ഇരിങ്ങാലക്കുടെ ചെല്ലുകയും ഒരു മതപ്രസംഗം നടത്താൻ നിശ്ചയിക്കയും ചെയ്തു. അതിലേയ്ക്കു സ്വാമികൾകൂടി ചെല്ലണമെന്നുള്ള സ്ഥലം തഹശീൽദാർ മിസ്റ്റർ ജോസഫിന്റെ താല്പര്യമനുസരിച്ച് ഒരു മിസ്റ്റർ പത്മനാഭമേനോൻ എന്ന മാന്യൻ സ്വാമികളെ ക്ഷണിച്ചു. ഉടനെ,

സ്വാമി: "സഭകളിൽ സാധാരണ ഞാൻ പോകാറില്ല; എന്നാൽ തീരെപ്പോയിട്ടില്ല എന്നു പറവാനും പാടില്ല. അങ്ങനെയുള്ളത് ശിഷ്യരെക്കൊണ്ട് പ്രസംഗിപ്പിക്കുക മുതലായ ചുരുക്കംചില ഘട്ടങ്ങളിലാണ്. പിന്നെ, അവർ ഞങ്ങളുടെ (ശാങ്കരാദ്വൈത)മതത്തിന് എതിർപക്ഷക്കാരുമാണ്. അതുകൊണ്ട് അവരുടെ പ്രസംഗത്തെ ഖണ്ഡിച്ച് പ്രസ്താവിക്കേണ്ടിവരും."

മിസ്റ്റർ പത്മനാഭമേനോൻ: "ക്ഷോഭകരമാകകൊണ്ട് ഖണ്ഡിച്ചു പറഞ്ഞുകൂടാ എന്നതു ശരിയാണ്."

സ്വാമി: "അവർ പറയുന്ന അസംബന്ധം കേട്ട് അടങ്ങി ഇരിക്കുന്നതായാൽ അവരുടെ പക്ഷം നമുക്കും സമ്മതമെന്ന് അർത്ഥസിദ്ധമാകും. ഇങ്ങനെ ഒക്കെയാണെങ്കിലും ആ മാന്യന്റെ ക്ഷണത്തെ ഞാൻ അംഗീകരിച്ചില്ല എന്നുവരുന്നത് വ്യസനകരമാണ്. ഈ ഭാഗം വിശേഷിച്ച് അദ്ദേഹത്തോടും പറയണം."

ഇങ്ങനെ പറഞ്ഞു മേനവനെ യാത്രയാക്കിയിട്ട് പ്രസംഗം കേൾക്കുന്നതിനായി ശ്രീമത് പരമാനന്ദനാഥൻ, പരമവിശുദ്ധബോധൻ എന്നിവരെക്കൂടി അയച്ചു. പ്രസംഗംകേട്ട് രണ്ടു

പേരും മടങ്ങിച്ചെന്നപ്പോൾ സ്വാമികൾ ഇങ്ങനെ ചോദിച്ചു: എന്തെല്ലാമാണ്; പ്രസംഗം നന്നായിരുന്നോ?"

പര. ബോധൻ: "വളരെ നന്നായി എന്നു പറവാൻ പാടില്ല. അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിനടുത്ത വാഗാടോപമൊന്നും അവിടെ പ്രത്യക്ഷമായില്ല. ജീവേശ്വരജഗൽഭേദങ്ങളെയും അവയുടെ അന്യോന്യസംബന്ധത്തേയും വിവരിച്ചു. കാരണാവസ്ഥയിലും കാര്യാവസ്ഥയിലും ഭേദം നിത്യമാണെന്നു ഉദാഹരണപൂർവ്വം പ്രസ്താവിച്ചു. എന്നാൽ അതോടെ അഭേദത്തെയും കൂട്ടിച്ചേർത്തു പറയുന്നു. ഇതെങ്ങനെ ഘടിക്കും?"

സ്വാമി: "ഭേദം സത്തയിൽനിന്നു ഭിന്നമോ അഭിന്നമോ? സ്വതഃസത്ത അതിനുണ്ടാവാൻ പാടില്ല. അന്യസത്തയെ അപേക്ഷിച്ചു വർത്തിക്കുന്നതു മിഥ്യയാണ്. ഇങ്ങനെയല്ലാതെ യൗക്തികനയം സമ്മതിക്കയുമില്ല. പിന്നെ, 'ഞാൻ സുഖമായി ഉറങ്ങി; ഒന്നുമറിഞ്ഞില്ല' എന്ന ശ്രുത്യർത്ഥത്തെപ്പിടിച്ച്, ആത്മാവു ജഡചേതനരൂപനാണെന്ന് ഭട്ടാചാര്യർ പറഞ്ഞതുപോലെ ഭേദവിശിഷ്ടാഭേദത്തെ സാധിക്കാൻ തുടങ്ങിയതു പരിഹാസാസ്പദമായിരിക്കുന്നു."

പര. ബോധൻ: "ശ്രുതിയുക്തിസമ്മതി ഇല്ലെങ്കിൽ ഇവർ ഇങ്ങനെ ഒരു മതം സൃഷ്ടിക്കാനെന്താണ്?"

സ്വാമി: "ശ്രുതിക്ക് ഇവർ ഇഷ്ടപ്രകാരമുള്ള അർത്ഥം കല്പിച്ചുകൊള്ളും. ആമാതിരി വിപരീതബുദ്ധിക്കുകാരണം ദധീചിപ്രഭൃതികളുടെ ശാപമാണ്. അന്യോന്യവിരുദ്ധങ്ങളായ ഭേദാഭേദങ്ങളെ ഒന്നിച്ചുചേർത്തുപറയുന്നത് നമ്മുടെ ആവിദ്യകനയത്തിനൊത്തതാണ്. 'അഘടനഘടനാപടീയസീമായാ' എന്നാണല്ലോ പ്രമാണം. അപ്പോൾ ഇവരുടെ സിദ്ധാന്തം മായാസീമയെ അതിക്രമിച്ചുപോകുന്നില്ല; എന്നാൽ, മായാവാദം അവർക്കു സമ്മതമല്ല താനും."

പ. വി. ബോധൻ: "മായാസ്മയെ അതിക്രമിക്കാത്തപക്ഷം ഇവരുടെ മോക്ഷത്തിന്റെ നില ഏതാണ്?

സ്വാമി: "ഇവരും ഒരുവക ദ്വൈതികളാണ്. അദ്വൈതപദംകൂടിവച്ചുകൊണ്ടത് അദ്വൈതികളെ ഭയന്നിട്ടോ ആ പദ്ധതിയെക്കുറിച്ച് ആഗ്രഹാതിശയം ഇരിക്കെ അതിനെ അതേപടി സ്വീകരിക്കത്തക്ക ചിത്തസംസ്ക്കാരമില്ലാഞ്ഞിട്ടോ മാത്രമാണ്. ദ്വൈതികളായിരിക്കുന്ന സ്ഥിതിക്ക് 'ദ്വിതീയാദ്വൈ ഭയം ഭവതി' എന്നതുകൊണ്ട് നിത്യമോക്ഷം അവർക്കുണ്ടാകയില്ല.

'നിത്യത്വം സത്യത്വം തദ്യസ്യാസ്തി തന്നിത്യംസത്യം' എന്നപ്രകാരമുള്ള നിത്യത്വലക്ഷണം അവരുടെ മോക്ഷത്തിനില്ല. 'യൽകൃതകം തദനിത്യം' എന്നപടി ബോധമുണ്ടു താനും. ആ സ്ഥിതിക്കു വിവേകാനന്ദസ്വാമി പറഞ്ഞതുപോലെയുള്ള 'നാർവ്വേക്കാരു'ടെ സ്വർഗ്ഗത്തിന്റെ അടുത്തനിലയാണു ഇവരുടെ മോക്ഷം.'

തുലാം 20: വൈകുന്നേരം കുറച്ചു നടന്നിട്ടുമടങ്ങിവരുംവഴി സ്വാമി ഒരുസ്ഥലത്തു കയറി വിശ്രമിച്ചു. ആയവസരത്തിൽ വ്യജനം കൊണ്ടുചെന്നു കൊടുത്ത ബാലന്റെ കയ്യിൽനിന്ന് അത് വാങ്ങി ഉപയോഗിക്കവെ അവിടുന്ന് ഇങ്ങനെ പ്രസ്താവിച്ചു:

"എന്റെ നിശ്ചയപ്രകാരം നിങ്ങളുടെ ശാവാശൗചം തീർന്നിരിക്കുന്നു. പത്തുപുലയും ദ്വാദശാഹസപിണ്ഡിയും വ്യവസ്ഥാപിച്ചു ഞങ്ങൾ പല സ്ഥലത്തും നടപ്പാക്കിയിരിക്കയാണ്." ഉടനെ സ്വാമിതിരുവടിയുടെ അന്തേവാസിനിയും സിക്സ്ത്ത് ഫാറത്തിലെ

വിദ്യാർത്ഥിനിയും സംസ്കൃതാഭിജ്ഞയുമായ ശ്രീമതി എം. ഭാഗീരഥിയമ്മ ഇങ്ങനെ പറഞ്ഞു: "പതിന്നാലാംദിവസം വൈകുന്നേരം കുളിച്ചാൽ ആശൗചം നീങ്ങി എന്നാണ് ഇവിടുത്തെ നിശ്ചയം. ഇന്നോടെ അതുതീർന്നു. പത്തുനാൾകൊണ്ട് ആശൗചം അവസാനിക്കുന്ന ഒരാൾ ഇവിടെ ഉണ്ട്. അദ്ദേഹം അങ്ങേവീട്ടിലെ ബന്ധുക്കാരനാണ്."

സ്വാമി: "അതൊരു രസം (ഉള്ളകാര്യം)"

ഭാഗീരഥിഅമ്മ: "ക്രിയ നടത്തിക്കുന്നതു നമ്പൂതിരിയാണു താനും."

സ്വാമി: "അത് അതിലേറെരസം; അയാളുടെ ഭവനം എവിടെ?"

ഭാഗീരഥിഅമ്മ: "കടത്തനാട്ടു പയ്യൊള്ളിദേശത്ത് കൂമണ്ടു പുതിയ വീട്ടുകാരനാണ്. കെ. പി. ശങ്കരൻനായർ എന്ന ഇദ്ദേഹം ഇവിടുത്തെ സ്റ്റേറ്റുസർവേയറാകുന്നു. ഇപ്പോൾ എഴുന്നള്ളത്തോടുകൂടി ഡൽഹിക്കു പോയിരിക്കയാണ്.

അനന്തരം ഈ ഭാഗങ്ങളെല്ലാം യഥാർത്ഥമെന്ന് അദ്ദേഹത്തിന്റെ പുത്രനെ കണ്ടു ചോദിച്ചുറപ്പിച്ചുകൊണ്ട് സ്വാമി മടങ്ങി ബ്രഹ്മശ്രീ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ കൊട്ടിളായ്ക്കൽ എഴുന്നരുളി.

മേലുള്ള സംഭാഷണംകൊണ്ട് നായന്മാരുടെ ആശൗചം ഒരു നിശ്ചയമില്ലാതെ പല സ്ഥലത്തു പലവിധം ഇരിക്കുന്നുവെന്ന് വ്യക്തമായി. മുമ്പ് ഇത് ഇത്ര ദിവസത്തിനുള്ളിൽ തീരും എന്ന് ഒരു നിയമമുണ്ടായിരുന്നത് കാലാന്തരത്തിൽ ഇപ്രകാരം പരിണമിച്ചുവെന്നത് വാദമറ്റ സംഗതിയാണ്. ഈ അശാസ്ത്രീയരീതി ക്രമേണ മാഞ്ഞുപോകുമെന്നതും നാം കണ്ടുവരുന്ന ഒരു കാര്യമാണ്. സ്വാമിയുടെ 'ആചാരപദ്ധതി' മുതലായവ ഈ വിഷയത്തിൽ വളരെ സഹായിക്കുന്നു എന്നത് കൃതജ്ഞതാപൂർവ്വം നായന്മാർ സ്മരിക്കേണ്ടതുതന്നെ.

തുലാം 24: സ്വാമിയുടെ ഒരധ്യാപകനായിരുന്ന പി. എസ്. നാരായണയ്യരവർകളെ അദ്ദേഹത്തിന്റെ സ്വന്തം മഠത്തിലന്വേഷിച്ചതിൽ 'താൻ കൊട്ടിളായ്ക്കൽ' (Thachudaya Thampuran's Palace) തന്നെ വരാൻ ഒരുക്കമാണെ'ന്നും 'കാണ്മാനാഗ്രഹിച്ചരിക്കുന്നു എന്നും പറഞ്ഞയയ്ക്കയാൽ അങ്ങോട്ടുചെന്നു കാണുന്നതു ഉചിതമെന്നു കരുതി സ്വാമി പുറപ്പെട്ട് അദ്ദേഹത്തെ സന്ദർശിച്ചു. കുറെ അധികം വർഷങ്ങളായി കാണാതിരുന്നതുകൊണ്ടു അതിനിടയ്ക്കുള്ള സംഗതികളെക്കുറിച്ചായിരുന്നു സംസാരം. ആ കൂട്ടത്തിൽ ശ്രീമാൻ പി. എസ്. അനന്താചാര്യസ്വാമിയാരുടെ അടുക്കൽ പോയിരുന്നത് ഇവിടുന്നാണോ?" എന്നു ചോദിക്കയും, "അല്ല പരമാനന്ദനാഥൻ എന്ന ഒരു ശിഷ്യനാണ്" എന്നു സ്വാമി മറുപടി പറകയും ചെയ്തു.

ശ്രീമാൻ പി. എസ് അനന്താചാര്യസ്വാമി: "മറ്റേ അദ്ദേഹം (ചട്ടമ്പിസ്വാമിപാദങ്ങൾ) ആയിരുന്നുവെന്നു ചിലർ പറഞ്ഞതിൽ അത് അസംഭാവിതമെന്നു ഞാൻ ഖണ്ഡിതമായി പറഞ്ഞു. ഏതായാലും അദ്ദേഹത്തോടു വാദിച്ചത് അലോക്യമായിപ്പോയി എന്നോരു സംസാരമുണ്ട്.

സ്വാമി: "ഇല്ല; അദ്ദേഹം അദ്വൈതത്തെ താഴ്ത്തിപ്പറഞ്ഞതുകൊണ്ട് മാത്രമാണ് മറ്റേയാൾ ഖണ്ഡിച്ചുവിട്ടത്.

ഇത്രയുമായപ്പോൾ അദ്ദേഹത്തിന്റെ അടുക്കൽ സ്വാമിയോടൊരുമിച്ച് ഇംഗ്ലീഷുപഠിച്ചിരുന്ന മിസ്റ്റർ ടി. ജി. നാരായണയ്യർ എന്ന വക്കീൽ യദൃച്ഛയാ അവിടെ ചെന്നുചേർന്നു. 23

വർഷത്തോളം തുടരെ കാണാതിരുന്നതുകൊണ്ട് പരസ്പരം അറിയാതെയായി എങ്കിലും ശ്രീമാൻ പി. എസ്. സൂചനകൾവഴി രണ്ടുപേരുടെയും പൂർവവൃത്തം ഓർമ്മിപ്പിച്ചു. മിസ്റ്റർ ടി. ജിക്കു ചില സംശയങ്ങൾ തീർക്കേണ്ടതുണ്ടെന്നു പറഞ്ഞ് അദ്ദേഹം ഇങ്ങനെ ചോദിച്ചു: "യോഗം, കർമ്മഭക്തിജ്ഞാനാത്മകങ്ങളായി മൂന്നുതരമല്ലെ?"

സ്വാമി: "മന്ത്രലയഹഠരാജയോഗാദികളെക്കൂടി പറയാമെങ്കിലും,
'യോഗാസ്ത്രയോ മയാ പ്രോക്താ നൃണാം ശ്രേയോ വിധിത്സയാ;
ജ്ഞാനം, കർമ്മ ച ഭക്തിശ്ച നോപായോ *f* ന്യോ *f* സ്തി കുത്രചിൽ'

എന്ന ഭഗവദ്വചനപ്രകാരം മൂന്നെന്നു തീർച്ചയാക്കുകയും അന്യങ്ങളെ ഇവയിൽ അന്തർഭ വിപ്പിക്കുകയും ചെയ്യാം."

മിസ്റ്റർ ടി. ജി. നാരായണയ്യർ: "രൂപം, മന്ത്രം, ധ്യാനം ഇവയ്ക്കു ഫലം ഒന്നാണോ?

സ്വാമി: "അവയെല്ലാം ഒരേ ഫലത്തെക്കൊടുക്കും. എന്നാൽ അന്തരംഗ ബഹിരംഗഭേദേന അവ ഭേദിച്ചിരിക്കയാൽ ഉടനടിയെന്നും പരമ്പരയായിട്ടെന്നും ഒരു വൈഷമ്യമുണ്ട്. പ്രതിമാദിരൂപഭാവന വെറും സ്ഥൂലവും ധ്യാനം പരമസൂക്ഷ്മവുമാണ്; തന്നെയല്ല അധികാരിഭേദം അപേക്ഷിക്കുന്നു എന്നുമുണ്ട്. മന്ത്രാനുഷ്ഠാനം അർത്ഥഭാവനരൂപേണ ധ്യാനത്തിൽ പര്യവസാനിക്കുന്നു; ഇങ്ങനെയുള്ള അകലം അവയ്ക്കുണ്ടെന്നുള്ളതു വിസ്മരിച്ചുകൂടാ.

മിസ്റ്റർ ടി. ജി. നാരായണയ്യർ: "ക്ഷേത്രങ്ങളുടെ കാര്യമോ?"

സ്വാമി: "അത് താണപടിയാണ്. ജനങ്ങളിൽ അധികംപേരും ചിത്തപാകം കുറഞ്ഞവരാകയാൽ അതിനും അവരെ അപേക്ഷിച്ചു പ്രാധാന്യം സുസ്ഥമാണ്. ഉത്തരോത്തരകൃത്യങ്ങൾക്കു പര്യാപ്തമായ ചിത്തപരിപാകമുള്ളവർ കീഴ്പെട്ടു നോക്കുന്നത് – അഭ്യർഹിതസാധനമുപേക്ഷിക്കുന്നത് – 'പിണ്ഡം സമുത്സൃജ്യകരം ലേഢി'

എന്നു പറഞ്ഞപ്രകാരം ന്യൂനതയാണ്." ഇങ്ങനെ പലതും സംസാരിച്ചശേഷം യാത്ര പറഞ്ഞു പിരിഞ്ഞു.

തുലാം 25, 26: മഹിമശ്രീ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ സംബന്ധിച്ച വിശേഷിച്ച് പല സംഗതികളും ഗ്രഹിക്കുന്നതിനു ഈ തീയതികളിലെ ഡയറി വളരെ ഉപകരിക്കുന്നു. 'ഇരിങ്ങാലക്കുടക്ഷേത്രം മുതലായവയെക്കുറിച്ചുള്ള പല റിക്കാർഡുകളും ആധാരങ്ങളും മറ്റും പരിശോധിച്ചു. അവരോധത്തെപ്പറ്റി മുമ്പു പറഞ്ഞിട്ടുള്ളതിൽ കൂടുതലായി ഏതാനും ഭാഗം ഉദ്ധരിക്കയും വേറെ ചില രേഖകളെ കാണിക്കയുംചെയ്യാം: '1904 സി. എം. പി. നമ്പർ 1533 അപ്പീൽവാദികൾക്കുവേണ്ടി മിസ്റ്റർ രൈരുനമ്പ്യാർ ഹാജരാക്കിയത്. രേഖ 10 (ഇംഗ്ലീഷിൽനിന്നു)

അവരോധഗ്രന്ഥം

983 തുലാം 30-ാം തീയതി യോഗക്കാരെല്ലാവരും ചേർന്ന്, താമസംവിനാ ഒരു തച്ചുടയകൈമളെ അവരോധിക്കണമെന്നു നിശ്ചയിക്കയും വൃശ്ചികം 1-ാം തീയതി തേവരുസേവ തുടങ്ങുകയുംചെയ്തു. 40 ദിവസത്തെ സേവയ്ക്കുശേഷം മകരം 12-ാം തീയതി യോഗാംഗങ്ങളെല്ലാവരുംകൂടി തൃപ്പൂണിത്തുറെച്ചെന്ന് രാജാവിനെക്കണ്ടു അവരോധക്കാര്യത്തെക്കുറിച്ചറിയിച്ചു. അതിന് ഇങ്ങനെ മറുപടി പറഞ്ഞു: "നിങ്ങൾക്കെല്ലാവർക്കും അങ്ങനെയാണ് അഭിപ്രായമെങ്കിൽ ഞാനും അതിനോട് യോജിച്ചിരിക്കുന്നു." പിന്നീട് യോഗ

ത്തിൽ രണ്ടുപേർ ആഴുവാഞ്ചേരിൽ ചെന്നു തമ്പ്രാക്കളെക്കണ്ട് അവരോധസംഗതി ധരിപ്പിച്ചപ്പോൾ ഇങ്ങനെ പറഞ്ഞു: 'നിങ്ങളൊരുദിവസം നിശ്ചയിച്ച് ആളയയ്ക്കുന്നപക്ഷം ഞാൻ വരാം.'

പിന്നീട് യോഗാംഗങ്ങളെല്ലാം വാതൽമാടത്തിൽ കൂടിയിട്ട് അവരോധത്തിനു ജാതകം അയച്ചുകൊടുക്കണമെന്നപ്രകാരം കുലശേഖരപ്പെരുമാൾക്ക് ഒരു തീട്ടെഴുതി. കൊളൊം മൂത്തത്, ചെറയത്തുമൂത്തത്, ഒല്ലൂർനായർ, തുരുത്തിക്കാട്ടിൽനായർ എന്നിവർ നാലു യോഗക്കാരോടുകൂടി തൃപ്പൂണിത്തുറ ചെന്നു രാജാവിനെക്കണ്ട് തീട്ടൂരം വാങ്ങി മകരം 17-ാം തീയതി പുറപ്പെട്ടു 23-ാം തീയതി തിരുവനന്തപുരത്തു ചെന്നുചേർന്നു.... കുലശേഖരപ്പെരുമാളെക്കണ്ട് അവരോധത്തിനായി ജാതകം വാങ്ങാൻ വന്നിരിക്കയാണെന്നും യോഗത്തിലെ തീട്ടും തീട്ടൂരവും കൊണ്ടുവന്നിട്ടുണ്ടെന്നും പറഞ്ഞ് തീട്ട് കുലശേഖരപ്പെരുമാൾക്കു തീട്ടൂരം തേവാരിക്കും കൊടുത്ത് യോഗക്കാർ പലകകളിലിരിക്കയും ശേഷംപേർ അവിടെ നിൽക്കയും ചെയ്തു. തീട്ടും തീട്ടൂരവും വായിച്ചു കേട്ട കുലശേഖരപ്പെരുമാൾ സമ്മതിദാനം ചെയ്കയുണ്ടായി. 27-ാം തീയതി കൊട്ടാരച്ചൗക്കയിൽചെന്ന് യോഗക്കാർ കിഴക്കു നോക്കി ആസനസ്ഥരാകയും ശേഷംപേർ നിൽക്കയും ചെയ്തു. കുലശേഖരപ്പെരുമാൾ പടിഞ്ഞാറുനോക്കിയിരുന്നു. ഇളയരാജാവും മൂന്നാംമുറരാജാവുകൂടിയുണ്ടായിരുന്നു.... കുലശേഖരപ്പെരുമാൾ മീനംരാശിസമയം പനയറ 'ഇല്ലത്ത്' പുത്തൻവീട്ടിൽ രാമക്കുറുപ്പിന്റെ ജാതകം കൊടുക്കയും ഒല്ലൂർ നായർ വാങ്ങുകയും ആ സമയം ശംഖു വിളിക്കയും ചെയ്തു... അവർ അന്നുതന്നെ പുറപ്പെട്ട് കുംഭം 3-ാം തീയതി ഇരിങ്ങാലക്കുടെ എത്തി. വിവരം രാജാവിനെ ധരിപ്പിക്കുന്നതിനായി യോഗത്തിലെ രണ്ടംഗങ്ങൾ തൃപ്പൂണിത്തുറെ എത്തി രാജാവിനെ കണ്ടു. മീനം 10-ാം തീയതി സുദിനമാകയാൽ വിവരം എല്ലാവരെയും അറിയിക്കണമെന്ന് രാജാവു പറഞ്ഞു. പിന്നീട് തമ്പുരാക്കൾ, വെള്ളാട്ടുകരനമ്പിടി, വടക്കൻകോട്ടുനായർ എന്നിവർക്കു തീട്ടൂരങ്ങളും തീട്ടുകളും എഴുതി. അതു യോഗക്കാരും, മടപ്പള്ളിക്കാരും കൊണ്ടുചെന്നു കൊടുത്തു. 9-ാം തീയതി എല്ലാവരും വന്നു. 10ന് വിളക്കും ഗണപതിയും തെക്കേ വാതൽമാടത്തിൽവച്ച് യോഗാംഗങ്ങൾ കിഴക്കോട്ടു നോക്കിയിരുന്നു. രാജാവു മടിയിൽ വാളോടുകൂടി പടിഞ്ഞാറോട്ടിരുന്നു. കൊളൊംമൂത്തത്, ചെറയത്തുമൂത്തത്, ഒല്ലൂർനായർ, തുരുത്തിക്കാട്ടു നായർ ഇവരും നന്ദികുളം കയ്മൾമാർ നാലുപേരും വടക്കുംകുറ്റുനായർ, മുരിയൊത്തുനമ്പിയാർ ഇവരും തെക്കേ വാതൽമാടത്തിൽനിന്നു. ഊരാണ്മക്കാരായ ഒൻപതില്ലക്കാരും വെള്ളാട്ടുകരനമ്പിടിയും വേളോസ്സു നമ്പിയാരും വടക്കേവാതൽമാടത്തിൽനിന്നു...

[(പ്രഭുക്കൾ വല്ല തെറ്റും ചെയ്തുപോയിട്ടുണ്ടെങ്കിൽ ആനയിരുത്തുന്നതിന്റെ അടയാളമായി) തോട്ടിയും വളറും വെപ്പിക്കണം] (അവരോധത്തിന് ഒരുക്കങ്ങൾ വെച്ചശേഷം)... തമ്പുരാക്കൾ തറ്റുടത്ത്, മണ്ഡപത്തിൽ ദേവനഭിമുഖമായിരുന്ന്.... തമ്പുരാക്കൾ ദാനമുഹൂർത്തദക്ഷിണകൾ കഴിച്ചു. ടി പനയറ ഇല്ലത്തു കുറുപ്പിനെ തച്ചുടയനായി അവരോധിച്ചു... ആ സമയം ആരുംതന്നെ ചുറ്റിനകത്തു നിന്നിട്ടില്ല. മാരാൻ വടക്കെദ്വാരം അടച്ച് അവിടെനിന്ന് ശംഖുവിളിച്ചു. ഗണപതിവിസർജ്ജനം കഴിഞ്ഞ് തമ്പുരാക്കൾക്കു കൊളോം മൂത്തതു ആയിരത്തിയൊന്നു പണം കിഴികെട്ടി മണ്ഡപത്തിൽ കൊണ്ടുചെന്നു. ദാനം ചെയ്തു. വെള്ളാട്ടുകരനമ്പിടിക്കും വടക്കുംകൂറ്റുനായർക്കും നൂറ്റിയൊന്നുപണം വീതം കിഴികെട്ടി വാതൽമാടത്തിൽ കൊണ്ടുചെന്ന് മൂത്തതു കൊടുത്തു. പിന്നീട് എല്ലാവർക്കും സദ്യ.

അനന്തരം യോഗക്കാരിൽ എട്ടംഗങ്ങളോടുകൂടി കൊളോംമൂത്തത്, ചെറിയത്തുമൂത്തത്, ഒല്ലൂർനായർ, തുരുത്തിക്കാട്ടുനായർ, പെരുമ്പള്ളിനായന്മാർ, നന്ദിക്കരപ്പണിക്കർ, കൃഷ്ണ

പിഷാരത്തുപിഷാരൊടി, അറയ്ക്കപ്പിഷാരത്തു പിഷാരൊടി, അകത്തുട്ടുവാര്യർ, സംബ സ്ഥിമാരാന്മാർ എന്നിവർ ഒന്നിച്ചു 11-ാം തീയതി ശുഭമുഹൂർത്തത്തിൽ പുറപ്പെട്ടു അവ രോധിച്ച ആളെകൂട്ടികൊണ്ടുവരുന്നതിനായി 23-ാം തീയതി തിരുവനന്തപുരത്തെത്തി. കുലശേഖരപ്പെരുമാളെക്കണ്ടപ്പോൾ 25-നാണ് മുഹൂർത്തം നിശ്ചയിച്ചിരിക്കുന്നതെന്നു അവിടുന്നു പറഞ്ഞു. അന്നേദിവസം അവർ അവിടെച്ചെന്നപ്പോഴേയ്ക്ക് വലിയ എടക്കെട്ട് പട്ടുവിരിച്ചലങ്കരിച്ചു നിറപറയും ഗണപതിയുംമറ്റും വച്ചിരുന്നു. യോഗക്കാർ പടിഞ്ഞാറു നോക്കിയിരുന്നു. ശേഷംപേർനിന്നു. കുലശേഖരപ്പെരുമാൾ കിഴക്കുനോക്കിയിരുന്നു. കൊളോംമൂത്തത് മരതകരത്നാദിമംഗലസാധനസംവൃതമായ പുതുക്കലശംവച്ച് കുലശേ ഖരപ്പെരുമാളെക്കണ്ടു. യോഗത്തിലൊരാൾ ഇന്നാരെ അവരോധിച്ചിരിക്കുന്നു എന്ന് കുല ശേഖരപ്പെരുമാളോടു പറഞ്ഞു. അവിടുന്ന് അദ്ദേഹത്തെ വരുത്തി 'തച്ചുടയനായി അവ രോധിച്ചിരിക്കുന്നു' എന്നും 'യോഗക്കാരോടുകൂടിപ്പോയി ഞാനെന്നപോലെ എല്ലാ നടത്തണ' മെന്നും പറഞ്ഞ് പട്ടും വസ്ത്രവും സമ്മാനിച്ചു. തച്ചുടയൻ വണങ്ങി അതു വാങ്ങി. അതോടെ വെളിയടയിടുകയും ശംഖ് ഊതുകയും അനുപദം നടന്നു. ഒന്നാമ തായി ഒല്ലൂർനായരും ബന്ധമുള്ള മറ്റു സംബന്ധികളും അദ്ദേഹത്തെ വന്ദിക്കണം. പിന്നീട് ദളവാ മുതലായവർ വന്ദിക്കണം. അവിടെനിന്നു പല്ലക്കിൽ കയറി ദീപാദികൾ അകമ്പടി വാദ്യം മുതലായതോടുകൂടി ക്ഷേത്രപ്രദക്ഷിണമായി ശ്രീകണ്ഠേശ്വരത്തു മഠത്തിൽ ചെന്നു. അന്നുമുതൽ തച്ചുടയകയ്മൾ അദ്ദേഹത്തിന്റെ നിത്യകർമ്മങ്ങളിൽ വ്യാപൃതനായി...

മേടം 6-ാം തീയതി പറവൂരുനിന്നും പുറപ്പെട്ട് 'തൃപ്പയ്യപ്പാ' ക്ഷേത്രത്തിൽചെന്ന് അന്ന വിടെത്താമസിച്ചു. 7ന് രാവിലെ രാജാവു പ്രഭുക്കന്മാരെവരുത്തി അവരോടൊന്നിച്ച് തൃപ്പയ്യ പ്പാവിൽ ചെന്നു തച്ചുടയകയ്മളെ ആനപ്പുറത്തെഴുന്നെള്ളിച്ചു പാണ്ടിവാദ്യം, നാഗസ്വരം, നഗരാവെടി മുതലായതോടുകൂടി ഇരിങ്ങാലക്കുടെ എത്തി...

രണ്ടു മുണ്ടും ആറു പണവും ഒന്നേക്കാലിടങ്ങഴി അരിയുംകൂടി പറഞ്ഞയാൾക്ക് (ഇ പ്പോൾ പൊതുവാളായ ഒല്ലൂർ നായർക്ക്) ക്ഷൗരത്തിനായി കൊടുത്തു. പിന്നീടു ക്ഷൗരം (ചൗളം) കഴിഞ്ഞു. കലശാഭിഷേകം മുതലായതു... പരിശുദ്ധിയടഞ്ഞു തറ്റുടുത്തു പീഠ ത്തിന്മേലിരിക്കെ രണ്ടുപണം ദാനം; ആറുപണം മുഹൂർത്തദക്ഷിണ, 32 പണം തന്ത്രിദ ക്ഷിണ. അനന്തരം കുത്തുവിളക്കുകൾ, മദ്ദളാദിവാദ്യങ്ങൾ എന്നിവയ്ക്കിടയിൽ (തപ്പു, താളം മുതലായതുമുണ്ടായിരിക്കും) അധികാരമുദ്രകൾ വഹിച്ചു ദേവന്റെ വലത്തു സോപാ നത്തിങ്കൽ പരമധാനിയിട്ടിരുന്ന് അരിയളന്ന്, സോപാനത്തിൽ വീരവാളിപ്പട്ടിട്ടുനിന്ന് മണി യടിച്ചുതൊഴുത് ശംഖുതീർത്ഥാദിവട്ടകപ്രസാദാന്തം കയ്യിൽ വാങ്ങി 8 പണം തീർത്ഥദ ക്ഷിണകൊടുത്തു... പിന്നെ 'തണ്ടുപൂജ'; ദക്ഷിണ; ഇവ കഴിഞ്ഞ് തണ്ടെടുത്തു വലിയ ബലിക്കല്ലിന്റെ കിഴക്കുവശത്തായി അതിന്മേൽ (പള്ളി)ത്തണ്ടിന്റെ ഒരറ്റം കൊള്ളിച്ചുവച്ചു. തച്ചുടയകയ്മൾ തണ്ടി(പല്ലക്കി)ൽ കയറിയശേഷം നിലത്തുതൊട്ടിരിക്കുന്ന തല രാജാവു തൊടുകയും *പള്ളിച്ചാന്മാരെക്കൊണ്ട് അതു ചുമപ്പിച്ചു വാദ്യഘോഷത്തോടെ പ്രദക്ഷി ണംചെയ്കയും ചെയ്തു. (When Thachudaya Kaimal gets into Tandu (Palanquin)the Raja should touch the end resting on the ground...) അപ്പോൾ കൊളോംമൂത്തത് മുന്നൂറ്റിയൊന്നു പണം അടങ്ങിയ കിഴി രാജാവിനു കൊടുത്തു...

ഈ ഒടുവിൽ പറഞ്ഞ ഭാഗത്തെപ്പറ്റി കോഴിക്കോട്ടു 'സബോർഡിനേറ്റുകോടതിജഡ്ജി മ-രാ-രാ അനന്തൻനായരവർകൾ ബി. എ; ബി. എൽ. 1909 ജനുവരി 15-ാം തീയതി.

*ഇവിടെ പള്ളിച്ചാന്മാരെന്നത് ബ്രാഹ്മണരാണ്.

അപ്പീൽ നമ്പർ 303 -1902 [1904 സെക്കന്റപ്പീൽ 718] നമ്പർ ജഡ്ജിമെന്റിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

" According to tradition....even the Raja of Cochin to touch his Palanquin when he is taken in procession round the temple on his installation."

ഇനി, അദ്ദേഹത്തിന്റെ പദവികളെക്കുറിച്ച് ടി ജഡ്ജിമെന്റ് ഇപ്രകാരം പറയുന്നു. "....ബ്രാഹ്മണേതരന്മാർ അദ്ദേഹത്തോടു സംഭാഷണം ചെയ്യുമ്പോൾ ആഢ്യബ്രാഹ്മണരോടെന്നപോലെ ആചാരോപചാരങ്ങളോടുകൂടി അഭിസംബോധന ചെയ്യണമെന്നുള്ളത് ഒരു യഥാർത്ഥസംഗതിയാണ്. ഒരു രാജാവിനുള്ളതിൽ ഏറ്റവുമധികം സാമുദായിക ബഹുമാനങ്ങൾ ഇദ്ദേഹത്തിനുള്ളതും ഒരു മഠാധിപതിക്കെന്നപോലെ മതസംബന്ധമായ ബഹുമാനാദരങ്ങൾ പ്രക്ലിപ്തമായിട്ടുള്ളതുമാണ്."

1017-ാമാണ്ട് നവംബർമാസം 30-ാം തീയതിക്കു ശരിയായ 1093 വൃശ്ചികം 15-ാം തീയതിയിൽ കൊച്ചിയിൽനിന്നും പുറപ്പെടുവിച്ച തിരുവെഴുത്ത് വിളംബരം: [മദ്രാസ് ഗവൺമെന്റാജ്ഞാനുസാരമുണ്ടായത്]

"എ, പട്ടിക: തച്ചുടയകയ്മളുടെ സ്ഥാനത്തേയ്ക്കുള്ള അവകാശങ്ങളും പദവികളും മുറകളും.

(1) കയ്മൾ ക്ഷേത്രത്തിൽ ദർശനത്തിനു പോകുമ്പോൾ ഉടവാളെടുത്ത ഒരു അകമ്പടിയോടുകൂടിയും ശംഖുവിളിച്ചും വിളക്കുപിടിച്ചും പോകുവാനധികാരമുള്ളതാകുന്നു. (2) ശൂദ്രർ, അമ്പലവാസിമാർ ഇവരെപ്പോലെയല്ലാതെ കയ്മൾക്കു ക്ഷേത്രമണികൾ കൊട്ടി ദേവനെ സോപാനപ്പടിയിൽനിന്നു ദർശനം കഴിക്കാവുന്നതും മേൽശാന്തിയോടു നേരിട്ട് തീർത്ഥവും പ്രസാദവും കൈയിൽ വാങ്ങിക്കാവുന്നതുമാകുന്നു. ബ്രാഹ്മണരേയും അമ്പലവാസിമാരേയുംപോലെ കയ്മൾക്കു തീർത്ഥത്തിൽ കുളിക്കാവുന്നതുമാകുന്നു. (3) കൊല്ലംതോറും ഉത്സവം തുടങ്ങുന്നതിനുമുമ്പ് തന്ത്രിമാർക്ക് കൂറയും പവിത്രവും കൊടുക്കേണ്ടതു കയ്മളാകുന്നു... (4) ക്ഷേത്രത്തിന്റെ അകത്തെ ഭരണത്തെ സംബന്ധിച്ച സകല സംശയനിവൃത്തിയും ചെയ്‌വാനുള്ള പ്രധാനമതാധികാരി കയ്മളാകുന്നു. (5) ഒരു കയ്മൾ മരിച്ചാൽ ക്ഷേത്രത്തിൽ പുണ്യാഹം കഴിക്കേണ്ടതും ശവദാഹം കഴിക്കേണ്ടതു ബ്രാഹ്മണരുമാകുന്നു..."

കയ്മൾ എന്ന പദം കോയ്മ ആൾ എന്നതിന്റെ ലോപവും ദ്രാവിഡത്തിലെ രാജപര്യായവുമാണ്. 'മേൽക്കോയ്മ' യെന്നു ബ്രിട്ടീഷ് സിംഹാസനത്തെക്കുറിച്ചു പറയുന്നത് പ്രസിദ്ധമാണല്ലോ. ഇതുപോലെ 'കോയ്മയാർ' എന്നൊരു രൂപവുംകൂടിയുണ്ട്. ശാസ്ത്രിയൾ, ശാസ്ത്രിയാർ മുതലായവപോലെ ഇതിന്റെ ഭേദം ഗ്രഹിക്കാം. കോയ്മയാർ എന്ന രൂപത്തിൽ മാടംപുള്ള ചില ഭവനക്കാരെ താഴ്ന്നജാതിക്കാർ വിളിക്കുന്ന നടപ്പുണ്ട്. സംസ്കൃതത്തിന്റെ പ്രചാരത്തോടുകൂടിയാണ് ജനങ്ങൾക്കു രാജപദത്തിൽ പ്രതിപത്തി വർദ്ധിച്ചത്. തച്ചുടയകയ്മളെന്നു മേലുദ്ധരിച്ച ഭാഗങ്ങളിൽ കാണുന്നത് പുതുക്കോട്ടരാജാ, കൊച്ചിരാജാ, സാമൂതിരിപ്പാട് എന്നൊക്കെ പറയുംപോലെയാണ്. എന്നാൽ ആദരത്തോടുകൂടി പറയുമ്പോൾ കൊച്ചി വലിയതമ്പുരാൻ തിരുമനസ്സുകൊണ്ട് എന്നും മറ്റുമാണല്ലോ പറകപതിവ്. അപ്രകാരം ഇവിടുത്തെക്കുറിച്ചും തച്ചുടയതമ്പുരാൻ, തച്ചുടയതമ്പുരാൻ തിരുമനസ്സ്, തച്ചുടയരാജാ എന്നീക്രമത്തിൽ എഴുത്തുകുത്തുകൾ, വ്യവഹാരം മുതലായതുണ്ട്. നോക്കുക:- (1) 'മുകുന്ദപുരം താലൂക്ക് മനവലശ്ശേരി വില്ലേജിൽ കൊട്ടിളായ്ക്കൽ സ്ഥിരവാസവും മാണിക്കൻ കേരളൻ എന്ന തിരുനാമവും കൂടൽമാണിക്യം ദേവസ്വം ഉടമസ്ഥനും

ഭരണകർത്താവുമായ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ ടി ദേവസ്വം പട്ടോലമേനവൻ വായിച്ചു തിരുമനസ്സറിയിക്കുവാൻ ഇരിങ്ങാലക്കുട വില്ലേജിൽ മനവലശ്ശേരിദേശത്ത് തെക്കേ എനമല്ലൂർ ഇല്ലത്ത് നാരായണൻനമ്പൂതിരി മകനും കാരണവനും കൈകാര്യകർത്താവുമായ നാരായണൻനമ്പൂതിരി മുതൽപേരുകൂടി എഴുതിക്കൊടുത്ത അട്ടിപ്പേറാധാരം" (1095 ചിങ്ങം 17-ാം തീയതി 75-ാം നമ്പരായി രജിസ്റ്റർ ചെയ്തു.

(2) 1087-മാണ്ടു മകരമാസം 13-ാം തീയതി മുകുന്ദപുരം താലൂക്ക് 21-ാം നമ്പർ മനവലശ്ശേരി വില്ലേജിൽ ഇരിങ്ങാലക്കുട കൂടൽമാണിക്കംക്ഷേത്രത്തിൽ അഭിഷേകവും ദേവസ്ഥാനവും കുടുംബപാരമ്പര്യ പിന്തുടർച്ചാവകാശവും ടി ദേവസ്വം ഉടമസ്ഥനും ഊരാളനും ജന്മിയും ദേവസ്വംഭരണവും 48 വയസ്സുമായ കൊട്ടിളായ്ക്കൽ മാണിക്കൻ കേരളൻ തച്ചുടയരാജാ അവർകളെ പട്ടോലമേനവൻ വായിച്ചു ധരിപ്പിക്കുന്നതിലേയ്ക്കായി ത്രിശ്ശിവപേരൂർ താലൂക്ക് 39-ാം നമ്പർ വടക്കുംമുറി വില്ലേജിൽ പടിഞ്ഞാറെമുറിയിൽ വേലൂരെ ഇല്ലത്ത് പുരുഷോത്തമൻനമ്പൂതിരി മകൻ കാരണവനും കൈകാര്യകർത്താവുമായ 'ജന്മി' ഇട്ടിരവിനമ്പൂതിരി എഴുതി ഒപ്പിട്ടു ഹാജരാക്കുന്ന മേൽപ്പാട്ടപ്പിടിപ്പത് എതിരാധാരം. ഇട്ടിരവിനമ്പൂതിരി (ഒപ്പ്) 1087-ൽ 1277-ാം നമ്പർ ആധാരം ടി കുംഭം 7-ാം തീയതി രജിസ്റ്റർ ചെയ്തു."

കൊടുങ്ങല്ലൂർ വലിയകൊച്ചുണ്ണിത്തമ്പുരാനെന്നു പ്രസിദ്ധനായ ജ്യോതിർവിദഗ്രണി അയച്ച ഒരെഴുത്തു നോക്കുക:-

"ബ്രഹ്മശ്രീ കൂടൽമാണിക്യം കേരളൻ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ സമയംപോലെ തിരുമനസ്സറിയിക്കുന്നതിന്."

ഇനി, അങ്ങോട്ടെഴുതുന്ന ചില മാതൃകകളെ കാണിക്കുന്നു:-

"മാണിക്കൻ കേരളൻതീട്ട്, ആക്റ്റിംഗ് ദിവാൻ വെങ്കിടസുബ്ബയ്യന്. എന്നാൽ... എന്നു 1010-ാമാണ്ട് മിഥുനമാസം 13-ാം തീയതി (ഒപ്പ്)"

"മാണിക്കൻ കേരളൻതീട്ട്, കൊച്ചി ദിവാൻ ശങ്കരവാര്യർക്ക്. എന്നാൽ... ഈ അവസ്ഥയെല്ലാം രാജാവിങ്കലും ദിവാനോടും പറയുന്നതിന് സൂരിയെക്കൂടി അയച്ചിട്ടുമുണ്ട്..."

"1021 വൃശ്ചികം 1-ാം തീയതി തച്ചുടയക്കയ്മൾ അവർകൾ, ദിവാൻ എടക്കുന്നിവാരിയത്തു ശങ്കരൻക്കണ്ടന്നാൽ..."ഈ സംഗതിക്ക് 1021 തുലാം 29-ാം തീയതി കയ്മുക്ക് വൈദികൻ കൊച്ചി മഹാരാജ മാന്യരാജശ്രീ ദിവാൻജി അവർകളെ ബോധിപ്പിക്കുന്ന ഹർജി എന്നെഴുതിയിരിക്കുന്നു. ഇതിൽനിന്ന് രണ്ടിന്റെയും അന്തരം മനസ്സിലാക്കാമല്ലോ.

തച്ചുടയതമ്പുരാന്റെ പ്രഭാവത്തെ കാണിപ്പാനും മറ്റും മേലെഴുതിയ ഭാഗങ്ങൾ എത്രമാത്രം ഉപകരിക്കുന്നു എന്നു പറയണമെന്നില്ല. അല്പം സംഗതികൾകൂടി ഇവിടെ ചേർത്ത് ഈ ഭാഗം ഇവിടെ അവസാനിപ്പിക്കാം.

രാത്രി അമ്പലത്തിൽ 'എഴുന്നള്ളത്ത് പോലീസുകാർ, വാളും പരിചയുമെടുത്ത മാടമ്പി, വെള്ളിവില്ലക്കാരൻ, ഹരിക്കാരൻ, വിളക്കെടുത്ത വാര്യർ എന്നിവരുടെ അകമ്പടിയോടുകൂടിത്തന്നെയാണ് ഇന്നും നടപ്പ്. തിരുനാൾ ദിവസം കലശാഭിഷേകം കഴിഞ്ഞ് അർഘ്യപാദ്യാദിക്രമമനുസരിച്ച് ഒരു വിസ്തൃതപൂജ തന്ത്രി നടത്തിവരുന്നുണ്ട്. ആ സമയം അദ്ദേഹം ധരിച്ചിരിക്കുന്ന പട്ടാംബരത്തിന്മേലുള്ള അവകാശം തന്ത്രിക്കാകുന്നു. മുമ്പ് തൃപ്പെയ്യപ്പാക്ഷേത്രത്തിൽ എഴുന്നരുളുമെന്നു പറഞ്ഞുവല്ലോ. "തൃപ്പയ്യപ്പാക്ഷേത്രത്തിൽ എത്തിയശേഷം കലശം ആടുന്നതുവരെ നാലുപ്രാവശ്യം കുളിക്കണം. അപ്പോൾ നനയ്ക്കുന്ന

മുണ്ടുകളുടെ അവകാശം നമ്പൂതിരിമാർക്കാണ്." കൂടാതെ കൂടൽമാണിക്കംക്ഷേത്രത്തിൽ പകൽ എഴുന്നള്ളത്തിന് മുൻപ്രസ്താവിച്ച ചടങ്ങുകൾക്കു പുറമെ തേവാരിനമ്പൂതിരി പട്ടുക്കുട ചൂടിക്കുന്നതും നടപ്പാണ്.

ഇംഗ്ലീഷിലുള്ള എഴുത്തുകുത്തുകളിൽ H. H. The Thachudaya Thampuran or Kaimal എന്നാണു അഭിസംബോധനം ചെയ്യുന്നത് എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

മേലുള്ള പല രേഖകൾകൊണ്ടും മറ്റും ഒരു ശ്രേഷ്ഠനായർകുടുംബത്തിൽനിന്ന് ഒരാളെ ദേവപ്രതിനിധിയാക്കിവെച്ചിരിക്കുന്നുവെന്നു വെളിവാകുന്നു; എന്നാൽ ഇതിൽ അന്തർഭവിച്ചിരിക്കുന്ന രഹസ്യം എന്തെന്നു സുവ്യക്തമാക്കാൻ എളുപ്പമില്ല. ദേവപ്രതിനിധിയായതുകൊണ്ടു ജാതി ഇന്നതെന്നു പറവാൻ മേലെങ്കിലും ചാതുർവർണ്യത്തിൽ പ്രഥമസ്ഥാനം ആണു കല്പിച്ചിരിക്കുന്നതെന്നു നിർണ്ണയിക്കാൻ മാർഗ്ഗം ധാരാളമുണ്ടുതാനും. അപ്പോൾ ഒന്നുകിൽ ഒരു നായരെ സകലരാലും പൂജനീയമായ ഒരു ദിവ്യബ്രാഹ്മണനാക്കിച്ചമയ്ക്കയോ, അല്ലെങ്കിൽ പുരാതനനായർ വംശത്തിന്റെ മഹിമാവിനെ നിലനിർത്തുന്നതിന് ഇപ്രകാരം വാഴിക്കയോ ആയിരിക്കാം ഈ ചടങ്ങിന്റെ ആന്തരതത്ത്വം. ഇവയിൽ ആദ്യത്തെ വികല്പത്തെ ഒന്നുകൂടി വിശദപ്പെടുത്തേണ്ടതായുണ്ട്. സകലജനവന്ദ്യനായി ഒരാളെ തെരഞ്ഞെടുക്കുന്നതിന്റെ ഉദ്ദേശ്യമെന്ത്? തച്ചുടയതമ്പുരാൻ കേരളത്തിലെ ഹിന്ദുമതനേതാവുമാണെന്ന് മുമ്പു സൂചിപ്പിച്ചിട്ടുള്ളതിനാൽ അതിലേയ്ക്കായിരിക്കാം ഇപ്രകാരം ചെയ്തുവരുന്നത്. എന്നാൽ അതിന് ഒരു 'നായർ'തന്നെ ആകണമെന്ന നിയമം എന്തുമൂലം വന്നുവെന്ന ചോദ്യം നിരുത്തരമായി വരാൻപാങ്ങില്ല. പുരാതനനായന്മാരുടെ പ്രഭാവം അന്നു സകലരും ബഹുമാനിച്ചുപോന്നുവെന്നതു തർക്കമറ്റ സംഗതിയാണല്ലോ. ഇതും അതിനൊരുദാഹരണമാണെന്നു നമുക്ക് സമാധാനിക്കയും ചെയ്യാം. ഏതായാലും ഈ നിയമം നമുക്കും വിശേഷിച്ച് കേരളചരിത്രകാരന്മാർക്കും പ്രത്യേകം ചിന്തിക്കേണ്ട ഒരു സംഗതിയാണ് എന്നു തല്ക്കാലം പറഞ്ഞുകൊള്ളുന്നു.

തുലാം 27: സ്വാമി ഇന്ന് എറണാകുളത്തെത്തി സ്വാമിതിരുവടിയെക്കണ്ടു വന്ദിച്ച് അന്നവിടെത്താമസിച്ചു. സ്വാമിതിരുവടികളും സ്വാമിയുമായി ചില സംഗതികൾ സംസാരിച്ചുകൊണ്ടിരിക്കെ മുമ്പു പറഞ്ഞ 'അനന്താചാര്യ'രുടെ മതപ്രസംഗവും പരമാനന്ദനാഥൻ അദ്ദേഹത്തോടുചെയ്ത വാദങ്ങളും ആസ്പദമാക്കി കുറച്ചു സംഭാഷണം ചെയ്വാനിടയായി. അതിനെത്തുടർന്നു പരമാനന്ദനാഥൻ തുലാം 20–ാം തീയതി അനന്താചാര്യസ്വാമിയെ കാണാൻ പോയി എന്നും അപ്പോൾ സ്ഥലതഹസീൽദാർ മുതലായവരോടു വിശിഷ്ടാദ്വൈതപദ്ധതിസിദ്ധാന്തപ്രകാരം ബ്രഹ്മസ്വരൂപത്തെക്കുറിച്ചു പ്രസ്താവിച്ചുകൊണ്ടിരിക്കയായിരുന്നുവെന്നും, അതിനിടയ്ക്കു തഹസീൽദാർ മുതൽപേർ ചോദിച്ച ചോദ്യങ്ങളെ അദ്ദേഹം എടുത്ത കൈയ്ക്കു ഖണ്ഡിക്കതന്നെ ചെയ്തുവെന്നും പരമാനന്ദനാഥൻ പറഞ്ഞപ്രകരാം സ്വാമികൾ സ്വാമിതിരുവടികളെ ഉണർത്തിച്ചു. അപ്പോൾ,

തിരുവടികൾ: "എങ്ങനെയായിരുന്നു അദ്ദേഹത്തിന്റെ ബ്രഹ്മസ്വരൂപാദിപ്രതിപാദനം?" എന്നുചോദിച്ചു.

സ്വാമി: " 'ജഡപ്പൊരുൾ', 'ജീവാത്മപ്പൊരുൾ, 'പരമാത്മപ്പൊരുൾ', ഈ മൂന്നും ചേർന്നതാണ് ബ്രഹ്മം എന്നുപറഞ്ഞിട്ട്, നേരെ അല്ലെങ്കിലും, ശാങ്കരാദ്വൈതത്തെ കുറെ ഒന്നുടച്ചുപ്രസംഗിച്ചുപോൽ, അപ്പോൾ പരമാനന്ദനാഥനോടു തഹസീൽദാർ' സംശയമുണ്ടെങ്കിൽ ചോദിക്കണം' എന്നു പറഞ്ഞു. ഉടനെ പരമാനന്ദനാഥൻ, 'ബ്രഹ്മം അനന്തമെന്ന് ആചാര്യർ സമ്മതിക്കുന്നോ?' എന്നു ചോദിച്ചതിന് അനന്തമെന്നാലെന്താ?' എന്നു സ്വാമി

യാർ ഇങ്ങോട്ടു ചോദ്യം ഇട്ടു. ആയത് 'ആദിമദ്ധ്യാന്തരഹിതം സനാതനം' എന്നുത്തരം പറഞ്ഞതിന്, 'അങ്ങനെയല്ല; സർവവസ്തുക്കളിലും വ്യാപിച്ചതെന്നാണ് അനന്തശബ്ദ ത്തിന്റെ നിഷ്കൃഷ്ടാർത്ഥം' എന്ന് ആചാര്യർ വാദിച്ചു."

തിരുവടികൾ: "എന്നിട്ട് പരമാനന്ദനാഥൻ ഇതിനെന്തു പറഞ്ഞു?"

സ്വാമി: " 'അങ്ങനെ പറയുന്നതു പ്രഥമശ്രവണത്തിൽ രമ്യമെന്നു തോന്നിയാലും സൂക്ഷ്മ ദൃഷ്ട്യാ നോക്കുമ്പോൾ വചനവിരോധം ഉള്ളതാണ്; എങ്ങനെയെന്നാൽ, സർവ്വവസ്തു എന്ന വ്യാപ്യപദാർത്ഥം ഒന്ന്; അതിൽ എങ്ങും നിറഞ്ഞ വ്യാപകവസ്തു വേറൊന്ന്; ഇങ്ങനെ വിഭാഗകലന ഏർപ്പെടുന്നു. അതായത് രണ്ടിനും പൃഥക്സത്ത സിദ്ധമാകുന്നു എന്നർത്ഥം. ഇല്ലെങ്കിൽ വ്യാപ്യവ്യാപകവ്യപഹാരത്തിന്നർത്ഥമില്ല. ഈ സ്ഥിതിക്ക്, വ്യാപ കവസ്തുവ്യാപ്യത്തിന്റെ ഓരോ പരമാണുക്കളിലും പ്രവേശിച്ചു ഇടതൂർന്ന് സ്ഥിതിച്ചെ യ്യുന്നുവെന്നു സങ്കല്പിച്ചാലും ആ വ്യാപനം വ്യാപ്യത്തിന്റെ പൃഥക്സത്തയ്ക്കു ഹാനി ചെയ്യുന്നതായി വിചാരിപ്പാൻ പാടില്ല; എന്നുവച്ചാൽ വ്യാപ്യസത്തയിൽ വ്യാപകസത്ത പ്രവേശിക്കുന്നില്ല എന്നർത്ഥം. അങ്ങനെയാകുമ്പോൾ വ്യാപകത്തിനു സർവവ്യപ്തി എങ്ങനെ സിദ്ധിക്കും? തന്മൂലം ഉണ്ടാകുന്ന അനന്തത്വം എങ്ങനെ ഘടിക്കും? നേരെമ റിച്ച് പൃഥക്സത്താസിദ്ധികൊണ്ട് അന്യോന്യം ബാധമായി രണ്ടും സാന്തവസ്തു ആകാനേ തരമുള്ളൂ. ഇതിനെതിരായി സർവവ്യാപ്തി സാധിക്കണമെങ്കിൽ ഒന്നിന്റെ സത്തയിൽ ഒന്നിന്റെ സത്തയിൽ ഇതരത്തിന്റെ സത്ത സ്ഥിതിചെയ്യുന്നുവെന്നു പറയേണ്ടിവരും; അതു ഘടിക്കുന്നതുമില്ല' എന്നും മറ്റും പറഞ്ഞു."

തിരുവടികൾ: "ഇതിന് ആചാര്യർ എന്തു മറുപടി പറഞ്ഞു?

സ്വാമി: "മുമ്പിൽ കത്തുന്ന വിളക്കിനെ ഉദാഹരിച്ച് അദ്ദേഹം ഇങ്ങനെ കഥ തുടർന്നു– "ഈ കണ്ണാടിയും അതിൽ വ്യാപിച്ച പ്രകാശവും ഒരുമിച്ചിരിക്കുന്നല്ലൊ', എന്നുപറഞ്ഞു. ഇതിനു സമാധാനമായി 'കണ്ണാടിയിൽ പഴുതു(Pores)ണ്ട്. അതുവഴിയാണ് പ്രകാശം വ്യാപി ക്കുന്നത്; എന്നുതന്നെയുമല്ല, കണ്ണാടിക്കും പ്രകാശത്തിനും തമ്മിൽ സംയോഗസംബ ന്ധമേ ഉള്ളുതാനും. ഈ രണ്ടു കാരണങ്ങളാലും ഇതിന് ദാർഷ്ടാന്തികത്തോടു ഘടന യില്ല' എന്ന് അപവദിച്ചു. അപ്പോൾ 'ഘടവും വർണ്ണവും തമ്മിൽ സംബന്ധപ്പെട്ട് ഒന്നായി രിക്കുമ്പോലെ വ്യാപ്യവ്യാപകഭാവവും സ്ഥിതിചെയ്യുന്നു' എന്ന് ആചാര്യർ വീണ്ടും സമാ ധാനം പറഞ്ഞു. 'അതും അസംഗതമാകുന്നു; ഘടത്തിനും വർണ്ണത്തിനും തമ്മിലുള്ള സംബന്ധം സമവായമാണ്. ഈ സംബന്ധം ഗുണഗുണികൾ തമ്മിലേയുള്ളൂ. ഈ ദൃഷ്ടാന്തം സ്വീകരിച്ചാൽ വ്യാപ്യമോ വ്യാപകമോ രണ്ടിലൊന്നു ഇതരത്തിന്റെ, ഗുണമാ ണെന്നു വന്നുകൂടും. അതു സമ്മതമാകുമോ? എന്നു വീണ്ടും പരമാനന്ദനാഥൻ ഖണ്ഡ നയുക്തി പുറപ്പെടുവിച്ചു. 'എന്നാൽ, ജാതിവ്യക്തിസംബന്ധംപോലെയാണ്, എങ്കിലോ?' എന്നായി സ്വാമിയാർ. അപ്പോൾ പരമാനന്ദനാഥൻ ഇങ്ങനെ പറഞ്ഞു:– "ഇപ്പോൾ അവി ടുന്നു മൂന്നാമതൊരു ദൃഷ്ടാന്തം പറയുന്നു. മുൻപറഞ്ഞവ രണ്ടും തെറ്റെന്നു സമ്മതിച്ചെ ങ്കിൽ മാത്രമേ ഇപ്പോഴത്തേതിനെത്തുടർന്നു പറവാൻ തയ്യാറുള്ളൂ." ആ സമയം അവിടെ ഇരുന്നവർ എല്ലാം 'അതു ശരിയാണ്' എന്നു പറകയാൽ, 'അതിനെന്ത്, അങ്ങനെതന്നെ' എന്നു സ്വാമിയാർ സമ്മതിക്കയും മൂന്നാം ദൃഷ്ടാന്തത്തെക്കുറിച്ച് പരമാനന്ദനാഥൻ:– "ഇതും കണക്കല്ല; ജാതിയെ ആശ്രയിച്ചു വ്യക്തി സ്ഥിതിചെയ്യുന്നൊ വ്യക്തി അവഷ്ടം ഭിച്ചു ജാതിനില്ക്കുന്നൊ എന്ന് പര്യാലോചിക്കുമ്പോൾ രണ്ടിനും വിഭിന്നസത്ത ലഭി ക്കാതെ അന്യോന്യാശ്രയാദി ദോഷദുഷ്ടമായിപ്പോകുന്നു. ഇങ്ങനെ പൃഥക്സത്ത കിട്ടാതെ രണ്ടുവസ്തുക്കൾ പ്രതീതമാകുന്ന ദിക്കിൽ ഒന്നു ഭ്രമാത്മകവും ഇതരം വാസ്തവവുമാ

ണെന്നേ നിശ്ചയിച്ചുകൂടു. അതുകൊണ്ട് ഒരു വസ്തുമാത്രമേ യഥാർത്ഥത്തിൽ സ്ഥിതി ചെയ്യുന്നുള്ളൂ. നാനാത്വം വെറും പ്രതീതിമാത്രമാണ്" എന്നു പറകയും ചെയ്തപ്പോൾ 'ഈ അഭിപ്രായത്തെ സാധൂകരിക്കാൻ ശ്രുതിപ്രമാണം പറയാമോ?' എന്നു അദ്ദേഹം ചോദിച്ചു. അപ്പോൾ 'സർവ്വം ഖല്വിദം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന' എന്ന ശ്രുതിയെ ഉദാഹരിച്ചു. അനന്തരം, 'ഇതിനു വിപരീതമായി ഭേദത്തെ പറയുന്ന പ്രമാണങ്ങളും വേദത്തിൽ കാണും' എന്നു സ്വാമിയാർ പറഞ്ഞു. ഉണ്ടെങ്കിൽ അതു പൂർവ്വശ്രുതി ആയിരിക്കും. 'പൗർവ്വാപര്യേപൂർവദൗർബല്യം' എന്ന ന്യായംകൊണ്ട് ഈ ചരമശ്രുതിയാൽ അവ ബാധിക്കപ്പെട്ടുപോയി' എന്നു സിദ്ധാന്തിച്ചു. ഇങ്ങനെ വാദവും അവസാനിച്ചു.

തിരുവടികൾ: "കൊള്ളാം, പരമാനന്ദനാഥൻ അന്നു ചെന്നതു നന്നായി" ഇപ്രകാരം കുറെ പറഞ്ഞു സംഭാഷണം നിറുത്തി.

ഇതിലുംമുമ്പ് വേറൊരു സംഭാഷണത്തിലും ശ്രീമദനന്താചാര്യസ്വാമികളെപ്പറ്റി കുറഞ്ഞൊന്നു നാം അറിഞ്ഞുവല്ലൊ. അയ്യങ്കാരന്മാരുടെ കുലഗുരുവായ ഇദ്ദേഹം 'പ്രതിവാദിഭയങ്കരൻ' എന്ന ബിരുദനാമംകൊണ്ടു വിഖ്യാതനായ ഒരു മഹാമാന്യനത്രെ. ഇദ്ദേഹത്തിനു ബ്രിട്ടീഷ് ഗവൺമെന്റിൽനിന്നു ചില ബഹുമതികൾ ലഭിച്ചിട്ടുണ്ടെന്നുള്ളതും സുവിദിതമാണ്. എറണാകുളത്തെത്തിത്താമസിക്കുന്നതിനുമുമ്പ് ഇദ്ദേഹം തിരുവിതാംകൂർ മഹാരാജാവിന്റെ അതിഥിയായി കുറച്ചുനാൾ വസിച്ചതും മഹാരാജാവു കല്പിച്ച് ഇദ്ദേഹത്തിനു ചില സമ്മാനങ്ങൾ നല്കിയതും നാം അറിഞ്ഞുവല്ലോ. അയ്യങ്കാരന്മാരുടെ കുലഗുരുവെന്നതിൽനിന്ന് ഇദ്ദേഹം ഒരു 'വിശിഷ്ടാദ്വൈതി'യാണെന്നു വെളിവാകുന്നു. പ്രസ്തുതസംഭാഷണങ്ങൾകൊണ്ടും ഈ സംഗതി വിശദമാകുന്നു. ശ്രീമച്ഛങ്കരാചാര്യസ്വാമികൾ അദ്വൈതമതം സുസ്ഥിരമായി സ്ഥാപിച്ചുപോയതിനുശേഷമാണല്ലോ രാമാനുജൻ ദക്ഷിണഇൻഡ്യയിൽ വിശിഷ്ടാദ്വൈതം പ്രസംഗിച്ചു ഒരു പ്രത്യേകമതം നിലകൊള്ളിച്ചത്. വിശിഷ്ടാദ്വൈതികൾ, സ്വാമികൾ പറഞ്ഞതുപോലെ, ഒരുവക ദ്വൈതികൾതന്നെയാണ്. അദ്വൈതപദംകൂടി സ്വീകരിച്ചത് അദ്വൈതികളെ ഭയന്നൊ, വെറും ആഗ്രഹാതിശയംകൊണ്ടൊ, ഒരു പ്രത്യേക മതം സ്ഥാപിക്കണമെന്ന ആശയെ മുൻനിർത്തിയോ മറ്റോ ആയിരിക്കണം. ഇവരുടെ മോക്ഷം 'നാർവെക്കാരുടെ മോക്ഷ'ത്തിനു തുല്യമെന്ന് സ്വാമികൾ പറഞ്ഞതു യഥാർത്ഥംതന്നെ. വാസ്തവം നോക്കുകയാണെങ്കിൽ മധ്വാചാര്യരുടെ ('ദ്വൈതം' ഇതിനെക്കാൾ ഒരുപടി മുകളിൽതന്നെ എന്നുവേണം പറവാൻ. അതിനു വിശിഷ്ടാദ്വൈതത്തെപ്പോലെ ഭേദാഭേദം' എന്ന യുക്തിഹീനവും 'തൊഴുമ്പു'പിടിച്ചതുമായ വ്യവഹാരമില്ല. അത് വെറും ഒരു ഭക്തന്റെ സങ്കല്പംപോലെ വൈകുണ്ഠസാമ്രാജ്യവും മറ്റുമാണ്. ഇത്ര 'തൊഴുമ്പു' പിടിച്ച ഒരു പദ്ധതി അവലംബിക്കുന്നവൻ ഇനി എത്ര യുക്തിപടുവാണെങ്കിലും ഒന്നാംതരം അദ്വൈതികളുടെ മുമ്പിൽ കാൽക്ഷണം നിൽക്കയില്ല എന്നതു നിർവിവാദംതന്നെ. അദ്വൈതമതരഹസ്യം സ്വാമികളുടെയും സ്വാമി തിരുവടികളുടെയും മുഖങ്ങളിൽനിന്നും ശ്രവിച്ചും ശാസ്ത്രാവഗാഹനംകൊണ്ടു ബഹുധാ പുഷ്ടമാക്കിയും ഇരിക്കുന്ന 'അദ്വൈതവിദ്യാപണപരമാനന്ദനാഥ'ന്റെ മുമ്പിൽ അനന്താചാര്യസ്വാമിയാർ 'പ്രതിവാദിഭയങ്കര'നായിരുന്നിട്ടും പല 'ഛലജാതി'യുക്തികൾ പുറപ്പെടുവിച്ചു പതറിപ്പോയത് ടി സ്വാമികളുടെ യുക്തിഹീനതകൊണ്ടൊ പാണ്ഡിത്യക്കുറവുകൊണ്ടൊ അല്ല, വിശിഷ്ടാദ്വൈതമതാവലംബികൾക്കു ആകപ്പാടെ ഇടിവുപറ്റുന്ന ആ സമ്പ്രദായത്തിന്റെ അപരിഹാര്യമായ ന്യൂനതകൊണ്ടുമാത്രമാണ്.

സ്വാമിതിരുവടികളുമായുള്ള സംഭാഷണശേഷം സ്വാമികൾ അനുവാദം വാങ്ങി എറണാകുളത്തുനിന്നു മടങ്ങിപ്പോന്നു. ആലപ്പുഴനിന്നുള്ള യാത്രയിൽ സ്വാമിയോടൊരുമിച്ചു

രണ്ടുമൂന്നു (ഭിന്നസംഘാശ്രയക്കാരായ) ക്രിസ്ത്യാനികളുമുണ്ടായിരുന്നു.. അവർ സ്വാമിയെ മധ്യസ്ഥനാക്കിക്കൊണ്ടു തമ്മിൽ വാദംനടത്തി. കക്ഷിഭേദമായിരുന്നു വഴക്കിനു വഴികാട്ടിയത്. അവരുടെ വാദകോടികളെപ്പറ്റി സ്വാമി നിഷ്പക്ഷമാശ്രയിച്ചുനിന്ന് ഇടയ്ക്കിടെ നിരൂപണംചെയ്തു. അവരുടെ മതസിദ്ധാന്തം ശ്ലഥബന്ധമായിരിക്കെ സ്വാമിയുടെ പ്രവേശം എങ്ങനെ സംഭവിച്ചു എന്നു ശങ്കിക്കേണ്ടതില്ല. അവരുടെ ഉക്തിപ്രത്യുക്തികളിൽ യുക്തിയുക്തമേതെന്നു നിരൂപിച്ചതേയുള്ളൂ. ഒടുവിൽ, സ്വാമികൂടി ഇല്ലായിരുന്നുവെങ്കിൽ അതിൽ ശാന്തനല്ലാത്തയാൾ മറ്റൊരുവനെ ജ്ഞാനസ്നാനംപോലെ ഒന്നു കഴിപ്പിക്കുമായിരുന്നു എന്നുവരെ ആയി. പിന്നീട് 'തിരുമേനിയുടെ അഭിപ്രായം കേൾക്കണം' എന്നൊരാൾ സ്വാമിയോടാവശ്യപ്പെട്ടതിൽ ഇങ്ങനെ മറുപടി പറഞ്ഞു:- "നിങ്ങൾ വിശ്വാസത്തെ ആധാരമാക്കിയിരിക്കുന്നവരാണ്. അദ്വൈതശാസ്ത്രാനുരോധേനയുള്ള സിദ്ധാന്തപ്രകാരം നിങ്ങൾക്കു പറ്റുകയില്ല." അനന്തരം നാദമണ്ഡിതമായ ആ വാദവും വിലയിച്ചു.

വൃശ്ചികം 7: കരുനാഗപ്പള്ളിക്കു വരുംവഴി സ്വാമികൾ എരുവയിൽ പുത്തൻപുരയിൽ മിസ്റ്റർ കൃഷ്ണപിള്ള എന്ന 'അസംബ്ളി' മെമ്പറും മതിമാനുമായ സ്നേഹിതന്റെ ഭവനത്തിൽ എഴുന്നരുളി. അപ്പോൾ ശ്രീമത്സുഹൃത്തായ മണലേൽ മിസ്റ്റർ പാച്ചുപിള്ള സ്വപ്രയേസീകൃതിയായ 'സുമംഗല' എന്ന നോവൽ ഒരു പ്രതി സ്വാമിക്കായി സമർപ്പിച്ചു കൂടാതെ ആ മാന്യന്റെ വസതിയിൽ ചെല്ലണമെന്ന് സ്വാമിയോടപേക്ഷിക്കയുമുണ്ടായി. സ്വാമി അവിടെ എത്തിയ സമയം അവർ സൽക്കരിച്ചിരുത്തി പലതും സംസാരിച്ചു. അതിനിടയിൽ സ്വാമിയോടുകൂടിയുണ്ടായിരുന്ന പരമവിശുദ്ധബോധന് അവർ ഏതാനും ഫലങ്ങൾ ദാനംചെയ്തു. ആ സമയം സ്വാമി ഇങ്ങനെ പറഞ്ഞു: "അവർക്ക് ചെയ്യുന്ന ഈദൃശസൽക്കാരംകൊണ്ടു ഞാനും തൃപ്തനാകുന്നു!" പിന്നീടു മേൽപ്രസ്താവിച്ച ഗ്രന്ഥത്തിന്റെ പ്രണേത്രിയായ ശ്രീമതി കെ. സി. കാർത്ത്യായനിയമ്മയോടായിട്ട് സ്വാമി സംസ്കൃതം പഠിച്ചിട്ടുണ്ടോ? എന്നു ചോദിച്ചു.

കാർത്ത്യാ: "കുറെ കാവ്യങ്ങൾ വായിച്ചിട്ടുണ്ട്,"

സ്വാമി: "കവിതയുണ്ടോ?"

കാർത്ത്യാ: "അങ്ങനെ പറയാറായിട്ടില്ല; അല്പം ചിലത് എഴുതിയിട്ടുണ്ട്"

ഇത്രയുമായപ്പോൾ നാഥനായ വക്കീലിന്റെ നിർദ്ദേശമനുസരിച്ച് അവയിൽ ചിലത് സ്വാമിയെ കേൾപ്പിച്ചു. തിരുനാൾ മംഗളം:

"പണ്ടേക്കാലംമുതല്ക്കേ 'പതവലി'ലബലാ വർഗ്ഗമെന്നോതിയെല്ലാം
കൊണ്ടും തള്ളിക്കളഞ്ഞക്കളമൊഴിമണിമാർക്കിപ്പൊഴപ്പേർ മറിച്ചായ്;
കണ്ടോ മൂലാവനീശാമരതരുകരുണാപൂരമീരാജരത്നം
കൊണ്ടാടീട്ടംബികേ! വാണരുളണമിഹനൂറാണ്ടുകൂറാണ്ടുമേലും,"

പ്രഭാതത്തിലെ പൂന്തോട്ടം:-

"ഹാ! സൂര്യനിന്നുദയശൈലമണഞ്ഞു നവ്യ-
ഭാസ്സാർന്നു നീയിമതുറക്കലർവാടി! വേഗം
നിസ്സാരയാകുമൊരു രാത്രിയതാംപിശാചീ
ദുസ്സാഹസൈകരത നിന്നെ വെടിഞ്ഞിതിപ്പോൾ."

സ്വാമി: "ഇതെല്ലാം നന്നായിരിക്കുന്നു. വളരെ സന്തോഷമായി. ഇനി എന്തൊക്കെയുണ്ട്."

കാർത്ത്യാ: 'അമ്മ', 'അത്തിമൂട്' 'അനുരാഗം' 'നെല്ല്' 'ഒരു സരസ്സ്' ഇങ്ങനെ പലതും എഴുതിയിട്ടുണ്ട്. ഒട്ടെല്ലാം പത്രങ്ങളിൽ പ്രസിദ്ധംചെയ്തവയാണ്."

സ്വാമി: "ഉപദേശം വേണമെന്ന് അന്ന് വക്കീൽ മുഖാന്തരം ആവശ്യപ്പെട്ടുവല്ലോ. ആത്മ യോഗിനി ഈ ദിക്കിൽ വന്നപ്പോൾ അതു സാധിക്കാമായിരുന്നു. ഇനി പിന്നീടാകട്ടെ."

'ആത്മയോഗീശാഖ്യ' എന്നു പൂർവഭാഗത്തിൽ പറഞ്ഞിട്ടുള്ളത് ഈ ആത്മയോഗിനി യെക്കുറിച്ചാണ് എന്നു പ്രത്യേകം പ്രസ്താവിച്ചുകൊള്ളുന്നു.

വൃശ്ചികം 8: ഇന്നു സ്വാമികൾ 'പൗരൻ' പത്രാധിപരായ ശ്രീമാൻ ജി. രാമൻമേനവൻ എം. എ; ബി. എൽ. അവർകളുടെ ഭവനത്തിൽ താമസിച്ചു പലതും സംസാരിച്ചു രാത്രി കഴിച്ചു. വിഷയം പുതിയതല്ലാത്തതിനാൽ വിസ്തരിക്കുന്നില്ല. മിസ്റ്റർ മേനവനെപ്പറ്റി സ്വാമി കൾ ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുണ്ട്. "അപരോക്ഷജ്ഞാനി അല്ലാത്ത ഒരു യഥാർത്ഥ പ രമഹംസനോടോ, മഹാത്മാഗാന്ധിയോടോ ഈ മാന്യനെ ഉപമിച്ചാൽ ഗുണഗൃധ്നുക്കൾക്കു യാതൊരു വിപ്രതിപത്തിയുമുണ്ടാകയില്ല. ഇദ്ദേഹത്തിന് ആശീരാശിഭവിക്കട്ടെ!"

വൃശ്ചികം 9: പുതുപ്പള്ളിൽ ശ്രീമാൻ ജി. രാമൻമേനോൻ എം. എ. ബി. എൽ. അവർക ളുടെ ഭവനത്തിൽനിന്നു തിരിച്ച് സ്വാമി കരുനാഗപ്പള്ളിയിലെത്തി, മഠത്തിൽ ഇരുന്നരുളി. ഇന്നത്തെ ഡയറിയിൽ സ്വാമി ഒരു പുസ്തകത്തെപ്പറ്റി അല്പം നിരൂപിച്ചിരിക്കുന്നു. അത് ആരുടേതെന്നും മറ്റും സ്വാമികൾതന്നെ വിസ്തരിച്ചിട്ടുണ്ട്. "പുതിയ സുഹൃത്തും പ്രഥി തയശസ്സുമായ 'സാഹിത്യകുശലൻ' ടി. കെ. കൃഷ്ണമേനോൻ ബി. എ; എം. ആർ. എസ്. എഫ്. ആർ. എച്ച്. എസ്. എം. ആർ. എസ്. എ. സംഭാവന ചെയ്തവയിൽ 'സാഹിത്യ സഖി' ശ്രീമതി ടി. സി. കല്യാണിയമ്മ തർജ്ജമചെയ്ത 'കൃഷ്ണകാന്തന്റെ മരണപത്രം' എന്ന നോവൽ വായിച്ചു. ഇത് ഇൻഡ്യൻ ആഖ്യായികാകാരന്മാരിൽ മുന്നണിക്കാരനെന്നു പേർ കേട്ട ശതോപാധ്യായന്റെ കൃതികളിൽ മുഖ്യമാണെന്നു ഗ്രന്ഥകർത്താവുപോലും വിചാരിച്ചിട്ടുള്ളപ്രകാരം മിസ്റ്റർ മേനവന്റെ മുഖവുരകൊണ്ടു കാണാം. ആ പക്ഷം ശരിത ന്നെയെന്നു കരുതാൻ തക്ക പല സംഗതികളും ഇതിലുണ്ട്. ദുർഗ്ഗേശനന്ദിനി, കപാലകു ണ്ഡല എന്നിവയെ അപേക്ഷിച്ച് ഇതു ബഹുധാ ശ്ലാഘിക്കത്തക്കതാണ്. അതിൽ കപാ ലകുണ്ഡല ആകപ്പാടെ വൃത്തികെട്ടതുതന്നെ. 'മരണപത്ര'ത്തിന്റെ കഥാബന്ധവും തർജ്ജ മയും എല്ലാം വളരെ നന്നായിട്ടുണ്ടെന്നല്ലാതെ പക്ഷാന്തരമില്ല. എന്നാൽ തർജ്ജമയിൽ 'നിങ്ങൾ' എന്നച്ഛനോടു പറയുന്ന ഭാഗം വടക്കർക്കു മാത്രമേ യോജിക്കൂ. ഇതിന്റെ മൂല കാരൻ സ്വർഗ്ഗീയരായ പ്രഭുസമിതിക്കു ഗുണപാഠം നൽകുന്നതിനായി പുറപ്പെട്ടിരിക്കെ തന്റെ പാത്രങ്ങളുടെ ഉത്തമാധമഭാവം ഗണിക്കാതെ അവരെ ഒന്നുപോലെ അന്ധകൂപ ത്തിൽ തള്ളുന്നത് എങ്ങനെ ആശാസ്യമാകുമെന്നറിഞ്ഞില്ല. ഉത്തമപാത്രങ്ങൾക്കുകൂടി അധോഗതി ഉണ്ടാക്കുന്ന കഥ പാഠമാകുന്നതെങ്ങനെ? അന്യർക്കു ഈശ്വരവിശ്വാസം ഉണ്ടാകുന്നതെങ്ങനെ? പാശ്ചാത്യന്മാർക്കു ദുഃഖപര്യവസായിയായ കഥയേ രുചിക്കൂ എന്നു വന്നതും കഷ്ടം! ദുഃഖം വേണമെന്ന് ഒരു രാജ്യക്കാരും ആഗ്രഹിക്കാറില്ല. സർവോപരി പുരുഷയത്നത്തിലും മുൻനിറുത്തേണ്ടതായ ഈശ്വരവിശ്വാസത്തെ തടയുന്ന സമ്പ്രദായം പരത്തുന്ന നയം എങ്ങനെ ശ്ലാഖ്യമാക്കും? വെറും വിശ്വാസത്തിന്മേൽ കെട്ടപ്പെട്ട മത ത്തിൽ ജീവിക്കുന്ന പാശ്ചാത്യർക്കു ഇപ്രകാരമുള്ള സന്ദർഭം എങ്ങനെയാണ് കരാവ ലംബം ചെയ്യുക! പാഠത്തിനല്ലെന്നിരുന്നാലും പൊട്ടക്കണ്ണനെ വഴിതെറ്റിക്ക നന്നല്ല. നമ്മുടെ സനാതനമതതത്വശാസ്ത്രപ്രകാരം ജീവികളുടെ സുഖദുഃഖങ്ങളെപ്പറ്റി ഈശ്വരനു ഉത്ത രവാദിത്വമില്ലാത്തതുപോലെയല്ല മറ്റവരുടെ സ്ഥിതി. അതുകൊണ്ട് ഈ നയം അഭ്യർഹി തമായി തോന്നുന്നില്ല. അനുകരണഭ്രമമാണെങ്കിൽ അതിന് യാതൊരടിസ്ഥാനവുമില്ല താനും.

പ്രസ്തുതകൃതിയിലെ നായകനെ വല്ലാതെ കൊല്ലാതിരുന്നു എന്നതു മാത്രമല്ല അനേക ദുർഗ്ഗദുർഗ്ഗതികൾക്കപ്പുറം സർവദോഷപ്രായശ്ചിത്തരൂപമായ പരമഹംസസന്യാസം നല്കി പരിപൂതനാക്കിയെന്നുള്ളതു മെച്ചംതന്നെ. വിശിഷ്ടപാത്രവും നായികയുമായ 'ഭ്രമ'രയുടെ നീചനിലയിൽ അല്ലാത്ത അകാലമൃതിക്കും സമാധാനമുണ്ട്. സൽകീർത്തിമതിയായ ഈ മാന്യശ്രീമതി വിഷവൃക്ഷാദിപോലെ അനേകം കൃതികളെ ഇനിയും രചിക്കുമാറാകട്ടെ!"

സ്വാമികൾക്കു ഈ ഗ്രന്ഥത്തിലെ കഥാബന്ധവും പാശ്ചാത്യരുടെ ദുഃഖപര്യവസായിയായ നാടകങ്ങളുടെ ഒരു അനുകരണമെന്നു തോന്നുന്നതിനാൽ ഇതിലെ രസരീതികളും നന്നായി രുചിക്കുന്നില്ല എന്ന് ഈ നിരൂപണം വ്യക്തമാക്കുന്നു. കഥാബന്ധത്തിൽ ഉത്തമപാത്രങ്ങളെയും അന്ധകൂപത്തിൽ തള്ളിവീഴ്ത്തുന്നത് ഈശ്വരശക്തിയിൽ അവിശ്വാസം വരുത്തുമെന്നും ആയതേതുകൊണ്ടും അനാശാസ്യമെന്നും സ്വാമി പ്രസ്താവിച്ചിരിക്കുന്നു. ഈ നിരൂപണം പണ്ഡിതാഗ്രേസരനായ സ്വാമികൾ ചെയ്തിരിക്കുന്നത് ഒരു വെറും സാഹിത്യരസികന്റെ മാനദണ്ഡം ആശ്രയിച്ചാകുന്നുവെന്നതിനേക്കാൾ ലോകസംഗ്രഹാർത്ഥം പ്രയത്നിക്കുന്ന ഒരു ശ്രേഷ്ഠനായ ആചാര്യന്റെ ദൃഷ്ടികൊണ്ടാണ് എന്നു പറയേണ്ടിയിരിക്കുന്നു. തന്മൂലമായിരിക്കാം ഉത്തമപാത്രങ്ങൾക്കുണ്ടായ അധഃപാതത്തിലും, അതിന്റെ ഫലമായുണ്ടാകുമെന്ന ഈശ്വരവിശ്വാസധ്വംസനത്തിലും, ഇവയ്ക്കെല്ലാം കാരണഭൂതമെന്നു സങ്കല്പിച്ച പാശ്ചാത്യനാടകസമ്പ്രദായത്തിലും, അതിന്റെ അനുകരണമെന്നു വിവക്ഷിച്ച ഇതിലും ഇത്ര കരുണയും മറ്റും പ്രദർശിപ്പിച്ച് ഇക്കൃതിയെ വിമർശിച്ചത്. ഇതു പാശ്ചാത്യരുടെ ദുഃഖപര്യവസായി നാടകങ്ങളെ അനുകരിച്ചെഴുതിയിട്ടുള്ളതു തന്നെയെന്നു വേണം ഊഹിപ്പാൻ. ഇവയുടെ അനുകരണംകൊണ്ടുണ്ടായ ദൂഷ്യങ്ങളിൽ ഒന്നാമതായി ഉത്തമപാത്രങ്ങളെയും 'അന്ധകൂപ'ത്തിൽ വീഴ്ത്തിയെന്നതാണ് ദുസ്സഹമായിരിക്കുന്നത്. സാധാരണ ഒരുകഥയിൽ, ഒരു വിശിഷ്ടപുരുഷനെ നായകനാക്കി കല്പിച്ചാൽ അയാൾ പല കഷ്ടപ്പാടുകളും അനുഭവിച്ച് ഒടുവിൽ ഒരു ശ്രേഷ്ഠസ്ഥാനം പ്രാപിക്കും. ദുഷ്ടപാത്രങ്ങൾ അല്പകാലം പ്രതാപമായിരുന്നാലും ഒടുവിൽ തക്കതായ ശിക്ഷക്കധീനരാകയും ചെയ്യും. ഈ സമ്പ്രദായം വളരെക്കാലംകൊണ്ടു കവികൾ അനുകരിച്ചിട്ടുള്ളതാണ്. എന്നാൽ, ലോകത്തിൽ നാം എപ്പോഴും ഇങ്ങനെയല്ല കണ്ടുവരുന്നത്. ചിലപ്പോൾ ഉത്തമന്മാർക്കുപോലും അവിചാരിതമായ ആപത്തും തന്മൂലം നാശവും വന്നുചേരുന്നതായി നമുക്കറിയാം. ദുഷ്ടഭൂയിഷ്ടലോകത്തിൽ ഇങ്ങനെ സംഭവിക്കാവുന്നതു തന്നെ. അപ്പോൾ ഈ സമ്പ്രദായം കവനങ്ങളിൽ പകരുന്നതു സംഗതവുമാണ്. ഷേക്സ്പീയറുടെ ശ്രേഷ്ഠതമമായ നാടകങ്ങളിൽ അദ്ദേഹം ഈ രീതിയെ നല്ലപോലെ സ്വീകരിച്ചിട്ടുണ്ട്. ഇതു നമുക്കു ലോകഗതിയുടെ വിവിധത്വത്തേയും അനിശ്ചിതസ്വഭാവത്തേയും കാട്ടി ഒരു അസാമാന്യവൈപുല്യജ്ഞാനം പ്രദാനംചെയ്യുന്നു. എന്നാൽ പഴയചടങ്ങു നമുക്കു രമ്യമായിത്തോന്നുന്നുവെങ്കിലും ആയതു സങ്കുചിതബുദ്ധിയെ ഉളവാക്കുന്നതുമാണല്ലോ. മറ്റെ സമ്പ്രദായം ഒരു അനിയന്ത്രിതമായ ശക്തി നമ്മെയെന്നപോലെ സകലത്തെയും, ഭരിക്കുന്നുവെന്നും, നമുക്കതിന്റെ വിശ്വാസങ്ങളെ നിശ്ചയിച്ചറിഞ്ഞുകൂടായെന്നും ധ്വനിപ്പിക്കുന്നു; പഴയരീതികൊണ്ടു ലോകനിയമം ഇത്രമാത്രമെയുള്ളുവെന്നും നമ്മുടെ നിരീക്ഷണത്തിൽപെട്ടുവെന്നതിനാൽ നിർണ്ണീതവുമെന്നും വന്നുപോകുന്നു. ഒന്ന്, ലോകചക്രഭ്രമണത്തിന്റെ ഗതിഭേദത്തിൽ നാം നിസ്സാരന്മാരാകുന്നുവെന്നു കാണിക്കയും മറ്റൊന്ന്, സകലതും നമ്മുടെ നിയമങ്ങളിൽപെട്ടതുതന്നെ എന്നൊരു 'ഭാവം' ഉളവാക്കയും ചെയ്യുന്നു. ഒന്ന്, ഈശ്വരചൈതന്യത്തിന്റെ വാചാമഗോചരതയേയും അത്യാശ്ചര്യരീതികളേയും ഏതാണ്ടൊന്നു വെളിവാക്കി ഈശ്വരമഹിമാവിനെ വാഴ്ത്തുന്നു; മറ്റതു, കരാവലംബം എന്നു ശുദ്ധമേ ഭാനിച്ചു വെറുതെ സംതൃപ്തിയടയുന്നു. അതുകൊണ്ടു സൽപ്പാത്രങ്ങളുടെ അധോ

ഗതിയിലും നാം ഈശ്വരമറിമായങ്ങളെപ്പറ്റി അത്ഭുതപ്പെടുകയും തല്ക്കാരണത്താൽ ഭയ ഭക്തിസമന്വിതം പിന്നെയും സൽകൃത്യംചെയ്‌വാൻ പ്രേരിതരാകയും ചെയ്തുവരുന്നു. 'അദ്ദേഹം ഇന്നുവരെ ഒരു ദോഷവും ഒരുത്തരോടും യഥാർത്ഥത്തിൽ ചെയ്തിട്ടില്ലെങ്കിലും അദ്ദേഹത്തിനിങ്ങനെവരുമെന്ന് ആരാനുമറിഞ്ഞിരുന്നോ? എന്തോ പൂർവപുണ്യക്ഷയംകൊണ്ടൊ മറ്റൊ വന്നതായിരിക്കാം; സർവജ്ഞനായ ഈശ്വരന്റെ മാഹാത്മ്യം നാം എങ്ങനെയറിയുന്നു? എന്നൊക്കെയാണു നിസ്സാരന്മാരായ നാം പരമാർത്ഥമായി അമ്പരന്നുപോകുന്നത്. ഇവിടെയാണു നമുക്ക് അത്ഭുതപാരവശ്യങ്ങളുണ്ടാകുന്നത്. ഈ ശ്രേഷ്ഠതത്വം ലോകഗഹനതത്വങ്ങൾ അറിഞ്ഞിരുന്ന ഷേക്സ്പിയർ തന്റെ ലോകോത്തരനാടകങ്ങളിൽ വെളിപ്പെടുത്തുന്നു. ഇതു ഹൃദ്യമായിട്ടുള്ളതുമാണല്ലോ.

എന്നാൽ സൽപ്പാത്രങ്ങളുടെ അധഃപതനത്തിൽ സാമാന്യജനം ഭ്രമിച്ച് ഈശ്വരനിൽ അവിശ്വാസം ഉണ്ടായേയ്ക്കുമെന്ന് ശങ്കിച്ചിട്ടാണു സ്വാമികൾക്ക് ഈ നയം രുചിക്കാത്തത് എന്നു നാം നല്ലപോലോർക്കുമല്ലോ. ഇപ്രകാരം ഭ്രമമുണ്ടാക്കുന്ന രീതി പാശ്ചാത്യരുടേതിൽനിന്ന് അനുകരിക്കയാലും മറ്റുമാണു 'അവർക്കു ദുഃഖപര്യവസായിയായ നാടകങ്ങളേ രുചിക്കൂ എന്നു വന്നതും കഷ്ടം' എന്നു കാരുണ്യവാനായ സ്വാമികൾ അഭിപ്രായപ്പെട്ടത്. അല്ലാതെ അവരുടെ നാടകങ്ങളുടെ മാഹാത്മ്യം അറിയാഞ്ഞിട്ടൊ അവയിൽ അവജ്ഞകൊണ്ടോ അല്ല എന്നു മാന്യന്മാർ അറിയുമല്ലോ.

പ്രസ്തുതകൃതിയിലെ നായികാനായകന്മാരുടെ അവസാനം എല്ലാംകൊണ്ടും സമാധാനപ്പെടത്തക്കതാണെന്ന് സ്വാമികൾ പ്രസ്താവിച്ചിരിക്കുന്നു. പക്ഷെ, ഇപ്രകാരം സാധാരണക്കാർക്ക് വല്ലാത്ത ഉദ്വേഗം ജനിപ്പിക്കത്തക്ക ഗ്രന്ഥങ്ങളെക്കാൾ വിഷവൃക്ഷാദിപോലെയുള്ളവയാണ് ഇപ്പോൾ സർവ്വഥാ ആശാസ്യമെന്നുള്ള സ്വാമിയുടെ മതം ബഹുമാനിക്കത്തക്കതുതന്നെ.

വൃശ്ചികം 10: ഇന്നത്തെ ഡയറിയിൽ മുമ്പു പറഞ്ഞ 'സുമംഗല' എന്ന ഗ്രന്ഥത്തെപ്പറ്റി അനതിദീർഘമായ ഒരു നിരൂപണം സ്വാമികൾ എഴുതിയിരിക്കുന്നു. അതിനെ അതുപടി ഉദ്ധരിച്ചുകൊള്ളട്ടെ. "സുമംഗല വായിച്ചു. ഒരു ക്ഷുദ്ര (മനുഷ്യ)വ്യക്തിപരമാക്കിച്ചെയ്യാതെകണ്ടു പരദേവതയെ ഉദ്ദേശിച്ചു ചെയ്ത ഇതിന്റെ സമർപ്പണം തന്നെ ഒന്നാമതു ശ്ലാഘ്യവും തന്മൂലം ഇതു ശ്രോതൃപഠിതൃജനങ്ങൾക്ക് അവശ്യം ഉണ്ടാകേണ്ട അന്തര്യാമിപ്രസാദത്തിന് ഉദ്യോതകവും ആയിരിക്കുന്നു. പിന്നെ ഗ്രന്ഥാരംഭത്തിൽ 'പ്രഭാതമായി' എന്നുപക്രമിച്ചത് 'അന്നത്തെ സൂര്യനും അസ്തമിച്ചു', 'നേരം അർദ്ധരാത്രിയായി' എന്നും മറ്റും തുടങ്ങുന്നതിനേക്കാൾ ഹൃദ്യതരമാണ്. ഇങ്ങനെ പറഞ്ഞതുകൊണ്ടു ഞങ്ങൾ വല്ല കാവ്യത്തെയും സ്വപ്നംകാണുകയാണെന്നു ആരും ശങ്കിക്കരുത്. സുവർണ്ണകുസുമങ്ങൾക്കു സൗരഭ്യംകൂടി ഉണ്ടായി എന്നു വന്നാൽ അതുമൊരു മേന്മയാണല്ലോ. ഇതിലെ ഓരോ അധ്യായത്തിന്റെയും പ്രാരംഭത്തിലുള്ള തത്തദ്വസ്തുവർണ്ണനങ്ങൾ അനതിവിസ്തൃതവും രമണീയവുമായിട്ടുണ്ട്. വാചകരീതിയും അപ്രകാരംതന്നെ. പാത്രങ്ങളുടെ സ്വഭാവസംസ്കാരം അന്യാദൃശമാണ്. ദരിദ്രസ്ഥിതിയിൽ ജനിച്ചുവളർന്ന സുമംഗലയുടെ ബാഹ്യാഭ്യന്തരഗുണപൗഷ്കല്യം നോക്കുമ്പോൾ യൗവനാരംഭത്തിൽ ഈ വ്യക്തിവിശേഷത്തെ (പാത്രത്തെ) ആധാരമാക്കി വല്ല അവതാരകാര്യവും സാധിക്കാനായി ഏതോ ദേവതാവിശേഷം സ്ത്രീരൂപാവിർഭാവമടഞ്ഞതാണോ എന്നു തർക്കമുത്ഭവിക്കുന്നു.

ഉഞ്ഛവൃത്തിയിൽ ബാല്യം നയിച്ച ഈ സത്മണിധർമ്മജന്മാവിന് ഒരു സൽപാഠം നൽകിയ കീരിയുടെ സുവർണ്ണമയമായ അർദ്ധഭാഗത്തിന് പരമ്പരാകാരണമായിനിന്ന ആ വിപ്രാംഗനയെ ഓർമ്മിപ്പിക്കുന്നു.

'മനസി ഹി പരുതുഷ്ടേ കോ, ർത്ഥവാൻ കോ ദരിദ്രഃ' എന്ന നയത്തെ നടപടികൊണ്ട് തെളിയിച്ച ഇവർ 'ഗോവിന്ദപ്പണിക്കരു'ടെ മരണശാസനവഴി ഇന്ദ്രാണിക്കുകൂടി ഈർഷ്യ യുണ്ടാക്കുന്ന പദവിയിലെത്തിയശേഷവും,

'ഭവന്തി നമ്രാസ്തരവഃ ഫലാഗമൈഃ' എന്നവിധം അനൗദ്ധത്യത്തിനും മാർഗ്ഗദർശിയാ യതു പരമാത്ഭുതം. ഗോവിന്ദപ്പണിക്കരും അദ്ദേഹത്തിന്റെ മരണപത്രവും, വീര്യൗദാര്യ നിധിയായ ശ്രീഹർഷവിക്രമാദിത്യനെയും അദ്ദേഹം മാതൃഗുപ്തമഹാകവിക്ക് കാശ്മീർരാ ജ്യാധിപത്യ വിതരണംചെയ്ത ശാസനത്തെയും അനുസ്മരിപ്പിച്ചു നമ്മെ ഹർഷാശ്രു പരിപ്ലുതരും ആശ്ചര്യപരതന്ത്രരും ആക്കുന്നു. നായകനായ കൃഷ്ണൻനായർ സാമുദാ യികമായിച്ചെയ്ത ന്യായചിന്ത, സുമംഗലയുടെ പ്രാരബ്ധചിന്ത മുതലായവയ്ക്കു നല്ല സ്ഥാനം അനുവദിക്കത്തക്കതാണ്.. ആകപ്പാടെ 'സുമംഗല' സുമംഗലതന്നെ എന്നു പറ വാൻ ഞങ്ങൾക്കു സന്തോഷമുണ്ട്.

എന്നാൽ കുറെ തെറ്റുകൾ വരുത്തിവയ്ക്കുന്ന വിഷയത്തിൽ അച്ചുകൂടക്കാർ ഒട്ടും ഉപേക്ഷ കാണിച്ചിട്ടില്ല. ഇനിയെങ്കിലും അടുത്ത് ആ ന്യൂനത പരിഹരിക്കപ്പെടുമെന്നൂഹി ക്കുന്നതു കൂടാതെ ഇതിലധികം ഈ നിരൂപണം നീട്ടുന്നതു ഭംഗിയല്ലെന്നു കരുതി ഉപ രമിക്കയും ചെയ്യുന്നു. ഉയർന്നപടിക്കാരായ മാന്യാഗ്രണികൾ ഈ 'ഗ്രന്ഥകർത്ത്രിസോ ദരി'യുടെ ഉദ്യമത്തെ പോഷിപ്പിക്കുമാറാകട്ടെ."

ഈ നിരൂപണം സ്വാമികൾ കായംകുളം ക്രിമിനൽ വക്കീലായ മിസ്റ്റർ മണലേൽ പാച്ചു പിള്ളയ്ക്കയച്ചു കൊടുത്തതായി അറിയുന്നു. ഇദ്ദേഹം നമ്മുടെ മാന്യഗ്രന്ഥ കർത്ത്രിയുടെ വരനാണന്നു നാമോർക്കുമല്ലോ.

ഈ തീയതി സംബന്ധിച്ച് സ്വാമികളെക്കുറിച്ചു പറയേണ്ടതായ ഒരു സംഗതികൂടി ഇവിടെ ഉദ്ധരിക്കുന്നു. ആയത് വിദ്വന്മണിയായ പി. കെ. നാരായണപിള്ള ബി. എ; ബി. എൽ. അവർകളുടെ ഒരെഴുത്തിലെ ചില ഭാഗങ്ങളെപ്പറ്റിയാണ്. 'സാഹിത്യപഞ്ചാനനൻ' എന്ന ബിരുദനാമം സർവഥാ, അർഹിക്കുന്ന മിസ്റ്റർ പിള്ള ഇങ്ങനെ എഴുതിയിരിക്കുന്നു:

"...നിങ്ങളാൽ രചിതമായ ഗ്രന്ഥം മുഴുവൻ സകൗതുകം സശ്രദ്ധം സസന്തോഷം വായിച്ചു. ശ്രീനീലകണ്ഠതീർത്ഥപാദരെപ്പറ്റി ഹൃദയത്തിൽ നീരന്ധ്രമായിത്തോന്നിയ വികാ രപൂരപരിവാഹമായി ഉടനെ ഒരു ശ്ലോകമെഴുതി വികാരപാരവശ്യം ശമിപ്പിക്കേണ്ടിവന്നു വെന്നു പറഞ്ഞാൽ എന്റെ ആദാരദിശയം ഏതാനും യുക്തിപടുവായ നിങ്ങൾ ഗ്രഹിക്കു മല്ലോ.

"ജയതി യതിനുതഃ ശ്രീനീലകണ്ഠഃസ്വമൂർദ്ധോ-
ല്ലസിതശിശുകലേശസ്വച്ഛപാദപ്രസാദഃ;
ത്രിഗുണപടലഹീനഃ സ്വീകൃതാഷ്ടാംഗയോഗ-
ശ്ചിദമൃതരസസാരം സുഷ്ഠു സാസ്വദ്യതേ യഃ..."

ഇവിടെ 'ഗ്രന്ഥം' എന്നത് 'ശ്രീ നീലകണ്ഠതീർത്ഥപാദസ്വാമിചരിത്രസമുച്ചയം' ഒന്നാം ഭാഗമാണ്. പണ്ഡിതശിരോമണിയും സാഹിത്യമർമ്മജ്ഞന്മാരിൽ പ്രഥമഗണനീയനുമായ ഈ മാന്യൻ ഞങ്ങൾ എഴുതിക്കൂട്ടിയ പ്രസ്തുത ഗ്രന്ഥത്തെപ്പറ്റി ഇത്രയും ശ്ലാഘിച്ചുപറ യുമെന്ന് ഞങ്ങൾ വിചാരിച്ചിരുന്നേയില്ല. ദുർലഭനായ ഒരു പുരുഷസിംഹനെ ഞങ്ങൾക്കു നായകനായി കിട്ടിയതുകൊണ്ടും ആ തിരുമേനിയുടെ കരുണാകടാക്ഷം ഞങ്ങളിൽ അന വരതം അമൃതമഴ പൊഴിക്കുന്നതുകൊണ്ടും ആണ് ബഹുമാന്യന്മാരായ ഇത്തരം സഹൃ ദയന്മാരിൽനിന്നും പ്രശംസകൾ ലഭിക്കുന്നതെന്ന് ഞങ്ങൾക്കു നല്ലതുപോലെ അറിയാം.

മേലെഴുതിയ സഹൃദയഹൃദയാഹ്ലാദിയായ ശ്ലോകതല്ലജം ശ്രീമദ്നീലകണ്ഠതീർത്ഥ പാദസ്വാമികളെയും പരമശിവനെയും ഒരേ സമയത്തുതന്നെ വാഴ്ത്തുന്നതാണല്ലോ. 'ശിശു കലേശ' എന്നതു 'വേദാന്തകുഞ്ജകുഞ്ജര'നായ ശ്രീമച്ചട്ടമ്പിസ്വാമിതിരുവടികൾക്കും 'ബാലചന്ദ്ര'നും പറ്റുന്നതാണ് എന്നു പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

വൃശ്ചികം 11: ഇന്നു സ്വാമികൾ 'സാഹിത്യകുശലൻ' ശ്രീമാൻ ടി. കെ. കൃഷ്ണമേനോൻ അവർകൾ സംഭാവനചെയ്ത 'ഭാഷാകാവ്യപ്രവേശിക' എന്ന ഗ്രന്ഥം വായിച്ചു എന്നുകാണുന്നു. ഇതിനെപ്പറ്റി സ്വാമികളുടെ ഒരഭിപ്രായം ഇങ്ങനെ തുടങ്ങുന്നു:

"യേ ശബ്ദാംബുധി പാരമാപുരമലപ്രജ്ഞാതരീവൈഭവാ–
ത്താനുദ്ദിശ്യ നമസ്ക്രിയൈവ സതതം തേഭ്യോ ന ചൈഷാ ക്രിയാ.."

എന്നു പ്രൊഫസർ താരാനാഥതർക്കവാചസ്പതി സ്വന്തതരക്കാരെപ്പോലെ ഇവിടെയും വിദഗ്ദ്ധരെയൊഴിച്ചുള്ളവർക്കെല്ലാം ഉപകാരപ്രദമാണെന്നു പറയത്തക്കവണ്ണം ഇതത്ര നന്നായിരിക്കുന്നുവെന്നുമാത്രം സൂചിപ്പിച്ചാൽ വിഷയഗുംഫം, ഭാഷാശുദ്ധി മുതലായതിനെപ്പറ്റി പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ. ഇതിൽ 'ഭാഷാസാഹിത്യചരിത്രസംഗ്രഹം', 'ഗദ്യരചന', 'കാവ്യം', 'വൃത്തം', 'നാടകം', 'അലങ്കാരം' 'കാവ്യത്തിന്റെ ചില അംഗങ്ങൾ' ഇത്രയുമടങ്ങിയിരിക്കുന്നു. ഇവയെല്ലാം തത്തദ്വിഷയമർമ്മജ്ഞന്മാരായ മാന്യന്മാരുടെ രചനകളാകയാൽ പിപഠിഷുജനങ്ങൾക്ക് ഏറ്റവും ഉപയോഗപ്രദങ്ങളാണ്. ഇതിന്റെ പ്രസാധകൻ ജയിക്കട്ടെ!"

വൃശ്ചികം 21: റിട്ടയാർഡ് ഡെപ്യൂട്ടികളക്ടർ പന്നിക്കോട്ടു കരുണാകരമേനോൻ അവർകളുടെ 'ദക്ഷിണഇൻഡ്യയിലെ ജാതികൾ' എന്ന പുസ്തകം സ്വാമികൾ സംഗതിവശാൽ വീണ്ടും പരിശോധിച്ചു. "ഇതിന്റെ മേന്മയെപ്പറ്റി ഗവൺമെന്റ് വക്കീലും മുനിസിപ്പിൽ ചെയർമാനുമായ 'റാവുബഹുദൂർ' ടി. സി. നാരായണക്കുറിപ്പ് അവർകൾ ബി. എ; ബി. എൽ. ഇംഗ്ലീഷിൽ എഴുതിയ അനുമോദനത്തെ താഴെ ചേർക്കുന്നു: 'ഇതിലെ പ്രധാനാംശങ്ങൾ, ഏതദ്വിഷയകമായി ഡോക്ടർ തഴ്സ്റ്റൻസാഹിബ് രചിച്ച പുസ്തകത്തിൽനിന്ന് എടുത്തിട്ടുള്ളവയെങ്കിലും, സമുദായശാസ്ത്രം, ചരിത്രം, സയൻസ് എന്നീ പ്രമേയങ്ങളെ കരുണമാംവണ്ണം അപേക്ഷിച്ചു സ്ഥിതിചെയ്യുന്ന മലയാളസാഹിത്യത്തിന്റെ വിലയേറിയ ഒരു ഭാഗത്തെ ഇത് അലങ്കരിക്കുമെന്നതിൽ എനിക്കു സംശയമില്ല.' ഈ മാന്യന്റെ അഭിപ്രായംകൊണ്ടു ഇത് നമുക്ക് ഒരു വിശിഷ്ടസമ്പത്തായിത്തന്നെ ഇരിക്കുന്നുവെന്നുവന്നല്ലോ. ഇതിനോട് അത്രത്തോളം ഞാനും യോജിക്കുന്നു."

പ്രകൃതഗ്രന്ഥത്തിലെ വാചകരീതിയേയും മറ്റും പറ്റി സ്വാമികൾ ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുണ്ട്: "ഭാഷ ഏറ്റവും മനോഹരമായ ഒരു നടയെ അവലംബിച്ചിരിക്കുന്നുണ്ടെന്നുവരികിലും വാചകങ്ങൾക്കു സൗഷ്ഠവമില്ലെന്നു പറവാനേ തരമുള്ളൂ. വിദഗ്ദ്ധനായ ഈ ഗ്രന്ഥകാരൻ ഇപ്രകാരം എഴുതിയത് ഏവർക്കും സുഗ്രഹമാകണമെന്നു കരുതിയായിരിക്കാം; എങ്കിലും സംസാരിക്കുന്നതുപോലെ തന്നെ പറയുന്നതും, ഹൃദ്ഗതം അന്യൻ ധരിക്കണമെന്നു മാത്രം കരുതി പറയുന്നതും ഗ്രന്ഥത്തിനു ഭംഗിയല്ലല്ലോ. പണ്ഡിതനായ ബഹു. കുഞ്ഞിരാമൻനായനാർ, മിസ്റ്റർ എം. കുമാരൻ മുതലായി ചുരുക്കം ചിലരുടെ രചനകൾ ഒഴിച്ചുള്ളവയിൽ 'വാചകച്ചുവ' തെല്ലധികമാണ്. കഥ ഇങ്ങനെയൊക്കെയാണെങ്കിലും ഗ്രന്ഥകർത്താവിനെ ഞാൻ ബഹുധാ ശ്ലാഘിക്കുന്നു."

സ്വാമികളുടെ ഇപ്പോഴത്തെ ഉദ്ദേശം പ്രസ്തുത ഗ്രന്ഥത്തിൽനിന്നു ചില ഭാഗങ്ങളെ ഉദ്ധരിക്കണമെന്നുള്ളതാണെന്നു അദ്ദേഹം പറകയുണ്ടായി. എന്നാൽ അതിൽ ഏതാനും

അംശം ചില സമുദായങ്ങൾക്ക് ഒരുവിധം അസ്വരസമായിത്തോന്നിയേക്കാമെന്ന് അതിന്റെ കിടപ്പുകൊണ്ട് ഊഹിക്കാൻ വകയുണ്ടെങ്കിലും മേലിൽ അവർ ഹൃദ്യനടപടികളെ കൈക്കൊള്ളുന്ന വിഷയത്തിൽ ഇതു കാരണമാകുമെന്നും മറ്റുചിലഭാഗം ഏതാനുംപേരെ തരതാഴ്ത്തുന്നവർക്ക് ഒരു പാഠം നൽകുമെന്നുമാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഇതിൽ മഹാമനസ്കന്മാർ അന്യഥാ ശങ്കിക്കയില്ലല്ലോ. സ്വാമികളുടെ ഉദ്ദേശപ്രകാരം രേഖപ്പെടുത്തിട്ടുള്ള ഭാഗങ്ങളെ സ്വാമികൾ ചെയ്ത വിമർശനസഹിതം ഇവിടെ ഉദ്ധരിച്ചുകൊള്ളുന്നു:

അകമുടയന്മാരുടെ ഇടയിൽ 'ചിലപ്പോൾ പ്രായമായ പെണ്ണിനെ ചെറിയ ചെക്കൻ വിവാഹംചെയ്കയും ഉണ്ട്, എന്നു പറഞ്ഞുകാണുന്നു. പഴയകാലത്ത് ആര്യന്മാരുടെ കൂട്ടത്തിലും നടപ്പുണ്ടായിരുന്ന സംഗതിയാണിത്. ദ്വയഭാരതിക്ക് മണ്ഡനമിശ്രനെക്കാൾ 27 വയസ്സു കൂടുതലുണ്ടായിരുന്നതായി പറയപ്പെട്ടിരിക്കുന്നു. ഇങ്ങനെ ദേവന്മാരുടെയിടയിലും ചിലതു നടപ്പുണ്ട്.

'അച്ഛന്റെ പെങ്ങളുടെ മകൾക്കു പ്രായമേറിയാലും മച്ചുനൻ കല്യാണം ചെയ്‌വാനുള്ള അവകാശം വിടില്ല. പക്ഷെ, അവൻ പ്രായമാവോളം അവനേക്കാൾ വയസ്സുള്ള അടുത്ത ദായാദന്മാർ പരിഗ്രഹിക്കും. ഉണ്ടാകുന്ന സന്താനം അവന്റേതുതന്നെയാണുതാനും.' ഇതു അനുപ്പാൻ എന്ന ജാതിയിൽപ്പെട്ടവരുടെ കൂട്ടത്തിലുള്ള നടപ്പാണ്.

അരനാടൻ നിലമ്പൂരുമലയിലും മറ്റും കാണാവുന്ന ഒരുതരം ജാതിയാണ്. 'തന്റെ മൂത്ത മകളെ രണ്ടാംഭാര്യയായി എടുക്കുക' എന്ന ഒരു ഏർപ്പാട് ഇവരുടെ ഇടയിലുണ്ട്. ഇല്ലെങ്കിൽ തീർച്ചയായും ഉണ്ടായിരുന്നു. [ഈ ഭാഗം ടി പുസ്തകം 6-ാം പുറത്തു പ്രസ്താവിച്ചിട്ടുള്ളതാണ്].

(തമിഴരായ) ഒക്കിലിയന്മാരും കന്നടത്തിലെ വക്കലി... വരും ഒരു ജാതിയാണ് ഇവരിൽ ചിലരുടെ ഇടയിൽ ഇങ്ങനെ ഒരു നടപ്പുണ്ട്: 'ഭർത്താവു കുട്ടിയും ഭാര്യ യൗവനയുക്തയുമായാൽ ഭർത്താവിനു പ്രായമാകുന്നതുവരെ അവന്റെ അച്ഛൻ... ബദൽകാരനാകും.' തഞ്ചാവൂർ, തൃശ്ശിനാപ്പള്ളി, മധുര ഈ സ്ഥലങ്ങളിൽ കൃഷിപ്പണിക്കാരായ വലമ്പന്മാരുടെ കൂട്ടത്തിലും ഏകദേശം ഈ സമ്പ്രദായം നടപ്പുണ്ട്. അവിടെ അച്ഛന്റെ സ്ഥാനം ചിലപ്പോൾ ജ്യേഷ്ഠനും അമ്മാവനുംകൂടി കൈക്കൊള്ളാറുണ്ടെന്നുമാത്രം ഒരു ഭേദം.

തെക്കെ കന്നടത്തിൽ ധർമ്മസ്ഥലം, ശിശില മുതലായ പ്രദേശങ്ങളിലെ കുടിയൻ അല്ലെങ്കിൽ മലംകുടിയൻ ജാതിയിലെ വിധവയ്ക്കു തന്റെ മൂത്ത മകനെ കെട്ടുന്നതിനു വിരോധമില്ല. അവളിൽ അവന് അപത്യം ഉണ്ടായിട്ടുമുണ്ട്. ഈ സംഗതി 47-ാം പുറത്തു കാണാം.

പഴനിമലയിൽ കൃഷിക്കാരായ കുന്നുവൻജാതിക്കാർ വിവാഹത്തിൽ സ്ത്രീയുടെ പ്രായക്കൂടുതൽ നോക്കാറില്ല. വരൻ ബാലനാണെങ്കിൽ സ്വജാതിയിൽ ഒരുവൻ നടപ്പകാരനാകും. സന്താനം ഉണ്ടായാൽ വരന്റെ തന്നെയായി ഗണിക്കും. ഒരുവന് ഒരു പുത്രിമാത്രമായി വംശച്ഛേദം വരുമെന്നുകണ്ടാൽ അവളുടെ മാതുലന്റെ പുത്രനു കൊടുക്കാതെ വീട്ടിന്റെ വാതിൽകട്ടളയ്ക്കു വിവാഹംചെയ്യുമത്രെ. സന്തതികൾക്കായി സ്വജാതിയരുമായിച്ചേരാം.

'കൊണ്ടകൊറവർ പെങ്ങളുടെ മകളെ വിവാഹം ചെയ്യും. വടക്കെ ആർക്കാട്ടുജില്ലയിൽ കല്യാണം കഴിക്കാത്ത മകളരെ അച്ഛൻ പണയംവയ്ക്കും'... പണയംവെച്ച ഭാര്യ മരിച്ചുപോയെങ്കിൽ കടം വീടി... പണയകാലത്തു ജനിക്കുന്ന പുരുഷസന്താനം ഉത്തമർണ്ണനും പുത്രികൾ അധമർണ്ണനു (കടം വാങ്ങുന്നവനു)മാണ്... പ്രസവത്തിനു തടസ്സം

വരുന്നതു ദോഹദം നടത്തായ്ക (വാക്കുൾ-വ്യാക്കാതീർക്കായ്ക)കൊണ്ടായിരിക്കണമെന്നത്രെ ഇവരുടെ വിചാരം... ഇതു ചില സമയങ്ങളിൽ പരപുരുഷനായി എന്നുംവരാം. എന്നാൽ അവന്റെ പേർ ചൊല്ലിച്ചശേഷം 'വയറ്റാട്ടി' (പതിച്ചി) ഒരു നുള്ളു മണ്ണു വായിലിട്ടുകൊടുക്കുമത്രെ (പുറം 66)

118-ാം പുറത്തു പറയുന്ന തൊട്ടിയരുടെ ഭാര്യാവരണപുത്രോല്പാദനാദികൾക്കു മുൻപ്രസ്താവിച്ച ഒക്കിലിയന്മാരുടേതിനോടു വളരെ സാദൃശ്യമുണ്ട്. ഇവർ തെലുങ്കുദേശത്തു കൃഷിക്കാരാണെന്നു 1901-ലെ സെൻസസ്റിപ്പോർട്ടിൽ കാണുന്നുവെങ്കിലും തഞ്ചാവൂരിലെ തൊട്ടിയർ അഥവാ കമ്പളത്താന്മാർ എന്നവർക്ക് അലഞ്ഞുനടക്കുക, പിച്ചയെടുക്കുക, പാമ്പിനെ പിടിക്കുക മുതലായവയാണു പ്രവൃത്തി എന്ന് ഈ ഗ്രന്ഥം പറയുന്നു.

'മലയാളി' എന്നു പേരായ ഒരുതരം കാടന്മാർ സേലം ജില്ലയിൽ ചേവരായൻ മലയുടെ താഴ്വരകളിലുണ്ട്... പുത്രന്മാർ കേവലം കുട്ടികളായിരിക്കുമ്പോൾ വിവാഹം ചെയ്യിക്കും. അവർക്കു പ്രായമാവോളം അച്ഛൻ... ബദലായി പ്രവർത്തിക്കും. അടുത്തകാലത്ത് ഈ നയം അല്പം പരിഷ്കരിച്ചിട്ടുണ്ട്. ആയതു അച്ഛനുപകരം സ്ത്രീക്കു ബോധിച്ച ആരായാലും മതിയെന്നുള്ളതാണ്... വിധവാവിവാഹം കൂടിയേ കഴിയൂ. സാധുവിന് എൺപതു വയസ്സായാൽകൂടി നിർബന്ധിക്കും. തൃശ്ശിനാപ്പള്ളിജില്ലയിൽ മാതൃസോദരിയുടെ പുത്രിയെ വിവാഹം ചെയ്യുന്നതു യോഗ്യതയാണ്. കൊള്ളമലയിലുള്ളവരോട് 'നിങ്ങളുടെ ഭാര്യയെ ആർക്കെങ്കിലും കടംകൊടുത്തിട്ടുണ്ടോ എന്നു ചോദിച്ചാൽ അവർക്കു മുഷിച്ചിലില്ല'പോലും.

ഇനി യാനാദി (ഏനാദി) എന്നു പറയുന്ന ഒരുതരം തെലുങ്കരുണ്ട്. ഇവർ ബ്രാഹ്മണർക്കു വെള്ളം കൊണ്ടുചെന്നു കൊടുക്കുന്നു. കുറെക്കാലമായിട്ട് അന്യജാതിക്കാർ ഈ വർഗ്ഗത്തിൽ ചേരുക നടപ്പായിരിക്കുന്നു.

ടി യാനാദികൾക്കു വിവാഹം കൂടിയേതീരൂ എന്നില്ല... സ്ത്രീപുരുഷന്മാരുടെ മനസ്സിണങ്ങിയാൽ മാതാപിതാക്കൾ സമ്മതിക്കണമെന്നില്ല. രണ്ടാളുംകൂടി ചാടിപ്പോകുന്നതും ഒരുവന്റെ ഗൃഹണിയെ മറ്റൊരാൾ കൊണ്ടുപോകുന്നതും സഹജമാണ്. വിവാഹത്തിനു മുമ്പ് ഗർഭമുണ്ടായാൽ അതൊരു കുറ്റമല്ല. ഒരു വിധവയ്ക്കു വഴിക്കുവഴിയായി 7 ഭർത്താക്കന്മാരുണ്ടായിട്ടുണ്ട്. ഭർത്താക്കന്മാർ എത്ര ഏറിയോ സ്ത്രീക്ക് അതൊരു അവസ്ഥയാണ്. പുരുഷന് ഒരു സമയത്ത് ഏഴോളം ഭാര്യന്മാർ ഉണ്ടായതായി അറിയാം.

ഈ സമുദായത്തിന്റെ നടപടി ടിബറ്റിലുള്ള ചില കൂട്ടരുടേതിനോടു സർവ്വഥാ യോജിച്ചിരിക്കുന്നു എന്നു പറയാതെ കഴിവില്ല. മേൽ പ്രസ്താവിച്ചവയിൽ കൊള്ളമലയിലെ മലയാളികളുടെ സംഗതിയൊഴിച്ച് മറ്റുള്ളതെല്ലാം തത്തജ്ജാതിക്കാരുടെ ഇടയിൽ നടന്നുവരുന്നുവെന്നല്ലാതെ അതൊക്കെ നല്ല ആചാരമാണെന്ന് അവർ വിചാരിക്കയില്ലെന്നു തോന്നുന്നു. ഏതായാലും ശാസ്ത്രദൃഷ്ടിക്കും വിദഗ്ദ്ധലോകത്തിനും ഇണങ്ങുമാറ് അവരുടെ ആചാരങ്ങളെ അചിരേണ സംസ്കരിക്കുമാറാകട്ടെ എന്നു നമുക്കു പ്രാർത്ഥിക്കാം.

ഇനി മറ്റൊരു വിഷയമെടുക്കട്ടെ. തെലുങ്കുരാജ്യത്തു കള്ളുണ്ടാക്കുന്ന 'ഈഡികാ' ജാതിക്കാർക്കും മധുര, തൃശ്ശിനാപ്പള്ളി മുതലായ പ്രദേശങ്ങളിലെ ഊരാളികളിൽ പണക്കാർക്കും ബ്രാഹ്മണനാണു പുരോഹിതൻ.

'കബ്ബേരാ' എന്ന കർണ്ണാടക മുക്കുവരിൽ ഗംഗാമക്കൾ, ഗൗരിമക്കൾ എന്നു രണ്ടുവകക്കാരുണ്ട്. ഇവരുടെ പൗരോഹിത്യവും ബ്രാഹ്മണനാണ്. താലിക്കെട്ടുന്നതും ബ്രാഹ്മണൻ തന്നെ. [ടി പുസ്തകം 11... ഈ ഭാഗങ്ങൾ നോക്കുക.]

അകമുടയന്മാരെപ്പറ്റി ചില സംഗതി മുമ്പു പറഞ്ഞുവല്ലോ. ഇവർ കൃഷിക്കാരാണ്. തമിഴ്‌രാജ്യങ്ങളിലെല്ലായിടത്തും ഇവരെ കാണാം. ചെങ്കൽപേട്ട, വടക്കേ ആർക്കാട്, സേലം, കോയമ്പത്തൂർ, തൃശ്ശിനാപ്പള്ളി എന്നീ ജില്ലകളിൽ ഇവരുടെ സംഖ്യ മുപ്പതുവർഷങ്ങൾക്കു മുമ്പുണ്ടായിരുന്നിടത്തോളം ഇപ്പോൾ ഇല്ല. കുറവിനുള്ള 'കാരണം സ്വജാതിവിട്ടുയർന്നിട്ടു വെള്ളാളനായിത്തീരുന്നതായിരിക്കണം.' എന്നാൽ തഞ്ചാവൂരിൽ ഈയിടകൊണ്ട് ഇരട്ടി ച്ചിട്ടുള്ളതിന്റെ കാരണം 'മുക്കുവരും കള്ളരും ഈ പേർ എടുത്തതായിരിക്കും' എന്നു പറഞ്ഞുകാണുന്നു.. അകമുടയാൻ, മറവൻ, കള്ളൻ എന്നിവരുടെ ബന്ധത്തെക്കുറിച്ചു ചില ഐതിഹ്യങ്ങൾ ഉള്ളവ ഈ പുസ്തകത്തിൽ വിവരിച്ചിട്ടുണ്ട്. അഹല്യയിൽനിന്നാണ് ഇവരുടെ ഉത്ഭവം എന്നത്രെ അതിന്റെയെല്ലാം താല്പര്യം. ഇവരുടെ ഉയർച്ചയെക്കുറിച്ച് ഇങ്ങനെ പറയുന്നു: "കള്ളൻപോയി മറവനാവാം എന്നൊരു പഴഞ്ചൊല്ലുണ്ട്. യോഗ്യത നിമിത്തം അവൻ അകമുടയാനായിത്തീരും. പതുക്കെപതുക്കെ വെള്ളാളനാവാം അവി ടുന്നു മുതലിയാരുമാവാം.''

ഗഞ്ചാംജില്ലയിൽപെട്ട ബർഹാംപൂരിൽ കടൽക്കരസംബന്ധിച്ച് 'അറുവ' എന്ന ഒരു വക കൃഷിക്കാരുണ്ട്. ഒരു മിശ്രവർഗ്ഗക്കാരായ ഇവരുടെ കുടുംബദൈവതം മണ്ണുകൊ ണ്ടു(ള്ള) 'തൃക്കാക്കരഅപ്പൻ' ആണത്രെ. തൃക്കാക്കരക്ഷേത്രവും തദധിഷ്ഠിതദേവനും ചിരസ്ഥിരപ്രതിഷ്ഠമെങ്കിലും ഇത് അതിനെ ഉദ്ദേശിച്ചാണെന്നു തോന്നുന്നില്ല. 'ഓണ ത്തപ്പൻ' 'തൃക്കാക്കരഅപ്പൻ' ഇവ പര്യായനാമമായിട്ടാണു വിചാരിച്ചുവരുന്നത്. ഓണ ത്തപ്പൻ ജീവന്മുക്തനായി, ചിരംജീവിയായി ഇന്നും വർത്തിക്കുന്ന ഒരു 'ആധികാ രിക'നാണ്. ഇദ്ദേഹം (മഹാബലി) ത്രിലോകം അടക്കി തൃക്കാക്കരെ വാണിരുന്നതുകൊണ്ട് ഈ പേരിനർഹനായിത്തീർന്നു എന്നത്രെ ലോകഗാഥ. തൃക്കാക്കരക്ഷേത്രത്തിൽ കൊടി യേറ്റിനു 'പഴയലോകോല്പത്തിപ്രകാരമുള്ള പതിനെട്ടു രാജാക്കന്മാരും വന്നിരിക്കണ മെന്നും പൂജയ്ക്കാളില്ലാതെവരികിൽ ഇടപ്പള്ളി നമ്പ്യാതിരി എന്നുകൂടി പറഞ്ഞുപോന്ന (എളങ്ങള്ളുസ്വരൂപം) ഇടപ്പള്ളി രാജാവവർകൾ പൂജകഴിച്ചു കൊള്ളണ'മെന്നും ആയി രുന്നു വെയ്പ്.

ഉള്ളാടന്മാരുടെ വിവാഹത്തിന് പല ചടങ്ങുകളും അനുഷ്ഠിച്ചതിന്റെശേഷം, ഒരുക്കി യിട്ടുള്ള പർണ്ണശാലയിലേയ്ക്കു ഓരോരുത്തന്റെ വടിയുടെ അഗ്രം പ്രവേശിപ്പിക്കുമെന്നും ആ അവസരം കണ്ട് ആരുടെ വടിയിന്മേൽ കന്യക പിടിക്കുന്നോ അവൾ അവന്റെ കളത്ര മായിത്തീരുമെന്നുമാണത്രെ നിശ്ചയം. ഈ കഥ കേൾക്കുമ്പോൾ ചെ...ന്നൂർ (ഒരുകൂട്ട) ഗ്രാമക്കാരുടെ 'മലയിൽചെന്നാലും മാന്തോണി' എന്നതിന്റെ മൂലതത്വം ഓർമ്മയിൽപെ ടാതിരിക്കയില്ല.

കോയമ്പത്തൂരും മലബാറിലുമുള്ള 'എറവള്ളൻ' എന്ന മലയജാതിസ്ത്രീ അനൂഢയാ യിരിക്കെ ഗർഭിണിയായിത്തീർന്നാൽ മുൻകാലത്തു കൊന്നുകളയുന്നതും ഇപ്പോൾ ജാതി യിൽനിന്നു തള്ളുന്നതുമാണ് നടപ്പ്. ഈമാതിരി സംഭവം വളരെ ദുർല്ലഭമായിട്ടേ ഉള്ളൂ എന്നു കാണുന്നതുകൊണ്ടു പഴയ ശിക്ഷയുടെ ക്രൗര്യം ക്ഷമിക്കത്തക്കതാണ്. മേൽപ റഞ്ഞ സംഗതി, "നിർഭാഗ്യത്താൽ താണജാതിയിലൊരുവൻ നായർസ്ത്രീയെ തൊട്ടാൽ അവർ 'കൂട്ടം' കൂടി അവന്റെ സംബന്ധികളടക്കം അവനേയും ടി സ്ത്രീയേയും കൊന്നു കളയും" എന്നു പണ്ടത്തെ നായന്മാരെപ്പറ്റി ബാർബോസാ പറഞ്ഞതിനെ സ്മരിപ്പിക്കുന്നു. ഇക്കാലത്തു പരിഷ്കരിച്ചു ശിക്ഷ ലഘൂകരിക്കുംതോറും ദുഷ്കൃത്യം വർദ്ധിക്കയാണല്ലോ ചെയ്യുന്നത്. കഠിനശിക്ഷ നിർഘൃണതയുടെ പരഭൂമിയാണെന്നു ചിലർ പറയുന്നുവെ ങ്കിലും വലിയ ധർമ്മനിഷ്ഠന്മാർ അതിനെ അത്ര കണക്കാക്കുകയില്ല. ദുഷ്ടന്മാരുടെ

പേരിൽ ആർദ്രത കാണിക്കുന്നത് അധർമ്മവൃക്ഷത്തിനു ജലസേകം ചെയ്കയാണെന്നത്രെ യഥാർത്ഥ ധർമ്മജ്ഞന്മാരുടെ നിശ്ചയം.

എളയതന്മാരെപ്പറ്റി പറയുന്നിടത്തു അവർക്കു സ്മാർത്ത വിചാരത്തിനു നമ്പൂരിയാണെന്നു പ്രസ്താവിച്ചിരിക്കുന്നുവെങ്കിലും അത് ഒരിടത്തും നടപ്പില്ല. തിരുവല്ലാ ദേശി എമ്പ്രാൻമാർക്കു(വേണ്ടി)പോലും സ്മാർത്തൻ വിചാരം നടത്താറില്ല. ഒന്ന് ഒരിടത്തു നടന്നുവെങ്കിൽ അതിന് ഉല്ക്കോചാദികൾ എവിടെയെല്ലാം നടന്നുവെന്നിവിടെ പറവാൻ പ്രയാസം. 'എളയന്മാരുടെ ചില ക്ഷേത്രങ്ങളിൽ മദ്യം നിവേദിക്കണമെങ്കിലും അതുസേവിച്ചുകൂടാ' എന്ന് 25-ാം പുറത്തു കാണുന്നു.

"(തമിൾ) കമ്മാളൻ എന്ന ശബ്ദത്തിന്റെ ആദ്യരൂപം കണ്ണാളൻ അല്ലെങ്കിൽ കണ്ണാളർ എന്നായിരുന്നുവെന്നും കമ്പരുടെവക 'തൊണ്ടമംഗലശതകം', 'ഏറെഴുപത്' ഈ കൃതികളിൽ ഈ രണ്ടു രൂപവും കാണുന്നുണ്ടായിരുന്നുവെന്നും ഈ പുസ്തകത്തിൽ പറയുന്നു. 'തട്ടാൻ, കന്നാൻ, തച്ചൻ, കൽതച്ചൻ, കൊല്ലൻ ഇങ്ങനെ ഇവർ അഞ്ചുവകയുണ്ട്. വിശ്വകർമ്മാവിന്റെ സന്താനമാണെന്നും ബ്രാഹ്മണരേക്കാൾ ശ്രേഷ്ഠരാണെന്നും വാദിക്കുകയും ആചാരി, പത്തർ എന്നിങ്ങനെയുള്ള സ്ഥാനപ്പേരെടുക്കുകയും ചെയ്യുന്നു. (ഈ പേരുകൾ ആചാര്യൻ, ഭട്ടൻ എന്നിവയുടെ തദ്ഭവമാണ്) ഇവർക്ക് പൂണുനൂലുണ്ട്."

ഇതിൽ കണ്ണാളൻ എന്നതു കമ്മാളൻ എന്നായിത്തീർന്നപ്രകാരം പ്രസ്താവിച്ചതു ശരിയായി തോന്നുന്നില്ല. കമ്പരുടെ അടുത്തകാലത്തിനുമുമ്പ് അവർ ഉണ്ടായിരുന്നതും, 'കർമ്മാരൻ' എന്ന സംസ്കൃതശബ്ദത്തിന്റെ ഭാഷാരൂപമാകുന്നു 'കമ്മാളൻ' എന്ന് വരാനാണധികം എളുപ്പമെന്നതും തന്നെ ഹേതു. വിശ്വകർമ്മാവിന്റെ കഥ ശരിയെങ്കിലോ പിന്നെ സംശയിക്കാനുമില്ലല്ലോ.

ചപ്തെഗാര' എന്ന ജാതിയ്ക്ക് ദക്ഷിണകന്നടത്തിൽ ആശാരിപ്പണിയാണ്. ഇവർ മാംസം ഭക്ഷിക്കയും റാക്കുകുടിക്കുകയും ചെയ്യും. സാരസ്വതബ്രാഹ്മണർ ഇവരോടും കൂടി ഭക്ഷിക്കും.

'സാരസ്വത, കൊങ്കണി, രണ്ടും ഗൗഡർ. ഇവർ മത്സ്യം ഭക്ഷിക്കും. ഇവർ പൂർവ്വം ബിഹാരരാജ്യത്തിലെ ത്രിഹോത്രപുരത്ത് (ഇപ്പോഴത്തെ തർഹൂത്ത് എന്ന പ്രദേശത്തു) നിന്നും വന്നവരാണെന്നു പറയുന്നു. പരശുരാമൻ പത്തു കുടുംബങ്ങളെകൊണ്ടുവന്നു. ഗോമന്ദകാ അഥവാ ഗോവാ; പഞ്ചരകോശി; കുശസ്ഥലി ഇവിടങ്ങളിൽ സ്ഥാപിച്ചു, (ആ സ്ഥലം പരശുരാമന്റെ അതിർത്തിയിൽപെട്ടതാണെന്നുള്ളതിൽ വിസംവാദമില്ല.] "നായന്മാർ ഇവരെ തൊടുകയില്ല."

'പുള്ളുവന്മാരുടെ ഇടയിൽ ആങ്ങള പെങ്ങളെ ഭാര്യയാക്കുക പതിവുണ്ടായിരുന്നു എന്നും പറയുന്നുണ്ട്. എങ്കിലും പുള്ളുവർ അതു സമ്മതിക്കുകയില്ല' എന്നു പറയുന്നതു രണ്ടും ശരിയാണ്.

നമ്പൂരിമാരുടെ വിവാഹത്തിന് ദമ്പതിമാർ ചേർന്ന് ഒരു മുണ്ടുകൊണ്ട് മാനത്തക്കണ്ണൻ എന്ന മീനിനെ പിടിക്കണം. 133-ാമതു പുറത്തു പറയുന്നു. ഇതു പ്രസിദ്ധമായ സംഗതിയാണ്; എന്നാൽ ഇത് യജൂർവേദികൾക്കേ വേണ്ടു എന്നു ചിലർ ഇക്കാലം വാദിക്കുന്നുണ്ട്.

ഇനി ബ്രാഹ്മണരെ പരിവർജ്ജിക്കുന്ന ചില ജാതിക്കാരെപ്പറ്റി പറയാം: വയനാട്, കോട്ടയം, കുറുമ്പ്രനാട് ഈ താലൂക്കുകളിൽ കാണുന്ന കുറിച്ചിയന്മാർക്കു ബ്രാഹ്മണരെ

പുച്ഛമാണ്. ഒരു കുറിച്ചന്റെ ചാള(പുര)യിൽ ഒരു ബ്രാഹ്മണൻ ചെല്ലുന്നതായാൽ ആയാൾ പോയ ഉടനെ അശുദ്ധികളവാൻ ചാണകം കലക്കിത്തളിക്കണം. ഇവർക്കു 'ജലപിശാശ് കലശലാണ്. ഇക്കാരണത്താൽ ഒരുവൻ അന്നംപചിച്ചുകൊണ്ടിരുന്ന സമയം പോലീസ്സൂപ്രണ്ട് സായു അവന്റെ ചാളയിൽ ചെന്നതിൽ പക്വാന്നം അശുദ്ധമാകുമെന്നു കരുതി ആ മാന്യനെ വിലക്കിയത്രെ.. നമ്പൂരിമാരെയും മറ്റും തമ്പ്രാക്കൾ എന്നും, നായന്മാരെ തമ്പുരാൻ എന്നുമാണ് ഇവർ വിളിക്കുക. പണിയൻ, അടിയാൻ, കുറുമ്പൻ, പുലയൻ ഇവർ അടുത്താൽ കുറിച്ചൻ അശുദ്ധമാകും.. 'ഇവർ മറ്റു മലവാസികൾ അടുത്താലും തീയ്യൻ, കമ്മാളൻ മുതലായവർ തൊട്ടാലും അശുദ്ധമാകും' എന്ന് ടി പുസ്തകം മലബാർഗസറ്റിയറിനെ ആധാരമാക്കിപ്പറയുന്നു.

'ദേവാംഗ' എന്ന ജാതിക്കാരെ മദ്രാസ് സംസ്ഥാനത്തു എവിടെയും കാണാം. ഭാഷ ചിലർക്കു കന്നടവും ചിലർക്കു തെലുങ്കുമാണ്. ഒരുകൂട്ടർ മാംസഭുക്കുകളും മറ്റൊരു തരക്കാർ വെറും സസ്യഭുക്കുകളുമാകുന്നു. തിരുനെൽവേലിജില്ലകളിൽ ഇവർ ബ്രാഹ്മണരേക്കാൾ ഒരു മാറ്റു മീതെയാണെന്നു ഭാവം.

കന്നടിയൻ (ലിംഗംകെട്ടി) തൈരും മോരും വില്ക്കുന്ന ജാതിയാണ്. ലിംഗധാരികൾ ബ്രാഹ്മണരുടെ ജലംപോലും സ്വീകരിക്കയില്ലെന്നതു പ്രസിദ്ധമായ ഒന്നത്രെ.

മധുരാപട്ടണത്തിൽ പട്ടുനൂൽക്കാരൻ എന്നൊരു വർഗ്ഗമുണ്ട്. ഇവർ ഗൂർജരദേശത്തുനിന്നു കുടിയേറിപ്പാർത്തവരാണ്. ഈ കാലം ഇവർ .... ബ്രാഹ്മണരുടെ ചോറുണ്ണുകയില്ല. ഇവർക്കു പൂണുനൂലുണ്ട്.

'ലിംഗബളിജാ' ജാതിക്കാർ ഒരുവക ലിംഗധാരികളാണ്. ഇവർ ബ്രാഹ്മണരുടെപോലും ചോറുണ്ണുകയില്ല.

ബ്രാഹ്മണർ പുരോഹിതരായി പൂണുനൂലുള്ളവരായി ഒരുതരം കുശവരുണ്ട്. ഇവർ, എല്ലുമുറിഞ്ഞാൽ കെട്ടിനന്നാക്കുന്നതിൽ അതിസമർത്ഥന്മാരാണ്. 'മദ്രാസ് ഗവർണ്ണറായിരുന്ന എൽഫിൻസ്റ്റൺപ്രഭുവിന്റെ കൈ ഒടിഞ്ഞിട്ടു തങ്ങളാൽ നിവൃത്തിയില്ലെന്നു ബിലാത്തി ഡോക്ടർന്മാർ ഒഴിച്ചതിന്റെശേഷം ഒരു കൊശവൻ കെട്ടി വെടുപ്പാക്കി' എന്നു പറയുന്ന ഭാഗം ഇൻഡ്യാക്കാർക്കു വലിയ മേന്മയെ ഉണ്ടാക്കുന്നു.

ഈ ജാതി ഭാരതീയരുടെ പ്രാവീണ്യത്തെ–, "നാം ഇപ്രകാരം സംയുക്തവസ്തു(രസ) ശാസ്ത്രത്തിന്റെ ഉപക്രമങ്ങളെ രേഖപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. ഇങ്ങനെ ചെയ്തതുകൊണ്ടു ഹിന്ദുശാസ്ത്രീയ ഔഷധങ്ങളുടെ പുരാതനത്വപര്യാലോചനമാർഗ്ഗമായി ഹിന്ദുരസതത്വശാസ്ത്രത്തിന്റെ പരമപ്രാചീനതയെ വ്യവസ്ഥാപിക്കാൻ നമുക്കു സാധിച്ചു എന്നു വിശ്വസിക്കാം. ഈ സംഗതിയിൽ വല്ല വിശങ്കയുമുള്ള പക്ഷം, ഗ്രീക്കുകാരും അറബികളും അവരുടെ ഭൈഷജ്യസമ്പ്രദായത്തെ സംബന്ധിച്ച് ഹിന്ദുക്കൾക്കു കടപ്പെട്ടിരിക്കുന്നു, എന്നു ബലമായി തങ്ങളുടെ ഗ്രന്ഥങ്ങളിൽ സിദ്ധാന്തിക്കുന്ന പ്രൊഫസറന്മാരായ മാക്സ്മുള്ളർ, വെബ്ബർ, വിൽസൺഡയർ, ഡോക്ടർമാരായ വൈസ്, ഹിറഷ്ബർഗ്ഗ് എന്നീ പൗരസ്ത്യവിദ്യാവിദഗ്ദ്ധപാശ്ചാത്യവിദ്വദഗ്രണികളെ ആധാരമാക്കി, അതിനെ നിസ്സാരണം ചെയ്യത്തക്കതാണ്' എന്നു 'സാഹിത്യകുശലൻ' ടി. കെ. കൃഷ്ണമേനോൻ അവർകളുടെ 'Speeches and Writings'-ൽ പറഞ്ഞഭാഗം ബലപ്പെടുത്തുന്നു. ഇത് ആ മാന്യന്റെ 'The Biginnings of Chemistry' എന്ന ഘട്ടത്തിൽനിന്നുദ്ധരിച്ചതാകയാൽ ഞാൻ അത്രത്തോളം നിബദ്ധനാണെന്നു സ്മരിക്കുന്നുണ്ട്."

നാനാജാതികളുടെയും ആചാരനടപടികളെ അതുപടി സമാഹരിക്കയാണ് ഇവിടെ ചെയ്തതെങ്കിലും അതിന്റെ അവതാരികകൊണ്ടു ജാതിവ്യത്യാസം നിർമ്മൂലമാണെന്നു വിശദമാക്കാൻ ഗ്രന്ഥകർത്താവായ കരുണാകരമേനോനവർകൾ ശ്രമിച്ചിട്ടുണ്ട്. 'ബ്രാഹ്മണോസ്യമുഖമാസീദ് ബാഹൂരാജന്യഃ കൃതഃ ഊരു തദസ്യ യദ് വൈശ്യഃപദ്ഭ്യാം ശൂദ്രോ അജായത' എന്ന പുരുഷസൂക്തത്തിന്റെ താല്പര്യം ഇ...ന്നും അതുപ്രകാരം നോക്കിയാൽ സൃഷ്ട്യാരംഭത്തിലില്ലാതെയിരുന്ന് ഇടയ്ക്കുണ്ടായ ചാതുർവർണ്ണ്യവ്യവസ്ഥ കൃത്രിമമെന്നും യഥാവകാശം സ്വാമികളും തെളിയിച്ചിട്ടുള്ളതിനാൽ അതൊരു കുകല്പനമെന്നു പറഞ്ഞ് ഇവിടെ സ്ഥലം മുടക്കണമെന്നു വിചാരിക്കുന്നില്ല.

പ്രകൃതഗ്രന്ഥത്തിന്റെ അവതാരികയിൽ ജാതിയെ സംബന്ധിച്ച് ഒരു കഥ പറഞ്ഞിരിക്കുന്നതു വലിയ നേരം പോക്കിനു വകയുണ്ടാക്കുന്നു. ഒരിക്കൽ വിദഗ്ദ്ധനായ ഒരു യൂറോപ്യൻ ഉദ്യോഗസ്ഥനെ കാണുന്നതിനായി മാനധനനായ ഒരു വാര്യർ ചെന്നപ്പോൾ ആ വിദ്വാൻ എന്തു ജാതിക്കാരനാണെന്നു സായു ചോദിച്ചതിന് താൻ വാര്യരാണെന്നു സമാധാനം പറഞ്ഞുവെന്നും, ഇതുകേട്ടു തൃപ്തനാകാതെ ധ്വര വീണ്ടും 'ബ്രാഹ്മണനാണോ?' എന്നു ചോദിക്കയും 'അല്ല' എന്നു ഖണ്ഡിതമായി ഉത്തരം പറകയും ചെയ്തുവെന്നും, അനന്തരം ക്ഷത്രിയനോ, വൈശ്യനോ, ശൂദ്രനോ ആണോ എന്നു മുറയ്ക്കു ചോദിക്കയും, അതിനും 'അല്ല' എന്നു മറുപടി പറകയും ചെയ്തുവെന്നും, ധ്വര ഉടനെ ശുദ്ധഗീർവാണവാണിയിൽ 'വർണ്ണാനാം പഞ്ചധാത്വം ന ശ്രുതം' ജാതി (അഞ്ചുവിധമുള്ളതായി കേട്ടിട്ടില്ല) എന്ന് ആശ്ചര്യം പ്രദർശിപ്പിക്കയാണു ചെയ്തതെന്നും പ്രസ്താവിച്ചിരിക്കുന്നു. ഇവിടെ ധ്വരയുടെ അജ്ഞതയല്ല അഭിജ്ഞതയാണു പ്രകടീകൃതമായതെന്നും ആ മാന്യാഗ്രണി സ്വകീയനടയെക്കുറിച്ചു അസ്വാരസ്യം പുറപ്പെടുവിച്ചതേയുള്ളൂ എന്നുംമറ്റും കാണാം.

പ്രസ്തുതപുസ്തകത്തിൽനിന്നുദ്ധരിച്ചിട്ടുള്ള ഭാഗങ്ങൾ നമുക്ക് പലവിധമായ അറിവിനെ പ്രദാനം ചെയ്യുന്നുവല്ലോ. ഇൻഡ്യയിൽ നാം അറിഞ്ഞും അറിയാതെയും ഒട്ടേറെ ജാതികൾ ആവസിക്കുന്നുവെന്നും, പരിഷ്കൃതലോകത്തിനു ഇണങ്ങാത്തവണ്ണം പല അനാചാരങ്ങൾ അവയിൽ മിക്കതും അംഗീകരിച്ചുപോരുന്നുവെന്നും നാം മനസ്സിലാക്കി. കാലക്രമേണ ഈ അനാചാരങ്ങൾ ക്ഷയിക്കുമെന്നു നമുക്ക് ആശ്വസിക്കാം.

സ്വാമികൾ അവിടവിടെ ചെയ്തിട്ടുള്ള നിരൂപണങ്ങൾ അദ്ദേഹത്തിന്റെ വിപുലമായ പാണ്ഡിത്യത്തെ പ്രകാശിപ്പിക്കുന്നുണ്ടല്ലോ. കമ്മാളൻ എന്ന പദത്തിന്റെ ആദിരൂപം ഒരു ദ്രാവിഡശബ്ദമായിരുന്നാൽ കൊള്ളാമെങ്കിലും 'കള്ളാളനെ'ക്കാൾ 'കർമ്മാരൻ' വളരെ സാമ്യത്തെ കാട്ടുന്നുവെന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. വിശേഷിച്ച്, തജ്ജാതീയർ വാദിക്കുന്നപ്രകാരം വിശ്വകർമ്മാവിന്റെ പരമ്പരയിൽപെട്ടവരാണെങ്കിൽ സ്വാമിയുടെ അഭിപ്രായം ഏറ്റവും വിലവെയ്ക്കത്തക്കതുതന്നെ. ഇതു സ്വാമികളും സമ്മതിച്ചിട്ടുള്ള ഒരു കാര്യമാണ്.

പുരാതനഭാരതീയരുടെ മേന്മയെ ഒരുവിധം നിലനിർത്തത്തക്ക പാടവമുള്ള ഒരു ജാതിക്കാരെപ്പറ്റി ഇതിനിടയിൽ നാം വായിച്ചുവല്ലോ. ഇവരുടെ സാമർത്ഥ്യം പ്രത്യക്ഷീകരിക്കപ്പെട്ടതു ശസ്ത്രക്രിയയിലും മറ്റുമാണെന്നു നാം ഓർക്കുന്നുണ്ട്. ഈ ദൃഷ്ടാന്തം നമുക്ക് അധികമായ ആഹ്ലാദം ഇപ്പോൾ ഉണ്ടാക്കിത്തരുന്നുവെങ്കിലും താരതമ്യദൃഷ്ട്യാ പ്രാചീനഭാരതീയരുടെ ഈ വിഷയത്തിലെന്നല്ല രസതന്ത്രം മുതലായ ശാസ്ത്രങ്ങളിലുള്ള അന്യദുർല്ലഭമായ അഗാധജ്ഞാനത്തോടു ഇതിനെ സദൃശപ്പെടുത്തുമ്പോൾ പ്രസ്തുതോദാഹരണത്തിന്റെ നിഴലാട്ടംപോലും വിലയിച്ചുപോകുമെന്നതിൽ ആശ്ചര്യപ്പെടാനില്ലതന്നെ.

നോക്കുക, പരേതനായ പ്രൊഫസ്സർ മാക്സ്മുള്ളർ ഈ വിഷയത്തെ ഇങ്ങനെ അവലോകനം ചെയ്തിരിക്കുന്നു:- ''അദ്ദേഹത്തി(കണാദ)ന്റെ ദർശനത്തിനുള്ള പ്രധാനസ്വഭാവം പരമാണുതത്വപ്രതിപാദനം ആണ്. പിന്നീട് അപഗ്രഥനം ചെയ്വാൻ വഹിയാത്തവണ്ണം ഒരു സൂക്ഷ്മവസ്തു അവശേഷിക്കുമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടിരിക്കുന്നു. അതിസൂക്ഷ്മവും, നയനഗോചരം അല്ലാത്തതുമായ ഈ അണുക്കൾ സനാതനങ്ങളാണെന്നും, എന്നാൽ അവയുടെ സംയോഗാവസ്ഥയിൽ ചിരസ്ഥിരമല്ലെന്നുമാണ് കണാദസിദ്ധാന്തം. തനിയെ ദൃഗ്ഗോചരമല്ലാത്ത ഈ പരമാണുവിനെ സൂര്യരശ്മിയിൽ കാണുന്ന ഒരു പാംസുവിന്റെ ആറിലൊരംശത്തോടു താരതമ്യപ്പെടുത്തിയിരിക്കുന്നു. കണാദന്റെ ഈ മതത്തിനു ഒരു ഗ്രീക്കുത്ഭവം നൽകുന്നതിനു നാം പ്രേരിതരാകുന്നു. എന്നാൽ കണാദാണുക്കൾ പ്രത്യക്ഷമാകുന്നതു ത്ര്യണുകാവസ്ഥയിൽ മാത്രമേയുള്ളൂ. എപ്പിക്യൂറിയൻഗ്രന്ഥകാരന്മാരിൽ ഇപ്രകാരം യാതൊന്നുമില്ല. ഒരണുവിന്റെ സ്വഭാവത്തെപ്പറ്റിയുള്ള കണാദന്റെ ഈ അഭിപ്രായം അതിനു ഒരു പരിപൂർണ്ണസ്വതന്ത്രമായ ഉല്പത്തിയെ നൽകുന്നുമുണ്ട്.

പ്രപഞ്ചത്തിന്റെ കാരണാവസ്ഥ അല്ലെങ്കിൽ ജഗദധിഷ്ഠാനം പ്രകാശരൂപമായ ഒന്നാണെന്നാകുന്നു അർവ്വാചീന ദർശനകാരന്മാ(Modern Scientist)രുടെ അഗ്ര്യമായ അഭിപ്രായം. പുരാതനന്മാരായ ഭാരതഋഷികൾ ഈ പ്രകാശാവസ്ഥയെ സ്ഥൂലപ്രപഞ്ചകാരണനായ വൈശ്വാനരനെന്നു വ്യവഹരിച്ചുപോന്നു; എന്നാൽ അവർ ഇവിടെ നിന്നില്ല. ഇതിനപ്പുറമായി, സൂക്ഷ്മപ്രപഞ്ചപ്രഭവമായി, തേജോരൂപിയായ ഹിരണ്യഗർഭനെന്നൊന്നുണ്ടെന്നു അവർ അനുമാനിച്ചിരുന്നു; അഗാധമായ വിചിന്തനയ്ക്ക് വിഷയീഭവിപ്പിച്ചാൽ സൂത്രാത്മാവെന്നുകൂടി ഇതിനെ നാമകരണംചെയ്യാം. ഇതിനെല്ലാം പുറമെ പ്രപഞ്ചകാര്യകലനാരഹിതമായിരിക്കുന്ന പരബ്രഹ്മമെന്ന ഒരു ആത്മസത്താഭാവം, സ്ഥൂലസൂക്ഷ്മപ്രപഞ്ചങ്ങൾക്കു നിദാനമായി സ്ഥിതിചെയ്യുന്നുവെന്നും അവർ ഉദ്ദേശിക്കുന്നു."

പണ്ഡിതാഖണ്ഡലനായ മാക്സ്മുള്ളരുടെ അഭിപ്രായത്തിൽനിന്ന് പുരാതനഭാരതീയരുടെ രസതന്ത്രശാസ്ത്രാദികളിലുള്ള പടുത സുസ്ഫുടമാകുന്നു. പാശ്ചാത്യവിദ്വാന്മാർ ഏതദ്വിഷയങ്ങളിൽ ഇതുവരെയും ആ പുരാതന ഋഷീശ്വരന്മാരുടെ സമീപത്തെങ്ങും വന്നിട്ടില്ല എന്നതിൽ നമുക്കുള്ള അഭിമാനം സീമാതീതമായിവരുന്നു. അവരുടെ അമാനുഷേയമായ ബുദ്ധിശക്തി നമുക്കു പരമാത്ഭുതം വളർത്തുകയും ചെയ്യുന്നു.

95-ധനു 2: വളരെ വിശേഷമായി നമ്മുടെ ശ്രദ്ധയെ ഇന്ന് ആകർഷിക്കുന്നതു സ്വാമികൾ പെരുമ്പാവൂർ അതിർത്തിയിൽപ്പെട്ട കുന്നക്കാൽ കരയിലെ ചില നായർ പ്രധാനികൾക്ക് അയച്ച ഒരു കത്താണ്. അതിവിടെ ഉദ്ധരിക്കാം:

കരുനാഗപ്പള്ളി

"പ്രിയമിത്രമിശ്രരെ,

നമ്മുടെ ശിവരാമൻ 24ന് അയച്ച ഒരെഴുത്ത് ഇന്നലെ കിട്ടി. ദശാഹാശൗചവ്യവസ്ഥ, ദ്വാദശാഹസപിണ്ഡി എന്നിവയെപ്പറ്റി ആചാരപദ്ധതിയെത്തുടർന്നു പ്രസിദ്ധംചെയ്ത 'സംക്ഷിപ്താചാരപദ്ധതി'യിൽ നല്ലപോലെ നിഷ്കർഷിച്ചിട്ടുണ്ടല്ലോ. വിധികർതൃസ്ഥാനം വഹിക്കുന്നവരിൽ അത്യുച്ചപദാരൂഢനായ ഒരു മഹാമാന്യനും, അനേക ബി. എൽക്കാരും, പ്രഭുക്കളും, അവരുടെ കെട്ടുപാടിൽപ്പെട്ട അനേകായിരം സന്മതികളും ഈ നടപടി യഥാവിധി അനുസരിച്ചിട്ടുള്ളതും പ്രസിദ്ധമാണ്. അന്യർ ചെയ്യുന്ന കുടുംബദ്രോഹം.

'ശശോനിമീലനേനൈവ മൃത്യും പരിജിഹാസതി' എന്നവിധം കണ്ണുമടച്ചു സഹിക്കാം. എന്നാൽ സമുദായോദ്ധാരണമാർഗ്ഗത്തിൽ വന്നുവീഴുന്ന 'കണ്ടക'ങ്ങളെ ഉത്സാരണം ചെയ്യു

ന്നതിന്, ജർമ്മൻയുദ്ധകാലത്തു ഭാരതീയരായ നിങ്ങളുടെ സഹോദരന്മാർ പ്രദർശിപ്പിച്ച ശൗര്യം നിങ്ങൾക്കുണ്ടാകണം. വഴിയിൽ കുഴി തുരന്നിട്ടുണ്ടെങ്കിൽ കാലൊടിയാനിടയാകുമെന്നു ശങ്കിച്ചാൽ നടപ്പില്ല. അതെല്ലാം 'ജലയാനം മദ്ധ്യേമാർഗ്ഗം ഛിന്നഭിന്നമായിപ്പോയെങ്കിലബദ്ധമാകുമല്ലോ' എന്ന (പഴയ) കണിശപ്പണിക്കരുടെ ശങ്കപോലെ പരിഹാസാസ്പദമാണ്. കോട്ടയം ഡിവിഷന്റെ അതിർത്തിയായ ചങ്ങനാശ്ശേരി തുടങ്ങി തെക്കോട്ടുള്ള ദിക്കിലെ നായന്മാർ നിങ്ങളുടെ സജാതീയരല്ലെ? പ്രായാഭിപ്രായമനുസരിച്ചുനോക്കിയാൽ ചരിത്രത്തിൽ വലിയ സ്ഥാനം അവർക്കായിപ്പോയതുപോകട്ടെ. അനവധിവർഷങ്ങളിൽ സാമുദായികമായി അവർ അനുഷ്ഠിച്ച ധീരനയം തുടരുവിൻ. ഇതു 'കൈക്കുമുമ്പൻകാര്യക്കാരൻ' എന്ന കാലമല്ല ഭരണനയനൈപുണ്യത്തിൽ അഗ്രഗണ്യരായ ആങ്ഗലചക്രവർത്തിതിരുമേനിമുഖ്യരുടെ കാലമാണ്. ന്യായരഹിതമായി ആരെയും ഭയപ്പെടരുതെന്നു ഏവർക്കും പ്രവൃത്തിമാർഗ്ഗം പ്രകാശിപ്പിക്കുന്നവരാണു ആംഗ്ലേയപുരുഷരത്നങ്ങൾ. 'ആശൗചഉത്തരവ്' 'സർക്കുലർ' ആണെന്നു പറഞ്ഞു ഭ്രമിക്കുന്ന ജനങ്ങൾ, തൃപ്പൂണിത്തുറ ഉത്സവകാലത്ത് ആഗന്തുക്കളെ കളിയാക്കാനായി ആന പിണങ്ങിവരുന്നു എന്നുൽഘോഷിച്ചു ചങ്ങല കിലുക്കുന്നതു കേട്ടോടാറുള്ള കൂട്ടരുടെ അടുത്തകൂറ്റുകാരാണ്. 'അതൊരു സർക്കുലർ അല്ല; ഗസറ്റിൽ പ്രസിദ്ധംചെയ്തിട്ടില്ല; രണ്ടു പേഷ്കാരന്മാർക്കയച്ച എഴുത്തുമാത്രമാണ്; അതു സാരമില്ല' എന്നു അതു സംബന്ധിച്ച് ആയിരത്തിൽപരം ആളുകളെ ചേർത്തു ഹർജി കൊടുത്ത ഡെപ്യൂട്ടേഷനോടു ദിവാൻ ബഹദൂർ കൃഷ്ണൻനായരവർകൾതന്നെ പറകയുണ്ടായി. എന്നാൽ മധുരത്തിൽ പറഞ്ഞതുപോലെ ആ ഉത്തരവിനെ പിൻവലിക്കാൻ അദ്ദേഹത്തിന്റെ 'മന്ദഗതി' അങ്ങോരെ അനുവദിച്ചില്ല. അതിന് ആർക്കെന്ത്?

അന്യസമുദായങ്ങളുടെ ഉദ്യോഗങ്ങളെ ശരിയായി വർണ്ണിപ്പിക്കുന്ന ഇദ്ദേഹം സ്വവർഗ്ഗത്തിന്റെ ഇടയിൽ, വിലയറ്റതെങ്കിലും ഒരു കോടാലിയാണു വലിച്ചിട്ടതെന്നോർത്താൽ സമുദായത്തിനു പക തോന്നുമെന്നുവരാം. പക്ഷെ, സ്മാർത്തവൈദികാഭിപ്രായപ്പടി നടക്കാത്തവർക്കു എന്നും, ആശൗചമെന്ന ദുർന്നയശിലയെ ഭേദിക്കാൻ ഏറ്റവും ഉപയോഗപ്പെട്ടു എന്നു കരുതിയാൽ ആരോടും പരിഭവിക്കുകയില്ല. ഇതിനെ ഊന്നി എത്രയോ വിദഗ്ദ്ധന്മാർ എങ്ങനെയെല്ലാം ആക്ഷേപിക്കുന്നുവെന്ന് ഇവിടെ പറയാൻ പ്രയാസമെങ്കിലും നായർസമാജറിപ്പോർട്ട്, അന്നത്തെ ദിനപ്പത്രങ്ങൾ മുതലായവ നോക്കിയാലറിയാം. പ്രസ്തുത ഉത്തരവു ഒരുപ്രകാരത്തിൽ ഒരനുഗ്രഹമാണെന്നും മറ്റും കാണിക്കുന്ന അതിപ്രൗഢലഘുലേഖനങ്ങൾ സാക്ഷാൽ പേർ വയ്ക്കാതെയെങ്കിലും, ഞാനുമെഴുതിയിട്ടുണ്ടായിരുന്നു. ഈ ഉത്തരവിനും ഗവൺമെന്റിനും നിങ്ങളുടെ സമുദായവിഷയത്തിൽ മേൽക്കോയ്മയില്ലെന്നു പ്രത്യേകം ഓർക്കണം. നിയമനിർമ്മാണസഭമുഖേന പാസാക്കാത്ത ഒന്നും ലാ അല്ല. ഇത് അങ്ങനെ ഉണ്ടായതല്ല. ആകയാൽ ഇത് ഒരുവിധത്തിലും നിങ്ങളെ ബാധിക്കയില്ല. ഈ പറഞ്ഞത് അനേകമഹാമഹിമശാലികളുടെ അഭിപ്രായമാണ്. നിയമനിർമ്മാണറഗുലേഷൻ 15-ാം വകുപ്പു നോക്കുക. ക്ഷേത്രപ്രവേശം ഒരു സിവിൽ അവകാശമാണെന്നു കാണിക്കുന്ന പല ഹൈക്കോടതിവിധികളും ഉണ്ടായതിലൊന്ന് ചിറയിൻകീഴ് സംബന്ധിച്ചായിരുന്നു. ലാ റിപ്പോർട്ടു 31-ാം വാല്യം 113-ാം പുറത്തു പറയുന്ന കേസിൽ ഗവൺമെന്റിന്റെ തീർച്ച അസ്ഥിരപ്പെടുത്തി വാദിയുടെ ചിലവു ഗവൺമെന്റു കൊടുക്കത്തക്കവണ്ണമായിരുന്നു വിധി. നിങ്ങൾക്കു യാതൊരുകഷ്ടനഷ്ടങ്ങളും വരുത്തിയിട്ടില്ലാത്ത സ്ഥിതിക്ക് ഗവൺമെന്റിനെ പ്രതിയാക്കി കേസുകൊടുക്കേണ്ട ആവശ്യമോ റിക്കാർഡുകൾ വാങ്ങേണ്ട ഭാരമോ ഇപ്പോൾ ഇല്ല.

ഇനി ഭൂകല്പതരുവായ പൊന്നുതമ്പുരാൻ തിരുമനസ്സിലേയ്ക്കു നിങ്ങളുടെ ആചാരാദിവിഷയങ്ങളിൽ അധികാരമുണ്ടെങ്കിൽ അവിടുന്നു നിങ്ങൾക്കു ഹാനികരമായി അന

ന്തര കല്പന യാതൊന്നും പുറപ്പെടുവിച്ചിട്ടില്ല. ആസേതുഹിമാചലം - അഥവാ *f* ലോകാലോകം - ധർമ്മരാജപദത്താൽ പ്രഥിതനായ ആ കരുണാമസൃണാംബുരാശിയിങ്കൽനിന്ന് അങ്ങനെ ഒരു കാളകൂടം ഒരുകാലത്തും ഉണ്ടാകയുമില്ല...."

എന്ന് സ്വന്തം

എൻ. തീർത്ഥസ്വാമി (ഒപ്പ്)

ഈ എഴുത്തു സാമുദായികമായി ഒരുകൂട്ടം ഉല്പതിഷ്ണുക്കൾ സ്ഥിരോത്സാഹമായി പ്രയത്നിച്ചുവരവെ പല തെറ്റിദ്ധാരണകളുടെ കേന്ദ്രമായും വെറും അലസതയുടെ വിളനിലമായും വർത്തിക്കുന്ന ചില മന്ദപ്രജ്ഞന്മാരെ ഉണർത്തി തങ്ങളുടെ കർത്തവ്യങ്ങളെ പ്രവർത്തിപ്പിക്കുന്നതിനു പര്യാപ്തമായ ഒരു മാതൃകാലേഖമാണല്ലോ. സ്വാമികളുടെ ഉപദേശം ഏതു സംഗതിക്കും സമാധാനമായി സമരംചെയ്തു കാര്യം നിറവേറ്റണമെന്നാണ്. അന്യായകാര്യങ്ങളെയും ന്യായരഹിതമായ മാർഗ്ഗങ്ങളെയും ഒരിക്കലും പിന്തുടർന്നുകൂടായെന്ന് അദ്ദേഹം ബലമായി ശാസിക്കുന്നു. ഫലം ഒരുപക്ഷെ പെട്ടെന്നു കരഗതമായില്ലെങ്കിലും സ്ഥിരചിത്തതയും സ്ഥിരപ്രയത്നവും അത്യന്താപേക്ഷിതമായിരിക്കണം എന്ന് അദ്ദേഹം ഉപദേശിക്കുന്നു. കൂടാതെ, സ്വാമികളുടെ ഒരു സ്വഭാവം പ്രസ്തുത ലേഖം കുറഞ്ഞൊന്ന് വ്യക്തമാക്കയും ചെയ്യുന്നു. ആയത് അദ്ദേഹത്തിന് 'മുഖംനോക്കിപ്പറയാൻ അറിഞ്ഞുകൂടാ' എന്നുള്ളതാണ്. ന്യായമായിപ്പറവാനുള്ള ഏതു സംഗതിയും അദ്ദേഹം തുറന്നുതന്നെ പറയും എന്നതു പല ഉദാഹരണംകൊണ്ട് നാം അറിഞ്ഞിട്ടുണ്ടല്ലോ. ഇതും നമുക്കൊരു പാഠമാക്കേണ്ട കാര്യമാണെന്നു പ്രത്യേകം പറയേണ്ടതില്ല.

ഈ കത്തിന്റെ ആരംഭത്തിൽ അനുപഹിതനാമത്താൽ നിർദ്ദേശിക്കപ്പെട്ട ധന്യൻ സ്വാമിയുടെ ഭാഗിനേയനാണ്. ആകയാൽ ചേർച്ചക്കേടു ലേശവും ഇല്ല.

ഒരു കാര്യംകൂടി വക്തവ്യമായിട്ടുണ്ട്. ആയത് ആശൗച ഉത്തരവിന്റെ ബഹളത്തിൽ പ്രസിദ്ധനാമാങ്കിതമാക്കാതെ എഴുതിയ ചില പ്രൗഢലേഖനങ്ങൾ വായിച്ചശേഷം സ്വാമികളുടെ വകയാണവയെന്നു നിർണ്ണയിച്ച് ആ സംഗതിയെപ്പറ്റി പല ബിരുദശാലികളായ മാന്യന്മാരും ആയിടെ അദ്ദേഹത്തോടു സംസാരിച്ചിട്ടുള്ളതായി ഞങ്ങൾക്കറിവുണ്ടെന്നുള്ളതാണ്. അവയെല്ലാം ഒന്നോ രണ്ടോ ദീർഘവാചകങ്ങളിൽ അവസാനിക്കുന്നതും അതിപ്രൗഢവും സാരാർത്ഥഗർഭവും ആയിരുന്നതിനാൽ ലേഖകനാമം വഴിതെളിക്കാതെ അങ്ങനെ നിശ്ചയിക്കാൻ അവർക്കു കഴിവുണ്ടായതാണ്.

ധനു 15: സ്വാമി ഇന്നു ശ്രീവർദ്ധനത്ത് എഴുന്നരുളി, വിശ്രമിച്ചശേഷം ചിദ്രസാഭരണനുമായി പല സംഗതികൾ സംസാരിച്ചതിൽ ചില ഭാഗങ്ങൾ ശ്രദ്ധേയമാകയാൽ ഇവിടെ ചേർക്കുന്നു.

സ്വാമി: "ഡയറിഭാഗങ്ങളിൽ റിമാർക്കെഴുതിയിട്ടുള്ള 'എ, ബി, സി, ഡി, ഇ' എന്നിവർക്ക് ഇപ്പോൾ മാപ്പുകൊടുക്കയെന്നു നിശ്ചയിച്ചു. പക്ഷെ, അവർ ഈ നിലപാലിക്കയില്ലെന്നു കീഴ്ക്കടസംഭവങ്ങൾകൊണ്ട് തോന്നുന്നു. ഏതാനും ഉദാഹരണം ഓർമ്മയുണ്ടല്ലോ."

ചിദ്രസാഭരണൻ: "ഉണ്ട്; എന്നാൽ ഇതിനുണ്ടായ താൽക്കാലികമൂലകാരണം എന്തായിരിക്കുമോ?"

സ്വാമി: "ചിലരുടെ അപരാധം ക്ഷമിക്കണമെന്ന് പ്രിയകൃഷ്ണപിള്ള അപേക്ഷിച്ചിരുന്നല്ലോ. ഞാൻ അതിന് തരംനോക്കുകയായിരുന്നു. 'സാഹിത്യപഞ്ചാനനൻ' എന്നഭിധാ

നംചെയ്വാൻ ഞാൻ ഇഷ്ടപ്പെടുന്ന മിസ്റ്റർ 'പി. കെ.' നിങ്ങൾക്കയച്ചുതന്ന പ്രസ്താവന ഇതിനു കവാടം അപാവൃതമാക്കിച്ചെയ്തിരിക്കുന്നു.."

ചിദ്രസാഭരണൻ: "അതിൽ ഈദൃശസംഗതിയുടെ ഒരു സൂചനവും കണ്ടതായിത്തോന്നിയില്ല."

സ്വാമി: "ഒന്നിൽനിന്ന്, പടുദൃക്കുകളായാലും, എല്ലാവരും ഗ്രഹിക്കുന്നത് ഒരേ സംഗതിയായിരിക്കയില്ലല്ലോ. ഹേതുകലാപത്തെ പ്രാതിസ്വികമായി പറവാനൊരുങ്ങുന്നില്ല. കാരണം സന്തോഷമെന്നു മൊത്തത്തിൽ വയ്ക്കുക. ഹൃദയപ്രഹ്ലാദവേളയിൽ ഇങ്ങനെ ഓരോരുത്തരെ നിർമ്മുക്തരാക്കുന്നതു നാട്ടുനടപ്പെന്നും കരുതുക."

ചിദ്രസാഭരണൻ: "ഹേതു എന്തായാലും ഫലം നല്ലതുതന്നെ. ഫലാഭിലാഷികൾ പ്രാപ്തമായതിന്റെ ഘടനാപടീയസ്ത്വത്തെ അല്ലല്ലോ നോക്കുന്നത്."

സ്വാമി: "ഇപ്രകാരമുള്ള ഘട്ടങ്ങളിൽ എനിക്കുണ്ടാകാറുള്ള ഹൃദയദ്രവീഭാവത്തെ അന്യഥാ – പ്രമാദകോടിഘടിതമെന്ന് – ആരും നിരൂപിക്കയില്ലത്രെ. പ്രത്യേകമായി പ്രത്യവേക്ഷയില്ലാത്ത ഒരാൾ, വിശിഷ്യ ഒരപരിചിതൻ, ഗർഹിക്കുകയോ പ്രശംസിക്കയോ ചെയ്യുന്നതായാൽ അവ്യവഹിതരസരക്ഷണത്തിൽ എന്റെ ചിത്തം അന്തർമുഖപ്പെട്ട് സ്വരൂപസംസ്ഥമാകുന്നു എന്നതാണ് ഇവിടെ രഹസ്യതത്ത്വം."

ഈ ചെറുസംഭാഷണംകൊണ്ടു നമുക്ക് സ്വാമികളുടെ ചില സ്വഭാവവിശേഷങ്ങൾ ഗ്രഹിക്കാം എന്നുള്ളതിനാൽ മറ്റുള്ളവയെ അപേക്ഷിച്ച് ഇതു വളരെ മേലെ സ്ഥിതി ചെയ്യുന്നു. സ്വാമികൾ 'അതിമഞ്ജുളഹൃദയനാ' ണെന്നുള്ളതിലേയ്ക്കു പല ഉദാഹരണങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും ഈ ഒടുവിൽ കാട്ടിയ സ്വഭാവവിശേഷം നമുക്കിപ്പോളാണ് ഇത്ര വ്യക്തമായി മനസ്സിലാക്കാൻ ഇടവന്നിട്ടുള്ളത്.

ധനു 24: സ്വാമിക്കു കിട്ടിയ ഒരു കത്തിനെ ഇവിടെ പകർത്തുന്നു:

കോഴിക്കോട്<br>വെസ്റ്റുഹിൽ

ഓം<br>തത് സത്

'ശ്രീനാരായണഗുരുവരാശ്രമം'

മഹാത്മൻ! പ്രേമാഗ്രഗണ്യപ്രഭോ! ബഹുധാ'വന്ദനംവന്ദനം'

ഇരിങ്ങാലക്കുടെനിന്നും അങ്ങയുടെ പുസ്തകങ്ങളെല്ലം അയച്ചുതന്നിരിക്കുന്നു. ഈ ദാസൻ സംസ്കൃതപഠിപ്പുള്ളവനല്ല. അങ്ങേപ്പോലുള്ള മഹാത്മാക്കളുടെ അനുഗ്രഹം ഒന്നു മാത്രമാണു ഗതിയുള്ളത്. അതുകൊണ്ട് – "കാമരാഗദ്വേഷമത്സരാദ്യങ്ങളാലാമയം കൂടാതിരിക്കവേണം ഗുരോ!" എന്നുള്ള പ്രാർത്ഥനയ്ക്ക് അടിയനെ പൂർണ്ണദൃഷ്ട്യാ അനുഗ്രഹിക്കണമെന്നു സാഷ്ടാംഗം നമസ്ക്കാരംചെയ്തുകൊള്ളുന്നു.

ദാസന്റെ ആത്മീയഗുരുവായ ഭഗവാൻ നാരായണഗുരുതൃപ്പാദങ്ങളെപ്പറ്റിയുള്ള ഒരു പുസ്തകം അടിയനുണ്ടാക്കിയത്, അങ്ങയുടെ തൃപ്പാദങ്ങളിൽ സമർപ്പിക്കുന്നു. അതിലുള്ള അബദ്ധങ്ങൾ എല്ലാം ക്ഷമിച്ചനുഗ്രഹിക്കണമെന്നപേക്ഷ.

എന്ന്,<br>ദാസൻ, എസ്. എൽ. ചൈതന്യ<br>(ഒപ്പ്)

ഇതിനു സ്വാമി അയച്ച മറുപടി:

കരുനാഗപ്പള്ളി,

ശിവഃസർവം

സുഹൃത്തേ!

സസ്നേഹപ്രസരം അയച്ച പുസ്തകവും എഴുത്തും കിട്ടി; വളരെ അഭിനന്ദിക്കുന്നു. "നഗുരോരധികഃ, നഗുരോരധികഃ, എന്നഭിമാനിക്കുന്നവരിൽ ഞാൻ ഒട്ടും പിന്നോക്കമല്ലാത്തതിനാൽ താങ്കളുടെ ഈ പുസ്തകപ്രകടനത്തെക്കുറിച്ച് അത്യധികം ശ്ലാഘിക്കുന്നു. 'ശിവേ രുഷ്ടേ ഗുരുസ്ത്രാതാ' എന്നും മറ്റുമുള്ളത് 'വഴിപാട്' അല്ല. പരോക്ഷനായ ഈശ്വരനെക്കൂടി നമ്മെ ചുമപ്പിക്കത്തക്കവിധം, വശംവദനാക്കാൻ പ്രത്യക്ഷദേവനായ ഗുരു മതിയാകും, സംശയമില്ല. നമ്മുടെ ഈമാതിരി ചിലർക്കു രുചിക്കയില്ലായിരിക്കാം.

"യ ആതൃണത്ത്യവിതഥേനകർണ്ണാ-
വദുഃഖം കുർവന്നമൃതം സംപ്രയച്ഛൻ;
തം വിദ്യാൽ പിതരം മാതരം ച
തസ്മൈ ന ദ്രുഹ്യേൽ കതമസ്യ ജാനൻ"

എന്ന വേദവാക്യത്തെ വിസ്മരിക്കുന്ന അത്തരക്കാരെ നമുക്കും വിസ്മരിക്കാം. എന്റെ പഴയ കൃതികൾ പണ്ഡിതോചിതനടയിലുള്ളവയെന്നു വന്നുപോയതു പോകട്ടെ. ഇദാനീന്തനകൃതികളിൽ കൈ അയച്ചു വിട്ടിരിക്കയാണെന്ന് 'ബ്രഹ്മാഞ്ജലി' പ്രഭൃതികൾ തെളിയിക്കും.

എന്ന് സ്വന്തം,

എൻ. തീർത്ഥസ്വാമി (ഒപ്പ്)

ധനു 26: "പ്രിയശിഷ്യകേശവപ്രകാശപ്രഭൃതികളുടെ സോദരനും മറ്റനേകശിഷ്യരുടെ ബന്ധുവും ആകയാൽ ബഹുധാ സംബദ്ധനും, പ്രത്യക്ഷഫലദങ്ങളായ പല ഔഷധങ്ങളും കാലാതിപാദംകൂടാതെ നമുക്കു തരുന്നാളുമായ ഡോ. സി. കെ. പിള്ള ഇന്നും വന്നിരുന്നു. ടിയാൾ പുതുതായി തീർപ്പിച്ച കെട്ടിടത്തിന് ഒരുപേർ കല്പിക്കണമെന്നു താല്പര്യപ്പെട്ടതനുസരിച്ച് ഒരു നാമം നിർദ്ദേശിച്ചു," എന്നു സ്വാമികളുടെ ഡയറിയിൽ കാണുന്നു.

മകരം 2: സ്വാമി ഇരിക്കുന്ന മഠത്തിൽ ചിലപ്പോൾ ഒക്കെ ചെല്ലാറുള്ള (സ്വരൂപാനന്ദശിഷ്യൻ) ഒരു കർമ്മന്ദിവര്യൻ മറ്റൊരു സന്യാസിയോടുകൂടി ഇന്ന് ആഗമിച്ചു. സ്വാമിശ്രീചരണങ്ങളിൽ ദണ്ഡപ്രണാമംചെയ്ത അദ്ദേഹത്തെ എഴുന്നേൽപിച്ച് കുശലവാർത്താനന്തരം സ്വാമി ഇപ്രകാരം പറഞ്ഞു: "ഞാൻ ഇന്നലെ ക്ഷേത്രത്തിന്റെ നടയിൽകൂടി കടന്നുപോയപ്പോൾ ആൽത്തറയിലിരുന്നു പ്രസംഗിക്കുന്നതുപോലെ ദൂരെവച്ചുകണ്ടു."

രണ്ടാമൻ: (ഞാൻ എന്നതിന്റെ സ്ഥാനത്തു ചില സന്യാസിമാർ ഉപയോഗിക്കുന്ന വാക്കിൽ) "അവിടെ ഇരുന്നതു 'ഇതു' ആയിരുന്നു."

സ്വാമി: "രണ്ടുപേരും ഇവിടെ ഉണ്ടായിരുന്നോ?"

ഒന്നാമൻ: "ഇത് ഇവിടെത്തന്നെയായിരുന്നു. ഇദ്ദേഹം ഇന്നലെയാണു വന്നത്."

സ്വാമി: "തിരുവനന്തപുരത്തു പുതുതായി വല്ല സ്വാമിമാരും വന്നിട്ടുണ്ടോ?"

രണ്ടാമൻ: “ഗോദാപുരി എന്നൊരാൾ വന്നുപോയി. ഇംഗ്ലീഷുമട്ടുകാരനായിക്കാണപ്പെട്ടു. ഇപ്പോൾ കല്ലുമണ്ഡപത്തിൽ ഒരാൾ ഇരിപ്പുണ്ട്. തർക്കം കലശൽതന്നെ; വലിയ ശാസ്ത്രജ്ഞനാണത്രെ.”

ഒന്നാമൻ: “ഒരിടത്തും നടക്കാൻമേലാ. തർക്കക്കാരുടെ ബഹളംതന്നെ.”

സ്വാമി: “പലജാതി വിദ്വാന്മാരുമായി ഞാൻ ഇടപെടുകയുണ്ടായിട്ടുണ്ട്. വാദമുഖരത അധികം കണ്ടിട്ടില്ല. അടുത്ത കൈയ്ക്ക് അടിക്കത്തക്കതല്ലാത്ത ദേഹപ്രകൃതി കണ്ടിട്ടായിരിക്കാം ആദ്യമേ അടങ്ങുന്നത്.”

അവർ: “അതിൽ പലതുകൊണ്ടും അന്യർക്ക് അടക്കത്തിനു വഴിയുണ്ട്.”

സ്വാമി: “ഇരിക്കുന്ന ആൾ ഗുണവാനാണോ? അതൊ, സൂത്രം അങ്ങുപേക്ഷിച്ചുവെങ്കിലും അനിത്യാശുചികളിൽ ‘അഹം കഞ്ചുകം’ കൊണ്ടു അസൂയക്കാരനോ?”

രണ്ടാമൻ: “ഏകദേശം മറ്റാർക്കും ഒന്നും പാടില്ലെന്ന പക്ഷക്കാരൻതന്നെ.”

സ്വാമി: “മഹർഷിമാരിലും – വൈദികകാലം തുടങ്ങിത്തന്നെ ഭിന്നാഭിപ്രായക്കാരുണ്ടായിരുന്നു. ഇവരെ കുറ്റപ്പെടുത്താനില്ല. ഇപ്പോഴത്തെക്കഥ പറയേണമോ? ചില നമ്പൂതിമാരുടെ ഇടയിൽ സന്യാസവും മറ്റും ഏതോ ‘പഞ്ചഷ’ ഗൃഹക്കാർക്കേ ഉള്ളൂവെന്നൊരു വയ്പുണ്ട്. ‘... അഥപുനരവ്രതീ വാ വ്രതീ വാ സ്നാതകോവാസ്നാതകോ വോത്സന്നാഗ്നിരനഗ്നികോ വാ യദഹരേവ വിരജേത്തദഹരേവപ്രവ്രജേത’ എന്നു തുടങ്ങിയ ശ്രുതിയും മറ്റും അവർക്കു വകയല്ല. കുംഭകോണം കൃഷ്ണശാസ്ത്രികൾ വേദാന്തം അഭ്യസിച്ചതിനെപ്പറ്റി സംസാരിച്ച കൂട്ടത്തിൽ ‘അദ്ദേഹം പഠിച്ചതു പിശകാണെന്നുള്ളതു വാസ്തവം ആലോചിച്ചാൽ ടിയെ പഠിപ്പിച്ച വിദ്വാൻ നമ്പൂതിരിയുടെ ഇല്ലത്തേയ്ക്കുകൂടി വേദാന്തത്തിന് അധികാരമില്ലെ’ന്നും എന്നോടു ചിലർ പറഞ്ഞിട്ടുണ്ട്. പഠിപ്പുള്ള ഇത്തരം അജ്ഞരുടെ വാക്കുകേട്ടാൽ ചിരിച്ചു കണ്ണുപൊട്ടും. ഭഗവൽപാദാചാര്യസ്വാമികളുടെ പാരമ്പര്യത്തിലുള്ള ഒരു മഠാധിപതിയെ ആശ്രയിച്ച് ഒരു പയ്യൻ പാർത്തിരുന്നു. അയാൾ പാരത്രികകാര്യപ്രസക്തനായിരുന്നതിനാൽ അവിടുത്തെ ബ്രഹ്മചാരികളുടെ പാഠത്തിൽ ചെവി കൊടുത്തുവന്നു. അതുകണ്ടു ചിലർക്ക് കണ്ണുകടി ഉണ്ടായതിന്റെ ഫലമായി അയാൾ പട്ടിണി കിടക്കേണ്ടിവന്നു. വേറൊരു പരമ്പരയിലെ ഗുണജ്ഞനും ദയാനിധിയുമായ ഒരു പരമഹംസന് ഇതു സങ്കടകരമായിത്തോന്നി. അദ്ദേഹം മഠാധിപന്റെ സന്നിധിയിൽവച്ച് ഇങ്ങനെ പറഞ്ഞു: “ഇവനു സന്യസിച്ചുകൂടെയോ? പാടില്ലെങ്കിൽ തടഞ്ഞുകൊള്ളണം. വല്ല നിഷേധവും ഇരുന്നാലും നിങ്ങൾക്കു കൊണ്ടുവരാൻ നിവൃത്തിയില്ല. അതു ഗുരുദ്രോഹമാകും. ‘ചണ്ഡാലോസ്തു സ തു ദ്വിജോസ്തു ഗുരുരിത്യേഷാ മനീഷാമമ’ എന്നാണ് ആചാര്യവചനം. പിന്നീട് യഥാവിധി ഉപദേശിച്ച് അയാൾക്കു സന്യാസം കൊടുത്തു. ഈ സന്യസിക്കപ്പെട്ട ധന്യൻ സഹജാനന്ദസ്വാമി എന്ന പേരോടുകൂടി ജസൂർ മുതലായ സ്ഥലങ്ങളിൽ ശാസ്ത്രപാഠം ചെയ്തുവസിക്കുന്നു. അങ്ങനെ ഉള്ളവരുമുണ്ട്.” പിന്നെ പലതും സംസാരിച്ചശേഷം അവർ സ്വാമികളെ വന്ദനം ചെയ്തുപിരിഞ്ഞു.

ഇനി നമുക്കു സന്യാസക്രമം ചുരുക്കി നിരൂപണം ചെയ്തു സ്വാമികൾ എഴുതിയിട്ടുള്ള ഒരുപന്യാസത്തിലേയ്ക്കു കടക്കാം:

“ഉത്തരായണകാലത്തു പൗർണ്ണമാസിനാൾ ആറോ ഏഴോ രോമം മാത്രം ശേഷിക്കുമാറ് തലമുണ്ഡനംചെയ്തു സ്നാനം കഴിച്ചു കൗപീനം, വസ്ത്രം മുതലായത് കാവിമുക്കി വെച്ചിട്ടു കൃച്ഛ്റദാനം കഴിക്കുക. പിന്നീടു നാന്ദീശ്രാദ്ധം. ഇത് ഊട്ടിയോ ദാനമാ

യിട്ടോ ചെയ്യാം. [സാഗ്നികനെങ്കിൽ – 'അയം തേ യോനിർഋത്വിജോ യതോ ജാതഃ പ്രാണാദരോചഥാഃ പ്രാണാജാനന്നഗ്നാരോഹ അഥാതോ വർദ്ധയരയിം', 'യേഷ... അഗ്നിഃ സൂര്യഃ പ്രാണം ഗഛസ്വാഹാ ഓം സ്വാം യോനിം ഗച്ഛസ്വാഹാ' എന്ന് അഗ്നി ഉദ്വസിച്ചു കൊൾക.] ഗായത്രിയെ ഭൂഃ, ഭൂവഃ, സ്വഃ എന്ന വ്യാഹൃതികളിലും അവയെ അകാര ഉകാര മകാരങ്ങളിലും മുറയ്ക്കു ലയിപ്പിച്ചു ജലംകൊണ്ടു പാരണചെയ്ക. പിന്നീട്, 'ഓം സ്വാഹാ' എന്നു ശിഖ–കുടുമ–പറിച്ചു,

'യജ്ഞോപവീതം പരമം പവിത്രം
പ്രജാപതേര്യത് സഹജം പുരസ്താൽ
ആയുഷ്യമഗ്ര്യം പ്രതിമുഞ്ച ശുഭ്ര
യജ്ഞോപവീതം ബലമസ്തു തേജഃ–

യജ്ഞോപവീതം ബഹിർന്നനിവസേത്ത്വമന്തഃപ്രവിശ്യമധ്യെഹ്യജസ്രം പരമം പവിത്രം യശൊബലം ജ്ഞാനവൈരാഗ്യം മേധാം പ്രയഛ' എന്നു പൂണുനൂൽ പൊട്ടിച്ചു വസ്ത്രാദികളോടുകൂടി 'ആപൊ വൈ സർവാദേവതാഃ സർവാഭ്യോ ദേവതാഭ്യോ ജൂഹോമിസ്വാഹാ' എന്നു ജലത്തിൽ ആഹൂതികഴിച്ചു, 'ഓം ഭൂഃ സന്യസ്തം മയാ, ഓം ഭൂവഃ സന്യസ്തം മയാ, ഓം സ്വഃ സന്യസ്തം മയാ, ഓം ഭൂർഭൂവഃ സ്വഃ സന്യസ്തം മയാ' എന്നുച്ചരിച്ചു വട ക്കോട്ടു ഏഴടി നടക്കുക. അനന്തരം 'കൗപീനാധാരം കടിസൂത്രമോം' എന്നു കടിസൂത്രവും 'ഗുഹ്യകാച്ഛാദനം കൗപീനമോം' എന്നു കൗപീനവും 'ശീതവാതോഷ്ണത്രാണ കരംവസ്ത്രമോം' എന്നു കാഷായവസനവും ധരിച്ചുകൊൾക. [ദണ്ഡധാരണപക്ഷത്തിൽ, നാസാദഘ്നമൊ, ശിരഃപരിമിതമോ ആയി സപ്തനവൈകാദശമുട്ടുകളുള്ളതായിരിക്കുന്നതിനാൽ ഒരു വേണുദണ്ഡം 'സഖാമാഗോപായോജഃ സഖായോസീന്ദ്രസ്യവജ്രോസി വാർത്രഘ്നഃ ശർമ്മമെ ഭവയത് പാപം, തന്നിവാരയ' എന്നു മന്ത്രിച്ചു ധരിക്കേണ്ടതാണ്.] അതിന്റെശേഷം–

'യോ ബ്രഹ്മാണം വിദധാതിപൂർവം
യൊ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ
തം ഹ ദേവമാത്മബുദ്ധിപ്രകാശം
മുമുക്ഷുർ വൈ ശരണമഹം പ്രപദ്യെ'

എന്നു ഗുരുവിനെ സ്തുതിച്ച് ആത്മാഭേദേന ധ്യാനിക്കുന്നതോടുകൂടി ദ്വാദശവാരം പ്രണവംകൊണ്ടഭിമന്ത്രിച്ച ശംഖതീർത്ഥം ഗുരു, ശിഷ്യന്റെ ശിരസ്സിൽ അഭിഷേകംചെയ്തു പ്രണവമഹാവാക്യങ്ങളെ ദക്ഷിണകർണ്ണത്തിൽ ഉപദേശിച്ചു ആശ്രമോചിതനാമം കല്പിക്കുക. ഇത് ഏറ്റവും ചുരുങ്ങിയ ക്രമമാണ്. കർമ്മകാണ്ഡമഹാനിബന്ധകാരന്മാർ തങ്ങളുടെ ഗ്രന്ഥത്തിന്റെ വിസ്താരമനുസരിച്ച് ഇതിനുള്ള വിധവും അതിവിസ്തൃതമാക്കിയിട്ടുണ്ട്. വിസ്തരഭയത്താൽ അവരുടെ അഭിപ്രായങ്ങളെ ക്രോഡീകരിച്ച് ഇവിടെ വിമർശിക്കുന്നില്ല.

ചൗരവ്യാഘ്രസർപ്പാദിയാൽ ജീവിതാത്യയം പ്രാപിച്ചിരിക്കുന്ന ആതുരന്റെ സന്യാസത്തിനു നിയമവിധികളൊന്നും ആദരിക്കേണ്ടതായിട്ടില്ല. അങ്ങനെയുള്ള ഘട്ടങ്ങളിൽ 'പ്രേഷമാത്രസ്തുസന്യാസഃ' എന്നപ്രകാരം പ്രേഷോച്ചാരണം മാത്രം മതിയാകും. ആതുരൻ ജീവിക്കുന്നെങ്കിൽ മുറയ്ക്കു സന്യസിക്കയും ചെയ്യാം.

ഇനി സന്യാസത്തിനുള്ള അധികാരത്തെപ്പറ്റി ആലോചിക്കാം.

'അയം കാർത്തയുഗോ ധർമ്മോ ന കർത്തവ്യഃ കലൌ യുഗെ
ദീർഘകാലം ബ്രഹ്മചര്യം ധാരണം ച കമണ്ഡലൊഃ'–

നൈഷ്ഠികബ്രഹ്മചര്യം, സന്യാസം ഇവ കലിയുഗത്തിൽ പാടില്ല - എന്നു ഹേമാദ്രി ആദിത്യപുരാണമുദ്ധരിച്ചു പറഞ്ഞു കാണുന്നു.

'അഗ്നിഹോത്രം ഗവാലംഭം-സന്യാസം പൈലപൈതൃകം
ദേവരേണ സുതോത്പത്തിം-കലൗ പഞ്ച വിവർജ്ജയേത്'

എന്ന് ഒരു പ്രധാന ധർമ്മാചാര്യൻ 'സിദ്ധാന്തിക്കുന്നു.' ഈ നിഷേധം ക്ഷത്രിയവൈശ്യ വിഷയകമാണെന്ന് ദിവ്യദൃശാ കണ്ടതുപോലെ പറവാൻ സ്മൃതിതത്വകാരൻ ധൈര്യപ്പെട്ടു കാണുന്നുണ്ട്. ഭട്ടാചാര്യനല്ലയോ പിന്നെന്ത്! വല്ലതുമാകട്ടെ; ബ്രാഹ്മണർക്കധികാരമുണ്ടെന്നാക്കിയല്ലൊ. 'ബ്രാഹ്മണാഃ പ്രവ്രജന്തി' എന്നു ശ്രുതിയും 'ബ്രാഹ്മണഃ പ്രവ്രജേദ് ഗൃഹാത്' എന്നു സ്മൃതിയും പറകയാൽ ബ്രാഹ്മണർക്കേ സന്യാസാശ്രമമുള്ളുവെന്നാണു പിന്നത്തെ പക്ഷം. ജനകൻ സന്യസവിഷയമായിച്ചെയ്ത ചോദ്യവും യാജ്ഞവല്ക്യരുടെ ഉപദേശവും വേദത്തിൽ - ജാബാലശ്രുതിയിൽ ഉൾപ്പെട്ടതിനു അശുദ്ധിയില്ല. ബ്രഹ്മർഷിവര്യനായ ശ്രീശുകനു ഒരു രാജാവുപദേശിച്ച ബ്രഹ്മവിദ്യ മറ്റൊരുപനിഷത്തിൽ അന്തർഭവിക്കുന്നതിനും ദോഷമില്ല. അതുപോലെ ഉദ്ദാലകൻ, പ്രാചീനശാലൻ, സത്യയജ്ഞൻ, ഭാല്ലവേയൻ, ശാർക്കരാക്ഷൻ, ബുഡിലൻ മുമ്പായ വേദാചാര്യന്മാർ അജാതശത്രുപ്രഭൃതിരാജാക്കന്മാരുടെ അടുക്കൽ ബ്രഹ്മചര്യം ദീക്ഷിച്ചു, ബ്രഹ്മർഷി ലോകത്തിനു അതുവരെ തീരെ അജ്ഞാതമായിരുന്ന ഏതാനും ബ്രഹ്മവിദ്യാപദ്ധതികളെ അധ്യയനമാർഗ്ഗേണ ഗ്രഹിച്ചതിനോ ആ ഭാഗം സാമവേദത്തിൽ അടങ്ങിയിരിക്കുന്നതിനോ കുറ്റമില്ല. അശേഷവേദപാരംഗതനായ ശ്രീനാരദൻ 'അധീഹി ഭഗവ' എന്നു ശ്രീസനൽകുമാരനോടപേക്ഷിച്ചുകാണുന്നതിനാൽ മേൽപറഞ്ഞതും അധ്യയനം തന്നെ എന്നു സ്പഷ്ടം. ഇങ്ങനെയെല്ലാം ഇരിക്കെ ഉദാഹരിച്ചമാതിരി കുകല്പനം കേട്ടാൽ ചിരിക്കാനേ നിവൃത്തിയുള്ളൂ. 'ജായമാനോ വൈ ബ്രാഹ്മണ സ്ത്രിഭിർ ഋണവാൻ ജായതെ; യജ്ഞേന ദേവേഭ്യഃ, ബ്രഹ്മചര്യേണഋഷിഭ്യഃ, പ്രജയാ പിതൃഭ്യഃ' - ബ്രാഹ്മണൻ മൂന്നുതരം ഋണത്തോടുകൂടി ജനിക്കുന്നു; ഇതിൽ യജ്ഞംകൊണ്ടു ദേവന്മാരുടെയും ബ്രഹ്മചര്യംകൊണ്ടു ഋഷികളുടെയും പ്രജോല്പാദനംകൊണ്ടു പിതൃക്കളുടെയും കടംതീർക്കേണ്ടതാണ് - എന്ന ശ്രുതിപ്രകാരം ബ്രാഹ്മണക്ഷത്രിയവൈശ്യന്മാർക്ക് ഋണത്രയാപാകരണം നിയതമാണെന്നു പൂർവമീമാംസ 6-3, 31-ൽ ജൈമിനി നിർണ്ണയിച്ചിരിക്കുന്നു. മനുവും ഇതിനോടു യോജിച്ചുതന്നെയാണ് പറയുന്നത്. എന്നാൽ 'യദഹരേവ വിരജെത്തദഹരേവ പ്രവ്രജേത്' എന്നുള്ള ശ്രുതിക്കു പ്രത്യക്ഷത്തിൽ വിരുദ്ധമാകയാൽ ഇത് അസാധുവാണ്. ഈ അഭിപ്രായത്തെ ശ്രീമദ്വാർത്തികക്കാരൻ ഉറപ്പിച്ചിട്ടുണ്ട്. 'ജ്യോതിഷ്ടോമേന സ്വർഗ്ഗകാമോ യജേത' - സ്വർഗ്ഗം കാംക്ഷിക്കുന്നവൻ ജ്യോതിഷ്ടോമയാഗം അനുഷ്ഠിക്കണം - എന്നു തുടങ്ങിയശാസ്ത്രം ഒരു ഭേദവുംകൂടാതെ ഫലാർത്ഥികളെ ആകമാനം ഉദ്ദേശിച്ച് പ്രവർത്തിക്കുന്നതാകയാൽ സുഖപ്രേപ്സയുള്ള പ്രാണിമാത്രത്തിന് ഇതിൽ അധികാരമുണ്ടെന്നു - 'ഫലാർത്ഥത്തത്വാത് കർമ്മണഃ സർവാധികാരം സ്യാത്' - എന്ന സൂത്രംകൊണ്ടു ശങ്ക ഉത്ഭാവനംചെയ്തു, യജിക്കാൻ ദേവതാന്തരമില്ലായ്ക, അസാമർത്ഥ്യം എന്നീ കാരണങ്ങളാൽ ദേവതിര്യഗാദിപരത്വമപവദിച്ചു അനന്തരസൂത്രംകൊണ്ടു യാഗം മനുഷ്യാധികാരവിഷയമായി ജൈമിനി സിദ്ധാന്തിക്കുന്നു; എന്നു വരികിലും വിഷയൈശ്വര്യാദികൾ വികാരപ്പെടുന്നതോർത്ത് അർത്ഥിത്വവും മന്ത്രാർത്ഥവാദപുരാണാദിമാർഗ്ഗമായി ആകൃതിയുള്ളവിധം കാണുകയാൽ സാമർത്ഥ്യവും ദേവന്മാർക്കുണ്ടെന്നും ആകയാൽ ബ്രഹ്മജ്ഞാനകാണ്ഡത്തിൽ മനുഷ്യർക്കു മാത്രമല്ല ദേവന്മാർക്കുമധികാരമുണ്ടെന്നും ഉള്ള നിശ്ചയത്തിന്മേൽ 'തദുപര്യപി...' എന്നു ഭഗവാൻ ബാദരായണൻ സൂത്രിച്ചിരിക്കുന്നു. ദേവന്മാർ സന്യാസിച്ചിട്ടില്ലല്ലൊ എന്നു ശങ്കിക്കേണ്ട. അവർ ഭോഗനിഷ്ഠ

ന്മാരാണ്. എന്നാൽ അഖിലവിഷയവിതൃഷ്ണയാണു സംന്യാസം എന്നു സമാധാനപ്പെടണം.

'ഗായത്രീം പ്രണവം യജൂർലക്ഷ്മീം
സ്ത്രീശൂദ്രായ നേച്ഛന്തി യദി ജാനീയാൻ
സമൃത്വാ *f* ധോ അധൊഗച്ഛതി,'
'ന സ്ത്രീശൂദ്രൗ വേദമധീയാതാം'

എന്നും മറ്റും ശ്രുത്യാദിനിഷേധമിരുന്നിട്ടും 'സ്വർഗ്ഗകാമൻ ദശപൂർണ്ണമാസേഷ്ടികളെക്കൊണ്ടു യജിക്കണം' എന്നതിലെ സ്വർഗ്ഗകാമശബ്ദത്തെപ്പറ്റി പരാമർശിക്കുമ്പോൾ അതു പുല്ലിംഗമാണെന്നു ഐതിശായനാചാര്യപക്ഷംകൊണ്ടു ശങ്കിച്ച്,

'ജാതിം തു ബാദരായണോ *f* വിശേഷാത്
തസ്മാത് സ്ത്ര്യപി പ്രതീയേത...'

എന്നു ജൈമിനി സിദ്ധാന്തിക്കയും ആയതു സ്ത്രീപുരുഷന്മാർ രണ്ടിനേയും അധികാരപ്പെടുത്തുന്നുവെന്നു ഭാഷ്യകാരൻ പറകയും ചെയ്കയാൽ സ്ത്രീകൾക്കു വലിയ രക്ഷ കിട്ടി. ഇതുകൊണ്ട്,

'ബ്രാഹ്മണേന ഷഡംഗൊ വേദോധ്യേയൊ ജ്ഞേയശ്ച' എന്നു തുടങ്ങിയതിലെ ബ്രാഹ്മണപദം ജാതിപരമാണെന്നും പുംവ്യക്തിമാത്രപരമല്ലെന്നും സിദ്ധിക്കുന്നു. വേദവേദാംഗാദിവിദ്യാവിഷയത്തിൽ ഏകപത്രി – സർവോന്നതൻ – ആരെന്നറിയുന്നതിനായി ജനകമഹാരാജൻ നടത്തിയ മഹായജ്ഞത്തിൽ ഭാഗഭാക്കുകളായിരുന്ന 'ആശ്വല; ആർത്തഭാഗ; ഉഷസ്ത; കഹോള; ഉദ്ദാലകാ'ദി മഹർഷിമാരെ ജയിച്ച് സാമാന്യനായിരുന്ന ആചാര്യയാജ്ഞവല്ക്യനോടു വാദകോലാഹലം കൂട്ടിയ ഗാർഗ്ഗി അതുപോലെ ബ്രഹ്മവിദുഷിയായിരുന്ന മൈത്രേയി മുതലായ സ്ത്രീരത്നങ്ങൾ ഗുരുമുഖമായി വേദാധ്യയനംചെയ്ത പണ്ഡിതാഗ്ര്യകളായിരുന്നുവെന്നൂഹിക്കയും അവരുടെ സംവാദംകൂടി ആഖ്യായികാരൂപത്തിൽ വേദമുഖത്തു കാണുകയും ചെയ്യാം. വചക്നവാത്മജയായ ഈ ഗാർഗ്ഗി ഒരു പരമാർത്ഥഭിക്ഷുകിയും ജനകസഭയിൽചെന്നു വാദിക്കയും മറ്റും ചെയ്തപ്പോൾ നിരാവരണ – ജാതരൂപധര – ആയിരുന്നിട്ടും അവരെ കണ്ടതിൽ മഹർഷിമാർക്ക് സംഭവിച്ചതായിപ്പറയപ്പെടുന്ന മനഃസങ്കോചാദിലവമാത്രം ഉണ്ടാകാത്തവിധം ചിത്തസംയമവിശിഷ്ടയും ആയിരുന്നുവെന്ന് ആത്മപുരാണാദികളിൽനിന്നു പഠിക്കാം. ഇതുപോലെ ജനകനുമായി വാദം നടത്തിയ സുലഭയെന്ന സന്യാസിനിയും അധ്യയനാദിസമ്പന്നയായിരുന്നു എന്ന സംഗതി സുപ്രസിദ്ധമാണല്ലോ. ഇനി ബൃഹദാരണ്യകോപനിഷത്ത് 6–4–17–ൽ 'തന്റെ പുത്രി പണ്ഡിതയായി ഭവിക്കയും ദീർഘായുസ്സായിരിക്കയും ചെയ്യണമെന്ന് ഇച്ഛിക്കുന്നവൻ തിലൗദനരൂപമായ 'ചരു'രൂപപ്പെടുത്തി ഘൃതസമ്മിശ്രമാക്കി ഭാര്യയോടുകൂടി ഭക്ഷിക്കണം; എന്നാൽ താദൃശപ്രജോല്പാദനത്തിനു ശക്തരാകും' എന്നു പറഞ്ഞിരിക്കയാൽ ഇവരുടെ വിദ്യാവത്ത യദൃച്ഛാപ്രാപ്തമല്ലെന്നുവരുന്നു. ഇതോടുകൂടി വാർത്തികത്തിലെ സ്വയം അദ്ധ്യാപികയായ 'ഉപാദ്ധ്യായ' സ്വയം വിഖ്യാത്രിയായ 'ആചാര്യ' മുതലായവയും മഹാഭാഷ്യത്തിലെ ശതപഥികീ, കാശകൃൽസ്നാ' മുതലായ ശബ്ദങ്ങളും സ്ത്രീകൾക്കു അധ്യാപനാദ്യധികാരവും നൽകുന്നവെന്നു തീർച്ചതന്നെ.

ശൂദ്രരുടെ കാര്യമൊ? മുമ്പു ദേവന്മാരുടെ സംഗതിയിൽ അർത്ഥിത്വസാമാർത്ഥ്യാദികൾ അധികാര കാരണമായി പറഞ്ഞിരിക്കുമ്പോൾ ആ വകയെല്ലാം തികഞ്ഞ അവരെ, സ്ത്രീകളിൽ കടയാക്കി, തീര്യഗ്ജന്തുക്കളോടൊപ്പം,

'ശൂദ്രോ സമർത്ഥോ *f* 'ഗ്നിഹോത്രാദി നിവർത്തയിതും'

എന്നു ശാബരഭാഷ്യവും മറ്റും പറയുമ്പോലെ ഖണ്ഡിച്ചു തള്ളുന്നതു കടുപ്പംതന്നെ. എങ്കിലും തീണ്ടജാതിയായ തച്ചന് 'രഥകാരന്യായ' പ്രകാരം യജ്ഞാദ്യധികാരമുണ്ടെന്നു വ്യവസ്ഥാപിക്കുന്നു. സൗധന്വനജാതിപ്പേരുകാരനായ ഈ തച്ചൻ - രഥകാരൻ - ത്രൈവർണ്ണികന്മാരിൽനിന്ന് അല്പം ഹീനനാണെന്നുവരികിലും ശൂദ്രനല്ല എന്നും മറ്റും മീമാംസാഭാഷ്യം പറയുന്നുണ്ടുതാനും. ഇതുപോലെ സ്ഥപതീഷ്ട്യധികരണ - നിഷാദസ്ഥപിതന്യായ - പ്രകാരം രൗദ്രയാഗത്തിനു ത്രിവർണ്ണത്തിലുൾപ്പെടാത്ത നിഷാദൻ - കാട്ടാളൻ അല്ലെങ്കിൽ ഒരുജാതി മുക്കുവൻ - അധികാരിയാണെന്നു നിർണ്ണയിച്ചിരിക്കുന്നു. ഈ നിലയ്ക്ക് ഇത്തരം തീണ്ടജാതിയെക്കാൾ നിഹീനരായിക്കരുതി യജ്ഞാദി ബഹിഷ്കൃതരാക്കിയ ശൂദ്രർ ആരായിരിക്കുമെന്നു നോക്കിയതിൽ മേൽപറഞ്ഞ തച്ചൻ, മുക്കുവൻ മുതലായവരോടൊപ്പം, ആര്യന്മാരുടെ വേഷഭാഷാമര്യാദകളെ കൈക്കൊള്ളാതിരുന്ന കൂട്ടരാണെന്നു കിട്ടുന്നു. എന്നാൽ,

'ശ്രദ്ധാനഃ ശുഭാം വിദ്യാമാദധീതാവരാദപി;
അന്ത്യാദപിപരം ധർമ്മം-സ്ത്രീരത്നം ദുഷ്കുലാദപി'

എന്ന മനുവചനപ്രകാരം നീചങ്കൽനിന്നുപോലും വിദ്യോപദേശം സ്വീകരിക്കാമെന്നുവരികകൊണ്ടും,

'അബ്രാഹ്മണാദധ്യയനമാപദി ശുശ്രൂഷാനുവ്രജ്യാ ച യാവദധ്യയനം'

ത്രൈവർണ്ണികേതരന്മാരിൽനിന്ന് അധീതിയും അധ്യയനപൂർത്തിവരെ ആ ഗുരുവിന്റെ പരിചര്യയും ആകാം എന്നു ബോധായനൻ പറകകൊണ്ടും ശൂദ്രാദികളിലും അധ്യയനം ചെയ്യിക്കുന്ന യോഗ്യന്മാരുണ്ടായിരുന്നതായി തെളിയുന്നു. ശൂദ്രർക്കു വേദശാസ്ത്രാധ്യയനാധികാരം, നിമിത്തമപേക്ഷിച്ച് സിദ്ധിക്കുമെന്നാണ് ചില ആചാര്യന്മാർ അഭിപ്രായപ്പെടുന്നത്. ഈകൂട്ടത്തിൽ ഒരാളാകുന്നു ആചാര്യബാദരി എന്നു കണക്കാക്കാം. മലയാളത്തിലെ ഒരു വെളുത്തേടത്തിയുടെ പുത്രനായിട്ട് ഐതിഹ്യംകൊണ്ടറിയപ്പെടുന്ന ഭഗവാൻ ഭർത്തൃഹരി തന്റെ സഹോദരന്മാരോടൊപ്പം വേദമഹാഭാഷ്യാദിപരിശീലനംചെയ്യണമെന്ന് ആഗ്രഹിക്കുന്നപ്രകാരം പിതാവിനെ ധരിപ്പിച്ചപ്പോൾ നിമിത്തവിശേഷത്താലെ അതു ചെയ്യാവൂ എന്നുപറഞ്ഞ് വൈരാഗ്യനിഷ്ഠ അവലംബിച്ച് അധ്യയനം ചെയ്യിച്ച കഥ ഇതിനൊരുദാഹരണമാണ്. ഇനി സത്യകാമൻ എന്ന ജാബാലന്റെ കാര്യമെടുക്കാം. വേദശാസ്ത്രാധ്യയനത്തിനായി തനിക്ക് ഗുരുകുലബ്രഹ്മചര്യമനുഷ്ഠിക്കണമെന്നുള്ളതിനാൽ ഗോത്രനാമം അറിയുന്നതിനുവേണ്ടി തദ്വിഷയമായി സത്യാകാമൻ ജബാലയെന്ന മാതാവിനോടു ചോദ്യംചെയ്തതിൽ അവർ സൂതവൃത്തിയിൽ വെപ്പാട്ടിയായിരുന്നു, ആരെയെല്ലാമൊ പരിചരിച്ച കാലത്തു ജനിച്ചതെന്നല്ലാതെ അതൊന്നും രൂപമില്ലെന്നു പറഞ്ഞുകാണുന്നു. ഇതുകൊണ്ട് അവർ ദാസി മാത്രമല്ല, പുത്രൻ ആരിൽനിന്നുത്ഭവിച്ചുവെന്നുനിശ്ചയിക്കാൻ അവസരമില്ലാതെ പോയതിനാൽ ഒരു 'കുട്ടനി'തന്നെ എന്നു വ്യാഖ്യാനാപേക്ഷകൂടാതെ അറിയാം. ഈ ജാബാലൻ ഗൗതമീയഹാരിദ്രുമതനെന്ന മഹർഷിയുടെ അടുക്കൽ ബ്രഹ്മചര്യം ദീക്ഷിച്ച് അധ്യയനസമ്പന്നനായിത്തീർന്ന കഥ ഛാന്ദോഗ്യംനാലാം അദ്ധ്യായം 4-ാം ഖണ്ഡത്തിൽനിന്നു ഗ്രഹിക്കാം. പരീക്ഷയിൽ അധികാരി എന്നു കാണാനിടയായാൽ വേദവേദാന്തവിദ്യകൾ നൽകാൻ തയ്യാറാകുന്നതരം ഗുണലുബ്ധന്മാരായ ആചാര്യന്മാർ എല്ലാ കാലങ്ങളിലുമുണ്ടായിരിക്കുന്നതാണ്. മഹർഷിമാർ കൗലടേരനെന്നു പറഞ്ഞധിക്ഷേപിച്ചു മണൽകാട്ടിൽ വെയിലത്ത് ഏകാന്തതടങ്ങലിലാക്കിയ സമയം അപോ

നപ്ത്രീയ ഋക്കുകൾ കണ്ടുപിടിച്ച - സ്വയം നിർമ്മിച്ച - കവഷൻ അതിനുമുമ്പുതന്നെ വേദശാസ്ത്രാദിവിദ്യാവിഭവനായിരുന്നു എന്ന് ആരെങ്കിലും പറഞ്ഞറിയിക്കണമോ. ശൂദ്രനായ അയാളെ ബ്രാഹ്മണനായി സ്വീകരിച്ച് ഋഷിമാർ അപോനപ്ത്രീയയാഗം അനുഷ്ഠിച്ചത് ഇത്തരം ഗുണലുബ്ധസ്വഭാവംകൊണ്ടല്ലെ?

ശ്രുതിസ്മൃതിപ്രതിപാദനം അനുസരിച്ചു വർണ്ണാശ്രമധർമ്മങ്ങളെ പരിപാലിക്കാൻ ഒരു സാധാരണമനുഷ്യനു സാധിക്കയില്ലെന്നു, വിധിനിഷേധബാഹുല്യംകൊണ്ട് ഏകദേശം നിശ്ചയിക്കാം. എങ്കിലും നാഡിംധമജനംഗമാദി തീണ്ടജാതിസ്ത്രീലോകവ്യതികരം, മദ്യമാംസസേവ, ഉൽക്കോചാദിസ്വീകാരം മുതലായി വേദശാസ്ത്രങ്ങൾക്കും സ്വസമുദായത്തിനും സഹൃദയസമിതിക്കും തീരെ ചേരാത്ത കൃത്യങ്ങളെ നിത്യവൃത്തിയായി പരിപാലിക്കുന്ന വല്ല ബ്രാഹ്മണജാത്യഭിമാനക്കാരുമുള്ളപക്ഷം അവർ, മറ്റു സമുദായമെല്ലാം പുരോഹിതപ്രക്ലുപ്താചാരമര്യാദകളെ ആശ്രയിച്ചിരിക്കണമെന്ന് ഇന്നു ശഠിക്കുന്നതിന്റെ രഹസ്യം ഇന്നതെന്നു കരുതത്തക്ക ബുദ്ധ്യുന്മേഷമുണ്ടായാൽ ജാത്യാചാരവ്യവസ്ഥാപയിതാക്കളായ പൂർവ്വന്മാരിൽ ചിലരുടെ സ്വാർത്ഥപരതയും മറ്റും ചിലരുടെ പരേഛാവശംവദതയുംമൂലമാണു മേൽപ്രകാരം അന്യായകല്പനവും ജല്പനവും ശാസ്ത്രമുഖങ്ങളിൽ പടർന്നതെന്ന് ഉദ്ദർശിക്കാം. തങ്ങളുടെ നയം അന്യസമുദായത്തിനിടയിൽ ഇനിമേൽ ഫലിക്കയില്ലെന്നു കരാമലകംപോലെ ഏതാണ്ടു പ്രത്യക്ഷപ്പെട്ടിരിക്കുന്ന ഇക്കാലത്തു ചിലർ ചെയ്യുന്ന സൂത്രപ്പണികൾക്കും പൂർവന്മാരുടെ ഏതാനും സൂത്രങ്ങൾക്കും തമ്മിൽ വലിയ വ്യത്യാസമില്ല. ഒത്തെങ്കിലാകട്ടെ, എന്നേ രണ്ടുകൂട്ടർക്കുമുള്ളുവെന്ന് അന്നുമിന്നുമുള്ള ഗുണജ്ഞമൗലികളുടെ അഭിപ്രായം നിങ്ങളെ പഠിപ്പിക്കുന്നുണ്ടല്ലോ - ആരെല്ലാം നിഷേധിച്ചാലും അന്തര്യാമി അറിഞ്ഞുള്ള അധികാരിത്വം അഭിവ്യക്തമാകുന്ന ക്ഷണത്തിൽ അവർ, എങ്ങനെയായാലും വേണ്ടില്ല, അധ്യയനത്തിൽ വിശിഷ്ടരാകതന്നെ ചെയ്യും - 'പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂഃ' എന്നു തുടങ്ങിയ ശ്രുതി, സൃഷ്ടപ്രാണി പരാഗ് ദൃഷ്ടിയായിപ്പോകത്തക്കവണ്ണം ഇന്ദ്രിയങ്ങൾക്ക് ഈശ്വരൻ ഒരു മറയിട്ടു എന്നു പറഞ്ഞു 'കശ്ചിദ്ധീരഃ പ്രത്യഗാത്മാന മൈക്ഷദാവൃത്തചക്ഷുഃ..' അനേകസഹസ്രംപേരിൽ തീവ്രമുമുക്ഷയുള്ള ദുർല്ലഭം ചിലർ ആ മറനീക്കി ആത്മദർശനം ചെയ്യുന്നു എന്ന ടി ശ്രുതിഭാഗം മുമുക്ഷുവിനെ ധീരപദംകൊണ്ടു വിശേഷിപ്പിച്ചതു വെറുതെയാണോ? ആകപ്പാടെ കാര്യങ്ങളുടെ കിടപ്പ് ഇപ്രകാരം ആകകൊണ്ട് ആരും പരിതപിക്കേണ്ട ആവശ്യമില്ല - പോരെങ്കിൽ ശൂദ്രാദികൾക്ക് അനുകൂലമായ പ്രത്യക്ഷശ്രുതിയും ഇല്ലാതെ ഇരിക്കുന്നുമില്ല. 'യഥേമാം വാചം കല്യാണീമാവദാനി ജനേഭ്യഃ; ബ്രഹ്മരാജന്ന്യാഭ്യാം ശൂദ്രായചാര്യായ സ്വായചരണായ' എന്ന യജൂർമന്ത്രം യാതൊരു പക്ഷാന്തരത്തിനും ഇടംകൊടുക്കാതെ ബ്രാഹ്മണക്ഷത്രിയശൂദ്രവൈശ്യഭൃത്യാദികൾക്കായി ഉപദേശിച്ചിരിക്കുന്നതു നോക്കുക.

ഈവകയൊന്നും ഇല്ലെന്നിരിക്കട്ടെ; എന്നാലും ശൂദ്രൻ അനഗ്നികൻ - ശ്രൌതസ്മാർത്തകർമ്മഹീനൻ - ആണെന്നു മീമാംസാഭാഷ്യാദികൾ സ്ഥാപിക്കകൊണ്ടും വേദവ്രതം അവസാനിപ്പിച്ചവനായാലും യജ്ഞദീക്ഷിതനായാലും വേണ്ടില്ല; ബ്രഹ്മചര്യം അവസാനിപ്പിച്ചു, എന്നാൽ ആശ്രമാന്തരം സ്വീകരിച്ചിട്ടുമില്ല, അങ്ങനെയുള്ളവരായാലും ബ്രഹ്മവ്രതക്കാരനായാലും വേണ്ടില്ല; നഷ്ടാഗ്നിയായാലും ഒരഗ്നിയുമില്ലാത്തവൻ - ശ്രൌതസ്മാർത്തകർമ്മഹീനൻ - ആയാലും വേണ്ടില്ല; ഏതു സമയം വൈരാഗ്യം - വിഷയവൈതൃഷ്ണ്യം - ഉണ്ടാകുന്നോ അപ്പോൾതന്നെ സന്യസിക്കാം എന്ന് മുമ്പുദ്ധരിച്ച ശ്രുതി പറകകൊണ്ടും പൂർവാപരങ്ങൾ ആലോചിക്കാതെ സന്യസിക്കാൻ ശൂദ്രാദികൾക്കു മാത്രമല്ല ഏവർക്കും അധികാരമുണ്ട് എന്നുള്ളത് ഇളക്കമറ്റ സംഗതിയാകുന്നു. പക്ഷെ സന്യാസഹേതു പരവൈരാഗ്യമാണെന്നും ബ്രഹ്മലോകപര്യന്തമുള്ള ഭോഗ്യഭോഗപ്രപഞ്ചത്തിന്റെ തൃണീകര

ണമാണു വൈതൃഷ്ണ്യപരമകാഷ്ഠയെന്നും ഉള്ള ഭാഗം ഒരിക്കലും വിസ്മരിച്ചുകൂടാ." ശുഭം.

മകരം 9: ഇന്നത്തെ വിഷയം ഒരു ഗ്രന്ഥനിരൂപണമാണ്. അത് ബ്രഹ്മശ്രീ തച്ചുടയത മ്പുരാൻ തിരുമനസ്സിലെ കൊട്ടാരത്തിൽവച്ച് വായിക്കുന്നതിനാരംഭിച്ചതായി പറയപ്പെട്ടി രിക്കുന്നതും കൊച്ചിശീമ ഡിസ്ട്രിക്ട് കോടതി വക്കീൽ മിസ്റ്റർ എ. ഗോപാലൻനായർ ഉണ്ടാക്കിയതുമായ സൗന്ദര്യലഹരി - ഭാഷാപദ്യകൃതി - യെക്കുറിച്ചാണ്. സ്വാമികൾ നിരൂപണം ഇങ്ങനെ തുടർന്നിരിക്കുന്നു: "എന്റെ പഴയ അധ്യാപകന്മാരിൽ ഒരാളും സംസ്കൃ തജ്ഞനുമായ എം. അയ്യപ്പമേനവൻ അവർകൾ ഒരിക്കൽ ഉപദേശിച്ച രീതി അനുസരിച്ച് ഒരു ഗ്രന്ഥമെടുത്താൽ ആദ്യമായി മുഖവുര വായിക്ക എന്ന നയം ഞാൻ അദ്യാവധി പാലിച്ചുവരികയാണ്. അതുവഴി ചില മഹാനുഭാവന്മാരുടെ ഗ്രന്ഥഭൂമികകൾ പിപഠിഷു ലോകത്തിന് അപരിമിതമായി ഉപകരിക്കുന്നവിധം അനുഭവപ്പെട്ടുതന്നെ ഇരിക്കുന്നു. എന്നാൽ ഇതിന്റെ മുഖവുര വായിച്ചതോടുകൂടി, ചിരിയടക്കിവന്നുവന്നു നാഡികൾ തളർന്ന് ഉപരമിക്കേണ്ട ഘട്ടത്തിലെത്തി. പിന്നീട്, അങ്ങനെ ഉപേക്ഷിക്കത്തക്കതല്ല ഇതെന്നു തോന്നിയതുകൊണ്ട് ഇതിൽ പ്രവേശിക്കാനിടവന്നതാണ് - അത് ഇപ്പോഴത്തെ ശനിപ്പി ഴയെന്നേ വിചാരിക്കുന്നുള്ളൂ. മഹാനും ധീരാഗ്രേസരനുമായിരുന്ന ദളവാ തമ്പി വേലാ യുധൻ ചെമ്പകരാമൻ പ്രഭുവിന്റെ ധർമ്മവ്രതം കുറെ കർക്കശമായി ചിലർക്ക് തോന്നുന്ന തുപോലെ, ഭാഷാസാഹിത്യകണ്ടകോത്സാരണപ്രവീണനായിരുന്ന മിസ്റ്റർ കെ. രാമകൃ ഷ്ണപിള്ള ബി. എ.യുടെ തൂലികാഗ്രം വല്ലാതെ കുത്തിക്കൊള്ളുന്നതെന്നു, സമസൃഷ്ടി സ്നേഹംനിമിത്തം ചില സന്ദർഭങ്ങളിൽ എനിക്കും തോന്നിയിരുന്നു എങ്കിലും ഈ പുസ്തകം വായിച്ചപ്പോൾ ആ മാന്യന്റെ ആത്യന്തിക വേർപാടിനെപ്പറ്റി ഞാൻ പരിദേ വനം പുറപ്പെടുവിക്കാതെ ഇരുന്നില്ല. മിസ്റ്റർ പിള്ളയെ സർവഥാ അതിവർത്തിക്കുന്ന പി. കെ. പ്രഭൃതി യഥാർത്ഥസാഹിത്യപഞ്ചാനനന്മാരുടെ പ്രവേശം സാർവദികും അല്ലെന്നു വരികിലും അവരെ ഊന്നി പരിദേവനമടക്കി പ്രകൃതത്തിൽ പ്രവേശിക്കാം.

ഒന്നാമതായി പറയാൻ വിചാരിക്കുന്നത് അനവധിമന്ത്രയന്ത്രപ്രയോഗഗർഭമായ ഇതിലെ സമർപ്പണശ്ലോകത്തിൽ പറഞ്ഞതുപോലെ '... മഹാഗ്രന്ഥം ഈ ഭാഷയ്ക്കാക്കിയതു' അതി സാഹസംതന്നെയെന്നാണ്. ഇതു ഒരു കാവ്യമായെടുത്തു നോക്കിയാലൊ? 'വാക്യം സ്യാദ്യോഗ്യതാകാംക്ഷാസന്നിയുക്തഃ പദോച്ചയഃ' - അന്യോന്യസംബന്ധബാധവിരഹം, പരസ്പരാന്വയാപേക്ഷ, അവ്യവധാനേനോപസ്ഥിതി ഇവയോടുകൂടിയ പദസമൂഹം വാക്യം - എന്നും 'വാക്യം രസാത്മകം കാവ്യം' രസയുക്തമായ വാക്യം കാവ്യം എന്നും ദർപ്പണകാരൻ പറഞ്ഞിരിക്കകൊണ്ട് കാവ്യമെന്നാൽ നിർദ്ദിഷ്ടലക്ഷണമൊത്ത കവി കർമ്മം എന്നേ അർത്ഥമുള്ളൂ എങ്കിലും ഗദ്യകാവ്യം എന്നു പ്രത്യേകം പറയാത്തപ്പോൾ അതു രൂഢിബലത്താൽ ഛന്ദോനിബദ്ധകൃതിയെക്കുറിക്കുന്നതായിക്കാണാം. കാവ്യകര ണപ്രസക്തന്മാർ ആദ്യം തന്നെ അർത്ഥശൂന്യങ്ങളായ പദങ്ങളെ ചേർത്തു പദ്യം നിർമ്മിച്ച് പഠിക്കണമെന്നു സാഹിത്യാചാര്യക്ഷേമേന്ദ്രൻ പറയുന്നു. പദ്യകാവ്യത്തിൽ വൃത്തം ആദ്യ മായി ഗണിക്കേണ്ടിയിരിക്കുന്നു. പക്ഷെ 'ശിവകീർത്തനമായോരീകൃതം' ആ കാര്യം മിക്ക വാറും വട്ടത്തിലാക്കിക്കാണുന്നു.

'സാരീഗാമേതിഗീതാനിപുണതനുവതാം മാതൃകേ കണ്ഠരേഖാ,
ശ്രീ തേ സാക്ഷികൾ മൂന്നിതോ പറവതിന്നൊത്തങ്ങുകൂടിത്തുലോം'

എന്നതിലെ സ്രഗ്ദ്ധരാപാദത്തിൽവച്ച കാൽ വഴുതി ശാർദ്ദൂലവിക്രീഡിതത്തിലായിരി ക്കുന്നു.

'ന്യൂനാധികേനൈകേനനിചൃജ്ഭുരിജൌ'

എന്ന ശാസ്ത്രം ഒരക്ഷരത്തെപ്പറ്റി പറഞ്ഞതുപോലെ രണ്ടക്ഷരം കുറച്ചോ കൂട്ടിയോ 'കവിതകെട്ടു'ന്നതിനു കണ്ടുപിടിച്ച സൂത്രം ഏതാണോ! ഇൻഡ്യൻ ആന്റിക്വറി 12-181 -ൽ ഈ ജാതി ഒന്നു കാണുകയാൽ ഇത് ഉപജാതിയിൽ ഒരുവകഭേദമെന്ന് അഭിപ്രായപ്പെടുന്നു എന്നു വരുന്നപക്ഷം മനുഷ്യലോകത്തിൽ അങ്ങനെ ചെയ്യുക നടപ്പില്ല.

'യുദ്ധം ചെയ്തസുരേന്ദ്രരെജ്ജയമതും നേടിത്തലക്കെട്ടുഹാ!'-65,

'ഭാവിക്കുന്നു സ്തനദ്വയംപറകിലപ്പത്മപ്രകാശത്തെയും'-34,

'താനെന്ന വ്യാജത്തോടെ'-83, ഇത്യാദിശാർദ്ദൂലവിക്രീഡിതം' അങ്ങനെ ഒരുവക - രേഫത്തിനു ഗുരുത്വം വൈകല്പികമായി പിംഗലാചാര്യപ്രഭൃതികൾ പറകയും കുമാരദാസൻ മുതലായ മഹാകവികൾ അങ്ങനെ പ്രയോഗിക്കയും ചെയ്തുകാണുകയാൽ ഇതിൽ രേഫോപാധികൊണ്ടു കാട്ടുന്ന നിരന്തരഗോഷ്ടികൾ സഹിക്കേണ്ടതാണ്. ഈ നിലയ്ക്ക് പടിഞ്ഞാറൻ 'വിഷവായുമാത്രം' ഉച്ഛ്വസിച്ചു തല മരവിച്ചിട്ടുള്ള അഫണദ്വിജിഹ്വന്മാരായ ചില വിരുതന്മാർ യതിവർഗ്ഗത്തെ നാടുകടത്തണമെന്ന് നിലവിളിക്കുന്ന ഇക്കാലം നമ്മുടെ കവി 'യതി'കാര്യം അപലപിക്കുന്നതു കുറ്റമാകയില്ലത്രെ.

ഇതിലെ 'നദഃ ശോണോ ഗംഗാതപനതനയേതി' 54-ാം ശ്ലോകം തർജ്ജിമ ചെയ്തതിൽ '....പറകിലതു പരം ഗംഗയും ശോണവും ഹാ-മോഹിക്കുന്നൊരു ഭാഗീരഥിയും....' എന്നു തപനതനയ - യമുന - മറിഞ്ഞുതിരിഞ്ഞു പഴയ ഭാഗീരഥി ആയിപ്പോയിരിക്കയാൽ 'ഭാഗീരഥീ ത്രിപഥഗാ' ഇത്യാദി അമരം പൊടിഞ്ഞു. 27 '...**കരകമലമതിന്ന്യാസവും എന്നതല്ലീ** 33'..ഭുവനമതിലധീശ്വര്യ **ബീജം അതല്ലാ**. ശ്രീബീജം ഒന്നുകൂടി..' ഇങ്ങനെയുള്ള സന്ധികൾ ഒരു കാലത്തും ഒരു 'കവി'യും ആദരിച്ചു കാണാനിടയാകാതിരുന്നതു നമ്മുടെ ഭാഗ്യദോഷമെന്നായിരിക്കാം കവിഹൃദയം. 66-ാം ശ്ലോകത്തിൽ 'നാണീ നിന്തിരുവാണികൊണ്ടൊരു ബലേഭേഷെന്നു ചൊന്നാലുടൻ' എന്ന തൃതീയപാദത്തിൽ കാണുന്ന നാണിയെന്നതു സംബോധനാരൂപമാണെങ്കിൽ ശാരദാംബയും ശ്രീ ശ്രീ ഹർഷകവിപണ്ഡിത ചക്രവർത്തിയും തമ്മിൽ തർക്കത്തിനു ഹേതുവുണ്ടാക്കിയതായി പറയപ്പെടുന്ന 'ദേവീ പവിത്രിത ചതുർഭുജവാമഭാഗാ' എന്നാദിയായ നൈഷധം 11-ാം സർഗ്ഗശ്ലോകതാല്പര്യം പിടിച്ചു നാരായണിയെ നാണിയാക്കിയതാണെങ്കിൽ നല്ല നേരംപോക്കു തന്നെ. മൂലത്തിലില്ലാത്ത 'പല്ലവാംഗി!' എന്ന സംബോധനം കണ്ടതിൽ അല്പം നീരസം അങ്കുരിക്കാനിടയായി. ജഗന്മോഹനകരമെന്നു സുസ്പഷ്ടം പ്രതീതമാകുന്ന 18-ാമതു ശ്ലോകത്തിന്റെ തർജ്ജമയിൽ 'വല്ലഭെ കേൾ' എന്നുകൂടി പ്രയോഗിച്ചുകണ്ടപ്പോൾ, 'പ്രേയസീ ദയിതാ കാന്താ പ്രാണേശാ വല്ലഭാ പ്രിയാ' എന്നാദിയായി ജൈനാചാര്യഹേമചന്ദ്രാദികൾ പറഞ്ഞതും മറ്റും ഗ്രഹിക്കാതെതന്നെ ഇത് ഇന്നാരെക്കുറിക്കുന്നതെന്ന് ഏവർക്കും അറിയാവുന്നതാകയാൽ ദേശകാലസ്ഥിതികളെല്ലാം മറക്കത്തക്കവണ്ണം ഗ്രന്ഥകാരൻ വിഭ്രാന്തനായല്ലൊ എന്നോർത്ത് ഉള്ളം നടുങ്ങി. മുൻപറഞ്ഞവിധം ഛന്ദോനിയമത്തെ വകവെയ്ക്കാത്ത ഈ മാന്യൻ 'അപി മാഘം മഘം കുര്യാച്ഛന്ദോഭംഗം ത്യജേദ്ഗിരാം' എന്ന നയം അംഗീകരിച്ചെന്നപോലെ 'ജലമിതതുമണീപൂരകേയഗ്നിയോർത്താൽ', 'വന്നോരണീമാദികൾ', 'ചേർത്തിപ്പാരമിതാശ്ശിവൻ ശിരസതാം കല്ലിങ്കലുംകൂടവെ', 'വിശുദ്ധീചക്രം തന്നിൽ സ്ഫടികമതു സമം' ഇത്യാദി ബഹുധാ 'വരുഷിച്ചതെന്തിനൊ? ഇതുപോലെ കണ്ണുമടച്ചു രൂപം ചമയ്ക്കുന്ന വിഷയത്തിലും വളരെ തോന്നിയവാസം കാണിച്ചിട്ടുണ്ട്. 'മാനസി ച ചതുഃ ഷഷ്ടിരിതി' എന്നതിന് 'നാലിനു ചേരുന്നറുപതഥമനെ', 'ശക്ത്യേ, നീ

കുളകുണ്ഡലീ', 'എന്നല്ലാ മന്വസംഘക്കർധിപനഥ മഹേന്ദ്രൻ' മുതലായ ഉദാഹരണങ്ങ ളാണ്.

അർത്ഥപൌനരുക്ത്യംപോലും വർജ്യമെന്നാണ് ആചാര്യന്മാരുടെ പക്ഷം. ശബ്ദത്തെ സംബന്ധിച്ചായാൽ അതു തീരെ ക്ഷന്തവ്യമല്ലെന്നു പിന്നെ എടുത്തുപറയേണ്ടതുണ്ടോ? എന്നാൽ ഇദ്ദേഹത്തിന്, 77 "ശിവശിവെ! ശോഭിപ്പതേറെത്തുലോം 89, 'ദേവക്കല്പതരു ക്കളെ' 74, 'സ്ഥലമിതതിലെഴും... പരമിതതു പ്രതാപത്തെയും', 'ആകർണ്ണംവരെ നീണ്ടതും' എന്നു വരിക്കുവരി നിറയ്ക്കുവാൻ ഒരു കൂസലുമില്ല. 'പവനാഗ്നിസമാഗമഃ' എന്നപോലെ യുള്ളിടത്തു പൂർവ്വനിപാതശാസ്ത്രവും 'പ്രാതിപ്രതി' അവ്യയയോഗം മുതലായ ഘട്ട ങ്ങളിൽ സമാസവിധിയും അനിത്യങ്ങളാണെന്ന് ആചാര്യന്മാർ സിദ്ധാന്തിക്കയും ചില സന്ദർഭങ്ങളിൽ മഹാന്മാർ അതനുസരിച്ച് പ്രയോഗിക്കയും ചെയ്യുന്നുണ്ടെങ്കിലും 'ഉത്തി ഷ്ഠോത്തിഷ്ഠരാജേന്ദ്ര! മുഖം പ്രക്ഷാളയസ്വടഃ ഏഷ കോകൂയതെ കുക്കു....' എന്നു തോലൻനമ്പൂരി ശകാരമായിപ്പറഞ്ഞതുപോലെ ആരും പ്രയോഗിക്കാറില്ലല്ലോ. പർവ്വത രാജപുത്രിയെന്നുവേണ്ടതിനു 'രാജൻ പർവ്വപുത്രി നീ; രാജൻ പുണ്യമഗണ്യമൊട്ടതു.....', 'സൂര്യൻ ചന്ദ്രരണഞ്ഞഭൂരഥമതിൽ' എന്നു തുടങ്ങിയവ നോക്കുക. പിന്നെ 'സുഖതരം ഭജനം ചെയ്തിടാം' എന്നതിനു 'ഭജന സുഖതരം ചെയ്തിടാം' എന്നും 'സുരർക്കുണ്ടുമാ പത്തിതന്തം' എന്നു മറ്റുമുള്ളതു വേറൊരുവക. 72-ാം ശ്ലോകത്തിൽ ഭഗവാൻ എന്നതിന്റെ സ്ഥാനത്ത് 'ഗണത്തിന്റെനാഥൻ ഭവാനും' എന്നാക്കിയിരിക്കുന്നു; ഇതു മറ്റൊരു ഭ്രമം.

['ഭവിതുഃ സപ്രയോജകഃ കാരകഃ' എന്നു ഭഗവാൻ ഭാഷ്യകാരൻ പറഞ്ഞ ലക്ഷണപ്ര കാരമുള്ള] വിഭക്ത്യർത്ഥത്തിലേയ്ക്കു കടന്നാൽ പല പുതുമയും കാണാം....

'നിൻപാദക്കമലമതുചിരം സേവയാൽ'

'ദേവീരൂപം സ്മരണനിപുണരായ്'

'അസ്തംവെച്ചിട്ടുമേനിമേഷമതിനാൽ നാനാജഗത്ത്രയും
അപ്പോലങ്ങുദയത്തെയും ഭവതിയുന്മേഷത്തിനാലായിടും'

'ഇന്നീ ഹംസങ്ങളേതോഭവതിയുടെ പദന്യാസലീലാവിശേഷം
ഒന്നിച്ചെപ്പോഴുംമോടിപ്പരിചയമതുതാൻ നേടിടുന്നുണ്ടുപാരം'

ഈവിധം അവധിയില്ലാതുള്ള 'നാനാവിധങ്ങളെ' ചൂണ്ടിപ്പറഞ്ഞുതീർക്കാൻ പ്രയാസം. ഇങ്ങനെയൊക്കെ ഇരുന്നാലും മിസ്റ്റർ നായർക്കു കവിതാവാസനയുണ്ടെന്നൂഹിക്കാൻ ഇതിലെ ദുർല്ലഭം ചില ശ്ലോകഖണ്ഡങ്ങൾ അവകാശം കൊടുക്കുന്നുണ്ട്. എങ്കിലും ഒരു ഫാഴ്സിനുപകരിക്കുന്ന മുഖവുരയിൽ ഒരിടത്തു – 'കവിതയിൽ എനിക്കു പരിശ്രമമില്ല. എന്റെ ജോലി ഇതിനെന്നുവേണ്ട ഇപ്പോൾ നടത്തിവരുന്ന കൃത്യങ്ങൾക്കെല്ലാം പരമവി രോധിയുമാണെന്നു പറയേണ്ടതില്ലല്ലൊ... ഞാൻ സംസ്കൃതഭാഷയിൽ ഒട്ടും, എന്നുവേ ണ്ട, മലയാളഭാഷാപരിശ്രമംകൂടി അധികവും ഇല്ലാത്ത ഒരുവനാകുന്നു....' എന്നു പറ യുന്ന ആൾ 'ലോകവിശ്രുതമായ ശ്രീമച്ഛങ്കരാചാര്യകൃതിയായ 'സൗന്ദര്യലഹരി'യിൽ കയ്യേറ്റം മുതലായതു ചെയ്യത്തക്കതല്ലായിരുന്നു. എന്നാലും ആകപ്പാടെ നോക്കുമ്പോൾ 'ആത്മപോഷിണി' നിരൂപണം ചെയ്തിരുന്ന 'തുറവൂർ ക്ഷേത്രേഃ സമീപേ വരപഥിനിക ടെയുള്ള കാളിയാംപറമ്പിൽ' വൈദ്യന്റെ സ്തോത്രഗ്രന്ഥത്തെക്കാൾ ഇത് ഏറെ മെച്ച മെന്നു പറവാൻ മടിക്കേണ്ടതില്ല. പക്ഷെ ഇപ്രകാരമുള്ളവർ ഗ്രന്ഥം രചിക്കുന്നതു ഭാഷാ

പോഷണത്തിനും ജനഹൃദയതോഷത്തിനും ഉപയുക്തമല്ലായ്കയാൽ അനർഹംതന്നെ ആകയാൽ അല്പപ്രയത്നംകൊണ്ട് തെളിയുന്നവർ, അതിപ്രയത്നംകൊണ്ടുൽബുദ്ധ ഹൃദയന്മാരാകുന്നവർ, ഏതുകൊണ്ടും സംസ്കാരം പ്രാപിക്കാത്ത അസാദ്ധ്യകോടിക്കാർ എന്നിങ്ങനെ ഉപദേശ്യന്മാരെ - ശിഷ്യരെ - മൂന്നുതരത്തിൽ തിരിച്ച്,

'യസ്തുപ്രകൃത്യാശ്മ സമാന ഏവ
കഷ്ടേന വാ വ്യാകരണേന നഷ്ടഃ;
തർക്കേണ ദഗ്ദ്ധോനലധൂമിനാ വാ-
പ്യവിദ്ധകർണ്ണഃ സുകവിപ്രബന്ധൈഃ

ന തസ്യ വക്തൃത്വസമുദ്ഭവഃസ്യാ-
ച്ഛിക്ഷാവിശേഷൈരപി സുപ്രയുക്തൈഃ
ന ഗർദ്ദഭോ ഗായതി ശിക്ഷിതോപി
സംദർശിതം പശ്യതി നാർക്കമന്ധഃ"

എന്നു വിവരിച്ച് കവികണ്ഠാഭരണകാരൻ തള്ളിയ ഒടുവിലത്തെ കൂട്ടർ കവനംചെയ്വാൻ ഒരുങ്ങിക്കൂടാത്തതും ഇടത്തരസംഘക്കാർ പഠിച്ചതിനുമേൽ മാത്രം കവനകലയിൽ പ്രവർത്തിക്കേണ്ടതുമാണ്. അതിനു സർവ്വാന്തര്യാമി പ്രസാദിക്കുമാറാകട്ടെ.

മേലെഴുതിയ നിരൂപണംകൊണ്ട് പുസ്തകം ആകപ്പാടെ വൃത്തികെട്ടത് എന്നു നമുക്ക് അനുമാനിക്കാമെങ്കിലും അതിൽ സ്വാമികൾ പ്രകടിപ്പിച്ചിരിക്കുന്ന സ്വരം എത്ര ശാന്തവും ഗൌരവപൂർണ്ണവും ആണെന്നു സഹൃദയന്മാർ അറിയുമല്ലോ. എന്നാൽ, ഇപ്രകാരമുള്ള ഒരു കൃതിയെപ്പറ്റി ഇത്രത്തോളം ദീർഘമായി നിരൂപിച്ചതെന്തിന് എന്ന് ആരെങ്കിലും ആശങ്കിക്കുന്നെങ്കിൽ, പ്രസ്തുതകൃതി അതിദിവ്യനായ ശങ്കരാചാര്യസ്വാമികളുടേതും, തദ്വിഷയം ലോകോത്തരമെന്നും, കവനം അന്യദുർല്ലഭമാണെന്നും 'നായക'നായ സ്വാമികൾക്കു ശ്രീമച്ഛങ്കരാചാര്യസ്വാമികളിൽ ഉള്ള ഭക്തിബഹുമാനാദികൾ എത്രമാത്രമെന്നു നിർണ്ണയിക്കാൻ പാടില്ലാത്തവണ്ണം കരകവിഞ്ഞിട്ടുള്ളതാണെന്നും ഓർക്കുമ്പോൾ അപ്രകാരമുള്ള വികല്പങ്ങളെല്ലാം വിലയിച്ചുപോകും. ഇക്കാരണങ്ങളാലാണു സ്വാമികൾ ആദ്യമെ ഈ തർജ്ജമയ്ക്കു വല്ല കാവ്യരസവും മറ്റും ഉണ്ടോ എന്നു ദീർഘമായി പരിശോധിച്ചത്. അതിന്റെ ഫലമായി വൃത്തഭംഗം, കർണ്ണാരുന്തുദമായ ശബ്ദപ്രയോഗം, അർത്ഥഗ്രഹണം ഇല്ലാതെയും മറ്റുമുള്ള അപപ്രയോഗങ്ങൾ, കുസന്ധി, വല്ലാത്ത സംബോധനകൾ, ചില വല്ലാത്ത പദങ്ങളുടെയും സമാസങ്ങളുടെയും സൃഷ്ടികളും രൂപാന്തരപ്പെടുത്തലും, പുനരുക്തി എന്നുവേണ്ടാ അറിയപ്പെട്ടിട്ടുള്ള കാവ്യദോഷങ്ങൾ സകലതും അടങ്ങിയ ഒരു ബ്രഹ്മാണ്ഡഭണ്ഡാഗാരമാണ് പ്രസ്തുത തർജ്ജമയെന്നും തന്മൂലം ഇത്തരത്തിനു 'കവനം' എന്നപേർ 'അനർഹ'മെന്നും സ്വാമികൾ സോദാഹരണം നമുക്കു പ്രത്യക്ഷമാക്കിത്തന്നിരിക്കുന്നു. ഈവിധത്തിലുള്ള ഒരു കൃതി നമ്മുടെ ഇപ്പോഴത്തെ ചില നിരൂപകന്മാരുടെ ദൃഷ്ടിക്ക് വിഷയീഭവിച്ചിരുന്നുവെങ്കിൽ അവർ ഗ്രന്ഥത്തെയും തൽക്കർത്താവിനെയും ശകാരവർഷങ്ങൾകൊണ്ട് എങ്ങനെയെല്ലാം അഭിഷേകം ചെയ്യുമായിരുന്നുവെന്നു പറയണമോ? സ്വാമികൾ ആവകയൊന്നുകൂടാതെ കാര്യം സ്പഷ്ടമാക്കിയിരിക്കുന്ന രീതിയും ഒടുവിൽ, കാവ്യകരണവിഷയത്തിൽ യത്നിക്കുന്നവർക്കും മറ്റും പൊതുവെ ചെയ്തിരിക്കുന്ന ഉപദേശവും സർവാദരണീയമെന്നേ പറഞ്ഞുകൂടൂ. ഇവിടെ എന്നല്ല, ഇത്തരം വിഷയങ്ങളിൽ സ്വാമികളെ ഒരു യഥാർത്ഥ സാഹിത്യവിദ്വന്മണിയായിട്ടും, നിരൂപണകർമ്മമർമ്മജ്ഞനായിട്ടും നാം കാണുന്നു. പണ്ഡിതശിരോലങ്കാരമായ സ്വാമികൾക്ക് എന്താണ് അരുതാത്തത്! ബഹുവിധ തെറ്റുകളുടെ ഒരു കോട്ടയായ ഈ

തർജ്ജമയെ അവസാനംവരെ വായിക്കാൻ സ്വാമിക്കുണ്ടായ ക്ഷമ അന്യാദൃശംതന്നെ. അതിനുള്ള ഹേതുവും നാം പറഞ്ഞുകഴിഞ്ഞു.

എന്നാൽ ഒരു ഫാഴ്സിനു സമാനമാക്കി ചെയ്തിരിക്കുന്ന 'മുഖവുര' വായിച്ചപ്പോൾ സ്വാമികൾക്കു ചിരിയുണ്ടായി എന്നു പറഞ്ഞതിൽ തീരെ അത്ഭുതപ്പെടാനില്ല. സ്വാമികളുടെ മനശ്ശക്തി അതിനെ അടക്കി; സാധാരണന്മാർ ചിരിച്ചു 'തലതല്ലുക'യോ പുസ്തകം വലിച്ചെറിയുകയോ ചെയ്യുമായിരുന്നു. ഇതിനുകാരണം അതിലെ വാചകരീതിയും, ആശയാവിഷ്കരണഗോഷ്ടിയും തന്നെയാണ്.

പിന്നീട്....'ബീജം അതല്ല' എന്നപോലെയുള്ള "സന്ധികൾ ഒരുകാലത്തും ഒരു കവിയും ആദരിച്ചുകാണാനിടയാകാതിരുന്നതു നമ്മുടെ ഭാഗ്യദോഷം" എന്നു സ്വാമികൾ അരുളിയത് എത്രമാത്രം പരമാർത്ഥമെന്ന് അറിയേണ്ടിയിരിക്കുന്നു. ആയത് അവിടുത്തേയ്ക്കു ദുർല്ലഭമായിപ്പോലും നമുക്കു പരിചയമില്ലാത്ത ഓർമ്മശക്ത്യഭാവംകൊണ്ടോ ഈ മട്ടിൽ രചിച്ച അപരന്റെ കവനം പ്രസംഗക്ഷമമല്ലെന്നുകണ്ടോ ആയിരിക്കാം. ഈ അന്യൻ നമ്മുടെ ഭാഷാസാഹിത്യത്തിന് ഇങ്ങനെയൊരു സമ്പ്രദായം നിർമ്മിച്ചിട്ട് വർഷം കുറെ ആയി എന്ന് ചില വിദ്വാന്മാർ അറിഞ്ഞിരിക്കണം. ഇതിന്റെ ഉപജ്ഞാതാവ് നമ്മുടെ പഴയ പരിചിതൻ ആലത്തൂർ ശിവയോഗിസ്വാമിയാരല്ലാതെ മറ്റാരുമല്ല. അദ്ദേഹത്തിന്റെ ഒരു കൃതിയായ 'മോക്ഷപ്രദീപം' എന്ന ഗ്രന്ഥത്തിന്റെ ഒടുവിൽ ചില പദ്യങ്ങൾ ചേർത്തിട്ടുള്ളവ ഈ മട്ടിനുദാഹരണമാക്കാം. "പോരെ, ചിത്രം, എന്റെ...." "ആനന്ദം ആ ശക്തി...." മുതലായ പ്രയോഗങ്ങളും മേൽക്കാണിച്ചതും ഒരേ കരുവിൽ വാർത്തെടുത്തതുപോലിരിക്കുന്നു. ഇക്കാര്യത്തിൽ നമ്മുടെ തർജ്ജമക്കാരൻ ആ മാന്യന്റെ ശിഷ്യനല്ല, എന്ന് എങ്ങനെ വാദിക്കാം? ഏതായാലും സ്വാമികളുടെ നിരൂപണത്തിന് ഇതു പാത്രമായതു പ്രസ്തുത ഗ്രന്ഥകാരന് ഒന്നു മേന്മതന്നെ. ഇങ്ങനെ ദാക്ഷിണ്യമായി വേറൊരുത്തരും വിടുകയില്ല എന്നു നല്ലപോലോർത്തിട്ടുവേണം ഇനി ശ്രീ നാരദഭക്തി സൂത്രങ്ങളും മറ്റും അലങ്കോലപ്പെടുത്തി പ്രസിദ്ധപ്പെടുത്തുവാണെന്ന് അദ്ദേഹത്തോട് ഒന്നു ശുപാർശചെയ്തുകൊള്ളുന്നു.

മകരം 10: ഇന്നത്തെ ഡയറിയിൽ രണ്ടു സംസ്കൃതശ്ലോകങ്ങൾ എഴുതിയിരിക്കുന്നു. ഇവ സ്വാമികൾ ആരെ അല്ലെങ്കിൽ എന്തിനെ ഉദ്ദേശിച്ചു രചിച്ചിരിക്കുന്നു എന്ന് പറവാൻ പ്രയാസമാണ്. അവയെ താഴെ ഉദ്ധരിച്ചുകൊള്ളുട്ടെ:

"ഹൃദയേന വിനാ കൃതഃ പ്രഭുത്വേ
പരമാത്മാഹ്വഗതദ്വയാവഭാസഃ;
സ്വരവർണ്ണതൃതീയചിഹ്നിതോഹാ
നിജപൂർവേഷ്ടകുപൂയവൃത്തിനുന്നഃ.

ബഹുകർണ്ണകരാംഘ്രിവസ്തുസാക്ഷ്യം
പിഹിതം പാണിതലേന വാ*f* കലയ്യ;
ലുഭിതസ്യ വിദന്തുനേതിമിഥ്യാ
വസുസത്താംപയതിസ്മ മത്സകാശെ"

ഇവയ്ക്ക് ഒരു നല്ല പഴക്കവും ഒഴുക്കും കാണുന്നതുകൂടാതെ ഇവയിൽ ബഹുരഹസ്യമായി ചിലതെല്ലാം അടക്കംചെയ്തിട്ടുണ്ടെന്നും വിദ്വാന്മാർ അറിയുമല്ലോ.

മകരം 15: തച്ചുടയതമ്പുരാൻ തിരുമനസ്സിലേയ്ക്ക് സ്വാമി അയച്ച ഒരെഴുത്ത്:

കരുനാഗപ്പള്ളി

ബ്രഹ്മസർവ്വം

പരമപ്രേമാസ്പദാ, ദേവാ,

അയച്ച എഴുത്തു കിട്ടിയിരിക്കുമല്ലോ. അടുത്തു പുറപ്പെട്ട മലയാളിയിൽ ഒരുവാർത്ത വായിച്ചതിൽ ഹൃദയം നടുങ്ങി. എന്തുചെയ്യാം! 'ദൈവം' എന്നതു പൂർവകൃത - കർമ്മസഞ്ചയ - മാകയാൽ ഈദൃശകാര്യം അതിന്റെ പരിണാമം; പത്രം, നടത്തിവിട്ട യന്ത്രംപോലെ അതിന്റെ കൃത്യം സാധിച്ചു. ഈ തത്ത്വം ഓർത്തപ്പോൾ പത്രത്തെയും ദുർദൈവത്തെയും സംബന്ധിച്ച് രസക്കേടു വിചാരിപ്പാൻ ന്യായമില്ലെന്നു കണ്ടടങ്ങി എങ്കിലും,

"സ്നേഹാനുബന്ധോ ബന്ധുനാം മുനേരപി സുദുസ്ത്യജഃ"

എന്നത് അനുഭവപ്രമാണമായിത്തന്നെ ഇരിക്കുന്നേ ഉള്ളൂ. യുക്തിവാദംചെയ്ത് ഇതിനെ അപരിഹാര്യമായിട്ടാണല്ലോ ശ്രീഭഗവാൻപോലും വ്യവസ്ഥാപിച്ചിരിക്കുന്നത്.

'കേചിദ്ദേഹമിമം ധീരാഃ സുകല്പം വയസിസ്ഥിരം
വിധായ വിവിധോപായൈരഥ യുഞ്ജന്തി സിദ്ധയെ
നഹി തൽ കുശലാദൃത്യം തദായാസോഹ്യപാർത്ഥകഃ;
അന്തവത്ത്വാഛരീരസ്യഫലസ്യേവ വനസ്പതേഃ."

എന്ന ഭഗവദ്വചനപ്രകാരം നോക്കുമ്പോൾ യോഗാഭ്യാസാദിയാൽ ശരീരം നിലനിർത്തി യാലും കാലദൈർഘ്യമൊഴിച്ച് - അവസാനഫലം തുല്യം; സർവസുഖസാമഗ്രിസമ്പൂർണ്ണ മെന്നും അത്യുത്തമമെന്നും കരുതുന്ന മനുഷ്യദേഹസ്ഥിതിയോ വളരെ മോശം.

'യദി ജന്മജരാമരണം ന ഭവേ-
ദ്യദിചേഷ്ടവിയോഗഭയം ന ഭവേത്
യദി സർവ്വമനിത്യമിദം ന ഭവേ-
ദിഹ ജന്മനികസ്യ രതിർ ന ഭവേത്"-

ജനിക്ക, ജരിക്ക, മരിക്ക അതിനിടയ്ക്കു ഇഷ്ടവസ്തുവിപ്രയുക്തനാക, എല്ലാത്തിനും പുറമെ നിത്യമെന്നു കരുതിയതൊക്കെ പാടേ നശിക്ക ഈവിധമായിട്ടാണല്ലോ ഐഹി കത്തെ ഉപേക്ഷിച്ചുകൊണ്ട് ഗംഭീരമതികൾ നിത്യസുഖത്തിനുവേണ്ടി യത്നിക്കുന്നത്. ഇത്തരം കഷ്ടതകളില്ലാതിരുന്നുവെങ്കിൽ ഹാ! മർത്ത്യജന്മം എന്തുപറയാം!! ശ്രീമദ്ഭൃ ത്തിയോടു തുല്യാവസ്ഥമായ എന്റെ ഹൃദയം ഇതിലധികം എഴുതാൻ എന്നെ അനുവദി ക്കുന്നില്ലെന്നുള്ളതിനാൽ വിരമിക്കുന്നു. യോഗക്ഷേമപ്രാർത്ഥനയോടെ, സ്വന്തം

എൻ. തീർത്ഥസ്വാമി (ഒപ്പ്)

മേലുള്ള എഴുത്തിനു കാരണമായ വിഷയം ഇനിമേൽ വ്യക്തമാകുമെന്നതിനാൽ ഇവിടെ അതിനെ സംബന്ധിച്ച് ഒന്നുംപറയുന്നില്ല. എന്നാൽ കഠിനമായ വ്യഥനിമിത്തം നിലയില്ലാതുഴലുന്ന ഒരു മനുഷ്യനെ സ്വാമികൾ സാന്ത്വനപ്പെടുത്തുന്ന സമ്പ്രദായം എത്ര മാത്രം ശ്ലാഘാവഹമെന്നു വർണ്ണിക്കാൻ കഴിവില്ല. ക്രമത്തിലധികമായ മനോദുഃഖം നമ്മെ ആവേശിക്കുമ്പോൾ തത്വചിന്തനം ഒന്നുമാത്രമെ നമുക്കു തുണയായി നിൽക്കൂ എന്ന പരമാർത്ഥവും ഇതിൽ വിളങ്ങുന്നുണ്ടല്ലോ.

മകരം 18: അന്യപരമ്പരയിൽപ്പെട്ട മാന്യനും സ്വാമിയുടെ പരിചിതനും പൂർവഖണ്ഡത്തിൽ പറഞ്ഞിട്ടുള്ള പ്രകാരം ടിയുടെ സ്വന്തം ദേശികനെപ്പറ്റി വേറെ ചിലർ സ്വാമിസന്നിധിയിൽവെച്ച് വിചാരണ നടത്താനാരംഭിച്ച കഥാഘട്ടത്തിൽ ഗുരുപക്ഷം ആശ്രയിച്ചു നിന്ന് വാദിച്ചിട്ടുള്ള ഗുണവാനും ആയ മാവേലിക്കര തറയിൽതാൻ മിസ്റ്റർ വേലുപ്പിള്ള ഇന്നു സ്വാമിയെ സന്ദർശിച്ചു. ആഗമനോദ്ദേശം താഴെപ്പറയുന്ന പ്രശ്നപ്രതിവചനങ്ങളിൽനിന്നു മനസ്സിലാക്കാം.

മിസ്റ്റർ വേലുപ്പിള്ള: "ശ്വശ്രു കാലഗതിയെ പ്രാപിച്ചിരിക്കയാണ്. ത്രിപക്ഷം ദീക്ഷിച്ച് സപിണ്ഡി കഴിക്കണമെന്നു വീട്ടുകാർ ആശിക്കുന്നു. എന്നാൽ,

'അബ്ദദീക്ഷാദിലോപേന യാന്തി ഭൂതപിശാചതാം' എന്ന് ഏതോ പ്രമാണം ആധാരമാക്കി വത്സരദീക്ഷതന്നെ വേണമെന്നും അതോടുകൂടി പ്രേതവിഭാഗാദിയും ആവശ്യമെന്നും ഒരു ജ്യോതിഷി പറകകൊണ്ട് സംശയം ജനിച്ചിട്ടാണു സ്വാമിയോടു ചോദിക്കാൻ വന്നത്."

സ്വാമി: "ജ്യോതിഷികളും മന്ത്രവാദികളും ഒരുവർഗ്ഗംതന്നെ. അതിൽ രണ്ടാമത്തെ വകക്കാർക്കു വകയുണ്ടാക്കിക്കൊടുക്കുന്നതു ജ്യോതിർവിത്താണ്. അതു നോക്കാനില്ല. പന്ത്രണ്ടാംദിവസം സപിണ്ഡിക്രിയ നടത്താതിരുന്നതെന്ത്? ദ്വാദശാഹസപിണ്ഡി ആർക്കും അപലപിച്ചുകൂടാത്തവിധം സ്മൃതിഗൃഹ്യസൂത്രകാരന്മാരും സർവോപരി ശ്രീ ഭഗവൽപാദരും വിവിധമതപരാമർശാനുസാരം വ്യവസ്ഥാപിച്ചിട്ടുള്ളതാണ്. നമ്മുടെ സംക്ഷിപ്താചാരപദ്ധതിയിൽ അതെല്ലാം പുനശ്ച വിശദീകരിച്ചിട്ടുണ്ട്. പിന്നെ, പ്രേതവിഭാഗാദികാര്യമാണുള്ളത്. കർമ്മകലാപത്തിൽ അതിമാത്രജാഡ്യമുള്ള ഞങ്ങളുടെ വടക്കൻദിക്കുകാർ സാധാരണ വൃദ്ധന്മാരുടെ മരണം സംബന്ധിച്ച് ആ ക്രിയ നടത്താറില്ല. നാം കൊടുക്കുന്ന ഉദകപിണ്ഡാദികൾ സ്വീകരിക്കാനയയ്ക്കാതെ കൂട്ടുബാധകൾ, മലമൂർത്തികൾ മുതലായവ ദുർമരണം പ്രാപിച്ച പ്രേതങ്ങളെ വലിച്ചിഴയ്ക്കുന്നുവെന്നു വരുന്ന പക്ഷത്തിലേ അതു നടപ്പുള്ളൂ. ദുർജ്ജനങ്ങളെയൊ ദുർവൃത്തന്മാരെയോ സംബന്ധിച്ചിട്ടുള്ള നയം സർവ്വസാധാരണമായി ആരോപിക്കുന്നതു കഷ്ടമാണ്. സപിണ്ഡി കഴിച്ചിട്ടു സേതുയാത്രകൂടി ചെയ്യാൻ നിശ്ചയിച്ചിരിക്കുന്ന സ്ഥിതിക്കു മറ്റൊന്നും നോക്കാനില്ല. പ്രബലപ്രമാണാനുഗുണമായ ഈ സപിണ്ഡിയും സേതുയാത്രയും ഒന്നും ദൗർഗ്ഗത്യവിമോചനത്തിനു പര്യാപ്തമല്ലെന്ന് ശങ്കിച്ചു തുടങ്ങിയാൽ 'നിർമ്മലമാതൃപിണ്ഡമിദം ന മന്മാതൃപിണ്ഡം' എന്നു പറഞ്ഞ വിഡ്ഢി വിപ്രന്റെ കഥയിലെപ്പോലയാകും."

മിസ്റ്റർ വേലുപ്പിള്ള: "സൂക്ഷ്മദേഹം ജ്ഞാനംകൊണ്ടല്ലാതെ നശിക്കയില്ലെന്ന വേദാന്തസിദ്ധാന്തമിരിക്കെ വത്സരംദീക്ഷിച്ച് സപിണ്ഡി വീടിയെങ്കിലേ സൂക്ഷ്മശരീരം നശിക്കൂ എന്നയാൾ പറയുന്നു. ഇത് അസംബന്ധമെന്ന് എനിക്കു തോന്നി."

സ്വാമി: "അവൻ കണ്ടമാനം എന്തും പറയും. ഒരു ജീവന്മുക്തന്റെ ഏതൊ ഗ്രഹനിലപിടിച്ച് അദ്ദേഹത്തിനു ഒരു ജന്മം കൂടിയേയുള്ളൂ എന്നു സ്തുതിയായിപ്പറഞ്ഞപ്പോൾ ശ്രുതിസൂത്രപരമാചാര്യവചനങ്ങൾ പരസ്പരം സംവാദത്തോടുകൂടി പര്യവസാനിക്കുന്ന ആ പരപദസ്ഥിതിയിൽ ഒരു ജന്മംകൂടി ഉണ്ടെന്നാരോപിച്ചാൽ ജൗതിഷികജീവികാപ്രമാണപരമ്പര ഭഗ്നമായിപ്പോകുമെന്നു സയുക്തിവിന്യാസം ആ ധന്യൻ അയാളെ ഖണ്ഡിച്ചു പറഞ്ഞ ഉടനെ 'ബൃഹസ്പതിയുടെ നിലകൊണ്ടു തിരുമനസ്സിലേയ്ക്ക് ഇനിമേൽ ജന്മമുണ്ടാകാൻ പാടില്ല' എന്ന ദിക്കിലേയ്ക്ക് തന്റെ ന്യായസരണിയെ മാറ്റിക്കൊണ്ട ആളാണ് ഈ ജ്യോതിഷി. ആ ഗണപാഠപദ്ധതി ഇതാണ്."

മിസ്റ്റർ വേലുപ്പിള്ള: "നരകസ്വർഗ്ഗാനുഭവങ്ങൾക്കുപയുക്തമായ ദേഹമേതായിരിക്കാം?"

സ്വാമി: "ഈ ഭാഗം ബഹുധാ വിവരിച്ചിട്ടുള്ളതാണ്. ഭാവിശരീരത്തിന് ആധാരമായി ത്തീരുന്ന ഭൂതസഞ്ചയത്താൽ ആരബ്ധമായ ഒരു അമ്മയവിഗ്രഹം കൈക്കൊള്ളുന്നു. ഇതിനെ പിഷ്ടനിർമ്മിതമായ ഒരു വിമാനത്തിന്റെ ഏകദേശഛായയിൽ സങ്കല്പിക്കാം. ആയതു അമ്മയമാകയാലാണ് ഉദകക്രിയയ്ക്കു പ്രാധാന്യം പരിഗണിക്കുന്നത്. അടിതൊട്ടു മുടിയോളം മൂടിപ്പുതച്ചുള്ള സമ്പ്രദായത്തിൽ കാണപ്പെടുന്നു എന്ന് അദൃശ്യപ്രകൃതിയായ ഭൂതത്തെപ്പറ്റിപ്പറയുന്നത് ഈ രീതിയിൽ ഘടിക്കുന്നു. '...ധൂമൊഭൂത്വാf ഭ്രംഭവത്യഭ്രംഭൂത്വാ മേഘൊ ഭവതി മേഘോ ഭൂത്വാപ്രവർഷതി' എന്നു ഛാന്ദോഗ്യശ്രുതിയും '....നീഹാരരസ മേതനായ് ഭൂമൗ പതിച്ച്...' എന്നു രാമായണവും പറയുന്നത് ഈ ശരീരത്തിന്റെ പതന ത്തെക്കുറിച്ചാണ്. ഈ അമ്മയമെന്ന ശരീരം സ്വർഗ്ഗനരകങ്ങൾ രണ്ടിലും സമാനമെന്ന് ഉപനിഷദ്ദീപികയിൽ വിവരിച്ചിട്ടുണ്ട്."

മകരം 23: ഇന്നു സ്വാമിക്കു കിട്ടിയ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ ഒരു മറുപടി.

ഇരിങ്ങാലക്കുട

ഓം ശിവമയം

അവിടെനിന്നും അനുശോചനഅനുകമ്പാപൂർവം അയച്ചുതന്ന കത്തുകിട്ടി. വാത്സല്യ പൂർവകമായ ആ എഴുത്ത് അത്യന്തം ആശ്വാസത്തെ തരുന്നു. അതിലേയ്ക്കു വളരെ വന്ദ നങ്ങളും നന്ദിയുംപറഞ്ഞുകൊള്ളുന്നു. 'വിധി വിഹിതമേവനും ലംഘിച്ചുകൂടുമൊ' എന്നാ ണല്ലോ. ലോകത്ത് ഉത്ഭവും ക്ഷയവും എല്ലായ്പ്പോഴും നടന്നുകൊണ്ടുതന്നെ ഇരിക്കുന്നു. ജനിച്ചവർക്കു മരണം നിശ്ചയമായും ഉണ്ടെന്നു സമാധാനപ്പെടാമെങ്കിലും അകാലമര ണംനിമിത്തം സങ്കടംതോന്നിപ്പോയി. പഴംകഥയാകുമ്പോൾ വ്യസനം താനെമാറുന്നു. എന്നെ ഉപദേശിച്ച് ഇവിടെ അയച്ചത് ആ സോദരിയായിരുന്നു. ഞങ്ങൾ തമ്മിൽ വളരെ സ്നേഹിച്ചിരുന്നതിനാൽ വലുതായ ദുഃഖം തോന്നുകയും അതിനെ സഹിക്കയും ചെയ്ത തിനാൽ ഭാവിയിലുള്ളതെല്ലാം ലഘുവായി എന്നൊരു സമാധാനംകൂടിയുണ്ട്. മരിക്കുന്ന തിനൊരുകൊല്ലം മുമ്പു തുടങ്ങി വൈദികവൃത്തിയിൽ അധികം ശ്രദ്ധവെച്ചുതുടങ്ങി. നാലു മാസത്തിനുമുമ്പ് നമ്മുടെ സ്വാമികൾ അവിടെപ്പോയി ഉപദേശംകൊടുത്തു. സ്വല്പകാ ലത്തെ താമസിത്തിനിടയ്ക്കു പ്രപഞ്ചത്തെക്കുറിച്ചും മറ്റും സ്വാമി അനേകം പ്രസംഗ ങ്ങൾ ചെയ്കയാൽ മനസ്സു ദൃഢമായി ഭവിച്ചു. നിഷ്ഠയും വളരെക്കണിശമായി നടത്തി വന്നിരുന്നു. പ്രാണൻ പോകുന്നതുവരെ ശരിയായ ബോധം ഉണ്ടായിരുന്നു. പ്രാണൻ സുഖമായി പോയത് ചാരിതാർത്ഥ്യംതന്നെ. 'ഞാൻ' എന്നും 'എന്റേത്' എന്നുമുള്ള വിചാരം വരുമ്പോൾ അതു ദുഃഖരൂപമായിത്തീരുന്നു. ഇപ്പോൾ കഴിഞ്ഞ യുദ്ധത്തിൽ അനേകം ജനങ്ങൾ മരിച്ചിട്ടുണ്ടല്ലോ. അവരുടെ ബന്ധുക്കൾക്കു കാണുന്ന ദുഃഖം മറ്റാർക്കും ഉണ്ടാ വില്ല. എന്റെ എഴുത്തും ബ്രഹ്മാഞ്ജലി രണ്ടാംഭാഗവും അവിടെ കിട്ടിയിരിക്കുമല്ലോ. പുസ്തകം അങ്ങോട്ടയച്ചിട്ടില്ലെന്നറിഞ്ഞ ഉടൻ തന്നെ ഇവിടെ വന്നതിനെ അയയ്ക്ക യാണു ചെയ്തത്. വേദാധികാരനിരൂപണം ഏതു നിലയിലെത്തി എന്നറിവാൻ ആഗ്രഹ മുണ്ട്.

എന്ന്, സ്വന്തം

പ്രേമാസ്പദൻ (ഒപ്പ്)

ഈ മറുപടിയും സ്വാമിയുടെ മുൻകത്തും തിരുമനസ്സിലെ ജ്യേഷ്ഠസഹോദരിയുടെ മരണം സംബന്ധിച്ചുള്ളതെന്ന് സ്പഷ്ടമായല്ലോ. പുസ്തകക്കാര്യം പറഞ്ഞത് തിരുമനസ്സിലെ രക്ഷാധികാരത്തിൽ ആരംഭിച്ചിട്ടുള്ള 'ശ്രീ ചട്ടമ്പി സ്വാമിസ്മാരകഗ്രന്ഥമാലയിൽ ദ്വിതീയസഞ്ചികയും സ്വാമി ഇരിങ്ങാലക്കുടെ താമസിച്ചിരുന്നപ്പോൾ 'വാണീക്ളേബരം' യന്ത്രശാലയിൽ അടിക്കാനേല്പിച്ചതും ആയ ബ്രഹ്മാഞ്ജലി രണ്ടാംഖണ്ഡത്തെപ്പറ്റിയാണ്. വേദാധികാര നിരൂപണം ശ്രവണപരിചയപ്പെട്ടിട്ടുള്ള ഒരു നിബന്ധമാണല്ലോ. പത്തുമുപ്പതുവർഷങ്ങൾക്കു മുമ്പ് പരമഭട്ടാരസ്വാമിതിരുവടി രചിച്ച ടി ഗ്രന്ഥം അവലോകനോത്സുകരായ ജനങ്ങളുടെ ഭാഗ്യതാരസ്ഥിതിവൈഷമ്യംകൊണ്ടു ജീർണ്ണപ്പെട്ടു കിടന്നതിന്റെ സാരോദ്ധാരം പകർത്തുന്നതിനായി സ്വാമിയെ ഏല്പിച്ചിരിക്കുന്നു എന്ന സംഗതികൂടി അതിനെ സംബന്ധിച്ചുണ്ടായ ജിജ്ഞാസയെ പുരസ്കരിച്ച് ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

മകരം 24: "മിസ്റ്റർ ടി. കെ. കൃഷ്ണമേനോന്റെ 'പ്രഭാഷണവും ഉപന്യാസവും' എന്ന ആംഗലഭാഷാമയമായ കൃതി സംഭാവനചെയ്തതു വായിച്ചുതീർത്തു" എന്ന് ഇന്നത്തെ ഡയറിയിൽ കാണുന്നു. പ്രസ്തുതഗ്രന്ഥത്തെപ്പറ്റി സരസഗംഭീരമായ ഒരു ചെറിയ നിരൂപണം സ്വാമികൾ എഴുതിയതു ചുവടെ ചേർക്കുന്നു: "ശ്രദ്ധേയങ്ങളായ അനവധി വിഷയങ്ങളടങ്ങിയ ഇതിൽ രാജാകേശവദാസൻ, കൂട്ടുകുടുംബയേർപ്പാടും അതിന്റെ ഗുണദോഷങ്ങളും, മലയാളഭാഷാസാഹിത്യം, ഹിന്ദുജാതിബന്ധം, രസതന്ത്രോപക്രമം ഇങ്ങനെ ചിലത് എനിക്ക് ഏറെ രുചിതങ്ങളായിത്തോന്നി. മദ്ധ്യവയസ്സോടടുക്കുന്നേ ഉള്ളൂവെങ്കിലും വൃദ്ധകീർത്തിയായ ഗ്രന്ഥകാരന്റെ ഇതിലെ രചനാപ്രണാളിശ്ലാഘ്യനടയെ അവലംബിച്ചിരിക്കുന്നു. ധാരാളം സാഹിത്യകേസരികൾ, രസതന്ത്രകോവിദന്മാർ കലാശാലപ്രതിനിധികൾ, മഹാകവികൾ മുതലായ മാന്യന്മാർ ഒരുപോലെ അനുമോദിച്ചുകാണുന്ന സ്ഥിതിക്ക് അതു വസ്തുതത്വതല സ്പർശിയെന്നു ഞാൻ എന്തിനു പറയുന്നു!

രാജാകേശവദാസന്റെ ചരിത്രങ്ങളിലും അദ്ദേഹത്തെ സംബന്ധിച്ചുള്ള ഐതിഹ്യങ്ങളിലും അടങ്ങാത്ത പല വിശിഷ്ടഭാഗങ്ങളും ആ ഘട്ടത്തിലുണ്ടെന്നു വന്നത് ഒരു വിശേഷംതന്നെ. സമരഭൈരവപ്രകൃതിയായ തന്റെ വംശത്തിന് ഉത്തമമാതൃകയെന്നവണ്ണം നെയ്യാറ്റിൻകരനിന്നുള്ള അദ്ദേഹത്തിന്റെ കളത്രം ശ്രീരംഗപട്ടണനിരോധസമയത്ത് ഇംഗ്ലീഷുപക്ഷംനിന്നു പോർചെയ്ത സ്വപ്രേയാനോടൊരുമിച്ചു പാളയത്തിൽ താമസിച്ചിരുന്നു എന്നു പറയുന്നതു നോക്കുക. നെയ്യാറ്റിൻകര എന്നാണു ഇതിൽ പറയുന്നതെങ്കിലും വിളവംകോട് എന്ന മറ്റു ചിലടത്തു പ്രസ്താവമുള്ള ടിയുടെ പ്രധാന ഗൃഹനായികയെയാണൂന്നിയതെന്നു തോന്നുന്നുണ്ട്. ടി നങ്കകോയിക്കൽ ഭവനത്തിലെ ചക്രായുധവിക്രമന്മാരായിരുന്ന കുറുപ്പാശാന്മാരുടെ ലളിതസഹോദരത്തിനു - വംശലതയ്ക്കു - സമരാങ്കണം 'ഭാമ', 'സുഭദ്ര' മുതലായവർക്കെന്നപോലെ വിഹാരവേദിയായിരുന്നത് ആശ്ചര്യമല്ല. ഇവിടം പ്രാചീനമലയാളത്തിലെ '...സംഗ്രാമാങ്കണഭൈരവാഃ' എന്ന ഭാഗത്തെ ഓർമ്മിപ്പിക്കുന്നു. 'യഥാർത്ഥമായ മഹാപുരുഷത്വം - പെരുമ - ദാരിദ്ര്യത്താൽ ചവിട്ടിത്തേയ്ക്കപ്പെട്ടിരുന്നാലും അഭ്യുദയം പ്രാപിക്കതന്നെ ചെയ്യും' എന്ന് ആഭാണകോക്തിയെ പുരസ്കരിച്ചു രാജാകേശവദാസന്റെ ഉപക്രമങ്ങൾ ഉദാഹരണക്ഷമങ്ങളാണെന്നും, ശ്രീരംഗപട്ടണത്തിലെ ഉടമ്പടിക്കുശേഷം, തിരുവിതാംകൂറിനെ ശരണംപ്രാപിച്ചിരുന്ന രാജപ്രഭൃതികളെ യഥാസ്ഥാനം നിവേശിപ്പിക്കണം എന്ന മദ്രാസ് ഗവൺമെന്റിന്റെ അപേക്ഷപ്രകാരം താൻ നിയുക്തനായപ്പോൾ യാതൊരു കേടുപാടിനും രസഭംഗത്തിനും ഇടം കൊടുക്കാതെയും സ്വാർത്ഥബുദ്ധി ബാധിക്കാതെയും സ്വകൃത്യനിർവഹണത്തിൽ പ്രദർശിപ്പിച്ച മഹാനുഭാവത്വം പ്രശംസാർഹമെന്നും മറ്റും പറയുന്ന ഭാഗങ്ങൾ ആ മഹാന്റെ കീർത്തിസ്തംഭഘണ്ടാഘണഘണങ്ങളായിക്കരുതാം.

വളരെ സംഗതികളടങ്ങിയ ജാതിബന്ധം എന്ന ഘട്ടത്തിൽ ചാതുർവർണ്യമൂലപര മായി പലരും വ്യഖ്യാനിക്കുന്ന പുരുഷസൂക്തമന്ത്രഭാഗത്തെ ദേശവിശേഷസൂചകമായി വിവരിച്ചതിൽ അഭിപ്രായവ്യത്യാസമുണ്ടാകാമെന്നുവരികിൽ അതിന്റെ മൂലതത്വം,

'സൂച്യഗ്രേ കൂപഷകൾക്കും തദുപരിനഗരം

തത്ര ഗംഗാപ്രവാഹഃ' എന്നു പറഞ്ഞതുപോലെ ഉള്ളതാകയാൽ അസ്വരസം ആകു ന്നില്ല.

സംയുക്തരസ - തതഃ - ശാസ്ത്രോപക്രമഘട്ടത്തെപ്പറ്റി വളരെ പറയേണ്ടിയിരിക്കു ന്നുവെങ്കിലും ആ ഭാഗം കുറെ മുമ്പുദ്ധരിച്ചിരിക്കയാൽ ആവർത്തിക്കുന്നില്ല. ഈ വിഷയ ത്തിനുപോലും അന്യരാജ്യക്കാർ ഭാരതീയർക്കു കടപ്പെട്ടിരിക്കുന്നു എന്നു നല്ല തെളി വോടുകൂടി ഇതിൽ സ്ഥാപിച്ചിട്ടുള്ളത് ഏറ്റവും അഭിനന്ദനീയമാണ്. ആകപ്പാടെ ഈ പുസ്തകം വളരെ ഉപയോഗപ്രദമാണെന്നു പറയുന്നതുകൂടാതെ ഇതു മലയാളത്തിൽ അവതരിച്ചു കാണ്മാനാഗ്രഹിക്കയും ചെയ്യുന്നു.

മകരം 30: ഒരു വിവിധ ബിരുദശാലിയായ മേനോൻ അവർകളുടെ ഒരെഴുത്ത് സ്വാമിക്കു കിട്ടിയത് താഴെച്ചേർക്കുന്നു.

എറണാകുളം

ശ്രീ

നമസ്കാരം!

ബുക്കുകൾ കിട്ടി. നന്ദിയില്ലാഞ്ഞിട്ടല്ല മറുകുറി അയയ്ക്കാത്തത്. നിങ്ങളെപ്പോലെയു ള്ളവർക്കു മാനസപൂജ മതിയെന്നുള്ള ധൈര്യത്താലാണ്.

മുദ്രാലയക്കാർക്കു ശകാരിച്ചെഴുതിയതിൽ, പുസ്തകം അയച്ചതായി അറിയിക്കുന്നു. കിട്ടിയിരിക്കുമല്ലൊ. നിങ്ങൾ ആവശ്യപ്പെടുന്ന കൃത്യനിഷ്ഠയോടുകൂടിയ അച്ചുക്കൂടക്കാർ കേരളത്തിൽ ഉണ്ടായിട്ടില്ല, ഉണ്ടാകുമെന്നും തോന്നുന്നില്ല.

ചട്ടമ്പിസ്വാമി അവർകൾക്ക് കുറച്ചുകാലമായി ശരീരസുഖം പോരാതെ ഇരിക്കുന്നു. മരുന്നു സേവിക്കുന്നതുമില്ല. അതു പോരെന്ന് ഇന്നും ഞാൻ എഴുതിയിട്ടുണ്ട്.

എന്റെ പുസ്തകങ്ങളെക്കുറിച്ചുള്ള വിമർശനങ്ങൾ ഡയറിയിൽനിന്ന് പകർത്തി അയ ച്ചുതന്നാൽ നന്ന്.

എന്ന് ആശ്രിതൻ.....

.....മേനോൻ (ഒപ്പ്)

കുംഭം 6: സ്വാമികൾ ഈ എഴുത്തിന് അയച്ച മറുപടി.

കരുനാഗപ്പള്ളി

ശ്രീ

മിത്രമണേ,

സസ്നേഹം അയച്ച കത്തുകിട്ടി. താങ്കൾ വിചാരിച്ചതുപോലുള്ള 'മാനസപൂജ' പോരാ ഞ്ഞിട്ടൊ ബാഹ്യപൂജയിൽ ഭ്രമിച്ചിട്ടൊ അല്ല പുസ്തകങ്ങൾ കിട്ടിയോ എന്നു ചോദിച്ചത്;

അഞ്ചലാഫീസുകാരുടെ അമാർഗ്ഗപര്യടനം സംബന്ധിച്ചുള്ള നിത്യാനുഭവം ആസ്പദമാക്കിമാത്രമാണ് അങ്ങനെ ചെയ്തത്. താങ്കളുടെ കൃതികളെക്കുറിച്ചുള്ള വിമർശം ഡയറിയിലെ നടയ്ക്കൊത്ത ഹ്രസ്വാകൃതിയാണെങ്കിലും താല്പര്യമനുസരിച്ച് പകർത്തി അയയ്ക്കുന്നു. അഘം പിൻനിർത്തണം...

ഇനി മറുപടിയെ ഊന്നി സ്വല്പംകൂടി പറയാനുണ്ട്. ഞങ്ങൾ "ആവശ്യപ്പെടുന്ന കൃത്യനിഷ്ഠയോടുകൂടിയ അച്ചുകൂടക്കാർ കേരളത്തിൽ ഉണ്ടായിട്ടില്ല, ഉണ്ടാകുമെന്നും തോന്നുന്നില്ല" എന്നു പറഞ്ഞതു മുഴുവൻ സമ്മതിക്കത്തക്ക നിലയിലല്ല എന്റെ അനുഭവം. അതു സമ്മതിച്ചാലും പറഞ്ഞതുപോലെ ഒന്നും ചെയ്യാതെ പ്രസാധകനെ തൃണവദ്ഗണിച്ച് വലിവെ വന്ന വല്ല മധ്യസ്ഥനുമായി ഇടപെട്ട് ഇത്രയധികം നാളായി മൗനമവലംബിച്ചിരിക്കുന്നമാതിരിക്കാരുണ്ടെന്ന് എനിക്കും തോന്നുന്നില്ല. അവർ എനിക്ക് എഴുത്തയയ്ക്കുന്നില്ല. പുസ്തകവും അയച്ചില്ല. ഒരുപ്രതി ഇരിങ്ങാലക്കുടെനിന്നും (His Holiness Thachudaya Thampuran) എനിക്ക് അയപ്പിച്ചുതന്നതേയുള്ളൂ. അവർ അവിടെ പിടിച്ചിരിക്കയാണ്. ഇതു സംബന്ധമായി അവർക്ക് തെറ്റുപറ്റി. വല്ല വ്യവഹാരവും വേണ്ടിവന്നാൽ, എന്നോടു പറയാതെ, അതവിടെ ചേരുമോ എന്നുപോലും അവരോർക്കുന്നില്ല. അതിനൊന്നിനും ഇടയാകയില്ലെന്ന്,... താങ്കളുംകൂടി ഇടപെട്ടിട്ടുള്ള കാര്യമാകകൊണ്ട്, ഇവിടെ സമാധാനപ്പെടുന്നു.

വേറെ വിശേഷമൊന്നുമില്ല. എന്ന് ക്ഷേമാകാംക്ഷി

സ്വന്തം,

എൻ. തീർത്ഥസ്വാമി

(ഒപ്പ്)

മിസ്റ്റർ മേനവന്റെ ഗ്രന്ഥങ്ങൾക്കു സ്വാമികൾ ചെയ്ത നിരൂപണങ്ങൾ ഡയറിയിൽനിന്നുദ്ധരിച്ചുതന്നെ കാട്ടിയല്ലൊ. അപേക്ഷയനുസരിച്ച് മിസ്റ്റർ മേനവനു സ്വാമികൾ അവയെ പകർത്തി അയച്ചതായി അറിയുന്നുണ്ട്. ഈ രണ്ടെഴുത്തിൽനിന്നും സ്വാമികളുടെ കൃത്യനിഷ്ഠയ്ക്കുള്ള പിടിപാട് നമുക്ക് നല്ലപോലെ മനസ്സിലായി. എന്നാൽ ഇവയിൽ അന്യോന്യം ചെയ്തിട്ടുള്ള അഭിസംബോധനകൾ സൂക്ഷിക്കേണ്ടതായുണ്ട്. മിസ്റ്റർ മേനവൻ സ്വാമികളെ 'നിങ്ങൾ' എന്നും, സ്വാമികൾ അദ്ദേഹത്തെ 'താങ്കൾ' എന്നും ആണ്, അതിലേയ്ക്ക് ഉപയോഗിച്ചിരിക്കുന്നത്. ഈ മാന്യന്മാർ തമ്മിൽ ബഹുവിധത്തിലും ഉണ്ടാകുന്ന അന്തരങ്ങൾക്ക് ഒരു നിശ്ചയവുമില്ലതന്നെ. ഒരാൾ സർവവന്ദ്യനായ ഒരു യതീശ്വരൻ; മറ്റേ ആൾ വെറുമൊരു ലൗകികൻ; എന്നിട്ട് സ്വാമികൾ പ്രയോഗിച്ച പദം എത്രമാത്രം ആദരണീയമായിരിക്കുന്നു! സ്വാമികളുടെ വിനയം തീർച്ചയായും അന്യാദൃശംതന്നെയാണ്. മിസ്റ്റർ മേനവൻ നല്ല കാര്യജ്ഞനായിരുന്നിട്ടും അദ്ദേഹം ഇങ്ങനെ ചെയ്തതു സ്വാമികൾ അഭിപ്രായപ്പെട്ടതുപോലെ ഒരാളെമാത്രം സംബന്ധിച്ചതല്ല, വടക്കർക്കെല്ലാം, വിശേഷിച്ച് കൊച്ചീക്കാർക്കുള്ള ഒരു സ്വഭാവവിശേഷമാകുന്നു. ഇവർ ഒരു 'പരമഹംസ'നെ ശുദ്ധലൗകികർ അന്യോന്യം വിളിക്കാറുള്ള 'മിസ്റ്റർ' എന്ന പദംകൊണ്ടും വിളിക്കാറുണ്ടുപോൽ! തിരുവിതാംകൂറിലുള്ള ഒരുത്തരും അങ്ങനെ ചെയ്യാറില്ലെന്നുള്ളത് സർവ്വവിദിതമാണുതാനും. സ്വാമികൾ ഈ 'നടപടി'യെപ്പറ്റി ഒരിക്കൽ അഭിപ്രായം പുറപ്പെടുവിച്ചപ്പോൾ, ചില കാരണങ്ങൾ കാട്ടി ഞാൻ വിയോജിക്കയാണു ചെയ്തിരുന്നത്. ഇപ്പോൾ ആയത് അസ്ഥാനത്തിലായി എന്നു പറയേണ്ടിയിരിക്കുന്നതിൽ വ്യസനിക്കുന്നു.

കുംഭം 8: ഇന്ന് സ്വാമിക്കു കിട്ടിയ ഒരെഴുത്തു ചുവടെ ചേർക്കുന്നു:

തൊടുപുഴ

ശിവമയം

നമസ്കാരം!

തെക്കൻകന്നടത്തിലെ ജാതിപരിവർത്തനചെയ്ത 'മരയ്ക്കാന്മാരിൽ' ഒരുവൻ എവിടെയോ എന്തോ ഒന്നു 'പൂച്ച' യുടെ നിലയിൽ ഗുപ്തമായി 'സമ്യക്ന്യസിച്ച'തിൽ കൃമിച്ചതു 'പുംരൂപത്തിൽ പെരുമ്പുഴ കടന്ന് ഈ നാട്ടിൽ തിരുവനന്തപുരത്തു വരികയും 'ഗണപതിമൂർത്തി'യായി 'പോറ്റി' വരികയും ചെയ്യുന്നു. ഇതിന്റെ വ്യാഖ്യ എങ്ങനെ.

മൂലം മറന്നാൽ മുശ്രുതിയെന്നു പറയുന്നല്ലൊ. ഇതിന്റെ താല്പര്യം 'ത്രിജാത'നെയാണോ കുറിക്കുന്നത്. ഇതിൽ അല്പം രഹസ്യമടങ്ങിയിരിക്കയാൽ വിവരണസഹിതം ഡയറിയിൽ ചേർപ്പാൻ കരുണയുണ്ടാകണമെന്നപേക്ഷ.

എന്ന് ആശ്രിതൻ,

കെ. രാമൻപിള്ള (ഒപ്പ്)

സ്വാമികൾ ഈ എഴുത്തിനെ തുടർന്ന് ഇങ്ങനെ എഴുതിയിരിക്കുന്നു.

"ലേഖകന്റെ അപേക്ഷയനുസരിച്ച് ഇതിനെ വിവരിക്കാൻ മനസ്സമാധാനമുണ്ടാകുന്നില്ല. അതു കൂടാതെതന്നെ ഉദ്ദേശം ഗ്രഹിക്കുമെന്നു കരുതുന്നു. എന്നാൽ ആകെക്കൂടി, മുക്കുവർ ബ്രാഹ്മണരായിത്തീർന്നവരാണു മാധ്വബ്രാഹ്മണരെന്നു തെക്കൻകാനറായിൽ ഒരു വിശ്വാസമുള്ള പ്രകാരം 'ആന്റിക്വറി'യിൽ മിസ്റ്റർ വാൾട്ടുഹൗസ് പറഞ്ഞതുപോലെ, തെക്കൻകന്നടജില്ലയിലെ മുക്കുവന്മാർ ബ്രാഹ്മണരായിട്ട് അഞ്ഞൂറിലധികം വർഷങ്ങളായിട്ടില്ലെന്നു ശിലാലിഖിതം അടിസ്ഥാനപ്പെടുത്തി മറ്റൊരു ധ്വര (Dr. A. C. Bernell) സ്ഥാപിച്ചിട്ടുള്ളതിനെ ഇതിൽ ഗർഭീകരിച്ചിരിക്കുന്നതായികാണുന്നു. ഇപ്പോൾ മലയാളത്തിൽ സ്ഥാനമുറപ്പിച്ചു ശാങ്കരമതസ്ഥരായിക്കഴിയുന്ന ചിലരുടെ പൂർവ്വസ്ഥിതി അതിൽനിന്ന് അണുയളവു അകന്നതല്ലെന്ന് ഏവർക്കും അറിയാമല്ലോ. ഹന്ത! ജന്മിഗണേശ! സൂത്രപ്പണി മോശം."

കുംഭം 10: ഇന്നു സ്വാമികൾ അദ്ദേഹത്തിന്റെ പ്രധാന ശിഷ്യരിലൊരു... ഒരു കത്തയച്ചു. ആ എഴുത്ത് ഇവിടെ ചേർത്തുകൊള്ളുന്നു.

കരുനാഗപ്പള്ളി

ശിവമയം

മാന്യവരാ!

ഈയിടെ തമ്മിൽ കാണാൻ തരമാകുന്നില്ല. ലേഖപ്രതിലേഖങ്ങളുമില്ല; എങ്കിലും ബന്ധുമിത്രാദിവഴിയായി അവിടെയുള്ള അവസ്ഥാവിശേഷം ചിലപ്പോൾ ഗ്രഹിക്കാൻ സംഗതിയായിട്ടുണ്ട്. Brother– അഗ്രജൻ – മിസ്റ്റർ – ചെല്ലപ്പാവുപിള്ള വൈക്കത്തുവച്ചു പറഞ്ഞ സംഗതിക്ക്, അതത്രെ എളുപ്പത്തിൽ മറന്നുകളകയില്ലെന്നു സമാധാനം നൽകിയതായി എന്നെ അറിയിച്ചിരുന്നു. എന്നാൽ അവസാനം അതങ്ങനെതന്നെ – വിസ്മൃതികോടിഘടിതം – ആയതിൽ ആശ്ചര്യത്തിനു വകയില്ല. പിന്നത്തെ സ്ഥിതി വൈഷമ്യംകൊണ്ട് സകലതും – ഹിംസയെപ്പറ്റി ബുദ്ധന്റെ നിലയിലും മാംസാദ്യാഹാരത്തെ ഊന്നി ഒരു

പരിശുദ്ധവേദാന്തിയുടെ നിലയിലും ഗംഭീരമായി പ്രസംഗിച്ച് ഒടുവിൽ ജീവകാരുണ്യാവ താരമൂർത്തിപോലെ ചർമ്മാസനസ്വീകാരത്തെക്കൂടി ഞങ്ങളുടെ നയത്തിൽ അപലപിച്ച് എനിക്കുൾക്കുളിർമ്മ വരുത്തി ബ്രഹ്മോപദേശം കൈക്കലാക്കിയതുവരെയുള്ള കാര്യവും സമ്പ്രദായമര്യാദയും എല്ലാം – മറന്നതായി ഊഹിക്കാൻ അവസരം ഉണ്ടാക്കിയതു കഷ്ട മായിപ്പോയി. ഇങ്ങനെ ഒരെഴുത്തയയ്ക്കാൻ കുറെമാസങ്ങളായി വിചാരിച്ചുവരികയായി രുന്നു. തെളിവുസംബന്ധിച്ച് തൃപ്തിവരായ്കയാൽ ഇത്രത്തോളം വൈകി എന്നേയുള്ളൂ. ബിരുദശാലിയും തുല്യസ്ഥാനികനും ആയ ഒരു മാന്യൻ ശ്രീമന്മുഖമായി ഗ്രഹിച്ചുപറ ഞ്ഞാൽ അതിനെ പ്രാഡ്വിപാകപ്രവേകന്മാർപോലും ഉത്തമസാക്ഷ്യമായി അംഗീകരിക്ക യില്ലയോ എന്നോർത്ത് ഇപ്പോൾ ധൈര്യമവലംബിച്ചു. അന്നു ഡോക്ടർവർഗ്ഗത്തെ വിസ്മ രിച്ചുകളഞ്ഞ ധൈര്യം എവിടെ മറഞ്ഞു. ഏതായാലും അന്നത്തെ പ്രാരബ്ധകർമ്മം എന്നെ ആ വഴി ആകർഷിച്ചു. ദക്ഷിണവാമാർദ്ധങ്ങളെ മുറയ്ക്കു സ്ഥാനഭ്രംശം ചെയ്യുന്ന സ്ത്രീപും വ്യക്തികളെപ്പറ്റി ഒരു ന്യായാസനസ്ഥനോ, ലോകത്തിനോ തോന്നാവുന്നതിലെത്രയോ അധികം ജുഗുപ്സ ദേശികന്മാരെ പരിത്യജിച്ചുവരുന്നവരുടെ നേരെ തോന്നുമെങ്കില തിൽ ഒട്ടുംതന്നെ അത്ഭുതപ്പെടാനില്ലല്ലൊ. ദുരാരബ്ധഫലം!

'അസൂയക്കാരനും വക്രബുദ്ധിയും മുഖസ്തുതിക്കാരനും ആയവന് ഉപദേശിച്ചുപോ കാതെ അതിഗോപ്യമായി വെച്ചുകണ്ടാൽ താൻ നിധിതുല്യം ഉപകരിക്കയും മഹിമയോ ടിരിക്കയും ചെയ്യുന്നതാണെന്നു ബ്രഹ്മവിദ്യ ബ്രഹ്മാധിഷ്ഠാനത്തിൽ – ബ്രഹ്മപ്രജാപതി സമക്ഷത്തിൽ – അറിയിച്ചതായി' ശ്രുതി പറയുന്നു. ഈ ഭാഗം വിസ്മരിച്ചല്ല ഞാൻ പ്രവർത്തിക്കാറ്. അവരവരുടെ സന്താനങ്ങൾ വിപരീതവൃത്തികളായിപ്പോയെങ്കിലോ എന്നു ശങ്കിച്ച് ശൈശവത്തിലേ അവരുടെ രക്ഷാകർത്തൃത്വം മാതാപിതാക്കന്മാർ ഉപേക്ഷിക്കാ റില്ലല്ലൊ എന്നാണ് ഇങ്ങനെയുള്ള ഘട്ടങ്ങളിൽ എന്റെ വിചാരം. നമ്മുടെ ആദ്യദർശന ത്തിൽ മനസ്സിന്റെ 'ഈക്വിലിബ്രിയ'ത്തെ – സമനിലയെ – ബലമായി പാലിക്കുന്നു എന്ന കാര്യത്തിൽ പ്രദർശിപ്പിച്ച വാഗ്ധോരണി ഏതോ കോണിൽ അപ്പോൾത്തന്നെ വിലയി ച്ചുവെന്നു അനന്തരകാലത്ത് ബോധപ്പെടുന്നതിനിടവരുത്തിയതിനാൽ ഇതു രണ്ടാമത്തെ അനുഭവമായി ഞാൻ എടുക്കുന്നു.

ഇനിയെങ്കിലും അന്നു പറഞ്ഞതെല്ലാം ഓർമ്മിച്ചു പെരുമാറുമെന്നു വിശ്വസിക്കുന്നു. അല്ലാത്തപക്ഷം എന്റെ നയത്തെ ശാസിച്ചുകൊള്ളാം. ഇത്രയും പറഞ്ഞതിൽ വകവെച്ച് അധികാരത്തിൽ ദുർവിധം ആരോപിക്കരുതെന്നപേക്ഷ. മറുപടി അയച്ചാൽ നന്ന്.

എന്ന് സ്വന്തം,

എൻ. തീർത്ഥസ്വാമി

കുംഭം 11: "സ്വാമികൾ ഇന്നു ശ്രീവർദ്ധനത്ത് എഴുന്നരുളി, വിശ്രമിച്ചശേഷം ഒരു സംഭാ ഷണം ഉണ്ടായത് വിഷവൈദ്യം മുതലായതിനെ പരാമർശിക്കാനിടയായി. അതിനെ സംബ ന്ധിച്ച് ചിദ്രസാഭരണൻ സ്വാമികളോടിങ്ങനെ ചോദിച്ചു:

"ശ്രീമദഗ്രജനുണ്ടായ കഠിനവിഷപീഡ....പരിഛേദം ഉപേക്ഷിച്ചിരിക്കയായിരുന്നല്ലൊ. ഇന്നാൾ പരമവിശുദ്ധബോധനെ ഒരു മൂർഖൻപ്പാമ്പു കടിച്ചെന്നും തൽക്ഷണം വിഷം തീർത്തുവെന്നും ടിയാൻ പറയുകയുണ്ടായി."

സ്വാമി: "മുമ്പു വലിയ ചില ക്രിയ ചെയ്യേണ്ടിവന്നതിനാലാണ് ആ രീതിവിട്ടുകള ഞ്ഞത്. ഒന്നും ചെയ്യാതെ കഴിക്കണമെന്നുണ്ടായ ഉപേക്ഷ ഒടുവിൽ ക്ലേശലമായി. ഇതിന്, ഉടനടി ആയിരുന്നതിനാൽ, ഒട്ടും പ്രയാസം ഉണ്ടായില്ല. അല്ലെങ്കിലും ആ യാത്രയിൽ

അർദ്ധരാത്രി സമയം മാർഗ്ഗമദ്ധ്യെവെച്ച് അതു സംഭവിച്ചതിൽ അയാളെ എടുത്തുകൊണ്ടുപോകയോ അന്യരെ വിളിപ്പിച്ചെടുപ്പിക്കയോ ചെയ്യേണ്ടതായി വരുന്നസംഗതി മനസാപി ദുർദ്ധരമല്ലയോ? 'ഇന്നവിധം' - വിയദ്ഗുഹയിൽ, സ്ഥാനത്ത് - ജിഹ്വാഗ്രം ഘടിപ്പിച്ച് - 'നോക്കൂട്ടാൽ വിഷമില്ല' എന്നു സ്വാമിതിരുവടി അരുളിയിട്ടുണ്ട്. അത് അപ്രകാരം അങ്ങുപോയി. ആദിയിലാർജ്ജിച്ച ഏതദ്വിഷയകമന്ത്രസിദ്ധി മുതലായതിന്റെ സ്വരൂപം അവിശേഷേണ ഫലിക്കുന്നതും അപ്പോൾതന്നെ. പിന്നെ,

'ആത്മാനം കാളീം മത്വാ മന്ത്രംജപ്ത്വാ പുനഃക്വ വിഷ-
മിതിവദേത് തത്ര വിഷം നശ്യതി'

- തന്നെ ഗുണാത്മികയായ പരാശക്തിയായി ഭാവിച്ച് മന്ത്രം ജപിച്ചിട്ട് ഏതു വിഷം എന്തു വിഷം എന്നു നിഷേധിച്ചാൽ വിഷം തീരും - എന്നു നാരായണീയം പറയുന്ന വിധത്തിലും മാറ്റാം. പക്ഷെ, ഇതുപോലത്തെ സന്ദർഭം വിലയ്ക്കു കിട്ടുകില്ല; എന്നുവച്ചാൽ അവസരം അത്യുൽക്കടമായിരിക്കണമെന്നു താല്പര്യം."

ചിദ്രസാഭരണൻ: "മരണലക്ഷണലക്ഷിതനായ ഒരു മാന്യന് ആയുർദൈർഘ്യം നൽകിയതായി അവർക്കും ഞങ്ങൾക്കും ബോദ്ധ്യമുണ്ടല്ലോ. അവിടെ അതിന് അവസരമുണ്ടാക്കിയതെന്തായിരിക്കാം?"

സ്വാമി: "ബഹിർമ്മുഖാവസ്ഥയിൽ ഗുരുതരമായി കരുതുന്ന പല സംഗതികളിലും ഞാൻ വ്യാപൃതനായിരുന്നതും, ആ നിലയിൽ അയാൾ ഇവിടം വിട്ടുകൂടാതിരുന്നതും, ടി ധന്യന്റെ മഠംപോലെ വാസയോഗ്യമായി ഈ താലൂക്കുകളിൽ എന്റെ കണക്കിൽ വേറൊന്നു കാണാതിരുന്നതും മറ്റും അറിയാമല്ലൊ. അങ്ങനെയുള്ള സന്ദർഭങ്ങളിൽ, 'മനസശ്ചേന്ദ്രിയാണാം ച.....' ശാസ്ത്രപ്രകാരമാകുന്ന തപസ്സ് ഏതിനും മതിയാകും. സർവ്വഥാ സർവദാ അനുകമ്പ്യനായ ആ ചെറുശിഷ്യന് ജന്മദൻ വഴിയായി വന്ന ഏങ്ങലിനെ പെട്ടെന്നു സമൂലം മാറ്റിയതുപോലെ മൂത്തപിള്ള ജ്യേഷ്ഠന്റേതു മാറ്റിക്കൂടയോ എന്ന് ആരോ ചോദിച്ചതുപോലെ ചോദിക്കാൻ പാടില്ലെന്നിതുകൊണ്ടു കാണാം. അനുഗ്രഹം അത്യുൽക്കടാവസ്ഥയെ പ്രാപിക്കുന്നതിനു സാമഗ്രിയെ അപേക്ഷിക്കുന്നതുകൊണ്ടാണ് ഇതിന്റെ ഫലം നിഗ്രഹഫലംപോലെ അത്രകണ്ട് ക്ഷിപ്രപ്രകാശമല്ലാത്തത്. ഈ തത്ത്വം മനസ്സിലായാൽ,

'പ്രസാദോ യസ്യ വിഫലസ്തസ്യ കോപോപി താദൃശഃ'

എന്നു കരുതി ആരും അനർത്ഥത്തിൽ ചാടുകയില്ല."

കുംഭം 20: ഇന്നത്തെ ഡയറിയിൽ ഒരു ഗ്രന്ഥനിരൂപണം ചേർത്തിരിക്കുന്നതു താഴെ പകർത്തിക്കൊള്ളുന്നു: "അനന്തശയനസംസ്കൃതഗ്രന്ഥാവലി 'സർവമതസംഗ്രഹം' വായിച്ചു. ഇതിൽ ആദ്യമായി പ്രത്യക്ഷം, അനുമാനം, ആഗമം ഇവയെ ഓരോ പ്രകരണങ്ങൾകൊണ്ട് വർണ്ണിച്ചിട്ട് ഉപമാനം, ദൃഷ്ടശ്രുതഭേദത്തിൽ അർത്ഥാപത്തികൾ, അഭാവം, സംഭവം, ഐതിഹ്യം ഇത്രയും ചേർത്ത് എട്ടുവിധം പ്രമാണങ്ങളെ നിരൂപിക്കുന്നു. പിന്നീട് അവൈദികങ്ങളായ 'ചാർവാകാ-ർഹത-ബൗദ്ധ'മതങ്ങളും; വൈദികങ്ങളായ 'തർക്ക-സാങ്ഖ്യ-മീമാംസാ'മതങ്ങളും; സൗഗതമതത്തിലെ ഉൾപ്പിരിവുകളായ മാധ്യമിക, യോഗാചാര, സൌത്രാന്തിക, വൈഭാഷികമതങ്ങളും; വൈദികങ്ങളിൽ തർക്കത്തിലെ ശാഖകളായ കാണാദാക്ഷപാദമതങ്ങളും; സാങ്ഖ്യത്തിലെ സേശ്വരനിരീശ്വരഭേദഭിന്നമായ മതദ്വിതയവും; മീമാംസയിലെ പൂർവോത്തരമീമാംസാമതങ്ങളും; പൂർവമീമാംസയിലെ പ്രഭാകരകുമാരിലമതങ്ങളും; ബ്രഹ്മമീമാംസയിലെ ഔപനിഷദപൌരാണികമതങ്ങളും; ഔപനിഷദമതത്തിലെ ശാഖകളായ ബ്രഹ്മദത്തഭാസ്കരരാമാനുജസഗുണബ്രഹ്മമതവും വൈദാ

ന്തിക നിർഗുണമതവും ഒടുവിൽ പൗരാണികമതവും വിവരിക്കുന്നു. ഇവയിൽ ചാർവാകാദി മൂന്നും തദീയശാഖകളും ചേർന്നു നാസ്തികഷണ്മതമായി. മീമാംമാസാഘട്ടത്തിൽ ദ്വാദശാദ്ധ്യായിക്കുശേഷമുള്ള സംകർഷകാണ്ഡാ വ്യാസപ്രണീതമായി പറഞ്ഞതെന്തെ? വേദം ആസകലം കർമ്മവിധിനിഷേധപ്രതിപാദകമാണെന്ന് എനിക്ക് അഭിപ്രായമില്ല. അങ്ങനെയാണെങ്കിൽ ഉത്തരമീമാംസ സൂത്രിക്കയില്ലായിരുന്നു; സൂത്രിച്ചിരിക്കുന്നുതാനും' എന്ന് ശ്രീ സുരേശ്വരാചാര്യർ പറഞ്ഞതുപോലെ ഇതു സംശയാസ്പദമായിരിക്കുന്നു.

ഓരോ മതങ്ങളെ തത്തൽപ്രക്രിയാനുസാരം പ്രസ്താവിച്ചുവന്നു മീമാംസയിൽ സ്വല്പം വിഹരിച്ച് വേദാന്തനയത്തിൽ സ്ഥിരമായ സ്ഥിതി കൈക്കൊണ്ടിരിക്കുന്നു; ആ നിലയിൽ രാമാനുജാദികളുടെ ഭേദവാദഗ്രന്ഥം ഭാഷ്യാഭാസമെന്നു പറഞ്ഞും ഭഗവൽപാദനയം പുകഴ്ത്തിയുമിരിക്കുന്നു എന്നുള്ളതിനാൽ ഗ്രന്ഥകാരൻ ശാംകരാദ്വൈതിയാണെന്നു നിശ്ചയിക്കാം. ഔഫ്രേക്റ്റുപണ്ഡിതരുടെ ഗ്രന്ഥഗ്രന്ഥകർത്തൃകാരാദിയിലൊ മറ്റു സ്ഥലങ്ങളിലൊ ഇവ കാണുന്നില്ല. ആകയാൽ ഇതൊരു മലയാളിയുടെ കൃതിയാണെന്നൂഹിക്കാൻ അവകാശമുണ്ട്. ഇതിന്റെ രചന സരളമായ സരണിയെ അവംലബിച്ചിരിക്കുന്നതാകയാൽ സാമാന്യം സംസ്കൃതഭാഷാജ്ഞാനമുള്ളവർക്കുപോലും സുഗ്രഹമാണ്. അദ്വൈതബ്രഹ്മസിദ്ധി മുതലായതിന് അവിടെയുള്ള നിലയാണ് സർവദർശനസംഗ്രഹം കുറെ പ്രൗഢമാകയാൽ അതിനു പ്രകൃതത്തിലുള്ളത്. എന്നാൽ അദ്വൈതഗ്രന്ഥപരമ്പരയിൽ മനനം എന്നപോലെ സർവമതഗ്രന്ഥങ്ങളിൽ ഇത് ഏവർക്കും സന്തോഷം നൽകുന്നതാണ്.

കുഭം 23: സ്വാമികൾ ഈയിടെ വീണ്ടും വടക്കോട്ട് ഒരു സവാരിചെയ്തു. ഈ യാത്രയിൽ സ്വാമികൾ ആലപ്പുഴ എത്തി സ്നാനുഷ്ഠാനാദികൾകഴിച്ചു പോകുംവഴി സ്വാമിയുടെ ഒരു പഴയപരിചിതനായ എം. കൃഷ്ണമേനവൻ ബി. എ; ബി. എൽ. അവർകളെ കണ്ടു. അദ്ദേഹം സ്വാമികളെ ക്ഷണിച്ചു. എന്നാൽ അവരുടെ ആരംഭം അന്യത്ര ഊഹിക്കയാൽ അതിനെപ്പറ്റി സ്വാമി ചോദിച്ചതിൽ,

മിസ്റ്റർ മേനോൻ: "രാമകൃഷ്ണദേവന്റെ ജന്മർക്ഷം പ്രമാണിച്ച് ഇന്നാണു ഞങ്ങൾ ഭജനാന്നദാനാദികൾ നടത്താൻ നിശ്ചയിച്ചിരിക്കുന്നത്. തത്സംബന്ധമായി ചില സംഗതികൾ ആലോചിപ്പാൻ മിസ്റ്റർ പി. ജി.യുടെ അങ്ങോട്ടുള്ള യാത്ര ഒഴിച്ചുകൂടാൻ പാടില്ലാത്തതായി വന്നുകൂടി. അദ്ദേഹം സർക്കാർവക്കീലാണ്. പരിചയമില്ലായിരിക്കുമൊ?" എന്നു സ്വാശയം വ്യക്തമാക്കി.

സ്വാമി: "ഇല്ലെന്ന് സത്യം ചെയ്തുകൂടാ. മിസ്റ്റർ ജി. രാമൻമേനോൻ എം. എ; ബി. എലും ഞാനുംകൂടി ഒരിക്കൽ അവിടെ ചെല്ലുകയുണ്ടായി. സംസാരിക്കാൻ ഞങ്ങൾക്കൊന്നും ഇല്ലാതിരുന്നതുകൊണ്ട് ഞാൻ ഇറങ്ങിപ്പോന്നു."

മേനോൻ: "അദ്ദേഹം ഇപ്പോൾ അന്നത്തെ ആളല്ല. ശ്രദ്ധാഭക്തിസമ്പന്നനായിരിക്കയാണ്."

സ്വാമി: "അടുത്താണല്ലോ; എന്നാൽ അങ്ങോട്ടുതന്നെ ആകട്ടെ" എന്നു പറഞ്ഞുനടന്നു. അവിടെച്ചെന്നപ്പോൾ ഇപ്പറഞ്ഞതു യഥാർത്ഥമെന്നു വ്യക്തമായി. പിന്നീടു ഉടനടിയുള്ള യാത്ര മുടക്കി, അദ്ദേഹത്തിന്റെ താല്പര്യമനുസരിച്ച് അന്നു വൈകുന്നേരംവരെ താമസിക്കാമെന്നു സ്വാമി സമ്മതിച്ചു. മറ്റേ വിദ്വാന്മാർ ആഗമനോദ്ദേശം പി. ജി.ഗോവിന്ദപ്പിള്ള ബി. എ: ബി. എൽ. അവർകളെ ധരിപ്പിച്ചു സ്വാമിയുടെ പുനർദർശനം പ്രാർത്ഥിച്ചു മടങ്ങി.

അനന്തരം, സ്വാമികളെപ്പറ്റി ബഹുധാശ്രുതിപരിചയമുള്ള സനാതനഹൈസ്കൂൾ ഹെഡ്മാസ്റ്റർ ധർമ്മരാജയ്യർ ബി. എ. അദ്ദേഹത്തെ കാണുന്നതിനായി വന്ന് ആകർഷക മാംവണ്ണം തനിക്കു സിദ്ധിച്ചിരിക്കുന്ന ആ പരിചയത്തെയും ദർശനലാഭത്തേയും തന്നി മിത്തം താൻ അവസ്ഥാന്തരാപന്നനെന്നപോലെ തീർന്നിരിക്കുന്നതിനേയും അതിൽ നിന്നുള്ള ഹൃദയാഹ്ലാദത്തേയും കുറിച്ചു വളരെ പ്രശംസിച്ചശേഷം ആ മാന്യൻ പിരിഞ്ഞു. ഇപ്രകാരം അദ്ദേഹം മൂന്നാവൃത്തി വരികയും പല പല വിഷയങ്ങളെ മുന്നിട്ട് നാലുമണി ക്കൂറോളം സംസാരിക്കയും ചെയ്തുവെന്നത് ഒരു പ്രത്യേകസംഭവമായി കരുതേണ്ടിയിരി ക്കുന്നു. ഇതിൽ ഒട്ടുഭാഗം യോഗജ്ഞാനങ്ങളെ ആധാരമാക്കി അദ്ദേഹം ചെയ്തിട്ടുള്ള ചിന്തയും ഫലത്തെ സ്വാമിയെക്കൊണ്ടു ശരിവെപ്പിക്കുന്ന ഘട്ടവും കുറെഭാഗം പരസ്പ രോക്തിസങ്കീർണ്ണവും ആയിരുന്നതിനാൽ അവയുടെ ഇദമാനിർദ്ദേശങ്ങൾ വിടുന്നു.

അവിടുത്തെ തിയോസഫിസംഘത്തിലെ മാന്യന്മാർ ഉൾപ്പെടെ ചേർന്നു നടത്തിയ യോഗം, പ്രസംഗം മുതലായതു കഴിഞ്ഞ് രാത്രി 7 മണിക്ക് ആംഗലബിരുദലാഭോപസ്കൃ തമായ ഉദരംഭരിതാമാത്രവൃത്തിയാൽ സനാതനതത്വജ്ഞാനപ്രകാശമേശാതെ ദിവാന്ധ സദൃശന്മാരായിക്കഴിഞ്ഞുവരവെ അവരുടെ മതാന്ധകാരത്തിനു പ്രാതഃസന്ധ്യപോലെയുള്ള വിവേക(ാനന്ദ) ഗോപ്രസരം തട്ടിയ ടി മാർഗ്ഗത്തിൽ കടന്നുകൂടിയിരിക്കുന്നവരും ബി. എ; ബി. എൽ. പദവി ദൂഷിതരും ആയ നാലഞ്ചു മാന്യന്മാരോടുകൂടിയാണ് ഒടുവിൽ മിസ്റ്റർ അയ്യർ വന്നുചേർന്നത്. കർമ്മയോഗിയെപ്പറ്റി അന്നത്തെ പ്രസംഗത്തിൽ ഏതോ പ്രസ്താവം ഉണ്ടായതിനെ മുൻനിർത്തിയും സഖാക്കളുടെ ബോധനത്തെ കാംക്ഷിച്ചും മിസ്റ്റർ പി. ജി. സ്വാമിയോട് ഇങ്ങനെ ചോദിച്ചു:

"കർമ്മയോഗം എന്നു പറയുന്നതേത്?"

സ്വാമി: "നിഷ്ക്കാമമായി – ഫലാഭിസന്ധികൂടാതെ – ചെയ്യുന്ന ജപാർച്ചനാദി കർമ്മാ നുഷ്ഠാനംതന്നെ.

'വേദോക്തമേവ കുർവാണൊ നിസ്സംഗേർപ്പിതമീശ്വരെ;
നൈഷ്കർമ്യാം ലഭതേ സിദ്ധിം രോചനാർത്ഥാ ഫലശ്രുതിഃ'

(–കർമ്മത്തിൽ പ്രവൃത്തി ഉണ്ടാവാനായി പ്രയോഗിച്ചിട്ടുള്ള ഫലപ്രശംസാവചനങ്ങളെ കണക്കാക്കാതെ പറ്റേ് ഈശ്വരാർപ്പണബുദ്ധിയോടെ വേദോക്തകർമ്മങ്ങളെത്തന്നെ അനു ഷ്ഠിക്കുന്നതുകൊണ്ടു നൈഷ്കർമ്യസിദ്ധിയെ – ക്രിയാശൂന്യതയെ അഥവാ, ക്രമേണ, നിഷ്ക്രിയാത്മസ്വരൂപാവസ്ഥാനദശയെ – പ്രാപിക്കും) എന്നു കർമ്മയോഗവിഷയമായു ണ്ടായ പ്രശ്നത്തിനുത്തരമായി നവയോഗിസംവാദത്തിൽ പറഞ്ഞിരിക്കുന്നു.

'യോഗസ്ഥഃ കുരു കർമ്മാണി സംഗം ത്യക്ത്വാ ധനഞ്ജയ!
സിദ്ധ്യസിദ്ധ്യോഃസമോ ഭൂത്വാ സമത്വം യോഗ ഉച്യതെ'

–ഈശ്വരാരാധനാമാത്രപരനായി കർമ്മം ചെയ്യണം, അതിലും, ഈശ്വരൻ പ്രസാദി ക്കട്ടെ! എന്ന് സങ്കല്പം ഉണ്ടായിരിക്കണം. ഫലം സിദ്ധിച്ചാലും ഇല്ലെങ്കിലും ശരി; ഈ സമനിലയാണു യോഗം – എന്നു ഭഗവാൻ പറഞ്ഞിരിക്കുന്നു."

പി. ജി: "കാമ്യജപവ്രതാദികർത്താവു കർമ്മയോഗിയാകയില്ലെ?"

സ്വാമി: "അവരെ കർമ്മഠന്മാർ – കർമ്മമൂഢന്മാർ – എന്നൊക്കെപ്പറയും ആ കൂട്ടരെ 'ധൂമാനദ്ധധീകൾ' – അർത്ഥവാദവചനപിനദ്ധദൃഷ്ടികൾ – എന്ന് ശ്രീസുരേശ്വരാചാര്യൻ ആക്ഷേപിച്ചിരിക്കുന്നു."

പി. ജി: “നിഷ്കാമമായിട്ടെന്നും ബ്രഹ്മാർപ്പണബുദ്ധ്യാ എന്നും ഉള്ളതിന്റെ ഭേദം എങ്ങനെ?”

സ്വാമി: “കർമ്മത്തിന്റെ അവസാനത്തിൽ ചില ജാതി ബ്രാഹ്മണർ ബ്രഹ്മാർപ്പണമെന്നു സങ്കല്പിക്കുന്നതും വേറൊരു ജാതി (കേരള) ബ്രാഹ്മണർ അങ്ങനെ ഒന്നും കൂടാതെ ഫലകാംക്ഷമാത്രം ത്യജിക്കുന്നതും വഴക്കമാണ്. ആദ്യത്തെ കൂട്ടരുടെ കണക്കിൽ രണ്ടാമത്തെ ഗണക്കാർ അങ്ങനെ ചെയ്യാത്തതൊരു ന്യൂനതയെന്നും ശ്രീ ആചാര്യ ഭഗവൽപാദരെ ദ്രോഹിച്ചതിന്റെ ഫലമായിട്ടാണ് ആ നയം അവർക്കു സിദ്ധിച്ചതെന്നുമത്രെ.

> ‘കായേന വാചാ മനസേന്ദ്രിയൈർവാ
> ബുദ്ധ്യാƒത്മനാ വാനുസൃതേഃ സ്വഭാവാത്;
> കരോമി യദ്യത് സകലം പരസ്മൈ
> നാരായണായൈവ സമർപ്പയാമി.’

എന്നു ബ്രഹ്മാർപ്പണം ചെയ്യണമെന്നുള്ളവരും ഉണ്ട്. ഇതെല്ലാം വൃഥാ കലഹമാണ്. പരമാർത്ഥത്തിൽ, ഈശ്വരാർപ്പണബുദ്ധ്യാ ചെയ്യുന്നു എന്നു പറയുന്നതിനും മറ്റതിനും തമ്മിൽ കാര്യത്തിൽ - ഫലത്തിൽ - യാതൊരു ഭേദവും ഇല്ലാത്തതുകൊണ്ടു പ്രത്യേകമങ്ങനെ സമർപ്പിക്കണമെന്നില്ല. ആന്തരമായി നോക്കുമ്പോൾ അപ്രകാരം ഒരു ആരോപംകൂടി ഇല്ലാതിരിക്കയാണു ഭേദം എന്നു തോന്നുന്നു. പക്ഷെ, നിർഗ്ഗുണ ബ്രഹ്മപര്യവസായിയാക്കിച്ചെയ്യുന്ന പ്രതിപാദനം കേട്ടാൽ ‘എല്ലാം പൊടിഞ്ഞു’ എന്നു ഭയന്നുപോകുന്ന സഗുണപ്രവണന്മാരെപ്പോലുള്ള മൃദുഹൃദയന്മാരുടെ സമാധാനത്തിന് ആമാതിരി സമർപ്പണം ഉതകുന്നതായിരിക്കും. മറ്റൊരു വിശേഷവും ആരോപിക്കാനില്ല.”

(ശ്രോതാക്കളിൽ ചിലരുടെ തെറ്റിദ്ധാരണമാറ്റാനായി) പി. ജി: “കുളിക്കുക, ഉണ്ണുക, വക്കീൽപണി നടത്തുക ഇത്യാദി നിഷ്കാമമായിട്ടായാൽ കർമ്മയോഗത്തിലുൾപ്പെടുമോ?”

സ്വാമി: “അതു ദേഹയാത്രാർത്ഥമുള്ള കർമ്മമെന്നല്ലാതെ യോഗഘടിതമാകയില്ല. മുൻപറഞ്ഞപ്രകാരം നിഷ്കാമമായി വൈദികകർമ്മമനുഷ്ഠിക്കുന്നവർക്ക് ഇത്തരം കർമ്മം സമ്മോഹമിശ്രമായിരുന്നാൽ, ബാധകമാവില്ലെന്നുമാത്രം വിചാരിക്കുന്നില്ല”

പി. ജി: “കർമ്മയോഗഫലത്തിൽ വിവിധത്വമുണ്ടൊ?

സ്വാമി: “കർമ്മങ്ങളുടെ താരതമ്യമനുസരിച്ച് അവയുടെ കാര്യത്തിലും അതുണ്ടാകും. ‘ക്ഷീണെ പുണ്യെ മർത്യലോകം വിശന്തി’, ‘കർമ്മസൃഷ്ടമായ ഈ ലോകം നശിക്കുമ്പോലെ വൈകുണ്ഠസ്വർഗ്ഗാദിപരലോകവും നശിക്കുന്നു’ എന്നു ഗീതോപനിഷത്തുക്കൾ മുതലായതു പറയുന്നു. ആ ജാതി ജീവസൃഷ്ടപരലോകാമെന്നും നിഷ്കാമകർമ്മസംഭൃതമായുണ്ടാകയില്ല. ആകയാൽ കർമ്മയോഗം ചിത്തപ്രസാദ ദ്വാരാ അന്തേ കൈവല്യമുക്തികാരണമാകും. സ്വർഗ്ഗാദികാമനോപഹതമായിപ്പോയാൽ അതു ചിത്തശുദ്ധിപ്രദമാകാതെ ഭോഗവാസനാവാസിതമായി ക്ഷുദ്രലോകപ്രാപ്തികരമായിത്തീരാൻ ഇടയുണ്ട്.”

ഇങ്ങനെ പതിനൊന്നുമണിവരെ സംസാരിച്ച് അന്നത്തെ സംഭാഷണം അവസാനിപ്പിച്ചു. സാകല്യേന കുറിക്കാൻ പ്രയാസമായതിനാൽ അതിന്റെ ഏകദേശമാകുന്നു പ്രസ്താവിച്ചത്.

പിന്നീട്, പുത്തൻപാലക്കടവീഥിയിൽ മൂകാന്ധബധിരവൃത്തിയായി ചരിക്കുന്ന ഒരു യോഗിപദവാച്യനെപ്പറ്റി പലരും പ്രശംസിക്കുന്നതു കേൾക്കയും പോക്കുവരത്തിൽ അദ്ദേഹത്തെ കാണുകയും ചെയ്തുവെങ്കിലും വൈക്കത്തപ്പൻ പായസമൂട്ടിയതായിപ്പറഞ്ഞ്

മൂഢർ സൃഷ്ടിച്ചമാതിരി സിദ്ധനെ ദർശിക്കുന്നതിന് സ്വാമിക്കു കൗതുകമില്ലാതിരിക്കെ ചിലരുടെ ജിജ്ഞാസശാന്തി പ്രമാണിച്ചു മിസ്റ്റർ പി. ജി. അവിടെ വരുത്താൻ നോക്കാമെന്നും അതു ചിലപ്പോൾ സാധിക്കാറുണ്ടെന്നും അഭിപ്രായപ്പെട്ടിട്ട് അദ്ദേഹത്തെ ക്ഷണിക്കാനാളയച്ചു. ആ ഭൃത്യനോടും തന്റെ ആരാധകനായികൂടിയിരിക്കുന്ന സുവർണ്ണകാരനോടുമൊന്നിച്ച് അദ്ദേഹം ബംഗ്ലാവിൽ വന്നതുകണ്ടു മിസ്റ്റർ പി. ജി.യും സ്വാമിയുമായിടിയെ സല്ക്കരിച്ചിരുത്തി പിന്നീട് ഭക്ഷണം കഴിപ്പിച്ചു. സ്വാമി ആ മൃഷാസിദ്ധന്റെ ചേഷ്ടകളെ നോക്കിയിരിക്കയായിരുന്നു. അന്യോന്യം ഒരു സംബന്ധം ഇല്ലാതെയും പ്രായശഃ സ്ഫുടപ്രകാശമാകാതെയും ഉള്ള വാഗ്വ്യാപാരങ്ങളിലാണ് മൃഷായോഗി - ആ ഭിക്ഷു - വ്യാപരിച്ചുകൊണ്ടിരുന്നതെങ്കിലും സ്വാമിയുടെ 'ആരംഭ'ത്തിൽ മനസ്സു....ത്തിനിടയിൽ ആ ഭിക്ഷുവിനോടും, മറ്റവരുടെ കൂട്ടത്തിൽകൂടി സ്വാമി എന്തോ ചോദിച്ചതിനു ടിയുടെ ഭാഷയിൽ മറുപടികൊടുത്തു എന്നുവയ്ക്കുക. ഉടനെ,

സ്വാമി: "വ്യക്തമായിപ്പറയുവാൻ സമ്മതമില്ലാത്ത പക്ഷം എനിക്കൊന്നും കേൾക്കണമെന്നില്ല.' അതിനു 'ശരിതാൻ, അപ്പടിയിരുക്കട്ടും" എന്നുണ്ടായ പ്രത്യുക്തിസഹചരനായ തട്ടാൻ തർജ്ജമചെയ്തു. ഈ സന്ദർഭത്തിൽ ഭിക്ഷുവിന്റെ സംബോധനഭാഷയിലെ 'യജ്മാൻ' ആയ ജി. പിള്ള അവർകൾ അദ്ദേഹത്തിന്റെ സ്ഥിതിയെപ്പറ്റി സ്വാമിയോട് ഇംഗ്ലീഷിൽ ചോദിക്കയും ഏതാനും സംഗതി വിവരിച്ചിട്ടു രഹസ്യതത്വം പിന്നീടു ഗൂഢമായിപ്പറയാമെന്നു സ്വാമി മറുപടി പറകയും ചെയ്തു. സർവദാ പ്രഹ്ലാദചിത്തന്റെ നിലയിൽ ചിരിച്ചു സന്തോഷിച്ചിരിക്കുന്ന ആ ഭിക്ഷുവിന്, എറണാകുളത്തുനിന്നുള്ള ട്രെയിനിൽവെച്ചു സ്വാമികളുടെകൂടെ ഉണ്ടായിരുന്നവരിൽ ചിലരോടു കർക്കശമായി വക്കാണിച്ചുകൊണ്ടിരുന്ന ഈഴഭിക്ഷുവായ സത്വത്തിന് തൽക്ഷണമുണ്ടായ ഏതൊ പോലീസുകാരന്റെ ദർശനമെന്നപോലെ, ഈ അപരിചിതഭാഷാശ്രുതി നാഡിസ്തംഭകമായിരുന്നു. ഇതെല്ലാം കഴിഞ്ഞ് ആഗതൻ 'കാകമൃഗഗോചര്യാപര'ന്റെ നടയിൽ യാത്ര പറയാതെ പിരിഞ്ഞു. അപ്പോൾ മിസ്റ്റർ പിള്ള ഇങ്ങനെ ചോദിച്ചു:

"സിദ്ധനെന്ന് എല്ലാവരും പറയുന്നു; സ്വാമികളുടെ അഭിപ്രായം എന്താ?"

സ്വാമി: "അഭിപ്രായപ്രകടനം അത്ര ചതുരമല്ല. പലർക്കും അത് ഇച്ഛാഭംഗം വരുത്തിയിട്ടുണ്ട്. അതാണു ഗൂഢമായി പറയാമെന്നു മുമ്പു സൂചിപ്പിച്ചത്."

ജി. പി.: "ഞങ്ങൾ തെറ്റിദ്ധരിക്കാതെ ഇരിക്കേണ്ടയോ? അതിനാണപേക്ഷിക്കുന്നത്."

സ്വാമി: "എന്നാലകട്ടെ. നമ്മൾ ഇംഗ്ലീഷിൽ സംസാരിച്ചപ്പോൾ **സിദ്ധൻ** പതറിയതുകണ്ടോ. അയാൾ ഒരു സിദ്ധനുമല്ല. വ്യവഹാരപ്രധാനനായ ബ്രഹ്മവിത്തിനെന്നപോലെ 'വാങ്മനഉപമർദ്ദനപര'നായ - കാകമൃഗഗോചാര്യരതനായ - സിദ്ധന് അതു വരികയില്ല. അതുപോകട്ടെ, അയാൾ ഒരു യഥാർത്ഥ യോഗികൂടിയല്ല. പിന്നെയോ, എന്നാൽ, ഒരുതരബാഹ്യവൃത്തിനിരോധനിഷ്ഠൻ എന്നുകരുതാം.

ജി. പി: "ബ്രഹ്മവിത്തമനാണോ?"

സ്വാമി: "എനിക്ക് അങ്ങനെ തോന്നിയില്ല. അതിലെ പരിശ്രമത്തെപ്പറ്റി ഖണ്ഡിതമായിപ്പറയുന്നതിന് ഇനിയും കാണേണ്ടിവരും."

ഇങ്ങനെ പ്രസ്തുവിഷയം അവസാനിച്ചു. മേൽപ്പറഞ്ഞ മാന്യബിരുദശാലിവക്കീൽ സംഘം നടത്തിവരുന്ന വേദാന്തക്ലാസ് ഇന്നു [കുംഭം 24-ാം തീയതി] എട്ടുമണിക്ക് ആരംഭിക്കയും സ്വാമിയുമായി സംസാരിച്ച് ആയതു പത്തുമണിക്ക് അവസാനിപ്പിക്കയുംചെയ്തു.

പിന്നീട്, ഏകാന്തത്തിൽ, താൻ ശീലിക്കുന്ന ബ്രഹ്മധ്യാനം സംബന്ധിച്ച് മിസ്റ്റർ പി. ജി. ജി. പിള്ള സ്വാമിയുമായി സംഭാഷണം നടത്തി. അത് ഇപ്രകാരമാണ്.

പി. ജി: "തീർത്ഥപാദസ്വാമി എനിക്ക് ചില ധ്യാനക്രമം ഉപദേശിച്ചിട്ടുണ്ട്. അതിനെപ്പറ്റി ഏതാനും വിവരം ചോദിക്കേണ്ടിയിരിക്കുന്നു. ഇന്നലെ പറഞ്ഞതോർക്കുമ്പോൾ അന്യനായ ആചാര്യനോട് അങ്ങനെ പറയുന്നത് അനർഹമെന്നു വരുന്നുമുണ്ട്. എന്താണു വേണ്ടത്?"

സ്വാമി: "അദ്ദേഹം എന്റെ ഇളയസതീർത്ഥ്യൻതന്നെ. എന്റെ ഉപദേശമാണെങ്കിൽ അത് അസ്മൽ ഗുരുപാദരെ ഒഴിച്ചു മറ്റാരെയും ഗ്രഹിപ്പിക്കുന്നതിൽ എനിക്കു സമ്മതമുണ്ടാകയില്ല. അതുകൊണ്ട് അങ്ങോട്ട് – സ്വദേശികനോടു – തന്നെ ചോദിക്കുന്നതാണ് ഉത്തമനയം."

ജി. പി: "സ്വാമിയെക്കുറിച്ച് അദ്ദേഹത്തിന് ഗുരുനിർവിശേഷമായ ബഹുമാനാദികൾ ഉണ്ടെന്നുകാണുകയാൽ അത് അന്യഥാ കരുതുകയില്ല."

സ്വാമി: "അത് അങ്ങനെ വരാം."

അനന്തരം ഉണ്ടായത് ഉപദേശവിഷയഘടിതമാകയാൽ വിവരിക്കുന്നില്ല. എന്നാൽ ഉപദേശസമ്പ്രദായസ്വരൂപത്തിൽ പ്രവേശമില്ലാത്തതായും വസ്തുപ്രതിപത്തിവിഷയത്തിൽ ആദർശമായും ഇരിക്കുന്ന ബഹുഗുണോദാഹരണവിവരണങ്ങളെക്കൊണ്ട് അദ്ദേഹത്തെ ആഹ്ലാദിപ്പിച്ചു എന്നും, ഇതോടു സംബന്ധിച്ച് ചതുർവ്യൂഹാന്തഃകരണധർമ്മങ്ങളെയും മറ്റും കുറിച്ച് സ്വാമി വിവേകാനന്ദൻ പറഞ്ഞിട്ടുള്ള ഭാഗങ്ങളെ വെച്ചുകൊണ്ട് ആ മാന്യൻ ചോദിച്ചതിനെ വിവരിക്കയും ധ്യാനവിഷയത്തിൽ അന്തർഭവിച്ച് അനുസ്യൂതമായി നിൽക്കുന്ന ഏകത്വ - ജീവപരൈകത്വ - ഭാവനാവൈശദ്യത്തിനു ജീവപരമാത്മാക്കളുടെ ഉപാധിയുടെ അപാകരണക്രമം പന്തം, ഗ്യാസ് മുതലായതിൽനിന്ന് പിരിച്ചെടുത്ത ദീപമഹാദീപാദികളെ സംബന്ധിച്ച് താദൃശവ്യവഹാരം ഇല്ലാതാകുന്നതരം നിദർശനങ്ങളെ പ്രകടിപ്പിക്കയും ചെയ്തു എന്ന് സ്വാമികളുടെ ഡയറിയിൽ കുറിച്ചിരിക്കുന്നു.

കുംഭം 25, 26: ഈ തീയതികളിൽ സ്വാമി എറണാകുളം ചീഫ്കോടതിവക്കീലായ മാന്യാഗ്രണി പുത്തേഴത്തു നാരായണമേനോനവർകളുടെ അതിഥിയായി താമസിച്ചു. ആ അവസരത്തിൽ നടന്നവയിൽ പ്രധാന സംഗതികൾ വിവരിക്കാം. മിസ്റ്റർ മേനോനോടായിട്ട്,

സ്വാമി: "നമ്മുടെ നാരായണീയക്കാരൻ പഴയഭക്തൻ വന്നിരുന്നു."

നാ: മേ: "നല്ല ഭക്തിയുള്ള ആളാണ്."

സ്വാമി: "സംശയമില്ല; എങ്കിലും ഞാൻ അന്ന് അഭക്ഷ്യഭക്ഷണം കഠിനമായി നിഷേധിച്ചിട്ടും വിട്ടില്ലല്ലോ. ആ നിലയ്ക്കു നിൽക്കുന്നതുകൊണ്ടല്ലയോ ത്രിപുര, ഷോഡശി മുതലായ ദിവ്യമന്ത്രങ്ങളുടെ ജപാദിവിധി തീരെ തെറ്റിച്ചത്രെ ടി അനുഷ്ഠിക്കുന്നതെന്നുപദേശിക്കാനല്ലാതെ ശരിയാക്കി കൊടുപ്പാൻ എനിക്കു സാധിക്കാതെ പോയത്. അപ്പോൾ, 'അല്പസ്യഹേതോർ ബഹുഹാതുമിച്ഛൻ വിചാരമൂഢഃ' എന്നു പറഞ്ഞതുപോലെ കാര്യം മോശംതന്നെ. ഗുണാംശത്തെ വിസ്മരിച്ചു പറകയല്ല. തുല്യവൃത്തികളിൽ മൈത്രിയും ദീനന്മാരിൽ കരുണയും ഗുണികളിൽ മുദിതയും ദുർവൃത്തന്മാരിൽ ഉപേക്ഷയും ആണ് വിഹിതം. അക്കണക്കിൽ ഒടുവിൽ പറഞ്ഞവരെപ്പോലെ ഗുണലുബ്ധരെ പരിത്യജിക്കപതിവില്ല. ആ നിലയിൽ അവശ്യപരിഹാര്യമായതിനെ നിന്ദിക്കമാത്രമാണു ചെയ്തത്."

നാ: മേ: "പരമസാധു! എന്തുചെയ്യാം! വൈരാഗ്യമില്ല."

സ്വാമി: "തന്റെ ഉദ്ദേശത്തിന് പ്രതിബന്ധകമാണെന്നുള്ളതിനെ പരിഹരിച്ചുകൂടാത്തവരാലെന്തു സാദ്ധ്യം? അഹിംസയുടെ പരമകാഷ്ഠമോക്ഷമാണെന്നു രണ്ടുമണിക്കൂർ കൊണ്ടും, അതെങ്ങനെയെന്ന് ചിത്താവസ്ഥയെ പിടിച്ച് അടുത്ത ദിവസം അത്രയും നേരംകൊണ്ടും സ്വാമിതിരുവടി അന്നു വ്യവസ്ഥാപിച്ചത് ഓർക്കുന്നുണ്ടല്ലോ.

'ശസ്ത്രം പത്രായതേ യസ്യ ഘാതകോ ജനകായതേ;
തസ്യ മുഗ്ദ്ധപശോർ മാംസമപശുഃ കോത്തി മാനവഃ'

എന്ന തത്വമോർത്താൽ പശുപ്രായനല്ലാത്ത ഒരു മനുഷ്യൻ മാംസഭക്ഷണം ചെയ്കയില്ല. എന്തായാലും അതു ക്ഷന്തവ്യമല്ല. പിന്നെ സാധുവെന്നു പറഞ്ഞത് ഏകദേശം ശരിതന്നെ. ആൾ വളരെ പാവമാണ്. ഒരു വിശേഷം പറയാം. ആ മനുഷ്യന് എങ്കൽ ബാല്യംമുതൽക്കുള്ള സ്നേഹത്തെയും ഇന്നുള്ള ബഹുമാനാദരങ്ങളെയും മുൻനിർത്തി തന്റെ അജ്ഞാനോപഹതബുദ്ധികൊണ്ടുചിന്തിച്ച് എനിക്ക് അടുത്ത ജന്മത്തിൽ മോക്ഷം കിട്ടുമെന്നു ദീർഘദർശനംചെയ്തു. എന്താ തരക്കേടുണ്ടോ? ആ മോക്ഷം ഏതുരൂപത്തിലുള്ളതോ എന്തോ? ഇതിനുത്തരമായി, അങ്ങനെയുള്ള - ഭാവിജന്മത്തിൽ കിട്ടുന്നതരം - മോക്ഷം ഇനിമേൽ ഞങ്ങൾക്ക് വേണ്ടേ വേണ്ട എന്നു ഞാൻ പറഞ്ഞു.

'ദേഹാത്മജ്ഞാനവജ്ജ്ഞാനം ദേഹാത്മജ്ഞാന ബാധകം;
ആത്മന്യേവ ഭവേദ്യസ്യ സ നേച്ഛന്നപി മുച്യതെ'-

ഇന്നാർ എന്ന ശബ്ദശ്രവണമാത്രത്തിൽ സംഘാതവിശിഷ്ടാത്മാവിൽ എങ്ങനെയോ അതുപോലെ അഹമാത്മാവിൽ 'താൻ' എന്ന ദൃഢപ്രത്യയമുണ്ടായി - ആ വൃത്തിയും തപ്തലോഹപിതാംബുന്യായേന ലീനമായി - എങ്കിൽ അവൻ മോക്ഷത്തെ നിരസിച്ചാൽകൂടി (വസ്തുസ്ഥിതിയാകയാൽ) അതു പോകയില്ല - എന്ന് ആചാര്യസ്വാമിയും,

'ജ്ഞാനസംപത്തിസമയെ മുക്തോസൌ വിഗതാശയഃ'

എന്നു ശ്രുതിയും സിദ്ധാന്തിക്കകൊണ്ടും **മറ്റും** ആണ് ഇങ്ങനെ പറഞ്ഞത്. ജ്ഞാനം സദ്യോമുക്തിഫലമാണ്. ഇപ്രകാരം ബ്രഹ്മസിദ്ധനെ സാധകാവസ്ഥനാക്കി ഡിപ്രൊമോഷൻ കൊടുത്ത ഒരു ബിരുദധാരിയെ ഇപ്പോൾ ഓർക്കുന്നു. അതിനു സമാധാനം ബ്രഹ്മാഞ്ജലി രണ്ടാംഖണ്ഡം 43-ാം പുറത്തു കൊടുത്തിട്ടുള്ളതുതന്നെ."

നാ: മേ: "അപ്പോൾ ശബ്ദജമാണ് ആദ്യഘട്ടം - പരോക്ഷബോധം - എന്നു വരുന്നു."

സ്വാമി: "അങ്ങനെതന്നെ. ഒരുദാഹരണംകൊണ്ട് അതു സ്പഷ്ടമാക്കാം. പത്തുപേർ ചേർന്നു സമീൽകുശാദികൾ കൊണ്ടുവരുന്നതിനായി വനത്തിൽ പോയി. ആവശ്യം നിറവേറ്റി എല്ലാവരും നിർദ്ദിഷ്ടസ്ഥലത്തു മടങ്ങിയെത്തിയശേഷം സകലരും വന്നുചേർന്നോ എന്ന് ഒരാൾ നോക്കിയതിൽ, താൻ ഒൻപതുപേരെമാത്രമെ കാണുന്നുള്ളുവെന്ന് അവിടെ അയാൾ ഒൻപത് എന്ന സംഖ്യയാൽ അപഹൃത ചിത്തവൃത്തിയായി ഭ്രമിച്ചുപോകകൊണ്ടു പത്താമനുണ്ടെന്നറിവാൻ ആപ്തവചനം അപേക്ഷിതമായി വന്നു,

'നവസംഖ്യാഹൃതജ്ഞാനോ ദശമോ വിഭ്രമാദ്യഥാ,
ന വേത്തി ദശമോസ്മീതി വീക്ഷമാണോപി താന്നവ'

എന്ന് ഇതിനെപ്പറ്റി നൈഷ്ക്കർമ്മ്യസിദ്ധിയിൽ പറഞ്ഞിട്ടുണ്ട്. അവിടെ പത്താമനുണ്ടെന്ന വാക്യം പരോക്ഷജ്ഞാനത്തിനും അതു നീ തന്നെയെന്നത് അപരോക്ഷജ്ഞാനത്തിനും

ഹേതുവായിബ്ഭവിക്കുന്നു. ഇതുപോലെ, ജീവാത്മാവ് യഥാർത്ഥത്തിൽ പരമാത്മസ്വഭാവനാണെങ്കിലും തത്ത്വമസ്യാദിവാക്യോപദേശംകൂടാതെ അദ്വിതീയാത്മഭാവത്തെ താനായറികയില്ല; ഇതിന്റെ കാരണം അന്വേഷിക്കേണ്ട ആവശ്യവുമില്ല എന്നു പിന്നീട് അതിൽ പ്രസ്താവിച്ചിരിക്കുന്നു. ഒടുവിൽ പറഞ്ഞതിന്റെ താല്പര്യം ആഭ്രാന്തിമൂലാവിദ്യ ഉറ്റു നോക്കുമ്പോൾ കാണുകില്ല എന്നുള്ളതാണ്. പരോക്ഷാപരോക്ഷജ്ഞാനങ്ങളെക്കുറിച്ച് വിദ്യാരണ്യസ്വാമി ഇങ്ങനെ പറയുന്നു:

> 'അസ്തി ബ്രഹ്മേതി ചേദ്വേദ പരോക്ഷജ്ഞാനമേവ തത്;
> അഹം ബ്രഹ്മേതി ചേദ്വേദ സാക്ഷാത്കാരഃ സ ഉച്യതേ.'

സ്വാമികൾ ഈ സംഭാഷണത്തിൽ മോക്ഷത്തെയും മോക്ഷംലഭിച്ച ഒരു മഹാനുള്ള അവസ്ഥാവിശേഷങ്ങളെയും വിവരിച്ചതുകൂടാതെ ചില വിദ്വാന്മാരുടെ തെറ്റിദ്ധാരണകളെ പുരസ്കരിച്ചു കുറെ പ്രതിപാദിക്കയും ചെയ്തുവല്ലൊ. തെറ്റിദ്ധാരണയിൽ ജ്യൌതിഷികനു വന്ന അബദ്ധം പോകട്ടെ; ഒരു മാന്യബിരുദധാരിക്കുവന്ന അമളി മിക്കവാറും ക്ഷന്തവ്യമല്ല എന്നുതന്നെ പറയണം. ഇതിനു സമാധാനം ബ്രഹ്മാഞ്ജലി രണ്ടാംഖണ്ഡത്തിൽ ഇങ്ങനെ സ്വാമികൾ പറഞ്ഞിരിക്കുന്നു. 'ലോകമാന്യമായ വല്ല വകുപ്പിലും അസാമാന്യധന്യതയുള്ളവരെന്നുവച്ചു ലോകോത്തരമായ മതരഹസ്യത്തിൽ 'അതിപ്രായം' പുറപ്പെടുവിക്കുന്നത് ശരിയല്ലെന്ന് ആ വിദ്വദഭിമാനികൾ ഇനിയെങ്കിലും വിചാരിച്ചാൽ അതു നന്നായിരിക്കുമെന്ന് അവരുടെ വൈദഗ്ദ്ധിയേയും സ്ഥാനമഹിമയേയും ഓർത്തു താഴ്മയോടുകൂടി അപേക്ഷിക്കുന്നു.' അവിടെയും ഇതു മതമെല്ലാം കൂട്ടിയിണക്കിക്കാണുന്നതിനു കൊതിച്ചുകൊണ്ടിരിക്കുന്ന ഒരു വിരുതുകാരമതത്തിനെതിരായി സ്വാമികൾ പറഞ്ഞതാണ്.

കുംഭം 27: ഇന്നു സ്വാമികൾ ഹൃദയത്തിൽ നല്ലപോലെ സ്പർശിക്കത്തക്ക ഒരു സംഭവമുണ്ടായി. ഇത് അദ്ദേഹം ഞങ്ങളോട് അരുളിയപോലെ ഇവിടെ ചേർത്തുകൊള്ളുന്നു: "ചിദ്വിലാസിനീമഠത്തിൽനിന്നു തിരിച്ചു തീവണ്ടിവഴി ആലുവായിലെത്തിയശേഷം പെരുമ്പാവൂർക്കു പോകുന്നതിനായി വണ്ടി ചട്ടംകെട്ടീട്ടു ഞാൻ റോട്ടരികിൽ നിൽക്കുമ്പോൾ ഒരു പഴയശിഷ്യനും അനുയായികളും ആ വഴി വന്നുചാടി. ടിയുടെ ഭാവം ഗ്രഹിക്കുന്നതിനു ഞാൻ അപരിചിതന്റെ ദർശനത്തിലെന്നപോലെ ഉദാസീനനായിനിന്നു. ആയാൾ എന്നെ കണ്ടറിയാത്തമട്ടിൽ നോക്കിനോക്കി കടന്നുപോകാൻ ശ്രമിച്ചു. മനസാക്ഷി അതിനനുവദിക്കായ്കയാൽ ഒടുവിൽ എന്റെ അടുക്കൽ വന്നു ചിലതു സംസാരിച്ചു പിരിഞ്ഞു. പിന്നീട് ഞങ്ങൾ വെവ്വേറെ ശകടങ്ങളിലായി യാത്രചെയ്തു. 'ക്ഷുരസ്യധാരാ നിശിതാ ദുരത്യയാ...' എന്നവിധമുള്ള ബ്രഹ്മമാർഗ്ഗവും യോഗമാർഗ്ഗവും വിട്ടു ടി ഇന്നു തിരിച്ചെത്തിയിട്ടുള്ളതും ഭാർഗ്ഗവഭഗവൽപാദാദിശാപദഗ്ദ്ധമായിത്തീർന്നിരിക്കുന്ന സ്വവർഗ്ഗത്തിനിണങ്ങിയതും ആയ സ്വന്തം കർമ്മമൂഢപന്ഥാവിലല്ലായിരുന്നെങ്കിൽ ഞങ്ങൾ ഒരുമിച്ചു പോകുവാനാണു ന്യായം. പിന്നീടു ക്ലിപ്തസ്ഥലത്തിറങ്ങി സ്വല്പംനടന്ന് വേറെ വണ്ടിക്കേർപ്പാടു ചെയ്തുകൊണ്ടു വഴിയരികിൽ വിശ്രമിച്ചിരിക്കവെ ടിയാർ ആ വഴിക്കുതന്നെ വന്നു. ഇതു ടിക്ക് രണ്ടാമതൊരു 'ഘട്ടകുടീപ്രഭാത'മായിരുന്നു. എങ്കിലും അടുത്തുവന്ന് എന്റെ യാത്ര അയാളുടെ ആവാസത്തിൽ കൂടിയാകുമോ എന്നു ബുദ്ധിമുട്ടി, ദൈവദുർവിപാകത്തെക്കുറിച്ചു ക്ലേശിച്ചു ചോദിച്ചു. വണ്ടിക്ക് ഏർപ്പാടുചെയ്തതുകൊണ്ടു തല്ക്കാലം അതിനു തരമില്ലെന്നു ഞാൻ മറുപടി പറഞ്ഞു.

> 'മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയെ
> യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്വതഃ'

എന്നുള്ള മഹദ്വചനവും മറ്റും ജാഗ്രത്തായിരിക്കുമ്പോൾ ഈ മനുഷ്യൻ ഇങ്ങനെ ആയതിൽ ആശ്ചര്യത്തിനു വകയില്ല. പരമാനന്ദനാഥൻ ടിയെ പ്രശംസിച്ചെഴുതിയിട്ടുണ്ടെങ്കിൽ അതു ഭൂതപൂർവഗത്യാമാത്രമാകയാൽ പിശകില്ല. ഇതു കാലത്തിന്റെ ഗതി; ഈ പറഞ്ഞതു ബ്രഹ്മാമൃതാപരാഖ്യരാമൻനമ്പൂരിയെക്കുറിച്ചാണോ എന്നു സംശയിക്കേണ്ടാ.

'അവരെ ഒഴിച്ചേയുള്ളൂ' യോഗവിദ്യോപദേശം എന്നു തിരുവടികൾ അരുളിയതിൽ, 'അനുഗ്രഹബുദ്ധികൊണ്ടായാലും അടിയനുവന്ന പ്രമാദം - മര്യാദകേട് - ക്ഷമിക്കണമേ കൃപാലോ! പരമഭട്ടാരഗുരോ! സ്വാമിൻ! നമസ്കാരം', എന്ന ഹൃദയവേധകമായ ഈ ഒടുവിലത്തെ അഭ്യർത്ഥനയോടെ പ്രസ്തുത സംഭവം സ്വാമികൾ പറഞ്ഞവസാനിപ്പിച്ചു.

ഈ സംഭവത്തെപ്പറ്റി എന്താ പറയേണ്ടത്. ഇങ്ങനെ ഒരു സംഗതിയുണ്ടാകുമെന്ന് ആരും അറിഞ്ഞിരുന്നില്ല. ഈ രാമൻനമ്പൂരി അവർകൾ സ്വാമിയുടെ ഒരു പ്രധാനശിഷ്യനെന്നും ഗുണജ്ഞമൌലിയെന്നും മറ്റും ആയിരുന്നു ഇന്നേവരെ ഞങ്ങൾ ധരിച്ചുവച്ചിരുന്നത്. അദ്ദേഹം സ്വാമികളോടു പെരുമാറിയിരുന്നതും, സ്വാമികൾതന്നെ അദ്ദേഹത്തെപ്പറ്റി ചില അവസരങ്ങളിൽ ഞങ്ങളോടു പറഞ്ഞിട്ടുള്ളതും ഞങ്ങളുടെ വിശ്വാസത്തിനുറപ്പു വേണ്ടുവോളം തന്നിട്ടുണ്ടായിരുന്നു. ഇതുകൊണ്ടാണു മേൽപ്രസ്താവിച്ചപ്രകാരം പരമാനന്ദനാഥൻ അദ്ദേഹത്തെപ്പറ്റി പ്രശംസിച്ചെഴുതിയിരുന്നത്. ഇപ്പോൾ ഇങ്ങനെ വന്നതിന് എന്തു സമാധാനമാണു ഞങ്ങൾ പറയേണ്ടതെന്ന് അമ്പരക്കുന്നു. എത്രകാലം പരീക്ഷിച്ചാലും ചില മനുഷ്യരുടെ സ്വഭാവം പല കാരണങ്ങളാൽ വ്യത്യസ്തമാകുമെന്നുള്ളതുകൊണ്ട് അതിനെപ്പറ്റി ഉറപ്പായി ഒന്നും പറഞ്ഞുകൂടാ എന്നു നാം ഇതിൽനിന്നു ധരിക്കണം. കാലക്രമത്തിൽ ഒരുവന്റെ സ്വഭാവം എങ്ങനെയെല്ലാം പരിണമിക്കുമെന്ന് ഒരു രൂപവുമില്ല. ഇതുപോലെയൊ ഇതിൽ കൂടുതലായൊ ഉള്ള ഒരു ലോകതത്വമാണല്ലോ ശിഷ്യൻ ഗുരുവിനെ നിത്യവും പൂജിക്കണമെന്നതും, ശിഷ്യന്റെ സ്വഭാവത്തിനു വേറെ എതെല്ലാം മാറ്റങ്ങൾ വന്നാലും ഇക്കാര്യത്തിൽ അടിതെറ്റാതെയൊരു പിടിപാടുണ്ടായിരിക്കണമെന്നുള്ളതും. ഇവിടെയും അവൻ ചലിക്കുന്നുവെങ്കിൽ അവന്റെ കഥ കഠിനംതന്നെ; ഈ ചലനം അവനെ എവിടെക്കൊണ്ടുനിർത്തും എന്നറിവാൻമേല. പരിണാമസ്വരൂപമായ ഈ ജഗത്തിൽ നമുക്കുള്ള ഒരു ശ്രേഷ്ഠമായ അവലംബമാണല്ലൊ നമ്മുടെ 'ഗുരു'അല്ലെങ്കിൽ 'ദേശികൻ'. ഇവരുടെ തിരുവടികളിൽ നമുക്കു കുറെനാൾ ഹൃദയമുറപ്പിച്ചാശ്വാസത്തോടെ വാഴാം. ഇവരുടെ ആലംബനം നമുക്കില്ലെങ്കിൽ നമ്മുടെ പരിണാമം എന്തൊ, നാം എങ്ങിനെയെല്ലാം കാടുകേറിച്ചമയുമോ? നാം അന്യജീവികളേക്കാൾ നികൃഷ്ടാവസ്ഥയിൽ പതിക്കും എന്നതിനു തർക്കമില്ല. ഇത്ര മഹത്തായ സംഗതിയിൽ വല്ലാതെ ഭ്രമിച്ചുവശായ നമ്മുടെ നമ്പൂരിയവർകളുടെ കാര്യം കഷ്ടമെന്നെ പറവാനുള്ളൂ.

മീനം 4: സ്വാമികൾ വാളാനിക്കാട്ടുമഠത്തിൽ എഴുന്നരുളി വിശ്രമിച്ചിരിക്കയായിരുന്നു. അവിടെ ശ്രീമതി 'പരഭാരതി' എന്ന മാന്യ ചെന്നു സ്വാമിയെ ദർശിച്ചു. പ്രണതിപുരസ്സരം ഇങ്ങനെ ചോദിച്ചു: 'ജ്ഞാനം, അജ്ഞാനം, വിദ്യ, അവിദ്യ ഇവ വിവരിച്ചുകേൾക്കാനാഗ്രഹമുണ്ട്."

സ്വാമി: "അവബോധാർത്ഥകമായ 'ജ്ഞാ'ധാതുവിൽനിന്നാണ് ജ്ഞാനശബ്ദം ഉത്ഭവിച്ചത്. 'മോക്ഷെധീർജ്ഞാനം' - മോക്ഷനിഷ്ഠമായ ബുദ്ധി ജ്ഞാനം - എന്നു കോശം പറയുന്നു. അതു നിർവികല്പകസവികല്പകഭേദത്തിൽ രണ്ടുതരമുണ്ട്. വസ്തുമാത്രപ്രകാശകം നിർവ്വികല്പകം - സങ്കല്പം, സംശയം, ഭ്രാന്തി, സ്മൃതി, സാദൃശ്യം, നിശ്ചയം, ഊഹം, അനധ്യവസായം, അനുഭവം ഇങ്ങനെ സംജ്ഞാദിദ്യോതകത്വത്താൽ സവികല്പകം അനേകപ്രകാരത്തിൽ ഇരിക്കുന്നു.

'സവികല്പം തു സംജ്ഞാദിദ്യോതകത്വാദനേകധാ
സങ്കല്പസംശയഭ്രാന്തിസ്മൃതിസാദൃശ്യനിശ്ചയാഃ;
ഊഹോനധ്യവസായശ്ച തഥാന്യേനുഭവാദയഃ'

ഇങ്ങനെയാണു പ്രമാണം. എന്നാൽ നമ്മുടെ നയപ്രകാരമായാൽ ബ്രഹ്മജ്ഞാനമെന്നർത്ഥമാകും. 'ജ്ഞാനമാകുന്നതെന്നെക്കാണുന്ന വസ്തുതന്നെ' എന്നതു നോക്കുക. അപ്പോൾ, പരമാത്മാവിനെ താനായിക്കാണുന്നതുതന്നെ ജ്ഞാനമെന്നു താല്പര്യം. പ്രപഞ്ചം പരമാത്മാവിനും ദേഹസംഘാതം ജീവാത്മാവിനും ഉപാധിയായിരിക്കുന്നപടിക്കല്ല ഒന്നായിക്കാണുന്നത്. അതു രണ്ടും നീക്കി ചൈതന്യം ഒന്നെന്നമട്ടിലാണ്. ഈമാതിരി ബോധമില്ലായ്ക അജ്ഞാനം. വിദ്യയെന്നതു ജ്ഞാനത്തിന്റെ പര്യായനാമമാകുന്നു. ഇതിനെതിരായത് അവിദ്യ. ഊന്നിനോക്കുമ്പോൾ സമൂലം മാഞ്ഞുപോകുന്നതെന്ന് അവിദ്യയ്ക്കർത്ഥം പറയാം.'

പ. ഭാ: "ജീവന്മുക്തി, വിദേഹമുക്തി ഇവയുടെ സ്വരൂപഭേദമെങ്ങിനെ?"

സ്വാമി: "ഒരുലക്ഷം ഉറുപ്പിക ബാങ്കിലും അത്രയും കയ്യിലും ഉള്ള രണ്ടാളുടെ ഭേദമെങ്ങനെയൊ ഏതാണ്ടതുപോലെ ഇതു കണക്കാക്കാം. ജീവന്മുക്തി കൈവന്നാലും അതു യഥാർത്ഥമുക്തിയാകണമെങ്കിൽ ഒട്ടു താമസമുണ്ട്. ദൃഷ്ടാന്തത്തിലേതിന്റെ കൈമാറ്റം പോലെ അതു ദേഹപാതമപേക്ഷിച്ചിരിക്കും. ദേഹബന്ധംകൂടി വിട്ട നിലയിലാണ് വിദേഹമുക്തിയെന്നു സാധാരണ പറയുന്നു. ദേഹബന്ധം മേലില്ലാതിരിക്കുന്ന നിമിത്തമപേക്ഷിച്ച് ജീവന്മുക്തിയിലും ആ വ്യവഹാരം യോജിക്കുമെന്നു പക്ഷമുണ്ട്."

പ: ഭാ: "യോഗിയെന്നും ബ്രഹ്മനിഷ്ഠനെന്നും പറയുന്നതു ജ്ഞാനിയോടു തുല്യമായിക്കരുതാമോ?"

സ്വാമി: "അവ പ്രായേണ ഒരുപോലെ ചേർത്തുപറയാറുണ്ട്. എന്നാൽ ചിലപ്പോൾ അതിനു സാംഗത്യം ഇല്ലാതെയും വരാം. ജ്ഞാനി ആരൂഢൻ - ജീവന്മുക്തൻ - ആയല്ലാതെ ഇരിക്കയില്ല. യോഗിയും ബ്രഹ്മനിഷ്ഠനും ആരുരുക്ഷുവുമെല്ലാം ജ്ഞാനിക്കു തുല്യമായി വരുന്നതാണ്."

പ: ഭാ: "അടിയനു വേദാന്തത്തിന്റെ സൂക്ഷ്മനില കേൾക്കണം."

സ്വാമി: "അതു ക്ഷിപ്രസാദ്ധ്യമല്ല. ചോദിക്കുന്ന ഭാഗം പറയാം."

പ: ഭാ: "എങ്ങനെ ചോദിച്ചാൽ ആ തത്ത്വം വെളിവാകുമെന്നറിഞ്ഞുകൂടാ."

സ്വാമി: "ആകട്ടെ; സാരം പറയാം. വേദാന്തത്തിൽ ബ്രഹ്മത്തെക്കുറിക്കുന്ന തത്പദത്തിന്റെയും ജീവനെ നിർദ്ദേശിക്കുന്നത്വം പദത്തിന്റെയും ശോധനം - ഉപാധിവിട്ടുകൂടുക - ആണു പ്രധാനം. ഇതുതന്നെയാണ് മറ്റൊരുവിധത്തിൽ മുമ്പു പറഞ്ഞത്. അന്തഃകരണസാക്ഷിയെ കൂടസ്ഥനെന്നു വ്യവഹരിക്കുന്നു. ആയത് തത്ത്വം അസി - ആ ബ്രഹ്മം നീയാകുന്നു - എന്ന മഹാവാക്യത്തിൽ ദേഹോപാധി നീക്കിയുള്ള ശുദ്ധചൈതന്യമാണ്. ശോധിച്ചെടുക്കുന്നതിനുമുമ്പ് അതിന് അന്തഃകരണം - ബുദ്ധ്യാദി - ഉപാധിയാണ്. അന്തഃകരണം ഒരു താരകമെന്നു വിചാരിക്കുക, അതിനെ ആകെ പ്രകാശിപ്പിക്കുന്ന ഒരു ആകാശചന്ദ്രബിംബമാണ് കൂടസ്ഥനെന്നും നിരൂപിക്കുക. ആ ചന്ദ്രന്റെ ഛായ ജലത്തിലെന്നപോലെ സാക്ഷിയുടെ പ്രതിബിംബം ബുദ്ധിയിൽ നിഴലിക്കുന്നതു ചിദാഭാസൻ. ജലത്തിന്റെ കലക്കം ഇളക്കം മുതലായതുകൊണ്ടുള്ള ദോഷം ജലചന്ദ്രനെയല്ലാതെ സാക്ഷാൽ ചന്ദ്രനെ സ്പർശിക്കുന്നില്ലല്ലോ. ഇതുപോലെ 'ധ്യായതീവ ലേലായതീവ' എന്നു ശ്രുതി

പറയുംപ്രകാരമുള്ള ബുദ്ധിയുടെ ചേഷ്ടാവിശേഷങ്ങൾ ചിദാഭാസനെയല്ലാതെ കൂടസ്ഥനെ തീണ്ടുകയില്ല. ജീവനെന്നു ഭാവിക്കുന്ന ചിദാഭാസൻ മിഥ്യാഭൂതനാണ്. അതു ബോധ ത്താൽ ബാധിച്ചു കൂടസ്ഥാവശേഷനാകുന്നു. 'അധിഷ്ഠാനാവശേഷോഹി നാശഃ കല്പി തവസ്തുനഃ'- കല്പിതവസ്തു (സർപ്പാദി) അധിഷ്ഠാനമാത്രമായി (രജ്വാദിരൂപമായി) കലാശിക്കും - എന്നാണു സിദ്ധാന്തം. ആ കൂടസ്ഥനും ബ്രഹ്മത്തിനും ഭേദമില്ല. അതിൽ ഭേദം കല്പിതമെന്നു സിദ്ധമായി"ശുഭം!

ഈ 'പരഭാരതി' നമ്മുടെ പഴയ ഭക്താഗ്ര്യയായ കെ. പാർവ്വതിയമ്മയത്രെ' എന്നു സ്വാമിയുടെ ഡയറിയിൽ കാണുന്നു.

മീനം 9: "ഒരു യുവകവി എന്നു പൂർവഖണ്ഡത്തിൽ ചിലേടത്തു പ്രസ്താവിക്കപ്പെട്ടി ട്ടുള്ളയാളും 'അർജ്ജുനന്റെ തപസ്സ്' എന്ന കൃതിയുടെ പ്രണേതാവും ആയ മിസ്റ്റർ കെ. ആർ. കൃഷ്ണവാര്യർ ഇന്നു വന്നിരുന്നു" എന്നു ഡയറിയിൽ പറഞ്ഞിട്ടുണ്ട്.

സ്വാമി തലേന്നു ടിയാരുടെ നിലയനത്തിൽ, ഏതോ കാര്യം പ്രമാണിച്ച്, ചെല്ലാമെന്നു പറഞ്ഞിരുന്നതനുസരിച്ച് ഭദ്രമായി ചെന്നതിൽ അതിനെ വിസ്മരിച്ചു എന്നപോലെ അദ്ദേഹം എവിടെയോ പോയതിന്റെ പിഴ തീർക്കാനായിട്ടാണ് അപ്പോൾ അവിചാരിത നിലയിൽ വന്നതെന്നും, മറ്റാർക്കുംതന്നെ ദേഹക്ലമമോ മനഃക്ലേശമോ ഉണ്ടാക്കാത്തതും സ്വാമിയെ മാത്രം സംബന്ധിക്കുന്നതും ആയ ഒരു പരമാണു പരിമിതകാര്യമെന്നിരുന്നാലും കണിശം തെറ്റിച്ചാൽ അതോടിടപെടുന്നവർ ഉദാസീനതവിധേയമാക്കിയേയ്ക്കും എന്നു സ്വാമി കരുതി പ്രവർത്തിക്കുന്ന ദൃഢനിഷ്ഠയിൽനിന്ന് ഒരു നല്ല പാഠം പഠിച്ചിരിക്കുന്നു വെന്നും മറ്റും അദ്ദേഹം പ്രസ്താവിച്ചു. അനന്തരം ഒരു ചെറിയ സംഭാഷണം ഉണ്ടായതു താഴെ ചേർക്കുന്നു:

മിസ്റ്റർ വാര്യർ: "എനിക്കു വൈദ്യവൃത്തിയിൽ കുറെ അഭിവൃദ്ധി വന്നാൽ കൊള്ളാ മെന്നുണ്ട്.

സ്വാമി: "ആ വൃത്തി പാരമ്പര്യസിദ്ധമായിരിക്കുന്നല്ലൊ. ധന്വന്തരിയേയോ ദക്ഷിണാ മൂർത്തിയേയോ യഥാവിധി ഉപാസിച്ചാൽ നന്നായിരിക്കും.

വാര്യർ: "എനിക്കു ഷോഡശാക്ഷരീവിദ്യോപദേശം ചെറുപ്പത്തിൽ ലബ്ധമാകയും അതിന്റെ പുരശ്ചരണം ഞാൻ അനുഷ്ഠിക്കയും ചെയ്തിട്ടുണ്ട്. ആയതു കവിതാവിഷയ ത്തിൽ എനിക്കുപകരിക്കുന്നതായി തോന്നുകയും ചെയ്യുന്നു."

സ്വാമി: ഏതു സമ്പ്രദായത്തിലായാലും അതിൽപ്പരമായി ഏതിനും മതിയാകുന്ന ഒന്നു വേറെയില്ല. അതു ഇഷ്ടാർത്ഥകല്പവല്ലിയാണ്."

വാര്യർ: "മാസ്മരവിദ്യക്കാർ പറയുന്നതനുസരിച്ച്, മന്ത്രംകൂടാതെ, ഞാൻ ചില ധ്യാന ങ്ങൾ ചെയ്യുന്നുണ്ട്. ഫലമെങ്ങനെയോ?"

സ്വാമി: "കമ്പിയില്ലാകമ്പി(Wireless telegraph)യിൽ വാർത്തയോടുന്നതിനു ആധാര മായി നിൽക്കുന്ന 'ഈദർ' - ആകാശാണു - അക്ഷരപ്രയത്നരൂപ(വായു)ഘട്ടനം, മന്ത്ര ദേവതയുമായി സംഘടിപ്പിക്കുന്നുവെന്നു സയൻസുകാർ സമ്മതിക്കുന്നു. നമ്മുടെ കണ ക്കിൽ ഈ അണ്ഡകടാഹം - ചരാചരപ്രപഞ്ചം മുഴുവൻ - ആ സകലാധിഷ്ഠാന രൂപപ രാൽപരവസ്തുവിന്റെ വിവർത്തനം - ശരീരം - ആകുന്നു. അതു സമഷ്ടിരൂപം. വ്യഷ്ടി മനുഷ്യൻ അതിൽനിന്ന് ഒരുവിധത്തിലും ഭിന്നമല്ല. അപ്പോൾ ധ്യാനം ഏതിനും മതിയാ

കണം. വാസിഷ്ഠമഹാരാമായണത്തിലെ ഐന്ദവോപാഖ്യാനം ഈ അഭിപ്രായത്തിനനു കൂലമാണ്. 'ധ്യാനോപഹാര ഏവാത്മാ ധ്യാനമസ്യ മഹാർച്ചനം" എന്നു പ്രമാണവുമുണ്ട്."

വാര്യർ: "അത്രയധികം നിശ്ചലതയുണ്ടാകുമോ എന്നു സംശയമാണ്."

സ്വാമി: "യോഗിമനസ്സിലുള്ള സ്ഥിരത കിട്ടിയാൽ കുഡ്യാദികൾപോലും ഗതിക്ക് പ്രതി ബന്ധമാവില്ലല്ലോ. ദൂരദേശഗമനാദിക്കുംകൂടി പ്രയാസമില്ലെന്നുംവരാം."

'രാജ്യാദിമോക്ഷപര്യന്താഃ സമസ്താ ഏവ സംപദഃ
ദേഹാനിലവിധേയത്വാൽ സാധ്യാഃ സർവസ്യ രാഘവ!'

എന്നു പറയുംപോലെയെല്ലാം സാധിക്കാമെന്നു വന്നുകൂടും. എങ്ങനെയെന്നാൽ, 'മനോ യത്ര വിലീയേത പവനസ്തത്രലീയതെ, യത്ര മനസ്തത്രപ്രാണഃ' എന്ന സമ്പ്രദായം അനുസരിച്ചായാൽ പ്രാണസംയമത്തിനുള്ളതുപോലെ മനസ്സംയമനത്തിനും ശക്തികളുണ്ട്. അത്രയൊന്നും പ്രകൃതത്തിന് ആവശ്യമില്ലായ്കയാൽ ഉള്ളിടത്തോളം നിശ്ചലത ഫലപ്ര ദമാകും."

പിന്നീട് സ്വാമി ഇങ്ങനെ ചോദിച്ചു: " 'അർജ്ജുനന്റെ തപസ്സ്' ഏതു സ്ഥിതിയിരി ക്കുന്നു?"

വാര്യർ: "അതു പൂരിപ്പിച്ച് ശതകമാക്കി. അത് അച്ചടിപ്പിക്കാമെന്ന് ഒരു സ്നേഹിതൻ പറകയാൽ അങ്ങോട്ടേല്പിച്ചിരിക്കയാണ്."

ഇത്രയും കഴിഞ്ഞ് സ്വാമിയെ ഇത്തവണയും കുറെ ശ്ലോകങ്ങൾ ചൊല്ലിക്കേൾപ്പിച്ചു. അതിൽ ഒരു ശ്ലോകം ഇവിടെ ഉദ്ധരിക്കുന്നതു വിഹിതമാണല്ലോ.

–'സ്നേഹത്തിൻ വിത്തുതാനുൾക്കളമതിലമലം നട്ടതിൻ മൂലഭാഗം
ദാഹത്താൽ കെട്ടുപോകാതനുമനനപയഃ സേചനംചെയ്കമൂലം.
സോഹംഭാവേന ലോകത്ത്രയമഥനിമിഷംകൊണ്ടു ചുറ്റിപ്പടർന്നി–
ട്ടാഹാ! വർഷിച്ചു സർവോപരി ചിരമമിതാനന്ദമാകുംഫലൗഘം.'

മീനം 13: മാതൃദർശനാനന്തരം മടക്കത്തിൽ സ്വാമി പുത്തേഴത്തു നാരായണമേനോൻ ബി എ. ബി. എൽ. അവർകളുടെ വസതിയിൽ കയറി വിശ്രമിച്ചു. പല വിഷയങ്ങളെപ്പ റ്റിയും സംസാരിച്ചിരിക്കെ പ്രസംഗവശാൽ ചിലരെ ഊന്നി സ്വാമി ഇങ്ങനെ പറഞ്ഞു: "ചക്രപൂജയിൽ കാൽവെച്ച് ഒടുവിൽ നില ഉറയ്ക്കുന്നതു 'കുടി'യിലാകും."

ശുദ്ധസത്വനിഷ്ഠനായ മിസ്റ്റർ മേനവൻ: "അതു നിർമ്മൂലമാണോ; അങ്ങനെ പ്ര മാണമില്ലെ?"

സ്വാമി: "പ്രമാണത്തിനു പ്രയാസമില്ല. പക്ഷെ അതിനു സാത്വികാദി തരംതിരിവുണ്ട്. നോക്കുക;

"പശുഹിംസാവിധിര്യത്ര പുരാണേ നിഗമേ തഥാ;
ഉക്തോ രജസ്തമോഭ്യാം സ കേവലം തമസാപിവാ"

വീണ്ടും,

'പീത്വാപീത്വാ സുരാം പ്ത്വാ യാവൽ പതതിഭൂതലെ;
മാംസംപുനഃ പിബേൽ'

എന്നപോലെയുള്ള കൌളാഗമം, താമസമെന്നും അംഗീകാര്യമല്ലെന്നും ശിവോക്തി തന്നെയുണ്ട്.

നാരായണമേനോൻ : “പിന്നെ അവ നിർമ്മിച്ചതെന്തിന്?”

സ്വാമി: “ബൃഹസ്പതി, വിരോചനൻ മുതലായവർ നാസ്തികമതഗ്രന്ഥം ഉണ്ടാക്കിയതിലെപ്പോലെ ഇതിൽ ഏതൊ ദുരുദ്ദേശമടങ്ങിയിരിക്കുന്നു എന്നാണ് ഒരുപക്ഷം. മൃഗപ്രായന്മാരായ ജനങ്ങളെ ദുർഗ്ഗമമല്ലാത്തതും താദൃശമനുഷ്യവ്യക്തിക്കു പറ്റിയതുമായ ശാസ്ത്രനടയിൽ വിടാനാണ് അവ നിർമ്മിച്ചതെന്നത്രെ മറ്റൊരുപക്ഷം. ഇതാണു യുക്തിയുക്തമായിട്ടുള്ളത്. ഒരു കാലത്തു ലോകം ശിശ്നോദരമാത്രപരമായിരുന്നു. വേദംപോലും നരമേധത്തെക്കുറിച്ചു പറയുന്നു. വൈധസനായ ഹരിശ്ചന്ദ്രൻ, തനിക്കു പുത്രനുണ്ടായാൽ വിധിപ്പടി അവനെ കൊന്നു വരുണനു യാഗം ചെയ്തേക്കാമെന്നു പ്രാർത്ഥിച്ചതും സ്നേഹകാതരതയാൽ ഒടുവിൽ അങ്ങനെ ചെയ്യാതെ അജീഗർത്തന്റെ മധ്യമപുത്രനെ വിലയ്ക്കു വാങ്ങി യജിക്കാനാരംഭിച്ചതും മറ്റും നോക്കുക. ശത്രുവിനെ കൊല്ലാനിച്ഛിക്കുന്നവൻ ശ്യേനയാഗംചെയ്യണമെന്ന് അഥർവവേദം പറയുന്നു. അതിന്റെ ഉദ്ദേശം പ്രത്യക്ഷഹിംസയിൽനിന്നു നിവർത്തിപ്പിക്കണമെന്നല്ലാതെ മറ്റൊന്നുമല്ല. ‘കർമ്മമോക്ഷായ കർമ്മാണി വിധത്തേഹ്യഗദം യഥാ’ എന്ന പാരമർഷവചനം നോക്കുമ്പോൾ യാഗാദികർമ്മം ചെയ്തേ മാംസം തിന്നാവൂ എന്നു പറഞ്ഞു ഉദരപരമായ ഹിംസയെ നിരോധിക്കയാണു ചെയ്യുന്നതെന്നു പ്രത്യക്ഷപ്പെടും. പിന്നെ,

‘ലോകേ വ്യവായാമിഷമദ്യസേവ
നിത്യാസ്തു ജന്തോർ നഹി തത്ര ചോദനാ
വ്യവസ്ഥിതിസ്തേഷു വിവാഹയജ്ഞ-
സുരാഗ്രഹൈരാസു **നിവൃത്തിരിഷ്ടാ’**

ലോകത്തിൽ മൈഥുനമാംസമദ്യസേവ നടപ്പെന്നല്ലാതെ അതൊന്നും വിധി പ്രാപ്തമല്ല. ആടുമാടു മുതലായവയെപ്പോലെ നിത്യമൈഥുനത്തിനു പരസ്ത്രീഹരണം ഖണ്ഡിച്ച് അതു നിയതാത്മദാരങ്ങളിലും, ഏതിനേയും കൊന്നുതിന്നുന്ന നയം മാറ്റി മാംസഭക്ഷണം യാഗത്തിലും, തോന്ന്യാസമായുള്ള കുടിനിർത്തിച്ച് അതു സൌത്രാമണ്യാദിയിലും ന്യായമായി വ്യവസ്ഥാപിച്ചിരിക്കുന്നു - എന്നു പറഞ്ഞിരിക്കയാൽ ഇതിനുപപത്തിയുണ്ട്. ക്രമേണ നരമേധഗോമേധാദി വൈദികഹിംസയ്ക്കു മാറ്റം വരുത്തി ആയതു ഇന്നു അജമേധത്തിൽ കലാശിപ്പിച്ചിരിക്കുന്നതു ശ്രദ്ധേയമാകുന്നു. ഇതു വൈദികം; മറ്റേതു താന്ത്രികം, എന്നല്ലാതെ കൌളനയത്തിന്റെ ഉദ്ദേശത്തിലും മാറ്റമില്ല. ‘നാത്മാർത്ഥേ പ്രാണിനാം ഹിംസാ’ - ദേവോദ്ദേശമായല്ലാതെ (ആഹാരംപ്രമാണിച്ച്) പ്രാണിഹിംസ പാടില്ല - എന്നുള്ള താന്ത്രികവചനം ഗതിഭേദത്തിനനുഗുണമാണ്.

‘യജ്ഞേ യജ്ഞേ പശൂൻ ഹത്വാ കുര്യാൽ ശോണിതകർദ്ദമം,
സ പചേന്നരകേ താവദ്യാവല്ലോമാനി തസ്യ വൈ’,

‘യൂപേ ബദ്ധ്വാ പശൂൻ ഹത്വായഃ കുര്യാദ്രക്തകർദ്ദമം
തേന ചേൽ പ്രാപ്യതേ സ്വർഗ്ഗോ നരകഃ കേന ഗമ്യതെ’,

മമ നാമ്നാഥവാ യജ്ഞേ പശുഹത്യാം കരോതി യഃ;
ക്വാപി തന്നിഷ്കൃതിർന്നാസ്തി കുംഭീപാകമവാപ്നുയാൽ.’

ഇങ്ങനെ വിസ്തരിച്ചു വൈദികതാന്ത്രികഹിംസകളെ പാത്മോത്തരഖണ്ഡം നിഷേധിക്കുന്നു.”

ഇതിനുശേഷം ഇന്നുള്ളവരുടെ തെറ്റിദ്ധാരണയെ തെളിയിക്കാൻ ആചാര്യവചനങ്ങളും മറ്റും ഉദ്ധരിച്ച് സ്വാമി സംസാരിച്ചു. പൌനരുക്ത്യം ശങ്കിച്ച് ആയതിവിടെ ചേർക്കുന്നില്ല.

സ്വാമികളുടെ ഈ സംഭാഷണത്തിൽനിന്നും ഏതാണ്ടു വേദം മുതലിങ്ങോട്ടു ഹിംസയെ ശാസ്ത്രീയമായി വിരോധിക്കുന്നവിധം നാം കണ്ടറിഞ്ഞു. ആദ്യം അതിക്രൂരവും ഭയങ്കരവും ആയ നരമേധം ആയിരുന്നുവെന്നും, ആയതു ക്രമേണ അജബലിയായി പരിണമിച്ചുവെന്നും, എന്നാൽ ഈ പ്രാണിഹിംസ ദേവോദ്ദേശമായിട്ടല്ലാതെ ഉദരപൂരണത്തിനല്ലായിരുന്നുവെന്നും നമുക്കു മനസ്സിലായി. ഇതുകൊണ്ടു പ്രാചീനഭാരതീയർ ഹിംസയെ പരിവർജ്ജിക്ക സ്വഭാവമുള്ളവരായിരുന്നുവെന്നു വെളിപ്പെടുന്നു. എന്നാൽ ഇവർ ഇവിടെ അംഗീകരിച്ചിട്ടുള്ള നയം പ്രശംസാർഹമെന്നേ പറയേണ്ടതുള്ളൂ. മനുഷ്യനു സാധാരണ ക്രൂരകർമ്മങ്ങളിൽ സക്തി കൂടും;

അങ്ങനെയുണ്ടായ ഒരു പതിവുതടഞ്ഞ് പെട്ടെന്നു നിർത്താൻ ശാസ്ത്രങ്ങൾക്കും കെല്പില്ല. അതിന് അവർ കൈക്കൊണ്ട സമ്പ്രദായം തമതരക്രമമായി അവരോഹണം ചെയ്ത് ഒടുവിൽ അതു നിശ്ശേഷം നിരോധിക്കപ്പെടുകയായിരുന്നു. ഈ ഒരു നയം ഏതിലും സർവഥാ ആദരണീയംതന്നെയാണ് എന്നതു നിർവിവാദമാണല്ലോ. ഇപ്പോഴത്തെ ചില വിദ്വാന്മാർ മാംസഭക്ഷണപക്ഷപാതികളായി പ്രമാണസമന്വിതം അവരുടെ കുനയത്തെ സാധുവാക്കാൻ ശ്രമിക്കുന്നത് എത്രമാത്രം വിജയപ്രദമായിരിക്കും എന്നും ഊഹ്യമാണ്.

മീനം 15: സ്വാമി എറണാകുളത്തുനിന്നു ഇന്ന് ആലപ്പുഴെ എത്തി. മിസ്റ്റർ പി. ജി. ഗോവിന്ദപ്പിള്ള ബി. എ. ബി. എലിന്റെ വസതിയിൽ താമസിച്ചു. അദ്ദേഹവുമായി നടന്ന ഒരു ലഘുസംഭാഷണം:

പി. ജി. ഗോവിന്ദപ്പിള്ള: "പ്രണവാർത്ഥത്തെ - തദവയവങ്ങളിൽ അനുസ്യൂതമായി വ്യാപിച്ചുനില്ക്കുന്ന അമാത്രാർത്ഥത്തെ - ധ്യാനിക്കണമെന്നു സ്വാമിയുടെ ബ്രഹ്മാഞ്ജലിയിൽ പറഞ്ഞിരിക്കുന്നല്ലൊ. അർത്ഥത്തെ എങ്ങനെയാണ് ധ്യാനിക്കുക?"

സ്വാമി: "അർത്ഥത്തെ അഭിവ്യഞ്ജിപ്പിച്ചിട്ടു - കുറിച്ചിട്ടു - ശബ്ദം ഉപരമിക്കുന്നു. അർത്ഥമെന്നതു പ്രതിപാദ്യവിഷയമാണ്. ഘടത്തിന്റെ അർത്ഥം കംബുഗ്രീവാദിവിശിഷ്ട വസ്തുവെന്നാകുന്നു. ഘടപടാദിശബ്ദങ്ങളെ പദാർത്ഥങ്ങളോടുകൂടി നീക്കിയാൽ അവയെ സംബന്ധിച്ച ജ്ഞാനം ശേഷിക്കും. അത് അർത്ഥത്തിന് അധിഷ്ഠാനമാണ്. അധിഷ്ഠാനമൊഴിച്ച് അർത്ഥത്തിനു സത്തയില്ല. ജാഗ്രൽസ്വപ്നസുഷുപ്തികാലികപദാർത്ഥങ്ങളിലൊട്ടുക്ക് ഇതാണു നിയമം. 'സംവിദേഷാ സ്വയംപ്രഭാ' എന്ന ആചാര്യവചനത്താലും അനുഭവത്താലും ആ സംവിദ് - ജ്ഞാനം -സ്വയം പ്രകാശമാണ്.

പ്രകൃതത്തിൽ അർദ്ധമാത്ര - അമാത്ര - ബ്രഹ്മത്തെ പ്രതിപാദിക്കുന്നു. ആ ബ്രഹ്മം മഹാവാക്യതാല്പര്യപ്രകാരം തങ്കൽനിന്നഭിന്നമാണ്. അപ്പോൾ പ്രണവാർത്ഥഭാവനയെന്നതു ബ്രഹ്മത്തെ താനായി ധ്യാനിക്കയാണെന്നു സിദ്ധമായി. ഇതു 'ശബ്ദാനുവിദ്ധസമാധി'യുടെ വകഭേദമാണ്."

പി. ജി. ഗോവിന്ദപ്പിള്ള: "വിവിധധ്യാനമാർഗ്ഗമായി മനസ്സിനെ ഏകാഗ്രമാക്കി നിർത്തുന്നതുകൊണ്ട് ബ്രഹ്മജ്ഞാനവിഷയത്തിൽ എന്തു ഫലമാണുണ്ടാവുക?"

സ്വാമി: "ചലിക്കുന്ന ജലത്തിൽ മുഖപ്രതിബിംബം ഫലവത്താകാത്തതുപോലെ ഇളകുന്ന ബുദ്ധിവൃത്തിയിൽ ബ്രഹ്മപ്രതിബിംബം - സാക്ഷാല്ക്കാരരൂപമായ ജ്ഞാനം - ഉണ്ടാകയില്ല."

പി. ജി. ഗോവിന്ദപ്പിള്ള.: "തേജോരൂപമെന്നും പ്രതിഫലിക്കയെന്നും മറ്റും പറയുമ്പോൾ ബ്രഹ്മത്തിൽ ഏതാണ്ട് രൂപപ്രതീതിയുണ്ടാകുന്നില്ലയോ."

സ്വാമി: "സാക്ഷിഭാവേന സർവം പ്രകാശിപ്പിക്ക എന്ന അർത്ഥത്തിലാണ് തേജസ്സെന്നു പറയുന്നത്. രൂപമില്ലാത്ത ശബ്ദത്തിനു പ്രതിഫലനമില്ലെ? ആ ഭാഗം അതുപോലെ വിചാരിച്ചാൽ മതി. അല്ലാതെ നീരൂപബ്രഹ്മത്തിൽ രൂപഗുണാദിധർമ്മം ആരോപിച്ചുപറകയല്ല. ബ്രഹ്മത്തെ അപരോക്ഷീകരിക്ക – പ്രത്യക്ഷീകരിക്ക – എന്നുവെച്ചാൽ 'അഹം ബ്രഹ്മാസ്മി' എന്ന ഭാവനാരൂപത്തിലല്ലാതെയുണ്ടാകുന്ന വൃത്തിജ്ഞാനോദയമത്രെ. ഇതിനാണു ഹൃദയഗ്രന്ഥിഭേദം, അവിദ്യാസ്തമയം എന്നൊക്കെപ്പറയുന്നത്. ആ വൃത്തിജ്ഞാനം അനന്തരം കതകരജോന്യായേന സ്വയമേവ ലയിക്കും. അപ്പോൾ അദ്വൈതമാത്രാവസ്ഥാനം സിദ്ധിക്കും.

മീനം 16: സ്വാമി ഒരു മാന്യന്റെ താല്പര്യമനുസരിച്ച്, പരമവിശുദ്ധബോധൻ മുതലായ ശിഷ്യരോടൊന്നിച്ച്, അദ്ദേഹത്തിന്റെ വസതിയിൽ എഴുന്നരുളി, യഥായോഗ്യം സൽക്കരിച്ചിരുത്തിയശേഷം പ്രേതസത്ത, പ്രേതകൃത്യത്തിന്റെ അവശ്യകർത്തവ്യത മുതലായ വിഷയങ്ങളെക്കുറിച്ച് സ്വാമികൾ അനുഭവയുക്തിദൃഷ്ടാന്തങ്ങളോടെ ഒരു വാദപ്രതിവാദം നടത്തുകയും ആചാരപദ്ധതിയനുസരിച്ച് ആ സംഗതിയിൽ ദേശപ്രധാനിയും പരിഷ്കൃതാശയനും ആയ അദ്ദേഹത്തിന്റെ സഹകരണാദികളെന്നപോലെ അന്യരെ സംബന്ധിച്ച പ്രേരണാനുനയങ്ങൾകൂടി ഉണ്ടാകണമെന്നുറപ്പിക്കയുംചെയ്തു. ഇദ്ദേഹം ബാരിസ്റ്റർ എം. കെ. നാരായണപിള്ള ബി. എ.; എം. കെ. ഗോവിന്ദപ്പിള്ള അവർകൾ ബി. എ.; ബി. എസ്സി; മുതൽപേരുടെ ജ്യേഷ്ഠസോദരനും ആംഗലഭാഷാഭിജ്ഞനും ഭാഗ്യശ്രീമാനും ആയ മുടിയിൽ വേലുപ്പിള്ള അവർകളാണ്.

മീനം 28: ഇന്ന് ഒരു ആർ. കെ. പി. ബി. എ. ബി. എലിന്റെ ഒരെഴുത്ത് സ്വാമിക്ക് കിട്ടിയതായിക്കാണുന്നു. ഇതു കുംഭം 10–ാം തീയതി സ്വാമികൾ അദ്ദേഹത്തിനയച്ച എഴുത്തിന്റെ മറുപടിയത്രെ.

പറവൂർ

ഭഗവൻ,

വാത്സല്യപൂർവമയച്ചുതന്ന ലേഖം യഥാവസരം ലഭിച്ചു. പ്രതിജ്ഞാഭംഗം വരുത്തിയിരിക്കുന്നതായി അതിൽ അഭിശംസിച്ചിരിക്കുന്നല്ലോ. എന്നാൽ അഭിശംസനത്തിന് ആസ്പദമാക്കിയിരിക്കുന്ന വിജ്ഞാപകന്റെ നിവേദനം അശേഷേണപരമാർത്ഥമല്ല. അതിൽ കിഞ്ചിൽ അതിശയോക്തി ഇല്ലാതില്ല. രോഗപീഡിതനായ അവസരത്തിൽ ഭിഷഗുപദേശേന അചിരകാലം ഞാൻ പേശിഖാദകനായിരുന്നു എന്നുള്ളതു മാത്രം പ്രതിപാദിക്കുന്നു. അതിൽനിന്നും വിരമിച്ച് അപാപനായിരിക്കുന്നു. മതിവിഭ്രമത്തിന് അനുശോകത്തെ പ്രകാശിപ്പിച്ചുകൊള്ളുകയും അപരാധത്തെ ക്ഷമിക്കുന്നതിനു യാചിച്ചുകൊള്ളുകയും ചെയ്തുകൊള്ളുന്നു.

ഇവിടെ വക്തവ്യമായി യാതൊന്നുമില്ല. അവിടുത്തെ സമാചാരം അറിയാൻ ആഗ്രഹിക്കുന്നു.

സ്വന്തം,<br>കെ. രാമകൃഷ്ണപിള്ള (ഒപ്പ്)

മേടം 3: പ്രസ്തുത ലേഖത്തിനു സ്വാമികളയച്ച പ്രതിപത്രം താഴെക്കാണുന്നതാണ്:

കരുനാഗപ്പള്ളി

ബ്രഹ്മസർവ്വം

മാന്യപ്രിയദർശന,

സപ്രശ്രയം അയച്ച എഴുത്തു കിട്ടിയിട്ട് രണ്ടുമൂന്നു ദിവസമായി. അതിനിത്ര കാല ദൈർഘ്യം വന്നസ്ഥിതിക്ക് എനിക്ക് സ്വല്പം നീരിളക്കമായിരുന്നതിനാൽ നേരിട്ട വിളംബം സഹ്യമാണല്ലോ. ഇപ്പോഴെങ്കിലും മറുപടി അയയ്ക്കാൻ അന്തര്യാമിപ്രേരണയുണ്ടായതിൽ അന്തരംഗമായി സന്തോഷിക്കുന്നു. അത്രതന്നെയല്ല, എന്റെ എഴുത്ത് അകാണ്ഡതാണ്ഡ വപ്രായമല്ലെന്നും അതിന്റെ പ്രവൃത്തി ഫല പര്യവസായി ആയിരിക്കുന്നുവെന്നും കാണാനിടയായതിനാൽ അതിൽ അധികാഹ്ലാദത്തിനുവകയുണ്ട്. വളരെ ഉപരിയായ ഒരു സ്ഥാനം അലങ്കരിച്ചിരുന്ന ബിരുദശാലിവർഗ്ഗത്തിലെ എന്റെ ഒരു സ്നേഹിതനോട് ഒരു ഡോക്ടർ – തന്നെയല്ല ധ്വര – ഇതുപോലെ ഏതോ നിർദ്ദേശിക്കയോ ഉപദേശിക്കയോ ചെയ്തതിൽ അപ്രകാരം ഇനി ഒരിക്കൽകൂടി പറയരുതെന്നും അതു കേൾക്കാൻ താൻ സന്നദ്ധനല്ലെന്നും വേറെവിധം ചികിത്സിക്കാൻ തയ്യാറല്ലെങ്കിൽ മറ്റുമാർഗ്ഗം നോക്കാമെന്നും ഖണ്ഡിതമായി പ്പറഞ്ഞ ധീരനയത്തെ ഞാൻ അനുസ്മരിക്കുന്നു. അത്രയുമായപ്പോൾ ധ്വര ശുദ്ധവൃത്തിയിൽ ചികിത്സിക്കാൻ തുടങ്ങി. ഇതൊരു പുരുഷമണിയായിരുന്നല്ലോ. സ്ത്രീരത്നങ്ങളിലും ഈമാതിരി സ്ഥിരധൈര്യവും സദ്വാസനയും ഉള്ളവരുണ്ടെന്നു കാണാം.

തെക്ക് ഒരു വലിയ ഉദ്യോഗസ്ഥന്റെ പുത്രിക്ക് – ഒരു ബിരുദശാലിയുടെ ഭാര്യയ്ക്ക് – സുഖക്കേടായപ്പോൾ ഡോക്ടറോ ബന്ധുമിത്രങ്ങളോ ഒക്കെച്ചേർന്ന് മാംസരസപാനം വിധിച്ചു. അവരുടെ മറുപടി 'സ്വല്പം പാഷാണംകൂടി അതിലിട്ടേയ്ക്കണം'എന്നായിരുന്നു. ഈ രണ്ടുപേരും പൂർണ്ണബ്രഹ്മനിഷ്ഠ ശീലിച്ചിരുന്നോ എന്നു നിശ്ചയമില്ല. എങ്കിലും ഇതു അതിനു പറ്റിയ നിഷ്ഠതന്നെ.

ഒരുമിച്ചുള്ള സായംതനസഞ്ചാരത്തിൽ നെറ്റിമേൽ കൈവച്ചുനോക്കിയവകയ്ക്ക് ആ സ്നേഹിതന്റെ അടുക്കൽ പണത്തിനു ലിസ്റ്റയച്ച ആളുടെ സഹോദരങ്ങളും വെറും ഉദരംഭരികളും ആവശ്യംപോലെ വിഷമരുന്നു കൊടുക്കുന്നവരും ആയ അത്തരം ചിലരുടെ ഉപദേശം നന്നല്ല.

ഇനിമേൽ ചലിക്കാതെ, സ്വച്ഛമായിരിക്കുന്നുവെന്നു പ്രസ്താവിച്ചതുപോലെ, ശരിയായിരുന്നു ബ്രഹ്മധ്യാനത്തിൽ തദേകതാനത്വം സമ്പാദിക്കുമെന്നു വിശ്വസിക്കുന്നു... ശേഷം പിന്നീട്...

ക്ഷേമപ്രാർത്ഥകൻ

എൻ. തീർത്ഥസ്വാമി (ഒപ്പ്)

സ്വാമികൾ പരമാനന്ദനാഥനയച്ച ഒരു കത്ത്:

മൂവാറ്റുപുഴ

ബ്രഹ്മസർവ്വം

പരമപ്രിയദർശന!

.......അവിടുത്തെ കത്തിൽ........'ബ്രഹ്മാഞ്ജലി'യുടെ മൂന്നാംഭാഗം തയ്യാറാകുമെന്നു കരുതുന്നു എന്നും കഴിവുള്ളിടത്തോളം പുസ്തകങ്ങൾ പ്രസിദ്ധംചെയ്തുകാണ്മാനാഗ്രഹ

മുണ്ട് എന്നും പ്രസ്താവിച്ചിരിക്കുന്നു. അതുകൊണ്ട് അന്നത്തെ മുക്തികോപനിഷത്തിന്റെ ബാക്കിയും ചില സ്തോത്രങ്ങളും പ്രൌഢവിവരണങ്ങളും കൂടെ തയ്യാറാക്കിയാൽ നന്ന്. അതിനായി അലഞ്ഞുനടക്കാൻ എനിക്കു വഹിയാ.... പ്രസിദ്ധം ചെയ്യിക്കാൻ ഒരു ഗുണ ജ്ഞമൗലി ഒരുങ്ങിയിരിക്കെ.. മടിപിടിക്കുന്നതു ക്ഷന്തവ്യമല്ലല്ലോ. ആകയാൽ ഒന്നുറ്റു ശ്രമിക്കണം.... മേൽപറഞ്ഞ കാര്യങ്ങളിൽ ജാഗ്രത ധാരാളമുണ്ടാകണം. മടികെട്ടിവ യ്ക്കണം... ശേഷം പിന്നീട്,

എന്ന് സ്വന്തം,

എൻ. തീർത്ഥസ്വാമി (ഒപ്പ്)

മേടം 4: "മൂവാറ്റുപുഴവിലാസത്തിൽ പരമാനന്ദനാഥൻ അയച്ചിട്ടുള്ളതായ ഒരെഴുത്തു മടങ്ങിവന്നു. ഇന്നു കിട്ടി. ഇതു ശ്രദ്ധയെ ആകർഷിക്കുന്ന വിഷയങ്ങളടങ്ങിയ ഒന്നാണ്" എന്നു സ്വാമി എഴുതിയിരിക്കുന്നു.

പ്രസ്തുതലേഖനം:

മരുതൂർകുളങ്ങര

ശ്രീഃ

'ഭാവയേ ഭവവാരാശിതാരകം ചരണാംബുജം
ഗുരൂണാം കരുണാപൂരമസൃണാമലചേതസാം'

ശ്രീഗുരുപാദങ്ങളിൽ അഗണിതനമസ്ക്രിയാപൂർവം അറിയിച്ചുകൊള്ളുന്നത്.

സാനുകമ്പം അയച്ചുതന്ന തിരുവെഴുത്ത് ഇന്നലെ കിട്ടി. കാർഷ്ണ്യം കലർന്നതായ അതിലെ ലിപികൾ 'വൃദ്ധിഃ സമാനൈഃ സർവേഷാം' എന്ന നിയമത്തെ നിരർത്ഥകമാക്കി ച്ചെയ്തിട്ടു ചിന്താധ്വാന്താവൃതമായ അടിയന്റെ ചേതസ്സിനെ പ്രഭാപ്രസന്നമാക്കിത്തീർത്തു എന്നു കണ്ടപ്പോൾ 'ദൃശ്യതേതു' എന്ന സൂത്രസന്ദർഭത്താൽ 'കാരണഗുണപൂർവകഃ കാര്യ ഗുണൊ ദൃഷ്ടഃ' ഇത്യാദി തർക്കപക്ഷത്തെ സാർവത്രികമാകാത്തവിധം അവമർദ്ദിച്ചുവ ച്ചിരിക്കുന്ന വൈയാസികന്യായവാദത്തിന്റെ ഔൽക്കഷ്ട്യവും 'അചേനസ്യഗോമയസ്യ ചേതന വൃശ്ചികോല്പത്തി ഹേതുത്വം ലോകെ ദൃശ്യതെ' ഇങ്ങനെ ടി സൂത്രത്തെ ഉദാ ഹരണാനുഗൃഹീതമാക്കുന്ന വാർത്തികകാരാഭിപ്രായത്തിന്റെ ഔചിതിയും അനുഭവപ്പെട്ടു. കഷ്ടാരബ്ധാനുഭൂതിവേളയിൽ അവിടുത്തെ അനുഗ്രഹപത്രമല്ലാതെ മറ്റൊന്നും സന്തോ ഷജനകമായിത്തീരുന്നില്ല. അടിയന്റെ മനഃസ്ഥിതി ഇപ്പോൾ അടിയനുപോലും പരിഗണി ക്കാൻ വഹിയാത്തവിധം വിവിധവികാരമിശ്രിതമായിരിക്കുന്നു 'യദഭാവി ന തദ്ഭാവി' എന്നും മറ്റുമുള്ള 'ചിന്താവിഷഘ്ന' മന്ത്രം സിദ്ധമാകാതെ പോകുന്നു. ഭാഗ്യസ്ഥാനത്തു നിൽക്കുന്ന സുരാചാര്യൻ കർമ്മഭാവഗതനായ പംഗു 'കാല'നോടു മല്ലിടാൻ ശക്തനാകു ന്നില്ല. ബുധന്റെ പോക്കും ശിഖിയുടെ ആഗമനവും നന്നായി പ്രത്യക്ഷപ്പെടുന്നു. കാര്യ ങ്ങൾ അത്ര സാരങ്ങളല്ലെങ്കിലും അവ അടിയന്റെ മനസ്സിനെ അത്യധികം അടിപ്പെടു ത്തുന്നു.

'സുഖദുഃഖങ്ങൾ ബിംബപ്രതിബിംബങ്ങൾപോലെ തുടർന്നുകൊണ്ടിരിക്കും; 'സ്വാദ്വത്തി' എന്നതിലുള്ള 'സ്വാദു' ശബ്ദം തദിതരത്തിന് ഉപലക്ഷണമായിട്ടുകൂടി പ്രയോ ഗിച്ചിരിക്കയാണെന്നു വേണം ഊഹിക്കാൻ; എന്നാൽ മാത്രമേ പ്രപഞ്ചം സുഖദുഃഖാത്മ കമെന്ന നിയമം സാധൂകരിക്കപ്പെടൂ. 'Nothing is Wholly good or wholly bad' എന്നാണല്ലോ

അർവാചീനാഭിപ്രായവും; സുഖദുഃഖരൂപം അഥവാ ഗുണദോഷമിശ്രം ആണു പ്രപഞ്ച സ്വരൂപമെന്നു സമർത്ഥിച്ചാൽ 'സാമാനാധികരണ്യം ഹി തേജസ്തിമിരയോഃ കുതഃ' എന്ന സത്തപോലും സിദ്ധമാകാതെപോകും. ഇങ്ങനെ തത്വചിന്തനംകൊണ്ടു സ്വാന്തസംവേഗം ശാന്തമാക്കാൻ ശ്രമിച്ചാൽ അതതിലും അലങ്കോലം. ഈ നിലയിൽ അവിടുത്തെ കൃപാ കടാക്ഷമല്ലാതെ അന്യഗതിയില്ലെന്നും ശരണം പ്രാപിക്കുന്നു. ഹേതുവെല്ലാം എഴുന്നരു ളിയശേഷം അറിയിച്ചുകൊള്ളാം.

കോഴിക്കോട്ടുയോഗത്തിന്റെ വാർഷികമേളനം കുഞ്ഞുണ്ണിഅച്ചന്റെ ആധ്യക്ഷത്തിൽ കഴിഞ്ഞു. ഭംഗിയായി. കഴിഞ്ഞാണ്ടത്തെപ്പോലെ ഒരു വിഷയം കൈയേൽക്കണമെന്നു കാര്യദർശി അടിയനെ നിർബന്ധിച്ചു. ഇപ്പോഴത്തെ മനശ്ശരീരാസ്വാസ്ഥ്യം, കാര്യപാര തന്ത്ര്യം മുതലായോർത്തൊഴിഞ്ഞു.

ആജ്ഞാനുസാരം എല്ലാം ചെയ്തുകൊള്ളാം.

എന്ന്, തൃപ്പാദാശ്രിതൻ

പരമാനന്ദനാഥൻ (ഒപ്പ്)

ഈ എഴുത്ത് 'തത്വചിന്തനംകൊണ്ട് സ്വാന്തസംവേഗം ശാന്തമാക്കാൻ' ശ്രമിക്കുന്ന തിന്റെ ഒരു ദൃഷ്ടാന്തമാണ്. ഹൃദയം 'നാനാവികാരപരിവാരിത'മായിരിക്കുമ്പോൾ, വാസ്ത വത്തിൽ തത്വവിചാരം മാത്രമെ നമുക്ക് തുണയായി വരികയുള്ളൂ. എന്നാൽ എത്രയും ശുഷ്കമായ ഈ വിഷയത്തിൽ മനഃസുഖമില്ലാതിരിക്കുമ്പോൾ വഴിപിഴയ്ക്കാതെ പരി ചിന്തനം ചെയ്ക എന്നതു സുസാധമല്ല. പരമാനന്ദനാഥൻ അദ്വൈതവിദ്യാവിചക്ഷണ നായിരിക്കെ താൻ പ്രയോഗിച്ച ചില സൂത്രങ്ങളും മറ്റും വിലയറ്റതാണെന്നുദ്ബോധമു ണ്ടെങ്കിലും അവ തനിക്കു പ്രശാന്തതയരുളാഞ്ഞതിനാൽ അസ്വീകാര്യമെന്നു തള്ളുന്നു. "യദഭാവി ന തദ്ഭാവി" എന്നത് ഇപ്രകാരം നിഷ്കാസിക്കപ്പെട്ടതാണല്ലോ. ഇതിൽ അട ങ്ങിയിരിക്കുന്ന അർത്ഥത്തിൽ പണ്ഡിതന്മാർക്കു യാതൊരു വിപ്രതിപത്തിയുമുണ്ടാക യില്ലെന്നു നമുക്കു പൂർണ്ണമായി അനുമിക്കാം. ഇക്കാര്യത്തിൽ വിശങ്ക പരമാനന്ദനാഥ നിലും അങ്കുരിക്കയില്ലെന്നു നമുക്ക് തീർച്ചയാക്കാം. എന്നാൽ, ഇതു തന്റെ തല്ക്കാലത്തെ ഹൃദയതാപത്തിനു മതിയാകുന്നില്ല എന്നു കാട്ടുന്നത് അതിന്റെ അർത്ഥത്തിൽ ഗാഢമായി മനസ്സുപ്രവേശിക്കായ്കയാലാണെന്നു തോന്നുന്നു. ഇതിനു തനിക്കു കെല്പുണ്ടെങ്കിലും ഇപ്പോൾ ഹൃദയത്തിൽ അതിന് അവകാശമില്ല എന്നത് അദ്ദേഹം വിസ്മരിച്ചുപോകുന്നു.

ഇങ്ങനെ മനഃപീഡയും തത്വചിന്തയും ഒന്നിച്ചു കലക്കിയെങ്കിലും ഒരുവിധത്തിൽ ഒടു വിൽ വെളിച്ചത്തുതന്നെവരുന്നു. അപ്പോൾ സുഖദുഃഖങ്ങളും ഇവയ്ക്കെല്ലാം അധികര ണമായ പ്രപഞ്ചവും സത്താസ്ഫൂർത്തിയില്ലായ്കയാലുഴലുന്നതായി താൻ കാണുന്നു. എന്നിട്ട് മനഃക്ഷോഭംകൊണ്ട് ഇതാകപ്പാടെ അലങ്കോലമാക്കുന്നു എന്നു സ്വാമികളെ ശര ണംപ്രാപിക്കുന്നു. (കരുണാസിന്ധുവായ സ്വാമികൾ അഭയം നൽകാതിരിക്കയുമില്ല) ഒടു വിൽ മിൽട്ടൺ ഒരിടത്തു പറഞ്ഞപോലെ 'Vain wisdom and false philosophy' എന്നപടി അവയെ ആകപ്പാടെ ദൂരത്താട്ടുന്നു. ഇതു തീർച്ചയായും തത്വശാസ്ത്രങ്ങൾക്കുള്ള കുറ വുകൊണ്ടല്ലല്ലൊ.

സ്വാമികൾ ഈയിടെ ഒരു ഗ്രന്ഥം രചിക്കാൻ തുടങ്ങിയതിനെപ്പറ്റി അദ്ദേഹം ഡയറി യിൽ ഇങ്ങനെ പറയുന്നു: "ബ്രഹ്മാഞ്ജലിയിൽ ജനത ദൃഷ്ടിവെച്ചു കാണാതിരുന്നതി നാൽ മൂന്നാംഖണ്ഡം കൂടാതെ കഴിക്കണമെന്നായിരുന്നു ദ്വിതീയഖണ്ഡം നിർമ്മിച്ചയ

വസരത്തിൽ വിചാരിച്ചത്. അതുകൊണ്ടുതന്നെയാണ് ആ ഭാഗം അല്പം ഗംഭീരപ്രകൃതിയിലാക്കിയത്. ടി രണ്ടാംഭാഗം പുറത്തായ ഈ സന്ദർഭത്തിൽ ഉപരിഖണ്ഡംകൂടി പ്രകടിപ്പിക്കുന്നതുചിതമെന്നു ചില മഹാമാന്യന്മാർ താല്പര്യപ്പെടുകയാൽ അതിനായി പ്രിയതാസ്പദപരമാനന്ദനാഥ, സച്ചിദാനന്ദബ്രഹ്മേന്ദ്രപ്രഭൃതികളെ പ്രേരിച്ചശേഷം ഞാനും ഗ്രന്ഥകരണത്തിൽ പ്രവൃത്തി തുടങ്ങാമെന്നുറച്ചു. അതിലേയ്ക്കു വിവരണസഹിതം 'ബ്രഹ്മസ്തവം' രചിച്ചു."

ഇതിൽനിന്ന് ഒരു ശ്ലോകം ഉദ്ധരിക്കുന്നു:

"ആകാശവായ്വനലവാരിപൃഥിവ്യണുക്കൾ-
ക്കാകാരമേകവതിനാദ്യണുകക്രമത്തിൽ
ഏകാവലംബനമതായ് വിലസുന്ന നിത്യ-
നാകാത്മകന്നടിയനച്യുത! കുമ്പിടുന്നേൻ"

പിന്നീടു 'ബ്രഹ്മൈക്യാനുസന്ധാനം' എന്നപേരിൽ ഒരഷ്ടകവും വിവരണവുമാണുണ്ടാക്കിയത്.

"കാലഖണ്ഡാദിയാം പേരും നീലപീതാദിരൂപവും;
തുലഞ്ഞാസച്ചിദാനന്ദകലയാർന്നമരുന്നു ഞാൻ-"

എന്ന പദ്യം അതിൽനിന്നെടുത്തതാണ്. അനന്തരം 'പരശിവസ്തവം' എന്ന പേർകൊടുത്ത് ഒരു ദശകം നിർമ്മിച്ചതായിക്കാണുന്നു. അതിൽനിന്നും മാതൃകയ്ക്കായി ഒരു ശ്ലോകം ചേർക്കട്ടെ:

"ശ്രുതിമൌലി, വികാരമൊക്കെവാ-
ക്കൃതിയെന്നോതിവിടുന്നതോർക്കുകിൽ;
പതി, താൻ പശുപാശമാകെ നീ-
യതിനാൽ തന്മതിയേകയേശിവാ"

മേടം 5: "ഒരു ചെറിയ സഞ്ചാരത്തിന് പുറപ്പെട്ട് ഇന്നു നമ്മുടെ മാന്യസുഹൃത്തും വിശാലഹൃദയനും മനുഷ്യസമുദായസ്നേഹിയും ജനഹിതൈകതാമാനസനും ആയ ജി. രാമൻമേനോൻ എം. എ. ബി. എൽ. അവർകളെ സന്ദർശിച്ചു" എന്നു ഡയറിയിൽ കുറിച്ചിരിക്കുന്നു. ഉപചാരകുശലവാർത്താദികൾക്കുശേഷം അല്പമായ ഒരു സംഭാഷണം ഉണ്ടായതു ശ്രദ്ധേയമാകയാൽ ഇവിടെച്ചേർക്കുന്നതുചിതമാണെന്നു തോന്നുന്നു. സ്വാമികൾ മിസ്റ്റർ മേനോനോടായിട്ടു പ്രസംഗമദ്ധ്യെ ഇപ്രകാരം പറഞ്ഞു: "നായന്മാർക്കു ആളോഹരിഭാഗം അനുവദിക്കണമെന്നു പത്രങ്ങൾ മുറവിളിക്കുന്നല്ലോ. പക്ഷെ വല്ലതും ഒരു ഭേദഗതി വന്നേയ്ക്കുമെന്നു കേൾക്കുന്നുമുണ്ട്. എതിരഭിപ്രായം ഗവൺമെന്റ് ഇതുവരെ സ്പഷ്ടമായി ഗ്രഹിച്ചിട്ടില്ല. പ്രജാസഭാംഗങ്ങൾ പറയുന്നതു പൊതുജനാഭിപ്രായമായിക്കരുതണമെന്നു ചില നിരങ്കുശന്മാർ പറഞ്ഞുകാണുന്നു. ജനതയ്ക്കും ദേശത്തിനും അഭിവൃദ്ധികരമെന്നു സർവസമ്മതമുള്ള വിഷയത്തെ വെച്ചുകൊണ്ടു തിരഞ്ഞെടുപ്പുകാർ പ്രതിനിധികളെ ആ ഭാഗം നിവേദനം ചെയ്യുന്നതിനായി അയയ്ക്കുന്നതാകയാൽ അതുമാത്രം പൊതുജനഹിതമെന്നല്ലാതെ അവർ പറയുന്നതൊക്കെ ആ സ്ഥാനത്തിനർഹമാകയില്ലെന്ന് അക്കൂട്ടർ മനസ്സിലാക്കാത്തതു കഷ്ടം. ഏതായാലും ഈ ഭാഗം അഭിമതമല്ലാത്ത ഒന്നാണെന്നു ടി ഗവൺമെന്റു ധരിക്കേണ്ടതാണ്. അതിലേയ്ക്ക് അത്തരക്കാരിൽ വളരെപേരെ ചേർത്തു ഹർജികളയയ്ക്കണമെന്നു ഞങ്ങൾ നിശ്ചയിച്ചിരിക്കയാണ്."

മിസ്റ്റർ മേനോൻ: "കുടുംബാംഗങ്ങൾ തമ്മിൽ സ്നേഹം ശ്ലഥബന്ധമായിരിക്കുന്ന ഇക്കാലത്ത് ഭാഗം അനുവദിക്കയാണുത്തമം."

സ്വാമി: "ബുദ്ധിപരിപാകമില്ലാത്ത ചെറുപ്പക്കാർക്കു സ്വത്തു കിട്ടിയാൽ അവർ തൽക്ഷണം അതിനെ നാനാവിധമാക്കും. മറ്റു സ്ഥലങ്ങളെ അപേക്ഷിച്ച് കോട്ടയം ഡിവിഷനിൽ അധികമായി ഭാഗം നടക്കുന്നു. ഭാഗിച്ചവരാരും ഉദ്ഗതി പ്രാപിച്ചിട്ടില്ല."

മിസ്റ്റർ മേനോൻ: "അങ്ങനെ അല്ല; അഭിവൃദ്ധിയുള്ളവരെ എനിക്കറിയാം. അതിനു.... ചിലരെ ഉദാഹരിക്കാൻ ഞാൻ തയ്യാറാണ്."

സ്വാമി: ആ ഒരു ദൃഷ്ടാന്തം സാരമില്ല. ഭാഗംചെയ്ത് നശിച്ചതിന് ഞാൻ പതിന്മടങ്ങുദാഹരണം കാണിക്കാം. ഭാര്യാപുത്രബന്ധത്തിലകപ്പെട്ടും ധനം നശിച്ചാൽ അവർ പട്ടിണിയാകുമെന്നു വിചാരമുണ്ടായിട്ടും ആണെങ്കിൽ അല്പം ഭേദമില്ലെ എന്നു സംശയം. ബാല്യവിവാഹം ഏവർക്കും ദോഷപ്രദമാണെന്നു പലരും അഭിപ്രായപ്പെടുന്നകാലത്ത് ഇവർകൂടി ഈ ഭാഗകാര്യം അടിസ്ഥാനമാക്കി ചെറുപ്രായത്തിൽ ദാരപരിഗ്രഹം ചെയ്യണമെന്നു പറയാൻ മനസ്സുവരുന്നില്ല."

മിസ്റ്റർ മേനോൻ: "ഒരിരുപത്തിയഞ്ചുവയസ്സുചെന്നു ഭാര്യാവരണവും ചെയ്ത് ഭാഗം ചോദിക്കാനവകാശപ്പെടുകയും അപ്പോൾ നൽകുകയും ചെയ്യത്തക്കവിധമായാൽ മതിയെന്നാണെന്റെ പക്ഷം."

സ്വാമി: "ആ പക്ഷം സ്വീകരിക്കാവുന്നതുതന്നെ. എന്നാൽ അങ്ങനെ കിട്ടുന്ന സ്വത്ത് പൂർണ്ണമായി അനുഭവിക്കാനുള്ള സ്വാതന്ത്ര്യമല്ലാതെ കടപ്പെടുത്താൻ അധികാരമില്ലെന്ന് ഒരു വ്യവസ്ഥകൂടി ചെയ്യുന്നതായാൽ മാത്രമെ എന്റെ ദൃഷ്ടിക്കു, തന്നെയല്ല പരക്കെ, സാർത്ഥക്യം തോന്നുകയുള്ളൂ. ഈ അഭിപ്രായമാണു ഞങ്ങൾ ഹർജിയിൽ പ്രസ്താവിക്കാൻ പോകുന്നത്." പിന്നീട് ചിലർ ചെയ്യുന്ന അന്യമതമർദ്ദനത്തെ സംബന്ധിച്ചു മേനോനവർകൾ ഇപ്രകാരം പറഞ്ഞു: "യഥാർത്ഥം ഗ്രഹിക്കാത്തവരാണ് ഇങ്ങനെയൊക്കെപ്പറയുന്നത്. ഞാൻ ആ അഭിപ്രായങ്ങളെ സ്ഥാപിക്കാം. ആരെങ്കിലും പറയട്ടെ."

സ്വാമി: "ഞാൻ പറയാമായിരുന്നു. എത്രതവണ ഉട്ടങ്കനംചെയ്താലും ഒരു സങ്കോചവും കൂടാതെ കുശകാശാവലംബനനയം കൈക്കൊള്ളുന്നവരോടു മടങ്ങുകയേ ഉള്ളൂ. അതുകൊണ്ട് ഒന്നും പറയാനില്ല."

ആളോഹരിഭാഗത്തെപ്പറ്റി സ്വാമികൾചെയ്ത അഭിപ്രായപ്രകടനം എത്രമാത്രം അംഗീകാര്യമെന്നു പ്രത്യേകിച്ചു പറയേണമെന്നില്ല. ബഹുശതാബ്ദങ്ങൾകൊണ്ട് നായന്മാർ കൈക്കൊണ്ടിരിക്കുന്ന കുടുംബനടപടിയെ പെട്ടെന്നുട്ടങ്കനം ചെയ്ത് നാനാവിധമാക്കി കുടുംബഭരണത്തിൽ വകതിരിവു കുറഞ്ഞ ഇപ്പോഴത്തെ ചെറുപ്രായക്കാർക്ക് വീതിച്ചുകൊടുക്കുന്നതും ഒരു ശാഖാമൃഗത്തിന്റെ പക്കൽ പൂമാലിക ഏല്പിക്കുന്നതും സമാനം എന്നേ പറഞ്ഞുകൂടൂ. ഏതുതരം പരിഷ്കാരവും നല്ല മതിശാലികൾ പ്രവൃത്തമാക്കാൻ പ്രയത്നിക്കുന്നതു പ്രക്രമത്തിനു പെട്ടെന്നു ഭംഗംവരുത്തിയിട്ടല്ലല്ലൊ. ദേശകാലസ്ഥിതികളും ജനതയുടെ സ്വഭാവവിശേഷങ്ങളും നല്ലപോലെ ചിന്തിച്ച് അവയ്ക്കനുഗുണമായി വരുന്ന പരിഷ്കാരമേ യഥാർത്ഥത്തിൽ പരിഷ്കാരമായിരിക്കയുള്ളൂ. അല്ലാതുള്ളവ വെറുതെ ജനസാമാന്യത്തെ അസഹ്യപ്പെടുത്താനും നഷ്ടപ്പെടുത്താനും ക്ഷയോന്മുഖമാക്കാനും ഉള്ള ക്രൂരകുനയപ്രയോഗങ്ങളെന്നേ വിവേകശാലികൾ വിചാരിക്കൂ.

യാതൊരു 'പോക്കടി'യുമില്ലാത്ത ഇക്കാലത്തെ ചില ബിരുദശാലികൾ ഉല്പതിഷ്ണുക്കൾ എന്ന വെറും നാട്യത്തിൽ സാധുജനങ്ങളുടെ മനം അപഹരിക്കാൻ ഇങ്ങനെയൊരു പ്രയോഗം ഈയിടെ കയ്യേറ്റു നാട്ടിന്റെ നാനാഭാഗങ്ങളിലും കയറി നടന്ന് മുറവിളികൂട്ടുന്നതായി കണ്ടുവരുന്നു. ഇവരുടെ സൗജന്യബുദ്ധി പുകഴ്ത്താൻ 'ആവതല്ലാ ഫണിരാജനും!' ഗവൺമെന്റിനുപോലും വലിയ അധികാരമൊന്നും കരഗതമായിരിക്കാത്ത

'ക്ഷേത്ര'കാര്യങ്ങളിലും ഇവർ ഓരോ അനുജ്ഞയോ എന്തൊക്കെയോ നൽകി ചില സമുദായക്കാരെ ക്ഷണിച്ചുവരുത്താൻ ഭാവമുണ്ട്. ഇത്തരം അന്തസ്സാരവിഹീനന്മാരായ വങ്കന്മാരുടെ 'സഹോദരന്മാരെ!' എന്നുള്ള കൂർക്കുവിളികൾ ഹൃദയംഗമമായിട്ടുള്ളതാണോ എന്ന് ആരാഞ്ഞിട്ടാവാശ്യമില്ല. എന്നാൽ ഇതുകൊണ്ട് ഒരുതരം എടുത്തുചാട്ടക്കാർ മരുമരീചികയിൽ ഭ്രമിക്കുന്നതുപോലെ വിഭ്രാന്തി അടഞ്ഞ് ഓരോന്നിനുദ്യമിക്കയും താളം പിഴച്ച് പിൻവലിയുകയും ചെയ്യുന്നതും നമുക്കു കാണാം. ഇതും ദുസ്സഹം തന്നെ. ഇങ്ങനെ പലവിധത്തിൽ ക്ഷാമബാധ നൃത്തം വിളയാടുന്ന ഇക്കാലത്ത് പൊതുജനസങ്കടകാരികളായി കച്ചകെട്ടി ഇറങ്ങിയിരിക്കുന്ന ഇവരെകൊണ്ട് കേരളം നശിക്കും എന്നു നമുക്ക് ഭീതിവേണ്ട. ഇവർ ദൃഢനിശ്ചയത്തോടുകൂടി ഒരു കാര്യത്തിലും പ്രവർത്തിക്കുന്നവരല്ല എന്നുള്ളതിനുദാഹരണം നമുക്കുതന്നെ അറിയാം. ഇവരുടെ ലക്ഷ്യങ്ങളും ശ്രേഷ്ഠങ്ങൾ അല്ലായ്കയാൽ ചിരസ്ഥിരങ്ങളല്ല; വിവേകശാലികൾ വേറെയുണ്ടുതാനും; **ഇവരുടെ** ഏകമായ ആഗ്രഹം ഒരു 'പേരു'വേണമെന്നേ ഉള്ളൂ; നല്ലതെന്നോ ചീത്തയെന്നോ ഉള്ള വ്യത്യാസം ഇവർ നോക്കുന്നില്ല; അതുകഷ്ടം!

വീണ്ടും ഇക്കൂട്ടർ അവരുടെ നായകന്മാരുടെ അഭിപ്രായങ്ങൾ യുക്തിയുക്തമാണോ എന്നും അവർ അതു മുഴുവൻ ധരിച്ചിട്ടുണ്ടോ എന്നും നോക്കുന്നില്ല. പ്രസ്തുത പ്രധാനികളിൽ ഒരാളെക്കുറിച്ച് 'അദ്ദേഹം തിരുവിതാംകൂറിൽ ഇപ്പോൾ ജീവിച്ചിരിക്കുന്നവരിൽ ഒന്നാമത്തെ ബുദ്ധിമാൻ' എന്നദ്ദേഹത്തിന്റെ ഒരാരാധകൻ വാഴ്ത്തിയതായി ഞങ്ങൾക്കറിവുണ്ട്; എന്തു വിശ്വാസം! വേറൊരാൾ 'ഞങ്ങൾ വിചാരിച്ച കാര്യം ഈയിടെത്തന്നെ സാധിക്കും' എന്നുൽക്കണ്ഠയോടെ പറഞ്ഞതും ഇപ്പോൾ ഓർമ്മവരുന്നു. ആളോഹരി ഭാഗത്തിനിച്ഛയുള്ളവനും അന്യത്ര ഉപജീവനകൗശലമില്ലാത്തവനും ആയ ഒരു ചെറുപ്പക്കരൻ 'എന്റെ ഭാഗം എനിക്ക് കിട്ടിയാൽ ഞാൻ സിംഗപ്പൂരിലോ മറ്റൊ പൊയ്ക്കൊള്ളുമായിരുന്നു' എന്നു ലജ്ജയില്ലാതെ സ്വാർത്ഥത്തെ മാത്രം അടിസ്ഥാനമാക്കി ബഹുജനങ്ങൾ നിറഞ്ഞ ഒരു സഭയിൽ ജല്പിക്കാൻ മടിച്ചില്ല എന്നതും പ്രസ്താവയോഗ്യമാണ്. ഇങ്ങനെ ഇവരുടെ ഇംഗിതങ്ങൾ പലപ്രകാരത്തിലും വെളിക്കുവന്നിട്ടുണ്ട്. ഇവയെല്ലാം വിചാരിക്കുമ്പോൾ ഇവരുടെ ഉദ്ദേശ്യങ്ങളും മറ്റും നമുക്കു മനസ്സിലാകുമല്ലോ.

ഇനിയൊന്നു പ്രസ്താവിക്കാനുള്ളത് ആളോഹരിഭാഗത്തിനുവേണ്ടി പ്രസംഗിക്കുന്നതിൽ മിക്കവരും ഭാഗംവയ്ക്കാൻ കുടുംബമില്ലാത്തവരോ, ഉണ്ടെങ്കിൽ വെറും സ്വാർത്ഥപ്രിയന്മാരോ, കാരണവന്മാരെ ന്യായമായി വഴങ്ങാത്ത പുതുപരിഷ്കാരികളോ, താന്തോന്നികളോ ആയിരിക്കണമെന്നു പറയുന്നതിൽ ബഹുമാന്യന്മാർ ക്ഷമിക്കുമല്ലോ. ഇവരുടെ വാക്കുകൾ ഇപ്പോൾ ശ്രദ്ധേയങ്ങളല്ല. ഭാഗകാംക്ഷികൾക്ക് ഒരു ഭാഗസമ്പ്രദായം നാട്ടിൽ നടപ്പുണ്ടല്ലോ. പോരെങ്കിൽ, മിസ്റ്റർ ജി. രാമൻമേനോൻ എം. എ.; ബി. എൽ. സൂചിപ്പിച്ചതും സ്വാമികൾ ന്യൂനതയുള്ളതായി പ്രസ്താവിച്ചതുമായ അഭിപ്രായപ്രകാരമായാൽ കാലസ്ഥിതിയ്ക്ക് അതു സർവഥാ യോജിച്ചതായിരിക്കും.

മേടം 15, 16: ഈ തീയതികളിൽ സ്വാമികൾ "ബ്രഹ്മാഞ്ജലി മൂന്നാംഖണ്ഡത്തിലേയ്ക്കു 'ശ്രീകൃഷ്ണഭുജംഗം' നിർമ്മിച്ചു എന്നു കാണുന്നു. ഇതിൽനിന്ന് ഒരുദാഹരണം:

"വിയത്തന്ത്രിവാർത്താവഹാണുക്കൾപോൽ നിർ-
ദ്ദയസ്ഥാനമാം കൃഷ്ണ! നിൻപ്രേമഭക്തി;
അയത്നേന ധീവൃത്തിയങ്ങോട്ടുചേർക്കും
നയത്തെ സ്തുതിക്കാനെനിക്കാവതല്ലെ."

മേടം 17: ശ്രീമൽസ്നേഹിതനായ സബ്രജിസ്ട്രാർ താഴത്തോട്ടത്തു കെ. നീലകണ്ഠപ്പിള്ള അവർകൾ ഒരു പത്രവുംകൊണ്ടു സ്വാമിയുടെ അടുക്കൽ ചെല്ലുകയും ടി പത്ര

ത്തിൽ മനുഷ്യന് 1900-വത്സരം ജീവിച്ചിരിക്കാൻ കഴിയുമെന്ന് ഒരമേരിക്കൻ പ്രസ്താവിച്ചിരുന്നപ്രകാരം പറകയും ചെയ്തു.

സ്വാമി: "അതു യോഗംകൊണ്ട് സാധിക്കാവുന്ന ഒരു കാര്യംതന്നെ. വൈദ്യകത്തിൽ ചില കല്പങ്ങൾ അതിനായി കല്പിച്ചിട്ടുണ്ടെങ്കിലും ഇക്കാലത്ത് അതിൽ അനുഭവമുള്ളവരെക്കാണുന്നില്ല. യോഗസമ്പ്രദായത്തിലുള്ള അനവധി ദിവ്യകല്പങ്ങൾ ഞാൻ സേവിച്ചിട്ടുണ്ട്. അതിലും യോഗത്തിലെ മാതിരി പ്രത്യയം ഇല്ലെന്നു പറയേണ്ടിയിരിക്കുന്നു. എന്നാൽ യോഗജമായ ഫലത്തിൽ വിസംവാദമില്ലതാനും.

'ജന്മൌഷധിതപോമന്ത്രൈര്യാവതീരിഹസിദ്ധയഃ;
യോഗേനാപ്നോതി താഃ സർവാനാന്യൈര്യോഗഗതിംവ്രജേത്'

എന്ന പരമർഷവചനംകൊണ്ട് വിയച്ചരന്മാർക്കുള്ള സ്വതഃസിദ്ധി. രസാദിസിദ്ധി, തപഃസിദ്ധി, മന്ത്രസിദ്ധി മുതലായതിനാൽ ദുഷ്പ്രാപമായ പദംകൂടി യോഗംകൊണ്ടു സാധിക്കാമെന്നും അതിന്റെ ഫലം മറ്റൊന്നിനാലും ഉണ്ടാകയില്ലെന്നും മനസ്സിലാക്കണം."

മിസ്റ്റർ നീലകണ്ഠപ്പിള്ള: "അതു സാധ്യകോടിയിൽപെട്ടെതെന്നുവരികിൽ അക്കാര്യത്തിലാരും ശ്രമിക്കാത്തതെന്ത്?"

സ്വാമി: "നല്ലയവസരത്തിൽ - പത്തിരുപതുവയസ്സിൽ - സർവസുഖസാധനസാമഗ്രിയുമുപേക്ഷിച്ച് അതിനായി ശ്രമിക്കണം. നല്ല ദൃഢശരീരവും കിട്ടിയിരിക്കണം. അപ്പോൾ അങ്ങനെ ചെയ്വാൻ ആർക്കു മനസ്സുവരും? ഞങ്ങൾ അപ്രകാരമെല്ലാമിരുന്ന സന്ദർഭത്തിലാണു യോഗമാർഗ്ഗത്തിൽ പ്രവേശിച്ചെതെങ്കിലും പരമപ്രയോജനം സിദ്ധിയല്ലാതിരുന്നതുകൊണ്ടു ബ്രഹ്മസാക്ഷാല്ക്കാരത്തിനു ചിത്തൈകാഗ്ര്യ ദ്വാരാസഹകാരിസാധനമായിട്ടേ അതിനെ ഗണിച്ചുള്ളൂ. അനന്തരകാലത്തിൽ ശരീരരൂപപ്രാരബ്ധം നശിക്കണമെന്നല്ലാതെ നിലനിൽക്കണമെന്നു തോന്നിയില്ല. തോന്നുക സംഭാവ്യവുമല്ല. ചിലരുടെ പ്രേരണത്താലോ ലോകസംഗ്രഹേച്ഛയാലോ അങ്ങനെ സിദ്ധിസാധനാഭ്യാസം ചെയ്താൽ നന്നെന്നു ചിലപ്പോൾ തോന്നിട്ടുണ്ടെങ്കിലും ആവക ചിത്തവൃത്തി ക്ഷണഭംഗിയായി കലാശിച്ചു എന്നു പറയാൻ മടിക്കുന്നില്ല."

മിസ്റ്റർ നീലകണ്ഠപ്പിള്ള: "മരണം ജയിക്കാമെങ്കിൽ അതിലെളുപ്പമല്ലയൊ രോഗനിരോധം?"

സ്വാമി: "അങ്ങനെ പറവാനില്ല. രണ്ടും പ്രാരബ്ധഫലമാണ്. അപമൃത്യുവെന്നും കാലമൃത്യുവെന്നും മൃതി രണ്ടുതരത്തിലുണ്ട്. പ്രാരബ്ധമിരിക്കെ ദേഹം പതിച്ചാലും ദേഹാന്തരത്തിൽ അനുഭവിച്ചു തീർക്കാമെന്നുള്ള രീതിയിൽ ലൗകികരെ ആശ്രയിച്ചിരിക്കുന്നതാണു അപമൃത്യു. നൂറപമൃത്യുവും ഒരു കാലമൃത്യുവും ഉണ്ടെന്നു ശിവതത്വസുധാനിധിയിൽ പറയുന്നു. നൂറെന്നതിനു ബഹുത്വത്തിലെ താല്പര്യമുള്ളൂ. അപമൃത്യുഘട്ടങ്ങളെ ജയിക്കുന്നതിനോടു തുല്യമാണു രോഗനിരോധം. സുഷുമ്നാദ്വാരത്തിൽ കാലകലനയില്ലാത്തതുകൊണ്ടാണ് അവിടെ പ്രാണനെ നിരോധിക്കുന്നപക്ഷം അതു കാലവഞ്ചനമാകുന്നത്. ജ്ഞാനിക്കാണെങ്കിൽ അപമൃത്യുവിനെ ജയിക്കേണ്ട ഭാരമില്ല. അയാളുടെ ശരീരം ഒടുവിലത്തേതാകയാൽ പ്രാരബ്ധമിരിക്കെ അതു പതിക്കയില്ല. 'തത്വജ്ഞാനത്തേക്കാൾ പ്രാരബ്ധം ശക്തികൂടിയതെ'ന്നും "അതിനേക്കാൾ യോഗം പ്രബല'മെന്നും ഒരുപക്ഷം ജീവന്മുക്തിവിവേകത്തിൽ പറഞ്ഞിട്ടുണ്ട്. 'മൃത്തിനെ വിട്ടു ഘടവും തന്തുക്കളെയൊഴിച്ചു പടവും നില്ക്കാത്തതുപോലെ വാതപിത്തശ്ലേഷ്മരൂപദോഷങ്ങളെ വിട്ടു ദേഹവും നിലനിൽക്കയില്ലെന്നു ആചാര്യന്മാർ സിദ്ധാന്തിക്കയാൽ രോഗനിരോധം നിസ്സാരമല്ലെന്നു

തെളിയും. മുൻപറഞ്ഞക്രമത്തിൽ യോഗത്തിന് ആരബ്ധഫലത്തേക്കാൾ ബലമുള്ളതു കൊണ്ട് അതിൽ ദൃഢമായി പ്രവർത്തിച്ചാൽ എല്ലാം സാധിക്കാം.

'രാജ്യാദിമോക്ഷപര്യന്താഃ സമസ്താ ഏവ സംപദഃ;
ദേഹാനിലവിധേയത്വാത്സാധ്യാഃ സർവസ്യ രാഘവ'

എന്നു വാസിഷ്ഠമഹാരാമായണം പറയുന്നു.

"ഊർദ്ധ്വജിഹ്വസ്ഥിരോ ഭൂത്വാ സോമപാനം കരോതി യഃ
മാസാർദ്ധേന ന സന്ദേഹൊ മൃത്യും ജയതി യോഗവിത്"–

സുഷുമ്നാദ്വാരോപരി പ്രതിഷ്ഠിതനായിരിക്കുന്ന ചന്ദ്രന്റെ കലാജലം പാനം ചെയ്താൽ ഒരു പക്ഷത്തിനിടയിൽ മൃത്യുവെ ജയിക്കാം – എന്നു യോഗശാസ്ത്രം പറയുന്നു. ഇത് എത്രയോ സുലഭമായ സംഗതിയാണ്. തന്നെയല്ല ദൃഷ്ടഫലവുമാണ്. ഇതുപോലെ ഏഴ രനാഴികനേരം ദിവസംതോറും വിപരീതകരണി ശീലിക്കാൻ പടുത്വമുണ്ടായാൽ ചന്ദ്രന്റെ കല ഒരിക്കലും അപക്ഷയിക്കയില്ല. അപ്പോൾ അതു കാലവഞ്ചനമാകും. ഇങ്ങനെ പല അഭ്യാസങ്ങളുമുണ്ട്. പഞ്ചഭൂതധാരണസിദ്ധിച്ചാൽ സകലതും കരസ്ഥമായി."

മിസ്റ്റർ നീലകണ്ഠപ്പിള്ള: "അതെന്തു സമ്പ്രദായമാണ്?"

സ്വാമി: "ശരീരസംബന്ധിയായ പൃഥിവ്യാദിസ്ഥാനങ്ങളിൽ, അതായതു പാദമാദിയായി ജാനു, പായു, ഹൃദയം, ഭ്രൂമദ്ധ്യം, ശിരസ്സ് എന്നീ പ്രദേശങ്ങൾവരെയുള്ള അംശങ്ങളിൽ പ്രാണനെ നിരോധിച്ച് അയ്യഞ്ചുനാഴികവീതം ധാരണചെയ്യണം. ഈ ഭാഗം ഗോരക്ഷ സംഹിതയിൽ വിവരിച്ചുകാണുന്നു. ഈ ക്രിയ പ്രാണജയത്തെ ആശ്രയിച്ചിരിക്കും. പ്രാണ ജയമെന്നതു ബ്രഹ്മരന്ധ്രത്തിൽ പ്രാണന്റെനിലയാണ്. 125 'പലം'വരെ ശ്വാസോച്ഛ്വാസം കൂടാതെകണ്ടു പ്രാണനെ ഭ്രൂമദ്ധ്യസ്ഥാനത്തു നിർത്താമെന്നുവന്നാൽ പ്രാണൻ ബ്രഹ്മര ന്ധ്രത്തിൽ പ്രവേശിക്കും. "ദശഗുർവക്ഷരോച്ചാരകാലഃ പ്രാണഃഷഡാത്മകൈഃ, തൈഃ പലഃ സ്യാത്"– പത്തു ഗുരുവർണ്ണം ഉച്ചരിക്കാനുള്ള സമയം ഒരുച്ഛ്വാസനിശ്വാസകാലം; അതിൽ..... പ്രമാണകാലം.

125 പലത്തിനു 2 –ൽപരം നാഴിക ചെല്ലും. പിന്നെ ധാരണാദി സുലഭമാണ്. ഉത്തര ധ്രുവം കണ്ടുപിടിക്കാനും വിമാനയാത്രയ്ക്കും പുറപ്പെട്ട ചില പൂർവന്മാരുടെ അപകട ഗതി പ്രാണാഭ്യാസികൾക്കും വന്നേയ്ക്കും അമേരിക്കക്കാർ ആ വിഷയത്തിലും ഇപ്പോൾ ധാരാളം പ്രവർത്തിച്ചുവരുന്നുണ്ടത്രെ.

സമ്പ്രദായലോപം വരാതിരിക്കാനെങ്കിലും ചിലർ യോഗം ശീലിക്കട്ടെയെന്നു ഞാൻ വിചാരിച്ചിട്ടും, ശരിയായിരുന്നനുഷ്ഠിക്കാൻ ആളൊന്നും കിട്ടുന്നില്ല. എനിക്ക്, അല്പാ യുര്യോഗമുണ്ടായിരുന്നുവെന്നാണത്രെ വിദഗ്ദ്ധജ്യൌതിഷികന്മാർ പറഞ്ഞിരുന്നത്. യോഗംകൊണ്ട് അതുനീങ്ങി. കാസശ്വാസരോഗം ഇടക്കാലത്ത് എന്റെ ദേഹം പതിപ്പി ക്കാൻ തുടങ്ങി. യോഗം ശീലിച്ചുതുടങ്ങിയ ഉടൻ അതും നിശ്ശേഷം മാറി. കരുണാനിധി യായ സ്വാമിതിരുവടിയുടെ അനുഗ്രഹം അവർണ്ണനീയം! ആത്യന്തികാവിദ്യാനാശം – ദേ ഹപാതം – വരുന്നതിനു മേലിൽ യോഗം തടസ്സമെന്നുശങ്കിച്ച് അടുത്തകാലത്തു ഞാൻ അഭ്യാസം കുറെ വിട്ടിരുന്നു. പരേച്ഛാപ്രാരബ്ധം എന്നൊന്നുണ്ടല്ലോ. പുരുഷസന്താനങ്ങ ളിൽ ഏകശേഷനായിത്തീരുകയാൽ ഞാൻ മാതൃഹിതമാദരിച്ച് അതു വീണ്ടും ആരംഭി ച്ചിരിക്കുന്നു. ഈ നിലയിലാകയാൽ അഭ്യാസത്തിനു വളരെ ശൈഥില്യമുണ്ടെന്നുകൂടി പറയേണ്ടിയിരിക്കുന്നു. താഴെപ്പറയുന്ന ഗാഥകൊണ്ട് അതു വ്യക്തമാകും.

'ഗൃഹകൃത്യവ്യസനിനി-യഥാസമ്യക്കരോതിതത്;
പരവ്യസനിനീതദ്വ-ന്നകരോത്യേവ സർവഥാ
പരസംഗം സ്വാദയന്ത്യാ-അപി നോ ഗൃഹകർമ്മ തത്;
കുണ്ഠിഭവേതപിത്വേദതാപാതേനൈവ വർത്തതേ'

പ്രസ്തുത സംഭാഷണത്തിൽനിന്ന് നാം പല വിശിഷ്ടകാര്യങ്ങൾ ഗ്രഹിക്കുന്നുണ്ടെങ്കിലും ചില സംഗതികളെ ഊന്നി പ്രത്യേകം പ്രസ്താവിക്കണമെന്നുതോന്നുന്നു. സമ്പ്രദായലോപം വരാതിരിക്കാനായിട്ടെങ്കിലും ആരെയെങ്കിലും യോഗവിദ്യ അഭ്യസിപ്പിക്കണമെന്നു സ്വാമികൾ ആഗ്രഹിച്ചിട്ടും തക്കതായ ആളുകളെ കിട്ടുന്നില്ല എന്നു പറഞ്ഞത് അല്പം വിസംവാദത്തിനവകാശമുണ്ടാക്കുന്നു. ഞങ്ങളുടെ അറിവിൽ തന്നെ ഒന്നുരണ്ടു പേർക്ക് യോഗാഭ്യാസമാർഗ്ഗങ്ങൾ സ്വാമികൾ ഉപദേശിച്ചുകൊടുത്തതായി കാണുന്നുണ്ട്. പക്ഷെ ഇവർ ശരിയായി അനുഷ്ഠിക്കുന്നോ എന്നു സംശയമാണ്. സ്വാമികൾ വസ്തുത ഗ്രഹിച്ചതുകൊണ്ടായിരിക്കാം ഇങ്ങനെയരുളിയത്. ദുർല്ലഭമായ ഇത്തരം ഉപദേശം മഹാന്മാർ ലോകസംഗ്രഹാർത്ഥം നൽകാൻ ഒരുങ്ങിയാൽപോലും ആയതു ഭക്തിയോടു സ്വീകരിച്ച് കാര്യസിദ്ധിയടയാൻ ഒരുത്തരും തുനിയാത്തതു കഷ്ടം! എന്നാൽ ആവിധമുപദേശം സ്വീകരിച്ചുവെങ്കിലും അതിൽ പ്രയത്നിക്കാതെ മൗനമാണ്ടുനിവസിക്കുന്നവരുടെ കർമ്മഗതി വളരെ കഷ്ടം എന്നേ പറയേണ്ടതുള്ളൂ.

രണ്ടാമതൊരു സംഗതി പറവാനുള്ളതു പ്രസ്തുത സംഭാഷണം അവസാനിക്കുന്ന രണ്ടുമൂന്നു വരികളിൽ സ്വാമികൾ പ്രകടമാക്കിയ വിഷയം എത്രമാത്രം ഹൃദയതലസ്പർശിയായിരിക്കുന്നു എന്നതാണ്. "പുരുഷസന്താനങ്ങളിൽ ഏകശേഷനായിത്തീരുകയാൽ..." എന്നു തുടങ്ങുന്ന ഭാഗങ്ങൾ പലവിധമായ 'വികാരപൂരപരിവാഹ'ത്താൽ വായിക്കാൻ മേല. സ്വാമികൾ ഇവിടെ പ്രകടിപ്പിച്ചിരിക്കുന്ന അന്യാദൃശമായ മാതൃഭക്തി ശ്രീമച്ഛങ്കരാചാര്യസ്വാമികൾ മുതലായ ദുർല്ലഭം ചില അവതാരപുരുഷന്മാർ പ്രദർശിപ്പിച്ചിട്ടുള്ളതിനു തുല്യംതന്നെ. ദീർഘായുഷ്മാനായ സ്വാമികളും ആയുഷ്മതിയും പുണ്യവതിയും ആയ "....മാതൃമഹാരാജ്ഞി'യും അന്യോന്യദർശനഭാഗ്യാദികളടഞ്ഞ് ചിരകാലം ഭൂലോകം അലങ്കരിക്കട്ടെ എന്നല്ലാതെ ആർക്കും അന്യമായ ഇച്ഛയില്ല.

മേടം 20: സ്വാമികളെ കാണുന്നതിനായി ചിദ്രസാഭരണൻ ഇന്നു അദ്ദേഹം ഇരുന്നരുളുന്ന മഠത്തിൽചെന്നു വന്ദനാദികൾ കഴിഞ്ഞശേഷം ചെറുതായ ഒരു സംഭാഷണം ഉണ്ടായി. ആയതു ചരിത്രസംബന്ധിയാകയാൽ ഇവിടെ ചേർത്തുകൊള്ളുന്നു! സംഭാഷണം ഇങ്ങനെ തുടങ്ങി:

സ്വാമി: എനിക്ക് ഒന്നുരണ്ടു കാര്യം പറയേണ്ടതുണ്ട്. ഇവിടെ കാലഹരണം നോക്കാനില്ലല്ലോ. അത് ഒഴിച്ചുകൂടാത്തതുംതന്നെ

ചിദ്രസാഭരണൻ: "ഇന്നാൾ സൂചിപ്പിച്ചതായിരിക്കുമൊ?"

സ്വാമി: ഇന്നാളല്ലെങ്കിലും അതുതന്നെയെന്നുവെയ്ക്കുക. പ്രധാനമായി മുമ്പ് പ്രസ്താവിച്ചിട്ടുള്ള ശിഷ്യാഗ്രണിയും പരേതനുമായ പരമേശ്വരോപാദ്ധ്യായന്റെ അന്തേവാസികളും ഗുണവാന്മാരും ആയ കോയിക്കലേത്തുപുലവരഴികത്തു നാരായണനുണ്ണിത്താൻ, കെ. പത്മനാഭനാശാൻ എന്നിവർ സർവോപരി ശ്ലാഘ്യനടയിൽ എനിക്ക് ചില ഒത്താശകൾ ചെയ്തിട്ടുള്ളവരാകയാൽ ഈ രണ്ടുപേരും എന്റെ ഡയറിയിൽ പ്രത്യേകിച്ച് സ്ഥലം പിടിച്ചിരിക്കണമെന്നതാണു പ്രമുഖ്യസംഗതി. ഇവരിൽ ആദ്യൻ ഗോവിന്ദസ്ഥാനേശ്വരന്റെ സ്യാലനും ദ്വിതീയൻ ആശ്രിതനുമാകുന്നു."

ചിദ്രസാഭരണൻ: "കൃതജ്ഞതാപ്രകടനം എന്നു കൂടിയിട്ടായാലും നല്ലതാണ്."

സ്വാമി: "ഇനി കുറെ ഉണ്ട്; അതിന്റെ പോക്ക് അരുന്തുദമായെന്നുംവരാം. എന്നാലും ചരിത്രസംബന്ധിയാണല്ലോ മാന്യാഗ്രണിയും പരമാത്മനിഷ്ഠനും ആയ ബ്രഹ്മാനുഭൂതി രോഗാതുരനായിരുന്നപ്പോൾ ഔഷധാഹരണാർത്ഥമായി പോയിട്ട് രോഗമൂർച്ഛയെ പ്രതീക്ഷിച്ച് പാർത്തുകളകയും പണം ആവശ്യപ്പെട്ടാൽകൊടുക്കരുതെന്നു ടിയുടെ അധ മർണ്ണന്മാരെ പറഞ്ഞു വിലക്കിക്കൊൾകയും ചെയ്കയാൽ പി...ക്കന്മാരെന്നു പറയേണ്ട വരും അനന്തരകാലത്ത് - അശക്തരെങ്കിലും യഥാസൗകര്യം സാധുക്കളെ ഭയപ്പെടുത്തി അവിടം അടക്കിബ്ഭരിക്കുന്ന 'കാട്ടുപാക്കാ'ന്മാരും ആയ 'കാലകണ്ഠകേശിസൂദനാ'ദിനാ യാടികളുടെ വലയിൽ കുടുങ്ങി മാധവമൗനിപ്രഭൃതികൾക്കെതിരായി നിന്ന കുറവൻകെ ട്ടിപപ്പു എന്ന ശിഷ്യാപശദനെ വിട്ടുകളയണമെന്നാണ്."

ചിദ്രസാഭരണൻ: "ഇതിൽ പറഞ്ഞ അഭിപ്രായം ചിലർക്കു തോന്നാം."

സ്വാമി: "ചരിത്രമല്ലെ? എല്ലാം വേണമെന്നു നിങ്ങൾക്കു തോന്നുകില്ലല്ലോ. ഇനിയു ള്ളതു സാരമില്ല. ടി. കെ. ബാലസുബ്രഹ്മണ്യം എന്നപോലെ 'കാമ്പ്രംസോദരസംഘം' ഒരു പുസ്തകമടിക്കാൻ മുമ്പേറുപണം വാങ്ങിയിട്ട് അതു ചെയ്തുതരാതെ പണവും കൃതിയും എടുത്തുകളഞ്ഞതും, പുസ്തകം വിറ്റ് പണം തരാമെന്നേറ്റവരായ വൈദ്യൻ കുഞ്ഞൻകോവിൽ മുതൽപേർ പി. രാമൻപിള്ള പാർവത്യകാരനെപ്പോലെ മൗനംകൊണ്ട് കാലംകഴിച്ചതും ആയ സംഗതികളാണ്. നിയമപ്രകാരം കാലഹരണമുണ്ടെന്നായിരിക്കാം അവരുടെ വിചാരം. യഥാർത്ഥം പറഞ്ഞുവെന്നല്ലാതെ ഒരഭിനിവേശവും അതിലില്ല. ഈ ഒടുവിൽ പറഞ്ഞവർ എന്റെ ഒരു സതീർത്ഥ്യവരന്റെ അന്തേവാസികളാണു പോൽ."

മേടം 21: ഇന്നു പരമവിശുദ്ധബോധൻ സ്വാമിദർശനാർത്ഥം മഠത്തിൽ ചെന്നിരുന്നു. വിശേഷിച്ച് അവിടുന്ന് ഇപ്രകാരം ആജ്ഞാപിച്ചു: "ഇടപ്പള്ളിവരെ ഒന്നുപോയി വരണം. 30-ാം തീയതിക്കകം അവരുടെ എണ്ണച്ഛായപ്പടവും മറ്റും കൊടുത്തയ്ക്കാമെന്ന് എഴുത്ത യച്ചുപോയി. പറഞ്ഞിരുന്നതുപോലെ അതയച്ചുകാണാത്തതിൽ വ്യസനിക്കുന്നു എന്ന് പ്രിയശിഷ്യൻ അപ്പുക്കുട്ടൻ (കെ. പി. ശങ്കര)മേനോൻ എഴുത്തയ്ക്കയാലാണു ദിവസം ക്ലിപ്തപ്പെടുത്തി പറഞ്ഞത്."

പരമവിശുദ്ധബോധൻ: "കല്പനപോലെ."

സ്വാമി: "സ്വരത്തിനു തെളിവ് കുറഞ്ഞതെന്ത്?"

പരമവിശുദ്ധബോധൻ: "ഒരു സംഗതി അറിയിക്കാനുള്ള ഭാരംകൊണ്ടാണ്. ഇടവം 6-ാം തീയതി ഒരു വിവാഹം നടത്തിക്കേണ്ടതായി വന്നുകൂടിയിരിക്കുന്നു എന്നുള്ളതാണു കാര്യം. അതു നീക്കിവച്ചുകൊള്ളാം."

സ്വാമി: "എന്നാൽ ഞാൻ തന്നെ പൊയ്ക്കളയാം. അതു മാറ്റിവയ്ക്കുന്നതു പോരാ യ്കയാണ്."

പരമവിശുദ്ധബോധൻ: "അതു സാരമില്ല പോകുന്നത് അടിയൻതന്നെ മാറ്റിയിരിക്കുന്നു എന്നു കുട്ടിയുടെ ഭവനക്കാർക്ക് എഴുതിക്കൊള്ളാം."

സ്വാമി: "അവർ എന്നെ ശപിക്കുക - പിരാകുക-യില്ലയോ? അനന്തരവൻ വാദ്ധ്യാർ ഉത്സാഹിക്കുമെങ്കിൽ ഏർപ്പാടുചെയ്തിട്ടുപോയാൽ അന്നത്തേയ്ക്ക് ഇങ്ങുവരാമല്ലോ."

പരമവിശുദ്ധബോധൻ: "അയാൾക്കു സുഖമില്ല; അല്ലെങ്കിലും ഒന്നും ആകയുമില്ല. അതു കിടക്കട്ടെ. അടിയന് ഇതുതന്നെ പ്രധാനം" എന്നു പറഞ്ഞ് പരമവിശുദ്ധബോധൻ ഇടപ്പള്ളിക്കു സ്വാമികൾ കല്പിച്ചതുപോലെ യാത്രയാകുകയും ചെയ്തു.

പിന്നീട് ഇടപ്പള്ളിയിൽനിന്നും മിസ്റ്റർ മേനോന്റെ എഴുത്തുവന്നപ്പോൾ 'എല്ലാം ഭംഗിയായി' എന്നു പരമവിശുദ്ധബോധനു സ്വാമി എഴുതി അയച്ചു. അതിന്റെ മറുപടിയിൽ ആ ധന്യൻ ഇങ്ങനെ പ്രസ്താവിച്ചുകാണുന്നു:

"...വടക്കോട്ടുപോകണമെന്നു കല്പിച്ചപ്പോൾ കല്യാണമാണ്; അടിയനു പോകാൻ ഇടയില്ല, എന്ന അമംഗളപദങ്ങൾ അറിയിക്കാതെ–, കല്യാണം മാറ്റിവച്ചിരിക്കുന്നു, കല്പനപോലെ പോയിക്കൊള്ളാം; എന്നറിയിച്ചത് എത്ര ഗുരുത്വമായി. രണ്ടുപേർ ചരമം പ്രാപിച്ച് ഇതാ കല്യാണം മുടങ്ങിയിരിക്കുന്നു. അതിനാൽ വീട്ടുകാര്യം ഏതുണ്ടായിരുന്നാലും അതുവിട്ട് കല്പിക്കുന്ന വഴിപോകണമെന്നു സംഘമൊട്ടുക്ക് നല്ലപോലെ പഠിക്കട്ടെ.... സ്വാമികാര്യം വലുതാണെന്നു വീട്ടുകാർക്കും അനുഭവമായി."

ഇങ്ങനെ ചെയ്യുന്നവർ വേറെയുണ്ടെന്നു തോന്നുന്നില്ല. ആകയാൽ പരമവിശുദ്ധബോധനെപ്പറ്റി മാതൃകാശിഷ്യൻ എന്നു പറയുന്നതിലാർക്കും 'മോറു' കറുക്കാനിടയില്ലല്ലൊ. വിവാഹം എന്നു പറഞ്ഞതു ടിക്ക് പൂർവകാലീനഭാര്യയിലുള്ള പുത്രിയും ഭാഗിനേയനും തമ്മിലുള്ളതാണ്.

ഇടവം 26: ഇന്നു സ്വാമികൾ ചിദ്രസാഭരണന്, വിശേഷമായ ഒരു സംഗതി ഒരു എഴുത്തുമൂലം അറിവുകൊടുത്തിരിക്കുന്നു. അത്ഭുതരസഭൂയിഷ്ടമായ പ്രസ്തുത സംഗതി ഞങ്ങൾക്കേറ്റവും ഉപകരിക്കത്തക്കതായിരിക്കുന്നതിനാൽ ഇവിടെ ആയതു ചേർക്കുന്നത് ഒട്ടും അസ്ഥാനത്തിലായിവരികയില്ലല്ലൊ. ഇനി അതെന്താണെന്നു നോക്കുകതന്നെ.

കരുനാഗപ്പള്ളി

ശിവസർവ്വം

പരമപ്രിയദർശന,

ഒരു സംഗതിയെ സംബന്ധിച്ച് കിട്ടിയ തെളിവിൽ തൃപ്തിവരായ്കനിമിത്തം ആയതു ഡയറിയിൽ ചേർത്തില്ല. 'വൃദ്ധിമിഷ്ഠവതോ മൂലമപിനഷ്ടം' എന്ന വിധത്തിലാകരുതെന്നു കരുതി എഴുതുന്നു.

കരുണാനിധിയായ സ്വാമിതിരുവടിയുടെ വംശം എന്റെ പിതൃമാതാമഹപ്രമുഖരുടെ പരമ്പരയിൽ ഉള്ളതാണെന്ന് അറിവു കിട്ടിയിട്ടു വളരെ നാളായി. സ്വാമിതൃപ്പാദങ്ങളിലെ കാരണവരും വിശ്രുതപണ്ഡിതരും ആയിരുന്ന ഒരു മഹാനെക്കുറിച്ചു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അദ്ദേഹം മുൻപറഞ്ഞ മാന്യന്റെ പാരമ്പര്യത്തിൽപെട്ട ആളാണെന്നും പിതൃമാതാമഹന്റെ മാതുലനായിരുന്ന....ഇരവിനാമാവു തൊടുപുഴമണ്ടപത്തുംവാതുക്കൽ കാര്യക്കാരുദ്യോഗം വഹിച്ചിരുന്നകാലത്തു തനിക്കു കണക്കെഴുത്തായിരുന്നതിനാൽ 'എയുതിത്തീർച്ച' സംബന്ധിച്ചു തിരുവനന്തപുരത്തു താമസിച്ചും അല്ലാതെയും അക്കാലം മുതൽ അവരുമായി ഇടപെട്ടു ഈ സംഗതികൾ സ്പഷ്ടമായി ഗ്രഹിച്ചിട്ടുള്ളതാണെന്നും ഒരു മാന്യനായ ദൃക്സാക്ഷി പറഞ്ഞിട്ടുണ്ട്. ഈ മനുഷ്യൻ കൊല്ലവർഷം 990-നുശേഷം ജനിക്കയും 88 വയസ്സുവരെ ജീവിച്ചിരിക്കയും ചെയ്തുവെന്നതുകൊണ്ടും പഴയ ആളുകളുടെ പൂർവകഥാപ്രസംഗരീതിയിൽ പറഞ്ഞതാകകൊണ്ടും ഞങ്ങൾ രണ്ടുപേരുടെയും വൃദ്ധസ്നേഹിതനായിരുന്നതിനാലും ഇതിൽ വിസംവാദത്തിനു വകയില്ലായിരുന്നു. എനിക്കു സ്വതെ തെളിവിലുള്ള നിഷ്കർഷനിമിത്തം അങ്ങനെ തോന്നിയെന്നേയുള്ളൂ. പിതൃമാതാമഹപ്രഭൃതികളുടെ അലോകസാധാരണമായ വിവിധ വിദ്യാവിചക്ഷണത്വാദികൾ അവ

രുടെ ഭാഗിനേയപുത്രനായ വലിയച്ചൻ പറഞ്ഞു ബാല്യത്തിൽ കേട്ടിരുന്നതിനെവെച്ചു കൊണ്ടു പ്രൗഢവയസ്സിൽ തിരുവനന്തപുരത്തു താമസിച്ചിരുന്ന സമയത്തു വൃദ്ധന്മാരെ വിസ്തരിച്ചു ഞാൻ പൂർവസാക്ഷിമൊഴിയെ ഉറപ്പിച്ചിട്ടുമുണ്ട്. ഞങ്ങളുടെ ബന്ധം പിന്നീ ടറിവുകിട്ടിയതാകയാൽ അതിൽ കൂടുതൽ തെളിവു സമ്പാദിക്കാൻ ഇടയായില്ല. അന്നത്തെ ഉഭയപക്ഷപരിചയക്കാർ പോയിക്കഴികയും ചെയ്തു. പിതൃമാതാമഹനും കാര്യക്കാരു ദ്യോഗമുണ്ടായിരുന്നു. മർമ്മവിദ്യയിലെ പ്രാവീണ്യം മുൻനിർത്തി അവർ ഭൃത്യരെ ഹസ്തം കൊണ്ടു പ്രഹരിക്കാൻ ഭയന്നു വസ്ത്രം പിരിച്ച് അടിച്ചിരുന്നപ്രകാരം പിതാമഹി പറ ഞ്ഞുകേട്ടിട്ടുണ്ട്. വലിയച്ചന്റെ പിതാവ് എവിടെയൊ കടന്നുപോകുമ്പോൾ വഴിയിൽ കിടന്ന ചൂണ്ടപ്പനയെ കാലിൽ കോരി എറിയുന്നതിനു പിന്നോക്കം മൂന്നു ചുവടുവെച്ചു എന്നു ഭൃത്യൻ പറഞ്ഞുകേട്ട് അദ്ദേഹത്തിന്റെ മാതുലൻ 'ഇര...ളി എന്തിനു പുറകോട്ടുമാറി' എന്ന് ആക്ഷേപിച്ചുപോലും. ഇതുപോലെ വിഷദഷ്ടനെ വാങ്മാത്രത്താൽ സുഖപ്പെടുത്തുക. മന്ത്രസിദ്ധിയാൽ ഭാവിഫലം നിർദ്ദേശിക്ക മുതലായി അനവധി കാര്യങ്ങൾ പറയാനുണ്ട്. ഇവരിൽ ആദ്യത്തെ മാന്യൻ 'സകലവിന്മൂർദ്ധന്യതാകലിതസംഗതധന്യതാക'നായിരുന്നു. അദ്ദേഹം തൊടുപുഴെയിരുന്നപ്പോൾ എളമനകൃഷ്ണമേനോൻ എന്നു പ്രസിദ്ധനായ കൊച്ചി കോവിലകം ഭിഷഗ്വരൻ ചെന്നു കണ്ടുവെന്നും, ആരെന്നോ എന്തെന്നോ ഒന്നും ചോദി ക്കാതെ, ദിവ്യദൃശാകണ്ടപോലെ, 'മേനോൻ കുളിയും ഊണുംകഴിച്ച് ഇവിടെ ഇരിക്കുക; ഞാൻ കച്ചേരിക്കുപോയിട്ട് ഉടൻവരാം' എന്നു ചട്ടംകെട്ടിയെന്നും, അദ്ദേഹം ആശ്ചര്യഭരി തനായിത്തീർന്നെന്നും, ഇങ്ങനെ അനവധി അത്ഭുതസംഭവങ്ങൾ തന്റെ താമസത്തിനിട യിൽ പ്രത്യക്ഷാനുഭവമായി എന്നും പറഞ്ഞു കേട്ടിട്ടുണ്ട്. ഈ ദൃക്സാക്ഷി അടുത്തകാ ലംവരെ ജീവിക്കയും 98 വയസ്സോളം ഇരിക്കയും ചെയ്തയാളാണ്. അദ്ദേഹം ചെന്നത് ഉപദേശം വാങ്ങാനായിരുന്നെങ്കിലും അതു ഫലിച്ചില്ല. താൻ കന്യാകുമാരി പാറപ്പുറത്തു മൂന്നു സംവത്സരം ഇരുന്നു ഭജിച്ചതാണെന്നും അവരാൽ അതൊന്നും സാധ്യമാകയി ല്ലെന്നും പറഞ്ഞു മടക്കിയയച്ചുവത്രെ. സംസ്കൃതവിദ്യാപാരംഗമതയ്ക്ക് അദ്ദേഹത്തിന്റെ പിൻഗാമി 'മുഖം ബിന്ദും കൃത്വാ' എന്ന ശ്ലോകത്തെ 81 വിധം വിവരിച്ച കഥ മതിയല്ലോ.

തൊടുപുഴെ ഒശകാരാഹുത്തർ എന്നൊരു അത്ഭുതപുരുഷനുണ്ടായിരുന്നു. ശബരിമ ലശാസ്താവിന്റെ പ്രസാദമായിരുന്നു ടിയുടെ യോഗ്യതയ്ക്കെല്ലാം ആധാരം. സംഗതിവ ശാൽ നമ്മുടെ കാര്യക്കാരദ്ദേഹവുമായി ഈയാൾക്ക് ഒന്നു മത്സരിക്കേണ്ടിവന്നു. എടുത്ത അടവുകളെല്ലാം പിഴച്ച് ഒടുവിൽ രാഹുത്തർ ക്ഷമാപ്രാർത്ഥിയായി എന്നതും പ്രസ്താ വവാർഹമാണ്.

സ്വന്തം

എൻ. തീർത്ഥസ്വാമി (ഒപ്പ്)

സ്വാമി തിരുവടികളുടെ വംശചരിത്രത്തെപ്പറ്റി സ്വാമികൾക്കിങ്ങനെ ഒരഭിപ്രായമുണ്ടാ യിരുന്നതായി അവിടുന്നു ചിലപ്പോൾ ചെയ്തിട്ടുള്ള ചില സൂചനകൾകൊണ്ട് ഞങ്ങൾക്ക റിവുകിട്ടിയിരുന്നുവെങ്കിലും ആയത് ഇതുവരെ ഇത്ര വ്യക്തമാകാതിരുന്നതിനാൽ ഞങ്ങൾക്ക് ഈ ഗ്രന്ഥത്തിൽ ചേർക്കാൻ സാധിക്കാതെ കിടന്നു. ഇപ്പോൾ, സ്വാമികളുടെ കരുണഹേതുവായി അതു ഞങ്ങൾക്കു ലഭിക്കുകയും ചെയ്തു. സ്വാമികളോടു ഞങ്ങൾ എത്രമാത്രം ഋണബദ്ധരായിരിക്കുന്നുവെന്ന് പറഞ്ഞറിയിപ്പാൻതന്നെ പ്രയാസം.

## സംഭാഷണം

II

### മഹാസമാധിവർഷം

**1096 ചിങ്ങം 1.** തിരുവല്ലായിൽനിന്നു മടങ്ങുംവഴി സ്വാമി പരമവിശുദ്ധബോധന്റെ വസതിയിൽ എത്തി രാത്രി വിശ്രമിച്ചു. വേദജ്ഞനായ ഒരു പോറ്റി-കല്ലംപള്ളി-അദ്ദേഹത്തെക്കണ്ടു പലതും സംസാരിച്ചു. അതിന്റെ ഏകദേശം ഇവിടെ സംഗ്രഹിക്കാം.

ശ്രീമാൻ പോറ്റി: "ഞാൻ വളരെ നാളായിട്ടു അവിടുത്തെ കാണാനാശിച്ചിരിക്കയാണ്. വന്നാലറിയിക്കണമെന്ന് ഇവരോടൊക്കെ പറയാറുമുണ്ടായിരുന്നു."

സ്വാമി: "ഞാൻ ഇവിടെ നിന്നാൽ പരമവിശുദ്ധബോധനു വിട്ടുമാറാൻ സമയം തീരെ ഉണ്ടാകയില്ല. അതുകൊണ്ടു ടിയാൻ അപരാധിയല്ല'

പോറ്റി: എനിക്ക് അഷ്ടപദി-ഗീതഗോവിന്ദം-തെറ്റുകൂടാതെയും വിശദമായിവിവരിച്ചും ഗ്രഹിച്ചാൽ കൊള്ളാമായിരുന്നു. ഗ്രന്ഥമുണ്ട്."

സ്വാമി: 'ഒരു ഗ്രന്ഥംവച്ചുകൊണ്ടു തെറ്റുതിരുത്തിയാൽ കുറെയൊക്കെ ശ്രീജയദേവരുടെ വകയല്ലെന്നാകും. നിർണ്ണയസാഗരത്തിൽ നിന്നൊന്നു വാങ്ങിക്കയാണുത്തമം. പിന്നീടു സൗകര്യംപോലെ നോക്കാം. അതിലൊരു ഗീതമനുസരിച്ച് അദ്വൈതപരമായി ഒന്നുണ്ടാക്കിക്കൊടുക്കണമെന്നൊരാൾ അപേക്ഷിക്കയാൽ അങ്ങനെ ഞാൻ ചെയ്ച്ചിട്ടുണ്ട്. ആ ജാതി കൃതിയൊന്നും അടിച്ചിട്ടില്ല."

പിന്നീട്, പോറ്റി: "സർവ്വവും ഈശ്വരപ്രേരണയാൽ നടക്കുന്നുവെന്നും പൗരുഷംമൂലം നടക്കുന്നു എന്നും പക്ഷങ്ങളുണ്ടല്ലോ. ഏതാണു യഥാർത്ഥം?"

സ്വാമി: "രണ്ടും ശരിതന്നെ. അധികാരിഭേദം - ഗ്രഹണവിഷയത്തിൽ - പക്ഷെ ഇരിക്കും. "ഈശഃ പുരുഷകാരസ്യരൂപേണാപി വിവർത്തതെ" എന്ന ആചാര്യവചനപ്രകാരമായാൽ പൗരുഷവും ഈശ്വരന്റെ രൂപാന്തരമാണ്. അപ്പോൾ അവിടെയും ഈശ്വരപ്രധാനത നിൽക്കുന്നുണ്ട്. "സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജഃ" എന്നവിധം സർവ്വം ഈശ്വരാധീനമായി വിടുന്നവരുടെ - ആദ്യത്തെ പക്ഷമായ - തൽപ്രധാനതോക്തി യുക്തമാകുന്നു. അല്ലാതെ മിടുക്കെല്ലാം തന്റേതും തരക്കേടൊക്കെ ഈശ്വരന്റേതും ആണെന്നു പറയുന്നതു കള്ളത്തരമാണ്. ന കർത്തൃത്വം ന കർമ്മാണി ലോകസ്യ സൃജതി പ്രഭുഃ' എന്ന ഗീതോപനിഷത്തിൻപടിനോക്കിയാൽ ഈശ്വരൻ ഒന്നിനും ഉത്തരവാദിയല്ല. സൂര്യൻ കർമ്മസാക്ഷിയാണെന്നു പറയുന്നു. ആരുടെയെങ്കിലും കർമ്മവിഷയത്തിൽ അദ്ദേഹത്തിനു ഉത്തരവാദത്തിന്റെ ഭാരമുണ്ടോ? അതുപോലെതന്നെ ഈശ്വരന്റെ കാര്യവും." "ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേ *f* ർജ്ജുന! തിഷ്ഠതി; ഭ്രാമയൻ സർവ്വഭൂതാനി" എന്നു പറഞ്ഞിട്ടുണ്ടെങ്കിലും മായയാ എന്നുകൂടി ഇരിക്കകൊണ്ട് ഈശ്വരന്റെ മായാധിഷ്ഠാനപരത്വമാണ് അവിടെ വ്യക്തമാകുന്നത്. ഓരോ ജാതിനിഷ്ഠയും ഓരോതരക്കാർക്കു യോജിക്കുന്നതാകയാലാണ് അധികാരിഭേദത്തെ മുമ്പു സൂചിപ്പിച്ചത്. ശാസ്ത്രീയമായ ഏതു നടപടിയുടേയും പരമലക്ഷ്യം ഒന്നായിരിക്കും. ഇതൊക്കെ ലൗകികത്തോടു സംബന്ധിച്ചിരിക്കുന്നു. ബന്ധനിവിവൃത്സുവിനെ പിടിച്ചു പറഞ്ഞാൽ ജീവേശവിവാദകഥയ്ക്കേ അവകാശമില്ല എന്നാണു ശാസ്ത്രസിദ്ധാന്തം."

ചിങ്ങം 2: ഇന്നു രാവിലെ സ്വാമികൾ പരമവിശുദ്ധബോധനോടുകൂടി കായംകുളത്തേക്കുപോകുന്നവഴി ശ്രീമാൻ കെ. രാമകൃഷ്ണശാസ്ത്രി മഹോപാധ്യയനെക്കണ്ടു. ആദര

പൂർവ്വമപേക്ഷിക്കയാൽ അദ്ദേഹത്തിന്റെ വസതിയിൽ കയറി സൽക്കാരം കൈക്കൊണ്ടു. അതിനിടയിൽ,

ശാസ്ത്രികൾ: "അവിടുത്തെ പുസ്തകങ്ങൾ വായിച്ചതിൽ മുഴുവനും വ്യക്തമായിഗ്രഹിക്കാൻ കഴിഞ്ഞിട്ടില്ല. ആകയാൽ പട്ടയത്തുപോയിരുന്നു നോക്കുന്നു."

സ്വാമി: "പഴക്കം അവർക്കു കൂടുമെങ്കിലും വിദ്യാസമ്പത്തി നിങ്ങളോടൊക്കെയൊപ്പം കാണുകയില്ലല്ലോ."

ശാസ്ത്രികൾ: "വിചാരസാഗരവും രണ്ടാവൃത്തിനോക്കി. അതും ഏകദേശം അങ്ങിനെതന്നെ."

സ്വാമി: "മനസ്സിലായില്ലെന്നുകണ്ട് ആദ്യമെ ഇച്ഛാഭംഗപ്പെടരുത്. വീണ്ടുമുള്ള ആവൃത്തിയിൽ കൂടുതൽ അറിയാറാകും. അങ്ങനെ ഒരു പത്തുവട്ടമാകട്ടെ. മുൻപറഞ്ഞ കൃതികളുടെ കാര്യത്തിൽ കോശാദിപ്രമാണാവലോകനാപേക്ഷകൂടി വരുമായിരിക്കും. ഇതിനതില്ല. ഞാൻ ആദ്യം വിചാരസാഗരം വായിച്ചകാലത്ത് അതെനിക്കു മുക്കാലും തമഃപ്രായമായിരുന്നു. അന്യസഹായത്തിനും വഴിയുണ്ടായില്ല. എട്ടുപരിവൃത്തിചെന്നപ്പോൾ പ്രമേയം കണ്ഠസ്ഥമായിത്തീർന്നു."

ഇങ്ങനെ പലതും സംസാരിച്ചകൂട്ടത്തിൽ അവരുടെ പാഠ്യപുസ്തകങ്ങൾ ഏതെല്ലാമായിരുന്നു എന്നു സ്വാമി ചോദിച്ചറികയും അതിലൊരു പുസ്തകം നോക്കാൻവേണ്ടി ആവശ്യപ്പെടുകയും ചെയ്തു. അദ്ദേഹം നിത്യവിധ്യനുഷ്ഠാനാദികൾ കഴിച്ചു ഖരതരാതപത്തെ വകവയ്ക്കാതെ പുറപ്പെട്ടു സ്വന്തം മഠത്തിൽചെന്ന് ആ പുസ്തകം ആൾവശം എത്തിച്ചു കൊടുത്തു. പിന്നീട് അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ ഹെഡ്മാസ്റ്റർ മിസ്റ്റർ. പത്മനാഭയ്യർ സ്വാമിയെ ചെന്നുകണ്ടു വന്ദിച്ചു പലതും സംസാരിച്ചുപിരിഞ്ഞു. ഈ സംഭാഷണം ഒരു പരിപാടിയിലല്ലാതെ ഭിന്നഭിന്നവിഷയവിപ്ലുതമായിരുന്നതിനാൽ സംഗ്രഹിക്കാൻ തരപ്പെട്ടില്ല. ഈ സഹോദരന്മാരുടെ നയംകണ്ടാൽ ഗുണജ്ഞന്മാരാണെന്നു പിന്നെ പറയേണ്ടതില്ലല്ലോ."

ചിങ്ങം 5: "ഇന്നു ചില പുതിയ കൃതികൾ വായിച്ചു. പ്രൊഫസർ ചാലയിൽ കെ. എം. പണിക്കരുടെ 'അപക്വഫലം' പുതിയ മാർഗ്ഗത്തിൽ നല്ല കവിതയാണ്. സ്വഭാവോക്തി വിശേഷമായിട്ടുണ്ട്. ചിലേടത്തു പച്ച ശൃംഗാരം അസാരം! ല്ലേ! എന്നാണു പുതുമോടിക്കാർക്കു തോന്നാം. എങ്കിലും ഇങ്ങനെയുള്ള മഹാമതികളുടെ വകയാകുമ്പോൾ അവർ അതൊക്കെ വകവച്ചുകൊടുക്കാതിരിക്കയില്ല.

'മംഗളമാല' നാലാമതുപുസ്തകത്തിൽ ഭൂരിഭാഗവും ശാസ്ത്രവിഷയമാകയാൽ ഗ്രന്ഥകാരമഹാനുഭാവന്റെ വാഗ്വിലാസത്തിന് ആദ്യഖണ്ഡങ്ങളിലെന്നപോലെ അവകാശമുണ്ടായില്ല, എന്നു വരികിലും അവസാനഘട്ടത്തിൽ അതിനും സ്ഥലംകിട്ടി. ഇതിലെ എല്ലാം അംശങ്ങളും വളരെ ഉപയോഗപ്പെടുന്നവയാണ്. ഈ പുസ്തകത്തിന്റെ 25-ാം പുറത്ത് "... ഇന്ത്യാരാജ്യത്തിന്റെ ഒരു മൂലയിൽ തൂങ്ങിക്കിടക്കുന്ന നൂററുപതുകാതം ഭൂമിയിൽ - പരശുരാമക്ഷേത്രമായ നമ്മുടെ ഭൂമിയിൽ-" എന്നു പറഞ്ഞുകാണുന്നു. കേരളോല്പത്തി മുതലായ കെട്ടുകഥകളെവിട്ടാൽ നമ്മുടെ ഭൂമി രാമക്ഷേത്രമായത് എങ്ങനെയെന്നറിവാൻ പാടില്ല. രാമക്ഷേത്രം ഉത്തരകർണ്ണാടകൈകദേശം തുടങ്ങി ദ്വാരകാന്തമാണെന്നു,

"തതഃകച്ഛപുരീ തസ്യാ ദക്ഷതോഹ്യപരാന്തകം;
കൂർപ്പാകാരേതി രാമസ്യ ക്ഷേത്രം സർവ്വ...."

എന്ന പ്രമാണമുദ്ധരിച്ച് ഞങ്ങൾ തെളിയിച്ചിട്ടുള്ളതിനുപുറമെ അടുത്തുമുമ്പൊരിക്കൽ ആധാരമാക്കിയ പരശുരാമസ്മൃതിയും അതിനനുകൂലമായിരിക്കയാൽ ഇതു സാഹസം തന്നെ. എന്നാൽ 'മൂഢവിശ്വാസം' എന്ന ഘട്ടത്തിലാണല്ലോ അവിടുന്ന് ഇപ്രകാരം പ്രസ്താവിച്ചതെന്നു ഒരു സമാധാനമുണ്ട്. അല്ലെങ്കിലും ഭാരതപ്പുഴയുടെ വക്കിലെങ്ങാണ്ട് ആ മഹർഷിയെ പ്രതിഷ്ഠിച്ച് ഈ ഭൂമി ആധ്യാസികസംബന്ധവശേന അദ്ദേഹത്തിന്റെ വകയാക്കാമോ എന്നു ഒന്നുശ്രമിച്ചുനോക്കാൻ 'യോഗക്ഷേമ' നിരതന്മാർ വിചാരിക്കുന്ന ഇക്കാലത്തു ഇതിനും ഒരു സ്ഥാനമുണ്ട് എന്നു നിശ്ചയിക്കാം.

'മലയാളത്തിൽ നാട്ടുരാജാക്കന്മാരുടെ ഭടസ്ഥാനം കുലപരംപരയാ വഹിച്ചുനിന്നിരുന്ന നായന്മാരുടെ ഇടയിൽ പഴയമാതിരി ആയുധാഭ്യാസവും ശരീരായാസവും മറ്റുമുണ്ടായിരുന്നതു ഇന്ത്യമുഴുവൻ ഇളക്കിമറിച്ചിട്ടുള്ള മഹമ്മദീയരുടെ ആക്രമണകാലത്തും നശിച്ചുപോയിരുന്നില്ല" എന്നു 48-ാം പുറത്തുകാണുന്നു. എന്നാൽ പെരുമാക്കാന്മാരുടെ അല്ലെങ്കിൽ നാട്ടുരാജാക്കന്മാർക്കു രാജ്യാവകാശം ഉണ്ടാക്കിക്കൊടുത്ത ചേരമാൻപെരുമാളുടെ കാലത്തിനുമുൻപു നായന്മാർ ആരുടെ ഭടസ്ഥാനം - അല്ല രാജാധിരാജസ്ഥാനം - കൈക്കൊണ്ടിരുന്നു എന്നു പറയാൻ അവിടേക്കു തോന്നാതിരുന്നതു കർമ്മദുർവ്വിപാകംതന്നെ. അന്നു അവർ രാജ്യം ഭരിച്ചിരുന്നു എന്നുള്ളതു ചരിത്രകീർത്തിതമായ സംഗതിയെങ്കിലും അതിനെ മൂടിവയ്ക്കേണ്ടഭാരമുണ്ടല്ലോ എന്നായിരിക്കാം.

" 'അയ്യപ്പൻ മലയാളത്തിൽ ചമ്രവട്ടത്തും പല കാവുകളിലും അധിവസിച്ചു. അതിനുശേഷം നാലുനായ്ക്കളേയും തന്റെ ചേകവർക്കു (സേവകർക്കു) സമ്മാനം കൊടുത്തു. 'അതുകൊണ്ടത്രേ നായാട്ടു നടത്തുന്നത്.' അയ്യപ്പങ്കൽനിന്നു നായ്ക്കളെ സ്വീകരിക്കകൊണ്ടത്രെ നായന്മാരെ'ന്നു വിളിച്ചുവരുന്നതും." എന്നു 67-ാം പുറത്തു 'നായാട്ട്' സന്ദർഭത്തിൽ ഒരു ഗ്രന്ഥമാർഗ്ഗമായി കിട്ടിയതെന്നു പറഞ്ഞുദ്ധരിച്ചിട്ടുള്ള 'നായർ' ശബ്ദവ്യുൽപാദനക്രമം ചമൽക്കാരകരമായിരിക്കുന്നു. ഒരുവർഗ്ഗം ബ്രാഹ്മണസംഘം മുക്കുവജാതിസങ്കീർണ്ണമാണെന്നു നായകപ്രമാണികൾ സോദാഹരണം തെളിയിച്ച സ്ഥിതിക്കു തന്തുബന്ധനിഷ്ഠ - സൽപുത്രമര്യാദ - നോക്കിയാൽ തജ്ജന്മാർക്കു ആർക്കു ഇമ്മാതിരി പ്രസ്താവം ഋണമോക്ഷസാധനമായല്ലാതെ തോന്നുകില്ല. പിന്നെ ഒരു വൈഷമ്യമേ ഉള്ളൂ. ജന്മദനെ അച്ഛനെന്നു വിളിക്കാതെ കാര്യനിഷ്ഠമായ ഏതോ അഭിനിവേശത്താൽ ഒരു ജാതിസാമാന്യനാമം ചൊല്ലിവിളിക്കുന്ന ചിലരുടെ നയം വിചാരിച്ചാൽ ബീജത്തെ അപേക്ഷിച്ചു ക്ഷേത്രമാണു പ്രധാനമെന്നും അതിനാൽ അതിമഹിതം നിജകുലനിലയെന്നും വരുന്നസ്ഥിതിക്ക് തലമറന്ന് എണ്ണതേച്ചുകൂടാത്തതായിരുന്നു എന്നു തോന്നുന്നു."

ഈ വിഷയം സംബന്ധിച്ചു സ്വാമിക്കു ഒരു മാന്യനയച്ച എഴുത്തു താഴെ ചേർക്കുന്നു:

ഓം ശിവമയം

"…. നായ്ക്കളെ കൈക്കൊൾകയാലാണു നായന്മാരെന്നു പേരുവന്നതെന്നു പറഞ്ഞയാൾ ശുദ്ധ 'തൊരുവ' (സ്വരൂപ)ക്കാരനായതുകൊണ്ടു അതു അയാൾക്കും ബാധകം തന്നെയാണല്ലോ. അവരുടെ തന്തമാരുടെ മൂലം 'വാലന്മാരാ'കാനാണു ന്യായം കാണുന്നത്. വള്ളത്തിൽനിന്നും നയ്മ്പ് ഊരി എടുത്തുകൊണ്ടു…ആ പേരു സിദ്ധിച്ചു എന്നു പറയുന്നതിൽ ആക്ഷേപമില്ല. അതു വാലന്മാരുടെ തൊഴിലാണല്ലോ. 'ഏറാടി എന്നു സ്ഥാനമുള്ളവർ മുൻകാലത്തു കന്നുകാലിമേച്ചതിനാലാണ് ഈ പേരു വന്നതെന്നു പറയുന്നു. ഇറൈ+അടി=എറയടി ഒടുവിൽ ഏറാടിയായി എന്നാണ് സ്വാമി പറഞ്ഞിട്ടുള്ളത്. ഏറാടി എന്നാൽ പ്രഭുത്വമുള്ളവരെന്നും 'ഇറ(എറ)യാലി' എന്നാൽ പ്രഭുത്വമില്ലാത്തവ

രെന്നും ആണ് അറിയുന്നത്. ഇറൈ+പ്രഭുത്വം=കോയിൽ പണ്ടാലമാർ പ്രഭുത്വം ഇല്ലാത്ത വരായിരിക്കാം. കോവിൽ എന്ന വാക്കിനു പ്രഭു എന്നർത്ഥം.

വാര്യന്മാർ എന്നത് 'warrior' എന്ന ഇംഗ്ലീഷുവാക്കിൽനിന്നുത്ഭവിച്ചതാണെന്നും അവരുടെ അച്ഛന്മാരായ നമ്പൂരിമാർക്കുവേണ്ടി യുദ്ധംചെയ്വാൻ പോയിട്ടുണ്ടെന്നും അതു കാരണം അവരുടെ സ്ത്രീകളെ നമ്പൂരിമാർ വിവാഹം ചെയ്തു എന്നും മറ്റും ഒരു വാര്യർ 'സമദർശി' പത്രത്തിൽ എഴുതിയിരുന്നു. ഇങ്ങനെയാകുമ്പോൾ ചേരമാൻ (പെരുമാൾ) (പുലയ) ചെറുമന്മാർ മുതലായവർ ജർമ്മൻകാരായിരിക്കാനാണെളുപ്പം. ഈ കൂട്ടരുടെ ചെമ്പു പുറത്തായപ്പോൾ വിഡ്ഢിവേഷം കെട്ടുന്നതാണ് ഇപ്പോഴത്തെ ലേഖനങ്ങളും മറ്റും."

അനന്തരകാലത്തുകിട്ടിയ മറ്റൊരു മഹാന്റെ അഭിപ്രായംകൂടി ചേർത്തുകൊള്ളട്ടെ:

| | |
|---|---|
| "നായനാർ<br>നായൻ<br>നായന്മാർ | രാജാവ്, യജമാനൻ, ശാസ്താവ്, സന്യാസി<br>...ശിവൻ, അതിമഹത്വത്താൽ വിശേഷപ്പെട്ടവൻ<br>പ്രധാനന്മാർ, മുഖ്യന്മാർ. |

ഇവരിൽ... ശിവൻ, ശാസ്താവു മുതലായവരുടെ വിവരമൊന്നും ഇപ്പോൾ ഇവിടെ ആവശ്യമില്ല. രാജാവ് യജമാനൻ, പ്രധാനി, മഹത്വത്താൽ വിശേഷപ്പെട്ടവൻ ഇവരുടെ സംഗതികളെ ആവശ്യമുള്ളൂ. അവയെപ്പറ്റി നന്നാച്ചുരുക്കത്തിൽ ചിന്തിച്ചുനോക്കാം.

മലയാളത്തു ദേവാലയങ്ങളിൽ രാജാക്കന്മാർക്കാകട്ടെ ബ്രാഹ്മണാദി യാതൊരു ജാതിക്കാർക്കുമാകട്ടെ വെറും കാൽനടയായിട്ടല്ലാതെ മിതിയടി ഇട്ടുകൊണ്ടോ മഞ്ചൽ, മേനാവ്, പല്ലക്ക് ഇത്യാദി വാഹനങ്ങളിൽ കയറിയോ പ്രവേശം പതിവില്ലെന്നു തന്നെയല്ല അപ്രകാരം ഒരിക്കലും പാടില്ലെന്നു നിർബന്ധം കൂടിയുണ്ട്.

നായന്മാരാകട്ടെ ക്രമേണ മറ്റുള്ളവരുടെ പലവിധമായ ആക്രമണംനിമിത്തം ദുർബ്ബലന്മാരായി ഏറ്റവും താണനിലയിലായിപ്പോയിരുന്നിട്ടും ഇപ്പോൾ പ്രബലന്മാരും അധികാരികളും ശ്രേഷ്ഠന്മാരും ആയിട്ടുള്ള രാജാക്കന്മാരും ബ്രാഹ്മണാദിസകലരുംകൂടി ക്ഷേത്രങ്ങളിൽ നിറഞ്ഞുനിൽക്കുമ്പോൾ അവരുടെ ആദരബഹുമാനാപേക്ഷകളോടെ ടി നായർ സ്ഥാനികൾ മേൽപറഞ്ഞ വാഹനങ്ങളിൽ കയറി ഗതാഗതം ചെയ്കയും ചില പ്രത്യേക പ്രധാന കൃത്യങ്ങളെ നടത്തുകയും മറ്റും ഇപ്പോഴും ചെയ്തുവരുന്നതിനാൽ ഈ വക നായന്മാർക്ക് ഇതു അന്വർത്ഥനാമങ്ങൾതന്നെ. പണ്ടത്തെ അവശിഷ്ടമായിട്ട് വിട്ടുപോകാതെ ഇക്കാലങ്ങളിലും ഇത്ര ഗൗരവത്തിലും അവശ്യംകർത്തവ്യമായിട്ടും നടന്നുപോരുന്ന സ്ഥിതിക്കു ഇവരുടെ സർവ്വാധികാരകാലങ്ങളിൽ ഉള്ള പ്രതാപം എന്തു മട്ടിലായിരുന്നിരിക്കും!

ഇനി മുൻപറഞ്ഞ നായ്ക്കളെ സ്വീകരിച്ച നായന്മാരെക്കുറിച്ചു നോക്കാം. ഇവർ കാലക്രമേണ അതിപ്രാബല്യം സിദ്ധിച്ചവരായിരിക്കുന്നു. ഇവരുടെ ദേശങ്ങൾ ജനങ്ങളെക്കൊണ്ടുനിറഞ്ഞു ടൗണുകളായി അല്പവും നായാട്ടിന്റെ ആവശ്യമില്ലാതിരിക്കുന്നു. എന്നിട്ടും നിശ്ചയമായി ആണ്ടിലൊരു തവണയെങ്കിലും * * * ഇക്കാലത്തും നടത്തിപ്പോരുന്നതിനാൽ നായ്ക്കളെ ഏറ്റുവാങ്ങിയ നായന്മാർക്കും ഇതൊരുവിധം അന്വർത്ഥസംജ്ഞതന്നെ പണ്ടത്തേതിന്റെ അവശിഷ്ടമായിട്ട് ഇതു ഇക്കാലത്തും ഇത്ര ഗൗരവമായി നടത്തുന്ന സ്ഥിതിക്ക് അക്കാലത്ത് അയ്യപ്പങ്കൽനിന്ന് നായ്ക്കളെ ഏറ്റുവാങ്ങിക്കയും നായാട്ടുനടത്തിവരികയും ഇതിനെ സംബന്ധിച്ചുള്ള രേഖാപ്രമാണങ്ങളെ വെളിക്കുവിടാതെ ഭദ്ര

മായിവച്ചു സൂക്ഷിക്കയും ചെയ്ത അക്കാലങ്ങളിൽ ഇവർക്കിതെത്രമാത്രം മോടിയായിരുന്നിരിക്കും! ഇത് പരമ്പരയായിട്ടുള്ള തമിഴ് നിഘണ്ടുവിൽനിന്ന് എടുത്തതാണ്. നായ്ക്കളെ ഏറ്റുവാങ്ങി എന്നുള്ള അർത്ഥം ഒരു നിഘണ്ടുവിലും കാണുന്നില്ല." ശുഭം.

-നിരൂപണം-

ഈ ഒടുവിൽ പറഞ്ഞതിനെ ഒന്നു വിവരിക്കാം.

വേദാധികാരനിരൂപണത്തിൽ ഉദ്ധരിച്ചിട്ടുള്ളതായ

"ത്രേതാദൌ വിപ്രവിസൃതം
ശ്ചതുർദ്ധാ *f* വസ്ഥിതാ അപി;
വർണ്ണാസ്തിഷ്യേ സമായാതെ
വിൾക്ഷത്രൌ ലുപ്തതാം ഗതൌ" (ട്)

എന്ന പ്രമാണപ്പടി ക്ഷത്രിയരും വൈശ്യരും ഇല്ലാത്തതുകൊണ്ടും 'ജാതി നിർണ്ണയ'പ്രകാരമുള്ള

'അഷ്ടൌ ഹി വിപ്രാ ദ്വൌ നൃൂനൌ,
ദ്വാദശൈവാന്തരാളകാ:
അഷ്ടാദശസ്യുഃ ശൂദ്രാഃ ഷൾ (ട്)
ശില്പിനഃ പതിതാ ദശ,
നീചാഃ പൃഥക് ച ചത്വാരാ-
ശ്ചതുഃ ഷഷ്ടിർ ഹി ജാതയഃ'

ഈ 64 ജാതിയിൽ ക്ഷത്രിയവൈശ്യന്മാർ ഉൾപ്പെടായ്കകൊണ്ടും ചിലർക്ക് - ലേഖകപ്രമുഖർക്ക് - ഇവിടെ നിൽക്കക്കള്ളിയില്ലാതെ പോകുന്നു. മുമ്പ് "രാജ്യഭാരം ചെയ്തിരുന്ന ചേരരാജാവു വെള്ളാളനായിരുന്നു" എന്ന് '1800 വർഷങ്ങൾക്കുമുമ്പുള്ള തമിഴർ' എന്ന പുസ്തകം 113-ാം പുറത്തു കാണിച്ചിരിക്കുന്നു. ദ്രാവിഡശാഖയായ വെള്ളാളരും നായന്മാരും ഒന്നുതന്നെയെന്നുള്ളതു നിർണ്ണിതവിഷയമാണല്ലോ. കിരിയത്തുനായർക്ക് വെള്ളായ്മയെന്നു പറയുന്നതു നോക്കുക. പിന്നീട് 'പ്രധാനികളായ എടപ്രഭുക്കന്മാരും സ്ഥാനികളും സ്വരൂപികളും ആ കുലത്തിൽപെട്ടവരായിരുന്നു' എന്ന് കൊച്ചിരാജ്യചരിത്രത്തിൽ പറഞ്ഞിട്ടുണ്ട്. സ്വരൂപികൾ എന്നത് കോലസ്വരൂപം, മാടത്തിൻകീഴ് സ്വരൂപം മുതലായതാണെന്ന് സ്പഷ്ടമാകുന്നു. പിന്നെ ചേരരാജാവിന്റെ അനന്തരവരായ സാമന്തരാജാക്കന്മാർക്കങ്ങു ക്ഷത്രിയരായിക്കളയാനൊക്കുന്നതാണോ? ചിറയ്ക്കൽ ഇളയരാജാവവർകളുടെ 'മലയാളത്തിലെ നായന്മാർ' എന്ന പുസ്തകത്തിൽ 'എടത്തിൽ' നിന്നു തുടങ്ങി 'തിരുമുല്പാടി' പര്യന്തമുള്ളവരെല്ലാം നായന്മാരിലൊരു വകഭേദമാണെന്നു പ്രസ്താവിച്ചിരിക്കുന്നു; അത്രമാത്രമല്ല 'സാമന്തൻ' എന്നൊരു ജാതിയില്ല; അന്യായക്കാരൻ ജാതികൊണ്ട് നായരാണ് എന്നു തിരുമുല്പാടിനെ ഊന്നി കോർട്ടുവിധിയുമുണ്ടായിട്ടുണ്ട്. മങ്ങാട്ടുകൈമൾ എന്നുകൂടിപ്പറയുന്ന ആലങ്ങാട്ടുരാജാവിനെക്കുറിച്ചു "മങ്ങാട്ടു പടിഞ്ഞാറ്റും കൂറ്റിൽ മൂത്തതിരുമുല്പാട്" എന്നു കൊച്ചിരാജാവും ഈസ്റ്റിൻഡ്യാ കമ്പനിയുമായി നടത്തിയ എഴുത്തുകുത്തുകളിൽ പറഞ്ഞിട്ടുമുണ്ട്. "സാധാരണമായി രക്ഷകസ്ഥാനം വഹിക്കുന്നതിന് ക്ഷണിച്ചുകൊണ്ടുവരുന്നത് സാമന്തക്ഷത്രിയരാജാക്കന്മാരെയാണ്; അവരെ കോവിലധികാരികൾ എന്നു പറഞ്ഞുവന്നിരുന്നു" എന്നു കൊച്ചിരാജ്യചരിത്രം 184-ാമതു വശത്തുപറയുന്നു. കൊച്ചിരാജാവ് 'കോവിലധികാരികൾ' എന്ന സ്ഥാനപ്പേരുപയോഗി

ക്കുന്നുണ്ട് എന്നത് വിശിഷ്യ വക്തവ്യമാണ്. ഇങ്ങനെ നോക്കിയാൽ ആ ഭാഗം ഗ്രന്ഥ കൃദ്ദൂഷകമായിത്തീരുന്നു എന്നുള്ളതാണു വൈഷമ്യമെന്നു പറഞ്ഞത്. സ്ഥാനാരോഹണ ത്തിനുശേഷമായാലും മേൽപറഞ്ഞവിധം അവയവാർത്ഥമുള്ള നായർശബ്ദത്താൽ കുറി ക്കപ്പെട്ട ഒരാളുടെ പല്ലക്കിന്റെ ഒരു തല രാജാവിന്റെ മുൻഗാമികൾ കൈക്കൊണ്ടിരുന്നു എന്ന് റിക്കാർഡുകൊണ്ടു കാണുന്നത് ഒരുമാതിരി വല്ലായ്കതന്നെ ആകപ്പാടെ നോക്കു മ്പോൾ ഈ ശബ്ദവ്യുല്പാദനപ്രക്രിയ രാജാവിന്റെ 'പള്ളിനായാട്ടു' പിടിച്ചു അദ്ദേഹ ത്തിനു 'പള്ളിനായാടി' എന്നു ആരോ അഭിധാനം കല്പിച്ച കഥ ഓർമ്മിപ്പിക്കുന്നു.

ജനക്ഷോഭകരമായ പ്രസ്തുതഘട്ടം എടുത്തുകളയാതെ ഇതിനെ ടെക്സ്റ്റ്ബുക്കു കമ്മി റ്റിയാകട്ടെ രാജർഷിവര്യനായ നമ്മുടെ പൊന്നുതമ്പുരാൻ തിരുമനസ്സിലെ മറ്റു സ്ഥാപന ങ്ങളാകട്ടെ അംഗീകരിക്കയില്ലെന്നു വിശ്വസിക്കുന്നു. ഗ്രന്ഥം പണ്ഡിതപ്രണീതമാകയാൽ "മൂന്നുലക്ഷത്തിഅമ്പത്തിനാലായിരത്തിതൊണ്ണൂറ്റിമുപ്പത്താറ്" എന്നു തുടങ്ങിക്കാണുന്ന ചില തെറ്റുകൾക്ക് കമ്പനി ഉത്തരവാദഭാരം വഹിക്കുമെന്നു കരുതുന്നു.

ചിങ്ങം 12: പൂർവ്വനിശ്ചയത്തിൻപടി മെസ്സേഴ്സ് താഴത്തോട്ടത്തു വേലുപ്പിള്ള, കൊറ്റി നാട്ടു കേശവപിള്ള മുതൽ പേരേടുകൂടി സ്വാമി ഇന്നു രാത്രി പുറപ്പെട്ടു പുതുപ്പള്ളി യിൽചെന്ന് മിസ്റ്റർ ജി. രാമൻമേനവനെയും കൂട്ടിക്കൊണ്ടു മാന്നാത്തേക്കു തിരിച്ചു. ശ്രീമാൻ എസ്. പരമേശ്വരൻപിള്ള മുൻനിശ്ചയവും എഴുത്തും അനുസരിച്ച് അമ്പലപ്പാട്ടു വന്നുചേരുമെന്നു വിശ്വസിക്കാൻ ന്യായമുണ്ടായിരുന്നുവെങ്കിലും മറ്റു മാന്യന്മാരുടെ സമയം വൃഥാവ്യയമായിപ്പോകാനിടയായാലത് കഷ്ടമാണെന്നുകരുതി അവിടെയെത്തിയശേഷം ആളയച്ചു വിവരം അവരെ ധരിപ്പിച്ചു. അതിനുണ്ടായ പ്രതിവചനം തൃപ്തികരമാകായ്ക യാൽ 14-ാം തീയതി രാവിലെ വിവരം കാണിച്ചു മിസ്റ്റർ മേനവനെക്കൊണ്ടു ശ്രീമാൻ പി. പി.ക്ക് എഴുത്തയപ്പിച്ചു. ഇത്രയുമാകുന്നതുവരെ ആഗമനോദ്ദേശം അമ്പലപ്പാട്ട് ആശാന വർകളെ ഗ്രഹിപ്പിച്ചില്ല. അനന്തരം മേനോൻ മുതലായ മറ്റു മാന്യന്മാരോടാലോചിച്ചു കൊണ്ട് സ്വാമി ആശാനോട് ഇങ്ങനെ പറഞ്ഞു: "ഓണമാണല്ലോ. മഹാബലിയോട് വാമ നമൂർത്തിചെയ്തവിധം ഉള്ള ഒരപേക്ഷയുംകൊണ്ടാണ് ഞങ്ങൾ വന്നിരിക്കുന്നത്. അതു സാധിച്ചുതരണം. ഹൈസ്കൂളിന്റെ സ്ഥിതി വീഴ്ചയിലാകാൻ പോകുന്നു എന്നു പറഞ്ഞ റികയാൽ സന്ധിസംസാരിക്കണമെന്നുള്ളതാണ് കാര്യം. അങ്ങനെയൊന്നും വരാതെ യെല്ലാം ശരിയാക്കണം."

ശ്രീമാൻ രായിങ്ങൻ ശങ്കരനാശാൻ: "സ്കൂൾ വീഴ്ചയിലാകയില്ല. അവർ പിന്മാറി യാലും ഞങ്ങൾ നടത്തും. അതിനിങ്ങനെയാകാം. സ്കൂൾഭരണം ഇങ്ങോട്ടു വിടട്ടെ. പതിനായിരം രൂപാ ഫണ്ടുവയ്ക്കയും അയ്യായിരം രൂപാ ചെലവാക്കി ഹോസ്റ്റൽ പണി യിക്കയും വർഷാവസാനത്തിൽ കമ്മിറ്റിക്കാരെ കണക്കു കേൾപ്പിക്കയും ചെയ്തുകൊ ള്ളാമെന്നു കാണിച്ച് ഉടമ്പടി മാറിയെഴുതി രജിസ്ട്രാക്കാം. അതല്ലെങ്കിൽ അവർ ഇങ്ങനെ ചെയ്യട്ടെ; അതും സമ്മതംതന്നെ."

മേനോൻ മുതൽപേരോടുസ്വാമി: "നല്ല തീർച്ചയല്ലേ?"

അവർ: "അതെ; നല്ല നിശ്ചയംതന്നെ.'

ഈ സന്ദർഭത്തിൽ മിസ്റ്റർ മേനോന്റെ കത്തിനുകിട്ടിയ മറുപടിയുടെ താല്പര്യം ഏതാ ണ്ടിങ്ങനെയായിരുന്നു. "വിവരത്തിനു കരുനാഗപ്പള്ളിൽ എഴുത്തയച്ചിരുന്നു. പത്ഥ്യത്തി ലിരിക്കുന്ന ചിലർക്കു അങ്ങോട്ടു നടക്കാൻ നിവൃത്തിയില്ല. വെയിലധികമായതുകൊണ്ട്

എനിക്കും അങ്ങനെതന്നെ. എന്റെ താല്പര്യപ്രകാരം അത്രടംവന്നസ്ഥിതിക്ക് എല്ലാവരുംകൂടി സ്കൂളിലോളം വന്നാൽകൊള്ളാം.''

ഇതുകണ്ടു എല്ലാവരും ഇച്ഛാഭംഗത്തോടെ മടങ്ങിപ്പോകുമെന്നു മുക്കാലും തീർച്ചയാക്കി എന്നിട്ട്, ''വെയിലിന്റെ കാര്യവും മറ്റും മുമ്പ് അറിയാത്തതല്ലല്ലോ; അത്തരം കാര്യങ്ങളിൽ എനിക്കുത്തരവാദം ഇല്ല; വെയിലിന്റെ ചൂടുകരം തീരുവയനുസരിച്ചായിരിക്കും കണക്കാക്കുക'' എന്നു അസ്വരസമായി സ്വാമിയും 'അതിലും കുറവില്ലല്ലോ എന്നു ശ്രീമാൻ കൊറ്റിനാട്ടു മൂത്തപിള്ളയും പ്രസ്താവിച്ചശേഷം ചികിത്സയിലിരിക്കുന്നവരുടെ കാര്യം വിചാരിച്ച് 'അങ്ങുപോകാമോ' എന്നു സ്വാമി ആശാനോടു ചോദിക്കയും അങ്ങനെതന്നെ; ഇന്നല്ലെങ്കിൽ ഇതിനു തീർച്ചയില്ല എന്നദ്ദേഹം മറുപടി പറകയും ചെയ്തു.

മിസ്റ്റർ പരമേശ്വരൻപിള്ള സ്വാമിക്കയച്ചിരുന്ന എഴുത്തു കരുനാഗപ്പള്ളിൽ ചെന്നശേഷമാണു കിട്ടിയതെങ്കിലും സന്ദർഭാനുഗുണം അതിവിടെ ചേർക്കുന്നു.

നായർ സമാജം, എം.ജി. സ്കൂൾ
മാന്നാർ

From the manager

Dear Sir,

അയച്ച എഴുത്തുകിട്ടി. ഞായറാഴ്ച രാവിലെ അമ്പലപ്പാട്ടുകൂടുന്ന കാര്യത്തിൽ ചിലർക്കെല്ലാം സ്വല്പം അസൗകര്യമുള്ളതായി അറിയുന്നു. ഉച്ചയോടുകൂടി ആശാനുമൊരുമിച്ച് സ്കൂളിൽ എത്തുന്നതായാൽ ഞങ്ങൾ ആ സമയം അവിടെ എത്തിക്കൊള്ളാം. സ്കൂളിൽ വരാൻ അസൗകര്യമുള്ളപക്ഷം അമ്പലപ്പാട്ടുവന്നിട്ടു വിവരം അറിയിക്കുമല്ലോ.

എന്ന് അറയ്ക്കൽനിന്നും

സ്വന്തം

എസ്. പരമേശ്വരൻപിള്ള (ഒപ്പ്)

എഴുത്ത് ഇത്ര ഒഴുക്കനായിപ്പോയത് തീർച്ചയുടെ സ്ഥിതി ഏകദേശം മനസ്സിലായതുകൊണ്ടാരിക്കാം. 14-ാം തീയതി അവരുടെ ഒരു വിശേഷാൽയോഗം ഒരു സ്ഥലത്തുവച്ചു നടത്താൻ നിശ്ചയിച്ചു നോട്ടീസ് പ്രചരിപ്പിച്ചിരുന്നു. അതുകൊണ്ട് അവിടെ എല്ലാവരും കൂടുകയും വാദപ്രതിവാദങ്ങൾ നടത്തുകയും ചെയ്തു. കഴിഞ്ഞ വർഷങ്ങളിൽ സ്കൂൾഭരണത്തിൽ ദ്രവ്യസംബന്ധമായും മറ്റും വന്ന അഴിമതികൾ കണക്കുപരിശോധനയാലും സ്പെഷ്യൽകമ്മിറ്റി റിപ്പോർട്ടിനാലും പ്രസ്പഷ്ടമായിരുന്നിട്ടുമതെല്ലാം വിട്ടു ഇങ്ങനെ പഴയ മാനേജരെവച്ചുകൊണ്ടു പറഞ്ഞുതീർക്കണമെന്നുണ്ടായ താല്പര്യത്തിനു പരിഹാരം മുൻകൂട്ടി വരുത്തിയിരുന്നതിനാൽ ആ വിവരം പറഞ്ഞു സ്വാമി ആ ഭാഗം അടച്ചു. പിന്നെ ഭൂരിപക്ഷാഭിപ്രായം ലഭിക്കാതെ പടം വച്ചതിനെക്കുറിച്ചു പ്രബലമായിരുന്ന ആക്ഷേപത്തിനു ആ സംഗതികൾ കാണിച്ചു റസലൂഷൻ പാസാക്കുകയെന്നു നിശ്ചയിച്ചു സർവ്വസമ്മതത്തിന്മേൽ ആ ഭാഗവും ഒതുക്കി. ഭരണവ്യവസ്ഥയെപ്പറ്റി മുമ്പു പറഞ്ഞഭാഗം ആവർത്തിച്ചു സഭയിൽ പ്രസ്താവിക്കയും ഏതാനും മെമ്പറന്മാരും പുതിയ മാനേജരും സമ്മതിക്കയും ചെയ്തുവെങ്കിലും (നേരം) അസമയമായി കുറേപ്പേർ പോയിരുന്നതി

നാൽ താമസിയാതെ അപ്രകാരം ചെയ്തുകൊള്ളാമെന്നുപറഞ്ഞ് ആ കാര്യം അങ്ങനെ വച്ചു. ഈ വിഷയത്തിൽ സ്വാമി പറഞ്ഞതിനെ ആവർത്തിച്ചുപറയേണ്ടിവന്ന ഘട്ടങ്ങളിൽ അങ്ങനെ ചെയ്യുന്നതിലും മറ്റനേകം സംഗതികൾ സ്വാമിയുടെ താല്പര്യാനുരോധേന വിവരിക്കുന്നതിലും മഹാൻ മിസ്റ്റർ മേനോൻ ബദ്ധപ്പെട്ടിരുന്നു എന്നു എടുത്തു കാണിക്കേണ്ടിയിരിക്കുന്നു. സഭയിൽ ആവർത്തിക്കാൻ സൂചനകൊടുത്തപ്പോൾ സ്വാമി പറഞ്ഞാൽ മതിയല്ലോ' എന്നദ്ദേഹം അഭിപ്രായപ്പെട്ടതിനു "അങ്ങനെയല്ല. ആരുപറഞ്ഞാലും കേൾക്കാത്തവർപോലും ഞങ്ങൾ പറയുന്നതു കേൾക്കുമെന്നുവരാമെങ്കിലും ഭവാദൃശ ബിരുദധാരികൾ പറയുന്നതു അംഗീകാര്യമെന്നു കരുതുന്ന കൂട്ടരുടെ സംഖ്യയായിരിക്കുമധികം ഇതാണുഭേദം." എല്ലാക്കാര്യവും കേട്ട് ഇദ്ദേഹം വിധിപറയുന്നതു സമ്മതമാണ്" എന്നു ആശാൻ പ്രസ്താവിച്ചതു ആരെ ഊന്നിയാണ്?" എന്നായിരുന്നു സ്വാമിയുടെ സമാധാനം.

പിന്നീട് മറ്റു മാന്യന്മാരോടായിട്ടു സ്വാമി:- "തന്റെ അമ്മ മരിച്ചാൽ പിണ്ഡാദി പരിഷ്കൃതരീതിയിൽ നടത്താമെന്നു ഒരു സഭയിൽവച്ചു എന്റെ മുഖത്തുനോക്കി പറഞ്ഞിട്ടു മാറിയ 'വിഷവൃക്ഷ'വിരുതൻ 'അരവട്ടനെ'പ്പോലെയല്ലാതെ പറഞ്ഞപടി ആ കാര്യം ഭദ്രമാക്കിയ മാന്യനാണാശാൻ. അതുകൊണ്ട് ഇതും സുമാറായി അദ്ദേഹം നിറവേറ്റുമെന്നു നമുക്കു വിശ്വസിക്കാം."

ഈ തീയതികളിൽ മിസ്റ്റർ സി. രാമൻതമ്പിയുടെ ബില്ലിലെ വിഷയങ്ങളെ സംബന്ധിച്ചും ആക്ഷേപസമാധാനങ്ങളുണ്ടായിരുന്നു. ഭാഗംവേണമെന്നുള്ള യുവകക്ഷികൾ നാടിളക്കിമറിക്കയും വേണ്ടെന്നുള്ള പക്ഷക്കാർ ശാന്തമായി കിടന്നുറങ്ങുകയും ചെയ്യുന്ന നിലക്കും ഇനിമേൽ കുടുംബാംഗങ്ങൾ ഏകയോഗക്ഷേമമായി കഴികയെന്നത് അസാധ്യമെന്നു കാണുന്ന സ്ഥിതിക്കും വിപരീതമായി നില്ക്കേണ്ടെന്നു കരുതി പ്രതിപക്ഷികൾ പറയുന്നവിധത്തിലുള്ള ഒരു ഭാവി അതിദൂരവർത്തിയായാലും നായർയുവാക്കന്മാർ ഒന്നു കലങ്ങിത്തെളിഞ്ഞിട്ട് മിതവ്യയാദിഗൃഹോപയുക്തഗുണശീലികളാകട്ടെ എന്നാശിച്ച് സ്വാമി, ആശാൻ, വേലുപ്പിള്ള മുതൽ പേരുമായിച്ചേർന്നു പൂർവ്വനിശ്ചയം അല്പഭേദപ്പെടുത്തി "21 വയസ്സിനുമേൽ പ്രായംചെന്നു മക്കത്തായം കൈക്കൊള്ളുന്നതായി രജിസ്റ്റർരേഖ ജനിപ്പിച്ചാൽ ഭാഗത്തിനവകാശപ്പെടാം" എന്ന മിസ്റ്റർ മേനോന്റെ പക്ഷത്തോടുചേർന്നു. ഭാഗം വാങ്ങിയിട്ടു മതഭ്രംശം വരുത്തുന്നെങ്കിൽ അവരുടെ സ്വത്തിന്റെ പോക്ക് ഇന്നവിധമെന്നു ഒന്നുപറയേണ്ടയോ എന്നു സ്വാമിയും മുല്ലശ്ശേരിൽ മിസ്റ്റർ രാമൻപിള്ള മുതലായവരും വികല്പിച്ചതിൽ 'അതാവശ്യമില്ല' എന്നു മിസ്റ്റർ മേനോൻ പറഞ്ഞു. ഇതിനെപ്പറ്റിയുണ്ടായ അനന്തരസംഭാഷണത്തിന്റെ ഒടുവിൽ സ്വാമി:- "മതകാര്യത്തിൽ അവിടുത്തെ അഭിപ്രായം അയഞ്ഞപാകമാണ്. അതിങ്ങോട്ടു പറയാതെയിരുന്നേക്കണമെന്നപേക്ഷ" എന്നു പറഞ്ഞിട്ടു ഇങ്ങനെ തുടർന്നു. "മതഭ്രംശം ചെയ്യുന്നതായാൽ അവരുടെ സ്വത്തു പൂർവ്വകുടുംബത്തിൽ ചേരുന്നതായിരിക്കും എന്നൊരു വകുപ്പു മതരക്ഷക്കായി ചേർത്തേ തീരൂ. അന്യമതക്കാർ ദാനമാനാദികളിൽ ആകർഷിക്കുന്ന കാലമാണ്. അതുകൊണ്ടു തീർച്ചയായും ഞങ്ങൾക്കുവേണ്ടി അങ്ങനെ പറയണം. അതില്ലെങ്കിൽ സർവ്വത്രസഞ്ചരിച്ച് ഭാഗനിയമം വേണ്ടെന്നുള്ള ഭൂരിപക്ഷക്കാരെ ഉണർത്തി സഭകൾകൂട്ടി നിശ്ചയങ്ങൾ പാസാക്കി അയപ്പിക്കുന്നതാണ്" എന്നാൽ ആ ഭാഗംകൂടി പിടിച്ചുപറയാം' എന്നു മിസ്റ്റർ മേനോൻ സമ്മതിക്കയും 'വിട്ടുകളയരുത്; അതു സമാജാധ്യക്ഷനായിവരുന്ന വിദ്വന്മണി മിസ്റ്റർ പി കെ.യ്ക്കും രുചിതമായിരിക്കും' എന്നു സ്വാമി ഉറപ്പിക്കയും ചെയ്തു. ഇടയ്ക്കു ഇവർക്കുണ്ടായ ഏതാനും അഭിപ്രായവ്യത്യാസങ്ങൾ-ഏതുമാകട്ടെ, വ്യക്തമാക്കുന്നില്ല-സംബന്ധിച്ചു മിസ്റ്റർ മേനോനുണ്ടായ ശങ്കയെ നിരാകരിക്കാനായി ഒടുവിൽ സ്വാമി ഇങ്ങനെ പ്രസ്താ

വിച്ചു. "നമ്മുടെ പരമോദ്ദേശത്തിൽ ഭേദമില്ല. രണ്ടുപേരുടെ നിഷ്ഠയും (പൊതുജനക്ഷേമവിഷയത്തിൽ) തുല്യംതന്നെ. മാർഗ്ഗത്തിൽ ഭേദമുണ്ട്. ഞങ്ങൾക്കു പരമാർത്ഥത്തിൽ ഒരു സമുദായത്തെക്കുറിച്ച് പ്രത്യേകമായി വിചാരിക്കാനൊന്നുമില്ല. എല്ലാം മനുഷ്യസമുദായംതന്നെ. എന്നാൽ മതകാര്യത്തിൽ വൃത്തി അയച്ചു വിടാൻ നിവൃത്തിയില്ല. ഇവിടെ ക്ഷോദക്ഷമതതന്നെ സനാതനമതനിഷ്ഠക്കു ഹേതു. അതു നാം തമ്മിൽ പറയേണ്ട ആവശ്യമില്ല."

96 ചിങ്ങം 27: "പ്രൊഫസർ എ. എ.മാർക്ക് ഡോണൽ എം. എ. പി. എച്ച്. ഡിയുടെ ആര്യവിദ്യാകരചരിത്രം – History of Sanskrit Literature-ഇന്നു വായിച്ചുതീർന്നു. സംസ്കൃതസാഹിത്യകലയുടെ ഒരു പൂർണ്ണചരിത്രം നാളതുവരെ ഇംഗ്ലീഷിൽ ഉണ്ടാകാതിരുന്നതു ആത്യാശ്ചര്യകരമായ ഒരു സംഗതിയാണെന്നും. ആ കല അഭ്യന്തരഗുണപൗഷ്കല്യത്തോടുകൂടിയതാണെന്നുള്ളതുകൊണ്ട് മാത്രമല്ല ഇൻഡ്യാമഹാസമാ്ര്യത്തിലെ ജനതയുടെ ആദിചരിത്രത്തേയും പരിചിന്തനത്തേയും സംബന്ധിച്ചു അതു നൽകുന്ന പ്രകാശവൈശദ്യംനിമിത്തം ബ്രിട്ടീഷ് ജനസമുദായത്തിനു ഇതിൽ ശ്രദ്ധാതിശയമുണ്ടാവാൻ വഴിയുണ്ടെന്നും പ്രൊഫ: മാക്സ്മുള്ളവരുടെ 'പുരാതനസംസ്കൃതചരിത്രം' എന്ന ഗ്രന്ഥം വൈദികസന്ദർഭമാത്രാവസായിയായി കലാശിച്ചിരിക്കുന്നു എന്നും സർ മാണിയർ വില്യംസിന്റെ Indian Wisdom ആകപ്പാടെ ചരിത്രമായിട്ടില്ലെന്നും ഇങ്ങനെയെല്ലാമിരിക്കയാൽ ഭൂലോകസാഹിത്യചരിത്രസംഗ്രഹം എന്ന ഗ്രന്ഥപരമ്പരയുടെ പൂരണമായ ഇതിന്റെ സംഗ്രഥനകാര്യത്തിൽ ടി ഗ്രന്ഥമാലാപ്രസാധകനായ എഡ്മൺഡ്ഗ്രൂസ്സ് എൽ. എൽ. ഡിയുടെക്ഷണത്തെ അത്യൗത്സുക്യത്തോടാണു കൈയേറ്റതെന്നും മറ്റും ആമുഖത്തിൽ പറഞ്ഞിരിക്കുന്നു. അതു വാസ്തവംതന്നെ. ഇരുപതിൽ ചില്വാനം വർഷങ്ങളിലെ നിരന്തരപഠനപാഠനങ്ങളാൽ തനിക്കു ചിരസ്ഥായിയായ സ്ഥായി ഉണ്ടായിരിക്കുന്ന വിഷയത്തിൽ വിശാലമായ നിരീക്ഷണം നടത്താൻ ഇടകിട്ടിയതു ഭാഗ്യമെന്നും ഈ പ്രമേയത്തിൽ അംഗീകരണയോഗ്യമായും പൊതുവിൽ ചരിത്രഗുംഫമായും ഇരിക്കുന്ന പ്രൊഫ. വീബരുടെ 'Academical lectures on Indians Literature' Proffessor L-Von Schroeder- 'Indians Literature & Culture' എന്നിവയും മറ്റും ഉപയോഗപ്പെടുത്തിയിട്ടുണ്ടെന്നു പിന്നീടു പറയുന്നു.

ഡോക്ടർ ഗ്രൂസ്സ് ഭുവനവിദിതസാഹിത്യപദ്ധതികളെ പുരസ്കരിച്ച് പൊതുവായും പ്രകൃതഗ്രന്ഥകാരൻ ആര്യവിദ്യാപദ്ധതിയെ മുൻനിർത്തി ഭാരതീയരഹസ്യാന്വേഷികൾക്ക് പ്രത്യേകമായും ചെയ്തുതന്നിട്ടുള്ള നന്മ അപരിമേയവും ശ്ലാഘാർഹവുമാണെന്നു ഇതിൽനിന്ന് മനസ്സിലാക്കാം. ഈ പുസ്തകത്തെ വച്ചുകൊണ്ട് സംസാരിച്ചപ്പോൾ 'സംസ്കൃതചരിത്രമെഴുതാനും സായിപ്പന്മാർ വേണം എന്നാണ് എന്റെ പ്രിയമിത്രമണിയായ മാന്യൻ ജി. രാമൻ മേനോൻ അവർകൾ എം. എ. ബി. എൽ. പറഞ്ഞത്. എന്തുചെയ്യാം! ധാരാളം വിദ്യാസമ്പത്ത് സിദ്ധിച്ചാൽ ഭാരതീയർക്ക് പിന്നെ അങ്ങുറക്കമായി. ചുരുക്കം ചിലർക്കു കാര്യാന്തരവ്യഗ്രതയുമായി. ഭാരതീയനേതൃശിരോമണിയും അസ്മാദൃശന്മാരുടെ അന്തരാത്മാവുമായിരുന്ന 'ലോകമാന്യതിലകൻ' ഈ സംഗതിയിലും ഉച്ചൈസ്സായി പ്രയത്നിച്ചു ഫലിപ്പിച്ചിട്ടുണ്ടെന്നറിയുന്നു.

ഈ ഗ്രന്ഥത്തിൽ പ്രാരംഭപരിഛേദം, വൈദികകാലഘട്ടം, ഋഗ്വേദം, ഋഗ്വേദീയകവിത, ഋഗ്വേദീയതത്വജ്ഞാനകല ഋഗ്വേദകാലം, അനന്തരവേദങ്ങൾ, ബ്രാഹ്മണങ്ങൾ, ശ്രൗതഗൃഹ്യസൂത്രങ്ങൾ, ഇതിഹാസങ്ങൾ, കാവ്യങ്ങൾ, ഗീതങ്ങൾ, നാടകങ്ങൾ, കഥകൾ, ദർശനശാസ്ത്രശാഖകൾ ഇങ്ങനെ പല പരിച്ഛേദങ്ങളടങ്ങിയിരിക്കുന്നു. പ്രാരംഭത്തിൽ സംസ്കൃതസരണി പാശ്ചാത്യദേശങ്ങളിൽ വെളിപ്പെട്ട സമ്പ്രദായത്തെക്കുറിച്ചാണു പറയുന്നത്.

അതിന്റെ ഏകദേശം പോക്കു ഇപ്രകാരമാകുന്നു:- അത്യാ'വേശ'വിളഭൂമിയായ അലക്ഷ്യാന്തര-അലക്സാണ്ടർ-വീരന്റെ ആക്രമണാനന്തരം ഗ്രീക്കുകാർക്കു ഭാരതീയരുടെ വിദ്യാഭ്യാസത്തെപ്പറ്റി കുറഞ്ഞൊന്നു പരിചയം സിദ്ധിച്ചു. അറബികൾ, ഇടക്കാലങ്ങളിൽ ഭാരതീയ കലാവിദ്യകളെക്കുറിച്ചുള്ള ബോധം പടിഞ്ഞാറൻ പ്രദേശത്തേക്കു കടത്തി. 16-ാം നൂറ്റാണ്ടുതുടങ്ങി ചില പാതിരിമാർ ആര്യഭാഷയെക്കുറിച്ചറികമാത്രമല്ല അതിനോടു അവർക്കു അടുത്തബന്ധമുണ്ടാകയും അബ്രഹാംറോഗർ 1651-ൽ 'ഭർത്തൃഹരി'യെ ഡച്ചു ഭാഷയിൽ സംക്രമിപ്പിക്കുകയും ചെയ്തുവത്രെ.

ഇൻഡ്യയുടെ ഭരണാവശ്യംപ്രമാണിച്ച് ആദ്യമായി വാറൺഹേസ്റ്റിംഗ്സിന്റെ കാലത്തു സംസ്കൃതാഭ്യാസത്തിൽ പ്രവൃത്തിയുണ്ടായി എന്നും ടിയുടെ നിർദ്ദേശത്തിന്മേലായിരുന്നു ചാറൽസ് വിൽകിൻസ് കാശിയിൽ താമസിച്ച് സംസ്കൃതം പഠിച്ചു (1785) ഭഗവത്ഗീത തർജ്ജമചെയ്തതെന്നും സർ വില്യംജോൺസ് (1746-96) ആയിരുന്നു. സംസ്കൃതാഭ്യാസവിഷയത്തിൽ പാശ്ചാത്യരുടെ മുൻഗാമിയെന്നും കാണുന്നു. പിന്നീട് അലക്സാണ്ടർഹാമിൽട്ടൺ എന്ന ഇംഗ്ലീഷ്കാരൻ സംസ്കൃതത്തിൽ പ്രഭൂതമായ പാണ്ഡിത്യം സമ്പാദിച്ച് ഇൻഡ്യയിൽനിന്ന് മടങ്ങുംവഴി, ഭുവനൈകവീരനും ഹൃഷീകേശബിരുദാർഹനും ആയ നെപ്പോളിയൻ ചക്രവർത്തിയുടെ കല്പനപ്രകാരം സ്റ്റേറ്റ് പ്രിസിണർ -സാമ്രാജ്യബദ്ധൻ-ആയി പാരീസിൽ താമസിച്ചപ്പോൾ (1802) അവിടെ പലരേയും, വിശേഷിച്ചു Friedrich Schlegal എന്ന ജർമ്മൻ കവിയേയും സംസ്കൃതമഭ്യസിപ്പിച്ചു; വൈദികസമ്പ്രദായം ജർമ്മൻകാരനായ S. Roseu Rudolf Roth മുതലായവർ പ്രചാരത്തിലാക്കി; ഇങ്ങനെ പല പല മഹാമതികളുടെ ഉദ്യമത്താൽ ഒരു ശതാബ്ദത്തിനുള്ളിൽ ഗ്രീസും റോമായും ചേർന്നാലുള്ളതിൽകൂടുതൽ ഗ്രന്ഥസമ്പത്തു സഞ്ചയിക്കയും അതിൽ ഭൂരിഭാഗവും വിദ്വന്മണികൾ പരിഭാഷപ്പെടുത്തുകയും ചെയ്തു. പിന്നത്തേതിൽ എത്രയും ഗംഭീരപ്രകൃതിയായ ഒരു നിഘണ്ടുവും (Both link etc) വിദ്യാനിധിയായ ഭൂളർമഹോദയനാൽ പ്രസാധിതവും, സംസ്കൃതസാഹിത്യസാമ്രാജ്യത്തിനു തീരാനഷ്ടമായിത്തീർന്ന ടിയുടെ അകാലമരണശേഷം പൗരസ്ത്യവിദ്യാതത്വവേദിയായ പ്രൊഫ. ഗാട്ടിഞ്ജൻ മഹോദയനാൽ പൂരിതവും ആയി ഒരു ആര്യവിദ്യാരത്നസമ്പുടവും (Encyclopaedia) ഉണ്ടായി.

എല്ലാ സാഹിത്യസരണികളിലുംവച്ച് ഇൻഡ്യയുടേതു സാരാർത്ഥവത്തകൊണ്ടും ചമൽക്കാരജനകതകൊണ്ടും (aesthethetic merit) ഗ്രീസിന്റേതിനോടു ചേർത്തുനോക്കുമ്പോൾമാത്രം രണ്ടാമതായി നിൽക്കുമെന്നു ഒരിടത്തും സ്വരവിധിശാസ്ത്രം (Phonetics) വ്യാകരണം, കണക്ക് (ഗണിതം), വൈദ്യം, ധർമ്മശാസ്ത്രവും തുടങ്ങി ഏതാനും ശാസ്ത്രകലകളിൽ ഇൻഡ്യാക്കാർ പ്രാപിച്ചിട്ടുള്ള സ്ഥാനം ഗ്രീക്കുകാർ സമ്പാദിച്ചിരിക്കുന്നതിൽ എത്രയോ ഉച്ചൈസ്തരമാണെന്നു തീർച്ചതന്നെ എന്നു മറ്റൊരിടത്തും പ്രസ്താവിച്ചു കാണുന്നതോർത്താൽ 'മാത്തൻ മൂത്തതു പോത്തൻ കടിഞ്ഞൂൽ' എന്നു പറഞ്ഞ വൃദ്ധയുടേതുപോലെ സായിപ്പിന്റെ മനസ്സ് 'നൗകാദ്ധിതയാർപ്പിതഗുണ ഇവ ദ്വിധാഭൂതഃ' ആയി എന്നുതോന്നും. എങ്കിലും അടുത്ത നൂറ്റാണ്ടുകാലത്തു കൃത്രിമനാസാവിധാനാദി ശസ്ത്രക്രിയാകലാപം ഇംഗ്ലീഷുകാർ ഇൻഡ്യയിൽനിന്നുപാർജ്ജിച്ചു എന്നു സമ്മതിക്കയും പുരാതനകാലഘട്ടങ്ങളിൽ വൈദ്യകം സംബന്ധിച്ച് അവർക്ക് ഇൻഡ്യയോടു എന്തുമാത്രം കെട്ടുപാട് (ഋണബന്ധം) ഉണ്ടായിരുന്നുവെന്നു തീർച്ചയാക്കാൻ കഴിഞ്ഞില്ലെന്നു പറകയും ചെയ്യുന്ന കൂട്ടത്തിൽ സയൻസ് ദശാംശസമ്പ്രദായം (numerical figures) സംഖ്യാനചിഹ്നം, ക്ഷേത്രഗണിതം, ഫിലോസഫി തുടങ്ങികഥാന്തമുള്ള എല്ലാ വിദ്യാശാഖകൾക്കും പാശ്ചാത്യർ ഇൻഡ്യയ്ക്കു കടപ്പെട്ടിരിക്കുന്നു എന്നു യുക്തിയുക്തമായി സമർത്ഥിക്കാൻ ധൈര്യപ്പെട്ടുകാണുകകൊണ്ട് ഇദ്ദേഹത്തിന്റെ പേരിൽ മുൻപറഞ്ഞ ശങ്കയങ്കുരിക്കയില്ല.

ഈ വിഷയത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു:- "In science too the debt of Europe to India has been considerable... During the eighth and ninth centuries the Indians became the teachers in arithmetic and algebra of the Arabs and through them of the nations of the west. Thus though we call the latter science by an Arabic name, it is a gift we owe to India.

In the opinion of that authority (Cantor, the historian of mathematics) the Sulba sutras were influenced by the Alexandrian geometry of Hero (215 B. C.) which, he thinks, came to India after 100 B. C. The Sulva Sutras are however probably far earlier than that date, for, they form an integral portion of the Crautha Sutras and their geometry is a part of the Brahminical theology ...having taken its rise in India from practical motives as much as the science of grammar."

ഫിലോസഫിയെക്കുറിച്ച് ഇപ്രകാരം പറയുന്നു. ഗ്രീക്കുകാർക്കു ഇൻഡ്യാക്കാരുടെ തത്വ വിചാരശാസ്ത്രം പേഴ്സ്യാമുഖേന സിദ്ധിച്ചു എന്നുള്ളതു ചരിത്രസംബന്ധമായ പരമാർത്ഥമാണ്. ഭാരതീയതത്വജ്ഞാനവിഷയത്തിലും സയൻസിലും പിതാഗൊറസിന് - Phythagoras - ഉള്ള നിലയ്ക്കു വലിയസ്ഥാനം കല്പിക്കണം. മതം, തത്വജ്ഞാനം, ഗണിതം ഈ വിഷയങ്ങളിൽ അദ്ദേഹത്തിനുള്ള മൂലതത്വങ്ങൾ ബി. സി. ആറാംശതാബ്ദത്തിൽ ഇൻഡ്യയിൽ പ്രസിദ്ധങ്ങളായിരുന്നു. അദ്ദേഹം പറയുന്നതരം Metempsychosis - മനുഷ്യാത്മാവിന്റെ തിര്യഗ്ജന്തുജന്മനയം-വിദേശീയമാണെന്നു ഗ്രീക്കുകാർ സമ്മതിക്കുന്നു. ഈജിപ്റ്റുകാർക്കു ഇതറിഞ്ഞു കൂടാതിരുന്നതിനാൽ ഇതിന്റെ മൂലസ്ഥാനം ഈജിപ്റ്റാവില്ല. അത്ര പഴയ ഒരുഘട്ടത്തിൽ അദ്ദേഹം ഇൻഡ്യയിൽ വന്നിരിക്കയില്ലെന്നുവരുന്നസ്ഥിതിക്ക് ഇൻഡ്യക്കാരെ പേഴ്സ്യായിൽവച്ചുകണ്ടു പഠിച്ചിരിക്കണം.

എന്നാൽ ഭാരതീയസാഹിത്യങ്ങളിൽ ചരിത്രമൊന്നിനാണു ദൗർബ്ബല്യം എന്നല്ല അതു മൃതപ്രായം-ശൂന്യം-തന്നെയെന്നു അഭിപ്രായപ്പെടുന്നു. നൂതനമായുണ്ടായ കാലാനുക്രമചരിത്രപര്യേഷണത്തിന്റെ ഫലമായി നാണയങ്ങൾ താമ്രശാസനങ്ങൾ, ശിലാ-സ്തംഭ -ലിഖിതങ്ങൾ മുതലായ രേഖകൾവഴി വിദ്യാരസികന്മാർ ആ വിഷയം പുനരുദ്ധാരണം ചെയ്ത് 'എപ്പിഗ്രാഫിക്കാം ഇൻഡിക്കാം' ജർണ്ണൽ മുതലായ സഞ്ചികാമാർഗ്ഗം പ്രചരിപ്പിച്ചു. ഈ ജാതിയിൽ അഹിംസാവതാരമെന്നു സമർത്ഥിക്കപ്പെടേണ്ട അശോകചക്രവർത്തിയുടെ ശാസനങ്ങളാണ് അതിപ്രാചീനങ്ങൾ ഡോ. ഭൂലർ പി. എച്ച്. ഡി. എൽ. എൽ. ഡി. സി. ഐ. ഈയുടെ അഭിപ്രായപ്രകാരം പുരാതനലിഖിതങ്ങൾ ഖരോഷ്ഠി ബ്രാഹ്മി എന്നു രണ്ടുവകയുണ്ട്. ഖരോഷ്ഠി ഗാന്ധാരദേശത്തു (അഫ്ഗാനിസ്ഥാൻ കിഴക്കും പഞ്ചാബ് വടക്കുമുൾപ്പെടെ) 500 ബി. സി. മുതൽ നടപ്പുണ്ടായിരുന്നതും സെമിറ്റിക്ക്( ഹോസ്റ്റീയ, അസ്സിറിയാദിസേമ്യരുടെ) അറമായ അഥവാ ഫിനീഷ്യൻ അക്ഷരമാലയിൽനിന്ന് അനുകരണവും ആണത്രേ. രണ്ടാമത്തേതിലാണ് ഇൻഡ്യയിലെ സാമുദായിക പവിത്രരേഖകൾ എഴുതിയിരുന്നത്. അനന്തരകാലത്തെ ഭാരതീയലിപിമാലകളുടെ മൂലസ്ഥാനം ഈ ബ്രാഹ്മിതന്നെയെന്നുമാത്രമല്ല വ്യത്യാസപ്പെട്ടായിരുന്നാലും അവയിൽ ചിലത് ഇന്നും കാണാവുന്നതാണ്. ഈ ഫിനീഷ്യൻ അക്ഷരപംക്തിയെ മെസോപൊട്ടോമിയാവഴി ഇൻഡ്യയിൽ കച്ചവടത്തിനുവന്നവർ, ക്രിസ്തുവിനുമുമ്പ് 800-ാമാണ്ടിടയ്ക്ക് കൊണ്ടുവന്നു എന്നു ഭൂളർ വ്യവസ്ഥാപിക്കുന്നു. അതു മുറയ്ക്കു ഇടത്തുനിന്നു വലത്തോട്ടാണെഴുതിയിരുന്നതെന്നുവരികിലും അതിന്റെ ആദ്യനട അപ്രകാരമല്ലെന്നു ബി. സി. നാലാംശതാബ്ദത്തിലെ ഒരു നാണയം (രാജമുദ്ര)കൊണ്ടു കാണുന്നുവെന്നു ഗ്രന്ഥകാരൻ പറയുന്നു. സേമ്യാക്ഷരാവലിചേർത്തുള്ള ബ്രാഹ്മിയുടെ പരിഷ്കാരത്തിനു കുറെ അധികകാലം

വേണ്ടിവന്നിരിക്കുമെന്നും ഇങ്ങനെയുള്ള പൂർണ്ണാക്ഷരമാല ബി. സി. 500-ൽ ബ്രാഹ്മണ പണ്ഡിതന്മാരുടെ ഇടയിൽ നടപ്പിലിരുന്നു എന്നും പാണിനി ഉപയോഗിച്ച വർണ്ണാവലി ഇതാണെന്നും ബ്രാഹ്മിക്കു വടക്കൻ, തെക്കൻ എന്ന വിഭാഗം ഉണ്ടായതിൽ ആദ്യത്തേതിന്റെ ഉൾപ്പിരിവിൽ പ്രധാനം നാഗരി (Devanagari) എന്നും തെക്കാകട്ടെ വ്യത്യാസപ്പെട്ടരൂപത്തിൽനിന്നു തെലുങ്ക്, കർണ്ണാടകം മുതലായത് ഉത്ഭവിച്ചു എന്നും വ്യവസ്ഥാപിച്ചിട്ടുണ്ട്.

ഫിനീഷ്യാക്ഷരമാലയെന്നു പറഞ്ഞത് വട്ടെഴുത്താണെന്ന് മിസ്റ്റർ പത്മനാഭമേനവന്റെ ചരിത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നു. അനേകം പ്രൊഫസ്സറന്മാർക്ക് അഭിമതമെങ്കിലും മലയാളലിപിയുടെ ഫിനീഷ്യാഗമം പ്രൊഫസ്സർ പാട്ടിന് സമ്മതമല്ല. രേതോരക്തബന്ധാദിയൊന്നും ഇല്ലാത്തവരും ദേശഭേദഭിന്നജാതിക്കാരും ആയ ചിലർക്ക് ആകൃതി സാമ്യമുണ്ടെന്നുവച്ച് ജന്യജനകഭാവം ആരോപിക്കുന്നത് സാഹസമല്ലെ? ഇങ്ങനെ പലരെയും ഞാനറിയും. അവിടെ യാദൃച്ഛികമെന്ന ഒന്നല്ലാതെ മറ്റൊന്നും കാണുന്നതിനു വഴിയും ഉണ്ടായില്ല നൃവംശശാസ്ത്രദൃഷ്ടിക്കു മനുഷ്യരെന്നപോലെ വിഭിന്നകാലദേശോത്ഭവങ്ങളും പൃഥഗ ഭൂതങ്ങളും ആയി ഭാഷകളുണ്ടാകുന്നതു സ്വാഭാവികമെങ്കിൽ അതിൽ എളുപ്പമായ ലിപിയുടെ ഉത്ഭവത്തിൽ എന്താണ് അസാംഗത്യമെന്നറിയുന്നില്ല. ബ്രാഹ്മിമാർഗ്ഗമായി നാഗരിക്കുംപോലെ ഫിനീഷ്യാശ്രയം ഉണ്ടെന്നും ഋഗ്വേദാദികാലങ്ങളിൽ ലേഖന സമ്പ്രദായമേ ഇല്ലായിരുന്നുവെന്നും പറയുന്നതു മുഴുവൻ സമ്മതിക്കത്തക്കതല്ല. ദ്രാവിഡരുടെ 'വാളവിന്തു' 'ഫാലബിന്ദു'വിന്റെ തത്ഭവമാണെന്ന് പ്രാമാണികന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. ഇതു അംഗീകരിക്കത്തക്കതെങ്കിൽ ഫാലബിന്ദു-നാഗരി-ലിപിയുടെ പരമപ്രാചീനത്വം ഊഹിക്കാം. സൃഷ്ടിപ്രക്രിയയെ അംഗീകരിച്ചായാൽ ബ്രഹ്മപ്രജാപതിയുടെവക ധർമ്മാധർമ്മരജിസ്റ്റർബുക്ക് ഈ അക്ഷരത്തിലാണ് എഴുതപ്പെട്ടിരിക്കുന്നതെന്നു പ്രവാഹനിത്യവ്യവഹാരം ഇതിനു സാധകമാണ്. പക്ഷെ, ഇതിൽ ദിവ്യത്വം ആരോപിക്കകൊണ്ട് ഇതിനെ ലൗകികലേഖങ്ങൾക്കായി ഉപയോഗിച്ചിരുന്നില്ലെന്നേയുള്ളൂ. ലിഖനാർഹദളാദിസമാഗ്രിയുടെ ഭംഗുരത്വംകൊണ്ട് ക്രി. അ. 14-ാം ശതാബ്ദത്തിനുമുമ്പുള്ള സംസ്കൃത കൈയെഴുത്തുപ്രതികൾ ദുർല്ലഭമായിരിക്കുന്നു എന്നു പറയുന്ന സ്ഥിതിക്ക് പുറത്തെടുക്കാതെ സൂക്ഷിച്ചുകൊണ്ട് നാഗരലിപിലിഖിതവേദാദിഗ്രന്ഥങ്ങൾ കാണാത്തതു കുറ്റമാവില്ല.

ദ്രാവിഡ-മലയാളലിപിയെ സംബന്ധിച്ച് മുമ്പു പറഞ്ഞ പ്രൊഫ. പാട്ട് (Proff:Pott) എന്ന വിദ്വാനുണ്ടായ പ്രതിപത്തി അസ്ഥാനത്തിലല്ലെന്ന് തോന്നുന്നു. ഓരോരുത്തർക്കും ആവശ്യമായ വകകൾ (-വിദേശീയ ഇറക്കുമതിയുടെ കാര്യം പിന്നെയാണല്ലോ-) അവിടവിടെ ഉണ്ടാകയെന്നത് പ്രകൃതിനിയമത്തിനിണങ്ങിയതാണ്. ഭഗവാൻ അഗസ്ത്യരുടെ ഭൂമിശാസ്ത്രപ്രകാരം ആദിയിൽ മനുഷ്യരുണ്ടായത് ദ്രാവിഡദേശങ്ങളിലാണ്. അവർ അക്ഷരപംക്തിക്കായി അന്യദേശങ്ങളിൽ പോകയെന്നതു അസംഭാവിതംതന്നെ. ഈദൃശവിഷയങ്ങളെ അധികരിച്ച് സ്വാമിതിരുവടി രചിച്ചിട്ടുള്ള തമിഴ്മഹാനിബന്ധത്തിനു സകലതും കൂലംകഷമായി നിരൂപിച്ചിട്ടുണ്ട്. അകത്തിയർ ഞാലനൂല്-(അഗസ്ത്യഭൂമിശാസ്ത്രം)- ഇങ്ങനെ പറയുന്നു.

"പുല്ലുയിരൈ മുന്നീന്റ മാതാവപ്പാ
പരിതിമുകം പട്ടമിന്തപ്പാര് താനപ്പാടു
ചൊല്ലുമിതിൻ കിഴക്കിലങ്കൈ എഴുനൂറപ്പാ
ചൊരിന്തൊഴുകുടയതിതുതാനപ്പാ

അപ്പനെ കിഴവരുകെ അനൈവരുക്കു-
മരുമയാന പൊൻവിളയുമളന്താനങ്കെ
ഇപ്പുവിയിൻ കീഴ്ചിത്തരുപതലംതാനെ
ഇരവിയിങ്കെ വിളങ്കുമാനാൽ ഇരവങ്കാകും."

-സൂര്യന്റെ നേരെയുള്ള ഈ ഭൂമിയാണ് (പല്=പല, സകല; ഉയിരൈ=ജീവികളെയും ഉല്പാദിപ്പിച്ചത്) സകലജീവരാശിയുടെയും പ്രഭവസ്ഥാനം; ഇതിനു കിഴക്കാകുന്നു പൊന്നു വിളയുന്ന ഭൂമി; ഇതിനുതാഴെയാണ് സിദ്ധപാതാളം; ഇവിടെ പകൽ എങ്കിൽ അവിടെ (സിദ്ധപാതതളത്തിൽ) രാത്രിയായിരിക്കും-എന്നുതുടങ്ങിയുള്ള വിവരണത്തിൽ ആഫ്രിക്കാ, കാപ്പിരി മുതലാവയെക്കുറിച്ചു പറയുന്നുണ്ട്. ആ ഋഷിപരമ്പരയ്ക്ക് അമേരിക്ക മുതലായ ഭൂഖണ്ഡങ്ങളിലെ സ്ഥിതിഗതികൾപോലും കരാമലകംപോലെ സുപരിജ്ഞാതമായിരുന്നു എന്നല്ലയോ വന്നുകൂടിയത്! ഇങ്ങനെ നോക്കുമ്പോൾ ദ്രാവിഡലിപികൾ ആരോടും ഇരവൽ വാങ്ങിയതല്ലെന്നുംമറ്റും അനുമാനിക്കാം. ആ വഴി ഫിനീഷ്യരുടെയുംമറ്റും വാലിൽതൂങ്ങാതെ നമുക്കിവിടെനിന്ന് പിഴയ്ക്കാൻ തരമുണ്ട്. ഇനി വേറൊരുവിധം നോക്കിയാലും ഈ അഭിപ്രായം ശരിയെന്നു കാണാം. "അക്ഷരാണാമകാരോസ്മി" എന്നു ശ്രീഭഗവദ്ഗീതയിലും "അകരമുതലെവ്വെഴുത്തും" എന്നു തിരുക്കുറളിലും പറഞ്ഞിരിക്കുന്നു. ടി അകാരം ആദ്യക്ഷരമാണെന്നും അതിന്റെ ആദ്യംശത്തിനു അലിപ്പാല് എന്നു പറയുമെന്നും അഗസ്ത്യർ നിർദ്ദേശിച്ചിട്ടുണ്ട്. ദ്രാവിഡരുടെ 'അലിപ്പാല'മാർഗ്ഗമാണ് അറബിയിലെ 'അലീഫ്' ഉത്ഭവിച്ചതത്രെ. തമിഴ് [illegible] (അ) കാരരൂപം നാഗരി अ (അ)കാരത്തിലും ആംഗ്ലേയ A യിലും മറ്റും പ്രത്യക്ഷമായി കാണുന്നു എന്നു സ്വാമിതിരുവടി അരുളിക്കേട്ടിട്ടുണ്ട്. അഗസ്ത്യരുടെ അകാരമൂലപ്രകൃതിപിടിച്ചുള്ള വിവരണം എത്ര യുക്തിയുക്തമായിരിക്കുന്നു എന്നറിയുമ്പോൾ ഈ അഭിപ്രായത്തിന്റെ സാമഞ്ജസ്യം പ്രസ്പഷ്ടമാകും.

അടുത്ത പരിച്ഛേദങ്ങളിൽ വേദങ്ങളുടെ സ്വഭാവം, താരതമ്യം, പരസ്പരസംവാദം, ഓരോ അംശത്തിലുള്ള ഏറ്റക്കുറവ്, പൂർവ്വസ്ഥിതി, ഉത്തരകാലത്തെ പെരുക്കം മുതലായവയെപ്പറ്റി പ്രതിപാദിക്കയും അനന്തരം യജുസ്സ്, സാമം എന്ന രണ്ടു വേദങ്ങളിലും ഭൂരിഭാഗംകൊണ്ട് അനുപ്രവിഷ്ടമായി നില്ക്കുന്നതും പുരാതനവും പ്രധാനവുമായ ഋക്സംഹിതയിലെ സൂക്തരാശിയുടെ പോക്കു പ്രതിപാദനക്രമം എന്നിവയെക്കുറിച്ച് സവിസ്തരം വിമർശിക്കയും ചെയ്യുന്നു. ഋഗ്വേദത്തിലെ എട്ടു മണ്ഡലങ്ങൾ പരസ്പരം സംബന്ധപ്പെട്ടിരിക്കുന്നു എന്നും അത്രയും ഒരു ഗ്രന്ഥമായശേഷമാണ് ഒമ്പതാമത്തെ മണ്ഡലമുണ്ടായതെന്നും സ്ഥാപിച്ചിട്ട് പത്താമതു മണ്ഡലം അനുബന്ധമാണെന്നും അതിന്റെ പുരാതനത്വത്തിന് അതിലെ സംഗതികളും അതിന്റെ സ്വഭാവവും തെളിവാണെന്നും, അഥർവ്വവേദത്തിന്റെ ഭാഷയും പ്രകൃതിയുംകൊണ്ട് അതു പിന്നീടുണ്ടായതും ഋഗ്വേദം പ്രത്യേകമായി പരദേവതകളെ സംബന്ധിച്ചിരിക്കുംപോലെ അഥർവ്വവേദം അഭിചാരപ്രാർത്ഥനാത്മകമായി അപരദേവത-ഭൂതപിശാചാദി-കളെ സംബന്ധിച്ചുള്ളതും ആണെന്നും, ഒന്നിനൊന്നു പരിപൂർണ്ണമായ ഈ രണ്ടും വേദങ്ങളിൽ ഏറ്റം പ്രധാനമെന്നതു സ്പഷ്ടമാകുന്നു എന്നും പറയുന്നു. പിന്നീടു സകലവിദ്യാമുഖങ്ങളെയും വിശദമായി വിവരിക്കുന്നു. ഹൃദയാവർജ്ജകതത്വജ്ഞാനഘട്ടങ്ങൾ കുറവാകയാൽ പൂർവ്വമീമാംസാഖണ്ഡം യൂറോപ്യന്മാരുടെ ശ്രദ്ധയെ സമാകർഷിക്കുന്നതിനു ഇന്നുവരെ പര്യാപ്തമാകുന്നില്ലത്രെ. 'വിധിരസായന'ത്തെപ്പറ്റി "A very dull treatise" എന്നു ഒരു പാശ്ചാത്യവിദ്വന്മണി പറഞ്ഞത് ഇവിടെ ഓർക്കുന്നു. ഋഗ്വേദത്തിലെയും പേഴ്സ്യാക്കാരുടെ 'അവെസ്ത' (Avesta)യിലെയും ഛന്ദസ്സുകൾക്കു വളരെ സംബന്ധസാദൃശ്യങ്ങളുണ്ടെന്നും

ശബ്ദ-സ്വര-വിധ്യനുകരണത്താൽ പഴയ അവെസ്തഭാഷയെ വേദപ്രകൃതിയിലാക്കാൻ പ്രയാസമില്ലെന്നും, എന്നാലും സൂക്തചാതുര്യം കുറയുകയില്ലെന്നും രണ്ടിലെയും യജ്ഞ കർമ്മങ്ങൾ തുല്യസ്വഭാവങ്ങളാണെന്നും ഗ്രന്ഥകാരൻ വ്യവസ്ഥാപിക്കുന്നുണ്ട്. ഡോക്ടർ എം. ഹാഫ് പി. എച്ച്. ഡിയും ഈ അഭിപ്രായക്കാരനാണ്.

വേദസംഹിത, ബ്രാഹ്മണം മുതലായതിനെ സംബന്ധിച്ചു ഗ്രന്ഥകാരനുള്ള അഭിപ്രായം സ്വീകാര്യമായി വരുന്നില്ല. അതിന്റെ പ്രാരംഭഘട്ടം ഏറിയാൽ ബി. സി. രണ്ടായിരത്തിനപ്പുറം വിടുന്നകാര്യം ഈ വിദ്വാനു സമ്മതമല്ല. ഭട്ടമോക്ഷമൂല്യാദികൾ ഇതിൽ ഇവരുടെ ജാതിതന്നെ. ഡോക്ടർ എം. ഹാഫിനു 2400 ബി. സി.യോളം കൊണ്ടുപോകാൻ മനസ്സു കേടില്ല. ഇങ്ങനെയാകുമ്പോൾ യുധിഷ്ഠിരസ്ഥിതികാലത്തിന് (653 കലിവർഷത്തിന് അതായതു നാലായിരത്തിമുന്നൂറ്റിച്ചിലാനം വർഷങ്ങൾക്ക്) മുമ്പുണ്ടായിരുന്ന മഹർഷിമാർക്ക് ഈ സനാതനവേദവിദ്യ അജ്ഞാതമായിരുന്നു എന്നുവരും. ക്രിസ്തുമതാവലംബികളുടെ കണക്കിൻപടി അയ്യായിരം വർഷത്തിൽകവിഞ്ഞ ഒരു കാലം പ്രളയം കൂടാതിരിക്കാൻ പ്രയാസം. അവരുടെ ദൈവപുത്രൻ ആകട്ടെ, ഭൂജാതനായി 1900-ത്തിൽപരം വർഷങ്ങളെ ആയുള്ളൂ. അതോർത്താൽ നമ്മുടെ വേദകാലം എത്ര അങ്ങു നീട്ടിക്കൊണ്ടുപോകാം? ഇരട്ടിയിലുമധികം ആക്കുന്നതെങ്ങനെ? അതുകൊണ്ടു പാശ്ചാത്യരുടെ ഈ നയം അവരെ സംബന്ധിച്ചിടത്തോളം ന്യായംതന്നെ. എന്നാൽ വേദത്തിന്റെ സനാതനത്വപൂർവപക്ഷങ്ങളെ ഗണിതദൃഷ്ട്യാ അതിവർത്തിച്ചു വേദകാലത്തെ 4000 ബി. സിയിലേക്കു കൊണ്ടുപോകാൻ സമ്മതമുള്ള പ്രൊഫ. ജാക്കോബിയെയും അനുമാനദൃശാ 10000-വരെയാക്കാൻ മനസ്സുള്ള മറ്റു ചില ധ്വരമാരെയും വിസ്മരിക്കുന്നില്ല.

മേൽപറഞ്ഞവിധം കാലനിർണ്ണയം കണ്ണുമടച്ചാണു ചെയ്തിരിക്കുന്നതെങ്കിലും ഇതിലെ മറ്റു കാര്യമായ ഭാഗങ്ങൾ എല്ലാം സ്തുത്യർഹങ്ങളാണ്. ആ കൂട്ടത്തിൽ രാജാവിനുപകരം കാര്യം നോക്കിയുണ്ടായി തഴച്ച പുരോഹിത ഏർപ്പാട്, അമേരിക്കൻ ഐക്യനാടുകളിൽ നീഗ്രോക്കാർ വെള്ളക്കാർ എന്ന വിഭാഗം വന്നതുപോലെ ഇവിടെ അനാര്യന്മാർ, ആര്യന്മാർ എന്നു വർണ്ണാപേക്ഷയാ ഉണ്ടായ വർണ്ണ(ജാതി)വ്യവസ്ഥ, ശതപഥബ്രാഹ്മണകാലത്തു മിഥിലയിലുള്ളവർ ബ്രാഹ്മണമാർഗ്ഗക്കാരായിത്തീരാതിരുന്നത് എന്നീ ഘട്ടങ്ങൾ ബഹുദൂരം ശ്രദ്ധേയങ്ങളാണ്. നാഗന്മാരും അസുരന്മാരും ഒന്നാണെന്നു മിസ്റ്റർ ജഡ്ജിസ്റ്റ് പി. രാമൻതമ്പി ബി. എ. എം. എലിന്റെ ജന്മികുടിയാൻ റിപ്പോർട്ട് ആദ്യപരിച്ഛേദത്തിൽ പറഞ്ഞിട്ടുള്ളതിനോടു യോജിക്കുന്നതിനു ലക്ഷ്യങ്ങൾ ഇതിലുണ്ട്. നാഗന്മാരുടെ സ്വന്തഭൂമിയായ ഇൻഡ്യയിൽ ആര്യന്മാർ പരന്നശേഷം അവർ ആ ആദ്യനിവാസികളിൽനിന്നു സർപ്പാരാധനം അംഗീകരിച്ചു എന്നു സകാരണം ഇതിൽ പറയുന്നതു നോക്കുമ്പോൾ ദ്രാവിഡനാഗന്മാർ ഒരു കാലത്തു ഇൻഡ്യാസാമ്രാജ്യം മുഴുവൻ വ്യാപിച്ചു സ്ഥിതി ചെയ്തിരുന്നതായി ചിലർ പറയുന്നതിനു നല്ല പിൻബലം കിട്ടുന്നു.

ഹോമറുടെ കവനങ്ങളെ ഭാരതീയർ സ്വന്തമാക്കി പാടുന്നുവെന്നും, മഹാഭാരത-ഇതിഹാസ-ത്തിന്റെ നില സംബന്ധിച്ചു ചിന്തിക്കുന്നതായാൽ അതു ഇലിയട്ടിന്റെ (Illiad) തർജ്ജമയാണെന്നു ഗ്രീക്കു ആലങ്കാരികൻ ഡിയോക്രൈസോസ്റ്റമസ് (Deochiryso-stomos-50-117 A. D.) പറഞ്ഞത് ഏതാണു സാദൃശ്യഭ്രമത്താലാണെന്നും ഒരു വിധത്തിലും അവയ്ക്കു ഒരു സംബന്ധവുമില്ലെന്നും, രാമായണം ഗ്രീക്കുമാതൃകയാണെന്നു പ്രൊഫ. വീബർ പറഞ്ഞതു ശരിയായ അടിസ്ഥാനത്തിന്മേലല്ലെന്നും, ശ്രീകൃഷ്ണാരാധനം ക്രിസ്തുമതംമൂലമാണെന്ന ചിലരുടെ അഭിപ്രായം ക്രിസ്തുവർഷാരാംഭത്തിനു പല ശതാബ്ദങ്ങൾക്കുമുമ്പു ജീവിച്ചിരുന്ന 'മഹാസ്തനീസ്' എന്ന പ്രത്യക്ഷദ്രഷ്ടാവിന്റെ നിരൂപണാദികളാൽ നിരാധാരമാണെന്നും ഈ വിദ്വദ്വര്യൻ തീർത്തുപറയുന്നു.

എന്നാൽ ചില വിദഗ്ദ്ധന്മാർ ശകവർഷപ്രവർത്തകനായിരുന്ന ആ ശാലിവാഹമഹാരാജനെ ഈ ലോകത്തുനിന്നു കളഞ്ഞുകുളിച്ചതുപോലെ നമ്മുടെ സാഹേബ് മഹോദയൻ ആ വിക്രമജലധിയും ഭൂകല്പതരുവും ആയ വിക്രമാദിത്യചക്രവർത്തിയെ 'ടാക്കൂർഖാൻ ചന്ദ്രവർമ്മ'യുടെ ക്രിസ്തുവിനെപ്പോലെ മിഥ്യാപുരുഷനാക്കി 6-ാം ശരാവത്തിലെ ആ വീരവിക്രമാദിത്യൻ ചരിത്രരംഗത്തുനിന്നു ഗന്ധർവനഗരത്തിൽ മറഞ്ഞു എന്നു തള്ളിയതിനെപ്പറ്റി എന്തുപറയേണ്ടു എന്നറിയുന്നില്ല. ഇനി നമുക്ക് ഇതിൽനിന്നു ഒരു പുതിയ കഥ ഗ്രഹിക്കാം. ഭർത്തൃഹരി ശ്രമണപദം-ബദ്ധസന്ന്യാസം-കൈക്കൊണ്ടിട്ട് അതുവിട്ടു പ്രവൃത്തിമാർഗ്ഗനിരതനായി എന്നും വീണ്ടും ശ്രമണപദം, അനന്തരം ഗാർഹസ്ഥ്യം ഇങ്ങനെ മാറിമാറി ഏഴുപ്രാവശ്യം നടന്നുവെന്നും ആത്മചാപല്യത്തെ ജയിക്കാൻ ശക്തനാകാതെ അദ്ദേഹം തന്നെത്താൻ പഴിച്ചു എന്നും എ. ഡി. 671 മുതൽ 695 വരെ ഇൻഡ്യയിൽ പാർത്തിരുന്നതായിപ്പറയുന്ന ചീനക്കാരൻ Itsing പറഞ്ഞിട്ടുണ്ടുപോലും. ഈ ചീനക്കാരൻ കണ്ട ഭർത്തൃഹരി ഏതോ; അതു ഭർത്തൃഹരി തന്നെയോ വേറെ വല്ല ഭദ്രഗിരിയോ എന്തോ. പക്ഷെ ഇതുശ്രീധരസ്വാമിപുത്രനായ അർവാ ചീനഭർത്തൃഹരിപണ്ഡിതനായിരുന്നു എന്നു വരാം. ഉച്ചാരണവ്യത്യാസംകൊണ്ട് ചവറക്കാരൻ വന്നിരിക്കുന്നു എന്നു കേട്ട് 'ചവരക്കാരനാ?' എന്നു പറഞ്ഞു ക്ഷൗരം ചെയ്യിക്കാൻ (ആ മാന്യന്റെ അടുക്കൽ) ഒരു പരദേശിയുദ്യോഗസ്ഥൻ ചെന്ന കഥപോലെ വല്ലതും പറ്റിയോ എന്നുമറിഞ്ഞില്ല. അല്ലെങ്കിൽ ചീനനു ഇങ്ങനെ പറ്റിയെന്നുംവരാം. തിരുവനന്തപുരത്തുവെച്ചു ഒരു പാശ്ചാത്യപണ്ഡിതൻ ഒരു വിദ്വാനോട് 'പ്രക്രീത്ത്' അറിയാമോ എന്നു ചോദിച്ചതിൽ അത് പരന്ത്രീസ്സ് ആയിരിക്കുമോ എന്നും ഇംഗ്ലീഷിൽ അങ്ങനെ പറയില്ലെന്നും പരുങ്ങുന്നതിനിടയിൽ 'പ്രക്രീത്ത്' അറിഞ്ഞുകൂടയോ എന്നായി. (ഈശ്വരാ! ഇതു പ്രാകൃതം എന്നു എങ്ങനെ മനസ്സിലാകും!).

പരമപ്രാചീനന്മാരായ പാക്കനാർ മുതൽപേരുടെ പിതൃവ്യനും വസുരാതന്റെ ശിഷ്യനും ചന്ദ്രാചാര്യന്റെ സമകാലികനും ബ്രഹ്മവിദഗ്ര്യനും ആയ നമ്മുടെ ഭർത്തൃഹരിയോഗീശ്വരന്റെ കാലം ഇതിനെത്രയോ മുമ്പായിരുന്നതിനാൽ അതാരായാലും വിരോധമില്ലെന്നു വിചാരിക്കാം. സാക്ഷാൽ ഭർത്തൃഹരിയുടെ സൂക്തിതാല്പര്യം പിടിച്ച് അദ്ദേഹത്തിൽ ചാപല്യം ആരോപിക്കുന്നതായാൽ 'കപാലിൻ! ഭിക്ഷോ! മേ ഹൃദയകപിമത്യന്തേചപലം' എന്നു പറഞ്ഞ ഋഷിവര്യന്റെ കാര്യത്തിലും അവർക്കു ശങ്കയ്ക്കു വകയുണ്ട്. അന്യരുടെ ചിന്താഗതികളെ മുൻനിർത്തി തദനുഗ്രഹബുദ്ധ്യാ കാവ്യം രചിച്ച ഗുരുക്കന്മാർക്കുള്ള ദക്ഷിണ ഭംഗിയായി ഭഗവൽപാദാചാര്യരുടെ പ്രശംസയ്ക്കു പാത്രീഭവിച്ച 'ദ്രവിഡശിശു'വിന്റെ ശിഷ്യൻ വള്ളൽസ്വാമി എന്ന മഹാൻ പുകഴ്ത്തിയ ആളും സിദ്ധന്മാരായ അറുപത്തിനാലു നായന്മാരിൽ ഒരാളും ആയ ചേരമാൻ പെരുമാൾ മക്കത്തെങ്ങും പോയില്ലെങ്കിലും മഹമ്മദീയർ അങ്ങനെ ഒരു കഥയുണ്ടാക്കിയതുപോലെ ചീനന്മാരുടെ വകയായി ഇങ്ങനെ ഒന്നിരിക്കട്ടെ. ഓരോന്നിന്റെകാലം നിർണ്ണയിക്കുന്ന വിഷയത്തിൽ ഇപ്രകാരം കുറെ അസാംഗത്യമുണ്ടെങ്കിലും മറ്റെല്ലാവിധത്തിലും ഈ പ്രബന്ധം വിലതീരാത്തതാകയാൽ ഇതിനേയും നിബന്ധകാരനേയും ബഹുധാ പ്രശംസിച്ചുകൊണ്ടു വിരമിക്കുന്നു."

ചിങ്ങം 28. ഇന്നു ആലപ്പുഴ സർക്കാർ വക്കീൽ മിസ്റ്റർ പി. ജി. ഗോവിന്ദപ്പിള്ള ബി. എ. ബി. എൽ. എന്ന വേദാന്തനിഷ്ഠനായ മാന്യന്റെ ഒരെഴുത്തു കിട്ടിയതായിക്കാണുന്നു. അതു താഴെ ചേർത്തുകൊള്ളട്ടെ.

ആലപ്പുഴ

ഓം

പൂജ്യപാദനായ അങ്ങേയ്ക്കു നമസ്കാരം

അഞ്ചാറു മാസങ്ങൾക്കുമുൻപ് ഇവിടെ വന്നപ്പോൾ സംസാരിച്ചുപിരിഞ്ഞ സന്ദർഭത്തിൽ അധികതാമസം കൂടാതെ വീണ്ടും സ്വാമിയുടെ വരവുണ്ടാകുമെന്നു പ്രസ്താവിക്കയുണ്ടായി. ഞാൻ പ്രത്യേകം സൂക്ഷിച്ചിട്ടുള്ള ടംബ്ളറിനു ക്ലാവും പിടിക്കുന്നു. എന്റെ ക്ഷമയില്ലായ്മകൊണ്ടു വീണ്ടും ഈ എഴുത്തെഴുതുന്നു.

ഈ മാസം 9-ാം തീയതി വാഴൂർനിന്നും തീർത്ഥപാദപരമഹംസസ്വാമികൾ ഇവിടെ എത്തി. ഇപ്പോഴും ഇവിടെയുണ്ട്. ചട്ടമ്പിസ്വാമികൾ ഇപ്പോൾ എവിടെയെന്നും... മറ്റും കൂടി അറിവാൻ ആഗ്രഹമുണ്ട്.

ഇപ്പോൾ ഒരു മറുപടിമൂലം ഞങ്ങളെ അറിയിക്കേണ്ടതു ഈയിടെ ഈ വഴി അവിടത്തേയ്ക്കു യാത്രയുണ്ടാകുമോ ഇല്ലയോ എന്നാണ്. ഈ വിവരം അങ്ങോട്ടറിയിക്കുന്നതിനാണ് ഈ എഴുത്ത്.

അതിനാലുടൻ ഒരു മറുപടി അയച്ചുതരുവാനപേക്ഷ

തൃപ്പാദാശ്രിതൻ

പി. ജി. ഗോവിന്ദപ്പിള്ള (ഒപ്പ്)

ഇതിന്റെ മറുപടി:-

കരുനാഗപ്പള്ളി

ചിങ്ങം 29

ബ്രഹ്മമാത്രം

മാന്യസുഹൃദ്വരാ!

സപ്രശ്രയപ്രസരം അയച്ച എഴുത്തു ഇന്നലെ സന്ധ്യസമയത്തു കിട്ടി. അധികം താമസിയാതെ തമ്മിൽ കാണാമെന്നാശിക്കയോ പ്രസ്താവിക്കയോ ഒക്കെ ചെയ്തത് ഗ്രഹചാരത്താൽ ഫലിക്കാതെപോയി. എന്റെ മുന്നെഴുത്തിൽ അങ്ങനെ സൂചിപ്പിച്ചത് ഒരു ശിഷ്യന്റെ ആലപ്പുഴയാത്ര മനസ്സിൽ വച്ചുകൊണ്ടായിരുന്നു. അതുണ്ടായില്ല. അന്യരെ താങ്ങിയുള്ള നിശ്ചയങ്ങളിൽ ഉറപ്പില്ലാതിരിക്കയാലാണ് അതിൽ ബലമായി പിടിക്കരുതെന്നുകൂടി വിവരിക്കാനിടയായത്. സ്വാമിതിരുവടി ഇരിങ്ങാലക്കുടെനിന്നും തിരുവനന്തപുരത്തേയ്ക്ക് എഴുന്നരുളിയിരിക്കുന്നു. ഇവിടെയിറങ്ങുമെന്നുണ്ടായിരുന്ന നിശ്ചയം സുഖക്കേടിനാൽ ഭേദപ്പെടുത്തിയെന്നു അരുൾപത്രികയിൽനിന്നു മനസ്സിലായി. ഇപ്പോൾ ഒരുവിധം സുഖംതന്നെയാണ്. ...മാസംപുറന്നാദ്യം തൃപ്പാദദർശനത്തിനായി പോകണമെന്നു ഞങ്ങൾ കരുതിയിരിക്കയാണ്. ....വടക്കോട്ടുപോകാൻ വളരെ വൈകിയിരിക്കുന്നു. ബദ്ധപ്പാടുനിമിത്തം ഇത്രയും നീണ്ടതാണ്...ഏതായാലും കന്നിമാസത്തിൽ പോകണമെന്നാണു വിചാരം. അപ്പോൾ അവിടെ വന്നേപോകയുള്ളു എന്നു തീർച്ചയാക്കാം.

എന്റെ പ്രാരബ്ധച്ചുഴലിയുടെ വലിയാൽ അങ്ങുവരുന്നതിലും മറ്റും നേരിട്ടിരിക്കുന്ന വിളംബത്തെ സ്നേഹപൂർവ്വം പിൻനിറുത്തുമല്ലോ. ടംബ്ളറിന്റെ കാളിമയങ്ങു നീങ്ങും.

കാണാത്തതുകൊണ്ട് ആ ജാതിയെന്നും (നമ്മെ ഊന്നി) മനസ്സിൽ കുടികൊള്ളാനനുവദിക്കരുതെ. ശേഷം കാഴ്ചയിൽ

എന്നു ഇഷ്ടമിത്രം

എൻ. തീർത്ഥസ്വാമി (ഒപ്പ്)

കന്നി 3: പരമാനന്ദനാഥൻ, ബ്രഹ്മാദ്വയപ്രകാശൻ മുതൽ പേരോടുകൂടി സ്വാമി തിരുവനന്തപുരത്തെത്തി. ചിദ്രാസാഭരണന്റെ സൽക്കാരം സ്വീകരിച്ചശേഷം സ്വാമിതിരുവടിയെ ദർശിക്കുന്നതിനായി തയ്ക്കാട്ടേക്കു പോയി. ആ പ്രപൂജ്യപാദർ അവിടുത്തെ ബാല്യസുഹൃത്തും വൈദാന്തികനുമായ ചാടിയറ മാധവൻപിള്ള അവർകളുടെ വസതിയിൽപോയിരുന്നതുനിമിത്തം ഇച്ഛാഭംഗത്തോടെ 'പെരുന്താന്നിക്കു മടങ്ങുകയോ' എന്നു വികല്പിക്കുമ്പോൾ അദ്ദേഹത്തോടൊന്നിച്ചുപോയിരുന്ന ധന്യൻ സ്വാമിമുതൽപേരെ സൽക്കരിച്ചിരുത്തിയിട്ട് സ്വാമിതിരുവടിയുടെ അടുക്കൽപോയി അദ്ദേഹത്തെ എതിരേറ്റുകൊണ്ടുവന്നു. പിന്നീട് ശ്രീമൽസന്നിധിയിൽ രണ്ടുദിവസം താമസിച്ചു വേണ്ടതെല്ലാം നിറവേറ്റി. പരമാനന്ദനാഥപ്രഭൃതികളെ നിമിത്തമാക്കി സ്വാമിതിരുവടി അന്യദുർല്ലഭമായവിധം അവിടേയ്ക്കുള്ള തത്വവിചാരകൗശലമവലംബിച്ചു പല സംഗതികളും വിവരിച്ചു. ആ കൂട്ടത്തിൽ ടിക്കു അവിടുന്നു പുനർജ്ജനനമാർഗ്ഗം കാട്ടിക്കൊടുത്തു. ഇതു പ്രതിപാദനപടിമയാൽ പ്രത്യക്ഷാനുഭവമാക്കുകയെന്നല്ലാതെ വിശ്വരൂപദർശനംപോലെയാണെന്നു ആരും ഭ്രമിക്കരുതെ.

5-ാം തീയതി സ്വാമി ചിദ്രസാഭരണപരമാനന്ദനാഥപ്രമുഖരോടൊന്നിച്ച് ചെന്നു അവിടുത്തെ അന്തരംഗസുഹൃത്തും വിശ്രുതഗ്രന്ഥകാനുമായ 'കവികേസരി' എസ്. പരമേശ്വരയ്യർ എം. എ. ബി. എൽ. അവർകളെക്കണ്ടു കുശലം പറഞ്ഞിട്ട് തിരുനാളാഘോഷം സംബന്ധിച്ചു ശ്രമപ്പെട്ടു ദേഹക്ലമത്തോടിരിക്കയാണല്ലോ" എന്നു പ്രസ്താവിച്ചുമടങ്ങാൻ തുടങ്ങി. അതിനിടയിൽ സംസ്കൃതശാസ്ത്രാഭ്യാസത്തിനായി സ്വാമി അന്യദേശങ്ങളിൽ കഴിച്ചതിനേയും മറ്റും പറ്റി അദ്ദേഹം ചോദിക്കയും ആ വിഷയത്തിൽ വളരെ ക്ലേശങ്ങൾ അനുഭവിക്കേണ്ടിവന്നു എന്നും ബാല്യംമുതൽക്കേ സുഖവൃത്തിയിൽ വളർന്നുവന്നതു നിമിത്തമാണു പരദേശങ്ങളിൽ കഷ്ടപ്പാടുതോന്നാനിടയായതെന്നും, അതൊക്കെ പ്രതിബന്ധമാണെന്നും ചെറുപ്പംമുതൽ അരിഷ്ടിച്ചുകഴിഞ്ഞുവന്നവർക്ക് ആവക ബുദ്ധിമുട്ടു തോന്നുകയില്ലെന്നും സ്വാമി പറകയുണ്ടായി. ഈ ദിവസങ്ങളിൽ സ്വാമിതിരുവടികളുടെ പ്രത്യേകാനുഗ്രഹത്തിനുപാത്രമായിത്തീർന്നിട്ടുള്ള ധന്യനും ഭിഷഗാചാര്യാദിബിരുദാങ്കിതനും ആയ ഡോക്ടർ കെ. ജി. ഗോപാലപിള്ള എൽ. സി. പി. എസ്സിന്റെ വസതിയിലായിരുന്നു സ്വാമി മുതൽപേർ താമസിച്ചിരുന്നതെന്ന സംഗതി വിശിഷ്യ വക്തവ്യമാണ്.

സ്ഥലദൗർല്ലഭ്യംനിമിത്തം ഇവിടെയുള്ള കഷ്ടപ്പാടനുഭവിക്കാതെയിരുന്നതു പെൻഷൻഡ് ജഡ്ജി എം. കൃഷ്ണപിള്ള അവർകൾ ബി. എ.യുടെ ഗൃഹാരാമത്തിലുള്ള സൗകര്യാദികളാലാണെന്നു പറയപ്പെട്ടിരിക്കുന്നു. അവിടെവച്ച് ആ മാന്യന്റെ ജാമാതാവായ ദിവാൻപേഷ്കാർ മിസ്റ്റർ ആർ. കൃഷ്ണപിള്ള ബി. എ; ബി. എലിന് അദ്ദേഹം സ്വാമിയെ പരിചയപ്പെടുത്തി. 'ഞങ്ങൾക്കുപയോഗമുള്ളവയല്ലെങ്കിലും പുസ്തങ്ങൾ കണ്ടിട്ടുണ്ട്. പിന്നെ ചട്ടമ്പിസ്വാമി പറയാറുമുണ്ട്" എന്നദ്ദേഹം പറകയും "ഇപ്പോഴത്തെ കൃതികൾ ആ ജാതിയേ ഇല്ല; ആർക്കും മനസ്സിലാകുന്നതരമാണ്" എന്നു പറഞ്ഞു സ്വാമി അദ്ദേഹത്തിനു ബ്രഹ്മാഞ്ജലിദ്വിതീയഖണ്ഡം സമ്മാനിക്കയും ചെയ്തു.

ഇനി ഡയറിയിലെ കുറച്ചു വാചകം പകർത്തുന്നു. "തിരുവനന്തപുരത്തുവച്ചു ഇതിനിടയിൽ-ആറാമതു വർഷത്തിൽ-കവിദീപൻ വന്നുകണ്ടു. ഇതിനവസരംകൊടുക്കാതെ മടങ്ങണമെന്നു കരുതിയിരുന്നെങ്കിലും കൂട്ടുകാർക്കു ടിയാന്റെ പേരിലുള്ള മതിപ്പിനാൽ അതു തെറ്റി. 'അപഥേ പദമർപ്പയന്തി ഹി-ശ്രുതവന്തോപി രജോനിമീലിതാഃ' എന്ന ശ്ലോകഭാഗം ടിയെ കേൾപ്പിക്കണമെന്നുദ്ദേശിച്ചതും പരമാനന്ദനാഥാദികളുടെ നയത്താൽ പ്രതിബദ്ധമായി. ബ്രഹ്മാഞ്ജലി പ്രഥമഖണ്ഡം തയ്യാറാക്കിക്കൊണ്ടിരുന്ന അവസരത്തിൽ ആറേഴുമാസത്തോളം ഞങ്ങൾ എഴുത്തുകുത്തുകൾ നടത്തുകയും പ്രിയ കൃഷ്ണപിള്ള ബി. എ. അടിക്കടി കണ്ടു പറകയും ചെയ്തിട്ടും ശ്ലോകങ്ങൾ തരാതെ കഴിച്ചുകൂട്ടി ഈ സംഗതി അന്നത്തെ ഡയറിയിൽ പ്രസ്താവിക്കാതിരുന്നതു പൗർവ്വാപര്യപര്യാലോചനയിൽ സമഞ്ജസമല്ലാതെപോയി എന്നുവരാം. കവിദീപന്റെ ശ്ലാഘ്യനടയെ പുരസ്കരിച്ച് ടിയുടെ പേരിൽ അന്നുണ്ടായിരുന്ന മമാഭിനിവേശത്താൽ - ഗൗണാത്മബുദ്ധിയാൽ - അന്നങ്ങനെ രേഖപ്പെടുത്തിയില്ല. ടി മൂന്നാംഖണ്ഡത്തിൽ ചേർക്കാൻ രണ്ടുമൂന്നുദശകം അയയ്ക്കണമെന്നു പരമാനന്ദനാഥനെക്കൊണ്ടെഴുത്തുകളയിപ്പിച്ചും ചിദ്രാസാഭരണൻ മുഖാന്തരം നിർബ്ബന്ധിച്ച് തുടങ്ങിയിട്ടു ആറുമാസമായി. ശ്ലോകങ്ങൾ തരാമെന്നു വിചാരിക്കുന്നുണ്ടെങ്കിൽ ഇന്ന സമയത്തിനകം വേണമെന്നു അവർ മാത്രമല്ല ചില പ്രഭുദേശ്യർ കൂടി വീണ്ടുംവീണ്ടും ചെന്നുപറഞ്ഞു പ്രാരബ്ധവലിയിൽ ഒഴിച്ചാലും അപകടമില്ലാത്തതു ഇതു മാത്രമാണല്ലോ എന്നു ടിയാൻ സമാധാനം കണ്ടിരിക്കാമെന്നുള്ളതിനാൽ ഇതു ക്ഷന്തവ്യമെന്നു ടിയെ താങ്ങി ചിലർ പറയുന്നു. ഞങ്ങളുടെ കണക്കിൻപടി ആയാൽ ഒരു ബ്രഹ്മമാർഗ്ഗാവലംബിക്കു ഒഴിച്ചുകൂടാത്തതായിത്തോന്നുന്നത് ഇത്തരം കാര്യമാണ്. ഇങ്ങനെ ചില കാരണങ്ങളാൽ കവിദീപസച്ചിദാനന്ദബ്രഹ്മേന്ദ്രൻ പ്രമാദിയായിരിക്കുന്നു എന്നു പറയേണ്ടിവന്നു.

മടക്കത്തിൽ നമ്മുടെ പരമാനന്ദനാഥൻ 'ചിന്താവിഷ്ടയായ സീത' എന്ന പദ്യകൃതി വായിച്ചുകേൾപ്പിച്ചു. ഇതിനു അവതാരികയെഴുതിയ ശ്രീമാൻ പിഷാരടി അവർകളുടെ പാണ്ഡിത്യത്തെപ്പറ്റി അതിശായി അഭിമാനമോ ബഹുമാനമോ ഉള്ള എനിക്കു വിസ്തൃതമായി - നാല്പതു പുറങ്ങളിൽ - ഇരിക്കുന്ന അവതാരികയുടെ കാര്യത്തിൽ ആകപ്പാടെ അനുകമ്പയാണുണ്ടായത്. കൃതിയെപ്പറ്റി ചിന്തിക്കുമ്പോൾ അതിൽ മിസ്റ്റർ കുമാരനാശാന്റെ പ്രതിഭ നന്നായി വിളങ്ങുന്നുണ്ടെന്നു സമ്മതിക്കാം. ഇതിലെ പദ്യജാതം അവിശേഷേണ അക്ലിഷ്ടകോമളവും പ്രതിനവോല്ലേഖവും സ്വഭാവഗർഭവും പ്രാസഘടിതവും ആകയാൽ ആകപ്പാടെ മനോരമംതന്നെ. മുൻകാലത്തു ഞാൻ പ്രാസത്തെ ഗണിച്ചിരുന്നില്ല. ഇപ്പോൾ അതിൽ എനിക്കു പക്ഷപാതവുമില്ല. എങ്കിലും അർത്ഥാലോചനക്കു മുൻപ് പ്രാസം അതിശയേന കർണ്ണസുഭഗമായിരിക്കുമെന്നുള്ളതിനാൽ അതിനെ ഗുണകോടിയിൽ പരിഗണിച്ചതാണ്. ശൈലിസംബന്ധമായുണ്ടായിരുന്ന കുഴപ്പവും 'സു-അയെ' മുതലായ പൂരകങ്ങളും നമ്മുടെ കവിമണി കളഞ്ഞുകൈകഴുകി എന്ന സംഗതി ഇതിൽ സ്പഷ്ടമേ കാണാം. യഥാർത്ഥമായ ശ്രുതവും വാസനയും ഉള്ളവർക്ക് ഇമ്മാതിരി ഉദ്ഗതി സുശകമാണ്. എന്നാൽ ശ്ലോകതല്ലജങ്ങൾക്കു കണ്ണേറുപറ്റാതിരിക്കുന്നതിനു - നോക്കുകുത്തിയതുപോലെ - അവിടവിടെ കാണുന്ന 'ഹാ കൂടി കളഞ്ഞിരുന്നു എന്നു വരികിൽ ഹ! എന്തുരസം! അനേകപദ്യങ്ങളെ ഇതിൽനിന്നുദാഹരിച്ചു തൃപ്തനാകേണ്ട ഞാൻ വല്ലതുമൊന്നു എന്തിനെടുക്കുന്നു എന്നുണ്ട്. എങ്കിലുമാകട്ടെ.

'പരിശോഭ കലർന്നിതപ്പൊഴാ-
പ്പൂരിവാർകുന്തളരാജി രാത്രിയിൽ

തരുവാടിയിലൂടെ കണ്ടിടു-
ന്നൊരു താരാപഥഭാഗമെന്നപോൽ.'

ഗ്രന്ഥകാരനു വിജയമാശംസിച്ചു വിരമിക്കുന്നു.

കന്നി 10-സ്വാമിക്കു ഇന്നു കിട്ടിയ ഒരെഴുത്തു താഴെചേർക്കുന്നു.

ആലപ്പുഴ

ഓം. തത്. സത്

നമസ്കാരം

മഹാനുഭാവധൗരേയ

വളരെ നാളായി അവിടുത്തെ ഒന്നു കാണുന്നതിനോ കത്തുകൾ വായിക്കുന്നതിനോ ഭാഗ്യമില്ലാത്തനിലയിൽ എന്റെ പ്രാരബ്ധസഞ്ചയം എന്നെ കാട്ടിലിട്ടു കളിപ്പിക്കുന്നു.. എന്റെ പ്രാരബ്ധനാടകത്തിൽ അധ്യാത്മമിഷന്റെ രംഗമാണ് ഇപ്പോൾ പ്രത്യക്ഷപ്പെട്ടിരിക്കുന്നത്. ഇതിന്റെ പ്രസാധനത്തിൽ വളരെ നേപഥ്യവിധാനം വേണ്ടിവന്നിരിക്കുന്നു. ഏതായാലും ആരംഭിച്ചു കഴിഞ്ഞു. രസഭംഗം വരാതെ സമാപിക്കുവാൻ അനുഗ്രഹമുണ്ടാകണം... ആയിരം അംഗങ്ങളെ മിഷനിൽ ചേർത്തതിനുമേൽ വേണം സ്വാമിതിരുവടിയെ ഈ സംഗതി ഉണർത്തിക്കുവാൻ എന്നു വിചാരിച്ചിരിക്കയാണ്. ഇവിടുത്തെ സർക്കാർവക്കീൽ ശ്രീമാൻ പി. ജി. ഗോവിന്ദപ്പിള്ള അവർകളും അവിടുന്നും ഞാനുംകൂടി ഒന്നിച്ചിരുന്നു ആലോചിച്ചു തീർച്ചയാക്കേണ്ടതായ ഗൗരവമേറിയ പലതും ഇതിലുണ്ട്. അതിലേയ്ക്ക് അവിടയ്ക്കു എന്ന് സൗകര്യപ്പെടുമെന്നു അറിയിച്ചുതരുവാൻ കരുണയുണ്ടാകണമെന്നപേക്ഷിക്കുന്നു. അധ്യാത്മമിഷന്റെ വളർച്ചയ്ക്കും നിലനിൽപ്പിനും അവിടുത്തെ ഹാർദ്ദമായ അനുഗ്രഹവും കരുണാർദ്രമായ സഹായവും ഉണ്ടാകണം. മിസ്റ്റർ പി. ജി. അങ്ങോട്ടയച്ചിരുന്ന കത്തിന്റെ മറുപടിയിൽ ഈ സാധുസോദരന്റെ നാമഗ്രഹണംപ്പോലും വിസ്മൃതമായിട്ടാണു കണ്ടത്. അതു ഈ സാധുവിന്റെ ദുർദ്ദശാവിപാകമാണെന്നുതന്നെ വിചാരിക്കുന്നു.

'അഹിംസാ' എന്ന വിഷയത്തെ അധികരിച്ച് ഒരു പ്രൗഢഗ്രന്ഥം സ്വാമിതൃപ്പാദസന്നിധിയിൽനിന്നും ലോകാനുഗ്രഹാർത്ഥം പ്രസാധനം ചെയ്യേണ്ടത് അത്യാവശ്യകമാണ്. എനിക്കു അവിടുത്തെ സന്ദർശിക്കുവാൻ അനുഗ്രഹമുണ്ടാകുന്നതു എന്നാണെന്നറിയുന്നില്ല. അവിടുന്നു തിരുവനന്തപുരത്തു പോകുമ്പോൾ 'ഹിന്ദുമഹിളാമന്ദിര'ത്തെക്കൂടി സദയം സന്ദർശിക്കുകയും അതിന്റെ പരിഷ്കൃതിക്ക് ആവശ്യകമായ ഉപദേശങ്ങൾ കൊടുത്തനുഗ്രഹിക്കയും ചെയ്യണമെന്നു പ്രാർത്ഥിക്കുന്നു. എനിക്ക് അവിടുത്തെ കൃപാർദ്രമായ പ്രതിപത്രം സിദ്ധിച്ചിട്ടുവേണം കിഴക്കോട്ടുപോകുന്നതിന്...

എന്നു സ്വന്തം

തീർത്ഥപാദപരമഹംസസ്വാമി

(കൈയെഴുത്ത്)

C/o മിസ്റ്റർ പി. ജി. ഗോവിന്ദപ്പിള്ള വക്കീൽ

ഇതിനു സ്വാമി കൊടുത്ത മറുപടിയുടെ സാരസംഗ്രഹം കിട്ടിയതിവിടെ ചേർത്തുകൊള്ളുന്നു.

കരുനാഗപ്പള്ളി

ശിവമയം

പ്രിയശിഖാമണേ!

സസ്നേഹമയച്ച എഴുത്തു ഇന്നു വൈകുന്നേരം കിട്ടി. ഞങ്ങൾ സ്വാമി തൃപ്പാദം ദർശിച്ച് ഇന്നലെ രാത്രിയാണു മടങ്ങിയെത്തിയത്. കൊട്ടാരക്കരെകൂടി പോന്നതുകൊണ്ട് അല്പം താമസം വന്നു. മാന്യസുഹൃത്തായ മിസ്റ്റർ പി. ജി. ഗോവിന്ദപ്പിള്ള ബി. എ. ബി. എലിന് അയച്ച എഴുത്തിൽ പ്രിയസഹോദരന്റെ നാമഗ്രഹണംകൂടി പരിവർജ്ജിക്കുന്നതായി പരാതിപ്പെട്ടു കാണുന്നു. അങ്ങനെ വല്ലതും ചെയ്തിരുന്നെങ്കിൽ ദീർഘമൗനം ഭേദിച്ച് ആ എഴുത്തു പുറപ്പെടുകയില്ലായിരുന്നു. ആകയാൽ അതു വിചാരപൂർവ്വം ചെയ്തതുതന്നെ.

അങ്ങോട്ടുവരുന്ന കാര്യത്തിൽ ദിവസം ക്ലിപ്തപ്പെടുത്തിപ്പറയാൻ ഗ്രഹചാരദോഷം ഭയന്നു ധൈര്യം വരുന്നില്ല. പറയുന്നതു ശരിയായി പാലിക്കണമെന്നു നിർബ്ബന്ധം നിമിത്തം പ്രാരബ്ധവുമായി പൊരുതി ജയിക്കേണ്ടിവന്നിരിക്കുന്നതിനാലാണ് ഉറപ്പിച്ചു പറവാൻ മടിക്കുന്നത്. കിഴക്കോട്ടുപോയിട്ടു വലിയ അത്യാവശ്യം ഒന്നുമില്ലെങ്കിൽ ഈ മാസം മുഴുവൻ അവിടെ താമസിക്കണം. എന്നാൽ അങ്ങോട്ടുമാത്രമായെങ്കിലും വന്നു പോരാം. വടക്കുനിന്ന് ഒരെഴുത്തു കിട്ടാനുണ്ട്. അതു വന്നുവെങ്കിൽ ദിവസം ക്ലിപ്തമാക്കാമായിരുന്നു. അതു കരുതി താമസിപ്പിക്കരുതല്ലോ എന്നുവച്ച് എഴുതുന്നതാണ്. അധ്യാത്മമിഷന്റെ കാര്യം ഒരു മാന്യൻ പറഞ്ഞറിഞ്ഞിരിക്കുന്നു. സ്വാമിതിരുവടി ഇപ്പോൾ അവിടുത്തെ കരുണയ്ക്കുപാത്രമായിട്ടുള്ള 'ഭിഷക്ഭൂഷണൻ' കെ. ജി. ഗോപാലപിള്ള എൽ. സി. പി. എസ്സ്. ഒരുമിച്ചു തൈക്കാട്ടാണു താമസം, സുഖമായിരിക്കുന്നു. ശേഷം പിന്നീട്

എന്നു സ്വന്തം

എൻ. തീർത്ഥസ്വാമി (ഒപ്പ്)

കന്നി 14- ഇന്നു കിട്ടിയ ഒരു മാന്യയുടെ കത്ത്

തിരുവനന്തപുരം

ശിവമയം

സൽഗുരുപാദങ്ങളിൽ അനേകകോടി നമസ്കാരപൂർവ്വം ഉണർത്തിച്ചുകൊള്ളുന്നത്.

കൃപാസഹിതം അയച്ചുതന്ന ബ്രഹ്മാഞ്ജലി പുസ്തകങ്ങൾ രണ്ടും ഭക്തിയോടുകൂടി ഉടൻതന്നെ വായിച്ചു. മഹത്തുക്കളുടെ അനുഗ്രഹത്തിലേക്കു പാത്രമായി ഭവിക്കുമാറുള്ള ചിത്തശുദ്ധി വേണ്ടുവോളം തികഞ്ഞ് നിത്യാനന്ദപദത്തിൽ ആകുമാറ് അനുഗ്രഹിപ്പാറാകണം.

എന്നു

നിരന്തര അനുഗ്രഹത്തെ അപേക്ഷിച്ചുകൊണ്ടിരിക്കുന്ന

ചെല്ലമ്മ (കൈയെഴുത്തു)

ഇതു സ്വാമികൾ ഈ മാന്യയ്ക്ക് ടിയുടെ പ്രിയ പിതാവായ പെൻഷൻഡ് ഡിസ്ട്രിക്ട് ജഡ്ജി മിസ്റ്റർ എം. കൃഷ്ണപിള്ള മുഖാന്തരം അയച്ചുകൊടുത്ത പുസ്തകങ്ങളെ സംബന്ധിച്ചുള്ള കത്താണ്.

അനന്തരം സ്വാമി അങ്ങോട്ടയച്ച എഴുത്ത്

കരുനാഗപ്പള്ളി

ശിവമയം

പ്രിയ സഹോദരീതിലകമേ!

സപ്രശ്രയമയച്ച എഴുത്തു കിട്ടി. വളരെ സന്തോഷമായി. എഴുത്തിൽ പ്രസ്താവിച്ച തെല്ലാം യഥാർത്ഥമായി പരിണമിക്കാൻ അന്തര്യാമി പ്രസാദമുണ്ടാകട്ടെ. അങ്ങനെയുള്ള താല്പര്യവിശേഷത്തെ - പരമപുരുഷാർത്ഥപ്രവണതയെ - എത്രപുകഴ്ത്തിയാലും മതി യാവില്ല. ജന്തൂനാം നരജന്മദുർല്ലഭം..' എന്നതു ഏവരും ഓർക്കേണ്ടതാണ്. എല്ലാവരും അതുചെയ്കയില്ല. പോകട്ടെ. അപ്രകാരം ചെയ്യുന്നവർക്കായി ഞങ്ങളുടെ പ്രാരബ്ധരൂപ തപസ്സിനെ ബലികഴിച്ചിരിക്കയാണ്. അവരാണു ഞങ്ങൾക്കു ഏറ്റംപ്രിയപ്പെട്ടവർ.

'ന തഥാ മേ പ്രിയതമ ആത്മയോനിർന്നശംകരഃ
ന ച സങ്കർഷണോ ന ശ്രീർന്നൈവാത്മാ ച യഥാ ഭവാൻ'

എന്നു ശ്രീഭഗവാൻ ഉദ്ധവനോടുപറഞ്ഞത് ഇതുതന്നെ ആകയാൽ സർവ്വാത്മനാ ഭവ തിയെ അനുഗ്രഹിക്കുന്നു എന്ന് വിശ്വസിക്കാം... സഹോദരി യോഗിനിയുടെ എല്ലാം പറ ഞ്ഞിട്ടുണ്ട്. കൊല്ലത്തു വന്നുചേരുമ്പോൾ അറിയിച്ചാൽ അവർ അവിടെ സമീപം ഒരില്ല ത്തുവരാമെന്നും സമ്മതിച്ചിരിക്കുന്നു...

ഉപര്യുപരിശ്രേയഃപ്രാർത്ഥനയോടെ

സ്വന്തം

നീലകണ്ഠതീർത്ഥസ്വാമി

കന്നി 25: മുമ്പു ഉദ്ധരിച്ചിട്ടുള്ള എഴുത്തുകളനുസരിച്ച് സ്വാമി ഇന്നു ആലപ്പുഴയെത്തി. ഈ യാത്രയിൽ ശ്രീമൽസുഹൃത്തായ ശ്രീമാൻ രാമബ്രഹ്മദാസരുമുണ്ടായിരുന്നു. പരമ ഹംസസ്വാമി മുന്നാഴ്ചയിൽ അവിടം വിട്ടിരുന്നതിനാൽ അദ്ദേഹത്തിന്റെ ദർശനപ്രാർത്ഥന പൂരിച്ചില്ലെന്നു പറയേണ്ടല്ലോ. രവിവാരമായിരുന്നതുകൊണ്ട് നമ്മുടെ പി. ജി. ഗോവിന്ദ പ്പിള്ള ബി. എ. ബി. എൽ. അവർകളുടെ ഉത്സാഹത്തിൽ നടത്തിവരുന്ന വേദാന്തക്ലാസ് അധികം വൈകാതെതന്നെ ആരംഭിച്ചു. സ്വാമി സ്നാനാനുഷ്ഠാനാദികൾ കഴിച്ചുവരുന്ന തുവരെ അവരുടെ പാരായണാദികളും വാദപ്രതിപാദങ്ങളും നടന്നുകൊണ്ടിരുന്നു. ആംഗ ലകലാകുശലതയും പ്രഭൂതധനസമ്പത്തിയും പുറമെ ഉദ്യോഗലാഭവുംകൊണ്ടു ലൗകിക ഭാഗ്യസമ്പന്നനായിരിക്കെ സദ്ഗുരുലാഭം നിരന്തരബ്രഹ്മവിചാരം എന്നിവയാൽ പൂർണ്ണ ഭാഗ്യവാനായി ഗണിക്കേണ്ട മിസ്റ്റർ പി. ജി. ഗോവിന്ദപ്പിള്ളയെപ്പറ്റി പറയുവാൻ ഒരുങ്ങു ന്നില്ല. ബി. എൽ. ബിരുദശാലികളായ മെസേഴ്സ്. പി. എ. കൃഷ്ണപിള്ള, സി. എൻ. നാരായണപിള്ള മുതൽ പേരും സ്വാമിയുടെ സഖാക്കളായ മിസ്റ്റർ എം. കൃഷ്ണമേനോൻ ബി. എ. ബി. എൽ., മിസ്റ്റർ പരമേശ്വരപ്പണിക്കർ ബി. എ. ബി. എൽ. എന്നിവരും മുൻസിഫ് കോർട്ടുവക്കീൽ ശ്രീമാൻ അമ്പലപ്പുഴ ജി. കൃഷ്ണപിള്ള അവർകളും ഇതിൽ ഭാഗഭാക്കു കളായിരുന്നു. വായിച്ചഭാഗം സംബന്ധിച്ച് ഏതോ ചോദ്യോത്തരങ്ങൾ കഴിഞ്ഞ് മറ്റുകൂട്ട രുടെ ആവശ്യംപ്രമാണിച്ച് മിസ്റ്റർ പി. ജി. ഗോവിന്ദപ്പിള്ള സ്വാമിയോട് ഇങ്ങനെ ചോദിച്ചു: "മുക്തിയടഞ്ഞ ഒരാൾ-രാമകൃഷ്ണദേവനാകട്ടെ-അദ്ദേഹത്തിന്റെ ഭൗതികാണുക്കളെയോ

അസ്ഥികൂടത്തെയോ ആധാരമാക്കിനിന്ന് അഥവാ വന്ന് ആരാധകന്മാർക്ക് ഏതെങ്കിലും കാര്യം സാധിച്ചുകൊടുക്കുമോ?"

സ്വാമി– "അങ്ങനെയൊന്നും ഉണ്ടാവില്ല."

മിസ്റ്റർ പി. ജി. ഗോവിന്ദപ്പിള്ള: അങ്ങനെ ഉണ്ടാകുന്ന ചിലരുടെ അനുഭവമോ?

സ്വാമി: "അതു ഭാവനാജന്യമാണ്.'

പി. ജി. ഗോവിന്ദപ്പിള്ള: "അപ്പോൾ ദേവതാപ്രത്യക്ഷാദികളോ?

സ്വാമി: അതും ഏകദേശമങ്ങനെതന്നെ.

'നിഷ്കളസ്യാപ്രമേയസ്യ നിർഗ്ഗുണസ്യാ ശരീരിണ;
ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോ രൂപകല്പനാ'

എന്നാണു പ്രമാണം. പിന്നെ അവതാരമൂർത്തികളുടെ–ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവരുടെ–വിഗ്രഹം മായികമാകയാൽ അനുഗ്രഹാദിസിദ്ധിക്കുന്നതാണ്. മുക്താത്മാവിനു മായാസംബന്ധമുണ്ടാകാൻ കാരണമില്ലാത്തതുകൊണ്ടു മായികശരീരം കൈക്കൊൾകയസാധ്യം. 'അവിഭാഗേന ദൃഷ്ടത്വാൽ' എന്ന സൂത്രത്തിന്റെ ഭാഷ്യത്തിൽ 'അവിഭക്ത ഏവ പരേണാത്മനാ മുക്തോ *f* വതിഷ്ഠതേ – മുക്തൻ പരമാത്മാവിനോടു അഭിന്നനായിത്തന്നെ സ്ഥിതിചെയ്യുന്നു – എന്നു പറഞ്ഞ് 'യഥോദകം ശുദ്ധേ ശുദ്ധമാസിക്തം താദൃഗേവ ഭവതി' എന്ന ശ്രുതിയെ ആചാര്യസ്വാമികൾ ഉദാഹരിച്ചിരിക്കുന്നു."

മിസ്റ്റർപി. ജി. ഗോവിന്ദപ്പിള്ള: "അതെല്ലാം മനഃകല്പനമെന്നുള്ളതു ശരി; വ്യവഹർത്താക്കളുമങ്ങനെയാണല്ലോ? അതു അദ്വൈതനിലയല്ലെ? പ്രപഞ്ചത്തിനു വ്യാവഹാരികസത്തകൊടുത്തു പറയുമ്പോൾ എങ്ങനെ?

സ്വാമി: ദ്വൈതദൃഷ്ടി വ്യവഹാരഭാഷയെ സംബന്ധിച്ചിടത്തോളമേ അംഗീകരിക്കാൻ തരമുള്ളൂ. കാര്യമായ ഭാഗത്തിൽ അതിനു സ്ഥാനമനുവദിക്കാൻ തരമില്ല."

മിസ്റ്റർ പി. ജി.: "വിവേകാനന്ദസ്വാമി അമേരിക്കയിലേക്കു പോകുന്ന കാര്യത്തെപ്പറ്റി സംശയാകുലനായിരിക്കെ ഒരുനാൾ സ്വപ്നത്തിൽ രാമകൃഷ്ണദേവൻ ആവിർഭവിച്ച് തന്നെ നിയോഗിച്ചിട്ടുള്ള മതപ്രചാരകാര്യത്തിലേക്ക് ഇറങ്ങണമെന്നു നിർബന്ധിച്ചുകൊണ്ട് സമുദ്രമാർഗ്ഗം അങ്ങോട്ടു ഗമിക്കുന്നതായി ദർശനം നൽകിയവിധം അറിയപ്പെടുന്നല്ലോ."

സ്വാമി: "അങ്ങനെ ചിലതു ദേവതാ – സഗുണേശ്വര – പ്രസാദംകൊണ്ടുണ്ടാകാറുണ്ട്. ആ സംഗതിയിൽ എനിക്കും അനുഭവമില്ലായ്കയില്ല. അല്പം കിറുക്കുണ്ടെന്നു പരക്കെ പറയുന്ന ഒരു പപ്പുള്ള പ്രാഡ്വിപാകസഭാപതി ഒരു കേസിന്റെ സ്ഥിതിഗതിക്കു വിപരീതമായി ദോഷോൽഘാടനം ചെയ്തുവെന്നും കണ്ടമാനം വിധിയെഴുതിയെന്നും ഞാൻ സ്വപ്നത്തിൽ ദർശിക്കയും അതു യഥാർത്ഥമായി പരിണമിക്കയും ചെയ്ത സംഗതി പ്രസ്താവാർഹമാണ്. സഗുണേശ്വരന്റെ നിലയിൽ മുക്താത്മാവിന്റെ ഐച്ഛികദേഹപരിഗ്രഹാനുഗ്രഹാദികൾ ദുർഘടമായിത്തോന്നുന്നു. ബ്രഹ്മാണ്ഡം ഈശ്വരശരീരമെന്നും മുക്താത്മാവിനു അതുവിട്ടു ബഹിർഗ്ഗമനം ദുസ്സാധമെന്നും വിചാരസാഗരക്കാരൻ പറയുന്നു. അപ്പോൾ മുക്താത്മാവിനു വല്ല അണുക്കളേയും ആശ്രയിച്ചുനിന്നു സഹായസഹകരണാദികൾ ചെയ്‌വാൻ കഴിയുമെന്നു വേണമെങ്കിൽ പക്ഷെ പറയാം. അതു താഴ്ന്നപടിയും മന്ദബുദ്ധിപ്രരോചകവുമായിരിക്കും. കൈവല്യഗ്രന്ഥനിർമ്മാണാർത്ഥം അതിന്റെ പ്രണേതാവിനെ സ്വഗുരുനാഥൻ സ്വപ്നത്തിൽ എഴുന്നരുളി പ്രേരിപ്പിച്ചു എന്നു പറഞ്ഞി

രിക്കുന്നതിന്റെ ഔചിത്യത്തെക്കുറിച്ച് ഒരിക്കൽ ഒരു മഹാനുഭാവനോടു ഞാൻ ചോദിച്ചു. ആ ധന്യൻ അതിൽ പിടിവാദക്കാരനായിക്കാണുകയാൽ ഒടുവിൽ എന്റെ യുക്തിവാദത്തെ ഞാൻ ഉപസംഹരിക്കയാണു ചെയ്തത്."

മിസ്റ്റർ പി. ജി. ഗോവിന്ദപ്പിള്ള: സിദ്ധികൾ സമ്പാദിച്ച ശരീരത്തിനു വിശേഷഗുണമൊന്നുമില്ലയോ?

സ്വാമി: അതെല്ലാം ഉണ്ടായി ഒരുകാലത്തു നശിക്കുന്നവയാണ്. ജീവാപേതമായശേഷം ആ വകയൊന്നും ജഡദേഹാശ്രയത്തിൽ നില്ക്കയില്ല. എന്നാൽ ഒരു സംഗതി നോക്കുമ്പോൾ ഇമ്മാതിരി വിചാരക്കാർക്കു ഒരു സമാധാനത്തിനു വകയുണ്ട്. അവതാരകാര്യസാധ്യത്തിനുപയുക്തമായ വ്യക്തിയോടു ഐശ്വരമായ മഹസ്സ് സംഘടിക്കയാണല്ലോ അംശാവതാരം. ശ്രീരാമകൃഷ്ണദേവപ്രഭൃതികൾ അത്തരക്കാർ തന്നെയെന്നാണല്ലോ അവർ വച്ചിരിക്കുന്നത്. അപ്പോൾ വിശേഷാവിർഭാവാദികൾക്ക് ഘടനയുണ്ട്.

തുലാം 4: ബ്രഹ്മശ്രീ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ അനുഗ്രഹത്താൽ സമുപലബ്ധവും മുദ്രാപണാർത്ഥം സജ്ജീകൃതവും ആയ പരമഭട്ടാരസ്വാമിതിരുവടിയുടെ വേദാധികാരനിരൂപണം' സ്വാമിയുടെ "പ്രേഷ്ഠനും സുജനാവതംസവും" ആയ ജി. രാമൻമേനോൻ എം. എ. ബി. എൽ. അവർകളുടെ ആംഗലഭൂമികയാൽ സനാഥമാക്കിയും, പരമാനന്ദനാഥന്റെ മുക്തികോപനിഷദ്ഭാഷ പ്രപഞ്ചവിചാരപദ്യ മുതലായതു കൂടിച്ചേർത്തു ബ്രഹ്മാഞ്ജലി തൃതീയഖണ്ഡം പൂർണ്ണമാക്കിയും അടിക്കാനയച്ചു എന്നുള്ളതാണു ഇന്നത്തെ വിശേഷം.

തുലാം 6: "ഇന്നു പരമശാന്തനും സുശീലനും ഗുണജ്ഞനുമായ മുല്ലശ്ശേരിൽ മാധവൻപിള്ള എന്ന നമ്മുടെ ശിഷ്യനു ബ്രഹ്മനിഷ്ഠ ഉപദേശിച്ചു.

കൂടാതെ 82-ാമാണ്ടുമുതൽ ഉപദേശം അപേക്ഷിച്ചുവരവെ അസൗകര്യങ്ങളാൽ അതിനു സംഗതിയാകാതെയിരുന്ന മാന്യശ്രീമതി കുഞ്ഞുകുഞ്ഞമ്മ എന്ന ടിയുടെ ദാരങ്ങൾക്കു സഗുണബ്രഹ്മശീലനവും ഉപദേശിച്ചുകൊടുത്തു."

തുലാം 15: ഇന്നു പരിപൂതാത്മാവായ ബ്രഹ്മശ്രീ തച്ചുടയതമ്പുരാൻതിരുമനസ്സിലെ എഴുത്തു മൂവാറ്റുപുഴെവച്ചു സ്വാമിക്കു കിട്ടിയെന്നു കാണുന്നു. അതു താഴെ ചേർക്കാം.

ഇരിങ്ങാലക്കുട

ഓം ശിവമയം

സദയം അയച്ച എഴുത്തും ബ്രഹ്മാഞ്ജലി...മുതലായതും കിട്ടി.. അവിടുത്തെ കവനങ്ങൾ ലളിതമനോഹരങ്ങളായിരിക്കുന്നു. മറ്റുഭാഗങ്ങളും വളരെ നന്നായിട്ടുണ്ട്. 'ബ്രഹ്മാഞ്ജലി ഇതോടുകൂടി അവസാനിക്കുന്നു' എന്നു എഴുതിയിരിക്കുന്നത് ഇനി എഴുതുന്ന പുസ്തകത്തിനു പേരു മാറ്റണമെന്നു കരുതി ആയിരിക്കുമെന്നു വിശ്വസിക്കുന്നു. അവിടുത്തെ ഭാഷാകൃതികൾ എല്ലാവർക്കും ഉപകാരമുള്ളനിലയിൽ എത്തിയതുകൊണ്ട് ചില പുസ്തകങ്ങൾകൂടി എഴുതിയേ മതിയാകൂ. അതെല്ലാം സൗകര്യംപോലെ ചെയ്താൽ മതിയാകും.

എന്നു സ്വന്തം (ഒപ്പ്)

ഇതിനു സ്വാമികൾ അയച്ച മറുപടി

മൂവാറ്റുപുഴ
96-തുലാം-16

ബ്രഹ്മസർവ്വം

പരമപ്രേമാസ്പദാ! ദേവാ!!

ശ്രീമല്ലേഖം ഇവിടെ വെച്ചുകിട്ടി....'ബ്രഹ്മഞ്ജലി' ഇനിയും തുടർച്ചയായി വേണമെന്നുള്ളപക്ഷത്തിൽ അതു അവസാനിക്കുന്നു എന്നെഴുതേണ്ടിയിരുന്നില്ല. പേരുമാറുമ്പോൾ പ്രസ്താവനാദിക്ലേശം വരുന്നു. എന്നാലും ഭാവിനിർബ്ബന്ധത്തിനു തല കാണിച്ചു കൊടുക്കുന്നതിൽ അതുതന്നെ ഭേദമെന്നു കരുതി എഴുതിപ്പോയതു മാറ്റാനൊരുങ്ങുന്നില്ല.

ശ്രദ്ധാലവമില്ലാത്ത ജനതയ്ക്കുവേണ്ടി പര്യടനാദിപരിക്ലേശം അനുഭവിക്കുന്നതു വൃഥാക്ലേശമെന്നു തോന്നിയതുപോലെ 'അവിദ്യാസ്മിതാരാഗാന്ധം' ആയ ലോകത്തിനുവേണ്ടി ഉറക്കൊഴിച്ചു വേലചെയ്യുന്നതും വിഫലമെന്നു കാണുന്നു. തന്നെയല്ല, ആത്മാനാത്മകാര്യനിഷ്ഠന്മാർ-ഈശ്വരകാര്യപ്രസക്തന്മാർ, നിരീശ്വരകാര്യാനുഷക്തന്മാർ-എന്നിങ്ങനെ ജനതയെ രണ്ടായിതിരിച്ചു നോക്കിയതിൽ ഭൂരിപക്ഷം ദ്വിതീയകോടിയിൽ പെട്ടവരെന്നും തങ്ങളുടെ ബലപൗഷ്കല്യം മുൻനിറുത്തി ഇതരന്മാർ-ആദ്യർ-ഉച്ഛ്വാസനിശ്വാസാദികൾപോലും വെടിഞ്ഞിരിക്കണമെന്നു (നിരീശ്വരനിഷ്ഠർ) കടിപിടികൂട്ടുകയും അത്തരം മൂട്ടകടി ചില വന്ന്യായാസനങ്ങളിൽ കൂടി ബാധിക്കുന്നു എന്നും പറയേണ്ടിവരുന്നു. ഈ നിലയിൽ അനുകമ്പയെവിടെ! സഹോദരിബുദ്ധിയെവിടെ! പരിദേവനംകൊണ്ട് അവശ്യംഭാവി ഒഴികയില്ലെങ്കിൽ ഇനിയും ഗ്രന്ഥങ്ങളും മറ്റും ഉണ്ടാകും. ശുഭം.

എന്നു സ്വന്തം

എൻ. തീർത്ഥസ്വാമി (ഒപ്പ്)

20-ാം തീയതിവരെ ശ്രീമന്മാതൃമഹാരാജ്ഞിയോടുകൂടി താമസിക്കായിരുന്നു. ആ അവസരത്തിൽ പലരും സ്വാമിയെ സന്ദർശിക്കുകയും സംഭാഷണങ്ങൾ നടത്തുകയും ചെയ്കയുണ്ടായി. ഇവരിൽ നമ്മുടെ പഴയയുവകവി മിസ്റ്റർ കൃഷ്ണവാര്യരുടേയും വിദഗ്ദ്ധജ്യൗതിഷികനായ ശ്രീമാൻ നാരായണദേശികന്റേയും പേർ പ്രസ്താവാർഹമാണ്. സംഭാഷണം ഒരു പ്രത്യേകസംഗതിയെ അടിസ്ഥാനമാക്കിയല്ലാതെ വിവിധ വിഷയസംസ്പൃഷ്ടമായിത്തീരുകയാൽ ആ ഭാഗം ഇവിടെ ഉദ്ധരിക്കാൻ തരമില്ലെന്നു വന്നിരിക്കുന്നു. ഈ സന്ദർഭത്തിൽ പ്രസിദ്ധജ്യൗതിഷിയായ കായിക്കരെ കുട്ടൻമേനോൻ അവർകൾ സ്വാമിയെ കാണുകയും, ബ്രഹ്മാനന്ദൻ, അല്ല, ശക്ത്യാനന്ദശിവയോഗിനാമാവിന്റെ പുതിയ മതക്കാർ ചേർത്തലെ പരന്നിട്ടുണ്ടെന്നും ആ ദുർമ്മതക്കാരുടെ തർജ്ജനത്തിനായി - വിദ്രാവണത്തിനായി- സ്വാമി അവിടെ ഒന്നു ചെല്ലണമെന്നും അദ്ദേഹം അപേക്ഷിക്കയും ചെയ്തു. കുട്ടികൾ 'ആനയും കുതിരയും കാട്ടുന്ന' നയത്തിൽനിന്ന് അധികം ഭേദമില്ലാത്ത ഒരു രീതിയായ അങ്ങേരുടെ ഉപദേശവും വാങ്ങി ഇരുളകത്തടച്ചുകൂടി കണ്ണുമടച്ചാൽ സിദ്ധികളും മുക്തിയും പ്രതിപദക്ഷേപം അനുഗമിക്കും - പുറകെ തൂങ്ങും - എന്നു വൃഥാ സ്വപ്നം കാണുന്ന ആ മൂഢമതവിശ്വാസികളെ എങ്ങനെ ഖണ്ഡിച്ചാലും ഭൂതാവിഷ്ടന്മാരെന്നപോലെ അവർ നേർവഴി വരികയില്ലെന്നും, ഏതായാലും തല്ക്കാലം അങ്ങോട്ടു ചെല്ലുവാൻ സൗകര്യമില്ലെന്നും വേണമെങ്കിലും ചവറക്കാരായ ടി-മതവാദികൾ പരമാനന്ദനാഥന്റെ വാദസംരംഭം കേട്ടു ഭയന്നൊളിച്ചോടിയതുപോലെ ഒന്നും ഉണ്ടാകയില്ലെങ്കിൽ പിന്നെ പക്ഷെ സന്നാഹത്തോടുകൂടിച്ചെല്ലാമെന്നുമായിരുന്നു സ്വാമിയുടെ മറുപടി.

തുലാം 21: സ്വാമിക്കു കിട്ടിയതായ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ ഒരു കത്തിന്റെ താല്പര്യം താഴെ ചേർത്തുകൊള്ളുന്നു.

"...ഡോ. ഗോപാലപിള്ള കൽക്കട്ടയ്ക്ക് പോയിരിക്കുന്നുവെന്നും രണ്ടാഴ്ചയ്ക്കുള്ളിൽ മടങ്ങിവരുമെന്നും കുറിക്കുന്ന ഒരെഴുത്ത് തിരുവനന്തപുരത്തുനിന്നും സ്വാമി അയച്ചുത ന്നിട്ടുണ്ട്. ബ്ലാക്കിന്റെ കാര്യവും അന്വേഷിക്കുമായിരിക്കും. ഇൻഡ്യൻ ആർട്ട് സ്കൂളിൽ ഇവിടെനിന്നും ഒരെഴുത്തയപ്പിച്ചിരുന്നു. അതിനു മറുപടി വന്നതിനാൽ കമ്പനി ഉടഞ്ഞി ല്ലെന്നു വിചാരിക്കാം...

പുസ്തകം എഴുതുന്നത് മോക്ഷപ്രദീപഖണ്ഡനം തീർന്നശേഷം സൗകര്യംപോലെമതി. നമ്മുടെ പ്രയത്നം സത്തുക്കൾ കുറച്ചുള്ളവർക്കുപകാരപ്പെടുമെന്ന് സമാധാനിക്കാം. ലുബ്ധ ന്മാർക്ക് വെറുതെയും കൊടുക്കാം. ഡയറിയെഴുത്തു നിർത്താൻ പാടില്ലെന്നാണപേക്ഷ. വിവേകാനന്ദസ്വാമികളുടെ സംഭാഷണങ്ങളും എഴുത്തുകളും പുസ്തകരൂപത്തിൽ വരാ ത്തത് രാമകൃഷ്ണമിഷൻ വക ഇംഗ്ലീഷ് മാസികയിലിട്ടുവരുന്നുണ്ട്. അതിനാൽ എഴുതു ന്നതുപകരിക്കാതിരിക്കയില്ല..."

ഇതിൽ ആദ്യം പറഞ്ഞുകാണുന്നത്, സ്വാമിതിരുവടിയുടെ ഹാഫ്ടോൺബ്ലാക്ക് സ്വാമി, മിസ്റ്റർ പുത്തേഴത്തു നാരായണമേനോൻ ബി. എ. ബി. എലിനെക്കൊണ്ട് അയപ്പിച്ചതിന്റെ കാര്യമാണ്. ഈ കഴിഞ്ഞ ഒമ്പതുമാസങ്ങൾക്കിടയിൽ കമ്പനിക്കാർ അതടിച്ചയയ്ക്കയോ അഡ്വാൻസും ബ്ലോക്കും മടക്കിക്കൊടുക്കയോ ചെയ്യായ്കയാൽ മിസ്റ്റർ മേനോൻ നോട്ടീ സ്സയച്ചു എന്നതും എന്നിട്ടും അവർ മൗനം അവലംബിക്കുന്നു എന്നുള്ളതും സൂചിപ്പി ക്കുന്നു.

തുലാം 24: "ഇന്നു 'കൊട്ടിളായ്ക്കൽ'വച്ചു കുറ്റിപ്പുറത്തു കേശവൻനായരവർകളുടെ 'കാവ്യോപഹാരം' എന്ന ഖണ്ഡകാവ്യസംഗ്രഹം വായിച്ചു.

കൊട്ടിളായ്ക്കൽ എന്നാൽ ഇളംകൂർവാഴ്ചയുടെ കൊട്ടാരം - കോവിലകം - എന്നത്രെ അർത്ഥമാകുന്നത്. ഇവിടെ 'അഭിഷേക'മായിരിക്കുന്ന മഹാമഹിമശ്രീ മാണിക്കൻ കേര ളൻ തച്ചുടയതമ്പുരാനവർകൾ ദേവന്റെ പ്രതിപുരുഷനാകയാൽ അർത്ഥത്തിനു സാംഗ ത്യമുണ്ടെന്നുകാണാം.

പ്രകൃതകാവ്യോപഹാരത്തിന്റെ പ്രണേതാവായ സൽകവി കുറ്റിപ്പുറത്തു കേശവൻനാ യർ അവർകൾ ഭാഷാസാഹിത്യപ്രണയികൾക്കു ബഹുധാ ശ്രുതിപരിചിതനാകകൊണ്ടു ടിയാരെക്കുറിച്ച് ഏതെങ്കിലും അവതാരകമായിപ്പറയേണ്ട ആവശ്യം ഇവിടെയില്ല. ഈ കൃതി പുതിയ പരിഷ്കാരനടയ്ക്കിണങ്ങിയതും അനതിവിസ്തൃതവും ആയ കാവ്യങ്ങ ളാൽ പരിപൂരിതമാണ്. ഇതിലെ ശ്ലോകങ്ങൾക്കു ആശയശുദ്ധിലാളിത്യം മുതലായ ഗുണ ങ്ങൾ വേണ്ടുംവണ്ണം തികവായുണ്ട്. ശ്ലേഷപരമായവപോലും സുഗ്രഹങ്ങളും മനോഹര ങ്ങളുമായിരിക്കുന്നു. 'കർമ്മം' എന്ന ഘട്ടത്തിൽനിന്നും ഒരു പദ്യം താഴെചേർക്കുന്നു:

സ്വർഗ്ഗത്തിലും വലിയ മുക്തിയിലേക്കു ജന്മ-
ദുർഗ്ഗത്തിൽനിന്നു ഗതി കർമ്മതതിക്കധീനം
സർഗ്ഗസ്ഥിതിപ്രവിലയാത്മകലോകകാവ്യ-
സർഗ്ഗങ്ങൾ നോക്കുകിൽ നമുക്കതു നിർണ്ണയിക്കാം.

'ഗ്രാമീണകന്യക' എന്നഭാഗം ആരംഭത്തിൽനിന്നു ഒരു പദ്യം:-

പുറം കഠോരം പരിശുഷ്കമൊട്ടു-
ക്കുള്ളോ, മൃദുസ്വാദുരസാനുവിദ്ധം
നാടൻ കൃഷിക്കാരൊരു നാളികേര-
പാകത്തിലാണിങ്ങനെ മിക്കപേരും.

'ചെണ്ട' എന്ന ഭാഗത്തിൽനിന്നു:-

കണ്ടേടമിട്ടഹഹ! നല്ല പരുക്കു വീക്കു
കൊണ്ടേകിടുന്നളവിലൊന്നു കലമ്പൽകൂട്ടും
പണ്ടേത്തെ മട്ടിലൊരു ശബ്ദവുമില്ല പിന്നെ-
ച്ചെണ്ടേ ഭവാൻ പരമശുദ്ധരിൽവച്ചു ശുദ്ധൻ.

ഇങ്ങനെ ചില ശ്ലോകങ്ങൾകൊണ്ട് രസജ്ഞന്മാർക്കിതിന്റെ രസവത്ത മനസ്സിലാക്കാമെന്നു കരുതി ഗുണധോരണി പ്രത്യേകം വർണ്ണിക്കുന്നില്ല. ഈ ചെണ്ട പഴയ മദ്ദളശ്ലോകത്തെ അനുസ്മരിപ്പിക്കുന്നു. നോക്കുക!

"തത്വം ഗ്രഹിച്ചു പറയാമിഹ, മദ്ദളത്തിൻ
മധ്യം തടിച്ചു വശമായതിനുണ്ടുമൂലം
നിത്യം ഭുജിക്കുമതു രണ്ടു തലയ്ക്കലും കൂ-
ടത്യാദരത്തൊടു, വിരേചനമില്ലതാനും"

ആകപ്പാടെ കൃതി മനോജ്ഞമെന്നു പറഞ്ഞവസാനിപ്പിക്കാം.

തുലാം 25: ഇന്നു മഹാമഹിമബ്രഹ്മശ്രീ തച്ചുടയതമ്പുരാൻതിരുമേനിയുമായി നടന്ന ഒരു സംഭാഷണം താഴെകാണിക്കാം. 'സ്വർഗ്ഗവാതൽ ഏകാദശിദിവസം മരിച്ചാൽ മോക്ഷമെന്നു പറയുന്നതെന്ത്?" എന്നവിടുന്നു ചോദിച്ചു. അതിനു സ്വാമി പറഞ്ഞ മറുപടി ഇതാണ്: "സ്വർഗ്ഗദ്വാരം തുറന്നുകിടക്കുമെന്നും അപ്പോഴത്തെപ്പോക്കെല്ലാംമങ്ങോട്ടായിവരണമെന്നുള്ള മൂഢോപജ്ഞവ്യവഹാരമാണത്. ഇങ്ങനെ പലതുമുണ്ട്. ചാമ അത്യുഷ്ണമാണെന്നു പറഞ്ഞുകൊള്ളുന്നു. 'കങ്ഗുകോദ്രവനമീവാരാശ്യമാകാദിഹിമം ലഘു' എന്നു വൈദ്യകത്തിൽ പറഞ്ഞിരിക്കയാൽ അത് അടിസ്ഥാനമില്ലാത്തതാണ്. അതിനുള്ള ലംഘനസ്വഭാവംകൊണ്ട് ചിലർക്കുണ്ടാകുന്ന അംഗസാദാദ്യനുഭവത്തെക്കുറിച്ച് തെറ്റിദ്ധരിച്ചാണിങ്ങനെ പറയുന്നത്. കന്നിൻപാൽ കുടിച്ചാൽ കണ്ണുപൊട്ടുമെന്നും പറയാറുണ്ട്. ഹിതമത്യഗ്യനിദ്രേഭ്യോ ഗരീയോ മാഹിഷം ഹിമം' എന്ന പ്രമാണത്തിനു ഇതു വിരുദ്ധമാണല്ലോ. ഇതുപോലെ ഉത്തരായണത്തിൽ മരിക്കുന്നവർക്ക് മോക്ഷം കിട്ടുമെന്നും ഒരു അശാസ്ത്രീയമായ പ്രഥയുണ്ട്. അന്നു ചരമം പ്രാപിക്കുന്നവർക്ക് ഗത്യന്തരമില്ലായ്കയാൽ അവരുടെ ഗതി വിദ്യുല്ലോകപര്യന്തമായിരിക്കയേ ഉള്ളൂ എന്നും പിന്നീടു യോഗ്യതാനുസാരം പതിക്കുമെന്നുമാണ് ഭാഷ്യരത്നപ്രഭ മുതലായ ശാസ്ത്രങ്ങൾ ഘോഷിക്കുന്നത്. അതുകൊണ്ട് ഇതൊക്കെ വൃഥാകല്പനമാണ്.

തച്ചുടയതമ്പുരാൻ തിരുമനസ്സ്: "അവസാനത്തിലെ സ്മരണയനുസരിച്ചാണ് 'ഗതി'കണക്കാക്കുക എന്നു പറയുന്നല്ലോ. ഒരു യോഗിയായാലും സുഷുപ്ത്യാദികളിൽ ആത്മസ്വരൂപാനുസ്മൃതി ഉണ്ടാവാനിടയില്ല. ആ നിലയിൽ മരിച്ചാൽ അതിനു സാംഗത്യമെങ്ങനെ?"

സ്വാമി: 'യം യം വാപി സ്മരൻ ഭാവം
ത്യജത്യന്തേ കളേബരം

തം തമേവൈതി യച്ചിത്ത-
സ്തേന യാതീതി ശാസ്ത്രതഃ

അന്ത്യപ്രത്യയിതോനൂനംഭാവിജന്മ' എന്നു ശ്രീഗീതോപനിഷത്തിനെ ആധാരമാക്കി പഞ്ചദശി പറയുന്നുണ്ട്. ഇതു സാധാരണമായ ഒരു നിയമമാണ്. അനന്തരം 'നിർഗ്ഗുണപ്രത്യയോപിസ്യാത്' എന്നു നിഷ്കർഷിച്ചിരിക്കയാൽ നിരന്തരഭാവനാബലത്താൽ നിർഗ്ഗുണത്വാനുഭവും ഉണ്ടാകുന്നതാണ്. യോഗികളുടേതെല്ലാം ഭാവനയ്ക്കധീനമാണ്. ഇവിടെ വിവക്ഷിച്ചത് ജ്ഞാനിയെപ്പറ്റി ആയിരിക്കണം. അവർക്കു വിദേഹമുക്തിസിദ്ധിയിൽ ദേശകാലാദ്യപേക്ഷയോ അനുകൂലവ്യത്യാദിനിയമമോ ഒന്നുംതന്നെയില്ല.

'തീർത്ഥേ ശ്വപചഗൃഹേ വാ
നഷ്ടസ്മൃതിരപി പരിത്യജൻ ദേഹം
ജ്ഞാനസമകാലമുക്തഃ
കൈവല്യം യാതി ഹതശോകഃ'

എന്നു ശേഷാര്യ-ആര്യാപഞ്ചാശീതി-പറയുന്നു. ദിഗ്ഭ്രാന്തി മാറുന്നതിനോടു സദൃശീകരിക്കാവുന്ന അദ്വൈതാത്മസാക്ഷാൽക്കാരം സിദ്ധിക്കുന്ന ക്ഷണത്തിൽത്തന്നെ മുക്തനായിത്തീർന്നിട്ടുള്ളവൻ ബോധംകെട്ട് - മൂർച്ഛയടഞ്ഞ് - മരിച്ചാൽകൂടി അപായമില്ലെന്നു ഇതുകൊണ്ടു സുസ്ഥാപിതമാക്കിയിരിക്കുന്നു.

'ദിനേദിനേസ്വപ്നസുപ്ത്യോ-
രധീതേ വിസ്മൃതേപ്യയം;
പരേദ്യുർന്നാനധീതഃ സ്യാത്
തത്വവിദ്യാ ന നശ്യതി'

എന്നു ദൃഷ്ടാന്തപ്പെടുത്തി ഭാരതീതീർത്ഥസ്വാമിയും പറയുന്നുണ്ട്. "ന തസ്യപ്രാണാം ഉൽക്രാമന്തി അത്രൈവ സമവലീയന്തേ" എന്നു ശ്രുതി സിദ്ധാന്തിക്കുന്നതിനാൽ ജ്ഞാനിയുടെ പ്രാണാദികൾ ബഹിർഭാഗത്തുപോകുന്നില്ല- മരിക്കുന്നില്ല. ആകയാൽ ജ്ഞാനിക്കു ദേശകാലാദ്യപേക്ഷയില്ലെന്നു നിരൂഢമായി. പിന്നെ ഭീഷ്മാദികളുടെ ഉത്തരായണപ്രതീക്ഷാദികൾ ആധികാരികവിഷയമെന്നു ആചാര്യന്മാർ സ്ഥാപിക്കുന്നതും ഓർക്കേണ്ടതാണ്."

തുലാം 26: സ്വാമി ഇന്നു തച്ചുടയതമ്പുരാൻ തിരുമനസ്സുമായുള്ള സംഭാഷണമധ്യേ അന്യരെ രോഗനിർമ്മുക്തരാക്കുന്ന ഒരു ധ്യാനസമ്പ്രദായത്തെക്കുറിച്ചു നിർദ്ദേശിക്കയും, സ്വാമിതിരുവടിയുടെ സംഗ്രഹത്തിൽനിന്നും തിരുമേനി എടുത്തുവച്ചിട്ടുള്ള ഏതാദൃശമായ 'അക്കവട'-യന്ത്ര-ങ്ങളുടെ വിന്യാസവിധി സ്വാമിയെ കാണിക്കയും അതിനെപ്പറ്റി പലതും സംസാരിക്കയും ചെയ്തു. ഇവിടെ വിശദീകരിക്കത്തക്കതല്ലായ്കയാൽ ഗോപനം ചെയ്യുന്നതാണ്. അനന്തരം തിരുമേനി:

"അർത്ഥബോധംകൂടാതെയുള്ള മന്ത്രാഭ്യാസത്തെ ദുഷിച്ച് അങ്ങനെ ചെയ്യുന്നവർ സ്ഥാണുരയം ഭാരവാഹഃകിലാഭൂദധീത്യ വേദം ന വിജാനാതി യോർത്ഥം' - വേദം പഠിച്ചിട്ടു അതിന്റെ അർത്ഥമറിയാത്തവൻ ഉത്തരത്തിനെത്താങ്ങുന്ന തൂണാണ്-എന്നാക്ഷേപിച്ചിരിക്കുന്നതെന്ത്? മന്ത്രാക്ഷരങ്ങൾക്കുള്ള ശക്തി അവ്യാഹതമല്ലേ?" എന്നു ചോദിച്ചു.

സ്വാമി: "സ്വരാദിനിയാമകശാസ്ത്രം-പ്രാതിശാഖ്യാദി-പ്രണീതമായപ്പോൾ അതിന്റെ അംഗീകരണാദി നിയമത്തിനായി 'മന്ത്രോ ഹീനഃ സ്വരതോ വർണ്ണതോ വാ....സവാഗ്വജ്രോ യജമാനം ഹിനസ്തി. യഥേന്ദ്രശത്രുഃ സ്വരതോപരാധാത്' എന്നു വിധി ഏർപ്പെട്ടതുപോലെ

ഉണ്ടായ അനന്തരവിധിയാണത്. അർത്ഥബോധം ആവശ്യംതന്നെയെന്നു വരുകിലും 'അനിഛയാപിസംസ്പൃഷ്ടോ ദഹത്യേവ ഹി പാവകഃ' എന്ന ദൃഷ്ടാന്തപ്പടി അർത്ഥാവ ബോധമില്ലായ്ക കാരണത്താൽ മന്ത്രാക്ഷരങ്ങളുടെ സംഘട്ടനംകൊണ്ടു നാഡിമാർഗ്ഗ മായി ഇന്ദ്രിയാധിഷ്ഠാനദേവതകൾക്കും തദ്ദ്വാരാ സകല വസ്തുസത്താസ്ഫൂർത്തി പ്രദ പരദേവത - സർവ്വാധിഷ്ഠാന സാക്ഷി-ക്കും ഉണ്ടാകുന്ന പ്രതിബോധം പ്രതിഹതമാകു ന്നതല്ല. ഇങ്ങനെയല്ലെങ്കിൽ "ഉച്ചൈർജപാദുപാംശുസ്തു സഹസ്രഗുണമുച്യതേ," "മാന സസ്തുപരോജപഃ" ഇത്യാദിശ്രുതികൾ മുൻ പറഞ്ഞ സ്വരവർണ്ണവിധിയാൽ ബാധിക്ക പ്പെട്ടുപോകുമല്ലോ. അതുവന്നു കൂടുന്നതല്ല. പിന്നെ മന്ത്രങ്ങൾതന്നെ വൈദികതാന്ത്രിക ഭേദത്തിൽ രണ്ടു വകയുണ്ട്. ബീജസമ്പുടിതങ്ങളാണു താന്ത്രികജാതി. അതിനു അർത്ഥാ നുഗതിയോ ഉദാത്താനുദത്താദിസ്വരനിഷ്ഠയോ ഇല്ല."

തുലാം 27: "ബ്രഹ്മാഞ്ജലി മൂന്നാംഖണ്ഡം അടിച്ചുവന്നതിനു ശുദ്ധിപത്രം തയ്യാറാ ക്കിക്കൊടുത്തതുകൂടാതെ പ്രൊഫ. മാക്സ്മുള്ളരുടെ രാമകൃഷ്ണപരമഹംസദേവചരിത്രം വായിച്ചു. ഇതു എത്രയോ നാളായി അപേക്ഷിച്ചിരുന്നു കിട്ടിയ ഒരു പുസ്തകമാണ്. എന്നാൽ പ്രതീക്ഷിച്ചിരുന്നേടത്തോളം ഫലം ഇതിൽനിന്നു സിദ്ധിച്ചില്ല. അതു നായ കനെ സംബന്ധിച്ചുള്ളതുംതന്നെ. ഞാൻ വായിച്ചിട്ടുള്ള രണ്ടുമൂന്നു ചരിത്രങ്ങളിൽ ഒന്നു സ്വാമി രാമകൃഷ്ണാന്ദന്റെ ശിഷ്യനായ ഒരാളുടെ (പേർ ഇപ്പോൾ പറയുന്നില്ല, എങ്കിലും) -ഒരു ശർമ്മാവിന്റെ-കൃതിയാണെന്നു അതിൽ എഴുതിയിരുന്നതുവച്ചുകൊണ്ടു ചോദി ച്ചിട്ടു അങ്ങനെ തനിക്കൊരുശിഷ്യനില്ലെന്നും ടിയാനെ അറികയില്ലെന്നും അദ്ദേഹം എന്നോടു പറഞ്ഞ കഥ ഇവിടെയും അനുസ്മരിക്കുന്നു. അന്നുദിച്ച ഏതാനും ഉൽക്ക ണ്ഠാവിശേഷങ്ങൾ ഇന്നും ക്ഷയിച്ചില്ലല്ലോ എന്നു വിചാരിച്ചുകൊണ്ട് ആ വിഷയം സമാ പിക്കുന്നു.

പൗരസ്ത്യപാശ്ചാത്യപണ്ഡിതാഖണ്ഡലനും വൈദാന്തികവേദാന്തി എന്നു മഹാ നുഭാവധുരന്ധരശ്രീവിവേകാനന്ദസ്വാമികളാൽ അഭിഷ്ടുതനും, വിശ്വോത്തര റൈറ്റ് ആണ റബിൾ' ബിരുദവിഭൂഷിതനുമായ ഗ്രന്ഥകാരന്റെ ആശയങ്ങളിൽ നമുക്കു വല്ല വിസംവാ ദവും ഉണ്ടാകുമോ? അഥവാ ഉണ്ടായാൽ അതു പുറത്തുവിടാമോ? എന്നൊരു വല്ലായ്ക യുണ്ട്. അതു സാരമില്ല. ഇവർക്കു സംഘബലമുണ്ടെന്നാണെങ്കിൽ 'ശതമപ്യന്ധാനാം ന പശ്യതി' എന്നൊരു സമാധാനവും കാണും. ഇങ്ങനെയാകുമ്പോൾ ആചാര്യങ്കൽനിന്നു ലഭിച്ച വിദ്യ സാധുതമമായിരിക്കും' എന്ന ന്യായത്തെ വിട്ടുള്ള ഇംഗ്ലീഷ് (കാരുടെ) അല്ലെ ങ്കിൽ ഉദ്യോഗ(സ്ഥന്മാരുടെ) വേദാന്തം ഒരുമാതിരി' ആണെന്നു മുമ്പിനാലെയുള്ള വിചാരം ശരിയെന്നും ആ ജാതി സാമാന്യനയം ഈ മഹാനുഭാവനേയും ബാധിച്ചല്ലോ എന്നോർത്ത പ്പോൾ മനഃസാക്ഷിയെ മറക്കാൻ പാടില്ലെന്നും വന്നിരിക്കുന്നു. അതുകൊണ്ടാണു "അബദ്ധം വാ സുബദ്ധം വാ കുന്തീപുത്രോ വിനായകഃ" എന്നപോലുള്ള അവരുടെ നയം ഇവിടെ അപലപിക്കുന്നത്. ക്രിസ്തീയമതത്തെ ശ്രൗതീകരിക്കാനല്ലെങ്കിൽ ന്യായീ കരിക്കാനാണു പാ: ജാൺസൺ പാതിരിയേയും മറ്റുംപോലെയുള്ളവർ വേദാന്തനട ശീലി ക്കുന്നതെന്നു തോന്നിയതബദ്ധമായില്ലെന്നു സന്തോഷിക്കാം. വേദാന്തം ഏതിനും ഇടംകൊടുക്കുമല്ലോ. മറ്റു ചിലരുടെ വ്യാഖ്യാനത്തിൽ ഭഗവാൻ ശ്രീകൃഷ്ണൻ 'ഇൻഡ്യൻ ക്രൈസ്റ്റ് ആണുപോലും. ഇവരുടെ ക്രൈസ്റ്റിനെ വേദാന്തക്കണ്ണാടിയിലൂടെ ബ്രഹ്മമായി ക്കാണാമെങ്കിൽ, - ക്രിസ്തീയരുടെ കണക്കിൻപടി അജ്ഞാനിയായാലും യഥാർത്ഥത്തിൽ ആത്മൈക്യസാക്ഷാൽകാരസമ്പന്നനായ ഒരു ബ്രഹ്മവിത്ത് അതേവഴി ഒരു തൂപ്പ് (തുരുമ്പ്) മുതലായതിനേയും ബ്രഹ്മമായിക്കാണുന്നു എന്നു പറയാതെ നിവൃത്തിയില്ല. പ്രതീകം- പ്രതിമ-ഇവർക്കു വളരെ നസ്യം-നിന്ദ്യം-ആണ്!! ക്രിസ്തു എന്ന നാമം ഒരു പ്രതീക

മല്ലേ? അങ്ങനെയുള്ളതിനോടു വിരോധമില്ലെന്നു പറഞ്ഞാൽ വാദനില തെറ്റുന്നു. പോകട്ടെ. അതല്ല രൂപവത്ത്-ആകൃതിവിശിഷ്ടം-ആയ പ്രതികൃതിയാണ് ഹാസ്യാസ്പദമെന്നു പറഞ്ഞുനിന്നു കൊള്ളാമെന്നായിരിക്കും. അവിടവും അനർത്ഥംതന്നെ. ഇവരുടെ 'ദൈവപുത്ര'ന്റെ മാരണസ്മരണയ്ക്കായി നാട്ടുന്ന കുരിശ് എന്ത്? ടിയാന്റെ രക്തത്തെ അനുസ്മരിപ്പിക്കുന്നതെന്നു പറഞ്ഞുവയ്ക്കുന്ന വീഞ്ഞോ! ചതുരം!

പ്രകൃതത്തെ തുടരാം. ഒരു മാർജ്ജനിയിൽ - മേൽപറഞ്ഞ തൂപ്പിൽ - ആകട്ടെ അവിദ്യാമയമായ നാമരൂപോപാധികളെത്തള്ളി സച്ചിദാനന്ദാംശം പിരിച്ചെടുത്തുനോക്കുക! ഉപാധിതാരതമ്യം അവർ കണക്കാക്കാതിരിക്കയാൽ അതു നമുക്കും വകയല്ലെന്നു തല്ക്കാലം വിടുന്നു. വിസ്തരിച്ചാൽ അവരുടെ നിത്യസ്വർഗ്ഗദ്വാരം അടയും. അതുവേണ്ട. ക്രിസ്തുവിനെ ബ്രഹ്മമായി ഉപാസിച്ചാലോ? ഞങ്ങൾക്കു ഒരു വിരോധവുമില്ല. എന്നാൽ അതിലും ഒത്താശ ചെയ് വാൻ വേദാന്തത്തെ വിളിക്കേണ്ടിവരുമല്ലോ. പരമഭട്ടാരസ്വാമിതിരുവടി 'ക്രിസ്തുമതഛേദനം' എന്ന കൃതികൊണ്ട് ആ മതം ആപാദാഗ്രം ഉടച്ചു എങ്കിലും അവിടുത്തെ ശാസ്ത്രപാണ്ഡിത്യവും വിചാരശക്തിയും ആധാരമാക്കി കുരിശിനെ ബ്രഹ്മമാക്കിപ്പറഞ്ഞു കേട്ടിട്ടുണ്ട്. അതിനാൽ കുരിശിനു ബ്രഹ്മത്വം സിദ്ധിക്കുമോ? സനാതനമതദ്വേഷികളുടെ കുനയം ഭയന്നു അവയവശഃ ശ്ലാഘ്യമായ ആ രീതി ഇവിടെ കാണിക്കുന്നില്ല. ഇങ്ങനെ വളരെ ക്ലേശം സഹിച്ചു അങ്ങോട്ടുചെന്നു നോക്കിയാലും അദ്വൈതാത്മാവസ്ഥാനരൂപമുക്തിക്കും കാടന്മാരെപ്പോലെ തടിയന്മാരായി നിത്യസ്വർഗ്ഗത്തിൽ കയറി ആരോടോകൂടിയിരിക്കുന്നതരം ക്രിസ്ത്യരുടെ ദ്വൈതമുക്തിസുഖാവസ്ഥയ്ക്കും എന്തു ബന്ധം? ഇത്രയും പറവാനിടയാക്കിയത് അടിയിൽ കാണിക്കുന്ന പ്രൊഫസറുടെ രേഖാങ്കിതമാക്കിയ ഭാഗങ്ങളാണ്. നോക്കുക.

'..അദ്ദേഹത്തിന്റെ (രാമകൃഷ്ണപരമഹംസരുടെ)ശിഷ്യന്മാർ തൽസൂക്തിമഞ്ജരികളെ പലയിടത്തും വികസിപ്പിച്ച് അനവധിയാളുകളെ - ക്രിസ്ത്യന്മാരെപ്പോലും - ആ മാർഗ്ഗത്തിലേക്കു നയിച്ചിട്ടുണ്ട്. ഇതു അസാധാരണമെന്നോ അവിശ്വാസ്യമെന്നോ നമുക്കുതോന്നാം. ക്രിസ്തു പഠിപ്പിച്ചതെന്തെന്നോ മനുഷ്യസമുദായത്തിൽ അദ്ദേഹത്തിന്റെ ജീവിതോദ്ദേശരഹസ്യമെന്തെന്നോ അറിയാതെ ക്രിസ്ത്യന്മാരെന്നു നടിച്ചു നടക്കുന്ന അനേകമാളുകളുടെ മതം എന്തെന്നാലോചിച്ചാൽ മതി. ക്രിസ്തുമതചരിത്രത്തെയോ മതതത്വങ്ങളെയോപറ്റി ഒരു ഗന്ധവുമില്ലാത്തവർ ധാരാളമുണ്ട്. പക്ഷെ വല്ലവരും അറിയുന്നെങ്കിൽ അവർ ക്രിസ്തുമത ചോദ്യോത്തരങ്ങൾ ഉരുവിട്ട് ആ വകയിൽ സ്നേഹാദരമില്ലാതെ വായ്പാഠം ചൊല്ലുന്നവരാണ്. അതുകൊണ്ടു ശ്രീരാമകൃഷ്ണമതത്തിലേക്കു സംസ്കരിച്ചു ചേർത്തവരുടെ സംഖ്യയെക്കുറിച്ച് പറയുന്നതു പ്രശംസയെന്നും വേദാന്തമതപ്രവിഷ്ടന്മാരെന്നഭിമാനിക്കുന്നവർ വാസ്ത്ത്തിൽ ക്രിസ്തുമതസോപാനത്തിന്റെ അടിപ്പടിയിലേ കാൽവച്ചിട്ടുള്ള എന്നും ഇരുന്നാലും നമ്മുടെ ജീവദ്ദശയിൽ ഇത്രയും ജയം നേടുവാൻ സാധിച്ച ഒരുമതം - സത്യത്തിനു ലേശം വിരുദ്ധമാകാതെ ഭൂമിയിലുള്ള മതതത്വജ്ഞാനങ്ങളിൽ ഏറ്റവും പഴകിയതെന്നു പറയുന്ന വേദാന്തംതന്നെയാണെന്നു വാദിക്കുന്നതുകൊണ്ട് ആ മതം-സൂക്ഷ്മാലോചനയ്ക്കു വിഷയമായിത്തീരേണ്ടതാണ്." ഇവരുടെ ദൃഷ്ടി വിഷകൃമി ന്യായത്തിൽ കളിക്കുന്നു എന്നു സ്പഷ്ടമാകുന്നു. പാശ്ചാത്യവിദ്വൽകേസരികളുടെ മതമൗഗ്ദ്ധ്യത്തെപ്പറ്റി മഹാനായ വിവേകാനന്ദസ്വാമികൾ മൊത്തത്തിൽ പറഞ്ഞിട്ടുള്ളതു യഥാർത്ഥമാണ്. പിന്നെ ഇങ്ങനെയുള്ള വമ്പന്മാരെ അദ്ദേഹം കണക്കില്ലാതെ സ്തുതിച്ചുകാണുന്നത് അവരെ 'മോഴപിരട്ടാ'നെന്നേ ഞാൻ കരുതുള്ളൂ. അർത്ഥവാദങ്ങളേയും പ്രരോചകവചനങ്ങളേയും അങ്ങനെയാണല്ലോ വ്യാഖ്യാനിക്കുക. ആകപ്പാടെ ഈ തരക്കാരുടെ പരിഷ്കൃതമതനിഷ്ഠയെ സർവ്വാണിസദ്യ എന്നപോലെ വല്ലതിനോടുപമിച്ചാൽ വളരെ തെറ്റുകയില്ല.

(വിവേകാനന്ദ) 'സ്വാമികളും അദ്ദേഹത്തിന്റെ വേദാന്തികളിൽവച്ചു മുഖ്യവേദാന്തിയായ ടി പ്രൊഫസറും നിരന്തരം കത്തിടപാടുകാരും ആപ്തമിത്രങ്ങളും ആയിരുന്നു' എന്നും അവർ തമ്മിൽ മതതത്വജ്ഞാനനിരൂപണഘട്ടങ്ങളിൽ മാത്രമേ ചിലസമയം അല്പം വിഘടിച്ചിരുന്നൊള്ളൂ എന്നും ആ മഹാന്റെ ചരിത്രത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുമ്പോൾ എന്റെ ഈ വിപ്രതിപത്തിക്കു സ്ഥാനപ്പിഴയില്ലെന്നു വിശ്വസിക്കാം. മതങ്ങൾക്കുള്ള ഉച്ചാവചഭാവം വിസ്മരിച്ച് ആകപ്പാടെ എല്ലാം കൂട്ടിക്കുഴച്ച് ചോരിതംകൊണ്ടോ യാചിതംകൊണ്ടോ നിരപ്പുവരുത്തുന്ന നയം രുചിക്കുന്നില്ലെന്നു മാത്രമല്ലാതെ അതതിനുള്ള സാമാന്യനിലയിൽ ഒരു മതത്തോടും എനിക്കു നീരസമുണ്ടെന്നു യഥാർത്ഥ തത്വവേദികളെങ്കിലും വിചാരിക്കയില്ലെന്നു കരുതി ഇവിടെ ഈ ഭാഗം ഉപസംഹരിച്ചുകൊള്ളട്ടെ.

വൃശ്ചികം 2: യോഗാഭ്യാസസംബന്ധമായി ചിലതു സംസാരിച്ചുകൊണ്ടിരുന്നതിനിടയിൽ, ഏതോ ഒരു പുസ്തകമാധാരമാക്കി സ്വാമി തച്ചുടയതമ്പുരാൻ തിരുമനസ്സിലെ അടുക്കൽ ഇങ്ങനെ പറഞ്ഞു: "ഇതിൽ ചിലരെ നമ്മുടെ കാരണപരമേശ്വരനോ അന്യരുടെ ദൈവമോ ആക്കി God-എന്നു സ്ഥാപിക്കുന്നല്ലോ"

തച്ചുടയതമ്പുരാൻ തിരുമേനി: "ഗാഡ് എന്നാൽ ദേവൻ എന്നും ദേവന്മാർക്ക് മുക്തിക്ക് മാർഗ്ഗമില്ലെന്നുള്ള പക്ഷമാശ്രയിച്ച് അവർ മനുഷ്യശരീരം കൈക്കൊണ്ടിരിക്കുന്നു എന്നും ആയിരിക്കാം അവരുടെ വിചാരം."

സ്വാമി: "അവർ കർമ്മംകൊണ്ടു ആരാധിക്കേണ്ടതായി ദേവതാന്തരമില്ലെന്നുള്ള കാരണത്തിന്മേൽ അവർക്ക് - ദേവകൾക്ക് - കർമ്മത്തിൽ അധികാരിതയില്ലെന്നു ജൈമിനി പറയുന്നുവെങ്കിലും 'തദുപര്യപി ബാദരായണഃ സംഭവാത്" എന്ന സൂത്രംകൊണ്ടു മോക്ഷശാസ്ത്രശ്രവണജ്ഞാനാദി വിഷയത്തിൽ ദേവന്മാരും അധികാരികൾ തന്നെയെന്നു ആചാര്യബാദരായണൻ സിദ്ധാന്തിച്ചിരിക്കുന്നു. യമേന്ദ്രവരുണാദികൾ അദ്വൈതവിദ്യാനുഭൂതി സമ്പന്നന്മാരായിരുന്നു. നചികേതസ്സ്, ബൃഹദ്രഥൻ, ഭൃഗു എന്നിവർക്ക് അവർ ഉപദേശിച്ചിട്ടുള്ള കാഠകാദിശ്രുതികൾ ഇവിടെ ഉദാഹാര്യങ്ങളാണ്.

ഈ സന്ദർഭത്തിൽ ചില ഗ്രന്ഥങ്ങളുമായി വന്നുചേർന്ന വിശ്രുതനും ഗുണവാനും വിനയാവനതനും ശ്രീമൽസ്നേഹിതനുമായ മിസ്റ്റർ ടി. കെ. കൃഷ്ണമേനവൻ സ്വാമിതിരുവടിയുടെ ശിഷ്യസ്ഥാനം കൈക്കൊണ്ടിരിക്കുന്നതായി ചില മഹാശയന്മാർ പറഞ്ഞതിനെക്കരുതിയും ടിയാർ ആ....മാതാവിന്റെ ആരാധകനെന്നു ധരിക്കാതെയും സ്വാമി അദ്ദേഹത്തോടു ഇങ്ങനെ ചോദിച്ചു: "ഇതിലുമുണ്ടോ ഇമ്മാതിരി (ആ....മഹതി) മാസ്റ്ററെ - മൈത്രേയദേവാപിപ്രമുഖരെ - കണ്ട കാര്യങ്ങളും മറ്റും"

ടി. കെ. മേനോൻ: "ഇതിൽ അത്രത്തോളമായിട്ടില്ല."

സ്വാമി: "കരുണാകരമേനോൻ, സ്വാമികാരാടൻ മുതലായവരുടെ സിദ്ധസിദ്ധിദർശനമെന്നപോലെ കഷ്ടതരമായിരിക്കുന്നു ചിലർ സമാധിയിൽ ആരുടെയോ ഒക്കെ ദൈവത്താനെയും മറ്റും പ്രത്യക്ഷമായിക്കാണുന്നത്."

മിസ്റ്റർ മേനോൻ: "ജ്ഞാനികൾക്കു ദേവതാധ്യാനാദികൾ ഉണ്ടാകയില്ലെന്നോ?"

സ്വാമി: "ധ്യാനം മുതലായതിരിക്കാം. അതു പരിശീലിതമോ ഉപക്രാന്തമോ ആയി നിന്നതിനെ ജ്ഞാനാനന്തരം അനുകരിക്ക മാത്രമാണ്. അല്ലാതെ പുതുതായി 'അന്യദൈവ'പ്രത്യക്ഷപരീക്ഷാദികൾ ഉണ്ടാകയില്ല. ഇവിടെയോ സമാധിയിലാണു കാണുന്നു എന്നു പറയുന്നത്."

മിസ്റ്റർ മേനോൻ: "ജ്ഞാനിക്കു ഒരനുഷ്ഠാനവും വേണ്ടേന്നോ?"

സ്വാമി: "യോ *f* ന്യാംദേവതാംമുപാസ്തേ അന്യോസാവന്യോഹമസ്മീതി ന സ വേദ യഥാ പശുരേവം സദേവാനാം' എന്ന ശ്രുതി ദേവതാധ്യാനോപാസ്തികളെ അജ്ഞവിഷയകമാക്കിത്തള്ളിയിരിക്കുന്നു. പിന്നെ സമാധിയായാലും കാര്യാദിയായാലും ജ്ഞാനിക്കു ഒരു ഭേദവും പറയാനില്ല.

'സമാധിമഥ കാര്യാണി മാ കരോതു കരോതു വാ
ഹൃദയേനാത്തസർവ്വാർത്ഥോ മുക്ത ഏവോത്തമാശയഃ
നൈഷ്കർമ്യേണ ന തസ്യാർത്ഥസ്തസ്യാർത്ഥോസ്തി ന കർമ്മ-
ന സമാധാനജപ്യാഭ്യാം യസ്യ നിർവ്വാസനം മനഃ' [ഭിഃ; എന്നാണു ശാസ്ത്രസിദ്ധാന്തം."]

കൃ: മേ: "ഒരാൾ സമാധിയിലിരുന്നതുകൊണ്ട് എന്താണു പ്രയോജനം? മഹാത്മാക്കൾ ലോകോപകാരാർത്ഥം പ്രവൃത്തിചെയ്കതന്നെ വേണമെന്നാണ് എന്റെ പക്ഷം.

സ്വാമി: "അനുസ്യൂതമായി തുടർന്നുവന്നിരിക്കുന്ന പൂർവ്വാരംഭത്താൽ ഒരു ബ്രഹ്മജ്ഞൻ നിവൃത്തിമാർഗ്ഗനിരതനും മറ്റൊരാൾ പ്രവൃത്തിനിഷ്ഠനും ആയിത്തീരുന്നു. അതിനെ മാറ്റിമറിപ്പാൻ അവരാൽശക്യമല്ല. അതുകൊണ്ടു അങ്ങനെ വിചാരിച്ചുകൂടാ."

വൃശ്ചികം 4: സ്വാമികൾ ഇന്നു കൂടൽമാണിക്യം ദേവസ്വം അസിസ്റ്റന്റു സൂപ്രണ്ടും ലോകകാര്യപ്രവീണനും ആയ മിസ്റ്റർ ടി. നാരായണമേനവനും ഒരുമിച്ചു തൃശ്ശിവപേരൂർക്ക് യാത്രതിരിച്ചു. ദേവപ്രതിനിധിയായ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ സംബന്ധിച്ചും മറ്റും സ്വാമിയുടെ ഡയറിയിൽ ഉദ്ധരിച്ചിട്ടുള്ള ആധാരപ്രമാണങ്ങൾ ശേഖരിച്ചു കൊടുത്തത് ഈ മേനവനവർകളാണെന്നു പറയപ്പെട്ടിരിക്കുന്നു. ഇദ്ദേഹം മുൻകൂട്ടി ആളയച്ചു വേണ്ട സൗകര്യങ്ങൾ വരുത്തിയിരുന്നു എന്നതു പ്രസ്താവാർഹമാണ്. അവിടെത്താമസം സാഹിത്യപ്രിയനും സദ്ഗുണസമ്പന്നനുമായ കെ. ഗോവിന്ദൻനമ്പ്യാർ ബി. എ. ബി. എൽ. അവർകളോടുകൂടിയായിരുന്നു. അവിടെ 5-ാം തീയതി വൈകുന്നതുവരെ താമസിച്ചു. പരേതനായ ശ്രീമാൻ ഒടുവിൽ കുഞ്ഞുകൃഷ്ണമേനോൻ പറഞ്ഞവിധമുള്ള സുപ്രസിദ്ധ'വള്ളത്തോൾ കമ്പനി'യിലെ (-കവിസംഘത്തിലെ-)ഒരു നായകാംഗമായ കുറ്റിപ്പുറത്തു കേശവൻനായരവർകളുടെ കൃതിസംഭാവനകൂടാതെ മറ്റു സഹകരണം സർവ്വഥാ ഉണ്ടായിരുന്നു എന്നും 'പെരുമ്പടപ്പു മൂപ്പിൽ' എന്ന സ്ഥാനം വഹിക്കുന്ന എക്സ്ഹൈനസ്സിന്റെ സ്യാലനായ താർക്കികൻ എഡ്യാണത്തുഗോവിന്ദമേനോനവർകളുടെ സൽക്കാരമുണ്ടായി എന്നും, വിശേഷാൽ അനേക ശിഷ്യമണികളുടെ-ശ്രീമാൻ കെ. പി. ശങ്കരമേനോൻ മുതൽപേരുടെ-ഉറ്റ ബന്ധുവെന്നനിലയിൽ അനുഗ്രാഹ്യനായ സ്ഥലം മജിസ്ട്രേട്ടു എം. രാമൻമേനോൻ ബി. എ. ബി. എൽ. അവർകൾക്കു സ്വാമി ദർശനം നൽകിയെന്നും കാണുന്നു. ഇരിങ്ങാലക്കുടെച്ചെന്നു സ്വാമിതിരുവടിയെക്കണ്ട് ഒരുപിടിയുമില്ലാതെ ശാസ്ത്രവിഷയം ഉദ്വമിച്ച മാന്യനായ നമ്മുടെ പഴയമേനോൻ സ്വാമിയെ അടിക്കടി സന്ദർശിച്ചു യോഗവേദാന്തവിഷയമായി ചിലതു പ്രസംഗിച്ചതല്ലാതെ അവിടെ മറ്റൊരു വിശേഷവും ഉണ്ടായില്ലത്രെ.

ഡയറിയിൽ ഇങ്ങനെ ഒരു സംഗതി കാണുന്നു:

"ചര്യ, ക്രിയ, യോഗം, ജ്ഞാനം എന്നീ നാലുതരം ഈശ്വരനിഷ്ഠകളിൽ തിരുവിതാംകൂർകാരുടെ ഭൂരിഅംശം അന്തിമപ്രസ്ഥാനങ്ങളിൽ നിഷ്ണാതന്മാരായിക്കാണുംപോലെ പുതിയ സംഘക്കാരായ കുറെ സർവ്വേശ്വരമതക്കാരെ ഒഴിച്ചാൽ കൊച്ചിക്കാരുടെ സംഖ്യ

യിൽ മുക്കാലെമുണ്ടാണിഭാഗവും കളിയായി ദേവദർശനമായി ചുരുക്കത്തിൽ വ്രതങ്ങളായി പോരെങ്കിൽ ശക്തിസേവയായി ഇങ്ങനെ ആദിമ പ്രസ്ഥാനങ്ങളായ ചര്യക്രിയകൾകൊണ്ടു കഴിഞ്ഞു കൂടുന്നവരാകയാൽ യോഗവേദാന്തസംബദ്ധമായ പ്രശ്നപ്രതിവചനങ്ങൾ ഇവിടെ അധികം വേണ്ടിവരാറില്ല. സ്വാമിതിരുവടിയിങ്കൽനിന്നു ബ്രഹ്മോപദേശം ലഭിച്ച മാന്യന്മാരെയും സോദരിമാതാക്കളെയും മറ്റും വിസ്മരിക്കുന്നില്ല."

വൃശ്ചികം 9: ഇന്ന് "മൂവാറ്റുപുഴെനിന്നും മടക്കിക്കിട്ടിയ കൂട്ടത്തിൽ നമ്മുടെ പരമാനന്ദനാഥന്റെ ഒരെഴുത്തു ഉൾപ്പെട്ടിരുന്നു" എന്ന് ഡയറിയിൽ കാണുന്നു. അതു താഴെ ചേർത്തു കൊള്ളട്ടെ.

മരുതൂർക്കുളങ്ങര

ശ്രീ

ശ്രീമൽപാദപാംസുക്കൾക്ക്

അനന്തനമസ്കാരം

സാനുകമ്പം അയച്ചുതന്ന അരുൾപത്രം കിട്ടി. ആനന്ദതുന്ദിലനായി എന്നറിയിച്ചുകൊള്ളട്ടെ. പി. ജി. അവർകൾ അടിയന്റെ ആഗമനത്തെക്കുറിച്ചനുമോദിക്കുന്നു എന്നറിയുന്നതു സന്തോഷഹേതുകം തന്നെ.

തൃപ്പാദസന്ദർശനത്തെ കാംക്ഷിച്ച് ഇവിടെ-താഴത്തോടത്തുമഠത്തിൽ-ഒരു ബംഗാളി സന്യാസി വന്നിരുന്നു. അഞ്ചാറുദിവസമാകും. അദ്ദേഹം ബി. എ. പാസായ ആളാണ്. യോഗദണ്ഡും മറ്റും ഉണ്ട്. ഹിന്ദുസ്ഥാനിയും വേറെ ചില ഭാഷകളും അറിയാം വന്നന്നു തന്നെ തിരികെപ്പോയി. ഇതെല്ലാം ബ്രഹ്മാദ്വയപ്രകാശനിൽനിന്നും കിട്ടിയ അറിവാണ്. അടിയൻ കണ്ടില്ല. ഇനിയും വന്നേക്കുമത്രെ. അദ്ദേഹത്തിന്റെ പേർ അഭേദാനന്ദൻ എന്നാകുന്നു.

എന്ന് തൃപ്പാദദാസൻ

പരമാനന്ദനാഥൻ (ഒപ്പ്)

വൃശ്ചികം 21: "ഇതിനിടയിൽ നാലുവാല്യങ്ങളടങ്ങിയ വിവേകാനന്ദസ്വാമി അവർകളുടെ ജീവചരിത്രം വായിച്ചു. ശ്രീമച്ഛിഷ്യരായ പല മഹാത്മാക്കൾ ചേർന്നു ചെറിയ ചെറിയ വാചകങ്ങളിലും ഹൃദ്യസരളരീതിയിലുമാണ് ഇതു രചിച്ചിട്ടുള്ളതെന്നുവന്നതു മഹാഭാഗ്യംതന്നെ. ഓരോരോ സംഗതിയും പ്രതിപാദിപ്പാൻ തുടങ്ങുന്ന അവതരണികയും അതതു ഘട്ടത്തിലെ വിവരണപരിപാടിയും വളരെ ആഹ്ലാദംതരുന്നു. എല്ലാറ്റിലും ഉപരിയും ചമൽക്കാരകരവുമായി എനിക്കുതോന്നിയത് സ്വാമികൾ 'അലവര' (Alwar) മഹാരാജാവുമായി ഇടപെട്ട സന്ദർഭവും സംഭാഷണാദി സംഭവവുമാണ്. അവരുടെ സംവാദരംഗം സ്വാമികാരാടനെന്ന ശിവയോഗിയുടെയും മറ്റും ഒരു ജാതി 'പയറ്റി'ന് ഒരു 'പുഷ്ടലഗുഡ്' പ്രയോഗമായിരിക്കുമെന്നു കരുതി ഇവിടെ സംക്ഷേപിക്കുന്നു. വിഗ്രഹാരാധനത്തിൽ തനിക്കു വിശ്വാസമില്ലെന്നു മഹാരാജാ പ്രസ്താവിച്ചപ്പോൾ 'എന്ത്? കളിയാക്കുകയോ? എന്നു സ്വാമി എടുത്തുചോദിച്ചു. ഉടനെ മഹാരാജാ:- 'അല്ല സ്വാമികളെ! തീരെ കളിയല്ല. പരമാർത്ഥംതന്നെ. മരം, മണ്ണ്, കല്ല് അഥവാ ലോഹം ഈവക വസ്തുക്കളെ അന്യരോടൊപ്പം പൂജിക്കാൻ ഞാൻ തയ്യാറില്ല. ഇതു അശുഭപര്യവസായി-അബദ്ധം-ആയി പരിണമിക്കുമോ?"

വി. സ്വാ: "ഓരോരുത്തരും അവരവർക്കുള്ള വിശ്വാസനടപടിയനുസരിച്ചുകൊള്ളുന്നു' എന്നിത്രയും പറഞ്ഞിട്ടു സ്വാമികൾ അശ്രുപരിപ്ളുതനാകയും മറ്റും ചെയ്തു എന്ന കഥ പോകട്ടെ. പിന്നീടു ചുവരിൽ തൂങ്ങുന്നതായി സ്വാമികൾ കണ്ടെത്തിയ മഹാരാജാവിന്റെ ഒരു ഛായാപടം എടുപ്പിച്ചു ദിവാൻജിയെക്കാണിച്ച് അതാരുടെ പടമെന്നു ചോദിച്ചു. അതു അവരുടെ മഹാരാജാവിന്റെ ഛായയെന്നു ദിവാൻജി സമ്മതിക്കയും ചെയ്തു. ഈ നിലയിൽ സ്വാമികളുടെ ആശയഗതികൾ എന്തെല്ലാമെന്നൂഹിക്കാൻ കഴിയാതെ ദ്രഷ്ടാക്കളും മറ്റും അമ്പരന്നു നിൽക്കുമ്പോൾ 'അതിന്മേൽ ഒരു തുപ്പുകൊടുക്കണം' എന്നു സ്വാമികൾ പറഞ്ഞു. 'അതൊരു കടലാസു കഷ്ണമാണല്ലോ. സാരമില്ല. ആർക്കെങ്കിലും അതിൽ തുപ്പികൂടയോ? അതുകൊണ്ടെന്തുദോഷമാണ്' എന്നദ്ദേഹം തുടർന്നു പറഞ്ഞു. ദിവാൻജി ഇടവെട്ടേറ്റതുപോലെയായി. സമീപവർത്തികളുടെ നോട്ടം രാജാവിങ്കലും സന്യാസിയിലുമായി ത്വരിതസംഭ്രാന്തനിലകൊണ്ടിരുന്നു. 'അതിൽ തുപ്പണം; കൂട്ടാക്കണ്ട, അതിൽ തുപ്പിക്കളയണം' എന്നുതന്നെ സ്വാമികൾ അടിക്കടി നിർബന്ധിച്ചു. 'അയ്യോ ഇതു മഹാരാജാവിന്റെ പടമല്ലയോ? എന്തന്യായമാണു ഇതിൽ തുപ്പാൻ പറയുന്നത്? എന്നെല്ലാം ദിവാൻജി പരിദേവനം പുറപ്പെടുവിച്ചപ്പോൾ സ്വാമികൾ ഇങ്ങനെ പറഞ്ഞു. 'ആകട്ടെ; മഹാരാജാ അതിൽ ആത്മനാ-സാംഗനായി-പ്രവേശിച്ചിരിക്കുന്നില്ല. അതൊരു കടലാസുതുണ്ടുമാത്രമാണ്. അതിൽ അദ്ദേഹത്തിന്റെ രക്തമാംസാസ്ഥികളൊന്നുമില്ല. അതു മഹാരാജാവിനെപ്പോലെ സംസാരിക്കയോ നിൽക്കയോ നടക്കയോ ചെയ്കയില്ല. എങ്കിലും നിങ്ങളെല്ലാവരും അതിൽ തുപ്പുന്ന കാര്യം ബഹുദൂരം നിഷേധിക്കുന്നു. കാരണം-അതിൽ നിങ്ങൾ മഹാരാജമൂർത്തിഛായ കാണുന്നു. അപ്പോൾ അതിൽ തുപ്പുന്നതായാൽ നിങ്ങളുടെ 'തമ്പുരാനെ (Master)അപമാനിച്ചു, ദ്രോഹിച്ചു എന്നു നിങ്ങൾ തീർച്ചയാക്കുന്നു.

'ആവൂ രക്ഷകിട്ടി' എന്നോർത്ത് മന്ത്രി ദീർഘശ്വാസം-നെടുവീർപ്പ്-ഇട്ടു. പിന്നീടു മഹാരാജാവിനോടായി വി: സ്വാമികൾ:- തിരുമേനി, ഒരു കണക്കുനോക്കുമ്പോൾ അതു-പടം -അങ്ങല്ല. മറ്റൊരുവിധം നോക്കിയാൽ അതു അങ്ങുതന്നെ. അതുകൊണ്ടാണ് അതിന്മേൽ തുപ്പാൻ ഞാൻ പറഞ്ഞപ്പോൾ അങ്ങയുടെ ആശ്രിതന്മാർ ഭയാക്രാന്തരായിനിന്നത്. അതിനു അങ്ങെ ഛായയുണ്ട്. അത് അങ്ങെ അവരുടെ മനസ്സിൽ പ്രതിഷ്ഠി-കുടികൊള്ളി-ക്കുന്നു. ഒരു നോട്ടത്തിനു അതങ്ങെ അവർക്കു പ്രത്യക്ഷമാക്കുന്നു. അക്കാരണത്താൽ അവർ അവിടുത്തെ മൂർത്തിയെ-ദേഹത്തെ-യെന്നപോലെ അതിനെ സാദരം ദർശിക്കുന്നു. ദേവന്മാരുടെയും ദേവികളുടെയും ശിലാലോഹമയവിഗ്രഹങ്ങളെ ആരാധിക്കുന്ന ഭക്തന്മാരുടെ കാര്യവും ഇതുപോലെതന്നെ. ഒരു ഈശ്വരപ്രതിമ ഇഷ്ടദേവതയേയോ അല്ലെങ്കിൽ വിശേഷസത്താഭാവത്തേയോ മനസ്സിലുദിപ്പിക്കയും ആ പരവസ്തുവുമായി സംബന്ധിപ്പിക്കയും ഉപാസ്യദേവതയോടു വൃത്തൈക്യം സമ്പാദിക്കുന്നതിനുള്ള ചിത്തസംയമവിഷയത്തിൽ സഹായിക്കയും ചെയ്യുന്നതുകൊണ്ടാണ് ഭക്തന്മാർ പ്രതിമയിൽ ഈശ്വരനെ ആരാധിക്കുന്നത്. അവർ പൂജിക്കുന്നതു ശിലാലോഹാദി ഒന്നിനേയുമല്ല. ഞാൻ പല സ്ഥലങ്ങളിലും സഞ്ചരിച്ചിട്ടുണ്ട്. എന്നാൽ 'കല്ലേ! ഞാൻ നിന്നെ അർച്ചിക്കുന്നു; ലോഹമേ! എന്നിൽ കൃപയുണ്ടാകണമേ' എന്നു പറയുന്നതായി ഒരിടത്തും ഒരൊറ്റ ഹിന്ദുവിനെയെങ്കിലും ഞാൻ കണ്ടിട്ടില്ല. അല്ലയോ മഹാരാജാവേ! അഖണ്ഡശുദ്ധജ്ഞാനസ്വരൂപനായ ആ ഒരേ ഈശ്വരനെത്തന്നെ ഏവരും ആരാധിക്കുന്നു. ഈശ്വരനോ അവരുടെ ജ്ഞാനപ്രാകട്യവും അദ്ദേഹത്തോടുള്ള പ്രാതിനിധ്യവും അനുസരിച്ചു എല്ലാവർക്കും അനുഭവം നല്കുന്നു. അല്ലെങ്കിൽ അഭിവ്യക്തനാകുന്നു. രാജാവേ, ഞാൻ എന്റെ സംഗതി സംബന്ധിച്ചുപറകയാണ്. തീർച്ചയായും അങ്ങെ പക്ഷത്തിൽ അതുപറവാൻ എനിക്കു

വഹിയാ. രാജാവ് കൈകൂപ്പി എല്ലാം സമ്മതിച്ചു എന്നു പറഞ്ഞാലായല്ലോ. ഈ ഭാഗം എത്ര ഹൃദയവേധകമായിരിക്കുന്നു! ഇങ്ങനെ അനുഭവപ്പെടുത്തുന്നതു ശ്രുതിയുക്തസിദ്ധാന്തകോടികളെകൊണ്ട് ഒരു വിഷയം സ്ഥാപിക്കുന്നതിനേക്കാൾ സുഗ്രഹമായിരിക്കുമെന്നു പറയാതെ കഴിവില്ല. അതാണല്ലോ,

'യയാ യയാ ഭവേൽ പുംസാം
വ്യുൽപത്തി: പ്രത്യഗാത്മനി
സാ സൈവ പ്രക്രിയാ ജ്ഞേയാ
സാദ്ധ്വീ സാ ച വ്യവസ്ഥിതിഃ'-

'ശരിയായി അനുഭവത്തിനു പറ്റുന്നതേതോ അതുതന്നെ മുഖ്യമായബോധനനയം - എന്നു മഹാനുഭാവനായ ശ്രീസുരേശ്വരചാര്യൻ ഉപദേശിപ്പാനിടയായത്.

ഇനി അത്യധികം രസാവഹമായ ഒരു ഭാഗംകൂടി എടുക്കേണ്ടതായുണ്ട്. ആയത്-ഓക്സ്ഫോർഡ് വിദ്വാന്മാരിലൊരാളായ ഫ്രെഡറിക് സി. കാണിബൈർ എം. എ. എഫ്. ബി. എ. എന്ന പണ്ഡിതൻ രചിച്ചിട്ടുള്ള 'ഹിസ്റ്റോറിക്കൽ ക്രൈസ്റ്റ്'- ചരിത്രമാത്രബദ്ധനായ യേശുക്രിസ്തു എന്ന പുസ്തകത്തിൽനിന്ന് ക്രിസ്ത്യാനിവിദ്വാന്മാരും കീർത്തിശാലികളുമായ ജെ. എം. റോബർട്ട് സൺ, ഡോക്ടർ എ. ഡ്രൂസ്, പ്രൊഫസർ ഡബ്ള്യൂ. ബി. സ്മിത്ത് എന്നിവരുടെയും വിവേകാനന്ദസ്വാമികളുടെയും അഭിപ്രായം ഒന്നാണെന്നു നമുക്കറിയാം. 1914 മെയ് മാസം 30-ാം തീയതിയിലെ 'ദി സാറ്റർഡേ വെസ്റ്റ് മിനിസ്റ്റർ ഗസറ്റി'ൽ മുൻപറഞ്ഞ മൂന്നു വിദ്വാന്മാരുടെയും സിദ്ധാന്തങ്ങളെ വിമർശിച്ചെഴുതിയിട്ടുള്ളതെന്നു പറയുന്ന ഒരു ഭാഗമാണ് നോക്കുക.

"നസറത്തിലെ യേശുക്രിസ്തു എന്നൊരാൾ ജീവിച്ചിരുന്നിട്ടേയില്ല. ഇങ്ങനെ ഒരു കഥ ജറുസലത്തിലെ കുറെ ജൂതന്മാരാണ് ഉണ്ടാക്കിയിട്ടുള്ളത്. (അജ്ഞാനികൾ എന്നു ഉപദേശിമാർ പറയുന്ന) വിഗ്രഹാരാധനക്കാരായ ഈജിപ്ത് മുതലായ രാജ്യങ്ങളിലെ നിവാസികൾ അഭിനയിച്ചുവന്നിരുന്ന ചില കഥകളെ അവർ കൊല്ലംതോറും ജറുസലത്തിൽവച്ച് അഭിനയിച്ചുവരികയും അതിൽ ജോഷുവാ എന്ന നായകനെ കൊലചെയ്യുന്നതായി കാണിക്കയും ചെയ്തുവന്നിരുന്നു. ഈ കഥാപുരുഷനെ ജൂതന്മാരിൽ ചിലർ ആരാധിച്ചുപോന്നു. ഇങ്ങനെ സമർച്ചിച്ചും കൊണ്ടുവന്ന 'ദൈവ'ത്തിനെ അടിസ്ഥാനമാക്കി ഒരു ചരിത്രമുണ്ടാക്കണമെന്നു കരുതി നിർമ്മിച്ച കഥയാണ് സുവിശേഷപുസ്തകത്തിൽ ക്രിസ്തുവിന്റെ ചരിത്രമായിക്കാണുന്നത്."

ഈ സന്ദർഭത്തിൽ ധീരോത്തംസവും വാഗർത്ഥസമ്പന്നനും ആയ താക്കൂർഖാൻ ചന്ദ്രവർമ്മയവർകളുടെ കൃതിയായ 'ക്രിസ്തു ഒരു മിഥ്യാപുരുഷൻതന്നെ' - Christ is a Myth - എന്ന പുസ്തകം വായിക്കാനിടയായില്ലല്ലോ എന്നു ഖേദിക്കേണ്ടിവന്നു; എന്നു വരികിലും-വല്ലവരുടെയും ആരോപിതകല്പിത 'ദൈവ'ത്താനെ ആരാധിക്കുന്നതു അധമമാർഗ്ഗം എന്നു ഈ രണ്ടഭിപ്രായങ്ങളും ഗ്രഹിക്കുംമുമ്പ് എഴുതിവയ്ക്കാൻ എനിക്കു കഴിവുണ്ടായതിനെപ്പറ്റി സന്തോഷിക്കുന്നു. ബ്രഹ്മാഞ്ജലിയിൽ ക്രിസ്തു മുതലായ മിഥ്യാനാമങ്ങൾ ഘടിപ്പിക്കരുതെന്ന ഉദ്ദേശത്തിന്മേലാണ് അവിടെ പേരെഴുതാതിരുന്നത്.

മനുഷ്യസാധാരണമല്ലാത്തവിധം പുരുഷകാരശക്തി സമുല്ക്കർഷങ്ങളോടൊത്ത സ്വാമികളുടെ പ്രധാനമായ കരുതൽ ഇൻഡ്യക്ക് അഭ്യുദയമുണ്ടാക്കണമെന്നുള്ളതായിരുന്നു എന്നു കാണുകയാൽ അതിലാണ് അനന്തരമായി എന്റെ ശ്രദ്ധ പതിയുന്നത്. ആ സംഗതിവച്ചു വിചാരിക്കുമ്പോൾ ഇൻഡ്യാക്കാർക്ക് ആ മഹാനുഭാവധൌരേയനോടുള്ള ഋണബന്ധം

എങ്ങനെ വർണ്ണിക്കാം! മേൽപ്രസ്താവിച്ചതിലേക്കുള്ള ആധാരം: ട്രെയിൻ-തീവണ്ടി-മാർഗ്ഗമുണ്ടായ ഒരു ദീർഘയാത്രയിൽ സ്വാമികളോടൊരുമിച്ചു പ്രയാണം ചെയ്തിരുന്ന വിദഗ്ദ്ധനായ ഒരു തിയോസഫിസഭാംഗം, സ്വാമികളുടെ ഹിമാലയ സഞ്ചാരത്തിനിടയിൽ മഹാത്മദർശനം ലഭിച്ചിട്ടുണ്ടോ എന്നു ചോദിച്ചതിനു ടിയെ ഒരു പാഠംപഠിപ്പിക്കാനായി ബഹുധാദർശനസല്ലാപാദികൾ സിദ്ധിച്ചിട്ടുണ്ടെന്നു വെടിയടിച്ച് ആ മാന്യനെ ഇളക്കി കുറെ ശകാരം കൊടുത്തിട്ടു-നിങ്ങളുടെ ചുറ്റുമുള്ള ജനത പട്ടിണികിടന്നു മരിക്കയും വിദ്യാഭ്യാസമില്ലാതെ ലക്ഷപ്പടി അന്ധകൂപത്തിൽ പതിക്കയും ചെയ്യുമ്പോൾ ഹിമാലയത്തിലെങ്ങാനും ഇരിക്കയോ ആകാശദേശത്തു നിന്നിറങ്ങിവരികയോ ചെയ്യുന്ന ഒരു മഹാത്മാവിനെക്കൊണ്ട് നിങ്ങൾക്കെന്തുകാര്യം?... ഈശ്വരനെ കാണണമോ, സഹോദര ജനങ്ങളെ പരുപാസിക്ക' എന്നുള്ള ഘട്ടവും ആത്മനിർമ്മുക്തിയെ-സ്വന്തം മോക്ഷത്തെ-ദൂരെ ത്യജിച്ചിട്ടു അന്യരെ സഹായിക്കയും പരിചരിക്കയും ചെയ്യുന്നതിനുവേണ്ടി പക്ഷെ നരകത്തിലും വീഴാൻ സന്നദ്ധരാകുന്ന കുറെ പുതിയതരം സന്യാസിമാരെ ഇൻഡ്യക്കായി സൃഷ്ടിക്കയാണു തന്റെ ജീവിതോദ്ദേശം എന്നു പറയുന്ന ഭാഗവുമാണ്. ശരച്ചന്ദ്രചക്രവർത്തിയുമായി നടന്നപോലെ പറഞ്ഞുവരുന്ന ചില സംഭാഷണങ്ങളാൽ സ്വാമി അവർകൾക്കു അന്യജീവികളുടെ-അസമസൃഷ്ടജന്തുക്കളുടെ-പേരിൽ ദയ കുറവാണെന്നുതോന്നാം. എങ്കിലും ഇൻഡ്യയിലെ മനുഷ്യവർഗ്ഗത്തോടു സ്വാമികൾക്കുള്ള കരുണയ്ക്കു അതിരില്ലെന്നു നാം പഠിച്ചുകഴിഞ്ഞുവല്ലോ. അതുപോലെതന്നെ ഇതിൽ എവിടെനോക്കിയാലും അദ്ദേഹത്തിന്റെ സമഭാവനയെന്ന വിശിഷ്ടഗുണവും സുവ്യക്തമായി കാണാവുന്നതാണ്. തന്നെയല്ല, അന്യദുർല്ലഭമാംവണ്ണം ആ മഹാനുഭാവനു ലഭിച്ചിട്ടുള്ള ഭുവനവ്യാപ്തകീർത്തിപ്രതിഷ്ഠാദികളും നിർവ്യളീകസ്നേഹാദരസമ്പത്തുകളും വിശദമായിത്തീരുന്നതാകുന്നു. സ്വാമികൾക്കുള്ള ഗുരുഭക്തി വിചാരിച്ചാൽ അസ്മാദൃശന്മാരെയും അദ്ദേഹം തരംതാഴ്ത്തുന്നോ എന്നു ശങ്കയങ്കുരിക്കും. ചക്രവർത്തിയുമായുള്ള സംഭാഷണമെന്നതു ടിയാർ കാലാന്തരത്തിൽ ഓർമ്മിച്ചെഴുതിയത് മാത്രമാണന്നറികയാലും മാംസാഹാരത്തെ സ്വാമികൾ അനുവദിച്ചു കൊടുക്കുന്നു എന്നു ഒരുമാതിരിക്കാരായ കൊതിമൂത്തണ്ണന്മാർ പറയുന്നതു താഴെക്കാണുന്നവിധമുള്ള ആ മഹാന്റെ അഭിപ്രായത്തിനു വിരുദ്ധമാകയാലും ജീവകാരുണ്യക്കുറവു ശങ്കിച്ചതിനു പ്രതിഷ്ഠയില്ലെന്നു മാത്രമല്ല മേൽപറഞ്ഞ തരക്കാർ ഹിംസാമയമായ മാംസാഹാരത്തെ സ്വാമി സംവാദംകൊണ്ടു സാധൂകരിക്കാൻ ശ്രമിക്കയാണെന്നുകൂടി പറയേണ്ടിയിരിക്കുന്നു. സ്വാമികൾ, പഞ്ചാബ് മുതലായ ദേശങ്ങളിലെ സഞ്ചാരത്തിനിടയിൽ സഖാക്കളോടും മറ്റുമായി ഇങ്ങനെ പറഞ്ഞുകാണുന്നു.

"ഭംഗം കൂടാതെ പന്ത്രണ്ടുസംവത്സരം ശുദ്ധമേ സസ്യഭുക്കുകളായിരിക്കുന്നു എങ്കിൽ നിങ്ങൾ സിദ്ധപുരുഷന്മാർ-പൂർണ്ണാത്മാക്കൾ-ആയിത്തീരുന്നതാണ്. (മൂന്നാം വാല്യം. 28-ാമതു വശം)

'മാംസാഹാരം മനുഷ്യോചിതമല്ല-മ്ലേച്ഛമാണ് -

എന്നു സ്വാമികൾ വേറൊരിടത്തു പ്രസ്താവിച്ചിട്ടുണ്ടെന്നറിയുന്നതും വക്തവ്യമാണ്. 'ശുദ്ധമായ അദ്ധ്യാത്മജീവിതം നയിക്കാനിച്ഛിക്കുന്നവരെ സംബന്ധിച്ചിടത്തോളം മാംസാഹാരത്തെ സ്വാമിജി നിഷേധിക്കുന്നു എന്നു പ്രത്യേകമോർക്കേണ്ടതാണ്' എന്നു ഗ്രന്ഥകാരന്മാർപോലും സമ്മതിച്ചു പറഞ്ഞിട്ടുമുണ്ട്. പ്രസ്തുത സംഗതിയിൽ സ്വാമികളും ഞങ്ങളുമായി സർവ്വഥാ വിഘടിക്കുന്നല്ലോ എന്നു ചിലരുടെ-ശ്രീമച്ഛിഷ്യസമിതിയുടെ 'മാതിരി'കൊണ്ടു അഥവാ മാതിരികേടുകൊണ്ട് വിചാരിക്കാനിടയായിട്ടുണ്ടെങ്കിലും

യഥാർത്ഥത്തിൽ ഞങ്ങൾ രണ്ടുകൂട്ടരുടെയും അഭിപ്രായം സർവ്വാത്മനാ യോജിച്ചാണിരിക്കുന്നതെന്നു സ്പഷ്ടമാകാനിടയായതിൽ വളരെ ചാരിതാർത്ഥ്യമുണ്ട്.

ഇനി 'ജ്ഞാനയോഗ'പ്രസംഗത്തിൽ ഇതിനെപ്പറ്റി സ്വാമികൾ പറഞ്ഞിട്ടുള്ളതുകൂടി ഇവിടെ കാണിക്കാം. "...ഞാൻ തന്നെയും സസ്യഭോജനനിയമത്തെ ബലമായി പാലിക്കുന്നില്ലായിരിക്കും: എന്നിരുന്നാലും ആദർശത്തെ-മാതൃകയെ-വിസ്മരിക്കുന്നില്ല. മാംസം തിന്നുന്നതായാൽ അതു തെറ്റായ പ്രവൃത്തിയാണെന്നു അതെ സമയത്തു ഞാൻ ഓർക്കുന്നുണ്ട്. സംഗതികളുടെ ഘടനാവിശേഷം-കെട്ടുപാട്-നിമിത്തം അതിനു നിർബദ്ധനായിരുന്നാൽകൂടി അതൊരു ക്രൂരകൃത്യമെന്നു ഞാൻ അറിയാതിരിക്കുന്നില്ല. ഈ കാര്യത്തിൽ ഉള്ള ശീലക്കേടിനെ(ദൗർബല്യത്തെ)ക്കുറിച്ചു ക്ഷമായാചനം ചെയ്കയല്ലാതെ പ്രവൃത്തിയെ സാധൂകരിക്കുന്നതിലേക്കുവേണ്ടി എന്റെ ആദർശത്തെ ഞാൻ ബലികഴിക്ക-വലിച്ചെഴക്കയുമില്ല. മത്സ്യമാംസം തിന്നാതിരിക്കുന്നതും ഒരു ജീവിയേയും ഉപദ്രവിക്കാതിരിക്കുന്നതുംതന്നെ ആദർശമായിട്ടുള്ളത്; എന്തെന്നാൽ, പ്രാണിവർഗ്ഗം-ജന്തുസംഘം-എന്റെ സഹോദരങ്ങളാകുന്നു....! (Complete Works of Swami Vivekananda Vol. II. P. 296)

സ്വാമികൾ മത്സ്യമാംസം തിന്നിരുന്നാൽതന്നെയും-

"ദഗ്ദ്ധാഖിലാധികാരശ്ചേദ് ബ്രഹ്മജ്ഞാനാഗ്നിനാമുനിഃ;
വർത്തമാനശ്രുതേർമ്മൂർദ്ധ്നി നൈവസ്യാദ്വിധികിംകരഃ;
ന വിധിർന്ന നിഷേധശ്ച ന വർജ്ജ്യാവർജ്ജ്യകല്പനാ;
ബ്രഹ്മവിജ്ഞാനിനാമസ്തി തഥാ നാന്യജ്ജനാർദ്ദന!"

ഇത്യാദി പ്രമാണങ്ങളാൽ ജ്ഞാനാരൂഢന്റെ-അതീതന്റെ-നിലയിൽ അതു ക്ഷന്തവ്യമെന്നും,

'ഈശ്വരാണാം വചഃസത്യം
തഥൈവാചരിതം ക്വചിത്;
തേഷാം യൽ സ്വവചോയുക്തം
ബുദ്ധിമാംസ്തൽ സമാചരേത്'

എന്ന പ്രമാണത്താൽ മഹാന്മാരുടെ വാക്കിനെയല്ലാതെ പ്രാരബ്ധാധീനവൃത്തിയെ ആദർശമാക്കരുതെന്നും ഏതു സ്വാമിയായാലും അനുയായികൾക്കു മാംസാഹാരസമ്മതിദാനം ചെയ്യുന്നെങ്കിൽ അതു ആക്ഷേപാർഹമെന്നും ഞങ്ങൾ ബഹുധാ പ്രസ്താവിച്ചിട്ടുള്ളതിനു ഇവിടെയും നല്ല പ്രതിഷ്ഠ കിട്ടിയല്ലോ എന്നു സന്തോഷിക്കുന്നു. അല്ലയോ വിവേകാനന്ദീയരേ നിങ്ങളെ ബാധിക്കുന്ന 'രുചി'യുടെ പോക്കനുസരിച്ച് ഇനിയെങ്കിലും ആ മഹാന്റെ വാക്കിനെ വലിച്ചെഴയ്ക്കല്ലേ!

ഇവരുടെ ശ്രീരാമകൃഷ്ണനെ 'കുമ്പസാര'ത്തിനോ മറ്റോ ആയി പള്ളിയിലേക്കു നയിച്ചു കാണുന്നതിനെ വകവയ്ക്കുന്നില്ല. ഈ മായാമയമായ പ്രപഞ്ചത്തിൽ സംഭവിക്കാൻ പാടില്ലാത്തതായി ഏകദേശം ഒന്നുമില്ലെന്നു വിചാരമുള്ള എനിക്കുപോലും സമ്മതമാവില്ലാത്ത പല സംഗതികളും ഈ ഗ്രന്ഥകാരന്മാർ ഇതിൽ ഉപനിബന്ധിച്ചിട്ടുണ്ട്. അവ കണ്ണടച്ചു സഹിക്കയും ചെയ്യാ. എന്നാലും ചില വിപ്രതിപത്തികളുണ്ടെന്നു പറയാതെ കഴിവില്ല. പരമഹംസരുടെ 'കാലംകഴിഞ്ഞ'തിനുശേഷം ഒരു സബ്രഹ്മചാരിയോടുകൂടി സ്വാമികൾ (Cossipore) ഉപവനത്തിൽ മൗനമവലംബിച്ചു നടന്നുവരുമ്പോൾ ശ്രീരാമകൃഷ്ണന്റെ പ്രേതം എന്നു പറയേണ്ടതായ ജഡനിർമ്മുക്തചൈതന്യത്തെക്കണ്ടതായി ഘോഷിക്കുന്ന കഥതന്നെ ആദ്യമെടുക്കാം. ശ്രീകൃഷ്ണഭഗവാൻ നാരദമഹർഷിയുടെ ആഗമനത്തെക്കണ്ടു

ബഹുധാ ഉൽപ്രേക്ഷിച്ചിട്ട് 'ക്രമാദസൗനാരദ ഇത്യബോധി' എന്നു നിർണ്ണയിച്ചതായി ഒരു മഹാകവി പറഞ്ഞതുപോലെ സ്വാമി മുതൽപേർ ആദ്യമേകണ്ട ചൈതന്യവ്യക്തി രാമകൃഷ്ണനായിത്തീരുന്ന പ്രകാരത്തിലാണു ഗ്രന്ഥകാരന്മാർ സാടോപം പ്രതിപാദിക്കുന്നത്. മുക്തപുരുഷൻ - വിദേഹമുക്തൻ-എന്നഭിമാനിക്കുന്ന പരമഹംസദേവന്റെ ആത്മചൈതന്യമാകട്ടെ - അരൂപമനോനാശമടഞ്ഞുപോയ - ആത്യന്തികനാശം പ്രാപിച്ച-ആ മനസ്സിന്റെ സംബന്ധത്തിനു വഴിയില്ലാതെ - അഭിവ്യക്തമാകയെന്നത് അസംഭാവിതമായിരിക്കകൊണ്ട് ദൃഷ്ടാനുസാരേണ പ്രേതമെന്ന് അതിനഭിധാനം കല്പിച്ചതിനെ മഹാത്മാക്കൾ ക്ഷമിക്കണം.

ഇനി മറ്റൊരുഘട്ടമെടുക്കുകതന്നെ. വലിയ സിദ്ധയോഗി ആയിരിക്കുന്നസ്ഥിതിക്കു സ്വന്തം കണ്ഠനാളിയിൽ പിടിപെട്ടിട്ടുള്ള രോഗം ശമിപ്പിച്ചുകൂടയോ എന്നു ഒരു മാന്യൻ പരമഹംസരോടുചോദിച്ചതിൽ, തന്റെ **മനസ്സ്** ജഗന്മാതാവിലർപ്പിക്കപ്പെട്ടു - ജഗദംബക്കായി കൈമാറ്റം ചെയ്യപ്പെട്ടു - പോയി എന്നും വെറും കങ്കാളം-അസ്ഥികൂടം-ആയ അഴുക്ക്ദേഹത്തിൽ അതിനെ എന്തിനുവച്ചുകൊള്ളുന്നു എന്നും ശ്രീരാമകൃഷ്ണൻ ഉത്തരം പറഞ്ഞതായിക്കാണുന്നു. സരൂപമനോനാശം പ്രാപിച്ച-ദഗ്ധബീജോപമമായ-ജീവന്മുക്ത മനസ്സ്-കൈമാറ്റം ചെയ്യത്തക്ക ഒന്നല്ല. മുക്തശരീരം പതിക്കുന്നകാലത്തു ആ മനസ്സ അരൂപനാശമടയുന്നു. 'അരൂപസ്തുമനോനാശോ വൈദേഹീമുക്തിഗോ മതഃ' എന്നാണ് ശാസ്ത്രം സിദ്ധാന്തിക്കുന്നത്. 'ന തസ്യ പ്രാണാം ഉൽക്രാമന്തി അത്രൈവ സമവലീയന്തേ! എന്ന ശ്രുതിനോക്കിയാൽ ഇതു വ്യക്തമാകും. ഗ്രന്ഥകാരന്മാർ മാത്രമല്ല പരമഹംസർപോലും പ്രസ്താവിക്കുന്നവിധം അദ്ദേഹം രാമകൃഷ്ണന്മാർ ചേർന്നുള്ള അവതാരമോ മറ്റോ ആണെന്നുവച്ചാൽ തന്നെയും അവതാരശരീരം മായികമാകകൊണ്ടു അതു നിമിത്തം ജഗദംബയ്ക്കും അദ്ദേഹത്തിനും തമ്മിൽ ഒരു ബന്ധവിശ്ലേഷം - വേർപാട് - കല്പിക്കാൻ ആർക്കും തരമില്ലാത്തതും ആ നിലയിൽ ജഗദംബയേയും തന്നെയും പൃഥക്കരിച്ച് വ്യവഹരിക്കാൻ അദ്ദേഹത്തിനവകാശമില്ലാത്തതും ആണെന്നുവരും. യഥാർത്ഥാവതാരമൂർത്തികൾ - ദേവന്മാർ - ആവശ്യംപോലെ മാറിമാറിപ്പറയുന്ന നടപ്പുണ്ടെന്നു തോന്നുന്നില്ല. ഈ ഗ്രന്ഥകാരന്മാരുടെ അവതാരപുരുഷനായ ശ്രീരാമകൃഷ്ണനും പാതിരിമാരുടെ ക്രിസ്തുവും തമ്മിൽ പല സംഗതികളിലും സാദൃശ്യവും തന്മയത്വവുമുള്ളവരാണെന്നു വരുന്നു. രണ്ടുപേരും യഥാവകാശം ഈശ്വരാവതാരമാകയും മുട്ടിക്കൂടുമ്പോൾ ഒരാൾ മാതാവിലും മറ്റെയാൾ പിതാവിലും അവരുടെ ഈശിതൃത്വം പ്രതിഷ്ഠിച്ചുകളകയും ചെയ്യുന്നതുദാഹരണം. സാധാരണവച്ചിരിക്കുംപോലെ പരമഹംസർ അവതാരമെന്നു സ്വാമികൾ അംഗീകരിക്കാത്തതു ശൂന്യപാദപരത്വത്താലല്ലെന്ന് ഇവർ പറഞ്ഞിരിക്കകൊണ്ടും അവതാരമെന്നു സമ്മതിക്കേണ്ടിവരുന്ന ഘട്ടങ്ങളിൽ സ്വാമികൾ പൃഷ്ടാക്കൾക്കു പിടികൊടുക്കാതെ നിന്നുകളയുന്നതായി ബഹുധാ കാണുകകൊണ്ടും ആണ് ഗ്രന്ഥകാരന്മാരുടെ രാമകൃഷ്ണൻ എന്നു പറയാനിടയായത്. "രാമനും കൃഷ്ണനുമായിരുന്ന ആൾ ഈ ശരീരത്തിൽ രാമകൃഷ്ണനായിവന്നിരിക്കയാണെന്നുള്ളത്, വേദാന്തരീതിയവലംബിച്ചല്ല, പ്രത്യക്ഷരം ശരിയാണ്" എന്ന് ഇവർ ശ്രീരാമകൃഷ്ണനെക്കൊണ്ടു പ്രസ്താവിപ്പിച്ചുകാണുന്നു. വിവേകാനന്ദസ്വാമികൾ സപ്തർഷികളിലൊരാളാണെന്നു ഒരവസരത്തിലും നരനാരായണന്മാരിലൊന്നെന്നു വേറൊരു സന്ദർഭത്തിലും പരമഹംസരെക്കൊണ്ടും ശിവാവതാരമെന്നു ഗിരീശബാബുവിനെക്കൊണ്ടും ഇവർ പറയിപ്പിച്ചിരിക്കുന്നു. ഇനിയും വളരെ അവതാരക്കാരുള്ളതുകൊണ്ട് ആ ഒരു കാര്യത്തിനിതിൽ പഞ്ഞമില്ല. അഹിംസാവതാരമെന്നും മറ്റും പറയുംപോലെയാണ് ഇവിടെ അവതാരശബ്ദത്തിനർത്ഥമെന്നു ചിലപ്പോൾ തോന്നും. അവതാരകർതൃകമായ കാര്യം നിർവ്വഹിക്കുന്നതി

നുപയുക്തമായുള്ള ഒരു വിശിഷ്ടവ്യക്തിയോടു ഐശ്വരമായ മഹസ്സ് സംഘടിക്കുന്നതും അവതാരമാണെന്നു പറയുന്നതു പക്ഷെ വച്ചുകൊള്ളാം. എന്നാലും അവധിയില്ലാതെ അവതാരം കല്പിക്കുന്നതിനേക്കാൾ ശാസ്ത്രീയനടപടികൾ - പൂർവ്വസംസ്കാരവശേന യുള്ള ബോധാചരണതപശ്ചര്യോപദേശാദികൾ - കൊണ്ടു ലോകരെ അനുഗ്രഹിപ്പാൻ ശക്തരായ മഹാപുരുഷന്മാർ ആവിർഭവിക്കുന്നു എന്നു നിശ്ചയിക്കുന്നതാണുത്തമനയം.

ഇനി സമാധിയെക്കുറിച്ച് നോക്കാം. അതിവർ ഒരുവിധം നന്നായിട്ടു വിവരിച്ചിട്ടുണ്ട്. 'യഥാർത്ഥ പ്രത്യഗാത്മരൂപമായ ബ്രഹ്മാമൃതസാഗരത്തിൽ പൃഥഗാത്മതവിട്ടു വിലയിക്കുന്ന -സ്ഥിതികൊള്ളുന്ന-അവസ്ഥയാകുന്നു സമാധി എന്നു പറയുന്നതു ചുരുക്കത്തിൽ അതിന്റെ ലക്ഷണോദാഹരണമാണ്. എന്നാൽ 'രാമകൃഷ്ണന്റെ സമാധി പലരൂപങ്ങളിലായിരിക്കും' എന്നു തുടങ്ങി 'ആ അവസ്ഥയിൽ അദ്ദേഹം അദൃശ്യഭൂതങ്ങളായി സല്ലാപാദികൾ നടത്തുന്ന സന്ദർഭങ്ങളുമുണ്ടെ'ന്നും 'സമാധികാലങ്ങളിൽ അദ്ദേഹം ക്രിസ്തുവിനോടും ശ്രീകൃഷ്ണനോടും ജഗദംബയുടെ മൂർത്തിഭേദങ്ങളോടും ശരിയായി ഇടപെട്ടു സംഭാഷ ണാദികൾ നടത്തു'മെന്നും പറയുന്നതു എങ്ങനെ ഘടിക്കും? ദൃശ്യാനവിദ്ധം ശബ്ദാനു വിദ്ധം മുതലായി സംപ്രജ്ഞാതസമാധിയിൽ പല ഉൾപിരിവുകളുമുണ്ടെന്നു വരികിലും അവിടെയും രൂപപ്രത്യക്ഷാദികൾക്കവകാശമില്ല. അപ്പോൾ കാഴ്ചയെല്ലാം ഖണ്ഡദർശ നമാകയാൽ ആ ജാതിമൂർത്തിപ്രത്യക്ഷാദികൾ സമാധിയാകാതെ ധ്യാനത്തിലേക്കു വഴു കുന്നു.

> 'ദേഹാഭിമാനേ ഗളിതേ വിജ്ഞാതേ പരമാത്മനി;
> യത്ര യത്ര മനോ യാതി തത്ര തത്ര സമാധയഃ'

എന്നു പറഞ്ഞതുപോലെ ആയാൽ ബ്രഹ്മസാക്ഷാൽക്കാരാനന്തരം വൃത്തിപതിയുന്നിട ത്തെല്ലാം സമാധിയുണ്ടല്ലോ എന്നാണെങ്കിൽ ആയതു സർവ്വത്രബ്രഹ്മാത്മൈക്യാനുഭവ പരമെന്നല്ലാതെ ദൃശ്യപ്രതീതിക്കു സാധകമാകയില്ല. അതിന്റെ താല്പര്യം സമാധിയിൽ ശ്രീകൃഷ്ണാദികളെ സാക്ഷാൽക്കരിക്കുന്നു എന്ന അർത്ഥത്തിലാണെന്നു വാദിച്ചാലും സർവ്വചരാചരസാമരസ്യത്തെയല്ലാതെ ഓരോ പദാർത്ഥത്തെ സാക്ഷാൽക്കരിക്കുന്നതിനു സാർത്ഥക്യമില്ല. അപ്പോൾ അതു സ്തംഭകുംഭാദികളുടെ സാക്ഷാൽക്കാരത്തേക്കാൾ വിചി ത്രമാകുന്നില്ല. ഇവിടെ പ്രകൃതമോ നിർവ്വികല്പസമാധിയാണു താനും. അപ്പോൾ എന്താ കുന്നു. അതുപോകട്ടെ. ഇനിയുള്ള കഥയല്ലേ കേൾക്കേണ്ടത്! പരമഹംസർക്കു സുഖ ക്കേടായിരുന്നകാലത്തു നിർവ്വികല്പസമാധി (സിദ്ധി) നൽകണമെന്ന് സ്വാമികൾ അദ്ദേ ഹത്തോടർത്ഥിക്കയും അഭൂതപൂർവ്വമായി പരമഹംസർ അതിനെപ്പറ്റി ശണ്ഠപിടിക്കയും നിഷേധിക്കയും ചെയ്ത സംഗതിയുടെ വിവരണത്തിൽ അല്പം വിസംവാദത്തിനുവക യുണ്ട്. എങ്കിലും അതു കണക്കാക്കുന്നില്ല. പിന്നീടു സ്വാമികൾ ഒരിടത്തു ചെന്നിരുന്നു സമാധിചെയ്തു. അടുത്തു ധ്യാനസ്ഥിതനായിരുന്ന ഒരാൾ അവിടെ ഉണ്ടായ ചില സംഭ വങ്ങളെക്കുറിച്ച് ആരായുന്നതിനിടയിൽ 'ഗോപാൽ ദാ, ഗോപാൽ ദാ, എന്റെ ശരീരമെ വിടെ' എന്നുള്ള ഒരു ശബ്ദംകേട്ടു ഇടിവെട്ടേറ്റപോലെ അയാൾ സ്തബ്ധനായി. പിന്നീടു നോക്കിയപ്പോൾ സ്വാമികളുടെ ദേഹം തടിപോലെ വിറങ്ങലിച്ച് കിടക്കുന്നതായിക്കണ്ടു. അയാൾ സതീർത്ഥ്യന്മാരെ വിളിച്ചു കാണിച്ചു. 'നരൻ' (നരേന്ദ്രനാഥദത്തൻ) മൃതനായി രിക്കാം എന്നു കല്പിച്ച് എല്ലാവരുംകൂടിചെന്നു ആ വിവരം ഗുരുനാഥനെ ധരിപ്പിച്ചു. 'കിടക്കട്ടെ; ആ നില കിട്ടാൻവേണ്ടി അവൻ എന്നെ വളരെ ശല്യപ്പെടുത്തിയിട്ടുണ്ട് എന്നാ യിരുന്നു അദ്ദേഹത്തിന്റെ മറുപടി. ഈ പറഞ്ഞതിൽനിന്ന് എന്തർത്ഥം കിട്ടുന്നു? നിർവ്വി കല്പസമാധിയിലിരുന്നാൽ ദേഹം ശവപ്രായം പതിക്കയോ മറ്റോ ചെയ്യുമെന്നും ആത്മാവ്

അതിൽനിന്നു അദൃശ്യഭൂതംപോലെ എവിടെയോ മാറിനിന്നു വികാരങ്ങൾ കാണിക്കയോ മറ്റോ ഒക്കെ ചെയ്യുമെന്നും അല്ലയോ വരുന്നത്. ശിവശിവ! ഇതെന്തുവികാരമോ! കവി ഹൃദയം ആർക്കറിയാം! എന്തെങ്കിലുമാകട്ടെ. 'അവിടെ നിന്നെഴുന്നേറ്റപ്പോൾ അദ്ദേഹം വിദൂരമണ്ഡലത്തിൽനിന്നു ആനന്ദമന്ദാകിനീ പ്രവാഹപതിതനായി വന്നപോലിരുന്നു.... **ശാന്തിയേയും** പ്രാപിച്ചു എന്നുവയ്ക്കുക. അദ്ദേഹം നിർവ്വികല്പസമാധിയിൽനിന്നു അത്ര വേഗം ഉത്ഥാനംചെയ്തത്-ഉണർന്നത്-ഭാഗ്യമായി എന്നും നിർവ്വികല്പത്തിന്റെ പരമാവ സ്ഥയെ പ്രാപിച്ചാൽ യോഗികൾ അധികവും ദേഹം വിടുമെന്നും അതു നിർവ്വാണ മെന്നുമാണ് അതിനെപ്പറ്റി പരമഹംസർ പ്രസ്താവിച്ചത്. എന്താ! സമാധി എത്ര നിറംപി ടിച്ചു!

ഇതാ വേറൊരു കഥ. ഒരിക്കൽ സ്വാമികളുടെ മനസ്സു ദക്ഷിണേശ്വരത്തേ(യോഗിപാർശ്വ ത്തിലേ)ക്കും പവനാഹാരി (Pavanhari) ബാബായുടെ സമീപത്തിലേക്കും ദ്രുതഗതിപ്ര യാണം ചെയ്തിരുന്നുവത്രെ. ആ അവസ്ഥയിൽ സ്വാമികളുടെ ആത്മഗതം. 'ശ്രീരാമകൃ ഷ്ണന്റെ അന്തേവാസിയായിത്തീർന്നു എങ്കിലും എനിക്കു വേണ്ടതെല്ലാം കൈവന്നി ട്ടില്ല. ആ **നിത്യശാന്തി** ഇതുവരെയായിട്ടും എനിക്കു കിട്ടാത്തതെന്ത്? എനിക്കു ബ്രഹ്മ ത്തിൽ ലയിച്ച് - ബ്രഹ്മാനന്ദത്തിൽ മുഴുകി - ഇരിക്കാൻ കഴിയാത്തതെന്ത്? പവനാഹാരി ബാബാ എല്ലാം നൽകി എന്നെ അനുഗ്രഹിക്കുമായിരിക്കും. എന്നാൽ അദ്ദേഹത്തിന്റെ ശിഷ്യനായിത്തീരുകയോ?' ഇങ്ങനെ സ്വാമികൾ ഒരിരുപത്തിയൊന്നു ദിവസത്തേക്ക് അസ്വ സ്ഥനായിരുന്നുവത്രെ. ഒടുവിൽ കാലധർമ്മം പ്രാപിച്ച രാമകൃഷ്ണരുടെ ആത്മാവുവന്നു എന്തൊക്കെയോ ചെയ്തു എന്നു പറഞ്ഞാൽ മതിയാകുമല്ലോ. നോക്കുക. മുൻപ്രസ്താ വിച്ച നിർവ്വികല്പപദ'ലാഭങ്ങൾക്കും ഇമ്മാതിരിചാപല്യത്തിനും ഏകാധികരണത്വം യോജി ക്കുമോ? ശാന്തം പാപം.

പിന്നെ സ്വാമികൾ ഹിമാലയത്തിൽ പരിവ്രാജകവൃത്തിയവലംബിച്ചു സഞ്ചരിച്ചുകൊ ണ്ടിരുന്നപ്പോൾ ഒരു വടവൃക്ഷഛായയിൽ സമാധിസ്ഥനായി. ആ നിലയിലുണ്ടായ അനു ഭവങ്ങളെക്കുറിച്ച് ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു. 'ഞാൻ ബ്രഹ്മാണ്ഡസൂക്ഷ്മപ്രപഞ്ച ങ്ങളുടെ ഏകത്വം ദർശിച്ചു; ഈ യല്പബ്രഹ്മാനന്ദത്തിൽ സകലതുമടങ്ങി; ഞാൻ സമ സ്തവിശ്വവും ഒരണുവിൽ കണ്ടു.'

ഇങ്ങനെയാകുമ്പോൾ മുമ്പു നിർവ്വികല്പസമാധിയിൽ സ്വാമികൾ അടഞ്ഞശാന്തിയും മറ്റും ഏതു ജാതിയോ! ഇതു 'ആനന്ദഭ്രാന്തൻ' എന്നയാളുടെ ആചാര്യദേവനും കാരാട നുമായ ശിവയോഗിസ്വാമിയാരുടെ യോഗസമാധിക്കു ഏകദേശം ഒത്തിരിക്കും. ശാസ്ത്ര സിദ്ധാന്തങ്ങളെ അവഗണിച്ച് ഇങ്ങനെ അനുഗതങ്ങളും പൂർവ്വാപരവിരുദ്ധങ്ങളും ആയി ചിലതു പ്രസ്താവിച്ചു സർവ്വലോകപ്രശംസാപാത്രമായ നായകനെ അലംകോലപ്പെടു ത്തിയത് 'അംകേ കുനാടക ഇവോത്തമനായ കസ്യ നാശം കവിർവ്യധിത യസ്യ മുരാരി രിത്ഥം' എന്നു പറഞ്ഞതുപോലെ സാഹസമായി എന്നുതോന്നുന്നു. ആരെന്തുപറഞ്ഞാലും സ്വാമികൾക്കൊന്നും പറ്റില്ലല്ലോ എന്നു സമാധാനപ്പെടാം.

ഇനി ഒരു സംഗതിയിൽകൂടി കുറെ ആക്ഷേപം പറവാനുണ്ട്. ആശാസ്യമായ ഐഹി കനടപടികൊണ്ടും സർവ്വപ്രാണികളിലും ആത്മവത്സർവ്വഭൂതാനിബുദ്ധി - ആത്മനിർവ്വി ശേഷത്വബുദ്ധി - കൊണ്ടും ഗൗതമബുദ്ധനെ സർവ്വോത്തമനെന്നു പറവാൻ 'ഞങ്ങൾ'ക്കു സന്തോഷമുണ്ടെന്നുള്ള സംഗതി ഒന്നു വേറെതന്നെ. എങ്കിലും തന്റെ ശിഷ്യവർഗ്ഗത്തിനു അന്യോന്യവിരുദ്ധമായ സങ്കേതമുപദേശിച്ച കൂട്ടത്തിൽ ഉത്തമശിഷ്യനും ശൂന്യനയം പഠി പ്പിച്ച സംഗതി പ്രത്യേകം ഓർക്കുന്നു. അങ്ങനെയിരിക്കെ ശ്രീഭഗവത്പാദാചാര്യപ്രമു

ഖർ തുടങ്ങി ഏതാവത്പര്യന്തമുള്ള അഭിജ്ഞന്മാരാൽ പ്രത്യക്ഷരം ഖണ്ഡിക്കപ്പെട്ടിരിക്കുന്ന ബൗദ്ധമതസിദ്ധാന്തവും 'നിർവ്വാണ' പദസ്ഥിതിയും എന്തെന്നറിയാത്തപോലെ ബുദ്ധചരിത്രസംഗതികളെ മാത്രം ക്രോഡീകരിച്ച് സർ എഡ്വിൻ ആർണോൾഡോമറ്റോ എഴുതിയ Light of Asia മുതലായതിനെ അടിസ്ഥാനപ്പെടുത്തി ബുദ്ധനെ പരമപാവനബ്രഹ്മപദത്തിലേക്കു പടിയേറ്റം കഴിപ്പിച്ചിട്ടുള്ള പ്രമാദം ക്ഷന്തവ്യമല്ല. തുറന്നമനസ്സുകാരുടെ ധർമ്മമെന്നും പറഞ്ഞു ചില നവ്യപരിഷ്കാരികൾ എന്തെല്ലാം കെട്ടിയുണ്ടാക്കുകയും കാട്ടിക്കൂട്ടുകയും ചെയ്യുന്നു എന്നു പറക വഹിയാ. ഇംഗ്ലീഷുകാർ പറയുന്നതെല്ലാം ശരിയാകണമെന്നില്ലല്ലോ.

ഇപ്രകാരം പലതുമിരുന്നാലും മുമ്പു പലഘട്ടങ്ങളിലും അല്പം കർക്കശമായി അപലപിക്കേണ്ടി വന്ന ഭാഗങ്ങളെല്ലാം മഹാനായ സ്വാമി അവർകളുടെ ശിഷ്യരെന്നോ മാർഗ്ഗക്കാരെന്നോ ഒക്കെ അഭിമാനിക്കുന്ന ചങ്ങാതിമാരുടെ കുനയഫലങ്ങളെന്നു തീർച്ചയാക്കാൻ ഈ സദ്ഗ്രന്ഥകാരന്മാരുടെ അനുഗ്രഹംകൊണ്ടു സാധിച്ചു എന്നുവന്നതിൽ എനിക്കു വലിയ ചരിതാർത്ഥതയുണ്ട്. ആ കൂട്ടത്തിൽ-ഒരിക്കൽ സ്വാമികൾ ചില പണ്ഡിതന്മാരുമായി ശാസ്ത്രവാദം ചെയ്തിരുന്നതിനിടയിൽ 'സ്വസ്തി' എന്നുവേണ്ടതിനുപകരം 'അസ്തി' എന്നുച്ചരിക്കയും അതുകേട്ടു പണ്ഡിതന്മാർ അപഹസിച്ചപ്പോൾ സ്വയം തെറ്റു തിരുത്തിക്കൊണ്ട് 'പണ്ഡിതാനാംദാസോഹംക്ഷന്തവ്യമേതൽസ്ഖലനം' എന്നു ക്ഷമായാചനം ചെയ്കയും ചെയ്തതിനുപകരം അതിനെ സാധുവാക്കാനായി സ്വാമികൾ ഹനൂമദ്വ്യാകരണം ഉദ്ധരിച്ചുവെന്ന് ഒരു ബിരുദശാലിയായ സഖാവു പറഞ്ഞതിനെ തിരുത്താൻ സംഗതിയായതും ഇവിടെ ഉദാഹരിക്കാം. ഗ്രന്ഥകാരന്മാർ ബഹുജ്ഞന്മാരും ധന്യാത്മക്കളുമാണെന്നുള്ളതിലേക്കു വരിക്കുവരി ഇതിലെ ഭൂരിഭാഗവും നല്ല തെളിവായിരിക്കകൊണ്ടു സിദ്ധാന്തവിരുദ്ധമായി കലാശിച്ച പ്രമാദങ്ങളെക്കുറിച്ച് അത്ര ഗൗരവമായി വിചാരിക്കാനില്ല. ശുഭം."

വൃശ്ചികം 22: വലിയ മാടമ്പിപ്രഭുവും കൊച്ചിയിലെ എക്സ്ഹൈനസ്സിന്റെ അന്തേവാസിയും ഹൈസ്കൂൾ സംസ്കൃതപണ്ഡിതരും ആയ താർക്കികൻ കോടശ്ശേരികൊച്ചുണ്ണിക്കർത്താവവർകൾ കൂടൽമാണിക്യം ദേവസ്വംസൂപ്രണ്ടു മിസ്റ്റർ സി. എസ്സ്. നാരായണപിള്ള ബി. എ.യുമൊരുമിച്ച് സ്വാമിയെ കാണുന്നതിനായി (കൊട്ടിളായ്ക്കൽ)ചെന്നു. നമ്മുടെ പൊന്നുതമ്പുരാൻ തിരുമനസ്സിൽനിന്നും പുതിയതായി പണികഴിപ്പിച്ച വിളക്കുമാടത്തറയിൽ കൊത്തുന്നതിനുവേണ്ടി ഈ വിദ്വാനെക്കൊണ്ടുണ്ടാക്കിച്ച സംസ്കൃതശ്ലോകം സ്വാമിയെ കാണിച്ചു പരിശോധിപ്പിക്കാനാണു സൂപ്രണ്ടുകൂടി ചെന്നത്. അതിന്റെ പരിശോധന സ്വാമി മുഖാന്തരമാണെന്നറിഞ്ഞതിൽ പിന്നീടേ തൽക്കർത്താവിനു ആ കാര്യം സമ്മതമായുള്ളൂ എന്നു മിസ്റ്റർ സി. എസ്സ്. പ്രസ്താവിക്കയുണ്ടായി. അത് എപ്പോൾ മടക്കിക്കൊടുക്കണമെന്നു ചോദിച്ചറിഞ്ഞിട്ടു വിദ്വാൻ കർത്താവവർകളോടു സ്വാമി ഇങ്ങനെ ചോദിച്ചു:- "നിങ്ങളുടെ ഭവനത്തിൽ ഒരാൾ കാലധർമ്മം പ്രാപിച്ചാൽ ചിറ്റൂർ നമ്പൂരിപ്പാട്ടിലേക്കു പുലകുളിയുണ്ടെന്നു പറയുന്നുണ്ടല്ലോ; ആ സമയം അതിനെപ്പറ്റി അറിയിക്കുന്ന നടപ്പുണ്ടോ?

കൊച്ചുണ്ണിക്കർത്താവവർകൾ : "ഉണ്ട്. അതു അദ്യാവധി നടപ്പുള്ളതു തന്നെ."

സ്വാമി: "പതിനൊന്നിനാണോ കുളി?"

കൊച്ചുണ്ണിക്കർത്താവവർകൾ: "അല്ല. പതിനഞ്ചിനാണ്."

സ്വാമി: "അതു ഏറ്റവും രസകരമായിരിക്കുന്നു. വളരെ തലമുറ കഴിയുമ്പോൾ മുപ്പുല, പക്ഷിണി ഇങ്ങനെ ആശൗചദിവസം കുറയുമെന്നാണല്ലോ.,

“സപിണ്ഡതാതു രുഷേ സപ്തമേ വിനിവർത്തതേ;
സുമാനോദകഭാവസ്തു ജന്മനാമ്നോരവേദനെ,
മാതുലേ പക്ഷിണീം രാത്രിം....ബാന്ധവേഷുച”

ഇത്യാദി സ്മൃതിപറയുന്നത്. അപ്പോൾ എല്ലാത്തിനും സാംഗത്യമുണ്ടാകുന്നു.”

കൊച്ചുണ്ണിക്കർത്താവവർകൾ: “ഇത്രമാത്രമല്ല. കോടശ്ശേരിക്കർത്താവവർകൾ മരിച്ചാൽ പിന്നീടു മൂപ്പുസ്ഥാനം വാഴിക്കുന്നതിനു ടി നമ്പൂരിപ്പാടവർകൾ വന്നു കലശം ജപിച്ചാടി ആനപ്പുറത്തു കയറ്റി നഗരപ്രദക്ഷിണം ചെയ്യിച്ചിട്ടുവേണം.”

സ്വാമി: “ബഹുരസംതന്നെ. നായർമാടമ്പിമാർ മരിച്ചാൽ അഗ്നിഹോത്രിവർഗ്ഗക്കാരും ചില ആഢ്യന്മാരും പുലകൊള്ളുന്നതിനുള്ള ഹേതു മുമ്പ് അവർ ഒരേ ഗൃഹക്കാരായിരുന്നതുതന്നെയെന്നാണ് എന്റെ പക്ഷം. ഒരു നമ്പൂരി നായരായിത്തീരാൻ ആ കൂട്ടരുടെ കെട്ടുപാടു തീരെ അനുവദിക്കയില്ലല്ലോ. അതുകൊണ്ടു ഇന്നു ക്രിസ്ത്യന്മാരും മഹാമദന്മാരും അന്യസമുദായത്തെ അവരുടെ മാർഗ്ഗത്തിൽ ചേർക്കുംപോലെ ആര്യന്മാർ വന്ന കാലത്തു അവരുടെ വർഗ്ഗത്തിൽ ചേർക്കപ്പെട്ട നായർ കുടുംബങ്ങളിലെ ചില ശാഖക്കാർ ആര്യനായിക്കളയാതെ തിരിഞ്ഞുനിന്നു എന്നു ഇതിൽ കിട്ടുന്നു. ഇതിനു പല ഉദാഹരണങ്ങളുമുണ്ട്. ‘പ്രാചീന മലയാളം’ രണ്ടാംഭാഗം നോക്കിയാൽ ഈ കാര്യം വ്യക്തമാകും...”

മറ്റു ചില മാടമ്പിമാരെപ്പോലല്ലാതെ അദ്ദേഹം വിദ്വാനും ഗുണഗ്രാഹിയുമാകയാൽ ഈയഭിപ്രായംസമ്മതിച്ചു. പിന്നീടു സ്വാമി: “ഒരു യാത്രകളിസംഘത്തിലെ അധ്യക്ഷസ്ഥാനം നിങ്ങളുടെ ഭവനത്തേക്കാണെന്നു ഒരു നമ്പൂരി പറഞ്ഞുകേട്ടുവല്ലോ.”

കൊച്ചുണ്ണിക്കർത്താവവർകൾ: “അതു ശരിയാണ്. ‘പടുതോൾസംഘ’ത്തിലെ അധ്യക്ഷസ്ഥാനമാണുള്ളത്. സംഘക്കളിയുണ്ടാകുമ്പോൾ ഒരു പന്തലിയിൽ വൈദികൻ മുതലായ മഹാബ്രാഹ്മണരോടൊന്നിച്ചിരുന്നു കോടശ്ശേരി കർത്താക്കന്മാർ ഇപ്പോഴും ഭക്ഷണം കഴിക്കുന്നുണ്ട്. ഞാൻ തന്നെ അതിൽ ഭാഗാഭാക്കായിരുന്നിട്ടുമുണ്ട്.”

അനന്തരം സ്വാമി അദ്ദേഹത്തോടും ഈ വിവരങ്ങൾ കുറിച്ചുമേടിച്ചു, യാത്രപിരിയാൻ കാലത്തു നമ്മുടെ താർക്കികൻ സ്വാമിയോട് ഇങ്ങനെ പറഞ്ഞു: “എനിക്കു രണ്ടുമൂന്നു മാസം ഒരുമിച്ചു നടന്നെങ്കിൽ നന്നെന്നാഗ്രഹമുണ്ടായിരുന്നു. ഇവിടെ ഇത്രയും താമസമുള്ള കാര്യംതന്നെ മനസ്സിലായില്ല. അന്നത്തെ ശിഷ്യന്റെ (പരമാനന്ദനാഥന്റെ) പ്രസംഗം വളരെ നന്നായി. അതു സാരസമ്പൂർണ്ണവുമായിരുന്നു. നല്ല അറിവുള്ള ആളാണ്. എഴുത്തയക്കാമെന്നു പറഞ്ഞിട്ടാണു പോയത്. ഒന്നും കണ്ടില്ല.”

സ്വാമി: “യോഗ്യതയ്ക്കടുത്തപോലെ മടിയും ധാരാളമുണ്ട്. വെടിയായാലും പ്രൗഢവിഷയമായാലും ഉറങ്ങാതെകൂടി ഇരുന്നുപറഞ്ഞുകൊള്ളും. വല്ലതുമെഴുതുന്ന കാര്യമാത്രം സങ്കടം.”

“ഞാനും മടിയൻതന്നെ” എന്നും “അതാണല്ലോ ചില സംശയങ്ങളെ പരിഹരിക്കുന്നതിനു ഇവിടെ വരാൻ സാധിക്കാതിരുന്നത്” എന്നും കർത്താവവർകൾ പറഞ്ഞു. “വേദാന്തഗ്രന്ഥങ്ങൾ വല്ലതും ശീലിക്കാറുണ്ടോ” എന്നു സ്വാമി ചോദിച്ചു.

കർത്താ: “വേദാന്തപരിഭാഷയും ഗൗഡബ്രഹ്മാനന്ദീയവും കുറെ ശ്രമം ചെയ്തുനോക്കിയിട്ടുണ്ട്.”

സ്വാമി: "അതു തർക്കകർക്കശം തന്നെ."

കർത്താ: "തിരുനാൾ സംബന്ധിച്ചുള്ള ശാസ്ത്രവാദത്തിനുവേണ്ടി ഉരുവിടുന്നതാണ തെല്ലാം."

സ്വാമി: "അതിനിതൊക്കെത്തന്നെ വേണമല്ലോ."

പിന്നീട് അടുത്തുവരുമ്പോൾ കണ്ടുകൊള്ളാമെന്നു പറഞ്ഞു അദ്ദേഹം പിരിഞ്ഞു.

ധനു 10: ഏതോ കാര്യം പ്രമാണിച്ചു സ്വാമി ഇന്നു ശ്രീകീർത്തിസമ്പന്നനായ വാളാനിക്കാട്ടു ശങ്കുപ്പിള്ള അവർകളോടുകൂടി മൂവാറ്റുപുഴ ടൗണിൽ പോയിരുന്നു. താവളമായ സ്ഥലം വാളാനിക്കാട്ടുമേടയിൽ (ചിറപ്പുസംബന്ധിച്ചു ചെന്നിരുന്ന) ജനങ്ങൾ ധാരാളം കൂടി. സ്വാമിയുടെ ദീർഘകാലബന്ധവിശ്ലേഷംകൊണ്ട് അപരിചിതരായി അവിടെ പലരേയും കണ്ടു. രണ്ടു ബിരുദധാരികളുടെ സംഗതിയേ പ്രസ്താവാർഹമായിട്ടുള്ളൂ. അതിലൊരാൾ ഒരു മാടമ്പിത്താനാണ്. ടി അദ്ദേഹത്തിന്റെ പൂർവ്വപദവിയെ അനുസ്മരിച്ചിരുന്നു. സമുദായസ്നേഹമുള്ളയാളെങ്കിലും അദ്ദേഹം ഒരു ക്രിമിനൽ കോടതിയിൽ ഒരു പച്ചക്കള്ളക്കേസു കൊടുത്തിരിക്കുന്ന മേടം നാലുകഴിഞ്ഞു ബാക്കിയുള്ള തന്റെ ബന്ധു നമ്പൂരിയെ അധികാരിക്കു പരിചയപ്പെടുത്തിക്കൊടുപ്പാൻ വന്നതെന്നു തെളികയാലും അതു സമുദായദ്രോഹമാകയാലും ടിയുടെ പേരിനുസ്ഥലമനുവദിച്ചിട്ടില്ല. മറ്റെ മാന്യൻ സമുദായാചാരങ്ങളാൽ സ്വാമിയുടെ ദൃഷ്ടിയെ ബഹുധാസമാകർഷിച്ചു. അദ്ദേഹം വിശാലാശയനായ മുൻസിഫ് മിസ്റ്റർ എൻ. ഗോവിന്ദൻ പണ്ടാല എം. എ. എം. എൽ. ആണ് നായന്മാരുടെ ഭാഗം സംബന്ധിച്ചുള്ള ഇന്നത്തെ കോലാഹലംതന്നെ അവിടെ തലയുയർത്തിനിന്നു. പഴയ ഗുണങ്ങളെ പരിവർജ്ജിച്ച് അയഞ്ഞതോ തുറന്നതോ ആയ നടപടിയിൽ മുഴുകിയിരിക്കുന്ന നായർ യുവാക്കൾ ആൾവീതംഭാഗം ചെയ്തു കീടനാശം നശിക്കാൻ ഒരുങ്ങുന്നതു കണ്ടു സ്വാമി അവരുടെ പക്ഷം വെടിഞ്ഞു തുടങ്ങിയിരിക്കയാകയാൽ ഇവിടെ ഒരുവിധം മധ്യനിലകൈക്കൊണ്ടു; എങ്കിലും ഇങ്ങനെ അഭിപ്രായംപുറപ്പെടുവിച്ചു: "ആളോഹരിഭാഗവാദികൾ 'ഗഡ്ഡുലികാപ്രവാഹന്യായ'ക്കാരാണ്. ഗുണദോഷങ്ങളൊന്നും നോക്കണ്ട. ഒരാൾ പോയവഴിയെ തൂങ്ങണം. അത്രതന്നെ.

മിസ്റ്റർ പണ്ടാല: "ഇഡ്ഡലികാപ്രവാഹം എന്നായാൽ അധികംനന്ന്. ടിപാർട്ടി ഇതിനു ദൃഷ്ടാന്തം."

സ്വാമി: "അങ്ങനെതന്നെ. അവരിൽ ഭൂരിപക്ഷം പേർക്കും ഭാഗിക്കാൻ വീടുമാത്രമെ കാണൂ. ഈ ടൗണിൽ ഉള്ളവർക്ക് അതല്ലാതെ - സ്വപ്രയത്നലബ്ധമായി വല്ലതുമുണ്ടെങ്കിൽ കൂട്ടേണ്ടല്ലോ - പൂർവ്വസ്വത്തു ഭാഗിക്കേണ്ട ഭാരമില്ല. അപ്പോൾ ഇവർ കൂട്ടം (സഭ) കൂടാൻ പോകുന്നതിന്റെ അർത്ഥമെന്തായി?" അതു ശരിയാണ് എന്നു ഒരു പി. വി. പി. സമ്മതിച്ചു. നമ്മുടെ ബിരുദശാലിയായ പഴയകർത്താ:- ആളോഹരി ഭാഗിക്കാതെയിരിക്കയാൽ നശിക്കുമെന്നാണെങ്കിൽ ഇന്നുള്ള അന്തസ്സോടിരുന്നു നശിക്കട്ടെ. ഒറ്റതിരിഞ്ഞു കുടി(ൽ) കെട്ടിപ്പാർത്തു നശിക്കുന്നതിൽ അതെത്രശ്ലാഘ്യം' 'അതു ശരിതന്നെ'യെന്നും "പോർക്കളത്തിൽ മരിക്കുന്നതു രണശൂരന്മാർക്കിണങ്ങിയതാണല്ലോ" എന്നും സ്വാമി പറഞ്ഞു. പിന്നീടു കർത്താ ഇങ്ങനെ അഭിപ്രായപ്പെട്ടു. "ഇരുപത്തഞ്ചു വയസ്സിനുമേലായി സദ്വൃത്തനെന്നു നടപടികൊണ്ടു പരജനബോധ്യം വരുത്തി സാക്ഷിപത്രങ്ങൾ വഹിച്ചു വിവാഹബദ്ധനായി കോടതിമുഖേന ഭാഗമാവശ്യപ്പെട്ടാൽ കൊടുക്കാമെന്നു വ്യവസ്ഥ ചെയ്താൽ നന്നായിരിക്കും." ഈ അഭിപ്രായപ്രകാരം നടക്കുന്ന കാര്യം അസംഭാവിതമെങ്കിലും സ്വാമിയും മിസ്റ്റർ പണ്ടാലയും അതിനെ സമ്മതിച്ചു.

മിസ്റ്റർ എം. ജി. പണ്ടാല എം. എ. എം. എലിനെക്കുറിച്ച് സ്വാമി ഇങ്ങനെ പറയുന്നു: "ഞങ്ങളുടെ ഇരിപ്പിടത്തിൽ ഈ ഗുണജ്ഞൻ കയറിവന്നപ്പോൾ കാര്യാന്തരചുംബിചിത്തത'യാൽ 'അസംസ്കൃതാദ്ധ്വഗാലോകേ മനസ്യന്യത്രസംസ്ഥിതേ' എന്നു പറഞ്ഞതു പോലെ ഒന്നും തോന്നിയില്ലെങ്കിലും അടുത്തിരുന്നു സംസാരിക്കാൻ തുടങ്ങിയ സമയം ഇദ്ദേഹം ഒരു ഗുണവാനാണെന്നും ആകാശവെളിയിൽ ഡോക്ടർ സർ റാഷ്ബിഹാരി ഘോഷിന്റെ ആകൃതി വരയ്ക്കാമെന്നുവരികിൽ എന്തുതോന്നാമോ ആ പ്രതീതി ഇദ്ദേഹത്തിന്റെ ഛായയ്ക്കു തോന്നുമെന്നും എനിക്കഭിപ്രായമുണ്ടായി. ആംഗലഭവ്യകലകളിലും നിയമരാശികളിലും ആചാര്യസ്ഥാനം (വിരുതുകൾ) കിട്ടുകയെന്നത് ഒരു പരസീമയാണല്ലോ. എന്നിട്ടും ഇദ്ദേഹം എത്ര വിനയമസൃണാന്തരനായിരിക്കുന്നു! ഇദ്ദേഹം മതവിഷയത്തിലും അനുരക്തമതിയാണെന്നു മാന്യബിരുദാവലീവിഭൂഷിതനായ ഒരു സ്നേഹിതൻ പറഞ്ഞറികയാൽ സ്നേഹബഹുമാനം ശതഗുണീഭവിച്ചു. അന്തര്യാമിപ്രേരണയാൽ ഉപരിശ്രേയസ്സായ് വരട്ടെ!"

അടുത്ത തീയതി മാർഗ്ഗവശാൽ സ്വാമി ഇദ്ദേഹത്തിന്റെ വസതിയിൽ കയറുകയും പലതും സംസാരിച്ചു പിരിഞ്ഞ സമയം ചില പുസ്തകങ്ങൾ സംഭാവനചെയ്കയും ചെയ്തതായി കാണുന്നു.

ധനു 12: സ്വാമി മൂവാറ്റുപുഴെനിന്ന് ആലുവാവഴി തെക്കോട്ടു യാത്രതിരിച്ചു. ട്രെയിനിൽ രണ്ടാംക്ലാസിലായിരുന്നു കയറിയത്. സ്വാമിയുടെ പ്രവേശാവസരത്തിൽ – നമ്മുടെ പഴയ ഖാൻബഹദൂറിന്റെ സാമീപ്യത്തിൽ ആ റാവുജിയെന്നപോലെ – ആ മുറിയിരുന്ന ആഗ്ലോ ഇൻഡ്യൻ ലേഡികൾ പരുങ്ങിവശായി. തന്നെയല്ല സതേൺ റെയിൽവേക്കാരെ പഴിക്കാനും തുടങ്ങി. പണ്ടു വിവേകാനന്ദസ്വാമികൾ വണ്ടിയിൽ കയറിയപ്പോൾ ഒരു സായിപ്പ് പ്ലാറ്റുഫാറത്തിൽകൂടി നടമാടി ആർത്തകഥ ഇവിടെ ഓർമ്മിക്കുന്നു. ഈ സമയം അപരിചിതനെങ്കിലും സ്വാമിയുടെ സൗകര്യം പ്രമാണിച്ച് കൗസ്തുഭം പത്രാധിപർ കുറെ ബുദ്ധിമുട്ടു സഹിച്ചു എന്നുള്ളതു കൃതജ്ഞതയോടെ സമ്മതിക്കണം. അങ്ങനെയിരിക്കെ മറ്റൊരു മാന്യൻ അതേമുറിയിൽ ചെന്നുകയറി. അവരുടെ നീരസം ക്രമാതീതമായി. അദ്ദേഹം ഒരു അവിദഗ്ദ്ധന്റെ നിലയിലെങ്കിലും സരസമായി അവരോട് വായ്പ്പടവെട്ടിനിന്നിരുന്നു. അതെല്ലാം അവർക്ക് ഒരു മാതിരി നേരംപോക്കെന്നുതോന്നി. അതാ പിന്നെയും ആളുകൾ കയറുകയായി. ഈ വന്ന കൂട്ടർ 'എല്ലാവരുടെ പണത്തിനും തുല്യവിലയാണ്' എന്നു പറഞ്ഞു നിന്നുകൊണ്ടു എന്തുചെയ്യാം. ഈ സന്ദർഭത്തിൽ സ്വാമിയുടെ ജാതിമര്യാദകളെക്കുറിച്ച് ആ സ്ത്രീസമിതിയിലെ തലയാളി ജിജ്ഞാസകൾ പുറപ്പെടുവിക്കയുണ്ടായി. അവരുടെ ചീറ്റങ്ങളെ സരസവിനോദഭാഷണംകൊണ്ട് ഒരു കളിക്കാരന്റെ മട്ടിൽ പന്തടിച്ചു വന്ന ആദ്യത്തെ മാന്യൻ അഭിഭാഷണമാരംഭിച്ചു. അതു ഒരു ജാതി പ്രസംഗംതന്നെ ആയിത്തീർന്നു. പാശ്ചാത്യർ ഹിന്ദുക്കളുടെ ജാതിസംസ്ഥയെന്നത് ഏതോ പെരിയകാര്യമെന്നു കരുതുന്നുവെന്നും തൊഴിലിനെ ആശ്രയിച്ചിട്ടുള്ളതെന്നല്ലാതെ അതിൽ ആനക്കാര്യമൊന്നുമില്ലെന്നും ജന്മനാ സകലരും ശൂദ്രരെങ്കിലും പ്രവൃത്തിവിശേഷം – ആത്മയാഥാത്മ്യം – കൊണ്ടു ബ്രാഹ്മണരാകുമെന്നും ആ നില റോമൻകത്തോലിക്കകാരനും ദുഷ്പ്രാപമല്ലെന്നും അതിന്റെ ആദ്യാവസ്ഥ ഓരോ സ്റ്റേജ്–പടവു–കൾ ആകയാൽ അവയെ അതിവർത്തിച്ചിരിക്കുന്ന ഇദ്ദേഹത്തിനെ ഊന്നി ജാതിച്ചോദ്യത്തിനിടയില്ലെന്നും ആ മാന്യൻ പ്രഥമതഃ പ്രസ്താവിച്ചു. പിന്നീട് 'ഇദ്ദേഹം സന്യാസിയാണോ' എന്നു ചോദിച്ചതിന് ഹിന്ദുസന്യാസം വിരക്തനാൽ അനുഷ്ഠിക്കപ്പെടുന്ന ഒരു സർവ്വത്യാഗരൂപപദാപ്തിയാണെന്നും അല്ലാതെ (ക്രിസ്ത്യരുടെ) ദൈവം വിലക്കിയിരിക്കുന്നല്ലോ എന്ന

ങ്ങോട്ടും ആ പഴം തിന്നാൽ കൊള്ളാമെന്നിങ്ങോട്ടും ആയുന്ന ജാതിവൃത്തിയല്ലെന്നും മറ്റും അതി ചമല്ക്കാരമായി പ്രസംഗിച്ചു. ഇതെല്ലാം ഇംഗ്ലീഷിലാണെന്നു പറയാതെ വ്യക്തമാണല്ലോ. അദ്ദേഹം സ്വാമിയെപ്പറ്റി പത്രാധിപരിൽനിന്നും മനസ്സിലാക്കി. എന്നാൽ പേരിന്റെ ഏകദേശഛായപിടിച്ച് ഇരിപ്പു തിരുവല്ലയിലോ?' എന്ന് അദ്ദേഹം സംശയിച്ചു ചോദിക്കയും അല്ല, ഇതു സാക്ഷാൽ ...' എന്നു പത്രാധിപർ തിരുത്തുകയും ചെയ്തതു വിട്ടുകൂടുന്നതല്ല. സ്വാമി ഇടപ്പള്ളിക്കായിരുന്നതിനാൽ പെട്ടെന്നിറങ്ങുകയും അവർ രണ്ടാളും വന്ദനപൂർവ്വം യാത്രപിരികയും ചെയ്തു.

സ്വാമിയുടെ ഡയറിയിൽ ഇങ്ങനെ കാണുന്നു:

"ഗംഭീരങ്ങളായ പല ഘട്ടങ്ങളും പ്രസംഗത്തിൽ പെട്ടിട്ടും അസംഗതമോ അശാസ്ത്രീയമോ ആയി ഒന്നും കലാശിക്കാതിരുന്നതു നോക്കുമ്പോൾ സ്വഛനമ്രസ്വഭാവനായ മിസ്റ്റർ രാമകൃഷ്ണപിള്ളയുടെ പാരലൗകികശ്രമത്തെപ്പറ്റി എനിക്കു ദൃഢബോധമില്ലെന്നുവരികിലും ബുദ്ധിമാനെന്നും സമ്പ്രദായജ്ഞനെന്നും സ്പഷ്ടമാകുന്നതിൽ സന്തോഷിക്കുന്നു. നമ്മുടെ ആംഗലകലാഭിജ്ഞസമിതിയിൽ ഇപ്രകാരം അനുദ്ധതന്മാരും സനാതനതത്വകുശലന്മാരും ആയി കുറെപേരെങ്കിലും ഉണ്ടായിരുന്നാൽ എന്തുഭാഗ്യം! ഈ ശുഭായു വിജയിക്കട്ടെ!"

ധനു 16: വിദ്വാൻ ശങ്കുണ്ണിനായർ അവർകൾ ഞങ്ങൾക്കയച്ച ഒരെഴുത്ത്:

Alwaye

ശ്രീമന്തഃ

അലംഭി സദയപ്രഹിതം പുസ്തകദ്വയം പത്രഞ്ച. ധാര്യതെ സുബഹു തത്ര ഭവദ്ഭ്യഃ സംഖ്യാവദ്ഭ്യഃ, യൽ, അഗൃഹീതവിശേഷഃ, പരമവിദിതവേദിതവ്യോപ്യയം ജനസ്തഥാവിധമഹാമനസ്കതാ പരമനിദർശനായിതയാ പുസ്തകസംഭാവനയാ സമാരോപിതഃ കിമപ്യുന്നതമതി ഗരീയശ്ച സ്ഥാനം ക്വനു ഖലു തൌ സസാരസരസൌ സമാസ്ഫാലയന്തൌ ചസലീലം നാദബ്രഹ്മവീണാം 'ബ്രഹ്മാഞ്ജലി' പ്രപഞ്ചൌക്വനുഖലു ച മിതം പചമതിരനാഘ്രാതവിജ്ഞാനഗന്ധൌ വരാകഃ? ക്വ താവൽ കുശാഗ്രസമഗ്രശേമുഷീകാനാമേവ കതിപയേഷാം പണ്ഡിതപടുനാം സ്വൈരവിഹാരഭൂമിർവിമർശഃ, ക്വ ച വാ സങ്കുചിതപ്രസരാ ജാഡ്യജടിലാ ച മമോത്താന മതിഃ യദപി മേ പ്രചലതി ചാപലായ തൂലികാ യാഹിശ്രീമതാമുദാരതാഗരിമ്ണോ മൂർദ്ധാഭിഷിക്തോദാഹരണായിതയാ കില സംഭാവനയാ പ്രാപിതാസീദവലേപശ്യംഗം.

'യുവജനമിത്രസ്യാഗാമിന്യാം കസ്യാഞ്ചന സഞ്ചീകായാം പ്രകാശയതുമഭിലഷാമി പ്രശ്രയാശ്ലിഷ്ടം മദാശയം. യസ്താവദധികരോതി 'ബ്രഹ്മാഞ്ജലി പ്രബന്ധസഞ്ചികേ.

ക്രൈസ്തവോത്സവവിരാമകാലേ മന്യേ ശക്യപ്രകടനം സംപദ്യേത നിരൂപണം.

ആമ്രേഡയാമി ഭൂയസാ മമ പ്രണാമപരമ്പരാഃസുഗൃഹീതനാമധേയനാം സ്വാമിതീർത്ഥപാദാനാം പാദമൂലെ. വിശിഷ്ടാപ്രവൃത്തിർവ്വിജ്ഞാപ്യേത-ഇതി താവദേതാവതാം.

സി. ശങ്കുണ്ണിനായകഃ (ഒപ്പ്)

ഈ എഴുത്തിന്റെ പരിഭാഷ താഴെ ചേർക്കുന്നു.

ആലുവ

മാന്യരെ,

ദയാപുരസ്സരം അയച്ച പുസ്തകം രണ്ടും എഴുത്തും കിട്ടി. അപ്രധാനനും അപുരുഷാർത്ഥസാർത്ഥനും ആണെന്നു വരികിലും ഇവൻ ഇപ്രകാരമുള്ള മഹാമനസ്കതയുടെ പരമോദാഹരണമായ പുസ്തകസംഭാവനനിമിത്തം ഉന്നതവും മഹനീയവുമായ സ്ഥാനത്തിനർഹനാണല്ലോ എന്നോർത്ത് മഹാത്മാരും വിദ്വദഗ്രണികളുമായ താങ്കളെ ഏറ്റവും ബഹുമാനിക്കുന്നു - അഭിനന്ദിക്കുന്നു.

നാദബ്രഹ്മമയമായ വീണയെ സലീലമാംവണ്ണം ആഘട്ടനം ചെയ്യുന്ന-മീട്ടുന്ന-വയും സരസങ്ങളും സാരസം വലിതങ്ങളും ആയ ബ്രഹ്മാജ്ഞലി പ്രബന്ധങ്ങളുടെ നിലയെവിടെ! അല്പനം വിജ്ഞാനഗന്ധനും വിഹീനനും ആയ ഈയുള്ളവന്റെ നിലയെവിടെ! പിന്നെ കുശാഗ്രസമഗ്രബുദ്ധികളായ അപൂർവ്വം ചില പണ്ഡിതകേസരികളുടെ വിഹാരരംഗമായി ശോഭിക്കുന്ന വിമർശത്തിന്റെ സ്ഥിതിയെന്ത്! ഇടുങ്ങിയതും ജാഡ്യജടിലവും ആയി നിൽക്കുന്ന എന്റെ അപ്രബുദ്ധമതി സ്ഥിതിയെന്ത്? ഇങ്ങനെയൊക്കെയിരുന്നാലും താങ്കളുടെ ഔദാര്യസമ്പത്ത്യഭിവ്യഞ്ജകമായ സംഭാവനകൊണ്ട് പരമോച്ചപദാരൂഢമായെന്ന അഭിനിവേശത്താൽ എന്റെ തൂലികാചാപലങ്ങൾക്കധീനമായിപ്പോകുന്നതാണ്.

'യുവജനമിത്ര'ത്തിന്റെ അടുത്ത ഒരു സഞ്ചികയിൽ ബ്രഹ്മാഞ്ജലിയുടെ (അന്ത്യ) ഖണ്ഡങ്ങളെ അധികരിച്ചുള്ള എന്റെ വിനീതമായ അഭിപ്രായം പ്രകാശിപ്പിച്ചുകൊള്ളാമെന്നു വിചാരിക്കുന്നു. ക്രിസ്തുമസ് ഒഴിവോടുകൂടി നിരൂപണം പ്രസിദ്ധീകരിക്കാൻ ശക്യമാകുമെന്നും കരുതുന്നു.

പുണ്യശ്ലോകനായ 'സ്വാമി' തീർത്ഥപാദരുടെ പാദമൂലങ്ങളിൽ എന്റെ പ്രണാമപരമ്പരകളെ നിരവധിയായി സമർപ്പിക്കുന്നു. വിശേഷമറിയിക്കണം എന്നു ചുരുക്കുന്നു.

സി. ശങ്കുണ്ണിനായർ (ഒപ്പ്)

**മേൽപ്പറഞ്ഞ ബ്രഹ്മാഞ്ജലിയെ സംബന്ധിച്ചുള്ള പത്രാഭിപ്രായങ്ങൾ ചിലതു ചുവടെ ചേർക്കുന്നു:**

(1) 'ഭജേകേരളം'- (പാലിയത്തു കുഞ്ഞുണ്ണി അച്ചൻ)

'ബ്രഹ്മാഞ്ജലി' (രണ്ടാംഖണ്ഡം) - ബ്രഹ്മശ്രീനീലകണ്ഠതീർത്ഥപാദസ്വാമികളും അദ്ദേഹത്തിന്റെ ചില അന്തേവാസികളും കൂടി നിർമ്മിച്ചിട്ടുള്ളവയോ പരിഭാഷപ്പെടുത്തിയവയോ ആയ നൂറ്റമ്പതില്പരം മലയാളപദ്യങ്ങൾ ഈ പുസ്തകത്തിൽ അടങ്ങിയിരിക്കുന്നു. സർവതന്ത്രസ്വതന്ത്രനായ സ്വാമി അവർകളുടെ വേദാന്തവിഷയകവും ഈശ്വരസ്തോത്രപരവുമായ സാഹിത്യവിഹാരത്തെ കണ്ടിരുന്നാഹ്ളാദിക്കയും അതിന്റെ ഫലം അനുഭവിച്ചു പരമാനന്ദമടയുവാൻ പരിശ്രമിക്കയുമല്ലാതെ, ഞങ്ങൾ അതിനെപ്പറ്റി എന്തൊരഭിപ്രായമാണു പറയുക? ഗഹനവിഷയങ്ങളെ പ്രതിപാദിപ്പാൻ മലയാളഭാഷയെ വിനിയോഗിക്കുന്നത് അഭിമാനവിരുദ്ധമെന്നോ അപലപനീയമെന്നോ വാദിക്കുന്ന ഗീർവാണഭാഷാപ്രണയികൾ സ്വാമിഅവർകളുടെ പ്രസ്ഥാനത്തെ അനുകരിച്ച് സാഹിത്യപര്യടനം ചെയ്വാൻ സന്നദ്ധരായിരുന്നെങ്കിൽ ഇന്നു മലയാളത്തിൽ കാണുന്ന മതബോധദൗർല്ലഭ്യത്തിനു എത്രമാത്രം കുറവുണ്ടാകുമായിരുന്നു. ഈ പുസ്തകത്തിലുള്ള ധർമ്മചിന്ത,

ആത്മവിചാരപദ്യ, ശ്രവണവിചാരപദ്യ മുതലായ ഭാഗങ്ങൾ ആരും അവധാനപൂർവം വായിച്ചു പഠിച്ചിരിക്കേണ്ടവ തന്നെയാണ്. സാധാരണന്മാർക്കും വളരെ ക്ലേശം കൂടാതെ അർത്ഥഗ്രഹണം ചെയ്യത്തക്കവണ്ണം ഇതിലുള്ള ചില കഠിനപദങ്ങളെ വിശദമായി വ്യാഖ്യാനിച്ചിട്ടുള്ളത് അത്യന്തം ഉചിതമായിരിക്കുന്നു. വിശിഷ്ടമതതത്വങ്ങളുടെ ആകരമായ ഈ ചെറുപുസ്തകം, കേരളീയരുടെ അഭിനന്ദനത്തിനും ആരാധനയ്ക്കും, പാത്രീഭവിക്കാതിരിക്കയില്ലെന്നു ഞങ്ങൾക്കു പൂർണ്ണവിശ്വാസമുണ്ട്.

'കേരളീയയുവജന മിത്രം' - ദയാനന്ദസ്വാമി അവർകൾ

'ബ്രഹ്മശ്രീ നീലകണ്ഠതീർത്ഥപാദസ്വാമി അവർകളെ കേട്ടിട്ടില്ലാത്തവർ അധികം ഉണ്ടായിരിക്കയില്ലല്ലോ. ആ മഹാത്മാവിന്റെ അനുഗ്രഹപരമായ ഒരു വിശിഷ്ടഗ്രന്ഥമാണ് ബ്രഹ്മാഞ്ജലി. അദ്ധ്യാത്മജ്ഞാനേച്ഛുക്കൾക്കും എല്ലാ ജാതിമതസ്ഥന്മാരായ വിദ്യാർത്ഥികൾക്കും ഗൃഹസ്ഥന്മാർക്കും ഒരുപോലെ അറിവു സമ്പാദിക്കുന്നതിനുപകരിക്കുന്ന ഒരു പദ്യഗ്രന്ഥമാണിത്. സ്വാമികളുടെ പുസ്തകത്തെപ്പറ്റി ചുരുങ്ങിയ അഭിപ്രായം പറഞ്ഞവസാനിപ്പിക്കുവാൻ പാടില്ല അതിനാൽ അതിനൊരുമ്പെടാതെ പുസ്തകത്തിന്റെ ഓരോ പ്രതിവാങ്ങി വായിച്ചു നോക്കേണ്ടതു തന്നെയാണെന്നുമാത്രം പറയുന്നു....'

'സ്വരാജ്യം' - അധിപർ. ഒ. എൻ. കൃഷ്ണക്കുറുപ്പവർകൾ.

ജഗത്പ്രസിദ്ധനായ ബ്രഹ്മശ്രീ സ്വാമി നീലകണ്ഠതീർത്ഥപാദപരമഹംസരുടെ ബ്രഹ്മാഞ്ജലി' എന്ന വിശിഷ്ട ഗ്രന്ഥം തൽപ്രകാശകന്മാർ ഞങ്ങൾക്കായി അയച്ചുതന്നതു നന്ദിപുരസ്സരം കൈപ്പറ്റിയിരിക്കുന്നു. സംസ്കൃതഭാഷാസാഹിത്യത്തിലും, തർക്കവേദാന്താദിശാസ്ത്രങ്ങളിലും ഭാരതഖണ്ഡത്തിലെ അദ്വിതീയനായ പണ്ഡിതനും യോഗിയുമായ സ്വാമിതിരുവടികൾ പാവനമായ ലോകാനുഗ്രഹവാഞ്ഛനിമിത്തം, ദുർഗ്രാഹ്യങ്ങളായ ശാസ്ത്രസങ്കേതങ്ങളെ സുഗമമായി പ്രതിപാദിച്ചു രചിച്ചിട്ടുള്ള ഈ ഉൽക്കൃഷ്ടഗ്രന്ഥത്തെപ്പറ്റി ഒരഭിപ്രായം പറയുവാൻ, ഞങ്ങൾക്കെന്നല്ല; ഇന്നത്തെ പണ്ഡിതസാർവ്വഭൌമന്മാർക്കുപോലും ശക്യമല്ലെന്നുതന്നെയാണ് ഞങ്ങളുടെ വിനീതമായ അഭിപ്രായം.

അറയ്ക്കൽ മിസ്റ്റർ പരമേശ്വരൻപിള്ളയുടെ സ്വന്തചിലവിന്മേൽ അച്ചടിപ്പിച്ചിട്ടുള്ള ഈ ഗ്രന്ഥരത്നം ബ്രഹ്മശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ നാമധേയസ്മാരകമായ ഗ്രന്ഥശേഖരത്തിൽ ഉൾപ്പെട്ടതാണെന്നുംകൂടി പറയുവാൻ ഞങ്ങൾക്കു ചാരിതാർത്ഥ്യമുണ്ട്.

96 ധനു 29: ഏതോ ഒരാളുടെ കാര്യം പ്രമാണിച്ചു സ്വാമി ഇന്നു തിരുവല്ലായ്ക്കുപോകാനായി തിരിച്ചു. വഴിമദ്ധ്യേ... വശാൽ, ശ്രീമൽസുഹൃന്മണി ജി. രാമൻമേനോൻ എം. എ. ബി. എൽ. അവർകളുടെ വസതിയിൽ കയറി. പല വിഷയങ്ങളെക്കുറിച്ചും സംസാരിച്ചു. ആ കൂട്ടത്തിൽ ഒരു പുതിയ മാസികയുടെ ആവിർഭാവത്തെപ്പറ്റിയും തദ്വിഷകമായി സ്വാമിക്കുള്ള വിപ്രതിപത്തിയും അവിടുന്നു പ്രസ്താവിച്ചു.

മാസികയും മറ്റും സ്വാമിയുടെ കണിശത്തിനൊത്തു നടക്കുന്ന കാര്യം അസാധ്യമെന്നും ആകയാൽ ആ ഭാരം സ്വാമി ഏറ്റുകൂടെന്നും മിസ്റ്റർ മേനോൻ തീർത്തുപറഞ്ഞു. സ്വാമിയുടെ കണിശം അതിരുകവിഞ്ഞതാണെന്ന് ഈ ഗുണജ്ഞമൌലി പലപ്പോഴും പറഞ്ഞിട്ടുള്ളതു ഞങ്ങൾ ഓർക്കുന്നു. മാസികയും മറ്റും നടത്തുന്നതിലുണ്ടാകുന്ന ക്ലേശം അധ്യാപകൻ, പൗരൻ മുതലായ മാന്യമാസികാപത്രാദികൾ മാർഗ്ഗമായി അദ്ദേഹം സ്വയം അനുഭവിച്ചുമിരിക്കാം. ആ സ്ഥിതിക്ക് ഇങ്ങനെ പറഞ്ഞത് ആശ്ചര്യജനകമല്ലല്ലോ.

വൈകുന്നേരം ശ്രീമച്ഛിഷ്യനും നായർസമുദായസ്തംഭവും ഭാഗ്യസമ്പന്നനും ആയ ഒരാളുടെ - (കഷ്ടം! ഇപ്പോൾ എന്തുപറയണ്ടു!) - രോഗവാർത്ത അന്വേഷിക്കുന്നതി

നായി ടിയുടെ മഠത്തിൽ താമസിച്ചിട്ട് ഉഷപ്പിന് അറയ്ക്കലേക്കു പോയി. ഈ സ്ഥലം നമുക്കു വളരെ പരിചയമുള്ളതാണെല്ലോ. ഗുണവാനായ ഭവനനാഥൻ മിസ്റ്റർ എസ്സ്. പരമേശ്വരൻപിള്ള ബി. എ. ബി. എൽ. സ്വാമിയെ ബാഹ്യമായും ആന്തരമായും ആരാധിച്ചു എന്നു മാത്രമല്ല അവിടുത്തെ ആശ്രിതനുവേണ്ട വാക്സഹായവും ചെയ്തു എന്നു പറയേണ്ടതില്ലല്ലോ.

സ്വാമി അവിടെ വിശ്രമിക്കുമ്പോൾ ഒരു മാന്യൻ ആ സ്ഥലത്തുചെന്നുചേർന്നു. അദ്ദേഹം ആസനസ്ഥനായശേഷം (നമ്പൂരിമാരുടെ ഭാഷയിൽ)

സ്വാമി: "മനസ്സിലായില്ല." എന്നു പറഞ്ഞു.

ആഗതൻ: "തന്തുധാരിയാണ്." ഈ ഉത്തരംകേട്ട് അദ്ദേഹം പരിഷ്കൃതാശയനാണെന്നും 'സൂത്ര'ത്തെപ്പറ്റി ധ്വനിപ്പിച്ച അർത്ഥം ഇന്നതെല്ലാമെന്നും ഓർത്തു സ്വാമി ചമൽകൃതനായി. പിന്നീടു ഭവനത്തെപ്പറ്റി ചോദിച്ചതിൽ 'തുളുശാലാകോയിക്കൽ' എന്നദ്ദേഹം പറഞ്ഞതുകേട്ടു രാജവംശ്യനാണെന്നു സ്വാമി മനസ്സിലാക്കി. സ്വാമി മുമ്പ് 'കണ്ണശ്ശൻപറമ്പ്' പരിശോധിക്കാൻ ചെന്നിരുന്ന കഥ അദ്ദേഹം അറിഞ്ഞിട്ടുള്ളതിനാൽ ആ മാർഗ്ഗമായിരുന്നു സംസാരത്തിന്റെ ഗതി. ആ വഴിയേ സ്വാമി അദ്ദേഹവുമായി ബഹുദൂരംപോയി എന്നുവരികിലും അദ്ദേഹത്തിനു സങ്കുചിതബുദ്ധി തീരെയില്ലായ്കയാലായിരിക്കാം സ്വാമിയുടെ അഭിപ്രായത്തോടു അദ്ദേഹം ഒരിക്കലും വിഘടിക്കാതിരുന്നത് ഒരുമിച്ചുള്ളയാൾ എവിടുത്തുകാരനാണെന്ന് അദ്ദേഹം സംസ്കൃതമവലംബിച്ചു ചോദിച്ചതിനു വൈക്കത്തുകാരനെന്നയർത്ഥത്തിലായിരുന്നു സ്വാമി മറുപടി പറഞ്ഞത്. അതിൽ വ്യാഘ്രപുരം ഘടിപ്പിച്ചു പറയാതിരുന്നതെന്തെന്നുണ്ടായ ചോദ്യത്തിനു ദേശനാമങ്ങളെയും മറ്റും സംസ്കൃതമാക്കി അലംകോലപ്പെടുത്തി വസ്തുഗ്രഹണം ദുഃശകമാക്കിത്തീർക്കുന്ന നയം രുചിക്കുന്നില്ലെന്നും വ്യാഘ്രപുരം യഥാർത്ഥത്തിൽ ചിദംബരമാകയാലാണ് അതിനെ ആദരിക്കാതെ വിട്ടതെന്നും തന്റെ 'ദിവ്യക്ഷേത്രാദർശ'ത്തിൽ ദ്രാവിഡനാമങ്ങൾതന്നെ ചേർത്തതു മേൽപറഞ്ഞ കാരണത്താലാണെന്നും സ്വാമി ഉത്തരം പറഞ്ഞു. ടി മാന്യന്റെ പേർ.....എന്നാണെന്ന് അദ്ദേഹം കുറിച്ചു കൂട്ടുകാരൻവശം ഏല്പിച്ചതിൽനിന്നു മനസ്സിലാകുന്നു.

മകരം 13: ഇന്നത്തേക്കുദ്ധരിക്കാനുള്ളതു ചിദ്രസാഭരണന്റെ ഒരു കുറിയാണ്.

'സ്വാമിതൃപ്പാദങ്ങൾക്ക്',

"കണ്ണാ! നിൽക്കാ, കരഞ്ഞിടാതെ മകനേ,
യെന്നമ്മയോതീടവേ

തിണ്ണം ചുണ്ടുപിളുക്കിവെണ്ണയതിനായ്-
ക്കേഴുന്ന നാട്യങ്ങളാൽ

തള്ളയ്ക്കുള്ളൊരു മാനസത്തിലലിവ-
ങ്ങാലോലമാക്കീടുമ-

'ക്കള്ളഗ്ഗോപകിശോരകൻ' മമ ഗുരോ-
ർഭവ്യം വരുത്തീടണം."

ഇതു എന്റെ മനസ്സിൽനിന്നും ഗളിക്കാനുള്ള കാരണം അവിടുത്തെ തൃപ്പാദപങ്കജ

ത്തോട് എനിക്കുള്ള അകൈതവഭക്തിപ്രവാഹമാണെന്നും മറ്റും സർവജ്ഞനായ അവിടത്തോടു എടുത്തുണർത്തിക്കണമെന്നില്ലല്ലോ.

അവിടുത്തെ കരുണാനുഗ്രഹമസൃണമായ രണ്ടു തിരുവെഴുത്തുകളും ഇന്നലെയും ഇന്നുമായിക്കിട്ടി. സർവാപരാധങ്ങളെയും ക്ഷമിച്ചു മാപ്പുതരുന്ന ആ അതിമാനുഷചിത്തപാകത്തെ ആർക്കു വാഴ്ത്താൻ കഴിയും!!..'

ഈ സന്ദർഭത്തിൽ പുണ്യഭൂമാവായ ബ്രഹ്മശ്രീ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ ഒരു സിൽബന്തിയുടെ വിലാസത്തിൽ വന്നതും ലേഖകമഹാനുഭാവന്റെ നിർദ്ദേശമനുസരിച്ചു ഞങ്ങൾക്ക് അയച്ചുതന്നതും ആയ ഒരെഴുത്തു സ്വാമിയെ സംബന്ധിക്കുന്നതാകയാൽ താഴെ ചേർത്തുകൊള്ളുന്നു.

(ഇത് ആക്സ്ഫോർഡ് എം. എ.യും പ്രഭുദേസ്യനും സൽകവിയും ആയ പ്രൊഫസർ കെ. എം. പണിക്കരുടെതാണ്.)

Muslim University

Aligarh

ശ്രീ

ശ്രീ നീലകണ്ഠതീർത്ഥസ്വാമിയുടെ ചരിത്രം ഞാൻ സസന്തോഷം വായിച്ചു. കഥാനായകനായ മഹാനുഭാവനെപ്പറ്റി മുമ്പു ധാരാളമായി കേട്ടറിവുണ്ടായിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ മഹിമാതിശയം നിങ്ങളുടെ പുസ്തകം വായിച്ചശേഷമാണു മനസ്സിലായത്. നായർസമുദായോന്നതിക്കായി അദ്ദേഹം ചെയ്തുവരുന്ന പരിശ്രമങ്ങൾ ആരെയാണു സന്തോഷിപ്പിക്കാത്തത്.

നിങ്ങളുടെ ചരിത്രം വളരെ വിശേഷമായിട്ടുണ്ടെന്നാണു എന്റെ അഭിപ്രായം. ഇതുപോലെ ഒരു ജീവചരിത്രം മലയാളത്തിൽ ആദ്യമായിട്ടാണു കാണുന്നത്. പരമഭട്ടാര ശ്രീ ചട്ടമ്പിഗുരുസ്വാമികളുടേയും ഒരു ചരിത്രം ഇതേ രീതിയിൽ നിങ്ങൾ തന്നെ എഴുതിക്കാണ്മാനാഗ്രഹിക്കുന്നു. അദ്ദേഹത്തിന്റെ പ്രാചീനമലയാളം രണ്ടാംഭാഗം പ്രസിദ്ധപ്പെടുത്തുന്നതിലും ഉദാസീനത വിചാരിക്കരുതെന്നു പ്രത്യേകമപേക്ഷ. ഈ രണ്ടു യതിവര്യന്മാരെപ്പോലെ മഹാനുഭാവന്മാരായവർ കേരളത്തിൽ ഉള്ളപ്പോൾ നമ്മുടെ സമുദായത്തിന്റെ ഭാവിയെപ്പറ്റി ഭയപ്പെട്ടിട്ടാവശ്യമില്ല.

...ഇവിടെനിന്നും ഈയിടെ പുറപ്പെട്ടിരിക്കുന്ന നാഷണൻ റിവ്യു എന്ന ഉത്തമമാസികാഗ്രന്ഥത്തിൽ ദീർഘമായ ഒരു നിരൂപണം ഞാൻ തന്നെ ചെയ്യാം.

സ്വാമി അവർകളുടെ ഭാഷാപുസ്തകങ്ങൾ വി. പി. ആയി എന്റെ മേൽവിലാസത്തിൽ അയച്ചു തരേണമെന്നപേക്ഷ.

കെ. എം. പണിക്കർ (ഒപ്പ്)

മകരം 15: സംസ്കൃതഭാഷാവിശാരദനായ ഹൈക്കോടതി വക്കീൽ മിസ്റ്റർ രാമപ്പൈ എം. എ. (ആണേഴ്സ് ആൻഡ്) ബി. എൽ. സ്വാമിയെക്കാണുന്നതിനായി ഇന്നു മഠത്തിൽ ചെന്നിരുന്നു. പല വിഷയങ്ങളെക്കുറിച്ചും ചോദിക്കേണ്ടതുണ്ടെ'ന്നും 'ചരിത്രസമുച്ചയ'ത്തിൽ അനവധി സിദ്ധാന്തപക്ഷങ്ങൾ അടങ്ങിയിരിക്കുന്നതായി അറിയുന്നതിനാൽ

അതു വായിച്ചശേഷം പ്രശ്നം ചെയ്യുന്നതായാൽ ലാഘവമുണ്ടാകുമല്ലോ" എന്നും ആ മാന്യൻ സ്വയം പ്രസ്താവിച്ചു. ഇത്രയുംകൊണ്ടുപരമിക്കാതെ "മൂർത്തിഭേദം സംബന്ധിച്ചുള്ള വ്യവഹാരത്തിനു വല്ല പ്രതിഷ്ഠയുമുണ്ടോ" എന്നദ്ദേഹം സ്വാമിയോടു ചോദിച്ചു. "ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോ രൂപകല്നാ' എന്ന ശ്രുതി സിദ്ധാന്തപ്രകാരം അതെല്ലാം മിത്ഥ്യാകല്പനംതന്നെ" എന്നു സ്വാമി മറുപടി പറഞ്ഞു. അനന്തരമുണ്ടായ ചോദ്യവും ഉത്തരവും ഉത്തമസംസ്കാരസമ്പന്നന്മാർക്കുമാത്രം യോജിക്കുന്നതും അങ്ങനെ തുറന്നുപറയുന്നത് ഇടത്തരക്കാരുടെ സഗുണേശ്വരഭക്തിയെ നിഹനിക്കുന്നതും ആണെന്നും അപ്പോൾ ആ ജാതിസിദ്ധാന്തസ്ഥാപനംകേട്ട് ഒരു ബി. എ. എൽ. ടി. നെഞ്ചിലടിച്ച കഥപോലായേക്കുമെന്നും സ്വാമി പ്രസ്താവിച്ചതോർത്ത് അവയൊന്നും ഇവിടെ വിവരിക്കുന്നില്ല.

"ആദൌ ശമദമപ്രായൈർഗുണൈഃശിഷ്യം വിശോധയേൽ;
പശ്ചാൽ സർവമിദം ബ്രഹ്മ ശുദ്ധസ്ത്വ മിതിബോധയേത്;
അജ്ഞസ്യാർദ്ധപ്രബുദ്ധസ്യ സർവം ബ്രഹ്മേതി യോ വദേത്;
മഹാനരകജാലേഷു സ തേന വിനിയോജിതഃ"

എന്ന രീതി വിസ്മരിച്ചുകൂടായെന്നും സ്വാമി ഒടുവിൽ അഭിപ്രായപ്പെട്ടു.

മകരം 20: ചില ശിഷ്യപ്രമാണികളോടുകൂടി ഇന്ന് സ്വാമി തിരുവനന്തപുരത്തു സ്വാമി തിരുവടികളെ സന്ദർശിക്കുന്നതിനായിട്ടുപോയി. 27-ാം തീയതി വരെ സ്വാമിതിരുവടിയുടെ ശിഷ്യാഗ്രണിയായ 'ഭിഷഗാചാര്യ'ബിരുദശ്രീമാൻ ഡോക്ടർ കെ. ജി. ഗോപാലപിള്ളയുടെ അതിഥിയായി സ്വാമിതിരുവടിയോടൊന്നിച്ചു താമസിച്ചു. പെൻഷൻഡ് ഡിസ്ട്രിക്ട് ജഡ്ജിയായ നമ്മുടെ പഴയ മാന്യാഗ്രണി എം. കൃഷ്ണപിള്ള അവർകളുടെ 'ശ്രീരംഗം' ഇക്കുറിയും നിത്യവൃത്തിക്കു നിരുപമസുഖഭൂമിയായി ഉപകരിച്ചു എന്നു പറയപ്പെട്ടിരിക്കുന്നു. അവിടെവച്ച് ആ മാന്യന്റെ പുത്രിയും പൂർവംമഹിളാമന്ദിരം സെക്രട്ടറിയും ആംഗലഭാഷാശിക്ഷിതമതിയും ഒരു മഹാത്മാവിന്റെ ശിഷ്യാവതംസവുമായ സ്വാമിയുടെ 'പ്രിയ സഹോദരി' ശ്രീമതി കെ. ചെല്ലമ്മ ഇങ്ങനെ ഉണർത്തിച്ചു: "ചരിത്രസമുച്ചയത്തിൽ ഗ്രന്ഥകാരമഹാശയന്മാർ സ്ത്രീകളെ ഉടച്ചെഴുതിയിരിക്കുന്നല്ലോ. അവർ ഗാർഹസ്ഥ്യമവലംബിച്ചിരിക്കുന്നവരാണോ? അല്ലെങ്കിൽ ആ അബദ്ധത്തിൽ ചാടാതെ കഴിക്കയാണുത്തമം."

സ്വാമി: "ഒരാൾ ആ വൃത്തിയിലാണ്. പ്രിയ കൃഷ്ണപിള്ള വിദ്യാർത്ഥിയായിരിക്കുന്നു. ടിയുടെ ഏതാദൃശഘട്ടങ്ങളിലെ നിരൂപണം മധ്യസ്ഥന്റെ നിലയിലാണു കാണുന്നതെന്നു തോന്നുന്നു."

ശ്രീമതി: "അവിടുന്നും ഇങ്ങനെ എഴുതിയതാശ്ചര്യം!"

സ്വാമി: "ഞാൻ ആ സേതുഹിമാചലം നോക്കിക്കണ്ടും സ്വയം ഫലഭാക്കായിത്തീർന്നും ഇരിക്കെ ആ സംഗതിയുടെ രൂപം പ്രസ്താവിക്ക മാത്രമാണു ചെയ്തത്. അപ്പോൾ പാരിതോദൃഷ്ടിപ്രസരം കുറച്ചിട്ടുമില്ല. അതുകൊണ്ടാണു 'ഗുണവതികൾ ചുരുക്കം' എന്നും 'സ്ത്രീകളിൽ ഗുണവതികൾ പരിഭവിക്കേണ്ട; അല്ലാത്തവർ സ്വഭാവം സംസ്കരിക്കട്ടെ എന്നും പറഞ്ഞത്."

സ്വാമി തിരുവടി: "ഒരു കാൽ മുകളിൽ വെച്ചിരുന്നു എന്നു പറഞ്ഞാൽ മറ്റേക്കാൽ താഴത്തെന്നുകിട്ടുംപോലെ ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ സമാധാനത്തിനു വഴിയുണ്ട്."

ശ്രീമതി: "വല്ല ഒരുവന്റെയും കുറ്റംകാണിച്ച് ആ വർഗ്ഗം മുഴുവൻ ദുഷ്ടരെന്നു പറയാറില്ലല്ലോ. അതുപോലെ ഇതിലും ആകാമായിരുന്നു."

സ്വാമി: "അത് ഏകദേശം സമ്മതിക്കത്തക്കതാണ്. എന്നാൽ ഇന്ന ദിക്കുകാർ ചീത്തയാളുകളാണ് എന്നിങ്ങനെ പലരും പറയാറുണ്ട്. മാത്രമല്ല....ദിക്കുകാരെപ്പറ്റി എന്റെ സഹോദരിയും പ്രസ്താവിച്ചുകേട്ടു. ടി സ്ഥലസീമയ്ക്കുള്ളിൽ എത്ര മനസ്വികളും മറ്റും ഇരിക്കുന്നു. അവർക്കതു കുറവുണ്ടാക്കുന്നോ? ആകപ്പാടെ നോക്കുമ്പോൾ ലോകപ്രഥ മാറ്റിമറിക്കാൻ പ്രയാസം എന്നാകുന്നു. "ചപലാ കമലാ ലക്ഷ്മിഃ' എന്നു തുടങ്ങിയ കോശവചനങ്ങൾക്ക് ഇങ്ങനെയാണു സാർത്ഥക്യം സിദ്ധിക്കുന്നത്. ശ്രീഭഗവതി അതുകണ്ടുകോപിക്കയോ പരിഭവിക്കയോ ചെയ്യുമെന്നു തോന്നുന്നുമില്ല. അപ്പോൾ ഒന്നു മിനുസപ്പെടുത്താമായിരുന്നു പക്ഷെ എന്നല്ലാതെ പറഞ്ഞതു തെറ്റിയെന്നാകുന്നില്ലല്ലോ."

ഈ സംഭാഷണം കഴിഞ്ഞു 25-ാം തീയതി താഴെ വിവരിക്കുന്നസംഗതി പ്രസ്താവിച്ചു. ആയത് Thachu = Building and Udaya= Owner (തച്ചു=കെട്ടിടം; ഉടയ=ഉടയക്കാരൻ) എന്നു തുടങ്ങി ഓരോരുത്തർ നാനാവിധമാക്കിതീർത്തുകൊണ്ട 'തച്ചുടയതമ്പുരാൻ' എന്നതിന്റെ ആദ്യംശത്തെക്കുറിച്ചുണ്ടായ വാദപ്രതിപാദങ്ങളുടെ പരിണാമം അഥവാ സിദ്ധാന്തം ആയിട്ടാണ്. അനനുഗതാർത്ഥവിവരണങ്ങളെ ഇവിടെം കാണിക്കണമെന്നു വിചാരമില്ലാത്തതിനാൽ ശരിയായ ഭാഗം മാത്രം കുറിക്കുന്നു.

സ്വാമി തി.: "തച്ചുടയ എന്നതിന്റെ യഥാർത്ഥരൂപം 'തെച്ചുടയ' എന്നായിരുന്നു. അതിന്റെ ലോപമാണിപ്പോൾ കാണുന്നത്. 'കടവുളൈ നാടിച്ചുഞ്ഞെക്കരുത്തുടനിരുന്തു തെച്ചുക്കുടയവരാനമേലാം പുനിതരൈ വണങ്കി..' എന്നു തുടങ്ങിയ തമിഴ്പാടൽ നോക്കിയാൽ ഇതു സ്പഷ്ടമാകും.

അർത്ഥം - കടവുൾ = ഈശ്വരൻ നാടി = അന്വേഷിച്ച് (ആരാഞ്ഞ്) ചുഞ്ഞ = നിഷ്ഠ, കരുത്ത് = ആശയം, തെച്ചു = തേജസ്സ്. ഐശ്വര്യം, പരിശുദ്ധം, ഉടയവരാന = ഉടയവർ, ആധാരഭൂതന്മാർ; തെച്ചുക്കുടയവർ എന്നു വ്യത്യസ്തപ്രയോഗം. തേജഐശ്വര്യപരിശുദ്ധികൾക്കിരിപ്പിടമെന്നും പ്രകാശൈശ്വര്യപരിപൂതാത്മാവായിരിക്കുന്നവരെന്നും താല്പര്യം. മേൽ ഉപരി. പുനിതർ = പുണ്യവാന്മാർ.

അപ്പോൾ, അഭേദഭാവേന ഈശ്വരസാക്ഷാല്ക്കാരമടഞ്ഞ്, അതിൽതന്നെ ദൃഢനിഷ്ഠയോടും നിർല്ലീനഭാവത്തോടുംകൂടി, പരിശുദ്ധജ്ഞാനൈശ്വര്യസമ്പന്നനായി, വിശിഷ്യ, പുണ്യാത്മാവായിരിക്കുന്നു എന്ന് ആകപ്പാടെ കിട്ടുന്നുണ്ടല്ലോ." ഇതിനു സ്വാമി ഇങ്ങനെ അറിയിച്ചു: "ഈ അർത്ഥം ആ ദേവപ്രതിനിധിസ്ഥാനത്തിനും പഴയ മഹിമയ്ക്കും വളരെ യോജിപ്പായിരിക്കുന്നു. ഇതൊന്നുമറിയാതെ ആരെല്ലാം എന്തെല്ലാം അബദ്ധങ്ങൾ ഗ്രന്ഥമുഖങ്ങളിൽ ഘടിപ്പിച്ചു!"

മകരം 27: "നമ്മുടെ പഴയകമ്പനി മുതലായതിന്റെ ഇടങ്ങേറൽ നിമിത്തം ഭരണസൂത്രത്തിന്റെ അംശങ്ങൾക്കു പല തട്ടുകേടുകളും പറ്റിയിട്ടുള്ള ഇക്കാലത്ത് അന്തര്യാമിസാക്ഷിതയിൽ സ്വകൃത്യം നീതിനിപുണമായും നിർഭയമായും നിർവഹിക്കുന്ന ധീരാഗ്ര്യനും ഗുണജ്ഞനും ആയ ഒരു മാന്യനെ കാണ്മാനിടയായി. അകാര്യശങ്കവിട്ടു ദുർദ്ദാന്തനായിനിന്ന് ഏതുരന്ധ്രത്തിലും കൈയിട്ടു സർവഥാ കുപ്രസിദ്ധിക്കുപാത്രമായ ഒരാചാര്യവര്യന്റെ കുസൃതികളെപ്പോലും, രാജ്യത്തിന്റെയും ജനഹിതൈകതാനമാനസനായ പൊന്നുതിരുമേനിയുടെയും പേരിലുള്ള മമത്വാഭിനിവേശത്താൽ ധിക്കരിക്കുന്നതിനു ധൈര്യപ്പെട്ടിട്ടുള്ള ടി ധീരന്റെ നീതിനിഷ്ഠയേയും സ്വതന്ത്രനിലയേയും ആരുംതന്നെ വാഴ്ത്തുകയില്ല! സേവാകവചിത രാജപുരുഷപ്രഭുസംഹതിയുടെ നിദേശങ്ങളെ ദൂരോത്സാരണം ചെയ്യുന്നതിനാലും സ്ഥിര

പ്രകൃതിയാലും വല്ലവർക്കും രസക്ഷയം തോന്നുമെങ്കിലും ഇദ്ദേഹത്തിന്റെ ദീനദയാപരതയെങ്ങനെ പ്രശംസാർഹമല്ലാതെ പോകും! ഇദ്ദേഹം ഈയിടെ കാലത്തിനടുത്തവിധം മതനിഷ്ഠനുംകൂടി ആയിക്കാണുന്നതിൽ പ്രത്യേകം സന്തോഷിക്കുന്നു."

ഈ പറഞ്ഞതു രജിസ്ട്രേഷൻ ഡയറക്ടർ ശ്രീമാൻ കെ. പരമേശ്വരൻപിള്ള ബി. എ. ബി. എൽ. അവർകളെക്കുറിച്ചാണ്. ഇവിടെ നടന്ന സംഭാഷണം വേദാന്തം സംബന്ധിച്ചാണെങ്കിലും വളരെ ഒഴുക്കനായതിനാൽ ഉദ്ധരിക്കാതെ വിട്ടതാകുന്നു. ഈ മാന്യൻ ശ്രീമദ്വിവേകാനന്ദസ്വാമികളുടെ പ്രസംഗങ്ങൾ വായിക്കുന്നുണ്ടെന്നറിയിച്ചതിൽ അതെല്ലാം സാരസമ്പൂർണ്ണങ്ങളെന്നും വിശിഷ്യ ജ്ഞാനയോഗം സിദ്ധാന്തതലസ്പർശിതന്നെയെന്നും സ്വാമി അഭിപ്രായം പറഞ്ഞു. ഉപക്രമ്യമാണമായ 'സദ്ഗുരു'വിൽ സ്വാമി കാരാടന്റെ മദമർദ്ദനത്തിനു വക വെച്ചിട്ടുണ്ടെന്നു സ്വാമി പ്രസ്താവിച്ചതിനെ ഇദ്ദേഹവും മറ്റൊരു മാന്യബിരുദശാലിയും അഭിനന്ദിക്കയും ചെയ്തു എന്നു കാണുന്നു.

മറ്റൊരു മാന്യനെക്കുറിച്ചു ഡയറിയിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു: ഈ യാത്രയിൽ ഹൈക്കോടതിവക്കീൽ പി. കരുണാകരമേനോൻ അവർകൾ ബി. എ. ബി. എലിനെകണ്ട് അന്യാർത്ഥമായി ഒരു സംഗതിയുടെ നിർണ്ണയം വരുത്തി. പല പല 'ലാവിദഗ്ദ്ധന്മാരോടു ചോദിച്ചിട്ടും പ്രശ്നപരമ്പരകൊണ്ടും അതൃപ്തികരമായ ഉത്തരംകൊണ്ടും കുഴക്കിയിരുന്നതരം നിയമഭാഗനിബദ്ധസംശയം ഇദ്ദേഹം പലപ്പോഴും തീർത്തുതന്നിട്ടുള്ളതിനാൽ പുനഃപുനരായിദ്ധന്യവാദം പറഞ്ഞുകൊള്ളുന്നു. കടംകഥയുടെ കാര്യത്തിലെന്നപോലെ തീർച്ചയായ സമാധാനം-ഉത്തരം-എത്ര ലഘുവിൽ മനസ്സിലാക്കിത്തരുന്നു! സർവസമ്മതനായ ഇദ്ദേഹത്തിനു ദ്രവ്യാദിയിലെ അലംഭാവവും ഗുണഗണങ്ങളും ഓർക്കുമ്പോൾ ടിനാമം കല്പിച്ചത് ഈശ്വരപ്രേരണയാലാകണം."

കുംഭം 4: ഇന്നു സ്വാമിക്കു കിട്ടിയതായ ഒരു കത്തു താഴെചേർക്കുന്നു.

തിരുവനന്തപുരം

ശിവമയം

സദ്ഗുരുചരണം ശരണം.

കൃപാപുരസ്സരം അയച്ചുതന്ന ബ്രഹ്മാഞ്ജലി മുതലായ പുസ്തകങ്ങൾ കിട്ടി. വായിച്ചുവരുന്നുണ്ട്. പകർത്തിക്കൊണ്ടയയ്ക്കേണ്ടത് അപ്രകാരം ചെയ്തുകൊള്ളാം. ഇതുകളെ അയച്ചു തരുന്നതിലേക്കുണ്ടായ കൃപയും ഇവയെ വായിച്ചാനന്ദിച്ച് അനുഷ്ഠിക്കുമാറുണ്ടായ അനുഗ്രഹവും മനോനാശമാർഗ്ഗത്തൂടെ ഒന്ന്, അനേകം ഉണ്ട്. ഇല്ല ഇത്യാദിഭേദഭാവനകളിൽനിന്നും അതീതവും നിത്യവുമായിരിക്കുന്ന അഭയബ്രഹ്മാനന്ദാനുഭൂതി സ്ഥിരമായി ഭവിക്കുന്നതുവരെ മാതാവും പിതാവുമായി എന്റെ ഹൃദയതല്പത്തിങ്കൽ ഏകബോധരൂപമായി രമിച്ചുകൊണ്ടിരിക്കുമാറാകണം.

അവിടുത്തെ കരുണയാൽ എന്റെ ഉദരരോഗം ശമിച്ചുവരുന്നുണ്ട്. താമസിയാതെ പൂർണ്ണസുഖം കിട്ടി എന്നുള്ള വാർത്ത അറിയിച്ചുകൊള്ളാം.

അച്ഛനു ദീനമായതുകൊണ്ടു മറുപടി അയയ്ക്കാൻ കഴിയാത്തതാണ്. അപരാധമല്ല.

എല്ലാ അബദ്ധങ്ങളെയും തിരുത്തി സുബദ്ധങ്ങളാക്കി സ്വീകരിക്കുന്ന സ്ഥാനത്തിങ്കൽ ബോധിപ്പിക്കുന്ന വിഷയത്തിൽ അബദ്ധങ്ങളെക്കുറിച്ച് ഭയംതോന്നുന്നില്ല.

എന്ന്

ആദരപൂർവം ചെല്ലമ്മ

P. S. പുസ്തകം വന്ന കാര്യം സ്വാമിതിരുവടിയെ അറിയിച്ചതിൽ ഇപ്രകാരമാണ് അരുളിച്ചെയ്തത്. 'അമ്പൊ! ഇത്ര കറാലൊ. അങ്ങു ചെന്നെത്തിയോ. അതോ വഴിയിൽനിന്നു തന്നെ കിട്ടിയോ? എനിക്ക് ഇങ്ങനെ പെടലിയിൽ കാലടിച്ച് മൂക്കുംവായും പിടിച്ചപോലെ കഴികയില്ല. മനുഷ്യർക്ക് കുറെ അയവുവേണ്ടേ? ഒന്നു പറഞ്ഞുപോയെന്നു വിചാരിച്ച് ഇത്ര വിടുവിടുപ്പൊ. പതുക്കെ ഒന്നുരണ്ടു മൂന്നുമാസം കഴിഞ്ഞേ അയയ്ക്കൂ എന്നാണ് ഞാൻ കരുതിയത്...തിരിച്ചയക്കണമെങ്കിൽ അങ്ങനെയാകട്ടെ. അക്കറാലിനു ഇക്കറാൽ" എന്ന് ചിലതെല്ലാം പറഞ്ഞു ചിരിച്ചു. ശുഭം.

സ്വാമിതിരുവടിയുടെ മധുരോക്തിമസൃണമായ വാഗ്വിലാസം എത്ര ചമൽക്കാരകാരിയാണെന്ന് പറയേണ്ടതില്ല. പ്രഭാഷണങ്ങളുടെ തത്വതലസ്പർശിത്വംപോലെ ഫലിതോക്തി ഏവർക്കും ശ്രോത്രപീയൂഷഗണ്ഡൂഷമായിരിക്കുമെന്നു പറഞ്ഞാൽ അതു രോമന്ഥവർത്തനമാകുമോ എന്നു ശങ്കിച്ച് അതിനൊരുങ്ങുന്നില്ല. ദുർല്ലഭമായി കിട്ടിയ ആ ഭാഗം കളയേണ്ട എന്നു കരുതി അതുംകൂടി ഉദ്ധരിച്ചതാണെന്ന് ആ ദിവ്യാമൃതരസായനഹൃദയം ക്ഷമിക്കുമെന്നു കരുതുന്നു. പുസ്തകം മടക്കി അയയ്ക്കുന്ന കാര്യം പറഞ്ഞത് അവിടുത്തെ ആജ്ഞാനുസാരം അയച്ചുകൊടുത്ത ആത്മപുരാണത്തെ സംബന്ധിച്ചാണ്.

അനന്തരം സ്വാമിയയച്ച മറുപടി:

കരുനാഗപ്പള്ളി

കുംഭം 5

ശിവമയം

പ്രിയസഹോദരാഗ്ര്യാഃ!

സപ്രശ്രയമയച്ച എഴുത്ത് ഇന്നലെകിട്ടി. അത് ആപാദാഗ്രം ചകചകായമാനവാഗർത്ഥജടിലവും ചിത്താർദ്രതാപുടിതവും സർവ്വോപരി സിദ്ധാന്തരസാനുവിദ്ധവും ആയി കാണുകയാൽ എങ്ങനെ സന്തോഷം പ്രദർശിപ്പിക്കേണ്ടൂ എന്നു കുഴങ്ങുന്നു. ആദ്യഖണ്ഡിക പരപ്രേമാസ്പദനായ അന്തര്യാമിയോടു സാമരസ്യമടഞ്ഞിട്ടുള്ള ഒരു ചിത്തത്തിൽനിന്നു പ്രവഹിച്ചതെന്ന് തോന്നത്തക്കവിധം അത്ര മാധുരീമസൃണമായിരിക്കുന്നു എന്നു വിശിഷ്യവക്തവ്യമാണ്. എല്ലാംകൂടി നോക്കുമ്പോൾ നിദ്രോന്മുഖമായ ബാലചിത്തംപോലെ മനസ്സ് മൂകീഭാവമൊ അന്തർമുഖതയൊ കൈക്കൊള്ളൂ എന്നു തോന്നുകയാലാണ് കുഴങ്ങുന്നത്. അതങ്ങിനെയിരിക്കട്ടെ.

പൂർണ്ണസ്വസ്ഥനല്ലാതിരിക്കുന്ന ശ്രീമത്താതപാദനിൽനിന്നു പ്രതിപത്രം പ്രതീക്ഷിച്ചില്ല. വിലാസം അങ്ങനെയാക്കിയത് മര്യാദയേ പുരസ്കരിച്ചാണ്. ആകയാൽ അപരാധിത അവിടെ ശങ്കിക്കയില്ല.

നാഡീകന്ദത്തിങ്കലെ ബീജം സംബന്ധിച്ച് ഒരു പരിഷ്കാരം അത്യാവശ്യമായിരുന്നു. എഴുത്തു വരട്ടെന്നു കരുതുകയാണ് ചെയ്തത്.

കരുണാപയഃപയോധിയായ സ്വാമിതിരുവടി അരുളിയ ഭാഗങ്ങളുടെ പ്രവാഹമഹിമയാലാണ് മുൻപറഞ്ഞനിലയിൽനിന്ന് കരണങ്ങൾ ബഹിസ്ഫൂർത്തിയടഞ്ഞ് ഇത്രയും പറയാനിടയായത്.

എന്ന് സ്വന്തം (ഒപ്പ്)

മീനം 3. ജി. രാമൻമേനോൻ അവർകൾ എം. എ. ബി. എലിന്റെ ഒരെഴുത്തുകിട്ടിയത് ഉദ്ധരിക്കുന്നു:

പുതുപ്പള്ളി

ശ്രീ.

മാന്യമഹാത്മാവെ

....പ്രജാസഭയ്ക്ക് ഞാൻ തിരുവനന്തപുരത്ത് പോയിരുന്നില്ല... നിയമനിർമ്മാണസഭാ പരിഷ്കാരത്തിനായി ദിവാൻജി അവർകളെ സന്ദർശിച്ച പ്രതിനിധിസംഘത്തിൽകൂടെ പോയിരുന്നു. അന്ന് ഒരു ദിവസംമാത്രം 10 മണി മുതൽ തിരുവനന്തപുരത്ത് താമസിച്ച തിനാൽ സ്വാമി അവർകളെ കാണാൻ തരപ്പെട്ടില്ല. സ്വാമി അവർകളുടെ തിരുവനന്തപു രത്തെ മേൽവിലാസം ശരിയായി അറിയിക്കണമെന്നപേക്ഷിക്കുന്നു.

തിരുവിതാംകൂറിലും കൊച്ചിയിലും ഭിന്നവർഗ്ഗക്കാർ തമ്മിലുള്ള നില വളരെ വ്യസന കരമായിരിക്കുന്നുവെന്നു തോന്നുന്നു. സംഭവങ്ങൾകൊണ്ടുള്ള ഊഹമാണ് ഇത്. മനു ഷ്യർക്ക് നല്ല ബുദ്ധിയുണ്ടാകട്ടെ എന്ന് ഈശ്വരനെ പ്രാർത്ഥിക്കുന്നതിൽ അവിടുത്തെ പ്പോലുള്ളവർ സഹകരിക്കുന്നുണ്ടല്ലോ. മനുഷ്യത്വമെന്ന ജാതിയും ന്യായബോധമെന്ന മതവും ക്രിസ്ത്യൻ, നായർ, ഈഴവൻ മുതലായ പദങ്ങളിൽ അന്തർഭവിച്ച ജാതിമതാദി കളെക്കാൾ പ്രധാനമാണെന്നുള്ള ബോധം സാമാന്യജനങ്ങളുടെയിടയിൽ പരത്താൻ ശ്ര മിച്ചാൽകൊള്ളാം.

(ഒപ്പ്)

മീനം 7. സ്വാമികളുടെ മറുപടി:

കരുനാഗപ്പള്ളി

ശ്രീ

മാന്യമഹാനുഭാവ!

സസ്നേഹമയച്ച എഴുത്തു കിട്ടി. വളരെ സന്തോഷമായി

...വല്ല ഒരു വ്യക്തിയെ സംബന്ധിച്ചും സങ്കല്പപ്രാർത്ഥനാദികൾ ഫലിക്കാമെന്നല്ലാതെ ഭൂലോകംതന്നെ ഇളകിവശായിരിക്കുന്ന ഇക്കാലത്ത് ഭിന്ന'പ്രകൃതി'കളായ മനുഷ്യർക്ക് നല്ല ബുദ്ധിയുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നത് അന്തര്യാമിയിൽ പദമൂന്നുകയോ ഫലി ക്കുകയോ ചെയ്യുമെന്നുള്ളതിൽ ശാസ്ത്രസമ്മതിയില്ലെങ്കിലും ലോകാതിഗമാംവണ്ണം വിശാ ലവും ജനക്ഷേമൈകദീക്ഷവും ആയ അവിടുത്തെ ഹൃദയത്തോടൊത്തു ഞങ്ങളും ഭാവ നചെയ്യുന്നു. ഇൻഡ്യയിലെ ഹിന്ദുക്കളും മഹമ്മദീയരും മതാചാരമര്യാദകളെ ഭഞ്ജിക്കാതെ ഏകോദര്യന്മാർക്കൊപ്പം കഴിഞ്ഞുകൂടുകയും കാര്യക്ഷമമായി പ്രവർത്തിക്കയും ചെയ്യു മ്പോലെ സർവത്രസകലരും സഹകരിക്കട്ടെ എന്നാണ് പ്രാർത്ഥനയുടെ രൂപം.

ജാതിയുടെ അർത്ഥം മനുഷ്യത്വത്തെ ആകെ ഒന്നായി സംവേഷ്ടിക്കുന്നു ഒന്നെന്ന മാത്രമേ കരുതേണ്ടതുള്ളൂ. അതിൽ പരമാർത്ഥദൃഷ്ടിക്കു പക്ഷാന്തരമില്ല. അങ്ങനെ ഞങ്ങൾ സ്ഥാപിച്ചിട്ടുമുണ്ട്. ജാതിനിഷ്ഠ ഗൃഹങ്ങളിൽനിന്ന് ധ്വംസിക്കണമെന്നു തട്ടിമൂ ളിക്കുന്ന പ്രമാണികളോ രൂപാന്തരത്തിൽ ഫലമാകാംക്ഷിക്കുന്ന വ്യവഹാരോപജീവികളോ മറ്റൊക്കെ പറയുമ്പോലെ വ്യാവഹാരികജാതി ഗൃഹാദ്ബഹിഷ്കരിക്കണമെന്നും വർണ്ണ

സാംകര്യം വരുത്തണമെന്നും ഗുണദോഷിക്കുന്ന കാര്യം ഉണ്ടാകയില്ലെന്നേയുള്ളൂ. കാര്യ ബോധം എന്ന ഒരു മതംകൂടി മനുഷ്യർക്ക് പൊതുസ്വത്തായി വയ്ക്കാമെന്നല്ലാതെ ആ വിചാരം സാക്ഷാൽ മതത്തിനു ബാധകമായി തെറ്റിദ്ധാരണ വന്നുകൂടെന്നുണ്ട്. ക്ഷോഭ ത്തിൽനിന്ന് ജനതയെ സംരക്ഷിക്കാനായിട്ടെങ്കിലും, ആചാരത്തിൽ ജീവിക്കുന്നവർക്കും കലഹശൗണ്ഡന്മാർക്കും മാന്യപൗരൻ ഈയിടെ ചെയ്യുന്ന ഉപദേശം നിരന്തരം രാഷ്ട്രീ യത്തിലെന്നപോലെ വളരെ ശ്ലാഘ്യമായിട്ടുണ്ടെന്നു സന്തോഷിക്കുന്നു....

എന്ന് സ്വന്തം

എൻ. തീർത്ഥസ്വാമി

മീനം 10: ഇതിനിടയിൽ "നാട്യകലാവിചക്ഷണനനും വിശ്രുതനും **പരിശുദ്ധവൃത്തിയും** ആയ മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കരുടെ ചില പ്രധാനവേഷങ്ങൾ (കാലകേയവധത്തിലെ അർജ്ജുനൻ, കിർമ്മീരവധത്തിലെ ധർമ്മജനെന്നിവ) കണ്ടു" എന്നും "വിദ്യാഭ്യാസകാ ലത്ത് താമസിച്ചിരുന്ന ഭവനത്തിലെ പ്രധാനിയും, കഥകളിപ്രിയനും, പ്രതിദിനമെന്നപോലെ വിവരണസഹിതം ചൊല്ലിയാടിക്കാണിച്ചുതരുന്ന ചതുരനുമായ അച്യുതമേനവനോടു കൂടി മാടക്ഷ്മാപാലരാജധാനി മുതലായിടത്തുവച്ച് ചെറുപ്പം മുതൽക്ക് സുപ്രസിദ്ധവേ ഷക്കാരായ കാവുങ്കൽ കുഞ്ഞുകൃഷ്ണപ്പണിക്കർ, കേശവക്കുറുപ്പ് മുതലായവരുടെയും മറ്റും 'ആട്ടം' ബഹുധാകണ്ടു യൗവനാരംഭത്തിലെ തൃപ്തിയടഞ്ഞ് 28 വർഷമായി ഇങ്ങനെയുള്ള കാര്യങ്ങളിൽനിന്ന് വിരമിച്ചിരിക്കുകയായിരുന്നു എങ്കിലും ഈ മനുഷ്യന്റെ വേഷംകൂടി ഒന്നു കാണേണ്ടതാണെന്നു ടി കലയിൽ നിലീനനായ പരമാനന്ദനാഥൻ മുതലായവർ പറകയും പണിക്കരാശാനും അങ്ങനെ ആശയുള്ളതായറികയും ചെയ്ക യാലാണ് അതിനൊരുങ്ങിയത്" എന്നും പറയപ്പെട്ടിരിക്കുന്നു. സ്വാമിക്കുണ്ടായ അഭിപ്രാ യത്തെപ്പറ്റി ആരാഞ്ഞതിൽ ചോദിക്കാൻ സൗകര്യമുണ്ടായില്ലെന്നു ചിലർ പറഞ്ഞതി നാൽ ടി തന്നെ അടുത്തൊരുദിവസം കണ്ട് ഇംഗിതം വെളിപ്പെടുത്തിയപ്പോൾ സ്വാമി ഇങ്ങനെ പറഞ്ഞു:- "പരക്കെ ഒരുപോലെ സമ്മതി ലഭിച്ചിട്ടുള്ളതിൽ അഭിപ്രായം വേണ മെന്നില്ല."

പണിക്കരാശാൻ: "പലരും പറയുംപോലല്ലല്ലോ."

സ്വാമി: "എനിക്കു നല്ലപോലെ തൃപ്തിയായി. രസഭാവവ്യഞ്ജനാദി ഹൃദയാകർഷക മായിരുന്നു. അഭിജ്ഞപരിണൂതഭാഗങ്ങളെ എടുത്തു പറയുന്നില്ല. സാധാരണയാരുംതന്നെ കണ്ടുപിടിച്ചു കാണുകയില്ലെന്നൂഹിക്കുന്ന ജാതി ഒന്നുപറയാം; ഇന്ദ്രന്റെകൂടെ അർദ്ധാ സനമവലംബിച്ചിരുന്നപ്പോൾ, അന്തർമ്മുഖാവസ്ഥയിലുണ്ടാകുന്ന പരബ്രഹ്മനിർവൃതി ആശാൻ അഭിവ്യക്തമാക്കി എന്നുള്ളതാണ് ആ സംഗതി. ഭീഷ്മരുടെ ധ്യാനവേളയിൽ ഭഗവാൻ കൈക്കൊണ്ടതായ ആ അവസ്ഥയെ ഞാനും അനു..., പിന്നെ സ്വർഗ്ഗീയസ്ത്രൈ ണഗോഷ്ടി പ്രദർശനവേളയിൽ പുരുഷവേഷക്കാരനാണു നടിക്കുന്നതെന്നുപോലും തോന്നിയില്ല - എന്നാൽ തക്കതായ ഒരു സ്ത്രീപാർട്ടുകാരനില്ലാത്തതിൽ അല്പം ഒന്നുണ്ട്."

ആശാൻ: "രസപ്രകടനം ശരിയായില്ലെന്നുണ്ടോ?"

സ്വാമി: "അതു വേണ്ടില്ല. ഇവിടെ നാലുപേരുണ്ടല്ലോ. ചുണ്ടിന്റെ താരതമ്യം നോക്കുക. അവിടെത്തന്നെ അയാൾക്കുള്ള വൈകല്യം. പിന്നെ അഭ്യാസവും കുറച്ചുപോരാ."

ആശാൻ: "രണ്ടും ശരിയാണ്. ആദ്യത്തേതു വിദഗ്ദ്ധന്മാർ കാണുന്ന ഒന്നുതന്നെ."

മീനം 20: "ജെയിംസ്ബാസ്വെൽ എഴുതിയതും ചരിത്രജാതിയിൽ അഗ്ര്യസ്ഥാനമർഹിക്കുന്നതെന്നു പ്രസിദ്ധവും ആയ ഡോക്ടർ സാമുവൽ ജാൺസൻ എൽ. എൽ. ഡിയുടെ ജീവചരിത്രം വായിച്ചുതീർത്തു. ഇതിന്റെ പ്രസിദ്ധി, ലക്ഷണസമ്പത്തി മുതലായതിനെ ആധാരമാക്കി വായിച്ചു എന്നല്ലാതെ ഈ കൃതി രുച്യമായിത്തോന്നിയില്ല. അതിനുള്ളകാരണം നായകന്റെ പേരിൽ മമത്വാവേശക്കുറവാണ്. അദ്ദേഹം വിശ്വാതിശായിവിദ്യാവിഭവനായിരുന്നിട്ടും മതവിഷയത്തിൽ വെറും ഒരന്ധവിശ്വാസിയുടെ നിലയിലിരിക്കുന്നല്ലോ എന്ന പ്രതീതിയാണ് അഭിനിവേശത്തെ അങ്കുരാവസ്ഥയിൽതന്നെ സ്തംഭിപ്പിച്ചത്. ജാൺസൻ തത്വജ്ഞാനകലയിൽ അപരോക്ഷനിഷ്ഠ ലഭിക്കാത്ത ബഹിർമ്മുഖനാണെന്നുള്ളതിനെപ്പറ്റി ക്ലേശലേശമില്ല. ഈദൃശയഥാർത്ഥശാസ്ത്രവിഷയത്തിൽ പരോക്ഷനിലയെങ്കിലും ആ മാന്യനില്ലല്ലൊ എന്നാണു പരിക്ലേശിക്കുന്നത്. ഇതിനു പല തെളിവുകളുമുണ്ട്. ഒരുദാഹരണമെടുക്കാം. 'ചിത്തവൃത്ത്യുല്ലിഖിതമായ (നിലയില)ല്ലാതെ യാതൊരു പദാർത്ഥത്തിനും സ്ഥിതിയില്ല' (എല്ലാം മനോമയമാണെന്നു സാരം) എന്നു പറയുന്ന ഡോക്ടർ ബെർക്കിലെയുടെ തത്വജ്ഞാനശാസ്ത്രശാഖയെക്കുറിച്ചു പ്രസ്താവിച്ചയാളോടു ജാൺസൻ ഇങ്ങനെ പറയുന്നു:- 'സുഹൃത്തേ! ഞങ്ങളെപ്പിരിഞ്ഞു പോകരുതെന്നു പ്രാർത്ഥിക്കുന്നു; എന്തെന്നാൽ, ഞങ്ങൾ ഒരുവേള താങ്കളെക്കുറിച്ചു വിചാരിക്കാൻ വിട്ടുപോയെന്നും തന്മൂലം താങ്കൾ ഇല്ലാതായിത്തീർന്നുവെന്നും വന്നേക്കും.'

ജാൺസന്റെ അഭിപ്രായങ്ങൾ എന്തായാലും അവയ്ക്കു വളരെ വിലയുള്ളതായി ഒരു ഗണനയുണ്ടെങ്കിലും ചിലപ്പോൾ 'ആന കടമ്പ കടന്ന'തുപോലെ ഒരു പ്രതീതിയുണ്ടാകുന്നു. ഇങ്ങനെ ഇരിക്കകൊണ്ടല്ലയോ ഡോക്ടർ തോമസ് ബർക്കിനെപ്പറ്റി പറഞ്ഞതിനോടും മറ്റും ചരിത്രകാരൻ വിഘടിച്ചുകാണുന്നത്! ജാൺസൻ സമ്മതിച്ചവരായി അധികംപേരെ കാണുമെന്നു തോന്നുന്നില്ല. എങ്കിലും ഉള്ളതുകൊണ്ടു തൃപ്തിപ്പെടാം. 'ദൈവികജ്ഞാനത്തിലും കലാശാസ്ത്രപ്രതിഷ്ഠയിലും പ്രശംസാർഹജീവിതത്തിലും കേമൻതന്നെ. ഇങ്ങനെ ഒരു യോഗ്യപുരുഷനെ അപൂർവമായേ കാണ്മാൻ കഴിയൂ' എന്നു മിസ്റ്റർ ലാങ്ടനെപ്പറ്റിയും 'ദുഃസാധ്യമായ മട്ടിൽ പഠിച്ചവരായി ചില വിദ്വാന്മാരുണ്ട്; വേറെ ആരുമില്ല' എന്നു ബെന്റ്ലെ ക്ലാർക്ക് എന്നീ രണ്ടു വിദഗ്ദ്ധന്മാരെ ഊന്നിയും ജാൺസൻ നല്ല അഭിപ്രായം പറയുന്നുണ്ട്. ഇത് 'ദ്വിത്രാ ഏവ കവയഃ, ദ്വിത്രാണ്യേവ കാവ്യാനി' എന്നു ധ്വന്യാചാര്യൻ പറഞ്ഞതിനോട് ഏകദേശം സമാനയോഗക്ഷേമമായിരിക്കുന്നു. ജാൺസൻ ഒരാളെ ഇടിച്ചുപറയുമ്പോൾ അയാളുടെ പ്രശസ്തിമൂലസ്തംഭംകൂടി ഇളകത്തക്കവണ്ണം അത് അതികർക്കശമായിത്തന്നെ ഇരിക്കും. ജാൺസൻ ഒരു ഭയങ്കരനായ ചങ്ങാതിയാണെന്നു ഒരാൾ അഭിപ്രായപ്പെടാനിടയായി എന്നു വരികിലും ആയതു 'ശുദ്ധഗതിക്കാർക്കു സാധാരണമായ ജാതിയിലുള്ള ഭാഷണവ്യഗ്രതയിലെ ഘുർഘുരസ്വരാദിബാഹ്യപ്രകൃതിചിഹ്നംകൊണ്ടുണ്ടായതെന്നും, ആ രീതിയിൽ മുഖംനോക്കാതെ ഏതും വെട്ടിവിടുന്നതും കുറച്ചു ആത്മാധിക്യം ഭാവിക്കുന്നതും അതിനു തെളിവായെടുക്കാമെന്നും രൂഢമായിരിക്കുന്നു. സ്വാധിക്യമെന്നത് അന്യനിഷ്ഠ പരാക്രമം' സഹിക്കായ്കയെന്നേ വിവക്ഷിക്കുന്നുള്ളൂ. എന്തെല്ലാമായാലും.'

വിപശ്ചിതാമപശ്ചിമേ വിവാദകേളിനിശ്ചിതേ
സപത്നജിത്യയത്നമേവ രത്നഖേടദീക്ഷിതേ
ബൃഹസ്പതിർന്നജല്പതി പ്രസർപ്പതി ക്വ സപ്പരാ-
ഡധോമുഖ ശ്ചഷണ്മുഖശ്ചതുർമ്മുഖശ്ച ദുർമ്മുഖഃ

'വിരിഞ്ചിപ്രപഞ്ചേ പ്രപഞ്ചപ്രസിദ്ധം
പ്രബന്ധം നിബന്ധം മദന്യഃ കവിഃ ക'ഃ
'വാചാമാചാര്യതായാഃ പദമനുഭവിതും കോസ്തി ധന്യോമദന്യഃ,
'മാമദൃഷ്ട്വാ ഗതഃസ്വർഗ്ഗമകൃതാർത്ഥഃ പതഞ്ജലിഃ'

ഇത്യാദിയൊന്നും ജാൺസൻ പറഞ്ഞില്ലല്ലോ.

'കുർവേ ഗർവോദ്ധതസ്യ പ്രതിവദിതുരഹം ഭാരതീമപ്യ സാധ്വീം
സാധ്വീം, സാധ്വീമസാധ്വീം'

എന്ന മാതിരിയും ഇല്ല. പിന്നെയുണ്ടെങ്കിൽ,

വിദ്വാംസോ വസുധാതലേ പരവചഃശ്ലാഘാസുവാചായമാഃ

എന്ന ഒരു വിദ്വൽസാമാന്യനയമാണത്. ഓരോ വിഷയത്തിൽ കൂടുതലായി പ്രവർത്തിക്കാൻ ശക്തിസമ്പത്തിയുള്ളവർക്കു ഇങ്ങനെ എന്തെങ്കിലും അന്യനു വകവച്ചുകൊടുക്കുന്നതിൽ കുറച്ച് **'ഉൾവരുത്തം'-വൈമനസ്യം**-കാണുന്നുണ്ട്. ആകയാൽ അതു സാരമില്ല.

ജാൺസന്റെ ഉപദേശാനുവാദവാക്യങ്ങളിൽ - "ഏറ്റവും നിസ്സാരജീവപ്രാണിയായിട്ടുള്ള **മനുഷ്യന് അതി നിസ്സാരമായി ഒന്നുമില്ല'** എന്നതിലെ ഉത്തരഭാഗത്തേയും 'മരണവേളയിലേക്കു കെട്ടി നേടിവയ്ക്കുന്നതിനേക്കാൾ ആഢ്യമാതൃകയിൽ ജീവിതം നയിക്കുന്നത് ശ്രേഷ്ഠമാണ്" എന്നതിനേയും ഞാൻ സവിശേഷം ശ്ലാഘിക്കുന്നു. അഭിജ്ഞനായാലും അനഭിജ്ഞനായാലും പ്രമാണാദികളെ സ്വീകരിക്കുന്നതു അവരവരുടെ ഇഷ്ടപ്രകാരമാണല്ലോ. പക്ഷെ, അഭിജ്ഞൻ പത്ഥ്യം - പരിണാമരുചിരം - ആയതിനെയും അജ്ഞൻഹിതം - ആരംഭസുഭഗം - ആയതിനെയും പ്രാരബ്ധവലിയാൽ വരുന്നതിനെക്കൂട്ടേണ്ട) പ്രാധാന്യേന അംഗീകരിക്കുമെന്നൊരു ഭേദമേ ഇരിക്കൂ. മുമ്പുദ്ധരിച്ചതിൽ ആദ്യത്തേത് എനിക്കു സ്വതഃസിദ്ധവും രണ്ടാമത്തേത് നിയതിസൃഷ്ടമെന്നു കണ്ടു ഞാൻ താങ്ങിപ്പിടിക്കുന്നതുമാണ്. 'സ്വഭാവവിജയഃ ശൗര്യം' എന്നതിനെ പ്രത്യക്ഷരം ശരിപ്പെടുത്താൻ ഒരു പ്രയാസവുമില്ലെങ്കിലും അസാധ്യപദത്തിന് 'പദം ഇല്ലാതെ പോകുന്ന ഭയത്താലെന്നപോലെ, കണ്ണുമടച്ചുള്ള വ്യയത്തിൽ അത് അടിയുറപ്പിച്ചിരിക്കയാൽ അതിനു സാധകമായിട്ടാണ് താങ്ങിയത്. പ്രസിദ്ധഗായകന്മാർ സമ്മതിച്ചതരം സ്വരമാധുര്യമുള്ള ആൾക്ക് സംഗീതകലയിൽ കാണുന്ന അലംഭാവത്തിൽ അസാധ്യത്തിനു സ്ഥാനമില്ലായ്കയാൽ അതിവ്യാപ്തി ഉണ്ടാകുന്നില്ല. ടി ജാൺസന്റെ വാക്യങ്ങളിലാദ്യത്തേതിൽ, ഈശ്വരാപേക്ഷയാ മനുഷ്യൻ അപകൃഷ്ടനെങ്കിലും ആ പരംപൊരുളുമായി അവനു താരതമ്യത്തിനവകാശമില്ലെന്നും തൻമൂലം അതിലെ പൂർവ്വവിശേഷണം അനർത്ഥകമെന്നും മനുഷ്യൻ ഉത്തമജീവിയെന്നും ഉള്ള നിരൂഢാഭിപ്രായത്താലാണ് അവിടംവിട്ട് അപരഭാഗം മാത്രമെടുത്തത്. ഇങ്ങനെയൊക്കെ പറഞ്ഞുവെങ്കിലും നായകനെ ഞാൻ വളരെ ബഹുമാനിക്കുന്നുണ്ട്. ആയത്

"യദ്യദ്വിഭൂതിമത് സത്വംശ്രീമദൂർജ്ജിതമേവ വാ;
തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം"

എന്ന നയമനുസരിച്ചാണ്. ആ നിലയിൽ, പ്രഭാവമോ ധനമോ പുണ്യസമ്പത്തിയൊ വിദ്യയൊ തപസ്സൊ ശൗര്യമൊ ഔദാര്യമൊ ജ്ഞാനമൊ സമൃദ്ധമായിരിക്കയാൽ വിഭൂതിമത്തും ഓജസ്സൊ തേജസ്സൊ ബലമൊ പൗരുഷമൊ സമൃദ്ധമായിരിക്കയാൽ 'ഊർജ്ജിത'വും ഐശ്വര്യമൊ ബുദ്ധിയൊ വാക്പ്രസരമൊ കീർത്തിയൊ പ്രഭൂതമായു

ള്ളതിനാൽ 'ശ്രീമ'ത്തും ആയ സത്വ-പ്രാണി-ജാതം വന്ദനാഭ്യർഹണാർഹമാണല്ലോ. അതുകൊണ്ടാണ് ശ്രീഹർഷവിക്രമാദിത്യൻ, നെപ്പോളിയൻ ചക്രവർത്തി എന്ന രണ്ടു മഹാനുഭാവന്മാരെ കുലദേവതാനിർവിശേഷം ഞാനനുസ്മരിക്കുന്നത്."

മുൻഖണ്ഡികയിൽ ഉദ്ധരിച്ച പദ്യഖണ്ഡങ്ങളുടെ പൂർണ്ണരൂപം:-

"അനാരാധ്യ കാളീമനാസ്വാദ്യ ഗൌളീ-
മൃതേ ശബ്ദചൌര്യാ ദ വിനാ മന്ത്രസിദ്ധിം
വിരിഞ്ചിപ്രപഞ്ചേപ്രപഞ്ചപ്രസിദ്ധം
പ്രബന്ധം നിബന്ധും മദന്യഃ കവിഃ കഃ" (ഉദ്ദണ്ഡഃ)

'ആമൂലാദ്രത്നസാനോർമ്മലയവലയിതാ
ദാചകൂലാൽ പയോധേ-
ര്യാവന്തഃ സന്തികാവ്യപ്രണയനപടവ-
സ്തേ വിശംകം വദന്തു
മൃദ്വീകാമധ്യനിര്യന്മസൃണമദധുരി
മാധുരീഭാഗ്യഭാജാം
വാചാമാചാര്യതായാഃ പദമനുഭവിതും
കോസ്തി ധന്യോമദന്യഃ!' (പണ്ഡിതരാജജഗന്നാഥഃ)

'അഹോഭാഷ്യമഹോ ഭാഷ്യ
മഹോവയമഹോവയം
മാമദൃഷ്ട്വാ ഗതഃ സ്വർഗ്ഗ-
മകൃതാർത്ഥഃ പതഞ്ജലിഃ' (ശ്രീ ഭർത്തൃഹരിഃ)

'കുർവെ ഗർവോദ്ധതസ്യ...എന്നതിന്റെശേഷം...
ബുധവരസവിധേ ലക്ഷണേ ന ക്ഷണേന!
നാനാഭാസം-പ്രമാണം, പ്രമതി ഗതിവശാ-
ദപ്രമാണം പ്രമാണം
സച്ചാ-സച്ചാന്യദന്യന്നിശമയത ബുധാ
മച്ചരിത്രം വിചിത്രം

മേടം 6: താഴത്തോട്ടത്തു ഭാഗവതവായനയ്ക്കു ചേർന്നിരുന്ന ചില സന്ന്യാസിമാർകൂടി, ഇന്നു വിശേഷാലായി മഠത്തിലുണ്ടായിരുന്നു. ഓരോന്നു സംസാരിച്ചതിനിടയിൽ, സ്വാമിയുടെ ചെറുപ്പത്തിൽ ബാധിച്ചു ശമംപ്രാപിച്ചതെങ്കിലും സാധാരണ പരപ്രത്യക്ഷമാകാതെ അദ്യാവധി കാദാചിൽകതയാ അനുസ്മരിപ്പിക്കുന്നതായ ദീപനക്ഷയത്തെക്കുറിച്ചും മറ്റും പ്രസ്താവമുണ്ടായി. അപ്പോൾ (അവരിൽ) വൃദ്ധൻ കൈനോട്ടക്കാരുടെയും മറ്റും നയത്തിൽ, മുഖസ്തുതിയായി ഇങ്ങനെ സ്വാമിയോടറിയിച്ചു: "പൂർവസുകൃതംകൊണ്ടാണല്ലോ ഇങ്ങനെ എല്ലാ മേന്മയും സിദ്ധിച്ചത്. അടുത്ത ജന്മം ഇതിലുപരിയായിരിക്കും." "അങ്ങനെയെങ്കിൽ ഞാൻ ഇങ്ങനെയിരിക്കയില്ലായിരുന്നു - എന്റെ മട്ടിതായിരിക്കയില്ല" എന്നു മാത്രം പറഞ്ഞു കാര്യാന്തരവ്യഗ്രതയാൽ സ്വാമി ആ കാര്യം വിട്ടു. നാലഞ്ചു നിമിഷം കഴിഞ്ഞ് ഏകാദശിവ്രതത്തിന് ഏതോ പാകംചെയ്തുകൊണ്ടിരുന്ന ആ വൃദ്ധയോഗിയെ വിളിച്ചു കൂട്ടുകാരോടു കൂടിയിരുത്തിക്കൊണ്ടു സ്വാമി ഇങ്ങനെ തുടർന്നു: "മുൻപറഞ്ഞതിനു തക്കസമാധാനം നൽകാതിരുന്നാൽ അതൊരു വഞ്ചനകൂടി ആയേക്കും. സംസാരിക്കുന്നത് ഉള്ളിൽ തങ്ങത്തക്കവിധം ഇരിക്കണമെന്നുണ്ട്. അല്ലെങ്കിൽ സമാധാനം പറ

ഞ്ഞാൽ മതിയാകുമായിരുന്നു. തെറ്റിദ്ധരിക്കരുത് നിങ്ങളൊക്കെ (പരമാവധി) എത്രനാൾ ഈ വേഷംകൊണ്ടുനടക്കാനാണു വിചാരിക്കുന്നത്?"

വൃദ്ധ യോഗി: "ഓർക്കാതെ പറഞ്ഞുപോയതാണ്."

സ്വാമി: "അതിനെന്തു വിരോധം. ഇനി ഇത്തരംപക്ഷം ഉണ്ടാകരുതെന്നേ എനിക്കുള്ളൂ. ഇതിന്റെ അവശ്യം എന്താണ്? വടക്കോട്ടുപോയാൽ ഹിമവാനൊ ഉത്തരമഹാംബുധിയൊ വരെയല്ലാതെ (ഒന്നുംകുറിക്കാതെ) പോകുമൊ? ഇവിടെ വന്നതുതന്നെ ഒരു ലക്ഷ്യം വച്ചല്ലെ? ഉദ്ദിഷ്ടസ്ഥലമിന്നതെന്നും ഇന്ന സമയത്ത് അവിടെ എത്താമെന്നും ഒരു കുറി കാണുമല്ലോ. നിങ്ങളുടെ പ്രധാനലാക്കേതാണ്? അതിനെ എന്നടയാം? അതിനു സാധന മേത്?"

വൃദ്ധയോഗി: മുതൽപേർ: "ഇങ്ങനെയൊക്കെയിരുന്നാൽ സദ്ഗുരുകൃപകൊണ്ട് അങ്ങു ചെല്ലാമെന്നാണ്."

സ്വാമി: "ഇങ്ങനെയെന്നാൽ വസ്ത്രം കാഷായരക്തമാക്കി നടന്ന് ഈശ്വരഭജനം ചെയ്കയോ? സനൽകുമാരൻ അല്ലെങ്കിൽ ഭഗവാൻ ദക്ഷിണാമൂർത്തി ഉപദേശിക്കയോ അനുഗ്രഹിക്കയോ ഒക്കെ ചെയ്താലും വിചാരംകൂടാതെ 'ബ്രഹ്മസാക്ഷാൽക്കാര'മുണ്ടാവില്ല.

> 'ബ്രഹ്മസാക്ഷാത്കൃതിസ്ത്വേവം വിചാരേണ വിനാന്യണാം;
> ആപ്തോപദേശമാത്രേണ ന സംഭവതി കുത്രചിൽ'

എന്നാണു പ്രമാണം. അതുകൊണ്ട് വേല ചെയ്യണം. അതിന് അവധിയുമുണ്ട്.

> "ദാനം സ്വധർമ്മോ നിയമോ യമശ്ച
> ശ്രുതം ച കർമ്മാണി ച സദ്വ്രതാനി
> സർവേ മനോഗ്രഹലക്ഷണാന്താഃ
> പരോഹി യോഗോ മനസഃസമാധിഃ"

എന്ന പ്രമാണത്താൽ അനുഷ്ഠാനങ്ങളെല്ലാം 'ചിത്തപര്യാപ്തി' എന്ന സമതയെ പുരസ്കരിച്ചാണെന്നുറപ്പായിരിക്കുന്നു.

> 'സമാഹിതം യസ്യ മനഃ പ്രശാന്തം
> ദാനാദിഭിഃ കിം വദ തസ്യ കൃത്യം
> അസംയതം യസ്യമനോ വിനശ്യ-
> ദ്ദാനാദിഭിശ്ചേദപരം കിമേഭിഃ'

എന്നതുകൊണ്ട് അതു പരമപ്രയോജനമായി അന്വയവ്യതിരേകരൂപേണ സ്ഥാപിച്ചുമിരിക്കുന്നു. ആ നിലയിലാണ് ആത്മദർശനം.

> 'ദൃശ്യതെ ത്വഗ്രയാ ബുദ്ധ്യാ'
> 'മനസൈവാനുദ്രഷ്ടവ്യം'

എന്നെല്ലാം ശ്രുതി ഘോഷിക്കുന്നു. അങ്ങനെ വൃത്ത്യാരൂഢജ്ഞാനംകൊണ്ട് അവിദ്യ നശിച്ച് – 'അഹം ബ്രഹ്മാസ്മി' എന്നനുഭവം സിദ്ധിച്ച്–സ്വയംപ്രകാശചിന്മാത്രവടിവാകും. അവിടെ വൃത്തിജ്ഞാനം തപ്തലോഹപീതാംബുന്യായേന – ദഗ്ദ്ധലോഹസ്ഥമായ നീരിനോടൊപ്പം – വിലയിക്കയാൽ ത്രിപുടിയുടെ ഗന്ധമാത്രവും ശേഷിക്കില്ല. ആയവസ്ഥ

സിദ്ധിച്ചാൽ മോക്ഷം വേണ്ടെന്നുപേക്ഷിച്ചാലും കൈവല്യം സിദ്ധമായിരിക്കും എന്ന് ആചാര്യസ്വാമി സ്ഥാപിച്ചിട്ടുണ്ട്."

വൃദ്ധയോഗി: "പ്രായാധിക്യത്താൽ മറന്നതെല്ലാം ഇപ്പോൾ ഓർമ്മയിൽപ്പെട്ടു."

യുവസന്യാസി: "ഇതെല്ലാം മഹാത്മാക്കളുടെ അനുഗ്രഹംകൊണ്ടേ അറിവാൻ കഴിയൂ. ബ്രഹ്മഗീതയിലും ഇതിനെപ്പറ്റി പറയുന്നുണ്ട്." ഈ ഒടുവിൽ പറഞ്ഞത് ഈയിടയ്ക്ക്ടിയെ ബാധിച്ചിട്ടുള്ള ഒരു ജാതി 'പൊക്ക'ത്തിന്റെ വികൃതിത്തമാണ്.

മേടം 20: "ഥാക്കൂർഖാൻചന്ദ്രവർമ്മജിയുടെ Christ a Myth - മിത്ഥ്യാപുരുഷനായ ക്രിസ്തു - എന്ന പുസ്തകം വായിച്ച് ഒരു നിരൂപണം എഴുതിത്തീർത്തു.

ഇത് 'സദ്ഗുരു' മാസികയുടെ മൂന്നാംലക്കം ഇടവം സഞ്ചികയിൽ 'വിദ്യാബൃഹസ്പതിപണ്ഡിതാശ്രമി എസ് - ഡി എന്നുള്ള പേർവച്ചു പ്രസിദ്ധം ചെയ്തിട്ടുണ്ട്.

ഇടവം 16: "ഇന്നു 'സദ്ഗുരു' കാര്യദർശിക്ക് ഒരു കത്തെഴുതി" എന്നു കാണുന്നു.

ആയതു താഴെ ചേർക്കുന്നു:-

കരുനാഗപ്പള്ളി

ശ്രീ.

To, കാര്യദർശി, സദ്ഗുരു.

സർ, കവറിൽ അടക്കം ചെയ്തിരുന്ന എഴുത്തു...കിട്ടി. ആ എഴുത്ത് എന്നെ വേദനപ്പെടുത്തുന്നു. ആ മാന്യാഗ്രേസരനെപ്പറ്റി എനിക്ക് 'പുച്ഛം' തോന്നിയെന്നു വ്യാഖ്യാനിക്കുന്നത് മനസാപി ദുർദ്ധരമാണ്. എന്റെ ഡയറി അതിനൊരുവിധത്തിലും ഇടംകൊടുക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ട് ആ വ്യാഖ്യാനം കഷ്ടകല്പനമാണ്. അദ്ദേഹത്തിനു സമം കാര്യപ്രാപ്തിയും ആങ്ഗലകലാവിചക്ഷണതയും സൽസ്വഭാവസംപത്തിയുമുള്ളവർ വളരെ ചുരുക്കമാണ്. ഭാഷയിൽ നല്ല ഗദ്യവും, വിദ്വാന്മാരും അഭിനന്ദിക്കത്തക്ക പദ്യവും എഴുതുവാൻ അദ്ദേഹത്തിന് വശമുണ്ട്. വിദ്യാഭ്യാസവകുപ്പിൽ, അദ്ദേഹം ഇരുന്നിരുന്നേടത്തോളം കാലം, എങ്ങനെ പ്രശോഭിച്ചു എന്നും നിയമനിർമ്മാണസഭയിലെ അംഗമായിരുന്ന സന്ദർഭത്തിൽ എത്ര മെച്ചമായി വേലചെയ്തു പരജനപ്രീതിപാത്രത സമ്പാദിച്ചു എന്നും മറ്റും എനിക്കറിവുണ്ട്. ഉൾകോചസേവാദുർവ്യാപാരാദിപീഡിതന്മാരായ ഇക്കാലത്തെ പൊതുജനദാസന്മാരെ ദൂരാദപഹസിക്കുന്ന ഗുണഗ്രാഹികളും, എം. എ. ബിരുദശാലികളും ഇന്നും അദ്ദേഹത്തിന്റെ പരജനഹിതൈകതാനതയെപ്പറ്റി പറയുന്നതു ഞാൻ കേൾക്കുന്നു. ആദ്യകാലത്ത് അദ്ദേഹത്തിന്റെ യോഗ്യതകളെക്കുറിച്ചു സെക്രട്ടറി മിസ്റ്റർ അയ്യപ്പൻപിള്ള (ബി. എ.)യുടെ മുഖത്തുനിന്നുതന്നെയാണ് വേണ്ടതു ഗ്രഹിപ്പാൻ എനിക്കു സംഗതിയായിട്ടുള്ളത്. ടി 'മഹാന്റെ' വാക്കിലായാൽ 'ആർ. ഈശ്വരപിള്ളയ്ക്കു ശരി ഒരാൾ എഡ്യൂക്കേഷൻ വകുപ്പിലില്ല." ഇതെല്ലാം എന്റെ ഉള്ളിലിരിക്കുമ്പോൾ അദ്ദേഹത്തെക്കുറിച്ച് എനിക്ക് അന്യഥാബുദ്ധി എങ്ങനെ ഉണ്ടാകും. മഹാന്മാരുടെ നാമങ്ങൾ നിർദ്ദേശിക്കുമ്പോൾ ഒക്കെ ഞാൻ അവർക്കുള്ള ഗുണഗണങ്ങൾ വിശേഷണമായി ഘടിപ്പിക്കാതിരിക്കാറില്ല. എന്നാൽ മേൽപറഞ്ഞതരം സകല യോഗ്യതയുമുള്ള ആളെങ്കിലും സന്ദർഭോചിതമായ രസാഭിനയത്തിന് നിവൃത്തിയില്ലാത്തവിധം ദേഹാസ്വാസ്ഥ്യം ഇരുന്നതുകൊണ്ടു പരപ്രത്യക്ഷമായ 'ഉദ്ദേശ്യ'ത്തിൽ ഏതാണ്ടല്പം കൊഴുപ്പുപോരെന്നുകണ്ട് അസ്ഥാനവിശേഷണഭയത്താൽ വിട്ടു എന്നല്ലാതെ വേറെവിധം വിചാരിക്കുന്നതു കഷ്ട

മാണ്. രണ്ടാമത്തെ ദിവസം മൂന്നു മണിക്കൂറോളം താമസിച്ചു സഭയിൽ വരാനിടയായത് അധ്യക്ഷന്റെ ദേഹക്ലമാദിയാലാണെന്നുച മനസ്സിലായി. അതുകൊണ്ട് 'വാർദ്ധക്യം നിമിത്തം' എന്നതിലും പിഴയില്ല.

ഇങ്ങനെയൊക്കെയായാലും ഒരു വഴിയുണ്ടായിരുന്നു. അതെന്തെന്നാൽ പ്രസ്താവിച്ചവിധത്തിലുള്ള യോഗ്യത തികഞ്ഞ അധ്യക്ഷമഹാശയൻ, അദ്ദേഹത്തിനു തല്ക്കാലം ദേഹസുഖം കുറവായിരുന്നതിനാൽ നാമമാത്രനായിക്കഴിച്ചുകൂട്ടി, എന്നെഴുതാമായിരുന്നു. ആയതു പോയബുദ്ധിയാണല്ലോ. അത് 'മുണ്ഡിതശിരോനക്ഷത്രാന്വേഷണം' തന്നെയെങ്കിലും മഹാശയന്മാരായ ഡയറിവായനക്കാർ തിരുത്തിവായിക്കാൻ ദയയുള്ളവരാകട്ടെ! ആ ഗുണരോഹണം ക്ഷമിക്കട്ടെ!

എന്നു സ്വന്തം

നീലകണ്ഠതീർത്ഥസ്വാമി

P. S. ഈ എഴുത്ത് ആ മഹാനയച്ചുകൊടുക്കണം.

ഇടവം 20. മഹാമഹിമബ്രഹ്മശ്രീ തച്ചുടയതമ്പുരാൻ തിരുമനസ്സിലെ രക്ഷാധികാരത്തിലും സ്വാമിതൃപ്പാദങ്ങളിലെ മേൽനോട്ടത്തിലും മിസ്റ്റർ എസ്സ്. എൻ. കൃഷ്ണപിള്ള ബി. എയുടെ പത്രാധിപത്യത്തിലും പുറപ്പെടുന്ന 'സദ്ഗുരു' മാസികയുടെ കാര്യദർശിക്ക് ഇന്ന് അലീഗർ യൂണിവേഴ്സിറ്റി പ്രൊഫസർ ചാലയിൽ മാധവപ്പണിക്കർ എം. എ. (ഓക്സൺ) അവർകളുടെ ഒരെഴുത്തുകിട്ടി. അതിൽ സ്വാമിയെപ്പറ്റിയും മറ്റും പറയുന്ന ഭാഗം ഇവിടെ ഉദ്ധരിക്കുന്നതു യുക്തമാണല്ലോ.

ശ്രീ.

Aligarh U. P.

"....സദ്ഗുരുമാസിക മുറയ്ക്ക് ഇവിടെ കിട്ടുന്നുണ്ട്. ലേഖനങ്ങളും മറ്റും പ്രായേണ രസകരങ്ങളായിരിക്കുന്നു. രാമഗീതയുടെ ഭാഷാവ്യാഖ്യാനം വളരെ വിശേഷമാകുന്നുണ്ട്. ഇപ്രകാരമുള്ള വ്യഖ്യാനങ്ങൾ കൂടാതെ സ്വാമികൾ തന്നേ അദ്വൈതസിദ്ധാന്തങ്ങളെ കൂലംകഷമായി നിരൂപണം ചെയ്തു ഗദ്യമായി ഒരു പുസ്തകം മലയാളത്തിലെഴുതിക്കാണ്മാൻ ആഗ്രഹിക്കുന്നു.

....ചരിത്രസമുച്ചയ...പുസ്തകം രണ്ടാവൃത്തി ഞാൻ വായിച്ചുനോക്കിയിരിക്കുന്നു. സമയമുള്ളപ്പോൾ സ്വാമിയുടെ അഭിപ്രായങ്ങൾ പറഞ്ഞിട്ടുള്ള ഭാഗങ്ങൾ അങ്ങുമിങ്ങുമായി നോക്കി വരുന്നുമുണ്ട്. അദ്ദേഹത്തിന്റെ പാണ്ഡിത്യം അസാമാന്യംതന്നെ."

എന്നു സ്വന്തം

ചാലയിൽ മാധവപ്പണിക്കർ (കൈയെഴുത്ത്)

ഇടവം 30: സ്വാമി ഇന്ന് ഇരിങ്ങാലക്കുടെവച്ച് സൽസ്വഭാവസമ്പന്നനും പരമഭട്ടാരസ്വാമിതിരുവടിയുടെ പ്രിയ ശിഷ്യനും ആയ ടി കുഞ്ഞുണ്ണിമേനോനവർകൾ എം. എ. എൽ. ടിയുമായി സംസാരിച്ചിരിക്കവെ ആ മാന്യനെന്നപോലെ ഒരു മഹാങ്കൽനിന്നു സഗുണേശ്വരാരാധനക്രമം സമ്പ്രദായരീത്യാ ഗ്രഹിച്ചനുഷ്ഠിച്ചു വരുന്ന ഭക്തിപരായണ മിസ്സസ്

കുഞ്ഞുണ്ണിമേനോൻ (ശ്രീമതി എം. മീനാക്ഷിയമ്മ) മുതൽപേർക്കു പുഷ്പോദ്ഗമാദി അനിവാര്യപ്രതിബന്ധവശാൽ വരുന്ന വിശേഷാർച്ചനാഭംഗത്തെ സംബന്ധിച്ച് എന്തെങ്കിലും 'നീക്കുപോക്കു' പറഞ്ഞുകൊടുത്താൽ കൊള്ളാമെന്നു സ്വാമിയോട് അവർ അപേക്ഷിച്ചു.

സ്വാമി: "നിത്യാനുഷ്ഠാനം സംബന്ധിച്ച് വേണ്ട പരിഹാരം നിങ്ങളുടെ 'ഗുരുദൈവതം' പറഞ്ഞുതന്നിട്ടുണ്ടല്ലോ. വിശേഷവിധ്യുപാസാവിഷയത്തിൽ തുല്യഗൗരവമുള്ള ഒരുദിവസം - പൗർണ്ണമാസിയുടെ സ്ഥാനത്തു ഷഷ്ടിയും ഷഷ്ടിക്കുപകരം പൂർണ്ണിമയും - കൈക്കൊണ്ടാൽ മതിയാകും. എന്നാൽ വൈകല്യം ശങ്കിപ്പാനില്ല."

മിസ്റ്റർ മേനോൻ: "ദൈവാൽ വരുന്നതിനെപ്പറ്റി ക്ലേശിച്ചിട്ടു കാര്യമില്ല. സൗകര്യം വരുമ്പോൾ മാത്രം അനുഷ്ഠിക്കുന്നതുകൊണ്ട് ആരാധ്യദേവതയ്ക്ക് അതൃപ്തി ഉണ്ടാവാൻ വഴിയില്ല അവിടെ അപ്രീതിയും അസന്തോഷവും ആരോപിക്കാനുമില്ല."

സ്വാമി: "നിർഗ്ഗുണവസ്തു (ബ്രഹ്മ)വിഷയത്തിലെങ്കിൽ ഇതു ശരിയാകാം. സഗുണോപാസാർച്ചനാദികളുടെ കാര്യത്തിലങ്ങനെയല്ല. 'നാവിഷ്ണുഃ പൂജയേദ്വിഷ്ണും' എന്ന ജാതി പല ആരോപണങ്ങളും അതിലുണ്ടാകും. 'ഇന്നപോലെ ഇന്നപോലെ അർച്ചിച്ചു; സേവിച്ചു; ഇഷ്ടദേവത പ്രസാദിച്ചു." എന്നൊക്കെ ആയവസ്ഥയിൽ ഭാവനയുണ്ടാകുന്നതാണ്. അങ്ങനെയുള്ള സഗുണചിത്തവൃത്തികളുടെ സംഗതിയിൽ നിർഗുണകാര്യവും അഭേദപരമായ അല്ലെങ്കിൽ ഉപാധിബാധകമായ വേദാന്തവാക്യവുംകൊണ്ടു ഘടിപ്പിച്ചാൽ ആവില്ല. സ്ഥാനഭേദാദികൾ വിസ്മരിക്കത്തക്കതുമല്ല. അതുകൊണ്ടു ബാഹ്യാലംബനം ആവശ്യമുള്ളിടത്തോളംകാലം - വൃത്തി സ്ഥൂലമായിരിക്കും കാലം - സഗുണത്തിന്റെ കാര്യം ഇങ്ങനെതന്നെ."

മിഥുനം 3: "ഇന്ന് മിസ്റ്റർ സുന്ദരപിള്ള വന്ന സമയം സ്വാമിതിരുവടിയുടെ ഒരെഴുത്തുകൊണ്ടു വന്നുകാണിച്ചു. ടി എഴുത്തുകൊണ്ട് അവിടുത്തെ സാധാരണ കത്തിടപാടിന്റെ നടയും നിത്യസംഭാഷണരീതിയും ഗ്രഹിക്കാവുന്നതാകയാൽ ആയത് ഇവിടെ ഉദ്ധരിക്കാൻയോഗ്യമാണ്. മേൽപറഞ്ഞ സുന്ദരപിള്ള സ്വാമിതിരുവടിയുടെ ഇഷ്ടശിഷ്യനും പൂർവഭാഗത്തിൽ പ്രസ്താവമുള്ള സഖാവും ഗുണജ്ഞനുമാണ്.' ടിയുടെ ശരിയായ രേഖാങ്കനാമം എ. വേലായുധൻപിള്ള ബി. എ. എന്നാകുന്നു.

ടി എഴുത്ത്

വഴുതയ്ക്കാട്

ശ്രീ

ശിവമയം

എന്റെ തങ്കച്ചുന്തരിയുടെ എഴുത്തുകിട്ടി. സന്തോഷമായി. നമ്മുടെ കല്പകപ്പൂന്തേൻകുഴമ്പും അനന്യ ആത്മാവുമായിരിക്കുന്ന ആ പൊന്നോമനമൂർത്തി തിരുമേനി, 'സർവം ഖല്വിദം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന' എന്നുള്ള ദൃഢനിശ്ചയംസമേതം നിത്യാനന്ദബ്രഹ്മനിഷ്ഠയിൽ സ്ഥിതിചെയ്തുകൊണ്ടു വിളങ്ങുന്നല്ലൊ. എന്റെ സാധുശിരോരത്നമായ തങ്കമേനവന്റെ ലേഖനം യഥാവസരം വരുന്നുണ്ട്. ഉള്ളിൽ കവിഞ്ഞ് അടങ്ങിക്കിടുന്നു പ്രകാശിക്കുന്ന പരമാനന്ദസ്നേഹസഹിതം നിങ്ങളെല്ലാപേരും കൂടികാഴ്ചയും കഴിഞ്ഞ് അൻപുമൂർത്തികളായി സുഖിക്കുന്നു എന്നറിയുന്നു. ഞാൻ അവിടെ വന്നു

ചേർന്നാൽ (തിരുമേനിയെ ഒഴിച്ച്) കാണാനുള്ള വിഗ്രഹങ്ങൾ പരിപൂർണ്ണമായി തികയണമെങ്കിൽ മേനവൻകൂടി ആ കൂട്ടത്തിൽ (അവിടെയുള്ള കൂട്ടത്തിൽ) ഉണ്ടായിരിക്കണം. അതിനാൽ എന്റെ മേനവൻ അവിടെ ഇരിക്കണം. എന്റെ ചുന്തരിമാത്രം വരണം.

എന്റെ തിരുമേനി നാലഞ്ചെഴുത്തുക്കൾക്കു മുമ്പയച്ച ഒരു എഴുത്തിൽ 'തിരുവനന്തപുരം അത്ര നല്ല ദിക്കല്ല; ക്ഷണം ഇങ്ങോട്ടു പോരണം' എന്നൊരു വാക്കു വിശേഷമായി പ്രയോഗിച്ചിരുന്നു. പരമവിശ്വാസജനകമായ ഈ വാക്കു പുറപ്പെടുന്നതിലേക്കു ഹേതുവായ അവിടുത്തെ അക്കരുണക്കടലും എന്റെ മേനവൻ ഇപ്പോളയച്ചിട്ടുള്ള ഞാനിനി അങ്ങോട്ടുവരികയില്ലെന്നുണ്ടൊ എന്നൊരുവാക്കു ചേർത്തിരിക്കയാൽ എന്റെ മനസ്സിനെ ഉരുക്കുന്ന ഈ വാക്കിനു ഹേതുവായ അളവറ്റ സ്നേഹപാരവശ്യക്കടലും ചേർന്ന് എനിക്ക് ഒരു വിയോഗസങ്കടാശ്രുധാരയായിട്ടുതീർന്ന് അടിക്കടി കുളിപ്പിക്കുന്നു. എന്റെ ചുന്തരിയുടെ എഴുത്തിൽ ഇത്തരം വാക്കുണ്ടായിരുന്നതു ദർശനമാത്രത്തിൽ ആകുന്നു. ഇവ രണ്ടും - ഈ ഔഷധം തന്നെ - സിദ്ധിച്ചേ തീരൂ...

എന്റെ ഗോപാലപിള്ളയ്ക്കു ഗവൺമെന്റിൽനിന്ന് ഇൻസ്പെക്ടറായിട്ടു നിയമിച്ചു ഓർഡർ വന്നതിനെ വേണ്ടെന്ന് ഉപേക്ഷിച്ചു. ധാരാളം ചികിത്സയും പണവും (300 രൂപായിൽ കൂടുതൽ) കിട്ടുന്നുണ്ട്. ഇപ്പോൾ 50 രൂപായ്ക്കു ഒരുവലിയ കെട്ടിടം പുത്തൻചന്തയിൽ വാടകയ്ക്കെടുത്ത് അതിൽ താമസിക്കാൻ പോകുന്നുണ്ട്, അല്ലല്ല, താമസം തുടങ്ങി നാലു ദിവസമായി. വേലായുധൻതമ്പി (ശ്രീ)ക്കു പണിചെയ്യിച്ച അതിമനോഹരക്കെട്ടിടമാണ്. ഒരുമാസം കഴിഞ്ഞേ താമസിക്കുന്ന കെട്ടിടം കൈവിടൂ. സംബന്ധം നിശ്ചയിച്ചു. തഹഃഅനുജൻ അയ്യൻപിള്ള ടിപ്പിടി അ-ഭാ-പ-അ-യുടെ കടശ്ശിയിലെ അനുജത്തി ഭാനു -മ-കൊച്ചമ്മയാണ്. ഞാൻ ഇവിടെക്കിടന്നു കഷ്ടപ്പെടുവാൻ ഇട ഇനി കുറയും. വെയിലേ; ശിവശിവ. നമ്മുടെ ജഡ്ജി അദ്ദേഹത്തിന്റെ ഓലച്ചെറ്റപ്പുര ('ശ്രീരംഗവിലാസ'ത്തെ ചവറ്റുപുരതന്നെ. ഇതിലാണു സ്വാമിതിരുവടി സാധാരണ ഇരിക്കാറ്) കണ്ടല്ലോ. ചുന്തരി! ഓരോ കാലത്തെ പ്രാരബ്ധം. ഞാൻ തിരുമേനിക്കയച്ചിരുന്ന എഴുത്തിനു വളരെനാളായിട്ടും മറുപടി കാണായ്കയാലും.. ഗോവിന്ദപ്പിള്ള എനിക്കു സുഖക്കേടായിരിക്കവെ അങ്ങോട്ടുപോന്നതുകൊണ്ടും വന്നതിന്റെശേഷം അങ്ങോട്ടു വരുന്നവിഷയത്തിൽ നല്ല താല്പര്യമായിട്ടു പറയായ്കകൊണ്ടും അതിനാൽ അവിടുത്തെ സൗകര്യത്തിൽ ശങ്ക ജനിക്കകൊണ്ടും മന്ദിച്ചിരുന്നുപോയി.

'ഭക്തിയും മനമും പൊരുന്തിനതംകെ
സത്തിയം ചൊന്നേൻ ചടലമുമിങ്കേ'

എന്നു നന്തൻ പറഞ്ഞതുപോലെയാണിരിക്കുന്നത്. എനിക്ക് ഒത്തപ്പോൾ ഒത്തപോലെ വരുന്നതിന് ഏതുകൊണ്ടും ഞാൻ അപ്രാപ്തനുമാണ്. എന്റെ ഗോപാലപിള്ളയുള്ളതുകൊണ്ട് സകലവുമെനിക്കിവിടെയുണ്ട്. ഇല്ലാത്തപ്പോഴുമുണ്ട്.

നമ്മുടെ വേലുപ്പിള്ള (ഭാഗവതർ) അവധിയോടുംകൂടി ഇവിടെ വന്നിരുന്നു. കിഴക്കു പോയിരിക്കയാണ്. വരുമ്പോൾ എന്നെ കാണുമെന്നും ഞാൻ കൂടി വരുമെന്നും പറഞ്ഞുറച്ചാണു പിരിഞ്ഞത്. എന്റെ ചുന്തരിക്ക് എന്നു മദ്രാസിൽ പോകണം. വിവരത്തിനു ഒരെഴുത്തുകൂടി ഇങ്ങോട്ടയയ്ക്കണം. ഉടൻ മറുപടി അയയ്ക്കാം. പിന്നെ ഇങ്ങോട്ടും അങ്ങോട്ടും യാത്രതന്നെ, മോക്ഷപ്രദീപനിരൂപണം, ശ്രീചക്രപൂജ, ജീവകാരുണ്യനിരൂപണം ഇത്യാദി തീർന്നിരിപ്പുണ്ട്. പിന്നെ കുറെ പുസ്തകങ്ങളും ചുമടായിട്ടുണ്ട്. എല്ലാംകൂടി കൊണ്ടു പോകേണ്ടതായിരിക്കുന്നു.

കൂവളക്കായ്കൾ, പലവിത്തുകൾ, തുന്തണ മുതലായവ; സുഖംതന്നെല്ലൊ ഈ എഴുത്തിനു നമ്മുടെ പൊന്നു തിരുമേനിയുടെ തിരുക്കരത്തിലും എന്റെ അൻപുരൂപിമേനവന്റെ കയ്യിലും മറ്റും ചാടിക്കരേറുവാൻ പ്രിയമുണ്ട്.

എന്റെ പൊന്നുമുണ്ടനാട്ടു കുറുപ്പ്, പണ്ഡിതർ; സുഖം തന്നെല്ലൊ. എന്റെ തങ്കപ്രിയ സഹോദരൻ സി. എസ്. സുഖമായിരിക്കുന്നല്ലൊ. പ്രിയസ്വരൂപി അസിസ്റ്റന്റ് ആനന്ദചിത്തമൂർത്തി ചാർജ്ജിൽനിന്നും മോചിച്ചല്ലോ. സുഖസഞ്ചാരം തന്നെല്ലോ.

എന്റെ ചുന്തരിക്ക് (പൊന്നിന്)

ചട്ടമ്പി (ഒപ്പ്)

ഇതിലെ **ചുന്തരി** ബന്ധുക്കളുടെ 'സുന്ദരം' ആയ മിസ്റ്റർ എ. വേലായുധൻപിള്ളതന്നെ എന്ന് വായനക്കാർ മനസ്സിലാക്കിയിരിക്കുമല്ലൊ. പണ്ഡിതരും ഭാഗവതരുമൊക്കെ 'വൃഥാ -പണ്ഡിതരും-ഭാഗവതരും' ആയ ഭാഗ്യവാന്മാരും തിരുമേനിയെന്നു പറഞ്ഞിട്ടുള്ള തച്ചുടയതമ്പുരാൻ തിരുമനസ്സിലെ ഓഫീസ് സിൽബന്തികളും ശ്രീചരണാരാധകന്മാരുമാണ്. അവിടുന്നരുളുന്ന ബിരുദനാമം അർത്ഥത്താൽ ആരെയും ബാധിക്കയില്ല എന്നോർക്കേണ്ടതാണ്. മറ്റൊരു മാന്യൻ - ഗൃഹനാമാങ്കിതൻ - ശ്രീപാദശിഷ്യനും അകത്തെ കാര്യക്കാരുമായ ശിവശങ്കരപ്പിള്ള അവർകളും സി. എസ്. എന്ന മാന്യൻ ദേവസ്വം സൂപ്രണ്ടായ മിസ്റ്റർ നാരായണപിള്ള ബി. എയും ബാക്കിയുള്ള **തങ്കമേനവൻ** കൊടുങ്ങല്ലൂർ ബാലികാമഹാപാഠശാലാധ്യക്ഷനായിരിക്കുന്ന നമ്മുടെ പഴയ മാന്യൻ ശ്രീമാൻ ടി കുഞ്ഞുണ്ണിമേനോൻ എം. എ., എൽ. ടിയും ആകുന്നു.

ഡയറിഭാഗം സമാപ്തം

ശുഭം

# *മഹാസമാധി

(23-12-1096/7-8-1921)

മഹാനുഭാവനും പണ്ഡിതസിംഹവുമായ സ്വാമികൾ പരമസമാധിയടയുന്നതിനു ഏതാനും ദിവസങ്ങൾക്കുമുമ്പു മൂവാറ്റുപുഴ, ഇരിങ്ങാലക്കുട മുതലായ പ്രദേശങ്ങളിലേയ്ക്കു ഒരു സർക്കീട്ടുചെയ്തു 'മാതൃമഹാരാജ്ഞി'യേയും തച്ചുടയതമ്പുരാൻ തിരുമനസ്സിനേയും ശ്രീ. ടി. കെ. കൃഷ്ണമേനോൻ, കുഞ്ഞുണ്ണിമേനോൻ മുതലായ മാന്യമിത്രങ്ങളെയും സ്വാമികളുടെ സന്ദർശനംകൊണ്ടു കൺകുളിർപ്പിച്ചു. അതിനിടയിൽ "ഇനി എന്നാ അവിടുത്തെ തൃപ്പാദങ്ങൾകണ്ട് ആനന്ദിപ്പാൻ സംഗതിവരുന്നത്?" എന്നു മിസ്റ്റർ കുഞ്ഞുണ്ണിമേനോൻ എം. എയുടെ ശ്വശ്രു ചോദിച്ചതിന്, "മനുഷ്യന് ഒന്നുംതന്നെ തീർച്ചയാക്കിക്കൂടാ; ഇനി കാണുന്നതിന് അത്ര സാധിക്കുമോ എന്നു സംശയമാണ്" എന്നായിരുന്നു സ്വാമികൾ നല്കിയ മറുപടി.

അനന്തരം അദ്ദേഹം തിര്യെ വന്ന് കരുനാഗപ്പള്ളിൽ താഴത്തോട്ടത്തുമഠത്തിൽ വിശ്രമിച്ചു. സമാധിയാകുന്നതിന് കുറെ മുമ്പുമുതൽ, "ഈ ശരീരം അങ്ങു പതിക്കുന്നില്ലല്ലോ; ഇതു ചുമന്നുകൊണ്ടു നടക്കാൻ പ്രയാസം" എന്നു സ്വാമികൾ പറഞ്ഞുവന്നു. ഏറെ താമസിയാതെ അദ്ദേഹത്തെ അന്ത്യകാലരോഗഗ്രാഹം ഗ്രഹിച്ചു. ദേഹാസ്വാസ്ഥ്യസംഗതി പരമഗുരുപാദരേയും 'മാതൃമഹാരാജ്ഞി'യേയും മറ്റും ധരിപ്പിക്കേണ്ട എന്ന് അദ്ദേഹം ബലമായി ആജ്ഞാപിച്ചു. സ്വാമികൾക്ക് എന്തോ സുഖക്കേടാണെന്ന് അറിവു കിട്ടിയമാത്രയിൽ അവിടെയുള്ള ശിഷ്യന്മാരും മറ്റനേകം മാന്യന്മാരും തിരുമേനിയെ ശുശ്രൂഷിപ്പാൻ ബദ്ധശ്രദ്ധരായി. ഒരിക്കൽ ശിഷ്യപ്രധാനന്മാരോടായി അദ്ദേഹം, "എന്റെ ഈ ശരീരത്തിൽ ഒരിഞ്ചും ഇനി എനിക്കുള്ളതല്ല" എന്നരുളിച്ചെയ്കയുണ്ടായി. ആയുർവേദത്തിലോ ഇംഗ്ലീഷ് വൈദ്യത്തിലോ ഉയർന്ന പരീക്ഷകൾ ജയിച്ച വിദഗ്ദ്ധവൈദ്യന്മാർക്കും രോഗം ഇന്നതെന്നു ക്ലിപ്തപ്പെടുത്താൻ സാധിച്ചില്ല. ഹൃദ്രോഗമായിരിക്കാം എന്നും മറ്റും അവർ സന്ദേഹിച്ചു ചില മരുന്നുകളും കൊടുത്തു.

കർക്കടകം 23-ാം തീയതി - ഞായറാഴ്ച ഉത്രദിവസം പ്രഭാതമായി. തലേദിവസം വരെ തകർത്തുകൊണ്ടിരുന്ന മഴ തീരെ നിലച്ചു. സൂര്യനും കിഴക്കുയർന്നു. ആ മഹാത്മാവിന്റെ ദേഹി പരബ്രഹ്മത്തിൽ ലയിക്കയുംചെയ്തു. സ്വാമികൾക്ക് അപ്പോൾ 49 തിരുവയസ്സു തികഞ്ഞിരുന്നു. സമാധിസമകാലപര്യന്തം സ്വാമികൾ സുബോധത്തോടെ സംസാരിച്ചുകൊണ്ടിരുന്നു. ജനനസമയം അല്പായുര്യോഗമെന്നു കണ്ടതിന്മേൽകുറിച്ച ജാതകപ്രകാരം 21-ാമത്തെ തിരുവയസ്സിൽ സമാധിസ്ഥനാകാഞ്ഞതു യോഗാഭ്യാസാദികളാലും കല്പസേവയാലും ശുദ്ധസാത്വികജീവിതചര്യയാലുമായിരിക്കണം.

* സദ്ഗുരു, ശ്രീചട്ടമ്പിസ്വാമിശതാബ്ദസ്മാരകഗ്രന്ഥം ഇവയിൽനിന്നു സംഗ്രഹിച്ചത്.

ഈ അവസരത്തിൽ ചട്ടമ്പിസ്വാമിതിരുവടികൾ മാവേലിക്കര തഹസീൽ മജിസ്ട്രേട്ടായിരുന്ന ശ്രീ ആണ്ടിപ്പിള്ള അവർകളോടുകൂടി കണ്ടിയൂർക്ഷേത്രത്തിനു വടക്കുവശമുള്ള ഒരു വീട്ടിൽ താമസിക്കുകയായിരുന്നു. അന്നേദിവസം രാവിലെ പതിവിലാത്തപോലെ സ്വാമിതൃപ്പാദങ്ങൾ വേദാന്തവിഷയമായും മറ്റും ചിലതൊക്കെ അവിടെ കൂടിയിരുന്ന ശ്രീ. തലവടി കൃഷ്ണപിള്ള മുതലായവരോടു സംസാരിക്കയുണ്ടായി. അനന്തരം ധ്യാനൈകനിരതനായിട്ടു അല്പനേരം വാചംയമനായിരുന്ന സ്വാമിതിരുവടികളെ കണ്ടപ്പോൾ പെട്ടെന്നുണ്ടായ ഭാവഭേദത്തെ ഓർത്ത് അവർ അല്പം അന്ധാളിച്ചുപോയി. ഏകദേശം മധ്യാഹ്നമായതോടുകൂടി ഭക്ഷണാർത്ഥം സ്വഗൃഹത്തിലേയ്ക്ക് പുറപ്പെട്ട ശ്രീ. കൃഷ്ണപിള്ളയോടു, 'ഉടൻ തിരിച്ചുവരണം, എനിക്കു കരുനാഗപ്പള്ളിവരെ പോകണം. ചിലതൊക്കെ ഏർപ്പാടു ചെയ്യാനുണ്ട്" എന്നു തിരുവടികൾ കല്പിച്ചു.

അന്ന് ഏതാണ്ടുച്ചതിരിഞ്ഞപ്പോഴേയ്ക്കും സ്വാമിതിരുവടികളെ കൂട്ടിക്കൊണ്ടുവരാനായി ഒരു കുതിരവണ്ടിയിൽ ശ്രീ. കൊറ്റിനാട്ടു നാരായണപിള്ള എത്തി. അപ്പോൾ, അടുത്തകാലത്ത് അവിടെ വന്നുചേർന്ന ഒരു പരദേശിബ്ഭാഗവതരുടെ പാട്ടുകച്ചേരി സ്വാമിതിരുവടിയുടെ സാന്നിധ്യത്തിൽ ഒരു മഹാസദസ്സിന്റെ മുമ്പാകെ ആ വീട്ടിന്റെ അങ്കണത്തിൽവച്ചു വളരെ മേളത്തിൽ നടക്കുകയായിരുന്നു. അനവസരമെന്നൊന്നും ഗണിക്കാതെ വേഗം സ്വാമിതിരുവടിയെ സമീപിച്ചു മി. പിള്ള, "തീർത്ഥപാദസ്വാമികൾക്കു സുഖക്കേടു കൂടുതലായിരിക്കുന്നു" എന്നറിയിച്ചു. 'കൂടുതലെന്നേ ഉള്ളോ" എന്നു തിരുവടി കല്പിച്ചു ചോദിച്ചു. അതിന് അദ്ദേഹം മൗനം ഭജിക്കയാണു ചെയ്തത്. അതിൽനിന്നും വാസ്തവസ്ഥിതി മനസ്സിലാക്കിക്കഴിഞ്ഞ സ്വാമി അവിടെ കൂടിയിരുന്നുവരോടു, "നമുക്കീമേളം തൽക്കാലം നിർത്താം. എനിക്കു മറ്റൊരു മേളത്തിൽ ചേരേണ്ടിയിരിക്കുന്നു" എന്നു പറഞ്ഞു വേഗം അവിടെനിന്നും യാത്രയായി. തെക്കേ റോഡിൽ ചെന്നപ്പോൾ, അവിടെ ഇട്ടിരുന്ന കുതിരവണ്ടി ചൂണ്ടികാട്ടി, 'ഇതിൽ കയറിപ്പോകാം' എന്നു മി. പിള്ള അറിയിച്ചു. ഇതു കേട്ടയുടനെ അല്പം ഈർഷ്യയോടെ, "എന്തിനീ ജന്തുവിനെ ഉപദ്രവിക്കുന്നു, നമുക്കു നടന്നൂടാം" എന്നു ഗൗരവപൂർവ്വം അവിടുന്നു കല്പിച്ചു. 'കുതിരയെ അടിക്കയോ മറ്റുവിധത്തിൽ ഉപദ്രവിക്കയോ ചെയ്കയില്ല. എത്രയും വേഗത്തിൽ ചെന്നു ചേരേണ്ടിയിരിക്കുന്നു. ഈ അവസരത്തിൽ നിർബന്ധം പിടിക്കുന്നതു സങ്കടമാണ്" എന്നൊക്കെ സവിനയം ആ ശിഷ്യൻ അപേക്ഷിച്ചു. ഉടനെ, ആളയയ്ക്കയാൽ അവിടെ വന്ന ശ്രീ. തലവടി കൃഷ്ണപിള്ളയോടു, ശ്രീ. ആണ്ടിപ്പിള്ളയൊന്നിച്ചു കരുനാഗപ്പള്ളിൽ ചെല്ലുവാൻ ഏർപ്പാടുചെയ്തിട്ട് വണ്ടിയിൽ കയറി മി. പിള്ളയൊന്നിച്ചു വളരെ വേഗം സ്വാമിതിരുവടി താഴത്തോട്ടത്തെത്തി.

അവിടെ അറപ്പുരയുടെ തെക്കേ അറ്റത്തെ മുറിയിൽ ആയിരുന്നു ആ യതിവര്യൻ സമാധിപദം പ്രാപിച്ച് സ്ഥിതിചെയ്തിരുന്നത്. പരമഗുരുപാദർ പത്മാസനസ്ഥമായ ശിഷ്യോത്തംസവിഗ്രഹം അശ്രുജലംനിറഞ്ഞ ലോചനങ്ങളോടുകൂടി സമീപിച്ച് ശിരസ്സിൽ തലോടി, 'അവസാനത്തത് അവസാനിച്ചു' എന്നു സ്വയമായും 'ബ്രഹ്മാവു സൃഷ്ടിച്ചുവച്ച ഒരു മഹാലോകം ഇതാ തകർന്നിരിക്കുന്നു, ഇതു നിങ്ങൾക്കൊരു വലിയ നഷ്ടംതന്നെയാണ്' എന്ന് അവിടെ കൂടിനിന്നവരോടായും അരുളിച്ചെയ്തു.

സ്വാമിതിരുവടികൾ വാഴൂർ തീർത്ഥപാദപരമഹംസസ്വാമികൾക്കയച്ച ഒരു കത്തിൽ ഈ സമാധിയെപ്പറ്റി ഇങ്ങനെ പ്രതിപാദിച്ചിരിക്കുന്നു: "ഒരു കട്ടിലിൽ ചാരിയിരുത്തിയിരിക്കവെ ഞാനും അഞ്ചുമണിസമയത്തു വന്നെത്തി. അളവറ്റതായ സന്തോഷം അനുഭവിച്ചിതാ...

അവസാനദേഹം അവസാനിച്ചതാണല്ലോ ഇത്. അത് ഒരു ജീവന് ഒരുപ്രാവശ്യമല്ലാതെ പിന്നെ ഒരിക്കൽകൂടി ഇല്ലാത്തതായ നിത്യാനന്ദാവസ്ഥയാകയാൽ, ഇവിടെയുള്ള സുകൃതികളായ ഓമനസഹോദരങ്ങളുടെ ഭാഗ്യത്തെക്കുറിച്ചും സന്തോഷിക്കുന്നു. ഇതിനായിട്ടുതന്നെയാണു ഞാൻ ഇവിടെ താമസിച്ചുപോയത്."

രാത്രി ഒൻപതുമണിയായതോടെ സർക്കീട്ടുകഴിഞ്ഞുവന്ന മിസ്റ്റർ ആണ്ടിപ്പിള്ളയുമൊത്തു കൃഷ്ണപിള്ളശാസ്ത്രിയുമെത്തി. അവർ "അവിടെ കണ്ടകാഴ്ച സമാധിയടഞ്ഞിരുന്ന തീർത്ഥപാദരുടെ ചുറ്റും അദ്ദേഹത്തിന്റെ ശിഷ്യന്മാരും ശീർഷഭാഗത്തോടടുത്ത് അനുഗ്രഹഹസ്തത്തോടുകൂടി സ്ഥിതിചെയ്യുന്ന സ്വാമിതിരുവടികളും എന്തോ മന്ദംമന്ദം ഉച്ചരിച്ചുകൊണ്ടിരിക്കുന്നതാണ്."

അതിനുശേഷം സ്വാമിപാദങ്ങളുടെ പരിപാവനജഡം താഴത്തോട്ടത്തുകുടുംബംവക ചെറുവള്ളിമഠത്തിൽ ഉടനെ കെട്ടപ്പെട്ട ഒരു കല്ലറയിൽ തുളസിപ്പൂവ്, കർപ്പൂരം, ഭസ്മം, ഉപ്പ് ഇവകൊണ്ടുനിറച്ച് സംസ്കരിച്ചിരുത്തി ദീപാർച്ചനാദികളും മറ്റും കഴിച്ചു. ആ മഹാനുഭാവനെപ്പറ്റി ഓരോന്നു പറഞ്ഞും ഖേദിച്ചും അവിടെക്കൂടിയിരുന്ന ജനതതി രാത്രി ഏകദേശം പത്തുമണിയോടെ പിരിഞ്ഞു.

അടുത്ത തിരുവോണംനാൾ സമാധിപീഠത്തിൽ ഒരു മഹാപൂജയും സാധുക്കൾക്കും സ്വാമിശിഷ്യന്മാർക്കും അന്യമാന്യന്മാർക്കും ഒരു സദ്യയും നടന്നു.

തല്ക്കാലം കെട്ടപ്പെട്ടിരുന്ന കല്ലറയെ മൂടി കരിങ്കൽകൊണ്ട് ഒരു ചെറിയ ക്ഷേത്രവും അതിന്റെ മുമ്പിലായി ഭക്തസഞ്ചയത്തിന് ഇരുന്നാരാധിക്കാൻ ഒരു കെട്ടിടവും തുടർന്നു നിർമ്മിച്ചു. ക്രമേണ അവശ്യം വേണ്ട മറ്റു കെട്ടിടങ്ങളും മതിലും മറ്റും നിർമ്മിതമായി. അടുത്തയാണ്ടു മേടമാസം 12-ാം തീയതി തിങ്കളാഴ്ച ഉത്രട്ടാതിനാൾ (12-9-1097 M. E./ 24-4-1922 A. D.) നിരവധി ശിഷ്യപ്രശിഷ്യന്മാരുടെയും ഭക്തജനങ്ങളുടെയും സാന്നിദ്ധ്യത്തിൽ പരമഗുരുപാദർ സ്വഹസ്തപത്മങ്ങളാൽ ആ ക്ഷേത്രത്തിൽ സമാധിസ്ഥാനത്തിനു നേർമുകളിലായി ശിവലിംഗപ്രതിഷ്ഠ നടത്തി. അന്നുതുടങ്ങി അവിടെ നിത്യപൂജ, വിശേഷാൽപൂജ, സാധുപൂജ, ഭജന, രവിവാരമതാദ്ധ്യാപനം, പുരാണപാരായണപ്രവചനങ്ങൾ, വേദാന്തപ്രഭാഷണങ്ങൾ മുതലായ ചടങ്ങുകൾ മുടങ്ങാതെ നടന്നുവരുന്നു.

കൊല്ലം-ആലപ്പുഴ റോഡിൽ 15-ാം മൈലിൽ പുതിയകാവ് ജംഗ്ഷനോടുചേർന്ന ഭഗവതിക്ഷേത്രത്തിനു തെക്കുവശം 'ശ്രീനീലകണ്ഠതീർത്ഥപാദവിലാസം' എന്ന പേരിൽ ഒരു സംസ്കൃത ഹൈസ്കൂളും സ്മാരകമായി സ്ഥാപിച്ചിട്ടുണ്ട്. ഈ ക്ഷേത്രം, അതിനു വേണ്ട പ്രഭൂതസമ്പത്ത്, സ്കൂൾ എന്നിവയ്ക്കു പ്രധാന ഹേതുഭൂതൻ, ഈ പുസ്തകത്തിൽ, 'ബ്രഹ്മാദ്വയപ്രകാശ'നെന്നു പല കുറി പ്രസ്താവിക്കപ്പെട്ടിട്ടുള്ള പ്രിയശിഷ്യൻ താഴത്തോട്ടത്തു ശ്രീ. വേലുപ്പിള്ള എന്ന സുജനാഗ്രണിയാണ്. വാഴമുട്ടം പാറത്തറഭജനമഠവും ശ്രീ നീലകണ്ഠതീർത്ഥപാദസ്മാരകമായി സമർപ്പിക്കപ്പെട്ടിട്ടുള്ളതത്രെ. ഇവയുടെ എല്ലാം ഭരണത്തിനു ഒരു നല്ല നിയമാവലിയും സ്വാമികളുടെ സന്യാസിഗൃഹസ്ഥശിഷ്യപരമ്പരയിലുള്ള ആറുപേരടങ്ങിയ ഒരു ട്രസ്റ്റിസംഘവും ഉണ്ട്.

ശുഭം

ഓം

# മഹാസമാധിപദ്യങ്ങൾ

പൌരാളിക്കു പുരോഗനായപുരുഷൻ,
 വേദാന്തവിദ്യാർത്ഥികൾ-
ക്കാരാധ്യൻ ഗുരു, സജ്ജനത്തിനു സഖാ,-
 വാർത്തെന്നു വൈദ്യോത്തമൻ,
ആരാരൊറ്റഞൊടിക്കിടയ്ക്കു ഹൃതനാ-
 യീലാ ഭവാനാൽ ബുധ-
സ്വാരാട്ടാകിയ നീലകണ്ഠനിയമി-
 ശ്രേഷ്ഠന്റെ നിര്യാണമേ? 1

കാണാദാഗമകാപിലാദികുശല-
 ന്മാരെപ്പലേടങ്ങളിൽ-
ക്കാണാംവേറെയു;മീദൃശപ്രശമീമാ-
 രെങ്ങെത്രയുണ്ടൂഴിയിൽ?
പ്രാണായാമമയാഗ്നിയിൽക്കറകള-
 ഞ്ഞുള്ളോരുതൃത്തങ്കമെ-
യ്യാണാഹന്ത! മറഞ്ഞുപോയതധുനാ
 കാലത്തിരശ്ശീലയിൽ! 2

സ്നേഹാൽ ശിഷ്യശിരസ്സിൽവെയ്ക്കുമനഘ-
 ക്കൈത്താരനങ്ങാതെയാ-
യാ, ഹാ, തീരെയടഞ്ഞുപോയ്ശമഗുണം
 തിക്കുന്നതൃക്കണ്ണുകൾ!
മോഹാർത്തർക്കഗദോപദേശിവദനം
 വിശ്രാന്തമായീ! നമു-
ക്കൂഹാഗോചരമാം സമാധിനിലയെ-
 ക്കൈക്കൊണ്ടിതസ്മദ്ഗുരു- 3

ത്വന്നാനാചരിതപ്രബന്ധപഠന-
 ത്തിന്നിയ്യിടെബ്ഭാഗ്യമൊ-
ത്തന്നാൾതൊട്ടു പരോക്ഷശിഷ്യരിലൊരാ-
 ളായ്ത്തീർന്നുഞാൻ സദ്ഗുരോ!

ഒന്നാച്ചേവടിയിങ്കൽ വീണുരുളുവാ-
നുത്കണ്ഠയാവാഴ്കെ-യെ-
ന്തൊന്നാഹാ പറയേണ്ടു-നിഷ്കളചിദാ-
കാശേ ലയിച്ചൂ ഭവാൻ!- 4

**(വള്ളത്തോൾ നാരായണമേനോൻ)**

അലാഭിപത്രം ഭവദീയമക്ഷ്ണോ-
ർജ്ജലാഗമോച്ചണ്ഡവിലാസഹേതുഃ
തുലാമലാതസ്യ ദധാനമേത-
ച്ചലാചലം ഹൃന്മമ ദംദഹീതി. 1

ജ്ഞാനീ, ശ്രീനീലകണ്ഠാഹ്വയയതിസമുദാ-
യാഗ്രയായീ, കുലായീ-
ഭൂതം ദേഹം വിഹായ ക്ഷയരഹിതമയാ-
ച്ചിന്മയബ്രഹ്മയോഗം
ഏവം വൃത്താന്തസന്താപിതഹൃദയതടോ
നഷ്ടചിന്താപ്രരോഹോ
ഹന്താസ്മൽ ഭാഗ്യഭസ്മീകരണവിവരണേ-
ക്ഷീണവാണീഗുണോഹം 2

ആസന്നായുക്ഷയജ്ഞാവിവചരിതകഥാം
നിർമ്മമാതേസ്യശിഷ്യൗ
തത്രപ്രസ്താവനായാം പരിചയപദവീം
പ്രത്യഭൂദ്യദ്വചോ മേ
തത്സർവ്വംകിന്നു കഷ്ടാക്രമണവിഷമതാ-
സൂചനാഗർഭമിത്ഥം
ശങ്കാതങ്കാദിടങ്കപ്രദലിതഹൃദയോ
വിസ്മിതോപ്യസ്മി ബാഢം 3

ആസീദ്യസ്യസരസ്വതീവിലസിതം
കല്ലോലതുല്യോത്ഭടം
സോന്മേഷാധിഷണാച ശാസ്ത്രകഷിതാ
വൈദുഷ്യനിഷ്യന്ദിനീ
കീർത്തിശ്ചാസ്തി തുഷാരമൂർത്തികരദീ-
പ്ത്യാഡംബരാർത്തിപ്രദാ
സോയം ശാന്തിമുപേയിവാനിതി സഖേ
ലോകേ സഖേദാ ന കേ. 4

അധിധരണിവസന്തം കർമ്മകിർമ്മീരമായാ-
ഗുണഗണരണരേണുർന്നാസ്പൃശന്നിസ്പൃഹം യം
ജനനമരണവാർത്താ കീദൃശി താദൃശാനാ-
മിതിശമയതു ലോകശ്ശോകവേഗാതിരേകം. 5

**(സാഹിത്യപഞ്ചാനനൻ, പി. കെ. നാരായണപിള്ള)**

സാഹിത്യത്തിൽ പരമനിപുണൻ ഹന്ത വേദാന്തവാദേ
സൗഹിത്യത്തോടനവധി സുശിഷ്യർക്കുവിദ്യാപ്രദായീ
ജീവിക്കുമ്പോഴുലകഗുരുവാംശങ്കരാചാര്യരെപ്പോൽ
മേവിസ്സായുജ്യവുമണകയായ് നീലകണ്ഠാഖ്യയോഗി.

**(സി. എൻ. എ. രാമയ്യാശാസ്ത്രി എം. എ.)**

'തളർന്നിടാ' നീവർഷത്തിൽ-'കുളീരേരവി'യെന്നപോൽ
മറഞ്ഞനീലകണ്ഠാഖ്യ-യോ'ഗീന്ദ്ര'ൻ ഭാരമേകീനാൻ. 1

കായംനശ്വരമെന്നുറച്ചുമറയും
ശാസ്ത്രീയതത്വങ്ങളും
മായംവിട്ടു മനസ്സിലാക്കിമഹിത-
ജ്ഞാനൈകനിഷ്ണാതനായ്
നായന്മാരുടെ കർമ്മപദ്ധതി തിര-
ഞ്ഞേടാക്കിയാധാരമാ-
യായക്കെട്ടിചമച്ച യോഗി ചരമം
പുക്കാൻ മഹാസങ്കടം! 2

തന്നെത്തന്നിൽ നിരീക്ഷിച്ച ധന്യനാമമ്മഹാശയൻ
അന്യൂനശാന്തിയാപിച്ചെ-ന്നുന്നിശ്ലോകം കെടുക്ക നാം 3

**(അഴകത്തു പത്മനാഭക്കുറുപ്പ്)**

നാലുവേദമാറുശാസ്ത്രവും ഗ്രഹിച്ചുവേണ്ടപോൽ
നീളവേ നടന്നുകണ്ടു പുണ്യഭൂമിയാകവേ
കാലവും കഴിച്ചുകൂട്ടിയിത്രവേഗമദ്ദിവം
നീലകണ്ഠതീർത്ഥപാദരാംമഹാൻഗമിച്ചിതോ! 1

**(പി. അനന്തൻപിള്ള എം. എ.)**

നാനോപാധിസ്ഥനേകൻപര, നിതിനിനവു-
റ്റുള്ളുണർന്നദ്വയാത്മ-
ധ്യാനോല്ക്കൻ നീലകണ്ഠാഹ്വയമഹിതയതീ-
ന്ദ്രോത്തമൻ-ശേഷമയ്യോ!
ഞാനോതാൻശക്തനല്ലേ, "കലിവിഭു,ഭുവിഗാ-
ർഹസ്ഥ്യ" ബന്ധംവിനാ വി-
ജ്ഞാനോന്മേഷത്തൊടാളും കൃതികളെയുമിവൻ
കൂസലെന്യേ ഗ്രസിപ്പൂ! 1

ദാരാർത്ഥാപത്യനീരംനിറയുമരിയസം-
സാരവാരാകരത്തിൽ
പാരം പാരാതെപെട്ടിട്ടുഴലുമുലകരിൽ
പാരമുൾക്കാമ്പലിഞ്ഞ്,
നേരായദ്ധ്യാത്മവിദ്യാതരണി, വിതരണം
ചെയ്തുതീരത്തണപ്പോ-

രീരമ്യൻ നിർമ്മലാത്മാവിനു നിഗമമതം
നിത്യനിർവാണലാഭം. 2

**(ജി. പപ്പുപിള്ളശാസ്ത്രി)**

ജ്ഞാതാഖിലാഗമതയാപ്രഥിതോയദീയ-
പാരേ "ഗിരം, പ്രയ, തധീനയ"നപ്രചാരഃ
സോയംഗതോർക്കസുദിനേ പരമംസമാധിം
ശ്രീനീലകണ്ഠയതിവര്യമഹാനുഭാവഃ 1

പ്രാചീനഹൈന്ദവമഹാസമുദായഭൂമാ-
വാചാരപദ്ധതിപരിഷ്കരണാദികർമ്മഃ
കൃത്വാ ജനോപകൃതിമേഷ ചകാര ബഹ്വീ-
മേതാദൃശം ക്വനു ലഭേമഹി, ധീരശാന്തം. 2

വേദാഗമാദ്യുദധിജാതഘടോത്ഭവസ്യ
ചിന്മാത്രലീനമനസഃ സ്വഗുരോസ്സകാശാത്,
സംസ്കാരമന്തിമമപിസ്ഫുടമാപയോസാ-
വാത്മാസ്യനിർമ്മലതരസ്സമയാത്സു ശാന്തിം. 3

**(ഹൈസ്കൂൾ മലയാളപണ്ഡിതർ, എൻ. ശങ്കുപ്പിള്ള)**

എല്ലാവർഗ്ഗത്തിലും ചെയ്തതിലധികഗുണം
നാകവർഗ്ഗത്തിനെന്നും
സോല്ലാസം ചെയ്തു വിദ്വൽക്കവികുലമകുടീ-
ഭൂതനായ്ലാലസിച്ചോൻ
ചൊല്ലാളും 'കണ്ഠതീർത്ഥാ'ഭിധയമിതിലകൻ
ബ്രഹ്മസായുജ്യസമ്പ-
ത്തുല്ലാഘം നിത്യമാളുന്നതിനു പരസമാ-
ധിസ്ഥനായെന്തുചെയ്വൂ!

**(മഹാവൈദ്യൻ എസ്. രവിവർമ്മതമ്പാൻ)**

വേദാന്തബ്ധിക്കയത്തിൻ മുടിവിൽവിലസിടും
ദീപ്തവിജ്ഞാനരത്നം
വീതാതങ്കംഗ്രഹിച്ചിട്ടതു സുജനതതി-
ക്കേകിവാണോരുയോഗി
ശ്രീമാൻ ശ്രീനീലകണ്ഠാഹ്വയയമിതിലകൻ
കഷ്ട!മീലോകവാസ-
പ്രേമം വിട്ടിട്ടുപെട്ടെന്നിത, പരമസമാ-
ധിസ്ഥനായ്ശാന്തിയോംസത്.

**(കൊറ്റിനാട്ടു കെ. നാരായണപിള്ള)**

സകലശാസ്ത്രപയോധി മനീഷയാ-
ലവമഥിച്ചു ലഭിച്ചരസത്തിനെ

കൃതിപുടങ്ങളിലാക്കിയ ധന്യനാം
ശിതിഗളാഭിധയോഗി സമാധിയായ് 1

പരമശാന്തിയടഞ്ഞജഗദ്ഗുരോ!
തവ വിയോഗജബാഷ്പകണാവലി
ഉറവിവാരിക്കണക്കിത, കേരളം
കദനസാഗരമാക്കി നൊടിക്കകം. 2

**(പണ്ഡിതർ കെ. പി. നാരായണപിള്ള)**

അകളംകകലേശനസ്തമി-
ച്ചകതാരന്ധതമോനിമഗ്നമായ്
മകരന്ദസമപ്രഭാഷണ-
പ്രകരാസ്വാദസുഖം തുലഞ്ഞുപോയ്. 1

കളഫാലതലത്തിൽമിന്നിടും
കളഭപ്പൊട്ടു കളഞ്ഞകാരണം
ഇളയും കരയുന്നതുണ്ടഹോ!
കളകണ്ഠസ്വനകൈതവാലിതാ. 2

ഒഴിയാതെ കുഴിക്കുമക്കളേ-
യുഴിയുന്നെന്നപഴിക്കു പാത്രമായ്
കഴിയുന്നൊരു വഞ്ചിമാതുതൻ
മിഴിനീർ തോരുവതെന്നു ദൈവമേ! 3

കവിതാംഗന ഭർത്തൃവൃത്തമ-
ച്ചെവിയിൽ ശല്യസമംകടക്കവെ,
കവിയും കദനംകലർന്നുടൻ
പവിയേറ്റെന്നവിധം പതിച്ചുപോയ്. 4

ഗതികെട്ടിതുമട്ടിലേവരും
ചതിപെട്ടാൽ പടിയമ്പരന്നുപോയ്
മതിമാൻ ശിതികണ്ഠയോഗിയീ-
ക്ഷിതിവിട്ടെന്നതു കേട്ടമാത്രയിൽ. 5

വരുമന്തമൊരിക്കലാർക്കുമി-
ന്നരുതീ നീതിയതിക്രമിക്കുവാൻ
ഒരു മട്ടു സമാശ്വസിക്ക, 'സദ്-
ഗുരു'വൊന്നുണ്ടു തമസ്സകറ്റുവാൻ 6

**(മുഴങ്ങോട്ടുവിള കൃഷ്ണപിള്ള)**

എന്താണു കേൾപ്പതതിഘോരദുരന്ത;മുഗ്ര-
സന്താപവാർത്ത ശിവനേ! കരൾകത്തിടുന്നു
ഹന്താധികം ഹൃദയനാഡി തുടിച്ചിടുന്നു
ചിന്താശതാകലിതചേതനമങ്ങിടുന്നു 1

ഹാ! താപസപ്രവരനുന്നതയോഗവിദ്യാ-
പൂതാശയൻ സുജനവർണ്ണിതപുണ്യകീർത്തി

വേദാന്തശാസ്ത്രവിപുലാബ്ധികടന്നതീർത്ഥ-
പാദാഗ്രഗണ്യനുടൽവിട്ടു പരംഭജിച്ചോ? 2

ബുദ്ധീന്ദ്രയാദി സകലത്തിനുമപ്പുറത്തായ്
വൃദ്ധിക്ഷയങ്ങളണയാതെ സദാവിളങ്ങും
ശുദ്ധസ്സ്വയംപ്രഭയെനേരെയറിഞ്ഞവിദ്യാ-
വൃദ്ധന്റെ നഷ്ടമശുഭത്തെയണച്ചുനാട്ടിൽ 3

പൂജ്യൻ പുരന്ദരഗുരൂപമനേറ്റമിൻഡ്യാ-
രാജ്യത്തിലെങ്ങു, മതുമല്ല, പഠിപ്പുമൂലം
പ്രാജ്യപ്രതാപമതലാന്തികസിന്ധുമധ്യ-
രാജ്യത്തിലും നിജയശസ്സുപരത്തിവാണു 4

ഹാ! നിന്ദ്യമാമുടൽവെടിഞ്ഞു മുമുക്ഷുലോകം
മാനിച്ചിടും പരമപാവനസത്പദത്തിൽ
ആ നിർമ്മലപ്രഭകലർന്നുലസിച്ചദിവ്യ-
ശ്രീനീലകണ്ഠഗുരുയോഗി സമാശ്വസിപ്പൂ

**(വാഴപ്പിള്ളേത്തു കെ. കൊച്ചുരാമൻപിള്ള)**

ശൂന്യമായി മലയാളമന്നിടം
ദൈന്യമാർന്നു കവിമണ്ഡലം തുലോം
അന്യനില്ല ഗതിയെന്നു കേണിതാ
മാന്യനാകകുലലക്ഷ്മി വീഴ്കയായ് 1

തൂമരന്ദഭരമാധുരീധുര-
ശ്രീമനോജ്ഞകവനാവലോകനാൽ
പ്രേമസാർദ്ര, മതിനിർവൃതം കവി-
സ്തോമചിത്തമഭിതതപ്തമായഹോ! 2

ക്ഷേമമില്ല, വിധിപൂർവമിന്നിമേൽ
കാമപൂർത്തിവരികില്ലതെല്ലുമേ
ക്ഷാമമേറ്റപിതൃദൈവതങ്ങൾതൻ
മാമനസ്സു പിടയുന്നിതിങ്ങനെ 3

പോയകർക്കടമണച്ച വൻവ്രണം
പോയിടാതവിടെ വീണ്ടുമിപ്പൊഴും
ക്രൂരമാകുമടിയേറ്റപോലെയീ-
ബ്ഭാരതോർവി കരയുന്നു കഷ്ടമേ! 4

മുന്നമേയിവൾ 'വിവേക'പൂർവ'കാ-
നന്ദ'മറ്റു 'തിലക'ാഭപോയവൾ
ഇന്നു കാണ്ക വിധി 'കണ്ഠ'സൂത്രവും
ഭിന്നമാക്കി, യതു ഭീരു താങ്ങുമോ? 5

മാലണച്ചുലകമാകെയേവമുത്-
കൂലഭീഷണതമസ്സിൽ വിട്ടഹോ!

നീലകണ്ഠയതിരാജമാമഹ-
സ്സാലയിച്ചവസരിത്തിലെന്നിയേ. 6

ഖേചരിക്കു വിലയില്ലതെല്ലുമേ
ഖേചരങ്ങടെ ശുഭസ്ഥിതിക്കുമേ
നീചദുർവിധിയൊരാഢ്യയോഗിയോ-
ടീചതിപ്പണിയെടുത്തുകാണ്കയാൽ. 7

സച്ചിദാത്മരസധാരയേറ്റകം
നിച്ചിലുംകുളിരെവാണൊരങ്ങയെ
ഇച്ഛപോൽ വിധിചതിച്ചുവെന്നതോ
പിച്ചുതാ,നതു വൃഥാകഥിക്കയാം. 8

എന്തിനിങ്ങനെ പലേതരത്തിൽ ഞാൻ
ചിന്തനൊന്തുവിലപിപ്പു ദൈവമേ!
അന്ധനേന്തുമവലംബമറ്റിടിൽ
ബന്ധമെന്നി പലചേഷ്ടകാട്ടിടും 9

ആരുമേലിവനു വൻകൃപാമൃത-
ച്ചാറുചോരുമുപദേശമേകുവാൻ
നേരിലന്നിഖിലവാങ്മയാബ്ധിതൻ
പാരമെത്തിയഭവാനുതുല്യനായ്? 10

ഞാന്തൊഴുന്നുഭവദംഘ്രിപങ്കജം
വന്തമസ്സൊഴിയുമാറുസന്തതം
യന്ത്രതുല്യമനിശം ഭ്രമിച്ചിടും
ബന്ധപാശമടിയോടറുക്ക മേ. 11

അലാതചക്രഭ്രമണപ്രതീതനി-
സ്തലോപമം ലോകമശേഷമോർക്കുകിൽ
വിലാപമേതദ്വിഷയേ വൃഥൈവ ചി-
ദ്വിലാസമൊന്നേ പരമാർത്ഥമായിടൂ. 12

(പന്നിശ്ശേരി നാണുപിള്ള)

വശിപ്രകരമൗലിമുത്തഹഹ! നീലകണ്ഠാഖ്യനാം
വിശിഷ്ടഗുരു തീർത്ഥപാദനിതി പേരെഴുംപണ്ഡിതൻ
വിശുദ്ധപരശാന്തിസത്പദമണഞ്ഞു, നഷ്ടംതുലോം
സുശിഷ്യജനതയ്ക്കുതത്സ്മരണതന്നെമേലാശ്രയം

(പന്തളം, എൻ. പരമേശ്വരൻനമ്പ്യാതിരി)

വിക്ഷേപാവരണാദിലക്ഷണമക-
നുള്ളൊന്നിലുള്ളൂന്നിയാ-
സാക്ഷിസ്ഥാനമുറച്ചപോതുലകകാ-
ര്യത്തിൽ സദാ നിസ്പൃഹൻ

മോക്ഷേച്ഛുക്കളിലാർദ്രചിത്തനജിതൻ
ശാസ്ത്രാസ്ത്രഘോരാഹവേ
സാക്ഷാൽ ശ്രീഗുരുനീലകണ്ഠനിയമി-
പ്രൌഢൻ വെടിഞ്ഞോ ഭുവം? 1

അയ്യോ! ശ്രീനീലകണ്ഠാഹ്വയനിയമിവര-
ബ്രഹ്മവിദ്വര്യനേപ്പോ-
ലിയ്യുള്ളോർക്കിന്നിയാരാണഖിലകലകളും
ചേർന്നുമിന്നുന്ന ധന്യൻ!
കാര്യംപൊയ്പോയി കഷ്ടം! കഥ കവിതകളായ്
തീർന്നു സവർക്കുമേവം
നിര്യാണംതന്നൊടുക്കംഗതി, ബത, ഭുവനേ
ഭൂതജാതത്തിനെല്ലാം 2

കഷ്ടം, കാമാർത്തനായ് കാഞ്ചനകമനികളിൽ
പറ്റി, ഞാൻ ദേഹമെന്നു-
ള്ളിഷ്ടബ്ഭ്രാന്ത്യാചരിക്കും നരനൊരുനിമിഷം
ചിത്തതാർശുദ്ധിപൂർവം
പുഷ്ടശ്രീനീലകണ്ഠസ്മരണയിൽമുഴുകി-
ച്ചീടിലദ്ധ്യാസലോക-
ക്കെട്ടെല്ലാം 'പിട്ടു'താനെന്നുണരുമവനുടൻ
സിദ്ധമാം സിദ്ധസൌഖ്യം. 3

ദേശം, കാലം, നിമിത്തം, ത്രിവിധനിറമിദം
ചേർന്നമായാമറയ്ക്കു-
ള്ളീശപ്പറ്ററ്റുമർത്ത്യപ്പരിഷയധികവും
ജ്ഞാനലോപാൽവസിപ്പൂ
ആശാവേശാന്ധ്യസിന്ധുത്തിരകളിലവശം
മുങ്ങിമങ്ങുന്നവർക്കും
ക്ലേശംപറ്റാതെപോറ്റാനപരനൊരുവനാ-
രിത്രകാരുണ്യശാലി? 4

വിശ്വാസംവരുമേവനും, വിവിധശാ-
സ്ത്രോദന്തവും ശാന്തിയും
നിശ്ശേഷം കറതീർത്തറിഞ്ഞുപരമ-
പ്രസ്ഥാനമർഹിക്കയാൽ
ഇശ്ശേഷിച്ചവരാർത്തരായ് വരഗുരോ!
തൃപ്പാദമർത്ഥിക്കവേ
വിശ്വംവിട്ടു വിദേഹമുക്തിയെയട-
ഞ്ഞല്ലോ ഭവാനീവിധം! 5

ഇന്നാളല്ലോ ഭവാനെൻസദനമതിലെഴു-
ന്നള്ളിയെന്നെക്കടാക്ഷി-
ച്ചന്യോന്യം ചൊല്ലിയോരോന്നതിനിടയിലിതോ
ചെയ്തു ചൈതന്യമൂർത്തേ!

ഇന്നീലോകം വെടിഞ്ഞാൽപ്പുനരൊരുജനനം
വേണ്ട, പണ്ടേ ഭവാനാ-
യൗന്നത്യാവസ്ഥനേടീ, ശരി, പദവിയതി-
ങ്ങേകിടാതെന്തുപോവാൻ? 6

കഥകളധികമെന്തിന്നോതിടുന്നൂ നമുക്കാ-
പ്രഥിതയതിവരൻഹാ! കഷ്ടമേ! നഷ്ടമായീ
ഇതുസമമിനിയെന്നിക്കേരളീനാട്ടിനുള്ളോ-
രതുലഭവികപൂരം മൂർത്തിമത്തായ് ഭവിക്കും? 7

പ്രാരബ്ധമുത്കൃഷ്ടതരം നയിച്ചൂ
നേരെ പരാവസ്തുവിലാലയിച്ചൂ
ചാരത്തണഞ്ഞൂ ഗുരുപാദർ, ശിഷ്യ-
ന്മാരൊക്കവേ, മറ്റിനിയെന്തു ഭാഗ്യം! 8

ഇതിലധികകൃതാർത്ഥൻ മറ്റുലോകത്തിലാരാ-
ണിതുവഴിഗതിവേണം മർത്ത്യജന്മം ലഭിച്ചാൽ
യതിവരമുടിമുത്തിൻനാമസങ്കീർത്തനം നാം
പ്രതിദിനമുരുവിട്ടാൽ കൈവരും നിത്യസൗഖ്യം 9
ഈനാട്ടുകാരാം ജനതയ്ക്കുശേഷം
ശ്രീകണ്ഠതീർത്ഥാനഘചര്യയെന്നും
ഗാനത്തിമെന്നല്ലഥ സദ്ഗതിക്കും
നാനാപ്രകാരം തുണയായ്‌വരട്ടേ! 10

**(പി. ജി. ഗോവിന്ദപിള്ള ബി. എ; ബി. എൽ.)**

(കിളിപ്പാട്ട്)
വഞ്ചിക്കപ്പെട്ടുപോയ്നീ ഹതവിധിതന്നാൽ കഷ്ടം!
സഞ്ചിതസൗഭാഗ്യമായിരുന്നസന്ന്യാസമേ!
ഏതാനുംകാലമായിപ്പഴിയേറ്റകംവെന്ത
നിന്റെ ചാരിത്രശ്രീയെ കൈകൊടുത്തുദ്ധരിച്ച്,
പ്രവൃത്തിരൂപമാകും പഞ്ചാമൃതാഭിഷേകം
കഴിച്ചുമനംകുളിർപ്പിച്ചോരായോഗിവര്യൻ,
കേരളനായകന്മാരായിടും നായന്മാർതൻ
സാമുദായികഗുരുസ്ഥാനമേറ്റൊരുധീരൻ,
മാതൃഭാഷയെപ്പോലെ ഗൈർവാണീവാണിയേയും
സരസംതാലോലിച്ചു ലാളിച്ചധന്യധന്യൻ,
അതിദൂരസ്ഥമാകുംവിദേശങ്ങളെപ്പോലും
കീർത്തിയാൽവെളുപ്പിച്ച ഭവ്യചൈതന്യമൂർത്തി,
"ശ്രീനീലകണ്ഠതീർത്ഥപാദസ്വാമി"-ആദിവ്യൻ
ജഡമാംശരീരത്തെയീയിടവെടിഞ്ഞുപോൽ!
..............................................................
സ്വാമിതൻദിവ്യശക്തി-പരബ്രഹ്മത്തിൽചേർന്നൊ-
രാത്മചൈതന്യശക്തി-നമ്മളെശ്ശാസിക്കട്ടേ!
കാമക്രോധാദിയാകും മാനസരോഗങ്ങളാ-

ലുഴലുംനമുക്കതു നേർവഴികാട്ടീടട്ടേ!!
ചിദാകാശത്തിലന്തർഭൂതമാംശക്തിക്കുള്ള
കിരണകന്ദളങ്ങളെന്നെന്നുംജയിക്കട്ടെ!!!

**(പണ്ഡിതശാസ്ത്രി എ. ഡി. ഹരിശർമ്മ)**

ബ്രഹ്മശ്രീഗുരുനീലകണ്ഠനിതി പേർ
കൈക്കൊണ്ടുതാനാവിധം
ബ്രഹ്മജ്ഞോത്തമനായ് ഗുരുപ്രതിമനായ്
ശോഭിക്കുമാസ്വാമിയാർ
ബ്രഹ്മശ്രീധരശങ്കരാദിവിബുധ-
ർക്കാലംബമാകുംപര-
ബ്രഹ്മത്തോടുലയിച്ചു, കിങ്കരരിവ-
ർക്കാരാണൊരാലംബനം? 1

മൂകപ്രായമെഴും ജനത്തെ വിമല-
ജ്ഞാനം വളർത്തിത്തനി-
ക്കേകപ്രാണനിലയ്ക്കുവച്ചുപെരുമാ-
റുന്നാമഹാത്മാവിതാ
ആകല്പം നിലനില്ക്കുമപ്പരപദം
പ്രാപിക്കയാലിന്നുഭൂ-
ലോകം ശൂന്യതയാർന്നു ഹന്ത! ശിവനേ!
താങ്ങാരു ഞങ്ങൾക്കിനി? 2

പാരം ധീരതപൂണ്ടു നീണ്ടനയനം,
പ്രാഗല്ഭ്യമേന്തുംമുഖം,
സ്വൈരം വിസ്തൃതമായ മാറു, ഭുജദ-
ണ്ഡം, ശോണവർണ്ണാംശുകം
സാരംചേർന്നഗഭീരഗീരുകൾ, ധൃതി-
പ്പെട്ടുള്ളയാനം, കൃപാ-
ഗാരം, സ്വാമികൾതൻ സ്വരൂപമധുനാ
സ്മർത്തവ്യമായ്ക്കേവലം! 3

കലിയുടെ കളികാലം, ദൈവചൈതന്യശൂന്യം
കലിതകദനചിഹ്നം പാരിലൊക്കെപ്പരന്നു
വലിയകഠിനമാമി, മ്മാലിനി, ത്തേടിടായ്വാൻ
വലിയതിരുവടിശ്രീപാദപത്മം സഹായം 4

**(പരിയടത്തു ഗോപാലമേനോൻ)**

ദാനം, ദയാ, സമത, ധീരത, സർവ്വശാസ്ത്ര-
ജ്ഞാനം, വിശേഷതരബുദ്ധി, വിവേകമെല്ലാം
ഊനംപെടാതെ തികവാർന്ന യതീന്ദ്രനിന്നു,
നൂനം, ധരിത്രിയെവെടിഞ്ഞതുനഷ്ടമത്രെ.

**(ജ്യോതിഷി, പി. കെ. കൃഷ്ണക്കുറുപ്പ്)**

**(അന്നനട)**
അതികഠിനമാമുദന്തമെന്തിതു?
ക്ഷിതി പാതാളത്തിലമർന്നുപോയ്പോയോ?
പ്രളയാഗ്നിമൂലമിളാതലംവെന്തു
വെറുംചാമ്പലായിക്കലാശിച്ചുപോയോ?
ഹൃദയവേദനപറഞ്ഞുകൊള്ളുവാൻ
പദങ്ങളൊന്നുമേ ലഭിപ്പതില്ലമേ
ഇവിടെക്കേരളാവനിക്കുമെന്നല്ല
ഭുവനത്തിന്നാകെപ്പുതുഭൂഷയായി.
ശരിക്കു നായന്മാർക്കൊരേയൊരുഗുരു-
വരനായി വിദ്വച്ഛിരോമണിയായി
-അഹോ! പാശ്ചാത്യരും പദധൂളിയേല്പാ-
നഹർന്നിശംകൊതിച്ചിരിക്കുന്നുവല്ലോ.
മദീയദൈവമായ്ക്കരുതീടുന്നൊരാ-
ശിതികണ്ഠസ്വാമി-പറവാൻവയ്യമേ
മഹാസമാധിയെയണഞ്ഞുഹാ! കഷ്ട-
മിഹലോകം വെറും മരുഭൂമിയായി
തലചുറ്റുന്നുമേ, നയനംമങ്ങുന്നു
ചലനംനാഡികൾക്കിതാനിന്നുപോയി
............................
മദീയസ്വാമിയെമനോമുകുരത്തി-
ലിതാകാണുന്നുഞാനതിദിവ്യകാന്തി-
പരത്തി, ബ്ഭക്തർക്കു വരാഭയങ്ങളെ-
യരുളും ഹസ്തത്താൽപരിലസിപ്പതായ്
“നമസ്ക്കാരം മമഗുരോ! നമസ്ക്കാരം
നമസ്ക്കാരം മമപ്രഭോ! നമസ്ക്കാരം
അവിടുത്തെദ്ദയാവലോകനംമൂലം
ഭുവനംപാവനതരമായീടട്ടെ!
ഒരാധാരമില്ലാതിനിയലഞ്ഞിടും
ചെറുശിഷ്യനിവൻ തവപദഭക്തി
സതതവും പൂണ്ടുവസിച്ചിടുന്നുമേ-
ലതുപ്രവൃദ്ധമായ് വരേണം ദൈവമേ!

**(ടി. ആർ. അനന്തക്കുറുപ്പ്)**

ഹാ ഹാ! സദ്ഗുരുനീലകണ്ഠനിയമി-
പ്രൌഢൻ പ്രപഞ്ചംവെടി-
ഞ്ഞൂഹാഗമ്യ മഹാസമാധിനിലയിൽ-
ത്തന്നേ ലയിച്ചെങ്കിലും
മോഹാവേശിതരായ് ച്ചമഞ്ഞൊരു നമു-
ക്കാരാണൊരാലംബമ-
സ്നേഹാധിക്യമെഴുന്ന പുണ്യപുരുഷൻ
പൊയ്പോയതോർക്കാവതോ! 1

കഷ്ടം! ദിഷ്ടവശേന ദേശികവരൻ
ദേഹംവെടിഞ്ഞന്നുകേ-
ട്ടിഷ്ടംപൂണ്ടൊരു ശിഷ്യവർഗ്ഗമഖിലം
തീർന്നൂ നിരുന്മേഷരായ്
ഒട്ടുക്കുള്ള ചരാചരങ്ങളൊരുപോ-
ലൊന്നെന്നഭാവംപെടും
ശിഷ്ടന്മാർക്കുമുദിച്ചിടും
സ്വജനന-
ഷ്ടത്താൽ മഹാസങ്കടം 2

ധീരശ്രീമിഴി, ധീവിലാസമതുലം
മിന്നുന്നൊരന്നെറ്റി, സം-
സാരക്കോളിലിളക്കമെന്നിനിലകൊ-
ണ്ടീടുന്നതാം നെഞ്ചകം,
നേരാരായുമവർക്കു സംശയമലം
ദൂരത്തകറ്റീടുവാൻ
പോരും തൂമൊഴി,യെന്നിതൊക്കെയിനിയും
കാണുന്നതെന്നാണു നാം? 3

ആരാലും പരിപൂജ്യനായറിവുകൾ-
ക്കാധാരമായ്‌വാണൊരാ-
ദ്ധീരാത്മാവെഴുന്നെള്ളിയെത്രദിവസം
വാണൂമദീയാന്തികേ
ഓരോലൗകികവാസനാവലകളിൽ-
ച്ചുറ്റിത്തിരിഞ്ഞന്നു ഞാ-
നോരാതേ തവമേന്മ, നല്ലവസരം
വ്യർത്ഥം നയിച്ചേനഹോ! 4

ഈടാളും നിഗമാഗമക്കടൽ കട-
ഞ്ഞാനന്ദസാരാമൃതം
നേടീട്ടുള്ള യതീന്ദ്രർതന്നുടെ മഹൽ-
സാമീപ്യസൗഖ്യം സദാ
നേടുന്നൂ ചിലർ പൂർവപുണ്യപരിപാ-
കത്താ:ലതില്ലാതെഴും
കീടന്മാർക്കു ലഭിക്കുമോ സുകൃതസ-
ർവ്വസ്വം ഭവദ്ദർശനം? 5

തന്നിൽത്തന്നെ വികാരവീചികൾ നില-
ച്ചേറ്റം പ്രശാന്തപ്രദം
മിന്നി, പ്രേമസുധാരസം നിറയുമ-
ന്നിൻമാനസപ്പൊയ്കയിൽ

വന്നെത്തിപ്പലശിഷ്യഹംസരഴകോ-
ടദ്ധ്യാത്മദാഹത്തിനേ
നന്നായ്ത്തീർത്തുരമിച്ചിടുന്നു; മടിയൻ
ഞാനോ മിഴിക്കുന്നിതാ 6

**(സി. എൻ. നാരായണപിള്ള ബി. എ; ബി. എൽ.)**

**(പാന)**

അവികലപ്രഭയാളുന്നുകൈരളീ-
കവിതയാൾതൻകുളിർന്ന കളിസ്ഥലം,
ശ്രുതിപെടുന്നൊരുഭാഷാമഹാഗൃഹ-
ച്ചുവരു, സംസ്കൃതസൗധമണിക്കുടം,
കൊടിയവിദ്യുൽപ്രഭാവനിരൂപണ-
ക്കൊടിപറത്തിയ കോവിദദൈവതം,
നെടിയദുഷ്പത്രകണ്ടകമണ്ഡലം
നെടികെനീറ്റിയ 'നീലകണ്ഠാ'രുണൻ,
പ്രണയപീയൂഷരത്നകുംഭം, യതി-
പ്രഭു, മഹായോഗസംശുദ്ധിവിഗ്രഹൻ,
പ്രഥിതപൗരുഷരാശി, നിരങ്കുശ-
പ്രകൃതി, നിസ്തുലശ്രീതീർത്ഥപാദരിൽ
ഹതവിധേ! ഭവാൻകൈവയ്ക്കയാൽനഷ്ട-
മധികമുണ്ടിങ്ങുലോകത്തിനെങ്കിലും
അരിയതജ്ജനിവീണ്ടുമീഞങ്ങൾക്കു
തരുമനല്പപ്രഭാവോദയാദികൾ.

**(ചെങ്ങന്നൂർ ഹൈന്ദവയുവസമാജം)**

നീലഗ്രീവയതീന്ദ്രവാഗമൃതമേ-
റ്റംഗം കുളിർത്തന്വഹം
സ്ഥൂലശ്രീയൊടുലാലസിച്ചശിശുവാ-
മെന്നെച്ചതിച്ചോ വിധേ!
മേലാരെന്നുടെ പോഷണത്തിനിതുപോ-
ലെല്ലാം തികഞ്ഞുള്ളൊരാ-
ളാലോലാശ്രുനിലപ്പതെന്നു, ഭുവനം
ദുർവാരദുഃഖാകുലം.

**(സദ്ഗുരു)**

ശാന്തൻ, ശാസ്ത്രവിശാരദൻ, സുജനസ-
മ്മാന്യൻ, സദാസർവവേ-
ദാന്തപ്രാന്തചരിഷ്ണു, ധർമ്മനിരതൻ,
വിഖ്യാതയോഗീശ്വരൻ
സ്വാന്തേകണ്ടുരമിച്ചുവാണൊരു, പര-
ബ്രഹ്മത്തൊടൊന്നിക്കുവാൻ-

താൻ തത്യാജകളേവരം, ജഡതരം
ശ്രീനീലകണ്ഠാഹ്വയൻ.

**(ആർ. ഈശ്വരപിള്ള ബി. എ.)**

അധ്യാപകമഹർഷി എന്നു ബിരുദാങ്കിതനായ ആർ. ഈശ്വരപിള്ള അവർകൾ ബി. എ. ഇപ്രകാരം എഴുതിയിരിക്കുന്നു.

'സ്വാമികളുടെ ശ്രേഷ്ഠമായ മാതൃകയും അവധാനതയും സുസ്ഥിരതയാർന്ന സ്വാധീനശക്തിയും സമുദായോൽക്കർഷത്തിന് അത്യന്താപേക്ഷിതമായ നമ്മുടെ സാന്മാർഗ്ഗികവും ആത്മീയവുമായ അവേക്ഷണത്തെ അസാമാന്യമായി പ്രശോഭിപ്പാൻ ഇടയാക്കിയിട്ടുണ്ട്. അപ്രകാരമുള്ള ഒരു മാർഗ്ഗദർശി നമ്മുടെ സമുദായത്തിന്റെ ഈ ദുർഘടാവസ്ഥയിൽ നമുക്കു നഷ്ടമായിപ്പോയതു തീർച്ചയായും ഹൃദയഭേദകമായിട്ടുള്ളതാണ്. നമുക്കെന്തുചെയ്യാൻ കഴിയും? എന്നാൽ അദ്ദേഹം വഴിയുണ്ടായ ആത്മീയശക്തി നമ്മെ അവസാനംവരെ ഉന്നതിമാർഗ്ഗത്തിൽ ചരിപ്പിക്കയും വഴികാട്ടുകയും ഉത്സാഹിപ്പിക്കയും ചെയ്യുമെന്നു നമുക്കു തീർച്ചപ്പെടുത്താം. പരിശുദ്ധാത്മാവായ ആ മഹർഷി നമ്മിൽനിന്ന് അപ്രത്യക്ഷനായി എങ്കിലും അദ്ദേഹം നമുക്കു കാട്ടിതന്നിട്ടുള്ള മാതൃകകൾ എന്നും സുസ്ഥിരമായിരിക്കും. അദ്ദേഹത്തോട് നമ്മുടെ ഭക്തിബഹുമാനങ്ങൾ പ്രദർശിപ്പിക്കാനുള്ള ഉത്തമമാർഗ്ഗം അവയെ അന്യൂനഭക്തിപുരസ്സരം അർത്ഥവത്തായി അനുസരിക്കുന്നതിലാണു സ്ഥിതിചെയ്യുന്നത്."

ശുഭം.

ശുഭം

ശ്രീമദ്വിദ്യാധിരാജസ്യ
സർവജ്ഞസ്യ മുനേരഭൂത്
ശിഷ്യാണാമഗ്രഗണ്യഃ ശ്രീ-
നീലകണ്ഠയതീശ്വരഃ ||



സോ *f* യം ധർമ്മഭൃതാം ശ്രേഷ്ഠോ
ജ്ഞാനമാർഗ്ഗപ്രദർശക;
മഹാസമാധിമാസ്ഥായ
വിലസത്യത്ര ചിന്മയഃ ||

കെ. ബാലരാമപ്പണിക്കർ



ശ്രീനീലകണ്ഠതീർത്ഥപാദ സ്വാമികൾ



ശ്രീനീലകണ്ഠതീർത്ഥപാദവിലാസം സ്പെഷ്യൽ സംസ്കൃതസ്കൂൾ

